I K

# ഉപനിഷത്തുകൾ

സമാഹരിച്ചത്
വി. ബാലകൃഷ്ണൻ
&
**ഡോ. ആർ. ലീലാദേവി**
**എം.എ. (മല.), എം.എ. (സംസ്കൃതം)**
**പി. എച്ച്. ഡി. (ഇംഗ്ലീഷ്)**

N P

I K

# ഉപനിഷത്തുകൾ

ഉപനിഷത്തുകൾ വേദങ്ങളുടെ അവസാനമാണ് അതു കൊണ്ട് വേദാന്തസംജ്ഞ നൽകിയിരിക്കുന്നു. ഉപനിഷത്തുകൾ അസ്തിവാരമാണ്. ഭാരതത്തിൽ പിന്നീടുണ്ടായ തത്വശാസ്ത്രങ്ങളും മതങ്ങളും അതിനെ ആശ്രയിച്ചു നിൽക്കുന്നു. ഉപനിഷത്തുകളിലെ കാവ്യപ്രതിഭയ്ക്കും ഉയർന്ന ആദർശങ്ങൾക്കും വേദസൂക്തങ്ങളിലും കർമ്മസംഹിതകളിലും തത്വവിചാരത്തേക്കാൾ അധികമായി മതത്തെപ്പറ്റിയും കർമ്മാനുഷ്ഠാനങ്ങളെപ്പറ്റിയുമാണ് പ്രതിപാദിച്ചിട്ടുള്ളത്. ഉപനിഷത്തുകളിലാകട്ടെ സംഹിതകളിലെ പുരാണകഥകളെക്കാളും, ബ്രാഹ്മണങ്ങളിലെ അതിസൂക്ഷ്മങ്ങളായ തർക്കവിതർക്കങ്ങളെക്കാളും, ആരണ്യകങ്ങളിൽ പ്രതിപാദിച്ച ദേവതാ ശാസ്ത്രത്തേക്കാളും ഉയർന്ന വിചാരങ്ങൾ കാണാം. ഉപനിഷത്തുകളുടെ ലക്ഷ്യം പ്രധാനമായി ജിജ്ഞാസുക്കളായ മനുഷ്യാത്മാക്കൾക്ക് ശാന്തിയും സ്വതന്ത്ര്യവും നൽകുകയാണ്. ആധ്യാത്മിക പ്രശ്നങ്ങൾക്കുള്ള പരീക്ഷണാത്മകമായ പരിഹാരം ചോദ്യോത്തരരൂപത്തിലും വാദപ്രതിപാദമായും നൽകിയിരിക്കുന്നു. അവ പരമസത്യത്തിന്റെ ശരിയായ സ്വഭാവം ഗ്രഹിയ്ക്കാൻ വേണ്ടി മാനവ മനസ്സിനുണ്ടാകുന്ന വ്യഗ്രതയേയും അതു നേടാൻവേണ്ടി ചെയ്യുന്ന കഠിന പരിശ്രമത്തേയും പ്രകടമാക്കുന്നു. ഉപനിഷത്തുകൾ ക്രമബദ്ധമായ ഒരു തത്വശാസ്ത്രത്തിന്റെ രൂപത്തിലുള്ളവയല്ല; അവയെല്ലാം ഒരൊറ്റ ഗ്രന്ഥകാരന്റെ കൃതികളല്ല. അവയുടെ നിർമ്മാണകാലവും ഒന്നല്ല.

### ഉപനിഷത്തുകളുടെ സംഖ്യയും രചനാകാലവും

ഉപനിഷത്തുകളിൽ പൊതുവിൽ 108 ആണെന്നു കണക്കാക്കിവരുന്നു. അവയിൽ ശാങ്കരഭാഷ്യമുള്ള പത്തെണ്ണമാണ് മുഖ്യം. ഇവ ഏറ്റവും പ്രാമാണികങ്ങളും പുരാതനങ്ങളുമാണ്. അവയുടെ നിർമ്മാണകാലമിന്നതെന്നു കൃത്യമായി പറയാൻ നമുക്കു കഴിയില്ല. അവയിൽ ഏറ്റവും പഴക്കമുള്ളതു ബൗദ്ധകാലത്തിനും മുമ്പുണ്ടായതാണ്; ചിലത് ബുദ്ധനുശേഷവും അവ രചിച്ചത് വേദസൂക്തങ്ങളുടെ നിർമ്മാണം സമാപിച്ചതിനുശേഷവും ബുദ്ധമതത്തിന്റെ ആവിർഭാവത്തിനു മുമ്പുള്ള ഇടക്കാലത്ത് അതായത് ക്രി. മു. ആറാം നൂറ്റാമാണ്ടിലുമാണെന്നു വരാം. ആദിമോപനിഷത്തുകളുടെ നിർമ്മാണ കാലം ക്രി. മു. 1000–മാണ്ടു മുതൽ ബി. സി. 300–മാണ്ടുവരെയാണെന്ന് കണക്കാക്കപ്പെട്ടിരിക്കുന്നു. ശാങ്കരഭാഷ്യമുള്ള പുതിയ ഉപനിഷത്തുകൾ ബുദ്ധനു ശേഷം രചിച്ചവയാണ്. അവയുടെ കാലം ക്രി. മു. സുമാർ നാനൂറോ മന്നൂറോ ആണ്. പ്രാചീനങ്ങളായ ഉപനിഷത്തുകൾ ഗദ്യത്തിലാണ്. ഇവയ്ക്ക് പ്രത്യേക മാർഗ്ഗങ്ങളോ സമ്പ്രദായങ്ങളോ ഇല്ല. ഐതരേയം, കൗഷീതകി, തൈത്തിരീയം, ഛാന്ദോഗ്യം, ബൃഹദാരണ്യകം ഇവയ്ക്കു പുറമേ 'കേന' ഉപനിഷത്തിലെ കുറച്ചു ഭാഗങ്ങളും പ്രാചീനങ്ങളാണ്. അതേ സമയം കേനോപനിഷത്തിലെ 1–13 മന്ത്രങ്ങളും ബൃഹദാരണ്യകത്തിലെ 8 മുതൽ 21 വരെ മന്ത്രങ്ങളും ഉപനിഷത്തുകൾ ഛന്ദോബദ്ധമായി മാറുന്ന സംക്രമണകാലത്തുണ്ടായവയാണ്. അവ പിന്നീടു ചേർത്തതാണെന്നു തോന്നും. കഠോപനിഷത്ത് പിന്നീടുണ്ടായതാണ്. അതിൽ സാംഖ്യതത്വങ്ങളും യോഗസിദ്ധാന്തങ്ങളും നമുക്കു കാണാൻ കഴിയും. അതിൽ മറ്റുപനിഷത്തുകളിൽനിന്നും ഭഗവദ്ഗീതയിൽനിന്നും ധാരാളം ഉദ്ധരണങ്ങളുണ്ട്. പ്രത്യേക മാർഗ്ഗങ്ങളിൽപെട്ട ഉപനിഷത്തുകൾക്ക് മുമ്പുള്ള ഉപനിഷത്തുകളിൽ മാണ്ഡൂക്യം ഏറ്റവും നവീനമാണ്. അഥർവ്വവേദീയങ്ങളായ ഉപനിഷത്തുകളും പിന്നീടുണ്ടായവയാണ്. മൈത്രായണി ഉപനിഷത്തിൽ സാംഖ്യദർശനത്തിലേയും യോഗദർശനത്തിലേയും തത്വങ്ങൾ കാണാം. വിവിധങ്ങളായ ദാർശനികസിദ്ധാന്തങ്ങൾ തഴച്ചു വളർന്നുവരുന്ന കാലത്താണ് ശ്വേതാശ്വരോപനിഷത്തിന്റെ രചന. സനാതന ദാർശനികഗ്രന്ഥങ്ങളുടെ പാരിഭാഷിക ശബ്ദങ്ങൾ അറിയാമായിരുന്നു. എന്നതിനു സാക്ഷ്യം വഹിക്കുന്ന ധാരാളം സന്ദർഭങ്ങൾ ഇതിൽ കാണാം. അവയിലെ പ്രാധാനസിദ്ധാന്തങ്ങളേയും ഇതിൽ വിശദീകരിച്ചിട്ടുണ്ട്. ആസ്തിക്യവീക്ഷണത്തിലൂടെ വേദാന്തം, സാംഖ്യം, യോഗം ഈ മൂന്നു ദർശനങ്ങളുടേയും സമന്വയം സാധിക്കലാണ് ഈ ഉപനിഷത്തിന്റെ ആശയമെന്നു തോന്നും. ആദ്യകാലത്തെ ഗദ്യാത്മകമായ ഉപനിഷത്തുകളിൽ കൂടുതൽ വിശുദ്ധകൽപനകളാണുള്ളത്. പിൽക്കാലത്തെ ഉപനിഷത്തുകളിലാകട്ടെ മതപരമായ പൂജാനുഷ്ഠാനങ്ങളും ഭക്തിഭാവനയും ഉൾക്കൊള്ളിച്ചിരിക്കുന്നു. ഉപനിഷത്തുകളിലെ ദാർശനികതത്വങ്ങളെ പ്രതിപാദിക്കാൻ ബൗദ്ധകാലത്തിനു ശേഷമുള്ള ഉപനിഷത്തുകളേയും സ്വീകരിക്കാം. നമ്മുടെ ഉദ്ദേശ്യം സാധിക്കാനെടുക്കുന്ന ഉപനിഷത്തുകൾ ഛാന്ദോഗ്യം, ബൃഹദാരണ്യകം, തൈത്തിരീയം, ഐതരേയം, കൗഷീതകി, കേനം എന്നിവയാണ്. ഈശോപനിഷത്തും മാണ്ഡൂക്യവും അതിനു ശേഷമേ വരുന്നുള്ളൂ.

ഉപനിഷത്തുകൾ രചിച്ച മഹാന്മാരായ ചിന്തകന്മാരുടെ ചരിത്രം അതാത് ആളുകളുടെ പ്രധാനമായ സംഭാവനകളെ വർണ്ണിച്ചുകൊണ്ടെഴുതുന്ന പക്ഷം കൽപിതനാമങ്ങളൊഴിച്ചാൽ, മഹീദാസൻ, ഐതരേയൻ, രൈക്വൻ, ശാണ്ഡില്യൻ, സത്യകാമജാബാലൻ, ജൈവലി, ഉദ്ദാലകൻ, ശ്വേത കേതു, ഭരദ്വാജൻ, ഗാർഗ്യായണൻ, പ്രതർദ്ദനൻ, ബാലാകി, അജാതശത്രു, വരുണൻ, യാജ്ഞവൽക്യൻ, ഗാർഗ്ഗി, മൈത്രേയി എന്നീ പേരുകൾ മുൻപന്തിയിൽ വരും.

### ഉപനിഷത്തുകളിൽ ചർച്ച

ഉപനിഷത്തുകളിലെ മുഖ്യപ്രതിപാദ്യം ദർശനശാസ്ത്രത്തി

N P

I K

ന്റെ അടിസ്ഥാനപ്രശ്നം തന്നെയാണ്; സത്യം ഏതാണെന്ന അന്വേഷണം തന്നെ. വസ്തുക്കളോടും അവയുടെ ഗൗണ കാരണങ്ങളോടുമുള്ള അതൃപ്തി ചില ചോദ്യങ്ങളുന്നയിക്കുന്നു. ശ്വേതാശ്വതരോപനിഷത്തിന്റെ ആരംഭത്തിൽ നാം അവ കാണുന്നുണ്ട്. "നാം എവിടെനിന്നുണ്ടായി. നാം എവിടെ ജീവിക്കുന്നു. നാം എവിടെ പോകുന്നു. അല്ലയോ ബ്രഹ്മവേദികളേ ആരുടെ ശാസനത്തിൻകീഴിൽ നാമിവിടെ സുഖ-ദുഃഖങ്ങളുടെ ബന്ധത്തിൽപ്പെട്ടു കഴിയുന്നു. കാലമോ പ്രകൃതിയോ ആവശ്യകതയോ യദൃച്ഛയോ അല്ല ഭൂതങ്ങളോ ആയിരിക്കുമോ കാരണം? അഥവാ പുരുഷൻ എന്നു പറയപ്പെടുന്ന പരബ്രഹ്മം തന്നെയായിരിക്കുമോ?" കേനോപനിഷത്തിൽ ശിഷ്യൻ ചോദിക്കുന്നു: "ആരുടെ ഇച്ഛയുടെ പ്രേരണകൊണ്ടാണ് മനസ്സ് താനാഗ്രഹിക്കുന്ന ലക്ഷ്യത്തിലേക്കു ചെല്ലുന്നത്. ആരുടെ ആജ്ഞയാലാണ് ഒന്നാമത്തെ പ്രാണനിശ്വാസം പുറത്തുവന്നത്! ആരുടെ ആജ്ഞയാലാണ് നാം ഈ വാക്കു പറയുന്നത്? കണ്ണിനും കാതിനും പ്രേരണ നൽകുന്ന ദേവനേതാണ്?" ചിന്തകന്മാർ സാമാന്യബുദ്ധികൾ ചെയ്യുന്നതുപോലെ ഇന്ദ്രിയാനുഭവത്തെ ഒരവ്യാഖ്യേയതത്വമായി ഗണിച്ചില്ല. ഇന്ദ്രിയങ്ങൾ കൊണ്ടെത്തരുന്ന ജ്ഞാനത്തെ തികച്ചും ശരിയാണെന്നുറപ്പിച്ചു സ്വീകരിക്കാമോ മനസ്സിന്റെ ശക്തികൾക്കു സ്വതന്ത്രമായ സത്തയുണ്ടോ അതോ പിന്നിൽ നിൽക്കുന്ന കൂടുതൽ ശക്തിയുള്ള ഏതിന്റേയെങ്കിലും കാര്യങ്ങളാണോ മനസ്സിന്റേതായിക്കാണുന്ന കഴിവുകൾ? കാര്യങ്ങളും ജന്യങ്ങളുമായ ഭൗതികപദാർത്ഥങ്ങളെ, അവയുടെ തൽക്കാലസ്വരൂപത്തിൽത്തന്നെ, അവയുടെ കാരണത്തെപ്പോലെ തികച്ചും യഥാർത്ഥമാണെന്നു നമുക്കു കരുതാൻ കഴിയുന്നതെങ്ങനെ? ഇവയ്ക്കെല്ലാറ്റിലും പിന്നിലായി സ്വയംഭൂവായ ഒരു പരമസത്തയുണ്ടായിരിക്കണം. അതു മനസ്സിനും ആശ്രയമായിരിക്കും, ജ്ഞാനം, മനസ്സ്, ഇന്ദ്രിയങ്ങളും അവയുടെ വിഷയങ്ങളും എല്ലാം പരിമിതങ്ങളും പ്രതിബന്ധമുള്ളവയുമാണ്. ധാർമ്മികകാര്യങ്ങളിൽ പരിമിതം കൊണ്ടു യഥാർത്ഥമായ ആനന്ദം നേടാൻ കഴിയില്ലെന്നു നമുക്കനുഭവമുള്ളതാണ്. സാംസാരികസുഖഭോഗങ്ങൾ ക്ഷണികങ്ങളാണ്. അവ വാർദ്ധക്യം കൊണ്ടും മരണംകൊണ്ടും നശിക്കുന്നവയാണ്. മതാനുഷ്ഠാനങ്ങളിൽ അക്ഷയജീവിതത്തിനു വേണ്ടി മുറവിളി കൂട്ടുന്നു. ഇതെല്ലാം കൂടിച്ചേർന്ന കാലവ്യാപ്തിയില്ലാത്ത ഒരു സത്തയുണ്ടെന്നു വിശ്വസിക്കാൻ നമ്മെ നിർബ്ബദ്ധരാക്കുന്നു. അത് ഒരു ആദ്ധ്യാത്മികസത്തയാണ്; ദർശനശാസ്ത്രങ്ങളുടെ അന്വേഷണവിഷയമാണ്; നമ്മുടെ എല്ലാ ഇച്ഛകളേയും പൂർണ്ണമാക്കുന്നതും മതത്തിന്റെ ലക്ഷ്യവുമാണ്. ഉപനിഷദ്ദ്രഷ്ടാക്കൾ എന്നു നിൽക്കുന്നതും (സൽ) പൂർണ്ണ സത്യവും (ചിൽ) വിശുദ്ധമായ ആനന്ദവും (ആനന്ദം) ആയ ഈ പരമസത്തയിലേയ്ക്ക് നമ്മെ അടുപ്പിക്കാൻ ശ്രമിക്കുന്നു. ഓരോ മാനവഹൃദയത്തിന്റേയും പ്രാർത്ഥനയാണ്: ''എന്നെ അസത്തിൽനിന്നു സത്തയിലേക്കു നയിക്കൂ; തമസ്സിൽനിന്നു പ്രകാശത്തിലേക്കു നയിക്കൂ; മൃത്യുവിൽ നിന്നു അമരത്വത്തിലേയ്ക്കു നയിക്കൂ."

### യഥാർത്ഥ സത്യുടെ സ്വരൂപം

പരമസത്യത്തിന്റെ സ്വരൂപനിർണ്ണയത്തിനായി ഉപനിഷത്കർത്താക്കൾ വൈദിക ഋഷിമാരുടെ വസ്തുനിഷ്ടമായ (അനാത്മം) വീക്ഷണത്തോടു ആത്മീയവിക്ഷണത്തെ ചേർക്കാൻ ശ്രമിച്ചു. വേദസൂക്തങ്ങളിൽ സ്ഥപിതമായ ഉന്നത ധാരണ ഏകസത്ത (ഏകം സൽ)യെസംബന്ധിച്ചുള്ളതാണ്. അത് എല്ലാവിധം സത്തകളിലും സ്വയം പ്രകടവുമായിരുന്നു. ഈ നിഷ്ക്കർഷത്തിന് ഉപനിഷത്തുകൾ ബലം നൽകി. അവയിൽ ചിലേടത്ത് അവർ ആത്മാവെന്നു വിളിക്കുന്ന 'അഹം' തത്വത്തെ ദാർശനികവീക്ഷണത്തോടെ വിശ്ലേഷണം ചെയ്തുകൊണ്ടാണ് ഈ പ്രശ്നത്തെ സമീപിച്ചിട്ടുള്ളത്. ഛാന്ദോഗ്യോപനിഷത്തിൽ ഗുരുശിഷ്യന്മാരായ പ്രജാപതിയും ഇന്ദ്രനും തമ്മിൽ നടക്കുന്ന ഒരു സംഭാഷണത്തിൽ ആത്മാവിനെ സംബന്ധിച്ചുള്ള വ്യാഖ്യാനത്തിൽ ആത്മാവിനെ (1) ശാരീരികാത്മാവ്, (2) ഇന്ദ്രിയഗമ്യനായ ആത്മാവ്, (3) അനുഭവാതീതനായ ആത്മാവ് (ഗുപ്താത്മാ) , (4) പരമാത്മാ എന്നിങ്ങനെ നാലായി വിഭജിച്ചിരിക്കുന്നു. അവിടെ വിമർശന വിഷയമായ പ്രശ്നം മനഃശാസ്തപരമാണെന്നു പറഞ്ഞുകൂടാ. അത് കൂടുതൽ ആധ്യാത്മികമാണ്. മനുഷ്യനിലെ ആത്മാവിന്റെ അഥവാ മനുഷ്യനിലെ മുഖ്യസത്തയുടെ സ്വരൂപമെന്താണ്? ചർച്ചയാരംഭിച്ചു കൊണ്ട് പ്രജാപതി ചില സാമാന്യ ലക്ഷണങ്ങളെ വിവരിക്കുന്നു. "ആത്മാവ് പാപമുക്തനാണ്; വൃദ്ധാവസ്ഥയില്ലാത്തവനാണ്; മരണവും ദുഃഖവുമില്ലാത്തവനാണ്; വിശപ്പും ദാഹവുമില്ലാത്തവനാണ്. ഇച്ഛിക്കേണ്ടതെന്തെന്നൊഴിച്ച് മറ്റു സങ്കൽപങ്ങളില്ലാത്തവനാണ്. അദ്ദേഹത്തെയാണ് നാം സർവ്വഥാ മനസ്സിലാക്കാൻ ശ്രമിക്കേണ്ടത്." അത് എല്ലാപരിവർത്തനങ്ങളിലും മാറാതെ തുടർന്നു നിൽക്കുന്ന കർത്താവാണ്; അത് ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി, മരണം, പുനർജ്ജന്മം, ആത്യന്തികമുക്തി ഈ ദശകളിലെല്ലാം സാമാന്യഘടകമായി നിലകൊള്ളുന്ന അഭേദ്യമായ ഒരംഗമാണ്. ഒരിക്കലും നശിപ്പിക്കാൻ കഴിയാത്ത ഒരു സരളസത്യമാണത്. മരണം അതിനെ സ്പർശിക്കുന്നില്ല. ഒരു ദുർവികാരത്തിനും അതിനെ വിലയിപ്പിക്കാൻ കഴിയില്ല. സ്ഥിരത, തുടർച്ച, ഏകത, നിത്യക്രിയാശീലത എന്നിവ അതിന്റെ വിശേഷ ലക്ഷണങ്ങളാണ്. സ്വയംപൂർണ്ണമായ ഒരു ലോകമാണത്. അതിനു പുറത്തൊരു വസ്തുവും അതിന്നെതിരെ നിൽക്കാനില്ല. ഈ പ്രക്രിയക്കാകെ ചക്രകദോഷം ബാധിച്ചിട്ടുണ്ടെന്നു പറഞ്ഞ് നവീനവിമർശകന്മാർ എതിർക്കും. എന്നാൽ സ്വയംപര്യാപ്തതയും സ്വയംപൂർണ്ണതയും പ്രത്യേക ലക്ഷണമായി സ്വീകരിച്ചുകഴിഞ്ഞാൽ അതിനു സമാധാനവുമായി. ഇങ്ങിനെയൊരു പ്രക്രിയ സ്വീകരിക്കുന്നതിൽ പ്രത്യേകം ഉദ്ദേശ്യമുണ്ടെന്നു നമുക്കു മുമ്പോട്ടു പോകുമ്പോൾ കാണാം. മനുഷ്യന്റെ ആത്മാവ് സ്വയം കർത്താവാണെന്നും, അതിന് ഒരിക്കലും സാദ്ധ്യവിഷയമാകാൻ കഴിയില്ലെന്നും പ്രജാപതി വ്യക്തമാക്കുന്നു. അത് ദ്രഷ്ടാവായ പുരുഷനാണ് ദൃശ്യ വിഷയമല്ല. അത് 'എന്നെ' എന്നു പറയാവുന്ന വിഷയമായ ഗുണസംഘാതമല്ല; ഈ ഗുണങ്ങളെയെല്ലാം പരിശോധിച്ചുകൊണ്ട് എല്ലാറ്റിനും പിന്നിൽ അകന്ന് സാക്ഷിയായി നിൽക്കുന്ന 'സ്വയം വിഷയമായ 'ഞാൻ' ആണ്. ശരിയായ അർത്ഥത്തിൽ അത് വിഷയിയായ ജ്ഞാതാവാണ്; ഒരിക്കലുമത് വിഷയമാകാൻ വയ്യ. ആത്മാവിന്റെ ഘടകങ്ങൾ മിക്കവാറും സാധാരണ നിലയിൽ വിഷയങ്ങളുടെ കൂട്ടത്തിൽ പെട്ടേക്കാം. ന്യായവാദം അംഗീകരിക്കുന്ന ധാരണ, വിഷയമാകുന്നതെല്ലാം തന്നെ അനാത്മകോടിയിൽ പെടുമെന്നാണ്. നമ്മുടെ യഥാർത്ഥാത്മാവിനോട് വൈജാത്യമുള്ളതും അതിൽനിന്ന് ഭിന്നവുമായ എല്ലാറ്റിനേയും നാം വേർപെടുത്തി അകറ്റണം. ആദ്യം നൽകിയ ഉത്തരം ജനിക്കുന്നതും വളരുന്നതും ജീർണ്ണിക്കുന്നതും മരിക്കുന്നതുമായ ശരീരമാണ് യഥാർത്ഥമായ ആത്മാവ് എന്നായിരുന്നു. പ്രജാപതിയുടെ അഭിപ്രായത്തിൽ നാം മറ്റൊ

N P

രാളുടെ കണ്ണുകളിൽ നോക്കുമ്പോൾ കാണുന്ന അഥവാ വെള്ളത്തിലോ കണ്ണാടിയിലോ കാണുന്ന 'വ്യക്തി'യാണ് ആത്മാവ്. ചിത്രത്തിൽ തലമുടിയും നഖവും കൂടി കാണുന്നുണ്ടല്ലോ എന്ന് സൂചിപ്പിക്കുയുമുണ്ടായി. അതുകൊണ്ട് ഇതാത്മാവല്ലെന്നു മനസ്സിലാക്കാനായി പ്രജാപതി ഇന്ദ്രനോട് "അങ്ങ് ദേഹം നല്ലവണ്ണം അലങ്കരിച്ച് നല്ല വസ്ത്രങ്ങൾ ധരിച്ച് വെള്ളത്തിലോ കണ്ണാടിയിലോ നോക്കുക എന്നു പറഞ്ഞു. ഇന്ദ്രൻ തന്നെപ്പോലെ ഒരു വ്യക്തിയെ നല്ല വസ്ത്രങ്ങൾ ധരിച്ച് അലങ്കരിച്ച് സുന്ദരരൂപത്തിൽ കാണുന്നു. ഇന്ദ്രന് ഒരു സംശയമുദിക്കുന്നു. "ശരീരം അലങ്കരിച്ചിരിക്കുമ്പോൾ വെള്ളത്തിലോ കണ്ണാടിയിലോ കാണുന്ന ആത്മാവ് നന്നായി അലങ്കരിച്ചു കാണുന്നു; ശരീരത്തിൽ നല്ല വസ്ത്രം ധരിച്ചാൽ അതും നല്ല വസ്ത്രം ധരിച്ചുകാണുന്നു. ശരീരം നല്ലവണ്ണം ശുചിയും സുന്ദരവുമായിരുന്നാൽ ആ ആത്മാവും ശുചിയായും സുന്ദരമായും കാണപ്പെടുന്നു. അപ്പോൾ ശരീരം കണ്ണുപൊട്ടിയതാണെങ്കിൽ അതും അന്ധമായിരിക്കും. ശരീരം മുടന്താണെങ്കിൽ ആ നിഴലിക്കുന്ന ആത്മാവും മുടന്താകും, ശരീരത്തിന് വല്ല അംഗഭംഗവുമുണ്ടെങ്കിൽ ആ ആത്മാവിനും അംഗഭംഗം കാണും. ഒടുവിൽ ശരീരം നശിച്ചാൽ ആ ആത്മാവും നശിക്കും. ഇതിലൊരു മെച്ചവും ഞാൻ കാണുന്നില്ല." ഇന്ദ്രൻ തന്റെ ഗുരുവിനെ സമീപിക്കുന്നു. കുറെ കഴിഞ്ഞതിനുശേഷം ഗുരു ഇന്ദ്രനോടുപദേശിക്കുന്നു. "സ്വപ്നത്തിൽ സുഖസഞ്ചാരം ചെയ്യുന്നതാണ് ആത്മാവ്." യഥാർത്ഥാത്മാവ് എല്ലാവിധം കുറവുകൾക്കും കഷ്ടാനുഭവങ്ങൾക്കും പാത്രമാകുന്ന ശരീരമല്ല. അതൊരു ഭൗതികമായ ദൃശ്യകാര്യമാണ്. ചൈതന്യത്തിനു വിഹരിക്കാനുള്ള ഒരുപകരണമാണ് ശരീരം. ചൈതന്യമാകട്ടെ ശരീരത്തിൽനിന്നുളവായതുമല്ല. പിന്നീടു ഇന്ദ്രനോടു സ്വപ്നം കാണുന്ന വിഷയി(കർത്താ)യാണ്. ആത്മാവ് എന്നു പറയുന്നു. പക്ഷെ ഇന്ദ്രന് വീണ്ടും സംശയമാകുന്നു. "ശരിയാണ്, ശരീരത്തിന്റെ കുറ്റവും കുറവും ആത്മാവിനെ ബാധിക്കുന്നില്ല. ശരീരത്തിന്നടികൊള്ളുമ്പോൾ ആത്മാവിനതു തട്ടുന്നില്ല. ശരീരം മുടന്തായാലും ആത്മാവിന് മുടന്തുണ്ടാകുന്നില്ല. എന്നാലും ആ ദോഷങ്ങൾ പിൻതുടർന്നു അയാളെ സ്വപ്നത്തിൽ ചെന്ന് ബാധിച്ചാലോ? ആ ആത്മാവിന് ദുഃഖത്തിന്റെ കഷ്ടാനുഭവമുണ്ടാകുന്നുണ്ട്. കണ്ണുനീർ വീഴ്ത്തുന്നു; ദുഃഖാനുഭവമുണ്ടാകുന്നു. ഇതുകൊണ്ടും ഞാൻ മെച്ചമൊന്നും കാണുന്നില്ല." സ്വപ്നങ്ങൾ ശരീരത്തിൽനിന്ന് കൂടുതൽ സ്വതന്ത്രങ്ങളായതുകൊണ്ട് സ്വഭാവികമായി പ്രാമാണികമാണെന്നു കരുതിയാണ് പ്രജാപതി മറ്റു മാനസികാനുഭവങ്ങൾക്കു പകരം സ്വപ്നാവസ്ഥകളെ എടുത്തു പറഞ്ഞത്. ആത്മാവ് സ്വപ്നാവസ്ഥകളിൽ കുടുങ്ങാതെ തയസ്സമൊന്നുമില്ലാതെ സഞ്ചരിച്ചുകൊണ്ടിരിക്കും എന്നാണനുമാനിക്കപ്പെടുന്നത്. മനസ്സും സ്വപ്നാവസ്ഥകളിൽ ശരീരത്തിന് നേരിടുന്ന സംഭവങ്ങളോടു ബന്ധമില്ലാതെ സ്വതന്ത്രമായി അങ്ങിങ്ങ് അലയുന്നു. ഈ അഭിപ്രായം തുടർച്ചയായി വളർന്നുവരുന്ന, അനുക്ഷണം മാറി മാറി വരുന്ന, മാനസികാനുഭവങ്ങളേയും ആത്മാവിനേയും തുല്യവിതാനത്തിൽ കൊണ്ടു നിർത്തുന്നു. ഇത് ഇന്ദ്രിയാനുഭവങ്ങൾ ഏല്ക്കുന്ന ആത്മാവാണ്. ഈ ഇന്ദ്രിയഗമ്യനായ ജീവാത്മാവ് ജീവിതാനുഭവങ്ങളുടെ ദുരന്തസംഭവങ്ങൾക്ക് വിധേയനാണെന്നും ഇന്ദ്രൻ ശരിക്ക് മനസ്സിലാക്കി. പ്രതിക്ഷണം മാറ്റം വരുന്നതുകൊണ്ട് ഇത് 'വിഷയി'യാകയില്ല. ഇത് ശരീരത്തിൽനിന്ന് ഭിന്നവും സ്വതന്ത്രവുമാണെങ്കിലും സ്വപ്നാവസ്ഥകൾക്ക് സ്വതന്ത്രമായ നിലനില്പില്ലല്ലോ. യഥാർത്ഥമായ അഹം അഥവാ ആത്മാവാകട്ടെ സർവ്വഥാ സ്വതന്ത്രനായിരിക്കുകയും വേണം. കാലത്തിന്റേയും ജനനത്തിന്റേയും പരിധികളെ ആശ്രയിച്ചു നിൽക്കുന്ന 'അഹം' ഒരിക്കലും നിത്യമാണെന്നു പറയാനാവില്ല. പ്രാദേശികവും ഭൗതികവുമായ പരിസ്ഥിതികളിൽ ബന്ധിച്ചുനിൽക്കുന്ന 'അഹം' ഒരു കാലസൃഷ്ടിയാണ്. അത് സംസാരലോകത്തിലെ ഒരു ഉഴൽച്ചക്കാരനാണ്. അത് തനിക്കായി അപൂർണ്ണസാമഗ്രഹികൾകൊണ്ട് അപൂർണ്ണമായ ഒരു ലോകത്തെ നിർമ്മിക്കുന്നു. അത് അനശ്വരമല്ല; അതിന് അതിരില്ലാത്ത സ്വാതന്ത്ര്യവുമില്ല. നമുക്ക് എല്ലാവിധം അനുഭവങ്ങൾക്കും ആധാരവും വാഹനവുമായ ഒരു വിഷയി അഥവാ ഒരതിവ്യാപകമായ സത്ത ആവശ്യമുണ്ട്. സ്വപ്നാവസ്ഥയിലേയും ജാഗരിതാവസ്ഥയിലേയും അനുഭവങ്ങൾ. കേവലം അതിന്റെ അപൂർണ്ണമായ അഭിവ്യക്തി മാത്രമായിരിക്കണം. വിവിധ ദശകളുടെ പ്രവാഹത്തിന് സ്വയം നിലനിൽക്കാൻ കഴിയുകയില്ല. ഐന്ദ്രിയാനുഭവങ്ങളേല്ക്കുന്ന ആത്മാവ് സ്വാധികാരത്തിൽ നിത്യനല്ല. ഇന്ദ്രൻ പ്രജാപതിയെ സമീപിച്ച് തന്റെ മനഃസ്ഥിതി വിവരിയ്ക്കുന്നു. കുറെക്കാലം കഴിഞ്ഞതിനുശേഷം പ്രജാപതി ഇന്ദ്രനുപദേശം നൽകുന്നു. "മനുഷ്യൻ ഉറങ്ങി പൂർണ്ണവിശ്രമം കൊള്ളുകയും സ്വപ്നമൊന്നും കാണാതിരിക്കുകയും ചെയ്യുന്ന അവസ്ഥയാണ് ആത്മാവ്." പ്രജാപതിയ്ക്ക് ഇന്ദ്രന്റെ ബുദ്ധിമുട്ടു മനസ്സിലായി. ആത്മാവിനെ വിഭിന്നാവസ്ഥകളുടെ അണികളിലേയ്ക്കിറക്കി ചുരുക്കിക്കൂടാ; അങ്ങിനെയായാൽ നിത്യനായ ഒരഹംതത്ത്വത്തിന്റെ ആവശ്യമേ ഇല്ലാതാകും. ആത്മാവിനെ തങ്ങളുടെ ആകസ്മികമായ അനുഭവമണ്ഡലത്തിന് അധീനമാക്കേണ്ടിയും വരും. അനുഭവഗോചരങ്ങളായ ബാഹ്യവിഷയങ്ങൾക്ക് അനുഭവവിഷയങ്ങളായിത്തീരാൻ നിത്യനായ ഒരു വിഷയി (ആത്മാ) വേണമെന്ന് ഇന്ദ്രനെ പഠിപ്പിയ്ക്കേണ്ടതുണ്ട്. ആലിസ്സിന്റെ അത്ഭുതപ്രപഞ്ചത്തെപ്പറ്റിയുള്ള കഥകളൊഴിച്ച് മറ്റെല്ലായിടത്തും ഇളിച്ചുകാട്ടി ശുണ്ഠിയെടുപ്പിയ്ക്കാൻ ഒരു പൂച്ചവേണം. എന്നാൽ ഒരു പൂച്ചയെപ്പോഴും ഇളിച്ചുകാട്ടിക്കൊള്ളേണമെന്നുമില്ല. അതുപോലെ വിഷയത്തിന്നെപ്പോഴും വിഷയിയെ ആശ്രയിച്ചേനില്ക്കാൻ കഴിയൂ. എന്നാൽ വിഷയിയ്ക്കാകട്ടെ അതേ വിധത്തിൽ വിഷയത്തിന്റെ ആശ്രയം ആവശ്യമില്ല. പ്രജാപതി ഇക്കാര്യം ഇന്ദ്രനെ ധരിപ്പിയ്ക്കാനുദ്ദേശിച്ചു. ആത്മാവിനെക്കൂടാതെ ജ്ഞാനമില്ല. കലയില്ല, ധർമ്മാചരണവുമില്ല. ആത്മാവിനോടു ബന്ധപ്പെടാത്ത വിഷയങ്ങൾ അസത് ആകുന്നു. വിഷയിയുടെ സത്ത എല്ലാ വിഷയങ്ങളുടേയും സത്തയ്ക്ക് ആധാരമാകുന്നു. എന്നാൽ സ്വയം വിഷയിയാകട്ടെ ആ ജ്ഞേയവിഷയങ്ങളുടെ കൂട്ടത്തിൽപ്പെട്ടു നില്കുന്നതുമില്ല. പ്രജാപതി എല്ലാ അനുഭവങ്ങളുടേയും ജ്ഞാതാവ് ആത്മാവുതന്നെയാണെന്ന് ഇന്ദ്രനെ മനസ്സിലാക്കാൻ ശ്രമിയ്ക്കുന്നു. അതിന് ഇന്ദ്രനെ അർഹനാക്കാൻ വേണ്ടി അമൂർത്തപദ്ധതി അതിന് അതിന്റെ സ്വന്തമായ ചില ദോഷങ്ങളുണ്ടെങ്കിലും പ്രയോഗിയ്ക്കുന്നു. നമ്മുടെ ജീവിതം സർവ്വദാ പദാർത്ഥങ്ങളുമായി ഇടപെട്ട് തിടുങ്ങിക്കഴിയുകയാണ്. നാം കൂടുതൽ സംസാരികളായിപ്പോയി. നമ്മുടെ ആത്മാവു വികാരങ്ങളിലും ആഗ്രഹങ്ങളിലും സങ്കൽപങ്ങളിലും തന്നെത്താനറിയാൻ പാടില്ലാത്തവിധം മുഴുകിയിരിയ്ക്കുന്നു. കേവലം വസ്തുനിഷ്ഠമായ ജീവിതംനയിച്ചും പ്രാകൃതവസ്തുക്കളിൽ അത്യന്തം മുഴുകിയും ലോകവ്യവഹാരങ്ങളിലും ലൗകികപ്രവൃത്തികളിലും നിരന്തരം ഇടപെട്ടും ഇരിയ്ക്കുക കാരണമായി എല്ലാറ്റിലുംവെച്ച് മുഖ്യതത്വമായ ആത്മാവിനെക്കുറിച്ച് വിചാരിക്കുക ഒരു നിമിഷം പോലും വിനിയോഗിക്കാനൊരുങ്ങുന്നില്ല. ജ്ഞാനം സ്വയം സിദ്ധമാ

യതായി നാം കരുതുന്നു. അതിനെക്കുറിച്ച് കൂടുതൽ വിചാരം ചെയ്യുന്നതും അതിന്റെ ഗുഢാർത്ഥം മനസ്സിലാക്കാൻ ശ്രമിക്കുന്നതും മനസ്സിന് അധ്വാനമുള്ള കാര്യമാണ്. പ്രജാപതി ആത്മാവിന്റെ ആവശ്യകതയെ കൂടുതൽ സ്പഷ്ടമാക്കാൻ വേണ്ടി, ആത്മാവ്, നിരന്തരം നിലനിൽക്കുന്നുവെന്നു ജാഗ്രദവസ്ഥയിലും സ്വപ്നാവസ്ഥയിലും, അനുഭവം കുറച്ചു നേരത്തേക്കെല്ലാം തടഞ്ഞ് നിഷ്ക്രിയമായി നിന്നാൽ പോലും, ആത്മാവ് വിടാതെ നിലനിൽക്കുന്നുവെന്നു നിഷ്കർഷിച്ചു പ്രസ്താവിയ്ക്കുന്നു. സ്വപ്നം കാണാത്ത ഗാഢനിദ്രയിൽ അനുഭൂതിവിഷയങ്ങളൊന്നും നമ്മുടെ മുമ്പിലില്ലെങ്കിലും അതു കൊണ്ടു ആത്മാവുമില്ലെന്നു പറയാൻ കഴിയില്ല. നിദ്രിതാവസ്ഥയിൽ ആത്മാവിന്റെ സത്തയെ ഇന്ദ്രൻ സ്വാകരിച്ചു കൊള്ളുമെന്ന് പ്രജാപതി ധരിച്ചിരിക്കുകയാണ്. കാരണം നിദ്രാവസ്ഥയിൽ പുറംലോകവുമായി ബന്ധവിച്ഛേദമുണ്ടെങ്കിലും ചേതന നിരന്തരം തുടർന്നുനിൽക്കുന്നു എന്ന വസ്തുതയെ മറ്റു വിധത്തിൽ വ്യാഖ്യാനിക്കാൻ കഴിയുകയില്ല. ദേവദത്തൻ നല്ലൊരുറക്കം കഴിഞ്ഞ് ഉണർന്നെഴുന്നേറ്റാലും ദേവദത്തനായിത്തന്നെ തുടരുന്നു. എന്തെന്നാൽ അയാൾ ഉറങ്ങാൻ തുടങ്ങുമ്പോഴുണ്ടായിരുന്ന ഇന്ദ്രിയാനുഭവങ്ങളുടെ ക്രമം ഉറങ്ങി എഴുന്നേറ്റതിനു ശേഷമുള്ള അനുഭവക്രമത്തോട് യോജിച്ചു നില്ക്കുന്നുണ്ട്. അയാളുടെ പൂർവ്വാനുഭവങ്ങൾ വർത്തമാന വിചാരങ്ങളുമായി ഒരേ ചങ്ങലക്കണ്ണിയിൽ കൃത്യമായി ചേരുന്നു; മറ്റാരുടേയെങ്കിലും വിചാരങ്ങളോടു ചേരുന്നില്ല. അനുഭവങ്ങളുടെ ഈ നൈരന്തര്യം ബോധാവസ്ഥയുടെ സമസ്തഘടകങ്ങളുടേയും പശ്ചാത്തലത്തിൽ നിത്യസ്ഥിരനായ ഒരാത്മാവുണ്ടെന്നു അംഗീകരിക്കാൻ നമ്മെ നിർബ്ബന്ധിക്കുന്നു. വിചാരം ചെയ്യാൻ മറ്റൊരു വിഷയവുമില്ലാതിരിക്കെയും നിദ്രാവസ്ഥയിൽ നിലനിൽക്കുന്നതേതോ അതാണാത്മാവ്. കണ്ണാടിയിൽ ഒന്നും കാണുന്നില്ലെന്നുവെച്ച് കണ്ണാടി നശിച്ചുവെന്നു വരുന്നില്ല. പ്രജാപതി ഇവിടെ വിഷയത്തിന്റെ പേരിൽ വിഷയിക്കുള്ള പരമാധിപത്യത്തെ തെളിയിയ്ക്കാൻ ശ്രമിയ്ക്കുന്നു. എല്ലാ വിഷയങ്ങളും വിലുപ്തമായിപ്പോകുന്ന അവസ്ഥയിലും വിഷയിയായ ആത്മാവ് അഥവാ പ്രമാതാവായ ആത്മാ സ്വതഃപ്രകാശനായി വർത്തിയ്ക്കുന്നു എന്ന യാജ്ഞവല്ക്യന്റെ അഭിപ്രായത്തിലെ യാഥാർത്ഥ്യമാണിത്. "സൂര്യനസ്തമിക്കുമ്പോൾ അഗ്നി അണഞ്ഞുപോകുമ്പോൾ, ആത്മാവു മാത്രം തന്റേതായ പ്രകാശത്തിൽ പ്രകാശിക്കുന്നു." ശാരീരികാനുഭവങ്ങളൊന്നുമില്ലാത്ത, അമൂർത്തമായ സ്വപ്നാദി അനുഭവങ്ങളും കൂടിയില്ലാത്ത, വിഷയശൂന്യവും കൂടിയായ ഈ ആത്മാവ് കേവലമൊരു നിഷ്ഫലമായ മിഥ്യാസങ്കല്പമാണെന്ന് ഇന്ദ്രൻ കരുതുന്നു. താൻ ഏതിനെ അറിയുന്നു; ഏതിനെ അനുഭവിക്കുന്നു; ഏതിനെ ആധാരമാക്കി ക്രിയ ചെയ്യുന്നു; അതൊന്നുമല്ല ആത്മാവെങ്കിൽ അവയിൽനിന്നെല്ലാം ബന്ധം വിട്ടതാണെങ്കിൽ, ഉള്ളടക്കമൊന്നുമില്ലാതെ ശുദ്ധശൂന്യമാണെങ്കിൽ പിന്നെ ശേഷിപ്പെന്തുണ്ട്? "ഒന്നുമില്ല" ഇന്ദ്രൻ പറഞ്ഞു: "എല്ലാറ്റിൽ നിന്നും മുക്തമാകുക എന്നാലർത്ഥം ഒന്നുമില്ലാത്തതാവുക എന്നു തന്നെ" ഗൗതമബുദ്ധൻ ഒരു വൃക്ഷത്തെ ഉദാഹരണമായെടുത്ത് ചോദിയ്ക്കുകയാണ്: "അതിന്റെ ഇലകളെല്ലാം പറിച്ചു കളയുന്നു; കൊമ്പുകളെല്ലാം മുറിക്കുന്നു; തോലു മുഴുവൻ ഉരിക്കുന്നു; അങ്ങിനെ എല്ലാം നശിപ്പിക്കുന്നു. എന്നാൽ പിന്നെ വൃക്ഷമായി ശേഷിയ്ക്കുന്നതെന്താകുമെന്നാണൂഹിക്കേണ്ടത്? ബാഹ്യജീവിതത്തെ നിഷേധിയ്ക്കുന്നതിന്റെ അർത്ഥം ഉള്ളിലുള്ള ഈശ്വരന്റെ നാശമാണ്. വിശുദ്ധമായ ആത്മനിഷ്ഠതയിൽ, എത്താനുള്ളേടത്തോളം ഉയർന്ന നിലയിൽ, പരമലക്ഷ്യത്തിൽ നാം എത്തുന്നുണ്ടെന്നു ധാരണയുള്ളവർ ഇന്ദ്രന്റേയും പ്രജാപതിയുടേയും സംവാദത്തിൽ ശ്രദ്ധിക്കേണ്ടതാണ്. ഇന്ദ്രന്റെ അഭിപ്രായത്തിൽ ശരീരഘടനയുടെ മര്യാദകളിൽനിന്നും, കാലദേശപരിധിയിൽ നിന്നും, വിഷയങ്ങളുടെ സത്തയിൽനിന്നും സ്വതന്ത്രമായ ഒരവസ്ഥ കേവലം സർവ്വനാശമാണ്. ദാർശനികമായ വിചാരവും മനഃശാസ്ത്രപരമായ വിശ്ലേഷണവും ഈ പരിണാമത്തിലേയ്ക്കാണ് നമ്മെ നയിക്കുക. എന്നാൽ പ്രജാപതി ഇന്ദ്രിയാനുഭവങ്ങളുടെ മാറ്റങ്ങൾകൊണ്ടു ബാധയേല്ക്കാത്ത ആത്മാവിന്റെ അസ്തിത്വത്തെ ഊന്നിയുറപ്പിക്കാൻ ശ്രമിക്കുന്നു. ആത്മാവ് ചേതനാവസ്ഥകളിൽ നിന്നു തികച്ചും പുറത്തായിരുന്നില്ല എന്നിരുന്നാലും ചേതനാസ്വരൂപനുമല്ല എന്നു നിർദ്ദേശിയ്ക്കാൻ പ്രജാപതി വെമ്പുമ്പുണ്ട്. ഇന്ദ്രൻ പ്രജാപതിയുടെ മുമ്പിൽ തന്റെ ബുദ്ധിമുട്ട് ഇങ്ങനെ വിവരിയ്ക്കുന്നു: "സ്വപ്നം കാണാത്ത ഗാഢനിദ്രയിൽ വിഷയിയ്ക്ക് വാസ്തവത്തിൽ തന്റെ സത്തയെപ്പറ്റിയും അറിവില്ല; മറ്റ് അവിടെയുള്ള വിഷയങ്ങളെപ്പറ്റിയും ജ്ഞാനമില്ല. അതു ഒരു തരത്തിൽ സർവ്വഥാ ശൂന്യരൂപമായിപ്പോയെന്നു പറയാം. അതുകൊണ്ട് ഇതിലും ഗുണമൊന്നും കാണുന്നില്ല." ഈ അഭിജ്ഞ നിരന്തരം തുടർന്നു നില്ക്കുന്നതായും എല്ലാ പരിവർത്തനദശകളിലും മാറ്റമില്ലാതെ നില്ക്കുന്നതായും പ്രജാപതി ചൂണ്ടിക്കാട്ടുന്നു. ഈ അഖിലവിശ്വവും പരമാർത്ഥവിചാരത്തെ സാക്ഷാൽക്കരിയ്ക്കാനുള്ള ഒരു പ്രക്രിയയാണ്. "അല്ലയോ മഘവൻ ഈ ശരീരം മരണധർമ്മിയാണ്. എല്ലാം നശ്വരമാണ്. ഇത് ശരീരഭിന്നമായ അമരനായ ആത്മാവിന്റെ നിവാസസ്ഥാനം മാത്രമാണ്. കണ്ണിന്റെ കൃഷ്ണമണികളിൽ കാണുന്ന പുരുഷനാണത്; എന്നാൽ കണ്ണുകളാകട്ടെ കാണാനുള്ള ഉപകരണം മാത്രമാണ്. ഞാൻ ഇതിനെ മണക്കട്ടെ എന്നു വിചാരിയ്ക്കുന്നവനാണ് ആത്മാവ്. മൂക്ക് ഗന്ധം മുതലായവ അനുഭവിയ്ക്കാനുള്ള ഉപകരണം മാത്രമാണ്." ആത്മാവിനെ അമൂർത്തമായ ഒരനൗപചാരികതത്വമായിട്ടല്ല അനവരതം ക്രിയാശീലമായ ഒരു വ്യാപക ചൈതന്യമായിട്ടാണ് പ്രദർശിപ്പിച്ചിട്ടുള്ളത്. "ശ്വസിയ്ക്കുന്ന സമയത്ത് ഇതിന് പ്രാണനെന്നും, സംസാരിയ്ക്കുമ്പോൾ വാക് എന്നും, കാണുമ്പോൾ കണ്ണെന്നും, കേൾക്കുമ്പോൾ ചെവിയെന്നും, വിചാരം ചെയ്യുമ്പോൾ മനസ്സെന്നും ഇതിനു പേർ നല്കുന്നു. ഈ സംജ്ഞകളെല്ലാം ഇതിന്റെ വിവിധ പ്രവൃത്തികൾക്കുള്ളതാണ്." ഇങ്ങിനെ വ്യാഖ്യാനിക്കപ്പെട്ട ആത്മാവുതന്നെയാണ് സ്ഥിരനും നിത്യനുമായ വിഷയി. അത് ജാഗ്രതയിലും സ്വപ്നത്തിലും മരണത്തിലും നിദ്രാവസ്ഥയിലും ബന്ധനം, മുക്തി ഈ അവസ്ഥകളിലും തുടർന്നുറച്ചു നില്ക്കുന്നു. അതെല്ലാക്കാലത്തും അഖിലവിശ്വത്തേയും നോക്കിക്കൊണ്ടിരിയ്ക്കുന്നു. അത്വ്യാപകമായ വിഷയിയാണ്; അതേ സമയം വ്യാപകമായ വിഷയവുമാണ്. അത് കാണുന്നുണ്ട്. കാണുന്നില്ലതാനും. ഉപനിഷത്ത് ഇങ്ങനെ പറയുന്നു: "അവൻ കാണാതിരിയ്ക്കുമ്പോൾ അവൻ കാണുന്നില്ലെങ്കിലും കാണുന്നുണ്ട്. ദ്രഷ്ടാവ് അവിനാശിയായതുകൊണ്ട് ദർശനശക്തിയ്ക്കൊരിയ്ക്കലും ലോപം വരുന്നില്ല. എന്നാൽ ദ്രഷ്ടാവിനെ ഒഴിച്ച് ദർശിയ്ക്കാൻ രണ്ടാമതായൊരു വസ്തുവില്ല." ആത്മാവുതന്നെയാണു മുഴുവൻ വിശ്വവും; "ഞാൻ തന്നെയാണ് ഇതെല്ലാം."

ഈ വിശ്വസ്വരൂപിയും വ്യപകനുമായ ആത്മാവ് അതിന്റെ സവിശേഷസ്വഭാവം കാരണമായി ദൃഷ്ടിവിഷയമാകുന്നില്ല.

ശ്രീ. ശങ്കരൻ പറയുന്നു: "സാക്ഷിഭൂതനായ ആത്മാവ് ചേതനയെ പ്രകാശിപ്പിക്കുന്നു. എന്നാൽ ഒരിക്കലും താൻ സ്വയം ചേതനാവിഷയമാകുന്നില്ല." അത് ഒരനുഭവസാമഗ്രിയല്ല, എല്ലാപ്രമേയവിഷയങ്ങളും അതിനുവേണ്ടിയാണെങ്കിലും അതു സ്വയം പ്രമേയവിഷയമല്ല. സമസ്തവിചാരങ്ങളും അതിനു വേണ്ടിയാണെങ്കിലും അത് ഒരു വിചാരമല്ല. അത് എല്ലാ കാഴ്ചകളുടേയും അടിസ്ഥാനതത്വ മാണെങ്കിലും അത് സ്വയം കാഴ്ചയ്ക്കു വിഷയമല്ല. ഉപനിഷത്തുകൾ ദേഹവും ആത്മാവും തമ്മിൽ താദാത്മ്യമുണ്ടെന്നു സമ്മതിക്കുകയില്ല. അതു പോലെ മനസ്സിന്റെ വിവിധാവസ്ഥകൾ, ബാഹ്യപ്രത്യക്ഷസംഭവങ്ങളുടെ അവിച്ഛിന്നക്രമം, അഥവാ ചൈതന്യത്തിന്റെ നിരന്തര പ്രവാഹം ഇതിനോടൊന്നും ആത്മാവിന്റെ താദാത്മ്യം സ്ഥാപിയ്കുവാൻ ഉപനിഷത്തുകൾ കൂട്ടാക്കുകയില്ല. ബന്ധങ്ങൽക്കൊരാധാരം ആവശ്യമായിട്ടുള്ളവയ്ക്ക് ആത്മാവ് ഒരു ബന്ധമായിരിക്കുകയില്ല. വിവിധ ഘടകങ്ങളുടെ പരസ്പരസംബന്ധത്തിന്റെ രൂപവും ആത്മാവിനില്ല. എന്തെന്നാൽ അതിനു പരസ്പര ബന്ധം സ്ഥാപിയ്ക്കാൻ ഒരു പ്രതിനിധി ആവശ്യമാണ്. വ്യപകമായ ഒരു ചേതനയുടെ സത്തയെ അംഗീകരിക്കാൻ നാം നിർബ്ബന്ധിതരായിത്തീരുന്നു. അതു ചേതനയുടെ ഘടകങ്ങളുമായി നിരന്തരസാഹചര്യമുള്ളതും ഘടകങ്ങളുടെ അഭാവത്തിലും മുടക്കം കൂടാതെ നിൽക്കാൻ കഴിവുള്ളതുമാകണം. ആത്മാവിനെയും അനാത്മാവിനെയും മൂലരൂപത്തിൽ സ്വീകരിക്കുന്ന ഈ മൗലികമായ താദാത്മ്യം തന്നെയാണ് ആത്മാവെന്നു പറയപ്പെടുന്നത്. അതിന്റെ സത്തയെ സംബന്ധിച്ച് ആർക്കും സന്ദേഹമുണ്ടാകാൻ വയ്യ.

മാണ്ഡൂക്യോപനിഷത്തിൽ ചേതനയുടെ ഒരു വിശ്ലേഷണമുണ്ട്. ആത്മാവിനു മൂന്നവസ്ഥകളുണ്ട്; ഈ മൂന്നും നാലാമതൊരവസ്ഥയിൽ ചേരുന്നു. അവ ജാഗൃതി സ്വപ്നം സുഷുപ്തി ഇവയാണ്. നാലാമത്തേതായി തുരീയാവസ്ഥയും. ആദ്യത്തെ അവസ്ഥ ഉണർന്നിരിയ്ക്കുന്ന സമയത്തുള്ളതാണ്. അപ്പോൾ ആത്മാവിന് ബാഹ്യവിഷയങ്ങൾ നിറഞ്ഞ സാമാന്യപ്രപഞ്ചത്തെപ്പറ്റി ജ്ഞാനമുണ്ടായിരിയ്ക്കും. അപ്പോൾ ആത്മാവ് സ്ഥൂലപദാർത്ഥങ്ങളെ അനുഭവിച്ചാസ്വദിയ്ക്കുന്നു. ഈ സമയത്തു മുഖ്യമായും ശരീരത്തെ ആശ്രയിച്ചാണ് കഴിയുന്നത്. രണ്ടാമത്തേത് സ്വപ്നാവസ്ഥയാണ്. അവിടെ ആത്മാവ് സൂക്ഷ്മ വസ്തുക്കളുടെ ആനന്ദം അനുഭവിയ്ക്കുന്നു. അവിടെ ജാഗ്രദവസ്ഥയിലെ സാമഗ്രഹികൾകൊണ്ട് പുതിയ ആകൃതികൾ രൂപപ്പെടുത്തി ഒരു പുതിയ ലോകം തന്നെ ആവിഷ്കരിക്കുന്നു. ആത്മാവ് ശരീരബന്ധത്തെ വകവെയ്ക്കാതെ സ്വതന്ത്രമായി അലഞ്ഞുനടക്കുമെന്നു പറയപ്പെടുന്നു. മൂന്നാമത്തെ അവസ്ഥ ഗാഢനിദ്രയുടേതാണ്. അവിടെ നമുക്ക് സ്വപ്നങ്ങളുമില്ല; യാതൊരിച്ഛയുമുണ്ടാകുന്നില്ല. സുഷുപ്തിയെന്നാണിതിന്റെ പേർ. ആ അവസ്ഥയിൽ ആത്മാവ് കുറച്ചുനേരത്തേയ്ക്കു ബ്രഹ്മവുമായി താദാത്മ്യം പ്രാപിച്ച് ആനന്ദമനുഭവിയ്ക്കുമെന്നു പറയുന്നു. ഗാഢനിദ്രയിൽ നാം എല്ലാ ഇച്ഛകളിൽനിന്നും മുക്തരാകുന്നു; അനുഭവിച്ചുവരുന്ന കഷ്ടപ്പാടുകളിൽനിന്നുകൂടി മുക്തി കിട്ടുന്നു. വിരോധങ്ങളെല്ലാം തന്നെ നിർവ്വിഷയജ്ഞാനരൂപമായ ആത്മാവിന്റെ ഈ അവസ്ഥയിൽ വിലയം പ്രാപിയ്ക്കുന്നു. ശങ്കരൻ പറയുന്നത് മാനസവൃത്തികൾ വഴി ഉണ്ടാകുന്ന ദ്വൈതഭാവം ആദ്യത്തെ രണ്ടവസ്ഥകളിലും നിലനില്ക്കും; എന്നാൽ ഈ തൃതീയാവസ്ഥയിൽ അതുണ്ടാവില്ല എന്നാണ്. സ്വപ്നരഹിതമായ ഗാഢനിദ്രയിൽ നമുക്ക് പരമാനന്ദരസം അനുഭവിക്കാൻ കഴിയുമെന്നു പലപല സൂക്തങ്ങളിലും നിർദ്ദേശിക്കുന്നു. കാരണം ആ അവസ്ഥയിൽ ശ്രദ്ധയെ വിഭജിച്ചാകർഷിയ്ക്കുന്ന ബാഹ്യജഗത്തുമായി ആത്മാവിനുള്ള ബന്ധം വേർപെട്ടിരിക്കും. മാംസശരീരത്തിന്റെ ഉപരോധമുണ്ടെങ്കിലും ദൈവികമാണ് മനുഷ്യാത്മാവിന്റെ മൗലികസ്വരൂപം. "ഈ നാലാമത്തെ അവസ്ഥ വിഷയിയുടെ ജ്ഞാനമുള്ളതല്ല; വിഷയജ്ഞാനമുള്ളതല്ല. രണ്ടിന്റേയും ജ്ഞാനമുള്ളതു(ഉഭയപ്രജ്ഞം മല്ല. വിശുദ്ധപ്രജ്ഞാസ്വരൂപമോ അഖിലജ്ഞാനശക്തിയുടെ പുഞ്ജമോ അല്ല. നിബിഡാന്ധകാരമെന്നു പറയാവുന്നതുമല്ല. ഇത് അദൃഷ്ടവും സർവ്വാതിശായിയും അഗ്രാഹ്യവും അനുമാനാതീതവും അചിന്ത്യവും അവ്യഖ്യേയവും ആത്മപ്രത്യയത്തിന്റെ സാരതത്വവും സംസാരത്തിന്റെ പൂർണ്ണതയുമാണ്. നിത്യശാന്തവും സർവ്വദാ ആനന്ദമയവും അദ്വൈതവുമായ ഇതുതന്നെയാണ് ആത്മാവ്" ഓങ്കാരം ഇതിന്റെ പ്രതീകമാണ്. ഓങ്കാരത്തിന്റെ ഭാഗങ്ങളായ അ.ഉ.മ. ജാഗ്രൽ സ്വപ്നം സുഷുപ്തി എന്നീ മൂന്നവസ്ഥകൾക്ക് ഉപലക്ഷണമായിരിയ്ക്കുന്നു. ഈ ആത്മാവ് ഐകാന്തികനല്ല; എല്ലാറ്റിനും പൊതുവിൽ ആധാരമാണ്; എല്ലാറ്റിന്റേയും സത്ത ഇതിനെ ആശ്രയിച്ചിരിയ്ക്കുന്നു. ഗാഢനിദ്രയിൽ നാം എല്ലാ ഭാവങ്ങളും നശിച്ച്, അഖിലപ്രപഞ്ചവും വിലുപ്തമായ സ്ഥിരമായ ഒരേ കത്വത്തിൽ എത്തുന്നതായി പറയാവുന്നതാണ്. ആത്മാവാകട്ടെ ഈ വിശ്വത്തിലെ സകല പദാർത്ഥങ്ങളുടേയും ജ്ഞാനം സമ്പാദിച്ച് തന്റെ ഉള്ളിൽ സുരക്ഷിതമാക്കിവെക്കുന്നു. ആത്മാവിനു പുറമെ യാതൊന്നും ഇല്ലതാനും. അത് ഒരിയ്ക്കലും പരിവർത്തനമില്ലാത്ത എല്ലാ പരിവർത്തനങ്ങളിലൂടേയും നിരന്തരം ഒരേ മട്ടിൽ തുടർന്നുകൊണ്ടിരിയ്ക്കുന്ന നിത്യസത്തയാണ്. ചിത്തവൃത്തികൾ വരുന്നു, പോകുന്നു, മാറിമറയുന്നു. എന്നാൽ ആത്മാവ് മാറ്റമില്ലാതെ ഏകരസമായി നിലകൊള്ളുന്നു. ആത്മാവ് അറിയുന്ന വിഷയങ്ങൾക്ക് ആദിയും അന്തവുമുണ്ട്; എന്നാൽ ആത്മാവ് അനാദിയും അനന്തവുമാണ്. ''ചേതനയ്ക്ക് വിരാമം അനുഭവപ്പെട്ടിട്ടില്ല; നേരിട്ട് സാക്ഷാൽക്കാരവുമുണ്ടായിട്ടില്ല. ഇനി എപ്പോഴെങ്കിലുമുണ്ടായിട്ടുണ്ടെങ്കിലതു അതേ ചേതനയുടെ അനവരതം തുടർന്നു നില്ക്കുന്ന മൂർത്തീകരണമെന്നപോലെ എല്ലാറ്റിനും സാക്ഷിയായി എല്ലാം അനുഭവിക്കുന്നതായി എല്ലാറ്റിന്റേയും പിന്നിൽ നില്ക്കുന്നതായിട്ടാണ്." അത് മുഴുവൻസത്തയുടേയും അസ്തിവാരമാണ്. ജ്ഞേയങ്ങളായ വിഷയങ്ങൾക്ക് ജ്ഞാതാവായ വിഷയിയോടുള്ള ആശ്രിതത്വത്തിന്റെ സ്വഭാവം എത്രതന്നെ ആവർത്തിച്ചു പറഞ്ഞിട്ടും തികച്ചും സ്പഷ്ടമായിട്ടില്ലെങ്കിലും നമുക്കറിവാകുന്ന എല്ലാറ്റിനും ഏകസാക്ഷിയും സഹായിയാകാൻ സാധ്യതയുള്ള ഏകവസ്തുവുമാണ് അത്. ആത്മാവിന്റെ മൂന്നവസ്ഥകളായ ജാഗൃൽ സ്വപ്നം സഷുപ്തി ഇവയും ഇതിന്റെയെല്ലാം ജ്ഞാനം നേടുന്ന നാലാമത്തെ അവസ്ഥയും ചേർന്നാൽ ആത്മാവിന്റെ അവസ്ഥകൾ ക്രമത്തിൽ വിശ്വൻ, തൈജസൻ, പ്രാജ്ഞൻ, തുരീയൻ എന്നിവയാണ്.

സ്വപ്നം ജാഗ്രത് സുഷുപ്തി ഈ മൂന്നവസ്ഥകളേയും വിശ്ലേഷണം ചെയ്ത് വിചാരം ചെയ്താൽ അവ "അസത്തു"കളല്ലെങ്കിലും അയഥാർത്ഥങ്ങളാണെന്ന നിർണ്ണയത്തിലെത്തും.''ആദ്യത്തിലും അവസാനത്തിലും ഇല്ലാത്തുതു മധ്യത്തിലുമില്ല എന്നുറപ്പാണ്."ഇതിന്റെ അടിസ്ഥാനത്തിൽ വിചാരം ചെയ്താൽ ജാഗരിതസ്ഥാനം അയഥാർത്ഥമാണ്. സ്വപ്നാവസ്ഥകൾ നമ്മുടെ മറ്റവസ്ഥകളോട് ഇണങ്ങാത്തതുകൊണ്ട് അയഥാർത്ഥമാണെന്നു പറയാമെങ്കിൽ ജാഗരിതാവസ്ഥയിലെ അനുഭവങ്ങൾ സ്വപ്നങ്ങളോടു

യോജിക്കുന്നില്ലെന്നും പറഞ്ഞുകൂടേ? ജാഗരിതാവസ്ഥയിലെ അനുഭവങ്ങളെപ്പോലെത്തന്നെ സ്വപ്നാവസ്ഥയിലെ അനുഭവങ്ങളും അവയുടെ മണ്ഡലത്തിൽ പൊരുത്തപ്പെട്ടു നിൽക്കുന്നുണ്ട്. പ്രപഞ്ചവസ്തുക്കൾ ആത്മാവിന്റെ സവിശേഷഭാവങ്ങളിലാണ് യഥാർത്ഥമായി തോന്നുന്നത്. ജാഗരിതാവസ്ഥയിലെ അനുഭവങ്ങളുടെ മാനദണ്ഡം സ്വപ്നലോകത്തുപയോഗിക്കുന്നതും അങ്ങനെ സ്വപ്നലോകത്തെ നിന്ദിയ്ക്കുന്നതും ശരിയല്ല. സ്വപ്നാവസ്ഥയിലേയും ജാഗ്രതാവസ്ഥയിലേയും അനുഭവങ്ങൾ വ്യത്യസ്ത നിലകളിലാണെങ്കിലും അയഥാർത്ഥമാണ് . സ്വപ്നരഹിതമായ ഗാഢനിദ്രിയിൽ നമുക്ക് ബാഹ്യമായോ ആഭ്യന്തരമായോ വ്യക്തമായ യാതൊരു ബോധവുമില്ലാത്ത ഒരവസ്ഥയാണുള്ളത്. അത് അന്ധാകാരത്തിന്റെ മറയ്ക്കുള്ളിൽ ഭേദജ്ഞാനരഹിതമായ ഒരു പുഞ്ജമാണ്. ആത്മാവ് ഭാവാത്മകമായ പരമാനന്ദമാണ്. അത് ജാഗൃതിയോ സ്വപ്നമോ സുഷുപ്തിയോ അല്ല. ഈ മൂന്നവസ്ഥകൾക്കും സാക്ഷിയായി സർവ്വാതിശായിയായി വർത്തിയ്ക്കുന്ന തുരീയാവസ്ഥയാണ്.

ആത്മാവിനെപ്പറ്റിയുള്ള പ്രശ്നം ഉപനിഷത്തികളിൽ ചർച്ച ചെയ്യപ്പെട്ട വിഷയങ്ങളിൽ മുഖ്യമാണ്. അതു അധ്യാത്മവിദ്യ എന്ന പേരിൽ ഭഗവൽഗീതയിലും വേദാന്തസൂത്രങ്ങളിലും വീണ്ടും വരുന്നു. ആത്മസ്വരൂപത്തിന്റെ വിശ്ലേഷണം ഉപനിഷത്തുകളുടെ സ്വത്താണ്. അത് പാരമ്പര്യാവകാശമായി തുടർന്നുവന്ന വിചാരശാസ്ത്രങ്ങൾക്ക് കിട്ടി. ഇതുമൂലം പല മിഥ്യാസങ്കല്പങ്ങളുമുണ്ടായി. ആത്മസ്വരൂപത്തെപ്പറ്റി ബുദ്ധനും ശങ്കരനും കപിലനും പതഞ്ജലിയും വിരുദ്ധസിദ്ധാന്തങ്ങൾ ഉന്നയിച്ചിട്ടുണ്ട്.

**ബ്രഹ്മം**

അദ്വൈതപരമായ ആശയം ഋഗ്വേദകാലത്ത് ഉണ്ടായി. സദാ ക്രിയാശീലവും എന്നാൽ ശാശ്വതവിശ്രമം കൊള്ളുന്നതുമായ നിത്യാത്മാവിനെ തർക്കസംഗതമായി വ്യാഖ്യാനിക്കാനുള്ള ഉത്തരവാദിത്വം ഉപനിഷത്തുകൾ ഏറ്റെടുത്തു. മറ്റൊരിടത്ത് താഴ്ന്നതലത്തിൽ കിടന്നിരുന്ന അപൂർണ്ണാശയങ്ങൾ ഉയർന്ന നിലയിലെത്തി കൂടുതൽ സമർത്ഥങ്ങളായി. തൈത്തിരീയോപനിഷത്തിൽ ഉള്ളപോലെ, പരോഗതി പ്രാപിച്ചതും നാം കണ്ടു. മൂന്നാം വല്ലിയിൽ പുത്രൻ പിതാവിനെ സമീപിച്ച് എല്ലാ വസ്തുക്കളും ജനിച്ച് വികസിക്കുന്നതെവിടെനിന്നോ, അവസാനമെല്ലാം മടങ്ങുന്നതെവിടേയ്ക്കോ ആ പരമാർത്ഥസത്തയുടെ സ്വഭാവം ഉപദേശിച്ചുതരണമെന്നു പ്രാർത്ഥിയ്ക്കുന്നു. അച്ഛൻ മകന് ബ്രഹ്മത്തിന്റെ സാമാന്യലക്ഷണങ്ങൾ പറഞ്ഞുകൊടുത്തു. പ്രസ്തുത ലക്ഷണങ്ങൾ തൃപ്തികരമായി ഒത്ത വസ്തുവെ തിരഞ്ഞു പിടിയ്ക്കാനും പറഞ്ഞു. “ഏതൊന്നിൽ നിന്ന് ഈ വസ്തുക്കൾ ജനിയ്ക്കുന്നുവോ, ജനിച്ച് ഏതൊന്നു കൊണ്ടു ജീവിക്കുന്നുവോ, മൃത്യുദശയിൽ ഏതൊന്നിലേയ്ക്കു പ്രവേശിക്കുന്നുവോ അതാണ് ബ്രഹ്മം.” പ്രപഞ്ചത്തിലെ പദർത്ഥങ്ങളെല്ലാം എന്നും ആകൃതി മാറിക്കൊണ്ടിരിക്കുന്നു. അതുകൊണ്ടു പരമാർത്ഥരൂപത്തിൽ അവ സത്യമാണെന്നു ഗണിയ്ക്കാൻ വയ്യ. എപ്പോഴും മാറിക്കൊണ്ടിരിയ്ക്കുന്ന നാമരൂപാത്മകമായ ഈ വിശ്വത്തിന്റെ പശ്ചാത്തലത്തിൽ ഒരിക്കലും മാറാതെ സ്ഥിരമായിരിയ്ക്കുന്ന ഒരു സത്തയുണ്ടോ? ഉപനിഷത്തിന്റെ പരിഭാഷയിൽ ജഗത്ത് നാമരൂപാത്മകമാണെന്നു പറഞ്ഞിരിയ്ക്കുന്നു. പുത്രൻ പ്രകൃതിയെത്തന്നെ പരമസത്തയായി ഗണിയ്ക്കുന്നു; ബാഹ്യപ്രപഞ്ചത്തിന്റെ ഏറ്റവും പ്രധാനവശമാണല്ലോ പ്രകൃതി. ലോകായതികന്മാരുടെ ഭൗതികവാദികളുടെ അഭിപ്രായമിതാണ്. പ്രകൃതിയെ പരമസത്തയായി അംഗീകരിച്ചാൽ ജീവിതസംഭവങ്ങളുടെ മുഴുവനും വിശദീകരണമാകയില്ല എന്നു പുത്രൻ എളുപ്പത്തിൽ മനസ്സിലാക്കി. വനസ്പതിവർഗ്ഗത്തിന്റെ വികാസത്തിന് വേറൊരു വ്യാഖ്യാനം ആവശ്യമാകും. മകൻ പ്രാണനെ അഥവാ ജീവനെ പരമാർത്ഥസത്തയായി എടുത്തുകാട്ടുന്നു. പ്രകൃതിയെക്കൂടാതെ ജീവന് (ജീവശക്തിയ്ക്ക്) നിലനിൽക്കാനവില്ലെങ്കിലും പ്രകൃതിയിൽ ജീവരഹസ്യത്തിന്റെ സാന്നിദ്ധ്യമില്ല. ജഡപദാർത്ഥങ്ങളെ ഉൾക്കൊള്ളാനും അവയെ രൂപമാറ്റത്തിനു അർഹമാക്കാനുമുള്ള വിഷേശപ്രഭാവം ജീവശക്തിയ്ക്കുണ്ട്. ഇതേ ശക്തിയാണ് മനുഷ്യശരീരത്തിൽ സസ്യോൽപന്നങ്ങളെ രക്തവും അസ്ഥിയും പേശികളുമായി മാറ്റാൻ സഹായിയ്ക്കുന്ന മൗലികതത്വം. അഖില വിശ്വത്തിലും വ്യാപിച്ചതും മനുഷ്യനെ ഇതരസൃഷ്ടികളുമായി ബന്ധിപ്പിക്കുന്നതും ഈ തത്വംതന്നെയാണ്. പ്രാണൻ ശരീരസാരമാണെങ്കിലും പ്രകൃതിയിൽനിന്നും വ്യത്യസ്തരീതിയിലാണ് ജീവിതത്തിന്റെ വ്യവസ്ഥയെന്ന് പുത്രനുറപ്പുണ്ട്. എന്നാൽ പ്രശ്നപരിഹാരമായി പ്രാണനെ പരമസയായി അംഗീകരിച്ചാലും അയാൾക്കു തൃപ്തിയാകുന്നില്ല. എന്തെന്നാൽ പ്രാണിലോകത്തിൽ നമുക്കനുഭവമാകുന്ന ചേതനാപ്രതിഭാസങ്ങളെ ജീവനതത്വം കൊണ്ട് വ്യാഖ്യാനിക്കാൻ സാധ്യമല്ല. മനസ്സ് അഥവാ പ്രത്യക്ഷമായ ജ്ഞാനാത്മകചേതന ജീവശക്തിയിൽ നിന്നും പ്രകൃതിയിൽ നിന്നും തികച്ചും വിലക്ഷണമായ ഒരു വസ്തുവാണ്. അത് പ്രാണപ്രക്രിയയുടെ ശിരോമകുടമാണെന്നു തോന്നുന്നു. അതുകൊണ്ടു പുത്രൻ മനസ്സാണ് ബ്രഹ്മമെന്നു വിശ്വസിയ്ക്കുന്നു. എന്നാലതും പര്യാപ്തമാകുന്നില്ലല്ലോ. കേവലം പ്രത്യക്ഷ ജ്ഞാനം കൊണ്ട് വ്യാഖ്യാനിയ്ക്കാൻ കഴിയാത്ത ബൗദ്ധികസംഭവങ്ങളെത്രയോ കാണാം. വിജ്ഞാനമാണ് ബ്രഹ്മം. ബൗദ്ധികതലത്തിൽ ദ്വൈതഭാവത്തിന്റേയും ബാഹ്യതയുടേയും തത്വങ്ങളുണ്ടെന്ന വസ്തുത പ്രദർശിപ്പിക്കുകയാണ് ഉപനിഷത്തുകളുടെ ലക്ഷ്യം. ജ്ഞാനത്തിലും ധാർമ്മികജീവിതത്തിലും വിഷയവിഷയിബന്ധമുണ്ട്. സത്തയെ ജ്ഞാനത്തിന്റെ പരിഭാഷയിൽ നിയന്ത്രിച്ചു നിർത്താത്തിടത്ത് കേവല ബുദ്ധിയിൽനിന്നുയർന്ന ഉൽകൃഷ്ടമായ എന്തോ ഒന്നുണ്ടായിരിയിക്കണം. സത്തയിലുള്ള ഐക്യത്തിന്റെ ആവശ്യം നാം ബൗദ്ധികതലത്തിൽ നിന്നുയരണമെന്നാണ്. വിചാരം നാം മനസ്സിലാക്കാറുള്ള പോലെ ദൂരെ നില്ക്കുന്നതും വിചാരപ്രക്രിയയിൽ നിന്നു ഭിന്നവുമായ വിഷയങ്ങളോടാണ് ബന്ധപ്പെട്ടു പ്രവർത്തിക്കുന്നത്. അത് തന്നിൽനിന്നു പുറത്ത്, തന്നിൽനിന്നു ഭിന്നവും വിരുദ്ധസ്വഭാവമുള്ളതുമായ ഏതോ ഒന്നിലേയ്ക്ക് തേടിയെത്തുന്നു. യഥാർത്ഥസത്ത വിചാരത്തിൽനിന്നു ഭിന്നമാണ്; അറിയുന്നവനും അറിയുന്ന വിഷയവും അറിവും (ജ്ഞാതാവും ജ്ഞാനവും ജ്ഞേയവും) ഒന്നായിത്തീരുന്നു. ദാർശനികവിചാരത്തിന്റെ അന്വേഷണം ഇവിടെയെത്തി അവസാനിയ്ക്കുന്നു. ഇതുകൊണ്ടു ആനന്ദത്തിനുമീതെയായി ഒന്നുമില്ല എന്നാണ് നിർദ്ദിഷ്ടമാകുന്നത്. അതുതന്നെയാണ് പരമസത്ത. ഈ ആനന്ദം നിരന്തരം ക്രിയാശീലവും സുഖാത്മകവുമായ ഒരനുഭവമാണ്; അഥവാ കഴിവിന്റെ നിർബ്ബാധമായ പ്രയോഗമാണ്. ശൂന്യത്തിൽ വിളയിക്കലല്ല, പ്രാണി പൂർണ്ണത പ്രാപിക്കലാണിത്. “വിവേകദൃഷ്ടിയോടെ നോക്കുന്ന ജ്ഞാനികൾ അവരുടെ അത്യുൽകൃഷ്ടമായ ജ്ഞാനംകൊണ്ട് ആനന്ദരൂപനായും നിത്യസ്വരൂപനായും പ്രകാശിയ്ക്കുന്ന ആത്മാവിനെ സാക്ഷാൽക്കരിക്കുന്നു. സത്യം പറഞ്ഞാൽ അത്യുൽകൃഷ്ട

മായ യഥാർത്ഥസത്തയെ വിശദീകരിക്കാൻ നാം അസമർത്ഥ രാണ്, അത് അമൂർത്തമോ മൂർത്തമോ എന്ന ചോദ്യം പോലും യുക്തിസഹമല്ല. നാം ഏതെങ്കിലും വിധത്തിലതിനെ വിവ രിയ്ക്കണമെന്ന് ബൗദ്ധികമായ ആവശ്യങ്ങൾ പ്രേരിപ്പിക്കു ന്നു. അതിനെ കേവലം അമൂർത്തമായി ഗണിയ്ക്കുന്നതിനേ ക്കാൾ മൂർത്തമായി ഗണിക്കുന്നതാണ് കൂടുതൽ യഥാർത്ഥമാ വുക. ഉയർന്ന തത്വങ്ങളെല്ലാം അതാതിൽ നിന്നു താഴ്ന്ന തത്വ ങ്ങളെക്കാൾ മൂർത്തവും സമവേതവുമാണ്. അതുകൊണ്ടു ബ്രഹ്മംതന്നെയായ ആനന്ദം മറ്റെല്ലാറ്റിനേക്കാളും സർവ്വഗ്രാ ഹിയാണ്. എല്ലാ വസ്തുക്കളും അതിൽനിന്നുറന്നു വരുന്നു. അതിനാൽത്തന്നെ എല്ലാ വസ്തുക്കളും സ്ഥിതിചെയ്യുന്നു. ഒടുവിൽ എല്ലാം അതിലേക്കുതന്നെ വിലയം പ്രാപിയ്ക്കു ന്നു. ഖനിജങ്ങൾ, വനസ്പതിജഗത്ത്, പ്രാണിജാലം, മനു ഷ്യസമൂഹം ഇങ്ങനെയുള്ള വിവിധഭാഗങ്ങൾക്ക് ആ പരമോ ന്നതസത്തയുമായുള്ള ബന്ധം കേവലം അമൂർത്തമോ യാന്ത്രി കമോ അല്ല. അവയെല്ലാം അവയ്ക്കാധാരഭൂതമാരിക്കുന്ന വ്യാപകമായ ഒന്നിനുള്ളിൽ ഏകീഭൂതമായി നിൽക്കുന്നു. ഈ ബ്രഹ്മാണ്ഡത്തിലുള്ള എല്ലാ ഭാഗങ്ങളും സർവ്വ വ്യാപകമായ ഈ ആത്മാവിന്റെ അംശങ്ങളാണ്. അവ അതാതിന്റെ വരുതിക്കുള്ള കാര്യങ്ങൾ നിർവ്വഹിക്കാനായി സവിശേഷ രൂപം കൈക്കൊണ്ടു നിലനിൽക്കുന്നു. ഈ വിഭാഗങ്ങൾക്കൊ ന്നിനും സ്വതന്ത്രമായ അസ്തിത്വമില്ല. ആ ഒന്നിന്റെ ആശ്രി തഭാഗങ്ങളാണെല്ലാം. വേരുകൾ മേലോട്ടും ശാഖകൾ കീഴ്പോട്ടും പടർന്നുപിടിച്ച സനാതനമായ ആശ്വത്ഥവൃക്ഷ മുണ്ട്. അതു തന്നെയാണ് ഉജ്ജ്വലമായ ബ്രഹ്മം. അതു തന്നെ അമൃതം. അഖിലവിശ്വവും അതിൽ ഒതുങ്ങുന്നു. ഒരു വസ്തുവും അതിന്റെ പുറത്തു പോകുന്നില്ല."

നാം പരമസത്തയെ ആനന്ദമാണെന്നു വ്യാഖ്യാനിച്ചു. ഇതുകൊണ്ട് പരമസത്ത അവ്യാഖ്യേയമാണെന്നു സാധാരണ പറഞ്ഞുവരാറുള്ള അഭിപ്രായത്തെ ഖണ്ഡിയ്ക്കുകയാണുണ്ടാ യത്. സർവ്വാംഗപൂർണ്ണമായ സത്തയെ അറിയാനുള്ള രചനാ ത്മകമായ എല്ലാ പ്രയത്നവും സാധാരണയായി ചെന്നെത്തുക മൂർത്തമായ ഒരു പൂർണ്ണതയിലാണ്. മൂർത്തമായ ആനന്ദമാണ് പ്രാമാണികസത്ത അതവാ വിചാരശക്തിയിൽ അഭിവ്യക്ത മാകുന്ന യഥാർത്ഥ്യം. ഇതിനെയാണ് രാമാനുജൻ സർവ്വോൽകൃ ഷ്ടമായ ബ്രഹ്മമായി സ്വീകരിച്ചിട്ടുള്ളത്. സമസ്തഗുണങ്ങ ളിൽനിന്നും സ്വതന്ത്രമായ വിശുദ്ധ ബ്രഹ്മമാണ് നിരുപാധിക സത്ത അഥവാ ശങ്കരൻ സ്വീകരിച്ചിട്ടുള്ള നിർഗ്ഗുണ ബ്രഹ്മം. ആദ്യത്തേത് (രാമാനുജന്റേത്) സുവ്യവസ്ഥിതമായ പൂർണ്ണ സത്തയാണ്; രണ്ടാമത്തേത് (ശങ്കരന്റേത്) അവ്യാഖ്യേയമായ യഥാർത്ഥ്യമാണ്. ശങ്കരന്റെ മതത്തിന്നനുസരിച്ച് രണ്ടാമത്തേ തുതന്നെയും ഒന്നാമത്തേതായി സ്വയം വിളങ്ങുന്നു. അന്തർദൃ ഷ്ടികൊണ്ട് ജ്ഞാതമായ സത്തയാകട്ടെ പൂർണ്ണജ്ഞാനമാ ണെന്നു തോന്നുന്നു.

തർക്കസിദ്ധമായ അത്യുന്നത സത്തയെയാണോ അഥവാ പരമസത്തയെ ആണോആനന്ദമായി ഗണിക്കേണ്ടത് എന്ന സന്ദേഹത്തിൽ നിന്നാണ് എല്ലാ വാദപ്രതിവാദവും ഉത്ഭവിച്ച തെന്ന് പ്രത്യക്ഷമാണ്. ശങ്കരാചാര്യർ സമർത്ഥിക്കുന്ന വിധം അന്തർദ്ദർശനം കൊണ്ട് പ്രാപിക്കേണ്ടതായ സരളമായ നിരു പാധികബ്രഹ്മത്തേയും രാമാനുജന്റെ മൂർത്തമായ പൂർണ്ണബ്ര ഹ്മത്തേയും സ്പഷ്ടമാക്കി വേർതിരിച്ചു കാണിയ്ക്കുന്ന തെളിഞ്ഞ അതിർത്തിരേഖകളൊന്നും ഉപനിഷത്തുകൾ വരച്ചു വെച്ചിട്ടില്ല. ഇനി നാമതിനെ വേർതിരിയ്ക്കുന്നപക്ഷം മൂർത്ത മായി നിലനില്ക്കുന്ന ഈ പ്രപഞ്ചത്തിൽ എന്തിനെയെങ്കിലും വിലയിരുത്താനോ വിശിഷ്ടത സ്വീകരിക്കാനോ നമുക്ക് കഴി യാതെ വരും. ഈശ്വരനും ബ്രഹ്മവും പ്രായോഗികമായി ഒന്നു തന്നെ എന്നാണ് ഉപനിഷത്തുകൾ സൂചിപ്പിക്കുന്നത്. ഏറ്റവും സൂക്ഷ്മതയോടെ ദാർശനികദൃഷ്ട്യാ കൃത്യമായി വിവേചനം ചെയ്ത് നാം ആത്മബോധത്തോടെ "ഞാനാകുന്നു ഞാൻ" എന്നു പറയുമ്പോൾ പരമസത്തയിൽ നിന്നു അത്യന്തം ചുരു ങ്ങിയ, കല്പിയ്ക്കാൻ മാത്രം കഴിയുന്ന, ലഘു ത്വമുണ്ടെന്നു പറയേണ്ടിവരുന്നു. ഈ അർദ്ധശൂന്യം മതിയായി ശങ്കരന് എല്ലാറ്റിനും ആധാരഭൂതവും സത്യവുമായ വിശുദ്ധസത്തയെ ദേശകാലങ്ങളാലും കാരണത്താലും ആബദ്ധമായ പ്രപഞ്ച ത്തിന്റെ ഉൽപത്തിയ്ക്ക് കരണമാക്കിത്തീർക്കാൻ . വിശുദ്ധ ബ്രഹ്മത്തെപ്പറ്റി വിചാരം ചെയ്യാൻ തുടങ്ങുന്നതോടെ ശൂന്യത്തെ ഭേദകതത്വവും അതുപോലെ സർവ്വാധാരവുമാ ക്കുന്നുണ്ടെന്ന് ഉപനിഷത്തുകൾ പരോക്ഷമായി സ്വീകരിയ്ക്കു ന്നു. സംഘടിതമായ പൂർണ്ണസത്തയായി പിന്നീടു വികസി യ്ക്കുന്ന ജ്ഞാനസ്വരൂപനായ ഈശ്വരൻ സത്തിന്റെ അധി കാംശവും അസത്തിന്റെ ന്യൂനാംശവുമാണ്. ബാഹ്യതയുമായി അതിനു ബന്ധവും കുറവാണ്. പരമാർത്ഥസത്ത പ്രപഞ്ചസ ത്തയുടെ രൂപത്തിൽ പ്രകടമാകുന്നു. ഇതുകൊണ്ടുതന്നെ യാണ് പ്രപഞ്ചത്തിലുള്ള വിവിധവസ്തുക്കളും ഉൾക്കൊ ള്ളുന്ന യഥാർത്ഥ സത്തയുടെ തോതുകളെ, പരമസത്ത യിൽനിന്ന് അവയിലേയ്ക്കുള്ള വസ്തുക്കളിലെല്ലാം ദേശം കാലം കാരണം എന്നീ സാമാന്യ ഘടകങ്ങളെപ്പോലെത്തന്നെ ബ്രഹ്മത്തിന്റെ അഭിവ്യക്തിയും പ്രത്യക്ഷമാകുന്നുണ്ട്.രാമാനു ജന്റെ മൂർത്തബ്രഹ്മവും ശങ്കരന്റെ ഈശ്വരനും ആ വിശുദ്ധ ബ്രഹ്മത്തോട് ഏറ്റവുമടുത്തു നില്ക്കുന്നവയാണ്. ഇതിലുമ ധികം അടുപ്പമുള്ള ഒന്നിനെ ഊഹിയ്ക്കാൻ കൂടി സാധ്യമ ല്ല. സർവ്വോൽകൃഷ്ടമായ ബ്രഹ്മമോ അഥവാ ആനന്ദമോ വിജ്ഞാനത്തിന്റേയോ ആത്മചൈതന്യത്തിന്റേയോ നിലയിൽ സ്വേച്ഛയാ സ്വീകരിച്ച പരിധികളോടുകൂടി വ്യക്തിരൂപനായ ഈശ്വരനായിത്തീരുന്നു. ഈശ്വരൻ അല്ലെങ്കിൽ ആത്മാവ് ഏക ത്വത്തിന്റെ അസ്തിവാരമാണ്; പ്രകൃതി അഥവാ അനാത്മാവ് ബഹുത്വതത്വമാണ്.

### ബ്രഹ്മവും ആത്മാവും

വിഷയം വിഷയി, ബ്ഹ്മം ആത്മാ, സാർവ്വഭൗമതത്വം ആത്മതത്വം ഈ യുഗ്മകങ്ങൽ സമാനങ്ങളാണ്, അഭിന്നങ്ങ ളാണ്. ബ്രഹ്മമാണ് ആത്മാവ്. "മനുഷ്യനിലുള്ള ഈ ബ്രഹ്മവും സൂര്യനിലുള്ള ഈ ബ്രഹ്മവും രണ്ടും ഒന്നുതന്നെയാണ്. ഋഗ്വേ ദത്തിൽ പ്രതിപാദിച്ച ഈശ്വരന്റെ സർവ്വാതിശായിത്വഭാവന ഇവിടെ സർവ്വാന്തര്യാമിയുടെ ഭാവമായി പരിണമിച്ചിരിയ്ക്കു ന്നു. അനന്തം സാന്തത്തിനു പുറത്തല്ല; സാന്തത്തിന്നു ള്ളിൽത്തന്നെയാണ്. ഉപനിഷത്തുകളുടെ ജ്ഞാനപാഠം വിഷ യിനിഷ്ഠമായതാണ് ഈ മാറ്റത്തിനുത്തരവാദി. ബ്രഹ്മവും ആത്മാവും തമ്മിലുള്ള താദാത്മ്യത്തിൽ ശ്രദ്ധ ചെലുത്തുക! എന്നാൽ അതിന്റെ മഹത്വം ഉപനിഷത്തുകൾക്കപ്പുറത്ത് അവ യുണ്ടായ കാലത്തിനും ദേശത്തിനുമപ്പുറത്ത്. എത്തിയിട്ടുള്ള തായിക്കാണാം. ഇനിയും എന്തെല്ലാം ദൈവികജ്ഞാനങ്ങളും കണ്ടുപിടുത്തങ്ങളുമാണ് വിശ്രമമില്ലാതെ ഗവേഷണം ചെയ്യുന്ന ജിജ്ഞാസുക്കളുടെ മുമ്പിൽ പ്രത്യക്ഷമാകാ നിരിയ്ക്കുന്നതെന്നു പറയാൻ കഴിയില്ല. ഭാവിയിലെ തത്വവി ചാരം നവീനവും അസാധാരണവുമായ ഏതെല്ലാം മാർഗ്ഗങ്ങ ളവതരിപ്പിച്ചാലും ശരി, ഈ ദാർശനികതത്വം സ്ഥിരമായി

നില്ക്കും. ഇതിൽ നിന്ന് ഒരുതരത്തിലുള്ള വ്യതിയാനങ്ങളും ഉണ്ടാവുക സംഭാവ്യമല്ല." വിഷയവിഷയികളുടെ ഈ താദാത്മ്യം കേവലം ഒരസ്പഷ്ടസങ്കല്പം മാത്രമല്ല, യുക്തിയുക്തമായ വിചാരം, അനുഭവം, ഇച്ഛാശക്തി ഇവയുടെ ഫലിതാർത്ഥമാണിത്. പ്രകൃതി വിചാരയോഗ്യവും തോലിപിയ്ക്കപ്പെടാവുന്നതും സ്നേഹിയ്ക്കാൻ കൊള്ളാവുന്നതുമായിരുന്നില്ലെങ്കിൽ മനുഷ്യാത്മാവിന് അതിനെക്കുറിച്ച് വിചാരിക്കാനോ അതിനെ കീഴ്പെടുത്താനോ സ്നേഹിയ്ക്കാനോ കഴിയുമായിരുന്നില്ല. പ്രകൃതി ഒരു വിഷയിയുടെ വിഷയമാണ്. തികച്ചും ബുദ്ധിഗമ്യവും യുക്തിസംഗതവും വശപ്പെടുത്താൻ കഴിവുള്ളതും സ്നേഹിയ്ക്കാൻ അർഹവുമാണ്. മനുഷ്യനുവേണ്ടിയാണ് ഇത് നിലനില്ക്കുന്നത്. നക്ഷത്രസമൂഹം അതിന്റെ കൽക്കൽ കൊളുത്തിവെച്ച ദീപങ്ങളാണ്; അന്ധകാരം അതിനെ ഉറക്കാനുള്ള താരാട്ടുപാട്ടും. പ്രകൃതി ജീവിതത്തിന്റെ ആത്മീയയാഥാർത്ഥ്യത്തിലേയ്ക്ക് നമ്മെ വിളിയ്ക്കുന്നു; ആത്മാവിന്റെ ആവശ്യകതകളെ നിറവേറ്റുകയും ചെയ്യുന്നു. പ്രകൃതിയെ നിർമ്മിയ്ക്കുന്നതും ശക്തിപ്പെടുത്തുന്നതും കൊണ്ടുനടത്തുന്നതും എല്ലാം ആത്മാവുതന്നെയാണ്. മനുഷ്യൻ വിചാരിക്കാൻ തുടങ്ങിയ കാലം തൊട്ട് വിഷയ വിഷയികളുടെ ഈ ഏകത്വം, എല്ലാറ്റിലും വ്യാപിച്ചതും എല്ലാറ്റിനേയും ത ന്നിൽ ഉൾക്കൊള്ളുന്നതുമായ ഒരു കേന്ദ്രസത്തയുടെ അസ്തിത്വം; ഭക്തജനങ്ങളുടെ സിദ്ധാന്തമായി വർത്തിയ്ക്കുന്നു. മതപരമായ രഹസ്യവാദവും അഗാധമായ ധർമ്മനിഷ്ഠയും 'അതു നീ ആകുന്നു' 'തത്വമസി' എന്നത ̆മഹാവാക്യത്തിന്റെ യാഥാർത്ഥ്യത്തിനു സാക്ഷിയാണ്. നമുക്കതു മനസ്സിലായില്ലെന്നു വരാം. എന്നാൽ അതിനെപ്പറ്റിയുള്ള അജ്ഞത നമുക്കതിനെ നിഷേധിയ്ക്കാൻ വേണ്ടത്ര കാരണമാകുന്നില്ല.

ബ്രഹ്മത്തെ സംബന്ധിച്ചുള്ള വിവിധധാരണകൾ ആത്മസംബന്ധികളായ വിവിധാംശങ്ങളോടും യോജിയ്ക്കുന്നുണ്ട്. മറിച്ചുമുണ്ട്. ജാഗ്രതി സ്വപ്നം സുഷുപ്തി ആത്മാവിന്റെ സമാധ്യവസ്ഥ ഇവയെ പിൽക്കാലത്തെ വേദാന്തഗ്രന്ഥങ്ങളിൽ വേർതിരിച്ചു സ്പഷ്ടമാക്കി പറഞ്ഞിട്ടുണ്ട്. അവ ബ്രഹ്മത്തെ സംബന്ധിച്ച വിവിധധാരണകളെ അനുകൂലിയ്ക്കുന്നുമുണ്ട്. പരബ്രഹ്മം ആനന്ദം തന്നെയാണ്. അതു നാലാമത്തെ അതായത് തുരീയാവസ്ഥയിൽ അഭിവ്യക്തമാകുന്ന ആത്മ സ്വരൂപം തന്നെയാണ്. അവിടെ വിഷയവും വിഷയിയും ഒന്നാകുന്നു. ദ്രഷ്ടാവും ദൃഷ്ടിയും ദൃശ്യവും (കാണുന്നവനും കാണുന്ന കണ്ണും കാണപ്പെടുന്നവസ്തുവും) ഒരു സമ്പൂർണ്ണബ്രഹ്മത്തിൽ സമ്മേളിച്ച് ഏകാകാരമാകുന്നു. ആത്മാവ് മനുഷ്യന്റെ മാനസികവും പ്രാണശക്തിഭൂതവുമായ ആത്മഭാവത്തോട് താദാത്മ്യം സ്ഥാപിയ്ക്കുമ്പോൾ ബ്രഹ്മം ഈശ്വരന്റേയും മനുഷ്യാത്മാവിന്റേയും ഇടയ്ക്കുള്ള ഹിരണ്യഗർഭൻ അഥവാ വിശ്വാത്മാവായി കീഴോട്ടു വരുന്നു. ഋഗ്വേദത്തിന്റെ സ്വാധീന ശക്തി കാണാം. വിശ്വത്തിന് ഒരു ചേതനയും ഒരിച്ഛാശക്തിയും ഉണ്ടെന്ന് കരുതപ്പെടുന്നു. മനസ്സ് എപ്പോഴും ശരീരത്തോടു കൂടെയിരിയ്ക്കുന്നു. മനസ്സിന്റെ വിസ്തൃതപരിപാടികൾ ശരീരത്തിന്റെ വിസ്തൃത. വ്യവസ്ഥകളോടൊത്തുപോകും. നാം ജീവിയ്ക്കുന്ന ഈ വിശ്വത്തിന് സ്വന്തമായി ഒരു മനസ്സുണ്ട്; ഈ മനസ്സ് ഹിരണ്യഗർഭനാണ്. ഈ വിശ്വാത്മാവിനെസ്സംബന്ധിച്ചുള്ള ആശയം ഉപനിഷത്തുകളിൽ പല നാമങ്ങളിലും രൂപങ്ങളിലും കാണാം ഇതിനെ കാര്യബ്രഹ്മമെന്നു പറയുന്നു. കാരണബ്രഹ്മമായ ഈശ്വരനിൽ നിന്ന് ഭിന്നമാണ് ഈ കാര്യബ്രഹ്മം; സൃഷ്ടിയ്ക്കപ്പെടുന്ന എല്ലാ വസ്തുക്കളുടേയും സമുച്ചയമാണ്. അഖില കാര്യങ്ങളുടേയും ചേതനാത്മകമായ സമുച്ചയം ബ്രഹ്മം അഥവാ ഹിരണ്യ ഗർഭനാണ്. ഇതു സാക്ഷാൽ ബ്രഹ്മത്തിൽ നിന്ന് സർവ്വഥാ ഭിന്നമല്ല. ബ്രഹ്മം വിശുദ്ധമാണ്, വ്യക്തിയാണ്. അതീവ സ്വാത്മരൂപമാണ്. ഏകവും അദിതീയവുമാണ്. ഒരു ഘട്ടത്തിലതു സ്രഷ്ടാവായി അതായതു ഈശ്വരനായി കാണപ്പെടുന്നു; മറ്റെല്ലാ സമയത്തും അതിനെ സൃഷ്ടിയായി അതായതു ഹിരണ്യഗർഭന്റെ രൂപത്തിൽ കാണുന്നു. ഈ ബ്രഹ്മാവുകൂടി ബ്രഹ്മത്തിൽനിന്നാണുത്ഭവിയ്ക്കുന്നത്. "അതുതന്നെയാണ് ബ്രഹ്മാവിന്റെ ഉത്ഭവസ്ഥാനം." സമസ്തവിഷയപ്രപഞ്ചത്തേയും താങ്ങി നില്ക്കുന്നത് വിഷയിയാണ്. ആ വിഷയി, വ്യക്തി രൂപികളായ വിഷയികളെല്ലാം വിലയം പ്രാപിച്ചു കഴിഞ്ഞാലും പ്രപഞ്ചരചനയുടെ സങ്കല്പത്തോടുകൂടിയിരിയ്ക്കുന്നു. നാം ആത്മാവും നമ്മുടെ ശരീരവും ഒന്നാണെന്നു സങ്കല്പിയ്ക്കുമ്പോൾ ബ്രഹ്മം വിശ്വരൂപി അതായത് വിരാട്ടായിത്തീരുന്നു. വിരാട്ട് സമസ്തവുമാണ്. സമ്പൂർണ്ണസങ്കല്പത്തിന്റെ സാരഭൂതമാണ്. അഗ്നി അദ്ദേഹത്തിന്റെ ശിരസ്സാണ്; സൂര്യചന്ദ്രന്മാർ കണ്ണുകളാണ്; നാലു ദിക്കുകളും അദ്ദേഹത്തിന്റെ ചെവികളാണ്. അദ്ദേഹത്തിൽ നിന്നു തന്നെ ഉൽഭവിച്ച പ്രസിദ്ധങ്ങളായ വേദങ്ങൾ വാക്കാണ്. വായു പ്രാണനാണ്. സമസ്ത വിശ്വവും അദ്ദേഹത്തിന്റെ ഹൃദയമാണ്. അദ്ദേഹത്തിന്റെ പാദങ്ങളിൽ നിന്നാണ് ഭൂമിയുണ്ടായത്. വിരാട്ടിന്റെ ശരീരം ഭൗതികപദാർത്ഥങ്ങളുടെ സംഹിതയാണ്. വിരാട്ട് പ്രത്യക്ഷനായ ഈശ്വരനാണ്. അദ്ദേഹത്തിന്റെ ഇന്ദ്രിയങ്ങൾ ദിക്കുകളാണ്. അദ്ദേഹത്തിന്റെ ശരീരം പഞ്ചഭൂതങ്ങളാണ്; അദ്ദേഹത്തിന്റെ ചേതനയാകട്ടെ "ഞാൻ സർവ്വവുമാണ്" എന്ന ഭാവനയാൽ പ്രകാശിയ്ക്കുന്നതുമാണ്. വിരാട്പുരുഷന്റെ വികാസത്തിനു മുമ്പായി വിശ്വപ്രജ്ഞയെന്നോ ഹിരണ്യഗർഭനെന്നോ പറയുന്ന സൂത്രത്മാവിന്റെ വികാസമുണ്ടായിക്കഴിഞ്ഞിരിയ്ക്കുന്നു. സൂക്ഷ്മശരീരങ്ങളുടെ സംഹിതയാണദ്ദേഹത്തിന്റെ വാഹനം. ഹിരണ്യഗർഭനു ശേഷമാണ് വിരട്ട് പ്രാദുർഭവിയ്ക്കുന്നത്. വിരാട്ടിന്റെ രൂപത്തിൽ ഹിരണ്യഗർഭൻ പ്രത്യക്ഷനാകുന്നു. പരമാർത്ഥസത്ത സൽ, ചിൽ, ആനന്ദം – അതായത് സ്ഥിതി ചേതന പരമസുഖം എന്നിവയുടെ രൂപത്തിലാണ് വർണ്ണിയ്ക്കപ്പെട്ടിട്ടുള്ളത്. "ജ്ഞാനം, ശക്തി, ക്രിയ ഇവയാണതിന്റെ സ്വരൂപം." അതു സ്വയം കാരണമാണ്. ബ്രഹ്മംസത്തും ചിൽസ്വരൂപവും അനന്തവുമാണ്. പരമാർത്ഥസത്ത ഒരു വിചാരമല്ല; ഒരു ശക്തിയല്ല; തീരെ അനാസക്തമായ ബാഹ്യവസ്തുവുമല്ല. എന്നാലത് സമസ്തസാരഭൂതമായ തത്വത്തിന്റേയും ജീവിതസത്തയുടേയും ആദർശത്തിന്റേയും യാഥാർത്ഥ്യത്തിന്റേയും ജ്ഞാനം, പ്രേമം, സൗന്ദര്യം ഇവയുടേയും സജീവമായ ഐക്യമാണ്. അത് നിഷേധാത്മകമായ അനിശ്ചിതതത്വമല്ലെന്നിരിയ്ക്കിലും മുമ്പു പറഞ്ഞപോലെ 'നേതി നേതി' എന്ന് നിഷേധിച്ചുകൊണ്ടേ അതിനെ വർണ്ണിയ്ക്കാനൊക്കുകയുള്ളു.

## ജീവാത്മാവ്

സീമിതപദാർത്ഥങ്ങളിൽ ജീവാത്മാവിന് അത്യുന്നതയാഥാർത്ഥ്യമുണ്ടെന്നും ഉപനിഷത്തുകൾ സ്ഥാപിയ്ക്കുന്നു. അത് പരബ്രഹ്മമല്ലെങ്കിലും പരബ്രഹ്മത്തോടേറ്റവുമടുത്തു നില്ക്കുന്നു. സാന്തമായ ജീവാത്മാവിനെ വിശ്വത്തിന്റെ പ്രതിബിംബമെന്ന നിലയിൽ വർണ്ണിയ്ക്കുന്ന ഉപനിഷദ്വാക്യങ്ങളുമുണ്ട്. സാന്തം അനന്തമായിത്തീരാൻ വേണ്ടി പ്രയാസപ്പെടുന്ന

I K

പ്രക്രിയയാണ് ഈ അഖിലവിശ്വംതന്നെ. ഈ പ്രക്ഷുബ്ധാവസ്ഥ ജീവാത്മാവിലും കാണുന്നു. തൈത്തിരീയോപനിഷത്തിന്നനുസരിച്ച വിശ്വബ്രഹ്മാണ്ഡത്തിന്റെ പല ഘടകങ്ങളും ജീവാത്മാവിൽ കാണുന്നുണ്ട്. അഗ്നിയും ജലവും പൃഥിയും അനന്തസത്തയോടുചേർന്നാണ് ജീവാത്മാവിനെ സൃഷ്ടിച്ചിട്ടുള്ളതെന്നു പറഞ്ഞിരിയ്ക്കുന്നു.

യഥാർത്ഥ സത്തയുടെ വിവിധാവസ്ഥകൾ ഒത്തുചേരുന്ന സമ്മേളനസ്ഥാനമാണ് മാനവൻ. പ്രാണൻ വായുവിനും അതായത് ശരീരത്തിലെ ശ്വാസോച്ഛ്വാസം ജഗത്തിൽ നിരന്തരം വീശുന്ന കാറ്റിനും, മനസ്സ് ആകാശത്തിനും അതായത് മാനവമനസ്സ് വിശ്വത്തിലെ അന്തരീക്ഷ(ഈതർ)ത്തിനം അനരൂപങ്ങളായിരിക്കുന്നു. സ്ഥൂലശരീരമാകട്ടെ വിശ്വത്തിന്റെ ഭൗതികവസ്തുക്കളോടും ആനുരൂപ്യം വഹിക്കുന്നു. മനുഷ്യാത്മാവിന് ജീവൽസത്തയുടെ എല്ലാ അവസ്ഥകളോടും അടിമുടി ബന്ധമുണ്ട്. അതിനുള്ളിൽ ഒരു ദിവ്യതത്വമുണ്ട്. അതുകൊണ്ടാണ് നാം പരമാനന്ദം നൽകുന്ന ചേതന എന്നു വ്യവഹരിക്കുന്ന ആനന്ദാവസ്ഥയുണ്ടാകന്നത്. അതുവഴി അപൂർവ്വസന്ദർഭങ്ങളിൽ നമുക്ക് (മനുഷ്യാത്മാവിന്) ബ്രഹ്മത്തോട് ഏറ്റവുമടുത്ത സമ്പർക്കമുണ്ടാകുന്നു. സീമിതമായ 'അഹം' അല്ലെങ്കിൽ ശരീരധാരിയായ ജീവൻ ഇന്ദ്രിയങ്ങളോടും മനസ്സോടും ബന്ധിച്ചു നിൽക്കുന്ന ആത്മാവാണ്.

വിഭിന്നതത്ത്വങ്ങൾ അസ്ഥിരമായ സമാനതയോടെ വർത്തിയ്ക്കുന്നു. "രണ്ടു പക്ഷികളുണ്ട്. ഒരേ തലത്തിലുള്ളവ, അത്യന്തമിത്രങ്ങൾ. ഒരേ വൃക്ഷത്തെ ആശ്രയിച്ചിരിയ്ക്കുന്നു. അവയിലൊന്ന് മധുരമായ ഫലം തിന്നുകൊണ്ടിരിയ്ക്കുന്നു. എന്നാൽ മറ്റേത് തൻ തിന്നാതെ അത് നോക്കിക്കൊണ്ടിരിക്കുന്നു. അതേ വൃക്ഷത്തിന്മേൽ വിശ്വ വൃക്ഷത്തിന്മേൽ– മനുഷ്യൻ ഈശ്വരനോടു കൂടെ താമസിക്കുന്നു. തന്നെ ചുറ്റി പിടിച്ചിരിയ്ക്കുന്ന ക്ലേശങ്ങളും കഷ്ടങ്ങളും കാരണമായി മൂർച്ഛിക്കുന്നു; തന്റെ നിസ്സഹായാവസ്ഥയിൽ ദുഃഖിക്കുന്നു. എന്നാൽ അത് മറ്റേതിനെ ക്കാണുമ്പോൾ ജഗൽപ്രഭുവായ തന്റെ കൂട്ടുകാരനെ കാണുമ്പോൾ – ആ ദവ്യ സന്നിധിയിൽ മതിമറന്നാഹ്ലാദിക്കുന്നു. ഹാ എന്തൊരു ജ്യോതിസ്സ്! അതോടെ അവന്റെ ക്ലേശങ്ങൾ ദൂരെയകലുന്നു." പ്രാകൃതനും ദിവ്യനും തമ്മിൽ സ്ഥിരമായ പൊരുത്തം പ്രാപിച്ചു കഴിഞ്ഞിട്ടില്ല. ജീവാത്മാവിന്റെ സത്ത നിരന്തരം പരിണമിച്ചുകൊണ്ടിരിക്കുന്നു. താനല്ലാത്ത ഒന്നിനെ പ്രാപിക്കാൻ പിൻതുടർന്നു പ്രയത്നിച്ചുകൊണ്ടിരിക്കുന്നു. മനഷ്യനിലുള്ള ജീവാത്മാവ് അഭിമുഖീകരിക്കുന്നപ്രശ്നമാണ് നാനാത്വം. അതിൽ ഏകത്വം സ്ഥാപിക്കാൻ അനന്താത്മാവ് ജീവാത്മാവിനെ ആഹ്വാനം ചെയ്തുകൊണ്ടിരിക്കുന്നു. സാന്തവും അനന്തവും തമ്മിലുള്ള ഈ പിടിവലി വിശ്വപ്രക്രിയയിലുടനീളമുള്ളതാണ്. അത് മാനവചേതനയിലെത്തി മൂർദ്ധന്യം പ്രാപിക്കുന്നു. അവന്റെ ജീവിതത്തിലെ ബൗദ്ധികവും വൈകാരികവും നൈതികവുമായ എല്ലാ വശത്തും ഈ സംഘർഷം അനുഭവപ്പെടുന്നു. വ്യക്തിത്വം നിശ്ശേഷം വിലയിപ്പിക്കുകയും, സാന്തത്തെ അനന്തമാക്കി പരിവർത്തനം ചെയ്യുകയും, മാനവതയെ ദിവ്യതയിൽ മുഴുകിക്കയും ചെയ്താൽ മാത്രമേ മനുഷ്യന് പൂർണ്ണപ്രേമത്തിന്റേയും പൂർണ്ണസ്വാതന്ത്ര്യത്തിന്റേയും നിത്യസത്യങ്ങൾ വിളങ്ങുന്ന ഈശ്വരസാമ്രാജ്യത്തിലേയ്ക്ക് പ്രവേശം ലഭിക്കുകയുള്ളു. എന്നാലത് മാനവരൂപം ധരിച്ച് സാന്തമായി വർത്തിക്കുന്നേടത്തോളം അതിന് ഫലപ്രാപ്തിയുണ്ടാവില്ല. അന്തിമലക്ഷ്യം പ്രാപിക്കാനും കഴിയില്ല. ഈ സംഘർഷത്തിന്നാധാരമായി കാണപ്പെടുന്ന സത്ത തന്നിൽനിന്നു ദൂരത്തേയ്ക്ക് വിരൽചൂണ്ടുന്നു; അതുകൊണ്ട് മാനജീവിതത്തേയും അതിക്രമിച്ചു മുകളിലോട്ട് പോകേണ്ടതായി വരുന്നു. സാന്തമായ ജീവാത്മാവ് സ്വയംപൂർണ്ണമായ സത്തയല്ല. അങ്ങിനെയാണെങ്കിൽ പരമാത്മാവ് ജീവാത്മാവിനാൽ പരിമിതമായ മറ്റൊരു സ്വന്ത്രവ്യക്തിയായിപ്പോകും. ആത്മാവിന്റെ യഥാർത്ഥതയാണ് അനന്തം. ഒഴിവാക്കേണ്ടുന്ന അയഥാർത്ഥതയാണ് സാന്തം. അന്തര്യാമിയായ ആത്മാവിനെ വേർപെടുത്തിയാൽ സാന്തനായ ജീവാത്മാവ് തന്നുള്ളിലുള്ള യഥാർത്ഥതയേയും കൈവിട്ടുകളയുന്നു. അനന്തത്തിന്റെ സാന്നിധ്യം ഉള്ളിലുണ്ടാകുന്നതുകൊണ്ടാണ് മനുഷ്യാത്മാവിന് ഉയർന്ന പദവി ലഭിക്കുന്നത്. ജീവാത്മാവ് ഉണ്ടാകുന്നതും നിലനിൽക്കാൻ കഴിയുന്നതും വിശ്വ ജീവിതത്തിൽനിന്നാണ്. ആത്മാവ് പൂർണ്ണമാണ്.(Sub Specie acternitztis) ആത്മാക്കൾ ഒന്നു മറ്റൊന്നിനെ അകലെ മാറ്റുകയും അന്യോന്യം ബഹിഷ്കരിക്കുകയും ചെയ്യുന്നു എന്ന സിദ്ധാന്തിക്കുന്ന ഒരു മനഃശാസ്ത്രതത്വമുണ്ട്. ഈ ബഹിഷ്കൃതാവസ്ഥയുടെ പ്രതീതികൊണ്ടുമാത്രം ആത്മാവ് സർവ്വഥാ വേറിട്ടു നിൽക്കുന്നു എന്നു അനുമാനിക്കേണ്ടതില്ല. ഇവിടെ പൃഥക്ത്വം ഒരു തരത്തിൽ ഭേദപ്രീതീതി മാത്രമാണ്. ഇതിനെ സാദൃശ്യമായിട്ടാണ് കരുതേണ്ടത്. അല്ലാത്തപക്ഷം ഇത് കേവലം നമ്മുടെ മനസ്സുകളുടെ അപകർഷണമായ് പോകും. വേറിട്ടുനിൽക്കുന്ന ആത്മാക്കളുടെ സങ്കൽപം സത്യം, നന്മ, സ്നേഹം എന്നീ ആദർശങ്ങൾക്ക് സ്ഥാനം നൽകുകയില്ല. ഇപ്രകാരം മനഷ്യൻ ഇന്നുള്ള നിലയിൽ പൂർണ്ണനല്ലെന്നും ഇന്നു യഥാർത്ഥത്തിലുള്ള ആത്മാവിനേക്കാൾ ഉയർന്ന ഏതോ ഒന്നുണ്ടെന്നും അതിനെ പ്രാപിക്കുന്നതു മനഃശാന്തിക്ക് അത്യാവശ്യമാണെന്നും ഒരു മുൻധാരണയുണ്ടാകുന്നു. ജീവാത്മാവിന്റെ സ്വതന്ത്രസത്തയെ പരിശോധിച്ചാൽ അതൊരു വെറും ഭ്രമം മാത്രമാണെന്നു നമുക്കു മനസ്സിലാകും. സമുദായത്തിൽനിന്നകന്നാൽ മനുഷ്യൻ പിന്നെയെന്തൊന്നാണ്? മനുഷ്യന് തന്നിൽ തന്നെയുള്ള സാമാന്യമനസ്സാണ് യാഥാർത്ഥ്യം നൽകുന്നത്. സ്വന്തം നിലയിൽ അവൻ മറ്റെന്തായാലും മാനവനാകുന്നില്ല. വിവിധരൂപങ്ങളിലുള്ള സമുദായചേതനയെ സംബന്ധിച്ചേടത്തോളം ഇത് സത്യമാണെങ്കിൽ, ഒട്ടും കുറവല്ല, സാമുദായികതയേക്കാൾ കൂടുതൽ ഉൽകൃഷ്ടമായ സാമാന്യമനസ്സിനെസ്സംബന്ധിച്ചും! സാന്തങ്ങളായ മനസ്സുകൾ മതത്തിലും മതത്തിനുവേണ്ടിയും ആധ്യാത്മികമായ ഒരു പൂർണ്ണഘടകത്തെ നിർമ്മിക്കുന്നുണ്ട്. എന്നാൽ യഥാർത്ഥത്തിലവയ്ക്ക് അവസാനം നോക്കുമ്പോൾ കാണാവുന്ന മൂർത്തരൂപമില്ല. ഒരദൃശ്യസമുദായത്തിലെ അംഗങ്ങൾ എന്ന നിലയ്ക്കല്ലാതെ അവയ്ക്കു തിരെ യാഥാർത്ഥ്യവുമില്ല. ചുരുക്കത്തിൽ പറയാം, അന്തര്യാമിയായ ആത്മാവിനെ ഒഴിച്ചുമാറ്റിയാൽ പിന്നെ മതത്തിനു വേറെ ആത്മാക്കൾ ബാക്കിയുണ്ടാവില്ല.

വ്യക്തിയായ ജീവാത്മാവ് താഴ്ന്ന തരത്തിൽപെട്ട ജഡപ്രകൃതിയോട് മത്സരിച്ചു ലോകത്തിൽ ഉന്നതനായി നിൽക്കുന്നുണ്ടെങ്കിലും അനുഭവയോഗ്യങ്ങളായ ഉന്നതവസ്തുക്കളിൽ സമുന്നതനല്ല. നിരന്തരം പ്രയത്നിക്കുന്നതും എന്നാൽ സ്വരച്ചേർച്ചയില്ലാത്തുമായ മനുഷ്യാത്മാവ് തന്റെ ആത്മസ്വാതന്ത്ര്യവും സമരസത സാധിച്ചാലുള്ള ആഹ്ലാദവും ആനന്ദസ്വരൂപമായ ബ്രഹ്മാനന്ദരസവും ആർജ്ജിക്കേണ്ടതുണ്ട്. മനുഷ്യന്റെ ഉള്ളിലുള്ള ഈശ്വരൻ തന്നെത്താൻ തിരിച്ചറിയുമ്പോൾ മാത്രമേ, ആദർശം അതിന്റെ ഫലപ്രാപ്തിയിലെത്തുമ്പോഴേ

N P

മനുഷ്യനു തന്റെ പരമലക്ഷ്യത്തെ പൂർണ്ണമാക്കാൻ കഴിയൂ. മത്സരങ്ങളും അന്യോന്യവിരോധങ്ങളും ജീവിതത്തിലെ വിരോധാഭാസങ്ങളും അപൂർണ്ണമായ വികാസത്തിന്റെ ലക്ഷണങ്ങളാണ്. അതിന്നെതിരായി പരസ്പരപ്പൊരുത്തവും സന്തോഷവും ശാന്തിയും വികാസപ്രക്രിയ പൂർണ്ണമായെന്നതിനു തെളിവാകുന്നു. ജീവാത്മാവുതന്നെയാണ് യുദ്ധക്ഷേത്രം. അവിടെത്തന്നെയാണ് മത്സരം നടക്കുന്നത്. ആദർശം പൂർണ്ണമാകുവാൻ യുദ്ധം അവസാനിയ്ക്കണം; വിരോധങ്ങളിൽനിന്നുണ്ടായ വേദന ശമിക്കുകയും വേണം. അപ്പോഴേ പൂർത്തിയെത്തിയ മനുഷ്യനിൽ ആരംഭിക്കുന്ന ഈശ്വരനെ പ്രാപിക്കാനുള്ള പ്രവണതയ്ക്ക് തികച്ചും ഫലപ്രാപ്തിയുണ്ടാവൂ. ജഗത്തിലെ മറ്റെല്ലാ വസ്തുക്കളേക്കാളും ഉയർന്നവനാണ് മനുഷ്യൻ. അനന്തത്തോടു ചേർന്ന ഒന്നാകുമ്പോഴാണ് അവന്റെ പരമലക്ഷ്യം നിറവേറുക. പ്രകൃതിയിൽ ജീവശക്തി ഒളിഞ്ഞിരിപ്പുണ്ട്. ജീവിതം വികസിക്കുമ്പോൾ പ്രകൃതിയുടെ പരമലക്ഷ്യം നിറവേറുന്നു. ജീവശക്തി തന്നിൽ ചേതനയെ ഒളിപ്പിച്ചു സൂക്ഷിക്കുന്നു; അതു ചേതനയെ തികച്ചും മോചിപ്പിച്ചു കഴിയുമ്പോൾ ജീവന്റെ ലക്ഷ്യവും പൂർണ്ണമാകുന്നു. പ്രജ്ഞയുണർന്നു പ്രത്യക്ഷമാവുമ്പോഴാണ് ചേതനയുടെ ലക്ഷ്യം പൂർത്തീകരിക്കുന്നത്. ഉന്നതമായ അന്തർദ്ദർശനത്തിലെത്തി മുഴുകുമ്പോൾ പ്രജ്ഞയുടെ സത്യം സംസിദ്ധമാകുന്നു. ആ അന്തർദ്ദർശനമാകട്ടെ വിചാരമോ വികാരമോ ഇച്ഛയോ അല്ല; വിചാരത്തിന്റെ ലക്ഷ്യവും ഇച്ഛയുടെ പ്രാപ്യസ്ഥാനവും വികാരത്തിന്റെ പൂർണ്ണതയുമാണ്. സാന്തമായ ജീവാത്മാവ് പരമാത്മാവിനെ താനെങ്ങുനിന്നിറങ്ങിവന്നുവോ ആ പരബ്രഹ്മത്തെ പ്രാപിക്കുമ്പോൾ ആത്മീയജീവിതവും ലക്ഷ്യം പ്രാപിക്കുന്നു. “ജ്ഞാനിയായ ഒരു മനുഷ്യന് ജീവാത്മാവ് സർവ്വസ്വവുമാകുന്നു. ഈ ഐക്യം ഒരിക്കൽ കണ്ടുകഴിഞ്ഞ ആൾക്ക് പിന്നീട് ദുഃഖമെന്ത്? കഷ്ടമെന്ത്?”

### ഉപനിഷത്തുകളിലെ ധർമ്മശാസ്ത്രം

ജഗത്ത് പുറപ്പെട്ടുവരുന്നത് പരമാത്മാവിൽ നിന്നാണ്. അതുകൊണ്ടു അവിടെത്തന്നെ വിശ്രമസ്ഥാനം കണ്ടെത്തണം. പ്രപഞ്ചപ്രക്രിയയിലാദ്യന്തം സാന്തനങ്ങളനന്തമാക്കാൻ നടത്തുന്ന പരിശ്രമം നാം കാണുന്നു. ബാക്കിയുള്ള ഇതരസാംസാരിക വസ്തുക്കളെപ്പോലെത്തന്നെ മനുഷ്യൻ തന്നിൽ അനന്തത്തിന്റെ സമ്മർദ്ദമുണ്ടെന്നറിഞ്ഞ് സർവ്വോന്നതനായ പരമാത്മാവിനെ ഗ്രഹിയ്ക്കാൻ കൈ നീട്ടുന്നു. എല്ലാ പക്ഷികളും തങ്ങളുടെ ആവാസവൃക്ഷത്തിലേയ്ക്ക് പറന്നു പോകും പോലെ ഈ ജഗത്താകെ ആ പരമാത്മാവിലേയ്ക്ക് പോകുന്നു “ഞാൻ അങ്ങിരിയിക്കുന്നപോലെത്തന്നെ അങ്ങയിൽ പ്രവേശിയ്ക്കട്ടെയോ? പ്രഭോ അങ്ങെന്നിൽ പ്രവേശിയ്ക്കു ഞാൻ പവിത്രനും ശുദ്ധനുമാകട്ടെ, പ്രഭോ” “അങ്ങ് എന്റെ വിശ്രമസ്ഥാനമാണ്.” ഈശ്വരനോട് ഐക്യം പ്രാപിക്കലാണ് മനുഷ്യന്റെ ആദർശം. പ്രപഞ്ചത്തിലെ എല്ലാ വസ്തുക്കളും അനന്തത്തെ തിരയുകയാണ്; എന്നാൽ മനുഷ്യനുമാത്രമേ പരമലക്ഷ്യത്തെക്കുറിച്ചു ധാരണയുള്ളു ഇതു തന്നെയാണ് മനുഷ്യചേതനയും മറ്റു പ്രാപഞ്ചികപദാർത്ഥങ്ങളുമായിട്ടുള്ള അന്തരം. യുഗയുഗാന്തരങ്ങളായി നടക്കുന്ന വികാസപരിണാമങ്ങൾക്കു ശേഷമാണ് മനുഷ്യന് മഹത്തായ വിഷപദ്ധതിയെക്കുറിച്ച് ബോധമുണ്ടായത്. അനന്തത്തിന്റെ ആഹ്വാനങ്ങളെ അറിയാൻ അവനേ കഴിയൂ. അവൻ തന്നെക്കാത്തിരിയ്ക്കുന്ന സ്വർഗ്ഗീയപദവിയിലേയ്ക്കു ബോധപൂർവ്വം സഞ്ചരിയ്ക്കുകയും ചെയ്യുന്നു. പരബ്രഹ്മം സാന്തനായ ജീവാത്മാവിനു ചെന്നെത്താനുള്ള നിശ്ചിതലക്ഷ്യമാണ്.

ഇത് അത്യന്തം ഉന്നതവും പൂർണ്ണവുമാണ് ഏറ്റവുമധികം ആശാസ്യമായ ആദർശമാണ്. ഇക്കാര്യം പലവിധത്തിലും പ്രതിപാദിക്കപ്പെട്ടിട്ടുണ്ട്. “അത് വിശപ്പിൽനിന്നും ദാഹത്തിൽനിന്നും സങ്കടത്തിൽനിന്നും പരിഭ്രമത്തിൽ നിന്നും വാർദ്ധക്യത്തിൽനിന്നും മൃത്യുവിൽനിന്നും മേലേയാണ്.” “വിശ്വചക്ഷുസ്സായ സൂര്യൻ അത്യന്തം ദൂരത്തു സ്ഥിതി ചെയ്യുന്നു; കണ്ണുകൾക്കുണ്ടാകുന്ന രോഗങ്ങളൊന്നും ബാധിയ്ക്കുന്നുമില്ല. അതു പോലെത്തന്നെ അഖിലപ്രാണികളിലും കുടികൊള്ളുന്ന ഈ ഏകാത്മാവ് എല്ലാറ്റിൽനിന്നും അകന്നു സംസാര ദുഃഖങ്ങളൊന്നും വ്യാപിയ്ക്കാതെ നിർല്ലിപ്തനായി നിലകൊള്ളുന്നു. നാനാത്വപ്രപഞ്ചത്തിൽ ജീവിയ്ക്കുന്ന, ഒരു ക്ഷുദ്രാത്മാവിന് സർവ്വസ്വവും പണയപ്പെടുത്തുക, രോഗങ്ങൾക്കും കഷ്ടാനുഭവങ്ങൾക്കും വിധേയനായി വർത്തിക്കുക, ഇതൊക്കെ തീർച്ചയായും നിർഭാഗ്യമാണ്. സാന്ത സത്തയിലേക്കു നയിക്കുന്ന കാരണങ്ങളെ ഒഴിവാക്കുക മനുഷ്യന്റെ സാധാരണമായ ഉദ്ദേശ്യമാണ്. നാനാത്വത്തിൽ നിന്നു ഏകത്വത്തിലേക്കു മടങ്ങിവരിക ഒരാദർശലക്ഷ്യമാണ്; അത് പരമപ്രധാനവുമാണ്. അതു മനുഷ്യർക്കാകെ സംതൃപ്തിയുളവാക്കുന്നു. തൈത്തിരീയോപനിഷത്തിന്നനുസരിച്ച് അത് ““പ്രാണാരാമം മന ആനന്ദം ശാന്തിസമൃദ്ധം അമൃത”മാണ്. “ജീവനും മനസ്സിനം സന്തോഷവും, ശാന്തിയുടേയും, നിത്യതയുടേയും പൂർണ്ണതയുമാണ്. നാം കൊതിച്ചു പിൻതുടർന്നുകൊണ്ടിരിക്കുന്ന താണതരം ലക്ഷ്യങ്ങൾ ജീവിത ശരീരത്തേയും മാനസികമായ ആഗ്രഹങ്ങളെയും തൃപ്തിപ്പെടുത്തിയെന്നു വരാം. എന്നാൽ അതെല്ലാം ഇതിലുൾപ്പെടുന്നു; ഇത് അവയെ അതിശയിച്ചു നിൽക്കുന്നു. നമ്മുടെ മുമ്പിൽ ജീവിതത്തിലെ വിഭിന്നനിലകൾക്കനുയോജ്യമായ പലതരം സുഖങ്ങളുമുണ്ട്; ജീവനശക്തി നൽകുന്ന സുഖം, ഇന്ദ്രിയാനുഭവജന്യമായ സുഖം, മാനസികസുഖം, ബുദ്ധിപരമായ സുഖം അങ്ങിനെ പലതും. എന്നാൽ എല്ലാറ്റിലും വെച്ച് ഉന്നതവും ഉൽകൃഷ്ടവുമായ സുഖം ‘ആനന്ദം’ തന്നയാണ്.”

സദാചാരജീവിതത്തെപ്പറ്റി ചർച്ച തുടരുന്നതിനുമുമ്പായി ഉപനി ഷത്തുകളിലെ ദർശനപദ്ധതിയിൽ സദാചാരനിയമങ്ങൾ ഉണ്ടാകാമെന്ന അഭിപ്രായത്തിന്നെതിരായി ഉന്നയിയ്ക്കുന്ന ആക്ഷേപങ്ങളെക്കുറിച്ചു വിചാരം ചെയ്തുനോക്കാം. എല്ലാം ഒന്നാണെങ്കിൽ സദാചാരപരമായ ബന്ധങ്ങൾ എങ്ങിനെയാണുണ്ടാവുക എന്നൊരു ചോദ്യം പൊങ്ങിവരാറുണ്ട്. പരബ്രഹ്മം പൂർണ്ണമാണെങ്കിൽ പിന്നീട് അതിനെ പ്രാപിയ്ക്കാനുള്ള പ്രയത്നത്തിന്റെ ആവശ്യംതന്നെയുണ്ടോ? ഒറ്റപ്പെടലും പരസ്പരഭേദവും മനുഷ്യജീവിതങ്ങളിൽ മൗലികമായിട്ടുണ്ടെങ്കിൽ പിന്നെ നമ്മോട് അയൽക്കാരനെ സ്നേഹിയ്ക്കാനും സ്നേഹത്താൽ സംസാരത്തിന്റെ ഐക്യം നേടാനും പറയുന്നതിനർത്ഥമില്ല എന്നാണ് ഉപനിഷത്തുകൾ ചൂണ്ടിക്കാട്ടുന്നത്. അയൽക്കാരനെ സ്നേഹിക്കാൻ നമ്മോട് കൽപിക്കുന്നുണ്ടെങ്കിലത് എല്ലാം തന്നെ ഒരൊറ്റ യഥാർത്ഥസത്തയിൽ സ്ഥിതിചെയ്യുന്നതുകൊണ്ടാണ്. ബാഹ്യവും അസ്ഥിരവുമായ വ്യത്യസ്തതകളെ അതിവർത്തിച്ചാൽ ഞാനും എന്റെ അയൽക്കാരനും അന്തരാത്മാവിൽ ഒന്നു തന്നെയാണ്. പൂർണ്ണമായു നിത്യമായും വിശുദ്ധനും ബലവാനുമായ യാർത്ഥാത്മാവ് ദേശകാലാടിസ്ഥാനത്തിൽ നടക്കുന്ന പരിവർത്തനങ്ങളിൽ നിന്നും ദേശകാലങ്ങളിൽ സ്ഥാനംപിടിച്ചിരിക്കുന്ന മറ്റെല്ലാറ്റിൽ നിന്നും അതീതനുമാണ്. നാം സ്വന്തം ജീവിതത്തിലും അന്യരുടെ

ജീവിതത്തിലും ഏകഭാവം കാണുക എന്നാണ് തികഞ്ഞ നന്മ യോടുകൂടി ജീവിയ്ക്കുക എന്നതിന്റെ താൽപര്യം. സാന്തനായ ആത്മാവ് അതിന്റെ സങ്കുചിതമായ വ്യക്തിത്വത്തെ അതി വർത്തിച്ചു പൂർണ്ണത്തോടു താദാത്മ്യം പ്രാപിക്കുമ്പോഴേ മനു ഷ്യന്റെ ധാർമ്മികസ്വഭാവം എപ്പോഴും കൊതിച്ചുകൊണ്ടിരി ക്കുന്ന ഈ ആദർശം നിറവേറ്റാൻ കഴിയൂ. മോക്ഷമാർഗ്ഗം ആത്മോന്നതിയുടെ മാർഗമാണ്; നാം സ്വന്തം വ്യക്തിത്വത്തെ അതിവർത്തിച്ച് ചെന്നെത്തി വിശ്രമം കൊള്ളുന്ന യഥാർത്ഥസ ത്തയാണ് അത്യന്തസത്ത. ആ യഥാർത്ഥ സത്തയെയാണ് ഉപ നിഷത്തുകൾ ഊന്നിപ്പറയുന്നത്.

മനുഷ്യനിൽ ഈശ്വരനുണ്ടെന്നു പറയുന്നതുകൊണ്ടു മാത്രം എല്ലാ പുരുഷപ്രയത്നങ്ങൾക്കും സമാപ്തിയായി എന്നർത്ഥം വരുന്നില്ല. ഈശ്വരൻ മനുഷ്യനിലുണ്ടെന്നു തീർച്ച യാണ്. പക്ഷേ, മനുഷ്യന് അനവധാനതയോടും പുരുഷപ്ര യത്നവും സംഘർഷവും കൂടാതെയും, കൈവശപ്പെടുത്തി നിർത്താൻ പറ്റുന്ന വിധം പ്രത്യക്ഷരൂപത്തിലല്ല ഈശ്വരൻ മനുഷ്യനിൽ സാന്നിധ്യം കൊള്ളുന്നത്; ശക്യതയുടെ അഥവാ സംഭാവ്യതയുടെ നിലക്കാണ്. ശക്തികൊണ്ടും ക്രിയകൊണ്ടും ഈശ്വരനെ പിടിച്ചെടുക്കേണ്ടത് മനുഷ്യന്റെ കർത്തവ്യമാണ്. അതു ചെയ്യാൻ കഴിയില്ലെങ്കിൽ മനുഷ്യനെന്ന നിലക്ക് കർത്ത വ്യച്യുതി വരുന്നു. മനുഷ്യന്റെ ഉള്ളിലുള്ള ഈശ്വരൻ ഒരു സത്യസംഭവമെന്ന പോലെത്തന്നെ ഒരു ചുമതലയുമാണ്. ഒരു പ്രശ്നവുമാണ്; ഒരു കൈമുതലുമാണ്. മനുഷ്യൻ തന്റെ അജ്ഞാനത്താൽ ഭൗതികവും മാനസികവുമായ ബാഹ്യാവ രണങ്ങളോടുകൂടി – താദാത്മ്യം സ്ഥാപിക്കുന്നു. പൂർണ്ണതയെ പ്രാപിക്കാനുള്ള ഇച്ഛ അവന്റെ സാന്തതയോട് അഥവാ പരി മിതിയോട് മത്സരിക്കുന്നു. "ജീവാത്മാവ് ദിവ്യ സ്ഫുലിംഗ ങ്ങളാൽ പ്രകാശിക്കുന്നുണ്ടെങ്കിലും അത് പൂർണ്ണമായും ദിവ്യ മല്ല. അദ്ദേഹത്തിന്റെ ദൈവീകത യഥാർത്ഥമല്ല. പൂർണ്ണതയെ പ്രാപിയ്ക്കാൻ ഉൽക്കടേച്ഛയുള്ള ഒരീശ്വരാംശം മാത്രമാണത്. ഇന്നുള്ള നിലയിലത് മൺതരിയും ദേവതയുമാണ്; പതിയും (ഈശ്വരൻ) പശുവും ചേർന്നുണ്ടായതാണ്. അനീശ്വരത ത്വത്തെ ഇല്ലായ്മ ചെയ്യലാണ് ധർമ്മശാസ്ത്രത്തിന്റെ ചുമ തല; അതിനെ നശിപ്പിച്ചുകൊണ്ടല്ല; ദൈവീക ശക്തികൊ ണ്ടതിനെ പൂരിപ്പിച്ചുകൊണ്ട്." പ്രകൃതിയുടെ സാന്തമായ പൈതൃകത്തിന്റേയും ആത്മസത്തയുടെ അനന്തങ്ങളായ ആദർശങ്ങളുടേയും ഇടയ്ക്ക് നിൽക്കുന്ന വൈരുദ്ധ്യമാണ് മനുഷ്യൻ. അവന് പ്രകൃതിയുടെ വിശൃംഖലതത്വങ്ങളെ ഈശ്വ രസത്തയിലേയ്ക്ക് താഴ്ത്തിക്കൊണ്ടുവന്ന് തന്റെ ജീവിത ലക്ഷ്യം സാധിക്കാൻ പ്രയത്നിക്കേണ്ടതായിട്ടുണ്ട്. തന്റെ ലഘു ജീവിതത്തെ മൂടിയ ഓട് പൊട്ടിച്ച് പ്രേമത്തിലുരുകി ദിവ്യാ ത്മാവിനോടു ചേർന്നൊന്നായിത്തീരുകയാണ് മനുഷ്യന്റെ ലക്ഷ്യം. സാന്തത്തിന്റേയും അനന്തത്തിന്റേയുമിടക്ക് സംഘർഷസ്വരൂപമായും, ദൈവീ ആസുരീ തത്വങ്ങൾക്കിട യിൽ സംഗ്രാമസ്വരൂപമായും വർത്തിക്കുന്ന മനുഷ്യ ജീവി തത്തെ സംബന്ധിച്ചേടത്തോളം ധർമ്മശാസ്ത്രസംബന്ധമായ പ്രശ്നങ്ങൾക്ക് അത്യന്തം പ്രാധാന്യമുണ്ട്. സംഘർഷത്തിനു വേണ്ടി ജനിച്ചവനാണ് മനുഷ്യൻ. എതിർപ്പനുഭവപ്പെടുന്നതു വരെ അവന് ആത്മദർശനം ലഭിക്കുകയില്ല.

ആത്മസാക്ഷാൽക്കാരമാണ് ധർമ്മശാസ്ത്രത്തിന്റെ ആദർശം. ആത്മജ്ഞാനപൂർവ്വകമായ സ്വഭാവമാണ് സദാചാ രസ്വഭാവം. ആത്മാവെന്നതിന് എല്ലാത്തരം ദൗർബ്ബല്യവും സംസ്ക്കാരഹാനിയുമുള്ള, സ്വാർത്ഥശീലവും ലഘുത്വ വുമുള്ള, ഇന്ദ്രിയാനുഭവംകൊള്ളുന്ന 'ഞാൻ' എന്നല്ല താൽപ ര്യമെങ്കിൽ, വ്യക്തിപരമായ സ്വാർത്ഥത്തിന്റെ എല്ലാതരം ബ ന്ധനങ്ങളിൽ നിന്നും മുക്തനായ മനുഷ്യന്റെ അഗാധസ്വരൂ പമാണ് ഉദ്ദിഷ്ടാർത്ഥമെങ്കിൽ മുൻപറഞ്ഞ വ്യാഖ്യാനം ശരി യാണ്. മൃഗീയാത്മാവിന്റെ വാസനകളും വികാരങ്ങളും, അഹ ങ്കാരത്തിന്റെ ജീവിതവ്യാപ്തിയെ ചുരുക്കുന്നു. അതുകൊണ്ട വയെ നിരോധിച്ചു നിർത്തേണ്ടതുണ്ട്. ആത്മാവിന്റെ ഉന്ന തിയ്ക്കും അത്യുന്നതസത്തയുടെ സാക്ഷാൽക്കാരത്തിനും വേണ്ടി തടസ്സങ്ങളേയും എതിരായ സ്വാധിനശക്തികളേയും ഒതുക്കി നിർത്തേണ്ടിയിരിക്കുന്നു. ധാർമ്മിക ജീവിതം ജ്ഞാനാത്മകവും തർക്കസംഗതവുമാണ്. അതു കേവലം സഹജവാസനകളുടേയും ഇന്ദ്രിയാനുഭവങ്ങളുടേയും ജീവി തമല്ല. "ആത്മാവിനെ ശരീരമാകുന്ന രഥത്തിൽ സ്ഥിതിചെ യ്യുന്ന യജമാനനായറിയുക, ബുദ്ധിയെ തേരാളിയായും മന സ്സിനെ കടിഞ്ഞാണായും, ഇന്ദ്രിയങ്ങളെ കുതിരകളായും, ഇന്ദ്രി യവിഷയങ്ങളെ രഥവീഥികളായും അറിഞ്ഞുകൊള്ളുക. ഇന്ദ്രി യങ്ങളും മനസ്സും ചേർന്ന ജീവത്മാവിനെ വിവേകശാലികൾ ഭോക്താവെന്നു പറയുന്നു എന്നാൽ ദുർബ്ബലനും വിവേകശൂ ന്യനുമായ വ്യക്തിയുടെ ഇന്ദ്രിയങ്ങൾ അവന്നൊതുങ്ങിനി ല്ക്കുന്നില്ല. അവന്റെ ഇന്ദ്രിയങ്ങൾ തേരാളിയുടെ വിറളിക്കു തിരകളെപ്പോലെ നിയന്ത്രണം വിട്ടോടുന്നു. വിവേകിയും ദൃഢ ചിത്തനുമായ വ്യക്തിയുടെ ഇന്ദ്രിയങ്ങൾ തേരാളിയുടെ അനു സരണശീലരായ കുതിരകളെപ്പോലെ സുനിയന്ത്രളായിരി യ്ക്കുന്നു. ജ്ഞാനഹീനനും വിചാരശൂന്യനും അപവിത്രനു മായവൻ ഒരിക്കലും അമൃതത്വം പ്രാപിക്കുകയില്ല; അഭൗതി കാവസ്ഥയിലും എത്തുകയില്ല. അവൻ വീണ്ടും വീണ്ടും ജന നമരണചക്രങ്ങളിൽ കുടുങ്ങിക്കറങ്ങുന്നു. എന്നാൽ ജ്ഞാനിയും വിവേകശാലിയും പരിശുദ്ധനുമായവൻ വീണ്ടും ജനനമരണചക്രത്തിലേക്കു മടങ്ങിവരാത്ത സുരക്ഷിതാവ സ്ഥയെ പ്രാപിക്കുന്നു." ആഗ്രഹങ്ങളുടെ കടിഞ്ഞാണില്ലാത്ത ഓട്ടത്തെ തടുക്കേണ്ടതുണ്ട്. ചുക്കാൻ പിടിക്കുന്നത് ആഗ്രഹ ങ്ങളാണെങ്കിൽ ആത്മാവിന്റ കപ്പൽ പൊളിഞ്ഞത് തീർച്ച! മനു ഷ്യജീവിതത്തിന്റെ ധർമ്മം അതല്ലെന്നതു തന്നെ കാരണം. തർക്കയുക്തി നിർദ്ദേശിക്കുന്ന ആദർശത്തെ നാംസ്വീകരിക്കു ന്നില്ലെങ്കിൽ, കൂടുതൽ ഉയർന്നതരത്തിലുള്ള ഒരു ധാർമ്മിക നിയമത്തെ കൈക്കൊള്ളുന്നില്ലെങ്കിൽ, നമ്മുടെ ജീവിതം ലക്ഷ്യഹിനവും ഉദ്ദേശ്യരഹിതവുമായ മൃഗജീവിതത്തിന് തുല്യ മായിപ്പോകും. സ്നേഹിച്ചും വെറുത്തും, ഉദ്ദേശ്യവും കാര ണവും കൂടാതെ പരസ്പരം ആശ്ലേഷിച്ചും കുത്തിക്കൊന്നും അനിയതമായി തിരക്കു പിടിച്ച ജീവിതം നയിച്ചുകൊണ്ടിരി യ്ക്കും. സുഖോപഭോഗത്തിലുള്ള രസത്തെ എല്ലാറ്റിനും ലക്ഷ്യമായിക്കണക്കാക്കുന്നപക്ഷം നമ്മുടെ ജീവിതം മനു ഷ്യോചിതമല്ലാത്ത വിധത്തിൽ ധർമ്മച്യുതമായി ദുഷിച്ചു പോകുന്നു. മൃഗങ്ങൾ തങ്ങളുടെ സഹജവാസനകളെ ഉപ യോഗിക്കുന്ന രീതിയിൽ തന്നെയാണ് മനുഷ്യൻ ബുദ്ധിയു ണ്ടെന്ന കാരണത്താൽ മാത്രം മൃഗസ്വഭാവത്തിൽ നിന്നു ഒട്ടും ഉയരുന്നില്ല. ലൗകിക പദാർത്ഥങ്ങളെ ദേവതകളായി ഗണി ക്കുന്നതും ആരാധിക്കുന്നതും ദുരാചാരികളാണ്. "ഇപ്പോൾ വിരോചനൻ തന്റെ ചിന്തയുടെ പരിണാമത്തിൽ സംതൃപ്ത നായി. അസുരന്മാരുടെ അടുത്തു ചേന്ന് അവർക്കുപദേശം നല്കാൻ തുടങ്ങി. കേവലം ശരീരധാരിയായ ആത്മാവിനെ യാണ് പൂജിക്കേണ്ടത്. അതിനെത്തന്നെയാണ് സേവിക്കേണ്ട ത്. ശരീരത്തെ പൂജിച്ചും അതിന്റെ സേവനത്തിൽ മുഴുകിയും

I K

കഴിയുന്നവന് ഇഹലോകവും പരലോകവും രണ്ടും പ്രാപ്തമാകുന്നു. അതുകൊണ്ട് ദാനം ചെയ്യാത്തവനും ഈശ്വരവിശ്വാസമില്ലാത്തവനും യജ്ഞം അനഷ്ഠിയ്ക്കാത്തവനുമായ ഒരു മനുഷ്യനെ അവർ ഇപ്പോഴും അസുരനെന്നു പറയുന്നു. കാരണം ഇതെല്ലാം അസുരന്മാരുടെ സിദ്ധാന്തമാണ്." ഇങ്ങനെയാണ് നമ്മുടെ ജീവിതം നയിയ്ക്കപ്പെടുന്നതെങ്കിൽ അത് നിഷ്ഫലങ്ങളായ ആശകൾക്കും ഭയങ്ങൾക്കും വിധേയമായിരിയ്ക്കും. "വിവേകപൂർണ്ണമായ ജീവിതത്തിൽ ഐക്യവും സാംഗത്യവും സ്പഷ്ടമായി കാണാൻ കഴിയും. മനുഷ്യജീവിതത്തിന്റെ വിവിധഭാഗങ്ങളും ക്രമബദ്ധമായിരിയ്ക്കും. ഒരുന്നതാദർശത്തെ അഭിവ്യഞ്ജിപ്പിക്കുന്നതുമായിരിയ്ക്കും. തർക്കയുക്തിയുടെ സ്ഥാനത്ത് ഇന്ദ്രിയങ്ങളാണ് നമ്മെ നയിക്കുകയെങ്കിൽ വികാരങ്ങളും വാസനകളും അസ്ഥിരമനോവൃത്തികളും മാത്രം പ്രതിഫലിപ്പിയ്ക്കുന്ന ഒരു കണ്ണാടി മാത്രമായിരിയ്ക്കും നമ്മുടെ ജീവിതം. പരസ്പരബന്ധമില്ലാത്ത ചിതറിയ സംഭവങ്ങളുടെ ഒരു ചങ്ങല മാത്രമായ ജീവിതം കൊണ്ട് ഒരു പ്രയോജനവുമില്ല. അതിന് നിർവ്വഹിയ്ക്കാൻ ഒരു കാര്യവുമില്ല. നേടാനൊരു ലക്ഷ്യവുമില്ല. വിവേക പൂർണ്ണമായ ഒരു ജീവിതത്തിൽ ഓരോ കർമ്മപരിപാടിയും അംഗീകരിക്കപ്പെടുന്നതിനു മുമ്പ് ആദ്യമായി തർക്കയുക്തിയുടെ കോടതി മുമ്പാകെ കൊണ്ടുവരും; ഉന്നതലക്ഷ്യം പ്രാപിയ്ക്കാൻ അതിന് കഴിവുണ്ടോ എന്ന് പരിശോധിക്കും ഉചിതമാണെന്ന് കണ്ടാൽ ജീവാത്മാവിനെ സ്വീകരിയ്ക്കും"

ലോകത്തോടു നിസ്വാർത്ഥഭക്തിയുള്ള ജീവിതംതന്നെയാണ് വിവേകപൂർണ്ണമായ ജീവിതം. ജീവാത്മാവ് പരമാത്മാവിന്റെ അംശം മാത്രമാണെന്നും പരമാത്മാവിന്റെ കാര്യമൊഴിച്ച് ജീവാത്മാവിന് യാതൊരു സ്വാർത്ഥതാൽപര്യവുമില്ലെന്നും തർക്കബുദ്ധി നമ്മെ ഉപദേശിക്കുന്നു. ഇന്ദ്രിയാനുഭവത്തോടുകൂടിയ വേറിട്ട ജീവിതമുണ്ടെന്ന വിചാരം അവൻ കൈയൊഴിച്ചാൽമാത്രമേ ഭാഗ്യത്തിന്റേയും ചാപല്യത്തിന്റേയും ബന്ധനത്തിൽ നിന്നവൻ മുക്തി നേടുകയുള്ളു. ജീവാത്മാവ് സ്വാർത്ഥകാര്യങ്ങൾ ചെയ്തുചെയ്ത് ഒടുവിൽ താൻ സ്വയം ഉണ്ടാക്കിയ കുടുക്കിൽപ്പെട്ടുപോകുന്നു. വീണ്ടും വ്യാപകമായ വിശ്വാത്മജീവിതത്തിൽ അധികാരം അവകാശപ്പെടാറാകുന്നതുവരെ അതേപടി ബന്ധനത്തിൽ കിടക്കേണ്ടിവരുന്നു. ഇത്തരം സഹാനുഭൂതിയുടെ മാർഗ്ഗം എല്ലാവർക്കുമായി തുറന്നു വെച്ചിരിയ്ക്കുന്നു; അത് ആത്മവിസ്മൃതിയിലേക്ക് നയിക്കുന്നതുമാണ്"

"അനന്തം ആനന്ദമയമാണ്; സാന്തപദാർത്ഥങ്ങളിൽ ആനന്ദമില്ല." യാജ്ഞവൽക്യൻ സർവ്വസ്വവുമുപേക്ഷിച്ചു കാട്ടിലേയ്ക്കു പുറപ്പെടുന്ന സമയത്തു തന്റെ സമ്പത്തു മുഴുവൻ പത്നിമാരായ കാർത്യായനിക്കും മൈത്രേയിക്കും ഭാഗിച്ചുകൊടുക്കാനൊരുങ്ങി. മൈത്രേയിക്ക് താനെന്തു ചെയ്യണമെന്നു തോന്നിയില്ല. അവർ തന്റെ ഗാർഹസ്ഥ്യ സാമഗ്രഹികൾക്കിടയിലിരുന്നു അത്യന്തദുഃഖത്തോടെ പുറമെ കാട്ടിലേയ്ക്കു നോക്കാൻ തുടങ്ങി. അന്നവർ ഉദ്ദേശ്യരഹിതമായി വിശ്രമമില്ലാതെ ബദ്ധപ്പെട്ടു ജോലിചെയ്തുകൊണ്ടിരുന്ന ഒരു സാധു മനുഷ്യനെ കുറെ ഗുണദോഷിച്ചു. സാന്തപദാർത്ഥങ്ങളെ ഉപകരണമാക്കിക്കൊണ്ടു നാമെന്തെങ്കിലുമൊന്ന് സാധിക്കാൻ ശ്രമിച്ചാൽ അതിന്റെ വിപരീതഫലമാണുണ്ടാവുക, നമ്മുടെ അന്തരാത്മാവ് യഥാർത്ഥസന്തൃപ്തിക്കുവേണ്ടി കൊതിച്ചുകൊണ്ടിരിക്കുന്നു; എന്നാൽ അനന്തത്തിൽനിന്നു ന്യൂനമായ ഒന്നിനുംതന്നെ അതു നമുക്കു എത്തിച്ചുതരാനാവില്ല. നാം സാന്തവസ്തുക്കളെ തേടുന്നു; അവ നമുക്കു ലഭിക്കുന്നുമുണ്ട്. എന്നാൽ അവയിൽ സന്തൃപ്തിയില്ല, അഖിലവിശ്വത്തെയും നാം ആക്രമിച്ചു കീഴടക്കിഎന്നു വരാം; അപ്പോഴും കീഴടക്കാനായി ഇനിയും വിശ്വങ്ങളുണ്ടായില്ലല്ലോ എന്ന് ഖേദിച്ച് നെടുവീർപ്പിടും. "അവൻ എവിടെ എത്തിച്ചേർന്നാലും അവിടുന്നു അപ്പുറം പോകാനാഗ്രഹിക്കുന്നു. ആകശത്തുതന്നെ ചെന്നെത്തി എന്നുവെക്കുക അവിടുന്നും അങ്ങേപ്പുറത്തേയ്ക്ക് പോകാൻ കൊതിക്കും" നമ്മളിൽ അധികപക്ഷം ആളുകളും "ധനസമ്പത്തിന്റെ മാർഗ്ഗത്തിലാണ് ചരിയ്ക്കുന്നത്. എന്നാലാ വഴിയിൽവെച്ച് പലരും നശിച്ചുപോകുന്നു."ഇന്ദ്രിയവിഷയങ്ങളുടെ ദാസ്യം വഹിച്ചുകൊണ്ടും ബാഹ്യസമ്പത്തുകളോട് ഒട്ടിയിരുന്നും നാം സത്യാത്മാവിനെ കാണാതെ പോകുന്നു. "ധനത്താലൊരുത്തനും സുഖിതനാകാൻ കഴിയില്ല." "ധനമോഹത്താൽ മൂഢനായ യുവാവിന്റെ ദൃഷ്ടിയിൽ പരലോക ചിന്ത ഉദിയ്ക്കുന്നേയില്ല. 'ഇതുതന്നെയാണ് ലോകം, മറ്റൊരു ലോകമില്ല' എന്നവൻ ചിന്തിക്കുന്നു. ഇങ്ങനെയവൻ വീണ്ടും വീണ്ടും മൃത്യുവിന്റെ പിടിയിൽ പെടുന്നു." "അമൃതത്വമെന്തെന്നറിയുന്ന ജ്ഞാനികൾ ഇവിടെയുള്ള അനിത്യവസ്തുക്കളിൽ നിത്യവസ്തുവെ തേടുന്നില്ല" ഈശ്വരനിൽനിന്നുവിയോഗം പ്രാപിച്ച മനുഷ്യൻ കഠിനദുഃഖമനുഭവിക്കുന്നു, ഈശ്വരനോടുള്ള ചേർച്ചകൊണ്ടല്ലാതെ മറ്റൊന്നു കൊണ്ടും അവന്റെ ഹൃദയത്തിന്റെ വിശപ്പു ശമിക്കുകയില്ല. ആദർശസുന്ദരവും കളങ്കമേശാത്തവിധം പവിത്രവുമായ ഒരു സത്തയെ പ്രാപിക്കാൻ വേണ്ടിയുള്ള ആത്മാവിന്റെ അതിരറ്റ ആഗ്രഹങ്ങളെ ദേശകാലാവധിയുള്ളതും ഇന്ദ്രിയബദ്ധങ്ങളുമായ പദാർത്ഥങ്ങളെക്കൊണ്ടു നിറവേറ്റാനാവില്ല, അന്യസത്തയോടുള്ള പ്രേമത്തിലൂടെ ഒരു പരമയോഗ്യസത്തയെ പ്രാപിയ്ക്കാനുള്ള ആദർശം കണ്ടെത്താൻ ആഗ്രഹിക്കുന്നവർ പലരുമുണ്ട്. എന്നാൽ ആ അനന്യസത്ത ദേശകാലാവധികളുള്ള മനുഷ്യാത്മാവാകുന്നേടത്തോളം അവരുടെ ആദർശം ഒരിക്കലും പ്രാപിക്കാൻ കഴിയില്ല, മറ്റൊരു മാനവസത്തക്കുള്ളിൽ സ്ത്രീയാകിലും പുരുഷനാകിലും സൗന്ദര്യത്തിന്റേയും പ്രേമത്തിന്റേയും പൂർണ്ണരൂപം തിരയുന്നത് തന്നെത്താൻ വഞ്ചിക്കലാകും. പൂർണ്ണതയുടെ സാക്ഷാൽക്കാരം നിത്യത്തിലേ സാധ്യമാകൂ. ഇതിന്നാകട്ടേ സംസാരത്തിൽ നിന്നും സാംസാരികധനസമ്പത്തുകളിൽനിന്നും ബന്ധമുക്തി ആവശ്യമാണ്. പ്രപഞ്ചവൈരാഗ്യത്തിൽ ദുഃഖമോചനം നേടിയിരുന്നവർ ആദ്യകാലം മുതൽക്കേയുണ്ട്. പുത്രകളത്രാദികളേയും സ്ഥാവരജംഗമവസ്തുക്കളേയുമുപേക്ഷിച്ച് ഭിക്ഷാംദേഹികളായി നിസ്വതയിലും ജീവിതശുദ്ധിയിലും മോക്ഷം നേടാമെന്ന ആഗ്രഹത്തോടെ ഗൃഹങ്ങളിൽ നിന്നിറങ്ങിത്തിരിച്ചവർ ധാരാളമുണ്ടായിരുന്നു. ഗൃഹസ്ഥജീവിതത്തോടുള്ള ബന്ധങ്ങളറുത്തിറങ്ങിയ ഈ തപസ്വിസമുദായമാണ് ബൗദ്ധരുടെ ശ്രമണപ്രസ്ഥാനത്തിന് വഴി തെളിയിച്ചത്. ത്യാഗപൂർണ്ണമായ ജീവിതം മോക്ഷത്തിനുള്ള മുഖ്യമാർഗ്ഗമായി അംഗീകരിയ്ക്കപ്പെട്ടു.

ഉപനിഷത്തുക്കൾ സദാചാരജീവിതത്തിന്റെ ആഭ്യന്തര സ്വഭാവങ്ങളിൽ നിഷ്ക്കർഷ ചെലുത്താനും ആചാരത്തിന്റെ പ്രേരക സ്വഭാവത്തിന് അത്യന്തം പ്രാധാന്യം കല്പിക്കാനുമിടയായി. പുറമെ കാണുന്ന ആനുരൂപ്യത്തെക്കാളും ആന്തരമായ പരിശുദ്ധിയാണ് പ്രധാനം. ഉപനിഷത്തുകൾ 'മോഷ്ടിക്കരുത്' 'കൊല്ലരുത്' എന്നു മാത്രമല്ല പറയുന്നത്. "ദൂരെ പിടിയ്ക്കരുത്" "ആരെയും വെറുക്കരുത് ക്രോധത്തിനും ദുർവി

N P

കാരങ്ങൾക്കും ദുരാഗ്രഹങ്ങൾക്കും വശീഭൂതനാകരുത്" എന്നും പ്രഖ്യാപിയ്ക്കുന്നുണ്ട്. മനസ്സാദ്യം പരിശുദ്ധമാക്കണം; വേർ അങ്ങിനെത്തന്നെനിർത്തി വൃക്ഷത്തിന്റെ ഇലകൾ മാത്രം മുറിച്ചുകളയുന്നതുകൊണ്ടു പ്രോജനമൊന്നുമില്ല. ആചരണത്തിന്റെ മേന്മ നിർണ്ണയിക്കുന്നത് വിഷയിയെ സംബന്ധിച്ച (അധികാരികത) യോഗ്യതയും ത്യാഗത്തിന്റെ മാത്രയും പരിഗണിച്ചാണ്.

സമസ്തവിശ്വവും മനുഷ്യാത്മാവിനെപ്പോലെത്തന്നെ പരമാത്മാവിൽ നിന്ന് ഉത്ഭവിച്ചതായി നാം മനസ്സിലാക്കണമെന്നാണ് ഉപനിഷത്തുക്കൾ അനുശാസിക്കുന്നത്. പ്രേമസ്വരൂപനാണീശ്വരൻ. ഈശ്വരനെ സ്നേഹിക്കുക ആനന്ദമാണ്, ഈശ്വരനോടു പ്രേമമില്ലാതിരിക്കുക ദുഃഖകാരണമാണ്. പരമാത്മാവിനോടുള്ള പ്രേമത്താൽ ജ്ഞാനവും അമരത്വവും സിദ്ധിയ്ക്കുന്നു. ഈശ്വരനോട് പ്രേമമില്ലാതിരുന്നാൽ സംശയഭ്രമം ദുഃഖം മൃത്യു ഇവയ്ക്കിരയായിത്തീരുന്നു. എല്ലായഥാർത്ഥമതങ്ങളിലും സർവ്വോന്നതമായ ഈ ആശയം കാണാം. "എനിക്കെതിരായി പാപം ചെയ്യുന്നവൻ സ്വന്തം ആത്മാവിന്നെതിരായി തെറ്റു ചെയ്യുന്നു. എന്നെ വെറുക്കുന്നവരെല്ലാം മൃത്യുവെ സ്നേഹിക്കുന്നു." പാപിയായ മനുഷ്യൻ ആത്മഘാതിയാണ്. അത്തരക്കാരെ "ആത്മഹനോ ജനാഃ" എന്നാണ് ഉപനിഷത്തുകൾ വിളിക്കുന്നത്.

സ്വാർത്ഥമായ എല്ലാ പ്രയത്നങ്ങളേയും ത്യജിക്കാൻ ഉപനിഷത്തുകൾ നമ്മെ പ്രേരിപ്പിക്കുന്നു. എന്നാൽ എല്ലാ താൽപര്യങ്ങളും ഉപേക്ഷിക്കേണ്ടതില്ല. അഹംഭാവത്തിൽ നിന്നകന്നു നിൽക്കാനും ഈശ്വരനോടു സംയുക്തരായി നിൽക്കാനുമാണ് ഉപനിഷത്തുകൾ ആവശ്യപ്പെടുന്നത്. ഒരാദർശയതിക്ക് ആഗ്രഹങ്ങളുണ്ടാകും; അവ സ്വാർത്ഥപരമാവില്ലെന്നേയുള്ളു. "ഇച്ഛയില്ലാത്തവനും, ഇച്ഛയിൽ നിന്ന് അതീതനും, ഇച്ഛാപൂർത്തിവന്നവനും, ആത്മാവിനെ ഇച്ഛിക്കുന്നവനും ബ്രഹ്മമായിരുന്നുകൊണ്ടുതന്നെ ബ്രഹ്മത്തെ പ്രാപിക്കുന്നു." നമ്മോട് ഉപേക്ഷിയ്ക്കാൻ പറയുന്ന കാമം യഥാർത്ഥത്തിൽ ഇച്ഛയല്ല. അത് കേവലം മൃഗസഹജമായ ആഗ്രഹമാണ്, കാമവാസനയാണ്; മൃഗരൂപനായ മനുഷ്യന്റെ ഇന്ദ്രിയാലോലുപതയാണ്. കാമത്തിൽ നിന്നു സ്വാതന്ത്ര്യം നേടാനും ശാസ്ത്രങ്ങൾ ഉപദേശിയ്ക്കുന്നു. പക്ഷേ ഇതു വെറും നിഷ്ക്രിയതയാവില്ല. കാമത്തിന്റേയും ദുരാഗ്രഹത്തിന്റേയും നിഷ്ഠുരശാസനത്തിൽ നിന്നും ബാഹ്യവസ്തുക്കളുടെ ആകർഷകശോഭകളിൽ നിന്നും മുക്തി നേടാൻ സഹജവാസനാജന്യമായ ഉൽക്കടാഭിലാക്ഷങ്ങളുടെ സമ്പൂർത്തിയിൽ നിന്നും മുക്തി നേടാൻ നമ്മോടനുശാസിക്കുന്നുണ്ട്. യഥാർത്ഥമായ ഇച്ഛയെ നിരോധിച്ചിട്ടില്ല. അതെല്ലാം വിഷയത്തെ ആശ്രയിച്ചിരിക്കുന്നു. ഒരു മനുഷ്യന്റെ കൊതി മാംസസൗന്ദര്യത്തിലെങ്കിൽ അവൻ വ്യഭിചാരിയായിത്തീരും; സുന്ദരവസ്തുക്കളിലാണാഗ്രഹമെങ്കിൽ അവൻ കലാകാരനായിരിക്കും; ഈശ്വരനിലാണെങ്കിൽ ഋഷിയായിത്തീരും. മോക്ഷത്തിലും ജ്ഞാനത്തിലുമുള്ള ആഗ്രഹത്തിനു പ്രാമു ഖ്യം കല്പിച്ചിരിക്കുന്നു. ഇച്ഛകളെ സത്യമെന്നും മിഥ്യയെ ന്നും രണ്ടായി തരംതിരിച്ചിരിയ്ക്കുന്നു. നമ്മോട് സത്യേച്ഛകളിൽ പങ്കുചേരാൻ ആവശ്യപ്പെടുന്നു. ഒരു നചികേതസ്സിന്റെ പിതൃഭക്തിയും ധർമ്മനിഷ്ഠയും ഒരു സാവിത്രിയുടെ ദൃഢപ്രേമവും പതി ഭക്തിയും ദൂഷണമല്ല. സൃഷ്ടികർത്താവിന്റെ 'കാമ'ത്തിനു ഇച്ഛയെന്നാണർത്ഥം. "ഞാൻ അനേകങ്ങളായിത്തീരട്ടെ എന്നവൻ ആഗ്രഹിച്ചു (അകാമയത)" പരമേശ്വരനും ഇച്ഛിക്കുന്നുവെങ്കിൽ നമുക്കെന്തുകൊണ്ട ഭിമാനം, രോഷം, കാമവാസന മുതലായ വികാരങ്ങളെ ഒഴിയ്ക്കാൻ നമ്മോട് നിർദ്ദേശിച്ചിട്ടുണ്ട്. എന്നാൽ പ്രേമത്തിന്റെ കോമളവികാരങ്ങളായ സമസ്നേഹവും അനുകമ്പയും ഒഴിവാക്കണമെന്നു പറഞ്ഞിട്ടില്ല. ആത്മസാക്ഷാൽക്കാരത്തിനായി തപസ്സുചെയ്യണമെന്ന് ഉപനിഷത്തുക്കളിലങ്ങിങ്ങായി നിർദ്ദേശങ്ങൾ കാണാമെന്നത് ശരിയാണ്. എന്നാൽ തപസ്സിനു ആത്മശക്തിയുടെ വികാസം, ശരീരദാസ്യത്തിൽനിന്ന് ആത്മാവിന്റെ മോചനം, മനസ്സിന്റെ ഗംഭീരചിന്ത, മനസ്സിനെ സ്വയം ശക്തമാക്കുക എന്നെല്ലാമാണർത്ഥം; "യാതൊരാളുടെ തപസ്സു ജ്ഞാനമയമാണെങ്കിൽ" ജീവിതം ഒരു മഹോത്സവമാണ്. അതിലേക്കു ക്ഷയിക്കപ്പെട്ടവരാണ് നാമെല്ലാം. അവിടെ നമുക്ക് തപസ്സോ ആത്മത്യാഗമോ ദാനമോ ഔദാര്യമോ ആർജ്ജവമോ സത്യമായ വ്യവഹാരമോ അഹിംസയോ മറ്റുള്ളവരെ വേദനിപ്പിക്കാതിരിക്കലോ സത്യവചനമോ പ്രദർശിപ്പിക്കാം. തപസ്സ് അല്ലെങ്കിൽ ത്യാഗംകൊണ്ട് ദ്യോതിപ്പിക്കപ്പെടുന്നത് നിരപേക്ഷഭാവമാണ്. "കർമ്മം കൊണ്ടോ സന്തതികൊണ്ടോ സമ്പത്തുകൊണ്ടോ അല്ല ത്യാഗംകൊണ്ടാണ് അമരത്വം പ്രാപിക്കാൻ കഴിയുന്നത്" ഛാന്ദോഗ്യോപനിഷത്തിൽ "ശ്രദ്ധാ തപ" ശ്രദ്ധതന്നെയാണ് തപസ്സെന്നു പറഞ്ഞിരിക്കുന്നു. ബാഹ്യപദാർത്ഥങ്ങളുടെ ബന്ധമോചനത്തിനായി ഒരാൾ വനാന്തരത്തിലെ ഏകാന്തതയിലേക്കൊന്നും പോകേണ്ടതില്ല. സാംസാരികപദാർത്ഥങ്ങളുമായുള്ള അവശിഷ്ടബന്ധം പെട്ടെന്നറുത്തുകളയാൻ വേണ്ടി ഏകാന്തവാസത്തിനു ശക്തികൂട്ടുകയോ തപസ്സുചെയ്യുകയോ വേണ്ടതില്ല. "ത്യാഗത്തോടുകൂടി അനുഭവിച്ചുകൊള്ളുക" (തേന ത്യക്തേന ഭുഞ്ജീഥാഃ) എന്നു ഈശോപനിഷത്തിൽ പറഞ്ഞിട്ടുണ്ട്. ഈ സാംസാരികമായ ധനസമ്പത്തുകളുടേയും സാമഗ്രികളുടേയും അനർത്ഥകാരിയായ ഭാരംകൊണ്ടു നാം കുനിഞ്ഞമരാതെയായാലേ നമുക്കീ ജഗത്തിലെആനന്ദമാസ്വദിക്കാൻ കഴിയൂ. ലോഭത്തിനും ദുരാഗ്രഹത്തിനും നാം തീരേ സ്ഥാനം നൽകാതിരിക്കുന്ന പക്ഷം നമുക്കീ ലോകത്തിൽ രാജാക്കന്മാരെപ്പോലെ വാഴാം. നമ്മുടെ സാംസാരികമായ സുഖാനുഭവത്തിനു നമ്മുടെ നിർദ്ധനത്വവുമായി പ്രത്യക്ഷമായ അനുപാതമുണ്ട്. ത്യാഗത്തിന്റെ ഭേദഭാവത്തെഉന്മൂലനം ചെയ്യുക എന്ന അർത്ഥത്തിലും നിരപേക്ഷപ്രേമത്ത വികസിപ്പിക്കുക എന്ന അർത്ഥത്തിലും, എല്ലാ സത്യമതങ്ങളുടേയും സാരതത്വമാണ്.

ഭാരതീയ തത്വവിചാരത്തിൽ വൈദികകാലത്തിനുശേഷം ഒരു പരിവർത്തനമുണ്ടായി. അഥർവ്വവേദത്തില വൈരാഗ്യവാദം കാരണമായി രഹസ്യവാദപ്രസ്ഥാനത്തിനു ശക്തി കൂടി. ഋഗ്വേദത്തിലെ ഋക്കുകളുടെ രചന നടന്ന കാലത്തു സുഖഭോഗങ്ങളുടെ കാര്യത്തിൽ സ്വച്ഛന്ദതയുണ്ടായിരുന്നു. മനുഷ്യാത്മാവിന്റെ സഹജമായ ധാർമ്മികഭാവന ശക്തിപ്പെട്ടു. ഉപനിഷൽകാലമായപ്പോൾ ഇന്ദ്രിയങ്ങളുടെ ആക്രമണത്തിന്നെതിരെ സ്പഷ്ടമായി ശബ്ദമുയർന്നു. ഇടയ്ക്കിടെ ആക്രമിച്ച് ഉപദ്രവം ചെയ്യുന്ന വിഷയവാസനക്കു വഴങ്ങിക്കൊണ്ട് ആത്മാവിന്നിനിയും ദുഃഖിക്കാൻ വയ്യ എന്നായി. എന്നാൽ പിൽക്കാലത്ത് ശരീരത്തെ ദഹിപ്പിക്കുക മുതലായ അന്ധസമ്പ്രദായങ്ങൾ ചേർന്ന ഭ്രാന്തൻവൈരാഗ്യത്തിന് വന്നുപെട്ട അധോഗതി ഉപനിഷൽകാലത്ത് ഈ സർവ്വസംഗപരിത്യാഗത്തിനു നേരിടേണ്ടിവന്നില്ല. ബുദ്ധമതത്തെപ്പോലെത്തന്നെ ഭരദ്വാജനും സാംസാരികജീവിതത്തേയും വൈരാഗ്യത്തേയും ഒരുപോലെ പ്രതിഷേധിക്കുന്നുണ്ട്. അതിർവിട്ട ഹഠവാദത്തിന്റെ പാരമ്യത്തിലെത്തിയ ഈ വൈരാഗ്യവാദം യഥാർത്ഥത്യാഗത്തെ

സൂചിപ്പിക്കുന്ന ഒന്നല്ല; അതൊരു പ്രകാരത്തിൽ സ്വാർത്ഥപരത്വംതന്നെയാണെന്നു നം പറയും. ഒരാളുടെ ആത്മവ് ലോകത്തിലെ മറ്റെല്ലാ ആത്മാക്കളും കൂടിയാലുളളതിനേക്കൾ ശ്രേഷ്ഠതരമാണെന്നു കരുതി ഏകന്തമോക്ഷത്തിനുവേണ്ടി ചെയ്യുന്ന ശ്രമങ്ങൾ ഒരിക്കലും ആത്മാവിന്റെ യഥാർത്ഥനമ്രതയുടെ പ്രകടനമല്ല. നാം കർമ്മം ചെയ്യണം; എന്നാൽ അനാസക്തമായി ചെയ്യണം എന്നാണ് ഉപനിഷത്തുകൾ നിഷ്കർഷിക്കുന്നത്. പ്രപഞ്ചത്യാഗം ചെയ്ത് വിഭജനസ്ഥലത്തോ സന്യാസിമഠത്തിലോ വിശ്രമിക്കുന്നവനല്ല ധാർമ്മികൻ സംസാരത്തിൽത്തന്നെ ജീവിച്ചു സാംസാരികവസ്തുക്കളെ സ്നേഹിച്ചുകൊണ്ടു തനിയ്ക്കുവേണ്ടിയല്ലാതെ, അവയിലന്തർന്നിഹിതമായ അനന്തത്തിനു വേണ്ടി, അവയിൽ ഗുപ്തമായിരിക്കുന്ന വിഭൂവിനുവേണ്ടി സ്നേഹിച്ചുകൊണ്ട് – കഴിയുന്നവനാണ് ധാർമ്മികമനുഷ്യൻ. അയാളെ സംബന്ധിച്ചേടത്തോളം ഈശ്വരന്റെ മഹത്വം നിരുപാധികമാണ്; മറ്റെല്ലാ പദാർത്ഥങ്ങൾക്കും പൂർണ്ണതയിലേയ്ക്കുള്ള വാഹനങ്ങൾ അഥവാ ഈശ്വരനിലേയ്ക്കുള്ള മാർഗ്ഗങ്ങൾ എന്ന നിലയിൽ സാപേക്ഷമായ മഹത്വവുമുണ്ട്. അനുഷ്ഠിക്കപ്പെടുന്ന എല്ലാ കർത്തവ്യങ്ങളും, വ്യക്തിപരമായ യജ്ഞങ്ങളും ത്യാഗങ്ങളും ആത്മസാക്ഷാൽക്കാരത്തിനു സഹായിക്കുന്നു. നമുക്കു പിതാക്കന്മാരാകാം. എന്തെന്നാൽ സങ്കുചിതമായ വ്യക്തിത്വത്തിൽനിന്നു അതീതമായി നിൽക്കാനും കൂടുതൽ മഹത്തായ ഉദ്ദേശ്യങ്ങളുമായി സ്വയം താദാത്മ്യം പ്രാപിക്കാനുമുള്ള മാർഗ്ഗമാണത്. ദിവ്യ പ്രേമത്തിന്റെ നിഴലാണ് മാനവപ്രേമം. നമുക്കു സ്വന്തം പത്നിയെ സ്നേഹിയ്ക്കാം. എന്തിനു വേണ്ടി ? എല്ലാ വസ്തുക്കളുടേയും ഹൃദയത്തിൽ ജ്വലിയ്ക്കുന്ന ആനന്ദത്തിനു വേണ്ടി. "യഥാർത്ഥത്തിൽ ഭർത്താവ് പ്രിയനാകുന്നത് ഭർത്താവിനുവേണ്ടിയല്ല. ആത്മാവിനുവേണ്ടി ആണ് ഭർത്താവ് പ്രിയനാകുന്നത്." എന്നു ഉപനിഷത്തു പറയുന്നു. ഈ കാര്യം തന്നെ ഇടമുറിയാതെ ഭാര്യ, പുത്രന്മാർ, രാജ്യങ്ങൾ, ബ്രാഹ്മണക്ഷത്രിയജാതികൾ, ലോകവിഭാഗങ്ങൾ, ദേവന്മാർ, സജീവ സൃഷ്ടികൾ, വ്യാപകമായ വിശ്വം എന്നീ വസ്തുക്കളെ ആവർത്തിച്ചാവർത്തിച്ചുദാഹരിച്ച് ഉറപ്പിയ്ക്കുന്നു. അവയെല്ലാം അവയ്ക്കു വേണ്ടിയല്ല നിത്യസത്തയ്ക്കുവേണ്ടിയാണ് ഈ സംസാരത്തിൽ സ്ഥിതിചെയ്യുന്നത്. സാംസാരികപദാർത്ഥങ്ങളെ പാപത്തിനുള്ള ഇരയായിട്ടല്ല ദിവ്യാനന്ദപ്രാപ്തിക്കുള്ള മാർഗ്ഗങ്ങളായിട്ടാണ് സൃഷ്ടിച്ചിട്ടുള്ളത്. നമ്മുടെ വീക്ഷണം യഥാർത്ഥമായാൽ നമുക്കു സമ്പത്തു മുതലായ ഐശ്വര്യങ്ങളുണ്ടാവുകയായി. "തതോ മേ ശ്രിയമാവഹ" (അതിനുശേഷം എനിയ്ക്ക് ധനം കൊണ്ടുവരു). സംസ്കാരഹീനന് ധനം ഒരു തിന്മയാണ്; എന്നാൽ വിവേകിയ്ക്കങ്ങിനെയല്ല എന്നു ശങ്കരൻ നിർദ്ദേശിക്കുന്നു. പ്രത്യക്ഷത്തിൽ അദൈവികമായിത്തോന്നുന്ന പ്രാപഞ്ചിക വസ്തുക്കൾ ധാർമ്മികനായ ആത്മാവിനു നിരന്തരമുള്ള വെല്ലുവിളിയാണ്. ആത്മാവ് അവയുടെ സ്വതന്ത്രനിലയോട് ഏറ്റു പൊരുതണം; അവയെ ദൈവികശക്തിയുടെ പ്രകടമായി മാറ്റുകയും വേണം. അവൻ ഈ അനാസക്തഭാവത്തിൽ എല്ലാ കർമ്മങ്ങളും ചെയ്യുന്നു. "അസക്തനോ നിർല്ലിപ്തനോ ആവുക എന്നതിന്റെ താൽപര്യം ആത്മാവിനെ പ്രപഞ്ചത്തോടു ചേർത്തു കെട്ടിയ എല്ലാ കെട്ടുകളും അഴിച്ചു മുക്തനാവുക, ഭൂമണ്ഡലത്തിലെ ഒരു പദാർത്ഥത്തേയും ആശ്രയിക്കാതിരിക്കുക, ഭൗതികപദർത്ഥങ്ങളിലേയ്ക്കു ചായാതിരിക്കുക എന്നെല്ലാമാണ്. മറ്റുള്ളവർ നമ്മെപ്പറ്റി എന്തുപറയുന്നു എന്തു വിചാരിക്കുന്നു. നമ്മെക്കൊണ്ടെന്തു ചെയ്യിക്കാനാഗ്രഹിയ്ക്കുന്നു, ഇതിലൊന്നും ശ്രദ്ധിക്കരുത്. ഒരു യോദ്ധാവ് പടക്കളത്തിൽ മുന്നേറുന്നപോലെ ചിന്തയോ ഭാവിവിചാരമോ കൂടാതെ സ്വന്തം കർത്തവ്യങ്ങൾ നിർവ്വഹിക്കുക. ഒരു ധാർമ്മികകാര്യത്തിനുവേണ്ടി സർവ്വസ്വത്യാഗം ചെയ്യേണ്ടിവരുമ്പോൾ തങ്ങളുടെ മേന്മ, ആദരവ്, യശസ്സ്, അനുകൂലപരിതസ്ഥിതി, സുഖസൗകര്യങ്ങൾ, മനുഷ്യനോടുളള സ്നേഹബന്ധം ഇവയെ ഒന്നും കാര്യമാക്കാതിരിക്കുക." ഈ ആത്മീയസംഘർഷത്തിന് ശാരീരികമായ ചില ഒരുക്കങ്ങൾ ചെയ്യാൻ ഉപനിഷത്തുകൾ നമ്മെ പ്രേരിപ്പിക്കുന്നുണ്ട്. ശൗചം, ഉപവാസം, ഇന്ദ്രിയനിഗ്രഹം ഏകാന്തവാസം മുതലായവ ശാരീരികശുദ്ധിക്ക് അത്യാവശ്യമായി വിധിക്കപ്പെട്ടിരിക്കുന്നു. "എന്റെ ശരീരം സുയോഗ്യമാകട്ടെ, എന്റെ ജിഹ്വ അത്യന്തം മധുരമാകട്ടെ. ചെവികൊണ്ട് ഞാൻ ഏറ്റവും അധികം കേൾക്കുമാറാകട്ടെ" ഇതിന്റെ താൽപര്യം ശരീരത്തെ ഒരവഷ്ടംഭമായോ ആത്മാവിനു ഒരു ഭാരമായോ കരുതി തിരസ്ക്കരിക്കേണ്ടതില്ല എന്നാണ്. ശരീരത്തിന്റെ ശുദ്ധീകരണമോ ഇന്ദ്രിയങ്ങളുടെ മോചനമോ മനസ്സിന്റെ വികാസമോ ഒന്നുംതന്നെ ആത്മപീഡയോടു ബന്ധമുള്ളതല്ല. ബ്രഹ്മചര്യം പാലിക്കുന്നവർക്കേ ബ്രഹ്മലോകപ്രാപ്തിയുണ്ടാകൂ എന്നു വീണ്ടും ഛാന്ദോഗ്യോപനിഷത്തിൽ പറയപ്പെട്ടിരിക്കുന്നു. ബ്രഹ്മചര്യം ഓരോ വിദ്യാർത്ഥിയും ഗുരുവിന്റെ അടുക്കൽ വിദ്യാധ്യയനം ചെയ്യുന്ന അവസരത്തിൽ പാലിയ്ക്കേണ്ടുന്ന സ്വഭാവനിയന്ത്രണമാണ്. അത് സംസാരത്യാഗത്തോടുകൂടിയ തപസ്സോ വൈരാഗ്യമോ അല്ല. എന്തെന്നാൽ അതേ ഉപനിഷത്തിൽ Viii 5-ൽ ബ്രഹ്മചര്യത്തെ യഞ്ജാനുഷ്ഠാനത്തിനു തുല്യമായി പറഞ്ഞിരിയ്ക്കുന്നു. ഇതു ബ്രഹ്മചര്യത്തെ സംസാരനിവൃത്തിയെന്നു തെറ്റായി വ്യാഖ്യാനിക്കാതിരിക്കാനുള്ള ഒരു താക്കീതു നൽകിയിരിക്കുകയാണെന്നു തോന്നും. ശരീരം ആത്മാവിന്റെ സേവകനാണ്. കാരാഗൃഹമല്ല. ജീവിതം മനസ്സ് ചേതന ബുദ്ധി മുതലായവയെ നാം ത്യജിച്ചുകളയണമെന്ന സൂചനകളൊന്നും ഉപനിഷത്തുകളിലില്ല. മറിച്ചു ഈശ്വരൻ അന്തര്യമിയാണെന്ന സിദ്ധാന്തം ഇതിന്നെതിരായ ഒരു നിർണ്ണയത്തിലേയ്ക്കാണ് നമ്മെ നയിയ്ക്കുന്നത്.

യഥാർത്ഥമതത്തിന്റെ ഭാവാവേശത്തിൽ ഊന്നി നിൽക്കുന്നതുകൊണ്ടു മാത്രം ഉപനിഷത്തുകൾ തൃപ്തിപ്പെടുന്നില്ല. അവ നമുക്ക് ഒരു കർത്തവ്യസംഹിത കൂടി ഒരുക്കി വെച്ചിരിയ്ക്കുന്നു; അതില്ലാഞ്ഞാൽ ധാർമ്മികാദർശം വിശ്വസിച്ചുകൂടാത്ത വഴികാട്ടിയായിപ്പോകും. എല്ലാ ആചാരക്രമങ്ങളും വികാരങ്ങളുടെ നിയന്ത്രണവും ബുദ്ധിയുടെ സർവ്വാധിപത്യവുമുള്ള, സ്വാർത്ഥപരമായ വ്യക്തിത്വത്തിന്റെ സങ്കുചിതത്വത്തിൽ നിന്നു മുക്തി നേടി ആത്മോൽകർഷത്തിലേയ്ക്കു നയിക്കുന്ന, മഹത്തായ ദിവ്യപദ്ധതിയിൽ പങ്കാളികളെന്ന നിലയ്ക്ക് നാമെല്ലാം നിരന്തരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന എല്ലാ ആചാരരൂപങ്ങളും – ധാർമ്മികങ്ങളാണ്; ഇതിനു വിപരീതമായവ അധാർമ്മികങ്ങളും, ആത്മസംയമവും ഉദാരതയും കരുണയുമാണ് സൽഗുണങ്ങൾ. വലത്തുകൈ ചെയ്യുന്നത് ഇടത്തുകൈ അറിയരുത് എന്ന തത്വം ഈ വാക്യങ്ങളിൽ പ്രകടിപ്പിക്കുന്നു. "ശ്രദ്ധയോടുകൂടി ദാനം ചെയ്യണം, അശ്രദ്ധയോടുകൂചി ദാനം ചെയ്യരുത്, ധാരാളം ദാനം ചെയ്യണം, ലജ്ജയോടുകൂടി ദാനം ചെയ്യണം. ഭയത്തോടെ ദാനം ചെയ്യണം, സഹാനുഭൂതിയോടെ ദാനം ചെയ്യണം" ഛന്ദോഗ്യോപനിഷത്തിൽ (Viii17) തപസ്സ്, ദാനം, ആർജ്ജവം, അഹിംസ, സത്യസന്ധത എന്നിവയാണ് സദാചാരരൂപങ്ങളായി പറയപ്പെട്ടിരിക്കുന്നത്. ഏതെങ്കിലും മൃഗ

സൃഷ്ടിയെ ഹിംസിയ്ക്കാൻ മടിക്കുന്നതും, നായാടിപ്പിടിച്ച മുയൽക്കിടാവിനെച്ചൊല്ലി വ്യസനം തോന്നുന്നതും, ഇന്നത്തെ ചിന്താഗതിയിൽ അതിശങ്കാലുക്കളായ സ്ത്രീജനങ്ങൾക്ക് ചേർന്ന വികാരദൗർബല്യമായേക്കാം. എന്നാൽ ഉപനിഷത്തുകളിൽ മൃഗസൃഷ്ടികളെ സ്നേഹിക്കുന്നത് ഒരുത്തമ ധർമ്മമായി ഗണിക്കപ്പെടുന്നു. ഭൂമുഖത്തുള്ള ഭാരതീയ ധർമ്മശാസ്ത്രത്തിന്റെ സാമന്യരൂപമാണ്. നായാട്ടിന്നായി ഒരു മാനിനെ കൊല്ലുന്നതും വിനോദത്തിനു മാത്രം ഒരെലിയെ ഉപദ്രവിക്കുന്നതും അപരാധമാണ്. വികാരങ്ങളെ ജയിക്കാൻ ചിലപ്പോൾ സവിശേഷമായ ആത്മനിയന്ത്രണം വിധിക്കുന്നുണ്ട്. ഭാരതീയ ചിന്തകന്മാർ മനസ്സ് ശരീരത്തെ ആശ്രയിച്ചിരിയ്ക്കുന്നു എന്ന വിശ്വാസമുള്ളവരാണ്; അതുകൊണ്ടവർ മനസ്സിന്റെ പരിശുദ്ധി ആവശ്യമാണെന്നു നിർദ്ദേശിക്കുന്നു. വാസനകളുടെ നിയന്ത്രണം സ്വച്ഛേയാ നടക്കേണ്ടതാണ്. അത് സംഭാവ്യമല്ലെങ്കിൽ നിർബ്ബന്ധമായി നിയന്ത്രിക്കലും ചിലപ്പോൾ പതിവുണ്ട്. തപസ്സ് അഥവാ നിർബ്ബന്ധമായ വസനാനിയന്ത്രണം, ന്യാസം അഥവാ സംഗപരിത്യാഗം ഇവ രണ്ടും തമ്മിൽ ഭേദം കൽപിച്ചിരിക്കുന്നു. തപസ്സ് താഴ്ന്ന പടിയിലുള്ള വാനപ്രസ്ഥന്നുള്ളതാണ്; അതേ സമയം ന്യാസം സന്യാസിയ്ക്കുള്ളതാണ്. ഏകാഗ്രത, ധ്യാനം നിദിധ്യാസനം മുതലായവ യോഗചര്യകളും അനുവർത്തിക്കേണ്ടതുണ്ട്. "പ്രാജ്ഞൻ വാക്കിനെ മനസ്സിലും മനസ്സിനെ ബുദ്ധിയിലും വിലയിപ്പിക്കണം." ധ്യാനവും ഏകാഗ്രചിന്തനവും മനഃശുദ്ധിക്കുപകരണമായും പറഞ്ഞിരിക്കുന്നു. എല്ലാ വിചാരങ്ങളും അന്തർമുഖമാക്കി ഈശ്വരനെത്തന്നെ ചിന്തിക്കാൻ ജീവാത്മാക്കളോട് കൽപിച്ചിരിക്കുന്നു. ഈശ്വരനിൽ നിന്ന് അനുഗ്രഹം ലഭിക്കാനല്ല; ഈശ്വരനോട് താദാത്മ്യം പ്രാപിക്കാൻ ! എന്നാൽ ഈ ധ്യാനാവസ്ഥിതമായ ജീവിതത്തിന്റെ ആത്മപ്രഹർഷാവസ്ഥ പോലും തീർച്ചയായും യഥാർത്ഥതയിൽനിന്നുള്ള ഒരൊഴിഞ്ഞുമാറലല്ല. അത് പദാർത്ഥങ്ങളുടെ പരമസത്യത്തെ കണ്ടറിയാൻ കഴിവുണ്ടാക്കുന്ന ഉപകരണം മാത്രമാണ്. "മൂർച്ചയും സൂക്ഷ്മതയുമുള്ള മനസ്സുകൊണ്ടു മാത്രമേ ഈശ്വരനെ കാണാൻ കഴിയൂ." ബ്രഹ്മ ചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്യാസം എന്നിങ്ങിനെ നാലാശ്രമങ്ങൾ വിധിയ്ക്കപ്പെട്ടിരിയ്ക്കുന്നു. ക്രമത്തിൽ അവയിലൂടെ കടന്നുപോയി മനുഷ്യന് സാംസാരികമലം നീക്കി തന്നെ ശുദ്ധമാക്കാം. അപ്പോഴേ മനുഷ്യൻ തന്റെ ആദ്ധ്യാത്മികമായ വാസഗേഹത്തിൽ കേറാൻ അർഹനാകുന്നുള്ളു.

സമുദായത്തോടുള്ള കർത്തവ്യങ്ങളെല്ലാം പൂർണ്ണമായി നിർവ്വഹിച്ചു കഴിഞ്ഞാൽ ഓരോരുത്തർക്കും സംസാരത്തിൽ നിന്നു വിരക്തനായ വിശ്രമം തേടാൻ വിധിയുണ്ട്. മനുഷ്യജിവിതത്തിന്റെ അവസാനത്തെ പടിയാണിത്. ധാർമ്മികമായ ആചരണവും പ്രേമമയമായ ജീവിതവും നയിക്കുന്ന തപസ്വിയായ പരിവ്രാജകൻ സാംസാരികപ്രലോഭനങ്ങളിൽ നിന്നു മുക്തനായി പരലോകത്തേയ്ക്കു ദൃഷ്ടി തിരിക്കുന്നു. നിഷ്കളവും ഭക്തി പൂർണ്ണങ്ങളുമായ ഭാരതത്തിലെ മുനിചിത്തങ്ങൾ നിത്യസൗന്ദര്യത്തിന്റെ സ്വപ്നങ്ങളാലും അനശ്വരസംഗീതത്തിന്റെ പ്രതി ധ്വനികളാലും നിരന്തരം ആകൃഷ്ടങ്ങളായിരിയ്ക്കുന്നു. അവർ ആ പരമാദർശത്തിന്റെ അടുത്താണ്. അതിന്റെ അസ്തിത്വത്താലാകൃഷ്ടരാകത്തക്കവണ്ണം നന്നെ അടുത്താണ് നിൽക്കുന്നത്. നമുക്കതൊരു സ്വപ്നമാകാം. എന്നാൽ അവർ ജീവിക്കുന്നതേ ആ സ്വപ്നത്തിലാണ്. അതുകൊണ്ടവർക്കത് തങ്ങൾ അവഗണിച്ചു തള്ളുന്ന ഭൗതികസത്തയെക്കാളേറെ യാഥാർത്ഥ്യമാണ്. തപസ്വിയെ സംബന്ധിച്ചേടത്തോളം ആത്മാവിനും ശരീരത്തിനും കടിനമായ പരിശീലനം – കഠിനമായ സാധന–വിധിച്ചിട്ടുണ്ട്. അതു സിദ്ധിച്ചവർക്കേ ഇത്തരം ആദർശജീവിതം നയിയ്ക്കാനാവൂ. നിഷ്കൃഷ്ടമായ പരിശുദ്ധിയും അകിഞ്ചനത്വവുമാണ് തപസ്വിയുടെ ജീവിതത്തെ ഭരിക്കേണ്ടത്. അയൾ മഞ്ഞവസ്ത്രം ധരിയ്ക്കണം. ശിരസ്സു മുണ്ഡനം ചെയ്ത് തെരുവുതെണ്ടി ഭക്ഷണം യാചിയ്ക്കണം. ആത്മാവിനു വിനയം വരുത്താനുള്ള ഉപകരണങ്ങളാണിവ. നിത്യനിയതങ്ങളായ പ്രാർത്ഥനകളും ഉപവാസങ്ങളും അനുഷ്ഠിയ്ക്കുക വഴി ആത്മാവിന് നിത്യാനന്ദപദവിയിലേക്കുയരുവാൻ കഴിയുന്നു. വിശുദ്ധിയും വിനയുമാണൊരു തപസ്വിയെ മഹാനാക്കിത്തീർക്കുന്നത്; കുശലനായ ഒരിന്ദ്രജാലക്കാരന്റെ കൈയടക്കത്തിലുള്ള സാമർത്ഥ്യമോ വാതോന്മാദക്കാരന്റെ സ്വപ്നം കാണാനുള്ള കഴിവോ അല്ല. കാമം, ക്രോധം, വാസന, ഇച്ഛ എന്നിവ വിട്ടുയർന്ന് ശുദ്ധനായിരിക്കുന്നതുകൊണ്ടാണ് തപസ്വി മഹത്ത്വം നേടുന്നത്. ജീവിച്ചിരിക്കെ അനുഷ്ഠിക്കുന്ന ഈ ആത്മാഹുതി ഒരാൾക്ക് ആത്മഹത്യയേക്കാൾ കഠിനമാണ്. മരണം എളുപ്പമാണ്. ഭാരപ്പെട്ടത് ജീവിതമാണ്. സാമൂഹ്യ ബന്ധങ്ങളിൽ നിന്നു രക്ഷപ്പെടാൻ വേണ്ടി വീടും സമുദായവും ഉപേക്ഷിക്കുന്നതുകൊണ്ട് ഒരാൾ ശരിയായ സന്യാസിയാകുന്നില്ല; ജീവിതത്തിൽ പരാജയം പറ്റിയതുകൊണ്ടു മാത്രം സന്യസിച്ചവനും യഥാർത്ഥ സന്യാസിയാകുന്നില്ല. ഈ അവസാനത്തെ തരക്കാർ സന്യാസാശ്രമത്തിനാകെ അപമാനം വരുത്തുന്നു. ആത്മസംയമം ചെയ്ത് ധാർമ്മികവീക്ഷണത്തിലൂടെ മാനവസമൂഹത്തിനു വേണ്ടി കഷ്ടങ്ങളനുഭവിക്കുന്നവനാണ് യഥാർത്ഥ സന്യാസി. ജീവിതപരിശ്രമമാകെത്തന്നെ നമ്മുടെ അഹങ്കാരം തുടച്ചു നീക്കി നമ്മെ പരിശുദ്ധരാക്കാൻ വേണ്ടിയുള്ളതാണ്. ആശ്രമവ്യവസ്ഥകളും മറ്റും ആത്മോന്നതിക്ക് സഹായകമാകാൻ വേണ്ടി ഏർപ്പെടുത്തിയ പദ്ധതികളുമാണ്. അങ്ങനെ ഗൃഹസ്ഥാശ്രമത്തിനു ശേഷം പരിവ്രാജകജീവിതമാണ് വിധിച്ചിരിക്കുന്നത്. ആത്മജ്ഞാനി തന്റെ എല്ലാ സ്വാർത്ഥതാൽപര്യങ്ങളും വെടിഞ്ഞ് പരിവ്രാജകസന്യാസിയായിത്തീരണമെന്ന് ഉപനിഷത്തുകൾ ഘോഷിക്കുന്നു, "ബ്രാഹ്മണർ ആത്മജ്ഞാനികളായി ഭാവിസന്താനപരമ്പരയുടെ ആഗ്രഹവും, വ്യക്തിപരമായ സ്വത്തുകൈവശത്തിനുള്ള ആഗ്രഹവും, ലൗകികമായ ഐശ്വര്യങ്ങൾക്കുള്ള ആഗ്രഹവും കൈവെടിഞ്ഞ് പരിവ്രാജകരായി സഞ്ചരിയ്ക്കുന്നു." പ്രാചീന ഭാരതത്തിൽ സന്യാസി നിർദ്ധനനും അകിഞ്ചനനുമാണെങ്കിലും, യാതൊരധികാരവും ശക്തിയുമില്ലെന്നിരിക്കിലും, സാമ്രാജ്യാധിപന്മാർ കൂടി കാൽക്കൽ കുമ്പിടത്തക്കവിധം സ്ഥാനവും ബഹുമാനവും വഹിച്ചിരുന്നു. പരിശുദ്ധജീവിതത്തിന് അത്രയും ബഹുമാനാദരങ്ങളുണ്ടായിരുന്നു.

ഹിന്ദുമതത്തിന്റെ മുഖ്യലക്ഷണമായ ആശ്രമധർമ്മം ജീവിതത്തിന്റെ എല്ലാ വശത്തും ആത്മശക്തി വളർത്തി ജീവിതം പൂർണ്ണമാക്കാൻ ശ്രമിക്കുന്നു. അത് വൈവാഹികജീവിതത്തിന് ഒരുക്കമെന്ന നിലയിൽ കഠോരമായ പരിശുദ്ധി അഥവാ ബ്രഹ്മചര്യം വേണമെന്നു നിഷ്കർഷിക്കുന്നുണ്ട്. ഉപനിഷദ്ദ്രഷ്ടാക്കളുടെ അഭിപ്രായത്തിൽ വിവാഹം ഒരു ധാർമ്മിക സംസ്കാരമാണ്; ഈശ്വരസേവാപദ്ധതിയാണ്. ഗാർഹസ്ഥ്യത്തിന്റെ ആസ്ഥാനമായ ഗൃഹം ഒരു വിഷുദ്ധവേദിയാണ്; മതപരമായ യാതൊരു ചടങ്ങും ധർമ്മപത്നിയെ പങ്കെടുപ്പിയ്ക്കാതെ പൂർത്തിയാവില്ല. ദാമ്പത്യവും പിതൃത്വവും വഴിയായി ഒരാൾ

മനുഷ്യസ്നേഹത്തിന്റേയും കുടുംബബന്ധത്തിന്റേയും അഴകും ആനന്ദവും തികച്ചും അനുഭവിച്ചുകഴിഞ്ഞ ശേഷം വിശ്വപൗരന്റെ ഉയർന്ന പദവിയിലെത്താൻ വേണ്ടി ക്രമത്തിൽ ഗൃഹത്തോടും കുടുംബത്തോടുമുള്ള ബന്ധങ്ങളിൽ നിന്ന് സ്വാതന്ത്ര്യം നേടാൻ പരിശ്രമിക്കണമെന്നും വിധിച്ചിരിക്കുന്നു. ബുദ്ധമതം ഭാരതീയ ഹൃദയങ്ങളിൽ സുസ്ഥിരമായി സ്ഥാന മുറപ്പിയ്ക്കുന്നതിൽ പരാജയപ്പെട്ടിട്ടുണ്ടെങ്കിൽ അതിനു കാരണം അത് ബ്രഹ്മചര്യത്തെ ഗാർഹസ്ഥ്യത്തേക്കാൾ അത്യു ന്നതനിലയിൽ കൊണ്ടുവെച്ചതും മുൻയോഗ്യതകളോ അർഹ തയോ നോക്കാതെ എല്ലാവരേയും ഉയർന്ന സത്യാസാശ്രമ ത്തിലേയ്ക്ക് ചെല്ലാൻ അനുവദിച്ചതുമാണ്. സന്യാസികൾ ജാതി, ധനം, പൗരത്വം ഇതൊന്നുമില്ലാത്ത ആത്മീയമായ ഒരു സഹോദര്യസ്ഥാപനമാണ്. സ്നേഹത്തിന്റേയും സേവനത്തി ന്റേയും സന്ദേശങ്ങളെ പ്രസാദഭാവത്തിൽ പ്രചരിപ്പിക്കുകയാ ണതിന്റെ ഉദ്ദേശ്യം. ഭൂമിയിൽ വിശുദ്ധിയുടെ സൗന്ദര്യത്തി നും, വിനയത്തിന്റെ ശക്തിക്കും, അകിഞ്ചനത്വത്തിന്റെ ആന ന്ദത്തിനും, സേവനത്തിന്റെ സ്വാതന്ത്ര്യത്തിനും സാക്ഷികളായി സഞ്ചരിക്കുന്ന ഈശ്വരദൂതന്മാരാണവർ.

ജാതിയുടെ നിയമങ്ങൾ സമുദായത്തോടുള്ള കർത്തവ്യ ങ്ങളെ വിധിക്കുന്നു. മനുഷ്യൻ തനിക്കു വിധിച്ച കർത്തവ്യ കർമ്മങ്ങൾ എന്തായാലും അനുഷ്ഠിക്കണം. യോഗ്യതകൾ നോക്കി അവയുടെ അടിസ്ഥാനത്തിലാണ് കർത്തവ്യകർമ്മ ങ്ങൾ വിധിച്ചിട്ടുള്ളത്. ബ്രഹ്മണത്വം സിദ്ധിക്കുക ജന്മം കൊണ്ടല്ല ആചരണംകൊണ്ടാണെന്നു ഗണിക്കപ്പെട്ടിരിക്കുന്നു. തുടർന്നു പറയുന്ന കഥ സത്യത്തെ തെളിയിക്കുന്നു.

ജാബാലയുടെ മകൻ സത്യകാമൻ തന്റെ അമ്മയെ സംബോധനം ചെയ്തു പറഞ്ഞ് : "അമ്മേ ഞാൻ ബ്രഹ്മചര്യം ദീക്ഷിയ്ക്കാനാഗ്രഹിക്കുന്നു. ഞാനേതു ഗോത്രക്കാരനാ ണമ്മേ"

അമ്മ മകനോടു പറഞ്ഞു: "എന്റെ കുട്ടീ, നിന്റെ ഗോത്ര മേതാണെന്നെനിക്കറിഞ്ഞുകൂടാ. ചെറുപ്പത്തിൽ ഒരു ദാസി യായി ഞാനങ്ങുമിങ്ങും നടന്നിരുന്ന കാലത്താണ് നിന്നെ ഗർഭം ധരിച്ചത്. അതുകൊണ്ട് നീ ഏതു ഗോത്രമാണെന്നെ നിക്കറിയില്ല. എന്റെ പേർ ജാബാലയെന്നാണ്. നീ സത്യകാ മനാണ്. അതുകൊണ്ട് സത്യകാമജാബാലനാണ് ഞാനെന്നു നിനക്ക് പറയാം."

സത്യകാമൻ ഹരിദ്രുമാന്റെ പുത്രനായ ഗൗതമന്റെ അടു ക്കൽ ചെന്ന് പറഞ്ഞു:

"ഭഗവാൻ, ഞാൻ അവിടുത്തെ അടുക്കൽ ബ്രഹ്മചര്യം ദീക്ഷിക്കാനാഗ്രഹിക്കുന്നു. ഞാൻ അവിടുത്തെ അടുക്കൽ വര ട്ടെയോ?"

ഗൗതമൻ ചോദിച്ചു : "ഹേ സോമ്യ, നീ ഏതു ഗോത്ര ത്തിൽ പെട്ടവനാണ്?"

സത്യകാമൻ പറഞ്ഞു : "ഭഗവൻ, എനിയ്ക്കറിഞ്ഞുകൂടാ, ഞാനേതു ഗോത്രത്തിൽ പെട്ടവനെന്ന് എനിയ്ക്കറിഞ്ഞുകൂടാ, ഞാനമ്മയോടു ചോദിച്ചു നോക്കി. അമ്മയുടെ മറുപടി ഇങ്ങ നെയാണ്: 'ഞാനെന്റെ ചെറുപ്പത്തിൽ ഒരു പരിചാരികയെന്ന നിലയിൽ അങ്ങുമിങ്ങും അലഞ്ഞു തിരിഞ്ഞിരുന്ന കാല ത്താണ് നിന്നെ ഗർഭം ധരിച്ചത്. നിന്റെ ഗോത്രമേതെന്നു പറ യുവാൻ സാധ്യമല്ല. എന്റെ പേർ ജാബാലയെന്നാണ്; നീ സത്യ കാമനാണ്' അതുകൊണ്ട് ഭഗവൻ ഞാൻ സത്യാകാമ ജാബാ ലനാണ്."

ഗൗതമൻ സത്യകാമനോടു പറഞ്ഞു: "ശരിയായ ഒരു ബ്രാഹ്മണ നല്ലാതെ ഇങ്ങനെ സത്യം തെളിഞ്ഞു പറയാനാ വില്ല. അതുകൊണ്ട് വേഗം ചെന്ന് അഗ്നി ജ്വലിപ്പിക്കൂ. ഞാൻ നിനക്ക് ദീക്ഷാകർമ്മം നടത്താം. നീ സത്യമാർഗ്ഗത്തിൽ നിന്നും പിഴച്ചവനല്ല."

വിവിധഭാഗങ്ങലെ മയപ്പെടുത്താനും അടിതുരക്കുന്ന വർഗ്ഗ വൈരങ്ങളേയും വൈമുഖ്യങ്ങളേയും അകറ്റാനുമാണ് ഉപനി ഷദ് ദർശനങ്ങൾ തുനിയുന്നത്. ഈശ്വരൻ എല്ലാവരിലും ഒരു പോലെ വ്യാപിച്ചിരിക്കുന്ന അന്തര്യാമിയായ ആത്മാവാണ്. അതുകൊണ്ട് എല്ലാവർക്കും ഒരു പോലെ സത്യത്തെ ഗ്രഹി യ്ക്കാൻ കഴിയും; എല്ലാവരം ഒരുപോലെ സത്യജ്ഞാനം അധ്യയനം ചെയ്യാൻ അധികാരികളുമാണ്. ക്ഷത്രിയരുടെ പ്രതിനിധിയായി സനൽകുമാരൻ ബ്രഹ്മണനായ നാരദനെ പദാർത്ഥങ്ങളുടെ പരമരഹസ്യം ധരിപ്പിക്കുന്നു. ഉയർന്ന തത്വ ജ്ഞാനവും ധർമ്മവും ഒരിക്കലും ബ്രാഹ്മണവർഗ്ഗത്തിനു മാത്രം ഒതുങ്ങി നിൽക്കുന്നതല്ല. അഗാധമായ ആധ്യാത്മിക പ്രശ്നങ്ങളെ വിശദീകരിച്ചു പഠിപ്പിക്കുന്ന ക്ഷത്രിയരാജാക്ക ന്മാരെപ്പറ്റി നാം ഗ്രന്ഥങ്ങളിൽ വായിക്കുന്നു. തത്വജ്ഞാനത്തെ സംബന്ധിച്ച വാദപ്രതിവാദങ്ങൾക്കായി ധാർമ്മികസമ്മേളന ങ്ങൾ നടത്തിയിരുന്ന ജനകനും അജാതശത്രുവും ക്ഷത്രിയ രാജാക്കന്മാരായിരുന്നു. തീവ്രമായ ബൗദ്ധികജീവിതത്തിന്റെ കാലഘട്ടമായിരുന്നു അത്. സാധാരണക്കാർകൂടി ദാർശനിക പ്രശ്നങ്ങളിൽ താൽപര്യം കാണിച്ചുവന്നു. ജ്ഞാനികൾ നാട്ടി ലങ്ങോട്ടുമിങ്ങോട്ടും ശാസ്ത്രചർച്ചകൾക്കായി ഉത്സാഹപൂർവ്വം സഞ്ചരിച്ചുകൊണ്ടിരുന്നു. ഉപനിഷത്തുകളുടെ സമ്പാദകന്മാ രായ ബ്രഹ്മണർക്ക് ക്ഷത്രിയന്മാർ ഗവേഷണങ്ങളിൽ പ്രധാന മായ പങ്കെടുക്കുന്നുണ്ടെന്നു സമ്മതിക്കത്തക്ക വിധം ആത്മാർത്ഥമായ സത്യസന്ധതയുണ്ടായിരുന്നു. സ്ത്രീകൾ ജീവിതത്തിനു വേണ്ടിയുള്ള സംഘർഷത്തെ സംബന്ധിച്ചേ ടത്തോളം ഏറ്റവും സുരക്ഷിതകളും ആശ്രിതകളുമായിരുന്നു വെങ്കിലും മോക്ഷപ്രാപ്തിക്കുള്ള ആദ്ധ്യാത്മികസമരത്തിൽ അവർക്ക് പുരുഷന്മരോട് തുല്യമായ അധികാരാവകാശങ്ങ ളുണ്ടായിരുന്നു. മൈത്രേയിയും ഗാർഗിയും ആത്മീയമായ ഗംഭീ രപ്രശ്നങ്ങളെക്കുറിച്ച് ശാസ്ത്രവാദം നടത്താറുണ്ടായിരന്നു; ദർശനങ്ങളെക്കുറിച്ചു നടത്തുന്ന ചർച്ചാസമ്മേളനങ്ങളിലും പങ്കെടുക്കാറുണ്ടായിരുന്നു.

ഉപനിഷത്തുകൾ ജ്ഞാനത്തെ മോക്ഷോപായമായി ഊന്നി പറയുന്നുണ്ടെന്നുള്ളത് യഥാർത്ഥമാണ്. "തരതി ശോകം ആത്മാവിൽ" ആത്മജ്ഞാനി എല്ലാ ശോകങ്ങളേയും തരണം ചെയ്യുന്നു. "ബ്രഹ്മവിൽ ബ്രഹ്മൈവ ഭവതി" ബ്രഹ്മ ജ്ഞാനി ബ്രഹ്മം തന്നെ ആയിത്തീരുന്നു. ഉപനിഷത്തുകൾ ജ്ഞാനത്തിന്റെ മഹത്വത്തിലൂന്നി നിൽക്കുകയും എല്ലാ സദാ ചാരങ്ങളേയുംഅതിന്റെ പൂർവ്വവർത്തികളായി കരുതുകയും ചെയ്യുന്നതു കൊണ്ട് ഉപനിഷത്തുകൾ ജ്ഞാനത്തെക്കുറി ച്ചുള്ള അത്യുത്സാഹം നിമിത്തം ഇച്ഛാശക്തിയെ അതിന്റെ സ്ഥാനത്തുനിന്ന് തരം താഴ്ത്തുന്നു എന്നു പറയുന്ന വിമർശ കന്മാരുണ്ട്. ജ്ഞാനികൾക്ക് സദാചാരം വളരെ കാര്യമുള്ള തൊന്നുമല്ല എന്ന് ഉറപ്പിച്ചു പറയുന്ന ഡയൂസൻ അജ്ഞാനി കൾക്കും അതാവശ്യമില്ല എന്നു പിന്നീടു പറയുന്നു. "മോക്ഷ പ്രാപ്തി കൊവരുത്തുന്ന ജ്ഞാനം നേടുന്നതിൽ സദാചാരം സഹായിക്കുന്നത് പ്രത്യക്ഷമായിട്ടല്ല; അപ്രത്യക്ഷമായി മാത്ര മാണ് സഹായിക്കുന്നത്. എന്തെന്നാൽ ഈ ജ്ഞാനം മുമ്പി ല്ലാത്ത ഒന്നിന്റെ ഉചിതമായ ഉപകരണങ്ങളാൽ ഉണ്ടാകലോ

I K

ഉണ്ടാക്കപ്പെടലോ അല്ല. ഈ ജ്ഞാനം അനാദികാലമായി നിത്യവസ്തുവായി നിലനിന്നു വരുന്ന ഒന്നിന്റെ അനുഭൂതി മാത്രമാണ്." എന്നാൽ ഉപനിഷത്തുകൾ ജ്ഞാനത്തെ ശബ്ദ ത്തിന്റെ സങ്കുചിതമായ അർത്ഥത്തിൽ മോക്ഷപ്രാപ്തിക്ക് ഓകോപായമായി സ്വീകരിയ്ക്കുന്നില്ല. "ആത്മാവിനെ വേദ ജ്ഞാനം കൊണ്ടുമാത്രം പ്രാപിക്കാൻ കഴിയില്ല. വിജ്ഞാനം കൊണ്ടും വളരെ അധികം പഠിച്ചതുകൊണ്ടും പ്രാപിക്കാൻ കഴിയില്ല." സത്യമായ ജീവിതത്തിലാണ് ഊന്നൽ. ജ്ഞാന ത്തോടൊപ്പം ധർമ്മവും തുടർന്നുണ്ടായിരിയ്ക്കണം. ബ്രഹ്മ ജ്ഞാനം നേടാനാഗ്രഹിക്കുന്നവന് എത്രതന്നെ ശക്തിയായ ഉത്സാഹവും ജിജ്ഞാസയുമുണ്ടായിരുന്നാലും സദാചാരം, ധർമ്മനിഷ്ഠ എന്നീ രണ്ടു യോഗ്യതകളുമില്ലെങ്കിൽ പ്രവേശം ലഭിയ്ക്കുകയില്ല. ജ്ഞാനമെന്നാൽ കേവലം ബുദ്ധിയുടെ കഴി വല്ല എന്നു നാം വിശദമാക്കേണ്ടിയിരിക്കുന്നു. ആത്മബോധ മാണത്. ബ്രഹ്മജിജ്ഞാസുവിന്റെ മനസ്സ് അധികം ചഞ്ചല മായിക്കൂട; പരമാർത്ഥസത്തയിൽ ശ്രദ്ധ ചെലുത്താൻ കഴി യാത്ത വിധം സാംസാരികവിഷയങ്ങളിൽ സംലിപ്തവുമായി ക്കൂടാ. ഈശ്വരഭക്തികൊണ്ടവന്റെ ഹൃദയം പവിത്രവും ആന ന്ദഭരിതവുമായിരിക്കണം. ഈശ്വരശാസ്ത്രത്തിൽ വിദഗ്ദ്ധരായ ഋഷിമാർ ശിഷ്യന്മാരെ തിരഞ്ഞെടുക്കണമെങ്കിൽ അതിനുമു മ്പായി ചില ശിഷ്യന്മാരെ കുറെക്കാലത്തോളം സദാചാരദീ ക്ഷയ്ക്കും ധാർമ്മികമായ അച്ചടക്കത്തിനും നിയന്ത്രണത്തിനും വിധേയരാകേണ്ടി വന്നതായി അറിവാകുന്നു. പ്രശ്നോപനി ഷത്തിൽ പിപ്പലാദമഹർഷി ആറു ബ്രഹ്മജിജ്ഞാസുക്കളെ ഒരു വർഷത്തേയ്ക്കു കൂടി കൂടുതൽ അച്ചടക്കത്തിനും ആത്മ നിയന്ത്രണത്തിനും വിധേയരായി വർത്തിക്കാൻ മടക്കി അയ ച്ചിരുന്നു. ഛാന്ദോഗ്യോപനിഷത്തിൽ ഗുരു സത്യകാമാ ജബാ ലനെ പശുപാലനത്തിനായി ഘോരവനാന്തരങ്ങളിലേയ്ക്കയ ച്ചതായി പറയുന്നു. ഏകാന്തധ്യാനവും പ്രകൃതിസമ്പർക്കവും വളർത്തുകയായിരുന്നു ഇതിന്നുദ്ദേശ്യം. ഉപനിഷത്തുകൾ നിഷ്കർഷിയ്ക്കുന്ന ജ്ഞാനം ആത്മശക്തിയുടെ സജീവനി യമമായ ശ്രദ്ധ അഥവാ വിശ്വാസമാണ്. വൃക്ഷം ഫലിക്കുന്ന പോലെത്തന്നെ ജ്ഞാനവും കർമ്മത്തിലൂടെ അഭിവ്യക്തമാ കണം. ജ്ഞാനം നമുക്കു ലഭിച്ചു കഴിഞ്ഞാൽ സത്യം കൈവ ന്നതായും അതിനെ സ്വായത്തമാക്കിയതായും അതിനാൽ നാം പരിവർത്തനം ചെയ്യപ്പെട്ടതായും കരുതപ്പെടുന്നു. "ദുരാചാര ത്തിൽ നിന്നു മുക്തനും, ശാന്തനും, സമാഹിതനുമല്ലാത്ത, ഹൃദയത്തിൽ ശാന്തി വിരാജിക്കാത്തഒരു വ്യക്തിക്കത് സാധ്യ മാവില്ല. അതായത് ജ്ഞാനം കൊണ്ടു മാത്രം ബ്രഹ്മപ്രാപ്തി യുണ്ടാകാൻ വയ്യ." അതുകൊണ്ടു രാമാനുജൻ ജ്ഞാന ത്തിന്റെ വ്യഖ്യാനത്തിൽ ധ്യാനം, സമാധി, ഉപാസന, പൂജ എന്നിവയ്ക്കും സ്ഥാനം നൽകിയിരിക്കുന്നു. ജ്ഞാനത്തിൽ നിന്ന് സദാചാരത്തെ പുറന്തള്ളിക്കൊണ്ടുള്ള വ്യാഖ്യാനത്തിന് ഒരു ന്യായീകരണവും കാണുന്നില്ല. ആത്മാവിനോടുള്ള ഐക്യഭാവം അഭിവ്യക്തമാകുന്നില്ലെങ്കിൽ അത്തരം കേവല കർമ്മങ്ങൾ അപര്യാപ്തങ്ങളാണെന്ന് ഉപനിഷത്തുകളൂന്നിപ്പ റയുന്നു. "അല്ല, ആത്മാവിന്നിവിടെ മഹത്തായ ചില വിശു ദ്ധകർമ്മങ്ങൾ നിറവേറ്റാനുണ്ടെന്ന് അറിവുള്ളവനല്ലെങ്കിലും അയാളുടെ കർമ്മം ഒടുവിൽ വിനഷ്ടമാകും. ഒരാൾ തന്റെ ആത്മാവു മാത്രമാണ് സത്യമെന്ന് മനസ്സിലാക്കി, ആത്മോ പാസന നടത്തുന്നുവെങ്കിൽ അയാളുടെ കർമ്മം ഒടുവിൽ വിന ഷ്ടമാകും. ഒരാൾ തന്റെ ആത്മാവ് മാത്രമാണ് സത്യമെന്ന് മനസ്സിലാക്കി, ആത്മോപാസന നടത്തുന്നുവെങ്കിൽ അയാ ളുടെ കർമ്മം വിനിഷ്ടമാകുന്നില്ല. അയാൾ ആഗ്രഹിക്കുന്ന തെന്തോ അതെല്ലാം ഈ ആത്മാവിൽ നിന്നു ലഭിക്കുന്നു." കർമ്മങ്ങൾ ജ്ഞാനസഹകൃതമായി അനുഷ്ഠിക്കണമെന്നാണ് ഈ സൂക്തം നിഷ്കർഷിക്കുന്നത്. സർവ്വാതിശായിയായ പര മസത്തയിൽ ശ്രദ്ധവിശ്വാസങ്ങളോടു കൂടാതെ അനുഷ്ഠി ക്കുന്ന കേവലകർമ്മങ്ങൾ ദുർബ്ബലങ്ങളാകുന്നു. മനുഷ്യന്റെ യഥാർത്ഥലക്ഷ്യം കേവലം യാന്ത്രികമായ സൽക്കർമ്മങ്ങൾ കൊണ്ട് നേടാൻ കഴിയുകയില്ല. എല്ലാ കർമ്മങ്ങളിലും യജ്ഞാ നുഷ്ഠാനങ്ങളിലും ക്രിയാകലാപങ്ങളിലും ആത്മോന്നതിയു ണ്ടാകുന്നു. എന്നാൽ അവിടെ അനന്തവുമായി താദാത്മ്യം പ്രാപിച്ചുകൊള്ളണമെന്നില്ല. സത്യമായ ആത്മാവിന്റെ ഹിതത്തെ പുഷ്ടിപ്പെടുത്തുക എന്ന ഏകവിചാരത്തോടെ എല്ലാ കർമ്മങ്ങളും അനുഷ്ഠിക്കണം. ഈശ്വരനില്ലാതെ നമ്മുടെ ജീവിതത്തിനു ലക്ഷ്യമില്ല. സത്തയില്ല, ആശ്രയവു മില്ല. ഇഹലോകത്തും പരലോകത്തും അധികക്കണക്കിൽ നന്മ കിട്ടണമെന്ന ഒറ്റ ഉദ്ദേശ്യത്തോടെ അനുഷ്ഠിക്കുന്ന കർമ്മ കലാപങ്ങളേയും യജ്ഞയാഗാദികളേയും ഉപനിഷത്തുകൾ അപലപിയ്ക്കുന്നുണ്ട്. പരലോകത്തു ഓഹരി ധനം (ഷെ യർ) വങ്ങാനോ ഈശ്വരനുമായി ഒരു ബാങ്കുകണക്കാ രംഭിക്കാനോ ഉള്ള ഉദ്ദേശ്യത്തോടെ ആകരുത് നം കർത്തവ്യ കർമ്മങ്ങളനുഷ്ഠിക്കുന്നത്. ബ്രാഹ്മണങ്ങളിൽ കർത്തവ്യകർമ്മ ങ്ങളെ സംബന്ധിച്ചു പ്രകടിപ്പിച്ച അബുദ്ധിപൂർവ്വകമായ ഇത്തരം ആശയങ്ങളെ പ്രതിഷേധിച്ചുകൊണ്ടു ഉപനിഷത്തു കൾ ഒരനിവാര്യസത്യത്തെ ഊന്നിയുറപ്പിക്കുന്നുണ്ട്. എന്നാ ലവ 'കർമ്മങ്ങളും ജ്ഞാനവും തമ്മിൽ ബന്ധമില്ല; ജ്ഞാനം മാത്രമാണ് മോക്ഷസാധനം' എന്ന മതത്തെ പിന്താങ്ങുന്നി ല്ല. ജ്ഞാനകർമ്മങ്ങളുടെ സമുച്ചയമായ ഒരാത്മീകജീവിത ത്തെയാണ് ഉപനിഷത്തുകൾ നിഷ്കർഷിക്കുന്നത്.

ധാർമ്മികമായ ഈ സിദ്ധിയുടെ സംഭാവ്യതതന്നെയാണ്, എല്ലാ സദാചാരങ്ങളുടേയും പൂർവ്വധാരണ. അതില്ലാതെ സദാ ചാരപരമായ നമ്മുടെ അഭിലാഷങ്ങൾ നിറവേറ്റൻ കഴിയു മെന്നുറപ്പില്ല. ആപത്തുകളും ഭയങ്ങളും രോഗങ്ങളും മരണ ങ്ങളും എല്ലാം നമ്മുടെ മുമ്പിലുണ്ട്. എന്നാലും പ്രകടമായ അസാംഗത്യങ്ങളും പരസ്പരവിരോധവും വെച്ചുകൊണ്ടും, എല്ലാ വസ്തുക്കളും പ്രവർത്തിക്കുന്നത് അവസാനമായി നന്മ യ്ക്കുവേണ്ടിയാണെന്നുള്ള വിശ്വാസം നമുക്ക് ഉത്സാഹവും സന്തോഷവും നൽകുന്നു. സദാചാരത്തിന് മതത്തിന്റെ അംഗീ കരണം ആവശ്യമുണ്ട്. വിശ്വത്തിലുള്ളതെല്ലാം ശരിയാ ണെന്നും മനുഷ്യന്റെ വിജയം അനിവാര്യമാണെന്നും ഈശ്വ രൻ നമുക്കുറപ്പുതരുന്നു. "മനുഷ്യന്റെ അദൃശ്യവും അമൂർത്തവും അവാച്യവും അഗാധവുമായ ആ ഒന്നിൽ തന്റെ സമാധാനവും വിശ്രമസ്ഥാനവും കണ്ടുകഴിഞ്ഞാൽ അവനു സമാധാനം ലഭിയ്ക്കുന്നു. അതിലെന്തെങ്കിലും ഇടമുട്ടോ വേർപാടോ ഉണ്ടെന്നു അംഗീകരിച്ചാൽ അവനു പിന്നെ അസ്വ സ്ഥതയായി; മിക്കവാറും തനിക്കെല്ലാമറിയാമെന്നു കരുതുന്ന ഒരാളുടെ അസ്വസ്ഥത!"മതപരമായ ഈ ഉറപ്പു കിട്ടിക്കഴി ഞ്ഞാൽപ്പിന്നെ പരിസ്ഥിതിയുടെ സമ്മർദ്ദത്തിനും മനുഷ്യന്റെ അക്രമകൃത്യങ്ങൾക്കും നമ്മെ അസ്വസ്ഥരാക്കാൻ കഴിയില്ല. എതിരാളികൾക്കു നമ്മുടെ മനസ്സിൽ ക്രോധവും ഉറപ്പും ഉള വാക്കാനാവില്ല. സദാചാരത്തിനുപ്രേരണ നൽകുന്നതു മത മാണ്. മതത്തിന്റെ അടിസ്ഥാനത്തിലല്ലെങ്കിൽ പിന്നെ നമുക്കില്ലാത്ത എന്തോ ഒന്നിനെക്കുറിച്ചു എന്നെന്നും പ്രയ ത്നമെന്നോ , അവസാനമില്ലാത്ത ആഗ്രഹമെന്നോ നിരന്തര മായ വളർച്ചയെന്നോ ഒക്കെ ആവും സദാചാരത്തിന്നർത്ഥം. മതത്തിലാകട്ടെ ഇതെല്ലാം അനുഭവസിദ്ധമാകുന്നു; സഫ

N P

I

ലവും ആനന്ദമയവുമാകുന്നു. അപ്പോൾ ജീവാത്മാവിന്റെ ദൗർബ്ബല്യം നീങ്ങുന്നു; ജീവാത്മാവിനു വിശേഷമായ മഹത്വവും നിർവ്വഹിയ്ക്കാനൊരുദ്ദേശ്യവും ഉണ്ടെന്നുവരുന്നു. ഒരിയ്ക്കലീബോധമുദിച്ചുകഴിഞ്ഞാൽ പിന്നെ ശരീരബന്ധമറ്റാലും ശരി തുടർന്നാലും ശരി, മനുഷ്യൻ അതിനെക്കുറിച്ചു ഉദാസീനനാകുന്നു. അവൻ സഞ്ചാരമാർഗ്ഗം സുഗമമാണോ കഠിനമാണോ എന്ന ചിന്തയും അവനില്ല. മനുഷ്യന് സത്യാനുഭൂതിയുണ്ടാകുന്നതോടെ അവന്റെ പാപങ്ങൾ അകലെ നീങ്ങുന്നു; പാറയ്ക്കെറിഞ്ഞ മണ്ണുരുളപോലെ അവ സ്വയം തകർന്നു നശിയ്ക്കുന്നു.

മതജീവിതത്തെ സംബന്ധിക്കുന്ന ഈ മുഖ്യസത്യം നിർഭാഗ്യവശാൽ ഭാരതീയവിചാരങ്ങളെപ്പറ്റി പഠിയ്ക്കുന്ന പല മികച്ച പണ്ഡിതന്മാർ പോലും വേണ്ടവിധം മനസ്സിലാക്കുന്നില്ല. ഉപനിഷത്തുകളെ വിമർശിച്ചവരിൽ ഏറ്റവും ആധുനികനായ ഡോക്ടർ ഹ്യൂം അഭിപ്രായപ്പെടുന്നു: "ഉപനിഷൽ സിദ്ധാന്തവും ഗ്രീക്കുകാരായ ഋഷിമാരുടെ സിദ്ധാന്തവും തമ്മിൽ ജ്ഞാനം നേടിയവർ സ്വാഭാവികമായി സച്ചരിത്രനാകുമോ അഥവാ ജ്ഞാനർജ്ജനത്തിന്റെ പരിണാമം സൽഗുണപൂർണ്ണമായ ജീവിതം തന്നെയാണോ എന്ന കാര്യത്തിൽ വലിയ മതഭേദമുണ്ട്. ഇവിടെ കുറച്ചാത്മജ്ഞാനം നേടിക്കഴിഞ്ഞാൽ പൂർവ്വാർജ്ജിതപാപങ്ങളും യഥാർത്ഥത്തിലില്ലാതാകുന്നുണ്ട്! 'വലിയ പാപമാണെന്നു തോന്നുന്നതും' ജ്ഞാനമില്ലാത്തവൻ ചെയ്താൽ നിന്ദ്യവും ഫലത്തിൽ ആപൽക്കരവുമായ പാപങ്ങൾ, ശിക്ഷാഭയം കൂടാതെ സങ്കോചം വിട്ടു നിരന്തരം ചെയ്തുകൊണ്ടിരിക്കാൻ ആത്മജ്ഞാനിക്കനുവാദമുണ്ട്." ഉപനിഷൽ ജ്ഞാനം ആധ്യാത്മികമായ പണ്ഡിത്യമോ വാദപ്രതിവാദപരവും, ഖണ്ഡനമണ്ഡനാത്മകവുമായ സൂക്ഷ്മമനൈപുണ്യമോ അല്ലെന്നും അത് സർവ്വോന്നതമായ സത്തയെ വിശ്വഹൃദയത്തിൽ സർവ്വോപരിശക്തിയായി പ്രത്യക്ഷീകരിയ്ക്കലാണെന്നും നാം ആദ്യമേ പറഞ്ഞു കഴിഞ്ഞിട്ടുണ്ട്. മനുഷ്യപ്രകൃതി സൈദ്ധാന്തികമായും പ്രായോഗികമായും രണ്ടു വിധത്തിലും പരിവർത്തനം ചെയ്തുകഴിഞ്ഞാൽ മാത്രമേ ഈ ആത്മീയാനുഭൂതി പ്രാപിയ്ക്കാൻ കഴിയൂ. ഹ്യൂം പറയുന്ന "കുറച്ചാത്മ ജ്ഞാനം നേടൽ" ഹൃദയശുദ്ധി വന്നവർക്കു മാത്രമേ സാധ്യമകൂ. അവർക്കു പൂർണ്ണസ്വാതന്ത്ര്യമുണ്ട്. "ആ ഉയർന്ന നിലയിൽ ഒരു കള്ളൻ കള്ളനല്ല; കൊലയാളി കൊലയാളിയല്ല; പുണ്യപാപങ്ങളവനെ പിൻതുടരുന്നില്ല. എന്തെന്നാൽ അയാൾ അപ്പോഴേക്കും ഹൃദയത്തിലെ എല്ലാ ദുഃഖവികാരങ്ങളെയും വിജയിച്ചു കഴിഞ്ഞിരിക്കുന്നു." സ്വതന്ത്രന് യാതൊരു നിയന്ത്രണവുമില്ലാതെ എന്തും സ്വച്ഛന്ദം ചെയ്യാം; പക്ഷേ ഈ സ്വാതന്ത്ര്യം "തോന്നിയതു ചെയ്യാനുള്ള ഭ്രാന്തല്ല താനും." ബ്രഹ്മസാക്ഷാൽക്കാരവാദി തനിക്കുതാനേ നിയമവിധാതാവാകുന്നു; അയാൾ തനിക്കും താൻ വസിക്കുന്ന ലോകത്തിനും പ്രഭുവായിത്തീരുന്നു. നിയമനിർമ്മാണവും നിയന്ത്രണവും തങ്ങളുടെ മനഃസാക്ഷിയുടെ പ്രേരണയ്ക്കൊത്ത് ആചരിയ്ക്കാത്തവർക്കു വേണ്ടിയുള്ളതാണ്. എന്നാൽ സ്വാർത്ഥമായ അഹംഭാവങ്ങളിൽ നിന്നുയർന്നവർക്ക് സദാചാരം ജീവിതത്തിന്റെ നിത്യബന്ധനയായിത്തീരുന്നു; നിയമം പ്രേമത്തിൽ പൂർണ്ണമായി നിർവ്വഹിക്കപ്പെടുന്നു. അവർ ദുഷ്കർമ്മം ചെയ്യുകയെന്നത് സംഭാവ്യമേ അല്ല. പുറമെ നിന്നുള്ള സമ്മർദ്ദം ആന്തരീകമായ സ്വീകാരമായി പരിണമിക്കുന്നു. ധാർമ്മിക ജീവിതം പ്രാപിക്കുന്നതുവരെ സദാചാര നിയമം മനുഷ്യൻ കഷ്ടപ്പെട്ടു ഞെരുങ്ങി അനുസരിക്കേണ്ടുന്ന പുറമെ നിന്നുള്ള ഒരുഗ്രശാസനമായിത്തോന്നും. വെളിച്ചം കിട്ടിക്കഴിഞ്ഞാലോ

K

പിന്നെയത് അനായാസമായി ഉത്സാഹപൂർവ്വം അറിയാതെ പ്രവർത്തിക്കുന്ന ആത്മാവിന്റെ സഹജമായ ആന്തരജീവിതം തന്നെയായി പരിണമിക്കുന്നു. ഒരു ഋഷിയുടെ കർമ്മം ആത്മാവിന്റെ സ്ഫൂർത്തിയിലേയ്ക്ക് തന്നെത്താൻ സർവ്വാസ്വാർപ്പണം ചെയ്യലാണ്; അല്ലാതെ പുറമെ നിന്ന് ചുമത്തപ്പെടുന്ന നിയമങ്ങളെ മനസ്സുമടുപ്പോടെ അനുസരിക്കലല്ല. കർമ്മത്തിനു പുരസ്കാരം കാംക്ഷിക്കാത്ത, വീഴ്ചയ്ക്കു ശിക്ഷയെ ഭയമില്ലാത്ത, ഒരു നിസ്വാർത്ഥിയായ ആത്മാവിന്റെ സ്വതന്ത്രമായ പ്രേരണ നാം കാണുന്നു. പരമ്പരാഗതങ്ങളായ ചട്ടങ്ങളും ചടങ്ങുകളും ബാഹ്യമായ കർത്തവ്യങ്ങളും സദാചാര നിയമങ്ങളും അയാളെ സംബന്ധിച്ചേടത്തോളം നിരർത്ഥകമാണ്. ആത്മാവ് ആ പരമാനന്ദത്തിൽ ചേർന്ന് പരിതുഷ്ടനാകുന്നു; സമസ്ത പദാർത്ഥങ്ങളുടേയും ഐക്യത്തെ ദർശിയ്ക്കുന്നു; നാം വ്യക്തിപരമായി നമ്മുടെ ആത്മാവിനെ സ്നേഹിയ്ക്കുന്ന പോലെത്തന്നെ അത് സമസ്ത പ്രപഞ്ചത്തേയും സ്നേഹിക്കുന്നു. "സർവ്വഥാ പൂർണ്ണമായ ഒരു സൽഭാവന ഇങ്ങനെ വിഷയനിഷ്ഠമായ, അതായത് സദാചാരംസംബന്ധിയായ നിയമങ്ങൾക്കധീനമായി പ്രവർത്തിയ്ക്കേണ്ട ബാധ്യതയുള്ളതായി വിചാരിക്കാൻ കഴിയുകയില്ല. എന്തെന്നാൽ അതിന്റെ ആത്മനിഷ്ഠമായ സംഘടന കാരണമായി സാദാചാരസ്വഭാവം കൊണ്ടു തന്നെ അതിന്റെ നിർണ്ണയം വരുത്താൻ കഴിയും. അതുകൊണ്ട് ഈശ്വരീയമായ ഇച്ഛയ്ക്ക് അഥവാ പൊതുവിൽ അത്യന്തശുദ്ധമായ ഇച്ഛാശക്തിക്ക് പിന്നീടു ആജ്ഞാരൂപത്തിൽ ഒരു പ്രേരണ ആവശ്യമില്ല. 'അവശ്യ കർത്തവ്യം' ഇവിടെ അസ്ഥാനത്താണ്. എന്തെന്നാൽ ഇച്ഛാശ്ക്തിയും നിയമവും ഇവിടെ അവശ്യം ഏകാകാരമായിക്കഴിഞ്ഞിരിക്കുന്നു." സാദാചാര നിയമങ്ങൾ അതിന്റെ പ്രത്യക്ഷ പ്രകടനമാണ്; അതുകൊണ്ടതിനെ ബന്ധിക്കുന്നില്ല. ഏവംവിധനായ പരമാത്മാവ് ഗുണങ്ങളുടെ വിധാദാവും സ്വരാട്ടുമാണ്. അതായത് സ്വയം നിയമസ്വരൂപനാണ്. വിശ്വരചനയുടെ പദ്ധതിയിൽ മൂന്നുതരം സത്വങ്ങളുണ്ട്. (1) സ്വയം നിലനില്പിന്നും ക്ഷുത്തടക്കാനും വേണ്ടി പ്രവർത്തിക്കുന്നവർ; സ്വർഗ്ഗ പ്രാപ്തിയെ കാംക്ഷിച്ചോ നരകഭയം മൂലമോ സ്വാർത്ഥോദ്ദേശ്യത്തോടെ എന്തെങ്കിലും ചെയ്യുന്ന അധമന്മാർ. (2) നിയമങ്ങളറിയുന്നവരും തങ്ങളുടെ ആത്മാവിന് വൈരുദ്ധ്യഭാവനയുള്ളതുകൊണ്ട് നിയമങ്ങളുടെ പരിധികൾക്കുള്ളിൽ ഇണങ്ങി ഒതുങ്ങി നിൽക്കാൻ കഷ്ടപ്പെട്ട് അത്യധ്വാനം ചെയ്യുന്നവരും. (3) ജീവിതസംഘർഷത്തിൽ വിജയം പ്രാപിച്ച് ശാന്തി നേടിയ വിശ്വരക്ഷകന്മാർ. അത്തരക്കാർ ജീവിതോദ്ദേശ്യത്തെപ്പറ്റി തികച്ചും അഭിജ്ഞരാണ്. വളരെ വിചാരപ്പെടാതെ, ഞെരുക്കമില്ലാതെ, ആ ഉദ്ദേശ്യത്തിന്നനുകൂലമായി അവർ നിരന്തരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. സന്ദേഹവും ബുദ്ധിമുട്ടും നേരിടുന്ന കാര്യങ്ങളിൽ കർത്തവ്യനിഷ്ഠരായ ബ്രഹ്മജ്ഞാനികൾ തത്തദവസരങ്ങളിൽ ആചരിക്കുന്നപോലെ ആചരിയ്ക്കാൻ ഉപനിഷത്തുകൾ നമ്മോട് ആജ്ഞാപിക്കുന്നപോലെ ആചരിക്കാൻ ഉപനിഷത്തുകൾ നമ്മോട് ആജ്ഞാപിയ്ക്കുന്നു. ഈ മഹാത്മാക്കൾ നക്ഷത്രങ്ങൾ പ്രകാശം വിതറുന്ന പോലെയും, പൂക്കൾ സൗരഭ്യം പൊഴിക്കുന്ന പോലെയും സ്വയം അറിയാതെ തന്നെ തങ്ങളുടെ ദൈനികകർമ്മങ്ങളനുഷ്ഠിച്ചുകൊണ്ടിരിയ്ക്കുന്നു. എല്ലാ മനുഷ്യർക്കും വേണമെന്നുവെച്ചാൽ ഈ സിദ്ധി കൈവരുത്താൻ കഴിയും. ഈശ്വരനോട് ഒന്നായിച്ചേരുക സംഭാവ്യമാണെന്ന് സ്ഥാപിക്കാൻ അതിന്റെ വാസ്തവികതതന്നെയാണ് പ്രമാണം. മനുഷ്യനു സർവ്വശക്തനായ പരമാത്മാവിനോട് താദാത്മ്യം പ്രാപിച്ച

N P

I K

അനുഭവം തന്നെയാണ്. ക്രിസ്ത്യൻദാർശനികന്മാരുടെ അഭിപ്രായത്തിൽ മനുഷ്യനിൽ ഈശ്വരൻ പൂർണ്ണമായി അഭിവ്യക്തമായിക്കാണുന്നത് യേശു ക്രിസ്തുവിന്റെ വ്യക്തിത്വത്തിൽ മാത്രമാണ്. ഈശ്വരന്റെ സമ്പൂർണ്ണമായ ഔന്നത്യത്തിലേയ്ക്കുയരുവാനുള്ള സംഭാവ്യത എല്ലാ മനുഷ്യരിലും കുടികൊള്ളുന്നുണ്ടെന്ന് ഉപനിഷത്തുകൾ ഘോഷിയ്ക്കുന്നു. പ്രയത്നിച്ചാലവർക്ക് ആ ഉന്നത പദവിയിലെത്താം.

സദാചാര നിഷ്ഠ സ്വയമേവ ഒരു ലക്ഷ്യമോ ഉദ്ദേശ്യമോ അല്ല. അതിനെ നാം നമ്മുടെ പൂർണ്ണ ജീവിതമായി ഉൾക്കൊള്ളേണ്ടതുണ്ട്. ഇതിന് മാത്രമാണ് സർവ്വോപരി മഹത്വമുള്ളത്. പരമലക്ഷ്യത്തിനുവേണ്ടി സ്വതന്ത്ര്യ സേവനമെന്ന ശുദ്ധവിചാരം വന്നു കേറിയപ്പോൾ സ്ഥാനഭ്രംശം സംഭവിച്ച ഒരു നിയമവിധിയെ അച്ചടക്കത്തോടെ അനുസരിക്കലാണിവിടെ സദാചാരമായി നിൽക്കുന്നത്. ആ സ്വതന്ത്ര സേവനമാകട്ടെ പൂർണ്ണബ്രഹ്മത്തോടുള്ള അഹൈതുകഭക്തിതന്നെയാണ്. ഈ അവസ്ഥയിൽ ജീവാത്മാവ് പരമാത്മാവിൽ വിലയം പ്രാപിയ്ക്കുന്നു. എന്നാൽ ഈ ലക്ഷ്യപ്രാപ്തിക്കു വഴിയൊരുക്കുന്ന സദാചാരപരമായ കഠിനാധ്വാനം ഒരിക്കലും വ്യർത്ഥമാകയില്ല.

**മതബോധം**

മതം മുഖ്യമായി ജീവിതത്തേയും അനുഭവങ്ങളേയും സംബന്ധിക്കുന്ന കാര്യമാണ്. മതബോധം വളർത്താൻ മൂന്നു മാർഗ്ഗങ്ങളാണ് ഉപനിഷത്തുകൾ നിർദ്ദേശിക്കുന്നത്; ശ്രവണം, മനനം, നിദിധ്യാസനം. ശ്രവണം കേട്ടറിയുകയും മനനം അറിഞ്ഞതിനെക്കുറിച്ചു ചിന്തിക്കുകയുമാണ്. ഏകാഗ്രഹമായി മുഴുകി ധ്യാനിക്കലാണ് നിദിധ്യാസനം. ഒന്നാമത്തെ അവസ്ഥയായ ശ്രവണം മതജീവിതത്തിൽ പാരമ്പര്യത്തിനുള്ള സ്ഥാനത്തെ സൂചിപ്പിക്കുന്നു. സത്താമാത്രനായ ഈശ്വരനിൽ വിശ്വാസദീക്ഷ കൊള്ളാൻ ഏതെങ്കിലും തരത്തിലുള്ള പരമ്പരാഗതമായ ഒരു ദിവ്യപ്രേരണ ആവശ്യമാണ്. “പ്രത്യക്ഷാനുഭൂതിയില്ലാതെതന്നെ ഈശ്വരസത്തയിൽ വിശ്വസിച്ചവർ അനുഗൃഹീതരാകുന്നു.” അധികപക്ഷം ആളുകളും പാരമ്പര്യത്തിലും പ്രതീകങ്ങളിലും (വിഗ്രഹാദികൾ) തങ്ങിനിൽക്കുകയാണ്. ഉപനിഷൽസിദ്ധാന്തത്തിന്നനുസരിച്ച മതം പാരമ്പര്യവാദവുമായി ഒരു വിധത്തിലും തെറ്റിധരിയ്ക്കപ്പെട്ടുകൂടാ. നിരന്തരമായ ബൗദ്ധികപ്രയത്നം കൊണ്ട് പാരമ്പര്യത്തിന്റെ മുഖ്യാർത്ഥത്തെ അഥവാ അതിലടങ്ങിയ സത്യത്തെ നാം മനസ്സിലാക്കാൻ ശ്രമിയ്ക്കണം. രണ്ടാമത്തെ അവസ്ഥയിലാണ് യുക്തിവിചാരത്തിന്റെ ആവശ്യകത പറയപ്പെട്ടിട്ടുളളത്. ആദ്യത്തെ അവസ്ഥയിൽ കേവലമൊരു ധാരണയായി സ്വീകരിച്ചത് ഇപ്പോൾ താർക്കികനിർണ്ണയമായിത്തീരുന്നു. സത്യത്തെ അറിയുക യഥാർത്ഥസത്തയെ പ്രാപിയ്ക്കലല്ലെന്നു തീർച്ചയാണ്. ഉയർന്ന തരത്തിലുള്ള മതബോധത്തിന് യഥാർത്ഥസത്ത അനുമാനവിഷയമായാൽ പോര, സാക്ഷാൽക്കരിയ്ക്കപ്പെടുകതന്നെ വേണം. യഥാർത്ഥസത്തയുടെ ഈദൃശമായ അനുഭവത്തിനു, അനന്തത്തെസ്സംബന്ധിച്ച ഇത്തരം ബോധത്തിന് തർക്കരീതിയിൽനിന്ന് സർവ്വഥാ ഭിന്നമായ ഒരു വിചാരപദ്ധതി വളർന്നുവരേണ്ടതുണ്ട്. നിദിധ്യാസനം അല്ലെങ്കിൽ ധ്യാനമഗ്നത താർക്കികവിചാരത്തെ ധാർമ്മികാനുഭൂതിയായി മാറ്റാൻ സഹായിയ്ക്കുന്നു. ഒരു പക്ഷെ അതിനെത്തന്നെയാണ് ദർശനമെന്നു വിളിക്കുന്നത്. അതിനെ സത്യത്തിന്റെ ക്രിയാത്മകമായ സാക്ഷാൽക്കാരത്തിനുള്ള മറ്റൊരു പേരായി മുമ്പേ അംഗീകരിച്ചിട്ടുള്ളതാണ്. അത് “ജ്യോതിർഗ്ഗണിതം താർക്കികരീത്യാ നിഷ്കർഷിച്ച് പഠിച്ച ശേഷം ഏകാന്തത്തിൽ പൂർണ്ണനിശ്ശബ്ദതയിൽ നക്ഷത്രങ്ങളെ നോക്കിക്കൊണ്ടിരിയ്ക്കുക എന്നു വിറ്റ്മാൻ പറയുന്നതുപോലെ സ്വതന്ത്രമായി പൂർണ്ണമായ ഏകാന്തത്തിലിരുന്ന് നേടേണ്ടിയിരിക്കുന്നു. ഒരു തരത്തിലതു നാം അറിയാനാഗ്രഹിക്കുന്ന വസ്തുവെ നമ്മുടെ മനക്കണ്ണിനു മുമ്പിൽ നിർത്തലാണ്. ധ്യാനത്തെ വ്യവഹാരത്തിൽ ദുഷിച്ചു കാണുന്ന മൂർച്ഛാവസ്ഥയ്ക്കോ അപസമൃതിയ്ക്കോ സാധനസ്വരൂപമായി ഗണിക്കരുത്. മനസ്സിനെ വിഷയത്തിൽ സ്ഥിരമാക്കി നിർത്താൻ സഹായമെന്ന നിലയിൽ മാത്രമേ എടുക്കേണ്ടതുള്ളു. വിചാരത്തിന്റെ ചാഞ്ചല്യങ്ങളൊതുക്കി നിർത്തി. ഇച്ഛയുടെ പാളിച്ചയ്ക്കു കടിഞ്ഞാണിട്ട്, മനസ്സിനെ നാം വിഷയത്തിലുറപ്പിക്കുന്നു; അതിനുള്ളിലേക്കുർന്നിറങ്ങുന്നു; അതായി താദാത്മ്യം പ്രാപിക്കുന്നു. ഈശ്വരോപാസന, സദാചാരം, സത്യാന്വേഷണം ഇവയെല്ലാം ആത്മാവിൽ സത്യജീവിതം സ്ഥാപിയ്ക്കാൻ സഹായിയ്ക്കുന്നു. ഊഹാപോഹാത്മകമായ മനസ്സ് ഈശ്വരസത്തയെക്കുറിച്ചു നിദിധ്യാസനം ചെയ്യുമ്പോൾ പ്രേമാത്മകഭക്തിയിലുള്ള വൈകാരിക സ്വഭാവം ഈശ്വരനിൽത്തന്നെ സ്വയം ലയിച്ചടങ്ങുന്നു. സാധാരണപോലെ അപ്പോൾ വിഷയം നമ്മളിൽ നിന്നു പുറമേയില്ല. ആ സമയത്ത് നിഖിലസത്തയിലും ഒന്നിച്ചു സ്ഫുരിയ്ക്കുന്ന അഗാധമായ ഒരനഭൂതിയുണ്ടാകുന്നു. ഈശ്വരനോട് ഐക്യം പ്രാപിക്കുകയാണോ എന്നു കൂടി തോന്നിപ്പോകും. ഉപാസകൻ തന്റെ ഉപാസ്യദേവതയോടു തുല്യമായി വളർന്നൊപ്പമെത്തുന്നു. വിഷയം ആ സമയത്തു ധ്യാനത്തിന്റെ ഘടകമായിരിയ്ക്കാതെ ധ്യാനിയ്ക്കുന്നവന്റെ ചേതന ആയിത്തീരുന്നു. മനസ്സിന്റെ രൂപമാറ്റം, ഒരർത്ഥത്തിൽ ജീവിതസത്തയുടെ ഒട്ടാകെ രൂപമാ റ്റമാണ്; ഉപനിഷത്തുകൾ പരബ്രഹ്മത്തിന്റെ പരമാനന്ദരസമായ അന്തഃപ്രേരണയോടൊപ്പം അപ്രധാന ദേവതകളുടെ അന്തഃപ്രേരണയെപ്പറ്റിയും നമുക്കു പറഞ്ഞുതരുന്നുണ്ട്. അന്തർദ്ദർശനത്തിന്റെ വിഷയങ്ങൾക്കു വ്യക്തിത്വത്തിന്റെ സങ്കുചിതഭാവങ്ങളും പരിമിതിയും ഉണ്ടായിരിക്കുന്നിടത്തോളം പരമലക്ഷ്യം പ്രാപിക്കാൻ കഴിയില്ല. നമുക്കു ബ്രഹ്മമായിത്തീരണമെങ്കിൽ ബ്രഹ്മവിഷയകമായ അന്തർദ്ദർശനം തന്നെ വേണം.

ജപം, ധ്യാനം, സദാചാരം, സത്യവും ഭാവനിർഭരവുമായ ഈശ്വരോപാസന എന്നിവയിൽ നിഷ്കർഷിക്കുന്ന ഉപനിഷത്തുകളിലെ ഉൽകൃഷ്ടമായ മതധർമ്മം മറ്റു മതങ്ങളിലുള്ള പോലെ പാരമ്പര്യങ്ങളായ പിടിവാദങ്ങളുടേയും മാന്ത്രികമായാജാലങ്ങളുടേയും ഭാരത്താൽ കുനിഞ്ഞിട്ടില്ലെന്ന കാര്യം നാം ഓർമ്മിയ്ക്കേണ്ടതുണ്ട്. പരമാർത്ഥസത്ത ഒന്നേ ഉള്ളു; അത് വിശ്വം മുഴുക്കെ സ്വയം അഭിവ്യക്തമാക്കുന്നു എന്ന ഉപനിഷദ്ധർമ്മത്തിന്റെ മുഖ്യതത്വത്തെ ഒരു പഴഞ്ചൻശാഠ്യവാദമെന്നു പറഞ്ഞുകൂടാ. മാനവ ബുദ്ധിക്കെത്താൻ കഴിയുന്ന ഒരു പരമസത്യമാണത്. ശാസ്ത്രത്തിന്റേയും ദർശനത്തിന്റേയും പുരോഗതി അതിനോടിടയുകയല്ല. അതിനെ സമർത്ഥിയ്ക്കുന്നേയുള്ളു. പരമാത്മാവിൽ പ്രേമവും ആദരഭാവവുമാണ് ഉപനിഷത്തുകളിലെ മതം. ഇത്തരത്തിലുള്ള ധ്യാനമാണ് ആധ്യാത്മികഭക്തി വിഷയവിഷയികൾ തമ്മിലുള്ള ഭേദഭാവം ധാർമ്മികാവേശം നിറഞ്ഞ ഹൃദയത്തിൽ വെച്ചുരുകി ലുപ്തമായി പോകുന്നുവെന്നും അതംഗീകരിയ്ക്കുന്ന സംസാരത്തിന്റെ ഐക്യവും പൂർണ്ണതയുമാണ് ഉപനിഷത്തുകളിലെ മതത്തിന്റെ സർവ്വോൽകൃഷ്ടതത്വം. മതപരമായ അഭ്യാസത്തിലും നിഷ്ഠയിലും നാം ക്രമത്തിൽ മേലോട്ടുയരുന്നേടത്തോളം ഉപാസ്യവും ഉപാസകനും തമ്മിൽ താദാത്മ്യം അനുഭവഗോചര

N P

I K

മാകുന്നു; അങ്ങിനെ രണ്ടും ഒന്നുതന്നെ ആയിത്തീരുന്നു. പിന്നീട് പരമ്പരാഗതമായ സങ്കേതാർത്ഥത്തിൽ ഉപാസനത ന്നെയില്ല. അപ്പോൾ പരബ്രഹ്മം സമസ്ത വിശ്വത്തിലും വ്യാപി യ്ക്കുന്നതും മനുഷ്യാത്മാവിനെ തന്നിൽ മുഴുകിയ്ക്കുന്നതു മായ ഒരസീമചൈതന്യമെന്ന നിലയിൽ അനുഭവവേദ്യമായി ത്തീരുന്നു. നമ്മുടെ അതിർവരമ്പുകളെല്ലാം തകരുന്നു; മനു ഷ്യന്റെ അപൂർണ്ണതയ്ക്ക് കാരണമായ ദോഷങ്ങൾ താനേ നീങ്ങുന്നു. മതത്തിന്റെ ലക്ഷ്യം മതത്തിന്റെ സർവ്വാതിശാ യിത്വം തന്നെ! ആദർശമതം തന്നോടൊന്നിച്ച് ആരംഭിച്ച ദ്വൈത ഭാവത്തെ കീഴ്പ്പെടുത്തുന്നു. മതസംബന്ധിയായ ഉപാസന ഭയത്തോടു കൂടി ആരംഭിയ്ക്കുന്നു. ഭക്തി, പ്രേമം, നിത്യബ്ര ഹ്മത്തോടുള്ള സായൂജ്യം ഇവയുടെ മാർഗ്ഗത്തിലൂടെ മുന്നോട്ടു കടന്ന് ഈശ്വരനും ആത്മാവും അന്യോന്യം ചേരുന്ന സമാ ധ്യവസ്ഥയിലെത്തി വിരമിയ്ക്കുന്നു. പൂർണ്ണാവസ്ഥ പ്രാപി ക്കുന്നതുവരെ മതപരമായ സാധനകൾ ആവശ്യമായി അംഗീ കരിയ്ക്കപ്പെട്ടിരിയ്ക്കുന്നു.

ഉപനിഷത്തുകൾ ഒന്നും അംഗീകരിക്കുന്നില്ലെന്ന് സാധാ രണയായി പറഞ്ഞുവരാറുണ്ട്. “പ്രേമത്തിൽ വസിക്കുന്നവൻ ഈശ്വരനിൽ വസിക്കന്നു-ഈശ്വരൻ അവനിലും.” എല്ലാ യഥാർത്ഥ മതവും ഈശ്വരനെ അന്തര്യാമിയായി കരുതുന്നു; അവിടുന്നു പരമനിഗുഢനുമാണ്.

**മോക്ഷം**

ഉപനിഷത്തുകളുടെ അഭിപ്രായത്തിൽ ജ്ഞാനത്തിന്റെ ഉച്ചാവസ്ഥയിൽ ജീവാത്മാവിന്റെ ഒരു വിശ്ലേഷണം നടക്കുന്നു; സ്വാർത്ഥമയമായ ഏകാകിത്വം ഒഴിവാക്കലാണത്. എന്നാല തൊരിയ്ക്കലും ശൂന്യതയോ മൃത്യുവോ അല്ല. “ഒഴുകുന്ന നദികൾ നാമരൂപങ്ങളൊഴിച്ച് സമുദ്രത്തിൽ ചെന്ന് അപ്രത്യ ക്ഷമാകുന്ന പോലെ ജ്ഞാനികൾ നമരൂപങ്ങളിൽ നിന്നു വിമു ക്തരായി പരാൽപരനായ ദിവ്യപുരുഷനെ പ്രാപിക്കുന്നു.” ഉപ നിഷത്തുകൾ സങ്കുചിതനായ ജീവാത്മാവിന് പരമസത്തയു ണ്ടെന്ന് ഒരിക്കലും അംഗീകരിക്കുന്നില്ല. തങ്ങൾക്ക് അമരത്വം ലഭിയ്ക്കാനായി പ്രാർത്ഥിക്കുന്നവർ ജീവാത്മാവിന്റെ പരമ സത്തയെ സ്വീകരിക്കുന്നു.സാന്തജീവിതത്തിലെ യഥാർതത്വം, ജീവാത്മാവിന്റെ പ്രകൃതിയിൽ സർവ്വശ്രേഷ്ഠമായത്, അനന്ത മാണ്. അത് ഭൗതികസത്തയുടെ അതിരുകളെ ലംഘിച്ച് അപ്പു റവും ഉറച്ചുനിൽക്കുന്നു. മഹത്വത്തിന്റെ ഒരംശവും കുറയു ന്നില്ല. ഇഹലോകത്തെ മണ്ണിൽ നാമമന്വേഷിച്ചു നടക്കുന്നതും അപൂർണ്ണരൂപത്തിൽ കണ്ടെത്തുന്നതുമായ ധാർമ്മികമൂല്യ ങ്ങളെ സർവ്വോച്ചാവസ്ഥയിലെത്തുമ്പോൾ പൂർണ്ണരൂപത്തിൽ പരമാർത്ഥസ്വഭാവത്തിൽ കാണാൻ കഴിയുന്നു. മനുഷ്യരെന്ന നിലയിൽ അപൂർണ്ണരൂപത്തിലേ നമുക്ക് ആദർശങ്ങളെ പ്രാപി ക്കാൻ കഴിയുന്നുള്ളു; അതും അന്തർദ്ദർശനമുള്ള സമയത്ത് ഒരു മിന്നൽപോലെ മാത്രം. ഉച്ചാവസ്ഥയിലാകട്ടെ അവയെ കുറ്റമറ്റ് പൂർണ്ണമായി ശേഷിപ്പൊന്നുമില്ലാത്തവിധം മുഴുവനാ യി, വികൽപനവിഹീനം പരിപൂർണ്ണമായി പ്രാപിക്കാൻ കഴി യുന്നു. നമുക്കീ ലോകത്തിൽ കിട്ടുന്ന ആനന്ദം ദിവ്യാനന്ദ ത്തിന്റെ നിഴലാട്ടം മാത്രമാണെന്ന്, അതിന്റെ തുച്ഛമായ പ്രതി രൂപമാണെന്ന് തൈത്തരീയോപനിഷത്ത് ചൂണ്ടിക്കാണിക്കുന്നു. ജീവിതസമുദ്രത്തിലെ എല്ലാ കഷ്ടപ്പാടുകളും ഞെരുക്കങ്ങളും സഹിച്ചതിനുശേഷം നാം കരക്കണയുന്നത് പട്ടിണി കിടന്നു ചാകേണ്ടിവരുന്ന ഒരു മരുപ്പരപ്പിലല്ലെന്നു തീർച്ചയാണ്. മുക്താവസ്ഥയെ ആത്മാവിന്റെ സമ്പൂർണ്ണപ്രകാശനമായി ഗണിയ്ക്കണം. പരബ്രഹ്മത്തെ കേവലം ഒരമൂർത്തസത്തയാ യിക്കരുതുന്ന പക്ഷം ഈശ്വരനിലേയ്ക്കുയരുക എന്നതിന് ശൂന്യമായ ഒരഗാധതയിലേയ്ക്കു വീഴുക എന്നർത്ഥമാകും. അപ്പോൾ മനുഷ്യൻ എത്തിച്ചേരുക സർവ്വനാശത്തിലായിരി യ്ക്കും. ഈ പരിണാമത്തെ സംബന്ധിച്ച് ഉപനിഷത്തുകൾക്ക് തർക്കമുണ്ട്. ഉച്ചാവസ്ഥ പ്രസാദവും ഹർഷോന്മാദവും നിറഞ്ഞ ഒരു സ്ഥിതിയാണ്; സൃഷ്ടിയായ ജീവൻ സൃഷ്ടി യെന്ന നിലവിട്ട് സ്രഷ്ടാവിനോടു ചേരുന്ന, കൃത്യമായി പറ ഞ്ഞാൽ താൻ സ്രഷ്ടാവിനോട് ഐക്യം പ്രാപിച്ചു കഴിഞ്ഞു വെന്ന് അനുഭവം വരുന്ന ഒരാനന്ദാവസ്ഥയാണിത്. ഈ പൂർണ്ണതയെ ഉചിതമായി വിവരിക്കാൻ നമ്മെക്കൊണ്ടാവില്ല. നാം അതിന് പ്രതീകങ്ങളുപയോഗിയ്ക്കുന്നു. ശാശ്വത ജീവി തത്തിന്റെ സ്വരൂപം ഒരാനന്ദാവസ്ഥയാണ്; പൂർണ്ണസ്വതന്ത്ര മായ ഒരു സ്ഥിതിയാണ്; ജീവാത്മാവിന്റെ സുഖമയമായ വിസ്താരമാണ്; അവിടെ സ്വർഗ്ഗവും ഭൂമിയും ഒന്നിച്ചു ചേർന്നൊഴുകുന്നതായി തോന്നും.

ജീവാത്മാവ് പരമാത്മാവിനോട് ഏകാകാരമായി ചേരുന്നു എന്നു പറയുന്ന ഭാഗങ്ങൾ ഉപനിഷത്തുകളിൽ പലയിടത്തു മുണ്ട്, “പ്രണവം വില്ലും, ആത്മാവ് അമ്പും, ബ്രഹ്മം അതിന്റെ ലക്ഷ്യവുമാണ്. അപ്രമത്തനായവൻ അഥവാ സ്ഥിതപ്രജ്ഞൻ അമ്പെയ്യണം. അമ്പ് എയ്യുന്നവൻ അമ്പുപോലെ ആയിത്തീ രുന്നു. ലക്ഷ്യമായ ബ്രഹ്മത്തോട് ഐക്യം പ്രാപിക്കുന്നു.” ആത്മാവ് ബ്രഹ്മം തന്നെ ആയിത്തീരുന്നു. ഇവിടെ ആത്മാ വിനും ബ്രഹ്മത്തിനും തമ്മിൽ പൂർണ്ണമായ താദാത്മ്യം ഉറപ്പി ച്ചുപറഞ്ഞിരിയ്ക്കുന്നു. വീണ്ടും “അവിനാശിയായ ബ്രഹ്മ ത്തിൽ ഇവയെല്ലാം ഒന്നായിച്ചേരുന്നു.” “അവൻ അക്ഷരനായ പരമാത്മാവിൽ സമ്യക് പ്രകാരത്തിൽ സ്ഥിചിചെയ്യുന്നു.” “അവൻ സർവ്വജ്ഞനും സർവ്വാത്മാവുമാകുന്നു.” “അവൻ എല്ലാറ്റിലും പ്രവേശിക്കുന്നു” മുക്തനായ ആത്മാവ് എല്ലാ വസ്തുക്കളിലും പ്രവേശിയ്ക്കുന്നു; എല്ലാ വസ്തുക്കളും ഭാവ രൂപത്തിൽ താദാത്മ്യം പ്രാപിക്കുന്നു. “ഈ ആത്മാവിനെ പ്രാപിച്ച് ഋഷിമാർ തങ്ങൾ നേടിയ ജ്ഞാനത്താൽ സംതൃ പ്തരാകുന്നു. തങ്ങളുടെ കർത്തവ്യം നിർവ്വഹിച്ചവരായി എല്ലാ കാമങ്ങളിൽനിന്നും മുക്തരായി, പൂർണ്ണശമത്തോടെ സർവ്വഗനായ ആത്മാവിനെ സർവ്വഭാഗങ്ങളിലൂടെയും പ്രാപിച്ച് ഏകാഗ്രചിത്തരായി (യുക്താത്മാക്കളായി) സർവ്വരൂപമായ ബ്രഹ്മത്തിൽ പ്രവേശിയ്ക്കുന്നു” സമസ്തവിശ്വത്തേയും സർവ്വ ഗ്രാഹിയായ ഏകസത്തയിൽ ഉറച്ചുനിൽക്കുന്നതായി അനുഭ വിക്കുന്നവർക്ക് ദുഃഖക്ലേശാദികളുണ്ടാകുന്നില്ല. “വേദാന്ത വിജ്ഞാനത്താൽ സംശയലേശമെന്യേ ജ്ഞേയാർത്ഥം ഉറ ച്ചു ധരിച്ചവരായി സന്യാസയോഗത്താൽ ശുദ്ധസത്വന്മാരായ വർ ബ്രഹ്മലോകങ്ങളെ പ്രാപിക്കുന്നു. ശരീരത്യാഗത്തിന്റെ സമ യത്താകട്ടെ പരമമായ അമരഭാവം പ്രാപിച്ച് സർവ്വഥാ മുക്ത രായിത്തീരുന്നു. മുക്താത്മാവിന്നു താൻ പ്രപഞ്ചത്തിന്റെ സ്രഷ്ടാവാണെന്നു പറയത്തക്ക വിധം പരമാത്മാവിനോട് പ്രഗാഢമായ ഐക്യബോധമുണ്ടാകുന്നു. “ഞാൻ അന്നമാണ്. ഞാൻ അന്നാദനാണ് (ഭക്ഷിക്കുന്നവൻ). ഞാൻ കർത്താവാണ്; ഞാൻ കർമ്മമാണ്. ഞാൻ രണ്ടും കൂടിയതാണ്. (അന്നത്തി ന്റേയും അന്നാദന്റേയും സംഘാതകർത്താവാണ്) ഞാൻ മുമ്പ് (സത്യാസത്യരൂപകമായ ജഗത്തിനുമുമ്പ്) ജനിചച്ചവനാണ്. ഞാൻ ഈ പ്രപഞ്ചത്തിന്റെ സംഹാരകർത്താവുമാണ്. സൂര്യനു തുല്യം നിത്യപ്രകാശമുള്ളതാണ് എന്റെ ജ്യോതി സ്സ്. ഞാൻ ഈ സംസാരത്തിന്റേയും അമരന്മാരായ ദേവന്മാ രുടേയും കേന്ദ്രമാണ്.” ഈ സൂക്തങ്ങളിൽനിന്ന് മനസ്സിലാ

N P

I K

കുന്നത് ആ അവസ്ഥയിൽ വേറിട്ട വ്യക്തിബോധത്തിന്റെ പ്രസക്തിയേ ഇല്ലെന്നാണ്. അതുകൊണ്ട് ആ ഉച്ചാവസ്ഥയിൽ കർമ്മത്തിന്റെ പ്രശ്നവും ഉൽഭവിക്കുന്നില്ല. ഇത് ശരീരം വിലയം പ്രാപിച്ച് , മനസ്സ് കെട്ടണഞ്ഞ്, സർവ്വവും അതിരില്ലാത്ത ഇരുട്ടിലാഴ്ന്നു പോയേടത്ത്, ചേതനാശൂന്യമായ ഒരതിജീവിക്കലാണെന്നു തോന്നും. നമുക്കു വേണമെങ്കിലതിനെ സ്വപ്നങ്ങളില്ലാത്ത ഉറക്കമെന്നോ, ബോധശൂന്യമായ ശാന്തിയെന്നോ പറയാം. യാജ്ഞവൽക്യൻ മൈത്രേയിക്ക് ഇത് വിവരിച്ചു കൊടുക്കുകയാണ്: "ഒരുപ്പുകട്ട വെള്ളത്തിലിട്ടാൽ അത് അലിഞ്ഞുചേരുന്നു. അതുപിന്നെ ഒരുക്കൂട്ടിയെടുക്കാൻ കഴിയില്ല. എന്നാൽ ആ വെള്ളത്തിൽനിന്ന് ഏതു ഭാഗമെടുത്തു നോക്കിയാലും ഉപ്പുപുളിയുണ്ടായിരിയ്ക്കും. യഥാർത്ഥത്തിൽ മഹത്തായ ഈ ആത്മാവിന്റെ സ്ഥിതിയും ഇതുതന്നെയാണ്. അത് അനന്തമാണ്; അപരിമിതമാണ്; ജ്ഞാനത്തിന്റെ പൂർണ്ണതയാണ്. ഈ ജീവസത്വങ്ങളിലൂടെ ഇതു പ്രത്യക്ഷമായി. അവയോടൊപ്പം അന്തർദ്ധാനവും ചെയ്യുന്നു. മൃത്യുവിനു ശേഷം ചേതനാവസ്ഥയില്ല." മൈത്രേയി പറയുന്നു: "മൃത്യുവിനു ശേഷം ചേതനയില്ലെന്നു പറയുന്ന അങ്ങയുടെ വാക്കുകൾ എനിയ്ക്കു പരിഭ്രമമുളവാക്കുന്നു." യാജ്ഞവൽക്യൻ ഉത്തരം നൽകുന്നു. "പരിഭ്രമിയ്ക്കേണ്ടതായ കാര്യമൊന്നും ഞാൻ ഭവതിയോടു പറഞ്ഞില്ലല്ലോ. ഇതു തികച്ചും മനസ്സിലാക്കാവുന്ന സംഗതിയാണ്. ജീവിതത്തിൽ ദ്വൈതഭാവമുണ്ടാവുമ്പോൾ ഒരാൾക്ക് മറ്റൊരാളോട് സംസാരിക്കാൻ കഴിയും, ഒരാൾക്ക് മറ്റൊരാളോട് സംസാരിക്കാൻ കഴിയും. മറ്റേയാൾ പറയുന്നതു കേൾക്കാൻ കഴിയും. ഒരാൾക്ക് മറ്റേയാളെപ്പറ്റി വിചാരിയ്ക്കാൻ കഴിയും. ഒരാൾക്ക് ഇതരനെപ്പറ്റി അനുമാനിയ്ക്കാനും കഴിയും. എന്നാൽ ഓരോ പദാർത്ഥവും അയാളുടെ ആത്മാവായിക്കഴിഞ്ഞാൽപിന്നെ എന്തുകൊണ്ട് ആരെക്കാണാൻ കഴിയും? എന്തുകൊണ്ട് ആരുടെ ഗന്ധം ഘ്രാണിക്കും? എന്തുകൊണ്ടവരോടു സംസാരിക്കും? എന്തുവഴിയായി ആർ പറയുന്നതു കേൾക്കും? എന്തുകൊണ്ട് വിചാരം ചെയ്യും? അറിയും? ഈ സംസ്തവിശ്വത്തേയും അറിയുന്ന എന്തുപകരണം കൊണ്ടാണവനെ അറിയുക? സർവ്വവുമറിയുന്ന അവനെ എന്തിലൂടെയാണറിയുക?" ഇതിൽ നിന്ന് ഒരു കാര്യം സ്പഷ്ടമാണ്. നമ്മുടെ ബുദ്ധിക്ക് ഗ്രഹിക്കാൻ കഴിയാത്തവിധം ഒരു പ്രത്യേകരീതിയിൽ കർമ്മവും പ്രത്യക്ഷജ്ഞാനവും ചിന്തയും ബോധവും വിട്ടുകൊണ്ടാണ് ജീവാത്മാവ് മുക്തി പ്രാപിക്കുന്നത്. ഇവയെല്ലാം കേവലം ദ്വൈതാത്മകമായ ദർശനത്തിന്റെ ലക്ഷണങ്ങളാണല്ലോ, ഈ കർമ്മങ്ങൾ വിഷയികളുടെ വിരോധഭാവത്തെ ആശ്രയിച്ചാണ് നിലക്കൊള്ളുന്നത്. അവയ്ക്ക് സാപേക്ഷകലോകത്തിലേ സംഭാവ്യതയുള്ളു. പരമലോകത്തിലെത്തിയാൽ എല്ലാ വിധം നാനാത്വവും ദ്വൈതഭാവവും അസ്തമിയ്ക്കുമെന്നു പറയുന്നു. അതോടൊപ്പം അവ മൂലമുണ്ടാകുന്ന പ്രത്യക്ഷജ്ഞാനവും കർമ്മങ്ങളും ഇല്ലാതാകുന്നു. ആ അവസ്ഥയിൽ നിത്യനും മാറ്റമില്ലാത്തവനുമായ ആത്മാവു മാത്രമാണുണ്ടാവുക. അതിന്റെ പൂർണ്ണതയിൽ എല്ലാ ഗതികളും നിലയ്ക്കുന്നു; എല്ലാ നിറങ്ങളും മങ്ങുന്നു. എല്ലാ ശബ്ദങ്ങളും ശാന്തമാകുന്നു. മുക്തിയുടെ നിഷേധാത്മകവശങ്ങളാണിവ; സീമിതബുദ്ധിയ്ക്ക് ഗ്രഹിക്കാൻ കഴിയുന്നവയും ഇവയൊക്കെത്തന്നെയാണ്. വിധായകമായ ഒരു വശവും കൂടി ഇതിനുണ്ട്. നമ്മുടെ ശക്തി പരിമിതമാണ്. അതു കൊണ്ട് പരമാത്മാവിന്റെ പൂർണ്ണതയെ വിവരിയ്ക്കാനാവില്ല. എന്നാലിതു കൊണ്ടുമാത്രം അത് നിഷേധാത്മകമായ ശൂന്യതയായിക്കൊള്ളണമെന്നില്ല. നിഷേധദൃഷ്ട്യാ നോക്കുമ്പോൾ ജീവാത്മാവ് എല്ലാത്തരം ഭേദഭാവങ്ങളേയും വിശേഷതകളേയും ഒഴിച്ചു അതുമിതുമില്ലാത്ത അനിർണ്ണീതമായ ഒരു മധ്യസ്ഥവസ്തുവായി നിലകൊള്ളുന്നു. ഇത്തരം കാര്യങ്ങളിൽ ഉറക്കം നടിച്ചു കഴിയുന്ന അശ്രദ്ധന്മാർ യഥാർത്ഥത്തിൽ വളരെ ക്രിയാശീലരാകാം. താത്വിക പക്ഷത്തിന് ബലം കൊടുത്താൽ മുക്താത്മാവ് പൂർണ്ണതപ്രാപിച്ച ജീവാത്മാവാണെന്നു നമുക്ക് മനസ്സിലാക്കാൻ കഴിയും. തികച്ചും പരമാത്മാവിനോട് തുല്യമാണതിന്റെ നില. മുക്താത്മാവ് തന്റെ എല്ലാ ആഗ്രഹങ്ങളേയും നിറവേറ്റിക്കൊണ്ട് ലോകാന്തരങ്ങളിൽ സഞ്ചരിക്കുന്നതായി പ്രഖ്യാപിക്കുന്ന സൂക്തികൾ മുക്തി പ്രാപിച്ച ജീവാത്മാക്കൾക്ക് ക്രിയാശീലമായ ജീവിതമുണ്ടെന്ന് സൂചിപ്പിക്കുന്നു. "ഈ ലോകങ്ങളിൽ സഞ്ചരിച്ചുകൊണ്ട്, ഇച്ഛാനുസാരം ഭക്ഷണം കഴിച്ചുകൊണ്ട്. ഇഷ്ടത്തിനനുസരച്ച് നാനാ ആകാരങ്ങൾ സ്വീകരിച്ച് സമാഗാനം ചെയ്തു കൊണ്ടു വിരാജിക്കുന്നു." എന്നാലും താൻ പരമാത്മാവിനോട് ഐക്യം പ്രാപിച്ചിരിക്കുന്നു എന്ന ധാരണയുമുണ്ട്. ഛാന്ദോഗ്യോപനിഷത്തിനനുസരിച്ചു അമരത്വമെന്നാൽ തന്നെത്താൻ ദേവപ്രദേശത്തേയ്ക്ക് ഉയർത്തി എത്തിക്കലാണ്. ഈശ്വരനോട് സാഹചര്യമെന്നാണ് മുണ്ഡകോപനിഷത്തു പറയുന്നത്. ഈശ്വരനോട് പരമസാദൃശ്യമെന്നും പറഞ്ഞിരിക്കുന്നു. വ്യക്തിപരമായ ഇത്തരം കർമ്മങ്ങൾ സാധ്യമാക്കാൻ വേണ്ടിയാണ് ജീവാത്മാവ് ഈശ്വരതുല്യനാകുന്നു എന്നു പറയപ്പെട്ടിട്ടുള്ളത്. പരമോന്നതമായ ദശയുടെ സ്വഭാവത്തെക്കുറിച്ച് എത്രതന്നെ വ്യത്യസ്താഭിപ്രായങ്ങളുണ്ടെങ്കിലും ഒരു കാര്യം തീർച്ചയാണ്. അതൊരു സക്രിയാവസ്ഥയാണ്; പൂർണ്ണ സ്വതന്ത്രതയാണ്; പിരപൂർണ്ണാവസ്ഥയുമാണ്; കൃത്യമായിപ്പറഞ്ഞാൽ നമുക്കാദശയെ വർണ്ണിച്ചൊപ്പിയ്ക്കാനാവില്ല. ഇനി എന്തെങ്കിലുമൊരു വിവരണം കൂടിയേ കഴിയൂ എന്നുണ്ടെങ്കിൽ അതിനെ ദിവ്യജീവിതത്തിന്റെ ഒരവസ്ഥാഭേദമെന്നു പറയുന്നതാവും നല്ലത്. സൂര്യരശ്മികൾ സൂര്യനിൽ ലയിയ്ക്കുന്ന പോലെയും, അലകൾ സമുദ്രത്തിലൊതുങ്ങുന്നപോലെയും സ്വരങ്ങൾ ഗാനലഹരിയിൽ ഇണങ്ങുന്നപോലെയുമല്ലാതെ അതിലുമധികമായി ആത്മസത്ത വിനാശമടയുന്നില്ല. ജീവാത്മാവിന്റെ സംഗീതം സംസാരയാത്രയിൽ വിലുപ്തനാകുന്നില്ല,. അതെന്നെന്നും ഒന്നുതന്നെയാണ്, എന്നാൽ ഒന്നല്ലതാനും. മുക്താത്മാവ് എല്ലാറ്റിനോടും ഏകാകാരമായി ച്ചേരുന്നു; ഈശ്വരനോട് ഐക്യം പ്രാപിച്ച് ജീവിക്കുന്നു. വിധായകമായ വിവരണം വൈയക്തികമായ ഭേദബോധത്തെ നിർദ്ദേശിക്കുന്നതായി തോന്നും. ഈ വൈയ ക്തികമായ ഭേദഭാവം ഏതൊരു വിധത്തിലുള്ള ആത്മഭാവനയേയും അടിസ്ഥാനമാക്കിയുള്ളതല്ലെങ്കിലും അത് ഇഹലോകത്തിൽ കർമ്മാനുഷ്ഠാനം ചെയ്യുന്നതിൽ ജീവാത്മാവിനെ സഹായിക്കുന്നു. ജീവാത്മാവിന്റെ അത്തരത്തിലുള്ള ജീവന്മുകത പരമസത്തയോട് ഐക്യം പ്രാപിച്ചുണ്ടാകുന്ന ആനന്ദമനുഭവിക്കാൻ അത്യാവശ്യമാണ്. ആത്മാഭിവ്യക്തിയുടെ ഉദ്ദേശ്യം നിറവേറ്റാൻ വേണ്ട ഒരു വ്യക്തിത്വം കേന്ദ്രത്തെ കൈവശപ്പെടുത്തി വെച്ചിട്ടുണ്ടെങ്കിലും ആത്മാവിന് തന്റെ ഗൗരവവും അമരാവസ്ഥയുടെ മഹത്വവും നല്ലവണ്ണമറിയാമെന്നു പറയുന്നു. ബ്രാഹ്മണ്ഡനാടകത്തിൽ ഈശ്വരൻ പ്രവർത്തിച്ചുകൊണ്ടിരിയ്ക്കുന്നുവെന്നും, ദിവ്യചേതന അതിൽ തന്റെ ഭാഗം അഭിനയിക്കുന്നുണ്ടെന്നും ജീവാത്മാവ് അറിയുന്നുണ്ട്. മുക്താത്മാവും ആ നാടകത്തിൽ അഭിനയിക്കുന്നുണ്ട്; സത്യത്തെ പൂർണ്ണമായും കൈവശം വെച്ചുകൊണ്ടുതന്നെ! അയാളുടെ ഉദ്ദേശ്യങ്ങൾക്കു വഴങ്ങാത്തതായി ഒന്നും തന്നെയില്ല. "അവൻ

N P

I K

കാറ്റിനെ തന്റെ സന്ദേശവാഹകന്മാരാക്കുന്നു. ജ്വലിക്കുന്ന അഗ്നികളെ മന്ത്രിമാരാക്കുന്നു." വ്യത്യസ്തവിവരണങ്ങളെ തത്വജ്ഞാനങ്ങളിലൂടെ ഇണക്കിച്ചേർക്കാൻ വീണ്ടും കുറെക്കാലം കൂടി കാത്തിരിയ്ക്കേണ്ടിവന്നു. ഈ ജീവിതത്തിൽവെച്ചുതന്നെ അഹങ്കാരത്തെ നീക്കിക്കളയുക സംഭാവ്യമാണ്. അങ്ങിനെ ഈ ജീവിതത്തിൽ പൂർണ്ണത നേടുന്നവനെ ജീവന്മുക്തനെന്നു പറയുന്നു. അമൃതത്വത്തിലുള്ള ആനന്ദം ജീവന്മുക്തന്റെ സ്വച്ഛന്ദഗതിയിൽത്തന്നെ പ്രകടമാകുന്നു.

എല്ലാ ഭാരതീയതത്വചിന്തകന്മാരും മോക്ഷം ജനനമരണങ്ങളിൽ നിന്നു മുക്തിയാണെന്ന കാര്യത്തിൽ യോജിയ്ക്കുന്നുണ്ട്. ഈശ്വരനോട് സായുജ്യമെന്നത് നിത്യനാകുക എന്നതിന്റെ മറ്റൊരു പേരാണ്. 'നിത്യത'യെ കാണപ്പെടുന്ന ഈ ഭൗതികപ്രപഞ്ചത്തിന്റെ സങ്കേതത്തിലേക്ക് തർജ്ജമ ചെയ്താലത് ജന്മമൃത്യുരഹിതമായ അവസ്ഥതന്നെയാണ്.

**പാപവും ദുഃഖാനുഭവും**

അദ്വൈതപദ്ധതികളിലുടനീളം വഴിതെറ്റിയ്ക്കുന്ന ഒരു തടസ്സമാണ് പാപത്തിന്റെ പ്രശ്നം. വേദമന്ത്രങ്ങളിൽ വൈദികവിധിയ്ക്കനുകൂലമായി പ്രവർത്തിക്കുന്നതു പുണ്യമായും വിവപരീ തമായി പ്രവർത്തിക്കുന്നതു പാപമായും പറഞ്ഞിരിയ്ക്കുന്നു. ഉപനിഷത്തുകളുടെ അഭിപ്രായത്തിൽ നിത്യജീവിതത്തെപ്പറ്റിയുള്ള ജ്ഞാനം പുണ്യവും അജ്ഞാനംപാപവുമാണ്. ഈ മിഥ്യാദർശനത്തെ പ്രകടിപ്പിക്കുന്ന ആചരണവും അതിനെത്തുടർന്നു ആത്മാവിന്റെ ഒറ്റപ്പെടലും പാപാചാരമാണ്. ഉപനിഷത്തുകളുടെ അഭിപ്രായത്തിൽ പ്രപഞ്ചത്തിലെ നിഖിലപദാർത്ഥങ്ങളേയും ഈശ്വരപ്രാപ്തിക്കുള്ള ഉപകരമങ്ങളായി കാണേണ്ടതുണ്ട്. നാമവയെ നിയതരൂപങ്ങളുംവേർപെട്ടവയുമായി കരുതുകയും നാം സ്വയം വേറിട്ട ഘടകങ്ങളാണെന്നു ധരിക്കുകയുമാണെങ്കിൽ ധാർമ്മികമായി പാപം ചെയ്യുന്നു. അഹങ്കാരം മൂലം പൂർണ്ണബ്രഹ്മത്തിന്റെ പരമാധികാരത്തെ നിഷേധിക്കലും സ്വയം സർവ്വാംഗപൂർണ്ണവും സ്വയംപര്യാപ്തവുമാണെന്നു പ്രഖ്യാപിക്കലുമാണിവിടെയുള്ള തെറ്റ്. പൂർണ്ണബ്രഹ്മത്തിന്റെ പരമോന്നതാവസ്ഥയെ ആചരണത്തിന്റെ അഹങ്കാരം കൊണ്ട് നിരാകരിക്കുന്നു എന്നതാണ് ഇവിടെ പാപമായിത്തീരുന്നത്. സ്വാർത്ഥമയമായ അഹങ്കാരത്തെ ജനിപ്പിയ്ക്കുന്ന അകക്കഴമ്പില്ലാത്ത അന്തർദൃഷ്ടി തന്റെ സങ്കുചിതഭാവത്തെ കെട്ടിപ്പിടിച്ചു നിൽക്കുന്നു; എല്ലാവിധം ത്യാഗങ്ങളിൽ നിന്നും പിൻവലിയുന്നു. അതിന്റെ സന്താനമാണ് പാപം. ഉപനിഷത്തുകൾ പാപം മായയാണെന്നു പറയുന്നില്ല; ആ പാപം ശാശ്വതമാണെന്നും സൂചിപ്പിയ്ക്കുന്നില്ല. ഈ രണ്ടവസ്തകളിലും അതിന് കീഴൊതുങ്ങി വഴങ്ങുക മനഷ്യന്റെ കർത്തവ്യമായിരിക്കും. പുണ്യമായി പരിവർത്തനം ചെയ്യാൻ ബാധ്യതപ്പെട്ടതാണ് എന്ന അർത്ഥത്തിൽ പാപം അയഥാർത്ഥമാണ്. അതിന്റെ രൂപം മാറ്റാൻ പ്രയത്നം ആവശ്യമാണെന്നോർക്കുമ്പോൾ അത്രത്തോളം അതു യഥാർത്ഥവുമാണ്.

ആത്മ ചേതനയുടെ സ്ഥാനത്ത് പരമാർത്ഥചേതനയെ കുടിയിരുത്തുന്നത് പുണ്യമാണെന്നിരിക്കെ തന്റെ ആത്മാവ് ഈശ്വരനേക്കാൾ ഉന്നതനാണെന്നു വരുത്തുന്നത് പാപമാണ്. ഉപനിഷത്തുകളുടെ അഭിപ്രായത്തിൽ സദാചാരം വസ്തുക്കളുടെ യഥാർത്ഥ സ്വഭാവത്തെ പ്രകടിപ്പിക്കുന്നു. അവസാനത്തിൽ പുണ്യം മാത്രമേ വിജയിക്കുകയുള്ളു. "സത്യം ജയിക്കുന്നു; അസത്യം ജയിക്കുന്നില്ല." പാപം ഒരു നിഷേധാത്മകമായ വസ്തുവാണ്; തനിക്കുതാൻ എതിരാണ്; മൃത്യുതത്വമാണ്. പുണ്യമാകട്ടെ നിശ്ചയാത്മകവും യഥാർത്ഥവുമാണ്; ജീവിതതത്വവുമാണ്. പാപത്തിന് എല്ലാവരേയും സംതൃപ്തരാക്കാൻ കഴിയില്ല.

ആത്മീയജീവിതത്തിന്നു മനുഷ്യാവസ്ഥകളിൽ കഴിയേണ്ടിവരുന്നേടത്തോളം കാലം ദുഃഖത്തെ തുടച്ചുനീക്കിക്കളയാനാവില്ല. തന്റെ സമ്പൂർണ്ണസത്തയും ഈശ്വരാർപ്പണമായിത്തീരുന്നതുവരെ ദുഃഖാനുഭവങ്ങളുടെ ക്രമത്തിൽ നടക്കുന്ന ഉന്നതിപ്രക്രിയ അവസാനിപ്പിക്കാൻ കഴിയില്ല. ഉപനിഷത്തു പറയുന്നു: "മനുഷ്യൻ യഥാർത്ഥത്തിൽ യജ്ഞമാകുന്നു" നാം ഈശ്വരാഭിമുഖരായിത്തീരുന്നതുവരെ ജീവിതം നിരന്തരമായ മൃത്യുവാണ്. മനുഷ്യാത്മാവ് നിത്യസത്തയെ പ്രാപിയ്ക്കാനായി ക്ലേശിച്ചു തട്ടിപ്പിടയ്ക്കുന്ന ഒരു പീഡാസ്ഥാനമാണ് ജീവിതം. മറകളോരോന്നോരോന്നായി നീക്കേണ്ടതുണ്ട്. ഈശ്വരീയജീവിതം കൈവരുന്നതിനു മുമ്പായി ജീവിതത്തിലുള്ള ഭ്രാന്തി സമൂലം നശിക്കണം.

**കർമ്മം**

ഋഗ്വേദത്തിലെ 'ഋത'ത്തിൽ ക്രമസമാധാനങ്ങളും സൽഭരണവും പ്രകടമായിക്കാണാം. കർമ്മസിദ്ധാന്തത്തിന്നനുസരിച്ചു നോക്കിയാൽ ധാർമ്മികജഗത്തിൽ അനിശ്ചിതമോ അസ്ഥിരമോ ആയ യാതൊരു വസ്തുവും കാണുകയില്ല. നാം വിതയ്ക്കുന്നത് നാം കൊയ്യുന്നു. പുണ്യത്തിന്റെ പുണ്യത്തിന്റെ വിത്തുകൃഷിചെയ്താൽ പുണ്യ ഫലം കൊയ്യാം, പാവത്തിന്റെ വിത്തിൽ നിന്നു പാപവും. ഏറ്റവും ചെറിയ കർമ്മം പോലും മനുഷ്യസ്വഭാവത്തിൽ സ്വാധീനം ചെലുത്തുന്നു. കർമ്മങ്ങൾക്കായി തന്റെ ഉള്ളിലിരുന്ന് പ്രേരണ നൽകിക്കൊണ്ടിരിക്കുന്ന ചില വാസനകളെല്ലാം താൻതന്നെ വിചാരം ചെയ്ത് ബോധപൂർവ്വം തിരഞ്ഞെടുത്ത പൂർവ്വകർമ്മങ്ങളുടെ പരിണാമമാണെന്നു മനുഷ്യനറിവുണ്ട്. അറിഞ്ഞുകൊണ്ട് നാം ചെയ്യുന്ന കർമ്മങ്ങൾ കുറെ കഴിഞ്ഞാൽ അജ്ഞാത ശീലങ്ങളായിത്തീരുന്നു. സ്വാഭാവികമായും ഇന്നു നമുക്കുള്ള അജ്ഞാതവാസനകൾ മുൻപ് ബോധപൂർവ്വം ചെയ്തുവന്ന സ്വന്തം കർമ്മങ്ങളുടെതന്നെ പരിണാമമാണെന്ന് കരുതപ്പെടുന്നു. സമുദ്രത്തിലെ അലയടികളേയും നക്ഷത്രങ്ങളുടെ ഗതികളേയും നമുക്കു തടുക്കുവാൻ കഴിയാത്തപോലെത്തന്നെ ധാർമ്മികവികാസത്തിന്റെ പ്രക്രിയയേയും തടയാൻ നാം അസമർത്ഥരാണ്. കർമ്മനിയമങ്ങളെ അതിലംഘിയ്ക്കാൻ നടത്തുന്ന ശ്രമം ഒരാൾ തന്റെ നിഴലിനെ ഒഴിവാക്കിപ്പോകാൻ ശ്രമിയ്ക്കുന്നപോലെത്തന്നെ നിഷ്ഫലമാണ്. കാലത്തെക്കൊണ്ടു മാച്ചുകളയാനോ മരണത്തെക്കൊണ്ടു ചുരണ്ടിക്കളയാനോ, കഴിയാത്ത കർമ്മങ്ങളുടെ ഒരു പ്രമാണരേഖ മനുഷ്യജീവിതത്തിലുണ്ടെന്നത് ഒരു മനഃശാസ്ത്രസിദ്ധാന്തമാണ്. ദേവയജ്ഞങ്ങളനുഷ്ഠിച്ചാൽ പാപമോചനമുണ്ടാകുമെന്ന പഴയ വൈദികസിദ്ധാന്തത്തിന് പ്രത്യേക പ്രാധാന്യം കൊടുത്തുകാണുന്നുണ്ട്. പാപം ചെയ്യുന്നവൻ മൃത്യുവെ പ്രാപിയ്ക്കുമെന്ന് ഒരു ഘോരശിക്ഷാവിധിയും വിളംബരം ചെയ്യപ്പെട്ടിരിയ്ക്കുന്നു. ഒരു മനുഷ്യൻ പുണ്യവാനാകുക യജ്ഞങ്ങളിലൂടെയല്ല; സൽപ്രവൃത്തികളിലൂടെയാണ്: "ഒരു മനുഷ്യൻ സൽപ്രവൃത്തികൾകൊണ്ട് നല്ലവനും ചീത്ത വൃത്തികൾ കൊണ്ട് ചീത്തവനും ആയിത്തീരുന്നു." വീണ്ടും "മനുഷ്യൻ ഇച്ഛാശക്തിയുള്ള ജീവിയാണ്. ഈ ലോകത്തിൽ അവൻ വിചാരിക്കുന്നപോലെത്തന്നെ പരലോകത്തും ആയിത്തീരും." അതു കൊണ്ടാണ് നമ്മോട് നല്ലതിനെ ഇച്ഛിയ്ക്കാനും നല്ലതുതന്നെ ചെയ്യാനും വിധിച്ചിട്ടുള്ളത്. "അവൻ തന്റെ മനസ്സുകൊണ്ട് ഏതുലോക

N P

ങ്ങളെ പ്രാപിക്കാൻ കൊതിച്ചാലും ഏതു വസ്തു കിട്ടാനാഗ്രഹിച്ചാലും ആ ലോകങ്ങളും ആ വസ്തുക്കളും പരിശുദ്ധഹൃദയനായ അവനു ലഭ്യമായിത്തീരുന്നു. അതുകൊണ്ടു പ്രകടശക്തിയായ ഭൂതിയെ ആഗ്രഹിക്കുന്നവർ ആത്മാവിനെ ശരിയായറിയുന്ന (ആത്മപ്രജ്ഞയായ) ഉപസത്തെ ഉപാസിയ്ക്കണം." കർമ്മത്തിന്റെ പ്രതിഫലമായിട്ടാണ് അനാദിയും അനന്തവുമായിട്ടുള്ള സത്ത ജനനമരണങ്ങളുള്ള സംസാരമായിത്തീരുന്നത്. കർമ്മസിദ്ധാന്തം മനുഷ്യർ ദേവന്മാർ മൃഗങ്ങൾ, വൃക്ഷലതാദികൾ ഇവയെയെല്ലാം തന്റെ വലയത്തിൽ പിടിച്ചു കൂട്ടുന്നു.

യഥാർത്ഥത്തിൽ ഉപനിഷത്തുക്കളുടെ അഭിപ്രായത്തിൽ സമുദായസേവനം കൊണ്ടേ കർമ്മത്തിൽ നിന്നു മുക്തി ലഭിക്കുകയുള്ളു. സ്വാർത്ഥകർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കുന്നേടത്തോളം കാലം നാം കർമ്മബന്ധത്തിന്റെ നിയമത്തിനു അധീനരായിരിക്കും. നാം ആസക്തിരഹിതരായി കർമ്മാനുഷ്ഠാനം ചെയ്യുന്നപക്ഷം മുക്തി പ്രാപിക്കുന്നു. "നീയിങ്ങനെ ജീവിയ്ക്കെ കർമ്മം നിന്നെ കുടുക്കാൻ യാതൊരു കാരണവുമില്ല." നാം ജന്മമൃത്യുക്കളുടെ ചങ്ങലയിൽ ബദ്ധരാകാൻ കാരണം കർമ്മങ്ങൾ ചെയ്യുന്നു എന്നതല്ല സ്വാർത്ഥപൂർണ്ണമായ കർമ്മങ്ങളാണ്. വ്യക്തികൾ തങ്ങൾ ചെയ്യുന്നതിന്റെ ഉത്തരവാദിത്തം സ്വയം ഏറ്റെടുക്കാതെ ആ ഭാരം വിധിയുടെ തലയ്ക്കോ നക്ഷത്രങ്ങളുടേയോ മറ്റെന്തിന്റേയെങ്കിലുമോ മേലെചാരി ഒഴിഞ്ഞുമാറിക്കൊണ്ടിരുന്ന കാലഘട്ടത്തിൽ കർമ്മസിദ്ധാന്തം ഇങ്ങനെ നിഷ്കർഷിച്ചു. "ഒരു പക്ഷി സ്വയം കൂടുണ്ടാക്കി അതിൽ ബന്ധനസ്ഥനാകുന്ന പോലെ മനുഷ്യൻ സ്വയം ബദ്ധനാകുന്നു." നമ്മുടെ മുകളിൽ മങ്ങിക്കാണുന്ന വസ്തു ഇരുണ്ട ദുർവ്വിധിയല്ല. നാം തന്നെ മുമ്പു ചെയ്തുവെച്ച കർമ്മങ്ങളാണ്, നാം സംസാരചക്രത്തിന് ഇരയല്ല. ദുഃഖാനുഭവം പാപത്തിനു കിട്ടുന്ന വേതനമാണ്. ഇത്തരമൊരാശയം സദാചാരനിഷ്ഠാനത്തിനു ശക്തിയായ പ്രേരണയാണെന്ന കാര്യത്തിൽ സംശയമില്ല. മനുഷ്യന്റെ കർമ്മങ്ങൾക്ക് അതിരിടുന്ന ചില നിബന്ധനകളുണ്ടെന്നേ ഇതിന്നർത്ഥമുള്ളു. നാമല്ല നമ്മെ സൃഷ്ടിച്ചത്,. ദുസ്സാധമായ എന്തെങ്കിലും കാര്യം നേരിടുമ്പോഴാണ് നാമാഗ്രഹിക്കുന്ന വിധം മുഴുവൻ നമുക്കു ചെയ്യാനാവില്ല എന്നു നാം മനസ്സിലാക്കുന്നത്. ശരിയ്ക്കു മനസ്സിലാക്കിയ കർമ്മസിദ്ധാന്തം സദാചാര പ്രയത്നത്തെ നിരുത്സാഹപ്പെടുത്തുന്നില്ല. മനസ്സിന് വിലങ്ങു വയ്ക്കുന്നില്ല. ഇച്ഛാശക്തിയെ ചങ്ങലയ്ക്കിടുന്നില്ല. എല്ലാ കര്യങ്ങളും പൂർവ്വാവസ്ഥകളുടെ അനിവാര്യമായ പരിണാമമാണെന്നു മാത്രമേ അതു പറയുന്നുള്ളു. കാര്യമായി പരിണമിക്കുന്ന ഒരു സ്വഭാവമുണ്ട് കാരണത്തിന്. പ്രകൃതിയേക്കാൾ ഉയർന്ന നിലയിലുള്ള ജീവാത്മാവ് അതിന്റെ സ്വാതന്ത്ര്യം പ്രയോഗിയ്ക്കുന്നില്ലെങ്കിൽ ഭൂതകാലത്തെ ആചരണവും വർത്തമാനകാലപരിസ്ഥിതിയും മനുഷ്യന്റെ കർമ്മങ്ങൾക്ക് തികച്ചും വിശദീകരണമായിത്തീരും. മനുഷ്യൻ പ്രകൃതിയുടെ വെറുമൊരു ഉൽപന്നമല്ല. അവൻ തന്റെ കർമ്മത്തേക്കാൾ ബലവാനാണ്. വിധിയാണ് സർവ്വവുമെങ്കിൽ പിന്നെ സ്വതന്ത്ര്യം സംഭാവ്യമല്ല. മനുഷ്യജീവിതം കേവലം യാന്ത്രികബന്ധങ്ങളുടെ പ്രവർത്തനമല്ല. അതിൽ വേറെ വേറെയായി പല നിലകളുമുണ്ട് – നൈസർഗ്ഗികദശ, പ്രാണാധാരനില, ജാഗ്രദവസ്ഥ, ബൗദ്ധികദശ, ധാർമ്മികനില ഇങ്ങനെ ഈ ഒഴുക്കുകൾ അന്യോന്യം അങ്ങോട്ടുമിങ്ങോട്ടും മുറിച്ചുകടക്കുകയും ഉള്ളിലേയ്ക്കു തളഞ്ഞിറങ്ങുകയും ചെയ്യുന്നു. മനുഷ്യന്റെ നിമ്നപ്രകൃതിയെ ഭരിയ്ക്കുന്ന കർമ്മസിദ്ധാന്തത്തിന് അവനിലുള്ള ധാർമ്മികവശവുമായി യാതൊരിടപാടുമില്ല. ജീവാത്മാവിന്റെ സാരതത്വം സ്വാതന്ത്ര്യമാണ്. അതിനെ ഉപയോഗിച്ച് മനുഷ്യന് തന്റെ പ്രാകൃതികങ്ങളായ മനോവേഗങ്ങളെ നിരോധിച്ചു നിയന്ത്രിയ്ക്കാൻ കഴിയും. അതുകൊണ്ടുതന്നെയാണ് അവന്റെ ജീവിതം നൈസ്സർഗികമായി നിർണ്ണയിയ്ക്കപ്പെട്ട അവസ്ഥകളുടെ പരമ്പരയിൽ നിന്ന് കൂടുതൽ ശ്രേഷ്ഠമായി നിൽക്കുന്നത്. മുക്തിയ്ക്കായിക്കൊണ്ടുള്ള അവന്റെ എല്ലാ പ്രവർത്തനങ്ങളും നിത്യസ്വഭാവത്തെ ആധാരമാക്കിക്കൊണ്ടാകരുത്; പരിസ്ഥിതികളുടെ ആഘാതം കൊണ്ടുമായിക്കൂട. അന്തരാത്മാവിന്റെ സ്വാതന്ത്ര്യ പ്രേരണ കൊണ്ടുതന്നെ ആയിരിയ്ക്കണം.

കർമ്മത്തിനു രണ്ടു വശങ്ങളുണ്ട്; ഒന്നു വിശ്വവ്യാപിയാണ്; മറ്റേതു മനഃശാസ്ത്രപരവും. ഓരോ കർമ്മവും അതിന്റെ സ്വാഭാവികമായ പരിണാമം സംസാരത്തിലേയ്ക്കു നല്കന്നുണ്ട്. അതേ സമയം അത് മനുഷ്യ മനസ്സിൽ ഒരസ്പഷ്ടധാരണ പതിപ്പിയ്ക്കുന്നു; ഒരു സവിശേഷപ്രവണതയുളവാക്കുന്നു. ഈ പ്രവണത അഥവാ സംസ്കാരം അല്ലെങ്കിൽ വാസനയാണ് നമ്മെ ഒരിക്കൽ ചെയ്ത പ്രവൃത്തി വീണ്ടും ആവർത്തിയ്ക്കാൻ പ്രേരിപ്പിയ്ക്കുന്നത്. അങ്ങിനെ നോക്കിയാൽ ഈ സംസാരത്തിൽ ഓരോ പ്രവൃത്തിയ്ക്കും അതിന്റേതായ ഫലമുണ്ട്; അത് മനസ്സിൽ പ്രഭാവവും ചെലുത്തുന്നു. ആദ്യം പ്രസ്താവിച്ച തരത്തിലുള്ള കർമ്മഫലങ്ങളെ സംബന്ധിച്ചേടത്തോളം നാമെത്രതന്നെ ശ്രമിച്ചാലും നമുക്കവയിൽനിന്നു രക്ഷപ്പെട്ടുനില്ക്കാൻ കഴിയില്ല. എന്നാൽ മാനസികപ്രവണതകളെ വേണമെങ്കിൽ നമുക്കു നിയന്ത്രിക്കാൻ കഴിയും. നമ്മുടെ ഭാവിയിലുള്ള ആചരണത്തെ സംബന്ധിച്ചേടത്തോളം എല്ലാത്തരം സംഭാവ്യതകളുമുണ്ട്. ആത്മസംയമം കൊണ്ട് നമുക്കു പുണ്യമായ മനോവൃത്തികളെ ശക്തിപ്പെടുത്താൻ കഴിയും; ദുർവ്വികാരങ്ങളെ തളർത്താനും കഴിയും.

കർമ്മപദ്ധതി ആസ്തിക്യസിദ്ധാന്തത്തോട് പൊരുത്തപ്പെടുന്നില്ലെന്നു പലപ്പോഴും പലരും വാദിയ്ക്കാറുണ്ട്. അഖില പ്രപഞ്ചത്തിലും അധികാരം നടത്തുന്ന അന്ധവും അബോധവുമായ ഒരു തത്വമാണ് കർമ്മം. അത് ഈശ്വരന്റെ നിയന്ത്രണത്തിനുപോലും വിധേയമല്ല. നൈസർഗ്ഗികമായ ഒരു നിയമം നടപ്പാക്കാൻ നമുക്കൊരു ന്യായാധിപനാവശ്യമില്ല. പരമാത്മാവിന്റെ യഥാർത്ഥതയോടു പൊരുത്തപ്പെടാത്തതല്ല കർമ്മതത്വം. കർമ്മത്തെപ്പറ്റിയുള്ള ധാർമ്മികസിദ്ധാന്തം പരബ്രഹ്മത്തിന്റെ സ്വരൂപത്തെ പ്രകടമാക്കലാണ്. ഈ പ്രക്രിയയെ നിയന്ത്രിയ്ക്കുന്നത് ഒരു ദിവ്യശക്തിയാണെന്നു സൽഗുണസിദ്ധാന്തത്തെ അനുസരിച്ച് നമുക്കു പറയാൻ കഴിയും. വേദങ്ങളിൽ ഈ നിയമസംഹിതയെ ഋതമെന്നു പറയും. വരുണനാണ് ഋതത്തിന്റെ അധിപതി. ദേവന്മാരുടെ മാറ്റമില്ലാത്ത കാര്യങ്ങളെ കർമ്മം എടുത്തു പറയുന്നു. ഇത് യഥാർത്ഥസത്തയുടെ സ്വരൂപത്തിന്റെ ഏതിന്റേയും സ്വച്ഛാപരമായ ഇടപെടൽ അസാദ്ധ്യമാക്കിത്തീർക്കുന്നു. ശാസ്ത്രീയ നിയമങ്ങളുടേയും പ്രവൃത്തികളുടേയും ആധുനികസിദ്ധാന്തവും ഇതേ നിർണ്ണയത്തിലാണെത്തുന്നത്. അവ സ്വച്ഛന്ദവും അസ്ഥിരവുമായ കൈകടത്തലിനോടു വിയോജിയ്ക്കുന്നു. ഈശ്വരസത്തയെ തെളിയിക്കാൻ അത്ഭുതകൃത്യങ്ങൾ ആവശ്യമാണെങ്കിൽ ശാസ്ത്രങ്ങൾ ഈശ്വരനെ എന്നെന്നേയ്ക്കുമായി നശിപ്പിച്ചുകഴിഞ്ഞിരിക്കും.

ജീവിതത്തിലും ആചാരത്തിലും കർമ്മസിദ്ധാന്തത്തെ

പ്പോലെ മഹത്വമേറിയ മറ്റൊരു വിശ്വാസപ്രമാണമില്ല. ജീവിതത്തിൽ നമുക്കെന്തു സംഭവിച്ചാലും അതിന് ഒതുങ്ങി വഴങ്ങി വണങ്ങി നിൽക്കണം. കാരണം അവ നമ്മുടെ ഭൂതകാലത്തെ കർമ്മത്തിന്റെ ഫലമാണ്. ഇനിയും ഭാവി നമ്മുടെ കൈയ്ക്കുള്ളിലാണ്; നമുക്ക് ആശയോടും വിശ്വാസത്തോടും കൂടി പ്രവർത്തിയ്ക്കാം. കർമ്മം ഭൂതകാലത്തിന് കീഴൊതുങ്ങാനും ഭാവിയെക്കുറിച്ചാശിക്കാനും പ്രേരണ നല്കുന്നു. അത് പ്രപഞ്ചത്തിലെ പദാർത്ഥങ്ങളൊന്നും അതിലെ വിജയപരാജയങ്ങളൊന്നും ആത്മാവിന്റെ മഹിമയെ സ്പർശിക്കുന്നില്ല എന്ന് മനുഷ്യരെ ധരിപ്പിക്കുന്നു. സദാചാരം തന്നെയാണ് നന്മ. ഉയർന്ന പദവിയോ ഐശ്വര്യമോ അല്ല; വർഗ്ഗമോ വംശമോ അല്ല. നല്ല തല്ലാതെ വേറെ നന്മയില്ല.

**ഭാവി ജീവിതം**

പരലോക ജീവിതത്തെപ്പറ്റി ഇതേവരെ സുസംഗതമായ ഒരു സ്ഥിര സിദ്ധാന്തവും ഉണ്ടായിക്കഴിഞ്ഞിട്ടില്ലെങ്കിലും ഇതിനെപ്പറ്റി വേദകാലത്തേയും ബ്രാഹ്മണകാലത്തേയും വിചാരങ്ങൾ ഉപനിഷത്തുകളിൽ കുറെക്കൂടി വികസിച്ചതായിക്കാണാം. ഇത് പുനർജ്ജന്മ ചിന്തയുടെ രൂപത്തിൽ ഉപനിഷത്തുകളിൽ മുഖ്യമായ സ്ഥാനം പിടിച്ചിരിക്കുന്നു. ഈ ആശയം ആദ്യമായി ശതപഥ ബ്രാഹ്മണത്തിലാണ് കാണുന്നത്. അതിൽ മരണത്തിനു ശേഷം വീണ്ടും വീണ്ടും ജനിയ്ക്കുക, വീണ്ടും വീണ്ടും മരിയ്ക്കുക എന്നീ രണ്ടവസ്ഥകൾ ക്രിയാപ്രതിക്രീയാരൂപത്തിലുള്ള ഒരു സമ്മിശ്രധാരണയായി പ്രകടമാകുന്നു. യഥാർത്ഥജ്ഞാനം നേടി ധർമ്മ്യകർമ്മങ്ങളനുഷ്ഠിച്ചുകൊണ്ട് ജീവിതം നയിച്ചവർ മരണശേഷം അമരത്വം പ്രാപിയ്ക്കാനായി വീണ്ടും ജനിയ്ക്കുന്നു. അതേ സമയം ആ ജ്ഞാനം നേടാതെ കർത്തവ്യകർമ്മങ്ങളെ അവഗണിച്ചു കൊണ്ടു കാലയാപനം ചെയ്തവർ വീണ്ടും വീണ്ടും ജന്മമെടുത്തു മൃത്യുവിന്നിരയായി ഭവിയ്ക്കുന്നു. ബ്രാഹ്മണം അടുത്ത ലോകത്തിലേ ജനനമരനണങ്ങൾ നടക്കുന്നതായി സ്വീകരിയ്ക്കുന്നുള്ളു. ഉപനിഷത്തുകളിലായപ്പോൾ ആ വിശ്വാസം ഈ ലോകത്താണ് പുനർജ്ജന്മമെന്ന വിശ്വാസ പ്രമാണമായി മാറി. രണ്ടഭിപ്രായങ്ങളും. രഞ്ജിപ്പിലെത്തിയിരിക്കുന്നു എന്നു നമുക്കു പറയാനാവില്ല. ചിലപ്പോൾ രണ്ടും ഒരുമിച്ചതായി കാണാം. സൽക്കർമ്മങ്ങൾക്കും ദുഷ്കർമ്മങ്ങൾക്കും ഇരട്ട ഫലങ്ങൾ അനുഭവപ്പെടുന്നുണ്ട്. ഒരിയ്ക്കൽ പരലോകത്തും അതിൽപിന്നെ പനർജ്ജന്മമെടുത്ത് ഈ ലോകത്തും. മൃതശരീരം ദഹിച്ച് ഭസ്മമായിക്കഴിഞ്ഞാൽ ജീവാത്മാവ് ഉജ്ജ്വലമായ ജ്യോതിർമ്മയരൂപത്തിൽ പരലോകയാത്ര തുടർന്നശേഷം ഉടനെ മൂന്നു മാർഗ്ഗമായി പുതിയൊരു ജീവനിലേക്കു മടങ്ങുന്നു.

ബ്രഹ്മത്തോട് ഏകാകാരമായിച്ചേരുകയാണ് അമരത്വത്തിന്റെ ഏറ്റവും ഉയർന്ന അവസ്ഥ. ഈ അഭിപ്രായം ഉപനിഷത്തുകളിൽ സ്പഷ്ടമായി പ്രതിപാദിച്ചിട്ടുണ്ട്. ദേവന്മാർ പരമോന്നത സത്തകളായിരുന്നപ്പോൾ അവരോടു ചേരുന്നതിലായിരുന്നു മുക്തി, ഇപ്പോൾ ബ്രഹ്മം പദാർത്ഥങ്ങളുടെ ആദിതത്വവും. പ്രപഞ്ചത്തിന്റെ പരമമായ ആധാരവുമായി. അതുകൊണ്ടു ബ്രഹ്മത്തോടുള്ള ചേർച്ചയായി ശാശ്വത ജീവിതം പരമോന്നതമായ മോക്ഷത്തിലെന്തെങ്കിലും ന്യൂനത വന്ന് നമുക്ക് പതനം ഭവിക്കുന്ന പക്ഷം കാലത്തിന്റെ അധികാരപരിധിയിലേക്കു താഴാനും ഒരവസ്ഥയിൽ നിന്ന് മറ്റൊന്നിലേക്കായി തുടരെ ഓടിക്കൊണ്ടിരിക്കാനും നാം നിർബ്ബദ്ധരാകും. മുക്തി പ്രാപിയ്ക്കാത്ത ആത്മാവ് ജനനമരണനിയമങ്ങൾക്കു വിധേയനാണ്; ഇതേ സംസാരത്തിൽ വീണ്ടും വീണ്ടും ജന്മമെടുത്ത് തന്റെ വിധി നിർവ്വഹിക്കണം. യഥാർത്ഥമായ അമരത്വം മുക്താത്മാക്കൾക്കുള്ളതാണ്; ബുദ്ധന്മാരുടെ ജീവിതം കാലാധീനവുമാണ്. "വെളുത്തതും ദന്തഹീനവുമായ ആർത്തിയോടെ വിഴുങ്ങുന്ന സ്ഥാനത്തേയ്ക്ക് ഞാനൊരിയ്ക്കലും പോകാതിരിയ്ക്കട്ടെ" എന്നൊരു പ്രാർത്ഥന നാം കേൾക്കാറുണ്ട്. ചെയ്ത കർമ്മത്തിന്റെ സ്വഭാവമനുസരിച്ച് അതിനൊത്ത തരത്തിലാണ് അനന്തരജന്മം ലഭിക്കുക. ജീവാത്മാവ് സ്വയം ശ്രേഷ്ഠജീവിതത്തിലേയ്ക്കുയർന്ന് എത്തുന്ന സ്ഥാനത്തിന് സ്വർഗ്ഗമെന്നും അതുപോലെ തന്നെത്താൻ താഴോട്ട് വീഴുന്നിടത്തേക്ക് നരകമെന്നും പറയുന്നു. ഈ സംസാരജീവിതം ആത്മാവിന്റെ യഥാർത്ഥ ജീവിതമല്ല; സീമിത പദാർത്ഥങ്ങൾ നമ്മളോടു പറ്റിപ്പിടിച്ചു നിൽക്കുന്നേടത്തോളം കാലം നമുക്കീ സംസാരത്തിന്റെ അടിമത്തം പേറി നടക്കേണ്ടിവരും. സീമിതത്തോടൊട്ടി നിന്നുകൊണ്ട് നമുക്കൊരിയ്ക്കലും പൂർണ്ണത്തെ പ്രാപിക്കാൻ കഴിയില്ല; നാമതിനെത്രത്തന്നെ അടുത്തെത്തിയിട്ടും കാര്യമില്ല. പുരോഗതി നിരന്തരമായ വികാസമാണ്; അല്ലെങ്കിൽ സതതമായ സാമീപ്യമാണ്. സാന്തതത്വങ്ങളെ തീരെ അകറ്റിയാൽ ഈശ്വരനോടൈക്യം സാധിയ്ക്കുന്നു; പിന്നീടു സംസാരത്തിലേക്ക് മടക്കമില്ല. ആത്മാവിന്റെ അനുശാസനമാണ് സസാരം കൊണ്ടുദ്ദേശിച്ചിട്ടുള്ളത്.

ഒരു തത്വശാസ്ത്രത്തിനും അതിന്റെ ഭൂതകാലചരിത്രത്തെ തള്ളിക്കളയാനാവില്ല. പരലോകജീവിതത്തെ സംബന്ധിച്ചുള്ള ഉപനിഷത്സിദ്ധാന്തത്തിന് പരലോകത്തിൽ സൽക്കർമ്മങ്ങൾക്ക് സമ്മാനവും ദുഷ്കർമ്മങ്ങൾക്ക് ശിക്ഷയും വിധിയ്ക്കുന്ന പ്രാചീന വൈദിക സിദ്ധാന്തത്തോടും യോജിച്ചു പോകേണ്ടതുണ്ടായിരുന്നു. മനുഷ്യന്റെ യഥാസ്ഥിതികസ്വഭാവം പുതിയ പുനർജ്ജന്മവാദത്തെ പ്രാചീനമായ പരലോക ശാസ്ത്രത്തോട് യോജിപ്പിക്കാൻ ശ്രമിച്ചു. അതിൽ യമധർമ്മന്റെ ഭരണത്തിലുള്ള മൃതാത്മാക്കളുടെ ആനന്ദമയലോകത്തെപ്പറ്റിയും ദുഃഖപൂർണ്ണമായ അന്ധകാരലോകത്തെപ്പറ്റിയും വർണ്ണിച്ചിട്ടുണ്ടായിരുന്നു. ഇതു കാരണമായി ഉപനിഷത്സിദ്ധാന്തത്തിന്നൊരു വിഷമത നേരിട്ടു. എന്തെന്നാൽ അതിൽ മരണശേഷം മൂന്നു മാർഗ്ഗങ്ങളെ സ്വീകരിക്കേണ്ടതുണ്ടായിരുന്നു. "നാം ഈ അർത്ഥത്തെ പ്രതിപാദിക്കുന്ന ഒരു ആർഷസൂക്തവും കേട്ടിട്ടുണ്ട്. 'ഞാൻ പിതൃയാനമാർഗ്ഗം ദേവയാന മാർഗ്ഗം എന്നിങ്ങനെ മനുഷ്യർക്ക് രണ്ടു മാർഗ്ഗങ്ങൾ കേട്ടിട്ടുണ്ട്. പിതൃസ്ഥാനത്തു നിൽക്കുന്ന അന്തരീക്ഷത്തിന്റേയും മാതൃസ്ഥാനത്തുള്ള പൃഥിവിയുടേയും മധ്യത്തിലുള്ള എല്ലാ ജംഗമ വസ്തുക്കളും ഗതിചെയ്യുന്നത് ഈ രണ്ടു മാർഗ്ഗങ്ങളിലൂടെത്തന്നെയാണ്" മൃതാത്മാവിന് താൻ ഭൂമിയിൽ വെച്ച് ജീവിതകാലത്തു ചെയ്ത കർമ്മങ്ങളുടെ ഫലമനുഭവിയ്ക്കാനായി ഉപനിഷത്തുകൾ രണ്ടു മാർഗ്ഗങ്ങളെപ്പറ്റിയാണ് പറഞ്ഞിട്ടുള്ളത്. ഒന്നിനെ ദേവയാനം അഥവാ അർച്ചിമ്മാർഗ്ഗം എന്നു പറയുന്നു; പ്രകാശമയമായ മാർഗ്ഗം എന്നർത്ഥം. രണ്ടാമത്തേത് പിതൃയാനം അഥവാ ധൂമമാർഗ്ഗമാണ്; അതായത് അന്ധകാര മാർഗ്ഗം. ആദ്യത്തേത് അഗ്നി, ജ്യോതിസ്സ്, അഹസ്സ് മുതലായ വിഭിന്ന മാർഗ്ഗങ്ങളിലൂടെ ബ്രഹ്മലോകം അഥവാ സത്യലോകത്തേക്ക് നയിക്കുന്നു. ആ ലോകത്തെത്തിയാൽ പിന്നെ മടക്കമില്ല. ബ്രഹ്മാവിനെ പുണ്യാത്മാക്കളെല്ലാം ചെന്നെത്തുന്ന, തന്റെ രാജധാനിയിൽ ഉന്നതസിംഹാസനത്തിലിരുന്നരുളുന്ന വിഷയാശ്രിതസത്തയായി കാണുന്നേടത്തോളമേ ദേവ

യാനമാർഗ്ഗത്തിന്നർത്ഥമുള്ളു. എന്നാൽ ജീവാത്മാവും ബ്രഹ്മവുമായി താദാത്മ്യം പ്രാപിച്ചുകഴിഞ്ഞാൽ ബ്രഹ്മാവിന്റെ സിംഹാസനം ഇളകുകയായി. ദേവയാനം പരമസത്തയുമായി ഐക്യം പ്രാപിയ്ക്കാനുള്ള ഒരു ചവിട്ടുവഴി മാത്രമായി അവശേഷിയ്ക്കുന്നു. പിതൃയാനമാകട്ടെ ധൂമം രാത്രി മുതലായ വഴികളിലൂടെ ചന്ദ്രലോകത്തിലേക്കു മടങ്ങിവരുന്നില്ല. എന്നാൽ പിതൃയാനത്തൂടെ പോകുന്നവർ തങ്ങൾ ചെയ്ത പുണ്യകർമ്മങ്ങളുടെ സുഖഫലങ്ങളനുഭവിച്ചുകഴിഞ്ഞാൽ ഭൂമിയിലേയ്ക്കു തന്നെ മടങ്ങിവരുന്നു. വിവരിക്കുമ്പോൾ വളരെ വ്യത്യാസങ്ങൾ കാണും. കൗഷീതകിബ്രാഹ്മണത്തിന്നനുസരിച്ച് മരണശേഷം എല്ലാവരും ആദ്യമായി പോകുന്നത് ചന്ദ്രലോകത്തിലേയ്ക്കാണ്. വളരെ കുറച്ചു പേരേ അവിടെ നിന്നു പിതൃയാനമാർഗ്ഗമായി ബ്രഹ്മലോകത്തിലേക്കു പോകുന്നുള്ളു. ബാക്കിയുള്ളവർ നാനാരൂപങ്ങളായ തങ്ങളുടെ കർമ്മങ്ങളുടെ മേന്മയും ജ്ഞാനത്തിന്റെ മാത്രയുമനുസരിച്ചു മനുഷ്യൻ തൊട്ടു പുഴു വരെയുള്ള വിവിധരൂപങ്ങളായ പ്രാണിജീവിതങ്ങളിലേയ്ക്ക് മടങ്ങി വരുന്നു. ദേവയാനവും പിതൃയാനവും അനുക്രമമായി പ്രകാശലോകത്തിനും അന്ധകാരലോകത്തിനും അഥവാ അജ്ഞാനലോകത്തിനും തുല്യമാണ്. അതാണ് നമ്മെ സംസാരത്തിൽ ബന്ധിച്ചു നിർത്തുന്നത്. മൂന്നാമതൊരു മാർഗ്ഗത്തെപ്പറ്റിയും പറയുന്നുണ്ട്. അത് അന്ധകാരാവൃതവും ദുഃഖമയവുമായ ഒരു ലോകത്തിലേയ്ക്ക് നയിയ്ക്കുന്നു. "അന്നവും വെള്ളവും ഒടുങ്ങിയ കറവറ്റ് മേലിൽ പെറാൻ ശേഷിയുമില്ലാത്ത ചടച്ച പശുക്കളെ ദാനം ചെയ്യുന്നവൻ ആനന്ദശൂന്യമായ ലോകത്തെ പ്രാപിക്കുന്നു." പുഴുക്കളും പ്രാണികളും ഇഴജാതികളും ഇഴയുന്നതും ജന്തുക്കൾ ജീവിച്ചും ചത്തും കഴിയുന്നതുമായ മൂന്നാമത്തെ വഴിയാണിത്. ബ്രഹ്മത്തോട് താദാത്മ്യം സാക്ഷാൽക്കരിച്ചു കഴിഞ്ഞ സ്വതന്ത്രാത്മാവിന് തന്റെ മുക്തിക്കായി മറ്റെങ്ങും പോകേണ്ടി വരുന്നില്ല. അവനെവിടെയായാലും ബ്രഹ്മാനന്ദമനുഭവിയ്ക്കുന്നു. "അവന്റെ പ്രാണങ്ങൾ എങ്ങും പോകുന്നില്ല. ബ്രഹ്മമായിക്കൊണ്ട് ബ്രഹ്മസ്വരൂപത്തിൽത്തന്നെ ലയിക്കുന്നു." മുക്തി പ്രാപിച്ചവർ മരു മാർഗ്ഗത്തിലൂടെയും പോകുന്നില്ല. മുക്തി പ്രാപിയ്ക്കാൻ കയറിപ്പോകുന്നവരാണ് ദേവയാനത്തൂടെ യാത്ര ചെയ്യുന്നത്. ക്രമത്തിലുള്ള ആരോഹണം വർണ്ണിക്കപ്പെട്ടിട്ടുള്ളതുകൊണ്ട് ക്രമമുക്തിയുടെ മാർഗ്ഗമെന്നു പറയുന്നു.

മരണത്തോടുകൂടെ ആത്മാവും നശിയ്ക്കുന്നു എന്ന ഭൗതികവീക്ഷണത്തെ ഉപനിഷച്ചിന്തകന്മാർ അനുകൂലിക്കുന്നില്ല. അവർക്കു ജീവിതം തുടർന്നുനിൽക്കുമെന്ന ഉറച്ച വിശ്വാസമുണ്ട്. ശരീരനാശത്തിൽനിന്നും അതീതമായി സുരക്ഷിതമായി നിൽക്കുന്ന എന്തോ ഒന്നുണ്ടെന്നും അഭിപ്രായമുണ്ട്.

എവിടെ നോക്കിയാലും പരസ്പരവിരുദ്ധങ്ങളായ സങ്കല്പങ്ങളാണ് കാണുക. മതകാര്യത്തിലാണെങ്കിൽ വൈദികമായ ബഹുദേവവാദവും യജ്ഞങ്ങളും ഉപനിഷത്തുകളിലെ ഏകേശ്വരവാദവും ആത്മീയജിവിതവും ഊട്ടിയുറപ്പിച്ചതായി കാണാം. സമുദായതലത്തിൽ ജാതിഭേദമുണ്ട്; അതിന്റെ കാഠിന്യം കുറയ്ക്കാൻ വിശ്വവ്യാപകമായ ഉദാരഭാവവുമുണ്ട്. പരലോകവിഷയത്തിലാണെങ്കിൽ നരകസങ്കൽപത്തോടു കൂടിയ പുനർജ്ജന്മ സിദ്ധാന്തമുണ്ട്. എന്നാൽ ശരിയെ തെറ്റ് അമർത്തിക്കളഞ്ഞു. ബ്രാഹ്മണീയമതം അതിന്റെ എല്ലാ അവ്യവസ്ഥകളോടും പരസ്പരവിരുദ്ധങ്ങളായ നിരവധി സങ്കൽപങ്ങളോടും കൂടി ഉപനിഷത്തുകൾക്കു ശേഷവും ബുദ്ധകാലത്തിനു മുമ്പുമുള്ള ഇടക്കാലത്ത് പരമകോടിയെ പ്രാപിച്ചിരുന്നു. ധാർമ്മികമായി വരൾച്ച ബാധിച്ച കാലമായിരുന്നു അത്; അന്നു സത്യം കട്ടപിടിച്ച് പാരമ്പര്യമായിത്തീർന്നിരുന്നു. സദാചാരം കല്ലച്ച് ദിനസരിയായിപ്പോയിരുന്നു. ജീവിതം അനുഷ്ഠാനപരമ്പരയായി. മാനവചേതനയെ വിഹിതവ്യവസ്ഥകളോടും കർത്തവ്യകർമ്മങ്ങളുടേയും ഇരുമ്പുകൂട്ടിൽ അങ്ങോട്ടുമിങ്ങോട്ടും ചുറ്റിത്തിരിഞ്ഞു. അന്തരീക്ഷം ക്രിയാകലാപങ്ങളാൽ ശ്വാസംമുട്ടി ഏതെങ്കിലുമൊരു മന്ത്രം ചൊല്ലാതെയോ ചടങ്ങനുഷ്ടിക്കാതെയോ, ഒരാൾക്കുണരാനോ കിടക്കവിട്ടു എഴുന്നേല്ക്കാനോ, കളിക്കാനോ, ക്ഷൗരം ചെയ്യാനോ, മുഖം കഴുകാനോ പ്രാതൽ കഴിയ്ക്കാനോ നിവൃത്തിയില്ലാത്ത നില വന്നു. ക്ഷുദ്രവും നിഷ്പ്രയോജനവുമായ ഒരു സമ്പ്രദായത്തിൽ നിസ്സാരങ്ങളായ മിഥ്യാവിശ്വാസങ്ങൾ നിറഞ്ഞുകിടന്നിരുന്ന ഒരു കാലഘട്ടമായിരുന്നു അത്. ശുഷ്കവും ഹൃദയഹീനവുമായ ഒരു ദർശനപദ്ധതിയുണ്ടായിരുന്നു അതിന്; വരണ്ടതും പിടിവാദമുള്ളതുമായ ഒരു മതത്തിന്റെ സമർത്ഥനവും അതിന് ലഭിച്ചു. അത് കൃത്രിമത്വവും അതിശയോക്തിയും നിറഞ്ഞതായിരുന്നു. ചുരുക്കം വിചാരശീലന്മാരെപോലും തൃപ്തിപ്പെടുത്താൻ അതിന തീരെ കഴിഞ്ഞിരുന്നില്ല, അധികം വരുന്ന ബഹുജനത്തെ ദീർഘകാലത്തേക്കു തൃപ്തിപ്പെടുത്താനും കഴിഞ്ഞില്ല. ഉപനിഷത്തുകളിലെ ഏകേശ്വരവാദവും വേദത്തിലെ ബഹുദേവതാവാദവും, ഉപനിഷത്തുകളിലെ ആത്മീയജീവിതവും വൈദികമായ യജ്ഞക്രമവും, ഉപനിഷത്തുകളിലെ മോക്ഷ-സംസാരങ്ങളും വേഗത്തിലെ യജ്ഞക്രമവും, ഉപനിഷത്തിലെ വിശ്വവ്യാപത്വവും സാധാരണമായ ജാതി ഭേദവും, തീരെ അശാസ്ത്രീയമായ ഈ ദ്വന്ദങ്ങൾക്കധികകാലം ഒന്നിച്ചു യോജിച്ചു കഴിയാൻ വയ്യാതായി. പുനർനിർമ്മാണം കാലഘട്ടത്തിന്റെ അത്യാവശ്യമായിത്തീർന്നു. മനുഷ്യന്റെ സാധാരണജീവിതത്തിലേക്ക് ഇറങ്ങിവരാൻ കഴിയുന്ന തത്വഗഹനവും കൂടുതൽ ധാർമ്മികവുമായ ഒരു മതമാണ് ആ കാലഘട്ടം പ്രതീക്ഷിച്ചിരുന്നത്. ബുദ്ധമതക്കാരും ജൈനരും ചാർവാകന്മാർ അഥവാ ഭൗതികവാദികളും അന്നു നടപ്പിലിരുന്ന മതത്തിന്റെ കൃത്രിമസ്വഭാവം ചൂണ്ടിക്കാണിക്കുകയുണ്ടായി. ആദ്യം പറഞ്ഞ രണ്ടു കൂട്ടർ ആത്മാവിന്റെ ധാർമ്മികാവശ്യങ്ങളെ ഊന്നിപ്പറഞ്ഞുകൊണ്ടു മതത്തിന്റെ പുനർനിർമ്മാണത്തിനു പ്രയത്നിച്ചു. അവർ ഉപനിഷൽ ജ്ഞാനത്തിന്റെ സദാചാരപരമായ സർവ്വവ്യാപിത്വത്തെ നിർവ്വഹിക്കാൻ ശ്രമിക്കുകയുണ്ടായി. എന്നാൽ അതേസമയം തങ്ങൾ ബ്രാഹ്മണജാതിയുടെ പ്രാമാണ്യത്തിൽ നിന്നും യജ്ഞപദ്ധതികളിൽ നിന്നും നടപ്പുള്ള മതത്തിൽ നിന്നും തീരെ ബന്ധമറ്റുപോന്നതായി അവർ കരുതി. ഭഗവൽഗീതയും പിന്നീടുണ്ടായ ഉപനിഷത്തുകളും ഭൂതകാലത്തെ അവലംബിയ്ക്കാത്ത അശാസ്ത്രീയതത്വങ്ങളെ കൂടുതൽ സംരക്ഷണഭാവത്തോടെ സമന്വയിപ്പിയ്ക്കുവാൻ പരിശ്രമം നടത്തി. ഉപനിഷത്തുകൾക്കു ശേഷം പിന്നീടുള്ള കാലഘട്ടത്തിൽ നാട്ടിൽ നടപ്പുണ്ടായിരുന്ന മതത്തിന്നെതിരായി അത്യന്തം കഠിനമായ യാഥാസ്ഥിതിക പ്രതിഷേധങ്ങൾ രാജ്യത്തിന്റെ വിവിധഭാഗങ്ങളിലും രൂപം കൊണ്ടുവെന്നു വരാം; ബുദ്ധമതവും ജൈനമതവും കിഴക്കൻദിക്കിലും ഭഗവൽഗീത പ്രാചീനവൈദികമതത്തിന്റെ കോട്ടയായിരുന്ന പടിഞ്ഞാറൻ പ്രദേശത്തും.

I K

# ഉപനിഷത്ത് സമാഹാരത്തെപ്പറ്റി

1. ഉപനിഷത്ത് വേദമന്ത്രങ്ങളുടെ വ്യാഖ്യാനമാണ്. ഈശാവാസ്യഉപനിഷത്ത് ശുക്ലയജൂർവേദത്തിന്റെ നാൽപ്പതാം അധ്യായമാകുന്നു. മറ്റുള്ള പ്രധാനമായ ദശോപനിഷത്തുകൾ ആരണ്യകങ്ങളുടെയോ ബ്രാഹ്മണങ്ങളുടെയോ ഭാഗമാകുന്നു. വേദമന്ത്രാഖ്യാനങ്ങളായ ഉപനിഷത്തുകൾക്കു വേദാന്തം എന്ന പേരുകൂടിയുണ്ട്. പരബ്രഹ്മ ത്തിന്റെ സഗുണനിർഗ്ഗുണ സ്വരൂപങ്ങളായ തത്വങ്ങളെ ഉപനിഷത്തിൽ ചർച്ചെയ്യുന്നു. ഉപനിഷത്തുകൾക്കു വിഭിന്ന സമ്പ്രദായങ്ങളിലുള്ള ആചാര്യന്മാർ അവരുടെ നതമനുസരിച്ചുള്ള ഭാഷ്യം രചിച്ചിരിക്കുന്നു.

ഉപനിഷത്തുകൾ 108 എണ്ണം ഉണ്ട്. ഈ 108 ഉപനിഷത്തിൽ ദശോപനിഷത്തിനാണ് ഏറ്റവും കൂടു തൽ പ്രാധാന്യം. അവ ഈശം, കേതം, കഠം, പ്രശ്നം, മുണ്ഡകം, ഐതരേയം, ഛാന്ദോഗ്യം, ബൃഹദാരണ്യം ഇവ യാകുന്നു. ചില പണ്ഡിതന്മാർ ശ്വേതാശ്വരം, കൈഷീതകി എന്ന രണ്ടു ഉപനിഷത്തുകൾക്കൂടി ഇതോടൊത്തു ചേർത്ത് പന്ത്രണ്ടെണ്ണം ഏറ്റവും പ്രധാനമായി കരുതുന്നു. ബാക്കിയുള്ള ഉപനിഷത്തുകൾ അപരധാനമായിട്ടു ആചാര്യന്മാർ കരുതുന്നു. ദശോപനിഷത്തുകൾക്കു ശ്രീശങ്കരൻ തുടങ്ങിയുള്ളവർ ഭാഷ്യം രചിച്ചിട്ടുണ്ട്.

ഉപനിഷത്തുകൾ 108-ൽ കൂടുതലായി 144 ഉണ്ടെന്നു പറയുന്നവരും ഉണ്ട്. അതല്ല 183 ആണ് എന്ന അഭിപ്രായക്കാരും ഉണ്ട്. എന്നാൽ ആചാര്യന്മാർ ഇവയ്ക്കൊന്നും ഭാഷ്യങ്ങൾ നൽകിയിട്ടില്ല.

2. ഉപനിഷത്തിന്റെ ലോകത്തേയ്ക്കു ഞങ്ങൾ (ആർ. ലീലാദേവി) കടന്നുചെല്ലുന്നത് എഴുത്തിന്റെ ആദ്യകാല ത്താണ്. അതായത് 19-ാം കാലഘട്ടത്തിൽ കിട്ടാവുന്നിടത്തോളം ഉപനിഷത്തുകൾ ശഖരിച്ച് പഠിച്ചു. ശ്രീശങ്ക രന്റെ വ്യാഖ്യാത്തോടെയുള്ള ഭാഷ്യങ്ങൾ മലയാളത്തിൽ കിട്ടാനുണ്ട്. ശ്രീ. എൽ. എ. രവിവർമ്മയെപ്പോലുള്ളവരുടെ വ്യാഖ്യാനം വായിച്ചപ്പോൾ മലയാളത്തിൽ മറ്റൊരു വിവർത്തനത്തിനു സ്ഥാനമില്ലെന്നു കരുതി ആ ചിന്ത അവ സാനിപ്പിച്ചു. ഞങ്ങൾ വാങ്ങിയ ഗ്രന്ഥങ്ങളിൽ ശ്രീ. ഹരികൃഷ്ണദാസ് ഗോയന്ദകായുടെ വ്യാഖ്യാനം വായിച്ചപ്പോൾ അത് എന്നെ ആകർഷിച്ചു. അദ്ദേഹം ലളിതമായി തത്വചിന്തകൾ അവതരിപ്പിച്ചിരിക്കുന്നു. അദ്ദേഹത്തിന്റെ രീതി അവലംബിച്ചു "ഒമ്പത് ഉപനിഷത്തുകൾ" എഴുതി വിദ്യാർത്ഥിമിത്രം ബുക്കുഡിപ്പോയ്ക്കു കൊടുത്തു. അതിനു വലിയ സഹകരണവും ലഭിച്ചു. പ്രസിദ്ധപ്പെടുത്തിയ ഉടൻതന്നെ അതു വിറ്റുതീരുകയും ചെയ്തു. ഉപനിഷ ത്തിന്റെ ലോകത്തു ഇതിനു വേറിട്ടൊരു സ്വരമുണ്ടായിരുന്നു.

"ഒൻപത് ഉപനിഷത്തി"നെപ്പറ്റി അല്പംകൂടി പറയാതെ വയ്യ. ആർ. ലീലാദേവി ഗവൺമെന്റ് അധ്യാപി കയായിരുന്നു. അന്ന് സർക്കാർ ജീവനക്കാരൻ പുസ്തകമെഴുതണമെങ്കിൽ സർക്കാർ അനുവാദം വേണമായി രുന്നു. സർക്കാരിലേയ്ക്കു അപേക്ഷ അയച്ചു. അത് നിരസിച്ചതുകൊണ്ട് പുസ്തകത്തിൽ എന്റെ പേർ മാത്രമാണ് വച്ചിരുന്നത്. ഈ നിഷേധം സർക്കാരിനെക്കൊണ്ട് നിയമം മാറ്റാനുള്ള പ്രക്ഷോപണത്തിനു തുടക്കമിടുകയു ണ്ടായി.

'ഒൻപതു ഉപനിഷത്ത് സാഹിത്യഅക്കാദമിക്കു വിശിഷ്ടഗ്രന്ഥമായി പരിഗണിക്കാനായി അയയ്ക്കാൻ പലരും പറഞ്ഞതുകൊണ്ട് അയച്ചു. 600 രൂപ സഹായവും 20 ഗ്രന്ഥങ്ങൾ അക്കാദമിക്കു നൽകാനും ഉത്തര വായി. അന്ന് സാഹിത്യഅക്കാദമിയിലുണ്ടായിരുന്ന ശ്രീ. സുകുമാർ അഴീക്കോട് ഈ ഗ്രന്ഥത്തിന്റെ പ്രേരണയാൽ "തത്വമസി" എന്ന ഗ്രന്ഥം രചിക്കുകയുണ്ടായി.

മലയാളത്തിലുള്ള 108 ഉപനിഷത്ത് തിരുവനന്തപുരം എഡ്യുക്കേഷണൽ പബ്ലിഷേഴ്സിന്റെ അടുത്തു വച്ചു. ഈ കാലം 108 ഉപനിഷത്തുകൾ വിവർത്തനം ചെയ്തിരിക്കുന്നത് എസ്. ആർ. വി. ഹൈസ്കൂളിലെ ഹിന്ദി അധ്യാപകനായ പാൽക്കുളങ്ങര ഭാസ്കരൻ നായരായിരുന്നു. അദ്ദേഹംതന്നെ അച്ചടിപ്പിച്ച ഗ്രന്ഥം വിൽപ്പനയ്ക്കായി അവിടെ ഏൽപ്പിച്ചതായിരുന്നു. മഹത്തായ ഒരു ശ്രമഫലമായിരുന്നു അത്. "നമുക്ക് ഒന്ന് നോക്കിയാലോ?" എഡ്യുക്കേഷൻ സപ്ലേസിന്റെ ഉടമയായ രാമനാഥൻ ചോദിച്ചു. ഞാൻ മറുപടി പറഞ്ഞില്ല. 108 ഉപനിഷത്തിന്റെ സംസ്കൃതഗ്രന്ഥം അദ്ദേഹം എന്നെ ഏൽപ്പിച്ചു. വീട്ടിൽ കൊണ്ടുവന്നുവച്ചതല്ലാതെ അതി ലേക്കു കടന്നില്ല. "സംസ്കൃതലിപി മലയാളത്തിലെഴുതിയാൽ മതി" പലതും കവിതയല്ല, ഗദ്യമാണെന്നാണ് അവർ പറഞ്ഞത്. കുറച്ച് നേരംപോക്കിനായി മാറ്റിവച്ചതായിരുന്നു.

കാലം കടന്നുപോയി. ഭാര്യ കടന്നുപോയി. എല്ലാം മാറിമറിഞ്ഞു. എഴുത്തു ഞാൻ നിറുത്തിയ മട്ടായി. പിന്നെ അവർ തുടങ്ങിവച്ചതു പൂർത്തയാക്കാനുള്ള ഒരു ചിന്തവന്നു. പലതും തിരഞ്ഞെടുത്ത് സുഹൃത്തു ക്കളെ ഏൽപ്പിച്ചു.

പ്രശാന്തി പബ്ലിഷേഴ്സിന്റെ ഉടമ ശ്രീ. വേലായുധൻ നായരാണ് എന്റെ സുഹൃത്ത്. പരമഭക്തൻ, അദ്ദേഹം ഒരു ദിവസം ദശോപനിഷത്തിലേക്കു കടന്നു. അതുപ്രസിദ്ധീകരിക്കാൻ ആവശ്യപ്പെട്ടു. അവ ആത്മവി ശ്വാസത്തോടെ, സന്തോഷത്തോടെ നൽകി. പിന്നെ അതിന്റെ തുടർച്ചയായി 108 തികയ്ക്കാൻ അദ്ദേഹം ആവ ശ്യപ്പെട്ടു. അങ്ങനെ ഞാൻ വീണ്ടും തുടർന്നെഴുതി.

ഭഗവാന്റെ അനുഗ്രഹത്തിനു പ്രാർത്ഥിച്ചുകൊണ്ട്.

വി. ബാലകൃഷ്ണൻ

N P

I K

# ഉള്ളടക്കം



N P

I K



N P

# ഈശാവാസ്യോപനിഷത്ത്

ഈശാവാസ്യോപനിഷത്ത് ശുക്ലയജശൂർവേദ കാണ്വശാഖീയ സംഹിതയുടെ നാല്പതാമത്തെ അധ്യായമാകുന്നു. മന്ത്രഭാഗത്തിന്റെ അംശം ആയതുകൊണ്ട് ഇതിനു പ്രത്യേകമായ മഹത്വം കല്പിച്ചിരിക്കുന്നു. യജൂർവേദത്തിലെ ആദ്യത്തെ മുപ്പത്തിഒൻപത് അദ്ധ്യായങ്ങളിൽ കർമ്മകാണ്ഡത്തെപ്പറ്റി പ്രതിപാദിക്കുന്നു. ഇത് ആ കാണ്ഡത്തിന്റെ അവസാന ഭാഗമാണ്. ഇവിടെ ഭഗവത്ത്വസ്വരൂപജ്ഞാനകാണ്ഡത്തെ നിരൂപണം ചെയ്യുന്നു.

ഉപനിഷത്തുക്കളിൽ ഏറ്റവും ആദ്യത്തേത് ഈശാവാസ്യമാണ്. ഈ ഉപനിഷത്തിന്റെ ആദ്യ മന്ത്രം "ഈശാവാസ്യം." എന്ന വാക്യംകൊണ്ട് ആരംഭിക്കുന്നതിനാൽ ഇതിന് ഈ പേരുണ്ടായി.

## ശാന്തിപാഠം

ഓം പൂർണ്ണമദ: പൂർണ്ണമിദം പൂർണ്ണാത്
പൂർണ്ണമുദച്യതേ
പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണ
മേവാവശിഷ്യതേ*!!

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

സച്ചിദാനന്ദഘന പരബ്രഹ്മപുരുഷോത്തമൻ എല്ലാ പ്രകാരത്തിലും സർവ്വദാ പരിപൂർണ്ണനാകുന്നു. ഈ ലോകം ആ ബ്രഹ്മത്താൽ പരിപൂർണ്ണമാകുന്നു. പൂർണ്ണതയും അപൂർണ്ണതയും ആ പരബ്രഹ്മത്തിൽ നിന്നും ഉത്ഭവിച്ചതാണ്. പരബ്രഹ്മത്തിന്റെ പൂർണ്ണതകൊണ്ട് ഈ ജഗത്തു പൂർണ്ണമാണ്. പൂർണ്ണമായ പരബ്രഹ്മത്തിൽനിന്നും പൂർണ്ണതയെ മാറ്റുകയാണെങ്കിൽപ്പോലും പൂർണ്ണത്വം അവശേഷിക്കുന്നു.

1. ഈശാ വാസ്യമിദം സർവ്വം യത്കിഞ്ച
ജഗത്യാം ജഗത് തേന
ത്യക്തേന ഭുഞ്ജീഥാ മാഗൃധ: കസ്യസ്വിദ്ധനം.

അഖില വിശ്വ ബ്രഹ്മാണ്ഡത്തിൽ കാണുകയും കേൾക്കുകയും ചെയ്യുന്ന ചരാചരവസ്തുക്കളെല്ലാം, അവയെല്ലാത്തിന്റേയും സർവ്വാധാരവും സർവ്വനിയന്താവും സർവ്വാധിപതിയും സർവ്വശക്തിമാനും സർവ്വജ്ഞനും സർവ്വ കല്യാണ സ്വരൂപനും ആയ പരമേശ്വരനാൽ വ്യാപ്തമായിരിക്കുന്നു. എല്ലാക്കാലത്തും അദ്ദേഹത്താൽ പരിപൂർണ്ണമാകുന്നു. (ഗീത 9–4). ഇതിന്റെ യാതൊരു ഭാഗവും അദ്ദേഹത്താൽ രഹിതമായിരിക്കുന്നില്ല (ഗീത 10–39, 42). ഇങ്ങനെ ചിന്തിച്ച് ആ ഈശ്വരനെ നിരന്തരം തന്നോടുകൂടി അധിവസിപ്പിച്ചുകൊണ്ട്, സർവ്വദാ അദ്ദേഹത്തെ സ്മരിച്ചുകൊണ്ട്, ഈ പ്രപഞ്ചത്തിൽ മമതയും ആസക്തിയും ത്യജിച്ചു കർത്തവ്യപാലനത്തിനായി മാത്രം വിഷയങ്ങളെ യഥാവിധി ഉപഭോഗം ചെയ്യുവിൻ, അതായത് വിശ്വരൂപിയായ ഈശ്വരന്റെ പൂജയ്ക്കുവേണ്ടി മാത്രം കർമ്മങ്ങളെ ആചരിക്കുവിൻ. വിഷയങ്ങൾക്കടിമയാകുവാൻ മനസ്സിനെ അനുവദിക്കരുത്. ഇതിൽ നിങ്ങൾക്കു നിശ്ചയമായും മംഗളമുണ്ടാകും. ഈ ഭോഗ്യ വസ്തുക്കൾ ആരുടേയുമല്ല. മനുഷ്യൻ ഭ്രമം മൂലം ഇവയിൽ മമതയും ആസക്തിയും കണ്ടെത്തുന്നു. ഇവ പരമേശ്വരന്റേതാകുന്നു. അദ്ദേഹത്തിന്റെ പ്രസന്നതയ്ക്കുവേണ്ടി ഇവയുടെ ഉപയോഗം നടക്കണം. ഇതു മനുഷ്യർക്കുവേണ്ടി വേദഭഗവാന്റെ പവിത്രോപദേശമാകുന്നു.

2. കർവന്നേവേഹ കർമ്മാണി ജിജീവി
ഷേച്ഛതം സമാഃ
ഏവം ത്വയി നാന്യഥേതോ$f$സ്തി ന
കർമ്മ ലിപ്യതേ നരേ.

പൂർവ്വമന്ത്രത്തിൽ പറഞ്ഞിരിക്കുന്നതുപോലെ ജഗത്തിന്റെ ഏകമാത്രാകർത്താവും ധർത്താവും ഹർത്താവും സർവ്വശക്തിമാനും സർവ്വമയനുമായ പരമേശ്വരനെ സ്മരിച്ചുകൊണ്ട് ഇവയെല്ലാം അദ്ദേഹത്തിന്റേതെന്നു കരുതി അദ്ദേഹത്തിന്റെ പൂജയ്ക്കായി ശാസ്ത്രനിയതമായ കർത്തവ്യകർമ്മങ്ങളെ ആചരിച്ചുകൊണ്ട് നൂറുസംവത്സരം ജീവിക്കുവാനാഗ്രഹിക്കുവിൻ. ഈവിധം തന്റെ ജീവിതം മുഴുവൻ പരമേശ്വരനുവേണ്ടി സമർപ്പണം ചെയ്യുവിൻ. ശാസ്ത്രോക്തമായ സ്വകർമ്മങ്ങളെ ആചരിച്ചുകൊണ്ടു ജീവിതം കഴിച്ചുകൂട്ടുന്നതു പരമേശ്വരന്റെ പൂജയ്ക്കുവേണ്ടി മാത്രമാകുന്നു; തനിക്കുവേണ്ടിയല്ല. ഭോഗം ഭോഗിക്കുന്നതിനായിട്ടല്ല. വെറുതെ ചെയ്യുന്നതിനാൽ ആ കർമ്മങ്ങൾക്കു നിന്നെ ബന്ധനത്തിൽ അകപ്പെടുത്താൻ കഴിയുന്നി

ല്ല. കർമ്മങ്ങൾ അനുഷ്ഠിച്ചുകൊണ്ട് അവയിൽ മുഴുകാതിരിക്കുന്നതിന് ഈ ഒരു മാർഗ്ഗമേയുള്ളൂ. ഇതിനതിരിക്തമായി മറ്റു യാതൊരു മാർഗ്ഗവും കർമ്മബന്ധനങ്ങളിൽ നിന്നും മോചനം നേടുവാനായിട്ടില്ല (ഗീത 2–50, 51; 5–10).

**സംബന്ധം –** ഇപ്രകാരം കർമ്മബന്ധങ്ങളിൽനിന്നും മുക്തി നേടുന്നതിനുള്ള മാർഗ്ഗം നിർദ്ദേശിച്ചിരിക്കുന്നു. ഇനി ഇതിനു വിരുദ്ധമായ മാർഗ്ഗങ്ങളിൽ കൂടി ചരിക്കുന്ന മനുഷ്യരുടെ ഗതിയെ വർണ്ണിക്കുന്നു.

3. അസുര്യാ നാമ തേ ലോകാ അന്ധേന
തമസാ*f*വൃതാഃ
താംസ്തേ പ്രേത്യാഭിഗച്ഛന്തി യേ കേ
ചാത് മഹനോ ജനാഃ

മാനവശരീരം മറ്റുള്ള എല്ലാ ശരീരങ്ങളേയും അപേക്ഷിച്ചു ശ്രേഷ്ഠവും പരമ ദുർല്ലഭവും ആകുന്നു. അതുപോലെ ഇത് ജീവികൾക്കു ഭഗവാന്റെ പ്രത്യേക കൃപകൊണ്ട് ജനനമരണരൂപമായ സംസാരസാഗരത്തിൽ നീന്തുന്നതിനായി കിട്ടിയതാകുന്നു. ഇങ്ങനെ ശരീരം ലഭിച്ചിട്ടുള്ള മനുഷ്യൻ തന്റെ കർമ്മങ്ങളെ ഈശ്വരപൂജയ്ക്കായി സമർപ്പിക്കാതെ, കാമഭോഗങ്ങളെത്തന്നെ ജീവിതത്തിന്റെ പരമലക്ഷ്യമെന്നു കരുതി വിഷയാസക്തിയിലും അഭിലാഷങ്ങൾക്കുവേണ്ടിയും ഓരോരോ വിധത്തിൽ കേവലം വിഷയസുഖങ്ങളിലും അവയുടെ യഥേഷ്ടമായ ഉപഭോഗങ്ങളിലും മുഴുകിക്കഴിയുന്നു. ഇങ്ങനെയുള്ളവർ വാസ്തവത്തിൽ ആത്മാവിന്റെ ഹത്യ തന്നെ നടത്തുന്നു. എന്തുകൊണ്ടെന്നാൽ ഇപ്രകാരം പതനത്തിലേക്കു നീങ്ങുന്നവർ തങ്ങളുടെ ജീവനെ വ്യർത്ഥമായി നശിപ്പിക്കുക മാത്രമല്ല തങ്ങളെ ഒന്നുകൂടി ആഴത്തിൽ കർമ്മബന്ധങ്ങളിൽ കുരുക്കുകയാണു ചെയ്യുന്നത്. ഈ കാമാസക്തരായവർ – അവർ ആരെങ്കിലുമാകട്ടെ, അവർ ലോകത്തിൽ വലിയ പേരും യശസ്സും വൈഭവവും അധികാരങ്ങളും നേടിയിട്ടുള്ളവരാകട്ടെ – മരണാനന്തരം കർമ്മഫലമായുള്ള ശൂകര, കൂകര, കീടപതംഗാദി വിഭിന്നശോക സന്താപ പൂർണ്ണമായ അസുരയോനികളിലും ഭയങ്കര നരകങ്ങളിലും അലയേണ്ടതായി വരുന്നു (ഗീത 16–16, 19, 20). ഇത് ഇപ്രകാരമുള്ള അസുര സ്വഭാവത്തോടുകൂടിയ ദുഷ്ടന്മാർക്കുവേണ്ടി നിശ്ചയിക്കപ്പെട്ടിട്ടുള്ളതും ഭീകരമായ അന്ധകാരത്താൽ ആച്ഛാദിതവും ആകുന്നു. മനുഷ്യൻ തന്നെ സ്വയം ഉദ്ധരിക്കണം, സ്വന്തം പതനം ഉണ്ടാക്കരുത് എന്ന ഗീതയിൽ ഭഗവാൻ ഇതുകൊണ്ടു പറഞ്ഞിരിക്കുന്നു (ഗീത 6–5).

**സംബന്ധം –** ലോകവ്യാപിയായിരിക്കുന്ന ആ പരമേശ്വരനെ സദാ സ്മരിച്ചുകൊണ്ട് അദ്ദേഹത്തിന്റെ പൂജയ്ക്കായിത്തന്നെ എല്ലാ കർമ്മങ്ങളും ചെയ്യണം. അതെങ്ങനെ? അതേപ്പറ്റി പറയുന്നു;

4. അനേജദേകം മനസോ ജവീയോ
നൈനദ്ദേവാ ആപ്നു വൻ പൂർവമർഷത്
തദ്ധാവതോ *f*ന്യാനത്യേതി തിഷ്ഠത്ത
സ്മിന്നപോ മാതരിശ്വാ ദധാതി.

സർവ്വാന്തര്യാമിയും സർവ്വ ശക്തിമാനും ആയ പരമേശ്വരൻ അചലനും ഏകനും ആകുന്നു. എന്നിരുന്നാലും മനസ്സിനേക്കാളധികം തീവ്രഗതിയോടു കൂടിയവനത്രേ. മനസ്സിന്റെ ഗതി എവിടെ വരെ എത്തുന്നുവോ അതിനും വളരെ അധികമകലെ അദ്ദേഹമെത്തുന്നവനാകുന്നു. മനസ്സിനാകട്ടെ അവിടെ വരെയെത്തുവാൻ കഴിയുന്നില്ല. അദ്ദേഹം എല്ലാറ്റിന്റേയും ആദിയും ജ്ഞാനസ്വരൂപവും ആകുന്നു. അഥവാ എല്ലാറ്റിന്റേയും ആദികാരണനായിരിക്കുന്നതുകൊണ്ട് അദ്ദേഹം അവയെ നേരത്തെ അറിയുന്നു. എന്നാൽ ദേവതകളും മഹർഷിഗണങ്ങളും പൂർണ്ണമായി അദ്ദേഹത്തെ അറിയുന്നില്ല (ഗീത 10–2). അതിതീവ്ര വേഗയുക്തമായ ബുദ്ധി, മനസ്സ്, ഇന്ദ്രിയങ്ങൾ അഥവാ വായു ആദിയായ ദേവതകൾ അതാതിന്റെ ശക്തിക്കനുസരണമായി പരമേശ്വരന്റെ അനുസന്ധാനത്തിൽ സദാ പാഞ്ഞുകൊണ്ടിരിക്കുന്നു. എന്നാൽ പരമേശ്വരൻ നിത്യനും അചലനുമായിരുന്നുകൊണ്ടുതനനെ അവയെയെല്ലാം കടന്നു മുന്നോട്ടു പൊയ്ക്കൊണ്ടിരിക്കുന്നു. ഇവയ്ക്കൊന്നും അദ്ദേഹത്തിന്റെ അടുത്തുവരെ എത്താൻ കഴിയുന്നില്ല. സീമാരാഹിത്യത്തെപ്പറ്റിയുള്ള വിവരം സീമയിൽ ഒതുങ്ങിക്കഴിയുന്നവർ എങ്ങനെ അനുമാനിക്കും. വായു മുതലായ ദേവകളിൽ അടങ്ങിയിരിക്കുന്ന ശക്തി ജലവർഷണം, പ്രകാശം, പ്രാണിപ്രാണസന്ധാരണം മുതലായ കർമ്മങ്ങളിൽ അവർ വിനിയോഗിക്കുന്നു. അവയെല്ലാം അചിന്ത്യ ശക്തിയായ പരമേശ്വരന്റെ മഹാശക്തിയുടെ കേവലം അംശം മാത്രമാകുന്നു. അദ്ദേഹത്തിന്റെ സഹയോഗം ഇല്ലെങ്കിൽ അവർക്കൊന്നും ചെയ്യാൻ സാധ്യമല്ല.

**സംബന്ധം –** ഇനി പരമേശ്വരന്റെ അചിന്ത്യ ശക്തിയേയും വ്യാപകതയേയും പറ്റി വീണ്ടും വർണ്ണിക്കുന്നു.

5. തദേജതി തന്നൈജതി തദ്ദൂരേ തദ്വന്തികേ.
തദന്തരസ്യ സർവസ്യ തദു സർവസ്യാസ്യ
ബാഹ്യതഃ

പരമേശ്വരൻ ചലിച്ചും ചലിക്കാതെയും ഇരിക്കുന്നു. ഒരേ കാലത്തിൽ പരസ്പര വിരുദ്ധങ്ങളായ ഭാവങ്ങളും ഗുണങ്ങളും ക്രിയകളും അദ്ദേഹത്തിലടങ്ങിയിരിക്കുന്നു. ഇത് അദ്ദേഹത്തിന്റെ അചിന്ത്യ ശക്തിയുടെ മഹിമയാകുന്നു. മറ്റു തരത്തിൽ പറഞ്ഞാൽ ഭഗവാൻ തന്റെ ദിവ്യ പരമധാമത്തിലും ലീലാധാമത്തിലും തന്റെ പ്രിയപ്പെട്ട ഭക്തന്മാർക്കു സുഖം നല്കുന്നതിനായി ആ പ്രാകൃത സഗുണസാകാരരൂപത്തിൽ പ്രകടമായി ലീല നടത്തുന്നു. ഇതു ഭഗവാന്റെ ചലനാവസ്ഥയാകുന്നു. നിർഗ്ഗുണരൂപം ഭഗവാന്റെ അചലാവസ്ഥയാകുന്നു. ഇതേ രീതിയിൽത്തന്നെ ഭഗവാൻ പ്രേരഹിതരായ മനുഷ്യർക്കു ദർശനം നൽകുന്നില്ല. അതായത് അവരെ സംബന്ധിച്ചിടത്തോളം ആ പരാശക്തി വളരെയധികം അകലെയായി സ്ഥിതിചെയ്യും. മറിച്ച്, പ്രേമത്തിന്റെ വിളി കേൾക്കുന്ന സമയം പ്രേമിജനങ്ങളുടെ മുന്നിൽ പ്രത്യക്ഷപ്പെടുന്നു. പ്രേമിജനങ്ങളെ സംബന്ധിച്ചു പരമേശ്വരൻ സദാസമയവും നികടവർത്തിയായി സ്ഥിതിചെയ്യുന്നു. ഇതു കൂടാതെ ഭഗവാൻ സദാ സർവ്വത്ര പരിപൂർണ്ണനും. ഇതുകൊണ്ട് ഏറ്റവും അകലെയും അതുപോലെ ഏറ്റവും അടുത്തും അവിടുത്തെ സാന്നിദ്ധ്യം പ്രകടമാകുന്നു. എന്തുകൊണ്ടെന്നാൽ ഭഗവാന്റെ സാന്നിദ്ധ്യമില്ലാത്ത ഒരിടംപോലും ഈ ജഗത്തിൽ അവശേഷിക്കുന്നില്ല. അഖിലത്തിലും അന്ത

ര്യാമിയായിരിക്കുന്നതുകാരണം അദ്ദേഹം നമ്മോട് അത്യന്തം സമീപത്തായിരിക്കുന്നു. എന്നാൽ അജ്ഞാനികളായിട്ടുള്ളവർ അദ്ദേഹത്തെ ഈ രൂപത്തിൽ തിരിച്ചറിയുന്നില്ല. അവരെ സംബന്ധിച്ചിടത്തോളം അദ്ദേഹം വളരെ വളരെ അകലെയായി സ്ഥിതിചെയ്യുന്നു (ഗീത 13-15). ഭഗവാൻ ഈ കാണുന്ന സമസ്ത ജഗത്തിനും പരമാധാരവും പരമ കരണനും ആകുന്നു. അതിനാൽ അകത്തും പുറത്തും എല്ലാ സ്ഥലത്തും അദ്ദേഹം പരിപൂർണ്ണനായിവർത്തിക്കുന്നു (ഗീത 7-7).

**സംബന്ധം** – ഇനി അടുത്ത രണ്ടു മന്ത്രങ്ങളിലായി ഈ പരബ്രഹ്മപരമേശ്വരനെ അറിയുന്ന മഹാപുരുഷന്മാരുടെ സ്ഥിതിയെപ്പറ്റി വർണ്ണിക്കുന്നു.

6. യസ്തു സർവാണി ഭ്രതാന്യാ
ത്മന്യേവാനുപശ്യതി
സർവഭൂതേഷു ചാത്മാനം തതോ ന
വിജുഗുപ്സതേ.

ഇപ്രകാരം യാതൊരുത്തൻ സകല പ്രാണിവർഗ്ഗത്തേയും സർവ്വാധാരമായിരിക്കുന്ന പരബ്രഹ്മ പുരുഷോത്തമനിൽ, പരബ്രഹ്മത്തിൽ കാണുകയും അതുപോലെ പരബ്രഹ്മത്തെ പ്രാണിവർഗ്ഗത്തിൽ ദർശിക്കുകയും ചെയ്യുന്നുവോ അവന് ആരെയെങ്കിലും വെറുക്കുവാനോ ദ്വേഷിക്കുവാനോ എങ്ങനെ കഴിയും? അവൻ സദാ സമയവും തന്റെ പരമാത്മ പ്രഭുവിനെ ദർശിച്ചുകൊണ്ട് (ഗീത 6-29, 30) മനപ്പൂർവ്വമായി അഖിലത്തേയും പ്രണമിക്കുകയും സകലരേയും സേവിച്ച സൗഖ്യമുണ്ടാക്കാൻ ആശിക്കുകയും ചെയ്യുന്നു.

7. യസ്മിൻ സർവാണി ഭൂതാന്യാത്മൈവാ
ഭൂദ്വിജാനതഃ
തത്ര കോ മോഹഃ കഃ ശോക
ഏകത്വമനുപശ്യതഃ

ഇപ്രകാരം മനുഷ്യൻ പരമാത്മാവിനെ നന്നായി തിരിച്ചിറിയുമ്പോൾ, ജീവികളിൽ അവൻ പരമാത്മാവെന്ന ഏകമാത്ര തത്വത്തെ ദർശിക്കുമ്പോൾ, അവനു സദാസമയവും പരമാത്മാവിന്റെ ദർശനം ലഭിച്ചുകൊണ്ടിരിക്കുന്നു. ഈ സമയം അവന്റെ അന്തഃകരണത്തിൽ ശോകമോഹാദിവികാരങ്ങൾക്ക് എങ്ങനെ സ്ഥാനമുണ്ടായിരിക്കും? ശോകമോഹാദിവികാരങ്ങളുടെ ഛായപോലും അവന്റെ ഹൃദയമണ്ഡലത്തിൽ ഏശാത്തവിധം അവൻ ആനന്ദമഗ്നനായിത്തീരുന്നു. മനുഷ്യർ അവനെ എല്ലാം പ്രവർത്തിക്കുന്നവനായി കാണാറുണ്ടെങ്കിലും ആ സമയത്തും അവൻ തന്റെ നാഥനോടു കൂടി ഉല്ലാസമായി ക്രീഡിച്ചുകൊണ്ടിരിക്കുന്നു (ഗീത 6-31).

**സംബന്ധം** – ഇനി ഇപ്രകാരം പരമേശ്വരനെ താത്വികമായി അറിയുന്നതുകൊണ്ടും ദർശിക്കുന്നതുകൊണ്ടും ഉള്ള ഫലത്തെ വിവരിക്കുന്നു.

8. സ പര്യഗാച്ഛുക്രമകായമവ്റണമസ്നാവിരം
ശുദ്ധമപാപവിദ്ധം
കവിർമനീഷീ പരിഭൂഃ സ്വയംഭൂർയാഥാത
ഥ്യതോfർഥാൻ വ്യദധാച്ഛാശ്വതീഭ്യ: സമാഭ്യഃ

മേൽ വിവരിച്ചിട്ടുള്ളതുപോലെ പരമേശ്വരനെ എല്ലാവിധത്തിലും കാണുകയും അറിയുകയും ചെയ്യുന്ന മഹാ പുരുഷൻ ശുഭാശുഭ കർമ്മജനിത പ്രാകൃതസൂക്ഷ്മശരീരനും പഞ്ചഭൗതിക, അസ്ഥി, സിരാ, മാംസാദിമയ ഷഡ്വികാരയുക്ത സ്ഥൂലദേഹരഹിതനും ഛിദ്രരഹിതനും ദിവ്യസച്ചിദാനന്ദഘനനം അതുപോലെ ക്രാന്തദർശിയും അഖിലത്തേയും തന്റെ നിയന്ത്റണത്തിൽ വെയ്ക്കുന്ന സർവ്വാധിപതിയും സ്വാഭീഷ്ടത്താൽ പ്രകടമാകുന്നവനും സനാതനകാലം മുതൽ സകലജീവരാശികൾക്കുംവേണ്ടി അവയുടെ കർമ്മാനുസരണമായ എല്ലാ വസ്തുക്കളേയും സൃഷ്ടിച്ചു വിഭജനം നടത്തുന്നവനും ആയ ആ പരബ്രഹ്മ പുരുഷോത്തമനായ പരമേശ്വരനെ പ്രാപിക്കുന്നു.

**സംബന്ധം** – അടുത്ത മൂന്നു മന്ത്രങ്ങളിലായി വിദ്യയുടേയും അവിദ്യയുടേയും തത്വങ്ങൾ വിവരിക്കുന്നു. ഈ പ്രകരണത്തിൽ പരബ്രഹ്മപ്രാപ്തിക്കുള്ള സാധനയായ ജ്ഞാനത്തെ വിദ്യ എന്ന പേരിലും സ്വർഗ്ഗാദി ലോകപ്രാപ്തി അഥവാ ഈ ലോകത്തിലെ വിവിധ ഭോഗൈശ്വര്യപ്രാപ്തിക്കുവേണ്ടിയുള്ള സാധാരണ കർമ്മത്തെ അവിദ്യ എന്ന പേരിലും വിളിക്കുന്നു.

9. അന്ധം തമ: പ്രവിശന്തി യേfവിദ്യാമുപാസതേ
തതോ ഭൂയ ഇവ തേ തമോ യ ഉ
വിദ്യായാം രതാ:.

യാതൊരുവൻ ഭോഗങ്ങളിൽ ആസക്തനായി അവയുടെ പ്രാപ്തിക്കുള്ള സാധനാരൂപമായ അവിദ്യയെ നാനാപ്രകാരമുള്ള കർമ്മങ്ങൾക്കായി അനുഷ്ഠിക്കുന്നുവോ അവൻ ആ കർമ്മങ്ങളുടെ ഫലസ്വരൂപമായി അജ്ഞാനാന്ധകാരത്താൽ പരിപൂർണ്ണമായ വിവിധ യോനികളേയും ഭോഗങ്ങളേയും പ്രാപിക്കുന്നു. അവൻ മനുഷ്യജന്മത്തിന്റെ പരമലക്ഷ്യമായ ശ്രീപരമേശ്വരനെ പ്രാപിക്കാതെ നിരന്തരമായുള്ള ജനനമരണ രൂപമാകുന്ന പ്രപഞ്ചപ്രവാഹത്തിൽപ്പെട്ടു വിവിധങ്ങളായ സന്താപങ്ങൾ അനുഭവിച്ചു കഴിയേണ്ടതായി വരുന്നു. രണ്ടാമതായി യാതൊരുത്തൻ അന്തഃകരണശുദ്ധിക്കു വേണ്ടിയല്ലാതെയും സ്രഷ്ടാവെന്നുള്ള മാന്യത അംഗീകരിക്കാതെയും കർമ്മങ്ങൾ അനുഷ്ഠിക്കുകയും വിവേക വൈരാഗ്യാദി ജ്ഞാനത്തിന്റെ പ്രാഥമിക സാധനകളില്ലാതെ സേവിക്കുകയും ചെയ്യുന്നു. എന്നാൽ കേവലം ശാസ്ത്രപാഠങ്ങൾ കേട്ടിട്ട് സ്വയം വിദ്യയുടെ – ജ്ഞാനത്തിന്റെ മിഥ്യാരോപം ചെയ്ത് ജ്ഞാനാഭിമാനിയായിരിക്കുകയും ഇങ്ങനെയുള്ള മിഥ്യാജ്ഞാനി സ്വയം ജ്ഞാനിയായി ഭാവിച്ച് “ഞങ്ങൾക്ക് യാതൊരു കർത്തവ്യവുമില്ല” എന്നുപറഞ്ഞുകൊണ്ടു കർത്തവ്യകർമ്മങ്ങളെല്ലാം ത്യജിക്കുകയും ഇന്ദ്രിയങ്ങൾക്കു വശീഭൂതനായി ശാസ്ത്രവിധികൾക്കു വിപരീതമായി തോന്നിയതുപോലെ കർമ്മങ്ങൾ ആചരിക്കുകയും ചെയ്യുന്നു. ഈ കാരണത്താൽ ഇവർ സകാമഭാവത്തോടുകൂടി കർമ്മങ്ങൾ അനുഷ്ഠിക്കുന്ന വിഷയാസക്തരായ മനുഷ്യരെ അപേക്ഷിച്ച് അധികതരമായ അന്ധകാരത്തെ – പശു, പക്ഷി, ശൂകര-കൂകര തുടങ്ങി നീചമൃഗയോനികളെയും രൗരവ കുംഭീപാകാദി ഘോര നരകങ്ങളേയും പ്രാപിക്കുന്നു.

**സംബന്ധം –** ശാസ്ത്രത്തിന്റെ യഥാർത്ഥതാൽപ്പര്യം മനസ്സിലാക്കി ജ്ഞാനത്തേയും കർമ്മത്തേയും അനുഷ്ഠിക്കുന്നതു കൊണ്ടുണ്ടാകുന്ന സർവ്വോത്തമമായ പരിണാമത്തെ വർണ്ണിക്കുന്നു.

10. അന്യദേവാഹുർവിദ്യയാന്യദാഹുരവിദ്യയാ
ഇതി ശുശ്രുമ ധീരാണാം യേ നസ്തദ്
വിചചക്ഷിരേ.

ജ്ഞാനത്തിന്റെ യഥാർത്ഥ സ്വരൂപം സർവ്വശ്രേഷ്ഠമായ ഫലം പ്രദാനം ചെയ്യുകയാകുന്നു.–നിത്യാനിത്യ വസ്തുക്കളുടെ വിവേകവും ക്ഷണഭംഗുരവും വിനാശ ശീലവും അനിത്യവും ആയ ഐഹലൗകികവും പരലൗകികവും ആയ ഭോഗവസ്തുക്കളോടും അവയുടെ സാധനയോടും ഉള്ള പൂർണ്ണ വിവരക്തിയും സംയമപൂർണ്ണമായ പവിത്ര ജീവിതവും ഏകമാത്ര സച്ചിദാനന്ദഘനമായ പൂർണ്ണ ബ്രഹ്മചിന്തയിൽ അഖണ്ഡമായ ലീനതയും ഈ യഥാർത്ഥ ജ്ഞാനത്തിന്റെ അനുഷ്ഠാനം കൊണ്ടു പ്രാപ്തമാകുന്ന. യഥാർത്ഥ ജ്ഞാനത്തിന്റെ ഈ സർവ്വോത്തമമായ ഫലം ജ്ഞാനാഭിമാനത്തിൽ രതരായയാതൊരു സ്വേച്ഛാചാരികൾക്കു ദുർഗ്ഗതിരൂപമായ ഫലംകിട്ടുന്നോ അതിൽനിന്നും എല്ലാത്തരത്തിലും വിഭിന്നമായിരിക്കും. ഇതുവിധം സർവ്വോത്തമ ഫലദായകമായ കർമ്മങ്ങളുടെ സ്വരൂപം–കർമ്മത്തിൽ കർത്താവിന്റെ അഭിമാനാഭാവവും രാഗദ്വേഷങ്ങളുടേയും അഭിലാഷങ്ങളുടേയും അഭാവവും അതുപോലെ സ്വന്തം വർണ്ണാശ്രമ പരിസ്ഥിതികൾക്കനുസരണമായി ഭഗവത്സേവാഭാവത്തിൽ മാത്രം ശ്രദ്ധയോടുസേവനവുമാകുന്നു. അവയുടെ അനുഷ്ഠാനംകൊണ്ടു സമസ്ത ദുർഗുണങ്ങളും ദുരാചാരാങ്ങളും നിശ്ശേഷം നശിക്കുകയും ഹർഷശോകാദി സമസ്ത വികാരങ്ങളിൽ നിന്നും രഹിതനായി സാധകൻ മൃത്യുമായസംസാരത്തിൽനിന്നും കടന്നുപോവുകയും ചെയ്യുന്നു. സകാമഭാവത്തോടുകൂടി നടത്തപ്പെടുന്ന കർമ്മങ്ങൾക്കു ലഭിക്കുന്ന പുനർജ്ജന്മരൂപമായ ഫലത്തേക്കാൾ യഥാർത്ഥ കർമ്മസേവനത്തിനുള്ള പ്രതിഫലം ശ്രഷ്ഠവും മനോഹരവുമാകുന്ന.

**സംബന്ധം–** മുകളിൽ പറഞ്ഞ തരത്തിലുള്ള ജ്ഞാനവും കർമ്മവും–രണ്ടിന്റെയും തത്വങ്ങളെ ഒന്നിച്ചു നന്നായി ഗ്രഹിക്കുന്നതുകൊണ്ടുള്ള ഫലങ്ങളാണ് ഇനി പറയുന്നത്.

11. വിദ്യാ ചാവിദ്യാം ച യസ്തദ് വേദോഭയം സഹ
അവിദ്യയാ മൃത്യും തീർത്ത്വാ
വിദ്യയാമൃതമശ്നുതേ.

കർമ്മത്തിന്റേയും അകർമ്മത്തിന്റേയും യഥാർത്ഥ രഹസ്യം ഗ്രഹിക്കുന്നതിൽ വലിയ വലിയ ബുദ്ധിമാന്മാർക്കുപോലും തെറ്റുപറ്റിയിരിക്കുന്നു (ഗീത 4–16). ഈ കാരണം കൊണ്ടുതന്നെ കർമ്മരഹസ്യത്തിൽ അനഭിജ്ഞന്മാരായുള്ള ജ്ഞാനാഭിമാനികൾ കർമ്മത്തെ ബ്രഹ്മജ്ഞാനത്തിന്നു ബാധകമായി കണക്കാക്കുന്നു. തന്മൂലം തങ്ങളുടെ വർണ്ണാശ്രമോചിതമായ അവശ്യകർത്തവ്യങ്ങളെ ത്യജിക്കുന്നു. എന്നാൽ ഇപ്രകാരമുള്ള ത്യാഗംകൊണ്ട് അവർക്കു ത്യാഗത്തിന്റെ **യഥാർത്ഥഫലം –** കർമ്മബന്ധങ്ങളിൽനിന്നും മോചനം ലഭിക്കുന്നില്ല (ഗീത 18–8). ഇതുവിധം ജ്ഞാനത്തിന്റെ (അകർമ്മാവസ്ഥാ നൈഷ്കർമ്മ്യ) തത്വം ഗ്രഹിക്കാത്തതു കാരണം മനുഷ്യൻ തന്നെത്തന്നെ ജ്ഞാനിയായും പ്രപഞ്ചത്തിനുപരിയായും കരുതുന്നു. അവർ തങ്ങളെത്തന്നെ പാപപുണ്യങ്ങളിൽ നിർദ്ദോഷികളെപ്പോലെ ഇഷ്ടാനുസരണമായുള്ള കർമ്മാചരണങ്ങളിൽ വ്യാപൃതരായും കർമ്മങ്ങളെ ഭാരരൂപമായും കരുതി ഉപേക്ഷിക്കുകയും അലസത, നിദ്ര മുതലായ പ്രദേശങ്ങളിൽ ദുർല്ലഭമായ സ്വന്തം മാനവജീവിതത്തിലെ അമൂല്യസമയത്തെ നഷ്ടപ്പെടുത്തിക്കളയുകയും ചെയ്യുന്നു.

ഈ രണ്ടുവിധമായ അനർത്ഥങ്ങളിൽനിന്നും രക്ഷപെടുന്നതിനുള്ള ഏകോപായം കർമ്മത്തിന്റേയും ജ്ഞാനത്തിന്റേയും രഹസ്യത്തെ ഒരുപോലെ മനസ്സിലാക്കി അവയെ യഥായോഗ്യം അനുഷ്ഠിക്കുകയായിരുന്നു. യാതൊരുത്തൻ ഈ രണ്ടിന്റെയും തത്വങ്ങളെ ഒരേ സമയം നന്നായി മനസ്സിലാക്കുന്നുവോ അവൻ തന്റെ വർണ്ണാശ്രമത്തേയോ പരിതസ്ഥിതിക്കനുരൂപമായ ശാസ്ത്രവിഹിത കർമ്മങ്ങളേയോ ത്യജിക്കുന്നില്ല. പകരം അവയിൽ കർത്താവിന്റെ അഭിമാനത്തോടും രാഗദ്വേഷാദി ഫലാഭിലാഷരഹിതനായിട്ടും അവയെ യഥായോഗ്യം ആചരിക്കുന്നു. ഇതുകൊണ്ട് അവന്റെ ജീവിതയാത്ര സുഖമായി നടക്കുന്നു. ഈ ഭാവത്തോടുകൂടി കർമ്മാനുഷ്ഠാനം നടത്തുന്നതിന്റെ പരിണതഫലമായി അവന്റെ അന്തഃകരണം സകല ദുർഗുണങ്ങളിൽനിന്നും വികാരങ്ങളിൽനിന്നും രഹിതമായിട്ട് അത്യന്തം നിർമ്മലമായിത്തീരുകയും ഭഗവത് കൃപയാൽ അവൻ മൃത്യുമയ സംസാരത്തിൽനിന്നും സ്വാഭാവികമായി കടന്നുപോവുകയും ചെയ്യുന്നു എന്ന് മന്ത്രങ്ങളിൽ പറഞ്ഞിട്ടുണ്ട്. ഈ കർമ്മസാധനയോടുകൂടി വിവേക – വൈരാഗ്യസമ്പന്നമായി നിരന്തരം ബ്രഹ്മവിചാര രൂപമായ ജ്ഞാനാഭ്യാസം അനുഷ്ഠിച്ചു കഴിയുന്നതിനാൽ ശ്രീപരമേശ്വരന്റെ യഥാർത്ഥ ജ്ഞാനോദയം ഉണ്ടാകുകയും അതിവേഗം പരബ്രഹ്മപരമേശ്വരന്റെ സാക്ഷാത്ക്കാരമുണ്ടാവുകയും ചെയ്യുന്നു.

**സംബന്ധം –** ഇനിയുള്ള അടുത്ത മൂന്നു മന്ത്രങ്ങളിലായി അസംഭൂതിയുടേയും സംഭൂതിയുടേയും തത്വങ്ങളെപ്പറ്റി പറയുന്നു. ഈ പ്രകരണത്തിൽ അസംഭൂതിശബ്ദത്തിന്റെ അർത്ഥം പൂർണ്ണരൂപത്തിൽ സത്തയില്ലാത്തത് എന്നായിരിക്കും. ഇങ്ങനെയുള്ള വിനാശസ്വഭാവത്തോടുകൂടിയ ദേവകൾ, പിതൃക്കൾ, മനുഷ്യർ മുതലായവയുടെ യോനികളും അവയോടനുബന്ധിച്ചുള്ള ഭോഗസാമഗ്രികളും ആകുന്നു. മന്ത്രത്തിൽ അസംഭൂതിയുടെ സ്ഥാനത്ത് “വിനാശ” എന്ന വാക്കുപയോഗിക്കുന്നു. സംഭൂതിശബ്ദത്തിന് ഇങ്ങനെ അർത്ഥകല്പന ചെയ്യുന്നു. – യാതൊന്നിന്റെ സത്ത സമ്പൂർണ്ണമായിരിക്കുന്നുവോ അത് സമ്പൂർണ്ണജഗത്തിന്റെ ഉൽപ്പത്തി, സ്ഥിതി, സംഹാരം ഇവ ചെയ്തുകൊണ്ടിരിക്കുന്ന അവിനാശിയായ പരബ്രഹ്മപുരുഷോത്തമൻ (ഗീത 7–6; 7) എന്നാകുന്നു.

12. അന്ധം തമ: പ്രവിശന്തി യേƒസംഭൂതി
മുപാസതേ
തതോ ഭൂയ ഇവ തമോ യ ഉ സംഭൂത്യാം രതാഃ

യാതൊരുത്തൻ വിനാശ സ്വഭാവത്തോടുകൂടിയ സ്ത്രീ, പുത്രൻ, ധനം, മാനം, കീർത്തി, അധികാരം മുതലായി ഈ ലോകത്തിന്റെയും പരലോകത്തിന്റെയും ഭോഗസാമഗ്രികളിൽ

ആസക്തനായിട്ട് അവയെത്തന്നെ സുഖഹേതുക്കളായി കരുതുന്നുവോ അതുപോലെ അവയെ ആർജ്ജിക്കുന്നതിനും സേവിക്കുന്നതിനും മുഴുവൻ സമയവും വിനിയോഗിക്കുന്നുവോ ഈ ഭോഗവസ്തുക്കളുടെ പ്രാപ്തിക്കും സംരക്ഷണത്തിനും അഭിവൃദ്ധിക്കും വേണ്ടി ദേവതകളേയും പിതൃക്കളേയും മനുഷ്യരേയും ഉപാസിക്കുന്നുവോ അവൻ സ്വയം ജനന മരണ ചക്രങ്ങളിൽ പതിച്ചിരിക്കുന്നതു കാരണം അഭാവഗ്രസ്തവും ശാരീരിക ദൃഷ്ടിയിൽ വിനാശകരവുമായ അവസ്ഥയിലായിരിക്കുകയും ചെയ്യുന്നു. ഇവയെ ഉപാസിക്കുന്ന ഭോഗാസക്തരായ മനുഷ്യർ താന്താങ്ങളുടെ ഉപാസനാ ഫലമായി വിഭിന്ന ദേവകളുടെ ലോകത്തിൽ വിഭിന്നഭോഗയോനികളെ പ്രാപിക്കുന്നു. ഇതുതന്നെ അവരുടെ അജ്ഞാനരൂപമാകുന്നു; ഘോരാന്ധകാരത്തിലേക്കുള്ള പ്രവേശനമാകുന്നു (ഗീത 7–20, 23).

രണ്ടാമതായി യാതൊരുത്തൻ ശാസ്ത്രതാൽപ്പര്യങ്ങളേയും ഭഗവാന്റെ ദിവ്യഗുണങ്ങളേയും ഭാവങ്ങളേയും തത്വങ്ങളേയും അവയുടെ രഹസ്യങ്ങളേയും ഗ്രഹിക്കായ്ക മൂലം ഭഗവൽ ഭജനം ചെയ്യാതെയും ഭോഗാസക്തികളിൽ മുഴുകിയും കഴിയുന്നതുകാരണം ലോകസേവനത്തിലും ശാസ്ത്രവിഹിതങ്ങളായ ദേവോപാസനയിലും പ്രവൃത്തരായിരിക്കുന്നു. ഇങ്ങനെയുള്ള വിഷയാസക്തരായ മനുഷ്യർ കൃത്രിമമായി തങ്ങളെ ഈശ്വരോപാസകരായി വിശ്വസിപ്പിച്ച് സരള ഹൃദയരായ ജനങ്ങളെക്കൊണ്ട് തങ്ങളെ പൂജിപ്പിക്കുന്നു. അവർ മിഥ്യാഭിമാനത്താൽ ദേവകളെ തുച്ഛമാക്കി പറയുകയും ശാസ്ത്രാനുസാരമുള്ള അവശ്യകർത്തവ്യങ്ങളായ ദേവപൂജ, ഗുരുപൂജ മുതലായവ തങ്ങളുടെ വാഗ് ജാലങ്ങളാൽ മയക്കി അവരുടെ ഹൃദയങ്ങളിൽ ദേവോപാസന മുതലായവയെപ്പറ്റി വെറുപ്പും വിദ്വേഷവും സൃഷ്ടിക്കുകയും ചെയ്യുന്നു. ഇങ്ങനെയുള്ളവർ തങ്ങളെത്തന്നെ ഈശ്വരതുല്യമായി കാണുകയും മറ്റുള്ളവരെക്കൊണ്ട് അത് അംഗീകരിപ്പിക്കുകയും ചെയ്ത് തന്നിഷ്ടപ്രകാരം ദുരാചാരങ്ങളിൽ മുഴുകി ജീവിതം നയിക്കുന്നു. ഇങ്ങനെ ദംഭികളായ മനുഷ്യർ തങ്ങളുടെ ദുഷ്കർമ്മങ്ങളുടെ തിക്ത ഫലം അനുഭവിക്കുന്നതിനു ബാധ്യസ്ഥരായിട്ട് കൂകര ശൂകരാദികളായ നീചയോനികളിലും രൗരവകുംഭീപാകാദി ഘോരനരകങ്ങളിലും ചെന്ന് അവിടുത്തെ ക്രൂരയാതനകളെല്ലാം അനുഭവിക്കേണ്ടതായി വരുന്നു. വിനാശ സ്വഭാവികളായ ദേവതകളെ ഉപാസിക്കുന്നവരെ അപേക്ഷിച്ച് ഇവർക്കുള്ള ശിക്ഷ അത്യന്തം ഘോര സ്വഭാവത്തോടുകൂടിയതായിരിക്കും (ഗീത 16–18, 19).

**സംബന്ധം** – ശാസ്ത്രത്തിന്റെ യഥാർത്ഥ താൽപ്പര്യം ശരിക്കു മനസ്സിലാക്കി സംഭൂതിയുടേയും അസംഭൂതിയുടേയും ഉപാസന നടത്തുന്നതിനാൽ സർവ്വോത്തമമായ പരിണാമം സിദ്ധിക്കുന്നു എന്ന് അടുത്തതിൽ വർണ്ണിക്കുന്നു.

13. അന്യദേവാഹു: സംഭവാദന്യദാഹുരസംഭവാത്
ഇതി ശുശ്രുമ ധീരാണാം യേ നസ്തദ്
വിചചക്ഷിരേ.

പരബ്രഹ്മ പുരുഷോത്തമഭഗവാനെ സർവ്വശക്തിമാൻ, സർവ്വജ്ഞൻ, സർവ്വാധാരം, സർവ്വമയൻ, അഖില ജഗത്തിന്റെയും സൃഷ്ടിസ്ഥിതിസംഹാരകർത്താവ്, നിത്യൻ, അവിനാശി എന്നിങ്ങനെ മനസ്സിലാക്കുകയും പ്രേമപൂർണ്ണമായ ഹൃദയത്തോടുകൂടി നിത്യവും നിരന്തരവും ആയി ആ ദിവ്യനാമവും രൂപവും ധാമവും അതുപോലെ പ്രാകൃത ഗുണരഹിതവും ദിവ്യ ഗുണമയവും ആയ സച്ചിദാനന്ദ സ്വരൂപത്തെ സ്മരിക്കുകയും ശ്രവിക്കുകയും കീർത്തനം ചെയ്യുകയും ചെയ്യുക. ഇപ്രകാരം യഥാർത്ഥത്തിലുള്ള ഉപാസനകൊണ്ട് ഉപാസകന് അതിവേഗത്തിൽ അവിനാശിയായ പരബ്രഹ്മ പുരുഷോത്തമനെ പ്രാപിക്കുവാൻ സാധിക്കുന്നു (ഗീത 9–34). ഈശ്വരോപാസനയുടെ മിഥ്യാരൂപം ധരിച്ചു നടക്കുന്നവർക്കു ലഭിക്കുന്ന ഫലത്തിനു വിരുദ്ധമായി ഈ യഥാർത്ഥ ഉപാസകനു ലഭിക്കുന്ന ഫലം ഏറ്റവും ശ്രേഷ്ഠമായതാകുന്നു. ശാസ്ത്രങ്ങളുടേയും ശ്രീഭഗവാന്റേയും ആജ്ഞാനുസരണം പിതൃക്കൾ, ബ്രാഹ്മണൻ, മാതാവ്, പിതാവ്, ആചാര്യൻ, ജ്ഞാനികൾ തുടങ്ങിയവർക്കുള്ള സേവാപൂജാദികൾ തങ്ങളുടെ കർത്തവ്യമായി കരുതുക. ഇവയെ ഭഗവാന്റെ കല്പനയും സേവനവുമായി കരുതുക. ഈ വിധം നിഷ്ക്കാമഭാവത്തോടു കൂടി സേവാപൂജാദികൾ അനുഷ്ഠിക്കുന്നവരുടെ അന്തഃകരണം ശുദ്ധമായിത്തീരുകയും അവർക്കു ഭഗവാന്റെ കൃപയും പ്രസന്നതയും ലഭ്യമാവുകയും ചെയ്യും. തന്മൂലം അവർ മൃത്യുമയ സംസാരസാഗരം കടന്നു പോവുകയും ചെയ്യുന്നു. വിനാശ ശീലരായ ദേവകൾ തുടങ്ങിയവരെ സകാമോപാസന ചെയ്യുന്നതിൽ നിന്നും ലഭ്യമാവുന്ന ഫലത്തിൽനിന്നും ഇതു സർവ്വഥാ വിരുദ്ധമാകുന്നു.

**സംബന്ധം** – സംഭൂതിയുടേയും അസംഭൂതിയുടേയും തത്വങ്ങളെ ഒന്നായി ഗ്രഹിക്കുന്നതുകൊണ്ടുള്ള ഫലം ഇനി സ്പഷ്ടമാക്കുന്നു.

14. സംഭൂതിം ച വിനാശം ച യസ്തദ്
വേദോഭയം സഹ
വിനാശേന മൃത്യും തീർത്ത്വാ സംഭൂത്യാമൃ
തമശ്നുതേ.

യാതൊരു മനുഷ്യൻ, പരബ്രഹ്മപുരുഷോത്തമൻ നിത്യനും അവിനാശിയും സർവ്വവ്യാപിയും സർവ്വശക്തിമാനും സർവ്വാധാരവും സർവ്വാധിപതിയും സർവ്വാത്മാവും സർവ്വശ്രേഷ്ഠനും നിത്യ നിർഗ്ഗുണനും (പ്രാകൃതഗുണരഹിതൻ) നിത്യ സഗുണനും (സ്വരൂപഭൂത ദിവ്യകല്യാണഗുണഗണവിഭൂഷിതൻ) ആകുന്നു എന്നു മനസ്സിലാക്കുന്നുവോ, അതോടുകൂടി ദേവകൾ, പിതൃക്കൾ, മനുഷ്യർ തുടങ്ങി എത്രയോ യോനികളും ഭോഗ വസ്തുക്കളും ഉണ്ടോ അവയെല്ലാം വിനാശസ്വഭാവത്തോടുകൂടിയതും ക്ഷണഭംഗുരങ്ങളും ആണെന്നും ജനനമരണ സ്വഭാവത്തോടു കൂടിയതുകാരണം അതിദുഃഖ കാരണങ്ങളാകുന്നു എന്നു ഗ്രഹിക്കുന്നുവോ, അവയിൽ നിഹിതമായിരുന്ന സത്താസ്ഫൂർത്തിയും ശക്തിയുമെല്ലാം ഭഗവദ്ദത്തമാണെന്നും അദ്ദേഹത്തിന്റെ ജഗച്ചക്രത്തിന്റെ സുചാരുരൂപത്തോടു കൂടിയ ചലനത്തിനു വേണ്ടി ഭഗവത് പ്രീതിക്കുവേണ്ടി അവയെ യഥാസ്ഥാനങ്ങളിൽ യഥായോഗ്യം ഭഗവാന്റെ വാക്കുകളാകുന്ന ശാസ്ത്രം ആജ്ഞാപിച്ചിരിക്കുന്നുവോ, ആ മനുഷ്യൻ ഐഹികപരലൗകിക ദേവപിതരാദി ലോകങ്ങളിലെ ഭോഗസുഖങ്ങളാസക്തരാകാതെ ആഗ്രഹങ്ങളും മമതകളും ഹൃദയത്തിൽനിന്നും നിഷ്ക്കാസനം ചെയ്തു യഥായോഗ്യം ശാസ്ത്രവിധിപ്രകാരം സേവാപൂജകൾ നടത്തുന്നു. ഇതു കാരണം അവ

I K

രുടെ ജീവിതയാത്ര സുഖപൂർവ്വം നടക്കുകയും ആഭ്യന്തരങ്ങളായ വികാരങ്ങൾ നശിച്ച് അന്തഃകരണം ശുദ്ധമാവുകയും ഭഗവൽകൃപകൊണ്ട് അവർ സ്വാഭാവികമായി മൃത്യുമയ സംസാരസാഗരത്തെ കടന്നുപോവുകയും ചെയ്യുന്നു. വിനാശസ്വഭാവികളായ ദേവതാദികൾക്കുള്ള നിഷ്ക്കാമോപാസനയോടുകൂടിയുള്ള അവിനാശിയായ പരാത്പരപ്രഭുവിന്റെ ഉപാസന കൊണ്ട് അവർ അതിവേഗം അമരസ്വരൂപനായ ജഗദീശ്വരനെ പ്രത്യക്ഷമായി പ്രാപിക്കുന്നു.

**സംബന്ധം** – പരമേശ്വരനെ ഉപാസിക്കുന്നവർക്ക് അവരുടെ അന്ത്യകാലത്തിൽ പരമേശ്വര പ്രാപ്തിക്കായി എങ്ങനെ പ്രാർത്ഥിക്കണമെന്ന് ഇനി പറയുന്നു.

15. ഹിരണ്മയേന പാത്രേണ സത്യസ്യാപി
ഹിതം മുഖം
തത്വം പൂഷന്നപാവൃണു സത്യധർമ്മായ
ദൃഷ്ടയേ.

*ഭക്തന്മാർ ഇങ്ങനെ പ്രാർത്ഥിക്കണം:* – അല്ലയോ ഭഗവാനേ, അവിടുന്ന് അഖില ബ്രഹ്മാണ്ഡത്തിന്റേയും സംരക്ഷകനാകുന്നു. അങ്ങയിൽനിന്നും എല്ലാം പുഷ്ടി പ്രാപിക്കുന്നു. സത്യവും ധർമ്മവും അങ്ങയോടുള്ള ഭക്തിയാവുന്നു. ഞാൻ ഇതിൽ മുഴുകിക്കഴിയുന്നു. അതായത് എന്റെ പുഷ്ടി എന്റെ മനോരഥപൂർത്തി, അവിടുന്നു ചെയ്തുകൊണ്ടിരിക്കുന്നതാകുന്നു. സച്ചിദാനന്ദ സ്വരൂപ പ്രകാശമയമായ സൂര്യമണ്ഡലത്തിനുതുല്യം മിന്നിത്തിളങ്ങിക്കൊണ്ടിരിക്കുന്ന ജ്യോതിർമയ യവനികയാൽ അവിടുത്തെ മുഖം ആവൃതമായിരിക്കുന്നു. ഞാൻ അവിടുത്തെ ആവരണരഹിതനായി ദർശിക്കാനാഗ്രഹിക്കുന്നു. അതായത് അങ്ങയുടെ സന്നിധാനത്തിൽ വന്ന് അങ്ങയെ നിരാവരണനായി ദർശനം നടത്തുന്നതിനു തടസ്സങ്ങളായിട്ടുള്ള സകല ആവരണങ്ങളേയും എനിക്കുവേണ്ടി മാറ്റിത്തരേണമേ. അങ്ങയുടെ സച്ചിദാനന്ദ സ്വരൂപത്തെ പ്രകടമാക്കിത്തരേണമേ.

16. പുഷന്നേകർഷേ യമ സൂര്യ പ്രാജാപത്യ
വ്യൂഹ രശ്മീൻ സമൂഹ
തേജോ യത്തേ രൂപം കല്യാണതമം
തത്തേ പശ്യാമി
യോ$f$സാവസൗ പുരുഷഃ സോ$f$ഹമസ്മി.

ഭഗവാനേ, അവിടുന്ന് അവിടുത്തെ സ്വാഭാവികമായ കൃപ കൊണ്ടു ഭക്തന്മാരുടെ ഭക്തിസാധനങ്ങളിൽ തുഷ്ടി പ്രദാനം ചെയ്തു അവരെ പോഷിപ്പിക്കുന്നവനാകുന്നു. അവിടുന്നു സമസ്ത ജ്ഞാനികളിലും അഗ്രഗണ്യനും പരമ ജ്ഞാനസ്വരൂപനും സ്വന്തം ഭക്തന്മാർക്കു തന്റെ സ്വരൂപത്തിന്റെ യഥാർത്ഥ ജ്ഞാനം പ്രദാനം ചെയ്യുന്നവരും ആകുന്നു (ഗീത 10–11). അവിടുന്ന് അഖിലത്തേയും യഥായോഗ്യം സൃഷ്ടിച്ച്, നിയന്ത്രിച്ച്, സംരക്ഷിച്ചു കൊണ്ടിരിക്കുന്നവനാകുന്നു. ഭക്തന്മാരുടേയും ജ്ഞാനികളുടേയും പരമമായ ലക്ഷ്യം അവിടുന്നാകുന്നു. അവിജ്ഞേയനായിരുന്നിട്ടും തന്റെ ഭക്തവാത്സല്യസ്വഭാവം ഹേതുവായി ഭക്തിമാർഗ്ഗത്തിൽക്കൂടി ഭക്തന്മാർക്ക് അവിടുന്നു തന്നെ വെളിപ്പെടുത്തിക്കൊടുത്തുകൊണ്ടിരിക്കുന്നു. അവിടുന്ന് പ്രജാപതികൾക്കു വളരെ പ്രിയപ്പെട്ടവനാകുന്നു. ഹേ പ്രഭോ, ഈ സൂര്യമണ്ഡലത്തിലെതപ്തരശ്മികളെയും അതിന്റെ ഉഗ്രരശ്മികളെയും തന്നിലേക്ക് ആവാഹിച്ചൊതുക്കിയാലും. ഇങ്ങനെ അവിടുത്തെ ദിവ്യ സ്വരൂപത്തിന്റെ പ്രത്യക്ഷദർശനം നൽകണേ. ഇപ്പോൾ ഞാൻ അങ്ങയുടെ കൃപാതിരേകംകൊണ്ട് അങ്ങയുടെ സൗന്ദര്യ മാധുര്യനിധിയും ദിവ്യപരമ കല്യാണവുമായ സച്ചിദാനന്ദ സ്വരൂപത്തെ ധ്യാനദൃഷ്ടിയിൽക്കൂടി ദർശിച്ചുകൊണ്ടിരിക്കുന്നു; ബുദ്ധിയിൽ കൂടി ഗ്രഹിച്ചുകൊണ്ടിരിക്കുന്നു. കാരണം, അങ്ങ് പരമ പുരുഷനും ഈ സൂര്യന്റെയും അഖില ബ്രഹ്മാണ്ഡത്തിന്റേയും ആത്മാവാകുന്നു. എന്റെ ആത്മാവും ഇതുതന്നെയാകുന്നു; അതായത് ഞാനും അതുതന്നെ.

**സംബന്ധം** – ധ്യാനമാർഗ്ഗത്തിൽക്കൂടി ഭഗവാന്റെ സ്വരൂപ ദർശനം നടത്തിയിട്ട് സാധകൻ ഭഗവാന്റെ സാക്ഷാൽ സന്നിധാനത്തിൽ എത്തുന്നതിനുവേണ്ടി വെമ്പൽകൊള്ളുകയും ശരീരം ത്യജിക്കുന്ന സമയം സ്ഥൂലസൂക്ഷ്മശരീരങ്ങളുടെ വിഘടനയെപ്പറ്റി ചിന്തിച്ചുകൊണ്ടു ഭഗവാനോടുകൂടി പ്രാർത്ഥിക്കുകയും ചെയ്യുന്നു.

17. വായുരനിലമമൃതമഥേദം ഭസ്മാന്തം ശരീരം
ഓം ക്രതോ സ്മര കൃതം സ്മര ക്രതോ
സ്മര കൃതം സ്മര.

പരമധാമത്തിലേക്കുള്ള യാത്രികനായ സാധകൻ തന്റെ പ്രാണേന്ദ്രിയങ്ങളെയും ശരീരത്തെയും തന്നിൽനിന്നും സർവ്വഥാ ഭിന്നമായിക്കരുതി അവയെല്ലാം അതാതുകളുടെ ഉപാദാനതത്വങ്ങളിലേക്ക് എന്നേക്കുമായി വിലയിപ്പിക്കുന്നതിനും സ്ഥൂലസൂക്ഷ്മശരീരത്തെ പൂർണ്ണമായും വിഘടിപ്പിക്കുന്നതിനും ആഗ്രഹിക്കുന്നു. അതുകൊണ്ട് ഇങ്ങനെ പറയാറുണ്ട്; പ്രാണാദി സമഷ്ടിവായു ആദിയിൽ ലയിക്കട്ടെ, സ്ഥൂലശരീരം കത്തി ചാമ്പലാകട്ടെ. പിന്നെ അവൻ തന്റെ ആരാധ്യദേവതയായ പരബ്രഹ്മപുരുഷോത്തമനായ ഭഗവാനോടു പ്രാർത്ഥിക്കുന്നു. അല്ലയോ യജ്ഞമയനായ മഹാ വിഷ്ണോ, സച്ചിദാനന്ദ വിജ്ഞാനസ്വരൂപനായ പരമേശ്വരാ, അവിടുന്ന് സ്വന്തം ജനമായ എന്നേയും എന്റെ കർമ്മങ്ങളേയുംപറ്റി ചിന്തിക്കേണമേ. അങ്ങ് സ്വാഭാവികമായി എന്നേയും എന്നാൽ ഉണ്ടാക്കപ്പെട്ടിട്ടുള്ള ഭക്തിസ്വരൂപകാര്യങ്ങളേയും സ്മരിക്കേണമേ. ഭഗവാനേ, അങ്ങ് എന്നേയും എന്റെ കർമ്മങ്ങളേയും സ്മരിക്കേണമേ. അന്ത്യകാലത്തിൽ ഞാൻ അങ്ങയുടെ സ്മൃതിയോടുകൂടിയിരിക്കുമെങ്കിൽ തീർച്ചയായും അതിവേഗം എനിക്ക് അങ്ങയുടെ സന്നിധാനത്തിൽ എത്തുവാൻ കഴിയും.

**സംബന്ധം** – ഇങ്ങനെ തന്റെ ആരാധനാമൂർത്തിയായ പരബ്രഹ്മ പുരുഷോത്തമനായ ഭഗവാനോടു പ്രാർത്ഥിച്ചിട്ട് സാധകൻ പരമധാമത്തിലേക്കു പോകുന്ന സമയം ആ മാർഗ്ഗത്തിലുള്ള അഗ്നിദേവനോടു പ്രാർത്ഥിക്കുന്നു.

18. അഗ്നേ നയ സുപഥാ രായേ
അസ്മാൻ വിശ്വാനി ദേവ വയുനാനി വിദ്വാൻ
യുയോധ്യസ്മജ്ജുഹുരാണമേനോ ഭൂയിഷ്ഠാം
തേ നമ ഉക്തിം വിധോ.

N P

അല്ലയോ അഗ്നിഭഗവാനേ, ഞാനിപ്പോൾ എന്റെ പരമപ്രഭുവായ ഭഗവാന്റെ സന്നിധാനത്തിലെത്തിച്ചേർന്നിരിക്കുന്നു. എല്ലാക്കാലവും ഈ ഭഗവത് സന്നിധിയിൽ വസിക്കുവാൻ ആഗ്രഹിക്കുന്നു. അങ്ങ് അതിവേഗം തന്നെ എന്നെ പരമസുന്ദരവും മംഗലമയവുമായ ഉത്തരായന മാർഗ്ഗത്തിൽക്കൂടി ഭഗവാന്റെ പരമധാമത്തിൽ എത്തിച്ചാലും. അങ്ങ് എന്റെ കർമ്മങ്ങളെ അറിയുന്നവനാകുന്നു. ഞാൻ ആയുഷ്ക്കാലം മുഴുവൻ ഭഗവൽഭക്തിയിൽ കഴിഞ്ഞുകൂടി. ഭഗവാന്റെ കൃപയാൽ ഈ സമയത്തും ധ്യാനനേത്രത്താൽ ആ ദിവ്യസ്വരൂപത്തെ ദർശിക്കുകയും ആ പവിത്രനാമം ഉച്ചരിക്കുകയും ചെയ്യുന്നു. എന്നാലും ഈ മാർഗ്ഗത്തിൽ എന്തെങ്കിലും വിഘ്നങ്ങളായ കർമ്മങ്ങൾ എന്റേതായിട്ടവശേഷിക്കുന്നുണ്ടെങ്കിൽ അങ്ങു കൃപയോടെ നശിപ്പിക്കേണമേ.

### ശാന്തിപാഠം

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത്
പൂർണ്ണമുദച്യതേ

പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവ
ശിഷ്യതേ.

ഓം ശാന്തിഃ ശാന്തിഃ ഓം ശാന്തിഃ

ഇതിന്റെ വ്യാഖ്യാനം ആദ്യം കൊടുത്തിട്ടുള്ളതാകുന്നു.

*ശ്രദ്ധിക്കുക:-* ഇതിലെ പതിനഞ്ചും പതിനാറും മന്ത്രങ്ങൾ കൂടുതൽ ശ്രദ്ധാർഹങ്ങളാണെന്നു മഹാപണ്ഡിതന്മാർ പറഞ്ഞിട്ടുണ്ട്. എല്ലാവരും ഭഗവദ്ദർശനത്തിനായി പ്രാർത്ഥിക്കണം എന്ന് ഇതിൽ പറയപ്പെടുന്നു.

പതിനേഴ്, പതിനെട്ട് മന്ത്രങ്ങൾ അന്ത്യകാലഗുണത്തിന് ഉപകരിക്കുന്നതാകുന്നു. ഈ മന്ത്രമനുസരിച്ച് അന്ത്യകാലത്തു പ്രാർത്ഥന നടത്തുന്ന മനുഷ്യർക്കു മുക്തിയുണ്ടാവും. അതിനാൽ ഇവയുടെ ഭാവാർത്ഥം ഒന്നുകൂടി കൊടുക്കുന്നു.

17. ഹേ പരമാത്മാവേ, എന്റെ ഈ ഇന്ദ്രിയം, പ്രാണൻ തുടങ്ങിയ അതാതുകളുടെ കാരണ-തത്വങ്ങളിൽ ലീനമായിത്തീരുകയും എന്റെ സ്ഥൂലശരീരം ഭസ്മമായിത്തീരുകയും ചെയ്യട്ടെ. ഇതു സംബന്ധിച്ച് എന്റെ മനസ്സിൽ അല്പമാത്രമായ ആസക്തി പോലും ഉണ്ടാകരുതേ. ഹേ യജ്ഞമയനായ വിഷ്ണോ, അങ്ങു ദയവുണ്ടായി എന്നേയും എന്റെ കർമ്മങ്ങളേയും സ്മരിക്കണേ. അവിടുത്തെ സ്മരിക്കുന്നതിനാൽ ഞാനും എന്റെ കർമ്മങ്ങളും പവിത്രമായിത്തീരും. ഞാൻ നിശ്ചയമായും അവിടുത്തെ പാദസേവ ചെയ്യാൻ എത്തിച്ചേരും.

18. ഹേ അഗ്നിസ്വരൂപനായ പരമേശ്വരാ, അവിടുന്ന് എന്റെ ധനമാകുന്നു - സർവ്വസ്വമാകുന്നു. അതഃ അവിടുത്തെ പ്രാപിക്കാനായി അവിടുന്ന് എന്നെ ഉത്തമമാർഗ്ഗങ്ങളിൽ സ്വന്തം ചരണസമീപം എത്തിക്കണേ. എന്റെ എത്രയെത്ര ശുഭാശുകർമ്മങ്ങളുണ്ട്; അവയ്ക്ക് അവിടുത്തെ മറയ്ക്കാനാവില്ല; അവിടുന്ന് എല്ലാമറിയുന്നവനാകുന്നു; ഞാൻ ഈ കർമ്മങ്ങളുടെ ബലത്തിൽ അവിടുത്തെ പ്രാപിക്കാൻ കഴിയുന്നവനല്ല. സ്വയം ദയവുതോന്നി അവിടുന്ന് എന്നെ അവിടുത്തേതാക്കേണമേ. അവിടുത്തെ പ്രാപ്തിക്കായി യാതൊരു പാപം പ്രതിബന്ധമായിരിക്കുന്നോ അതിനെ അവിടുന്നെ അകറ്റുന്നതിനായി ഞാൻ വീണ്ടും വീണ്ടും അവിടുത്തെ നമസ്ക്കരിക്കുന്നു.

# കഠോപനിഷത്ത്

ഉപനിഷത്തുക്കളിൽ വളരെ പ്രസിദ്ധിയേറിയതാണ് കഠിനോപനിഷത്ത്. ഇത് കൃഷ്ണയജുർവേദത്തിന്റെ കഠശാഖയുടെ അന്തർഭാഗമാകുന്നു. ഇതിൽ നചികേതസ്സിന്റേയും യമന്റേയും സംവാദരൂപത്തിൽ പരമാത്മാവിന്റെ രഹസ്യമയതത്വത്തെ വളരെ ഉപയോഗപ്രദമായും വിശദമായും വർണ്ണിച്ചിരിക്കുന്നു. ഇതിൽ രണ്ടദ്ധ്യായങ്ങളും ഓരോ അദ്ധ്യായത്തിലും മുമ്മൂന്നു വല്ലികളുമുണ്ട്.

### ശാന്തിപാഠം

ഓം സഹ നാവവതു. സഹ നൗ ഭുനക്തു. സഹ വീര്യം കരവാവഹൈ. തേജസ്വി നാവധീതമസ്തു. മാ വിദ്വിഷാഹവൈ.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

അല്ലയോ പരമാത്മാവേ, അങ്ങ് ഞങ്ങൾ ഗുരുശിഷ്യന്മാർക്ക് എല്ലാ പ്രകാരത്തിലുമുള്ള രക്ഷ ചെയ്യണേ. ഞങ്ങൾ രണ്ടുപേരേയും അവിടുന്നു സമുചിതമായ രീതിയിൽ പരിപാലനം ചെയ്യേണമേ. ഞങ്ങൾ രണ്ടുപേരും അങ്ങയിൽനിന്നും കൂടെക്കൂടെ എല്ലാ പ്രകാരങ്ങളിലും ബലം പ്രാപിക്കേണമേ. ഞങ്ങൾ രണ്ടുപേരും കൂടി അദ്ധ്യയനം നടത്തുന്ന വിദ്യ തേജഃപൂർണ്ണമായിത്തീരണേ. ഒരിക്കലും ആരിൽനിന്നും വിദ്യയിൽ ഞങ്ങൾ പരാജിതരായിത്തീരാതെയിരിക്കേണമേ. ഞങ്ങൾ രണ്ടുപേരും ജീവിതം മുഴുവൻ പരസ്പരം സ്നേഹസൂത്രങ്ങളാൽ ബന്ധിതരായിരിക്കേണമേ. ഞങ്ങളുട ഉള്ളിൽ ഒരിക്കലും പരസ്പര

ദ്വേഷം ഉണ്ടാകാതിരിക്കേണമേ. ഹേ പരമാത്മൻ! ത്രിപാദങ്ങൾക്കു നിവൃത്തി ഉണ്ടാക്കണേ.

## അദ്ധ്യായം ഒന്ന്

1. ഓം ഉശൻ ഹ വൈ വാജശ്രവസഃ
സർവ്വവേദസം ദദൗ
തസ്യ ഹ നചികേതാ നാമ പുത്ര ആസ.

ഗ്രന്ഥാരംഭത്തിൽ പരമാത്മാവിനെ സ്മരിക്കുന്നത് അത്യന്തം മംഗളകരമാകുന്നു. അതിനാൽ ഇവിടെ സർവ്വ പ്രഥമമായി ഓംകാരോച്ചാരണത്തോടുകൂടി ഉപനിഷത്താരംഭിക്കുന്നു.

യാതൊരുകാലം ഭാരതവർഷത്തിന്റെ പവിത്രാകാശം യജ്ഞധൂമങ്ങളാലും അവയുടെ പവിത്രസൗരഭ്യത്താലും പരിപൂർണ്ണമായിരുന്നുവോ ത്യാഗമൂർത്തികളായ ഋഷിമുനിമാരാൽ പാടപ്പെട്ട വേദമന്ത്രങ്ങളുടെ ദിവ്യധ്വനികളാൽ എല്ലാ ദിക്കുകളും മുഖരിതമായിരുന്നുവോ ആ കാലത്തുണ്ടായ പ്രസിദ്ധമായ ഒരു ഇതിഹാസമാണിത്. ഗൗതമ വംശീയനായ വാജശ്രവാത്മജമഹർഷി അരുണന്റെ പുത്രൻ അല്ലെങ്കിൽ അന്നദാനംകൊണ്ടു മഹാകീർത്തി സമ്പാദിച്ച (വാജ–അന്നം. ശ്രവ–അതിന്റെ ദാനത്താൽ സമ്പാദിച്ച യശസ്സ്) മഹർഷിയായ അരുണന്റെ പുത്രനായ ഉദ്ദാലക മഹർഷി ഫലാഭിലാഷത്തോടുകൂടി 'വിശ്വജിത്' എന്നുപേരുള്ള ഒരു മഹായജ്ഞം നടത്തി. ഈ യജ്ഞത്തിൽ തന്റെ സർവ്വസ്വവും അദ്ദേഹത്തിനു ദാനം ചെയ്യേണ്ടതായി വന്നു. അതിനാൽ ഉദ്ദാലകൻ തന്റെ സർവ്വ സമ്പത്തും ഋത്വിക്കുകൾക്കും സദസ്യർക്കും ദക്ഷിണയായി നല്കി. ഉദ്ദാലകന നചികേതസ്സ് എന്ന പേരിൽ പ്രസിദ്ധനായ ഒരു പുത്രനുണ്ടായിരുന്നു.

2. തംഹ കുമാരം സന്തം ദക്ഷിണാസു
നീയമാനുസു
ശ്രദ്ധാƒƒവിവേശ. സോƒമന്യത.

ആ കാലത്തു പ്രധാനധനമായി കണക്കാക്കിയിരുന്നതു ഗോധനമായിരുന്നു. ഉദ്ദാലകന് അതു ധാരാളമുണ്ടായിരുന്നു. ഹോതാവ്, അധ്വര്യു, ബ്രഹ്മാവ്, ഉദ്ഗാതാവ് ഇവർ നാലും പ്രധാന ഋത്വിക്കുകളായിരുന്നു. ഇവർക്ക് ഏറ്റവും കൂടുതൽ ഗോക്കളെ ദക്ഷിണയായി നൽകണമെന്നതായിരുന്നു അന്നത്തെ തീരുമാനം. പ്രശാസ്താ, പ്രതിപ്രസ്ഥതാ, ബ്രഹ്മണാച്ഛംസി, പ്രസ്തോതാ ഈ നാല് അപ്രധാന ഋത്വിക്കുകൾക്ക് പ്രധാനികൾക്കു കൊടുത്തതിന്റെ പകുതിവീതവും അച്ഛാവാക, നേഷ്ടാ, അഗ്നീധ്ര, പ്രതിഹർത്താ – ഈ നാല് അപ്രധാനികൾക്ക് മുഖ്യന്മാർക്കു കൊടുത്തതിന്റെ മൂന്നിലൊന്നും ഗ്രാവസ്തുത, നേതാ, ഹോതാ, സുബ്രഹ്മണ്യ ഈ നാല് അപ്രധാനന്മാർക്ക് മുഖ്യന്മാർക്കു കൊടുത്തതിന്റെ നാലിലൊന്നു വീതവും ഗോക്കളെ ദക്ഷിണയായി കൊടുക്കണം. നിയമപ്രകാരം ഇവർക്കെല്ലാം ദക്ഷിണ നല്കുന്നതിനു ഗോക്കളെ കൊണ്ടുവന്നപ്പോൾ ബാലനായ നചികേതസ്സ് അവയെ കണ്ടു. അവയുടെ ദയനീയമായ നില കണ്ടപ്പോൾത്തന്നെ അവന്റെ ഹൃദയത്തിൽ ഭക്തിയും ആസ്തിക്യഭാവവും ഉണ്ടായി. അവൻ ചിന്തിക്കുവാൻ തുടങ്ങി.

3. പീതോദകാ ജഗ്ധതൃണാ ദുഗ്ധദോഹാ
നിരിന്ദ്രിയാ:
അനന്ദാ നാമ തേ ലോകാസ്താൻ സ ഗച്ഛതി
താദദത്.

പിതാവ് എങ്ങനെയുള്ള ഗോക്കളെയാണു ദക്ഷിണയായി കൊടുക്കുന്നത്? ഇപ്പോൾ ഇവയ്ക്കു കനിഞ്ഞു വെള്ളം കുടിക്കുന്നതിനുള്ള ശക്തിയോ പുല്ലു ചവച്ചു തിന്നുന്നതിനുള്ള പല്ലുകളോ ഇല്ലല്ലൊ. ഇവയുടെ സ്തനങ്ങളിൽ പാലിന്റെ അംശം പോലും അവശേഷിച്ചിട്ടില്ലല്ലോ. എന്തിനിധികം പറയുന്നു. ഇവയുടെ ഇന്ദ്രിയങ്ങൾപോലും നിശ്ശേഷ്ടമായിരിക്കുന്നു. ഇവയ്ക്ക് ഗർഭധാരണശേഷിപോലും ഒട്ടുമില്ലല്ലൊ. കൊള്ളാം, ഇപ്രകാരം നിരർത്ഥകവും മരണത്തോടടുത്തിരിക്കുന്നതുമായ ഗോക്കൾ അവയെ കൊണ്ടുപോകുന്ന ബ്രാഹ്മണരുടെ വീടുകളിൽ ദുഃഖമല്ലാതെ മറ്റെന്തു സംഭാവന ചെയ്യും? നമുക്കു സ്വന്തമായി സുഖം ലഭിക്കുന്നതും ലാഭകരമായതും പ്രിയപ്പെട്ടതും ആയ വസ്തുക്കളെ വേണം ദാനം ചെയ്യുവാൻ. അതുപോലെ ദാനം ആർക്കു നൽകപ്പെടുന്നുവോ അവർക്കും ലാഭവും ഗുണകരവും പ്രിയപ്പെട്ടതുമായിരിക്കണം. ദുഃഖദായിയും ഉപയോഗശൂന്യവുമായ വസ്തുക്കൾ ദാനം ചെയ്യുന്നത് ദാനത്തിന്റെ പേരിൽ നടത്തപ്പെടുന്ന വഞ്ചനയാകുന്നു. അതു സ്വീകരിക്കുന്നവരേയും വഞ്ചിക്കുകയാണു ചെയ്യുന്നത്. ഇപ്രകാരമുള്ള ദാനംകൊണ്ട് ദാതാവിനു സുഖം ലേശംപോലുമില്ലാത്ത നീചയോനികളും നരകാദി ലോകങ്ങളുമല്ലാതെ മറ്റൊന്നും ലഭിക്കുന്നില്ല. പിതാവ് ഈ ദാനംകൊണ്ട് എന്തുസുഖം സമ്പാദിക്കും? ഇവർ സർവ്വസ്വദാനരൂപിയായ യജ്ഞം നടത്തിയിട്ടും ഉപകാരപ്രദങ്ങളായ ഗോക്കളെ എനിക്കുവേണ്ടി സൂക്ഷിച്ചിരിക്കുന്നു. അത് തികച്ചും തെറ്റുതന്നെയാണല്ലൊ. ഞാനാണല്ലൊ അദ്ദേഹത്തിന്റെ സർവ്വസ്വവും. എന്നെ ദാനമായിട്ടദ്ദേഹം കൊടുത്തുമില്ല. എന്നാൽ ഞാൻ അദ്ദേഹത്തിന്റെ പുത്രനാണ്. അതുകൊണ്ടുതന്നെ ഞാൻ പിതാവിനെ ഈ അനിഷ്ടകാരിയായ പരിണാമത്തിൽനിന്നും രക്ഷിക്കുന്നതിനു സ്വയം ബലിയർപ്പിക്കും. എന്റെ കടമ ഇതുതന്നെയാകുന്നു.

4. സ ഹോവാച പിതരം തത കസ്മൈ മാം
ദാസ്യസീതി.
ദ്വിതീയം തൃതീയം തം ഹോവാച മൃത്യവേ
ത്വാ ദദാമീതി.

ഇപ്രകാരം നിശ്ചയിച്ചുകൊണ്ട് അവൻ പിതാവിനോടു പറഞ്ഞു – "പിതാവേ! ഞാനല്ലേ അങ്ങയുടെ ധനം, അങ്ങ് എന്നെ ആർക്കു കൊടുക്കുന്നു?" പിതാവ് യാതൊരു മറുപടിയും പറഞ്ഞില്ല. അപ്പോൾ നചികേതസ്സ്, വീണ്ടും പറഞ്ഞു – "പിതാവേ, എന്നെ ആർക്കുകൊടുക്കുന്നു?" പിാതവ് ഈ പ്രാവശ്യവും മൗനമായിരുന്നതേയുള്ളൂ. പക്ഷെ അധർമ്മഭീരുവും പുത്രധർമ്മം എന്തെന്നറിഞ്ഞിരുന്നവനുമായ നചികേതസ്സിന് ഒട്ടും സഹിക്കാൻ കഴിഞ്ഞില്ല. അവൻ മൂന്നാംവട്ടവും ചോദിച്ചു – "പിതാവേ! അങ്ങ് എന്നെ ആർക്കുകൊടുക്കുന്നു?" ഈ പ്രാവശ്യം മഹർഷി ക്രോധാവിഷ്ടനായി പറഞ്ഞു – "നിന്നെ മൃത്യുവിനു കൊടുക്കും."

I K

സംബന്ധം – ഇതുകേട്ട് നചികേതസ്സ് മാനസികമായി ചിന്തിക്കുവാൻ തുടങ്ങി –

5. ബഹൂനാമേമി പ്രഥമോ ബഹൂനാമേമി മധ്യമഃ
കിം സ്വിദ്യമസ്യ കർത്തവ്യം യന്മമാദ്യ
കരിഷ്യതി.

പുത്രന്മാരും ശിഷ്യന്മാരും മൂന്നിനത്തിൽപ്പെടുന്നു; ഉത്തമൻ, മധ്യമൻ, അധമൻ. യാതൊരുത്തൻ ഗുരുവിന്റേയോ പിതാവിന്റേയോ മനോരഥം അറിഞ്ഞ് അവരുടെ നിർദ്ദേശം കൂടാതെ തന്നെ അവരുടെ മനോരഥം സാധിച്ചുകൊടുക്കുന്നുവോ അവൻ ഉത്തമ വർഗ്ഗത്തിൽപ്പെടുന്നു. ആജ്ഞ ലഭിച്ചതിനുശേഷം പ്രവർത്തിക്കുന്നവൻ മധ്യമവർഗ്ഗത്തിലും അറിഞ്ഞിട്ടും നിർദ്ദേശിച്ചിട്ടും പ്രവർത്തിക്കുവാൻ തയ്യാറില്ലാത്തവൻ അധമവർഗ്ഗത്തിലുംപെടുന്നു. ഞാൻ വളരെയധികം ശിഷ്യന്മാരുള്ളതിൽ പ്രഥമശ്രേണിയിൽപ്പെടുന്നു; അതേരീതിയിൽ പ്രവർത്തിക്കുന്നു. വളരെയധികം ശിഷ്യന്മാർ മധ്യവർഗ്ഗത്തിൽപ്പെടുന്നു; അതിൻപ്രകാരവും ഞാൻ ആചരിച്ചുവരുന്നു. അധമവർഗ്ഗത്തിൽ ഞാനൊരിക്കലും പെടുന്നില്ല. ആജ്ഞ ലഭിച്ചിട്ട് അതനുസരിച്ചു ഞാനൊരിക്കലും പ്രവർത്തിക്കാതിരുന്നിട്ടില്ല. പിന്നെ പിതാവ് ഇപ്രകാരം എന്നോടുപറയുവാൻ കാരണമെന്ത്? ഒരു വിവരവും കിട്ടുന്നില്ല. മൃത്യുദേവന് ഇന്ന് എന്നെ ദാനം ചെയ്ത്, എന്തു പ്രയോജനം ഉണ്ടാക്കുവാനാണ് പിതാവാഗ്രഹിക്കുന്നത്?

**സംബന്ധം** – ഒരു പക്ഷേ പിതാവ് ക്രോധാവേശത്താൽ പറഞ്ഞുപോയതായിരിക്കാം. എന്തെങ്കിലുമാകട്ടെ. അദ്ദേഹത്തിന്റെ വാക്കു പാലിക്കേണ്ടിയിരിക്കുന്നു. ഇവിടെ പിതാവ് പശ്ചാത്തപിക്കുന്നതായും കാണുന്നു. അതുകൊണ്ട് അദ്ദേഹത്തെ സാന്ത്വനപ്പെടുത്തേണ്ടതാവശ്യമാണ്. ഇപ്രകാരം ചിന്തിച്ച് നചികേതസ്സ് ഏകാന്തതയിലിരിക്കുന്ന പിതാവിന്റെ സമീപത്തു ചെന്ന് അദ്ദേഹത്തിന്റെ ശോകനിവൃത്തിക്കുവേണ്ടി ഇപ്രകാരമുള്ള ആശ്വാസ വചനങ്ങൾ പറഞ്ഞു –

6. അനുപശ്യ യഥാ പൂർവ്വേ പ്രതിപശ്യ തഥാപരേ
സസ്യമിവ മർത്യ: പച്യതേ സസ്യ
മിവാജായതേ പുന:

പിതാവേ! നമ്മുടെ പിതാമഹന്മാരായ പൂർവ്വന്മാരുടെ ആചരണങ്ങൾ നോക്കിയാലും. അത്രപോലെതന്നെ ഇക്കാലത്തുള്ള മറ്റു ശ്രേഷ്ഠ പരുഷന്മാരുടെ പ്രവർത്തനങ്ങളേയും ശ്രദ്ധിക്കുക. അവരുടെ ചരിത്രങ്ങളിൽ പണ്ടും ഇപ്പോഴും അസത്യം എന്നത് ഒരിക്കലും സംഭവിച്ചിട്ടേയില്ല. അയോഗ്യന്മാരായ മനുഷ്യർ മാത്രമേ അസത്യാചരണങ്ങളിൽ കഴിയുന്നുള്ളൂ. എന്നാൽ ആ അധർമ്മങ്ങൾകൊണ്ട് ആർക്കും അജരനും അമരനും ആകുവാൻ കഴിയുകയില്ല. മനുഷ്യൻ മരണസ്വഭാവത്തോടുകൂടിയവനത്രേ. മനുഷ്യൻ ധ്യാനങ്ങളെപ്പോലെ ജരാജീർണ്ണമായി നശിക്കുകയും ധാന്യങ്ങളെപ്പോലെതന്നെ കർമ്മവശാൽ പുനർജ്ജന്മം എടുക്കുകയും ചെയ്യുന്നു.

**സംബന്ധം** – ഈ അനിത്യ ജീവിതത്തിനുവേണ്ടി മനുഷ്യൻ ഒരിക്കലും കർത്തവ്യങ്ങളെ ത്യജിച്ചിട്ട് മിഥ്യാചരണം അനുഷ്ഠിക്കേണ്ട ആവശ്യമില്ല. അങ്ങ് ശോകത്തെ ത്യജിച്ച് അങ്ങയുടെ സത്യത്തെ പാലിക്കുന്നതിന് അനുവദിച്ചാലും. പുത്രന്റെ വാക്കുകൾ കേട്ടപ്പോൾ ഉദ്ദാലകന് അത്യന്തം ദുഃഖമുണ്ടായി. എന്നാൽ നചികേതസ്സിന്റെ സത്യപരായണത കണ്ട് അദ്ദേഹം അവനെ യമരാജന്റെ അടുക്കലേയ്ക്കയച്ചു. യമസദനത്തിലെത്തിയതിനുശേഷമേ നചികേതസ്സിന് യമൻ എവിടേയോ പോയിരിക്കുകയാണെന്നു മനസ്സിലായുള്ളൂ. അതിനാൽ മൂന്നുദിവസം വരെ നചികേതസ്സ് അന്നവും ജലവും കഴിക്കാതെ യമരാജാവിനെ പ്രതീക്ഷിച്ചിരുന്നു. യമരാജൻ മടങ്ങിവന്നപ്പോൾ അദ്ദേഹത്തിന്റെ പത്നി പറഞ്ഞു –

7. വൈശ്വാനര: പ്രവിശത്യതിഥിർ
ബ്രാഹ്മണോ ഗൃഹാൻ
തസ്യൈതാം ശാന്തിം കുർവന്തി ഹര
വൈവസ്വതോദകം.

സാക്ഷാൽ അഗ്നിതന്നെയോ എന്നു തോന്നുമാറു തേജസ്സിനാൽ പ്രോജ്ജ്വലിതനായ ബ്രാഹ്മണൻ അതിഥിയുടെ രൂപത്തിൽ ഗൃഹത്തിൽ എഴുന്നള്ളിയിരിക്കുന്നു. സാധുഹൃദയനായ ഗൃഹസ്ഥൻ തന്റെ നന്മയ്ക്കുവേണ്ടി ആ അതിഥിരൂപിയായി അഗ്നിയെ ശാന്തമാക്കുന്നതിന് അവനു ജലം (അർഘ്യപാദ്യാദി) കൊടുത്തുകൊണ്ടിരിക്കുന്നു. അതിനാൽ, അല്ലയോ സൂര്യപുത്ര അങ്ങ് ആ ബ്രാഹ്മണ ബാലന്റെ പാദങ്ങൾ കഴുകുന്നതിന് അതിവേഗം ജലം കൊണ്ടുവന്നാലും. എന്തെന്നാൽ അതിഥി തുടർച്ചയായി മൂന്നുദിവസം അങ്ങയെ പ്രതീക്ഷിച്ചു നിരാഹാരനായിക്കഴിയുന്നു. അങ്ങ് അവനെ ശുശ്രൂഷിക്കുമെങ്കിൽ അവൻ ശാന്തനാകും.

8. ആശാപ്രതീക്ഷേ സംഗതം സൂനൃതാം ച
ഇഷ്ടാപൂർത്തേ പുത്രപശൂംശ്ച സർവാൻ
ഏതദ് വൃങ്ക്തേ പരുഷസ്യാല്പമേധസോ
യസ്യാനശ്നൻ വസന്തി ബ്രാഹ്മണോ ഗൃഹേ.

യാതൊരുരുത്തന്റെ ഭവനത്തിൽ അതിഥിബ്രഹ്മണൻ വിശപ്പോടുകൂടിയിരിക്കുന്നുവോ മന്ദബുദ്ധിയായ ആ മനുഷ്യൻ അവൻ പൂർണ്ണമായാശിച്ചിരിക്കുന്ന യാതൊന്നുംതന്നെ ലഭ്യമാകുന്നില്ല. ഒരു പക്ഷെ എന്തെങ്കിലും കിട്ടകയാണെങ്കിൽത്തന്നെ അതിൽനിന്നും യാതൊരു ഗുണവും സിദ്ധിക്കുകയില്ല. അവന്റെ വാക്കുകളിൽനിന്നും സൗന്ദര്യവും സത്യവും മാധുര്യവും അകന്നുപോകുന്നു. അതാതയത് മനോഹരമായ ഭാഷണങ്ങളിൽനിന്നുള്ള സുഖപോലും അവനു ലഭ്യമാകുന്നില്ല. അവന്റെ യജ്ഞദാനാദി ഇഷ്ടകർമ്മങ്ങളും കിണറ്, കുളം, ധർമ്മശാല മുതാലയവയും അവയുടെ ഫലങ്ങളും നഷ്ടപ്പെട്ടുപോകുന്നു. അതുമാത്രമല്ല, അതിഥിയെ സൽക്കരിക്കാതിരിക്കുന്നതുകൊണ്ട് അവന്റെ പൂർവ്വപുണ്യപ്രാപ്തങ്ങളായ പുത്രന്മാരും ഗോക്കളും ധനവും നശിച്ചപോവുകയും ചെയ്യുന്നു.

**സംബന്ധം**– പത്നിയുടെ വാക്കുകൽ കേട്ടയുടൻതന്നെ ധർമ്മരാജൻ അതിവേഗം നചികേതസ്സിന്റെ അടുത്തു ചെല്ലുകയും അർഘ്യപാദ്യാദികളാൽ യഥാവിധി അവനെ പൂജിക്കുകയും ചെയ്തുകൊണ്ട് പറഞ്ഞുതുടങ്ങി.

N P

I K

9. തിസ്റോ രാത്രീർയദവാത്സീർഗൃഹേ മേ
അനശ്നൻ ബ്രഹ്മന്നതിഥിർനമസ്യ:
നമസ്തേ fസ്തുബ്രഹ്മൻ സ്വസ്തിമേ fസ്തു
ത്മാത് പ്രതി ത്രീൻ വരാൻ വൃണീഷ്വ.

ബ്രഹ്മണദേവ! അങ്ങു നമസ്ക്കാരാദി സൽക്കാരങ്ങൾക്കു യോഗ്യനായ എന്റെ അതിഥിയാകുന്നു. എന്നാൽ സാധിക്കുന്നിടത്തോളം അങ്ങയെ സൽക്കരിച്ചു സന്തോഷിപ്പിക്കുന്നതിനു ഞാനാശിക്കുന്നു. എന്റെ നോട്ടക്കുറവുകൊണ്ട് മൂന്നുദിവസങ്ങളോളം അങ്ങ് അനശനാനായി കഴിയേണ്ടിവന്നിരിക്കുന്നു. ഭഗവാനേ, എന്റെ തെറ്റുകൾ ക്ഷമിക്കുച്ച് എനിക്ക് മംഗളരുളേണമേ. അങ്ങ് ഓരോ രാത്രിക്കു പകരമായിട്ട് എന്നിൽനിന്നും അങ്ങേയക്കിഷ്ടമുള്ള മൂന്നു വരങ്ങൾ ചോദിച്ചലും.

**സംബന്ധം–** തപോമൂർത്തിയായ ബ്രഹ്മണബാലന്റെ അനശനത്താൽ ഭീതനായിട്ട് ധർമ്മജ്ഞനായ യമരാജൻ ഇപ്രകാരം പറഞ്ഞപ്പോൾ തന്റെ പിതാവിന് മംഗളമുണ്ടാകണമെന്നുള്ള ആശയോടുകൂടി നചികേതസ്സ് പറഞ്ഞു–

10. ശാന്തസങ്കല്പഃ സുമനാ യഥാ സ്യാ–
ദ്വീതമന്യുർഗൗതമോ മാഭിമൃത്യോ
ത്വത്പ്രസൃഷ്ടം മാഭിവദേത് പ്രതീത
ഏതത്ത്റയാണാം പ്രഥമം വരം വൃണേ.

മൃത്യുദേവ, മൂന്നു വരങ്ങളിൽ ആദ്യത്തേതു ഞാൻ ചോദിക്കുന്നു. ഗൗതമ വംശീയനായ എന്റെ പിതാവ് ഉദ്ദാലകൻ ക്രോധാവിഷ്ടനായി എന്നെ അങ്ങയുടെ അടുക്കലേക്കയച്ചിട്ട് ഇപ്പോൾ അശാന്തനും ദുഃഖിതനുമായിത്തീർന്നിരിക്കുന്നു. എനിക്കുവേണ്ടി അദ്ദേഹം ക്രോധരഹിതനും ശാന്തചിത്തനും സദാ സന്തുഷ്ടനുമായിത്തീരണം. കൂടാതെ അങ്ങയുടെ അനുമതി ലഭിച്ച് ഞാൻ ഗൃഹത്തിൽ തിരിച്ചുചെല്ലുമ്പോൾ അദ്ദേഹം എന്നെ സ്വന്തം പുത്രനായ നചികേതസ്സ് എന്ന രൂപത്തിൽ തിരിച്ചറിഞ്ഞ് എന്നോടു പൂർവ്വവത് സ്നേഹത്തോടുകൂടി സംസാരിക്കുകയും ചെയ്യണം.

**സംബന്ധം–** യമരാജൻ പറഞ്ഞു–

11. യഥാ പുരസ്താദ് ഭവിതാ പ്രതീത
ഔദ്ദാലകിരാരുണിർമത്പ്രസൃഷ്ട:
സുഖം രാത്രീ: ശയിതാ വീതമന്യു
സ്ത്വാം ദദൃശിവാന്മൃത്യുമുഖാത് പ്രമുക്തം.

മൃത്യുവക്ത്രത്തിൽനിന്നു മോചനം നേടി ഗൃഹത്തിൽ മടങ്ങിയെത്തുന്ന നിങ്ങളെ കാണുമ്പോൾ, എന്റെ പ്രേരണയാൽ നിങ്ങളുടെ പിതാവായ അരുണപുത്രൻ ഉദ്ദാലകൻ വളരെ പ്രസന്നനാകുകയും നിങ്ങളെ സ്വന്തം പുത്രനാണെന്നു തിരിച്ചറിയുകയും പൂർവ്വവത് സ്നേഹിക്കുകയും അദ്ദേഹത്തിന്റെ ക്രോധവും ദുഃഖവും ശാന്തമാവുകയും ചെയ്യും. നിങ്ങളെ ലഭിക്കുന്നതുകൊണ്ടു മേലിൽ അദ്ദേഹം സുഖമായി നിദ്രചെയ്യും.

**സംബന്ധം–** ഈ വരം ലഭിച്ചപ്പോൾ നചികേതസ്സ് പറഞ്ഞു,ഹേ യമരാജ!

12. സ്വർഗ്ഗ ലോക ന ഭയം കിംചനാസ്തി
ന തത്രം ത്വം ന ജരയാ ബിഭേതി.
ഉഭേ തീർത്ത്വാശനായാപിപാസേ
ശോകാതിഗോ മോദതേ സ്വർഗ്ഗലോകേ.

13. സ ത്വമഗ്നിം സ്വർഗ്ഗ്യമധ്യേഷി മൃത്യോ
പ്രബ്രൂ ഹി ത്വം ശ്രദ്ദധാനായ മഹ്യം.
സ്വർഗ്ഗലോകാ അമൃത്ത്വം ഭജന്ത
ഏതദ് ദ്വിതീയേന വൃണേ വരേണ.

സ്വർഗ്ഗലോകം വളരെ സുഖകരവും യാതൊരു ഭയപ്പാടുകളില്ലാത്തതുമാണെന്നു ഞാനറിയുന്നു. സ്വർഗ്ഗലോകത്തിൽ ആരും വൃദ്ധാവസ്ഥയെ പ്രാപിക്കുന്നില്ല. മർത്ത്യലോകത്തിൽ അങ്ങയാൽ ആളുകൾ മരിക്കുന്നതുപോലെ ആരും മരിക്കുന്നില്ല, അവിടെ മരണകാലവേദനകളൊന്നുംതന്നെയില്ല. ഇവിടെ ജീവികൾ വിശപ്പും ദാഹവുംകൊണ്ട് കത്തുന്നതുപോലെ അവിടെ സംഭവിക്കുന്നില്ല. അവിടത്തെ നിവാസികൾ ശോകങ്ങളെ തരണം ചെയ്തു നിത്യ സൗഭാഗ്യം അനുഭവിക്കുന്നു. എന്നാൽ ആ സ്വർഗ്ഗം അഗ്നിവിജ്ഞാനം നേടാതെ ലഭിക്കുന്നില്ല. അല്ലയോ മൃത്യുദേവ, അങ്ങ് ആ സ്വർഗ്ഗത്തിന്റെ സാധനാഭൂതമായ അഗ്നിയെ യഥാർത്ഥരൂപത്തിൽ അറിയുന്നു. എനിക്ക് ആ അഗ്നിവിദ്യയിലും അങ്ങയിലും അമിതമായ വിശ്വാസവും ഭക്തിയും ഉണ്ട്. ഭക്തൻ തത്വത്തിന്റെ അവകാശിയാകുന്നുവല്ലൊ. അതിനാൽ അങ്ങ് കൃപതോന്നി എനിക്ക് ആ അഗ്നിവിദ്യയുടെ ഉപദേശം നൽകിയാലും. അതു ഗ്രഹിച്ചിട്ട് ആളുകൾ സ്വർഗ്ഗലോകത്തിൽ വസിച്ച് അമൃതത്വത്തെ–അമരത്വത്തെ–പ്രപിക്കട്ടെ. ഇത് എന്റെ രണ്ടാമത്തെ വരമായി അങ്ങയോടു യാചിക്കുന്നു.

**സംബന്ധം–** അപ്പേൾ യമരാജൻ പറഞ്ഞു–

14. പ്ര തേ ബ്രവീമി തദു മേ നിബോധ
സ്വർഗ്യാമഗ്നിം നചികേതഃ പ്രജാനൻ
അനന്തലോകാപതിമഥോ പ്രതിഷ്ഠാം
വിദ്ധി ത്വമേവം നിഹിതം ഗുഹായാം

അല്ലയോ നചികേതസ്സേ ഞാൻ ആ സ്വർഗ്ഗത്തിന്റെ സാധനാരൂപിയായ അഗ്നിവിദ്യയെ നല്ലതുപോലെ അറിയുന്നു. അതിനെ അതിന്റെ യഥാർത്ഥരൂപത്തിൽ നിനക്കുപദേശിതരുന്നു. നീ ഇതിനെ നന്നായി ഗ്രഹിച്ചുകൊള്ളുക. ഈ അഗ്നിവിദ്യ അനന്തവും വിനാശരഹിതലോകത്തെ പ്രപിക്കുന്നതിനുതകുന്നതുമാകുന്നു. അതിന്റെ സ്വരൂപം അസാധാരണമാകുന്നു. എന്നാൽ അത് അത്യന്തം ഗുപ്തമാണെന്നു നീ ധരിച്ചുകൊള്ളുക. വിദ്വാന്മാരുടെ ബുദ്ധിരൂപമാകുന്ന ഗുഹയിൽ അത് ഒളിഞ്ഞു വസിക്കുന്നു.

**സംബന്ധം–** ഇത്രയും പറഞ്ഞിട്ട് യമരാജൻ–

15. ലോകാദിമഗ്നിം തമുവാച തസ്മൈ
യാ ഇഷ്ടകാ യാവതീർവാ യഥാ വാ
സ ചാപി തത്പ്രത്യവദദ്യഥോക്ത–

N P

മഥാസ്യ മൃത്യുഃ പുനരേവാഹ തുഷ്ടഃ

മേൽപ്രകാരം അഗ്നിവിദ്യയുടെ മഹാത്മ്യവും ഗോപനീയതയും പറഞ്ഞകൊടുത്തിട്ട് അഗ്നിദേവൻ സ്വർഗ്ഗലോകത്തിന്റെ കാരണസ്വരൂപമായ അഗ്നിവിദ്യയുടെ രഹസ്യം നചികേതസ്സിനെ ഗ്രഹിപ്പിച്ചു. അഗ്നിക്കുള്ള കുണ്ഡനിർമ്മാണത്തിൽ, ആകാരം എപ്രകാരമായിരിക്കണം, ഇഷ്ടിക എത്രയെണ്ണം വേണം, അതുപോലെ അഗ്നിയുടെ ചയനം എപ്രകാരം നടത്തണം – എന്നിവയെല്ലാം വളരെ തന്മയത്വത്തോടെ ഗ്രഹിപ്പിച്ചു. തദനന്തരം നചികേതസ്സിന്റെ ബുദ്ധിയേയും സ്മൃതിയേയും പരീക്ഷിക്കുന്നതിനുവേണ്ടി യമരാജൻ പറഞ്ഞു "നിങ്ങൾ ഗ്രഹിച്ചിടത്തോളം എന്നെ ഒരു പ്രാവശ്യം കേൾപ്പിക്കു." തീക്ഷ്ണബുദ്ധിയായ നചികേതസ്സ് അതുകേട്ടിട്ട്, അവൻ എപ്രകാരം യഥാർത്ഥം ഗ്രഹിച്ചിരുന്നുവോ അതേപ്രകാരം തന്നെ പറഞ്ഞുകേൾപ്പിച്ചു. യമരാജന് അവന്റെ അസാധാരണമായ സ്മൃതിയും പ്രതിഭയും കണ്ട് അത്യന്തം സന്തോഷമുണ്ടായി. അനന്തരം പറഞ്ഞു:

16. തമബ്രവീത് പ്രീയമാണോ മഹാത്മാ
വരം തവേഹാദ്യ ദദാമി ഭൂയഃ
തവൈവ നാമ്നാ ഭവിതായമഗ്നി:
സൃങ്കാം ചേമാമനേകരൂപാം ഗൃഹാണ.

മഹാത്മാവായ യമരാജൻ അത്യന്തം പ്രസന്നനായി നചികേതസ്സിനോടു പറഞ്ഞു – നിങ്ങളുടെ അപ്രതിമമായ യോഗ്യത കണ്ടിട്ട് എനിക്ക് അത്യധികം സന്തോഷം തോന്നുന്നു. ഇതു കാരണം ഒരു വരം നിങ്ങൾ ആവശ്യപ്പെടാതെ തന്നെ ഞാൻ തരുന്നു. അത് ഇതാകുന്നു. "ഞാൻ നിനക്കുപദേശിച്ചു തന്നിരിക്കുന്ന ഈ അഗ്നി നിന്റെ പേരോടുകൂടിത്തന്നെ പ്രസിദ്ധമായിത്തീരും." അതോടുകൂടി ഇതും സ്വീകരിച്ചുകൊള്ളുക. നിങ്ങൾക്കു സ്വന്തം ദേവത്വപ്രാപ്തിക്കുവേണ്ടിയുള്ള അനേകരൂപങ്ങളോടുകൂടിയ വിവിധയജ്ഞവിജ്ഞാനരൂപിയായ ഈ രത്നമാല ഞാൻ തരുന്നു. ഇതു സ്വീകരിച്ചാലും.

**സംബന്ധം** – ആ അഗ്നിവിദ്യയുടെ ഫലത്തെ യമരാജൻ വർണ്ണിച്ചുകൊണ്ടു പറയുന്നു:

17. ത്രിണാചികേതസ്ത്രിഭിരേത്യ സന്ധിം
ത്രികർമ്മകൃത് തരതി ജന്മമൃത
ബ്രഹ്മജജ്ഞം ദേവമീഡ്യം വിദിത്വാ
നിചായ്യേ മാം ശാന്തിമത്യന്തമേതി.

ഈ അഗ്നിയെ മൂന്നു പ്രാവശ്യം അനുഷ്ഠിക്കുന്നവൻ ഋക്ക്, യജുസ്സ്, സാമം ഈ മൂന്നുവേദങ്ങളുമായി ബന്ധപ്പെട്ടിട്ട് മൂന്നു വേദങ്ങളുടേയും തത്വരഹസ്യങ്ങളിൽ നിഷ്കാതനായി, നിഷ്കാമഭാവത്തോടുകൂടി യജ്ഞം, ദാനം, തപം എന്നീ മൂന്നു കർമ്മങ്ങളേയും അനുഷ്ഠിച്ചുകൊണ്ടു ജനനമരണസാഗരത്തിന് അക്കരെ കടക്കുന്നു. ബ്രഹ്മാവിൽനിന്ന് ഉത്ഭവിച്ച സൃഷ്ടികളെ അറിയുന്ന സ്തവനീയനായ ഈ അഗ്നിദേവനെ നല്ലതുപോലെ അറിഞ്ഞിട്ട് അഗ്നിയെ നിഷ്ക്കാമഭാവത്തോടയുകൂടി ചയനം ചെയ്ത് എനിക്കു ലഭ്യമായ അനന്തശാന്തി യാതൊന്നാണോ അതിനെ പ്രാപിക്കുന്നു.

18. ത്രിണാചികേതസ്ത്രയമേതദ്വിദിത്വാ
യ ഏവം വിദ്വാംശ്ചിനുതേ നാചികേതം
സ മൃത്യുപാശാൻ പൂരത: പ്രണോദ്യ
ശോകാതിഗോ മോദതേ സ്വർഗ്ഗലോകേ.

ഏതാകൃതിയിൽ എങ്ങനെയുള്ള ഇഷ്ടികകൾ, എത്രയെണ്ണം വേണം, എപ്രകാരം അഗ്നിയെ ചയനം ചെയ്യണം – ഈ മൂന്നു സംഗതികളും ശരിക്കു മനസ്സിലാക്കിയിട്ട്, യാതൊരു വിദ്വാൻ മൂന്നുവട്ടം നാചികേതാഗ്നിവിദ്യയെ നിഷ്കാമഭാവത്തോടുകൂടി അനുഷ്ഠാനം ചെയ്യുന്നുവോ – അഗ്നിയെ സമാഹരിക്കുന്നുവോ – അവൻ ദേഹാന്തത്തിനു മുമ്പേതന്നെ മൃത്യുപാശത്തെ തകർത്തിട്ട് ശോകരഹിതനായി അവസാനം സ്വർഗ്ഗലോകത്തിലെ ആനന്ദത്തെ അനുഭവിക്കുന്നു.

19. ഏഷ തേƒഗ്നിർനചികേതഃ സ്വർഗ്യോ
യമവൃണീഥാ ദ്വിതീയേന വരേണ
ഏതമഗ്നിം തവൈവ പ്രവക്ഷ്യന്തി ജനാസ–
സ്തൃതീയം വരം നചികേതോ വൃണീഷ്വ.

യമരാജൻ പറയുന്നു. ഹേ നചികേതസ്സു നീ രണ്ടാമത്തെ വരത്തിൽ ആവശ്യപ്പെട്ടതനുസരിച്ച് ആ സ്വർഗ്ഗപ്രാപ്തിക്കുള്ള സാധനാരൂപമായ അഗ്നിവിദ്യയെ ഉപദേശിച്ചു തന്നിരിക്കുന്നു. ഇന്നുമുതൽ ആളുകൾ നിന്റെ പേരിൽത്തന്നെ ഈ അഗ്നിയെ വിളിക്കും. നചികേതസ്സേ ഇനി മൂന്നാമത്തെ വരം ആവശ്യപ്പെട്ടുകൊള്ളുക.

**സംബന്ധം** – നചികേതസ്സ് മൂന്നാമത്തെ വരം യാചിക്കുന്നു.

20. യേയം പ്രേതേ വിചികിത്സാ മനുഷ്യേƒ
സ്തീത്യേകേ നായമസ്തീതി ചൈകേ
ഏതദ്വിദ്യാമനുശിഷ്ടസ്ത്വയാഹം
വരാണാമേഷ വരസ്തൃതീയഃ

ഈ ലോകസുഖങ്ങൾക്കുവേണ്ടി പിതാവിനെ സന്തോഷിപ്പിക്കുന്നതിനുള്ള വരവും പരലോകത്തിനുവേണ്ടി സ്വർഗ്ഗ സാധനാരൂപമായ അഗ്നിവിജ്ഞാനവരവും പ്രാപിച്ചിട്ട്, നചികേതസ്സ് ആത്മാവിന്റെ യഥാർത്ഥ സ്വരൂപവും അതിനെ പ്രാപിക്കുന്നതിനുള്ള ഉപായവും ഗ്രഹിക്കുന്നതിനുവേണ്ടി യമരാജന്റെ മുമ്പിൽ മറ്റുള്ളവരുടേതായ രണ്ടഭിപ്രായങ്ങൾ അവതരിപ്പിച്ചിട്ട് അദ്ദേഹത്തിന്റെ അനുഭൂതവിചാരം അറിയുവാനാഗ്രഹിക്കുന്നു. അതിനാൽ നചികേതസ്സ് പറയുന്നു: ഭഗവൻ, മരിച്ച മനുഷ്യരെ സംബന്ധിച്ച് ഒരു വലിയ സന്ദേഹം നിലവിലുണ്ട്. മരണശേഷം ആത്മാവിന്റെ അസ്തിത്വം ഉണ്ടെന്നു ചിലരും ഇല്ലെന്നു മറ്റു ചിലരും വാദിക്കുന്നു. ഇതു സംബന്ധിച്ചുള്ള അങ്ങയുടെ അനുഭവജ്ഞാനം അരുളിച്ചെയ്താലും. അങ്ങയുടെ ഉപദേശത്തിൽനിന്നും ഇതിന്റെ രഹസ്യം ഞാൻ ശരിയായും ഗ്രഹിച്ചുകൊള്ളാം. മൂന്നു വരങ്ങളിൽ എനിക്കഭീഷ്ടമായ വരം ഈ മൂന്നാമത്തേതാകുന്നു.

**സംബന്ധം** – നചികേതസ്സിന്റെ മഹത്വപൂർണ്ണമായ ചോദ്യം കേട്ട് യമരാജൻ ആന്തരാ അവനെ പ്രശംസിച്ചു. അദ്ദേഹം ചിന്തിച്ചു. ഋഷികുമാരനാണെങ്കിലും വലിയ പ്രതിഭാശാലി തന്നെ.

എന്തെല്ലാം ഗോപനീയ വിഷയങ്ങളാണ് അറിയുവാനാഗ്രഹിക്കുന്നത്? പക്ഷെ ആത്മതത്വം അതുപയോഗിക്കുവാൻ കഴിവുള്ളവർക്കു വേണം ഉപദേശിക്കുവാൻ. അനധികാരികളായവർക്ക് ആത്മതത്വം ഉപദേശിക്കുന്നത് അത്യന്തം ഹാനികരവുമാണല്ലോ. അതിനാൽ ആദ്യം പാത്രപരീക്ഷണത്തിന്റെ ആവശ്യമുണ്ട് – ഇപ്രകാരം ചിന്തിച്ചു യമരാജൻ ഈ തത്വത്തിന്റെ കഠിനതകളെ വർണ്ണിച്ചുകൊണ്ട് നചികേതസ്സിനെ അതിൽ നിന്നും പിന്തിരിപ്പിക്കുവാൻ ശ്രമിച്ചുകൊണ്ടു പറഞ്ഞു–

21. ഭേവൈരത്രാപി വിചികിത്സിതം പുരാ
 ന ഹി സുവിജ്ഞേയമണുരേഷ ധർമ്മഃ
 അന്യം വരം നചികേതോ വൃണീഷ
 മാ മോപരോത്സീരതി മാ സൃജൈനം.

നചികേതസ്സേ, ഈ ആത്മതത്വം അത്യന്തം സൂക്ഷ്മവിഷയമാകുന്നു. ഇതു മനസ്സിലാക്കുക എളുപ്പമുള്ള കാര്യമല്ല. പണ്ടു ദേവകൾക്കുപോലും ഈ വിഷയത്തിൽ സന്ദേഹമുണ്ടായിരുന്നു. അവരിലും ഇതു വളരെ വിവാദവിഷയമായിരുന്നിട്ടുണ്ട്, എന്നാൽ അവർക്കും ഇതു ഗ്രഹിക്കുവാൻ സാധിച്ചിട്ടില്ല. അതുകൊണ്ടു നിങ്ങൾ മറ്റൊരു വരം ചോദിച്ചുകൊള്ളുക. ഞാൻ മൂന്നുവരം തരാമെന്നു വാക്കുതന്നിട്ടുണ്ടല്ലോ. അതിനാൽ ഞാൻ നിങ്ങൾക്കു കടക്കാരനുമാകുന്നു. എന്നാൽ നിങ്ങൾ ഈ വരത്തിനുവേണ്ടി, മാന്യനായ ഒരു കടക്കാരനിൽ സമ്മർദ്ദം ചെലുത്തുന്നതുപോലെ എന്നെ വിഷമിപ്പിക്കരുത്. ഈ ആത്മതത്വവിഷയം എനിക്കു തിരിച്ചു തരൂ; ഇത് എനിക്കുവേണ്ടി ഉപേക്ഷിക്കൂ.

**സംബന്ധം** – നചികേതസ്സ് ആത്മതത്വത്തിന്റെ കഠിനതകൾ കേട്ടിട്ട് അല്പംപോലും പരിഭ്രമിച്ചില്ല; അവന്റെ ഉത്സാഹം മന്ദീഭവിച്ചില്ല. മറിച്ച്, അവൻ ഒന്നുകൂടി ദൃഢതാപൂർവ്വം പറഞ്ഞു –

22. ദേവൈരത്രാപി വിചികിത്സിതം കില
 ത്വം ച മൃത്യോ യന്ന സവിജ്ഞേയമാത്ഥ
 വക്താ ചാസ്യ ത്വാദൃഗന്യോ ന ലഭ്യോ
 നാന്യോ വരസ്തുല്യ ഏതസ്യ കശ്ചിത്.

ഹേ മൃത്യോ! അങ്ങുതന്നെ ഇതു പറഞ്ഞുവല്ലോ. പുരാതന കാലത്തു ദേവകൾ ഈ വിഷയത്തെ സംബന്ധിച്ച് ആലോചനകൾ നടത്തിയിരുന്നെന്നും അവർക്ക് അതു ഗ്രഹിക്കുവാൻ കഴിഞ്ഞില്ലെന്നും ഈ വിഷയം എളുപ്പമുള്ളതല്ല അത്യന്തം സൂക്ഷ്മമാണെന്നും. അപ്പോൾ അതുകൊണ്ടുതന്നെ മനസ്സിലാക്കുവാൻ സാധിക്കുന്നത്, ഇതു വളരെ മഹത്വമേറിയ വിഷയമാണെന്നാണ്. അങ്ങനെയുള്ള മഹത്വ പൂർണ്ണമായ വിഷയത്തെ ഗ്രഹിപ്പിക്കുന്നതിന് അങ്ങയെപ്പോലെ അനുഭവജ്ഞാനമുള്ള ഒരു വക്താവിനെ വളരെയധികം അന്വേഷിച്ചിട്ടും കണ്ടുകിട്ടുവാൻ എനിക്കു കഴിഞ്ഞില്ലെന്നും അവിടുന്നു ധരിക്കണം. അവിടുന്നു പറയുന്നു: ഇതുപേക്ഷിച്ചിട്ട് മറ്റൊന്നു ചോദിച്ചുകൊള്ളുവാൻ. എന്നാൽ ഇതിനുതുല്യമായ മറ്റൊരു വരം ഇല്ലെന്നു തന്നെ ഞാൻ വിശ്വസിക്കുന്നു. അതിനാൽ കൃപാപൂർവ്വം ഇത് എനിക്കുപദേശിച്ചുതന്നാലും.

**സംബന്ധം** – വിഷയത്തിന്റെ കാഠിന്യം കണ്ടു നചികേതസ്സു ഭയപ്പെട്ടില്ല. അവൻ തന്റെ നിശ്ചയത്തിൽ പഴയതുപോലെതന്നെ ഉറച്ചുനിന്നു. ഈ പരീക്ഷയിൽ അവൻ വിജയായിത്തീർന്നു. അപ്പോൾ യമരാജൻ മറ്റൊരു പരീക്ഷയുടെ രൂപത്തിൽ അയാളുടെ മുമ്പിൽ വിഭിന്നങ്ങളായ പ്രലോഭനങ്ങൾ നിരത്തിവെയ്ക്കുന്നതിനെപ്പറ്റി ചിന്തിച്ചു പറഞ്ഞു തുടങ്ങി –

23. ശതായുഷഃ പുത്രപൗത്രാൻ വൃണീഷ
 ബഹൂൻ പശൂൻ ഹസ്തിഹിരണ്യാമശ്വാൻ
 ഭൂമേർമഹദായതനം വൃണീഷ
 സ്വംയ ച ജീവ ശരദോ യാവദിച്ഛസി.

നചികേതസ്സേ, നീ വളരെ നിഷ്കളങ്കനാകുന്നു. ഈ വരം കൊണ്ട് എന്തു നേട്ടമാണു നിനക്കുണ്ടാകുന്നത്? ദീർഘജീവിതത്തിനുതകുന്ന സുഖഭോഗ വസ്തുക്കളെ സ്വീകരിക്കൂ. നൂറു നൂറു സംവ്തത്സരങ്ങൾ ജീവിച്ചിരിക്കുന്ന പുത്രപൗത്രാദികളടങ്ങുന്ന വലിയ പരിവാരത്തെ ചോദിച്ചുകൊള്ളൂ. ഗോക്കൾ മുതലായി ഉപയോഗപ്രദങ്ങളായ മൃഗങ്ങളേയും ആനകൾ, സ്വർണ്ണം, കുതിരകൾ ഇവയടങ്ങുന്ന വിപുലമായ സാമ്രാജ്യത്തേതന്നെയും ചോദിക്കൂ. ഇവയെല്ലാം അനുഭവിക്കുന്നതിന് എത്ര കാലം ജീവിക്കണമോ അത്രയും കാലം ഇഷ്ടംപോലെ ജീവിച്ചിരുന്നുകൊള്ളൂ.

24. ഏതത്തുല്യം യദി മന്യസേ വരം
 വൃണീഷ വിത്തം ചിരജീവികാം ച
 മഹാഭൂമൗ നചികേതസ്ത്വമേധി
 കാമാനാം ത്വാ കാമഭാജം കരോമി.

"നചികേതസ്സേ, നീ പ്രചുരധന സമ്പത്ത്, ദീർഘജീവിതത്തിനുവേണ്ടിയുള്ള സുഖസാമഗ്രികൾ, അല്ലെങ്കിൽ മനുഷ്യർക്ക് ആത്മതത്വവിഷയത്തിനു സമമായി എത്രമാത്രം ഭോഗങ്ങൾ ഭോഗിക്കുവാൻ സാധിക്കുമോ അവയെല്ലാം ചോദിച്ചുകൊള്ളുക. നീ ഈ വിശാലഭമണ്ഡലത്തിന്റെ ചക്രവർത്തിയായിത്തന്നെ കഴിഞ്ഞുകൊള്ളുക. ഞാൻ നിന്നെ സകലസുഖങ്ങളും ഇഷ്ടാനുസരണം അനുഭവിക്കുന്നവനാക്കിത്തീർത്തുകൊളളാം." ഇപ്രകാരം യമരാജൻ തന്റെ വാക്ചാതുര്യത്താൽ ആത്മതത്വത്തിന്റെ മഹത്വം ഉയർത്തിക്കൊണ്ടും നചികേതസ്സിനെ വിശാലഭോഗങ്ങൾ കാണിച്ചു പ്രലോഭിപ്പിച്ചുകൊണ്ടുമിരുന്നു.

**സംബന്ധം** – ഇത്രയുമായിട്ടും നചികേതസ്സു തന്റെ നിശ്ചയത്തിൽ ഉറച്ചുതന്നെ നിന്നു. അപ്പോൾ സ്വർഗ്ഗത്തിലെ ദൈവിക ഭോഗങ്ങളെക്കാണിച്ചു പ്രലോഭിപ്പിച്ചുകൊണ്ട് യമരാജൻ പറഞ്ഞു.

25. യേ യേ കാമാ ദുർല്ലഭാ മർത്യലോകേ
 സർവ്വാൻ കാമാംശ്ഛന്ദത: പ്രാർത്ഥയസ്വ
 ഇമാ രാമാ: സരഥാ: സതൂര്യാ
 ന ഹീദൃശാ ലംഭനീയാ മനുഷ്യൈ:
 ആഭിർമത്പ്രത്താഭി: പരിചാരയസ്വ
 നചികേതോ മരണം മാനുപ്രാക്ഷീ:

നചികേതസ്സേ, എന്തെല്ലാം സുഖങ്ങൾ മർത്ത്യലോകത്തിൽ ദുർല്ലഭങ്ങളായിരിക്കുന്നുവോ അവയെ എല്ലാം നീ ഇഷ്ടാനുസരണം ചോദിച്ചുകൊള്ളുക. ഈ രഥങ്ങളേയും വിവിധ തരത്തിലുള്ള വാദ്യങ്ങളോടുകൂടി സ്വർഗ്ഗത്തിലെ സുന്ദരരമണികളേയും സ്വീകരിക്കൂ. അങ്ങനെയുള്ള സുന്ദരികളെ മനുഷ്യർക്കിടയിൽ ഒരിടത്തും കാണുക സാധ്യമല്ല, വലിയ വലിയ മഹർഷിമാർപോലും അവർക്കുവേണ്ടി പ്രലോഭന വശഗരായിത്തീർന്നിട്ടുണ്ട്. ഇവയെല്ലാം നിനക്കു ഞാൻ അതിവേഗം നൽകാം. നീ ഇവയെ സ്വീകരിച്ചു മടങ്ങിപ്പോകൂ. അവരെക്കൊണ്ട് നിന്റെ ആവശ്യങ്ങൾ നിർവ്വഹിച്ചു കഴിഞ്ഞുകൊള്ളൂ. എന്നാൽ ആത്മവിദ്യയെപ്പറ്റി മാത്രം നീ ചോദിക്കരുത്.

**സംബന്ധം –** യമരാജൻ ശിഷ്യന്റെമേൽ സ്വാഭാവികമായി ദയവുള്ള മഹാനുഭാവിയായ ആചാര്യനാകുന്നു. അദ്ദേഹം പരീക്ഷണത്തോടുകൂടിത്തന്നെ ഭയവും പടിപടിയായുള്ള സുഖഭോഗങ്ങളുടെ പ്രലോഭനവും കൊണ്ട്, കുറ്റി ഇളക്കി ഉറപ്പിക്കുന്നതുപോലെ നചികേതസ്സിന്റെ വൈരാഗ്യസമ്പന്നമായ ദൃഢനിശ്ചയത്തെ വീണ്ടും കൂടുതൽ ഉറപ്പിച്ചു. ആദ്യം കാഠിന്യത്തിന്റെ ഭയം കാണിച്ചു. പിന്നീട് ഈ ലോകത്തിലെ സുഖഭോഗസാമഗ്രികളെ ഒന്നൊന്നായുയർത്തിക്കാണിച്ചു. അവസാനം സ്വർഗ്ഗലോകത്തോടും അവനു വൈരാഗ്യം ഉണ്ടാകുന്നതിന് സ്വർഗ്ഗീയസുഖഭോഗങ്ങളുടെ ചിത്രവും അവന്റെ മുമ്പിൽ ഉയർത്തിക്കാണിച്ചു. അനന്തരം പറഞ്ഞു: 'നീ ഇവയെല്ലാം ആ ആത്മതത്വസംബന്ധിയായ വരത്തിനു തുല്യം കണക്കാക്കുന്നുണ്ടെങ്കിൽ അവയെ ചോദിച്ചുകൊള്ളു. എന്നാൽ നചികേതസ്സ് ദൃഢനിശ്ചയനും സത്യവാനുമായിരുന്നു. ഈ ലോകത്തിലേയും പരലോകത്തിലേയും ഏറ്റവും വലിയ ഭോഗസുഖങ്ങളെ, ആത്മജ്ഞാന സുഖത്തിന്റെ ഒരു ക്ഷുദ്രാംശത്തോടുപോലും തുലനം ചെയ്യുവാൻ സാദ്ധ്യമല്ലെന്ന് അവനറിയാമായിരുന്നു. അതുകാരണം അവൻ തന്റെ നിശ്ചയത്തെ യുക്തിപൂർവ്വം സമർത്ഥിച്ചുകൊണ്ട് പൂർണ്ണവൈരാഗ്യയുക്തമായ വാക്കുകളിൽ യമരാജനോടു പറഞ്ഞു –

26. ശ്വോഭാവാ മർത്ത്യസ്യ യദന്തകൈതത്
സർവേന്ദ്രിയാണാം ജരയന്തി തേജ:
അപി സർവം ജീവിതമല്പമേവ
തവൈവ വാഹാസ്തവ നൃത്യഗീതേ.

അല്ലയോ സർവ്വാന്തകനായ യമരാജാവേ, അങ്ങ് എന്റെ മുമ്പിൽ ഉയർത്തിക്കാണിച്ച സുഖഭോഗ വസ്തുക്കളുടെ മഹിമകളെല്ലാം കേവലം ക്ഷണഭംഗുരങ്ങളാകുന്നു. നാളെവരെ നിലനിൽക്കുമോ എന്നുപോലും ഞാൻ സംശയിക്കുന്നു. ഇവയുടെ സംയോഗത്തിൽ നിന്നുണ്ടാകുന്ന സുഖങ്ങൾ വാസ്തവത്തിൽ സുഖമേ അല്ല, അവ ദുഃഖമത്രേ. ഈ ഭോഗ്യവസ്തുക്കൾ യാതൊരു ലാഭവും സംഭാവന ചെയ്യുന്നില്ല. മറിച്ചു മനുഷ്യന്റെ ഇന്ദ്രിയങ്ങളുടെ തേജസ്സും ധർമ്മവും ഹരിക്കുകയത്രേ ചെയ്യുന്നത്.

അങ്ങ് എനിക്കു നൽകുവാനാഗ്രഹിച്ച ദീർഘജീവിതത്തെ അനന്തകാല ജീവിതത്തോടു തുലനം ചെയ്യുമ്പോൾ കേവലം അല്പം മാത്രമേ ആകുന്നുള്ളു. ബ്രഹ്മാവു മുതലായ ദേവന്മാരുടെ ജീവിതവും അല്പകാലത്തേക്കു മാത്രമേയുള്ളൂ. ഒരിക്കൽ അവരും മരിക്കേണ്ടിവരും. എങ്കിൽ മറ്റുള്ളവരുടെ സ്ഥിതി എന്തായിരിക്കും? അതുകാരണം ഞാനിതൊന്നും ആഗ്രഹിക്കുന്നില്ല. അങ്ങയുടെ രഥങ്ങൾ, ആന, കുതിര, രമണിമാർ, അവരുട നൃത്തങ്ങൾ എല്ലാം അങ്ങുതന്നെ കൈവശം വെച്ചുകൊള്ളൂ.

27. ന വിത്തേന തർപ്പണീയോ മനുഷ്യോ
ലപ്സ്യാമഹേ വിത്തമദ്രാക്ഷ്മ ചേത് ത്വാ
ജീവിഷ്യാമോ യാവദീശിഷ്യസി ത്വം
വരസ്തുമേ വരണീയഃ സ ഏവ.

മനുഷ്യൻ ധനം കൊണ്ട് ഒരിക്കലും തൃപ്തനാകുന്നില്ലെന്ന് അങ്ങറിയുന്നു. അഗ്നിയിൽ നെയ്യും വിറകും ഇടുന്നതുകൊണ്ട് അത് ഒന്നിനൊന്നു ശക്തിയായി ആളിക്കത്തുന്നു. അപ്രകാരം തന്നെ ധനത്തിന്റേയും ഭോഗത്തിന്റേയും പ്രാപ്തികൊണ്ടു ഭോഗാഭിലാഷങ്ങൾ ഒന്നുകൂടി വിശാലമായിത്തീരുന്നു. അവിടെ തൃപ്തി എങ്ങനെയുണ്ടാകും? അവിടെ രാവും പകലും അപൂർണ്ണതയുടേയും അതൃപ്തിയുടേയും അഗ്നി ജ്വലിച്ചുകൊണ്ടേയിരിക്കും. ഇപ്രകാരമുള്ള ദുഃഖദായിയായ ധനത്തേയും ഭോഗത്തേയും ബുദ്ധിയുള്ള ആർക്കും ആവശ്യപ്പെടുവാൻ സാധ്യമല്ല. എനിക്ക് എന്റെ ജീവിതാവശ്യങ്ങൾക്കായി എത്രമാത്രം ധനം ആവശ്യമുണ്ടോ അത്രയും ധനം അങ്ങയുടെ ദർശനംകൊണ്ട് സ്വയം പ്രാപ്തമായിത്തീരും. പിന്നെയുള്ളത് ദീർഘ ജീവിതത്തിന്റെ കാര്യമാകുന്നു. അതു മരണാവസ്ഥയിൽ അങ്ങയുടെ കല്പന വരുന്നതുവരെ എനിക്കു മരണത്തെ ഭയപ്പെടേണ്ട ആവശ്യമില്ലല്ലൊ! തൽക്കാരണങ്ങളാൽ മറ്റു വരം ചോദിക്കുന്നത് ഉചിതമാണെന്നെനിക്കു തോന്നിയില്ല. അതിനാൽ എന്റെ പ്രാർത്ഥന അതേ ആത്മതത്വ വിഷയകമായ വരം തന്നെയാണ്. എനിക്കതു പിൻവലിക്കുവാൻ സാധ്യമല്ല.

**സംബന്ധം –** ഇപ്രകാരം ഭോഗങ്ങളുടെ തുച്ഛതയെപ്പറ്റി വർണ്ണിച്ചിട്ടു നചികേതസ്സ് തന്റെ വരത്തിന്റെ മഹത്വത്തെപ്പറ്റി പറഞ്ഞശേഷം അതു പ്രദാനം ചെയ്യണമേയെന്ന് ദൃഢതയോടുകൂടി അഭ്യർത്ഥിക്കുന്നു –

28. അജീര്യതാമമൃതാനാമുപേത്യ
ജീര്യൻ മർത്ത്യ: ക്വധഃസ്ഥ: പ്രജാനൻ
അഭിധ്യായൻ വർണ്ണരതിപ്രമോദാ–
നതിദീർഘേ ജീവിതേ കോ രമേത.

അല്ലയോ യമരാജാവേ, അങ്ങുതന്നെ അരുളിച്ചെയ്താലും. അങ്ങയെപ്പോലെ അജരനും അമരനും ആയ മഹാത്മാവിന്റെ ദുർല്ലഭവും അമോഘവുമായ കൂട്ടു ലഭിച്ചിട്ട്, ജരാമരണ സ്വഭാവമുള്ള സ്ത്രീകളുടെ സൗന്ദര്യത്തിലും ക്രീഡകളിലും ആമോദപ്രമോദങ്ങളിലും ആസക്തരായി അതുകളുടെ നേരെ ഏതെങ്കിലും ബുദ്ധിമാൻ നോട്ടമിടുമോ? ഈ ലോകത്തിൽ ദീർഘകാലം ജീവിക്കുന്നതിൽ ആര് ആനന്ദം കാണും?

29. യസ്മിന്നിദം വിചികിത്സന്തി മൃത്യോ
യത്സാമ്പരായേ മഹതി ബ്രൂഹി നസ്തത്

യോƒയം വരോ ഗൂഢമനുപ്രവിഷ്ടോ
നാന്യം തസ്മാന്നചികേതാ വൃണീതേ.

നചികേതസ്സ് പറയുന്നു – "ഹേ യമരാജൻ, ഏതൊരു ആത്മ തത്വസംബന്ധിയായ മഹാജ്ഞാനത്തെപ്പറ്റി, മരണാനന്തരം ആത്മാവിന്റെ ആസ്തിക്യം ഉണ്ടോ ഇല്ലയോ എന്ന് ആളുകൾ സംശയം പ്രകടിപ്പിക്കുന്നുവോ, അതിനെ സംബന്ധിച്ച് നിർണ്ണയാത്മകമായി അങ്ങേയ്ക്ക് അനുഭൂതമായ ജ്ഞാനത്തെ എനിക്ക് കൃപാപൂർവ്വം ഉപദേശിച്ചുതരണേ. ഈ ആത്മസംബന്ധിയായ വരം അത്യന്തം ഗൂഢമാകുന്നു, സത്യമാകുന്നു. എന്നാൽ അങ്ങയുടെ ശിഷ്യനായ നചികേതസ്സ് ഇതൊഴിച്ചു മറ്റൊരു വരവും ആഗ്രഹിക്കുന്നില്ല."

**സംബന്ധം –** ഇപ്രകാരം പരീക്ഷകൾ നടത്തിക്കഴിഞ്ഞപ്പോൾ നചികേതസ്സ് ദൃഢനിശ്ചയനും പരമവൈരാഗ്യവാനും നിർഭീകനും ബ്രഹ്മവിദ്യയ്ക്ക് അർഹനുമാണെന്നു യമരാജനു നിശ്ചയമായി. അതിനാൽ ബ്രഹ്മവിദ്യോപദേശം ആരംഭിക്കുന്നതിനു മുമ്പ് അതിന്റെ മഹത്വത്തെ പ്രകടമാക്കിക്കൊണ്ട് യമരാജൻ പറഞ്ഞു –

1. അന്യച്ഛ്റേയോƒന്യദുതൈവ പ്രേയ–
സ്തേ ഉഭേ നാനാർത്ഥേ പുരുഷം സിനീത:
തയോ: ശ്രേയ ആദദാനസ്യ സാധു
ഭവതി ഹീയതേƒർത്ഥാദ്യ ഉ പ്രേയോ വൃണീതേ!!

മനുഷ്യശരീരം അന്യ യോനികളെപ്പോലെ കർമ്മഫലം അനുഭവിക്കാനായിമാത്രം കിട്ടിയിട്ടുള്ളതല്ല. ഇതുകൊണ്ടു മനുഷ്യർക്കു ഭാവിയിൽ സുഖസമ്പാദനത്തിനുള്ള സാധനങ്ങളും അനുഷ്ഠിക്കുവാൻ സാധിക്കുന്നു. വേദങ്ങളിൽ സുഖസാധനങ്ങൾ രണ്ടായി നിർവചിച്ചിരിക്കുന്നു. 1. ശ്രേയസ്സ്–അതായതു സദാകാലവും എല്ലാ ദുഃഖങ്ങളിൽനിന്നും വേദനകളിൽനിന്നും രക്ഷപ്പെട്ട് നിത്യാനന്ദസ്വരൂപമായ പരബ്രഹ്മപുരുഷോത്തമനെ പ്രാപിക്കുന്നതിനുള്ള ഉപായം. 2. പ്രേയസ്സ്–അതായത് സ്ത്രീ, പുത്രൻ, ധനം, മാളിക ബഹുമാനം, യശസ്സ് മുതലായി ഈ ലോകത്തിന്റേയും സ്വർഗ്ഗലോകത്തിന്റേയുമായി എത്രമാത്രം പ്രാകൃതഭോഗവസ്തുക്കളുണ്ടോ അവയെ പ്രാപിക്കുന്നതിനുള്ള ഉപായം. ഇപ്രകാരം അതാതിന്റേതായ രീതിയിൽ മനുഷ്യർക്കു സുഖം ദാനം ചെയ്യുന്നതിനു കഴിവുള്ള ഈ രണ്ടു സാധനകളും മനുഷ്യരെ ബന്ധനസ്ഥരാക്കുന്നു. അവരെ അതാതുകളുടെ നേരേ ആകർഷിക്കുന്നു. അധികം ആളുകളും ഭോഗങ്ങളിൽ പ്രത്യക്ഷവും താൽക്കാലികവുമായ സുഖം കണ്ടെത്തുന്നു. ഈ പ്രീതി കാരണം, അതിന്റെ അന്ത്യത്തെപ്പറ്റി ചിന്തിക്കാതെ പ്രേയസ്സിന്റെ നേരെ ആകർഷിക്കപ്പെടുന്നു. എന്നാൽ ഏതാനും ഭാഗ്യവാന്മാർ ഭഗവത് കൃപയാൽ ഭോഗങ്ങളുടെ ആപാതരമണീയതയും പരിണാമ ദുഃഖത്തിന്റെ രഹസ്യങ്ങളും ഗ്രഹിച്ചിട്ട് അവയിൽനിന്നും വിരക്തരായി ശ്രേയസ്സാധനകളുടെ നേരേ ആകർഷിക്കപ്പെടുന്നു. ഈ രണ്ടിനത്തിലുംപെട്ട മനുഷ്യരിൽ ആരു ഭഗവാന്റെ കൃപാപാത്രമായി ശ്രേയസ്സിനെ തനിക്കുവേണ്ടി തിരഞ്ഞെടുക്കുന്നുവോ, തൽപരതയോടുകൂടി അതിന്റേതായ സാധനകളിൽ വ്യാപൃതനായി കഴിയുന്നുവോ അവന് എല്ലാ പ്രകാരത്തിലും ഉള്ള മംഗളം ഉണ്ടാകും. അവൻ എന്നെന്നേക്കുമായി എല്ലാ ദുഃഖങ്ങളിൽനിന്നും മുക്തനായി അനന്തവും, അസീമവുമായ ആനന്ദസ്വരൂപ പരമാത്മാവിനെ പ്രാപിക്കുന്നു. എന്നാൽ യാതൊരുത്തൻ സാംസാരിക സുഖസാധനകളിൽ മുഴുകിക്കഴിയുന്നുവോ അവൻ തന്റെ മാനവ ജീവിതത്തിന്റെ പരമ ലക്ഷ്യമായ പരമാത്മപ്രാപ്തിരൂപമായ യഥാർത്ഥ പ്രയോജനം നേടുന്നില്ല. അതിനാൽ അവന് ആത്യന്തികവും നിത്യവുമായ ആനന്ദം ലഭിക്കുന്നില്ല. അവനാകട്ടെ ഭ്രമവശാൽ സുഖരൂപങ്ങൾ എന്ന തോന്നലുണ്ടാക്കുന്ന അനിത്യഭോഗങ്ങൾ ലഭിക്കുന്നു. അവ വാസ്തവത്തിൽ ദുഃഖദായികൾതന്നെ ആയിരിക്കുമെങ്കിലും അവൻ നിത്യാനന്ദത്തിൽനിന്നും ഭ്രഷ്ടനായിത്തീരുന്നു.

2. ശ്രേയശ്ച പ്രേയശ്ച മനുഷ്യമേത–
സ്തൗ സംപരീത്യ വിവിനക്തി ധീര:
ശ്രേയോ ഹി ധീരോƒഭി പ്രേയസോ വൃണീതേ
പ്രേയോ മന്ദോ യോഗക്ഷേമാദ് വൃണീതേ.

അധികമാളുകളും പുനർജ്ജന്മത്തിൽ വിശ്വാസമില്ലാത്തവരായതുകൊണ്ട് ഈ വിഷയങ്ങളെപ്പറ്റി അധികം ചിന്തിക്കാറില്ല. അവർ ഭോഗങ്ങളിൽ ആസക്തരായി തങ്ങളുടെ ദേവദുർല്ലഭമായ മനുഷ്യജീവിതത്തെ മൃഗതുല്യം ഭോഗസുഖാനുഭവങ്ങളിൽ അവസാനിപ്പിക്കുന്നു. എന്നാൽ ഏവർക്കു പുനർജ്ജന്മത്തിലും പരലോകത്തിലും വിശ്വാസമുണ്ടോ ആ ചിന്താശീലരായ മനുഷ്യരുടെ മുമ്പിൽ ശ്രേയഃ പ്രേയഃപ്രശ്നം വരുമ്പോൾ അവർ ഇവ രണ്ടിനേയുംപറ്റി ശരിക്കു ചിന്തിക്കുകയും ഇവ രണ്ടിനേയും പറ്റി പ്രത്യേകം ഗ്രഹിക്കുന്നതിനു ശ്രമിക്കുകയും ചെയ്യുന്നു. ഇവരിൽ ശ്രേഷ്ഠനും ബുദ്ധിസമ്പന്നനുമായവൻ രണ്ടിന്റേയും തത്വത്തെ പൂർണ്ണമായി മനസ്സിലാക്കി നീരക്ഷീരവിവേകിയായ അരയന്നത്തെപ്പോലെ പ്രേയസ്സിനെ ഉപേക്ഷിച്ചിട്ട് ശ്രേയസ്സിനെ സ്വീകരിക്കുന്നു. എന്നാൽ അല്പബുദ്ധിയായ മനുഷ്യൻ തന്റെ വിവേക ശക്തിയുടെ അഭാവം മൂലം ശ്രേയസ്സിന്റെ ഫലങ്ങളെ അവിശ്വസിക്കുകയും പ്രത്യക്ഷമായി കാണപ്പെടുന്ന ലൗകികയോഗക്ഷേമത്തിനുവേണ്ടി, അതിന്റെ സിദ്ധിക്കുവേണ്ടി, പ്രേയസ്സിനെ സ്വന്തമാക്കുകയും ലഭ്യമായ ഭോഗവസ്തുക്കൾ സുരക്ഷിതമായി സൂക്ഷിക്കുകയും അപ്രാപ്തമായവയെ പ്രചുരമായ മാത്രയിൽ കിട്ടുമെന്നു വിചാരിക്കുകയും ഇതുതന്നെ യോഗക്ഷേമമെന്നു കരുതുകയും ചെയ്യുന്നു.

**സംബന്ധം –** പരമാത്മ പ്രാപ്തിക്കുള്ള സാധനാരൂപമായ ശ്രേയസ്സിനെ പ്രശംസിച്ചിട്ട് യമരാജൻ സാധാരണ മനുഷ്യരിൽ നിന്നും നചികേതസ്സിനുള്ള വിശേഷതയെ എടുത്തുകാണിച്ചിട്ട് അവന്റെ വൈരാഗ്യത്തെ പ്രശംസിച്ചുകൊണ്ടു പറയുന്നു –

3. സ ത്വം പ്രിയാൻ പ്രിയരൂപാംശ്ച കാമാ–
നഭിധ്യായന്നചികേതോƒത്യ സ്റാക്ഷീഃ
നൈതാം സൃങ്കാം വിത്തമയീമവാപ്തോ
യസ്യാംമജ്ജന്തി ബഹവോ മനുഷ്യാ.

യമരാജൻ പറയുന്നു – "ഹേ നചികേതസ്സേ, നിന്നെ പരീക്ഷിച്ചിട്ട് നീ വലിയ ബുദ്ധിമാനും വിവേകിയും വൈരാഗ്യസ

ന്പന്നനുമാണെന്നു ഞാൻ നല്ലതുപോലെ മനസ്സിലാക്കിയിരിക്കുന്നു. സ്വയം വലിയ സമർത്ഥനും വിവേകിയും താർക്കികനും എന്നൊക്കെ കരുതി നടക്കുന്ന ആളുകൾ പോലും വെട്ടിത്തിളങ്ങുന്ന സമ്പത്തുകളുടെ മായാമോഹവലയത്തിൽ അകപ്പെട്ടുപോകുന്നു. അവയേയും നീ നിരാകരിച്ചിരിക്കുന്നു. ഞാൻ ആകർഷണമായ ഭാഷയിൽ തുടർച്ചയായി പുത്രർ, പൗത്രർ, ആന, കുതിര, ഗോക്കൾ, ധം, സമ്പത്ത്, ഭൂമി മുതലായി ദുഷ്പ്രാപ്യങ്ങളും ലോഭനീയങ്ങളുമായ ഭോഗങ്ങളെ കാണിച്ചു നിന്നെ പ്രലോഭിപ്പിച്ചു. മാത്രമല്ല, സ്വർഗ്ഗത്തിലെ ദിവ്യഭോഗങ്ങളും അനുപമസുന്ദരികളായ സ്വർഗ്ഗീയ തരുണികളെക്കൊണ്ടുള്ള ചിരഭോഗ സുഖത്തിന്റെ പ്രലോഭനവും ഉയർത്തിക്കാണിച്ചു. എന്നാൽ നീ അവയെല്ലാം സ്വാഭാവികമായി ഉപേക്ഷിച്ചുകളഞ്ഞു. അതുകാരണം നീ തീർച്ചയായും പരമാത്മതത്വത്തെ ശ്രവിക്കുന്നതിനു തികച്ചും അധികാരിയായിരിക്കുന്നു."

4. ദൂരമേതേ വിപരീതേ വിഷൂ ചീ
അവിദ്യായ യാ ച വിദ്യേതി ജ്ഞാതാ
വിദ്യാഭീപ്സിനം നചികേതസം മന്യേ
ന ത്വാ കാമാ ബഹവോ$f$ലോലുപന്ത.

ഈ അവിദ്യ, വിദ്യ എന്ന പേരുകളിൽ പ്രസിദ്ധമായ രണ്ടു സാധനകൾ പ്രത്യേകം പ്രത്യേകം ഫലങ്ങളെ പ്രദാനം ചെയ്യുന്നവയും പരസ്പരവിരുദ്ധങ്ങളുമാകുന്നു. യാതൊരുത്തനു ഭോഗങ്ങളിൽ ആസക്തിയുണ്ടാകുന്നുവോ അവനു മംഗളസാധനകളിൽ പുരോഗമിക്കുവാൻ സാധിക്കുന്നില്ല. യാതൊരുത്തൻ മംഗളമാർഗ്ഗത്തിലെ പഥികനായിത്തീരുന്നുവോ അവൻ ഭോഗങ്ങളുടെ നേരേ ദൃഷ്ടി ഉയർത്തുന്നില്ല. അവൻ നാനാപ്രകാരങ്ങളിലുള്ള ഭോഗങ്ങളേയും ദുഃഖദായകങ്ങളായി കാണുകയും അവയെ പരിത്യജിക്കുകയും ചെയ്യുന്നു. നചികേതസ്സേ, നീ വിദ്യയെത്തന്നെ അഭിലഷിക്കുന്നു എന്നു ഞാൻ വിശ്വസിക്കുന്നു. എന്തുകൊണ്ടെന്നാൽ അനന്തങ്ങളായ സുഖഭോഗങ്ങൾക്കു നിന്റെ ഹൃദയത്തിൽ ലേശംപോലും പ്രഭാവം സൃഷ്ടിക്കുവാൻ കഴിഞ്ഞില്ല.

5. അവിദ്യായാമന്തരേ വർത്തമാനാ:
സ്വയം ധീരാ: പണ്ഡിതമ്മന്യമാനാ:
ദന്ദ്രമ്യമാണാ: പരിയന്തി മൂഢാ
അന്ധേനൈവ നീയമാനാ യഥാന്ധാ:

എപ്പോൾ അന്ധനായ മനുഷ്യനു മാർഗ്ഗദർശിയായി അന്ധനെത്തന്നെ ലഭിക്കുന്നോ അപ്പോൾ അവന് അഭീഷ്ടസ്ഥാനത്തെത്തുവാൻ കഴിയാതാവുകയും ഇടയ്ക്കു കാൽതട്ടി വീഴുകയും, മുള്ളുകൾ തറച്ചും കുണ്ടുകുഴികളിൽ വീണും ഉയർന്നു നില്ക്കുന്ന പാറകളിലും ഭിത്തികളിലും മൃഗങ്ങളുടെമേലും തട്ടിമുട്ടിയും നാനാവിധത്തിലുള്ള കഷ്ടതകൾ അനുഭവിക്കേണ്ടതായി വരികയും ചെയ്യുന്നു. അതുപോലെ തന്നെ ആ മൂഢന്മാർക്കു മൃഗങ്ങളുടേയും പക്ഷികളുടേയും പുഴുക്കളുടേയും യാതനാപൂർണ്ണമായ യോനികളിലും, ക്രൂരനരകങ്ങളിലും പ്രവേശിച്ച് അനന്തജന്മങ്ങൾവരെ അവസാനമില്ലാത്ത യാതനകൾ അനുഭവിക്കേണ്ടതായി വരികയും അവർ ബുദ്ധിമാന്മാരും വിദ്വാന്മാരുമായി സ്വയം അഹങ്കരിക്കുകയും വിദ്യയുടേയും ബുദ്ധിയുടേയും മിഥ്യാഹങ്കാരത്താൽ ശാസ്ത്രത്തേയും മഹാപുരുഷന്മാരുടെ വചനങ്ങളേയും അല്പംപോലും വകവയ്ക്കാതെ അവയെ അവഹേളിക്കുകയും പ്രത്യക്ഷ സുഖരൂപങ്ങൾ എന്നു തോന്നിയ ഭോഗങ്ങളെ അനുഭവിക്കുന്നതിലും ഉപാർജ്ജിക്കുന്നതിലും നിരന്തരം വ്യാപൃതരായി മനുഷ്യജീവിതത്തിലെ അമൂല്യമായ സമയത്തെ വ്യർത്ഥമായി നഷ്ടപ്പെടുത്തുകയും ചെയ്തുകൊണ്ടിരിക്കുന്നു.

6. ന സാമ്പരായ: പ്രതിഭാതി ബാലം
പ്രമാദ്യന്തം വിത്തമോഹേന മൂഢം
അയം ലോകോ നാസ്തി പര ഇതി മാനീ
പുനഃപുനർവ്വശമാപദ്യതേ മേ.

ഇപ്രകാരം മനുഷ്യജീവിതത്തിന്റെ മഹത്ത്വത്തെ അറിഞ്ഞുകൂടാത്ത അഹങ്കാരിയായ മനുഷ്യൻ പ്രപഞ്ച സുഖഭോഗസമ്പത്തുകളുടെ പ്രാപ്തിക്കുവേണ്ടി ധനാദികളിൽ മോഹിച്ചു ജീവിക്കുന്നു. അതായത് ഭോഗങ്ങളിൽ ആസക്തനായി. പ്രമാദപൂർവ്വം തോന്നിയതുപോലുള്ള ആചരണങ്ങൾ അനുഷ്ഠിക്കുവാൻ തുടങ്ങുന്നു. അവന്റെ ഹൃദയത്തിൽ പരലോകം തോന്നപ്പെടുന്നില്ല. മരണാനന്തരം, തനിക്കു തന്റെ സമസ്ത കർമ്മങ്ങളുടേയും ഫലമനുഭവിക്കുന്നതിനു വിവിധയോനികളിൽ ജന്മമെടുക്കേണ്ടതായി വരുമെന്നുള്ള വിചാരം അവന്റെ മനസ്സിൽ ഉദിക്കുന്നതേയില്ല. ഇവിടെ പ്രത്യക്ഷത്തിൽ എന്തെല്ലാം കാണപ്പെടുന്നുവോ അതുതന്നെ ലോകം എന്ന് ആ ബുദ്ധിഹീനൻ കരുതുന്നു. ഇവിടെ എത്രമാത്രം വിഷയസുഖം അനുഭവിക്കാമോ അത്രയും ബുദ്ധിയായിരിക്കും. ഇതിനപ്പുറത്തെന്തുണ്ട്? പരലോകത്തെ ആരു കണ്ടിരിക്കുന്നു? പരലോകം ആളുകളുടെ ഭാവനമാത്രം. ഇവയെല്ലാം മാന്യമായിക്കരുതുന്ന മനുഷ്യൻ തുടർച്ചയായി യമരാജന്റെ പിടിയിലകപ്പെടുകയും അദ്ദേഹം അവന്റെ കർമ്മങ്ങൾക്കനുസരിച്ച് അവനെ വിവിധയോനികളിലേക്കു തള്ളിവിടുകയും ചെയ്യുന്നു. ജനനമരണ ചക്രത്തിൽ നിന്നും അവനു മോചനമേ ലഭിക്കുന്നില്ല.

**സംബന്ധം** – ഇപ്രകാരം വിഷയാസക്തരും പ്രത്യക്ഷവാദികളും ആയ മൂഢന്മാരെ നിന്ദിച്ചശേഷം ആത്മതത്വത്തിന്റേയും അതിനെ അറിയുകയും ഗ്രഹിക്കുകയും വർണ്ണിക്കുകയും ചെയ്യുന്നവരുടേയും ദുർല്ലഭതയെ വർണ്ണിക്കുന്നു.

7. ശ്രവണായാപി ബഹുഭിർയോ ന ലഭ്യ:
ശൃണ്വന്തോ$f$പി ബഹവോ യം ന വിദ്യു:
ആശ്ചര്യോ വക്താ കുശലോ$f$സ്യ ലബ്ധാ
$ff$ശ്ചര്യോ ജ്ഞാതാ കുശലാനുശിഷ്ടഃ

ആത്മതത്വത്തിന്റെ ദുർല്ലഭതയെ ഗ്രഹിപ്പിക്കുന്നതിനു വേണ്ടി യമരാജൻ പറഞ്ഞു–നചികേതസ്സേ, ആത്മതത്വം സാധാരണപോലുള്ള ഒരു കാര്യമല്ല. ലോകത്തിൽ അധികമാളുകൾക്കും ആത്മകല്യാണപരമായ കാര്യങ്ങളെപ്പറ്റിയുള്ള ചർച്ചകൾ കേൾക്കുന്നതിനുപോലും സാധിക്കുന്നില്ല. പ്രഭാതത്തിൽ ഉണരുന്നതു മുതൽ രാത്രി ഉറങ്ങുന്നതുകൊണ്ടിരിക്കേണ്ട ചുറ്റപാടിൽ അവർ ജീവിക്കുന്നു. അതിനാൽ അവരുടെ മനസ്സ്

എട്ടുയാമങ്ങളിലും വിഷയചിന്തകളിൽ മുഴുകിക്കഴിയുന്നു. അവരുടെ ഹൃദയങ്ങളിൽ ആത്മതത്വം കേൾക്കുന്നതിനും ഗ്രഹിക്കുന്നതിനും ഉള്ള ചിന്ത ഒരിക്കലും ഉദിക്കുന്നില്ല; അഥവാ അങ്ങനെ ഒരു സന്ദർഭം ഉണ്ടാകുകയാണെങ്കിൽത്തന്നെ അവർക്കു വിഷയസേവനത്തിൽനിന്നും ഒരിക്കലും ഒഴിവു കിട്ടുന്നുമില്ല. ചിലയാളുകൾ കേട്ടു ഗ്രഹിക്കുന്നതു നല്ലതെന്നു കരുതി കേൾക്കുന്നു. എന്നാൽ അവന്റെ വിഷയഗ്രസ്തമായ ഹൃദയത്തിന് അതുവഹിക്കുവാൻ സാധിക്കാതെ വരുന്നു. അല്ലെങ്കിൽ മന്ദബുദ്ധിയായതുകാരണം അതു ഗ്രഹിക്കാൻ കഴിയുന്നില്ല. യാതൊരുത്തർ തീക്ഷ്ണബുദ്ധിയായി കരുതപ്പെടുന്നുവോ അങ്ങനെ ഉള്ളവരിൽത്തന്നെ അത്മതത്വത്തെ യഥാർത്ഥരൂപത്തിൽ വർണ്ണിക്കുവാൻ കഴിവുള്ള മഹാപുരുഷൻമാർ വളരെ വിരളമായേ കാണപ്പെടുന്നുള്ളു. അത്മതത്വത്തെ പ്രപിച്ചിട്ട് ജീവിതം സഫലമാക്കിയിട്ടുള്ളതും ഒരേ ഒരു പുരുഷൻ മാത്രമേയുള്ളു. നല്ലതുപോലെ ഗ്രഹിച്ച്, ജിവിതം സഫലമാക്കിയവരും ജീവിതാനുഭവങ്ങളുള്ളവരും, ആത്മദർശികളുമായ ആചാര്യന്മാരിൽനിന്നും ഉപദേശം ലഭിച്ചിട്ട്, അതിനനുസരമമായി മനനനിദിധ്യാസനത്താൽ തത്വത്തിന്റെ സാക്ഷാത്ക്കാരം നേടുന്ന പുരുഷന്മാരും ലോകത്തിൽ വളരെ വിരളമായേ ഉണ്ടകുന്നുള്ളു.

**സംബന്ധം–** ഇനി അത്മജ്ഞാനത്തിന്റെ ദുർലഭതയുടെ കാരണം പറയുന്നു–

8. ന നരേണാവരേണ പ്രോക്ത ഏഷ
സുവിജ്ഞേയോ ബഹുധാ ചിന്ത്യമാനഃ
അനന്യപ്രോക്തേ ഗതിരത്ര നാസ്തി
അണീയാൻ ഹ്യതർക്ക്യമണുപ്രമാണാത്.

പ്രകൃതിപര്യന്തമുള്ള സൂക്ഷമതത്വങ്ങളേക്കാൾ ഈ അത്മതത്വം സൂക്ഷമമാകുന്നു. ഇതിന്റെ യഥാർത്ഥ രൂപം ഗ്രഹിപ്പിക്കുന്നതിനു കഴിവുള്ള മഹാന്മാരെ ലഭിക്കുന്നതുവരെ മനുഷ്യർക്ക് അതിൽ പ്രവേശനം ലഭിക്കുക അത്യന്തം ദുഷ്ക്കരമാണ്. അത് അത്രയ്ക്കു ഗഹനമാണ്. അല്പജ്ഞാനം സാധാരണ അറിവുകാരണം ഇതിനെപ്പറ്റി ഉപദേശിക്കുകയും അതിനനുസരിച്ച് വിവിധരീതിയിൽ ചിന്തിക്കുകയും അഭ്യസിക്കുകയും ചെയ്യുകയാണെങ്കിൽ അതിന്റെ അത്മജ്ഞാന രൂപമായ പലം ഉണ്ടാകുന്നില്ല. ആത്മതത്വം അല്പംപോലും മനസ്സിലാക്കുവാൻ സാധിക്കുകയില്ല. മറ്റുള്ളവരിൽ നിന്നും ശ്രവിക്കാതെ സ്വയം തർക്കവിതർക്കയുക്തമായ വിശകലനംകൊണ്ടും ഈ ആത്മതത്വം ഗ്രഹിക്കുവാൻ സാധിക്കുകയില്ല. എന്നാൽ ശ്രവിക്കുക ആവശ്യമാണ്. പക്ഷെ ഇതേസംബന്ധിച്ചു നല്ല പരിജ്ഞാനം സിദ്ധിച്ചിട്ടുള്ള മഹാന്മാരിൽനിന്നും വേണം തത്വശ്രവണം നടത്തുവാൻ. അപ്പോൾ തർക്കത്തിനും അതീതമായ ഈ ഗഹനവിഷയത്തിൽ പരിജ്ഞാനം സിദ്ധിക്കുന്നു.

9. നൈഷാ തർക്കേണ മതിരാപനേയാ
പ്രോക്താന്യേനൈവ സജ്ഞാനായ പ്രേഷ്ഠ
യാം ത്വമാപ: സത്യധൃതിർബതാസി
ത്വാദൃങ് നോ ഭൂയാന്നചികേത: പ്രഷ്ടാ.

നചികേതസ്സിനെ പ്രശംസിച്ചുകൊണ്ടു യമരാജൻ വീണ്ടും പറയുന്നു. എന്റെ പ്രിയപ്പെട്ടവനേ. നിന്റെ ഈ പവിത്രമായ ബുദ്ധിയും നിർമ്മലമായ നിഷ്ഠയും കണ്ടു ഞാൻ അത്യന്തം പ്രസന്നനായിരിക്കുന്നു. ഇപ്രകാരമുള്ള നിഷ്ഠതർക്കങ്ങളിൽനിന്ന് ഒരിക്കലും ലഭ്യമാകുവാൻ സാദ്ധ്യമല്ല. അതാകട്ടെ ഭഗവത് കൃപയാൽ ഏതെങ്കിലും മഹാത്മാവിന്റെ കൂട്ടുകൊണ്ടും അദ്ദേഹം മുഖാന്തിരമായുള്ള തുടർച്ചയായ പരമാത്മാമഹത്വത്തിന്റെ വിശദവിവേചനം ശ്രവിക്കുന്നതിനുള്ള സൗഭാഗ്യം കൊണ്ടും സംസിദ്ധമാകുന്നു. ഇപ്രകാരമുള്ള നിഷ്ഠതന്നെയാണു മനുഷ്യനെ ആത്മജ്ഞാനത്തിനുവേണ്ടി പ്രയത്നിക്കുന്നതിനു പ്രേരിപ്പിക്കുന്നത്. നിന്നെ ഞാൻ ഇത്രയധികം പ്രലോഭിപ്പിച്ചിട്ടും സ്വന്തം തീരുമാനത്തിൽ നീ ദൃഢമായി നിന്നു. അതിൽ നിന്നും വാസ്തവത്തിൽ യഥാർത്ഥ ധാരണയിൽ നീ സമ്പന്നനാണെന്നും വ്യക്തമായിരിക്കുന്നു. നചികേതസ്സേ, നമുക്കു നിന്നെപ്പോലെ ചോദിച്ചു വാങ്ങുന്ന ജിജ്ഞാസുക്കളെയാണാവശ്യം.

**സംബന്ധം –** അപ്പോൾ യമരാജൻ ഉദാഹരണസഹിതം നിഷ്കാമഭാവത്തെ പ്രശംസിച്ചുകൊണ്ടു പറഞ്ഞു:

10. ജാനാമ്യഹം ശേവധിരിത്യനിത്യം
ന ഹ്യധ്റുവൈ: പ്രാപ്യതേ ഹി ധ്റുവം തത്
തതോ മയാ നാചികേതശ്ചിതോfഗ്നി–
രനിത്യൈർദ്രവ്യൈ: പ്രാപ്തവാനസ്മി നിത്യം.

നചികേതസ്സേ! കർമ്മങ്ങളുടെ ഫലസ്വരൂപമായ ഈ ലോകത്തിലേയും പരലോകത്തിലേയും ഭോഗസമൂഹങ്ങളായി ലഭ്യമാകുന്ന നിധികൾ, അവ എത്രമാത്രം അമൂല്യങ്ങളായിരുന്നാലും ഒരു ദിവസം അവ നശിക്കും. അതായത് അവ അനിത്യമാകുന്നു എന്നുള്ള കാര്യം ഞാൻ നന്നായറിയുന്നു. അതുപോലെ അനിത്യ സാധനകളിൽനിന്നും നിത്യ വസ്തുക്കളെ പ്രാപിക്കുവാൻ ഒരിക്കലും സാദ്ധ്യമല്ല. ഈ രഹസ്യത്തെ അറിഞ്ഞുകൊണ്ടുതന്നെ ഞാൻ നചികേതാഗ്നിയുടെ ചയനാദി രൂപത്തിൽ ചില യജ്ഞാദി കർത്തവ്യകർമ്മങ്ങൾ അനിത്യ വസ്തുക്കൾ വഴിയായി എല്ലാ അഭിലാഷങ്ങളോടും ആസക്തിയോടും രഹിതമായി കർമ്മബുദ്ധിയോടുകൂടി മാത്രം ചെയ്തിരിക്കുന്നു. അനിത്യപദാർത്ഥങ്ങളെക്കൊണ്ടു കർത്തവ്യപാലന സ്വരൂപങ്ങളായ ഈശ്വരപൂജകൾ ചെയ്ത് ഞാൻ നിത്യസുഖ രൂപനായ പരമാത്മാവിനെ പ്രാപിച്ചിരിക്കുന്നു. ഇതു നിഷ്കാമ ഭാവത്തിന്റെ മഹിമതന്നെയാകുന്നു.

**സംബന്ധം –** നചികേതസ്സിൽ ഈ നിഷ്കാമഭാവം പൂർണ്ണമായി കണ്ടതുകൊണ്ട് അവനെ പ്രശംസിച്ചുകൊണ്ടുതുടരുന്നു.

11. കാമസ്യാപ്തിം ജഗത: പ്രതിഷ്ഠാം
ക്രതോരനന്ത്യമഭയസ്യ പാരം
സ്തോമമഹദുരുഗായം പ്രതിഷ്ഠാം
ദൃഷ്ട്വാ ധൃത്യാ ധാരോ നചികേതോfത്യസ്രാക്ഷീ.

നചികേതസ്സേ, നിങ്ങൾ എല്ലാവിധത്തിലും ശ്രേഷ്ഠനും ബുദ്ധിസമ്പന്നനും നിഷ്കാമനും ആകുന്നു. ഞാൻ വരദാന

മായി നിന്റെ മുമ്പിൽ വച്ചിരിക്കുന്ന സ്വർഗ്ഗം എല്ലാ പ്രകാരത്തി ലുമുള്ള ഭോഗങ്ങളാൽ പരിപൂർണ്ണവും ജഗത്തിന്റെ ആധാരസ്വ രൂപവും യജ്ഞാദിശുഭകർമ്മങ്ങളുടെ അന്തരഹിതമായ ഫലവും എല്ലാ ദുഃഖങ്ങളിൽ നിന്നും ഭയങ്ങളിൽനിന്നും രഹി തവും സ്തുതിക്കപ്പെടുവാൻ യോഗ്യവും അത്യന്തം മഹത്വ പൂർണ്ണവുമാകുന്നു. വേദങ്ങളിൽ അതിന്റെ അനേക വിധത്തി ലുള്ള ഗുണങ്ങളെ ഗാനം ചെയ്തിരിക്കുന്നു. അത് അനന്ത കാലം നിലനിൽക്കുന്നതാകുന്നു. നീ അതിന്റെ മഹത്വത്തെ ശരിക്കു ഗ്രഹിച്ചിരുന്നിട്ടും ധൈര്യത്തോടുകൂടി അതിനെ പരി ത്യജിച്ചിരിക്കുന്നു. നിന്റെ മനസ്സ് അതിൽ അല്പംപോലും ആസ ക്തമായിരുന്നില്ല. നീ സ്വന്തം തീരുമാനത്തിൽ ദൃഢമായി ഉറച്ചുനിന്നു. ഇതു സാധാരണമായ ഒരു സംഗതിയല്ല. അതി നാൽ നീ വലിയ ബുദ്ധിമാനും, അനാസക്തനും ആത്മതത്വത്തെ അറിയുന്നതിനു യോഗ്യനും ആണെന്ന് ഞാൻ കരുതുന്നു.

**സംബന്ധം –** ഇപ്രകാരം നചികേതസ്സിന്റെ നിഷ്ക്കാമഭാവം കൊണ്ട് ഇവൻ പരമാത്മാവിന്റെ തത്വജ്ഞാനത്തിന് യഥാർത്ഥ മായ അവകാശിയാണെന്നു യമരാജൻ നിശ്ചയിക്കുന്നു. അതി നാൽ അവന്റെ അന്തഃകരണത്തിൽ പരബ്രഹ്മപുരുഷോത്ത മന്റെ തത്വത്തെപ്പറ്റി ജിജ്ഞാസ വളർത്തുന്നതിന് ഇനിയുള്ള രണ്ടു മന്ത്രങ്ങളിലായി പരബ്രഹ്മ പരമാത്മാവിന്റെ മഹിമയെ വർണ്ണിക്കുന്നു.

12. തം ദുർദർശം ഗൂഢമനുപ്രവിഷ്ടം
ഗുഹാഹിതം ഗഹ്വരേഷ്ഠം പുരാണം
അദ്ധ്യാത്മയോഗാധി ഗമേന ദേവം
മത്വാ ധീരോ ഹർഷശോകൗ ജഹാതി.

ഈ സമ്പൂർണ്ണ ജഗത്ത് അത്യന്തം ദുർഗ്ഗമവും ഗഹനവു മായ ഒരു വനത്തിനു സദൃശമാകുന്നു. എന്നാൽ ഈ പരബ്രഹ്മ പരമേശ്വരൻ പരിപൂർണ്ണനാകുന്നു. അത് ഇവയിലെല്ലാം സർവ്വത്ര പ്രവിഷ്ഠമായിരിക്കുന്നു. അത് എല്ലാവരുടേയും ഹൃദ യമാകുന്ന ഗുഹയിൽ സ്ഥിതിചെയ്യുന്നു. ഇപ്രകാരം നിത്യവും ഒന്നിച്ചിരുന്നിട്ടും ആളുകൾക്കു സ്വാഭാവികമായി അറിയുവാൻ കഴിയുന്നില്ല: എന്തുകൊണ്ടെന്നാൽ അതു സ്വന്തം യോഗമാ യയുടെ വാക്കുകളിൽ ഒളിഞ്ഞിരിക്കുന്നു. അത്യന്തം ഗുപ്ത മായിരിക്കുന്നു. അതിന്റെ ദർശനം അത്യന്തം ദുർലഭമാകുന്നു. യാതൊരു ശുദ്ധബുദ്ധി സമ്പന്നനായ സാധകൻ, തന്റെ മനസ്സി നേയും ബുദ്ധിയേയും നിത്യവും നിരന്തരവും അതിന്റെ ചിന്ത യിൽ മഗ്നമാക്കുന്നുവോ അവന് ആ സനാതനദൈവത്തെ പ്രാപിച്ചു സദാകാലം ഹർഷശോകരഹിതനായിത്തീരാൻ സാധി ക്കും. അവന്റെ അന്തഃകരണത്തിൽ നിന്നും ഹർഷശോകാദി വികാരങ്ങൾ സമൂലം നശിച്ചുപോകുന്നു.

13. ഏതച്ഛ്രുത്വാ സമ്പരിഗൃഹ്യ മർത്യഃ
പ്രവൃഹ്യ ധർമ്മ്യമണുമേതമാപ്യ
സ മോദതേ മോദനീയം ഹി ലബ്ധ്വാ
വിവൃതം സദ്മ നചികേതസം മന്യേ.

ഈ അദ്ധ്യാത്മ വിഷയകമായ ധർമ്മോപദേശത്തെ ആദ്യ മായി അനുഭവജ്ഞാനമുള്ള മഹാപുരുഷന്മാരിൽനിന്നും ശ്രദ്ധാ പൂർവ്വം ശ്രവിക്കണം; അനന്തരം അതിനെ മനനം ചെയ്യണം; തദനന്തരം ഏകാന്തതയിൽ അതേപ്പറ്റി ചിന്തിച്ച് ബുദ്ധിയിൽ സ്ഥിരപ്പെടുത്തണം. ഇപ്രകാരം സാധന ചെയ്തതിനുമേൽ മനു ഷ്യർക്ക് ആത്മസ്വരൂപപ്രാപ്തിയുണ്ടാകുമ്പോൾ അതായത് അവൻ ആത്മാവിനെ തത്വത്തോടുകൂടി ഗ്രഹിക്കുമ്പോൾ ആന ന്ദസ്വരൂപനായ പരബ്രഹ്മ പരമാത്മാവിനെ പ്രാപിക്കുന്നു. ആ ആനന്ദ മഹാസമുദ്രത്തെ പ്രാപിച്ചിട്ട് അവൻ അതിൽ നിമഗ്ന നായിത്തീരുന്നു. ഹേ നചികേതസ്സേ! നിനക്കുവേണ്ടി ആ പരമ ധാമത്തിന്റെ വാതിൽ തുറന്നിട്ടിരിക്കുന്നു. അങ്ങോട്ടു പ്രവേശി ക്കുന്നതിൽനിന്ന് ആർക്കും നിങ്ങളെ തടയുവാൻ സാധ്യമല്ല. നിങ്ങൾ ബ്രഹ്മ പ്രാപ്തിക്കുള്ള ഉത്തമാവകാശിയായിരിക്കുന്ന തായി ഞാൻ കരുതുന്നു.

**സംബന്ധം –** യമരാജന്റെ മുഖത്തുനിന്നും പരബ്രഹ്മപുരു ഷോത്തമന്റെ മഹിമാകേൾക്കുകയും താൻ അതിനവകാശിയാ ണെന്ന് അറിയുകയും ചെയ്തപ്പോൾ നചികേതസ്സിന്റെ മന സ്സിൽ പരമാത്മതത്വമറിയാനുള്ള താൽപ്പര്യം ഉല്പന്നമായി. അതോടുകൂടി യമരാജൻ തന്നെ പ്രശംസിക്കുന്നതുകൂടി കേട്ട പ്പോൾ അത്യന്തം സങ്കോചത്തോടുകൂടി ചോദിച്ചു –

14. അന്യത്ര ധർമ്മാദന്യത്രാധർമ്മാദന്യ
ത്രാസ്മാത്കൃതാകൃതാത്
അന്യത്ര ഭൂതാച്ച ഭവ്യാച്ച യത്തത്പശ്യസി തദ്വദ.

നചികേതസ്സ് ചോദിച്ചു: ഭഗവൻ, അങ്ങ് എന്നിൽ പ്രസന്ന നായിരിക്കുന്നു എങ്കിൽ അധർമ്മ സംബന്ധരഹിതവും കാര്യ കാരണപ്രകൃതിയിൽനിന്നും വ്യത്യസ്തമായും ഭൂതം. വർത്ത മാനം, ഭാവി ഇവയെല്ലാത്തിൽനിന്നും ഭിന്നവും ആയി അങ്ങ റിഞ്ഞിരിക്കുന്ന പരമാത്മതത്വത്തെ എനിക്കുപദേശിച്ച തേര ണമേ.

15. സർവ്വേ വേദാ യത് പദമാമനന്തി
തപാംസി സർവ്വാണി ച യദ് വദന്തി
യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി
തത്തേ പദം സംഗ്രഹേണ ബ്രവീമ്യോമിത്യേതത്.

യമരാജൻ ഇവിടെ പരബ്രഹ്മ പുരുഷോത്തമനെ പരമ പ്രാപ്യം എന്നു പറഞ്ഞുകൊണ്ടു അതിന്റെ വാചകമായ ഓം കാരത്തെ സ്വരൂപമായി ഉപദേശിക്കുന്നു. അദ്ദേഹം പറയുന്നു, സമസ്തവേദങ്ങളും നാനാപ്രകാരത്തിലുള്ള ഛന്ദസ്സുകളെ ക്കൊണ്ടു യാതൊന്നിനെ പ്രതിപാദിക്കുന്നുവോ സമ്പൂർണ്ണ തപം മുതലായ സാധനകളുടെ ഏകമാത്രവും പരമവുമായ ലക്ഷ്യം ഏതൊന്നാണോ ഏതിനെ പ്രാപിക്കുന്നതിനുവേണ്ടി യുള്ള ഇച്ഛയാൽ സാധകൻ നിഷ്ക്കാമപൂർവ്വം ബ്രഹ്മചര്യത്തെ അനുഷ്ഠിക്കുന്നുവോ ആ പുരുഷോത്തമ ഭഗവാന്റെ പരമതത്വം ഞാൻ നിനക്കു സംക്ഷേപമായി ഉപദേശിക്കുന്നു; അതാകുന്നു ഓം എന്ന ഈ ഏകാക്ഷരം.

**സംബന്ധം –** നാമരഹിതനാണെങ്കിലും പരമാത്മാവ് അനേകം പേരുകളാൽ വിളിക്കപ്പെടുന്നു. അദ്ദേഹത്തിന്റെ എല്ലാ പേരു കളിലും ഓം സർവ്വശ്രേഷ്ഠം എന്നു ഗണിക്കപ്പെടുന്നു. അതി നാൽ ഇവിടെ നാമത്തിന്റേയും നാമിയുടേയും അഭേദത്തെ പരി

ഗണിച്ച് 'പ്രണവ'ത്തെ പരബ്രഹ്മ പുരുഷോത്തമന്റെ സ്ഥാനത്തു വർണ്ണിച്ചുകൊണ്ടു യമരാജൻ പറയുന്നു –

16. ഏതദ്ധ്യേവാക്ഷരം ബ്രഹ്മ ഏതദ്ധ്യേവാ
ക്ഷരം പരം
ഏതദ്ധ്യേവാക്ഷരം ജ്ഞാത്വാ യോ
യദിച്ഛതിതസ്യതത്.

ഈ അവിനാശിയായ പ്രണവം ഓംകാരം തന്നെയാകുന്നു. (പരമാത്മാവിന്റെ സ്വരൂപം). ബ്രഹ്മവും അതുതന്നെയാകുന്നു. അതായത് ആ ബ്രഹ്മത്തിന്റേയും പരബ്രഹ്മത്തിന്റേയും നാമം ഓംകാരമെന്നുതന്നെയാകുന്നു. അതിനാൽ ഈ തത്വത്തെ ഗ്രഹിച്ചിട്ട് സാധകന് ഇതുവഴിയായി രണ്ടിൽക്കൂടിയും ഏതെങ്കിലും അഭീഷ്ടരൂപത്തെ പ്രാപിക്കുവാൻ കഴിയുന്നു.

17. ഏതദാലംബനം ശ്രേഷ്ഠമേതദാലംബനം പരം
ഏതദാലംബനം ജ്ഞാത്വാ ബ്രഹ്മലോകേ
മഹീയതേ

പരമാത്മ പ്രാപ്തിക്കുവേണ്ടി സ്വീകരിക്കുന്ന പലരീതിയിലുള്ള ആലംബനങ്ങളിൽ പരമശ്രേഷ്ഠവും പരമാവലംബവും ഈ ഓംകാരം തന്നെയാകുന്നു. ഇതല്ലാതെ മറ്റു യാതൊരവലംബനവും ഇല്ല. അതായതു പരമാത്മാവിന്റെ ശ്രേഷ്ഠമായ നാമത്തെത്തന്നെ ശരണം പ്രാപിക്കുക എന്നത് അതിന്റെ പ്രാപ്തിക്കുള്ള സർവ്വോത്തമവും അമോഘവുമായ സാധനയാകുന്നു. ഈ രഹസ്യത്തെ ഗ്രഹിച്ചിട്ടു യാതൊരു സാധകൻ ഭക്തിയും പ്രേമവും ഇതിൽ അർപ്പിക്കുന്നുവോ അവൻ തീർച്ചയായും പരമാത്മാവിനെ പ്രാപിക്കുന്നു.

**സംബന്ധം –** ഇപ്രകാരം ഓംകാരത്തെ ബ്രഹ്മം, പരബ്രഹ്മം – ഇവ രണ്ടിന്റേയും പ്രതീകമായി പറഞ്ഞിട്ട്, നചികേതസ്സിന്റെ പ്രശ്നത്തിനനുസരണമായി യമരാജൻ ആത്മാവിന്റെ സ്വരൂപത്തെ വർണ്ണിക്കുന്നു:

18. ന ജായതേ മ്രിയതേ വാ വിപശ്ചി–
ന്നായം കുതശ്ചിന്ന ബഭൂവ കശ്ചിത്
അജോ നിത്യ: ശാശ്വതോ$f$യം പുരാണോ
ന ഹന്യതേ ഹന്യമാനേ ശരീരേ.

നിത്യജ്ഞാനരൂപമായ ആത്മാവു മരിക്കുകയോ ജനിക്കുകയോ ചെയ്യുന്നില്ല, അതു സ്വയം ഒന്നിൽ നിന്നുണ്ടായതോ ഒന്നിനു കാരണമോ അല്ല. അതായത് അത് ഒന്നിന്റെ കാര്യകാരണമാകുന്നില്ല. അത് അജന്മാവും നിത്യവും സദാ ഏകരസമുള്ളതും പുരാതനവുമാകുന്നു. അതു വൃദ്ധിക്ഷയരഹിതവുമാകുന്നു. ശരീരത്തിനു നാശമുണ്ടായാലും അവനു നാശമുണ്ടാകുന്നില്ല.

19. ഹന്താ ചേന്മന്യതേ ഹന്തും
ഹതശ്ചേന്മന്യതേ ഹതം
ഉഭൗ തൗ ന വിജാനീതോ നായം ഹന്തി
ന ഹന്യതേ.

യമരാജൻ ഇവിടെ ആത്മാവിന്റെ ശുദ്ധസ്വരൂപത്തേയും അതിന്റെ നിത്യതയേയും വർണ്ണിച്ചിരിക്കുന്നു. എന്തുകൊണ്ടെന്നാൽ, സാധകന് തന്റെ നിത്യതയുടെയും നിർവ്വികാരതയുടേയും അനുഭവം ഉണ്ടാകുന്നില്ലയോ അതുപോലെ തന്നെ ശരീരാദികളായ അന്യവസ്തുക്കളിൽ നിന്നും ഭിന്നമായി കരുതാതിരിക്കുന്നതുവരെ ഈ അനിത്യവസ്തുക്കളോടു വൈരാഗ്യമുണ്ടായി അവന്റെ അന്തഃകരണത്തിൽ നിത്യതത്വത്തിന്റെ അഭിലാഷം ഉത്ഭവിക്കുന്നില്ല. ജീവാത്മാവു നിത്യചേതനാ ജ്ഞാന സ്വരൂപമാകുന്നു. അനിത്യവും വിനാശിയുമായ ജഡശരീരങ്ങൾക്കും ഭോഗങ്ങൾക്കും വാസ്തവത്തിൽ ഇതുമായി യാതൊരു സംബന്ധവുമില്ലെന്നുമുള്ള ദൃഢമായ അനുഭൂതി അവനുണ്ടാകണം. ഇത് അനാദിയും അനന്തവുമാകുന്നു. യാതൊരു കാര്യകാരണങ്ങളും ഇതിനില്ല. അതിനാൽ ഇതു ജനനമരണ രഹിതവും സദാ ഏകവും സർവ്വഥാ നിർവ്വികാരവും ആകുന്നു. ശരീരത്തിന്റെ നാശംകൊണ്ട് ഇതിനു നാശം സംഭവിക്കുന്നില്ല. ഇത് മരിക്കുമെന്നും മരിപ്പിക്കുമെന്നും ആരെങ്കിലും കരുതുന്നവരുണ്ടെങ്കിൽ അവർ വാസ്തവത്തിൽ ആത്മസ്വരൂപത്തെ അറിയുന്നില്ല. അവർ സർവ്വഥാ ഭ്രമത്തിൽ കഴിഞ്ഞുകൂടുന്നു. അവർ പറയുന്നത് ആരും ശ്രദ്ധിക്കേണ്ട ആവശ്യമില്ല. യഥാർത്ഥത്തിൽ ആത്മാവ് ആരെയും കൊല്ലുന്നുമില്ല; ആർക്കും അതിനെ കൊല്ലുവാനും സാധിക്കുന്നില്ല.

സാധകനു ശരീരത്തിന്റേയും ഭോഗങ്ങളുടേയും അനിത്യതയേയും തന്റെ ആത്മാവിന്റെ നിത്യതയേയും ചിന്തിച്ചിട്ട് ഈ അനിത്യ ഭോഗങ്ങളിലുള്ള സുഖത്തിന്റെ ആശയത്തെ ത്യജിച്ച്, സദാ തന്നോടുകൂടി വസിക്കുന്ന നിത്യസുഖ സ്വരൂപനായ പരബ്രഹ്മപുരുഷോത്തമനെ പ്രാപിക്കുന്നതിന് അഭിലാഷമുള്ളവനായിത്തീരണം.

**സംബന്ധം –** ഇപ്രകാരം ആത്മതത്വത്തിന്റെ വർണ്ണന വഴി നചികേതസ്സിന്റെ അന്തഃകരണത്തിൽ പരബ്രഹ്മപുരുഷോത്തമന്റെ തത്വത്തെപ്പറ്റിയുള്ള ജിജ്ഞാസയുണർത്തിയിട്ടു യമരാജൻ പരമാത്മാവിന്റെ സ്വരൂപത്തെ വർണ്ണിക്കുന്നു.

20. അണോരണീയാന്മഹതോ മഹീയാ–
നാത്മാസ്യ ജന്തോർനിഹിതോ ഗുഹായാം.
തമക്രതു: പശ്യതി വീതശോകോ
ധാതുപ്രസാദാന്മ ഹിമാനമാത്മനഃ

ഇതിനു മുൻപുതന്നെ ജീവാത്മാവിന്റെ ശുദ്ധമായ സ്വരൂപത്തെ വർണ്ണിച്ചിട്ടുണ്ട്. ഈ മന്ത്രത്തിൽ അതിനു 'ജന്തു' എന്നു പേരു കൊടുത്തിട്ട് അതിന്റെ വ്യദ്ധാവസ്ഥയെ വ്യക്തമാക്കിയിരിക്കുന്നു. അതായത് പരബ്രഹ്മപുരുഷോത്തമൻ ആ ജീവാത്മാവിന്റെ അത്യന്തം നികടവർത്തയായി സ്ഥിതിചെയ്യുന്നെങ്കിലും അതിന്റെ നേരേ ഒരിക്കൽ പോലും ദൃഷ്ടിയുയർത്തി ശ്രദ്ധിക്കാറില്ല. അത് മോഹങ്ങളിൽ മുഴുകി എല്ലാം മറന്നു കഴിയുന്നു. ഈ കാരണം കൊണ്ടുതന്നെ 'ജന്തു' മനുഷ്യശരീരം ലഭിച്ചിട്ടും കീട പതംഗങ്ങളായ തുച്ഛപ്രാണികളെപ്പോലെ തന്റെ ദുർലഭമായ ജീവിതംവ്യർത്ഥമായി നശിപ്പിച്ചു കളയുന്നു. യാതൊരു സാധകൻ പൂർവ്വോക്തമായ വിവേചനമനുസരിച്ച് സ്വയം നിത്യചേതനാസ്വരൂപം എന്നു കരുതി എല്ലാ പ്രകാരത്തിലുമുള്ള ഭോഗാഭിലാഷങ്ങളിൽ നിന്നു രഹിതനായും ശോകര

ഹിതനായും തീരുന്നുവോ അവൻ പരമാത്മ കൃപയാൽ പര ബ്രഹ്മ പുരുഷോത്തമൻ അണുവിൽ അണുവും മഹത്തിൽ മഹത്തും സർവ്വവ്യാപിയും ആണെന്നുള്ള പരബ്രഹ്മമഹിമയെ ഗ്രഹിച്ചിട്ട് സാക്ഷാത്ക്കാരം പ്രാപിക്കുന്നുവെന്ന് അനുഭവിച്ച റിയുന്നു. ഇവിടെ 'ധാതു പ്രസാദാത്' – എന്നതിന്റെ അർത്ഥം 'പരമേശ്വരന്റെ കൃപ' എന്നും 'ധാതു' എന്ന വാക്കിനർത്ഥം 'സർവ്വാധാര പരമാത്മാവ്' എന്നും അംഗീകരിക്കുന്നു.

21. ആസീനോ ദുരം വ്രജതി
ശയാനോ യാതി സർവത:!
കസ്തം മദാമദം ദേവം
മദന്യോ ജ്ഞാതുമർഹതി.

പരബ്രഹ്മ പരമാത്മാവ് അചിന്ത്യ ശക്തിയും വിരുദ്ധധർമ്മാ ശ്രയിയും ആകുന്നു. ഒരേ സമയം തന്നെ അദ്ദേഹത്തിൽ വിരുദ്ധ ധർമ്മങ്ങളുടെ ലീലകൾ സംഭവിക്കുമോ. അതിനാൽ അദ്ദേഹം ഒരേ സമയത്ത് സൂക്ഷ്മാൽ സൂക്ഷ്മവും മഹത്തിൽ മഹത്തും ആയി അറിയപ്പെടുന്നു. ആ പരമേശ്വരൻ തന്റെ നിത്യ പരമ ധാമത്തിൽ വിരാജിച്ചുകൊണ്ട് ഭക്താധിനനായി ഭക്തന്മാ രുടെ വിളികേട്ട് ബഹുദൂരം സഞ്ചരിക്കുന്നു. പരമ ധാമത്തിൽ അധിവസിക്കുന്ന പാർഷദഭക്തന്മാരുടെ ദൃഷ്ടിയിൽ അദ്ദേഹം ശയിച്ചുകൊണ്ട് എല്ലാ ദിക്കുകളിലും സഞ്ചരിച്ചുകൊണ്ടിരിക്കു ന്നു. അല്ലെങ്കിൽ ആ പരമാത്മാവ് സർവ്വദാ സർവ്വത്ര സ്ഥിതി ചെയ്യുന്നു. ഇരിക്കുന്നിടത്തും, ദൂരെ പോയാൽ അവിടയും, ഉറങ്ങുമ്പോൾ അവിടെയും അദ്ദേഹംഉണ്ട്. അദ്ദേഹത്തിന്റെ സർവ്വവ്യാപകത ഇതാകുന്നു. അദ്ദേഹം സർവ്വത്ര എല്ലാരൂപങ്ങ ളിലും നിത്യവും തന്റേതായ മഹിമയിലും സ്ഥിതിചെയ്യുന്നു. ഇപ്രകാരം അലൗകികപരമൈശ്വര്യസ്വരൂപനായിരുന്നിട്ടും അദ്ദേ ഹത്തിനു തന്റെ ഐശ്വര്യത്തിൽ ലേശംപോലും അഹങ്കാരമി ല്ല. ആ പരമേശ്വരനെ അറിയുന്നതിനുള്ള അവകാശം (ആത്മ തത്വജ്ഞനായ യമരാജനു തുല്യം) എനിക്കല്ലാതെ മറ്റാർക്കാണു സാധിക്കുന്നത്.

**സംബന്ധം** – ഇനി ഇപ്രകാരമുള്ള ആ പരമേശ്വരന്റെ മഹി മയെ അറിയിക്കുന്ന പുരുഷനെ തിരിച്ചറിയുന്ന കാര്യം പറ യുന്നു –

22. അശരീരം ശരീരേഷു
അനവസ്ഥേഷ്വവസ്ഥിതം
മഹാന്തം വിഭുമാത്മാനം
മത്വാ ധീരോ ന ശോചതി.

ജീവികളുടെ ശരീരം അനിത്യവും വിനാശ സ്വഭാവത്തോ ടുകൂടിയതും ആകുന്നു. അതിന് പ്രതിക്ഷണം പരിവർത്തനം സംഭവിച്ചുകൊണ്ടിരിക്കും. അതിലെല്ലാം സമഭാവത്തോടുകൂടി സ്ഥിതിചെയ്യുന്ന പരബ്രഹ്മപുരുഷോത്തമൻ ഈ ശരീരങ്ങളാൽ സർവഥാ രഹിതനും അശരീരനും ആകുന്നു. ഈ കാരണം കൊണ്ടുതന്നെ അദ്ദേഹം നിത്യനും അചലനുമാകുന്നു. പ്രാകൃത ദേശകാല ഗുണാദികളാൽ അപരിച്ഛിന്നനായ ആ മഹാനും സർവ്വവ്യാപിയും എല്ലാത്തിന്റേയും ആത്മ സ്വരൂപവുമായ പര മേശ്വരനെ അറിഞ്ഞതിനുശേഷം ജ്ഞാനിയായ മഹാപുരുഷൻ ഒരിക്കലും യാതൊരു കാരണവശാലും ലേശമാത്രമായിപ്പോലും ശോകം പ്രകടിപ്പിക്കുന്നില്ല. ഇതു തന്നെയാണ് അങ്ങനെയുള്ള ആളിന്റെ ലക്ഷണം.

**സംബന്ധം** – ഇനി ആ പരമാത്മാവിനെ സ്വന്തം പുരുഷാർത്ഥം കൊണ്ട് ആരും പ്രാപിക്കുന്നില്ല. മറിച്ച് അത് ആരെ സ്വീകരിക്കു ന്നുവോ അവനു മാത്രം ലഭിക്കുന്നു. അതിനെപ്പറ്റി പറയുന്നു –

23. നായമാത്മാ പ്രവചനേന ലഭ്യോ
നമേധയാ ന ബഹുനാ ശ്രുതേന!
യമേവൈഷ, വൃണുതേ തേന ലഭ്യ–
സ്തസ്യൈഷ ആത്മാ വിവൃണുതേ തനൂംസ്വാം.

ഞാൻ ഏതൊരു പരമേശ്വരനെപ്പറ്റി വർണ്ണിച്ചുകഴിഞ്ഞിരി ക്കുന്നുവോ, അദ്ദേഹത്തെ, ശാസ്ത്രങ്ങൾ പഠിച്ചിട്ട് മനോഹര ങ്ങളായ ഭാഷണങ്ങളിൽ പമാത്മതത്വത്തിന്റെ നാനാപ്രകാരങ്ങ ളിലുള്ള വർണ്ണനകൾ നടത്തുന്നവനോ തർക്കശീലന്മാരായ ബുദ്ധിജീവികൾക്കോ ബുദ്ധിമാനാണെന്നുള്ള അഹങ്കാര പ്രമ ത്തതയിൽ നിന്നുൽഭൂതമായ തർക്കം മുഖാന്തിരം വിവേചിച്ചിട്ട് അദ്ദേഹത്തെ പ്രാപിക്കുന്നതിനു ശ്രമിക്കുന്നവനോ പരമാത്മാ വിനെ സംബന്ധിച്ചു വളരെയധികം കേട്ടിട്ടുള്ളവനോ പ്രാപി ക്കുവാൻ സാധിക്കുന്നതല്ല. യാതൊരുത്തനെ അദ്ദേഹം സ്വയം സ്വീകരിക്കുന്നുവോ യാതൊരുത്തന് അദ്ദേഹത്തെപ്പറ്റി ഉൽക്ക ടമായ അഭിനിവേശമുണ്ടോ യാതൊരുത്തന് അദ്ദേഹത്തെക്കൂ ടാതെ ജീവിക്കുവാൻ സാധിക്കാതിരിക്കുന്നുവോ യാതൊരു ത്തൻ തന്റെ ബുദ്ധിശക്തിയിലും സാധനകളിലും ആശ്രയം വെയ്ക്കാതെ അദ്ദേഹത്തിന്റെ കൃപയെ മാത്രം പ്രതീക്ഷിച്ചു കൊണ്ടിരിക്കുന്നുവോ ഇപ്രകാരം കൃപാനിർഭരന്മാരായ സാധ കന്മാരുടെമേൽ പരമാത്മാവ് കൃപ കാണിക്കുകയും യോഗമാ യയുടെ മറ മാറ്റിയിട്ട് അവന്റെ മുമ്പിൽ സ്വന്തരൂപം പ്രകടമാ ക്കിക്കാണിക്കുകയും ചെയ്യുന്നു.

**സംബന്ധം** – ഇനി പരമാത്മ പ്രാപ്തി ആർക്കുണ്ടാകുന്നു എന്നു പറയുന്നു –

24. നാവിരതോ ദുശ്ചരിതാ–
ന്നാശാന്തോ നാസമാഹിത:
നാശാന്ത മാനസോ വാപി
പ്രജ്ഞാനേനൈനമാപ്നുയാത്

**വ്യാഖ്യാനം** – യാതൊരുത്തൻ ദുരാചരണങ്ങളിൽ വിരക്തനായി അവയെ പരിത്യജിക്കുന്നില്ലയോ യാതൊരുത്തന്റെ മനസ്സ് പര മാത്മാവിനെ ഉപേക്ഷിച്ച് ദിനരാത്രങ്ങളിൽ ഭോഗസുഖങ്ങളിൽ അലഞ്ഞുതിരിയുന്നുവോ പരമാത്മാവിൽ വിശ്വാസമില്ലാതെ യാതൊരുത്തൻ സദാ അശാന്തനായി ജീവിക്കുന്നുവോ യാതൊ രുത്തന്റെ മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ ഇവ നിയന്ത്രണ വിധേ യമായിരിക്കുന്നില്ലയോ അങ്ങനെയുള്ള മനുഷ്യൻ സൂക്ഷ്മബു ദ്ധിയോടുകൂടി ആത്മവിചാരം ചെയ്തുകൊണ്ടിരുന്നാൽ പോലും പരമാത്മാവിനെ പ്രാപിക്കുവാൻ സാധിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ അവൻ പരമാത്മാവിന്റെ അസീമമായ ആദരവിനു പാത്രമായിത്തീരുന്നില്ല; അതിനെ അവഹേളിച്ചു കൊണ്ടു ജീവിക്കുന്നു. അതിനാൽ അവൻ പരമാത്മാവിന്റെ

കൃപിയ്ക്കവകാശിയായിത്തീരുന്നില്ല.

**സംബന്ധം –** പരബ്രഹ്മ പരമേശ്വരന്റെ തത്വങ്ങളെ ശ്രവിച്ചിട്ടും ബുദ്ധിയുപയോഗിച്ചു മനനം ചെയ്തിട്ടും മനുഷ്യന് അതു ഗ്രഹിക്കുവാൻ എന്തുകൊണ്ടു സാധിക്കുന്നില്ല? അതേസംബന്ധിച്ചു പറയുന്നു –

25. യസ്യ ബ്രഹ്മ ച ക്ഷത്രം ച
ഉഭേ ഭവത ഓദന:
മൃത്യുർയസ്യോപസേചനം
ക ഇത്ഥാ വേദ യത്ര സ.

മനുഷ്യശരീരങ്ങളിൽ ധർമ്മസ്വഭാവമുള്ള ബ്രാഹ്മണന്റേയും ധർമ്മരക്ഷാസ്വഭാവമുള്ള ക്ഷത്രിയന്റേയും ശരീരങ്ങൾ പരമാത്മാവിന്റെ പ്രാപ്തിക്കുവേണ്ടി അത്യധികം ഉത്തമം എന്നു കരുതുന്നു. എന്നാൽ അവയും ആ കാലസ്വരൂപനായ പരമേശ്വരനു ഭോജനമായിത്തീരുന്നു. പിന്നെ മറ്റു സാധാരണ മനുഷ്യശരീരങ്ങളുടെ കഥ എന്തായിരിക്കും? എല്ലാത്തിനേയും സംഹരിക്കുന്ന മൃത്യുദേവൻപോലും ആ പരമേശ്വരന്റെ ഭോജനത്തോടുകൂടി ചേർക്കപ്പെടുന്ന ചട്ട്നിയും പച്ചക്കറികളും പോലെയാകുന്നു. ഇങ്ങനെ ബ്രാഹ്മണ ക്ഷത്രിയാദി സമസ്ത ജീവികളുടേയും സ്വയം മൃത്യുവിന്റേയും സംഹാരകനും ആശ്രയദാതാവും ആയ പരമേശ്വരനെ ഏതെങ്കിലും മനുഷ്യന് ഈ അനിത്യ മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ വഴിയായി അത്യ ജ്ഞേയവസ്തുക്കളേപ്പോലെ എങ്ങനെ തിരിച്ചറിയുവാൻ കഴിയുന്നു. അഖിലത്തേയും അറിയുന്നവനെ തിരിച്ചറിയുന്നതിനുള്ള സാമർത്ഥ്യം ആർക്കുണ്ട്? അതായത് (പൂർവ്വോക്തമായ 23–ാം മന്ത്രമനുസരിച്ച്) പരമാത്മാവ് ആരെ തന്റെ കൃപാപാത്രമാക്കി സ്വതത്വങ്ങൾ ഗ്രഹിപ്പിക്കുവാനാഗ്രഹിക്കുന്നുവോ അവനു മാത്രമേ അദ്ദേഹത്തെ അറിയുവാൻ സാധിക്കുകയുള്ളൂ. ഏതെങ്കിലും സ്വന്തം ശക്തികൊണ്ട് അദ്ദേഹത്തെ യഥാർത്ഥരൂപത്തിൽ ഹൃദിസ്ഥമാക്കുവാൻ സാധ്യമല്ല; എന്തുകൊണ്ടെന്നാൽ അദ്ദേഹം ലൗകികജ്ഞേയ വസ്തുക്കളെപ്പോലെ ബുദ്ധിയുപയോഗിച്ചു തിരിച്ചറിയുന്നതിൽ എത്തുപെടുന്നതായിരിക്കുന്നില്ല.

**സംബന്ധം –** രണ്ടാം ഭാഗത്തിൽ ജീവാത്മാവിന്റേയും പരമാത്മാവിന്റേയും സ്വരൂപങ്ങളെ പ്രത്യേകം പ്രത്യേകം വർണ്ണിക്കുകയും അതു ഗ്രഹിച്ചിട്ടു ബ്രഹ്മത്തെ പ്രാപിക്കുന്നതുകൊണ്ടു സിദ്ധമാകുന്ന ഫലത്തെപ്പറ്റി പറയുകയും ചെയ്തിരിക്കുന്നു. ചുരുക്കത്തിൽ യാതൊരുത്തനെ പരമാത്മാവു സ്വീകരിക്കുന്നുവോ അവനു മാത്രമേ അദ്ദേഹത്തെ അറിയുവാൻ കഴിയുന്നുള്ളൂ. എന്നാൽ പരമാത്മാവിനെ പ്രാപിക്കുന്നതിനുള്ള സാധനകളെ അതിൽ സ്പഷ്ടമായി വിവരിച്ചിട്ടില്ല. അതിനാൽ സാധനകളെ വിശദീകരിക്കുന്നതിനുവേണ്ടി മൂന്നാം ഭാഗം ആരംഭിച്ചുകൊണ്ട് യമരാജൻ ആദ്യ മന്ത്രത്തിൽ ജീവാത്മാവിന്റേയും പരമാത്മാവിന്റേയും നിത്യസംബന്ധവും നിവാസസ്ഥാനവും പറഞ്ഞിരിക്കുന്നു.

1. ഋതം പിബന്തൗ സുകൃതസ്യ ലോകേ
ഗുഹാം പ്രവിഷ്ടൗ പരമേ പരാർദ്ധേ
ഛായാതപൗ ബ്രഹ്മവിദോ വദന്തി
പഞ്ചാഗ്നയോ യേ ച ത്രിണാചികേതാഃ

യമരാജൻ ഇവിടെ ജീവാത്മാവിന്റേയും പരമാത്മാവിന്റേയും. നിത്യസംബന്ധത്തെ പരിചയപ്പെടുത്തിക്കൊണ്ടു പറയുന്നു ബ്രഹ്മവേത്താക്കളായ മഹാജ്ഞാനികളും യജ്ഞാദി മംഗളകർമ്മങ്ങൾ അനുഷ്ഠിക്കുന്ന ആസ്തികമഹാജനങ്ങളും – എല്ലാവരും ഒരേ സ്വരത്തിൽ പറയുന്നു. "ഈ മനുഷ്യശരീരം വളരെ ദുർല്ലഭമായ ഒന്നാണ്. പൂർവ്വജന്മാർജ്ജിതമായ അനേകം പുണ്യകർമ്മങ്ങൾ നിമിത്തമായി പരമകൃപാലുവായ പരമാത്മാവു കൃപാപരവശനായി ജീവികൾക്ക് അവയുടെ മംഗളസമ്പാദനത്തിനായി ഈ ശ്രേഷ്ഠമായ ശരീരത്തെ പ്രദാനം ചെയ്യുകയും പിന്നെ ഈ ജീവാത്മാവിനോടൊത്തുതന്നെ സ്വയം അതിന്റെ തന്നെ ഹൃദയാന്തർഭാഗത്ത് – പരബ്രഹ്മത്തിന്റെ നിവാസരൂപമായ ശ്രേഷ്ഠസ്ഥാനത്ത് – അന്തര്യാമിയായി പ്രതിഷ്ഠിതമായിരിക്കുകയും, ചെയ്യുന്നു. മാത്രമല്ല, അവ രണ്ടും അവിടെ ഒന്നോടൊന്നിച്ച് സത്യത്തെ പാനം ചെയ്യുന്നു. ശുഭകർമ്മങ്ങൾക്കാവശ്യമായ സത് ഫലത്തെ അനുഭവിക്കുകയും ചെയ്യുന്നു. തീർച്ചയായും രണ്ടിന്റേയും അനുഭവങ്ങളിൽ വലുതായ അന്തരം ഉണ്ട്. (പരമാത്മാവ് അസംഗവും അഭോക്താവും ആകുന്നു.) ഓരോ ജീവിയുടേയും ഹൃദയത്തിൽ വസിച്ചുകൊണ്ട് അതിന്റെ ശുഭകർമ്മങ്ങളുടെ ഫലം അനുഭവിക്കുന്നത് അജന്മാവായിരുന്നിട്ടും ജന്മം സ്വീകരിക്കുന്നതുപോലെയുള്ള അദ്ദേഹത്തിന്റെ ലീലാവിലാസം മാത്രമാകുന്നു. അതിനാൽ അദ്ദേഹം ആസ്വദിക്കുന്നുണ്ടെങ്കിലും വാസ്തവത്തിൽ ആസ്വദിക്കുന്നില്ല. അല്ലെങ്കിൽ, ഒന്നുകൂടി പറഞ്ഞാൽ പരമാത്മാവു സത്യത്തെ പാനം ചെയ്യിക്കുന്നു. ശുഭകർമ്മങ്ങളുടെ ഫലം അനുഭവിപ്പിക്കുന്നു. ജീവാത്മാവു പാനം ചെയ്യുന്നു. എന്നാൽ ഫലഭോഗ സമയത്തു ജീവാത്മാവ് അസങ്ഗമായിരിക്കുന്നില്ല. അത് അഹങ്കാരത്തോടുകൂടി സുഖത്തെ ഉപഭോഗം ചെയ്യുന്നു. ഇപ്രകാരം ഒന്നിച്ചിരുന്നിട്ടുകൂടി ജീവാത്മാവും പരമാത്മാവും വെയിലും നിഴലുംപോലെ പരസ്പരം ഭിന്നമായിരിക്കുന്നു. ജീവാത്മാവു നിഴൽപോലെ അല്പ പ്രകാശത്തോടുകൂടിയതും അല്പജ്ഞവും ആകുന്നു. പരമാത്മാവു വെയിൽപോലെ പൂർണ്ണപ്രകാശയുക്തവും സർവ്വജ്ഞയും ആകുന്നു. നിഴലിൽ കാണുന്ന അല്പപ്രകാശം എപ്രകാരം പൂർണ്ണപ്രകാശരൂപമായ വെയിലിന്റേതായിരിക്കുന്നുവോ അതുപോലെ ജീവാത്മാവിൽ നിലനിൽക്കുന്ന അല്പജ്ഞാനം പോലും പരമാത്മാവിന്റേതു തന്നെയാകുന്നു.

ഈ രഹസ്യം ഗ്രഹിച്ചിട്ട്, മനുഷ്യർ തങ്ങളുടേതായ ശക്തിയിൽ ഒരു പ്രകാരത്തിലും അഹങ്കരിക്കാതെ അന്തര്യാമീരൂപത്തിൽ സർവ്വദാ തങ്ങളുടെ ഹൃദയങ്ങളിൽ നിവസിക്കുന്നു. പരമാത്മീയ പരമ കൃപാലുവായ പരമാത്മാവിനെ നിത്യവും നിരന്തരവും ചിന്തിച്ചുകൊണ്ടു കഴിയണം.

**സംബന്ധം –** പരമാത്മാവിനെ ഗ്രഹിക്കുന്നതിനും പ്രാപിക്കുന്നതിനുള്ള സർവ്വോത്തമമായ സാധന "അദ്ദേഹത്തെ ഗ്രഹിക്കുന്നതിനും പ്രാപിക്കുന്നതിനുമുള്ള ശക്തി പ്രദാനം ചെയ്യേണമേ" എന്ന് അദ്ദേഹത്തോടു പ്രാർത്ഥിക്കുക മാത്രമാകുന്നു. ഈ സംഗതി യമരാജൻ സ്വയം പ്രാർത്ഥിച്ചുകൊണ്ടു വ്യക്തമാക്കുന്നു.

2. യഃ സേതുരീജാനാനാമക്ഷരം ബ്രഹ്മ യത് പരം
അഭയം തിതീർഷതാം പാരം നാചികേതം
ശകേമഹി.

യമരാജൻ പറയുന്നു. "അല്ലയോ പരമാത്മാവേ, ഞങ്ങൾക്ക് നിഷ്ക്കാമഭാവത്തോടുകൂടി യജ്ഞാദിശുഭ കർമ്മങ്ങൾ നടത്തുന്നതിനുള്ള വിധികൾ നന്നായി ഗ്രഹിക്കുന്നതിനും അങ്ങയുടെ ആജ്ഞാപാലനാർത്ഥം അവയെ അനുഷ്ഠിച്ച് അങ്ങയുടെ പ്രസന്നത പ്രാപിക്കുന്നതിനും അതിൻപ്രകാരം യാതൊന്നു സംസാരസാഗരത്തിന്റെ അക്കരെയെത്തുന്നതിന് ഇച്ഛാലുവായ വിരക്തപുരുഷന്മാർക്കു വേണ്ടിയുള്ള നിർഭയപദമാകുന്നുവോ ആ പരമവും അവിനാശിയുമായ അങ്ങാകുന്ന പരബ്രഹ്മപുരുഷോത്തമഭഗവാനെ അറിയുന്നതിനും പ്രാപിക്കുന്നതിനും യോഗ്യമാകുന്നതിനുള്ള കഴിവും സാമർത്ഥ്യവും ദാനം ചെയ്യണേ."

ഈ മന്ത്രത്തിൽ യമരാജൻ പരമാത്മാവിനോട് അദ്ദേഹത്തെ പ്രാപിക്കുന്നതിനുള്ള ശക്തി പ്രദാനം ചെയ്യുന്നതിനു വേണ്ടി, പരബ്രഹ്മ പുരുഷോത്തമനെ അറിയുന്നതിനും പ്രാപിക്കുന്നതിനുമുള്ള ഏറ്റവും ഉത്തമവും സരളവുമായ സാധനയ്ക്കുവേണ്ടി അദ്ദേഹത്തോടു പ്രാർത്ഥിക്കുകയാണ്.

**സംബന്ധം –** ഇനി ആ പരബ്രഹ്മപുരുഷോത്തമന്റെ പരമധാമത്തിൽ ഏതെല്ലാം പരമസാധകാസമ്പന്നന്മാർക്കു പ്രവേശിക്കുവാൻ കഴിയും? ഈ കാര്യം രഥവും രഥിയും എന്ന രൂപകം വഴിയായി വ്യക്തമാക്കുന്നു –

3. ആത്മാനം രഥിനം വിദ്ധി ശരീരം രഥമേവ തു
ബുദ്ധിം തു സാരഥിം വിദ്ധി മനഃ
പ്രഗ്രഹമേവ ച.

4. ഇന്ദ്രിയാണി ഹയാനാഹുർവിഷയാം
സ്തേഷു ഗോചരാൻ
ആത്മേന്ദ്രിയമനോയുക്തം ഭോക്തേത്യാ
ഹുർമനീഷിണ:

ജീവാത്മാവ് പരമാത്മാവിൽ നിന്നും വേർപെട്ടിരിക്കുന്നു. അനന്തകാലമായി അത് അനവരതം സംസാരരൂപമാകുന്ന ഘോരവനത്തിൽ അങ്ങിങ്ങു സുഖത്തെ അന്വേഷിച്ച് അലഞ്ഞുതിരിയുന്നു. സുഖമെന്നു കരുതി എവിടെ ചെല്ലുന്നുവോ അവിടെയെല്ലാം വൻപിച്ച രീതിയിൽ വഞ്ചിക്കപ്പെടുന്നു. പരമസുഖസ്വരൂപനായ പരമാത്മാവിന്റെ സമീപം അവനെത്താത്തിടത്തോളം കാലം സുഖവും ശാന്തിയും ഒരിക്കലും ലഭ്യമാകുന്നില്ല. ഈ ദയനീയാവസ്ഥ കണ്ടു ദയാമയനായ പരമാത്മാവ് അവനു മാനവശരീര രൂപമാകുന്ന സുന്ദരവും സർവ്വസാധനാസമ്പന്നവുമായ രഥം കൊടുത്തിരിക്കുന്നു. ഇന്ദ്രിയ രൂപികളായ ശക്തന്മാരായ അശ്വങ്ങളേയും കൊടുത്തിരിക്കുന്നു. അവന്റെ മനസ്സാകുന്ന സാരഥിയുടെ കൈവശം ഏല്പിച്ചുകൊടുക്കുകയും ജീവാത്മാവിനെ ആ രഥത്തിൽ പ്രതിഷ്ഠിച്ച് അതിന്റെ സ്വാമിയാക്കിയിട്ട് നിരന്തരം ബുദ്ധിയുടെ പ്രേരണയനുസരിച്ചു പരമാത്മാവിങ്കലേക്കാനയിക്കുന്ന ഭഗവാന്റെ നാമം, രൂപം, ലീല, ധാമം മുതലായവയുടെ കീർത്തനശ്രവണം മനനം മുതലായി പ്രശസ്തവും സഹജവുമായ മാർഗ്ഗങ്ങളിൽക്കൂടി സഞ്ചരിച്ചു പരമാത്മാവിന്റെ ധാമത്തിൽ എത്തിച്ചേരണം എന്നുള്ള നിർദ്ദേശവും നൽകിയിരിക്കുന്നു.

ജീവാത്മാവ് ഇപ്രകാരം ചെയ്യുകയാണെങ്കിൽ അതിശീഘ്രം പരമാത്മാവിങ്കൽ എത്തിച്ചേരും. എന്നാൽ അതു സ്വന്തം പരമാനന്ദമയഭഗവത്പ്രാപ്തി സ്വരൂപമായ ഈ ലക്ഷ്യത്തെ മോഹവശാൽ മറന്നുപോകുന്നു. അതു ബുദ്ധിക്കുള്ള പ്രേരണ നിർത്തുന്നതുകാരണം ബുദ്ധിരൂപിയാകുന്ന സാരഥി അശ്രദ്ധനായിത്തീരുന്നു. അതു മനസ്സാകുന്ന കടിഞ്ഞാണിനെ ഇന്ദ്രിയമാകുന്ന ദുഷ്ടാശ്വങ്ങളുടെ ഇച്ഛാനുസരണം വിട്ടുകൊടുക്കുന്നു. തൽപരിണാമം ജീവാത്മാവു വിഷയപ്രവണമായ ഇന്ദ്രിയങ്ങളുടെ അധീനമായിട്ട്, സംസാര ചക്രത്തിൽ വീഴിക്കുന്ന ലൗകികശബ്ദസ്പർശാദി വിഷയസുഖങ്ങളിൽ അലയുവാൻ തുടങ്ങുന്നു. അതായത് ഭഗവത് പ്രാപ്തിക്കുവേണ്ടി ഉപകരിക്കപ്പെടേണ്ട ശരീരം, മനസ്സ്, ഇന്ദ്രിയം ഇവയുടെ സഹകരണത്തോടുകൂടെ വിഷയവിഷങ്ങളുടെ ഉപഭോഗങ്ങളിൽ മുഴുകിക്കഴിയുന്നു.

**സംബന്ധം –** പരമാത്മാവിങ്കലേയ്ക്കു പോകാതെ അതിന്റെ ഇന്ദ്രിയങ്ങൾ ലൗകിക വിഷയങ്ങളിലേക്ക് എന്തുകൊണ്ടു തിരിയുന്നു എന്നുള്ളതിനെ വിവരിക്കുന്നു –

5. യസ്ത്വവിജ്ഞാനവാൻ ഭവത്യയുക്തേന
മനസാ സദാ
തസ്യേന്ദ്രിയാണ്യവശ്യാനി ദുഷ്ടാശ്വാ
ഇവ സാരഥേ:

രഥത്തെ അശ്വങ്ങൾതന്നെ നയിക്കുന്നു. എന്നാൽ ആ കുതിരകളെ എങ്ങോട്ടെല്ലാം നയിക്കണം? അതെല്ലാം കടിഞ്ഞാൺ പിടിച്ചിരിക്കുന്ന ബുദ്ധിമാനായ സാരഥിയുടെ ജോലിയാകുന്നു. ഇന്ദ്രിയരൂപികളും കരുത്തന്മാരും ദുർധർഷന്മാരുമായ കുതിരകൾ സ്വാഭാവികമായിത്തന്നെ ആപാതരമണീയങ്ങളായ വിഷയങ്ങളാൽ നിറയപ്പെട്ട സംസാരരൂപമാകുന്ന പച്ചപ്പുൽവനത്തിന്റെ നേരെ കുതിച്ചുപായുവാൻ ഇഷ്ടപ്പെടുന്നു. എന്നാൽ ബുദ്ധിയാകുന്ന സാരഥി മനസ്സാകുന്ന കടിഞ്ഞാൺ ശക്തിയായി വലിച്ചിട്ട് ആ കുതിരകളെ തന്റെ നിയന്ത്രണത്തിനധീനാക്കുകയാണെങ്കിൽ പിന്നീടു കുതിരകൾക്കു മനസ്സാകുന്ന കടിഞ്ഞാണിന്റെ സഹായത്തോടുകൂടി ചിന്തിക്കാതെ ഒരു ഭാഗത്തേയ്ക്കു പോകുവാൻ സാധിക്കുന്നില്ല. മന ഇന്ദ്രിയങ്ങളുമായി സഹകരിക്കുമ്പോൾ മാത്രമേ അതിന് വിഷയസുഖഗ്രഹണത്തിന് സാധിക്കയുള്ളു; ഇത് എല്ലാവർക്കും അറിയാവുന്ന സംഗതിയാണ്. കടിഞ്ഞാണിന്റെ സഹായം ലഭിക്കുന്ന ദിക്കിലേയ്ക്കു കുതിര പാഞ്ഞുകൊണ്ടിരിക്കുന്നു. എന്നാൽ ഈ കടിഞ്ഞാൺ ശരിക്കു നിയന്ത്രിച്ചു കൊണ്ടിരിക്കേണ്ടത് സാരഥിയുടെ തീക്ഷ്ണബുദ്ധിയെ ആശ്രയിച്ചിരിക്കുന്നു. ബുദ്ധിരൂപിയാകുന്ന സാരഥി വിവേകയുക്തമായി സ്വാമിയുടെ ആജ്ഞാനുവർത്തിയായി ലക്ഷ്യത്തിലേയ്ക്കു സ്ഥിരവും ഉറപ്പുള്ളതും ജ്ഞാന സമ്പന്നവും ഇന്ദ്രിയരൂപിയാകുന്ന കുതിരകളെ നയിക്കുന്നതിൽ സമർത്ഥനുമായിരിക്കുന്നില്ലെങ്കിൽ നിൽക്കാതെ, കടിഞ്ഞാണിന്റെ സഹായത്തോടുകൂടി രഥത്തെ മുഴുവനും അതിന്റെ സ്വാധീനത്തിലാക്കുകയും സാരഥിയുൾപ്പെടെ രഥത്തെ ഒന്നാകെ വലിച്ചുകൊണ്ടുപോയി അഗാധമായ ഗർത്ത

ത്തിലേയ്ക്കു പതിപ്പിക്കുകയും ചെയ്യുന്നു. ബുദ്ധിയുടെ നിയന്ത്രണത്തിൽ നിൽക്കാത്ത ഇന്ദ്രിയങ്ങൾ (അശ്രദ്ധനായ സാരഥിയേയും ദുഷ്ടാംശങ്ങളേയും പോലെ) ഉത്തരോത്തരം അതേപ്രകാരം തന്നെ ഉച്ഛൃംഖലമായി പൊയ്ക്കൊണ്ടിരിക്കും.

**സംബന്ധം –** ഇനി സ്വയം ശ്രദ്ധാലുവായി തന്റെ ബുദ്ധിയെ വിവേകശീലത്തോടുകൂടിയതാക്കുന്നതുകൊണ്ടുള്ള പ്രയോജനത്തെ വിവരിക്കുന്നു –

6. യസ്തു വിജ്ഞാനവാൻ ഭവതി
യുക്തേന മനസാ സദാ
തസ്യേന്ദ്രിയാണി വശ്യാനി സദശ്വാ
ഇവ സാരഥേഃ

യാതൊരു ജീവാത്മാവ് തന്റെ ബുദ്ധിയെ വിവേകസമ്പന്നമാക്കുന്നുവോ യാതൊന്നിന്റെ ബുദ്ധി തന്റെ ലക്ഷ്യത്തിൽത്തന്നെ അത്യന്തം ശ്രദ്ധയോടുകൂടി നിത്യവും നിരന്തരവുമായ നൈപുണ്യത്തോടുകൂടി ഇന്ദ്രിയങ്ങളെ സന്മാർഗ്ഗത്തിൽക്കൂടി നയിക്കുന്നതിനു മനസ്സിനെ ബാധ്യസ്ഥമാക്കിക്കൊണ്ടിരിക്കുന്നുവോ അതിന്റെ മനസ്സും ലക്ഷ്യത്തിൽത്തന്നെ കേന്ദ്രീകരിച്ചിരിക്കുകയും തദ്വാരാ അതിന്റെ ഇന്ദ്രിയങ്ങൾ നിശ്ചയാത്മകമായ ബുദ്ധിക്കധീനമായി ഭഗവത്സംബന്ധിയായ വിഷയസേവനങ്ങളിൽ, ശ്രേഷ്ഠാശ്വങ്ങൾ ശ്രദ്ധാലുവായ സാരഥിയുടെ നിയന്ത്രണത്തിൽ അതിന്റെ നിർദ്ദിഷ്ഠ മാർഗ്ഗങ്ങളിൽക്കൂടി നയിക്കുന്നതുപോലെതന്നെ സംലഗ്നമായിത്തീരുന്നു.

**സംബന്ധം –** അഞ്ചാമത്തെ മന്ത്രമനുസരിച്ച് ഒരുത്തന്റെ ബുദ്ധിയും മനസ്സും വിവേകവും സംയമവുംകൂടാതെയാകുമ്പോൾ അതിന്റെ അവസ്ഥ എന്താകുന്നു – അതിനെ വിവരിക്കുന്നു.

7. യസ്ത്വവിജ്ഞാനവാൻ ഭവത്യമനസ്കഃ
സദാശുചി:
ന സ തത്പദമാപനോതി സംസാരം
ചാധിഗച്ഛതി.

യാതൊരുത്തന്റെ ബുദ്ധി സദാ വിവേകത്തിൽനിന്നും കർത്തവ്യാകർത്തവ്യങ്ങളുടെ ജ്ഞാനത്തിൽനിന്നും രഹിതവും മനസ്സിനെ നിയന്ത്രിക്കുന്നതിൽ അസമർത്ഥവുമായിരിക്കുന്നുവോ യാതൊരുത്തന്റെ മനസ്സ് നിഗ്രഹരഹിതവും അസംയതവും, വിചാരങ്ങൾ ദുഷിതങ്ങളുമായിരിക്കുകയും അതുപോലെതന്നെ ഇന്ദ്രിയങ്ങൾ നിരന്തരം ദുരാചാരങ്ങളിൽ മുഴുകിയിരിക്കുകയും ചെയ്യുന്നുവോ അങ്ങനെയുള്ള ബുദ്ധിശക്തിയില്ലാത്ത മനസ്സ് ഇന്ദ്രിയങ്ങളുടെ സ്വാധീനവലയത്തിലകപ്പെട്ടിരിക്കുന്നു. അവന്റെ ജീവിതം ഒരിക്കലും പവിത്രമായിത്തീരുന്നില്ല. അതിനാൽ അവൻ മാനവശരീരത്തോടുകൂടി പ്രാപ്യയോഗ്യമായ പരമപദത്തെ ഒരിക്കലും പ്രാപിക്കുന്നില്ല. മറിച്ച് തന്റെ ദുഷ്ക്കർമ്മങ്ങളുടെ പരിണാമസ്വരൂപമായ ഈ സംസാരചക്രത്തിലകപ്പെട്ട് അലയേണ്ടതായിവരുന്നു. കൂകരശൂകരാദി നീചയോനികളിൽ ജനിക്കുകയും മരിക്കുകയും ചെയ്യേണ്ടതായി വരുന്നു.

8. യസ്തു വിജ്ഞാനവാൻ ഭവതി
സമനസ്ക: സദാ ശുചി:
സ തു തത്പദമാപ്നോതി യസ്മാദ് ഭൂയോ
ന ജായതേ.

ഇതിനു വിപരീതമായി ആറാമത്തെ മന്ത്രമനുസരിച്ച് സ്വയം ശ്രദ്ധാലുവായി തന്റെ ബുദ്ധിയെ നിരന്തരം വിവേകസ്വഭാവത്തോടുകൂടിയതാക്കിയും തദ്വാരാ മനസ്സിനെ നിയന്ത്രിച്ചു പവിത്ര ഭാവത്തിൽ സ്ഥിരപ്പെടുത്തിയും ഇന്ദ്രിയങ്ങൾ മാർഗ്ഗം ഭഗവാന്റെ ആജ്ഞയനുസരിച്ച് പവിത്രകർമ്മങ്ങളെ നിഷ്ക്കാമഭാവത്തോടുകൂടി ആചരിച്ചും അതുപോലെ ഭഗവാന് അർപ്പണം ചെയ്യപ്പെട്ട ഭോഗങ്ങളെ; രാഗദ്വേഷരഹിതമായി നിഷ്ക്കാമഭാവത്തോടുകൂടി ശരീരരനിർവ്വഹണത്തിനായി മാത്രം ഉപഭോഗം ചെയ്തുകൊണ്ടും കഴിയുന്നുവോ അവൻ ഭഗവാന്റെ പരമധാമത്തെ പ്രാപിക്കുന്നു. പിന്നീടൊരിക്കലും അവിടെനിന്നും തിരിച്ചു പോരേണ്ടതായും വരുന്നില്ല.

**സംബന്ധം –** എട്ടാമത്തെ മന്ത്രത്തിൽ പറയപ്പെട്ട കാര്യങ്ങളെ വീണ്ടും ഒന്നുകൂടി സ്പഷ്ടവുമാക്കിക്കൊണ്ടു രഥത്തിന്റെ രൂപകം ഉപസംഹരിക്കുന്നു.

9. വിജ്ഞാനസാരഥിർയസ്തു മന:പ്രഗ്ര
ഹവാൻ നരഃ
സോ$f$ധ്വന: പാരമാപ്നോതി തദ്വിഷ്ണോ:
പരമം പദം.

തൃതീയ മന്ത്രം മുതൽ ഒൻപതാം മന്ത്രം വരെ ഏഴുമന്ത്രങ്ങളിലായി രഥത്തിന്റെ രൂപകത്തിൽ ഈ കാര്യം വ്യക്തമാക്കിയിരിക്കുന്നു. ഈ അതിദുർല്ലഭമായ മനുഷ്യശരീരം യാതൊരു ജീവാത്മാവിനു പരമാത്മാവിന്റെ കൃപയാൽ ലഭ്യമായോ അതിനെ അതിവേഗം ജീവത്താക്കി ഭഘവത് പ്രാപ്തിയുടെ മാർഗ്ഗത്തിൽക്കൂടി നയിക്കണം. ശരീരം അനിത്യമാകുന്നു. നിമിഷംതോറും അതു ക്ഷയിച്ചുകൊണ്ടിരിക്കുന്നു. സ്വന്തം ജീവിതത്തിലെ ഈ അമൂല്യ സമയത്തെ മൃഗങ്ങളെപ്പോലെ കേവലം സാംസാരിക ഭോഗങ്ങൾ അനുഭവിക്കുന്നതിനുവേണ്ടി നശിപ്പിക്കപ്പെടുകയാണെങ്കിൽ പിന്നീടു തുടർച്ചയായി ജനനമരണ രൂപമായ സംസാരചക്രത്തിൽ അകപ്പെട്ടു കറങ്ങുന്നതിനു ബാദ്ധ്യസ്ഥമായിത്തീരുന്നു. ഏതൊരു മഹത്തായ കാര്യസിദ്ധിക്കുവേണ്ടി ഈ ദുർല്ലഭമായ മനുഷ്യശരീരം ലഭ്യമായിരിക്കുന്നുവോ അതു പൂർണ്ണമായിരിക്കുന്നില്ല. അതായത് മനുഷ്യർക്കു ഭഗവത് കൃപയാൽ ലഭ്യമായിരിക്കുന്ന വിവേകശക്തിയെ ശരിയായ രീതിയിൽ കൈകാര്യം ചെയ്യണം. സംസാരത്തിന്റെ അനിത്യതയുടേയും ഈ ആപാതരമണീയമായ വിഷയജീവിതസുഖങ്ങളുടേയും യഥാർത്ഥമായ ദുഃഖസ്വഭാവത്തെ മനസ്സിലാക്കി ഇവയെപ്പറ്റി ചിന്തിച്ചും ഉപഭോഗങ്ങളിൽ നിന്നു വിരക്തരായും തീരണം. കേവലം ശരീരത്തിന്റെ നിലനില്പിനാവശ്യമായ കർത്തവ്യകർമ്മങ്ങളെ നിഷ്ക്കാമഭാവത്തോടുകൂടി ഭഗവാന്റെ ആജ്ഞ എന്നു വിചാരിച്ച് അനുഷ്ഠിച്ചുകൊണ്ട് സ്വബുദ്ധിയിൽ അദ്ദേഹത്തിന്റെ നാമം, രൂപം, ലീല, ധാമം തഥാ അദ്ദേഹത്തിന്റെ അലൗകിക ശക്തി അഹൈതുകക്രിയ ഇവയിൽ ദൃഢവിശ്വാസം സംജാതമാക്കുകയും സർവ്വഭാവങ്ങ

ളോടും കൂടി ഭഗവാനിൽത്തന്നെ ചേർന്നിരിക്കുകയും വേണം. തന്റെ മനസ്സിനെ ഭഗവാന്റെ തത്വചിന്തകളിലും വാണിയെ അദ്ദേഹത്തിന്റെ ഗുണവർണ്ണനകളിലും നേത്രങ്ങളെ അദ്ദേഹത്തിന്റെ ദർശനത്തിലും കർണ്ണങ്ങളെ അദ്ദേഹത്തിന്റെ മഹിമാശ്രവണത്തിലും വ്യാപൃതമാക്കണം. ഇപ്രകാരം എല്ലാ ഇന്ദ്രിയങ്ങളുടേയും സംബന്ധം ഭഗവാനുമായി സംഘടിപ്പിക്കണം. ജീവിതത്തിന്റെ ഒരു ക്ഷണം പോലും ഭഗവാന്റെ മധുരസ്മരണ കൂടാതെ നീങ്ങിപ്പോകുവാൻ അനുവദിക്കരുത്. ഇതിൽത്തന്നെയാകുന്നു മനുഷ്യജീവിതത്തിന്റെ സാർത്ഥകത നിലകൊള്ളുന്നത്. ഇപ്രകാരമെല്ലാം അനുഷ്ഠിച്ചു ജീവിക്കുന്ന പുരുഷൻ നിശ്ചയമായും പരബ്രഹ്മ പുരുഷോത്തമന്റെ അചിന്ത്യ പരമപദത്തെ പ്രാപിച്ചിട്ടു സദാകാലത്തോളം കൃതകൃത്യനായിത്തീരുന്നു.

**സംബന്ധം –** ഉപര്യുക്തമായ വർണ്ണനകളിൽ രഥത്തിന്റെ രൂപകത്തിൽ ഭഗവത്പ്രാപ്തിക്കുവേണ്ടിയുള്ള സാധനകളെ നിർദ്ദേശിച്ചിരിക്കുന്നു. ആ സാധനകളിൽ വിവേകബുദ്ധിയോടുകൂടി മനസ്സിനെ നിയന്ത്രണ വിധേയമാക്കി ഇന്ദ്രിയങ്ങളെ വിപരീത മാർഗ്ഗത്തിൽ നിന്നും അകറ്റി ഭഗവത് പ്രാപ്തിക്കുള്ള മാർഗ്ഗങ്ങളിലേയ്ക്കു നയിക്കേണ്ട കാര്യം വ്യക്തമാക്കിയിരിക്കുന്നു. ഇതിൽ മറ്റൊരു പ്രശ്നം ഉത്ഭവിക്കുന്നു. സ്വാഭാവികമായി ദുഷ്ടവും ബലവത്തുമായ ഇന്ദ്രിയങ്ങളെ അതുകൾക്കിഷ്ടപ്പെട്ടതും അസത്തുമായ മാർഗ്ഗങ്ങളിൽ നിന്നും എപ്രകാരം മാറ്റിവിടാം. അതിനാൽ ഈ കാര്യത്തെ താത്വികമായി വിവേചിച്ചിട്ട് ഇന്ദ്രിയങ്ങളെ അസന്മാർഗ്ഗങ്ങളിൽ നിന്നും തടഞ്ഞു ഭഗവാനിലേക്ക് തിരിച്ചുവിടുന്നതിനുള്ള ഉപായങ്ങളെ നിർദ്ദേശിക്കുന്നു.

10. ഇന്ദ്രിയേഭ്യഃ പരാ ഹ്യർത്ഥാ അർത്ഥേഭ്യശ്ച പരം മന:
മനസസ്തു പരാ ബുദ്ധിർബുദ്ധേരാത്മാ മഹാൻപരഃ

ഈ മന്ത്രത്തിൽ 'പര' എന്ന വാക് പ്രയോഗം ബലവാൻ എന്നർത്ഥത്തിലാകുന്നു. ഈ കാര്യം പ്രത്യേകം മനസ്സിലാക്കണം. എന്തുകൊണ്ടെന്നാൽ കാര്യകാരണഭാവത്തോടോ സൂക്ഷ്മതയുടെ ദൃഷ്ടിയിലോ ഇന്ദ്രിയങ്ങളെ അപേക്ഷിച്ചു ശബ്ദാദി വിഷയങ്ങളെ ശ്രേഷ്ഠം എന്നു പറയുന്നത് യുക്തിയുക്തമായിരിക്കുകയില്ല. ഇതുപോലെതന്നെ 'മഹാൻ' എന്ന വിശേഷണത്തോടുകൂടി ആത്മാ എന്ന പദം ജീവാത്മാവിനെ ഉദ്ദേശിച്ചുള്ളതാകുന്നു; മഹത്വത്തിന്റെയാകുന്നില്ല. ജീവാത്മാവ് ഇവയെല്ലാത്തിന്റേയും അധികാരിയാകുന്നു. അതിനാൽ അതിനെ സംബന്ധിച്ച് 'മഹാൻ' എന്ന വിശേഷണം സർവ്വഥാ ഉചിതവുമാകുന്നു. ആത്മതത്വത്തിന്റെ ആശയത്തിൽ ഇതിന്റെ പ്രയോഗം ഉണ്ടാകുകയാണെങ്കിൽ ആത്മപദപ്രയോഗത്തിന്റെ യാതൊരാവശ്യകതയും ഉണ്ടാകുമായിരുന്നില്ല. ബുദ്ധിതത്വം അത്യന്തം മഹത്വമുള്ളതുതന്നെ. അതു മറ്റൊരു കാര്യം. തത്വവിചാരാവസരത്തിൽ ഇതിൽ യാതൊരു ഭേദവും അംഗീകരിക്കപ്പെടുന്നില്ല. ഇതു കൂടാതെ മുമ്പോട്ടുവരുമ്പോൾ നിരോധനത്തിന്റെ (ഒരു തത്വത്തെ മറ്റൊന്നിൽ ലീനമാക്കുമ്പോൾ) വിശദീകരണമുണ്ടാകുമ്പോൾ അവിടെയും ബുദ്ധിയുടെ നിരോധനം മഹത്തായ ആത്മാവിൽ ചേർക്കുന്നതിനുവേണ്ടി പറയപ്പെട്ടിരിക്കുന്നു. ഈ കാരണങ്ങളെല്ലാം കൊണ്ടും അതുപോലെ ബ്രഹ്മസൂത്രകാരന്റെ സാംഖ്യമതാനുസരണം മഹത്വവും അവ്യക്ത പ്രകൃതിരൂപവും എന്ന അർത്ഥവും സ്വീകരിക്കാതിരിക്കുന്നതിൽനിന്നും ഇവിടെ മഹാൻവിശേഷണത്തോടുകൂടി ആത്മപദത്തിന്റെ ആശയം ജീവാത്മാവു തന്നെയാകുന്നു എന്നും അംഗീകരിക്കണം. ഇതിനാൽ മന്ത്രത്തിന്റെ സാരാംശം ഇന്ദ്രിയത്തിന്റെ അർത്ഥം (വിഷയം) ബലവാൻ എന്നാകുന്നു. അവ സാധകന്റെ ഇന്ദ്രിയങ്ങളെ ബലാല്ക്കാരമായി തന്നിലേയ്ക്കാകർഷിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നും അകറ്റി നിർത്തുന്നതു സാധകന് ഉചിതമായിരിക്കും. വിഷയങ്ങളിൽ മനസ്സ് ബലവാനാകുന്നു. വിഷയങ്ങളിൽ മനസ്സ് അനാസക്തമാണെങ്കിൽ ഇന്ദ്രിയവും വിഷയവും – രണ്ടിനും സാധകനു യാതൊരു ഹാനിയും സംഭവിപ്പിക്കുവാൻ കഴിയുന്നതല്ല. മനസ്സിനേക്കാൾ ബുദ്ധി ബലവത്താകുന്നു. അതിനാൽ ബുദ്ധിയുപയോഗിച്ചു ചിന്തിച്ച് മനസ്സിനെ രാഗ ദ്വേഷരഹിതമാക്കി തന്റെ നിയന്ത്രണത്തിലാക്കിത്തീർക്കണം. അതുപോലെ ബുദ്ധിയേക്കാൾ ഇവയെല്ലാത്തിന്റേയും സ്വാമിയായ മഹാൻ 'ആത്മാവ്' ബലവാനാകുന്നു. അതിന്റെ ആജ്ഞ പാലിക്കുന്നതിന് ഇവയെല്ലാം ബാദ്ധ്യസ്ഥമാണ്. അതിനാൽ മനുഷ്യർക്ക് ആത്മശക്തിയുടെ അനുഭവമറിഞ്ഞ് അതുവഴിയായി ബുദ്ധി മുതലായ എല്ലാവറ്റെയും നിയന്ത്രണവിധേയമാക്കിത്തീർക്കണം.

11. മഹതഃ പരമവ്യക്തമവ്യക്താത് പുരുഷ: പര:
പുരുഷാന്ന പരം കിം ചിത്സാ കാഷ്ഠാ സാ പരാ ഗതാ:

ഈ മന്ത്രത്തിൽ 'അവ്യക്ത' പദത്തെ ഭഗവാന്റെ ത്രിഗുണമയിയായ ദൈവികമായാശക്തിക്കുവേണ്ടി പ്രയുക്തമാക്കിയിരിക്കുന്നു. അതുപോലെ യാതൊന്നിനാൽ മോഹിതമായ ജീവൻ ഭഗവാനെ അറിയുന്നില്ലയോ അതുതന്നെയാകുന്നു ജീവാത്മാവിന്റേയും പരമാത്മാവിൻറേയും ഇടയ്ക്കുള്ള മറ. തൽക്കാരണംകൊണ്ടു ജീവാത്മാവിനു സർവ്വവ്യാപിയും അന്തര്യാമിയുമായ പരമേശ്വരനെ നിത്യവും സമീപസ്ഥനായിരുന്നിട്ടും കാണുവാനും ഗ്രഹിക്കുവാനും സാധിക്കുന്നില്ല. ഇതിനെയാണ് ഈ പ്രകരണത്തിൽ ജീവാത്മാവിനെക്കാൾ ബലവാനെന്നു പറയുന്നത്. ജീവാത്മാവിനു സ്വന്തം ശക്തികൊണ്ട് ഈ മായയെ മാറ്റുന്നതിനു കഴിയുന്നില്ല. ഭഗവാനെ ശരണം പ്രാപിച്ചുകഴിഞ്ഞാൽ ത്തന്നെ അദ്ദേഹത്തിന്റെ കൃപാബലത്താൽ അതിന് ഇതിൽ നിന്നും കരകയറുവാൻ സാധിക്കുന്നു. ഇവിടെ 'അവ്യക്ത' പദം കൊണ്ടു സാംഖ്യമതാവലംബികളുടെ 'പ്രധാനതത്വം' സ്വീകരിക്കണമെന്നില്ല; എന്തുകൊണ്ടെന്നാൽ അവരുടെ അഭിപ്രായത്തിൽ 'പ്രധാനം' സ്വതന്ത്രമാകുന്നു. അത് ആത്മാവിനുപരിയായിരിക്കുന്നില്ല. അതുപോലെ ആത്മാവിനു ഭോഗവും മുക്തിയും – രണ്ടുവസ്തുക്കളും നൽകിയതിന്റെ താൽപ്പര്യം ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി ഇവയെല്ലാറ്റിന്റെയും മേൽ ആത്മാവിന് അധികാരമുണ്ടെന്നാകുന്നു. അതിനാൽ അതു സ്വയം അവയെ നിയന്ത്രിച്ച് ഭഗവാനിലേയ്ക്ക് ആനയിക്കുന്നു. എന്നാൽ ഈ ആത്മാവിനെക്കാൾ ബലവത്തായ മറ്റൊരു തത്വം കൂടിയുണ്ട്. അതിന്റെ നാമമാണ് 'അവ്യക്തത'. ചിലർ മായയെന്നും വിവ

ക്ഷിക്കുന്നു. ഇതിനോടു ജീവസമുദായം മോഹബദ്ധരായി ഇതിന്റെ വലയിൽ കുരുങ്ങുന്നു. ഇതിനെ മാറ്റിക്കളയുവാൻ ജീവികൾക്കു സാധിക്കുന്നില്ല. അതിനാൽ ഇതിനെക്കാൾ ബല വാനായി അതിന്റെ സ്വാമിയായിരിക്കുന്നതു പരമപുരുഷനായ പരമേശ്വരനാകുന്നു. അദ്ദേഹം ബലം, ക്രിയ, ജ്ഞാനം ആദി യായ എല്ലാ ശക്തികളുടേയും അന്തിമാവധിയും പ്രധാനാധാ രവും ആണ്. അദ്ദേഹത്തെത്തന്നെ ശരണം പ്രാപിക്കണം. അദ്ദേ ഹം. ദയാവാനായി ഈ മായാരൂപമാകുന്ന മറയെ സ്വയം വലിച്ചു മാറ്റുമ്പോൾ അതേ ക്ഷണം തന്നെ ഭഗവത് പ്രാപ്തിയു ണ്ടാകും. എന്തെന്നാൽ അദ്ദേഹം സദാ സർവ്വത്ര സ്ഥിതനാ കുന്നു.

**സംബന്ധം –** ഈ ആശയം തന്നെ അടുത്ത മന്ത്രത്തിൽ ഒന്നു കൂടി സ്പഷ്ടമാക്കുന്നു.

12. ഏഷ സർവ്വേഷു ഭൂതേഷു ഗൂഢോത്മാ
ന പ്രകാശതേ
ദൃശ്യതേ ത്വഗ്ര്യയാ ബുദ്ധ്യാ സൂക്ഷ്മയാ
സൂക്ഷ്മ ദർശിഭി:

ഈ പരബ്രഹ്മപുരുഷോത്തമഭഗവാൻ എല്ലാത്തിന്റേയും അന്തര്യാമിയാകുന്നു. അതിനാൽ എല്ലാ ജീവികളുടേയും ഹൃദ യങ്ങളിൽ വിരാജിച്ചുകൊണ്ടുമിരിക്കുന്നു. എന്നാൽ സ്വന്തം മായാമറയിൽ ഒളിഞ്ഞിരിക്കുന്നതു കാരണം ആർക്കും അദ്ദേ ഹത്തെ അറിയുവാൻ കഴിയുന്നില്ല. യാതൊരുത്തൻ ഭഗവാ നിൽ ആശ്രയിച്ച് തന്റെ ബുദ്ധിയെ തീക്ഷ്ണമാക്കുന്നുവോ സൂക്ഷ്മദർശിയായ അവനുമാത്രം ഭഗവത് കൃപയാൽ അദ്ദേ ഹത്തെ ദർശിക്കുവാൻ കഴിയുന്നു.

**സംബന്ധം –** വിവേകശീലരായ ആളുകൾ ഭഗവച്ഛരണരായി എപ്രകാരം ഭഗവത് പ്രാപ്തിക്കുവേണ്ടി സാധന അനുഷ്ഠി ക്കണം – ഇതു വിചാരിച്ചുകൊണ്ടു പറയുന്നു –

13. യച്ഛേദ്വാങ് മനസീ പ്രാജ്ഞ
സ്തദ്യച്ഛേജ് ജ്ഞാന ആത്മനി
ജ്ഞാനമാത്മനി മഹതി നിയച്ഛേത്ത
ദ്യച്ഛാന്ത ആത്മനി

ബുദ്ധിമാന്മാർ ആദ്യമായിട്ട് വാക്ക് മുതലായ ഇന്ദ്രിയങ്ങളെ ബാഹ്യവിഷയങ്ങളിൽനിന്നും പിൻവലിച്ചു മനസ്സിൽതന്നെ ഒതുക്കണം. അതായത് അതിനെ യാതൊരു കർമ്മങ്ങളും ചെയ്യുവാൻ കഴിവില്ലാത്ത അവസ്ഥയിലാക്കണം. മനസ്സിൽ വിഷയങ്ങളുടെ അങ്കുരം ഉണ്ടാകാതിരിക്കണം. ഈ സാധന ശരിയായി വരുമ്പോൾ മനസ്സിനെ ജ്ഞാനസ്വരൂപമായ ബുദ്ധി യിൽ വിലീനമാക്കണം. അതായത് ഏകമാത്രവും വിജ്ഞാന സ്വരൂപവും നിശ്ചയാത് മകവുമായ ബുദ്ധിയുടെ പ്രവർത്തന ങ്ങൾ കൂടാതെ മനസ്സിന്റെ ഭിന്നസത്ത മാറുന്നില്ല. മറ്റു യാതൊരു വിധമായ ചിന്തകൾക്കും ഇടമാകരുത്. ഇവിടം വരെ ദൃഢമായ അഭ്യാസം ചെയ്തുകഴിയുമ്പോൾ ജ്ഞാനസ്വരൂപമായ ബുദ്ധി യെയും ജീവാത്മാവിന്റെ ശുദ്ധമായ സ്വരൂപത്തിൽ വിലീനമാ ക്കണം; അതായത് തന്നിൽനിന്നും ഭിന്നമായി, ഏകമാത്രമായ ആത്മതത്വമില്ലാതെ മറ്റു യാതൊരു വസ്തുവിന്റേയോ സ്മൃതി യുടേയോ കണികപോലും അവശേഷിക്കാത്ത അവസ്ഥാ വിശേഷത്തിൽ എത്തിച്ചേരണം. തദനന്തരം സ്വയം മുൻനിശ്ച യമനുസരിച്ചു ശാന്തമായി ആത്മരൂപമായ പരബ്രഹ്മ പുരുഷോ ത്തമനിൽ വിലീനമായിത്തീരും.

**സംബന്ധം –** ഇപ്രകാരം പരമാത്മസ്വരൂപത്തെ വർണ്ണിച്ചിട്ട് അതുപോലെ അതിനെ പ്രാപിക്കുന്നതുകൊണ്ടുള്ള മഹത്വവും സാധനയും നിർദ്ദേശിച്ചു. ഇനി ശ്രുതി മനുഷ്യരെ ശ്രദ്ധാലുക്ക ളാക്കിക്കൊണ്ട് പറയുന്നു –

14. ഉത്തിഷ്ഠത ജാഗ്രത പ്രാപ്യ വരാന്നിബോധത
ക്ഷുരസ്യ ധാരാ നിശിതാ ദുരത്യയാ ദുർഗ്ഗം
പഥസ്ത ത്കവയോ വദന്തി.

അല്ലയോ മനുഷ്യരേ, നിങ്ങൾ ജന്മജന്മാന്തരങ്ങളായി അജ്ഞാന നിദ്രയിൽ ലയിച്ചുകൊണ്ടിരിക്കുന്നു. ഇപ്പോൾ പര മാത്മാവിന്റെ കൃപയാൽ നിങ്ങൾക്ക് ഈ ദുർല്ലഭ മനുഷ്യശരീരം ലഭിച്ചിരിക്കുന്നു. ഇതു ലഭിച്ചതുകൊണ്ട് ഇനി ഒരു നിമിഷം പോലും പ്രമാദത്തിൽ നഷ്ടപ്പെടുത്തരുത്. അതിവേഗം ശ്രദ്ധാ ലുക്കളായിത്തീരുവിൻ. ശ്രേഷ്ഠന്മാരായ മഹാപുരുഷന്മാരുടെ സമീപം ചെന്ന് അവരുടെ ഉപദേശം വഴിയായി തങ്ങളുടെ മംഗ ളമാർഗ്ഗവും പരമാത്മാവിനെ സംബന്ധിച്ചുള്ള രഹസ്യങ്ങളും ഗ്രഹിച്ചുകൊള്ളുക. പരമാത്മതത്വം വളരെ ഗഹനമാകുന്നു; അതിന്റെ സ്വരൂപജ്ഞാനം, തൽ പ്രാപ്തിക്കുള്ള മാർഗ്ഗം ഇവ മഹാത്മാക്കളുടെ സഹായംകൊണ്ടും പരമാത്മകൃപകൊണ്ടു മല്ലാതെ സാധിക്കുന്നത്, തീക്ഷ്ണമായ കഠാരയുടെ ധാര യിൽക്കൂടി നടക്കുന്നതുപോലെ അത്യന്തം ദുസ്തരമാകുന്നു. ഇപ്രകാരം ദുർഗ്ഗമമായ മാർഗ്ഗങ്ങളിൽക്കൂടി സുഗമമായി അക്ക രയ്ക്കെത്തുന്നതിനുള്ള സരളമായ ഉപായം സ്വയം അക്കരെ യെത്തിക്കഴിഞ്ഞ അനുഭവജ്ഞാനികളായ മഹാത്മാക്കൾക്കു മാത്രമേ പറഞ്ഞുതരുവാൻ സാധിക്കയുള്ളൂ.

**സംബന്ധം –** ബ്രഹ്മ പ്രാപ്തിക്കുള്ള മാർഗ്ഗം ഇത്രയ്ക്കു ദുസ്ത രമായതെന്തുകൊണ്ട്? ഈ ജിജ്ഞാസാപൂർത്തിക്ക് പരമാത്മ സ്വരൂപത്തെ വർണ്ണിച്ചുകൊണ്ട് അതിനെ ഗ്രഹിക്കുന്നതുകൊ ണ്ടുള്ള ഫലത്തെ പറയുന്നു.

15. അശബ്ദമസ്പർശമരൂപമവ്യയം
തഥാരസം നിത്യമഗന്ധവച്ച യത്
അനാദ്യനന്തം മഹത: പരം ധ്രുവം
നിചായ്യ തന്മൃത്യുമുഖാത് പ്രമുച്യതേ.

ഈ മന്ത്രത്തിൽ ആ പരബ്രഹ്മപരമാത്മാവിനെ പ്രാകൃതശ ബ്ദ, സ്പർശ, രൂപ, രസ, ഗന്ധരഹിതനെന്നു പറഞ്ഞുകൊണ്ട് സാംസാരികവിഷയങ്ങളെ ഗ്രഹിക്കുന്ന ഇന്ദ്രിയങ്ങൾക്ക് അവിടെ വരെ എത്തുവാൻ കഴിയുന്നില്ലെന്നു വെളിവാക്കുന്നു. അദ്ദേഹം നിത്യനും അവിനാശിയും അനാദിയും സീമാരഹി തനും ആകുന്നു. ജീവാത്മാവിലും ശ്രേഷ്ഠവും സർവ്വാധാസ ത്യവും ആകുന്നു. അദ്ദേഹത്തെ അറിഞ്ഞിട്ടു മനുഷ്യർ നിത്യ മായി ജനനമരണങ്ങളിൽനിന്നു മോചനം നേടുന്നു.

**സംബന്ധം –** ഉപദേശത്തെ പൂർത്തിയാക്കിയിട്ട് ഇനി ഈ ആഖ്യാനത്തെ ശ്രവിക്കുന്നതും വർണ്ണിക്കുന്നതും കൊണ്ടുള്ള മാഹാത്മ്യത്തെ പറയുന്നു –

16. നാചികേതമുപാഖ്യാനം മൃത്യുപ്രോക്തം സനാതനം
ഉക്ത്വാ ശ്രുത്വാ ച മേധാവീ ബ്രഹ്മലോകേ മഹീയതേ.

ഈ അദ്ധ്യായത്തിൽ നചികേതസ്സിന് യമരാജൻ നൽകിയ ഉപദേശം ഒരു പുതിയ കാര്യമൊന്നുമല്ല, ഇതു പരമ്പരാഗതമായ സനാതനമായ ഉപാഖ്യാനമാകുന്നു. ബുദ്ധിയുള്ള മനുഷ്യർ ഇതിനെ വർണ്ണിച്ചും ശ്രവിച്ചും ബ്രഹ്മലോകത്തിൽ പ്രതിഷ്ഠ നേടുന്നു.

17. യ ഇമം പരമം ഗുഹ്യം ശ്രാവയേദ് ബ്രഹ്മസംസദി
പ്രയത: ശ്രാദ്ധകാലേ വാ തദാനന്ത്യായ കല്പതേ.
തദാനന്ത്യായ കല്പത ഇതി.

യാതൊരുത്തൻ വിശുദ്ധനായിട്ട് ശ്രദ്ധയോടുകൂടി ഈ പരമരഹസ്യമായ പ്രഭാഷണത്തെ തത്വവിവേചനാപൂർവ്വം ഭഗവത് പ്രേമികളും ശുദ്ധഹൃദയരുമായ ബ്രാഹ്മണരുടെ സദസ്സിൽ കേൾപ്പിക്കുന്നുവോ അഥവാ ശ്രാദ്ധകാലങ്ങളിൽ ഭോജനം കഴിക്കുന്ന ബ്രഹ്മണരെ കേൾപ്പിക്കുന്നുവോ അവന്റെ ഈ വർണ്ണനരൂപമായ കർമ്മം അനന്തമായ ഫലത്തെ പ്രദാനം ചെയ്യുന്നതാകുന്നു. അനന്തമാകുന്നതിനു സമർത്ഥവുമാകുന്നു. ഒന്നുകൂടി പറഞ്ഞുകൊണ്ട് ഈ സിദ്ധാന്തത്തിന്റെ നിശ്ചിതത്വവും അദ്ധ്യായത്തിന്റെ സമാപ്തിയുടെ ലക്ഷ്യവും കുറിക്കുന്നു.

## അദ്ധ്യായം 2.

**സംബന്ധം** – പരബ്രഹ്മ പരമാത്മാവ് എല്ലാ ജീവികളിലും സ്ഥിതിചെയ്യുന്നു. എന്നാൽ ഒരുത്തർക്കും കാണപ്പെടുന്നില്ല. വളരെ വിരളമായിട്ടേ ആർക്കെങ്കിലും സൂക്ഷ്മബുദ്ധിയിൽക്കൂടി അദ്ദേഹത്തെ ദർശിക്കുവാൻ കഴിയുന്നുള്ളൂ. ആ ബ്രഹ്മ തന്റെ തന്നെ ഹൃദയത്തിൽ സ്ഥിതിചെയ്യുമ്പോൾ എല്ലാവർക്കും താന്താങ്ങളുടെ ബുദ്ധിയാകുന്ന നേത്രങ്ങൾ വഴി എന്തുകൊണ്ടു കാണുവാൻ കഴിയുന്നില്ല? ചുരുക്കം ചിലർക്ക് എന്തുകൊണ്ടു കാണുവാൻ കഴിയുന്നു? അങ്ങനെ ഒരു പ്രശ്നം ഉദിക്കുന്നു. ഇതിനു മറുപടി പറയുന്നു –

1. പരാഞ്ചി ഖാനി വ്യതൃണത് സ്വയംഭൂ–
സ്തസ്മാത് പരാങ്പശ്യതി നാന്തരാത്മൻ
കശ്ചിദ്ധീരഃപ്രത്യഗാത്മാനമൈക്ഷ
ദാവൃത്ത ചക്ഷുരമൃതത്വ മിച്ഛൻ.

ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഈ ഇന്ദ്രിയങ്ങളുടെ എല്ലാ സ്ഥൂലവിഷയങ്ങളും പുറമേയുള്ളവയാകുന്നു. ഇതിന്റെ യഥാർത്ഥമായ അറിവിനുവേണ്ടിയാകുന്നു ഇന്ദ്രിയങ്ങളെ രചിച്ചിരിക്കുന്നത്. എന്തുകൊണ്ടെന്നാൽ ഇവയുടെ ജ്ഞാനമില്ലാതെ മനുഷ്യർക്ക് ഏതെങ്കിലും വിഷയത്തിന്റെ രൂപത്തേയോ ഗുണത്തേയോ അറിയുവാൻ സാധിക്കുന്നില്ല. അതുപോലെ തന്നെ അവയെ യഥായോഗ്യം ഗ്രഹിക്കുകയും ത്യജിക്കുകയും ചെയ്തു. ഭഗവാന്റെ ഇന്ദ്രിയനിർമ്മാണോദ്ദേശത്തെ സഫലമാക്കുന്നതിനുവേണ്ടി അവ മാർഗ്ഗമായി നവീന ശുഭകർമ്മങ്ങളെ അനുഷ്ഠിക്കുവാനും സാധിക്കുന്നു. മനുഷ്യൻ ഇന്ദ്രിയങ്ങൾ മൂലം സ്വാസ്ഥ്യപ്രദവും സുബുദ്ധിദായകവും വിശുദ്ധവും ആയ വിഷയങ്ങളെ സ്വീകരിച്ചിട്ടു സുഖമായ ജീവിതം നയിച്ചുകൊണ്ടു പരമാത്മാവിങ്കലേയ്ക്ക് എത്തിച്ചേരുന്നതിനുള്ള ഉപാധിയായിട്ട് ഇന്ദ്രിയങ്ങളെ നിർമ്മിച്ചിരിക്കുന്നു. അതിനാൽ സ്വയംഭൂവായ ഭഗവാൻ ഇന്ദ്രിയങ്ങളുടെ മുഖം വെളിയിലേക്കായി ഘടിപ്പിച്ചിരിക്കുന്നു. എന്നാൽ വിവേകശൂന്യതയാൽ അധികമാളുകളും ഇക്കാര്യം ഗ്രഹിക്കാതെ വിഷയാസക്തരും ഉന്മത്തരുമായി ആപാത രമണീയങ്ങളായ പരിണാമങ്ങളിൽ ഭഗവാനിൽനിന്നും അകന്ന് ദുഃഖശോകമയ നരകങ്ങളിൽ എത്തിക്കുന്നവയായ അശുദ്ധവിഷയഭോഗങ്ങളിൽ തന്നെ മുഴുകിക്കഴിയുന്നു. അവർ അന്തര്യാമിയായ പരമാത്മാവിന്റെ നേർക്ക് നോക്കുന്നില്ല തന്നെ. ചുരുക്കം ചില ബുദ്ധിമാന്മാർ മാത്രം സത്സംഗംകൊണ്ടും സ്വാദ്ധ്യായം കൊണ്ടും ഭഗവത് കൃപയാൽ അശുദ്ധവിഷയഭോഗങ്ങളുടെ പരിണാമദുഃഖങ്ങളെ അറിഞ്ഞ് അമൃതസ്വരൂപനായ പരമാത്മാവിനെ പ്രാപിക്കുന്നതിനുള്ള ഇച്ഛയാൽ പ്രേരിതരായി ബാഹ്യവിഷയസുഖങ്ങളിൽനിന്നും പിന്തിരിഞ്ഞ് അവയെ ഭഗവത്സംബന്ധിയായ വിഷയങ്ങളിൽ പ്രവേശിപ്പിച്ച് അന്തരാത്മാവിനെ അന്തര്യാമിയായ, പരമാമാത്മാവിനെ ദർശിക്കുന്നു.

2. പരാച: കാമാനനുയന്തി ബാലാ–
സ്തേ മൃത്യോർയന്തി വിതതസ്യ പാശം
അഥ ധീരാ അമൃതത്വം വിദിത്വാ
ധ്റുവമധ്റുവേഷ്വിഹ ന പ്രാർത്ഥയന്തേ.

യാതൊരുത്തൻ വിഷയങ്ങളുടെ വെട്ടിത്തിളങ്ങലും ആപാതരാമണീയകവും കണ്ടിട്ട് അവയിൽ ആസക്തനായി അവയെ പ്രാപിക്കുന്നതിനും ഭോഗിക്കുന്നതിനും വേണ്ടി ദുർല്ലഭവും അമൂല്യവുമായ മനുഷ്യജീവിതത്തെ നശിപ്പിക്കുന്നുവോ അവൻ അത്യന്തം ബുദ്ധിഹീനനാകുന്നു. നിശ്ചയമായും അവൻ സർവ്വകാലവ്യാപിയായ മൃത്യുവിന്റെ പാശത്താൽ ബന്ധിക്കപ്പെടുന്നു. ദീർഘകാലം വരെ നാനാപ്രകാരങ്ങളിലുള്ള യോനികളിൽ ജനനം സ്വീകരിച്ചുകൊണ്ടും കൂടെക്കൂടെ മരിച്ചുകൊണ്ടും ഇരിക്കുന്നു. എന്നാൽ ബുദ്ധിമാന്മാരായിട്ടുള്ളവർ ഈ വിഷയത്തെപ്പറ്റി ഗഹനമായി ഇങ്ങനെ ചിന്തിക്കുന്നു. ഈ ഇന്ദ്രിയങ്ങളുടെ ഭോഗങ്ങളെല്ലാം ജീവികൾക്കു മറ്റു യോനികൾമാത്രം സമ്പാദിച്ചുകൊടുക്കുവാനേ പര്യാപ്തമാകയുള്ളൂ. മനുഷ്യശരീരം എല്ലാത്തിലും വിലക്ഷണമാണ്. അതിന്റെ വാസ്തവികോദ്ദേശം വിഷയോപഭോഗത്തിനായിക്കൊണ്ടല്ല. ഇപ്രകാരം ചിന്തിച്ചിട്ട് ഇതിന്റെ ഉദ്ദേശം അമൃതസ്വരൂപനും നിത്യനുമായ പരബ്രഹ്മ പരമാത്മാവിനെ പ്രാപിക്കുകയാണെന്നും അത് ഈ ശരീരത്തിൽത്തന്നെ ലഭ്യമാകുമെന്നും ഉള്ള കാര്യം അവനു മനസ്സിലാകുമ്പോൾ അവൻ സർവ്വതോഭാവത്തിൽ അദ്ദേഹത്തിലേയ്ക്കു തിരിയുകയും ചെയ്യുന്നു. പിന്നെ അവൻ ഈ വിനാശ സ്വഭാവത്തോടുകൂടിയ ജഗത്തിൽ ക്ഷണഭംഗുരങ്ങളായ ഭോഗങ്ങളെ പ്രാപിക്കുന്നതിനുള്ള അഭിലാഷത്തോടുകൂടി ചരിക്കുന്നില്ല. അവയിൽ നിന്നും സർവ്വഥാ വിരക്തനായിട്ട് അത്യന്തം ശ്രദ്ധാലുവായി പരമാർത്ഥസാധനകളിൽ വ്യാപൃതനായിക്കഴിയുന്നു.

I K

3. യേന രൂപം രസം ഗന്ധം ശബ്ദാൻ
സ്പർശാംശ്ച മൈഥുനാൻ
ഏതേനൈവ വിജാനാതി കിമത്ര പരിശിഷ്യതേ.
ഏതദ്വൈ തത്.

ശബ്ദം, സ്പർശം, രസം, ഗന്ധം മുതലായ എല്ലാ വിധ ത്തിലുള്ള വിഷയങ്ങളിൽനിന്നും സ്ത്രീസഹവാസത്തിൽ നിന്നും ലഭ്യമാകുന്ന സുഖങ്ങളും മനുഷ്യന് ഏതൊരു പരമ ദേവനിൽനിന്നും ലഭ്യമായിട്ടുള്ള ജ്ഞാനശക്തിദ്വാരാ അനുഭ വമുണ്ടാകുന്നുവോ അദ്ദേഹത്താൽ നൽകപ്പെട്ടിട്ടുള്ള ശക്തി കൊണ്ടുതന്നെ ഇവയുടെ ക്ഷണഭംഗുരതകളെ മനസ്സിലാക്കു ന്നു. ഈ സുഖങ്ങളിൽ ഇവിടെ അവശേഷിക്കുന്നത് എന്ത് എന്ന് ചിന്തിച്ചാൽ ഇവയെല്ലാം പ്രതിക്ഷണം മാറിക്കൊണ്ടിരി ക്കുന്നതും വിനാശ സ്വഭാവത്തോടുകൂടിയതും ആണെന്നും മന സ്സിലാക്കുവാൻ കഴിയുന്നു. ഇവയെല്ലാത്തിന്റേയും പരമാകാ രണനായ ഏകമാത്ര പരബ്രഹ്മ പരമേശ്വരൻ മാത്രം നിത്യനാ കുന്നു. അദ്ദേഹം ആദ്യം ഉണ്ടായിരുന്നു, അവസാനം ഉണ്ടാ യിരിക്കുകയും ചെയ്യും. അതിനാൽ അല്ലയോ നചികേതസ്സേ, നിന്നാൽ ചോദിക്കപ്പെട്ട ബ്രഹ്മതത്വം ഇതുതന്നെയാകുന്നു; അത് എല്ലാത്തിന്റേയും ബാക്കിയും എല്ലാത്തിൻറേയും അന്ത്യവും അഖിലത്തിന്റേയും അധിപതിയും അഖിലത്തിന്റേയും പരമ ഗതിയും ആകുന്നു.

4. സ്വപ്നാന്തംജാഗരിതാന്തം ചോഭൗ
യേനാനുപശ്യതി
മഹാന്തം വിഭുമാത്മാനം മത്വാ ധീരോ
ന ശോചതി.

ഏതൊരു പരമാത്മാവിന്റെ സഹയോഗംകൊണ്ട് ഈ ജീവാ ത്മാവു സ്വപ്നാവസ്ഥയിലും ജാഗ്രദവസ്ഥയിലും സംഭവി ക്കുന്ന എല്ലാ സംഭവങ്ങളുടേയും അനുഭവം കൂടെക്കൂടെ പ്രാപിച്ചുകൊണ്ടിരിക്കുന്നുവോ ഇവയെല്ലാം അറിയുന്നതി നുള്ള ശക്തി ഇതിന് ഏതൊരു പരബ്രഹ്മ പരമേശ്വരനിൽനിന്നും ലഭ്യമായിരിക്കുന്നുവോ യാതൊന്നിന്റെ കൃപയാൽ ഈ ജീവിക്ക് അതിന്റെ (പരമാത്മാ) വിജ്ഞാനശക്തിയുടെ ഒരംശം പ്രാപ്തമായിരിക്കുന്നുവോ, അവയ്ക്കെല്ലാമുപരിയായി മഹത്തും സർവ്വദാ സർവ്വത്ര വ്യാപ്തവും ആയ പരബ്രഹ്മ പര മേശ്വരനെ അറിയുന്ന ധീരപുരുഷൻ ഒരിക്കലും യാതൊരു കാര ണവശാലും ലേശമാത്രം പോലും ശോകം അനുഭവിക്കുന്നില്ല.

5. യ ഇമം മധ്വദം വേദ ആത്മാനം ജീവമന്തികാത്
ഈശാനം ഭൂതഭവ്യസ്യ ന തതോ വിജുഗുപ്സ
തേ. ഏതദ്വൈ തത്.

യാതൊരു സാധകൻ അഖില ജീവ പ്രദായകനും ജീവിക ളുടെ പരമജീവനും അവയെ സ്വന്തം കർമ്മഫലം അനുഭവി പ്പിക്കുന്നവനും ഭൂതം, വർത്തമാനം, ഭാവി എന്നീ ജഗത്തുക്ക ളുടെ ഏകമാത്ര ഭരണാധികാരിയും ആയ പരബ്രഹ്മ പരമേശ്വ രനെ "അന്തര്യാമിയായി നിരന്തരം തന്റെ സമീപത്തിലും ഹൃദ യത്തിലും സ്ഥിതിചെയ്യുന്നു എന്നു ഗ്രഹിക്കുന്നുവോ, അതു പോലെതന്നെ അദ്ദേഹം എല്ലാവരുടേയും ഹൃദയങ്ങളിലും വസിക്കുന്നു എന്നും സ്വാഭാവികമായി അനുമാനിക്കുന്നു

എങ്കിൽ അവന് പിന്നീട് ആ മഹിമാമയ സ്വരൂപത്തെ ഒരിക്കലും മറക്കുവാൻ കഴിയുന്നതല്ല. അതിനാൽ അവൻ ഒരിക്കലും ആരേയും നിന്ദിക്കുന്നില്ല, ആരോടും വെറുപ്പും വിദ്വേഷവും പ്രകടിപ്പിക്കുന്നില്ല. നചികേതസ്സേ, നീ ഏതൊരു ബ്രഹ്മത്തെപ്പറ്റി ചോദിച്ചിരിക്കുന്നുവോ അത് ഇതുതന്നെയാകുന്നു. അതിനെത്ത ന്നെയാണു ഞാൻ മുകളിൽ വർണ്ണിച്ചു കഴിഞ്ഞിരിക്കുന്നത്.

**സംബന്ധം –** ബ്രഹ്മം തുടങ്ങി സ്ഥാവരപര്യന്തം സകലജീവി കളും ആ പരബ്രഹ്മ പരമേശ്വരനാൽ ഉൽപ്പന്നമായിരിക്കുന്നു. അതായത് എന്തെല്ലാമുണ്ടോ അവയെല്ലാം അദ്ദേഹത്തിന്റെ രൂപ വിശേഷങ്ങളാകുന്നു. അദ്ദേഹത്തിൽനിന്നും ഭിന്നമായി ഇവി ടെ യാതൊന്നും തന്നെയില്ല. എന്തുകൊണ്ടെന്നാൽ ഈ സമ്പൂർണ്ണ ജഗത്തിന്റെ അഭിന്നനിമിത്തോപാദാനകാരണം ഏക മാത്രനായ പരമേശ്വരൻ തന്നെയാകുന്നു; അദ്ദേഹം ഏകനായി ത്തന്നെ അഖിലത്തിലും കുടികൊള്ളുന്നു. ഇനി തത്സംബന്ധ മായി പറയുന്നു –

6. യഃ പൂർവ്വം തപസോ ജാതമദ്ഭ്യഃ
പൂർവമജായത
ഗുഹാം പ്രവിശ്യ തിഷ്ഠന്തം യോ
ഭൂതേഭിർവ്യപശ്യത. ഏതദ്വൈ തത്.

യാതൊന്നു ജലത്തിൽ നിന്നും ഉപലക്ഷിതമായ പഞ്ചമഹാ ഭൂതങ്ങൾക്കും മുമ്പ് ഹിരണ്യഗർഭ ബ്രഹ്മാവിന്റെ രൂപത്തിൽ പ്രത്യക്ഷമായിരുന്നുവോ അദ്ദേഹം തന്റേതന്നെ സങ്കല്പരൂപ മായ തപസ്സിനാൽ പ്രകടമാകുന്നവനും അഖിലജീവജാലങ്ങ ളുടേയും ഹൃദയഗുഹകളിൽ പ്രവിഷ്ടനായി അവയോടുകൂടി സഹവസിക്കുന്ന പരമേശ്വരനെ, യാതൊരുത്തൻ അദ്ദേഹം എല്ലാവരുടേയും ഹൃദയങ്ങളിലും അധിവസിക്കുന്നവനും എല്ലാത്തിന്റേയും അന്തര്യാമിയുടമായ പരമേശ്വരൻ തന്നെയാ കുന്നുവെന്നും ഈ സമ്പൂർണ്ണ ജഗത്ത് അദ്ദേഹത്തിന്റെ മഹി മയാൽ പ്രകാശിക്കുന്നുവെന്നും ഗ്രഹിക്കുന്നുവോ അവൻ യാഥാർത്ഥ്യത്തെത്തന്നെ ഗ്രഹിക്കുന്നു. അഖിലഹൃദയങ്ങളിൽ അധിവസിക്കുന്നവനായ സാക്ഷാൽ പരബ്രഹ്മ പരമേശ്വരനെ ത്തന്നെയാണു നീ അറിവാൻ ആഗ്രഹിച്ചത്.

**സംബന്ധം –** അതേ പരബ്രഹ്മത്തെ ഇനി അദിതിദേവിയുടെ രൂപത്തിൽ വർണ്ണിക്കുന്നു –

7. യാ പ്രാണേന സംഭവത്യദിതിർദേവതാമയീ
ഗുഹാം പ്രവിശ്യ തിഷ്ഠന്തീം യാ
ഭൂതേഭിർവ്യജായത. ഏതദ്വൈ തത്.

സർവ്വ ദേവതാമയിയായ ഭഗവതി അദിതിദേവി ഏറ്റവും ആദ്യം ആ പരബ്രഹ്മത്തിന്റെ സങ്കല്പത്തിൽനിന്നും എല്ലാ ജഗ ത്തിന്റേയും ജീവന ശക്തിയോടുകൂടി ഉത്ഭവിച്ചും എല്ലാ ജീവി കളേയും ബീജരൂപത്തോടുകൂടി തന്നോടുചേർത്തും പ്രത്യക്ഷ മായിരുന്നു. ഹൃദയരൂപമാകുന്ന ഗുഹയിൽ പ്രവിഷ്ടയായി അവിടെത്തന്നെ വസിക്കുന്ന ആ ഭഗവതി, ഭഗവാന്റെ അചിന്ത്യ മഹാശക്തി, ഭഗവാനിൽനിന്നും സർവ്വഥാ അഭിന്നമാകുന്നു; ഭഗ വാന്റെയും അവളുടെയും ശക്തിയിൽ യാതൊരു വ്യത്യാസ വുമില്ല. ഭഗവാൻ തന്നെ ശക്തിരൂപത്തിൽ എല്ലാവരുടേയും ഹൃദയങ്ങളിൽ പ്രവേശിച്ചിരിക്കുന്നു. നചികേതസ്സേ,

N P

ഏതൊന്നിനെപ്പറ്റി നീ ജിജ്ഞാസുവായിരുന്നുവോ അതു തന്നെ ആ പരബ്രഹ്മമാകുന്നു.

*അഥവാ* – ജനനീരൂപത്തിൽ സമസ്ത ദേവകളേയും സൃഷ്ടിച്ചതുകാരണം അവൾ സർവ്വദേവതാമയിയായി; ശബ്ദാദി സമസ്ത ഭോഗ സമൂഹങ്ങളെ ഭക്ഷിക്കുന്നവളായതുകൊണ്ട് അവളുടെ നാമം അദിതി എന്നായി. അവൾ ഹിരണ്യഗർഭ രൂപമായ പ്രാണനോടുകൂടി പ്രകടമാകുകയും സമസ്ത ഭൂതപ്രാണികളോടു കൂടിത്തന്നെ യാതൊന്നിന്റെ പ്രാദുർഭാവം ഉണ്ടാകുകയും അതുപോലെതന്നെ യാതൊന്ന് എല്ലാ ഭൂതപ്രാണികളുടേയും ഹൃദയഗുഹകളിൽ പ്രവിഷ്ടയായി അവിടെ സ്ഥിതി ചെയ്യുകയും ചെയ്യുന്നുവോ ആ പരമേശ്വരന്റെ മഹാശക്തി വാസ്തവത്തിൽ അദ്ദേഹത്തിന്റെ പ്രതീകം തന്നെയാകുന്നു. സ്വയം പരമേശ്വരൻതന്നെ ഈ രൂപത്തിൽ തന്നെത്തന്നെ പ്രകടമാക്കിയിരിക്കുന്നു. നചികേതസ്സേ, നീ അറിയുവാനാഗ്രഹിക്കുന്ന ബ്രഹ്മം ഇതുതന്നെയാകുന്നു.

8. അരണ്യോർനിഹിതോ ജാതവേദാ ഗർഭ
ഇവ സുഭൃതോ ഗർഭിണീഭി:
ദിവേ ദിവ ഈഡ്യോ ജാഗൃവദ്ഭിർഹവിഷ്മദ്ഭിർ
മനുഷ്യേഭിരഗ്നി:. ഏതദ്വൈ തത്.

ഗർഭിണിയായ സ്ത്രീയിൽനിന്നും ശുദ്ധമായ അന്നപാനാദികൾ സ്വീകരിച്ച് പരിപുഷ്ടനായ ബാലൻ എപ്രകാരം ഗർഭത്തിൽ ഒളിഞ്ഞിരിക്കുന്നുവോ അതേപ്രകാരംതന്നെ സർവ്വജ്ഞനായ അഗ്നിഭഗവാൻ അരണിത്തടികളുടെ ഇടയിൽ ഒളിഞ്ഞിരിക്കുന്നു. അതുപോലെ അഗ്നിവിദ്യയെ ഗ്രഹിച്ചിട്ടുള്ള പരിശ്രമികളും ശ്രദ്ധാലുക്കളും എല്ലാ അവശ്യസാമഗ്രീ സമ്പന്നരുമായ മനുഷ്യഗണങ്ങൾ പ്രതിദിനം ആരെ സ്തുതിക്കുകയും ആദരിക്കുകയും ചെയ്യുന്നുവോ ആ അഗ്നിദേവൻ സർവ്വജ്ഞനായ പരമേശ്വരന്റെ പ്രതീകംതന്നെയാകുന്നു. നചികേതസ്സേ! നീ ചോദിച്ചതായ സാക്ഷാൽ പരബ്രഹ്മം ഇതുതന്നെയാകുന്നു.

9. യതശ്ചോദേതി സൂര്യോ$f$സ്തം യത്ര ച ഗച്ഛതി
തംദേവാ: സർവേ അർപ്പിതാസ്തദു നാത്യേതി
കശ്ചന. ഏതദ്വൈ തത്.

ഏതൊരു പരമേശ്വരനിൽ നിന്നും സൂര്യദേവൻ പ്രത്യക്ഷനാകുകയും എവിടെച്ചെന്ന് വിലയനം പ്രാപിക്കുകയും ചെയ്യുന്നുവോ യാതൊരുത്തന്റെ മഹിമയിൽ നിന്നുതന്നെ സൂര്യദേവന്റെ ഉദയാസ്തമയലീലകൾ നിയമപൂർവ്വം നടക്കുന്നുവോ ആ പരബ്രഹ്മത്തിൽത്തന്നെ സമ്പൂർണ്ണദേവൻ പ്രവിഷ്ടനാകുന്നു; എല്ലാം അതിൽത്തന്നെ സ്ഥിതിചെയ്യുന്നു. ആർക്കും ആ സർവ്വാത്മകവും സർവ്വമയവും എല്ലാത്തിന്റെയും ആദിയും അന്തവും ആശ്രയസ്ഥാനവുമായ പരമേശ്വരന്റെ മഹിമയേയും വ്യവസ്ഥയേയും ഉല്ലംഘിക്കുവാൻ സാദ്ധ്യമല്ല. സർവ്വതോഭാവത്തോടുകൂടി എല്ലാം എപ്പോഴും അദ്ദേഹത്തിന്റെ അധീനത്തിൽ അദ്ദേഹത്തിന്റെതന്നെ ഭരണത്തിൽ കഴിഞ്ഞുകൂടുന്നു. ആർക്കും തന്നെ അദ്ദേഹത്തിന്റെ മഹിമയെ കടന്നുപോകുവാൻ സാധിക്കുന്നില്ല. നീ ചോദിച്ചതായ സാക്ഷാൽ ബ്രഹ്മം ആ ശക്തിമാനായ പരബ്രഹ്മപുരുഷോത്തമനാകുന്നു.

10. യദേവേഹ തദമുത്ര യദമുത്ര തദന്വിഹ
മൃത്യോ: സ മൃത്യുമാപ്നോതി യ ഇഹ
നാനേവ പശ്യതി.

യാതൊന്ന് സർവ്വശക്തിമാനായി, സർവ്വാന്തര്യാമിയായി, അഖിലത്തിന്റേയും പരമകാരണനായി സ്ഥിതിചെയ്യുന്ന പരബ്രഹ്മപുരുഷോത്തമൻ ഇവിടെ ഈ പൃഥ്വിയിൽത്തന്നെയുണ്ട്; അതുതന്നെ അവിടെ പരലോകത്തിലും, അതായത് ദേവഗന്ധർവ്വാദി വിഭിന്നലോകങ്ങളിലും, കാണപ്പെടുന്നു. തഥാ യാതൊന്ന് അവിടെയുണ്ടോ അതുതന്നെ ഇവിടെയുമുണ്ട്. ഒരേ പരമാത്മാവുതന്നെ അഖില ബ്രഹ്മാണ്ഡങ്ങളിലും വ്യാപ്തനായിരിക്കുന്നു. യാതൊരുത്തൻ ആ ഒരേ പരബ്രഹ്മത്തെ ലീലയിൽനിന്നും നാനാ നാമങ്ങളിലും രൂപങ്ങളിലും പ്രകാശിക്കുന്നതുകണ്ട് മോഹവിവശനായി അതിൽ നാനാത്വത്തെ വിഭാവനം ചെയ്യുന്നുവെങ്കിൽ അവനു വീണ്ടും മൃത്യുവിന് അധീനനാകേണ്ടതായി വരുന്നു. അവൻ സ്വാഭാവികമായും ജന്മമരണചക്രത്തിൽനിന്നും മോചനം നേടുന്നില്ല. അതായത് ഏകനായ പരബ്രഹ്മപരമേശ്വരൻ തന്റെ അചിന്ത്യശക്തിയോടുകൂടി നാനാരൂപങ്ങളിൽ പ്രകടമാകുന്നതിനും ഈ പ്രപഞ്ചം മുഴുവൻ അകത്തും പുറത്തും ആ ഒരേ പരമാത്മാവിനാൽത്തന്നെ വ്യാപ്തമാകുന്നതിനുമുള്ള കാരണവും അദ്ദേഹത്തിന്റെ സ്വരൂപവിശേഷം തന്നെയെന്ന് ദൃഢതാപൂർവ്വം മനസ്സിലാക്കണം.

11. മനസൈവേദമാപ്തവ്യം നേഹ
നാനാസ്തി കിംചന
മൃത്യോഃ സ മൃത്യും ഗച്ഛതി യ ഇഹ നാനേവ
പശ്യതി.

പരമാത്മാവിന്റെ പരമതത്വം ശുദ്ധഹൃദയത്തോടുകൂടിത്തന്നെ ഇപ്രകാരം ഗ്രഹിക്കുവാൻ കഴിയുന്നു. ഈ ജഗത്തിൽ ഏകമാത്ര പരമാത്മാവുതന്നെ പരിപൂർണ്ണനാകുന്നു. എല്ലാം അദ്ദേഹത്തിന്റെ രൂപംതന്നെയാകുന്നു. ഇവിടെ പരമാത്മാവിൽനിന്നും ഭിന്നമായി യാതൊന്നുമില്ല. യാതൊരുത്തൻ ഇവിടെ വിഭിന്നതയെ ദർശിക്കുന്നു എങ്കിൽ ആ മനുഷ്യൻ മൃത്യുവിൽനിന്നും മൃത്യുവിനെത്തന്നെ പ്രാപിക്കുന്നു; കൂടെക്കൂടെ ജനിക്കുകയും മരിക്കുകയും ചെയ്യേണ്ടതായി വരുന്നു.

12. അംഗുഷ്ഠമാത്ര: പുരുഷോ മധ്യ
ആത്മനി തിഷ്ഠതി
ഈശാനോ ഭൂതഭവ്യസ്യ ന തതോ
വിജുഗുപ്സതേ. ഏതദ്വൈ തത്.

അന്തര്യാമിയായ പരമേശ്വരൻ ഭൂത വർത്തമാന ഭാവികാലങ്ങളിൽ സംഭവിക്കുന്ന എല്ലാ ജീവികളുടയും ഭരണാധികാരിയാകുന്നു, സമാനഭാവത്താൽ സർവ്വദാ സർവ്വത്ര പരിപൂർണ്ണനാകുന്നു. എന്നിരുന്നാലും ഹൃദയത്തിൽ അദ്ദേഹത്തിന്റെ സ്ഥാനം മഹത്വമേറിയതെന്നു കരുതപ്പെടുന്നു. പരമേശ്വരൻ യാതൊരു സ്ഥൂലസൂക്ഷ്മാകാരവിശേഷത്തോടുകൂടിയതായിരിക്കുന്നില്ല. എന്നാൽ സ്ഥിതിക്കനുസരണമായി അദ്ദേഹം എല്ലാ ആകാരങ്ങൾക്കും അതീതനാകുന്നു. ക്ഷുദ്രങ്ങളായ എറുമ്പുകളുടെ ഹൃദയത്തിൽ അതിന്റെ ഹൃദയാകാരത്തിന്റെ പരി

ണാമത്തിൽ വിരാജിക്കുന്നു. മനുഷ്യഹൃദയം അംഗുഷ്ഠപരി ണാമത്തിലുള്ളതാകുന്നു. മനുഷ്യൻ പരമാത്മാവിനെ പ്രാപിക്കുവാൻ അവകാശിയായിത്തന്നെ കരുതുന്നു. അതിനാൽ മനുഷ്യഹൃദയം പരബ്രഹ്മ പരമേശ്വരന്റെ ഉപലബ്ധിക്കുള്ള സ്ഥാന മായി കണക്കാക്കപ്പെടുന്നു. അതിനാൽ ഇവിടെ മനുഷ്യരുടെ ഹൃദയപരിമാണമനുസരിച്ച് പരമേശ്വരനെ അംഗുഷ്ടമാത്രമായ അളവിൽ വിഭാവനം ചെയ്യുന്നു. ഇപ്രകാരം പരമേശ്വരനെ തന്റെ ഹൃദയത്തിൽ സ്ഥിതിചെയ്യുന്നതായിക്കാണുന്നവൻ, ഇപ്രകാരം എല്ലാവരുടേയും ഹൃദയത്തിൽ അദ്ദേഹം വിരാജിക്കുന്നു എന്നു സ്വാഭാവികമായി ധരിക്കുന്നു. തൽക്കാരണം അവൻ പിന്നീട് ആരേയും നിന്ദിക്കുകയും വെറുക്കുകയും ചെയ്യുന്നില്ല. നചികേതസ്സേ! ഏതൊന്നിനെപ്പറ്റി നീ ചോദിച്ചുവോ അത് ഈ പരബ്രഹ്മമാകുന്നു.

13. അംഗുഷ്ഠമാത്രഃ പുരുഷോ
ജ്യോതിരിവാധൂ മക:
ഈശാനോ ഭൂതഭവ്യസ്യ സ ഏവാദ്യ സ ഉ ശ്വ:
ഏതദ്വൈ തത്.

മനുഷ്യന്റെ ഹൃദയഗുഹയിൽ സ്ഥിതിചെയ്യുന്ന ഈ അംഗുഷ്ഠമാത്ര പുരുഷൻ ഭൂതം, ഭാവി, വർത്തമാനം ഇതുകളെ നിയന്ത്രിക്കുന്ന സ്വതന്ത്രഭരണാധികാരിയാകുന്നു. ഇദ്ദേഹം ജ്യോതിർമയനും ആകുന്നു. സൂര്യനേയും അഗ്നിയേയും പോലെ ഉഷ്ണപ്രകാശിയായിരിക്കുന്നുമില്ല. എന്നാൽ ദിവ്യവും ശാന്തവുമായ പ്രകാശത്തോടുകൂടിയവനാകുന്നു. ലൗകിക ജ്യോതിസ്സുകളിൽ ധൂമരൂപം ദോഷകരമാകുന്നു. ഇത് ധൂമര ഹിതവും ദോഷരഹിതവും സർവ്വഥാ വിശുദ്ധജ്ഞാനസ്വരൂപവും ആകുന്നു. മറ്റു ജ്യോതിസ്സുകൾ വളരുകയും തളരുകയും യഥാസമയം അണയുകയും ചെയ്യുന്നു. എന്നാൽ ഇത് ഇന്നെ ങ്ങനെയോ അതപോലെ നാളെയും സ്ഥിതിചെയ്യുന്നു. ഇതിന്റെ ഏകരസത നിത്യവും അക്ഷുണ്ണവുമാകുന്നു. ഇത് ഒരിക്കലും കുറയുന്നില്ല, ഒരിക്കലും വളരുന്നില്ല. ഒരിക്കലും നശിക്കുന്നില്ല. നചികേതസ്സേ! ഈ പരിവർത്തനരഹിതനും അവിനാശിയുമായ പരമേശ്വരനെപ്പറ്റിത്തന്നെ നീ ചോദിക്കുന്നു.

14. യഥോദകം ദുർഗേ വൃഷ്ടം പർവ്വതേഷു
വിധാവതി
ഏവം ധർമ്മാൻ പൃഥക് പശ്യംസ്താനേവാനു–
വിധാവതി.

മഴവെള്ളം ഒന്നുമാത്രമേയുള്ളു. എന്നാൽ അത് അത്യുന്നതങ്ങളായ പർവ്വതങ്ങളിലും കൊടുമുടികളിലും വർഷിക്കു മ്പോൾ അവിടെ അതു തങ്ങിനിൽക്കുന്നില്ല. അതിവേഗം താഴ്ന്ന ഭാഗങ്ങളിലേക്കു ഒഴുകി വിഭിന്ന വർണ്ണങ്ങളിലും ആകാരത്തിലും, ഗന്ധത്തോടുകൂടിയും നാലു ഭാഗങ്ങളിലേയ്ക്കും ചിതറിപ്പോകുന്നു. ഇതേ പ്രകാരംതന്നെ ഒരേ പരമാത്മാവിൽനിന്നും ഉത്ഭവിച്ച വിഭിന്ന സ്വഭാവങ്ങളോടുകൂടിയ ദേവാസുര മനുഷ്യാദികൾ പരമാത്മാവിനെ പ്രത്യേകം പ്രത്യേകം വിഭാവനം ചെയ്ത് അദ്ദേഹത്തിന് ഉപാസനകളും പൂജാദികളും ചെയ്ത് അവരും ചിതറിപ്പോയ ജലത്തിനു തുല്യം വിഭിന്ന ദേവാസുരാദികളുടെ ലോകങ്ങളിലും അതുപോലെതന്നെ നാനാപ്രകാരങ്ങളിലുള്ള യോനികളിലും അലഞ്ഞു തിരിയേണ്ടതായിവരുന്നു. അവന് ബ്രഹ്മലോകം പ്രാപിക്കുവാൻ സാധ്യമല്ല.

15. യഥോദകം ശുദ്ധേ ശുദ്ധമാസിക്തം
താദൃഗേവ ഭവതി
ഏവം മുനേർവിജാനത ആത്മാ ഭവതി ഗൗതമ.

എന്നാൽ മഴയുടെ നിർമ്മലജലം നിർമ്മലമായിത്തന്നെ വർഷിക്കുകയാണെങ്കിൽ അത് അതേക്ഷണം തന്നെ പവിത്ര മായിത്തീരുമായിരുന്നു. അതിൽ യാതൊരു വികാരങ്ങളുമുണ്ടാകയില്ല, ഒരിടത്തേയ്ക്കും ചിതറിപ്പോകുകയില്ലായിരുന്നു. ഇതുപോലെതന്നെ അല്ലയോ ഗൗതമവംശീയനായ നചികേതസ്സേ, ഈ കാണുന്നതെല്ലാം പരബ്രഹ്മ പുരുഷോത്തമൻ തന്നെ എന്നുള്ള തത്വം നന്നായി ഗ്രഹിക്കുന്ന മനനശീലൻ – പ്രപഞ്ചത്തിന്റെ ബാഹ്യരൂപങ്ങൾക്കുപപരതനായ പുരുഷന്റെ, ആത്മാവു പരബ്രഹ്മത്തിൽ ലയിച്ച് അതിനോടുകൂടി താദാത്മ്യം പ്രാപിക്കുന്നു.

1. പുരമേകാദശദ്വാരമജസ്യാവക്രചേതസ:
അനുഷ്ഠായ ന ശോചതി വിമുക്തശ്ച
വിമുച്യതേ. ഏതദ്വൈ തത്.

മനുഷ്യശരീരമാകുന്ന നഗരം രണ്ടുകണ്ണുകൾ, രണ്ടു ചെവികൾ, രണ്ടു നാസാദ്വാരങ്ങൾ, ഒരു മുഖം, ബ്രഹ്മരന്ധ്രം, നാഭി, ഗുദം, ശിശ്നം – എന്നീ പതിനൊന്നു വാതിലുകളോടു കൂടിയതാകുന്നു. ഇത് സർവ്വവ്യാപിയും അവിനാശിയും അജന്മാവും നിത്യനും, നിർവികാരനും, ഏകരസനും, വിശുദ്ധ ജ്ഞാനസ്വരൂപനുമായ പരമേശ്വരന്റെ നഗരമാകുന്നു. അദ്ദേഹം സർവ്വത്ര സമഭാവനയോടുകൂടി എന്നാളും പരിപൂർണ്ണനായിരുന്നുകൊണ്ട് തന്റെ രാജധാനിയായ ഈ മനുഷ്യശരീരത്തിന്റെ ഹൃദയ പ്രാസാദത്തോടെ രാജാവിനുതുല്യം വിശേഷരൂപത്തിൽ വിരാജിച്ചുകൊണ്ടിരിക്കുന്നു. ഈ രഹസ്യത്തെ ഗ്രഹിച്ചു ജീവിക്കുന്ന യാതൊരുത്തൻ ഭജനസ്മരണാദിസാധനകൾ അനുഷ്ഠിച്ചു നഗരത്തിന്റെ മഹാധികാരിയായ പരമേശ്വരനെ നിരന്തരം ചിന്തിച്ചും ധ്യാനിച്ചും കഴിയുന്നുവോ അവൻ ഒരിക്കലും ശോകം അനുഭവിക്കുന്നില്ല; അവൻ ശോകകാരണങ്ങളായ സംസാര ബന്ധനങ്ങളിൽനിന്നും മോചനം നേടി ജീവന്മുക്തനാകുകയും ശരീരത്യാഗത്തിനുശേഷം വിദേഹയുക്തനായി ഭവിക്കയും ചെയ്യുന്നു; പരമാത്മാവിൽ വിലയം പ്രാപിച്ച് ജനനമരണ ചക്രത്തിൽനിന്നും എന്നെന്നേക്കുമായി മോചനം നേടുന്നു. നീ അറിയുവാൻ വേണ്ടി ചോദിച്ചത് ഈ സർവ്വവ്യാപകനായ പരബ്രഹ്മത്തെപ്പറ്റിയാകുന്നു.

**സംബന്ധം** – ഇനി ആ പരമേശ്വരന്റെ സർവ്വരൂപത്തെ സ്പഷ്ടീകരിക്കുന്നു.

2. ഹംസഃ ശുചിഷദ് വസുരന്തരിക്ഷസ–
ദ്ധോതാ വേദിഷദതിഥിർദുരോണസത്
നൃഷദ് വരസദൃതസദ് വ്യോമസദബ്ജാ
ഗോജാഋതജാ അദ്രിജാ ഋതംബൃഹത്.

പ്രാകൃത ഗുണങ്ങൾക്കതീതവും ദിവ്യവിശുദ്ധവുമായ പരമധാമത്തിൽ വിരാജിക്കുന്ന സ്വയം പ്രകാശിയായ പരബ്രഹ്മ

I K

പുരുഷോത്തമൻ തന്നെ അന്തരീക്ഷത്തിൽ സഞ്ചരിക്കുന്ന വസു എന്നു പേരുള്ള ദേവനാകുന്നു; അദ്ദേഹം തന്നെ അതിഥിയുടെ രൂപത്തിൽ ഗൃഹസ്ഥന്റെ ഭവനത്തിൽ ആഗതനാകുന്നു; അദ്ദേഹം തന്നെ യജ്ഞവേദിയിൽ പ്രതിഷ്ഠിതമായിരിക്കുന്ന ജ്യോതിർമയ അഗ്നിയും അതുപോലെ തന്നെ അതിൽ ആഹൂതി നടത്തുന്ന ഹോതാവും ആകുന്നു. അദ്ദേഹം തന്നെ എല്ലാ മനുഷ്യരുടെ രൂപത്തിലും സ്ഥിതിചെയ്യുന്നു. മനുഷ്യരെ അപേക്ഷിച്ച് ശ്രേഷ്ഠന്മാരായ ദേവന്മാരുടേയും പിതൃക്കളുടേയും രൂപത്തിൽ സ്ഥിതിചെയ്യുകയും സത്യത്തിൽ അധിഷ്ഠിതമായിരിക്കുകയും ചെയ്യുന്നു. അദ്ദേഹം തന്നെ ജലത്തിൽ മത്സ്യമായും ശംഖായും ശുക്തിയായും പ്രകടമാകുന്നു. പൃഥിയിൽ വൃക്ഷമായും അങ്കുരമായും അന്നമായും ഔഷധിയായും യജ്ഞാദി സൽക്കർമ്മങ്ങളിൽ നാനാവിധങ്ങളിലുമുള്ള യജ്ഞ ഫലങ്ങളുടെ രൂപത്തിലും പർവ്വതങ്ങളിൽ നദി മുതലായവയുടെ രൂപത്തിലും പ്രകടമാകുന്നു. അദ്ദേഹം എല്ലാ വീക്ഷണത്തിലും എല്ലാത്തിലും ശ്രേഷ്ഠവും മഹത്തും പരമ സത്യതത്വവും ആകുന്നു.

3. ഊർധ്വംപ്രാണമുന്നയത്യപാനം പ്രത്യഗസ്യതി
മധ്യേ വാമനമാസീനം വിശ്വേ ദേവാ ഉപാസതേ.

ശരീരത്തിൽ നിയമാനുസൃതമായി അനവരതം പ്രാണാപാനാദികളുടെ ക്രിയ നടന്നുകൊണ്ടിരിക്കുന്നു. ഈ ജഡവസ്തുക്കളിൽ കാണപ്പെടുന്ന ക്രിയാശീലത ആ പരമാത്മാവിന്റെ ശക്തിയും പ്രേരണയുംകൊണ്ടു സംഭവിക്കുന്നു. അദ്ദേഹം തന്നെ മാനവഹൃദയങ്ങളിൽ രാജാവിനു തുല്യം വിരാജിച്ചുകൊണ്ട് പ്രാണനെ മുകളിലേയ്ക്കും അപാനനെ താഴേയ്ക്കും തള്ളിക്കൊണ്ടിരിക്കുന്നു. ഇപ്രകാരം അദ്ദേഹം ശരീരത്തിനുള്ളിൽ സംഭവിക്കുന്ന എല്ലാ വ്യാപാരങ്ങളേയും സുചാരുരൂപത്തിൽ ക്രമീകരിക്കുന്നു. ഹൃദയസ്ഥിതനായ ആ പരമഭജനീയ പരബ്രഹ്മപുരുഷോത്തമനെ എല്ലാ ദേവതകളും ഉപാസിച്ചുകൊണ്ടിരിക്കുന്നു. ശരീരസ്ഥിതമായ പ്രാണൻ, മനസ്സ്, ബുദ്ധി മുതലായ എല്ലാ ഇന്ദ്രിയങ്ങളുടേയും അധിഷ്ഠാനദേവതകൾ ആ പരമേശ്വരനെ പ്രസാദിപ്പിക്കുന്നതിനുവേണ്ടി അവയുടെ പ്രേരണയനുസരിച്ച് നിത്യവും ശ്രദ്ധയോടുകൂടി സമസ്തകാര്യങ്ങളേയും യഥാവിധി ക്രമീകരിച്ചുകൊണ്ടിരിക്കുന്നു.

4. അസ്യ വിസ്രം സമാനസ്യ
ശരീരസ്ഥസ്യ ദേഹിനഃ
ദേഹാദ്വിമുച്യമാനസ്യ കിമത്ര പരിശിഷ്യതേ.
ഏതദ്വൈ തത്.

ഒരു ശരീരത്തിൽനിന്നും മറ്റൊന്നിലേയ്ക്കുള്ള ഗമനസ്വഭാവത്തോടുകൂടിയ ദേഹി (ജീവാത്മാവ്) ഈ വർത്തമാനശരീരം വിട്ടുപോകുമ്പോൾ അതിനോടുകൂടി ഇന്ദ്രിയങ്ങളും പ്രാണനും കടന്നുപോകുന്നു. അപ്പോൾ ഈ മൃതശരീരത്തിൽ എന്തവശേഷിക്കുന്നു? കാഴ്ചക്കൊന്നും അവശേഷിക്കുന്നതായിക്കാണപ്പെടുന്നില്ല. എന്നാൽ സർവ്വദാ സമാനഭാവത്തോടുകൂടി സർവ്വത്ര പരിപൂർണ്ണനായിരിക്കുന്ന ആ പരബ്രഹ്മ പരമേശ്വരൻ ചേതനയിലും ജീവിതത്തിലും ജഡത്തിലും – എല്ലാത്തിലും സദാ വ്യാപ്തനാകുന്നു, അത് അവശേഷിക്കുന്നു. നീ അറിയണമെന്നാഗ്രഹിക്കുന്ന പരബ്രഹ്മം ഇതുതന്നെയാകുന്നു.

**സംബന്ധം** – ഇനി താഴെപ്പറയുന്ന രണ്ടു മന്ത്രങ്ങളിലായി യമരാജൻ നചികേതസ്സിനാൽ ചോദിക്കപ്പെട്ട തത്വത്തെ വീണ്ടും മറ്റൊരു പ്രകാരത്തിൽ വർണ്ണിക്കാമെന്നു പ്രതിജ്ഞ ചെയ്യുന്നു.

5. ന പ്രാണേന നാപാനേന മർത്യോ
ജീവതി കശ്ചന
ഇതരേണ തു ജീവന്തി യസ്മിന്നേതാവുപാശ്രിതൗ.

6. ഹന്ത ത ഇദം പ്രവക്ഷ്യാമി ഗുഹ്യം ബ്രഹ്മ
സനാതനം
യഥാ ച മരണം പ്രാപ്യ ആത്മാ ഭവതി ഗൗതമ.

യമരാജൻ പറഞ്ഞു – "നചികേതസ്സേ ഒരു ദിവസം നിശ്ചയമായും മൃത്യുമുഖത്തിൽ എത്തേണ്ടവരായ ഈ മനുഷ്യാദി ജീവാകൾ പ്രാണന്റേയും അപാനന്റേയും ശക്തികൊണ്ടു ജീവിച്ചിരിക്കുന്നില്ല. ഇവയെ ജീവിപ്പിക്കുന്നത് മറ്റൊരു ചേതനാതത്വമാണ്. ജീവാത്മാവ് അതാകുന്നു. ഈ പ്രാണനും അപാനനും രണ്ടും ആ ജീവാത്മാവിനെ ആശ്രയിച്ചു കഴിയുന്നു."

ജീവാത്മാവിനെ കൂടാതെ അവയ്ക്ക് ഒരു ക്ഷണം പോലും നിലനിൽക്കുവാൻ കഴിയുന്നില്ല. ജീവാത്മാവു കടന്നുപോകുമ്പോൾ ഇവ മാത്രമല്ല ഇവയോടൊത്ത് എല്ലാ ഇന്ദ്രിയങ്ങളും അതിനെ അനുസരിച്ചു കടന്നുപോകുന്നു. ഇനി മരണാനന്തരം ഈ ജീവാത്മാവിനെന്തുസംഭവിക്കുന്നു? അത് എങ്ങോട്ടുപോകുന്ന തഥാ എപ്രകാരം വസിക്കുന്നു എന്നും ഞാൻ പറഞ്ഞുതരാം. അതോടുകൂടി പരമ രഹസ്യവും സർവ്വവ്യാപിയും സർവ്വാധാരവും സർവ്വാധിപതിയും ആയ പരബ്രഹ്മ പരമേശ്വരന്റെ സ്വരൂപം എന്താണെന്നും പറഞ്ഞുതരാം.

7. യോനിമന്യേ പ്രപദ്യന്തേ ശരീരത്വായ ദേഹിനഃ
സ്ഥാണുമന്യേƒനുസംയന്തി യഥാകർമ്മ
യഥാശ്രുതം.

യമരാജൻ പറയുന്നു – "അവനവന്റെ ശുഭാശുഭകർമ്മങ്ങൾക്കനുസരിച്ചും ശാസ്ത്രം, ഗുരു, സംഗം, പഠിപ്പ് മുതലായവയ്ക്കനുസരണമായി കണ്ടും കേട്ടും ഉണ്ടായ ഭാവങ്ങളിൽനിന്നും നിർമ്മിതമായ അന്ത്യകാല വാസനയനുസരിച്ചു മരണാനന്തരം എത്രയോ ജീവാത്മക്കളാകട്ടെ മറ്റു ശരീരം ധരിക്കുന്നതിനുവേണ്ടി വീര്യത്തോടുകൂടി മാതാവിന്റെ യോനിയിൽ പ്രവേശിക്കുന്നു. ഇവരിൽ ആരുടെ പുണ്യപാപങ്ങൾ തുല്യമായിരിക്കുന്നുവോ അവർ മനുഷ്യരുടേയും ആർക്കു പുണ്യം കുറവായിരിക്കുകയും പാപം അധികമായിരിക്കുകയും ചെയ്യുന്നുവോ അവർ പക്ഷിമൃഗാദികളുടെ ശരീരം സ്വീകരിച്ചു ജനിക്കുകയും പാപം അത്യധികമായുള്ള അനേകം പേർ സ്ഥാവരഭാവത്തേയും (വൃക്ഷം, ലത, തൃണം, പർവ്വതം മുതലായവ) പ്രാപിച്ചു ജനിക്കുന്നു."

**സംബന്ധം** – യമരാജൻ ജീവാത്മാവിന്റെ ഗതിയും പരമാത്മാവിന്റെ സ്വരൂപവും – ഈ രണ്ടു സംഗതികളും പറയാമെന്നു പ്രതിജ്ഞ ചെയ്തിരുന്നു. ഇതിൽ മരണാനന്തരം ജീവാത്മാവിന്റെ ഗതി എന്തായിത്തീരുന്നു? അതു പറഞ്ഞിട്ട് കാര്യങ്ങൾ പറയുന്നു –

N P

8. യ ഏഷ സുപ്തേഷു ജാഗർത്തി കാമം കാമം പുരുഷോ നിർമ്മിമാണഃ

തദേവശുക്രം തദ് ബ്രഹ്മ തദേവാമൃതമുച്യതേ.
തസ്മിംല്ലോകാഃ ശ്രിതാഃ സർവ്വേ തദു നാത്യേതി
കശ്ചന. ഏതദ് വൈ തത്.

ജീവാത്മാവിൻറെ കർമ്മങ്ങളനുസരിച്ച് നാനാപ്രകാരങ്ങളിലുള്ള ഭോഗങ്ങളെ നിർമ്മിക്കുന്നവനും അവയെ യഥായോഗ്യം വ്യവസ്ഥ ചെയ്യുന്നവനുമായ ഈ പരമപുരുഷപരമേശ്വരൻ സമസ്ത ജീവികളും നിദ്രയിലാണ്ടതിനു മേലും പ്രളയകാലത്തിൽ എല്ലാത്തിന്റേയും, ജ്ഞാനം ലുപ്തമായിത്തീരുമ്പോൾ) സ്വന്തമായ മഹിമയിൽ നിത്യം ജാഗ്രത്തായിരിക്കുന്നു. അദ്ദേഹം സ്വയം ജ്ഞാന സ്വരൂപനാകുന്നു. യാതൊരുത്തന്റെ ജ്ഞാനം സദാ ഏകരസമായിരിക്കുന്നുവോ, ഒരിക്കലും കൂടുകയോ കുറയുകയോ ലുപ്തമാകുകയോ ചെയ്യാതിരിക്കുന്നുവോ അതുതന്നെ പരമശുദ്ധദിവ്യതത്വം ആകുന്നു; അതുതന്നെ പരബ്രഹ്മമാകുന്നു. അതിനെത്തന്നെ ജ്ഞാനികളായ മഹാത്മാക്കൾ വഴിയായി പ്രാപ്യമായ പരമാമൃതസ്വരൂപപരമാനന്ദം എന്നു പറയപ്പെടുന്നു. ഈ സമ്പൂർണ്ണലോകം അതിനെ ആശ്രയിച്ചു നിലനിൽക്കുന്നു. അതിനക്കരെ ആർക്കും എത്തുവാൻ കഴിയുന്നതല്ല – ആർക്കും അതിന്റെ നിയമങ്ങളെ അതിക്രമിക്കുവാൻ കഴിയുന്നില്ല. എല്ലാം സർവ്വദാ ഏകമാത്രമായ അതിന്റെ ഭരണത്തിൻ കീഴിൽ കഴിയുകയും അതിനധീനമായിരിക്കുകയും ചെയ്യുന്നു. ആർക്കും അതിന്റെ മഹിമയുടെ അക്കരെക്കടക്കുവാൻ സാദ്ധ്യമല്ല. ഏതൊന്നിനെപ്പറ്റി നീ എന്നോടു ചോദിച്ചുവോ ആ ബ്രഹ്മതത്വം അതുതന്നെയാകുന്നു.

**സംബന്ധം –** ഇനി അഗ്നിയുടെ ദൃഷ്ടാന്തത്താൽ ആ പരബ്രഹ്മപരമേശ്വരന്റെ വ്യാപകതയേയും നിർലേപതയേയും വർണ്ണിക്കുന്നു.

9. അഗ്നിര്യഥൈകോ ഭുവനം പ്രവിഷ്ടോ
രൂപം രൂപം പ്രതിരൂപോ ബഭൂവ
ഏകസ്തഥാ സർവ്വഭൂതാന്തരാത്മാ
രൂപം രൂപം പ്രതിരൂപോ ബഹിശ്ച.

ഒരേ അഗ്നിതന്നെ നിരാകാരരൂപത്തിൽ ബ്രഹ്മാണ്ഡം മുഴുവൻ വ്യാപിച്ചിരിക്കുന്നു. അതിന് യാതൊരു ഭേദഭാവങ്ങളുമില്ല. എന്നാൽ സാകാരരൂപത്തിൽ ജ്വലിക്കുമ്പോൾ ആധാരഭൂതമായ വസ്തുവിനെപ്പോലെ ആകാരത്തോടുകൂടി കാണപ്പെടുന്നു. ഇപ്രകാരം തന്നെ സമസ്ത പ്രാണികളിലും നിറഞ്ഞു നിൽക്കുന്ന പരമേശ്വരൻ ഏകനത്രെ. അഖിലത്തിലും സമഭാവത്തിൽ വ്യാപിച്ചിരിക്കുന്നു. അതിൽ യാതൊരു പ്രകാരത്തിലുമുള്ള ഭേദഭാവമില്ല. എന്നിരുന്നാലും അദ്ദേഹം ഭിന്നഭിന്ന ജീവികളിൽ അതേ ജീവികൾക്കനുരൂപമായി നാനാരൂപങ്ങളിൽ പ്രകാശിക്കുന്നു. ആധാരവസ്തുക്കൾക്കനുരൂപമായി അദ്ദേഹത്തിന്റെ മഹിമ പ്രകടമാകുന്നു. വാസ്തവത്തിൽ ആ പരമേശ്വരന്റെ മഹിമ ഇതൊന്നുമല്ല. ഇതിനെക്കാൾ വളരെയധികം മഹത്തരമാകുന്നു, അദ്ദേഹത്തിൻറെ അനന്തമായ ശക്തിയുടെ ഒരു കണികകൊണ്ടുമാത്രം ഈ സമ്പൂർണ്ണ ബ്രഹ്മാണ്ഡം നാനാപ്രകാരത്തിലുള്ള ആശ്ചര്യമയങ്ങളായ ശക്തിയാൽ സമ്പന്നമായിരിക്കുന്നു.

**സംബന്ധം –** ഈ കാര്യം തന്നെ വായുവിനെ ദൃഷ്ടാന്തീകരിച്ചുകൊണ്ടു പറയുന്നു –

10. വായുര്യഥൈകോ ഭുവനം പ്രവിഷ്ടോ
രൂപം രൂപം പ്രതിരൂപോ ബഭൂവ
ഏകസ്തഥാ സർവ്വഭൂതാന്തരാത്മാ
രൂപം രൂപം പ്രതിരൂപോ ബഹിശ്ച

ഒരേ വായുതന്നെ അവ്യക്തരൂപത്തിൽ ബ്രഹ്മാണ്ഡം മുഴുവൻ വ്യാപിച്ചിരിക്കുന്നു. എന്നിരുന്നാലും വിവിധ വസ്തുക്കളുടെ സംയോഗത്തിൽനിന്നും അതേ വസ്തുക്കൾക്കനുരൂപമായ ഗതിയും ശക്തിയും പ്രകടിപ്പിക്കുന്നു. അതേപ്രകാരം തന്നെ ജീവികളിലെ അന്തര്യാമിയായ പരമേശ്വരൻ ഏകനായിരുന്നിട്ടും അതേ ജീവികളെ സംബന്ധിച്ചിടത്തോളം പ്രത്യേകം പ്രത്യേകമായ ശക്തിയും ഗതിയും പ്രകടമാക്കുന്നു. എന്നാൽ അത്രക്കൊന്നുമല്ല, അവയ്ക്കെല്ലാത്തിനും ബാഹ്യമായിട്ടും അനന്തവും അസീമവും അസാധാരണവുമായരൂപത്തിൽ സ്ഥിതിചെയ്യുന്നു.

**സംബന്ധം –** ഈ മന്ത്രത്തിൽ സൂര്യന്റെ ദൃഷ്ടാന്തം കൊണ്ടു പരമാത്മാവിന്റെ നിർലേപതയെ കാണിക്കുന്നു –

11. സൂര്യോ യഥാ സർവലോകസ്യ ചക്ഷുർ
ന ലിപ്യതേ ചാക്ഷുഷൈർബാഹ്യദോഷൈഃ
ഏകസ്തഥാ സർവ്വഭൂതാന്തരാത്മാ
ന ലിപ്യതേ ലോകദുഃഖേന ബാഹ്യഃ

ഒരേ സൂര്യൻതന്നെ ബ്രഹ്മാണ്ഡത്തെ മുഴുവൻ പ്രകാശിപ്പിക്കുന്നു. അതിന്റെ പ്രകാശം ജീവികളുടെ കണ്ണുകൾക്കു സഹായകരമാകുന്നു. ആ പ്രകാശത്തിന്റെ സഹായത്തോടുകൂടിത്തന്നെ ആളുകൾ നാനാ പ്രകാരത്തിലുള്ള ഗുണദോഷമയങ്ങളായ കർമ്മങ്ങൾ അനുഷ്ഠിക്കുന്നു. എന്നാൽ അവരുടെ നേത്രങ്ങൾ വഴി ചെയ്യപ്പെടുന്ന വിവിധരൂപത്തിലുള്ള കർമ്മദോഷങ്ങളുമായി സൂര്യൻ അല്പംപോലും ബന്ധപ്പെടുന്നില്ല. ഇപ്രകാരം തന്നെ എല്ലാത്തിലും അന്തര്യാമിയായ വർത്തിക്കുന്ന ഭഗവാൻ പരബ്രഹ്മ പുരുഷോത്തമൻ ഏകൻ മാത്രമാകുന്നു, അദ്ദേഹത്തിന്റെ ശക്തിയിൽനിന്നും ശക്തിയുക്തമായിട്ട് മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ ഇവ വഴിയായി മനുഷ്യർ നാനാപ്രകാരത്തിലുമുള്ള ശുഭാശുഭകർമ്മങ്ങൾ അനുഷ്ഠിക്കുന്നു. അതുപോലെ അതുകളുടെ ഫലസ്വരൂപങ്ങളായ സുഖദുഃഖാദികൾ അനുഭവിക്കുകയും ചെയ്യുന്നു. എന്നാൽ ആ പരമേശ്വരൻ അവരുടെ കർമ്മങ്ങളിലും ലിപ്തമാകുന്നില്ല. എന്തുകൊണ്ടെന്നാൽ അദ്ദേഹം അഖിലത്തിലും വസിക്കുന്നുണ്ടെങ്കിലും എല്ലാത്തിൽനിന്നും വേർപെട്ടും സർവ്വഥാ അസംഗമായും നിലകൊള്ളുന്നു.

12. ഏകോ വശീ സർവ്വഭൂതാന്ത രാത്മാ
ഏകം രൂപം ബഹുധാ യഃ കരോതി

തമാത്മസ്ഥം യേ$f$നുപശ്യന്തി ധീരാ–
സ്തേഷാം സുഖം ശാശ്വതം നേതരേഷാം.

ഏതൊരു പരമാത്മാവു സദാ അഖിലത്തിന്റേയും അന്ത രാത്മാരൂപത്തിൽ സ്ഥിതിചെയ്യുന്നുവോ യാതൊന്ന് അദ്വിതീയവും സർവ്വഥാ സ്വതന്ത്രവുമായിരിക്കുന്നുവോ അഖില ജഗത്തിലും ദേവമനുഷ്യാദി എല്ലാത്തിനേയും സദാ തന്റെ നിയന്ത്രണത്തിൽ വെച്ചുകൊണ്ടിരിക്കുന്നുവോ ആ സർവ്വശക്തിമാനായ പരമേശ്വരൻ തന്റെ ഒരേ രൂപത്തെ തന്റെ ലീലയായി നാനാപ്രകാരത്തിലാക്കിത്തീർക്കുന്നു. ആ പരമാത്മാവിനെ യാതൊരു ജ്ഞാനിയായ മഹാപുരുഷൻ നിരന്തരം തന്റെ ഉള്ളിൽ സ്ഥിതിചെയ്യുന്നതായിക്കാണുന്നുവോ അവനു മാത്രം സദാ സ്ഥിരമായിരിക്കുന്നതും സനാതനവും ആയ പരമാനന്ദം ലഭിക്കുന്നു. മറ്റൊരുത്തർക്കും ലഭിക്കുന്നില്ല.

13. നിത്യോ നിത്യാനാം ചേതനശ്ചേതനാനാ–
മേകോബഹൂനാം യോ വിദധാതി കാമാൻ
തമാത്മസ്ഥം യേ$f$നപശ്യന്തി ധീരാ–
സ്തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം.

യാതൊരു സമസ്ത നിത്യചൈതന്യം ആത്മാക്കളുടേയും നിത്യചേതനയായ ആത്മാവായിരിക്കുകയും യാതൊന്ന് സ്വയം ഏകമായിത്തന്നെ അഖില ജീവികളുടേയും ഭോഗങ്ങളുടെ അതാതിന്റെ കർമ്മാനുസൃതമായി വിധാനം ചെയ്തുകൊണ്ടിരിക്കുന്നുവോ സ്വന്തം ഉള്ളിൽ നിവസിക്കുന്ന ആ സർവ്വ ശക്തിമാനായ പരബ്രഹ്മ പുരുഷോത്തമനെ യാതൊരു മഹാജ്ഞാനി പുരുഷൻ നിരന്തരം ദർശിച്ചുകൊണ്ടിരിക്കുന്നുവോ അദ്ദേഹത്തിനുമാത്രം സദാ സ്ഥിരമായിരിക്കുന്ന സനാതനമായ പരമശാന്തി ലഭിക്കുന്നു – മറ്റാർക്കും ലഭിക്കുന്നില്ല.

**സംബന്ധം** – ജിജ്ഞാസുവായ നചികേതസ്സ് ഇപ്രകാരം ആ പരബ്രഹ്മ പ്രാപ്തിയുടെ ആനന്ദവും ശാന്തിയുടെ മഹിമയും കേട്ടിട്ട് ആന്തരാ ചിന്തിക്കുവാൻ തുടങ്ങി –

14. തദേതദിതി മന്യന്തേ$f$ നിർദേശ്യം പരമം സുഖം
കഥം നു തദ്വിജാനീയാം കിമു ഭാതി വിഭാതി വാ.

ആ സനാതനപരമാനന്ദവും പരമശാന്തിയും പ്രാപിച്ചിട്ടുള്ള ജ്ഞാനികളായ മഹാന്മാർ ഇങ്ങനെ കരുതുന്നു. യാതൊന്നിനെ വർണ്ണിക്കുവാൻ മനസ്സിനും വാക്കിനും കഴിയാതിരിക്കുന്നുവോ ആ അലൗകികവും സർവ്വോപരിയുമായ ആനന്ദം നൽകുന്നത് പരബ്രഹ്മ പുരുഷോത്തമനാകുന്നു. ആ പരമാനന്ദ പരമേശ്വരനെ ഞാൻ അപരോക്ഷ രൂപത്തിൽ എപ്രകാരം അറിയും അതിന്റെ ജ്ഞാനം ഏതുരീതിയിൽ സംഭവിക്കുന്നു?

**സംബന്ധം** – നചികേതസ്സിന്റെ ആന്തരികഭാവം ഗ്രഹിച്ചിട്ട് യമരാജൻ പറഞ്ഞു –

15. ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം
നേമാ വിദ്യുതോ ഭാന്തി കതോ$f$യമഗ്നിഃ
തമേവ ഭാന്തമനുഭാതി സർവം
തസ്യ ഭാസാ സർവമിദം വിഭാതി.

ആ സ്വപ്രകാശപരമാനന്ദസ്വരൂപ പരബ്രഹ്മപരമേശ്വരന്റെ സമീപം ഈ സൂര്യൻ പ്രകാശിക്കുന്നില്ല. സൂര്യൻ പ്രകാശിക്കുമ്പോൾ മിന്നാമിനുങ്ങിന്റെ പ്രകാശം ഇല്ലാതായിത്തീരുന്നതുപോലെ, സൂര്യന്റെ തേജസ്സും ആ അസീമതേജസ്സിന്റെ മുന്നിൽ ലുപ്തമായിത്തീരുന്നു. ചന്ദ്രൻ, നക്ഷത്രങ്ങൾ, വിദ്യുത്ത് ഇവയും അവിടെ പ്രകാശിക്കുന്നില്ല. പിന്നെ ഈ അഗ്നിയുടെ കാര്യം എന്ത്? എന്തുകൊണ്ടെന്നാൽ പ്രാകൃതജഗത്തിൽ പ്രകാശസ്വഭാവത്തോടുകൂടിയ തത്വങ്ങളെല്ലാം തന്നെ ആ പരബ്രഹ്മ പരമേശ്വരന്റെ പ്രകാശശക്തിയുടെ അംശത്തെ പ്രാപിച്ചിട്ടു പരമേശ്വരന്റെ പ്രകാശശക്തിയുടെ അംശത്തെ പ്രാപിച്ചിട്ടു പ്രകാശിക്കുന്നു. അവയ്ക്ക് തങ്ങളുടെ പ്രകാശകന്റെ സമീപം എപ്രകാരം പ്രകാശം പരത്തുവാൻ കഴിയും? ഈ പൂർണ്ണപ്രപഞ്ചം ജഗദാത്മാവായ പുരുഷോത്തമന്റെ പ്രകാശം കൊണ്ടോ അഥവാ ആ പ്രകാശത്തിന്റെ ക്ഷുദ്രമായ അംശംകൊണ്ടോ പ്രകാശിച്ചുകൊണ്ടിരിക്കുന്നു എന്നു സാരം.

1. ഊർധ്വമൂലോ$f$വാക്ശാഖ ഏഷോ$f$ശ്വത്ഥഃ
സനാതനഃ
തദേവ ശുക്രം തദ് ബ്രഹ്മ തദേവാമൃതമുച്യതേ.
തസ്മിംല്ലോകാ: ശ്രീതാ: സർവ്വേ തദുനാത്യേതി
കശ്ചന. ഏതദ്വൈ തത്.

യാതൊന്നിന്റെ മൂലഭൂതമായ പരബ്രഹ്മ പുരുഷോത്തമൻ ഏറ്റവും ഉപരിയാകുന്നുവോ അതായത്, അതിസൂക്ഷ്മവും സർവ്വശക്തിമാനും ആകുന്നുവോ, യാതൊന്നിന്റെ പ്രധാനശാഖ ബ്രഹ്മാവും അവാന്തരശാഖകൾ ദേവകൾ പിതൃക്കൾ, മനുഷ്യർ, പക്ഷിമൃഗാദികൾ ഇവ ക്രമപ്രകാരം താഴെയും ആകുന്നു; ഇപ്രകാരം ഈ ബ്രഹ്മാണ്ഡമാകുന്ന അശ്വത്ഥവൃക്ഷം അനാദി കാലം മുതൽ നിത്യമായിരിക്കുന്നു. ചിലപ്പോൾ പ്രകടമായും ചിലപ്പോൾ അപ്രകടമായും തന്റെ കാരണരൂപമായ പരബ്രഹ്മത്തിൽ നിത്യവും സ്ഥിതിചെയ്യുന്നു; അതായത് സനാതനമാകുന്നു. യാതൊന്ന് ഇതിന്റെ മൂലകാരണമാകുന്നുവോ അതിൽനിന്ന് ഇവയെല്ലാം ഉത്ഭവിക്കുന്നു, അതുകൊണ്ടുതന്നെ സുരക്ഷിതമായിരിക്കയും അതിലേയ്ക്കു തന്നെ വിലയിക്കുകയും ചെയ്യുന്നു, അതുതന്നെ വിശുദ്ധ ദിവ്യതത്വവും ബ്രഹ്മവും ആകുന്നു. അതിനെത്തന്നെ അമരത്വമെന്നു പറയുന്നു. അഖിലലോകങ്ങളും അതിനെ ആശ്രയിച്ചു നില്ക്കുന്നു. ആർക്കും അതിനെ അതിലംഘിക്കുവാൻ കഴിയുന്നില്ല. നചികേതസ്സേ, നീ അറിയുവാൻ ആഗ്രഹിച്ച ബ്രഹ്മതത്വം ഇതുതന്നെയാകുന്നു.

2. യദിദം കിം ച ജഗത് സർവ്വം പ്രാണ
ഏജതി നിഃസൃതം
മഹദ്ഭയം വജ്റമുദ്യതം യ ഏതദ്വിദുരമൃതാസ്തേ,
ഭവന്തി.

ഇന്ദ്രിയം, മനസ്സ്, ബുദ്ധി ഇവകൊണ്ടു കാണുകയും കേൾക്കുകയും ഗ്രഹിക്കുകയും ചെയ്യുന്നവയായ സമ്പൂർണ്ണ ചരാചരജഗത്തെല്ലാം തന്റെ പരമ കാരണരൂപമായ ഏതൊരു പുരുഷോത്തമനിൽ നിന്നും പ്രകടമായോ അതേ പ്രാണസ്വരൂപമായ പരമേശ്വരനിൽ വ്യാപരിച്ചുകൊണ്ടിരിക്കുന്നു. അതായത്

ഇതിന്റെ ചേഷ്ടകളുടെ ആധാരവും നിയന്ത്രകനും ആ പരമേശ്വരൻതന്നെയാകുന്നു. ആ പരമേശ്വരൻ പരമദയാലുവായിരിക്കുന്നതുപോലെതന്നെ അത്യന്തം ഭയസ്വരൂപനുമാകുന്നു. ചെറുതും വലുതും എല്ലാം അദ്ദേഹത്തെ ഭയപ്പെടുന്നു. അദ്ദേഹം, ഉയർത്തിപ്പിടിച്ചിരിക്കുന്ന വജ്രായുധത്തിനുതുല്യവുമാകുന്നു. കരങ്ങളിൽ വജ്രായുധം ഉയർത്തിപ്പിടിച്ചു നിൽക്കുന്ന പ്രഭുവിനെക്കണ്ട് എല്ലാ സേവകരും നിരന്തരം ആജ്ഞാ പാലനത്തിൽ തല്പരരായിരിക്കുന്നതുപോലെ സമസ്തദേവന്മാരും സദാ സമയവും നിയമാനുസരണം ഈ പരമേശ്വരന്റെ ആജ്ഞാപാലനത്തിൽ വ്യഗ്രതയോടുകൂടി വർത്തിക്കുന്നു. യാതൊരുത്തൻ ഈ പരബ്രഹ്മത്തെ അറിയുന്നുവോ തത്വജ്ഞാനിയായ ആ പുരുഷൻ അമരനായിത്തീരുന്നു; ജനന മരണങ്ങളിൽ നിന്നും മുക്തനാകുന്നു.

3. ഭയാദസ്യാഗ്നിസ്തപതി ഭയാത് തപതി സൂര്യഃ
ഭയാദിന്ദ്രശ്ച വായുശ്ച മൃത്യുർധാവതി പഞ്ചമഃ

എല്ലാത്തിനേയും ഭരിച്ചും അഖിലത്തേയും നിയന്ത്രിച്ചും നിയമാനുസരണം ചലിപ്പിച്ചുംകൊണ്ടിരിക്കുന്ന ഈ പരമേശ്വരനോടുള്ള ഭയം കാരണം അഗ്നി തപിക്കുന്നു. അതേ ഭയത്താൽ സൂര്യൻ തപിക്കുന്നു. അതേ ഭയത്താൽത്തന്നെ ഇന്ദ്രനും വായുവും പഞ്ചമൃത്യുക്കളും വെമ്പലോടുകൂടി പാഞ്ഞുനടന്ന് മഴ പെയ്യിക്കുക, ജീവികൾക്കു പ്രാണശക്തി നൽകുക, ജീവികളുടെ ശരീരങ്ങളെ നശിപ്പിക്കുക തുടങ്ങി അവരവരുടെ ജോലികൾ ശ്രദ്ധാപൂർവ്വം ചെയ്തുകൊണ്ടിരിക്കുന്നു. ചുരുക്കം എന്തെന്നാൽ, ഈ പ്രപഞ്ചത്തിൽ ദൈവകൾ മൂലമായി നിയമിത രൂപത്തിൽ നടത്തപ്പെട്ടുകൊണ്ടിരിക്കുന്ന എല്ലാ കാര്യങ്ങളും സർവ്വശക്തിസമ്പന്നനും അഖിലത്തിന്റേയും നിയന്താവുമായ പരമേശ്വരന്റെ അമോഘ ശാസനത്താൽ സംഭവിച്ചുകൊണ്ടിരിക്കുന്നു.

4. ഇഹ ചേദശകദ് ബോദ്ധ്യം പ്രാക്
ശരീരസ്യ വിസ്രസഃ
തത: സർഗേഷു ലോകേഷു ശരീരത്വായ കല്പതേ.

സർവ്വശക്തിമാനും അഖിലത്തിന്റേയും പ്രേരകശക്തിയും അഖിലത്തേയും ഭരിച്ചുകൊണ്ടിരിക്കുന്നവനുമായ പരമേശ്വരനെ ഏതെങ്കിലും സാധകൻ ഈ ദുർല്ലഭമനുഷ്യശരീരത്തിന്റെ നാശം സംഭവിക്കുന്നതിനു മുമ്പായിത്തന്നെ അറിയണം. അതായത് ഈ ശരീരത്തിൽ ഭജനസ്മരണാദിസാധനകൾ അനുഷ്ഠിക്കുന്നതിനുള്ള ശക്തി എപ്പോൾവരെ നിലനില്ക്കുകയും എപ്പോൾ വരെ മരണം ഭവിക്കാതിരിക്കുകയും ചെയ്യുന്നുവോ അതിനു മുമ്പായി ശ്രദ്ധയോടെ പ്രയത്നിച്ചു പരമാത്മാതത്വജ്ഞാനം നേടേണ്ടതാകുന്നു; അപ്പോൾ മാത്രമേ അവന്റെ ജീവിതം സഫലമാകുന്നുള്ളൂ. അനാദികാലം മുതൽ ജനനമരണ പ്രവാഹത്തിൽ പതിച്ചുകൊണ്ടിരിക്കുന്ന ഈ ജീവിതം അതുകൊണ്ടു മോചനം നേടുന്നു. അല്ലെങ്കിൽ പിന്നീട് അതുംകൊണ്ട് അനേകം കല്പം വരെ വിഭിന്ന ലോകങ്ങളിലും യോനികളിലും നിന്ന് ശരീരം സ്വീകരിക്കേണ്ടതിനു ബാദ്ധ്യസ്ഥമായിത്തീരുന്നു. അതിനാൽ മനുഷ്യൻ മരണത്തിനു വളരെ മുമ്പായിത്തന്നെ പരമാത്മാവിനെ തിരിച്ചറിയണം.

5. യഥാffദർശേ തഥാ ffത്മനി യഥാ
സ്വപ്നേ തഥാ പിതൃലോകേ
യഥാപ്സു പരീവ ദദൃശേ തഥാ ഗന്ധർവ്വലോകേ
ഛായാതപയോരിവ ബ്രഹ്മലോകേ.

എപ്രകാരം കളങ്കരഹിതമായ ദർപ്പണത്തിൽ അതിന്റെ മുമ്പിൽ വന്നുനിൽക്കുന്ന വസ്തു ദർപ്പണത്തേക്കാൾ വിലക്ഷണവും സ്പഷ്ടവുമായി കാണപ്പെടുന്നുവോ അതേപ്രകാരം തന്നെ ജ്ഞാനികളായവരുടെ അന്തഃകരണത്തിൽ ആ പരമേശ്വരൻ അതിനെക്കാൾ വിലക്ഷണവും സ്പഷ്ടവുമായി കാണപ്പെടുന്നു. എപ്രകാരം സ്വപ്നത്തിൽ വസ്തുസമൂഹം യഥർത്ഥരൂപത്തിൽ കാണപ്പെടാതെ സ്വപ്നദ്രഷ്ടാവായ മനുഷ്യന്റെ വാസനയും സംസ്കാരവുമനുസരിച്ച് എവിടെയോ ഉള്ള വസ്തു എവിടെയോ വിശൃംഖലരൂപത്തിൽ അസ്പഷ്ടമായി കാണപ്പെടുന്നുവോ അപ്രകാരം തന്നെ പിതൃലോകത്തിൽ പരമേശ്വരന്റെ സ്വരൂപം യഥാവത് സ്പഷ്ടമായി കാണപ്പെടാതെ അസ്പഷ്ടമായിത്തന്നെ കാണുന്നു. എന്തുകൊണ്ടെന്നാൽ പിതൃലോകം പ്രാപിച്ചിട്ടുള്ള ജീവികൾക്ക് പൂർവ്വജന്മത്തിലെ സ്മൃതികളും അവിടെയുള്ള ബന്ധുക്കളുടെ പൂർവ്വവത്ജ്ഞാനവും ഉള്ളതുകാരണം അവർ തദനുസരണമായ വാസനകളിൽ ആബദ്ധരായിക്കഴിയുന്നു. ഗന്ധർവ്വലോകം പിതൃലോകത്തെക്കാൾ കുറച്ചു ശ്രേഷ്ഠമാകുന്നു. ജലത്തിനുള്ളിൽ നോക്കിയാൽ പ്രതിബിംബം ശരിക്കു കാണുന്നില്ലെങ്കിലും ഏതാണ്ട് ശരിയായ രൂപത്തിൽ കാണപ്പെടുന്നു. എന്നാൽ ജലത്തിന്റെ ഓളങ്ങൾ കാരണം ഇളകിക്കൊണ്ടിരിക്കുന്ന പ്രതീതിയുണ്ടാക്കുന്നു, സ്പഷ്ടമായി കാണപ്പെടുന്നില്ല. അതുപോലെയാണ് സ്വപ്നത്തെ അപേക്ഷിച്ച് ജാഗ്രദവസ്ഥയുടെ സ്ഥിതിയും അങ്ങനെതന്നെ ഗന്ധർവ്വലോകത്തിലും ഭോഗലഹരിയിൽ അലയടിക്കുന്ന ഹൃദയത്തോടുകൂടിയ അവിടുത്തെ നിവാസികൾക്ക് ഭഗവാന്റെ ദർശനം സ്പഷ്ടമായി ലഭിക്കുന്നില്ല. എന്നാൽ ബ്രഹ്മലോകത്തിൽ ജീവിക്കുന്നവർക്ക് നിഴലും വെയിലും പോലെ സ്വന്തമായും ആ പരബ്രഹ്മപരമേശ്വരനെപ്പറ്റിയുള്ള ജ്ഞാനം പ്രത്യക്ഷമായും സുസ്പഷ്ടമായും ലഭിക്കുന്നു. അവിടെ യാതൊരു വിധമായ ഭ്രമവും നിലനിൽക്കുന്നില്ല. പ്രഥമാദ്ധ്യായത്തിന്റെ മൂന്നാം ഭാഗത്തിൽ ആദ്യമന്ത്രത്തിൽ പറയപ്പെട്ടിരിക്കുന്നു – ഈ മനുഷ്യശരീരം ഒരു ലോകമാകുന്നു, ഇതിൽ പരബ്രഹ്മവും ജീവാത്മാവും വെയിലും നിഴലുംപോലെ ഹൃദയരൂപിയായ ഗുഹയിൽ വസിക്കുന്നു. അതായത് മനുഷ്യർ മറ്റു ലോകങ്ങളെ അഭിലഷിക്കാതെ ഈ മനുഷ്യശരീരം നിലനിൽക്കുമ്പോൾത്തന്നെ പരബ്രഹ്മപരമേശ്വരനെപ്പറ്റിയുള്ള ജ്ഞാനം സമ്പാദിക്കണം.

6. ഇന്ദ്രിയാണാം പൃഥഗ്ഭാവമുദയാസ്തമയൗ
ച യത്
പൃഥഗുത്പദ്യമാനാനാം മത്വാ ധീരോ ന ശോചതി.

ശബ്ദ സ്പർശാദി വിഷയങ്ങളുടെ അനുഭവസ്വരൂപമായി പ്രത്യേകം പ്രത്യേകമായ കാര്യങ്ങൾക്കുവേണ്ടി ഭിന്നഭിന്ന രൂപങ്ങളിൽ ഉല്പന്നമായിരിക്കുന്ന ഇന്ദ്രിയങ്ങളുടെ, യാതൊന്ന് പ്രത്യേകം പ്രത്യേകം ഭാവങ്ങളോടുകൂടിയതായിരിക്കുന്നുവോ,

I K

അതുപോലെ ജാഗ്രദവസ്ഥയിൽ പ്രവർത്തന ശീലത്തോടുകൂടിയതായിരിക്കുകയും സുഷുപ്തികാലത്തിൽ ലയമായിത്തീരുകയും ചെയ്യുന്ന രൂപം അതിന്റെ പരിവർത്തനസ്വഭാവമാകുന്നു. ഇവയെപ്പറ്റിയെല്ലാം ചിന്തിച്ചിട്ട്, ബുദ്ധിമാന്മാരായവർ ഈ രഹസ്യം അതായത് ഈ ഇന്ദ്രിയങ്ങൾ മനസ്സ്, ബുദ്ധി അഥവാ ഇവയുടെ സംഘാതരൂപമായ ശരീരം ഞാനോ ആകുന്നില്ല; ഞാൻ ഇവയെക്കാൾ സർവ്വഥാ വിലക്ഷണവും നിത്യചൈതന്യവും സർവ്വോപരി വിശുദ്ധവും ഏകരസവും ആകുന്നു എന്നു മനസ്സിലാക്കുമ്പോൾ അവൻ യാതൊരുവിധത്തിലുള്ള ശോകം അനുഭവിക്കുന്നില്ല. എന്നെന്നേക്കുമായി ദുഃഖശോകാദികളിൽനിന്നും മുക്തനായിത്തീരുന്നു.

**സംബന്ധം –** അടുത്ത രണ്ടു മന്ത്രങ്ങളിലായി തത്വചിന്തകൾ വർണ്ണിക്കുന്നു.

7\. ഇന്ദ്രിയേഭ്യ: പരം മനോ മനസ: സത്ത്വമുത്തമം<br>
സത്ത്വാദധി മഹാനാത്മാ മഹതോ$f$വ്യക്തമുത്തമം.

ഇന്ദ്രിയങ്ങളിൽ മനസ്സ് ശ്രേഷ്ഠമാകുന്നു. മനസ്സിനെക്കാൾ ബുദ്ധി ഉത്തമമാകുന്നു. ബുദ്ധിയേക്കാൾ അതിന്റെ സ്വാമിയായ ജീവാത്മാവ് ഉയർന്നതാകുന്നു; എന്തുകൊണ്ടെന്നാൽ അവയെല്ലാത്തിന്റേയും മേൽ ഇതിനധികാരമുണ്ട്. അവയെല്ലാം ഇതിന്റെ ആജ്ഞാപാലകരാണ്; ഇത് അവയുടെ ഭരണാധികാരിയാകുന്നു. അതായത് അവയേക്കാൾ ജീവാത്മാവ് അത്യന്തം വിലക്ഷണമാകുന്നു. ഈ ജീവാത്മാവിലും ഇതിന്റെ അവ്യക്ത( കാരണം) ശരീരം പ്രബലമാണ്. യാതൊന്ന് ഇതിനെ ബന്ധിച്ചിട്ടിരിക്കുന്നുവോ അതു ഭഗവാന്റെ ആ പ്രകൃതിയുടെ അംശമാകുന്നു.

8\. അവ്യക്താത്തു പരഃ പുരുഷോ വ്യാപകോ<br>
$f$ലിംഗ ഏവച<br>
യം ജ്ഞാത്വാമുച്യേതേ ജന്തുരമൃതത്വം ച ഗച്ഛതി.

ഈ പ്രകൃതിയെക്കാൾ അതിന്റെസ്വാമിയായ പരമപുരുഷ പരമാത്മാവ് ശ്രേഷ്ഠനാകുന്നു. അദ്ദേഹം നിരാകാരരൂപത്തിൽ സർവ്വത്ര വ്യാപിച്ചിരിക്കുന്നു. (ഗീത 9–4) ഈ ജീവാത്മാവ് പ്രകൃതിയുടെ ബന്ധനങ്ങളിൽനിന്നും സർവ്വഥാ മുക്തമാവുകയും അമൃതസ്വരൂപമായ പരമാനന്ദത്തെ നേടുകയും ചെയ്യുന്നു. അതുകൊണ്ട് മനുഷ്യർ ഈ പ്രകൃതിയുടെ ബന്ധനങ്ങളിൽനിന്നും മുക്തിനേടുന്നതിനുവേണ്ടി ഇതിന്റെ സ്വാമിയായ പരബ്രഹ്മ പുരുഷോത്തമനെ ശരണം പ്രാപിക്കണം പരമാത്മാവ് ഈ ജീവികളിൽ കരുണതോന്നി മായാമറയെ വലിച്ചു മാറ്റുമ്പോൾ അദ്ദേഹത്തിന്റെ ദർശനം ഇവയ്ക്കു സിദ്ധമാകുന്നു. അല്ലെങ്കിൽ ഈ മൂഢന്മാർ, സർവ്വദാ തങ്ങളോടൊത്തു വസിച്ചിരുന്നിട്ടും ആ പരമേശ്വരനെത്തന്നെ തിരിച്ചറിയുന്നില്ല.

9\. ന സംദൃശേ തിഷ്ഠതി രൂപമസ്യ ന<br>
ചക്ഷുഷാ പശ്യ തി കശ്ചനൈനം<br>
ഹൃദാ മനീഷാ മനസാഭി ക്ലുപ്തോ യ<br>
ഏതദ്വി ദുരമൃതാസ്തേ ഭവന്തി.

ഈ പരബ്രഹ്മ പരമേശ്വരന്റെ ദിവ്യസ്വരൂപം പ്രത്യക്ഷവിഷയരൂപത്തിൽ നമ്മുടെ മുമ്പിൽ വരുന്നില്ല, പരമാത്മാവിന്റെ ദിവ്യരൂപത്തെ യാതൊരു മനുഷ്യനും പ്രാകൃത ചർമ്മചക്ഷുസ്സുകൾകൊണ്ടു ദർശിക്കുവാൻ സാധ്യമല്ല. യാതൊരു ഭാഗ്യവാനായ സാധകൻ നിരന്തരം പ്രേമഭരിതമായ മനസ്സോടുകൂടി അദ്ദേഹത്തെ ചിന്തിച്ചുകൊണ്ടിരിക്കുന്നുവോ അവന്റെ ഹൃദയത്തിൽ ഭഗവാന്റെ ആ ദിവ്യസ്വരൂപം സംബന്ധിച്ചു ധ്യാനം പ്രഗാഢമായിത്തീരുമ്പോൾ ആ സമയം സാധകന്റെ ഹൃദയം ഭഗവാന്റെ ധ്യാനജനിതമായ സ്വരൂപത്തിൽ നിശ്ചലമായിത്തീരുന്നു. ഇങ്ങനെയുള്ള നിശ്ചലഹൃദയത്തോടുകൂടിത്തന്നെ ആ സാധകൻ വിശുദ്ധ ബുദ്ധിരൂപമായ നേത്രങ്ങൾ വഴി പരമാത്മാവിന്റെ ആ ദിവ്യസ്വരൂപത്തിന്റെ ദർശനം നേടുന്നു. യാതൊരുത്തൻ ഈ പരമേശ്വരനെ അറിയുന്നുവോ അവൻ അമരനായിത്തീരുന്നു; പരമാനന്ദസ്വരൂപനായിത്തീരുന്നു.

**സംബന്ധം –** യോഗധാരണമാർഗ്ഗം മനസ്സിനേയും ഇന്ദ്രിയങ്ങളേയും നിയന്ത്രിച്ച് പരമേശ്വരനെ പ്രാപിക്കുന്നതിനുള്ള മറ്റു സാധന വിവരിക്കുന്നു –

10\. യദാ പഞ്ചാവതിഷ്ഠന്തേ ജ്ഞാനാനി<br>
മനസാ സഹ<br>
ബുദ്ധിശ്ച ന വിചേഷ്ടതി താമാഹു:പരമാം ഗതിം.

യോഗാഭ്യാസം ചെയ്തുചെയ്ത് എപ്പോൾ മനസ്സോടുകൂടി പഞ്ചേന്ദ്രിയങ്ങൾ നല്ലതുപോലെ സ്ഥിരമാകുന്നോ ബുദ്ധി ഏകനായ പരമാത്മാവിൽ പരമാത്മാവിനെയല്ലാതെ മറ്റൊന്നിന്റേയും ലേശംപോലും ജ്ഞാനമുണ്ടാകാത്തരീതിയിൽ സ്ഥിരമായിത്തീരുന്നോ ആ അവസ്ഥയെ യോഗികൾ പരമഗതി – യോഗത്തിന്റെ സർവ്വോത്തമഗതി – എന്നു പറയുന്നു.

11\. താം യോഗമിതി മന്യന്തേ സ്ഥിരാ<br>
മിന്ദ്രിയധാരണാം<br>
അപ്രമത്തസ്തദാ ഭവതി യോഗോ ഹി<br>
പ്രഭവാപ്യയൗ.

ഇന്ദ്രിയം, മനസ്സ്, ബുദ്ധി ഇവയുടെ നിശ്ചലാവസ്ഥയുടെ നാമം യോഗം എന്നാകുന്നു. ഇപ്രകാരം അനുഭവജ്ഞാനമുള്ള യോഗിയെ മഹാനുഭാവനായി കരുതുന്നു. എന്തുകൊണ്ടെന്നാൽ ആ സമയം സാധകൻ വിഷയദർശന രൂപങ്ങളായ എല്ലാ പ്രമാദങ്ങളിൽ നിന്നും രഹിതനായിത്തീരുന്നു. എന്നാൽ ഈ യോഗം ഉദയവും അസ്തമയവും പോലെയാകുന്നു. അതുകാരണം പരമാത്മാവിനെ പ്രാപിക്കണമെന്ന് അഭിലഷിക്കുന്ന ഇച്ഛാലുക്കളായ സാധകർ നിരന്തരം യോഗയുക്തരായിരിക്കുന്നതിനുള്ള ദൃഢാഭ്യാസം ചെയ്തുകൊണ്ടിരിക്കണം.

12\. നൈവ വാചാ ന മനസാ പ്രാപ്തും ശക്യോ<br>
ന ചക്ഷുഷാ<br>
അസ്തീതി ബ്രുവതോ$f$ന്യത്ര കഥം തദുപലഭ്യതേ.

ആ പരബ്രഹ്മ പരമാത്മാവിനെ വാണി മുതലായ കർമ്മേന്ദ്രിയങ്ങൾകൊണ്ടും ചക്ഷുസ്സ് ആദിയായ ജ്ഞാനേന്ദ്രിയങ്ങൾകൊണ്ടും മനസ്സ്, ബുദ്ധി ആദിയായ അന്തഃകരണങ്ങൾകൊണ്ടും പ്രാപിക്കുവാൻ സാധിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ അത് ഇവയ്ക്കെല്ലാം എത്താവുന്നിടത്തുനിന്നും വളരെ ദൂരെ സ്ഥിതിചെയ്യുന്നു. എന്നാൽ അദ്ദേഹത്തെ പ്രാപിക്കുന്ന

N P

I K

തിനു തീവ്രമായി ഇച്ഛിക്കുന്നവന് അദ്ദേഹത്തെ പ്രാപിക്കുവാൻ സാധിക്കുന്നു. ഈ സംഗതി യാതൊരുത്തൻ പറയുന്നില്ലയോ സ്വീകരിക്കുന്നില്ലയോ അതായത് ഇതുസംബന്ധിച്ച് യാതൊരുത്തന് ദൃഢമായ വിശ്വാസം ഉണ്ടാകുന്നില്ലയോ അവന് അദ്ദേഹത്തെ എങ്ങനെ പ്രാപിക്കുവാൻ കഴിയും? അതിനാൽ പൂർവ്വ മന്ത്രത്തിൽ പറഞ്ഞിട്ടുള്ള രീതിയനുസരിച്ച് ഇന്ദ്രിയം മനസ്സ് മുതലായി എല്ലാം യോഗാഭ്യാസം മുഖാന്തിരം തടഞ്ഞിട്ട് "അത്യാവശ്യവും സാധകനു ലഭ്യവും ആകുന്നു" എന്നുള്ള ദൃഢനിശ്ചയത്തോടുകൂടി നിരന്തരം അതിന്റെ പ്രാപ്തിക്കുവേണ്ടി പരമമായ ഉൽക്കണ്ഠയോടുകൂടി പ്രയത്നശീലരായിരിക്കണം.

13. അസ്തീത്യേവോപലബ്ധ വ്യസ്തത്ത്വ
ഭാവേന ചോഭയോ:
അസ്തീത്യേവോപലബ്ധസ്യ തത്വഭാവ: പ്രസീദതി.

"പരമേശ്വരൻ ആവശ്യവും അദ്ദേഹം സാധകനു നിശ്ചയമായും ലഭ്യവും ആകുന്നു" എന്ന കാര്യത്തേപ്പറ്റിയുള്ള ദൃഢവിശ്വാസം സാധകന് എപ്പോഴും ഉണ്ടായിരിക്കണം. പിന്നീട് ഇതേ നിശ്ചയത്തോടുകൂടിത്തന്നെ അദ്ദേഹത്തെ സ്വീകരിക്കുകയും തദനന്തരം താത്വിക വിവേചനാപൂർവ്വം നിരന്തരം അദ്ദേഹത്തെ ധ്യാനിക്കുകയും ചെയ്തിട്ട് ആ പരാശക്തിയെ പ്രാപിക്കാം. "അദ്ദേഹം ആവശ്യമാണന്നും തന്റെ തന്നെ ഹൃദയത്തിൽ വിരാജിക്കുന്നു എന്നും അതിന്റെ പ്രാപ്തി ആവശ്യമാകുന്നു" എന്നും എപ്പോൾ സാധകൻ വിശ്വാസത്തോടുകൂടി ഭഗവാനെ സ്വീകരിക്കുന്നുവോ അപ്പോൾ പരമാത്മാവിന്റെ ആ താത്വിക ദിവ്യസ്വരൂപം അവന്റെ വിശുദ്ധ ഹൃദയത്തിൽ സ്വയമായി പ്രകടമാവുകയും ഭഗവാന്റെ പ്രത്യക്ഷം അനുഭവമാകുകയും ചെയ്യുന്നു.

**സംബന്ധം –** ഇനി നിഷ്ക്കാമഭാവത്തിന്റെ മഹിമയെപ്പറ്റി പറയുന്നു –

14. യദാ സർവ്വേ പ്രമുച്യന്തേ കാമാ യേƒസ്യ
ഹൃദിശ്രിതാ:
അഥ മർത്ത്യോƒമൃതോ ഭവത്യത്ര ബ്രഹ്മ
സമശ്നുതേ.

മനുഷ്യന്റെ ഹൃദയം നിത്യവും നിരന്തരവും നാനാപ്രകാരങ്ങളിലുമുള്ള ഐഹികവും പാരലൗകികവും ആയ അഭിലാഷങ്ങൾകൊണ്ടു നിറയപ്പെട്ടിരിക്കുന്നു, ഈ കാരണം കൊണ്ട് ഈ പരമാനന്ദ സ്വരൂപനായ പരമേശ്വരനെ എപ്രകാരം പ്രാപിക്കുവാൻ സാധിക്കും എന്ന് അവൻ ഒരിക്കലും ചിന്തിക്കുന്നില്ല. കാമ്യവിഷയങ്ങളുടെ ആസക്തിയാൽ അവൻ പരമാത്മാവിനെ പ്രാപിക്കുന്നതിന് അഭിലഷിക്കുന്നുമില്ല. ഈ എല്ലാ അഭിലാഷങ്ങളും സാധകന്റെ ഹൃദയത്തിൽ നിന്നും സമൂലം നശിച്ചുപോകുമ്പോൾ അവൻ അമരനായിത്തീരുകയും ഈ മനുഷ്യശരീരത്തിൽത്തന്നെ ആ പരബ്രഹ്മ പരമേശ്വരന്റെ സാക്ഷാൽ അനുഭവം നല്ലതുപോലെ സംജാതമാകുകയും ചെയ്യുന്നു.

**സംബന്ധം –** സംശയ രഹിതമായ ദൃഢനിശ്ചയത്തിന്റെ മഹിമയെ പറയുന്നു –

15. യദാ സർവേ പ്രഭിദ്യന്തേ
ഹൃദയസ്യേഹ ഗ്രന്ഥയ:
അഥ മർത്ത്യോƒമൃതോ ഭവത്യേതാവദ്ധ്യനു
ശാസനം.

സാധകന്റെ ഹൃദയത്തിലുള്ള അഹന്തയും മമതാരൂപത്തിലുള്ള സമസ്ത അജ്ഞാന ഗ്രന്ഥികളും നല്ലതുപോലെ അറ്റുപോകുകയും അവന്റെ എല്ലാവിധത്തിലുമുള്ള സംശയങ്ങൾ സർവ്വഥാ നശിക്കുകയും ഉപര്യുക്തമായ ഉപദേശമനുസരിച്ച് "പരബ്രഹ്മ പരമേശ്വരൻ ആവശ്യമാണ്; അദ്ദേഹത്തെ നിശ്ചയമായും ലബിക്കും" എന്നുള്ള ദൃഢനിശ്ചയവും അവനുണ്ടാകുമ്പോൾ അവൻ ഈ ശരീരത്തിൽ ജീവിച്ചുകൊണ്ടുതന്നെ പരമേശ്വരനെ സാക്ഷാത്കരിച്ച് അമരനായിത്തീരുന്നു. വേദാന്തത്തിന്റെ സനാതനോപദേശം ഇതു മാത്രമാകുന്നു.

**സംബന്ധം –** ഇനി മരണാനന്തരമുള്ള ജീവാത്മാവിന്റെ ഗതി വർണ്ണിക്കപ്പെടുന്നു.

16. ശതം ചൈകാ ച ഹൃദയസ്യ നാഡ്യസ്താസാം
മൂർധാന മഭിനി: സൃതൈകാ
തയോർധ്വമായന്നമൃതത്വമേതി വിഷ്വങ്ങന്യാ
ഉത്ക്രമണേ ഭവന്തി.

ഹൃദയത്തിൽ നൂറ്റിയൊന്നു പ്രധാന നാഡികൾ ഉണ്ട്. അവ അവിടെനിന്നും എല്ലാ ഭാഗത്തേയ്ക്കും വ്യാപിച്ചുകിടക്കുന്നു. അതിൽ സുഷുമ്നയെന്നുപറയുന്ന ഒരു നാഡി ഹൃദയത്തിൽനിന്നും മസ്തകത്തിലേയ്ക്കു പോയിരിക്കുന്നു. ഭഗവാന്റെ പരമധാമത്തിലേയ്ക്കു പോകേണ്ട അവകാശി ആ നാഡിയിൽക്കൂടി ശരീരത്തിൽനിന്നും വെളിയിൽവന്ന് ഏറ്റവും ഉയർന്ന ലോകത്തിൽ – ഭഗവാന്റെ പരമധാമത്തിൽചെന്ന് അമൃതസ്വരൂപനും പരമാനന്ദമയനുമായ പരമേശ്വരനെ പ്രാപിക്കുന്നു. മറ്റു ജീവികൾ മരണകാലത്ത് മറ്റു നാഡികളിൽക്കൂടി ശരീരത്തിൽ നിന്നും വെളിയിൽവന്ന് അവരവരുടെ കർമ്മങ്ങൾക്കും വാസനകൾക്കും അനുസരണമായി നാനായോനികളെ പ്രാപിക്കുന്നു.

17. ആംഗുഷ്ഠമാത്ര:പുരുഷോƒന്തരാത്മാ
സദാ ജനാനാം ഹൃദയേ സന്നിവിഷ്ടഃ
തം സ്വാച്ഛരീരാത്പ്രവൃഹേന്മുഞ്ജാദിവേഷീകാം
ധൈര്യേണ തം വിദ്യുച്ഛുക്രമമൃതം
വിദ്യാച്ഛുക്രമമൃതമിതി.

അഖിലത്തിന്റേയും അന്തര്യാമിയായ പരമ പുരുഷ പരമേശ്വരൻ ഹൃദയത്തിനനുരൂപമായി അംഗുഷ്ടമാത്രരൂപത്തിൽ സദാ എല്ലാ മനുഷ്യരുടേയും ഉള്ളിൽ നിവസിക്കുന്നു, എങ്കിലും മനുഷ്യർ അദ്ദേഹത്തിന്റെ നേരേ നോക്കുന്നുപോലുമില്ല. യാതൊരുത്തൻ പ്രമാദരഹിതനായി അദ്ദേഹത്തെ പ്രാപിക്കുന്നതിനുള്ള സാധനയിൽ മുഴുകുന്നുവോ അവൻ ശരീരസ്ഥനായ ആ പരമേശ്വരനെ ഈ ശരീരത്തോടൊത്തു തന്നെ സ്വയമായും അതുപോലെതന്നെ പ്രത്യേകമായും വിലക്ഷണമായും സാധാരണ ആളുകൾ മുഞ്ഞപ്പുല്ലിൽനിന്നും അതിന്റെ നാരിനെ പ്രത്യേകമായിക്കാണുന്നതുപോലെ കാണുകയും വേണം. അതായത്

N P

എപ്രകാരം മുഞ്ഞപ്പുല്ലിലുള്ള നാര് മുഞ്ഞപ്പുല്ലിനേക്കാൾ വില ക്ഷണവും പ്രത്യേകതയുള്ളതുമായിരിക്കുന്നുവോ അതേ പ്രകാരം തന്നെ ആ ശരീരവും. ആത്മാവിന്റെ ഉള്ളിൽ അധിവ സിക്കുന്ന പരമേശ്വരൻ ആ രണ്ടിനേക്കാളും സർവ്വഥാ അസാ ധാരണമാകുന്നു. അതുതന്നെ വിശുദ്ധ അമൃതമകുന്നു. ഇവിടെ ഈ വാക്യത്തെ പുനരാവർത്തിക്കുന്നത് ഉപദേശത്തിന്റെ സമാ പ്തിയേയും അതുപോലെ സിദ്ധാന്തത്തിന്റെ നിശ്ചിതത്വ ത്തേയും സൂചിപ്പിക്കുന്നു.

18. മൃത്യുപ്രോക്താം നചികേതോ$f$ഥ ലബ്ധ്വാ
വിദ്യാമേതാം യോഗവിധിം ച കൃത്സനം
ബ്രഹ്മ പ്രാപ്തോ വിരജോ$f$ഭൂദ്വിമൃത്യു-
രന്യോ$f$പ്യേ വം യോ വിദധ്യാത്മമേവ.

ഇപ്രകാരം യമരാജനാൽ ഉപദിഷ്ടമായ സമസ്ത വിവേച നങ്ങളേയും ശ്രദ്ധാപൂർവ്വാം കേട്ടതിനുശേഷം നചികേതസ്സ് അദ്ദേഹത്താൽ പറയപ്പെട്ട സമ്പൂർണ്ണവിദ്യയും യോഗത്തിന്റെ വിധികളും പ്രാപിച്ചിട്ട് ജനനമരണങ്ങളിൽനിന്നു മുക്തനും എല്ലാ വികാരങ്ങളിൽനിന്നു രഹിതനും അതുപോലെ സർവ്വഥാ വിശുദ്ധനുമായി പരബ്രഹ്മ പരമേശ്വരനെ പ്രാപിച്ചു. മറ്റാരെ ങ്കിലും ഈ ആദ്ധ്യാത്മിക വിദ്യയെ ഈ വിധത്തിൽ നചികേ തസ്സിനു തുല്യം ശരിക്കുശരി മനസ്സിലാക്കുകയും ശ്രദ്ധാപൂർവ്വം അതിനെ ധരിക്കുകയും ചെയ്യുന്നുവോ അവനും നചികേതസ്സി നേപ്പോലെ എല്ലാ വികാരങ്ങളിൽനിന്നും രഹിതനും ജനനമര ണങ്ങളിൽനിന്നു മുക്തനുമായിട്ട് പരബ്രഹ്മ പരമാത്മാവിനെ പ്രാപിക്കുവാൻ സാധിക്കുന്നു.

### ശാന്തിപാഠം

ഓം സഹ നാവവതു. സഹ നൗ ഭുനക്തു. സഹ വീര്യം കരവാവഹൈ. തേജസ്വി നാവധീതമസ്തു. മാ വിദ്വിഷാ വഹൈ. ശാന്തിഃ ശാന്തഃ ശാന്തിഃ

ഇതിന്റെ അർത്ഥം ഉപനിഷത്തിന്റെ ആരംഭത്തിൽ കൊടു ത്തിട്ടുണ്ട്.

# കേനോപനിഷത്ത്

ഈ ഉപനിഷത്ത് സാമവേദത്തിലെ “തലവകാര ബ്രാഹ്മ ണ”ത്തിന്റെ ഒരു ഭാഗമാകുന്നു. തലവകാരത്തെ ജൈമിനീയോ പനിഷത്ത് എന്നുകൂടി പറയാറുണ്ട്. ഈ ഉപനിഷത്ത് ആദ്യം “കേന” എന്ന വാക്കുകൊണ്ട് ആരംഭിക്കുന്നതിനാൽ ഇതിന് കേനോപനിഷത്ത് എന്നു പോരുവന്നു. ഇതിനെ തലവകാരോ പനിഷത്ത് (ബ്രാഹ്മണോപനിഷത്ത്) എന്നു കൂടി ചിലർ വിളി ക്കുന്നു.

കേനോപനിഷത്തിൽ ബ്രഹ്മതത്വത്തെപ്പറ്റി പ്രതിപാദിക്കുന്നു. ഈ തത്വം വിശദമാക്കുന്നതിന് ഗുരുശിഷ്യ സംവാദരൂപത്തിൽ തത്വങ്ങളെ വിവരിക്കുന്നു.

### ശാന്തിപാഠം

ഓം അപ്യായന്തു മമാംഗാനി വാക് പ്രാണശ്ചക്ഷുഃ ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവാണി; സർവം ബ്രഹ്മൗപനിഷദം മാഹം ബ്രഹ്മ നിരാകുര്യാം മാ മാ ബ്രഹ്മ നിരാകരോത്, അനിരാകരണമസ്ത്വനിരാകരണം മേ$f$സ്തു; തദാത്മനി നിരതേ യ ഉപനിഷത്സു ധർമ്മാസ്തേ മയി സന്തു തേ മയി സന്തു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഹേ പരമാത്മാവേ, എന്റെ എല്ലാ അംഗങ്ങളും വാണി, നേത്രം, ശ്രോത്രം മുതലായ എല്ലാ കർമ്മേന്ദ്രിയങ്ങളും ജ്ഞാനേന്ദ്രിയങ്ങളും പ്രാണസമൂഹവും ശാരീരികവും മാന സികവുമായ ശക്തികളും ഓജസ്സും - എല്ലാ പുഷ്ടിയും അതു പോലെ വൃദ്ധിയും പ്രാപിക്കട്ടെ. ഉപനിഷത്തുക്കളിൽ വർണ്ണി ക്കപ്പെട്ടിരിക്കുന്ന സർവ്വരൂപബ്രഹ്മത്തെ ഞാൻ ഒരിക്കലും സ്വീക രിക്കാതിരിക്കയില്ല. അതുപോലെ ആ ബ്രഹ്മവും എന്നെ ഒരി ക്കലും പരിത്യജിക്കാതിരിക്കട്ടെ. എന്നെ സദാകാലവും സ്വന്ത മാക്കിത്തീർക്കട്ടെ. എന്നോടുകൂടി ബ്രഹ്മത്തിന്റേയും ബ്രഹ്മ ത്തോടുകൂടി എന്റേയും നിത്യസമ്പർക്കം നിലനിൽക്കട്ടെ. ഉപ നിഷത്തുക്കളിൽ ഏതേതു ധർമ്മങ്ങളെപ്പറ്റി പ്രതിപാദനം ചെയ്യ പ്പെട്ടിരിക്കുന്നുവോ അവയെല്ലാം ഉപനിഷത്തിന്റെ ഏകമാത്ര ലക്ഷ്യമായ പരബ്രഹ്മപരമാത്മാവിൽ നിരന്തരം വ്യാപൃതമായി എന്നേപ്പോലുള്ള സാധകന്മാരിൽ സദാകാലവും പ്രകാശിച്ചു കൊണ്ടിരിക്കട്ടെ; എന്നിൽ നിത്യവും നിരന്തരവും ഉണ്ടായി ക്കൊണ്ടിരിക്കട്ടെ. എന്റെ ത്രിവിധതാപങ്ങൾക്കും ശാന്തിയുണ്ടാ കട്ടെ.

**സംബന്ധം –** ശിഷ്യൻ ഗുരുദേവനോടു ചോദിക്കുന്നു: –

1. ഓം കേനേഷിതം പതതി പ്രേഷിതം മന:
 കേന പ്രാണ: പ്രഥമഃപ്രൈതി യുക്ത:
 കേനേഷിതാം വാചമിമാം വദന്തി
 ചക്ഷുഃ ശ്രോത്രം ക ഉ ദേവോ യുനക്തി.

ഈ മന്ത്രത്തിൽ നാലു ചോദ്യങ്ങൾ അടങ്ങിയിരിക്കുന്നു. ജഡരൂപമായ അന്തഃകരണം, പ്രാണൻ, വാണി തുടങ്ങിയ കർമ്മേന്ദ്രിയങ്ങൾക്കും ചക്ഷുസ്സ് ആദിയായ ജ്ഞാനേന്ദ്രിയങ്ങൾക്കും അതാതിന്റേതായ കാര്യങ്ങൾ നടത്തുന്നതിനുള്ള കഴിവുകൾ പ്രദാനം ചെയ്തിരിക്കുന്നതും അതുകളെ അതാതിന്റേതായ കർമ്മങ്ങളിൽ പ്രവർത്തന നിരതമാക്കിക്കൊണ്ടിരിക്കുന്നതും ആയ ഏതോ സർവ്വശക്തിമത്തായ ചേതനയുണ്ടല്ലോ, അത് ഏതാണ്? എങ്ങനെയുള്ളതാണ്?

**സംബന്ധം –** ഇതിനു മറുപടിയായി ഗുരു പറയുന്നു.

2. ശ്രോത്രസ്യ ശ്രോത്രം മനസോ മനോ യ–
 ദ്വാചോ ഹ വാചം സ ഉ പ്രാണസ്യ പ്രാണ:
 ചക്ഷുഷശ്ചക്ഷുരതിമുച്യ ധീരാ:
 പ്രേത്യാസ്മാല്ലോകാദമൃതാഭവന്തി.

ഈ മന്ത്രത്തിൽ ഗുരു ശിഷ്യന്റെ ചോദ്യങ്ങൾക്കു സ്പഷ്ടമായ മറുപടി പറയാതെ വാക്കുകൾകൊണ്ടു കാര്യം ഗ്രഹിപ്പിക്കാൻ ശ്രമിക്കയാണ്. യാതൊരുത്തൻ മനസ്സിന്റേയും പ്രാണന്റേയും സമ്പൂർണ്ണേന്ദ്രിയങ്ങളുടെയും സമസ്ത ജഗത്തിന്റേയും പരമകാരണനാകുന്നുവോ യാതൊരുത്തനിൽ നിന്നും ശക്തി പ്രാപിച്ചിട്ട് ഇവയെല്ലാം അതാതിന്റേതായ പ്രവർത്തനങ്ങൾ നടത്തുവാൻ പ്രാപ്തരായിരിക്കുന്നുവോ യാതൊരുത്തൻ ഇവയെല്ലാം അറിയുന്നവനായിരിക്കുന്നുവോ അവൻ ആ പരബ്രഹ്മപുരുഷോത്തമൻ തന്നെ ഇതിന്റെയെല്ലാം പ്രേരകശക്തിയായിരിക്കുന്നു. അവനെ അറിഞ്ഞിട്ട് ജ്ഞാനികളായിട്ടുള്ളവർ ജീവന്മുക്തരായി ഈ ലോകത്തിൽ നിന്നും പ്രയാണം ചെയ്ത ശേഷം അമരസ്വരൂപമായിത്തീരുകയും ചെയ്യുന്നു. അതായത് ജനനമരണങ്ങളിൽ നിന്നും നിത്യമായി മോചനം പ്രാപിക്കുന്നു.

**സംബന്ധം –** ആ മനസ്സിലും പ്രാണനിലും ഇന്ദ്രിയങ്ങളിലും പ്രേരണചെലുത്തുന്ന ബ്രഹ്മം ഇങ്ങനെയുള്ളതാകുന്നു. ഇപ്രകാരം അസ്പഷ്ടരൂപം എന്തുകൊണ്ടാണ്? ഇതേപ്പറ്റി ഗുരു പറയുന്നു.

3. ന തത്ര ചക്ഷുർഗച്ഛതി ന വാഗ്ഗച്ഛതി നോ മനഃ
 ന വിദ്മോ ന വിജാനീമോ യഥൈതദനുശിഷ്യാത്
 അന്യദേവ തദ്വിദിതാദഥോ അവിദിതാദധി
 ഇതി ശുശ്രുമ പൂർവ്വേഷാം
 യേനസ്തദ്വ്യാചചക്ഷിരേ.

ആ സച്ചിദാനന്ദ പരമഘന പരബ്രഹ്മത്തെ പ്രാകൃതങ്ങളായ അന്തഃകരണങ്ങൾക്കും ഇന്ദ്രിയങ്ങൾക്കും അറിയുവാൻ കഴിയുന്നില്ല. അവയ്ക്ക് അവിടംവരെ എത്തുവാൻ കഴിവില്ല. ആ അലൗകിക ദിവ്യ തത്വങ്ങളിലേയ്ക്ക് അവയുടെ പ്രവേശനം ഒരു കാലത്തും സംഭവ്യമല്ല. പിന്നെയോ അവയിൽ കുടികൊള്ളുന്ന ചേതനയും ക്രിയാശക്തിയും അതേ ബ്രഹ്മത്തിന്റെ തന്നെ പ്രേരണയും ശക്തിയും ആകുന്നു. ഇപ്രകാരമുള്ള അവസ്ഥയിൽ മനഃ–ഇന്ദ്രിയങ്ങൾ മുഖാന്തിരം ആ ബ്രഹ്മം 'ഇങ്ങനെ' ഉള്ളതാണെന്ന് ആർക്ക് എങ്ങനെ പറയുവാൻ കഴിയും? ഇപ്രകാരം ബ്രഹ്മതത്വോപദേശത്തിന്റെ സ്വരൂപം നാം ആരിൽ നിന്നും പഠിച്ചിട്ടുമില്ല; നാം സ്വയം സ്വബുദ്ധിയുടെ മനനം വഴിയായി ഗ്രഹിച്ചിട്ടുമില്ല. ഏതൊരു മഹാപുരുഷനിൽനിന്നും ഈ ഗൂഢതത്വങ്ങളുടെ ഉപദേശം നമുക്കു ലഭിച്ചിരിക്കുന്നുവോ അവൻ – ആ പരബ്രഹ്മപരമേശ്വരൻ ജഡചേതനകൾക്കു ഭിന്നനാണെന്നു നാം ഗ്രഹിച്ചിരിക്കുന്നു. അറിയപ്പെടുന്നിടത്തോളം സംപൂർണ്ണജഡവർഗ്ഗങ്ങളിൽനിന്നും സർവ്വഥാ ഭിന്നവും ഈ ജഡവർഗ്ഗത്തെ അറിയുകയും എന്നാൽ സ്വയം അറിയപ്പെടാതിരിക്കുകയും ചെയ്യുന്ന ജീവാത്മാവിനെക്കാൾ അത്യധികം ഉത്തമവും ആകുന്നു. ഇപ്രകാരമുള്ള സ്ഥിതിക്ക് അതിന്റെ സ്വരൂപതത്വത്തെ വാക്കുകൾവഴി വ്യക്തമാക്കുവാൻ ഒരിക്കലും സാധ്യമല്ല. ഇതുകൊണ്ടു അതിനെ ഗ്രഹിക്കുന്നതിനു സൂചനകളെ ആധാരമാക്കേണ്ടതായി വരുന്നു (ഗീത 15–18).

**സംബന്ധം–** ഇനി അതേ ബ്രഹ്മത്തെ, പ്രശ്നങ്ങളുടെ അടിസ്ഥാനത്തിൽ വീണ്ടും അഞ്ചു മന്ത്രങ്ങൾമൂലം മനസ്സിലാക്കുന്നു.

4. യദ്വാചാനഭ്യുദിതം യേന വാഗഭ്യുദ്യതേ
 തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ.

യാതൊന്ന് വാക്കുകളാൽ വ്യക്തമാക്കുവാൻ സാധിക്കുന്നുവോ അതുപോലെ പ്രാകൃതവാണിയിൽ പറപ്പെട്ടിട്ടുള്ള തത്വങ്ങളാൽ ഉപാസിക്കപ്പെടുന്നുവോ അത് ബ്രഹ്മത്തിന്റെ വാസ്തവിക രൂപം ആകുന്നില്ല. ബ്രഹ്മതത്വം വാക്കുകൾക്കും അതീതമാകുന്നു. യാതൊരു ശക്തിയുടെ അംശംകൊണ്ട് വാണിയിൽ സംസാരശക്തി പ്രകടമാകുന്നുവോ, യാതൊന്ന് വാണിയുടേയും ജ്ഞാതാവും പ്രേരണയും പ്രവർത്തനവും ആയിരിക്കുന്നുവോ അതു ബ്രഹ്മമാകുന്നു. ആ വിഷയത്തിൽ കേവലം ഇത്രയും മാത്രമേ പറയുവാൻ സാധിക്കുകയുള്ളൂ.

5. യന്മനസാ ന മനുതേ യേനാഹുർമ്മനോ മതം
 തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ.

ബുദ്ധിയുടേയും മനസ്സിന്റേയും വിഷയത്തിൽ എന്തെല്ലാം അറിയുവാൻ കഴിയുന്നുവോ അതുപോലെ പ്രാകൃത മനോബുദ്ധിയിൽ നിന്നും അറിഞ്ഞിട്ടുള്ളതായ ഏതൊരു തത്വത്തെ ഉപാസിക്കുന്നുവോ അതു ബ്രഹ്മത്തിന്റെ വാസ്തവികസ്വരൂപമാകുന്നില്ല. പരബ്രഹ്മപരമേശ്വരൻ മനസ്സിനും ബുദ്ധിക്കും സർവ്വഥാ അതീതനാകുന്നു. യാതൊന്നു മനസ്സിന്റേയും ബുദ്ധിയുടേയും ജ്ഞാതാവാകുന്നുവോ അവയ്ക്കു മനനം ചെയ്യുന്നതിനും നിശ്ചയം ചെയ്യുന്നതിനുമുള്ള ശക്തി നൽകുന്നുവോ അതുപോലെ മനനവും നിശ്ചയവും ചെയ്യുന്നതിൽ നിയുക്തമായിരിക്കുന്നുവോ യാതൊന്നിന്റെ ശക്തിയുടെ അല്പാംശത്തിൽനിന്നും ബുദ്ധിയിൽ നിശ്ചയം ചെയ്യുന്നതിനും മനസ്സിൽ മനനം ചെയ്യുന്നതിനുമുള്ള കഴിവുണ്ടാകുന്നുവോ അതത്രേ ബ്രഹ്മം. ആ വിഷയത്തിൽ ഇത്രമാത്രമേ പറയുവാനുള്ളൂ.

6. യച്ചക്ഷുഷാ ന പശ്യതി യേന ചക്ഷുംഷി പശ്യതി
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ.

കണ്ണുകളുടെ വിഷയം – കണ്ണുകൾ മുഖാന്തിരം കാണുകയും അറിയുകയും ചെയ്യുന്നതും ഉപാസന നടത്തുന്നതുമായ പ്രാകൃത പദാർത്ഥസഞ്ചയം. അതു ബ്രഹ്മത്തിന്റെ വാസ്തവികരൂപം ആകുന്നില്ല. പരബ്രഹ്മ പരമേശ്വരൻ ചക്ഷുരാദി ഇന്ദ്രിയങ്ങൾക്കും അതീതനാകുന്നു. യാതൊന്നിന്റെ ശക്തിയും പ്രേരണയുംകൊണ്ടു ചക്ഷുസ്സ് ആദിയായ ജ്ഞാനേന്ദ്രിയങ്ങൾ തങ്ങളുടെ വിഷയങ്ങളിൽ സാമർത്ഥ്യം പ്രകടിപ്പിക്കുന്നുവോ യാതൊന്ന് അവയെ അറിയുകയും അവയെ അതാതുകളുടെ വിഷയങ്ങൾ അറിയുന്നതിൽ പ്രേരണ ചെലുത്തുകയും ചെയ്യുന്നുവോ അതുപോലെ യാതൊന്നിന്റെ ശക്തിയുടെ അംശമാകുന്നുവോ ആ പ്രഭാവം ബ്രഹ്മമാകുന്നു. ഈ വിഷയത്തിൽ ഇത്രമാത്രമേ പറഞ്ഞുതരുവാൻ സാദ്ധ്യമാകയുള്ളൂ.

7. യച്ഛ്റോത്രേണ ന ശൃണോതി യേന
ശ്രോത്രമിദം ശ്രുതം
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദ മുപാസതേ

യാതൊന്ന് ശ്രവണപുടങ്ങളൾക്കു ലക്ഷീഭവിക്കുന്നുവോ യാതൊരു പ്രാകൃതവസ്തുസമൂഹത്താൽ ഉപാസന ചെയ്യപ്പെടുന്നുവോ അത് വാസ്തവത്തിൽ ബ്രഹ്മസ്വരൂപമാകുന്നില്ല. പരബ്രഹ്മപരമേശ്വരൻ ശ്രോത്രേന്ദ്രിയങ്ങളുടെ ജ്ഞാതാവും പ്രേരകനും അതിൽ ശ്രവണശക്തി സ്വീകരിക്കുന്നതിനുള്ള കഴിവിന്റെ നിക്ഷേപകനുമായിരിക്കുന്നുവോ അതു സാക്ഷാൽ പരബ്രഹ്മമാകുന്നു. ഈ വിഷയത്തെ സംബന്ധിച്ച് ഇതിൽ കൂടുതലായി ഒന്നും പറയുവാനില്ല.

8. യത് പ്രാണേന ന പ്രാണിതി യേന പ്രാണ:
പ്രണീയതേ
തദേവ ബ്രഹ്മ ത്വം വിദ്ധി നേദം യദിദമുപാസതേ.

പ്രാണൻ മൂലം ചേഷ്ടായുക്തമായ വസ്തുക്കളേയും പ്രാകൃതപ്രാണനാൽ അനുപ്രാണിതമായ തത്വങ്ങളേയും ഉപാസന ചെയ്യുന്നതു വാസ്തവത്തിൽ ബ്രഹ്മത്തിന്റെ സ്വരൂപമല്ല. പരബ്രഹ്മ പരമേശ്വരൻ അവയ്ക്കെല്ലാം അതീതനത്രേ. യാതൊന്നു പ്രാണന്റെ ജ്ഞാതാവും പ്രേരകനും അതിനു ശക്തി നൽകുന്നവനും ആകുന്നുവോ യാതൊന്നിന്റെ ശക്തിയുടെ അല്പാംശം ലഭിച്ചിട്ട്, യാതൊന്നിന്റെ പ്രേരണകൊണ്ട് ഈ പ്രധാന പ്രാണൻ അഖിലത്തേയും ചേഷ്ടായുക്തമാക്കിത്തീർക്കുന്നുവോ അതു സർവ്വശക്തനായ പരമേശ്വരബ്രഹ്മമാകുന്നു. അതിനെ സംബന്ധിച്ച് ഇത്രയും മാത്രമേ പറയുവാൻ കഴികയുള്ളൂ.

സാരാംശം എന്തെന്നാൽ പ്രാകൃതങ്ങളായ മനസ്സിനും ഇന്ദ്രിയങ്ങൾക്കും ലഭ്യമാകുന്ന വിഷയങ്ങളെല്ലാം പ്രാകൃതങ്ങളാകുന്നു. അതായത് അവയെ പരബ്രഹ്മ പരമേശ്വര പരാത്പരപുരുഷോത്തമന്റെ വാസ്തവികസ്വരൂപങ്ങളായി അംഗീകരിക്കുവാൻ സാധ്യമേയല്ല. അതിനാൽ അവയെ ഉപാസിക്കുന്നതു പരബ്രഹ്മ പരമേശ്വരന്റെ ഉപാസനയും ആകുന്നില്ല. മനസ്സ്, ബുദ്ധി മുതലായവയ്ക്കതീതമായ പരബ്രഹ്മ പരമേശ്വര സ്വരൂപത്തെ സാങ്കേതികഭാഷയിൽ ഗ്രഹിക്കുന്നതിനുവേണ്ടി ഇവിടെ ഗുരു, അഖിലത്തിന്റേയും ജ്ഞാതാവ്, ശക്തിപ്രദായകൻ, സ്വാമി, പ്രേരകൻ, പ്രവർത്തകൻ, സർവ്വശക്തിമാൻ, നിത്യൻ എന്നെല്ലാം അപ്രാകൃതപരമതത്വമായ ബ്രഹ്മത്തെപ്പറ്റി പറഞ്ഞുതന്നിരിക്കുന്നു.

## ദ്വിതീയ ഖണ്ഡം

1. യദി മന്യസേ സുവേദേതി ദഭ്രമേവാപി
നൂനം ത്വം വേത്ഥ ബ്രഹ്മണോ രൂപം
യദസ്യ ത്വം യദസ്യ ദേവേഷ്വഥ നു
മീമാംസ്യമേവ തേ മന്യേ വിദിതം.

ഈ മന്ത്രത്തിൽ ഗുരു തന്റെ ശിഷ്യനെ ശ്രദ്ധയോടുകൂടി വീക്ഷിച്ചുകൊണ്ടു പറയുന്നു. നാം മുഖാന്തിരം മനസ്സിലാക്കിത്തന്ന ബ്രഹ്മതത്വത്തെ ശ്രവിച്ചിട്ട്. ആ ബ്രഹ്മത്തെ പൂർണ്ണമായും ഗ്രഹിച്ചുകഴിഞ്ഞു എന്നു നീ തീരുമാനിക്കുകയാണെങ്കിൽ നീ ബ്രഹ്മസ്വരൂപത്തെ ഏറ്റവും അല്പമായി മാത്രമേ ഗ്രഹിച്ചിട്ടുള്ളൂ എന്നതു തീർച്ചയായ സംഗതിയാകുന്നു. എന്തുകൊണ്ടെന്നാൽ ആ പരബ്രഹ്മത്തിന്റെ അംശഭൂതമായിരിക്കുന്ന ജീവാത്മാവ്, അതിനെത്തന്നെയും അഥവാ എല്ലാ ദേവതകളിലും – അതായത് മനസ്സ്, ബുദ്ധി, പ്രാണൻ മുതലായവയിൽ അന്തർലീനമായിരിക്കുന്ന ബ്രഹ്മത്തിന്റെ അംശംകൊണ്ട് അതാതുകൾക്കു പ്രവർത്തിക്കുന്നതിനുള്ള കഴിവുകൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു. അതിനെ നീ ബ്രഹ്മം എന്നു കരുതുകയാണെങ്കിൽ നിന്റെ അറിവു യഥാർത്ഥമാകുന്നില്ല. ബ്രഹ്മം ഇത്രയിൽ ഒതുങ്ങി നിൽക്കുന്നില്ല. ഈ ജീവാത്മാവിലും സമസ്ത വിശ്വബ്രഹ്മാണ്ഡത്തിലും വ്യാപിച്ചുകിടക്കുന്ന ശക്തിയെല്ലാം ഏകോപിച്ചു നോക്കുകയാണെങ്കിൽ അത് ആ ബ്രഹ്മത്തിന്റെ കേവലം ഒരംശം മാത്രമേ ആകുന്നുള്ളൂ. അതിനാൽ നീ മനസ്സിലാക്കിയിരിക്കുന്ന ഈ ബ്രഹ്മതത്വം നിന്നെ സംബന്ധിച്ചിടത്തോളം പുനർവിചാരണ ചെയ്യേണ്ടതു ആവശ്യമാണ് എന്നു ഞാൻ കരുതുന്നു.

**സംബന്ധം–** ഗുരുദേവന്റെ ഉപദേശത്തെ അടിസ്ഥാനമാക്കി ചിന്തിച്ചിട്ട് ശിഷ്യൻ അദ്ദേഹത്തിന്റെ മുമ്പിൽ തന്റെ അഭിപ്രായം പ്രകടമാക്കുന്നു.

2. നാഹം മന്യേ സുവേദേതി
നോ ന വേദേതി വേദ ച
യോ ന സ്തദ്വേദ തദ്വേദ
നോ ന വേദേതി വേദ ച.

ഈ മന്ത്രത്തിൽ ശിഷ്യൻ തന്റെ ഗുരുദേവന്റെ ഉപദേശത്തിൽനിന്നും സ്വന്തം അനുഭവം ഇപ്രകാരം പ്രകടമാക്കുന്നു. “ആ ബ്രഹ്മത്തെ ഞാൻ നന്നായി അറിയുന്നു എന്ന് അവകാശപ്പെടുന്നില്ല; എന്നാൽ അതിനെ ഞാനറിയുന്നില്ലെന്നും അംഗീകരിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ ഞാനറിയുകയും ചെയ്യുന്നു എന്നിരുന്നാലും എന്റെ ഈ അറിവ് ഒരു ജ്ഞാതാവ് ഏതെങ്കിലും ജ്ഞേയവസ്തുവിനെ അറിയുന്നതുപോലുള്ളതല്ല. ഇത് അതിനേക്കാൾ സർവ്വഥാ അപൂർവ്വവും അലൗകികവും

ആകുന്നു. അതുകൊണ്ടാണു ഞാൻ ആദ്യം "ഞാനതിനെ അറിയുന്നു എന്നും അറിയുന്നില്ല എന്നും എങ്കിലും ഞാനറിയുന്നു" എന്നും പറഞ്ഞത്. എന്റെ ഈ വാക്കുകളുടെ രഹസ്യം ശിഷ്യന്മാരായ ഞങ്ങളിൽ ആ ബ്രഹ്മത്തെ അറിഞ്ഞിട്ടുള്ളവനു ശരിക്കു മനസ്സിലാക്കുവാൻ സാധിക്കുന്നു.

**സംബന്ധം –** ഇനി ശ്രുതി മുകളിൽ പറഞ്ഞ ഗുരുശിഷ്യസംവാദത്തിന്റെ ആശയം സ്വയം വ്യാഖ്യാനിക്കുന്നു.

3. യസ്യാ മതം തസ്യ മതം മതം യസ്യ
ന വേദ സ:
അവിജ്ഞാതം വിജാനതാം വിജ്ഞാത
മവിജാനതാം.

യാതൊരു മഹാപുരുഷൻ പരബ്രഹ്മപരമേശ്വരന്റെ സാക്ഷാത്ക്കാരം പ്രാപിച്ചിരിക്കുന്നുവോ അവനിൽ 'ഞാൻ പരമേശ്വരനെ അറിഞ്ഞിരിക്കുന്നു എന്നുള്ള അഹങ്കാരം അല്പമാത്രം പോലും ഉണ്ടാകുന്നില്ല. അവൻ പരമാത്മാവിന്റെ അനന്തവും അസീമവും ആയ മഹിമാർണ്ണവത്തിൽ നിമഗ്നനായി 'പരമാത്മാവു സ്വയമേവ തന്നെ അറിയപ്പെടുന്നു' എന്നു മനസ്സിലാക്കുന്നു. അല്ലാതെ മറ്റാർക്കും തന്നെ ആ മഹാർണ്ണവത്തിന്റെ അക്കര കടക്കുവാൻ സാധ്യമല്ല. അസീമയുടെ സീമയെ സീമാബദ്ധമായതിന് എങ്ങനെ പ്രാപിക്കാൻ കഴിയും? അതായത് ഞാൻ ബ്രഹ്മത്തെ അറിഞ്ഞിരിക്കുന്നു. ഞാൻ ജ്ഞാനിയാകുന്നു, പരമേശ്വരൻ എനിക്കറിയപ്പെട്ടു കഴിഞ്ഞു എന്ന് ആരെങ്കിലും കരുതുന്നുണ്ടെങ്കിൽ അവർ സർവ്വഥാ ഭ്രമത്തിൽ അകപ്പെട്ടുകഴിഞ്ഞിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ബ്രഹ്മം ഇപ്രകാരമുള്ള ജ്ഞാനവിഷയമല്ല. എത്രയോ ജ്ഞാന സാധനകൾ ഉണ്ട്. അവയിൽ ഒന്നിനുപോലും ബ്രഹ്മത്തിന്റെ സമീപത്ത് എത്തുന്നതിന് സാധിക്കുന്നില്ല. അതുകൊണ്ട് ഇപ്രകാരം അറിവു സമ്പാദിച്ചവരെ സംബന്ധിച്ചിടത്തോളം പരമാത്മാവു സദാ അജ്ഞാതമാകുന്നു. അറിയണമെന്നുള്ള അഭിമാനം നിലനിൽക്കുന്നതുവരെ പരമേശ്വരന്റെ സാക്ഷാത്കാരം ലഭ്യമാകുന്നില്ല. അറിയണമെന്നുള്ള അഭിമാനം അല്പമാത്രം പോലുമില്ലാത്ത ഭാഗ്യവാന്മാരായ മഹാപുരുഷന്മാർക്കു പരമേശ്വരന്റെ സാക്ഷാത്ക്കാരം ലഭ്യമാകുന്നു.

4. പ്രതിബോധവിദിതം മതമമൃതത്വം ഹി വിന്ദതേ
ആത്മനാ വിന്ദതേ വീര്യം വിദ്യയാ വിന്ദതേ$f$മൃതം.

ഉപര്യുക്തമായ വർണ്ണനത്തിൽ പരമാത്മാവിന്റെ ഏതു സ്വരൂപത്തെ ലക്ഷ്യമാക്കിയായിരിക്കുന്നുവോ അതിനെ ഏറ്റവും നന്നായി മനസ്സിലാക്കുന്നതാകുന്നു വാസ്തവികമായ ജ്ഞാനം. തദ്വാരാ പരമാത്മപ്രാപ്തിയും ലഭ്യമാകുന്നു. പരമാത്മജ്ഞാന പ്രദായിനിയായ ജ്ഞാനരൂപശക്തി അന്തര്യാമിയായ പരമാത്മാവിനാൽ മനുഷ്യർക്കു ലഭിക്കുന്നു. മന്ത്രങ്ങളിലും വിദ്യകളിലും നിന്ന് അമൃതരൂപമാകുന്ന പരബ്രഹ്മത്തിന്റെ പ്രാപ്തി ലഭിക്കുന്നു. തന്മൂലം മനുഷ്യരിൽ പരബ്രഹ്മ പുരുഷോത്തമന്റെ യഥാർത്ഥ സ്വരൂപത്തെ അറിയുന്നതിനുള്ള അഭിരുചിയും ഉത്സാഹവും വർദ്ധിച്ചുകൊണ്ടിരിക്കും എന്നു പറയപ്പെട്ടിരിക്കുന്നു.

**സംബന്ധം –** ഇനി ആ ബ്രഹ്മതത്വത്തെ ഇതേ ജന്മത്തിൽ അറിഞ്ഞിരിക്കേണ്ടത് അത്യന്തം ആവശ്യമാകുന്നു – എന്നു പറഞ്ഞുകൊണ്ട് ഈ പ്രകരണത്തെ ഉപസംഹരിക്കുന്നു.

5. ഇഹ ചേദവേദീ ദഥസത്യമസ്തി
ന ചേദിഹാവേദീന്മഹതീ വിനഷ്ടി:
ഭൂതേഷു ഭൂതേഷു വിചിത്യ ധീരാ:
പ്രേത്യാസ്മാല്ലോകാദമൃതാ ഭവന്തി.

മാനവജീവിതം അത്യന്തം ദുർല്ലഭമാകുന്നു. അതു ലഭിക്കുന്ന മനുഷ്യൻ പരമാത്മാവിനെ പ്രാപിക്കുന്നതിനുള്ള സാധനകളിൽ തൽപ്പരനായിത്തീരുന്നില്ലെങ്കിൽ അവൻ ഏറ്റവും വലുതായ തെറ്റു പ്രവർത്തിക്കുന്നു. അതുകൊണ്ടാണു ശ്രുതിയിൽ പറയുന്നത്, 'ഈ ദുർല്ലഭമായ മനുഷ്യശരീരം നിലനിൽക്കുന്നതുവരെ ഭഗവത്കൃപാ കടാക്ഷത്താൽ പ്രാപ്തമായിരിക്കുന്ന സാധന സാമഗ്രികൾ ഉപലബ്ധമായിരിക്കുമ്പോൾ എത്രയും വേഗം പരമാത്മാവിനെ അറിയുന്നതു എല്ലാ പ്രകാരത്തിലും ശ്രേഷ്ഠമായിരിക്കും. മാനവജന്മത്തിന്റെ പരമസാർത്ഥകതയും അതുതന്നെയാകുന്നു. ഒരു പക്ഷേ ഈ സുവർണ്ണാവസരം കൈവിട്ടു പോകയാണെങ്കിൽ പിന്നീടു സംഭവിക്കുന്നതു മഹാനാശമായിരിക്കും – തുടർച്ചയായും മൃത്യുമയസംസാരത്തിന്റെ പ്രവാഹങ്ങളിൽ ഒഴുകി നടക്കേണ്ടതായും വരുന്നു. അപ്പോൾ കരഞ്ഞു പശ്ചാത്താപം പ്രകടിപ്പിക്കുകയല്ലാതെ മറ്റു യാതൊരു പോംവഴികളും അവശേഷിക്കുന്നില്ല. പ്രപഞ്ചത്തിന്റെ ത്രിവിധ താപങ്ങളിലും ത്രിവിധ വേദനകളിലും നിന്നു രക്ഷപ്പെടുന്നതിനുള്ള ഒരു ഒരു പോംവഴി ജീവികൾ മാനവജന്മത്തിൽ ദക്ഷതയോടുകൂടി സാധന പരായണരായി തങ്ങളുടെ ജീവനെ നിത്യതയിലേക്കു വേണ്ടി സഫലമാക്കിത്തീർക്കുക എന്നതാണ്. മനുഷ്യജന്മം കൂടാതെ മറ്റുള്ള അനവധി യോനികളെല്ലാംതന്നെ കർമ്മഫലങ്ങൾ അനുഭവിക്കുന്നതിനായി മാത്രം പ്രാപ്തമാകുന്നു. അവയിൽ ജീവികൾക്കു പരമാത്മാവിനെ പ്രാപിക്കുന്നതിനുള്ള യാതൊരു സാധനകളും അനുഷ്ഠിക്കുവാൻ സാധ്യമല്ല. ബുദ്ധിമാന്മാരായവർ ഈ സംഗതി മനസ്സിലാക്കുകയും അവർ അതിൽക്കൂടി പരമാത്മാവിന്റെ സാക്ഷാത്കാരം പ്രാപിച്ച് എന്നെന്നേക്കുമായി ജനന മരണ ചക്രത്തിൽനിന്നും മോചനം നേടി അമരന്മാരായിത്തീരുകയും ചെയ്യുന്നു.

## തൃതീയഖണ്ഡം

**സംബന്ധം –** പ്രഥമ ഖണ്ഡത്തിൽ ബ്രഹ്മത്തിന്റെ സ്വരൂപ തത്വം മനസ്സിലാക്കുന്നതിനുവേണ്ടി അതിന്റെ ശക്തിയുടെ സാങ്കേതിക ഭാഷയിൽ വിഭിന്ന പ്രകാരത്തിൽ ദിഗ്ദർശനം ചെയ്യപ്പെട്ടിരിക്കുന്നു. രണ്ടാമത്തെ ഖണ്ഡത്തിൽ ബ്രഹ്മജ്ഞാനത്തിന്റെ ശ്രേഷ്ഠതയെപ്പറ്റി പറയുന്നതിനുവേണ്ടി പ്രഥമപ്രകരണത്തിന്റെ വർണ്ണനകളോട് ഒറ്റനോട്ടത്തിൽ ബ്രഹ്മത്തിന്റെ സ്വരൂപം എങ്ങിനെ തോന്നപ്പെടുന്നുവോ വാസ്തവത്തിൽ അതിന്റെ പൂർണ്ണരൂപം അത്രയ്ക്കൊന്നും ആയിരിക്കുന്നില്ല; അതാകട്ടെ അതിന്റെ മഹിമയുടെ അംശം മാത്രമേ ആകുന്നുള്ളൂ. ജീവാത്മാവ്, മനസ്സ്, പ്രാണൻ, ഇന്ദ്രിയങ്ങൾ മുതലായവയും അവയുടെ ദേവതകളും എല്ലാംതന്നെ ബ്രഹ്മത്തിൽ

നിന്നും അനുപ്രാണിതവും പ്രേരിതവും ശക്തിമത്തും ആയി കാര്യമാത്ര പ്രസക്തങ്ങളായി വർത്തിക്കുന്നു.

മൂന്നാമത്തെ ഖണ്ഡത്തിൽ വിശ്വത്തിൽ ഏതേതു ജീവികളോ പദാർത്ഥങ്ങളോ ശക്തിമത്തും സുന്ദരവും പ്രിയപ്പെട്ടതുമായി തോന്നുന്നുവോ, അവയുടെ ജീവിതത്തിൽ കാണപ്പെടുന്ന സഫലതകളെല്ലാം തന്നെ മഹിതന്നെയാകുന്നുവെന്നു ദൃഷ്ടാന്തങ്ങൾ മൂലം ഗ്രഹിപ്പിക്കുന്നു.

1. ബ്രഹ്മഹ ദേവേഭ്യോ വിജിഗ്യേ തസ്യ ഹ ബ്രഹ്മണോ വിജയേ ദേവാ അമഹീയന്ത ത ഐക്ഷന്താസ്മാകമേവായം വിജയോ $f$സ്മാകമേവായം മഹിമേതി.

പരബ്രഹ്മ പുരുഷോത്തമൻ ദേവന്മാരിൽ കൃപയുള്ളവനായിട്ട് അവർക്കു ശക്തി പ്രദാനം ചെയ്തു. അതു കാരണം അവർ അസുരന്മാരുടെ മേൽ വിജയം വരിച്ചു. ഈ വിജയം വാസ്തവത്തിൽ ഭഗവാന്റേതുതന്നെയായിരുന്നു. ദേവതകൾ കേവലം നിമിത്തം മാത്രമേ ആയിരുന്നുള്ളൂ. എന്നാൽ ആ വസ്തുത ദേവന്മാർ അംഗീകരിച്ചില്ല. അവർ ഭഗവാന്റെ കൃപയെ അംഗീകരിക്കാതെ ആ മഹിമയെ തങ്ങളുടെ കഴിവും മഹിമയും എന്നു കരുതിയും അത്യന്തം അഹങ്കാരത്തോടുകൂടി തങ്ങൾ വലിയ ബലശാലികളാണെന്നും തങ്ങളുടേതായ ബലപൗരുഷം കൊണ്ടാണ് അസുരന്മാരെ പരാജയപ്പെടുത്തിയതെന്നും ഭാവിച്ചു.

2. തദ്ധൈഷം വിജ്ജ്ഞൗ തേഭ്യോ ഹ പ്രാദുർബഭൂവ തന്ന വ്യജാനത കിമിദം യക്ഷമിതി.

ദേവതകളുടെ അഹങ്കാരത്തെ കരുണാനിധിയായ ഭഗവാൻ മനസ്സിലാക്കി. ഈ അഹങ്കാരം വളരുകയാണെങ്കിൽ അവരുടെ പതനം തീർച്ചയായും സംഭവിക്കും എന്ന ഭക്തകല്യാണകാരിയായ ഭഗവാൻ വിചാരിച്ചു. ഭക്തവത്സലനായ ഭഗവാനു ഭക്തന്മാരുടെ പതനം എങ്ങനെ സഹിക്കുവാൻ കഴിയും? അതിനാൽ ഭഗവാൻ ദേവന്മാരിൽ കരുണയുള്ളവനായി അവരുടെ ദർപ്പം ശമിപ്പിക്കുന്നതിനുവേണ്ടി അവരുടെ മുമ്പിൽ ദിവ്യസാകാരയക്ഷരൂപത്തിൽ പ്രത്യക്ഷനായി. ദേവന്മാർ ആശ്ചര്യചകിതരായി. ആ അത്ഭുത വിശാലരൂപത്തെ കാണുകയും ഈ ദിവ്യയക്ഷം എന്ത് എന്നു ചിന്തിക്കുകയും ചെയ്തു. എന്നാൽ അവർക്ക് അതിനെ തിരിച്ചറിയുവാൻ കഴിഞ്ഞില്ല.

3. തേ$f$ഗ്നിമബ്രുവഞ്ജാതവേദ ഏതദ് വിജാനീഹി കിമിദം യക്ഷമിതി തഥേതി.

ദേവന്മാർ ആ അതിവിചിത്ര മഹാകായമായ ദിവ്യയക്ഷത്തെ കണ്ടിട്ട് ആന്തരികമായി ഭയപ്പെടുകയും അതിനെ അറിയുന്നതിനു വ്യഗ്രരായിത്തീരുകയും ചെയ്തു. അഗ്നിദേവത പരമതേജസ്വിയും വേദാർത്ഥങ്ങളുടെ ജ്ഞാതാവും എല്ലാ ജാതപദാർത്ഥങ്ങളുടേയും വിവരങ്ങൾ അറിയുന്നവനും സർവ്വജ്ഞരിൽ സർവ്വജ്ഞനും ആണ്. അതിനാൽ അദ്ദേഹത്തിന്റെ പദവിയോടുകൂടിയ നാമം 'ജാതവേദൻ' എന്നാകുന്നു. ദേവകൾ ഈ കാര്യസാദ്ധ്യത്തിന് അഗ്നി കഴിവുള്ളവനാണെന്നു കണ്ട് അദ്ദേഹത്തോടു പറഞ്ഞു: 'അല്ലയോ ജാതവേദാ, അങ്ങു പോയി ആ യക്ഷം ആരാണെന്നുള്ള വിവരം അറിഞ്ഞുകൊണ്ടുവന്നാലും." അഗ്നിക്കു തന്റെ ബുദ്ധിശക്തിയിൽ അപാരമായ ഗർവ്വുണ്ടായിരുന്നു. അതുകാരണം അദ്ദേഹം പറഞ്ഞു, 'നല്ലകാര്യം, ഞാനുടൻ തന്നെ വിവരം അറിഞ്ഞുവരാം.'

4. തദഭ്യദ്രവത് തമഭ്യവദത് കോ$f$സീത്യഗ്നിർവാ അഹമസ്മീത്യബ്രവീജ്ജാതവേദാ വാ അഹസ്മീതി.

ഇതിൽ എന്താണു പ്രയാസമുള്ളതെന്ന് അഗ്നിദേവൻ ചിന്തിച്ചു. അതിനാൽ അദ്ദേഹം അതിവേഗം യക്ഷത്തിന്റെ സമീപത്തു ചെന്നുചേർന്നു. അദ്ദേഹത്തെ തന്റെ സമീപം കണ്ടിട്ടു യക്ഷം ചോദിച്ചു. "അങ്ങാരാകുന്നു?" അപ്പോൾ അഗ്നി വിചാരിച്ചു; എന്റെ തേജോമയരൂപത്തെ എല്ലാവരും അറിയുന്നതാണല്ലോ? ഇവനങ്ങനെ എന്നെ അറിയുവാൻ കഴിഞ്ഞിട്ടില്ല. അദ്ദേഹം ചൊടിച്ചുകൊണ്ടുത്തരം പറഞ്ഞു. "ഞാൻ പ്രസിദ്ധനായ അഗ്നിയാകുന്നു. എന്റെ പദവിയോടുകൂടിയതും രഹസ്യപൂർണ്ണവുമായ നാമം – ജാതവേദൻ എന്നാകുന്നു.

**സംബന്ധം** – അപ്പോൾ യക്ഷരൂപമായ ബ്രഹ്മം അഗ്നിയോടു ചോദിച്ചു –

5. തസ്മിസ്ത്വയി കിം വീര്യമിതി. അപീദം സർവ്വം ദഹേയം, യദിദം പൃഥിവ്യാമിതി.

അഗ്നിയുടെ ഗർവ്വോക്തി കേട്ടിട്ടു ബ്രഹ്മം ഒന്നും അറിഞ്ഞുകൂടാത്തതവനെപ്പോലെ പറഞ്ഞു – 'നല്ലത്. അങ്ങ് അഗ്നിദേവതയും ജാതവേദനും ആണല്ലോ. വളരെ നല്ല കാര്യം. എന്നാൽ എനിക്കു ചിലതെല്ലാം അറിയണമെന്നുണ്ട്. ദയവുചെയ്തു പറഞ്ഞുതന്നാൽ കൊള്ളാം.'. "നിങ്ങളിൽ എന്തു ശക്തിയാണുള്ളത്? നിങ്ങൾക്കെന്തു ചെയ്യാൻ കഴിയും?" ഇതിന് അഗ്നിദേവൻ ഗർവ്വോടുകൂടി മറുപടി പറഞ്ഞു – എനിക്കെന്തുചെയ്യുവാൻ കഴിയുമെന്നോ? ഇതറിയുവാൻ നിങ്ങളാഗ്രഹിക്കുന്നു, അല്ലെ? – ഹേ' ഞാൻ മനസ്സു വയ്ക്കുകയാണെങ്കിൽ ഈ ഭൂമണ്ഡലത്തേയും അതിലുള്ള എല്ലാ വസ്തുക്കളേയും കരിച്ചു ചാമ്പൽക്കൂമ്പാരമായി മാറ്റുവാൻ കഴിയും.

6. തസ്മൈ തൃണം നിദധാവേതദ്ദഹേതി. തദുപപ്രേയായസർവ്വജവേന, തന്ന ശശാക ദഗ്ധും സതത ഏവ നിവൃതേ, നൈതദശകം വിജ്ഞാതും യദേതദ് യക്ഷമിതി.

അഗ്നിദേവതയുടെ വീണ്ടുമുള്ള ഗർവ്വോക്തികൾ കേട്ടപ്പോൾ യക്ഷരൂപധാരിയായ പരബ്രഹ്മ പരമേശ്വരൻ അദ്ദേഹത്തിന്റെ മുമ്പിലേയ്ക്ക് ഒരു ഉണക്കപ്പുല്ല് ഇട്ടുകൊടുത്തുകൊണ്ടു പറഞ്ഞു – "അങ്ങേയ്ക്ക് എല്ലാത്തിനേയും ദഹിപ്പിക്കുവാൻ കഴിയുമല്ലോ. നിസ്സാരമായ ഒരു ബലപ്രയോഗംകൊണ്ട് ഈ തൃണത്തെ ജ്വലിപ്പിച്ചാലും." അഗ്നിദേവൻ ഇതു തനിക്കൊരപമാനമായിക്കരുതിയെങ്കിലും സാധാരണ രീതിയിൽ ആ പുല്ലിന്റെ സമീപം എത്തി അതിനെ ഭസ്മമാക്കുന്ന

I K

തിനാഗ്രഹിച്ചു. ആരംഭത്തിൽ അതു ഭസ്മമാകാതിരുന്നതുകണ്ട് അദ്ദേഹം തന്റെ സകല ശക്തിയും വിനിയോഗിച്ചു. പക്ഷെ അതിന് അല്പംപോലും ചൂട് ഏല്പിക്കുവാനദ്ദേഹത്തിനു കഴി ഞ്ഞില്ല. അതെങ്ങനെ ചൂടുപിടിക്കും? അഗ്നിയിലുള്ള അഗ്നി ത്വവും ദാഹകത്വവും അതിന്റെ ശക്തിയുടെ മൂലഭണ്ഡാഗാര മായ പരമാത്മാവിൽനിന്നും ലഭ്യമായിട്ടുള്ളതാണല്ലൊ. അവി ടുന്ന് ആ ശക്തിസ്രോതസ്സിനെ തടയുകയാണെങ്കിൽ പിന്നെ എവിടെ നിന്നു ശക്തിവരും? അഗ്നിദേവൻ ഇതൊന്നും ഗ്രഹി ക്കാതെ വീമ്പിളക്കുകയായിരുന്നു ചെയ്തത്. എന്നാൽ ബ്രഹ്മം തന്റെ ശക്തിയെ തടഞ്ഞുകഴിഞ്ഞപ്പോൾ അഗ്നിക്ക് ഒരു ഉണ ക്കപ്പുല്ലിനെപ്പോലും കരിക്കുവാൻ സാധിച്ചില്ല. അപ്പോൾ ലജ്ജ യാൽ കുനിഞ്ഞ ശിരസ്സുമായി ഹതപ്രജ്ഞനും ഹതപ്രഭനുമായി അഗ്നി ദേവകളുടെ അടുക്കൽ ചെന്നിട്ടു പറഞ്ഞു. "ആ യക്ഷം ആരാണെന്ന് എനിക്കറിയുവാൻ കഴിഞ്ഞില്ല."

7. അഥ വായുമബ്രുവൻ വായവേതദ് വിജാനീഹി കിമേ തദ് യക്ഷമിതി തഥേതി.

അഗ്നിദേവൻ പരാജയപ്പെട്ടു മടങ്ങിവന്നപ്പോൾ ദേവകൾ ഈ കാര്യസാദ്ധ്യത്തിനായി അപ്രതിമശക്തിയായ വായുഭഗ വാനെ തിരഞ്ഞെടുത്തിട്ട് അദ്ദേഹത്തോടു പറഞ്ഞു. "അല്ലയോ വായുദേവ! അങ്ങുപോയി ഈ യക്ഷം ആരാണെന്നുള്ള എല്ലാ വിവരങ്ങളും അറിഞ്ഞു വന്നാലും. "വായു ഭഗവാനും തന്റെ ബുദ്ധിവൈഭവത്തിൽ അമിതമായ അഹങ്കാരമുണ്ടായിരുന്നു. അതിനാൽ അദ്ദേഹം പറഞ്ഞു – "നല്ല കാര്യം. ഉടൻ തന്നെ ഞാൻ വിവരമറിയാം."

8. തദഭ്യദ്രവത് തമഭ്യവദത് കോ$f$സീതി. വായുർവാ അഹമസ്മീത്യബ്രവീന്മാതരിശ്വാ വാ അഹമസ്മീതി.

വായുദേവൻ ചിന്തിച്ചു, "അഗ്നി, അറിയാതെ എവിടെയെ ങ്കിലും പോയിരിക്കും. അല്ലെങ്കിൽ ഈ യക്ഷത്തെ മനസ്സിലാ ക്കുന്നത് അത്രവലിയ സംഗതിയായിരുന്നോ? ശരി, ഈ വിജ യത്തിന്റെ മാന്യത എനിക്കു തന്നെ ലഭിക്കും." ഇങ്ങനെ ചിന്തി ച്ചുകൊണ്ടു യക്ഷത്തിന്റെ സമീപമെത്തിച്ചേർന്നു. അദ്ദേഹത്തെ സമീപത്തു കണ്ടപ്പോൾ യക്ഷം ചോദിച്ചു – "താങ്കൾ ആരാണ്?" വായു തന്റെ ഗുണഗൗരവങ്ങളുടെ ഗർവ്വോടുകൂടി മറുപടി പറഞ്ഞു: "ഞാൻ പ്രസിദ്ധനായ വായു ആകുന്നു, എന്റെ പദ വിയോടുകൂടിയതും രഹസ്യപൂർണ്ണവുമായ പേര് മാതരിശ്വാ എന്നാണ്.

**സംബന്ധം** – യക്ഷരൂപിയായ ബ്രഹ്മം വായുവിനോടു ചോദിച്ചു –

9. തസ്മിംസ്ത്വയി കിം വീര്യമിതി? അപീദം സർവ്വ മാദദീയം, യദിദം പൃഥിവ്യാമിതി.

വായുവിന്റെ മേൽപ്രകാരമുള്ള ഗർവ്വോക്തി കേട്ടിട്ട് ബ്രഹ്മം ഇദ്ദേഹത്തോടും അതുപോലെതന്നെ ഒന്നും അറിഞ്ഞുകൂടാത്ത ഭാവത്തിൽ പറഞ്ഞു. കൊള്ളാം, അങ്ങ് വായുദേവനാണല്ലൊ? അന്തരീക്ഷത്തിൽ ആധാരമില്ലാതെ സഞ്ചരിക്കുന്നവൻ അങ്ങു തന്നെയല്ലേ? വളരെ നല്ല കാര്യം. എന്നാൽ അങ്ങയിൽ എന്തു ശക്തിയുണ്ട്? അങ്ങേയ്ക്ക് എന്തു ചെയ്യുവാൻ കഴിയും? എന്നു പറഞ്ഞു കേൾപ്പിച്ചാൽ കൊള്ളാം. ഇതിന് വായുവും അഗ്നിയേപ്പോലെ വീണ്ടും അഹങ്കാരത്തോടുകൂടി മറുപടി പറഞ്ഞു – "ഞാൻ വിചാരിച്ചാൽ ഈ ഭൂമണ്ഡലത്തെയും അതിലുള്ള സകലത്തേയും യാതൊരാധാരവും കൂടാതെ ഉയർത്തുകയും പറത്തുകയും ചെയ്യാം."

10. തസ്മൈ തൃണം നിദധാവേതദാദത്സ്വേതി. തദു പപ്രേയായ സർവ്വജവേന തന്ന ശശാകാദാതും, സ തത ഏവ നിവവൃതേ, നൈതദശകം വിജ്ഞാതും യദേതദ് യ ക്ഷമിതി.

വായുദേവന്റെ വീണ്ടുമുള്ള ഗർവ്വോക്തികൾ കേട്ട് എല്ലാ ത്തിനും സത്തായ ശക്തി നൽകിക്കൊണ്ടിരിക്കുന്ന പരബ്രഹ്മ പരമേശ്വരൻ അദ്ദേഹത്തിന്റെ മുൻപിലും ഒരു ഉണക്കപ്പുല്ല് ഇട്ടു കൊടുത്തുകൊണ്ടു പറഞ്ഞു. "അങ്ങേയ്ക്ക് എല്ലാത്തിനേയും പറത്തിക്കളയുവാൻ കഴിയുമല്ലോ. അല്പം ബലം പ്രയോഗിച്ച് ഈ ഉണക്കപ്പുല്ലിനെ അല്പം പറത്തിക്കാണിച്ചാൽ നന്നായി രുന്നു." വായുദേവന് ഈ വാക്കുകൾ തന്നെ അപമാനിക്കുക യാണെന്നു തോന്നി. എങ്കിലും സാധാരണരീതിയിൽ ആ പുല്ലിന്റെ സമീപം ചെന്ന് അതിനെ പറത്തുന്നതിന് ആഗ്രഹി ച്ചു. പുല്ലു പറക്കാതിരുന്നപ്പോൾ തന്റെ പൂർണ്ണമായ ശക്തി വിനി യോഗിച്ചു പരിശ്രമിച്ചുനോക്കി. എന്നാൽ സർവ്വശക്തിമാനായ പരമാത്മാവിനാൽ ശക്തി തടയപ്പെട്ടതുകാരണം വായുവിന് അല്പംപോലും അതു ചലിപ്പിക്കുന്നതിനു കഴിഞ്ഞില്ല. വായുവും അഗ്നിയെപ്പോലെ തന്നെ ഹതപ്രഭനായി, ലജ്ജ കൊണ്ട് മുഖം താഴ്ത്തി, മറ്റു ദേവതകളുടെ സമീപമെത്തിയിട്ടു പറഞ്ഞു. "ഈ യക്ഷമാരാണെന്നു മനസ്സിലാക്കുവാൻ എനിക്കു കഴിഞ്ഞില്ല."

11. അഥേന്ദ്രമബ്രുവൻ മഘവന്നേതദ് വിജാനീഹി കിമേതദ് യക്ഷമിതി. തഥേതി തദഭ്യദ്രവത്. തസ്മാത് തിരോദധേ.

അഗ്നി, വായു മുതലായ അപ്രതിമശക്തികളും ബുദ്ധിസ മ്പന്നന്മാരുമായ ദേവന്മാർ അസഫലരായി മടങ്ങിവരികയും യാതൊരു കാരണവും പറയാതിരിക്കുകയും ചെയ്തപ്പോൾ ദേവതകൾ ചിന്തിച്ചിട്ട് ദേവരാജനായ ഇന്ദ്രനെ ഈ കാര്യത്തിന്റെ നിർവ്വഹണത്തിനായി തെരഞ്ഞെടുത്തു. അവർ അദ്ദേഹ ത്തോടു പറഞ്ഞു – "അല്ലയോ മഹാബലവാനായ ദേവരാജാ! ഇനി അങ്ങ് പോയി ഈ യക്ഷം ആരാണെന്നുള്ള സകല വിവ രങ്ങളും അറിഞ്ഞു വന്നാലും. അങ്ങേയ്ക്കല്ലാതെ മറ്റാർക്കും ഈ കാര്യത്തിൽ വിജയംവരിക്കുവാൻ സാധ്യമല്ല." ഇന്ദ്രൻ – "വളരെ നല്ലത്" എന്നു പറഞ്ഞ് അതിവേഗം യക്ഷത്തിന്റെ സമീ പത്തേയ്ക്കുപോയി. ഇന്ദ്രൻ അവിടെ എത്തിയപ്പോഴേയ്ക്കും യക്ഷം അദ്ദേഹത്തിന്റെ മുമ്പിൽ നിന്നു മറഞ്ഞുകഴിഞ്ഞിരുന്നു. ഇന്ദ്രനോടു മറ്റു ദേവതകളോടുള്ളതിലും ബഹുമാനമുണ്ടായി രുന്നതുകൊണ്ട് അദ്ദേഹത്തോടു സംസാരിക്കുവാനുള്ള അവ സരം പോലും യക്ഷം കൊടുത്തില്ല. എന്നാൽ ഇന്ദ്രൻ ഈ ഒരു ദോഷം ഒഴിച്ചാൽ മറ്റെല്ലാ വിധത്തിലും ബ്രഹ്മജ്ഞാനത്തിന് അധികാരിയായിരുന്നു. അതിനാൽ അദ്ദേഹത്തിനു ബ്രഹ്മതത്വ

N P

ജ്ഞാനോപദേശം നല്കേണ്ടത് ഒരു ആവശ്യമാണ് എന്നു കരുതി, അതിനുള്ള വ്യവസ്ഥകൾ ചെയ്യുന്നതിനായി അദ്ദേഹം സ്വയം അന്തർധാനം ചെയ്തു.

12. സ തസ്മിന്നേവാകാശേ സ്ത്രിയമാ ജഗാമ ബഹുശോഭമാ നാമുമാം ഹൈമവതീം താം ഹോവാച കിമേതദ് യക്ഷമിതി.

യക്ഷം അന്തർദ്ധാനം ചെയ്തു കഴിഞ്ഞിട്ടും ഇന്ദ്രൻ അവിടെത്തന്നെ നിൽക്കുകയായിരുന്നു. അഗ്നിയേയോ വായുവിനേയോ പോലെ അവിടെനിന്നും മടങ്ങിപ്പോകുന്നില്ല. തൽക്ഷണം യക്ഷം നിന്നിരുന്ന അതേ സ്ഥാനത്ത് അത്യന്തം ശോഭാമയിയായ ഹിമാചല കുമാരി ഉമാദേവി പ്രത്യക്ഷപ്പെട്ടു. നിൽക്കുന്നതായി ഇന്ദ്രൻ കണ്ടു. ഉമാദേവിയെ കണ്ടപ്പോൾ ഇന്ദ്രൻ ദേവിയുടെ സമീപത്തേയ്ക്കു ചെന്നു. ഇന്ദ്രനോടു കരുണതോന്നി, കരുണാമയനായ പരബ്രഹ്മ പുരുഷോത്തമൻ തന്നെ ഉമാരൂപത്തിലുള്ള സാക്ഷാൽ ബ്രഹ്മവിദ്യയെ പ്രത്യക്ഷപ്പെടുത്തിയതായിരുന്നു. ഇന്ദ്രൻ ഭക്തിപുരസ്സരം അവരോടു പറഞ്ഞു "ഭഗവതി! അങ്ങ് സർവ്വജ്ഞ ശിരോമണിയായ ഈശ്വരൻ ശ്രീശങ്കരന്റെ സ്വരൂപശക്തിയാകുന്നു. അതിനാൽ എല്ലാ സംഗതികളേയും തീർച്ചയായും അറിയുവാൻ കഴിയും. അങ്ങു കൃപാപൂർവ്വം എന്നോട് അരുളിച്ചെയ്താലും. "എനിക്ക് ദർശനം നൽകിയിട്ട് അങ്ങ് ഉടൻ മറഞ്ഞുപോയ ആ ദിവ്യയക്ഷം ആരാണെന്നും എന്തുദ്ദേശത്തോടുകൂടി പ്രത്യക്ഷപ്പെട്ടുവെന്നും പറയണേ."

## ചതുർത്ഥഖണ്ഡം

1. സാ ബ്രഹ്മേതി ഹോവാച. ബ്രഹ്മണോ വാ ഏതദ്വിജയേ മഹീയധ്വമിതി, തതോ ഹൈവ വിദ്വാഞ്ചകാര ബ്രഹ്മേതി.

ദേവരാജന്റെ ചോദ്യത്തിനുത്തരമായിട്ട് ഉമാദേവി ഇപ്രകാരം മറുപടി പറഞ്ഞു. "നിങ്ങൾ കണ്ടതും ഇപ്പോൾ അന്തർദ്ധാനം ചെയ്തതുമായ ആ ദിവ്യയക്ഷം സാക്ഷാൽ പരബ്രഹ്മ പരമേശ്വരൻ തന്നെ ആയിരുന്നു. നിങ്ങൾ അസുരന്മാരുടെ മേൽ വരിച്ച വിജയം ആ ബ്രഹ്മത്തിന്റെ ശക്തികൊണ്ടു സംഭവിച്ചതായിരുന്നു. അതായത് വാസ്തവത്തിൽ അത് പരബ്രഹ്മത്തിന്റെ വിജയം തന്നെയായിരുന്നു. നിങ്ങൾ അതിനൊരു കാരണം മാത്രമേ ആയിരുന്നുള്ളൂ. നിങ്ങളാകട്ടെ ബ്രഹ്മത്തിന്റെ ഈ വിജയത്തെ സ്വന്തം വിജയമായി കരുതുകയും അതിന്റെ മഹിമയെ തങ്ങളുടെ മഹിമയെന്നു കരുതുകയും ചെയ്തു. ഇതു നിങ്ങളു ദുരഹങ്കാരമായിരുന്നു. പരമ കാരുണികനായ പരമാത്മാവ് നിങ്ങളുടെമേൽ കരുണ തോന്നി അസുരന്മാരുടെ മേൽ നിങ്ങൾക്കു വിജയം നൽകി. ആ പരമാത്മാവുതന്നെ നിങ്ങളുടെ നന്മയ്ക്കുവേണ്ടി നിങ്ങളുടെ ദുരഹങ്കാരത്തെ ശമിപ്പിക്കുന്നതിനു യക്ഷന്റെ രൂപം ധരിച്ചു പ്രത്യക്ഷപ്പെടുകയും അഗ്നിയുടെയും വായുവിന്റേയും ഗർവ്വം ശമിപ്പിക്കുകയും അതുപോലെ നിങ്ങൾക്കു വാസ്തവികജ്ഞാനം നൽകുന്നതിന് എന്നെ പ്രേരിപ്പിക്കുകയും ചെയ്തിരിക്കുന്നു. അതിനാൽ നിങ്ങൾ സ്വന്തം വാസ്തവിക ശക്തിയെന്നുള്ള അഹങ്കാരം കൈവെടിഞ്ഞ് ഏതൊരു ബ്രഹ്മത്തിന്റെ മഹിമയിൽനിന്നു മഹിമാന്വിതരും ശക്തിമാന്മാരുമായി ഭവിച്ചുവോ ആ പരാശക്തിയുടെ മഹിമയെ അറിഞ്ഞുകൊള്ളുവിൻ. ബ്രഹ്മത്തിന്റെ ശക്തിയാലല്ലാതെ, തങ്ങളുടേതായ സ്വതന്ത്ര ശക്തിയാൽ എന്തെങ്കിലും ചെയ്യുവാൻ കഴിയും എന്നു സ്വപ്നത്തിൽപോലും ചിന്തിച്ചുപോകരുത്! ഉമാദേവിയുടെ മറുപടിയിൽനിന്നു സാക്ഷാൽ പരബ്രഹ്മപരമേശ്വരൻതന്നെയായിരുന്നു തങ്ങളുടെ മുന്നിൽ യക്ഷരൂപത്തിൽ പ്രത്യക്ഷപ്പെട്ടതെന്നു ദേവന്മാരിൽ പ്രഥമനായ ഇന്ദ്രനു മനസ്സിലായി.

2. തസ്മാദ്വാ ഏതേ ദേവാ അതിതരാമിവാന്യാൻ ദേവാൻ യദഗ്നിർവായുരിന്ദ്രസ്തേ ഹ്യേനന്നേദിഷ്ഠം പസ്പർശുസ്തേ ഹ്യേനത് പ്രഥമോ വിദാഞ്ചകാര ബ്രഹ്മേതി.

ദേവതകളിൽ അഗ്നി, വായു, ഇന്ദ്രൻ ഇവരെ പരമശ്രേഷ്ഠന്മാരായി കണക്കാക്കണം. എന്തുകൊണ്ടെന്നാൽ അവർ മൂന്നു പേരും ബ്രഹ്മത്തെ സ്പർശിച്ചു കഴിഞ്ഞിരിക്കുന്നു. പരബ്രഹ്മ പരമാത്മാവിന്റ ദർശനത്തിന്റേയും അദ്ദേഹത്തെ പരിചയപ്പെടുന്നതിനുള്ള പരിശ്രമത്തിൽ മുഴുകിയിരുന്നതിൻറേയും അദ്ദേഹത്തോടു വാർത്താലാപം ചെയ്തതിന്റേയും പരമ സൗഭാഗ്യം അവർക്കു മാത്രം ലഭ്യമായി. തങ്ങൾ യാതൊന്നിനെ ദർശിച്ചുവോ യാതൊന്നിനോടു വാർത്താലാപം നടത്തിയോ യാതൊന്നിന്റെ ശക്തിയാൽ തസുരുന്മാരുടെമേൽ വിജയം കൈവരിച്ചുവോ അതുതന്നെ സാക്ഷാൽ പരബ്രഹ്മപരമാത്മാവ് എന്ന സത്യം അവർ ആദ്യം ഗ്രഹിച്ചു.

സാരാംശമെന്തെന്നാൽ സൗഭാഗ്യശാലികളായ മഹാപുരുഷന്മാർ ഏതെങ്കിലും കാരണവശാൽ ഭഗവാന്റെ ദിവ്യസമ്പർക്കം ലഭ്യമാക്കുന്നു. അദ്ദേഹത്തിന്റെ ദർശനം, സ്പർശനം, അദ്ദേഹത്തോടു വാർത്താലാപം ചെയ്യുന്നതിനുള്ള അവസരം ഇവയെല്ലാം അവർക്കു കിട്ടുന്നു. ഈ മന്ത്രത്തിൽ അദ്ദേഹത്തിന്റെ മഹിമ ഇന്ദ്രാദിദേവന്മാരുടെ ഉദാഹരണംകൊണ്ടു വ്യക്തമാക്കിയിരിക്കുന്നു.

**സംബന്ധം** – ഈ മൂന്നുദേവതകളിൽ അഗ്നിയേയും വായുവിനേയും അപേക്ഷിച്ചു ദേവരാജനായ ഇന്ദ്രൻ ശ്രേഷ്ഠനാണെന്നു പറയുന്നു –

3. തസ്മാദ് വാ ഇന്ദ്രോƒതിതരാമിവാന്യാൻ ദേവാൻ സ ഹ്യേനന്നേദിഷ്ഠം പസ്പർശ, സ ഹ്യേനത് പ്രഥമോ വിദാഞ്ചകാര ബ്രഹ്മേതി.

അഗ്നിക്കും വായുവിനും യക്ഷരൂപത്തിൽ പ്രത്യക്ഷപ്പെട്ട ബ്രഹ്മത്തിന്റെ ദർശനവും വാർത്താലാപ സൗഭാഗ്യവും കിട്ടിയിരുന്നു. എന്നാൽ അവർക്ക് അതിന്റെ സ്വരൂപജ്ഞാനം ലഭിച്ചില്ല. ഭഗവതി ഉമാദേവിയിൽനിന്ന് ഏറ്റവും ആദ്യം ഇന്ദ്രന് സർവ്വശക്തിമാനായ പരബ്രഹ്മപുരുഷോത്തമന്റെ തത്വത്തെപ്പറ്റിയുള്ള ജ്ഞാനമുണ്ടായി. തദനന്തരം ഇന്ദ്രൻ പറഞ്ഞതുകൊണ്ടാണ് അവർക്കും ആ ജ്ഞാനം ഉണ്ടായത്. അതിനു ശേഷം ഇവരിൽനിന്നും മറ്റുള്ള ദേവകൾ ആ യക്ഷം സാക്ഷാൽ പരബ്രഹ്മപരമേശ്വരൻ തന്നെയായിരുന്നു. എന്ന സത്യം മനസ്സിലാക്കി. അങ്ങിനെ ഓരോരുത്തരിൽനിന്നും കേട്ടുകേട്ടാണ് ഓരോരുത്തരും യാഥാർത്ഥ്യം മനസ്സിലാക്കിയത്. അവർക്കു പരമേ

ശ്വരനോട് സംസാരിക്കുന്നതിനോ അദ്ദേഹത്തിന്റെ തത്വത്തെ ഗ്രഹിക്കുന്നതിനോ കഴിഞ്ഞില്ല. അതുകാരണം അഖിലദേവത കളിലും അഗ്നിയും വായുവും ഇന്ദ്രനും സർവ്വശ്രേഷ്ഠന്മാ രായി ഗണിക്കപ്പെടുന്നു. കാരണം ഈ മൂന്നുപേർക്കും ബ്രഹ്മ ദർശനവും തത്വജ്ഞാനപ്തിയും ലഭ്യമായി. എന്നാൽ ഏറ്റവും ആദ്യം ഇന്ദ്രൻ അദ്ദേഹത്തിന്റെ തത്വത്തെ ഗ്രഹിച്ചതിനാൽ ഇന്ദ്രൻ സർവ്വശ്രേഷ്ഠനായി മാനിക്കപ്പെടുന്നു.

**സംബന്ധം –** ഇനി മുകളിൽ പറഞ്ഞ ബ്രഹ്മതത്വത്തെ ആധി ദൈവികദൃഷ്ടാന്തംമൂലം മനസ്സിലാക്കുന്നു.

4. തസ്യൈഷ ആദേശോ യദേതദ് വിദ്യുതോ വ്യദ്യു തദാ ഇതീന്ന്യമീമിഷദാ ഇത്യധിദൈവതം.

സാധകന്റെ ഹൃദയത്തിൽ ബ്രഹ്മം സാക്ഷാത്കരിക്കപ്പെടു ന്നതിനുള്ള തീവ്രാഭിലാഷം കത്തിജ്ജ്വലിക്കുമ്പോൾ ഭഗവാൻ അവന്റെ ഉത്ക്കണ്ഠയെ ഒന്നുകൂടി തീവ്രവും ഉൽക്കടവുമാക്കു ന്നതിനുവേണ്ടി വിദ്യുത് പ്രകാശം പോലെയും കണ്ണു ചിമ്മുന്ന തുപോലെയും തന്റെ സ്വരൂപത്തിന്റെ ക്ഷണികമായ ഒരു ദർശനം നൽകിയിട്ട് ഒളിച്ചുകളയുന്നു. പൂർവ്വോക്തമായ ആഖ്യാനത്തിൽ ഇപ്രകാരം തന്നെ ഇന്ദ്രന്റെ മുമ്പിൽ നിന്നും ദിവ്യയക്ഷത്തിന്റെ അന്തർദ്ധാനത്തെ ഇതു സൂചിപ്പിക്കുന്നു.

സാധകന്റെ കൺമുൻപിലോ അഥവാ, ഹൃദയദേശത്തിലോ ആദ്യമായി ഭഗവാന്റെ സാകാരമോ നിരാകാരമോ ആയ രൂപ ദർശനം അല്ലെങ്കിൽ അനുഭവം ഉണ്ടാകുമ്പോൾ അവൻ ആനന്ദാശ്ചര്യങ്ങളാൽ ചകിതനായിത്തീരുന്നു. തൽക്കാരണ ത്താൽ അവന്റെ ഹൃദയത്തിൽ തന്റെ ആരാദ്ധ്യദേവനെ നിര ന്തരം കണ്ടുകൊണ്ടിരിക്കുന്നതിനും അനുഭവിച്ചുകൊണ്ടിരിക്കു ന്നതിനും അനിവാര്യവും ഉൽക്കടവുമായ അഭിലാഷം ഉല്പ ന്നമാകുന്നു. പിന്നെ അവനു ക്ഷണനേരത്തേക്കുപോലും ഇഷ്ടസാക്ഷാത്ക്കാരം കൂടാതെ ശാന്തി ലഭിക്കുന്നില്ല. ഈ സംഗതി തന്നെ ഈ മന്ത്രത്തിൽ ആധിദൈവികമായ ഉദാഹ രണം കൊണ്ടു വ്യക്തമാക്കിയിരിക്കുന്നു.

**സംബന്ധം –** ഇനി ഈ സംഗതി തന്നെ ആദ്ധ്യാത്മിക ഭാവ ത്തിൽ വെളിപ്പെടുത്തുന്നു –

5. അഥാദ്ധ്യാത്മം യദേതദ്ഗച്ഛതീവ ച മനോ$f$നേന ചൈതദുപസ്മരത്യഭീക്ഷ്ണം സങ്കല്പഃ

യാതൊരു സാധകനു തന്റെ മനസ്സ് ആരാദ്ധ്യദേവതയായ ശ്രീഭഗവാന്റെ സമീപം വരെ എത്തിച്ചേർന്നതായി അനുഭവപ്പെ ടുന്നുവോ അവൻ തന്റെ മനസ്സിൽക്കൂടി ഭഗവാന്റെ നിർഗു ണമോ സഗുണമോ ആയ ഏതു സ്വരൂപത്തെ ചിന്തിക്കുകയും അതിന്റെ പ്രത്യക്ഷാനുഭൂതി ഉണ്ടാവുകയും ചെയ്യുന്നുവോ അപ്പോൾ സ്വാഭാവികമായിത്തന്നെ അവൻ അതിൽ ലീനനാ യിത്തീരുന്നു. പിന്നെ അവനു തന്റെ ഇഷ്ടദൈവത്തിന്റെ ക്ഷണനേരത്തേക്കുപോലുമുള്ള വിസ്മൃതി സഹിക്കുവാൻ കഴി യുന്നതല്ല. ആ സമയം അവൻ അത്യന്തം വ്യാകുലതയോടു കൂടിയവനായിത്തീരുന്നു. അവൻ നിത്യേന, നിരന്തരമായി പ്രേമ പൂർവ്വം അതിനെ സ്മരിക്കുകയും സ്വഹൃദയത്തിൽ തന്റെ ഇഷ്ടദൈവത്തെ പ്രാപിക്കുന്നതിന് അനിവാര്യവും ഉൽക്കടവു മായ അഭിലാഷം ഉള്ളവനായിത്തീരുകയും ചെയ്യുന്നു.

കഴിഞ്ഞ മന്ത്രത്തിൽ ആധിദൈവിക ദൃഷ്ടിയോടുകൂടി പറയ പ്പെട്ട കാര്യം തന്നെ ഇതിൽ ആദ്ധ്യാത്മിക ദൃഷ്ടിയിൽ പറയ പ്പെട്ടിരിക്കുന്നു.

**സംബന്ധം –** ഇനി ആ ബ്രഹ്മത്തിന്റെ ഉപാസനാ പ്രകാരങ്ങളും അതിന്റെ ഫലങ്ങളും പറയുന്നു:

6. തദ്ധ തദ്വനം നാമ തദ്വനമിത്യുപാസിതവ്യം സ യ ഏതദേവം വേദാദിഹൈനം സർവ്വാണി ഭൂതാനി സം വാഞ്ഛന്തി.

ആനന്ദസ്വരൂപനായ പരബ്രഹ്മ പരമേശ്വരൻ എല്ലാവർക്കും അത്യന്തം പ്രിയങ്കരനാകുന്നു. എല്ലാ ജീവികളും ഓരോരോ രീതി യിൽ അദ്ദേഹത്തെ ആഗ്രഹിക്കുന്നു. എന്നാൽ തിരിച്ചറിയുന്നി ല്ല. അതുകാരണം സുഖത്തിന്റെ രൂപത്തിൽ അദ്ദേഹത്തെ അന്വേഷിച്ചുകൊണമ്ട് ദുഃഖസ്വരൂപങ്ങളായ വിഷയങ്ങളിൽ അലഞ്ഞുതിരിഞ്ഞുകൊണ്ടിരിക്കുന്നു. അദ്ദേഹത്തെ പ്രാപിക്കു വാൻ കഴിയുന്നില്ല. ഈ രഹസ്യം മനസ്സിലാക്കി സാധകൻ ആ പരബ്രഹ്മപരമാത്മാവിനെ ജീവനു തുല്യം പ്രിയമായിക്കരുതി അതിനെ – നിത്യവും അചലവും അമലവും അനന്തവും ആയ പരമാനന്ദ സ്വരൂപത്തെ – ചിന്തിച്ചു കഴിയണം. ഇപ്രകാരം ചെയ്തുചെയ്ത് ആനന്ദ സ്വരൂപനായ പരമാത്മാവിന്റെ സാക്ഷാ ത്ക്കാരം പ്രാപിക്കുമ്പോൾ അവൻ സ്വയം ആനന്ദമയനായിത്തീ രുന്നു. അതായത് ജഗത്തിലെ എല്ലാ പ്രാണികളും അവനെ തങ്ങളുടെ ആത്മീയമായിക്കരുതി അവനെ ഹൃദയംഗമമായി സ്നേഹിക്കാൻ തുടങ്ങുന്നു.

7. ഉപനിഷദം ഭോ ബ്രൂഹീത്യുക്താത ഉപനിഷദ് ബ്രാഹ്മീം വാവ ത ഉപനിഷദബ്രൂമേതി.

ഗുരുദേവനിൽ നിന്നും സാങ്കേതിക ഭാഷയിൽ ബ്രഹ്മവിദ്യാ സംബന്ധിയായ ശ്രേഷ്ഠോപദേശങ്ങൾ ശ്രവിച്ചിട്ടും ശിഷ്യന് അതു പൂർണ്ണരൂപത്തിൽ ഹൃദിസ്ഥമാക്കുവാൻ കഴിഞ്ഞില്ല. അതിനാൽ അവൻ ഇപ്രകാരം പ്രാർത്ഥിച്ചു. "ഭഗവാനേ! എനിക്ക് ഉപനിഷദ് രഹസ്യമയിയായ ബ്രഹ്മവിദ്യ ഉപദേശിച്ചു തന്നാലും." അതിനു ഗുരുദേവൻ പറഞ്ഞു, "വത്സ! നാം നിനക്കു ബ്രഹ്മവിദ്യ ഉപദേശിച്ചു തന്നുകഴിഞ്ഞു. നിന്റെ ചോദ്യ ത്തിന്റെ ഉത്തരമായി 'ശ്രോത്രസ്യ ശ്രോത്രം' മുതൽ തുടങ്ങി മുകളിൽ പറഞ്ഞിരിക്കുന്ന മന്ത്രങ്ങൾ വരെ യാതൊന്നുപദേ ശിച്ചിരിക്കുന്നുവോ അതു നീ ദൃഢമായി ഗ്രഹിച്ചുകൊള്ളുക. അതു നിശ്ചയമായും രഹസ്യമയിയായ ബ്രഹ്മവിദ്യയുടെ ഉപദേശം തന്നെയാകുന്നു.

**സംബന്ധം –** ബ്രഹ്മവിദ്യയുടെ ശ്രവണമാത്രയിൽത്തന്നെ ബ്രഹ്മസ്വരൂപത്തിന്റെ രഹസ്യം മനസ്സിലാക്കുവാൻ സാധിക്കു ന്നില്ല. അതിനു പ്രത്യേക സാധനകളുടെ ആവശ്യം ഉണ്ടാകു ന്നു. അതിനാൽ ഇനി ആ പ്രധാന സാധനകളെ വർണ്ണിക്കുന്നു–

8. തസ്യൈ തപോ ദമ: കർമ്മേതി പ്രതിഷ്ഠാ വേദാ: സർവ്വാംഗാനി സത്യമായതനം.

വായിച്ചു പഠിച്ച്, ഉരുവിട്ട് ബ്രഹ്മജ്ഞാനിയായിത്തീർന്നു; ഇത് ബ്രഹ്മവിദ്യയെ പരിഹസിക്കലും സ്വയം വഞ്ചനയിലക പ്പെടലുമാകുന്നു. ബ്രഹ്മവിദ്യയാകുന്ന പ്രാസാദത്തിന്റെ അടി ത്തറ – താപം, ദമം, കർമ്മം മുതലായ സാധനകളാകുന്നു. ഇവ

യുടെ മേൽ രഹസ്യമയിയായ ബ്രഹ്മവിദ്യ അധിഷ്ഠിതമായിരിക്കും. യാതൊരു സാധകൻ സ്വധർമ്മപരിപാലനത്തിനു വേണ്ടി അതികഠിനങ്ങളായ കഷ്ടതകളെ സഹർഷം സ്വാഗതം ചെയ്യിന്നില്ലയോ, യാതൊരുത്തൻ മനസ്സിനേയും ഇന്ദ്രിയങ്ങളേയും നന്നായി സ്വാധീനിപ്പെടുത്തുന്നില്ലയോ, യാതൊരുത്തൻ നിഷ്കാമഭാവത്തോടുകൂടി അനാസക്തനായി വർണ്ണാശ്രമധർമ്മങ്ങളെ അനുഷ്ഠിക്കുന്നില്ലയോ അവനു ബ്രഹ്മവിദ്യയുടെ യഥാർത്ഥരഹസ്യം അറിയുവാൻ സാധിക്കുന്നില്ല; എന്തുകൊണ്ടെന്നാൽ അവയെ ഗ്രഹിക്കുന്നതിനുള്ള പ്രധാന ആധാരങ്ങൾ ഇവയാകുന്നു. കൂട്ടത്തിൽ വേദം ആ ബ്രഹ്മവിദ്യയുടെ എല്ലാ അംഗങ്ങളുമാണെന്നും അറിഞ്ഞിരിക്കണം. വേദത്തിൽത്തന്നെയാകുന്നു, ബ്രഹ്മവിദ്യയുടെ അംഗപ്രത്യംഗങ്ങളുടെ വ്യാഖ്യാനം. അതുകൊണ്ടു വേദത്തെ അതിവിശദമായ രീതിയിൽ അദ്ധ്യയനം ചെയ്യുകയും സത്യസ്വരൂപപരമേശ്വരൻ അതായത് ത്രികാലബാധിതനായ സച്ചിദാനന്ദഘന പരമേശ്വരൻ, ആ ബ്രഹ്മവിദ്യയുടെ പരമമായ അധിഷ്ഠാനവും ആശ്രയമസ്ഥാനവും, പരമലക്ഷ്യവും ആകുന്നു. അതിനാൽ ആ ബ്രഹ്മത്തെ ലക്ഷ്യമാക്കി യാതൊരുത്തൻ വേദാനുസരണമായി തപം, ദമം, നിഷ്കാമകർമ്മം ഇതുകൾ ചെയ്യുന്നുവോ അവനു മാത്രമേ ബ്രഹ്മവിദ്യയുടെ സർവ്വസ്വമായ പരബ്രഹ്മ പുരുഷോത്തമനെ പ്രാപിക്കുവാൻ സാദ്ധ്യമാകുകയുള്ളൂ.

9. യോ വാ ഏതാമേവം വേദാപഹത്യ
പാപ്മാനമനന്തേ
സ്വർഗേ ലോകേ ജ്യേയേ പ്രതിതിഷ്ഠതി
പ്രതിതിഷ്ഠതി.

മുകളിൽ പറഞ്ഞിരിക്കുന്ന പ്രകാരത്തിൽ യാതൊരുത്തൻ ഉപനിഷദ് രൂപമായ ബ്രഹ്മവിദ്യയുടെ രഹസ്യത്തെ ഗ്രഹിക്കുന്നുവോ അതായതു തദനുസരണമായ സാധനകളിൽ വ്യാപൃതനായിരിക്കുന്നുവോ അവൻ സമസ്ത പാപങ്ങളെ പരമാത്മ സാക്ഷാത്ക്കാരത്തിന് പ്രതിബന്ധങ്ങളായി നിൽക്കുന്ന സകല ശുഭാശുഭ കർമ്മങ്ങളേയും നിശ്ശേഷം നശിപ്പിച്ച് നിത്യവും സർവ്വശ്രേഷ്ഠവുമായ പരമധാമത്തിൽ സ്ഥിതിചെയ്യും. ഒരിക്കലും അവന് അവിടെ നിന്നു മടങ്ങേണ്ടതായി വരുന്നില്ല. അവൻ എന്നെന്നേയ്ക്കുമായി അവിടെ പ്രതിഷ്ഠിക്കപ്പെടുന്നു. ഇവിടെ 'പ്രതിഷ്ഠതി' എന്ന പദത്തിന്റെ പുനരുച്ചാരണം ഗ്രന്ഥ സമാപ്തിയുടെ സൂചന തന്നെയാകുന്നു. അതോടൊപ്പം ഉപദേശത്തിന്റെ നിശ്ചിതത്വത്തേയും പ്രതിപാദിക്കുന്നു.

### ശാന്തിപാഠം

ഓം ആപ്യായന്തു മമാങ്ഗാനി വാക് പ്രാണശ്ചക്ഷുഃ ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവ്വാണി, സർവ്വം ബ്രഹ്മൗ പനിഷദം മാഹം ബ്രഹ്മ നിരാകുര്യാം മാ മം ബ്രഹ്മനിരാകരോത്, അനിരാകരണമസ്ത്വനിരാകരണം മേƒസ്തു. തദാത്മനി നിരതേ യ ഉപനിഷത്സു ധർമ്മാസ്തേ മയി സന്തു തേ മയി സന്തു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

*(ഇതിന്റെ അർത്ഥം ഈ ഉപനിഷത്തിന്റെ ആരംഭത്തിൽ കൊടുത്തിട്ടുണ്ട്.)*



# മുണ്ഡകോപനിഷത്ത്

*ഈ ഉപനിഷത്ത് അഥർവ്വവേദത്തിലെ ശൗനകീശാഖയിൽപ്പെട്ടതാണ്.*

### ശാന്തിപാഠം

ഓം ഭദ്രം കർണ്ണേഭിഃ ശ്രണുയാമ ദേവാ ഭദ്രം
പശ്യേമാക്ഷഭിർയജത്രാഃ
സ്ഥിരൈരങ്ഗൈസ്തുഷ്ടുവാം സസ്തനൂ
ഭിർവ്യശേമ ദേവഹിതം യദായുഃ
സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തി നഃ
പുഷാ വിശ്വവേദാഃ
സ്വസ്തി നസ്താർക്ഷ്യോ അരിഷ്ടനേമിഃ
സ്വസ്തി നോ ബൃഹസ്തപിർദധാതു.

ഓം ശാന്തിഃ ! ശാന്തിഃ ! ശാന്തിഃ !!!

ഗുരുകുലത്തിൽ അദ്ധ്യയനം നടത്തുന്ന ശിഷ്യൻ സ്വന്തം ഗുരു, സഹപാഠികൾ മാനവസമുദായം എന്നിവരുടെ നന്മയെ ചിന്തിച്ചുകൊണ്ടു ദേവകളോടു പ്രാർത്ഥിക്കുന്നു. അല്ലയോ ദേവഗണങ്ങളേ, ഞങ്ങൾ സ്വന്തം കാതുകളിൽക്കൂടി മംഗളകരങ്ങളായ വചനങ്ങൾ കേൾക്കണേ. നിന്ദ, മുഖസ്തുതി, അസത്യം അഥവാ മറ്റു പാപകരങ്ങളായ കാര്യങ്ങൾ എന്നിവ ഞങ്ങളുടെ കർണ്ണങ്ങളിൽ പതിക്കാതെ ഞങ്ങളുടെ സ്വന്തം ജീവിതം യാഗ

I K

പരായണമായി ഭവിക്കണേ. ഞങ്ങൾ സദാ ഭഗവാന്റെ ആരാധനയിൽ വ്യാപൃതരായിരിക്കണമേ. കർണ്ണങ്ങൾകൊണ്ടു കേൾക്കുക മാത്രമല്ലാതെ നേത്രങ്ങൾകൊണ്ടു സദാ മംഗളം ദർശിക്കുകയും ചെയ്യണമേ. ഏതെങ്കിലും അമംഗലകാരിയോ അഥവാ നാശത്തിലേയ്ക്കു നീങ്ങിക്കൊണ്ടിരിക്കുന്നതോ ആയ കാഴ്ചകളിലേക്ക് ഞങ്ങളുടെ ദൃഷ്ടികൾ ഒരിക്കലും ആകർഷിക്കപ്പെടാതിരിക്കണേ. ഞങ്ങളുടെ ശരീരവും ഓരോരോ അവയവങ്ങളും സുദൃഢവും സുപുഷ്ടവും ആയിത്തീരണേ. അതും ഭഗവാനെ സ്തുതിക്കുന്നതിനുവേണ്ടി മാത്രമാകേണമേ. ഞങ്ങളുടെ ആയുസ്സ് ഭോഗവിലാസങ്ങളിലും പ്രമാദങ്ങളിലും കൂടി കടന്നു പോകാതിരിക്കണേ. ഭഗവത് കാര്യങ്ങളിൽ പ്രയോജനപ്പെടുന്നതിനുവേണ്ടിയുള്ള ആയുസ്സ് ഞങ്ങൾക്കു ലഭിക്കണേ. (ദേവകൾ ഞങ്ങളുടെ എല്ലാ ഇന്ദ്രിയങ്ങളിലും പ്രവേശിച്ച് അവയെ സംരക്ഷിക്കുകയും നയിക്കുകയും ചെയ്യുന്നു. അവർക്കനുകൂലമായി വർത്തിക്കുന്നതുകൊണ്ട് ഞങ്ങളുടെ ഇന്ദ്രിയങ്ങൾക്കു സുഗമമായി സന്മാർഗ്ഗത്തിൽകൂടി ചലിക്കുവാൻ കഴിയുന്നു. അതിനാൽ അവരോടും പ്രാർത്ഥിക്കുന്നത് ഉചിതമാകുന്നു) എല്ലാദിക്കിലും കീർത്തിപരന്നിട്ടുള്ള ദേവരാജൻ ഇന്ദ്രൻ, സർവ്വജ്ഞനായ പൂഷാ, അരിഷ്ടനിവാരകനായ താർക്ഷ്യൻ (ഗരുഡൻ) ബുദ്ധിരാജാവായ ബൃഹസ്പതി – ഈ എല്ലാ ദേവതകളും ഭഗവാന്റെ ദിവ്യവിഭൂതികളാകുന്നു. ഇവർ സദാ ഞങ്ങൾക്ക് മംഗളം വർദ്ധിപ്പിക്കണേ. ഇവരുടെ കൃപയാൽ ഞങ്ങളോടുകൂടിയുള്ള എല്ലാ ജീവജാലങ്ങൾക്കും മംഗളം ഉണ്ടായിക്കൊണ്ടിരിക്കണേ. ആദ്ധ്യാത്മികവും ആധിദൈവികവും, ആധിഭൗതികവുമായി എല്ലാ താപങ്ങൾക്കും ശാന്തിയുണ്ടാക്കണേ!

## പ്രഥമമുണ്ഡകം

### പ്രഥമഖണ്ഡം

1. ഓം ബ്രഹ്മാ ദേവാനാം പ്രഥമഃസംബഭൂവ
വിശ്വസ്യ കർത്താ ഭുവനസ്യ ഗോപ്താ
സ ബ്രഹ്മവിദ്യാം സർവ്വവിദ്യാപ്രതിഷ്ഠാ–
മഥർവായ ജ്യേഷ്ഠപുത്രായ പ്രാഹ.

('ഓം' ഈ പരമേശ്വര നാമത്തെ സ്മരിച്ചുകൊണ്ട് ഉപനിഷത്താരംഭിക്കുന്നു. ഇതുവഴിയായി ഓരോ കാര്യവും ആരംഭിക്കുമ്പോൾ മനുഷ്യൻ ഈശ്വരനെ സ്മരിക്കുകയും അദ്ദേഹത്തിന്റെ നാമോച്ചാരണം അവശ്യം ചെയ്യുകയും വേണമെന്നു സൂചിപ്പിക്കപ്പെടുന്നു.)

സർവ്വ ശക്തിമാനായ പരബ്രഹ്മ പരമേശ്വരനിൽനിന്നും ദേവകളിൽ പ്രധാനിയായ ബ്രഹ്മാവ് ഉത്ഭവിച്ചു. പിന്നീട് ഇദ്ദേഹം തന്നെ എല്ലാ ദേവകളേയും മഹർഷിമാരേയും മരീചി മുതലായ പ്രജാപതികളേയും സൃഷ്ടിച്ചു. അതോടുകൂടി സമസ്ത ലോകങ്ങളേയും സൃഷ്ടിച്ച് അതിന്റെ രക്ഷയ്ക്കുവേണ്ടി സുദൃഢമായ നിയമങ്ങൾ മുതലായവയും നിർമ്മിച്ചു. അദ്ദേഹത്തിന്റെ ഏറ്റവും മൂത്തപുത്രൻ അഥർവ്വ മഹർഷിയായിരുന്നു. ഏറ്റവും ആദ്യം ബ്രഹ്മാവ് ബ്രഹ്മവിദ്യ ഉപദേശിച്ചുകൊടുത്തത് അദ്ദേഹത്തിനായിരുന്നു. യാതൊരുവിദ്യയിൽനിന്നും ബ്രഹ്മത്തിന്റെ 'പര' വും 'അപരവു' മായ രണ്ടു സ്വരൂപങ്ങളുടേയും പൂർണ്ണമായ ജ്ഞാനം ലഭിച്ചുവോ അതിനെ ബ്രഹ്മവിദ്യയെന്നു പറയുന്നു. ഇത് എല്ലാ വിദ്യകളുടേയും ആശ്രയമാകുന്നു.

2. അഥർവ്വണേ യാം പ്രവദേത ബ്രഹ്മാ–
ഥർവാ താം പുരോവാചാങ്ഗിരേ ബ്രഹ്മവിദ്യാം
സ ഭാരദ്വാജായ സത്യവഹായ
പ്രാഹ ഭാരദ്വാജോƒങ്ഗിരസേ പരാവരാം.

അഥർവ്വ മഹർഷിക്കു ബ്രഹ്മാവിൽനിന്നു ലഭ്യമായ ബ്രഹ്മവിദ്യയെ അദ്ദേഹം അംഗിര സ്സുമഹർഷിക്കു പറഞ്ഞുകൊടുത്തു. അംഗിരസ്സുമഹർഷി ഭരദ്വാജഗോത്രത്തിൽ പിറന്ന സത്യവഹൻ എന്നു പേരുള്ള മഹർഷിക്കു പറഞ്ഞുകൊടുത്തു. ഭാരദ്വാജമഹർഷി പാരമ്പര്യമായി നിലനിന്നിരുന്ന ബ്രഹ്മത്തിന്റെ പര, അപരസ്വരൂപത്തിന്റെ ജ്ഞാനം പകർന്നുകൊടുക്കുന്ന ഈ ബ്രഹ്മവിദ്യോപദേശം മഹർഷി അംഗിരസ്സിനു നൽകി.

3. ശൗനകോ ഹ വൈ മഹാശാലോ ƒങ്ഗിരസം വിധിവദുപസന്നഃ പപ്രച്ഛ. കസ്മിന്നു ഭഗവോ വിജ്ഞാതേ സർവ്വമിദം വിജ്ഞാതം ഭവതീതി.

ശൗനകൻ എന്ന പേരിൽ പ്രസിദ്ധനായ ഒരു മഹർഷി ഉണ്ടായിരുന്നു. അദ്ദേഹം ഒരു വലിയ വിശ്വവിദ്യാലയത്തിന്റെ സ്ഥാപകനും ആയിരുന്നു. പുരാണമനുസരിച്ച് അദ്ദേഹത്തിന്റെ ഋഷികുലത്തിൽ എൺപത്തെണ്ണായിരം മഹർഷിമാർ വസിച്ചിരുന്നു. അദ്ദേഹം ഉപര്യുക്ത ബ്രഹ്മവിദ്യ പഠിക്കുന്നതിനായി ശാസ്ത്രവിധിയനുസരിച്ചു കരങ്ങളിൽ സമിത്ത് എടുത്തുകൊണ്ട് ഭക്തിപൂർവ്വം മഹർഷി അംഗിരസ്സിന്റെ അടുക്കൽ വന്നു. അദ്ദേഹം അത്യന്തം വിനയപൂർവ്വം മഹർഷിയോടു ചോദിച്ചു. 'ഭഗവൻ, യാതൊന്നു നന്നായി തിരിച്ചറിഞ്ഞതിനുശേഷം കാണുന്നതും കേൾക്കുന്നതും അനുമാനിക്കുന്നതുമായ എല്ലാം തിരിച്ചറിയുന്നതിനു കഴിയുന്നോ, ആ പരമതത്വം എന്താകുന്നു? അതിനെ എങ്ങനെ തിരിച്ചറിയുവാൻ കഴിയും എന്നു ദയവായി അരുളിച്ചെയ്താലും!

4. തസ്മൈ സ ഹോവാച. ദ്വേ വിദ്യേ വേദിതവ്യേ ഇതി ഹ സ്മ യദ്ബ്രഹ്മവിദോ വദന്തി പരാ ചൈവാ പരാച.

ഇപ്രകാരം മഹർഷി ശൗനകന്റെ ചോദ്യത്തിന് മഹർഷി അംഗിരസ്സ് പറഞ്ഞു – "ശൗനക, ബ്രഹ്മത്തെ ഗ്രഹിച്ചിട്ടുള്ള മഹർഷിമാർ പറയുന്നത് മനുഷ്യർക്കുവേണ്ടി അറിയുന്നതിന് രണ്ടുവിദ്യകൾ ഉണ്ട് എന്നാണ്. ഒന്ന പര, മറ്റത് അപര.

5. തത്രാപരാ ഋഗ്വേദോ യജുർവേദഃ സാമവേദോ ƒഥർവ വേദഃ ശിക്ഷാ കല്പോ വ്യാകരണം നിരുക്തം ഛന്ദോ ജ്യോതി ഷമിതി. അഥ പരാ യയാ തദക്ഷരമധിഗമ്യതേ.

ആ രണ്ടു വിദ്യകളിൽ യാതൊന്നുവഴി ഈ ലോകത്തിലേയും പരലോകത്തിലേയും ഭോഗങ്ങളുടേയും അവയുടെ പ്രാപ്തിക്കുള്ള സാധനകളുടേയും ജ്ഞാനം ലഭ്യമാകുന്നുവോ, യാതൊന്നിൽ ഭോഗങ്ങളുടെ സ്ഥിതി, ഭോഗങ്ങളെ അനുഭവി

N P

ക്കുന്നതിനുള്ള പ്രകാരങ്ങൾ, ഭോഗവസ്തുക്കളുടെ രചന, അവയെ ഉപലബ്ധമാക്കുന്നതിനുള്ള പലവിധസാധനകൾ എല്ലാം അടങ്ങിയിരിക്കുന്നുവോ അത് അപരവിദ്യയാകുന്നു; ഋഗ്വേദം, യജുർവേദം, സാമവേദം, അഥർവ്വവേദം ഈ നാലു വേദങ്ങളിൽ നാനാ വിധത്തിലുള്ള യാഗവിദ്യകളും അവയുടെ ഫലങ്ങളും വിസ്താരപൂർവ്വം വർണ്ണിച്ചിരിക്കുന്നു. ജഗത്തിലെ എല്ലാ വസ്തുക്കളുടേയും വിഷയങ്ങളുടേയും വർണ്ണനം വേദങ്ങളിൽ നല്ലതുപോലെ ചെയ്തിരിക്കുന്നു. ഇക്കാലത്ത് വേദത്തിന്റെ എല്ലാ ശാഖകളും ലഭ്യമാകുന്നില്ല. അതിൽ വർണ്ണിച്ചിട്ടുള്ള വിവിധ വിജ്ഞാനകരങ്ങളായ കാര്യങ്ങളെ അറിയാവുന്നവരും ഇല്ലെന്നുള്ളതു ശരിയാകുന്നു. വേദങ്ങളുടെ പാദങ്ങൾ അതായത് ശരിയായ ഉച്ചരിക്കുന്നതിനുള്ള വിധികളെ സംബന്ധിച്ച ഉപദേശങ്ങൾ "ശിക്ഷ" ആകുന്നു. യജ്ഞം, യാഗം മുതലായവയുടെ വിധികൾ പറയപ്പെട്ടിരിക്കുന്ന വിഭാഗത്തെ 'കല്പം' എന്നു പറയുന്നു. വൈദികവും ലൗകികവും ആയ ശബ്ദങ്ങളുടെ അനുശാസനത്തിന്റെ – പ്രകൃതിപ്രത്യയ വിഭാഗപൂർവ്വമായുള്ള ശബ്ദസാധനയുടെ – പ്രക്രിയ. ശബ്ദാർത്ഥബോധങ്ങളുടെ പ്രകാരം പ്രയോഗം മുതലായവയുടെ നിയമങ്ങൾ സംബന്ധിച്ച ഉപദേശങ്ങളുടെ നാമം 'വ്യാകരണം' എന്നാകുന്നു. വൈദികശബ്ദകോശങ്ങളിൽ ഇന്ന പദം ഇന്ന വസ്തുവിനെ സൂചിപ്പിക്കുന്നു എന്ന സംഗതി കാരണസഹിതം പറയപ്പെട്ടിരിക്കുന്നതു 'നിരുക്തം' എന്ന വിഭാഗത്തിലാണ്. വൈദികഛന്ദസ്സുകളുടെ ജാതിയും ഭേദവും പറയുന്ന വിദ്യയെ 'ഛന്ദസ്' എന്നു പറയുന്നു. ഗ്രഹങ്ങളുടേയും നക്ഷത്രങ്ങളുടേയും സ്ഥിതിഗതികളും അവയോടു നമ്മുക്കുള്ള ബന്ധങ്ങളും എന്താകുന്നു എന്നും മറ്റും വിവരിക്കുന്ന വിദ്യയെ 'ജ്യോതിഷ' മെന്നു പറയുന്നു. ഇപ്രകാരം നാലു വേദങ്ങളും ആറു വേദാംഗങ്ങളും – ഈ പത്തിന്റെയും നാമം 'അപരാ' വിദ്യ എന്നാകുന്നു. യാതൊന്നുവഴിയായ പരബ്രഹ്മ അവിനാശി പരമാത്മാവിന്റെ തത്വജ്ഞാനം ഉണ്ടാകുന്നുവോ അത് 'പരാ' വിദ്യയാകുന്നു. അതിന്റെ വർണ്ണനകലും വേദങ്ങളിൽ തന്നെയുണ്ട്. അതിനാൽ അത്രയും അംശത്തെ വിട്ടിട്ട് ബാക്കി എല്ലാ വേദങ്ങളും വേദാംഗങ്ങളും അപരാവിദ്യയിൽ അടങ്ങിയിരിക്കുന്നതായി കരുതണം.

**സംബന്ധം** – മുകളിൽ പറഞ്ഞിരിക്കുന്ന പരാവിദ്യവഴിയായി യാതൊന്നിന്റെ ജ്ഞാനം ഉണ്ടാകുന്നുവോ ആ അവിനാശിയായ ബ്രഹ്മം എങ്ങനെയുള്ളതാണ്? അതിനെപ്പറ്റി പറയുന്നു –

6. യത്തദദ്രേശ്യമഗ്രാഹ്യമഗോത്രമവർണ്ണമചക്ഷുഃ ശ്രോത്രം തദപാണിപാദം. നിത്യം വിഭും സർവ്വഗതം സുസൂക്ഷ്മം തദവ്യയം യദ്ഭൂതയോനിം പരിപശ്യന്തി ധീരാ.

ഈ മന്ത്രത്തിൽ പരബ്രഹ്മപരമേശ്വരന്റെ നിരാകാരസ്വരൂപത്തെ വർണ്ണിച്ചിരിക്കുന്നു. ആ പരബ്രഹ്മപരമേശ്വരൻ ജ്ഞാനേന്ദ്രിയം വഴി അറിയപ്പെടുവാൻ കഴിയുന്നില്ല; കർമ്മേന്ദ്രിയങ്ങൾ വഴിയും ഗ്രഹിക്കപ്പെടുന്നില്ല. അദ്ദേഹം ഗോത്രം മുതലായ ഉപാധികളില്ലാത്തവനും ബ്രാഹ്മണാദി വർണ്ണഗതഭേദങ്ങളോ അതുപോലെ നിറം, ആകൃതി ഇവയോ ഇല്ലാത്തവനും ആകുന്നു. അദ്ദേഹം കണ്ണ്, ചെവി മുതലായ ജ്ഞാനേന്ദ്രിയങ്ങളും കാല്, കൈയ് മുതലായ കർമ്മേന്ദ്രിയങ്ങളും ഇല്ലാത്തവനാകുന്നു. അതുപോലെ അദ്ദേഹം അതിസൂക്ഷ്മവും വ്യാപകവും അന്തരാത്മരൂപത്തോടുകൂടി എല്ലാത്തിലും വ്യാപിച്ചും ഒരിക്കലും നാശം സംഭവിക്കാത്തവനും സർവ്വഥാ നിത്യനും ആകുന്നു. എല്ലാ ജീവികളുടേയും ആ പരമകാരണനെ ജ്ഞാനികൾ സർവ്വത്ര പരിപൂർണ്ണമായി കാണുന്നു.

**സംബന്ധം** – ജഗദാത്മാവായ പരമേശ്വരൻ സമസ്ത സൃഷ്ടികളുടേയും പരമകാരണൻ ആകുന്നതെങ്ങനെ? സമ്പൂർണ്ണമായ ഈ പ്രപഞ്ചം അദ്ദേഹത്തിൽ നിന്നും എങ്ങനെ ഉത്ഭവിച്ചു? ഈ ആശയത്തെ വ്യക്തമാക്കുന്നു –

7. യഥോർണ്ണനാഭിഃ സൃജതേ ഗൃഹ്ണതേ ച
യഥാ പൃഥിവ്യാമോഷധയഃ സംഭവന്തി
യഥാ സതഃ പുരുഷാത്മകേശലോമാനി
തഥാക്ഷരാത് സംഭവതീഹ വിശ്വം.

പരബ്രഹ്മ പരമേശ്വരൻ തന്നെ ഈ ജഡചേതനാത്മകമായ ജഗത്തിന്റെ നിമിത്തവും ഉപാദാനകാരണവുമാകുന്നു എന്ന് മൂന്നു ദൃഷ്ടാന്തങ്ങൾ വഴി മനസ്സിലാക്കുന്നു. ആദ്യം എട്ടുകാലിയുടെ ദൃഷ്ടാന്തത്തിൽനിന്നും ഈ സംഗതി പറയുന്നു. എപ്രകാരം എട്ടുകാലി തന്റെ വയറ്റിനുള്ളിലുള്ള വലയെ വെളിയിലെടുത്തു വിരിക്കുകയും പിന്നെ അതിനെ വിഴുങ്ങുകയും ചെയ്യുന്നുവോ അതേപ്രകാരം തന്നെ ഈ പരബ്രഹ്മ പരമേശ്വരൻ തന്റെ ഉള്ളിൽ സൂക്ഷ്മരൂപത്തോടുകൂടി ലീനമായിരിക്കുന്ന ജഡചേതനാരൂപമായ ജഗത്തിനെ സൃഷ്ടിയുടെ ആരംഭത്തിൽ നാനാപ്രകാരത്തിൽ സൃഷ്ടിച്ചു വ്യാപിപ്പിക്കുകയും പ്രളയകാലത്തിൽ വീണ്ടും തന്നിലേയ്ക്കുതന്നെ പിൻവലിക്കുകയും ചെയ്യുന്നു. രണ്ടാമത്തെ ഉദാഹരണംകൊണ്ടും ഈ കാര്യം വ്യക്തമാക്കുന്നു. എപ്രകാരം ഭൂമിയിൽ വിവിധങ്ങളായ ധാന്യങ്ങൾ, തൃണം, വൃക്ഷം, ലത മുതലായ ഔഷധികളുടെ ബീജങ്ങൾ പതിക്കുന്നുവോ അപ്രകാരം തന്നെയുള്ള ഭിന്നങ്ങളായ ഭേദങ്ങളോടുകൂടിയ ഔഷധികൾ അവിടെ മുളയ്ക്കുന്നു. അതിൽ ഭൂമിക്കു യാതൊരു പക്ഷപാതവും ഇല്ല. അതുപോലെ തന്നെ ജീവികളുടെ വിഭിന്നങ്ങളായ കർമ്മരൂപബീജങ്ങൾക്കനുസരണമായി ഭഗവാൻ അവയെ വിവിധ യോനികളിൽ ഉത്ഭവിപ്പിക്കുന്നു. അതിനാൽ അദ്ദേഹത്തിൽ യാതൊരു പ്രകാരത്തിലുമുള്ള വിഷമതയുടേയോ നിർദ്ദയതയുടേയോ ദോഷം ആരോപിക്കുവാൻ സാധ്യമല്ല. മൂന്നാമതു മനുഷ്യശരീരത്തിന്റെ ഉദാഹരണത്തിൽനിന്നും ഇക്കാര്യം വ്യക്തമാക്കുന്നു. എപ്രകാരം മനുഷ്യന്റെ ജീവിതശരീരത്തിൽനിന്നും മനോഹരമായ കേശവും രോമങ്ങളും നഖവും സ്വയമായി ഉത്ഭവിക്കുകയും വളരുകയും ചെയ്യുന്നുവോ അവനെ സംബന്ധിച്ചിടത്തോളം അത് യാതൊന്നിനും പ്രയോജനപ്പെടുന്നില്ല. അതേ പ്രകാരം തന്നെ പരബ്രഹ്മപരമേശ്വരനിൽനിന്നും ഈ പ്രപഞ്ചം സ്വയമായി ഉത്ഭവിക്കുകയും വികസിക്കുകയും ചെയ്യുന്നു; ഇതിനുവേണ്ടി ഭഗവാന് യാതൊരു പ്രയത്നവും ചെയ്യേണ്ടതായി വരുന്നില്ല.

**സംബന്ധം** – ഇനി സംക്ഷേപമായി പ്രപഞ്ചോൽപ്പത്തി ക്രമത്തെ വിവരിക്കുന്നു.

8. തപസാ ചീയതേ ബ്രഹ്മ തതോ$f$ന്ന മഭിജായതേ
അന്നാത്പ്രാണോ മനഃ സത്യം ലോകാഃ
കർമ്മസുചാമൃതം.

ജഗത്തിന്റെ സൃഷ്ടികാലമടുത്തപ്പോൾ പരബ്രഹ്മ പരമേശ്വരൻ തന്റെ സങ്കല്പരൂപമായ തപസ്സിൽനിന്നും വളർച്ച പ്രാപിക്കുന്നു, അതായത് അദ്ദേഹത്തിൽ വിവിധ രൂപങ്ങളോടുകൂടിയ സൃഷ്ടിയുടെ നിർമ്മാണത്തിനുള്ള സങ്കല്പം ഉയരുന്നു. ജീവികളുടെ കർമ്മാനുസൃതമായി ആ പരബ്രഹ്മ പുരുഷോത്തമനിൽ യാതൊരു സ്ഫുരണം സൃഷ്ടിയുടെ ആരംഭത്തിലുണ്ടായിരുന്നുവോ അതുതന്നെ അദ്ദേഹത്തിന്റെ തപം ആയിരുന്നു. ആ സ്ഫുരണം ഉണ്ടായ മാത്രയിൽത്തന്നെ അത്യന്തം സൂക്ഷ്മരൂപത്തിലായിരുന്ന ഭഗവാൻ അതിനെ അപേക്ഷിച്ചു സ്ഥൂലമായിത്തീരുകയും അദ്ദേഹം സൃഷ്ടികർത്താവായ ബ്രഹ്മാവിന്റെ രൂപം ധരിക്കുകയും ചെയ്യുന്നു. ബ്രഹ്മാവിൽനിന്നും എല്ലാ ജീവികളുടേയും ഉൽപ്പത്തിയും വളർച്ചയും സംഭവിപ്പിക്കുന്ന അന്നം ഉൽപ്പന്നമാകുന്നു. പിന്നെ അന്നത്തിൽനിന്നും ക്രമേണ പ്രാണൻ, മനസ്സ്, കാര്യരൂപങ്ങളായ ആകാശാദി പഞ്ചമഹാഭൂതങ്ങൾ എല്ലാ ജീവികളും അവയുടെ വാസസ്ഥലങ്ങളും, അവയുടെ വിഭിന്ന കർമ്മങ്ങളിൽനിന്നും അവയ്ക്ക് അവശ്യം സംഭവിക്കേണ്ട സുഖദുഃഖരൂപഫലങ്ങളും – ഇങ്ങനെ ഈ സമ്പൂർണ്ണ ജഗത്ത് ഉത്ഭവിക്കുന്നു.

**സംബന്ധം –** ഇനി പരമേശ്വരന്റെ മഹിമയെ വർണ്ണിച്ചുകൊണ്ട് ഈ പ്രകരണത്തെ ഉപസംഹരിക്കുന്നു.

9. യഃ സർവ്വജ്ഞഃ സർവ്വവിദ്യസ്യ
ജ്ഞാനമയം തപഃ
തസ്മാദേതദ്ബ്രഹ്മ നാമ രൂപമന്നം ച ജായതേ.

സംപൂർണ്ണ ജഗത്തിന്റെ കാരണഭൂതനായ ആ പരമപുരുഷ പരമേശ്വരനെ സാധാരണ രൂപത്തിലും വിശേഷരൂപത്തിലും എല്ലാവരും നന്നായിട്ടറിയുന്നു. ആ പരബ്രഹ്മത്തിന്റെ ഏകമാത്രമായ ജ്ഞാനംതന്നെ തപമാകുന്നു. അദ്ദേഹത്തിന് സാധാരണ മനുഷ്യരെപ്പോലെ ജഗത്തിനെ സൃഷ്ടിക്കുന്നതിനുവേണ്ടി കഷ്ടസഹനരൂപമായ തപസ്സനുഷ്ഠിക്കേണ്ടതായി വരുന്നില്ല. ആ സർവ്വശക്തിമാനായ പരബ്രഹ്മ പരമേശ്വരന്റെ സങ്കല്പമാത്രയിൽത്തന്നെ പ്രത്യക്ഷമായി കാണപ്പെടുന്ന ഈ വിരാട് രൂപമായ ജഗത്ത് (അതിനെ അപരബ്രഹ്മം എന്നു പറയുന്നു) സ്വയം പ്രകടമാകുകയും സമസ്ത ജീവികളും ലോകങ്ങളും അവയുടെ നാമം, രൂപം, ആഹാരം മുതലായവയും ഉത്ഭവിക്കുകയും ചെയ്യുന്നു.

'ആരെ അറിയുന്നതിൽനിന്നും ഇതെല്ലാം ഗ്രഹിക്കുവാൻ കഴിയുന്നു' എന്ന് ശൗനകമഹർഷി ചോദിച്ചിരുന്നു. ഇതിന്റെ ഉത്തരമായി സമസ്ത ജഗത്തിന്റെ പരമകാരണനായ പരമാത്മാവിൽനിന്നും ജഗത്തിന്റെ ഉൽപത്തിവിവരണം പറഞ്ഞിട്ട് ചുരുക്കത്തിൽ ആ സർവ്വശക്തിമാനും സർവ്വജ്ഞനും എല്ലാറ്റിന്റെയും കർത്താവും ധർത്താവുമായ പരമേശ്വരനെ അറിഞ്ഞു കഴിഞ്ഞാൽ എല്ലാം മനസ്സിലാകുന്നു എന്ന കാര്യം ധരിപ്പിച്ചു.

## ദ്വിതീയഖണ്ഡം

**സംബന്ധം –** ആദ്യഖണ്ഡത്തിലെ നാലാം മന്ത്രത്തിൽ പരാ, അപരാ ഈ രണ്ടു വിദ്യകളും ഗ്രാഹ്യയോഗ്യമാണെന്നു പറയുന്നു. ഇനി ഈ ഖണ്ഡത്തിൽ അതിൽനിന്ന് അപരാവിദ്യയുടെ സ്വരൂപവും ഫലവും പറഞ്ഞിട്ട് പരാവിദ്യയെപ്പറ്റി ജിജ്ഞാസ ഉളവാക്കുന്നു –

1. തദേതത്സത്യം മന്ത്രേഷു കർമ്മാണി കവയോ യാന്യപശ്യം സ്താനി ത്രേതായാം ബഹുധാ സംതതാനി. താന്യാചരഥ നിയതം സത്യകാമാ ഏഷ വഃ പന്ഥാഃ സുകൃതസ്യലോകേ.

ബുദ്ധിമാന്മാരായ മഹർഷികൾ യാതൊരു ഉന്നതിയുടെ സാധനാഭൂതമായ യാഗാദി നാനാവിധത്തിലുള്ള കർമ്മങ്ങളെ വേദമന്ത്രങ്ങളിൽ പണ്ടേ കണ്ടിരുന്നുവോ ആ കർമ്മമന്ത്രങ്ങൾ ഋക്ക്, യജുസ്സ്, സാമം ഈ മൂന്നു വേദങ്ങളിലും പലരീതികളിൽ വിസ്താരപൂർവ്വം വർണ്ണിച്ചിരിക്കുന്നു. അതിനാൽ പ്രത്യക്ഷമായ ഉന്നതി ആഗ്രഹിക്കുന്ന ആളുകൾ അവയെ ശരിയായി ഗ്രഹിച്ച് നിയമപ്രകാരം ആ കർമ്മങ്ങളെ അനുഷ്ഠിച്ചുകൊണ്ടിരിക്കണം. ഈ മനുഷ്യശരീരത്തിൽ ഇതുതന്നെ ഉന്നതിക്കുള്ള സുന്ദരമായ മാർഗ്ഗം. അലസതയിലും പ്രമാദത്തിലും ഭോഗങ്ങളനുഭവിക്കുന്നതിലും മൃഗങ്ങളെപ്പോലെ ജീവിക്കുന്നത് മനുഷ്യശരീരത്തിനുപയുക്തമല്ല.

(പ്രധാന രൂപത്തിലുള്ള വേദങ്ങളുടെ എണ്ണം മൂന്നുതന്നെ എന്ന് അംഗീകരിക്കുന്നു. അങ്ങിങ്ങായി 'വേദത്രയി' മുതലായ നാമങ്ങളോടുകൂടി ഋഗ്വേദം, സാമവേദം, യജുർവേദം എന്നീ മൂന്നിന്റെയും ഉല്ലേഖനം ലഭിക്കുന്നു. അങ്ങനെയുള്ള സ്ഥാനങ്ങളിൽ നാലാമത്തെ അഥർവ്വ വേദത്തെ മേൽപ്പറഞ്ഞ മൂന്നിലും അന്തർലീനമാണെന്നു കരുതുന്നു.)

**സംബന്ധം –** വേദോക്തങ്ങളായ അനേകം പ്രകാരങ്ങളിലുള്ള കർമ്മങ്ങളിൽനിന്നും പ്രത്യേക ലക്ഷണത്തോടുകൂടിയ പ്രധാന അഗ്നിഹോത്രകർമ്മത്തെ വർണ്ണിക്കുവാനാരംഭിക്കുന്നു.

2. യദാ ലേലായതേ ഹ്യർചിഃ സമിദ്ധേ
ഹവ്യവാഹനേ
തദാജ്യഭാഗാവന്തരേണാഹുതിഃ പ്രതിപാദയേത്.

അധികാരികളായിട്ടുള്ളവർ നിത്യവും അഗ്നിഹോത്രം നടത്തണം. ദേവകൾക്ക് ഹവിസ്സ് എത്തിച്ചുകൊടുക്കുന്ന അഗ്നി യാഗവേദിയിൽ നിന്നായി കത്തിജ്വലിക്കുമ്പോൾ, അതിൽനിന്നും ജ്വാലകൾ ഉയരുമ്പോൾ, ആജ്യഭാഗസ്ഥാനം വിട്ടു മധ്യത്തിൽ ആഹുതി സമർപ്പിക്കണം. അഗ്നി ആളിക്കത്തുന്നതിനു മുമ്പോ അതിൽനിന്നും ജ്വാലകൾ ഉയരുന്നതിനു മുമ്പോ അഥവാ കത്തിയതിനുശേഷമോ ശാന്തമായതിനു ശേഷമോ അതിൽ ആഹുതി സമർപ്പിക്കുവാൻ പാടില്ല എന്ന കാര്യം അതുകൊണ്ടു വ്യക്തമാക്കപ്പെടുന്നു. അഗ്നിയെ നല്ലതുപോലെ ജ്വലിപ്പിച്ചിട്ട് അഗ്നിഹോത്രം നടത്തണം.

**സംബന്ധം –** നിത്യവും അഗ്നിഹോത്രം നടത്തുന്ന മനുഷ്യർ അതോടുകൂടി എന്തെല്ലാം ചെയ്യണം എന്ന വിഷയത്തെപ്പറ്റി പറയുന്നു –

3. യസ്യാഗ്നിഹോത്രമദർശനപൗർണ്ണമാസ-
മചാതുർമ്മാ സ്യമനാഗ്രയണമതിഥിവർജ്ജിതം ച.
അഹുതമവൈശ്വദേവമവിധിനാ ഹുത-
മാസപ്തമാംസ്തസ്യ ലോകാൻ ഹിനസ്തി.

നിത്യവും അഗ്നിഹോത്രം നടത്തുന്ന മനുഷ്യൻ ദർശയജ്ഞവും പൗർണ്ണമാസയജ്ഞവും ചെയ്യാതിരിക്കുന്നുവോ അഥവാ ചാതുർമ്മാസ്യയജ്ഞവും നടത്താതിരിക്കുന്നുവോ അതുപോലെ ശരദ് വസന്തുർത്തുക്കളിൽ നടത്തപ്പെടുന്ന നവീനാന്നത്തിന്റെ (പുതുധാന്യ) യാഗരൂപമായ ആഗ്രയണയജ്ഞം നടത്തപ്പെടാതിരിക്കുന്നുവോ അവന്റെ യജ്ഞശാലയിൽ അതിഥികൾ യഥാവിധി സൽക്കരിക്കപ്പെടാതിരിക്കുന്നുവോ അല്ലെങ്കിൽ അവൻ നിത്യം അഗ്നിയാഗത്തിൽ കൃത്യസമയത്തും ശാസ്ത്രവിധിയനുസരിച്ചും ഹവനം നടത്താതിരിക്കുന്നുവോ അതുപോലെ ബലി വൈശ്വദേവകർമ്മം നടത്താതിരിക്കുന്നുവോ ആണെങ്കിൽ ആ അഗ്നിഹോത്രം നടത്തുന്നു മനുഷ്യന്റെ സപ്തലോകങ്ങളെ ആ അംഗഹീനമായ അഗ്നിഹോത്രം നശിപ്പിച്ചു കളയുന്നു. അതായത് ആ യജ്ഞം മൂലം ലഭിക്കുമായിരുന്ന പൃഥിലോകം മുതൽ സത്യലോകം വരെയുള്ള ലോകങ്ങളിൽനിന്നു ലഭ്യമാകുന്ന യോഗ്യ ഭോഗങ്ങൾ അവനിൽനിന്നും അത് തട്ടി മാറ്റിക്കളയുന്നു.

**സംബന്ധം –** അഗ്നിയിൽനിന്നും ജ്വാലകൾ നന്നായി ഉയരുമ്പോൾ ആഹുതി സമർപ്പിക്കണം എന്നുള്ള സംഗതി മറ്റു മന്ത്രങ്ങളിൽ പറഞ്ഞു കഴിഞ്ഞിരിക്കുന്നു. ഇനി ആ ജ്വാലകളുടെ പ്രകാരഭേദങ്ങളും നാമവും പറഞ്ഞുതരുന്നു.

4. കാലീ കരാലീ ച മനോജവാച
സുലോഹിതാ യാ ച സുധൂമ്രവർണ്ണാ
സ്ഫുലിംഗനീ വിശ്വരുചീ ച ദേവീ
ലേലായമാനാ ഇതി സപ്ത ജിഹ്വാഃ.

കാലീ- കറുത്ത നിറത്തോടുകൂടിയവൾ, കരാലീ-അത്യുഗ്രമായ (അഗ്നി ബാധിക്കുമെന്ന ഭയം ജനിപ്പിക്കുന്നവൾ), മനോജവാ – മനസ്സുപോലെ അത്യന്തം ചഞ്ചലമായവൾ, സുലോഹിതാ-സുന്ദരമായ ചുവപ്പോടുകൂടിയവൾ, സുധൂമ്രവർണ്ണാ-സുന്ദരമായ പുകയുടെ നിറത്തോടുകൂടിയവൾ, സ്ഫുലിംഗിനീ തീപ്പൊരികൾ പൊട്ടിച്ചിറുന്നവൾ, വിശ്വരുചീദേവി എല്ലാ ദിക്കിലും പ്രകാശിക്കുന്നവൾ – ഇപ്രകാരം ഏഴു രീതിയിലുള്ള ജ്വാലകൾ അഗ്നിദേവന്റെ ഹവിസ്സിനെ ഗ്രഹിക്കുന്നതിന് ഇളകിക്കൊണ്ടിരിക്കുന്ന ഏഴു നാവുകൾപോലെ ആകുന്നു. അതിനാൽ എപ്പോൾ അഗ്നിദേവത ഇപ്രകാരം ആഹുതിരൂപമാകുന്ന ഭോജനം ഗ്രഹിക്കുന്നതിനു തയ്യാറായിരിക്കുന്നുവോ അതേ സമയം തന്നെ ഭോജനരൂപമായ ആഹുതി പ്രദാനം ചെയ്യണം. അല്ലെങ്കിൽ അപ്രജ്ജ്വലിതവും അണഞ്ഞുപോയതുമായ അഗ്നിയിൽ നൽകപ്പെടുന്ന ആഹുതി ചാരത്തോടു കലർന്ന് നശിച്ചുപോകുന്നു.

**സംബന്ധം –** മേൽ പ്രകാരം പ്രദീപ്തമായ അഗ്നിയിൽ നിയമപ്രകാരം പ്രതിദിനം ഹവനം ചെയ്യുന്നതുകൊണ്ടുള്ള ഫലത്തെപ്പറ്റി പറയുന്നു.

5. ഏതേഷു യശ്ചരതേ ഭ്രാജമാനേഷു
യഥാകാലം ചാഹുതയോ ഹ്യാദദായൻ.
തം നയന്ത്യേതാഃ സൂര്യസ്യ രശ്മയോ
യത്ര ദേവനാം പതിരേകോഽധിവാസഃ.

യാതൊരു സാധകൻ പൂർവ്വമന്ത്രത്തിൽ പറഞ്ഞിട്ടുള്ള ഏഴു പ്രകാരത്തിലുള്ള ജ്വാലായുക്തമായി, നന്നായി പ്രോജ്ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നിയിൽ കൃത്യസമയം ശാസ്ത്രവിധിയനുസരിച്ചു നിത്യവും ആഹുതിനൽകി അഗ്നിയാഗം നടത്തുന്നുവോ അവനെ മരണകാലത്തിൽ തന്നോടു കൂട്ടിച്ചേർത്ത് ഈ ആഹുതികൾ സൂര്യകിരണങ്ങളായി, ദേവരാജാവായ ഇന്ദ്രന്റെ ലോകത്തിൽ എത്തിക്കുന്നു. അഗ്നിഹോത്രം സ്വർഗ്ഗസുഖപ്രാപ്തിക്കുള്ള അമോഘമായ ഉപായമാണെന്നു താല്പര്യം.

**സംബന്ധം –** എപ്രകാരം ഈ ആഹുതികൾ സൂര്യകിരണമാർഗ്ഗമായി യജമാനനെ ഇന്ദ്രലോകത്തിൽ കൂട്ടിക്കൊണ്ടുപോകുന്നു – അക്കാര്യം വിവരിക്കുന്നു.

6. ഏഹ്യേഹീതി തമാഹുതയഃ സുവർച്ചസഃ
സൂര്യസ്യ രശ്മിഭിർയജമാനം വഹന്തി
പ്രിയാം വാചമഭിവദന്ത്യോർഽച്ചയന്ത്യ
ഏഷ വഃ പുണ്യഃ സുകൃതോ ബ്രഹ്മലോകഃ.

ആ പ്രദീപ്തമായ ജ്വാലകളിൽ അർപ്പിക്കപ്പെട്ട ആഹുതികൾ സൂര്യകിരണങ്ങളുടെ രൂപത്തിൽ പരിണമിച്ച് മരണകാലത്തിൽ ആ സാധകനോടു പറയുന്നു – "വരു, വരു നിന്റെ സൽക്കർമ്മങ്ങളുടെ ഫലസ്വരൂപമായ ബ്രഹ്മലോകം അതായത് ഭോഗരൂപസുഖങ്ങളെ അനുഭവിക്കുന്നതിനുള്ള സ്ഥലം സ്വർഗ്ഗലോകമാകുന്നു" ഇങ്ങനെയുള്ള പ്രിയവാക്കുകൾ കൂടെക്കൂടെ പറഞ്ഞുകൊണ്ട് ആദരസൽക്കാരപൂർവ്വം അവനെ സുര്യന്റെ കിരണമാർഗ്ഗങ്ങളിൽക്കൂടി കൊണ്ടുപോയി സ്വർഗ്ഗലോകത്തിൽ എത്തിക്കുന്നു. ഇവിടെ സ്വർഗ്ഗത്തെ ബ്രഹ്മലോകം എന്നു പറയുന്നതിന്റ താല്പര്യം സ്വർഗ്ഗാധിപതിയായ ഇന്ദ്രനും ഭഗവാന്റെ തന്നെ അപരസ്വരൂപമാകുന്നു. അതിനാൽ പ്രകാരാന്തരേണ ബ്രഹ്മം തന്നെയാകുന്നു.

**സംബന്ധം –** ഇനി സാംസാരിക ഭോഗങ്ങളോടുള്ള വൈരാഗ്യത്താൽ പരമാനന്ദസ്വരൂപനായ പരമേശ്വരനെ പ്രാപിക്കുന്നതിനുള്ള അഭിലാഷം ഉല്പന്നമാകുന്നതിനുവേണ്ടി മുൻപറഞ്ഞ സ്വർഗ്ഗലോകത്തിന്റെ സാധനാരൂപമായ യജ്ഞാദി സകാമകർമ്മവും അതിന്റെ ഫലരൂപമായ ലൗകികവും പാരലൗകികവുമായ ഭോഗങ്ങളുടെ തുച്ഛതയും പറഞ്ഞുതരുന്നു –

7. പ്ലവാ ഹ്യേതേ അദൃഢാ യജ്ഞരൂപാ
അഷ്ടാദശോക്തമവരം യേഷു കർമ്മ
ഏതച്ഛ്റേയോ യേഽഭിനന്ദന്തി മൂഢാ
ജരാമൃത്യും തേ പുനരേവാപി യന്തി.

ഈ മന്ത്രത്തിൽ യജ്ഞത്തെ നൗകാരൂപത്തിലും അവയുടെ സംഖ്യ പതിനെട്ട് എന്നും പറയപ്പെടുന്നു. നിത്യ, ദർശ, പൗർണ്ണമാസ, ചതുർമാസഭേദങ്ങളോടുകൂടി യജ്ഞത്തിനു പതിനെട്ടു പ്രധാന രൂപങ്ങൾ ഉണ്ടെന്ന് അനുമാനിക്കപ്പെടുന്നു. അവ

യിൽ ഉപാസനാരഹിതമായ സകാമകർമ്മങ്ങളെ വർണ്ണിച്ചിരിക്കുന്നു. ഇങ്ങനെ യജ്ഞ രൂപങ്ങളാകുന്ന പതിനെട്ടു നൗകകളും ഉറപ്പുള്ളതല്ലെന്നു പറയപ്പെടുന്നു. ഇവ വഴിയായി സംസാരസാഗരത്തിന്റെ അക്കര കടക്കുക സാധ്യമല്ല. ഈ ലോകത്തിന്റെ വർത്തമാന ദുഃഖ സ്വരൂപമാകുന്ന ഏറ്റവും ചെറിയ നദിയേപ്പോലും തരണം ചെയ്ത് സ്വർഗ്ഗംവരെ എത്തുമോ എന്നുപോലും സന്ദേഹമാണ്. എന്തുകൊണ്ടെന്നാൽ മൂന്നാമത്തെ മന്ത്രത്തിലെ വർണ്ണനയനുസരിച്ച് ഏതെങ്കിലും അംഗത്തിന്റെ കുറവുണ്ടാകുന്നു എങ്കിൽ സാധകനു സ്വർഗ്ഗത്തിൽ എത്തുവാൻ സാധിക്കുന്നതല്ല; ഇടയ്ക്കുവെച്ചു തന്നെ ചിതറിപ്പോകുന്നു. അതിനാൽ ഇത് അദൃഢവും അസ്ഥിരവുമാകുന്നു. ഈ രഹസ്യം മനസ്സിലാക്കാതെ മഠയന്മാരായ ആളുകൾ ഈ സകാമകർമ്മങ്ങളെത്തന്നെ പരമേശ്വരപ്രാപ്തിക്കുള്ള ഉപായം എന്നു കരുതി – ഇതിന്റെ ഫലത്തെത്തന്നെ പരമസുഖമെന്നു കരുതി – ഇതിനെ സ്തുതിച്ചുകൊണ്ടു ജീവിക്കുന്നു. അവർക്ക് സന്ദേഹരഹിതമായി കൂടെക്കൂടെയുള്ള വൃദ്ധാവസ്ഥയേയും മരണദുഃഖത്തേയും അനുഭവിക്കേണ്ടതായി വരുന്നു.

**സംബന്ധം –** അവർ എപ്രകാരം ദുഃഖമനുഭവിക്കുന്നു? ഇതിനു സ്പഷ്ടീകരണം നൽകുന്നു –

8. അവിദ്യായാമന്തരേ വർത്തമാനാഃ
സ്വയംധീരാഃ പണ്ഡിതം മന്യമാനാഃ
ജങ്ഘന്യമാനാഃ പരിയന്തി മൂഢാ
അന്ധേനൈവ നീയമാനാ യഥാന്ധാഃ

അന്ധനു വഴികാട്ടിയായി അന്ധനെത്തന്നെ കിട്ടുമ്പോൾ അവനെങ്ങനെ അഭീഷ്ടസ്ഥലത്തെത്തുവാൻ കഴിയും? ഇടയ്ക്ക് കാലുമുട്ടിയും മുള്ളിലും ചപ്പുചവറിലും കാൽവഴുതി വീണും പാറകളിലും ഭിത്തികളിലും മൃഗങ്ങളുടെമേലും തട്ടിമുട്ടി നാനാ വിധങ്ങളിലുമുള്ള കഷ്ടതകൾ അനുഭവിക്കേണ്ടതായി വന്നുകൂടുന്നുവോ അതുപോലെ തന്നെ ഈ മൂഢന്മാരായ ആളുകളും പക്ഷിമൃഗാദികളുടേയും കീടങ്ങളുടേയും വിവിധ ദുഃഖപൂർണ്ണങ്ങളായ യോനികളിലും അതുപോലെ നരകാദികളിലും പ്രവേശിച്ച് അനന്തജന്മംവരെ അനവധി കഷ്ടാരിഷ്ടതകൾ അനുഭവിക്കേണ്ടതായി വരുന്നു. യാതൊരുത്തൻ സ്വയം ബുദ്ധിമാനും വിദ്വാനും എന്നു നടിക്കുന്നുവോ വിദ്യാബുദ്ധിയുടെ മിഥ്യാഹങ്കാരത്താൽ ശാസ്ത്രത്തേയും മഹാജ്ഞാനികളുടെ വചനങ്ങളേയും അല്പംപോലും വകവയ്ക്കാതെ അവയെ അവഹേളിക്കുകയും പ്രത്യക്ഷങ്ങളായ സുഖഭോഗങ്ങളെ അനുഭവിക്കുന്നതിലും അവയുടെ ഉപായ ഭൂതങ്ങളായ അവിദ്യാമയ സകാമകർമ്മങ്ങളിൽ നിരന്തരം മുഴുകി വസിക്കുകയും ചെയ്യുന്നുവോ ജീവിതത്തിന്റെ അമൂല്യമായ സമയത്തെ വൃഥാ നഷ്ടമാക്കിക്കളയുന്നു.

**സംബന്ധം –** ആ ആളുകൾ തുടർച്ചയായി ദുഃഖങ്ങളിൽ പതിച്ചുകൊണ്ടിരുന്നിട്ടും എന്തുകൊണ്ടുണരുന്നില്ല? നന്മയ്ക്കു വേണ്ടി എന്തുകൊണ്ടു പ്രവർത്തിക്കുന്നില്ല? ഈ ആഗ്രഹത്തെ സംബന്ധിച്ചു പറയുന്നു –

9. അവിദ്യായാം ബഹുധാ വർത്തമാനാ
വയം കൃതാർഥാ ഇതിഭിമന്യന്തി ബാലാഃ
യത്കർമ്മിണോ ന പ്രവേദയന്തി രാഗാത്
തേനാതുരാഃ ക്ഷീണലോകാശ്ച്യവന്തേ.

പൂർവ്വമന്ത്രത്തിൽ പറഞ്ഞിരിക്കുന്ന രീതിയോടുകൂടി യാതൊരുത്തൻ ഇഹലോകപരലോകഭോഗ പ്രാപ്തിക്കുവേണ്ടി സാംസാരികോന്നതിയുടെ സാധനാരൂപങ്ങളായ സകാമകർമ്മങ്ങളിൽത്തന്നെ പലരീതികളിൽ മുഴുകി വസിക്കുന്നുവോ അവിദ്യയിൽ മുഴുകിക്കഴിയുന്ന അജ്ഞാനികളായ ആ മനുഷ്യർ 'ഞങ്ങൾ ഞങ്ങളുടെ കർത്തവ്യങ്ങളെ പാലിച്ചു കഴിഞ്ഞിരിക്കുന്നു' എന്നു കരുതുന്നു. ആ സാംസാരിക കർമ്മങ്ങളിൽ മുഴുകിയിരിക്കുന്ന ആളുകൾക്കു ഭോഗങ്ങളിൽ അത്യന്തം ആസക്തിയുണ്ടാകുന്നു. ഇതുകാരണം അവർ സാസാരികോന്നതിയിലേക്കല്ലാതെ നന്മയുടെ നേരേ ദൃഷ്ടി പതിപ്പിക്കുന്നില്ല. പരമാനന്ദത്തിന്റെ സമുദ്രം ഏതോ പരമാത്മാവാണെന്നും മനുഷ്യന് അതു പ്രാപിക്കുവാൻ കഴിയുമെന്നുമുള്ള വിവരം അവർക്ക് അറിയുവാൻ കഴിയുന്നില്ല. അതിനാൽ അവർ പരമാത്മാവിനെ പ്രാപിക്കുവാൻ പരിശ്രമിക്കാതെ സദാ ദുഃഖിതരായിത്തീരുകയും പുണ്യകർമ്മങ്ങളുടെ ഫലം അവസാനിച്ചു കഴിയുമ്പോൾ അവർ സ്വർഗ്ഗാദിലോകങ്ങളിൽ നിന്നും താഴെ പതിക്കുകയും ചെയ്യുന്നു.

**സംബന്ധം –** മുകളിൽ പറഞ്ഞിരിക്കുന്ന സംഗതി ഒന്നുകൂടി സ്പഷ്ടമായി പറയുന്നു –

10. ഇഷ്ടാപൂർത്തേ മന്യമാനാ വരിഷ്ഠം
നാന്യച്ഛ്റേയോ വേദയന്തേ പ്രമൂഢാഃ
നാകസ്യ പൃഷ്ഠേ തേ സുകൃതേ $f$നുഭൂത്വേമം
ലോകം ഹീനതരം വാ വിശന്തി.

അത്യന്തം മൂഢന്മാരും ഭോഗാസക്തരുമായ ആ മനുഷ്യർ വേദം, സ്മൃതി മുതലായ ശാസ്ത്രങ്ങളിൽ സാംസാരിക സുഖപ്രാപ്തിക്കായി എത്രമാത്രം സാധനകളേപ്പറ്റി പറഞ്ഞിട്ടുണ്ടോ അവയെ സർവ്വശ്രേഷ്ഠ കല്യാണസാധനകളായിക്കരുതുന്നു. അതിനാൽ അവയിൽനിന്നും ഭിന്നമായി അതായത് പരമേശ്വരന്റെ ഭജനം, ധ്യാനം, നിഷ്ക്കാമഭാവത്തോടുകൂടിയ കർത്തവ്യപാലനം, പരമപുരുഷ്താമാവിനെ അറിയുന്നതിനു വേണ്ടി തീവ്രതയോടുകൂടിയുള്ള പ്രവർത്തനം മുതലായി എത്രയോ പരമമംഗളപ്രദങ്ങളായ സാധനകളുണ്ടോ അവയെയൊന്നും അവർ അറിയുന്നേയില്ല; ആ കല്യാണസാധനകളുടെ നേരെ ലക്ഷ്യമേ വയ്ക്കുന്നില്ല. അതിനാൽ അവർ തങ്ങളുടെ പുണ്യകർമ്മങ്ങളുടെ ഫലസ്വരൂപങ്ങളായ സ്വർല്ലോകംവരെയുള്ള സുഖങ്ങളെ ഭോഗിച്ചിട്ട് പുണ്യത്തിന്റെ ക്ഷയം സംഭവിക്കുന്ന സമയം വീണ്ടും ഈ മനുഷ്യലോകത്തിലേയ്ക്കോ അഥവാ ഇതിലും മോശമായ ശൂകരകൂകരാദിയോനികളിലോ അല്ലെങ്കിൽ രൗരവാദി ഘോരനരകങ്ങളിലോ പതിക്കുന്നു.

**സംബന്ധം –** മുകളിൽ പറഞ്ഞിരിക്കുന്ന സാംസാരിക ഭോഗങ്ങളോടു വിരക്തരായ മനുഷ്യരുടെ ആചാരനടപടികളും അവയുടെ ഫലങ്ങളും വർണ്ണിക്കുന്നു –

11. തപഃശ്രദ്ധേ യേ ഹ്യുപവസന്ത്യരണ്യേ
ശാന്താ വിദ്വാംസോ ഭൈക്ഷ്യപര്യാം ചരന്തഃ
സൂര്യദ്വാരേണ തേ വിരജാഃ പ്രയാന്തി
യത്രാമൃതഃ സ പുരുഷോ ഹ്യവ്യയാത്മാ.

ഉപര്യുക്തമായ ഭോഗാസക്തരായ മനുഷ്യരിൽ നിന്നും യാതൊരുത്തൻ ഭിന്നനായിരിക്കുന്നുവോ മനുഷ്യശരീരത്തിന്റെ മഹത്വം ഗ്രഹിച്ചിട്ടുള്ളതുകാരണം യാതൊരുത്തന്റെ അന്തഃക രണത്തിൽ പരമാത്മതത്വം അറിയുന്നതിനും പരമേശ്വരനെ പ്രാപിക്കുന്നതിനും ഉള്ള ഇച്ഛ ഉണർന്നെഴുന്നേൽക്കുന്നുവോ അവൻ ഒരു പക്ഷേ വനത്തിൽ വസിക്കുന്ന വാനപ്രസ്ഥനോ ശാന്തസ്വഭാവത്തോടുകൂടിയ വിദ്വാനും സദാചാരിയുമായ ഗൃഹ സ്ഥനോ അഥവാ ഭിക്ഷവാങ്ങി ജീവിക്കുന്ന ബ്രഹ്മചാരിയോ സന്ന്യാസിയോ ആയിക്കൊള്ളട്ടെ, അവൻ നിരന്തരമായ തപ സ്സുകൊണ്ടും ഭക്തികൊണ്ടും സേവനം അനുഷ്ഠിച്ചുകൊണ്ടി രിക്കുന്നു. അതായത് അവരവരുടെ വർണ്ണവും ആശ്രമവും പരി തസ്ഥിതിയും അുസരിച്ച് യാതൊരു സമയം യാതൊരു കർത്തവ്യം ഉണ്ടാകുന്നുവോ അവയെ ശാസ്ത്രത്തിന്റെ ആജ്ഞയനുസരിച്ചു യാതൊരു വിധമായ അഭിലാഷങ്ങളും കൂടാതെ പാലിച്ചുകൊണ്ടു ജീവിക്കുകയും സംയമനത്തോടു കൂടി ശമദമാദിസാധനകളോടുകൂടിയ സമ്പന്നന്മാരായിട്ട് പരമ ഭക്തിയോടുകൂടി പരമേശ്വരനെ അറിയുന്നതിനും പ്രാപിക്കുന്ന തിനും ഉള്ള സാധനകളിൽ വ്യാപൃതരായി ജീവിക്കുന്നു. അതു കൊണ്ട് തമോരജോഗുണങ്ങളുടെ വികാരങ്ങളിൽനിന്നും സർവ്വ ഥാശൂന്യവും നിർമ്മലവുമായ സത്വഗുണത്തിൽ സ്ഥിതിചെയ്യു ന്നതുമായ സൂര്യലോകത്തിൽക്കൂടി അവരുടെ പരമപ്രാപ്യ അമൃതസ്വരൂപനും നിത്യനും അവിനാശിയുമായ പരമപുരുഷ പുരുഷോത്തമന്റെ നിവാസസ്ഥലത്തേയ്ക്കു പോകുന്നു.

**സംബന്ധം–** ആ പരബ്രഹ്മപരമേശ്വരനെ അറിയുന്നതിനും പ്രാപിക്കുന്നതിനുംവേണ്ടി മനുഷ്യർ എന്തുചെയ്യണം? അതേ പ്പറ്റി വിവരിക്കുന്നു –

12. പരീക്ഷ്യ ലോകാൻ കർമ്മചിതാൽ ബ്രാഹ്മണോ
നിർവേദമായാന്നാസ്ത്യകൃതഃ കൃതേന
തദ്വിജ്ഞാനാർത്ഥം സ ഗുരുമേവാഭിഗഛേത്
സമിത്പാണിഃ ശ്രോത്രിയം ബ്രഹ്മനിഷ്ഠം.

സ്വന്തം സൗഭാഗ്യം ആശിക്കുന്ന മനുഷ്യൻ ആദ്യം പറഞ്ഞി രിക്കുന്ന കർമ്മങ്ങളുടെ ഫലസ്വരൂപമായ ഈ ലോകത്തി ലേയും പരലോകത്തിലേയും സമസ്തസുഖങ്ങളേയും നല്ലതു പോലെ പരീക്ഷിച്ചിട്ട് അതായത് വിവേകപൂർവ്വം അവയുടെ അനിത്യതയും ദുഃഖസ്വരൂപവും ഗ്രഹിച്ച് എല്ലാവിധങ്ങളിലു മുള്ള ഭോഗങ്ങളിൽനിന്നും സർവ്വഥാ വിരക്തനായിത്തീരണം. കർത്താവിന്റെ അഹങ്കാരപൂർവ്വമായ സകാമഭാവത്തോടുകൂടി ചെയ്യപ്പെടുന്ന കർമ്മം അനിത്യ ഫലത്തെ ചെയ്യുന്നതും തഥാ സ്വയം അനിത്യവും ആകുന്നു. അതിനാൽ യാതൊരുത്തൻ ക്രിയാസാധ്യനല്ലാതിരിക്കുന്നുവോ അങ്ങനെയുള്ള നിത്യപരമേ ശ്വരനെ അവർക്കു പ്രാപിക്കുവാൻ സാധിക്കുന്നില്ല. ഇതുവിചാ രിച്ച് ആ ജിജ്ഞാസു പരമാത്മാവിന്റെ വാസ്തവിക തത്വ ജ്ഞാനം പ്രാപിക്കുന്നതിനുവേണ്ടി കരങ്ങളിൽ സമിത്തും എടുത്ത് ഭക്തിവിനയഭാവങ്ങളോടുകൂടി വേദരഹസ്യങ്ങളെ നന്നായിട്ടറിയുന്നവനും പരമാത്മാവിൽ സ്ഥിതിചെയ്യുന്നവവ നുമായ സദ്ഗുരുവിനെ ശരണം പ്രാപിക്കണം.

**സംബന്ധം –** മുകളിൽ പറഞ്ഞിരിക്കുന്ന ലക്ഷണങ്ങളോടു കൂടിയ ഏതെങ്കിലും ശിഷ്യൻ ഗുരുവിന്റെ അടുക്കൽ വരിക യാണെങ്കിൽ ഗുരു എന്തുചെയ്യണം? ഇതുസംബന്ധിച്ചു പറ യുന്നു –

13. തസ്മൈ സ വിദ്വാനുപസന്നായ സമ്യക്
പ്രശാന്തചിത്തായ ശമാന്വിതായ.
യേനാക്ഷരം പുരുഷം വേദസത്യം
പ്രോവാച താം തത്ത്വതോ ബ്രഹ്മവിദ്യാം.

വേദജ്ഞനും ബ്രഹ്മനിഷ്ഠനുമായ ആ മഹാത്മാവ് തന്നെ ശരണം പ്രാപിച്ചിരിക്കുന്ന ചിത്തം പൂർണ്ണമായി ശാന്തവും നിശ്ചിന്തവുമായിക്കഴിഞ്ഞിരിക്കുന്ന ശിഷ്യന് സാംസാരിക ഭോഗങ്ങളിൽ തികച്ചും വിരക്തനായിത്തീർന്നതുകാരണം, യാതൊരുത്തന്റെ ഹൃദയത്തിൽ യാതൊരുവിധമായ ചിന്ത കളും വ്യാകുലതകളും വികാരങ്ങളും അവശേഷിച്ചിട്ടില്ലയോ യാതൊരുത്തൻ ശമദമാദി സാധനാസമ്പന്നനായിരിക്കുന്നുവോ യാതൊരുത്തൻ തന്റെ മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ ഇവയെ നന്നായി നിയന്ത്രിച്ച് സ്വാധീനമാക്കിയിരിക്കുന്നുവോ ആ ബ്രഹ്മ വിദ്യയെ തത്വവിവേചനാപൂർവ്വം മനസ്സിലാക്കി അവന് ഉപദേ ശിച്ചുകൊടുക്കണം. തൽക്കാരണം ആ ശിഷ്യന് നിത്യനും അവി നാശിയുമായ പരബ്രഹ്മപുരുഷോത്തമന്റെ ജ്ഞാനം പ്രാപിക്കു വാൻ കഴിയും.

## ദ്വിതീയമുണ്ഡകം

### പ്രഥമഖണ്ഡം

**സംബന്ധം –** പ്രഥമമുണ്ഡകത്തിലെ ദ്വിതീയഖണ്ഡത്തിൽ അപരവിദ്യയുടെ രൂപവും ഫലങ്ങളും പറഞ്ഞതിനുശേഷം അതിന്റെ തുച്ഛതയെ കാണിച്ചുകൊണ്ട് അതിൽനിന്നു വിരക്ത രായിരിക്കണമെന്ന കാര്യം പറഞ്ഞിട്ട് പരവിദ്യ പഠിക്കുന്നതിന് സദ്ഗുരുവിനെ ശരണം പ്രാപിക്കണമെന്നും പറഞ്ഞു. ഇനി പര വിദ്യയെ വർണ്ണിക്കുന്നതിനുള്ള പ്രകരണം ആരംഭിക്കുന്നു.

1. തദേതത്സത്യം യഥാ സുദീപ്താത്പാവകാദ്
വിസ്ഫുലിംഗാഃ
സഹസ്രശഃ പ്രഭവന്തേ സരൂപാഃ
തഥാക്ഷരാദ് വിവിധാഃ സോമ്യ ഭാവാഃ
പ്രജായന്തേ തത്ര ചൈവാപിയന്തി.

അംഗിരസ്സുമഹർഷി പറയുന്നു. പ്രിയപ്പെട്ട ശൗനകാ, ഞാൻ നിങ്ങൾക്ക് ആദ്യമേ പരബ്രഹ്മപരമേശ്വരന്റെ സ്വരൂപത്തെ വർണ്ണിച്ചുകൊണ്ടു യാതൊരു രഹസ്യം പറഞ്ഞുതന്നിരുന്നുവോ അതു സർവ്വഥാ സത്യമാകുന്നു. ഇനി അതിനെത്തന്നെ വീണ്ടും ഗ്രഹിപ്പിക്കുന്നു. ശ്രദ്ധാപൂർവ്വം ശ്രവിച്ചുകൊള്ളുക. എപ്രകാരം ആളിക്കത്തിക്കൊണ്ടിരിക്കുന്ന അഗ്നിയിൽനിന്നും അതുപോ

ലെതന്നെ രൂപവർണ്ണങ്ങളോടുകൂടിയ ആയിരക്കണക്കിനു സ്ഫുലിംഗങ്ങൾ നാലുപാടും ചിതറുന്നുവോ അതുപോലെ തന്നെ പരമപുരുഷ അവിനാശിബ്രഹ്മത്തിൽ നിന്നും സൃഷ്ടി കാലത്തിൽ നാനാപ്രകാരത്തിലുള്ള ഭാവങ്ങളോടുകൂടിയ മൂർത്തവും അമൂർത്തവുമായ വസ്തുക്കൾ ഉത്ഭവിക്കുകയും പ്രളയാകാലത്തിൽ വീണ്ടും അദ്ദേഹത്തിൽത്തന്നെ ലീനമാകു കയും ചെയ്യുന്നു. ഇവിടെ ഭാവത്തെ പ്രകടമാക്കുന്നതിനുള്ള കാര്യം ഗ്രഹിപ്പിക്കുന്നതിനായി അഗ്നിയുടേയും സ്ഫുലിംഗ ങ്ങളുടേയും ദൃഷ്ടാന്തം നൽകപ്പെട്ടിരിക്കുന്നു.

**സംബന്ധം –** യാതൊരു പരബ്രഹ്മ പരമേശ്വരനിൽനിന്നും ഈ ജഗത്ത് ഉത്ഭവിച്ചിട്ട് വീണ്ടും അദ്ദേഹത്തിൽത്തന്നെ വിലീനമാ യിത്തീരുന്നു. അവ സ്വയം എങ്ങനെ – എന്നു വിവരിക്കുന്നു –

2. ദിവ്യോ ഹ്യമൂർത്തഃ പുരുഷഃ
സബാഹ്യാഭ്യന്തരോ ഹ്യജഃ
അപ്രാണോ ഹ്യമനാഃ ശുഭ്രോ ഹ്യക്ഷരാത്
പരതഃ പരഃ

ആ ദിവ്യപുരുഷനായ പരമാത്മാവ് നിസ്സന്ദേഹമായ ആകാ രരഹിതനും അഖിലജഗത്തിന്റേയും അകത്തും പുറത്തും പരി പൂർണ്ണനും ആകുന്നു. അദ്ദേഹം ജന്മാദിരഹിതനും വിശുദ്ധനും ആണ്; എന്തുകൊണ്ടെന്നാൽ അദ്ദേഹത്തിനാകട്ടെ പ്രാണനുമി ല്ല, ഇന്ദ്രിയങ്ങളുമില്ല, മനസ്സുമില്ല. അദ്ദേഹത്തിന് ഇവയൊന്നും കൂടാതെ എല്ലാം ചെയ്യുന്നതിനു കഴിയുന്നു. അതിനാൽ സർവ്വ ശക്തിമാനായ ആ പരമേശ്വരൻ അവിനാശിയായ ജീവാത്മാവി നെക്കാളും അത്യന്തം ശ്രേഷ്ഠനാകുന്നു. സർവ്വഥാ ഉത്തമനാ കുന്നു.

**സംബന്ധം –** മേൽപ്പറഞ്ഞ ലക്ഷണങ്ങളോടുകൂടിയ നിരാകാ രനായ പരമേശ്വരനിൽനിന്നും ഈ സാകാരജത്ത് എങ്ങനെ ഉത്ഭ വിക്കുന്നു? ഈ ജിജ്ഞാസയ്ക്ക് അദ്ദേഹത്തിന്റെ സർവ്വ ശക്തി ത്വത്തെ വർണ്ണിക്കുന്നു –

3. ഏതസ്മാജ്ജായതേ പ്രാണോ മനഃ
സർവ്വേന്ദ്രിയാണി ച
ഖം വായുർജ്യോതിരാപഃ പൃഥിവീ
വിശ്വസ്യധാരിണീ.

ആ പരബ്രഹ്മ പുരുഷോത്തമൻ നിരാകാരനും മനസ്സ് ഇന്ദ്രി യങ്ങൾ മുതലായ കരണസമുദായങ്ങളിൽനിന്നും സർവ്വഥാ രഹിതനും ആയിരിക്കുന്നു എന്നിരുന്നാലും എല്ലാം പ്രവർത്തി ക്കുന്നതിനു സമർത്ഥനും ആണ്. ഈ സർവ്വ ശക്തിമാനായ പരബ്രഹ്മപുരുഷോത്തമനിൽനിന്നുതന്നെ സൃഷ്ടികാലത്തൽ പ്രാണൻ, മനസ്സ് (അന്തഃകരണം), സമ്പൂർണ്ണ ഇന്ദ്രിയങ്ങൾ ഇവയും ആകാശം, വായു, തേജസ്സ്, ജലം എല്ലാ ജീവജാലങ്ങ ളേയും വഹിക്കുന്ന പൃഥ്വി ഈ പഞ്ചമഹാഭൂതങ്ങളും എല്ലാം ഉത്ഭവിക്കുന്നു.

**സംബന്ധം –** ഇപ്രകാരം ചുരുക്കത്തിൽ പരമേശ്വരനിൽ നിന്നും സൂക്ഷ്മതത്വങ്ങളുടെ ഉൽപ്പത്തിയെപ്പറ്റി പറഞ്ഞിട്ട് ഇനി ജഗത്തിൽ ഭഗവാന്റെ വിരാട് സ്വരൂപം ദർശിക്കുന്നതിനുള്ള പ്രകാരങ്ങൾ പറയുന്നു –

4. അഗ്നിമൂർധാ ചക്ഷുഷീ ചന്ദ്രസൂര്യൗ
ദിശഃ ശ്രോത്രേ വാഗ് വിവൃതാശ്ച വേദാഃ
വായുഃ പ്രാണോ ഹൃദയം വിശ്വമസ്യ
പദ്ഭ്യാം പൃഥിവീ ഹ്യേഷ സർവ്വഭൂതാന്തരാത്മാ.

മറ്റു മന്ത്രങ്ങളിൽ യാതൊരു പരമേശ്വരൻ നിരാകാരസ്വരൂ പനായി വർണ്ണിക്കപ്പെട്ടിരിക്കുന്നുവോ അദ്ദേഹത്തിന്റേതുതന്നെ യാണ് ഈ പ്രത്യക്ഷമായി കാണപ്പെടുന്ന ജഗത്തിന്റെ വിരാട് സ്വരൂപം. ഈ വിരാട് സ്വരൂപം അദ്ദേഹത്തിന്റെ അഗ്നി അതാ യത് ദ്യുലോകം മസ്തകവും ചന്ദ്രനും സൂര്യനും രണ്ടുനേത്ര ങ്ങളും സമസ്ത ദിക്കുകൾ കർണ്ണങ്ങളും നാനാവിധങ്ങളായ ഛന്ദസ്സുകൾ മന്ത്രങ്ങളുടെ രൂപത്തിൽ വിസ്തൃതമായിരിക്കുന്ന നാലു വേദവാണികളും വായുപ്രാണനും സമ്പൂർണ്ണചരാചര ജഗത്ത് ഹൃദയവും പൃഥ്വി അദ്ദേഹത്തിന്റെ പാദങ്ങളും ആകു ന്നു. ഈ പരബ്രഹ്മ പരമേശ്വരൻ സകല ജീവികളുടേയും അന്ത ര്യാമിയായ പരമാത്മാവാകുന്നു.

**സംബന്ധം –** ആ പരമാത്മാവിൽനിന്നും ഈ ചരാചരജഗ ത്തിന്റെ ഉൽപ്പത്തി ഏതെല്ലാം ക്രമങ്ങളിൽ സംഭവിക്കുന്നു? ഈ പ്രശ്നത്തിന് പ്രകാരാന്തരമായി ജഗദുത്പത്തിയുടെ ക്രമം വിവരിക്കുന്നു.

5. തസ്മാദഗ്നിഃ സമിധോ യസ്യ സൂര്യഃ
സോമാത് പർജ്ജന്യ ഓഷധയഃ പൃഥിവ്യാം
പുമാൻ രേതഃ സിഞ്ചതി യോഷിതായാം
ബഹ്വീഃ പ്രജാഃ പുരുഷാത് സംപ്രസൂതാഃ

പരമേശ്വരൻ ഈ ജഗത്തിനെ സൃഷ്ടിച്ചപ്പോഴൊക്കെ സദാ ഒരേ രീതിയിലായിരുന്നില്ല. അങ്ങനെ നിയമവുമില്ല അദ്ദേഹം എപ്പോൾ എങ്ങനെ സങ്കല്പിക്കുന്നുവോ അതേപ്രകാരം അതേ ക്രമത്തിൽ ജഗത്ത് ഉത്ഭവിക്കുന്നു. ഈ ഭാവത്തെത്തന്നെ സ്പഷ്ടമാക്കുന്നതിനു ഇവിടെ പ്രകാര വ്യത്യാസത്തോടുകൂ ടിയ സൃഷ്ടിയുടെ ഉൽപ്പത്തിയെ വിവരിക്കുന്നു. പരബ്രഹ്മ പുരുഷോത്തമനിൽ നിന്നും സർവ്വപ്രഥമമായി അദ്ദേഹത്തിന്റെ അചിന്ത്യശക്തിയുടെ ഒരംശമായ അത്ഭുതാഗ്നിതത്വം ഉണ്ടാ യി. അതിന്റെ സമിത്തു (ഇന്ധനം) സൂര്യനാകുന്നു; അതായത് സൂര്യബിംബത്തിന്റെ രൂപത്തിൽ അതു ജ്വലിച്ചുകൊണ്ടിരിക്കു ന്നു. അഗ്നിയിൽനിന്നും ചന്ദ്രനുണ്ടായി, ചന്ദ്രനിൽനിന്നും (സൂ ര്യരശ്മിയിൽനിന്നും സൂക്ഷ്മരൂപത്തോടുകൂടി സ്ഥിതിചെയ്തി രുന്ന ജലത്തിൽ അല്പം ശീതളതയുണ്ടായതു കാരണം) മേഘ മുണ്ടായി. മേഘത്തിൽനിന്നും വർഷംമൂലം ഭൂമിയിൽ നാനാ പ്രകാരത്തിലുള്ള ഔഷധികൾ ഉണ്ടായി. ആ ഔഷധികളെ ഭക്ഷി ച്ചതിൽനിന്നുണ്ടായ വീര്യത്തെ പുരുഷൻ തന്റെ വർഗ്ഗത്തിലുള്ള സ്ത്രീയിൽ തളിച്ചപ്പോൾ അവളിൽനിന്നും സന്താനം ഉണ്ടായി. ഇങ്ങനെ പരമപുരുഷനായ പരമേശ്വരനിൽ നിന്നും ഈ നാനാ പ്രകാരത്തിലുമുള്ള ചരാചരജീവികൾ ഉത്ഭവിച്ചു.

**സംബന്ധം–** ഇപ്രകാരം എല്ലാ ജീവികളുടേയും ഉൽപ്പത്തിക്ര മത്തെ വിവരിച്ചിട്ട് ഇനി അവയുടെ എല്ലാ രക്ഷയ്ക്കുംവേണ്ടി ചെയ്യപ്പെടേണ്ട യജ്ഞാദികളും അവയുടെ സാധനകളും ഫല ങ്ങളും അതേ പരമേശ്വരനിൽനിന്നും പ്രകടമാകുന്നു എന്ന കാര്യവും പറയപ്പെടുന്നു.

I K

6. തസ്മാദൃചഃ സാമ യജൂംഷി ദീക്ഷാ
യജ്ഞാശ്ച സർവേ ക്രതവോ ദക്ഷിണാശ്ച
സംവത്സരശ്ച യജമാനശ്ച ലോകാ
സോമോ യത്ര പവതേ യത്ര. സൂര്യഃ

ആ പരമേശ്വരനിൽനിന്നുതന്നെ ഋഗ്വേദത്തിലെ മന്ത്രങ്ങളും സാമവേദത്തിലെ മന്ത്രങ്ങളും യജുർവേദത്തിലെ ശ്രുതികളും അതുപോലെ യജ്ഞാദികർമ്മങ്ങളുടെ ദീക്ഷയും എല്ലാവിധ ത്തിലുമുള്ള യജ്ഞങ്ങളും ക്രതുക്കളും അവയ്ക്കു നല്കപ്പെ ടുന്ന ദക്ഷിണകളും – അദ്ദേഹം ചെയ്തിരിക്കുന്ന ഈ സംവ ത്സരരൂപമാകുന്ന കാലത്തെ അവയെ ചെയ്യുന്നതിനുള്ള അധി കാരിയായ യജമാനനേയും അവയുടെ ഫലസ്വരൂപങ്ങളായ സൂര്യനും ചന്ദ്രനും പ്രകാശിച്ചുകൊണ്ടിരിക്കുന്ന ലോകങ്ങളും– ഇവയെല്ലാം ഉണ്ടായിരിക്കുന്നു.

**സംബന്ധം**– ഇനി ദേവാദികളുടെ വ്യത്യാസങ്ങളും എല്ലാ സദാ ചാരങ്ങളും അതേബ്രഹ്മത്തിൽനിന്നും ഉത്ഭവിച്ചു. അതിനെ വിവരിക്കുന്നു.

7. തസ്മാച്ച ദേവാ ബഹുധാ സംപ്രസൂതാഃ
സാധ്യാ മനുഷ്യാഃ പശവോ വയാംസി
പ്രാണാപാനൗ വ്രീഹിയവൗ തപശ്ച
ശ്രദ്ധാ സത്യം ബ്രഹ്മചര്യം വിധിശ്ച.

ആ പരബ്രഹ്മ പരമേശ്വരനിൽ നിന്നുതന്നെ വസു, രുദ്രൻ ആദിയായി അനേകം പ്രകാരങ്ങളിലുള്ള ദേവഗണങ്ങൾ ഉത്ഭ വിച്ചു. അദ്ദേഹത്തിൽനിന്നുതന്നെ സാധ്യഗണങ്ങളും പലവി ധത്തിലുള്ള മനുഷ്യരും വിഭിന്ന ജാതി മൃഗങ്ങളും നാനാതരം പക്ഷികളും അതുപോലെ മറ്റുജീവജാലങ്ങളും ഉണ്ടായി. എല്ലാ ത്തിന്റേയും ജീവരൂപമായ പ്രാണനും അപാനനും അതുപോലെ സകല ജീവികളുടേയും ആഹാരരൂപങ്ങളായ പലവിധ ധ്യാന ങ്ങളും ഉണ്ടായി. അദ്ദേഹത്തിൽ നിന്നു തന്നെ തപം, ഭക്തി, സത്യം, ബ്രഹ്മചര്യം ഇവ പ്രകടമായി. യജ്ഞാദി കർമ്മങ്ങൾ നടത്തുന്നതിനുള്ള വിധികളും ആ പരമേശ്വരനിൽ നിന്നുതന്നെ പ്രകടമായി. എല്ലാം അദ്ദേഹത്തിൽ നിന്നും ഉത്ഭവിച്ചു. അദ്ദേഹം തന്നെ അഖിലത്തിന്റേയും കാരണം എന്നു താല്പര്യം

8. സപ്ത പ്രാണാഃ പ്രഭവന്തി തസ്മാത്
സപ്താർച്ചിഷഃ സമിധഃ സപ്ത ഹോമാഃ
സപ്ത ഇമേ ലോകാ യേഷു ചരന്തി പ്രാണാ
ഗുഹാശയാ നിഹിതാഃ സപ്ത സപ്ത.

അതേ പരമേശ്വരനിൽനിന്നും ഏഴു പ്രാണനും – അതായത് വിഷയങ്ങളെ പ്രകാശിപ്പിക്കുന്നതിനു വിശേഷശക്തിയുള്ള ഏഴ് ഇന്ദ്രിയങ്ങൾ – കർണ്ണങ്ങൾ, ത്വക്ക്, നേത്രം, രസന, പ്രാണൻ അതുപോലെ വാണിയും മനസ്സും മനസ്സോടുകൂടിയുള്ള ഇന്ദ്രി യങ്ങളുടെ കേൾക്കൽ, സ്പർശിക്കൽ, ശ്വസിക്കൽ, സംസാരി ക്കൽ, മനനം ചെയ്യൽ ഇപ്രകാരമുള്ള ഏഴു വൃത്തികളും അതാ യത് വിഷയത്തെ ഗ്രഹിപ്പിക്കുന്നതിനുള്ള ശക്തികളും ആ ഇന്ദ്രി യങ്ങളുടെ വിഷയരൂപങ്ങളായ ഏഴു സ്മിത്തുകളും ആ ഇന്ദ്രി യങ്ങളുടെ വിഷയരൂപങ്ങളായ ഏഴു സമിത്തുകളും ഏഴുപ്ര കാരമങ്ങളിലുള്ള ഹവനവും അതായത് ബാഹ്യവിഷയ രൂപ ങ്ങളായ സമിത്തുകളുടെ ഇന്ദ്രിയ രൂപമാകുന്ന അഗ്നിയിൽ നിക്ഷേപരൂപക്രിയയും ഈ ഇന്ദ്രിയങ്ങളുടെ വാസസ്ഥാനരൂ പമായ സപ്തലോകങ്ങളും അതിൽ വസിച്ചിട്ട് ഈ ഇന്ദ്രിയരൂ പമാകുന്ന സപ്തപ്രാണൻ അതാതിന്റേതായ കാര്യങ്ങൾ നിർവ ഹിക്കുന്നു. നിദ്രാസമയം മനസ്സിനോടുകൂടി ഒന്നായിട്ട് ഹൃദയ രൂപമാകുന്ന ഗുഹയിൽ ശയിച്ചുകൊണ്ടിരിക്കുന്ന ഈ ഏഴി ന്റേതായ സമുദായം പരമേശ്വരദ്വാരാ അഖില ജീവികളിലും സ്ഥാപിക്കപ്പെട്ടിരിക്കുന്നു.

**സംബന്ധം**– ഇപ്രകാരം ആദ്ധ്യാത്മിക വസ്തുക്കളുടെ ഉല്പ്പ ത്തിയും സ്ഥിതിയും പരമേശ്വരനിൽനിന്നുതന്നെ എന്നു ഗ്രഹി പ്പിച്ചിട്ട് പിന്നീട് ജഗത്തിന്റെ ഉൽപ്പത്തിയും അദ്ദേഹത്തിൽനി ന്നുതന്നെ എന്നു പറഞ്ഞുകൊണ്ട് പ്രകരണത്തെ ഉപസംഹരി ക്കുന്നു.

9. അതഃ സമുദ്രാ ഗിരയശ്ച സർവേ $f$–
സ്മാത്സ്യന്ദന്തേ സിന്ധവഃ സർവരൂപാഃ
അതശ്ച സർവാ ഓഷധയോ രസശ്ച
യേനൈഷ ഭൂതൈസ്തിഷ്ഠതേ ഹ്യന്തരാത്മാ.

ഈ പരമേശ്വരനിൽ നിന്നും സമസ്ത സമുദ്രങ്ങളും പർവ്വ തങ്ങളും ഉത്ഭവിച്ചു. ഇതിൽനിന്നും പുറപ്പെട്ട്. അനേകാകൃതി കളോടുകൂടിയ നദികൾ പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ഇദ്ദേഹ ത്തിൽനിന്നുതന്നെ സമസ്തഔഷധികളും രസങ്ങളും ഉൽപ്പ ന്നമായിരിക്കുന്നു. തൽക്കാരണത്താൽ പുഷ്ടമായ ശരീരങ്ങ ളിൽ അഖിലത്തിന്റേയും അനന്തരാത്മാവായ ആ പരമേശ്വരൻ, ആ എല്ലാ ജീവികളുടേയും ആത്മാക്കളോടുംകൂടി അതാതുക ളുടെ ഹൃദയങ്ങളിൽ വസിക്കുന്നു.

**സംബന്ധം**– ആ പരമേശ്വരനിൽ നിന്നും എല്ലാ ഉത്ഭവിച്ചതു കാരണം അവയെല്ലാം തന്നെ അദ്ദേഹത്തിന്റെ സ്വരൂപമാകു ന്നു. ഇത്രയും പറഞ്ഞ് അദ്ദേഹത്തെ അറിയുന്നതുകൊണ്ടുണ്ടാ കുന്ന ഫലത്തെ ഗ്രഹിപ്പിച്ചുകൊണ്ട് ഈ ഖണ്ഡത്തെ സമാ പിപ്പിക്കുന്നു –

10. പുരുഷ ഏവേദം വിശ്വംകർമ്മ തപോബ്രഹ്മ പരാ മൃതം. ഏതദ്യോ വേദനിഹിതം ഗുഹായാം സോ $f$വിദ്യാഗ്രന്ഥിം വികിരിതീഹ സോമ്യ.

തപസ്സ് അതായത് സംയമരൂപ സാധന, കർമ്മം അതായത് ബാഹ്യ സാധനവഴിയായി നടത്തപ്പെടുന്ന കൃത്യം, പരമാമൃത ബ്രഹ്മം – ഇവയെല്ലാം പരമപുരുഷ പുരുഷോത്തമൻ തന്നെ യാകുന്നു. പ്രിയശൗനക, ഹൃദയരൂപമാകുന്ന ഗുഹയിൽ ഒളി ഞ്ഞിരിക്കുന്ന അന്തര്യാമിയായ ഈ പരമേശ്വരനെ യാതൊരു ത്തൻ തിരിച്ചറിയുന്നുവോ അവൻ ഈ മനുഷ്യശരീര ത്തിൽത്തന്നെ അവിദ്യാജനിതമായ അന്തഃകരണത്തിന്റെ കെട്ടു കളെ തകർത്തുകളയുന്നു. അതായത് എല്ലാ പ്രകാരത്തിലുമുള്ള സംശയങ്ങളിലും ഭ്രമങ്ങളിലുംനിന്നു രഹിതനായി പരബ്രഹ്മ പുരുഷോത്തമനെ പ്രാപിക്കുന്നു.

N P

I K

ദ്വിതീയ ഖണ്ഡം

1. ആവിഃ സംനിഹിതം ഗുഹാചരം നാമ മഹത്പദമ ത്രൈതത്സമർപ്പിതം ഏജത്പ്രാണന്നിമിഷച്ച യദേ തജ്ജാനഥ സദസദ്വരേണ്യം പരം വിജ്ഞാനാദ്യദ്വ രിഷ്ഠം പ്രജാനാം.

സർവ്വശക്തിമാനും സർവ്വജ്ഞനും സർവ്വവ്യാപിയുമായ പരമേശ്വരൻ പ്രകാശരൂപനാകുന്നു. അഖില ജീവജാലങ്ങളുടെ അത്യന്തം സമീപത്ത് അവരുടെ ഹൃദയരൂപമാകുന്ന ഗുഹയിൽ ഒളിഞ്ഞിരിക്കുന്ന കാരണംകൊണ്ടുതന്നെ അദ്ദേഹം ഗുപ്തച രൻ എന്നപേരിൽ പ്രസിദ്ധനായിത്തീർന്നിരിക്കുന്നു. എത്ര മാത്രം ഇളകുന്നതും ചലിക്കുന്നതും ശ്വസിക്കുന്നതും കണ്ണട യ്ക്കുന്നതും തുറക്കുന്നതുമായ ജീവികളുണ്ടോ അവയെല്ലാ ത്തിന്റേയും സമുദായം ഈ പരമേശ്വരനിൽത്തന്നെ സ്ഥിതി ചെയ്യുന്നു. അഖിലത്തിന്റേയും അശ്രയസ്ഥാനം ഈ പരത്മാ വാകുന്നു. നിങ്ങൾ ഇദ്ദേഹത്തെ അറിയുവിൻ. ഇദ്ദേഹം സത്തും അസത്തും അതായത് കാര്യവും കാരമവും അതു പോലെ പ്രകടവും അപ്രകടവും എല്ലാമാകുന്നു. എല്ലാ വിധ ത്തിലും വരണയോഗ്യവും അത്യന്തം ശ്രേഷ്ഠവും തഥാ സമ സ്തജീവികളുടേയും ബുദ്ധിക്ക് അപ്പുറവും ആകുന്നു; അതാ യത് ബുദ്ധിദ്വാരാഅജ്ഞേയമാകുന്നു.

**സംബന്ധം–** അതേ പരബ്രഹ്മ പരമേശ്വരൻരെ തത്വത്തെ മന സ്സിലാക്കുന്നതിനുവേണ്ടി വീണ്ടും അദ്ദേഹത്തിന്റെ സ്വരൂ പത്തെ മറ്റു വാക്കുകളിൽക്കൂടി വർണ്ണിക്കുന്നു–

2. യദർച്ചിമദ്യണുഭ്യോƒണു ച യസ്മിംല്ലോകാ നിഹിതാ ലോകിനശ്ച. തദേതദക്ഷരം ബ്രഹ്മ സ പ്രാണസ്തദുവാങ്മനഃ തദേതത്സത്യം തദമൃതം തദ്വേദ്ധവ്യം സോമ്യവിദ്ധി.

യാതൊരു പരബ്രഹ്മപരമേശ്വരൻ അത്യന്തം ദേദീപ്യമാന പ്രകാശരൂപമാകുന്നുവോ യാതൊന്നു സൂക്ഷ്മത്തിലും അതി സൂക്ഷ്മമായിരിക്കുന്നുവോമാന പ്രാകാശരൂപമാകുന്നുവോ യാതൊന്നു സൂക്ഷ്മത്തിലും അതിസൂക്ഷമമായിരിക്കുന്നുവോ യാതൊന്നിൽ സമസ്തലോകങ്ങളും അതുകളിലെ എല്ലാ ജീവ ജാലങ്ങളും സ്ഥിതിചെയ്യുന്നുവോ അതാതത് ഇവയെല്ലാം യാതൊന്നിനെ ആശ്രയിച്ചിരിക്കുന്നുവൊ അതുതന്നെ എല്ലാത്തി ന്റേയും ജീവൻ ദാതാവായ പ്രാണൻ, അതുതന്നെ എല്ലാറ്റി ന്റേയും വാണിയും മനസ്സും അതായത് അഖിലജഗത്തി ന്റേയും ഇന്ദ്രിയങ്ങളും അന്തഃകരണരൂപത്തിൽ പ്രകടമായിരി ക്കുന്നതും. അതുതന്നെ പരമരസത്യവും–അമൃതവും അവിനാ ശിയായ തത്വവും ആകുന്നു. പ്രിയപ്പെട്ട ശൗനക, ഭേദിക്കപ്പെ ടുവാൻ യോഗ്യമായ ആ ലക്ഷ്യത്തെ നീ ഭേദിക്കു,അതായത് ഇനി പറയപ്പെടുന്ന പ്രകാരങ്ങളിൽക്കൂടി സാധനചെയ്ത് തന്മ യമായിത്തീരു.

**സംബന്ധം–** ലക്ഷ്യത്തെ ഭേദിക്കുന്നതിന് അമ്പും വില്ലും വേണം. അതിനാൽ ഈ രൂപകത്തിന്റെ പൂർണ്ണതയ്ക്കുവേണ്ടി എല്ലാ സാമഗ്രികളേയും വർണ്ണിക്കുന്നു.–

3. ധനുഗൃ–ഹീത്വൗപനിഷദം മഹാസ്രം
ശരം ഹ്യുപാസാനിശിതം സംധയീത
ആയമ്യ തദ് ഭാവഗതേന ചേതസാ
ലക്ഷ്യം തദേവാക്ഷരം സോമ്യ വിദ്ധി.

എപ്രകാരം ഒരു ബാണത്തെ ലക്ഷ്യത്തിലേക്കയക്കുന്നതി നുമുമ്പായി അതിന്റെ മുനയെ ചാണയിൽ ഉരച്ചു മൂർച്ചകൂട്ടു കയും അതിന്മേലുള്ള തുരുമ്പുകൾ എല്ലാം കളഞ്ഞ് ഉജ്ജ്വ ലയും തിളക്കവും ഉള്ളതാക്കിത്തീർക്കുകയും ചെയ്യുന്നുവോ അതേപ്രകാരം തന്നെ ആത്മരൂപമാകുന്ന ശരത്തെ ഉപാസന ദ്വാരാ നിർമ്മലവും ശുദ്ധവുമാക്കി അതിനെ പ്രണവരൂപമാകുന്ന ധനുസ്സിൽ നന്നായി തൊടുത്തുവിടണം; അതായത് ആത്മാ വിനെ പ്രണവത്തിന്റെ ഉച്ചാരണത്തിലും അതിന്റെ അർത്ഥരൂ പമായ പരമാത്മചിന്തയിലും സമ്യക്കായവിധത്തിൽ വ്യാപൃ തമാക്കണം. അതിനുശേഷം യാതൊരുവിധത്തിൽ ധനു സ്സിനെ സർവ്വശക്തികളോടുകൂടി വലിച്ചു ബാണത്തെ ലക്ഷ്യ ത്തിലേക്കുവിടുന്നുവോ തൽക്കാരണത്താൽ അതിനു ലക്ഷ്യത്തെ പൂർണ്ണമായും ഭേദിക്കുവാൻ കഴിയുന്നു. അതേ പ്രകാരംതന്നെ ഇവിടെ ഭാവപൂർണ്ണചിത്തത്തോടുകൂടി ഓംകാ രത്തിന്റെ ഉച്ചാരണം അത്യധികം നീട്ടിയും അതിന്റെ അർത്ഥത്തെ പ്രഗാഢമായി സുദീർഘകാലം ചിന്തിക്കുന്ന തിനും പറയപ്പെട്ടിരിക്കുന്നു. അതുകൊണ്ട് ആത്മാവ് നിശ്ചിത രൂപത്തോടുകൂടി അവിനാശിയായ പരമാത്മാവിൽ പ്രവേശിക്കു കയും അതുമായി താദാത്മ്യം പ്രാപിച്ച് അവിചലസ്ഥിതി പ്രാപി ക്കുകയും ചെയ്യും. ഓംകാരത്തിന്റെ പ്രേമപൂർണ്ണമായുള്ള ഉച്ചാരണവും അതുപോലെ അതിന്റെ അർത്ഥരൂപമായ പരമാ ത്മാവിന്റെ പ്രഗാഢമായ ചിന്തയും അദ്ദേഹത്തെ പ്രാപിക്കുന്ന തിനുള്ള സർവ്വോത്തമമായ ഉപായമാകുന്നു.

**സംബന്ധം –** പൂർവ്വമന്ത്രത്തിൽപറഞ്ഞ രൂപകത്തെ ഇവിടെ സ്പഷ്ടമാക്കുന്നു.

4. പ്രണവോ ധനുഃ ശരോ ഹ്യാത്മാ ബ്രഹ്മ
തല്ലക്ഷ്യമുച്യതേ
അപ്രമത്തേന വേദ്ധവ്യം ശരവത്തന്മയോ ഭവേത്.

മുകളിൽ പറഞ്ഞ രൂപകത്തിൽ പരമേശ്വരന്റെ വാചകമായ പ്രണവം (ഓംകാരം) ധനുസ്സും ഈ ജീവാത്മാവു ശരീരവും പരബ്രഹ്മ പരമേശ്വരൻ ലക്ഷ്യവും ആകുന്നു. തൽപരതയോ ടുകൂടി അദ്ദേഹത്തെ ഉപാസിക്കുന്ന സാധകൻ വഴിയായി മാത്രമേ ആ ലക്ഷ്യം ഭേദിക്കപ്പെടുവാൻ സാധിക്കുന്നുള്ളു. അതി നാൽ ഹേ സോമ്യ, നിനക്കു പൂർവ്വോക്തമായ രൂപത്തിൽ ആ ലക്ഷ്യത്തെ ഭേദിച്ചു ബാണത്തേപ്പോലെതന്നെ അതിൽ തന്മയ മായിത്തീരണം.

**സംബന്ധം–** വീണ്ടും പരമേശ്വരന്റെ സ്വരൂപത്തെ വർണ്ണിച്ചു കൊണ്ട് പ്രമാദരഹിതനും വിരക്തനുമായി അതിനെ ഗ്രഹിക്കു ന്നതിനുവേണ്ടി ശ്രുതി പറയുന്നു.

5. യസ്മിൻ ദ്യൗഃ പൃഥിവീ ചാന്തരിക്ഷ
മോതം മനഃ സഹ പ്രാണൈശ്ച സർവ്വൈഃ

N P

തമേവൈകം ജാനഥ ആത്മാനമന്യാ

വാചോ വിമുഞ്ചഥാമൃതസ്യൈഷ സേതുഃ.

യാതൊരു പരബ്രഹ്മ പരമാത്മാവിൽ സ്വർഗ്ഗവും പൃഥ്വിയും അവയുടെ ഇടയ്ക്കുള്ള സമ്പൂർണ്ണ ആകാശവും അതുപോലെ സമസ്ത പ്രാണനും ഇന്ദ്രിയയുക്തമായ മനസ്സും ബുദ്ധിരൂപമായ അന്തഃകരണവും എല്ലാം ഊടുംപാവും പോലെയാകുന്നു, അതേ ഏക സർവ്വാത്മാവായ പരമേശ്വരനെ നീ പൂർവ്വോക്തമായ ഉപായദ്വാരാ അറിയൂ. മറ്റെല്ലാ കാര്യങ്ങളേയും, ഗ്രാമ്യചർച്ചകളെ, സർവ്വഥാ ഉപേക്ഷിച്ചു കളയൂ. ഇവയെല്ലാം നിന്റെ സാധനകൾക്കു തടസ്സങ്ങളാകുന്നു. അതിനാൽ അവയോടു സർവ്വഥാ വിരക്തനായി സാധനകളിൽ തൽപ്പരനായിത്തീരുക. ഇതുതന്നെ അമൃതത്തിന്റെ പാലം അതായത്, സംസാരസമുദ്രത്തിൽക്കൂടി അക്കരെകടന്ന് അമൃതസ്വരൂപമായ പരമാത്മാവിനെ പ്രാപിക്കുന്നതിനുള്ള പാലം.

**സംബന്ധം –** വീണ്ടും പരമേശ്വരന്റെ സ്വരൂപത്തെ വർണ്ണിച്ചുകൊണ്ട് അതിന്റെ പ്രാപ്തിക്കായുള്ള സാധനകളെപ്പറ്റി പറയുന്നു.

6. അരാ ഇവ രഥനാഭൗ സംഹതാ യത്ര നാഡ്യഃ

സ ഏഷോ$f$ന്തശ്ചരതേ ബഹുധാ ജായമാനഃ

ഓമിത്യേവം ധ്യായഥ ആത്മാനം

സ്വസ്തി വഃ പാരായ തമസഃ പരസ്താത്.

എപ്രകാരം രഥചക്രത്തിന്റെ കേന്ദ്രത്തിൽ കണങ്കാലുകൾ ഘടിപ്പിച്ചിരിക്കുന്നുവോ അതേപ്രകാരത്തിൽ ശരീരത്തിന്റെ എല്ലാ നാഡികളും യാതൊരു ഹൃദയത്തിൽ ഏകത്ര സ്ഥിതമായിരിക്കുന്നുവോ അതേ ഹൃദയത്തിൽ നാനാ രൂപങ്ങളിൽ പ്രകടമാക്കുന്ന പരബ്രഹ്മപരമാത്മാവ് അന്തര്യാമിരൂപത്തിൽ വസിക്കുന്നു. ഇവയെല്ലാത്തിന്റേയും ആത്മാവ് പുരുഷോത്തമന്റെ 'ഓം' കാരത്തിന്റെ ഉച്ചാരണത്തോടുകൂടി നിരന്തരമായി ധ്യാനിച്ചുകൊണ്ടു വസിക്കൂ. ഇപ്രകാരം പരമാത്മാവിന്റെ ഓംകാരജപവും അതിന്റെ അർത്ഥഭൂതമായ പരമാത്മാവിനെ ധ്യാനിച്ചുകൊണ്ട് വസിക്കുന്നതിൽനിന്നും നിങ്ങൾ ആ പരമാത്മാവിനെ പ്രാപിക്കുവാൻ സമർത്ഥരായിത്തീരും. യാതൊരുത്തൻ അജ്ഞാനാന്ധകാരത്തിൽനിന്നും സർവ്വഥാ അതീതനായും സംസാരസാഗരത്തിന്റെ അക്കരെയും ആയിരിക്കും. 'നിങ്ങൾക്കു മംഗളമുണ്ടാകട്ടെ' ഇപ്രകാരം ആചാര്യൻ ഉപര്യുക്ത വിധികളാൽ സാധന അനുഷ്ഠിക്കുന്ന ശിഷ്യന്മാരെ ആശീർവ്വദിക്കുന്നു.

**സംബന്ധം –** വീണ്ടും പരമേശ്വരന്റെ സ്വരൂപത്തെത്തന്നെ വർണ്ണിക്കുന്നു.

7. യഃ സർവ്വജ്ഞഃ സർവവിദ് യസ്യൈഷ
മഹിമാഭൂവി

ദിവ്യേ ബ്രഹ്മപുരേ ഹ്യേഷ വ്യോമ്ന്യാത്മാ
പ്രതിഷ്ഠിതഃ

മനോമയഃ പ്രാണശരീരനേതാ

പ്രതിഷ്ഠി തോ$f$ന്നേ ഹൃദയം സംനിധിയായ

തദ്വിജ്ഞാനേന പരിപശ്യന്തി ധീരാ

ആനന്ദരൂപമമൃതം യദ് വിഭാതി.

യാതൊരു പരബ്രഹ്മം പരമേശ്വരൻ സർവ്വജ്ഞനും – എല്ലാമറിയുന്നവനും – എല്ലാഭാഗത്തുമുള്ള എല്ലാറ്റിനേയും നന്നായിട്ടറിയുന്നവനും ആകുന്നു, അതായത് ദേശകാലങ്ങൾ അദ്ദേഹത്തിന്റെ ജ്ഞാനശക്തിയെ ബാധിക്കുന്നില്ല. അദ്ദേഹത്തിന്റെ ആശ്ചര്യമഹിമ ജഗത്തിൽ പ്രത്യക്ഷമാണ്. അഖിലത്തിന്റേയും ആത്മാവായ പരമേശ്വരൻ പരമവ്യോമം എന്ന നാമത്താൽ പ്രസിദ്ധമായ ദിവ്യാകാശരൂപമായ ബ്രഹ്മലോകത്തിൽ സ്വരൂപവാനായി സ്ഥിതിചെയ്യുന്നു. എല്ലാ ജീവികളുടേയും പ്രാണനും ശരീരവും നിയന്ത്രിച്ചുകൊണ്ടിരിക്കുന്ന ഈ പരമേശ്വരൻ മനസ്സിൽ വ്യാപിച്ചിരിക്കുന്നതുകൊണ്ട് മനോമയൻ എന്നു വിളിക്കപ്പെടുന്നു. എല്ലാ ജീവികളുടേയും ഹൃദയകമലത്തിനാശ്രയം നൽകിക്കൊണ്ട് അന്നമയമായ സ്ഥൂലശരീരത്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു. ആനന്ദമയനായി അവിനാശിയായി സർവ്വത്ര പ്രകാശിച്ചുകൊണ്ടിരിക്കുന്ന ആ പരബ്രഹ്മത്തെ ബുദ്ധിമാന്മാരായ ആളുകൾ വിജ്ഞാനം വഴിയായി പ്രത്യക്ഷപ്പെടുത്തിക്കൊണ്ടിരിക്കുന്നു.

**സംബന്ധം–** ഇനി പരമാത്മാവിന്റെ ജ്ഞാനഫലം പറയുന്നു.

8. ഭിദ്യതേ ഹൃദയഗ്രന്ഥി ശ്ഛിദ്യന്തേ
സർവ്വസംശയാഃ

ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻദൃഷ്ടേ
പരാവരേ.

കാര്യകാരണ സ്വരൂപനായ ആ പരമാത്മ പുരുഷോത്തമന്റെ തത്വത്തെ ഗ്രഹിക്കുന്നതിനുമേൽ, ഈ ജഡശരീരത്തെത്തന്നെ തങ്ങളുടെ സ്വരൂപമെന്നു വിശ്വസിക്കുന്ന ജീവികളുടെ ഹൃദയത്തിലെ അവിദ്യാരൂപമായ കെട്ടഴിഞ്ഞു പോകുന്നു. മാത്രമല്ല, അവരുടെ എല്ലാ സംശയങ്ങളും അറ്റുപോകയും സമസ്ത ശുഭാശുഭകർമ്മങ്ങളും നശിക്കുകയും ചെയ്യുന്നു. അതായത് ആ ജീവി എല്ലാ ബന്ധനങ്ങളിൽ നിന്നും മുക്തനായിട്ട് പരമാനന്ദസ്വരൂപനായ പരമേശ്വരനെ പ്രാപിക്കുന്നു.

**സംബന്ധം –** ആ പരബ്രഹ്മത്തിന്റെ സ്ഥാനം, സ്വരൂപം, മഹിമ ഇവയെ വർണ്ണിക്കുന്നു.

9. ഹിരൺമയേ പരേ കോശേ വിരജം
ബ്രഹ്മ നിഷ്കലം

തച്ഛുഭ്രം ജ്യോതിഷാം ജ്യോതിസ്തദ്യദാത്മ
വിദോവിദുഃ

നിർമ്മലനും നിർവ്വികാരനും അവയവരഹിതനും ആയ അഖണ്ഡപരമാത്മാവ് പ്രകാശമയമായ പരമാധമത്തിൽ വിരാജിക്കുന്നു. അദ്ദേഹം സർവ്വഥാ വിശുദ്ധനും എല്ലാ പ്രകാശയുക്തങ്ങളായ പദാർത്ഥങ്ങളുടയും പ്രകാശവും ആകുന്നു. അദ്ദേഹത്തെ ആത്മജ്ഞാനികളായ മഹാത്മാക്കൾ മാത്രം അറിയുന്നു

10. ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം

നേമാ വിദ്യുതോ ഭാന്തി കതോ$f$യമഗ്നിഃ

തമേവ ഭാന്തമനുഭാതി സർവം

തസ്യ ഭാസാ സർവ്വമിദം വിഭാതി.

ആ സ്വയംപ്രകാശം പരമാനന്ദ സ്വരൂപനായ പരമേശ്വരന്റെ സമീപം സൂര്യൻ പ്രകാശിക്കുന്നില്ല. സൂര്യപ്രകാസത്തിൽ മിന്നാമിനുങ്ങിന്റെ പ്രകാസം ലുപ്തമായിത്തീരുന്നതുപോലെ സൂര്യതേജസ്സും ആ അസീമതേജസ്സിന്റെ മുമ്പിൽ നിഷ്പ്രഭ മായിത്തീരുന്നു. ചന്ദ്രനും താരാഗണങ്ങളും വിദ്യുത്തും അവിടെ പ്രകാശിക്കുന്നില്ല, പിന്നെ ഈ ലോകത്തിലെ അഗ്നിയുടെ കാര്യം എന്തിനു പറയുന്നു. എന്നുകൊണ്ടെന്നാൽ പ്രകൃതജഗത്തിൽ പ്രകാശ സ്വഭാവത്തോടുകൂടിയതത്വങ്ങളെ ല്ലാംതന്നെ പരബ്രഹ്മ പരമേശ്വരന്റെ പ്രകാശശക്തിയുടെ അംശത്തെ ലഭിച്ചിട്ടുപ്രകാശിക്കുന്നു. അവയ്ക്ക് തങ്ങളുടെ പ്രകാ ശകൻരെ സമീപം തങ്ങളുടെ പ്രകാശം എങ്ങനെ വ്യാപിപ്പിക്കു വാൻ കഴിയും? ഈ സമ്പൂർണ്ണജഗത്ത് ജഗദാതാമാവായ പുരു ഷോത്തമന്റെ പ്രകാശത്തിൽനിന്നും അഥവാ പ്രകാശത്തിന്റെ ഒരു ക്ഷുദ്രാംസംകൊണ്ടു പ്രകാശിച്ചു കൊണ്ടിരിക്കുന്നു.

"ബ്രഹ്മൈവേദമമൃദം പുരസ്താദ്ബ്രഹ്മ പശ്ചാ
ദ്ബ്രഹ്മ ദക്ഷിണതശ്ചോത്തരേണ
അധശ്ചോർധ്വം ച പ്രസൃതം ബ്രഹ്മൈവേദം
വിശ്വമിദം വരിഷ്ഠം.

ഈ മന്ത്രത്തിൽ പരമാത്മാവിന്റെ സർവ്വവ്യാപകതയും സർവ്വരൂപതയും പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. ഈ അമരരൂപ നായ പരബ്രഹ്മ പരമാത്മാവുതന്നെ മുന്നിലും പിന്നിലും ഇടത്തും വലത്തും ഉള്ളിലും പുറത്തും മുകളിലും താഴെയും സർവ്വത്ര വ്യാപിച്ചിരിക്കുന്നു. ഈ വിശ്വബ്രഹ്മാണ്ഡത്തിന്റെ രൂപത്തിൽ ഈ സർവ്വശ്രേഷ്ഠ ബ്രഹ്മം കാണപ്പെട്ടുകൊണ്ടി രിക്കുന്നു.

## തൃതീയമുണ്ഡകം

### പ്രഥമകാണ്ഡം

1. ദ്വാ സുപർണ്ണാ സയുജാ സഖായാ
സമാനം വൃക്ഷം പരിഷസ്വജാതേ
തയോരന്യാഃപിപ്പലം സ്വാദ്വത്ത്യ-
നശ്നന്നന്യോ അഭിചാകശീതി.

ഗീതയിൽ എപ്രകാരം ജഗത്തിനെ അശ്വത്ഥവൃക്ഷമായി വർണ്ണിക്കപ്പെട്ടിരിക്കുന്നുവോ അതേപ്രകാരം തന്നെ ഈ മന്ത്ര ത്തിൽ ശരീരത്തെ വടവൃക്ഷമായും ജീവാത്മാവിനേയും പര മാത്മാവിനേയും പക്ഷിയുടെ രൂപമായും വർണ്ണിച്ചിരിക്കുന്നു. ഇതുപോലെ തന്നെയുള്ള വർണ്ണനം കഠോപനിഷത്തിലും ഗുഹ യിൽ പ്രവിഷ്ടമായ പ്രകാശവും ഛായയും എന്ന പേരിൽ വന്നിട്ടുണ്ട്. ആശയം രണ്ടുസ്ഥലത്തും പ്രായേണ ഒന്നുതന്നെ. ഈ മനുഷ്യശരീരം വൃക്ഷംപോലെയാകുന്നു. ഈശ്വരനും ജീവാത്മാവും സദാ ഒന്നിച്ചുവസിക്കുന്ന രണ്ടു കൂട്ടുപക്ഷിക ളാകുന്നു. അവർ ശരീരരൂപമാകുന്ന ഈ വൃക്ഷത്തിൽ ഒന്നി ച്ചുതന്റെ ഹൃദയരൂപമാകുന്ന പൊത്തിൽ നിവസിക്കുന്നു. ഈ രണ്ടിൽ ഒന്നായ ജീവാത്മാവ് ആ വൃക്ഷത്തിന്റെ ഫലരൂപമായ സ്വന്തം കർമ്മഫലങ്ങളെ അതായത് പ്രാരബ്ധാനുസരണമായി പ്രാപ്തങ്ങളാകുന്ന സുഖദുഃഖങ്ങളെ ആസക്തിയോടും വിദ്വേ ഷത്തോടുംകൂടി അനുഭവിക്കുന്നു.അടുത്തതു ഈശ്വരൻ ആ കർമ്മഫലങ്ങളോടുംകൂടി അനുഭവിക്കുന്നു. അടുത്തതു ഈശ്വ രൻ ആ കർമ്മഫലങ്ങളോട് യാതൊരു പ്രകാരത്തിലും ലേശ മാത്രമായിപ്പോലും ബന്ധംപുലർത്താതെ കേവലം കണ്ടുകൊ ണ്ടുമാത്രമിരിക്കുന്നു.

2. സമാനേ വൃക്ഷേ പുരുഷോ നിമഗ്നോ$f$
നീശയാ ശോചതി മുഹ്യമാനഃ
ജുഷ്ടം യദാ പശ്യത്യന്യമീശ-
മസ്യ മഹിമാനമിതി വീതശോകഃ.

നേരത്തെ വർണ്ണിക്കപ്പെട്ടിരുന്ന ശരീരരൂപമാകുന്ന ഒരേവൃ ക്ഷത്തിൽ ഹൃദയാകുന്ന മാളത്തിൽ വസിക്കുന്ന ഈ ജീവാ ത്മാവ് തന്നോടുകൂടി വസിക്കുന്ന പരമസുഹൃത്തായ പരമേ ശ്വരനെ നോക്കാതെയും ശരീരത്തിൽത്തന്നെ ആസക്തനായി അതിൽത്തന്നെ നിമഗ്നനായി അതായത് ശരീരത്തോട് അഭേദ്യ മായ മമതപുലർത്തി അതുവഴി ലഭ്യമാകുന്ന ഭോഗസുഖങ്ങളെ അനുഭവിച്ചുകൊണ്ടിരിക്കുന്നതുവരെ അസമർത്ഥരൂപമായ ദീന തയിൽ മോഹിതമായി നാനാ പ്രകാരത്തിലുള്ള ദുഃഖങ്ങളെ അനുഭവിച്ചുകൊണ്ടിരിക്കുന്നു. ഭഗവൽ കൃപയാൽ തന്നിൽ നിന്നും ഭിന്നവും നിത്യവും തന്റെ സമീപത്തുതന്നെ വസിക്കു ന്നവനും പരമസഹൃദയനും പരമപ്രിയനും ഭക്തന്മാരാൽ സേവിതനുമായ ഈശ്വരനേയും ജഗത്തിൽ ഭിന്നഭിന്നരീതിക ളിൽ പ്രകടമായിക്കൊണ്ടിരിക്കുന്ന അദ്ദേഹത്തിന്റെ ആശ്ചര്യ മയിയായ മഹിമയേയും പ്രത്യക്ഷമായനുഭവിക്കുമ്പോൾ അവൻ തൽക്ഷണം തന്നെ ശോകരഹിതനായിത്തീരുന്നു.

**സംബന്ധം** - ഈശ്വരസ്വരൂപത്തെ വർണ്ണിച്ചുകൊണ്ട് അദ്ദേ ഹത്തെ തിരിച്ചറിയുന്നതുകൊണ്ടുണ്ടാകുന്ന ഫലത്തെ വർണ്ണി ക്കുന്നു.

3. യദാ പശ്യഃ പശ്യതേ രുക്മവർണ്ണം
കർത്താരമീശം പുരുഷം ബ്രഹ്മയോനിം.
തദാ വിദ്വാൻ പുണ്യപാപേ വിധൂയ
നിരഞ്ജനഃ പരമം സാമ്യമുപൈതി.

മുൻ പറഞ്ഞ രീതിയിൽ പരമേശ്വരന്റെ ആശ്ചര്യമയിയായ മഹിമയുടെ നേരേ ദൃഷ്ടിപതിപ്പിച്ചുകൊണ്ട് അദ്ദേഹത്തിനഭി മുഖമായിപ്പോകുന്ന ജീവാത്മാവ് അഖിലത്തിന്റേയും നിയ ന്താവും ബ്രഹ്മാവിന്റെ പോലും ആദികാരണനും സമ്പൂർണ്ണ ജഗത്തിനെ സൃഷ്ടിച്ചവനും ആയ ദിവ്യപ്രകാശ സ്വരൂപ പരമ പുരുഷപരമേശ്വരനെ സാക്ഷാത്ക്കരിക്കുമ്പോൾ അവൻ തന്റെ പുണ്യപാപകർമ്മങ്ങളെ സമൂലം നശിപ്പിച്ച് അവയിൽനിന്നും സർവ്വഥാ ബന്ധരഹിതനായി പരമനിർമ്മലനായി പരമപുരു ഷനെ പ്രാപിക്കുന്നു.

4. പ്രാണോ ഹ്യേഷ യഃ സർവ്വഭൂതൈർവിഭാതി
വിജാനൻ വിദ്വാൻ ഭവതേ നാതിവാദീ
ആത്മക്രീഡ ആത്മരതിഃ ക്രിയാവാ
നേഷ ബ്രഹ്മവിദ്വാം വരിഷ്ഠഃ

സർവ്വവ്യാപിയായ ഈ പരമേശ്വരൻതന്നെ അഖിലത്തിന്റേയും പ്രാണനാകുന്നു; ശരീരത്തിന്റെ എല്ലാ ചേഷ്ടകളും പ്രാണൻ മൂലം സംഭവിക്കുന്നതുപോലെതന്നെ വിശ്വത്തിൽ എല്ലാം ഈ പരമാത്മാവിന്റെ ശക്തികൊണ്ടു സംഭവിച്ചുകൊണ്ടിരിക്കുന്നു. എല്ലാ ജീവികളിലും അദ്ദേഹത്തിന്റെ പ്രകാശം ഉണ്ട്. അദ്ദേഹവും ആ ജീവികളിൽകൂടി പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ഈ സംഗതി ഗ്രഹിച്ചിട്ടുള്ള ജ്ഞാനികളായ ഭക്തന്മാർ ഒരിക്കലും അഹങ്കാരത്തോടുകൂടി പെരുമാറുന്നില്ല. എന്തുകൊണ്ടെന്നാൽ അവന്റെ ഉള്ളിൽ സർവ്വവ്യാപകനായ ആ പരമേശ്വരന്റെ ശക്തി സ്ഥിതിചെയ്യുന്നു എന്നവനറിയുന്നു. പിന്നെ അവനെന്തിനഹങ്കരിക്കുന്നു? അവനാകട്ടെ ലോകനന്മയ്ക്കുവേണ്ടി ഭഗവദാജ്ഞാനുസരണം തന്റെ വർണ്ണാശ്രമത്തിന്നനുകൂലമായിട്ടുള്ള കർമ്മങ്ങളെ അനുഷ്ഠിച്ചുകൊണ്ട് എല്ലാത്തിന്റേയും ആത്മാവായ അന്തര്യാമി ഭഗവാനിൽ ക്രീഡിക്കുന്നു. അവൻ സദാ ഭഗവാനുമായി രമിച്ചുകൊണ്ടിരിക്കുന്നു. ഇങ്ങനെയുള്ള ഭഗവദ്ഭക്തൻ ബ്രഹ്മജ്ഞാനികളിൽ അതിശ്രേഷ്ഠനാകുന്നു. ഗീതയിലും വാസുദേവരൂപത്തെ ദർശിക്കുന്ന ജ്ഞാനികളായ ഭക്തന്മാരെ മഹാത്മാക്കൾ എന്നു പറയപ്പെടുന്നു.

**സംബന്ധം –** ആ പരമാത്മാവിന്റെ പ്രാപ്തിക്കുള്ള സാധനകളെ വിവരിക്കുന്നു –

5. സത്യേന ലഭ്യസ്തപസാ ഹ്യേഷ ആത്മാ
സമ്യഗ് ജ്ഞാനേന ബ്രഹ്മചര്യേണനിത്യം
അന്തഃശരീരേ ജ്യോതിർമ്മയോ ഹി ശുഭ്രോ
യം പശ്യന്തിയതയഃ ക്ഷീണദോഷാഃ.

അഖിലത്തിന്റേയും ശരീരാന്തർഭാഗത്തു, ഹൃദയത്തിൽ, വിരാജിച്ചുകൊണ്ടിരിക്കുന്ന പരമവിശുദ്ധനും പ്രകാശമായ ജ്ഞാനസ്വരൂപനുമായ പരബ്രഹ്മ പരമാത്മാവിനെ എല്ലാ ദോഷങ്ങളിൽനിന്നും രഹിതനായ പ്രയത്നശീലനായ സാധകനു മാത്രമേ അറിയുവാൻ സാധിക്കൂ. സദാ സത്യഭാഷണം തപശ്ചര്യ, സംയമം, സ്വാർത്ഥത്യാഗം, ബ്രഹ്മചര്യപാലനം ഇവയിൽ നിന്നുൽപ്പന്നമാകുന്ന യഥാർത്ഥ ജ്ഞാനം വഴിമാത്രമേ ആ പരമാത്മാവിനെ പ്രാപിക്കുവാൻ കഴിയുന്നുള്ളൂ. ഇതിനെല്ലാം വിരുദ്ധമായി യാതൊരുത്തൻ ഭോഗങ്ങളിൽ ആസക്തനായും ഭോഗങ്ങളുടെ പ്രാപ്തിക്കുവേണ്ടി നാനാവിധത്തിലുള്ള മിഥ്യാഭാഷണങ്ങൾ നടത്തിയും ആസക്തിവശാൽ നിയമപ്രകാരമുള്ള തന്റെ വീര്യത്തെ രക്ഷിക്കുവാൻ കഴിവില്ലാതെയും കഴിയുന്ന സ്വാർത്ഥപരായണനായ അവിവേകി മനുഷ്യൻ ആ പരമാത്മാവിനെ അനുഭവിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ അവൻ അദ്ദേഹത്തെ ആശിക്കുന്നതേയില്ല.

**സംബന്ധം–** പൂർവ്വോക്തങ്ങളായ സാധനകളിൽ സത്യത്തിന്റെ മഹിമ വിവരിക്കുന്നു.

6. സത്യമേവ ജയതി നാനൃതം
സത്യേന പന്ഥാ വിതതോ ദേവയാനഃ
യേനാക്രമന്ത്യൃഷയോ ഹ്യാപ്തകാമാ
യത്ര തത് സത്യസ്യ പരമം നിധാനം.

സത്യം വിജയിക്കുന്നു; കള്ളം വിജയിക്കുന്നില്ല. പരമാത്മാവ് സത്യസ്വരൂപനാകുന്നു. അതിനാൽ അദ്ദേഹത്തെ പ്രാപിക്കുന്നതിന് മനുഷ്യരിൽ സത്യത്തെ പ്രതിഷ്ഠിക്കണം എന്നു താൽപ്പര്യം. പരമാത്മാവിനെ പ്രാപിക്കുന്നതിന് സത്യം അനിവാര്യമായ ഒരു സാധനയാണ്. അതുപോലെ ലോകത്തിൽ മറ്റു കാര്യങ്ങളിലും സത്യം മഹത്തായി വിജയിക്കുന്നു. മിഥ്യാഭാഷണം, ദംഭ്, കാപട്യം ഇവ കൊണ്ട് ഉന്നതിയെ ആഗ്രഹിക്കുന്നവർ അവസാനം നിരാശരായിത്തീരുന്നു. മിഥ്യാഭാഷണം, മിഥ്യാചരണം ഇവ സത്യത്തിന്റെ മറവിൽ നടത്തുന്നതുകൊണ്ട് ചിലർ അവയിൽ ഏതാണ്ടു സത്യത്തിന്റെ അംശമുണ്ടെന്നു വിശ്വസിക്കുന്നു. അതിൽനിന്നും അവർക്ക് ക്ഷണികമായ അല്പസ്വല്പം ലാഭം ഉണ്ടാകുകയും ചെയ്യുന്നു. എന്നാൽ അതിന്റെ പരിണാമം ശുഭമായിരിക്കുന്നില്ല. അവസാനം സത്യം സത്യമായും കളവു കളവായും തന്നെ അവശേഷിക്കുന്നു. അതിനാൽ ബുദ്ധിമാന്മാർ സത്യഭാഷണത്തേയും സദാചാരത്തേയും സ്വായത്തമാക്കുന്നു. എന്തുകൊണ്ടെന്നാൽ ഭോഗവാസനകൾ നഷ്ടപ്പെട്ട മഹർഷിഗണങ്ങൾ കടന്നുപോയ മാർഗ്ഗം എവിടെ അവസാനിച്ചിരിക്കുന്നുവോ അവിടെ പരമ ധാമമായ പരമാത്മാവ് സ്ഥിതിചെയ്യുന്നു. അത് പരമ ദേവ പരമാത്മാവിനെ പ്രാപിക്കുന്നതിനുള്ള സാധനാരൂപവും സത്യത്താൽ പരിപൂർണ്ണവുമായ ദേവയാനമാർഗ്ഗമാകുന്നു. അതിൽ അസത്യഭാഷണവും, ദംഭും കാപട്യവും ആയ അസദാചണങ്ങൾക്കു സ്ഥാനമില്ല.

**സംബന്ധം–** ഉപര്യുക്തങ്ങളായ സാധനകളിൽക്കൂടി പ്രാപ്യമാകുന്ന പരമാത്മാവിന്റെ സ്വരൂപത്തെ വീണ്ടും വർണ്ണിക്കുന്നു –

7. ബൃഹച്ച തദ് ദിവ്യമചിന്ത്യരൂപം
സൂക്ഷ്മാച്ച തത്സൂക്ഷ്മതരം വിഭാതി
ദൂരാത് സുദൂരേ തദിഹാന്തികേ ച
പശ്യത്സ്വി ഹൈവ നിഹിതം ഗുഹായാം.

പരബ്രഹ്മപരമാത്മാവ് എല്ലാത്തിനേക്കാളും മഹാനും ദിവ്യനും അലൗകികനും അചിന്ത്യ സ്വരൂപനും ആകുന്നു; അതായത് അദ്ദേഹത്തിന്റെ സ്വരൂപം മനസ്സുവഴി ചിന്തിക്കപ്പെടുവാൻ കഴിയുന്നതല്ല. അതിനാൽ പരമാത്മാവിനെ പ്രാപിക്കുന്നതിന് മനുഷ്യർ ശ്രദ്ധയോടും ഭക്തിയോടുംകൂടി പൂർവ്വകഥിതമായ സാധനകളിൽ വ്യാപൃതരായിരിക്കണം. ആ പരമാത്മാവ് അചിന്ത്യനും അതുപോലെ സൂക്ഷ്മിതാസൂക്ഷ്മവും ആയിരുന്നിട്ടും സാധകന്റെ ഹൃദയത്തിൽ തന്റെ സ്വരൂപത്തെ സ്വയം പ്രകാശിപ്പിക്കുകയും ചെയ്യുന്നു. പരമാത്മാവ് സർവ്വത്ര പരിപൂർണ്ണനാകുന്നു. അദ്ദേഹം ഇല്ലാത്ത ഒരുസ്ഥാനവും ഒരിടത്തും അവശേഷിക്കുന്നില്ല. അതിനാൽ നാം എവിടംവരെ ദൂരത്തെ അറിയുന്നുവോ അദ്ദേഹം അതിനപ്പുറവും നമ്മുടെ ഏറ്റവും സമീപത്തും ഉള്ളിൽത്തന്നെയും വിരാജിച്ചുകൊണ്ടിരിക്കുന്നു. എന്തിനധികം, കാണുന്നവരിലെല്ലാം തന്നെ അവരുടെ ഹൃദയസ്വരൂപമാകുന്ന ഗുഹകളിൽ അദ്ദേഹം ഒളിഞ്ഞിരിക്കുന്നു. അതുകൊണ്ട് അദ്ദേഹത്തെ അന്വേഷിച്ചു മറ്റൊരിടത്തു പോകേണ്ട ആവശ്യമില്ല

8. ന ചക്ഷുഷാഗൃഹ്യതേ നാപി വാചാ

നാന്യൈർദേ വൈസ്തപസാ കർമ്മണാ വാ

ജ്ഞാനപ്രസാദേന വിശുദ്ധസത്വ–

സ്തതസ്തു തം പശ്യതേ നിഷ്കലം ധ്യായമാനഃ

ആ പരബ്രഹ്മത്തെ മനുഷ്യർക്ക് കണ്ണുകളാൽ ദർശിക്കുവാൻ സാധ്യമല്ല; മാത്രമല്ല, വാണി മുതലായ മറ്റിന്ദ്രിയങ്ങൾ മൂലവും അദ്ദേഹം ഗ്രഹിക്കപ്പെടുന്നില്ല. അതുപോലെ നാനാവിധത്തിലുമുള്ള തപശ്ചര്യകളാലോ കർമ്മങ്ങളാലോ അദ്ദേഹത്തെ പ്രാപിക്കുവാൻ സാധിക്കുന്നതല്ല. അവയവരഹിതനും പരമവിശുദ്ധനുമായ ആ പരമാത്മാവിനെയാകട്ടെ മനുഷ്യൻ എല്ലാ ഭോഗസുഖങ്ങളിലും നിന്നു മുഖം തിരിച്ച്, ആഗ്രഹരഹിതനായി വിശുദ്ധമായ അന്തഃകരണം വഴിയായി നിരന്തരമുള്ള ധ്യാനംകൊണ്ട് ജ്ഞാനത്തിന്റെ നിർമ്മലതയിൽ കൂടി ദർശിക്കുവാൻ കഴിയുന്നു. അതിനാൽ ആ പരമാത്മാവിനെ പ്രാപിക്കുവാൻ ആരെങ്കിലും ആഗ്രഹിക്കുന്നു എങ്കിൽ അവൻ സംസാരഭോഗങ്ങളിൽനിന്നും സർവ്വഥാ വിരക്തനായി, എല്ലാ അഭിലാഷങ്ങളും ത്യജിച്ച് ഏകമാത്രനായ പരബ്രഹ്മ പരമാത്മാവിൽത്തന്നെ പ്രാപിക്കുന്നതിന് അദ്ദേഹത്തിന്റെ ചിന്തയിൽത്തന്നെ നിമഗ്നരായിരിക്കണം.

**സംബന്ധം –** ഇനി ആ പരിശുദ്ധ പരമാത്മാവ് എല്ലാ ഹൃദയങ്ങളിലും വസിക്കുന്നു. എന്നാൽ എല്ലാ ജീവികളിലും അദ്ദേഹത്തെ എന്തുകൊണ്ടറിയുന്നില്ല? ശുദ്ധമായ അന്തഃകരണത്തോടുകൂടിയ മനുഷ്യൻ എന്തറിയുന്നു? ഇതേപ്പറ്റി വിവരിക്കുന്നു

9. ഏഷോ*f*ണുരാത്മാ ചേതസാ വേദിതവ്യോ

യസ്മിൻ പ്രാണാഃ പഞ്ചധാ സംവിവേശ

പ്രാണൈശ്ചിത്തം സർവ്വമോതം പ്രജാനാം

യസ്മിൻ വിശുദ്ധേ വിഭവത്യേഷ ആത്മാ.

യാതൊരു ശരീരത്തിൽ പ്രാണൻ, അപാനൻ, വ്യാനൻ, സമാനൻ, ഉദാനൻ ഈ അഞ്ചുരീതികളിലുള്ള പ്രാണൻ പ്രവേശിച്ചു പ്രവർത്തിച്ചുകൊണ്ടിരിക്കുന്നുവോ അതേ ശരീരത്തിന്റെ ഉള്ളിൽ ഹൃദയത്തിന്റെ മദ്ധ്യഭാഗത്തായി ജ്ഞാതൃരൂപത്തിൽ അറിയപ്പെടുന്ന ഈ സൂക്ഷ്മമായ ജീവാത്മാവും വസിക്കുന്നു. എന്നാൽ എല്ലാ ജീവികളുടേയും എല്ലാ അന്തഃ കരണങ്ങളും പ്രാണനോടുകൂടി യോജിച്ചു വർത്തിക്കുന്നു; അതായത് ഈ പ്രാണനേയും ഇന്ദ്രിയങ്ങളേയും തൃപ്തിപ്പെടുത്തുന്നതിനുണ്ടായിട്ടുള്ള നാനാപ്രകാരത്തിലുള്ള ഭോഗവാസനകളാൽ മലിനവും ക്ഷുബ്ധവുമായിക്കൊണ്ടിരിക്കുന്നു. ഇക്കാരണത്താൽ എല്ലാ മനുഷ്യർക്കും പരമാത്മാവിനെ അറിയുവാൻ സാധിക്കുന്നില്ല. അന്തഃകരണം വിശുദ്ധമായിക്കഴിഞ്ഞാൽ ജീവാത്മാവ് എല്ലാ പ്രകാരത്തിലും സമർത്ഥമായിത്തീരുന്നു. അതിനാൽ ഭോഗങ്ങളിൽനിന്നും വിരക്തനായി പരമാത്മ ചിന്തയിൽ മുഴുകിയിരിക്കുന്നു എങ്കിൽ അപ്പോൾ അദ്ദേഹത്തെ പ്രാപിക്കുവാൻ സാധിക്കുന്നു. മറിച്ച് ഭോഗാഭിലാഷങ്ങളിൽ ആസക്തമായിരിക്കുന്നു എങ്കിൽ ആഗ്രഹിക്കുന്ന ഭോഗങ്ങളെ പ്രാപിക്കുന്നു.

10. യം യം ലോകം മനസാ സംവിഭാതി

വിശുദ്ധസത്ത്വഃ കാമയതേ യാംശ്ച കാമാൻ

തം തം ലോകം ജയതേ താംശ്ച കാമാം –

സ്തസ്മാദാത്മജ്ഞ ം ഹ്യർച്ചയേദ് ഭൂതികാമഃ

വിശുദ്ധമായ അന്തഃകരണത്തോടുകൂടിയ മനുഷ്യൻ ഭോഗങ്ങളിൽനിന്നും സർവ്വഥാ വിരക്തനായി നിർമ്മലമായ അന്തഃകരണത്തോടെ നിരന്തരമായി പരബ്രഹ്മ പരമേശ്വരനെ ധ്യാനിക്കുന്നുവെങ്കിൽ അപ്പോൾ അദ്ദേഹത്തെ പ്രാപിക്കുവാൻ അവനു കഴിയുന്നു. എന്നാൽ അവൻ സർവ്വഥാ നിഷ്ക്കാമനായിരിക്കുന്നില്ലെങ്കിൽ എന്തെല്ലാം ലോകാഭിലാഷങ്ങളെപ്പറ്റി ചിന്തിക്കുന്നുവോ അപ്രകാരം ഏതെല്ലാം ഭോഗങ്ങളെ ഇച്ഛിക്കുന്നുവോ അതാതിന്റേതായ ലോകങ്ങളെ ജയിച്ചടക്കുന്നു, ആ ലോകങ്ങളിൽ പോവുകയും അവിടുള്ള ഭോഗങ്ങളെ പ്രാപിക്കുകയും ചെയ്യുന്നു. അതിനാൽ ഐശ്വര്യത്തെ അഭിലഷിക്കുന്ന മനുഷ്യർ ശരീരത്തിൽനിന്നും ഭിന്നമായി ആത്മാവിനെ അറിയുന്ന അന്തഃകരണയുക്തമായ വിവേക പുരുഷനെ സേവിക്കുകയും സല്ക്കരിക്കുകയും ചെയ്യട്ടെ. എന്തുകൊണ്ടെന്നാൽ അവൻ തനിക്കുവേണ്ടിയും മറ്റുള്ളവർക്കുവേണ്ടിയും എന്തെല്ലാം ആഗ്രഹിക്കുന്നുവവോ അത് പൂർണ്ണമായി ഭവിക്കുന്നു

## ദ്വിതീയഖണ്ഡം

**സംബന്ധം –** പൂർവ്വപ്രകരണത്തിൽ വിശുദ്ധാന്തഃകരണത്തോടുകൂടിയ സാധകന്റെ കഴിവിനെ വർണ്ണിക്കുന്നതിനുവേണ്ടി സംഗതിവശാൽ അഭിലാഷപൂർത്തിയുടെ കാര്യം പറയേണ്ടതായി വന്നു. അതുകൊണ്ടു നിഷ്ക്കാമഭാവത്തെ പ്രശംസിച്ചും സകാമഭാവത്തെ നിന്ദിച്ചുംകൊണ്ട് വീണ്ടും പ്രകരണം ആരംഭിക്കുന്നു.

1. സ വൈദൈതത് പരമം ബ്രഹ്മധാമ–

യത്ര വിശ്വം നിഹിതം ഭാതി ശുഭ്രം

ഉപാസതേ പുരുഷം യേ ഹ്യകാമ–

സ്തേ ശുക്രമേത ദതിവർത്തന്തി ധീരാഃ

ഇങ്ങനെ യാതൊരുത്തനിൽ ഈ സമ്പൂർണ്ണമായ ജഗത്ത് സ്ഥിതിചെയ്യുന്നു എന്ന പ്രതീതിയുണ്ടാകുന്നുവോ ആ പരമവിശുദ്ധനും പ്രകാസമയധാമസ്വരൂപനുമായ പരബ്രഹ്മപരമാത്മാവിനെ സമസ്തഭോഗങ്ങളിലുമുള്ള അഭിലാഷങ്ങളെ വെറുത്തുപേക്ഷിച്ച് നിരന്തരം അദ്ദേഹത്തെ ധ്യാനിച്ചു കഴിയുന്ന സാധകൻ മനസ്സിലാക്കുന്നു. യാതൊരുത്തൻ ആ പരമാത്മാവിനെ ഉപാസിച്ചു കഴിയുന്നുവോ ഏക്രമാത്രനായ അദ്ദേഹത്തെത്തന്നെ ആഗ്രഹിക്കുന്നുവോ അവൻ പൂർണ്ണനിഷ്ക്കാമനായിക്കഴിയുന്നു എന്ന കാര്യം നിശ്ചയമാകുന്നു. യാതൊരുവിധത്തിലുമുള്ള അഭിലാഷങ്ങളിലും അവന്റെ മനസ്സ് കുരുങ്ങുന്നില്ല. അതിനാൽ അവൻ ഈ രജോമയശരീരത്തെ ത്യജിച്ചു കഴിയുന്നു. അവനു പുനർജ്ജന്മം ഉണ്ടാകുന്നില്ല. അതിനാൽ അവനെ ബുദ്ധിമാനെന്നു പറയുന്നു. എന്തുകൊണ്ടെന്നാൽ യാതൊരുത്തൻ സാരവസ്തുവിനുവേണ്ടി അസാരവസ്തുക്കളെ ത്യജിക്കുന്നുവോ അവൻ ബുദ്ധിമാനാകുന്നു.

**സംബന്ധം –** ഇനി സകാമ പുരുഷനെ നിന്ദിച്ചുകൊണ്ട് മുകളിൽ പറഞ്ഞിട്ടുള്ള സംഗതി സ്പഷ്ടമാക്കുന്നു.

2. കാമാൻ യഃകാമയതേ മന്യമാനഃ
സ കാമഭിർ ജായതേ തത്ര തത്ര
പര്യാപ്തകാമസ്യ കൃതാത്മനസ്ത്വി–
ഹൈവ സർവേ പ്രവിലീയന്തി കാമാഃ.

യാതൊരുത്തൻ ഭോഗങ്ങളെ ആദരിക്കുന്നുവവോ യാതൊരുത്തന്റെ ദൃഷ്ടിയിൽ ഈ ലോകത്തിലേയും പരലോകത്തിലേയും ഭോഗങ്ങൾ സുഖഹേതുകളങ്ങളായിരിക്കുന്നുവോ അവൻ ഭോഗങ്ങളെ അഭിലഷിക്കുകയും നാനാപ്രകാരത്തിലുള്ള ആഗ്രഹങ്ങൾ കാരണമായിത്തന്നെ എവിടെയെല്ലാം ഭോഗങ്ങൾ ലഭ്യമാകുവാൻ സാധിക്കുമോ അവിടെയെല്ലാം കർമ്മാനുസരണം ജനിക്കുകയും ചെയ്യുന്നു. എന്നാൽ യാതൊരുത്തൻ ഭഗവാനെത്തന്നെ ആഗ്രഹിക്കുന്നുവോ ഈ ജഗത്തിന്റെ സുഖഭോഗങ്ങളെ വെറുപ്പോടുകൂടി വീക്ഷിച്ചുകഴിയുന്നുവോ ആ വിശുദ്ധമായ അന്തഃകരണത്തോടുകൂടിയ ഭക്തന്റെ എല്ലാ അഭിലാഷങ്ങളും ഈ ശരീരത്തിൽതന്നെ വിലീനമായിത്തീരുന്നു. സ്വപ്നത്തിൽപ്പോലും അവന്റെ ദൃഷ്ടി ഭോഗങ്ങളുടെ നേരേ ഉയരുന്നില്ല. തൽഫലമായി അവനു മരണാനന്തരം നവീന ജന്മം സ്വീകരിക്കേണ്ടതായി വരുന്നില്ല. അവൻ ഭഗവാനെ പ്രാപിച്ചു ജനനമരണ ബന്ധനങ്ങളിൽ നിന്നും സദാമുക്തനായിത്തീരുന്നു.

**സംബന്ധം –** കഴിഞ്ഞ രണ്ടു മന്ത്രങ്ങളിലായി ഭഗവാന്റെ പരമപ്രിയരായ യാതൊരു ഭക്തന്മാരെപ്പറ്റി വർണ്ണിച്ചിരിക്കുന്നുവോ അവർക്ക് പരമാത്മാവായ പരബ്രഹ്മ പുരുഷോത്തമൻ ദർശനം നൽകുന്ന കാര്യം ഇനി വിവരിക്കുന്നു.

3. നായമാത്മാ പ്രവചനേന ലഭ്യോ
ന മേധയാ ന ബഹുനാ ശ്രുതേന
യമേവൈഷ വൃണുതേ തേന ലഭ്യ–
സ്തസ്യൈഷ ആത്മാ വിവൃണുതേ തനും സ്വാം.

യാതൊരുത്തൻ ശാസ്ത്രങ്ങലെ പഠിച്ചിട്ട് ആവേശപൂർണ്ണമായ പ്രഭാഷണങ്ങളിൽക്കൂടി പരമാത്മതത്വത്തെ നാനാപ്രകാരത്തിൽ വർണ്ണിക്കുന്നുവോ ആ തർക്കശീലനായ ബുദ്ധിമാന് അദ്ദേഹത്തെ ലഭിക്കുന്നില്ല. യാതൊരുത്തൻ ബുദ്ധിമാനാണെന്ന അഹങ്കാരത്താൽ പ്രമത്തനായി തർക്കങ്ങൾ വഴി വിവേചനം നടത്തി അദ്ദേഹത്തെ മനസ്സിലാക്കുന്നതിനു ശ്രമിക്കുന്നുവോ അവനും അദ്ദേഹത്തെ മനസ്സിലാക്കുവാൻ കഴിയുന്നില്ല. അതുപോലെ തന്നെ പരമാത്മവിഷയത്തിൽ വളരെയധികം കേൾക്കുകയും ശ്രദ്ധിക്കുകയും ചെയ്തിട്ടുള്ളവനും അദ്ദേഹത്തെ പ്രാപിക്കുവാൻ കഴിയുന്നില്ല. യാതൊരുത്തനെ അദ്ദേഹം സ്വയം സ്വീകരിക്കുന്നുവോ അവന് അദ്ദേഹത്തെ പ്രാപിക്കുവാൻ കഴിയുന്നു. യാതൊരുത്തൻ അദ്ദേഹത്തെ പ്രാപിക്കുന്നതിന് ഉത്ക്കടമായ ഇച്ഛയോടുകൂടിയിരിക്കുന്നുവോ യാതൊരുത്തന് അദ്ദേഹത്തെകൂടാതെ ജീവിക്കുവാൻ സാധ്യമല്ലാതിരിക്കുന്നുവോ അദ്ദേഹം അവരെത്തന്നെ സ്വീകരിക്കുന്നു. യാതൊരുത്തൻ തന്റെ ബുദ്ധിയേയും സാധനകളേയും ആശ്രയിക്കാതെ അദ്ദേഹത്തിന്റെ കൃപയെ മാത്രം പ്രതീക്ഷിച്ചു കഴിയുന്നുവോ അങ്ങനെയുള്ള കൃപാനിർഭരനായ സാധകന്റെ മേൽ പരമാത്മാവ് കൃപയുള്ളവനായി തന്റെ യോഗമായയുടെ മറവലിച്ചുമാറ്റി അവന്റെ മുന്നിൽ തന്റെ സ്വരൂപം പ്രത്യക്ഷപ്പെടുത്തിക്കാണിക്കുന്നു.

4. നായമാത്മാ ബലഹീനേന ലഭ്യേ
ന ച പ്രമാദാത്തപസോ വാപ്യലിങ്ഗാത്.
ഏതൈരുപായൈർയതതേ യസ്തു വിദ്വാം–
സ്തസ്യൈഷ ആത്മാ വിശതേ ബ്രഹ്മധാമ.

ഈ പ്രകരണത്തിൽ പറഞ്ഞിരിക്കുന്ന അഖിലത്തിന്റേയും ആത്മരൂപമായ പരബ്രഹ്മ പരമേശ്വരനെ ഉപാസനാബലമില്ലാത്ത മനുഷ്യനു പ്രാപിക്കുവാൻ കഴിയുന്നില്ല. സമസ്ത ഭോഗങ്ങളോടുമുള്ള ആശയുപേക്ഷിച്ച് ഏകമാത്രനായ പരമാത്മാവിന്റെ ഉൽക്കടമായ അഭിലാഷത്തോടുകൂടി നിരന്തരം വിശുദ്ധഭാവത്തോടുകൂടി തന്റെ ഇഷ്ടദേവനെ ചിന്തിക്കുന്നത് ഉപാസനാബലത്തെ സഞ്ചയിക്കലാകുന്നു. ഇപ്രകാരമുള്ള ബലത്താൽ രഹിതനായവന് അദ്ദേഹത്തെ ലഭിക്കുന്നില്ല. ഇതുപോലെതന്നെ കർത്തവ്യ ത്യാഗരൂപമാകുന്ന പ്രമാദംകൊണ്ടും അദ്ദേഹം പ്രാപ്യനല്ലാതായിത്തീരുന്നു. അതുപോലെ സാത്വികലക്ഷണങ്ങളാൽ രഹിതമായ സംയമരൂപതപസ്സുകൊണ്ട് ഒരു സാധകനു പ്രാപിക്കുവാൻ കഴിയുന്നില്ല. എന്നാൽ ബുദ്ധിമാനായ സാധകൻ പൂർവ്വോക്തങ്ങളായ ഉപായങ്ങളിൽകൂടി പരിശ്രമിച്ച്, അതായത് പ്രമാദരഹിതനായി ഉൽക്കടമായ അഭിലാഷത്തോടുകൂടി നിരന്തരം ആ പരമേശ്വരനെ ഉപാസിക്കുന്നുവോ അവന്റെ ആത്മാവ് പരബ്രഹ്മപരമാത്മാവിൽ പ്രവേശിക്കുന്നു.

**സംബന്ധം –** മുൻപറഞ്ഞ രീതിയിൽ പരമാത്മാവിനെ പ്രാപിച്ചിട്ടുള്ള മഹാപുരുഷന്മാരുടെ മഹത്വത്തെ വർണ്ണിക്കുന്നു.

5. സംപ്രാപ്യൈനമൃഷയോ ജ്ഞാനതൃപ്താഃ
കൃതാത്മാനോ വീതരാഗാഃ പ്രശാന്താഃ
തേ സർവ്വഗം സർവതഃ പ്രാപ്യ ധീരാ
യുക്താത്മാനഃ സർവ്വമേവാവിശന്തി.

വിശുദ്ധമായ അന്തഃകരണത്തോടുകൂടിയവരും സർവ്വഥാ ആസക്തിരഹിതരുമായ മഹർഷിഗണം മുൻചൊന്ന രീതിയിൽ ഈ പരബ്രഹ്മ പരമേശ്വരനെ നന്നായി പ്രാപിച്ചിട്ട് ജ്ഞാനത്താൽ തൃപ്തരായിത്തീരുന്നു. അവർക്കു യാതൊരുവിധത്തിലുമുള്ള അഭാവത്തിന്റേയും ബോധം ഉണ്ടാകുന്നില്ല. ഇവർ പൂർണ്ണകാമന്മാരും പരമശാന്തന്മാരുമായി ജീവിക്കുന്നു. അവർ തന്നത്താനെ പരമാത്മാവുമായി ബന്ധപ്പെട്ട് അദ്ദേഹത്തെ എല്ലാ ഭാഗത്തുനിന്നും പ്രാപിച്ചു നിത്യബ്രഹ്മത്തിൽ പൂർണ്ണമായി പ്രവിഷ്ടമാകുന്നു.

**സംബന്ധം –** ഇപ്രകാരം പരമാത്മാവിനെ പ്രാപിച്ച മഹാപുരുഷന്മാരുടെ മഹിമയെ വർണ്ണിച്ചശേഷം ബ്രഹ്മലോകത്തിലേയ്ക്കു പോയിട്ടുള്ള മഹാപുരുഷന്മാരുടെ മുക്തിയെ വർണ്ണിക്കുന്നു.

6. വേദാന്ത വിജ്ഞാന സുനിശ്ചിതാർത്ഥാഃ
സന്ന്യാസയോഗാദ് യതയഃ ശുദ്ധസത്ത്വാഃ
തേ ബ്രഹ്മലോകേഷു പരാന്തകാലേ
പരാമൃതാഃ പരിമുച്യന്തി സർവേ.

യാതൊരുത്തൻ വേദാന്ത ശാസ്ത്രത്തെ സമ്യക് ജ്ഞാന ദ്വാരാ അതിന്റെ അർത്ഥസ്വരൂപമായ പരമാത്മാവിനെ നന്നായും ദൃഢമായും മനസ്സിലാക്കുന്നുവോ തഥാ കർമ്മഫല ത്തിന്റേയും കർമ്മാസക്തിയുടേയും ത്യാഗരൂപയോഗരൂപ ത്തോടുകൂടി യാതൊരുത്തന്റെ അന്തഃകരണം തികച്ചും ശുദ്ധ മായിത്തീരുന്നുവോ അങ്ങനെയുള്ള പ്രയത്നശീലരായ സാധ കർ മരണകാലത്തിൽ ശരീരത്തെ ത്യജിച്ചു പരബ്രഹ്മ പരമാ ത്മാവിന്റെ ദിവ്യസങ്കേതത്തിൽ പ്രവേശിക്കുകയും അവിടെ പര മാമൃതസ്വരൂപനായി സാംസാരബന്ധനത്തിൽ നിന്നും നിത്യ മായി മുക്തി പ്രാപിക്കുകയും ചെയ്യുന്നു.

**സംബന്ധം–** യാതൊരുത്തന്റെ പരമാത്മ പ്രാപ്തി ഇതേ ശരീര ത്തിൽത്തന്നെ ഉണ്ടാകുന്നു. അന്ത്യകാലത്ത് അവന്റെ സ്ഥിതി എങ്ങനെയുള്ളതായിരിക്കും? ഈ ആഗ്രഹത്തിനു മറുപടി പറ യുന്നു –

7. ഗതാഃ കുലാഃ പഞ്ചദശപ്രതിഷ്ഠാ
ദേവാശ്ച സർവേ പ്രതിദേവതാസു!
കർമ്മാണി വിജ്ഞാനമയശ്ച ആത്മാ
പരേfവ്യയേ സർവ ഏകീഭവന്തി.

ആ മഹാ പുരുഷന്റെ ദേഹാന്ത്യ സമയത്ത് പതിനഞ്ചു കല കളും മനസ്സോടുകൂടിയുള്ള എല്ലാ ദേവതകളും – ഇവയെല്ലാം അതാതുകളുടെ കേന്ദ്രശക്തികളിൽപ്പോയി സ്ഥിതിചെയ്യുന്നു. അവോടുകൂടി ആ ജീവന്മുക്തനു യാതൊരു ബന്ധങ്ങളും അവ ശേഷിക്കുന്നില്ല. അനന്തരം അവന്റെ സമസ്ത കർമ്മങ്ങളും വിജ്ഞാനമയമായ ജീവാത്മാവും – എല്ലാം പരമ അവിനാശി യായ പരബ്രഹ്മത്തിൽ ലീനമായിത്തീരുന്നു.

**സംബന്ധം –** ജീവാത്മാവു പരബ്രഹ്മത്തിൽ എപ്രകാരം ലീനമാ കുന്നു? ഇക്കാര്യം വിവരിക്കുന്നു.

8. യഥാ നദ്യഃ സ്യന്ദമാനാഃ സമുദ്രേf
സ്തം ഗച്ഛന്തി നാമരൂപേ വിഹായ
തഥാ വിദ്വാൻ നാമരൂപാദ് വിമുക്തഃ
പരാത്പരം പുരുഷമുപൈതി ദിവ്യം.

ഒഴുകിക്കൊണ്ടിരിക്കുന്ന നദികൾ അവയുടെ നാമരൂപങ്ങൾ എല്ലാം ത്യജിച്ച് എപ്രകാരം സമുദ്രത്തിൽ ലയിച്ചുചേരുന്നുവോ അങ്ങനെതന്നെ ജ്ഞാനികൾ നാമരൂപരഹിതരായി പരാപര ദിവ്യ പുരുഷനായ പരബ്രഹ്മ പരമാത്മാവിൽ ലീനരായിത്തീരുന്നു.

9. സ യോ ഹ വൈ തത്പരമം ബ്രഹ്മ വേദ ബ്രഹ്മൈ വ ഭവതി നാസ്യാബ്രഹ്മവിത്കുലേ ഭവതി. തരതി ശോകം തരതി പാപ്മാനം ഗുഹാഗ്രന്ഥിഭ്യോ വിമുക്തോfമൃതോ ഭവതി.

യാതൊരുത്തൻ ആ പരബ്രഹ്മ പരമാത്മാവിനെ അറിയു ന്നുവോ അവൻ ബ്രഹ്മം തന്നെ ആയിത്തീരുന്നു. അവന്റെ വംശത്തിൽ, അതായത് അവന്റെ സന്താനങ്ങളിൽ ആരുംതന്നെ ബ്രഹ്മത്തെ അറിയാത്തവരായി കാണുകയില്ല. അവൻ എല്ലാ പ്രകാരത്തിലുമുള്ള ശോകങ്ങളിൽനിന്നും ചിന്തകളിൽനിന്നും സർവ്വഥാ അകന്നു ജീവിക്കുന്നു. എല്ലാ പാപസഞ്ചയങ്ങ ളിൽനിന്നും പൂർണ്ണമായും കടന്നുപോകുന്നു. ഹൃദയത്തിലുള്ള എല്ലാ സംശയങ്ങളും അഹങ്കാരങ്ങളും വിഷയാസക്തികളും വേരോടെ നശിപ്പിച്ച് അമരനായിത്തീരുന്നു; ജനന മരണരഹി തനായിത്തീരുന്നു.

**സംബന്ധം–** ഈ ബ്രഹ്മവിദ്യയുടെ അവകാശിയെ വർണ്ണി ക്കുന്നു.

തദേതദൃചാഭ്യുക്തം–

10. ക്രിയാവന്തഃ ശ്രോത്രിയാ ബ്രഹ്മനിഷ്ഠാഃ
സ്വയം ജുഹ്വത ഏകർഷിം ശ്രദ്ധയന്തഃ
തേഷാ മേവൈതാം ബ്രഹ്മവിദ്യാം വദേത
ശിരോവ്രതം വിധിവദ്യൈസ്തു ചീർണ്ണം.

യാതൊന്നിനെ ഈ ഉപനിഷത്തിൽ വർണ്ണിച്ചിരിക്കുന്നുവോ ആ ബ്രഹ്മവിദ്യയെ സംബന്ധിച്ച് ഒരു കാര്യം മന്ത്രദ്വാരാ വ്യക്ത മാക്കിയിരിക്കുന്നു. യാതൊരുത്തൻ തന്റെ വർണ്ണത്തിനും ആശ്ര മത്തിനും പരിതസ്ഥിതിക്കും അനുസരണമായി നിഷ്കാമഭാ വത്തോടെ യഥായോഗ്യം കർമ്മങ്ങൾ അനുഷ്ഠിക്കുന്നുവോ വേദത്തിലെ യഥാർത്ഥ രഹസ്യങ്ങളെ അറിയുകയും പരബ്രഹ്മ പരമാത്മാവിനെ ഉപാസിക്കുകയും ചെയ്യുന്നുവോ അതിന്റെ ജിജ്ഞാസുവുമായിരിക്കുന്നുവോ യാതൊരുത്തൻ സ്വയം “ഏകർഷി” എന്ന നാമത്താൽ പ്രസിദ്ധമായ പ്രോജ്ജ്വലിതാഗ്നി യിൽ ശാസ്ത്രവിധിയനുസരിച്ച് ശ്രദ്ധയോടുകൂടി ഹവനം ചെയ്യുന്നുവോ യാതൊരുത്തൻ വിധിപ്രകാരം ബ്രഹ്മചര്യം പാലിച്ചിരിക്കുന്നുവോ അവനുമാത്രം ഈ ബ്രഹ്മവിദ്യ ഉപദേ ശിച്ചുകൊടുക്കണം.

11. തദേതത് സത്യമൃഷിരങ്ഗിരാഃവ പുരോവാച നൈതദചീർണ്ണവ്രതോfധീതേ. നമഃ പരമഋഷിഭ്യോ നമഃ പരമഋഷിഭ്യഃ.

ബ്രഹ്മവിദ്യാരൂപമാകുന്ന ഈ സത്യത്തെ ആദ്യം അംഗി രസ്സു മഹർഷി മുകളിൽ പറഞ്ഞിരിക്കും പ്രകാരം ശൗനകമ ഹർഷിക്ക് ഉപദേശിച്ചുകൊടുത്തു. യാതൊരുത്തൻ വിധി പൂർവ്വം ബ്രഹ്മചര്യത്തെ പാലിക്കുന്നില്ലയോ അവന് ഇതു പഠി ക്കുവാൻ സാധിക്കുന്നില്ല. അതായത് ഇതിന്റെ ഗൂഢാർത്ഥം ഗ്രഹിക്കുവാൻ കഴിയുന്നില്ല. മഹാമുനിമാർക്കു നമസ്ക്കാരം, മഹാമുനിമാർക്കു നമസ്ക്കാരം. ഇപ്രകാരം രണ്ടുപ്രാവശ്യം മുനിമാരെ നമസ്ക്കരിച്ചുകൊണ്ട് ഗ്രന്ഥത്തിന്റെ അന്ത്യത്തെ സൂചിപ്പിക്കുന്നു.

## ശാന്തിപാഠം

ഓം ഭദ്രം കർണ്ണേഭിഃ ശ്രണുയാമ ദേവാ ഭദ്രം
പശ്യേ മാക്ഷാഭിര്യജത്രാഃ
സ്ഥിരൈരങ്ഗൈസ്തുഷ്ടുവാം സസ്തനൂ
ഭിർവ്യശേമ ദേവഹിതം യദായുഃ

സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തി നഃ
പൂഷാ വിശ്വവേദാഃ
സ്വസ്തി നസ്താർക്ഷ്യോ അരിഷ്ടനേമിഃ
സ്വസ്തി നോ ബൃഹസ്തപിർദധാതു.

ഓം ശാന്തിഃ ! ശാന്തിഃ ! ശാന്തിഃ !!!

ഇതിന്റെ അർത്ഥം ഈ ഉപനിഷത്തിന്റെ ആരംഭത്തിൽ കൊടുത്തിട്ടുണ്ട്.

# മാണ്ഡൂക്യോപനിഷത്ത്

## ശാന്തിപാഠം

ഓം ഭദ്രം കർണ്ണേഭിഃ ശ്രണുയാമ ദേവാ ഭദ്രം
പശ്യേ മാക്ഷാഭിര്യജത്രാഃ
സ്ഥിരൈരങ്ഗൈസ്തുഷ്ടുവാം
സസ്തനൂഭിർവ്യശേമ ദേവഹിതം യദായുഃ
സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തി നഃ
പുഷാ വിശ്വവേദാഃ
സ്വസ്തി നസ്താർക്ഷ്യോ അരിഷ്ടനേമിഃ
സ്വസ്തി നോ ബൃഹസ്തപിർദധാതു.

ഓം ശാന്തിഃ ! ശാന്തിഃ ! ശാന്തിഃ !!!

ഗുരുകുലത്തിൽ വിദ്യ അഭ്യസിക്കുന്ന ശിഷ്യൻ തന്റെ ഗുരു, സഹപാഠി, മാനവകുലം ഇവർക്കു മംഗളമുണ്ടാകുന്നതിനു ദേവതകളോടു പ്രാർത്ഥിക്കുന്നു. ഹേ ദേവഗണങ്ങളേ! ഞങ്ങൾ സ്വന്തം കർണ്ണങ്ങളിൽക്കൂടി മംഗളകരമായ വചനങ്ങൾ കേൾക്കണേ. നിന്ദ, മുഖസ്തുതി, അസഭ്യം അതുപോലുള്ള മറ്റു പാപകരങ്ങളായ സംഗതികൾ ഇവ ഞങ്ങളുടെ കർണ്ണങ്ങളിൽ പതിക്കാതിരിക്കണേ. ഞങ്ങളുടെ സ്വന്തം ജീവിതം യാഗപരായണമായി ഭവിക്കണേ. ഞങ്ങൾ സദാ ഭഗവദാരാധനകളിൽ വ്യാപൃതരായിരിക്കണേ. കർണ്ണങ്ങൾകൊണ്ടു ശ്രവിക്കമാത്രം ചെയ്യാതെ നേത്രങ്ങൾകൊണ്ടും സദാ മംഗളകർമ്മങ്ങളെ ദർശനം ചെയ്യണേ. ഏതെങ്കിലും അമംഗളകാരിയോ നാശത്തിലേക്കു പതിച്ചുകൊണ്ടിരിക്കുന്നതോ ആയ കാഴ്ചകൾ ഞങ്ങൾ ദർശിക്കാതിരിക്കണേ. ഞങ്ങളുടെ എല്ലാ അവയവങ്ങളും സുദൃഢവും അത്യധികം പുഷ്ടവുമായിത്തീരണേ. ഞങ്ങളുടെ ജീവിതം ഭോഗവിലാസങ്ങളിലും പ്രമാദങ്ങളിലും കൂടി കടന്നു പോകാതിരിക്കണേ. ഭഗവാനു പ്രയോജനകരമാകത്തക്കവിധത്തിലുള്ള ആയുസ്സു ഞങ്ങൾക്കു ലഭിക്കണേ. (ദേവകൾ നമ്മുടെ എല്ലാ ഇന്ദ്രിയങ്ങളിലും വ്യാപിച്ച് അതിന്റെ സംരക്ഷണവും സംചാലനവും നടത്തുന്നു. അവർക്കനുകൂലമായിരിക്കുന്നതു കൊണ്ട് നമ്മുടെ ഇന്ദ്രിയങ്ങൾക്ക് സുഗമമായി സന്മാർഗ്ഗങ്ങളിൽക്കൂടി ചരിക്കുവാൻ സാധിക്കുന്നു. അതിനാൽ അവരോടും പ്രാർത്ഥിക്കുന്നത് ഉചിതമായിരിക്കും). അഖില ലോകങ്ങളിലും സുയശസ്സോടുകൂടിയ ദേവരാജൻ ഇന്ദ്രൻ, സർവ്വജ്ഞനായ പുഷാ, അരിഷ്ടനിവാരകനായ താർക്ഷ്യൻ, (ഗരുഡൻ) ബുദ്ധിരാജനായ ബൃഹസ്പതി – ഈ എല്ലാ ദേവതകളും ഭഗവാന്റെ ദിവ്യവിഭൂതികൾ ആകുന്നു. ഇവർ എപ്പോഴും നമ്മുടെ ഐശ്വര്യത്തെ വർദ്ധിപ്പിക്കണേ. ഇവരുടെ കൃപയാൽ നമുക്ക് എപ്പോഴും മംഗളം ഉണ്ടായിക്കൊണ്ടിരിക്കണേ. ആദ്ധ്യാത്മികവും ആധിദൈവികവും ആധിഭൗതികവും ആയുള്ള എല്ലാ താപങ്ങൾക്കും ശാന്തി ഉണ്ടാകണേ.

1. ഓമിത്യേദക്ഷരമിദം സർവ്വം തസ്യോപവ്യാഖ്യാനം ഭൂതം ഭവദ്ഭവിഷ്യദിതി സർവ്വമോങ്കാര ഏവ. യച്ചാന്യത് ത്രികാലാതീതം തദപ്യോങ്കാര ഏവ.

ഈ ഉപനിഷത്തിൽ പരബ്രഹ്മ പരമാത്മാവിന്റെ സമഗ്ര രൂപതത്വത്തെ ഗ്രഹിപ്പിക്കുന്നതിന് അദ്ദേഹത്തെ നാലു പാദങ്ങളായി സങ്കല്പിച്ചിരിക്കുന്നു. നാമത്തിന്റേയും നാമിയുടേയും ഏകതയെ പ്രതിപാദിക്കുന്നതിനു പ്രണവത്തിന്റെ അ, ഉ, മ് – ഈ മൂന്നു മാത്രകളോടും മാത്രാരഹിതമായ അദ്ദേഹത്തിന്റെ അവ്യക്തരൂപത്തോടും കൂടി പരബ്രഹ്മ പരമേശ്വരന്റെ ഓരോ പാദത്തിനു തുല്യത കാണിക്കപ്പെട്ടിരിക്കുന്നു. ഇപ്രകാരം ഈ മന്ത്രത്തിൽ പരബ്രഹ്മപരമാത്മാവിന്റെ ഓംകാരമാകുന്ന നാമത്തെ സമഗ്രപുരുഷോത്തമനിൽ നിന്നും അഭിന്നമായിക്കരുതി 'ഓം' എന്ന ഈ അക്ഷരം തന്നെ പൂർണ്ണബ്രഹ്മവും അവിനാശിയായ പരമാത്മാവും എന്നു പറയപ്പെട്ടിരിക്കുന്നു. പ്രത്യക്ഷമായി കാണപ്പെടുന്ന ഈ ജഡചേതനകളുടെ സമുദായരൂപമാകുന്ന സമ്പൂർണ്ണജഗത്ത് അദ്ദേഹത്തിന്റെ നികടതമമായ മഹിമയുടെ നിദർശനമാകുന്നു. യാതൊരു സ്ഥൂലവും സൂക്ഷ്മവുമായ ജഗത്ത് ഉത്ഭവിച്ചിട്ട് അദ്ദേഹത്തിൽത്തന്നെ വിലീനമായിക്കഴിഞ്ഞുവോയാതൊന്ന് ഈ സമയം വർത്തമാനമായിരിക്കുന്നുവോ യാതൊന്ന് അദ്ദേഹത്തിൽനിന്നും ഉണ്ടാകുവാനിരിക്കുന്നുവോ അവയെല്ലാം ഓംകാരം തന്നെയാകുന്നു. അതായത്

പരബ്രഹ്മപരമാത്മാവു തന്നെയാകുന്നു. അതുപോലെ യാതൊന്ന് ത്രികാലങ്ങൾക്കും അതീതമായി ഇതിൽനിന്നും ഭിന്നമായിരിക്കുന്നുവോ അതും ഓംകാരം തന്നെയാകുന്നു. അതായത് കാരണം, സൂക്ഷ്മം, സ്ഥൂലം – ഈ മൂന്നു ഭേദങ്ങളോടും കൂടിയ ജഗത്തും ഇതിനെ വഹിച്ചുകൊണ്ടിരിക്കുന്നു. പരബ്രഹ്മത്തിന്റെ യാതൊരംശം ഇതിന്റെ ആത്മരൂപത്തിലും ആധാരരൂപത്തിലും പ്രകാശിച്ചുകൊണ്ടിരിക്കുന്നുവോ പരമാത്മാവിന്റെ ആ സ്വരൂപം അത്ര തന്നെയല്ല; അദ്ദേഹം അതിനേക്കാൾ വേറിട്ടിരിക്കുന്നു. അതുകൊണ്ട് അദ്ദേഹത്തിന്റെ സപ്ഷടമായിരിക്കുന്ന അംശവും അതിന്നതീതമായി മറ്റെന്തെല്ലാമുണ്ടോ അതെല്ലാം കൂടിയാൽ മാത്രമേ പരബ്രഹ്മപരമാത്മാവിന്റെ സമഗ്രമായ രൂപമാകുന്നുള്ളൂ.

യാതൊരുത്തൻ പരബ്രഹ്മത്തെ സാകാരമായോ നിരാകാരമയോ അഥവാ സർവ്വഥാ നിർവിശേഷമായോ മാത്രം കരുതുന്നുവോ അദ്ദേഹത്തെ സർവ്വജ്ഞത, സർവ്വാധാരത, സർവ്വകാരണത, ആനന്ദം, വിജ്ഞാനം മുതലായ സൽഗുണങ്ങളാൽ സമ്പന്നനെന്നു ഗ്രഹിക്കാതിരിക്കുന്നുവോ അവരെല്ലാം ആ പരബ്രഹ്മത്തിന്റെ ഓരോരോ അംശത്തെമാത്രം പരമാത്മാവായി ഗ്രഹിക്കുന്നു. പൂർണ്ണബ്രഹ്മ പരമാത്മാവു സാകാരനും നിരാകാരനും ആകുന്നു. അതുപോലെതന്നെ സാകാര നരാകാര രൂപങ്ങൾ രണ്ടിൽനിന്നും രഹിതനും ആകുന്നു. പൂർണ്ണരൂപത്തോടുകൂടിയ ഈ ജഗത്ത് അദ്ദേഹത്തിന്റെ തന്നെ സ്വരൂപമാകുന്നു. എന്നാൽ അദ്ദേഹം ഇതിൽനിന്നും സർവ്വഥാ ഭിന്നനും ആകുന്നു. അദ്ദേഹം സർവ്വഗുണരഹിതനും നിർവിശേഷനും സർവ്വഗുണസമ്പന്നനും – ആയിരുന്നിട്ടുകൂടി അദ്ദേഹത്തെ സർവ്വാംഗപൂർണ്ണനെന്നു ഗണിക്കുന്നു.

**സംബന്ധം** – എല്ലാം ഓംകാരമാകുന്നതെങ്ങനെ? അതേപ്പറ്റി പറയുന്നു.

2. സർവ്വം ഹ്യേതദ് ബ്രഹ്മായമാത്മാ ബ്രഹ്മസോƒ യമാത്മാ ചതുഷ്പാത്.

ഈ സമ്പൂർണ്ണമായ ജഗത്ത് ബ്രഹ്മത്തിൽനിന്നും ഒട്ടും തന്നെ ഭിന്നമായ ഒന്നല്ല. എല്ലാം ബ്രഹ്മവും ഓംകാരം അതിന്റെ നാമവും ആയതുകാരണം നാമിയിൽനിന്നും അഭിന്നവും ആകുന്നു. ഇക്കാര്യം ആദ്യമന്ത്രത്തിൽതന്നെ പറഞ്ഞുകഴിഞ്ഞിരിക്കുന്നു; എന്തുകൊണ്ടെന്നാൽ ഈ പൂർണ്ണപ്രപഞ്ചം ആ പരബ്രഹ്മ പരമേശ്വരന്റെ ശരീരവും അദ്ദേഹം ഇതിന്റെ അന്തര്യാമിയായ ആത്മാവും ആകുന്നു. അതിനാൽ ആ സർവ്വാത്മാവു തന്നെ ബ്രഹ്മമാകുന്നു. ആ പരമാത്മാവു മുമ്പേ പറഞ്ഞ പോലെ നാലു പാദങ്ങളോടുകൂടിയവനാകുന്നു. വാസ്തവത്തിൽ അഖണ്ഡനും നിരവയവനുമായ ആ പരബ്രഹ്മപരമാത്മാവിനെ നാലു പാദങ്ങളോടുകൂടിയവൻ എന്നു പറയുന്നതു ശരിയല്ല. എന്നിരുന്നാലും അദ്ദേഹത്തെ സമഗ്രരൂപത്തിൽ വ്യാഖ്യാനിക്കുന്നത് അദ്ദേഹത്തിന്റെ സ്പഷ്ടതയുടെ പ്രകാരഭേദങ്ങളെ ശ്രുതികളിൽ പല സ്ഥാനത്തും നാലു പാദങ്ങളോടുകൂടിയവൻ എന്നു വിഭാവനം ചെയ്തിട്ടുണ്ട്. അതേ വീക്ഷണത്തിൽത്തന്നെ ഇവിടെയും ശ്രുതി പറയുന്നു.

3. ജാഗരിതസ്ഥാനോ ബഹിഷ്പ്രജ്ഞഃ സപ്താങ്ഗ ഏകോനവിംശതിമുഖഃ സ്ഥൂലഭുഗ്വൈശ്വാനരഃ പ്രഥമഃ പാദഃ

പരബ്രഹ്മ പരമാത്മാവിന് ആ നാലു പാദങ്ങൾ എങ്ങനെ എപ്രകാരം ഉണ്ടായി? ഈ കാര്യം ഗ്രഹിപ്പിക്കുന്നതിനു ജീവാത്മാവിന്റെയും അതിന്റെ സ്ഥൂലസൂക്ഷ്മകാരണ ശരീരങ്ങളുടേയും ഉദാഹരണം വഴി ആ പരമാത്മാവിന്റെ പാദങ്ങളുടെ വർണ്ണന ക്രമമായി ചെയ്യുന്നു. അവയിൽ ആദ്യപാദത്തെ ഈ മന്ത്രത്തിൽ വർണ്ണിച്ചിരിക്കുന്നു. എപ്രകാരം ജാഗ്രദവസ്ഥയിൽ ഈ സ്ഥൂലശരീരത്തിന്റെ അഹംകാരിയായ ജീവാത്മാവ് ശിരസ്സുമുതൽ പാദം വരെ ഏഴ് അംഗങ്ങളാൽ യുക്തമായി സ്ഥൂല വിഷയങ്ങളെ ഉപഭോഗിക്കുന്നതിനുള്ള ദ്വാരരൂപങ്ങളായ പത്തിന്ദ്രിയങ്ങളും അഞ്ചുപ്രാണനും നാല് അന്തഃകരണങ്ങളും – ഇപ്രകാരം ആ പത്തൊൻപതു മുഖങ്ങളിൽക്കൂടി വിഷയങ്ങളെ അനുഭവിക്കുകയും അതിന്റെ അറിവു ബാഹ്യജഗത്തിൽ വ്യാപിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നുവോ അതേപ്രകാരം തന്നെ സപ്തലോക രൂപങ്ങളാകുന്ന സപ്താംഗങ്ങളും ഇന്ദ്രിയ സമൂഹവും പ്രാണനും അന്തഃകരണവും – ഇങ്ങനെ പത്തൊൻപതു മുഖങ്ങളോടുകൂടിയ ഈ സ്ഥൂലജഗദ്രൂപമാകുന്ന ശരീരത്തിന്റെ ആത്മാവ് – യാതൊരുത്തൻ എല്ലാ ദേവതകളും പിതൃക്കളും മനുഷ്യരും ആയ സമസ്ത ജീവികളുടേയും പ്രേരകനും സ്വാമിയുമായതുകാരണം ഈ സ്ഥൂല ജഗത്തിന്റെ ജ്ഞാതാവും ഭോക്താവുമായിരിക്കുന്നുവോ യാതൊരുത്തന്റെ പ്രകാശനം ഈ ബ്രഹ്മാണ്ഡത്തിൽ സംഭവിച്ചുകൊണ്ടിരിക്കുന്നുവോ അത് സർവ്വരൂപ വൈശ്വാനരനായ ആ പരബ്രഹ്മ പരമേശ്വരന്റെ ഒന്നാമത്തെ പാദമാകുന്നു.

ഈ വിശ്വത്തേയും അതിലെ മനുഷ്യരേയും കൂട്ടി വൈശ്വാനര്യൻ എന്നു പറയുന്നു. ഈ വ്യുല്പത്തി അനുസരിച്ച് സ്ഥൂല ജദ്രുപ ശരീരത്തോടുകൂടിയ സർവ്വരൂപനായ ജഗദീശ്വരനെ ഇവിടെ വൈശ്വാനരൻ എന്നു വിളിക്കുന്നു.

4. സ്വപ്നസ്ഥാനോƒന്തഃ പ്രജ്ഞഃ സപ്താംഗ ഏകോനവിംശതിമുഖഃ പ്രവിവിക്തഭുക് തൈജസോ ദ്വിതീയഃ പാദഃ

ഈ മന്ത്രത്തിൽ പൂർണ്ണബ്രഹ്മ പരമാത്മാവിന്റെ രണ്ടാമത്തെ പാദത്തെ വർണ്ണിക്കുന്നു. എപ്രകാരം സ്വപ്നാവസ്ഥയിൽ സൂക്ഷ്മശരീരത്തിന്റെ അഭിമാനിയായ ജീവാത്മാവ് നേരത്തേ പറഞ്ഞതുപോലെ സൂക്ഷ്മങ്ങളായ ഏഴംഗങ്ങളോട് പത്തൊൻപതു മുഖങ്ങളോടുംകൂടി സൂക്ഷ്മ വിഷയങ്ങളെ ഉപഭോഗം ചെയ്യുകയും അതിൽത്തന്നെ അതിന്റെ ജ്ഞാനം വ്യാപിപ്പിക്കുകയും ചെയ്യുന്നുവോ അതേ പ്രകാരം തന്നെ യാതൊന്ന് സ്ഥൂലാവസ്ഥയിൽ നിന്നു ഭിന്നമായി സൂക്ഷ്മരൂപത്തിൽ പരിണമിച്ചു സപ്തലോകരൂപമയ സപ്താംഗങ്ങളും തഥാ ഇന്ദ്രിയം, പ്രാണൻ, അന്തഃകരണരൂപമായ പത്തൊൻപതു മുഖങ്ങളാൽ യുക്തമായ സൂക്ഷ്മ ജഗദ്രൂപമാകുന്ന ശരീരത്തിൽ സ്ഥിതിചെയ്യുന്ന അതിന്റെ ആത്മാവ് ഹിരണ്യഗർഭമാകുന്നു. അത് സമസ്ത ജഡചേതനാത്മകങ്ങളായ സൂക്ഷ്മജഗത്തിന്റെ സമസ്തതത്വങ്ങളുടേയും നിയന്താവും ജ്ഞാതാവും അഖിലത്തേയും തന്നിലേയ്ക്ക് പ്രവേശിപ്പിച്ചു

കൊണ്ടിരിക്കുന്നവനുമാകുന്നു. അതിനാൽ അതിന്റെ ഭോക്താവും പരിചയക്കാരനും എന്നു പറയപ്പെടുന്നു. ഈ തേജസ്സ് അതായത് സൂക്ഷ്മപ്രകാശമായ ഹിരണ്യ ഗർഭം ആ പൂർണ്ണ ബ്രഹ്മ പരമാത്മാവിന്റെ രണ്ടാമത്തെ പാദമാകുന്നു.

5. യത്രസുപ്തോ ന കഞ്ചന കാമം കാമയതേ ന കഞ്ചന
സ്വപ്നം പശ്യതി തത്സുഷുപ്തം. സുഷുപ്തസ്ഥാന ഏകീ
ഭൂതഃ പ്രജ്ഞാനഘന ഏവാനന്ദമയോ ഹ്യാനന്ദ ഭുക്
ചേതോമുഖഃ പ്രാജ്ഞസ്തൃതീയഃ പാദഃ.

ഈ മന്ത്രത്തിൽ ജാഗ്രദവസ്ഥയുടെ കാരണം, ലയാവസ്ഥ രൂപമായ സുഷുപ്തി ഇവയോടുകൂടി പ്രളയകാലത്തിൽ സ്ഥിതമായ ജഗത്തിന്റെ സമാനതയെ കാണിക്കുന്നതിനു വേണ്ടി ആദ്യമായി സുപ്രസിദ്ധമായ സുഷുപ്ത്യവസ്ഥയുടെ ലക്ഷണം പറഞ്ഞിട്ടു പിന്നീടു പൂർണ്ണബ്രഹ്മ പരമാത്മാവിന്റെ മൂന്നാമത്തെ പാദം വർണ്ണിക്കപ്പെടുന്നു. യാതൊരവസ്ഥയിൽ ഉറങ്ങിക്കൊണ്ടിരിക്കുന്ന മനുഷ്യൻ യാതൊരുവിധ ഭോഗങ്ങളോ ആഗ്രഹങ്ങളോ അനുഭവങ്ങളോ പ്രാപിക്കാരിതിരിക്കുന്നുവോ അതുപോലെതന്നെ യാതൊരുതരത്തിലുമുള്ള സ്വപ്നങ്ങളും കാണാതിരിക്കുന്നുവോ അങ്ങനെയുള്ള ആ അവസ്ഥയെ സുഷുപ്തി യെന്നു പറയുന്നു. ഈ സുഷുപ്തിക്കു സദൃശമായി യാതൊന്നും പ്രളയകാലത്തിൽ ജഗത്തിന്റെ കാരണാവസ്ഥയായിരുന്നുവോ യാതൊന്നിൽ നാനാ 'രൂപ' ങ്ങളുടെ പ്രസ്പഷ്ടത ഇല്ലാതിരിക്കുന്നുവോ അങ്ങനെയുള്ള അവ്യക്ത പ്രകൃതിതന്നെ യാതൊന്നിന്റെ ശരീരമായിരുന്നുവോ അതുപോലെ യാതൊന്ന് അദ്വിതീയ രൂപത്തിൽ സ്ഥിതമായിരുന്നുവോ ഉപനിഷത്തുകളിൽ യാതൊന്നിന്റെ വർണ്ണനം ചിലയിടത്ത് 'സത്' എന്ന പേരിലും മറ്റുചിലയിടത്ത് ആത്മാവെന്ന പേരിലും പ്രകടമാകുന്നുവോ യാതൊന്നിന്റെ ഏകമാത്രചേതന (പ്രകാശം) തന്നെ മുഖമായിരിക്കുകയും ആനന്ദം തന്നെ ഭോജനമായിരിക്കുകയും ചെയ്യുന്നുവോ ആ വിജ്ഞാനാന്ദമായ പ്രാജ്ഞ തന്നെ ആ പൂർണ്ണ ബ്രഹ്മത്തിന്റെ മൂന്നാമത്തെ പാദമാകുന്നത്.

**സംബന്ധം –** മുകളിൽ പറഞ്ഞിരിക്കുന്ന ബ്രഹ്മത്തിന്റെ പാദങ്ങളായ വൈശ്വാനരം, തൈജസം, പ്രാജ്ഞം ഇവ ആരുടെ പേരാകുന്നു. ഇതിനെ വിവരിക്കുന്നു.

6. ഏഷ സർവേശ്വര ഏഷ സർവ്വജ്ഞ ഏഷോƒന്തര്യാമ്യേഷ യോനിഃ സർവ്വസ്യ പ്രഭാവാപ്യയൗ ഹി ഭൂതാനാം.

യാതൊരു പരമേശ്വരൻ മൂന്നു പാദങ്ങളുടെ രൂപത്തിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നുവോ അദ്ദേഹം സമ്പൂർണ്ണ ഈശ്വരന്റേയും ഈശ്വരൻ ആകുന്നു. അദ്ദേഹം തന്നെ സർവ്വജ്ഞനും എല്ലാറ്റിന്റേയും അന്തര്യാമിയുമായിരിക്കുന്നു. അദ്ദേഹം തന്നെ അഖില ജഗത്തിന്റേയും കാരണനായിരിക്കുന്നു. എന്തുകൊണ്ടെന്നാൽ എല്ലാ ജീവികളുടേയും ഉൽപ്പത്തിയും സ്ഥിതിയും ലയവും ആയ സ്ഥാനം അദ്ദേഹം തന്നെയാകുന്നു. അപൂർവ്വ വർണ്ണിതങ്ങളായ വൈശ്വാനരം, തൈജസം, പ്രാജ്ഞം ഇവയെല്ലാം പരമേശ്വരന്റെ നാമങ്ങൾ തന്നെയാകുന്നു. പ്രത്യേകം പ്രത്യേകം സ്ഥിതികളിൽ അദ്ദേഹത്തിന്റെ വർണ്ണനം ഭിന്ന ഭിന്ന നാമങ്ങളാൽ ചെയ്യപ്പെട്ടിരിക്കുന്നു.

**സംബന്ധം –** ഇനി പൂർണ്ണബ്രഹ്മ പരമാത്മാവിന്റെ നാലാമത്തെ പാദത്തെ വർണ്ണിക്കുന്നു.

7. നാന്തഃപ്രജ്ഞം ന ബഹിഷ്പ്രജ്ഞം നോഭയതഃ പ്രജ്ഞം ന പ്രജ്ഞാനഘനം ന പ്രജ്ഞം നാപ്രജ്ഞം. അദൃഷ്ടമവ്യവഹാര്യമഗ്രാഹ്യമ ലക്ഷണമചിന്ത്യമവ്യപദേശ്യമേ കാത്മപ്രത്യയസാരം പ്രപഞ്ചോപശമം ശാന്തം ശിവമദ്വൈതം ചതുർഥം മന്യന്തേ സ ആത്മാ സ വിജ്ഞേയ:

ഈ മന്ത്രത്തിൽ നിർഗുണ നിരാകാരനിർവിശേഷ സ്വരൂപത്തെ പൂർണ്ണബ്രഹ്മപരമാത്മാവിന്റെ നാലാമത്തെ പാദം എന്നു പറഞ്ഞിരിക്കുന്നു. യാതൊന്നിന്റെ ജ്ഞാനം വെളിയിൽനിന്നും അകത്തുനിന്നും രണ്ടുവശങ്ങളിൽ നിന്നും ലഭ്യമല്ലാതിരിക്കുന്നുവോ യാതൊന്ന് ജ്ഞാനസ്വരൂപമായിരിക്കുന്നില്ലയോ അറിയപ്പെടാതിരിക്കുന്നുവോ യാതൊന്ന് ദൃഷ്ടിഗോചരമായിരിക്കുന്നില്ലയോ യാതൊന്നിനെപ്പറ്റി ചിന്തിക്കുന്നതിനും പറയുന്നതിനും സാധ്യമല്ലാതിരിക്കുന്നുവോ യാതൊന്നിന് യാതൊരു ലക്ഷണവുമില്ലാതിരിക്കുന്നുവോ യാതൊന്നിൽ എല്ലാ പ്രപഞ്ചത്തിന്റെയും അഭാവം ഉണ്ടായിരിക്കുന്നുവോ യാതൊന്നിൽ ഏകമാത്ര പരബ്രഹ്മ സത്തയുടെ പ്രതീതി പ്രമാണമായിരിക്കുന്നുവോ–ഇങ്ങനെ സർവ്വഥാ ശാന്തവും കല്യാണമയവുമായ അദ്വിതീയതത്വം പൂർണ്ണബ്രഹ്മത്തിന്റെ നാലാമത്തെ പാദം എന്നു കരുതുന്നു. ഇപ്രകാരം യാതൊന്നിനെ നാലു പാദങ്ങളായി വിഭജിച്ച് വർണ്ണിച്ചിരിക്കുന്നുവോ അദ്ദേഹം പൂർണ്ണപരബ്രഹ്മമാകുന്നു. അദ്ദേഹത്തെത്തന്നെ അറിയണം.

വാസ്തവത്തിൽ അവയവരഹിതനായ പരമാത്മാവിന് യാതൊരു ഭാഗവുമില്ലെന്നു സ്പഷ്ടമാകുന്നു. യാതൊരു പൂർണ്ണബ്രഹ്മപരമാത്മാവ് സ്ഥൂലജഗത്തിൽ പരിപൂർണ്ണനായിരിക്കുന്നുവോ അദ്ദേഹം തന്നെ സൂക്ഷ്മവും കാരണജഗത്തിന്റെ അന്തര്യാമിയും അധിഷ്ഠാതാവും ആകുന്നു. അതുപോലെ അദ്ദേഹം തന്നെ ഇവയെല്ലാത്തിൽനിന്നും വേറിട്ട് നിർവിശേഷ പരമാത്മാവായും ഇരിക്കുന്നു. അദ്ദേഹം സർവ്വശക്തിമാനും എല്ലാ ശക്തികളിൽനിന്നും രഹിതനും ആകുന്നു. അദ്ദേഹം സഗുണനും നിർഗ്ഗുണനുമാണ്; സാകാരനും നിരാകാരനുമാണ്. വാസ്തവത്തിൽ അദ്ദേഹം നമ്മുടെ ബുദ്ധിക്കും ചിന്തയ്ക്കും സർവ്വഥാ അതീതനാകുന്നു.

**സംബന്ധം –** മുൻപറഞ്ഞ പരബ്രഹ്മ പരമാത്മാവിനെ വാചകമായ പ്രണവത്തോടുകൂടി ഏകീകരിച്ചുകൊണ്ടു പറയുന്നു –

8. സോƒയമാത്മാദ്ധ്യക്ഷരമോംകാരോƒധിമാത്രം പാദാ മാത്രാ മാത്രാശ്ച പാദാ അകാര ഉകാരോ മകാര ഇതി.

നാലു പാദങ്ങളോടുകൂടി വർണ്ണിക്കപ്പെട്ടിരിക്കുന്ന ആ പരബ്രഹ്മ പരമാത്മാവ്, ഇവിടെ അക്ഷരത്തിന്റെ പ്രകരണത്തിൽ തന്റെ നാമത്തിൽനിന്നും അഭിന്നമായതുകാരണം മൂന്നുമാത്രകളോടുകൂടിയ ഓംകാരമാകുന്നു. അ, ഉ, മ് – ഈ മൂന്നുമാത്ര

കൾ തന്നെ അദ്ദേഹത്തിന്റെ ഉപര്യുക്തമായ മൂന്നുപാദങ്ങളും അദ്ദേഹത്തിന്റെ മൂന്നു പാദങ്ങൾ തന്നെ ഓംകാരത്തിന്റെ മൂന്നു മാത്രകളും ആകുന്നു. എപ്രകാരം ഓംകാരത്തിനു സ്വന്തം മാത്രകളിൽനിന്നു വേറിട്ടിരിക്കുവാൻ സാധിക്കുന്നില്ലയോ അതേപ്രകാരം തന്നെ തന്റെ പാദങ്ങളിൽനിന്നും പരമാത്മാവ് വേറിട്ടു നിൽക്കുന്നില്ല. ഇവിടെ പാദത്തിന്റേയും മാത്രയുടേയും ഏകത ഓങ്കാരം വഴിയായി പരബ്രഹ്മ പരമാത്മാവിനെ ഉപാസിക്കുന്നതിനുവേണ്ടി ചെയ്യപ്പെട്ടിരിക്കുന്നു – ഇങ്ങനെ തോന്നുന്നു.

**സംബന്ധം** – ഓംകാരത്തിന്റെ ഏതുമാത്രയും ബ്രഹ്മത്തിന്റെ ഏതുപാദവും ഏകരൂപമായിരിക്കുന്നത് എന്തുകൊണ്ട്? ഇതിനുമേൽ മൂന്നുമാത്രകളുടെ രഹസ്യം മനസ്സിലാക്കുന്നതിന് പ്രഥമമായി ആദ്യപാദത്തിന്റേയും ആദ്യമാത്രയുടേയും ഏകതയെ പ്രതിപാദിക്കുന്നു.

9. ജാഗരിതസ്ഥാനോ വൈശ്വാനരോ$f$കാരഃ പ്രഥമാ മാത്രാ$f$പ്തേരാദിമത്ത്വാദ്വാ$f$പ്നോതി ഹ വൈ സർവാൻ കാമാനാ ദിശ്ചഭവതി യ ഏവം വേദ.

പരബ്രഹ്മ പരമാത്മാവിന്റെ നാമാത്മകമായ ഓംകാരത്തിന്റെ ആദ്യമാത്രയായ 'അ' ഇത് ലോകത്തിലുള്ള എല്ലാ പേരുകളിലും അതായത് ഏതെങ്കിലും അർത്ഥത്തെ ധ്വനിപ്പിക്കുന്ന എല്ലാ വാക്കുകളിലും വ്യാപിച്ചുകിടക്കുന്നു. സ്വരം അഥവാ വ്യഞ്ജനം – യാതൊരു വർണ്ണവും അകാരരഹിതമായിരിക്കുന്നില്ല. എല്ലാ വർണ്ണങ്ങളിലും 'അ' തന്നെ ആദ്യവർണ്ണമാകുന്നു. ഇതുപോലെതന്നെ ഈ സ്ഥൂല ജഗദ്രൂപവിരാട് ശരീരത്തിൽ ആ വൈശ്വാനരരൂപാന്തര്യാമി പരമേശ്വരൻ വ്യാപ്തമായിരിക്കുകയും വിരാട് രൂപത്തോടുകൂടി ആദ്യം സ്വയം പ്രകടമാകുകയും ചെയ്തതുകാരണം ഈ ജഗത്തിന്റെ ആദിയും അദ്ദേഹം തന്നെയാകുന്നു. ഇപ്രകാരം 'അ' യും 'ജഗത്തും' പോലെ പ്രത്യക്ഷമായി കാണപ്പെടുന്ന ഈ സ്ഥൂല ജഗദ്രൂപശരീരത്തിൽ വ്യാപിച്ചിരിക്കുന്ന വൈശ്വാനരൻ എന്നുപേരുള്ള പ്രഥമ പാദത്തിന്റെ ഏകത ഉണ്ടായതുകാരണം 'അ' തന്നെ പൂർണ്ണബ്രഹ്മ പരമേശ്വരന്റെ ആദ്യപാദമാകുന്നു. യാതൊരു മനുഷ്യൻ ഇപ്രകാരം അകാരത്തേയും വിരാട് ശരീരത്തിന്റെ ആത്മാവായ പരമേശ്വരന്റെ ഏകതയേയും ഗ്രഹിക്കുന്നുവോ ഉപാസിക്കുന്നുവോ അവൻ എല്ലാ അഭിലാഷങ്ങളേയും അതായത് ഇച്ഛിത വസ്തുക്കളേയും പ്രാപിക്കുകയും ലോകത്തിൽ സർവ്വമാന്യനായിത്തീരുകയും ചെയ്യുന്നു.

**സംബന്ധം** – ഇനി രണ്ടാമത്തെ പാദത്തേയും രണ്ടാംമാത്രയേയും അവയുടെ ഏകീകരണത്തേയും പ്രതിപാദിക്കുന്നു.

10. സ്വപ്നസ്ഥാനസ്തൈജസ ഉകാരോ ദ്വിതീയാ മാത്രോത്കർഷാദുഭയത്വാദ്വോത്കർഷതി ഹ വൈ ജ്ഞാന സന്തതിം സമാനശ്ച ഭവതി നാസ്യാബ്രഹ്മവിത്കുലേ ഭവതി യ ഏവം വേദ.

പരബ്രഹ്മ പരമാത്മാവിന്റെ നാമാത്മകമായ ഓം കാരത്തിന്റെ രണ്ടാമത്തെ മാത്രയായ 'ഉ' 'അ' യെക്കാൾ ഉത്കൃഷ്ടമായതുകാരണം ശ്രേഷ്ഠവും 'അ' യുടേയും 'മ' യുടേയും ഇടയ്ക്കായതുകാരണം അവ രണ്ടിനോടും അഭേദ്യമായ സംബന്ധമുള്ളതാണ്. അതിനാൽ ഇത് ഉഭയ സ്വരൂപമാകുന്നു. ഇതുപോലെ തന്നെ വൈശ്വാനരനേക്കാൾ തൈജസം (ഹിരണ്യഗർഭം) ഉത്കൃഷ്ടവും തഥാ വൈശ്വനേരന്റേയും പ്രാജ്ഞയുടേയും മധ്യഗതമായതിനാൽ അത് ഉഭയ സംബന്ധിയും ആകുന്നു. ഈ സമാനത കാരണം തന്നെ 'ഉ' 'തൈജസം' എന്ന പേരിൽ ദ്വിതീയ പാദമായി പറയപ്പെടുന്നു. ഈ സ്ഥൂലജഗത്തിന്റെ പ്രത്യക്ഷതയ്ക്കു മുൻപു പരമേശ്വരന്റെ ആദിസങ്കല്പ ദ്വാരാ യാതൊരു സൂക്ഷ്മസൃഷ്ടി ഉൽപ്പന്നമായിരുന്നുവോ യാതൊന്നിന്റെ വർണ്ണനം മാനസസൃഷ്ടി എന്ന പേരിൽ വരുന്നുവോ യാതൊന്നിൽ സമസ്ത തത്വങ്ങളും തന്മാത്രകളുടെ രൂപത്തിൽ വസിക്കുന്നുവോ സ്ഥൂലരൂപത്തൽ പരിണമിക്കാതിരിക്കുന്നുവോ, ആ സൂക്ഷ്മ ജഗദ്രൂപശരീരത്തിൽ ചേതനാ പ്രകാശസ്വരൂപഹിരണ്യഗർഭ പരമേശ്വരൻ ഇതിന്റെ അധിഷ്ഠാതാവായി വസിക്കുകയും കാരണജഗത്തും സ്ഥൂലജഗത്തും – ഇവരണ്ടിലും നിന്നുതന്നെ സൂക്ഷ്മ ജഗത്തുമായി ഘനിഷ്ട സംബന്ധം ഉണ്ടാകുന്നു. അതിനാൽ അവ കാരണവും സ്ഥൂലവും – രണ്ടുരൂപങ്ങളോടും കൂടിയവയാകുന്നു. ഇതുപോലെ 'ഉ' വിന്റേയും മാനസികസൃഷ്ടിയുടെ അധിഷ്ഠാതാവായ തൈജസരൂപം രണ്ടാമത്തെ പാദത്തിന്റെ സമാനത വഹിക്കുന്നതു കാരണം 'ഉ' തന്നെ പൂർണ്ണബ്രഹ്മ പരമേശ്വരന്റെ രണ്ടാമത്തെ പാദം ആകുന്നു. യാതൊരുത്തൻ ഇപ്രകാരം 'ഉ' വിന്റെയും തേജോമയമായ ഹിരണ്യഗർഭരൂപത്തിന്റേയും സമാനതയുടെ രഹസ്യത്തെ മനസ്സിലാക്കുന്നുവോ അവൻ സ്വയം ഈ ജഗത്തിന്റെ സൂക്ഷ്മതത്വങ്ങളെ നല്ലതുപോലെ പ്രത്യക്ഷപ്പെടുത്തുന്നു. ഇതുകാരണം ഈ ജ്ഞാനത്തിന്റെ പരമ്പരയെ ഉന്നതമാക്കി അതിനെ വളർത്തി സർവ്വത്ര സമഭാവത്തോടുകൂടിയവനായിത്തീരുന്നു; എന്തുകൊണ്ടെന്നാൽ ജഗത്തിന്റെ സൂക്ഷ്മതത്വങ്ങളെ മനസ്സിലാക്കിയതുകാരണം അതിന്റെ യഥാർത്ഥരഹസ്യം ബുദ്ധിയിൽ വരുന്നതിനാൽ അതിന്റെ വൈഷമ്യങ്ങൾ നശിച്ചുപോകുന്നു. ഇതിനാൽ അവനിൽ നിന്നും ജനിച്ച സന്താനങ്ങളിൽ ഹിരണ്യഗർഭരൂപനായ പമരേശ്വരന്റെ ഉപര്യുക്തമായ രഹസ്യങ്ങളുടെ ജ്ഞാനം ഇല്ലാത്തവരായി ആരും ഉണ്ടായിരിക്കുകയില്ല.

11. സുഷുപ്തസ്ഥാനഃ പ്രാജ്ഞോ മകാരസ്തൃതീയാ മാത്രാ മിതേരപീതേർവാ മിനോതി ഹ വാ ഇദം സർവ്വമപീതിശ്ച ഭവതി യ ഏവം വേദ.

പരമാത്മാവിന്റെ നാമത്മകമായ ഓംകാരത്തിന്റെ മൂന്നാമത്തെ മാത്രയായ 'മ' എന്നത് 'മാ' ധാതുവിൽനിന്നുത്ഭവിച്ചതാണ്. 'മാ' എന്ന ധാതുവിന്റെ അർത്ഥം അളക്കുക അതായത് ഇന്ന വസ്തു ഇത്രയുണ്ട് എന്നു മനസ്സിലാക്കുകയാണ്. ഈ 'മ' ഓംകാരത്തിന്റെ അന്തിമമാത്രയാണ്; 'അ' 'ഉ' ഇവയുടെ പിന്നാലെ ഉച്ചരിക്കപ്പെടുന്നു. ഇക്കാരണത്താൽ രണ്ടിന്റെയും അളവ് ഇതിൽ വരുന്നു. അതിനാൽ ഇത് അവയെ നല്ലതുപോലെ അറിയുന്നു. അതുപോലെ 'മ' യുടെ ഉച്ചാരണം കൊണ്ട് മുഖം അടയുകയും ചെയ്യുന്നു. 'അ' യും 'ഉ' വും – രണ്ടും അതിൽ വിലീനമായും തീരുന്നു; അതിനാൽ ഇത് ആ രണ്ടുമാത്രകളേയും അവസാനം വിലീനമാക്കുന്നതും ആകുന്നു. ഇതേപ്രകാരം തന്നെ സുഷുപ്തസ്ഥാനീയ കാരണജഗത്തിന്റെ അധിഷ്ഠിതാവായ പ്രാജ്ഞയും സർവ്വജ്ഞനാകുന്നു. സ്ഥൂലം, സൂക്ഷ്മം, കാരണം – ഈ മൂന്നവസ്ഥകളിലും സ്ഥിതിചെ

യ്യുന്ന ജഗത്തിനെ അറിയുന്നവനും ആകുന്നു. കാരണജഗത്തിൽനിന്നുതന്നെ സ്ഥൂലവും സൂക്ഷ്മവുമായ ജഗത്തുക്കൾ ഉത്ഭവിക്കുകയും അതിൽത്തന്നെ അവയുടെ ലയനം സംഭവിക്കുകയും ചെയ്യുന്നു. ഇപ്രകാരം 'മ' യുടെയും കാരണജഗത്തിന്റെ അധിഷ്ഠാതാവായ പ്രാജ്ഞ എന്നുപേരുള്ള മൂന്നാമത്തെ പാദത്തിന്റെയും സമത്വം ഉള്ളതുകൊണ്ടു 'മ' യും 'പ്രാജ്ഞ' സ്വരൂപപരമേശ്വരന്റെ ഏകതയെയും അറിയുന്നുവോ ഈ രഹസ്യത്തെ ഗ്രഹിച്ചിട്ട് ഓംകാരത്തിന്റെ സ്മരണാദ്വാരാ പരമേശ്വരനെ ചിന്തിക്കുന്നുവോ അവൻ മൂലസഹിതമായ സമ്പൂർണ്ണജഗത്തിനെ നല്ലതുപോലെ അറിയുകയും എല്ലാത്തിനേയും വിലീനമാക്കുകയും ചെയ്യുന്നു; അതായത് അവന്റെ ബാഹ്യ ദൃഷ്ടി അവസാനിക്കുന്നു. അതിനാൽ അവൻ സർവ്വത്ര ഏകപരബ്രഹ്മ പരമേശ്വരനെത്തന്നെ നോക്കിക്കൊണ്ടിരിക്കുന്നവനായിത്തീരുന്നു.

**സംബന്ധം–** മാത്രാരഹിതമായ ഓംകാരത്തിന്റെ നാലാംപാദത്തോടുള്ള ഏകീകരണത്തെ പ്രതിപാദിച്ചുകൊണ്ട് ഈ ഉപനിഷത്തിനെ ഉപസംഹരിക്കുന്നു.

12. അമാത്രശ്ചതുർഥോ*f*വ്യവഹാര്യഃ പ്രപഞ്ചോപശമഃ ശിവോ*f*ദ്വൈത ഏവമോങ്കാര ആത്മൈവ സംവിശത്യാത് മനാ*f*ത്മാനം യ ഏവം വേദ യ ഏവം വേദ.

പരബ്രഹ്മ പരമാത്മാവിന്റെ നാമാത്മകമായ ഓംകാരത്തിന്റെ മാത്രാരഹിതമായ – സംസാരത്തിൽ വരാത്തതായ, നിരാകാര സ്വരൂപം അതു മനസ്സിനും വാണിക്കും അവിഷയമായതുകൊണ്ടു വ്യവഹാരത്തിൽ കൊണ്ടുവരുവാൻ സധ്യമല്ലാത്തതും പ്രപഞ്ചത്തിൽനിന്നുമതീതവും കല്യാണമയവും അദ്വിതീയവും ആ നിർഗ്ഗുണനിരാകാരരൂപമായ നാലാമത്തെ പാദമാകുന്നു. എപ്രകാരം മൂന്നുമാത്രകളുടെ നേരത്തേപറഞ്ഞിട്ടുള്ള മൂന്നുപാദങ്ങളോടൊത്തുള്ള സമാനതയുണ്ടായിരിക്കുന്നുവോ അതേ പ്രകാരം തന്നെ ഓംകാരനിരാകാരസ്വരൂപത്തിന്റെ പരബ്രഹ്മപരമാത്മാവിന്റെ നിർഗുണനിരാകാര നിർവിശേഷരൂപമായ നാലാമത്തെ പാദത്തോടുള്ള സമത്വം എന്നു ഭാവം. യാതൊരു മനുഷ്യൻ ഈ വിധം ഓംകാരവും പരമാത്മാവിന്റെ ഏകതയുടെ രഹസ്യവും ഗ്രഹിച്ചിട്ട് പരബ്രഹ്മ പരമാത്മാവിനെ പ്രാപിക്കുന്നതിനുവേണ്ടി അദ്ദേഹത്തിന്റെ നാമജപത്തെ അവലംബമാക്കി തപസ്സോടുകൂടിയ സാധന നടത്തുന്നുവോ അവൻ നിസ്സന്ദേഹമായും ആത്മാവിൽനിന്നും ആത്മാവിൽ അതായത് പരാത്പരപരബ്രഹ്മപരമാത്മാവിൽ പ്രവേശിക്കുന്നു. യാതൊരുത്തൻ ഇപ്രകാരം ഗ്രഹിക്കുന്നു എന്നുള്ള വാക്യത്തെ രണ്ടു പ്രാവശ്യം ഉച്ചരിച്ചിട്ട് ഉപനിഷത്തിന്റെ സമാപ്തിയെ സൂചിപ്പിക്കുന്നു.

പരബ്രഹ്മപരമാത്മാവിന്റേയും അദ്ദേഹത്തിന്റെ നാമത്തിന്റേയും മഹിമ അപാരമാകുന്നു. ഇതിന്റെ അക്കര കടക്കുവാൻ ആർക്കും സാധ്യമല്ല. ഈ പ്രകരണത്തിൽ ആ അസീമപൂർണ്ണബ്രഹ്മ പരമാത്മാവിന്റെ നാലു പാദങ്ങളുടെ കല്പന അദ്ദേഹത്തിന്റെ സ്ഥൂല, സൂക്ഷ്മ, കാരണങ്ങളായ മൂന്നു സഗുണ രൂപങ്ങളുടേയും നിർഗുണനിരാകാര സ്വരൂപത്തിന്റെ ഏകതേയും കാണിക്കുന്നതിനുവേണ്ടിയും അതുപോലെ നാമത്തിന്റേയും നാമിയുടേയും എല്ലാപ്രകാരങ്ങളിലുമുള്ള ഏകതേയും കാണിക്കുന്നതിനും അതുപോലെ അദ്ദേഹത്തിൽനിന്നും അഭിന്നമായ അചിന്ത്യശക്തിയേയും സർവ്വമാന സാമർത്ഥ്യത്തേയും കാണിക്കുന്നതിനുംവേണ്ടി ചെയ്യപ്പെട്ടിരിക്കുന്നു എന്ന് അനുമാനിക്കുന്നു.

### ശാന്തിപാഠം

ഓം ഭദ്രം കർണ്ണേഭിഃ ശ്രണുയാമ ദേവാ ഭദ്രം<br>പശ്യേ മാക്ഷാഭിര്യജത്രാഃ

സ്ഥിരൈരങ്ഗൈസ്തുഷ്ടുവാം സസ്തനൂ<br>ഭിർവ്യശേമ ദേവഹിതം യദായുഃ

സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തി നഃ<br>പുഷാ വിശ്വവേദാഃ

സ്വസ്തി നസ്താർക്ഷ്യോ അരിഷ്ടനേമിഃ<br>സ്വസ്തി നോ ബൃഹസ്തപിർദധാതു.

ഓം ശാന്തിഃ ! ശാന്തിഃ ! ശാന്തിഃ !!!

ഇതിന്റെ അർത്ഥം ഈ ഉപനിഷത്തിന്റെ ആരംഭത്തിൽ കൊടുത്തിട്ടുണ്ട്.



# കൗഷീതകി ബ്രഹ്മണോപനിഷത്ത്

### ശാന്തിപാഠം

ഓം. വാങ് മേ മനസി പ്രതിഷ്ഠിതാ. മനോ മേ വാചി പ്രതിഷ്ഠിതമാവിരാമ. ഏധി വേദസ്യ മ അണീസ്ഥഃ ശ്രുതം മേ മാ പ്രഹാസീരനേനാധീതേ നാഹോരാത്രാത് സംദധാമി. ഋതം വദിഷ്യാമി സത്യം വദിഷ്യാമി. തന്മാമവതു. തദ് വക്താരമവതു. അവതു മാം. അവതു വക്താരം ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

ഓം. എന്റെ വാക്ക് മനസ്സിൽ സ്ഥിരമായിരിക്കട്ടെ. വാക്കിൽ മനസ്സ് സ്ഥിരമായിരിക്കട്ടെ. സ്വയം പ്രകാശാത്മാവേ, അങ്ങ് എന്റെ മുന്നിൽ പ്രത്യക്ഷമാകുക. ഹേ വാണി, ഹേ മനസ്സേ, നിങ്ങൾ രണ്ടുപേരും എന്റെ വേദജ്ഞാനത്തിന് ആധാരമാകുന്നു. അതിനാൽ എന്റെ വേദാധ്യായനത്തെ തടയരുതേ. ഈ വേദാധ്യയനത്തെ തടയരുതേ. ഈ വേദാധ്യയനത്തിൽ ഞാൻ രാത്രിയും പകലും ചിലവഴിക്കുന്നു. ഞാൻ ഋതം പറയും സത്യം പറയും എന്നെ രക്ഷിച്ചാലും വക്താവിനെ രക്ഷിച്ചാലും എന്നെ രക്ഷിച്ചാലും.

## ഒന്നാം അധ്യായം

1. ചിത്രോ ഹ വൈ ഗാർഗ്യായണിർ യക്ഷ്യമാണ ആരുണിം വവ്രേ. സ ഹ പുത്രം ശ്വേതകേതും പ്രജിഘ്രായ. യാജയേതി. താ ഹാസീനം പപ്രച്ഛ. ഗൗതമസ്യ പുത്രാസ്തി. സംവൃതം ലോകേ യസ്മിൻ മാ ധാസ്യ ഹോ വോചദധാ ലോകേ യാസ്യസീതി. സഹ പിതരമാസാദ്യ പപ്രച്ഛേതീതി. മാ$f$ പ്രാക്ഷീത് കഥം പ്രതിബ്രവാണീതി. സ ഹോ വാച. അഹമപ്യേതത് ന വേദ. സ ദ സ്യേ വ വയം സ്വാധ്യായമധീത്യ ഹരാമഹേ യന്ന പരേദഹത്യേ ഹി ഉഭൗ ഗമിഷ്യാവ ഇതി. സ ഹ സമിത പാണിഃ ചിത്രം ഗാർഗ്യായണീം പ്രതി ചക്രമ ഉപായാനീതി. തം ഹോവാചബ്രഹ്മാർഘോ $f$സി ഗൗതമയോ ന മാനമുപാഗോ ഏവി വ്യേവ ത്വാ ജ്ഞാപയിഷ്യാമീതി.

മഹർഷിയായ ചിത്രൻ ഗർഗ്ഗന്റെ പുത്രന്റെ പുത്രനായിരുന്നു. അദ്ദേഹം യജ്ഞം ചെയ്യണമെന്നുദ്ദേശിച്ച് അരുണ പുത്രനായ ഉദ്ദാലകനെ പ്രധാന ഋത്വിക്കാക്കി. എന്നാൽ ഉദ്ദാലകൻ ആ യജ്ഞത്തിനു പോകാതെ പുത്രനായ ശ്വേതകേതുവിന് വേണ്ടി ചിത്രത്തിന്റെ യജ്ഞത്തിനു പോയി. അത് വേണ്ടവിധം പര്യവസാനിപ്പിക്കാൻ നിർദ്ദേശം കൊടുത്തു. നിർദ്ദേശാനുസരണം ശ്വേതകേതുയജ്ഞത്തിൽ പങ്കുകൊണ്ട് ഒരു ഉയർന്ന പീഠത്തിലിരുന്നു. അദ്ദേഹത്തെ കണ്ട് മഹാത്മാവായ ചിത്രൻ ഇങ്ങനെ ചോദിച്ചു:– "എന്നെ പ്രതിഷ്ഠിക്കാൻ ഈ ലോകത്തിൽ ആവരണത്തോടു കൂടിയ ഒരു സ്ഥാനമുണ്ടോ? അതോ ഭിന്നമായ ആവരണരഹിതമായ സ്ഥാനത്തായിരിക്കുമോ എന്നെ പ്രതിഷ്ഠിക്കുക?" ഇതുകേട്ട് ശ്വേതകേതു പറഞ്ഞു.

"എനിക്ക് ഇതിനെപ്പറ്റി ഒരു അറിവുമില്ല. എന്റെ പിതാവ് ശാസ്ത്രരഹസ്യങ്ങൾ അറിയുന്നവനും അതനുസരിച്ച് പ്രവർത്തിക്കുന്നവനുമാണ്. അങ്ങയുടെ ചോദ്യത്തെപ്പറ്റി ഞാൻ അദ്ദേഹത്തോട് പറയാം." പിന്നെ ശ്വേതകേതു പിതാവിന്റെ അടുത്തു ചെന്ന് ചിത്രൻ ചോദിച്ച സംശയം വ്യക്തമാക്കി. ഉദ്ദാലകൻ പറഞ്ഞു:– "എനിക്കും ഈ ചോദ്യത്തിനുത്തരം നിശ്ചയമില്ല. മഹാത്മാവായ ചിത്രന്റെ യജ്ഞ ശാലയിലെത്തി തത്വാധ്യായനത്താൽ ജ്ഞാനം നേടാം. അന്യർക്കെന്നപോലെ നമുക്കും ചിത്രനിൽനിന്ന് ധനം ലഭിക്കും. അതിനാൽ അങ്ങോട്ടുപോവുക." അങ്ങനെ സമിതി പാണിയായി ഉദ്ദാലകൻ ജ്ഞാനതൃഷ്ണയോടെ ചിത്രന്റെ അടുത്തുചെന്ന് പറഞ്ഞു:– 'ജ്ഞാനാർജനത്തിനാണ് ഞാനിവിടെ വന്നത്'. ഉദ്ദാലകന്റെ ഉദ്ദേശ്യം അതാണെന്നതിൽ ചിത്രന് സംശയമുണ്ടായിരുന്നില്ല.

2. സഹോവാച – യേ വൈ കേ ച അസ്മാല്ലോകാത് പ്രയന്തി ചന്ദ്രമസമേവ തേ സർവേ ഗച്ഛന്തി. തേഷാം പ്രാണൈഃ പൂർവ പക്ഷ ആപ്യായതേ. താന പരപക്ഷേണ പ്രജനയതി. ഏതദ്വൈസ്വർഗ്ഗസ്യലോകസ്യ ദ്വാരം യശ്ചന്ദ്രമാസ്തം യത് പ്രത്യാഹത മതിസ്രജതേ. യ ഏനം പ്രത്യാഹതമിഹ വൃഷ്ടിർ ഭൂത്വാ വർഷതി ത ഇഹ കീടോ വാ പതംഗോ വാ ശകുനിർ വാ ശാർദൂലോ വാ സിംഹോ വാ മത്സ്യോ വാ പരശ്വാ വാ പുരുഷോ വാ $f$ന്യോ വൈ തേഷു സ്ഥാനേഷു പ്രത്യാജായതേ യഥാ കർമ യഥാ വിദ്യുഃ തമാഗതാ പൃച്ഛതി കോ $f$സീതം തം പ്രതി ബ്രൂയാത് വിചക്ഷണാ ദൃതവോ രേത അഭൂതം പഞ്ചദശാത് പ്രസൂതാത് ഹത്ര്യവസ്താൻമാപുംസി കർത്തര്യേരയ ധ്വം. പുംസാ കർത്രാ മാതരിമാനിഷകതാ സജായ ഉപജായമാനോ ദ്വാദശത്രയോദശ ഉപമാസോ ദ്വാദശ ത്രയോദശേന ഹത്രാ സം ദദ്വേദേ പ്രതി ദദ്വിദേ $f$ഹം തൻമ ഋതവോ അമർത്യവ ആഭര ധ്വം. തേന സത്യേന തേന തപസാ ഋതുരസ്മ്യാർത്തവോ $f$സ്മി കോ $f$സ്മി ത്വമസ്മീതി തമതിസ്മ ജതേ.

പിന്നെ അദ്ദേഹം പറഞ്ഞു: 'ഹേ ഉദ്ദാലക, എന്നെപ്പോലെ നിസ്സാരനായ ഒരു വ്യക്തിയുടെ അടുക്കൽ ഇങ്ങനെ വരാൻ കാരണമെന്ത്? സ്വന്തം മഹത്വം ശരിക്കറിഞ്ഞില്ലല്ലോ. അങ്ങ് എല്ലാ ബ്രാഹ്മണരിലും വെച്ച് പൂജനീയനും ബ്രഹ്മവിദ്യാധികാരിയുമാണ്. ഞാൻ ചോദിച്ച ചോദ്യത്തെ സംബന്ധിച്ച് അങ്ങേയ്ക്ക് യഥാർത്ഥ ജ്ഞാനം നൽകാം.

യജ്ഞകർത്താവായ ചിത്രൻ പറഞ്ഞു:– 'മുനേ, യജ്ഞാദികളായ ഉത്തമ കർമ്മങ്ങളനുഷ്ഠിച്ചിട്ടുള്ള വിദ്വാന്മാർ ഈ ലോകം വിട്ട് പോകുമ്പോൾ സ്വർഗ്ഗം പ്രാപിക്കുന്നു. എന്നാൽ കൃഷ്ണപക്ഷത്തിൽ ചന്ദ്രന് ജീവികൾക്ക് തൃപ്തി കൊടുക്കാൻ കഴിവില്ല.

സ്വർഗ്ഗത്തിലേയ്ക്കുള്ള കവാടം ചന്ദ്രൻ എന്ന പേരിനാൽ പ്രസിദ്ധമാണ്. സ്വർഗ്ഗത്തിനധികാരികളായവർ ചിന്തിക്കുന്നത് സ്വർഗ്ഗത്തിൽനിന്ന് കുറെ കഴിയുമ്പോൾ താഴെ പതിക്കേണ്ടി വരുമെന്നും അങ്ങനെയുള്ള സ്വർഗ്ഗം നിരർത്ഥമാണെന്നുമാണ്. നിഷ്കാമകർമ്മികളായി ചന്ദ്രലോകം വെടിയുന്നവർ ശുഭകർമ്മത്താലും ദൃഢനിശ്ചയത്താലും സ്വർഗ്ഗലോകത്തിനും മുകളിലുള്ള ബ്രഹ്മലോകത്തെ പ്രാപിക്കുന്നു. സുഖം കൊതിച്ച് സ്വർഗ്ഗത്തിലെ സുഖത്തിൽ തന്നെ മുഴുകി കഴിയുന്നവർ പുണ്യക്ഷയത്തോടെ താഴോട്ടു പതിക്കുന്നു.

ഇങ്ങനെ ലോകത്തിലെ സ്വർഗ്ഗനരക പ്രാപ്തികരമായ ഗതി മനസ്സിലാക്കുന്ന ശിഷ്യൻ വിരക്തനായി ജിജ്ഞാസയോടെ സദ്ഗുരുവിനെ ശരണം പ്രാപിക്കുമ്പോൾ ഗുരു ശിഷ്യനോട് ചോദിക്കണം. 'നീ ആരാണ്?'

ആ ചോദ്യത്തിന് ശിഷ്യൻ ഇങ്ങനെയാണ് ഉത്തരം പറയേണ്ടത്:- 'ദേവന്മാരെ, പതിനഞ്ചു കലകളോടു കൂടിയതും ശുക്ലകൃഷ്ണപക്ഷങ്ങൾക്ക് കാരണഭൂതവും ശ്രദ്ധയോടെ പ്രത്യക്ഷപ്പെടുന്ന പിതൃലോകം നൽകുന്നവനും വിഭിന്ന ഭോഗദായകനും ആയ ചന്ദ്രന്റെ സമീപത്തു നിന്നും ഉണ്ടായി ശ്രദ്ധ, സോമൻ, വർഷം അന്നം എന്നിവയുടെ പ്രഭാവത്താൽ സംജാതമായവനും വീര്യത്തിന്റെ രൂപത്തിൽ പരിവർത്തനം ചെയ്യപ്പെട്ടവനും ജീവൻ ഉൾക്കൊള്ളുന്നതുമായ എന്നെ അങ്ങ് സംയോഗകാമ്യ മുഖേന പുരുഷനിൽ സ്ഥാപിക്കുകയും പിന്നീട് ആ പുരുഷൻ മുഖേന എന്നെ ഗർഭത്തിൽ ധാരണം ചെയ്യിപ്പിക്കുകയും ഉണ്ടായി. ഏറെ വർഷങ്ങളായി ഞാൻ മിഥ്യാജ്ഞാനം പ്രാപഞ്ചിക ഭ്രമം വികാരങ്ങൾ എന്നിവയിലും ബ്രഹ്മജ്ഞാന ജിജ്ഞാസയിലും കഴിഞ്ഞുകൂടുന്നു. ഇനി എനിക്ക് അങ്ങ് അമരത്വം കൈ വരുത്തുവാൻ പോന്ന ബ്രഹ്മജ്ഞാനം ലഭിക്കാൻ ഉതകത്തക്കവിധം ആരോഗ്യവും ദീർഘായുസ്സും തരുക. എന്തെന്നാൽ ബ്രഹ്മസാക്ഷാത്ക്കാരം ലഭിക്കുന്നതു വരെ ജീവിച്ചിരിക്കേണ്ടതുണ്ട്. ഞാൻ സൂചിപ്പിച്ച സത്യവും തപസ്യയും നിമിത്തം ഞാൻ ഋതമാകുന്നു. അങ്ങു തന്നെയാണോ ഞാനെന്നും യഥാർത്ഥത്തിൽ ഞാൻ ആരാണെന്നും എനിക്ക് പറഞ്ഞു തരണം.' അവന്റെ വാക്കു കേട്ട് സദ്ഗുരു ആ ശിഷ്യനെ സംസാരത്തെ ഭയപ്പെടുന്നവനാണെന്നു കണ്ട്. ബ്രഹ്മവിദ്യ ഉപദേശിച്ചു. അവനെ സംസാരബന്ധനത്തിൽ നിന്നും വിടർത്തി സകല പാപങ്ങളിൽനിന്നും വിമുക്തനാക്കേണ്ടതുണ്ട്.

3. സ തം ദേവയാനം പന്ഥാനം ആപദ്യ അഗ്നിലോകമാഗച്ഛതി. വായുലോകം സ വരുണലോകം സ ആദിത്യ ലോകം സ ഇന്ദ്രലോകം സ പ്രജാപതി ലോകം സ ബ്രഹ്മ ലോകം. തസ്യ ഹവാ ഏതസ്യ ബ്രഹ്മലോകസ്യ ആരോഹ്രദോ മുഹൂർത്തോ യേഷ്ടിഹാ വിജരാ നദീല്യോ വൃക്ഷഃ സാലജ്യം സംസ്ഥാനമപരാജിതമായ തനമിന്ദ്ര പ്രജാപതീ ദ്വാര ഗോപൗ. വിഭുപ്രമിതം വിചക്ഷണാ. ആസന്നമിതൗജാഃ പര്യങ്കഃ പ്രിയാ ച മാനസീ പ്രതിരൂപാ ചചാക്ഷഷീ പുഷ്പാണ്യാവയതൗ വൈ ച ജഗാത്യം ബാശ്ചാംബാ വയവീശ്ചാപ്സരസഃ അംബയാ നദ്യഃ തിമിത്ഥം വിദാ ഗച്ഛതി തം ബ്രഹ്മാ ഹാഭിധാവത മമ യശസാ വിജരാം വാ അയം നദീം പ്രാപന്നവാ അയം ജരയിഷ്യതീതി.

ഈശ്വരോപാസന ചെയ്യുന്നവൻ ദേവയാനമാർഗ്ഗത്തിൽകൂടി ആദ്യം അഗ്നിലോകത്തിലെത്തുന്നു. പിന്നെ വായുലോകം; അവിടെ നിന്ന് സൂര്യലോകം; പിന്നെ വരുണലോകം; അനന്തരം ഇന്ദ്രലോകം; അനന്തരം പ്രജാപതിലോകം; തുടർന്ന് ബ്രഹ്മലോകം; ബ്രഹ്മലോകത്തിൽ പ്രവേശിക്കുവാനുള്ള മാർഗ്ഗത്തിൽ 'ആര' എന്നു പേരുള്ള വലിയൊരു ജലാശയമുണ്ട് അതു കടന്ന് കാമക്രോധാദികളാൽ ബ്രഹ്മലോക പ്രാപ്തിക്കുള്ള സാധനയജ്ഞാദികളാൽ ബ്രഹ്മലോക പ്രാപ്തിക്കുള്ള സാധനയജ്ഞാദിപുണ്യ കർമ്മങ്ങൾ ഇവ നശിപ്പിക്കുന്ന 'യേഷ്ടി ഹ' എന്ന ഭാഗം കടന്ന് 'വിരജാ' നദിയിലെത്താം. അതിന്റെ ദർശനത്താൽ തന്നെ വാർദ്ധക്യം നഷ്ടമാകുന്നു.

അനന്തരം 'ഇള' എന്നു പേരുള്ള ഇല്യ വൃക്ഷം കാണാം. പിന്നീട് പല ദേവന്മാരും താമസിക്കുന്ന നഗരമാണ്. അവിടെ പൂന്തോട്ടങ്ങൾ, നദികൾ, സരോവരങ്ങൾ, കിണറുകൾ ഇവയുണ്ട്. നഗരത്തിന്റെ ഒരു ഭാഗത്ത് ധനുസ്സിന്റെ ആകൃതിയിലുള്ള ഒരു പ്രകോഷ്ഠമുണ്ട്. അതും കടന്നുപോയാൽ 'അപരാജിത' എന്നു വിശാലമായ സ്ഥാനമാണ്. അവിടെ ബ്രഹ്മാവ് താമസിക്കുന്നു. സൂര്യതേജസ്സും ആർക്കും തകർക്കാൻ കഴിയാത്തതുമാകയാൽ അപരാജിത എന്ന പേര് അതിനു കിട്ടി. ബ്രഹ്മാവിന്റെ ആ ഭവനത്തിന്റെ ദ്വാരപാലകന്മാർ മേഘങ്ങളും യജ്ഞത്തിന്റെ പ്രതീകങ്ങളായ വായുവും ആകാശരൂപിയായ ഇന്ദ്രനുമെത്രേ.

'വിഭൂപ്രമതി' എന്ന ഒരു സഭാമണ്ഡപം അവിടെയുണ്ട്. അതിന്റെ മധ്യത്തിൽ 'വിചക്ഷണ' എന്ന വേദി അൽഭുതകരമാണ്. ശക്തിയേറിയതും 'അമിതൗജാ' എന്നു പേരുള്ളതുമായ പ്രാണൻ തന്നെയാണ് ബ്രഹ്മാവിന്റെ സിംഹാസനം. പ്രകൃതി രൂപിണിയായ അദ്ദേഹത്തിന്റെ പ്രിയ മനസ്സിനെ ഹരിക്കുന്നവളാകയാൽ 'മാനസി' എന്ന പേരിൽ അറിയപ്പെടുന്നു. അതിന്റെ ഛായാമൂർത്തി 'ചക്ഷുഷി' യാണ് തേജസ്സേറിയ അതിന്റെ അലങ്കാരാദികൾ തേജോമയങ്ങളാകുന്നു.

പ്രപഞ്ചം നാലുവിധത്തിലുള്ള ജീവികളാൽ പൂർണ്ണമാണ് - ജരായുജം, അണ്ഡജം, സ്വേദജം, ഉദ്ഭിജം, പ്രപഞ്ചത്തിലെ സകല ജഡചേതന വസ്തുക്കളും ബ്രഹ്മാവിന്റെ ഉദ്യാനത്തിലെ പുഷ്പങ്ങളാണ്. അവയുടെ ധൗതം ഉത്തരീയാദി വസ്ത്രങ്ങളാണ്. അവിടെയുള്ള അപ്സരസ്സുകളെ 'അംബാ' എന്നും 'അംബായവി' എന്നും പറയുന്നു. അംബയിൽ ജനനീഭാവവും അംബായവിയിൽ ബുദ്ധിഭാവവുമാകുന്നു. ബ്രഹ്മജ്ഞാനം നൽകുന്ന അംബയാ എന്ന നദി അവിടെ ഒഴുകുന്നു. ജ്ഞാനിയായ പുരുഷന് അവിടെ ചെന്നെത്താൻ കഴിയുന്നു. വിജരാ എന്ന നദിയുടെ സമീപത്തുകൂടിയാണ് അങ്ങോട്ടു പോകേണ്ടത്. അവിടെ എത്തുന്നവർക്ക് വാർദ്ധക്യ ബാധയുണ്ടാവുകയില്ല.

4. താം പഞ്ചശതാനി അപ്സരസാം പ്രതിയന്തി ശതം പൂർണ്ണ ഹസ്താഃ ശതം ശതം വാസോഹസ്താഃ ശതം ഫലസഹസ്താ ശതമാഞ്ജന ഹസ്താ ശതം മാല്യ ഹസ്താഃ തം ബ്രഹ്മാലം കാരേണ അലം കുർവന്തി. സ ബ്രഹ്മാലങ്കാരേണാലംകൃതോ ബ്രഹ്മ വിദ്വാൻ ബ്രഹ്മാഭിപ്രൈതി സ അഗച്ഛത്വാരം ഹ്രദം തം മനസാ ത്യേതി തമിത്വാ സമ്പ്രതി വിദോ മജ്ജന്തി. സ ആഗച്ഛതി മഹൂർത്താ സ്യേഷ്ടി ഹാം സ്തേ $f$സ്മാദ് പ്രദവന്തി സ ആഗച്ഛതി വിജരാം നദീം താം മനസൈ വാത്യേതി. തത് സുകൃത ദുഷ്കൃതേ ധുനുതേ. തസ്യ പ്രിയാ ജ്ഞാതയഃ സുകൃതമുപയന്തു പ്രിയാ ദുഷ്കൃതം തദ്യഥാ രഥേന ധാവയൻ രഥ ചക്രേ പര്യവേക്ഷത, ഏവ മഹോരാത്രേ പര്യവേക്ഷത. ഏവം സുകൃത ദുഷ്കൃതേ സർവാണി ച ദ്വന്ദ്വാനി സ ഏഷ വിസുകൃതോ വിദുഷ്കൃതോ ബ്രഹ്മ വിദ്വാൻ ബ്രഹ്മൈവാഭിപ്രൈതി.

പെട്ടെന്നു തന്നെ ബ്രഹ്മാവിന്റെ നിർദ്ദേശാനുസരണം അഞ്ഞൂറു അപ്സരസ്സുകൾ അവിടെയെത്തിയ ബ്രഹ്മജ്ഞാനിയെ സ്വാഗതം ചെയ്യാൻ ഓടിവരും. അവരിൽ അഞ്ഞൂറു പേർ കേസരം കുങ്കുമം മഞ്ഞൾ എന്നിവയുടെ ചൂർണ്ണം കൈയിലെടുത്തിരിക്കും. അഞ്ഞൂറുപേർക്ക് വിവിധ വസ്ത്രങ്ങൾ ഉണ്ട്. നൂറു അപ്സരസ്സുകൾ കൈയിൽ പലവിധം അംഗരാഗങ്ങൾ വഹിച്ചിരിക്കും. എല്ലാവരും കൂടി ആ മഹാത്മാവിനെ അലങ്കരിച്ച് ബ്രഹ്മസ്വരൂപിയാക്കിത്തീർക്കും. അതോടെ അയാൾ 'അര' എന്നു പേരുള്ള ജലാശയത്തിനടുത്ത് നയിക്കപ്പെടും; അവിടെ ആമജ്ജനം ചെയ്യപ്പെടും. സങ്കല്പം മുഖേന അതിനെ തരണം ചെയ്യുന്ന ബ്രഹ്മജ്ഞാനി പിന്നെ 'യേഷ്ടിഹ' യുടെ സമീപമെത്തും ദേവന്മാർ അവന്റെ ബ്രഹ്മതേജസ്സിന്റെ മുന്നിൽ ഉറച്ചുനിൽക്കാനാകാതെ ഓടിപ്പോകേണ്ടി വരുന്നു. ജ്ഞാനി 'വിരാജാ' നദിയുടെ തീരത്തെത്തി പാപപുണ്യങ്ങൾ അവിടെ ഉപേക്ഷിച്ച് തന്റെ മാനസിക സങ്കല്പത്താൽ തന്നെ അതിന്റെ അക്കര കടക്കുന്നു. ആ ജ്ഞാനിയെ ദ്വേഷിക്കുന്നവർക്ക് അവൻ കൈവിട്ട പാപം ലഭിക്കും; എന്നാൽ അവനെ സ്നേഹിക്കുന്ന കുടുംബികൾ അവന്റെ പുണ്യാംശത്തിൽ പങ്കാളികളാകുന്നു. തേരിൽ സഞ്ചരിക്കുന്ന വ്യക്തി രഥം നിയന്ത്രിക്കുമ്പോൾ അതിലെ ചക്രങ്ങളുടെ പൃഥ്വിയുമായുള്ള സംയോഗവിയോഗങ്ങളറിയുന്നില്ല. അതുപോലെ ബ്രഹ്മജ്ഞാനിയായ വ്യക്തി രാപ്പകൽ പാപപുണ്യമയങ്ങളായ പല ദൃശ്യങ്ങളും കാണുന്നുണ്ടെങ്കിലും അവയുമായി ബന്ധിക്കുന്നില്ല. പാപപുണ്യങ്ങൾ അവനെ ബാധിക്കുന്നില്ല. ബ്രഹ്മജ്ഞാനത്താൽ അവൻ ബ്രഹ്മത്തെത്തന്നെ പ്രാപിക്കുന്നു.

5. സ ആഗച്ഛതീല്യം വൃക്ഷം തം ബ്രഹ്മഗന്ധഃ പ്രവിശതി. സ ആഗച്ഛതി സാലജ്യം സംസ്ഥാനം. തം ബ്രഹ്മരസഃ പ്രവിശതി, സ ആഗച്ഛതി അപരാജിതം ആയ തനം തം ബ്രഹ്മതേജഃ പ്രവിശതി ആ ഗച്ഛതി. ഇന്ദ്രപ്രജാപതീ ദ്വാരഗോപൗ താവസ്മാദപദ്രവതഃ സ ആഗച്ഛതി വിഭൂപ്രമിതം തം ബ്രഹ്മ തേജഃ പ്രവിശതി സ ആഗച്ഛതി വിലക്ഷണാമാസന്ദീം ബൃഹദ്രഥം തരേ സാമനി പൂർവൗപാദൗ ശ്യൈത നൗധസേ ചാപരൗ വവൈരൂപ വൈരാജേ അനൂച്യതേ ശാക്വരരൈവതേ തീരശ്ചീ സാപ്രജ്ഞാ പ്രജ്ഞയാ ഹി വിപശ്യതി സ ആഗച്ഛതി അമിതൗ ജസം പര്യങ്കം സ പ്രാണസ്തസ്യ ഭൂതം ച ഭവിഷ്യം ച പൂർവൗ പാദൗശ്രീശ്ചേരാചാപര, ബ്രഹ്ദ്രഥം തരേ ആനൂച്യേ ഭദ്രയജ്ഞായ യജ്ഞീയേ ശീർഷണ്യേ ഋചശ്ച സാമാനി ച പ്രാചീനാതാനാനി യജ്ജൂംഷി തിരശ്ചീനാനി സോമാംശവഃ ഉപസ്തരണ മുദ്ഗീഥഃ ഉപശ്രീഃ ശ്രീരുപബർഹണം തസ്മിൻ ബ്രഹ്മാസ്തേ തമിത്ഥം വിത്പാദേനൈവാഗ്ര ആരോഹതി. തം ബ്രഹ്മാ പൃച്ഛതി കോ$f$സീതി. തം പ്രതി ബ്രൂയാത്.

ബ്രഹ്മജ്ഞാനിയുടെ നാസികയിൽ ഇല്യ വൃക്ഷത്തിന്റെ അടുത്തെത്തിയ ഉടനെതന്നെ ബ്രഹ്മഗന്ധം പ്രവേശിക്കുന്നു. പിന്നെ അവൻ 'സാലജ്യ' മെന്നു പേരുള്ള നഗരത്തിനടുത്തെത്തും. അവിടെ അവനെ ദിവ്യമായ ബ്രഹ്മരസം പ്രാപിക്കുന്നു. ഇതിനു മുമ്പ് അവന് ഇത്രയും ആനന്ദം ഉണ്ടായിട്ടുണ്ടാവില്ല. അതിനുശേഷം അവൻ ബ്രഹ്മാവിന്റെ 'അപരാജിത' എന്ന ഭവനത്തിനടുത്തെത്തും. അതോടെ അവനിൽ ബ്രഹ്മതേജസ്സ് നിറയുന്നു. പിന്നെ ഭവനദ്വാരസംരക്ഷകന്മാരായ ഇന്ദ്രന്റെയും പ്രജാപതിയുടെയും സമീപം പ്രാപിക്കുന്നു. മാർഗ്ഗം കാണിക്കപ്പെട്ട് മുന്നോട്ടു പോയി 'വിഭുപ്രമിത' എന്ന സഭാമണ്ഡപത്തിലെത്തും. ബ്രഹ്മയശസ്സു ചേർന്ന് അവൻ ബൃഹത്തെന്നും രഥന്തരസാമമെന്നും പേരുള്ള രണ്ടുമുൻകാൽ ചേർന്നതും ശ്യൈതം, നൗധസസാമം എന്ന പിൻകാലുകൾ ചേർന്നതും വൈരൂപം വൈരാജസാമം ഈ ദക്ഷിണോത്തര പാദങ്ങൾ ചേർന്നതും ശാക്വരം, രൈവതസാമം എന്ന പൂർവ പശ്ചിമ പാദങ്ങൾ ചേർന്നതും ആയ വിചക്ഷണയെന്നു വേദിക്കു സമീപം എത്തും. ബുദ്ധിരൂപിണിയും മഹത്തത്വരൂപിണിയുമായി ആ വേദി ബ്രഹ്മജ്ഞാനിക്ക് ദിവ്യ ദൃഷ്ടി നൽകും. പിന്നെ പ്രാണസ്വരൂപമായ 'അമിതൗ ജാ' എന്ന സിംഹാസനത്തിനടുത്ത് എത്തും. അതിന്റെ മുൻവശത്തുള്ള രണ്ടു കാലുകൾ ഭൂതഭവിഷ്യത്തുക്കളാണ്. പിന്നിലുള്ള കാലുകൾ ശ്രീദേവിയും ഭൂമീദേവിയും. അനൂച്യ എന്ന രണ്ടു ദീർഘ ഖട്വാംഗങ്ങൾ അതിന്റെ ഉത്തരദക്ഷിണ പാദങ്ങളാണ്. അവ ബൃഹത്തും രഥന്തര സാമവുമെത്രേ. ഭദ്രമെന്നും യജ്ഞായജ്ഞീയമെന്നും പേരുള്ള സാമരൂപത്തിലുള്ള രണ്ടു ചെറിയ ഖട്വാംഗങ്ങൾ പൂർവപശ്ചിമ ഭാഗത്തെ പാദങ്ങളാകുന്നു. അവയിൽ ശിരസ്സും പാദവും വയ്ക്കുന്നു. കിഴക്കു പടിഞ്ഞാറായ വാടികൾ ഋഗ്വേദസാമവേദങ്ങളുടെ സ്വരഭൂതമാണ്. വടക്കുതെക്കായി വളഞ്ഞു പുളഞ്ഞുമുള്ള വാടികൾ യജുർവേദപ്രതീകങ്ങളാകുന്നു. ചന്ദ്രരശ്മികൾ അവിടെ കോമളശയ്യപോലെ വിരിച്ചിരിക്കുന്നു. ഉദ്ഗീഥം അതിൽ വിരിച്ചിട്ടുള്ള പുതപ്പാണ് ലക്ഷ്മിയാകുന്ന തലയണ അവിടെയുണ്ട്. അങ്ങിനെയുള്ള ആ ദിവ്യസിംഹാസനം ബ്രഹ്മാവിന് വിരാജിക്കാൻ വേണ്ടിയുള്ളതാണ്. ഈ തത്വം ഗ്രഹിച്ചിട്ടുള്ള ബ്രഹ്മജ്ഞാനി ആ സിംഹാസനത്തിൽ കാലുവെച്ച് കേറുന്നു. അപ്പോൾ ബ്രഹ്മാവ് അവനോട് ചോദിക്കും. 'നീ ആര്?' അദ്ദേഹത്തിന്റെ ചോദ്യത്തിന് ഇപ്രകാരം മറുപടി കൊടുക്കണം.

6. ഋതുരസ്മ്യാർത്തവോ $f$സ്മ്യാകാശാദ്യോനേഃ സംഭൂതോ ഭാര്യാ ഏതത് സംവത്സരസ്യ തേജോഭൂതസ്യ ഭൂതസ്യാത്മാ ത്വമാത്മാസി യസ്ത്വമസി സോ$f$ഹമസ്മീതി തമാഹകോ ഹമസ്മീതി സത്യമിതി ബ്രൂയാത് കീം തദ്യത് സത്യമിതി യദന്യത് ദേവേഭ്യശ്ച പ്രാണേഭ്യശ്ച തത് സദഥ യദ് ദേവാശ്ച പ്രാണാശ്ച തത്വം തദേതയാ വാചാ $f$ഭിവ്യാഹ്രിയതേ സത്യമിത്യേതാവദിദം സർവമിദം സർമസി. ഇത്യൈവൈനം തദാമി തദേതദൃക് ശ്ലോകേനാഭ്യുക്തം.

യജൂദരഃ സാമശിരാ അസാവ്യങ്മൂർത്തി രവ്യയഃ സബ്രഹ്മേതി സ വിജജ്ഞീയ ഋഷിർ ബ്രഹ്മമയോ മഹാനിതി. തമാഹ കേന മേ പൗംസ്യാനി നാമാനി ആപ്നോഷി ഇതി പ്രാണേനേതി ബ്രൂയാത്.

കേന സ്ത്രീനാമാനീതി വാചേതി കേന നപുംസകാനീതി മനസേതി കേന ഗാന്ധാനിതി പ്രാണനേ

ത്യേവ ബ്രൂയാത് കേന രൂപാണീതി ചക്ഷുഷേതി കേന ശബ്ദാ നിതി ജിഹ്വയേതി കേന അന്ന രസാ നിതി ജിഹ്വയേതി കേന കർമാണീതി ഹസ്താഭ്യാ മിതി കേന സുഖദുഃഖ ഇതി ശരീരേണേതികേനനന്ദം രതിം പ്രജാദിമിത്യപസ്ഥേനേതി. കേനേത്വാ ഇതി പാദാ ഭ്യാമിതി, കേനധിയോ വിജ്ഞം തവ്യം കാമാനിതി പ്രജ്ഞയേതി ബ്രൂയാത്തമാഹ. ആപോ വൈ ഖലു മേഹ്യസാവയം തേ ലോകഇതിസായാ ബ്രഹ്മണോ ജിതിർ യാ വ്യഷ്ടി സ്താം ജിതി ജയതി താം വ്യഷ്ടിം വ്യശ്നുതേ യ ഏവം വേദ യ ഏവം വേദ. ഇതി പ്രഥമോ $f$ധ്യായഃ

"ഞാൻ സ്വയംഭൂവും സ്വയം പ്രകാശവും വിശ്വത്തിനെല്ലാം കാരണ ഭൂതനും ആയ ഈശ്വരനിൽ നിന്നും ഉത്ഭവിച്ചവനാണ്. ഞാൻ ഭൂതങ്ങൾക്കെല്ലാമതീതനും ഭൂതങ്ങൾക്കെല്ലാം കാരണമായിട്ടുള്ളവനും ജഡചേതനയമായ ഭൂതരൂപമായ സംവത്സരത്തിന്റെ തേജഃസ്വരൂപിയാണ്. ഞാൻ ഋതത്തെ സംബന്ധിക്കുന്നവനാണ്; ഋതവുമാണ്. ഞാൻ ആത്മാവാണ്. അങ്ങും ആത്മാവാണ്. അങ്ങ് എന്താണോ അതുതന്നെയാണ് ഞാനും. ഈ വിധത്തിലുള്ള ഉത്തരം കേട്ട് ബ്രഹ്മാവ് വീണ്ടും ചോദിക്കും - 'ഞാൻ ആരാണ്?' അതിന് ബ്രഹ്മജ്ഞാനി ഇങ്ങനെ ഉത്തരം കൊടുക്കണം. 'അങ്ങ് സാക്ഷാത് സത്യ മാണ്.' ഇതുകേട്ട ബ്രഹ്മാവ് വീണ്ടും ചോദിക്കും - 'സത്യമെന്നു പറയുന്നതു യഥാർത്ഥത്തിൽ എന്താണ്?' അതിന് ഇപ്രകാര മാണ് മറുപടി കൊടുക്കേണ്ടത്. 'ഏതൊന്നാണോ ദിവ്യത്വ ത്തിൽ നിന്നും പ്രാണനിൽ നിന്നും ഭിന്നവും അത്ഭുതവും ആയിട്ടുള്ളത് അതു തന്നെയാണ് സത്യം. ദിവ്യവും അനശ്വ രവും ഏതൊന്നാണോ അതുതന്നെയാണ് സത്യം. അങ്ങയിൽ സർവവും അടങ്ങിയിരിക്കുന്നു. അതിനാൽ അങ്ങ് സത്യ മാണ്.'

## രണ്ടാം അദ്ധ്യായം

1. പ്രാണോ ബ്രഹ്മേതി ഹ സ്മാഹ കൗഷീതകി സ്തസ്യ ഹ വാ ഏതസ്യ പ്രാണസ്യ ബ്രഹ്മണോ മനോഭൂതം വാക്പരിവേഷ്ടീ. ചക്ഷുർ ഗോപ്തൃ ശ്രോത്രം ശ്രാവയിതു തസ്മൈ വാ ഏതസ്മൈ പ്രാണായ ബ്രഹ്മണേ ഏതാഃ സർവാ ദേവതാ ആയാ ചമാനായ ബലിം ഹരന്തി തഥോ ഏവാസ്മൈ സർവാ ണി ഭൂതാനി അയാച മാനായൈവ ബലിം ഹരന്തി യ ഏവം വേദ തസ്യോപനിഷന്നയാചേദിതി തദ്യഥാ ഗ്രാമം ഭിക്ഷിത്വാ അലബ്ധ്വോപവി ശേന്നാഹമതോ ദത്തമശ്നീയാമിതി. യ ഏവൈനം പുരസ്താത് പ്രത്യാ ചക്ഷീരം സ്ത ഏവൈനമുപമന്ത്രയന്തേ ദദാമത ഇതി. ഏഷ ധർമ്മോ യാചിതോ ഭവതി. അന്യതസ്ത്വേവൈ നമുപമന്ത്രയന്തേ ദദാമ ത ഇതി.

കൗഷീതകി മഹർഷി പറയുന്നത് പ്രാണൻ തന്നെയാണ് ബ്രഹ്മമെന്നാണ്. ഈ പ്രാണനാകുന്ന ബ്രഹ്മത്തെ രാജാവി നെപ്പോലെ കരുതണം. വാക്ക് അതിന്റെ രാജ്ഞിയാണ്. ചെവി സന്ദേശം കേൾപ്പിക്കുന്ന ദ്വാരപാലകനാണ്. നേത്രം അംഗര ക്ഷകൻ. മനസ്സ് ദൂതനാകുന്നു. സർവേന്ദ്രിയങ്ങളും അവയുടെ അഭിമാനികളായ ദേവതമാർ മുഖേന ആവശ്യപ്പെടാതെ തന്നെ പ്രാണനാകുന്ന ബ്രഹ്മത്തിന് ഉപഹാര രൂപത്തിൽ നൽകപ്പെ ട്ടിരിക്കുന്നു. ഈ രഹസ്യം അറിയുന്നവന് യാചിക്കാതെ തന്നെ സർവചരാചരങ്ങളും ഉപഹാരം സമർപ്പിക്കുന്നു. ഒരു യാച കൻ ഒരു ഗ്രാമത്തിൽ പോയി ഭിക്ഷ യാചിച്ച് ഒന്നും കിട്ടാതെ നിരാശനായി ആ ഗ്രാമവാസികൾ കൊടുത്താലും അന്നാദി കൾ സ്വീകരിക്കുകയില്ലെന്നു നിശ്ചയിക്കുന്നതുപോലെ പ്രാണനെ ഉപാസിക്കുന്ന സാധകൻ ആരോടും യാതൊന്നും യാചിക്കാൻ പാടില്ലെന്നത് തന്റെ പാവനകർത്തവ്യമെന്ന് കരു തുന്നു. അവൻ തന്റെ നിശ്ചയത്തിൽ ദൃഢചിത്തനായിരിക്കു ന്നു. എന്തെന്നാൽ യാചകനിൽ ദൈന്യഭാവം സ്വാഭാവികമാ ണ്. ഈ ദൈന്യഭാവം കൊണ്ടാണ് അവന് ഭിക്ഷകിട്ടുന്നത്. കൂടാതെ ആളുകൾ അവനെ വിളിച്ച് 'നിനക്ക് ഭിക്ഷതരാം' എന്നു പറയുന്നു അതും അവനിയെ ദീനഭാവം നിമിത്തമാ ണല്ലോ.

2. പ്രാണോ ബ്രഹ്മേതി ഹ സ്മാഹ പൈംഗ്യ സ്തസ്യ ഹ വാ ഏതസ്യ പ്രാണസ്യ ബ്രഹ്മണോ വാക് പരസ്തച്ചക്ഷുരാരുന്ധേ ചക്ഷുഃ പരസ്താത് ശ്രോത്രമാരുന്ധേ ശ്രോത്രം പരസ്താത് മന ആരുന്ധേ മനഃ പരസ്താത് പ്രാണ ആരുന്ധേ തസ്മൈ വാ ഏതസ്മൈ പ്രാണായ ബ്രഹ്മണ ഏതാഃ സർവാദേ വതാ അയാചമാനായ ബലിം ഹരന്തി തഥോ ഏവാസ്മൈ സർവാണി ഭൂതാനി ആയാചമാനായൈവ ബലിംഹരന്തി യ ഏവം വേദ തസ്യോപനി ഷന്ന യാചേദിതി തദ്യഥാ ഗ്രാമം ഭിക്ഷിത്വാ അലബ്ധ്വോപ വിശേന്നാഹമതോദത്തമശ്നീയാമിതിയ ഏവൈനം പുരസ്താദ് പ്രത്യാ ചക്ഷീരാസ്ത ഏവൈന മുപമ ന്ത്രയന്തേ ദദാമ ഇത്യേഷ ധർമ്മോയാചിതോ ഭവത്യ ന്യതസ്തു ഏവൈന മുപമന്ത്രയന്തേ ദദാമ ത ഇതി.

പ്രാണൻ തന്നെയാണ് ബ്രഹ്മമെന്ന് പൈംഗ്യമഹർഷിയും പറയുന്നു. ബ്രഹ്മം നിമിത്തം വാക്കിനും അതീതമായി നേത്രേ ന്ദ്രിയം ഭവിക്കുന്നു. ബ്രഹ്മം നേത്രേന്ദ്രിയത്തെ എല്ലാഭാഗത്തു നിന്നും ആവരണം ചെയ്തിട്ടുണ്ട് ശ്രോത്രേന്ദ്രിയത്തിനും അതീ തമായി മനസ്സുണ്ട് മനസ്സുമുഖേന ശ്രോത്രേന്ദ്രിയം എല്ലാ ഭാഗ ത്തുനിന്നും ആവരണം ചെയ്തിരിക്കുന്നു. പ്രാണൻ തന്നെ യാണ് ബ്രഹ്മം സർവദേവതകളും ആ പ്രാണനാകുന്ന ബ്രഹ്മ ത്തിന് യാചിക്കാതെ തന്നെ ഉപഹാരം നൽകുന്നു. അത് ആരോടും ഒന്നും യാചിക്കുകയില്ല. ഒരിക്കൽ ഒരു യാചകൻ ഒരു ഗ്രാമത്തിൽ പോയി ഭിക്ഷ യാചിക്കുന്നു. ഭിക്ഷ കിട്ടാത്ത പക്ഷം നിരാശനായി അവൻ ഇനി ഞാൻ ഒരാളോടും ഭിക്ഷ ചോദിക്കുകയില്ലെന്ന് ശപഥം ചെയ്യുന്നു. അവന്റെ ആ ദൃഢ നിശ്ചയം കണ്ട് മുമ്പ് ഭിക്ഷ കൊടുക്കുകയില്ലെന്ന് പറഞ്ഞ വർ തന്നെ വിളിച്ചു വരുത്തി നിനക്ക് ഭിക്ഷതരാം എന്ന് പറ യുന്നു.

3. അഥാതക ഏക ധനാവരോധനം യദേകധനം അഭിധ്യായാത് പൗർണ്ണമാസ്യം വാ അമാവാസ്യായാം വാ ശുക്ലപക്ഷേ വാ പുണ്യേ നക്ഷത്രേ അഗ്നിം ഉപ

സമാധായ പരി സമൂഹ്യ പരിസ്തീര്യ പര്യുക്ഷ്യോത് പൂയയ ദക്ഷിണം ജാന്വാച്യ സ്രുവേണ വാ ചമസേന വാ കംസേന വൈതാ ആജ്യാഹുതിർ ജുഹോതി വാങ്നാമ ദേവതാ അവരോധിനീ സാമേ അമുഷ്മാ ദിദം അവരുന്ധാം തസ്യൈ സ്വാഹാ. പ്രാണോ നാമ ദേവതാ അവരോധിനീസാ മേ അമുഷ്മാദിദം അവ രുന്ധാം തസ്യൈ സ്വാഹാ. ചക്ഷുർ നാമ ദേവതാ അവ രോധിനീ സാ മേ അമുഷ്മാദിദം അവുരന്ധാം തസ്യൈ സ്വാഹാ. ശ്രോതം നാമ ദേവതാ അവരോധി നീ സാമേ അമുഷ്മാദിദം അവരുന്ധാം തസ്യൈ സ്വാഹാ. മനോ നാമ ദേവതാ അവരോധിനീ സാ മേ അമുഷ്മാദിദം അവരുന്ധാം തസ്യൈ സ്വാഹാ. പ്രജ്ഞാ നാമ ദേവതാ അവരോധിനീ സാമേ അമുഷ്മാദിദം അവരുന്ധാം തസ്യൈ സ്വാഹാ ഇത്യഥ ധൂമഗന്ധം പ്രജിഘ്രായ ആജ്യലേപേന അംഗാനി അനുവിമൃജ്യ വാചം യമോ അഭി പ്രവ്രജ്യ അർത്ഥം ബ്രവീത ഭൂതം വാ പ്രഹി ണുയാത് ലഭതേ ഹൈവ.

അനന്തരം ധന നിരോധനത്തെപ്പറ്റി പറയുന്നു. പൂർണ്ണ മാസിയിലോ അമാവാസിയിലോ മറ്റേതെങ്കിലും പുണ്യതി ഥിയും നക്ഷത്രവും വരുന്ന ദിവസമോ ധനം ആഗ്രഹിക്കുന്ന വ്യക്തി അഗ്നി സ്ഥാപിച്ച് കുശവിരിച്ച് മന്ത്രം കൊണ്ട് വിശു ദ്ധമായ ജലം തളിച്ച് പാത്രത്തിൽ വെച്ചുനെയ്യും ശുദ്ധീകരിച്ച് യഥാവിധി ആഹുതി സമർപ്പിക്കണം. 'വാണീ ദേവി' ആഗ്ര ഹങ്ങളെല്ലാം സാധിപ്പിക്കുന്നവളാണ്. ദേവി പ്രാണോപാസന ചെയ്യുന്നവന് ഇതിനാൽ ഇച്ഛിച്ച ധനം കൈ വരുത്തട്ടെ' ഇങ്ങനെ ചൊല്ലി ആഹുതി ചെയ്യുക. പ്രാണദേവത അഭീ ഷ്ടസിദ്ധി നൽകുന്നതാണ്. പ്രാണോപാസകനായ എനിക്ക് ധനം കൈ വരുത്തട്ടെ. എന്നു ചൊല്ലി ആഹുതി അർപ്പിക്കു ക. ചക്ഷുസ്സായ ദേവി കാമന സാധിപ്പിക്കുന്നവളാണ്. ദേവി പ്രാണോപാസകനായ എനിക്ക് ഇച്ഛിച്ചധനം കൈ വരുത്ത ട്ടെ. ശ്രോത്രം എന്ന ദേവി അഭീഷ്ട ഫളദായിനിയാണ്. പ്രാണ ബ്രഹ്മോപാസകനായ എനിക്ക് ദേവി ഇച്ഛിച്ച ധനം കൈവരു ത്തട്ടെ. അവൾക്കായി ആഹുതി സമർപ്പിക്കുന്നു. മനസ്സാകുന്ന ഇന്ദ്രിയം അഭീഷ്ടഫലം നൽകുന്നതാണ്. പ്രാണോപാസക നായ എനിക്ക് അത് ഇച്ഛിച്ച ധനം കൈ വരുത്തട്ടെ. ഇങ്ങനെ ആഹുതികൾ കൊടുത്തതിനു ശേഷം ധൂഗന്ധം ഘ്രാണിക്കു കയും ഹവനാശിഷ്ടമായ ഘൃതം പുരട്ടുകയും മൗനം വരിച്ച് ധനാധിപനെ സമീപിച്ച് ധനം ആവശ്യമെന്ന് പറയുകയും ചെയ്യുക. ആ വ്യക്തി ദൂരെയെവിടെയെങ്കിലുമാണെങ്കിൽ ദൂതൻ മുഖേന സന്ദേശമയയ്ക്കാം. ഈ കർമ്മം ആഗ്രഹിച്ച ഫലം നൽകും.

4. അഥാതോ ദൈവഃ സ്മരോ യസ്യ പ്രിയോബു ഭൂഷേദ്യസ്യൈ വാ ഏഷാം വൈ തേഷാമവൈ കസ്മിൻ പർവണി അഗ്നിം ഉപസമാധായ ഏതയാ ഏവ ആവൃത്യൈ താ ആജ്യാഹുതിർ ജൂഹോതി വാചം തേ മയി ജൂഹോമ്യസൗ സ്വാഹാ. പ്രാണം തേമയി ജൂഹോമ്യസൗ സ്വാഹാ. ചക്ഷുസ്തേമയി ജൂഹോമ്യസൗ സ്വാഹാ. ശ്രോത്രംതേ മയി ജൂഹോ മ്യസൗ സ്വാഹ. മനസ്തേ മയി ജൂഹോമ്യസൗ സ്വാഹാ. പ്രജ്ഞാം തേ മയി ജൂഹോമ്യസൗ സ്വാഹാ. ഇത്യഥ ധൂമഗന്ധം പ്രതിഘ്രായ ആജ്യലേപേന അംഗാനി അനുവിമൃജ്യ വാചംയമോ അഭിപ്രവ്രജ്യസം സ്പർശം ജിഗമിഷേ പിവാതാ ദ്വാ സംഭാഷണമാണഃ തിഷ്ഠേത് പ്രിയോഹൈവ ഭവതി സ്മരന്തി ഹൈവാ സ്മാത്.

അനന്തരം വാങ്മൂലം സിദ്ധമാകുന്ന അഭീഷ്ടപൂർത്തിയെ പ്പറ്റി പറയുന്നു. ഉപാസകൻ ആർക്കെങ്കിലും പ്രിയംകരനാക ണമെന്ന് ആഗ്രഹിക്കുന്ന പക്ഷം അവൻ വാഗാദി ദേവത കൾക്ക് പ്രിയനാകണം. അതിന് ഏതെങ്കിലും പുണ്യതിഥി യിൽ യഥാവിധി ഹോമാചാരങ്ങളെല്ലാം നിർവഹിച്ച് ഘൃതാ ഹുതി സമർപ്പിക്കണം. 'ഞാൻ നിന്റെ വാക്കാകുന്ന ഇന്ദ്രി യത്തെ എന്നിൽ ഹവനം ചെയ്യുക. എന്റെ കാര്യം സാധിക്കു മാറാകണം. ഈ ആഹുതി അർപ്പിക്കട്ടെ ഞാൻ എന്റെ പ്രാണനെ എന്നിൽ ഹവനം ചെയ്യുന്നു. എനിക്ക് കാര്യ സിദ്ധി യുണ്ടാകട്ടെ. ഈ ആഹുതി സമർപ്പിക്കുന്നു. ഞാൻ നിന്റെ നേത്രങ്ങളെ എന്നിൽ ഹവനം ചെയ്യുന്നു. 'എന്റെ കാര്യം സാധിക്കട്ടെ. ഈ ആഹുതി സ്വീകരിക്കുക. ഞാൻ നിന്റെ ശ്രോത്രങ്ങളെ എന്നിൽ ഹവനം ചെയ്യുന്നു. എന്റെ കാര്യം സാധിക്കുമാറാകട്ടെ. ഈ ആഹുതി കൈക്കൊള്ളുക. ഞാൻ നിന്റെ മനസ്സിനെ എന്നിൽ ഹവനം ചെയ്യുന്നു. എന്റെ കാര്യം സാധിക്കട്ടെ. ഈ ആഹുതി സ്വീകരിക്കുക; ആഹുതികൾക്കു ശേഷം ധൂമഗന്ധം ഏറ്റ് ഹോമാർപ്പിത ഘൃതം അംഗങ്ങളിൽ പുരട്ടി മൗനമവലംബിച്ച് ആഗ്രഹിച്ച വ്യക്തിയെ സമീപിക്ക ണം. പിന്നെ വായ് ശബ്ദം ഇച്ഛിത വ്യക്തി വരെ എത്തിക്കു ന്നതിൽ സഹായകമായ സ്ഥാനത്ത് നിന്നുകൊണ്ട് പറയണം അതോടെ ആ വ്യക്തി പ്രിയംകരനായിത്തീരും. കൂടാതെ സ്ഥാനം വിട്ടതിനുശേഷവും അയാൾ ഓർമ്മിക്കും.

5. അഥാതഃ സാംയമനം പ്രാതർദനമാന്തരമഗ്നി ഹോത്രം ഇതി ച ആചക്ഷതേ യാവദ്വൈ പുരുഷോ ഭാഷതേ ന താവത് പ്രാണിത്യം ശക്നോതി പ്രാണം തദാ വാചി ജൂഹോതി യാവദ്വൈ പുരുഷോ പ്രാണിതി ന താവത് ഭാഷിതും ശക്നോതി വാചം തദാ പ്രാണേ ജുഹോതി. ഏതേ അനന്തേ അമൃതാഹുതീ ജാഗ്രച്ച സ്വപ്നം സന്തതമവ്യവച്ഛിനം ജൂഹോത്യഥയാ അന്യാ ആഹുതയോ അന്തവത് യസ്താഃ കർമ മയ്യോ ഹി ഭവന്തി ഏതദ്ധ വൈ പൂർവേ വിദ്വാംസോ അഗ്നി ഹോത്രം ന ജുഹുവാം ചക്രുഃ

അനന്തരം ദിവോദാസ പുത്രനായ പ്രതർദ്ദനൻ അനു ഷ്ഠിച്ച സാംയമനം എന്ന അഗ്നിഹോത്രത്തെപ്പറ്റി പറയുന്നു. മനുഷ്യന് സംസാരിച്ചുകൊണ്ടിരിക്കെ പൂർണ്ണരീതിയിൽ ശ്വസി ക്കാൻ സാധ്യമല്ല. ആ ഘട്ടത്തിൽ പ്രാണനെ വാണിയാകുന്ന അഗ്നിയിൽ ഹവനം ചെയ്യണം. വാക്കും പ്രാണാഹുതികളും ഒരിക്കലും അവസാനിക്കാത്തതാണ്. അവ അമരങ്ങളാകുന്നു. ഉണർന്നിരിക്കുമ്പോഴും ഉറങ്ങുമ്പോഴും ജീവികൾ ഈ ആഹു തികൾ ഹോമിച്ചു കൊണ്ടു തന്നെയിരിക്കണം. വാക്കിനും പ്രാണാഹുതികൾക്കും ഭിന്നമായ അവസ്ഥാവിശേഷങ്ങളാണ്. ദ്രവ്യങ്ങൾ കൊണ്ടുള്ള ആഹുതികൾ പൂർണ്ണമെന്ന് പറയാൻ

നിവൃത്തിയില്ല. പ്രാചീനകാലത്തെ ജ്ഞാനികൾ അതറിഞ്ഞിരുന്നു. അവർ കേവലം കർമ്മ മയമായ ആഹുതികൾക്ക് ഏറെ പ്രാധാന്യം കൊടുത്തിരുന്നില്ല.

6. ഉക്തം ബ്രഹ്മേതി ഹ സ്മാഹ ശുഷ്ക ഭൃംഗാരഃ തദൃഗിത്യുപാസീത സർവാണി ഹാസ്മൈ ഭൂതാനി ശ്രേഷ്ഠ്യാ യാഭ്യർച്യന്തേ തത് യജ്ജുരിത്യുപാസീത സർവാണി ഹാ സ്മൈ ഭൂതാനി ശ്രൈഷ്ഠ്യാ യുജ്യന്തേ തത് സശ്രീരിമത്യുപാസീത സർവാണി ഹാസ്മൈ ഭൂതാനി ശ്രൈഷ്ഠ്യായ സംനമന്തേ തത് ശ്രീരിത്യുപാസീത തദ്യശ ഇത്യുപാസീത തത്തേജ ഇത്യുപാസീത. തദ്യൈ തത് ശാസ്ത്രാണാം ശ്രീമത്തമം. യശസ്വിതമം തേജസ്വിനം തഥോ ഏവൈ വിദ്വാൻ സർവേഷാം ഭൂതാനാം ശ്രീത്തമോ യശസ്വീ തമഃ തേജസ്വീ തമോ ഭവതി. തമേത മൈഷ്ടകം കർമ്മ മയാത് മാനം അധ്വര്യുഃ സംസ്കരോതി തസ്മിൻ, യജ്ജുർ മയം പ്രവയതി യജുർമയ ഋക് മയം ഹോതാ ഋക്മയേ സാമമയമുദ്ഗാതാ സ ഏഷ സർവസ്യൈ ത്രയ വിദ്യായാ ആത്മൈഷ ഉ ഏവാ സ്യാത്മാ ഏത ദാത്മാ ഭവതി യ ഏവം വേദ.

പ്രാണനെത്തന്നെയാണ് മഹാത്മാവായ ശുഷ്കഭൃംഗാരനും ബ്രഹ്മമെന്നു പറയുന്നത്. ഉക്ഥ രൂപത്തിലുള്ള പ്രാണനെ ഋക് എന്ന് കരുതി ഉപാസിക്കുക. പ്രാണ രൂപത്തിലുള്ള ഉക്ഥത്തെ ഋക് എന്ന് അറിയുന്ന ജ്ഞാനിയെ ലോകത്തിലെ മഹത്വം ആഗ്രഹിക്കുന്ന സകല ജീവികളും പൂജിക്കുന്നു. ഉക്തത്തിൽ യജുർ ബുദ്ധിചേർന്ന ഉപാസകനെ മഹത്വകാംക്ഷികൾ സഹായിക്കുന്നു ഉക്ഥത്തിൽ സാമബുദ്ധി ചേർന്ന സാധകനെ ഉത്കർഷേച്ഛുക്കൾ നമസ്കരിക്കുന്നു. ഉക്ഥത്തെ ശ്രീഭാവേന ഉപാസിക്കാം. അതിൽ യശോഭാവം ഉണ്ട്. തേജസ്സ് എന്ന നിലയിലും അത് ഉപാസിക്കാം. ശ്രേഷ്ഠമായ ധനുസ്സ് ശക്തി സമ്പന്നവും ഏറെ തേജോമയവും ആയിരിക്കുന്നതുപോലെ ഈ രഹസ്യമറിയുന്നവൻ ശ്രേഷ്ഠനും യശസ്വിയും ശ്രീസമ്പന്നനുമാകുന്നു.

ഇഷ്ടികാരചിതമായ വേദിയിൽ സഞ്ചിത കർമ്മയുക്തമായ പ്രാണാഗ്നിയെ ആത്മ സ്വരൂപത്തിൽ സ്വീകരിച്ചു. ഋത്വിക്ക് ആത്മസംസ്കാരം ചെയ്യണം. യജ്ജുർവേദവിധിപ്രകാരം സിദ്ധമായ കർമ്മങ്ങൾ അനുഷ്ഠിക്കണം. യജ്ജുർവേദീയ കർമ്മങ്ങളിൽ ഋഗ്വേദസിദ്ധകർമ്മങ്ങളെ യോജിപ്പിക്കുകയും സാമവേദാനുസൃതങ്ങളായ അനുഷ്ഠാനങ്ങൾ സമുചിതമായി യോജിപ്പിക്കുകയും ചെയ്യുമ്പോൾ പൂർണ്ണമായ ഫലസിദ്ധിയുണ്ടാകുന്നു. മൂന്നു വേദവിദ്യയുടേയും ആത്മാവ് അധ്വര്യമാകുന്ന പ്രാണനാണ്. പ്രാണൻ തന്നെയാണ് ഈ വിദ്യയുടെ ആത്മാവ്. പ്രാണനെപ്പറ്റി ഇങ്ങനെ അറിയുന്ന വ്യക്തി സ്വയം പ്രാണസമാനനാകുന്നു.

ഇഷ്ടികാരചിതമായ വേദിയിൽ സഞ്ചിത കർമ്മയുക്തമായ പ്രാണാഗ്നിയെ ആത്മസ്വരൂപത്തിൽ സ്വീകരിച്ചു. ഋത്വിക്ക് ആത്മസംസ്കാരം ചെയ്യണം. യജ്ജുർവേദ വിധിപ്രകാരം സിദ്ധമായ കർമ്മങ്ങൾ അനുഷ്ഠിക്കണം. യജ്ജുർവേദീയ കർമ്മങ്ങളിൽ ഋഗ്വേദസിദ്ധകർമ്മങ്ങളെ യോജിപ്പിക്കുകയും സാമവേദാനുസൃതങ്ങളായ അനുഷ്ഠാനങ്ങൾ സമുചിതമായി യോജിപ്പിക്കുകയും ചെയ്യുമ്പോൾ പൂർണ്ണമായ ഫലസിദ്ധിയുണ്ടാകുന്നു. മൂന്നു വേദവിദ്യയുടെയും ആത്മാവ് അധ്വര്യമാകുന്ന പ്രാണനാണ്. പ്രാണൻ തന്നെയാണ് ഈ വിദ്യയുടെ ആത്മാവ്. പ്രാണനെപ്പറ്റി ഇങ്ങനെ അറിയുന്ന വ്യക്തി സ്വയം പ്രാണമാനനാകുന്നു.

5. അഥാതഃ സർവജിതഃ കൗഷീതകേഃസ് ത്രീണി ഉപാസനാനി ഭവന്തി. യജ്ഞോപവീതം കൃത്വാ അപ ആചമ്യ ത്രിരുദ പാത്രം പ്രസിച്യ ഉദ്യന്തമാദിത്യമുപ തിഷ്ഠതേ. വർഗ്ഗോസി പാപമാനം മേ വൃങ്ധീത്യേ തയൈവാവൃതാ മധ്യേ സന്തമുദ്വർഗ്ഗോ അസി പാപ്മാനം മ ഉദ്വൃങ്ധീ ത്യേത യൈവാവൃതാ അസ്തം യന്തം സംവർഗ്ഗോ $f$സി പാപ്മാനം മേ സംവൃങ് ധീതി യദഹോരാത്രാഭ്യാം പാപം കരോതി സ തദ്വൃങ്തേ അഥ മാസിമാസ്യമാവാസ്യായാം പശ്ചാച്ചന്ദ്രമസം ദൃശ്യ മാനമുപതിഷ്ഠേതൈത യൈവാവൃതോ ഹരിത തൃണാഭ്യാം വാക് പ്രത്യയ സ്യതിയത്തേ സുസീമം ഹൃദയമധി ശ്രിതം തേന മൃത ത്വസ്യേ ശാനേ മാ $f$ഹം പൗത്രമഘം രുദമിതി ന ഹാസ്മാത് പൂർവാഃ പ്രജാഃ പ്രൈതീതി നു ജാതപുത്രസ്യ അഥ അജാത പുത്രസ്യ അപ്യായസ്വസമേതു തേ സം തേ പയാംസി സമുയന്തു വാജാ യമാദിത്യാ അംശുമാപ്യയന്തി ത്യേതാസ്തി സ്ര ഋചോ ജപിത്വാ മാ അസ്മാകം പ്രാണേനേ പ്രജയാ പശുഭി രാപ്യായ യിഷ്ഠാ യോ അസ്മാൻ ദ്വേഷ്ടി യം ച വയം ദ്വിഷ്മ സ്തസ്യപ്രാണേനേ പ്രജയാ പശുഭി രാപ്യായ സ്വേതി ദൈവീമാവൃത മാവർത്ത ആദിത്യസ്യാവൃത മന്വാവർത്ത ഇതി ദക്ഷിണം ബാഹുമന്വാവർത്തതേ.

കൗഷീതകി മഹർഷിക്ക് മൂന്നു തവണയുണ്ടായ അനുഭൂത ഉപാസനയെപ്പറ്റിയാണ് ഇനി പറയുന്നത്. ഇടത്തുഭാഗത്തിരുന്ന് ആചമിക്കുക; പിന്നെ പാത്രം വിശുദ്ധ നിർമ്മല ജലം കൊണ്ട് മൂന്നുപ്രാവശ്യം നിറയ്ക്കുക. പിന്നെ ഉദയ സൂര്യന് അർഘ്യം കൊടുത്ത് പറയണം 'പ്രപഞ്ചത്തെ തൃണ തുല്യം ത്യജിക്കുകയാൽ അങ്ങയെ വർഗ്ഗം എന്ന് പറയുന്നു. എന്റെ പാപം നശിപ്പിക്കുക. പിന്നെ മധ്യാഹ്നത്തിൽ സൂര്യനെ നമസ്കരിച്ച് പറയുക' 'അങ്ങയെ ഉദ്വർഗ്ഗം എന്ന് പറയുന്നു. എന്റെ പാപം നശിപ്പിക്കു. സന്ധ്യാകാലത്തും ഇങ്ങനെ പറയണം:- അങ്ങയെ സംവർഗ്ഗം എന്നു പറയുന്നു. എന്റെ പാപങ്ങളെ അകറ്റുക, ഈ ഉപാസനയുടെ പരിണിതഫലമായി മനുഷ്യമനസ്സ് പരിശുദ്ധമാകുന്നു. അവൻ രാത്രിയോ പകലോ ഒരിക്കലും പാപം ചെയ്യുന്നില്ല. രണ്ടാമത്തെ ഉപാസന പറയാം. ഓരോ മാസത്തിലും അമാവാസ്യ ദിവസം സൂര്യമണ്ഡലത്തിന്റെ പടിഞ്ഞാറ് ഭാഗത്ത് സ്ഥിതിചെയ്യുന്ന സുഷുമ്നാ രശ്മിയിൽ ചന്ദ്രൻ സ്ഥിതിചെയ്യുന്നത് കാണാം. ആ ഘട്ടത്തിൽ സൂര്യനെ പൂജിക്കണം. അർഘ്യത്തിനുള്ള ജലപാത്രത്തിൽ രണ്ടുപച്ചപുല്ലിന്റെ മുളവെച്ചു പ്രാർത്ഥിക്കണം. – 'ചന്ദ്രമണ്ഡലത്തിന്റെ അധിഷ്ഠാത്രിയായ ദേവി സുന്ദര ഭാവന കലർന്ന ഭവതിയുടെ ഹൃദയം ചന്ദ്രമണ്ഡലത്തിൽ വിരാജിക്കുന്നു. അതു മുഖേന ദേവി അവനാശപദാധികാരിണിയാണ്. ഞാൻ

I K

പുത്രശോകത്താൽ ഒരിക്കലും ദുഃഖിച്ച് കരയാതിരിക്കാൻ എന്നിൽ ദയ ചെയ്യുക.' ഇങ്ങനെ ഉപാസിക്കുന്നവൻ പുത്ര വാനാണെങ്കിൽ അവന്റെ പുത്രൻ അയാളുടെ മരണത്തിനു മുമ്പ് മരിക്കില്ല. പുത്രഹീനനാണെങ്കിൽ മുമ്പിലത്തെപ്പോലെ താഴെ സൂചിപ്പിക്കുന്ന മന്ത്രം ജപിക്കണം. 'ഹേ നാരീരൂപ യായ സോമ, നീ പുരുഷ രൂപിയായ സൂര്യന്റെ തേജസ്സ് സ്വീക രിച്ച് പ്രവൃദ്ധമാക്കുക. ഉത്പത്തിക്ക് കാരണഭൂതമായ വീര്യ മായ തേജസ്സ് നിന്നിൽ സ്ഥിതി ചെയ്യട്ടെ. നീ അന്നപ്രാ പ്തിക്കും ഹേതുവാകുക. സോമ, നീ സൗമ്യഗുണവാനാണ്. നിന്റെ ശ്രേഷ്ഠ രസം പുരുഷർക്ക് ഉപകാരം ചെയ്യുന്നതും ശക്തിദായകവും ശത്രുക്കളെ പരാജയപ്പെടുത്താൻ സമർത്ഥ വുമാണ്. ആ രസം ജീവികൾക്ക് അനായാസമായി ലഭിക്കു മാറാകട്ടെ. നീ തേജോമയനായി ഞങ്ങൾക്ക് അമരത്വം കൈവ രുത്തുക. സ്വർഗ്ഗത്തിൽ ശ്രേഷ്ഠമായ യശസ്സ് പ്രതിഷ്ഠിക്കുക.

സ്ത്രീ രൂപമായ സോമത്തെ ദ്വാദശാദിത്യന്മാരായ പുരു ഷന്മാർ തങ്ങളുടെ വീര്യമാകുന്ന തേജസ്സുകൊണ്ട് ആനന്ദി പ്പിക്കുന്നു. അക്ഷയ ബലമുള്ള സോമം പാനം ചെയ്യുന്നു. സോമതംരംഗങ്ങളാൽ ത്രൈലോക്യ സംരക്ഷകനായ വരു ണനും ബൃഹസ്പതിയും ഞങ്ങൾക്ക് ബലവും ആനന്ദവും നൽകുമാറാകട്ടെ. ഹേ സോമ, നീ ഞങ്ങളുടെ ജീവൻ പ്രജ കൾ മൃഗങ്ങൾ എന്നിവയിൽ നിന്റെ വിശപ്പ് ശമിപ്പിക്കരുത്. എന്നാൽ ഞങ്ങളോട് വൈരമുള്ളവരോ ഞങ്ങൾക്ക് വൈരമു ള്ളവരോ ആയവരുടെ ജീവൻ സന്തതി മൃഗങ്ങൾ എന്നിവ യിൽ നീ സംതൃപ്തനാകണം. ഞാൻ ഈ മന്ത്രത്തിന്റെ അധി പനായ ദേവതയെയും നിന്റെ സഞ്ചയനക്രിയയെയും അനു വർത്തിക്കുന്നവനാണ്.' ഇങ്ങനെ ഋക്കിന്റെ പാഠങ്ങൾ സഹിതം വലതുഭുജം അന്വാവർത്തനം ചെയ്യുക.

6. അഥ പൂർണ്ണമാസ്യാം പുരസ്താത് ചന്ദ്രമസം ദൃശ്യമാനം ഉപതിഷ്ഠേത ഏതയൈവാവൃതാ സോമോ രാജാ ƒസി വിചക്ഷണഃ പഞ്ചമുഖോ ƒസി പ്രജാപതി ബ്രാഹ്മണസ്ത ഏകം മുഖം തേന മുഖേന രാജ്ഞോ ƒസ്മി തേന മുഖേന മാം അന്നാദം കുരു. രാജാ ത ഏകം മുഖം തേന മുഖേന വിശോത് സിതേന മുഖേന മാം അന്നാദം കുരു. ശ്യേനസ്തു ഏകം തേന മുഖേന പക്ഷിണോത്സി തേന മുഖേന മാ അന്നാദം കുർവ ഗ്നിഷ്ട ഏകം മുഖം തേന മുഖേന ഇമം ലോകമത്സി തേന മുഖേന മാമന്നാദം കുരു ത്വയി പഞ്ചമം മുഖം തേന മുഖേന സർവാണി ഭൂതാന്യസ്തി തേന മുഖേന മാമന്നാദം കുരു. മാ ƒസ്മാരം പ്രാണേന പ്രജയാ പശു ഭിരവക്ഷേപഷ്ടാ യോ ƒസ്മാൻ ദ്വേഷ്ടി യം ചവയം ദ്വിഷ്മസ്തസ്യ പ്രാണേന പ്രജയാ പശുഭിരപക്ഷീയ സ്വേതി ദൈവീമാവൃതാ മാവൃത്ത ആദിത്യസ്യാ വൃത മന്വാവർത്ത ഇതി ഭക്ഷിണം ബഹുമാന്വാവത്തതേ. അഥ സംവേശ്യൻ ജായയൈ ഹൃദയമഭിമൃശേദ്യത്തേ സുസീമേ ഹൃദയേ ഹിത മന്തഃ പ്രജാപതൗ മന്യേഹം മാം തദ് വിദ്വാംസം തേന മാ ƒഹം പൗത്രമഹം രുദ മിതി നഹാസ്മാത് പൂർവാഃ പ്രജാഃ പ്രൈതീതി.

അനന്തരം വ്യത്യസ്തമായ ഒരു ഉപാസനയെപ്പറ്റിയാണ് പറയുന്നത്. പൗർണ്ണമി ദിവസം സന്ധ്യയ്ക്ക് കിഴക്കു ദിക്കിൽ പ്രത്യക്ഷപ്പെടുമ്പോൾ ചന്ദ്രനെ നമസ്കരിച്ച് താഴെ കൊടു ക്കുന്ന മന്ത്രം ഉച്ചരിക്കണം. 'അല്ലയോ സോമ, അങ്ങ് ലോക ത്തിലെ പ്രകൃതി രൂപിണിയായ ഉമയോടുകൂടിയ സോമനെന്നു പേരുള്ള രാജാവാണ്. അങ്ങ് സർവകാര്യകുശലനും പഞ്ചമു ഖനുമായ പ്രജാപതിയാണ്. ബ്രാഹ്മണൻ അങ്ങയുടെ ഒരു മുഖമാണ്. ആ മുഖം കൊണ്ട് അങ്ങ് ക്ഷത്രിയ രാജാക്കന്മാരെ ഭക്ഷിക്കുന്നു. ആ മുഖം കൊണ്ടുതന്നെ എന്നെ അന്നം ഭക്ഷി ക്കുന്നതിനും ദഹനത്തിനും ശക്തനാക്കും. ക്ഷത്രിയൻ അങ്ങ യുടെ ഒരു മുഖമാണ്. അതുകൊണ്ട് അങ്ങ് വൈശ്യന്മാരെ ഭക്ഷിക്കുന്നു. അതേമുഖം കൊണ്ട് അങ്ങ് എന്നെ അന്ന ഭക്ഷ ണത്തിനും ദഹനത്തിനും ശക്തനാക്കുക. ശ്യേനം അങ്ങയുടെ ഒരു മുഖമാണ്. അതുകൊണ്ട് അങ്ങ് പക്ഷികളെ ഭക്ഷിക്കു ന്നു. ആ മുഖം കൊണ്ട് അങ്ങു എന്നെ അന്ന ഭക്ഷണ ത്തിനും ദഹനത്തിനും സമർത്ഥനാക്കുക. അഗ്നി അങ്ങയുടെ ഒരു മുഖമാണ്. അതുകൊണ്ട് അങ്ങ് ഈ പ്രപഞ്ചത്തെ ഭക്ഷി ക്കുന്നു. ആ മുഖം കൊണ്ട് അങ്ങ് എന്നെ അന്ന ഭക്ഷകനാ ക്കുക. അങ്ങയുടെ അഞ്ചാമത്തെ മുഖം കൊണ്ട് അങ്ങ് സർവ പ്രാണികളെയും ഭക്ഷിക്കുന്നു. അതുകൊണ്ട് അങ്ങ് എന്നെ അന്നഭോജിയാക്കുക. അങ്ങ് എന്റെ പ്രാണൻ പ്രജ മൃഗങ്ങൾ എന്നിവ ഒന്നിനെയും നശിപ്പിക്കരുത്. ഞങ്ങളുടെ ശത്രുക്ക ളുടെ പ്രാണനെയും പ്രജകളെയും മൃഗങ്ങളെയും നശിപ്പിക്കു ക. ഞാൻ മന്ത്രാധിപതിയായ ദേവതയെയും അങ്ങയുടെ സഞ്ച രണക്രിയയെയും അനുവർത്തിക്കുന്ന കൂട്ടത്തിലാണ്.' ഇങ്ങനെ മന്ത്രോച്ചാരണത്തോടെ വലത്തെ ഭുജം അന്വാ വർത്തനം ചെയ്യുക.

ഇങ്ങനെ സോമനെ പൂജിച്ചതിനുശേഷം പത്നിയുടെ മാർവിടം സ്പർശിച്ച് അവളുടെ അടുത്തിരുന്ന് ഇങ്ങനെ പറ യണം:- 'ശ്രേഷ്ഠകാമനകളോടു കൂടിയവളെ, നീ സോമരൂപി ണിയാണ്. നിന്റെ ഹൃദയം പ്രജകളെ പോഷിപ്പിക്കുന്നതാണ്. അതിൽ സ്ഥിതി ചെയ്യുന്ന സോമമണ്ഡല സദൃശമായ അമൃതം എനിക്കറിയാം. ഈ സത്യകഥനത്താൽ പുത്രശോ കത്താൽ എനിക്കൊരിക്കലും ദുഃഖിക്കാനിടയാകരുത്. ഇങ്ങനെ ചൊല്ലിയാൽ സാധകന്റെ സന്താനങ്ങൾ അവനു മുമ്പ് മൃതിയടയുകയില്ല.

7. അഥ പ്രോഷ്യായൻ പുത്രസ്യ മൂർധാനമഭിമൃ ശേത്. അംഗാദംഗാത് സംഭവസി ഹൃദയാദധിജായസേ ആത്മാ ത്വം പുത്രമാവിധ സ ജീവ ശരദഃ ശതമസാ വിതി നാമാസ്യ ഗൃഹ്ണാതി. അശ്മാ ഭവ പരശുർ ഭവ. ഹിരണ്യമസ്തൃതം ഭവ. തേജോ വൈപുത്രനാ മാസി സ ജീവ ശരദഃ ശതമാസാവിതി നാമാസ്യ ഗൃഹ്ണാതി യേന പ്രജാപതിഃ പ്രജാഃ പര്യഗൃഹ്ണാത് അരിഷ്ട്യൈ തേന ത്വാ പരിഗൃഹ്ണാമ്യ സാവിത്രി നാമാസ്യ ഗൃഹ്ണാതി അഥാസ്യ ദക്ഷിണേ കർണ്ണേ ജപത്യ സ്മൈ പ്രയന്ധി മഘവന്നു ജീവിഷിന്നിതീന്ദ്ര ശ്രേഷ്ഠാനി ദ്രവിണാനി ദേഹീതി സവ്യേ മാച്ഛിത്ഥാ മാ വ്യഥിഷ്ടാ ശതം ശരദ ആയുഷോ ജീവപുത്ര തേ നാമ്നാ മുർധാ നമവജിഘ്രാവ്യസാവിതിത്രിർമുർധാ നമവജിഘ്രേത് ഗവാം ത്വാ ഹിങ്കാരേണാഭിഹിം കരോ മീതി ത്രിർ മൂർധാന മഭി ഹിം കുര്യാത്.

N P

അന്യ ദേശത്തുനിന്നും തിരിച്ചെത്തിയ പിതാവ് തന്റെ പുത്രന്റെ ശിരസ്സിൽ ഘ്രാണിച്ച് ഇങ്ങനെ പറയണം:- അംഗത്തിൽനിന്നും ഹൃദയത്തിൽ നിന്നും ഉണ്ടായവനാണ്. നീ എന്നെ നരകത്തിൽ നിന്ന് രക്ഷിച്ചു. നീ നൂറുവർഷം ജീവിച്ചിരിക്കുക. നീ വംശപരമ്പരയെ വിച്ഛിന്നമാക്കിത്തീർക്കരുത്. മനസാ വാചാ ശരീരേണ നീ ഒരിക്കലും പീഡിതനായി തീരരുത്. പശു അതിന്റെ കിടാവിനെ വിളിക്കാൻ ശബ്ദമുണ്ടാക്കുന്നതുപോലെ ഞാനും നിന്നെ സ്നേഹപൂർവം വിളിക്കുകയാണ്. ഇങ്ങനെ പറഞ്ഞ് സൂചിപ്പിക്കപ്പെട്ടിട്ടുള്ള മന്ത്രങ്ങൾ യഥാവിധി ചൊല്ലണം.

8. അഥാതോ ദേവഃ പരിസരഃ ഏതദ്വൈ ബ്രഹ്മാദി പ്യതേ യദഗ്നിർ ജ്വലതി തന്മ്രിയതേ യന്ന ജ്വലതി തസ്യാദിത്യ മേവ തോജോ ഗച്ഛതി വായും പ്രാണഃ ഏതദ്വൈ ബ്രഹ്മ ദീപ്യതേ യദാദിത്യേ ദൃശ്യതേ അഥൈതന്മ്രിയതേ തന്ന ദൃശ്യ തേ തസ്യ ചന്ദ്രമാസ മേവ തേജോ ഗച്ഛതി വായും പ്രാണഃ ഏതദ്വൈ ബ്രഹ്മ ദീപ്യതേ തദ് വിദ്യുദ്യോതതേ അഥൈത ന്മ്രിയത് യന്ന വിദ്യോതതേ തസ്യ വായുമേവ തേജോ ഗച്ഛതി വായും പ്രാണഃ താ വാം ഏതാഃ സർവാഃ ദേവതാ വായുമേവ പ്രവിശ്യ വായൗ മൃതാനച്ഛന്തേ തസ്മാദ്വൈവ പുനരുഭീരത ഇത്യദി ദൈവതം. അഥാധ്യാത്മം ഏതദ്വൈ ബ്രഹ്മ ദീപ്യതേ യദ്വാചായദത്യ ഥൈതന്മ്രിയതേ യന്ന വദതി തസ്യ ബ്രഹ്മദീപ്യതേ യച്ചക്ഷുഷാ പശ്യതി ഏതത്മ്ിയതേ യന്ന പശ്യതി തസ്യ ശ്രോത്ര മേവ തോജോ ഗച്ഛതി പ്രാണം പ്രാണഃ ഏതദ്വൈ ബ്രഹ്മദീപ്യതേ യന്മനസാ ധ്യായത്യ ഥൈതന്മ്രിയതേ യന്ന ധ്യായതി തസ്യ പ്രാണമേവ തേജോഗച്ഛതി. പ്രാണഃ താ ഏവ ഏതാ സർവാഃ ദേവതാഃ പ്രാണമേവ പ്രവിശ്യ പ്രാണക്ലിപ്താ ന മൂർഛന്തേ തസ്മാ ദ്വൈവ പുനരുദീരതേ. ദത്യദിഹ വാ ഏവം വിദ്വാം സ ഉഭൗ പർവതാ വഭി പ്രവർത്തേയാതാം തുസ്തൂർഷമാണാ ഭക്ഷിണ ശ്ചോത്തരശ്ച നഹൈവൈനം സ്തൃണ്വീയാതാം അഥ യ ഏനം ദ്വിഷന്തി യാംശ്ച സ്വയം ദ്വേഷ്ടി ത ഏനം സർവേ പരിമ്രിയന്തേ. ശൃണ്വൻ മനസാ ധ്യായൻ ശിശുഃ ഏവ അഥൈനത് മനോ പ്രവിവേശ തദ് വാചാവദച്ചക്ഷുഷാ. പശ്യത് ശ്രോത്രേണ ശൃണ്വൻ മനസാ ധ്യായൻ ശിശുഃ ഏവാഥൈനത് പ്രാണ.

ദേവപരിസരത്തെപ്പറ്റിയാണ് ഇനി പറയുന്നത്. ഈ ലൗകികാഗ്നി ശമിക്കുമ്പോൾ അതായത് മരിക്കുമ്പോൾ അതിന്റെ തേജസ്സ് സൂര്യനിലേയ്ക്ക് പോകുന്നു. സൂര്യൻ മറയുമ്പോൾ അതിന്റെ തേജസ്സ് ചന്ദ്രനിലേയ്ക്ക് പോകുന്നു. അതുപോലെ ചന്ദ്രന്റെ തേജസ്സ് വിദ്യുത്തിലും വിദ്യുത്തിന്റെത് വായുവിലും പ്രവേശിക്കുന്നു. അതേ പ്രകാരത്തിൽ തന്നെ മനുഷ്യൻ വാക്കു മുഖേന എന്താണോ? സംസാരിക്കുന്നത് അത് ബ്രഹ്മരൂപം തന്നെയാണ്. വാക്ക് അവസാനിക്കുമ്പോൾ അതിന്റെ തേജസ്സ് ചക്ഷുസ്സിൽ പ്രവേശിക്കുന്നു. ചക്ഷുസ്സ അടയുമ്പോൾ അതിന്റെ ശക്തി കാതുകളിൽ പ്രവേശിക്കുന്നു. കാതിന്റെ ശക്തി അവസാനിക്കുമ്പോൾ അത് മനസ്സിൽ ചെന്നെത്തുന്നു. മനസ്സ് നിഷ്ക്രിയമായിത്തീരുമ്പോൾ അതിന്റെ തേജസ്സ് പ്രാണങ്ങളിലെത്തുന്നു. വീണ്ടും പ്രാണങ്ങളിൽ നിന്നും ഈ സർവ ശക്തികളും ആവിർഭവിക്കുന്നു. ഈ വിപരിണാമത്തെപ്പറ്റിയുള്ള ജ്ഞാനം സിദ്ധിച്ച വ്യക്തിയുടെ ആജ്ഞ പർവതത്തിനുപോലും അനാദരിക്കാൻ സാധ്യമല്ല. അവനെ എതിർക്കുന്നവർക്ക് നാശമാണ് പരിണാമം. ഈ വിധം കാണുകയും ചിന്തിക്കുകയും കേൾക്കുകയും മറ്റും ചെയ്യുന്ന ശിശു തന്നെയാണ് പ്രാണൻ.

9. അഥാതോ നിഃ ശ്രേയസാദാനം സർവാ ഹ വൈ ദേവതാ അഹം ശ്രേയസേ വിവദമാനാഃ അസ്മാദ് ശരീരാത് ഉച്ചക്രമുഃ തദ്ദാരുഭൂതം ശിരോ ƒഥൈനത് വാക്ക് പ്രവിവേശ തദ്വാചാ വദച്ഛിശുഃ ഏവ അഥൈനശ്ചക്ഷുഃ പ്രവിവേശ തദ്വാചാ അവദച്ചക്ഷു ഷാ പശ്യച്ഛിശുഃ ഏവാ ഥൈനത് പ്രാണഃ പ്രവിവേശ തദ്വാചാവദച്ചക്ഷുഷാ പശ്യത് ശ്രോത്രേണ ശൃണ്വൻ മനസാധ്യായൻ ശിശു ഏവാ ഥൈനത് പ്രാണഃ പ്രവിവേശതത്തത ഏവ സമുത്തസ്ഥൗ തേദേവാ പ്രാണേ നിശ്രേയസം വിദിത്വം പ്രാണമേവ പ്രജ്ഞാത്മാനം അഭിസം ഭൂയ സഹൈതൈഃ സർവൈരസ്മാത് ലോകാത് ഉച്ചക്രമുഃ തേ വായു പ്രതിഷ്ഠാ ആകാശാത്മാനഃ സ്വരീയുസ്തഥാ ഏവൈവം വിദ്വാൻ സർവേഷാം ഭൂതാനാം പ്രാണമേവ പ്രജ്ഞാത്മാന മഭി സംഭൂയ സഹൈതഃ സർവൈരസ്മാത് ശരീരാത് ഉത്ക്രാമതി സ വായു പ്രതിഷ്ഠ ആകാശാത്മാസ്വരേതി സ തദ് ഭവതി തത്രൈതേ ദേവാസ തത് പ്രാപ്യ തദമൃതോ ഭവതി യദമൃതാഃ ദേവാഃ

ഒരിക്കൽ വാക്ക് ചക്ഷുസ്സ് ശ്രോത്രം മനസ്സ് എന്നിവയുടെ ദേവതമാർ അഹങ്കാരികളായി തങ്ങളുടെ ശ്രേഷ്ഠത്വം സ്ഥാപിക്കുന്നതിനായി പ്രാണനോടൊപ്പം ശരീരത്തിൽ നിന്നും പുറത്തുപോയി. അതിനുശേഷം ഈ ഇന്ദ്രിയങ്ങളുടെ ദേവതമാർ ഓരോരുത്തരായി ശരീരത്തിൽ പ്രവേശിച്ചു. അങ്ങനെ പ്രവേശിച്ചതോടെ ശരീരം സംസാരിക്കുന്നതിനും കാണുന്നതിനും കേൾക്കുന്നതിനും ചിന്തിക്കുന്നതിനും ആരംഭമായി. എന്നാൽ പ്രാണൻ ഇല്ലാതിരുന്നതുകൊണ്ട് വേണ്ട വിധത്തിൽ കാര്യക്ഷമത പ്രദർശിപ്പിക്കാൻ അവർക്ക് കഴിഞ്ഞില്ല. അതോടെ സകല ഇന്ദ്രിയങ്ങൾക്കും പ്രാണന്റെ മഹത്വം അംഗീകരിക്കാതെ തരമില്ലെന്നു വന്നു. പ്രാണനാണ് സർവോപരി മഹത്വമെന്നത് അവരെല്ലാം സമ്മതിച്ചു. ആകാശ സ്വരൂപങ്ങളായി അവർ സ്വർഗ്ഗത്തിലെത്തിഃ അമൃതത്വവും കൈ വരിച്ചു.

10. അഥാതഃ പിതാ പുത്രീയം സം പ്രദാനമിതി ച ആചക്ഷതേ. പിതാ പുത്രം പ്രേഷ്ഠന്നാഹ്വയതി ന വൈതൃണൈരംഗാരം സംസ്തീര്യ അഗ്നിം ഉപാസമാധായ ഉദകുംഭം സപ്രാത്രമുപനിധായ ആഹതേന വാസസാ സംപ്രച്ഛന്നഃ സ്വയം ശ്യേത ഏത്യ പുത്രന ഉപരിഷ്ടാദഭിനിപദ്യതേ. ഇന്ദ്രിയൈരസ്യേന്ദ്രിയാണി സംസ്പൃശ്യാപി വാ അഭിമുഖത ഏവാ സീത അഥാസ്മൈ സംപ്രയച്ഛതി വാചം മേ ത്വയി ദധാനീതി പിതാ വാചം തേ മയി ദധ ഇതി പുത്രഃ പ്രാണം മേത്വയി ദധാനീതി പിതാ പ്രാണം തേ മയി ദധ ഇതി

പുത്രഃ ചക്ഷുർ മേ ത്വയി ദധാനീതി പിതാ. ചക്ഷുസ്തേമയി ദധ ഇതി പുത്രഃ ശ്രോത്രം മേ ത്വയി ദധാനീതി പിതാ സ്രോത്രം മേ മയി ദധ ഇതി പുത്രഃ അന്നാരസാത് മേ ത്വയി ദധാനീതി. പിതാ അന്ന രസാംസ്തേ മയി ദധ ഇതി പുത്രഃ കർമ്മാണി മേ ത്വയി ദധാനീതി. പിതാ കർമ്മാണി മേ മയി ദധ ഇതി. പുത്രഃ സുഖ ദുഃഖേ മേ ത്വയി ദധാനീതി. പിതാ സുഖ ദുഃഖതേ മയി ദധ ഇതി. പുത്രഃ ആനന്ദം രതിം പ്രജാതീം തേ മയി ദധ ഇതി. പുത്ര ഇത്യാമേ ത്വയി ദധാനീതി പിതാ ഇത്യാസ്തേ മയി ദധ ഇതി പുത്രഃ ധിയോ വിജ്ഞാതവ്യം കാമാൻ മേ ത്വയി ദിദാനീതി പിതാ ധിയോ വിജ്ഞാതവ്യം കാമാം സ്തേ മയി ദധ ഇതി പുത്രഃ അഥ ദക്ഷിണാ വുത് പ്രാങു പനി ഷ്ക്രമതിതം പിതാ $f$നു മന്ത്രയതേ യശോ ബ്രഹ്മ വർച്ച സമന്നാദ്യം കീർത്തി സ്ത്വാജ്ജുഷ താമിത്യഥേ തരഃ സവ്യം സമന്വപേക്ഷതേ പാണിനാ അന്തർ ധായ വസനാന്തേന വാപ്രച്ഛാദ്യ സ്വർഗ്ഗാത് ലോകാത് ക കാമാനാപ്നു ഹീതി സയര്യ ഗദഃ സ്യാത് പുത്രണ്യൈശ്വര്യേ പിതാസവസേത് പരിവാജേദ്യദ്യു വൈ പ്രേയാദ്യ ദേവൈനം സമാപയാതി തഥാ. സമാപയിതവ്യോ ഭവതി തഥാ സമാപയിതവ്യോ ഭവതി. ഇതി ദ്വിതീയോധ്യായഃ

തന്റെ അന്ത്യകാലം സമീപിച്ചുവെന്ന് ബോധ്യം വന്നാൽ പിതാവിന് പുത്രനെ വിളിച്ച് തന്റെ പ്രാണശക്തിയെ അവനിൽ പ്രതിഷ്ഠിക്കാവുന്നതാണ്. അതിനായി അയാൾ പുത്രന്റെ സർവാംഗങ്ങളും സ്പർശിച്ച് തന്റെ വാക്ക്, പ്രാണൻ ഘ്രാണം ചക്ഷുസ്സ് ശ്രോത്രം  അന്നരസം കർമ്മം സുഖ ദുഃഖങ്ങൾ സന്താനോത്പാദന ശക്തി സഞ്ചാരശക്തി ബുദ്ധി മുതലായവ അവന് പ്രദാനം ചെയ്യാം. പുത്രന് അവ സ്വീകരിക്കാവുന്നതാണ്. അതിനുശേഷം പിതാവ് ജീവിച്ചിരിക്കുകയാണെങ്കിൽ പുത്രനെ ആശ്രയിച്ച് കഴിഞ്ഞുകൂടുകയോ സന്യാസം സ്വീകരിച്ച് ഗൃഹം കൈ വെടിയുകയോ ആവാം. അങ്ങനെ പുത്രന് പിതാവിന്റെ സർവ ശക്തികളും കൈ വരിക്കാൻ കഴിയും അതോടെ പുത്രൻ പിതാവിന്റെ യഥാർത്ഥ അനന്തരാവകാശിയായി ഭവിക്കുന്നു.

പുത്രനോട് പിതാവ് പറയുന്നതും പുത്രൻ പ്രത്യുത്തരമായി പറയുന്നതുമായ വാക്യങ്ങളാണ് മൂലത്തിൽ ഉൾക്കൊള്ളുന്നത്.

## മൂന്നാം അദ്ധ്യായം

1. പ്രതർദനോ ഹ ദൈവോദാസിരിന്ദ്രസ്യ പ്രിയം ധാമോപജഗാമ. യുദ്ധേന ച പൗരുഷേണ ച തം ഹേന്ദ്രഃ ഉവാചഃ പ്രതർദന, വരം തേ ദദാ നിതി. സഹോവാച പ്രതർദനഃ ത്വമേവ വൃണീഷ്വ യം ത്വം മനുഷ്യായ ഹിതതമം മന്യസ ഇതി തം ഹേന്ദ്ര ഉവാചയ ന വൈ വരോ അവരസ്മൈ വൃണീതേ. ത്വമേവ വൃണീഷ്യേത്യേവ മവരോ വൈ കില ഇതി ഹോവാച. പ്രദർദനഃ അഥ ഖലു ഇന്ദ്രഃ സത്യാദേവ നേനായ. സത്യം ഹീന്ദ്രഃ സഹോവാച. മാ മേവ വിജാനീഹി ഏതദേവാഹം മനുഷ്യായ ഹിതതമം മന്യേയൻമാം വിജാനീയാത്. ത്രിശ്രീശീർഷാണാം ത്വാഷ്ട്രമഹനമരുൻമുഖാന്യതീൻ സാലാവൃകേഭ്യഃ പ്രായച്ഛം വഹ്നീഃ സംധാ അതിക്രമ്യ ദിവി പ്രഹ്ലാദീ യാനതൃണ മഹമന്തരീക്ഷേ പൗലോമാൻ പൃഥിവ്യാം കാലഖാനജാൻ. തസ്യ മേ തത്ര ന ലോമ ച മാ മീയതേ. സയോ മാം വിജാനീയാന്നാസ്യ കേന ച കർമ്മണാ ലോകോ മീയതേ. ന മാതൃവധേന ന പിതൃവധേന ന സ്തേയേന ന ഭ്രൂണഹത്യയാ നാസ്യ പാപം ചനചകൃഷോ മുഖാന്നീലം വേ തീതി.

ദിവോദാസന്റെ പുത്രനായ പ്രതർദ്ദനൻ ഒരിക്കൽ സ്വർഗ്ഗത്തിൽ പോയി. അദ്ദേഹത്തിന്റെ യുദ്ധ ചാതുര്യവും പുരുഷാർത്ഥവും കണ്ട് ഇന്ദ്രൻ വളരെ സന്തുഷ്ടനായി ഇങ്ങനെ പറഞ്ഞു:– 'ഞാൻ അങ്ങയ്ക്ക് എന്തു വരം തരണം?' പ്രതർദ്ദനൻ പറഞ്ഞു: 'ദേവരാജൻ, അങ്ങ് ഏതൊരു വസ്തുവാണോ മനുഷ്യ ജാതിക്ക് മംഗളകാരിയെന്നു മനസ്സിലാക്കുന്നത് അത് തരൂ. വരം അങ്ങുതന്നെ തിരഞ്ഞെടുക്കുക.' അതുകേട്ട് ഇന്ദ്രൻ പറഞ്ഞു:– 'വരം ആരും അന്യർക്കുവേണ്ടി ചോദിക്കാറില്ല.' അതിനാൽ അങ്ങയ്ക്കെന്താവശ്യമോ അത് ചോദിക്കാം. പ്രദർദ്ദനൻ പറഞ്ഞു. അങ്ങനെയെങ്കിൽ എനിക്ക് ഒരു വരവും ചോദിക്കാനില്ല. ഇന്ദ്രൻ ഏതായാലും വാക്കിൽ നിന്ന് പിൻമാറിയില്ല. സത്യസ്വരൂപനായ ഇന്ദ്രൻ പറഞ്ഞു:– 'പ്രതർദ്ദന, അങ്ങ് എന്നെ മനസ്സിലാക്കുക. മനുഷ്യജാതിക്ക് എന്നെ നല്ലപോലെ മനസ്സിലാക്കുന്നതാണ് മംഗളകരം.'

പ്രജാപതിയുടെ പുത്രനായ വിശ്വരൂപനെന്ന ത്രിശിരസ്സിനെ ഞാൻ വജ്രായുധത്താൽ ഹനിച്ചു. ആശ്രമഭ്രഷ്ടരായ സന്യാസിമാരെ അംഗഭംഗം വരുത്തി കുറുനരികൾക്ക് കൊടുത്തു. പ്രഹ്ലാദ പരിചാരകരായ രാക്ഷസൻമാരെ കൊന്നും പ്രലോമാസുരന്റെ പരിചാകരെയും കാലകാശ്യരെന്ന ദൈത്യരെയും കൊന്നൊടുക്കി. അതുകൊണ്ടൊന്നും എനിക്ക് ക്ഷീണം ഭവിച്ചില്ല. ഇങ്ങനെ എന്നെ മനസ്സിലാക്കിയാൽ അയാളുടെ പുണ്യലോകം അക്ഷുണ്ണമായിരിക്കും. എന്റെ യഥാർത്ഥ സ്വരൂപം ഗ്രഹിച്ചവനെ ഒരു പാപവും ഉപദ്രവിക്കില്ല. അവൻ ഒരു പാപത്തിലും പങ്കാളിയാകില്ല. പാപപ്രവൃത്തി ജാഗ്രത്തായാലും അവന്റെ മുഖത്ത് നീലമയുണ്ടാവില്ല.

2. സ ഹോ വാച പ്രാണോ $f$സ്മി  പ്രജ്ഞാത്മാതം മാമായുരമൃതമിത്യുപാസ്വാ. ആയുഃ പ്രാണഃ പ്രാണോവാ ആയുഃ പ്രാണ ഏവാ മൃതം യാവത് ഹി അസമിൻ ശരീരേ പ്രാണോ വസതി താവ ദായുഃ പ്രാണേന ഹി ഏവ അസ്മിൻ ലോകേ അമൃത ത്വമാപ്നോതി.

പ്രജ്ഞേയാ സത്യം സങ്കല്പം സ യോ മമായുരമൃതമിത്യുപാസ്തേ സർവമായുരസ്മിൻ ലോക യഏതി. ആപ്നോതി അമൃതത്വം അക്ഷിതിം സ്വർഗ്ഗേ ലോകേ തദ്ധൈക ആഹുരേക ഭൂയം വൈ പ്രാണാ ഗച്ഛന്തീതി. ന ഹി കശ്ചന ശക്നു യാത് സകൃദ്വാചാ നാമപ്രജ്ഞാപയിതും ചക്ഷുഷാ രൂപം ശ്രോത്രേണ ശബ്ദം മനസാധ്യാതും ഇതി ഏകഭൂയം വൈപ്രാണാഃ

ഏകൈകമേതാനി. സർവാണ്യോവപ്രജ്ഞാപയന്തി വാചം വദന്തി സർവേ പ്രാണാ അനുവദന്തി. ചക്ഷുഃ പശ്യത് സർവേ പ്രാണാഃ അനുപശ്യന്തി ശ്രോത്രം ശൃണ്വത് സർവേ പ്രാണാ അനുശൃണ്വന്തി. പ്രാണം പ്രാണാന്തം സർവേ പ്രാണാഃ അനുപ്രാണന്തീതി. ഏവ മുഹൈതദിതി ഹേന്ദ്ര ഉവാച അസ്തിത്വേവ പ്രാണാനാം നിഃ ശ്രേയസമിതി.

വീണ്ടും ഇന്ദ്രൻ പറഞ്ഞു. 'ഞാൻ പ്രജ്ഞയുടെ സാക്ഷാത് രൂപമായ പ്രാണനാണ്. ആ പ്രാണനും പ്രജ്ഞാരൂപമായ ആത്മാവോടു കൂടിയവനെന്നും അറിഞ്ഞിട്ടുള്ള ഇന്ദ്രനായ എന്നെ ആയുസ്സാണെന്നും അമൃതമാണെന്നും കരുതി ഉപാസിക്കുക. പ്രാണൻ അമൃതമാകുന്നു. അതുതന്നെ ആയുസ്സും. ആയുസ്സുതന്നെ പ്രാണൻ. ഈ ദേഹത്തിൽ പ്രാണൻ ഉള്ളിടത്തോളം മാത്രമേ ആയുസ്സുള്ളൂ. എന്നാൽ പ്രാണരൂപിയായ ജീവി പരലോകത്തു പോയി അമൃതത്തിന്റെ ആനന്ദം അനുഭവിക്കുന്നു. പ്രജ്ഞ മുഖേനയാണ് സത്യാസത്യങ്ങളുടെ നിർണ്ണയം. ഇന്ദ്രനായ എന്നെ ആയുസ്സെന്നും അമൃതമെന്നും കരുതി ഉപാസിക്കുന്നവൻ ലോകത്തിൽ പൂർണ്ണായുസ്സുവരെ ജീവിച്ചിരുന്ന് സ്വർഗ്ഗ പ്രാപ്തിക്കുശേഷം ഒരിക്കലും നഷ്ടമാകാത്ത അമൃതത്വത്തിന്റെ ആനന്ദം അനുഭവിക്കും. പ്രാണനെ സംബന്ധിച്ചിടത്തോളം ചില പണ്ഡിതന്മാർ പറയുന്നത് എല്ലാ പ്രാണങ്ങളും ഒരേ ഭാവം ചേർന്നതാണെന്നാണ്. ഒരാൾക്കും കാതുകൊണ്ട് കേൾക്കാനും മനസ്സുകൊണ്ട് ചിന്തിക്കാനും കണ്ണുകൊണ്ട് കാണാനും വാക്കുകൊണ്ട് പറയാനും ഒരുമിച്ച് സാധ്യമല്ല. അവയെക്കൊണ്ടുള്ള അനുഭവം പ്രത്യേകം പ്രത്യേകം സമയത്താണ്. മനസ്സു ചിന്തിക്കുന്ന ഘട്ടത്തിൽ മറ്റെല്ലാ പ്രാണങ്ങളും അതുമായി സഹകരിച്ച് ചിന്താമയമാകുന്നു. നേത്രം എന്തെങ്കിലും കാണുമ്പോൾ മറ്റു പ്രാണങ്ങൾ അതിനെ അനുസരിക്കുന്നു. വാക്ക് എന്തെങ്കിലും പറയുമ്പോൾ മറ്റു പ്രാണങ്ങൾ അതിന്റെ സഹായികളാകുന്നു. കാതു കേൾക്കുമ്പോഴും അങ്ങനെത്തന്നെ. പ്രധാന പ്രാണന്റെ കാര്യത്തിൽ മറ്റു പ്രാണങ്ങൾ സഹകരിക്കുന്നു. ഇന്ദ്രൻ പറഞ്ഞു: "എല്ലാ പ്രാണങ്ങളും ഒന്നുതന്നെ. ഈ പഞ്ചപ്രാണങ്ങളും കല്യാണ സ്വരൂപികളാണ് എന്ന കാര്യം യഥാർത്ഥമത്രെ."

3. ജീവതി വാഗപേതോ മൂകാൻ ഹി പശ്യാമോ ജീവിതി. ചക്ഷു രപേ തോ അന്ധാൻ ഹി പശ്യാമോ ജീവതി ശ്രോത്രാ പേതോ ബധിരാൻ ഹി പശ്യാമോ ജീവതി. മനോ പേതോ ബാലാൻ ഹി പശ്യാമോ ജീവതി. ബാഹുച്ഛിന്നോ ജീവത്യുരുച്ഛിന്ന ഇതിഃ ഏവം ഹി പശ്യാമ ഇതി. അഥ ഖലു പ്രാണ ഏവ പ്രജ്ഞാത് മേദം ശരീരം പരിഗൃഹ്യോത്ഥാപയതി.

വാക്ക് ഇല്ലെങ്കിലും മനുഷ്യൻ ജീവിച്ചിരിക്കുന്നു. മൂകനായ വ്യക്തി ഇതിന്നുദാഹരണമാണല്ലോ. അന്ധനും ജീവിച്ചിരിക്കുന്നു. ബധിരനും മരിക്കുന്നില്ല. മനശ്ശക്തിയില്ലെങ്കിലും ശിശുക്കൾ ജീവിച്ചിരിക്കുന്നു. കൈകാലുകളോ മറ്റ് അംഗങ്ങളോ നഷ്ടപ്പെട്ടവരും ജീവിച്ചിരിക്കുന്നുണ്ട് എന്നാൽ പ്രാണനില്ലാത്ത പക്ഷം യാതൊരാൾക്കും ഒരിക്കലും ജീവിച്ചിരിക്കാൻ കഴിയുന്നില്ല.

തസ്മാദേതദേവ ഉപാസീത. യോ വൈ പ്രാണഃ സാ പ്രജ്ഞാ യാ വാ പ്രജ്ഞാ സ പ്രാണഃ സ ഹി ഏതാവസ്മിൻ ശരീരേ വസതഃ സഹോത് ക്രാമത സ്തസ്യൈ ഏഷാ ഏവ ദൃഷ്ടിഃ ഏതത് വിജ്ഞാനം. യത്ര ഏതത് പുരുഷഃ സുപ്തഃ സ്വപ്നം ന കഞ്ചന പശ്യത്യഥാസ്മിൻ പ്രാണ ഏവ ഏകഥാ ഭവന്തി. തദൈനം വാക് സർവൈർനാമഭിഃ സഹാപ്യേതി ശ്രോത്രം സർവൈഃ ശബ്ദൈഃ സഹോപ്യതേ മനഃ സർവൈഃ ധ്യാനൈഃ സഹാപ്യേതി സ സദാ പ്രതി ബുധ്യതേ യഥാഗ്നേർ ജ്വലനഃ സർവാദിശോ വിശ്പു ലിംഗാ വിപ്രതിഷ്ഠേരന്നേവ മേ ഏവം തസ്മാ ദാത്മനഃ പ്രാണാ യഥാ യതനം വിപ്രതിഷ്ഠന്തേ പ്രാണേഭ്യോ ദേവാ ദേവേഭ്യോ ലോകാ. തസ്യ ഏഷാ ഏവ സിദ്ധിഃ ഏതദ് വിജ്ഞാനം. യത്രൈതത് പുരുഷ ആർത്തോ മരിഷ്യന്നാബല്യം ന്യേത്യ സമ്മോഹം ന്യേതമതഭ ഹുഃ ഉദക്രമീച്ചിത്തം ന ശൃണോതി ന പശ്യതി ന വാചാ വദതി ന ധ്യായത്യഥാസ്മിൻ പ്രാണ ഏവൈ കഥാ ഭവതി തദൈനം വാക് സർവൈർ നാമഭിഃ സഹാപ്യേതി ശ്രോത്രം സർവൈഃ ശബ്ദൈഃ സഹോപ്യേതി മനഃ സർവൈഃ ധ്യാനൈഃ സഹാപ്യേതി യദാ പ്രതി ബുധ്യതേ യഥാഗ്നേർ ജ്വലതോ വിസ്ഫുലിംഗാ വിപ്ര തിഷ്ഠേരന്നേവമേവൈത സ്മാദാത്മനഃ പ്രാണാ യഥാ യതനം വിപ്രതിഷ്ഠന്തേ പ്രാണേഭ്യോ ദേവാ ദേവേഭ്യോ ലോകാഃ

അതിനാൽ അതിനെത്തന്നെ ഉപാസിക്കുക. ക്രിയാശക്തിയുടെ ബോധമുണ്ടാക്കുന്ന പ്രാണൻ തന്നെയാണ് ജ്ഞാനത്തിൽ പ്രവർത്തിക്കുന്ന പ്രജ്ഞാത്മകമായ ആത്മാവ്. അതുതന്നെയാണ് ദേഹത്തെ എല്ലാ ഭാഗത്തുനിന്നും ഗ്രഹിച്ച് വ്യത്യസ്ത കർമ്മങ്ങൾ ചെയ്യിക്കുന്നത്. അതിനാൽ ഈ പ്രാണനെത്തന്നെ ഉക്ഥമെന്നു കരുതി ഉപാസിക്കണം. പ്രാണരൂപത്തിൽ പ്രസിദ്ധമായിട്ടുള്ളതുതന്നെ പ്രജ്ഞ. പ്രജ്ഞയും പ്രാണനും ശരീരത്തിൽ ഒരുമിച്ച് കഴിയുന്നു. പ്രാണമയ ബ്രഹ്മത്തെ സംബന്ധിച്ച ജ്ഞാനം ഇതാണ്. ജീവികൾ മുഖ്യ പ്രാണനിൽ ഏകീഭവിക്കുമ്പോൾ സ്വപ്നം കാണുകയില്ല. ആ സ്ഥിതിയിൽ ജീവികൾ തന്റെ നാമങ്ങളോടും നേത്രാദി ഇന്ദ്രിയങ്ങൾ മനസ്സ് എന്നിവയോടുമൊത്ത് മുഖ്യ പ്രാണനിൽ ലയിക്കുന്നു. എരിയുന്ന തീയിൽ നിന്ന് തീപ്പൊരികൽ നാലുപാടും ചിതറുന്നു. അതുപോലെ മനുഷ്യൻ ജ്ഞാനം നേടിയ ശേഷം പ്രാണനാകുന്ന ആത്മാവിൽ നിന്നും വാക്ക് മുതലായ എല്ലാ പ്രാണങ്ങളും പുറപ്പെട്ട് അതാതിന്റെ സ്ഥാനങ്ങളിൽ ഗ്രഹിക്കുന്നു. പിന്നീട് അവയിൽ നിന്നും അഗ്നി തുടങ്ങിയ ദേവന്മാർ പ്രത്യക്ഷപ്പെട്ട് വിഭിന്ന പ്രവർത്തനങ്ങൾ നടത്താനുള്ള കാരണമായിത്തീരുന്നു.

പ്രാണരൂപമായ ആത്മാവിന്റെ സിദ്ധിയെപ്പറ്റിയാണെങ്കിൽ മനുഷ്യൻ രോഗിയായി മരിക്കാൻ തുടങ്ങുമ്പോൾ അവൻ ശക്തിഹീനനും ചൈതന്യ രഹിതനുമാകുന്നു. അപ്പോൾ അവന് പരിചയക്കാരെയോ പ്രിയ ജനങ്ങളെയോ തിരിച്ചറിയാൻ ശക്തിയില്ല. ആ അവസ്ഥയ്ക്ക് പ്രാണോത്ക്രമണം എന്നു പറയുന്നു. ആ ഘട്ടത്തിൽ അവൻ എന്തെങ്കിലും പറയുകയോ

I K

കേൾക്കുകയോ മനസ്സിലാക്കുകയോ ചെയ്യുന്നില്ല. കേവലം പ്രാണങ്ങളിൽ ലയിച്ചിരിക്കുന്നു. അപ്പോൾ നാമ, രൂപ, ശബ്ദ ചിന്താദികൾ പ്രാണനിൽ ലയിക്കുന്നു. എന്നാൽ മരണാന ന്തരം അവൻ പുനർജന്മം സ്വീകരിക്കുമ്പോൾ ജ്വലിക്കുന്ന അഗ്നിയിൽ തീപ്പൊരികൾ പുറപ്പെടുന്നതുപോലെ പ്രാണരൂ പിയായ ആത്മാവിൽ നിന്നും പഞ്ചപ്രാണങ്ങളും പുറപ്പെട്ട് അവരുടെ സ്ഥാനം സ്വീകരിക്കുന്നു. അവയുടെ അധിഷ്ഠാ താവായ അഗ്നി മുതലായ ദേവതകൾ പ്രത്യക്ഷപ്പെട്ട് ലോകം നാമം തുടങ്ങിയവയെ യഥായോഗ്യം കൈക്കൊള്ളുന്നു.

4. സ യദാ അസ്മാത് ശരീരാത് ഉത്ക്രാമതി സഹൈ വൈ തൈഃ സർവൈരുത്ക്രാമതി വാഗ സ്മാത് സർവാണി നാമാനി അഭിവിസൃജതേ. വാചാ സർവാണി നാമാനി ആപ്നോതി. പ്രാണോ $f$സ്മാൻ സർവാൻ ഗന്ധാൻ ആപ്നോതി. ചക്ഷുരസ്മാത് സർവാണി രൂപാണി അഭിവിസൃജതേ. ചക്ഷുഷാ സർവാണി രൂപാണി ആപ്നോതി. ശ്രോതമസ്മാത് സർവാൻ ശബ്ദാൻ അഭിവിസൃജതേ. മനോസ്മാത് സർവാണി ധ്യാനാനി അഭിവിസൃജതേ. മനസാ സർവാണി ധ്യാനാനി ആപ്നോതി. സൈഷാ പ്രാണേ സർവാപ്തിഃ യോ വൈ പ്രാണഃ സാ പ്രജ്ഞാ യാ വാ പ്രജ്ഞാ സ പ്രാണഃ സഹപ്യേതാ വസ്മിൻ ശരീരേ വസതഃ സഹോത് ക്രാമതഃ. അഥ ഖലു യഥാ അസ്യൈ പ്രജ്ഞായൈ സർവാണി ഭൂതാനി ഏകം ഭവതി. തദ് വ്യാഖ്യാ സ്യാമഃ

ശരീരം വിട്ടുപോകുന്ന ജീവി ഉത്ക്രമിക്കുന്ന ഘട്ടത്തിൽ അത് എല്ലാ ഇന്ദ്രിയങ്ങളും ചേർന്നാണ് ഉത്ക്രമിക്കുന്നത്. അപ്പോൾ വാക്ക് സകല നാമങ്ങളെയും ത്യജിക്കുന്നു. ഘ്രാണേ ന്ദ്രിയം ഗന്ധരഹിതമായിത്തീരുന്നു. നേത്രങ്ങൾ യാതൊന്നും കാണാൻ ശക്തിയില്ലാത്തവയായി ഭവിക്കുന്നു. ചെവി സർവ ശബ്ദങ്ങളെയും വെടിയുന്നു. മനസ്സ് ചിന്തിക്കാനുതകുന്ന സകല വിഷയങ്ങളെയും പരിത്യജിക്കുന്നു. ഇങ്ങനെ പ്രാണ രൂപിയായ ആത്മാവിൽ സകല ഇന്ദ്രിയങ്ങളും സമർപ്പിക്കപ്പെ ടുന്നു. അവ തങ്ങളുടെ വിഷയങ്ങളെ പൂർണ്ണമായും പരിത്യ ജിക്കുകയാണ്.

പ്രജ്ഞ എന്ന് പറയുന്നതു തന്നെയാണ് പ്രാണൻ. പ്രാണൻ തന്നെ പ്രജ്ഞ. രണ്ടും ദേഹത്തിൽ ചേർന്ന് കഴിയു ന്നു. ഒരുമിച്ചു തന്നെ രണ്ടും ഉത്ക്രമിക്കുന്നു. പ്രജ്ഞയിൽ ഇങ്ങനെയാണ് സർവഭൂതങ്ങളും ഏകീഭവിക്കുന്നത് എന്ന് വിശ ദീകരിക്കാം.

5. വാഗേ വാസ്യാ ഏകമംഗമുദ്യഢം തസ്യ നാമ പരസ്താത് പ്രതിവിഹിതാഭൂതമാത്രാ. ഘ്രാണമേ വാസ്യാ ഏകമംഗമുദൂഢം തസ്യ ഗന്ധഃ പരസ്താത് പ്രതിവിഹിതാ ഭൂതമാത്രാ. ചക്ഷുരേവാസ്യാ ഏകമം ഗമുദൂഢം തസ്യ രൂപം പരസ്താത് പ്രതിവിഹിതാ ഭൂത മാത്രാ സ്രോത്രമേവാസ്യാ ഏകമംഗം സുദൃഢം തസ്യ ശബ്ദഃ പരസ്താത് പ്രതിവിഹിതാ ഭൂതമാത്രാ ജിഹൈ വാസ്യാ ഏകമംഗം. മുദൂഢം തസ്യാന്നരസഃ പര സ്താത് പ്രതിവിഹിതാ. ഭൂതമാത്രാ ഹസ്താ വേവാസ്യാ ഏകമാത്രമുദൂഢം. തയോ കർമ്മ പര സ്താത് പ്രതിവിഹിതാ ഭൂതമാത്രാ. ശരീരമേവാസ്യാ ഏക മംഗമുദൂഢം തസ്യ സുഖ ദുഃഖേ പരസ്താത് പ്രതി വിഹിതാ ഭൂതമാത്രാ. ഉപസ്ഥ ഏവാസ്യാ ഏക മംഗമുദൂഢം തസ്യാനന്ദോ രതിഃ പ്രജാതിഃ പരസ്താത് പ്രതിവിഹിതാ ഭൂതമാത്രാ. പാദാവേവാസ്യാ ഏകമം ഗമുദൂഢം. തയോരിത്യാ പരസ്താത് പ്രതിവിഹിതാ ഭൂത മാത്രാ പ്രജ്ഞേ വാസ്യ ഏകമംഗമുദൂഢം തസ്യൈ ധിയോ. വിജ്ഞാതാവ്യം കാമാ പരസ്താത് പ്രതിവിഹിതം ഭൂതമാത്രാ.

വാക്ക് പ്രജ്ഞയുടെ ഒരംഗത്തിന്റെ പൂർത്തീകരണം നിർവ ഹിക്കുന്നു. ആ ഇന്ദ്രിയം അതിന്റെ വിഷയത്തിനനുരൂപമായി പുറത്തേയ്ക്ക് ആശയങ്ങൾ വിടുന്നു. അതുപോലെ പ്രജ്ഞ യുടെ ഒരു അംഗത്തിന്റെ പൂർത്തീകരണം ഘ്രാണേന്ദ്രിയം നിർവഹിക്കുന്നു. അതിന്റെ വിഷയത്തിനനുസരണമായി ഗന്ധ ങ്ങൾ കണ്ടറിയുന്നു. നേത്രം പ്രജ്ഞയുടെ മറ്റൊരു അംഗത്തെ പുഷ്ടിപ്പെടുത്തുന്നു. അതിന്റെ വിഷയത്തിനനുരൂപമായിട്ടു ള്ളത് രൂപമാണ്. ശ്രോത്രേന്ദ്രിയം പ്രജ്ഞയുടെ മറ്റൊരംഗത്തെ പൂർണ്ണമാക്കുന്നു. അതിനനുരൂപമായ വിഷയം ശബ്ദമാണ്. നാക്കും പ്രജ്ഞയുടെ ഒരംഗത്തെ പൂർണ്ണമാക്കുന്നു. അതിന്റെ സ്വഭാവം സ്വാദ് തിരിച്ചറിയുകയാണ്. കൈകളും പ്രജ്ഞയുടെ മറ്റൊരംഗത്തെ പുഷ്ടിപ്പെടുത്തുന്നു. അതിന്റെ പ്രവർത്തന മണ്ഡലം കർമ്മമാണ്. ദേഹവും പ്രജ്ഞയുടെ ഒരംഗത്തെ പുഷ്ടിപ്പെടുത്തുന്നു. അതിന്റെ പ്രവർത്തന മണ്ഡലം കർമ്മ മാണ്. ദേഹവും പ്രജ്ഞയുടെ ഒരംഗത്തെ പുഷ്ടിപ്പെടുത്തു ന്നു. അതിന്റെ വിഷയത്തിനനുരൂപമായിട്ടുള്ളത് സുഖദുഃഖ ങ്ങളാണ്. ഉപസ്ഥവും പ്രജ്ഞയുടെ ഒരംഗത്തെ പരിപുഷ്ട മാക്കുന്നു. അതിന്റെ പ്രവർത്തന മണ്ഡലം കർമ്മമാണ്. ദേഹവും പ്രജ്ഞയുടെ ഒരംഗത്തെ പുഷ്ടിപ്പെടുത്തുന്നു. അതിന്റെ വിഷയത്തിനനുരൂപമായിട്ടുള്ളത് സുഖദുഃഖങ്ങളാ ണ്. ഉപസ്ഥവും പ്രജ്ഞയുടെ ഒരംഗത്തെ പരിപുഷ്ടമാക്കു ന്നു. അതിന്റെ ബാഹ്യവിഷയങ്ങൾ രതിയും സന്താനോല്പാ ദനവുമാണ്. കാലുകളും പ്രജ്ഞയുടെ രംഗത്തെ പൂർണ്ണമാ ക്കുന്നു. അതിന്റെ ബാഹ്യവിഷയം നടക്കുകയും സഞ്ചരിക്കു കയുമാണ്. പ്രജ്ഞയുടെ ഒരംഗത്തെ പ്രജ്ഞ തന്നെ പൂർണ്ണ മാക്കുന്നു. അതിന്റെ ബാഹ്യവിഷയങ്ങൾ ബുദ്ധിമുഖേന അനുഭവിക്കാൻ കഴിഞ്ഞ വസ്തുക്കളും മനുഷ്യന്റെ ഓരോ ആഗ്രഹങ്ങളുമാകുന്നു.

6. പ്രജ്ഞയാ വാചം സമാരുഹ്യ വാചാ സർവാണി നാമാന്യാപ്നോതി. പ്രജ്ഞയാ പ്രണം സമാരൂപ്യ പ്രാണേന സർവാൻ ഗന്ധാൻ ആപ്നോതി. പ്രജ്ഞയാ ചക്ഷുഃ സമാരുഹ്യ ചക്ഷുഷാ സർവാണി രൂപാണി ആപ്നോതി. പ്രജ്ഞയാ ശ്രോത്രം സമാരുഹ്യ ശ്രോത്രേണ സർവാൻ ശബ്ദാൻ ആപ്നോതി. പ്രജ്ഞയാ ജിഹ്വാം സമാരുപ്യ ജിഹ്വയാ ഹിസർവാൻ അന്നരസാൻ ആപ്നോതി. പ്രജ്ഞയാ ഹസ്തൗ സമാ രുഹ്യ ഹസ്താഭ്യാം സർവാണി കർമാണി ആപ്നോ തി. പ്രജ്ഞയാ ശരീരം സമാരുഹ്യ ശരീരേണ സുഖ ദുഃഖേ ആപ്നോതി. പ്രജ്ഞയാ ഉപസ്ഥം സമാരുഹ്യ

N P

I K

ഉപസ്ഥേന ആനന്ദം രതിം പ്രജാദിം ആപ്നോതി. പ്രജ്ഞയാ പാദൗ സമാരുഹ്യ പാദാഭ്യാം സർവാ ഇത്യാ ആപ്നോതി. പ്രജ്ഞയൈവധിയം സമാരുഹ്യ പ്രജ്ഞയൈവ ധിയോ വിജ്ഞാതവ്യം കാമാനാപ്നോതി.

മനുഷ്യൻ വാക്ക് വശം വദമാക്കി പ്രജ്ഞമുഖേന തന്നെയാണ് നാമങ്ങളെ ഗ്രഹിക്കുന്നത്. പ്രജ്ഞമുഖേന തന്നെയാണ് പ്രാണനിൽ അധികാരം ചെലുത്തി എല്ലാവിധത്തിലുമുള്ള ഗന്ധങ്ങളെയും ഗ്രഹക്കുന്നത്. പ്രജ്ഞ മുഖേന തന്നെയാണ് ശ്രോത്രങ്ങൾ ശബ്ദങ്ങളെ ഗ്രഹിക്കുന്നത്. അങ്ങനെ ശ്രവണ ക്രിയ സംഭവിക്കുന്നു. പ്രജ്ഞ മുഖേന തന്നെയാണ് നാക്ക് അന്നരസം ഗ്രഹിച്ച് വിഭിന്ന പ്രകാരത്തിലുള്ള സ്വാദ് അറിയുന്നത്. കൈകൾ വിവിധ കർമ്മങ്ങൾക്കായി പ്രവർത്തിക്കുന്നതും ക്രിയാശീലമാകുന്നതും പ്രജ്ഞ മുഖേനയാണ്. ശരീരം വിവിധങ്ങളായ സുഖ ദുഃഖങ്ങളനുഭവിക്കുന്നതും പ്രജ്ഞയാൽ തന്നെ. ഉപസ്ഥം ഭോഗാത്മകമായ പ്രജനനക്രിയ ചെയ്യുന്നതും പ്രജ്ഞയാൽ തന്നെ. കാലുകൾ ഗമനാഗമന കർമ്മങ്ങൾ ചെയ്യുന്നതും പ്രജ്ഞയാൽ തന്നെ. പ്രജ്ഞയാൽ പ്രജ്ഞയിൽ അധികാരം സ്ഥാപിച്ചാണ് മനുഷ്യർ പല വിധത്തിലുള്ള ആഗ്രഹങ്ങൾ സാധിക്കുന്നത്.

7. നഹി പ്രജ്ഞാപേതാ വാങ്നാമ കിഞ്ചന പ്രജ്ഞാപയേത് അന്യത്ര മേ മനോ അപഭൂദിത്യാഹനാഹമേതന്നാമ പ്രജ്ഞാസിഷമിതി. നഹി പ്രജ്ഞാനാപേതഃ പ്രാണോ ഗന്ധം കഞ്ചന പ്രജ്ഞാപയേ ദന്യത്ര മേ മനോ fഭൂദിത്യാ ഹ നാഹമേതം ഗന്ധം പ്രജ്ഞാ സിഷ മിതി. നഹി പ്രജ്ഞാ പേതം ചക്ഷുരൂപം കിഞ്ചന പ്രജ്ഞാപയേ ദന്യത്ര. മേ മനോ fഭൂദിത്യാഹ. നാഹമേതദ് രൂപം പ്രജ്ഞാസി ഷ മിതി. നഹി പ്രജ്ഞാ പേതം ചക്ഷുരൂപം കിഞ്ചന പ്രജ്ഞാപയേ ദന്യത്ര. മേ മനോ fഭൂദി ത്യാഹ. നാഹമേതദ് രൂപം പ്രജ്ഞാസി ഷ മിതി. ന പ്രജ്ഞാപേതം ശ്രോത്രം ശബ്ദം കഞ്ചന പ്രജ്ഞാ പയേദന്യത്ര മേ മനോഭൂദിത്യാഹ നാഹമേതം ശബ്ദം പ്രജ്ഞാ സിഷമിതി. നഹി പ്രജ്ഞാ fപേതാ ജിഹ്വാ അന്ന രസം കഞ്ചന പ്രജ്ഞാപയേ ദന്യത്ര മേ മനോfഭൂദിത്യാഹ. നാഹമേതം അന്നരസം പ്രജ്ഞാസിഷമിതി, ന പ്രജ്ഞാ പേതാ ഹസ്തൗ കിഞ്ചന പ്രജ്ഞാ പയേനാ മന്യത്രമേ മനോ ഭൂദിത്യാഹ നാഹമേതന്നാമ പ്രജ്ഞാസിഷമിതി. നഹി പ്രജ്ഞാനാപേതഃ പ്രാണോ ഗന്ധം കഞ്ചന പ്രജ്ഞാപയേ ദന്യത്ര മേ മനോ fഭൂദിത്യാ ഹ നാഹമേതം ഗന്ധം പ്രജ്ഞാ സിഷ മിതി. നഹി പ്രജ്ഞാ പേതം ചക്ഷുരൂപം കിഞ്ചന പ്രജ്ഞാപയേ ദന്യത്ര. മേ മനോ fഭൂദിത്യാഹ. നാഹമേതദ് രൂപം പ്രജ്ഞാസി ഷ മിതി. ന പ്രജ്ഞാപേതം ശ്രോത്രം ശബ്ദം കഞ്ചന പ്രജ്ഞാപയേദന്യത്ര മേ മനോഭൂദിത്യാഹ നാഹമേതം ശബ്ദം പ്രജ്ഞാ സിഷമിതി. നഹി പ്രജ്ഞാ fപേതാ ജിഹ്വാ അന്ന രസം കഞ്ചന പ്രജ്ഞാപയേ ദന്യത്ര മേ മനോ fഭൂദിത്യാഹ. നാഹമേതം അന്നരസം പ്രജ്ഞാസിഷ മിതി, ന പ്രജ്ഞാ പേതാ ഹസ്തൗ കിഞ്ചന പ്രജ്ഞാ പയേനാ മന്യത്രമേ മനോ ഭൂദിത്യാഹ. നാഹമേതത് കർമ്മ പ്രജ്ഞാസിഷമിതി നഹി പ്രജ്ഞാപേതം ശരീരം സുഖം ദുഃഖം കിഞ്ചന പ്രജ്ഞാപയേ ദന്യത്ര മേ മനോ ഭൂദിത്യാ ഹ. നാഹ മേതത് സുഖദുഃഖേ പ്രജ്ഞാസിഷമിതി. ന ഹി പ്രജ്ഞാപേതൗ പാദാവിത്യാ കാഞ്ചന പ്രജ്ഞാപയേതാമന്യത്ര മേ മനോ ഭൂദിത്യാഹ. നാഹമേതാമിതാം പ്രജ്ഞാസിഷമിതി. നഹി പ്രജ്ഞാപേതധീഃ കാചന സിദ്ധ്യേന്ന പ്രജ്ഞാതവ്യം പ്രജ്ഞായതേ.

പ്രജ്ഞയോടു കൂടാത്തതാണെങ്കിൽ ഒരു വാക്കും ഒരു നാമത്തിന്റെയും ബോധം ഉളവാക്കുകയില്ല. ഈ അവസ്ഥയിൽ എന്റെ മനസ്സ് ഇന്ന ഭാഗത്തായിരുന്നു. 'എനിക്ക് ആ കാര്യം മനസ്സിലാക്കാൻ കഴിഞ്ഞില്ല' എന്നെല്ലാം പറയുമ്പോൾ പ്രജ്ഞാഹീനമായ ഇന്ദ്രിയ പ്രവർത്തനമെങ്കിൽ കാര്യബോധം ഉണ്ടാവുന്നില്ല. പ്രജ്ഞാഹീനമായ ഇന്ദ്രിയ പ്രവർത്തനമെങ്കിൽ കാര്യബോധം ഉണ്ടാവുന്നില്ല. പ്രജ്ഞാഹീനമായ നേത്രത്തിന് രൂപം കണ്ടറിയാൻ സാധ്യമല്ല. പ്രജ്ഞാ ഹീനമായ ശ്രോത്രം യാതൊരു ശബ്ദത്തെയും കേൾക്കാൻ ശക്തമല്ല. പ്രജ്ഞാഹീനമായ നാവിന് അന്ന രസാസ്വാദനം സാധ്യമല്ല. പ്രജ്ഞയില്ലാത്ത പക്ഷം കൈകൾക്ക് ഒരു പ്രവൃത്തിയെപ്പറ്റിയുമുള്ള ജ്ഞാനം ലഭിക്കില്ല. പ്രജ്ഞാഹീനമായ ദേഹം ഒരു വിധത്തിലുള്ള സുഖദുഃഖങ്ങളും അറിയുകയില്ല. പ്രജ്ഞാഹീനമായ ഉപസ്ഥം പ്രജനനക്രിയാ സമർത്ഥമല്ല. പ്രജ്ഞാരഹിതമായ പാദങ്ങൾക്ക് പോകാനോ പരാനോ ഒന്നും വേണ്ട വിധത്തിൽ സാധ്യമല്ല. ബൗദ്ധികമായ യാതൊരു കാര്യവും പ്രജ്ഞയില്ലെങ്കിൽ വേണ്ടവിധം നടക്കുകയില്ല.

8. ന ചായം വിജിജ്ഞാ സീത വക്താരം വിദ്യാ. ന ഗന്ധം വിജിജ്ഞാസീത രൂപവിദ്യാ വിദ്യാത്. ന ശബ്ദം വിജിജ്ഞാസീത കർത്താരം വിദ്യാന്ന സുഖദുഃഖേ വിജിജ്ഞാസീത സുഖദുഃഖയോർ വിജിജ്ഞാതാരം വിദ്യാത്. നാനന്ദം രതീം ന പ്രജാതീം വിജിജ്ഞാസീത ആനന്ദസ്യ രതേഃ പ്രജാ തേർ വിജ്ഞാതാരം വിദ്യാത്. നേത്യാം വിജിജ്ഞാസീ തൈതാരം വിദ്യാത്. താ വാ ഏതാദശൈവ ഭൂതമാത്രാ അധി പജ്ഞം ദശ പ്രജ്ഞാമാത്രാ അധി ഭൂതം. യദ്ധി ഭൂത മാത്രാനസ്യുർ ന പ്രജ്ഞാ മാത്രാ സ്യുർ യദ്വാ പ്രജ്ഞാ മാത്രാ ന സ്യുർ നഭൂത മാത്രാ സ്യുഃ

വാക്ക് അറിയുന്നതുകൊണ്ടുമാത്രം ഒരു പ്രയോജനവുമില്ല. വാക്കിനെ പ്രേരിപ്പിക്കുന്ന ആത്മാവിനെ മനസ്സിലാക്കണം. ഗന്ധത്തെ മാത്രം അറിയാൻ ശ്രമിച്ചതുകൊണ്ടായില്ല. ഗന്ധത്തെ ഗ്രഹിക്കുന്ന ആത്മാവിനെ അറിയണം. രൂപം മാത്രം അറിയുവാനുള്ള ശ്രമം വെറുതെയാണ്. രൂപജ്ഞനായ ആത്മാവിനെയാണ് അറിയേണ്ടത്. ശബ്ദം അറിയാൻ മാത്രം ശ്രമിച്ചതുകൊണ്ടായില്ല. ശബ്ദം ശ്രവിക്കുന്ന ആത്മാവിനെ അറിയേണ്ടതുണ്ട്. അന്നരസത്തെപ്പറ്റിയുള്ള ജ്ഞാനം ലഭിക്കുമെന്ന ആഗ്രഹം വെറുതെയാണ്. അതാതിന്റെ കർത്താവായ ആത്മാവിനെ അറിയേണ്ടതുണ്ട്. സുഖ ദുഃഖത്തെപ്പറ്റി അറിയുന്നവനും അനുഭവിക്കുന്നവനുമായ ആത്മാവിനെ

N P

യാണ് മനസ്സിലാക്കേണ്ടത്. പ്രജനന കർമ്മവും അതിന്റെ ആന ന്ദവും അറിഞ്ഞതുകൊണ്ടുമാത്രമായില്ല. പ്രജോല്പത്തിയെ പ്പറ്റി അറിവുള്ള ആത്മാവിനെ മനസ്സിലാക്കണം. ഗമാനഗ മന ക്രിയകളെപ്പറ്റി മാത്രം അറിഞ്ഞതുകൊണ്ടായില്ല. ഗമാന ഗമനങ്ങൾക്ക് സാക്ഷിയായിരിക്കുന്ന ആത്മാവിനെ മനസ്സി ലാക്കണം. മനസ്സിനെപ്പറ്റി അറിഞ്ഞാൽ മാത്രം പോരാ മനന ശീലമായ ആത്മാവിനെ അറിയണം. പ്രജ്ഞയിൽ സ്ഥിതി ചെയ്യുന്ന നാമാദി വിഷയങ്ങൾ ഈ പത്തു ഭൂതമാത്രകളും ഭൂതങ്ങളിൽ സ്ഥിതിചെയ്യുന്ന വാക്ക് മുതലായ ഇന്ദ്രിയങ്ങൾ ഉൾക്കൊള്ളുന്ന പത്ത് പ്രജ്ഞാ മാത്രകളുമാകുന്നു. ഭൂതമാ ത്രകളില്ലെങ്കിൽ പ്രജ്ഞാമാത്രകളുടെ അസ്ഥിത്വം സാധ്യമല്ല. ഇവ രണ്ടിൽ ഒന്നിനെയും തനിയെ തന്നെ ഏതെങ്കിലും വിഷയ വിശേഷ സിദ്ധിക്ക് സമർത്ഥമായി കരുതാൻ പാടില്ല. അതുകൊണ്ട്, ഭൂതമാത്രകളും പ്രജ്ഞാമാത്രകളും ആവശ്യ മാകുന്നു.

9. നഹി അന്യതരതോ രൂപം കിഞ്ചന സിദ്ധ്യേത്, നോ ഏതന്നാനാ, തദ്യഥാരഥസ്യാരേഷു നേമി രർപ്പിതോ നാഭാവരാ അർപ്പിതാ. ഏവമേവൈതാഃഭൂ തമാത്രാഃ പ്രജ്ഞാമാത്രസ്വർപ്പിതാ പ്രജ്ഞാമാത്രാഃ പ്രാണേ $f$ർപ്പിതാഃ സ ഏഷ പ്രാണ ഏവ പ്രജ്ഞാ ത്മാനാനന്ദേ $f$ജരോ $f$മൃതം ന സാധുനാ കർമണാ ഭൂയാന്നോ ഏവാ സാധുനാ കനീയാൻ. ഏഷഹ്യേ വൈനം സാധു കർമ കാരയതി തം യ മേഭ്യോ ലോകേ ഭ്യഃ ഉന്നിനീഷത ഏഷ ഉ ഏവൈന മ സാധു കർമ കാരയതി തമേഭ്യോലോകേഭ്യഃ ഉന്നിനീഷസതേ. ഏഷ ലോകപാലഃ ഏഷ ലോകാധിപതി രേഥ സർവേശഃ സ മ ആത്മേതി വിദ്യാത് സ മ ആത്മേതി വിദ്യാത്. ഇതി തൃതീയോദ്ധ്യായഃ

യഥാർത്ഥത്തിൽ പ്രജ്ഞാമാത്രയുടെയും ഭൂതമാത്രയു ടെയും സ്വരൂപത്തിൽ മാറ്റമില്ല. രഥനേമി അരങ്ങളിലും അര ങ്ങൾ രഥനാഭിയിലും സമാശ്രയിച്ചിരിക്കുന്നതുപോലെ ഭൂതങ്ങൾ പ്രജ്ഞാമാത്രകളിലും പ്രജ്ഞാമാത്രകൾ പ്രാണ നിലും സ്ഥിതിചെയ്യുന്നു. ഈ പ്രാണൻ അജരവും അമരവും സുഖമയവും പ്രജ്ഞാത്മാവുമാണ്. ഈ പ്രാണൻ ഉത്തമ കർമ്മങ്ങളാൽ ഉയർച്ച പ്രാപിക്കുകയും നീചകർമ്മങ്ങളാൽ ഉയർച്ച പ്രാപിക്കുകയും നീചകർമ്മങ്ങളാൽ ക്ഷയം പ്രാപി ക്കുകയും ചെയ്യുന്നില്ല. മുകളിലെത്താൻ ആഗ്രഹിക്കുന്ന മനു ഷ്യനെക്കൊണ്ട് ശുഭകർമ്മങ്ങൾ ചെയ്യിക്കുന്നതും അധഃപതി ക്കാനാഗ്രഹിക്കുന്നവനെക്കൊണ്ട് ദുഷ്കർമ്മങ്ങൾ ചെയ്യിക്കു ന്നതും പ്രജ്ഞാരൂപത്തിലും പ്രാണരൂപത്തിലും ഈശ്വരൻ തന്നെയാണ്. ഈ ആത്മാവ് സർവലോകങ്ങൾക്കും അധീ ശനും ലോക സംരക്ഷകനും സകലത്തിനും അധിപതിയു മാകുന്നു. ഈ ഗുണങ്ങൾ ചേർന്ന പ്രാണൻ തന്നെയാണ് ആത്മാവെന്ന് മനസ്സിലാക്കുക.

## നാലാം അധ്യായം

1. അഥ ഗാർഗ്യോ ഹ വൈ ബാലാ കിരനൂചിനഃ സംസ്പൃഷ്ട ആസ. സോ $f$വദദുശീനരേഷു സവ സൻ മത്സ്യേഷു കുരു പാഞ്ചാലേഷു കാശീവിദേ ഹേഷു ഇത സ ഹ അജാത ശത്രുഃ കാശ്യ മേത്യ ഉവാച. ബ്രഹ്മതേ ബ്രവാണീതി തം ഹോവാച അജാത ശത്രുഃ സഹസ്രം തദ്മ സ്ത ഇത്യേതസ്യാം വാചി ജനകോ ജനക ഇതി വാ ഉ ജനാ ധാവന്തീതി.

ഗർഗ്ഗവംശത്തിൽ പിറന്ന ഗാർഗ്യൻ എന്നൊരു ബ്രഹ്മണൻ ഉണ്ടായി. അദ്ദേഹത്തിന്റെ പിതാവിന്റെ പേര് ബലാക എന്നാ യിരുന്നു. വേദം നല്ലവണ്ണം അഭ്യസിച്ചവനാണ്. കൂടാതെ വേദ ങ്ങളെ അധികരിച്ച് പ്രവചനങ്ങളും നടത്തിയിരുന്നു. അങ്ങനെ കീർത്തി നേടിയ ഉശീനരദേസവാസിയായിരുന്നു അദ്ദേഹം. തന്റെ വസതിയിൽ തന്നെ സ്ഥിരമായി താമസിക്കാതെ പല ദേശത്തും പര്യടനം നടത്തി. അങ്ങനെ ചില ദിവസം കാശി യിലും ചില ദിവസം കുരുക്ഷേത്രത്തിലും പിന്നെ പാഞ്ചാല ദേശത്തിലും ചിലപ്പോൾ മത്സ്യദേശത്തിലും ചിലപ്പോൾ മിഥിലാ രാജ്യത്തും താമസിച്ചു. ഒരു ദിവസം അദ്ദേഹം കാശീ രാജാവായ അജാത ശത്രുവിനോടി ഗാർഗ്യൻ അഹങ്കാര ത്തോടെ പറഞ്ഞു. 'ഞാൻ നിങ്ങൾക്ക് ബ്രഹ്മജ്ഞാനോപദേശം ചെയ്യാം.' അതുകേട്ട് രാജാവ് പറഞ്ഞു:- 'ബ്രഹ്മൻ, ഈ കൃപയ്ക്ക് ഞാൻ അങ്ങയ്ക്ക് ആയിരം പശുക്കളെ തരാം. ഇക്കാ ലത്ത് ആ പ്രജകൾ ജനകൻ ജനകൻ എന്നു പറഞ്ഞുകൊണ്ട് ജനകന്റെ അടുത്തേയ്ക്ക് ഓടിച്ചെല്ലുകയാണ്.

2. സഹോ വാച ബലാകിഃ യ ഏവൈഷ ആദിത്യേ പുരുഷസ്തമേവാഹമുപാസ ഇത. തം ഹോവാച അജാതശത്രുഃ മാ മാ ഏതസ്മിൻ സംവാദയിഷ്ഠാഃ ബൃഹത് പാണ്ഡരവാസാ അതിഷ്ഠഃ സർവേഷാം ഭൂതാനാം മൂർധേതി വാ അഹമേതമുപാസ ഇതി സയോ ഹൈത മേവ മുപാസ്തേ $f$തിഷ്ഠാഃ സർവേഷാം ഭൂതാ നാം മൂർധാ ഭവതി

ആ ഗാർഗ്യൻ പറഞ്ഞു- സൂര്യമണ്ഡലത്തിൽ വിരാജി ക്കുന്ന ഈശ്വരനെയാണ് ഞാൻ ബ്രാഹ്മബുധ്യാസാധനം ചെയ്യുന്നത്? അജാതശത്രു പറഞ്ഞു- അങ്ങ് ഈ വിഷയത്തെ പ്പറ്റി ഒന്നും പറയരുത് ആ ശുഭവസ്ത്രധാരിയാണ് ഏറ്റവും വലിയ മഹാൻ. അത് എല്ലാത്തിനെയും അതിക്രമിച്ച് എല്ലാ ത്തിനും മുകളിൽ നിലകൊള്ളുന്നു. അതു തന്നെ എല്ലാറ്റി ന്റെയും ശിരസ്സ്. ഞാൻ അതിനെ അതേപ്രകാരം ഉപാസിക്കു ന്നു. സൂര്യമണ്ഡലവർത്തിയായ ആ പുരുഷനെ ഇങ്ങനെ ഉപാസിക്കുന്ന മനുഷ്യൻ എല്ലാറ്റിനെയും കടന്ന് ഏറ്റവും ഉയർന്ന സ്ഥാനത്തെത്തുന്നു. അവൻ സർവജീവികളുടെയും ശിരസ്സ് പോലെ ഭവിക്കുന്നു.

3. സ ഹോവാച ബാലാകിഃ യ ഏവൈഷ ചന്ദ്ര മസി പുരുഷഥസ്തമേവാഹം ഉപാസ ഇതി തം ഹോവാചാ ജാതശത്രുഃ മാ മാ ഏതസ്മിൻ സംവാദ യിഷ്ഠാഃ സോമോരാജാ അന്നസ്യ. ആത്മേതി വാ അഹമേതമുപാസേ ഇതി സ യോ മേവമുപാസതേ അന്നസ്യ ആത്മാ ഭവതി

ഗാർഗ്യൻ പറഞ്ഞു. ഞാൻ ചന്ദ്രമണ്ഡലത്തിൽ പ്രതിഷ്ഠി പ്പിക്കപ്പെട്ടിരിക്കുന്ന അന്തര്യാമിയായ ഈശ്വരനെയാണ് ഉപാ സിക്കുന്നത്. അതു തന്നെ ബ്രഹ്മം അതുകേട്ട് അജാതശത്രു

പറഞ്ഞു- “അങ്ങ് അക്കാര്യത്തെപ്പറ്റി ഒന്നും പറയരുത്. ഈ ചന്ദ്രൻ സകലത്തിനും രാജാവാണ്. അന്നത്തിന്റെ പ്രാണനായ അതിനെ ഞാൻ ഇതേവിധം ഉപാസിക്കുന്നു. ചന്ദ്രമണ്ഡല ത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന പുരുഷനെ ബ്രഹ്മരൂപ ത്തിൽ ഉപാസിക്കുന്ന മനുഷ്യൻ തീർച്ചയായും അന്നത്തിന്റെ ആത്മാവായി ഭവിക്കുന്നു.

4. സഹോവാച ബാലാകിഃ യോ ഏവൈഷ വിദ്യുതി പുരുഷഃ ഏതമേ വാഹം ബ്രഹ്മോപാസ ഇതി തം ഹോവാച അജാതശത്രുഃ മാ മാ ഏതസ്മിൻ സമ വാദയിഷ്ഠാഃ തേജസ്യാത്മേതി വാഹമേതമുപാസ ഇത സ യോ ഹൈതമേവമുപാസ്തേ തേജസഃ ആത്മാ ഭവതി

ഗാർഗ്യൻ പറഞ്ഞു- വിദ്യുന്മണ്ഡലത്തിൽ അന്തർഗത മായി അന്തരാമിയായിരിക്കുന്ന ബ്രഹ്മത്തെ ഞാൻ ഉപാസി ക്കുന്നു. അതുകേട്ട് അജാതശത്രു പറഞ്ഞു. അങ്ങ് ഇതിനെ പ്പറ്റി ഒന്നും പറയണ്ട. ഞാൻ തേജസ്സിന്റെ ആത്മാവെന്നു കരു തിയാണ് ഇതിനെ ഉപാസിക്കുന്നത്. വിദ്യുന്മണ്ഡലത്തിൽ പ്രതിഷ്ഠിതമായിരിക്കുന്ന ബ്രഹ്മത്തെ ഈ നിലയിൽ ഉപാ സിക്കുന്നവൻ തേജസ്സിന്റെ ആത്മാവായിത്തീരും.

5. സഹോവാച ബാലാകിഃ യ ഏവൈഷ സ്തന യിന്തൗ പുരുഷസ്തമേവാ ഹ മുപാസ ഇതി തംഹോ വാച അജാതശത്രുഃ മാ മാ ഏതസ്മിൻ സംവാദ യിഷ്ഠാ ശബ്ദസ്യാത്മേതി വാ അഹമേതമുപാസ ഇതി സ യോ ഹൈതമേവാമുപാ സ്തേ ശബ്ദസ്യാത്മാ ഭവതി

തുടർന്ന് ഗാർഗ്യൻ പറഞ്ഞു- മേഘമണ്ഡലത്തിൽ പ്രതി ഷ്ഠിക്കപ്പെട്ടിരിക്കുന്ന അന്തര്യാമിയായ ഈശ്വരനെ ഞാൻ ബ്രഹ്മമെന്നു കരുതി ഉപാസിക്കുന്നു. അജാതശത്രു പറഞ്ഞു -അങ്ങ് അതിനെപ്പറ്റി ഒന്നും പറയരുത്. ഞാൻ അതിനെ ശബ്ദത്തിന്റെ ആത്മാവ് എന്നു കരുതിയാണ് ഉപാസിക്കു ന്നത്. അങ്ങനെ മേഘമണ്ഡലത്തിൽ സ്ഥിതിചെയ്യുന്ന ബ്രഹ്മത്തെ ശബ്ദത്തിന്റെ ആത്മാവാണെന്നു കരുതി ഉപാ സിക്കുന്നവൻ ശബ്ദത്തിന്റെ ആത്മാവായി ഭവിക്കുന്നു.

6. സഹോവാച ബാലാകിഃയ ഏവൈഷ ആകാശേ പുരുഷസ്തമേവാഹമുപാസ ഇതി തം ഹോവാച അജാതശത്രുഃ മാ മാ ഏതസ്മിൻ സംവാദയിഷ്ഠാഃ പൂർണമപ്രവൃത്തി ബ്രഹ്മേതി വാ അഹമേതമുപാസ ഇതി സ യോ ഹൈതമേവമുപാസ്തേ പൂര്യതേ പ്രജയാ പശുഭിഃ നോ ഏവ സ്വയം നാസ്യ പ്രജാപുരാ കാലാത് പ്രവർത്തതേ.

അനന്തരം ഗാർഗ്യൻ പറഞ്ഞു- ആകാശമണ്ഡലത്തിൽ സ്ഥിതിചെയ്യുന്ന അന്തര്യാമിയായ പുരുഷനെ ഞാൻ ബ്രഹ്മ രൂപത്തിൽ ഉപാസിക്കുന്നു. അപ്പോൾ അജാതശത്രു പറഞ്ഞു -അങ്ങ് അതിനെപ്പറ്റി ഒന്നും പറയണ്ട. ഇത് പ്രവൃത്തിശൂ ന്യവും ബ്രഹ്മവുമാണ്. ആ നിലയിൽ ഞാനതിനെ ഉപാസി ക്കുന്നു. ആകാശമണ്ഡലത്തിൽ സ്ഥിതിചെയ്യുന്ന ആ ബ്രഹ്മത്തെ ഈ ഭാവനയോടെ ഉപാസിക്കുന്ന വ്യക്തി സന്താ നങ്ങളാലും മൃഗങ്ങളാലും സമ്പന്നനാകുന്നു. അവന്റെ സന്താ നങ്ങൾ അകാലമൃത്യുവിന് ഇരയാകില്ല.

7. സഹോവാച ബാലാകിഃ യ ഏവൈഷ വായൗ പുരുഷസ്തമേവാഹമുപാസ ഇതി തം ഹോവാച ശത്രു മാ മാ ഏതസ്മിൻ സംവാദയിഷ്ഠാ ഇന്ദ്രോ വൈകുണ്ഠഃ അപരാജിതാസേനേതി വാ അഹമേത മുപാസ ഇതി സ യോ ഹൈതമേവമുപാസ്തേ ജിഷ്ണുർഹവാപരാജിഷ്ണുരനുസ്ത്യാജായ ഭവതി

തുടർന്ന് ഗാർഗ്യൻ പറഞ്ഞു- വായു മണ്ഡലത്തിൽ സ്ഥിതിചെയ്യുന്ന അന്തര്യാമിയായ പുരുഷനെ ഞാൻ ബ്രഹ്മനെ നിലയിൽ ഉപാസിക്കുന്നു. അപ്പോൾ അജാതശത്രു പറഞ്ഞു- അങ്ങ് ഇതിനെപ്പറ്റി ഒന്നും പറയരുത്. ഇത് ഇന്ദ്രനാണ്. ഇതു തന്നെ വൈകുണ്ഠം. ഇതു തന്നെ ഒരിക്കലും തോൽക്കാത്ത വീരസേന. ഞാൻ അതിനെ ഇതേ നിലയിൽ ഉപാസിക്കു ന്നു. അതിനെ ഇങ്ങനെ ഉപാസിക്കുന്ന വ്യക്തി ഒരിക്കലും പരാജയപ്പെടുന്നില്ല. അവൻ സദാശത്രുവിൽ വിജയം നേടുന്നു.

8. സ ഹോവാച ബാലാകിഃയ ഏവൈഷ അഗ്നൗ പുരു,സ്തമേവാഹമുപാസ ഇതി തം ഹോവാച അജാ തശത്രുഃ മാ മാ ഏതസ്മിൻ സമവാദയിഷ്ഠാ വിഷാ സഹിരിതി വാ അഹമേതമുപാസ ഇതി സയോഹൈ തമേവമുപാസ്തേ വിഷാസഹിർവാ ഏഷ ഭവതി

പിന്നെ ഗാർഗ്യൻ പറഞ്ഞു- അഗ്നി മണ്ഡലത്തിൽ സ്ഥിതി ചെയ്യുന്ന അന്തര്യാമിയായ പുരുഷനെ ഞാൻ ബ്രഹ്മമെന്ന നിലയിൽ ഉപാസിക്കുന്നു. അപ്പോൾ അജാതശത്രു പറഞ്ഞു. അങ്ങ് ഈ വിഷയത്തെപ്പറ്റി ഒന്നും പറയണ്ട. ഇത് വിഷാസ ഹിയാണ് ഞാൻ അതിനെ അതേ ഭാവത്തിൽ ഉപാസിക്കുന്നു.

അഗ്നി മണ്ഡലത്തിൽ സ്ഥിതിചെയ്യുന്ന പുരുഷനെ ഈ ഭാവത്തിൽ ഉപാസിക്കുന്നവർ അന്യരുടെ ആക്രമണം ചെറു ക്കാൻ സമർത്ഥനാകുന്നു.

9. സ ഹോവാച ബാലാകിഃ യഃ ഏവൈഷമപ്സു പുരുഷസ്തമേവാഹമുപാസ ഇതി തം ഹോവാച അജാതശത്രുഃ മാ മാ ഏതസ്മിൻ സംവാദയിഷ്ഠാഃ നാമ്നാ അത്മേതി വാ അഹമേതുമുപാസ ഇതി യോഹൈതമേവമുപാസ്തേ നാമ്ന ആത്മാഭവതി ഇതി അധിദൈവതം അഥാ ധ്യാത്മം

തുടർന്ന് ഗാർഗ്യൻ പറഞ്ഞു. ഞാൻ ജലത്തിൽ സ്ഥിതി ചെയ്യുന്ന അന്തര്യാമിയായ പുരുഷനെ ബ്രഹ്മമെന്ന നിലയിൽ ഉപാസിക്കുന്നു. അജാതശത്രു പറഞ്ഞു. അങ്ങ് ഇതിനെപ്പറ്റി ഒന്നും പറയരുത്. ഇത് നാമധാരികളായ ജീവികളുടെ ആത്മാ വാണ് എന്നു മനസ്സിലാക്കി ഞാൻ ഉപാസിക്കുന്നു. ഇങ്ങനെ ഉപാസിക്കുന്നവൻ നാമധാരികളായ ജീവികളുടെ ആത്മാവാ യിത്തീരുന്നു. ഇത്രയും അധിദൈവികമായ ഉപാസനയെ സംബന്ധിച്ചത്. ഇനി ആധ്യാത്മികോപാസനയെപ്പറ്റി പറയാം.

10. സ ഹോവാച ബാലാകിഃ യ ഏവൈഷ ആദർശേ പുരുഷസ്തമേവാ ഹ മുപാസ ഇതി തം ഹോവാച അജാതശത്രുഃ മാ മാ ഏതസ്മിൻ സംവാ

ദയിഷ്ഠാ പ്രതിരൂപ ഇതി വാ അഹമേതമുപാസ ഇതി സ യോ ഹൈതമേവമുപാസ്തേ പ്രതിരൂപോ ഹൈവാസ്യ പ്രജായാമാജായതേ നാപ്രതിരൂപഃ

തുടർന്ന് ഗാർഗ്യൻ പറഞ്ഞു- ദർപ്പണത്തൽ സ്ഥിതിചെയ്യുന്ന ഈ പുരുഷനെ ഞാൻ ബ്രഹ്മമെന്ന നിലയിൽ ഉപാസിക്കുന്നു. അപ്പോൾ അജാതശത്രു പറഞ്ഞു- അങ്ങ് ഇതിനെപ്പറ്റി ഒന്നും പറയേണ്ട. ഞാൻ ഇതിനെ പ്രതിരൂപഭാവേന ഉപാസിക്കുന്നു. ദർപ്പണത്തിൽ സ്ഥിതിചെയ്യുന്നു പുരുഷനെ ഈ ഭാവനയോടെ ഉപാസിക്കുന്നവൻ പ്രതിരൂപഗുവാനായി ത്തീരുന്ന അവന്റെ സന്താനങ്ങൾ അവന്ന് തുല്യരാകുന്നു.

11. സഹോവാച ബാലാകിഃ യ ഏവൈഷ പ്രതിശ്രുത്കായാം പുരുഷസ്തമേവാഹമുപാസ ഇതി തം ഹോവാച അജാതശത്രുഃ മാ മാ ഏതസ്മിൻ സംവാദയിഷ്ഠാ ദ്വീതി യോനപഗ ഇതി വാ അഹമേതമുപാസ ഇതി സ യോ ഹൈതമേനമുപാസ്തേ വിന്ദതേ അദ്വിതീയവാൻ ഭവതി

പിന്നെയും ഗാർഗ്യൻ പറഞ്ഞു- ഞാൻ പ്രതിധ്വനി നിഹിതനായിരിക്കുന്ന പുരുഷനെ ബ്രഹ്മമെന്നു കരുതി ഉപാസിക്കുന്നു. ഇതുകേട്ട് അതാജശത്രു പറഞ്ഞു - അങ്ങ് ഇതിനെപ്പറ്റി ഒന്നും പറയേണ്ട. ഞാൻ അതിനെ ദ്വിതീയയെന്നും അനുപഗയെന്നും കരുതി ഉപാസിക്കുന്നു. ധ്വനിയിൽ സ്ഥിതിചെയ്യുന്ന പുരുഷനെ ഈ ഭാവനയോടു കൂടി ഉപാസിക്കുന്ന മനുഷ്യൻ അദ്വിതീയനായി ഭവിക്കുന്നു.

12. സ ഹോവാച ബാലാകിഃ യ ഏവൈഷ ശബ്ദഃ പുരുഷമന്വേതി തമേവാഹമുപാസ ഇതി തം ഹോവാച അജാതശത്രുഃ മാ മാ ഏതസ്മിൻ സം വാദ യിഷ്ഠാഃ അസുരിതി വാ അഹമേതമുപാസ ഇതിസയോ ഹൈതമുപാസ്തേ നോ ഏവ സ്വയം നാസ്യ പ്രജാ പുരാകാലാത് സംമോഹമേതി

പിന്നെ ഗാർഗ്യൻ പറഞ്ഞു- ഗമനശീലനായ വ്യക്തിയുടെ പുറകെ ധ്വനിയോടു കൂടി പാദധ്വനി കേൾക്കുന്നു. അതിലുള്ള ബ്രഹ്മത്തെയാണ് ഞാൻ ഉപാസിക്കുന്നത്. അപ്പോൾ അജാതശത്രു പറഞ്ഞു- അങ്ങ് ഇതിനെ സംബന്ധിച്ച് ഒന്നും പറയരുത്. ഞാൻ അതിനെ പ്രാണരൂപത്തിലാണ് ഉപാസിക്കുന്നത്. അപ്പോൾ അതിനെ അപ്രകാരം ഉപാസിക്കുന്ന മനുഷ്യൻ പൂർണ്ണായുസ്സുള്ളവനായിത്തീരുന്നു. അവന്റെ സന്താനങ്ങളും പൂർണ്ണായുസ്സിലെത്താതെ മൃതിയടയുന്നില്ല.

13. സഹോവാച ബാലാകിഃ യ ഏവൈഷ ഛായാ പുരുഷ സ തമേവാഹമുപാസ ഇതി തം ഹോവാച അജാതശത്രുഃ മാ മാ ഏതസ്മിൻ സംവാദയിഷ്ഠാ മൃത്യുരിതി വാ അഹമേതമുപാസ ഇതി സ യോ ഹൈതമേവമുപാസ്തേ നോ ഏവ സ്വയം നാസ്യ പ്രജാപുരാകാലാത് പ്രമീയതേ

തുടർന്ന് ഗാർഗ്യൻ പറഞ്ഞു- ഒരു വ്യക്തിയോടൊപ്പം കാണുന്ന അവന്റെ ഛായയെ അതായത് ഛായാപുരുഷനെ ഞാൻ ബ്രഹ്മരൂപത്തിൽ ഉപാസിക്കുന്നു. അപ്പോൾ അജാതശത്രു പറഞ്ഞു. അങ്ങ് ഈ വിഷയത്തെപ്പറ്റി ഒന്നും പറയരുത്. ഈ ഛായ മൃത്യുരൂപിയാണ്. ഞാൻ അതിനെ ഇതേ ഭാവനയോടെ ഉപാസിക്കുന്നു. അതിനെ ഈ രൂപത്തിൽ ഉപാസിക്കുന്നവൻ അകാലചരമത്തിന് പാത്രമാകുന്നില്ല. അവന്റെ സന്താനങ്ങൾക്കും അകാലചരമം ഉണ്ടാവില്ല.

14. സ ഹോവാച ബാലാകിഃ യ ഏവൈഷ ശരീരഃ പുരുഷസ്തമേവാഹ മുപാസ ഇതി തം ഹോവാച അജാതശത്രുഃ മാ മാ ഏതസ്മിൻ സംവാദയിഷ്ഠാ പ്രജാപതിരിതി വാ അഹമേതമുപാസ ഇതി സ യോഹൈതമുപാസ്തേ പ്രജായതേ പ്രജയാ പശുഭിഃ

അനന്തരം ഗാർഗ്യൻ പറഞ്ഞു- പുരുഷശരീരത്തിൽ ഉള്ള പുരുഷനെ ഞാൻ ബ്രഹ്മമെന്നു കരുതി ഉപാസിക്കുന്നു. അപ്പോൾ അജാതശത്രു പറഞ്ഞു- അങ്ങ് ഈ വിഷയത്തെപ്പറ്റി ഒന്നും പറയണ്ട. ഇത് പ്രജാപതിയാണ് ഞാൻ ഇതിനെ ഇതേ രൂപത്തിലാണ് ഉപാസിക്കുന്നത്. ശരീരത്തിൽ നിവസിക്കുന്ന പുരുഷനെ പ്രജാപതി എന്ന ഭാവേന ഉപാസിക്കുന്നവൻ സന്താനങ്ങളാലും മൃഗങ്ങളാലും സമൃദ്ധി നേടുന്നു.

15. സഹോവാച ബാലാകിഃ യ ഏവൈഷ പ്രാജ്ഞ ആത്മാ യേന ഏതത് പുരുഷഃ സുപ്തഃ സ്വപ്നയാചരതി തമേവാ ഹമുപാസ ഇതി തം ഹോവാച അജാതശത്രുഃ മാ മാ ഏതസ്മിൻ സംവാദയിഷ്ഠാ യമോ രാജേതി വാ അഹമേതമുപാസ ഇതി സ യോ ഹൈതമുപാസ്തേ സർവം പ്രജായതേ ഹാസ്മാ ഇദം ശ്രേഷ്ഠ്യായ യമ്യതേ

പിന്നെ ഗാർഗ്യൻ പറഞ്ഞു- പ്രജ്ഞവാനും പ്രാണരൂപിയുമായ ആത്മാവിനോട് സംയുക്തനായ പുരുഷൻ സുഷുപ്താവസ്ഥയിൽ സ്വപ്നമാർഗ്ഗത്തിൽ കൂടി സഞ്ചരിക്കുന്നു. ഞാൻ അതിനെത്തന്നെയാണ് ബ്രഹ്മമെന്നു കരുതി ഉപാസിക്കുന്നത്. ഇതുകേട്ട് അജാതശത്രു പറഞ്ഞു- അങ്ങ് അതിനെ സംബന്ധിച്ച് ഒന്നും പറയരുത്. ഞാൻ ഇതിനെ യമരൂപത്തിലാണ് ഉപാസിക്കുന്നത്. അതിനെ ഇപ്രകാരം ഉപാസിക്കുന്ന മനുഷ്യനെ ശ്രേഷ്ഠനായി കരുതി മാനിക്കാൻ എല്ലാ ലോകവും അവന്റെ മുന്നിൽ നമസ്കരിക്കുന്നു.

16. സഹോവാച ബാലാകിഃ യഃ ഏവൈഷ ദക്ഷിണേ*f*ക്ഷൻ പുരുഷസ്ത മേവാഹം ഉപാസ ഇതി തം ഹോവാച അജാതശത്രു മാ മാ ഏതസ്മിൻ സംവാദയിഷ്ഠാ നാമ്ന ആത്മാ അഗ്നേരാത്മാ ജ്യോതിഷ ആത്മേതിവാ അഹമേതമുപാസ ഇതി സ യോ ഹൈതമേവ മുപാസ്തേ ഏതേഷാം സർവേഷാമാത്മാ ഭവതി

അനന്തരം ഗാർഗ്യൻ പറഞ്ഞു- ഞാൻ ഈ വലതുകണ്ണിൽ സ്ഥിതിചെയ്യുന്ന പുരുഷനെ ബ്രഹ്മമെന്ന നിലയിൽ ഉപാസിക്കുന്നു. ഇതുകേട്ട് അജാതശത്രു പറഞ്ഞു- അങ്ങ് ഈ വിഷയത്തെ സംബന്ധിച്ച് ഒന്നും പറയരുത്. ഞാൻ ഇതിനെ നാമം അഗ്നി ജ്യോതിസ്സ് എന്നിവയെ ആത്മാവെന്നു കരുതിയാണ് ഉപാസിക്കുന്നത്. അതിനെ ആ നിലയിൽ ഉപാസിക്കുന്ന വ്യക്തി എല്ലാത്തിന്റെയും ആത്മരൂപമായി തീരുന്നു.

I K

17. സ ഹോവാച ബാലാകിഃ യ ഏവൈഷ സവ്യേƒക്ഷൻ പുരുഷസ്തേമേ വാഹമുപാസ ഇതി തം ഹോവാച അജാതശത്രുഃ മാ മാ ഏതസ്മിൻ സംവാദയിഷ്ഠാഃ സത്യസ്യാത്മാ വിദ്യുതആത്മാ തേജസ ആത്മേതി വാ അഹമേതമുപാസ ഇതി സ യോ ഹൈതമേവ മുപാസ്തേ ഏതേഷാം സർവേഷാ മാത്മാ ഭവതി

ഗാർഗ്യൻ വീണ്ടും പറഞ്ഞു- ഈ ഇടതു കണ്ണിൽ സ്ഥിതി ചെയ്യുന്ന പുരുഷനെ ബ്രഹ്മരൂപത്തിൽ ഞാൻ ഉപാസിക്കുന്നു. അതുകേട്ട് അജാതശത്രു പറഞ്ഞു- അങ്ങ് ഈ വിഷയത്തെപ്പറ്റി സംസാരിക്കേണ്ട. ഇത് സത്യത്തിന്റെയും തേജസ്സിന്റെയും വിദ്യുത്തിന്റെയും ആത്മാവാണ്. അതിനെ ഞാൻ അതേ മാതൃകയിൽ ഉപാസിക്കുന്നു. ഇങ്ങനെ ഉപാസിക്കുന്ന മനുഷ്യൻ എല്ലാവരുടെയും ആത്മാവായിത്തീരുന്നു.

18. തത ഉഹ ബാലാകിഃ തുഷ്ണീമാസ തം ഹോവാ ച അജാതശത്രു ഏതാപന്നു ബാലാകാ ഈ ഇത്യേ താവത് ധീതി ഹോവാച ബാലാകിഃ തം ഹോവാച അജാതശത്രുഃ മൃഷാ വൈ കില മാ സംവാദയിഷ്ഠാ ബ്രഹ്മ തേ ബ്രവാണീതി സ ഹോവാച യോ വൈബാലാക ഏതേഷാം പുരുഷാണാം കർത്താ യസ്യ വൈ സ്തത് കർമ സ വൈ വേദിതവ്യ ഇതി തത ഉഹ ബാലാകിഃ സമിത് പാണിഃ പ്രതിചക്രം ഉപായാനീതി തം ഹോവാച അജാതശത്രുഃ പ്രതിലോമ രൂപമേവവ തത് സ്യാത് ക്ഷത്രിയോ ബ്രാഹ്മണമുപ നയേത് ഏഹി വ്യേവ ത്വാ ജ്ഞാപയിഷ്യാമീതി തം ഹ പാണാവാഭിപദ്യ പ്രവവ്രാജ തൗ ഹ സുപ്തം പുരുഷമാജഗ്മതുസ്തം ഹ അജാതശത്രുരാമന്ത്രയാം ചക്രേബൃഹൻ ബാണ്ഡരവാസഃ സോമരാജന്നിതി സ ഉ ഹ തുഷ്ണീമേവ ശിശ്യേ തത ഉഹൈനം യഷ്ട്യാ വിചി ക്ഷേപ സ തത ഏവ സമുത്തസ്ഥൗ തം ഹോവാച അജാതശത്രുഃ ക്വൈഷ ഏതദ്ബാലാകേ പുരു ഷോƒശയിഷ്ട ക്വ ഏതത് അഭൂത് കുത ഏത ദാഗാ ഇതി തത ഉ ഹ ബാലാകി ന വിജജ്ഞേ

അതെത്തുടർന്ന് ഗാർഗ്യൻ യാതൊന്നും പറഞ്ഞില്ല. അതു കണ്ട് അജാതശത്രു പറഞ്ഞു- അങ്ങയുടെ ബ്രഹ്മജ്ഞാനം ഇത്രയേ ഉള്ളോ? ഗാർഗ്യൻ പറഞ്ഞു- ഇത്രയേ ഉള്ളൂ. അപ്പോൾ അജാതശത്രു പറഞ്ഞു- ആ നിലയിൽ അങ്ങ് ബ്രഹ്മോപദേശം തരാമെന്നു പറഞ്ഞത് വെറുതെയായി. അങ്ങു പറഞ്ഞ ഈ എല്ലാ വ്യക്തികളുടെയും കർത്താവിനെയാണ് അറിയേണ്ടത്. അത് കേട്ടതിനെത്തുടർന്ന് ഗാർഗ്യൻ സമിത്പാണിയായി ജിജ്ഞാസയോടെ അജാതശത്രുവിനെ സമീപിച്ച് ഇങ്ങനെ പറഞ്ഞു- അങ്ങയെ ഗുരുവായി സ്വീകരിക്കാനാണ് ഞാൻ വന്നത്. അതുകേട്ട് രാജാവ് പറഞ്ഞു. ക്ഷത്രിയൻ ബ്രാഹ്മണനെ ശിഷ്യനായി സ്വീകരിക്കുന്നത് ലോകാചാരവിരുദ്ധമാണ് അതിനാൽ അങ്ങ് എന്റെ കൂടെ വരുക. ഞാൻ അങ്ങയ്ക്ക് ബ്രഹ്മജ്ഞാനം കൈവരുത്തിത്തരാം. അതിനെത്തുടർന്ന് രാജാവ് ഗാർഗ്യന്റെ കൈയ്ക്കു പിടിച്ച് കുറെ നടന്ന് ഉറങ്ങുന്ന ഒരു വ്യക്തിയുടെ വീട്ടിൽ ചെന്ന് അയാളെ വിളിച്ചു. ഹേ, രാജാവായ സോമ, ഹേ ബൃഹൻ, ഹേ ശുഭ്രവസ്ത്രധാരീ ഇങ്ങനെ അനേകം പ്രാവശ്യം വിളിച്ചിട്ടും ആ വ്യക്തി ഉണർന്നില്ല. അതിനുശേഷം രാജാവ് അവന്റെ മേൽ ചൂരൽ കൊണ്ട് നല്ല അടി കൊടുത്തു. അടികൊണ്ട ഉടൻ തന്നെ ആ മനുഷ്യൻ ഉണർന്നെഴുന്നേറ്റു. അപ്പോൾ അജാതശത്രു ഗാർഗ്യനോട് പറഞ്ഞു- ഈ പുരുഷൻ ചൈതന്യഹീനനായി എവിടെയാണ് ഉറങ്ങിക്കൊണ്ടിരുന്നത്? ഏത് ദേശത്താണ് ഉറങ്ങിക്കൊണ്ടിരുന്നത്? ഇപ്പോൾ ഉണർന്ന് എവിടെനിന്നും വന്നിരിക്കുന്നു?

19. തം ഹോവാച അജാതശത്രുഃ യത്രൈഷ ഏതദ് ബാലാകേ പുരുഷോ അശയിഷ്ട യത്രൈതദഭൂദ്യത ഏതദാഗാദിതി ഹിതാ നാമ ഹൃദയസ്യ നാഡ്യോ ഹൃദയാത് പുരീതതമഭിപ്രതന്വന്തി തദ് യഥാ സഹസ്രധാ കേശോ വിപാടിത സ്താവദണ്വഃ പിംഗലസ്യ അണിമ്നാതിഷ്ഠന്തി ശുക്ലസ്യ കൃഷ്ണസ്യ പീതസ്യ ലോഹിതസ്യേതി താസു തദാ ഭവതി യദാ സുപ്തഃ സ്വപ്നം ന കംചന പശ്യതി അഥ അസ്മിൻ പ്രാണ ഏവൈകഥാ ഭവതി തദൈനം വാക് സർവൈഃ നാമഭിഃ സഹാപ്യേതി ചക്ഷുഃ സർവൈഃ രൂപൈഃ സഹാപ്യേതി ശ്രോത്രം സർവൈഃ ശബ്ദൈഃ സഹാവ്യേതി മനഃ സർവൈഃ ധ്യാനൈഃ സഹാവ്യേതി സ യദാ പ്രതിബുധ്യതേ യഥാ അഗ്നേർജ്വലത സർവാ ദിശോ വിസ്ഫുലിംഗാ വിപ്രതിഷ്ഠേരന്നൈവമേവ തസ്മാദാത്മന പ്രാണാ യഥായതനം വിപ്രതിഷ്ഠന്തേ പ്രാണേഭ്യോ ദേവാ ദേവേഭ്യോ ലോകാഃ തദ്യഥാ ക്ഷുര ക്ഷുര ധാരേƒവ ഹിതഃ സ്യാത് വിശ്വംഭരോ വാ വിശ്വംഭരകുലായ ഏവ മേവൈഷ പ്രാജ്ഞ ആത്മേദം ശരീരമാത്മാനമ നുപ്രവിഷ്ട ആലോമഭ്യഃ ആനഖേഭ്യഃ

ഗാർഗ്യൻ ആ ചോദ്യങ്ങൾക്ക് ഉത്തരം പറയാൻ ശക്തനായില്ല. അദ്ദേഹം ഈ രഹസ്യമറിയാൻ അശക്തനായിരുന്നു. അപ്പോൾ അജാതശത്രു വീണ്ടും പറഞ്ഞു ഇവൻ എവിടെയാണ് ഉറങ്ങിക്കൊണ്ടിരിക്കുന്നതെന്നും എവിടെയാണ് കിടന്നിരുന്നതെന്നും എവിടെ നിന്നും ഉണർന്നുവെന്നും സ്ഥാനമേതെന്നും ഞാൻ പറഞ്ഞുതരാം. ഹൃദയകമലത്തെ സംബന്ധിക്കുന്ന ഹിത എന്നു പേരുള്ള അനേകം നാഡികൾ ഉണ്ട്. അവ ഹൃദയത്തിൽ നിന്നും പുറപ്പെട്ട് ശരീരം മുഴുവൻ വ്യാപിച്ചിരിക്കുന്നു. അവയുടെ വലിപ്പം ഒരു തലമുടി നാരിന്റെ അറ്റം ആയിരമായി അംശിച്ചാലുള്ളതിലും സൂക്ഷ്മമാണ്. ആ നാഡികൾ പലവിധത്തിലുള്ള സൂക്ഷ്മസാരത്താൽ പരിപൂർണ്ണമാണ്. അവയിൽ വെളുപ്പ്, മഞ്ഞ, ചുവപ്പ്, കറുപ്പ് എന്നീ എല്ലാ നിറങ്ങളും ഉണ്ട്. ഉറങ്ങുന്ന അവസ്ഥയിൽ വ്യക്തി ഈ നാഡികളിൽ ലയിച്ചിരിക്കുന്നു. സുഷുപ്തിയുടെ അവസ്ഥയിലും മനുഷ്യൻ സ്വപ്നം കാണാതിരിക്കുമ്പോൾ പ്രാണനിൽ ലയിച്ചിരിക്കും. അപ്പോൾ വാക്ക് അതിന്റെ സർവനാമങ്ങൾ സഹിതവും നേത്രങ്ങൾ സർവരൂപങ്ങൾ സഹിതവും ചെവി സർവ ശബ്ദങ്ങൾ സഹിതവും മനസ്സ് സർവചിന്തനീയവിഷയങ്ങൾ സഹിതവും പ്രാണനിൽ തന്നെയാണ് സ്ഥിതിചെയ്യുന്നത്. മനുഷ്യൻ ഉണരുമ്പോൾ കത്തിയെരിയുന്ന തീയിൽ നിന്നും എല്ലായിടത്തും തീപ്പൊരികൾ പരക്കുന്നതുപോലെ പ്രാണനാകുന്ന

N P

ആത്മാവിൽ നിന്നും സർവേന്ദ്രിയങ്ങളും അവയവയുടെ സ്ഥാനങ്ങളിലേയ്ക്ക് ഗമിക്കുന്നു. അപ്പോൾ അവയുടെ അധിഷ്ഠാതാവായ അഗ്നി മുതലായ ദേവതകൾ പ്രാണങ്ങളിൽനിന്നു പ്രത്യക്ഷപ്പെട്ട് നാമാദി സർവ വിഷയങ്ങളെയും പ്രകടമാക്കുന്നു. ക്ഷുരകൻ തന്റെ കത്തി തന്റെ പെട്ടിയിൽ അടച്ചുവെച്ചിരിക്കുന്നതുപോലെ ദേഹത്തിൽ സ്ഥിതിചെയ്യുന്ന ഹൃദയത്തിൽ പെരുവിരൽ വലിപ്പത്തിൽ പുരുഷാകൃതിയിൽ ഈശ്വരൻ നിവസിക്കുന്നു. അരണിയിൽ അഗ്നി നിഗൂഢം വസിക്കുന്നതുപോലെ ഈ ശരീരത്തിൽ ആത്മാവു നഖശിഖാന്തം സർവത്ര അപ്രത്യക്ഷരൂപത്തിൽ നിലകൊള്ളുന്നു.

20. തമേതമാത്മാനമേതമാത്മനോƒനുപശ്യന്തി യഥാ ച ശ്രേഷ്ഠിനം സ്വാഃ തദ്യഥാ ശ്രേഷ്ഠീസ്വർഭുങ്ക്തേ യഥാ വാ സ്വാഃ ശ്രേഷ്ഠിനം ഭുഞ്ജന്ത്യേവമേവൈഷ പ്രജ്ഞാത്മൈതൈരാത്മഭിർ ഭുങ്ക്തേ ഏവം വൈ തമാത്മാനമേത ആത്മാനോഭുഞ്ജന്തിസ യാവദ്ധവാ ഇന്ദ്ര ഏതമാത്മാനം ന വിജജ്ഞേതാവദേനമസുരാ അഭിബഭുവുഃ സ യദാ വിജജ്ഞേ ƒഥഹത്വാƒസുരാൻ വിജിത്യ സർവേഷാം ദേവാനാം ശ്രൈഷ്ഠ്യം സ്വരാജിമാധിപത്യം പരിയായ തഥോ ഏവൈം വിദ്വാൻ സർവാൻ പാപ്മനോ അപഹത്യ സർവേഷാം ഭൂതാനാം ശ്രൈഷ്ഠ്യം സ്വരാജ്യമാധിപത്യം പര്യേതി യ ഏവം വേദ യ ഏവം വേദ ഇതി ചുർത്ഥോƒധ്യായഃ

വളരെയേറെ ഗുണമുള്ള ഒരു ധനവാന്റെ ആശ്രിതന്മാർ അയാളെ അനുസരിക്കുന്നതുപോലെ വാക്ക് മുതലായ സർവേന്ദ്രിയങ്ങളാകുന്ന പ്രാണൻ ദേഹത്തിൽ സ്ഥിതി ചെയ്യുന്ന ആത്മാവിനെ അനുഗമിക്കുന്നു. ഒരുധനികൻ തന്റെ പരിജനങ്ങളോടൊപ്പം സുഖങ്ങൾ അനുഭവിക്കുകയും പരിജനങ്ങൾ ആ ധനികന്റെ ധനത്തെ അനുഭവിക്കുകയും ചെയ്യുമ്പോൾ അവർ ധനികനെത്തന്നെയാണനുഭവിക്കുന്നത്. അതുപോലെ ആത്മാവ് വാക്ക് മുതലായവയോടൊപ്പം അവയുടെ പ്രവർത്തനങ്ങൾ അനുഭവിക്കുകയും അതുപോലെ വാക്കു മുതലായവ ആത്മാവിനെ അനുഭവിക്കുകയും ചെയ്യുന്നു. ദേവരാജാവായ ഇന്ദ്രൻ ആത്മാവിനെ അറിയുന്നതു വരെ ദൈത്യന്മാരിൽ നിന്നുള്ള പരാജയത്തിനിരയായിരുന്നു. എന്നാൽ ആത്മാവിനെ അറിഞ്ഞതോടെ അദ്ദേഹം ദൈത്യന്മാരെ സംഹരിക്കുകയും സ്വർഗ്ഗരാജ്യം വീണ്ടെടുത്ത് ദേവന്മാരിൽ ശ്രേഷ്ഠത്വം നേടുകയും ചെയ്തു. അതുപോലെ ആത്മാവിനെപ്പറ്റി അറിയുന്ന ജ്ഞാനി തന്റെ സർവപാപങ്ങളും നശിപ്പിച്ച് സകല ജീവികളിലും ശ്രേഷ്ഠനായി സർവാധിപതിയായി ഭവിക്കുന്നു. ഇങ്ങനെ അറിയുന്നവർക്ക് മുമ്പ് സൂചിപ്പിച്ച എല്ലാ ഫലങ്ങളും ലഭിക്കാനിടയാകുന്നു.

കൗഷീതക്രീബ്രാഹ്മണോപനിഷത്ത് അവസാനിച്ചു.



# തൈത്തിരീയോപനിഷത്ത്

ഈ ഉപനിഷത്ത് കൃഷ്ണയജൂർ വേദീയതൈത്തീരിയ ശാഖയുടെ അന്തർഗതമായ തൈത്തീരിയാരണ്യകത്തിന്റെ അംഗമാകുന്നു. തൈത്തിരീയാരണ്യകത്തിന് പത്തദ്ധ്യാങ്ങളുണ്ട്. അവയിൽ ഏഴ്, എട്ട്, ഒൻപത് ഈ അദ്ധ്യായങ്ങളെ തൈത്തിരീയുപനിഷത്ത് എന്നു പറയുന്നു.

### ശാന്തിപാഠം

ഓം ശം നോ മിത്രഃ ശം വരുണഃ ശം നോ ഭവത്വര്യ മാം ശം ന ഇന്ദ്രോ ബൃഹസ്പതിഃ ശം നോ വിഷ്ണുരുരുക്രമഃ നമോ ബ്രഹ്മാണേ. നമസ്തേ വായോ. ത്വമേവപ്രത്യക്ഷം ബ്രഹ്മാസി. ത്വാമേവ പ്രത്യക്ഷം ബ്രഹ്മ വദിഷ്യാമി. ഋതം വദിഷ്യാമി. സത്യം വദിഷ്യാമി. തന്മാവതു. തദ്വക്താരമവതു. അവതു മാം. അവതു വക്താരം. ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

ഇതിന്റെ അർത്ഥം പ്രഥമാനുവാകത്തിൽആദ്യം കൊടുത്തിരിക്കുന്നു.

## ശിക്ഷാവല്ലി

### പ്രഥമാനുവാകം

ഓം ശം നോ മിത്രഃ ശം വരുണഃ ശം നോ ഭവത്വര്യ മാം ശം ന ഇന്ദ്രോ ബൃഹസ്പതിഃ ശം നോ വിഷ്ണുരുരുക്രമഃ നമോ ബ്രഹ്മണേ. നമസ്തേ വായോ. ത്വാമേവപ്രത്യക്ഷം ബ്രഹ്മാസി. ത്വാമേവ പ്രത്യക്ഷം ബ്രഹ്മ വദിഷ്യാമി. ഋതം വദിഷ്യാമി. സത്യം വദിഷ്യാമി. തന്മാവതു. തദ്വക്താരമവതു. അവതുമാം അവതു വക്താരം. ഓം ശാന്തിഃ! ശാന്തിഃ!! ശാന്തിഃ!!!

ഈ പ്രഥമാനുവാകത്തിൽ ഭിന്നഭിന്ന ശക്തികളുടെ അധിഷ്ഠാതാവായ പരബ്രഹ്മ പരമേശ്വരനെഭിന്നങ്ങളായ നാമങ്ങളിലും രൂപങ്ങളിലും സ്തുതിച്ചുകൊണ്ട് അദ്ദേഹത്തോടു പ്രാർത്ഥിക്കുന്നു: ആധിദൈവികവും ആദ്ധ്യാത്മികവും ആദ്ധ്യാത്മികവും ആധിഭൗതികവുമായ ശക്തിയുടെ രൂപത്തിലും അതേപോലെ അവയുടെ അധിഷ്ഠാതാക്കളായ മിത്രൻ, വരുണൻ മുതലായ ദേവതകളുടെ രൂപത്തിലും യാതൊന്ന് അഖിലത്തിന്റേയും ആത്മാവ് അന്തര്യാമിയായ പരമേശ്വരനായിരിക്കുന്നുവോ അദ്ദേഹം എല്ലാ പ്രകാരത്തിലും നമുക്കു കല്ല്യാണമയനായിരിക്കണേ. നമ്മുടെ ഉന്നതിയുടെ മാർഗ്ഗങ്ങളിൽ യാതൊരു വിധത്തിലുള്ള വിഘ്ന ങ്ങളും സംഭവിക്കുവാൻ അനുവദിക്കാതിരിക്കണേ. എല്ലാത്തിന്റേയും അന്തര്യാമിയായ ആ ബ്രഹ്മത്തെ നമസ്ക്കരിക്കുന്നു.

ഇപ്രകാരം പരമാത്മാവിനോടു ശാന്തിക്കായി പ്രാർത്ഥിച്ചിട്ട് സൂത്രാത്മാവ് പ്രാണന്റെ രൂപത്തിൽ സമസ്തജീവികളിലും വ്യാപിച്ചിരിക്കുന്ന ആ പരമേശ്വരനെ വായുവിന്റെ നാമത്തോടുകൂടി സ്തുതിക്കുന്നു. ഹേസർവ്വശക്തിമാനും അഖിലത്തിന്റേയും പ്രാണസ്വരൂപനും വായുമയനുമായ പരമേശ്വരാ, അങ്ങയെ നമസ്ക്കരിക്കുന്നു. അങ്ങുതന്നെ എല്ലാപ്രാണികളുടേയും പ്രാണസ്വരൂപമായ പ്രത്യക്ഷബ്രഹ്മ ആകുന്നു. അതിനാൽ ഞാൻ അങ്ങയെ പ്രത്യക്ഷബ്രഹ്മത്തിന്റെ നാമത്തിൽ വിളിക്കും; 'ഋത' നാമത്തിലും ഞാനങ്ങയെ സംബോധന ചെയ്യും. എന്തുകൊണ്ടെന്നാൽ എല്ലാ പ്രാണികളേയും സംബന്ധിച്ച് അത് മംഗളകാരിയായ നിയമമാകുന്നു. അങ്ങനെയുള്ള നിയമരൂപമായ ഋതത്തിന്റെ അധിഷ്ഠാനം അങ്ങു തന്നയാണല്ലോ. അതുപോലെ ഞാൻ അങ്ങയെ 'സത്യ' മന്നപേരിലും സംബോധന ചെയ്യും. എന്തുകൊണ്ടെന്നാൽ സത്യ (യഥാർത്ഥ ഭാഷണം) ത്തിന്റെ അധിഷ്ഠാന ദേവതയും അങ്ങുതന്നെയാണല്ലൊ. സർവ്വവ്യാപിയും അന്തര്യാമിയുമായ ആ പരമേശ്വരൻ എനിക്കു സദാചരണവും അതുപോലെ സത് ഭാഷണവും സദ് വിദ്യ ഗ്രഹിക്കുന്നതിനുള്ള ശക്തിയും പ്രദാനം ചെയ്ത് ഈ ജനനമരണരൂപമാകുന്ന സംസാരചക്രത്തിൽ നിന്നും എന്നെ രക്ഷിക്കട്ടെ. കൂടാതെ, എന്റെ ആചാര്യന് ഇവയെല്ലാം ഉപദേശിച്ചുകൊടുത്ത് എല്ലായിടത്തും ആ സത്യത്തെ പ്രചരിപ്പിക്കുന്നതിനുള്ള ശക്തി പ്രദാനം ചെയ്ത് അദ്ദേഹത്തെ രക്ഷിക്കട്ടെ. 'ഇവിടെ എന്നെ രക്ഷിക്കട്ടെ' 'വക്താവിനെ രക്ഷിക്കട്ടെ' – എന്നീ വാക്യങ്ങളെ ആവർത്തിച്ചു പറയുന്നത് ശാന്തിപാഠത്തിന്റെ സമാപ്തിയെ സൂചിപ്പിക്കുന്നു.

ഓം ശാന്തിഃ, ശാന്തിഃ, ശാന്തിഃ – ഇപ്രകാരം മൂന്നുവട്ടം പറയുന്നതിനുള്ള കാരണം ആധിഭൗതികം, ആധിദൈവികം ആദ്ധ്യാത്മികം – എന്നീ മൂന്നു പ്രകാരത്തിലും സംഭവിക്കാവുന്ന എല്ലാ വിഘ്നങ്ങളുടേയും സർവ്വനാശം സംഭവിക്കട്ടെ എന്നുള്ളതാണ്. ഭഗവാൻ ശാന്തിസ്വരൂപനാകുന്നു. അതിനാൽ അദ്ദേഹത്തിന്റെ സ്മരണമാത്രയിൽത്തന്നെ എല്ലാ പ്രകാരത്തിലുമുള്ള ശാന്തി നിശ്ചിതമാകുന്നു.

## ദ്വിതീയാനുവാകം

ശിക്ഷാം വ്യാഖ്യാസ്യാമഃ, വർണ്ണഃ സ്വരഃ. മാത്രാ ബലം. സാമ സംതാനഃ. ഇത്യുക്തഃ ശിക്ഷാധ്യായഃ.

ഈ മന്ത്രത്തിൽ വേദോച്ചാരണത്തിന്റെ നിയമങ്ങളെ വർണ്ണിക്കുന്നതിനു പ്രതിജ്ഞ ചെയ്തുകൊണ്ട് അവയുടെ സങ്കേത മാത്രയെ കുറിക്കുന്നു. അക്കാലത്ത് ഏതെങ്കിലും ശിഷ്യൻ പരമാത്മാവിന്റെ രഹസ്യവിദ്യയുടെ ജിജ്ഞാസുവായിത്തീരുകയാണെങ്കിൽ അവൻ ഈ നിയമങ്ങളെ നേരത്തേ തന്നെ പൂർണ്ണമായും ഗ്രഹിച്ചിരിക്കുന്നവനായിരിക്കണം. അതിനാൽ അവനെ ശ്രദ്ധാലുവാക്കുന്നതിന് അടയാള പ്രകടനങ്ങൾ തന്നെ ആവശ്യമായിരുന്നു. മനുഷ്യർക്ക് ഓരോ വാക്കുകളുടേയും ഉച്ചാരണത്തിൽ ശ്രദ്ധയോടുകൂടി സംസാരിക്കുന്നതിനുള്ള അഭ്യാസം സിദ്ധിക്കണം എന്നുള്ളതാണ് ഈ സങ്കേതങ്ങളുടെ ഭാവം എന്നു പ്രതീതമാകുന്നു. എന്നാൽ ലൗകികശബ്ദങ്ങളിൽ നിയമങ്ങളെ പാലിക്കുവാൻ കഴിയുന്നില്ലെങ്കിൽ കുറഞ്ഞപക്ഷം വേദമന്ത്രങ്ങളുടെ ഉച്ചാരണമെങ്കിലും അവശ്യം ശിക്ഷണമനുസരിച്ചായിരിക്കണം. ക, ഖ മുതലായ വ്യഞ്ജന വർണ്ണങ്ങളിലും അ, ആ മുതലായ സ്വരവർണ്ണങ്ങളും സ്പഷ്ടമായിത്തന്നെ ഉച്ചരിക്കണം. ദന്ത്യമായ 'സ' യുടെ സ്ഥാനത്തിൽ താലവ്യമായ 'ശ' അഥവാ 'ഷ' യുടെ ഉച്ചാരണം നടത്തുവാൻ പാടില്ല. 'വ' യുടെ സ്ഥാനത്ത് 'ബ' എന്നും ഉച്ചരിക്കുവാൻ പാടില്ല. ഇപ്രകാരം തന്നെ മറ്റു വർണ്ണങ്ങളുടെ ഉച്ചാരണത്തിലും പ്രത്യേകമായ ശ്രദ്ധ പതിപ്പിച്ചിരിക്കണം. ഇതുപോലെതന്നെ സംസാരിക്കുന്ന സമയം, ഏതുവർണ്ണത്തെ ഏതു സ്ഥാനത്ത് എന്തു ഭാവം പ്രകടിപ്പിക്കുന്നതിന് ഉച്ചസ്വരത്തിൽ ഉച്ചരിക്കുന്നത് ഉചിതമായിരിക്കുമോ ഏതിനെ മധ്യസ്വരത്തിലും ഏതിനെ നിമ്നസ്വരത്തിലും ഉച്ചരിക്കുന്നത് ഉചിതമായിരിക്കുമോ – അതെല്ലാം പൂർണ്ണമായി ശ്രദ്ധിച്ച് യഥോചിതമായ സ്വരത്തിൽ സംസാരിക്കണം. വേദമന്ത്രങ്ങളുടെ ഉച്ചാരണത്തിൽ ഉദാത്തങ്ങളായ സ്വരങ്ങളെ പ്രത്യേകം ശ്രദ്ധിക്കുകയും എവിടെ ഏതു സ്വരം വേണമോ അതിനെപ്പറ്റിയുള്ള യഥാർത്ഥജ്ഞാനം ഉണ്ടായിരിക്കുകയും ചെയ്യേണ്ടതും ആവശ്യമാണ്. എന്തുകൊണ്ടെന്നാൽ മന്ത്രങ്ങളിൽ സ്വരവ്യത്യാസം ഉണ്ടാകുന്നതിൽനിന്നും അവയുടെ അർത്ഥം മാറിവരും. അതുപോലെ അശുദ്ധസ്വരങ്ങളെ ഉച്ചരിക്കുന്നവന് അനിഷ്ടതയെ സ്വീകരിക്കേണ്ടതായും വരുന്നു. ഹ്രസ്വം, ദീർഘം, പ്ളുതം ഇപ്രകാരം മാത്രകളുടെ വ്യത്യാസം മനസ്സിലാക്കി യഥോചിതം ഉച്ചാരണം നടത്തണം. എന്തുകൊണ്ടെന്നാൽ ഹ്രസ്വത്തിന്റെ സ്ഥാനത്ത് ദീർഘവും ദീർഘത്തിന്റെ സ്ഥാനത്തു ഹ്രസ്വവുമാക്കി ഉച്ചരിക്കുന്നതുകൊണ്ട് അർത്ഥത്തിൽ വലുതായ അന്തരം സംഭവിക്കുന്നു. 'സിത' യും 'സീത' യും പോലെതന്നെ. ബലത്തിന്റെ അർത്ഥം പ്രയത്നം, വർണ്ണങ്ങളെ ഉച്ചരിക്കുമ്പോൾ അതിന്റെ ധ്വനിയെ വ്യക്തമാക്കുന്നതിൽ ഉണ്ടാകുന്ന പ്രയാസത്തെ പ്രയത്നം എന്നു പറയുന്നു. പ്രയത്നം രണ്ടുവിധത്തിലുണ്ട്; ആഭ്യന്തരവും ബാഹ്യവും. ആഭ്യന്തരത്തിന് അഞ്ചും ബാഹ്യത്തിന് പതിനൊന്നും ഭേദങ്ങളുണ്ടെന്ന് അംഗീകരിക്കപ്പെട്ടിരിക്കുന്നു. സ്പൃഷ്ടം, ഈഷത്സ്പൃഷ്ടം, വിവൃതം, ഈഷത് വിവൃതം, സംവൃതം – ഇവ ആഭ്യന്തരങ്ങളായ പ്രയത്നങ്ങളാകുന്നു. വിവാര, സംവാര, ശ്വാസ, നാദ, ഘോഷ, അഘോഷ, അല്പപ്രാണ, മഹാപ്രാണ, ഉദാത്ത, അനുദാത്ത, സ്വരിതങ്ങൾ ബാഹ്യപ്രയത്നങ്ങളും ആകുന്നു. ഉദാഹരണത്തിനു 'ക' മുതൽ 'മ' വരെയുള്ള അക്ഷരങ്ങളുടെ ആഭ്യന്തരപ്രയത്നം സ്പൃഷ്ടം ആകുന്നു. എന്തുകൊണ്ടെന്നാൽ കണ്ഠം ആദിയായ സ്ഥാനങ്ങളിൽ

പ്രാണവായുവിന്റെ സ്പർശനംകൊണ്ടും ഇവയുടെ ഉച്ചാരണം സംഭവിക്കുന്നു. 'ക' യുടെ ബാഹ്യപ്രയത്നം വിവാരം, ശ്വാസം, അഘോഷം, അല്പപ്രാണം ഇവയാണ്. ഈ വിഷയത്തിന്റെ വിശദജ്ഞാനത്തിന് വ്യാകരണം നോക്കണം. വർണ്ണങ്ങളുടെ സമവൃത്തിയോടുകൂടിയ ഉച്ചാരണം അഥവാ സാമഗാന ത്തിന്റെ രീതിതന്നെ സാമം ആകുന്നു. അതിനെപ്പറ്റിയുള്ള അറിവും തദനുസരണമായ ഉച്ചാരണവും അത്യന്തം ആവശ്യ മാകുന്നു. സംതാനത്തിന്റെ അർത്ഥം സംഹിത എന്നാണ്. സന്ധി, സ്വരം, വ്യഞ്ജനം, വിസർഗ്ഗം, അനുസ്വാരം മുതലാ യവ അതാതിന്റെ പരവർത്തികളായ വർണ്ണങ്ങളുടെ സംയോ ഗംകൊണ്ട് പലയിടങ്ങളിലും നൂതനരൂപം പ്രാപിക്കുന്നു. ഈ സംയോഗജനിതങ്ങളായ വികൃതിഭാവങ്ങളെ 'സന്ധി' എന്നു പറയുന്നു. ഏതെങ്കിലും പ്രത്യേക സ്ഥാനത്തിൽ സന്ധി പ്രയോ ഗിച്ചിട്ടുണ്ടെങ്കിൽ അവിടെ വർണ്ണവികാരം ഉണ്ടാകുന്നില്ല. എങ്കിൽ അതിനെ പ്രകൃതിഭാവം എന്നു പറയുന്നു. ചുരുക്ക ത്തിൽ വർണ്ണങ്ങളുടെ ഉച്ചാരണത്തിൽ മേൽപ്പറഞ്ഞ ആറു നിയ മങ്ങളേയും പാലിക്കണം.

## തൃതീയാനുവാകം

**സംബന്ധം** – ഇനി ആചാര്യൻ തന്റെയും ശിഷ്യന്റെയും അഭ്യു ദയത്തെ പ്രകടമാക്കിക്കൊണ്ട് സംഹിതാ വിഷയകമായ ഉപാ സനാവിധി ആരംഭിക്കുന്നു –

സഹ നൗ യശഃ. സഹ നൗ ബ്രഹ്മവർച്ചസം. അഥാതഃ സംഹിതായാ ഉപനിഷദം വ്യാഖ്യാസ്യാമഃ. പഞ്ചസ്വധികരണേഷു. അധിലോകമധിജ്യോതിഷമധി വിദ്യമധി പ്രജമദ്ധ്യാത്മം. താ മഹാസംഹിതാ ഇത്യാ ചക്ഷതേ. അഥാധിലോകം. പൃഥിവീ പൂർവ്വരൂപം. ദ്യൗരുത്തരരൂപം. ആകാശഃ സന്ധിഃ. വായുഃ സന്ധാ നം. ഇത്യധിലോകം.

ഈ അദ്ധ്യായത്തിൽ ആദ്യമായി സമദർശിയായ ആചാ ര്യൻ വഴി തനിക്കു വേണ്ടിയും ശിഷ്യനുവേണ്ടിയും യശസ്സി ന്റേയും തേജസ്സിന്റേയും വൃദ്ധിക്കുള്ള ഉദ്ദേശത്തോടുകൂടി ശുഭാകാംക്ഷ പ്രകടിപ്പിക്കുന്നു. നമുക്കും നമ്മുടെ ശ്രദ്ധാലുവും വിനയവാനുമായ ശിഷ്യനും ജ്ഞാനത്തിൽനിന്നും ഉപാസന യിൽ നിന്നും ലഭ്യമാകുന്ന യശസ്സും ബ്രഹ്മതേജഃപ്രാപ്തിയും ഉണ്ടാകട്ടെ. അതിനുശേഷം സംഹിതാവിഷയകമായി ഉപനിഷ ത്തിനെ വ്യാഖ്യാനിക്കുന്നതിനു പ്രതിജ്ഞ ചെയ്തുകൊണ്ട് അതിനെ നിരൂപണം ചെയ്യുന്നു. വർണ്ണങ്ങളിലുണ്ടാകുന്ന സന്ധിയെ 'സംഹിത' എന്നു പറയുന്നു. ആ സംഹിതതന്നെ വ്യാപകരൂപം ധരിച്ച് ലോകം മുതലായവയെ സ്വന്തം വിഷയ ങ്ങളാക്കുമ്പോൾ അതിനെ 'മഹാസംഹിത' എന്നു പറയുന്നു. സംഹിത അഥവാ സന്ധി അഞ്ചുപ്രകാരത്തിലുണ്ട് – സ്വരം, വ്യഞ്ജനം, സ്വാദി, വിസർഗ്ഗം, അനുസ്വാരം. ഇവതന്നെ സന്ധി യുടെ അധിഷ്ഠാനമാകുന്നതുകൊണ്ട് പഞ്ചസന്ധിയെന്നപേ രിൽ പ്രസിദ്ധമായിത്തീർന്നിരിക്കുന്നു. ഈ സന്ധികൾക്ക് അഞ്ച് ആശ്രയങ്ങളുണ്ടെന്നത് ഒരു വസ്തുതയാണ്. ഇതുപോ ലെതന്നെ പൂർവ്വോക്തമായ മഹാസംഹിതയ്ക്കും അഥവാ മഹാ സന്ധിക്കും അഞ്ച് ആശ്രയങ്ങളുണ്ട് – അത് ലോകം, ജ്യോതി സ്സ്, വിദ്യ, പ്രജാ, ആത്മാവ് ഇവയാകുന്നു. എങ്ങനെ വർണ്ണങ്ങ ളിൽ സന്ധി ദർശിക്കപ്പെടുന്നുവോ അങ്ങനെതന്നെ ഈ ലോകാ ദികളിലും സംഹിതാദൃഷ്ടി വെയ്ക്കണമെന്നു താല്പര്യം. അത് എപ്രകാരമാണോ അപ്രകാരം ഇക്കാര്യം മനസ്സിലാക്കപ്പെടണം. ഓരോ സന്ധിക്കും നാലുഭാഗങ്ങൾ വീതമുണ്ട് – പൂർവ്വവർണ്ണം, പരവർണ്ണം, രണ്ടിന്റെയും കൂടിയുള്ള രൂപം തഥാ രണ്ടിന്റെയും സംയോജകനിയമം. ഇതുപോലെതന്നെ യാതൊരു ലോകം ആദിയിൽ സംഹിതാദൃഷ്ടിയെപ്പറ്റി കാണിച്ചുതന്നുവോ അതിനും നാലു വിഭാഗങ്ങൾ ഉണ്ടാകും; – പൂർവ്വരൂപം, ഉത്തര രൂപം, സന്ധി (രണ്ടുംകൂടി ചേരുമ്പോഴുണ്ടാകുന്ന രൂപം) സംധാനം (സംയോജകം).

ഈ മന്ത്രത്തിൽ ലോകവിഷയകമായ സംഹിതാദൃഷ്ടി യുടെ നിരൂപണം നടത്തപ്പെട്ടിരിക്കുന്നു. പൃഥ്വി അതായത് ഈ ലോകം തന്നെ പൂർവ്വരൂപമാകുന്നു. ലോകവിഷയകമായ മഹാ സംഹിതയിൽ പൂർവ്വ വർണ്ണത്തിന്റെ സ്ഥാനത്ത് പൃഥ്വിയെ കാണണം എന്നുതാല്പര്യം. ഇതുപോലെതന്നെ സർഗ്ഗവും സംഹിതയുടെ ഉത്തരരൂപം (പരവർണ്ണം) ആകുന്നു. ആകാശം (അന്തരീക്ഷം) തന്നെ. ഈ രണ്ടിന്റെയും സന്ധിയും വായു ഇവയുടെ സന്ധാനവും (സംയോജകം) ആകുന്നു. എങ്ങനെ പൂർവ്വവും ഉത്തരവുമായ വർണ്ണങ്ങൾ സന്ധിയിൽ ചേർന്ന് ഒന്നായിത്തീരുന്നുവോ അങ്ങനെതന്നെ പ്രാണവായുമൂലം പൂർവ്വവർണ്ണസ്ഥാനീയമായ ഈ ഭൂതലത്തിലെ പ്രാണി ഉത്തര വർണ്ണസ്ഥാനീയമായ സ്വർഗ്ഗലോകവുമായി ചേർക്കപ്പെടുന്നു (സംബന്ധപ്പെടുത്തുന്നു).

ഈ വർണ്ണനയിൽ ഇഷ്ടമുള്ള ലോകത്തിന്റെ പ്രാപ്തിയെപ്പറ്റി പറഞ്ഞിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ഫല ശ്രുതിയിൽ ഈ വിദ്യ അറിയുന്നതുകൊണ്ടുള്ള ഫലം സ്വർഗ്ഗ ലോകവുമായി ബന്ധപ്പെട്ടുപോവുക എന്നു പറഞ്ഞിരിക്കുന്നു. എന്നാൽ ഈ വിദ്യയുടെ പരമ്പര നഷ്ടപ്പെട്ടുപോയതു കാരണം ആംഗ്യരൂപത്തിലുള്ള വർണ്ണനകളിൽനിന്നും എപ്ര കാരം ഏതുലോകത്തെ പ്രാപിക്കുവാൻ കഴിയും എന്നു മന സ്സിലാക്കുവാൻ സാധ്യമല്ല എന്ന് ഒരനുമാനം ഇവിടെ ഉണ്ടാകു ന്നു. ലോകങ്ങളുടെ പ്രാപ്തിയിൽ പ്രാണനു പ്രാധാന്യമു ണ്ടെന്നു മാത്രം മനസ്സിലാകുന്നു. പ്രാണൻ വഴിയായിത്തന്നെ മനസ്സോടും ഇന്ദ്രിയങ്ങളോടുംകൂടി ജീവാത്മാവിന്റെ പ്രത്യേക ലോകങ്ങളിലേക്കുള്ള ഗമനം നടക്കുന്നു. ഇക്കാര്യം ഉപനിഷ ത്തുകളിൽ പലയിടത്തും പറഞ്ഞിരിക്കുന്നു. എന്നാൽ പൃഥ്വി ആദ്യ വർണ്ണമെന്നും ദ്യുലോകം രണ്ടാമത്തെ വർണ്ണമെന്നും അതുപോലെ ആകാശം സന്ധി (ഇവയുടെ സംയുക്തരൂപം) എന്നും ഇവിടെ പറയപ്പെട്ടിരിക്കുന്നു. (ഈ കഥനത്തിന്റെ ശരി യായ ആശയം എന്താണെന്നു മനസ്സിലാകുന്നില്ല.)

അഥാധിജ്യൗതിഷം. അഗ്നിഃ പൂർവ്വരൂപം. ആദിത്യ ഉത്തരരൂപം. ആപഃ സന്ധിഃ വൈദ്യുതഃ സന്ധാനം. ഇത്യധിജ്യൗതിഷം.

അഗ്നി ഈ ഭൂതലത്തിൽ സുലഭമാണ്. അതിനാൽ അതിനെ സംഹിതയുടെ പൂർവ്വവർണ്ണമെന്നു കരുതുന്നു. സൂര്യൻ ദ്യുലോകത്തിൽ പ്രകാശിക്കുന്നു. അതിനാൽ അതിനെ ഉത്തര രൂപ (പരവർണ്ണ) മെന്നു പറയുന്നു. ഇവ രണ്ടിൽ നിന്നും ഉത്ഭ വിച്ചതുകാരണം മേഘം തന്നെ സന്ധിയും അതുപോലെ

വൈദ്യുതശക്തിതന്നെ ഹേതുവും (സന്ധാനം) ആയി പറയപ്പെടുന്നു.

ഈ മന്ത്രത്തിൽ ജ്യോതിർവിഷയക സംഹിതയെ വർണ്ണിച്ചിട്ട് ജ്യോതിസ്സുകളുടെ സംയോഗത്തിൽനിന്നും നാനാപ്രകാരത്തിലുള്ള ഭൗതിക വസ്തുക്കളുടെ പ്രകാശനങ്ങളും അവയുടെ വിജ്ഞാന രഹസ്യവും മനസ്സിലാക്കുന്നു. ആ ജ്യോതിസ്സുകളുടെ സംബന്ധത്തിൽ നിന്നും ഉത്ഭവിച്ചിട്ടുള്ള ഭോഗ്യപദാർത്ഥങ്ങൾക്ക് ജലത്തിന്റെ നാമം കൊടുക്കപ്പെടുകയും അവയെല്ലാത്തിന്റേയും ഉൽപ്പത്തിയിൽ വിദ്യുത്തിനെ സംയോജകമെന്നു പറയപ്പെടുകയും ചെയ്യുന്നു. എന്തുകൊണ്ടെന്നാൽ ഇക്കാലത്തുള്ള വൈജ്ഞാനികർ വൈദ്യുതി സംബന്ധത്തിൽ നിന്നും നാനാവിധത്തിലുള്ള ഭൗതികവികാസങ്ങൾ പ്രകടമാക്കിക്കാണിക്കുന്നു. വേദങ്ങളിൽ ഈ ഭൗതികോന്നതിക്കായുള്ള സാധനയും നന്നായുപദേശിക്കപ്പെട്ടിരിക്കുന്നു എന്ന് ഇതിൽ നിന്നും വ്യക്തമാകുന്നു; എന്നാൽ പരമ്പര നശിച്ചുപോയതു കാരണം അതിനെ ഗ്രഹിച്ചിട്ടുള്ളവരും, ഗ്രഹിപ്പിക്കുവാൻ കഴിവുള്ളവരും ദുർല്ലഭമായിത്തീർന്നിരിക്കുന്നു.

അഥാധിവിദ്യം. ആചാര്യഃ പൂർവ്വരൂപം. അന്തേവാസ്യുത്തരരൂപം. വിദ്യാഃ സന്ധിഃ. പ്രവചനം സന്ധാനം. ഇത്യധി വിദ്യം.

ഈ മന്ത്രത്തിൽ വിദ്യയെ സംബന്ധിച്ചു സംഹിതാ വീക്ഷണത്തിലുള്ള ഉപദേശം കൊടുക്കപ്പെട്ടിരിക്കുന്നു. ഇതുവഴിയായി വിദ്യാപ്രാപ്തിക്കുള്ള രഹസ്യം മനസ്സിലാക്കപ്പെടുന്നു. എപ്രകാരം വർണ്ണസന്ധിയിൽ ഒന്ന് പൂർവ്വവർണ്ണവും മറ്റൊന്ന് പരവർണ്ണവുമായിരിക്കുന്നുവോ അതുപോലെ തന്നെ ഇവിടെ വിദ്യാരൂപസംഹിതയിൽ ഗുരുവാകട്ടെ പൂർവ്വ വർണ്ണവും ഭക്തി വിനയത്തോടുകൂടി ഗുരുവിനെ സേവിക്കുന്ന വിദ്യാഭിലാഷിയായ ശിഷ്യൻ പരവർണ്ണവുമാകുന്നു. അതുപോലെ സന്ധിയിൽ രണ്ടുവർണ്ണങ്ങളുടെ സംയോഗംകൊണ്ട് എങ്ങിനെ മൂന്നാമതായി ഒരു പുതിയ വർണ്ണമുണ്ടാകുന്നുവോ അതേപ്രകാരം ഗുരുവിന്റേയും ശിഷ്യന്റേയും സംബന്ധത്തിൽ നിന്നുത്ഭവിക്കുന്ന – വിദ്യ ജ്ഞാനംതന്നെ – ഇവിടെ സന്ധിയാകുന്നു. ഈ വിദ്യാരൂപസന്ധി പ്രകടമാകുന്നതിനുള്ള കാരണമാണു പ്രവചനം. ഗുരുവിന്റെ ഉപദേശവും ശിഷ്യന്റെ ശ്രദ്ധാപൂർവ്വമുള്ള ശ്രവണവും ഗ്രഹണവും – തന്നെ സന്ധാനം ആകുന്നു. യാതൊരുത്തൻ ഈ രഹസ്യം മനസ്സിലാക്കി വിദ്വാനായ ഗുരുവിനെ സേവിക്കുന്നുവോ അവൻ തീർച്ചയായും വിദ്യയെ പ്രാപിച്ചിട്ട് ജ്ഞാനിയായിത്തീരുന്നു.

അഥാധിപ്രജം. മാതാ പൂർവ്വരൂപം, പിതോത്തരരൂപം. പ്രജാ സന്ധിഃ. പ്രജനനം സന്ധാനം. ഇത്യധിപ്രജം.

ഈ മന്ത്രത്തിൽ സംഹിതാരൂപത്തിൽ പ്രജാവർണ്ണനം നടത്തിയിട്ട് സന്താനപ്രാപ്തിക്കുള്ള രഹസ്യം മനസ്സിലാക്കുന്നു. ഈ പ്രജാവിഷയസംഹിതയിൽ മാതാവാകട്ടെ പൂർവ്വവർണ്ണവും പിതാവ് പരവർണ്ണവുമാകുന്നു. രണ്ടു വർണ്ണങ്ങളുടെ സന്ധിയിൽനിന്നും ഒരു പുതിയ വർണ്ണം ഉണ്ടാകുന്നതുപോലെ മാതാവിന്റെയും പിതാവിന്റെയും സംയോഗത്തിൽ നിന്നും ഉത്ഭവിക്കുന്ന സന്താനംതന്നെ ഈ സംഹിതയിൽ രണ്ടിന്റെയും സന്ധി (സംയുക്ത സ്വരൂപം) ആകുന്നു. അതുപോലെ ഋതുകാലത്തിൽ ശാസ്ത്രവിധിയനുസരിച്ചു യഥോചിതം നിയമപരമായി മാതാപിതാക്കൾ സന്താനോല്പാദനോദ്ദേശത്തോടുകൂടി നടത്തപ്പെടുന്ന സഹവാസം തന്നെ സന്ധാനം (സന്താനോൽപ്പത്തിയുടെ കാരണം) ആകുന്നു. യാതൊരുത്തൻ ഈ രഹസ്യം മനസ്സിലാക്കി സന്താനോൽപ്പത്തിയുടെ ഉദ്ദേശത്തോടുകൂടി ഋതുകാലത്തിൽ ധർമ്മയുക്തമായി സ്ത്രീസഹവാസം നടത്തുന്നുവോ അവൻ നിശ്ചയമായും തന്റെ ഇച്ഛാനുസരണമുള്ള ശ്രേഷ്ഠ സന്താനത്തെ പ്രാപിക്കുന്നു.

അഥാദ്ധ്യാത്മം. അധരാ ഹനുഃ പൂർവരൂപം. ഉത്തരാ ഹനുരുത്തരരൂപം. വാക്സന്ധിഃ. ജിഹ്വാ സന്ധാനം. ഇത്യധ്യാത്മം.

ഈ മന്ത്രത്തിൽ ശരീരവിഷയകമായ സംഹിതാ വീക്ഷണത്തെ ഉപദേശിച്ചിരിക്കുന്നു. ശരീരത്തിന്റെ പ്രധാനമായ അംഗം മുഖമാകുന്നു. അതിനാൽ മുഖത്തിന്റെ അവയവങ്ങളിൽതന്നെ സംഹിതയുടെ വിഭാഗങ്ങൾ കാണിക്കപ്പെടുന്നു. മുകളിലെ തുടയെല്ലു പരവർണ്ണവും താഴത്തെ താടിയെല്ലു സംഹിതയുടെ പൂർവ്വവർണ്ണവും ആകുന്നു. ഈ രണ്ടിന്റെയും സംയോഗത്തിൽനിന്ന് ഇവയുടെ മദ്ധ്യഭാഗത്തിൽ അഭിവ്യക്തമാകുന്ന വാണിതന്നെ സന്ധിയും ജിഹ്വാ സന്ധാനവും (വാണീരുപമാകന്ന സന്ധിയുടെ പ്രകടമാകുന്ന കാരണം) തന്നെയാകുന്നു. എന്തുകൊണ്ടെന്നാൽ ജിഹ്വയെക്കൂടാതെ മനുഷ്യർക്കു യാതൊരു വാക്കും ഉച്ചരിക്കുവാൻ സാദ്ധ്യമല്ല. വാണിയിൽ അസാധാരണമായ ശക്തി സ്ഥിതിചെയ്യുന്നു. വാണീദ്വാരാ പ്രാർത്ഥന നടത്തി മനുഷ്യർക്കു ശരീരത്തിന്റെ പോഷണവും അതിനെ ശ്രേഷ്ഠമാക്കുന്നതിനുള്ള എല്ലാ സാമഗ്രികളും പ്രാപിക്കുവാൻ സാധിക്കുന്നു. ഓംകാരസ്വരൂപമായ പരമേശ്വരന്റെ നാമജപത്തിൽനിന്നും പരമാത്മാവിനേയും പ്രാപിക്കുവാൻ സാധിക്കുന്നു. ഇപ്രകാരം വാണിയിൽ ശാരീരികവും ആത്മവിഷയകവുമായ രണ്ടുതരത്തിലുള്ള ഉന്നതി സംജാതമാക്കുന്നതിനുള്ള കഴിവു നിറഞ്ഞുനിൽക്കുന്നു. ഈ രഹസ്യത്തെ മനസ്സിലാക്കി യാതൊരു മനുഷ്യൻ തന്റെ വാണിയെ യഥായോഗ്യം ഉപയോഗിക്കുന്നുവോ അവൻ വാക്ശക്തി പ്രാപിച്ചിട്ട് അതുവഴിയായി അഭീഷ്ടഫലത്തെ പ്രാപിക്കുന്നതിൽ സമർത്ഥനായി ഭവിക്കുന്നു.

ഇതീമാ മഹാ സംഹിതാ യ ഏവമേതാ മഹാസംഹിതാ വ്യാഖ്യാതാ വേദ. സംധീയതേ പ്രജയാ പശുഭിഃ. ബ്രഹ്മവർച്ചസേനാന്നാദ്യേന സുവർഗ്ഗേണ ലോകേന.

ഈ മന്ത്രത്തിൽ അഞ്ചുപ്രകാരത്തിൽ പറഞ്ഞിരിക്കുന്ന മഹാസംഹിതകളുടെ യഥാർത്ഥജ്ഞാനഫലം പറയപ്പെട്ടിരിക്കുന്നു. ഇവയെ അറിയുന്നവനു തന്റെ ഇച്ഛക്കനുകൂലമായ സന്താനത്തെ പ്രാപിക്കുവാൻ കഴിയുകയും വിദ്യവഴിയായി ബ്രഹ്മതേജസ്സമ്പന്നനായി ഭവിക്കുകയും ചെയ്യുന്നു. തന്റെ ഇച്ഛാനുസരണമായി നാനാപ്രകാരത്തിലുള്ള മൃഗങ്ങളേയും അന്നം മുതലായ ഭോഗ്യപദാർത്ഥങ്ങളേയും സമ്പാദിക്കുവാൻ കഴിയുന്നു. ഇത്രമാത്രമല്ല, അവനു സ്വർഗ്ഗലോകപ്രാപ്തിയും ഉണ്ടാകുന്നു. ഇവമൂലം ലോകവിഷയമായ സംഹിതയുടെ ജ്ഞാന

I K

ത്താൽ സ്വർഗ്ഗാദി ഉത്തമലോകങ്ങളും ജ്യോതിർവിഷയകമായ ജ്ഞാനത്താൽ നാനാവിധത്തിലുള്ള ഭൗതികവസ്തുക്കളും പ്രജാവിഷയകസന്ധിയുടെ ജ്ഞാനത്താൽ സന്താനങ്ങളും വിദ്യാവിഷയകസംഹിതയുടെ ജ്ഞാനത്താൽ വിദ്യയും ബ്രഹ്മ തേജസ്സ് ആദ്ധ്യാത്മിക സംഹിത ഇവയുടെ വിജ്ഞാനത്താൽ വാക്ശക്തിപ്രാപ്തിയും ഉണ്ടാകും എന്നു മനസ്സിലാക്കണം.

ശ്രുതിയിൽ എല്ലാ സംഹിതകളുടേയും ജ്ഞാനത്തിന്റെ സാമൂഹികമായ ഫലങ്ങളെ പറഞ്ഞിരിക്കുന്നു. ശ്രുതി ഈശ്വരന്റെ വാണിയാകുന്നു. അതിനാൽ ഇതിന്റെ രഹസ്യം മനസ്സിലാക്കി ശ്രദ്ധയോടും വിശ്വാസത്തോടുംകൂടി ഉപര്യുക്തമായ ഉപാസനകളെ അനുഷ്ഠിച്ചാൽ നിസ്സന്ദേഹമായും എല്ലാ ഫലങ്ങളേയും പ്രാപിക്കുവാൻ സാധ്യമാകുന്നു.

## ചതുർത്ഥാനുവാകം

യശ്ഛന്ദസാമൃഷഭോവിശ്വരൂപഃ. ഛന്ദോഭ്യോ*f*ധ്യമൃതാത്സംബഭൂവ. സ മേന്ദ്രോമേധയാ സ്പൃണോതു. അമൃതസ്യ ദേവ ധാരണോ ഭൂയാസം. ശരീരം മേ വിചർഷണം. ജിഹ്വാ മേ മധുമത്തമാ. കർണ്ണാഭ്യാം ഭൂരി വിശ്രുവം. ബ്രഹ്മണഃ കോശോ*f*സി മേധയാ പിഹിതഃ. ശ്രുതം മേ ഗോപായ.

ഈ നാലാമനുവാകത്തിൽ മേശ്രുതം ഗോപായ ഈ വാക്യം വരെ പരബ്രഹ്മ പരമാത്മാവിന്റെ പ്രാപിത്താവശ്യമായ ബുദ്ധിബലവും ശാരീരികബലവും പ്രാപിക്കുന്നതിനുള്ള ഉദ്ദേശ്യത്തോടുകൂടി പരമേശ്വരനോട് അദ്ദേഹത്തിന്റെ നാമമായ ഓംകാരപാരാ പ്രാർത്ഥിക്കുന്നതിനുള്ള പ്രകരണങ്ങൾ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. ഓം എന്നത്, വേദോക്തങ്ങളായി പരമേശ്വരനുള്ള നാമങ്ങളിലെല്ലാം ശ്രേഷ്ഠവും സർവ്വരൂപവുമാകുന്നു. എന്തുകൊണ്ടെന്നാൽ ഓരോ മന്ത്രത്തിന്റേയും ആദിയിൽ ഓംകാരം ഉച്ചരിക്കപ്പെടുകയും ഓംകാരത്തിന്റെ ഉച്ചാരണം സമ്പൂർണ്ണ വേദങ്ങളുടെ ഉച്ചാരണഫലം പ്രാപ്തമാക്കുകയും ചെയ്യുന്നു. അതുപോലെ അവിനാശിയായ വേദങ്ങളോടും ഈ ഓംകാരം പ്രധാനരൂപത്തിൽ പ്രകടമായിരിക്കുകയും ചെയ്യുന്നു. ഓംകാരം നാമവും പരമേശ്വരൻ നാമിയും ആകുന്നു. അതിനാൽ രണ്ടും പരസ്പരം അഭിന്നമാണ്. പ്രണവരൂപമായ ആ പരമാത്മാവ് അഖിലത്തിന്റേയും പരമേശ്വരൻ ആയതുകാരണം "ഇന്ദ്രൻ" എന്ന പേരിൽ പ്രസിദ്ധനായിരിക്കുന്നു. ആ ഇന്ദ്രൻ എന്നെ മേധാശക്തിയാൽ സമ്പന്നമാക്കട്ടെ. 'ധീർധാരണാവതീ മേധാ' എന്ന കോശവാക്യമനുസരിച്ച് ധാരണാ ശക്തിയാൽ സമ്പന്നമായ ബുദ്ധിയുടെ നാമം 'മേധാ' എന്നാണ്. പരമാത്മാവ് എന്നെ പഠിച്ചതും ഗ്രഹിച്ചതുമായ ഭാവങ്ങളെ വഹിക്കുന്നതിനുള്ള ശക്തിയാൽ സമ്പന്നനാക്കണേ എന്നു താൽപ്പര്യം. ഹേ ദേവ, ഞാൻ അങ്ങയുടെ അഹൈതുകീ കൃപയാൽ ആ അമൃതമായ സ്വരൂപത്തെ സ്വന്തം ഹൃദയത്തിൽ വഹിക്കുന്നവനായിത്തീരട്ടെ. അങ്ങയുടെ ഉപാസനയിൽ യാതൊരുവിധമായ വിഘ്നങ്ങളും സംഭവിക്കാതിരിക്കുന്നതിന് എന്റെ ശരീരം രോഗരഹിതമാക്കിത്തീർക്കണേ. എന്റെ ജിഹ്വ അത്ഭുതകരമായ മധുരവാണിയാൽ അങ്ങയുടെ മധുരനാമങ്ങളേയും ഗുണങ്ങളേയും കീർത്തിച്ച് അവയുടെ മധുരരസം ആസ്വദിക്കുന്നതായി ഭവിക്കണേ. ഞാൻ എന്റെ രണ്ടു കർണ്ണങ്ങൾ വഴി മംഗലമയമായ വളരെയധികം വാക്കുകളെ ശ്രവിച്ചുകൊണ്ടിരിക്കണേ. അതായത് എന്റെ കർണ്ണങ്ങളിൽ ആചാര്യനാൽ വർണ്ണിക്കപ്പെട്ട രഹസ്യത്തെ പൂർണ്ണമായി ശ്രവിക്കുന്നതിനുള്ള ശക്തിയുണ്ടാക്കണേ. എനിക്ക് അങ്ങയുടെ മംഗളമയമായ യശസ്സു ശ്രവിക്കുന്നതിനുള്ള അവസരം ലഭ്യമാക്കണേ. ഹേ ഓംകാരമേ! നീ പരമേശ്വരന്റെ നിധിയാകുന്നു. അതായത് ആ പൂർണ്ണബ്രഹ്മ പരമേശ്വരൻ നിന്നിൽ നിറഞ്ഞിരിക്കുന്നു; എന്തുകൊണ്ടെന്നാൽ നാമിനാമത്തെത്തന്നെ ആശ്രയിച്ചിരിക്കുന്നു. ഇങ്ങനെ ആയിരുന്നിട്ടും നീ മനുഷ്യരുടെ ലൗകിക ബുദ്ധിയാൽ പൊതിയപ്പെട്ടും ഇരിക്കുന്നു. ലൗകികമായ തർക്കങ്ങളാൽ അനുസന്ധാനം ചെയ്യപ്പെടുന്നവരുടെ ബുദ്ധിയിൽ നിന്റെ പ്രഭാവം വ്യക്തമായിരിക്കുന്നില്ല. ഹേ ദേവാ, നീ കേൾക്കപ്പെട്ട ഉപദേശത്തെ രക്ഷിക്കൂ. അതായത് എനിക്ക് യാതൊരുപദേശം ശ്രവിക്കുന്നതിനു സാധിച്ചുവോ അതിനെ ഞാൻ സ്മരിച്ചുകൊണ്ട് അതനുസരിച്ച് എന്റെ ജീവിതം ആവിഷ്ക്കരിക്കുന്നതിനു കൃപചെയ്യു.

**സംബന്ധം –** ഇനി ഐശ്വര്യത്തെ അഭിലഷിക്കുന്നവർക്കുവേണ്ടി ഹവനം നടത്തുന്നതിനുള്ള മന്ത്രത്തെ ആരംഭിക്കുന്നു –

ആവഹന്തീ വിതന്വാനാ കർവാണാചീരമാത്മനഃ.
വാസാംസി മമ ഗാവശ്ച. അന്നപാനേ ച.
സർവ്വദാ. തതോ.
മേ ശ്രിയമാവഹ. ലോമശാം പശുഭിഃ
സഹ സ്വാഹാ.

നാലാമനുവാകത്തിലെ ഉപര്യുക്തമായ ഈ അംശത്തിൽ ഐശ്വര്യത്തെ കാംക്ഷിക്കുന്ന സകാരമരായ മനുഷ്യർക്കു വേണ്ടി പരമേശ്വരനോടു പ്രാർത്ഥിച്ചുകൊണ്ട് അഗ്നിയില് ആഹുതി നൽകുന്ന രീതിയെപ്പറ്റി പറയുന്നു. 'അല്ലയോ അഗ്നിയുടെ അധിഷ്ഠാതാവായ പരമേശ്വര, എന്റെ സ്വന്തമായിട്ടുള്ള ആവശ്യത്തിനു വേണ്ടിവന്നാൽ വിലംബം കൂടാതെ നാനാപ്രകാരത്തിലുള്ള വസ്ത്രങ്ങളും ഗോക്കളും ഭക്ഷിക്കുന്നതിനുള്ള എല്ലാ വസ്തുക്കളും എപ്പോഴും ദാനം ചെയ്യുക, അവയെ അഭിവൃദ്ധിപ്പെടുത്തുക, അതുപോലെ അവയെ നവൂനമാക്കിത്തരിക. നൂ എനിക്കുവേണ്ടി ആട് മുതലായി രോമങ്ങളോടുകൂടിയവയും മറ്റു തരത്തിലുമുളഅള മൃഗസഹിതമായ ഐശ്വര്യത്തേയും പ്രദാനംചെയ്യൂ. അതായത് എല്ലാ ഭോഗസാമഗ്രഹികളുടേയും സാധനാരൂപമായ ധനത്തെ നീ എനിക്കായി ദാനം ചെയ്യുക എന്നതാണ് പ്രാർത്ഥനയുടെ ആശയം. ഈ മന്ത്രത്തെ ഉച്ചരിച്ചിട്ട് 'സ്വാഹാ' എന്ന വാക്കോടുകൂടി അഗ്നിയിൽ ആഹുതി ചെയ്യണം. ഇത് ഐശ്വര്യപ്രപ്തിക്കുള്ള സാധനയാകുന്നു.

**സംബന്ധം–** ആചാര്യൻ ബ്രഹ്മചാരിയുടെ ഹിതാർത്ഥം എപ്രകാരം ഹവനം നടത്തണം? ഇതിന്റെ വിധികൾ പറയുന്നു.–

ആ മായന്തു ബ്രഹ്മചാരിണഃ സ്വാഹാ. വിമായന്തു ബ്രഹ്മചാരിണഃ സ്വാഹാഃ പ്രമായന്തു ബ്രഹ്മചാരിണഃ

സ്വാഹാ. ദമയന്തു ബ്രഹ്മചാരിണഃ സ്വാഹാ. ശമായന്തു ബ്രഹ്മാചാരിണഃ സ്വാഹാ.

N P

നാലാമനുവാകത്തിന്റെ ഈ അംശത്തിൽ ശിഷ്യഹിതത്തിനായി ആചാര്യൻ ഏതെല്ലാം മന്ത്രങ്ങൾദ്വാരാ ഹവനം ചെയ്യണമോ അവയെ വർണ്ണിച്ചിരിക്കുന്നു. ആചാര്യൻ 'ഉത്തമബ്രഹ്മചാരികൾ എന്റെയടുക്കൽ വിദ്യയഭ്യസിക്കുന്നതിനു വരട്ടെ' എന്നുള്ള ഉദ്ദേശ്യത്തോടുകൂടി മന്ത്രം ചൊല്ലി 'സ്വാഹാ' എന്ന ഉച്ചാരണത്തോടെ ആദ്യാഹുതി നൽകട്ടെ; 'എന്റെ ബ്രഹ്മചാരി കാപട്യശൂന്യനായിരിക്കട്ടെ' എന്ന ഉദ്ദേശത്തോടെ മന്ത്രം ചൊല്ലി 'സ്വാഹാ' എന്ന ഉച്ചാരണത്തോടുകൂടി രണ്ടാമത്തെ ആഹുതി സമർപ്പിക്കട്ടെ. "ബ്രഹ്മചാരികൾ ഇന്ദ്രിയങ്ങളെ അമർച്ചവരുത്തിയവരായിത്തീരട്ടെ' ഈ ഉദ്ദേശത്തോടുകൂടി നാലാമത്തെ ആഹുതി സമർപ്പിക്കട്ടെ. അതുപോലെ "ബ്രഹ്മചാരികൾ മനസ്സിനെ സ്വാധീനത്തിലാക്കിയവരായിരിക്കട്ടെ" ഈ ഉദ്ദേശത്തോടുകൂടി മന്ത്രോച്ചാരണപൂർവ്വകം'സ്വാഹാ' ശബ്ദത്തോടെ അഞ്ചാമത്തെ ആഹുതി സമർപ്പിക്കട്ടെ.

**സംബന്ധം–** ആചാര്യൻ തന്റെ ലൗകികവും പാരലൗകികവുമായ ഹിതങ്ങൾക്കുവേണ്ടി എപ്രകാരം ഹവനം നടത്തണം? അതിന്റെ വിധികളെപ്പറ്റി പറയുന്നു.

യശോ ജനേ$f$സാനി സ്വാഹാ. ശ്രേയാൻ വസ്യസോ$f$സാനി സ്വാഹാ. തം ത്വാ ഭഗ പ്രവിശാനി സ്വാഹാ. സ മാ ഭഗ പ്രവിശ സ്വാഹാ. തസ്മിൻ സഹസ്രശാഖേ നി ഭഗാഹം ത്വയി മൃജേ സ്വാഹാ.

നാലാമദ്ധ്യായത്തിന്റെ ഈ അംശത്തിൽ ആചാര്യൻ തന്റെ ഹിതത്തിനുവേണ്ടി ചെയ്യപ്പെടേണ്ട ഹവനത്തെ വർണ്ണിച്ചിരിക്കുന്നു. 'ആളുകളിൽ ഞാൻ യശസ്വിയാകട്ടെ. ലോകത്തിൽ എന്റെ യശസ്സിന്റെ സൗരഭ്യം സർവ്വത്ര വ്യാപിക്കട്ടെ. എന്റെ യശസ്സിനു കളങ്കമേൽക്കത്തക്ക ആചരണങ്ങളൊന്നും എന്നിൽനിന്നും ഉണ്ടാകാതിരിക്കട്ടെ' ഈ ഉദ്ദേശ്യത്തോടെ 'യശോ ജനേ്സാനി' എന്ന മന്ത്രത്തെ ഉച്ചരിച്ചുകൊണ്ട് 'സ്വാഹാ' പദത്തോടുകൂടി ആദ്യാഹുതി അർപ്പിക്കണം. 'മഹാധനികനമ്മാരെ അപേക്ഷിച്ചു ഞാൻ അത്യധികം സമ്പന്നനായി ഭവിക്കട്ടെ' ഈ ഉദ്ദേശത്തെ മുൻനിർത്തി മന്ത്രത്തെ ഉച്ചരിച്ചുകൊണ്ട് 'സ്വാഹാ' ശബ്ദത്തോടെ രണ്ടാമത്തെ ആഹുതി അഗ്നിയിൽ അർപ്പിക്കണം. 'ഹേ ഭഗവൻ, ഞാൻ അങ്ങയുടെ ദിവ്യ സ്വരൂപത്തിൽ പ്രവേശിക്കട്ടെ' ഈ ഉദ്ദേശത്തോടെ മന്ത്രം ഉച്ചരിച്ച് 'സ്വാഹാ' ശബ്ദത്തോടെ മൂന്നാമത്തെ ആഹുതി അഗ്നിയിലർപ്പിക്കണം. 'ഹേ ഭഗവൻ അങ്ങയുടെ ദിവ്യസ്വരൂപം എന്നിൽ പ്രവിഷ്ടമായിത്തീരട്ടെ' , എന്റെ മനസ്സിൽ സ്ഥിതിചെയ്യട്ടെ' ഈ ഉദ്ദേശത്തോടുകൂടിയ മന്ത്രോച്ചാരണ സഹിതം 'സ്വാഹാ' ശബ്ദത്തോടെ നാലാമത്തെ ആഹുതി അഗ്നിയിൽ സമർപ്പിക്കണം. 'ഹേ ഭഗവൻ, ആയിരക്കണക്കിനു ശാഖകളോടുകൂടിയ അങ്ങയുടെ ആ ദിവ്യരൂപത്തിൽ ധ്യാനനിമഗ്നനായി ഞാൻ സ്വായമായിത്തന്നെ വിശുദ്ധനായിത്തീരട്ടെ' ഈ ഉദ്ദേശത്തോടുകൂടി മന്ത്രോച്ചാരണപൂർവ്വം 'സ്വാഹാ' ശബ്ദത്തോടുകൂടി അഞ്ചാമത്തെ ആഹുതി അഗ്നിയിൽ ഒഴിക്കണം.

യഥാ$ff$പഃ പ്രവതാ യന്തി യഥാ മാസാ അഹർജരം. ഏവം മാം ബ്രഹ്മപാരിണേധാതരായന്തുസർവ്വതഃ സ്വാഹാ.

പ്രതിവേശോ$f$സിപ്ര മാ ഭാവി പ്ര മാ പദ്യസ്വ.

'എപ്രകാരം സമസ്ത ജല പ്രവാഹങ്ങളും താഴ്ന്ന ഭാഗത്തേയ്ക്കൊഴുകി സമുദ്രത്തിൽ ചേരുന്നുവോ എപ്രകാരം മാസദിനങ്ങളുടെ അന്ത്യം സംവത്സരരൂപമാകുന്ന കാലത്തിൽ ചെന്നുചേരുന്നുവോ ഹേ വിധാതാ. അപ്രകാരം എന്റെ അടുക്കൽ എല്ലാ ഭാഗത്തുനിന്നും ബ്രഹ്മചാരികൾ വരുകയും ഞാൻ അവർക്കു വിദ്യയുപദേശിച്ചിട്ട് മംഗളകാരികളായ ഉപദേശങ്ങളും നൽകി എന്റെ കർത്തവ്യത്തേയും അതുപോലെ അങ്ങയുടെ ആജ്ഞയേയും പാലിച്ചുകൊണ്ട് ജീവിക്കട്ടെ' ഈ ഉദ്ദേശത്തോടുകൂടി മന്ത്രമുച്ചരിച്ച് 'സ്വാഹാ' ശബ്ദത്തോടുകടി ആറാമത്തെ ആഹുതി അഗ്നിയിൽ അർപ്പിക്കണം. 'ഹേ പരമാത്മൻ! അങ്ങ് അഖിലത്തിന്റേയും വിശ്രമസ്ഥാനമാകുന്നു. ഇപ്പോൾ എനിക്കുവേണ്ടി അങ്ങയുടെ ദിവ്യസ്വരൂപത്തെ പ്രകാശിപ്പിച്ചുതരികയും എന്നെ സ്വീകരിക്കയും ചെയ്താലും. ഈ ഉദ്ദേശത്തോടെ മന്ത്രമുച്ചരിച്ച് 'സ്വാഹാ ശബ്ദത്തോടുകൂടി ഏഴാം ആഹുതി അഗ്നിയിൽ ഇടണം.

ഇപ്രകാരം ഈ ലോകത്തിന്റെയും പരലോകത്തിന്റെയും ഉന്നതിക്കുള്ള പരമാത്മാവിനോടുള്ള പ്രാർത്ഥനയും അതോടുകൂടിയുള്ള ഹവനവുമാണെന്നു പറയപ്പെട്ടിരിക്കുന്നു.

## പഞ്ചമാനുവാകം

ഭൂർഭുവഃ സുവരിതി വാ ഏതാസ്തിസ്റോ വ്യാഹൃതയഃ. താസാമു ഹ സ്മൈതാം ചതുർഥീം മാഹാചമസ്യഃ പ്രവേദയതേ. മഹ ഇതി. തദ്ബ്രഹ്മ. സ ആത്മാ. അങ്ഗാന്യന്യാ ദേവതാഃ. ഭൂരിതി വാ അയം ലോകഃ. ഭുവ ഇത്യന്തരിക്ഷം. സുവരിത്യസൗ ലോകഃ. മഹ ഇത്യാദിത്യഃ. ആദിത്യേന വാവ സർവേ ലോകാ മഹീയന്തേ.

ഈ അഞ്ചാമത്തെ അനുവാകത്തിൽ ഭൂഃ, ഭുവഃ, സ്വഃ, മഹഃ– ഈ നാലു വ്യാഹൃതികളുടെ (മന്ത്രങ്ങളുടെ) ഉപാസനാരഹസ്യം പറഞ്ഞിട്ട് അതിന്റെ ഫലത്തെ വർണ്ണിക്കുന്നു. ആദ്യമായി ഭൂഃ, ഭുവഃ, സ്വാഃ – ഈ മൂന്നു വ്യാഹൃതികൾ പ്രസിദ്ധങ്ങളെന്ന കാര്യം പറഞ്ഞിരിക്കുന്നു. എന്നാൽ ഇവയെക്കൂടാതെ നാലാമത്തെ വ്യാഹൃതിയായ 'മഹഃ' എന്നതിന്റെ ഉപാസനാ രഹസ്യം വളരെ മുൻപേ തന്നെ മഹാചമസന്റെ പുത്രൻ ഗ്രഹിച്ചിരുന്നു. ഈ നാലു വ്യാഹൃതികളെയും നാലു പ്രകാരങ്ങളിൽ പ്രയോഗിച്ച് ഉപാസിക്കുന്നതിനുള്ള വിധികൾ മുമ്പുപറഞ്ഞിട്ടുള്ള ആ കാലം മുതൽ പ്രചരിച്ചുകൊണ്ടിരിക്കുന്നു. ഇതിനുശേഷം ഈ നാലു വ്യാഹൃതികളിൽ എപ്രകാരത്തിലുള്ള ഭാവനകളോടുകൂടിയ ഉപാസന നടത്തണം എന്നു ഇത് മനസ്സിലാക്കുന്നു. ഈ നാലു വ്യാഹൃതികളിൽ എപ്രകാരത്തിലുള്ള ഭാവനകളോടുകൂടിയ ഉപാസന നടത്തണം എന്നു ഇത് മനസ്സിലാക്കുന്നു. ഈ നാലു വ്യാഹൃതികളിൽ നാലാമത്തേതായ 'മഹഃ' ഏറ്റവും പ്രധാനപ്പെട്ടതാകുന്നു. അതിനാൽ ഉപാസ്യ ദേവതകളിൽ 'മഹഃ' വ്യാഹൃതിയെ ബ്രഹ്മത്തിന്റെ സ്വരൂപമെന്നു മനസ്സിലാക്കണം – നാലാമത്തെ വ്യാഹൃതിയായ 'മഹഃ' ബ്രഹ്മത്തിന്റെ നാമമായതുകൊണ്ട് ബ്രഹ്മംതന്നെയാകുന്നു. എന്തുകൊണ്ടെന്നാൽ ബ്രഹ്മം എല്ലാത്തിന്റെയും ആത്മാവാകുന്നു, സർവ്വസ്വരൂപമാകുന്നു. മറ്റുള്ള എല്ലാ ദേവതകൾ അതിന്റെ അംഗങ്ങളുമാകുന്നു. അതിനാൽ ഏതെങ്കിലും ഒരു ദേവത ഈ വ്യാഹൃതികളാൽ

ഉപാസിക്കപ്പെടുന്നുവെങ്കിൽ അത് സർവ്വസ്വരൂപനായ പരമേശ്വരന്റെ തന്നെ ഉപാസന എന്ന കാര്യം മറന്നുപോകരുത്. എല്ലാ ദേവതകളും അദ്ദേഹത്തിന്റെ തന്നെ അംഗങ്ങളായതുകൊണ്ട് മറ്റു ദേവതകളുടെ ഉപാസനയും അദ്ദേഹത്തിന്റെ തന്നെയാകുന്നു. അതിനുശേഷം ഈ വ്യാഹൃതികളിൽ ലോകങ്ങളെപ്പറ്റി ചിന്തിക്കുന്നതിനുള്ള വിധിയും ഇപ്രകാരം പറഞ്ഞിരിക്കുന്നു. – 'ഭൂഃ' ഇത് പൃഥ്വിയെക്കുറിക്കുന്നു. 'ഭുവഃ' അന്തരീക്ഷത്തേയും, 'സ്വഃ' സുപ്രസിദ്ധമായ സ്വർഗ്ഗലോകത്തേയും, 'മഹഃ' ഇത് സൂര്യനേയും കുറിക്കുന്നു. എന്തുകൊണ്ടെന്നാൽ സൂര്യനിൽനിന്നും എല്ലാ ലോകങ്ങളും മഹിമാന്വിതമായിക്കൊണ്ടിരിക്കുന്നു. ഭൂഃ, ഭുവഃ, സ്വഃ– ഈ മൂന്നു വ്യാഹൃതികളും ആ പരമേശ്വരന്റെ വിരാട് ശരീരരൂപമാകുന്ന ഈ സ്ഥൂല ബ്രഹ്മാണ്ഡത്തെ കുറിക്കുന്നു– അതായത് പരമേശ്വരന്റെ അംഗത്തിന്റെ നാമവും അതുപോലെ 'മഹഃ' എന്ന നാലാമത്തെ വ്യാഹൃതി ഈ വിരാട് ശരീരത്തെ പ്രകാശിപ്പിക്കുന്ന അതിന്റെ ആത്മസ്വരൂപമാകുന്നു പരമേശ്വരനെ കുറിക്കുന്നതുമാകുന്നു. 'മഹഃ' ഇതു സൂര്യന്റെ നാമം ആകുന്നു. സൂര്യന്റെ ആത്മാവും പരമേശ്വരൻ തന്നെയാകുന്നു. അതിനാൽ സൂര്യരൂപത്തിൽ നിന്ന് എല്ലാ ലോകങ്ങളേയും അദ്ദേഹംതന്നെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നു. അതുകൊണ്ട് ഇവിടെ സൂര്യന്റെ ഉപലക്ഷണത്തിൽനിന്നും ഈ വിരാട് ശരീരത്തെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്ന ഇതിന്റെ ആത്മരൂപമായ പമരേശ്വരനെത്തന്നെ ഉപാസനയുടെ ലക്ഷ്യമാക്കിയിരിക്കുന്നു.

ഭൂരിതി വാ അഗ്നിഃ. ഭുവ ഇതി വായുഃ. സുവരിത്യാദിത്യഃ. മഹ ഇതി ചന്ദ്രമാഃ. ചന്ദ്രമസാ വാവ സർവാണി ജ്യോതീംഷി മഹീയന്തേ. ഭൂരിതി വാ ഋചഃ. ഭുവ ഇതി സാമാനി. സുവരിതി യജൂംഷി. മഹ ഇതിബ്രഹ്മ. ബ്രഹ്മണാ വാവ സർവേ വേദാ മഹീയന്തേ.

ഇതുപോലെ തന്നെ വീണ്ടും ജ്യോതിസ്സുകളിൽ ഈ വ്യാഹൃതികൾദ്വാരാ പരമേശ്വരന്റെ ഉപാസനാപ്രകാരങ്ങൾ നിർദ്ദേശിക്കപ്പെടുന്നു. 'ഭൂഃ' എന്ന വ്യാഹൃതി അഗ്നിയുടെ നാമമായതിനാൽ അഗ്നി തന്നെയാകുന്നു എന്നു ഭാവം. അഗ്നിദേവത വാണിയുടെ അധിഷ്ഠാനദേവതയും വാണി ഓരോ വിഷയങ്ങളേയും വ്യക്തമാക്കി പ്രകാശിപ്പിക്കുന്നതുകാരണം ജ്യോതിസ്സും ആകുന്നു. അതിനാൽ അതും ജ്യോതിസ്സുകളുടെ ഉപാസനയിൽ 'ഭൂഃ' എന്നു തോന്നുമാറാകുന്നു. 'ഭുവഃ' ഇത് വായുവാകുന്നു. വായു ദേവത ത്വഗിന്ദ്രിയത്തിന്റെ അധിഷ്ഠാതാവും ത്വഗിന്ദ്രിയം സ്പർശനത്തെ പ്രകാശിപ്പിക്കുന്നതുമായ ജ്യോതിസ്സുമാകുന്നു. അതിനാൽ ജ്യോതിർവിഷയകമായ ഉപാസനകളിൽ വായുവിനേയും ത്വക്കിനേയും 'ഭുവഃ' രൂപത്തിൽ മനസ്സിലാക്കണം. 'സ്വഃ' ഇത് സൂര്യനാകുന്നു. സൂര്യൻ നേത്രേന്ദ്രിയങ്ങളുടെ അധിഷ്ഠാതാവാകുന്നു. നേത്രേന്ദ്രിയവും സൂര്യന്റെ സഹായത്തോടുകൂടി രൂപത്തെ പ്രകാശിപ്പിക്കുന്ന ജ്യോതിസ്സാകുന്നു. അതിനാൽ ജ്യോതിർവിഷയകമായ ഉപാസനകളിൽ സൂര്യനേയും നേത്രേന്ദ്രിയത്തയും 'സ്വഃ' എന്ന വ്യാഹൃതി രൂപത്തിൽ മനസ്സിലാക്കണം. 'മഹഃ' എന്ന നാലാമത്തെ വ്യാഹൃതി ചന്ദ്രനാണെന്നു തോന്നുന്നു. ചന്ദ്രൻ മനസ്സിന്റെ അധിഷ്ഠാനദേവതയാകുന്നു. മനസ്സിന്റെ സഹായത്താൽ മനസ്സോടൊത്തുവസിക്കുന്നതിനാൽ തന്നെ സമസ്തേന്ദ്രിയങ്ങളും സ്വന്തമായ വിഷയങ്ങളെ പ്രകാശിപ്പിക്കുവാൻ കവിവുള്ളതായിത്തീരുന്നു. മനസ്സിനെക്കൂടാതെ ഒന്നും സാദ്ധ്യമല്ല. അതിനാൽ എല്ലാ ജ്യോതിസ്സുകളിലും പ്രധാനം ചന്ദ്രനെന്നും മനസ്സിനെത്തന്നെ 'മഹഃ' വ്യാഹൃതി രൂപം എന്നും അറിയണം. എന്തുകൊണ്ടെന്നാൽ ചന്ദ്രനിൽനിന്നും അതായതു മനസ്സിൽ നിന്നുതന്നെ എല്ലാ ജ്യോതിർരൂപേന്ദ്രിയങ്ങളും മഹിമാന്വിതമായിക്കൊണ്ടിരിക്കുന്നു. ഇപ്രകാരം മനസ്സിന്റെ രൂപത്തിൽ പരമേശ്വരനെ ഉപാസിക്കുന്നതിനുള്ള വിധി വ്യക്തമാക്കപ്പെട്ടിരിക്കുന്നു. ഇതുപോലെ തന്നെ വേദങ്ങളുടെ വിഷയത്തിലും വ്യാഹൃതികളുടെ പ്രയോഗംമൂലമുള്ള പരമേശ്വരോപാസനയുടെ പ്രകാരങ്ങൾ നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു. ഇതാണതിന്റെ ഭാവം.

'ഭൂഃ' ഇത് ഋഗ്വേദമാകുന്നു. 'ഭുവഃ' സാമവേദവും 'സ്വഃ' യജുർവേദവും 'മഹഃ' ബ്രഹ്മവും ആകുന്നു. എന്തുകൊണ്ടെന്നാൽ ബ്രഹ്മത്തിൽനിന്നും എല്ലാ വേദങ്ങളും മഹിമായുക്തമായിരിക്കുന്നു. എല്ലാ വേദങ്ങളിലും വർണ്ണിച്ചിട്ടുള്ള സമസ്ത ജ്ഞാനങ്ങളും പരബ്രഹ്മപരമേശ്വരനിൽനിന്നുതന്നെ പ്രകടവും അദ്ദേഹത്തിൽനിന്നുതന്നെ വ്യാപ്തവുമാകുന്നു. അതുപോലെ ആ പരമേശ്വരന്റെ തത്വങ്ങളുടെ വർണ്ണനം ഈ വേദങ്ങളിൽ കാണുകയും ചെയ്യുന്നു; അതിനാൽ ഇത് അദ്ദേഹത്തിന്റെ മഹിതന്നെയാകുന്നു. ഇപ്രകാരം വേദങ്ങളിലെ ഈ വ്യാഹൃതികളുടെ പ്രയോഗംകൊണ്ട് ഉപാസന ചെയ്യണം.

ഭൂരിതി വൈ പ്രാണഃ. ഭുവ ഇത്യപാനഃ. സുവരിതി വ്യാനഃ. മഹ ഇത്യന്നം. അന്നേന വാവ സർവ്വേ പ്രാണാ മഹീയന്തേ. താ വാ ഏതാശ്ചതസ്റശ്ചതുർധാ. ചതസ്റശ്ചതസ്റോ വ്യാഹൃതയഃ. താ യോ വേദ. സ വേദ ബ്രഹ്മ. സർവേƒസ്മൈ ദേവാ ബലിമാവഹന്തി.

അതിനുശേഷം പ്രാണന്റെ വിഷയത്തിൽ ഈ വ്യാഹൃതികളുടെ പ്രയോഗംകൊണ്ടുള്ള പ്രകാരങ്ങളെ ഗ്രഹിപ്പിക്കുന്നു. 'ഭൂഃ' പ്രാണനും 'ഭുവഃ' അപാനനും 'സ്വഃ' വ്യാനനും ആകുന്നു. ഇങ്ങനെ ജഗദ് വ്യാപിയായ സമസ്ത പ്രാണൻതന്നെയാണ് ഈ മൂന്നു വ്യാഹൃതികളും. അന്നം 'മഹഃ' രൂപമാകുന്ന നാലാമത്തെ വ്യാഹൃതിയാണ്. എന്തുകൊണ്ടെന്നാൽ എപ്രകാരം വ്യാഹൃതികളിൽ 'മഹഃ' പ്രധാനമായിരിക്കുന്നുവോ അതേപ്രകാരം തന്നെ എല്ലാ പ്രാണന്റേയും പോഷണം നടത്തി അവയുടെ മഹിമയെ നിലനിർത്തുകയും വളർത്തുകയും ചെയ്യുന്നതുകാരണം അവയെ അപേക്ഷിച്ച് അന്നം പ്രധാനപ്പെട്ടതാകുന്നു. അതിനാൽ പ്രാണന്റെ അന്തര്യാമിയായ പരമേശ്വരന്റെ ഉപാസന അന്നത്തിന്റെ രൂപത്തിൽ നടത്തപ്പെടണം.

ഇപ്രകാരം നാലു വ്യാഹൃതികളേയും നാലു പ്രകാരത്തിൽ പ്രയുക്തമാക്കി ഉപാസിക്കുന്നതിനുള്ള രീതിയെ പറഞ്ഞിട്ട് അത് ഗ്രഹിച്ച് ഉപാസിക്കുന്നതുകൊണ്ടുണ്ടാകുന്ന ഫലങ്ങളെക്കുറിച്ചു പറയുന്നു. നാലു പ്രകാരങ്ങളിലായി പ്രയുക്തമായ ഈ നാലു വ്യാഹൃതികളുടെയും ഉപാസനകളുടെ രഹസ്യം യാതൊരുത്തൻ അറിയുന്നുവോ അതായത് മനസ്സിലാക്കിയിട്ട് അതിനനുസരണമായി പരബ്രഹ്മ പരമാത്മാവിനെ ഉപാസിക്കുന്നുവോ അവൻ ബ്രഹ്മത്തെ അറിയുകയും സമസ്തദേവതകളും

I K

അവനു കാഴ്ച സമർപ്പിക്കുകയും ചെയ്യുന്നു. അവനെ പരമേശ്വരന്റെ പ്രിയൻ എന്നു കരുതി ആദരിക്കുകയും സൽക്കരിക്കുകയും ചെയ്യുന്നു.

### ഷഷ്ഠാനുവാകം

സ യ ഏഷോ$f$ന്തർഹൃദയ ആകാശഃ. തസ്മിന്നയം പുരുഷോ മനോമയഃ. അമൃതോ ഹിരണ്മയഃ.

ഈ അനുവാകത്തിൽ നാലുസംഗതികൾ പറഞ്ഞിരിക്കുന്നു. അവയുടെ സംബന്ധം പൂർവ്വാനുവാകത്തിൽ പറഞ്ഞിട്ടുള്ള ഉപദേശങ്ങളിൽനിന്നും വ്യത്യസ്തവുമാകുന്നു. ആ ഉപദേശങ്ങളുടെ പൂർത്തീകരണത്തിനായി ഇത് ആരംഭിക്കുന്നു.

പൂർവ്വാനുവാകത്തിൽ മനസ്സിന്റെ അധിഷ്ഠാന ദേവതയായ ചന്ദ്രനെ ഇന്ദ്രിയങ്ങളുടെ അധിഷ്ഠാന ദേവതകളുടെ പ്രകാശകൻ എന്നു വിശേഷിപ്പിച്ചിരിക്കുന്നു. അവയുടെ ബ്രഹ്മരൂപത്തിലുള്ള ഉപാസന ചെയ്യുന്നതിനുള്ള യുക്തിയും മനസ്സിലാക്കപ്പെട്ടു കഴിഞ്ഞിരിക്കുന്നു. ആ മനോമയ പരബ്രഹ്മം – അഖിലത്തിന്റേയും അന്തര്യാമിയായ പുരുഷൻ എവിടെയാകുന്നു; അദ്ദേഹത്തിന്റെ ഉപലബ്ധി എവിടെ നിന്നുമുണ്ടാകുന്നു – ഇക്കാര്യം ഈ അധ്യായത്തിന്റെ ആദ്യാംശങ്ങളിൽ ഉപദേശിച്ചിരിക്കുന്നു. അദ്ധ്യായത്തിലെ ഈ അംശത്തിന്റെ ആശയം മുൻപറഞ്ഞതുപോലെ യാതൊന്ന് ഈ ഹൃദയത്തിന്റെ അന്തർഭാഗത്ത് അംഗുഷ്ഠമാത്രമായ പരിണാമത്തോടുകൂടിയ ആകാശം ഉണ്ടായിരിക്കുന്നുവോ അതിൽത്തന്നെ ഈ വിശുദ്ധ പ്രകാശസ്വരൂപനും അവിനാശിയും മനോമയനും അന്തര്യാമിയുമായ പരമേശ്വരൻ വിരാജിക്കുന്നു. ഇതുതന്നെ അദ്ദേഹത്തിന്റെ സാക്ഷാത്ക്കാരമാകുന്നത് അതിനെ പ്രാപിക്കുന്നതിനു മറ്റു സ്ഥലങ്ങളിലേക്കും പോകേണ്ടതായി വരുന്നില്ല.

അന്തരേണ താലുകേ. യ ഏഷ സ്തന ഇവാവലംബതേ. സേന്ദ്രയോനിഃ. യത്രാസൗ കേശാന്തോ വിവർത്തതേ. വ്യപോഹ്യ ശീർഷകപാലേ. ഭൂരിത്യഗ്നൗ പ്രതിതിഷ്ഠതി. ഭുവ ഇതി വായൗ. സുവരിത്യാദിത്യേ. മഹ ഇതി ബ്രഹ്മണി.

ആ പരബ്രഹ്മപരമേശ്വരനെ തന്റെ ഹൃദയത്തിൽ പ്രത്യക്ഷമായിക്കണ്ടുകൊണ്ടിരിക്കുന്ന മഹാപുരുഷൻ ഈ ശരീരത്തെ ത്യജിച്ചുപോകുമ്പോൾ എപ്രകാരം ഏതു മാർഗ്ഗം വെളിയിലിറങ്ങി, ഏതു ക്രമത്തോടുകൂടി ഭൂഃ, ഭുവഃ, സ്വഃ രൂപങ്ങളായ സമസ്തലോകങ്ങളിൽ പരിപൂർണ്ണമായി അഖിലത്തിന്റേയും ആത്മസ്വരൂപമാകുന്ന പരമേശ്വരനിൽ വിലയം പ്രാപിക്കുന്നു – ഈ കാര്യം ഈ അനുവാകത്തിന്റെ രണ്ടാമത്തെ അംശത്തിൽ വെളിപ്പെടുത്തിയിരിക്കുന്നു. മനുഷ്യരുടെ വായിൽ താലുവിന്റെ ഇടയിലായി മുലഞ്ഞെട്ടിന്റെ ആകാരത്തിൽ തൂങ്ങിക്കിടക്കുന്ന മാംസപിണ്ഡം (അതിനെ സംസാരഭാഷയിൽ കുറുനാക്കെന്നു പറയുന്നു). അതിനു മുകളിൽ കേശങ്ങളുടെ മൂലസ്ഥാനമായ ബ്രഹ്മരന്ധ്രം അവിടെ ഹൃദയത്തിൽ നിന്നും പുറപ്പെട്ട് കുറുനാക്കിന്റെ ഉള്ളിൽകൂടി കടന്ന് രണ്ടു കപോലങ്ങളേയും ഭേദിച്ചു പൊയ്ക്കൊണ്ടിരിക്കുന്ന സുഷുമ്ന എന്ന പേരിൽ പ്രസിദ്ധമായ നാഡി, അതുതന്നെ ഇന്ദ്രനാമത്തിൽ സംബോധന ചെയ്യപ്പെടുന്ന പരമേശ്വരന്റെ പ്രാപ്തിക്കുള്ള വാതിലാകുന്നു. അന്ത്യകാലത്ത് ആ മഹാപുരുഷൻ ആ മാർഗ്ഗത്തിൽകൂടി ശരീരത്തിന്റെ വെളിയിൽ കടന്ന് 'ഭൂഃ' എന്നു പറയപ്പെടുന്ന അഗ്നിയിൽ സ്ഥിതിചെയ്യുന്നു. ബ്രഹ്മജ്ഞാനി ബ്രഹ്മലോകത്തിലേക്കു പോകുമ്പോൾ അവൻ ആദ്യമായി ജ്യോതിർമയിയും അഭിമാനിയുമായ അഗ്നിദേവതയുടെ അധികാരത്തിൽ വന്നു ചേരുന്നു. അനന്തരം വായുവിൽ സ്ഥിതിചെയ്യുന്നു. അതായത് ഭൂമിമുതൽ സൂര്യലോകംവരെയുള്ള എല്ലാ ആകാശങ്ങളിലും യാതൊരുത്തന്റെ അധികാരം നിലനിൽക്കുന്നുവോ യാതൊന്ന് എങ്ങും സഞ്ചരിക്കുന്ന വായുവിന്റെ അധിഷ്ഠാനദേവതയായിരിക്കുന്നുവോ യാതൊന്ന് 'ഭുവഃ' എന്ന പേരിൽ അഞ്ചാമദ്ധ്യായത്തിൽ വർണ്ണിക്കപ്പെട്ടിരിക്കുന്നുവോ അതിന്റെ തന്നെ അധികാരത്തിൽ അവൻ ചെന്നുചേരുന്നു. ആ ദേവത അവനെ 'സ്വഃ' എന്ന പേരിൽ വർണ്ണിക്കപ്പെടുന്ന സൂര്യലോകത്തിൽ എത്തിക്കുകയും പിന്നീട് അവിടെ നിന്നും 'മഹഃ' എന്ന പേരിൽ വിളിക്കപ്പെടുന്ന 'ബ്രഹ്മ' ത്തിൽ സ്ഥിതി ചെയ്യിക്കുകയും ചെയ്യുന്നു.

ആപ്നോതി സ്വാരാജ്യം. ആപ്നോതി മനസസ്പതിം. വാക്പതിശ്ചക്ഷുഷ്പതിഃ. ശ്രോത്രപതിർവിജ്ഞാനപതിഃ. ഏതത്തതോ ഭവതി.

ബ്രഹ്മലോകത്തിൽ പ്രതിഷ്ഠിതനായ ആ മഹാപുരുഷൻ ഏതവസ്ഥയിലാകുന്നു എന്ന കാര്യം ഈ അനുവാകത്തിന്റെ മൂന്നാമംശത്തിൽ പറഞ്ഞുകഴിഞ്ഞു. അനുവാകത്തിലെ ഈ അംശത്തിന്റെ ആശയം അവൻ സ്വരാട്ടായിത്തീരുന്നു എന്നാണ്. അതായത് മുകളിൽ പ്രകൃതിയുടെ അധികാരം നിലനിൽക്കുന്നില്ല. എങ്കിലും അതു സ്വയം തന്നെ പ്രകൃതിയുടെ അധിഷ്ഠാതാവായിത്തീരുന്നു, എന്തുകൊണ്ടെന്നാൽ മനസ്സിന്റെ – സമസ്താന്തഃകരണസമുദായങ്ങളുടെ – സ്വാമിയായ പരമാത്മാവിനെ പ്രാപിക്കുന്നു. അതിനാൽ വാണി, ചക്ഷുസ്സ്, ശ്രോത്രം, ആദിയായ സമസ്തേന്ദ്രിയങ്ങളും അവയുടെ ദേവതകളും അതുപോലെ വിജ്ഞാനസ്വരൂപമായ ബുദ്ധിയുടെയും സ്വാമിയായിത്തീരുന്നു. അതായത് ഇവയെല്ലാം അവന്നധീനമായിത്തീരുന്നു. ആദ്യം പറഞ്ഞിരിക്കുന്ന ആ സാധനയിൽ നിന്നും ഉപര്യുക്തമായ ഫലം ലഭിക്കുന്നു.

ആകാശശരീരം ബ്രഹ്മ. സത്യാത്മ പ്രാണാരാമം മന ആനന്ദം. ശാന്തി സമൃദ്ധമമൃതം. ഇതി പ്രാചീനയോഗ്യോപാസ്സ്വ.

അവർ പ്രാപിക്കുന്ന ബ്രഹ്മം എങ്ങനെയുള്ളതാകുന്നു? അതിനെ എപ്രകാരം ചിന്തിക്കുകയും ധ്യാനിക്കുകയും ചെയ്യണം? ആ ബ്രഹ്മം ആകാശംപോലെ നിരാകാരവും സർവ്വവ്യാപിയും അത്യന്തം സൂക്ഷ്മശരീരത്തോടുകൂടിയതുമാകുന്നു. ഏകമാത്രസത്താരൂപവുമാണ്. എല്ലാ ഇന്ദ്രിയങ്ങൾക്കും വിശ്രമം നൽകുന്നതും മനസ്സിന് പരമാനന്ദദായകവുമാണ്. അഖണ്ഡശാന്തിയുടെ ഭണ്ഡാരവും സർവ്വഥാ അവിനാശിയുമാണ്. ഉത്തമവിശ്വാസത്തോടുകൂടി ഇപ്രകാരം കരുതി സാധകൻ അദ്ദേഹത്തെ പ്രാപിക്കുന്നതിനുവേണ്ടി അദ്ദേഹത്തിന്റെ ചിന്തയിലും ധ്യാനത്തിലും തൽപ്പരതയോടുകൂടി വ്യാപൃതരായിത്തീരണം. ഈ ഭാവത്തെ കാണിക്കുന്നതിനുവേണ്ടി അവസാനം ശ്രുതിയുടെ വാണിയിൽ ഋഷി തന്റെ ശിഷ്യനോടു പറ

N P

യുന്നു – 'ഹേ പ്രാചീന യോഗ്യ, നീ ആ ബ്രഹ്മ സ്വരൂപത്തെ ഇപ്രകാരം കരുതി അതിന്റെ ഉപാസന നടത്തൂ!'

## സപ്തമാനുവാകം

പൃഥിവ്യന്തരിക്ഷം ദൗർദിശോ*f*വാന്തരദിശഃ. അഗ്നിർവായുരാദിത്യശ്ചന്ദ്രമാ നക്ഷത്രാണി. ആപ ഔഷധയോ വനസ്പതയ ആകാശ ആത്മാ. ഇത്യാധിഭൂതം. അഥാദ്ധ്യാത്മം. പ്രാണോ വ്യാനോ*f*പാന ഉദാനഃ സമാനഃ. ചക്ഷുഃ ശ്രോത്രം മനോ വാക് ത്വക്. ചർമ്മ മാംസം സ്നാവാസ്ഥിമജ്ജാ. ഏതദധിവിധായ ഋഷിരവോചത്. പാങ്ക്തം വാ ഇദം സർവം. പാങ്ക്തേനൈവ പാങ്ക്തം സ്പൃണോതീതി.

ഈ അനുവാകത്തിനു രണ്ടു ഭാഗങ്ങൾ ഉണ്ട്. ആദ്യഭാഗത്തിൽ അതിമുഖ്യങ്ങളായ ആധിഭൗതികവസ്തുക്കളെ ലോകം, ജ്യോതിസ്സ്, സ്ഥൂലപദാർത്ഥങ്ങൾ എന്നീ മൂന്നു പംക്തികളിലായി വിഭജിച്ചിട്ട് അവയെ വർണ്ണിക്കുകയും രണ്ടാമത്തെ ഭാഗത്തിൽ മുഖ്യങ്ങളായ ആദ്ധ്യാത്മിക (ശരീരസ്ഥിതം) പദാർത്ഥങ്ങളെ പ്രാണൻ, കരണം, ധാതു എന്നീ മൂന്നു പംക്തികളിലായി വിഭജിച്ച് അവയെ വർണ്ണിക്കുകയും ചെയ്യുന്നു. അവസാനം അവയെ ഉപയോഗിക്കുന്നതിനുള്ള യുക്തിയും പറഞ്ഞിരിക്കുന്നു.

പൃഥ്വീലോകം, അന്തരീക്ഷലോകം, സ്വർഗ്ഗലോകം, പൂർവ്വ പശ്ചിമാദി ദിക്കുകൾ, ആഗ്നേയ നൈരൃത്യാതി അവാന്തര ദിക്കുകൾ – ഇവ ലോകത്തിന്റെ ആധിഭൗതിക പംക്തികൾ, അഗ്നി, വായു, സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ – ഇവ ജ്യോതിസ്സുകളുടെ ആധിഭൗതിക പംക്തി, അതുപോലെ ജലം, ഔഷധികൾ, വനസ്പതി, ആകാശം, പാഞ്ചഭൗതികസ്ഥൂലശരീരം – ഇവ സ്ഥൂലജഡപദാർത്ഥങ്ങളുടെ ആധിഭൗതികപംക്തിയാകുന്നു. ഇങ്ങനെ ഇവയെല്ലാം കൂടിച്ചേർന്നതിനെ ആധിഭൗതികപംക്തി അതായത് ഭൗതികപംക്തി സമൂഹം എന്നു പറയുന്നു. ഇതുപോലെതന്നെ മുമ്പു പറഞ്ഞിട്ടുള്ള ആദ്ധ്യാത്മിക ശരീരത്തിന്റെ ഉള്ളിൽ വസിക്കുന്ന പംക്തികൾ; ഇതിൽ പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ ഇവ പ്രാണന്റെ പംക്തിയും നേത്രം, മനസ്സ്, വാണി, ത്വക്ക് ഇവ കരണസമുദായങ്ങളുടെ പംക്തിയും ചർമ്മം, മാംസം, നാഡി, അസ്ഥി, മജ്ജ ഇവ ശരീരഗത ധാതുക്കളുടെ പംക്തിയും ആകുന്നു. ഇപ്രകാരം പ്രധാനങ്ങളായ ആധിഭൗതികവും ആദ്ധ്യാത്മികവുമായ പദാർത്ഥങ്ങളുടെ ത്രിവിധപംക്തികൾ ചമച്ചുവർണ്ണിക്കുന്നത് ഇവിടെ ഉപലക്ഷണരൂപത്തിലാകുന്നു. അതിനാൽ ബാക്കി വസ്തുക്കൾ ഇവയിൽ അന്തർഗതമെന്നു ധരിച്ചുകൊള്ളണം. ഇപ്രകാരം വർണ്ണിച്ചിട്ട് ശ്രുതി പറയുന്നു: – ഈ പംക്തികളിലായി വിഭജിച്ചു വർണ്ണിച്ചിട്ടുള്ള പദാർത്ഥങ്ങളെല്ലാം തന്നെ പംക്തികളുടെ ഒരു സമുദായമാകുന്നു. ഇവയ്ക്കു പരസ്പരം ഘനിഷ്ഠമായ സംബന്ധമുണ്ട്. ഈ രഹസ്യം മനസ്സിലാക്കി അതായത് ആധിഭൗതിക പദാർത്ഥത്തോടുകൂടി ആദ്ധ്യാത്മിക പദാർത്ഥങ്ങൾക്ക് എന്തു ബന്ധമാണുള്ളത്? എന്ന കാര്യം നല്ലതുപോലെ മനസ്സിലാക്കി മനുഷ്യർ ആദ്ധ്യാത്മികശക്തിയിൽകൂടി ഭൗതിക പദാർത്ഥങ്ങളുടെ വികാസം സംസിദ്ധമാക്കുകയും ഭൗതികപദാർത്ഥങ്ങളിൽക്കൂടി ആദ്ധ്യാത്മിക ശക്തിയെ വളർത്തുകയും ചെയ്യുന്നു.

ഒന്നാമത്തെ ആധിഭൗതിക ലോകസംബന്ധിയായ പംക്തിയോടു നാലാമത്തെ പ്രാണസമുദായമാകുന്ന ആദ്ധ്യാത്മികപംക്തിക്കു സംബന്ധമുണ്ട്; എന്തുകൊണ്ടെന്നാൽ ഒരു ലോകത്തിൽ നിന്നു മറ്റൊരു ലോകത്തിലേയ്ക്കു ബന്ധം പുലർത്തുന്നതിൽ പ്രാണനാണു പ്രാധാന്യമുള്ളത്. ഈ സംഗതി സംഹിതാപ്രകരണത്തിൽ ആദ്യമേ പറഞ്ഞിരിക്കുന്നു. രണ്ടാമത്തെതായ ജ്യോതിർ വിഷയകമായ ആധിഭൗതിക പംക്തിയോട് അഞ്ചാമത്തെ കരണ സമുദായ രൂപമാകുന്ന ആദ്ധ്യാത്മിക പംക്തിക്കു ബന്ധമുണ്ട്. എന്തെന്നാൽ ആധിഭൗതികങ്ങളായ ആ ജ്യോതിസ്സുകൾ ഈ ആദ്ധ്യാത്മിക ജ്യോതിസ്സുകളുടെ സഹായികളാകുന്നു. ഇക്കാര്യം ശാസ്ത്രങ്ങളിൽ പല സ്ഥലത്തും പറഞ്ഞിട്ടുണ്ട്. ഇതുപോലെതന്നെ മൂന്നാമത്തെ സ്ഥൂല പദാർത്ഥങ്ങളുടെ ആധിഭൗതിക പംക്തി ആറാമത്തെ ശരീരഗതധാതുക്കളുടെ ആദ്ധ്യാത്മിക പംക്തിയുമായി ബന്ധപ്പെട്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ഔഷധിരൂപികളും വനസ്പതിരൂപികളുമായ അന്നത്തിൽനിന്നും മാംസമജ്ജാദികൾ പുഷ്ടിപ്പെടുകയും അഭിവൃദ്ധിപ്പെടുകയും ചെയ്യുന്നു എന്നതു പ്രത്യക്ഷമാണല്ലൊ. ഇപ്രകാരം സ്ഥൂലസൂക്ഷ്മതത്വങ്ങളെ പ്രത്യേകം പ്രത്യേകം നല്ലതുപോലെ മനസ്സിലാക്കി അവയുടെ ഉപയോഗം യഥായോഗ്യം നിർവഹിക്കുന്നുവെങ്കിൽ മനുഷ്യർക്ക് എല്ലാ പ്രകാരത്തിലുമുള്ള ഉന്നതിയെ പ്രാപിക്കുവാൻ കഴിയുന്നു.

## അഷ്ടമാനുവാകം

ഓമിതി ബ്രഹ്മ. ഓമിതീദം സർവ്വം ഓമിത്യേതദനുകൃതിർഹ സ്മ വാ അപ്യോ ശ്രാവയേത്യാശ്രാവയന്തി. ഓ മിതി സാമാനി ഗായന്തി. ഓം ശോമിതി. ശസ്ത്രാണി ശംസന്തി. ഓമിത്യധ്വര്യുഃ പ്രതിഗരം പ്രതിഗൃണാതി. ഓമിതി ബ്രഹ്മാ പ്രസൗതി. ഓമിത്യഗ്നിഹോത്രമനുജാനാതി. ഓമിതി ബ്രാഹ്മണഃ പ്രവക്ഷ്യന്നാഹ ബ്രഹ്മോപാപ്ന വാനീതി. ബ്രഹ്മൈവോപാപ്നോതി.

ഈ അനുവാകത്തിൽ പരമേശ്വരന്റെ 'ഓം' എന്ന നാമത്തോടു മനുഷ്യർക്കു ശ്രദ്ധയും ഭക്തിയും ഉണ്ടാക്കുന്നതിനു വേണ്ടി ഓംകാരത്തിന്റെ മഹിമയെ വർണ്ണിക്കുന്നു. 'ഓം' എന്നത് പരബ്രഹ്മപരമാത്മാവിന്റെ നാമമായതുകൊണ്ടു സാക്ഷാൽ ബ്രഹ്മം തന്നെയാകുന്നു. എന്തുകൊണ്ടെന്നാൽ ഭഗവാന്റെ നാമവും ഭഗവൽസ്വരൂപം തന്നെയാകുന്നു. ഈ കാണപ്പെടുന്ന എല്ലാ ലോകങ്ങളും 'ഓം' എന്ന ആ ബ്രഹ്മത്തിന്റെ തന്നെ സ്ഥൂലരൂപമാണ്. 'ഓം' എന്നത് അനുക്രതിയുടെ – അനുമോദനത്തിന്റെ – സൂചനയാകുന്നു. എപ്പോൾ ഏതെങ്കിലും സംഗതിയെ അനുമോദിക്കുന്നുവോ അപ്പോൾ ശ്രേഷ്ഠപുരുഷനായ പരമേശ്വരന്റെ നാമസ്വരൂപമായ ഈ ഓംകാരത്തെ ഉച്ചരിച്ച് ആംഗ്യത്തോടെ അതിനെ അനുമോദിക്കുന്നു. മറ്റ് അർത്ഥരഹിതങ്ങളായ പദങ്ങൾ ഉച്ചരിക്കപ്പെടുന്നില്ല. ഇക്കാര്യം പ്രസിദ്ധമാണ്. ശിഷ്യൻ തന്റെ ഗുരുവിനോടും അതുപോലെ ശ്രോതാവ് ഏതെങ്കിലും പണ്ഡിതനോടും ഉപദേശത്തെ അഭ്യർത്ഥിക്കുമ്പോൾ ഗുരുവും വക്താവും 'ഓം' എന്നു പറഞ്ഞുകൊണ്ടു തന്നെ ഉപദേശിക്കുവാൻ ആരംഭിക്കുന്നു. സാമവേദം പാടുന്ന

വരും 'ഓം' എന്ന ശ്രീപരമേശ്വരന്റെ നാമം നന്നായി ഉച്ചരിച്ചിട്ട് സാമവേദത്തിലെ ഗാനങ്ങൾ പാടുന്നു. യജ്ഞകർമ്മങ്ങളിൽ ശസ്തശംസനാകർമ്മം നടത്തുന്ന ശാസ്താ എന്നു പേരുള്ള ഋത്വിക്കു 'ഓം ശോം' എന്നു പറഞ്ഞ് ശാസ്ത്രങ്ങളുടെ അതായത് തദ്വിഷയകമന്ത്രങ്ങളുടെ പാഠങ്ങൾ ഉരുവിടുന്നു. യജ്ഞകർമ്മങ്ങൾ നടത്തിക്കുന്ന അധ്വര്യ എന്നുപേരുള്ള ഋത്വിക്കും 'ഓം' എന്ന പരമേശ്വരന്റെ നാമത്തെ ഉച്ചരിച്ചിട്ടുതന്നെ പ്രതിഗരമന്ത്രത്തെ ഉച്ചരിക്കുന്നു. ബ്രഹ്മാവ് (നാലാം ഋത്വിക്ക്) 'ഓം' എന്ന് പരബ്രഹ്മ പരമാത്മ നാമത്തെ ഉച്ചരിച്ചുകൊണ്ടു യജ്ഞകർമ്മം നടത്തുന്നതിന് അനുവദിക്കുന്നു. അതുപോലെ 'ഓം' എന്നു പറഞ്ഞുകൊണ്ടുതന്നെ അഗ്നിഹോത്രം നടത്തുന്നതിനും അനുവദിക്കുന്നു. അദ്ധ്യയനം നടത്തുന്നതിനുദ്യുക്തരായ ബ്രാഹ്മണ ബ്രഹ്മചാരികളും 'ഓം' എന്ന പരമേശ്വരന്റെ നാമത്തെ ആദ്യമായുച്ചരിച്ചുകൊണ്ട് 'എനിക്കു വേദം നല്ലതുപോലെ പഠിക്കുവാൻ കഴിയട്ടെ' എന്നു പറയുന്നു. അതായത് ഓം കാരം യാതൊരുത്തന്റെ നാമം ആകുന്നുവോ ആ പരമേശ്വരനോട് ഓങ്കാരത്തെ ഉച്ചരിച്ചുകൊണ്ട് ഈ പ്രാർത്ഥന നടത്തുന്നു. 'ഞാൻ വേദത്തെ – വൈദികജ്ഞാനത്തെ പ്രാപിക്കും. അതിനുള്ള ബുദ്ധി നൽകിയാലും, ഇതിന്റെ ഫലസ്വരൂപമായി അവൻ വേദത്തെ നിസ്സന്ദേഹമായും പ്രാപിക്കുന്നു. ഇപ്രകാരം ഈ മന്ത്രത്തിൽ ഓങ്കാരത്തിന്റെ മഹിമയെ വർണ്ണിച്ചിരിക്കുന്നു.

## നവമാനുവാകം

ഋതം ച സ്വാധ്യായ പ്രവചനേ ച. സത്യം ച സ്വാധ്യായപ്രവചനേ ച. തപശ്ച സ്വാധ്യായപ്രവചനേ ച. ദമശ്ച സ്വാധ്യായ പ്രവചനേ ച. അഗ്നയശ്ച സ്വാധ്യായപ്രവചനേ ച. അഗ്നിഹോത്രം ച സ്വാധ്യായ പ്രവചനേ ച അതിഥയശ്ച സ്വാധ്യായപ്രവചനേ ച. മാനുഷം ച സ്വാധ്യായ പ്രവചനേ ച. പ്രജാ ച സ്വാധ്യായപ്രവചനേ ച. പ്രജനശ്ചസ്വാധ്യായ പ്രവചനേ ച. പ്രജാതിശ്ച സ്വാധ്യായപ്രവചനേ ച. സത്യമിതി സത്യവചാ രാഥീതരഃ. തപ ഇതി തപോനിത്യഃ പൗരുശിഷ്ടിഃ. സ്വാധ്യായ പ്രവചനേ ഏവേതി നാകോ മൗദ്ഗല്യഃ. തദ്ധി തപസ്തദ്ധി തപഃ.

ഈ അനുവാകത്തിൽ അദ്ധ്യയനവും അദ്ധ്യാപനവും നടത്തുന്നവരെ ശാസ്ത്രങ്ങളിൽ നിർദ്ദേശിച്ചിരിക്കുന്ന മാർഗ്ഗത്തിൽക്കൂടി സ്വയം നീങ്ങണമെന്ന കാര്യം ഓർമ്മപ്പെടുത്തുന്നു. ഇതേകാര്യം ഉപദേശകനും ഉപദേശം ശ്രവിക്കുന്നവനും മനസ്സിലാക്കണം. അദ്ധ്യയനവും അദ്ധ്യാപനവും രണ്ടും വളരെ ഉപയോഗപ്രദമാണ്. ശാസ്ത്രങ്ങളുടെ അദ്ധ്യയനം കൊണ്ടുതന്നെ മനുഷ്യർക്കു സ്വന്തം കർത്തവ്യങ്ങളുടേയും അവയുടെ വിധികളുടേയും ഫലങ്ങളുടേയും ജ്ഞാനം ഉണ്ടാകുന്നു. അതിനാൽ ഇതനുഷ്ഠിച്ചുകൊണ്ടുതന്നെ അതോടുകൂടി യഥായോഗ്യമായ സദാചാരപാലനവും സത്യഭാഷണവും സ്വധർമ്മ പാലനത്തിൽ സംഭവിക്കാവുന്ന കഷ്ടതകളും ഇന്ദ്രിയങ്ങളെ സ്വാധീനിക്കലും മനസ്സിനെ നിയന്ത്രിക്കലും അഗ്നിഹോത്രത്തിനായുള്ള അഗ്നിയെ ജ്വലിപ്പിക്കലും അതിൽ ഹവനം നടത്തലും അതിഥിസേവനം ചെയ്യലും എല്ലാവരോടും മനുഷ്യോചിതമായി പെരുമാറലും ശാസ്ത്രവിധിപ്രകാരമുള്ള ഗർഭോല്പാദനം നടത്തലും ഋതുകാലത്തിൽ നിയമപ്രകാരം സ്ത്രീസംഭോഗം നടത്തലും അതുപോലെ കുടുംബത്തെ വളർത്തുന്നതിനുള്ള ഉപായങ്ങൾ നടത്തലും – ഇങ്ങനെ എല്ലാ ശ്രേഷ്ഠകർമ്മങ്ങളുടേയും അനുഷ്ഠാനങ്ങൾ നടത്തിക്കൊണ്ടു ജീവിക്കണം എന്ന് ഇവിടെ സൂചിപ്പിക്കുന്നു. അദ്ധ്യാപകനേയും ഉപദേശകനേയും സംബന്ധിച്ചിടത്തോളം ഈ എല്ലാ കർത്തവ്യങ്ങളുടെയും സമുചിതമായ പാലനം പ്രത്യേകിച്ചും ആവശ്യമാണ്; എന്തുകൊണ്ടെന്നാൽ അവരുടെ ആദർശങ്ങളെ വിദ്യാർത്ഥികളും ശ്രോതാക്കളും അനുകരിക്കുന്നു. രഥീതരന്റെ പുത്രൻ സത്യവചസ്സ് മഹർഷി പറയുന്നത് "ഈ എല്ലാ കർമ്മങ്ങളിലും സത്യം തന്നെ സർവ്വശ്രേഷ്ഠമാകുന്നു; എന്തുകൊണ്ടെന്നാൽ ഓരോ കർമ്മവും സത്യഭാഷണത്തോടയും സത്യഭാവത്തോടുംകൂടി ചെയ്യപ്പെട്ടാൽ മാത്രമേ യഥാർത്ഥരൂപത്തോടുകൂടിയതായിത്തീരുന്നുള്ളൂ" എന്നാണ്. പുരുശിഷ്ടപുത്രനായ തപോനിത്യമഹർഷി പറയുന്നത് "തപശ്ചര്യതന്നെ സർവ്വശ്രേഷ്ഠമാകുന്നു. എന്തുകൊണ്ടെന്നാൽ തപസ്സിൽ നിന്നുതന്നെ സത്യഭാഷണാദി സമസ്ത ധർമ്മങ്ങളുടേയും പാലനം നടത്തുന്നതിനും അവയിൽ ഉറച്ചുനിൽക്കുന്നതിനും ഉള്ള ശക്തി ഉണ്ടാകുന്നു' എന്നാണ് മുദ്ഗലകന്റെ പുത്രൻ നാകമുനിയുടെ അഭിപ്രായം, 'വേദങ്ങളും ധർമ്മശാസ്ത്രങ്ങളും പഠിക്കലും പഠിപ്പിക്കലും തന്നെ സർവ്വശ്രേഷ്ഠമാകുന്നു. എന്തുകൊണ്ടെന്നാൽ അതുതന്നെ തപസ്സാകുന്നു. അതായത് ഇവയിൽ നിന്നുതന്നെയാണു തപസ്സു മുതലായി എല്ലാ ധർമ്മങ്ങളുടേയും ജ്ഞാനം ഉണ്ടാകുന്നത്" എന്നാകുന്നു. ഈ എല്ലാ മഹർഷിമാരും പറയുന്നത് യഥാർത്ഥമാണ്. അവരുടെ കഥനങ്ങളെ ഉദ്ധരിച്ചുകൊണ്ട് ഓരോ കർമ്മത്തിലും ഈ മൂന്നെണ്ണത്തിനും പ്രാധാന്യമുണ്ടെന്ന ഭാവം കാണിക്കപ്പെട്ടിരിക്കുന്നു. യാതൊരു കർമ്മം ചെയ്യപ്പെടുന്നുവവോ അത് പഠനപാഠങ്ങളിൽ നിന്നും ഉപലബ്ധമായ ശാസ്ത്രജ്ഞാനത്തിനനുകൂലമായിരിക്കണം. എത്രമാത്രം വിഘ്നങ്ങൾ ഉണ്ടായിക്കൊള്ളട്ടെ, സ്വന്തം കർത്തവ്യപാലനതപസ്സിൽ സദാ ഉറച്ചുതന്നെ നിൽക്കുകയും ഓരോ ക്രിയയിലും സത്യഭാവവും സത്യഭാഷണപരമായ വിശേഷ ശ്രദ്ധയും ഉണ്ടായിരിക്കുകയും വേണം.

## ദശമാനുവാകം

അഹം വൃക്ഷസ്യ രേരിവാ. കീർത്തിഃ പൃഷ്ടം ഗിരേരിവ. ഊർധ്വപവിത്രോ വാജിനീവ സ്വമൃതമസ്മി. ദ്രവിണം സർവ്വച്ചസം. സുമേധാ അമൃതോക്ഷിതഃ ഇതി ത്രശേങ്കോർവേദാനുവചനം.

ത്രിശങ്കു എന്നുപേരുള്ള മഹർഷി പരമാത്മാവിനെ പ്രാപിച്ചിട്ട് തനിക്കുണ്ടായ അനുഭവത്തെ വിവരിക്കുന്നു. അതിനെത്തന്നെ ഇവിടെ ഉദ്ധരിച്ചിരിക്കുന്നു. ത്രിശങ്കുവിന്റെ വാക്കിൻപ്രകാരം സ്വന്തം അന്തഃകരണത്തിൽ ചിന്തിക്കുന്നതുതന്നെ പരമാത്മ പ്രാപ്തിക്കുള്ള സാധനയാകുന്നു. ഇതു പറയുന്നതിനു തന്നെ ഈ അനുവാകത്തിന്റെ ആരംഭം ഉപയോഗിക്കുന്നു. ശ്രുതിയുടെ ഭാവാർത്ഥം ഇതാണ്. "ഞാൻ പ്രവാഹരൂപത്തിൽ അനാദികാലം മുതൽ നിലനിന്നുപോരുന്ന ഈ ജനന മരണമാകുന്ന സംസാര വൃക്ഷത്തിന്റെ ഉന്മൂലനാശം വരുത്തുന്നവനാകുന്നു. ഇത് എന്റെ അവസാനത്തെ ജന്മമാകുന്നു. ഇതിനു

ശേഷം എനിക്കു പുനർജ്ജന്മം ഉണ്ടാകുന്നില്ല. എന്റെ കീർത്തി പർവ്വതശിഖരംപോലെ ഉന്നതവും വിശാലവുമാണ്. അന്നോൽപ്പാദനശക്തിയാൽ യുക്തമായ സൂര്യനിൽ എങ്ങനെ ഉത്തമമായ അമൃതം നിവസിക്കുന്നുവോ അപ്രകാരം ഞാനും വിശുദ്ധ രാഗദോഷാദികളാൽ സർവ്വഥാ മുക്തനും അമരസ്വരൂപനുമാകുന്നു. ഇതു കൂടാതെ ഞാൻ പ്രകാശയുക്തധനത്തിന്റെ ഭണ്ഡാഗാരവും പരമാനന്ദരൂപമാകുന്ന അമൃതത്തിൽ നിമഗ്നനും ശ്രേഷ്ഠമായ ധാരണായുക്തബുദ്ധിയാൽ സമ്പന്നനും ആകുന്നു." ഇത് ത്രിശങ്കുമഹർഷിയുടെ വേദാനുവചനങ്ങളാകുന്നു. അതായത് ജ്ഞാനപ്രാപ്തിക്കുശേഷം വ്യക്തമാക്കപ്പെട്ട ആത്മാവിന്റെ ഉദ്ഗാരമാകുന്നു.

മനുഷ്യൻ ഏതു പ്രകാരത്തിലുള്ള ഭാവന ചെയ്യുന്നുവോ അതു ഭാവനയനുസരിച്ചു സംഭവിക്കുന്നു. അവന്റെ സങ്കല്പത്തിൽ ഇത് അപൂർവ്വവും ആശ്ചര്യജനകവുമായ ശക്തിയാകുന്നു. അതിനാൽ യാതൊരു മനുഷ്യൻ തന്നിൽത്തന്നെ ഉപര്യുക്തമായ ഭാവനയുടെ അഭ്യാസം നടത്തുന്നുവോ അവൻ നിശ്ചയമായും അങ്ങനെതന്നെയായിത്തീരും. എന്നാൽ ഈ സാധനയിൽ പൂർണ്ണമായ ശ്രദ്ധയുടെ ആവശ്യമുണ്ട്. ഭാവനക്കനുസരണമായ ഗുണം വരാതെ അഹങ്കാരം വന്നു ഭവിക്കയാണെങ്കിൽ നാശംതന്നെ സംഭവിക്കുന്നു. ഈ വേദവചനങ്ങളുടെ രഹസ്യത്തെ ശരിക്കും മനസ്സിലാക്കി അതിനെ ചിന്തിക്കുകയാണെങ്കിൽ അഹങ്കാരത്തെപ്പറ്റിയുള്ള ആശങ്കയ്ക്കേ അവകാശമില്ല.

## ഏകാദശാനുവാകം

വേദമനൂച്യാചാര്യോ$f$ന്തേവാസിന മനുശാസ്തി. സത്യം വദ. ധർമ്മം ചര. സ്വാധ്യായാന്മാ പ്രമദഃ. ആചാര്യായ പ്രിയം ധനമാഹൃത്യ പ്രജാതന്തും മാ വ്യവച്ഛേത്സീഃ. സത്യാന്ന പ്രമദിതവ്യം. ധർമ്മാന്ന പ്രമദിതവ്യം. കുശലാന്ന പ്രമദിതവ്യം. ഭൂത്യൈ ന പ്രമദിതവ്യം. സ്വാധ്യായപ്രവചനാഭ്യാം ന പ്രമദിതവ്യം. ദേവപിതൃകാര്യാഭ്യാം ന പ്രമദിതവ്യം.

ഗൃഹസ്ഥൻ തന്റെ ജീവിതം എങ്ങനെ ആവിഷ്ക്കരിക്കണം; ഇക്കാര്യം ഗ്രഹിപ്പിക്കുന്നതിനു വേണ്ടി ഈ അനുവാകം ആരംഭിക്കുന്നു. ആചാര്യൻ ശിഷ്യനെ വേദത്തിന്റെ അദ്ധ്യയനം നല്ലതുപോലെ നടത്തിച്ചു സമാവർത്തന സംസ്ക്കാരസമയം ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിപ്പിച്ച് ഗൃഹസ്ഥധർമ്മങ്ങളെ പാലിക്കുന്നതിനുള്ള വിദ്യ നൽകുന്നു – പുത്ര, നീ എപ്പോഴും സത്യം സംസാരിക്കണം, ആപത്തു സംഭവിച്ചാൽപ്പോലും കള്ളത്തെ ഒരിക്കലും ശരണം പ്രാപിക്കരുത്. തന്റെ വർണ്ണാശ്രമത്തിനനുകൂലമായി ശാസ്ത്രസമ്മതങ്ങളായ ധർമ്മങ്ങളെ അനുഷ്ഠിക്കുക. സ്വാധ്യായത്തോടെ അതായത് വേദാഭ്യാസത്തോടുകൂടി സന്ധ്യാവന്ദനവും ഗായത്രീജപവും ഭഗവന്നാമ ഗുണകീർത്തനങ്ങളും നടത്തി നിത്യകർമ്മങ്ങളിൽ ഒരിക്കലും പ്രമാദം വരുത്താതിരിക്കുക – അതായത് ഒരിക്കലും അവയെ അനാദരവോടുകൂടി നടത്താതിരിക്കുക. ആലസ്യം മൂലം നടത്താരിക്കുകയും ചെയ്യരുത്. ഗുരുവിനു ദക്ഷിണാരൂപത്തിൽ അദ്ദേഹത്തിന്റെ രുചിക്കനുസരണമായ ധനം കൊണ്ടുവന്ന് പ്രേമപൂർവ്വം നല്കുക. പിന്നെ അദ്ദേഹത്തിന്റെ ആജ്ഞയോടുകൂടി ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിച്ചു സ്വധർമ്മങ്ങളെ പാലിച്ചുകൊണ്ട് സന്താന പരമ്പരകളെ സംരക്ഷിക്കുക. ഇതിനു ലോപം വരുത്തരുത്. അതായത് ശാസ്ത്രവിധിപ്രകാരം വിവാഹം കഴിച്ച ധർമ്മപത്നിയോടുകൂടി ഋതുകാലത്തിൽ നിയമപ്രകാരമുള്ള സഹവാസം അനുഷ്ഠിച്ചു സന്താനോൽപ്പാദന കർമ്മം അനാസക്തിപൂർവ്വം നടത്തുക. നീ ഒരിക്കലും സത്യത്തിൽനിന്നും വ്യതിചലിക്കരുത്; അതായത് കളിതമാശയിലും വ്യർത്ഥമായ കാര്യങ്ങളിലും വാണിയുടെ ശക്തിയെ നഷ്ടപ്പെടുത്തരുത്. പരിഹാസമെന്ന നാട്യത്തിൽ ഒരിക്കലും കളവു പറയരുത്. ഇപ്രകാരം തന്നെ ധർമ്മപാലനങ്ങളിൽ തെറ്റു പ്രവർത്തിക്കരുത്; അതായത് എന്തെങ്കിലും നാട്യത്തിലോ അലസതയാലോ ധർമ്മത്തെ അവഹേളിക്കരുത്. ലൗകികവും ശാസ്ത്രീവും ആയി കർത്തവ്യരൂപത്തിൽ ലഭ്യമാകുന്ന എത്രയെത്ര ശുഭകർമ്മങ്ങളുണ്ടോ അവയെ ഒരിക്കലും ത്യജിക്കുകയോ അവയിൽ ഉപേക്ഷ വിചാരിക്കുകയോ ചെയ്യരുത്. മറിച്ച് യഥായോഗ്യം അവയെ അനുഷ്ഠിച്ചുകൊണ്ടുജീവിക്കണം. ധനസമ്പത്തു വർദ്ധിപ്പിക്കുന്നവ ലൗകികോന്നതികളുടെ സാധനകളെ സംബന്ധിച്ചും ഉദാസീന മനോഭാവം സ്വീകരിക്കരുത്. ഇതിനുവേണ്ടിയും വർണ്ണാശ്രമാനുകൂലങ്ങളായ പ്രവർത്തനങ്ങൾ അനുഷ്ഠിക്കണം. മുഖ്യ വിഷയങ്ങളായ പഠിക്കലും പഠിപ്പിക്കലും – അവയെ ഒരിക്കലും അവഹേളിക്കുകയോ മടികൊണ്ടുപേക്ഷിക്കുകയോ ചെയ്യരുത്. ഇപ്രകാരംതന്നെ അഗ്നിഹോത്രവും യജ്ഞാദികളുടെ അനുഷ്ഠാനരൂപങ്ങളായ ദേവകാര്യങ്ങളും ശ്രാദ്ധ തർപ്പണാദി പിതൃകാര്യങ്ങളും നടത്തുന്നതിൽ ആലസ്യമോ അവഹേളനാപരമായ പ്രമാദമോ സംഭവിക്കരുത്.

മാതൃദേവോ ഭവ. പിതൃദേവോ ഭവ. ആചാര്യദേവോ ഭവ. അതിഥിദേവോ ഭവ. യാന്യനവദ്യാനി കർമാണി താനി സേവിതവ്യാനി. നോ ഇതരാണി. യാന്യസ്മാകം സുചരിതാനി താനി ത്വയോപാസ്യനാനി. നോ ഇതരാണി. യേ കേ ചാസ്മച്ഛ്റേയാംസോ ബ്രാഹ്മണോഃ. തേഷാം ത്വയാ$ff$സനേന പ്രശ്വസിതവ്യം. ശ്രദ്ധയോ ദേയം. അശ്രദ്ധയാദേയം. ശ്രിയാ ദേയം. ഹ്റിയാദേയം. ഭിയാ ദേയം. സംവിദാ ദേയം.

പുത്ര, നീ മാതാവിനേയും പിതാവിനേയും ഗുരുവിനേയും അതിഥിയേയും ദേവതുല്യം കരുതണം. ഈ നാലുപേരേയും ഈശ്വരന്റെ പ്രതിമൂർത്തിയെന്നു കരുതി ശ്രദ്ധയോടും ഭക്തിയോടും ഇവരുടെ ആജ്ഞയെ പാലിച്ചും നമസ്ക്കരിച്ചും ജീവിക്കുക. ഇവരെ എപ്പോഴും തന്റെ വിനയപൂർണ്ണമായ നടപടികളാൽ പ്രസന്നരാക്കിത്തീർക്കുക. ലോകത്തിലുള്ള നിർദ്ദോഷങ്ങളായ എല്ലാ കർമ്മങ്ങളേയും നീ സേവിക്കണം. അവയിൽ നിന്നും വിരുദ്ധമായി ദോഷയുക്തങ്ങളും നിഷിദ്ധങ്ങളുമായ കർമ്മങ്ങളെ മറന്നിട്ട് – സ്വപ്നത്തിൽപ്പോലും അവയെ ആചരിക്കരുത്. നമ്മുടെ സ്വന്തംഗുരു ജനങ്ങളുടെ ആചാരവ്യവഹാരങ്ങളിൽ ഉത്തമങ്ങളും മഹാത്മാക്കളാൽ അനുമോദിക്കപ്പെട്ടിട്ടുള്ളവയുമായ ആചരണങ്ങളെ സംബന്ധിച്ച് യാതൊരുവിധത്തിലുമുള്ള ശങ്കകൾക്കിടമില്ലാത്തവയെ നിങ്ങൾ അനുകരിക്കണം. യാതൊന്നിനെ സംബന്ധിച്ച് അല്പമെങ്കിലും ശങ്കയുണ്ടാകുന്നുവോ അതിനെ ഒരിക്കലും അനുകരിക്കുവാൻ പാടില്ല. യാതൊരുത്തൻ ആരെങ്കിലും ശ്രേഷ്ഠൻ – വയസ്സിലും വിദ്യ

I K

യിലും തപസ്സിലും ആചരണങ്ങളിലും ഉന്നതൻ ആയിട്ടുള്ള വൻ – തഥാ ബ്രാഹ്മണാദി പൂജ്യൻ, വീട്ടിൽ ആഗതനാകുകയാണെങ്കിൽ ആ ആളിനെ പാദ്യം അർഘ്യം ആസനം മുതലായവ നൽകി എല്ലാ പ്രകാരത്തിലും ബഹുമാനിക്കുകയും യഥായോഗ്യം സേവനം ചെയ്യുകയും വേണം. തന്റെ ശക്തിക്കനുസരണമായ ദാനം ചെയ്യുന്നതിനും നിങ്ങൾ ഉദാരപൂർവ്വകമായി തൽപ്പരരായിരിക്കണം. എന്തെങ്കിലും നൽകുകയാണെങ്കിൽ അത് ബഹുമാനത്തോടുകൂടിയായിരിക്കണം. ശ്രദ്ധാപൂർവ്വമല്ലാതെ യാതൊന്നും നൽകുവാൻ പാടില്ല. എന്തുകൊണ്ടെന്നാൽ അശ്രദ്ധയോടെ നൽകപ്പെടുന്ന ദാനാദികർമ്മങ്ങൾ അസത്തായി പരിഗണിക്കപ്പെടുന്നു. വിനയത്തോടെ ദാനം ചെയ്യണം; അതായത് എല്ലാ സമ്പത്തുകളും ഭഗവാന്റേതാകുന്നു. ഞാനതിനെ എന്റേതെന്നു കരുതുന്നു എങ്കിൽ അത് അത്യധികം അപരാധമാകുന്നു. അതിനെ എല്ലാ ജീവികളുടേയും ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന ഭഗവാന്റെ സേവനത്തിനായി ചിലവഴിക്കേണ്ടത് എന്റെ കർത്തവ്യമാകുന്നു. ഞാനെന്തുമാത്രം കൊടുത്താലും അത് അല്പമാത്രമേ ആകുന്നുള്ളൂ. ഇപ്രകാരം ചിന്തിച്ചു വളരെ എളിമയോടുകൂടി നൽകണം. മനസ്സിൽ ദാനിയാണെന്ന അഹങ്കാരം വരുവാനനുവദിക്കരുത്. എല്ലായിടത്തും എല്ലാത്തിലും ഭഗവാൻ സ്ഥിതിചെയ്യുന്നു. അതിനാൽ ദാനം സ്വീകരിക്കുന്നതുതന്നെ അദ്ദേഹത്തിന്റെ കൃപയൊന്നുമാത്രം എന്നു വിചാരിച്ചു ഭഗവാനോടു ഭയാന്വിതനായി ദാനം നൽകണം. "ഞങ്ങൾ ചിലർക്കെല്ലാം ഉപകാരം ചെയ്യുന്നു" എന്നുള്ള ഭാവത്തോടുകൂടി, അഹങ്കാത്തോടുകൂടി, അവിനയമായി യാതൊരു ദാനവും ചെയ്യരുത്. എന്നാൽ യാതൊന്ന് നാം ദാനരൂപത്തിൽ നൽകുന്നുവോ അതു വിവേകത്തോടും അതിന്റെ പരിണാമത്തെ മനസ്സിലാക്കിയും നിഷ്ക്കാമഭവത്തോടുകൂടിയ കർത്തവ്യമെന്നു കരുതിയും ആയിരിക്കണം. ഇപ്രകാരം നല്കപ്പെടുന്ന ദാനം ഭഗവൽപ്രീതിക്കായി മംഗളത്തിന്റെ സാധനയായിത്തീരുവാൻ ഇടയാകുന്നു. അതുതന്നെ അക്ഷയഫലത്തെ പ്രദാനം ചെയ്യുന്നതാകുന്നു.

അഥ യദി തേ കർമ്മവിചികിത്സാ വാ വൃത്തവിചികിത്സാ വാ സ്യാത് യേ തത്ര ബ്രാഹ്മണാഃ സമ്മർശിനഃ. യുക്താ ആയുക്താഃ. അലുക്ഷാ ധർമ്മകാമാഃ സ്യു; യഥാ തേ തത്ര വർത്തരേൻ. തഥാ തത്ര വർത്തേഥാഃ. അഥാഭ്യാഖ്യാതേഷു. യേ തത്ര ബ്രഹ്മണാഃ സമ്മർശിനഃ. യുക്താ ആയുക്താഃ അലുക്ഷാ ധർമ്മകാമാഃ സ്യുഃ, യഥാ തേ തേഷുവർത്തരേൻഃ തഥാ തേഷവർത്തേഥാഃ. ഏഷ ആദേശഃ. ഏഷ ഉപദേശഃ ഏഷാ വേദേപനിഷത്. ഏതദനുശാസനം. ഏവമുപാസിതവ്യം! ഏവമുചൈതദുപാസ്യം.

ഇവയെല്ലാം ചെയ്തുകൊണ്ടിരുന്നിട്ടും നിങ്ങൾക്ക് ഏതെങ്കിലും ഒരവസരത്തിൽ സ്വ കർത്തവ്യത്തെ നിശ്ചയിക്കുന്നതിന് വിഷമം നേരിടുകയോ സ്വന്തം ബുദ്ധിയിൽ ഒരു തീരുമാനത്തിലെത്തുന്നതിനു സാധിക്കാതെ വരികയോ നിങ്ങൾ കിംകർത്തവ്യവിമൂഢനായിത്തീരുകയോ ആണെങ്കിൽ അങ്ങനെയുള്ള അവസ്ഥയിൽ നല്ല ചിന്താഗതിയോടുകൂടിയവനും ഉചിതങ്ങളായ നല്ല ഉപദേശങ്ങൾ നൽകുന്നവനും സൽക്കർമ്മങ്ങളിലും സദാചാരങ്ങളിലും തൽപ്പരതയോടുകൂടി വ്യാപൃതനായിരിക്കുന്നവനും എല്ലാവരോടും സ്നേഹമയമായ പെരുമാറ്റത്തോടുകൂടിയവനും അതുപോലെ ഏകമാത്രമായ ധർമ്മപാലനത്തിൽ ആഗ്രഹമുള്ളവനുമായ വിദ്വാനുമായ ബ്രാഹ്മണൻ എപ്രകാരം ഇങ്ങനെയുള്ള കാര്യങ്ങൾ പ്രവർത്തിക്കുന്നുവോ അതുപോലെ തന്നെ നിങ്ങളും ആചരിക്കണം. അങ്ങനെയുള്ള അവസരത്തിൽ അദ്ദേഹത്തിന്റെ ഉപദേശമനുസരിച്ചും അദ്ദേഹത്തിന്റെ ആദർശമനുസരിച്ചും അവയെ അനുഗമിക്കണം. ഇതുകൂടാതെ ഒരുവൻ ഏതെങ്കിലും ദോഷത്താൽ കളങ്കപ്പെട്ടുപോയെങ്കിൽ അവനോട് എങ്ങനെ പെരുമാറണം – എന്ന വിഷയത്തിലും നിങ്ങൾക്ക് ഒരു വിഷമാവസ്ഥ ഉണ്ടാകുകയാണെങ്കിൽ നിങ്ങൾക്ക് സ്വന്തം ബുദ്ധിയാൽ ഒരു തീരുമാനത്തിലെത്തുവാൻ സാധിക്കുന്നില്ലെങ്കിൽ മുകളിൽ പറഞ്ഞിരിക്കുന്ന വിധത്തിലുള്ള മഹാത്മാരായ ആളുകൾ അവനോടു എങ്ങിനെ പെരുമാറുന്നവോ അങ്ങനെതന്നെ നിങ്ങളും പ്രവർത്തിക്കണം. അവരുടെ നടപടികൾ ഇക്കാര്യത്തിൽ പ്രമാണമാകുന്നു.

ശാസ്ത്രത്തിന്റെ ആജ്ഞ–ശാസ്ത്രം പിഴിഞ്ഞെടുത്ത സത്ത് ഇതുതന്നെയാകുന്നു. ഗുരുക്കന്മാരും മാതാപിതാക്കളും തങ്ങളുടെ ശിഷ്യന്മാർക്കും സന്താനങ്ങൾക്കും നൽകുന്ന ഉപദേശങ്ങൾ എല്ലാ വേദങ്ങളുടെയും രഹസ്യമായ ഇതുതന്നെയാകുന്നു. മാത്രമല്ല, നിയമവും ഇതുതന്നെയാകുന്നു. ഈശ്വരന്റെ ആജ്ഞയും പരമ്പരാഗതമായ ഉപദേശങ്ങളുടെ നാമവും ഈ നിയമം തന്നെയാകുന്നു. അതിനാൽ നിങ്ങൾ ഇതുപോലെയുള്ള കർത്തവ്യങ്ങളും സദാചാരങ്ങളും പാലിച്ചുകൊള്ളണം.

## ദ്വാദശാനുവാകം

ശം നോ മിത്രഃ ശം വരുണഃ. ശം നോ ഭവത്വര്യമാ. ശം ന ഇന്ദ്രോ ബൃഹസ്പതിഃ. ശം നോ വിഷ്ണുരുരുക്രമഃ. നമോ ബ്രഹ്മണേ. നമസ്തേ വായോ. ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി. ത്വാമേവ പ്രത്യക്ഷം ബ്രഹ്മാവാദിഷം. ഋതമവാദിഷം. സത്യമവാദിഷം. തന്മാമാവീത്. തദ്വക്താരമാവീത്. ആവീന്മാം. ആവീദ്വക്താരം.

ഓം ശാന്തിഃ ! ശാന്തിഃ !! ശാന്തിഃ !!!

ശിക്ഷാവല്ലിയുടെ ഈ അന്തിമാനുവാകത്തിൽ ഭിന്നഭിന്ന ശക്തികളുടെ അധിഷ്ഠാതാവായ പരമേശ്വരനോടു ഭിന്നഭിന്ന നാമത്തിലും രൂപത്തിലും അദ്ദേഹത്തെ സ്തുതിച്ചുകൊണ്ട് പ്രാർത്ഥനാപൂർവ്വം നന്ദി പ്രകടിപ്പിക്കുന്നു. ആധിദൈവികവും ആദ്ധ്യാത്മികവും ആധിഭൗതികവുമായ ശക്തികളുടെ രൂപത്തിലും അതുപോലെ അവയുടെ അധിഷ്ഠാനദേവതകളായ മിത്രൻ വരുണൻ മുതലായ ദേവതകളുടെ രൂപത്തിലും യാതൊരുത്തൻ അഖിലത്തിന്റേയും ആത്മാവും അന്തര്യാമിയുമായിരിക്കുന്ന പരമേശ്വരനായിരിക്കുന്നുവോ അദ്ദേഹം എല്ലാപ്രകാരത്തിലും നമുക്കു കല്യാണമയനായി ഭവിക്കട്ടെ – നമ്മുടെ ഉന്നതിയുടെ മാർഗ്ഗത്തിൽ യാതൊരുവിധത്തിലുള്ള വിഘ്നങ്ങൾ സംഭവിക്കുവാൻ അനുവദിക്കാതിരിക്കട്ടെ. നിഖിലത്തിന്റെയും അന്തര്യാമിയായ ബ്രഹ്മത്തെ നമസ്ക്കരിക്കുന്നു.

ഇപ്രകാരം ശാന്തിക്കുവേണ്ടി പരമാത്മാവിനോടു പ്രാർത്ഥിച്ചിട്ടു സൂത്രാത്മാവായി പ്രാണരൂപത്തിൽ എല്ലാ ജീവികളിലും

N P

വ്യാപിച്ചിരിക്കുന്ന പരമേശ്വരനെ വായുവിന്റെ നാമത്തിൽ സ്തുതിക്കുന്നു – "ഹേ സർവ്വശക്തിമാൻ, എല്ലാത്തിന്റേയും പ്രാണരൂപമായ വായുമയ പരമേശ്വര, അങ്ങയെ നമസ്ക്കരിക്കുന്നു. അങ്ങുതന്നെ എല്ലാ പ്രാണികളുടേയും പ്രാണസ്വരൂപമായ പ്രത്യക്ഷ ബ്രഹ്മമാകുന്നു. അതിനാൽ ഞാൻ അങ്ങയെത്തന്നെ പ്രത്യക്ഷദൈവമമെന്നു പറഞ്ഞു വിളിക്കുന്നു. ഞാൻ ഋതം എന്ന നാമത്തിലും അങ്ങയെ വിളിക്കുന്നു. എന്തുകൊണ്ടെന്നാൽ എല്ലാ ജീവികൾക്കുമായി യാതൊന്ന് കല്യാണകാരിയായ നിയമമായിരിക്കുന്നുവോ ആ നിയമരൂപമായ ഋത (ഈശ്വരനിയമ)ത്തിന്റെ അധിഷ്ഠാതാവും അങ്ങു തന്നെയാകുന്നു. മാത്രമല്ല, ഞാൻ സത്യം എന്ന പേരിലും അങ്ങയെ സംബോധനം ചെയ്യുന്നു; എന്തുകൊണ്ടെന്നാൽ, 'സത്യ' (യഥാർത്ഥഭാഷണ)ത്തിന്റെ അധിഷ്ഠാനദേവതയും അങ്ങുതന്നെയാകുന്നുവല്ലൊ. സർവ്വവ്യാപിയും അന്തര്യാമിയുമായ പരമേശ്വരൻ സദാചാരവും സത്യഭാഷണവും സദ്വിദ്യ പ്രാപിക്കുന്നതിനുള്ള ശക്തി എനിക്ക് പ്രദാനം ചെയ്ത് ജനനമരണമാകുന്ന ഈ സംസാരചക്രത്തിൽനിന്നും എന്നെ രക്ഷിക്കുകയും അതുപോലെ എന്റെ ആചാര്യന് എല്ലാ ഉപദേശങ്ങളും നൽകി എല്ലായിടത്തും ആ സത്യത്തെ പ്രചരിപ്പിക്കുന്നതിനുള്ള ശക്തി പ്രദാനം ചെയ്ത് അദ്ദേഹത്തെ രക്ഷിക്കുകയും ചെയ്തിരിക്കുന്നു. ഇവിടെ 'എന്നെ രക്ഷിച്ചിരിക്കുന്നു, എന്റെ ആചാര്യനെ രക്ഷിച്ചിരിക്കുന്നു' ഈ വാക്യങ്ങളുടെ ആവർത്തനത്തിന്റെ ആശയംശിക്ഷാവല്ലിയുടെ സമാപ്തിയെ സൂചിപ്പിക്കുന്നു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ – ഇപ്രകാരം മൂന്നു പ്രാവശ്യം 'ശാന്തി' പദത്തെ ഉച്ചരിക്കുന്നതിന്റെ ഭാവാർത്ഥം – ആധിഭൗതികവും ആധിദൈവികവും ആദ്ധ്യാത്മികവുമായി മൂന്നു വിധത്തിലുള്ള വിഘ്നങ്ങൾക്ക് സർവ്വഥാ ഉപശമനം ഉണ്ടാകട്ടെ എന്നതാണ്. ഭഗവാൻ ശാന്തിസ്വരൂപനാകുന്നു. അതിനാൽ അദ്ദേഹത്തിന്റെ സ്മരണയിൽ നിന്നും എല്ലാ പ്രകാരത്തിലുമുള്ള ശാന്തി സുനിശ്ചിതമാകുന്നു.

## ബ്രഹ്മാനന്ദവല്ലി

### ശാന്തിപാഠം

ഓം സഹ നാവവതു. സഹ നൗ ഭുനക്തും സഹ വീര്യം കരവാവഹൈ. തേജസ്വി നാവധീതമസ്തു. മാ വിദ്വിഷാ വഹൈ.

ഓം ശാന്തിഃ ! ശാന്തിഃ !! ശാന്തിഃ !!!

ഹേ പരമാത്മൻ, അങ്ങു ഗുരുശിഷ്യരായ ഞങ്ങളെ എപ്പോഴും എല്ലാ പ്രകാരത്തിലും രക്ഷിച്ചാലും! ഞങ്ങളെ എപ്പോഴും സമുചിതമായ രൂപത്തിൽ പരിപാലിച്ചാലും. ഞങ്ങൾക്ക് എല്ലാവിധ ശക്തികളും പ്രദാനം ചെയ്താലും. ഞങ്ങൾ അഭ്യസിച്ച വിദ്യ തേജഃപൂർണ്ണമായിരിക്കണേ. ഒരിക്കലും ആരോടും വിദ്യയിൽ ഞങ്ങൾക്കു പരാജയം സംഭവിക്കാതിരിക്കണേ. ഞങ്ങൾ ജീവിതകാലം പരാജയം സംഭവിക്കാതിരിക്കണേ. ഞങ്ങൾ ജീവിതകാലം മുഴുവൻ പരസ്പരം സ്നേഹസൂത്രത്താൽ ബദ്ധരായിരിക്കണേ. ഞങ്ങളുടെ ഉള്ളിൽ ഒരിക്കലും പരസ്പരവിദ്വേഷം ഉണ്ടാകാതിരിക്കണേ. ഹേ പരമാത്മൻ. മൂന്നു താപങ്ങൾക്കും നിവൃത്തിയുണ്ടാക്കണമേ.

### പ്രഥമാനുവാകം

ബ്രഹ്മവിദാപ്നോതി പരം. തദേഷാഭ്യുക്താ.

ബ്രഹ്മ ജ്ഞാനിയായ മഹാത്മാവ് പരബ്രഹ്മത്തെ പ്രാപിക്കുന്നു; ഇക്കാര്യം അറിയിക്കുന്നതിനും മുമ്പിൽ വരുന്ന ശ്രുതി പറയപ്പെടുന്നു.

സത്യം ജ്ഞാനമനന്തം ബ്രഹ്മ. യോ വേദ നിഹിതം ഗുഹായാം പരമേ വ്യോമൻ. സോഽശ്നുതേ സർവാൻ കാമാൻ സഹ ബ്രാഹ്മണാ വിപശ്ചിതേതി.

ഈ മന്ത്രത്തിൽ പരബ്രഹ്മ പരമാത്മാവിന്റെ സ്വരൂപ ബോധകമായ ലക്ഷണങ്ങളെ പറഞ്ഞിട്ട് അദ്ദേഹത്തിന്റെ പ്രാപ്തിസ്ഥാനത്തെ വർണ്ണിച്ച് അദ്ദേഹത്തിന്റെ പ്രാപ്തികൊണ്ടുള്ള ഫലവും വിവരിക്കുന്നു. പരബ്രഹ്മ പരമാത്മാവും സത്യസ്വരൂപനാണെന്ന് ആശയം. 'സത്യ' ശബ്ദം ഇവിടെ നിത്യതയുടെ ബോധത്തെ ഉളവാക്കുന്നു. അതായത് ആ പരബ്രഹ്മം നിത്യ സത്ത് ആകുന്നു. യാതൊരു കാലത്തിലും അതിന് അഭാവം ഉണ്ടാകുന്നില്ല. അതുപോലെ അദ്ദേഹം ജ്ഞാനസ്വരൂപനും ആകുന്നു. അദ്ദേഹത്തിൽ അജ്ഞാനം ലവലേശം പോലും ഇല്ല. അദ്ദേഹം അനന്തമാകുന്നു. അതായത് ദേശത്തിനും കാലത്തിനും അതീതനാകുന്നു – സീ മാരഹിതനാകുന്നു. ആ ബ്രഹ്മം അതിവിശുദ്ധമായ ആകാശത്തിൽ വസിച്ചുകൊണ്ടിരുന്നിട്ടും എല്ലാവരുടേയും ഹൃദയഗുഹകളിൽ ഒളിഞ്ഞിരിക്കുകയും ചെയ്യുന്നു. ആ പരബ്രഹ്മ പരമാത്മാവിനെ യാതൊരു സാധകൻ തത്വത്തോടുകൂടി മനസ്സിലാക്കുന്നുവോ അവൻ എല്ലാത്തേയും നന്നായറിയുന്നവനായ ആ ബ്രഹ്മത്തോടുകൂടി വസിച്ചുകൊണ്ട് എല്ലാ പ്രകാരത്തിലുമുള്ള ഭോഗങ്ങളെ അലൗകികമായരീതിയിൽ അനുഭവിക്കുകയും ചെയ്യുന്നു. ഈ ബ്രഹ്മാണ്ഡത്തിൽ യാതൊന്ന് ജഡചേതനാരൂപമായ ജഗത്തായിരിക്കുന്നുവോ അത് ഈശ്വരനാൽ പരിപൂർണ്ണമായിരിക്കുന്നു. ആ ഈശ്വരനെ തന്നിൽത്തന്നെ വസിപ്പിച്ചുകൊണ്ട് അതായത് നിരന്തരം ചിന്തിച്ചു കൊണ്ടുതന്നെ വസിപ്പിച്ചുകൊണ്ട് അതായത് നിരന്തരം ചിന്തിച്ചുകൊണ്ടുതന്നെ ത്യാഗപൂർവ്വം അവശ്യവിഷയങ്ങളെ സേവനം ചെയ്യണം. യാതൊരുപദേശം സാധകനുവേണ്ടി നൽകപ്പെട്ടിരിക്കുന്നുവോ അക്കാര്യം തന്നെ ഇവിടെ സിദ്ധന്മാരായ മഹാത്മാക്കളുടെ സ്ഥിതിയെപ്പറ്റി പറയുന്നതിന് പ്രയോഗിച്ചിരിക്കുന്നു. 'അവൻ ബ്രഹ്മത്തോടുകൂടി എല്ലാ ഭോഗങ്ങളും അനുഭവിക്കുന്നു' പരമാത്മാവിനെ പ്രാപിച്ച സിദ്ധരായ പുരുഷന്മാർ ഇന്ദ്രിയങ്ങൾ വഴിയായി ബാഹ്യവിഷയങ്ങളെ അനുഭവിച്ചുകൊണ്ട് സ്വയം പരമാത്മാവിൽതന്നെ സ്ഥിതിചെയ്യുന്നു. അവന്റെ മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങളുടെ പ്രവർത്തനങ്ങൾ ഇവ മുഖാന്തിരമുണ്ടാകുന്ന എല്ലാ ചേഷ്ടകളും പരമാത്മാവിൽ സ്ഥിതിചെയ്തുകൊണ്ടുതന്നെ സംഭവിക്കുന്നു. ആളുകളുടെ കാഴ്ചയിൽ ആവശ്യമനുസരിച്ച് യഥായോഗ്യം വിഷയങ്ങളെ ഇന്ദ്രിയദ്വാരാ അനുഭവിക്കുന്ന സമയത്തും അവൻ പരമാത്മാവിൽനിന്നും ഒരു ക്ഷണനേരത്തേയ്ക്കുപോലും വേർവിട്ടുനിൽക്കുന്നില്ല. അതിനാൽ സദാ എല്ലാ കർമ്മങ്ങളിൽനിന്നും നിർലേപമായി വസിക്കുന്നു. ഈ ഭാവം കാണിക്കുന്നതിനുവേണ്ടി 'വിപശ്ചിതാ ബ്രാഹ്മണാ സഹ സർവ്വാൻ കാമാൻ അശ്നുതേ' എന്നു പറയപ്പെടുന്നു. ഇപ്രകാരം ഈ

ശ്രുതി പരബ്രഹ്മത്തിന്റെ സ്വരൂപവും അതുപോലെ അതിന്റെ ജ്ഞാനത്തിന്റെ മഹിമയും അറിയിക്കുന്നതാകുന്നു.

**സംബന്ധം –** ആ പരബ്രഹ്മപരമാത്മാവ് എപ്രകാരം എങ്ങനെയുള്ള ഗുഹയിൽ ഒളിഞ്ഞിരിക്കുന്നു; അദ്ദേഹത്തെ എങ്ങനെ തിരിച്ചറിയണം – ഈ ആഗ്രഹനിവൃത്തിക്കുവേണ്ടി അടുത്ത പ്രകരണം ആരംഭിക്കുന്നു.

തസ്മാദ്വാ ഏതസ്മാദാത്മന ആകാശഃ സംഭൂതഃ. ആകാശാദ്വായുഃ. വായോരഗ്നിഃ. അഗ്നേരാപഃ. അദ്ഭ്യഃ പൃഥിവി. പൃഥിവ്യാ ഓഷധയഃ. ഓഷധീഭ്യോ*f*ന്നം. അന്നാത്പുരുഷഃ. സ വാ ഏഷ പുരുഷോ*f*ന്നര സമയഃ. തസ്യേദമേവശിരഃ. അയംദക്ഷിണഃ പക്ഷഃ. അയമുത്തരഃപക്ഷഃ. അയമാത്മാ. ഇദം പുച്ഛം പ്രതിഷ്ഠാ. തദപ്യേഷ ശ്ലോകോ ഭവതി.

ഈ മന്ത്രത്തിൽ മനുഷ്യഹൃദയമാകുന്ന ഗുഹയെ വർണ്ണിക്കുന്നതിനുള്ള ഉദ്ദേശത്തോടുകൂടി ആദ്യം മനുഷ്യശരീരത്തിന്റെ ഉൽപ്പത്തിക്രമത്തെ സംക്ഷേപമായി പറഞ്ഞിട്ട് അതിന്റെ അവയവങ്ങളെ പക്ഷികളുടെ അംഗങ്ങളായി വിഭാവനം ചെയ്യുന്നു. അഖിലത്തിന്റേയും ആത്മാവ് അന്തര്യാമിയായ പരമാത്മാവിൽ നിന്നും ആദ്യമായി ആകാശതത്വത്തിൽ ഉത്ഭവിച്ചു എന്നു സാരം. ആകാശത്തിൽ നിന്നും വായുതത്വവും വായുവിൽനിന്നും അഗ്നിതത്വവും അഗ്നിയിൽ നിന്നും ജലതത്വവും ജലത്തിൽനിന്നും പൃഥ്വിയും ഉത്ഭവിച്ചു. പൃഥ്വിയിൽനിന്നും നാനാപ്രകാരത്തിലുള്ള ഓഷധികളും ധാന്യച്ചെടികളും അവയിൽ നിന്നും മനുഷ്യർക്കുള്ള ആഹാരവും ഉത്ഭവിച്ചു. ആ അന്നത്തിൽനിന്നും ഈ സ്ഥൂലമനുഷ്യശരീര പുരുഷനും ഉണ്ടായി. അന്നരസത്തിൽ നിന്നും ഉണ്ടായ മനുഷ്യശരീരധാരിയായ പുരുഷനെ പക്ഷിയുടെ രൂപത്തോടുപമിച്ചിരിക്കുന്നു. ഇതിന്റെ ശിരസ്സിനെ പക്ഷിയുടെ ശിരസ്സോടും ഇടത്തുഭുജത്തെ ഇടത്തുപക്ഷത്തോടും ഉപമിക്കുന്നു. വലതുഭുജം വലതുപക്ഷവും ശരീരത്തിന്റെ മധ്യഭാഗം പക്ഷിയുടെ ശരീരത്തിന്റെ മധ്യഭാഗവും ആകുന്നു. രണ്ടുപാദങ്ങളും പക്ഷിയുടെ കാലുമാകുന്നു. അന്നത്തിന്റെ മഹിമയെ വർണ്ണിച്ചുകൊണ്ടുള്ളതാകുന്നു അടുത്ത മന്ത്രം.

## ദ്വിതീയാനുവാകം

അന്നാദ്വൈ പ്രജാഃ പ്രജായന്തേ.യാഃ കാശ്ച പൃഥിവീം ശ്രീതാഃ. അഥോ അന്നേനൈവ ജീവന്തി. അഥൈനദപിയന്ത്യന്തതഃ. അന്നം ഹി ഭൂതാനാം ജ്യേഷ്ഠം. തസ്മാത്സർവൗഷധമുച്യതേ. സർവ്വം വൈ തേ*f*ന്നമാപ്നുവന്തിയേ*f*ന്നം ബ്രഹ്മോപാസതേ. അന്നം ഹി ഭൂതാനാം ജ്യേഷ്ഠം. തസ്മാത്സർവൗഷധമുച്യതേ. അന്നാദ്ഭൂതാനി ജായന്തേ. ജാതാന്യന്നേന വർധന്തേ. അദ്യതേ*f*ത്തി ച ഭൂതാനി. തസ്മാദാനം തദുച്യത ഇതി.

ഈ മന്ത്രത്തിൽ അന്നത്തിന്റെ മഹിമ വർണ്ണിക്കപ്പെട്ടിരിക്കുന്നു. ഈ പൃഥ്വിയിൽ എത്രയോ ജീവികൾ വസിക്കുന്നു. അവയെല്ലാം അന്നത്തിൽ നിന്നും ഉത്ഭവിച്ചിരിക്കുന്നു. അന്നത്തിന്റെ പരിണാമരൂപമായ രജസ്സിൽനിന്നും വീര്യത്തിൽ നിന്നും അവയുടെ ശരീരം ഉണ്ടായിരിക്കുന്നു. അതിനു ശേഷം അന്നംകൊണ്ടുതന്നെ അവയുടെ പാലനവും പോഷണവും നടക്കുന്നു. അതിനാൽ അന്നംകൊണ്ടുതന്നെ അവ ജീവിക്കുന്നു. പിന്നീട് അവസാനം ഈ അന്നത്തിൽത്തന്നെ – അന്നത്തെ ഉത്ഭവിപ്പിക്കുന്ന ഭൂമിയിൽതന്നെ വിലീനമായിത്തീരുന്നു. എല്ലാ ജീവികളുടേയും ജനനവും ജീവിതവും മരണവും സ്ഥൂലശരീരത്തിന്റെ സംബന്ധത്തിൽ നിന്നും ഉത്ഭവിക്കുന്നു. അന്നംകൊണ്ടു ജീവിക്കുന്നു. അതുപോലെ അന്നത്തിന്റെ ഉത്ഭവസ്ഥാനമായ ഭൂമിയിൽ വിലയും പ്രാപിക്കുകയും ചെയ്യുന്നു. ഇതാണിതിന്റെ താൽപ്പര്യം. ആ ശരീരത്തിൽ വസിക്കുന്ന ജീവാത്മാവ് അന്നത്തിൽ ലയിച്ചുചേരുന്നില്ല; അവയെല്ലാമാകട്ടെ മൃത്യുകാലത്തിൽ പ്രാണനോടുകൂടി ഈ ശരീരത്തിൽ നിന്നും പുറപ്പെട്ടു മറ്റു ശരീരത്തിലേക്കു മാറിപ്പോകുന്നു. ഇപ്രകാരം ഈ അന്നം എല്ലാ ജീവികളുടേയും ഉത്ഭവത്തിന്റെ കാരണമാകുന്നു. ഇതിൽ എല്ലാം അടങ്ങിയിരിക്കുന്നു. ആകയാൽ ഇതുതന്നെ എല്ലാത്തിലും ശ്രേഷ്ഠം. അതിനാൽ ഇതു സർവ്വൗഷധരൂപമെന്നു പറയപ്പെടുന്നു; എന്തുകൊണ്ടെന്നാൽ ഇതിൽ ജീവികളുടെ ക്ഷുധാജന്യമായ സന്താപം നശിക്കുന്നു. യാതൊരു സാധകൻ ഈ അന്നത്തെ ബ്രഹ്മരൂപത്തിൽ ഉപാസിക്കുന്നുവോ അവൻ സമസ്ത അന്നത്തേയും പ്രാപിക്കുന്നു. അവന് ഇഷ്ടംപോലെ അന്നം ലഭ്യമാകുന്നു. അതിന്റെ അഭാവം ഒരിക്കലും ഉണ്ടാകുന്നില്ല. ഈ അന്നം തന്നെ എല്ലാ ഭൂതങ്ങളിലും സർവ്വശ്രേഷ്ഠമാകുന്നു. അതിനാൽ ഇത് സർവ്വൗഷധമയമെന്നു പറയപ്പെടുന്നതു സർവ്വഥാ സത്യം തന്നെയാകുന്നു. എല്ലാ ജീവികളും അന്നത്തിൽനിന്നും ഉത്ഭവിക്കുകയും അന്നംകൊണ്ടു വളരുകയും – അവയുടെ അവയവപുഷ്ടി അന്നംകൊണ്ടു സംഭവിക്കുകയും ചെയ്യുന്നു. എല്ലാ ജീവികളും ഇതിനെ ഭക്ഷിക്കുകയും അതുപോലെ എല്ലാ ജീവികളേയും ഇതു ഭക്ഷിക്കുകയും ചെയ്ത് തന്നിലേയ്ക്കുതന്നെ വലിച്ചെടുക്കുകയും ചെയ്യുന്നു. അതിനാൽ "അദ്യതേ, അത്തി ച ഇതി അന്നം" എന്ന വ്യുല്പത്തിയനുസരിച്ച് ഇതിന്റെ നാമം അന്നമെന്നായിരിക്കുന്നു.

തസ്മാദ്വാ ഏതസ്മാദന്നരസമയാദന്യോ*f*ന്തര ആത്മാ പ്രാണമയഃ. തേനൈഷ പൂർണ്ണഃ. സ വാ ഏഷ പുരുഷവിധ ഏവ. തസ്യ പുരുഷവിധതാമന്വയം പുരുഷവിധഃ. തസ്യ പ്രാണ ഏവ ശിരഃ. വ്യാനോ ദക്ഷിണഃ പക്ഷഃ. അപാന ഉത്തരഃ പക്ഷഃ. ആകാശ ആത്മാ. പൃഥിവീ പുച്ഛം പ്രതിഷ്ഠാ. തദപ്യേഷ ശ്ലോകോ ഭവതി.

ദ്വിതീയാനുവാകത്തിലെ ഈ രണ്ടാം അംശത്തിൽ പ്രാണമയമായ ശരീരത്തെ വർണ്ണിച്ചിരിക്കുന്നു. പൂർവ്വോക്തമായ അന്നരസത്തിൽ നിന്നും ഉത്ഭവിച്ചിട്ടുള്ള സ്ഥൂല ശരീരത്തിൽ നിന്നും ഭിന്നമായി അതിന്റെ ഉള്ളിൽ സ്ഥിതിചെയ്യുന്ന മറ്റൊരു ശരീരമുണ്ട്. അതിന്റെ പേർ 'പ്രാണമയം' എന്നാകുന്നു. പ്രാണമയത്തേക്കാൾ അന്നമയശരീരം പൂർണ്ണമാകുന്നു. അന്നമയമായ സ്ഥൂല ശരീരത്തെക്കാൾ സൂക്ഷ്മമായതുകാരണം പ്രാണമയ ശരീരം ഇതിന്റെ അംഗപ്രത്യംഗങ്ങളിൽ വ്യാപിച്ചിരിക്കുന്നു. ഈ പ്രാണമയശരീരവും പുരുഷാകാരത്തോടുകൂടിയതത്രേ. അന്നമയ ശരീരത്തിന്റെ പുരുഷാകാരത്വം പ്രസിദ്ധമാണ്. അതിൽ അനുഗതമായതിനാൽത്തന്നെ ഈ പ്രാണമയശരീ

I K

രവും പുരുഷാകാരമെന്നു പറയപ്പെടുന്നു. അതിനെ പക്ഷി യുടെ രൂപത്തിൽ വിഭാവനം ചെയ്യുന്നതിപ്രകാരമാകുന്നു – പ്രാണൻതന്നെ അതിന്റെ ശിരസ്സ്; എന്തുകൊണ്ടെന്നാൽ ശരീ രത്തിന്റെ അവയവയങ്ങളിൽ മസ്തകം എപ്രകാരം ശ്രേഷ്ഠ മായിരിക്കുന്നുവോ അതുപോലെതന്നെ പഞ്ചപ്രാണങ്ങളിൽ മുഖ്യപ്രാണൻ തന്നെ സർവ്വശ്രേഷ്ഠമായിരിക്കുന്നു. വ്യാനൻ വലതുചിറകും അപാനൻ ഇടതുചിറകും ആകുന്നു. ആകാ ശത്തെ അതായത് അന്തരീക്ഷത്തിൽ വ്യാപിച്ചുകിടക്കുന്ന വായുവിനെപ്പോലെ സർവ്വശരീരവ്യാപിയായ 'സമാനവായു' ആത്മാവാകുന്നു; എന്തുകൊണ്ടെന്നാൽ അതുതന്നെ ശരീരം മുഴുവൻ സമാന രൂപത്തിൽ രസം എത്തിച്ച് എല്ലാ പ്രാണമയ ശരീരങ്ങളേയും പുഷ്ടിപ്പെടുത്തുന്നു. ഇതിന്റെ സ്ഥാനം ശരീ രത്തിന്റെ മധ്യഭാഗമാണ്. അതുപോലെ ഇതിന് ബാഹ്യാകാശ വുമായി സംബന്ധമുണ്ട്.

ഈ പ്രാണന്റെ മഹിമാവിഷകമായി പറയപ്പെടുന്ന മന്ത്ര മാണ് ഇനിയുള്ളത്.

### തൃതീയാനുവാകം

പ്രാണം ദേവാ അനു പ്രാണന്തി. മനുഷ്യാഃ പശ വശ്ച യേ. പ്രാണോ ഹി ഭൂതാനാമായുഃ. തസ്മാ ത്സർവായുഷമുച്യതേ. സർവ്വമേവ ത ആയുർയന്തി യേ പ്രാണം ബ്രഹ്മോപാസതേ. പ്രാണോ ഹി ഭൂതാനാ മായുഃ. തസ്മാത്സർവായുഷമുച്യത ഇതി. തസ്യൈഷ ഏവ ശാരീര ആത്മാ യഃ പൂർവ്വസ്യ.

മൂന്നാമനുവാകത്തിലെ ഈ ആദ്യാംശത്തിൽ പ്രാണന്റെ മഹിമയെ വർണ്ണിക്കുന്ന ശ്രുതിയെ ഉല്ലേഖനം ചെയ്ത തിനുശേഷം ഈ പ്രാണമയശരീരത്തിലെ അന്തര്യാമിയായ പര മേശ്വരനെ ലക്ഷ്യമാക്കിയിരിക്കുന്നു. എത്രമാത്രം ദേവതകളും മനുഷ്യരും മൃഗങ്ങളുമായി ശരീരധാരികളായ ജീവികളുണ്ടോ അവയെല്ലാം പ്രാണന്റെ സഹായംകൊണ്ടു മാത്രം ജീവിക്കു ന്നു. പ്രാണനെക്കൂടാതെ യാതൊന്നിന്റേയും ശരീരം നില നിൽക്കുന്നില്ല. എന്തുകൊണ്ടെന്നാൽ, പ്രാണൻതന്നെ എല്ലാ ജീവികളുടേയും ആയുസ്സ് – ജീവൻ – ആകുന്നു. അതിനാൽ ഈ പ്രാണനെ 'സർവായുഷം' എന്നു വിളിക്കുന്നു. യാതൊരു സാധകൻ 'ഇതു ജീവികളുടെ ആയുസ്സാകുന്നു, അതിനാൽ ഇത് എല്ലാവരുടേയും ജീവൻ അല്ലെങ്കിൽ ആയുസ്സ് എന്നു പറയ പ്പെടുന്നു' എന്നു വിശ്വസിച്ച് ഈ പ്രാണനെ ബാഹ്യരൂപത്തിൽ ഉപാസന ചെയ്യുന്നുവോ അവൻ പൂർണ്ണമായ ആയുസ്സിനെ പ്രാപിക്കുന്നു. യാതൊരു സർവ്വാത്മാവായ പരമേശ്വരൻ അന്ന ത്തിന്റെ രസത്താൽ ഉണ്ടാക്കപ്പെട്ട സ്ഥൂലശരീരധാരിയായ പുരു ഷന്റെ അന്തരാത്മാവായിരിക്കുന്നുവോ അദ്ദേഹം തന്നെ പ്രാണ മയനായ പുരുഷന്റെ ശരീരാന്തർവർത്തിയും അന്തര്യാമിയു മായ ആത്മാവായിരിക്കുന്നു.

തസ്മാദ്വാ ഏതസ്മാത്പ്രാണമയാദന്യോƒന്തര ആത്മാ മനോമയഃ. തേനൈഷ പൂർണ്ണഃ. സ വാ ഏഷ പുരുഷവിധ ഏവ. തസ്യ പുരുഷവിധതാമന്വയം പുരു ഷവിധഃ. തസ്യ യജുരേവ ശിരഃ. ഋഗ്ദക്ഷിണഃ പക്ഷഃ. സാമോത്തരഃ പക്ഷഃ. ആദേശ ആത്മാ. അഥർവാങ്ഗി രസഃ പുച്ഛം പ്രതിഷ്ഠാ. തദപ്യേഷ ശ്ലോകോ ഭവതി.

ഇവിടെ മനോമയപുരുഷനെ വർണ്ണിച്ചിരിക്കുന്നു. ആദ്യം പറഞ്ഞ പ്രാണമയ പുരുഷനിൽനിന്നും ഭിന്നവും അതിനെ ക്കാൾ സൂക്ഷ്മവും ആയതുകാരണം അതിന്റെ ഉള്ളിൽ വസി ക്കുന്നതു മറ്റൊരു പുരുഷനാകുന്നു. അതിന്റെ നാമമാകുന്നു "മനോമയൻ". ആ മനോമയനാൽ ഈ പ്രാണമയ ശരീരം പൂർണ്ണമാകുന്നു. അതായത് അത് ഈ പ്രാണമയ ശരീരത്തിൽ സർവ്വത്ര വ്യാപിച്ചിരിക്കുന്നു. ആ മനോമയ ശരീരവും പുരു ഷന്റെ ആകാരത്തോടുകൂടിയതാകുന്നു. പ്രാണമയപുരുഷനിൽ അനുഗതനായതിനാൽത്തന്നെ ഈ മനോമയ ശരീരം പുരുഷ സമാനമായ ആകാരത്തോടുകൂടിയതാകുന്നു. അതിനെ പക്ഷി യുടെ രൂപത്തിൽ ഇപ്രകാരം വിഭാവനം ചെയ്യുന്നു – ആ മനോ മയ പുരുഷന്റെ ശിരസ്സ് യജുർവേദമാകുന്നു. ഋഗ്വേദം വലതു ചിറകും സാമവേദം ഇടതു ചിറകുമാകുന്നു. ആദേശം (വിധി വാക്യം) ശരീരത്തിന്റെ മധ്യഭാഗവും അതുപോലെ അഥർവ്വാ വ്, അംഗിരസ്സ് എന്നീ മഹർഷിമാരാൽ ദർശിക്കപ്പെട്ട അഥർവ്വ വേദമന്ത്രംതന്നെ വാലും ആധാരവും ആകുന്നു.

യജ്ഞാദികർമ്മങ്ങളിൽ യജുർവേദത്തിലെ മന്ത്രങ്ങൾക്കു പ്രാധാന്യമുണ്ട്. ഇതു കൂടാതെ യാതൊന്നിലെ അക്ഷരങ്ങൾക്ക് യാതൊരു ക്ലിപ്തസംഖ്യയും ഇല്ലാതിരിക്കുന്നുവോ യാതൊ ന്നിന്റെ പാദപൂർത്തിക്കു യാതൊരു നിശ്ചിതനിയമങ്ങളുമില്ലാ തിരിക്കുന്നുവോ അങ്ങനെയുള്ള മന്ത്രങ്ങളെ 'യജുർവേദ' ഛന്ദ സ്സിൽ അന്തർഗതമായിക്കരുതുന്നു. ഈ നിയമം അനുസരിച്ച് ഏതെങ്കിലുമൊരു വൈദികവാക്യമോ അഥവാ മന്ത്രമോ "സ്വാഹാ" പദം അന്ത്യത്തിൽ ചേർത്ത് അഗ്നിയിൽ ആഹുതി സമർപ്പിച്ചാൽ ആ വാക്യത്തേയോ മന്ത്രത്തേയോ യജുസ്സ് എന്നു പറയും. ഇപ്രകാരം യജുർമന്ത്രദ്വാരാതന്നെ അഗ്നിക്ക് ഹവിസ്സ് അർപ്പിക്കപ്പെടുന്നതിനാൽ അവിടെ യജുസ്സ് പ്രധാന മാകുന്നു. അംഗങ്ങളിൽ ശിരസ്സും പ്രാധാന്യമർഹിക്കുന്നതു പോലെ യജുർവേദത്തെ ശിരസ്സും എന്നു പറയുന്നതുചിതമാ യിരിക്കുന്നു. വേദമന്ത്രങ്ങളുടെ വർണ്ണം, പദം, വാക്യം മുത ലായവയുടെ ഉച്ചാരണത്തിന് ആദ്യം മനസ്സിൽത്തന്നെ സങ്ക ല്പമുണരുന്നു. അതിനാൽ സങ്കല്പാത്മകവൃത്തിദ്വാരാ മനോ മയ പുരുഷനോടുകൂടിയ വേദമന്ത്രങ്ങൾക്കു ഘനിഷ്ഠമായ സംബന്ധമുണ്ട്. ഇവയ്ക്ക് മനോമയ പുരുഷന്റെ അവയവങ്ങ ളിൽതന്നെ സ്ഥാനം നൽകപ്പെട്ടിരിക്കുന്നു. ശരീരത്തിൽ യാതൊരു സ്ഥാനം നൽകപ്പെട്ടിരിക്കുന്നു. ശരീരത്തിൽ യാതൊരു സ്ഥാനം രണ്ടു ഭുജങ്ങൾക്കുണ്ടായിരിക്കുന്നുവോ ആ സ്ഥാനം തന്നെയാണു മനോമയ പുരുഷന്റെ അംഗങ്ങളിൽ ഋഗ്വേദത്തിനും സാമവേദത്തിനുമുള്ളത്. യജ്ഞയാഗാദികളിൽ ഇവയുടെ മന്ത്രദ്വാരാ സ്തവനവും കീർത്തനവും നടത്തുന്നു. അതിനാൽ യജുർവേദമന്ത്രങ്ങളെ അപേക്ഷിച്ച് ഇവ അപ്രധാ നങ്ങളാകുന്നു. എന്നിരുന്നാലും ഭുജങ്ങളെപ്പോലെ യജ്ഞങ്ങ ളിൽ പ്രധാന സഹായകങ്ങളും ആകുന്നു. അതിനാൽ ഇവയ്ക്ക് ഭുജങ്ങളുടെ രൂപം നൽകപ്പെട്ടിരിക്കുന്നു. ആദേശ (വിധി) വാക്യം വേദങ്ങളുടെ ഉള്ളിലാകുന്നു. അതിനാൽ അവതുതന്നെ മനോമയ പുരുഷന്റെ അംഗങ്ങളുടെ മധ്യഭാഗമായി പറയപ്പെ

N P

I K

ടുന്നു. അഥർവവേദത്തിൽ ശാന്തികം പൗഷ്ടികം ആദിയായ കർമ്മങ്ങളുടെ സാധകമന്ത്രമാകുന്നു പ്രതിഷ്ഠയുടെ കാരണ മായിരിക്കുന്നത്. അതിനാൽ അതിനെ പുച്ഛമെന്നും പ്രതിഷ്ഠ യെന്നും പറയുന്നത് സർവ്വഥാ യുക്തിസംഗതമായിരിക്കുന്നു. സങ്കല്പാത്മക വൃത്തിദ്വാരാ മനോമയ പുരുഷന്റെ നിത്യസം ബന്ധം ഇവയെല്ലാത്തിനോടുംകൂടിയുണ്ട്. അതിനാൽ വേദമ ന്ത്രങ്ങൾ അതിന്റെ അംഗമായി പറയപ്പെടുന്നു. ഈ കാര്യം എപ്പോഴും സ്മരണയിലുണ്ടായിരിക്കണം.

## ചതുർഥാനുവാകം

യതോ വാചോ നിവർത്തന്തേ. അപ്രാപ്യ മനസാ സഹ. ആനന്ദം ബ്രഹ്മണോ വിദ്വാൻ. ന ബിഭേതി കദാ ചനേതി. തസ്യൈഷ ഏവ ശാരീര ആത്മാ യഃ പൂർവ്വ സ്യ.

ഈ മന്ത്രത്തിൽ ബ്രഹ്മാനന്ദത്തെ ഗ്രഹിച്ചിട്ടുള്ള വിദ്വാൻമാ രുടെ മഹിമയോടുകൂടി അവരുടെ മനോമയശരീരത്തിന്റെ മാഹാത്മ്യത്തേയും പ്രകടിപ്പിക്കുന്നു. പരബ്രഹ്മ പരമാത്മാ വിന്റെ യാതൊന്ന് സ്വരൂപഭൂതമായിരിക്കുന്ന പരമാനന്ദമായിരി ക്കുന്നുവോ അവിടംവരെ മനസ്സും, വാണി ആദിയായുള്ള ഇന്ദ്രി യങ്ങളുടെ സമുദായ രൂപമാകുന്ന മനോമയ ശരീരത്തിന് എത്തിച്ചേരുവാൻ കഴിയുന്നില്ല. എന്നാൽ ബ്രഹ്മത്തെ പ്രാപി ക്കുന്നതിന് സാധനയനുഷ്ഠിക്കുന്ന മനുഷ്യന് ഇത് ബ്രഹ്മത്തോ ടടുക്കുന്നതിനു പ്രത്യേകം സഹായകമാകുന്നു. ഈ മനസ്സും, വാണി മുതലായവ സാധനാപരായണപുരുഷനെ ആ പരബ്ര ഹ്മത്തിന്റെ വാതിൽവരെ എത്തിക്കുകയും അതിനെഅവിടെ വിട്ടിട്ട് സ്വയം മടങ്ങിവരികയും ആ സാധകൻ അദ്ദേഹത്തെ പ്രാപിക്കുകയും ചെയ്യുന്നു. ബ്രഹ്മത്തിന്റെ ആനന്ദമയസ്വരൂ പത്തെ അറിഞ്ഞിട്ടുള്ള ജ്ഞാനികൾ ഒരിക്കലും ഭയഭീതരാകു ന്നില്ല.

മനോമയ ശരീരത്തിലെ അന്തര്യാമിയായ ആത്മാവും പൂർവ്വോക്തമായ അന്നരസമയശരീരത്തിലേയും പ്രാണമയശ രീരത്തിലെയും അന്തര്യാമിയായ ആത്മാവും ആ പരമാത്മാ വുതന്നെയാകുന്നു.

തസ്മാദ്വാ ഏതസ്മാന്മനോമയാദന്യോ$f$ന്തര ആത്മാവിജ്ഞാനമയസ്തേനൈഷ പൂർണ്ണഃ സ വാ ഏഷ പുരുഷ വിധ ഏവ. തസ്യ പുരുഷവിധയതാമ ന്വയം പുരുഷവിധഃ. തസ്യ ശ്രദ്ധൈവ ശിരഃ. ഋതം ദക്ഷിണഃ പക്ഷഃ. സത്യമുത്തരഃ പക്ഷഃ. യോഗ ആത്മാ. മഹഃ പുച്ഛം പ്രതിഷ്ഠാ. തദപ്യേഷ ശ്ലോകോ ഭവതി.

ഇവിടെ വിജ്ഞാനമയപുരുഷന്റെ അതായത് വിജ്ഞാന മായ ശരീരത്തിന്റെ അധിഷ്ഠാതാവായ ജീവാത്മാവിന്റെ വർണ്ണ നാകുന്നു. ആദ്യം പറഞ്ഞിട്ടുള്ള മനോമയ ശരീരത്തെക്കാളും ഇതു സൂക്ഷ്മമായിരിക്കുന്നതു കാരണം ഇതിന്റെ ഉള്ളിൽ വസിക്കുന്ന ആത്മാവ് അന്യമാകുന്നു. വിജ്ഞാനമായ പുരു ഷൻ അതാകുന്നു. ഈ മനോമയ ശരീരം പൂർണ്ണമായിരിക്കു ന്നു. അതായത് ഈ മനോമയ ശരീരത്തിൽ അതു വ്യാപ്തമാ യിരിക്കുന്നു. അതായത് ഈ മനോമയ ശരീരത്തിൽ അതു വ്യാപ്തമായിരിക്കുകയും മനോമയം തന്നേക്കാൾ മുമ്പുള്ള പ്രാണമയവും അന്നമയവുമായ ശരീരങ്ങളിൽ വ്യാപകമായി രിക്കുകയും ചെയ്യുന്നു. അതിനാൽ ഈ വിജ്ഞാനമായ ജീവാ ത്മാവ് ശരീരം മുഴുവൻ വ്യാപിച്ചിരിക്കുന്നു. ജീവാത്മസ്വരൂപ നായ ക്ഷേത്രജ്ഞൻ ശരീരരൂപമാകുന്ന ക്ഷേത്രത്തിൽ സർവ്വത്ര സ്ഥിതിചെയ്യുന്നു. ഈ വിജ്ഞനമായമായ ആത്മാവും നിശ്ച യമായിത്തന്നെ പുരുഷാകാരത്തോടുകൂടിയതാകുന്നു. ആ മനോമയ പുരുഷനിൽ വ്യാപിച്ചിരിക്കുന്നതിനാൽത്തന്നെ അത് പുരുഷാകാരമായി പറയപ്പെടുന്നു. ആ വിജ്ഞാനമയത്തെ പക്ഷിയുടെ രൂപത്തിൽ ഇപ്രകാരം വിഭാവനം ചെയ്യുന്നു. ബുദ്ധിയുടെ നിശ്ചിതവിശ്വാസരൂപമായ വൃത്തിയെ ആ വിജ്ഞാനാത്മാവിന്റെ ശരീരത്തിന്റെ പ്രധാന അംഗരൂപമായ ശിരസ്സായി കല്പിക്കുന്നു. എന്തുകൊണ്ടെന്നാൽ ഈ ദൃഢവി ശ്വാസംതന്നെ ഓരോ വിഷയത്തിലും ഉന്നതിയുടെ കാരണമാ കുന്നു. പരമാത്മപ്രാപ്തിയിലാകട്ടെ ഏറ്റവുമാദ്യം ഇതിന്റെ ആവശ്യമുണ്ടാകുന്നു. സദാചാരനിശ്ചയം ഇതിന്റെ വലതു ചിറകും സത്യഭാഷണനിശ്ചയം ഇതിന്റെ ഇടതുപക്ഷവും ആകു ന്നു. സത്യഭാഷണനിശ്ചയം ഇതിന്റെ ഇടതുപക്ഷവും ആകു ന്നു. ധ്യാനദ്വാരാ പരമാത്മാവുമായി സംയുക്തമാകുക തന്നെ വിജ്ഞാനമയ ശരീരത്തിന്റെ മധ്യഭാഗവും. "മഹസ്സ്" എന്ന നാമ ത്തിൽ പ്രസിദ്ധമായ പരമാത്മാവ് വാലും ആധാരവും ആകു ന്നു. എന്തുകൊണ്ടെന്നാൽ പരമാത്മാവുതന്നെ ജീവാത്മാവിന്റെ പരമമായ ആശ്രയമാകുന്നു.

ഇനിയുള്ള മന്ത്രങ്ങളിൽ ഈ വിജ്ഞാനാത്മാവിന്റെ മഹി മയെ വർണ്ണിച്ചിരിക്കുന്നു.

## പഞ്ചമാനുവാകം

വിജ്ഞാനം യജ്ഞം തനുതേ. കർമ്മാണി തനുതേ$f$പിച. വിജ്ഞാനം ദേവാഃ സർവേ. ബ്രഹ്മ ജ്യേഷ്ഠമുപാസതേ. വിജ്ഞാനം ബ്രഹ്മ ചേദ്വേദ. തസ്മാച്ചേന്ന പ്രമാദ്യതി. ശരീരേ പാപ്മനോ ഹിത്വാ. സർവ്വാൻ കാമാൻ സമശ്നുത ഇതി. തസ്യൈഷ ഏവ ശരീര ആത്മാ യഃ പൂർവ്വസ്യ.

ഈ മന്ത്രത്തിൽ വിജ്ഞാനത്മാവിന്റെ മഹിമാവർണ്ണനവും ബ്രഹ്മരൂപത്തോടുകൂടിയ അതിന്റെ ഉപാസനയുടെ ഫലവും പറയുന്നു. വിജ്ഞാനരൂപമായ അതായത് ബുദ്ധിയോടുകൂടി തദ്രൂപമായ ജീവാത്മാവുതന്നെ യജ്ഞത്തിന്റെ ശുഭകർമ്മരൂപ മായ പുണ്യങ്ങളെ വിസ്തൃതമാക്കുന്നതും അന്യോന്യലൗകിക കർമ്മങ്ങളെ അഭിവൃദ്ധിപ്പെടുത്തുന്നതും ആകുന്നു. അതായത് ജീവാത്മാവിൽ നിന്നുതന്നെ എല്ലാ കർമ്മങ്ങൾക്കും പ്രേരണ ലഭിക്കുന്നു. എല്ലാ ഇന്ദ്രിയങ്ങളും മനോരൂപമാകുന്ന ദേവതയും സർവ്വശ്രേഷ്ഠമായ ബ്രഹ്മരൂപത്തിൽ ഈ വിജ്ഞാന മയ ജീവാ ത്മാവിനെത്തന്നെ സേവ ചെയ്യുകയും അതാതുകളുടെ പ്രവൃ ത്തികൾ വഴിയായി ഇതിനു സുഖം എത്തിച്ചുകൊടുക്കുകയും ചെയ്യുന്നു. ഏതെങ്കിലും സാധകൻ ഈ വിജ്ഞാനരൂപമായ ആത്മാവിനെത്തന്നെ ബ്രഹ്മമെന്നു ധരിക്കുകയും ഈ ധാരണ യിൽ നിന്നും തെന്നി മാറാതിരിക്കുകയും അതായത് ആ ധാര ണയിൽ തെറ്റുണ്ടാകാതിരിക്കുകയും അഥവാ ശരീരാദികളിൽ

N P

സ്ഥിതമായിരിക്കുന്ന ഏകദേശീയവും അതുപോലെ ബന്ധസ്വ രൂപവുമായ ബ്രഹ്മത്തെ തെറ്റിദ്ധരിക്കാതെയിരിക്കുകയും ചെയ്യുന്നു എങ്കിൽ അവന് അനേകജന്മങ്ങളിലായി സമ്പാദി ച്ചിരിക്കുന്ന പാപസഞ്ചയരൂപമായ ശരീരത്തെ ഉപേക്ഷിച്ചിട്ട് എല്ലാ ദിവ്യഭോഗങ്ങളേയും അനുഭവിക്കുവാൻ കഴിയുന്നു. ആ വിജ്ഞാനമയരൂപത്തിൽ അന്തര്യാമിയായായിരിക്കുന്ന ആത്മാവ് ആദ്യം പറഞ്ഞിട്ടുള്ള അന്നരസമയസ്ഥൂലശരീര ത്തിലും പ്രാണമയരൂപശരീരത്തിലും മനോമയ രൂപ ശരീര ത്തിലും സ്ഥിതിചെയ്യുന്ന ആ പരബ്രഹ്മ പരമേശ്വരൻ തന്നെ യാകുന്നു.

തസ്മാദ്വാ ഏതസ്മാദ്വിജ്ഞാനമയാദന്യോƒന്തര ആത്മാƒƒനന്ദമയഃ. തേനൈഷ പൂർണ്ണഃ. സവാ ഏഷ പുരുഷവിധ ഏവ. തസ്യ പുരുഷവിധതാമന്വയം പുരു ഷവിധഃ. തസ്യ പ്രിയമേവ ശിരഃ. മോദോ ദക്ഷിണഃ പക്ഷഃ. പ്രമോദ ഉത്തരഃപക്ഷഃ. ആനന്ദ ആത്മാ. ബ്രഹ്മ പുച്ഛം പ്രതിഷ്ഠാ. തദപ്യേഷ ശ്ലോകോ ഭവതി.

ഇവിടെ ആനന്ദമയനായ പരമപുരുഷനെ വർണ്ണിച്ചിരിക്കു ന്നു. ആദ്യാംശത്തിൽ പറഞ്ഞിരിക്കുന്ന വിജ്ഞാനമയജീവാത്മാ വിൽ നിന്നും ഭിന്നമായി അതിന്റെ ഉള്ളിൽ വസിക്കുന്ന വേറൊരു ആത്മാവുണ്ട്; ആനന്ദമയപരമാത്മാവ് അതാകുന്നു. അതിനോടുകൂടി ഈ വിജ്ഞാന മയപുരുഷൻ വ്യാപിച്ചിരിക്കു ന്നു. അതായത് അത് ഇതിൽത്തന്നെ പരിപൂർണ്ണമായിരിക്കുന്നു. വാസ്തവത്തിൽ അദ്ദേഹംതന്നെ സമസ്ത പുരുഷന്മാരിലും ഉത്തമനായതുകാരണം 'പുരുഷൻ' എന്ന വാക്കിനെ അന്വർത്ഥ മാക്കിയിരിക്കുന്നു. അദ്ദേഹം വിജ്ഞാനപുരുഷനുതുല്യം ആകാ രത്തോടുകൂടിയവനും ആകുന്നു. ആ വിജ്ഞാന മയ പുരുഷ നിൽ വ്യാപ്തമായതു കാരണം അദ്ദേഹം പുരുഷാകാരനായി പറയപ്പെടുന്നു. പക്ഷിയുടെ രൂപകത്തിൽ ആ ആനന്ദമയ പര മേശ്വരന്റെ അംഗങ്ങളെ ഇപ്രകാരം വർണ്ണിച്ചിരിക്കുന്നു. പ്രിയ ഭാവം അദ്ദേഹത്തിന്റെ ശിരസ്സാകുന്നു. ആനന്ദമയനായ പരമാ ത്മാവ് എല്ലാവർക്കും പ്രിയനാകുന്നു. എല്ലാ ജീവികളും ആന ന്ദത്തെ പ്രേമിക്കുന്നു; എല്ലാവരും ആനന്ദം ആഗ്രഹിക്കുന്നു. എന്നാൽ അറിഞ്ഞുകൂടാത്തതു കാരണം പ്രാപിക്കുവാൻ കഴി യുന്നില്ല. ഈ 'പ്രിയഭാവം' ആനന്ദമയനായ പരമാത്മാവിന്റെ ഒരു പ്രധാനാംശമാകുന്നു. അതിനാൽ ഇതുതന്നെ അദ്ദേഹ ത്തിന്റെ പ്രധാനാംഗമായ ശിരസ്സാകുന്നു. മോദം വലത്തേതും പ്രമോദം ഇടത്തേതും ചിറകുകളാകുന്നു. ആനന്ദംതന്നെ പര മാത്മാവിന്റെ മധ്യാംഗവും അതുപോലെ ബ്രഹ്മംതന്നെ ഇതിന്റെ വാലും ആധാരവും ആകുന്നു. പരമാത്മാവു അവയവരഹിത നായതു കാരണം അദ്ദേഹത്തിന്റെ രൂപത്തേയും അംഗങ്ങ ളേയും യഥാർത്ഥരൂപത്തിൽ വിവരിക്കുവാൻ സാധിക്കുന്നത ല്ല. ഈ പ്രകരണത്തിൽ വിജ്ഞാനമയത്തിനർത്ഥം ജീവാത്മാ വെന്നും ആനന്ദമയത്തിനർത്ഥം പരമാത്മാവെന്നും അംഗീക രിക്കണം.

അടുത്ത അനുവാകത്തിലെ മന്ത്രങ്ങൾ ഈ ആനന്ദമയപ രമാത്മാവിന്റെ വിഷയത്തെ വർണ്ണിക്കുന്നവയാകുന്നു.

## ഷഷ്ഠാനുവാകം

അസന്നേവ സ ഭവതി. അസദ് ബ്രഹ്മേതി വേദ ചേത്. അസ്തി ബ്രഹ്മേതി ചേദ്വേദ. സന്തമേനം തതോ വിദുരിതി.

ഈ മന്ത്രത്തിൽ ബ്രഹ്മത്തിന്റെ സത്തയെ മാനി ക്കുന്നതുകൊണ്ടും മാനിക്കാതിരിക്കുന്നതുകൊണ്ടും ഉളവാ കുന്ന ഫലം വിവരിക്കുന്നു. ഏതെങ്കിലും മനുഷ്യൻ ബ്രഹ്മം അസത്താകുന്നു, അതായത് ബ്രഹ്മമോ ഈശ്വരനോ ഇല്ല എന്നു നിശ്ചയിക്കുകയാണെങ്കിൽ അവൻ സത്താരഹിതനായി ഭവിക്കുന്നു; അതായത് സ്വേച്ഛാചാരിയായി സദാചാരത്തിൽ നിന്നു ഭ്രഷ്ടനും നീചപ്രകൃതിയോടുകൂടിയവനുമായിത്തീരു ന്നു. ഏതെങ്കിലും മനുഷ്യൻ ബ്രഹ്മത്തിന്റെ യഥാർത്ഥ തത്വത്തെ ഗ്രഹിക്കാതെ ബ്രഹ്മമുണ്ടെന്നു സംശയരഹിതമായി വിശ്വസിക്കുകയും അതായത് ശാസ്ത്രങ്ങളിലും മഹാജ്ഞാനി കളിലും ദൃഢവിശ്വാസമുള്ളതു കാരണം അവന്റെ ഹൃദയ ത്തിൽ ഈശ്വരന്റെ സത്തയിന്മേൽ പൂർണ്ണവിശ്വാസം ഉണ്ടാ കുകയും ചെയ്യുന്നു. എങ്കിൽ അങ്ങനെയുള്ള മനുഷ്യനെ ജ്ഞാനിയായും സത്പുരുഷനായും അംഗീകരിക്കുന്നു. എന്തു കൊണ്ടെന്നാൽ പരമാത്മാവിനെക്കുറിച്ചുള്ള തത്വജ്ഞാന ത്തിന്റെ ആദ്യപടി അദ്ദേഹത്തിന്റെ സത്തയിലുള്ള വിശ്വാസം തന്നെയാകുന്നു. പരമാത്മാവിന്റെ സത്തയിൽ വിശ്വസിച്ചുകൊ ണ്ടിരിക്കുമെങ്കിൽ ഏതെങ്കിലും ഒരു സമയം ഏതെങ്കിലും മഹാ പുരുഷന്റെ കൃപയാൽ സാധനയിൽ മുഴുകി മനുഷ്യന് അദ്ദേ ഹത്തെ പ്രാപിക്കുവാൻ കഴിയുന്നു.

തസ്യൈഷ ഏവ ശാരീര ആത്മാഃ യ പൂർവസ്യ.

ഇവിടെ മുൻവർണ്ണമനുസരിച്ച് ആനന്ദമയന്റെ അന്തരാ ത്മാവ് സ്വയം ആനന്ദമയനെന്നു പറയപ്പെടുന്നു. അദ്ദേഹം ആ ആനന്ദമയ ബ്രഹ്മത്തിന്റെ സ്വയംശരീരവർത്തിയായ അന്തരാ ത്മാവാകുന്നു. എന്തുകൊണ്ടെന്നാൽ അദ്ദേഹത്തിൽ ശരീര ത്തിനും ചൈതന്യത്തിനും യാതൊരു വ്യത്യാസവുമില്ല യാതൊന്ന് നേരത്തേ പറഞ്ഞിരുന്ന അന്നരസമയാദി എല്ലാത്തി ന്റേയും അന്തര്യാമിയായ പരമാത്മാവായിരിക്കുന്നുവേ അദ്ദേഹം സ്വയം തന്റേതന്നെ അന്തര്യാമിയാകുന്നു; അദ്ദേഹ ത്തിന്റെ അന്തര്യാമി മറ്റാരുമാകുന്നില്ല. ഇതിനാൽ മറ്റു യാതൊന്നും പറയാതെ ആ വർണ്ണനാപരമ്പരയെ ഇവിടെത്തന്നെ അവസാനിപ്പിക്കുന്നു.

**സംബന്ധം –** മുകളിൽ പറഞ്ഞിരിക്കുന്ന അംശത്തിൽ ബ്രഹ്മത്തെ 'അസത്' എന്നും 'സത്' എന്നും മാനിക്കുന്നതുകൊ ണ്ടുള്ള ഫലം പറഞ്ഞുകഴിഞ്ഞിരിക്കുന്നു, അതിനെ ശ്രവിച്ച ഓരോ മനുഷ്യന്റേയും മനസ്സിൽ യാതൊരു പ്രശ്നം ഉദി ക്കുന്നുവോ ആ പ്രശ്നത്തെ നിർണ്ണയിച്ചിട്ട് ആ ബ്രഹ്മത്തിന്റെ സത്തയുടെ പ്രതിപാദനം നടത്തുന്നതിനുവേണ്ടി ശ്രുതി സ്വയ മായിത്തന്നെ പ്രശ്നം അവതരിപ്പിക്കുന്നു.

അഥാതോƒനു പ്രശ്നാഃ. ഉതാവിദ്വാനമും ലോകം പ്രേത്യകശ്ചന ഗച്ഛതീ. ആഹോ വിദ്വാനമും ലോകം പ്രേത്യകശ്ചിത്സമശ്നുതാഉ.

ഇനി ഇവിടെ നിന്നും ഉപചോദ്യങ്ങൾ ആരംഭിക്കുന്നു. അതിൽ ആദ്യ പ്രശ്നം എന്തെന്നാൽ ബ്രഹ്മം ഉണ്ടെങ്കിൽ അതിനെ അറിയാത്ത ആരെങ്കിലും മരിച്ചു പരലോകത്തിൽ പോകുന്നുണ്ടോ ഇല്ലയോ? രണ്ടാമത്തെ പ്രശ്നം ബ്രഹ്മത്തെ അറിയുന്ന ഏതെങ്കിലും ജ്ഞാനി മരണാനന്തരം പരലോകം പ്രാപിക്കുന്നുണ്ടോ ഇല്ലയോ? ആ വിദ്വാന്മാരും പ്രാപിക്കുന്നില്ല. അതിനാൽ ഈ മൂന്നാമത്തെ പ്രശ്നം വിദ്വാന്മാർ (ജ്ഞാനികൾ) ബ്രഹ്മത്തെ അനുഭവിക്കുന്നുണ്ടോ ഇല്ലയോ? ഇവയുടെ മറുപടിയായി ബ്രഹ്മത്തെ സൃഷ്ടിയുടെ കാരണമായി പറഞ്ഞുകൊണ്ട് അതിന്റെ സത്തയെ, ആസ്തിക്യത്തെ, വ്യക്തമാക്കുന്നു. പിന്നെ 'തത്സത്യം ഇത്യാചക്ഷതേ...' ഈ വാക്യദ്വാരാ ശ്രുതി സ്പഷ്ടസ്വരൂപത്തിൽ അദ്ദേഹത്തിന്റെ സത്തയെ പ്രതിപാദിക്കുന്നു. ഏഴാം അനുവാക്യത്തിൽ ഒന്നുകൂടി സ്പഷ്ടമായ വചനങ്ങൾ ലഭിക്കുന്നു – 'കോ ഹ്യേവാന്യത്? കഃ പ്രാണ്യാത്? യദേഷ ആകാശ ആനനോ ന സ്യാത്.' അതായത് ഇത് ആകാശമയനായ പരമാത്മാവായിരിക്കുന്നില്ലെങ്കിൽ ആരു ജീവിക്കുന്നു? ആർക്കു പ്രവർത്തിക്കുവാൻ കഴിയുന്നു? അതായത് ജീവികളുടെ പ്രാണനും ചലനവും പരമാത്മാവിനെ ആശ്രയിച്ചിരിക്കുന്നു. രണ്ടാമത്തെ പ്രശ്നത്തിനുത്തരമായി ഏഴാം അനുവാക്യത്തിൽ ഇക്കാര്യം വ്യക്താക്കിയിരിക്കുന്നു, മനുഷ്യൻ പരമാത്മാവിനെ പൂർണ്ണമായി അറിയാതിരിക്കുന്നുവോ അദ്ദേഹത്തെ അല്പതമാത്രമായിപ്പോലും സംശയിക്കുന്നുവോ അതുവരെ അവൻ ജനനമരണങ്ങളിൽനിന്നും മോചിക്കപ്പെടുന്നില്ല. മൂന്നാമത്തെ പ്രശ്നത്തിനുത്തരമായി എട്ടാം അനുവാകത്തിന്റെ ഉപസംഹാരത്തിൽ ശ്രുതി സ്വയം പറയുന്നു: – 'സ യ ഏവം വിത്... ആനന്ദമയമാത്മാനമുപസംക്രാമതി' അതായത് 'യാതൊരുത്തൻ ഇപ്രകാരം പരമാത്മാവിനെ അറിയുന്നുവോ അവൻ ക്രമമായി അന്നമയം, പ്രാണമയം ആദിയായവയെ പ്രാപിച്ചുകൊണ്ട് അവസാനം ആനന്ദമയനായ പരമേശ്വരനെ പ്രാപിക്കുന്നു.'

**സംബന്ധം** – ഈ പ്രശ്നങ്ങളുടെ ഉത്തരമായി ശ്രുതി ബ്രഹ്മത്തിന്റെ സ്വരൂപവും ശക്തിയും വർണ്ണിച്ചിട്ട് ആദ്യത്തെ അനുവാകത്തിൽ യാതൊന്ന് സംക്ഷേപമായി സൃഷ്ടിയുടെ ഉത്ഭക്രമത്തെ വിവരിച്ചുവോ അതിനേയും വിശദമായി ഗ്രഹിപ്പിക്കുന്നു.

സോ*f*കാമയത. ബഹു സ്യാം പ്രജായേയേതി. സ ത പോ*f*തപ്യത. സ തപസ്ത്വപ്താ ഇദം സർവമസൃജത യദിദം കിംച. തത്സൃഷ്ട്വാ തദേവാനുപ്രാവിശത്. തദനുപ്രവിശ്യ സച്ച ത്യച്ചാഭവത്. നിരുക്തം ചാനിരുക്തം. ച. നിലയനം ചാനിലയനം ച. വിജ്ഞാനം ചാവിജ്ഞാനം ച. സത്യം ചാനൃതം ച സത്യമഭവത്. യദിദം കീം ച. തത്സത്യമിത്യാ ചക്ഷതേ. തദപ്യേഷ ശ്ലോകോ ഭവതി.

ഞാൻ നാനാ രൂപത്തിൽ ജനിച്ചു വളരെയധികമായിത്തീരും എന്ന് ആരംഭത്തിൽ പരബ്രഹ്മപരമേശ്വരൻ വിചാരിച്ചിരുന്നു. ഈ വിചാരത്തോടുകൂടി അദ്ദേഹം തപസ്സുചെയ്തു. അതായത് ജീവികളുടെ കർമ്മമനുസരിച്ച് സൃഷ്ടി നടത്തണമെന്നും സങ്കല്പിച്ചു. ഇപ്രകാരം സങ്കല്പിച്ച് ഇക്കാണുന്നതും കേൾക്കുന്നതും ആയ എല്ലാ ജഡചേതനാമയ ജഗത്തിനെ സൃഷ്ടിച്ചു. അതായത് ഇതിന്റെ സങ്കല്പമയമായ രൂപം നിർമ്മിച്ചു. അതിനുശേഷം സ്വയം അതിൽ പ്രവേശിച്ചു. തന്നിൽനിന്നും ഉൽപ്പന്നമായ ഈ ജഗത്തിൽ ആ പരമേശ്വരൻ മുമ്പേതന്നെ പ്രവിഷ്ടനായിരുന്നു. ഈ ജഗത്ത് അദ്ദേഹത്തിന്റെതന്നെ സ്വരൂപമായിരുന്നപ്പോൾ അതിൽ അദ്ദേഹം പ്രവിഷ്ടമാകണമായിരുന്നില്ല. എന്നിരുന്നാലും ജഡചേതനാമയമായ ജഗത്തിൽ ആത്മസ്വരൂപത്താൽ പരിപൂർണ്ണമായ ആ പരബ്രഹ്മ പരമേശ്വരന്റെ വിശേഷസ്വരൂപം – അദ്ദേഹത്തിന്റെ അന്തര്യാമിയായ സ്വരൂപത്തിന്റെ അടയാളം – സ്പഷ്ടമാക്കുന്നതിനുവേണ്ടി 'ഈ ജഗത്തിനെ സൃഷ്ടിച്ചിട്ട് അദ്ദേഹം അതിൽ സ്വയം കുടികൊള്ളുന്നു' എന്നുള്ള കാര്യം പറഞ്ഞിരിക്കുന്നു. പ്രവിഷ്ടമായതിനുശേഷം അദ്ദേഹം മൂർത്തവും അമൂർത്തവുമായ രൂപത്തിൽ അതായത് കാണപ്പെടുന്ന പൃഥ്വി, ജലം, തേജസ്സ് എന്നീ ഭൂതങ്ങളുടെ രൂപത്തിലും അതുപോലെ വായു, ആകാശം ഇങ്ങനെ കാണപ്പെടാത്ത ഭൂതങ്ങളുടെ രൂപത്തിലും പ്രത്യക്ഷപ്പെട്ടു. പിന്നീടു വർണ്ണിക്കപ്പെടുവാൻ കഴിയുന്ന വിധത്തിലും വർണ്ണിക്കപ്പെടുവാൻ കഴിയാത്തവിധത്തിലും വിവിധ വസ്തുക്കളായി രൂപാന്തരപ്പെട്ടു. ഇതുപോലെതന്നെ ആശ്രയം നല്കുന്നതും നൽകപ്പെടാത്തതുമായി – ചേതനയും ജഡവും – ഇങ്ങനെ എല്ലാ രൂപത്തിലും ഏകനായ സത്യസ്വരൂപ പരമേശ്വരൻ തന്നെ പല നാമങ്ങളേയും രൂപങ്ങളേയും സ്വീകരിച്ചു പ്രത്യക്ഷമായി. ആ ഏകനായ പരമാത്മാവുതന്നെ നന്മയും തിന്മയും ആയ എല്ലാ രൂപത്തിലുമായിത്തീർന്നു. അതുകാരണം ജ്ഞാനികൾ പറയുന്നു 'ഈ കാണുകയും കേൾക്കുകയും ഗ്രഹിക്കുകയും ചെയ്യുന്ന എല്ലാത്തിലും സത്യസ്വരൂപനായ പരമാത്മാവുതന്നെ സ്ഥിതിചെയ്യുന്നു' എന്ന്.

## സപ്തമാനുവാകം

അസദ്വാ ഇദമഗ്ര ആസീത്. തതോ വൈ സദജായത. തദാത്മാനം സ്വയമകുരുത. തസ്മാത്തത്സുകൃതമുച്യത ഇതി.

സൂക്ഷ്മസ്ഥൂലരൂപങ്ങളിൽ പ്രകടമാകുന്നതിനു മുമ്പ് ഈ ജഡചേതനാമയമായ ജഗത്ത് അസത് അതായത് അവ്യക്തരൂപത്തിൽ ആയിരുന്നു, ആ അവ്യക്താവസ്ഥയിൽ നിന്നുതന്നെ സത് അതായത് നാമരൂപമയവും ജഡചേതനാത്മകവുമായ പ്രത്യക്ഷ ജഗത്ത് ഉത്ഭവിച്ചു. പരമാത്മാവ് തന്നെത്തന്നെ സ്വയം ഈ ജഡചേതനാത്മകമായ ജഗത്തിന്റെ രൂപത്തിൽ ആക്കിയിരിക്കുന്നു. അതിനാൽ അദ്ദേഹത്തിന്റെ നാമം 'സുകൃതം' (തന്നത്താനെ ഉണ്ടായത്) എന്നായിത്തീർന്നു.

യദ്വൈ തത്സുകൃതം രസോ വൈ സഃ. രസംഹേവായം ലബ്ധ്വാ*ff*നന്ദീ ഭവതി. കോ ഹ്യേവാന്യാത്മകഃ പ്രാണ്യാദ് യദേഷ ആകാശ ആനന്ദോ ന സ്യാത്. ഏഷ ഹ്യേ വാനന്ദയാതി.

മുൻപറഞ്ഞ വർണ്ണനത്തിൽ 'സുകൃത' നാമത്തിൽ പറയപ്പെട്ട ആ പരബ്രഹ്മ പരമാത്മാവ് വാസ്തവത്തിൽ രസസ്വരൂപൻ (ആനന്ദമയൻ) ആകുന്നു. ഇദ്ദേഹംതന്നെ വാസ്തവികമായ

ആനന്ദം ആകുന്നു. എന്തുകൊണ്ടെന്നാൽ അനാദികാലം മുതൽ ജനനമരണങ്ങളാകുന്ന ഘോരദുഃഖങ്ങളെ അനുഭവിച്ചു വരുന്ന ഈ ജീവാത്മാവ് ഈ രസമയ ബ്രഹ്മത്തെ പ്രാപിച്ചു തന്നെ ആനന്ദയുക്തമായിത്തീരുന്നു. ഈ പരമാനന്ദമയനായ പരമേശ്വരനോട് ഇതിന്റെ സംയോഗം നടക്കാതിരിക്കുന്നതുവരെ ഇതിനു യാതൊരു വിധത്തിലും പൂർണ്ണാനന്ദം, നിത്യാനന്ദം, അഖണ്ഡാനന്ദം, അനന്താനന്ദം ഇവ പ്രാപിക്കുവാൻ സാധിക്കുന്നില്ല. ഇതുകൊണ്ടുതന്നെ ആ വാസ്തവിക ആനന്ദസ്വരൂപ പരമാത്മാവിന്റെ അസ്തിത്വത്തെ സന്ദേഹരഹിതമായി ഗ്രഹിക്കുവാൻ കഴിയുന്നു; എന്തുകൊണ്ടെന്നാൽ ഇദ്ദേഹം ആകാശത്തേപ്പോലെ വ്യാപകനായ ആനന്ദപരമാത്മാവാകുന്നില്ലെങ്കിൽ ആർക്ക് ജീവിക്കുവാൻ കഴിയുന്നു; ഏതു പ്രാണനു ചലിക്കുവാൻ കഴിയുന്നു. മാത്രമല്ല അഖിലത്തിന്റേയും ജീവിതം നിർവ്വഹിക്കുന്നതിനുള്ള എല്ലാ വ്യവസ്ഥകളും ചെയ്തിരിക്കുന്നത് അദ്ദേഹം തന്നെയാകുന്നു. കൂടാതെ, ഈ ജഗത്തിന്റെ എല്ലാ ഭൗതികക്രിയകളും നിയമിതവും വ്യവസ്ഥിതവുമായ രീതിയിൽ നടക്കുന്നത് എങ്ങനെ സാധിക്കുന്നു? അതിനാൽ മനുഷ്യർ ഇത് ദൃഢതയോടുകൂടി വിശ്വസിക്കണം. ഈ ജഗത്തിന് സ്രഷ്ടാവും രക്ഷിതാവുമായി പരബ്രഹ്മപരമേശ്വരൻ നിശ്ചയമായും വേണം. അതുപോലെ സന്ദേശരഹിതമായി ഈ പരബ്രഹ്മ പരമാത്മാവ് എല്ലാവർക്കും ആനന്ദം പ്രദാനംചെയ്യുന്നു. ആനന്ദസ്വരൂപനും ഏകമാത്രനുമായ പരമാത്മാവുള്ളപ്പോൾ മറ്റാർക്ക് ആനന്ദം പ്രദാനം ചെയ്യുവാൻ കഴിയും?

യദാഹ്യേവൈഷ ഏതസ്മിന്നദൃശ്യേ*f*നാത്മ്യേ*f* നിരുക്തേ*f*നിലയനേ*f*ഭയം പ്രതിഷ്ഠാം വിന്ദതേ. അഥ സോ*f*ഭയം ഗതോഭവതി.

ആ പരബ്രഹ്മ പരമേശ്വരനെ പ്രാപിക്കുന്നതിനഭിലഷിക്കുന്നവർ ഒരിക്കലും കാണപ്പെടാത്ത, വിവരിക്കുവാൻ സാദ്ധ്യമല്ലാത്ത, ആരെയും ആശ്രയിക്കാത്ത, ശരീരരഹിതനായ പരബ്രഹ്മ പരമാത്മാവിൽ നിർഭയ (അവിചല) സ്ഥിതിപ്രാപിക്കുന്നു. ആ സമയം അവൻ നിർഭയപദത്തെ പ്രാപിക്കുന്നു. എന്നെന്നേക്കുമായി ഭയത്തിൽനിന്നും ശോകത്തിൽ നിന്നും മുക്തരായിത്തീരുന്നു.

യദാ ഹ്യേവൈഷ ഏതസ്മിന്നുദരമന്തരം കുരുതേ. അഥ തസ്യ ഭയം ഭവതി. തത്ത്വേവ ഭയം വിദുഷോ മന്വാനസ്യ. തദപ്യേഷ ശ്ലോകോ ഭവതി.

ഈ ജീവാത്മാവ് ആ പരബ്രഹ്മ പരമാത്മാവിൽ നിന്നും അല്പമായ അന്തരത്തോടുകൂടി എപ്പോൾ മുതൽ വസിക്കുന്നുവോ അതായത് അദ്ദേഹത്തിൽ പൂർണ്ണസ്ഥിതി പ്രാപിക്കാതിരിക്കുകയും അദ്ദേഹത്തെ നിരന്തരം സ്മരിക്കാതിരിക്കുകയും അദ്ദേഹത്തെ അല്പനേരത്തേയ്ക്കുമാത്രമെങ്കിലും മറന്നുപോകുകയും ചെയ്യുന്നുവോ അതുവരെ അവനെ സംബന്ധിച്ചിടത്തോളം ഭയം അതായത് അവന്റെ പുനർജന്മം തീർച്ചയായും ഉണ്ടാകും. എന്തുകൊണ്ടെന്നാൽ അവൻ പരമാത്മാവിൽ സ്ഥിതനാകാതിരിക്കുകയും അവൻ ഭഗവാനെ മറന്നു ജീവിക്കുകയും ചെയ്യുമ്പോൾ അവന്റെ മരണം സംഭവിക്കുകയാണെങ്കിൽ പിന്നെ അവന്റെ അന്തിമസംസ്കാരമനുസരിച്ചുള്ള ജനനം ഉണ്ടാകുമെന്നുള്ളതു നിശ്ചയമാണ്. പരമാത്മാവിൽ പൂർണ്ണസ്ഥിതി പ്രാപിക്കാത്ത സമയം വരെ, ഭഗവാനെ നിരന്തരം സ്മരിക്കാതിരിക്കുന്നതുവരെ ഈ പുനർജ്ജന്മഭയം – ജനനമരണഭയം – എല്ലാവർക്കുമുണ്ടാകും. ഒരുവൻ വലിയ വിദ്വാനോ ശാസ്ത്രജ്ഞനോ സ്വയം വലിയ ജ്ഞാനിയൊ പണ്ഡിതനോ ആകുന്നില്ല. എന്തുകൊണ്ടെന്നാൽ ആ പരമേശ്വരൻ എല്ലാവരുടെ മേലും ഭരണം നടത്തുന്നു; അദ്ദേഹത്തിന്റെ ഭരണശക്തികൊണ്ടു ലോകത്തിലെ എല്ലാ വ്യവസ്ഥകളും നിയമിതരൂപത്തിൽ ചലിച്ചുകൊണ്ടിരിക്കുന്നു.

## അഷ്ടമാനുവാകം

**സംബന്ധം** – കഴിഞ്ഞ അനുവാകത്തിൽ പറഞ്ഞിട്ടുള്ള മന്ത്രങ്ങളുടെ ലക്ഷ്യത്തെ ഉല്ലേഖനം ചെയ്യുന്നു.

ഭീഷാസ്മാദ്വാതഃ പവതേ. ഭീഷോദേതി സൂര്യഃ ഭീഷാസ്മാദഗ്നിശ്ചേന്ദ്രശ്ച. മൃത്യുർധാവതി പഞ്ചമ ഇതി.

ഈ പരബ്രഹ്മ പരമേശ്വരനോടുള്ള ഭയംകൊണ്ടു പവനൻ നിയമാനുസരണം ചലിക്കുന്നു. അദ്ദേഹത്തോടുള്ള ഭയം കൊണ്ടു സൂര്യൻ കൃത്യസമയത്തു ഉദിക്കുകയും കൃത്യസമയത്ത് അസ്തമിക്കുകയും ചെയ്യുന്നു. അതുപോലെ അദ്ദേഹത്തോടുള്ള ഭയംകൊണ്ട് അഗ്നി, ഇന്ദ്രൻ, അഞ്ചാമത്തെ മൃത്യു – ഇവയെല്ലാം അവരവരുടെ കാര്യങ്ങൾ നിയമപൂർവ്വം സുവ്യവസ്ഥിതമായി ചെയ്തുകൊണ്ടിരിക്കുന്നു. ഇവയുടെയെല്ലാം വ്യവസ്ഥകൾ ചെയ്യുന്നതായി ഇവയ്ക്കെല്ലാം പ്രേരകമായി ആരെങ്കിലുമില്ലെങ്കിൽ ഈ ജഗത്തിന്റെ കാര്യങ്ങൾ എങ്ങനെ നടക്കും. ഇവയെല്ലാം സൃഷ്ടിച്ചവനും എല്ലാത്തേയും യഥായോഗ്യം നിയമമനുസരിച്ച് വെച്ചുകൊണ്ടിരിക്കുന്നവനുമായ ഏതോ ഒരു സത്യജ്ഞാനാനന്ദസ്വരൂപപരബ്രഹ്മ, പരമാത്മാവ് നിശ്ചയമായും ഉണ്ടെന്നും അദ്ദേഹത്തെ മനുഷ്യനു നിശ്ചയമായും പ്രാപിക്കുവാൻ കഴിയുമെന്നും ഇതിൽനിന്നും സ്പഷ്ടമാകുന്നു.

**സംബന്ധം** – ആനന്ദസ്വരൂപനായ ആ പരബ്രഹ്മപരമാത്മാവിന്റെ ഈ ആനന്ദം എത്രയുണ്ട്, എങ്ങനെയുണ്ട്? ഈ ആഗ്രഹനിവൃത്തിക്ക് ആനന്ദവിഷയകമായ ചിന്ത ആരംഭിക്കുന്നു –

സൈഷാ*ff*നന്ദസ്യ മീമാംസാ ഭവതി. യുവാ സ്യാത്സാധുയുവാധ്യായക ആശിഷ്ഠോ ദ്രഢിഷ്ഠോ ബലിഷ്ഠസ്തസ്യേയം പൃഥിവീ സർവാ വിത്തസ്യ പൂർണ്ണാ സ്യാത്. സ ഏകോമാനുഷ ആനന്ദഃ.

ഈ വർണ്ണനയിൽ ആ ആനന്ദത്തിന്റെ ചർച്ചയാരംഭിക്കുന്നതിനുള്ള സൂചന നൽകിയിട്ട് സർവ്വപ്രഥമമായി മനുഷ്യലോകത്തിന്റെ ഭോഗങ്ങളിൽനിന്നും ലഭിക്കുവാൻ സാദ്ധ്യതയുള്ള ഏറ്റവും ഉന്നതമായ ആനന്ദത്തെ വിഭാവനം ചെയ്യുന്നു. ഒരു യുവാവായ മനുഷ്യൻ, അതും അങ്ങനെയിങ്ങനെയുള്ള സാധാരണ യുവാവാരിക്കുന്നില്ല. – സദാചാരിയും സൽസ്വഭാവിയും ഉന്നതകുലത്തില ജനിച്ചവനുമായിരിക്കട്ടെ, അവൻ എല്ലാ വേദങ്ങളുടേയും വിദ്യ ലഭിച്ചിട്ടുള്ളവനും അതുപോലെ ശിക്ഷണത്തിൽ – ബ്രഹ്മചാരികൾക്ക് ഉപദേശം നൽകുന്നതിൽ – കുശലനും ആയിരിക്കട്ടെ, അവന്റെ എല്ലാ അംഗങ്ങളും

ഇന്ദ്രിയങ്ങളും രോഗരഹിതങ്ങളും കഴിവുറ്റതും സുദൃഢവും എല്ലാ പ്രകാത്തിലും ശക്തിസമ്പന്നവുമായിരിക്കട്ടെ. പിന്നെ ധന സമ്പത്താൽ നിറയപ്പെട്ട ഈ പൂർണ്ണമായ ജഗത്ത് അവന്റെ അധീനത്തിലാവുകയും ആണെങ്കിൽ ആ മനുഷ്യന്റെ സുഖം ഏറ്റവും വലുതാകുന്നു. ഇതു മാനവലോകത്തിന്റെ ഏറ്റവും വലിയ ആനന്ദമാകുന്നു.

തേ യേ ശതം മാനുഷാ ആനന്ദാഃ. സ ഏകോ മനുഷ്യ ഗന്ധർവ്വാണാമാനന്ദഃ. ശ്രോത്രിയസ്യ ചാകാ മഹതസ്യ.

മനുഷ്യ യോനിയിൽ ഉത്തമകർമ്മങ്ങളനുഷ്ഠിച്ച് ഗന്ധർവ്വ ഭാവത്തെ പ്രാപിച്ചവനെ "മനുഷ്യഗന്ധർവ്വൻ" എന്നു പറയുന്നു. ഇവിടെ ഇവന്റെ ആനന്ദം മുകളിൽ പറഞ്ഞിരിക്കുന്ന മനു ഷ്യന്റെ ആനന്ദത്തേക്കാൾ നൂറിരട്ടിയെന്നു പറയപ്പെടുന്നു. യാതൊരു മനുഷ്യസംബന്ധിയായ ആനന്ദത്തെ ആദ്യം വർണ്ണി ച്ചുവോ അങ്ങനെ ഒരു നൂറെണ്ണം ഒന്നിച്ചു കൂടുന്ന കൂട്ടത്തെ മനുഷ്യഗന്ധർവ്വന്റെ ആനന്ദത്തോട് തുല്യപ്പെടുത്താം. എന്നാൽ ആദ്യം പറഞ്ഞ മനുഷ്യലോകത്തിന്റെ ഭോഗങ്ങൾ മുതൽ ഗന്ധർവ്വലോകത്തിന്റെ ഭോഗങ്ങൾ വരെയുള്ള ദുഷിച്ച ആഗ്ര ഹങ്ങളിൽനിന്നു വിരക്തമാണ് ശ്രോത്രിയൻ അഥവാ വേദ ജ്ഞൻ. ആ ശ്രോത്രിയന് – വേദജ്ഞപുരുഷന്, സ്വാഭാവികമാ യിത്തന്നെ ആനന്ദം ലഭിക്കുന്നു.

തേ യേ ശതം മനുഷ്യഗന്ധർവാണാമാനന്ദാഃ. സ ഏകോ ദേവഗന്ധർവാണാമാനന്ദഃ ശ്രോത്രിയസ്യ ചാകാമഹതസ്യ.

ഈ വർണ്ണനയിൽ ആദ്യം പറഞ്ഞിട്ടുള്ള മനുഷ്യ ഗന്ധർവ്വനെ അപേക്ഷിച്ച് ദേവഗന്ധർവ്വന്റെ ആനന്ദത്തെ നൂറി രട്ടി എന്നു പറഞ്ഞിരിക്കുന്നു. യാതൊരു മനുഷ്യഗന്ധർവ്വന്റെ ആനന്ദത്തെ മുകളിൽ വർണ്ണിച്ചിരിക്കുന്നുവോ അങ്ങനെ നൂറെണ്ണം ഒന്നിച്ചുകൂടുന്ന ആനന്ദത്തിനു തുല്യമാണ് സൃഷ്ടി യുടെ ആരംഭം മുതലുള്ള ദേവജാതീയ ഗന്ധർവ്വരൂപത്തിൽ ജനിച്ചിട്ടുള്ള ഒരു ജീവിക്കുള്ളത്. അതുപോലെ യാതൊരു മനു ഷ്യൻ ഈ ആനന്ദാഭിലാഷത്താൽ മോഹിതനായിരിക്കുന്നുവോ അതായത് യാതൊരുത്തന് ഇതിന്റെ ആവശ്യം ഇല്ലാതിരിക്കു ന്നുവോ യാതൊരുത്തൻ വേദങ്ങളിലെ ഉപദേശങ്ങളെ ഹൃദയം ഗമമായി സ്വീകരിച്ചിരിക്കുന്നുവോ അങ്ങനെയുള്ള വിദ്വാന് ഈ ആനന്ദം സ്വാഭാവികമായി ലഭിക്കുന്നു.

തേ യേ ശതം ദേവഗന്ധർവ്വാണാമാനന്ദാഃ സ ഏകഃ പിതൃണാം ചിരലോകലോകാനാമാനന്ദഃ. ശ്രോത്രിയസ്യ ചാകാമഹതസ്യ.

ഈ വർണ്ണനയിൽ ദേവഗന്ധർവ്വന്മാരുടെ ആനന്ദത്തെ അപേക്ഷിച്ചു ചിരസ്ഥായിയായ പിതൃലോകത്തെ പ്രാപിച്ചു ദിവ്യന്മാരായ പിതൃക്കളുടെ ആനന്ദത്തെ നൂറിരട്ടിയായി പറഞ്ഞി രിക്കുന്നു. മുകളിൽ വർണ്ണിച്ചിരിക്കുന്ന ദേവഗന്ധർവ്വന്മാരുടെ ആനന്ദത്തിന്റെ നൂറിരട്ടിയായിരിക്കുന്നു. ചിരസ്ഥായിയായ പിതൃലോകത്തലെ ദിവ്യന്മാരായ പിതൃക്കളുടെ ആനന്ദത്തിന്റെ രൂപം. അതുപോലെ യാതൊരുത്തൻ ആ ലോകത്തിന്റെ അഭി ലാഷത്താൽ മോഹിതനാകാതിരിക്കുന്നുവോ അതായത് യാതൊ രുത്തന് അതിന്റെ ആവശ്യകതയില്ലാതിരിക്കുന്നുവോ ആ ശ്രോത്രിയന് – വേദരഹസ്യം ഗ്രഹിച്ചിട്ടുള്ള വിരക്തന് – ആ ആനന്ദം സ്വാഭാവികമായും ലഭിക്കുന്നു.

തേ യേ ശതം പിതൃണാം ചിരലോകലോകാനാ മാനന്ദാഃ. സ ഏക ആ ജാനജാനാം ദേവാനാമാനന്ദഃ. ശ്രോത്രിയ സ്യ ചാകാമഹതസ്യ.

ഈ വർണ്ണനയിൽ ചിരസ്ഥായിയായ ലോകത്തിൽ വസി ക്കുന്ന ദിവ്യന്മാരായ പിതൃക്കളുടെ ആനന്ദത്തെ അപേക്ഷിച്ച് 'ആജാനജ' എന്ന പേരിലറിയപ്പെടുന്ന ദേവന്മാരുടെ ആനന്ദത്തെ നൂറിരട്ടിയായി പറഞ്ഞിരിക്കുന്നു. മുകളിൽ വർണ്ണിച്ചിരിക്കുന്ന ചിരസ്ഥായിയായ ലോകത്തിൽ വസിക്കുന്ന പിതൃക്കളുടെ ആനന്ദം നൂറെണ്ണം ഒന്നിച്ചുകൂടുന്ന അത്രയും 'ആജാനജ' എന്ന ദേവന്മാരുടെ ആനന്ദത്തിന് വികാസമുണ്ടാകുന്നു. ദേവലോക ത്തലെ ഒരു പ്രത്യേക സ്ഥാനത്തിന്റെ നാമമാണ് 'ആജാനജ.' അവിടുത്തെ ദേവകൾ സ്മൃതികളിൽ പ്രതിപാദിക്കപ്പെട്ടിരി ക്കുന്ന ഏതോ പുണ്യകർമ്മങ്ങൾ കാരണം അവിടെ സൃഷ്ടി ക്കപ്പെട്ടിരിക്കുന്നു. അവരെ ആജാനജന്മാർ എന്നു പറയുന്നു. യാതൊരുത്തൻ ഈ ലോകംവരെയുള്ള ഭോഗങ്ങളിൽ ആസ ക്തനാകാതെയിരിക്കുന്നുവോ അതായത് യാതൊരുത്തൻ ഈ ആനന്ദത്തെ തുച്ഛമായിക്കരുതി അതിനോട് വിരക്തനായിരിക്കു ന്നുവോ ആ വേദജ്ഞാനിയായ വിരക്തനെ സംബന്ധിച്ചിട ത്തോളം ആ ആനന്ദം സ്വഭാവസിദ്ധമാകുന്നു.

തേ യേ ശതമാജാനജാനാം ദേവാഃ നാമാനന്ദാഃ. സ ഏക കർമ്മ ദേവാനാം ദേവാനാമാനന്ദഃ. യേ കർമ്മണാ ദേവാനപിയന്തി. ശ്രോത്രിയസ്യ ചാകാമഹ തസ്യ.

ഈ വർണ്ണനയിൽ ആജാനജദേവന്മാരുടെ ആനന്ദത്തേ ക്കാൾ കർമ്മദേവതകളുടെ ആനന്ദത്തെ നൂറിരട്ടിയായി പറഞ്ഞി രിക്കുന്നു. മുകളിൽ വർണ്ണിച്ചിരിക്കുന്ന ആജാനജദേവതകളുടെ ആനന്ദത്തെക്കാൾ നൂറിരട്ടി മഹിമയോടുകൂടിയതാണ് വേദോ ക്തങ്ങളായ കർമ്മങ്ങൾ വഴി മനുഷ്യയോനിയിൽ നിന്നും ദേവ ഭാവം പ്രാപിച്ചിട്ടുള്ള ആ കർമ്മദേവതകളുടെ ആനന്ദം. യാതൊ രുത്തൻ ആ കർമ്മദേവതകൾ വരെയുള്ള ആനന്ദത്തെ അഭില ഷിക്കാതെയിരിക്കുന്നുവോ അതായത് യാതൊരുത്തന് ദേവ ലോകം വരെയുള്ള ഭോഗങ്ങൾ ആവശ്യമില്ലാതിരിക്കുന്നുവോ വേദരഹസ്യത്തെ ഗ്രഹിച്ചിട്ടുള്ള ആ വിരക്തപുരുഷനെ സംബ ന്ധിച്ചിടത്തോളം ആ ആനന്ദം ജന്മസിദ്ധമാകുന്നു.

തേ യേ ശതം കർമ്മദേവനാം ദേവാനാമാനന്ദാഃ. സ ഏകോ ദേവനാമാനന്ദഃ. ശ്രോത്രിയസ്യ ചാകാമഹ തസ്യ.

ഈ വർണ്ണനയിൽ കർമ്മദേവനെ അപേക്ഷിച്ച് സൃഷ്ടികാ ലത്തിൽ സ്ഥായീഭാവത്തോടുകൂടി സൃഷ്ടിക്കപ്പെട്ടിട്ടുള്ളവ രുടെ, സ്വാഭാവികമായ ദേവഭാവത്തോടുകൂടിയവരുടെ, ആന ന്ദത്തെ നൂറിരട്ടിയായി പറയുന്നു. മുകളിൽ വർണ്ണിക്കപ്പെട്ടിട്ടുള്ള കർമ്മദേവന്മാരുടെ ആനന്ദത്തേക്കാൾ നൂറുമടങ്ങാണ് സ്വഭാവ സിദ്ധരായ ദേവതകളുടെ ആനന്ദം. യാതൊരുത്തൻ സ്വഭാവ സിദ്ധരായ ദേവതകളുടെ ഭോഗാനന്ദത്തെ ആഗ്രഹിക്കാതിരിക്കു

I K

ന്നുവോ അതായത് യാതൊരുത്തൻ അതിനെയും ലേശം പോലും അഭിലഷിക്കാതിരിക്കുന്നുവോ, വേദരഹസ്യത്തെ ഗ്രഹിച്ചിട്ടുള്ള ആ നിഷ്ക്കാമ വിരക്തനെ സംബന്ധിച്ചിടത്തോളം ആ ആനന്ദം ജന്മസിദ്ധമാകുന്നു.

തേ യേ ശതം ദേവാനാമാനന്ദാഃ. സ ഏക ഇന്ദ്രസ്യാനന്ദഃ. ശ്രോത്രിയസ്യ ചാകാമഹതസ്യ.

ഈ വർണ്ണനയിൽ മുൻപറഞ്ഞ സ്വഭാവ സിദ്ധരായ ദേവതകളുടെ ആനന്ദത്തിന്റെ നൂറിരട്ടിയാണ് ഇന്ദ്രന്റെ ആനന്ദം എന്നു പറയപ്പെടുന്നു. മുകളിൽ വിവരിച്ചിരിക്കുന്ന ദേവതകളുടെ ആനന്ദം അങ്ങനെ നൂറെണ്ണം ഒന്നിച്ചുകൂടിയാൽ ഉള്ളിടത്തോളമാണ് ഇന്ദ്രഭാവത്തെ പ്രാപിച്ചിട്ടുള്ള ദേവതകളുടെ ഒരാനന്ദം. യാതൊരുത്തൻ ഈ ഇന്ദ്രഭോഗാനന്ദത്തെ ആഗ്രഹിക്കാതിരിക്കുന്നുവോ അതായത് യാതൊരുത്തൻ ഈ ഇന്ദ്രസുഖത്തേപ്പോലും കാംക്ഷിക്കാതിരിക്കുന്നുവോ– അതിനെ തുച്ഛമായിക്കരുതി അതിനോട് വിരക്തനായിത്തീരുന്നുവോ – വേദരഹസ്യത്തെ ഗ്രഹിച്ചിട്ടുള്ള ആ നിഷ്കാമപുരുഷനാകട്ടെ ആ ആനന്ദം സ്വതഃസിദ്ധമാണ്.

തേ യേ ശതമിന്ദ്രസ്യാനന്ദാഃ. സ ഏകോ ബൃഹസ്പതേരാനന്ദഃ. ശ്രോത്രിയസ്യ ചാകാമഹതസ്യ.

ഈ വർണ്ണനയിൽ ഇന്ദ്രന്റെ ആനന്ദത്തെക്കാൾ നൂറിരട്ടിയാണു ബൃഹസ്പതിയുടെ ആനന്ദം എന്നു പറയുന്നു. മുകളിൽ വർണ്ണിച്ചിരിക്കുന്ന ഇന്ദ്രന്റെ ആനന്ദം നൂറെണ്ണം ഒന്നിച്ചു കൂടുന്നതിനു തുല്യമാണ് ബൃഹസ്പതിയുടെ പദവിയെ പ്രാപിച്ചിട്ടുള്ള ദേവതയുടെ ആനന്ദം. എന്നാൽ യാതൊരു മനുഷ്യൻ ബൃഹസ്പതിയുടെ ഭോഗാനന്ദത്തേയും ഇച്ഛിക്കാതിരിക്കുന്നുവോ ആ ഭോഗാനന്ദത്തേയും അനിത്യമായതുകാരണം തുച്ഛമായിക്കരുതി അതിനോടു വിരക്തനായിത്തീരുന്നുവോ വേദരഹസ്യത്തെ ഗ്രഹിച്ചിരിക്കുന്ന ആ നിഷ്ക്കാമമനുഷ്യന് ആ ആനന്ദം ജന്മപ്രാപ്തമാണ്.

തേ യേ ശതം ബൃഹസ്പതേരാനന്ദാഃ. സ ഏകഃ പ്രജാപതേരാനന്ദഃ. ശ്രോത്രിയസ്യ ചാകാമഹതസ്യ.

ഈ വർണ്ണനയിൽ ബൃഹസ്പതിയുടെ ആനന്ദത്തേക്കാൾ നൂറിരട്ടി വലുതാണ് പ്രജാപതിയുടെ ആനന്ദം എന്നു പറയുന്നു. മുകളിൽ വർണ്ണിച്ചിരിക്കുന്ന ബൃഹസ്പതിയുടെ ആനന്ദത്തേപ്പോലെ നൂറെണ്ണം ഒന്നിച്ചു കൂടുന്നതിനു തുല്യമാണു പ്രജാപതിയുടെ സ്ഥാനത്തെത്തുന്ന ദേവതയുടെ ആനന്ദം. എന്നാൽ യാതൊരു മനുഷ്യൻ ഈ പ്രജാപതിയുടെ ആനന്ദത്തെ ആഗ്രഹിക്കാതിരിക്കുന്നുവോ അതിൽനിന്നും വിരക്തനായിക്കഴിയുന്നുവോ, വേദരഹസ്യത്തെ അറിയുന്ന ആ നിഷ്ക്കാമമനുഷ്യനാകട്ടെ ഈ ആനന്ദം സ്വാഭാവികമായും പ്രാപ്തമാകുന്നു.

തേ യേ ശതം പ്രജാപതേരാനന്ദാഃ. സ ഏകോ ബ്രഹ്മണ ആനന്ദഃ ശ്രോത്രിയസ്യ ചാകാമഹതസ്യ.

ഈ വർണ്ണനയിൽ പ്രജാപതിയുടെ ആനന്ദത്തെക്കാളും ഹിരണ്യഗർഭബ്രഹ്മാവിന്റെ ആനന്ദത്തെ നൂറിരട്ടിയായി വർണ്ണിക്കുന്നു. മുകളിൽ വർണ്ണിച്ചിരിക്കുന്ന പ്രജാപതിയുടെ ആനന്ദത്തേക്കാൾ നൂറിരട്ടി വലുതാണ് സൃഷ്ടിയുടെ ആരംഭത്തിൽ ഏറ്റവുമാദ്യമായുത്ഭവിച്ച ഹിരണ്യഗർഭബ്രഹ്മാവിന്റെ ഒരാനന്ദം. അതുപോലെ യാതൊരു മനുഷ്യൻ ആ ബ്രഹ്മാവിന്റെ പദത്തിൽനിന്നും ലഭ്യമാകാവുന്ന ഭോഗസുഖങ്ങളുടെ ആഗ്രഹമില്ലാത്തവനായിരിക്കുന്നുവോ യാതൊരുത്തൻ അവ അനിത്യവും തുച്ഛവും എന്നു കരുതി അതിനോടു വിരക്തനായിത്തീരുന്നുവോ യാതൊരുത്തന് പരമാനന്ദസ്വരൂപനായ പരബ്രഹ്മത്തെ പ്രാപിക്കുന്നതിന് ഉത്ക്കടമായ അഭിലാഷം ഉണ്ടാകുന്നുവോ വേദരഹസ്യത്തെ ഗ്രഹിച്ചിട്ടുള്ള ആ വിരക്തപുരുഷന് ആ ആനന്ദം സ്വതഃസിദ്ധമാണ്.

ഇപ്രകാരം ഒന്നിനുമേൽ മറ്റൊന്നായിട്ടുള്ള ആനന്ദത്തിന്റെ ആധിക്യത്തെ വർണ്ണിച്ചു വർണ്ണിച്ച് ഏറ്റവും ഉപരിയായ ഹിരണ്യഗർഭത്തിന്റെ ആനന്ദത്തെ വിവരിച്ചുകൊണ്ട് ഈ ലോകത്തിൽ ഏതെല്ലാം ആനന്ദങ്ങൾ ദർശിക്കുന്നതിനും ശ്രവിക്കുന്നതിനും ആസ്വദിക്കുന്നതിനുമായിട്ടുണ്ടോ അവ എത്രമാത്രം മേന്മയേറിയതായിരിക്കട്ടെ, അവയെല്ലാംതന്നെ, ആ പൂർണ്ണാനന്ദസ്വരൂപനായ പരമാത്മാവിന്റെ ആനന്ദത്തോടു തുലനം ചെയ്യുമ്പോൾ കേവലം തുച്ഛമാണെന്ന ഭാവം സ്പഷ്ടമാകുന്നു.

സയശ്ചായം പുരുഷേ യശ്ചാസാവാദിത്യേ സ ഏകഃ. സ യ ഏവം വിദസ്മാല്ലോകാത്പ്രേത്യ. ഏതമന്നമയമാത്മാനമുപസംക്രാമതി. ഏതം പ്രാണമയമാത്മാനമുപസംക്രാമതി. ഏതം മനോമയമാത്മാനമുപസംക്രാമതി. ഏതം വിജ്ഞാനമയമാത്മാനമുപസംക്രാമതി. ഏതമാനന്ദമയമാത്മാനമുപസംക്രാമതി. തദപ്യേഷ ശ്ലോകോ ഭവതി.

മുകളിൽ പറഞ്ഞിരിക്കുന്ന എല്ലാ ആനന്ദങ്ങളുടേയും ഏകമാത്രാ കേന്ദ്രം പരമാനന്ദസ്വരൂപനായ പരബ്രഹ്മപരമാത്മാവുതന്നെ. അഖിലത്തിന്റെയും അന്തര്യാമിയായിരിക്കുന്ന മനുഷ്യരിൽ സ്ഥിതിചെയ്യുന്ന പരമാത്മാവുതന്നെ സൂര്യനിലും സ്ഥിതിചെയ്യുന്നു. അദ്ദേഹം എല്ലാത്തിന്റേയും അന്തര്യാമിയായ ഏകൻ തന്നെയാകുന്നു. യാതൊരുത്തൻ ഇപ്രകാരം ഗ്രഹിച്ചിരിക്കുന്നുവോ മരണാനന്തരം അവൻ ഈ മനുഷ്യശരീരം ഉപേക്ഷിച്ച് മുൻവർണ്ണിച്ചിട്ടുള്ള അന്നമയ, പ്രാണമയ, മനോമയ, വിജ്ഞാനമയ, ആനന്ദമയമായ ആത്മാവിനെ പ്രാപിക്കുന്നു. അതായത് ഇവയഞ്ചും ഏതാത്മാവും ആരുടെ സ്വരൂപവുമാകുന്നുവോ – ആ പരബ്രഹ്മപരമാത്മാവിനെ പ്രാപിക്കുന്നു എന്നു താല്പര്യം. ആദ്യമായി ഈ അഞ്ചിനേയും വർണ്ണിച്ച സമയം അഖിലത്തിന്റേയും ശരീരാന്തർവർത്തിയായ ആത്മാവ് അന്തര്യാമിയായ പരമേശ്വരനെ പറഞ്ഞിരുന്നു. തൽഫലമായി അദ്ദേഹത്തിന്റെ പ്രാപ്തിയുണ്ടാകുന്നു. അദ്ദേഹം തന്നെ ബ്രഹ്മമാകുന്നു. ഇതു മനസ്സിലാക്കുന്നതിനുവേണ്ടി ഇവിടെ അഞ്ചെണ്ണത്തേയും ക്രമപ്രകാരം പ്രാപിക്കേണ്ട കാര്യം പറഞ്ഞിരിക്കുന്നു. വാസ്തവത്തിൽ ഈ ക്രമപ്രകാരം പ്രാപിക്കണമെന്നു പറഞ്ഞത് ശരിയല്ല. എന്തുകൊണ്ടെന്നാൽ അന്നമയമായ ശരീരത്തെയാകട്ടെ അവൻ നേരത്തേതന്നെ പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു. അതിനെ ഉപേക്ഷിച്ചു പോയതിനുശേഷം പ്രാപിക്കുന്ന ഫലം പരമാത്മാവുതന്നെയാകുന്നു; ശരീരമാകുന്നില്ല. ഇവിടെ അന്നമയാദികളുടെ അന്തര്യാമിയായ പരമാത്മാവിന്റെ പ്രാപ്തിയെപ്പറ്റിത്തന്നെ പറയുന്നു. അവയെല്ലാത്തിലും പരിപൂർണ്ണനും

N P

സർവ്വസ്വരൂപനും അഖിലത്തിന്റേയും ആത്മാവും പരമാനന്ദ സ്വരൂപവും ആയ പരബ്രഹ്മത്തെ പ്രാപിക്കുക എന്നുള്ളതാണ് ഈ ഫലശ്രുതിയുടെ താല്പര്യം. അടുത്ത അനുവാദകത്തിൽ ഈ വിഷയം പ്രതിപാദിക്കുന്നു.

## നവമാനുവാകം

യതോ വാചോ നിവർത്തന്തേ അപ്രാപ്യ
മനസാ സഹ.

ആനന്ദം ബ്രഹ്മണോ വിദ്വാൻ ന
ബിഭേതി കുതശ്ചനേതി.

ഈ മന്ത്രത്തിൽ പരബ്രഹ്മപരമാത്മാവിന്റെ പരമാനന്ദസ്വരൂപത്തെ അറിയുന്നതുകൊണ്ടുണ്ടാകുന്ന ഫളത്തെപ്പറ്റി പറയുന്ന. മനസ്സുൾപ്പെടെയുള്ള എല്ലാ ഇന്ദ്രിയങ്ങളും അതിനെ പ്രാപിക്കാതെ അവിടെനിന്നും മടങ്ങിവരുന്നു. യാതൊരു ബ്രഹ്മാനന്ദത്തെ അറിയുന്നതിനുള്ള ശക്തി ഈ ഇന്ദ്രിയങ്ങൾക്കും മനസ്സിനും ഇല്ലാതിരിക്കുന്നുവോ ആ പരബ്രഹ്മപരമാത്മാവിന്റെ ആ ആനന്ദത്തെ ഗ്രഹിച്ചിട്ടുള്ള ജ്ഞാനികളായ മഹാപുരുഷന്മാർ ഒരിക്കലും ആരേയും ഭയപ്പെടുന്നില്ല. അവർ എപ്പോഴും നിർഭയരായിരിക്കുന്നു.

ഏതം ഹ വാവ ന തപതി. കിമഹം സാധു നാകരവം. കിമഹം പാപമകരവമിതി. സ യ ഏവം വിദ്വാനേതേ ആ ത്മാനം സ്പൃണുതേ. ഉഭേ ഹ്യേവൈഷ ഏതേ ആത്മാനം സ്പൃണുതേ. യ ഏവം വേദ. ഇത്യുപനിഷത്.

ജ്ഞാനികളായ മഹാപുരുഷന്മാർക്കു യാതൊരു വിധത്തിലുമുള്ള ശോകങ്ങളും ഉണ്ടാകുന്നില്ലെന്ന് ഈ വർണ്ണനയിൽ വ്യക്തമാക്കിയിരിക്കുന്നു. മുകളിൽ പറഞ്ഞിരിക്കുന്നതനുസരിച്ച് പരമാത്മാവിനെ അറിഞ്ഞിരിക്കുന്ന വിദ്വാന്മാർ – ജ്ഞാനികൾ – ഒരിക്കലും ഒരു പ്രകാരത്തിലും "എന്തുകൊണ്ടു ഞാൻ ശ്രേഷ്ഠ കർമ്മങ്ങളനുഷ്ഠിച്ചില്ല, അല്ലെങ്കിൽ ഞാൻ പാപകർമ്മം എന്തിനു ചെയ്തു?" എന്നു ചിന്തിച്ച് ദുഃഖമനുഭവിക്കുന്നില്ല. അവന്റെ മനസ്സിൽ പുണ്യകർമ്മങ്ങളുടെ ഫലസ്വരൂപമായ ഉത്തമലോക പ്രാപ്തിക്കുള്ള ആഗ്രഹമില്ല. പാപജനിതമായ നരകത്തെപ്പറ്റിയുള്ള ഭയവും ഉപദ്രവിക്കുന്നില്ല. ലോഭത്തിൽ നിന്നും ഭയജനിതമായ സന്താപത്തിൽനിന്നും അവൻ ഉയർന്നു നിൽക്കുന്നു. മുൻപറഞ്ഞ ജ്ഞാനികൾ ആസക്തിയോടുകൂടി ചെയ്യുന്ന പുണ്യവും പാപവും രണ്ടു പ്രകാരങ്ങളിലുമുള്ള കർമ്മങ്ങളെ ജനനമരണ സന്താപത്തിന്റെ കാരണങ്ങൾ എന്നു കരുതി രാഗദ്വേഷത്തോടുകൂടി അവയിൽനിന്നും തികച്ചും വിട്ടകന്നു പരമാത്മാവിന്റെ ചിന്തയിൽ വ്യാപൃതരായി വസിച്ചുകൊണ്ട് ആത്മാവിന്റെ സംരക്ഷണം നിർവ്വഹിക്കുന്നു.

## ഭൃഗുവല്ലി

### പ്രഥമാനുവാകം

ഭൃഗുർവൈ വാരുണിഃ, വരുണം പിതരമുപസസാര അധിഹി ഭഗവോ ബ്രഹ്മേതി. തസ്മാ ഏതത് പ്രോവാച. അന്നം പ്രാണം ചക്ഷുഃ ശ്രോത്രം മനോ വാചമിതി. തം ഹോവാച. യതോ വാ ഇമാനി ഭൂതാനി ജായന്തേ യേന ജാതാനി ജീവന്തി. യത് പ്രയന്ത്യഭിസംവിശന്തി. തദ്വിജി ജ്ഞാസസ്വ. തദ് ബ്രഹ്മേതി. സ തപോഽതപ്യത. സ തപസ്തപ്ത്വാ.

വരുണന്റെ പുത്രനായി ഭൃഗു എന്ന നാമത്തോടുകൂടി പ്രസിദ്ധനായ ഒരു മഹർഷി ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ മനസ്സിൽ പരമാത്മാവിനെ അറിയുന്നതിനും പ്രാപിക്കുന്നതിനുമുള്ള ഉൽക്കടമായ അഭിലാഷം ഉണ്ടായി. അപ്പോൾ അദ്ദേഹം തന്റെ പിതാവായ വരുണന്റെ അടുക്കൽ ചെന്നു. അദ്ദേഹത്തിന്റെ പിതാവായ വരുണൻ വേദങ്ങളെ ഗ്രഹിച്ചിട്ടുള്ളവനും ബ്രഹ്മജ്ഞാനിയുമായ മഹാപുരുഷനായിരുന്നു. അതിനാൽ ഭൃഗുവിന് മറ്റൊരു ആചാര്യന്റെ അടുക്കൽ പോകേണ്ട ആവശ്യമില്ലായിരുന്നു. വരുണന്റെ സമീപം ചെന്ന് ഭൃഗു ഇപ്രകാരം പ്രാർത്ഥിച്ചു – 'ഭഗവൻ, ഞാൻ ബ്രഹ്മത്തെ അറിയുവാനാഗ്രഹിക്കുന്നു; ആകയാൽ ദയവുണ്ടായി അങ്ങ് ബ്രഹ്മതത്വം എന്നെ ഗ്രഹിപ്പിച്ചാലും. അപ്പോൾ വരുണൻ ഭൃഗുവിനോടു പറഞ്ഞു – 'പ്രിയാ അന്നം, പ്രാണൻ, നേത്രം, ശ്രോത്രം, മനസ്സ്, വാണി ഇവയെല്ലാം തന്നെ ബ്രഹ്മത്തിന്റെ ഉപലബ്ധിക്കുള്ള വാതിലുകളാകുന്നു. ഇവയെല്ലാത്തിലും ബ്രഹ്മത്തിന്റെ സത്ത സ്ഫുരിച്ചുകൊണ്ടിരിക്കുന്നു. "പ്രത്യക്ഷമായി കാണപ്പെടുന്ന എല്ലാ ജീവികളും യാതൊരുത്തനിൽനിന്നും ഉത്ഭവിച്ചുവോ ഉത്ഭവിച്ചിട്ട് യാതൊരുത്തന്റെ സഹയോഗത്തോടുകൂടി, യാതൊരുത്തന്റെ ബലം പ്രാപിച്ചുകൊണ്ട് ജീവിക്കുന്നുവവോ ജീവനോപയോഗ കർമ്മങ്ങൾ നടത്തുന്നതിൽ സമർത്ഥരായിരിക്കുകയും മഹാപ്രളയകാലത്തിൽ യാതൊരുത്തനിൽ വിലയം പ്രാപിക്കുകയും ചെയ്യുന്നുവോ അദ്ദേഹത്തെ ശരിക്ക് അറിയുന്നതിന് ആഗ്രഹിക്കൂ." ഇത്രയും കൂടി പറഞ്ഞുകൊടുത്തു. "അദ്ദേഹം തന്നെയാകുന്നു ബ്രഹ്മം" ഇപ്രകാരം പിതാവിന്റെ ഉപദേശം സ്വീകരിച്ചുകൊണ്ട് ഭൃഗുമുനി ബ്രഹ്മചര്യത്തേയും ശമദമാദി നിയമങ്ങളേയും പാലിച്ചുകൊണ്ടും അതുപോലെ എല്ലാ ഭോഗസുഖങ്ങളിലും ത്യാഗപൂർവ്വകമായ സംയമത്തോടുകൂടി വസിച്ചുകൊണ്ടും പിതാവിന്റെ ഉപദേശത്തെപ്പറ്റി ചിന്തിച്ചു. ഇതുതന്നെയായിരുന്നു അദ്ദേഹത്തിന്റെ തപസ്സ്. ഇപ്രകാരം തപമനുഷ്ഠിച്ചിട്ട് അദ്ദേഹമെന്തു ചെയ്തു? ഇക്കാര്യം അടുത്ത അനുവാകത്തിൽ വിവരിക്കുന്നു.

### ദ്വിതീയാനുവാകം

അന്നം ബ്രഹ്മേതി വ്യജാനാത്. അന്നാദ്ധ്യേവ ഖല്വിമാനി ഭൂതാനി ജായന്തേ. അന്നേന ജാതാനി ജീവന്തി. അന്നം പ്രയന്ത്യഭിസംവിശന്തീതി. തദ്വിജ്ഞായ പുനരേവ വരുണം പിതരമുപസസാര. അധീഹിഭഗവോ ബ്രഹ്മേതി. തംഹോവാച. തപസാ ബ്രഹ്മ വിജിജ്ഞാസസ്വ. തപോബ്രഹ്മേതി. സ തപോഽതപ്യത. സതപസ്തപ്ത്വാ.

പിതാവിന്റെ ഉപദേശം അനുസരിച്ച് അന്നംതന്നെ ബ്രഹ്മമെന്ന് ഭൃഗു നിശ്ചയിച്ചു. എന്തുകൊണ്ടെന്നാൽ പിതാവു പറഞ്ഞ ബ്രഹ്മത്തിന്റെ എല്ലാ ലക്ഷണങ്ങളും അന്നത്തിൽ കാണപ്പെടുന്നു. എല്ലാ ജീവികളും അന്നത്തിൽ നിന്നും – അന്ന

ത്തിന്റെ പരിണാമ ഭൂതമായ വീര്യത്തിൽ നിന്നും – ഉത്ഭവിക്കുന്നു. അന്നംകൊണ്ടുതന്നെ അവയുടെ ജീവിതം സുരക്ഷിതമായി നിലനിൽക്കുന്നു; മരണാനന്തരം അന്നസ്വരൂപമായ ഈ പൃഥ്വിയിൽതന്നെ പ്രവിഷ്ടമാകുന്നു. ഇപ്രകാരം നിശ്ചയിച്ചിട്ട് അദ്ദേഹം വീണ്ടും പിതാവായ വരുണന്റെ അടുക്കൽ വന്നു. വന്നിട്ടു തന്റെ നിശ്ചയമനുസരിച്ചുള്ളതെല്ലാം അദ്ദേഹം അറിയിച്ചു.

പിതാവായ വരുണൻ യാതൊരു മറുപടിയും പറഞ്ഞില്ല. അദ്ദേഹം ചിന്തിച്ചു – "ഇവൻ ഇപ്പോൾ ബ്രഹ്മത്തിന്റെ സ്ഥൂലരൂപത്തെ മാത്രം മനസ്സിലാക്കിയിരിക്കുന്നു. വാസ്തവിക രൂപം വരെ ഇവന്റെ ബുദ്ധിചെന്നിട്ടില്ല. അതിനാൽ ഇവന് ഇനിയും തപസ്സുകൊണ്ട് കുറെക്കൂടി ചിന്തിക്കേണ്ട ആവശ്യം ഉണ്ട്. എന്നാൽ അവൻ അല്പമെങ്കിലും മനസ്സിലാക്കിയതു തുച്ഛമാക്കിക്കാണിച്ച് അവന്റെ ബുദ്ധിയെ നിരുത്സാഹപ്പെടുത്തുന്നത് ഉചിതമായിരിക്കയില്ല. അതിനാൽ ഇതിനു മറുപടി പറയാതിരിക്കുന്നതായിരിക്കും ഉത്തമം." പിതാവിനോടു താൻ പറഞ്ഞ കാര്യം അംഗീകരിച്ചുകൊണ്ടുള്ള ആജ്ഞ ലഭിക്കാഞ്ഞതിനാൽ ഭൃഗു വീണ്ടും അഭ്യർത്ഥിച്ചു – 'ഭഗവൻ, ഞാൻ മനസ്സിലാക്കിയതു ശരിയായിരിക്കുന്നില്ലെങ്കിൽ അങ്ങ് എനിക്ക് ബ്രഹ്മതത്വം ശരിയായി ഉപദേശിച്ചുതരൂ." അപ്പോൾ വരുണൻ പറഞ്ഞു 'നീ തപസ്സുവഴിയായി ബ്രഹ്മതത്വത്തെ ഗ്രഹിക്കുവാൻ പരിശ്രമിക്കൂ. ഈ തപസ്സുതന്നെ ബ്രഹ്മ സ്വരൂപമാകുന്നു. അതിനാൽ ഇത് അദ്ദേഹത്തിന്റെ ബോധം നൽകുന്നതിൽ സർവ്വഥാ കഴിവുള്ളതായിരിക്കുന്നു.' ഇപ്രകാരം പിതാവിന്റെ ആജ്ഞ ലഭിച്ചിട്ട് ഭൃഗുമഹർഷി വീണ്ടും ആദ്യത്തേപ്പോലെ തന്നെ തപോമയ ജീവിതം നയിച്ചുകൊണ്ട് പിതാവിൽനിന്നും ആദ്യം ലഭ്യമായ ഉപദേശം അനുസരിച്ച് ബ്രഹ്മസ്വരൂപത്തെ നിശ്ചയിക്കുന്നതിനു ചിന്തിക്കുവാൻ തുടങ്ങി. ഇപ്രകാരം തപസ്സനുഷ്ഠിച്ച് അദ്ദേഹം എന്തു ചെയ്തു? ഇക്കാര്യം അടുത്ത അനുവാകത്തിൽ പറഞ്ഞിരിക്കുന്നു.

## തൃതീയ അനുവാകം

പ്രാണോ ബ്രഹ്മേതി വ്യജാനാത്. പ്രാണോദ്ധ്യേവ ഖല്വിമാനി ഭൂതാനി ജായന്തേ. പ്രാണേന ജാതാനി ജീവന്തി. പ്രാണം പ്രയന്ത്യഭിസംവിശന്തീതി. തദ്വിജ്ഞായ പുനരേവ വരണം പിതരമുപസസാര. അധീഹി ഭഗവോ ബ്രഹ്മേതി. തംഹോവാച. തപസാ ബ്രഹ്മ വിജിജ്ഞാസസ്വ. തപോ ബ്രഹ്മേതി. സ തപോ$f$തപ്യത. സ തപസ്തപ്ത്വാ.

പിതാവിന്റെ ഉപദേശാനുസരണം ഭൃഗു തപസ്സുവഴിയായി പ്രാണൻതന്നെ ബ്രഹ്മം എന്നു തീരുമാനം ചെയ്തു. അദ്ദേഹം ചിന്തിച്ചു. പിതാവിനാൽ പറയപ്പെട്ട ബ്രഹ്മത്തിന്റെ എല്ലാ ലക്ഷണങ്ങളും പ്രാണനിൽ പൂർണ്ണമായി കാണപ്പെടുന്നു. എല്ലാ ജീവികളും പ്രാണനിൽ നിന്നും ഉത്ഭവിക്കുന്നു. അതായത് ജീവിക്കുന്ന ഒരു പ്രാണിയിൽ നിന്നും അതിനു സദൃശമായി മറ്റൊന്നുത്ഭവിക്കുന്നത് പ്രത്യക്ഷമായി കാണപ്പെടുന്നു. അതുപോലെ എല്ലാം പ്രാണനാൽതന്നെ ജീവിക്കുകയും ചെയ്യുന്നു. ശ്വാസത്തിന്റെ പോക്കുവരവു നിന്നുപോയാൽ, പ്രാണൻ മൂലമുള്ള അന്നഗ്രഹണം നടക്കപ്പെടാതിരുന്നാൽ, അതുപോലെ അന്നരസം ശരീരത്തിന്റെ എല്ലാ ഭാഗങ്ങളിലും എത്തിച്ചേരാതിരുന്നാൽ യാതൊരു ജീവിക്കും ജീവിച്ചിരിക്കുവാൻ സാധ്യമല്ല. മരണാനന്തരം എല്ലാം പ്രാണനിൽതന്നെ പ്രവേശിക്കുന്നു. മൃതശരീരത്തൽ പ്രാണൻ നിലനിൽക്കുന്നില്ലെന്നുള്ളത് പ്രത്യക്ഷമായി കാണപ്പെടുന്നു. അതിനാൽ പ്രാണൻ തന്നെ ബ്രഹ്മമെന്നുള്ളതിന് യാതൊരു സംശയവുമില്ല. ഇപ്രകാരം നിശ്ചയം ചെയ്തുകൊണ്ട് അദ്ദേഹം വീണ്ടും പിതാവിന്റെ അടുക്കൽ ചെന്നു. നേരത്തേയുള്ളതുപോലെതന്നെ തന്റെ അനുഭവങ്ങളെ അറിയിച്ചു. പിതാവ് ആ സമയത്തും യാതൊരു മറുപടിയും കൊടുത്തില്ല. ഇവൻ മുൻപിലത്തേക്കാൾ കുറെക്കൂടി സൂക്ഷ്മതയിലെത്തിയിരിക്കുന്നു; എന്നാൽ ഇനിയും വളരെയധികം ഗ്രഹിക്കുവാൻ കിടക്കുന്നു. അതിനാൽ മറുപടി കൊടുക്കാതിരുന്നാൽ അവന്റെ ജിജ്ഞാസയ്ക്ക് ഒന്നുകൂടി ബലമുണ്ടാകും. അതുകൊണ്ടു മറുപടി പറയാതിരിക്കുന്നതു ശരിയായിരിക്കുമെന്നു അദ്ദേഹം വിചാരിച്ചു. താൻ പറഞ്ഞ കാര്യത്തിനു പിതാവിൽനിന്നും യാതൊരു മറുപടിയും ലഭിക്കാതിരുന്നതുകാരണം ഭൃഗു വീണ്ടും അദ്ദേഹത്തോടപേക്ഷിച്ചു – 'ഭഗവൻ, ഇപ്പോഴും ശരിയല്ല ഞാൻ മനസ്സിലാക്കിയതെങ്കിൽ അങ്ങ് കൃപയോടുകൂടി എനിക്ക് ബ്രഹ്മതത്വം ഉപദേശിച്ചുതന്നാലും.' അപ്പോൾ വരുണൻ വീണ്ടും പഴയതുപോലെ പറഞ്ഞു – "നീ തപസ്സുവഴിയായി ബ്രഹ്മത്തെ ഗ്രഹിക്കുന്നതിനു പരിശ്രമിക്കൂ. ഈ തപം തന്നെ ബ്രഹ്മമാകുന്നു. അതായത് ബ്രഹ്മതത്വത്തെ ഗ്രഹിക്കുന്നതിനുള്ള പ്രധാന സാധനയകുന്നു." ഇപ്രകാരം പിതാവിന്റെ ആജ്ഞ ലഭിച്ചിട്ട് ഭൃഗുമഹർഷി വീണ്ടും അതേ പ്രകാരത്തിൽതന്നെ തപസ്സുഷ്ഠിച്ചുകൊണ്ട് പിതാവിന്റെ ഉപദേശത്തെപ്പറ്റി ചിന്തിച്ചുകൊണ്ടിരുന്നു. തപസ്സനുഷ്ഠിച്ചികൊണ്ട് അദ്ദേഹം എന്തുചെയ്തു? ഇത് അടുത്ത അനുവാകത്തിൽ പറയുന്നു.

## ചതുർത്ഥാനുവാകം

മനോ ബ്രഹ്മേതി വ്യജാനാത്. മനസോ ഹ്യേവ ഖല്വി മാനി ഭൂതാനി ജായന്തേ. മനസാ ജാതാനി ജീവന്തി. മനഃ പ്രയന്തഭിസംവിശന്തീതി. തദ്വിജ്ഞായ പുനരേവ വരും പിതര മുപസസാര. അധീഹി ഭഗവോ ബ്രഹ്മേതി. തം ഹോവാച. തപസാ ബ്രഹ്മ വിജിജ്ഞാസസ്വ. തപോ ബ്രഹ്മേതി. സ തപോ$f$തപ്യത. സ തപസ്തപ്ത്വാ.

ഇത്തവണ പിതാവിന്റെ ഉപദേശമനുസരിച്ച് മനസ്സുതന്നെയാണ് ബ്രഹ്മമെന്നു ഭൃഗു നിശ്ചയിച്ചു. അദ്ദേഹം ചിന്തിച്ചു, പിതാവിനാൽ പറയപ്പെട്ട ബ്രഹ്മത്തിന്റെ എല്ലാ ലക്ഷണങ്ങളും മനസ്സിൽ കാണപ്പെടുന്നു. മനസ്സിൽനിന്നുതന്നെ എല്ലാ ജീവികളും ഉത്ഭവിക്കുന്നു. സ്ത്രീയുടെയും പുരുഷന്റെയും മാനസികമായ പ്രേമപൂർണ്ണസംയോഗത്തിൽ നിന്നും ജീവി ബീജരൂപത്തോടുകൂടി മാതാവിന്റെ ഗർഭത്തിൽവന്ന് ഉത്ഭവിക്കുകയും ഉത്ഭവിച്ചിട്ട് മനസ്സോടുകൂടിത്തന്നെ ഇന്ദ്രിയങ്ങൾവഴി എല്ലാ ജിവിതോപയോഗികളായ വസ്തുക്കളെ ഉപഭോഗം ചെയ്തു ജീവിക്കുകയും മരണാനന്തരം മനസ്സിലേയ്ക്കുതന്നെ പ്രവേശിക്കുകയും ചെയ്യുന്നു. മരണാനന്തരം ഈ ശരീരത്തിൽ

പ്രാണനും ഇന്ദ്രിയങ്ങളും നിലനിൽക്കുന്നില്ല. അതിനാൽ മനസ്സുതന്നെ ബ്രഹ്മമാകുന്നു. ഇപ്രകാരം നിശ്ചയിച്ചുകൊണ്ട് അദ്ദേഹം വീണ്ടും പഴതുപോലെ പിതാവായ വരുണന്റെ അടുക്കൽ ചെന്ന് തന്റെ അനുഭവങ്ങളെ പിതാവിനെ അറിയിച്ചു. ഈ പ്രാവശ്യവും പിതാവിൽനിന്നും യാതൊരു മറുപടിയും ലഭിച്ചില്ല. 'ഇവൻ മുമ്പിലത്തേക്കാൾ എത്രയോ ആഴത്തിലേക്കിറങ്ങിച്ചെന്നിരിക്കുന്നു. എന്നാൽ ഇനിയും ഇവൻ കുറേക്കൂടി തപസ്സനുഷ്ഠിക്കണം. അതിനാൽ മറുപടി പറയാതിരിക്കുന്നതു തന്നെ ഉചിതമായിരിക്കും.' എന്ന് വരുണൻ ചിന്തിച്ചു. പിതാവിൽനിന്നും തന്റെ കാര്യത്തിന് യാതൊരു മറുപടിയും ലഭിക്കാത്തതുകാരണം ഭൃഗു വീണ്ടും മുമ്പിലത്തേപ്പോലെതന്നെ അഭ്യർത്ഥിച്ചു – "ഭഗവൻ, ഞാൻ ഗ്രഹിച്ചിരിക്കുന്നതു ശരിയായിരിക്കുന്നില്ലെങ്കിൽ അങ്ങ്, കൃപയുണ്ടായി ബ്രഹ്മരഹസ്യം എനിക്കുപദേശിച്ചുതന്നാലും." അപ്പോൾ വരുണൻ വീണ്ടും അതേ മറുപടി തന്നെ പറഞ്ഞു – "നീ തപസ്സുവഴിയായി ബ്രഹ്മതത്വത്തെ അറിയുന്നതിനാഗ്രഹിക്കൂ, അതായത് തപസ്സു ചെയ്തുകൊണ്ട് എന്റെ ഉപദേശത്തെപ്പറ്റി വീണ്ടും ചിന്തിക്കൂ. ഈ തപോരൂപമാകുന്ന സാധന തന്നെ ബ്രഹ്മമാകുന്നു. ബ്രഹ്മത്തെ ഗ്രഹിക്കുന്നതിന് ഇതിനുപരിയായി മറ്റു യാതൊരുപായങ്ങളും ഇല്ല." ഇപ്രകാരം പിതാവിന്റെ ആജ്ഞ ലഭിച്ചു ഭൃഗു വീണ്ടും മുന്നേപ്പോലെ സംയമനത്തോടുകൂടി ജീവിച്ച് പിതാവിന്റെ ഉപദേശത്തെപ്പറ്റി ചിന്തിച്ചു. ചിന്തിച്ചിട്ട് അദ്ദേഹം എന്തു ചെയ്തു എന്ന കാര്യം അടുത്ത അനുവാകത്തിൽ വിവരിക്കുന്നു.

## പഞ്ചമാനുവാകം

വിജ്ഞാനം ബ്രഹ്മേതി വ്യജാനാത്. വിജ്ഞാനാദ്ധ്യേവ ഖല്വിമാനി ഭൂതാനി ജായന്തേ. വിജ്ഞാനേന ജാതാനി ജീവന്തി. വിജ്ഞാനം പ്രയന്ത്യഭിസംവിശന്തീതി. തദ്വിജ്ഞായ പുനരേവ വരുണം പിതരമുപാസസാര. അധീഹിഭഗവോ ബ്രഹ്മേതി. തം ഹോ വാച. തപസാ ബ്രഹ്മ വിജിജ്ഞാസസ്വ. തപോബ്രഹ്മേതി. സ തപോ$f$തപ്യത. സ തപസ്തപ്ത്വാ.

ഇപ്രാവശ്യം ഭൃഗു പിതാവിന്റെ ഉപദേശമനുസരിച്ച് വിജ്ഞാനസ്വരൂപചേതനയായ ജീവാത്മാവുതന്നെ ബ്രഹ്മമാണെന്നു നിശ്ചയിച്ചു. അദ്ദേഹം ചിന്തിച്ചു ബ്രഹ്മത്തിന്റെ ലക്ഷണങ്ങളെപ്പറ്റി പിതാവു പറഞ്ഞിരിക്കുന്നതെല്ലാം പൂർണ്ണമായും ഇതിൽ കാണപ്പെടുന്നു. ഈ എല്ലാ പ്രാണികളും ജീവാത്മാവിൽ നിന്നു തന്നെ ഉത്ഭവിക്കുന്നു. സജീവചേതനയിൽ നിന്നുതന്നെ പ്രാണികളുടെ ഉല്പത്തി പ്രത്യക്ഷമായും കാണപ്പെടുന്നു. ഉത്ഭവിച്ചിട്ട് ഈ വിജ്ഞാനസ്വരൂപമായ ജീവാത്മാവിനാൽത്തന്നെ ജീവിക്കുന്നു. ജീവാത്മാവു നിലനില്ക്കുന്നില്ലെങ്കിൽ മനസ്സ്, ഇന്ദ്രിയങ്ങൾ, പ്രാണൻ മുതലായ യാതൊന്നിനും ജീവിക്കുവാൻ കഴിയുന്നില്ല. യാതൊന്നിനും അതിന്റേതായ ജോലികൾ നിർവ്വഹിക്കുവാൻ സാധിക്കുന്നില്ല. അതുപോലെ മരണാനന്തരം മനസ്സ് മുതലായവയെല്ലാം ജീവാത്മാവിൽതന്നെ വിലയിക്കുന്നു. ജീവൻ പോയതിനുശേഷമുള്ള മൃതശരീരത്തിൽ ഇവയൊന്നും കാണപ്പെടുന്നില്ല. അതിനാൽ വിജ്ഞാന സ്വരൂപമായ ജീവാത്മാവുതന്നെ ബ്രഹ്മമാകുന്നു. ഇപ്രകാരം നിശ്ചയിച്ചതിനു ശേഷം അദ്ദേഹം ആദ്യത്തേതുപോലെതന്നെ പിതാവായ വരുണന്റെ അടുക്കൽ ചെന്നു. അദ്ദേഹം തന്റെ തീരുമാനം പിതാവിനെ അറിയിച്ചു. ഇപ്രാവശ്യവും വരുണൻ യാതൊരു മറുപടിയും പറഞ്ഞില്ല. അദ്ദേഹം ചിന്തിച്ചു. ഇപ്രാവശ്യം ഇവൻ വളരെയധികം ബ്രഹ്മത്തോടടുത്തിരിക്കന്നു. ഇവന്റെ ചിന്തകൾ സ്ഥൂലവും സൂക്ഷ്മവും ആയ രണ്ടുതരത്തിലുള്ള ജഡതത്വങ്ങളിൽനിന്നും ഉയർന്ന് ചേതനജീവാത്മാവിങ്കലോളം എത്തിയിരിക്കുന്നു. എന്നാൽ ബ്രഹ്മ സ്വരൂപമാകട്ടെ ഇതിനെക്കാൾ ഒക്കെയും ശ്രേഷ്ഠമായിരിക്കുന്നു. അദ്ദേഹമാകട്ടെ നിത്യാനന്ദസ്വരൂപനും അദ്വിതീയനുമായ പരമാത്മാവാകുന്നു. ഇവൻ ഇനിയും കുറേക്കൂടി തപസ്സനുഷ്ഠിക്കേണ്ടിയിരിക്കുന്നു. അതിനാൽ മറുപടി പറയാതിരിക്കുന്നതായിരിക്കും ശരി." ഇപ്രകാരം തുടർച്ചയായി പിതാവിൽനിന്നും യാതൊരു മറുപടിയും ലഭിക്കാതിരുന്നതുകാരണം ഭൃഗു ഹതാശനോ നിരാശനോ ആയില്ല. അദ്ദേഹം മുൻപിലത്തേപ്പോലെ വീണ്ടും അതേ പ്രാർത്ഥന തന്നെ നടത്തി. – "ഭഗവൻ, ഞാൻ ശരിയല്ല ഗ്രഹിച്ചിരിക്കുന്നതെങ്കിൽ അങ്ങ് കൃപയോടുകൂടി ബ്രഹ്മരഹസ്യം എനിക്കുപദേശിച്ചുതന്നാലും. അപ്പോൾ വരുണൻ വീണ്ടും അതേ ഉത്തരം തന്നെ നൽകി – "നീ തപസ്സുവഴിയായിത്തന്നെ ബ്രഹ്മതത്വത്തെ ഗ്രഹിക്കുവാനാഗ്രഹിക്കൂ. അതായത് തപസ്യാപൂർവ്വകം അതിന്റെ പൂർണ്ണമായ കഥ കഥാനുസരണം ചിന്തിക്കൂ. തപം തന്നെ ബ്രഹ്മമാകുന്നു." ഇപ്രകാരമുള്ള പിതാവിന്റെ ആജ്ഞ ലഭിച്ചിട്ട് ഭൃഗു വീണ്ടും മുൻപിലത്തേപ്പോലെ സംയമനത്തോടുകൂടി ജീവിച്ചുകൊണ്ട് പിതാവിന്റെ ഉപദേശപ്രകാരം ചിന്തിച്ചു. ചിന്തിച്ചതിനുശേഷം അദ്ദേഹം എന്തുചെയ്തു. ഇതു തുടർന്നു പറയുന്നു.

## ഷഷ്ഠാനുവാകം

ആനന്ദോ ബ്രഹ്മേതി വ്യജാനാത്. ആനന്ദാദ്ധ്യേവ ഖല്വിമാനി ഭൂതാനി ജായാന്തേ. ആനന്ദേന ജാതാന ജീവന്തി. ആനന്ദം പ്രയന്ത്യഭിസംവിശന്തീതി. സൈഷാ ഭാർഗ്ഗവീ വാരുണീ വിദ്യാ പരമേ വ്യോമൻ പ്രതിഷ്ഠിതാ. സ യ ഏവം വേദ പ്രതിതിഷ്ഠതി. അന്നവാനന്നാദോ ഭവതി. മഹാൻ ഭവതി പ്രജയാ പശുഭിർബ്രഹ്മവർച്ചസേന. മഹാൻ കീർത്ത്യാ.

ഇത്തവണ ഭൃഗു പിതാവിന്റെ ഉപദേശത്തെപ്പറ്റി അഗാധമായി ചിന്തിച്ചിട്ട് ആനന്ദം ബ്രഹ്മം തന്നെ എന്ന തീരുമാനത്തിലെത്തി. "ഈ ആനന്ദമയനായ പരമാത്മാവുതന്നെയാണ് അന്നമയാദികളായ എല്ലാത്തിന്റെയും അന്തരാത്മാവാകുന്നത്. അവയെല്ലാംതന്നെ അദ്ദേഹത്തിന്റെ സ്ഥൂലരൂപങ്ങളാകുന്നു. ഈ കാരണംകൊണ്ടുതന്നെ അവയിൽ ബ്രഹ്മബുദ്ധിയുണ്ടാകുകയും ബ്രഹ്മത്തിന്റെ ആംശികലക്ഷണം പ്രകടമാവുകയും ചെയ്യുന്നു. എന്നാൽ സർവ്വേശ്വരനെ അപേക്ഷിച്ചു ബ്രഹ്മത്തിന്റെ ലക്ഷണം ആനന്ദത്തിൽ കാണപ്പെടുന്നു. എന്തുകൊണ്ടെന്നാൽ, ഈ ജീവികളെല്ലാം ആനന്ദസ്വരൂപനായ പരബ്രഹ്മപരമാത്മാവിൽനിന്നുതന്നെ സൃഷ്ടിയുടെ ആരംഭത്തിൽ ഉത്ഭവിച്ചിരിക്കുന്നു. ഇവയെല്ലാത്തിന്റെയും ആദികാരണം

പോലും അദ്ദേഹം തന്നെയാകുന്നു. അതുപോലെ ഈ ആന്ദമ യന്റെ ആനന്ദത്തിന്റെ ലേശം ലഭിച്ചിട്ടുതന്നെ ഈ പ്രാണി കളെല്ലാം ജീവിച്ചുകൊണ്ടിരിക്കുന്നു. ആരും ദുഃഖത്തോടുകൂടി ജീവിക്കുവാനിഷ്ടപ്പെടുന്നില്ല. മാത്രവുമല്ല, ആനന്ദമയനായ ആ സർവ്വാന്തര്യാമിയായ പരമാത്മാവിന്റെ അചിന്ത്യശക്തിയുടെ പ്രേരണയോടുകൂടിത്തന്നെ ഈ ലോകത്തിലെ എല്ലാ ജീവിക ളുടെയും എല്ലാ പ്രവർത്തനങ്ങളും നടന്നുകൊണ്ടിരിക്കുന്നു. അദ്ദേഹത്തിന്റെ ഭരണത്തിൽ കഴിയുന്ന സൂര്യാദികൾ അതാ തുകളുടെ ജോലികൾ നിർവ്വഹിക്കാതിരിക്കുകയാണെങ്കിൽ ഒരു ക്ഷണനേരം പോലും യാതൊരു പ്രാണിക്കും ജീവിച്ചിരിക്കു വാൻ സാധിക്കുന്നതല്ല. അഖിലത്തിന്റേയും ജീവാധാരം വാസ്ത വത്തിൽ ആനന്ദസ്വരൂപനായ ആ പരമാത്മാവാകുന്നു. അതു പോലെ എല്ലാ ജീവികളാലും നിറയപ്പെട്ട ഈ ബ്രഹ്മാണ്ഡം പ്രളയകാലത്തിൽ അദ്ദേഹത്തിൽത്തന്നെ ലീനമാകുകയും ചെയ്യുന്നു. അദ്ദേഹം തന്നെ എല്ലാ പ്രകാരത്തിലും സർവ്വദാ അഖിലത്തിന്റേയും ആശ്രയമാകുന്നു. ഇപ്രകാരമുള്ള അനുഭ വമുണ്ടായപ്പോൾ ഭൃഗുവിനു പരബ്രഹ്മത്തെപ്പറ്റിയുള്ള യഥാർത്ഥ ജ്ഞാനം ഉണ്ടായി. പിന്നീട് അദ്ദേഹത്തിനു യാതൊ രുവിധമായ ജിജ്ഞാസയും അവശേഷിച്ചില്ല. ശ്രുതിസ്വയമായി ആ വിദ്യയുടെ മഹിമ അറിയിക്കുന്നതിനുവേണ്ടി പറയുന്നു – അതുതന്നെ വരുണനാൽ പറയപ്പെട്ടതും ഭൃഗുവിനു ലഭ്യമായ തുമായ ബ്രഹ്മവിദ്യ (ബ്രഹ്മരഹസ്യം വെളിപ്പെടുത്തുന്ന വിദ്യ). ഈ വിദ്യ വിശുദ്ധ ആകാശസ്വരൂപമാകുന്ന പരബ്രഹ്മ പരമാ ത്മാവിൽ സ്ഥിതിചെയ്യുന്നു. അദ്ദേഹം തന്നെ ഈ വിദ്യയു ടേയും ആധാരം. യാതൊരുത്തൻ ഭൃഗുവിനെപ്പോലെ തപസ്യാ പൂർവ്വം ഇതിനെപ്പറ്റി ചിന്തിച്ചിട്ട് പരമാനന്ദസ്വരൂപനായ പരമാ ത്മാവിനെ തിരിച്ചറിയുന്നുവോ അവനും അവിശുദ്ധപരമാനന്ദ പരമാത്മാവിൽ സ്ഥിതനായിത്തീരുന്നു. ഇപ്രകാരം ഈ വിദ്യ യുടെ വാസ്തവികഫലം പറഞ്ഞിട്ട് മനുഷ്യരെ ആ സാധന യുടെ നേരേ തിരിച്ചുവിടുന്നതിന് ഉപര്യുക്തമായ രീതിയിൽ അന്ന പ്രാണാദി സമസ്ത തത്വങ്ങളുടേയും രഹസ്യവിജ്ഞാന പൂർവ്വകമായ ബ്രഹ്മത്തെ അറിയുന്ന ജ്ഞാനികളുടെ ശരീര ത്തലും അന്തഃകരണത്തിലും സ്വാഭാവികമായുത്ഭവിക്കുന്ന അസാധാരണമായ ശക്തിയെപ്പറ്റി ശ്രുതി പറയുന്നു – അവൻ നാനാ പ്രകാരത്തിലുമുള്ള ജീവനയന്ത്രോപയോഗിക ഭോഗങ്ങളിൽ സമ്പന്നനായിത്തീരുകയും അവയെല്ലാത്തി നേയും സേവിക്കുന്നതിനുള്ള സാമർത്ഥ്യം അവനിൽ വന്നചേ രുകയും ചെയ്യുന്നു. അതായത് അവന്റെ മനസ്സ്, ഇന്ദ്രിയങ്ങൾ, ശരീരം ഇവ നിർവികാരവും നീരോഗവും ആയിത്തീരുന്നു. മാത്രവുമല്ല, അവൻ സന്താനങ്ങൾ, മൃഗങ്ങൾ, ബ്രഹ്മതേജസ്സ് വലിയ കീർത്തി ഇവയാൽ സമൃദ്ധനായിട്ട് ലോകത്തിൽ സർവ്വ ശ്രേഷ്ഠനായി മാനിക്കപ്പെടുന്നു.

## സപ്തമാനുവാകം

**സംബന്ധം –** ബ്രഹ്മജ്ഞാനി അന്നം, പ്രജ (സന്താനം) മുത ലായവയാൽ സമ്പന്നനായിത്തീരുമെന്ന കാര്യം പറഞ്ഞുകഴി ഞ്ഞു. അപ്പോൾ ഒരു സംശയമുണ്ടാകുന്നത് ഈ എല്ലാ സിദ്ധി കളും ബ്രഹ്മസാക്ഷാത്ക്കാരം പ്രാപിച്ചതിനുമേൽ മാത്രമേ ലഭ്യ മാകയുള്ളോ അഥവാ ഇവയെല്ലാം പ്രാപിക്കുന്നതിനുള്ള മറ്റു പായമുണ്ടോ? ഇതിനു മറുപടിയായി ഇവയെല്ലാം പ്രാപിക്കു ന്നതിനുള്ള മറ്റുപായങ്ങൾ പറയുന്നു –

അന്നം ന നിന്ദ്യാത്. തദ്വ്രതം, പ്രാണോ വാ അന്നം. ശരീരമന്നാദം, പ്രാണേ ശരീരം പ്രതിഷ്ഠിതം. ശരീരേ പ്രാണഃ പ്രതിഷ്ഠിതഃ. തദേതദന്നമന്നേ പ്രതി ഷ്ഠിതം. സ യ ഏതദന്നമന്നേ പ്രതിഷ്ഠിതം വേദ പ്രതി തിഷ്ഠതി. അന്നവാനന്നാദോ ഭവതി. മഹാൻ ഭവതി പ്രജയാ പശുഭിർബ്ഷ്മവർച്ചസേന മഹാൻ കീർത്ത്യാ.

ഇവിടെ അന്നത്തിന്റെ മഹത്വത്തെ വിവരിച്ചിട്ട് അത് അറി യുന്നതുകൊണ്ടുണ്ടാകുന്ന ഫലത്തെ അറിയിക്കുന്നു. അതാ യത് യാതൊരു മനുഷ്യൻ അന്നാദികളാൽ സമ്പന്നനാകുവാൻ ആഗ്രഹിക്കുന്നുവോ അവൻ ഏറ്റവും ആദ്യമായി 'ഞാൻ ഒരി ക്കലും അന്നത്തെ നിന്ദിക്കുകയില്ല' എന്നുള്ള വ്രതം അംഗീക രിക്കണം. ഏതെങ്കിലും ഒരു വസ്തുവിനെ ലഭിക്കുവാൻ മനു ഷ്യനാഗ്രഹിക്കുന്നുവോ അതിനെ സംബന്ധിച്ച ഒരു മഹത്വബു ദ്ധിയുണ്ടായിരിക്കണമെന്നത് ഒരു സാധാരണ നിയമം മാത്രമാ കുന്നു. അപ്പോൾ അത് അവനുവേണ്ടിയും പ്രയത്നിക്കും. ഒരു ത്തന് ഏതെങ്കിലും ഒന്നിൽ വിരസബുദ്ധിയാണ് തോന്നുന്നതെ ങ്കിൽ അവന്റെ നേരെ അതു കണ്ണുതുറന്നുനോക്കുകപോലും ചെയ്യുകയില്ല. അന്നത്തെ നിന്ദിക്കുകയില്ലെന്നുള്ള വ്രതം സ്വീകരിക്കണം. അന്നം തന്നെ പ്രാണനും പ്രാണൻ തന്നെ അന്നവും ആകുന്നു. എന്തുകൊണ്ടെന്നാൽ അന്നത്തിൽ നിന്നു തന്നെ പ്രാണബലം ഉണ്ടാവുകയും പ്രാണശക്തിയിൽ നിന്നു തന്നെ അന്നമയശരീരത്തിൽ ജീവശക്തിയുണ്ടാകുകയും ചെയ്യുന്നു എന്നുള്ള അന്നത്തിന്റെ മഹത്വത്തെ മനസ്സിലാക്ക ണം. ശരീരത്തിൽ അന്നരസത്തെ സർവ്വത്ര വ്യാപിപ്പിക്കുന്ന തുകൊണ്ട് ഇവിടെ പ്രാണനെ അന്നമെന്നു പറഞ്ഞിരിക്കുന്നു. ശരീരം പ്രാണന്റെ ആധാരത്തിൽ ഉറച്ചുനില്ക്കുന്നു. അതിനാൽ അത് പ്രാണരൂപമായ അന്നത്തിന്റെ ഭോക്താവാകുന്നു. ശരീരം പ്രാണനിൽ സ്ഥിതിചെയ്യുന്നു. അതായത് ശരീരത്തിന്റെ സ്ഥിതി പ്രാണാധീനായിരിക്കുകയും പ്രാണൻ ശരീരത്തിൽ സ്ഥിതമാ യിരിക്കുകയും ചെയ്യുന്നു. പ്രാണന്റെ ആധാരം ശരീരമാകുന്നു. ഇക്കാര്യം പ്രത്യക്ഷമാണല്ലൊ. ഇപ്രകാരം ഈ അന്നമയശരീരം അന്നമാകുന്നു. പ്രാണന് ആഹാരം ലഭ്യമാകാതിരുന്നാൽ അതു ശരീരത്തിലെ ധാതുക്കളെത്തന്നെ ഉണക്കിക്കളയുമെന്നുള്ളത് അനുഭവസിദ്ധമായ വിഷയമാണ്. അപ്പോൾ ശരീരത്തിന്റെ സ്ഥിതി പ്രാണന്നധീനമായതുകാരണം പ്രാണനും അന്നംതന്നെ യാകുന്നു. അതിനാൽ ശരീരത്തിനും പ്രാണനും പരസ്പരാശ്ര യബന്ധമുള്ളതിനാൽ അന്നത്തിൽത്തന്നെ അന്നം സ്ഥിതിചെ യ്യുന്നു എന്നു പറയപ്പെടുന്നു. യാതൊരുത്തൻ ഈ രഹസ്യം മനസ്സിലാക്കുന്നുവോ അവനുതന്നെ ശരീരവും പ്രാണനും രണ്ടിന്റേയും ഉപയോഗം ശരിയായി നടത്തുവാൻ കഴിയുന്നു. അതിനാൽ ശരീരത്തിന്റെയും പ്രാണന്റെയും വിജ്ഞാനത്തിൽ പാരങ്ഗതനായുള്ളവൻ ഈ വിജ്ഞാനത്തിന്റെ ഫലസ്വരൂപ മായി എല്ലാ പ്രകാരത്തിലുമുള്ള ഭോഗവസ്തുക്കളാൽ യുക്തനും അവയെ ഉപയോഗത്തിൽ കൊണ്ടുവരുന്നതിനുള്ള ശക്തിയിൽ സമ്പന്നനുമായിത്തീരുമെന്നു പറയപ്പെട്ടിരിക്കുന്നു. കൂടാതെ അവൻ സന്താനങ്ങൾ, നാനാവിധ മൃഗങ്ങൾ, ബ്രഹ്മ തേജസ്സ് ഇവയാൽ സമ്പന്നനായി മഹാനായിത്തീരുന്നു.

കീർത്തി, യശസ്സ് ഇവ ലോകത്തിൽ വ്യാപിക്കുകയും തദ്വാരാ അവൻ ലോകത്തിൽ മഹാനായിത്തീരുകയും ചെയ്യുന്നു.

## അഷ്ടമാനുവാകം

അന്നം ന പരിചക്ഷീത. തദ് വ്രതം. ആപോ വാ അന്നം. ജ്യോതിരന്നാദം. അപ്സു ജ്യോതിഃ പ്രതിഷ്ഠിതം. ജ്യോതിഷ്യാപഃ പ്രതിഷ്ഠിതാഃ. തദേതദന്നമന്നേ പ്രതിഷ്ഠിതം. സ യ ഏതദന്നമന്നേ പ്രതിഷ്ഠിതം വേദ പ്രതിതിഷ്ഠതി. അന്ന വാനന്നാദോ ഭവതി. മഹാൻ ഭവതി പ്രജയാ പശുഭിർബ്രഹ്മവർചസേന. മഹാൻ കീർത്ത്യാ.

ഇവിടെ ജലത്തേയും ജ്യോതിസ്സിനേയും അന്നരൂപമായി പറഞ്ഞുകൊണ്ട് അവയെ അറിയുന്നതിൽ നിന്നുണ്ടാകുന്ന ഫലം പറയുന്നു. യാതൊരു മനുഷ്യന് അന്നം മുതലായവയാൽ സമ്പന്നനാകണമെന്ന് ആഗ്രഹമുണ്ടാകുന്നുവോ അവൻ "ഞാനൊരിക്കലും അന്നത്തെ അവഹേളിക്കുകയില്ല, അന്നത്തെ ദുരുപയോഗപ്പെടുത്തുകയോ അതിനെ എച്ചിലിന്റെ രൂപത്തിൽ ഉപേക്ഷിച്ചു കളയുകയോയില്ല" എന്നുള്ള നിയമം അവശ്യം പാലിച്ചിരിക്കണം. ഒരുത്തൻ ഏതെങ്കിലും വസ്തുവിനെ അനാദരിക്കയാണെങ്കിൽ അതിനോട് ഉപേക്ഷാബുദ്ധി സ്വീകരിക്കുന്നുവെങ്കിൽ ആ വസ്തു അവനെ ഒരിക്കലും വരിക്കുകയില്ല എന്നുള്ളത് സാധാരണ നിയമം മാത്രമേയാകുന്നുള്ളൂ. ഏതെങ്കിലും വസ്തുവിനെ പ്രാപിക്കണമെങ്കിൽ അതിനോട് ആദരബുദ്ധി പ്രകടിപ്പിക്കേണ്ടത് പരമമായ കർത്തവ്യമാകുന്നു. ഒരുത്തന് ഒരു വസ്തുവിൽ ആദരവിന്റേതായ മനോഭാവം ഉണ്ടാകുന്നില്ലെങ്കിൽ അവൻ അതിനെ പ്രാപിക്കണമെന്ന് എന്തിനാഗ്രഹിക്കുന്നു? ജലം തന്നെ അന്നമാകുന്നു. എന്തുകൊണ്ടെന്നാൽ എല്ലായിനത്തിലുമുള്ള അന്നം, ഭക്ഷ്യപദാർത്ഥങ്ങൾ, ജലത്തിൽനിന്നുതന്നെ ഉത്ഭവിക്കുകയും ജ്യോതിസ്സ്, തേജസ്സ്, തന്നെ ഈ ജലരൂപമാകുന്ന അന്നത്തെ ഭക്ഷിക്കുകയും ചെയ്യുന്നു. ഇപ്രകാരം അന്നത്തെ അവഹേളിക്കയില്ലെന്നുള്ള വ്രതം സ്വീകരിച്ചുകൊണ്ട് മുകളിൽ പറഞ്ഞിരിക്കുന്ന അന്നത്തിന്റെ ഈ തത്വത്തെ നന്നായി മനസ്സിലാക്കുകയും വേണം. അഗ്നിയും സൂര്യരശ്മികളും എപ്രകാരം ജലകണങ്ങളെ ശോഷിപ്പിച്ചു കളയുന്നുവോ അതേ പ്രകാരം ശരീരത്തിലുള്ള ജഠരാഗ്നി ശരീരത്തിലെ ജലാംശതത്വങ്ങളെ ശോഷിപ്പിക്കുന്നു. ജലത്തിൽ ജ്യോതിസ്സ് പ്രതിഷ്ഠിതമായിരിക്കുന്നു. ഇതുപോലെ തേജസ്സിലും ജലം സ്ഥിതിചെയ്യുന്നു എന്നുള്ളതു നമുക്കു പ്രത്യക്ഷമായി കാണുവാൻ കഴിയുന്നു. എന്തുകൊണ്ടെന്നാൽ സൂര്യന്റെ പ്രഖര കിരണങ്ങളിൽ സ്ഥിതിചെയ്യുന്ന ജലം തന്നെ നമ്മുടെ മുന്നിൽ വൃഷ്ടിയായി വർഷിക്കപ്പെടുന്നു. ഇപ്രകാരം ജലവും തേജസ്സും അന്യോന്യാശ്രയങ്ങളായിരിക്കുന്നതു കാരണം അന്നരൂപമായ എല്ലാ ഭക്ഷ്യപദാർത്ഥങ്ങളുടേയും കാരണമാകുന്നു; ആയതിനാൽ ഇവതന്നെ അവയുടെ രൂപത്തിൽ പരിണമിച്ചിരിക്കുന്നു. അതിനാൽ രണ്ടും അന്നം തന്നെയാകുന്നു. ഇങ്ങനെ അന്നം തന്നെ അന്നത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു. യാതൊരു മനുഷ്യൻ ഈ തത്വം മനസ്സിലാക്കുന്നുവോ അവൻ ഈ രണ്ടിന്റെയും വിജ്ഞാനത്തിൽ നിപുണനായി ഭവിക്കുന്നു. എന്തുകൊണ്ടെന്നാൽ അവന് ഈ രണ്ടിന്റെയും ശരിയായ ഉപയോഗം നടത്തുവാൻ കഴിയുന്നു. ഇതിന്റെ ഫലമായി അവൻ എല്ലാവിധ ഭോഗസാമഗ്രികളാൽ സമ്പന്നനും അവയെല്ലാം യഥായോഗ്യം ഉപഭോഗം നടത്തുന്നതിൽ കഴിവുള്ളവനും ആയിത്തീരുന്നു. അതുകാരണം അവൻ സന്താനങ്ങളാലും നാനാവിധ മൃഗങ്ങളാലും ബ്രഹ്മതേജസ്സിനാലും സമ്പന്നനായി മഹാനായിത്തീരുന്നു. അവൻ യശസ്വിയും തൽക്കാരണത്താൽ മഹാനുമായിത്തീരുന്നു.

## നവമാനുവാകം

അന്നം ബഹു കർവീത. തദ് വ്രതം. പൃഥിവീ വാ അന്നം. ആകാശോഽന്നാദഃ. പൃഥിവ്യാമാകാശഃ പ്രതിഷ്ഠിതഃ. ആകാശേ പൃഥിവീ പ്രതിഷ്ഠിതാ. തദേതദന്നമന്നേ പ്രതിഷ്ഠിതം. സ യ ഏതദന്നമന്നേ പ്രതിഷ്ഠിതം വേദ പ്രതിതിഷ്ഠതി. അന്നവാനന്നാദോ ഭവതി. മഹാൻ ഭവതി പ്രജയാ പശുഭിർബ്രഹ്മവർച്ചസേന. മഹാൻ കീർത്ത്യാ.

ഇവിടെ ആകാശത്തേയും ഭൂമിയേയും അന്നരൂപമായി പറഞ്ഞ് അവയുടെ തത്വത്തെ അറിയുന്നതുകൊണ്ടുള്ള ഫലത്തെ വിവരിക്കുന്നു. യാതൊരു മനുഷ്യനു ഭക്ഷ്യധാന്യങ്ങൾ സമൃദ്ധിയായുണ്ടാകുന്നതിനുള്ള അഭിലാഷം ഉണ്ടാകുന്നുവോ, അവൻ ആദ്യമായി ഈ വ്രതത്തിൽ അല്ലങ്കിൽ ദൃഢമായ ഒരു സങ്കല്പത്തിൽ എത്തിയിരിക്കണം – 'ഞാൻ അന്നത്തെ വളരെയധികമായി വർദ്ധിപ്പിക്കും' എന്ന്. ഏതെങ്കിലും വസ്തുവിനോടുള്ള അമിതമായ അഭ്യുദയം തന്നെ അതിനെ വളർത്തണമെന്നുള്ള അഭിലാഷം തന്നെ, അതിനെ ആകർഷിക്കുന്നതിനുള്ള ഏറ്റവും ശ്രേഷ്ഠമായ ഉപായമാകുന്നു. യാതൊരുത്തൻ ഏതെങ്കിലുമൊരു വസ്തുവിനെ അലക്ഷ്യമായി കൈകാര്യം ചെയ്യുകയാണെങ്കിൽ ആ വസ്തുവിനെ അവന് ഒരിക്കലും പ്രാപിക്കുവാൻ സാധിക്കുന്നില്ല അഥവാ ലഭ്യമാകുകയാണെങ്കിൽ തന്നെ അതു നിലനിൽക്കുന്നുമില്ല. ഇതിനുശേഷം പൃഥി തന്നെ അന്നമാണെന്നുള്ള അന്നത്തിന്റെ തത്വം ശരിയായി മനസ്സിലാക്കണം. എത്രയെല്ലാം അന്നമുണ്ടോ അവയെല്ലാം പൃഥിയിൽനിന്നുതന്നെ ഉണ്ടാകുകയും ഈ പൃഥിയെ തന്നിലേക്ക് ആകർഷിച്ചുകൊണ്ടിരിക്കുന്നതിന്റെ ആധാരഭൂതമായ ആകാശം ഈ അന്നത്തിന്റെ ഭോക്തവും ആകുന്നു. ഭൂമിയിൽ ആകാശം സ്ഥിതിചെയ്യുന്നു, എന്തുകൊണ്ടെന്നാൽ അത് സർവ്വവ്യാപിയാകുന്നു; ആകാശത്തിൽ പൃഥി സ്ഥിതിചെയ്യുന്നു എന്നുള്ള കാര്യവും പ്രത്യക്ഷമാകുന്നു. ഇവ രണ്ടും ഒന്നു മറ്റൊന്നിന്നാധാരമായിരിക്കുന്നതുകാരണം അന്നസ്വരൂപമാകുന്നു. പഞ്ചമഹാഭൂതങ്ങളിൽ ആകാശം ആദ്യത്തേതും ഭൂമി അവസാനത്തേതുമായ തത്വങ്ങളാകുന്നു. ഇടയ്ക്കുള്ള മൂന്നു തത്വങ്ങളും ഇവയിൽ അന്തർഗതങ്ങളാണ്. സമസ്ത ഭോഗ്യപദാർത്ഥരൂപമായ അന്നം ഈ പഞ്ചമഹാബൂതങ്ങളുടെ പ്രവർത്തനമാണ്. അതിനാൽ ഇവയും അന്നത്തിന്റെ രൂപത്തിൽ സ്ഥിതിചെയ്യുന്നു. ഇതുകൊണ്ട് അന്നത്തിൽ തന്നെ അന്നം പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. യാതൊരുത്തൻ ഈ കാര്യം താത്വികമായി ഗ്രഹിക്കുന്നുവോ – പൃഥീരൂ

പമായ അന്നത്തിൽ ആകാശരൂപമാകുന്ന അന്നവും ആകാശ രൂപമാകുന്ന അന്നത്തിൽ പൃഥ്വീരൂപമാകുന്ന അന്നവും പ്രതി ഷ്ഠിതമായിരിക്കുന്നു എന്ന് – അവന് ആകാശാദിയായ പഞ്ച ഭൂതങ്ങളെ യഥായോഗ്യം ഉപയോഗിക്കുവാൻ കഴിയുന്നു. അതി നാൽ അവൻ ഈ വിഷയത്തിൽ സമർത്ഥനായും ഭവിക്കുന്നു. ഈ വിജ്ഞാനത്തിന്റെ ഫലമായി അവൻ എല്ലാ പ്രകാരങ്ങളി ലുമുള്ള ഭോഗ്യവസ്തുക്കളാലും അവയെ ഉപഭോഗിക്കുന്നതി നുള്ള ശക്തിയാലും സമ്പന്നനായിത്തീരുന്നു. അതിനാൽ അവൻ സന്താനങ്ങളാൽ, നാനാപ്രകാരങ്ങളിലുള്ള മൃഗങ്ങളാൽ, വിദ്യയുടെ തേജസ്സിനാൽ സമർത്ഥനും മഹാനു മായിത്തീരുന്നു. അവന്റെ യശസ്സ് ലോകം മുഴുവൻ വ്യാപി ക്കുന്നു. അതിനാൽ ആയുസ്സുവഴിയായിട്ടും അവൻ മഹാനാ യിത്തീരുന്നു.

## ദശമാനുവാകം

ന കംചന വസതൗ പ്രത്യാചക്ഷീത. തത്വ്രതം. ത സ്മാദ്യയാ കയാ ച വിധയാ ബഹ്വന്നം പ്രാപ്നുയാ ത്. ആരാദ്ധ്യസ്മാ അന്നമിത്യാചക്ഷതേ. ഏതദ്വൈ മുഖതോƒന്നം രാദ്ധം. മുഖതാƒസ്മാ അന്നം രാധ്യതേ. ഏതദ്വൈ മധ്യതോƒന്നംരാദ്ധം. മധ്യതോƒസ്മാ അന്നം രാധ്യതേ. ഏതദ്വാ അന്തതോƒന്നംരാദ്ധം. അന്തതോƒസ്മാ അന്നം രാധ്യതേ. യ ഏവം വേദ.

ഈ അനുവാകത്തിൽ അതിഥിസേവയുടെ മഹത്വവും ഫലവും പറഞ്ഞിരിക്കുന്നു. യാതൊരുത്തൻ അതിഥിസേവന ത്തിന്റെ പൂർണ്ണമായ ഫലം കിട്ടണമെന്നാഗ്രഹിക്കുന്നുവോ അവൻ ആദ്യമായി തന്റെ വീട്ടിൽ ഏതെങ്കിലും അതിഥി ആശ്ര യത്തെ ആഗ്രഹിച്ചു വരുന്നെങ്കിൽ താൻ ഒരിക്കലും മോശമായ മറുപടി പറഞ്ഞു മടക്കി അയയ്ക്കുകയില്ല എന്ന നിയമം സ്വീകരിക്കണം. 'അതിഥി ദേവോ ഭവ' – അതിഥിയെ ദേവബു ദ്ധിയോടുകൂടി സേവിക്കുക എന്ന ഉപദേശം ഗുരു മുഖത്തു നിന്നും വേദാദ്ധ്യയനം നടത്തിയിട്ടുള്ള ശിഷ്യനു കൊടുത്തു കഴിഞ്ഞിട്ടുള്ളതാണ്. ഇപ്രകാരമുള്ള നിയമം പാലിച്ചാൽ മാത്രമേ അതിഥിസേവനം സാദ്ധ്യമാകുകയുള്ളു. ഈ വ്രതം സ്വീകരിച്ച് അതിനെ പാലിക്കുന്നതിനുവേണ്ടി തന്റെയും കുടും ബത്തിന്റെയും ആവശ്യത്തിനുവേണ്ടി മാത്രമല്ലാതെ ഏതെ ങ്കിലും ന്യായോചിതമായ മാർഗ്ഗത്തിൽക്കൂടി വളരെയധികം അന്നം ഉപാർജ്ജിക്കണം. ധനം, സമ്പത്ത്, അന്നം ഇങ്ങനെ ശരീരപോഷണത്തിനുവേണ്ടിയുള്ള സാമഗ്രികളെ സമ്പാദിക്കു ന്നതിന് എത്രയോ ന്യായോചിതമായ മാർഗ്ഗങ്ങളുണ്ടോ, അതു പോലെ കഴിഞ്ഞ അനുവാകങ്ങളിലായി ഏതെല്ലാം ഉപായങ്ങൾ പറഞ്ഞിട്ടുണ്ടോ അവ ഏതെങ്കിലും മുഖേന വളരെയധികം ആഹാരവസ്തുക്കൾ സമ്പാദിക്കണം. അതായത് അതിഥി സേവ നത്തിനായി അവശ്യവസ്തുക്കൾ അധികമാത്രയിൽ സംഭരി ക്കണം. എന്തുകൊണ്ടെന്നാൽ അതിഥിസേവനം ഗൃഹോചിത മായ സദാചാരത്തിന്റെ ഒഴിച്ചുകൂടാൻ പാടില്ലാത്ത അംഗമാകു ന്നു. മാന്യനും യോഗ്യനുമായ മനുഷ്യൻ വീട്ടിൽ വരുന്ന അതി ഥിയോട് ഇപ്രകാരം പറയുന്നു – 'വരു, വരു, ഇരിക്കു, ഭക്ഷണം തയ്യാറായിരിക്കുന്നു. ഭക്ഷണം കഴിച്ചാലും.' എന്നിങ്ങനെ. 'ഞങ്ങളുടെ ഹൃദയത്തിൽ നിങ്ങൾക്കു നൽകുന്നതിനു നല്ല ഭക്ഷണമോ താമസിക്കുന്നതിനു സ്ഥലമോ ഇല്ല' എന്ന് അദ്ദേഹം ഒരിക്കലും പറയുകയില്ല. യാതൊരുത്തൻ തന്റെ ഗൃഹത്തിലാ ഗതനാകുന്ന അതിഥിയെ അത്യധികമായ ആദരസൽക്കാര പൂർവ്വം ഉത്തമഭാവത്തോടുകൂടി നല്ല വസ്തുക്കളാൽ സേവനം ചെയ്യുന്നുവോ – അവനെ ശ്രദ്ധയോടുകൂടി ഉണ്ടാക്കിയിട്ടുള്ള ഭോജനവസ്തുക്കളാൽ തൃപ്തനാക്കപ്പെടുന്നുവോ അവനും ഉത്തമഭാഗത്തിൽ അന്നം ലഭ്യമാകുന്നു. അതായത് അവനു ഭോഗ്യപദാർത്ഥങ്ങളുടെ സമ്പാദനത്തിൽ കഷ്ടപ്പെടേണ്ട ആവശ്യം ഉണ്ടാകുന്നില്ല. അതിഥി സേവനത്തിന്റെ പ്രഭാവ ത്തിൽ നിന്നും അവനു യാതൊന്നിന്റേയും കുറവുണ്ടാകുന്നി ല്ല. അയാളുടെ എല്ലാ ആവശ്യങ്ങളും അനായാസമായി പൂർത്തീകരിക്കപ്പെടുന്നു. അവൻ വീട്ടിൽ വരുന്ന അതിഥിയെ മധ്യഭാവത്തോടുകൂടിയാണു സൽക്കരിക്കുന്നതെങ്കിൽ, അതാ യതു സാധാരണരീതിയിൽ ഭക്ഷണം നൽകുകയും പ്രത്യേകമായ ബഹുമാനമൊന്നും പ്രകടിപ്പിക്കാതിരിക്കുകയു മാണെങ്കിൽ അവനും സാധാരണരീതിയിൽ അന്നം ലഭ്യമാകു ന്നു. അതായത് അന്നവസ്ത്രാദികളുടെ സംഭരണത്തിൽ സാധാ രണയിൽ കവിഞ്ഞ് ബുദ്ധിമുട്ടേണ്ടതായി വരുന്നു. ഏതു ഭാവ ത്തോടുകൂടി അവൻ അതിഥിക്കു നൽകുന്നുവോ അതേഭാവ ത്തോടുകൂടി അത്രയും കുറവായ ആദരവോടുകൂടി ആ വസ്തു ക്കൾ ലഭിക്കുന്നു. ഇതുപോലെതന്നെ അന്തിമഭാവത്തോടുകൂടി അതായത് യാതൊരുവിധമായ ആദരവും പ്രകടിപ്പിക്കാതെ നിസ്സാരഭാവത്തിൽ ഭാര പമായിക്കരുതി അതിഥിസേവനം നട ത്തുകയാണെങ്കിൽ – അവൻ നികൃഷ്ടഭാവത്തോടുകൂടി അശ്ര ദ്ധമായി തയ്യാറാക്കപ്പെട്ട ഭക്ഷണം നൽകി സൽക്കരിക്കുകയാ ണെങ്കിൽ – അവനും അതേരീതിയിലുള്ള പദാർത്ഥങ്ങൾ അതേ ഭാവത്തോടുകൂടി ലഭിക്കുന്നു. അതായത് അവയെ പ്രാപിക്കു ന്നതിന് അവൻ വളരെയധികം കഷ്ടപ്പെടേണ്ടതായി വരുന്നു. ആളുകളെ മുഖസ്തുതിയാൽ സന്തോഷിപ്പിക്കേണ്ടതായി വരു ന്നു. യാതൊരുത്തൻ ഇപ്രകാരം ഈ രഹസ്യത്തെ ഗ്രഹിക്കു ന്നുവോ അവൻ ഉത്തമമായ രീതയിൽ വിശുദ്ധമായ ഭാവത്തോ ടുകൂടി അതിഥിസേവനം നടത്തി സർവ്വോത്തമമായ ഫലം പ്രാ പിക്കുന്നു.

**സംബന്ധം** – ഇനി പരമാത്മാവിന്റെ വിഭൂതിരൂപത്തോടുകൂടി സർവ്വത്ര ചിന്തിക്കേണ്ടതായ വിധത്തെ നിർദ്ദേശിക്കുന്നു.

ക്ഷേമ ഇതി വാചി. യോഗക്ഷേമ ഇതി പ്രാണാപാ നയോഃ. കർമ്മേതി ഹസ്തയോഃ. ഗതിരിതി പാദയോഃ. വിമുക്തിരിതി പായൗ. ഇതി മാനുഷീഃ. സമാജ്ഞാഃ. അത ദൈവീഃ. തൃപ്തിരിതി. വൃഷ്ടൗ. ബലമിതി വിദ്യു തി. യശ ഇതി പശുഷു. ജ്യോതിരിതി നക്ഷത്രേഷു. പ്രജാതിരമൃതമാനന്ദ ഇത്യുപസ്ഥേ. സർവ്വമി ത്യാകാശേ.

ഇവിടെ പരമേശ്വരന്റെ വിഭൂതികളെ സംക്ഷേപമായി വർണ്ണിച്ചിരിക്കുന്നു. സത്യസ്വരൂപമായ വാണിയിൽ ആശീർവാ ദാദികൾമൂലം രക്ഷ നൽകുന്നതിനുള്ള ശക്തി പ്രതീതമാകുന്നു വോ, അതിന്റെ രൂപത്തിൽ അവിടെ പരമാത്മാവിന്റെ സ്ഥിതി യുണ്ടാകുന്നു. പ്രാണനിലും അപാനനിലും ജീവനോപയോഗി

യായ വസ്തുക്കളെ ആകർഷിക്കുന്നതിനും ജീവനെ രക്ഷിക്കുന്നതിനുമുള്ള ഏതൊരു ശക്തിയുണ്ടായിരിക്കുന്നുവോ അതും പരമാത്മാവിന്റെ അംശമാകുന്നു. അതേപ്രകാരം കൈകളിൽ പ്രവർത്തിക്കുന്നതിനുള്ള ശക്തിയും പാദങ്ങളിൽ ചലിക്കുന്നതിനുള്ള ശക്തിയും മലദ്വാരത്തിൽ മലവിസർജ്ജനത്തിനുള്ള ശക്തിയും പരമാത്മാവിന്റേതാകുന്നു. ഈ എല്ലാ ശക്തികളും പരമേശ്വരന്റെ ശക്തിയുടെ ഒരംശം തന്നെയാണ്. ഇതെല്ലാം കാണുന്ന മനുഷ്യർ പരമേശ്വരന്റെ സത്തയിൽ വിശ്വസിക്കുക തന്നെ വേണം. ഇത് മാനുഷികമായ മഹിമയാണ്. അതായത് മനുഷ്യന്റെ ശരീരത്തിൽ പ്രതീതമാകുന്ന പരമാത്മാവിന്റെ ശക്തിയുടെ സംക്ഷേപത്തിൽ ദിഗ്ദർശനം ചെയ്യപ്പെടുന്നു. ഇതിനെ ആദ്ധ്യാത്മികമായ (ശരീരസംബന്ധി) ഉപാസനയെന്നു പറയുന്നു. ഇതുപോലെ തന്നെ ദൈവികപദാർത്ഥങ്ങളിൽ പ്രത്യക്ഷമായി കാണപ്പെടുന്ന ശക്തിയെ വർണ്ണിക്കുന്നു. ഇത് ദൈവിക (ആധിദൈവിക) മായ ഉപാസനയാണ്. വൃഷ്ടിയിൽ യാതൊരുവിധമായ അന്നാദികളെ ഉത്ഭവിപ്പിക്കുന്നതിനും ജലപ്രദാനം മൂലം അഖിലത്തേയും തൃപ്തിപ്പെടുത്തുന്നതിനുള്ള ശക്തിയും നക്ഷത്രങ്ങളിൽ അതായത് സൂര്യൻ, ചന്ദ്രൻ, താരാഗണങ്ങൾ ഇവയിൽ കാണപ്പെടുന്ന പ്രകാശങ്ങളും ലിംഗത്തിൽ നിലനിൽക്കുന്ന സന്താനോല്പാദനശക്തിയും വീര്യരൂപത്തിൽ രക്ഷയും ആനന്ദവും നൽകുന്നതിനുള്ള ശക്തിയും അതുപോലെ ആകാശത്തിൽ എല്ലാത്തിനെയും നിലനിർത്തുന്ന ശക്തിയും സർവ്വ വ്യാപകത്വത്തിന്റെയും അങ്ങനെ എല്ലാ പ്രകാരത്തിലുമുള്ള ശക്തിയും പരമേശ്വരന്റെ അചിന്ത്യവും അപാരവുമായ ശക്തിയുടെ ഏതോ ഒരംശത്തിന്റെ പ്രസ്ഫുരണം മാത്രമാകുന്നു. ഇവയെല്ലാം കണ്ട് മനുഷ്യൻ സർവ്വത്ര ഏകനായ പരമാത്മാവിന്റെ വ്യാപകതയുടെ രഹസ്യം മനസ്സിലാക്കണം.

**സംബന്ധം –** ഇനി വിവിധ ഭാവങ്ങളോടുകൂടി നടത്തപ്പെടുന്ന ഉപാസനകളുടെ ഫലസഹിതമായ വർണ്ണനം നടത്തപ്പെടുന്നു–

തത് പ്രതിഷ്ഠേത്യുപാസീത. പ്രതിഷ്ഠാവാൻ ഭവതി. തന്മഹ ഇത്യുപാസീത. മഹാൻ ഭവതി. തന്മന ഇത്യുപാസീത . മാനവാൻ ഭവതി. തന്നമ ഇത്യുപാസീത. നമ്യന്തേƒസ്മൈ കാമാഃ. തദ് ബ്രഹ്മേത്യുപാസീത. ബ്രഹ്മവാൻ ഭവതി. തദ് ബ്രഹ്മണഃ പരിമര ഇത്യുപാസീത. പര്യേണം മ്രിയന്തേ ദ്വിഷന്തഃ സപത്നാഃ. പരി യേƒപ്രിയാ ഭ്രാതൃവ്യാഃ.

ഈ മന്ത്രത്തിൽ സകാമോപാസനയുടെ ഭിന്നങ്ങളായ ഫലങ്ങളെ വിവരിക്കുന്നു. പ്രതിഷ്ഠ ആഗ്രഹിക്കുന്ന പുരുഷൻ തന്റെ ഉപാസ്യദേവന്റെ പ്രതിഷ്ഠയുടെ രൂപത്തിൽ ഉപാസന നടത്തട്ടെ. അതായത് 'ആ ഉപാസ്യദേവൻ തന്നെ എല്ലാത്തിന്റെയും പ്രതിഷ്ഠ – അഖിലത്തിന്റെയും ആധാരം' ആകുന്നു. ഈ ഭാവനയോടുകൂടി അദ്ദേഹത്തെ ചിന്തിക്കട്ടെ. ലോകത്തിൽ അങ്ങനെയുള്ള ഉപാസകന് പ്രതിഷ്ഠ ലഭിക്കുന്നു. മഹത്വം പ്രാപിക്കുന്നതിനുവേണ്ടി തന്റെ ഉപാസ്യദേവനെ 'മഹാൻ' എന്നു കരുതി അദ്ദേഹത്തെ ഉപാസിക്കുന്നു എങ്കിൽ അവൻ മഹാനായിത്തീരുന്നു, മഹത്വത്തെ പ്രാപിക്കുന്നു. തന്റെ ഉപാസ്യദേവനെ മഹാൻ മനസ്വി എന്നു കരുതി മനനശക്തി പ്രാപിക്കുന്നതിനുവേണ്ടി അതിനെ ഉപാസിക്കുന്നു എങ്കിൽ ആ ഉപാസകൻ നനം ചെയ്യുന്നതിനുള്ള വിശേഷശക്തിയെ പ്രാപിക്കുന്നു. ഇപ്രകാരം യാതൊരുത്തൻ തന്റെ ഉപാസ്യദേവതയെ നമസ്ക്കാരയോഗ്യനായ ശക്തിശാലിയായിക്കരുതി അങ്ങനെയുള്ള ശക്തി പ്രാപിക്കുന്നതിനുവേണ്ടി അദ്ദേഹത്തെ ഉപാസിക്കുന്നു എങ്കിൽ അവൻ സ്വയം നമസ്ക്കാരയോഗ്യനായിത്തീരുന്നു. എല്ലാ അഭിലാഷങ്ങളും കൈകൂപ്പി അവന്റെ മുമ്പിൽ നിൽക്കുന്നു. എല്ലാ ഭോഗങ്ങളും സ്വയമായി അവന്റെ ചരണങ്ങളിൽ പതിക്കുന്നു. അനായാസമായിത്തന്നെ എല്ലാ ഭോഗവസ്തുക്കളും അവനു ലഭ്യമാകുന്നു. യാതൊരുത്തൻ തന്റെ ഉപാസ്യദേവനെ ഏറ്റവും വലിയ സർവ്വാധാരമായ ബ്രഹ്മം എന്നു കരുതി അതിനെ പ്രാപിക്കുന്നതിനുവേണ്ടി ഉപാസന നടത്തുന്നു എങ്കിൽ അവൻ ബ്രഹ്മജ്ഞാനിയായിത്തീരുന്നു, അതായത് സർവ്വശക്തിമാനായ പരമേശ്വരൻ അവന്റെ സ്വന്തമായിത്തീരുന്നു. അവന്നധീനമായി ഭവിക്കുന്നു. യാതൊരുത്തൻ തന്റെ ഉപാസ്യദേവതയെ ബ്രഹ്മംവഴിയായി എല്ലാത്തിനേയും സംഹരിക്കണമെന്നു നിശ്ചയിക്കപ്പെട്ട അധികാരിദേവൻ എന്നു കരുതി ഉപാസിക്കുകയാണെങ്കിൽ അവനോടു വിദ്വേഷമുള്ള എല്ലാ ശത്രുക്കളും സ്വയം നശിക്കുന്നു. അതുപോലെ യാതൊരുത്തൻ അവന്റെ അപകാരികളും അപ്രിയരുമായ ബന്ധുക്കൾ ആയിരിക്കുന്നുവല്ലോ അവരും നശിച്ചുപോകുന്നു. വാസ്തവത്തിൽ ഏതെങ്കിലും രൂപത്തിൽ ഏതെങ്കിലും ഉപാസ്യദേവതയെ ഉപാസിക്കുകയാണെങ്കിൽ അത് പ്രകാരാന്തരമായി പരബ്രഹ്മ പരമേശ്വരന്റെ ഉപാസനതന്നെയാകുന്നു. എന്നാൽ സകാമരായ മനുഷ്യർ അജ്ഞാനവശാൽ ഈ രഹസ്യം ഗ്രഹിക്കാതിരിക്കുന്നതുകാരണം ഭിന്നഭിന്നശക്തികളാൽ യുക്തമായ ഭിന്ന ഭിന്ന ദേവതകളുടെ ഭിന്നഭിന്ന അഭിലാഷങ്ങളുടെസിദ്ധിക്കുവേണ്ടി ഉപാസന നടത്തിക്കൊണ്ടിരിക്കുന്നു. അതിനാൽ അവർ യഥാർത്ഥഗുണങ്ങളാൽ വഞ്ചിതരായിത്തീരുന്നു. അതുകൊണ്ട് മനുഷ്യർ ഈ രഹസ്യം നന്നായി ഗ്രഹിച്ച് അഖിലദേവന്മാരുടേയും ദേവനായ സർവ്വശക്തിമാനായ പരമാത്മാവിന്റെ ഉപാസന അദ്ദേഹത്തെ ത്തന്നെ പ്രാപിക്കുന്നതിനുവേണ്ടി ചെയ്യട്ടെ. അദ്ദേഹത്തിൽനിന്നും മറ്റൊന്നും ആഗ്രഹിക്കരുത്.

**സംബന്ധം –** ഏകനായ പരമാത്മാവ് സർവ്വത്ര പരിപൂർണ്ണനാകുന്നു. ഇക്കാര്യം ഗ്രഹിച്ച് അദ്ദേഹത്തെ പ്രാപിക്കുന്നതുകൊണ്ടുള്ള ഫലവും പ്രാപിക്കുന്നവരുടെ സ്ഥിതിയും വർണ്ണിക്കുന്നു.

സ യശ്ചായം പുരുഷേ യശ്ചാസാവാദിത്യേ സ ഏകഃ. സ യ ഏവംവിത്. അസ്മാല്ലോകാത്പ്രേത്യ. ഏതമ ന്നമയമാത്മാനമുപസംക്രമ്യ. ഏതം പ്രാണമയത്ദമനമുപസംക്രമ്യ. ഏതം മനോമയമാത്മാന മുപസംക്രമ്യ. ഏതം വിജ്ഞാനമയമാത്മാന മുപംസംക്രമ്യ. ഏതമാനന്ദമയ മാത്മാന മുപസംക്രമ്യ. ഇമാംല്ലോകാൻകാമാന്നീ കാമരൂപ്യ നുസംചരൻ. ഏത്സാതമ ഗായന്നാസ്തേ.

ഏതൊരു പരമാത്മാവിനെ സൃഷ്ടിസ്ഥിതി സംഹാരങ്ങളുടെ കാരണമായി മുന്നേ വർണ്ണിച്ചു കഴിഞ്ഞിരിക്കുന്നുവോ യാതൊരുത്തൻ പരമാനന്ദസ്വരൂപനായിരിക്കുന്നുവോ,

അദ്ദേഹം ഈ പുരുഷനിൽ അതായത് മനുഷ്യരിലും സൂര്യ നിലും ഒന്നുതന്നെയാകുന്നു. അതായത് എല്ലാ ജീവികളിലും അന്തര്യാമിയായി വിരാജിക്കുന്നത് ഒരേ ഒരു പരമാത്മാവു തന്നെ യാകുന്നു. വിവിധരൂപങ്ങളിൽ അദ്ദേഹത്തിന്റെ പ്രകാശനം സംഭവിച്ചുകൊണ്ടിരിക്കുന്നു. യാതൊരു മനുഷ്യൻ ഈ തത്വം നന്നായി ഗ്രഹിക്കുന്നുവോ അവൻ വർത്തമാന ശരീരത്തെ ഉപേ ക്ഷിക്കുന്നതിനുമേൽ, അന്നമയ ആത്മാവ്, പ്രാണമയആത്മാ വ്, മനോമയ ആത്മാവ്, വിജ്ഞാനമയ ആത്മവ്, ആനന്ദമയ ആത്മാവ് എന്നീ നാമങ്ങളാൽ ആ പരമാനന്ദസ്വരൂപമായ പര ബ്രഹ്മത്തെ പ്രാപിക്കുന്നു. ഇവയെല്ലാം പ്രാപിച്ചിട്ട് അതായത് സ്ഥൂലസൂക്ഷ്മഭേദങ്ങളോടുകൂടി യാതൊന്ന് ഒന്നിന്റെ അന്ത രാത്മാവായിട്ട് നാനാരൂപത്തിൽ സ്ഥിതിചെയ്യുകയും അഖില ത്തിന്റെയും അന്തര്യാമിയായി പമരാനന്ദസ്വരൂപമായിരിക്കു ന്നുവോ അദ്ദേഹത്തെ പ്രാപിച്ചിട്ട് മനുഷ്യർ പര്യാപ്തമായ ഭോഗ സാമഗ്രികളാൽ യുക്തരും ഇച്ഛാനുസരണമുള്ള രൂപങ്ങളെ ധരി ക്കുന്നതിനുള്ള ശക്തിയാൽ സമ്പന്നരും ആയിത്തീരുന്നു. അതോടുകൂടിത്തന്നെ ഈ ലോകങ്ങളിൽ ചുറ്റിസ്സഞ്ചരിച്ചു കൊണ്ട് സമതായുക്തമായ ഭാവങ്ങളോടുകൂടിയ സാമഗാനം ആലപിച്ചുകൊണ്ടു വസിക്കുന്നു.

**സംബന്ധം –** അവന്റെ ആനന്ദമഗ്നമായ മനസ്സിൽ യാതൊന്ന് സമതയുടേയും സർവ്വരൂപതയുടേയും ഭാവം ഉണർത്തിക്കൊ ണ്ടിരിക്കുന്നുവോ അതിനെ വർണ്ണിക്കുന്നു.

ഹാവു ഹാവു ഹാവു. അഹമന്നമഹമന്നമഹമന്നം. അഹമന്നാദോƒഹമന്നാദോƒഹമ്നാദഃ. അഹം ശ്ലോക കൃദഹം ശ്ലോകകൃദഹം ശ്ലോകകൃത്. അഹമസ്മി പ്രഥ മജാ ഋതാസ്യ. പൂർവ്വം ദേവേഭ്യോƒമൃതസ്യ നാഭായി. യോ മാ ദദാതി സ ഇദേവമാവാഃ. അഹമന്നമന്ന മദന്ത മാദ്മി. അഹം വിശ്വം ഭുവന മഭ്യഭവാം. സുവർണ്ണ ജ്യോതീഃ. യ ഏവം വേദം ഇത്യുപനിഷത്.

ആ മഹാപുരുഷന്റെ സ്ഥിതി ശരീരത്തിലായിരിക്കുന്നില്ല. അവൻ ശരീരത്തിൽ നിന്നും ഏറ്റവും മുകളിലായുയർന്ന് പര മാത്മാവിനെ പ്രാപിക്കുന്നു. ഇക്കാര്യം ആദ്യമായി പറഞ്ഞിട്ട് അതിനുശേഷം ഈ സാമഗാനത്തെ വർണ്ണിക്കുന്നു. ഇതിൽനിന്നും പരമാത്മാവിനോടുകൂടി ഐക്യം പ്രാപിച്ചുക ഴിഞ്ഞ മഹാപുരുഷന്റെ ഈ പാവനോദ്ഗാരം അവന്റെ വിശു ദ്ധമായ അന്തഃകരണത്തിൽ നിന്നും പുറപ്പെട്ടിരിക്കുന്നതും അതിന്റെ അലൗകിക മഹിമയെ സൂചിപ്പിക്കുന്നതുമാണ് എന്നത് പ്രകടമാകുന്നു. 'ഹാവു' എന്ന പദം ആശ്ചര്യദ്യോതക മായ അവ്യയം ആകുന്നു. ആ മഹാപുരുഷൻ പറയുന്നു. ഇതു വളരെ ആശ്ചര്യകരമായ സംഗതിയാകുന്നു. എല്ലാ ഭോഗവസ്തു ക്കളും അവയെ അനുഭവിക്കുന്ന ജീവാത്മാവും ഇവ രണ്ടി നേയും സംയോജിപ്പിക്കുന്ന പരമേശ്വരനും ഞാൻ തന്നെയാ കുന്നു. ഞാൻ തന്നെ ഈ പ്രത്യക്ഷമായി കാണപ്പെടുന്ന ജഗ ത്തിൽ ദേവതകൾക്കും മുമ്പായി എല്ലാത്തിലും പ്രധാനമായി പ്രത്യക്ഷമായ ബ്രഹ്മവും ആകുന്നു. പരമാനന്ദസ്വരൂപമായ അമൃതത്തിന്റെ കേന്ദ്രമായ പരബ്രഹ്മപരമേശ്വരനും എന്നിൽനിന്നും ഭിന്നനായിരിക്കുന്നില്ല. അതിനാൽ അദ്ദേഹവും ഞാൻ തന്നെയാകുന്നു. യാതൊരുത്തൻ ഏതെങ്കിലും വസ്തു വിന്റെ രൂപത്തിൽ എന്നെ ആർക്കെങ്കിലും പ്രദാനം ചെയ്യു ന്നുവോ അവൻ എന്നെ കൊടുത്തുകൊണ്ടുതന്നെ എന്നെ രക്ഷിക്കുന്നു. അതായത് സൽ പാത്രത്തിലുള്ള ഭോഗ്യപദാർത്ഥ ങ്ങളുടെ ദാനംതന്നെ അദ്ദേഹത്തെ രക്ഷിക്കുവാനുള്ള സർവ്വോ ത്തമമായ മാർഗ്ഗം ഇതിനു വിപരീതമായി യാതൊരുത്തൻ തനി ക്കുവേണ്ടിത്തന്നെ അന്നരൂപങ്ങളായ എല്ലാ വസ്തുക്കളേയും അനുഭവിക്കുന്നുവവോ അവനെ ഞാൻ അന്നരൂപമായിട്ടു വിഴു ങ്ങുന്നു. അതായത് അവന്റെ വിനാശ സംഭവിക്കുന്നു – അവന്റെ ഭോഗവസ്തുക്കൾ നിലനിൽക്കുന്നില്ല. ഞാൻ സമസ്ത ബ്രഹ്മാണ്ഡത്തേയും തിരസ്കരിക്കുന്നവനാകുന്നു. എന്റെ മഹിമയുടെ തുലനത്തിൽ ഇവയെല്ലാം തുച്ഛങ്ങളാകുന്നു. എന്റെ പ്രകാശത്തിന്റെ ലേശമാത്രമായ ഒരു ബിന്ദു സൂര്യനു തുല്യമാകുന്നു. അതായത് പ്രപഞ്ചത്തിൽ പ്രകാശയുക്തങ്ങ ളായ എത്രയോ വസ്തുക്കളുണ്ട്. അവയെല്ലാം തന്നെ എന്റെ തേജസ്സിന്റെ അംശമാകുന്നു. യാതൊരുത്തൻ ഇപ്രകാരം പര മാത്മതത്വത്തെ ഗ്രഹിക്കുന്നുവോ അവനും ഇതേ സ്ഥിതിതന്നെ പ്രാപിക്കുന്നു.

## ശാന്തിപാഠം

ഓം ശം നോ മിത്രഃ ശം വരുണഃ. ശം നോ ഭവത്വ ര്യമാ. ശം ന ഇന്ദ്രോ ബൃഹസ്പതിഃ. ശം നോ വിഷ്ണു രുരുക്രമഃ. നമോ ബ്രഹ്മണേ. നമസ്തേ വായോ ത്വാമേവ പ്രത്യക്ഷം ബ്രഹ്മാവാദിഷം. ഋതമവാദിഷം. സത്യമവാദിഷം. തന്മാമാവീത്. തദ്വക്താര മാവീത്. ആവീന്മാം ആവീദ്വക്താരം.

ഓം ശാന്തിഃ! ശാന്തിഃ !! ശാന്തിഃ !!!

ഇതിന്റെ അർത്ഥം ശിക്ഷാവല്ലിയുടെ ദ്വാദശാനുവാകത്തിൽ കൊടുത്തിട്ടുണ്ട്.



# ശ്വേതാശ്വതരോപനിഷത്ത്

## ശാന്തിപാഠം

ഓം സഹ നാവവതു. സഹ നൗ ഭുനക്തു. സഹ വീര്യം കരവാവഹൈ. തേജസ്വിനാവധീതമസ്തു. മാ വിദ്വിഷാ വഹൈ.

ഓം ശാന്തിഃ ! ശാന്തിഃ !! ശാന്തിഃ !!!

ഹേ പരമാത്മൻ! ഗുരുശിഷ്യന്മാരായ ഞങ്ങൾ രണ്ടു പേർക്കും എല്ലാപ്രകാരത്തിലുമുള്ള സംരക്ഷണം അങ്ങു നൽകിയാലും. ഞങ്ങൾ രണ്ടുപേരുടേയും പരിപാലനം അങ്ങു സമുചിതമായ രീതിയിൽ നടത്തിയാലും. ഞങ്ങൾ രണ്ടു പേർക്കും എല്ലാവിധത്തിലുമുള്ള ബലം സംസിദ്ധമാകണേ. അദ്ധ്യയനം നടത്തിയിട്ടുള്ള ഞങ്ങളുടെ വിദ്യ തേജഃപൂർണ്ണമായി ഭവിക്കണേ. ഒരിക്കലും ആരോടും വിദ്യയിൽ പരാജിതരാകാതെയും ജീവിതകാലം മുഴുവൻ പരസ്പരസ്നേഹസൂത്രത്താൽ ബന്ധിതരായും ഞങ്ങൾ വസിക്കണേ. ഞങ്ങൾക്കു പരസ്പരമോ അന്യരായിട്ടുള്ളവരോടോ ഒരിക്കലും വിദ്വേഷം ഉണ്ടാകാതിരിക്കണേ. ഹേ പരമാത്മൻ. മൂന്നുതാപങ്ങൾക്കും ശാന്തിയുണ്ടാക്കണേ!

## പ്രഥമാദ്ധ്യായം

ഹരിഃ ഓം ബ്രഹ്മവാദിനോ വദന്തി–

1. കിം കാരണം ബ്രഹ്മ കുതഃസ്മ ജാതാ
   ജീവാമ കേന ക്വ ച സംപ്രതിഷ്ഠാഃ
   അധിഷ്ഠിതാഃ കേന സുഖേതരേഷു
   വർത്താമഹേ ബ്രഹ്മവിദോ വ്യവസ്ഥാം.

'ഹരിഃ ഓം' ഇപ്രകാരം പരമാത്മാവിന്റെ നാമോച്ചാരണത്തോടും ആ പരബ്രഹ്മപരമേശ്വരന്റെ സ്മരണയോടും കൂടി ഉപനിഷത്ത് ആരംഭിക്കുന്നു –

പരബ്രഹ്മ പരമാത്മാവിനെ അറിയുന്നതിനും പ്രാപിക്കുന്നതിനുംവേണ്ടി അദ്ദേഹത്തെപ്പറ്റി ചർച്ച ചെയ്തുകൊണ്ടിരിക്കുന്ന കുറച്ചു ജിജ്ഞാസുക്കൾ പരസ്പരം പറയുവാൻ തുടങ്ങി: " അല്ലയോ വേദജ്ഞരായ മഹർഷിമാരേ, ഈ സമസ്ത ജഗത്തിന്റെയും കാരണം ബ്രഹ്മമാണെങ്കിൽ ആ ബ്രഹ്മം ഏതാണ്? നമ്മളെല്ലാം ആരിൽനിന്നും ഉത്ഭവിച്ചു? നമ്മുടെ മൂലം എന്താണ്? ആരുടെ പ്രഭാവം കൊണ്ട് നാം ജീവിച്ചിരിക്കുന്നു? നമ്മുടെ ജീവന്റെ ആധാരം ആരാകുന്നു? നമ്മുടെ പൂർണ്ണസ്ഥിതി എന്തിലാണ്? അതായത് നാം ജീവിക്കുന്നതിനുമുമ്പ് – ഭൂതകാലത്തിൽ ഉത്ഭവിച്ചതിനുശേഷം – വർത്തമാനകാലത്തിലും അതിനുശേഷവും – പ്രളയകാലത്തിൽ ആരിൽ സ്ഥിതിചെയ്തിരുന്നു? നമ്മുടെ പരമമായ ആശ്രയം ആരാണ്? അതുപോലെ നമ്മുടെ അധിഷ്ഠാതാവ് – നമുക്കുള്ള വ്യവസ്ഥകളെല്ലാം ചെയ്തുകൊണ്ടിരിക്കുന്നത് – ആര്? യാതൊരുത്തനാൽ രചിക്കപ്പെട്ട വ്യവസ്ഥകളനുസരിച്ച് നമ്മളെല്ലാം സുഖദുഃഖങ്ങളനുഭവിച്ചുകൊണ്ടിരിക്കുന്നു. അങ്ങനെ ഈ സമ്പൂർണ്ണ ജഗത്തിന്റെ സുവ്യവസ്ഥകൾ ചെയ്തുകൊണ്ട് ഇതിനെ നയിച്ചുകൊണ്ടിരിക്കുന്ന ഇതിന്റെ യജമാനൻ ആരാണ്?

2. കാലഃ സ്വഭാവോ നിയതിർയദൃച്ഛാ
   ഭൂതാനി യോനിഃ പുരുഷ ഇതി ചിന്ത്യാ
   സംയോഗ ഏഷാം ന ത്വാത്മ ഭാവാ–
   ദാത്മാപ്യനീശഃ സുഖദുഃഖഹേതോഃ.

വേദശാസ്ത്രങ്ങളിൽ അനേകം കാരണങ്ങൾ വർണ്ണിച്ചിരിക്കുന്നു എന്ന് അവർ പറയുവാൻ തുടങ്ങി. ചിലയിടത്ത് കാലത്തെ കാരണമായി പറഞ്ഞിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ഓരോരോ സമയങ്ങളിലായി വസ്തുക്കളുടെ ഉത്ഭവത്തെ കണ്ടുകൊണ്ടിരിക്കുന്നു. ചിലയിടത്ത് സ്വഭാവത്തെ കാരണമായി പറയുന്നു; എന്തുകൊണ്ടെന്നാൽ ബീജത്തിനനുസരണമായിത്തന്നെ വൃക്ഷത്തിന്റെ ഉൽപ്പത്തിയുണ്ടാകുന്നു. യാതൊരു വസ്തുവിൽ യാതൊന്ന് സ്വാഭാവികശക്തിയായിരിക്കുന്നുവോ അതിൽനിന്നും അതിന്റെ കാര്യവും ഉത്ഭവിക്കുന്നതായിക്കണ്ടുവരുന്നു. അതിനാൽ വസ്തുഗതമായ ശക്തിരൂപം യാതൊരു സ്വഭാവമായിരിക്കുന്നുവോ അതുകാരണമാകുന്നു എന്ന് വ്യക്തമാകുന്നു. ചിലയിടത്തു കർമ്മത്തെ കാരണമായി പറയുന്നു. എന്തുകൊണ്ടെന്നാൽ കർമ്മാനുസരണമായിത്തന്നെ ജീവികൾ ഭിന്നങ്ങളായ യോനികളിൽ ഭിന്നങ്ങളായ സ്വഭാവാദികളാൽ യുക്തരായി ജനിക്കുന്നു. ചിലയിടത്ത് ആകസ്മിക സംഭവങ്ങളെ അതായതു വിധിയെ കാരണമായി പറഞ്ഞിരിക്കുന്നു. ചിലയിടത്തു പഞ്ചമഹാഭൂതങ്ങളേയും ചിലയിടത്തു ജീവാത്മാവിനെയും ജഗത്തിന്റെ കാരണമായി വർണ്ണിച്ചിരിക്കുന്നു. അതിനാൽ ഇതിന്റെ കാരണം ആരാണ് എന്നു നമുക്കു ചിന്തിക്കണം. ചിന്തിച്ചതിൽനിന്നും മനസ്സിലാക്കുവാൻ സാധിക്കുന്നത് കാലം മുതൽ പഞ്ചമഹാഭൂതങ്ങൾ വരെ പറഞ്ഞിരിക്കുന്ന ജഡപദാർത്ഥങ്ങളൊന്നും ജഗത്തിന്റെ കാരണമാകുന്നില്ലെന്നാണ്. അവർക്കു പ്രത്യേകം പ്രത്യേകമായോ കൂട്ടമായോ ജഗത്തിന്റെ കാരണമാകുവാൻ സാധ്യമല്ല. എന്തുകൊണ്ടെന്നാൽ ഇവയെല്ലാം ജഡവസ്തുക്കളായതുമൂലം ചേതനക്കധീനമാകുന്നു. ഇവയിൽ സ്വതന്ത്രമായി പ്രവർത്തിക്കുന്നതിനുള്ള ശക്തിയില്ല. യാതൊരു ജഡവസ്തുക്കളുടെ സംയോഗത്തിൽനിന്നും പുതിയതായി ഒരു വസ്തു ഉണ്ടാകുന്നുവോ അത് അതിന്റെ സഞ്ചാലകചേനതയായ ആത്മാവിന്റെ തന്നെ

അധീനത്തിലുള്ളതും അനുഭവിക്കാനുള്ളതുമാകുന്നു. ഇതിനെ ക്കൂടാതെ പുരുഷൻ അതായത് ജീവാത്മാവ് ജഗത്തിന്റെ കാര ണമാകുന്നില്ല. എന്തുകൊണ്ടെന്നാൽ അതു സുഖദുഃഖങ്ങളുടെ ഹേതുഭൂതങ്ങളായ പ്രാരബ്ധങ്ങൾക്കധീനമാണ്. അതിനും സ്വത ന്ത്രമായി ഒന്നും ചെയ്യുവാൻ കഴിയുന്നില്ല. അതിനാൽ കാര ണതത്വം മറ്റെന്തോ ആണ്.

**സംബന്ധം –** ഇപ്രകാരം ചിന്തിച്ചിട്ട് അവർ എന്തുതീരുമാനിച്ചു? ഇതേപ്പറ്റി പറയുന്നു –

3. തേ ധ്യാനയോഗാനുഗതാ അപശ്യൻ
ദേവാത്മശക്തിം സ്വഗുണൈർ നിർഗൂഢാം
യഃ കാരണാനി നിഖിലാനി താനി
കാലാത്മയുക്താന്യധിതിഷ്ഠത്യേകഃ.

ഇപ്രകാരം ചിന്തിച്ചതിനുശേഷവും യുക്തിയാലും അനു മാനത്താലും അവർക്ക് ഒരു തീരുമാനത്തിലെത്തിച്ചേരുവാൻ സാധിക്കാതെ വന്നപ്പോൾ അവരെല്ലാം ധ്യാനയോഗത്തിൽ സ്ഥിതരായി അതായത് തങ്ങളുടെ മനസ്സിനേയും ഇന്ദ്രിയങ്ങ ളേയും ബാഹ്യവിഷയങ്ങളിൽ നിന്നും പിന്മാറ്റി പരബ്രഹ്മത്തെ അറിയുന്നതിന് അദ്ദേഹത്തെത്തന്നെ ചിന്തിച്ചിരിക്കുന്നതിൽ തൽപ്പരരായിത്തീർന്നു. ധ്യാനിച്ചു ധ്യാനിച്ച് അവർക്ക് പരമാത്മാ വിന്റെ മഹിമയുടെ അനുഭവം ഉണ്ടായി. അവർ പരമദേവനായ പരബ്രഹ്മ പരമേശ്വരന്റെ സ്വരൂപഭൂതമായ അചിന്ത്യദിവ്യശക്തി യുടെ സാക്ഷാത്ക്കാരം പ്രാപിച്ചു. യാതൊന്ന് തൻറേതായ ഗുണങ്ങളാൽ സത്വരജസ് തമസ്സുകളാൽ മറയപ്പെട്ടിരിക്കു ന്നുവോ അതായത് കാഴ്ചയ്ക്കു ത്രിഗുണമായിട്ടാണെങ്കിലും വാസ്തവത്തിൽ ത്രിഗുണങ്ങൾക്കും അതീതമായിരിക്കുന്നു. അപ്പോൾ അവർ കാലം മുതൽ ആത്മാവുവരെ എത്രയോ കാര ണങ്ങൾ മുൻപു പറഞ്ഞിരുന്നുവോ, ആ എല്ലാ കാരണങ്ങളു ടേയും അധിഷ്ഠാതാവു യാതൊരുത്തനാകുന്നുവോ അതായത് അവയെല്ലാം ആരുടെ ആജ്ഞയും പ്രേരണയും മൂലം യാതൊ രുത്തന്റെ ശക്തിയുടെ ഏതോ അല്പാംശം കൊണ്ട് താന്താ ങ്ങളുടെ കർമ്മങ്ങളെ അനുഷ്ഠിക്കുന്നതിൽ സമർത്ഥരായിരി ക്കുന്നുവോ ആ ഏകസർവ്വശക്തിമാനായ പരമേശ്വരൻതന്നെ ഈ ജഗത്തിന്റെ വാസ്തവിക കാരണമാകുന്നു. മറ്റു യാതൊ രുത്തനുമല്ല എന്നുള്ള തീരുമാനത്തിൽ അവരെത്തിച്ചേർന്നു.

4. തമേകനേമീം ത്രിവൃതം ഷോഡശാന്തം
ശതാർധാരം വിംശതിപ്രത്യരാഭിഃ.
അഷ്ടകൈഃ ഷഡ്ഭിർവിശ്വരൂപൈകപാശം
ത്രിമാർഗഭേദം ദ്വിമനിമിത്തൈകമോഹം.

ഈ മന്ത്രത്തിൽ വിശ്വത്തെ ചക്രരൂപത്തിൽ വർണ്ണിച്ചിരി ക്കുന്നു. പരബ്രഹ്മപരമേശ്വരന്റെ സ്വരൂപഭൂതമായ അചിന്ത്യശ ക്തിയെ ദർശിച്ചിട്ടുള്ള ഋഷിമാർ പറയുന്നു – ഞങ്ങൾ ഒരു വള യത്തിൽ ഉറപ്പിച്ചിരിക്കുന്ന ചക്രത്തെ കണ്ടു. ഈ വളയത്തിൽ ആ ചക്രത്തിന്റെ കാലുകളം കടവും ഉറപ്പിക്കുവാനും ചക്രത്തെ യഥാസ്ഥാനത്തു ഘടിപ്പിക്കുവാനും സാധിക്കുന്നു. ഇവിടെ അവ്യക്ത പ്രകൃതിയെ വളയം എന്നു പറയുന്നു; എന്തു കൊണ്ടെന്നാൽ അതുതന്നെ ഈ വ്യക്തമായ പ്രപഞ്ചത്തിന്റെ മൂലമോ ആധാരമോ ആകുന്നു. ചക്രത്തിന്റെ സുരക്ഷിതത്വത്തി നുവേണ്ടി അതിന്മേൽ ലോഹവളയം ഉറപ്പിച്ചിരിക്കുന്നതു പോലെ ഈ അവ്യക്തപ്രകൃതിരൂപമാകുന്ന വളയത്തിന്മേൽ സത്വം, രജസ്സ് തമസ്സ് – ഈ മൂന്നു ഗുണങ്ങൾ തന്നെ മൂന്നു വളയങ്ങളായിരിക്കുന്നു. ഭഗവാന്റെ അചിന്ത്യശക്തി മൂന്നു ഗുണങ്ങളാൽ മറയ്ക്കപ്പെട്ടിരിക്കുന്നു എന്ന് നേരത്തെ പറഞ്ഞു കഴിഞ്ഞിരിക്കുന്നു. ചക്രത്തിന്റെ വളയം പ്രത്യേകം പ്രത്യേകം ഭാഗങ്ങളായി ചേർക്കപ്പെട്ടിരിക്കുന്നതുപോലെതന്നെ സംസാര രൂപമാകുന്ന ചക്രത്തിന്റെ പ്രകൃതിരൂപമാകുന്ന വളയത്തിൽ മനസ്സ്, ബുദ്ധി, അഹങ്കാരം, അതുപോലെ ആകാശം, വായു, തേജസ്സ്, ജലം, ഭൂമി – എന്നീ എട്ടു സൂക്ഷ്മതത്വങ്ങളും ഇവ യുടെതന്നെ എട്ടു സ്ഥൂലരൂപങ്ങളും – ഇപ്രകാരം പതിനാറുഭാ ഗങ്ങളുണ്ട്. അതുപോലെതന്നെ എപ്രകാരം ചക്രത്തിൽ കാലു കൾ ഘടിപ്പിച്ചിരിക്കുന്നുവോ അതായത് യാതൊന്ന് ഒരു ഭാഗ ത്തുനിന്ന് വളയത്തിന്റെ ഒരു ഭാഗത്തു ഘടിപ്പിക്കുകയും മറു ഭാഗം ചക്രത്തിന്റെ കുടത്തിൽ ഘടിപ്പിക്കുകയും ചെയ്തിരി ക്കുന്നുവവോ അതേപ്രകാരംതന്നെ ഈ സംസാരചക്രത്തിൽ അന്തഃകരണത്തിന്റെ വൃത്തികളാകുന്ന അൻപതിനങ്ങൾക്കു അൻപതു കാലുകളുടെ സ്ഥാനങ്ങളും പഞ്ചമഹാഭൂതങ്ങളുടെ കാര്യം – പത്തിന്ദ്രിയങ്ങളും പഞ്ചവിഷയങ്ങളും പഞ്ചപ്രാ ണനും – ഈ ഇരുപതു സഹായകാലുകളുടെ സ്ഥാനങ്ങളും ആകുന്നു. ഈ ചക്രത്തിൽ എട്ടെട്ടു വീതമുള്ള സാധനങ്ങളോ ടുകൂടിയ ആറു സമൂഹങ്ങൾ അവയവരൂപത്തിൽ വിരാജിക്കു ന്നു. ഇവ ആറെട്ട് എന്ന പേരിൽ വിളിക്കപ്പെടുന്നു. ജീവികളെ ഈ ചക്രത്തിൽ ബന്ധിച്ചിടുന്നതായി അനേകരൂപത്തിൽ പ്രക ടമാകുന്ന ആസക്തിരൂപത്തിലുള്ള ഒരു തൂക്കുമരമുണ്ട്. ദേവ യാനം, പിതൃയാനം, ഈ ലോകത്തിൽ ഒരു യോനിയിൽ നിന്നും മറ്റൊരു യോനിയിലേക്കു പോകുന്നതിനുള്ള മാർഗ്ഗം ഇപ്രകാര മുള്ള മൂന്നുമാർഗ്ഗങ്ങളുണ്ട്. പുണ്യകർമ്മങ്ങളും പാപകർമ്മ ങ്ങളും ഈ ജീവികളെ ഈ ചക്രത്തോടുകൂടി കറക്കുന്നതി നുള്ള നിമിത്തങ്ങളും അതിൽ കാലുകൾ ഉറച്ചുനിൽക്കുന്ന നാഭി അഥവാ കുടം അജ്ഞാനവും ആകുന്നു. ഈ കുടം ചക്ര ത്തിന്റെ കേന്ദ്രമായിരിക്കുന്നതുപോലെതന്നെ അജ്ഞാനം ഈ ലോകത്തിന്റെ കേന്ദ്രവും ആകുന്നു.

5. പഞ്ചസ്റോതോം*f*ബും പഞ്ചയോന്യുഗ്രവക്രാം
പഞ്ചപ്രാണോർമിം പഞ്ചബുദ്ധ്യാദിമൂലാം
പഞ്ചാവർത്താം പഞ്ചദുഃഖൗഘവേഗാം
പഞ്ചാശദ്ഭേദാം പഞ്ചപർവ്വാമധീമഃ.

ഈ മന്ത്രത്തിൽ സംസാരത്തെ നദിയുടെ രൂപത്തിൽ വർണ്ണിച്ചിരിക്കുന്നു. ബ്രഹ്മജ്ഞാനികളായ ആ മഹർഷിമാർ പറ യുന്നു – അഞ്ചു ജ്ഞാനേന്ദ്രിയങ്ങളാകുന്ന സ്രോതസ്സോടുകൂ ടിയ നദിയെ ഞങ്ങൾ കണ്ടുകൊണ്ടിരിക്കുന്നു. പ്രപഞ്ചത്തിന്റെ ജ്ഞാനം അഞ്ചു ജ്ഞാനേന്ദ്രിയങ്ങൾ വഴിയായി ഞങ്ങൾക്കു ലഭിക്കുന്നു. ഇവയിൽകൂടിത്തന്നെ പ്രപഞ്ചം പ്രവഹിച്ചുകൊ ണ്ടിരിക്കുന്നു. അതിനാൽ ഇന്ദ്രിയങ്ങളെ ഇവിടെ സ്രോതസ്സ് എന്നു പറയുന്നു. ഈ ഇന്ദ്രയങ്ങൾ അഞ്ചു സൂക്ഷ്മഭൂതങ്ങ ളാൽ നിർമ്മിക്കപ്പെട്ടവയാണ്. ഇതിനാൽ ഈ നദിക്ക് അഞ്ച് ഉദ്ഗമസ്ഥാനങ്ങൾ ഉണ്ടെന്നു കരുതപ്പെടുന്നു. ഈ നദിയുടെ

പ്രവാഹം വളരെ ഭയങ്കരമാകുന്നു. ഈ പ്രവാഹത്തിൽ പതിക്കുന്നതുകൊണ്ടു കൂടെക്കൂടെ ജനനമരണക്ലേശങ്ങളെ അനുഭവിക്കേണ്ടി വരുന്നു. ലോകത്തിന്റെ ഗതി ഏറ്റവും വക്രതയോടുകൂടിയതാണ്; കാപട്യങ്ങൾ നിറഞ്ഞതാണ്. ഇതിൽനിന്നും രക്ഷപ്പെടുക വളരെ പ്രയാസമേറിയ കാര്യമാണ്. അതിനാൽ ഈ സംസാരരൂപമാകുന്ന നദിയെ വക്രത എന്നു പറയുന്നു. പ്രപഞ്ചജീവികളിൽ സംഭവിച്ചുകൊണ്ടിരിക്കുന്ന ചേഷ്ടകളും ചലനങ്ങളും പ്രാണൻമൂലം സംഭവിക്കുന്നു. അതിനാൽ പ്രാണനെ ഭവസരിത്തിന്റെ തരംഗമാലകളോടുപമിച്ചിരിക്കുന്നു. നദിയിലെ കോളിളക്കം തരംഗങ്ങളാൽ സംഭവിക്കുന്നു. പഞ്ചജ്ഞാനേന്ദ്രിയദ്വാരാ സംഭവിക്കുന്ന ചാക്ഷുഷാദി അഞ്ചു പ്രകാരങ്ങളിലുള്ള ജ്ഞാനങ്ങളുടേയും ആദികാരണം മനസ്സാകുന്നു. എല്ലാ ജ്ഞാനങ്ങളും മനസ്സിന്റെ വൃത്തികൾ തന്നെയാകുന്നു. മനസ്സുണ്ടായിരിക്കുന്നില്ലെങ്കിൽ ഇന്ദ്രയങ്ങൾ എത്രമാത്രം ശ്രമിച്ചാലും യാതൊരുവിധത്തിലുമുള്ള ജ്ഞാനം പ്രാപിക്കുവാൻ സാധിക്കുന്നതല്ല. ഈ മനസ്സ് സംസാരരൂപമാകുന്ന നദിയുടെ മൂലമാകുന്നു. മനസ്സ് ശാന്തിയടഞ്ഞാൽ – നശിച്ചുകഴിഞ്ഞാൽ ഈ പ്രപഞ്ചത്തിന്റെ അസ്തിത്വം ഈ രൂപത്തിൽ നിലനിൽക്കുന്നില്ല. മനസ്സ് നിലനിൽക്കുന്നതുവരെ സംസാരചക്രവും നിലനിൽക്കുന്നു. ഇന്ദ്രിയങ്ങളുടെ ശബ്ദം, സ്പർശം മുതലായ അഞ്ചുവിഷയങ്ങൾതന്നെ ഈ സംസാരരൂപമാകുന്ന നദിയിലെ ചുഴികളാകുന്നു. ഇതിൽ അകപ്പെട്ട് ജീവികൾ ജനനമരണ ചക്രത്തിൽ പതിക്കുന്നു. ഗർഭവേദന, ജനനദുഃഖം, വാർദ്ധ്യകൃത്തിന്റെ വേദന, രോഗംമൂലമുള്ള ദുഖം, മരണഭയം – ഈ അഞ്ചിനത്തിലുള്ള ദുഃഖങ്ങൾതന്നെ ഈ നദിയിലെ പ്രവാഹത്തിന്റെ വേഗതയാകുന്നു. ഇവയുടെ തലോടൽകൊണ്ട് ജീവികൾ വ്യാകുലരാകുകയും ഈ യോനിയിൽനിന്ന് മറ്റൊരു യോനിയിലേക്ക് അലഞ്ഞുനടക്കുകയും ചെയ്യുന്നു. അജ്ഞാനം, അഹങ്കാരം, രാഗം, ദ്വേഷം, മൃത്യുഭയം – ഈ അഞ്ചുവിധത്തിലുള്ള ക്ലേശങ്ങൾ ഈ സംസാരരൂപനദിയുടെ അഞ്ചുവിഭാഗങ്ങളാകുന്നു. ഇതുപോലെ തന്നെ അഞ്ചുവിഭാഗങ്ങളിലായി ഈ പ്രപഞ്ചവും വിഭജിക്കപ്പെട്ടിരിക്കുന്നു. ഈ അഞ്ചിന്റെയും കൂട്ടംതന്നെ സംസാരത്തിന്റെ സ്വരൂപവും അന്തഃകരണത്തിന്റെ അനപതുവൃത്തികൾ ഈ നദിയുടെ അൻപതു രൂപങ്ങളും ആകുന്നു. അന്തഃകരണത്തിന്റെ വൃത്തികളെ എടുത്തുകൊണ്ടുതന്നെ സംസാരത്തിന്റെ ഭേദങ്ങളെ മനസ്സിലാക്കുന്നു.

6. സർവാജീവ്വേ സർവ്വസംസ്ഥേ ബൃഹന്തേ
അസ്മിൻ ഹംസോ ഭ്രാമ്യതേ ബ്രഹ്മചക്രേ
പൃഥഗാത്മാനം പ്രേരിതാരം ച മത്വാ
ജുഷ്ടസ്തതസ്തേനാമൃതത്വമേതി.

യാതൊന്നിനെ നേരത്തെ വർണ്ണിച്ചുകഴിഞ്ഞുവോ യാതൊന്ന് അഖിലത്തിന്റെയും ജീവനനിർവ്വഹണത്തിന്റെ ഹേതുവായിരിക്കുന്നുവോ യാതൊന്ന് സമസ്ത ജീവികളുടെയും ആശ്രയമായിരിക്കുന്നുവോ. അങ്ങനെയുള്ള ജഗദ് രൂപമാകുന്ന ബ്രഹ്മചക്രത്തിൽ പരബ്രഹ്മപരമാത്മാവിനാൽ നടത്തപ്പെടുന്നതും പരമാത്മാവിന്റെ തന്നെയായ വിരാട് ശരീരരൂപമാകുന്ന സംസാരചക്രത്തിൽ ഈ ജീവാത്മാവ് തന്റെ കർമ്മങ്ങൾക്കനുസരണമായി ആ പരമാത്മാവിനാൽ കറക്കപ്പെട്ടുകൊണ്ടിരിക്കുന്നതുമാകുന്നു. ഈ ജീവാത്മാവ് തന്റെ സഞ്ചാലകനു മനസ്സിലാക്കി അദ്ദേഹത്തിന്റെ കൃപാപാത്രമായിത്തീരാതിരിക്കുന്നതുവരെയും തന്നെത്തന്നെ അദ്ദേഹത്തിന്റെ പ്രിയനാക്കിത്തീർക്കുന്നതുവരെയും ഇതിന് ഈ ചക്രത്തിൽ നിന്നും മോചനം നേടുവാൻ സാധക്കുന്നില്ല. ഈ ജീവാത്മാവ് തന്റെയും എല്ലാത്തിന്റേയും പ്രേരകനായ പരമാത്മാവിനെ നന്നായും പ്രത്യേകം പ്രത്യേകമായും മനസ്സിലാക്കുകയും അദ്ദേഹത്തിന്റെ കറക്കൽകൊണ്ട് ഞാൻ ഈ സംസാരചക്രത്തിൽ കറങ്ങിക്കൊണ്ടിരിക്കുന്നു എന്നും അദ്ദേഹത്തിന്റെ കൃപയാൽ തന്നെ മോചിക്കപ്പെടുവാൻ സാധിക്കുമെന്നും മനസ്സിലാക്കുകയും ചെയ്യുമ്പോൾ പരമേശ്വരന്റെ പ്രിയനായിട്ട് അദ്ദേഹത്താൽ സ്വീകാര്യനായി ഭവിക്കുന്നു. പിന്നെ അമരത്വത്തെ പ്രാപിക്കുകയും ജനനമരണരൂപമാകുന്ന സംസാരചക്രത്തിൽ നിന്നും എന്നെന്നേയ്ക്കുമായി മോചനം നേടുകയും പരമശാന്തിയേയും അതുപോലെതന്നെ സനാതനദിവ്യപരമധാമത്തെയും പ്രാപിക്കുകയും ചെയ്യുന്നു.

7. ഉദ്ഗീതമേതത് പരമം തു ബ്രഹ്മ
തസ്മിം സ്ത്രയം സുപ്രതിഷ്ഠാക്ഷരം ച.
അത്രാന്തരം ബ്രഹ്മവിദോ വിദിത്വാ
ലീനാ ബ്രഹ്മണി തത്പരാ യോനിമുക്താഃ

യാതൊന്നിൻറെ മഹിമ വേദങ്ങളിൽ ഗാനം ചെയ്യപ്പെട്ടിരിക്കുന്നുവോ യാതൊരു പരബ്രഹ്മ പരമാത്മാവ് അഖിലത്തിന്റെയും സർവ്വോത്തമമായ ആശ്രയമായിരിക്കുന്നുവോ അദ്ദേഹത്തിൽത്തന്നെ ത്രിലോകങ്ങളുടേയും സമുദായരൂപമാകുന്ന സമസ്ത വിശ്വവും സ്ഥിതിചെയ്യുന്നു. അദ്ദേഹം തന്നെ മുകളിൽ പറഞ്ഞിരിക്കുന്ന സകലത്തിന്റെയും പ്രേരകനും ഒരിക്കലും നാശമില്ലാത്ത പരമാക്ഷരനും പരമദേവനും ആകുന്നു. യാതൊരുത്തൻ ധ്യാനയോഗത്തിൽ സ്ഥിതരായിട്ടു പരമാത്മാവിന്റെ ദിവ്യശക്തിയെ ദർശിക്കുകയും വേദരഹസ്യത്തെ ഗ്രഹിക്കുകയും ചെയ്തിരുന്നുവോ ആ മഹർഷിമാർ എല്ലാത്തിൻറെയും പ്രേരകനായ ആ പരമാത്മാവിനെ തങ്ങളുടെ ഹൃദയങ്ങളിൽ അന്തര്യാമിയായ രൂപത്തോടുകൂടി വിരാജിക്കുന്നു എന്നു മനസ്സിലാക്കി, അദ്ദേഹത്തിൽ ആസക്തരായ അദ്ദേഹത്തിൽ ലീനരായി എന്നെന്നേയ്ക്കും ജന്മമരണ യോനികളിൽനിന്നും മുക്തരായിത്തീരുന്നു. അവരുടെ മാർഗ്ഗത്തെ അനുകരിച്ച് നമുക്കെല്ലാവർക്കും അവരെപ്പോലെ ജനനമരണങ്ങളിൽനിന്നു മോചനം പ്രാപിച്ചിട്ട് പരമാത്മാവിൽ ലീനരാകുവാൻ കഴിയുന്നു.

**സംബന്ധം** – ഇനി ആ പരമാത്മാവിന്റെ സ്വരൂപത്തെ വർണ്ണിച്ചിട്ട് അദ്ദേഹത്തെ അറിയുന്നതുകൊണ്ടുണ്ടാകുന്ന ഫലം വിവരിക്കുന്നു –

8. സംയുക്തമേതത് ക്ഷരമക്ഷരം ച
വ്യക്താവ്യക്തം ഭരതേ വിശ്വമീശഃ
അനീശശ്ചാത്മാ ബധ്യതേ ഭോക്തൃഭാവാജ്–
ജ്ഞാത്വാ ദേവം മുച്യതേ സർവ്വപാശൈഃ.

വിനാശ സ്വഭാവത്തോട്ടുകൂടിയ ജഡവർഗ്ഗം ഭഗവാന്റെ അപരാപ്രകൃതിയെന്നും ക്ഷരതത്വമെന്നും പറയപ്പെടുകയും ഭഗവാന്റെ പരാപ്രകൃതിരൂപമായ ജീവസമുദായം അക്ഷരതത്വത്തിന്റെ നാമത്തോടുകൂടി വിളിക്കപ്പെടുകയും ചെയ്യുന്നു. ഇവരണ്ടിന്റേയും സംയോഗത്തിൽനിന്നുണ്ടായ പ്രകടവും (സ്ഥൂലം) അപ്രകടവും (സൂക്ഷ്മം)മായ രൂപത്തിൽ സ്ഥിതമായ ഈ ജഗത്തിനെ ആ പരബ്രഹ്മ പുരുഷോത്തമൻ തന്നെ പരിപാലിക്കുന്നവനും സ്വാമിയും പ്രേരകനും അതുപോലെ എല്ലാത്തിനെയും യഥായോഗ്യം ചലിപ്പിക്കുന്നവനും നിയന്ത്രിക്കുന്നവനുമായ പരമേശ്വരനാകുന്നു. ജീവാത്മാവ് ഈ ജഗത്തിന്റെ വിഷയങ്ങളുടെ ഭോക്താവായിരിക്കന്നതുകാരണം പ്രകൃതിക്കധീനമായ ഇതിന്റെ മോഹജാലങ്ങളിൽ കുരുങ്ങിക്കഴിയുകയും പരമദേവനായ പരമാത്മാവിന്റെ നേരേ ദൃഷ്ടിയുയർത്താതെയിരിക്കുകയും ചെയ്യുന്നു. ഒരുവൻ ആ സർവ്വ സുഹൃത്തായ പരമാത്മാവിന്റെ അഹൈതുകമായ ദയയാൽ മഹാപുരുഷന്മാരുടെ ബന്ധം ലഭിച്ചിട്ട് അദ്ദേഹത്തെ അറിയുന്നതിനുള്ള അഭിലാഷത്തോടുകൂടി പൂർണ്ണമായി പരിശ്രമിക്കുമ്പോൾ ആ പരമദേവനായ പരമേശ്വരനെ അറിഞ്ഞിട്ട് എല്ലാ ബന്ധങ്ങളിൽനിന്നും നിത്യമായി രക്ഷപ്പെടുന്നു.

**സംബന്ധം –** വീണ്ടും ജീവാത്മാവ്, പരമാത്മാവ്, പ്രകൃതി ഈ മൂന്നിൻറെയും സ്വരൂപത്തെ പ്രത്യേകം പ്രത്യേകം വർണ്ണിച്ചിട്ട്, ഈ തത്വത്തെ ഗ്രഹിച്ച് ഉപാസിക്കുന്നതുകൊണ്ടുള്ള ഫലം അടുത്ത രണ്ടു മന്ത്രങ്ങളിലായി വിവരിക്കുന്നു.

9. ജ്ഞാജ്ഞൗ ദ്വാവാവീശനീശാ–
വജാ ഹ്യേകാ ഭോക്തൃഭോഗ്യാർത്ഥയുക്താ.
അനന്തശ്ചാത്മാ വിശ്വരൂപോ ഹ്യകർത്താ
ത്രയം യദാവിന്ദതേ ബ്രഹ്മമേതത്.

ഈശ്വരൻ സർവ്വജ്ഞനും സർവ്വശക്തിമാനും ആകുന്നു; ജീവികൾ അല്പജ്ഞരും അല്പശക്തിയോടുകൂടിയവരും ആകുന്നു, ഇവ രണ്ടും അജന്മാക്കളാണ്. ഇവയെക്കൂടാതെ മൂന്നാമതൊരു ശക്തിയും അജന്മാവായുണ്ട്. അതിനെ പ്രകൃതിയെന്നു പറയുന്നു. ഇത് ഭോക്താവായ ജീവാത്മാവിനുവേണ്ട എല്ലാ ഭോഗ്യപദാർത്ഥങ്ങളേയും തയ്യാറാക്കിക്കൊണ്ടിരിക്കുന്നു. ഈ മൂന്നും അജന്മാക്കളായിത്തന്നെയിരിക്കുന്നു; അനാദിയായിരിക്കുന്നു. എന്നിരുന്നാലും ഈശ്വരൻ മറ്റു രണ്ടു തത്വങ്ങളേയുംകാൾ ശ്രേഷ്ഠനാകുന്നു; എന്തുകൊണ്ടെന്നാൽ ആ പരമാത്മാവ് അന്തരഹിതനാക്കുന്നു. പൂർണ്ണമായ ഈ വിശ്വം അദ്ദേഹത്തിന്റെ സ്വരൂപം തന്നെയാണ്; വിരാട് ശരീരം തന്നെയാകുന്നു. അദ്ദേഹം എല്ലാം പ്രവർത്തിച്ചുകൊണ്ട് പൂർണ്ണജഗത്തിന്റെ രചനയും പാലനവും സംഹാരവും നടത്തുന്നു. എന്നാൽ വാസ്തവത്തിൽ ഒന്നും തന്നെ ചെയ്യുന്നില്ല. എന്തുകൊണ്ടെന്നാൽ അദ്ദേഹം കർത്താവ് എന്ന അഹങ്കാരത്തിൽനിന്നും രഹിതനാകുന്നു. മനുഷ്യൻ ഇപ്രകാരം ഈ മൂന്നിന്റെയും അസാധാരണത്വത്തേയും വിഭിന്നതയേയും മനസ്സിലാക്കിത്തന്നെ അദ്ദേഹത്തെ ബ്രഹ്മരൂപത്തിൽ പ്രാപിച്ച് ഈ പ്രകൃതിയും ജീവികളും ഈ പരമേശ്വരന്റെ പ്രകൃതിയും പരമേശ്വരൻ ഇവയുടെ യജമാനനും ആണെന്ന് പ്രത്യക്ഷമായി ഗ്രഹിക്കുമ്പോൾ, എല്ലാ ബന്ധങ്ങളിൽനിന്നുംഅവൻ വിമുക്തനായിത്തീരുന്നു.

**സംബന്ധം –** മുൻപറഞ്ഞിരിക്കുന്ന മന്ത്രങ്ങളിലെ മൂന്നു തത്വങ്ങളുടേയും വിശദീകരണം അടുത്ത മന്ത്രത്തിൽ വ്യക്തമാക്കിയിരിക്കുന്നു.

10. ക്ഷരം പ്രധാനമമൃതാക്ഷരം ഹരഃ
ക്ഷരാത്മാനാവീശതേ ദേവ ഏകഃ.
തസ്യാഭിധ്യാനാദ് യോജനാത് തത്വഭാവാദ്
ഭൂയശ്ചാന്തേ വിശ്വമായാനിവൃത്തിഃ.

പ്രകൃതിയാകട്ടെ ക്ഷരം അതായത് പരിവർത്തനത്തോടുകൂടിയതും വിനാശസ്വഭാവത്തോടുകൂടിയതും ആകുന്നു. ഇതിന്റെ ഭോക്താവായ ജീവസമുദായം അവിനാശസ്വഭാവത്തോടുകൂടിയ അക്ഷരതത്വവുമാകുന്നു. ഈ ക്ഷരവും അക്ഷരവും (ജഡപ്രകൃതിയും ചേതനാജീവസമുദായവും), രണ്ടിനെയും തത്വത്തിൽ ഏകനായ പരമദേവനായ പരമേശ്വരൻ ഭരണം നടത്തുന്നു. അദ്ദേഹം തന്നെ പ്രാപിക്കുന്നതിനും അറിയുന്നതിനും യോഗ്യനാകുന്നു. അദ്ദേഹത്തെ തത്വത്തോടുകൂടയി ഗ്രഹിക്കണം – ഇപ്രകാരം ദൃഢനിശ്ചയം ചെയ്തിട്ട് ആ പരമാത്മാവിനെ നിരന്തരം ധ്യാനിക്കുന്നതുകൊണ്ട്, രാവും പകലും അദ്ദേഹത്തിൽതന്നെ സംലഗ്നമായി വസിക്കുന്നതുകൊണ്ട്, അദ്ദേഹത്തിൽത്തന്നെ തന്മയീഭവിക്കുന്നതുകൊണ്ട്, അവസാനം അദ്ദേഹത്തെത്തന്നെ പ്രാപിക്കുന്നു. പിന്നെ ഇതിന്റെ എല്ലാ മായകൾക്കും പൂർണ്ണമായ നിവൃത്തിയുണ്ടാകുന്നു. അതായത് മായാമയമായ ഈ ജഗത്തിൽനിന്നും ഇതിന്റെ സംബന്ധം പൂർണ്ണമായും വിച്ഛേദിക്കപ്പെടുന്നു.

**സംബന്ധം –** പരബ്രഹ്മത്തെ അറിയുന്നതുകൊണ്ടുള്ള ഫലം വീണ്ടും വിവരിക്കുന്നു.

11. ജ്ഞാത്വാ ദേവം സർവ്വപാശാപഹാനിഃ
ക്ഷീണൈഃ ക്ലേശൈർജന്മമൃത്യു പ്രഹാണിഃ
തസ്യാഭിധ്യാനാത് തൃതീയം ദേഹഭേദേ
വിശ്വൈശ്വര്യം കേവല ആപ്തകാമഃ.

പരമപുരുഷനായ പരമാത്മാവിനെ ധ്യാനിച്ചു ധ്യാനിച്ചു സാധകൻ ആ പരമദേവനെ മനസ്സിലാക്കുമ്പോൾ അവന്റെ സമസ്ത ബന്ധനങ്ങളും നിത്യമായി സർവ്വഥാ നശിച്ചുപോകുന്നു; എന്തുകൊണ്ടെന്നാൽ അവിദ്യ, രാഗം, അഹങ്കാരം, ദ്വേഷം, മരണഭയം – ഈ അഞ്ചുക്ലേശങ്ങളുടേയും വിനാശം സംഭവിക്കുന്നതുകാരണം അവന്റെ ജനനമരണങ്ങളുടെ അഭാവം എന്നത്തേയ്ക്കും സംഭവിക്കുന്നു. അതിനാൽ അവൻ പിന്നീടൊരിക്കലും ഈ ബന്ധനങ്ങളിൽ അകപ്പെടുന്നില്ല. ഈ ശരീരത്തിന്റെ നാശം സംഭവിച്ചുകഴിഞ്ഞാൽ അവൻ തൃതീയ ലോകത്തിന്റെ അതായത് സ്വർഗ്ഗത്തിന്റെ ഏറ്റവും ഉയർന്ന സ്ഥാനമായ ബ്രഹ്മലോകം വരെയുള്ള ഏറ്റവും വലിയ ഐശ്വര്യങ്ങളെ ത്യജിച്ചിട്ട് പ്രകൃതിയിൽനിന്നും വിയുക്തവും സർവ്വഥാ വിശുദ്ധവുമായ കൈവല്യപദത്തെ പ്രാപിച്ച് പൂർണ്ണകാമനായിത്തീരുന്നു. അവനു യാതൊരുവിധത്തിലുമുള്ള അഭി

ലാഷങ്ങൾ ഉണ്ടാകുന്നില്ല. എന്തുകൊണ്ടന്നാൽ അവൻ എല്ലാ അഭിലാഷങ്ങളുടേയും ഫലം പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു.

**സംബന്ധം** – അറിയുവാൻ യോഗ്യമായ തത്വത്തെ വീണ്ടും വർണ്ണിക്കുന്നു.

12. ഏതജ് ജ്ഞേയം നിത്യമേവാത്മസംസ്ഥം
നാതഃ പരം വേദിതവ്യം ഹി കിംചിത്.
ഭോക്താ ഭോഗ്യം പ്രേരിതാരം ച മത്വാ
സർവ്വം പ്രോക്തം ത്രിവിധം ബ്രഹ്മമേതത്.

ഈ പരബ്രഹ്മ പുരുഷോത്തമൻ തന്റെ തന്നെ ഹൃദയത്തിൽ അന്തര്യാമിയായ രൂപത്തിൽ വസിക്കുന്നു. ഇതിനെ അറിയുന്നതിന് വെളിയിലെങ്ങും പോകേണ്ടതായ ആവശ്യമില്ല. ഇദ്ദേഹത്തെ അറിയുന്നതിന് എപ്പോഴും പരിശ്രമിക്കണം. എന്തുകൊണ്ടെന്നാൽ ഇദ്ദേഹത്തിനുപരിയായി അറിയുന്നതിനുള്ള മറ്റൊരു വസ്തുവുമില്ല. ഈ ഏകത്തെ അറിയുന്നതുകൊണ്ടുതന്നെ എല്ലാ ജ്ഞാനങ്ങളും ഉണ്ടാകുന്നു. ഇദ്ദേഹം തന്നെ എല്ലാത്തിന്റെയും കാരണവും പരമാധാരവും ആകുന്നു. മനുഷ്യൻ ഭോക്താവും (ജീവാത്മാവ്) ഭോഗ്യ (ജഡവസ്തു)വും ആകുന്നു. ഈ രണ്ടിന്റെയും പ്രേരകനായ ഈശ്വരനെ അറിയുമ്പോൾ എല്ലാം മനസ്സിലാക്കുന്നു. പിന്നെ യാതൊന്നും അറിയേണ്ടതായിട്ടവശേഷിക്കുന്നില്ല. യാതൊരുത്തന്റെ ഈ മൂന്നു ഭേദങ്ങളേയും വിവരിച്ചിരിക്കുന്നുവോ അവ തന്നെ സമഗ്രമായ ബ്രഹ്മമാകുന്നു. അതായത് ജഡപ്രകൃതിയും ചേതനാത്മാവും അവ രണ്ടിന്റെയും ആധാരവും നിയാമകനുമായ പരമാത്മാവും ഇവ മൂന്നും ബ്രഹ്മത്തിന്റെ രൂപങ്ങൾ തന്നെയാകുന്നു.

**സംബന്ധം** – പറയപ്പെട്ട ജ്ഞേയതത്വത്തെ അറിയുന്നതിനുള്ള ഉപായത്തെ വിവരിക്കുന്നു –

13. വഹ്നേർയഥാ യോനിഗതസ്യ മൂർത്തിർ–
ന ദൃശ്യതേ നൈവ ച ലിങ്ഗനാശഃ
സ ഭൂയ ഏവേന്ധനയോനി ഗൃഹ്യ
സ്തദ്വോഭയം വൈ പ്രണവേന ദേഹേ.

എപ്രകാരം തന്റെ യോനി അതായത് പ്രകടമായിട്ടുള്ള സ്ഥാനവിശേഷമായ ഇന്ധനങ്ങളിൽ സ്ഥിതിചെയ്യുന്ന അഗ്നിയുടെ രൂപംപോലെ കാണപ്പെടുന്നില്ല. എന്നാൽ ഇക്കാരണത്താൽ അഗ്നിയില്ലെന്നു കരുതുന്നില്ല. എന്നാൽ ഇക്കാരണത്താൽ അഗ്നിയില്ലെന്നു കരുതുന്നില്ല. തീർച്ചയായും അതുണ്ടെന്നു അംഗീകരിച്ചുകൊണ്ട് അരണി (ഉരച്ചു തീയുണ്ടാക്കുന്ന തടിക്കഷണങ്ങൾ) മഥനം ചെയ്തുകഴിയുമ്പോൾ ഇന്ധനരൂപമാകുന്ന തന്റെ സ്ഥാനത്തുനിന്ന് അതിനു വീണ്ടും ജ്വലിച്ചുയരുവാൻ കഴിയുന്നു. അതുപോലെതന്നെ ഉപര്യക്തമായ ജീവാത്മാവും പരമാത്മാവും ഹൃദയരൂപമാകുന്നു. തങ്ങളുടെ സ്ഥാനത്ത് ഒളിച്ചുവസിച്ചിട്ട് പ്രത്യക്ഷപ്പെടാതിരിക്കുന്നു. എന്നാൽ 'ഓം' എന്നുള്ള ജപം വഴിയായി സാധന ചെയ്തുകഴിഞ്ഞാൽ ശരീരത്തിൽത്തന്നെ ഇതിന്റെ സാക്ഷാത്ക്കാരം ഉണ്ടാകുന്നു.

14. സ്വദേഹമരണിം കൃത്വാ പ്രണവം
ചോത്തരാരണിം.
ധ്യാനനിർമഥനാഭ്യാസാദ് ദേവം
പശ്യേന്നിഗൂഢവത്.

അഗ്നിയെ പ്രകടമാക്കുന്നതിനു രണ്ട് അരണിത്തടികളെ കൂട്ടിയുരയ്ക്കുന്നതുപോലെതന്നെ തന്റെ ശരീരത്തിൽ പരമപുരുഷനായ പരമാത്മാവിനെ പ്രാപിക്കുന്നതിനുവേണ്ടി ശരീരത്തെ അടിയിൽ വെയ്ക്കപ്പെടുന്ന തടിയാക്കി മാറ്റുകയും ഓങ്കാരത്തെ മുകളിലെ തടിയായി മാറ്റുകയും വേണം. അതായത് ശരീരത്തെ അടിത്തടിയായി സ്വഭാവത്തോടുകൂടി നിശ്ചലമാക്കിക്കൊണ്ടു മുകളിലത്തെ തടിക്കുതുല്യം ഓംകാരത്തെ ശബ്ദം വഴിയായി ജപിക്കുകയും മനസ്സാൽ അതിന്റെ അർത്ഥരൂപമായ പമരാത്മാവിനെ നിരന്തരം ചിന്തിക്കുകയും വേണം. ഇപ്രകാരമുള്ള ഈ മഥനരൂപമാകുന്ന ധ്യാനസ്വരൂപാഭ്യാസത്താൽ സാധകൻ വിറകിൽ ഒളിഞ്ഞിരിക്കുന്ന അഗ്നിക്കുതുല്യം തന്റെ ഹൃദയത്തിൽ ഒളിഞ്ഞിരിക്കുന്ന പരമദേവ പരമേശ്വരനെ ഓർക്കണം – പ്രത്യക്ഷമാക്കണം.

15. തിലേഷു തൈലം ദധനീവ സർപ്പി–
രാപഃ സ്റോതഃ സ്വരണീഷു ചാഗ്നിഃ
ഏവമാത്മാ*ff*ത്മനി ഗൃഹ്യതേ*f*സൗ
സത്യേനൈനം തപസാ യോ*f*നു പശ്യതി.

എപ്രകാരം എള്ളിൽ എണ്ണയും തൈരിൽ വെണ്ണയും ഉണങ്ങിവരണ്ട നദിയുടെ ഉള്ളിലുള്ള ഉറവിൽ ജലവും അരണിത്തടിയിൽ അഗ്നിയും ഒളിഞ്ഞിരിക്കുന്നുവോ അതേപ്രകാരം തന്നെ പരമാത്മാവ് നമ്മുടെ ഹൃദയരൂപമാകുന്ന ഗുഹയിൽ ഒളിഞ്ഞിരിക്കുന്നു. എപ്രകാരം അതാതുസ്ഥാനങ്ങളിൽ ഒളിഞ്ഞിരിക്കുന്ന തൈലാദികളെ അവയ്ക്കുപറഞ്ഞിട്ടുള്ള ഉപായങ്ങളാൽ ഉപലബ്ധമാക്കുവാൻ കഴിയുന്നുവോ അതേപ്രകാരം ഏതെങ്കിലും സാധകൻ വിഷയങ്ങളിൽ വിരക്തനായിട്ട് സദാചാര നിരതനായി, സത്യഭാഷണം, സദാചാരം എന്നീ തപസ്യവഴിയായി സാധനകൾ അനുഷ്ഠിച്ചുകൊണ്ട് മുകളിൽ പറഞ്ഞിട്ടുള്ള രീതിയിൽ അദ്ദേഹത്തെ നിരന്തരം ധ്യാനിച്ചുകൊണ്ടു വസിക്കുന്നു. അവ വഴിയായി അവനു പരമാത്മാവിനെ പ്രാപിക്കുവാൻ കഴിയുന്നു.

16. സർവ്വവ്യാപിനമാത്മാനം ക്ഷീരേ
സർപ്പിരിവാർപ്പിതം
ആത്മവിദ്യാതപോമൂലം തദ് ബ്രഹ്മോപ
നിഷത് പരം.

തദ്ബ്രഹ്മോപനിഷത് പരം.

ആത്മവിദ്യയും തപവും അദ്ദേഹത്തെ പ്രാപിക്കുന്നതിനുള്ള മൂലസാധനയാകുന്നു. യാതൊന്ന് പാലിൽ നെയ്ക്കുതുല്യം സർവ്വത്ര പരിപൂർണ്ണമായിരിക്കുന്നുവോ സർവ്വാന്തര്യാമിയായ ആ പരമാത്മാവിനെ മുകളിൽ പറഞ്ഞിരിക്കുന്ന ആ സാധകൻ മനസ്സിലാക്കുന്നു. 'അദ്ദേഹം തന്നെയാകുന്നു ഉപനിഷത്തുക്കളിൽ വർണ്ണിക്കപ്പെട്ടിരിക്കുന്ന പരമ തത്വമായ ബ്രഹ്മം

അന്തിമവാക്യത്തെ പനരാവർത്തിക്കുന്നത് അദ്ധ്യായത്തിന്റെ സമാപ്തിയെ സൂചിപ്പിക്കുന്നതിനുവേണ്ടിയാകുന്നു.

## ദ്വിതീയാദ്ധ്യായം

**സംബന്ധം –** ആദ്യത്തെ അധ്യായത്തിൽ പരമദേവനായ പരമാത്മാവിന്റെ സാക്ഷാത്ക്കാരത്തിനുള്ള പ്രധാനോപായമായി ധ്യാനത്തെ വിശേഷിപ്പിച്ചിരിക്കുന്നു. ആ ധ്യാനത്തിന്റെ പ്രക്രിയ മനസ്സിലാക്കുന്നതിന് ഈ രണ്ടാമതദ്ധ്യായം ആരംഭിക്കുന്നു. ഇതിൽ ആദ്യമായി ധ്യാനത്തിന്റെ സിദ്ധിക്കുവേണ്ടിയുള്ള അഞ്ചു മന്ത്രങ്ങളിൽ പരമേശ്വരനോടു പ്രാർത്ഥിക്കേണ്ട പ്രകാരങ്ങളെ വിവരിക്കുന്നു.

1. യുഞ്ജാനഃ പ്രഥമം മനസ്തത്വായ
സവിതാ ധിയഃ
അഗ്നേർ ജ്യോതിർനിചായ്യ പൃഥിവ്യാ അധ്യാഭരത.

അഖിലത്തേയും സൃഷ്ടിച്ച പരമാത്മാവ് ആദ്യമായി നമ്മുടെ മനസ്സിന്റേയും ബുദ്ധിയുടേയും വൃത്തികളുടെ തത്വപ്രാപ്തിക്കുവേണ്ടി തന്റേതായ ദിവ്യസ്വരൂപത്തിൽ രൂപപ്പെടുത്തുകയും അഗ്നി മുതലായ ഇന്ദ്രിയാഭിമാനികളായ ദേവതകളെ വിഷയങ്ങളെ പ്രകാശിപ്പിക്കുന്നതിനുള്ള സാമർത്ഥ്യത്തെ ദൃഷ്ടിയിൽ കണ്ടുകൊണ്ട് ബാഹ്യവിഷയങ്ങളിൽ നിന്നും പിൻവലിച്ച് നമ്മുടെ ഇന്ദ്രിയങ്ങളുടെ പ്രകാശം ബാഹ്യമായി നഷ്ടപ്പെടാതെ ബുദ്ധിക്കും മനസ്സിനും സഹായകമായിരിക്കുന്നതിന് ഇന്ദ്രിയങ്ങളിൽ നിക്ഷേപിച്ചു.

2. യുക്തേന മനസാ വയം ദേവസ്യ
സവിതുഃ സവേ.
സുവർഗ്ഗേയായ ശക്ത്യാ.

നമ്മളെല്ലാം അഖിലത്തേയും സൃഷ്ടിച്ച പരമദേവനായ പരമദേവന്റെ ആരാധനാരൂപമായ യജ്ഞത്തിൽ മുഴുകിയ മനസ്സു വഴിയായി പരമാനന്ദപ്രാപ്തിക്കുവേണ്ടി പൂർണ്ണശക്തിയോടെ പ്രയത്നിക്കണം. അതായത് നമ്മുടെ മനസ്സ് നിരന്തരം ഭഗവദാരാധനയിൽ മുഴുകുയും നാം ഭഗവത് പ്രാപ്തിയിൽനിന്നും ജന്യമാകുന്ന പരമാനന്ദത്തിന്റെ അനുഭൂതിക്കുവേണ്ടി പൂർണ്ണശക്തിയോടുകൂടി പ്രയന്തിക്കുകയും ചെയ്യണം.

3. യുക്ത്വായ മനസാ ദേവാൻ സുവര്യതോ
ധിയാ ദിവം
ബൃഹജ്ജ്യോതിഃ കരിഷ്യതഃ സവിതാ
പ്രസുവാതി താൻ.

അഖിലത്തിന്റെയും സ്രഷ്ടാവായിരിക്കുന്ന ആ പരമേശ്വരൻ മനസ്സിന്റെയും ഇന്ദ്രിയങ്ങളുടെയും അധിഷ്ഠാനദേവതകളെയും സ്വർഗ്ഗാദിലോകങ്ങളിലും ആകാശത്തിലും സഞ്ചരിക്കുന്ന വലിയ പ്രകാശം വ്യാപിപ്പിക്കുന്നവയേയും നമ്മുടെ മനസ്സോടും ബുദ്ധിയോടും സംയുക്തമാക്കിയിട്ട് നമുക്കു പ്രകാശം പ്രദാനം ചെയ്യുന്നതിനു പ്രേരണ നൽകി. തൽക്കാരണം കൊണ്ടു നാം പരമേശ്വരനെ സാക്ഷാത്ക്കരിക്കുന്നതിനുള്ള ധ്യാനത്തിൽ സമർത്ഥരായിത്തീരുന്നു. നമ്മുടെ മനസ്സും ബുദ്ധിയും ഇന്ദ്രിയങ്ങളും പ്രകാശം വ്യാപിപ്പിച്ചു കൊണ്ടിരിക്കും. നിദ്ര, അലസത, അകർമ്മണ്യത മുതലായ ദോഷങ്ങൾ നമ്മുടെ ധ്യാനത്തിൽ വിഘ്നം ഉണ്ടാക്കാതിരിക്കട്ടെ.

4. യുഞ്ജതേ മന ഉത യുഞ്ജതേ ധിയോ
വിപ്രാ വിപ്രസ്യ ബൃഹതോ വിപശ്ചിതഃ
വിഹോത്രാ ദധേ വയുനാവിദേക
ഇന്മഹീ ദേവസ്യ സവിതുഃ പരിഷ്ടുതിഃ.

ശ്രേഷ്ഠബുദ്ധിയോടുകൂടിയ ബ്രാഹ്മണാദികളായ അധികാരികൾ തങ്ങളുടെ മനസ്സിനെ യാതൊരു പരബ്രഹ്മപരമാത്മാവിൽ ചേർക്കുന്നുവോ അതുപോലെ തങ്ങളുടെ എല്ലാ പ്രകാരത്തിലുമുള്ള ബുദ്ധിയുടെ ആസ്തിക്യത്തെ നിയുക്തമാക്കുന്നുവവോ യാതൊരുത്തൻ അഗ്നി ഹോത്രാദിശുഭകർമ്മങ്ങളുടെ വിധാനം ചെയ്യുന്നുവോ യാതൊരുത്തൻ ജഗത്തിന്റെ വിചാരങ്ങളെ അറിയുന്നവനും ഏകനും അദ്വിതീയനും ആയിരിക്കുന്നുവോ അങ്ങനെയുള്ള മഹാനും സർവ്വവ്യാപിയും സർവ്വജ്ഞനും അഖിലത്തിന്റെയും ഉൽപ്പാദകനുമായ പരമദേവപരമേശ്വരനെ നാം അവശ്യം പരിപൂർണ്ണമായി സ്തുതിക്കണം.

5. യുജേ വാം ബ്രഹ്മ പൂർവ്യം നമോഭിർ–
വി ശ്ലോക ഏതു പഥ്യേവ സൂരേഃ.
ശൃണ്വന്തു വിശ്വേ അമൃതസ്യ പുത്രാ
ആ യേ ധാമാനി ദിവ്യാനി തസ്ഥുഃ.

അല്ലയോ മനസ്സേ, ബുദ്ധി, ഞാൻ നിങ്ങൾ രണ്ടു പേരുടേയും സ്വാമിയും അഖിലജഗത്തിന്റെ ആദികാരണവുമായ പരബ്രഹ്മ പരമാത്മാവിനെ തുടർച്ചയായി നമസ്കരിച്ചുകൊണ്ട് വിനയപൂർവ്വം അദ്ദേഹത്തിന്റെ ശരണത്തിൽ ചെന്ന് അദ്ദേഹത്തിൽ സംലഗ്നനായിത്തീരുന്നു. എന്നാൽ ഗാനം ചെയ്യപ്പെട്ട പരമേശ്വരന്റെ മഹിമാവർണ്ണനം വിദ്വാന്മാരുടെ കീർത്തിക്കു തുല്യം ലോകത്തിൽ വ്യാപിക്കട്ടെ. അതിനെ ദിവ്യലോകങ്ങളിൽ നിവസിക്കുന്ന അവിനാശിയായ പരമാത്മാവിന്റെ എല്ലാ പുത്രന്മാരും നല്ലതുപോലെ ശ്രവിക്കട്ടെ.

**സംബന്ധം –** ധ്യാനത്തിനുവേണ്ടി പരമാത്മാവിനോടു പ്രാർത്ഥിക്കുന്നതിനുള്ള പ്രകാരങ്ങളെ പറഞ്ഞശേഷം ഇനി ആറാംമന്ത്രത്തിൽ ആ ധ്യാനത്തിന്റെ സ്ഥിതിയെ വർണ്ണിക്കുകയും ഏഴാം മന്ത്രത്തിൽ മനുഷ്യനെ ആ ധ്യാനത്തിൽ വ്യാപൃതനാക്കുന്നതിനു നിർദ്ദേശം നൽകുകയും ചെയ്യുന്നു.

6. അഗ്നിർയത്രാഭിമഥ്യതേ വായുർയത്രാധിരുധ്യതേ
സോമോ യത്രാതിരിച്യതേ തത്ര സംജായതേ മനഃ.

യാതൊരുവസ്ഥയിൽ അഗ്നിയുണ്ടാക്കുന്നതിനുവേണ്ടി അരണിത്തടികൾമൂലം മഥനം നടത്തുന്നതുപോലെ അഗ്നിസ്ഥാനീയമായ പരമാത്മാവിനെ പ്രാപിക്കുന്നതിനുവേണ്ടി ആദ്യമന്ത്രങ്ങളിൽ പറഞ്ഞിരിക്കുന്ന രീതിയോടുകൂടി ശരീരത്തെ അടിയിലത്തെ അരണിത്തടിയായും ഓംകാരത്തെ മുകളിലത്തെ അരണിയായും കൽപിച്ചിട്ട് അതിന്റെ ജപവും അതിന്റെ

അർത്ഥരൂപമായ പരമാത്മാവിന്റെ നിരന്തരമായുള്ള ചിന്താരൂപവും കൊണ്ട് മഥനം നടത്തപ്പെടുന്നു. എവിടെ പ്രാണവായുവിനെ വിധിപൂർവ്വം നന്നായിട്ട് നിരോധിക്കുന്നുവോ എവിടെ ആനന്ദരൂപമായ സോമരസം അത്യധികമായി പ്രകടമാക്കുന്നുവോ ആ ധ്യാനാവസ്ഥയിൽ മനുഷ്യന്റെ മനസ്സ് സർവ്വഥാ വിശുദ്ധമായിത്തീരുന്നു.

7. സവിത്രാ പ്രസവേന ജൂഷേത ബ്രഹ്മ പൂർവ്യം.
തത്ര യോനിം കൃണവസേ ന ഹി തേ
പൂർവ്വമക്ഷിപത്.

അല്ലയോ സാധക, അഖില ബ്രഹ്മാണ്ഡത്തിന്റെ ഉല്പാദകനും സർവ്വാന്തര്യാമിയുമായ പരമേശ്വരന്റെ പ്രേരണയാൽ അതായത് മുകളിൽ പറഞ്ഞിരിക്കുന്ന രീതിയിൽ അദ്ദേഹത്തെ സ്തുതിച്ചുകൊണ്ട് അദ്ദേഹത്തിൽനിന്ന് അനുമതി പ്രാപിച്ചുകൊണ്ട് നിങ്ങൾ ആ ആദിപരബ്രഹ്മപരമാത്മാവിനെത്തന്നെ സേവനം (സമാരാധന) ചെയ്യണം. ആ പരമേശ്വരനിൽത്തന്നെ ആശ്രയം പ്രാപിക്കണം. അദ്ദേഹത്തിൽ ശരണംപ്രാപിച്ചിട്ട് അദ്ദേഹത്തിൽത്തന്നെ സ്വയം വിലീനമായിത്തീരണം. ഇപ്രകാരം പ്രവർത്തിച്ചാൽ, നിങ്ങൾ മുൻപുമുതലേ ചെയ്യപ്പെട്ടിട്ടുള്ള എല്ലാ സഞ്ചിതകർമ്മങ്ങളും വിഘ്നകാരിയായിത്തീരുന്നില്ല, ബന്ധനരൂപമായിത്തീരുന്നില്ല.

**സംബന്ധം –** ധ്യാനയോഗത്തിന്റെ സാധന അനുഷ്ഠിക്കുന്നവർ എപ്രകാരം ഇരിക്കണം, എങ്ങനെ ധ്യാനിക്കണം. ഈ വിഷയത്തെപ്പറ്റി പ്രതിപാദിക്കുന്നു –

8. ത്രിരുന്നതം സ്ഥാപ്യ സമം ശരീരം
ഹൃദീന്ദ്രിയാണി മനസാ സംനിവേശ്യ.
ബ്രഹ്മോഡുപേന പ്രതരേത വിദ്വാൻ
സ്രോതാംസി സർവ്വാണി ഭയാവഹാനി.

യാതൊരുത്തൻ ധ്യാനയോഗത്തിന്റെ സാധന അനുഷ്ഠിക്കുന്നുവോ ആ ബുദ്ധിമാനായ സാധകൻ ശിരസ്സ്, ഗളം, മാർവ്വിടം ഇവയെ ഉയർത്തിനിർത്തട്ടെ, അതുപോലെ ശരീരത്തെ നേരെയും സ്ഥിരമായും വയ്ക്കട്ടെ. എന്തുകൊണ്ടെന്നാൽ ശരീരത്തെ നേരെയും സ്ഥിരമായും വയ്ക്കട്ടെ. എന്തുകൊണ്ടെന്നാൽ ശരീരത്തെ നേരെയും സ്ഥിരമായും നിർത്താതെയും ശിരസ്സും ഗളവും വക്ഷസ്ഥലവും ഉയർത്താതെയും ഇരുന്നാൽ ആലസ്യവും നിദ്രയും മറ്റുമായുള്ള വിഘ്നങ്ങൾ വന്നുഭവിക്കുന്നു. അതിനാൽ ഈ വിഘ്നങ്ങളിൽനിന്നും രക്ഷപെടുന്നതിനു മേൽപ്പറഞ്ഞ പ്രകാരത്തിൽ ഇരിക്കണം. ഇതിനുശേഷം എല്ലാ ഇന്ദ്രിയങ്ങളേയും ബാഹ്യവിഷയങ്ങളിൽനിന്നും മാറ്റിയിട്ട് മനസ്സിനാൽ അവയെ ഹൃദയത്തിൽ നിരോധിച്ചു നിർത്തണം. പിന്നെ ഓംകാരരൂപമാകുന്ന നൗകയുടെ ആശ്രയത്തോടുകൂടി അതായത് ഓംകാരത്തിന്റെ ജപത്തോടും അതിന്റെ വാച്യമായ പരബ്രഹ്മ പരമാത്മാവിന്റെ ധ്യാനത്തോടുംകൂടി എല്ലാ ഭയാനകങ്ങളായ പ്രവാഹങ്ങളേയും തരണം ചെയ്ത് അക്കരെ എത്തിച്ചേരണം. നാനായോനികളിൽ നിന്നും സമ്പാദിച്ചിട്ടുള്ള എത്രയോ വാസനകളുണ്ട്. അവയെല്ലാം ജനനമരണ രൂപങ്ങളാകുന്ന ഭയം ജനിപ്പിക്കുന്ന പ്രവാഹങ്ങളാകുന്നു. ഇവയെല്ലാത്തിനെയും ത്യജിച്ചിട്ട് എന്നെന്നേയ്ക്കുമായുള്ള അമരപദത്തെ പ്രാപിക്കണം.

9. പ്രാണാൻ പ്രപീഡ്യേഹ സംയുക്തചേഷ്ടഃ
ക്ഷീണേ പ്രാണേ നാസികയോച്ഛ്വസീത.
ദുഷ്ടാശ്വയുക്തമിവ വാഹമേനം
വിദ്വാൻ മനോ ധാരയേതാപ്രമത്തഃ.

വിദ്വാനായ സാധകൻ ഈ ജ്ഞാനയോഗ സാധനയ്ക്കുവേണ്ടി ആഹാരാദികളായ എല്ലാ പ്രവൃത്തികളേയും യഥായോഗ്യം ചെയ്തുകൊണ്ടിരിക്കണം. അവയെ ധ്യാനയോഗത്തിനുപയുക്തങ്ങളാക്കിത്തീർക്കണം. യോഗശാസ്ത്രത്തിന്റെ വിധിപ്രകാരം പ്രാണയാമം ചെയ്തുചെയ്ത് പ്രാണൻ അത്യന്തം സൂക്ഷ്മമായിത്തീരുമ്പോൾ നാസികകളിൽക്കൂടി അതിനെ വെളിയിലേക്കു തള്ളിക്കളയണം. അതിനുശേഷം ദുഷ്ടാശ്വങ്ങളാൽ പൂട്ടപ്പെട്ട രഥത്തെ സമർത്ഥനായ സാരഥി എപ്രകാരം അതിശ്രദ്ധയോടുകൂടി നയിച്ചുകൊണ്ടു സുരക്ഷിതമാർഗ്ഗത്തിൽക്കൂടി കൊണ്ടുപോകുന്നുവോ അതുപോലെതന്നെ സാധകനും തന്റെ മനസ്സിനെ ശ്രദ്ധയോടുകൂടി തന്റെ സ്വാധീനവലയത്തിൽ സുരക്ഷിതമാക്കി നിർത്തണം. അങ്ങനെയാണെങ്കിൽ യോഗസാധനയിൽ യാതൊരുവിധമായ വിഘ്നങ്ങളും സംഭവിക്കാതെ അവൻ പരമാത്മാവിന്റെ പ്രതിരൂപലക്ഷ്യത്തിൽ എത്തുകയും ചെയ്യും.

**സംബന്ധം –** പരബ്രഹ്മ പരമാത്മാവിൽ മനസ്സിനെ ലയിപ്പിക്കുന്നതിന് എങ്ങനെയുള്ള സ്ഥാനത്ത് എങ്ങനെയുള്ള ഭൂമിയിൽ ഇരുന്നു സാധന നടത്തണം എന്നതിനെ വിവരിക്കുന്നു.

10. സമേ ശുചൗ ശർക്കരാവഹ്നിവാലുകാ
വിവർജ്ജിതേ ശബ്ദജലാശ്രയാദിഭിഃ.
മനോ$f$നുകൂലേ ന തു ചക്ഷുപീഡനേ
ഗുഹാനിവാതാശ്രയണേ പ്രയോജയേത്.

ഇവിടെ ധ്യാനയോഗത്തിനുപയുക്തമായ സ്ഥാനത്തെ വർണ്ണിക്കുന്നു. ധ്യാനയോഗത്തിന്റെ സാധനയനുഷ്ഠിക്കുന്ന സാധകൻ സമനിരപ്പോടുകൂടിയ ഭൂമിയും നിമ്നോന്നതങ്ങളല്ലാത്തതും വളവുതിരിവില്ലാത്തതും എല്ലാ പ്രകാരത്തിലും വൃത്തിയുള്ളതും സ്വാഭാവികമായി പവിത്രതയോടുകൂടിയതും ദേവാലയം, തീർത്ഥസ്ഥാനം ആദിയായവപോലെ ചപ്പുചവറും ചരൽക്കല്ലുകളും ഇല്ലാത്തതും അഗ്നിയുടേയും വെയിലിന്റെയും ചൂടില്ലാത്തതും മനസ്സിനെ ഇളക്കുന്ന ശബ്ദകോലാഹലങ്ങളില്ലാത്തതും കോലാഹലത്തിന്റെ പൂർണ്ണമായ അഭാവമുണ്ടായിരിക്കുന്നതും ആവശ്യത്തിനു ജലം ലഭിക്കുന്നതും എന്നാൽ വളരെയധികം ആളുകൾ വരികയും പോകയും ചെയ്യുന്ന ജലാശയംപോലെ അല്ലാതിരിക്കുന്നതും ശരീരരക്ഷയ്ക്കുപയുക്തമായ ആശ്രയത്തോടുകൂടിയതും എന്നാൽ ധർമ്മശാലപോലെ അസംഖ്യം ആളുകൾ വരികയും പോകയും ചെയ്യാതിരിക്കുന്നതുമായ ഇടം ആയിരിക്കണം സാധന ചെയ്യുന്നതിനു തെരഞ്ഞെടുക്കേണ്ടത്.

**സംബന്ധം –** യോഗാഭ്യാസം നടത്തുന്ന സാധകന്റെ സാധന

ശരിയോ തെറ്റോ എന്നറിയുന്നതിനുള്ള ഉപായം പറയുന്നു.

11. നീഹാരധൂ മാർക്കാനിലാനലാനാം
ഖദ്യോതവിദ്യുത്സ്ഫടികശസീനാം.
ഏതാനി രൂപാണി പുരസ്സരാണി
ബ്രഹ്മണ്യഭിവ്യക്തികരാണി യോഗേ.

സാധകൻ പരബ്രഹ്മ പരമാത്മാവിന്റെ പ്രാപ്തിക്കുവേണ്ടി ധ്യാനയോഗത്തിന്റെ സാധനയാരംഭിക്കുമ്പോൾ അവന് തന്റെ മുമ്പിൽ ചിലപ്പോൾ മൂടൽമഞ്ഞിനു തുല്യമായ രൂപം അനുഭവപ്പെടുന്നു. ചിലപ്പോൾ പുകപോലെ കാണപ്പെടുന്നു. ചില പ്പോൾ സൂര്യനെപ്പോലെ പ്രകാശം സർവ്വത്ര പരിപൂർണ്ണമായി കാണപ്പെടുന്നു. ചിലപ്പോൾ നിശ്ചലമായ വായുവിനെപ്പോലെ നിരാകാരരൂപം അനുഭവത്തിൽ വരുന്നു. ചിലപ്പോൾ അഗ്നിക്കു സദൃശമായ തേജസ്സോടുകൂടി കാണപ്പെടുന്നു. ചില സമയം മിന്നാമിനുങ്ങിനു സദൃശം മിന്നിമിന്നിമായുന്നതായി തോന്നുന്നു. ചിലപ്പോൾ ഇടിമിന്നലിനുതുല്യം കണ്ണഞ്ചിപ്പിക്കുന്ന പ്രകാശം ജനിപ്പിക്കുന്നതായി ദൃഷ്ടിഗോചരമാകുന്നു. ചില പ്പോൾ സ്ഫടികമണിക്കു സദൃശമായ ഉജ്ജ്വലരൂപം കാഴ്ചയിൽപ്പെടുന്നു. ചിലപ്പോൾ ചന്ദ്രനുതുല്യം ശീതളപ്രകാശം പ്രസരിപ്പിച്ചുകൊണ്ടിരിക്കുന്നതായി കാണപ്പെടുന്നു. ഇവയും അതുപോലെ മറ്റനേകം ദൃശ്യങ്ങളും യോഗസാധനയുടെ ഉന്നതിയെ ദ്യോതിപ്പിക്കുന്നവയാകുന്നു. ഇവയിൽനിന്നും സാധകന്റെ ധ്യാനം ശരിയായിരിക്കുന്നു എന്നു മനസ്സിലാക്കുന്നു.

12. പൃഥ്വ്യപ്തേജോ$f$നിലഖേ സമുത്ഥിതേ
പഞ്ചാത്മകേ യോഗഗുണേ പ്രവൃത്തേ
ന തസ്യ രോഗോ ന ജരാ ന മൃത്യുഃ
പ്രാപ്തസ്യ യോഗാഗ്നിമയം ശരീരം.

ധ്യാനയോഗത്തിന്റെ സാധന ചെയ്തുചെയ്ത് പൃഥ്വി, ജലം, തേജസ്സ്, വായു, ആകാശം എന്നീ പഞ്ചമഹാഭൂതങ്ങളുടെ ഉത്ഥാനം സംഭവിക്കുമ്പോൾ അതായത് ഈ സാധകൻ പഞ്ചമഹാഭൂതങ്ങളുടെമേൽ അധികാരം പ്രാപിച്ചുകഴിയുമ്പോൾ ഈ പഞ്ചമഹാഭൂതങ്ങളുമായി സംബന്ധം പുലർത്തുന്ന യോഗവിഷയങ്ങളായ അഞ്ചുസിദ്ധികളും പ്രകടമാവുകയും ചെയ്യുമ്പോൾ യോഗാഗ്നിമയമായ ശരീരത്തെ പ്രാപിച്ചിട്ടുള്ള ആ യോഗിയുടെ ശരീരത്തിൽ രോഗമുണ്ടാകുന്നില്ല, വാർദ്ധക്യവുമുണ്ടാകുന്നില്ല. അവനു മൃത്യുവുമുണ്ടാകുന്നില്ല. അവന്റെ ഇച്ഛക്കു വിരുദ്ധമായി അവന്റെ ശരീരം നശിക്കുന്നില്ല.

13. ലഘുത്വമാരോഗ്യമലോലുപത്വം
വർണ്ണപ്രസാദം സ്വരസൗഷ്ഠവം ച.
ഗന്ധഃ ശുഭോ മൂത്രപുരീഷമല്പം
യോഗപ്രവൃത്തിം പ്രഥമാം വദന്തി.

ഭൂതങ്ങളുടെമേൽ വിജയം കൈവരിച്ചിട്ടുള്ള യോഗികളിൽ പൂർവവവോക്തശക്തികളെക്കൂടാതെ മറ്റു ശക്തികളും വന്നുചേരുന്നു. ഉദാഹരണമായി: അവന്റെ ശരീരം ലാഘവത്തോടുകൂടിയതായിത്തീരുന്നു, ശരീരത്തിൽ ഭാരത്തിന്റെയോ അഥവാ ആലസ്യത്തിന്റെയോ ഭാവം നിലനിൽക്കുന്നില്ല. അവൻ സദാ നീരോഗനായിക്കഴിയുന്നു. അവന് ഒരിക്കലും യാതൊരു രോഗവുമുണ്ടാകുന്നില്ല. ഭൗതിക വസ്തുക്കളിലുള്ള അവന്റെ ആസക്തി നഷ്ടമായിത്തീരുന്നു. ഏതെങ്കിലും ഭൗതിക വസ്തു അവന്റെ മുമ്പിൽ വന്നാലും അവന്റെ മനസ്സും ഇന്ദ്രിയങ്ങളും അതിനാൽ ആകർഷിക്കപ്പെടുന്നില്ല. അവന്റെ ശരീരത്തിന്റെ വർണ്ണം ഉജ്ജ്വലമായിത്തീരുന്നു. സ്വരം അത്യന്തം മധുരവും സ്പഷ്ടവുമായിത്തീരുന്നു. ശരീരത്തിൽ നിന്നും വളരെ നല്ല സുഗന്ധം പുറപ്പെട്ട് നാലുപാടും പ്രസരിക്കുന്നു. മലവും മൂത്രവും വളരെ സ്വല്പമായ മാത്രയിൽ ആകുവാൻ തുടങ്ങുന്നു. ഇവയെല്ലാം യോഗമാർഗ്ഗത്തിന്റെ പ്രാരംഭസിദ്ധികളാകുന്നു. ഇങ്ങനെ യോഗികൾ പറയുന്നു.

14. യഥൈവ വിംബം മൃദയോപലിപ്തം
തേജോമയം ഭ്രാജതേ തത് സുധാന്തം.
തദ്വാ$ff$ത്മതത്വം പ്രസമീക്ഷ്യ ദേഹീ
ഏകഃ കൃതാർഥോ ഭവതേ വീതശോകഃ.

ഏതെങ്കിലും തേജോമയമായരത്നം മണ്ണിൽ പുതഞ്ഞുപോയതുകാരമം എപ്രകാരം ഒളിഞ്ഞിരിക്കുന്നുവോ അതിന്റെ അസൽ രൂപത്തിൽ പ്രകടമാകാതിരിക്കുന്നുവോ അതിനെ മണ്ണ് മുതലായവ മാറ്റം ചെയ്തു കഴുകിത്തുടച്ച് വൃത്തിയാക്കിയെടുക്കുമ്പോൾ അത് അസൽരൂപത്തിൽ പ്രകാശിക്കുവാൻ തുടങ്ങുന്നു. അതേപ്രകാരം ഈ ജീവാത്മാവിന്റെ വാസ്തവിക സ്വരൂപം അത്യന്തസ്വച്ഛമായിക്കഴിഞ്ഞാലും അനന്തജന്മങ്ങളിൽ ചെയ്യപ്പെട്ട കർമ്മങ്ങളുടെ സംസ്ക്കാരങ്ങളാൽ മലിനമായിരിക്കുന്നതു കാരണം പ്രത്യക്ഷമായി പ്രകടമാകുന്നില്ല. എന്നാൽ ധ്യാനയോഗത്തിന്റെ സാധനവഴിയായി എല്ലാ അഴുക്കുകളേയും കഴുകിയിട്ട് ആത്മാവിന്റെ യഥാർത്ഥ സ്വരൂപത്തെ നല്ലതുപോലെ പ്രസ്പഷ്ടമാക്കുമ്പോൾ അത് അസംഗമായിത്തീരുന്നു. അതായത് അവന് ജഡപദാർത്ഥങ്ങളുമായി യാതൊരു സംയോഗമുണ്ടായിരുന്നുവോ, അതെല്ലാം നശിച്ചിട്ട് അവൻ കൈവല്യാവസ്ഥയെ പ്രാപിക്കുന്നു. അതുപോലെ അവന്റെ എല്ലാപ്രകാരങ്ങളിലുമുള്ള ദുഃഖങ്ങളുടെ അവസാനം സംഭവിച്ചിട്ട് അവൻ തികച്ചും കൃതകൃത്യനായിത്തീരുന്നു. അവന്റെ മനുഷ്യജന്മം സാർത്ഥകമായി ഭവിക്കുന്നു.

15. യദാ$ff$ത്മതത്വേന തു ബ്രഹ്മതത്വം
ദീപോപമേനേഹ യുക്തഃ പ്രപശ്യേത്.
അജം ധ്രുവം സർവതത്വൈർവിശുദ്ധം
ജ്ഞാത്വാ ദേവം മുച്യതേ സർവപാശൈഃ.

പിന്നീട് ആയോഗി ഇതേ സ്ഥിതിയിൽ ദീപദ്വാരാ ബ്രഹ്മതത്വസദൃശവും നിർമ്മലപ്രകാശമയവുമായി പൂർവ്വോക്തമായ ആത്മതത്വം ശരിയായി ദർശിക്കുമ്പോൾ അതായത് ആ പരബ്രഹ്മപരമാത്മാവിനെ പ്രത്യക്ഷമാക്കുമ്പോൾ ജന്മാദികളിലെ എല്ലാ വികാരങ്ങളിൽനിന്നും രഹിതനും അചലനും നിശ്ചിതനും അതുപോലെ സമസ്തതത്വങ്ങളോടും അസംഗനും സർവ്വഥാ വിശുദ്ധനുമായ പരമദേവനായ പരമാത്മാവിനെ തത്വത്തോടുകൂടി അറിഞ്ഞിട്ട് എല്ലാവിധമായ ബന്ധനങ്ങളിൽനിന്നും നിത്യമായി മോചിക്കപ്പെടുന്നു.

ഈ മന്ത്രത്തിൽ ആത്മതത്വത്തിൽക്കൂടി ബ്രഹ്മതത്വത്തെ അറിയുന്നതിനുള്ള മാർഗ്ഗം പറഞ്ഞിട്ട് പരമാത്മാവിന്റെ സാക്ഷാത്ക്കാരം മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ വഴി സംഭവിക്കുവാൻ സാദ്ധ്യമല്ലെന്നുള്ള ഭാവം പ്രകടമാക്കുന്നു. ഇവയെല്ലാം അവിടം വരെ എത്തുന്നില്ല. ഏകമാത്രമായ ആ ആത്മതത്വദ്വാരാ തന്നെ അദ്ദേഹം പ്രത്യക്ഷമാകുന്നു.

16. ഏഷ ഹ ദേവഃ പ്രദിഷോƒന സർവാഃ
പുർവോ ഹ ജാതഃ സ ഉ ഗർഭേ അന്തഃ
സ ഏവ ജാതഃ സ ജനിഷ്യമാണഃ
പ്രത്യങ്ജനാംസ്തിഷ്ഠതി സർതോമുഖഃ.

ഈ പരമദേവനായ ബ്രഹ്മം എല്ലാ ദിക്കുകളിലും അവാന്തരദിക്കുകളിലും വ്യാപിച്ചിരിക്കുന്നു; അതായത് എങ്ങും അദ്ദേഹം പരിപൂർണ്ണനാകുന്നു. പ്രപഞ്ചത്തിൽ അദ്ദേഹം ഇല്ലാത്ത യാതൊരു സ്ഥാനവും ഇല്ല. പ്രസിദ്ധമായ പരബ്രഹ്മ പരമാത്മാവായി ഏറ്റവും ആദ്യമായി ഹിരണ്യഗർഭരൂപത്തിൽ പ്രത്യക്ഷമായിരുന്നു. അദ്ദേഹം തന്നെ ഈ ബ്രഹ്മരൂപമായ ഗർഭത്തിൽ അന്തര്യാമിയായി സ്ഥിതിചെയ്യുന്നു. അദ്ദേഹംതന്നെ ഈ സമയം ജഗത്തിന്റെ രൂപത്തിൽ പ്രകടമാകുകയും ഭാവിയിൽ അതായത് പ്രളയത്തിനുശേഷമുള്ള സൃഷ്ടികാലത്തിൽ വീണ്ടും പ്രകടമാകുവാൻ പോകുകയും ചെയ്യുന്നു. അദ്ദേഹം എല്ലാ ജീവികളുടേയും ഉള്ളിൽ അന്തര്യാമി രൂപത്തിൽ സ്ഥിതി ചെയ്യും അതുപോലെ എല്ലാ ഭാഗത്തേയ്ക്കും മുഖത്തോടുകൂടിയും അതായത് എല്ലാത്തിനെയും എല്ലാഭാഗത്തുനിന്നും കണ്ടുകൊണ്ടും ഇരിക്കുന്നവനാകുന്നു.

17. യോ ദേവോ അഗ്നൗ യോ അപ്സു
യോ വിശ്വം ഭുവനമാവിവേശ
യ ഓഷാധീഷു യോ വനസ്പതിഷു
തസ്മൈ ദേവായ നമോ നമഃ.

യാതൊരു സർവ്വശക്തിമാനായ പരബ്രഹ്മ പരമദേവൻ അഗ്നിയിൽ ആയിരിക്കുന്നുവോ യാതൊന്ന് ജലത്തിൽ ആകുന്നുവോ, യാതൊന്നു സമസ്തലോകങ്ങളിലും അന്തര്യാമിയായ രൂപത്തോടുകൂടി പ്രവിഷ്ടമായിക്കൊണ്ടിരിക്കുന്നുവോ യാതൊന്ന് ഔഷധികളിലും വനസ്പതികളിലും ആയിരിക്കുന്നുവോ അതായത് യാതൊന്നു സർവ്വത്ര പരിപൂർണ്ണമായിരിക്കുന്നുവോ യാതൊന്നിനെ അനേകപ്രകാരത്തൽ നേരത്തെ വർണ്ണിച്ചിരിക്കുന്നുവോ ആ പരമദേവനായ പരമേശ്വരനെ നമസ്ക്കരിക്കുന്നു. അദ്ധ്യായത്തിന്റെ സമാപ്തിയെ സൂചിപ്പിക്കുന്നതിന് നമസ്കാരപദത്തെ ആവർത്തിച്ചിരിക്കുന്നു.

## തൃതീയാദ്ധ്യായം

1. യ ഏകോ ജാലവാനീശത ഈശനീഭിഃ
സർവാംല്ലോകാനീശത ഈശനീഭിഃ
യ ഏവൈക ഉത്ഭവേ സംഭവേ ച
യ ഏതദ്വിദുരമൃതാസ്തേ ഭവന്തി.

യാതൊരുത്തൻ – അദ്വിതീയ പരമാത്മാവ് ജലത്തെ സൃഷ്ടിച്ചിട്ട് തന്റെ സ്വരൂപഭൂതമായ ശാസനാശക്തി വഴിയായി അതിന്മേൽ ഭരണം നടത്തിക്കൊണ്ടിരിക്കുന്നുവോ അതുപോലെ വിവിധങ്ങളായ ആ ശാസനാശക്തികൾവഴിയായി എല്ലാ ലോകങ്ങളേയും ലോകപാലന്മാരേയും യഥായോഗ്യം സഞ്ചാലനം ചെയ്തുകൊണ്ടിരിക്കുന്നുവോ യാതൊരത്തന്റെ ഭരണത്തിൽ ഇവയെല്ലാം താന്താങ്ങളുടെ കർത്തവ്യങ്ങളെ നിയമപൂർവ്വം പാലിച്ചുകൊണ്ടിരിക്കുന്നുവോ, അതുപോലെ യാതൊരുത്തൻ തനിയേതന്നെ മറ്റാരുടേയും സഹായം കൂടാതെ അഖിലലോകത്തന്റെയും ഉൽപ്പത്തിയിലും അതിനെ വളർത്തുന്നതിലും സമർത്ഥനുമായിരിക്കുന്നുവോ ആ പരബ്രഹ്മപരമേശ്വരനെ യാതൊരു മഹാപുരുഷൻ തത്വത്തോടുകൂടി ഗ്രഹിക്കുന്നുവോ അദ്ദേഹം അമരനായിത്തീരുന്നു – ജനനമരണവലയിൽനിന്നും നിത്യമായി മോചിക്കപ്പെടുന്നു.

2. ഏകോ ഹി രുദ്രോ ന ദ്വിതീയായ തസ്ഥുർ–
യ ഇമാം ലോകാനീശത ഈശനീഭിഃ
പ്രത്യങ്ജനാംസ്തിഷ്ഠതി സഞ്ചുകോചാന്തകാലേ
സംസൃജ്യ വിശ്വാ ഭുവനാനി ഗോപാഃ

യാതൊരുത്തൻ തന്റെ സ്വരൂപഭൂതങ്ങളായ വിവിധശാസനശക്തികൾ വഴിയായി എല്ലാ ലോകങ്ങളുടെമേലും ഭരണം നടത്തുന്നുവോ – അവയെ നിയമാനുസരമം നിയന്ത്രിച്ചുകൊണ്ടിരിക്കുന്നുവവോ ആ രുദ്രരൂപനായ പരമേശ്വരൻ ഏകൻതന്നെയാകുന്നു. അതായത് ഈ വിശ്വത്തെ നിയന്ത്രിക്കുന്ന ശക്തികൾ അനേകം ഉണ്ടായിരുന്നാലും അവയെല്ലാം ഒരേ പരമേശ്വരന്റെ തന്നെയാകുന്നു, എന്നാൽ അദ്ദേഹത്തിൽനിന്നും അഭിന്നമാകുന്നു. ഈ കാരണംകൊണ്ടുതന്നെ ജ്ഞാനികൾ ജഗത്തിന്റെ കാരണത്തെ നിശ്ചയിച്ചു സമയം മറ്റു യാതൊരു തത്വത്തേയും ആശ്രയിക്കാതിരുന്നു, ഏകപരബ്രഹ്മം തന്നെയാണ് ജഗത്തിന്റെ കാരണമെന്ന് എല്ലാവരും ഒരേ സ്വരത്തിൽ നിശ്ചയിക്കുകതന്നെ ചെയ്തു. ആ പരമാത്മാവ് എല്ലാ ജിവികളുടേയും ഉള്ളിൽ അന്തര്യാമിരൂപത്തിൽ സ്ഥിതിചെയ്യുന്നു. എല്ലാ ലോകങ്ങളേയും സൃഷ്ടിച്ച് അവയെ രക്ഷിച്ചുകൊണ്ടിരിക്കുന്ന പമരേശ്വരൻ പ്രളയകാലത്തൽ സ്വന്തമായിത്തന്നെ ഇവയെല്ലാം ഒന്നിച്ചുചേർക്കുന്നു. അതായത് തന്നിലേക്കുതന്നെ വിലീനമാക്കുന്നു. ആ സമയം അദ്ദേഹത്തിന്റെ ഭിന്നഭിന്നരൂപങ്ങളിലുള്ള രൂപങ്ങളൊന്നും ഉണ്ടായിരിക്കുകയില്ല.

3. വിസ്വതശ്ചക്ഷുരുത വിശ്വതോമുഖോ
വിശ്വതോബാഹുരുത വിശ്വതസ്പാത്
സം ബാഹുഭ്യാം ധമതി സം പതത്രൈർ–
ദ്യാവഭൂമി ജനയൻ ദേവ ഏകഃ.

പരമദേവനായ ആ പരമേശ്വരൻ ഏകനാകുന്നു; എന്നിരുന്നാലും അദ്ദേഹത്തിന്റെ കണ്ണുകൾ എല്ലായിടങ്ങളിലുമുണ്ട്. കൈകളും പാദങ്ങളും ഉണ്ട്. അദ്ദേഹം എല്ലാ ലോകങ്ങളിലും എല്ലായിടങ്ങളിലും സ്ഥിതിചെയ്യുന്ന സമസ്തജീവികളുടെ കർമ്മങ്ങളേയും വിചാരങ്ങളേയും എല്ലാ സംഭവങ്ങളേയും തന്റെ ദിവ്യശക്തിവഴിയായി നിരന്തരം ദർശിച്ചുകൊണ്ടിരിക്കു

ന്നു. യാതൊരു കാര്യങ്ങളും അദ്ദേഹത്തിൽനിന്നും ഒളിഞ്ഞിരിക്കുന്നില്ല. അദ്ദേഹത്തിന്റെ ഭക്തൻ അദ്ദേഹത്തിന് എവിടെയെങ്കിലും ഭോജനയോഗ്യമായ വസ്തു സമർപ്പിക്കുന്നുവോ അദ്ദേഹം അതിനെ അവിടെവെച്ചുതന്നെ അനുഭവിക്കുന്നു. അദ്ദേഹം എല്ലാ സ്ഥലത്തും എല്ലാ വസ്തുക്കളേയും ഒന്നായി സ്വീകരിക്കുന്നതിലും തന്റെ ഭക്തജനങ്ങളുടെ സങ്കടങ്ങളെ നശിപ്പിച്ച് അവരെ രക്ഷിക്കുന്നതിലും സമർത്ഥനാകുന്നു. അതുപോലെ എവിടെ നിന്നെങ്കിലും അദ്ദേഹത്തിന്റെ ഭക്തന്മാർ അദ്ദേഹത്തെ വിളിക്കുവാനാഗ്രഹിക്കുന്നുവോ അവിടെത്തന്നെ അദ്ദേഹം അതേസമയം എത്തിച്ചേരുകയും ചെയ്യുന്നു. ലോകത്തിൽ ഒരു സ്ഥാനവും അദ്ദേഹത്തിന്റെ ശക്തിയാൽ വിരാജിക്കന്നില്ലാത്തതായി കാണപ്പെടുന്നില്ല. ആകാശംമുതൽ ഭൂലോകം വരെയുള്ള എല്ലാ ലോകങ്ങളേയും സൃഷ്ടിച്ചിരിക്കുന്ന ഏകനായ പരമേശ്വരൻ മനുഷ്യാദി ജീവികളെ ഈ രണ്ടു ഭുജങ്ങളാലും പക്ഷികളെ ചിറകുകളാലും യുക്തമാക്കിയിരിക്കുന്നു. അദ്ദേഹം എല്ലാ ജീവികളേയും ആവശ്യാനുസരണമായ ഭിന്നഭിന്ന ശക്തികളാലും സാധനങ്ങളിലും സമ്പന്നമാക്കിയിരിക്കുന്നു. ഇവിടെ ഭുജങ്ങളുടേയും ചിറകുകളുടേയും കഥനം ഉപലക്ഷണം മാത്രമാകുന്നു. ഇതിൽനിന്നും സമസ്ത പ്രാണികളിലുമുള്ള എല്ലാ ശക്തികളും പരമാത്മാവിനാൽ നൽകപ്പെട്ടതാണെന്നു മനസ്സിലാക്കണം.

4. യോ ദേവാനാം പ്രഭവശ്ചോദ്ഭവശ്ച
വിശ്വാധിപോ രുദ്രോ മഹർഷിഃ
ഹിരണ്യഗർഭം ജനയാമാസ പൂർവം
സ നോ ബുദ്ധ്യാ ശുഭയാ സംയുനക്തു.

അഖിലത്തേയും തന്റെ ഭരണത്തിൽ വെച്ചുകൊണ്ടിരിക്കുന്ന രുദ്രരൂപനായ പരമേശ്വരൻ ഇന്ദ്രാദിദേവകളെ സൃഷ്ടിച്ചും രക്ഷിച്ചുംകൊണ്ടിരിക്കുന്നു. അതുപോലെ യാതൊരുത്തൻ എല്ലാത്തിന്റെയും അധിപതിയും മഹാജ്ഞാനിയും സർവ്വജ്ഞനുമായിരിക്കുന്നുവോ യാതൊരുത്തൻ സൃഷ്ടിയുടെ ആരംഭത്തിൽ ഹിരണ്യഗർഭത്തെ സൃഷ്ടിച്ചുവോ ആ പരമദേവനായ പരമാത്മാവ് നമ്മെയെല്ലാം സൽബുദ്ധിയാൽ സംയുക്തമാക്കണേ.

5. യാ തേ രുദ്ര ശിവാ
തനൂരഘോരാപാപകാശിനീ.

തയാ നസ്തനുവാ ശന്തമയാ
ഗിരിശന്താഭിചാകശീഹി.

ഹേ രുദ്രദേവ, ഭയാനകതയിൽനിന്ന് ശൂന്യവും പുണ്യകർമ്മങ്ങളാൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നതുമായ അങ്ങയുടെ മംഗളമയിയായ സൗമ്യമൂർത്തിയെ ദർശിച്ചിട്ടു മനുഷ്യൻ പരമാനന്ദനിമഗ്നനായിത്തീരുന്നു. ഹേ ഗിരിശന്ത, പർവ്വതത്തിൽ വസിച്ചുകൊണ്ട് സമസ്ത ലോകങ്ങൾക്കുകം സുഖം പ്രദാനം ചെയ്യുന്ന പരമേശ്വരാ, പരമശാന്ത മൂർത്തിയായിരുന്നുകൊണ്ടു തന്നെ കൃപയോടുകൂടി ഞങ്ങളുടെ നേരേ നോക്കിയാലും. അങ്ങയുടെ കൃപാദൃഷ്ടിയുടെ പതനംകൊണ്ടുതന്നെ ഞങ്ങൾ സർവ്വഥാ പരിശുദ്ധരായി അങ്ങയെ പ്രാപിക്കുന്നതിനു യോഗ്യതയുള്ളവരായിത്തീരണേ.

6. യാമിഷും ഗിരിശന്ത ഹസ്തേ ബിഭർഷ്യസ്തവേ

ശിവാം ഗിരിത്രതാ കുരു മാ ഹിംസീഃ
പുരുഷം ജഗത്.

ഹേ ഗിരിശന്ത, കൈലാസവാസിയും, സുഖദായകനുമായ പരമേശ്വരാ, യാതൊരു ബാണത്തെ എറിയുന്നതിനുവേണ്ടി അങ്ങ് കൈയിൽ എടുത്തിരിക്കുന്നു? ഹേ ഗിരിരാജനായ ഹിമാലയത്തിന്റെ രക്ഷിതാവേ, അങ്ങ് ആ ബാണത്തെ മംഗളമയമാക്കി മാറ്റിയാലും. അതിന്റെ ക്രൂരതയെ നശിപ്പിച്ച് അതിനെ ശാന്തമാക്കിയാലും, ജീവികളാൽ നിറയപ്പെട്ടു ഈ ജഗത്തിനെ നശിപ്പിക്കാതിരുന്നാലും. ഇതിനെ കഷ്ടപ്പെടുത്താതിരുന്നാലും.

7. തതഃ പരം ബ്രഹ്മപരം ബൃഹന്തം
യഥാനികായം സർവ്വഭൂതേഷു ഗൂഢം
വിശ്വസ്യൈകം പരിവേഷ്ടിതാര-
മീശം തം ജ്ഞാത്വാമൃതാ ഭവന്തി.

യാതൊരുത്തൻ മുൻപു പറഞ്ഞിരിക്കുന്ന ജീവിസമുദായരൂപമാകുന്ന ജഗത്തിലും ഹിരണ്യഗർഭനാമബ്രഹ്മത്തിലും സർവ്വഥാ ശ്രേഷ്ഠനായിരിക്കുന്നുവോ എല്ലാ ജീവികളിലും അവയുടെ ശരീരത്തിനനുരൂപമായി ഒളിഞ്ഞിരിക്കുന്നുവോ എല്ലാ ലോകത്തേയും എല്ലാ ഭാഗങ്ങളിൽ കൂടിയും വലയം ചെയ്യപ്പെട്ടിരിക്കുന്നുവോ അതുപോലെ സർവ്വത്ര വ്യാപ്തവും മഹത്തും ആയിരിക്കുന്നുവോ അങ്ങനെയുള്ള ഏകമാത്രനായ ആ പരമേശ്വരനെ അറിഞ്ഞിട്ട് ജ്ഞാനികൾ എന്നെന്നേയ്ക്കുമായുള്ള അരത്വത്തെ പ്രാപിക്കുന്നു. പിന്നീട് അവർക്കു ജനനമരണങ്ങൾ ഉണ്ടാകുന്നില്ല.

**സംബന്ധം** - ഇനി ജ്ഞാനികളായ മഹാത്മാക്കളുടെ അനുഭവങ്ങളെ പറഞ്ഞിട്ട് പരമജ്ഞാനഫലത്തിന്റെ ദൃഢതയെ പ്രസ്പഷ്ടമാക്കുന്നു.

8. വേദാഹമേതം പുരുഷം മഹാന്ത-
മാദിത്യവർണ്ണം തമസഃ പരസ്താത്.
തമേവ വിദിത്വാതി മൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേ$f$യനായ

ജ്ഞാനിയായ ഒരു മഹാൻ പറയുന്നു - ഈ മഹാന്മാരെക്കാളും മഹാനായ പരമ പുരുഷോത്തമനെ ഞാനറിയുന്നു. അദ്ദേഹം അവിദ്യാരൂപമാകുന്ന അന്ധകാരത്തിനും സർവ്വഥാ അതീതനാണ്. അതേപോലെ സൂര്യനു തുല്യം സ്വയംപ്രകാശരൂപനാകുന്നു. അദ്ദേഹത്തെ അറിയുന്നതുകൊണ്ടുതന്നെ മനുഷ്യൻ മൃത്യുവിനെ ഉല്ലംഘനം ചെയ്യുന്നതിൽ - ഈ ജനനമരണങ്ങളുടെ ബന്ധനങ്ങളിൽനിന്ന് സ്വാതന്ത്ര്യം പ്രാപിക്കുന്നതിൽ - കഴിവുള്ളവനായിത്തീരുന്നു. പരമ പദത്തെ പ്രാപിക്കുന്നതിന് ഇതല്ലാതെ മറ്റു യാതൊരുപായവുമില്ല.

9. യസ്മാത് പരം നാപരമസ്തി കിംചിദ്
യസ്മാന്നാണീയോ ന ജ്യായോ$f$സ്തി കശ്ചിത്.
വൃക്ഷ ഇവ സ്തബ്ധോ ദിവി തിഷ്ടത്യേക-
സ്തേനേദം പൂർണ്ണം പുരുഷേണ സർവ്വം.

ആ പരമ ദേവനായ പരമേശ്വരനെക്കാൾ ശ്രേഷ്ഠനായി മറ്റാരുമില്ല. അദ്ദേഹം സർവ്വശ്രേഷ്ഠനാകുന്നു. എത്രയോ സൂക്ഷ്മ തത്വങ്ങളുണ്ടോ അവയെല്ലാത്തിനെക്കാളും അദ്ദേഹം സൂക്ഷ്മം തന്നെയാണ്. അദ്ദേഹത്തെക്കാൾ അധികം സൂക്ഷ്മമായി മറ്റുയാതൊന്നുമില്ല. ഇതിനാൽതന്നെ അദ്ദേഹം ഏറ്റവും ചെറിയ ജീവികളുടെ ശരീരത്തിൽ പ്രവേശിച്ചു സ്ഥിതിചെയ്യുന്നു. ഇതുപോലെ എത്രയോ മഹത്തും വ്യാപകവുമായ തത്വങ്ങളുണ്ട്. അവയെല്ലാറ്റിനെക്കാളും മഹത്തും വ്യാപകവുമാണ് ആ പരബ്രഹ്മം. അതിനെക്കാൽ മഹത്തും വ്യാപകവുമായി മറ്റൊന്നും തന്നെയില്ല. ഇതിനാൽ പ്രളയകാലത്തിൽ ഈ സമ്പൂർണ്ണ ബ്രഹ്മാണ്ഡത്തെ അദ്ദേഹം തന്റെയുള്ളിൽ വിലീനമാക്കുന്നു. യാതൊന്നു തനിയേതന്നെ വൃക്ഷത്തിനു തുല്യം നിശ്ചലഭാവത്തോടുകൂടി പരമധാമരൂപവും പ്രകാശമയവുമായ ദിവ്യാകാശത്തിൽ സ്ഥിതിചെയ്യുന്നുവോ ആ പരബ്രഹ്മ പരമാത്മാവിൽ ഈ സമസ്ത ജഗത്തും വ്യാപിച്ചുകിടക്കുന്നു. പരമപുരുഷനായ ആ പരമേശ്വരൻതന്നെ നിരാകാരരൂപത്തോടുകൂടി ഈ വിശ്വം മുഴുവൻ വ്യാപിച്ചിരിക്കുന്നു.

10. തതോ യദുത്തരതരം തദരൂപമനാമയം.
യ ഏതദ്വിദുരമൃ

താസ്തേ ഭവന്ത്യഥേതരേ ദുഃഖമേവാപിയന്തി.

മുമ്പേ വർണ്ണിച്ചിട്ടുള്ള ആ ഹിരണ്യഗർഭത്തേക്കാൾ യാതൊന്ന് എല്ലാ പ്രകാരത്തിലും അത്യന്തം ഉൽകൃഷ്ടമായിരിക്കുന്നുവോ ആ പരബ്രഹ്മ പരമാത്മാവ് ആകാരരഹിതനും എല്ലാ വികാരങ്ങളാലും ശൂന്യനുമാകുന്നു. യാതൊരു മഹാപുരുഷൻ ഈ പരബ്രഹ്മ പരമാത്മാവിനെ അറിയുന്നുവോ അദ്ദേഹം അമരനായി ഭവിക്കുന്നു – നിത്യമായി ജനനമരണങ്ങളിൽ നിന്നും മുക്തനാകുന്നു. എന്നാൽ യാതൊരുത്തൻ ഇദ്ദേഹത്തെ അറിയാതിരിക്കുന്നുവോ അങ്ങിനെയുള്ളവരെല്ലാം നിശ്ചയമായും കൂടെക്കൂടെ ദുഃഖങ്ങളെ അനുഭവിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ മനുഷ്യർ നിത്യമായി ദുഃഖങ്ങളിൽ നിന്നും മോചിക്കപ്പെടുന്നതിനും പരമാനന്ദസ്വരൂപനായ പരമാത്മാവിനെ പ്രാപിക്കുന്നതിനുമായി അദ്ദേഹത്തെ അറിയണം.

11. സർവ്വാനനശിരോഗ്രീവഃ സർവ്വഭൂതഗുഹാശയഃ.

സർവ്വവ്യാപീ സ ഭഗവാംസ്തസ്മാത്
സർവഗതഃ ശിവഃ.

എല്ലാ സ്ഥാനങ്ങളും സർവ്വേശ്വരനായ ആ ഭഗവാന്റെ മുഖമാകുന്നു. എല്ലാ സ്ഥാനങ്ങളും ശിരസ്സും ഗളവും ആകുന്നു. ഓരോ സ്ഥാനത്തും ഓരോ അവയവങ്ങൾവഴി നടത്തപ്പെടേണ്ട കാര്യങ്ങൾ നടത്തുന്നതിൽ അദ്ദേഹം സമർത്ഥനാണ്. അദ്ദേഹം എല്ലാ ജീവികളുടേയും ഹൃദയ രൂപമാകുന്ന കല്ല്യാണസ്വരൂപനായ ആ പരമേശ്വരൻ എല്ലാ സ്ഥാനങ്ങളിലും എത്തിക്കൊണ്ടിരിക്കുന്നു. സാധകൻ അദ്ദേഹത്തെ ഏതുസമയം എവിടെ, ഏതുരൂപത്തിൽ പ്രത്യക്ഷമായി കാണുവാനാഗ്രഹിക്കുന്നുവോ അതേസമയം അതേസ്ഥലത്ത് അതേരൂപത്തിൽ അദ്ദേഹത്തിനു പ്രത്യക്ഷപ്പെടുവാൻ കഴിയുന്നു.

12. മഹാൻ പ്രഭുർവൈപുരുഷഃ
സത്വസ്യൈവ പ്രവർത്തകഃ.

സുനിർമ്മലാമിമാം പ്രാപ്തിമീശാനോ
ജ്യോതിരവ്യയഃ.

നിശ്ചയമായി ഇദ്ദേഹം എല്ലാത്തിനേയും ഭരിക്കുന്നവനും മഹാനും പ്രഭുവും അതുപോലെ അവിനാശിയും പ്രകാസസ്വരൂപ പരമപുരുഷപുരുഷോത്തമനുമാണ്. നേരത്തേ പറഞ്ഞിരിക്കുന്ന ഈ പരമ നിർമ്മലഭാവത്തിന്റെ അതായത് തന്റെ ആനന്ദമയമായ വിശുദ്ധരൂപത്തിന്റെ പ്രാപ്തിക്കുവേണ്ടി മനുഷ്യന്റെ അന്തഃകരണത്തെ പ്രേരിപ്പിച്ചുകൊണ്ടിരിക്കുന്നു. ഓരോ മനുഷ്യനേയും ഇദ്ദേഹം തന്നിലേയ്ക്കാകർഷിച്ചുകൊണ്ടിരിക്കുന്നു. എന്നിരുന്നാലും അജ്ഞാനികളായുള്ളവർ എല്ലാപ്രകാരത്തിലുമുള്ള സൗഭാഗ്യങ്ങൾ പ്രാപിച്ചിട്ടും അദ്ദേഹത്തിന്റെ പ്രേണപ്രകാരം അദ്ദേഹത്തെ പ്രാപിക്കുന്നതിനുവേണ്ടി പ്രവർത്തിക്കുന്നില്ല. ഈ കാരണംകൊണ്ടുതന്നെ അവർ അലഞ്ഞുതിരിഞ്ഞു നടക്കുന്നു.

13. അങ്ഗുഷ്ഠമാത്രഃ പുരുഷോƒന്തരാത്മാ
സദാ ജനാനാം ഹൃദയേ സന്നിവിഷ്ടഃ
ഹൃദാ മന്വീശോ മനസാഭിനുപ്തോ
യ ഏതദ് വിദുരമൃതാസ്തേ ഭവന്തി.

അംഗുഷ്ഠമാത്രമായ പരിമാണത്തോടുകൂടി അന്തര്യാമിയായ്യ പരമേശ്വരൻ എപ്പോഴും മനുഷ്യരുടെ ഹൃദയങ്ങളിൽ സമ്യക്കായ രീതിയിൽ സ്ഥിതിചെയ്യുകയും മനസ്സിന്റെ സ്വാമിയായിരിക്കുകയും ചെയ്യുന്നു. അതുപോലെ നിർമ്മലഹൃദയവും വിശുദ്ധമനസ്സും വഴിയായി ധ്യാനത്തിൽ കൊണ്ടുവന്നിട്ടു പ്രത്യക്ഷമാകുന്നു. യാതൊരു സാധകൻ ഈ പരബ്രഹ്മ പരമേശ്വരനെ അറിയുന്നുവവോ അദ്ദേഹം അമരനായി ഭവിക്കുന്നു. അതായത് എന്നെന്നേയ്ക്കുമായി ജനനമരണങ്ങളിൽനിന്നും മുക്തനായിത്തീരുന്നു; അമൃതരൂപനായിത്തീരുന്നു. മനുഷ്യന്റെ ഹൃദയം അംഗുഷ്ഠത്തിന്റെ അളവോടുകൂടിയതാകുന്നു. അതുതന്നെ പരമാത്മാവിന്റെ ഉപലബ്ധിക്കുള്ള സ്ഥാനവും അതിനാൽ ഇവിടെ പരമാത്മാവിനെ അങ്ഗുഷ്ഠമാത്രമായ പരിണാമത്തോടുകൂടിയവൻ എന്നു വർണ്ണിക്കുന്നു.

14. സഹസ്രശീർഷാ പുരുഷഃ സഹസ്രാക്ഷഃ
സഹസ്രപാത്

സ ഭൂമിം വിശ്വതോ വൃത്വാത്യതിഷ്ഠദ്ദശാങ്ഗുലം.

ആ പരമപുരുഷപരമേശ്വരന് ആയിരക്കണക്കിനു ശിരസ്സുകളും ആയിരക്കണക്കിനു കണ്ണുകളും ആയിരക്കണക്കിനു പാദങ്ങളുമുണ്ട്. അതായത് എല്ലാ അവയവങ്ങളിൽനിന്നും രഹിതനായിരുന്നിട്ടും അദ്ദേഹത്തിനു ശിരസ്സ്, കണ്ണുകൾ, പാദങ്ങൾ ആദിയായ എല്ലാ അവയവങ്ങളും അനന്തവും അസംഖ്യവുമായി ഉണ്ട്. സർവ്വശക്തിമാനായ ആ പരമേശ്വരൻ എല്ലാ ലോകങ്ങളേയും എല്ലാ ഭാഗങ്ങളിൽനിന്നും വലയം ചെയ്തുകൊണ്ട് സർവത്ര വ്യാപ്തമായി നാഭിയിൽനിന്നും പത്തംഗുലം മുകളിലായിട്ട് ഹൃദയാകാശത്തിൽ വസിക്കുന്നു. അദ്ദേഹം സർവ്വവ്യാപിയും മഹാനും ആയിത്തന്നെ ഹൃദയരൂപമാകുന്ന ഏകസ്ഥ

ലത്തു സ്ഥിതിചെയ്യുന്നു. അദ്ദേഹം അനേകം വുരുദ്ധ ധർമ്മ ങ്ങളുടെ ആശ്രയമാകുന്നു.

15. പുരുഷ ഏവേദം സർവ്വം യദ്ഭൂതം യച്ച ഭവ്യം

ഉതാമൃതത്വസ്യേശാനോ യദന്നേനാതിരോഹതി.

യാതൊന്ന് ഭൂതകാലത്തിൽ സംഭവിച്ചുകഴിഞ്ഞിരിക്കുന്നുവോ യാതൊന്ന് ഭാവിയിൽ സംഭവിക്കാനിരിക്കുന്നുവോ യാതൊന്നു വർത്തമാനകാലത്തിൽ അന്നം വഴിയായി അതായത് ഭക്ഷണപദാർത്ഥങ്ങൾ വഴിയായി വളർന്നുകൊണ്ടിരിക്കുന്നുവോ, ആ പൂർണ്ണമായ ജഗത്തു പരമപുരുഷനായ പരമാത്മാവിന്റെ തന്നെ സ്വരൂപമാകുന്നു. അദ്ദേഹം സ്വയമായിത്തന്നെ തന്റെ സ്വരൂപഭൂതമായ അചിന്ത്യശക്തിയോടുകൂടി ഈ രൂപത്തിൽ പ്രത്യക്ഷമാകുന്നു. അതുപോലെ അദ്ദേഹം അമൃതസ്വരൂപമാകുന്ന മോക്ഷത്തിന്റെ യജമാനനാകുന്നു. അതായത് ജീവികളെ സംസാരബന്ധനങ്ങളിൽനിന്നും മോചിപ്പിച്ച് തന്നെ പ്രാപിക്കുന്നവരാക്കിത്തീർക്കുന്നു. അതിനാൽ അദ്ദേഹത്തെ പ്രാപിക്കുന്നതിന്നഭിലഷിക്കുന്നു. സാധകന്മാർ അദ്ദേഹത്തിന്റെ ശരണത്തിൽ ചെന്നുചേരണം.

16. സർവ്വതഃ പാണിപാദം തത്
സർവതോƒക്ഷിശിരോ മുഖം

സർവ്വതഃ ശ്രുതിമല്ലോകേ സർവ്വമാവൃത്യ
തിഷ്ഠതി.

ആ പരമാത്മാവിന്റെ കാൽ, കൈ, ശിരസ്സ്, മുഖം, ചെവി എല്ലാം സ്ഥാനങ്ങളാകുന്നു. ആ എല്ലാ സ്ഥാനങ്ങളും എല്ലാ ശക്തിയോടുംകൂടി പ്രവർത്തിക്കുന്നതിൽ സമർത്ഥങ്ങളായിരിക്കുന്നു. അദ്ദേഹം എല്ലാസ്ഥാനത്തും തന്റെ ഭക്തന്മാരെ രക്ഷിക്കുന്നതിനും അതുപോലെ അവരെ തന്നിലേക്കു സ്വീകരിക്കുന്നതിനും കരങ്ങൾ നീട്ടിക്കൊണ്ടിരിക്കുന്നു. അദ്ദേഹത്തിന്റെ ഭക്തന്മാർ അദ്ദേഹത്തെ എവിടെ ആഗ്രഹിക്കുന്നുവോ അവിടെത്തന്നെ അദ്ദേഹം എത്തിയിരിക്കുന്നതായി കാണപ്പെടുന്നു. അദ്ദേഹം എല്ലാസ്ഥലത്തും എല്ലാ ജീവികളും വഴി നടത്തപ്പെടുന്ന കർമ്മങ്ങളെ കണ്ടുകൊണ്ടിരിക്കുന്നു. അദ്ദേഹത്തിന്റെ ഭക്തന്മാർ എവിടെ അദ്ദേഹത്തെ പ്രണമിക്കുന്നുവോ (എല്ലായിടത്തും വ്യാപ്തമായിരിക്കുന്നതുകാരണം) അവിടെത്തന്നെ അദ്ദേഹത്തിന്റെ ചരണങ്ങളും ശിരസ്സും സ്ഥിതിചെയ്യുന്നു. തന്റെ ഭക്തന്മാരുടെ പ്രാർത്ഥനകൾ കേൾക്കുന്നതിനുവേണ്ടി അദ്ദേഹത്തിന്റെ കർണ്ണങ്ങൾ എങ്ങും ഉണ്ടായിരിക്കുന്നു. തന്റെ ഭക്തന്മാരാൽ അർപ്പണം ചെയ്യപ്പെടുന്ന വസ്തുക്കളെ അനുഭവിക്കുന്നതിന് അദ്ദേഹത്തിന്റെ മുഖം എല്ലായിടത്തും തയ്യാറായും ഇരിക്കുന്നു. ആ പരമേശ്വരൻ ഈ ബ്രഹ്മാണ്ഡത്തിൽ എല്ലാത്തിനെയും എല്ലാ ഭാഗങ്ങളിൽനിന്നും വലയം ചെയ്തു സ്ഥിതിചെയ്യുന്നു. ഈ കാര്യങ്ങളെല്ലാം വിശ്വസിച്ച് മനുഷ്യർ അദ്ദേഹത്തിന്റെ സേവനത്തിൽ വ്യാപൃതരായിരിക്കണം.

17. സർവ്വേന്ദ്രിയഗുണാഭാസം സർവ്വേന്ദ്രിയവി
വർജ്ജിതം

സർവ്വസ്യ പ്രഭുമീശാനം സർവ്വസ്യ
ശരണം ബൃഹത്.

സർവ്വശക്തിമാനായ പരമപുരുഷനപരമാത്മാവ് സമസ്തേന്ദ്രിയരഹിതനാണ്. ദേഹേന്ദ്രിയാദി ഭേദങ്ങളാൽ ശൂന്യനായിരുന്നിട്ടും എല്ലാ ഇന്ദ്രിയവിഷയങ്ങളേയും അറിയുന്നു. അതുപോലെ എല്ലാത്തിന്റെയും സ്വാമിയും പരമസമർത്ഥനും എല്ലാത്തിനെയും ഭരിക്കുന്നവനും ജീവികളെ സംബന്ധിച്ചിടത്തോളം ഏറ്റവും വലിയ ആശ്രയവും ആകുന്നു. മനുഷ്യൻ എല്ലാ ഭാവങ്ങളോടുംകൂടി അദ്ദേഹത്തിൽത്തന്നെ ശരണം പ്രാപിക്കണം. മനുഷ്യശരീരംകൊണ്ടുള്ള ഏറ്റവും വലിയ ഉപയോഗം ഇതാകുന്നു.

18. നവദ്വാരേ പുരേ ദേഹീ ഹംസോ
ലേലായതേ ബഹിഃ

വശീ സർവ്വസ്യ ലോകസ്യ സ്ഥാവരസ്യ
ചരസ്യ ച.

സ്ഥാവരജംഗമങ്ങളായ എല്ലാ ജീവികളുടേയും സമുദായരൂപമാകുന്ന ഈ പ്രപഞ്ചത്തെ തന്റെ അധീനത്തിൽ വെച്ചുകൊണ്ടിരിക്കുന്ന ആ പ്രകാശമയനായ പരമേശ്വരന് രണ്ടു കർണ്ണങ്ങളും രണ്ടു നാസികാദ്വാരങ്ങളും ഒരു മുഖവും ഒരു ഗുദവും ഒരു ലിംഗവും ഉണ്ട്. ഇപ്രകാരം ഒൻപതുവാതിലുകളോടുകൂടിയ മനുഷ്യശരീരരൂപമാകുന്ന നഗരത്തിൽ അദ്ദേഹം അന്തര്യാമിരൂപത്തോടുകൂടി സ്ഥിതിചെയ്യുന്നു. അദ്ദേഹംതന്നെ ഈ ബാഹ്യപ്രപഞ്ചത്തിലും ലീലകൾ നടത്തിക്കൊണ്ടിരിക്കുന്നു ഇതെല്ലാം മനസ്സിലാക്കി മനസ്സിനെ എവിടംവരെ സുഗമമായി സ്ഥിരപ്പെടുത്തുവാൻ സാധിക്കുമോ അവിടംവരെ അദ്ദേഹത്തെ ധ്യാനിച്ചുകൊണ്ടിരിക്കണം.

**സംബന്ധം –** അദ്ദേഹം സമസ്തേന്ദ്രിയങ്ങളാൽ രഹിതനായിരുന്നിട്ടും എല്ലാ ഇന്ദ്രിയങ്ങളുടേയും വിഷയങ്ങളെ അറിയുന്നു. ഇതു കൂടുതൽ സ്പഷ്ടമാക്കുന്നു.

19. അപാണിപാദോ ജവനോ ഗ്രഹീതാ

പശ്യത്യചക്ഷുഃ സ ശൃണോത്യകർണ്ണഃ

സ വേത്തി വേദ്യം ന ച തസ്യാസ്തി വേത്താ

തമാഹുരഗ്ര്യം പുരുഷം മഹാന്തം.

യാതൊരുത്തന്റെ പ്രകരണങ്ങൾ നടന്നുകൊണ്ടിരിക്കുന്നുവോ ആ പരബ്രഹ്മ പരമാത്മാവ് ഹസ്തരഹിതനായിരുന്നിട്ടും എല്ലാ സ്ഥാനത്തും എല്ലാ വസ്തുക്കളേയും പിടിച്ചെടുക്കുന്നു. അതുപോലെ പാദരഹിതനായിരുന്നിട്ടും അതിവേഗം ഇച്ഛാനുസരണമായി എങ്ങും ഗമനാഗമനങ്ങൾ നടത്തുന്നു. നയനരഹിതനായിരുന്നിട്ടും എല്ലാ സ്ഥാനത്തും എല്ലാം കണ്ടുകൊണ്ടിരിക്കുന്നു. കർണ്ണരഹിതനായിരുന്നിട്ടും എല്ലാ സ്ഥാനത്തുനിന്നും എല്ലാം ശ്രവിക്കുന്നു. അദ്ദേഹം ഗ്രാഹ്യയോഗ്യങ്ങളായ ജഡചേതനവസ്തുക്കളെ നന്നായി അറിയുന്നു; എന്നാൽ അദ്ദേഹത്തെ അറിയുന്നവരായി ആരുംതന്നെ ഇല്ല. യാതൊരുത്തൻ എല്ലാറ്റിനെയും അറിയുന്നവനായിരിക്കുന്നുവോ അദ്ദേഹത്തെ ആർക്കറിയാൻ സാധിക്കുന്നു? അദ്ദേഹത്തിന്റെ വിഷയത്തിൽ ജ്ഞാനികളായ മഹാത്മാക്കൾ പറയുന്നത് അദ്ദേഹം അഖിലത്തിന്റെയും ആദിയും പുരാതനും മഹാപുരുഷനും ആകുന്നു എന്നാണ്.

20. അണോരണീയാൻ മഹതോ മഹീയാ–
നാത്മാ ഗുഹായാം നിഹിതോ$f$സ്യ ജന്തോഃ.
തമക്രതും പശ്യതി വീതശോകോ
ധാതുഃ പ്രസാദാന്മഹിമാനമീശം.

സൂക്ഷ്മത്തെക്കാൾ അതിസൂക്ഷ്മവും സ്ഥൂലത്തെക്കാൾ അതിസ്ഥൂലവും ആയ ആ പരബ്രഹ്മ പരമാത്മാവ് ഈ ജീവികളുടെ ഹൃദയരൂപമാകുന്ന ഗുഹയിൽ ഒളിച്ചുവസിക്കുന്നു. എല്ലാത്തെയും സൃഷ്ടിച്ചിരിക്കുന്ന ആ പരമേശ്വരന്റെ കൃപയാൽത്തന്നെ മനുഷ്യർക്ക് സ്വാർത്ഥസങ്കല്പ രഹിതനും കൃപാകരനും പരമസുഹൃത്തുമായ പരമേശ്വരനെയും അദ്ദേഹത്തിന്റെ മഹിമയേയും ഗ്രഹിക്കുവാൻ സാധിക്കുന്നു. ആ പരമദയാലുവായ പരമേശ്വരന്റെ ഈ സാക്ഷാത്ക്കാരം ഉണ്ടാകുമ്പോൾ എന്നെന്നേയ്ക്കുമായി എല്ലാ പ്രകാരത്തിലുമുള്ള ദുഃഖങ്ങളിൽനിന്നും മുക്തനായി പരമാനന്ദ സ്വരൂപനായ പരമേശ്വരനെ പ്രാപിക്കുന്നു.

21. വേദാഹമേതമജരം പുരാണം
സർവ്വാത്മാനം സർവ്വഗതം വിഭുത്വാത്.
ജന്മനിരോധം പ്രവദന്തി യസ്യ
ബ്രഹ്മവാദിനോ ഹി പ്രവദന്തി നിത്യം.

വേദരഹസ്യങ്ങളെ വർണ്ണിക്കുന്ന മഹാപുരുഷന്മാർ യാതൊരുത്തനെ ജന്മരഹിതനായും അതുപോലെ നിത്യനായും വിവരിക്കുന്നുവോ അദ്ദേഹം വ്യാപകനായിരിക്കുന്നതുകാരണം എങ്ങും വിരാജിച്ചുകൊണ്ടിരിക്കുന്നു. യാതൊരുത്തനാൽ യാതൊരുസ്ഥാനവും ശൂന്യമാകാതിരിക്കുന്നുവോ യാതൊരുത്തൻ ജര, മൃത്യു മുതലായ എല്ലാ വികാരങ്ങളിലും നിന്നു സർവ്വഥാ ര ഹിതനും സർവ്വത്തിന്റെയും ആദിപുരാണപുരുഷനും ആയിരിക്കുന്നുവോ സകലത്തിന്റെയും ആത്മാവും അന്തര്യാമിയുമായിരിക്കുന്നുവോ ആ പരമേശ്വരനെ ഞാൻ അറിയുന്നു എന്ന് പരമാത്മാവിനെ പ്രാപിച്ചു മഹാത്മാക്കൾ പറയുന്നു.

## ചതുർഥാദ്ധ്യായം

1. യ ഏകോ$f$വർണ്ണോ ബഹുധാ ശക്തിയോഗാദ്
വർണ്ണാനനേകാൻ നിഹിതാർഥോ ദധാതി
വി ചൈതി ചാന്തേ വിശ്വമാദൗ സ ദേവഃ
സ നോ ബുദ്ധ്യാ ശുഭയാ സംയുനക്തു.

യാതൊരു പരബ്രഹ്മപരമാത്മാവു നിരാകാരസ്വരൂപത്തിൽ രുപവർണ്ണാദി രഹിതനായിരുന്നിട്ടും സൃഷ്ടിയുടെ ആരംഭത്തിൽ ഏതോ രഹസ്യപൂർണ്ണമായ ഉദ്ദേശം കാരണം തന്റെ സ്വരൂപഭൂതങ്ങളായ നാനാപ്രകാരത്തിലുള്ള ശക്തികളുടെ സംബന്ധത്തോടുകൂടി അനേകങ്ങളായ രൂപവർണ്ണാദികളെ ധാരണം ചെയ്യുന്നു. അതുപോലെ അവസാനം ഈ പൂർണ്ണമായ ജഗത്ത് യാതൊരുത്തനിൽ വിലീനമാകുന്നു അതായത് തന്റെ പ്രയോജനത്തിനായിട്ടല്ലാതെ ജീവികൾക്കു സൗഭാഗ്യമുണ്ടാകുന്നതിനു വേണ്ടിമാത്രം അവയുടെ കർമ്മാനുസരണമായി ഈ നാനാവർണ്ണരൂപങ്ങളോടുകൂടിയ ജഗത്തിന്റെ രചനയും പാലനുവം സംഹാരവും നടത്തുകയും കാലാകാലങ്ങളിൽ ആവശ്യമനുസരിച്ച് അനേക രൂപങ്ങളിൽ പ്രത്യക്ഷമാവുകയും ചെയ്യുന്നു ആ പരമദേവനായ പരമേശ്വരൻ വാസ്തവത്തിൽ ഏകനും അദ്വിതീയനുമാകുന്നു. അദ്ദേഹത്തിൽനിന്നും അതിരിക്തമായി ഒന്നും തന്നെയില്ല. അദ്ദേഹം നമുക്ക് സൽബുദ്ധി പ്രദാനം ചെയ്യുമാറാകണേ.

**സംബന്ധം –** ഇപ്രകാരം പ്രാർത്ഥിക്കേണ്ടവിധം പറഞ്ഞുകഴിഞ്ഞു. ഇനി മൂന്നു മന്ത്രങ്ങൾ വഴിയായി പരമേശ്വരനെ ജഗത്തിന്റെ രൂപത്തിൽ ചിന്തിച്ചുകൊണ്ട് അദ്ദേഹത്തെ സ്തുതിക്കുന്നതിനുള്ള വിധങ്ങൾ നിർദ്ദേശിച്ചിരിക്കുന്നു.

2. തദേവാഗ്നിസ്തദാദിത്യസ്തദ്വായുസ്തദു ചന്ദ്രമാഃ
തദേവ ശുക്രം തദ് ബ്രഹ്മ തദാപസ്തത്
പ്രജാപതിഃ.

അഗ്നി, ജലം, സൂര്യൻ, വായു, ചന്ദ്രൻ, മറ്റുള്ള പ്രകാശിക്കുന്ന എല്ലാ നക്ഷത്രങ്ങളും, പ്രജാപതികൾ, ബ്രഹ്മാവ് ഇവയെല്ലാം പരബ്രഹ്മം തന്നെയാകുന്നു. ഇവയെല്ലാം ഏകനും അദ്വിതീയനുമായ പരബ്രഹ്മ പരമേശ്വരന്റെ വിഭൂതികൾ തന്നെയാകുന്നു. ഇവയെല്ലാത്തിന്റെയും അന്തര്യാമിയായ ആത്മാവും അദ്ദേഹം തന്നെയാകുന്നു. അതിനാൽ ഇവയെല്ലാം അദ്ദേഹത്തിന്റെ രൂപമാകുന്നു. ഇപ്രകാരം പൂർണ്ണമായ ജഗത്തിന്റെ രൂപത്തിൽ ആ പരമാത്മാവിനെപ്പറ്റി ചിന്തിക്കണം.

3. ത്വം സ്ത്രീ ത്വം പുമാനസി കുമാരസ് ത്വം
ഉത വാ കുമാരീ
ത്വം ജീർണ്ണോ ദണ്ഡേന വഞ്ചസി ത്വം
ജാതോ ഭവസി വിശ്വതോമുഖഃ.

ഹേ സർവേശ്വരാ, അങ്ങ് സ്ത്രീ, പുരുഷൻ, കുമാരൻ, കുമാരി ആദിയായി അനേകം രൂപങ്ങളോടുകൂടിയവനാകുന്നു. അതായത് ഇവയെല്ലാത്തിന്റെയും രൂപത്തിൽ അങ്ങു പ്രകടമായിക്കൊണ്ടിരിക്കുന്നു. അങ്ങുതന്നെ വൃദ്ധനായിട്ട് വടിയുടെ സഹായത്താൽ നടക്കുന്നു; അതായത് അങ്ങുതന്നെ വൃദ്ധരൂപത്തിൽ പ്രത്യക്ഷപ്പെടുന്നു. ഹേ പരമാത്മൻ, അങ്ങുതന്നെ വിരാട് രൂപത്തിൽ പ്രത്യക്ഷമായിട്ട് എല്ലാ ഭാഗത്തേയ്ക്കും മുഖം തിരിച്ചുകൊണ്ടിരിക്കന്നു; അതായത് പൂർണ്ണമായ ഈ ജഗത്ത് അങ്ങയുടെസ്വരൂപം തന്നെയാകുന്നു. ലോകത്തിൽ എത്രയോ മുഖങ്ങൾ കാണപ്പെടുന്നു. അവയെല്ലാം അങ്ങയുടെ തന്നെയാകുന്നു.

4. നീലഃ പതങ്ഗോ ഹരിതോ ലോഹിതാക്ഷ–
സ്തഡിദ്ഗർഭ ഋതവഃ സമുദ്രാഃ
അനാദിമത്വം വിഭുത്വേന വർത്തസേ
യതോ ജാതാനി ഭുവനാനി വിശ്വാ.

ഭഗവാനേ, സർവ്വന്തേര്യാമിയായ അങ്ങു നീലവർണ്ണത്തോടുകൂടിയ ചിത്രശലഭവും അതുപോലെ ഹരിതവർണ്ണവും ചുവന്ന കണ്ണുകളുമുള്ള പക്ഷിയും ആകുന്നു; അങ്ങുതന്നെ

വിദ്യുത്തിനാൽ യുക്തമായ മേഘമാകുന്നു. വസന്താദികളായ എല്ലാ ഋതുക്കളും സപ്തസമുദ്രങ്ങളും അങ്ങയുടെ രൂപംതന്നെ യാകുന്നു. അതായത് ഈ നാനാപ്രകാരത്തിലുള്ള വർണ്ണ രൂപങ്ങളോടുകൂടിയ എല്ലാ ജഡചേതനവസ്തുക്കളുടെ രൂപ ത്തിൽ ഞാൻ അങ്ങയെത്തന്നെ ദർശിച്ചുകൊണ്ടിരിക്കുന്നു. എന്തുകൊണ്ടെന്നാൽ അങ്ങിൽ നിന്നുതന്നെ ഈ എല്ലാ ലോക ങ്ങളും അവയിൽ വസിക്കുന്ന എല്ലാ ജീവജാലങ്ങളും ഉത്ഭ വിച്ചിരിക്കുന്നു. വ്യാപകമായ രൂപത്തിൽ അങ്ങുതന്നെ എല്ലാ ത്തിലും വിരാജിക്കുന്നു. അതുപോലെ അവ്യക്തവും ജീവരൂ പവും ആയ അനാദി പ്രകൃതിയുടെ (ഇവപരാ, അപരാ എന്ന പേരിൽ വിളിക്കപ്പെടുന്നു) യജമാനനും അങ്ങുതന്നെ ആകു ന്നു. അതിനാൽ ഏകമാത്രനായ അങ്ങയെത്തന്നെ ഞാൻ എല്ലാ ത്തിന്റെയും രൂപത്തിൽ ദർശിക്കുന്നു.

**സംബന്ധം –** പൂർവ്വമന്ത്രത്തിൽ പരബ്രഹ്മപരമേശ്വരനെ രണ്ടു പ്രകൃതികളുടെ സ്വാമിയെന്നു പറഞ്ഞിരിക്കുന്നു. ആ രണ്ട് അനാദിപ്രകൃതികൾ ഏതെല്ലാം? ഇതിനെ വിശദീകരിക്കുന്നു –

5. അജാമേകാം ലോഹിത ശുക്ലകൃഷ്ണാം
വഹ്നീഃ പ്രജാഃ സൃജമാനാം സരൂപാഃ
അജോ ഹ്യേകോ ജുഷമാണോ*f*നുശേതേ
ജഹാത്യേനാം ഭുക്തഭോഗാമജോ*f*ന്യഃ.

കഴിഞ്ഞ മന്ത്രത്തിൽ സൂചിപ്പിച്ച രണ്ടു പ്രകൃതികളിൽ ഒന്നാകട്ടെ ഗീതയിൽ വർണ്ണിച്ചിരിക്കുന്നു അപരയാകുന്നു. അതിന് എട്ടു ഭേദങ്ങളും പറഞ്ഞിരിക്കുന്നു. ഇത് തന്റെ അധി ഷ്ഠാതാവായ പരമദേവപരമേശ്വരന്റെ സാന്നിധ്യത്തിൽ തന്റേ തന്നെ സാദൃശ്യത്തിൽ അതായത് ത്രിക്കുഗുമയമായ അസംഖ്യം ജീവദേഹങ്ങളെ സൃഷ്ടിച്ചിരിന്നു. ത്രിഗുണമായി അഥവാ ത്രിഗുണാത്മകമായതിനാൽ ഇതിനെ ത്രിവർണ്ണങ്ങളോ ടുകൂടിയത് എന്നു പറയുന്നു. സത്വം, രജസ്സ്, തമസ്സ് ഈ മൂന്നു ഗുണങ്ങൾ തന്നെ ഇതിന്റെ മൂന്നുവർണ്ണങ്ങളാകുന്നു. സത്വ ഗുണം നിർമ്മലവും അതുപോലെ പ്രകാശകവുമായതിനാൽ അതിനെ ശ്വേതമെന്നു കരുതുന്നു. രജോഗുണം രാഗാത്മകമാ കുന്നു. അതിനാൽ അതിന്റെ വർണ്ണം ചുവപ്പായി കരുതുന്നു. അതപോലെ തമോഗുണം അജ്ഞാനരൂപത്തിന്റെ ആവരണ ത്തോടുകൂടിയതാകയാൽ കൃഷ്ണവർണ്ണമായി പറയപ്പെടുന്നു. ഈ മൂന്നു ഗുണങ്ങളോടുംകൂടി പ്രകൃതിയെ വെളുപ്പ്, ചുവ പ്പ്, കറുപ്പ് എന്നീ വർണ്ണങ്ങളിൽ പറയപ്പെടുന്നു. രണ്ടാമത്തേത് ജീവരൂപമായ പര അഥവാ ചേതനാപ്രകൃതിയുടെ നാമത്താൽ ക്ഷേത്രജ്ഞ എന്ന പേരിലും അതുപോലെ അക്ഷരപുരുഷന്റെ നാമത്തിലും വർണ്ണനം ചെയ്യപ്പെട്ടിരിക്കുന്നു. അതിന് രണ്ടു ഭാഗ ങ്ങളുണ്ട്. ഒന്നാമത്തേത് അപരാ പ്രകൃതിയിൽ ആസക്തനായിട്ട് അതിനോട് ഐക്യം പ്രാപിച്ച് അതിന്റെ വിചിത്രങ്ങളായ ഭോഗ ങ്ങളെ തങ്ങളുടെ കർമ്മങ്ങൾക്കനുസരണമായനുഭവിക്കുന്ന ജീവികൾ, രണ്ടാമത്തേത് യാതൊരുത്തർ ഈ ഭോഗങ്ങളെല്ലാം അനുഭവിച്ചിട്ട് ഇവയെ നിസ്സാരങ്ങളും ക്ഷണഭംഗുരങ്ങളുമായി ക്കരുതി പരിപൂർണ്ണമായും പരിത്യജിക്കുന്ന ജ്ഞാനികളായ മഹാപുരുഷന്മാരുടെ സമൂഹം. ഈ രണ്ടിനത്തിലും പെട്ടിട്ടു ള്ളവർ അജന്മാക്കളും അനാദികളുമാകുന്നു. ഇതിനാൽ ഇവരെ 'അജന്മാർ' എന്നു വിളിക്കുന്നു.*

സംബന്ധം – പരാപ്രകൃതിരൂപമായ ആ ജീവസമുദായത്തിന് എപ്പോൾ എങ്ങനെ വിമുക്തമാകുവാൻ കഴിയുന്നു എന്നു അടുത്ത രണ്ടു മന്ത്രങ്ങളിലായി പറയുന്നു –

6. ദ്വാ സുപർണ്ണാ സയുജാ സഖായാ
സമാനം വൃക്ഷം പരിഷസ്വജാതേ
തയോരന്യഃ പിപ്പലം സ്വാദ്വത്യ–
നശ്നന്നന്യോ അഭിചാകശീതി.

ഈ മന്ത്രത്തിൽ ശരീരത്തെ അശ്വത്ഥവൃക്ഷത്തിന്റെയും ജീവാത്മാവിന്റെയും പരമാത്മാവിന്റെയും പക്ഷികളുടെയും രൂപത്തിൽ വർണ്ണിച്ചിരിക്കുന്നു. ഇതുപോലെതന്നെ കഠോപനി ഷത്തിൽ ജീവാത്മാവിനെയും പരമാത്മാവിനെയും ഗുഹയിൽ പ്രവിഷ്ടമായ നിഴലിന്റെയും പ്രകാശത്തിന്റെയും രൂപത്തിൽ വർണ്ണിച്ചിരിക്കുന്നു. രണ്ടു സ്ഥാനങ്ങളുടേയും ഭാവം ഒന്നുത ന്നെ. മന്ത്രത്തിന്റെ സാരാംശം മനുഷ്യശരീരം ആൽവൃക്ഷ ത്തിനു സമമാകുന്നു എന്നാണ്. ഈശ്വരനും ജീവാത്മാവും – ഇവ രണ്ടും ഒന്നിച്ചു വസിക്കുന്ന രണ്ടു പക്ഷികളെപ്പോലെ യുള്ള മിത്രങ്ങളാകുന്നു. ഇവ ര ണ്ടും ഈ ശരീരരൂപമാകുന്ന വൃക്ഷത്തിൽ ഒന്നിച്ച് ഒരേ ഹൃദയരൂപമാകുന്ന മാളത്തിൽ നിവ സിക്കുന്നു. ശരീരത്തിൽ വസിച്ചുകൊണ്ട് പ്രാരാബ്ധങ്ങൾക്ക നുസരണമായി ഈ വൃക്ഷത്തിന്റെ ഫലങ്ങളോ എന്നു തോന്നു മാറ് സുഖദുഃഖ രൂപങ്ങളായ കർമ്മഫലങ്ങളെ പ്രാപിക്കുന്നു. ഈ ഫലങ്ങളെ ജീവാത്മരൂപമാകുന്ന പക്ഷി അതിസ്വാദോടു കൂടി ഭുജിക്കുന്നു. അതായത് ഹർഷശോകങ്ങളെ അനുഭവിച്ചു കൊണ്ടു കർമ്മഫലത്തെ ഭോഗിക്കുന്നു. രണ്ടാമത്തെ ഈശ്വര രൂപമാകുന്ന പക്ഷി ഈ ഫലങ്ങളെ ഭക്ഷിക്കുന്നില്ല. കണ്ടുകൊ ണ്ടുമാത്രം ഇരിക്കുന്നു. അതായത് ഈ ശരീരത്താൽ പ്രാപ്ത ങ്ങളായ സുഖദുഃഖങ്ങളെ അത് ആസ്വദിക്കുന്നില്ല; അവയുടെ സാക്ഷിമാത്രമായിത്തീരുന്നതേയുള്ളൂ. പരമാത്മാവിനെപ്പോലെ ജീവാത്മാവും ദർശകൻ മാത്രമായിരിക്കുകയാണെങ്കിൽ പിന്നെ ഇതിന് അവയോടു യാതൊരു സംബന്ധവും അവശേഷിക്കു ന്നില്ല. ഇങ്ങനെ തന്നെ ജീവാത്മാവിന്റെ സംബന്ധത്തിലും മുൻമന്ത്രങ്ങളിൽ പറഞ്ഞിരിക്കുന്നതുപോലെ അതു പ്രകൃതിയെ അനുഭവിച്ചതിനുശേഷം അതിനെ നിസ്സാരമായി പരിഗണിച്ച് പരിത്യജിക്കുന്നു. അതിൽനിന്നും മുഖത്തെ പിന്തിരിക്കുന്നു. അതിനെ സംബന്ധിച്ചിടത്തോളം പിന്നീട് പ്രകൃതിയുടെ അതാ യത് ജഗത്തിന്റെ സത്ത തന്നെ ഇല്ലാതായിത്തീരുന്നു. പിന്നെ യാകട്ടെ അതും അതിന്റെ മിത്രവും – ഇവരണ്ടും മാത്രം അവശേഷിക്കുകയും പരസ്പരം മിത്രതയുടെ ആനന്ദം അനു ഭവിക്കുകയും ചെയ്യുന്നു.

7. സമാനേ വൃക്ഷേ പുരുഷോ നിമഗ്നോ–
*f*നീശയാ ശോചതി മുഹ്യമാനഃ
ജുഷ്ടം യദാ പശ്യത്യന്യമീശ–
മസ്യ മഹിമാനമിതി വീതശോകഃ.

ഈ ശരീരരൂപമാകുന്ന ഒരേ വൃക്ഷത്തിൽ ഹൃദയരൂപമാ കുന്ന കൂടിനുള്ളിൽ പരമാത്മാവിനോടൊത്തു കഴിഞ്ഞുകൂടുന്ന ഈ ജീവാത്മാവ് തന്നോടുകൂടി വസിക്കുന്ന പരമ സുഹൃ

ത്തായ പരമേശ്വരന്റെ നേരെ ദൃഷ്ടികളുയർത്താതെ ഈ ശരീരത്തിൽത്തന്നെ ആസക്തമായിട്ട് മോഹങ്ങളിൽ നിമഗ്നമായി ശരീരത്തോട് അത്യന്തം മമത പുലർത്തിക്കൊണ്ട് അതുവഴിയായി ഭോഗങ്ങളെ ഉപഭോഗിക്കുന്നതിൽ തൽപ്പരതയോടുകൂടി വസിച്ച് അസമർത്ഥതയാലും ദീനതയാലും മോഹിതമായി നാനാപ്രകാരങ്ങളിലുമുള്ള ദുഃഖങ്ങളെ അനുഭവിച്ചുകൊണ്ടുകഴിയുന്നു. എപ്പോഴെങ്കിലും ഇവന്റെമേൽ ഭഗവാന്റെ ദയയുണ്ടാകുമ്പോൾ ഇവൻ തന്നിൽനിന്നും ഭിന്നവും തന്നോടൊത്തു വസിക്കുന്നതുമായ പരമപ്രിയനായ ഭഗവാനെ തിരിച്ചറിയുന്നു. യാതൊരുത്തൻ ഭക്തജനങ്ങളാൽ നിരന്തരം സേവിതനായിരിക്കുന്ന ആ പരമേശ്വരനെയും അതുപോലെ അദ്ദേഹത്തിന്റെ ആശ്ചര്യമയിയായ മഹിമയേയും ജഗത്തിൽ ഭിന്നഭിന്നപ്രകാരങ്ങളിൽ പ്രകടമായിക്കൊണ്ടിരിക്കുന്നതിനെ ദർശിച്ചു കഴിയുമ്പോൾത്തന്നെ അവൻ സർവ്വഥാ ശോകരഹിതനായിത്തീരുന്നു.

8. ഋചോ അക്ഷരേ പരമേ വ്യോമൻ
യസ്മിൻ ദേവാ അധി വിശ്വേ നിഷേദുഃ
യസ്തം ന വേദ കിമൃചാ കരിഷ്യതി
യ ഇത് തദ് വിദുസ്ത ഇമേ സമാസതേ.

പരബ്രഹ്മപരമേശ്വരന്റെ ആകാശസ്വരൂപമാകുന്ന പരമധാമത്തിൽ സമസ്തദേവഗണങ്ങൾ അതായത് ആ പരമാത്മാവിന്റെ പാർഷദഗണങ്ങൾ ആ പരമേശ്വരനെ സേവിച്ചുകൊണ്ടു നിവസിക്കുന്നു. അവിടെത്തന്നെ സമസ്തവേദങ്ങളും പാർഷദന്മാരുടെ രൂപത്തിൽ മൂർത്തിമത്തായ ഭഗവാൻറെ സേവനമനുഷ്ഠിക്കുന്നു. യാതൊരു മനുഷ്യൻ ആ പരമധാമത്തിൽ വസിക്കുന്ന പരബ്രഹ്മ പുരുഷോത്തമനെ അറിയാതിരിക്കുന്നുവോ സമസ്തവേദങ്ങളും അദ്ദേഹത്തിന് സേവനമനുഷ്ഠിക്കുന്ന അദ്ദേഹത്തിന്റെ തന്നെ അംഗഭൂതമാകുന്ന പാർഷദ്മാരെന്ന രഹസ്യത്തെ അറിയാതിരിക്കുന്നുവോ, അവൻ വേദങ്ങൾ വഴിയായി എന്തു പ്രയോജനം നേടും? അതായത് യാതൊന്നും നേടുവാൻ സാധിക്കുകയില്ല. എന്നാൽ യാതൊരുത്തൻ ആ പരമാത്മാവിനെ താത്വികമായി ഗ്രഹിക്കുന്നുവവോ അവനാകട്ടെ ആ പരമധാമത്തിൽതന്നെ സമ്യക്കായവിധത്തിൽ സ്ഥിതിചെയ്യുന്നു. അതായത് അവിടെനിന്നും ഒരിക്കലും തിരിച്ചുപോരുന്നില്ല.

9. ഛന്ദാംസി യജ്ഞാഃ ക്രതവേ വ്രതാനി
ഭൂതം ഭവ്യം യച്ച വേദാ വദന്തി
യസ്മാന്മായീ സൃജതേ വിശ്വമേതത്.
തസ്മിം ശ്ചാന്യോ മായയാ സംനിരുദ്ധഃ.

സമസ്തവേദരൂപമായ ഛന്ദസ്സുകൾ, യജ്ഞങ്ങൾ, ക്രതുക്കൾ അതായത് ജ്യോതിഷ്ടോമാദി വിശേഷ യജ്ഞങ്ങൾ, നാനാപ്രകാരത്തിലുള്ള വ്രതങ്ങൾ, സൽക്കർമ്മങ്ങൾ, സദാചാരങ്ങൾ, അവയുടെ നിയമങ്ങൾ അതുപോലെ മറ്റുള്ളഭൂതം, വർത്തമാനം, ഭാവി പദാർത്ഥങ്ങൾ ഇവയുടെ വർണ്ണനം വേദങ്ങളിൽ കാണപ്പെടുന്നു. ഇവയെല്ലാത്തിനേയും പ്രകൃതിയുടെ അധിഷ്ഠിതാവായ പരമേശ്വരൻതന്നെ തന്റെ അംശഭൂതമായി നേരത്തേ പറഞ്ഞിരിക്കുന്നു. പഞ്ചഭൂതാദി തത്വസമുദായങ്ങളിൽനിന്നും രചിച്ചിരിക്കന്നു. ഇപ്രകാരം രചിക്കപ്പെട്ടിരിക്കന്ന ഈ ജഗത്തിൽ മറ്റുള്ളവ അതായത് നേരത്തെ വർണ്ണിച്ചിട്ടുള്ള ജ്ഞാനികളായ മഹാപുരുഷന്മാരിൽനിന്നും ഭിന്നമായി ജീവസമുദായമാകുന്നമായയിൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. തന്റെ സ്വാമിയായ പരബ്രഹ്മപരമേശ്വരനെ സാക്ഷാത്കരിക്കാതിരിക്കുന്നതുവരെ അവന് ഈ പ്രകൃതിയിൽനിന്നും മോചനം നേടുവാൻ സാധിക്കുന്നില്ല. അതിനാൽ മനുഷ്യർക്ക് ആ പരമാത്മാവിനെ അറിയുന്നതിനും പ്രാപിക്കുന്നതിനുമുള്ള ഉൽക്കടമായ അഭിലാഷം ഉണ്ടായിരിക്കണം.

10. മായാം തു പ്രകൃതിം വിദ്യാന്മായിനം തു മഹേശ്വരം
തസ്യാവയവഭൂതൈസ്തുവ്യാപ്തം സർവ്വമിദം ജഗത്.

ഈ പ്രകരണത്തിൽ യാതൊന്നിനെ മായയുടെ നാമത്തിൽ വർണ്ണിച്ചിരിക്കുന്നുവോ അതാകട്ടെ ഭഗവാന്റെ ശക്തിരൂപപ്രകൃതിയും ആ മായാനാമത്താൽ അറിയപ്പെടുന്ന ശക്തിരൂപപ്രകൃതിയുടെ അധിപതി പരബ്രഹ്മപരമേശ്വരനായ മഹേശ്വരനുമാകുന്നു. ഇങ്ങനെ ഇവ രണ്ടിനേയും പ്രത്യേകം പ്രത്യേകമായി മനസ്സിലാക്കണം. ആ പരമേശ്വരന്റെ ശക്തിരൂപപ്രകൃതിയുടെതന്നെ അംഗഭൂതമായ കാരണകാര്യ സമുദായത്താൽ ഈ സമ്പൂർണ്ണ ജഗത്തു വ്യാപ്തമായിക്കൊണ്ടിരിക്കുന്നു.

11. യോ യോനിം യോനിമധിതിഷ്ഠത്യേകോ
യസ്മിന്നിദം സ ച വി ചൈതി സർവം
തമീശാനം വരദം ദേവമീഡ്യം
നിചായ്യേമാം ശാന്തിമത്യന്തമേതി.

പരബ്രഹ്മ പരമേശ്വരൻ ഓരോ യോനിയുടേയും ഏകനായ അദ്ധ്യക്ഷനാകുന്നു. അദ്ദേഹം ലോകത്തിൽ എത്ര പ്രകാരങ്ങളിലുള്ള കാരണങ്ങൾ അംഗീകരിക്കപ്പെട്ടിരിക്കുന്നുവോ അവയുടെ എല്ലാം അധിഷ്ഠാതാവാകുന്നു. അവയിൽ ഏതെങ്കിലും കാര്യത്തെ ഉത്ഭവിപ്പിക്കുന്നതിനുള്ള ശക്തി സർവ്വകാരണനായ ആ പരമാത്മാവിൻറേതാണ്. അദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ തന്നെ അവ ആ കാര്യങ്ങളെല്ലാം ഉല്പന്നമാക്കുന്നു. ആ പരമേശ്വരൻ തന്നെ അവയുടെ എല്ലാം മേൽഭരണം നടത്തുന്നു. അവയുടെ എല്ലാ വ്യവസ്ഥകളും യഥായോഗ്യം നടത്തപ്പെടുകയും ചെയ്യുന്നു. ഈ എല്ലാ ലോകങ്ങളും പ്രളയകാലത്ത് അദ്ദേഹത്തിൽത്തന്നെ വിലീനമാകുകയും അതുപോലെ വീണ്ടുമുണ്ടാകുന്ന സൃഷ്ടികാലത്തൽ അദ്ദേഹത്തിൽനിന്നു തന്നെ വിവിധ രൂപങ്ങളിൽ ഉത്ഭവിക്കുകയും ചെയ്യുന്നു. സർവ്വനിയമന്താവും വരദായകനും ഏകമാത്രസ്തുതിയോഗ്യനും സർവ്വസുഹൃത്തും ആയ പരമേശ്വരപരമാത്മാവിനെ അറിഞ്ഞിട്ട് ഈ ജീവികൾ നിരന്തരം സംഭവിച്ചുകൊണ്ടിരിക്കുന്ന പരമനിർവ്വാണരൂപമായ ശാന്തിയെ പ്രാപിക്കുന്നു.

12. യോ ദേവാനാം പ്രഭവശ്ചോത്ഭവശ്ച
വിശ്വധിപോ രുദ്രോ മഹർഷിഃ
ഹിരണ്യഗർഭം പശ്യത ജായമാനം
സ നോ ബുദ്ധ്യാ ശുഭയാ സംയുനക്തു.

അഖിലത്തേയും തന്റേതായ ഭരണത്തിൽ വച്ചുകൊണ്ടിരിക്കുന്ന രുദ്രരൂപത്തോടുകൂടിയ പരമേശ്വരൻ ഇന്ദ്രാദി എല്ലാ ദേവതകളേയും സൃഷ്ടിക്കുകയും വളർത്തുകയും ചെയ്യുന്നു. അതുപോലെ എല്ലാത്തിന്റെയും അധിപതിയും മഹാജ്ഞാന സമ്പന്നനും ആയിരിക്കുന്നു. യാതൊരുത്തൻ സൃഷ്ടിയുടെ ആരംഭത്തിൽ ഏറ്റവുമാദ്യമായി ഉത്ഭവിച്ച ഹിരണ്യഗർഭത്തെ കണ്ടിരുന്നുവോ അതായത് യാതൊന്ന് ബ്രഹ്മാവിന്റെ പൂർവ്വവർത്തിയായിരുന്നുവോ ആ പരമദേവനായ പരമാത്മാവ് നമുക്കെല്ലാം സൽബുദ്ധി പ്രദാനം ചെയ്യണേ. ആ സൽബുദ്ധി ജീവികളെ കല്യാണരൂപനായ പരമാത്മാവിലേക്കു ചേർക്കുന്നതിനുള്ളതാകുന്നു. ഗായത്രീമന്ത്രത്തിലും ഇതേ ബുദ്ധിക്കുവേണ്ടിത്തന്നെ പ്രാർത്ഥന നടത്തുന്നു. ഈ ഉപനിഷത്തിന്റെ ആരംഭത്തിൽ ഈ മന്ത്രം വന്നുകഴിഞ്ഞിട്ടുണ്ട്.

13. യോ ദേവനാമധിപോ യസ്മിംല്ലോകാ അധിശ്രിതാഃ.
യ ഈശേ അസ്യ ദ്വിപദശ്ചതുഷ്പദഃ കസ്മൈ ദേവായ
ഹവിഷാ വിധേമ.

യാതൊരു സർവ്വനിയന്താവായ പരമേശ്വരൻ സമസ്ത ദേവകളുടേയും അധിപതിയായിരിക്കുന്നുവോ യാതൊരുത്തനിൽ സമസ്തലോകങ്ങളും എല്ലാ പ്രകാരത്തിലും ആശ്രിതമായിരിക്കുന്നുവോ യാതൊന്നു സ്ഥൂലവും സൂക്ഷ്മവും അവ്യക്തമായ അവസ്ഥയിൽതന്നെ എല്ലാവിധത്തിലും എല്ലാത്തിന്റെയും ആശ്രയമായിരിക്കുന്നുവോ യാതൊന്ന് രണ്ടു പാദങ്ങളോടും നാലുപാദങ്ങളോടും കൂടിയവയുടെമേൽ അതായത് എല്ലാ ജീവസമുദായങ്ങളുടേയുംമേൽ തന്റെ അചിന്ത്യശക്തി ദ്വാരാ ഭരണം നടത്തുന്നുവോ ആ ആനന്ദരൂപനും സർവ്വാധാരനും സർവ്വശക്തിമാനും ആയ പരമേശ്വരനെ നമുക്ക് ശ്രദ്ധാഭക്തിപൂർവ്വം ഹവിർരൂപമാകുന്ന കാഴ്ച സമർപ്പണം ചെയ്തുകൊണ്ട് പൂജിക്കാം. അതായത് എല്ലാം അദ്ദേഹത്തിനു സമർപ്പണം ചെയ്തുകൊണ്ട് അദ്ദേഹത്തിന്റേതുതന്നെയാക്കിത്തീർക്കാം. ഇതുതന്നെ അദ്ദേഹത്തെ പ്രാപിക്കുന്നതിനുള്ള സഹജമായ ഉപായം.

14. സൂക്ഷ്മാതിസൂക്ഷ്മം കലിലസ്യ മധ്യേ
വിശ്വസ്യ സ്രഷ്ടാമനേകരൂപം
വിശ്വസ്യൈകം പരിവേഷ്ടിതാരം
ജ്ഞാത്വാ ശിവം ശാന്തിമന്ത്യന്തമേതി.

യാതൊരു പരബ്രഹ്മപരമാത്മാവ് സൂക്ഷ്മത്തേക്കാൾ അത്യന്തം സൂക്ഷ്മമായിരിക്കുന്നുവോ അതായതു യാതൊന്ന് അദ്ദേഹത്തിന്റെ കൃപ കൂടാതെ ഗ്രഹിക്കപ്പെടുന്നില്ലയോ യാതൊന്ന് സകലതിന്റെയും ഹൃദയഗുഹാരൂപമാകുന്ന രഹസ്യസങ്കേതത്തിൽ സ്ഥിതിചെയ്യുന്നുവോ യാതൊന്ന് നമ്മോട് ഏറ്റവും അടുത്തിരിക്കുന്നുവോ യാതൊന്ന് അഖിലലോകത്തേയും സൃഷ്ടിക്കുന്നുവോ അതുപോലെ സ്വയം വിശ്വരൂപമായി അനേകരൂപങ്ങളെ ധരിച്ചുകൊണ്ടിരിക്കുന്നുവോ യാതൊന്നു നിരാകാരരൂപത്തോടുകൂടി സമസ്ത ലോകങ്ങളേയും എല്ലാ ഭാഗങ്ങളിൽനിന്നും വലയംചെയ്തു വസിക്കുന്നുവോ അവയ്ക്കെല്ലാമുപരിയായി ഏകനും അദ്വിതീയ കല്യാണസ്വരൂപനുമായ മഹേശ്വരന അറിഞ്ഞിട്ട് മനുഷ്യർ നിത്യം നിലനില്ക്കുന്നതും അസീമവും അവിനാശിയും അതിശയത്തോടുകൂടിയതുമായ ശാന്തിയെ പ്രാപിക്കുന്നു. എന്തുകൊണ്ടെന്നാൽ ആ മഹാപുരുഷൻ ഈ അശാന്തമായ ജഗത്പ്രപഞ്ചത്തോടു സർവ്വഥാ സംബന്ധരഹിതനും വിരക്തനുമാകുന്നു.

15. സ ഏവ കാലേ ഭുവനസ്യ ഗോപ്താ
വിശ്വാധിപഃ സർവ്വഭൂതേഷു ഗൂഢഃ.
യസ്മിൻ യുക്താ ബ്രഹ്മർഷയോ ദേവതാശ്ച
തമേവം ജ്ഞാത്വാ മൃത്യുപാശാംശ്ഛിനത്തി.

യാതൊരുത്തന്റെ വർണ്ണനം കൂടെക്കൂടെ ചെയ്യപ്പെട്ടിരിക്കുന്നുവോ ആ പരമദേവ പരമേശ്വരൻ തന്നെ സമയത്തിന് അതായത് വർത്തമാനകാലത്തൽ സകല ബ്രഹ്മാണ്ഡത്തേയും സംരക്ഷിക്കുന്നതുപോലെ അദ്ദേഹം പൂർണ്ണ ജഗത്തിന്റെ അധിപതിയും എല്ലാ ജീവികളിലും അന്തര്യാമിയായ രൂപത്തിൽ ഒളിഞ്ഞിരിക്കുന്നവനുമാകുന്നു. അദ്ദേഹത്തിൽത്തന്നെ വേദരഹസ്യങ്ങളെ അറിഞ്ഞിരിക്കുന്ന മഹർഷിഗണങ്ങളും എല്ലാ ദേവതകളും ധ്യാനം വഴിയായി സാത്മ്യം പ്രാപിച്ചിരിക്കുന്നു. എല്ലാവരും അദ്ദേഹത്തെ സ്മരിക്കുകയും ചിന്തിക്കുകയും ചെയ്തുകൊണ്ട് അദ്ദേഹത്തിൽത്തന്നെ പറ്റിച്ചേർന്നിരിക്കുന്നു. ഇപ്രകാരം പരമദേവനായ ആ പരമേശ്വരനെ അറിഞ്ഞിട്ട് മനുഷ്യർ യമരാജന്റെ എല്ലാ പാശങ്ങളേയും അതായതു ജനനമരണകാരണഭൂതങ്ങളായ എല്ലാ ബന്ധനങ്ങളേയും മുറിച്ചുകളയുന്നു. പിന്നീട് അവൻ ഒരിക്കലും പ്രകൃതിയുടെ ബന്ധനത്തിൽ അകപ്പെടുന്നില്ല; എന്നെന്നേയ്ക്കുമായി സർവ്വഥാ മുക്തനായിത്തീരുന്നു.

16. ഘൃതാത്പരം മണ്ഡമിവാതിസൂക്ഷ്മം
ജ്ഞാത്വാ ശിവം സർവ്വഭൂതേഷു ഗൂഢം.
വിശ്വസ്യൈകം പരിവേഷ്ടിതാരം
ജ്ഞാത്വാ ദേവം മുച്യതേ സർവ്വപാശൈഃ.

വെണ്ണയുടെ മുകൾഭാഗത്തുള്ള സാരാംശത്തെപ്പോലെ യാതൊന്ന് എല്ലാത്തിൻറെയും സാരവും അതുപോലെ സൂക്ഷ്മവും ആകുന്നുവോ കല്യാണസ്വരൂപനും ഏകമാത്രനുമായ ആ പരമദേവ പരമേശ്വരനെ എല്ലാ ജീവികളിലും ഒളിഞ്ഞിരിക്കുന്നവനായും അതുപോലെ അഖിലജഗത്തിന്റെയും എല്ലാഭാഗങ്ങളിൽനിന്നും വലയംചെയ്ത് അതിനെ വ്യാപ്തമാക്കുന്നവനുമായി അറിഞ്ഞിട്ടു മനുഷ്യർ എല്ലാ ബന്ധനങ്ങളിൽനിന്നും മോചനം പ്രാപിക്കുന്നു.

17. ഏഷ ദേവോ വിശ്വകർമ്മാ മഹാത്മാ
സദാ ജനാനാ ഹൃദയേ സന്നിവിഷ്ടഃ
ഹൃദാ മനീഷാ മനസാഭിക്ലിപ്തോ
യ ഏതദ് വിദുരമൃതാസ്തേ ഭവന്തി.

പ്രപഞ്ചത്തെ സൃഷ്ടിച്ച ഈ മഹാത്മാവ് അതായത് സർവ്വശക്തിമാനും സർവ്വവ്യാപിയും ആയ ഈ പരമേശ്വരൻ സദാസമയവും എല്ലാ മനുഷ്യരുടേയും ഹൃദയങ്ങളിൽ സമ്യക്കായ വിധത്തിൽ സ്ഥിതിചെയ്യുന്നു. അദ്ദേഹത്തിന്റെ ഗുണ

പ്രഭാവങ്ങളെ ശ്രവിച്ചിട്ടു ദ്രവിതവും വിശുദ്ധവുമായ നിർമ്മല ഹൃദയത്തോടും നിശ്ചലയുക്തമായ ബുദ്ധിയോടും അതു പോലെ ഏകാഗ്രമായ മനസ്സുവഴിയായും നിരന്തരമായി ധ്യാനി ച്ചാൽ മാത്രമേ ആ പരമാത്മാവു പ്രത്യക്ഷമാകയുള്ളു. ഈ രഹ സ്യങ്ങളെ ഗ്രഹിച്ചിട്ടുള്ള സാധകൻ അദ്ദേഹത്തെ പ്രാപിച്ച് അമൃ തസ്വരൂപനായിത്തീരുന്നു; എന്നെന്നേയ്ക്കുമായി ജനനമരണ ങ്ങളിൽ നിന്നും മുക്തനാകുന്നു.

18. യദാ തമസ്തന്ന ദിവാ ന രാത്രിർ

ന സന്ന ചാസഞ്ഛിവ ഏവ കേവലഃ

തദക്ഷരം തത്സവിതുർവരേണ്യം

പ്രജ്ഞാ ച തസ്മാത് പ്രസൃതാ പുരാണീ.

യാതൊരുസമയം അജ്ഞാതരൂപമാകുന്ന അന്ധകാര ത്തിന്റെ അഭാവം ഉണ്ടായിരിക്കുന്നുവോ ആ സമയം പ്രത്യക്ഷ മാകുന്ന തത്വം പകലും രാത്രിയും ആകുന്നില്ല. അതായത് അതിനെ പകൽപോലെ പ്രകാശമയമായും രാത്രിക്കുതുല്യം അന്ധകാരമായും പറയുവാൻ സാദ്ധ്യമല്ല. എന്തുകൊണ്ടെ ന്നാൽ അത് രണ്ടിനെക്കാളും അസാധാരണാകുന്നു. അവിടെ ജ്ഞാനാജ്ഞാനങ്ങളുടെ ഭേദങ്ങൾക്കോ കല്പനകൾക്കോ സ്ഥാനമില്ല. അത് സത്തും അസത്തും ആകുന്നില്ല. അതിനെ സത്തെന്നും അസത്തെന്നും പറയേണ്ട പ്രശ്നമേ ഉദിക്കുന്നി ല്ല. എന്തുകൊണ്ടെന്നാൽ അത് സത്തെന്നും അസത്തെന്നു മുള്ള നാമങ്ങളാൽ അറിയപ്പെടുന്ന എല്ലാ വസ്തുക്കളേക്കാളും അത്ഭുതകരമാണ്. ഏകമാത്ര കല്യാണസ്വരൂപനായ ശിവൻതന്നെ ആ തത്വമാകുന്നു. അദ്ദേഹം സർവ്വഥാ അവിനാ ശിയാകുന്നു. സൂര്യാദികളായ എല്ലാ ദേവകളുടേയും ഉപാസ്യ ദേവനാകുന്നു. അദ്ദേഹത്തിൽനിന്നുതന്നെ ആദി മുതൽ നില നിന്നുവരുന്ന ഈ അനാദിയായ ജ്ഞാനം വികാസം പ്രാപിച്ചു കൊണ്ടിരിക്കുന്നു. അതായത് പരമാത്മാവിനെ അറിയുന്നതിനും പ്രാപിക്കുന്നതിനുംവേണ്ടിയുള്ള സാധന അധികാരികളുടെ പര മ്പരയിൽനിന്നും പ്രാപ്തമായി നിലനിന്നുവരുന്നു.

19. നൈനമൂർധ്വം ന തിര്യഞ്ചം ന മധ്യേ
പരിജ്രഗ്രഭത്

ന തസ്യ പ്രതിമാ അസ്തി യസ്യ നാമ മഹദ്യശഃ.

പല മന്ത്രങ്ങളിലായി യാതൊന്നിന്റെ വർണ്ണനം നടത്തപ്പെ ട്ടിരിക്കുന്നുവവോ പരമ പ്രാപ്യമായ ആ പരബ്രഹ്മത്തെ യാതൊരു മനുഷ്യനും മുകളിൽ നിന്നോ താഴെനിന്നോ ഇട യ്ക്കുനിന്നോ മറ്റെവിടെ നിന്നുമോ കരസ്ഥമാക്കുവാൻ സാധി ക്കുന്നില്ല. എന്തുകൊണ്ടെന്നാൽ അതു സർവ്വഥാ അഗ്രാഹ്യമാ കുന്നു – പിടിയിലൊതുങ്ങുന്നില്ല. ഇതിനെ അറിയുകയും പ്രാപി ക്കുകയും ചെയ്യേണ്ടതായ കാര്യം ശാസ്ത്രങ്ങളിൽ കാണപ്പെ ടുന്നു. അവയെ പ്രാപിച്ചിട്ടുള്ളവർക്കു മാത്രമേ അതിന്റെ രഹസ്യം മനസ്സിലാക്കുവാൻ സാധിക്കുന്നുള്ളു. അതും വാക്കു കളാൽ വ്യക്തമാക്കുവാൻ കഴിയുന്നില്ല. എന്തുകൊണ്ടെന്നാൽ വാക്കുകളും മനസ്സും അവിടംവരെ എത്തുന്നില്ല. അത് അറി യുന്നതിനും അറിയിക്കുന്നതിനും പറ്റുന്ന എല്ലാ വസ്തു ക്കൾക്കും അതീതമാകുന്നു. യാതൊന്നിന്റെ നാമം 'മഹായ ശസ്സ്' ആകുന്നുവോ യാതൊന്നിന്റെ മഹായശസ്സ് സർവ്വത്ര പ്രസിദ്ധമായിരിക്കുന്നുവോ ആ പരാപരബ്രഹ്മത്തിനു യാതൊരു ഉപമകളും ഗ്രഹിക്കുന്നതിനും ഗ്രഹിപ്പിക്കുന്നതിനും സാധ്യമാ കത്തക്കവിധത്തിൽ കാണപ്പെടുന്നില്ല. അതിനാൽ മനുഷ്യർ ആ പരമമായ തത്വത്തെ അറിയുന്നതിനും പ്രാപിക്കുന്നതിനും അഭി ലാഷമുള്ളവരായിരിക്കണം. എന്തുകൊണ്ടെന്നാൽ മനുഷ്യർക്ക് അതു ലഭിക്കുന്നതാണെങ്കിൽ നമുക്കുമതു ലഭിക്കണം.

20. ന സംദൃശേ തിഷ്ഠതി രൂപമസ്യ

നചക്ഷുഷാ പശ്യതി കശ്ചനൈനം.

ഹൃദാ ഹൃദിസ്ഥം മനസാ യ ഏന–

മേവം വിദുരമൃതാസ്തേ ഭവന്തി.

യാതൊന്നിന്റെ പ്രകരണം നടന്നുകൊണ്ടിരിക്കുന്നുവോ ആ പരമ പ്രാപ്യനായ പരമാത്മാവിന്റെ സ്വരൂപം ദൃഷ്ടിപഥത്തിൽ നിൽക്കുന്നില്ല. സാധകൻ മനസ്സുവഴിയായി അദ്ദേഹത്തെ ചിന്തി ക്കുമ്പോൾ വിശുദ്ധമായ അന്തഃകരണത്തിൽ ഓരോര സമയ ത്തായി ആനന്ദമയനായ പരമേശ്വരന്റെ സ്വരൂപത്തിന്റെ മിന്നി മറയൽ ഉണ്ടാകുന്നു. എന്നാൽ അത് നിശ്ചലമായിക്കാണപ്പെ ടുന്നില്ല. ഈ പരമാത്മാവിനെ ആർക്കും പ്രാകൃതങ്ങളായ നേത്ര ങ്ങൾ വഴിയായി ദർശിക്കുവാൻ സാധിക്കുന്നില്ല. യാതൊരു ത്തന് ഈ പരമാത്മാവ് സ്വയം കൃപയോടുകൂടി ദിവ്യദൃഷ്ടി പ്രദാനം ചെയ്തിരിക്കുന്നുവോ അവനു മാത്രം അദ്ദേഹത്തെ ദിവ്യനേത്രങ്ങളാൽ ദർശിക്കുവാൻ കഴിയുന്നു. യാതൊരു സാധകൻ ഇപ്രകാരം ഈ രഹസ്യം മനസ്സിലാക്കി തന്റെ ഹൃദ യത്തിൽ സ്ഥിതിചെയ്യുന്നു. ഈ അന്തര്യാമിയായ പരമാത്മാ വിനെ അദ്ദേഹത്തന്റെ ഗുണം, പ്രഭാവം ഇവയെ ശ്രവിച്ചിട്ട് ഭക്തിഭാവത്താൽ ദ്രവിതമായ ഹൃദയംവഴിയായും നിർമ്മലമായ മനസ്സുവഴിയായും നിരന്തരം അദ്ദേഹത്തെ ചിന്തിച്ചുകൊണ്ടു മനസ്സിലാക്കുന്നുവോ അവൻ അമരനായിത്തീരുന്നു – നിത്യ മായി ജനനമരണങ്ങളിൽ നിന്നും മുക്തനായിത്തീരുന്നു.

**സംബന്ധം** – ഇപ്രകാരം പരമേശ്വരന്റെ സ്വരൂപത്തേയും അദ്ദേ ഹത്തിന്റെ പ്രാപ്തിയുടെ ഫലത്തേയും വിവരിച്ചിട്ട് ഇനി രണ്ടു മന്ത്രങ്ങളിലായി ആദ്യം മുക്തിക്കുവേണ്ടിയും പിന്നീട് സാംസാ രികങ്ങളായ ഭയങ്ങളിൽ നിന്നുള്ള രക്ഷയ്ക്കുവേണ്ടിയും ആ പരമേശ്വരനോടു പ്രാർത്ഥിക്കുന്നതിനുള്ള പ്രകാരങ്ങളെ നിർദ്ദേ ശിക്കുന്നു.

21. അജാത ഇത്യേവം കശ്ചിദ് ഭീരുഃ പ്രപദ്യതേ

രുദ്രയത്തേ ദക്ഷിണം മുഖം തേന മാം
പാഹി നിത്യം.

ഹേ രുദ്രാ, സകലത്തിന്റെയും സംഹാരകനായ പരമേശ്വ രാ, അങ്ങ് സ്വയം അജന്മാവാകുന്നു. അതിനാൽ മറ്റുള്ളവ രേയും ജനനമരണങ്ങളിൽനിന്നു മുക്തരാക്കുന്നത് അങ്ങയുടെ സ്വഭാവമാണല്ലോ? ഇതുവിചാരിച്ച് ജനനമരണങ്ങളെ ഭയപ്പെ ട്ടുകൊണ്ടിരിക്കുന്ന സാധകൻ ഈ സംസാരചക്രത്തിൽനിന്നും മോചനം നേടുന്നതിനുവേണ്ടി അങ്ങയെ ശരണം പ്രാപിക്കുന്നു. ഞാനും ഈ സാംസാരിക ചക്രത്തിൽനിന്നും മോചനം നേടു ന്നതിനുവേണ്ടി അങ്ങയെ ശരണം പ്രാപിക്കുന്നു. അതിനാൽ

യാതൊന്ന് അങ്ങയുടെ വലതുമുഖമാകുന്നുവോ അതായത് യാതൊന്ന് അങ്ങയുടെ കല്യാണമയമായ സ്വരൂപമായിരിക്കുന്നുവോ അതുവഴിയായി അങ്ങ് എന്നെ ഈ ജനനമരണരൂപമായ മഹാഭയത്തിൽനിന്നും എന്നെന്നേയ്ക്കുമായി രക്ഷിച്ചാലും. എന്നെ നിത്യമായി ഈ ഭയത്തിൽനിന്നും മുക്തമാക്കിയാലും.

22. മാ നസ്തോകേ തനയേ മാ ന ആയുഷി
മാ നോ ഗേഷു

മാ നോ അശ്വേഷു രീരിഷഃ. വീരാന്മാ നോ
രുദ്ര ഭാമി

തോ വധീർ ഹവിഷ്മന്തഃ സദമിത്വാ ഹവാമഹേ.

സകലത്തേയും സംഹരിക്കുന്നവനായ ഹേ രുദ്രദേവാ, ഞങ്ങൾ നാനാപ്രകാരത്തിലുള്ള കാഴ്ചകൾ സമർപ്പിച്ചുകൊണ്ട് എപ്പോഴും അങ്ങയെ വിളിച്ചുകൊണ്ടു വസിക്കുന്നു. അങ്ങു തന്നെ ഞങ്ങളെ രക്ഷിക്കുന്നതിൽ സർഡവ്വഥാ സമർത്ഥനാകുന്നു. അതിനാൽ അങ്ങ് ഞങ്ങളുടെമേൽ ഒരിക്കലും കുപിതനാകാതിരിക്കൂ. അതുപോലെ കുപിതനായിട്ട് ഞങ്ങളുടെ പുത്രപൗത്രന്മാർക്കും ഞങ്ങളുടെ ആയുസ്സിനും കുതിര മുതലായ മൃഗങ്ങൾക്കും ഒരിക്കലും യാതൊരു വിധത്തിലുമുള്ള ക്ഷതം ഏല്പിക്കാതിരിക്കണേ. ഞങ്ങളുടെ വീരന്മാരായ പുരുഷന്മാരെ നശിപ്പിക്കാതിരിക്കണേ. അതായത് എല്ലാ പ്രകാരത്തിലും ഞങ്ങളേയും ഞങ്ങളുടെ ധനത്തേയും ജനങ്ങളേയും രക്ഷിച്ചാലും.

## പഞ്ചമാദ്ധ്യായം

1. ദ്വേ അക്ഷരേ ബ്രഹ്മപരേ ത്വനന്തേ
വിദ്യാവിദ്യേ നിഹിതേ യത്ര ഗൂഢേ
ക്ഷരം ത്വവിദ്യാ ഹ്യമൃതം തു വിദ്യാ
വിദ്യാവിദേ ഈശതേ യസ്തു സോ$f$ന്യഃ.

യാതൊരു പരമേശ്വരൻ ബ്രഹ്മത്തെക്കാളും അത്യന്തം ശ്രേഷ്ഠനായിരിക്കുന്നുവോ തന്റെ മായയുടെ മറയിൽ ഒളിഞ്ഞിരിക്കുന്നുവോ സീമാരഹിതനും അവിനാശിയുമായിരിക്കുന്നുവോ അതായത് യാതൊരുത്തൻ ദേശകാലങ്ങൾക്കു സർവ്ഥാ അതീതനായിരിക്കുന്നുവോ യാതൊരുത്തന് ഒരിക്കലും ഒരു പ്രകാരത്തിലും വിനാശം സംഭവിക്കുവാൻ സാധ്യമല്ലാതിരിക്കുന്നുവോ അപ്രകാരമുള്ള പരമാത്മാവിൽ വിദ്യയും അവിദ്യയും വിരാജിച്ചുകൊണ്ടിരിക്കുന്നു. അതായത് രണ്ടും യാതൊരുത്തന്റെ ആധാരത്തിന്മേൽ ഉറച്ചിരിക്കുന്നുവോ അദ്ദേഹം പൂർണ്ണബ്രഹ്മപുരുഷോത്തമൻ തന്നെയാകുന്നു. ഇവിടെ പരിവർത്തനശീലം കൂടുകയും കുറയുകയും ചെയ്തുകൊണ്ടിരിക്കുന്ന ഉൽപ്പത്തി വിനാശസീലക്ഷരതത്വത്തെ അവിദ്യ എന്ന പേരിൽ പറഞ്ഞിരിക്കുന്നു. എന്തുകൊണ്ടെന്നാൽ അത് ജഡം ആകുന്നു. അതിൽ വിദ്യയുടെ, ജ്ഞാനത്തിന്റെ, സർവ്വഥാ അഭാവം ഉണ്ടായിരിക്കുന്നു. അതിനുവിരുദ്ധമായി യാതൊന്നു ജനനമരണങ്ങളിൽ രഹിതമായിരിക്കുന്നുവോ യാതൊന്ന് കൂടുകയും കുറയുകയും ചെയ്യാതിരിക്കുന്നുവോ ആ അവിനാശികൂടസ്ഥതത്വം (ജീവസമുദായം) വിദ്യ എന്ന പേരിൽ വിളിക്കപ്പെടുന്നു. എന്തുകൊണ്ടെന്നാൽ അത് ചേതനയാകുന്നു. വിജ്ഞാനമയമാകുന്നു. യാതൊരുത്തൻ ഈ വിദ്യയെന്നും അവിദ്യയെന്നുമുള്ള പേരിൽ വിളിക്കപ്പെടുന്ന ക്ഷരത്തിന്റെയും അക്ഷരത്തിന്റെയും മേൽ ഭരണം നടത്തുന്നുവോ രണ്ടിന്റെയും സ്വാമിയായിരിക്കുന്നുവോ രണ്ടും യാതൊരുത്തന്റെ ശക്തിയും പ്രകൃതിയും ആയിരിക്കുന്നുവോ ആ പരമേശ്വരൻ ഈ രണ്ടിനെക്കാളും അന്യനും തികച്ചും സാധാരണനുമാകുന്നു.

2. യോ യോനിം യോനിമധിതിഷ്ഠത്യേകോ
വിശ്വാനി രൂപാണി യോനീശ്ച സർവ്വാഃ
ഋഷിം പ്രസൂതം കപിലം യസ്തമഗ്രേ
ജ്ഞാനൈർബിഭർത്തി ജായമാനം ച പശ്യേത്.

ഈ പ്രപഞ്ച.ത്തിൽ ദേവകൾ, മനുഷ്യർ, മൃഗങ്ങൾ, പക്ഷികൾ, കീടങ്ങൾ, ചിത്രശലഭങ്ങൾ മുതലായി എത്രയോ യോനികൾ കാണപ്പെടുന്നു. അതുപോലെ ഓരോന്നിനും ഭിന്നങ്ങളായ രൂപങ്ങളുമുണ്ട്. അവയെല്ലാത്തിന്റെയും അവയുടെ കാരണരൂപങ്ങളായ പഞ്ചമഹഭൂതാദിയായ എല്ലാ തത്വങ്ങളുടേയും അധിപതിയായിരിക്കുന്നതു യാതൊരുത്തനോ അതായത് ഇവയെല്ലാം യാതൊരുത്തന്റെ അധീനത്തിലായിരിക്കുന്നുവോ യാതൊരുത്തൻ ഏറ്റവുമാദ്യം ജന്മമെടുത്ത കപില മഹർഷിയെ അതായത് ഹിരണ്യഗർഭനായ ബ്രഹ്മാവിനെ ഓരോ സർഗ്ഗത്തിന്റെയും ആദിയിൽ എല്ലാ പ്രകാരത്തിലുമുള്ള ജ്ഞാനങ്ങളാൽ പരിപുഷ്ടമാക്കുകയും – എല്ലാ പ്രകാരത്തിലുമുള്ള ജ്ഞാനത്താൽ സമ്പന്നമാക്കി സൃഷ്ടിക്കുകയും അതുപോല യാതൊരുത്തൻ ഏറ്റവും ആദ്യമായി ഉത്ഭവിച്ചിട്ട് ആ ഹിരണ്യഗർഭത്തെ ദർശിക്കുകയും ചെയ്തുവോ അദ്ദേഹം തന്നെയാകുന്നു. സർവ്വശക്തിമാനും സർവ്വാധാരവും അഖിലത്തിന്റേയും സ്വാമിയുമായ പരബ്രഹ്മ പുരുഷോത്തമൻ.

3. ഏകൈകം ജാലം ബഹുധാ വികുർവ–
ന്നസ്മിൻ ക്ഷേത്രേ സംഹരത്യേഷ ദേവഃ
ഭൂയഃ സൃഷ്ട്വാ പതയസ്തഥേശഃ
സർവാധിപത്യം കുരുതേ മഹാത്മാ.

യാതൊരുത്തന്റെ പ്രകരണങ്ങൾ തുടർന്നുകൊണ്ടിരിക്കുന്നുവോ പരമദേവനായ ആ പരമേശ്വരൻ ഈ പ്രപഞ്ചരൂപമാകുന്ന ക്ഷേത്രത്തിൽ സൃഷ്ടികാലത്തിൽ ഓരോരോ സമൂഹങ്ങളെ അതായത് ബുദ്ധി മുതലായവയും ആകാശാദികളായ തന്റെ പ്രകൃതികളെ പലപ്രകാരത്തിൽ വിഭജിച്ചിട്ട് ഓരോന്നിനും ഭിന്നഭിന്നമായ രൂപവും നാമവും ശക്തിയും നൽകി അവയെ വികസിപ്പിക്കുകയും സ്വയം തെന്നെ പ്രളയകാലത്തിൽ അവയെ എല്ലാം സംഹരിക്കുകുയും ചെയ്തുകൊണ്ടിരിക്കുന്നു. മഹാത്മാവായ ആ പരമേശ്വരൻ സൃഷ്ടികാലത്തിൽ, മുൻ പ്രാവശ്യത്തെപ്പോലെതന്നെ സമസ്തലോകങ്ങളേയും അവയുടെ അധിപന്മാരെയും സൃഷ്ടിച്ചിട്ട് സ്വയം അവയെല്ലാത്തിന്റെയും അധിഷ്ഠാതാവായി അവയുടെമേൽ ഭരണം നടത്തുന്നു. അദ്ദേഹത്തിന്റെ ലീല അചിന്ത്യങ്ങളാകുന്നു. ചിന്തിക്കു

ന്നതുകൊണ്ട് അദ്ദേഹത്തിന്റെ രഹസ്യങ്ങൾ മനസ്സിലാക്കുവാൻ സാധിക്കുന്നതുമല്ല. അദ്ദേഹത്തിന്റെ ഭക്തന്മാർതന്നെ ആ ലീല കളുടെ രഹസ്യത്തെ മാത്രമേ അല്പമായി മനസ്സിലാക്കു ന്നുള്ളൂ.

4. സർവാ ദിശ ഊർധ്വമധശ്ച തിര്യക്
പ്രകാശയൻ ഭ്രാജതേ യദ്വനഡ്വാൻ
ഏവം സ ദേവ ഭഗവാൻ വരേണ്യോ
യോനിസ്വഭാവാന ധി തിഷ്ഠത്യേകഃ.

എപ്രകാരം ഈ സൂര്യൻ ഈ പ്രപഞ്ചത്തെ എല്ലാ ഭാഗങ്ങ ളിൽ നിന്നും പ്രകാശിപ്പിച്ചുകൊണ്ടു വിരാജിക്കുന്നുവോ അതേ പ്രകാരം ആ ഭഗവാൻ – സർവ്വവിധ ഐശ്വര്യങ്ങളാൽ സമ്പ ന്നനും എല്ലാവരാലും ഭജനയോഗ്യനുമായ പരമദേവപരമേശ്വ രൻ – ഏകനായിത്തന്നെ സമസ്തകാരണരൂപങ്ങളായ തന്റെ ഭിന്നഭിന്നശക്തികളുടെ അധിഷ്ഠാതാവായി അവയെയെല്ലാം നയിച്ചുകൊണ്ടിരിക്കുന്നു. എല്ലാത്തിനും അതാതുകളുടേതായ കാര്യങ്ങൾ നടത്തുന്നതിനുള്ള സാമർത്ഥ്യം നൽകി യഥാ യോഗ്യം പ്രവർത്തനങ്ങളിൽ വ്യാപൃതനായിരിക്കുന്നു.

**സംബന്ധം** – മുകളിൽ പറഞ്ഞിരിക്കുന്ന കാര്യത്തിന് ഇനി സ്പഷ്ടീകരണം നൽകുന്നു.

5. യച്ച സ്വഭാവം പചതി വിശ്വയോനിഃ
പാച്യാംശ്ച സർവാൻ പരിണാമയേദ് യഃ
സർവമേതദ് വിശ്വമധിതിഷ്ഠത്യേകോ
ഗുണാംശ്ച സർവാൻ വിനിയോജയേദ് യഃ.

യാതൊന്ന് ഈ സമ്പൂർണ്ണവിശ്വത്തിന്റെ കാരണമാകു ന്നുവോ അതായത് യാതൊന്നിനു മറ്റു യാതൊരു കാരണവും ഇല്ലാതിരിക്കുന്നുവോ, ജഗത്തിന്റെ കാരണരൂപങ്ങളായി പറയ പ്പെടുന്ന എല്ലാ തത്വങ്ങളുടേയും ശക്തിരൂപ സ്വഭാവത്തെ യാതൊരുത്തൻ തന്റെ സങ്കല്പരൂപമാകുന്ന തപത്താൽ പാക പ്പെടുത്തുന്നുവോ അതായത് ആകാശാദികളായ എല്ലാ തത്വങ്ങ ളുടേയും ഭിന്നങ്ങളായ ശക്തികൽ പ്രളയകാലത്തിൽ ലുപ്ത മായിതീരുന്നുവോ, അവയെ തന്റെ സങ്കല്പദ്വാരാ വീണ്ടും പ്രത്യക്ഷപ്പെടുത്തുകയും പ്രത്യക്ഷമാക്കപ്പെട്ട ശക്തികളെ നാനാ രൂപങ്ങളിൽ പരിവർത്തനപ്പെടുത്തി ഈ വിചിത്രമായ ജഗ ത്തിനെ സൃഷ്ടിക്കുകയും ചെയ്യുന്നു. അതുപോലെ സത്വാദി ത്രിഗുണങ്ങളുടേയും അവയിൽനിന്നുത്ഭവിച്ചിട്ടുള്ള വസ്തു ക്ഷളുടെ ജീവികളോടുകൂടിയുള്ള അവയുടെ കർമ്മാനുസൃ തമായ സംബന്ധത്തേയും യഥായോഗ്യം സ്ഥാപിച്ചുകൊണ്ടി രിക്കുന്നു. ഇപ്രകാരം യാതൊരുത്തൻ തനിയെതന്നെ ഈ സമ്പൂർണ്ണജഗത്തിന്റെ എല്ലാവ്യവസ്ഥകളും നടത്തി ഇതിന്റെ മേൽ ഭരണം നടത്തുന്നുവോ അദ്ദേഹം സർവ്വശക്തിമാനായ പരബ്രഹ്മപരമേശ്വരനാകുന്നു.

6. തദ് വേദഗുഹ്യോപനിഷത്സു ഗൂഢം
തദ് ബ്രഹ്മാ വേദതേ ബ്രഹ്മയോനിം
യേ പൂർവ്വദേവാ ഋഷയശ്ച തദ്വിദു–
സ്തേ തന്മയാ അമൃതാ വൈ ബഭുവുഃ.

ആ പരബ്രഹ്മപരമാത്മാവിനെ വേദങ്ങളുടെ രഹസ്യവിദ്യാ രൂപമായ ഉപനിഷത്തുക്കളിൽ ഒളിഞ്ഞിരിക്കുന്നു. അതായത് അദ്ദേഹത്തിന്റെ സ്വരൂപവർണ്ണനം ഉപനിഷത്തുക്കളിൽ രഹസ്യ മായി ചെയ്യപ്പെട്ടിരിക്കുന്നു. വേദം പുറപ്പെട്ടതും അദ്ദേഹ ത്തിൽനിന്നുതന്നെയാകുന്നു. ഇപ്രകാരം വേദങ്ങളിൽ മറഞ്ഞിരിക്കുന്നവനും വേദങ്ങളുടെ പ്രാകട്യസ്ഥാനവുമായ ആ പരമേശ്വരനെ ബ്രഹ്മാവ് അറിയുന്നു. അദ്ദേഹത്തെക്കൂടാതെ മറ്റെത്രയോ പൂർവ്വവർത്തികളായ ദേവകളും ഋഷിമാരും അദ്ദേ ഹത്തെ അറിഞ്ഞിരിക്കുന്നുവോ അവരെല്ലാം അദ്ദേഹ ത്തിൽത്തന്നെ വിലീനരായി ആനന്ദസ്വരൂപമന്മാരായിത്തീരു ന്നു. അതിനാൽ സർവ്വശക്തിമാനും സർവ്വാധാരവും അഖില ത്തിന്റെയും അധീശനുമായ പരമാത്മാവിനെ മുകളിൽ പറഞ്ഞ പ്രകാരത്തിൽ അംഗീകരിച്ചിട്ട് അദ്ദേഹത്തെ അറിയുന്നതിനും പ്രാപിക്കുന്നതിനും മനുഷ്യർ തൽപ്പരരായിത്തീരണം.

**സംബന്ധം** – പരമേശ്വരൻ എല്ലാ ജിവികളേയും അവയുടെ കർമ്മാനുസൃതമായ ഗുണങ്ങളോടുകൂടി സംയോജിപ്പിച്ചിരിക്കു ന്നു. അതിനാൽ ജീവാത്മാവിൻറെ സ്വരൂപവും നാനായോനി കളിൽക്കൂടി ചരിക്കുനനതിനുള്ള കാരണവും പറയുന്നതിനു വേണ്ടി പ്രത്യേക പ്രകരണങ്ങൾ ആരംഭിക്കുന്നു.

7. ഗുണാന്വയോ യഃ ഫലകർമ്മകർത്താ
കൃതസ്യതസ്യൈവ സ ചോപഭോക്താ.
സ വിശ്വരൂപസ്ത്രിഗുണസ്ത്രിവർത്മാ
പ്രാണാധിപഃ സംചരതി സ്വകർമ്മഭിഃ.

ഈ മന്ത്രത്തിൽ പ്രകരണം ആരംഭിക്കുന്നതുതന്നെ ജീവാ ത്മാവിനു 'ഗുണാന്വയ' വിശേഷണംകൊണ്ടാണ്. യാതൊന്ന് ജീവഗുണങ്ങളാൽ ബന്ധിക്കപ്പെട്ട പ്രകൃതിയിൽ സ്ഥിതിചെയ്യു ന്നതായിരിക്കുന്നുവോ അത് ജനനമരണമാകുന്ന ഈ സംസാ രചക്രത്തിൽ കറങ്ങിക്കൊണ്ടിരിക്കുന്നു. യാതൊന്ന് ഗുണാതീ തമായിരിക്കുന്നുവോ അതു കറങ്ങുന്നില്ല. യാതൊരു ജീവാ ത്മാവ് സത്വം, രജസ്സ്, തമസ്സ് എന്നീ ത്രിഗുണങ്ങളാൽ ബന്ധി ക്കപ്പെട്ടിരിക്കുന്നുവോ അതു നാനാപ്രകാരങ്ങളിലുള്ള കർമ്മ ഫലരൂപങ്ങളായ ഭോഗങ്ങളുടെ പ്രാപ്തിക്കുവേണ്ടി നാനാപ്രകാ രത്തിലുമുള്ള കർമ്മങ്ങൾ ചെയ്യുകുയം തന്നാൽ ചെയ്യപ്പെട്ട ആ കർമ്മങ്ങളുടെ ഫലം അനുഭവിക്കുന്നതിനുവേണ്ടി വിവിധ യോനികളിൽ ജന്മമെടുത്തു വിഭിന്നരൂപങ്ങളിൽ പ്രത്യക്ഷപ്പെ ടുകയും എവിടെയായിരുന്നാലും ത്രിഗുണങ്ങളാൽ യുക്തമാ യിരിക്കുകയും ചെയ്യുന്നു.

**സംബന്ധം** – ജീവാത്മാവിന്റെ സ്വരൂപം എങ്ങനെയുള്ളതാ കുന്നു എന്ന ചോദ്യത്തിനു മറുപടി പറയുന്നു.

8. അങ്ഗുഷ്ഠമാത്രോ രവിതുല്യരൂപഃ
സംകല്പാഹം കാരസമന്വിതോ യഃ.
ബുദ്ധേർഗുണേനാത്മഗുണേന ചൈവ
രാഗ്രമാത്രോ ആഹ്യപരോ$f$പി ദൃഷ്ടഃ.

മനുഷ്യഹൃദയം അംഗുഷ്ഠത്തിന്റെ അളവിൽ കണക്കാക്ക പ്പെടുകയും ആ ഹൃദയത്തിൽത്തന്നെ ജീവാത്മാവു വസിക്കു കയും ചെയ്യുന്നു. അതിനാൽ അതിനെ അംഗുഷ്ഠമാത്രം (അം

ഗുഷ്ഠത്തിന്റെ അളവോടുകൂടിയത്) എന്നു പറയുന്നു. അതിന്റെ വാസ്തവികസ്വരൂപം സൂര്യനേപ്പോലെ പ്രകാശമയം (വിജ്ഞാനമയം) ആകുന്നു. അതിനെ അജ്ഞാനരൂപമാകുന്ന അന്ധകാരം സ്പർശിക്കുന്നതേയില്ല. അത് സങ്കല്പത്താലും അഹങ്കാരത്താലും യുക്തമാക്കപ്പെട്ടിരിക്കുന്നു. അതിനാൽ സങ്ക ല്പരൂപമാകുന്ന ബുദ്ധിയുടെ ഗുണത്താൽ അഹന്തയും മമ തയും സംബദ്ധമായിരിക്കുന്നതുകാരണം സൂചിമുനപോലെ അത്യന്തം സൂക്ഷ്മാകാരത്തോടുകൂടിയതും പരമാത്മാ വിൽനിന്നു ഭിന്നവുമാകുന്നു. ജീവാത്മാവിന്റെ തത്വത്തെ അറി ഞ്ഞിട്ടുള്ള ജ്ഞാനികളായ പുരുഷന്മാർ ഗുണങ്ങളാൽ യുക്ത മായ ജീവാത്മാവിന്റെ സ്വരൂപത്തെ ഇങ്ങനെ തന്നെ കണ്ടിരി ക്കുന്നു. ആത്മാവിന്റെ സ്വരൂപം വാസ്തവത്തിൽ അത്യന്തം സൂക്ഷ്മമാകുന്നു. അതിസൂക്ഷ്മങ്ങളായ ജഡവസ്തുക്കൾ അതിന്റെ തുലനത്തിൽ സ്ഥൂലങ്ങളായിരിക്കുന്നു. അതിന്റെ സൂക്ഷ്മതത്വത്തെ യാതൊരു ജഡവസ്തുക്കളുടേയും അളവി നാൽ അളക്കപ്പെടുവാൻ സാധ്യമല്ല. അതിന്റെ ലക്ഷ്യം മനസ്സി ലാക്കുന്നതിനുവേണ്ടി മാത്രം അതിനെ സംബന്ധവസ്തുവിന്റെ ആകാരത്തോടുകൂടി വിശേഷിപ്പിക്കുന്നു. ഹൃദയദേശത്തു വസി ക്കുന്നതുകാരണം അതിനെ അംഗുഷ്ഠമാത്രപരിമാണമെന്നു പറ യുകയും ബുദ്ധിഗുണത്തിന്റെയും അതുപോലെ ആത്മഗുണ ത്തിന്റെയും സംബന്ധത്തിൽനിന്നും അതിനെ സൂചിമുനയുടെ ആകാരത്തോടുകൂടിയതെന്നു പറയുകയും ചെയ്യുന്നു. ബുദ്ധി മുതലായവയെ സൂചിമുനയോടുപമിക്കുന്നു. ഇതുകൊണ്ടു തന്നെ ജീവാത്മാവിനെ ഇവിടെ സൂചിമുനയ്ക്കു സദൃശമായി പറഞ്ഞിരിക്കുന്നു.

**സംബന്ധം** – പൂർവ്വമന്ത്രത്തിൽ യാതൊരു ജീവാത്മാവിന്റെ സ്വരൂപത്തെ സൂചിമുനയ്ക്കു സദൃശം സൂക്ഷ്മമെന്നു പറഞ്ഞി രിക്കുന്നുവോ അതിനെ വീണ്ടും സ്പഷ്ടമാക്കുന്നു –

9. വാലാഗ്രശതഭാഗസ്യ ശതധാ കല്പിതസ്യ ച
ഭാഗോ ജീവഃ സ വിജ്ഞേയഃ സ
ചാനന്ത്യായ കല്പതേ.

പൂർവ്വമന്ത്രത്തിൽ ജീവാത്മാവിന്റെ സ്വരൂപം സൂചിമു നയ്ക്കുസദൃശം സൂക്ഷ്മമെന്നു പറഞ്ഞിരിക്കുന്നു. അതു ഗ്രഹിക്കുന്നതിൽ ഭ്രമം സംഭവിക്കുവാൻ സാധ്യതയുണ്ട്. അതി നാൽ നല്ലതുപോലെ ഗ്രഹിക്കുന്നതിന് വീണ്ടും ഇപ്രകാരം പറ യുന്നു. ധാന്യമണിയുടെ മുനയെ നമുക്ക് ഒരു നൂറകഷണങ്ങ ളാക്കാം. പിന്നെ അവയിൽനിന്നും ഒരെണ്ണമെടുത്തിട്ട് അതിനെ വീണ്ടും നൂറായിട്ട് കഷണിക്കാം. അവയിൽ ഒരു കഷണത്തിന് എത്രമാത്രം സൂക്ഷ്മമാകുവാൻ കഴിയുമോ അതായത് ധാന്യ മണിയുടെ മുനയെ പതിനായിരമാക്കി കഷണിച്ചാൽ അതിൽ ഒരു ഭാഗത്തിന് എത്രമാത്രം സൂക്ഷ്മമാകുവാൻ സാധിക്കുമോ അതിനു സമാനമാണ് ജീവാത്മാവിന്റെ സ്വരൂപം എന്നു മന സ്സിലാക്കണം. ഈ വിവരണം അതിന്റെ സൂക്ഷ്മതയെ ലക്ഷ്യ മാക്കുന്നതിനുവേണ്ടിമാത്രമാണ്. വാസ്തവത്തിൽ ചേതനയു ടെയും സൂക്ഷ്മവസ്തുക്കളുടെയും സ്വരൂപം ജഡസ്ഥൂലവ സ്തുക്കളുടെ ഉപമയാൽ മനസ്സിലാക്കുവാൻ സാധ്യമല്ല. എന്തു കൊണ്ടെന്നാൽ ധാന്യമണിയുടെ മുനയുടെ പതിനായിരത്തിൽ ഒരു ഭാഗത്തിന് ആകാശത്തിൽ എത്രദേശങ്ങളെ തടയുവാൻ സാധിക്കുന്നുവോ അത്രയും ജീവാത്മാവു തടയുന്നില്ല. ചേത നാസൂക്ഷ്മവസ്തുക്കൾക്കു ജഡസ്ഥൂലദേശത്തോടുകൂടി ബന്ധപ്പെടുവാൻ സാധ്യമല്ല. അതിസൂക്ഷ്മമാണെന്നിരിക്കിലും സ്ഥൂലവസ്തുക്കളിൽ സർവ്വത്ര വ്യാപ്തമായിരിക്കുവാൻ സാധിക്കുന്നു. ഇതേ ഭാവത്തെതന്നെ ഗ്രഹിപ്പിക്കുന്നതിനു വേണ്ടി അവസാനത്തിൽ ഇപ്രകാരം പറയുന്നു. ഇത് ഇത്രയും സൂക്ഷ്മമാണെന്നിരിക്കിലും അനന്തഭാവത്താൽ യുക്തമായി രിക്കുന്നതിൽ അതായത് അസീമമാകുന്നതിൽ സമർത്ഥമാകു ന്നു. അത് ജഡജഗത്തിൽ എങ്ങും നിറഞ്ഞിരിക്കുന്നു.

10. നൈവ സ്ത്രീ ന പുമാനേഷു നൈവായം
നപുംസകഃ.
യദ് യച്ഛരീരമാദത്തേ തേന തേന സ യൂജ്യതേ.

ജീവാത്മാവ് വാസ്തവത്തിൽ സ്ത്രീയുമല്ല, പുരുഷനുമല്ല. നപുംസകവുമല്ല. അത് ഒരു ശരീരത്തിൽ പ്രവേശിക്കുമ്പോൾ അതുമായി സംയുക്തപ്പെട്ട് അങ്ങനെതന്നെ ആയിത്തീരുന്നു. ഇന്ന് സ്ത്രീയായിരിക്കുന്ന ജീവാത്മാവ് അടുത്ത ജന്മത്തിൽ പുരുഷനാകുന്നു. യാതൊന്ന് പുരുഷനായിരിക്കുന്നുവോ അത് സ്ത്രീയായും ഭവിക്കുന്നു. സ്ത്രീപുരുഷനപുംസകാദിഭേദങ്ങൾ ശരീരത്തെ സ്വീകരിച്ചതിനുമേൽ ഉണ്ടാകുന്നതാകുന്നു എന്നു ഭാവം. ജീവാത്മാവ് സർവ്വഭേദശൂന്യമാകുന്നു. എല്ലാ ഉപാധിക ളിൽ നിന്നും രഹിതമാകുന്നു.

11. സംകല്പനസ്പർശനദൃഷ്ടിമോഹൈർ–
ഗ്രാസാംബുവൃഷ്ട്യാ ചാത്മവിവൃദ്ധിജന്മ
കർമ്മാനുഗാന്യനുക്രമേണ ദേഹീ
സ്ഥാനേഷു രൂപാണ്യഭിസംപ്രപദ്യതേ.

സങ്കല്പം, സ്പർശനം, ദൃഷ്ടി, മോഹം, ഭോജനം, ജലപാ നം, വൃഷ്ടി ഇവയെല്ലാംകൊണ്ടു സജീവമായ ശരീരത്തിന്റെ വൃദ്ധിയും ജന്മവും ഉണ്ടാകുന്നു. സ്ത്രീ പുരുഷന്മാരുടെ പര സ്പരമോഹപൂർവ്വകമായ സങ്കല്പം, സ്പർശനം, വീക്ഷണം ഇവ വഴിയായുള്ള സഹവാസം ഉണ്ടായിക്കഴിഞ്ഞാൽ ജീവാ ത്മാവ് ഗർഭത്തിൽ വരുന്നു. എന്നാണ് ഇതിന്റ ഭാവം. പിന്നീട് മാതാവിന്റെ ഭോജനംകൊണ്ടും ജലപാനംകൊണ്ടും ഉണ്ടാകുന്ന പോഷകാംശങ്ങൾ വഴിയായി അതിന്റെ വളർച്ചയും ജനനവും നടക്കുന്നു. രണ്ടാമത്തെ ആശയം (ഭാവം) ഭിന്നഭിന്നയോനിക ളിൽ ജീവന്റെ ഉൽപ്പത്തിയും വളർച്ചയും ഭിന്നഭിന്നപ്രകാരങ്ങ ളിലാകുന്നു എന്നാണ്. ചില യോനികളിലാകട്ടെ ആമമുട്ട യിൽനിന്നെന്നപോലെ സങ്കല്പമാത്രയിൽത്തന്നെ ജീവികളുടെ പോഷണം നടന്നുകൊണ്ടിരിക്കുന്നു. ചില യോനികളിൽ പക്ഷി യുടെ മുട്ടയിൽനിന്നെന്നപോലെ ആസക്തിയോടുകൂടിയ സ്പർശനംകൊണ്ടു സംഭവിക്കുന്നു. ചില യോനികളിൽ മത്സ്യ ങ്ങൾ മുതലായവയിലെപ്പോലെ ആസക്തിയോടുകൂടിയ നോട്ടം കൊണ്ടുതന്നെ സംഭവിക്കുന്നു. മറ്റു ചില യോനികളിൽ മനു ഷ്യരിലും മൃഗങ്ങളിലുംപോലെ അന്നഭക്ഷണം കൊണ്ടും ജല പാനംകൊണ്ടും സംഭവിക്കുന്നു. ചില യോനികളിൽ വൃക്ഷല താദികളെപ്പോലെ വൃഷ്ടിയുണ്ടാകുന്ന മാത്രയിൽ സംഭവിക്കു ന്നു. ഇപ്രകാരം നാനാപ്രകാരങ്ങളിൽ സജീവ ശരീരങ്ങളുടെ സംരക്ഷണവും തുഷ്ടിപുഷ്ടിരൂപവൃദ്ധിയും ജന്മവും ഉണ്ടാ

I K

കുന്നു. ജീവാത്മാവ് തന്റെ കർമ്മങ്ങൾക്കനുസരണമായി അവയുടെ ഫലങ്ങളെ അനുഭവിക്കുന്നതിനുവേണ്ടി ഇപ്രകാരം വിഭിന്നങ്ങളായ ലോകങ്ങളിൽക്കൂടി ഗമനംചെയ്തുകൊണ്ട് ഒന്നിനുശേഷം ഒന്നെന്ന ക്രമത്തിൽ നാനാശരീരങ്ങളെ തുടർച്ചയായി സ്വീകരിച്ചുകൊണ്ടിരിക്കുന്നു.

**സംബന്ധം –** ഇതിന്റെ നാനായോനികളിൽക്കൂടി തുടർച്ചയായുള്ള ഗമനാഗമനം എന്തുകൊണ്ടു സംഭവിക്കുന്നു? ഇതിനെപ്പറ്റി വിവരിക്കുന്നു –

12. സ്ഥൂലാനി സൂക്ഷ്മാണി ബഹൂനി ചൈവ
രൂപാണി ദേഹീ സ്വഗുണൈർവൃണോതി.
ക്രിയാഗുണൈരാത്മഗുണൈശ്ച തേഷാം
സംയോഗഹേതുരപരോ$f$പി ദൃഷ്ടഃ.

ജീവാത്മാവു തന്നാൽ ചെയ്യപ്പെട്ട കർമ്മങ്ങളുടെ സംസ്ക്കാരങ്ങളാലും ബുദ്ധി, മനസ്സ്, ഇന്ദ്രിയങ്ങൾ ഇതുപോലെ പഞ്ചഭൂതങ്ങൾ എന്നിവയുടെ സമുദായ രൂപമാകുന്ന ശരീരത്തിന്റെ ധർമ്മങ്ങളാലും യുക്തമായിരിക്കുന്നതുകാരണം അഹന്ത, മമത മുതലായ ഗുണങ്ങൾക്കു വശീഭൂതമായി അനേകമനേകം ശരീരങ്ങളെ പ്രാപിക്കുന്നു. അതായത് ശരീരത്തിന്റെ ധർമ്മങ്ങളിൽ അഹന്തയും മമതയും ഭാവിച്ചിട്ട് തദ് രൂപമായിരിക്കുന്ന നാനാപ്രകാരങ്ങളിലുമുള്ള സ്ഥൂലവും സൂക്ഷ്മവുമായ രൂപങ്ങളെ സ്വീകരിക്കുന്നു. സ്വന്തം കർമ്മാനുസൃതമായി ഭിന്നഭിന്നയോനികളിൽ ജന്മം സ്വീകരിക്കുന്നു. എന്നാൽ ഇപ്രകാരം ജന്മമെടുക്കുന്നതിൽ ഇത് സ്വതന്ത്രന്മാരായിരിക്കുന്നില്ല. അതിനാൽ സങ്കല്പവും കർമ്മങ്ങളും അനുസരിച്ച് അതാതു യോനികളിൽ ഇതിനെ ബന്ധിപ്പിക്കുന്നതു മറ്റാരൊ ആകുന്നു. അദ്ദേഹം മുൻപറഞ്ഞ പരമേശ്വരനാകുന്നു, തത്വജ്ഞാനികൾ ദർശിക്കുന്നതും അദ്ദേഹത്തെത്തന്നെയാണ്. അവർ ഈ രഹസ്യങ്ങളെ വളരെ നന്നായി ഗ്രഹിച്ചിരിക്കുന്നു. ഇവിടെ കർമ്മങ്ങളുടെ സംസ്ക്കാരനാമം ക്രിയാഗുണം എന്നാകുന്നു. എല്ലാ തത്വങ്ങളുടേയും സമുദായ രൂപമാകുന്ന ശരീരത്തെ കാണുക, ശ്രവിക്കുക മുതലായ ശക്തികളുടെ നാമം ആത്മഗുണം എന്നാകുന്നു. ഇവയുടെ സംബന്ധത്താൽ ജീവാത്മാവിൽ വന്നുഭവിക്കുന്ന അഹന്ത, മമത, ആസക്തി മുതലായവയുടെ നാമം സ്വഗുണം എന്നുമാകുന്നു.

**സംബന്ധം –** അനാദികാലംമുതൽ നിലനിന്നുവരുന്ന ഈ ജനനമരണരൂപമാകുന്ന ബന്ധത്തിൽനിന്നും മോചനം പ്രാപിക്കുന്നതിനുള്ള ഉപായം എന്താണ്? ഇതിനെ വിവരിക്കുന്നു.

13. അനാദ്യനന്തം കലിലസ്യമധ്യേ
വിശ്വസ്യ സ്രഷ്ടാരമനേകരൂപം
വിശ്വസ്യൈകം പരിവേഷ്ടിതാരം
ജ്ഞാത്വാ ദേവം മുച്യതേ സർവ്വപാശൈ.

പൂർവ്വമന്ത്രത്തിൽ യാതൊരുത്തനെ ജീവാത്മാവിന്റെ നാനായോനികളോടും സംബന്ധപ്പെടുത്തുന്നവനായി പറഞ്ഞിരിക്കുന്നുവോ യാതൊരുത്തൻ അന്തര്യാമിരൂപത്തിൽ മനുഷ്യരുടെ ഹൃദയരൂപമാകുന്ന ഗുഹയിൽ സ്ഥിതിചെയ്യുകയും അതുപോലെ നിരാകാരരൂപത്തോടുകൂടിയ ലോകം മുഴുവൻ വ്യാപിച്ചിരിക്കുകയും ചെയ്യുന്നുവോ യാതൊരുത്തന് ആദിയുമന്തവുമില്ലാതിരിക്കുന്നുവോ അതായത് യാതൊന്ന് ഉല്പത്തി, വിനാശം, വൃദ്ധിക്ഷയം മുതലായ വികാരങ്ങളാൽ സർവ്വഥാ ശൂന്യനായിരിക്കുന്നുവോ സദാ ഏകരസനായിരിക്കുന്നുവോ യാതൊരുത്തൻ എല്ലാ ലോകങ്ങളേയും സൃഷ്ടിച്ചിട്ട് വിവിധരൂപങ്ങളിൽ പ്രത്യക്ഷപ്പെടുകയും ഈ ലോകത്തെ മുഴുവൻ എല്ലാഭാഗത്തുനിന്നും വലയം ചെയ്തിരിക്കുകയും ചെയ്യുന്നുവോ ഏകമാത്രനും സർവ്വാധാരനും സർവ്വശക്തിമാനും എല്ലാത്തിനെയും ഭരിക്കുന്നവനും സർവ്വേശ്വരനുമായ ആ പരബ്രഹ്മ പുരുഷോത്തമനെ അറിഞ്ഞുകൊണ്ട് ഈ ജീവാത്മാവ് എന്നെന്നേയ്ക്കുമായി എല്ലാ ബന്ധനങ്ങളിൽനിന്നും തികച്ചും മോചനം പ്രാപിക്കുന്നു.

**സംബന്ധം –** ഇനി ഉപസംഹാരമായി മുകളിൽ പറഞ്ഞിട്ടുള്ള കാര്യങ്ങളെ ഒന്നുകൂടി വ്യക്തമാക്കിക്കൊണ്ടു പരമാത്മ പ്രാപ്തിക്കുള്ള ഉപായത്തെ വിവരിക്കുന്നു.

14. ഭാവഗ്രാഹ്യമനീഡാഖ്യം ഭാവാഭാവകരം ശിവം.
കലാസർഗ്ഗകരം ദേവം യേ വിദുസ്തേ ജഹുസ്തനും.

ആ പരബ്രഹ്മ പരമേശ്വരൻ ആശ്രയരഹിതൻ അതായത് ശരീരരഹിതൻ ആകുന്നു. അതുപോലെ ജഗത്തിന്റെ ഉൽപ്പത്തിയും സംഹാരവും നടത്തുന്നവനും പതിനാറു കലകളേയും സൃഷ്ടിച്ചവനുമാകുന്നു. ഇങ്ങനെയൊക്കെയാണെങ്കിലും കല്യാണസ്വരൂപനും ആനന്ദമയനുമായ ആ പരമേശ്വരനെ ശ്രദ്ധ, ഭക്തി, പ്രേമഭാവം ഇവയാൽ ഗ്രഹിക്കുവാൻ കഴിയുന്നു. യാതൊരു മനുഷ്യൻ പരമദേവനായ ആ പരമേശ്വരനെ അറിയുന്നുവോ അവൻ ശരീരത്തോടുള്ള തന്റെ ബന്ധത്തെ എന്നെന്നേയ്ക്കുമായി ഉപേക്ഷിക്കുന്നു. അതായത് ഈ സംസാരചക്രത്തിൽനിന്നും എന്നെന്നേയ്ക്കുമായി മോചിക്കപ്പെടുന്നു. ഈ രഹസ്യം മനസ്സിലാക്കി മനുഷ്യർ കഴിയുന്നതും വേഗത്തിൽ പരമ സഹൃദയനും പരമദയാലുവും പരമപ്രേമിയും സർവ്വശക്തിമാനും സർവ്വാധാരനും സർവ്വേശ്വരനുമായ ആ പരമാത്മാവിനെ അറിയുന്നിതനും പ്രാപിക്കുന്നതിനും വ്യഗ്രരായി ശ്രദ്ധയോടും ഭക്തിഭാവത്തോടും അദ്ദേഹത്തിന്റെ ആരാധനയിൽ വ്യാപൃതരായിരിക്കണം.

## ഷഷ്ഠാദ്ധ്യായം

1. സ്വഭാവമേകേ കവയോ വദന്തി
കാലം തഥാന്യേ പരിമുഹ്യമാനാഃ
ദേവസ്യൈഷ മഹിമാ തു ലോകേ
യേനേദം ഭ്രാമ്യതേ ബ്രഹ്മചക്രം.

ഈ ജഗത്തിന്റെ കാരണം സ്വാഭാവികമായതാണെന്ന് എത്രയോ ആളുകൾ പറഞ്ഞിരിക്കുന്നു. പദാർത്ഥങ്ങളിൽ യാതൊരു സ്വാഭാവികമായ ശക്തിയുണ്ടായിരിക്കുന്നു. അഗ്നിയിൽ ഈ ജഗത്തിന്റെ കാരണമാകുന്നു. മറ്റുചിലർ പറയുന്നത് കാലമാണ് ഈ ജഗത്തിൻറെ കാരണമാകുന്നതെന്നാണ്. എന്തുകൊണ്ടെന്നാൽ ഓരോരോ കാലങ്ങളിലും വസ്തുഗതമായ

N P

ശക്തി പ്രകടമായിക്കൊണ്ടിരിക്കുന്നു. എന്നാൽ വൈജ്ഞാനികർ ഭ്രമങ്ങളിൽ അകപ്പെട്ടിരിക്കുന്നു. അതിനാൽ ഇവർക്ക് ഈ ജഗത്തിന്റെ വാസ്തവികമായ കാരണം അറിയുവാൻ കഴിയുന്നില്ല. വാസ്തവത്തിൽ ഇത് പരമദേവനും സർവ്വശക്തിമാനുമായ പരമേശ്വരന്റെ മഹിമതന്നെയാകുന്നു. ജഗത്തിന്റെ വിചിത്രമായ രചന കണ്ടും ചിന്തിച്ചും കഴിഞ്ഞാൽ അദ്ദേഹത്തിന്റെ മഹത്വം പ്രകടമാകും. അദ്ദേഹം കാലങ്ങൾക്കും സ്വഭാവാദികളായ എല്ലാ കാരണങ്ങൾക്കും അധിപതിയാണ്. അദ്ദേഹം വഴിയായി ഈ സംസാരചക്രം കറക്കപ്പെടുകയും ചെയ്യുന്നു. ഈ രഹസ്യം മനസ്സിലാക്കി ഈ ചക്രത്തിൽനിന്നും മോചനം നേടുന്നതിനുവേണ്ടി അദ്ദേഹത്തെ ശരണം പ്രാപിക്കണം.

2. യേനാവൃതം നിത്യമിദം ഹി സർവം
ജ്ഞഃ കാലകാലോ ഗുണീസർവ്വവിദ്യഃ
തേനേശിതം കർമ്മ വിവർത്തതേ ഹ
പൃഥ്വപ്തേ ജോ$f$നിലഖാനി ചിന്ത്യം.

യാതൊരു ജഗന്നിയന്താവും ജഗദാധാരവും ആയ പരമേശ്വരനാൽ പൂർണ്ണമായ ഈ ജഗത്ത് എപ്പോഴും എല്ലാ അവസ്ഥകളിലും വ്യാപതമായിരക്കുന്നുവോ യാതൊരുത്തൻ കാലത്തിന്റെയും മഹാകാലനായിരിക്കുന്നുവോ അതായത് യാതൊരുത്തൻ ജ്ഞാനസ്വരൂപനും ചിന്മയനും പരമാത്മാവും സുഹൃത്തും സമസ്ത ദിവ്യഗുണങ്ങളാൽ നിത്യസമ്പനും ആയിരിക്കുന്നുവവോ എല്ലാ ഗുണങ്ങളും യാതൊരുത്തന്റെ സ്വരൂപഭൂതവും ജ്ഞാനവുമായിരിക്കുന്നുവോ യാതൊരുതതൻ സമസ്ത ബ്രഹ്മാണ്ഡത്തേയും നന്നായറിഞ്ഞിരിക്കുന്നുവോ അദ്ദേഹത്താൽത്തന്നെ നടത്തപ്പെടുന്ന ഈ ജഗച് ചക്രം നിയമപൂർവ്വകമായിത്തന്നെ ചലിച്ചുകൊണ്ടിരിക്കുന്നു. അദ്ദേഹം പൃഥ്വി, ജലം, തേജസ്സ്, വായു, ആകാശം എന്നീ പഞ്ചമഹാഭൂതങ്ങളുടെമേൽ ഭരണം നടത്തിക്കൊണ്ട് ഇവയെ താന്താങ്ങളുടെ കാര്യങ്ങൾ പ്രവർത്തിക്കുന്നതിനുള്ള ശക്തിപ്രദാനം ചെയ്തു പ്രവർത്തിപ്പിച്ചുകൊണ്ടിരിക്കുന്നു. അദ്ദേഹത്തിന്റെ ശക്തിയോടുകൂടിയല്ലാതെ ഇവയ്ക്ക് ഒന്നും ചെയ്യുവാൻ സാധിക്കുന്നില്ല. ഈ രഹസ്യം മനസ്സിലാക്കിയിട്ട് മനുഷ്യൻ സർവ്വശക്തിമാനായ ആ പരമേശ്വരനെ ഉപര്യുക്തമായ ഭാവത്തോടുകൂടി ചിന്തിക്കണം.

3. തത്കർമ്മ കൃത്വാ വിനിവർത്ത്യ ഭൂയ
സ്തത്ത്വസ്യ തത്ത്വേന സമേത്യ യോഗം
എകേന ദ്വാഭ്യാം ത്രിഭിരഷ്ടഭിർവാ
കാലേന ചൈവാത്മഗുണൈശ്ച സൂക്ഷ്മൈഃ.

പരമേശ്വരൻതന്നെ തന്റെ ശക്തിഭൂതമായ മൂലപ്രകൃതിയാൽ പഞ്ചസ്ഥൂല മഹാഭൂതികളുടെ രചനാകർമ്മം നിർവ്വഹിച്ചിട്ട് അവയെ നിരീക്ഷിച്ചു പിന്നീടു ജഡതത്വങ്ങളോടുകൂടി ചേതനാതത്വത്തെ സംയുക്തമാക്കിയിട്ട് നാനാരൂപങ്ങളിൽ അനുഭവയോഗ്യമായ വിചിത്ര പ്രപഞ്ചത്തെ സൃഷ്ടിച്ചു. അതായത് അവിദ്യ. പുണ്യവും പാപവും കൂടിയ സഞ്ചിതകർമ്മ സംസ്ക്കാരം, സത്വം രജസ്സ് തമസ്സ് എന്നീ മൂന്നു ഗുണങ്ങൾ. കാലം, മനസ്സ്, ബുദ്ധി, അഹങ്കാരം, പൃഥ്വി, ജലം, തേജസ്സ്, വായു, ആകാശം ഈ എട്ടു പ്രകൃതിഭേദങ്ങൾ ഇവയെല്ലാത്തിനും പുറമേ അഹന്ത, മമത, ആസക്തി മുതലായി ആത്മസംബന്ധികളായ സൂക്ഷ്മ ഗുണങ്ങളോടുകൂടി ജീവാത്മാവിനെ ബന്ധപ്പെടുത്തിയിട്ട് ഈ ജഗത്തിനെ സൃഷ്ടിച്ചു എന്നു മനസ്സിലാക്കണം. ഈ രണ്ടു വർണ്ണനകളുടെയും താൽപ്പര്യം ഒന്നുതന്നെയാകുന്നു.

**സംബന്ധം –** ഈ രഹസ്യങ്ങളെ മനസ്സിലാക്കിയിട്ട് സാധകൻ എന്തുചെയ്യണം എന്നു പറയുന്നു.

4. ആരഭ്യ കർമ്മാണി ഗുണാന്വിതാനി
ഭാവാംശ്ച സർവ്വാൻ വിനിയോജയേദ് യഃ
തേഷാമഭാവേ കൃതകർമ്മനാശഃ
കർമ്മക്ഷയേ യാതി സതത്വതോ$f$ന്യഃ.

യാതൊരു കർമ്മയോഗി സത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങളാൽ വ്യപ്തമായ തന്റെ വർണ്ണം, ആശ്രമം, പരിതസ്ഥിതി ഇവയ്ക്കനുകൂലമായി കർത്തവ്യകർമ്മങ്ങളെ ആരംഭിച്ചിട്ട് അവയേയും തന്റെ എല്ലാവിധത്തിലുമുള്ള അഹന്ത, മമത, ആസക്തി മുതലായ ഭാവങ്ങളേയും ആ പരബ്രഹ്മ പരമേശ്വരനിൽ സമർപ്പിച്ചാലും ആ സമർപ്പണത്താൽ ആ കർമ്മങ്ങളോടുകൂടിയുള്ള സാധകന്റെ സംബന്ധം അവശേഷിക്കുന്നില്ലാത്തതു കാരണം അവ അവനു ഫലം നൽകുന്നില്ല. ഇപ്രകാരം അവയുടെ അഭാവം ഉണ്ടാകുന്നതിനു മുൻപായി ചെയ്യപ്പെട്ടിട്ടുള്ള സഞ്ചിതങ്ങളായ കർമ്മസംസ്ക്കാരങ്ങളുടെ ഉന്മൂലനാശം സംഭവിക്കുന്നു. ഇപ്രകാരം കർമ്മങ്ങളുടെ നാശം സംഭവിക്കുന്നതു കാരണം അവൻ അതിവേഗം പരമാത്മാവിനെ പ്രാപിക്കുന്നു. എന്തുകൊണ്ടെന്നാൽ വാസ്തവത്തിൽ ഈ ജീവാത്മാവ് ജഡതത്വസമുദായങ്ങളിൽ നിന്നും സർവ്വഥാഭിന്നവും അതുപോലെ അസാധാരണവുമകുന്നു. അവയോടുകൂടിയുള്ള ഇതിന്റെ ബന്ധം അഹന്ത, മമത, മുതലായവ മൂലമുണ്ടായിട്ടുള്ളതാണ്. സ്വാഭാവികമായിട്ടുള്ളതല്ല.

**സംബന്ധം –** കർമ്മയോഗത്തെ വർണ്ണിച്ചിട്ട് ഇനി ഉപാസനാരൂപമായ രണ്ടാമത്തെ സാധനയെ വർണ്ണിക്കുന്നു.

5. ആദിഃ സ സംയോഗനിമിത്തഹേതുഃ
പരസ്ത്രീകാലാ ദകലോ$f$പി ദൃഷ്ടഃ
തം വിശ്വരൂപം ഭവഭൂതമീഡ്യം
ദേവം സ്വചിത്തസ്ഥ മുപാസ്യ പൂർവ്വം.

സമസ്ത ജഗത്തിന്റെയും ആദികാരണനും സർവ്വശക്തിമാനുമായ ആ പരമേശ്വരൻ ത്രികാലങ്ങൾക്കും സർവ്വഥാ അതീതനാകുന്നു. അദ്ദേഹത്തിൽ കാലത്തിന്റേതായ യാതൊരു ഭേദങ്ങളും ഇല്ല. ഭൂതകാലവും ഭാവികാലവും അദ്ദേഹത്തിന്റെ ദൃഷ്ടിയിൽ വർത്തമാനകാലം തന്നെയാകുന്നു. അദ്ദേഹം പതിനാറു കലകളിൽനിന്നും രഹിതനായിട്ടും ലോകത്തോടു സർവ്വഥാ സംബന്ധരഹിതനായിരുന്നിട്ടും പ്രകൃതിയോടുകൂടി ജീവനെ സംയോജിപ്പിക്കുന്ന കാരണത്തിന്റെയും കാരണനാകുന്നു. ഇക്കാര്യം ഈ രഹസ്യത്തെ അറിഞ്ഞിരിക്കുന്ന ജ്ഞാനികളായ മഹാത്മാക്കൾവഴി കാണപ്പെടുന്നു. ആ പരമേ

ശ്വരൻ തന്നെ ഏകമാത്രസ്തുതിക്ക് യോഗ്യനാകുന്നു. അദ്ദേഹത്തെ അന്വേഷിച്ചു മറ്റു ദൂരെയെങ്ങും പോകേണ്ട. ആവശ്യമില്ല. അദ്ദേഹം നമ്മുടെ ഹൃദയത്തിൽത്തന്നെ സ്ഥിതിചെയ്യുന്നു. ഇക്കാര്യം ദൃഢമായി വിശ്വസിച്ചിട്ട് എല്ലാ പ്രകാരങ്ങളിലുമുള്ള രൂപം ധരിക്കുന്നവവനും ജഗത്തിന്റെ രൂപത്തിൽ പ്രകടമായിട്ടുള്ളവനും സർവ്വാധാരനും സർവ്വശക്തിമാനും പരമദേവനും ആയ പരമേശ്വരന്റെ ഉപാസന നടത്തി അദ്ദേഹത്തെ പ്രാപിക്കണം.

**സംബന്ധം –** ഇനി ജ്ഞാനയോഗരൂപമായ മൂന്നാമത്തെ സാധനയെ വിവരിക്കുന്നു.

6. സ വൃക്ഷകാലാകൃതിഭിഃ പരോ$f$ന്യോ

യസ്മാത് പ്രപഞ്ചഃ പരിവർത്തതേ$f$യം

ധർമ്മാവഹം പാപനുദം ഭഗേശം

ജ്ഞാത്വാത്മസ്ഥമമൃതം വിശ്വധാമം.

യാതൊരുത്തന്റെ അചിന്ത്യ ശക്തിയുടെ പ്രഭാവത്താൽ ഈ പ്രപഞ്ചരൂപമാകുന്ന സംസാരം നിരന്തരം കറങ്ങിക്കൊണ്ടിരിക്കുന്നുവോ ആ പരമാത്മാവ് ഈ സംസാരമാകുന്ന വൃക്ഷം, കാലം, ആകൃതി ഇവയ്ക്കെല്ലാം അതീതനും ഭിന്നനും ആകുന്നു. അതായത് അദ്ദേഹം പ്രപഞ്ചത്തോടു സർവ്വഥാ സംബന്ധരഹിതനും കാലത്തേപ്പോലും ഗ്രസിക്കുന്നവനും അതുപോലെ ആകാരരഹിതനും ആകുന്നു. എന്നിരുന്നാലും അദ്ദേഹം ധർമ്മത്തെ വളർത്തുന്നവനും പാപത്തെ നശിപ്പിക്കുന്നവനും എല്ലാ ഐശ്വര്യങ്ങളുടേയും അധിപതിയും സമസ്തജഗത്തിന്റേയും ആധാരവുമാകുന്നു. ഈ സമ്പൂർണ്ണമായ വിശ്വം അദ്ദേഹത്തെത്തന്നെ ആശ്രയിച്ചിരിക്കുന്നു. അദ്ദേഹത്തിൻറെ സത്തയാൽ തന്നെ ഉറച്ചുനില്ക്കുന്നു. ആന്തര്യാമിയായി അദ്ദേഹം നമ്മുടെ ഹൃദയങ്ങളിലും ഉണ്ട്. ഇപ്രകാരം അദ്ദേഹത്തെ അറിഞ്ഞിട്ട് ജ്ഞാനയോഗികൾ അമൃതസ്വരൂപനായ ആ പരമേശ്വരനെ പ്രാപിക്കുന്നു.

**സംബന്ധം –** ആദ്യത്തെ അദ്ധ്യായതത്തിൽ യാതൊരുത്തരുടെ വർണ്ണനം വന്നിരുന്നുവോ അവർ ധ്യാനം വഴിയായി പരമാത്മാവിനെ പ്രത്യക്ഷമാക്കിയ മഹാത്മാക്കൾ എന്നു പറയപ്പെടുന്നു.

7. തമീശ്വരാണാം പരമം മഹേശ്വരം

തം ദേവതാനാം പരമം ച ദൈവതം.

പതിം പതിനാം പരമം പരസ്താദ്

വിദാമ ദേവം ഭുവനേശമീഡ്യം.

ആ പരബ്രഹ്മ പുരുഷോത്തമൻ എല്ലാ ഈശ്വരന്മാരുടെയും ലോകപാലകന്മാരുടെയും മഹാനായ ഭരണാധികാരിയാകുന്നു. അതായത് അവരെല്ലാം അദ്ദേഹത്തിന്നധീനരായിട്ട് പ്രപഞ്ചത്തെ ഭരിച്ചുകൊണ്ടിരിക്കുന്നു. അദ്ദേഹം എല്ലാ ദേവതകളുടേയും പരമാരാധ്യനാകുന്നു. എല്ലാ പതികളുടേയും രക്ഷകന്മാരുടെയും പരമപതിയും അതുപോലെ എല്ലാ ബ്രഹ്മാണ്ഡങ്ങളുടേയും സ്വാമിയും ആകുന്നു. സ്തുതിക്കപ്പെടുവാൻ യോഗ്യനും പ്രകാശസ്വരൂപനും പരമദേവനുമായ ആ പരമാത്മാവിനെ നമ്മളെല്ലാം എല്ലാത്തിലുമുപരിയായി അറിയുന്നു. അദ്ദേഹത്തേക്കാൾശ്രേഷ്ഠനായി മറ്റാരും ഇല്ല. അദ്ദേഹം തന്നെ ഈ ജഗത്തിന്റെ സർവ്വശ്രേഷ്ഠമായ കാരണനാകുന്നു. അദ്ദേഹം സർവ്വരൂപത്തോടുകൂടിയവനായിരുന്നിട്ടും എല്ലാത്തിൽനിന്നും സർവ്വഥാ വേറിട്ടുനിൽക്കുന്നു.

8. ന തസ്യ കാര്യം കരണം ച വിദ്യതേ

ന തത്സമശ്ചാഭ്യധികശ്ച ദൃശ്യതേ.

പരാസ്യ ശക്തിർവിവിധൈവ ശ്രുയതേ

സ്വാഭാവികീജ്ഞാനബലക്രിയാ ച.

ജീവികളെപ്പോലെ ആ പരബ്രഹ്മ പരമാത്മാവിന് കാര്യകാരണങ്ങൾ – ശരീരവും ഇന്ദ്രിയങ്ങളും – ഇല്ല അതായത് അദ്ദേഹത്തിൽ ദേഹത്തിൻറേയും ഇന്ദ്രിയങ്ങളുടേയും ഭേദങ്ങൾ ഇല്ല. അദ്ദേഹം ഇന്ദ്രിയങ്ങൾ കൂടാതെതന്നെ എല്ലാ ഇന്ദ്രിയങ്ങളിലും പ്രവർത്തനം നടത്തുന്നു. അദ്ദേഹത്തേക്കാൾ വലിയവനായും സമാനനായും മറ്റാരും കാണപ്പെടുന്നില്ല. വാസ്തവത്തിൽ അദ്ദേഹത്തിൽനിന്നും ഭിന്നമായി യാതൊന്നും തന്നെയില്ല. ആ പരമേശ്വരന്റെ ജ്ഞാനം, ബലം, ക്രിയാരൂപസ്വരൂപഭൂതമായ ദിവ്യശക്തി ഇവ നാനാപ്രകാരങ്ങളിൽ കേൾക്കപ്പെടുന്നു.

9. ന തസ്യ കശ്ചിത് പതിരസ്തി ലോകേ

ന ചേശിതാ നൈവ ച തസ്യ ലിങ്ഗം

സകാരണം കരണാധിപാധിപോ

ന ചാസ്യ കശ്ചിജ്ജനിതാ ന ചാധിപഃ.

ജഗത്തിൽ പരമാത്മാവിന്റെ സ്വാമിയായിട്ട് ആരും ഇല്ല. എല്ലാം അദ്ദേഹത്തിന്റെ ദാസന്മാരും സേവകന്മാരും ആകുന്നു. അദ്ദേഹത്തിന്റെ അധികാരിയായും – അദ്ദേഹത്തിന്റെ മേൽ ഭരണം നടത്തുന്നവനായും – ആരുമില്ല. എല്ലാം അദ്ദേഹത്തിന്റെ ആജ്ഞയും പ്രേരണയും അനുസരിച്ചുകൊണ്ട് അദ്ദേഹത്തിന്റെ നിയന്ത്രണത്തിൽ കഴിയുന്നു. അദ്ദേഹത്തിന് യാതൊരു ചിഹ്നവിശേഷങ്ങളും ഇല്ല; എന്തുകൊണ്ടെന്നാൽ അദ്ദേഹം സർവ്വത്ര പരിപൂർണ്ണനാകുന്നു. നിരാകാരനും അതുപോലെ പരമകാരണനും, കാരണങ്ങളുടെ കാരണവും, എല്ലാ അന്തഃകരണങ്ങളുടേയും ഇന്ദ്രിയങ്ങളുടേയും അധിഷ്ഠാനദേവതയുടെയും അധിപതിയും ഭരണാധികാരിയും ആകുന്നു. ഈ പരബ്രഹ്മ പരമേശ്വരന് യാതൊരു ജനകനുമില്ല. ഇദ്ദേഹം അജന്മാവും സനാതനും ആകുന്നു.

10. യസ്തന്തുനാഭ ഇവ തന്തുഭിഃ പ്രധാനജൈഃ സ്വഭാവതോ ദേവ ഏകഃ സ്വാമാവൃണോത്.

സനോ ദധാദ്ബ്രഹ്മാപ്യയം.

എപ്രകാരം ചിലന്തി തന്നാൽ പ്രകടമാക്കപ്പെട്ട തന്തുജാലങ്ങളാൽ സ്വയം ആഛാദിതമായിരിക്കുന്നുവവോ അതേപ്രകാരം ഏകദേവനായ പരമപുരുഷപരമേശ്വരൻ തന്റെ സ്വരൂപഭൂതമായ, മുഖ്യവും ദിവ്യവും ആയ, അചിന്ത്യശക്തിയാൽ ഉല്പന്നമായ അനന്തങ്ങളായ കാര്യങ്ങളിൽക്കൂടി സ്വാഭാവികമായിത്തന്നെ സ്വയം ആഛാദിതമാക്കിവെച്ചുകൊണ്ടിരിക്കുന്നു. തൽക്കാരണത്താൽ ലോകജീവികൾക്ക് അദ്ദേഹത്തെ ദർശിക്കു

I K

വാൻ സാധിക്കുന്നില്ല. സർവ്വശക്തിമാനും സർവ്വാധാരമായ ആ പരമാത്മാവ് നമ്മേയെല്ലാം അഖിലത്തിന്റേയും പരമാശ്രയഭൂതമായ തന്റെ പരബ്രഹ്മസ്വരൂപത്തിൽ പ്രതിഷ്ഠിക്കട്ടെ.

11. ഏകോ ദേവഃ സർവ്വഭൂതേഷു ഗൂഢഃ
സർവ്വവ്യാപീ സർവഭൂതാന്തരാത്മാ.
കർമ്മാധ്യക്ഷഃ സർവഭൂതാധിവാസഃ
സാക്ഷീ ചേതാ കേവലോ നിർഗുണശ്ച.

ഏകനായ ആ പരമദേവ പരമേശ്വരൻ ജീവികളുടെ ഹൃദയരൂപമാകുന്ന ഗുഹകളിൽ ഒളിഞ്ഞുവസിക്കുന്നു. അദ്ദേഹം സർവ്വവ്യാപിയും എല്ലാ ജീവികളുടേയും അന്തര്യാമിയായ പരമാത്മാവും ആകുന്നു. അദ്ദേഹം തന്നെ എല്ലാ കർമ്മങ്ങളുടേയും അധിഷ്ഠാതാവും അവയ്ക്ക് കർമ്മാനുസൃതങ്ങളായ ഫലങ്ങളെ നൽകുന്നവനും സമസ്ത ജീവികളുടെ നിവാസസ്ഥാനവും ആശ്രയവും ആകുന്നു. അതുപോലെ അദ്ദേഹം തന്നെ എല്ലാത്തിന്റെയും സാക്ഷിയും ശുഭാശുഭകർമ്മങ്ങളെ കണ്ടുകൊണ്ടിരിക്കുന്നവനും പരമചേതനാസ്വരൂപനും അഖിലത്തിനും ചൈതന്യത്തെ പ്രദാനം ചെയ്യുന്നവനും സർവ്വഥാ വിശുദ്ധനും അതായത് നിസ്സംഗനും പ്രാകൃതികഗണങ്ങൾഡക്കതീതനുമാകുന്നു.

12. ഏകോ വശീ നിഷ്ക്രിയാണാം ബഹു നാ–
മേകം ബീജം ബഹുധാ യ കരോതി.
തമാത്മസ്ഥം യേ*f*നുപശ്യന്തി ധീരാ–
സ്തേഷാം സഖം ശാശ്വതം നേതരേഷാം.

യാതൊന്ന് വിശുദ്ധചേതനാസ്വരൂപമായ പമരേശ്വരന്റെ അംശം ആയതുകാരണം വാസ്തവത്തിൽ നിഷ്ക്രിയമാരിയിക്കുന്നുവോ അങ്ങനെയുള്ള അനന്തങ്ങളായ ജീവാത്മാക്കളുടെ യാതൊരുത്തൻ നിയന്താവും കർമ്മഫലങ്ങളെ നൽകുന്നവനുമായിരിക്കുന്നുവോ യാതൊരുത്തൻ ഏകപ്രകൃതിരൂപമായ ബീജത്തെ അനേകം പ്രകാരങ്ങളിൽ സൃഷ്ടിച്ചിട്ട് ഈ വിചിത്രജഗത്തിന്റെ രൂപത്തിൽ ആക്കിത്തീർത്തുവോ ഹൃദയസ്ഥിതനായ ആ പരമശക്തിമാനായ പരമേശ്വരന യാതൊരു ധീരപുരുഷൻ നിരന്തരം ദർശിച്ചുകൊണ്ടിരിക്കുന്നുവോ നിരന്തരം അദ്ദേഹത്തിൽ തന്മയമായി വസിക്കുന്നുവോ അവർക്ക് എന്നും നിലനിൽക്കുന്ന പരമാനന്ദം പ്രാപ്തമാകുന്നു. മറ്റുള്ളവർക്ക് അതായത് യാതൊരുത്തർ ഇപ്രകാരം അദ്ദേഹത്തെ നിരന്തരം ചിന്തിക്കാതിരിക്കുന്നുവോ അവർക്ക് ആ പരമാനന്ദം ലഭ്യമാകുന്നില്ല. അവർ അതിൽനിന്നും വഞ്ചിതരായി വസിക്കുന്നു.

13. നിത്യോ നിത്യാനാം ചേതനശ്ചേതനാനാ–
മേകോ ബഹൂനാം യോ വിദധാതി കാമാൻ
തത് കാരണം സാംഖ്യയോഗാധി ഗമ്യം
ജ്ഞാത്വാ ദേവം മുച്യതേ സർവപാശൈഃ.

നിത്യചേതനയോടുകൂടിയതും സർവ്വശക്തിമാനും സർവ്വാധാരവുമായ പരമാത്മാവ് തനിയേതന്നെ വളരെയധികം നിത്യചേതനയോടുകൂടിയ ജീവാത്മാക്കളുടെ കർമ്മ ഫലാനുഭവങ്ങളുടെ വിധാനം നടത്തിക്കൊണ്ടിരിക്കുന്നുവോ യാതൊരുത്തൻ ഈ വിചിത്രമായ ജഗത്തിനെ സൃഷ്ടിച്ചിട്ട് എല്ലാ ജീവസമുദായങ്ങൾക്കും വേണ്ടി അവയുടെ കർമ്മാനുസൃതങ്ങളായ ഫലഭോഗവ്യവസ്ഥകൾ നടത്തിക്കൊണ്ടിരിക്കുന്നുവോ അദ്ദേഹത്തെ പ്രാപിക്കുന്നതിന് രണ്ടു സാധനകൾ ഉണ്ട് – ഒന്ന് ജ്ഞാനയോഗം; രണ്ട് കർമ്മയോഗം. ഭക്തി രണ്ടിലും അനുസ്യൂതമാകുന്നു. ഇക്കാരണത്താൽ അവയെ പ്രത്യേകം പ്രത്യേകം വർണ്ണിക്കുവാൻ സാധ്യമല്ല. ആ ജ്ഞാനയോഗവും കർമ്മയോഗവും വഴിയായി പ്രാപിക്കപ്പെടുവാൻ യോഗ്യനായ അഖിലകാരണസ്വരൂപനായ പരമദേവ പരമേശ്വരനെ അറിഞ്ഞിട്ട് മനുഷ്യർ എല്ലാ ബന്ധനങ്ങളിൽനിന്നും സർവ്വഥാ മുക്തരായിത്തീരുന്നു. യാതൊരുത്തൻ അദ്ദേഹത്തെ അറിയുന്നുവോ പ്രാപിക്കുന്നുവോ അവൻ ഒരിക്കലും യാതൊരു കാരണവശാലും ജനനമരണബന്ധനങ്ങളിൽ പതിക്കുന്നില്ല. അതിനാൽ മനുഷ്യർക്ക് സർവ്വശക്തിമാനും സർവ്വാധാരവുമായ ആ പരമാത്മാവിനെ പ്രാപിക്കുന്നതിന് തങ്ങളുടെ യോഗ്യതയും രുചിയും അനുസരിച്ച് ജ്ഞാനയോഗമോ കർമ്മയോഗമോ ഏതെങ്കിലും ഒരു സാധനയിൽ താല്പര്യപൂർവ്വം വ്യാപൃതരായിരിക്കണം.

14. ന തത്ര സൂര്യോ ഭാതി ന ചന്ദ്രതാരകം
നേമാവിദ്യുതോ ഭാന്തി കതോ*f*യമഗ്നിഃ.
തമേവ ഭാന്തമനുഭാതി സർവം
തസ്യഭാസാ സർവമിദം വിഭാതി.

പരമാനന്ദ സ്വരൂപനനായ ആ പരമേശ്വരന്റെ സമീപം ഈ സൂര്യന് തന്റെ പ്രകാശം പരത്തുവാൻ കഴിയുന്നില്ല. സൂര്യോദയത്തിൽ മിന്നാമിനുങ്ങിന്റെ പ്രകാശം ലപ്തമായിപ്പോകുന്നതുപോലെ സൂര്യന്റെ തേജസ്സും അവിടെ ലുപ്തമായിരിക്കുന്നു. ചന്ദ്രൻ, നക്ഷത്രങ്ങൾ, ഇടിമിന്നൽ ഇവയ്ക്കും അവിടെ ഇവയുടെ പ്രകാശം പ്രസരിപ്പിക്കുവാൻ കഴിയുന്നില്ല. പിന്നെ ഈ ലോകത്തിലെ അഗ്നിയുടെ കാര്യം എന്തിനു പറയുന്നു? എന്തുകൊണ്ടെന്നാൽ ഈ ലോകത്തൽ പ്രകാശിക്കുന്ന എല്ലാതത്വങ്ങളും പരമ പ്രകാശസ്വരൂപനായ പരബ്രഹ്മ പരമാത്മാവിന്റെ പ്രകാശശക്തിയുടെ ഏതോ അല്പാംശത്തെ പ്രാപിച്ചിട്ടു പ്രകാശിച്ചുകൊണ്ടിരിക്കുന്നു. പിന്നെ അവയ്ക്ക് തങ്ങളുടെ പ്രകാശകന്റെ സമീപം എങ്ങനെ പ്രകാശിക്കുവാൻ കഴിയും? അതിനാൽ ഈ സമ്പൂർണ്ണമായ ജഗത്ത് ജഗദാത്മാവായ ആ പുരുഷോത്തമന്റെ പ്രകാശത്തിൽനിന്നും പ്രകാശിച്ചുകൊണ്ടിരിക്കുന്നു എന്നുതന്നെ മനസ്സിലാക്കണം.

15. ഏകോ ഹംസോ ഭുവനസ്യാസ്യ മധ്യേ
സ ഏവാഗ്നിഃ സലിലേ സംനിവിഷ്ടഃ
തമേവ വിദിത്വാതി മൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേ*f*യനായ.

ഈ ലോകത്തിൽ പ്രകാശസ്വരൂപനായ പരബ്രഹ്മപരമേശ്വരൻ സർവ്വത്ര പരിപൂർണ്ണനായിരിക്കുന്നു. അദ്ദേഹം ജലത്തിൽ സ്ഥിതിചെയ്യുന്നു. അഗ്നിയായിരിക്കുന്നു. ശീതള സ്വഭാവത്തോടുകൂടിയ ജലത്തിൽ ഉഷ്ണസ്വഭാവത്തോടുകൂടിയ അഗ്നിയുടെ ഭാവം സാധാരണ ദൃഷ്ടിക്കു മനസ്സിലാക്കുവാൻ കഴിയുന്നില്ല. എന്തുകൊണ്ടെന്നാൽ രണ്ടിന്റെയും സ്വഭാവങ്ങൾ പര

N P

സ്പരം വിഭിന്നങ്ങളാണ്. എന്നിരുന്നാലും അതിന്റെ രഹസ്യത്തെ ഗ്രഹിച്ചിട്ടുള്ള വൈജ്ഞാനികന്മാർക്ക് ഇത് പ്രത്യക്ഷമായി കാണപ്പെടുന്നു. ഇപ്രകാരം പരമാത്മാവ് ഈ ജഡ ജഗത്തിൽനിന്നും സ്വാഭാവികമായും അസാധാരണമാകുന്നു. എന്തുകൊണ്ടെന്നാൽ അദ്ദേഹം ചൈതന്യവാനും ജ്ഞാനസ്വരൂപനും സർവ്വജ്ഞനും ആകുന്നു. അതുപോലെ ഈ ജഗത്ത് ജഡവുമാകുന്നു. ഇപ്രകാരം ജഗത്തിനു വിരുദ്ധമായി കാണപ്പെടുന്നതു കാരണം സാധാരണ ദൃഷ്ടിക്ക് അദ്ദേഹം ഇതിൽ പ്രകാരം വ്യാപ്തനായിരിക്കുന്നു എന്നുള്ള കാര്യം മനസ്സിലാകുന്നില്ല. എന്നാൽ യാതൊരുത്തൻ ആ പരബ്രഹ്മത്തിന്റെ അചിന്ത്യവും അത്ഭുതകരവുമായ ശക്തിയുടെ രഹസ്യത്തെ അറിയുന്നുവോ അവന് ഇത് പ്രത്യക്ഷമായി സർവ്വത്ര പരിപൂർണ്ണവും എല്ലാത്തിന്റേയും ഏകമാത്രവുമായ കാരണവും എന്ന പ്രതീതിയുളവാക്കുന്നു. സർവ്വശക്തിമാനും സർവ്വാധാരവുമായ ആ പരമാത്മാവിനെ അറിഞ്ഞുതന്നെ മനുഷ്യർ ഈ മൃത്യുരൂപമാകുന്ന സംസാരസമുദ്രത്തിന്റെ അക്കരകടകക്കുന്നു – എന്നെന്നേയ്ക്കുമായി ജനനമരണങ്ങളിൽനിന്നും പൂർണ്ണമായി മോചനം നേടുന്നു. അദ്ദേഹത്തിന്റെ ദിവ്യധാമപ്രാപ്തിക്കുവേണ്ടി മറ്റു യാതൊരു മാർഗ്ഗങ്ങളുമില്ല. അതിനാൽ നമുക്ക് ആ പരമാത്മാവിന്റെ ജിജ്ഞാസുക്കളായിട്ട് അദ്ദേഹത്തെ അറിയുന്നതിനുള്ള പ്രവർത്തനങ്ങളിൽ വ്യാപൃതരാകണം.

**സംബന്ധം –** യാതൊരുത്തനെ അറിയുന്നതുകൊണ്ട് ജനനമരണങ്ങളിൽനിന്നും ഒഴിവാകുന്നു എന്ന കാര്യം പറഞ്ഞിരിക്കുന്നു, ആ പരമേശ്വരൻ എങ്ങനെയുള്ളതാകുന്നു? ഇക്കാര്യത്തിൽ അദ്ദേഹത്തിന്റെ സ്വരൂപം വർണ്ണിക്കപ്പെടുന്നു.

16. സ വിശ്വകൃദ് വിശ്വവിദാത്മയോനിർ
ജ്ഞഃ കാല കാലോ ഗുണീ സർവ്വവിദ് യഃ.
പ്രധാന ക്ഷേത്രജ്ഞപതിർഗുണേശഃ
സംസാരമോക്ഷസ്ഥിതി ബന്ധഹേതുഃ.

യാതൊരുത്തന്റെ പ്രകരണം തുടർന്നുകൊണ്ടിരിക്കുന്നുവോ ജ്ഞാന സ്വരൂപനായ ആ പരബ്രഹ്മ പുരുഷോത്തമൻ അഖിലജഗത്തിന്റെയും രചയിതാവും സർവ്വജ്ഞനും തന്നെത്തന്നെ പ്രകടമാക്കുന്നതിൽ സ്വയം ഹേതുവുമാകുന്നു. അദ്ദേഹത്തെ പ്രത്യക്ഷമാക്കുന്ന മറ്റു യാതൊരു കാരണവുമില്ല. അദ്ദേഹം കാലന്റെയും മഹാകാലനാകുന്നു. കാലത്തിനുപോലും അദ്ദേഹത്തിൽവരെ എത്തുവാൻ കഴിയുന്നില്ല. അദ്ദേഹം കാലാതീതനാണ്. സർവ്വശക്തിമാനായ ആ പരമേശ്വരൻ സൗഹാർദ്ദം, പ്രേമം, ദയ മുതലായ എല്ലാ മംഗളമയങ്ങളായ ദിവ്യഗുണങ്ങളാൽ സമ്പന്നനാകുന്നു. ലോകത്തിൽ എത്ര മാത്രം ശുഭഗുണങ്ങൾ കണ്ടുവരുന്നുവോ അവയെല്ലാം ആ ദിവ്യഗുണങ്ങളുടെ ഏതെങ്കിലും അല്പാംശത്തിന്റെ ഒരു തിളക്കം മാത്രമാകുന്നു. അദ്ദേഹം എല്ലാ ജീവികളേയും അവയുടെ കർമ്മങ്ങളേയും അനന്തമായ ബ്രഹ്മാണ്ഡത്തിനുള്ളിൽ മൂന്നുകാലങ്ങളിലും സംഭവിച്ചുകൊണ്ടിരിക്കുന്ന ഏറ്റവും ചെറിയതും ഏറ്റവും വലിയതുമായ സംഭവങ്ങളെ നല്ലതുപോലെ അറിഞ്ഞുകൊണ്ടിരിക്കുന്നു. അദ്ദേഹം പ്രകൃതിയുടേയും ജീവസമുദായത്തിന്റേയും (തന്റെ പരാപരപ്രകൃതികളുടെ) സ്വാമിയാകുന്നു. അതുപോലെ കാര്യകാരണ രൂപങ്ങളിൽ സ്ഥിതമായിരിക്കുന്ന സത്വരജസ്തമോ ഗുണങ്ങളുടെ നിയന്ത്രണവും യഥായോഗ്യം നടത്തുന്നു. അദ്ദേഹം തന്നെ ഈ ജന്മമൃത്യുരൂപമാകുന്ന സംസാരചക്രത്തിൽ ജീവികളെ അവയുടെ കർമ്മാനുസൃതമായി ബന്ധിച്ചിടുന്നു; അവയെ സംരക്ഷിക്കുകയും ഈ ബന്ധനത്തിൽനിന്നും അവയെ മുക്തരാക്കുകയും ചെയ്യുന്നു. അദ്ദേഹത്തിന്റെ കൃപയോടുകൂടിത്തന്നെ ജീവികൾ മുക്തിക്കുള്ള സാധനകളിൽ മുഴുകിയിട്ട് സാധനയുടെ പരിപാകമാകുന്നതോടുകൂടി മുക്തരാകുന്നു.

17. സ തന്മയോ ഹ്യമൃത ഈശസംസ്ഥോ
ജ്ഞഃ സർവ്വഗോ ഭുവനസ്യാസ്യ ഗോപ്താ.
യ ഈശേ അസ്യ ജഗതോ നിത്യമേവ
നാന്യോ ഹേതുർവിദ്യത ഈശനായ.

പരബ്രഹ്മ പരമേശ്വരൻ ഈ ജഗത്തിന്റെ രൂപത്തിൽ സ്ഥിതനും അമൃതസ്വരൂപനും ഏകരസത്തോടുകൂടിയവനുമാകുന്നു. ഈ ജഗത്തിന്റെ ഉൽപ്പത്തിവിനാസകസ്വരൂപങ്ങളാകുന്ന പരിവർത്തനങ്ങളോടുകൂടി അദ്ദേഹത്തിന്റെ പരിവർത്തനം സംഭവിക്കുന്നില്ല. അദ്ദേഹം എല്ലാ ഈശ്വരന്മാരിലും എല്ലാ ലോകങ്ങളേയും പരിപാലിക്കുന്നതിന് നിയുക്തരാക്കിയിട്ടുള്ള ലോകപാലകന്മാരിലും, അന്തര്യാമിരൂപത്തിൽ സ്ഥിതിചെയ്യുന്നു. സർവ്വജ്ഞനും സർവ്വത്ര പരിപൂർണ്ണനുമായ ആ പരമേശ്വരൻ തന്നെ ഈ മഹാ ബ്രഹ്മാണ്ഡത്തെ സംരക്ഷിക്കുന്നു. അദ്ദേഹം തന്നെ ഈ പൂർണ്ണജഗത്തിനെ എപ്പോഴും യഥായോഗ്യം നിയന്ത്രിച്ചുകൊണ്ടു നയിക്കുന്നു. മറ്റു യാതൊന്നിനേയും ഈ ജഗത്തിന്റെമേൽ ഭരണം നടത്തുന്നതിന് ഉപയുക്തഹേതുവായി പ്രതീതമാകുന്നില്ല. എന്തുകൊണ്ടെന്നാൽ മറ്റാർക്കുംതന്നെ എല്ലാത്തിന്റെ മേലും ഭരണം നടത്തുവാൻ കഴിയുന്നില്ല.

**സംബന്ധം –** ഉപര്യുക്തമായ പരമേശ്വരനെ അറിയുന്നതിനും പ്രാപിക്കുന്നതിനും സാധകന്റെ രൂപത്തിൽ അദ്ദേഹത്തെത്തന്നെ ശരണം പ്രാപിക്കേണ്ട പ്രകാരത്തെ പറയുന്നു.

18. യോ ബ്രഹ്മാണം വിദധാതി പൂർവ്വം
യോ വൈ വേ ദാംശ്ച പ്രഹിണോതി തസ്മൈ
തം ഹ ദേവമാത്മബുദ്ധിപ്രകാശം
മമുക്ഷുർവൈ ശരണമഹം പ്രപദ്യേ.

ആ പരമേശ്വരനെ പ്രാപിക്കുന്നതിനുള്ള സാർവ്വഭൗമവും സുഗമവുമായ ഉപായം സർവ്വഭാവങ്ങളോടുംകൂടി നിർഭരമായി അദ്ദേഹത്തിന്റെ തന്നെ ശരണത്തിൽ എത്തിച്ചേരുക എന്നുള്ളതാണ്. അതിനാൽ സാധകന് മനസ്സുവഴിയായി താഴെപ്പറയുന്ന ഭാവത്തെ ചിന്തിച്ചുകൊണ്ട് പരമാത്മാവിന്റെ ശരണത്തിൽ ചെന്നുചേരണം. യാതൊരു പരമേശ്വരൻതന്നെ ഏറ്റവും ആദ്യമായി തന്റെ നാഭികമലത്തിൽനിന്നും ബ്രഹ്മാവിനെ ഉത്ഭവിപ്പിച്ചുവോ ഉത്ഭവിപ്പിച്ചതിനുശേഷം അദ്ദേഹത്തിന് എല്ലാ വേദങ്ങളുടേയും ജ്ഞാനം പ്രാദനം ചെയ്തുവോ, അതുപോലെ യാതൊരുത്തൻ തന്റെ സ്വരൂപത്തിന്റെ ജ്ഞാനം ഗ്രഹിപ്പിക്കുന്നതിനുവേണ്ടി തന്റെ ഭക്തന്മാരുടെ ഹൃദയങ്ങളിൽ

തദനുരൂപമായ വിശുദ്ധ ബുദ്ധി പ്രകടമാക്കുന്നുവോ ആ സർവ്വ ശക്തിമാനും പ്രസിദ്ധദേവനുമായ പരബ്രഹ്മ പുരുഷോത്തമ നിൽ ഞാൻ മോക്ഷാഭിലാ,ത്താൽ യുക്തനായി ശരണം പ്രാപി ക്കുന്നു. അദ്ദേഹം തന്നെ ഈ സംസാരചക്രത്തിൽനിന്നും എന്നെ മോചിപ്പിക്കട്ടെ.

19. നിഷ്കലം നിഷ്ക്രിയം ശാന്തം നിരവദ്യം നിരഞ്ജനം

അമൃതസ്യ പരം സേതും ജഗ്ധേന്ധനമിവാനലം.

നിർഗുണവും നിരാകാരവുമായ പരമാത്മാവിനെ ഉപാസന നടത്തുന്ന സാധകന് ഇപ്രകാരമുള്ള ഭാവന ഉണ്ടായിരിക്കണം. അതായത് പതിനാറു കലകളോടുകൂടിയവനും സംസാര ത്തിന്റെ ബന്ധങ്ങളാൽ രഹിതനും തികച്ചും ക്രിയാശൂന്യനും പരമശാന്തനും സകല ദോഷങ്ങളാൽ രഹിതനുമായിരിക്കണം. യാതൊന്ന് അമൃതസ്വരൂപമായ മോക്ഷത്തിന്റെ സേതുവായി രിക്കുന്നുവോ അതായത് യാതൊന്നിനെ ആശ്രയിച്ചിട്ടുമനു ഷ്യർക്ക് അത്യന്തം സുഗമതാപൂർവ്വം ഈ സംസാര സമുദ്ര ത്തിന്റെ അക്കര കടക്കുന്നതിനു സാധിക്കുന്നുവോ യാതൊരു തടിയടെ പാർത്ഥിവമായ അംശം കത്തിക്കഴിഞ്ഞതിന്റെ ശേഷം ജ്വലിച്ചുകൊണ്ടിരിക്കുന്നു കനലുകൾക്കുതുല്യം സർവ്വഥാ നിർവികാരനും നിർമ്മലനും പ്രകാശസ്വരൂപനും ജ്ഞാനസ്വരൂപനും പരമചൈതന്യത്തോടുകൂടിയവനുമായ ആ നിർഗുണനിരാകാര പരമാത്മാവിനെ താത്വികമായി അറിയുന്ന തിന് അദ്ദേഹത്തെത്തന്നെ ലക്ഷ്യമാക്കി ചിന്തിച്ചുകൊണ്ടിരിക്കു ന്നു.

**സംബന്ധം –** ഈ സംസാരബന്ധങ്ങളിൽ നിന്നും മോചനം നേടുന്നതിന് നേരത്തേ പറഞ്ഞിട്ടുള്ള സംഗതികളനുസരിച്ച് പര മാത്മാവിനെ അറിയുകയല്ലാതെ മറ്റു യാതൊരുപായങ്ങളുമില്ല. അതിനെ ഒന്നുകൂടി ദൃഢപ്പെടുത്തന്നു.

20. യദാ ചർമ്മവദാകാശം വേഷ്ടയിഷ്യന്തി മാനവാഃ

തദാ ദേവമവിജ്ഞായ ദുഃഖസ്യന്തോ ഭവിഷ്യതി.

എത്രത്തോളം തുകലിനു തുല്യം ചുരുട്ടുവാൻ മനുഷ്യരെ സംബന്ധിച്ചിടത്തോളം ആകാശത്തെ അസംഭവ്യമാകുന്നുവോ എല്ലാ മനുഷ്യരും ഒന്നിച്ചുകൂടിയാലും ഇക്കാര്യം സാധ്യമാകു ന്നില്ലയോ അതേപ്രകാരം തന്നെ പരമാത്മാവിനെ അറിയാതെ ആർക്കും ഈ ദുഃഖസമുദ്രത്തിന്റെ അക്കരെയെത്തുവാൻ സാധ്യമല്ല. അതിനാൽ മനുഷ്യർക്കു ദുഃഖങ്ങളിൽ നിന്നും നിത്യമായി മോചനം നേടുന്നതിനും പരമാനന്ദത്തെ പ്രാപിക്കു ന്നതിനും വേണ്ടി മറ്റെല്ലാ ഭാഗങ്ങളിൽനിന്നും മനസ്സിനെ മാറ്റി യിട്ട് ഏകമാത്രനായ അദ്ദേഹത്തെ അറിയുന്നതിനുള്ള സാധ നകളിൽ തീവ്രമായ ആശയോടുകൂടി വ്യാപൃതരായിരിക്കണം.

21. തപഃപ്രഭാവാദ് ദേവപ്രസാദാച്ച ബ്രഹ്മ
ഹ ശ്വേതാശ്വതരോƒഥ വിദ്വാൻ
അത്യാശ്രമിഭ്യഃ പരമം പവിത്രം
പ്രോവാച സമ്യഗൃഷിസംഘജൂഷ്ടം.

ശ്വേതാശ്വതരമഹർഷി സ്വതപസ്സിന്റെ പ്രഭാവത്താൽ സമ സ്തവിഷയസുഖങ്ങളേയും പരിത്യജിച്ച് സംയമത്തോടുകൂടിയ ജീവിതം നയിച്ച് നിരന്തരം പരമാത്മ ചിന്തയിൽ ലയിച്ച് ആ പരമദേവനായ പരമേശ്വരന്റെ അഹൈതുകിയായ ദയയാൽ അദ്ദേഹത്തെ അറിഞ്ഞിരുന്നു. പിന്നീട് ഋഷിമാരാൽ സേവിത നായി അവരുടെ പരമലക്ഷ്യമായ ഈ പരമപവിത്രമായ ബ്രഹ്മ തത്വാശ്രമത്തിന്റെ അഹങ്കാരത്തിനും സർവ്വഥാ അതീതനായി ദേഹാഭിമാനശൂന്യരായ അധികാരികളെ നല്ലതുപോലെ ഉപദേ ശിച്ചുകൊണ്ടിരുന്നു. ഇതിൽനിന്നും ദേഹാഭിമാനശൂന്യനായ സാധകൻതന്നെ ബ്രഹ്മതത്വത്തിന്റെ ഉപദേശം ശ്രവിക്കുന്നതി നുള്ള യഥാർത്ഥാവകാശിയെന്ന് ഈ മന്ത്രത്തിൽ തെളിയിക്ക പ്പെട്ടിരിക്കുന്നു.

22. വേദാന്തേ പരമം ഗുഹ്യം പുരകല്പേ പ്രചോദിതം.

നാപ്രശാന്തായ ദാതവ്യം നാപുത്രാ യാശിഷ്യായ വാപുനഃ

ഈ പരമ രഹസ്യമായ ജ്ഞാനത്തെ പൂർവ്വകല്പത്തിലും വേദത്തിന്റെ അന്തിമ ഭാഗങ്ങളായ ഉപനിഷത്തുക്കളിലും നല്ല തുപോലെ വർണ്ണിച്ചിട്ടുണ്ടായിരുന്നു. ഈ ജ്ഞാനത്തിൻറെ പര മ്പര കല്പകല്പാന്തരമായി തുടർന്നുവരുന്നു. ഇതു പുതിയ കാര്യമൊന്നുമല്ല എന്നു സാരം. ഇതിന്റെ ഉപദേശം ആർക്കു കടുക്കപ്പെട്ടു, ആർക്കു കൊടുക്കപ്പെട്ടില്ല, ഇങ്ങനെയുള്ള സംശ യത്തിനു മറുപടി പറയുന്നു. "യാതൊരുത്തന്റെ അന്തഃകരണം വിഷയസുഖങ്ങളാൽ ശൂന്യമായി സർവ്വഥാ ശാന്തമാകാതിരി ക്കുന്നുവോ അങ്ങനെയുള്ള മനുഷ്യന് ഈ രഹസ്യം ഉപദേ ശിച്ചുകൊടുക്കുവാൻ പാടില്ല; അതുപോലെ യാതൊരുത്തൻ തന്റെ പുത്രനോ അഥവാ ശിഷ്യനോ അല്ലാതിരിക്കുന്നുവോ, അവനും അതിനെ ദാനം ചെയ്യുവാൻ പാടില്ല." സാരം എന്തെ ന്നാൽ ഒന്നുകിൽ ശാന്തചിത്തനായിട്ടുള്ള അവകാശിക്കു നൽകണം അല്ലെങ്കിൽ സ്വന്തം പുത്രനോ ശിഷ്യനോ നൽക ണം. എന്തുകൊണ്ടെന്നാൽ പുത്രന്മാരെയും ശിഷ്യന്മാരെയും അവകാശികളാക്കിത്തീർക്കേണ്ടതു പിതാക്കന്മാരുടെയും ഗുരു ക്കന്മാരുടെയും ജോലിയാകുന്നു. അതിനാൽ അവൻ നേരത്തേ തന്നെ അവകാശിയായിരിക്കണമെന്ന നിയമമൊന്നും ഇല്ല.

23. യസ്യ ദേവേ പരാ ഭക്തിർയഥാ ദേവേ തഥാ ഗുരൗ

തസ്യൈതേ കഥിതാ ഹ്യർഥാഃ പ്രകാശന്തേ മഹാത്മ

നഃ. പ്രകാശന്തേ മഹാത്മനഃ.

യാതൊരു സാധകന് പരമ ദേവനായ പരമേശ്വരനിൽ പരമ മായ ഭക്തിയുണ്ടാകുന്നുവോ കൂടാതെ എപ്രകാരം പരമേശ്വര നിൽ സക്തനായിരിക്കുന്നുവോ അപ്രകാരം തന്നെ തന്റെ ഗുരു വിലും ആകുന്നു. ആ മഹാത്മാവായ പുരുഷന്റെ ഹൃദയ ത്തിൽതന്നെ ഈ വർണ്ണിക്കപ്പെട്ടിട്ടുള്ള രഹസ്യമയമായ അർത്ഥം പ്രകാശിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ ജിജ്ഞാ

സുക്കൾ പൂർണ്ണശ്രദ്ധാലുക്കളും ഭക്തന്മാരും ആയിരിക്കണം. യാതൊരുത്തനു പൂർണ്ണമായ ശ്രദ്ധയും ഭക്തിയും ഉണ്ടായിരിക്കുന്നുവോ ആ മഹാത്മാവിന്റെ ഹൃദയത്തിൽ ഈ ഗൂഢാശയങ്ങൾ പ്രകാശിക്കുന്നു. ഗ്രന്ഥത്തിന്റെ പരിസമാപ്തിയെ സൂചിപ്പിക്കുന്നതിനുവേണ്ടി ഈ മന്ത്രത്തിലെ അന്തിമവാക്യത്തെ പുനരാവർത്തിച്ചിരിക്കുന്നു.

### ശാന്തിപാഠം

ഓം സഹ നാവവതു. സഹ നൗ ഭുനക്തു.
സഹ വീര്യം
കരവാവഹൈ. തേജസ്വി നാവധീതമസ്തു.
മാ വിദ്വിഷാ വഹൈ.

ഓം ശാന്തിഃ ! ശാന്തിഃ !! ശാന്തിഃ !!!

ഇതിന്റെ അർത്ഥം ആരംഭത്തിൽ കൊടുത്തിട്ടുണ്ട്.



# ഐതരേയോപനിഷത്ത്

### ശാന്തിപാഠം

ഓം വാങ്മേ മനസി പ്രതിഷ്ഠിതാ. മനോ മേ വാചി പ്രതിഷ്ഠിതമാവിരവീർമ. ഏധി. വേദസ്യ മ ആണീസ്ഥഃ ശ്രുതം മേ മാ പ്രഹാസീഃ. അനേനാധീതേനാഹോരാത്രാൻ സംദ ധാമിഋതം വദിഷ്യാമി. സത്യം വദിഷ്യാമി തന്മാമവതു. തദ്വക്താരമവതു അവതു മാമവതു വക്താരമവതു വക്താരം.

ഓം ശാന്തിഃ ! ശാന്തിഃ !! ശാന്തിഃ !!!

ഋഗ്വേദീയ ഐതരേയാരണ്യകത്തിൽ രണ്ടാം ആരണ്യകത്തിന്റെ നാലും അഞ്ചും ആറും അദ്ധ്യായങ്ങളെ ഐതരേയോപനിഷത്ത് എന്ന പേരിൽ അറിയുന്നു. ഈ മൂന്നദ്ധ്യായങ്ങളിലായി ബ്രഹ്മവിദ്യയുടെ പ്രാധാന്യത്തെ വിവരിക്കുന്നു. ഇതുകൊണ്ട് ഇതിനെ ഉപനിഷത്തായി കരുതുന്നു.

ഈ ശാന്തിപാഠത്തിൽ എല്ലാ പ്രകാരത്തിലുമുള്ള വിഘ്നങ്ങളെ പരിഹരിക്കുന്നതിന് പരമേശ്വരനോടു പ്രാർത്ഥിക്കുന്നു.

'ഹേ സച്ചിദാനന്ദ സ്വരൂപനായ പരമാത്മാവേ, എന്റെ മനസ്സ് വാണിയിൽ സ്ഥിതമായി നിൽക്കണേ വാണി മനസ്സിൽ സ്ഥിതമായിരിക്കണേ. അതായത് എന്റെ മനസ്സും വാണിയും ഒന്നായി പ്രവർത്തിക്കണേ. ഞാൻ വാണിയാൽ ഒരു പാഠം പഠിക്കുകയും മനസ്സ് മറ്റൊന്നിനെ ചിന്തിക്കുകയും ചെയ്യാതിരിക്കണേ. അഥവാ മനസ്സിലൊന്നും വാണിയിൽ മറ്റൊന്നും ചിന്തിക്കുകയും പറയുകയും ചെയ്യാതിരിക്കണേ. എന്റെ സങ്കല്പങ്ങളും വചനങ്ങളും വിശുദ്ധമായിട്ട് ഏകഭാവമുള്ളതായിത്തീരണേ! ഹേ പ്രകാശ സ്വരൂപനായ പരമേശ്വരാ, അങ്ങ് എനിക്കുവേണ്ടി പ്രത്യക്ഷപ്പെട്ടാലും. അങ്ങയുടെ യോഗമായയുടെ മറ എന്റെ ഹൃദയത്തിൽനിന്നും മാറ്റിയാലും. (ഇപ്രകാരം പരമാത്മാവിനോടു പ്രാർത്ഥിച്ചിട്ട് ഉപാസകൻ തന്റെ മനസ്സിനോടും വാണിയോടും പറയുന്നു) അല്ലയോ മനസ്സേ, വാണീ, നിങ്ങൾ രണ്ടും എനിക്ക് വേദസംബന്ധമായ ജ്ഞാനപ്രാപ്തിയുണ്ടാക്കുന്നവരായിത്തീരൂ. നിങ്ങളുടെ സഹായത്താൽ എനിക്ക് വേദവിഷയകമായ ജ്ഞാനം പ്രാപിക്കുവാൻ കഴിയുന്നു. ഗുരുമുഖത്തുനിന്നും കേട്ടിട്ടുള്ളതും എന്റെ അനുഭവത്തിൽ വന്നിട്ടുള്ളതുമായ ജ്ഞാനം എന്നെ ത്യജിക്കാതിരിക്കണേ. അതായത് അവ എപ്പോഴും എന്റെ സ്മരണയിൽ നിലനിൽക്കണേ. ഞാൻ അവയെ ഒരിക്കലും മറക്കാതിരിക്കണേ. എന്റെ അദ്ധ്യയനം വഴി രാവും പകലും ഒന്നാക്കിത്തീർക്കുവാൻ ഞാനാഗ്രഹിക്കുന്നു. അതായത് രാവും പകലും തുടർച്ചയായി ബ്രഹ്മവിദ്യ പഠിക്കുന്നതിനും അതേപ്പറ്റി ചിന്തിക്കുന്നതിനും സാധിക്കണേ. എന്റെ സമയത്തിന്റെ ഒരംശംപോലും വ്യർത്ഥമായി നഷ്ടപ്പെടാതിരിക്കണേ. ഞാനെന്റെ വാക്കുകൾകൊണ്ട് സർവ്വഥാ ഉത്തമവും യാതൊരുതരത്തിലുമുള്ള ദോഷങ്ങളില്ലാത്തതും സത്യം തുളുമ്പിനിൽക്കുന്നതുമായ ഉച്ചാരണം നടത്താം. കാണുന്നതും കേൾക്കുന്നതും മനസ്സിലാക്കുന്നതും ആയ ഭാവങ്ങളെ അതേ രീതിയിൽത്തന്നെ പ്രകടിപ്പിക്കാം. അതിൽ യാതൊരു വ്യത്യാസവും വരുത്തുകയില്ല. (ഇപ്രകാരം തന്റെ വാണിയേയും മനസ്സിനേയും ദൃഢവത്താക്കിയിട്ട് വീണ്ടും പരമാത്മാവിനോട് പ്രാർത്ഥിക്കുന്നു) ആ പരബ്രഹ്മ പരമാത്മാവ് എന്നെ രക്ഷിക്കേണേ. ആ പരമേശ്വരൻ ബ്രഹ്മവിദ്യ പഠിപ്പിക്കുന്ന എന്റെ ആചാര്യനെ രക്ഷിക്കണേ. എന്റെ അദ്ധ്യയനത്തിൽ യാതൊരു വിഘ്നങ്ങളും ഉണ്ടാകാതിരിക്കുന്നതിന് എന്നെയും എന്റെ ആചാര്യനേയും ആ പരമാത്മാവ് രക്ഷിക്കണേ. ആധിഭൗതികവും ആധിദൈവികവും ആദ്ധ്യാത്മികവുമായ വിഘ്നങ്ങ

ളുടെ നിവൃത്തിക്കായി മൂന്നുപ്രാവശ്യം 'ശാന്തി' പദത്തെ ഉച്ച രിക്കുന്നു. ഭഗവാൻ ശാന്തിസ്വരൂപനാണ്. അതിനാൽ അദ്ദേഹ ത്തിന്റെ സ്മരണകൊണ്ട് ശാന്തി നിശ്ചയമായും ലഭിക്കുന്നു.

## പ്രഥമാദ്ധ്യായം

### പ്രഥമഖണ്ഡം

1. ഓം ആത്മാ വാ ഇദമേക ഏവാഗ്ര ആസീത്. നാന്യ ത്കിംചന മിഷത്. സ ഈക്ഷത ലോകാന്നു സൃജാ ഇതി.

ഈ മന്ത്രത്തിൽ പരമാത്മാവിന്റേ സൃഷ്ടി - രചനാ വിഷ യകമായ ആദ്യ സങ്കല്പത്തെ വർണ്ണിക്കുന്നു. കാണുകയും കേൾക്കുകയും ഗ്രഹിക്കുകയും ചെയ്യുന്ന ജഡചേനാമയമായ ഈ ജഗത്ത് ഈ രൂപത്തിലാകുന്നതിനു മുൻപ് കാരണാവസ്ഥ യിൽ ഏകമാത്രനായ പരമാത്മാവു മാത്രമേ ഉണ്ടായിരുന്നുള്ളു. ആ സമയം ഇതിൽ ഭിന്നങ്ങളായ നാമരൂപങ്ങളോടുകൂടിയ അഭി വ്യക്തികളൊന്നുമില്ലായിരുന്നു. ആ സമയം പരബ്രഹ്മ പരമാ ത്മാവിനെ കൂടാതെ മറ്റാരും പ്രവർത്തിക്കുന്നവരായില്ലായിരു ന്നു. സൃഷ്ടിയുടെ ആരംഭത്തിൽ ആ പരമപുരുഷനായ പര മാത്മാവു ചിന്തിച്ചും "ജീവികളുടെ കർമ്മഫലം അനുഭവിക്കു ന്നതിനുവേണ്ടി ഭിന്നങ്ങളായ ലോകങ്ങളെ ഞാൻ സൃഷ്ടിക്കും" എന്ന്.

2. സ ഇമാംല്ലോകാനസൃജത. അംഭോ മരീചീർമര മാപോ$f$ദോം$f$ഭഃ പരേണ ദിവം ദ്യൗഃ പ്രതിഷ്ഠാന്ത രീക്ഷം മരീചയഃ പൃഥിവീ മരോ യാ അധസ്താത്താ ആപഃ.

ഇങ്ങനെ വിചാരിച്ചിട്ട് പരബ്രഹ്മ പരമേശ്വരൻ അംഭസ്സ്, മരീ ചി, മര, ജലം - ഈ ലോകങ്ങളെ സൃഷ്ടിച്ചു. ഈ വാക്കു കളെ സ്പഷ്ടമാക്കുന്നതിനു മുമ്പിൽ ശ്രുതി പറയുന്നു - സ്വർഗ്ഗ ത്തിനും മുകളിലായി കാണപ്പെടുന്ന മഹഃ, ജനഃ തപഃ, സത്യ ലോകങ്ങളും അവയുടെ ആധാരമായ ദ്യുലോകവും - ഈ അഞ്ചു ലോകങ്ങളേയും ഇവിടെ അംഭസ്സ് എന്ന പേരിൽ പറ യുന്നു. അതിന്റെ താഴെ അന്തരീക്ഷലോകം സ്ഥിതിചെയ്യുന്നു. അതിൽ സൂര്യനും ചന്ദ്രനും താരഗണങ്ങളും - ഇവയെല്ലാം കിരണങ്ങളോടുകൂടിയ ലോകമാകുന്നു. ഇതു മരീചി എന്ന പേരിൽ വർണ്ണിക്കപ്പെടുന്നു. അതിനും താഴെയായി കാണപ്പെ ടുന്ന പൃഥ്വീലോകത്തെ മൃത്യുലോകം എന്നു പറയുന്നു; അതു ഇവിടെ 'മരം' എന്ന പേരിൽ വിളിക്കപ്പെടുന്നു. അതിനും താഴെ അതായത് പൃഥ്വിയുടെ അടിയിലായിട്ടുള്ളതു പാതാളലോകങ്ങ ളാകുന്നു. അവ 'ആപഃ' എന്ന പേരിനാൽ അറിയപ്പെടുന്നു. ജഗ ത്തിൽ എത്രയോ ലോകങ്ങൾ - ത്രിലോകം, ചതുർദശഭുവനം, സപ്തലോകം എന്നീ പേരുകളിൽ പ്രസിദ്ധമായിരിക്കുന്നുവോ ആ ലോകങ്ങളെയെല്ലാം പരമാത്മാവു സൃഷ്ടിച്ചു.

3. സ ഈക്ഷതേ മേ നു ലോകാ ലോകപാലാന്നു സൃജാ ഇതി സോ$f$ദ്ഭ്യ ഏവ പുരുഷം സമുദ്ധൃത്യാ മൂർഛയത്.

ഇപ്രകാരം ഈ എല്ലാ ലോകങ്ങളേയും സൃഷ്ടിച്ചിട്ട് പര മേശ്വരൻ ചിന്തിച്ചു. താൻ ലോകസൃഷ്ടിചെയ്തു കഴിഞ്ഞിരി ക്കുന്നു. ഇനി ലോകങ്ങളെ സംരക്ഷിക്കുന്നതിനുള്ള ലോകപാ ലകന്മാരെ സൃഷ്ടിക്കേണ്ടതാവശ്യമാണ്. അന്യഥാ സംര ക്ഷണം കൂടാതെ എല്ലാ ലോകങ്ങൾക്കും സുരക്ഷിതമായി നില നിൽക്കുവാൻ സാധ്യമല്ല. ഇപ്രകാരം വിചാരിച്ച് അദ്ദേഹം ജല ത്തിൽനിന്നും അതായത് ജലം മുതലായ സൂക്ഷ്മ മഹാഭൂത ങ്ങളിൽനിന്നും ഹിരണ്യമായ പുരുഷനെ പുറത്തെടുത്ത് അതിനെ അംഗോപാംഗങ്ങളാൽ യുക്തമാക്കിയിട്ട് പ്രതിമാ രൂപ ത്തിലാക്കിത്തീർത്തു. ഇവിടെ 'പുരുഷ' പദത്തിൽനിന്നും സൃഷ്ടികാലത്തിൽ ഏറ്റവും ആദ്യം പ്രത്യക്ഷനായ ബ്രഹ്മാ വിനെ വർണ്ണിച്ചിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ബ്രഹ്മാ വിൽനിന്നുതന്നെ എല്ലാ ലോകപാലകന്മാരുടേയും പ്രജകളെ വർദ്ധിപ്പിക്കുന്ന പ്രജാപതികളുടേയും ഉത്ഭവം ഉണ്ടായിരിക്കു ന്നു.

4. തമഭ്യതപത്തസ്യാഭിതപ്തസ്യ മുഖം നിരഭിദ്യത യഥാണ്ഡം മുഖാദ്വാഗ് വാചോ$f$ഗ്നിർനാസികേ നിര ഭിദ്യേതാം നാസികാഭ്യാം പ്രാണഃ പ്രാണാദ്വായുര ക്ഷിണീ നിരഭിദ്യേത മക്ഷിഭ്യാം ചക്ഷുശ്ചക്ഷുഷ ആദിത്യഃ കർണ്ണൗ നിരഭിദ്യേതാം കർണ്ണാഭ്യം ശ്രോത്രം ശ്രോത്രാദ്ദിശസ്ത്വങ് നിരഭിദ്യത ത്വ ചോ ലോമാനി ലോമഭ്യ ഓഷദി വനസ്പതയോ ഹൃദയം നിരഭിദ്യത ഹൃദയാന്മനോ മനസശ്ചന്ദ്രമാ നാഭിർനിരഭിദ്യത നാഭ്യാ അപാനോ$f$പാനാന്മൃത്യുഃ ശിശ്നം നിരഭിദ്യത ശിശ്നാ ദ്രേതോ രേതസ ആപഃ.

ഇപ്രകാരം ഹിരണ്യഗർഭപുരുഷനെ സൃഷ്ടിച്ചിട്ട് അതിന്റെ അംഗോപാംഗങ്ങളെ സങ്കല്പരൂപമായ തപസ്സുചെയ്തപ്പോൾ ആ തപസ്സിന്റെ ഫലസ്വരൂപമായി ഹിരണ്യഗർഭ പുരുഷന്റെ ശരീ രത്തിൽ സർവ്വപ്രഥമമായി അണ്ഡംപോലെ പൊട്ടി മുഖവും വായും ഉണ്ടായി. മുഖത്തിൽനിന്നും വാഗിന്ദ്രിയവും അതിൽനിന്നും അതിന്റെ അധിഷ്ഠാനദേവതയായ അഗ്നിയും ഉത്ഭവിച്ചു. പിന്നെ നാസികയുടെ രണ്ടുദ്വാരങ്ങൾ ഉണ്ടായി. അവയിൽക്കൂടി പ്രാണവായു പുറപ്പെട്ടു. ആ പ്രാണനിൽനിന്നും വായുഭഗവാൻ ഉണ്ടായി. ഇവിടെ പ്രാണേന്ദ്രിയത്തെ പ്രത്യേകം വർണ്ണിക്കുന്നില്ല; അതിനാൽ പ്രാണേന്ദ്രിയവും അതിന്റെ ദേവ തയായ അശ്വിനീകുമാരനും നാസികയിൽ നിന്നും ഉത്ഭവിച്ചു. ഇപ്രകാരം മനസ്സിലാക്കണം - ഇതുപോലെതന്നെ രസനേന്ദ്രി യത്തിന്റേയും അതിന്റെ ദേവതയുടേയും ഉൽപ്പത്തിയുണ്ടായി. പിന്നെ രണ്ടു കണ്ണുകൾ പ്രകടമായി അവയിൽനിന്നു നേത്രേ ന്ദ്രിയവും നേത്രേന്ദ്രിയത്തിൽനിന്നും, അതിന്റേ ദേവതയായ സൂര്യനും ഉത്ഭവിച്ചു. അതിനുശേഷം കർണ്ണങ്ങളുടെ രണ്ടു ദ്വാരങ്ങളുണ്ടായി. അവയിൽനിന്നും ശ്രോത്രേന്ദ്രിയവും അതിൽനിന്നു അതിൻറെ ദേവതകളായ ദിക്കുകളും ജനിച്ചു. അനന്തരം ത്വക്ക് (ചർമ്മം) ഉണ്ടായി. ത്വക്കിൽനിന്നും രോമങ്ങ ളുണ്ടായി. രോമങ്ങളിൽനിന്ന് ഓഷധികളും വനസ്പതികളും ഉണ്ടായി. പിന്നെ ഹൃദയം ഉണ്ടായി. അതിൽനിന്നും മനസ്സും മനസ്സിൽനിന്നും അതിന്റെ അധിഷ്ഠാനദേവതയായ ചന്ദ്രനും ഉത്ഭവിച്ചു. പിന്നെ നാഭി പ്രകടമായി. നാഭിയിൽനിന്നും അപാ

നവായുവും അപാനവായുവിൽനിന്നു ഗുദേന്ദ്രിയത്തിന്റെ അധിഷ്ഠിതാവായ മൃത്യുദേവതയും ഉത്ഭവിച്ചു. നാഭിയുടെ ഉത്ഭവത്തോടുകൂടിത്തന്നെ ഗുദച്ഛിദ്രവും ഗുദേന്ദ്രിയവും ഉണ്ടായി എന്നും മനസ്സിലാക്കുക. ഇവിടെ അപാനവായു മലവിസർജ്ജനഹേതുവും അതിന്റെ സ്ഥാനം നാഭിയുമായതു കാരണം അതിന് മുഖ്യമായ സ്ഥാനം കല്പിച്ചിരിക്കുന്നു. എന്നാൽ മൃത്യു അപാനന്റെ അധിഷ്ഠാതാവാകുന്നു. അതുകാരണം ഉപലക്ഷണത്തോടുകൂടി ഗുദേന്ദ്രിയത്തിന്റെ വർണ്ണനവും ഇതിൽ അന്തർഗതമായിരിക്കുന്നു എന്നു കരുതുന്നത് ഉചിതമാണ്. പിന്നെ ലിംഗം പ്രത്യക്ഷമായി. അതിൽനിന്നും വീര്യവും അതിൽനിന്നും ജലവും ഉണ്ടായി. ഇവിടെ ലിംഗത്തിന്റെ ഉല്പത്തിയിൽ നിന്നും ഉപസ്ഥേന്ദ്രിയവും അതിന്റെ ദേവതയായ പ്രജാപതിയും ഉല്പന്നമാകുന്നു.

## ദ്വിതീയഖണ്ഡം

1. താ ഏതാ ദേവതാഃ സൃഷ്ടാ അസ്മിൻ മഹത്യർണ്ണവേ പ്രാപതംസ്തമശനായാ പിപാസാഭ്യാമന്വവാർജത് താ ഏനമബ്രുവന്നായതനം നഃ പ്രജാനീഹി യസ്മിൻ പ്രതിഷ്ഠിതാ അന്നമദാമേതി.

പരമാത്മാവിനാൽ സൃഷ്ടിക്കപ്പെട്ട ആ ഇന്ദ്രിയങ്ങളുടെ അധിഷ്ടാനദേവതമാരായ അഗ്നി മുതലായ എല്ലാദേവതകളും സംസാരരൂപമാകുന്ന ഈ മഹാസമുദ്രത്തിൽ വന്നുചേർന്നു. അതായത് ഹിരണ്യഗർഭപുരുഷന്റെ ശരീരത്തിൽ നിന്നും ജനിച്ചതിനുശേഷം അവർക്ക് നിർദ്ദിഷ്ടമായ യാതൊരു സ്ഥാനവും ലഭിച്ചിരുന്നില്ല. തൽക്കാരണാൽ അവർ ആ സമഷ്ടിശരീരത്തിൽത്തന്നെ വസിച്ചു. അപ്പോൾ പരമാത്മാവ് ആ ദേവതാസമൂഹത്തിനു വിശപ്പും ദാഹവും ഉണ്ടാക്കി. അതിനാൽ വിശപ്പും ദാഹവും കൊണ്ട് പീഡിതരായി അഗ്നി മുതലായ എല്ലാ ദേവതകളും തങ്ങളെ സൃഷ്ടിച്ച പരമാത്മാവിനോടു പറഞ്ഞു – "ഭഗവൻ, ഞങ്ങൾക്ക് അന്നവും ഭക്ഷണവും മതിയാവോളം ലഭിച്ചു സുഖമായി ജീവിക്കുന്നതിന് ഉതകത്തക്കവിധമുള്ള ഒരു സ്ഥാനം ഞങ്ങൾക്കായി വ്യവസ്ഥ ചെയ്തുതരണം."

2. താഭ്യോ ഗാമാനയത്താ അബ്രുവന്ന വൈ നോ*f* യമല മിതി താഭ്യോ*f* ശ്വമാനയത്താ അബ്രുവന്ന വൈ നോ*f* യമലമിതി.

ഇപ്രകാരമുള്ള അവരുടെ പ്രാർത്ഥനകേട്ട് സൃഷ്ടികർത്താവായ പരമേശ്വരൻ അവർക്കെല്ലാം വസിക്കുന്നതിനായി ഒരു പശുവിന്റെ ശരീരമുണ്ടാക്കി അവരെക്കാണിച്ചു. അതുകണ്ടിട്ട് അവർ പറഞ്ഞു – 'ഭഗവൻ, ഇതു ഞങ്ങൾക്കു പര്യാപ്തമാകുന്നില്ല. ഇതിൽനിന്നു ഞങ്ങളുടെ കാര്യങ്ങളൊന്നും സുഗമമായി നടത്തുവാൻ സാധ്യമല്ല. അതുകൊണ്ട് ഇതിനെക്കാൾ ശ്രേഷ്ഠമായ മറ്റൊരു ശരീരം സൃഷ്ടിച്ചുതന്നാലും." അപ്പോൾ പരമാത്മാവ് അവർക്കായി ഒരു കുതിരയുടെ ശരീരം നിർമ്മിച്ചിട്ട് അവരെ കാണിച്ചു. അതു കണ്ട് അവർ വീണ്ടും പറഞ്ഞു – "ഭഗവൻ, ഇതും ഞങ്ങൾക്ക് ആവശ്യത്തിനുതകുന്നതല്ല. അങ്ങ് മൂന്നാമതായി മറ്റൊരു ശരീരം ഉണ്ടാക്കി ഞങ്ങൾക്കു തന്നാലും."

3. താഭ്യ പുരുഷമാനയത്താ അബ്രുവൻ സുകൃതം ബതേതി. പുരുഷോ വാവ സുകൃതം. താ അബ്രവീദ്യഥായതനം പ്രവിശതേതി.

ഇപ്രകാരം കുതിരയും പശുവും അവർക്കു ഹിതകരമല്ലെന്നു മനസ്സിലായപ്പോൾ പരമേശ്വരൻ അവർക്കുവേണ്ടി മനുഷ്യശരീരത്തെ സൃഷ്ടിക്കുകയും അവരെ കാണിക്കുകയും ചെയ്തു. അതിനെ കണ്ടപ്പോൾത്തന്നെ എല്ലാ ദേവതകളും അത്യന്തം പ്രസന്നരായി. അനന്തരം അവർ പറഞ്ഞു – "ഇതു ഞങ്ങളെ സംബന്ധിച്ചിടത്തോളം വളരെ സുന്ദരമായ നിവാസസ്ഥാനമാണ്. ഇതിൽ ഞങ്ങൾക്കു വളരെ സുഖമായി നിവസിക്കുവാൻ കഴിയും. ഞങ്ങളുടെ എല്ലാ ആവശ്യങ്ങളും നന്നായി നിറവേറ്റുവാനും കഴിയും." വാസ്തവത്തിൽ മനുഷ്യശരീരം പരമാത്മാവിന്റെ സുന്ദരമായ സൃഷ്ടിതന്നെയാണ്. അതിനാൽ ഇതു ദേവദുർല്ലഭമെന്നു കരുതുകയും ശാസ്ത്രങ്ങളിൽ പലയിടത്തും ഇതിന്റെ മഹിമയെ പാടിപ്പുകഴ്ത്തുകയും ചെയ്യുന്നു. എന്തുകൊണ്ടെന്നാൽ ഇതേരീതിയിൽ ജീവന് പരമാത്മാവിന്റെ ആജ്ഞയനുസരിച്ച് യഥായോഗ്യം സാധനകൾ അനുഷ്ഠിച്ച് അദ്ദേഹത്തെ പ്രാപിക്കുവാൻ കഴിയുന്നു. എല്ലാ ദേവതകൾക്കും ആ ശരീരം ഇഷ്ടമാണെന്നു കണ്ടപ്പോൾ പരമേശ്വരൻ അവരോടു പറഞ്ഞു – "നിങ്ങൾ അവരവർക്കു യോഗ്യമായി സ്ഥാനങ്ങൾ നോക്കി ഈ ശരീരത്തിൽ പ്രവേശിച്ചു വസിച്ചുകൊള്ളുവിൻ."

4. അഗ്നിർവാഗ്ഭൂത്വാ മുഖം പ്രാവിശദ്വായുഃ പ്രാണോ ഭൂത്വാ നാസികേ പ്രാവിശദാദിത്യശ്ചക്ഷുർഭൂത്വാക്ഷിണീ പ്രാവിശദ്ദിശഃ ശ്രോത്രം ഭൂത്വാ കർണ്ണൗ പ്രാവിശന്നോഷ ധിവനസ്പതയോ ലോമാനി ഭൂത്വാ ത്വചം പ്രാവിശം ശ്ചന്ദ്രമാ മനോഭൂത്വാ ഹൃദയം പ്രാവിശന്മൃത്യുരപാനോ ഭൂത്വാ നാഭിം പ്രാവിശദാപോ രേതോ ഭൂത്വാ ശിശ്നം പ്രാവിശൻ.

സൃഷ്ടികർത്താവായ പരമേശ്വരന്റെ ആജ്ഞയനുസരിച്ച് അഗ്നിദേവത വാഗിന്ദ്രിയ രൂപം ധരിച്ച് മനുഷ്യശരീരത്തിന്റെ വായിൽ പ്രവേശിച്ച് ജിഹ്വയെ തന്റെ ആശ്രയസ്ഥാനമാക്കി. ഇവിടെ വരുണദേവനും രസനേന്ദ്രിയമായിട്ട് വായിൽ പ്രവേശിച്ചു പിന്നെ വായുദേവത പ്രാണനായിട്ട് നാസികയുടെ ദ്വാരങ്ങളിൽക്കൂടി പ്രവേശിച്ചു. അശ്വിനീകുമാരനും പ്രാണേന്ദ്രിയ രൂപം ധരിച്ചിട്ടു നാസികയിൽ പ്രവിഷ്ടമായി. അതിനുശേഷം സൂര്യദേവൻ നേത്രേന്ദ്രിയമായിട്ടു കണ്ണുകളിൽ പ്രവേശിച്ചു. ഔഷധികളുടേയും വനസ്പതികളുടേയും അഹങ്കാരിയായ ദേവത രോമരൂപത്തോടുകൂടി ത്വക്കിൽ പ്രവേശിച്ചു. അതുപോലെ ചന്ദ്രൻ മനസ്സിന്റെ രൂപം ധരിച്ചു ഹൃദയത്തിലും മൃത്യുദേവത അപാനരൂപം ധരിച്ചു നാഭിയിലും പ്രവിഷ്ടമായി. ജലത്തിന്റെ അധിഷ്ഠാന ദേവത വീര്യമായ ലിംഗത്തിലും പ്രവേശിച്ചു. ഇപ്രകാരം എല്ലാ ദേവതകളും ഇന്ദ്രിയരൂപം ധരിച്ച് അവരവർക്കുപയുക്തമായ സ്ഥാനങ്ങളിൽ ഉപവിഷ്ടരായി സ്ഥിതി ചെയ്തു.

5. തമശനായാ പിപാസേ അബ്രൂതാമാവാഭ്യാമഭിപ്രജാനീ ഹീതി. തേ അബ്രവീദേതാസ്വേവ വാം ദേവതാ

സ്വാഭജാമ്യേ താസു ഭാഗിന്യൗ കരോമീതി. തസ്മാ ദ്യസ്യൈ കസ്യൈ ച ദേവതായൈ ഹവിർഗൃഹ്യതേ ഭാഗിന്യാവേവാസ്യാമശനായാപിപാസേ ഭവതഃ.

അപ്പോൾ വിശപ്പും ദാഹവും കൂടി പരമേശ്വരനോടുകൂടി പറയുവാൻ തുടങ്ങി – 'ഭഗവൻ' ഇവർക്കെല്ലാം വസിക്കുന്നതിനുള്ള സ്ഥാനം അങ്ങു നിശ്ചയിച്ചുകൊടുത്തിരിക്കുന്നു. ഇനി ഞങ്ങൾക്കായിട്ടും ഏതെങ്കിലും സ്ഥാനം കണ്ടുപിടിച്ച് അതിൽ ഞങ്ങളെ സ്ഥാപിച്ചാലും! അവർ ഇപ്രകാരം പറഞ്ഞപ്പോൾ സൃഷ്ടികർത്താവായ പരമേശ്വരൻ അവരോടു പറഞ്ഞു – "നിങ്ങൾക്കു രണ്ടുപേർക്കും പ്രത്യേകമായ സ്ഥാനങ്ങളുടെ ആവശ്യമില്ല. നിങ്ങൾ രണ്ടുപേർക്കും ഈ ദേവതകളുടെ സ്ഥാനങ്ങളിൽ ഞാൻ അവകാശം നൽകും. ഈ ദേവതകളുടെ ആഹാരത്തിൽ നിങ്ങൾ രണ്ടുപേരേയും ഞാൻ പങ്കുകാരാക്കിത്തീർക്കും. സൃഷ്ടിയുടെ ആരംഭത്തിൽത്തന്നെ പരമേശ്വരൻ ഇങ്ങനെ ഒരു നിയമം നിശ്ചയിച്ചിരുന്നു. അതിനാൽ എപ്പോഴെങ്കിലും ഏതൊരു ദേവതയ്ക്കായിട്ടു കൊടുക്കുന്നതിന് ഇന്ദ്രിയം വഴിയായി വിഷയഭോഗങ്ങളെ വഹിച്ചുകൊണ്ടു പോകുന്നുവോ ആ ദേവതയുടെ ഭാഗത്തിൽ ഈ വിശപ്പും ദാഹവും പങ്കുകാരായി ഭാവിക്കുന്നു; അതായത് ആ ഇന്ദ്രിയത്തിന്റെ അഭിമാനിയായ ദേവതയുടെ തൃപ്തിയോടുകൂടി ക്ഷുത്പിപാസകൾക്കും ശാന്തിലഭിക്കുന്നു.

## തൃതീയ ഖണ്ഡം

1. സ ഈക്ഷതേമേ നു ലോകാശ്ച ലോകപാലാശ്ചാന്ന മേഭ്യഃ സൃജാ ഇതി.

ഇവയെ എല്ലാം സൃഷ്ടിച്ചതിനുശേഷം പരമേശ്വരൻ വീണ്ടും ചിന്തിച്ചു – 'ഈ ലോകങ്ങളേയും ലോകപാലകന്മാരെയും സൃഷ്ടിച്ചിരിക്കുന്നു – ഇവിടെ രചനാസംബന്ധമായ എല്ലാക്കാര്യങ്ങളും പൂർത്തിയായിരിക്കുന്നു. ഇനി ഇവർക്കു ജീവിക്കുന്നതിനുള്ള ഭക്ഷണം ഉണ്ടാക്കണം – ഭോഗവസ്തുക്കളുണ്ടാക്കണം. എന്തുകൊണ്ടെന്നാൽ ഇവയോടുകൂടി വിശപ്പും ദാഹവും ചേർക്കപ്പെട്ടിരിക്കുന്നു. അതിനാൽ അന്നത്തെ സൃഷ്ടിക്കാം.

2. സോƒപോƒഭ്യതപത്താഭ്യോƒഭിതപ്താഭ്യോ മൂർത്തിരജായത. യാ വൈ സാ മൂർത്തിരജായതാന്നം വൈ തത്.

മുകളിൽ പറഞ്ഞവിധം ചിന്തിച്ചിട്ടു പരമേശ്വരൻ ജലത്തെ അതായത് അഞ്ചു സൂക്ഷ്മ മഹാഭൂതങ്ങളെ തപിപ്പിച്ചു തന്റെ സങ്കല്പത്തോടുകൂടിയ ക്രിയയെ അതിൽ നടത്തി. പരമാത്മാവിന്റെ സങ്കല്പത്തോടുകൂടി സഞ്ചാലിതമായ ആ സൂക്ഷ്മമഹാഭൂതങ്ങളിൽനിന്നും മൂർത്തി പ്രത്യക്ഷമായി; അതായത് അവയുടെ സ്ഥൂലരൂപം ഉൽപ്പന്നമായി. ആ അന്നം തന്നെ ദേവതകൾക്കു ഭോഗ്യമായിരിക്കുന്നു.

3. തദേനത് സൃഷ്ടം പരാങത്യജിഘാംസത്തദ്വാചാജിഘൃക്ഷക് നന്നാശത്തോദ്വാചാ ഗ്രഹീതും. യദ്ധൈനദ്വാചാഗ്രഹൈഷ്യദഭിവ്യാഹൃത്യ ഹൈവാന്നമത്രപ്സ്യത്.

ലോകങ്ങളുടേയും ലോകപാലകന്മാരുടേയും ആഹാരസംബന്ധിയായ ആവശ്യങ്ങളെ പൂർത്തീകരിക്കുന്നതിന് ഉൽപ്പന്നമാക്കപ്പെട്ടിരിക്കുന്ന അന്നം "ഇത് എന്നെ ഭക്ഷിച്ച് എന്റെ നാശം വരുത്തുന്നതാകയാൽ അതിൽനിന്നും മോചനം നേടണം" എന്നു കരുതി പിൻതിരിഞ്ഞോടുവാൻ തുടങ്ങി. അപ്പോൾ ആ മനുഷ്യരൂപത്തിൽ സൃഷ്ടിക്കപ്പെട്ട ജീവാത്മാവ് അന്നത്തെ വാക്കുകൾ മുഖാന്തിരം പിടിക്കുവാനാഗ്രഹിച്ചു; എന്നാൽ അതിനു വാണീദ്വാരാ അന്നത്തെ പിടിക്കുവാൻ കഴിഞ്ഞില്ല. ആ പുരുഷനു വാണീദ്വാരാ അന്നത്തെ പിടിച്ചു നിർത്തുവാൻ കഴിഞ്ഞിരുന്നു എങ്കിൽ മനുഷ്യൻ ഇപ്പോഴും അന്നത്തെ വാണീദ്വാരാ ഉച്ചാരണംകൊണ്ടു അതായത് അന്നത്തിന്റെ നാമോച്ചാരണമാത്രയിൽ, വയറു നിറയുമായിരുന്നു. എന്നാൽ അങ്ങനെ സംഭവിച്ചില്ല.

4. തത്പ്രാണേനാജിഘൃക്ഷത്തന്നാശക്നോത് പ്രാണേന ഗ്രഹീതും സ യദ്ധൈനത് പ്രാണേനാഗ്രഹൈഷ്യദഭിപ്രാണ്യഹൈവാന്ന മത്രപ്സ്യത്.

അപ്പോൾ ആ പുരുഷൻ അന്നത്തെ പ്രാണൻ മൂലം അതായത് പ്രാണേന്ദ്രിയദ്വാരാ പിടിക്കുവാൻ ആഗ്രഹിച്ചു; എന്നാൽ അതിനു ഘ്രാണേന്ദ്രിയം വഴി അതിനെ പിടിക്കുവാൻ സാധിച്ചില്ല. ഈ അന്നത്തെ ഘ്രാണേന്ദ്രിയംകൊണ്ടു പിടിക്കുവാൻ കഴിഞ്ഞിരുന്നു എങ്കിൽ ഇപ്പോഴും ആളുകൾക്ക് ഭക്ഷണം മണത്തുകൊണ്ടു തൃപ്തിപ്പെടുവാൻ കഴിയുമായിരുന്നു. എന്നാൽ അങ്ങനെയും സംഭവിച്ചില്ല.

5. തച്ചക്ഷു ഷാജിഘൃക്ഷത്തന്നാശക്നോച്ചക്ഷുഷാ ഗ്രഹീതും സ യദ്ധൈനച്ചക്ഷുഷാഗ്രഹൈഷ്യദ് ദൃഷ്ട്വാ ഹൈവാന്നമത്രപ്സ്യത്.

പിന്നെ ആ പുരുഷൻ അന്നത്തെ കണ്ണുകൾകൊണ്ടു പിടിക്കുവാൻ ആശിച്ചു; എന്നാൽ അവന് അതിനു കഴിഞ്ഞില്ല. അവനു കണ്ണുകൾകൊണ്ട് അന്നത്തെ പിടിക്കുവാൻ കഴിഞ്ഞിരുന്നെങ്കിൽ തീർച്ചയായും ഇന്നും ആളുകൾ അന്നത്തെ കണ്ടു തൃപ്തിപ്പെടുമായിരുന്നു. എന്നാൽ അങ്ങനെ സംഭവിച്ചില്ല.

6. തച്ഛ്റോത്രേണാജിക്ഷഘൃത്തന്നാശക്നോച്ഛ്റോത്രേണഗ്രഹീതും സ യദ്ധൈനച്ഛ്റോത്രേണാഗ്രഹൈഷ്യച്ഛ്റുത്വാ ഹൈവാന്നമത്രപ്സ്യത്.

പിന്നെ ആ പുരുഷൻ അന്നത്തെ കർണ്ണദ്വാരാ പിടിക്കുവാൻ ആഗ്രഹിച്ചു. എന്നാൽ ആ ശ്രമവും ഫലിച്ചില്ല. കർണ്ണങ്ങൾകൊണ്ട് അതിനെ പിടിച്ചിരുന്നു എങ്കിൽ ഇന്നും മനുഷ്യർക്ക് അന്നത്തിന്റെ നാമശ്രവണമാത്രയിൽത്തന്നെ തൃപ്തിപ്പെടാമായിരുന്നു. എന്നാൽ അങ്ങനെയും കഴിഞ്ഞില്ല.

7. തത്ത്വചാജിഘൃക്ഷത്തന്നാശക്നോനത്ത്വചാ ഗ്രഹീതും സ യദ്ധൈനത്ത്വചാഗ്രഹൈഷ്യത്സ്പൃഷ്ട്വാ ഹൈവാന്നമത്രപ്സ്യത്.

അപ്പോൾ ആ പുരുഷൻ അന്നത്തെ ത്വക്കുകൊണ്ട് പിടിക്കുവാനാശിച്ചു. എന്നാൽ അവന് അതിനെ ത്വക്കുമൂലവും പിടിക്കുവാൻ കഴിഞ്ഞില്ല. അങ്ങനെ സംഭവിച്ചിരുന്നുവെങ്കിൽ തീർച്ചയായും മനുഷ്യർ അന്നത്തെ സ്പർശിച്ചുതന്നെ തൃപ്ത

രാകുമായിരുന്നു. എന്നാൽ അങ്ങനെയും സംഭവിച്ചില്ല.

8. തന്മനസാജീ ഘൃക്ഷത്തന്നാശക്നോന്മനസാ ഗ്രഹീതും സ യദ്ധൈനന്മനസാഗ്രഹൈഷ്യദ്ധ്യാത്വാ ഹൈവാന്നമത്രപ്സ്യത്.

പിന്നെ ആ പുരുഷൻ അന്നത്തെ മനസ്സുകൊണ്ടു വശീക രിക്കുന്നതിന്നാഗ്രഹിച്ചു. എന്നാൽ അവന് അതിനെ മനസ്സു കൊണ്ടു വശത്താക്കുവാൻ കഴിഞ്ഞില്ല. അവന് അതിനെ മന സ്സുകൊണ്ടു പിടിക്കുവാൻ സാധിച്ചിരുന്നുവെങ്കിൽ തീർച്ചയാ യും ഇന്നും മനുഷ്യൻ അന്നത്തെ ചിന്തിച്ചുകൊണ്ടു തൃപ്തി പ്പെടുമായിരുന്നു. പക്ഷെ അങ്ങനെയും കാണുവാൻ കഴി ഞ്ഞില്ല.

9. തച്ഛിശ്നേനാജിഘൃക്ഷത്തന്നാശക്നോ ച്ഛിശ്നേന ഗ്രഹീതും സ യദ്ധൈന ച്ഛി ശ്നേനാഗ്രഹൈഷ്യദ്വി സൃജ്യ ഹൈവാന്നമത്രപ്സ്യത്.

പിന്നീട് ആ പുരുഷൻ അന്നത്തെ ഉപസ്ഥം (ലിംഗം) കൊണ്ടു പിടിക്കുവാൻ ആഗ്രഹിച്ചു; എന്നാൽ അവന് ഉപസ്ഥ ദ്വാരാ അന്നത്തെ പിടിക്കുവാൻ കഴിഞ്ഞില്ല. അവന് ഉപസ്ഥ ദ്വാരാ പിടിക്കുവാൻ കഴിഞ്ഞിരുന്നു എങ്കിൽ തീർച്ചയായും ഇന്നും അന്നത്തെ ഉപേക്ഷിച്ചു തൃപ്തിപ്പെടുവാൻ കഴിയുമാ യിരുന്നു. എന്നാൽ അങ്ങനെ സംഭവിച്ചില്ല.

10. തദപാനേനാജിഘൃക്ഷത്തദാവയത് സൈഷോ$f$ന്ന സ്യ ഗ്രഹോ യദ്വായുരന്നായുർവാ ഏഷ യദ്വായുഃ

അവസാനം ആ പുരുഷൻ അന്നത്തെ മുഖത്തിന്റെ ദ്വാര ത്തിൽക്കൂടി അപാനവായുദ്വാരാ ഗ്രഹിക്കുന്നതിന് ആഗ്രഹിച്ചു. അതായത് അപാനവായുദ്വാരാ മുഖത്തിൽക്കൂടി ശരീരത്തിന്റെ ഉള്ളിലേക്കു പ്രവേശിപ്പിക്കുന്നതിനു പ്രവർത്തിച്ചു. അപ്പോൾ അവന് അന്നത്തെ തന്റെ ശരീരത്തിന്റെ ഉള്ളിൽ കൊണ്ടുപോ കുവാൻ കഴിഞ്ഞു. യാതൊരു അപാനവായു വെളിയിൽ നിന്നും ശരീരത്തിന്റെ ഉള്ളിലേയ്ക്കു ശ്വാസോച്ഛ്വാസരൂപ ത്തിൽ കടന്നുപോകുന്നുവോ അതുതന്നെയാകുന്നു അന്ന ത്തിന്റെ ഗ്രാഹകൻ. അതിനെ പിടിച്ചവൻ; അതായത് ഉള്ളി ലേക്കു കൊണ്ടുപോകുന്നവൻ. പ്രാണവായുവിനെ സംബന്ധി ച്ച്, ഈ അന്നം മുഖാന്തിരം ജീവന്റെ സംരക്ഷണം നിർവ്വഹി ച്ചുകൊണ്ടിരിക്കുന്നതുകൊണ്ട് ഇതു സാക്ഷാൽ ആയുസ്സു തന്നെ ആകുന്നു എന്നത് പ്രസിദ്ധമാകുന്നു. അത് ഈ അപാന വായുവിനെ കൂട്ടിക്കൊണ്ടുതന്നെ പ്രാണാദി അഞ്ചു ഭേദങ്ങളിൽ വിഭക്തമായിരിക്കുന്ന മുഖ്യപ്രാണന്റെ ഒരംശമാകുന്നു. അതി നാൽ പ്രാണൻ തന്നെ മനുഷ്യന്റെ ജീവനാകുന്നു എന്ന് ഇതിൽനിന്നും വ്യക്തമാകുന്നു.

11. സ ഈക്ഷത കഥം ന്വിദം മദൃതേ സ്യാദിതി സ ഈക്ഷതേ കതരേണ പ്രപദ്യാ ഇതി. സ ഈക്ഷത യദി വാചാ ഭിവ്യാഹൃതം യദി പ്രാണേനാഭിപ്രാണിതം യദി ചക്ഷുഷാ ദൃഷ്ടം യദി ശ്രോത്രേണശ്റുതം യദി ത്വചാ സ്പൃഷ്ടം യദി മനസാ ധ്യാതം യദ്യപാനേനാഭ്യപാ നിതം യദി ശിശ്നേന വിസൃഷ്ടമഥ കോ$f$ഹമിതി.

ഇപ്രകാരം ലോകത്തേയും ലോകപാലകന്മാരേയും സൃഷ്ടി ച്ച്, അവർക്കെല്ലാമുള്ള ആഹാരവും സൃഷ്ടിച്ച് തഥാ മനുഷ്യശരീരധാരിയായ പുരുഷൻ ആഹാരത്തെ ഗ്രഹിക്കുന്ന തിനും പഠിച്ചുകഴിഞ്ഞപ്പോൾ ആ സർവ്വസ്രഷ്ടാവായ പരമേ ശ്വരൻ വീണ്ടും ചിന്തിച്ചു "ഈ മനുഷ്യരൂപത്തോടുകൂടിയ പുരുഷൻ എന്നെക്കൂടാതെ എങ്ങനെ ജീവിക്കും? ഈ ജീവാ ത്മാവിനോടുകൂടി എന്റെ സഹയോഗം ഉണ്ടാകുന്നില്ലെങ്കിൽ അതു തനിയെ എപ്രകാരം ഉറച്ചുനിൽക്കും? അതുപോലെ എന്റെ സഹയോഗം കൂടാതെ ഈ പുരുഷൻ വാണീദ്വാരാ സംസാരിക്കുവാൻ പഠിച്ചു, ഘ്രാണേന്ദ്രിയം വഴി മണക്കുന്ന തിനു പഠിച്ചു. പ്രാണൻവഴി വായുവിനെ ഉള്ളിലേയ്ക്കും പുറ ത്തേയ്ക്കും വലിക്കുകയും വിടുകയും ചെയ്യുന്ന ക്രിയയും പഠിച്ചിരിക്കുന്നു. കണ്ണുകൾകൊണ്ടു കാണുന്നു, ശ്രവണേന്ദ്രി യങ്ങൾകൊണ്ടു കേൾക്കുന്നു, ത്വഗിന്ദ്രിയം വഴിയായി സ്പർശ നസുഖം അറിയുന്നു, മനസ്സുകൊണ്ടു മനനം ചെയ്യുന്നു, അപാ നദ്വാരാ അന്നം വിഴുങ്ങുന്നു, ജനനേന്ദ്രിയദ്വാരാ മൂത്രവും വീര്യവും വിസർജ്ജിക്കുന്നതിനാൽ നിപുണനും കൂടിയാ കുന്നു എങ്കിൽ പിന്നെ എന്നെക്കൊണ്ട് അവനെന്താ കാര്യം" അതായത് എന്നെക്കൂടാതെ ഈ എല്ലാ ഇന്ദ്രിയങ്ങളും വഴിയായി പ്രവർത്തനസമ്പന്നനാകുന്നതിന് ഇവനെ സംബന്ധി ച്ചിടത്തോളം അസംഭവ്യമാണ്." ഇത്രയും ചിന്തിച്ചിട്ട് ഞാൻ ഈ മനുഷ്യ ശരീരത്തിൽ പാദങ്ങളും മസ്തകവും – ഈ രണ്ടിൽ ഏതുമാർഗ്ഗമായി പ്രവേശിക്കും എന്നും വിചാരിച്ചു.

12. സ ഏതമേവ സീമാനം വിദാര്യൈതയാ ദ്വാരാ പ്രാപദ്യത. സൈഷാ വിദൃതിർനാമ ദ്വാസ്തദേതന്നാ ന്ദനം. തസ്യ ത്രയ ആവസഥാസ്ത്രയഃ സ്വപ്നാഃ, അയ മാവസഥോ$f$യമാവാസഥോ$f$യമാവസഥ ഇതി.

പരമാത്മാവ് ഈ മനുഷ്യശരീരത്തിന്റെ സീമയെ 'മൂർദ്ധാ വിനെ' അതായത് ബ്രഹ്മരന്ധ്റത്തെ പിളർന്നിട്ട് അതുമാർഗ്ഗമായി ആ സജീവ മനുഷ്യശരീരത്തിൽ പ്രവേശിച്ചു. ഈ ദ്വാരം വിദൃതി (വിദീർണ്ണമാക്കപ്പെട്ടദ്വാരം) എന്ന പേരിൽ പ്രസിദ്ധമാ യിത്തീർന്നു. അതുതന്നെ ഈ വിദൃതി എന്നു പേരുള്ളദ്വാരം (ബ്രഹ്മന്ധ്റം) ആനന്ദപ്രദായകമായിരിക്കുന്നു; അതായത് ആനന്ദ സ്വരൂപനായ പരമാത്മാവിന്റെ പ്രാപ്തി നൽകുന്നു. പര മേശ്വരന്റെ പ്രാപ്തിക്കുള്ള സ്ഥാനങ്ങൾ മൂന്നാകുന്നു. സ്വപ്ന ങ്ങളും മൂന്ന്. ആദ്യത്തേതായ ഹൃദയാകാശം അദ്ദേഹത്തിന്റെ ഉപലബ്ധിസ്ഥാനമാകുന്നു. രണ്ടാമത്തേത് വിശുദ്ധാകാശരൂപ പരമധാമം. അത് സത്യലോകം, ഗോലോകം, ബ്രഹ്മലോകം, സാകേതലോകം, കൈലാസം ആദിയായ അനേകം പേരുക ളാൽ അറിയപ്പെടുന്നു. മൂന്നാമത്തേത് ഈ സമ്പൂർണ്ണമായ ബ്രഹ്മാണ്ഡമാകുന്നു. അതുപോലെ ഈ ജഗത്തിന്റെ സ്ഥൂലവും സൂക്ഷ്മവും കാരണരൂപവുമായ മൂന്നവസ്ഥ കൾതന്നെ ഇതിന്റെ മൂന്നു സ്വപ്നങ്ങളും ആകുന്നു.

13. സ ജാതോ ഭൂതാന്യഭിവ്യൈഖ്യത് കിമിഹാന്യം വാവദിഷദിതി. സ ഏതമേവ പുരുഷം ബ്രഹ്മ തതമമ പശ്യത്. ഇദമദർശമിതീ.

മനുഷ്യരൂപത്തിൽ ഉത്ഭവിച്ച പുരുഷൻ ഈ ഭൗതികജഗ ത്തിന്റെ വിചിത്രരചനയെ വളരെ ആശ്ചര്യത്തോടുകൂടി നാലു ഭാഗങ്ങളിൽ നോക്കുകയും മനസ്സിൽ ഇപ്രകാരം പറയുകയും

I K

ചെയ്തു – "ഈ വിചിത്ര ജഗത്തിനെ സൃഷ്ടിച്ചത് ഇവിടെ മറ്റാരാണ്? എന്തുകൊണ്ടെന്നാൽ ഇത് എന്നാൽ സൃഷ്ടിക്കപ്പെട്ടതേയല്ല. കാര്യമുള്ളതു കാരണം തീർച്ചയായും ഇതിന്റെ സൃഷ്ടാവായി ആരെങ്കിലും ഉണ്ടായിരിക്കണം." ഇപ്രകാരം വിചാരിച്ചിട്ട് ആ സാധകൻ തന്റെ ഹൃദയത്തിൽ അന്തര്യാമിയായി വിരാജിക്കുന്ന പുരുഷനെത്തന്നെ ഈ സമ്പൂർണ്ണ ജഗത്തിൽ വ്യാപിച്ചിരിക്കുന്ന പരബ്രഹ്മത്തിന്റെ രൂപത്തിൽ, പ്രത്യക്ഷമാക്കി. അപ്പോൾ അവൻ ആനന്ദനിമഗ്നനായി ഉള്ളിൽ ഇപ്രകാരം പറയുവാൻ തുടങ്ങി – "അഹോ സൗഭാഗ്യം, ഞാൻ പരബ്രഹ്മപരമേശ്വരനെ കണ്ടിരിക്കുന്നു, സാക്ഷാത്ക്കാരം പ്രാപിച്ചിരിക്കുന്നു."

ഈ ജഗത്തിന്റെ വിചിത്ര രചനയെക്കണ്ട് ഇതിന്റെ സ്രഷ്ടാവായ പരമാത്മാവിന്റെ സത്തയിൽ വിശ്വസിച്ച് മനുഷ്യൻ അദ്ദേഹത്തെ അറിയുന്നതിനും പ്രാപിക്കുന്നതിനും ഉത്സുകനായി അദ്ദേഹത്തത്തന്നെ ആശ്രയിച്ച് പ്രവർത്തിക്കുന്നു എങ്കിൽ തീർച്ചയായും ആ പരാപരനെ അറിയുവാൻ കഴിയുമെന്ന ഭാവം ഇവിടെ പ്രകടമാക്കപ്പെട്ടിരിക്കുന്നു. പരമാത്മാവിനെ അറിയുന്നതിനും പ്രാപിക്കുന്നതിനുമുള്ള പ്രവൃത്തി ഈ മനുഷ്യശരീരത്തിൽനിന്നും മാത്രമേ സാധ്യമാകയുള്ളൂ. മറ്റു ശരീരങ്ങളിൽ സാധ്യമല്ല.

14. തസ്മാദിദന്ദ്രോ നാമേദന്ദ്രോ ഹ വൈ നാമ തമിദന്ദ്രം സന്തമിന്ദ്ര ഇത്യാചക്ഷതേ പരോക്ഷേണ. പരോക്ഷപ്രിയാ ഇവ ഹി ദേവാഃ പരോക്ഷപ്രിയാ ഇവ ഹി ദേവാഃ

പരബ്രഹ്മ പരമാത്മാവിനെ ആ മനുഷ്യശരീരത്തിൽ ഉത്ഭവിച്ച പുരുഷൻ പൂർവ്വോക്തമായ രീതിയിൽ കണ്ടു; ഈ കാരണംകൊണ്ടുതന്നെ പരമാത്മാവിന്റെ നാമം 'ഇദന്ദ്ര' എന്നായിത്തീർന്നു. അതായത് "ഇദം ദ്ര ഇവനെ ഞാൻ ആദ്യം കണ്ടിരിക്കുന്നു." ഈ വ്യുത്പത്തിയനുസരിച്ച് അദ്ദേഹത്തിന്റെ നാമം "ഇദന്ദ്ര" എന്നായി. ഇപ്രകാരം ആ പരമാത്മാവിന്റെ നാമം 'ഇദന്ദ്ര' എന്നു തന്നെയാകുന്നു എന്നിരുന്നാലും ആളുകൾ ഇതിനെ പരോക്ഷഭാവത്തിൽ 'ഇന്ദ്ര' എന്നു പറഞ്ഞു വിളിക്കുന്നു. എന്തുകൊണ്ടെന്നാൽ ദേവഗണങ്ങളും രഹസ്യമായിട്ടെന്നപോലെ അല്പം പറയുവാനിഷ്ടപ്പെടുന്നു. "പരോക്ഷപ്രിയാ ഇവ ഹി ദേവാഃ" ഈ അന്തിമവാക്യത്തെ വീണ്ടും ഉച്ചരിച്ചുകൊണ്ട് ഈ ഖണ്ഡത്തിന്റെ സമാപ്തിയെ സൂചിപ്പിക്കുന്നു.

## ദ്വിതീയാദ്ധ്യായം

### പ്രഥമകാണ്ഡം

**സംബന്ധം** – പ്രഥമാദ്ധ്യായത്തിൽ സൃഷ്ടിയുടെ ഉൽപ്പത്തിക്രമത്തേയും മനുഷ്യശരീരത്തിന്റെ മഹത്ത്വത്തേയും പറഞ്ഞുകഴിഞ്ഞു. ജീവാത്മാവിന് ഈ ശരീരത്തിൽ പരമാത്മാവിനെ അറിഞ്ഞു കൃതകൃത്യമായിത്തീരുവാൻ സാധിക്കുമെന്നുള്ള കാര്യവും സാങ്കേതികമായി പറഞ്ഞിരിക്കുന്നു. ഇപ്പോൾ ഈ ശരീരത്തിന്റെ അനിത്യതയെ കാണിച്ച് വൈരാഗ്യം ഉണ്ടാകുന്നതിനുവേണ്ടി ഈ അദ്ധ്യായത്തിൽ മനുഷ്യശരീരത്തിന്റെ ഉൽപ്പത്തിയെ വർണ്ണിക്കുന്നു –

1. പുരുഷേ ഹ വാ അയമാദിതോ ഗർഭോ ഭവതി. യദേതദ്രേതഃ തദേതത് സർവേഭ്യോ$f$ങ് ഗേഭ്യസ്തേജഃ സംഭൂതമാത്മന്യേവാത്മാനം ബിഭർത്തി തദ്യദാ സ്ത്രിയാം സിഞ്ചത്യഥൈനജ്ജനയതി തദസ്യ പ്രഥമം ജന്മ.

ഈ ലോകജീവി ആദ്യം പുരുഷശരീരത്തിൽ (പിതാവിന്റെ ശരീരത്തിൽ) വീര്യരൂപത്തോടുകൂടി ഗർഭമാകുന്നു. പുരുഷന്റെ ശരീരത്തിലുള്ള ഈ വീര്യം എല്ലാ അംഗങ്ങളിൽനിന്നും പുറപ്പെട്ടുണ്ടായ തേജസ്സ് (സാരം) ആണ്. ഈ പിതാവ് തന്റെ സ്വരൂപഭൂതമായ വീര്യരൂപതേജസ്സിനെ ആദ്യം സ്വന്തം ശരീരത്തിൽത്തന്നെ ധരിക്കുകയും പരിപോഷിപ്പിക്കുകയും ചെയ്യുന്നു. ബ്രഹ്മചര്യംവഴി അതിനെ വളർത്തി പുഷ്ടിപ്പെടുത്തുന്നു. പിന്നീട് അവൻ അതിനെ സ്ത്രീയുടെ ഗർഭാശയത്തിൽ സ്ഥാപിക്കുന്നു. അപ്പോൾ അതിനെ ഗർഭരൂപത്തിൽ ഉത്ഭവിപ്പിക്കുന്നു. അതു മാതാവിന്റെ ശരീരത്തിൽ പ്രവേശിക്കുന്നതുതന്നെ അതിന്റെ ആദ്യ ജന്മമാകുന്നു.

2. തൽസ്ത്രിയാ ആത്മഭൂതം ശച്ഛതി. യഥാ സ്വമം ഗംതഥാ. തസ്മാദേനാം ന ഹിനസ്തി. സാസ്യൈത മാത്മാനമത്രഗതം ഭാവയതി.

ആ സ്ത്രീ (മാതാവ്) യുടെ ശരീരത്തിൽ വന്നുചേർന്ന ആ ഗർഭം – പിതാവുവഴിയായി സ്ഥാപിതമായ തേജസ്സ് – ആ സ്ത്രീയുടെ ആത്മഭാവത്തെ പ്രാപിക്കുന്നു. അതായത് അവളുടെ മറ്റംഗങ്ങൾ പോലെതന്നെ ഇതും അവളുടെ ഒരവയവമായി പരിണമിക്കുന്നു. അതുകാരണം ആ ഗർഭം അവളുടെ ഉദരത്തിൽ കിടന്നിട്ടും യാതൊരുവിധമായ പീഡകളും അവളെ ബാധിക്കാതെയിരിക്കുന്നു. അതൊരു ഭാരമായിപ്പോലും അനുഭവപ്പെടുന്നില്ല. ആ സ്ത്രീ തന്റെ ശരീരത്തിൽ വന്നുചേർന്ന തന്റെ പതിയുടെ ആത്മരൂപമായ ഈ ഗർഭത്തെ തന്റെ ഒരവയവംപോലെതന്നെ ഭക്ഷണസാധനങ്ങൾകൊണ്ടു പരിപോഷിപ്പിക്കുകയും മറ്റെല്ലാത്തരത്തിലുമുള്ള അത്യാവശ്യ നിയമപാലനങ്ങൾകൊണ്ടു പരിപാലിച്ച് അതിനെ നല്ലതുപോലെ രക്ഷിക്കുകയും ചെയ്യുന്നു.

3. സാ ഭാവയിത്രീ ഭാവയിതവ്യാ ഭവതി. തം സ്ത്രീ ഗർഭം ബിഭർത്തി. സോ$f$ഗ്ര ഏവ കുമാരം ജന്മനോ$f$ഗ്രേ$f$ധിഭാവയതി. സ യത്കുമാരം ജന്മനോ$f$ഗ്രേ$f$ധിഭാവയത്യാത്മാനമേവ തദ്ഭാവയത്യേഷാം ലോകാനാം സംതത്യാ. ഏവം സംതതാ ഹീമേ ലോകാസ്തദസ്യ ദ്വിതീയം ജന്മ.

സ്വന്തം ഭർത്താവിന്റെ ആത്മസ്വരൂപമായ ആ ഗർഭത്തെ എല്ലാ വിധത്തിലും സംരക്ഷിച്ചുകൊണ്ടിരിക്കുന്ന ആ ഗർഭിണി വീട്ടിലുള്ള ആളുകളാലും പ്രത്യേകിച്ച് അവളുടെ ഭർത്താവിനാലും പരിപാലിക്കപ്പെടുവാൻ യോഗ്യയായിത്തീരുന്നു. അതായതു വീട്ടിലുള്ളവരുടേയും ഭർത്താവിന്റേയും പരമമായ കർത്തവ്യമാണ് അവൾക്കുള്ള ഭക്ഷണക്രമങ്ങളും ജീവിതസൗകര്യങ്ങളും ചെയ്തുകൊടുത്ത് അവളെ സംരക്ഷിക്കുക എന്നുള്ളത്. ആ ഗർഭത്തെ പ്രസവിക്കുന്നതുവരെ സ്ത്രീ (മാതാവ്) തന്റെ ശരീരത്തിൽ വഹിച്ചുകൊണ്ടിരിക്കുന്നു. പിന്നെ ജനിച്ചതിനുശേഷം – ജനിച്ചാലുടൻതന്നെ അതിന്റെ പിതാവു ജാത

N P

കർമ്മാദി ചടങ്ങുകളാലും മറ്റു നാനാ പ്രകാരത്തിലുള്ള ഉപചാരങ്ങൾകൊണ്ടും ആ കുമാരനെ അഭ്യുദയ ശീലനാക്കുകയും ജനനം മുതൽ അവൻ സർവ്വഥാ യോഗ്യനായിത്തീരുന്നതുവരെ എല്ലാപ്രകാരത്തിലുമുള്ള പരിപാലനങ്ങളും നാനാവിധത്തിലുമുള്ള വിദ്യകളും പ്രദാനംചെയ്ത് എല്ലാ പ്രകാരത്തിലും ഉന്നതനാക്കിത്തീർക്കുകയും ചെയ്യുന്നു. കുട്ടിയുടെ ജനനാനന്തരം ആ പിതാവ്, അവൻ കഴിവുള്ളവനായിത്തീരുന്നതിനുവേണ്ടി അവനു വിദ്യാഭ്യാസവും സംരക്ഷണവും നൽകി യോഗ്യനാക്കിത്തീർക്കുന്നു; എന്തുകൊണ്ടെന്നാൽ ഇപ്രകാരംതന്നെ ഓരോരുത്തരിൽനിന്നും ഉത്ഭവിച്ച് ഇവയെല്ലാം മനുഷ്യവർഗ്ഗത്തെ വിസ്തീർണ്ണമാക്കിത്തീർക്കുന്നു. ഒരു ജീവൻ ബാലകരൂപത്തിൽ ഗർഭത്തിൽ നിന്നും വെളിയിലേയ്ക്കു വരുന്നത് അവന്റെ രണ്ടാമത്തെ ജന്മമാകുന്നു.

ഈ വിവരണത്തിൽകൂടി പിതാവിനും പുത്രനുമുള്ള കർത്തവ്യത്തിന്റെ ശിക്ഷണം നൽകപ്പെട്ടിരിക്കുന്നു. മാതാപിതാക്കളോടു പുത്രന്മാർക്ക് ഭാരിച്ച ചുമതലകൾ ഉണ്ടെന്ന് അവർ മനസ്സിലാക്കണം. അതിനാൽ അവർ എത്രമാത്രം സേവനം അനുഷ്ഠിച്ചാലും അവ തികച്ചും അല്പംമാത്രമേ ആകുന്നുള്ളൂ. അതുപോലെ പിതാവും ചിന്തിക്കേണ്ടതുണ്ട്; ഞാനിവനു വളരെ ഉപകാരങ്ങളൊക്കെ ചെയ്തിരിക്കുന്നു എന്നൊന്നും അഹങ്കരിക്കുവാൻ പാടില്ല; മറിച്ച് ഞാൻ എന്നെത്തന്നെ അഭിവൃദ്ധിപ്പെടുത്തി സ്വന്തം കർത്തവ്യത്തെ പാലിച്ചിരിക്കുന്നു എന്ന് പിതാക്കൾ ചിന്തിക്കണം.

4. സോƒസ്യായമാത്മാ പുണ്യേഭ്യഃ പ്രതിധീയതേ. അഥാസ്യായമിതര ആത്മാ കൃതകൃത്യോ വയോഗതഃ പ്രൈതി. സ ഇതഃ പ്രയന്നേവ പുനർജായതേ തദസ്യ തൃതീയം ജന്മ.

മുൻപറഞ്ഞ പ്രകാരം പിതാവിന്റെതന്നെ ആത്മരൂപമായ പുത്രൻ കാര്യങ്ങൾ നടത്തുന്നതിന് യോഗ്യനായിത്തീരുമ്പോൾ ആ പിതാവ് അവനെ തന്റെ പ്രതിനിധിയാക്കുന്നു. അഗ്നിഹോത്രം, ദേവപൂജ, അതിഥിസേവ മുതലായി വൈദികവും ലൗകികവുമായ എത്രമാത്രം ശുഭകർമ്മങ്ങളുണ്ടോ അവയെല്ലാത്തിന്റെയും ഭാരം പുത്രനെ ഏൽപ്പിക്കുന്നു. ഗൃഹസ്ഥന്റെ എല്ലാ ഉത്തരവാദിത്വങ്ങളും പുത്രനിൽ ചുമത്തി കൃതകൃത്യനായിത്തീരുന്നു. അതായത് തന്നെത്തന്നെ പിതൃബാദ്ധ്യതയിൽനിന്നും മുക്തനായിത്തീർക്കുന്നു. അതിനുശേഷം ഈ ശരീരത്തിന്റെ ആയുസ്സ് പൂർണ്ണമാകുന്നതോടുകൂടി അയാൾ (പിതാവ്) അതിനെ ഉപേക്ഷിച്ചിട്ട് ഇവിടെ നിന്നും യാത്ര പറയുന്നു. അപ്പോൾ ഇവിടെ നിന്നും പോയി മറ്റുലോകത്തിൽ കർമ്മാനുസരണം എവിടെ ഏതുയോനിയിൽ ജനിക്കുന്നുവോ അത് അവന്റെ മൂന്നാമത്തെ ജന്മമാകുന്നു. ഇങ്ങനെ ഈ ജന്മജന്മാന്തരത്തിന്റെ പരമ്പര തുടർന്നുകൊണ്ടേയിരിക്കുന്നു.

ജനനമരണങ്ങളുടെ മഹാകഷ്ടതകളെ ചിന്തിച്ച് അതിൽ നിന്നും മോചനം നേടുന്നതിനു ജീവാത്മാവ് മനുഷ്യശരീരത്തിലിരുന്നു പ്രവർത്തിക്കാതിരിക്കുന്നതുവരെ ഈ പരമ്പര തകരുന്നില്ല. അതിനാൽ ഇതിനുവേണ്ടി മനുഷ്യർ അവശ്യം പ്രവർത്തിക്കണം. ഇതുതന്നെ ഈ പ്രകരണത്തിന്റെ ഉദ്ദേശം എന്നു ബോദ്ധ്യമാകുന്നു.

സംബന്ധം–ഇപ്രകാരം കൂടക്കൂടെ ജനിക്കുകയും മരിക്കുകയും ചെയ്യുന്നത് ഒരു ഭയങ്കരമായ യാതനയാകുന്നു. ഈ ജീവി ഈ രഹസ്യത്തെ ഗ്രഹിച്ച് ഈ ശരീരരൂപമാകുന്ന കൂടിനെ തകർത്ത് ഇതിൽനിന്നു തികച്ചും വേർപെടുന്നതുവരെ ആ ജന്മയാതനയ്ക്കു മൃത്യുരൂപമായയിൽനിന്നും ഒരിക്കലും മോചനമുണ്ടാകുന്നില്ല. ഈ ആശയം അടുത്ത രണ്ടു മന്ത്രങ്ങളിൽ വാമദേവമഹർഷിയുടെ ദൃഷ്ടാന്തത്തിൽക്കൂടി മനസ്സിലാക്കപ്പെടുന്നു.

5. തദുക്തമൃഷിണാ–ഗർഭേ നുസന്നന്വേഷാമവേദമഹം ദേവാനാം ജനിമാനി വിശ്വാ. ശതം മാ പുര ആയസീരരക്ഷന്നധഃ ശ്യേനോ ജവസാ നിരദീയമിതി. ഗർഭ ഏവൈത ച്ഛയാനോ വാമദേവ ഏവമുവാച.

മുൻപറഞ്ഞ നാലു മന്ത്രങ്ങളിലും വിവരിച്ചിരിക്കുന്ന കാര്യങ്ങളുടെ രഹസ്യം ഇവിടെ ഋഷിദ്വാരാ പറയപ്പെട്ടിരിക്കുന്നു. ഗർഭാവസ്ഥയിൽത്തന്നെ അതായതു ഗർഭം വെളിയിൽ വരുന്നതിനു മുമ്പായിത്തന്നെ വാമദേവമഹർഷിക്കു യഥാർത്ഥ ജ്ഞാനം ലഭിച്ചിരുന്നു. അതിനാൽ അദ്ദേഹം മാതാവിന്റെ ഉദരത്തിൽ കിടന്നുകൊണ്ടുതന്നെ പറഞ്ഞു – "അഹോ മഹാഭാഗ്യം, ഗർഭത്തിൽ വസിച്ചുകൊണ്ടുതന്നെ ഞാൻ ഈ അന്തഃകരണങ്ങളുടേയും ഇന്ദ്രിയങ്ങളുടേയും ദേവതകളുടെ അനേക ജന്മങ്ങളിലായി സംഭവിച്ചിട്ടുള്ള രഹസ്യങ്ങളെ നല്ലതുപോലെ ഗ്രഹിച്ചിരിക്കുന്നു. അത് എന്തൊരാശ്ചര്യമായിരിക്കുന്നു. അതായത് ജനനം മുതലായവ വാസ്തവത്തിൽ ഈ അന്തഃകരണത്തിന്റേയും ഇന്ദ്രിയങ്ങളുടേയും മാത്രമാണ്, ആത്മാവിന്റെ അല്ല എന്ന കാര്യം ഞാൻ തികച്ചും ഗ്രഹിച്ചുകഴിഞ്ഞിരിക്കുന്നു. ഈ രഹസ്യം ഗ്രഹിക്കുന്നതിനു മുമ്പ് അനേകം ലോഹസമാനകഠോരങ്ങളായ ശരീരപഞ്ജരങ്ങളിൽ എനിക്ക് ബന്ധനമനുഭവിക്കേണ്ടതായി വന്നിട്ടുണ്ട്. അവയിൽ നിന്നും മോചനം നേടുന്നത് എന്നെ സംബന്ധിച്ചിടത്തോളം അസാധ്യമാണെന്നു ഒരു ദൃഢവിശ്വാസവും എനിക്കുണ്ടായിരുന്നു. ഇപ്പോൾ ഞാൻ കഴുകനെപ്പോലെ ജ്ഞാനരൂപമാകുന്ന ശക്തിയേറിയ വേഗത്തോടുകൂടി അവയെല്ലാം തകർത്ത് അവയിൽനിന്നും വേറിട്ടുകഴിഞ്ഞിരിക്കുന്നു. ആ ശരീരരൂപങ്ങളാകുന്ന പഞ്ജരങ്ങളുമായി എനിക്കു യാതൊരു സംബന്ധവും അവശേഷിക്കുന്നില്ല. ഞാൻ എന്നന്നേയ്ക്കുമായി ആ ശരീരങ്ങളുടെ അഹങ്കാരത്തിൽനിന്നും മുക്തനായിക്കഴിഞ്ഞിരിക്കുന്നു.

6. സ ഏവം വിദ്വാനസ്മാച്ഛരീരഭേദാദൂർധ്വ ഉത്ക്രമ്യാമുഷ്മിൻ സ്വർഗേ ലോകേ സർവ്വാൻകാമാനാപ്ത്വാമൃതഃ സമഭാവത് സമഭവത്.

ഇപ്രകാരം ജന്മജന്മാന്തരങ്ങളായുള്ള തത്വങ്ങളെ അറിഞ്ഞിട്ടു അതായത് ജീവൻ ഈ ശരീരത്തോടുകൂടി ഒന്നായി വസിക്കുകയും ശരീരത്തെത്തന്നെ തന്റെ സ്വരൂപമെന്നു കരുതുകയും ചെയ്യുന്നതുവരെ ഇവനു ജനനമരണങ്ങളിൽ നിന്നും മോചനം ലഭിക്കുന്നേയില്ല. ഇവന് കൂടെക്കൂടെ നാനായോനികളിൽ ജന്മം എടുത്തിട്ട് നാനാവിധത്തിലുള്ള കഷ്ടതകൾ അനുഭവിക്കേണ്ടതായിവരുന്നു – ഈ രഹസ്യത്തെ ഗ്രഹിച്ചിട്ടുള്ള

ജ്ഞാനിയായ വാമദേവമഹർഷി ഗർഭത്തിൽനിന്നും വെളിയിൽ വന്ന് അവസാനം ശരീരനാശം സംഭവിച്ചപ്പോൾ ലോകത്തിൽ നിന്നും മുകളിലേയ്ക്കുകയരുകയും അതുപോലെ ഊർദ്ധ്വഗതിദ്വാരാ ഭഗവാന്റെ പരമധാമത്തിൽ എത്തി അവിടയെ എല്ലാ അഭിലാഷങ്ങളും പ്രാപിച്ച് അതായത് സർവ്വഥാ ആപ്തകാമനായിട്ട് അമരനായിത്തീരുകയും ചെയ്തു. അങ്ങനെ ജനനമരണചക്രത്തിൽനിന്നും നിത്യമായി മോചനം പ്രാപിച്ചു. 'സമഭവത്' എന്ന പദത്തെ ആവർത്തിച്ചുകൊണ്ട് ഇവിടെ അദ്ധ്യായത്തിന്റെ സമാപ്തിയെ സൂചിപ്പിച്ചിരിക്കുന്നു.

## തൃതീയാദ്ധ്യായം

### പ്രഥമഖണ്ഡം

1. കോ*f*യമാത്മേതി വയമുപാസ്മഹേ. കതരഃ സ ആത്മാ. യേന വാ പശ്യതി യേന വാ ശൃണോതി യേന വാ ഗന്ധാനാജിഘ്രതി യേന വാ വാചം വ്യാകുരോതി യേന വാ സ്വാദു ചാസ്വാദു ച വിജാനാതി.

ഈ ഉപനിഷത്തിന്റെ ഒന്നും രണ്ടും അദ്ധ്യായങ്ങളിലായി രണ്ടാത്മാക്കളുടെ വർണ്ണനംവന്നു – ഒന്ന് പരമാത്മാവ്, എല്ലാത്തിനേയും സൃഷ്ടിക്കുകയും സജീവ പുരുഷനെ പ്രത്യക്ഷമാക്കി അതിനു സഹയോഗം നല്കുന്നതിനു സ്വയം അതിൽ പ്രവേശിക്കുകയും ചെയ്യുന്ന പരമാത്മാവ്. രണ്ട് ജീവാത്മാവ്. യാതൊന്നിനെ സജീവപുരുഷരൂപത്തിൽ പരമാത്മാവ് പ്രകടമാക്കുകയും ജന്മജന്മാന്തരങ്ങളുടെ പരമ്പരയിൽ ഗർഭത്തിൽ തുടങ്ങിമരണം വരെ ഉണ്ടായിരിക്കുകയും ചെയ്യുന്ന ജീവാത്മാവ്. ഇവരിൽ ഉപാസിക്കപ്പെടേണ്ട ദേവൻ ആര്? അത് എങ്ങനെയുള്ളതാണ്? അതിനെ എങ്ങനെ തിരിച്ചറിയുന്നു? ഈ കാര്യങ്ങളെ നിർണ്ണയിക്കുന്നതിന് ഈ അദ്ധ്യായം പ്രയോജനപ്പെടുത്തുന്നു. ആ ഉപാസ്യദേവനായ പരമാത്മാവിന്റെ തത്വത്തെ ഗ്രഹിക്കുന്നതിനുത്സുകരായ കുറച്ചാളുകൾ പരസ്പരം ചിന്തിക്കുവാൻ തുടങ്ങി. "യാതൊന്നിനെ നാം ഉപാസിക്കുന്നുവോ അതായത് യാതൊന്നിനെ ഉപാസിച്ചിട്ട് അതിനെ നാം പ്രാപിക്കണമോ ആ ആത്മാവ് ആര്? രണ്ടാമത്തെ വാക്കിൽ യാതൊന്നിന്റെ സഹയോഗം കൊണ്ട് മനുഷ്യർ നേത്രദ്വാരാ സമസ്തദൃശ്യങ്ങളേയും കാണുന്നുവോ യാതൊന്നിനാൽ കർണ്ണങ്ങൾ കേൾക്കപ്പെടുന്നുവോ യാതൊന്നിനാൽ ഘ്രാണേന്ദ്രിയം നാനാവിധത്തിലുള്ള ഗന്ധങ്ങളെ ഘ്രാണിച്ചറിയുന്നുവോ യാതൊന്നിനാൽ രസനേന്ദ്രിയം സ്വാദുള്ളതോ ഇല്ലാത്തതോ എന്നു വസ്തുക്കളെ പ്രത്യേകം പ്രത്യേകം തിരിച്ചറിയുന്നുവോ അത് മുൻപറഞ്ഞ രണ്ട് ആത്മാക്കളിൽ ഏതാണ്?

2. യദേതദ്ധൃദയം മനശ്ചൈതത്. സംജ്ഞാനമാജ്ഞാനം വിജ്ഞാനം പ്രജ്ഞാനം മേധാ ദൃഷ്ടിർധൃതിർമതിർമനീഷാ ജൂതിഃ സ്മൃതിഃ സങ്കല്പഃ ക്രതുരസുഃ കാമോ വശ ഇതി സർവാണ്യേവൈതാനി പ്രജ്ഞാനസ്യ നാമധേയാനി ഭവന്തി.

ഇപ്രകാരമുള്ള വിചാരങ്ങളെ അവതരിപ്പിച്ചിട്ട് അദ്ദേഹം ആലോചിച്ചു–ഈ ഹൃദയം അതായത് അന്തഃകരണം ഇതു തന്നെ ആദ്യം പറഞ്ഞതായ മനസ്സ്. സമ്യക്കായി എല്ലാം ഗ്രഹിക്കുന്നതിനുള്ള കാഴ്ചയിൽനിന്നു വരുന്നു. ശക്തി അതായത് മറ്റുള്ളവരെ ആജ്ഞാദ്വാരാ ഭരിക്കുന്നതിനുള്ള ശക്തി, പദാർത്ഥങ്ങളെ പ്രത്യേകം വിവേചിച്ചറിയുന്നതിനുള്ള ശക്തി, കാണുകയും കേൾക്കുകയും ചെയ്യുന്നവയെ മനസ്സിലാക്കുന്നതിനുള്ള ശക്തി, അനുഭവങ്ങളെ ധരിക്കുന്നതിനുള്ള ശക്തി, ദർശനശക്തി, ധൈര്യം അതായത് വ്യതിചലിക്കാതിരിക്കുന്നതിനുള്ള ശക്തി, ബുദ്ധി അതായത് നിശ്ചയിക്കുന്നതിനുള്ള ശക്തി, മനനംചെയ്യുന്നതിനുള്ള ശക്തി, വേഗം–ക്ഷണനേരംകൊണ്ട് എവിടെയുമെത്തുന്നതിനുള്ള ശക്തി, സ്മരണശക്തി, സങ്കല്പശക്തി, മനോരഥശക്തി, പ്രാണശക്തി, അഭിലാഷശക്തി, സ്രീ സഹവാസം മുതലായ അഭിലാഷങ്ങൾ–ഇപ്രകാരമുള്ള ഈ ശക്തികളെല്ലാം ആ സ്വച്ഛജ്ഞാനസ്വരൂപനായ പരമാത്മാവിന്റെ നാമങ്ങളാകുന്നു. അതായത് അദ്ദേഹത്തിന്റെ സത്തയുടെ ബോധത്തെ സ്പഷ്ടമാക്കുന്ന ലക്ഷണങ്ങളാകുന്നു. ഇവയെല്ലാം കണ്ടിട്ട് ഇവയുടെ രചിതാവും സഞ്ചാലകനും രക്ഷനുമായവന്റെ സർവ്വവ്യാപകമായ സത്തയുടെ ജ്ഞാനം ഉണ്ടാകുന്നു.

3. ഏഷ ബ്രഹ്മൈഷ ഇന്ദ്ര ഏഷ പ്രജാപതിരേതേ സർവേദേവാ ഇമാനി ച പഞ്ചമഹാഭൂതാനി പൃഥി വീ വായുരാകാശ ആപോ ജ്യോതീംഷീത്യേതാനീമാനി ച ക്ഷുദ്രമിശ്രാണീവ ബീജാനീതരാണി ചേതരാണി ചാണ്ഡജാനി ച ജാരുജാനി ച സ്വേദജാനി ചോദ്ഭിജ്ജനി ചാശ്വാ ഗാവഃ പുരുഷാ ഹസ്തിനോ യത്കിം ചേദം പ്രാണി ജംഗമം ച പതത്രി ച യച്ചുസ്ഥാവരം സർവം തത്പ്രജ്ഞാനേത്രം പ്രജ്ഞാനേ പ്രതിഷ്ഠിതം പ്രജ്ഞാനേത്രോ ലോകഃ പ്രജ്ഞാപ്രതിഷ്ഠാ പ്രജ്ഞാനം ബ്രഹ്മ.

ഇപ്രകാരം ആലോചിച്ചിട്ട് അദ്ദേഹം അഖിലത്തേയും സൃഷ്ടിച്ച് എല്ലാ പ്രകാരത്തിലുള്ള ശക്തി പ്രദാനംചെയ്ത് അവയെ സംരക്ഷിക്കുന്ന സ്വച്ഛജ്ഞാനസ്വരൂപനായ പരമാത്മാവുതന്നെ ഉപാസ്യദേവനെന്നു തീരുമാനിച്ചു. ഇദ്ദേഹംതന്നെ ബ്രഹ്മാവും ആദ്യത്തെ അദ്ധ്യായത്തിൽ വർണ്ണിച്ചിട്ടുള്ള ഇന്ദ്രനും ആകുന്നു. ഇദ്ദേഹംതന്നെ എല്ലാത്തിന്റേയും സൃഷ്ടിയും പാലനവുംനടത്തുന്നവനും സകല പ്രജകളുടേയും സ്വാമിയുമായ പ്രജാപതിയാകുന്നു. എല്ലാ ഇന്ദ്രാദിദേവകളുടേയും പൃഥി, ആകാശം, വായു, ജലം, തേജസ്സ് ഈ രൂപങ്ങലിൽ പ്രകടമായിരിക്കുന്നു. പഞ്ചമഹാഭൂതങ്ങളും ചെറിയ ചെറിയ ബീജരൂപങ്ങളിൽ സ്ഥിതമായിരിക്കുന്ന എല്ലാ ജീവികളും അതുപോലെ അവയിൽ നിന്നും ഭിന്നങ്ങളായി മറ്റുള്ളവയും അതായത് അണ്ഡങ്ങളിൽ നിന്നുണ്ടാകുന്നതും ഭൂമി പിളർന്നുണ്ടാകുന്നതും മറുപിള്ളിയിൽ നിന്നുണ്ടാകുന്നതും വിയർപ്പി ൽനിന്നുണ്ടാകുന്നതും അതായതു മനുഷ്യശരീരത്തിലെ അഴുക്കിൽനിന്നുണ്ടാകുന്നതും കുതിര, ആന, പശു, മനുഷ്യൻ ഇവയെല്ലാംകൂടിയ ജഗത്തും പറന്നു നടക്കുന്നതും സ്ഥിരമായിരിക്കുന്നതുമായ ജീവസമുദായങ്ങളും– ഈ എല്ലാ പ്രാണികളും പ്രജ്ഞാനസ്വരൂപനായ പരത്മാവിൽനിന്നും ശക്തിപ്രാപിച്ച് താന്താങ്ങളുടെ പ്രവൃത്തികളിൽ സമർത്ഥരായി

വർത്തിക്കുകയും ആ പ്രജ്ഞാസ്വരൂപ പരമാത്മാവിൽ സ്ഥിത മായിരിക്കുകയും ചെയ്യുന്നു. ഈ അഖില ബ്രഹ്മാണ്ഡം പ്രജ്ഞാനശക്തിയുക്തമായിരിക്കുന്നു. ഇതിന്റെ സ്ഥിതിയുടെ ആധാരം പ്രജ്ഞാനസ്വരൂപനായ പരമാത്മാവുതന്നെയാകുന്നു. അതിനാൽ യാതൊരുത്തൻ നേരത്തെ ഇന്ദ്രനെന്നും പ്രജാപ തിയെന്നുമുള്ള നാമത്താൽ പറയപ്പെട്ടുവോ യാതൊരുത്തൻ എല്ലാത്തിന്റേയും രചനയും രക്ഷയും നൽകുകയും എല്ലാ ത്തിനും എല്ലാവിധത്തിലുമുള്ള ശക്തി പ്രദാനം ചെയ്യുന്ന പ്രജ്ഞാന സ്വരൂപനായ പരമാത്മാവായിരിക്കുന്നുവോ അദ്ദേ ഹംതന്നെ നമ്മുടെ ഉപാസ്യദേവനായിരിക്കുന്ന ബ്രഹ്മം ആ കുന്നു.

4. സ ഏതേന പ്രജ്ഞേനാത്മനാസ്മാല്ലോകാദുത്ക്രമ്യാമുഷ്മിൻസ്വർഗേ ലോകേ സർവാൻ കാമനാപ്ത്വാ മൃതഃ സമഭവത്സമഭവത്.

യാതൊരുത്തൻ ഇപ്രകാരം പ്രജ്ഞാനസ്വരൂപനായ പരമേ ശ്വരനെ അറിയുന്നുവോ അവൻ ഈ ലോകത്തിൽനിന്നും മുക ളിലേയ്ക്കുയർന്ന് അതായത് ശരീരത്തെ ത്യജിച്ച് പരമാനന്ദമ യമായ പരമധാമത്തിൽ പ്രജ്ഞാന സ്വരൂപനായ ബ്രഹ്മത്തോ ടുകൂടി സമ്പൂർണ്ണവും ദിവ്യവും അലൗകികവും ആയ ഭോഗ രൂപമാകുന്ന പരമാനന്ദത്തെ പ്രാപിച്ചിട്ട് അമരനായിത്തീരുന്നു; അതായത് നിത്യമായി ജനന മരണങ്ങളിൽനിന്നും മോചിക്ക പ്പെടുന്നു. 'സമഭവത്' (ആയിത്തീർന്നു) ഈ പദത്തിന്റെ പുന രുക്തി ഉപനിഷത്തിന്റെ സമാപ്തിയെ സൂചിപ്പിക്കുന്നതിനു വേണ്ടി പ്രയോഗിച്ചിരിക്കുന്നു.

## ശാന്തിപാഠം

ഓം വാങ്മേ മനസി പ്രതിഷ്ഠിതാ. മനോ മേ വാചി പ്രതിഷ്ഠിതമാവിരവീർമ. ഏധി. വേദസ്യ മ ആണീസ്ഥഃ ശ്രുതം മേ മാ പ്രഹാസീഃ. അനേനാധീ തേനാഹോരാത്രാൻ സംദ ധാമിഋതം വദിഷ്യാമി. സത്യം വദിഷ്യാമി തന്മാമവതു. തദ്വക്താരമവതു അവതു മാമവതു വക്താരമവതു വക്താരം.

ഓം ശാന്തിഃ ! ശാന്തിഃ !! ശാന്തിഃ !!!

ഇതിന്റെ അർത്ഥം ഈ ഉപനിഷത്തിന്റെ ആരംഭത്തിൽ കൊടുത്തിട്ടുണ്ട്.

# പ്രശ്നോപനിഷത്ത്

പ്രശ്നോപനിഷത്ത് അഥർവ്വവേദത്തിൽ പിപ്പലാദ ശാഖ യുടെ ബ്രാഹ്മണ ഭാഗത്തിൽനിന്നുള്ളതാണ്. ഈ ഉപനിഷ ത്തിൽ പിപ്പലാദ മഹർഷി സുകേശാദികളായ ആറു മഹർഷി മാരുടെ ആറു ചോദ്യങ്ങൾക്ക് ക്രമപ്രകാരം ഉത്തരം പറയുന്നു. അതിനാൽ ഇതിന്റെ പേര് പ്രശ്നോപനിഷത്ത് എന്നായി ത്തീർന്നു.

## ശാന്തിപാഠം

ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാ ഭദ്രം പശ്യേമാക്ഷ ഭിര്യജത്രാ:

സ്ഥിരൈ രങ്ഗൈസ്തുഷ്ടു വാംസസ്തനൂഭിർ വ്യശേമ ദേവഹിതം യദായു:

സ്വസ്തിന ന ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തി നഃ പൂഷാ വിശ്വവേദാ:

സ്വസ്തി ന സ്താർക്ഷ്യോ അരിഷ്ടനേമി:

സ്വസ്തി നോ ബൃഹസ്പതിർദധാതു.

ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഗുരുകുലങ്ങളിൽ അദ്ധ്യയനം ചെയ്യുന്ന ശിഷ്യന്മാർ തങ്ങ ളുടെ ഗുരുവിനും സഹപാഠികൾക്കും തഥാ മാനവസമൂഹ ത്തിനും മംഗളം ഉണ്ടാകുന്നതിനായി ദേവതകളോടു പ്രാർത്ഥി ക്കുന്നു. "ഹേ ദേവന്മാരേ, ഞങ്ങൾ ഞങ്ങളുടെ കാതുകളിൽ ശുഭമംഗളകരങ്ങളായ വചനങ്ങൾ മാത്രം കേൾക്കട്ടെ. നിന്ദ, ആക്ഷേപം, അസഭ്യം അതുപോലെ മറ്റുള്ള പാപജനിതങ്ങളായ കാര്യങ്ങൾ ഇവ ഞങ്ങളുടെ കാതുകളിൽ പതിക്കാതിരിക്കട്ടെ.

I K

ഞങ്ങളുടെ സ്വന്തം ജീവിതം ഭജനപാരായണാദികളാൽ സദാ ഭഗവാന്റെ ആരാധനകളിൽ വ്യാപൃതമായിരിക്കട്ടെ. കർണ്ണങ്ങളിൽക്കൂടി ശ്രവിക്കുകമാത്രം ചെയ്യാതെ നേത്രങ്ങൾ കൊണ്ടും ഞങ്ങൾ സദാ മംഗളത്തെ ദർശിക്കട്ടെ. ഏതെങ്കിലും അമംഗളകാരിയോ അഥവാ നാശത്തിലേയ്ക്കു നീങ്ങിക്കൊണ്ടിരിക്കുന്നതോ ആയ കാഴ്ചകളെ ഞങ്ങളുടെ ദൃഷ്ടി ആകർഷിക്കാതിരിക്കട്ടെ. ഞങ്ങളുടെ ശരീരം, ഓരോ അവയവവും, ഭഗവാനെ സ്തുതിച്ചുകൊണ്ടിരിക്കുന്നതിനു സുദൃഢവും സുപുഷ്ടവുമായിത്തീരട്ടെ. ഞങ്ങളുടെ ആയൂസ്സ് ഭോഗവിലാസങ്ങളിൽ മുഴുകിക്കഴിയാതിരിക്കട്ടെ; ഭഗവാനു പ്രയോജനപ്പെടുന്ന വിധത്തിലുള്ള ആയുസ്സ് ഞങ്ങൾക്കു ലഭിക്കട്ടെ. (ദേവകൾ ഞങ്ങളുടെ ഓരോ ഇന്ദ്രിയങ്ങളിലും അധിവസിച്ച് അവയെ സംരക്ഷിക്കുകയും പ്രവർത്തിപ്പിക്കുകയും ചെയ്യുന്നു. അവർക്കനുകൂലമായിരിക്കുന്നതുകൊണ്ട് ഞങ്ങളുടെ ഇന്ദ്രിയങ്ങൾ സുഗമമായി സന്മാർഗ്ഗത്തിൽ തുടർന്നുകൊണ്ടിരിക്കുന്നു. അതുകൊണ്ട് അവരോടും പ്രാർത്ഥിക്കുന്നത് ഉചിതമാകുന്നു) എല്ലാ ദിക്കുകളിലും സുയശസ്സോടുകൂടിയവരായ ദേവരാജൻ ഇന്ദ്രൻ, സർവ്വജ്ഞനായ പൂഷാവ്, അരിഷ്ടനിവാരകനായ താർക്ഷ്യൻ (ഗരുഡൻ), ബുദ്ധിയുടെ സ്വാമിയായ ബൃഹസ്പതി – ഇദ്ദേഹം എല്ലാ ദേവന്മാരുടേയും വിഭൂതിയാകുന്നു – ഇവർ സദാ ഞങ്ങളുടെ മംഗളത്തെ പരിപോഷിപ്പിക്കട്ടെ. ഇവരുടെ കൃപയാൽ ഞങ്ങളോടൊത്തുള്ള എല്ലാ ജീവികൾക്കും മംഗളം ഉണ്ടായിക്കൊണ്ടിരിക്കട്ടെ. ആദ്ധ്യാത്മികവും ആധിദൈവികവും ആധി ഭൗതികവും ആയ എല്ലാ താപങ്ങൾക്കും ശാന്തിയുണ്ടാകട്ടെ!

## പ്രഥമപ്രശ്നം

1. ഓം സുകേശാ ച ഭാരദ്വാജഃ ശൈവ്യശ്ചഃ സത്യകാമഃ സൗര്യായണീ ച ഗാർഗ്യഃ കൗസല്യശ്ചാശ്വലായനോ ഭാർഗ്ഗവോ വൈദർഭിഃ കബന്ധീ കാത്യായനസ്തേ ഹൈതേ ബ്രഹ്മപരാ ബ്രഹ്മനിഷ്ഠാഃ പരം ബ്രഹ്മാന്വേഷമാണാ ഏഷ ഹ വൈ തത്സർവ്വം വക്ഷ്യതീതിതേ ഹ സമിത്പാണയോ ഭഗവന്തം പിപ്പലാദമുപസന്നാഃ

ഓംകാരസ്വരൂപമായ സച്ചിദാനന്ദഘനപരമാത്മാവിന്റെ സ്മരണയോടുകൂടി ഉപനിഷത്ത് ആരംഭിക്കുന്നു. ഭരദ്വാജന്റെ പുത്രൻ സുകേശാ, ശിബികുമാരൻ സത്യകാമൻ, ഗർഗ്ഗഗോത്രത്തിൽ പിറന്ന സൗര്യായണി, കോസലദേശ നിവാസിയായ ആശ്വലായനൻ, വിദർഭദേശത്തെ ഭാർഗ്ഗവൻ, കത്യന്റെ പ്രപൗത്രൻ കബന്ധി ഇവർ പ്രസിദ്ധന്മാരാകുന്നു. ഇവർ വേദാഭ്യാസപരായണരും ബ്രഹ്മനിഷ്ഠ (ശ്രദ്ധാപൂർവ്വം വേദാനുകൂലമായ ആചരണം) നടത്തുന്നവരും ആയിരുന്നു. ഒരിക്കൽ ഈ ആറു മഹർഷിമാരും പരബ്രഹ്മപരമേശ്വരവിഷയകമായ ജിജ്ഞാസയാൽ ഒന്നിച്ചുപുറപ്പെട്ടു. പിപ്പലാദ മഹർഷിക്ക് ഈ വിഷയം നന്നായിട്ടറിയാമെന്ന് അവർ കേട്ടിരുന്നു. അതിനാൽ 'ബ്രഹ്മത്തെ സംബന്ധിച്ച് നാം അറിയുവാനാഗ്രഹിക്കുന്നതെല്ലാം അദ്ദേഹം നമുക്കു പറഞ്ഞുതരും' എന്നു വിചാരിച്ച് അവർ ജിജ്ഞാസുക്കളുടെ വേഷത്തില കൈയിൽ സമിത്തും എടുത്തു പിപ്പലാദമഹർഷിയുടെ അടുക്കൽ ചെന്നു.

2. താൻഹ സ ഋഷിരുവാച ഭൂയ ഏവ തപസാ ബ്രഹ്മചര്യേണ ശ്രദ്ധയാ സംവത്സരം സംവത്സ്യഥ യഥാകാമം പ്രശ്നാൻപൃച്ഛത യദി വിജ്ഞാസ്യാമഃ സർവംഹ വോവക്ഷ്യാമ ഇതി.

മേൽപ്പറഞ്ഞ ആറു മഹർഷിമാരും പരബ്രഹ്മപരമായ ജിജ്ഞാസയാൽ തന്റെയടുക്കൽ വന്നതു കണ്ടിട്ട് മഹർഷി പിപ്പലാദൻ അവരോടു പറഞ്ഞു – നിങ്ങൾ തപസ്വികളാണല്ലോ. നിങ്ങൾ ബ്രഹ്മചര്യത്തെ പാലിച്ചുകൊണ്ടു സാംഗോപാംഗവേദവും പഠിച്ചിരിക്കുന്നു. എന്നിരുന്നാലും എന്റെ ആശ്രമത്തിൽ വസിച്ചുകൊണ്ട് വീണ്ടും ഒരു സംവത്സരക്കാലം ശ്രദ്ധാപൂർവ്വം ബ്രഹ്മചര്യത്തെ അനുഷ്ഠിച്ചുകൊണ്ട് തപശ്ചര്യയിൽ കഴിയുവിൻ. അതിനുശേഷം നിങ്ങൾ എന്താഗ്രഹിക്കുന്നുവോ അത് എന്നോടു ചോദിച്ചുകൊള്ളുക. നിങ്ങൾ ചോദിക്കുന്ന ചോദ്യങ്ങൾ എനിക്കറിവുള്ളതാണെങ്കിൽ നിസ്സന്ദേഹം നിങ്ങൾക്ക് എല്ലാക്കാര്യങ്ങളും നന്നായി മനസ്സിലാകത്തക്കവിധം പറഞ്ഞുതരാം.

**സംബന്ധം** – മഹർഷിയുടെ ആജ്ഞപ്രകാരം എല്ലാവരും ശ്രദ്ധ, ബ്രഹ്മചര്യം, തപസ്യ ഇവയെ വിധിപൂർവ്വം നിർവ്വഹിച്ചുകൊണ്ട് ഒരു സംവത്സരം അവിടെ വസിച്ചു.

3. അഥ കബന്ധീ കാത്യായന ഉപേത്യ പപ്രച്ഛ
ഭഗവൻ കതോ ഹ വാ ഇമാഃ പ്രജാഃ
പ്രജായന്ത ഇതി.

പിപ്പലാദമഹർഷിയുടെ ആജ്ഞപ്രകാരം അവർ ശ്രദ്ധാപൂർവ്വം ബ്രഹ്മചര്യം പാലിച്ചുകൊണ്ട് അവടെ തപശ്ചര്യ അനുഷ്ഠിക്കുവാൻ തുടങ്ങി. മഹർഷിയുടെ സംരക്ഷണയിൽ സംയമത്തോടുകൂടി ജീവിച്ച് ഒരു വർഷം വരെ അവർ ത്യാഗമയമായി ജീവിതം കഴിച്ചു. അതിനുശേഷം അവരെല്ലാം വീണ്ടും പിപ്പലാദ മഹർഷിയുടെ സമീപം ചെന്നു. അവരിൽ സർവ്വപ്രഥമനും കത്യമഹർഷിയുടെ പ്രപൗത്രനുമായ കബന്ധി ഭക്തിയോടും വിനയത്തോടുംകൂടി ചോദിച്ചു. "ഭഗവൻ, യാതൊന്നിൽ നിന്നും ഈ സമ്പൂർണ്ണചരാചരജീവികൾ നാനാരൂപങ്ങളിൽ ഉല്പന്നമായിരിക്കുന്നുവോ യാതൊന്ന് ഇതിന്റെ സുനിശ്ചിതമായ പരമകാരണമാകുന്നുവോ അത് എന്താകുന്നു?

4. തസ്മൈ സ ഹോവാച പ്രജാകാമോ വൈ പ്രജാപതിഃ സ തപോ$f$തപ്യത സ തപസ്തപ്ത്വാ സ മിഥുനമുത് പാദയതേ. രയിം ച പ്രാണം ചേത്യേതൗ മേ ബഹുധാപ്രജാഃ കരിഷ്യത ഇതി.

കബന്ധിമഹർഷിയുടെ ഈ ചോദ്യം ശ്രവിച്ച് മഹർഷി പിപ്പലാദൻ പറഞ്ഞു – ഹേ കാത്യായന, അഖില ജീവികളുടേയും സ്വാമിയായ പരമേശ്വരന് സൃഷ്ടിയുടെ ആരംഭത്തിൽ പ്രജയെ ഉല്പാദിപ്പിക്കുവാൻ ഇച്ഛയുണ്ടായപ്പോൾ അദ്ദേഹം സങ്കല്പരൂപമായ തപസ്സനുഷ്ഠിച്ചു. ഈ സംഗതി വേദങ്ങളിൽ പ്രസിദ്ധമാണല്ലോ! തപസ്സിൽനിന്നും അദ്ദേഹം സർവ്വപ്രഥമമായി രയിയും പ്രാണനും, ഇവ രണ്ടിനേയും, ഒരു ജോഡിയായി സൃഷ്ടിച്ചു. അതിനെ സൃഷ്ടിച്ചതിന്റെ ഉദ്ദേശം ഇവ രണ്ടും കൂടിച്ചേർന്ന് എനിക്കുവേണ്ടി നാനാപ്രകാരങ്ങളിലുമുള്ള

N P

സൃഷ്ടികളെ ഉല്പാദിപ്പിക്കുന്നതിനായിരുന്നു. ഈ മന്ത്രത്തിൽ എല്ലാത്തിനും ജീവൻ പ്രദാനം ചെയ്യുന്നത് ഏതൊരു സമഷ്ടി ജീവനശക്തിയാകുന്നുവോ അതിനെ "പ്രാണൻ" എന്ന പേരിൽ വിളിക്കുന്നു. ഈ ജീവനശക്തിയിൽനിന്നുതന്നെ പ്രകൃതിയുടെ സ്ഥൂലസ്വരൂപത്തിൽ സമസ്ത വസ്തുക്കളിലും ജീവൻ, സ്ഥിതി ഇവയുടെ യഥായോഗ്യമായുള്ള സാമഞ്ജസ്യം സംഭവിക്കുകയാൽ സ്ഥൂലഭൂത സമുദായത്തിന്റെ നാമം 'രയി' എന്നു വിളിക്കപ്പെട്ടു. അതു പ്രാണരൂപമായ ജീവനശക്തിയാൽ അനുപ്രാണിതമായി കാര്യക്ഷമമാകുന്നു. പ്രാണൻ ചേതനയാകുന്നു. രയി ശക്തിയും ആകൃതിയും ആകുന്നു. പ്രാണന്റേയും രയിയുടേയും സംയോഗത്തിൽ നിന്നു തന്നെ സൃഷ്ടിയുടെ സമസ്തകാര്യങ്ങളും പൂർത്തിയാക്കപ്പെടുന്നു. ഇവതന്നെ അന്യത്ര അഗ്നിയും സോമനും എന്നപേരിൽ പറയപ്പെട്ടിരിക്കുന്നു.

5. ആദിത്യോ ഹ വൈ പ്രാണോ രയിരേവ
ചന്ദ്രമാ രയിർ

വാ ഏതത് സർവ്വം യന്മൂർത്തം ചാമൂർത്തം
ച തസ്മാന്മൂർത്തിരേവ രയിഃ

ഈ മന്ത്രത്തിൽ പ്രാണന്റേയും രയിയുടേയും സ്വരൂപത്തെ വിവരിക്കുന്നു. പിപ്പലാദൻ പറഞ്ഞു – ഈ കാണപ്പെടുന്ന സമ്പൂർണ്ണജഗത്ത് പ്രാണനും രയിയും എന്നീ രണ്ടുതത്വങ്ങളുടേയും സംയോഗത്തിൽ നിന്നോ സമ്മിശ്രണത്തിൽ നിന്നോ ഉണ്ടായിരിക്കുന്നു. അതിനാൽ ഇവയെ പ്രത്യേകം പ്രത്യേകം എടുത്തുപറയുവാൻ സാധ്യമല്ല. എന്നിരുന്നാലും നാം പ്രത്യക്ഷമായിക്കാണുന്ന ഈ സൂര്യൻതന്നെ പ്രാണനാകുന്നു. എന്നാൽ ഇതിൽത്തന്നെ അഖിലത്തിനും ജീവൻ പ്രദാനം ചെയ്യുന്ന ചേതനാശക്തിയുടെ പ്രധാനതയും അധികതയും സ്ഥിതിചെയ്യുന്നു. ഈ സൂര്യൻ ആ സൂക്ഷ്മജീവനശക്തിയുടെ ഘനീഭൂതമായ സ്വരൂപമാകുന്നു. അതുപോലെതന്നെ ഈ ചന്ദ്രൻ രയിയാകുന്നു. എന്തുകൊണ്ടെന്നാൽ ഇതിൽ സ്ഥൂലതത്വങ്ങളെ പുഷ്ടിപ്പെടുത്തുന്ന ഭൂതതന്മാത്രകളുടെ ആധിക്യം നിലനിൽക്കുന്നു. സമസ്ത ജീവികളുടേയും സ്ഥൂലശരീരങ്ങളുടെ പോഷണം ഈ ചന്ദ്രന്റെ ശക്തിയ പ്രാപിച്ചിട്ടു സംഭവിക്കുന്നു. നമ്മുടെ ശരീരത്തിൽ ഇവ രണ്ടിന്റേയും ശക്തികൾ പ്രത്യേകം അംഗപ്രത്യംഗങ്ങളിൽ വ്യാപ്തമായിരിക്കുന്നു. അവയിൽ ജീവന ശക്തിയുമായുള്ള സംബന്ധം സൂര്യനിൽ നിന്നും മാംസം, മേദസ്സ് മുതലായ സ്ഥൂലതത്വങ്ങളുടെ സംബന്ധം ചന്ദ്രനിൽ നിന്നുമാകുന്നു.

6. അഥാദിത്യ ഉദയൻയത് പ്രാചീം ദിശം പ്രവിശതി തേന പ്രാച്യാൻ പ്രാണാൻ രശ്മിഷു സന്നിധത്തേ. യദ്ദക്ഷിണാം യത് പ്രതീചീം യദുദീചീം യദധോ യദൂർധ്വം യദന്തരാദിശോ യത്സർവ്വം പ്രകാശയതി തേന സർവാൻ പ്രാണാൻ രശ്മിഷു സന്നിധത്തേ.

ഈ മന്ത്രത്തിൽ എല്ലാ ജീവികളിലുമുള്ള ജീവന ശക്തിയോട് സൂര്യനുള്ള സംബന്ധത്തെ കാണിക്കുന്നു. രാത്രിക്കുശേഷം സൂര്യൻ പൂർവ്വദിക്കിൽ ഉദിച്ച് തന്റെ പ്രകാശം വ്യാപിപ്പിക്കുമ്പോൾ അവിടെയുള്ള ജീവികളുടെ പ്രാണനെ തന്റെ കിരണങ്ങളാൽ ധരിക്കുന്നു. അതായത് അവയുടെ ജീവന ശക്തി സൂര്യകിരണങ്ങളുമായി ബന്ധപ്പെട്ടിട്ട് അവയ്ക്കു നവീനമായ സ്ഫുർത്തി ലഭ്യമാകുന്നു. അതുപോലെ തന്നെ ഏതെല്ലാം സമയങ്ങളിൽ എവിടെവിടെയെല്ലാം സൂര്യൻ തന്റെ പ്രകാശം പരത്തുന്നുവോ അവിടവിടെയുള്ള ജീവികൾക്ക് സ്ഫുർത്തി നൽകിക്കൊണ്ടേയിരിക്കുന്നു. അതിനാൽ സൂര്യൻ ഈ സമസ്ത ജഗത്തിന്റേയും പ്രാണനാകുന്നു.

7. സ ഏഷ വൈശ്വാനരോ വിശ്വരൂപഃ പ്രാണോ$f$ഗ്നിരുദയതേ. തദേതദൃചാഭ്യുക്തം.

ജീവികളുടെ ശരീരത്തിൽ സ്ഥിതിചെയ്യുന്ന വൈശ്വാനര ജഠരാഗ്നിയാൽ ഭക്ഷണം ദഹിക്കുന്നു. അത് സൂര്യന്റെ തന്നെ അംശമാകുന്നു; അതിനാൽ സൂര്യൻ തന്നെയാകുന്നു. അതുപോലെ പ്രാണൻ, അപാനൻ, സമാനൻ, വ്യാനൻ, ഉദാനൻ ഈ അഞ്ചുരൂപങ്ങളിലും പ്രാണൻ വിഭക്തമായിരിക്കുന്നു. അതും ആ ഉദയസൂര്യന്റെ അംശമാണ്. അതിനാൽ സൂര്യൻ തന്നെ ആകുന്നു ഈ കാര്യം തന്നെ അടുത്ത ഋക്‌വാരാ വ്യക്തമാക്കപ്പെടുന്നു.

8. വിശ്വരൂപം ഹരിണം ജാതവേദസം
പരായണം ജ്യോതിരേകം തപന്തം
സഹസ്രരശ്മിഃ ശതധാ വർത്തമാനഃ
പ്രാണഃ പ്രജാനാമുദയത്യേഷ സൂര്യഃ.

ഈ കിരണ ജാലങ്ങളാൽ മണ്ഡിതവും പ്രകാശപൂർണ്ണവും തപിച്ചുകൊണ്ടിരിക്കുന്നതുമായ സൂര്യൻ വിശ്വത്തിന്റെ സമസ്ത രൂപങ്ങളുടേയും കേന്ദ്രമാണെന്ന് അതിന്റെ തത്വം അറിയുന്നവർ പറയുന്നു. എല്ലാ രൂപങ്ങളും (നിറവും ആകൃതിയും) സൂര്യനിൽനിന്നും ഉത്ഭവിക്കുകയും പ്രകാശിക്കുകയും ചെയ്യുന്നു. ഈ സൂര്യൻതന്നെ അഖിലത്തിന്റേയും ഉൽപത്തിസ്ഥാനവും ജീവൻ ജ്യോതിസ്സിന്റെ മൂലസ്രോതസ്സും ആകുന്നു. ഇതു സർവ്വജ്ഞവും സർവ്വാധാരവും ആകുന്നു. വൈശ്വാനരാഗ്തനി പ്രാണശക്തിയുടെ രൂപത്തിൽ എല്ലായിടത്തും വ്യാപിച്ചിരിക്കുകയും എല്ലാത്തിനേയും വഹിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. സമസ്ത ജഗത്തിന്റേയും പ്രാണരൂപം സൂര്യൻ തന്നെയാണ്. ഇതിനു തുല്യമായി ഈ ജഗത്തിൽ മറ്റു യാതൊരു ജീവനശക്തിയും ഇല്ല. ഈ സഹസ്രകിരണനായ സൂര്യൻ നമ്മുടെ എല്ലാ പ്രവർത്തനങ്ങളുടേയും തുടക്കംകുറിച്ചുകൊണ്ട് ഉദിക്കുന്നു. പ്രപഞ്ചത്തിൽ ചൂടും പ്രകാശവും പരത്തുക, അഖിലത്തിനും ജീവനശക്തി പ്രദാനം ചെയ്യുക, ഋതുക്കളെ പരിവർത്തനപ്പെടുത്തുക മുതലായി നമ്മുടെ അസംഖ്യം ആവശ്യങ്ങളെ പൂർത്തീകരിച്ചുകൊണ്ട് എല്ലാ സൃഷ്ടികളുടേയും ജീവദാതാവായ പ്രാണൻതന്നെ സൂര്യന്റെ രൂപത്തിൽ ഉദിച്ചുകൊണ്ടിരിക്കുന്നു.

**സംബന്ധം** – സർവ്വശക്തിമാനായ പരബ്രഹ്മ പരമേശ്വരനിൽ നിന്നുതന്നെ അദ്ദേഹത്തിന്റെ സങ്കല്പം വഴി പ്രാണന്റേയും രയിയുടേയും സംയോഗത്തിൽനിന്നും ഈ പ്രപഞ്ചത്തിന്റെ ഉല്പത്തി മുതലായവ സംഭവിച്ചു എന്ന് കാത്യായനൻ കബന്ധിയുടെ ചോദ്യത്തിനു സംക്ഷേപമായി ഉത്തരം പറഞ്ഞു. ഇനി ഈ പ്രാണശക്തിയുടേയും രയിശക്തിയുടേയും സംബ

ഡത്തോടുകൂടി പരമേശ്വരനെ ഉപാസിക്കാനുള്ള രീതികളും അതിന്റെ ഫലങ്ങളും പറയുന്നതിനുവേണ്ടി അടുത്ത പ്രകരണം ആരംഭിക്കുന്നു –

9. സംവത്സരോ വൈ പ്രജാപതിസ്തസ്യായനേ ദക്ഷിണം ചോത്തരം ച. തദ്യേ ഹ വൈ തദിഷ്ടാ പൂർത്തേ കൃതമിത്യുപാസതേ തേ ചാന്ദ്രമസമേവ ലോകമഭിജയന്തേ. ത ഏവ പുനരാവർത്തന്തേ തസ്മാ ദേത ഋഷയഃ പ്രജാകാമാ ദക്ഷിണം പ്രതിപദ്യന്തേ ഏഷ ഹ വൈ രയിർയഃ പിതൃയാണഃ.

ഈ മന്ത്രത്തിൽ സംവത്സരത്തെ പരമാത്മാവിന്റെ പ്രതീകമാക്കിയിട്ട് അതിന്റെ അംഗരൂപരയിസ്ഥാനീയ ഭോഗ്യപദാർത്ഥങ്ങളുടെ ഉദ്ദേശത്തോടുകൂടി നടത്തപ്പെടുന്ന ഉപാസനയും അതിന്റെ ഫലവും പറയുന്നു. ഭാവം എന്തെന്നാൽ, പന്ത്രണ്ടു മാസങ്ങളോടുകൂടിയ സംവത്സരരൂപമാകുന്ന കാലം തന്നെ. സൃഷ്ടിയുടെ സ്വാമിയായ പരമേശ്വരന്റെ സ്വരൂപമാകുന്നു. ഇതിന് രണ്ട് അയനങ്ങളുണ്ട്; ദക്ഷിണവും ഉത്തരവും. ദക്ഷിണായനത്തിലെ ആറു മാസങ്ങളിൽ സൂര്യൻ തെക്കോട്ടായി അതിന്റെ ദക്ഷിണാംഗമെന്നപോലെ കറങ്ങുന്നു. ഉത്തരായനത്തിലെ ആറുമാസങ്ങൾ അതിന്റെ ഉത്തരാംഗവുമാകുന്നു. അവയിൽ ഉത്രാംഗം പ്രാണനാകുന്നു; അത് ഈ വിശ്വത്തിന്റെ ആത്മസ്വരൂപമായ ആ പരമേശ്വരന്റെ സർവ്വാന്തര്യാമിസ്വരൂപമാണ്. ദക്ഷിണാംഗം രയി അതായത് അതിന്റെ ബാഹ്യഭോഗ്യസ്വരൂപമാകുന്നു. ഈ ലോകത്തിൽ സന്താനേച്ശുക്കളായ ഋഷികൾ സ്വർഗ്ഗാദി സാംസാരികഭോഗങ്ങളിൽ ആസക്തരായിരിക്കുന്നു. അവർ യജ്ഞാദികൾ വഴിയായി ദേവതകളെ പൂജിക്കുക, ബ്രാഹ്മണാദി ശ്രേഷ്ഠന്മാർക്കു ധനാദികളാൽ സൽക്കാരം നടത്തുക, ദുഃഖിതർക്കു സേവനം അനുഷ്ഠിക്കുക മുതലായവയും അതുപോലെ കുളം, കിണർ, പൂന്തോട്ടം, ആശുപത്രി, അനാഥാലയം, പുസ്തകാലയം മുതലായി ലോകോപകാരപ്രദങ്ങളായ ചിരസ്ഥായി സ്മാരകങ്ങൾ സ്ഥാപിക്കുക മുതലായ ധാർമ്മികകൃത്യങ്ങളെ തങ്ങളുടെ ഉൽകൃഷ്ടകർത്തവ്യങ്ങളായിക്കരുതുന്നു. തൽഫലമായി ഈ ലോകത്തിലും പരലോകത്തിലുമുള്ള ഭോഗങ്ങളെ ഉദ്ദേശിച്ച് ഇവയുടെ ഉപാസനകളെ അനുഷ്ഠിക്കുകയും ചെയ്യുന്നു. ഇത് ആ സംവത്സരരൂപനായ പരമേശ്വരന്റെ ദക്ഷിണാംഗത്തെ ഉദ്ദേശിച്ചുള്ള ഉപാസനയാകുന്നു. ഇതിനെത്തന്നെ ഈശാവാസ്യോപനിഷത്തിൽ അസംഭൂതിയുടെ ഉപാസനാ നാമത്തിൽ ദേവകൾ, പിതൃക്കൾ, മനുഷ്യർ ആദിയായ ശരീരങ്ങളുടെ സേവമായി പറയപ്പെട്ടിരിക്കുന്നു. ഇതിന്റെ പ്രഭാവത്താൽ അവർ ചന്ദ്രലോകം പ്രാപിക്കുകയും അവിടെ അവർ തങ്ങളുടെ കർമ്മഫലങ്ങൾ അനുഭവിച്ചിട്ടു വീണ്ടും ഈ ലോകത്തിലേക്കു തിരിച്ചുവരികയും ചെയ്യുന്നു. ഇതു തന്നെ പിതൃയാണമാർഗ്ഗം ആകുന്നു.

10. അഥോത്തരേണ തപസാ ബ്രഹ്മചര്യേണ ശ്രദ്ധയാ വിദ്യയാ$ff$ത്മാനമന്വിഷ്യാദിത്യമഭിജയന്തേ. ഏതദ്വൈപ്രാണാനാമായതനമേതദമൃതമഭയമേതത് പരായണമേതസ്മാന്ന പുനരാവർത്തന്ത ഇത്യേഷ നിരോധസ്തദേഷ ശ്ലോകഃ.

ഉപര്യുക്ത സകാമോപാസകന്മാരിൽനിന്നും ഭിന്നമായി കല്യാണകാമികളായിട്ടുള്ള സാധകന്മാർ ഈ സാംസാരികഭോഗങ്ങളുടെ അനിത്യതയേയും ദുഃഖസ്വരൂപത്തേയും മനസ്സിലാക്കിയിട്ട് അവയിൽ നിന്നും തികച്ചും വിരക്തരായിത്തീരുന്നു. അവർ ശ്രദ്ധയോടുകൂടി ത്യാഗമയമായ ജീവിതം നയിക്കുകയും ആദ്ധ്യാത്മിക വിദ്യവഴിയായി, അതായത് പരമാത്മപ്രാപ്തി ലഭ്യമാക്കുന്നതിനനുകൂലമായ ഏതെങ്കിലും സാധനവഴിയായി, അഖിലത്തിന്റേയും ആത്മസ്വരൂപമായ പരബ്രഹ്മ പുരുഷോത്തമനെ നിഷ്ക്കാമമായി ഉപാസിക്കുന്നു. ഇതു സംവത്സരരൂപമാകുന്ന പ്രജാപതിയുടെ ഉത്തരാംഗത്തിന്റെ ഉപാസനതന്നെയാകുന്നു. ഇതിനെ ഈശോവാസ്യോപനിഷത്തിൽ സംഭൂതിയുടെ ഉപാസനയെന്നു പറഞ്ഞിരിക്കുന്നു. ഇതിന്റെ ഉപാസകൻ ഉത്തരായണമാർഗ്ഗത്തിൽക്കൂടി സൂര്യലോകത്തിൽചെന്നു സൂര്യന്റെ ആത്മസ്വരൂപമായ പരബ്രഹ്മപരമേശ്വരനെ പ്രാപിക്കുന്നു. സമസ്ത ജഗത്തിന്റേയും പ്രാണകേന്ദ്രം ഈ സൂര്യൻതന്നെയാകുന്നു. ഇതുതന്നെ അമരത്വവും അവിനാശിയും നിർഭയപദവും ആകുന്നു; ഇതുതന്നെ പരമഗതിയാകുന്നു. ഇതിനെ പ്രാപിക്കുന്ന മഹാത്മാക്കൾ മടങ്ങിവരുന്നില്ല. ഇത് പൂർവ്വജന്മത്തെ തടയുന്ന ആത്യന്തികപ്രളയമാണ്. ഈ മന്ത്രത്തിൽ സൂര്യനെ പരമേശ്വരന്റെ സ്വരൂപമായംഗീകരിച്ചുകൊണ്ടുതന്നെ ഉപര്യുക്തമഹിമ പറയപ്പെട്ടിരിക്കുന്നു. ഇതേ സംഗതി തന്നെ അടുത്ത മന്ത്രത്തിൽ ഒന്നുകൂടി സ്പഷ്ടമാക്കുന്നു.

11. പഞ്ചപാദം പിതരം ദ്വാദശാകൃതിം ദിവ ആഹുഃ പരേ അർദ്ധേ പുരീഷിണം. അതേമേ അന്യ ഉ പരേ വിചക്ഷണം സപ്തചക്രേ ഷഡരേ ആഹുരർപ്പിതമിതി.

പരബ്രഹ്മ പരമേശ്വരന്റെ ദൃഷ്ടിഗോചരരൂപമായ ഈ സൂര്യന് അഞ്ചുപാദങ്ങളുണ്ടെന്ന് എത്രയോ തത്വവേത്താക്കൾ പറയുന്നു. അതായത് ആരു ഋതുക്കളിൽ നിന്നും ഹേമന്തവും ശിശിരവും – ഈ രണ്ട് ഋതുക്കളെ ഒന്നാക്കിയിട്ട് പഞ്ചഋതുക്കളെ അവർ ഈ സൂര്യന്റെ അഞ്ചുചരണങ്ങളായി വിവക്ഷിക്കുന്നു. അതുപോലെ പന്ത്രണ്ടുമാസങ്ങളെ ഇതിന്റെ പന്ത്രണ്ടാകൃതികളായും അതായത് പന്ത്രണ്ടു ശരീരമായും പറയുന്നു. ഇതിന്റെ സ്ഥാനം സ്വർഗ്ഗലോകത്തിലും ഉന്നതമാകുന്നു. സ്വർഗ്ഗലോകം പോലും ഇതിന്റെ പ്രകാശംകൊണ്ടു ശോഭിക്കുന്നു. ഈ ലോകത്തിൽ വർഷിക്കപ്പെടുന്ന ജലത്തിന്റെ ഉൽപ്പത്തി ഇതിൽനിന്നുതന്നെയാകുന്നു. അതിനാൽ അഖിലത്തിനും ജലരൂപജീവൻ പ്രദാനം ചെയ്യുന്നതുകൊണ്ട് ഇത് എല്ലാവരുടേയും പിതാവായിരിക്കുന്നു. മറ്റു ജ്ഞാനികളായുള്ളവർ പറയുന്നത്, ചുവപ്പു മഞ്ഞ മുതലായി സപ്തവർണ്ണകിരണയുക്തവും തഥാ വസന്താദികളായ ആറ് ഋതുക്കളുടേയും ഹേതു ഭൂതവുമായ ഈ വിശുദ്ധപ്രകാശമയമായ സൂര്യമണ്ഡലത്തിൽ – ഏഴു ചക്രങ്ങളും ആറ് ആരക്കാലുകളുമുള്ള രഥത്തിൽ – സ്ഥിതി ചെയ്യുന്നു. ഇതിന്റെ ആത്മ സ്വരൂപ എല്ലാവർക്കും നന്നായറിയാവുന്ന സർവ്വജ്ഞനായ പരമേശ്വരൻ, തന്നെ ഉപാസ്യനാകുന്നു. നമ്മുടെ സ്ഥൂലനേത്രങ്ങൾക്ക് കാണപ്പെടുന്ന സൂര്യമണ്ഡലം അതിന്റെ ശരീരമാകുന്നു. അതിനാൽ ഇത് അതിന്റെ തന്നെയായ മഹിമയാകുന്നു.

12. മാസോ വൈ പ്രജാപതിസ്തസ്യ കൃഷ്ണപക്ഷ ഏവരയിഃ ശുക്ളഃ പ്രാണസ്തസ്മാദേത ഋഷയഃ ശുക്ല ഇഷ്ടം കുർവന്തീതര ഇതരസ്മിൻ.

ഈ മന്ത്രത്തിൽ മാസങ്ങൾക്കു പ്രജാപതി പരമേശ്വരന്റെ രൂപം കൊടുത്തിട്ടു കർമ്മങ്ങൾ വഴി അതിനെ ഉപാസിക്കുന്ന തിനുള്ള രഹസ്യം പറയപ്പെട്ടിരിക്കുന്നു. ഓരോ മാസവും പ്രജാ പതിയെപ്പോലെ എന്നു ഭാവിക്കുന്നു. അതിൽ കൃഷ്ണപക്ഷ ത്തിലെ പതിനഞ്ചുദിവസങ്ങൾ ആ പരമാത്മാവിന്റെ ദക്ഷിണാം ഗമാണ്. ഇതിനെതിരായി (സ്ഥൂലഭൂതസമുദായത്തിന്റെ കാരണം എന്നു മനസ്സിലാക്കണം. ഇത് ആ പരമേശ്വരന്റെ ശക്തിസ്വരൂ പമായ ഭോഗമയ രൂപമാകുന്നു. ഇനി ശുക്ലപക്ഷത്തിലെ പതി നഞ്ചു ദിവസങ്ങൾ ഉത്തരാംഗമാണ്. ഇതുതന്നെ പ്രാണനാകു ന്നു. എല്ലാത്തിനും ജീവൻപ്രദാനം ചെയ്യുന്ന പരമാത്മാവിന്റെ സർവ്വാന്തര്യമിയായ ഋഷിയായിരിക്കുന്നുവോ അതായത് യാതൊരുത്തൻ രയി സ്ഥാനീയ ഭോഗവസ്തുക്കളിൽനിന്നും വിരക്തനായിട്ട് പ്രാണസ്ഥാനീയ സർവ്വാത്മ രൂപമായ പരബ്ര ഹ്മത്തെ ആഗ്രഹിക്കുന്നുവോ അവൻ തന്റെ സമസ്ത ശുഭകർമ്മ ങ്ങളെ ശുക്ലപക്ഷത്തിൽ അനുഷ്ഠിക്കുന്നു; അതായത് ശുക്ലപ ക്ഷസ്ഥാനീയനായ പ്രാണാധാര പരബ്രഹ്മപരമേശ്വരനായി അർപ്പണം ചെയ്യുന്നു. സ്വയം അതിന്റെ യാതൊരുഫലവും ഇച്ഛിക്കുന്നില്ല. ഇവയിൽനിന്നും വിഭിന്നമായി ഭോഗാസക്തരാ യിട്ടുള്ളവർ കൃഷ്ണപക്ഷത്തിൽ അതായത് കൃഷ്ണപക്ഷ സ്ഥാനീയമായ സ്ഥൂലപദാർത്ഥങ്ങളുടെ പ്രാപ്തിക്കുവേണ്ടി എല്ലാവിധ കർമ്മങ്ങളും അനുഷ്ഠിക്കുന്നു.

13. അഹോരാത്രോ വൈ പ്രജാപതിസ്തസ്യാഹരേവ പ്രാണോ രാത്രിരേവ രയിഃ പ്രാണം വാ ഏതേ പ്രസ്ക ന്ദന്തിയേ ദിവാ രത്യാ സംയുജ്യന്തേ ബ്രഹ്മചര്യമേവ തദ്യാദ്രാത്രൗ രത്യാ സംജ്യന്തേ.

ഈ മന്ത്രത്തിൽ രാത്രിയുടേയും പകലിന്റേയും രൂപമായ ഇരുപത്തിനാലു മണിക്കൂർ കാലരൂപത്തിൽ പരമേശ്വരന്റെ രൂപ കല്പന നടത്തിയിട്ട് ജീവനോപയോഗിയായ കർമ്മങ്ങളുടെ രഹസ്യം ഗ്രഹിപ്പക്കപ്പെടുന്നു. ഈ രാവും പകലും കൂടിച്ചേരു ന്നതു പരമേശ്വരന്റെ പൂർണ്ണരൂപമെന്നാണു ഭാവം. ദിവസം അഖിലത്തിനും ജീവൻ പ്രദാനംചെയ്യുന്ന അദ്ദേഹത്തിന്റെ പ്രകാശമയ വിശുദ്ധരൂപവും രാത്രി ഭോഗരൂപമായ രയിയും ആകുന്നു. അതുകാരണം യാതൊരുത്തൻ പകൽസമയം സ്ത്രീസംഗം ചെയ്യുന്നുവോ അതായത് പരമാത്മാവിന്റെ വിശുദ്ധ സ്വരൂപത്തെ പ്രാപിക്കുന്നതിനുള്ള ഇച്ഛയോടു കൂടി പ്രകാശമയമായ മാർഗ്ഗത്തിൽക്കൂടി ചലിക്കുവാൻ ആരംഭി ച്ചിട്ടും സ്ത്രീസംഗം മുതലായ ഭോഗവിലാസങ്ങളിൽ ആസക്ത നായിരിക്കുന്നുവോ അവൻ തന്റെ ലക്ഷ്യത്തിലെത്താതെ ഈ അമൂല്യ ജീവിതത്തേ വ്യർത്ഥമായി നഷ്ടപ്പെടുത്തുന്നു. ഇതിൽനിന്നും ഭിന്നമായി യാതൊരുത്തൻ സാംസാരികമായ ഉന്നതി ആഗ്രഹിക്കുന്നുവോ അവർ ശാസ്ത്ര നിയമമനുസരിച്ച് ഋതുകാലത്തിൽ രാത്രിസമയം നിയമാനുസൃതമായി സ്ത്രീസംഗം നടത്തുന്നു എങ്കിൽ അവൻ ശാസ്ത്രത്തിന്റെ ആജ്ഞകൾ പാലിക്കുന്നതുകൊണ്ട് ബ്രഹ്മചാരിക്കു തുല്യനാ യിത്തീരുന്നു. ഈ മന്ത്രത്തിൽ ഗൃഹസ്ഥന്മാർ ഒരിക്കലും പകൽ സ്ത്രീസംഗം നടത്താതിരിക്കുന്നതിനും വിഹിതമായ രാത്രികാലങ്ങളിൽ ശാസ്ത്രാനുസരണം നിയമിതവും സംയ മിതവും ആയ രൂപത്തിൽ സന്താനോല്പാദനേച്ഛയോടുകൂടി മാത്രം സ്ത്രീ സഹവാസം ചെയ്യുന്നതിനും ഉപദേശിക്കപ്പെട്ടി രിക്കുന്നു. അപ്പോൾ അവനു ബ്രഹ്മചാരികളുടെ ഗണനയിൽ വരുവാൻ കഴിയുന്നു.

14. അന്നം വൈ പ്രജാപതിസ്തതോ ഹ വൈ തദ്രേത സ്തസ്മാദിമഃ പ്രജാഃ പ്രജായന്ത ഇതി.

ഈ മന്ത്രത്തിൽ അന്നത്തെ (ഭക്ഷണം) പ്രജാപതിയുടെ രൂപത്തിൽ വിഭാവനം ചെയ്തിട്ട് അതിന്റെ മഹിമയെ പറയുന്നു – അഖില ജീവജാലങ്ങളുടേയും ആഹാരരൂപമായ അന്നം തന്നെ പ്രജാപതിയാകുന്നു. എന്തുകൊണ്ടെന്നാൽ ഇതിൽനിന്നും വീര്യമുണ്ടാകുകയും ആ വീര്യത്തിൽനിന്നും സമസ്ത ജീവികളും ഉത്ഭവിക്കുകയും ചെയ്യുന്നു. ഇക്കാരണ ത്താൽ ഈ അന്നത്തേയും പ്രജാപതിയെന്നു ഗണിക്കുന്നു.

**സംബന്ധം** – ഇനി നേരത്തെ പറഞ്ഞിട്ടുള്ള രണ്ടു പ്രകാരങ്ങ ളിലുമുള്ള സാധകന്മാരെയും യോജിപ്പിക്കുന്ന പ്രത്യേകം പ്രത്യേകം ഫലങ്ങളെ വർണ്ണിക്കുന്നു –

15. തദ്യേ ഹ വൈ തത്പ്രജാപതിവ്രതം രചന്തി തേ മിഥുനമുത്പാദയന്തേ. തേഷാമേവൈഷ ബ്രഹ്മലോകോ യേഷാം തപോ ബ്രഹ്മചര്യം യേഷു സത്യം പ്രതിഷ്ഠി തം.

യാതൊരുത്തൻ സന്താനോൽപ്പത്തി രൂപമായ പ്രജാ പതിയുടെ വ്രതം അനുഷ്ഠിക്കുന്നുവോ അതായത് സ്വർഗ്ഗാദി ലോകങ്ങളിലെ ഭോഗപ്രാതിക്കുവേണ്ടി ശാസ്ത്രവിഹിതങ്ങളായ കർമ്മങ്ങളെ ആചരിച്ചുകൊണ്ട് നിയമാനുസൃതം സ്ത്രീസംഗം മുതലായ ഭോഗങ്ങളെ ഉപഭോഗിക്കുന്നുവവോ അവൻ പുത്ര ന്മാരേയും പുത്രികളേയും ഉല്പാദിപ്പിച്ചു പ്രജകളെ വർദ്ധിപ്പി ക്കുന്നു. യാതൊരുത്തൻ ഇതിൽനിന്നും ഭിന്നനായിരിക്കു ന്നുവോ യാതൊരുത്തനിൽ ബ്രഹ്മചര്യവും തപസ്സും നിറഞ്ഞി രിക്കുന്നുവോ യാതൊരുത്തന്റെ ജീവിതം സത്യമയവും തഥാ സത്യസ്വരൂപനായ പരമേശ്വരനെ തന്റെ ഹൃദയത്തിൽ നിത്യ വും സ്ഥിതനായി കണ്ടുകൊണ്ടിരിക്കുന്നുവോ അവനുമാത്രം ആ ബ്രഹ്മലോകം (പരമപദം, പരമഗതി) ലഭിക്കുന്നു; മറ്റാർക്കും ലഭിക്കുന്നില്ല.

16. തേഷാമസൗ വിരജോ ബ്രഹ്മലോകോ ന യേഷു ജിഹ്മമനൃതം ന മായാ ചേതി.

യാതൊരുത്തനിൽ കുടിലത ലവലേശം പോലുമില്ലാതിരി ക്കുന്നുവോ യാതൊരുത്തൻ സ്വപ്നത്തിൽപോലും മിഥ്യാഭാ ഷണം ചെയ്യാതിരിക്കുകയും അസത്യമയമായ ആചരണങ്ങ ളിൽ നിന്ന് അകന്നുനിൽക്കുകയും ചെയ്യുന്നുവോ യാതൊരു ത്തനിൽ രാഗദ്വേഷാദിവികാരങ്ങൾ സർവ്വഥാ ഇല്ലാതിരിക്കു ന്നുവോ യാതൊരുത്തൻ എല്ലാപ്രകാരത്തിലുമുള്ള വഞ്ചന, കാപട്യം തുടങ്ങിയവയിൽ നിന്നു രഹിതനായിരിക്കുന്നുവോ അവനുമാത്രം ആ വികാരരഹിതമായ ബ്രഹ്മലോകം ലഭിക്കു ന്നു. ഇതിനു വിപരീതമായ ലക്ഷണങ്ങളോടുകൂടിയവർക്ക് അതു ലഭിക്കുന്നില്ല.

## ദ്വിതീയപ്രശ്നം

1. അഥ ഹൈനം ഭാർഗ്ഗവോ വൈദർഭിഃ പപ്രച്ഛ. ഭഗവൻ കത്യേവ ദേവാഃ പ്രജാം വിധാരയന്തേ കതര ഏതത് പ്രകാശയന്തേ കഃ പുനരേഷാം വരിഷ്ഠ ഇതി.

ഈ മന്ത്രത്തിൽ ഭാർഗ്ഗവമഹർഷി പിപ്പലാദനോട് മൂന്നു സംഗതികൾ ചോദിക്കുന്നു. 1. ജീവീകളുടെ ശരീരത്തെ വഹിച്ചുകൊണ്ടിരിക്കുന്നത് ആകെ എത്ര ദേവതകളാണ്? 2. അവയിൽ ഏതെല്ലാം ഇതിനെ പ്രകാശിപ്പിക്കുന്നു? 3. ഇവരിൽ അത്യന്തം ശ്രേഷ്ഠനായിട്ടുള്ളത് ആര്?

2. തസ്മൈ സ ഹോവാചാകാശോ ഹ വാ ഏഷ ദേവോ വായുരഗ്നിരാപഃ പൃഥിവീ വാങ്മനശ്ചക്ഷുഃ ശ്രോത്രം ച, തേ പ്രകാശ്യഭിവദന്തി വയമേതദ്ബാണ മവഷ്ടഭ്യ വിധാരയാമഃ.

ഇപ്രകാരമുള്ള ഭാർഗ്ഗവന്റെ ചോദ്യത്തിനു മഹർഷിപിപ്പലാദൻ മറുപടി പറഞ്ഞു. ഇവിടെ രണ്ടു പ്രശ്നങ്ങളുടെ ഉത്തരം ഒന്നായികൊടുക്കുന്നു. അദ്ദേഹം പറഞ്ഞുഃ അഖിലത്തിന്റേയും ആധാരം ആകാശരൂപമാകന്ന ദേവനാണ്. അതിൽനിന്നും ഉത്ഭവിച്ച വായു, അഗ്നി, ജലം, പൃഥ്വി ഈ നാലു മഹാഭൂതങ്ങളും ശരീരത്തെ വഹിച്ചുകൊണ്ടിരിക്കുന്നു. ഈ സ്ഥൂലശരീരം ഇവയിൽനിന്നുണ്ടായിട്ടുള്ളതാകുന്നു. അതിനാൽ ഇവർ ധാരകദേവതകളായിരിക്കുന്നു. വാണി മുതലായ അഞ്ചുകർമ്മേന്ദ്രിയങ്ങളും നേത്രം, ശ്രോത്രം ആദിയായ അഞ്ചു ജ്ഞാനേന്ദ്രിയങ്ങളും അതുപോലെ മനസ്സ് തുടങ്ങിയായ നാലന്തഃകരണങ്ങളും – ഈ പതിനാലു ദേവതകൾ ശരീരത്തെ പ്രകാശിപ്പിക്കുന്നവരാകുന്നു. ഈ ദേവതകൾ ശരീരത്തെ വഹിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യുന്നു. ഇതുകൊണ്ട് ഇവർ ധാരകന്മാരും പ്രകാശകന്മാരുമായ ദേവതകൾ എന്നു വിളിക്കപ്പെടുന്നു. ഇവർ ഈ ദേഹത്തെ പ്രകാശിപ്പിച്ചുകൊണ്ട് പരസ്പരം കലഹിക്കുകയും. "നാം ഈ ശരീരത്തിന് ആശ്രയം നൽകി നിലനിർത്തുന്നു" എന്ന് അഹങ്കാരപൂർവ്വം പരസ്പരം പറയുകയും ചെയ്യുന്നു.

3. താൻവരിഷ്ഠഃ പ്രാണ ഉവാച. മാ മോഹമാപദ്യഥാഹമേവൈതത്പഞ്ചധാ*ff*ത്മാനം പ്രവിഭജ്യൈതദ്ബാണമവഷ്ടഭ്യ വിധാരയാമീതി തേ*f*ശ്രദ്ദധാനാ ബഭൂവുഃ

ഇപ്രകാരം സമ്പൂർണ്ണ മഹാഭൂതങ്ങൾ, ഇന്ദ്രിയങ്ങളും അന്തഃകരണരൂപവുമായ ദേവതകൾ പരസ്പരം വാദപ്രതിവാദം നടത്തിയപ്പോൾ, സർവ്വശ്രേഷ്ഠനായ പ്രാണൻ അവരോടു പറഞ്ഞു – "നിങ്ങൾ അറിവില്ലാത്തവരേപ്പോലെ ഇപ്രകാരം വാദപ്രതിവാദം നടത്താതിരിക്കൂ. നിങ്ങൾ ആരിലും ഈ ശരീരത്തെ വഹിക്കുന്നതിനോ സുരക്ഷിതമായി നില നിർത്തുന്നതിനോ ഉള്ള ശക്തിയില്ല. ഞാൻ എന്നെത്തന്നെ (പ്രാണൻ, അപാനൻ, സമാനൻ, വ്യാനൻ, ഉദാനൻ) അഞ്ചായി വിഭജിച്ച് ആശ്രയം നൽകി ഇതിനെ വഹിച്ചുകൊണ്ടിരിക്കുന്നു; എന്നാൽത്തന്നെ ഇത് സുരക്ഷിതമായി നിലനിൽക്കുന്നു." പ്രാണന്റെ ഈ വാക്കുകൾ കേട്ടിട്ട് ആ ദേവതകൾ അതു വിശ്വസിച്ചില്ല. അവർ അവിശ്വാസികളായിത്തന്നെ കഴിഞ്ഞു.

4. സോ*f*ഭിമാനദൂർധ്വമുത്ക്രമത ഇവ തസ്മിന്നുത്ക്രാമത്യഥേതരേ സർവ ഏവോത്ക്രാമന്തേ തസ്മിംശ്ച പ്രതിഷ്ഠമാനേ സർവ്വ ഏവ പ്രാതിഷ്ഠന്തേ. തദ്യഥാ മക്ഷികാ മധുകരരാജാനമുത്ക്രാമന്തം സർവാ ഏവോത്ക്രാമന്ത തസ്മിംശ്ച പ്രതിഷ്ഠമാനേ സർവാ ഏവ പ്രാതിഷ്ഠന്ത ഏവം വാങ്മനശ്ചക്ഷുഃ ശ്രോത്രം ച തേ പ്രീതാഃ പ്രാണം സ്തുന്വന്തി.

അപ്പോൾ അവരെ തന്റെ പ്രഭാവം കാണിച്ച് ഒതുക്കുന്നതിനുവേണ്ടി സർവ്വശ്രേഷ്ഠനായ പ്രാണൻ അഭിമാനത്തിനു മുറിവുതട്ടിയതുകൊണ്ട് രുഷ്ടനായി ശരീരത്തിൽ നിന്നും വെളിയിൽ പോകുന്നതിനു മുകളിലേയ്ക്കുയരുവാൻ തുടങ്ങി. എല്ലാദേവതകളും വിവശരായി പ്രാണനോടൊത്തു വെലയിലേക്ക് ഇറങ്ങുവാനാരംഭിച്ചു. ഒന്നിനും സ്ഥിരമായി നിലനില്ക്കുവാൻ കഴിഞ്ഞില്ല. പ്രാണൻ സ്വസ്ഥാനത്ത് സ്ഥിരമായി നിന്നപ്പോൾ മറ്റുള്ളവർക്കും സ്ഥിരമായി നിൽക്കുവാൻ കഴിഞ്ഞു. തേനീച്ചകളുടെ രാജ്ഞി സ്വസ്ഥാനം വിട്ടു പറന്നുപോകുമ്പോൾ മറ്റു തേനീച്ചകളും പറന്നു പോകുകയും തിരിച്ചു വന്നിരിക്കുമ്പോൾ മറ്റുള്ളവയും വന്നിരിക്കുകയും ചെയ്യുന്നതുപോലെയുള്ള അവസ്ഥ ഈ ദേവതകൾക്കും സംഭവിച്ചു. ഇതുകണ്ടു വാണി, ചക്ഷുസ്സ്, ശ്രോത്രം ആദിയായ എല്ലാ ഇന്ദ്രിയങ്ങൾക്കും മനസ്സ് മുതലായ അന്തഃകരണങ്ങൾക്കും തങ്ങളിൽ ഏറ്റവും ശ്രേഷ്ഠൻ പ്രാണനാണെന്നു വിശ്വാസം വന്നു. അതിനാൽ അവരെല്ലാം പ്രസന്നരായി വിവിധരീതികളിൽ പ്രാണനെ സ്തുതിക്കുവാൻ തുടങ്ങി.

**സംബന്ധം** – പ്രാണനെത്തന്നെ പരബ്രഹ്മ പരമേശ്വരന്റെ സ്വരൂപമെന്നു കരുതി ഉപാസിക്കുന്നതിന് അതിന്റെ സർവ്വാത്മ രൂപത്തോടുകൂടിയ മഹത്വത്തെ വിവരിക്കുന്നു.

5. ഏഷോ *f*ഗ്നി സ്തപത്യേഷ സൂര്യ ഏഷ പർജ്ജന്യോ മഘവാനേഷു വായുഃ
ഏഷ പൃഥിവരയിർദ്ദേവഃ സദസച്ചാമൃതം ച യത്.

വാണി മുതലായ എല്ലാ ദേവതകളും സ്തുതിച്ചുകൊണ്ടു പറഞ്ഞു – ഈ പ്രാണൻതന്നെ അഗ്നിരൂപം ധരിച്ചു ജ്വലിക്കുന്നു. ഇതുതന്നെ സൂര്യനാകുന്നു. ഇതുതന്നെ മേഘവും; ഇതുതന്നെ ഇന്ദ്രനും വായുവും; ഇതുതന്നെ ദേവനും പൃഥിയും രയിയും (ഭൂതസമുദായം) ആകുന്നു. അതുപോലെതന്നെ സത്തും അസത്തും ആകുന്നു. ഇവയെല്ലാത്തിലും ശ്രേഷ്ഠനായ അമരസ്വരൂപൻ പരമാത്മാവും ഈ പ്രാണൻതന്നെയാകുന്നു.

6. അരാ ഇവ രഥനാഭൗ പ്രാണേ സർവം പ്രതിഷ്ഠിതം!
ഋചോ യജൂംഷി സാമാനി യജ്ഞഃക്ഷത്രം ബ്രഹ്മ ച.

എപ്രകാരം രഥചക്രത്തിന്റെ കുടത്തിൽ ഘടിപ്പിച്ചിരിക്കുന്ന കാലുകൾ ആ കുടത്തെത്തന്നെ ആശ്രയിച്ചിരിക്കുന്നുവോ അപ്രകാരം തന്നെ ഋഗ്വേദം, യജൂർവേദം ഇവയിലെ എല്ലാ മന്ത്രങ്ങളും സാമവേദം മുഴുവനും അവ വഴിയായി നടത്തപ്പെടുന്ന യജ്ഞാദി ശുഭകർമ്മങ്ങളും ആ കർമ്മങ്ങൾ നടത്തുന്ന ബ്രാഹ്മണർ, ക്ഷത്രിയർ മുതലായ അധികാരിവർഗ്ഗങ്ങളും ഇവയെല്ലാം

I K

പ്രാണന്റെ ആധാരത്തിൽ ഉറച്ചുനിൽക്കുന്നു. എല്ലാത്തിന്റേയും ആശ്രയം പ്രാണൻതന്നെയാകുന്നു.

**സംബന്ധം** – ഇപ്രകാരം പ്രാണന്റെ മഹത്വം പറഞ്ഞിട്ട് ഇനി അതിനെ സ്തുതിക്കുന്നു –

7. പ്രജാപതിശ്ചരസി ഗർഭേ ത്വമേവ പ്രതിജായസേ.
തുഭ്യം പ്രാണ പ്രജാസ്ത്വിമാ ബലിം ഹരന്തി യഃ
പ്രാണൈഃ പ്രതിതിഷ്ഠസി

ഹേ പ്രാണൻ, നീ തന്നെ പ്രജാപതി (ജീവികളുടെ ഈശ്വരൻ) ആകുന്നു. ഗർഭത്തിൽ പ്രവേശിച്ച് മാതാപിതാക്കൾക്കനുരൂപമായ സന്താനരൂപത്തിൽ ജന്മമെടുക്കുന്നതും നീ തന്നെ. എല്ലാ ജീവികളും നിനക്കുതന്നെ കാഴ്ചസമർപ്പിക്കുന്നു. നിന്റെ തൃപ്തിക്കുവേണ്ടിത്തന്നെ ഭക്ഷണം കഴിക്കുന്നു എന്നു ഭാവിക്കുന്നു. നീതന്നെ അപാനാദി എല്ലാ പ്രാണികളോടും കൂടി എല്ലാവരുടേയും ശരീരത്തിൽ സ്ഥിതിചെയ്തുകൊണ്ടിരിക്കുന്നു.

8. ദേവാനാമസി വഹ്നിതമഃ പിതൃണാം പ്രഥമാസ്വധാ.
ഋഷീണാം ചരിതം സത്യമഥർവ്വാങ്ഗിരസാമസി.

ഹേ പ്രാണൻ, ദേവകൾക്കുവേണ്ടി ഹവിസ്സ് എത്തിച്ചുകൊടുക്കുന്ന ഉത്തമമായ അഗ്നി നീ തന്നെയാകുന്നു. പിതൃക്കൾക്കുള്ള ആദ്യശ്രാദ്ധവും നീതന്നെ. അഥർവ്വാംഗിരസ്സു മുതലായ മഹർഷിമാരാൽ ആചരിതമായ സത്യവും നീതന്നെയാകുന്നു.

9. ഇന്ദ്രസ്ത്വം പ്രാണ തേജസാ രുദ്രോഽസി പരിരക്ഷിതാ
ത്വമന്തരിക്ഷേ ചരസി സൂര്യസ്ത്വം ജ്യോതിഷാംപതി.

ഹേ പ്രാണൻ! നീ എല്ലാ വിധത്തിലുമുള്ള തേജസ്സോടുകൂടിയ (ശക്തി) ത്രിലോക സ്വാമിയായ ഇന്ദ്രനാകുന്നു. നീ തന്നെ പ്രളയകാലത്തിൽ എല്ലാറ്റിനേയും സംഹരിക്കുന്ന രുദ്രനും എല്ലാറ്റിനേയും യഥായോഗ്യം സംരക്ഷിക്കുന്നവനും ആകുന്നു. അന്തരീക്ഷത്തിൽ വിഹരിക്കുന്ന വായുവും അതുപോലെ അഗ്നി, ചന്ദ്രൻ, നക്ഷത്രങ്ങൾ മുതലായ ജ്യോതിർഗണങ്ങളുടെ സ്വാമിയായ സൂര്യനും നീതന്നെയാകുന്നു.

10. യദാ ത്വമഭിവർഷസ്യഥേമാഃ പ്രാണ തേ പ്രജാഃ
ആനന്ദരൂപാസ്തിഷ്ഠന്തി കാമായാന്നംഭവിഷ്യതീതി.

ഹേ പ്രാണൻ! നീ മേഘരൂപമായി പൃഥ്വിയിൽ എല്ലായിടത്തും മഴപെയ്യിക്കുമ്പോൾ നിന്റെ ഈ പ്രജകളെല്ലാം "നമ്മുടെ ജീവിതനിർവ്വഹണത്തിനു ധാരാളം ധാന്യം ഉല്പന്നമാകും" എന്നുള്ള ആശയിൽ ആനന്ദ നിമഗ്നരായിത്തീരുന്നു.

11. വ്രാത്യസ്ത്വം പ്രാണൈകർഷിരത്താ വിശ്വസ്യ സത്പതിഃ
വയമാദ്യസ്യ ദാതാരഃപിതാത്വം മാതരിശ്വ നഃ

ഹേ പ്രാണൻ! സംസ്ക്കാരരഹിതനായിരുന്നിട്ടും സർവ്വശ്രേഷ്ടനായ ഋഷിയാകുന്നു. നീ സ്വാഭാവികമായി ശുദ്ധൻ തന്നെ. അതിനാൽ നിനക്കും സംസ്ക്കാരംവഴിയായുള്ള ശുദ്ധിയുടെ ആവശ്യമേ ഇല്ല. പ്രത്യുത നീ തന്നെ അഖിലത്തേയും പവിത്രീകരിക്കുന്ന ഏകമാത്രനും സർവ്വശ്രേഷ്ഠനുമായ മഹർഷി എന്നു താൽപ്പര്യം. ഞങ്ങൾ (എല്ലാ ഇന്ദ്രിയങ്ങൾ മനസ്സ് തുടങ്ങിയവ) നിനക്കായിക്കൊണ്ട് നാനാപ്രകാരത്തിലുള്ള ഭോജ്യപദാർത്ഥങ്ങൾ അർപ്പണം ചെയ്യുന്നവരും നീ അവയെ ഭുജിക്കുന്നവനും ആകുന്നു. നീ തന്നെ അഖില ബ്രഹ്മാണ്ഡത്തിന്റേയും ഉത്തമനായ സ്വാമി. ആകാശചാരിയും സമഷ്ടിവായുവസ്വരൂപനുമായ പ്രാണൻ, നീ ഞങ്ങളുടെ പിതാവാകുന്നു. എന്തുകൊണ്ടെന്നാൽ നിന്നിൽനിന്നുതന്നെ ഞങ്ങളെല്ലാം ഉത്ഭവിച്ചിരിക്കുന്നു.

12. യാ തേ തനൂർവാചി പ്രതിഷ്ഠിതാ യാ ശ്രോത്രേ യാ ച ചക്ഷുഷി
യാ ച മനസി സന്തതാ ശിവാം താം കുരു മോത്ക്രമീഃ

ഹേ പ്രാണൻ! നിന്റെ യാതൊരു സ്വരൂപം വാണി, ശ്രോത്രം, ചക്ഷുസ്സ് മുതലായ സമസ്തേന്ദ്രിയങ്ങളിലും മനസ്സ് മുതലായ അന്തഃകരണങ്ങളുടെ വൃത്തികളിലും വ്യാപിച്ചിരിക്കുന്നുവോ അതിനെ നീ മംഗളമയമാക്കിത്തീർക്കേണമേ. അതായത് നിന്നിൽ യാതൊന്ന് ഞങ്ങൾക്കു ശ്രദ്ധാലുക്കളായിരിക്കുവാൻ ആവേശം നൽകിയോ അതിനെ നീ ശാന്തമാക്കിയാലും. നീ ശരീരത്തിൽ നിന്നും ഉയർന്നു വെളിയിൽ പോകാതിരിക്കൂ. ഇതു ഞങ്ങളുടെ പ്രാർത്ഥനയാകുന്നു.

13. പ്രാണസ്യേദം വശേ സർവം ത്രിദിവേ യത്പ്രതിഷ്ഠിതം
മാതേവ പുത്രാൻ രക്ഷസ്വ ശ്രീശ്ച പ്രജ്ഞാം ച വിധേ ഹി ന ഇതി.

എത്രയോ വസ്തുക്കൾ സ്വർഗ്ഗത്തിലും ഭൂമിയിലും സ്പഷ്ടമായി കാണപ്പെടുന്നു. അവയെല്ലാംതന്നെ ഈ ജീവികൾക്കധീനമായിരിക്കുന്നു. ഇതെല്ലാം ചിന്തിച്ച് ഇന്ദ്രാദി ദേവന്മാർ അവസാനം പ്രാണനോടു പ്രാർത്ഥിക്കുന്നു – "ഹേ പ്രാണൻ, ഒരു മാതാവു തന്റെ കുഞ്ഞിനെ എപ്രകാരം സംരക്ഷിക്കുന്നുവോ അതേപ്രകാരം നീ ഞങ്ങളെ രക്ഷിക്കുകയും ഞങ്ങൾക്ക് ഐശ്വര്യവും കാന്തിയും അതായത് പ്രവർത്തനശക്തിയും ജ്ഞാനവും പ്രദാനം ചെയ്യുകയും ചെയ്യണേ.

ഇപ്രകാരം ഈ പ്രകരണത്തിൽ ഭാർഗ്ഗവ മഹർഷിയുടെ മൂന്നു ചോദ്യങ്ങൾക്കും മറുപടിയായി പിപ്പലാദമഹർഷി സമസ്ത ജീവികൾക്കും ശരീരങ്ങൾക്കും സ്വാസ്ഥ്യം നൽകി ആന്തരമായും ബാഹ്യമായും നിലനിർത്തുന്നത് ആകാശതത്വമാകുന്നു എന്ന കാര്യം അവരെ ഗ്രഹിപ്പിച്ചു. അതോടുകൂടി ശരീരാവയവങ്ങളെ പൂർത്തീകരിക്കുന്നതു വായു, അഗ്നി, ജലം, ഭൂമി എന്നിങ്ങനെ നാലു തത്വങ്ങളാകുന്നു. പത്ത് ഇന്ദ്രിയങ്ങളും അന്തഃകരണവും ഈ തത്വങ്ങൾക്ക് പ്രകാശം നൽകി പ്രവർത്തന സജ്ജമാക്കുന്നവയാണ്. ഇവയിലെല്ലാം ശ്രേഷ്ടയമായിട്ടുള്ളതു പ്രാണൻ ആകുന്നു. അതിനാൽ പ്രാണൻ തന്നെ

N P

I K

വാസ്തവത്തിൽ ഈ ശരീരത്തെ വഹിച്ചുകൊണ്ടിരിക്കുന്നു. പ്രാണനെക്കൂടാതെ ഈ ശരീരത്തെ വഹിക്കുന്നതിനുള്ള ശക്തി മറ്റൊന്നിനും തന്നെയില്ല. മറ്റെല്ലാ ഇന്ദ്രിയാദികളിലും ഇതിന്റെ തന്നെ ശക്തി അനുസ്യൂതം പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ഇതിന്റെ തന്നെ ശക്തി ലഭിച്ചിട്ട് അവ ശരീരത്തെ വഹിച്ചുകൊണ്ടിരിക്കുന്നു.

## തൃതീയപ്രശ്നം

1. അഥ ഹൈനം കൗസല്യശ്ചാശ്വലായനഃ പപ്രച്ഛ ഭഗവൻ കുത ഏഷ പ്രാണോ ജായതേ കഥമായാത്യസ്മിൻ ശരീര ആത്മാനം വാ പ്രവിഭജ്യ കഥം പ്രാതിഷ്ഠതേ കേനോത്ക്രമതേ കഥം ബാഹ്യമഭിധത്തേ കഥമദ്ധ്യാത്മമിതി.

ഈ മന്ത്രത്തിൽ ആശ്വലായന മുനി പിപ്പലാദമഹർഷിയോട് ആകെ ആറു സംഗതികൾ ചോദിക്കുന്നു.

1. അങ്ങു വർണ്ണിച്ച പ്രാണൻ ആരിൽനിന്നും ഉത്ഭവിച്ചു? 2. അത് ഈ മനുഷ്യശരീരത്തിൽ എങ്ങനെ പ്രവേശിക്കുന്നു? 3. തന്നത്താനെ വിഭജിക്കപ്പെട്ട് എപ്രകാരം ശരീരത്തിൽ സ്ഥിതിചെയ്യുന്നു? 4. ഒരു ശരീരത്തെ ഉപേക്ഷിച്ചിട്ടു മറ്റൊരു ശരീരത്തിലേക്കു പോകുന്ന സമയം ആദ്യശരീരത്തിൽ നിന്നും എപ്രകാരം പുറപ്പെടുന്നു? 5. ഈ ബാഹ്യ (പാഞ്ചഭൗതിക) ജഗത്തിനെ എപ്രകാരം വഹിക്കുന്നു? 6. മനസ്സ് ഇന്ദ്രിയങ്ങൾ, മുതലായവ ആദ്ധ്യാത്മി (ആന്തരിക) ജഗത്തിനെ എപ്രകാരം വഹിക്കുന്നു? ഇവിടെ പ്രാണന്റെ വിഷയത്തിൽ, ആദ്യം കൊടുത്ത മറുപടിയിൽ വരാത്ത ഉത്തരങ്ങളുടെ ചോദ്യങ്ങളാണു ചോദിച്ചിരിക്കുന്നത്. അവർ ആദ്യത്തെ ഉത്തരങ്ങൾ കേട്ടു പ്രസന്നരായിരുന്നു. അതിനാൽ ചോദ്യോത്തരവേളയിൽ സുകേശാദി ആറു മഹർഷിമാരും ഒന്നിച്ചിരുന്നിരുന്നു എന്നു സ്പഷ്ടമാകുന്നു.

2. തസ്മൈ സ ഹോവാചാതിപ്രശ്നാൻ പൃച്ഛസി
ബ്രഹ്മിഷ്ഠോƒസീതി തസ്മത്തേƒഹം ബ്രവീമി.

ഈ മന്ത്രത്തിൽ പിപ്പലാദ മഹർഷി ആശ്വലായനന്റെ ചോദ്യം കഠിനമാണെന്നു പറയുകയും അദ്ദേഹത്തിന്റെ ബുദ്ധിമത്തയേയും തർക്കശീലത്തേയും പ്രശംസിക്കുകയും ചെയ്യുന്നു. അതോടുകൂടി "നീ ചോദിച്ച രീതി കണ്ടിട്ട് അതിനു മറുപടി തരേണ്ടയാവശ്യവുമില്ല. എന്നാൽ നീ തർക്ക ബുദ്ധിയോടുകൂടിയല്ല ചോദിച്ചതെന്നു ഞാൻ മനസ്സിലാക്കുന്നു. നീ ശ്രദ്ധാലുവും വേദങ്ങളിൽ നിഷ്ണാതനും ആകുന്നു. അതിനാൽ ഞാൻ നിന്റെ ചോദ്യങ്ങൾക്കു മറുപടി പറയാം." എന്ന ഭാവവും പ്രകടിപ്പിക്കുന്നു.

3. ആത്മന ഏഷ പ്രാണോ ജായതേ യഥൈഷാ പുരുഷേ ഛായൈതസ്മിന്നേതദാതതം മനോകൃതേനായാത്യസ്മിൻ ശരീരേ.

ഇവിടെ മഹർഷി പിപ്പലാദൻ ആശ്വലായനന്റെ രണ്ടു ചോദ്യങ്ങൾക്കു ക്രമപ്രകാരം മറുപടി പറയുന്നു. യാതൊന്നിന്റെ പ്രകരണം നടന്നുകൊണ്ടിരിക്കുന്നുവോ ആ സർവ്വശ്രേഷ്ടനായ പ്രാണൻ പരമാത്മാവിൽ നിന്നും ഉത്ഭവിച്ചിട്ടുള്ളതാകുന്നു. ആ പരബ്രഹ്മ പരമേശ്വരൻതന്നെ ഉപാദാനകാരണവും അവൻ തന്നെ ഇതിന്റെ രചയിതാവും ആകുന്നു. അതിനാൽ ഇതിന്റെ സ്ഥിതി ആ മഹാത്മാവായ പരമേശ്വരന് അധീനമാകുന്നു. മനുഷ്യന്റെ ഛായ അവനധീനമായിരിക്കുന്നതുപോലെതന്നെയാണിത്. ഇതാകുന്നു ആദ്യത്തെ പ്രശ്നത്തിന്റെ ഉത്തരം. ഇനി രണ്ടാമത്തെ ചോദ്യത്തിന്റെ ഉത്തരം – മനസ്സുവഴി സംഭവിക്കുന്ന സങ്കല്പത്തിൽനിന്നും പ്രാണൻ ശരീരത്തിൽ പ്രവേശിക്കുന്നു. മരിക്കുന്ന സമയം ജീവികളുടെ മനസ്സിൽ അതിന്റെ കർമ്മമനുസരിച്ചുള്ള എന്തെല്ലാം സങ്കല്പങ്ങളുണ്ടോ അവന് അങ്ങനെതന്നെയുള്ള ശരീരം ലഭിക്കുന്നു. അതിനാൽ പ്രാണന്റെ ശരീരത്തിലേക്കുള്ള പ്രവേശനം മനസ്സിന്റെ സങ്കല്പത്തിൽനിന്നുണ്ടാകുന്നു.

**സംബന്ധം –** ഇനി ആശ്വലായനന്റെ മൂന്നാമത്തെ ചോദ്യത്തിനുള്ള മറുപടി ആരംഭിക്കുന്നു.

4. യഥാ സമ്രാഡേവാധികൃതാൻ
നിയുങ്ക്തേ ഏതാൻ ഗ്രാമാനേതാൻഗ്രാമാനധി–
തിഷ്ഠസ്വേത്യേവമേവൈഷ പ്രാണ ഇതരാ
പ്രാണാൻ പൃഥക് പൃഥഗേവ സന്നിധത്തേ.

ഇവിടെ മഹർഷി ഉദാഹരണസഹിതം മൂന്നാമത്തെ പ്രശ്നത്തിനു മറുപടി പറയുന്നു – എപ്രകാരം ഭൂമണ്ഡലത്തിന്റെ ചക്രവർത്തിമാർ ഗ്രാമങ്ങൾക്കും നഗരങ്ങൾക്കും ജനപദങ്ങൾക്കും പ്രത്യേകം പ്രത്യേകമായി അധികാരികളെ നിയമിക്കുന്നുവോ അവയുടെ അധികാരങ്ങൾ വീതിച്ചുകൊടുക്കുന്നുവോ അതേപ്രകാരംതന്നെ ഈ സർവ്വശ്രേഷ്ഠനായ പ്രാണനും സ്വന്തം അംഗരൂപമായ അപാനൻ, വ്യാനൻ മുതലായ മറ്റു പ്രാണനുകളെ ശരീരത്തിന്റെ പ്രത്യേകം പ്രത്യേകം ഭാഗങ്ങളിൽ പ്രത്യേകം പ്രത്യേകം കാര്യങ്ങൾക്കായി നിയോഗിക്കുന്നു.

**സംബന്ധം –** ഇനി മുഖ്യപ്രാണൻ, അപാനൻ, സമാനൻ ഇവ മൂന്നിന്റെയും വാസസ്ഥാനവും പ്രവൃത്തികളും വിവരിക്കുന്നു.

5. പായൂപസ്ഥേƒപാനം ചക്ഷുഃശ്രോത്രേ മുഖനാസികാഭ്യാം പ്രാണഃ സ്വയം പ്രാതിഷ്ഠതേ മധ്യേ തു സമാനഃ. ഏഷ ഹ്യേതദ്ധുതമന്നം സമം നയതി തസ്മാദേതാഃ സപ്താർച്ചിഷോ ഭവന്തി.

ഇതു സ്വയം മുഖത്തും നാസാദ്വാരത്തിലും കൂടി സഞ്ചരിച്ച് നേത്രങ്ങളിലും ശ്രോത്രങ്ങളിലും സ്ഥിതിചെയ്യുകയും അതുപോലെ ഗുദത്തിലും ഉപസ്ഥത്തിലും അപാനനെ സ്ഥാപിക്കുകയും ചെയ്യുന്നു. അതിന്റെ ജോലികൾ മലമൂത്രങ്ങളെ ശരീരത്തിൽനിന്നും പുറത്തേയ്ക്കുതള്ളുകയും രജസ്സ്, വീര്യം, ഗർഭം ഇവയെ വെളിയിലേയ്ക്കു തള്ളിവിടുകയുമാണ്. ശരീരത്തിന്റെ മധ്യഭാഗത്ത്, നാഭിയിൽ, സമാനനെ സ്ഥാപിക്കുന്നു. ഈ സമാനവായുവിനെത്തന്നെ പ്രാണരൂപമാകുന്ന അഗ്നിയിൽ ഹവനം ചെയ്തുകൊണ്ട് ഉദരത്തിൽ വന്നു വീഴുന്ന അന്നത്തെ, അതായതു സാരാംശത്തെ ശരീരത്തിന്റെ എല്ലാ അംഗപ്രത്യംഗങ്ങളിൽ യഥായോഗ്യം സമഭാവത്തിൽ എത്തിച്ചുകൊ

N P

ടുക്കുന്നു. ആ അന്നത്തിന്റെ സാരഭൂതമായ രസത്തിൽ നിന്നും തന്നെ ഈ ശരീരത്തിൽ ഏഴു ജ്വാലകൾ അതായത് എല്ലാ വിഷയങ്ങളേയും പ്രകാശിപ്പിക്കുന്ന രണ്ടു നേത്രങ്ങൾ. രണ്ടു ചെവികൾ, രണ്ടു നാസാദ്വാരങ്ങൾ, ഒരു മുഖം (രസന) ഈ ഏഴു ദ്വാരങ്ങൾ ഉൽപ്പന്നമായിരിക്കുന്നു. ആ രസത്തിൽ നിന്നും പുഷ്ടി പ്രാപിച്ചിട്ട് ഇവ താന്താങ്ങളുടെ പ്രവൃത്തികൽ സമർത്ഥമായി ചെയ്യുന്നു.

**സംബന്ധം –** ഇനി വ്യാനന്റെ ഗതി വർണ്ണിക്കുന്നു –

6. ഹൃദി ഹ്യേഷ ആത്മാ അത്രൈതദേകശതം നാഡീനാം താസാം ശതം ശതമേകൈകസ്യാം ദ്വാസപ്തതിർദ്വാസപ്തതിഃ പ്രതിശാഖാനാഡീസഹസ്രാണി ഭവന്ത്യാസു വ്യാനശ്ചരതി.

ഈ ശരീരത്തിൽ ജീവാത്മാവിന്റെ നിവാസ സ്ഥാനമായ ഹൃദയത്തിൽ ഒരുനൂറു പ്രധാന നാഡികളും അവയിൽ ഓരോ നാഡികൾക്കും നൂറുവീതം ശാഖാ നാഡികളും അവയിൽ ഓരോ നാഡികൾക്കും നൂറുവീതം ശാഖാ നാഡികളും ഉണ്ട്. ഈ ഓരോ ശാഖാനാഡിക്കും എഴുപത്തീരായിരം പ്രതിശാഖാ നാഡികളും ഉണ്ട്. ഇപ്രകാരം ശരീരത്തിൽ ആകെ എഴുപത്തിരണ്ടുകോടി നാഡികളുള്ളതിൽ എല്ലാം ഈ വ്യാനവായു സഞ്ചരിച്ചുകൊണ്ടിരിക്കുന്നു.

**സംബന്ധം –** ഇനി ഉദാനവായുവിന്റെ സ്ഥാനവും പ്രവർത്തനങ്ങളും പറയുന്നതോടുകൂടി ആശ്വലായനൻറെ നാലാമത്തെ ചോദ്യത്തിന്റെ ഉത്തരവും നൽകപ്പെടുന്നു –

7. അഥൈകയോർധ്വ ഉദാനഃ പുണ്യേന പുണ്യം ലോകം നയതി പാപേന പാപമുഭാഭ്യാമേവ മനുഷ്യലോകം.

മുകളിൽ പറഞ്ഞിട്ടുള്ള എഴുപത്തിരണ്ടുകോടി നാഡികളിൽ നിന്നും ഭിന്നമായി മറ്റൊരു നാഡികൂടിയുണ്ട്. അതിനെ സുഷുമ്ന എന്നു പറയുന്നു. അത് ഹൃദയത്തിൽനിന്നും പുറപ്പെട്ടു മുകളിൽ മസ്തകത്തിലേയ്ക്കു പോകുന്നു. അതുവഴിയായി ഉദാനവായു ശരീരത്തിന്റെ മുകൾ ഭാഗത്തേയ്ക്കു സഞ്ചരിക്കുന്നു. (ഇപ്രകാരം അശ്വലായനന്റെ മൂന്നാമത്തെ പ്രശ്നത്തിന്റെ സമാധാനം പറഞ്ഞിട്ട് മഹർഷി പിപ്പലാദൻ അയാളുടെ നാലാമത്തെ പ്രശ്നത്തിന്റെ ഉത്തരം സംക്ഷേപമായിപ്പറയുന്നു.) യാതൊരുത്തൻ പുണ്യശീലനായിരിക്കുന്നുവോ യാതൊരുത്തന്റെ സൽക്കർമ്മങ്ങളുടെ ഫലം അനുഭവിക്കേണ്ട സമയമായിരിക്കുന്നുവോ അവനെ ഈ ഉദാന വായു തന്നെ മറ്റു പ്രാണികളോടും ഇന്ദ്രിയങ്ങളോടും കൂടി വർത്തമാന ശരീരത്തിൽനിന്നും പുറപ്പെട്ടു പുണ്യലോകത്തിൽ – സ്വർഗ്ഗാദി ഉന്നതലോകങ്ങളിലേയ്ക്കു കൊണ്ടുപോകുന്നു. പാപകർമ്മങ്ങളോടുകൂടിയ മനുഷ്യരെ ശൂകര കൂകരാദി പാപയോനികളിലും രൗരവാദിനിരകങ്ങളിലും കൊണ്ടുപോകുകയും അതുപോലെ യാതൊരുത്തൻ പാപപുണ്യകർമ്മങ്ങളുടെ മശ്രിതഫലം അനുഭവിക്കുന്നതിനു അഭിമുഖമായിരിക്കുന്നുവോ അവനെ മനുഷ്യശരീരത്തിലേയ്ക്ക് കൊണ്ടുപോകയും ചെയ്യുന്നു.

(ഒരു ശരീരത്തിൽനിന്നും പുറപ്പെട്ട് മുഖ്യ പ്രാണൻ ഉദാനേയും കൂട്ടി അതുവഴി മറ്റു ശരീരത്തിലേയ്ക്കു പോകുമ്പോൾ തന്റെ അംഗഭൂതമായ സമാനാദി പ്രാണങ്ങളേയും ഇന്ദ്രിയം, മനസ്സ് ഇവയേയും കൂട്ടിക്കൊണ്ടുപോകുന്നു. ഇവയെല്ലാത്തിന്റേയും സ്വാമിയായ ജീവാത്മാവും അതിനോടുകൂടിപ്പോകുന്നു. ഈ കാര്യം ഇവിടെ പറയേണ്ടതുണ്ട്.)

**സംബന്ധം –** ഇനി രണ്ടു മന്ത്രങ്ങളിലായി ആശ്വലായനന്റെ അഞ്ചും ആറും ചോദ്യങ്ങളുടെ ഉത്തരം കൊടുത്തുകൊണ്ട് ജീവാത്മാവു പ്രാണേന്ദ്രിയങ്ങളോടുകൂടിയ ഒരു ശരീരത്തിൽനിന്നും മറ്റൊരു ശരീരത്തിലേക്കു പോകുന്നതു സംബന്ധമായ കാര്യം സ്പഷ്ടമാക്കുന്നു.

8. ആദിത്യോ ഹ വൈ ബാഹ്യഃ പ്രാണ ഉദത്യേഷ ഹ്യേനം ചാക്ഷുഷം പ്രാണമനുഗ്രഹ്ണാനഃ പൃഥിവ്യം യാ ദേവ താസൈഷാ പുരു,സ്യാപാനമവഷ്ടഭ്യാന്തരാ യദാകാശഃ സ സമാനോ വായർവ്യാനഃ.

സൂര്യൻ തന്നെ എല്ലാത്തിന്റേയും ബാഹ്യപ്രാണൻ ആകുന്നു എന്ന് പൂർണ്ണമായി ഗ്രഹിക്കണം. ഈ മുഖ്യപ്രാണൻ സൂര്യരൂപത്തിൽ ഉദിച്ച് ശരീരത്തിന്റെ അംഗപ്രത്യംഗങ്ങളെ പുഷ്ടിപ്പെടുത്തുകയും നേത്രേന്ദ്രിയങ്ങളെ അനുഗ്രഹിക്കുകയും ചെയ്യുന്നു. അതിന് കാഴ്ചശക്തി അഥവാ പ്രകാശം നൽകുന്നു. പൃഥ്വിയിലുള്ള ദേവത അതായത് അപാന വായുവിന്റെ ശക്തി അത് മനുഷ്യരുടെ ഉള്ളിൽ വസിക്കുന്ന അപാന വായുവിന് ആശ്രയം നൽകുന്നു. ഈ അപാനവായുവിന്റെ ശക്തി ഗുദം, ഗുപ്നേന്ദ്രിയങ്ങൾ ഇവയെ സഹായിക്കുകയും ഇവയുടെ ബാഹ്യമായ സ്ഥൂലാകാരത്തെ വഹിക്കുകയും ചെയ്യുന്നു. സ്വർഗ്ഗത്തിനും ഭൂമിക്കും ഇടക്കുള്ള ആകാശം തന്നെ സമാനവായുവിന്റെ ബാഹ്യസ്വരൂപമാകുന്നു. അത് ഈ ശരീരത്തിന്റെ ബാഹ്യങ്ങളായ അംഗപ്രത്യംഗങ്ങൾക്കു വിശ്രമം നൽകി അവയെ പരരക്ഷിക്കുകയും ശരീരത്തിനുള്ളിലുള്ള സമാനവായുവിന് അതിൽ സഞ്ചരിക്കുന്നതിനു സൗകര്യം കൊടുക്കുകയും ചെയ്യുന്നു. ഇതിന്റെ സഹായത്താൽ കർണ്ണങ്ങൾക്കു ശ്രവിക്കുവാൻ കഴിയുന്നു. ആകാശത്തിൽ ചരിച്ചുകൊണ്ടിരിക്കുന്ന വായുതന്നെ വ്യാനവായുവിന്റെ ബാഹ്യരൂപമാകുന്നു. അത് ഈ ശരീരത്തിന്റെ ബാഹ്യമായുള്ള അംഗപ്രത്യംഗങ്ങളെ പ്രവർത്തനസജ്ജമാക്കിത്തീർക്കുകയും ശാന്തിപ്രദാനം ചെയ്യുകയും ചെയ്യുന്നു; ഉള്ളിലെ വ്യാനവായുവിനെ നാഡികളിൽക്കൂടി നയിക്കുകയും ത്വഗിന്ദ്രിയത്തിന് സ്പർശനജ്ഞാനം ഉണ്ടാക്കുന്നതിൽ സഹായിക്കുകയും ചെയ്യുന്നു.

9. തേജോ ഹ വാ ഉദാനസ്തസ്മാദുപശാന്തതേജാഃ പുനർഭവ മിന്ദ്രിയൈർമനസി സമ്പദ്യമാനൈഃ.

സൂര്യന്റെയും അഗ്നിയുടെയും ബാഹ്യമായ തേജസ്സ് ഉഷ്ണത്വം, അതുതന്നെ ഉദാനവായുവിന്റെ ബാഹ്യസ്വരൂപം. അതു ശരീരത്തിന്റെ ബാഹ്യമായുള്ള അംഗപ്രത്യംഗങ്ങളെ തണുപ്പിക്കുവാൻ അനുവദിക്കുന്നില്ല. കൂടാതെ ശരീരത്തിന്റെ ആന്തരികോഷ്മാവിനെ സ്ഥിരപ്പെടുത്തി നിർത്തുകയും ചെയ്യുന്നു. ഒരുത്തന്റെ ശരീരത്തിൽ നിന്നും ഉദാനവായു മാറിക്കഴിഞ്ഞാൽ അവന്റെ ശരീരം ചൂടായിരിക്കുന്നില്ല. അതിനാൽ ശരീ

രത്തിന് ചൂടില്ലാതായി അതിൽ നിവസിക്കുന്ന ജീവാത്മാവ് മനസ്സിൽ വിലീനമായി ഇന്ദ്രിയങ്ങളെ ചേർത്തുകൊണ്ട് ഉദാനവായുവിനോടുകൂടി മറ്റു ശരീരത്തിലേക്കു മാറിപ്പോകുന്നു.

**സംബന്ധം –** ഇനി ആശ്വലായനന്റെ നാലാമത്തെ ചോദ്യത്തിലെ അതായത് പ്രാണൻ ഒരു ശരീരത്തിൽ നിന്നു പുറപ്പെട്ട് മറ്റു ശരീരത്തിലോ ലോകത്തിലോ പ്രവേശിക്കുന്ന കാര്യം വീണ്ടും സ്പഷ്ടമാക്കുന്നു.

10. യച്ചിത്തസ്തേനൈഷ പ്രാണമായാതി പ്രാണസ്തേജസാ യുക്തഃ സഹാത്മനാ യഥാസങ്കല്പിതം ലോകം നയതി.

മരിക്കുന്ന സമയം ഈ ആത്മാവിന് ഏതെല്ലാം സങ്കല്പങ്ങളുണ്ടാകുന്നുവോ അതിന്റെ മനസ്സ് അന്തിമനിമിഷത്തിൽ ഏതു ഭാവനകൾ ചിന്തിച്ചിരുന്നുവോ ആ സങ്കല്പത്തോടുകൂടിയ മനസ്സ്, ഇന്ദ്രിയങ്ങളെ കൂട്ടിക്കൊണ്ട് മുഖ്യ പ്രാണനിൽ സ്ഥിതിചെയ്യുന്നു. ആ മുഖ്യ പ്രാണൻ ഉദാനവായുവുമായി ചേർന്ന് തന്നോടൊത്ത് മനസ്സും ഇന്ദ്രിയങ്ങളും ഒന്നിച്ചുള്ള ജീവാത്മാവിനെ ആ അന്തിമ സങ്കല്പമനുസരിച്ച് യഥായോഗ്യം ഭിന്ന ഭിന്ന ലോകങ്ങളിലോ അഥവാ യോനികളിലോ ആനയിക്കുന്നു. അതിനാൽ തന്റെ മനസ്സിൽ നിരന്തരം ഭഗവാനെ ചിന്തിച്ചുകൊണ്ടിരിക്കുന്നത് അത്യന്തം ഉചിതമായിരിക്കും. മറ്റു സങ്കല്പങ്ങൾ ഒന്നും വരുവാനനുവദിക്കരുത്. എന്തുകൊണ്ടെന്നാൽ ജീവിതം അല്പവും അനിത്യവുമാകുന്നു. അപ്രതീക്ഷിതമായി ഈ ശരീരത്തിന്റെ അന്ത്യം എപ്പോൾ സംഭവിക്കുമെന്ന് എങ്ങനെ അറിയും? ആ സമയം ഭഗവത്ചിന്ത ഉണ്ടാകാതെ മറ്റു സങ്കല്പങ്ങൾ ആണുണ്ടാകുന്നതെങ്കിൽ സാധാരണപോലെ എൺപത്തിനാലുലക്ഷം യോനികളിൽ അലഞ്ഞുതിരിയേണ്ടതായി വരുന്നു.

**സംബന്ധം –** ഇനി പ്രാണവിഷയകമായ ജ്ഞാനത്തിന്റെ സാംസാരികവും പാരലൗകികവുമായ ഫലത്തെ വിവരിക്കുന്നു.

11. യ ഏവം വിദ്വാൻ പ്രാണം വേദ ന ഹാസ്യ പ്ര ജാ ഹീയതേ*f*മൃതോ ഭവതി തദേഷ ശ്ലോകഃ

ഏതെങ്കിലും വിദ്വാൻ ഇപ്രകാരം ഈ പ്രാണന്റെ രഹസ്യം മനസ്സിലാക്കുകയും പ്രാണന്റെ മഹത്വത്തെ ഗ്രഹിച്ച് എല്ലാ പ്രകാരങ്ങളിലും അതിനെ സുരക്ഷിതമാക്കി നിലനിർത്തുകയും അതിനെ ഒരിക്കലും അവഹേളിക്കാതിരിക്കുകയും ചെയ്യുന്നുവോ അവന്റെ സന്താനപരമ്പര ഒരിക്കലും നശിച്ചുപോകുന്നില്ല. എന്തുകൊണ്ടെന്നാൽ അവന്റെ വീര്യം അമോഘവും അത്ഭുതവും ശക്തിസമ്പന്നവുമാകുന്നു. അവൻ അതിന്റെ ആദ്ധ്യാത്മിക രഹസ്യത്തെ ഗ്രഹിച്ചിട്ടു തന്റെ ജീവിതത്തെ സാർത്ഥകമാക്കിത്തീർക്കുകയും ഒരു ക്ഷണംപോലും ഭഗവത് ചിന്തകളാൽ ശൂന്യമാക്കാതിരിക്കയും ചെയ്യുന്നു. എങ്കിൽ അനന്തകാലത്തേയ്ക്കുമായി അമരനായിത്തീരുന്നു; അതായത് ജനനമരണരൂപമാകുന്ന പ്രപഞ്ചത്തിൽനിന്നും മുക്തനായിത്തീരുന്നു.

12. ഉത്പത്തിമായതിം സ്ഥാനം വിഭുത്വം
ചൈവ പഞ്ചധാ

അദ്ധ്യാത്മം ചൈവ പ്രാണസ്യ വിജ്ഞായാമൃത
മശ്നുതേ.

വിജ്ഞായാമൃതമശ്നുത ഇതി.

ഉപര്യുക്ത വിവേചനങ്ങളനുസരിച്ച് യാതൊരു മനുഷ്യൻ പ്രാണന്റെ ഉത്ഭവത്തെ – അതായത് ഇത് എന്തിൽനിന്ന് എങ്ങനെ ഉണ്ടാകുന്നു എന്ന രഹസ്യത്തെ – ഗ്രഹിക്കുന്നുവോ ശരീരത്തിൽ അതിന്റെ വ്യാപ്തിയെപ്പറ്റിയുള്ള ജ്ഞാനവും ഗ്രഹിക്കുന്നുവോ യാതൊരുത്തൻ പ്രാണന്റെ സ്ഥിതിയെ അതായത് അകത്തും പുറത്തും എവിടെവിടെയെല്ലാം അതു വസിക്കുന്നു എന്നുള്ള രഹസ്യത്തെ – അതിന്റെ ബാഹ്യവും ആന്തരികവും ആയ – ആധിഭൗതികവും ആദ്ധ്യാത്മികവുമായ അഞ്ചു രഹസ്യങ്ങളെ നന്നായി ഗ്രഹിക്കുന്നുവോ അവൻ അമൃതസ്വരൂപനായ പരമാനന്ദമയ പരബ്രഹ്മ പരമേശ്വരനെ പ്രാപിക്കുകയും ആ ആനന്ദമയന്റെ സംയോഗസുഖത്തെ നിരന്തരം അനുഭവിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു.

## ചതുർത്ഥ പ്രശ്നം

1. ആഥ ഹൈനം സൗര്യായണീ ഗാർഗ്യഃ പപ്രച്ഛ ഭഗവന്നേ തസ്മിൻ പുരുഷേ കാനി സ്വപന്തി കാന്യസ്മിഞ്ജാഗ്രതി കതര ഏഷ ദേവഃ സ്വപ്നാൻപശ്യതി കസ്യൈതത്സുഖം ഭവതി കസ്മിന്നു സർവേ സമ്പ്രദിഷ്ഠിതാ ഭവന്തീതി.

ഇവിടെ ഗാർഗ്യമുനി പിപ്പലാദനോട് അഞ്ചുകാര്യങ്ങൾ ചോദിക്കുന്നു. 1. ഗാഢനിദ്രാസമയം ഈ മനുഷ്യശരീരത്തിൽ അധിവസിക്കുന്ന മുൻപറഞ്ഞ ദേവതകളിൽ ആരെല്ലാം ഉറങ്ങുന്നു? 2. ആരെല്ലാം ഉണർന്നിരിക്കുന്നു? 3. സ്വപ്നാവസ്ഥയിൽ ഇവരിൽ ഏതുദേവത സ്വപ്നസംഭവങ്ങൾ കണ്ടുകൊണ്ടിരിക്കുന്നു? 4. നിദ്രാവസ്ഥയിലെ സുഖാനുഭവം ആർക്കുണ്ടാകുന്നു? 5. ഈ എല്ലാ ദേവതകളും സർവ്വഭാവത്തോടുംകൂടി എന്തിൽ സ്ഥിതിചെയ്യുന്നു? അതായത് ആരെ ആശ്രയിച്ചിരിക്കുന്നു? ഇങ്ങനെ ഗാർഗ്യമുനി ജീവാത്മാവിന്റേയും പരമാത്മാവിന്റേയും പൂർണ്ണമായ തത്വങ്ങൾ ചോദിച്ചിരിക്കുന്നു.

2. തസ്മൈ സ ഹോവാച യഥാ ഗാർഗ്യ മരീചയോ *f*ർക്കസ്യാസ്തം ഗച്ഛതഃ സർവാ ഏതസ്മിംസ്തേജോ മണ്ഡല ഏകീഭവന്തി. താഃ പുനഃ പുനരുദയതഃ പ്രചരന്ത്യേ വം ഹ വൈ തത്സർവം പരേ ദേവേ മനസ്യേകീഭവതി. തേന തർഹ്യേഷ പുരുഷോ ന ശൃണോതി ന പശ്യതി ന ജിഘ്രതി ന രസയതേ ന സ്പൃശതേ നാഭിവദതേ നാദത്തേ നാനന്ദയതേ ന വിസൃജതേ നേയായതേ സ്വപിതീത്യാചക്ഷതേ.

ഈ മന്ത്രത്തിൽ പിപ്പലാദമഹർഷി ഗാർഗ്യന്റെ ആദ്യപ്രശ്നത്തിന് ഇപ്രകാരം മറുപടി പറഞ്ഞു – "ഗാർഗ്യാ, സൂര്യൻ അസ്തമിക്കുമ്പോൾ ആ സമയം എല്ലാ ഭാഗങ്ങളിലേയ്ക്കും വ്യാപി

ച്ചുകിടന്നിരുന്ന പ്രകാശ കിരണങ്ങൾ എപ്രകാരം ആ പ്രകാശ പുഞ്ജത്തിൽ ലയിച്ച് ഒന്നായിത്തീരുന്നുവോ തികച്ചും അതേ രീതിയിൽത്തന്നെ ഗാഢനിദ്രാസമയത്ത് നിന്റെ ചോദ്യപ്രകാര മുള്ള എല്ലാ ദേവതകളും, എല്ലാ ഇന്ദ്രിയങ്ങളും, അവയിലെ സർവ്വശ്രേഷ്ഠമായ വനരൂപദേവതയും അതിൽ വിലീനമായി തദ്രൂപമായിത്തീരുന്നു. അതിനാൽ ആ സമയം ഈ ജീവാ ത്മാവ് ശ്രവിക്കുന്നില്ല, കാണുന്നില്ല, ഘ്രാണിക്കുന്നില്ല, സ്വദി ക്കുന്നില്ല, ശ്വസിക്കുന്നില്ല, സ്പർശിക്കുന്നില്ല, സംസാരിക്കുന്നി ല്ല, ഗ്രഹിക്കുന്നില്ല, ചലിക്കുന്നില്ല. മലമൂത്രവിസർജ്ജനം നട ത്തുന്നില്ല, മൈഥുനസുഖം അനുഭവിക്കുന്നില്ല. അതായത് ആ സമയം പത്തിന്ദ്രിയങ്ങളുടേയും പ്രവർത്തനങ്ങൾ സർവ്വഥാ നിലച്ചിരിക്കും. ഈ സമയം ഈ പുരുഷൻ മാത്രം ഉറങ്ങുന്നു എന്നു സാധാരണ ആളുകൾ പറയുന്നു. സൂര്യോദയത്തിൽ കിര ണങ്ങൾ വീണ്ടും എല്ലാ ഭാഗങ്ങളിലേയ്ക്കും വ്യാപിക്കുന്നതു പോലെ തന്നെ അവൻ ഉണർന്നുകഴിഞ്ഞാൽ പിന്നീട് എല്ലാ ഇന്ദ്രിയങ്ങളും മനസ്സിൽനിന്നും വേർപെട്ട് അതാതുകളുടെ കർമ്മങ്ങളിൽ വ്യാപൃതരായിത്തീരുന്നു.

**സംബന്ധം –** ഇനി ഗാർഗ്യന്റെ പ്രശ്നത്തിനു സംക്ഷേപമായി ഉത്തരംകൊടുത്തിട്ട് രണ്ടു മന്ത്രങ്ങൾ വഴി എല്ലാ ഇന്ദ്രിയങ്ങളും ലയിക്കുന്നതിനുമേൽ മനസ്സിന്റെ സ്ഥിതി എന്തായിത്തീരുന്നു എന്നു വിവരിക്കുന്നു.

3. പ്രാണാഗ്നയ ഏവൈതസ്മിൻപുരേ ജാഗ്രതി. ഗാർഹ പത്യോ ഹ വാ ഏഷോƒപാനോ വ്യാനോƒന്വാഹാര്യ പചനോ യദ്ഗാർഹപത്യാത് പ്രണീയതേ പ്രണയനാ ദാഹ വനീയഃ പ്രാണ.

ആ സമയം ഈ മനുഷ്യശരീരമാകുന്ന നഗരത്തിൽ അഞ്ചു പ്രാണരൂപങ്ങളായ അഗ്നികൾ ഉണർന്നിരിക്കുന്നു. ഇത് ഗാർഗ്യന്റെ രണ്ടാമത്തെ പ്രശ്നത്തിന്റെ സംക്ഷേപമായ ഉത്ത രമാണ്. ഇവിടെ നിദ്രയ്ക്കു യജ്ഞരൂപം നൽകുന്നതിന് പഞ്ച പ്രാണങ്ങളെ അഗ്നി രൂപത്തിൽ വിശേഷിപ്പിച്ചിരിക്കുന്നു. യജ്ഞത്തിൽ അഗ്നിയ്ക്ക് പ്രാധാന്യം കല്പിച്ചിരിക്കുന്നു; അതി നാൽ ഇവിടെ സംക്ഷേപമായി പ്രാണമാത്രയെ അഗ്നിയുടെ നാമ ത്തിൽ പറയുന്നു. എന്നാൽ മുമ്പോട്ട് ഈ യജ്ഞത്തിന്റെ രൂപ കത്തിൽ ഏതു പ്രാണവൃത്തിയെ ഏതിന്റെ സ്ഥാനത്തിൽ വിഭാ വനം ചെയ്യണമെന്നതിനെ സ്പഷ്ടമാക്കുന്നു. ശരീരത്തിൽ യാതൊന്ന് പ്രാണന്റെ അപാനവൃത്തിയാകുന്നുവോ, ഇതുതന്നെ ആ യജ്ഞത്തിന്റെ “ഗാർഹപത്യാഗ്നി എന്നു തോന്നുന്നു. വ്യാനൻ ദക്ഷിണാഗ്നിയാകുന്നു. ഗാർഹപത്യാഗ്നിരൂപമായ അപാനനിൽനിന്നും പ്രാണൻ ഉണരുന്നു. ഈ കാരണത്താൽ മുഖ്യപ്രാണൻതന്നെ ഈ യജ്ഞത്തിന്റെ കല്പനയിൽ ആഹ വനീയാഗ്നിയാകുന്നത്. എന്തുകൊണ്ടെന്നാൽ യജ്ഞത്തിൽ ആഹവനീയാഗ്നി ഗാർഹ്യപത്യത്തിൽനിന്നും ഉയർത്തിക്കൊ ണ്ടുവരുന്നു. ആദ്യത്തെ മൂന്നാം പ്രശ്നത്തിന്റെ വിശദീകരണ ത്തിലും പ്രാണന്റെ അന്നരൂപാഹുതി അതിൽ ഹവനം ചെയ്യ പ്പെടുന്നു, ഈ വ്യുല്പത്തിവഴിയായി ആഹവനീയാഗ്നിതന്നെ എന്നു പറയുന്നു.

4. യദുച്ഛ്വാസനിശ്ശ്വാസാവേതാവാഹുതീതി സമം നയതീ സസമാന. മനോ ഹവാവ യജമാനഃ. ഇഷ്ടഫലമേവോ ദാനഃ. സ ഏനം യജാനമഹരഹർ ബ്രഹ്മ ഗമയതി,

യാതൊന്ന് മുഖ്യപ്രാണന്റെ ശ്വാസോച്ഛ്വാസരൂപത്തിൽ ശരീ രത്തിനു വെളിയിൽ പോവുകയും ഉള്ളിലേയ്ക്കു മടങ്ങിവരു കുയും ചെയ്യുന്നുവോ അതുതന്നെ ഈ യജ്ഞത്തിൽ ആഹു തിയായി വീഴുന്നു. ഈ ആഹുതികൾ വഴി യാതൊരു പോഷ കതത്വങ്ങൾ ശരീരത്തിലേയ്ക്കു പ്രവേശിപ്പിച്ചുകൊണ്ടിരിക്കു ന്നുവോ അവ തന്നെ ഹോമദ്രവ്യമാകുന്നു. ആ ഹോമദ്രവ്യത്തെ ശരീരത്തിന്റെ എല്ലാ ഭാഗങ്ങളിലും ആവശ്യാനുസരണം സമ ഭാവത്തിൽ എത്തിക്കുന്നതിനുള്ള ചുമതല സാമാന്യവായുവി ന്റേതാണ്. അതിനാൽ അതിനെ സമാനവായു എന്നു പറയു ന്നു. അതുതന്നെ ഈ രൂപകത്തിൽ ‘ഹോതാ’ – ഹവനം നട ത്തുന്ന ഋത്വിക്ക് – ആകുന്നു. അഗ്നിരൂപനായിരുന്നിട്ടും ആഹു തികൾ എത്തിക്കുന്ന കൃത്യം നിർവ്വഹിക്കുന്നതിനാൽ ഇതിനെ ‘ഹോതാ’ വെന്നു വിളിക്കുന്നു. ആദ്യം പറയപ്പെട്ട മനസ്സു തന്നെ യജമാനനും ഉദാനവായുതന്നെ ആ യജമാനന്റെ അഭീഷ്ടഫ ലവും ആകുന്നു; എന്തുകൊണ്ടെന്നാൽ, എപ്രകാരം ഹോമം നടത്തുന്ന യജമാനനെ അതിന്റെ അഭീഷ്ടഫലം തന്നിലേക്കാ കർഷിച്ച് കർമ്മഫലം അനുഭവിക്കുന്നതിനു കർമ്മാനുസൃത മായി സ്വർഗ്ഗാദി ലോകങ്ങളിലേയ്ക്കു കൊണ്ടുപോകുന്നുവോ അതേപ്രകാരം തന്നെ ഈ ഉദാനവായു മനസ്സിനെ ദിവസം തോറും നിദ്രാസമയത്ത് അതിന്റെ കർമ്മഫലത്തിന്റെ ഭോഗ സ്വരൂപമായ ബ്രഹ്മലോകത്തിൽ പരമാത്മാവിന്റെ നിവാസസ്ഥാ നരൂപമായ ഹൃദയ ഗുഹയിലേയക്കു കൂട്ടിക്കൊണ്ടു പോകു ന്നു. അവിടെ ഈ മനസ്സുവഴി ജീവാത്മാവും നിദ്രാജനിതമായ വിശ്രമസുഖം അനുഭവിക്കുന്നു; എന്തെന്നാൽ ജീവാത്മാവിന്റെ നിവാസസ്ഥാനവും അതുതന്നെയാകുന്നു. ഇവിടെ ‘ബ്രഹ്മ ഗമ യതി’ എന്നതുകൊണ്ട് നിദ്രാജനിതമായ സുഖം ബ്രഹ്മപ്രാപ്തി കൊണ്ടുണ്ടാകുന്ന സുഖത്തിന്റെ യാതൊരംശത്തിലും തുലനം ചെയ്യുവാൻ കഴിയുമെന്നു മനസ്സിലാക്കരുത്. എന്തുകൊണ്ടെ ന്നാൽ ഇതാകട്ടെ താമസസുഖമാണ്. എന്നാൽ പരബ്രഹ്മപര മേശ്വരന്റെ പ്രാപ്തികൊണ്ടുണ്ടാകുന്ന സുഖം മൂന്നു ഗുണ ങ്ങൾക്കും അതീതമാകുന്നു.

**സംബന്ധം –** ഇനി മൂന്നാമത്തെ പ്രശ്നത്തിന്റെ ഉത്തരം.

5. അത്രൈഷ ദേവഃ സ്വപ്നേ മഹിമാനമനുഭവതി. യദ് ദൃഷ്ടം ദൃഷ്ടമനുപശ്യതി ശ്രുതം ശ്രുതമേവാർത്ഥമ നുശൃണോതി. ദേശദിഗന്തരൈശ്ച പ്രത്യനുഭൂതം പുനഃ പുനഃ പ്രത്യനുഭവതി ദൃഷ്ടം ചാദൃഷ്ടം ച ശ്രുതം ചാശ്രുതം ചാനുഭൂതം ചാനനുഭൂതം ച സച്ചാസച്ച സർവ്വം പശ്യതി സർവ്വഃ പശ്യതി.

ഏതു ദേവത സ്വപ്നത്തെ വീക്ഷിച്ചുകൊണ്ടിരിക്കുന്നു എന്നുള്ള ഗാർഗ്യമുനിയുടെ മൂന്നാമത്തെ ചോദ്യത്തിന് പിപ്പ ലാദൻ ഇപ്രകാരം മറുപടി പറഞ്ഞു.

ഈ സ്വപ്നാവസ്ഥയിൽ ജീവാത്മാവുതന്നെ മനസ്സും സൂക്ഷ്മേന്ദ്രിയങ്ങളും വഴി തന്റെ വിഭൂതികളെ അനുഭവിക്കു ന്നു. ഇതിനു മുൻപ് അങ്ങിങ്ങു കണ്ടതും കേട്ടതും അനുഭവി ച്ചതുമെല്ലാം തന്നെ സ്വപ്നത്തിൽ കൂടെക്കൂടെ കാണുകയും കേൾക്കുകയും അനുഭവിക്കുകയും ചെയ്യുന്നു. എന്നാൽ ജാഗ്രദവസ്ഥയിൽ അവൻ എപ്രകാരം ഏതു രീതിയിൽ ഏതു സ്ഥലത്ത് ഏതുസംഭവത്തെ കാണുകയോ കേൾക്കുകയോ

അനുഭവിക്കുകയോ ചെയ്തിട്ടുണ്ടോ അതേപ്രകാരം തന്നെ അതു സ്വപ്നത്തിലും അനുഭവിക്കണം എന്നു നിയമമൊന്നുമില്ല. എങ്കിലും സ്വപ്നത്തിൽ ജാഗ്രദവസ്ഥയിലെ ഏതെങ്കിലും സംഭവത്തിന്റെ ഏതെങ്കിലും അംശം മറ്റേതെങ്കിലും സംഭവത്തിന്റെ അംശവുമായിച്ചേർന്ന് ഒരു പുതിയ രൂപത്തിൽ അനുഭവപ്പെടുന്നു. അതിനാൽ സ്വപ്നകാലത്തിൽ കണ്ടതും കാണാത്തതും കാണുന്നു. കേട്ടതും കേൾക്കാത്തതും കേൾക്കുന്നു, അനുഭവിച്ചതും അനുഭവിക്കാത്തതും അനുഭവിക്കുന്നു എന്നു പറയപ്പെടുന്നു. ഉള്ളതും ഇല്ലാത്തതുമായ വസ്തുക്കളെയും സ്വപ്നത്തിൽ ദർശിക്കുന്നു. ഇപ്രകാരം സ്വപ്നത്തിൽ വിചിത്രരീതിയിൽ സംഭവങ്ങളെ കൂടെക്കൂടെ അനുഭവിച്ചുകൊണ്ടിരിക്കുകയും സ്വയം തന്നെ എല്ലാമായിട്ട് കാണുകയും ചെയ്യുന്നു. ആ സമയം ജീവാത്മാവിനെ കൂടാതെ മറ്റൊന്നുമുണ്ടായിരിക്കുന്നില്ല.

6. സ യദാ തേജസാഭിഭൂതോ ഭവത്യത്രൈഷ ദേവഃ സ്വപ്നാന്ന പശ്യത്യഥ തദൈതസ്മിൻശരീര ഏതത്സുഖം ഭവതി.

ഗാർഗ്യമുനി നാലാമത്തെ ചോദ്യം ഇപ്രകാരം ചോദിക്കുന്നു. "നിദ്രയിൽ സുഖത്തിന്റെ അനുഭവം ആർക്കുണ്ടാകുന്നു?" അതിനു പിപ്പലാദൻ മറുപടി പറയുന്നു – നിദ്രാസമയത്ത് ഈ മനസ്സ് ഉദാനവായുവിന്നധീനമായി ഭവിക്കുമ്പോൾ അതായത്. ഉദാനവായു ഈ മനസ്സിനെ ജീവാത്മാവിന്റെ വാസസ്ഥാനമായ ഹൃദയത്തിൽ എത്തിച്ച് മോഹവിവശമാക്കുമ്പോൾ, ആ നിദ്രാവസ്ഥയിൽ ജീവാത്മാവ് മനസ്സു വഴിയായുള്ള സ്വപ്നസംഭവങ്ങളെ കാണുന്നില്ല. ആ സമയം നിദ്രാജനിതമായ സുഖാനുഭവം ജീവാത്മാവിനു തന്നെ ഉണ്ടാകുന്നു. ഈ ശരീരത്തിൽ സുഖദുഃഖങ്ങളെ അനുഭവിക്കുന്നത് പ്രത്യേകാവസ്ഥയിൽ പ്രകൃതിസ്ഥപുരുഷൻ – ജീവാത്മാവുതന്നെയാകുന്നു.

7. സ യഥാ സോമ്യ വയാംസി വാസോവൃക്ഷം സംപ്രതിഷ്ഠന്തേ ഏവം ഹ വൈ തത് സർവം പര ആത്മ നിസംപ്രതിഷ്ഠതേ.

ഗാർഗ്യമുനിയുടെ അഞ്ചാമത്തെ ചോദ്യം – "ഈ മനസ്സ്, ബുദ്ധി, ഇന്ദ്രിയങ്ങൾ, പ്രാണൻ – എല്ലാം എന്തിൽ സ്ഥിതിചെയ്യുന്നു? ആരെ ആശ്രയിച്ചിരിക്കുന്നു." അതിന് ഇപ്രകാരം മഹർഷി മറുപടി പറയുന്നു.

പ്രിയപ്പെട്ട ഗാർഗ്യ, ആകാശത്തിൽ പറന്നു സഞ്ചരിക്കുന്ന പക്ഷിഗണങ്ങൾ സായംകാലം മടങ്ങി തങ്ങളുടെ നിവാസസ്ഥാനത്തു സുഖമായി ചേക്കേറുന്നതുപോലെ, പൃഥിമുതൽ പ്രാണൻവരെയുള്ള തത്വങ്ങളത്രയും പരബ്രഹ്മപുരുഷോത്തമനിൽ – അഖിലത്തിന്റേയും ആത്മാവായിട്ടുള്ളതിൽ – ആശ്രയം തേടുന്നു. എന്തുകൊണ്ടെന്നാൽ ഇവയെല്ലാത്തിന്റേയും ഏകമായ ആശ്രയം അദ്ദേഹം തന്നെയാകുന്നു.

8. പൃഥിവീ ച പൃഥിവീമാത്രാ ചാപശ്ചാപോമാത്രാ ച തേജശ്ച തേജോമാത്രാ ച വായുശ്ച വായു മാത്രാ ചാകാശ ശ്ചാകാശമാത്രാ ച ചക്ഷുശ്ച ദ്രഷ്ടവ്യം ച ശ്രോത്രം ച ശ്രോതവ്യം ച ഘ്റാണം ച ഘ്റാതവ്യം ച രസശ്ച രസയിതവ്യം ച ത്വക്ച സ്പർശയിതവ്യം ച വാക്ച വക്തവ്യം ച ഹസ്തൗ ചാദാതവ്യം ചോപസ്ഥശ്ചാനന്ദയിതവ്യം ച ചയൂശ്ച വിസർജ്ജയിതവ്യം ച പാദൗ ച ഗന്തവ്യം ച മനശ്ചമന്തവ്യം ച ബുദ്ധിശ്ച ബോദ്ധവ്യം ചാഹങ്കാരശ്ചാഹം കർത്തവ്യം ച ചിത്തം ച ചേതയിതവ്യം ച തേജശ്ച വിദ്യോതയിതവ്യം ച പ്രാണശ്ച വിധാരയിതവ്യം ച.

സ്ഥൂലസൂക്ഷ്മ പഞ്ച മഹാഭൂതങ്ങൾ, പത്തിന്ദ്രിയങ്ങളും അവയുടെ വിഷയങ്ങളും, നാലു പ്രകാരത്തിലുള്ള അന്തഃകരണങ്ങളും അവയുടെ വിഷയങ്ങളും അതുപോലെ അഞ്ചുതരത്തിൽപ്പെട്ട പ്രാണവായുക്കൾ ഇവയെല്ലാം പരമാത്മാവിനെ ആശ്രയിച്ചിരിക്കുന്നു. സ്ഥൂലമായ പൃഥിയും അതിന്റെ കാരണമായ ഗന്ധവും, സ്ഥൂലജലതത്വവും അതിന്റെ കാരണമായ രസമാത്രയും, സ്ഥൂലതേജസ്തത്വവും അതിന്റെ കാരണമായ രൂപവും, സ്ഥൂലവായു തത്വവും അതിന്റെ കാരണമായ സ്പർശനവും, സ്ഥൂലാകാശവും അതിന്റെ കാരണമായ ശബ്ദവും, ഇപ്രകാരം തങ്ങളുടെ കാരണസഹിതമായ പഞ്ചഭൂതങ്ങളും, നേത്രേന്ദ്രിയവും അതുവഴിയായി കാണപ്പെടുന്ന വസ്തുക്കളും, ശ്രോത്രേന്ദ്രിയവും അതുവഴി ആസ്വദിക്കപ്പെടുന്ന പുളിപ്പും മധുരവും ആയ എല്ലാ രസങ്ങളും, ത്വഗിന്ദ്രിയവും അതുവഴി സ്പർശിക്കപ്പെടുന്ന എല്ലാ പദാർത്ഥങ്ങളും, വാഗിന്ദ്രിയവും അതുവഴിയായി ഉച്ചരിക്കപ്പെടുന്ന എല്ലാ ശബ്ദവും, രണ്ടുകരങ്ങളും അതുവഴി പിടിക്കപ്പെടുന്ന എല്ലാ വസ്തുക്കളും, രണ്ടുപാദങ്ങളും അതിന്റെ പ്രാപ്യസ്ഥാനങ്ങളും. ഗുപ്തേന്ദ്രിയങ്ങളും മൈഥുനസുഖവും, ഗുദേന്ദ്രിയവും അതുവഴി വിസർജ്ജിക്കപ്പെടുന്ന മലവും, മനസ്സും അതുവഴി മനനം ചെയ്യപ്പെടുന്ന എല്ലാ വസ്തുക്കളും, ബുദ്ധിയും അതുവഴി ഗ്രഹിക്കപ്പെടുന്ന എല്ലാ സാധനങ്ങളും, അഹങ്കാരവും അതിന്റെ വിഷയങ്ങളും, ചിത്തവും അതുവഴി ചന്തിക്കപ്പെടുന്ന എല്ലാ സംഗതികളും, പ്രഭാവവും അതിൽ നിന്നു പ്രഭാവിതമാകുന്ന വസ്തുക്കളും ഇങ്ങനെ പഞ്ചവൃത്തികളോടു കൂടിയ പ്രാണനും അതുവഴിയായ ജീവൻ പകർന്നു വഹിക്കപ്പെട്ടുകൊണ്ടിരിക്കുന്ന എല്ലാ ശരീരങ്ങളും എല്ലാം ഇതിന്റെ കാരണഭൂതനായ പരമേശ്വനെത്തന്നെ ആശ്രയിച്ചിരിക്കുന്നു.

9. ഏഷ ഹി ദ്രഷ്ടാ സ്പ്രഷ്ടാ ശ്രോതാ ഘ്രാതാ രസയിതാ മന്താ ബോദ്ധാ കർത്താ വിജ്ഞാനാത്മാ പുരുഷഃ സപരേ $f$ക്ഷര ആത്മനി സംപ്രതിഷ്ഠതേ.

കാണുന്നതും സ്പർശിക്കുന്നതും ശ്രവിക്കുന്നതും ഘ്റാണിക്കുന്നതും മനനം ചെയ്യുന്നതും ഗ്രഹിക്കുന്നതുമായ എല്ലാ സമ്പൂർണ്ണേന്ദ്രിയങ്ങളും, മനസ്സ് വഴിയായി സമസ്ത കർമ്മങ്ങളും ചെയ്യുന്ന വിജ്ഞാനസ്വരൂപപുരുഷൻ – ജീവാത്മാവ് – ആകുന്നു. ഈ പരമ അവിനാശിയും അഖിലത്തിന്റേയും ആത്മാവുമായ പരബ്രഹ്മപുരുഷോത്തമൻ തന്നെ എല്ലാത്തിലും സ്ഥിതിചെയ്യുന്നു. അദ്ദേഹത്തെ പ്രാപിക്കുന്നതിനോടുകൂടി വാസ്തവികമായ ശാന്തി ലഭിക്കുന്നു; അതിനാൽ ഇതിന്റെയും പരമമായ ആശ്രയം ആ പരമേശ്വരൻ തന്നെയാകുന്നു.

10. പരമേവാക്ഷരം പ്രതിപദ്യതേ സയോ ഹ വൈതദച്ഛായമശരീരമലോഹിതം ശുഭ്രമക്ഷരം വേദയതേ

യസ്തു സോമ്യ. സ സർവ്വജ്ഞഃ സർവ്വോ ഭവതി. തദേഷ ശ്ലോകഃ.

യാതൊരുത്തൻ ഛായാരഹിതനും ചുവപ്പും മഞ്ഞയും ആയുള്ള എല്ലാ വർണ്ണങ്ങളിൽ നിന്നും രഹിതനും ആയ വിശുദ്ധനും അവിനാശിയുമായ പരമേശ്വരനെ അറിയുന്നുവോ; അവൻ ആ പരമാക്ഷര പരമത്മാവിനെത്തന്നെ പ്രാപിക്കുന്നു. ഇതിൽ അല്പംപോലും സംശയത്തിനവകാശമില്ല. ഹേ സോമ്യ, യാതൊരുത്തൻ ഇങ്ങനെയാകുന്നുവോ അതായത് ആരെങ്കിലും ആ പരബ്രഹ്മ പരമേശ്വരനെ പ്രാപിക്കുന്നുവോ അവൻ സർവ്വജ്ഞനും സർവ്വരൂപനും ആയിത്തീരുന്നു. അടുത്ത മന്ത്രം ഈ വിഷയത്തെ സംബന്ധിച്ചുള്ളതാകുന്നു.

11. വിജ്ഞാനാത്മാ സഹ ദേവൈശ്ച സർവ്വൈഃ
പ്രാണാ ഭൂതാനി സംപ്രതിഷ്ഠന്തി യത്ര.
തദക്ഷരം വേദയതേ യസ്തു സോമ്യ
സ സർവ്വജ്ഞസ്സർവ്വമേവാവിവേശേതി.

അഖിലത്തിന്റേയും പരമകാരണനായ പരമേശ്വരനിൽ സമസ്ത പ്രാണനും പഞ്ചമഹാഭൂതങ്ങളും സമസ്തേന്ദ്രിയങ്ങളോടും അന്തഃകരണങ്ങളോടും കൂടിയ ജീവാത്മാവും എല്ലാം ആശ്രയം പ്രാപിക്കുന്നു. ആ പരമാക്ഷരമായ അവിനാശിപരമാത്മാവിനെ യാതൊരുത്തൻ തിരിച്ചറിയുന്നുവോ അവൻ സർവ്വജ്ഞനാകുന്നു, അതുപോലെ സർവ്വരൂപനായ പരമേശ്വരനിൽ പ്രവിഷ്ടനായിത്തീരുന്നു. ഇപ്രകാരം ഈ ചതുർത്ഥ പ്രശ്നം സമാപിച്ചിരിക്കുന്നു.

## പഞ്ചമപ്രശ്നം

1. അഥ ഹൈനം ശൈബ്യഃ സത്യകാമഃ പപ്രച്ഛ.
സ യോ ഹ വൈ തദ്ഭഗവന്മനുഷ്യേഷു പ്രായണാന്ത മോങ്കാരമഭിധ്യായീത. തകമം വാവ സ തേന ലോകം ജയതീതി.

ഈ മന്ത്രത്തിൽ ഓംകാരത്തിന്റെ ഉപാസനയെ സംബന്ധിച്ച് സത്യകാമൻ ചോദ്യം ചെയ്യുന്നു. യാതൊരു മനുഷ്യൻ ആജീവനാന്തം ഓംകാരത്തെ ശരിയായ രീതിയിൽ ഉപാസിക്കുകയും അവന് ആ ഉപാസനവഴി ഏതു ലോകവും പ്രാപിക്കുവാൻ കഴിയുകയും അവന് എന്തു ഫലംകിട്ടുകയും ചെയ്യുമെന്നുള്ളതിൽ അവൻ ജിജ്ഞാസുവായിരിക്കും.

2. തസ്മൈ സ ഹോവാച ഏതദ്വൈ സത്യകാമ പരം ച ചാപരം ബ്രഹ്മ യദോങ്കാരഃ. തസ്മാദ്വിദ്വാനേതേ നൈവായതനേനൈകതര മന്വേതി.

ഇതിന്റെ ഉത്തരമായി മഹർഷി പിപ്പലാദൻ "ഓം" എന്ന അക്ഷരത്തെ അതിന്റെ ലക്ഷ്യഭൂതമായ പുരുഷോത്തമനോടുകൂടി ഏകീകരിച്ചുകൊണ്ടു പറയുന്നു – സത്യകാമ, ഈ "ഓം" ഉണ്ടല്ലൊ, അത് തന്റെ ലക്ഷ്യഭൂതമായ പരബ്രഹ്മ പരമേശ്വരനിൽ നിന്നും ഭിന്നമാകുന്നില്ല. അതിനാൽ ഇതുതന്നെ പരബ്രഹ്മവും ആ പരബ്രഹ്മത്തിൽനിന്നും പ്രകടമാകുന്ന വിരാട്ഡ് രൂപവും ആകുന്നു; അപരബ്രഹ്മമാകുന്നു. ഈ ഒരേ ഓംകാരത്തിന്റെ ജപം, സ്മരണം, ചിന്തനം ഇവകൊണ്ടു മാത്രം തങ്ങളുടെ അഭീഷ്ടസിദ്ധിയെ ആഗ്രഹിക്കുന്ന വിജ്ഞാനസമ്പന്നന്മാരായ മനുഷ്യർ അദ്ദേഹത്തെ പ്രാപിക്കുന്നു. അതായത് യാതൊരുത്തൻ പരമേശ്വരന്റെ വിരാട് സ്വരൂപത്തെ, ഈ ജഗത്തിന്റെ ഐശ്വര്യമയമായ ഏതെങ്കിലും അംഗത്തെ പ്രാപിക്കുന്നതിനുള്ള ഇച്ഛയോടുകൂടി ഓംകാരത്തെ, ഉപാസിക്കുന്നുവോ അവൻ സ്വന്തം ഭാവനയ്ക്കനുസരണമായി വിരാട് സ്വരൂപമായ പരമേശ്വരന്റെ ഏതെങ്കിലും അംഗത്തെ പ്രാപിക്കുകയും ചെയ്യുന്നു. യാതൊരുത്തൻ ഇതിന്റെ അന്തര്യാമിയും ആത്മാവുമായ പൂർണ്ണബ്രഹ്മ പുരുഷോത്തമനെ പ്രാപിക്കുന്നതിനു നിഷ്ക്കാമഭാവത്തോടുകൂടി ഉപാസന നടത്തുന്നുവോ അവൻ പരബ്രഹ്മ പുരുഷോത്തമനെ പ്രാപിക്കുന്നു.

3. സ യദ്യേകമാത്രഭിധ്യായീത സ തേനൈവ സംവേദിദിതസ്തൂർണ്ണമേവ ജഗത്യാമഭിസംപദ്യതേ, തമൃചോ മനുഷ്യലോകമുപനയന്തേ സ തത്ര തപസാ ബ്രഹ്മചര്യേണ ശ്രദ്ധയാ സമ്പന്നോ മഹിമാനമനുഭവതി.

ഓംകാരത്തെപ്പറ്റി ചിന്തിച്ചുകൊണ്ടിരിക്കുന്ന മനുഷ്യൻ വിരാട് പരമേശ്വരന്റെ ഭൂഃ, ഭുവഃ, സ്വഃ ഈ മൂന്നുരൂപങ്ങളിൽനിന്നും ഭൂലോകത്തിന്റെ ഐശ്വര്യത്തിൽ ആസക്തനായിട്ട് അതിന്റെ പ്രാപ്തിക്കായി ഓംകാരത്തെ ഉപാസിക്കുന്നു എങ്കിൽ മരണാനന്തരം അവൻ തന്റെ പ്രാപണീയമായ ഐശ്വര്യത്താൽ പ്രേരിതനായി തൽക്കാലം ഭൂലോകത്തിൽ വന്നുചേരുന്നു. ഓംകാരത്തിന്റെ ആദ്യമാത്ര ഋഗ്വേദസ്വരൂപമാകുന്നു. അതിനു ഭൂലോകവുമായി ബന്ധമുണ്ട്. അതിനാൽ അതിന്റെ ചിന്തകൾകൊണ്ടു സാധകന് ഋഗ്വേദമന്ത്രങ്ങൾ വീണ്ടും മനുഷ്യശരീരത്തിൽ പ്രവേശിപ്പിക്കുവാൻ കഴിയുന്നു. അവൻ ആ പുതിയ മനുഷ്യജന്മത്തിൽ തപം, ബ്രഹ്മചര്യം, ഭക്തിസമ്പന്നമായ ഉത്തമാചാരണങ്ങൾ ഇവയോടുകൂടിയ ശ്രേഷ്ഠമനുഷ്യനായി അത്ഭുതകരമായ ഐശ്വര്യങ്ങളെ അനുഭവിക്കുന്നു. അവനു നീചയോനികളിൽ അലയേണ്ടതായി വരുന്നില്ല. അവൻ മരണാനന്തരം മനുഷ്യനായി വീണ്ടും ശുഭകർമ്മങ്ങൾ അനുഷ്ഠിക്കുന്നതിൽ സമർത്ഥനായിത്തീരുകയും അവിടെ നാനാപ്രകാരത്തിലുള്ള സുഖങ്ങളെ അനുഭവിക്കുകയും ചെയ്യുന്നു.

4. അഥ യദി ദ്വിമാത്രേണ മനസി സംപദ്യതേ സോഽന്തരിക്ഷം യജുർഭിരുന്നീയതേ സോമലോകം. സ സോമലോകേ വിഭൂതിമനുഭൂയ പുനരാവർത്തതേ.

സാധകൻ ഓംകാരത്തിന്റെ രണ്ടുമാത്രകളെ ഉപാസിക്കുന്നു; അതായത് ആ വിരാട് സ്വരൂപനായ പരമേശ്വരന്റെ അംഗഭൂതമായ ഭൂഃ (മനുഷ്യലോകം) ഭുവഃ (സ്വർഗ്ഗലോകം) ഇവ രണ്ടിന്റേയും ഐശ്വര്യത്തിൽ ആസക്തിയോടുകൂടി അതിനെത്തന്നെ ലക്ഷ്യമാക്കി ഓങ്കാരത്തെ ഉപാസിക്കുന്നുവെങ്കിൽ അവൻ മനോമയമായ ചന്ദ്രലോകത്തെ പ്രാപിക്കുന്നു; അവനെ യജുർവേദത്തിന്റെ മന്ത്രം അന്തരീക്ഷത്തിൽ മുകൾഭാഗത്തു ചന്ദ്രലോകത്തിൽ എത്തിക്കുന്നു. ആ വിനാശസ്വരൂപത്തോടുകൂടിയ സ്വർഗ്ഗലോകത്തിൽ നാനാ പ്രകാരങ്ങളിലുള്ള ഐശ്വര്യങ്ങളെ ഉപഭോഗം ചെയ്തിട്ട്, തന്റെ ഉപാസനയുടെ പുണ്യം

ക്ഷയിച്ചുതീരുമ്പോൾ വീണ്ടും മൃത്യുലോകത്തിലേയ്ക്കുതന്നെ വന്നുചേരുന്നു. ഇവിടെ അവനു തന്റെ പൂർവ്വകർമ്മാനുസൃത മായി മനുഷ്യശരീരമോ അഥവാ അതിലും നീചമായ യോനിയോ ലഭിക്കുന്നു.

5. യഃ പുനരേതം ത്രിമാത്രേണോമിത്യേതേനൈവാക്ഷ രേണ പരം പുരുഷമഭിധ്യായീത സ തേജസി സൂര്യേ സമ്പന്ന. യഥാ പാദോദരസ്ത്വചാ വിനിർമുച്യത ഏവം ഹ വൈ സ പാപ്മനാ വിനിർമുക്തഃ സ സാമഭിരുന്നീ യതേ ബ്രഹ്മ ലോകം സ ഏതസ്മാജ്ജീവഘനാത് പരാ ത്പരം പുരിശയം പുരുഷമീക്ഷതേ തദേതൗ ശ്ലോകൗ ഭവതഃ.

ഈ മന്ത്രത്തിൽ 'പുനഃ' ശബ്ദപ്രയോഗത്തിൽ നിന്നും ഈ ഒരുകാര്യം സൂചിപ്പിച്ചിരിക്കുന്നു – ഉപര്യുക്തമായ കഥനം അനു സരിച്ച് ഈ ലോകത്തിന്റേയും സ്വർഗ്ഗലോകത്തിന്റേയും ഐശ്വ ര്യത്തെ അഭിലഷിച്ചുകൊണ്ട് ആ പരബ്രഹ്മത്തെ ലക്ഷ്യമാക്കി ഓംകാരത്തെ ഉപാസിക്കുന്ന സാധകന്മാരിൽ അസാധാരണ സാധകനെ ഇവിടെ വർണ്ണിച്ചിരിക്കുന്നു. ഉപാസനയുടെ സർവ്വോത്തമമായ രീതി ഇതുതന്നെയാകുന്നു – ഈ ഭാവം പ്രക ടിപ്പിക്കുന്നതിന് ഈ മന്ത്രത്തിൽ 'എങ്കിൽ' എന്ന പദം പ്രയോ ഗിക്കപ്പെടുന്നില്ല. എന്തുകൊണ്ടെന്നാൽ ഇതിൽ യാതൊരു വിക ല്പവുമില്ല. ഓംകാരം ആ പരബ്രഹ്മത്തിന്റെ നാമമാകുന്നു; അതുവഴി പരബ്രഹ്മപരമേശ്വരൻ ഉപാസിക്കപ്പെടുന്നു എന്ന് ഈ മന്ത്രത്തിൽ സ്പഷ്ടമായുപദേശിച്ചിരിക്കുന്നു. യാതൊരു സാധ കൻ മൂന്നുമാത്രകളോടുകൂടിയ ഓംകാരസ്വരൂപമായ അക്ഷര ദ്വാരാ പരബ്രഹ്മപരമേശ്വരനെ ഉപാസിക്കുന്നുവോ, അവൻ സർപ്പം പടവുമായി ബന്ധംവിട്ടു പോകുന്നതുപോലെതന്നെ എല്ലാ കർമ്മബന്ധങ്ങളിൽ നിന്നും മോചനം പ്രാപിച്ച് സർവ്വഥാ നിർവികാരനായിത്തീരുന്നു. അവനെ സാമവേദത്തിന്റെ മന്ത്രം തേജോമയമദയ സൂര്യമണ്ഡലത്തിൽക്കൂടി കൊണ്ടുപോയി സർവ്വോപരിയായി ബ്രഹ്മലോകത്തിൽ എത്തിക്കുന്നു. അവിടെ അവൻ ജീവസമുദായരൂപനും ചേതനാതത്വത്താൽ അത്യന്തം ശ്രേഷ്ഠനുമായപരബ്രഹ്മപുരുഷോത്തമനെ പ്രാപിക്കുന്നു. അദ്ദേഹം സംപൂർണ്ണ ജഗത്തിനെ തന്റെ ശക്തിയുടെ അല്പാം ശംകൊണ്ടു വഹിച്ചുകൊണ്ടിരിക്കുകയും പ്രപഞ്ചം മുഴുവൻ വാപിച്ചിരിക്കുകയും അന്തര്യാമിരൂപത്തിൽ അഖിലത്തി ന്റേയും ഹൃദയങ്ങളിൽ വിരാജിക്കുകയും ചെയ്യുന്നു. ഇനി യുള്ള രണ്ടു ശ്ലോകങ്ങൾ ഈ വിഷയത്തെ സ്പഷ്ടമാക്കുന്നു.

6. തിസ്റോ മാത്രാ മ്റുത്യുമത്യഃ പ്രയുക്താ

അന്യോന്യസക്താ അനവിപ്രയുക്താഃ.

ക്രിയാസു ബാഹ്യാഭ്യാന്തര മദ്ധ്യമാസു

സമ്യക് പ്രയുക്താസു ന കംപതേ ജ്ഞഃ!!

ഈ കാണുന്നതും കേൾക്കുന്നതും അനുഭവിക്കുന്നതുമായ ഓംകാര പരബ്രഹ്മ പരമേശ്വരന്റെ ജഗത് സ്വരൂപമായ വിരാട് സ്വരൂപം. അദ്ദേഹത്തിന്റെ വാസ്തവികവും പരമാവിനാശിയു മായ രൂപമേ ആകുന്നില്ല; ഇത് പരിവർത്തനസ്വഭാവത്തോടുകൂ ടിയതാണ്. അതിനാൽ ഇതിൽ ജീവിക്കുന്നവർ അമരരായിത്തീ രുന്നില്ല. എത്രമാത്രം ഉന്നതന്മാരാണെങ്കിൽപ്പോലും ജനനമരണ ചക്രത്തിൽനിന്നും മോചിക്കപ്പെയുന്നില്ല. ഇതിന്റെ ഒരംഗമായ പൃഥിലോകത്തേയൊ അഥവാ അന്തരീക്ഷത്തേയുമോ അല്ലെ ങ്കിൽ മൂന്നലോകങ്ങളുൾപ്പെട്ട സമസ്തജഗത്തിന്റേയുനോ അഭി ലാഷത്തോടുകൂടി യാതൊരുത്തൻ ഉപാസന നടത്തുന്നുവോ യാതൊരുത്തന്റെ ലക്ഷ്യം ഈ ജഗത്തിന്റെ ആത്മസ്വരൂപമായ പരമേശ്വരനിലേയ്ക്ക്ല്ലാതിരിക്കുന്നുവോ, മറിച്ച് യാതൊരുരു ത്തൻ ജഗത്തിന്റെ ബാഹ്യരൂപത്തിൽ നാത്രം ആസക്തനായി ത്തീരുന്നുവോ അവൻ അദ്ദേഹത്തെ പ്രപിക്കുന്നില്ല. അതുകാ രമം കൂടെക്കൂടെ ജനിക്കുകയും മരിക്കുകയും ചെയ്തുകൊ ണ്ടിരിക്കുന്നു. യാതൊരുത്തൻ തൻരെ ശരീരത്തിന്റെ ഉള്ളിലും പുറത്തും മധ്യഭാഗത്തും അദ്ദേഹത്തെ പ്രാപിക്കുന്നതിനുള്ള അഭിലാഷത്തോടുകൂടി ഓങ്കാരത്തെ ജപിക്കുകയും സ്മരിക്കു കയും ചിന്തിക്കുകയും ചെയ്യുന്നുവോ ആ സാധകൻ മാത്രം ജ്ഞാന സ്വരൂപനായ പരമേശ്വരനെ പിന്നെ ഒരിക്കലും തന്റെ അവസ്ഥയിൽനിന്നും വ്യതിചലിക്കുന്നില്ല.

7. ഋഗ്ഭിരേതം യജൂർഭിരന്തരിക്ഷം

സാമഭിർയത് തത്കവയോ വേദയന്തേ

തമോങ്കാരേണൈവായതനേനാമ്പേതി വിദ്വാൻ

യത്തച്ഛാന്തമജര മമൃതമഭയം പരം ചേതി.

ഒരംഗത്തെമാത്രം ലക്ഷ്യമാക്കി ഉപാസന നടത്തുന്ന സാധ കനെ ഋഗ്വേദത്തിലെ മന്തറങ്ങൾ മനുഷ്യലോകത്തിൽ കൊണ്ടു വന്നാക്കുന്നു. രണ്ടുമാത്രകളെ ഉപാസിക്കുന്നവനെ അതായത് ജഗത്തിന്റെ ഏറ്റവും ഉന്നതമായ സ്വർഗ്ഗീയൈശ്വര്യങ്ങളെ ലക്ഷ്യമാക്കി ഓംകാരത്തെ ഉപാസിക്കുന്നവനെ യജൂർവേദ ത്തിലെ മന്ത്റങ്ങൾ ചന്ദ്രലോകത്തിലേയ്ക്കു കൊണ്ടുപോകു ന്നു.യാതൊരുത്തൻ ഇവയിലെല്ലാം പരിപൂർണ്ണനും എല്ലാത്തി ന്റേയും ആത്മസ്വരൂപവുമായ പരമേശ്വരന്റെ ഓംകാരദ്വാരാ ഉപാ സന നടത്തുന്നുവോ, അവനെ സാമവേദത്തിലെ മന്ത്റങ്ങൾ മഹാജ്ഞാനികളാൽ നാത്രം അറിയപ്പെടുന്ന ബ്രഹ്മലോകത്തിൽ എത്തിക്കുന്നു. സംപൂർണ്ണരഹസ്യത്തെഗ്രഹിച്ചിട്ടുള്ള ബുദ്ധിമാ നായ മനുഷ്യൻ ബാഹ്യജഗത്തിൽ ആസക്തനാകാതെ ഓംകാ രത്തിന്റെ ഉപാസനവഴിയായി സമസ്ത ജഗത്തിന്റേയും അത്മ സ്വരൂപനായ ആ പരമശാന്തനും എല്ലാപ്രകാരങ്ങളിലുമുള്ള വികാരങ്ങളാൽ രഹിതനും ആകുന്നു. അവിടെ വാർദ്ധക്യമില്ല, മരണമില്ല, ഭയമില്ല. അവൻ അമരനും നിർഭയനും അതുപോലെ ശ്രഷ്ഠനായ പരമപുരുഷോത്തമനും ആകുന്നു.

## ഷഷ്ഠപ്രശ്നം

1. അഥ ഹൈനം സുകേശാ ഭാരദ്വാജഃ പപ്രച്ഛ–ഭഗവാൻ, ഹിരണ്യനാഭഃ കൗസല്യോ രാജപുത്രോ മാമുപേത്യൈ തം പ്രശ്നമപൃച്ഛത. ഷോഡശകലം ഭാരദ്വാജ പുരുഷം വേത്ഥ. തമഹം കമാരമബ്രുവം നാഹമിമം വേദ യദ്യഹമിമമ വേദിഷം കഥം തേ നാവാക്ഷ്യമിതി സമൂലോ വാ ഏഷ പരിശൂഷ്യതി യോ$f$നൃതമഭിവദതി തസ്മാന്നാർഹാമ്യനൃതം വക്തും. സതുഷ്ണീം രഥ മാരുഹ്യ പ്രവവ്രാജഃ തം ത്വാ പൃച്ഛാമി ക്വാസൗപുരുഷ ഇതി.

സുകേശ മഹർഷി തന്റെ അല്പജ്ഞതയും സത്യഭാഷണത്തിന്റെ മഹത്വവും പ്രകടിപ്പിച്ചുകൊണ്ട് പതിനാറു കലകളോടുകൂടിയ പുരുഷനെ സംബന്ധിച്ച ചോദ്യം ചോദിച്ചു. അദ്ദേഹം പറഞ്ഞു–'ഭഗവൻ', ഒരിക്കൽ കോസലരാജ്യത്തിലെ രാജകുമാരൻ ഹിരണ്യനാഭൻ എന്റെ അടുക്കൽ വന്നിരുന്നു. അവൻ എന്നോടു ചോദിച്ചു – 'ഭരദ്വാജ, പതിനാറു കലകളോടും കൂടിയ പുരുഷനെ നിങ്ങൾക്കറിയാമോ?' ഞാൻ അയാളോടു സ്പഷ്ടമായി പറഞ്ഞു – "സഹോദര, ഞാനത് അറിയുന്നില്ല; അറിയുമായിരുന്നെങ്കിൽ തീർച്ചയായും നിനക്കു ഞാനതു പറഞ്ഞു തരുമായിരുന്നു. പറയാതിരിക്കുന്നതിന് യാതൊരു കാരണവുമില്ലല്ലൊ? പറഞ്ഞു തരുന്നതിനുള്ള ഇഷ്ടമില്ലായ്മകൊണ്ടാണ് പ്രശ്നത്തെ ഞാൻ നിഷേധിച്ചു കളഞ്ഞതെന്നു നിങ്ങൾ മനസ്സിൽ വിചാരിക്കരുത്; എന്തുകൊണ്ടെന്നാൽ ഞാനൊരിക്കലും കളവു പറയുകയില്ല. കളവു പറയുന്നവന്റെ വംശവിച്ഛേദം സംഭവിക്കുന്നു. അവന് ഈ ലോകത്തിലോ പരലോകത്തിലോ യാതൊരു മാന്യതയും ലഭിക്കുന്നില്ല. ഇതുകേട്ട് രാജകുമാരൻ നിശ്ശബ്ദനായി രഥത്തിൽ കയറി, വന്നതുപോലെതന്നെ തിരിച്ചുപോയി. ഇപ്പോൾ അങ്ങയിൽനിന്നും ആ പതിനാറു കലകളോടു കൂടിയ പുരുഷതത്വത്തെ അറിയുന്നതിന് ഞാൻ ആഗ്രഹിക്കുന്നു. ദയവുചെയ്ത്, അവൻ എവിടെയാമ്, അവന്റെ സ്വരൂപം എന്താണ്, എന്നുള്ള കാര്യങ്ങൾ പറഞ്ഞുതന്നാലും!"

2. തസ്മൈ സ ഹോവാച. ഇഹൈവാന്തഃശരീരേ സോമ്യ സ പുരുഷോ യസ്മിന്നേതാഃ ഷോഡശ കലാഃ പ്രഭവന്തീതി.

പതിനാറുകലകളോടു കൂടിയ പുരുഷനെ ലക്ഷ്യമാത്രമായി അവതരിപ്പിച്ചിരിക്കുന്നു. പിപ്പലാദ മഹർഷി പറഞ്ഞു. 'പ്രിയപ്പെട്ട സുകേശാ, ഏതൊരു പരബ്രഹ്മ പരമേശ്വരനിൽ നിന്നും പതിനാറു കലാ സമൂഹ സമ്പൂർണ്ണ ജഗദ് രൂപമാകുന്ന അദ്ദേഹത്തിന്റെ വിരാട് ശരീരം ഉൽപ്പന്നമായിരിക്കുന്നുവോ ആ പരമപുരുഷൻ നമ്മുടെ ഈ ശരീരത്തിന്റെ ഉള്ളിൽ തന്നെ വിരാജിച്ചുകൊണ്ടിരിക്കുന്നു. അദ്ദേഹത്തെ അന്വേഷിച്ച് അന്യത്ര പോകേണ്ട യാതൊരാവശ്യവുമില്ല. മനുഷ്യന്റെ ഹൃദയത്തിൽ പരമാത്മാവിനെ പ്രാപിക്കുന്നതിനുള്ള തീവ്രമായ അഭിലാഷം ജാഗ്രത്താകുമ്പോൾ അവൻ അതിനെ തന്റെ ഹൃദയത്തിൽ തന്നെ കണ്ടുമുട്ടുന്നു.

**സംബന്ധം** – ആ പരബ്രഹ്മ പുരുഷോത്തമന്റെ തത്വത്തെ മനസ്സിലാക്കുന്നതിന് സംക്ഷേപമായി സൃഷ്ടിക്രമത്തെ വർണ്ണിക്കുന്നു –

3. സ ഈക്ഷാംചക്രേ. കസ്മിന്നഹമുത്ക്രാന്ത ഉത്ക്രാന്തോ ഭവിഷ്യാമി കസ്മിൻവാ പ്രതിഷ്ഠിതേ പ്രതിഷ്ഠിസ്യാമീതി.

മഹാസർഗ്ഗത്തിന്റെ ആദിയിൽ ജഗത്തിന്റെ രചന നടത്തിയ പരമപുരുഷൻ പരമേശ്വരൻ ചിന്തിച്ചു – 'ഞാൻ ഏതൊരു ബ്രഹ്മാണ്ഡത്തെ രചിക്കുവാനാഗ്രഹിക്കുന്നുവോ അതിൽ യാതൊന്നില്ലാതിരിക്കുമ്പോൾ എനിക്ക് സ്വയമായി അതിൽ വസിക്കുവാൻ കഴിയാത്തവിധം അതായത് എന്റെ സത്ത സ്പഷ്ടരൂപത്തോടുകൂടി വ്യക്തമാകാതിരിക്കുകയും യാതൊന്ന് ഉണ്ടായിരിക്കുമ്പോൾ എന്റെ സത്ത സ്പഷ്ടമാകുകയും ചെയ്യത്തക്കവിധം ഏതൊരു തത്വമാണ് അതിൽ നിക്ഷേപിക്കേണ്ടത്.

4. സ പ്രാണമസ്റുജത പ്രാണാച്ഛ്റദ്ധാം ഖം വായുർ ജ്യോതിരാപഃ പൃഥിവീന്ദ്രിയം മനോ$f$ന്നമന്നാദ്വീര്യം തപോമന്ത്രാഃ കർമ്മ ലോകാ ലോകേഷു ച നാമ ച.

പരബ്രഹ്മ പരമേശ്വരൻ ആദ്യമായി അഖിലത്തിന്റെയും പ്രാണരൂപമായ സർവ്വാത്മ ഹിരണ്യ ഗർഭത്തെ സൃഷ്ടിച്ചു. അനന്തരം ശുഭകർമ്മങ്ങളെ പ്രവർത്തിപ്പിക്കുന്ന ഭക്തി – ആസ്തിക്യബുദ്ധി –യെ പ്രകടമാക്കിയിട്ട് ക്രമമായി ശരീരത്തിന്റെ ഉപാദാനഭൂതങ്ങളായ ആകാശം, വായു, തേജസ്സ്, ജലം, പ്റുഥി എന്നീ പഞ്ചമഹാഭൂതങ്ങളുടേയും സൃഷ്ടി നടത്തി. ഈ പഞ്ചമഹാഭൂതങ്ങളുടെ പ്രവർത്തനം തന്നെയാണ് ഈ ദൃശ്യമാനമായ സമ്പൂർണ്ണ ബ്രഹ്മാണ്ഡം. പഞ്ചമഹാ ഭൂതങ്ങൾക്കുശേഷം പരമേശ്വരൻ മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം – എന്നീ നാലു സമൂഹരൂപമായ അന്തഃകരണത്തെ രചിച്ചു. പിന്നീട് വിഷയങ്ങളുടെ ജ്ഞാനത്തിനും പ്രവർത്തനത്തിനുംവേണ്ടി അഞ്ചു ജ്ഞാനേന്ദ്രിയങ്ങളേയും തഥാ അഞ്ചു കർമ്മേന്ദ്രിയങ്ങളേയും സൃഷ്ടിച്ചു. അതിനുശേഷം ജീവികളുടെ ശരീരസ്ഥിതിക്കുവേണ്ടി അന്നത്തേയും അതിന്റെ പരിപാകം വഴിയായി ശക്തിയേയും സൃഷ്ടിച്ചു. അതിനും ശേഷം അന്തഃകരണത്തിന്റേയും ഇന്ദ്രിയങ്ങളുടേയും സംയമരൂപമായ തപസ്സിനെ ആവിർഭവിപ്പിച്ചു. ഉപാസനയ്ക്കുവേണ്ടി ഭിന്നങ്ങളായ മന്ത്രങ്ങളേയും കല്പിച്ചു. അന്തഃകരണത്തിന്റെ സംയോഗത്തോടുകൂടി ഇന്ദ്രിയങ്ങൾ വഴി നടത്തപ്പെടുന്ന കർമ്മങ്ങളെ നിർമ്മിച്ചു. അവയുടെ വിവിധങ്ങളായ ഫലരൂപത്തോടുകൂടിയ ലോകങ്ങളെ സൃഷ്ടിക്കുകയും അവയുടെ എല്ലാത്തിന്റേയും നാമരൂപങ്ങളേയും രചിക്കുകയും ചെയ്തു.ഇങ്ങനെ പതിനാറു കലകളാൽ യുക്തമായ ഈ ബ്രഹ്മാണ്ഡത്തെ സൃഷ്ടിച്ചിട്ട് ജീവാത്മാവുസഹിതം പരമേശ്വരൻ സ്വയം ഇതിൽ പ്രവേശിച്ചു; അതിനാൽ അദ്ദേഹം പതിനാറു കലകളോടുകൂടിയ പുരുഷൻ എന്നു വിളിക്കപ്പെടുന്നു. നമ്മുടെ ഈ മനുഷ്യശരീരവും ബ്രഹ്മാണ്ഡത്തിന്റെ തന്നെ ഏറ്റവും ചെറിയ ഒരു മാതൃകയാണ്. അതിനാൽ പരമേശ്വരൻ എപ്രകാരം ഈ ബ്രഹ്മാണ്ഡത്തിൽ സ്ഥിതിചെയ്യുന്നുവോ അതേ പ്രകാരം തന്നെ അദ്ദേഹം നമ്മുടെ ഈ ശരീരത്തിലും സ്ഥിതിചെയ്യുന്നു. ഈ ശരീരത്തിലും ആ പതിനാറു കലകളും നിലനിൽക്കുന്നു. ആ ഹൃദയസ്ഥനായ പരമദേവപുരുഷോത്തമനെ അറിയുന്നതുതന്നെയാണ് ആ പതിനാറു കലകളോടുകൂടിയ പുരുഷനെ അറിയുന്നത്.

**സംബന്ധം** – സർഗ്ഗത്തിന്റെ ആരംഭത്തെ വർണ്ണിച്ചിട്ട് പരബ്രഹ്മത്തിന്റെ ലക്ഷ്യത്തെ ഗ്രഹിപ്പിച്ചു. ഇനി പ്രളയത്തിന്റെ ലക്ഷ്യത്തെ വർണ്ണിക്കുന്നു –

5. സ യഥേമാ നദ്യഃ സ്യന്ദമാനാഃ സമുദ്രായണാഃ സമുദ്രം പ്രാപ്യാസ്തം ഗച്ഛന്തി ഭിദ്യേതേ താസാം നാമ രൂപേ സമുദ്ര ഇത്യേവം പ്രോച്യതേ. ഏവമേവാ സ്യ പരിദ്രഷ്ടുരിമാഃ ഷോഡശ കലാഃപുരുഷായണാഃ പുരുഷം പ്രാപ്യാസ്തം ഗച്ഛന്തി ഭിദ്യേതേചാസാം നാമ

I K

രൂപേ പുരുഷ ഇത്യേവം പ്രോച്യതേ സ ഏഷോ$f$കലോ$f$മൃതോ ഭവതി തദേഷ ശ്ലോക.

വിവിധ നാമങ്ങളോടും രൂപങ്ങളോടും കൂടി നിരവധി നദികൾ എപ്രകാരം തങ്ങളുടെ ഉദ്ഗമസ്ഥാനമായ സമുദ്രത്തിന്നഭിമുഖമായി പാഞ്ഞ് ആ സമുദ്രത്തിലെത്തി അതിൽ വിലീനമായിത്തീരുന്നുവോ അവയ്ക്കു സമുദ്രത്തിൽ നിന്നു പ്രത്യേകമായ നാമരൂപങ്ങൾ ഇല്ലാതുന്നുവോ അവ സമുദ്രം തന്നെ ആയിത്തീരുന്നുവോ അതേപ്രകാരം തന്നെ സർവ്വസാക്ഷിയും സകലത്തിന്റേയും ആത്മസ്വരൂപവുമായ പരമാത്മാവിൽനിന്ന് ഉത്ഭവിച്ച പതിനാറു കലകളും (ഈ പൂർണ്ണ ബ്രഹ്മാണ്ഡം) പ്രളയകാലത്തിൽ തങ്ങളുടെ പരമാധാരമായ പരമപുരുഷനിൽ ചെന്ന് അതിൽത്തന്നെ വിലീനമായിത്തീരുന്നു. പിന്നെ ഇവയ്ക്കൊന്നിനും പ്രത്യേകമായ നാമരൂപങ്ങൾ ശേഷിക്കുന്നില്ല. ഏകമാത്രനായ പരമപുരുഷ പരമേശ്വരന്റെ സ്വരൂപത്തിൽ ഇവ താദാത്മ്യം പ്രാപിക്കുന്നു. അതിനാൽ അദ്ദേഹത്തിന്റെ നാമത്തിൽ, അദ്ദേഹത്തിന്റെ വർണ്ണനയിൽ ഇവയുടേയും വർണ്ണനം ഉൾപ്പെടുന്നു. ആ സമയം പരമാത്മാവിൽ യാതൊരു തരത്തിലുമുള്ള സങ്കല്പങ്ങൾ അവശേഷിക്കുന്നില്ല. അതിനാൽ അദ്ദേഹം കലാരഹിതനും അമൃതസ്വരൂപനും ആകുന്നു എന്നു പറയപ്പെടുന്നു. ഈ തത്വങ്ങളെ ഗ്രഹിക്കുന്ന മനുഷ്യനും ആ പരമാത്മാവിനെ പ്രാപിച്ചിട്ട് കലാരഹിതനും അമരനും ആയി ഭവിക്കുന്നു.

6. അരാ ഇവ രഥനാഭൗ കലാ യസ്മിൻ പ്രതിഷ്ഠിതാഃ

തം വേദ്യം പുരുഷം വേദ യഥാ മാ വോ മൃത്യുഃ പരിവ്യഥാ ഇതി.

ഈ മന്ത്രത്തിൽ സർവ്വാധാരമായ പരമേശ്വരനെ അറിയുന്നതിനു പ്രേരിപ്പിച്ചുകൊണ്ട് അതിന്റെ ഫലം ജനനമരണ രാഹിത്യമാണെന്നു പറയുന്നു. വേദഭഗവാൻ മനുഷ്യരോടു പറഞ്ഞു – എപ്രകാരം രഥത്തിന്റെ ചക്രത്തിൽ ഘടിപ്പിച്ചിരിക്കുന്ന എല്ലാ കണക്കാലുകളും ആ ചക്രത്തിന്റെ മധ്യസ്ഥമായ കടത്തിന്റെ ഉള്ളിൽ പ്രവേശിക്കുന്നുവോ അവയുടെ എല്ലാം ആധാരം കടം തന്നെയാണ്. കുടത്തെക്കൂടാതെ അവയ്ക്കുറച്ചു നിൽക്കുവാൻ കഴിയുന്നില്ല. അതേപ്രകാരം തന്നെ മുകളിൽപ്പറഞ്ഞ പ്രാണാദി പതിനാറു കലകൾക്കും യാതൊന്ന് ആധാരമായിരിക്കുന്നുവോ ഈ എല്ലാ കലകളും യാതൊന്നിനെ ആശ്രയിച്ചിരിക്കുന്നുവോ യാതൊന്നിൽ നിന്നുത്ഭവിക്കുകയും യാതൊന്നിൽ വിലീനമാകുകയും ചെയ്യുന്നുവോ, അദ്ദേഹം തന്നെ അറിയപ്പെടുവാൻ യോഗ്യനായ പരബ്രഹ്മ പരമേശ്വരൻ. ആ സർവ്വാധാരനായ പരമാത്മാവിനെ മനസ്സിൽ ഗ്രഹിക്കണം. അദ്ദേഹത്തെ മനസ്സിലാക്കിക്കഴിഞ്ഞാൽ നിങ്ങൾ മരണത്തെ ഭയപ്പെടുകയില്ല, പിന്നീട് മൃത്യുവിനു നിങ്ങളെ ജനനമരണ സംസാരത്തിൽപ്പെടുത്തി ദുഃഖിപ്പിക്കുവാൻ സാധിക്കുന്നതല്ല. നിങ്ങൾ എന്നെന്നേയ്ക്കുമായി അരനായിത്തീരും.

7. താൻഹോവാചൈതാവദേവാഹമേതത് പരം ബ്രഹ്മ വേദ. നാതഃ പരമസ്തീതി.

ഇത്രയും ഉപദേശിച്ചതിനു ശേഷം മഹർഷി പിപ്പലാദൻ പരമഭാഗ്യവാന്മാരായ സുകേശാദി ആറു മഹർഷിമാരെയും സംബോധന ചെയ്തുകൊണ്ട് പറഞ്ഞു – "ഋഷിമാരേ!, ഈ പരബ്രഹ്മ പരമേശ്വരന്റെ വിഷയത്തിൽ ഞാൻ ഇത്ര മാത്രമേ അറിയുന്നുള്ളു. ഇതിനുപരിയായി മറ്റു യാതൊന്നുമില്ല. ഞാൻ നിങ്ങളോട് അദ്ദേഹത്തിന്റെ വിഷയത്തിൽ എന്തെല്ലാം പറയണമായിരുന്നുവോ അതെല്ലാം പറഞ്ഞു കഴിഞ്ഞിരിക്കുന്നു."

**സംബന്ധം –** അവസാനം കൃതജ്ഞത പ്രകടിപ്പിച്ചുകൊണ്ട് സുകേശാദി മുനിഗണം മഹർഷിയെ പലവുരു പ്രണാമം ചെയ്തുകൊണ്ടു പറയുന്നു –

8. തേ തമർച്ചയന്തസ്ത്വം ഹിനഃ പിതാ യോ$f$സ്മാ കമ വിദ്യായാഃ പരം പാരം താരയസീതി നമഃ പരമ ഋഷിഭ്യോ നമഃ പരമഋഷിഭ്യഃ

ഇപ്രകാരം പിപ്പലാദാചാര്യനിൽനിന്നും ബ്രഹ്മോപദേശം സ്വീകരിച്ചുകൊണ്ട് ആറു മഹർഷിമാരും അദ്ദേഹത്തെ പൂജിച്ചുകൊണ്ട് പറഞ്ഞു – "ഭഗവാനേ, അങ്ങു തന്നെ ഞങ്ങളുടെ യഥാർത്ഥ പിതാവാകുന്നു; അങ്ങു തന്നെ ഞങ്ങളെ ഈ സംസാര സാഗരത്തിന്റെ അക്കരെ എത്തിച്ചിരിക്കുന്നു. ഇങ്ങനെയുള്ള ഗുരുവിനേക്കാൾ ഉപരിയായി വേറൊരാൾക്ക് എങ്ങനെ ഗുരുവാകാൻ കഴിയും? അങ്ങു പരമഋഷിയും ജ്ഞാന സ്വരൂപനുമാകുന്നു. അങ്ങയെ ഞങ്ങൾ നമസ്കരിക്കുന്നു. വീണ്ടും വീണ്ടും നമസ്ക്കരിക്കുന്നു. 'അന്തിമ വാക്യത്തിന്റെ പുനരാവൃത്തി ഗ്രന്ഥത്തിന്റെ സമാപ്തിയെ സൂചിപ്പിക്കന്നതിനുവേണ്ടിയാകുന്നു.

## ശാന്തിപാഠം

ഓം ഭദ്രം കർണ്ണേഭിഃ ശ്രണുയാമ ദേവാ ഭദ്രം പശ്യേമാക്ഷാഭിര്യജത്രാഃ

സ്ഥിരൈരംഗൈസ്തുഷ്ടുവാം സസ്തനൂഭിർവ്യശേമ ദേവഹിതം യദായുഃ

സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തി നഃ പുഷാ വിശ്വവേദാഃ

സ്വസ്തി നസ്താർക്ഷ്യോ അരിഷ്ടനേമിഃ സ്വസ്തി നോ ബൃഹസ്തപിർദധാതു.

ഓം ശാന്തിഃ ! ശാന്തിഃ ! ശാന്തിഃ !!!

ഇതിന്റെ അർത്ഥം ഈ ഉപനിഷത്തിന്റെ ആരംഭത്തിൽ കൊടുത്തിട്ടുണ്ട്.



N P

I K

# ഛാന്ദോഗ്യോപനിഷത്ത്

**ഒന്നാം ഖണ്ഡം**

ഓമിത്യേത ദക്ഷര മുദ്ഗീഥ മുപാസിത; ഓമി–
തി ഹ്യൂദ്ഗായതി; തസ്യോപവ്യാഖ്യാനം

ഉത്ഗീഥമെന്നു പറയുന്ന 'ഓം' എന്നുള്ള അക്ഷരത്തെ ഉപാസിക്കണം. "ഓം" എന്നു ഉദ്ഗീതം ചെയ്യുന്നു. അതിന്റെ -- 'ആ' അക്ഷരത്തിന്റെ -- ഉപവ്യാഖ്യാനം ആരംഭിക്കുന്നു.

ഉപ -- ഏഷാം ഭൂതാനാം പൃഥിവി രസഃ പൃഥിവ്യാ
ആ പോരസ:, അപാമോഷധയോ രസ,
ഔഷധീനാം
പുരുഷോരസഃ പുരുഷസ്യ വാഗ്രസോ, വാച
ഋഗ്രസ, ഋചഃ സാമരസഃ സാമ്ന ഉദ്ഗീഥോ രസഃ

ഈ ഭൂതങ്ങളുടെ രസം പൃഥിവിയാകുന്നു. പൃഥിവിയുടെ രസം അപ്പുകളാകുന്നു. അപ്പുകളുടെ രസം ഔഷധികളാകുന്നു. ഔഷധികളുടെ രസം പുരുഷനാവുന്നു. പുരുഷന്റെ രസം വാക്കാകുന്നു. വാക്കിന്റെ രസം ഋക്കാകുന്നു. ഋക്കിന്റെ രസം സാമമാകുന്നു. സാമത്തിന്റെ രസം ഉദ്ഗീഥമാവുന്നു.

സ ഏഷ രസനാം രസതമഃ പരമഃ
പരാദ്ധ്യോ f ഷ്ടമോ f യദുദ്ഗീഥ:

ഏതാണോ ഉദ്ഗീഥം അങ്ങിനെയുള്ള എട്ടാമത്തേതായ ഈ ഓംകാരം അങ്ങേ അറ്റത്തെ രസവും, പരമവും, ശ്രേഷ്ഠവും, പരമാത്മാവെന്നുള്ള സ്ഥാനത്തിന് അർഹവുമാകുന്നു.

കതമാകതമർക് കതമത് കതമത് സാമ,
കതമഃ കതമ ഉദ്ഗീഥ ഇതിവിമൃഷ്ടം

ഋക്ക് ഏതാണ്? സാമം ഏതാണ്! ഉദ്ഗീഥം ഏതാണ് എന്ന് വിമർശിക്കപ്പെട്ടിട്ടുണ്ട്.

വാഗേവർക് പ്രാണഃ സമോമിത്യേ തദക്ഷര --
മദ്ഗീഥ: തദ്വാ ഏതന്മിഥുനം, യദ്വാക്ക്
ച പ്രാണശ്ചർക് ച സാമ ച.

'ഋക്ക്' എന്നു പറയുന്നത് വാക്കുതന്നെയാകുന്നു. 'സാമം' എന്നത് പ്രാണനാകുന്നു. ഉദ്ഗീഥം 'ഓം' എന്നുള്ള അക്ഷരമാണ്. വാക്കും പ്രാണനും ഋക്കും സാമവും ഏതാണോ അത് 'മിഥുന'മാകുന്നു.

തദേതന്മിഥുന മോമിത്യേ തസ്മിന്നക്ഷരേ–
സംസൃജ്യതേ; യദാ വൈ മിഥുനൗ
സമാഗച്ഛത ആപയതോ വൈ താപ–
ന്യോന്യസ്യ കാമം.

അങ്ങിനെയുള്ള ഈ മിഥുനം 'ഓം' എന്നുള്ള അക്ഷരത്തിൽ ചേർന്നിരിക്കുന്നു. ഏപ്പോഴാണോ മിഥുനങ്ങൾ സംയോജിക്കുന്നത് അപ്പോൾ അവർ പരസ്പരം കാമോത്സുകരായിത്തീരുന്നു എന്നത് പ്രസിദ്ധമാണ്.

ആപയിതാ ഹ വൈ കാമാനാം ഭവതി
യ ഏതദേവം വിദ്യാനക്ഷരമുദ്ഗീഥമു–
പാസ്തേ

ആരാണോ ഇപ്രകാരം അറിഞ്ഞ് ഈ അക്ഷരമാകുന്ന ഉദ്ഗീഥത്തെ ഉപാസിക്കുന്നത് അവൻ കാമനകളെ കൈവരിക്കാൻ പ്രാപ്തനാകും.

തദ്വാ ഏതദനുജ്ഞാക്ഷരം; യദ്ധികി --
ഞ്ചിദനുജാനാത്യോമിത്യേ വതദാഹ; ഏ–
ഷോ ഏവ സമൃദ്ധിര്യദനുജ്ഞാ; സമർദ്ധ
യിതാ വൈ കാമാനാം ഭവതിയ ഏത
ദേവം വിദ്വാനക്ഷര മുദ്ഗീഥ മുപാസ്തേ

അങ്ങിനെയുള്ള ഈ ഓംകാരം അനുജ്ഞാരൂപമായ അക്ഷരമാകുന്നു. ഏതാണോ ഏതെങ്കിലുമൊന്നിനെ അനുവദിക്കുന്നത് അതിനെ ഓം എന്നുതന്നെ പറയുന്നു. ഏതാണോ അനുജ്ഞ അതു തന്നെ സമൃദ്ധിയാകുന്നു. യാതൊരുവൻ ഇപ്രകാരമറിഞ്ഞ് ഈ അക്ഷരമാകുന്ന ഉദ്ഗീഥത്തെ ഉപാസിക്കുന്നുവോ അവൻ കാമങ്ങളിൽ സമർത്ഥനായിതീരുന്നു.

N P

I

K

തേനേയം ത്രയീ വിദ്യാവർത്തതേ, ഓമിത്യാ
ശ്രാപയത്യോമിതി ശംസത്യോ മിത്യുദ് ഗായത്യേ--
തസ്യൈവാക്ഷരസ്യാപചിത്യൈ മഹിമ്നാ രസേന

പ്രകൃതമായ ഓം എന്ന അക്ഷരംകൊണ്ടു ഈ ത്രയീവിദ്യ നടക്കുന്നു. ഓം എന്ന് ആശ്രാവണം ചെയ്യുന്നു. ഓം എന്നു ശംസിക്കുന്നു. ഓം എന്ന് ഉദ്ഗാനം ചെയ്യുന്നു. അത് ഈ അക്ഷരത്തിന്റെ തന്നെ അപചിതി (പൂജ)യ്ക്കായിട്ടും, മഹിമകൊണ്ടും രസം കൊണ്ടുമാകുന്നു.

തേ നോ ദൗ കുരുതോ യശ്ചൈത ദേവം
വേദ, യശ്ച ന വേദ, നാനാ തുവിദ്യാ ചാവിദ്യാ
ച; യദേവ വിദ്യയാ കരോതി ശ്രദ്ധയോപനിഷദാ,
തദേവ വീർയ്യവത്തരം ഭവതി ഇതിഖല്വേ തസ്യൈ
വാ ക്ഷരസ്യോപവ്യാഖ്യാനം ഭവതി

ആരാണോ ഇതിനെ ഇപ്രകാരം അറിയുന്നത് അവനും, ആര് അറിയുന്നില്ലയോ അവനും, രണ്ടുപേരും ഈ അക്ഷരം കൊണ്ട് കർമ്മം ചെയ്യുന്നു. എന്നാൽ വിദ്യയും, അവിദ്യയും ഭിന്നങ്ങളാകുന്നു. ഏതിന്നെയാണോ വിദ്യയോടുകൂടിയും, ശ്രദ്ധയോടുകൂടിയും അധികം വീര്യമുള്ളതായിത്തീരുന്നു. ഇങ്ങിനെ വിധിച്ചത് ഈ അക്ഷരത്തിന്റെതന്നെ ഉപവ്യാഖ്യാന മാകുന്നു.

## രണ്ടാം ഖണ്ഡം

ദേവസുരഹ വൈ യത്ര സംയേതിര
ഉഭയേ പ്രാജാപത്യാസ്തദ്ധദേവാ ഉദ്ഗീഥ
മാജഹ്രു ര നേനെ നാനാഭി ഭവിഷ്യാമ ഇതി.

പ്രജാപതിയുടെ പുത്രരായ ദേവന്മാരും അസുരന്മാരും, തമ്മിൽ ഏതു വിഷയത്തിൽ പണ്ടു യുദ്ധം ചെയ്തുവോ, അതിൽ ദേവന്മാർ ഇതു കൊണ്ടു അസുരന്മാരെ നമുക്കു തോല്പിക്കാം എന്നു വിചാരിച്ച് ഉദ്ഗീഥത്തെ ആഹരിച്ചു!

തേ ഹ നാസിക്യം പ്രാണമൃദ്ഗീഥ
മുപാസാം ചക്രിരെ;
തം ഹാ സുരഃ പാപ്മ്നാ വിവിധു;
സ്തസ്മാത്തേ--
നോഭയം ജിഘ്രതി സുരഭി ച ദുർഗ്ഗന്ധി ച;
പാപ്മനാ ഹ്യേ ഷ വിദ്ധഃ

അവർ നാസികയിലുള്ള പ്രാണനായി, ഉദ്ഗീഥത്തെ ഉപാസിച്ചു. ആ പ്രാണനെ അസുരന്മാർ പാപം കൊണ്ടു വേധിച്ചു. അതിനാൽ പ്രാണനെ (ഘ്രാണം) കൊണ്ട് സൗരഭ്യമുള്ളതിനേയും ദുർഗ്ഗന്ധമുള്ളതിനേയും, ഘ്രാണിക്കുന്നു. എന്തെന്നാൽ ഈ പ്രാണൻ പാപത്താൻ വേധിക്കപ്പെട്ടു.

അഥഹ വാച മുദ്ഗീഥ മുപാസാം ചക്രീരേ;
താംഹാസുരഃ പാപ്മന വിവിധുഃ,
തസ്മാത്തയോ ഭയം വദതി സത്യം ചാ
നൃതം ച; പാപ്മനാ ഹേഷാവിദ്ധാ,

അഥഹ ചശ്രുരുദ്ഗീഥ മുപാസാം ചക്രീരേ;
തദ്ധാസുരഃ പാപ്മനാ വിവിധു
സ്തസ്മാത്തേനോ ഭയം പശ്യതി ദർശനീ--
യംച, പാപ്മനാഹ്യേതദ്വിദ്ധം.

അഥഹ ശ്രോത്രമുദ്ഗീഥ മപാസാം ചക്രീരേ;
തദ്ധാസുരഃ പാപ്മനാ വിവിധു
തസ്മാത്തേനോ ഭയം ശൃണോതി
ശ്രവണീയം ച പാപ്മനോ ഹ്യേത ദ്വിദ്ധം.

അഥഹ മന ഉദ്ഗീഥ മുപാസാം ചക്രീരേ;
തദ്ധാസുരഃ പാപ്മനാ വിവിധുഃ
തസ്മാത്തേനോ ഭയം സങ്കല്പയതേ
സങ്കല്പനീയം ചാ സങ്കല്പനീയം
ച; പാപ്മനാ ഹ്യേതദ്വിദ്ധം.

അനന്തരം വാക്കായി ഉദ്ഗീഥത്തെ ഉപാസിച്ച്, വാക്കിനെ അസുരന്മാർ പാപംകൊണ്ട് വേധിച്ചു! അക്കാരണത്താൽ വാക്കുപയോഗിച്ച് സത്യത്തേയും അസത്യത്തേയും ലോകർ പറയുന്നു! എന്തെന്നാൽ ഇത് പാപത്താൽ വിദ്ധയാകുന്നു.

അനന്തരം ചക്ഷുസ്സായ ഉദ്ഗീഥത്തെ ഉപാസിച്ച് ചക്ഷുസ്സിനെ അസുരന്മാർ പാപംകൊണ്ടു വേധിച്ചു. അതിനാൽ ചക്ഷുസ്സുകൊണ്ട് കാണാൻ കൊള്ളാവുന്നതിനേയും, കാണാൻ കൊള്ളാത്തതിനേയും ലോകം കാണുന്നു. എന്തെന്നാൽ ചക്ഷുസ്സ് പാപത്താൽ വേധിക്കപ്പെട്ടിരിക്കുന്നു.

അനന്തരം ശ്രോത്രമായി ഉദ്ഗീഥത്തെ ഉപാസിച്ചു. അതിനെ അസുരന്മനാർ പാപം കൊണ്ട് വേധിച്ചു. അതിനാൽ ശ്രോത്രം കൊണ്ട് കേൾക്കാൻ കൊള്ളാവുന്നതിനേയും, കേൾക്കാൻ കൊള്ളരുതാത്തതിനേയും, ലോകം കേൾക്കുന്നു. എന്തെന്നാൽ ശ്രോത്രം പാപത്താൻ വേധിക്കപ്പെട്ടിരിക്കുന്നു.

അനന്തരം മനസ്സായി ഉദ്ഗീഥത്തെ ഉപാസിച്ചു. മനസ്സിനെ അസുരന്മാർ പാപംകൊണ്ട് വേധിച്ചു. അതിനാൽ മനസ്സുകൊണ്ടു സങ്കല്പിക്കാൻ കൊള്ളാവുന്നതിനേയും സങ്കല്പിക്കാൻ കൊള്ളരുതാത്തതിനേയും ലോകം സങ്കല്പിക്കുന്നു. എന്തെന്നാൽ മനസ്സ് പാപത്താൻ വേധിക്കപ്പെട്ടിരിക്കുന്നു.

മുഖ്യപ്രാണൻ ഉപാസ്യനാണെന്ന് കാണിക്കുന്നതിനായി, അതിന്റെ വിശുദ്ധത്വം ബോദ്ധ്യപ്പെടുത്തുവാനായി, ശ്രുതി ഈ വിചാരണ ആരംഭിച്ചു. അതുകൊണ്ട് ചക്ഷുസ്സ് മുതലായ ദേവതകളെ ക്രമേണ വിചാരണ ചെയ്ത് പാപത്താൽ വിദ്ധകളാണന്ന് കണ്ട് തള്ളിയിരിക്കുന്നു.

"അഥഹവം, ചക്ഷുഃശ്രോത്രം, മനഃ" ഇത്യാദി മറ്റുള്ളതെല്ലാം മുൻപു പറഞ്ഞതിനോടു തുല്യമാകുന്നു. ഇവിടെ പറഞ്ഞിട്ടില്ലാത്ത ത്വക്ക്, രസന മുതലായ ദേവതകളും ഇതുപോലെ തന്നെ

N

P

I K

യാകുന്നു. ഇതിനനുകൂലമായി "ഏവമുഖലേതാ ദേവ താഃ പാപ്മഭിഃ" എന്നുള്ള ബൃഹദാരണ്യക ശ്രുതിയുമുണ്ട്.

അഥഹയ ഏവായം മുഖ്യഃ പ്രാണസ്ത–
മൃഗ്ദീഥമുപാസാം ചക്രിരേ; തംഹാസുര
ഋത്വാ വിദധ്വം സുർയ്യഥാ ശ്മാന മാഖണ–
മൃത്വാവ ധ്വം സേതഃ

അനന്തരം ഈ മുഖത്തിലുള്ള "പ്രാണൻ" ഏതോ അതായി ഉദ്ഗീഥത്തെ ഉപാസിച്ചു. അസുരന്മാർ അവനെ പ്രാപിച്ച്, ആഖണമായ ആശ്മത്തെ പ്രാപിച്ച് നശിക്കുന്നതുപോലെ നശിച്ചു.

ഏവം യഥാ f ശ്മനമാഖണമൃത്വാ വിധ്വം സത
ഏവം ഹൈവ സവിധ്വം സതേ യ ഏവം വിദി
പാപം കാമയതേ യശ്ചൈ നമഭി ദാസതിസ–
ഏഷോ f ശ്മാഖണഃ

ഇപ്രകാരമറിയുന്നവനിൽ, ആര് പാപത്തെ കാമിക്കുന്നുവോ അവൻ ഇങ്ങനെ ആഖണ്ഡമായ അശ്മത്തെ (ശിലയെ) പ്രാപിച്ച് എപ്രകാരമാണോ നശിക്കുന്നത്, അപ്രകാരം തന്നെ നശിക്കുന്നു! പ്രാണവിത്തിനെ ആര് ഹിംസിക്കുന്നുവോ അവനും ഇങ്ങിനെ നശിക്കും. അങ്ങിനെയുള്ള ഈ പ്രാണവിത്ത് "അശ്മാഖണമാകുന്നു."

ആഖണഃ = കുഴിക്കാൻ ബുദ്ധിമുട്ടുള്ള

നൈ വൈതേനസുരഭി, നദുർഗ്ഗന്ധി വിജാ–
നാത്യപഹതപാപ്മാഹ്യേഷ നേതയദശ്നാതി
യത് പി ബതി തേനേ തരാൻ പ്രാണാനവതി
ഏതമു ഏവാന്തതോ വിത്തോൽ ക്രമാ
തി, വ്യാദദാത്യേ വാന്തത ഇതിൽ.

ഈ മുഖ്യപ്രാണനെക്കൊണ്ട് സൗരഭ്യമുള്ളതിനെ അറിയുന്നില്ല; ദുർഗ്ഗന്ധമുള്ളതിനെയും ലോകം അറിയുന്നില്ല. എന്തെന്നാൽ ഈ മുഖ്യപ്രാണൻ പാപം നീങ്ങിയവനാകുന്നു! അവനെകൊണ്ട് എന്ത് ആശിക്കുന്നുവോ, എന്ത് പാനം ചെയ്യുന്നുവോ, അതുകൊണ്ട് ഘ്രാണം മുതലായ, മറ്റു പ്രാണങ്ങളെ രക്ഷിക്കുന്നു. അവസാനകാലത്തിൽ ഈ മുഖ്യപ്രാണനെ, മുഖ്യപ്രാണവൃത്തിയായ അന്നപാനങ്ങളെ ലഭിക്കാത്തതുകൊണ്ടുതന്നെ ഘ്രാണം മുതലായ പ്രാണങ്ങളുടെ സമുദായം ശരീരം വിട്ടു പോവുന്നു. മരണകാലത്തിൽ വായ് പിളർക്കുന്നു എന്നതാണ് അടയാളം.

തം ഹ്യങ്ഗിരാ ഉദ്ഗീഥാമുപാസാം ചക്രേ;
ഏതമു ഏവാff–ങ്ങ് ഗിരസം മന്യന്തേ f ങ്ങ്ഗാ
നാം യദ്രസഃ

ആ മുഖ്യപ്രാണനായി ഉദ്ഗീഥത്തെ അങ്ങ് ഗിരസ്സ് ഉപാസിച്ചു. ഈ മുഖ്യപ്രാണനെത്തന്നെ ആങ്ങ്ഗിരസമെന്ന് വിചാരിക്കുന്നു. എന്തുകൊണ്ടെന്നാൽ അംഗങ്ങളുടെ രസമാകുന്നു. അംഗങ്ങൾക്ക് പ്രാണനെന്ന നിലയിൽ രസമായിരിക്കുന്നതുകൊണ്ടാണ് ആങ്ങ്ഗിരസമെന്ന് പറയപ്പെടുന്നത്.

തേന തംഹ ബൃഹസ്പതിരുദ്ഗീഥ മുപാസാംചക്രേ;
ഏതമു ഏവ ബൃഹസ്പതി മന്യന്തേ വാഗ്ഘി
ബൃഹതീ, തസ്യ ഏഷപതിഃ
തേന തം ഹാ ff യാസ്യ ഉദ്ഗീഥമുപാസാം ചക്രേ;
ഏതമു ഏവ ff യാസ്യം മന്യന്ത
ആസ്യാദ്യായതേ.

അതുകൊണ്ട് ബൃഹസ്പതി ആ പ്രാണനായ ഉദ്ഗീഥത്തെ ഉപാസിച്ചു. ഈ പ്രാണനെത്തന്നെ ബൃഹസ്പദിയെന്ന് വിചാരിക്കുന്നു. ബൃഹതി എന്നു പറയുന്നത് വാക്കാകുന്നു. ആ വാക്കിന് പ്രാണൻ പതിയാകുന്നു.

തേതനം ഹ ബകോ ദാല്ഭ്യോ വിദാം ചകാര;
സ ഹ നൈമിശീയാനാ മുദ്ഗതാ ബഭൂവ;
സ ഹ സ്മൈഭ്യഃ കാമാനാ ഗായതി.

അതുകൊണ്ട് ആ പ്രാണനെ ദൽഭ്യന്റെ പുത്രനായ ബകൻ അറിഞ്ഞു. അവൻ നൈമിശാരണ്യത്തിലുള്ളവരുടെ ഉദ്ഗതാവായി ഭവിച്ചു. അവൻ അവർക്കായി, കാമങ്ങളെ ആഗാനം ചെയ്തു!

ആഗാതാ ഹ വൈ കാമാനാം ഭവതി,
യ ഏതദേവം വിദ്യാനക്ഷരമുദ്ഗീഥ
മുപാസ്തേ; ഇത്യധ്യാത്മം.

യാതൊരുവനാണോ ഇപ്രകാരമറിഞ്ഞ്, ഈ അക്ഷരമാകുന്ന ഉദ്ഗീഥത്തെ ഉപാസിക്കുന്നത് അവൻ കാമങ്ങളെ ആഗാനം ചെയ്യുന്നവനായി ഭവിക്കുന്നു. ആത്മവിഷയമായ ഉദ്ഗീതം ഉപാസനയാകുന്നു.

## മൂന്നാം ഖണ്ഡം

അഥാധി ദൈവതം:– യ ഏവാസൗ തപതി,
തമുദ്ഗീഥമുപാസീത; ഉദ്യൻവാ ഏഷപ്ര–
ജാഭ്യാ ഉദ്ഗായതി; ഉദ്യംസ്തമോ ഭയമ
പഹന്തി; അപഹന്താ വൈ ഭയസ്യ
തമസോ ഭവതി യ ഏവം വേദ

ഇനി ദേവതാവിഷയമായ ഉദ്ഗീഥോപാസനത്തെക്കുറിച്ച് പറയുന്നു. ആരാണോ ആ തപിക്കുന്നത് അവൻ തന്നെ ഉദ്ഗീഥത്തെ ഉപാസിക്കണം. ഇവൻ ഉദിക്കുന്നവനായിട്ട്, പ്രജകൾക്കുവേണ്ടി ഉദ്ഗാനം ചെയ്യുന്നു. ഉദിച്ച് തമസ്സിനേയും ഭയത്തിനേയും നശിപ്പിക്കുന്നു. യാതൊരുവൻ ഇപ്രകാരമറിയുന്നുവോ, അവൻ ഭയത്തിന്റേയും തമസ്സിന്റേയും നാശകനായി ഭവിക്കുന്നു!

സ്ഥാനഭേദത്താൽ പ്രാണനും, ആദിത്യനും വേറെവേറെ എന്നപോലെ കാണപ്പെടുന്നു എങ്കിലും അവർക്ക് സ്വരൂപഭേദമില്ല.

സമാന ഉ ഏവായം ചാ സൗ ചോഷ്ണോf
യമുഷ്ണോf സൗ, സ്വരഇതീമമാ ചക്ഷതേ

N P

I K

സ്വര ഇതി പ്രത്യാസ്വര ഇത്യമും, തസ്മാദ്വാ
ഏത മിമ മമും ചോദ്ഗീഥമുപാസീത.

പ്രാണനും, ആദിത്യനും ഗുണം കൊണ്ട് ഒരുപോലെയാണ്. പ്രാണൻ ഉഷ്ണനാകുന്നു. സൂര്യനും ഉഷ്ണനാകുന്നു. സ്വരൻ എന്ന് പ്രാണനെ പറയുന്നു. സ്വരൻ എന്നും പ്രത്യാസ്വരൻ എന്നു ആദിത്യനെ പറയുന്നു. അതുകൊണ്ട് പ്രാണനും, ആദി ത്യനുമായ ഈ ഉദ്ഗീഥത്തെ ഉപാസിക്കണം.

അഥഖലു വ്യാനമേവോദ്ഗീഥ മുപാസീത;
യദ്വൈപ്രാണിതി സപ്രാണോ; യദപാനി–
തിസോഽ പാനഃ അഥയഃ പ്രാണാപാനയോഃ
സന്ധിഃ സവ്യാനഃ യോവ്യാനഃ സാ വാക്
തസ്മാദപ്രാണനപാനൻ വാചമഭി വ്യാഹരതി.

ഇനി വ്യാനനായി ഉദ്ഗീഥത്തെ ഉപാസിക്കണം. പ്രാണനം ചെയ്യുന്നത് ഏതോ, അതു പ്രാണനാണെന്നു പറയുന്നു. അപ മാനിക്കുന്നത് ഏതോ ആ വൃത്തി വിശേഷം അപാനനാകുന്നു. പ്രാണവൃത്തിയുടേയും, അപാനവൃത്തിയുടേയും സന്ധി ഏതാണോ, അത് വ്യാനൻ ആകുന്നു. വ്യാനൻ ഏതോ അതു വാക്കാകുന്നു. അതിനാൽ പ്രാണിക്കാതെയും, അപമാനിക്കാ തെയും വാക്ക് ഉച്ചരിക്കുന്നു.

യാവാക് സർക്, തസ്മാദപ്രാണന്നന
പാനനൃചമഭിവ്യാഹരതി, യർക്,
തത്സാമ, തസ്മാദപ്രാണന്നനപാനൻ
സാമഗായതി യത്സാ മസ ഉദ്ഗീഥ
സ്തസ്മാദ പ്രാണന്നനപാനന്നുദ്ഗായതി.

വാക്ക് ഏതാണോ അതാണ് ഋക്ക്. അതിനാൽ പ്രാണവ്യാ പാരം ചെയ്യാതെയും, അപാനവ്യാപാരം ചെയ്യാതെയും, ഋക് ഉച്ചരിക്കുന്നു. ഋക്ക് ഏതാണോ അതു സാമമാകുന്നു. അതി നാൽ പ്രാണിക്കാതെയും, അപമാനിക്കാതെയും, സാമത്തെ ഗാനം ചെയ്യുന്നു. സാമം ഏതോ അതുതന്നെ ഉദ്ഗീഥമാകുന്നു. അതിനാൽ പ്രാണിക്കാതെയും അപാനിക്കാതെയും ഉദ്ഗാനം ചെയ്യുന്നു.

അതോ യാന്യന്യാനി വീർയ്യവന്തി
കമ്മാണി യഥാഗ്നേർമ്മന്ഥനമാജേഃ
സരണം ദൃഢന്യധനുഷ ആയമനമ
പ്രാണന്നനപാനം സ്താനീകരോതി;
ഏതസ്യഹേതോ ർവ്യാന മേവോദ്ഗീഥ
മുപാസിത.

അതിനാൽ അഗ്നിയെ കടഞ്ഞെടുക്കുക, ഒരു സ്ഥാനത്തു നിന്ന് മത്സരിച്ചോടുക, ഉറപ്പുള്ള വില്ലു വലിക്കുക, തുടങ്ങിയ കർമ്മങ്ങൾ, പ്രാണാപാന വൃത്തികൾ കൂടാതെ ലോകം ചെയ്യു ന്നു. അതിനാൽ വ്യാനൻ തന്നെയായ ഉദ്ഗീഥത്തെ ഉപാസി ക്കണം.

അഥഖലൂദ്ഗീഥാക്ഷരാണ്യുപാസീതോ
ദ്ഗീഥ ഇതി; പ്രാണ ഏവോത്,
പ്രാണേനഹ്യുത്തിഷ്ഠതി, വാഗ്ഗീഃ
വാചോഹഗിര ഇത്യാചക്ഷതേ,
അന്നഥെ, അന്നേഹീ ദംസർവം സ്ഥിതം.

ഇനി ഉദ്ഗീഥം എന്നുള്ള ഉദ്ഗീഥാക്ഷരങ്ങളെ ഉപാസിക്ക ണം. പ്രാണൻ തന്നെ ഉത എന്ന അക്ഷരമാകുന്നു. പ്രാണനെ കൊണ്ടു എല്ലാം ഉത്ഥാനം ചെയ്തിരിക്കുന്നു. വാക്ക് ഗിഃ എന്ന അക്ഷരമാകുന്നു. വാക്കുകളെ, ഗീരുകൾ എന്ന് പറയാറുണ്ട്. ഥ എന്ന അക്ഷരത്തെ അന്നമായി കാണണം. ഇതെല്ലാം അന്ന ത്തിൽ സ്ഥിതിചെയ്യുന്നു.

ദ്യൗരേവോ, ദന്തരീക്ഷം ഗീഃ പൃഥിവീഥം;
ആദിത്യ ഏവോ, ദ്വായുർഗ്ഗീ, രഗ്നിസ്ഥം;
സാമവേദ ഏവോ ദ്യജ്ജൂർവേദോഗീ,
ര്യഗ്വേദസ്ഥം; ദുഗ്ദ്ധേ സ്മൈ, വാഗ്ദോഹം യോ
വാചോ ദോഹോഽ ന്നപാനന്നാദോ ഭവതി യ
ഏതാന്യേവം വിദ്വാനുദിഗീഥാരണ്യുപാസ്ത
ഉദ്ഗീഥ ഇതി.

ദ്യോവ് ഉത് എന്ന അക്ഷരമാകുന്നു. ആ കാരം ഗീ എന്ന അക്ഷരമാകുന്നു. പൃഥിവി ഥ എന്ന അക്ഷരമാകുന്നു. ഉത് എന്ന അക്ഷരം ആദിത്യനാകുന്നു. വായു ഗീ എന്ന അക്ഷരമാകുന്നു. അഗ്നി ഥ എന്ന അക്ഷരവുമാകുന്നു. സാമവേദം ഉത് എന്ന അക്ഷരമാകുന്നു. യജൂർവേദം ഗീ എന്ന അക്ഷരമാകുന്നു. ഋഗ്വേദം ഥ എന്ന അക്ഷരമാകുന്നു. യാതൊരുവൻ ഇപ്രകാരമ റിഞ്ഞ് ഉദ്ഗീഥ എന്നുള്ള അക്ഷരങ്ങളെ ഉപാസിക്കുന്നുവോ, അവന്നായിട്ടുള്ള വാക്ക് യാതൊന്നാണോ, വാക്കിന്റോ ദോഹം ആ ദോഹത്തെ ദോഹനം ചെയ്യുന്നു. മാത്രമല്ല, അവൻ വളരെ അന്നമുള്ളവനായും അന്നത്തെ ആഗ്രഹിക്കുന്നവനായും തീരുന്നു.

അഥഖല്വാശീഃ സമൃദ്ധി രുപസരണാനീത്യു
വാസീത, യേ ന സാമ്നാ സ്തോഷ്യൻ സ്യാത്ത
ത് സാമോപധാവേത്.

ഇനി കാമങ്ങളുടെ സമൃദ്ധി എങ്ങിനെ ഉണ്ടാകും? അതി നെപ്പറ്റി പറയുന്നു. ഉപമിക്കേണ്ടവയെ ധ്യാനിക്കേണ്ടവയെ, എങ്ങിനെ ഉപാസിക്കണം? ഏതു പ്രത്യേക സാമം കൊണ്ട് സ്തുതിക്കുവാൻ പോകുന്നുവോ ആ സാമത്തെ ഉപധാവനം ചെയ്യണം.

യസ്യമൃചി താമൃചം, യദാർഷേയം തമൃഷീം
യാം ദേവതാമഭി ഷ്ടോഷ്യൻ സ്യാത് താം
ദേവതാമുപധാവേത്.

ഏതു ഋക്കിലാണോ, ആ ഋക്കിനേയും ഏതു ഋഷിയെ സംബന്ധിച്ചാണോ ആ ഋഷിയേയും, ഏതു ദേവതയെ സ്തുതി ക്കുവാൻ പോകുന്നുവോ ആ ദേവതയേയും ഉപധാനം ചെയ്യണം.

N P

I K

യേന ഛന്ദസാ സ്തോഷ്യൻ സ്യാതതച്ഛന്ദ
ഉപധാ വേത്, യേനസ്തോമേനസ്തോഷ്യ
മാണഃ സ്യാത്തം സ്തോമമുപധാവേത്

ഏതു ഛന്ദുസ്സുകൊണ്ട് സ്തുതിക്കുവാൻ പോകുന്നുവോ ആ ഛന്ദസ്സിനെ ചിന്തിക്കണം. ഏതു സ്തോമംകൊണ്ട് സ്തുതിക്കുവാൻ പോകുന്നുവോ ആ സ്തോമത്തെ ചിന്തിക്കയും വേണം.

യാം ദിശമഭിഷ്ടോൻസ്യത്താം ദിശമുപധാവേത്

ഏതു ദിക്കിനെ അഭിവ്യാപിച്ച് സ്തുതിക്കുവാൻ പോകുന്നുവോ ആ ദിക്കിനെ ചിന്തിക്കണം.

ആത്മനമന്തത ഉപസൃത്യ സ്തുവീത കാമം
ധ്യായന്ന പ്രമത്തോf ഭ്യശോഹ യദംസ്മൈ
സ കാമഃ സമൃധ്യേത യൽകാമഃ സ്തുവീത.

ഒടുവിൽ തന്നെത്തന്നെ ചിന്തിച്ച് കാമം ധ്യാനിച്ചുകൊണ്ട്, പ്രമാദം വരാതെ സ്തുതിക്കണം. യാതൊരു കർമ്മത്തിൽ, യാതൊരു കാമത്തോടുകൂടി സ്തുതിക്കുന്നുവോ, ആ കർമ്മത്തിൽ, ആ കാമം അതിവേഗം സമൃദ്ധി പ്രാപിക്കും.

## നാലാം ഖണ്ഡം

ഓമിത്യേത ദക്ഷരമുദ്ഗീഥമുപാസിത; ഓമിതി
ഹ്യുദ്ഗായതി തസ്യോപ വ്യാഖ്യാനം

ഓമിത്യേത എന്നു തുടങ്ങി പ്രകൃതമായ അക്ഷരത്തെ വീണ്ടും എടുത്തു പറഞ്ഞിരിക്കുന്നു. ഇത് ഉത്ഗീഥാക്ഷരം മുതലായവയുടെ ഉപാസനത്തിൽ, ഇടക്കു മുടക്കം വന്നതുകൊണ്ടാണ് ("ഓ മിത്യാതത്" ഇത്യാദി ഒന്നാം ഖണ്ഡത്തിന്റെ ആദിയിൽ വ്യാഖ്യാനിച്ചിട്ടുണ്ട്.)

ദേവാ വൈ മൃത്യോർബിഭ്യതസ്ത്രയിം വിദ്യാ..
പ്രാവിശൻ; തേ ഛന്ദോഭിരച്ഛാദയൻ; യദേഭി
രച്ഛാദയം സ്തച്ഛന്ദസാം ഛന്ദസ്ത്വം.

ദേവന്മാർ, മാരകമായ അസുരപാപത്തെ ഭയപ്പെട്ടുകൊണ്ട്, ത്രയീവിഹിതമായ കർമ്മം ആരംഭിച്ചു. അവർ ഛന്ദസ്സുകൊണ്ട് അതിനെ മറച്ചു. ഛാദനം ചെയ്യുന്നത് യാതൊന്നാണോ അത്, ഛന്ദസ്സുകളുടെ ഛന്ദസ്സായിരിക്കുന്ന അവസ്ഥയാകുന്നു.

താനു തത്ര മൃത്യുർയ്യഥാ മത്സ്യമുദകേ
പരിപശ്യേ ദേവം പർയ്യപശ്യദൃചിസാമ്നി
യജൂഷി; തേനു വിത്ത്വോർദ്ധ്വാ ഋചഃ
സാമ്നോ യജൂഷഃ സ്വരമേവ പ്രാവിശൻ

ആ ദേവന്മാരെ, വൈദീക കർമ്മം ആരുഭിച്ചിട്ടും, മൃത്യു ഉദകത്തിൽ മത്സ്യത്തെ, ഏതു പ്രകാരത്തിലാണോ കാണുന്നത്, അപ്രകാരം ഋക്കിലും സാമത്തിലും യജൂസ്സിലും കാണുന്നു. അവർ അതറിഞ്ഞിട്ട്, ഋക്കിൽനിന്നും, സാമത്തിൽ നിന്നും, യജൂസ്സിൽനിന്നും വ്യാവൃത്തന്മാരായിട്ട്, സ്വരമെന്നു പറയുന്ന അക്ഷരത്തിൽ തന്നെ പ്രവേശിച്ചു.

യദ് വാ ഋചമാപ്നോ ത്യോമിത്യേ വാതി
സ്വരത്യേവം

സാ മൈവം യജൂരേഷ ഉ സ്വരോ യദേതക്ഷര
മേതദമൃത ഭയം തത് പ്രവിശ്യ ദേവാ അമൃതാ
അഭയ അഭവൻ

എപ്പോൾ ഋക്കിനെ അദ്ധ്യായനംകൊണ്ടു പ്രാപിക്കുന്നോ, അപ്പോൾ 'ഓം' എന്നു ആദരവോടു കൂടി ഉച്ചരിക്കണം. ഇങ്ങിനെ സാമത്തെ പ്രാപിക്കുമ്പോഴും യജൂസ്സിനെ പ്രാപിക്കുമ്പോഴും, ഈ അക്ഷരം ഏതാണോ, അത് സ്വരമാകുന്നു. ഇത് അമൃതവും, അഭയവുമാകുന്നു. ഇതിനെ പ്രാപിച്ചിട്ട്, ദേവന്മാർ അമൃതന്മാരായും, അഭയന്മാരായും തീർന്നു.

സയ ഏത ദേവം വിദ്വാനക്ഷരം പ്രണൗ-
ത്യേത ദേവാക്ഷരം സ്വരമമൃതമഭയം പ്രവിശ്യതി;
തത് പ്രവിശ്യ, യദമൃതാ ദേവസ്തദമൃതോ ഭവതി

ദേവന്മാരെപ്പോലെ, യാതൊരുവൻ ഈ അക്ഷരം അമൃതമെന്നും, അഭയമെന്നുമുള്ള ഗുണത്തോടു കൂടി അറിഞ്ഞ് സ്തുതിക്കുന്നുവോ, അവൻ സ്വരവും അമൃതവും അഭയവുമായ ഈ അക്ഷരത്തിൽത്തന്നെ പ്രവേശിക്കുന്നു. ഇതിൽ പ്രവേശിച്ചിട്ട് ദേവന്മാർ, ഏത് അമൃതത്വത്തോടു കൂടിയവരായി ഭവിക്കുന്നുവോ, അതേ അമൃതത്വത്തോടു കൂടിയവനായിത്തീരുന്നു.

## അഞ്ചാം ഖണ്ഡം

പ്രാണാദിത്യ ദൃഷ്ടിയോടു കൂടിയ ഉദ്ഗീഥത്തിന്റെ ഉപാസന പറഞ്ഞതു അനുവദിച്ച് പ്രണവത്തേയും ഉദ്ഗീഥത്തേയും ഒന്നാക്കി അതിൽ പ്രാണങ്ങളുടേയും രശ്മികളുടേയും ഭേദമാകുന്ന ഗുണമുള്ള ദൃഷ്ടിയോടു കൂടിയതും ധാരാളം പുത്രന്മാരുണ്ടാകുക എന്ന ഫലത്തോടുകൂടിയതും ആയ അക്ഷരത്തിന്റെ ഉപാസന പറയുന്നതിനായി ഉത്തരഗ്രന്ഥം ആരംഭിക്കുന്നു.

അഥഖലു യ ഉദ്ഗീഥഃ സ പ്രണവഃ സ ഉദ്
ഗീഥ ഇത്യസൗ വാ ആദിത്യ ഉദ്ഗീഥ ഏഷ
പ്രണവ ഓമിതി ഹേഷസ്വരന്നേതി

ഏതാണോ ഉദ്ഗീഥമെന്നു പറയുന്നത് അത് പ്രണവമാകുന്നു. അതാണോ പ്രണവം എന്നു പറയുന്നത് അത് ഉദ്ഗീഥമാകുന്നു. ഇത് പ്രസിദ്ധമാണല്ലോ? ഈ ആദിത്യൻ ഉദ്ഗീഥമാകുന്നു. ഇവൻ പ്രണവമാകുന്നു. എന്തുകൊണ്ടെന്നാൽ ഇവൻ ഓം എന്നുച്ചരിച്ചുകൊണ്ടു ഗമിക്കുന്നു.

ഏതമു ഏവാഹ മഭ്യഗാസിഷം, തസ്മാന്മമ
ത്വമേകോ f സീതിഹ കൗഷീതകിഃ പുത്രമു
വാച; രശ്മീംസ്ത്വം പർയ്യാവത്തയാദ് ബഹുവോ
വൈതേ ഭവിഷ്യന്തീ ത്യധി ദൈവത

N P

I K

ഈ ആദിത്യരൂപമായ ഉദാഗീഥം തമന്നെ ഞാൻ ആഭിമുഖ്യത്തോടെ ഗാനം ചെയ്യുന്നു. അതിനാൽ എനിക്ക്, നീ ഒരുവൻ മാത്രം ഉണ്ടായിരുന്നു. നീ രശ്മികളാൽ ഭേദത്തോടു കൂടി ധ്യാനിക്കുന്നു. നിനക്ക് വളരെ പുത്രന്മാർ ഉണ്ടാകും. ഇത് അതിദൈവതമായ ഉപാസനയാണ്.

അഥാധ്യാത്മം -- യ ഏവായം മുഖ്യഃ പ്രാണസ്ത

മുദ്ഗീഥ മുപാസീത; ഓമിതിഹ്യേഷ സ്വരന്നേതി

ഇനി അധ്യാത്മ പ്രാണദൃഷ്ടിയോടുകൂടിയുള്ള ഉദ്ഗീഥോപാസനയെ പറയുന്നു. ഈ മുഖത്തിലുള്ള പ്രാണൻ ഏതോ, അതായി തന്നെ ഉദ്ഗീഥത്തെ ഉപാസിക്കണം. ഈ പ്രാണൻ "ഓം" എന്ന് ഉച്ചരിച്ചുകൊണ്ടാണല്ലോ പോകുന്നത്.

ഏതമു ഏവാഹമഭ്യഗാസിഷം തസ്മാ

ന്മമത്വമേകോ f സീതിഹ കൗഷിതകിഃ

പുത്രമുവാച; പ്രാണാം സ്ത്വം ഭൂമാന

മഭിഗായതാദ് ബഹവോ വൈമേ ഭവിഷ്യന്തീതി.

ഈ പ്രണനാകുന്ന ഉദാഗീഥത്തെത്തന്നെ ഞാൻ അഭിഗാനം ചെയ്തു. അതിനാൽ എനിക്ക് നീ ഒരുവൻ മാത്രമെ ഉള്ളു എന്ന്, കുഷീതകന്റെ പുത്രനോടു ഞാൻ പറഞ്ഞു. എനിക്കു വളരെ പുത്രന്മാർ ഉണ്ടാകട്ടെ എന്നുള്ള അഭിപ്രായത്തോടു കൂടി, നീ ബഹുത്വത്തോടുകൂടിയ ഉദ്ഗീഥത്തെ പ്രാണങ്ങളായി അഭിഗാനം ചെയ്യൂ.

അഥഖലു, യ ഉദ്ഗീഥഃ സ പ്രണവോയഃ പ്രണവഃ

സ ഉദ്ഗീഥ ഇതി ഹോതൃഷ ദനാദ്വൈവാപി

ദുരുദ്ഗീത മനു സമാഹര തീ ത്യനു സമാഹരതീതി

ഉദ്ഗീഥം ഏതോ അത് പ്രണവമാകുന്നു. പ്രണവം ഏതോ അത് ഉദ്ഗീഥമാകുന്നു.ഹോതാവിന്റെ സ്ഥാനത്തു നിന്ന്, തെറ്റായ ഉദ്ഗീഥം തിരുത്തി, ശരിയാക്കാമെന്ന് തീർച്ചയാണ്.

## ആറാം ഖണ്ഡം

ഇയമേ വർഗ്ഗഗ്നിഃ സാമ; തദേ തദേതസ്യ മൃച്യ

ധ്യൂഢം സാമ; തസ്മാദൃച്യധ്യുഢം സാമഗീയതേ;

ഇയമേവസാഗ്നിരമസ്തതസാമ

ഈ വൃഥ്വി ഋക്കാകുന്നു. അഗ്നി സാമമാകുന്നു. അങ്ങിനെയുള്ള ഈ സാമം, ഈ വൃഥിവിയാകുന്ന ഋക്കിൽ, ഉപരിഭാവത്തിൽ ഇരിക്കുന്നതായി, ഗാനം ചെയ്യപ്പെടുന്നു. ഈ വൃഥിവി സാ എന്ന അക്ഷരമാകുന്നു. അഗ്നി അമയാകുന്നു. വൃഥിവിയും അഗ്നിയും ചേർന്നത് സാമമാകുന്നു.

അന്തരീക്ഷ മവർഗ്വായുഃ സാമ; തദേത ദേതസ്യാ

മൃ ച്യ ധ്യൂഢം സാമ; തസ്മാ ദൃച്യ ധ്യൂഢം സാമഗീ-

യതേ; അന്തരീക്ഷമേവ സാ വായുരമ-

സ്തത് സാമ.

അന്തരീക്ഷം ഋക്കാകുന്നു. വായു സാമമാകുന്നു. അങ്ങിനെയുള്ള ഈ സാമം, ഈ ഋക്കിൽ അധ്യുഢമാകുന്നു. അതിനാൽ സാമം ഋക്കിൽ അധ്യുഢമായി ഗാനം ചെയ്യപ്പെടുന്നു. അന്തരീക്ഷം "സാ" എന്ന അക്ഷരമാകുന്നു. അന്തരീക്ഷവും വായുവും ചേർന്നത് സാമമാകുന്നു.

ദൗരേ വർഗ്ഗാദിത്യഃ സാമ; തദേത ദേതസ്യാ

മൃ ച്യ ധ്യൂഢം സാമ, തസ്മാ ദൃച്യ ധ്യൂഢം

സാമഗീയതേ, ദ്യൗരേവസാ ദിത്യോ f

മസ്തത് സാമ.

ദ്യോവ് ഋക്കാകുന്നു. അദിത്യൻ സാമമാകുന്നു. അങ്ങിനെയുള്ള ഈ സാമം, ഈ ഋക്കിന്റെ മേലെയായി സ്ഥിതി ചെയ്യുന്നു. അതുകൊണ്ടു സാമം ഋക്കിൽ അധ്യൂഢമായി ഗാനം ചെയ്യപ്പെടുന്നു. ദ്യോവു "സാ" എന്ന അക്ഷരമാകുന്നു. ആദിത്യൻ "ആമ" എന്ന അക്ഷരമാകുന്നു. ദ്യോവും ആദിത്യനും കൂടിയത് സാമമാകുന്നു.

നക്ഷത്രാണ്യേവർക് ചന്ദ്രമാ: സാമ

തദേ തദേ തസ്യാ മൃ ച്യ ധ്യൂഢം സാമ തസ്മാ ദൃച്യ

ധ്യൂഢം സാമ ഗീയതേ; നക്ഷത്രാണ്യേവസാച

ന്ദ്രമാ അമസ്തൽ സാമ

അധ്യൂഢ – സമൃദ്ധിയുള്ള, കയറുന്ന

നക്ഷത്രങ്ങൾ ഋക്കാകുന്നു. ചന്ദ്രൻ സാമമാകുന്നു. അങ്ങിനെയുള്ള ഈ സാമം, ഈ ഋക്കിന്റെ മേലെയായി സ്ഥിതി ചെയ്യുന്നു. അതിനാൽ സാമം ഋക്കിൽ അധ്യൂഢമായി ഗാനം ചെയ്യപ്പെടുന്നു. നക്ഷത്രങ്ങൾ "സാ" എന്ന അക്ഷരമാകുന്നു. നക്ഷത്രങ്ങളും ചന്ദ്രനും കൂടിയത് സാമമാകുന്നു.

അഥയ ദേതദാ ദിത്യസ്യശൂക്ലം ഭാഃ സൈവർ ഗഥ

യന്നീലം പരഃ കൃഷ്ണം തത് സാമ; തദേ തദേ

തസ്യാ മൃച്യ ധ്യൂഢം സാമ; തസ്മാ ദൃച്യ

ധ്യൂഢം സാമഗീയതേ; അഥയദേ വൈതദാ

ദിത്യസ്യ ശുക്ലം ഭഃ സൈവസാ f ഥയന്നീലം

പരം കൃഷ്ണം തദ മസ്തത് സാമ.

അതുപോലെ ആദിത്യന്റെ ശുക്ലമായ ദീപ്തി ഋക്കാകുന്നു. നീലമായി ഏറ്റവും നന്നായി കാണുന്ന കറുപ്പ് ഏതോ അത് സാമമാകുന്നു. അങ്ങിനെയുള്ള സാമം, ഈ ഋക്കിൽ അത്യുഢമാകുന്നു. അതുകൊണ്ട് സാമം ഋക്കിൽ അത്യുഢമായി ഗാനം ചെയ്യപ്പെടുന്നു. ഇനി ആദിത്യന്റെ ശുദ്ധമായ ദീപ്തി ഏതാണോ അത് "സാ" എന്ന അക്ഷരമാകുന്നു. നീലമായി അതിശയകരമായുള്ള "കൃഷ്ണവർണ്ണം" ഏതോ അത് "അമ" എന്ന ശബ്ദമാകുന്നു. ശുക്ലമായ ദീപ്തിയും നീലമായ കറുപ്പും ചേർന്നത് സാമമാകുന്നു.

അഥയ ഏഷോ f ന്തരാദിത്യേ ഹിരണ്മയഃ

പുരുഷോ ദൃശ്യതേ ഹിരണ്യശ്മ ശ്രുർഹിരണ്യ

N P

കേശ ആ പ്രണഖാത് സർവ്വ ഏവ സുവർണ്ണഃ
തസ്യയഥാ കപ്യാസം പുണ്ഡരീകമേവ മക്ഷിണീ,
തസ്യോദിതി നാമ, സ ഏഷ സർവ്വേഭ്യഃ പാപ്മഭ്യ
ഉദിതഃ ഉദേതി ഹ വൈ സർവ്വേഭ്യഃ പാപ്മ–
ഭ്യോയ ഏവം വേദ

ആദിത്യന്റെ മദ്ധ്യത്തിൽ, ഹിരണ്മയനായ, യാതൊരു പുരുഷനെ കാണുന്നുണ്ടോ, അവൻ ഹിരണ്യാശ്മശ്രുവും, ഹിരണ്യകേശനും, നവാഗ്രം മുതൽ മുഴുവനും സുവർണ്ണനുമാകുന്നു. അവന്റെ അക്ഷികൾ, കപിയുടെ പൃഷ്ഠത്തിന്റെ താഴെ അറ്റം പോലെയാകുന്നു. താമരപ്പൂവ് എങ്ങിനെയോ, അങ്ങിനെയാകുന്നു. അവന്റെ നാമം ഉത്തെ എന്നാകുന്നു. അങ്ങിനെയുള്ള ഈ ദേവൻ എല്ലാ പാപങ്ങളിൽ നിന്നും ഉയർന്നവനാകുന്നു. യാതൊരുവൻ ഇപ്രകാരം അറിയുന്നുവോ, അവൻ എല്ലാ വിധ പാപങ്ങളിൽ നിന്നും ഉയരുന്നു.

തസ്യർക് ച സാമ ച ഗേഷ്ണൗ തസ്മാദുദിഗീഥ
സ്തസ്മാത്ത്വേ വോദ്ഗാ തൈതസ്യഹിഗാതാ
സ ഏഷ യേ ചാമുഷ്മത് പരാഞ്ചോലോ
കാസ്തേഷാം ചേഷ്ടേ ദേവകാമാനാം ചേ
ത്യധി ദൈവതം

അവന് ഋക്കും, സാമവും, മുട്ടുകളാകുന്നു. അതിനാൽ ആ ദേവൻ ഉദ്ഗീഥമെന്നു പറയപ്പെടുന്നു. അതുകൊണ്ടുതന്നെ ഉത്തെന്ന നാമത്തോടുകൂടിയ ഈ ദേവന്റെ ഗാതാവ് ഉത്തിനെ ഗാനം ചെയ്യുന്നവനാകുന്നു. അങ്ങിനെയുള്ള ഉത്തെന്നുപേരോടുകൂടിയ ഈ ദേവൻ, ആദിത്യനു മേലുള്ള ലോകങ്ങൾ യാതൊന്നാണോ, അവക്കും, ദേവകാമങ്ങൾക്കും ഈശനാകുന്നു.

## ഏഴാം ഖണ്ഡം

വാ ഗേവർക് പ്രാണഃ സാമ; തദേ തദേ തസ്യാ
മൃച്യു ധ്യൂഢം സാമ; തസ്മാ ദൃച്യ ധ്യൂഢം
സാമഗീയതേ,
വാഗേവസാ; പ്രാണോമഃ തത്സാമ

ഇനി അധ്യാത്മമായ സ്വരൂപം പറയുന്നു. വാക്ക് ഋക്കാകുന്നു. പ്രാണൻ സാമമാകുന്നു. അങ്ങനെയുള്ള ഈ സാമം ഈ ഋക്കിനു മേലായിരിക്കുന്നു. അതുകൊണ്ടു സാമം ഋക്കിന് മേലായി ഗാനം ചെയ്യപ്പെടുന്നു. വാക്ക് "സാ" എന്ന അക്ഷരമാകുന്നു. പ്രാണൻ "അമ" എന്നുള്ള ശബ്ദമാകുന്നു. വാക്കും പ്രാണനും കൂടിയത് സാമമാകുന്നു.

ചക്ഷുരേവൻ ഗാത്മാസാമ; തദേ തദേ തസ്യമൃച്യ
ധ്യുഢം സാമ; തസ്മാ ദൃ ച്യ ധ്യൂഢം
സാമ ഗീയതേ;
ചക്ഷുരേ വസാ ff ത്മ f മസ്തത് സാമ

ചക്ഷുസ്സ് ഋക്കാകുന്നു. ആത്മാവ് സാമമാകുന്നു. അങ്ങിനെയുള്ള ഈ സാമം ഋക്കിന്റെ മേലായിരിക്കുന്നു. അതിനാൽ സാമം ഋക്കിൽ അധ്യൂഢമായി ഗാനം ചെയ്യപ്പെടുന്നു. ചക്ഷുസ്സ് 'സാ' എന്ന അക്ഷരമാകുന്നു. ആത്മാവ് 'അമ' എന്ന ശബ്ദമാകുന്നു. ചക്ഷുസ്സും ആത്മാവും ചേർന്നത് സാമമാകുന്നു.

ശ്രോത്രമേവർങ് മനഃ സാമ; തദേ
തദേസ്യാമൃച്യധ്യൂഢം സാമ; തസ്മാദൃച്യ
ധ്യുഢം സാമഗീയതേ; ശ്രോത്രമേവസാ
മനോ f മസ്തത് സാമ.

ശ്രോത്രം ഋക്കാകുന്നു. മനസ്സ് സാമമാകുന്നു. അങ്ങിനെയുള്ള സാമം ഈ ഋക്കിന്റെ മേലാകുന്നു. അതുകൊണ്ട് സാമം ഋക്കിൽ അധ്യൂഢമാകയി ഗാനം ചെയ്യപ്പെടുന്നു. ശ്രോത്രം 'സാ' എന്ന അക്ഷരമാകുന്നു. ശ്രോത്രവും മനസ്സും കൂടിയത് സാമമാകുന്നു.

അഥ യദേതദക്ഷ്ണഃ ശുക്ലം ഭഃ സൈവർ
ഗഥയന്നീലം പരം കൃഷ്ണം തത് സാമ;
തദേ തദേ തസ്യാ മൃച്യ ധ്യൂഢം സാമ
തസ്മാദൃച്യ
ധ്യൂഢഃ സാമഗീയതേ; അഥയദേവൈത
ദക്ഷ്ണഃ ശുക്ലം ഭാഃ സൈവസാ f ഥയന്നീ–
ലം പരഃ കൃഷ്ണം തദമസ്തത് സാമ.

അതുപോലെ അക്ഷിയുടെ ഈ ശുക്ലമായ ദീപ്തി ഏതോ അത് ഋക്കാകുന്നു. നീലമായും ഏറ്റവും കൃഷ്ണമായുള്ളത് ഏതോ അത് സാമമാകുന്നു. അങ്ങിനെയുള്ള ഈ സാമം ഈ ഋക്കിൽ അധ്യൂഢമായിരിക്കുന്നു. അതുകൊണ്ടു സാമം ഋക്കിന് മേലായിരിക്കുന്നു. സാമം ഋക്കിനു മേലായി ഗാനം ചെയ്യപ്പെടുന്നു. ഇനി അക്ഷിയുടെ ഈ ശുക്ലമായ ദീപ്തി ഏതോ അത് 'സാ' എന്നതാകുന്നു. നീലമായും ഏറ്റവും കൃഷ്ണമായുള്ളതും ഏതോ അത് 'അമ' എന്ന ശബ്ദമാകുന്നു. അത് ശുക്ലവും കൃഷ്മവും ആയ ദീപ്തികൾ കൂടിയ സാമമാകുന്നു.

അഥയ ഏഷോ f ന്തരക്ഷിണി
പുരുഷോ ദൃശ്യതേ സൈവർക് തത്സാമ,
തദുക്ഥം, തദ്യ ജൂസ്തദ് ബ്രഹ്മ തസ്യൈ
തസ്യ തദേവ രൂപം യദമുഷ്യരൂപം,
യാവമുഷ്യ, ഗേഷ്ണൗതൗഗേഷ്ണൗ, യന്നാമത
ന്നാമ.

കണ്ണിനുള്ളിൽ ഏതു പുരുഷനാണോ കാണപ്പെടുന്നത് അത് ഋക്കാകുന്നു. അത് സാമമാകുന്നു. അത് ഉക്ഥമാകുന്നു. അത് യജുസ്സാകുന്നു, അത് ബ്രഹ്മമാകുന്നു, അത് മൂന്നു വേദങ്ങളും ആകുന്നു. അവന്റെ, ആ ആദിത്യ പുരുഷന്റെ രൂപം ഏതോ, അതു തന്നെ ഈ ചാക്ഷുഷന്റേയും രൂപമാകുന്നു. ആദിത്യപുരുഷന്റെ പർവ്വങ്ങൾ ഏവയാണോ അവ ഇവന്റേയും ഗേഷണങ്ങളാകുന്നു. ആദിത്യപുരുഷന്റെ നാമമേതോ, അത് ഈ ചാക്ഷുഷന്റെ നാമമാകുന്നു.

ചാക്ഷുഷം – ആറാമത്തെ മനു

സ ഏഷ യേ ചൈത സ്മാദർവാഞ്ചോലോകാ
സ്തേഷാം ചേഷ്ടേ, മനുഷ്യകാമാനാം ചേതി,
തദ്യ ഇമേ വീണായാം ഗായന്ത്യേതം തേ
ഗായന്തി തസ്മാത്തേ ധനസനയഃ

ഇങ്ങനെയുള്ള ഈ ചാക്ഷുഷനായ പുരുഷൻ, ഈ അദ്ധ്യാത്മികമായ ആത്മാവിൽ നിന്ന്, ഇപ്പുറമുള്ള ലോകങ്ങൾ ഏതാണോ അവയ്ക്കും മനുഷ്യകാമങ്ങൾക്കും ഈശനാകുന്നു. അതിനാൽ, ഏതു ഗായകൻ വീണയിൽ ഗാനം ചെയ്യുന്നുവോ അവൻ ഇവനെ ഗാനം ചെയ്യുന്നു. അതിനാൽ അവൻ, ധനവാനാകുന്നു.

അഥയ ഏതദേവം വിദ്യാൻ സാമഗായ
ത്യുഭൗ സഗായതി; സോ f മുനൈവ സ
ഏഷ യേചാ മുഷ്മാത് പരാഞ്ചോ ലോ
കാസ്താം ശ്ചാ f പ്നോതി ദേവകാമാംശ്ച.

യാതൊരുത്തൻ ഇപ്രകാരമറിഞ്ഞുകൊണ്ട്, സാമം ഗാനം ചെയ്യുന്നുവോ, അവൻ ആ ആദിത്യനിൽ കൂടി ആദിത്യനിലുള്ള ദേവനായിത്തീർന്നിട്ട്, അവനിൽ നിന്ന് മേലുള്ള ലോകങ്ങൾ ഏതോ അവയേയും, ദേവകാമങ്ങളേയും പ്രാപിക്കുന്നു.

അഥാനേ നൈവ യേ ചൈതസ്മാദർവഞ്ചോ
ലോകസ്താം ശ്ചാ ff പ്നോതി മനുഷ്യകാമാംശ്ച
തസ്മാദു ഹൈവം വിദുദ്ഗാതാ ബ്രൂയാത്.
കം തേ കാമ മാഗായാനീതി; ഏഷഹ്യേവ
കാമാഗാനസ്യേഷ്ടേയ ഏവം വിദ്വാൻ
സാമഗായതി സാമഗായതി

അതുപോലെ ഈ ചാക്ഷുഷനിൽ കൂടി, ഇവനിൽ നിന്നും അപ്പുറമുള്ള ലോകങ്ങൾ എവയാണോ അവയും, മനുഷ്യകാമങ്ങളെ പ്രാപിക്കുന്നു. അതിനാൽ ഇപ്രകാരമറിയുന്നവനായ ഉദ്ഗാതാവ് ചോദിക്കുന്നു. "നിനക്ക് ഏതു കാമത്തെ ഞാൻ ആഗാനം ചെയ്യണം?" എന്തെന്നാൽ യാതൊരുത്തൻ ഈ പ്രകാരമറിഞ്ഞു സാമം ഗാനം ചെയ്യുന്നുവോ അവൻ കാമങ്ങളെ ആ ഗാനം ചെയ്യുന്നതിന്, ഈശനായി ഭവിക്കുന്നു.

## എട്ടാം ഖണ്ഡം

ത്രയോ ഹോദ് ഗീഥേ കുശലാ ബഭൂവുഃ ശിലകഃ
ശാലാവത്യ, ചൈകിതായനോ ദാല്ഭ്യഃ,
പ്രവാഹണോ ജൈവലിരിതി തോഹോചു
രുദ്ഗഗകീഥേ വൈ കുശലഃ സ്മോ ഹന്തോദ്
ഗീഥേ കഥാം വദാമ ഇതി.

ശലാവാന്റെ പുത്രനായ ശിലകൻ, ചികിതായനന്റെ പുത്രനായ ഭാല്ഭ്യൻ, ജീവലന്റെ പുത്രനായ പ്രവാഹണൻ, ഇങ്ങനെ മൂന്നുപേർ ഉദ്ഗീഥത്തിൽ കുശലന്മാരായിട്ടുണ്ടായിരുന്നു. അവർ പറഞ്ഞു നാം ഉദ്ഗീഥത്തിൽ കുശലന്മാരെന്നു പ്രസിദ്ധരാണല്ലൊ? നിങ്ങൾ അനുവദിക്കുന്ന പക്ഷം, നമുക്ക് ഉദ്ഗീഥത്തെ സംബന്ധിച്ച് ചിന്തിക്കാം.

തഥേതി ഹ സമുപവിവിശുഃ സ ഹ
പ്രവാഹണോ ജൈവലിരുവാച – ഭാഗവന്താ
വഗ്രേവദതാം; ബ്രാഹ്മണയോർവ്വദതോ
ർവാചം ശ്രോഷ്യാമിതി

അങ്ങിനെയാകട്ടെ എന്ന് പറഞ്ഞ് അവർ ഇരുന്നു. ആ ജീവലപുത്രനായ പ്രവാഹണൻ പറഞ്ഞു. ഭഗവന്മാർ ആദ്യം വദിച്ചാലും. വാദിക്കുന്ന ബ്രാഹ്മണരായ നിങ്ങളുടെ വാക്കു ഞാൻ കേൾക്കാം.

സ ഹ ശിലകഃ ശാലാവത്യശ്ചൈകിതാ
യനം ദാല്ഭ്യ മുവാച ഹന്ത ത്വാ
ബ്യച്ഛാനീതി, പൃച്ഛേതി ഹോ വാച

ആ ശാലവാന്റെ പുത്രൻ ശിലകൻ ചികിതായന പുത്രനായ ദാല്ഭ്യനോട് പറഞ്ഞു. "അങ്ങ് അനുവദിക്കുന്ന പക്ഷം അങ്ങയോട് ഞാൻ ചോദിക്കാം." ഇതു കേട്ട് മറ്റേയാൾ "ചോദിച്ചു കൊള്ളുക" എന്നുത്തരം പറഞ്ഞു.

കാസാമ്നോ ഗതിരിതി സ്വരഇതിഹോവാച
സ്വരസ്യകാഗതിരിതി, പ്രാണ ഇതിഹോവാച
പ്രാണസ്യകാ ഗതിരിതി, അന്നമിതി ഹോ വാച
അന്നസ്യ കാ ഗതിരിതി ആപ ഇതിഹോവാച

സാമത്തിന് ആശ്രയം എന്താണ്? എന്ന് ശിലകൻ ചോദിച്ചു. ദാല്ഭ്യൻ സാമത്തിനു ഗതി സ്വരമാണെന്ന് ഉത്തരം പറഞ്ഞു. സ്വരത്തിനു ഗതി എന്താണെന്ന് ചോദിച്ചു. പ്രാണൻ എന്നുത്തരം പറഞ്ഞു. പ്രാണനു ഗതി എന്താണ് എന്നു ചോദിച്ചു. അന്നമെന്നുത്തരം പറഞ്ഞു. അന്നത്തിനു ഗതി എന്താണെന്ന് ചോദിച്ചു. അതിന് അപ്പുകൾ എന്ന് ഉത്തരം പറഞ്ഞു. അന്നമുണ്ടാകുന്നത്, അപ്പുകൾ നിമിത്തമാണല്ലോ?

അപാം കാ ഗതിരിതി; അസൗലോക ഇതി
ഹോവാച അമുഷ്യലോകസ്യകാ ഗതിരിതി;
ന സ്വർഗ്ഗം ലോകമതിനയേ ദിതി ഹോവാച;
സ്വർഗം വയം ലോകം സാമാഭിസംസ്ഥാപയാമഃ,
സ്വർഗ സംസ്താവം ഹി സാമ ഇതി.

അപ്പുകൾക്ക് എന്താണ് ഗതിയെന്നു ചോദിച്ചു. അങ്ങേ ലോകം എന്നു പറഞ്ഞു. അങ്ങേലോകത്തിന് എന്താണു ഗതി എന്നു ചോദിച്ചു. ദാല്ഭ്യൻ അതിനുത്തരം പറഞ്ഞു. സ്വർഗ്ഗമാകുന്ന ലോകം കടത്തികൊണ്ടു പോകയില്ല എന്നാണ്. അതിനാൽ നമ്മൾ സാമത്തെ സ്വർഗ്ഗലോകത്തിൽ അഭിസംസ്ഥാപിക്കാം. സാമം സ്വർഗ്ഗമെന്ന നിലയിൽ സ്തുതിക്കപ്പെടുന്നതാണ്.

തം ഹ ശിലകഃ ശാലവത്യശ്ചൈകിതായനം
ദാല്ഭ്യ മുവാചഃ അപ്രതിഷ്ഠിതം കില തേ
ദാല്ഭ്യസാമ; യസ്ത്വേതർഹി ബ്രൂയാൻ മൂ
ർദ്ധാതേ വിപിതിഷ്യരീതി, മൂർദ്ധാതേ വിപതേ ദിതി.

ഇപ്രകാരം പറഞ്ഞ ചികിതായനപുത്രനായ ദാല്ഭ്യനോട് ശാലാവത്യനായ ശിലകൻ പറഞ്ഞു: അല്ലയോ ദാല്ഭ്യ, നിന്റെ അഭിപ്രായത്തിൽ സാമം അപ്രതിഷ്ഠിതമായിരിക്കുന്നു. ആരെങ്കിലും ഒരുവൻ ഇപ്പോൾ നിന്റെ മൂർദ്ധാവ് വിപതിക്കും എന്ന് പറകയാണെങ്കിൽ നിന്റെ മൂർദ്ധാവ് വിപതിക്കുമോ?"

ഹന്താ ഹമേതദ് ഭഗവതോ വേദാനിതി; വിദ്ധിതി
ഹോവാച അമുഷ്യ ലോകസ്യ കാഗതിരിതി; നപ്ര
തിഷ്ഠാം ലോകമതിനയേ ദിതിഹോവാച
പ്രതിഷ്ഠാം വയം ലോകം സാമാഭിസംസ്ഥാപയാമഃ
പ്രതിഷ്ഠാ സംസ്താവംഹി സാമേതി

അങ്ങ് അനുവദിക്കുകയാണെങ്കിൽ ഇത് ഞാൻ പൂജ്യനായ അങ്ങേയുടെ അടുക്കൽ നിന്ന് അറിയുവാൻ ആഗ്രഹിക്കുന്നു എന്ന് ദാല്ഭ്യൻ പറഞ്ഞു. അറിഞ്ഞുകൊള്ളുക എന്ന് ശിലകൻ ഉത്തരവും പറഞ്ഞു. അങ്ങേ ലോകത്തിനു ഗതി എന്താണ്? എന്നു ചോദിച്ചു. ഈ ലോകം എന്ന് ഉത്തരം പറഞ്ഞു. പ്രതിഷ്ഠയായ ഈ ലോകത്തെ കടത്തികൊണ്ടുപോകയില്ല. എന്നും ഉത്തരം പറഞ്ഞു. നമുക്കും സാമം പ്രതിഷ്ഠമായ ലോകത്തിൽ അഭിസംസ്ഥാപിക്കാം. എന്തെന്നാൽ സാമം പ്രതിഷ്ഠയായി സ്തുതിക്കപ്പെടുന്നതാണല്ലോ.

തംഹ പ്രവാഹണോ ജൈവലിരുവാച,
അന്തവ ദ്വൈകിലതേ ശാലാവത്യ, സാമ,
യസ്ത്വേ തർഹി ബ്രൂയാന്മൂർദ്ധതേ വിപതിഷ്യ
തീതി മൂർദ്ധാതേ വിപതേ ദിതി ഹന്താഹ
മേതത് ഭവതോ വേദാനീതി വിദ്ധീതി ഹോവാച

അവനോട് ജീവലപുത്രനായ പ്രവാഹണൻ പറഞ്ഞു. അല്ലയോ ശാലാവത്യാ, നിന്റെ അഭിപ്രായത്തിൽ സാമം അന്തമുള്ളതാണല്ലോ? ആരെങ്കിലും നിന്റെ മൂർദ്ധാവ് വിപതിക്കുമെന്ന് ഈ സന്ദർഭത്തിൽ പറയുന്ന പക്ഷം നിന്റെ മൂർദ്ധാവ് വിപതിക്കുമോ? അവിടത്തെ അനുവാദമുള്ള പക്ഷം ഞാൻ ഇത് മാന്യനായ അവിടത്തെ അടുക്കൽ നിന്ന് അറിയുവാൻ ആഗ്രഹിക്കുന്നു എന്ന് ശിലകൻ പറഞ്ഞു. അതിന് അറിഞ്ഞുകൊൾക എന്ന് പ്രവാഹണൻ ഉത്തരം പറഞ്ഞു.

## ഒൻപതാം ഖണ്ഡം

അസ്യലോകസ്യ കാ ഗതിരിതി; ആകാശ ഇതി
ഹോവാച, സർവാണി ഹവാ ഇമാനി ഭൂതാന്യാ
കാശാദേവ സമുൽപദ്യന്തേ; ആകാശം പ്ര
ത്യസ്തം യന്തി; ആകാശോഹ്യോവൈഭ്യോജ്യാ
യാൻ; ആകാശഃ പരായണം

ഈ ലോകത്തിന് ഗതി എന്തെന്നു ചോദിച്ചു. ആകാശമെന്നു പറഞ്ഞു. ഈ ഭൂതങ്ങളെല്ലാം ആകാശത്തുനിന്നുതന്നെ ഉണ്ടാകുന്നു. ആകാശത്തിൽ അസ്തമിക്കുന്നു. ആകാശം ഈ ഭൂതങ്ങളെ എല്ലാത്തിനേയും കാൾ മഹത്തരമാണ്. ആകാശം പ്രതിഷ്ഠമാകുന്നു. മൂന്നു കാലത്തിലും, ഭൂതങ്ങളുടെ ഉൽപ്പത്തി സ്ഥിതിലയങ്ങൾ ആകാശത്തിലാകുന്നു.

സ ഏഷ പരോവരീ യാനുദ്ഗീഥഃ സ ഏഷോ
നന്തഃ, പരവരീയോ ഹാസ്യ ഭവതി; പരോ
വരീയസോ ഹ ലോകാൻ ജയതി യ ഏത
മേവം വിദ്വാൻ പരോവരീയാംസമുദ്ഗീഥ
മുപാസ്തേ

അങ്ങനെയുള്ള ഈ ഉദ്ഗീഥം പരനും പരോവരീയനുമാകുന്നു. അങ്ങിനെയുള്ള ഈ ഉദ്ഗീഥം അനന്തമാകുന്നു. ആര് ഇപ്രകാരമറിഞ്ഞ് പരോവരീയനായ ഈ ഉദ്ഗീഥത്തെ ഉപാസിക്കുന്നുവോ അവനു ഉത്തരോത്തരം വിശിഷ്ടതരമായ ജീവനം ഉണ്ടാകുന്നു. അവൻ ഉത്തരോത്തരം വിശിഷ്ടതരങ്ങളായ ലോകങ്ങൾ ജയിക്കുന്നു.

തം ഹൈ തമതിധന്വാ ശൗനക ഉദര ശാണ്ഡി
ല്യായോക്ത്വോവാച -- യാവത് ത ഏനം
പ്രജായാ മുദ്ഗീഥം വേദിഷ്യന്തേ, പരോവരീ
യോ ഹൈഭ്യസ്താവദസ്മിൻ ല്ലോക ജീവനം
ഭവിഷ്യതി.

അങ്ങിനെയുള്ള ഈ ഉദ്ഗീഥത്തെ ശുനകന്റെ പുത്രനായ അതി ധന്വാവ് ഉദരശാണ്ഡില്യന് പറഞ്ഞു കൊടുത്തിട്ട് പറഞ്ഞു. നിന്റെ സന്തതികളിൽ യാതൊരുത്തൻ അവസാനം വരെ ഈ ഉദ്ഗീഥം അറിയുമോ, അവൻ വരെക്കും ഇവ ലോകത്തിൽ ഉത്തരോത്തരം വിശിഷ്ടമായ ജീവനം ലഭിക്കുന്നതാണ്.

തഥാ മുഷ്മിൻ ലോകഇതി സയ ഏതമേവം
വിദ്വാനുപാസ്തേ പരോവരീയ ഏവ
ഹാസ്യാസ്മിൻ
ലോകേ ജീവനം ഭവതി തഥാ f മുഷ്മിൻ ലോകേ
ലോക ഇതി ലോകേ ലോക ഇതി

അതുപോലെ പരലോകത്തിൽ പരോവരീയമായ ലോകം സിദ്ധിക്കും. ശാണ്ഡില്യനോട് ശൗനകൻ പറഞ്ഞു. ആര് ഇപ്രകാരമറിഞ്ഞ് ഉദ്ഗീഥം ഉപാസിക്കുന്നുവോ, അവനു ഈ ലോകത്തിൽ ഉത്തരോത്തരം വിശിഷ്ടതരമായിത്തന്നേയുള്ള ജീവനം ഉണ്ടാകുന്നു. അപ്രകാരം പരലോകത്തിൽ ലോകം സിദ്ധിക്കുന്നു. ലോകേലോക ഇതി എന്നു രണ്ടു പ്രാവശ്യം പറഞ്ഞിരിക്കുന്നത് ഉദ്ഗീഥോപാസനം സമാപ്തമായി എന്നു കാണിക്കുന്നതിനാണ്.

## പത്താം ഖണ്ഡം

മട ചീഹതേഷു കുരുഷ്വാടിക്യാ സഹജായ
യോഷസ്തിർഹ ചാക്രായണ ഇഭ്യഗ്രാമേ
പ്രാ ദ്രാണക ഉവാസ.

കുരുദേശത്തുള്ള സസ്യങ്ങൾ ഇടിത്തീകൊണ്ടു നശിപ്പിക്കപ്പെട്ടപ്പോൾ ഇഭ്യഗ്രാമത്തിൽ ചക്രന്റെ പുത്രനായ ഉഷസ്തി എന്ന

ആൾ സ്ത്രീലക്ഷണങ്ങൾ മുഴുവൻ വന്നു തികഞ്ഞിട്ടില്ലാത്ത ഭാര്യയോടു കൂടി, അന്നം ലഭിക്കായ്കയാൽ കഷ്ടസ്ഥിതിയിലായിക്കഴിഞ്ഞുവന്നു.

സംഹേഭ്യം കുല്മാഷാൻ ഖാദന്തം ബിഭിക്ഷേതം ഹോവാച:– നേതോ f ന്യേ വിദ്യന്തേ; യച്ചമ ഇമ ഉപനിഹിതാ ഇതി.

അവൻ കുത്സിതങ്ങളായ മാഷങ്ങളെ ഭക്ഷിച്ചുകൊണ്ടിരിക്കുന്ന ഇഭ്യനോട് ഭിക്ഷ ചോദിച്ചു. ഉഷസ്തിയോട് ഇഭ്യൻ പറഞ്ഞു. എന്റെ അടുക്കൽ പാത്രത്തിലിട്ടിട്ടുള്ള ഈ കുല്മാഷങ്ങൾ (ഒരു വക ധാന്യം) ഏവയാണോ അവയല്ലാതെ വേറെ ഇല്ല. ഞാൻ എന്താണു ചെയ്യുക?

ഏതേഷാം മേദേഹിതി ഹോവാച; താനസ്മൈ പ്രദദൌ; ഹന്താനു പാനമിതി; ഉച്ഛിഷ്ടം വൈമേ പീതം സ്യാദിതി ഹോവാച

ഇഭ്യൻ പറഞ്ഞതുകേട്ട് ഇവ എനിക്കു തരൂ എന്ന് ഉഷസ്തി പറഞ്ഞു. അവ ഉഷസ്തിക്ക് കൊടുത്തു. അനന്തരം അടുത്തിരിക്കുന്ന ജലം ചൂണ്ടി ഇതാ അനുപാനം എന്ന് ഇഭ്യൻ പറഞ്ഞു. ഞാൻ കുടിക്കുന്നത് ഉച്ഛിഷ്ഠമായിരിക്കുമല്ലോ എന്ന ഉഷസ്തി പറഞ്ഞു.

ന സ്വിദേതേ പുച്ഛിഷ്ടാ ഇതി നവാ അ ജീവിഷ്യമിമാന ഖാദന്നിതി ഹോവാച കാമോമ ഉദക പാനമിതി

ഈ കുല്മാഷങ്ങളും ഉച്ഛിഷ്ടങ്ങളാണോ ഇഭ്യൻ ചോദിച്ചു. ഈ കുല്മാഷങ്ങൾ ഭക്ഷഇക്കാതിരുന്നാൽ ഞാൻ ജീവിക്കയില്ല എന്നു വെള്ളം കുടിക്കുന്നത് എന്റെ ഇഷ്ടമാണ് എന്നും ഉഷസ്തി പറഞ്ഞു.

സ ഹ ഖാദിത്വാ f തിശേഷാൻ ജായായാ ആജ ഹാര; സാ f ഗ്രത ഏവ സുഭിക്ഷാബഭൂവ; താൻ പ്രതിഗൃഹ്യ നിദധൗ

അവൻ ഭക്ഷിച്ചിട്ട്, മിച്ചമുള്ള കുഷ്മഷങ്ങളെ ഭാര്യക്ക് കൊണ്ടുചെന്നു കൊടുത്തു. അവൾക്കു അതിനു മുൻപായിത്തന്നെ നല്ല ഭിക്ഷ ലഭിച്ചിരുന്നു. അതിനാൽ ഉഷസ്തികൊണ്ടു ചെന്ന കുഷ്മാഷങ്ങളെ വാങ്ങി, സൂക്ഷിച്ചുവച്ചു.

സ ഹ പ്രാതഃ സംജിഹാന ഉവാച: യദ് ബതാന്നസ്യലഭേമഹി, ലഭേമഹിധന മാത്രാം; രാജാ f സൗയക്ഷതേ, സമാ സർവൈ രാർത്തിജൈർ വൃണീതേതി.

ഉഷസ്തി രാവിലെ നിദ്ര വെടിഞ്ഞപ്പോൾ പറഞ്ഞു. എന്തു ചെയ്യാം? അല്പം അന്നം നമുക്കു ലഭിച്ചെങ്കിൽ, അല്പം ധനം നമുക്ക് കിട്ടുമായിരുന്നു. ഇതാ രാജാവ് യാഗം ചെയ്യുവാൻ പോകുന്നു. അവൻ എല്ലാവകയും ലഭിക്കുന്ന ഋത്വിക്കുകളുടെ കർമ്മങ്ങൾക്കായി എന്നെ വരിക്കുമായിരുന്നു.

തം ജായോ വാചഃ– ഹന്ത! പത ഇമ ഏവ കുല്മാഷാ ഇതി; താൻ ഖാദിത്വാ f മും യജ്ഞം വിതതമേയായ

ഉഷസ്തിയോട് ഭാര്യ പറഞ്ഞു: ഭർത്താവേ അങ്ങിനെയാണെങ്കിൽ ഈ കുല്മാഷങ്ങൾ തന്നെയുണ്ടല്ലോ. ഉഷസ്തി അവ ഭക്ഷിച്ചിട്ട് വിസ്താരമുള്ള ആ യജ്ഞത്തെ പ്രാപിച്ചു.

തത്രോദ്ഗാതൃ നാസ്താ വേസ്തോഷ്യമാണനുപോ വവിവേശ സഹ പ്രസ്തോതാര മുവാച

(അവൻ) യാഗസ്ഥലത്ത് ചെന്നു. സ്തുതിക്കുന്ന സ്ഥലമായ ആസ്താവത്തിൽ സ്തുതിക്കുവാൻ പോകുന്ന ഉദ്ഗാതാക്കളായ ആളുകളുടെ അടുക്കൽ ഇരുന്നു. അവൻ പ്രസ്താവിനോടു പറഞ്ഞു

പ്രസ്തോ തർയ്യാ ദേവതാ പ്രസ്താവമന്വാ യത്താ താം ചേദ വിദ്വാൻ പ്രസ്തേ ഷ്യസി മൂർദ്ധാതേ വിപതിഷ്യതീതി.

പ്രസ്തോതാവേ! ഏതു ദേവതയാണോ പ്രസ്താവത്തിൽ അനുഗതയായിരിക്കുന്നത്, അത് അറിയാതെ നീ പ്രസ്ഥാവിക്കുവാൻ പോവുകയാണെങ്കിൽ, നിന്റെ മൂർദ്ധാവ് വീണുപോവും എന്ന് പറഞ്ഞിരിക്കുന്നു.

ഏവമേ വോദ്ഗാരമുവാച –– ഉദ്ഗാതർയ്യം ദേവതോ ദ്ഗീഥ മന്വായത്താ, താംചേദ വിദ്വാനുദ്ഗാസ്യ സി മൂർദ്ധാതേ വിപതിഷ്യതീതി

ഏവമേവ പ്രതിഹർത്താര മുവാച –– പ്രതി ഹർത്തർയ്യാ ദേവതാ പ്രതിഹാര മന്വായത്താ, താം ചേദവിദ്വാൻ പ്രതിഹരിഷ്യസി മൂർദ്ധാതേ, വിപതിഷ്യതീതി തേഹ സമാരതാ സ്തുഷ്ണീ മാസാം ചക്രിരേ

ഉദ്ഗാതാവിനോട് ഇങ്ങനെ പറഞ്ഞു: ഉത്ഗാതാവേ ഏതു ദേവതയാണോ ഉദ്ഗീഥത്തിൽ അനുഗതയായിരിക്കുന്നത് ആ ദേവതയേ അറിയാതെ നീ ദ്ഗീനം ചെയ്യാൻ പോവുകയാണെങ്കിൽ നിന്റെ മൂർദ്ധാവ് വിപതിക്കും ഇങ്ങിനെ പ്രതിഹർത്താവിനോടു പറഞ്ഞു. പ്രതിഹർത്താവേ ഏതു ദേവതയാണോ പ്രതിഹാരത്തിൽ അനുഗതയായിരിക്കുന്നത്, ആ ദേവതയെ അറിയാതെ, നീ പ്രതിഹരിക്കുവാൻ പോകുകയാണെങ്കിൽ, നിന്റെ മൂർദ്ധാവ് വിപതിക്കും. അവർ കർമ്മങ്ങളിൽ നിന്നുമടങ്ങിയവരായിട്ട് ചാക്രയഓണന്നഭിമുഖമായിട്ട് മിണ്ടാതെയിരുന്നു.

## പതിനൊന്നാം ഖണ്ഡം

അഥ ഹൈനം യജമാന ഉവാച:– ഭഗവന്തം വാ അഹം വി വിദിഷാണി തി ഉഷസ്തിരസ്മി ചാക്രായണ ഇതിഹോവാച.

ഉഷസ്തിയോട് യാഗം ചെയ്യുന്ന രാജാവ് പറഞ്ഞു ഭഗവാനേ ഞാൻ അറിയുന്നതിനാഗ്രഹിക്കുന്നു. ഞാൻ ചക്രന്റെ പുത്രനായ

ഉഷസ്തിയാകുന്നു. എന്ന് ചാക്രായണൻ ഉത്തരം പറഞ്ഞു.

സഹോവാച:- ഭഗവന്തം വാ അഹമേഭിഃ
സർവ്വൈരാർത്ത്വി ജ്യൈഃ ർവ്വൈഷിഷം, ഭഗ
വതോവാ അഹമവിത്ത്യാ f ന്യനവൃഷി.
ഭഗവാം സ്ത്വേവമേ സർവ്വൈരാർത്ത്വി ജ്യൈരിതി
തഥേതി. അഥതർഹ്യേത ഏവ സമതിസൃഷ്ടാ:
സ്തുവതാം യാവത്ത്വേഭ്യോധനം
ദദ്യാസ്താവന്മമദദ്യാ
ഇതി. തഥേ തിഹയജമാന ഉവാച

യജമാനൻ പറഞ്ഞു:- ഞാൻ ഈ എല്ലാ ഋത്വിക്കുകളുടെ കർമ്മങ്ങൾക്കായും, ഭഗവാനെ അന്വേഷിച്ചു. ഭഗവാനെ കിട്ടാത്തതുകൊണ്ടാണ് ഞാൻ വേറെ ആളുകളെ വരിച്ചത്. എന്റെ എല്ലാ ഋത്വികർമ്മങ്ങൾക്കും ഇനി ഭഗവാൻ തന്നെ വേണം. അപ്രകാരം ആകട്ടെ എന്ന് ഉഷസ്തി സമ്മതിച്ചു. അങ്ങനെയാണെങ്കിൽ അങ്ങുമുമ്പേ വരിച്ചിട്ടുള്ളവരെത്തന്നെ, എന്നാൽ അനുവദിക്കപ്പെട്ടവരായിട്ട് സ്തുതിക്കട്ടെ. അവർക്ക് എത്രധനം നീ കൊടുക്കുന്നുവോ അത്രയും എനിക്കും തരണം. അങ്ങിനെയാകട്ടെ എന്ന് യജമാനൻ പറഞ്ഞു.

അഥ ഹൈനം പ്രസ്തോതോപസസാദപ്രസ്തോ
തർയ്യാദേവതാം പ്രസ്താവമന്വായത്താതാം ചേദ
വിദ്വാൻ പ്രസ്തോഷ്യസി; മർദ്ധിതേ വിർപതിഷ്യതി
തിമാ ഭഗവാനവോചത് കതമാ സാ ദേവതാ
ഇതി.

വീണ്ടു പ്രസ്തോതാവ് ഉഷസ്തിയെ വിനയത്തോടു കൂടി ഉപഗമിച്ചു. പ്രസ്തോതാവേ ഏതു ദേവതയാണോ പ്രസ്താവഭക്തിയിൽ അനുഗതയായിരിക്കുന്നത് ആ ദേവതയെ അറിയാതെ പ്രസ്താവിക്കുവാൻ പോവുകയാണെങ്കിൽ, നിന്റെ മൂർദ്ധാവ് വിപതിക്കും. എന്ന് എന്നോട് ഭഗവാൻ പറഞ്ഞുവല്ലോ? ആ ദേവത ഏതാണ്?

പ്രാണ ഇതി ഹോവാച - സർവാണി ഹവാ ഇമാനി
ഭൂതാനി പ്രാണമേവാഭിസംവിശന്തി; പ്രാണമഭ്യു
ജ്ജിഹതേ; സൈഷാ ദേവതാ പ്രസ്താവ
മന്വായത്താ,
താം ചേദവിദ്വാൻ പ്രസ്തോഷ്യോ
മൂർദ്ധാതേ വ്യപ-
തിഷ്യത് തഥോക്തസ്യമയേതി.

പ്രാണൻ എന്നു പറഞ്ഞു. ഈ ഭൂതങ്ങളെല്ലാം പ്രാണനെത്തന്നെ അഭിസംവേശിക്കുന്നു. പ്രാണനെ അഭിലഭിച്ചിട്ട് ഉദ്ഗമിക്കുന്നു. അങ്ങിനെയുള്ള ഇത് പ്രസ്താവഭക്തിയിൽ, അനുഗതയായ ദേവതയെ അറിയാതെ നീ പ്രസ്താവിച്ചിരുന്നെങ്കിൽ അപ്രകാരം പറയപ്പെട്ട നിന്റെ മൂർദ്ധാവ് വിപതിക്കുമായിരുന്നു.

അഥ ഹൈനമുദ്ഗതോ പസസാദ -- ഉദ്ഗാത
ർയ്യാദേവതോത്ഗീഥ മന്വായത്താ താം ചേദവിദ്വാ
നുദ് ഗാസ്യസി, മൂർദ്ധാതേ വിപതിഷ്യ തീതി
മാ ഭഗവാനവോ ചത്, കതമാസാ ദേവതാ
ഇതി.

ഉദ്ഗാതാവ് ഉഷസ്തിയെ വിനയത്തോടുകൂടി ഉപഗമിച്ചു. ഉദ്ഗാതാവേ, ഏതു ദേവതയാണോ ഉദ്ഗീഥത്തിൽ അനുഗതയായിരിക്കുന്നത് ആ ദേവതയെ അറിയാതെ നീ ഉദ്ഗാനം ചെയ്യുകയാണെങ്കിൽ നിന്റെ മൂർദ്ധാവ് വിപതിക്കും എന്ന് എന്നോട് ഭവാൻ പറഞ്ഞുവല്ലല്ലോ. ഉദ്ഗീഥ ഭക്തിയിൽ അനുഗതയായ ആ ദേവത ഏതാണ്?

ആദിത്യ ഇതി ഹോവാച:- സർവാണി വാ
ഇമാനി ഭൂതാന്യാദിത്യ മുച്ചൈഃ സന്തംഗായന്തി;
സൈഷാ ദേവതോത്ഗീഥ മന്വായത്താ, താം
ചേത വിദ്വാനു ദഗാസ്യോ, മൂർദ്ധാതേ
വ്യപതിഷ്യത്
തഥോക്തസ്യമയേതി.

ആദിത്യൻ എന്നു പറഞ്ഞു ഈ ഭൂതങ്ങളെല്ലാം മുകളിൽ സ്ഥിതിചെയ്യുന്ന ആദിത്യനെ ഗാനം ചെയ്യുന്നു. ഉദ്ഗീഥഭക്തിയിൽ അനുഗതയായ ദേവത ഇതാകുന്നു. ആ ദേവതയേ അറിയാതെ നീ ഉദ്ഗാനം ചെയ്തിരുന്നു എങ്കിൽ ഇപ്രകാരം പറയപ്പെട്ട നിന്റെ മൂർദ്ധാവ് പതിക്കുമായിരുന്നു.

അഥ ഹൈനം പ്രതിഹർത്തോവസസാദ:- പ്രതി
ഹർത്തർയ്യാ ദേവതാ പ്രതിഹാര മന്വായത്താ,
താം ചേദവിദ്വാൻ പ്രതിഹരിഷ്യസി, മൂർദ്ധാ
തേ വിപതിഷ്യതീതി മാ ഭഗവാന വോചത്;
കതമാ സാ ദേവതാ ഇതി.

അനന്തരം പ്രതിഹർത്താവ് ഉഷസ്തിയേ ഉപസദിച്ചു. പ്രതിഹർത്താവേ, ഏതു ദേവതയാണോ പ്രതിഹാരത്തിൽ അനുഗതയായിരിക്കുന്നത്, ആ ദേവതയേ അറിയാതെ നീ പ്രതിഹരിക്കയാണെങ്കിൽ നിന്റെ മൂർദ്ധാവ് വിപതിക്കും എന്ന് എന്നോട് ഭവാൻ പറഞ്ഞുവല്ലോ? ആ ദേവത ഏതാണ?

ഉപസദ് -- ശുശ്രൂഷിക്കുക, അരികത്തിരിക്കുക.

അന്നമിതി ഹോവാച; സർവാണിഹ വാ ഇമാനി
ഭൂതാന്യന്നമേവ പ്രതിഹരമാണാനി ജീവന്തി
സൈഷാ ദേവതാ പ്രതിഹാരമന്വായത്താ; താം ചേദ
വിദ്വാൻ പ്രത്യഹരിഷ്യോ, മൂർദ്ധാതേ വ്യപതിഷ്യത്
തഥോക്തസ്യ മയേതി, തഥോക്തസ്യമയേതി

അന്നമെന്ന് പറഞ്ഞു ഈ ഭൂതങ്ങളെല്ലാം അന്നത്തെതന്നെ പ്രതിഹരിച്ചുകൊണ്ട് ജീവിക്കുന്നു. പ്രതിഹാരഭക്തിയിൽ അനുഗതയായ ദേവത അന്നമാകുന്നു. ആ ദേവതയെ അറിയാതെ നീ പ്രതിഹരിച്ചിരുന്നു എങ്കിൽ അപ്രകാരം പറയപ്പെട്ട നിന്റെ മൂർദ്ധാവ് പതിക്കുമായിരുന്നു.

I K

### പന്ത്രണ്ടാം ഖണ്ഡം

അഥാതഃ ശൗവ ഉദ്ഗീഥഃ തദ്ധബകോ ദാല്ഭ്യോ

ഗ്ലാവോ വാ മൈത്രേയഃ സ്വാധ്യായ മുദ്വ പ്രാജ

ഇനി ഇതു മുതൽ ശ്വാക്കളാൽ കണ്ടുപിടിക്കപ്പെട്ട ഉദ്ഗാന മായ സാമം പറയപ്പെടുന്നു. അതിൽ ദത്ഭന്റെ പുത്രനായ, ബകനോ മിത്രയുടെ പുത്രനായ ഗ്ലാവനോ സ്വാധ്യായം ചെയ്യു ന്നതിനായി ഉദ്വ്രജിച്ചു. ഗ്രാമത്തിനു വെളിയിലുള്ള വിജനസ്ഥ ലത്തുള്ള ജലസമീപത്ത് എത്തികാത്തിരുന്നു.

തസ്മൈ ശ്വശ്വേതഃ പ്രാദുർബഭൂവ; തമന്യോശ്വാന

ഉപസമേത്യോ ചു അന്നം നോ ഭഗവാനാ ഗായ

ത്വശനായമവാ ഇതി.

ആ ഋഷിക്ക് വെളുത്ത നിറമുള്ള ശ്വാവ് പ്രത്യക്ഷമായി. അതിന്റെ അടുക്കൽ ചെന്ന് മറ്റുശ്വാക്കൾ പറഞ്ഞു. ഭഗവാനായ അങ്ങ് ഞങ്ങൾക്ക് അന്നത്തെ ആ ഗാനം കൊണ്ടുണ്ടാക്കിത്ത രൂ. ഞങ്ങൾക്ക് വിശക്കുന്നു.

താൻ ഹോവാച:– ഇഹൈവമാ പ്രാതരൂപസമീയാ

തേതി തദ്ധ ബകോ ദാല്ഭ്യോ ഗ്ലാവോ വാ
മൈത്രേയഃ

പ്രതിപാലയാം ചകാര

ആ, ശ്വാക്കളോട് പറഞ്ഞു രാവിലെ ഇവിടെ, എന്റെ അടു ക്കൽ വരുവിൻ. അവിടെ ദല്ഭപുത്രനായ ബകനോ മിത്രയുടെ പുത്രനായ ഗ്ലാവനോ കാത്തിരുന്നു.

തേ ഹ യഥൈ വേഹ ബഹിഷ്പവമാനേന

സ്തോഷ്യമാണാഃ സംരബ്ധാഃ സർപ്പന്തീത്യോവ

മാസസൃപുസ്നേഹ സമുപവിശ്യഹിംചക്രുഃ

എപ്രകാരം കർമ്മത്തിൽ ബഹിഷ്പവമാനമെന്ന സ്തോത്രംകൊണ്ട് സ്തുതിക്കുവാൻ പോകുന്നവർ അന്യോന്യം ചേർന്ന് വട്ടത്തിൽ ചുറ്റുന്നോ ഇപ്രകാരം ആശ്യക്കൾ വട്ടത്തിൽ ചുറ്റി ഇരുന്നിട്ട് ഹിം എന്ന ശബ്ദം പുറപ്പെടുവിച്ചു.

ഓ3 മദാ3 മോംപിബാ3 മോം3 ദേവേവരുണഃ

പ്രജാപതിഃ സവിനാ2 f ന്നമിഹാ2 ff ഹരന്നപതോ

3f ന്നമിഹാ2 ff ഹരാ 2 ff ഹരോ 3 മിതി.

ഓം ഞങ്ങൾ ഭക്ഷിക്കുമാറാകട്ടെ, ഓം ഞങ്ങൾ പാനം ചെയ്യുമാറാകട്ടെ; ഓം ദ്യോതനം ചെയ്യുന്നതിനാൽ ദേവനും ജഗ ത്തിനു വൃഷ്ടി നല്കുന്നതിനാൽ വരുണനും പ്രജകളെ പാലനം ചെയ്യുന്നതിനാൽ പ്രജാപതിയും, സർവ്വത്തേയും പ്രസവിക്കു ന്നതിനാൽ സവിതാവും, ആയ ആദിത്യൻ ഞങ്ങൾക്ക് അന്നം തരട്ടെ. എല്ലാ അന്നത്തിനു പതിയായിട്ടുള്ളവനേ ഇവിടെ ഞങ്ങൾക്കു അന്നം തരൂ. അന്നത്തെ ആഹരിക്ക ഓം

### പതിമൂന്നാം ഖണ്ഡം

(ഭക്തിവിഷയമായ ഉപാസനമാണാ ഇതുവരെ പറഞ്ഞത്. സാമത്തിന്റെ മറ്റൊരു ഭാഗമായ സ്തോദാക്ഷരങ്ങളെ സംബ ന്ധിച്ചവയും ഒരുമിച്ചു തന്നെ അനുഷ്ഠിക്കേണ്ടതുമായ ഉപാ സനങ്ങളെപ്പറ്റി ഇനി പറയുന്നു.)

അയം വാവലോകോ ഹാ ഉകാരോ വായു

ർ ഹാഇകാം, ശ്ചന്ദ്രമാ അഹകാരഃ, ആത്മേ

ഹകാ രോ f ഗ്നിരീകാരഃ

“ഹാഉ” എന്ന ശബ്ദം ഈ ലോകമാകുന്നു. ഹാഇ എന്ന ശബ്ദം വായുവാകുന്നു അഥ എന്ന സ്തോഭം ചന്ദ്രനാകുന്നു. ഇഹ എന്ന ശബ്ദം ആത്മാവാകുന്നു. ഈ എന്ന ശബ്ദം അഗ്നി യാകുന്നു.

ആദിത്യ ഊകാരോ, നിഹവ ഏകാരോ

വിശ്വേദേവാ ഔ –– ഹോയികാരഃ, പ്രജാപ
തിർഹിംകാരഃ

പ്രാണഃ സ്വരോ, f ന്നം യാ, വാഗ്വിരാട്

ഊകാരം ആദിത്യനാകുന്നു. ഏകാരം ആഹ്വാനം ആകുന്നു. ഓഹോയി എന്ന സ്തോഭം വിശ്വദേവന്മാരാകുന്നു. ഹിംകാരം പ്രജാപതിയാകുന്നു. സ്വരമെന്ന സ്തോഭം പ്രാണനാകുന്നു. യ എന്ന സ്തോഭം അന്നമാകുന്നു. വാക് എന്ന സ്തോഭം വിരാട്ടാ കുന്നു.

അനിരൂക്തസ്ത്രയോദശഃ സ്തോഭഃ സംച

രോഹും കാരഃ ഹും കാരമെന്ന പതിമൂന്നാമത്തെ സ്തോഭം ഇന്നതെന്നു നിർവചിക്കപ്പെടുവാൻ കഴിയാത്തതും വികല്പി ക്കപ്പെടുന്ന സ്വരൂപത്തോടുകൂടിയതും ആകുന്നു.

ദുഗ്ദ്ധേ f സ്മൈ വാഗ്ദോഹഃ, യോ വാ ചോദോ

ഹഃ, അന്നവാനന്നാദോ ഭവതി; യ ഏതാമേവ

സാമ്നാ മുപനിഷദം വേദേപനിഷദം വേദ

ആര് ഇപ്രകാരം ഈ സാമങ്ങളുടെ ഉപനിഷത്തിനെ അറി യുന്നുവോ ആ സാധകന് വാക്ക്, വാക്കിന്റെ ദോഹം എന്നു പറയുന്ന ദോഹത്തെ ദോഹനം ചെയ്യുന്നു. അവൻ അന്നമു ള്ളവനായും അന്നങ്ങളെ അദിക്കുന്നവനായും ഭവിക്കുന്നു.

## അദ്ധ്യായം രണ്ട്

### ഒന്നാം ഖണ്ഡം

(എല്ലാ സാമത്തിലും, എല്ലാ സാമത്തേയും സംബന്ധിച്ച ഉപാസനങ്ങളെപ്പറ്റിയാണ് ഇനി പറയുന്നത്.)

ഓം സമസ്തന്യ ഖലു സാമ്ന ഉപാസനം സാധു;

യത ഖലു സാധുതത് സാമേത്യാ ചക്ഷതേ; യദ

സാധുതദ സാമേതി.

എല്ലാ അവയവങ്ങളോടും കൂടിയ സാമത്തിന്റെ ഉപാസന സാധുവാകുന്നു. ഏതാണോ സാധുവായിട്ടുള്ളത് അതിനെ സാമം എന്ന് ബുദ്ധിമാൻന്മാർ പറയുന്നു.

N P

തദുതാപ്യാഹുഃ സാമ്നൈമുപാഗാദിതി, സാധു നൈനമുപാഗാദിത്യേവത ദാഹുഃ അസാമ് നൈനമുപാഗാദിതി അസാധുനൈന മുപാ ഗാദിത്യേവത ദാഹുഃ

ആ വിഷയത്തിൽ സാമമായിട്ടു ഇതുമാത്രമല്ല ഉള്ളത്. ഇവനെ ഉപഗമിച്ചു എന്നു പറയുന്നു. അവിടെ ശോഭനമായി ഇവനെ ഉപഗമിച്ചു എന്നു പറയുന്നു. അസാമമായി ഇവനെ ഉപഗമിച്ചു എന്നു പറയുന്നു. അവിടെ അശോഭനമായി ിവനെ ഉപഗമിച്ചു എന്നു തന്നെ പറയുന്നു.

അഥോതാപ്യാഹുഃ സാമനോബതേതി, യത് സാധു ഭവതി, സാധുബതേത്യേവതദാഹുഃ അസാധുനോ ബതേതി; യദ സാധുഭവത്യ സാധു ബതേത്യേവത ദാഹുഃ

അതുപോലെ ഇനിയുമുണ്ട്. സന്തോഷം നമുക്ക് സാമമായിരിക്കുന്നു എന്നു പറയാറുണ്ട്. അവിടെ ഏതാണോ സാധുവായി സംഭവിക്കുന്നത് സാധുവായിരിക്കുന്നു; സന്തോഷമായിരിക്കുന്നു. കഷ്ടം നമുക്ക് അസാമമായിരിക്കുന്നു എന്നു പറയാറുണ്ട്. അവിടെ സാധുവായി സംഭവിക്കുന്നത് ഏതോ അത് അസാധുവായിരിക്കുന്നു; കഷ്ടമായിരിക്കുന്നു.

സയ ഏവം വിദ്വാൻ സാധു സാമേത്യുപാസ്തേ f ഭ്യാശോഹയ ദേനം സാധവോ ധർമ്മം ആ ചഗച്ഛേ യുരൂപചനമേയുഃ

ആര് സാമം സാധുവെന്നറിഞ്ഞ് ഉപാസിക്കുന്നുവോ, അവനെ ശരിയായ ധർമ്മങ്ങൾ ആഗമിക്കുകയും, ഭോഗ്യങ്ങളായിത്തീരുകയും ചെയ്യും. വേഗത്തിൽ ശുഭഫലങ്ങൾ അനുഭവിക്കുമാറാകും.

## രണ്ടാം ഖണ്ഡം

ലോകേഷ്ഠ പഞ്ചവിധം സമോപസീത:- പ്രഥിവി ഹിംകാരോ f ഗ്നിഃ പ്രസ്താവോ ന്തരീക്ഷമുഗ്ദീഥ ആദിത്യഃ പ്രതിഹാരോ ദ്യൗർന്നിധനമിത്യുർദ്ധേഷു

ലോകങ്ങളായി അഞ്ചുവിധമായ സാമം ഉപാസിക്കണം. പൃഥിവി ഹിം കാരമാവുന്നു. അഗ്നി പ്രസ്താവമാകുന്നു. ആകാശം ഉദ്ഗീഥമാകുന്നു. ആദിത്യൻ പ്രതിഹാരമാകുന്നു. ദ്യോവ്നിധനമാകുന്നു. ഊർദ്ധ്വഗതങ്ങളായ, ലോകങ്ങളെന്നുള്ള ദൃഷ്ടിയോടുകൂടിയ സാമോപാസനം, ഇങ്ങനെയാകുന്നു. വാസ്തവത്തിലുള്ളവയായിരുന്നാലും, അശാസ്ത്രീയമായ ധർമ്മങ്ങളെ, ഉപാസിച്ചതുകൊണ്ട് ഫലമില്ല.

അഥാ ffവൃത്തേഷ്ഠഃ- ദ്യൗർഹിംകാര, ആദിത്യഃ പ്രസ്താവോ f ന്തരീക്ഷമുദ്ഗീഥോ, f ഗ്നിഃ പ്രതിഹാരഃ പൃഥിവിനിധനം

ഇനി മുകളിൽനിന്നു കീഴ്പോട്ടുള്ള ലോകങ്ങളെന്നുള്ള ദൃഷ്ഠിയോടുകൂടി, അഞ്ചുവിധത്തിലുള്ള സാമത്തിന്റെ ഉപാസന പറയുന്നു. ദ്യോവ് ഹിംകാരമാകുന്നു. ആദിത്യൻ പ്രസ്താവമാകുന്നു. അന്തരീക്ഷം ഉദ്ഗീഥമാകുന്നു. അഗ്നി പ്രതിഹാരമാകുന്നു. പൃഥി വിനിധമാകുന്നു.

കല്പന്തേ ഹാസ്മൈലോകാഊർദ്ധാശ്ചff വൃത്താശ്ചയ ഏതദേവം വിദ്വാൻ ലോകേഷ്ഠപഞ്ച വിധം സാമോപാസ്തേ

ആര് ഇപ്രകാരമറിഞ്ഞ് ലോകങ്ങളായി ഈ അഞ്ചു വിധത്തിലുമുള്ള സാമത്തെ ഉപാസിക്കുന്നുവോ ഈ ഉപാസകന് താഴേനിന്നു മേല്പോട്ടുള്ളവയും മുകളിൽ നിന്നു കീഴ്പോട്ടുള്ളവയും ആയ ലോകങ്ങൾ ഭോഗ്യങ്ങളായി സിദ്ധിക്കുന്നു.

## മൂന്നാം ഖണ്ഡം

വൃഷ്ടൗ പഞ്ചവിധം സമോപാസീത:- പുരോവതോ ഹിംകാരോ മേഘോ ജായതേ സ പ്രസ്താവഃ വർഷതി സ ഉദ്ഗീഥോ, വിദ്യോതതേ സ്തനയതി സപ്രതിഹാരഃ ഉദ്ഗൃഹ്ണാതി തന്നിധനം

വൃഷ്ടിയായി അഞ്ചുവിധത്തിലുള്ള സാമത്തെ ഉപാസിക്കണം. കിഴക്കൻ കാറ്റ് ഹിംകാരമാകുന്നു. മേഘം ഉണ്ടാകുന്നത് പ്രസ്താവമാകുന്നു. വർഷിക്കുന്നത് ഉദ്ഗീഥമാകുന്നു. മിന്നൽമിന്നുന്നതും, ഇടി വെട്ടുന്നതും പ്രതിഹാരമാകുന്നു. മഴ അടങ്ങുന്നത് നിധനമാകുന്നു.

വർഷതിഹാസ്മൈ വർഷയതി ഹയ ഏത ദേവം വിദ്വാൻ വൃഷ്ടൗപഞ്ചവിധം സാമോവാസ്തേ

ആര് ഇങ്ങനെ അറിഞ്ഞ് വൃഷ്ടിയായി അഞ്ചുവിധത്തിലുള്ള സമാത്തെ ഉപാസിക്കുന്നുവോ അവനായി വർഷിക്കുന്നു. അവൻ വർഷിപ്പിക്കയും ചെയ്യുന്നു.

## നാലാം ഖണ്ഡം

സർവാസ്വപ്സു പഞ്ചവിധം സാമോവാസീത:- മേഘാ യത് സംപ്ലവതേ സഹിംകാരോ, യദ്വർഷതി സപ്രസ്താവോ, യാഃ പ്രാച്യഃ സ്യന്ദന്തേ സ ഉദ്ഗീഥോ, യാഃ പ്രചീച്യഃസ പ്രതിഹാരഃ സമുദ്രോ നിധനം.

എല്ലാ അപ്പുകളുമായി അഞ്ചുവിധത്തിലുള്ള സാമത്തെ ഉപാസിക്കണം. മേഘം ഉയരുന്നത് ഹിംകാരമാകുന്നു. വർഷിക്കുന്നത് പ്രസ്താവമാകുന്നു. കിഴക്കോട്ടൊഴുകുന്ന നദികൾ ഏവയോ അത് ഉദ്ഗീഥമാകുന്നു. പടിഞ്ഞാറോട്ട് ഒഴുകുന്ന നദികൾ ഏവയോ അവ പ്രതിഹാരമാകുന്നു. സമുദ്രം നിധനമാകുന്നു.

ന ഹാപ് സു പ്രൈത്യപ്സുമാൻ ഭവതി യ

ഏതദേവം വിദ്വാൻ സർവാസ്വപ്സു പഞ്ചവിധം

സാമാപസ്തേ

ആരു ഇപ്രകാരമറിഞ്ഞ് എല്ലാ അപ്പുകളുമായി, അഞ്ചുവിധമായ സാമത്തെ ഉപാസിക്കുന്നുവോ, അവൻ അപ്പുകളിൽ മരിക്കയില്ല. അപ്പുകളുള്ളവനായിത്തീരുകയും ചെയ്യും.

### അഞ്ചാം ഖണ്ഡം

ഋതു ഷു പഞ്ചവിധം സാമോപാസിതഃ– വസന്തോ

ഹിംകാരോ ഗ്രീഷ്മഃ പ്രസ്താവോ വർഷാ ഉദ്ഗീഥാഃ

ശരത് പ്രതിഹാരോ ഹേമന്തോനിധനം

ഋതുക്കളായി അഞ്ചുവിധത്തിലുള്ള സാമത്തെ ഉപാസിക്കണം. വസന്തം ഹിംകാരമാകുന്നു. ഗ്രീഷ്മം പ്രസ്താവമാകുന്നു. വർഷം ഉദ്ഗീഥമാകുന്നു. ശരത്ത് പ്രതിഹാരമാകുന്നു. ഹേമന്തം നിധനമാകുന്നു.

കല്പന്തേ ഹാസ്മാ ഋതവ ഋതുമാൻ ഭവതിയ

ഏതദേവം വിദ്വാനൃതുഷ്ഠം പഞ്ചവിധം സമോ
പാസ്തേ

ആര് ഇപ്രകാരമറിഞ്ഞ് ഋതുക്കളായി അഞ്ചുവിധത്തിലുള്ള ഈ സാമത്തെ ഉപാസിക്കുന്നുവോ, ആ ഉപാസകന്, ഋതുക്കൾ ഋതുവ്യവസ്ഥകൾക്കനുരൂപമായി, ഭോഗ്യങ്ങളായിത്തീരുന്നു. അവൻ ഋതുക്കളുള്ളവനായിത്തീരുകയും ചെയ്യുന്നു.

### ആറാം ഖണ്ഡം

പശുഷ്ഠ പഞ്ചവിധം സാമോപാസീത:– ആജാഹിം
കരോ f

വയം പ്രസ്താവോ, ഗാവ ഉദ്ഗീഥോ f ശ്വാഃ പ്രതി
ഹാരഃ പുരുഷോനിധനം

പശുക്കൾക്കായി അഞ്ചുവിധത്തിലുള്ള സാമത്തെ ഉപാസിക്കണം. കോലാടുകൾ ഹിംകാരമാകുന്നു. കുറിയാടുകൾ പ്രസ്താവമാകുന്നു. ഗോക്കൾ ഉദ്ഗീഥമാകുന്നു. അശ്വങ്ങൾ പ്രതിഹാരമാകുന്നു. പുരുഷൻ നിധനമാകുന്നു.

ഭവന്തി ഹാസ്യ പശവഃ പശുമാൻ ഭവതി യ

ഏത ദേവം വിദ്വാൻ പശുഷു പഞ്ചവിധം
സാമോപാസ്തേ

ആര് ഇപ്രകാരം അറിഞ്ഞ് പശുക്കളായി ഈ അഞ്ചുവിധത്തിലുള്ള സാമത്തെ ഉപാസിക്കുന്നുവോ അവന് പശുക്കൾ ഉണ്ടാകും. പശുക്കളെകൊണ്ടുള്ള ഭോഗം,ത്യാഗം മുതലായ ഫലങ്ങൾ ഉള്ളവനായിത്തീരുകയും ചെയ്യും.

### ഏഴാം ഖണ്ഡം

പ്രാണേഷ്ഠ പഞ്ചവിധം പരോവരീയഃ
സാമോപാസീത: –

പ്രാണോ ഹിം കാരോ, വാക് പ്രസ്താവ,
ശ്ചക്ഷുരുദ്ഗീഥഃ

ശ്രോത്രം പ്രതിഹാരോ, മനോനിധനം;
പരോവരീയാം

സിവാ ഏതാനി

പ്രാണങ്ങളായി, അഞ്ചുവിധത്തിലുള്ള പരോവരീയസ്സായ സാമത്തെ ഉപാസിക്കണം. പ്രാണൻ ഹിംകാരമാകുന്നു. വാക്ക് പ്രസ്താവമാകുന്നു. ചക്ഷുസ്സ് ഉദ്ഗീഥമാകുന്നു. ശ്രോത്രം പ്രതിഹാരമാകുന്നു. മനസ്സ് നിധനമാകുന്നു. ഇവ ഉത്തരോത്തരം വിശിഷ്ടതരങ്ങളാകുന്നു.

പരോവരീയോ ഹാസ്യ ഭവതി പരോവരീയസോ

ഹ ലോകാൻ ജയതി യ ഏതദേവം വിദ്വാൻ

പ്രാണേഷ്ഠ പഞ്ചവിധം പരോവരീയഃ സാമോ

വാസ്ത ഇതി പഞ്ചവിധസ്യ

ഇപ്രകാരം അറിഞ്ഞ് പ്രാണങ്ങളായി അഞ്ചുവിധത്തിലുള്ള പരോവരീയസ്സായ ഈ സാമത്തെ ആര് ഉപാസിക്കുന്നുവോ, അവനു ഉത്തരോത്തരം വിശിഷ്ടതരമായ ജീവനം ഉണ്ടാകും. അവൻ പരോവരീയസ്സുകളായ ലോകങ്ങളെ ജയിക്കും. ഇപ്രകാരം അഞ്ചുവിധത്തിലുള്ള സാമത്തിന്റെ ഉപാസനം പറഞ്ഞു കഴിഞ്ഞു.

### എട്ടാം ഖണ്ഡം

അഥ സപ്ത വിധസ്യ:– വാചി സപ്തവിധം
സാമോപാസീതഃ

യത് കിം ച വാചോ ഹുമതി, സഹിം കാരോ,
യത് പ്രേതി

സ പ്രസ്താവോ, യദേതി സ ആദിഃ

ഇനി ഏഴു വിധത്തിലുള്ള സാമത്തിന്റെ ഉപാസനം പറയുന്നു: വാക്കായി ഏഴുവിധത്തിലുള്ള സാമത്തെ ഉപാസിക്കണം. ഹും എന്നുള്ള വാക്കിന്റെ വിശേഷം ഏതോ അത് ഹിംകാരമാകുന്നു. പ്ര എന്നുള്ള വിശേഷം ഏതോ, അത് പ്രസ്താവമാകുന്നു. ആ എന്ന തേതോ അത് ആദിയാകുന്നു.

യദുദിതി സ ഉദ്ഗീഥോ, തത്പ്രതീതി
സപ്രതീഹാരോ,

യദു പേതി സ ഉപദ്രവോ, യന്നീതിതന്നിധനം.

ഉത് എന്നുള്ള തേതോ, അത് ഉദ്ഗീഥമാകുന്നു. പ്രതി എന്ന തേതോ അത് പ്രതിഹാരമാകുന്നു. ഉപ എന്നതേതോ അത് ഉപദ്രവമാകുന്നു. നി എന്ന തേതോ അതു നിധനമാകുന്നു.

ദുഗ്ദ്ധേ f സ്മൈ വാഗ്ദോഹം യോവാചോദോഹോ

ന്നവാനന്നാദോ ഭവതിയ ഏതദേവം വിദ്വാൻ

വാചി സപ്തവിധം സാമോപാസ്തേ.

ഇങ്ങനെയറിഞ്ഞ് വാക്കായി ഏഴുവിധത്തിലുള്ള ഈ സാമത്തെ ആര് ഉപാസിക്കുന്നുവോ, അവന് വാക്ക് ഏതാണോ, വാക്കിന്റെ ദോഹം എന്നു പറയുന്നത്, ആ ദോഹത്തെ ദോഹനം ചെയ്യുന്നു. അന്നമുള്ളവനായും അന്നത്തെ ഭക്ഷിക്കുന്നവനായും ദീപാഗ്നിയായും ഭവിക്കും.

## ഒൻപതാം ഖണ്ഡം

അഥ ഖല്വമുമാദിത്യം സപ്തവിധം സാമോപാസീത;
സർവ ദാസമ സ്നേനസാമ; മാം പ്രതിമാം പ്രതീതി
സർവേണ സമ, സ്തേനസാമ.

ഇനി ആ ആദിത്യനായി ഏഴുവിധത്തിലുള്ള സാമത്തെ ഉപാസിക്കണം. ആദിത്യൻ എല്ലായ്പോഴും ഒരേ നിലയിൽ ഇരിക്കുന്നു. അതുകൊണ്ട് സാമമാകുന്നു. എല്ലാവർക്കും സമനാകുന്നതിനാൽ സാമമാകുന്നു.

തസ്മിന്നിമാനി സർവാണിഭൂതാന്യന്വയത്താനീതി
വിദ്യാത്; തസ്യയത് പുരോദയാത് സ ഹിംകാരഃ
തദസ്യ പശവോ f ന്വായത്താസ്ത സ്മാത്തേ ഹിം
കുർവന്തി; ഹിം കാര ഭാജിനോഹ്യേതസ്യ സാമ്നഃ

ആ ആദിത്യനിൽ ഈ ഭൂതങ്ങളെല്ലാം അനുഗതങ്ങളായിരിക്കുന്നു എന്നു മനസ്സിലാക്കണം. ഉദയത്തിനു മുൻപ് ഇവന്റെ രൂപം ഏതാണോ അത് ഹിംകാരമാകുന്നു. ആദിത്യനാകുന്ന സാമത്തിന്റെ ആ രൂപത്തിൽ, പശുക്കൾ അനുഗതങ്ങളായിരിക്കുന്നു. അതിനാൽ പശുക്കൾ ഹിം എന്ന ശബ്ദം പുറപ്പെടുവിക്കുന്നു. ഈ ആദിത്യനെന്നു പറയുന്ന സാമത്തിന്റെ ഹിംകാരം ഭജിക്കുന്ന ശീലമുള്ളതാകുന്നു.

അതയത് പ്രഥമോദിതേ സപ്രസ്താവഃ
തദസ്യമനുഷ്യാ
അന്വായത്താസ്ത സ്മാത്തേ പ്രസ്തുതി കാമാഃ
പ്രസ്ഥാവഭാജിനോ ഹ്യേതസ്യസാമ്നഃ

അതുപോലെ ആദ്യം ഉദിക്കുമ്പോൾ ഉള്ള അവന്റെ രൂപം ഏതോ അത് പ്രസ്ഥാവ്യമാകുന്നു. അവന്റെ ആ രൂപത്തിൽ മനുഷ്യർ അനുഗതരായിരിക്കുന്നു. അതിനാൽ അവർ സ്തുതി ആഗ്രഹിക്കുന്നവരായും പ്രശംസ ആഗ്രഹിക്കുന്നവരായും ഇരിക്കുന്നു. എന്തെന്നാൽ അവർ ഈ ആദിത്യനാകുന്ന സാമത്തിന്റെ പ്രസ്താവം ഭജിക്കുന്നവരാകുന്നു.

അഥയത് സംഗവവേലായാം സ ആദിഃ തദസ്യ
വയാംസ്യ ന്വായത്താനി തസ്മാത്താന്യ
ന്തരീക്ഷേf നാ
രംബണാന്യാദായാ ff ത്മാനം പരിപതന്തി;
ആദിഭാജീനി ഹ്യേതസ്യസാമ്നഃ

രശ്മികൾ ഒരുമിച്ചു കൂടുന്ന സമയം, അവന്റെ രൂപമേതോ അത് ആദിയാകുന്നു. അവന്റെ ആ രൂപത്തിൽ പക്ഷികൾ അനുഗതങ്ങളായിരിക്കുന്നു. അതിനാൽ അവ ആകാശത്തിൽ യാതൊരാലംബവും കൂടാതെ, (തങ്ങളെ ഉയർത്തിക്കൊണ്ടും) സഞ്ചരിക്കുന്നു. എന്തെന്നാൽ ഈ ആദിത്യനാകുന്ന സാമത്തിന്റെ ആദിഭക്തി ഭജിക്കുന്നവയാകുന്നു.

അഥ യത് സംപ്രതി മധ്യംദിനേ സ
ഉദ്ഗീഥസ്തസ്യേ
ദേവാ അന്വായത്താസ്ത സ്മാത്തേ സത്തമാഃ
പ്രാജാപത്യാനാമുദ്ഗീഥ ഭാജിനോഹ്യേ
തസ്യ സാമ്നഃ

ഋജുവായ മധ്യാഹ്നത്തിൽ ഈ ആദിത്യന്റെ രൂപമേതോ, അത് ഉദ്ഗീഥമാകുന്നു. അവന്റെ ആ രൂപത്തിൽ ദേവന്മാർ അനുഗതരായിരിക്കുന്നു. അതിനാൽ ദേവന്മാർ പ്രജാപതിയുടെ അപത്യങ്ങളിൽ വച്ച് ശ്രേഷ്ഠന്മാരാകുന്നു. എന്തുകൊണ്ടെന്നാൽ ഈ ആദിത്യനാകുന്ന സാമത്തിന്റെ ഉദ്ഗീഥം ഭജിക്കുന്നവരാകുന്നു.

അഥ യ ദൂർദ്ധ്വം മധ്യം ദിനാത് പ്രാഗപരാഹ്ണാത്
സ പ്രതിഹാരഃ തദസ്യഗർഭാ അന്വായത്താ
സ്തസ്മാ
ത്തേ പ്രതിഹൃതാ നാവപദ്യന്തേ, പ്രതിഹാര
ഭാജിനോഹ്യേതസ്യ സാമ്നഃ

ഉച്ചക്കുമേൽ അപരാഹ്നത്തിനു മുൻപ്, ഇവന്റെ രൂപമേതോ അത് പ്രതിഹാരമാകുന്നു. ഈ ആദിത്യരൂപമായ സാമം ആ രൂപത്തിൽ ഗർഭങ്ങൾ അനുഗതങ്ങളായിരിക്കുന്നു. അതിനാൽ ഗർഭങ്ങൾ പിന്നോക്കം മുകളിലേക്കു പിടിക്കപ്പെട്ടവനായിരിക്കുന്നതുകൊണ്ട്, കീഴ്പോട്ടു വീണുപോവുന്നില്ല. ഈ ആദിത്യനാകുന്ന സാമത്തിന്റെ പ്രതിഹാരഭക്തി ഭജിക്കുന്നവയാകുന്നു.

അഥയ ദൂർദ്ധ്വമപരാഹ്ണാത്, പ്രാഗസ്തമയാത്, സ
ഉപദ്രവ സ്തദസ്യ ff രണ്യ അന്വായത്താ
സ്തസ്മാത്തേ
പുരുഷം ദൃഷ്ട്വാ കക്ഷം ശ്വഭ്രമിത്യുപദ്രവന്തി;
ഉപദ്രവ ഭാജിനോഹ്യേതസ്യസാമ്നഃ

അപരാഹ്നത്തിനു മേൽ അസ്തമയത്തിനു മുൻപ് യാതൊരു രൂപമുണ്ടോ അത് ഉപദ്രവമാകുന്നു. അവന്റെ ആ രൂപത്തെ അരണ്യത്തിലുള്ള ജന്തുക്കൾക്കു, അന്വായത്തങ്ങളായിരിക്കുന്നു. അതിനാൽ അവ പുരുഷനെ കണ്ടിട്ട് അഭയസ്ഥാനമെന്നു വിചാരിച്ച് കാടിനെ ഉപഗമിക്കുന്നു. എന്തെന്നാൽ സൂർയ്യരൂപമായ സാമത്തിന്റെ ഉപദ്രവം ഭജിക്കുന്നവയാകുന്നു.

അഥ യത പ്രഥമാസ്തമിതേ തന്നിധനം
തദസ്യപിതരോ f
ന്വായത്തസ്മാത്താന്നിദധതി; നിധന
ഭാജിനോഹ്യേത
സ്യ സാമ്നഃ, ഏവം ഖല്വമുമാദിത്യം സപ്ത
വിധം സാമോപാസ്തേ

അസ്തമിക്കാൻ തുടങ്ങുമ്പോൾ ഏതു രൂപമാണോ ഉള്ളത്, അത് നിധനമാകുന്നു. ആദിത്യരൂപമായ സാമത്തിന്റെ ആ

രൂപത്തിൽ പിതൃക്കൾ അനുഗതരായിരിക്കുന്നു. അതിനാൽ പിതൃക്കളെ നിധാനം ചെയ്യുന്നു. എന്തെന്നാൽ ഈ ആദിത്യരൂപമായ സാമത്തിന്റെ നിധനഭക്തി ഭജിക്കുന്നതാകുന്നു. ഇപ്രകാരം ആ, ആദിത്യനായി ഏഴുവിധത്തിലുള്ള സാമം ആര് ഉപാസിക്കുന്നുവോ അവന് ആ ആദിത്യനായിത്തീരുക എന്ന ഫലം സിദ്ധിക്കുന്നു.

## പത്താം ഖണ്ഡം

അഹോരാത്രം മുതലായ കാലത്താൽ ജഗത്തിനെ നശിപ്പിക്കുന്നതുകൊണ്ട് ആദിത്യൻ മൃത്യുവാകുന്നു. ആ മൃത്യുവിനെ കടയുന്നതിനുള്ള സാമോപാസന ഈ ഖണ്ഡത്തിലുണ്ട്.

അഥഖല്വാത്മസംമിതമതി മൃത്യുസപ്ത
വിധം സാമോപാസീത ഹിം കാര ഇതി
ത്ര്യക്ഷരം പ്രസ്താവ ഇതിത്യക്ഷരം തത് സമം.

ഇനി ആത്മാവിനോടു തുല്യമായി അറിയപ്പെട്ടിട്ടുള്ളതും, മൃത്യുവിനെ അതിക്രമിച്ചിട്ടുള്ളതും ആയ ഏഴുവിധത്തിലുള്ള സാമത്തെ ഉപാസിക്കണം. ഹിംകാരം എന്നുള്ളത് മൂന്നക്ഷരമുള്ള ഭക്തി നാമമാകുന്നു. പ്രസ്താവം എന്നുള്ളതു മൂന്നക്ഷരമുള്ളതാകുന്നു. അത് മുമ്പിലത്തേതിനോടു തുല്യമാകുന്നു.

ആദിരിതി ദ്വക്ഷരം, പ്രതിഹാരഇതിചതുരക്ഷര
തത ഇ ഹൈകം, തത്സമം.

ആദി എന്ന ഭക്തിനാമം രണ്ടക്ഷരമുള്ളതാകുന്നു. പ്രതിഹാരം എന്നത് നാലക്ഷരത്തോടുകൂടിയതാണ്. പ്രതിഹാരം എന്നതിൽ നിന്ന് ഒരക്ഷരം ആദി എന്ന രണ്ടക്ഷരങ്ങളിൽ ചേർക്കപ്പെടുന്നു. അതു സാമമാകുന്നു.

ഉദ്ഗീഥ ഇതിത്ര്യക്ഷരമുപദ്രവ ഇതി ചതു
രക്ഷരം; ത്രിഭിസ്ത്രിഭിഃ സമം ഭവതി, അ
ക്ഷരമവശിഷ്യതേ ത്ര്യക്ഷരം തത്സമം.

ഉദ്ഗീഥ മെന്നത് മൂന്നക്ഷരമുള്ളതാകുന്നു. ഉപദ്രവം എന്നത് നാലക്ഷരമുള്ളതാണ്. മുമ്മൂന്നക്ഷരങ്ങൾ കൊണ്ട് ഇത്ര ഭക്തി നാമങ്ങൾ രണ്ടും സമമായിത്തീരുന്നു. ഒരക്ഷരം അധികം വരുന്നു. മൂന്നക്ഷരങ്ങളോടു കൂടിയതാകയാൽ അത് സമമാകുന്നു.

നിധനമിതിത്ര്യക്ഷരം തത് സമമേവ ഭവതി
താനിഹവാ ഏതാനി ദ്വാ വിംഗതി രക്ഷരാണി.

നിധനം എന്നത് മൂന്നക്ഷരമുള്ളതാകുന്നു. അത് സമം തന്നെയാകുന്നു. അങ്ങനെയുള്ള ഈ അക്ഷരങ്ങൾ ഇരുപത്തിരണ്ടാകുന്നു.

ഏക വിംശത്യാ ff ദിത്യമാപ്നോന്യേക
വിംശോവാ ഇതോ f സാവാദിത്യോ
ദ്വാവിംശേനപരമാദിത്യാജ്ജയതി,
തന്നാകം തദ്വി ശോകം.

ഇരുപത്തൊന്നുകൊണ്ട് ആദിത്യനെ പ്രാപിക്കുന്നു. ഈ ആദിത്യൻ ഇവിടെനിന്നി ഇരുപത്തൊന്നാമത്തേതാകുന്നു. ഇരുപത്തിരണ്ടാമത്തേതുകൊണ്ട് ആദിത്യനപ്പുറമുള്ളതു പ്രാപിക്കുന്നു. ആദിത്യനപ്പുറമുള്ളത് സുഖമായിട്ടുള്ളതാകുന്നു. അത് ശോകമില്ലാത്തതാകുന്നു.

ആസ്ഥോപി ഹാ ff ദിത്യസ്യ ജയം പരോ
ഹാസ്യാ ff ദിത്യ സ്യ ജയാജ്ജയോ ഭവതി;
യ ഏതദേവം വിദ്വാനാത്മസംമിതമതി
മൃത്യു സപ്തവിധം സമോപാസ്തേ സമോ
പാസ്തേ

ഇപ്രകാരമറിഞ്ഞ് മൃത്യുവിനെ കടന്ന, ഏഴുവിധത്തിലുള്ള ഈ സാമം, ആര് ഉപാസിക്കുന്നുവോ അവൻ ആദിത്യന്റെ ജയം പ്രാപിക്കുന്നു. ഇവന് ആദിത്യന്റെ ജയത്തിൽനിന്ന് പരമമായ ജയം ഉണ്ടാകും.

## പതിനൊന്നാം ഖണ്ഡം

മനോ ഹിം കാരോ, വാക്പ്രസ്താവ, ശ്ചക്ഷു
രുദ്ഗീഥഃ ശ്രോത്രം പ്രതിഹാരഃ പ്രാണോ
നിധനമേതദ്ഗായത്രം പ്രാണേഷു പ്രോതം.

മനസ്സ് ഹിംകാരമാകുന്നു. വാക്ക് പ്രസ്താവമാകുന്നു. ചക്ഷുസ്സ് ഉദ്ഗീഥമാകുന്നു. ശ്രോത്രം പ്രതിഹാരമാകുന്നു. പ്രാണൻ നിധനമാകുന്നു. ഈ ഗായത്രം സാമം, വാക്ക് മുതലായവയിൽ പ്രതിഷ്ഠിതമായിരിക്കുന്നു.

സയ ഏവമേതദ് ഗായത്രം പ്രാണേഷുപ്രോതം
വേദ, പ്രാണിഭവതി സർവമായുരേതി
ജ്യോഗ് ജീവതിമഹാൻ പ്രജയാപശുദിഭവ
തിമഹാൻ കീർത്ത്യാ, മഹാമനാഃ സ്യത്
തദ്ര തം.

ഇപ്രകാരം പ്രാണങ്ങളിൽ പ്രതിഷ്ഠിതമായ ഈ ഗായത്രമായ സാമം ആര് അറിയുന്നുവോ, അവൻ പ്രാണങ്ങളുള്ളവനായിത്തീരും. എല്ലാ ആയുസ്സും പ്രാപിക്കും; ഉജ്ജ്വലമായ വിധത്തിൽ ജീവിക്കും. അവൻ പ്രജയെക്കൊണ്ടും, പശുക്കളെകൊണ്ടും മഹാനായിത്തീരുന്നു. കീർത്തികൊണ്ട് മഹാനായിത്തീരുന്നു. മഹാമനസ്സായിരിക്കണം എന്നത് ഗായത്രോപാസകന്റെ വ്രതമാകുന്നു.

## പന്ത്രണ്ടാം ഖണ്ഡം

അഭിമന്ഥതിസഹിംകരോ, ധൂമോ ജായതേ
സപ്രസ്താവോ, ജ്വലതിസ ഉദ്ഗീഥോ f ങ്
ഗാരാഭവന്തി സ പ്രതിഹാര, ഉപ
ശാമ്യതിതന്നിധനം, സംശാമ്യതിതന്നിധനം
ഏതദ്രഥം തരമഗ്നൗ പ്രോതം.

I K

മഥനം ചെയ്യുക എന്നതേതോ അത് ഹിംകാരമാകുന്നു. ധൂമം ഉണ്ടാകുക എന്നതേതോ, അതു പ്രസ്താവമാകുന്നു. ജ്വലിക്കുക എന്നതേതോ അത് ഉദ്ഗീഥമാകുന്നു. കനലുകളായിത്തീരുകയെന്നതേതോ അതു പ്രതിഹാരമാകുന്നു. ഉപശമിക്ക എന്നതേതോ, അതു നിധനമാകുന്നു. സംശമിക്ക എന്നതേതോ അത് നിധനമാകുന്നു. ഈ രഥം തരം അഗ്നിയിൽ പ്രതിഷ്ഠിതമാകുന്നു.

സ യ ഏവമേതദ്രഥം തരമഗ്നൗ പ്രോതം
വേദ, ബ്രഹ്മവർച്ചസ്യന്നാദോ ഭവതി
സർവമായുരേതി ജ്യോഗ് ജീവതി, മഹാൻ
പ്രജയാ പശുഭി ർഭവതി മഹാൻ കീർത്ത്യാ
ന പ്രത്യ അഗ്നിമാചാ മേന്ത നി ഷ്ഠീവേത്തദ്വ്രതം

അഗ്നിയിൽ പ്രതിഷ്ഠിതമായ ഈ രഥം തരത്തെ ആര് അറിയുന്നുവോ അവൻ ബ്രഹ്മവർച്ചമദുള്ളവനായും അന്നദാനനായും ഭവിക്കുന്നു. എല്ലാ ആയുസ്സിനേയും പ്രാപിക്കുന്നു. ഉജ്ജ്വലമായി ജീവിക്കുന്നു. പ്രജയെക്കൊണ്ടും, പശുക്കളെകൊണ്ടും മഹാനായിത്തീരുന്നു. കീർത്തികൊണ്ട് മഹാനായിത്തീരുന്നു. അഗ്നിക്ക് അഭിമുഖമായിരുന്ന് ഒന്നും ഭക്ഷിക്കരുത്. കാറിത്തുപ്പരുത്. ഇതു വ്രതമാകുന്നു.

## പതിമൂന്നാം ഖണ്ഡം

ഉപമന്ത്രയതേ സഹിംകാരോ, ജ്ഞപയതേസ
പ്രസ്താവഃ സ്ത്രീയാസഹ ശേതേസ ഉദ്ഗീഥഃ
പ്രതിസ്ത്രീം സഹശേതേ സപ്രതിഹാരഃ
കാലംഗച്ഛതി തന്നിധനം പരംഗച്ഛതി
തന്നിധനമേത ദ്വാമദേവ്യം മിഥുനേപ്രോതം

ഉപമന്ത്രിക്കുക എന്നതേതോ, അതു പ്രസ്താവമാകുന്നു. സന്തോഷിപ്പിക്കുക എന്ന തേതോ അതു പ്രസ്താവമാകുന്നു. സ്ത്രീയോടുകൂടി ശയിക്ക എന്നതേതോ അത് പ്രതിഹാരമാകുന്നു. മൈഥുനം കൊണ്ടു കാലം കഴിയുന്നതേതോ അത് അതു നിധനമാകുന്നു. ഈ വാമദേവ്യമെന്ന സാമം മിഥുനത്തിൽ പ്രതിഷ്ഠിതമാകുന്നു.

സയ ഏവമേത ദ്വാമദേവ്യം മിഥുനേപ്രോതം
വേദ മിഥുനീ ഭവതി മിഥുനാന്മിഥുനാൽ
പ്രജായതേ സർവമായുരേതി ജ്യോഗ്ജീവ
തി, മഹാൻ പ്രജയ പശുഭി ർഭവതി,
മഹാൻ കീർത്ത്യാ, നകംചന പരിഹരേത്.

ഇപ്രകാരം മിഥുനത്തിൽ പ്രതിഷ്ഠിതമായ ഈ വാമദേവ്യമായ സാമത്തെ ആര് അറിയുന്നുവോ, അവൻ മിഥുനമുള്ളവനായിത്തീരുന്നു. അവൻ ഓരോ മിഥുനത്തിൽനിന്നും സന്താനരൂപത്തിൽ ജനിക്കുന്നു. അവൻ മുഴുവൻ ആയുസ്സും പ്രാപിക്കുന്നു. ഉജ്ജ്വലമായി ജീവിക്കുന്നു. പ്രജയെക്കൊണ്ടും പശുക്കളെക്കൊണ്ടും മഹാനായിത്തീരുന്നു, കീർത്തികൊണ്ടു മഹാനായിത്തീരുന്നു. തന്റെ കിടക്കയിൽ വരുന്ന ഒരുവളേയും ഉപേക്ഷിക്കരുത് അതു വ്രതമാകുന്നു.

## പതിന്നാലാം ഖണ്ഡം

ഉദ്യൻ ഹിംകാര ഉദിതഃ പ്രസ്താവോ, മധ്യംദിന
ഉദ്ഗീഥോ f പരാഹ്ണഃ പ്രതിഹാരോ f സ്തം
യന്നിധനം ഏതദ് ബൃഹദാദിത്യേ പ്രോതം.

ഉദിച്ചുവരുന്ന ആദിത്യൻ ഹിംകാരമാകുന്നു. ഉദിച്ചതിന്റെ ശേഷമുള്ള ആദിത്യൻ പ്രസ്താവനമാകുന്നു. മധ്യംദിനം ഉദ്ഗീഥമാകുന്നു. അപരാഹ്ണം പ്രതിഹാരമാകുന്നു. അസ്തമനത്തിലേക്കു ഗമിക്കുന്ന ആദിത്യൻ നിധനമാകുന്നു. ഈ ബൃഹത്തെന്ന സാമം ആദിത്യനിൽ പ്രതിഷ്ഠിതമായിരിക്കുന്നു.

സയ ഏവമേതദ് ബൃഹദാദിത്യേ
പ്രോതം വേദ തേജസ്യന്നാദോ ഭവതി
സർവമായുരേതി ജ്യോഗ്ജീവതി, മഹാൻ
പ്രജയാ പശുഭിർ ഭവതി മഹാൻ കീർത്ത്യാ,
തപന്തം നനിന്ദേത് തദ്വ്രതം

ഇപ്രകാരം ആദിത്യനിൽ പ്രതിഷ്ഠിതമായ ഈ ബൃഹത്തെന്ന സാമത്തെ, ആര് അറിയുന്നുവോ അവൻ തേജസ്സുള്ളവനായും, അന്നത്തെ അദിക്കുന്നവനായും തീരുന്നു. അവൻ മുഴുവൻ ആയുസ്സിനേയും പ്രാപിക്കുന്നു. ഉജ്ജ്വലമായി ജീവിക്കുന്നു. അവൻ പ്രജയെക്കൊണ്ടും, പശുക്കളെക്കൊണ്ടും മഹാനായിത്തീരുന്നു, കീർത്തികൊണ്ട് മഹാനായിത്തീരുന്നു. തപിക്കുന്ന ആദിത്യനെ നിന്ദിക്കരുത്. അത് വ്രതമാകുന്നു.

## പതിനഞ്ചാം ഖണ്ഡം

അഭ്രാണി സംപ്ലവന്തേ സഹിംകാരോ, മേ
ഘാജായന്തേ സപ്രസ്താവോ, വർഷതി സ
ഉദ്ഗീഥോ, വിദ്യോതതേ സ്തനയതി സ
പ്രതിഹാര, ഉദ്ഗൃഹ്ണാതി തന്നിധനം
ഏതദ് വൈ രൂപം വർജന്യേ പ്രോതം.

അഭ്രങ്ങൾ ഉയരുന്നു. അത് ഹിം കാരമാകുന്നു. മേഘം ഉണ്ടാകുന്നു. അതു പ്രസ്താവമാകുന്നു. വർഷിക്കുന്നു. അത് ഉദ്ഗീഥമാകുന്നു. മിന്നൽ മിന്നുകയും ഇടിവെട്ടുകയും ചെയ്യുന്നു. അതു പ്രതിഹാരമാകുന്നു. മഴ പെയ്യുന്നു. അതു നിധനമാകുന്നു. ഈ വൈരുപമെന്ന സാമം പർജന്യത്തിൽ പ്രതിഷ്ഠിതമാകുന്നു.

സയ ഏവമേത ദ്വൈരൂപം പർജന്യേപ്രോതം
വേദ വിരൂപാം ശ്ചസുരപാം ശ്ച പശൂനവരു
ന്ധേ; സർവമായുരേതി; ജ്യോഗ്ജീവതി;
മഹാൻ പ്രജയാ പശുഭിർഭവതി; മഹാൻ
കീർത്ത്യാ; വർഷന്തം നന്ദിന്ദേത്നദ്വ്രതം.

N P

പർജ്ജന്യത്തിൽ പ്രതിഷ്ഠിതമായ ഈ വൈരൂപമായ സാമത്തെ ആര് അറിയുന്നുവോ അവന് സ്വരൂപങ്ങളായും, വിരൂപങ്ങളായും ഉള്ള പശുക്കളെ ലഭിക്കുന്നു. അവൻ മുഴുവൻ ആയുസ്സിനേയും പ്രാപിക്കുന്നു. ഉജ്ജ്വലമായി ജീവിക്കുന്നു. അവൻ പ്രജയെക്കൊണ്ടും, പശുക്കളെക്കൊണ്ടും മഹാനായിത്തീരുന്നു. കീർത്തികൊണ്ടു മഹാനായിത്തീരുന്നു. വർഷിക്കുന്ന മേഘത്തെ നിന്ദിക്കരുത്. അതു വ്രതമാകുന്നു.

## പതിനാറാം ഖണ്ഡം

വസന്തോ ഹിംകാരോ, ഗ്രീഷ്മഃ പ്രസ്താവോ,
വർഷ ഉദ്ഗീഥഃ ശരത് പ്രതിഹാരോ,
ഹേമന്തോനിധനമേത ദ്വൈരാജമൃതുഷുപ്രോതം

വസന്തം ഹിംകാരമാകുന്നു. ഗ്രീഷ്മം പ്രസ്താവമാകുന്നു. വർഷ ഋതു ഉദ്ഗീഥമാകുന്നു. ശരത്ത് പ്രതിഹാരമാകുന്നു. ഹേമന്തം നിധനമാകുന്നു. ഈ വൈരാജമായ സാമം ഋതുക്കളിൽ പ്രതിഷ്ഠിതമായിരിക്കുന്നു.

സ യ ഏവ മേത ദ്വൈരാജമൃതുഷുപ്രോതം
വേദ വിരജതി പ്രജയാ പശുഭിർ ബ്രഹ്മ
വർച്ചസേന സർവമായുരേതി ജ്യോഗ്
ജീവതിമഹാൻ പ്രജയാ പശുഭിർ ഭവതി
മഹാൻ കീർത്ത്യർത്തുൻ നിനിന്ദേത് തത്വ്രതം

ഇങ്ങിനെ ഋതുക്കളിൽ പ്രതിഷ്ഠിതമായ ഈ വൈരാജമായ സാമത്തെ ആര് അറിയുന്നുവോ അവൻ പ്രജയെകൊണ്ടും പശുക്കളെക്കൊണ്ടും ബ്രഹ്മവർച്ചസം കൊണ്ടും ശോഭിക്കുന്നു. മുഴുവൻ ആയുസ്സിനേ ലഭിക്കുന്നു. ഉജ്ജ്വലമായി ജീവിക്കുന്നു. പ്രജയെക്കൊണ്ടും പശുക്കളെക്കൊണ്ടും മഹാനായിത്തീരുന്നു. ഋതുക്കളെ നിന്ദിക്കരുത്. അത് വ്രതമാകുന്നു.

## പതിനേഴാം ഖണ്ഡം

പൃഥിവീ ഹിംകാരോ f ന്തരീക്ഷം പ്രസ്താവോ,
ദ്യൗതദ്ഗീഥോ ദിശഃ പ്രതി ഹാരഃ, സ
മുദ്രോ നിധനമേതേഃ ശക്വർയ്യോലോ
കേഷു പ്രോതാഃ

പൃഥിവി ഹിംകാരമാകുന്നു. അന്തരീക്ഷം പ്രസ്താവമാകുന്നു. ദ്യോവ് ഉദ്ഗീഥമാകുന്നു. ദിക്കുകൾ പ്രതിഹാരമാകുന്നു. സമുദ്രം നിധനമാകുന്നു. ഈ ശക്വരികൾ എന്നു പറയുന്ന സാമവിശേഷം ലോകങ്ങളിൽ പ്രതിഷ്ഠിതമായിരിക്കുന്നു.

സ യ ഏവ മേതാഃ ശക്വർയ്യോ ലോകേഷു
പ്രോതാ വേദ ലോകീ ഭവതി സർവമായു
രേതി ജ്യോഗ്ജീവതി മഹാൻ പ്രജയാ
പശുഭിർഭവതി മഹാൻ കീർത്ത്യാലോകാൻ
ന നിന്ദേത് തദ്വ്രതം

ലോകങ്ങളിൽ പ്രതിഷ്ഠിതമായ ഈ ശക്വരികൾ എന്നു പറയുന്ന സാമവിശേഷത്തെ ആര് അറിയുന്നുവോ, അവൻ ലോകമുള്ളവനായിത്തീരുന്നു. അവൻ മുഴുവൻ ആയുസ്സിനേ പ്രാപിക്കുന്നു. ഉജ്ജ്വലമായി ജീവിക്കുന്നു. പ്രജയെക്കൊണ്ടും പശുക്കളെക്കൊണ്ടും മഹാനായിത്തീരുന്നു. കീർത്തികൊണ്ടു മഹാനായിത്തീരുന്നു. ലോകങ്ങളെ നിന്ദിക്കരുത്. അത് വ്രതമാകുന്നു.

## പതിനെട്ടാം ഖണ്ഡം

അജാ ഹിംകാരോ f വയഃ പ്രസ്താവോ ഗാവ
ഉദ്ഗീഥോ f ശ്വാഃ പ്രതിഹാരഃ പുരുഷോ
നിധനമേതാ രേവത്യഃ പശുഷ്ഠപ്രോതാഃ

അജങ്ങൾ ഹിംകാരമാകുന്നു. കുറിയാടുകൾ പ്രസ്താവമാകുന്നു. ഗോക്കൾ ഉദ്ഗീഥമാകുന്നു. അശ്വങ്ങൾ പ്രതിഹാരമാകുന്നു. രേവതികൾ എന്നു പറയുന്ന സാമവിശേഷം, പശുക്കളിൽ പ്രതിഷ്ഠിതമായിരിക്കുന്നു.

സയ ഏവമേതാ രേവത്യാഃ പശുഷുപ്രോ
താ വേദ പശുമാൻ ഭവതി സർവമായുരേതി
ജ്യോഗ്ജീവതി മഹാൻ പ്രജയാ പശു
ഭിർഭവതി മഹാൻ കീർത്ത്യാ പശൂൻ ന
നിന്ദേത് തദ്വ്രതം.

ഇപ്രകാരം പശുക്കളിൽ പ്രതിഷ്ഠിതമായ ഈ രേവതികൾ എന്നു പറയുന്ന, സാമവിശേഷത്തെ ആരു അറിയുന്നുവോ, അവൻ പശുക്കളുള്ളവനായിത്തീരുന്നു. അവൻ മുഴുവൻ ആയുസ്സും പ്രാപിക്കുന്നു. ഉജ്ജ്വലമായി ജീവിക്കുന്നു. പ്രജയെക്കൊണ്ടും പശുക്കളെക്കൊണ്ടും മഹാനായിത്തീരുന്നു. പശുക്കളെ നിന്ദിക്കരുത്. അതു വ്രതമാകുന്നു.

## പത്തൊൻപതാം ഖണ്ഡം

ലോമ ഹിംകാര, സ്തക് പ്രസ്താവോ മാംസ
മുദ്ഗീഥോ, f സ്ഥി പ്രതി ഹാരോ, മജ്ജാനിധന
മേതദ്യജ്ഞയജ്ഞീയമങ്ങ് ഗേഷ്ഠ പ്രോതം

ലോമം ഹിംകാരമാകുന്നു. ത്വക് പ്രസ്താവമാകുന്നു. മാംസം ഉദ്ഗീഥമാകുന്നു. അസ്ഥി പ്രതിഹാരമാകുന്നു. മജ്ജ നിധനമാകുന്നു. ഈ യജ്ഞായജ്ഞീയമെന്ന സാമം ദേഹാവയവങ്ങളിൽ പ്രതിഷ്ഠിതമായിരിക്കുന്നു.

സ യ ഏവ മേത്യദ്യജ്ഞായജ്ഞീയമംഗേഷു
പ്രോതം വേദാംഗീ ഭവതിനാം ഗേന
വിഹൂർച്ഛതി, സർവമായുരേതി, ജ്യോഗ്
ജീവതി, മഹാൻ പ്രജയാ പശുഭിർഭവതി
മഹാൻ കീർത്ത്യാസംവത്സരം മജ്ജ്ഞോ
നാശ്നിയാത് തദ്വ്രതം, മജ്ജ്ഞോനംശ്നീയാ
ദിതിവാ

ഇപ്രകാരം ദേവാവയവങ്ങളിൽ പ്രതിഷ്ഠിതമായ, യജ്ഞായജ്ഞീയമെന്ന ഈ സാമത്തെ ആര് അറിയുന്നുവോ, അവൻ എല്ലാ അവയവങ്ങളും തികഞ്ഞവനായിത്തീരും. അവൻ അങ്ങ്ഗംകൊണ്ട് കുടിലനായിത്തീരുകയില്ല. മുഴുവൻ ആയുസ്സും പ്രാപിക്കും; ഉജ്ജ്വലമായി ജീവിക്കും. പ്രജയെക്കൊണ്ടും പശുക്കളെ കൊണ്ടും മഹാനായിത്തീരും. കീർത്തികൊണ്ടു മഹാനാകും. ഒരു സംവത്സരത്തേക്ക് മാംസം ഭക്ഷിക്കരുത്. അതു വ്രതമാണ്. (ഒരിക്കലും ഭക്ഷിക്കരുത് എന്നുമാകാം.)

## ഇരുപതാം ഖണ്ഡം

അഗ്നി ഹിം കാരോ, വായുഃ പ്രസ്താവ, ആ
ദിത്യ ഉദ്ഗീഥോ, നക്ഷത്രാണി പ്രതിഹാര,
ശ്ചന്ദ്രമാനിധനമേതദ്രാജനം ദേവതാ സുപ്രോതം.

അഗ്നി ഹിംകാരമാകുന്നു. വായു പ്രസ്താവമാകുന്നു. ആദിത്യൻ ഉദ്ഗീഥമാകുന്നു. നക്ഷത്രങ്ങൾ പ്രതിഹാരമാകുന്നു. ചന്ദ്രൻ നിധനമാകുന്നു. ഈ രാജമെന്ന സാമം ദേവതകളിൽ പ്രതിഷ്ഠിതമായിരിക്കുന്നു.

സ യ ഏവ മേതദ്രജനം ദേവതാസു
പ്രോതം വേ ദൈവതാസാ മേവ ദേവ
താനാം സലോക താം സർഷ്ടിതാം
സായൂജ്യം ഗച്ഛതി സർവമായുരേതി
ജോഗ് ജീവതി, മഹാൻ പ്രജയാ പശു
ഭി ർഭവതി മഹാൻ കീർത്ത്യാ ബ്രാഹ്മണൻ
ന നിന്ദേത് തദ്വ്രതം.

ഇങ്ങനെ ദേവതകളിൽ പ്രതിഷ്ഠിതമായ ഈ രോജനമെന്ന സാമത്തെ ആര് അറിയുന്നുവോ, അവൻ ഈ ദേവതകളുടെ സാലോക്യത്തേയോ, സമാനമായ ഐശ്വര്യത്തോടു കൂടിയോയിരിക്കുന്ന അവസ്ഥയേയോ, സായൂജ്യത്തേയോ, പ്രാപിക്കുന്നു. മുഴുവൻ ആയുസ്സിനേ പ്രാപിക്കുന്നു. ഉജ്ജ്വലമായി ജീവിക്കുന്നു. പ്രജകളെക്കൊണ്ടും പശുക്കളെക്കൊണ്ടും മഹാനായിത്തീരുന്നു. ബ്രാഹ്മണരെ നിന്ദിക്കരുത്. അതു വ്രതമാകുന്നു.

## ഇരുപത്തൊന്നാം ഖണ്ഡം

ത്രയീവിദ്യാഹിംകാര, സ്ത്രയ ഇമേ ലോകഃ
സപ്രസ്താവോ f ഗ്നി വായുരാദിത്യഃ സ
ഉദ്ഗീഥോ, നക്ഷത്രാണി വയാംസി
മരീചയഃ സപ്രതിഹാരഃ, സർപ്പാ ഗന്ധർവഃ
പിതര സ്നന്നിധനമേതത് സാമ സർവസ്മിൻ
പ്രോതം.

ത്രയീ വിദ്യ ഹിംകാരമാകുന്നു. ഈ മൂന്നു ലോകങ്ങൾ അത് പ്രസ്താവിക്കുന്നു. അഗ്നി, വായു, ആദിത്യൻ ഇവ ഉദ്ഗീഥമാകുന്നു. നക്ഷത്രങ്ങൾ, പക്ഷികൾ, രശ്മികൾ ഇവ പ്രതിഹാരമാകുന്നു. സർപ്പങ്ങൾ, ഗന്ധർവന്മാർ, പിതൃക്കൾ ഇവ നിധനമാകുന്നു. ഈ സാമസമുദായം സർവത്തിലും പ്രതിഷ്ഠിതമായിരിക്കുന്നു.

സ യ ഏവമേതത് സാമ സർവസ്മിൻ
പ്രോതം വേദ സർവ്വം ഹ ഭവതി

ഇപ്രകാരം സർവത്തിലും പ്രതിഷ്ഠിതമായ ഈ സാമത്തെ ആരു അറിയുന്നുവോ, അവൻ സർവ്വവുമായിത്തീരുന്നു.

തദേഷശ്ലോകഃ

ആ അർത്ഥത്തിൽ താഴെപ്പറയുന്ന മന്ത്രവും ഉണ്ട്.

യാനി പഞ്ചധാത്രീണിത്രീണിതേഭ്യോന
ജ്യായഃ പരമന്യദസ്തി; യസ്തദ്വേദ സ
വേദ സർവം സർവാ ദിശോ ബലിമസ്മൈഹരന്തി

അഞ്ചു വിധത്തിൽ മൂമ്മൂന്നായി ഏതാണോ പറയപ്പെട്ടത്, അവയെക്കാൾ മഹത്തരവും ഭിന്നമായും വേറൊരു വസ്തു ഇല്ല. സർവാത്മകമായ ഈ സാമത്തെ ആര് അറിയുന്നുവോ, അവന് എല്ലാ ദിക്കുകളിൽ ഉള്ളവരും ബലികൊടുക്കുന്നു.

സർവമസ്മീത്യുപാസീത; തദ് വ്രതം തത് വ്രതം

ഞാൻ സർവവുമാകുന്നു എന്നു ഉപാസിക്കണം. അത് വ്രതമാകുന്നു.

## ഇരുപത്തിരണ്ടാം ഖണ്ഡം

വിനർദ്ദി സാമ്നോ വൃണേ പശവ്യമിത്യഗ്നേ
രുദ് ഗീഥോ f നിരുക്തഃ പ്രജാപതേ,
ന്നിരുക്തഃ സോമസ്യ, മൃദുശ്ലക്ഷ്ണം
വായോഃ ശ്ലക്ഷ്ണം ബലവദിന്ദ്രസ്യ,
ക്രൗഞ്ചം ബൃഹസ്പതേ, രപധ്വാന്തം
വരുണസ്യ; താൻ സർവാനേവോ പസേ
വേത; വാരുണം ത്വേവ വർജ്ജയേത്.

വിനർദ്ദത്തോടുകൂടിയതും, പശുക്കൾക്ക് ഹിതവുമായ സാമത്തെ സംബന്ധിച്ച ഗാനം ഞാൻ പ്രാർത്ഥിക്കുന്നു. ഇത് അഗ്നിദേവനായിട്ടുള്ള ഉദ്ഗീഥമാകുന്നു. പ്രജാപതി ദേവനായിട്ടുള്ള ഉദ്ഗീഥം ഏതുപ്രകാരം ആണോ, അതുപോലെ എന്നു നിർവചിക്കപ്പെടാത്തതാകുന്നു. സോമൻ ദേവതയായിട്ടുള്ള ഉദ്ഗീഥം സ്പഷ്ഠമായിട്ടുള്ളതാകുന്നു. വായു ദേവതയായിട്ടുള്ള ഗാനം മൃദുവും മധുരമായിട്ടുള്ളതും ആകുന്നു. ഇന്ദ്രൻ ദേവതയായിട്ടുള്ള ഗാനം ശ്ലക്ഷ്ണവും ബലമുള്ളതും ആകുന്നു. ബൃഹസ്പതി ദേവനായിട്ടുള്ള ഗാനം ക്രൗഞ്ചപക്ഷിയുടെ നാദത്തിനു സമമാകുന്നു. വരുണൻ ദേവനായിട്ടുള്ള ഗാനം, പൊട്ടിയ ഓട്ടിന്റെ സ്വരത്തിനു സമമാകുന്നു. അവയെല്ലാം തന്നെ പ്രയോഗിക്കണം. എന്നാൽ വരുണൻ ദേവനായിട്ടുള്ളതിനെ മാത്രം വർജ്ജിക്കണം.

അമൃതത്വം ദേവേഭ്യ ആഗായാനീത്
ത്യാഗായേത്, സ്വധാം പിതൃഭ്യ ആശാം
മനുഷേഭ്യ സ് തൃണോദകം പശുഭ്യഃ
സ്വർഗ്ഗം ലോകം യജമാനായാന്നമാ
ത്മന ആഗായാ നിത്യേതാനി മനസ്സാ
ധ്യായന്ന പ്രണത്തഃ സ്തുവീത

ഞാൻ ദേവന്മാർക്ക് അമൃതത്വം സാധിച്ചുകൊടുക്കട്ടെ. പിതൃക്കൾക്ക് ഉള്ള സ്വധ ഞാൻ ആഗാനം ചെയ്യട്ടെ. മനുഷ്യർക്ക് ആശയെ ആ ഗാനം ചെയ്യട്ടെ. പശുക്കൾക്ക് പുല്ലും വെള്ളവും ആഗാനം ചെയ്യട്ടെ. യജമാനന് സ്വർഗ്ഗലോകത്തെ ആഗാനം ചെയ്യട്ടെ. യജമാനന് സ്വർഗ്ഗലോകത്തെ ആഗാനം ചെയ്യട്ടെ. എനിക്ക് അന്നത്തെ ആഗാനം ചെയ്യട്ടെ. ഇങ്ങനെ ഇവ മനസ്സുകൊണ്ട് ധ്യാനിച്ചു പ്രമാദം കൂടാതെ സ്തുതിക്കുന്നു.

സർവേസ്വര ഇന്ദ്രസ്യ ff ത്മാനഃ സർവ ഊ
ഷ്മണാഃ പ്രജാപതേ രാത്മാനഃ സർവേ
സ്പർശം മൃത്യോരാത്മാനസ്തം യദി സ്വരേ
ഷൂ പാലഭേതേന്ദ്രം ശരണം പ്രപന്നോ f
ഭൂവം സത്വാ പ്രതിവക്ഷ്യതീത്യേനം ബ്രൂയാത്.

എല്ലാ സ്വരങ്ങളും ബലം നൽകുന്ന പ്രാണന്റെ ആത്മാക്കളാകുന്നു. എല്ലാ ഊഷ്മാക്കളും പ്രജാപതിയുടെ ആത്മാക്കളാകുന്നു. എല്ലാ സ്പർശങ്ങളും മൃത്യുവിന്റെ ആത്മാക്കളാകുന്നു. ഇപ്രകാരമറിയുന്ന ഉദ്ഗാതാവിനെ സ്വരങ്ങളെ സംബന്ധിച്ച് കുറ്റപ്പെടുത്തുകയാണെങ്കിൽ ഞാൻ ഇന്ദ്രനെ ശരണം പ്രാപിച്ചിട്ടുണ്ട്. ഇന്ദ്രൻ നിന്നോട് ഉത്തരം പറയും. എന്ന് കുറ്റപ്പെടുത്തിയവനോട് പറയണം.

അഥ യദ്യേന മൂഷ്മസൂ പാലഭേത, പ്രജാ
പതിം ശരണം പ്രപന്നോ f ഭൂവം സത്വാ
പ്രതിപേഷ്യതീത്യേനം ബ്രൂയാത്; അഥ
യദ്യേനം സ്പർശേഷു പാലഭേത, മൃത്യും
ശരണം പ്രപന്നോ f ഭൂവം സത്വാ പ്ര
തിധക്ഷ്യതീത്യേനം ബ്രൂയാത്.

അതുപോലെ തന്നെ, ഉദ്ഗാതാവിനെ, ഊഷ്മാക്കളെ സംബന്ധിച്ച് കുറ്റപ്പെടുത്തുകയാണെങ്കിൽ, ഞാൻ പ്രജാപതിയെ ശരണം പ്രാപിച്ചിട്ടുണ്ട്. ആ ദേവൻ നിന്നെ സംചൂർണ്ണനം ചെയ്യും എന്ന് ഇവനോടു പറയണം. അതുപോലെ ഉദ്ഗാതാവിന്റെ സ്പർശനങ്ങളെ, സംബന്ധിച്ച് കുറ്റപ്പെടുത്തുകയാണെങ്കിൽ, ഞാൻ മൃത്യുവിനെ ശരണം പ്രാപിച്ചിട്ടുണ്ട്. ആ ദേവൻ നിന്നെ ദഹിപ്പിക്കും എന്ന് കുറ്റപ്പെടുത്തുന്നവനോട് പറയണം.

സർവേ സ രാഘോഷവന്തോ ബലവന്തോ
വക്തവ്യാ ഇന്ദ്രേബലം ദദാനീതി; സർവ
ഊഷ്ണാണോ f ഗ്രസ്താ അനിരസ്താ വിവൃതാ
വക്ത വ്യഃ പ്രജാപതേ രാത്മാനം
പരിഭദാ നീതി; സർവേസ്പർശാലേശേനാ
നഭി ഹിതാവക്തവ്യ മൃത്യോരാത്മാനം
പരിഹരാണീതി

ഞാൻ ഇന്ദ്രനിൽ ബലം കൊടുക്കും എന്നുവച്ച് എല്ലാ സ്വരങ്ങളും മുഴക്കമുള്ളവയായും, ബലമുള്ളവയായും ഉച്ചരിക്കപ്പെടേണ്ടവയാകുന്നു. ഞാൻ പ്രജാപതിക്ക്, അവനവനെ ദാനം ചെയ്യട്ടെ എന്നു വിചാരിച്ച്, എല്ലാ ഊഷ്മാക്കളും ഉള്ളിൽ പ്രവേശിപ്പിക്കപ്പെടാത്തവയായും, വെളിയിൽ തള്ളപ്പെടാത്തവയായും വിവൃത പ്രയത്നത്തോടുകൂടിയും പറയപ്പെടേണ്ടവയാകുന്നു. മൃത്യുവിൽ നിന്ന് അവനവനെ ഞാൻ പരിഹരിക്കട്ടെ എന്നു വിചാരിച്ച്, എല്ലാ സ്പർശങ്ങളും, സാവധാനത്തിൽ മറ്റൊരു വർണ്ണത്തോടു കലരാത്തവയായി, ഉച്ചരിക്കപ്പെടേണ്ടവയാകുന്നു. അവയെ ഉച്ചരിക്കുമ്പോൾ ഞാൻ ജലാദികളിൽ നിന്നു ബാലന്മാരെ എന്നതുപോലെ, മൃത്യുവിൽനിന്ന് ആത്മാവിനെ പരിഹരിക്കട്ടെ എന്ന് ധ്യാനിക്കുകയും വേണം.

## ഇരുപത്തിമൂന്നാം ഖണ്ഡം

ത്രയോ ധർമ്മസ്കന്ധാ, യജ്ഞോ f ധ്യയനം
ദാനമിതി പ്രഥമ, സ്തപ ഏവ ദ്വിതീയോ,
ബ്രഹ്മചര്യ്യാ ചര്യ്യ കുലവാസീ തൃതീയ f
ത്യന്തമാത്മാനമാ ചര്യ്യകുലേ ff വസാദ
യൻ, സർവ ഏതേ പുണ്യലോകാ ഭവന്തി;
ബ്രഹ്മസംസ്ഥോ f മൃതത്വമേതി.

ധർമ്മസ്കന്ധങ്ങൾ മൂന്നാകുന്നു. അവ യജ്ഞം, അധ്യയനം, ദാനം എന്നിവയാകുന്നു. ഒന്നാമത്തേതു സ്കന്ധവും രണ്ടാമത്തേത് തപസ്സും ആകുന്നു. മൂന്നാമത്തേത്, ആചാര്യകുലത്തിൽ വസിക്കുന്ന ശീലമുള്ളവനും, അവസാനംവരേ ആത്മാവിനെ ആചര്യകുലത്തിൽ ക്ഷീണിപ്പിക്കുന്നവനും ആയ, ബ്രഹ്മചാരിയാകുന്നു. ഇവരെല്ലാം പുണ്യലോകങ്ങളുള്ളവരാകുന്നു. ബ്രഹ്മത്തിൽ പ്രവർത്തിക്കുന്നവൻ അമൃതത്വം പ്രാപിക്കുന്നു.

പ്രജാപതിർ ല്ലോകാനഭ്യതപത് തേഭ്യോ f
ദിത പ്തേഭ്യസ്ത്രയീ വിദ്യാസം പ്രാസ്രവത്;
താമഭ്യതപത് തസ്യാ അഭിതപ്തായാ
ഏതാന്യക്ഷരാണി സംപ്രാസ്രവത ഭൂർ ഭവഃ സ്വരിതി

പ്രജാപതി, ലോകങ്ങളെ ഉദേശിച്ച് ധ്യാനരൂപമായ തപസ്സു ചെയ്തു. അഭിതപ്തങ്ങളായ ആലോകങ്ങളിൽ നിന്ന് ത്രയീവിദ്യ വന്നു. ആ, ത്രയീവിദ്യയെ ഉദ്ദേശിച്ച് അഭിതപിച്ചു. അഭിതപ്തമായ ആ ത്രയീവിദ്യയിൽ നിന്ന് ഭൂഃ ഭുവഃ സ്വഃ എന്നീ അക്ഷരങ്ങൾ ലഭിച്ചു.

താന്യഭ്യതപത്; തേഭ്യോ f ഭിതപ്തേഭ്യ ഓംകാരഃ
സംപ്രസ്രവത്; തദ്യഥാ ശങ്കുനാ സർവാണി
പർണ്ണാനി സംതൃണ്ണാന്യേവ മേം കരേണ
സർവാ വാക് സംതൃണ്ണാ ഓം കാം ഏവേ
ദം സർവം

I K

അവയെ അഭിതപിച്ചു. അഭിതപ്തങ്ങളായ, ആ അക്ഷരങ്ങളിൽ നിന്ന്, ഓം കാരം പ്രസ്രവിച്ചു. ആ ഓംകാരരൂപമായ ബ്രഹ്മം എങ്ങിനെയുള്ളതെന്നാൽ, എല്ലാ ഇലകളും ഇലത്തണ്ടിനാൽ വ്യാപ്തങ്ങൾ ആയിരിക്കുന്നുവോ, അതുപോലെ എല്ലാ വാക്കും ഓംകാരത്താൽ വ്യാപ്തമായിരിക്കുന്നു. ഇതെല്ലാം ഓംകാരം തന്നെയാകുന്നു.

## ഇരുപത്തിനാലാം ഖണ്ഡം

ബ്രഹ്മ വാദിനോവദന്തി യദ് വസൂനാം പ്രാതഃ
സവനം രൂദ്രാണാം മാധ്യം ദിനം സവന മാഭി
ത്യാനാം ച വിശ്വേ ഷാം ച ദേവാനാം
തൃദീയസദനം

ബ്രഹ്മവാദികൾ പറയുന്നു: പ്രാതഃ സവനമെന്നു പ്രസിദ്ധമായിട്ടുള്ള തേതോ, അത് വസുക്കളുടെ വകയാകുന്നു. മധ്യാഹ്നത്തിലുള്ള സവനം രുദ്രന്മാരുടെ വകയാകുന്നു. മൂന്നാമത്തെ സവനം ആദിത്യന്മാരുടേയും വിശ്വദേവന്മാരുടേയും ആകുന്നു.

ക്വ തർഹി യജമാനസ്യ ലോകഇതി സയസ്തംത
വിദ്യാത്കഥം കുർയ്യാത്? അഥ വിദ്വാൻ കുർയ്യത്

അപ്പോൾ യജമാനന് ലോകം എവിടെ? ഇല്ലെന്നുള്ളതു കൊണ്ട് ലോകം വാങ്ങിക്കുവാനുള്ള ഉപായം ആര് അറിയാതിരിക്കുന്നുവോ, അവൻ എങ്ങിനെ യജ്ഞം ചെയ്യും? അതിനാൽ അറിഞ്ഞിട്ടുള്ളവൻ ചെയ്യണം.

പുരാ പ്രാതരനു വാക സ്യോപാകരണാജ്ജഘ
നേനേ ഗാർഹപത്യസ്യോദങ്ങ് മുഖ ഉപവിശ്യ
സവാസവം സാമാഭിഗായതി:– ലോ 3 ക
ദ്വാരമപാവാ 3 ണൂ 33 പശ്യേ മ ത്വാ
വയം രാ 33333 ഹു 3 മ് ആ 33 ജ്യാ
3 യോ 3 ആ 32 ഇതി.

പ്രതരനു വാകത്തിന്റെ ആരംഭത്തിനു മുൻപ് ഗാർഹപത്യാഗ്നിയുടെ പിറകിൽ ആയിട്ട് വടക്കോട്ടു മുഖമായി ഇരുന്ന്, യജമാനൻ വസുക്കൾ ദേവതയായിട്ടുള്ള സാമം അഭിഗാനം ചെയ്യുന്നു. ലോകദ്വാരം തുറക്കൂ. നാം രാജ്യത്തിനായി അങ്ങയേ കാണട്ടേ.

അഥജൂഹോതി – നമോ f ഗ്നയേ പൃഥിവീക്ഷി
തേ, ലോകക്ഷിതേ ലോകം മേ യജ
മാനായ വിന്ദൈഷ വൈയജമാനസ്യ ലോക
ഏതസ്മ്യത്ര യജമാനഃ പരസ്താദായുഷഃ
സ്വാഹ f പജഹി പരിഘമിത്യുക്ത്വോത്തിഷതി
തസ്മൈവസവഃ പ്രാതഃ സവനം സംപ്രയച്ഛന്തി

അനന്തരം താഴെപ്പറയുന്ന മന്ത്രംകൊണ്ട് ഹോമിക്കുന്നു. വൃഥിവി ലോകത്തിൽ വസിക്കുന്നു. അഗ്നിയായ, അങ്ങേക്ക് നമസ്കാരം. ജയമാനനായ എനിക്കായി ലോകം ലഭിക്കണേ. ഇത് യജമാനനായ എന്റെ ലോകമാണ്. യജമാനനായ ഞാൻ, ജീവിതാകാലം കഴിഞ്ഞ്, ഈ ലോകത്തിൽ ഗമിക്കുമാറാകണേ. സ്വാഹ! ലോകദ്വാരത്തിന്റെ അർഗ്ഗളത്തെ, നീക്കണേ. ഇങ്ങനെ പറഞ്ഞു എഴുന്നേൽക്കുന്നു. ആ യജമാനന് വസുക്കൾ, പ്രാതഃ സവനത്തോടു സംബന്ധിച്ച ലോകം, കൊടുക്കുന്നു.

പുരാമാധ്യം ദിനസ്യ സവനസ്യോപാകരണാ
ജ്ജഘനേന ff ഗ്നീധ്രിയസ്യോദങ്ങ്മുഖ ഉപ
വിശ്യ സുരൗദ്രം സമാഭിഗായതി –– ലോ 3
ക ദ്വാരമപാവ 3 ർ ണൂ പശ്യേ മത്വാ
വയം വൈരാ 33333 ഹു 3 മ് ആ 33
ജ്യോ 3 യോ 3 ആ 32 ഇതി.

മാധ്യം ദിനമായ സവനത്തിന്റെ ആരംഭത്തിനുമുൻപ്, ദക്ഷിണാഗ്നിയുടെ പിറകിൽ, വടക്കോട്ടു മുഖമായി ഇരുന്നിട്ട്, യജമാനൻ, രുദ്രൻ ദേവതയായിട്ടുള്ള സാമത്തെ അഭിഗാനം ചെയ്യുന്നു. ലോകത്തിന്റെ ദ്വാരം തുറക്കണേ. നാം വൈരാജ്യത്തിനായി അങ്ങേ കാണട്ടെ.

അഥജൂഹോതി:– നമോ വായവേ f ന്തരീക്ഷ
ക്ഷിതേ ലോക ക്ഷിതേ, ലോകം മേ
യജമാനായ വന്ദ; ഏഷ വൈ യജമാനാ
സ്യലോകഃ, ഏതാസ്മ്യത്ര യജമാനഃ പര
സ്താദായുഷഃ സ്വാഹാ f പജഹി പരിഘ
മിത്യുക്ത്വോത്തിഷ്ഠതി; ത സ്മൈരുദ്രാ മാധ്യം
ദിനം സവനം സംപ്രയച്ഛന്തി.

അനന്തരം ഹോമിക്കുന്നു. അന്തരീക്ഷ ലോകത്തിൽ വസിക്കുന്നവനായ വായുവിന് നമസ്കാരം. യജമാനനായ എനിക്കുവേണ്ടി ലോകത്തെ ലഭിക്കണേ. ഇത് യജമാനന്റെ ലോകമാകുന്നു. യജമാനനായ ഞാൻ, ആയുസ്സുകഴിഞ്ഞു ഈ ലോകത്തിൽ ഗമിക്കുമാറാകണേ. സ്വാഹ, ലോകദ്വാരത്തിലുള്ള വിലങ്ങുതടി നീക്കുന്നു എന്നു പറഞ്ഞിട്ട് അവൻ ഉത്ഥാനം ചെയ്യുന്നു. അവന് രുദ്രന്മാർ മധ്യം ദിനത്തിലുള്ള സവനം നല്കുന്നു.

പുരാ തൃതീയസവന സ്യോപാകരണാ
ജ്ജഘനേനാ f ഹവനീയ സ്യാദങ്ങ്മുഖ
ഉപവിധ്യ സ ആദിത്യം സ വൈശ്വദേവം
സമാഭിഗായതി:– ലോ 3 ക ദ്വാരമപാവാ
ദർ ണൂ 33 പശ്യേമത്വാ വയം സ്വാരാ
33333 ഹു 3 മ് ആ 33 ജ്യാ 3 യോ ആ
32"" ഇത്യാദിത്യം; അഥ വൈശ്വദേവം:–
ലോ 3 ക ദ്വാര മാപാവാ 3ർ ണൂ 33 പശ്യേ
മത്വാപയം സ്വരാ 33333 ഹു 3 മ് ആ
33 ജ്യാ 3 യോ 3 ആ 32 "" ഇതി 13

മൂന്നാമത്തെ സവനത്തിന്റെ ആരംഭത്തിനു മുൻപ്, ആഹവനീയാഗ്നിയുടെ പിറകിൽ വടക്കോട്ടു മുഖമായിട്ടിരുന്ന്, യജ

N P

മാനൻ, ആദിത്യൻ ദേവനായിട്ടുള്ള സാമത്തേയും, വിശ്വദേവ ന്മാർ ദേവതയായിട്ടുള്ള സാമത്തേയും അഭിഗാനം ചെയ്യുന്നു. ലോകദ്വാരം തുറക്കുക, നാം സ്വരാജ്യത്തിനായി അങ്ങയെ കാണട്ടെ എന്ന് ആദിത്യൻ ദേവതയായിട്ടുള്ള സാമം ചൊല്ലു ന്നു. വീണ്ടും വിശ്വദേവന്മാർ ദേവതയായിട്ടുള്ള സാമം ചെയ്യു ന്നു. ലോകദ്വാരത്തെ അപാവരണം ചെയ്ക. നാം സ്വരാജ്യത്തി നായി ഗാനം ചെയ്യുന്നു.

അഥജൂഹോതി -- നമ ആദിത്യേഭ്യശ്ച
വിശ്വേഭ്യസ്ഛ ദേവേ ഭ്യോ ദിവി ക്ഷിദ്ഭ്യോ
ലോകക്ഷിദ്ഭ്യോ ലോകം മേ യജ
മാനായ വിന്ദത 14 ഏഷ വൈ യജ
മാനസ്യ ലോക ഏതാസ്മ്യത്ര പരസ്താദായു
ഷഃ സ്വാഹാ f പഹത പരിഘമിത്യു
ക്ത്വോത്തിഷ്ഠതി.

ഇതിനുശേഷം ഹോമിക്കുന്നു. ദ്യു ലോകത്തിൽ വസിക്കു ന്നവരായ ആദിത്യന്മാർക്കായും, വിശ്വദേവന്മാർക്കായും നമ സ്ക്കരിക്കുന്നു. യജമാനനായ എനിക്കുവേണ്ടി ലോകം ലഭി ക്കണേ. ഇത് യജമാനന്റെ ലോകമാകുന്നു. യജമാനനായ ഞാൻ ആയുസ്സു കഴിഞ്ഞ്, ഇവിടെക്ക് ഗമിക്കുമാറാകണേ. സ്വാഹ അർഗളത്തെ അപഹനിക്കട്ടെ എന്നു പറഞ്ഞിട്ട് ഉത്ഥാനം ചെയ്യു ന്നു.

തസ്മാ ആദിത്യാശ്ച വിശ്വേചദേവാ
സ്തൃതീയം സവനം സംപ്രയച്ഛന്തി;
ഏഷ ഹ വൈ യജ്ഞ സ്യാമാത്രാം
വേദ, യ ഏവം വേദ യ ഏവം വേദ.

ആ യജമാനന് ആദിത്യന്മാരും വിശ്വദേവന്മാരും മൂന്നാ മത്തെ സവനം നൽകുന്നു. ആര് ഇപ്രകാരം അറിയുന്നുവോ, ആ യജമാനൻ യജ്ഞത്തിന്റെ മഹാത്മ്യത്തെ അറിയുന്നു. യ ഏവം വേദ എന്നു രണ്ടുപ്രാവശ്യം പറഞ്ഞിരിക്കുന്നത് ഈ അദ്ധ്യായം അവസാനിച്ചു എന്ന് കാണിക്കാനാണ്.

## മൂന്നാം അദ്ധ്യായം

### ഒന്നാം ഖണ്ഡം

(വിശിഷ്ടഫലപ്രാപ്തിക്കായി യജ്ഞ വിഷയങ്ങളും യജ്ഞാംഗ ഭൂതങ്ങളുമായ, സാമഹോമമന്ത്രോത്ഥാനങ്ങളും ഉപ ദേശിച്ചു കഴിഞ്ഞു. സർവയജ്ഞങ്ങളുടേയും ഫലരൂപനായ സൂര്യൻ മഹത്തായ ശ്രീയോടുകൂടി അത്യന്തം ജ്വലിച്ചുകൊ ണ്ടിരിക്കുന്നു. സർവപ്രാണികളുടേയും കർമ്മങ്ങളുടെ ഫലമാ യിരിക്കുന്ന ഈ ആദിത്യനെ, പ്രത്യക്ഷമായി എല്ലാവരും ഉപ ജീവിക്കുന്നു.)

ഓം അസൗ വാ ആദിത്യോ ദേവമധു;
തസ്യ ദ്യൗ രേവതിര ശ്ചീനവംശോ fന്തരി
ക്ഷമപൂപോ, മരീചയഃ പുത്രാഃ

ഈ ആദിത്യൻ ദേവന്മാർക്ക് മധുവാകുന്നു. ആമധുവിന് ദ്യോവു തന്നെ, കുറുകെയുള്ള മുളയാകുന്നു. ആകാശം മധ്വ പൂപമാകുന്നു. രശ്മികൾ ഭൂമങ്ങളുടെ കുട്ടികളാകുന്നു.

തസ്യ യേ പ്രാഞ്ചോരശ്മയസ്താ ഏവാസ്യ
പ്രാച്യോമധുനാഡ്യഃ ഋച ഏവ മധുകൃത
ഋഗ്വേദ ഏവ പുഷ്പം, താ അമൃതാ ആപഃ

ആ ആദിത്യന്റെ കിഴക്കോട്ടുള്ള രശ്മികൾ ഏതാണോ, അതുതന്നെ ഈ മധുവിന്റെ കിഴക്കോട്ടുള്ള നാഡികളാകുന്നു. ഋതുക്കൾ തന്നെ മധുകൃത്തുകൾ ആകുന്നു. ഋഗ്വേദം തന്നെ പൂവ് ആകുന്നു. സോമം, ആജ്യം മുതലായവ പുഷ്പങ്ങളി ലുള്ള അപ്പുകളാകുന്നു. ഋഗ്വേദം എന്ന ശബ്ദംകൊണ്ടുദ്ദേശി ക്കുന്നത്, ഋഗ്വേദത്താലുള്ള കർമ്മം ആകുന്നു.

താവാ ഏതാ ഋച ഏതമൃഗ്വേദ മഭ്യത
പംസ്തസ്യാഭിതപ്തസ്യയ ശസ്തേജ ഇന്ദ്രിയം
വീർയ്യമന്നാദ്യം രസോ f ജായത

അങ്ങിനെയുള്ള ഈ ഋക്കുകൾ ഈ ഋഗ്വേദത്തെ അഭിത പിച്ചു. അഭിതപിക്കപ്പെട്ട അതിന് കീർത്തിയും, ദേഹദീപ്തിയും, ഇന്ദ്രിയവും, വീർയ്യവും, ആകുന്ന രസം ഉണ്ടായി. കർമ്മത്തിൽ നിന്നുണ്ടാകുന്ന രസം പറഞ്ഞിരിക്കുന്നു.

തദ്വ്യക്ഷരത്തദാദിത്യാ മഭിതോ f ശ്രയത്;
തദ്വാ ഏതദ്യ ദേതദാദിത്യ സ്യരോഹിതം രൂപം

യശസ്സു മുതൽ അന്നാദ്യം വരെയുള്ളത് ഗമിച്ചു. അത് ആദി ത്യന്റെ ഒരു വശത്ത് ആശ്രയിച്ചു. ആദിത്യന്റെ തുടുത്ത ഈ രൂപം ഏതാണോ അത് ഇതാകുന്നു.

### രണ്ടാം ഖണ്ഡം

അഥയേ f സ്യ ദക്ഷിണാരശ്മയസ്താ ഏവാസ്യ
ദക്ഷിണാ മധുനാ ഡ്യോയജൂം ഷ്യേവ മധുകൃ
തോ യജ്ജൂർവേദ ഏവ പുഷ്പം താ അമൃതാ
ആപഃ

പിന്നെ ഇവന്റെ തെക്കോട്ടുള്ള രശ്മികൾ ഏതാണോ, അതു തന്നെ ആദിത്യനാകുന്ന മധുവിന്റെ തെക്കോട്ടുള്ള മധുനാഡി യാകുന്നു. യജൂസ്സുകൾ തന്നെ മധുകൃത്തുകൾ ആകുന്നു. യജൂർവ്വേദം തന്നെ പുഷ്പം ആകുന്നു. ആ അമൃതങ്ങൾ അപ്പു കൾ ആകുന്നു.

താനിവാ ഏതാനിയജൂം ഷ്യേതം യജൂർവേ
ദമഭ്യതപൻ; തസ്യാഭിതപ്തസ്യ യശസ്തേജ
ഇന്ദ്രിയം വീർയ്യമന്നാദ്യം രസോ f ജായത
2 തദ്വ്യക്ഷരത്ത ദാദിത്യമഭിതോ f ശ്രുയത്;
തദ്വാ ഏതദ്യദേത ദാദിത്യസ്യ ശുക്ലം രൂപം

ഈ യജൂസ്സുകൾ യജൂർവേദവിഹിതമായ കർമ്മം അഭിത പിച്ചു. അഭിതപിക്കപ്പെട്ട അതിന് യശസ്സും തേജസ്സും ഇന്ദ്രി

യവും വീർയ്യവും അന്നാദ്യവുമാകുന്ന രസം ജനിച്ചു. ആ കർമ്മ ഫലമാകുന്ന രസം ഗമിച്ചു; അത് ആദിത്യന്റെ ഒരു വശത്ത് ആശ്ര യിച്ചു. ആദിത്യന്റെ ഈ ശുക്ലമായ രൂപം ഏതോ അത് ഈ മധുവാകുന്നു.

അഥയേ fസ്യ പ്രത്യഞ്ചോരശ്മയ സ്താ ഏവാസ്യ
പ്രത്യഞ്ചോമധുനാഡ്യഃ സാമാന്യേവ മധുകൃതഃ
സാമ വേദ ഏവ പുഷ്പം താ അമൃതാ ആപഃ
താനിവാ ഏതാനി സാമാന്യേതം സാമവേദ
മഭ്യ തപൻ, തസ്യാഭിതപ്തസ്യ യശസ്തേ ജ
ഇന്ദ്രിയം വീർയ്യ മന്നാദ്യം രസോ f ജായതേ
തദ്വക്ഷരത് തദാദിത്യമഭിതോ f ശ്രയത്; തദ്വാ
ഏതദ് യദേതദാദിത്യ സ്യ കൃഷ്ണം രൂപം.

ഈ ആദിത്യന്റെ പടിഞ്ഞാറോട്ടു പോകുന്ന രശ്മികൾ ഏതാ ണോ, അത് ഈ മധുവിന്റെ പ്രത്യക്കുകളായ മധുനാഡികൾ ആകുന്നു. സാമങ്ങൾ തന്നെ ഭ്രമരങ്ങൾ ആകുന്നു. സാമവേദ ത്താൽ വിധിക്കപ്പെടുന്ന കർമ്മം പുഷ്പം ആകുന്നു. ആ അമൃ തങ്ങൾ അപ്പുകളാകുന്നു. അങ്ങനെയുള്ള ഈ സാമങ്ങൾ, സാമവേദത്തിൽ വിധിച്ചിട്ടുള്ള കർമ്മം അഭിതപിപ്പിച്ചു. അഭിത പിക്കപ്പെട്ട അതിന് യശസ്സും, തേജസ്സും, ഇന്ദ്രിയവും, വീർയ്യവും അന്നാദ്യവുമാകുന്ന രസം ജനിപ്പിച്ചു. ആ രസം ഗമിച്ചു. അത് ആദിത്യന്റെ ഒരു വശത്ത് ആശ്രയിച്ചു. ആദിത്യന്റെ ഈ കൃഷ്ണമായ രൂപം ഏതോ, അത് ഈ കർമ്മഫലമായ മധുവാകുന്നു.

### നാലാം ഖണ്ഡം

അഥയേസ്യേദഞ്ചോരശ്മയ സ്താ ഏവാസ്യോ
ദീച്യോ മധുനാഡ്യഃ അഥർവാങ്ങ് ഗി രസ
ഏവ മധുകൃത ഇതിഹാസ പുരാണം പുഷ്പം,
താ അമൃതാ ആപഃ

തേവാ ഏതോ f ഥർവാങ്ങ് ഗീരസ ഏതദിതി
ഹാസ പുരാണമഭ്യതപൻ തസ്യാഭിതപ്ത
സ്യ യശസ്തേജ ഇന്ദ്രിയം വീർയ്യമന്നാദ്യം
രസോ f ജായത

തദ്വ്യക്ഷരത് തദാദിത്യമഭിതോ f ശ്രയത്
തദ്വാ ഏതത് യദേത ദാദിത്യ സ്യപരം
കൃഷ്ണം രൂപം.

ഇവന്റെ വടക്കോട്ടുള്ള രശ്മികൾ ഏതാണോ അവ തന്നെ ഈ മധുവിന്റെ വടക്കോട്ടുള്ള മധു നാഡികളാകുന്നു. അഥർവാവിനാലും അങ്ങ് ഗീരസ്സിനാലും കണ്ടുപിടിക്കപ്പെട്ടി ട്ടുള്ള മന്ത്രങ്ങൾ തന്നെ ഭ്രമരങ്ങളാകുന്നു. ഇതിഹാസവും പുരാ ണവും പുഷ്പമാകുന്നു. കർമ്മത്തിൽ പ്രയോഗിക്കുന്ന സോമാ ദികൾ അപ്പുകളാകുന്നു. അങ്ങനെയുള്ള ഈ അഥർവാംഗിര സ്സുകൾ ഈ ഇതിഹാസപുരാണത്തെ അഭിതപിപ്പിച്ചു. അഭിത പിക്കപ്പെട്ട ഇതിഹാസപുരാണത്തിന് യശസ്സും, തേജസ്സും ഇന്ദ്രി യവും വീർയ്യവും അന്നാദ്യവും രസമായി ജനിച്ചു. അതു ഗമി ച്ചു. അത് ആദിത്യന്റെ ഒരു വശത്ത് ആശ്രയിച്ചു. ആദിത്യന്റെ ഈ ഏറ്റവും കറുത്ത രൂപം ഏതോ അത് ആ രസം തന്നെ യാണ്.

### അഞ്ചാം ഖണ്ഡം

അഥയേ f സ്യോർദ്ധാരശ്മയസ്താ ഏവാസ്യോ
ർദ്ധ്വാ മധുനാഡ്യോ ഗുഹ്യാ ഏവ ff ദേശാ
മധുകൃതോ ബ്രഹ്മൈവ പുഷ്പം താ അ
മൃതാ ആപഃ

തേവാ ഏതേ ഗുഹ്യാ ആദേശാ ഏത
ത്ബ്രഹ്മാഭ്യ തപൻ; തസ്യാഭി തപ്സസ്യ
യശസ്തേജ ഇന്ദ്രിയം വീർയ്യമന്നാദ്യം
രസോ f ജായത

തദ്വക്ഷരാത് തദാദിത്യ മഭിതോ f ശ്രയത്
തദ്വാ ഏതദ യദേത ദാദിത്യസ്യമധ്യേ
ക്ഷോഭത ഇവ.

പിന്നെ ഇവന്റെ മേൽപ്പോട്ടുള്ള രശ്മികൾ ഏതാണോ അത് ഈ മധുവിന്റെ മേല്പോട്ടുള്ള മധുനാഡികൾ ആകുന്നു. രഹ സ്യങ്ങളായ ഉപദേശങ്ങൾ തന്നെ മധുകൃത്തുകളാകുന്നു. ബ്രഹ്മം തന്നെ പുഷ്പമാകുന്നു. ആസോമാദികൾ അപ്പുകളാ കുന്നു. അങ്ങനെയുള്ള ഈ ഗുഹ്യങ്ങളായ ഉപദേശങ്ങൾ ഈ ബ്രഹ്മത്തെ അഭിതപിപ്പിച്ചു. അഭിതപിക്കപ്പെട്ട ബ്രഹ്മത്തിന് യശസ്സും തേജസ്സും ഇന്ദ്രിയവും വീർയ്യവും അന്നാദ്യവും രസ മായി ഉണ്ടായി. ആ രസം ഗമിച്ചു. അത് ആദിത്യനെ ഒരു വശത്ത് ആശ്രയിച്ചു. ആദിത്യന്റെ മദ്ധ്യത്തിൽ ഏതാണോ ഈ ക്ഷോഭി ക്കുന്നതുപോലെ ഇരിക്കുന്നത് അതു ഈ രസമാകുന്നു.

തേവാ ഏതേ രസാനാം രസഃ വേദാഹി
രസാ സ്തേഷാമേതേ രസാഃ താനി വാ
ഏതാന്യമൃതാ നാമമൃതാനി; വേദാഹ്യ
മൃതാസ്തേഷാമേ താന്യമൃതാനി.

മേൽപറഞ്ഞ പ്രകാരമുള്ള രോഹിതാദിരൂപവിശേഷങ്ങൾ രസങ്ങളുടെ രസങ്ങളാകുന്നു. വേദങ്ങൾ രസങ്ങളാകുന്നു. രോഹിതാദിരൂപവിശേഷങ്ങൾ, ആ വേദങ്ങളുടേയും അത്യന്തം സാരഭൂതങ്ങളും ആകുന്നു. അങ്ങിനെയുള്ള ഇവ അമൃതങ്ങ ളുടേയും അമൃതങ്ങളാകുന്നു. എന്തെന്നാൽ വേദങ്ങൾ അമൃ തങ്ങളാകുന്നു. ഈ രോഹിതാദിരൂപങ്ങൾ അവയ്ക്കും അമൃ തങ്ങളാകുന്നു.

I K

## ആറാം ഖണ്ഡം

തദ്യത് പ്രഥമമമൃതം തദ്വസവഉപജീവന്ത്യ
ഗ്നി നാമുഖേന; ന വൈ ദേവാ അശ്നന്തി
ന പിബന്ത്യേത ദേവാമൃതം ദൃഷ്ട്വാ തൃ പ്യന്തി.

അവയിൽ ഒന്നാമത്തെ അമൃതം ഏതോ അതിനെ വസു ക്കൾ അഗ്നിയാകുന്ന മുഖം കൊണ്ട് ഉപജീവിക്കുന്നു. ദേവന്മാർ അശിക്കുന്നില്ല. പാനം ചെയ്യുന്നില്ല. അമൃതത്തെ എല്ലാ കരണ ങ്ങളെകൊണ്ടും അനുഭവിച്ചിട്ട് തൃപ്തരാകുന്നു.

ത ഏത ദേവ രൂപ മഭിസംവിശന്ത്യേ ത
സ്മാ ദ്രുപാ ദു ദ്യന്തി

അവർ ഈ രൂപം തന്നെ നോക്കിയിരിക്കുന്നു. ഈ രൂപം അനുഭവിക്കുന്നതിനായി ഉത്സാഹമുള്ളവരായിത്തീരുന്നു.

സ യ ഏതദേവമമൃതം വേദ
വസ്ത്രനാമിവൈകോ ഭൂത്വാ f ഗ്നി നൈവ
മുഖോ നൈ തദേവാമൃതം ദൃഷ്ട്വാ തൃപ്യ
തി. സ ഏത ദേവ രൂപ മഭി സംവിശ
ത്യേ തസ്മാ ദ്രുപാദുഭേതി.

ഈ അമൃതം ആര് അറിയുന്നുവോ അവൻ വസുക്കളിൽ ഒരുവനെപ്പോലെ ആയിത്തീർന്നിട്ട് അഗ്നിയാകുന്ന മുഖം കൊണ്ട് ഈ രോഹിതരൂപമാകുന്ന അമൃതം ദർശിച്ചു തൃപ്ത നായിത്തീരുന്നു. അവൻ ഈ രൂപം നോക്കിക്കൊണ്ടിരിക്കുന്നു. ഈ രൂപം അനുഭവിക്കുവാനായി ഉത്സാഹമുള്ളവനായിത്തീ രുന്നു.

സ യാവദാദിത്യഃ പുരസ്താദുദേതാ പശ്ചാ
ദസ്തമേ താ വസ്ത്രനാ മേവ താവദാധി
പത്യം സ്വാരാജ്യം പർയ്യേതാ

ആ വിദ്വാൻ ആദിത്യൻ കിഴക്കേ ദിക്കിൽ ഉദിക്കയും പടി ഞ്ഞാറേ ദിക്കിൽ അസ്തമിക്കുകയും ചെയ്യുന്നിടത്തോളം കാലം വസുക്കളുടെ ആധിപത്യത്തേയും, സ്വരാജ്യത്തേയും എല്ലായിടത്തും പ്രാപിക്കുന്നു.

## ഏഴാം ഖണ്ഡം

അഥയദ് ദ്വിതീയമമൃതം തദ്രുദ്രാ ഉപജീ
വന്തീന്ദ്രേണ മുഖേന; ന വൈദേവാ അ
ശ്നന്തി തപി ബന്ത്യേ ത ദേവാമൃതം ദൃ
ഷ്ട്വാതൃപ്യന്തി ത ഏതദേവ രൂപമഭി സം
വിശന്ത്യേ തസ്മാ ദ്രുപാദുദ്യന്തി.

രണ്ടാമത്തെ അമൃതം ഏതോ അത് രുദ്രന്മാർ ഇന്ദ്രനാകുന്ന മുഖംകൊണ്ട് ഉപജീവിക്കുന്നു. ദേവന്മാർ അശിക്കുന്നില്ല; പാനം ചെയ്യുന്നില്ല; ഈ അമൃതം ദർശിച്ചിട്ട് തൃപ്തരാകുന്നു. അവർ ഇതേ രൂപം നോക്കികൊണ്ട് സ്വസ്തരായിരിക്കുന്നു. ഈ രൂപ ത്തിന്റെ ഭോഗത്തിനായി ഉത്സാഹമുള്ളവരായിത്തീരുന്നു.

സ യ ഏത ദേവമമൃതം വേദ രുദ്രാണാ
മിവൈകോ ഭൂത്വേന്ദ്രേ ണൈവ മുഖേതൈ
ദേവാമൃതം ദൃഷ്ട്വാ തൃപ്യതി; സ ഏത
ദേവ രൂപ മഭി സംവിശത്യേ തസ്മാ ദ്രുപാ
ദുദേതി.

ഇപ്രകാരം ഈ അമൃതം ആര് അറിയുന്നുവോ അവൻ രുദ്ര ന്മാരിൽ ഒരുവനെപ്പോലെ ആയിത്തീർന്നിട്ട് ഇന്ദ്രനാകുന്ന മുഖം കൊണ്ട് ഇതേ അമൃതം ദർശിച്ചു തൃപ്തനാകുന്നു. അവൻ ഇതേ രൂപം നോക്കിയിരിക്കുന്നു. ഈ രൂപത്തിന്റെ ഭോഗത്തിനായി ഉത്സാഹമുള്ളവനായിത്തീരുന്നു.

സ യാവ ദാദിത്യഃ പുരസ്താദുദേതാ
പശ്ചാദസ്തമേതാ ദ്വിസ്താവദ് ദക്ഷി
ണത ഉദേതോത്തരതോ f സ്തമേതാരു
ദ്രാണാ മേവതാവദാധിപത്യം സ്വാരാജ്യം
പർയ്യേതാ.

എത്രകാലത്തോളം ആദിത്യൻ കിഴക്ക് ഉദിക്കയും, പടി ഞ്ഞാറ് അസ്തമിക്കയും ചെയ്യുന്നുവോ, അതിന്റെ ഇരട്ടിക്കാലം തെക്കുദിക്കിൽ ഉദിക്കുകയും വടക്കുദിക്കിൽ അസ്തമിക്കുകയും ചെയ്യുന്നു. അത്രത്തോളംകാലം വിദ്വാൻ രുദ്രന്മാരുടെ ആധിപത്യ ത്തേയും സ്വരാജ്യത്തേയും എല്ലായിടത്തും പ്രാപിക്കും

## എട്ടാം ഖണ്ഡം

അഥയത് തൃതീയമമൃതം തഭാദിത്യാ ഉപ
ജീവന്തി വരുണേന മുഖേന; ന വൈ
ദേവാ അശ്നന്തി ന പിബന്ത്യേത ദേവാ
മൃതം ദൃഷ്ട്വാ തൃപ്യന്തി.

മൂന്നാമത്തെ അമൃതം ഏതോ അതിനെ ആദിത്യന്മാർ വരു ണനെ മുഖമാക്കി ഉപജീവിക്കുന്നു. ദേവന്മാർ ഭക്ഷിക്കുന്നില്ല. പാനം ചെയ്യുന്നില്ല. ഈ രൂപമാകുന്ന അമൃതത്തെ ദർശിച്ചു തൃപ്തരാകുന്നു.

ത ഏതദേവ രൂപ മഭി സംവിശന്ത്യേ
തസ്മാദ്രുപാ ദുദ്യന്തി

അവർ ഈ രൂപം നോക്കിക്കൊണ്ടിരിക്കുന്നു. ഈ രൂപം അനുഭവിക്കുന്നതിനായി ഉത്സാഹമുള്ളവരായിത്തീരുന്നു.

സ യ ഏതദേവമമൃതം വേദf ദിത്യാ
നാമിവൈ കോ ഭൂത്വാ വരുണേ നൈവ
മുഖേനൈ തദേവാമൃതം ദൃഷ്ട്വാതൃപ്യതി–
സ ഏതദേവ രൂപമഭി സംവിശത്യേ
തസ്മാ ദേവ രൂപാ ദു ഭേതി

ഈ അമൃതം ആര് അറിയുന്നുവോ, അവൻ ആദിത്യന്മാ രിൽ ഒരുവനെപ്പോലെ ആയിത്തീർന്നിട്ട്, വരുണനെത്തന്നെ മുഖ

N P

I K

മാക്കി ഇതേ അമൃതം ദർശിച്ചിട്ട് തൃപ്തനാകുന്നു. അവൻ ഇതേ രൂപം നോക്കിക്കൊണ്ടിരിക്കുന്നു. ഈ രൂപം അനുഭവിക്കുന്ന തിനുവേണ്ടി ഉത്സാഹമുള്ളവനായിത്തീരുന്നു.

സ യാവ ദാദിത്യോ ദക്ഷിണത ഉദേതോ
ത്തരതോ f സ്തമേ താ ദ്വി സ്താവത് പശ്ചാദു
ഭേതാ പുരസ്തമേതാ ff ദിത്യാനാമേവതാ
വദാധിപത്യം സ്വാരാജ്യം പർയ്യേതാ

എത്രകാലം ആദിത്യൻ തെക്കേ ദിക്കിൽ ഉദിക്കയും വടക്കേ ദിക്കിൽ അസ്തമിക്കുകയും ചെയ്യുന്നുവോ അതിന്റെ രണ്ടു ഗുണം കാലം പടിഞ്ഞാറുദിക്കയും കിഴക്ക് അസ്തമിക്കുകയും ചെയ്യുന്നു. അത്രത്തോളം കാലം അവൻ ആദിത്യൻമാരുടെ ആധിപത്യത്തെയും സ്വരാജ്യത്തേയും എല്ലായിടത്തും പ്രാപി ക്കുന്നു.

## ഒൻപതാം ഖണ്ഡം

അഥയച്ചതുർത്ഥമമൃതം തന്മരുത ഉപജീവന്തി
സോമേന മുഖേന; ന വൈദേവാ അശ്
നന്തിന പിബന്ത്യേത ദേവാമൃതം ദൃഷ്ട്വാ
തൃപ്യന്തിം ത ഏത ദേവരൂപമഭിസം
വിശന്ത്യേതസ്മാദ്രുപാദുദ്യന്തി

സ യ ഏത ദേവമമൃതം വേദ മരുതാ
മിവൈകോ ഭൂത്വാ സോ മേ നൈവമുഖേ
നൈത ദേവാ മൃതം ദൃഷ്ട്വാ തൃപ്യതി;
സ ഏത ദേവ രൂപമഭി സംവിശത്യേ
തസ്മാദ്രുപാദുദേതി.

സയാവദാദിത്യഃ പശ്ചാദുഭേതാ പുരസ്താ
ദസ്തമേതാ ദ്വിസ്താവദുത്തരത ഉഭേതാ
ദക്ഷിണതോ f സ്തമേതാ മരു താവ ദാധി
പത്യം സ്വാരാജ്യം പർയ്യേതാ.

നാലാമത്തെ അമൃതമേതോ, അതിനെ മരുത്തുകൾ സോമ നെ മുഖമാക്കി ഉപജീവിക്കുന്നു. ദേവന്മാർ ആശിക്കുന്നില്ല. പാനം ചെയ്യുന്നില്ല. അവർ അമൃത് ദർശിച്ചിട്ട് തൃപ്തന്മാരാകു ന്നു. അവർ ഇതേ രൂപത്തെ നോക്കിക്കൊണ്ടിരിക്കുന്നു. ഈ രൂപത്തെ അനുഭവിക്കാനായി ഉത്സാഹമുള്ളവരായിത്തീരുന്നു. ഈ അമൃതം ആരു അറിയുന്നുവോ അവൻ മരുത്തുകളിൽ ഒരുവനെപ്പോലെ ആയിത്തീർന്നിട്ട് സോമൻ തന്നെയായ മുഖം കൊണ്ടു ഇതേ അമൃതം ദർശിച്ചിട്ട് തൃപ്തനായിത്തീരുന്നു. അവൻ ഇതേ രൂപം നോക്കിക്കൊണ്ടിരിക്കുന്നു. ഈ രൂപം അനു ഭവിക്കാനായി ഉത്സാഹമുള്ളവനായിത്തീരുന്നു. എത്രകാലം ആദിത്യൻ പടിഞ്ഞാറ് ഉദിക്കയും കിഴക്ക് അസ്തമിക്കയും ചെയ്യുന്നുവോ അതിന്റെ ഗുണം വടക്കുദിക്കയും തെക്ക് അസ്തമിക്കുകയും ചെയ്യുന്നു. ഈ കാലം ആ വിദ്വാൻ മരു ത്തുകൾക്കുതന്നെയുള്ള ആധിപത്യത്തേയും സ്വരാജ്യ ത്തേയും എല്ലായിടത്തും പ്രാപിക്കും.

## പത്താം ഖണ്ഡം

അഥയത് പഞ്ചമമമൃതം തത്സാധ്യാഉപജീവന്തി
ബ്രഹ്മണാ മുഖേന, ന വൈ ദേവാ അശ്നന്തി
നപി ബന്ത്യേത ദേവാമൃതം ദൃഷ്ട്വാ തൃപ്യന്തി;
ത ഏതദേവ രൂപമഭിസംവിശന്ത്യേ തസ്മാദ്രൂപാ
ദു ദ്യന്തി.

സ യ ഏത ദേവമമൃതം വേദ സാധ്യാന
മിവൈകോ ഭൂത്വാ ബ്രഹ്മണൈവ മുഖേ
നൈത ദേവാമൃതം ദൃഷ്ടപാതൃപ്യതി, സ
ഏത ദേവ രൂപമഭിസംവിശത്യേ തസ്മാ
ദ്രുപാദുദേതി.

സയാവ ദാദിത്യ ഉത്തരത ഉദേതാ ദക്ഷി
ണതോ f സ്തമേ താ ദ്വിസ്താ വദൂർദ്ധ്വ ഉദേതാ
fർവാങ്ങസ്തമേതാ സാധ്യാനാമേവതാവ
ദാധിപത്യം സ്വാരാജ്യം പർയ്യേതാ;

അഞ്ചാമത്തെ അമൃതമേതോ അതിനെ സാധ്യന്മാർ ബ്രഹ്മ ത്തെ, ബ്രഹ്മാവിനെ മുഖമാക്കി ഉപജീവിക്കുന്നു. ദേവന്മാർ അശിക്കുന്നില്ല. പാനം ചെയ്യുന്നില്ല. ഈ അമൃതം ദർശിച്ചിട്ട് തൃപ്തരാകുന്നു. ഈ അമൃതം ആരു അറിയുന്നുവോ, അവൻ സാധ്യന്മാരിൽ ഒരുവനെപ്പോലെ ആയിത്തീർന്നിട്ടു, ബ്രഹ്മാവു തന്നെ യായ മുഖംകൊണ്ട് ഇതേ അമൃതം ദർശിച്ചിട്ട് തൃപ്ത നായിത്തീരുന്നു. അവൻ ഇതേ രൂപത്തെ നോക്കി ഇരിക്കുന്നു. ഈ രൂപത്തെ അനുഭവിക്കുന്നതിനായി ഉത്സാഹമുള്ളവനായി ത്തീരുന്നു. ആദിത്യൻ എത്രകാലം വടക്ക് ഉദിക്കയും, തെക്ക് അസ്തമിക്കുകയും ചെയ്യുന്നുവോ, അതിന്റെ ഇരട്ടികാലം ഊർദ്ധ്വഭാഗത്തിൽ ഉദിക്കയും താഴെ അസ്തമിക്കയും ചെയ്യു ന്നു. അത്രത്തോളം കാലം അവൻ സാദ്ധ്യന്മാർക്കുള്ളതായ ആധിപത്യത്തേയും സ്വാരാജ്യത്തേയും പരിഗമിക്കും.

## പതിനൊന്നാം ഖണ്ഡം

അഥ തത ഊർദ്ധ്വ ഉദേത്യ നൈ വോ
ദേതാ നാസ്തമേതാ, ഏകല ഏവ
മദ്ധ്യേ സ്ഥാതാ; തദേഷ ശ്ലോകഃ--

അതിനുശേഷം ബ്രഹ്മമായിത്തീർന്ന് ഉയർന്നിട്ട് ഉദിക്കാത്ത വനായും അസ്തമത്തെ പ്രാപിക്കാത്തവനായിട്ടും ഏകലമാ യിട്ടു തന്നിൽത്തന്നെ സ്ഥിതിചെയ്യും ആ ആർത്ഥ നിൻ ഈശ്ലോകം കൂടി ഉണ്ട്.

N P

I K

ന വൈ തത്ര, ന നിമ്ലോച നോദിയായ കദാചന
ദേവാസ്തേനാഹം സത്യേന മാ വിരാധിഷി
ബ്രഹ്മണേതി.

ആ ബ്രഹ്മലോകത്തിൽ നീ ചോദിക്കുന്നത് ഇല്ല. ഒരിക്കലും സൂര്യൻ അസ്തമിച്ചിട്ടില്ല. ഉദിച്ചിട്ടില്ല. അല്ലയോ ദേവന്മാരേ! ഞാൻ ബ്രഹ്മസ്വരൂപമായ ആ സത്യത്തോടു വിരുദ്ധനാവരുതേ.

ന ഹവാ അസ്മാ ഉദേതി ന നിമ്ലോചതി
സകൃത് ദി വാ ഹൈ വാസ്മൈ ഭവതി
യ ഏതാ മേവം ബ്രഹ്മോപനിഷദം വേദ.

ഇപ്രകാരം ഈ ബ്രഹ്മോപനിഷത്തിനെ ആര് അറിയുന്നുവോ, അവൻ ഉദിക്കുന്നില്ല. അസ്തമിക്കുന്നില്ല. ഇവന്ന് എപ്പോഴും പകൽ തന്നെ.

തദ്ധൈതദ് ബ്രഹ്മാ പ്രജാപതയ ഉവാച
പ്രജാപതിർമ്മനവേ മനുഃ പ്രജാഭ്യഃ തദ്ധൈ
തദുദ്ദാലകായാ f രുണയേ ജ്യേഷ്ഠ fയപു
ത്രായ പിതാ ബ്രഹ്മപ്രോവാച

അങ്ങിനെയുള്ള ഈ മധു ജ്ഞാനത്തെ ഹിരണ്യഗർഭൻ പ്രജാപതിക്ക് പറഞ്ഞുകൊടുത്തു. പ്രജാപതി മനുവിനും, മനു പ്രജകൾക്കും ഈ ബ്രഹ്മജ്ഞാനം ജ്യേഷ്ഠപുത്രനായ അരുണന്റെ അപത്യമായ ഉദ്ദാലകന് പിതാവ് പറഞ്ഞു കൊടുത്തു.

ഇദം വാവ തജ് ജ്യേഷ്ഠായ പുത്രായ
പിതാ ബ്രഹ്മ പ്രബ്രൂയാത്; പ്രാണായ്യായ
വാfന്തേവാസിനേ; നാന്യസ്മൈക സ്മൈ ചന

അങ്ങനെയുള്ള ഈ ബ്രഹ്മത്തെപ്പറ്റി പിതാവ്, ജ്യേഷ്ഠനായ പുത്രനോ, യോഗ്യനായ ശിഷ്യനോ പറഞ്ഞുകൊടുക്കണം. അന്യന് ഒരുത്തനും ഉപദേശിക്കരുത്.

യദ്യപ്യസ്മാ ഇമാമദ്ഭിഃ പരിഗൃഹീതാം
ധനസ്യ പൂർണ്ണാം ദദ്യാ ദേത ദേവത
തോഭൂയ ഇത്യേത ദേവതതോഭൂയ ഇതി.

ഈ വിദ്യാദാതാവിന് ജലത്താൽ ചുറ്റപ്പെട്ടതും, ധനം കൊണ്ടു പൂർണ്ണവും ആയ, ഈ പൃഥിയെ കൊടുക്കുകയാണെങ്കിൽ പോലും ഈ മധു വിദ്യാദാനം ചെയ്യുന്നത് അതിനെക്കാൾ അധികമായിട്ടുള്ളതാകുന്നു

## പന്ത്രണ്ടാം ഖണ്ഡം

(പല ഛന്ദസ്സുകളുള്ളപ്പോൾ, ഗായത്രിയെത്തന്നെ ബ്രഹ്മജ്ഞാനത്തിന് ദ്വാരമായി എടുത്തത്, ഗായത്രിക്കുള്ള പ്രാധാന്യം കൊണ്ടാണ്. സാമത്തെ കൊണ്ടുവരുന്നത് ഗായത്രീഛന്ദസ്സിലുള്ള, ഋക്കുകൾ കൊണ്ടാണ്. സാമത്തെകൊണ്ടുവരുന്നതിനായി ദേവന്മാർ ഗായത്രി, ത്രിഷ്ടുപ്പ്, ജഗതി ഇവയെ നിയോഗിച്ചപ്പോൾ, ജഗതിയും ത്രിഷ്ട്പ്പും, തങ്ങൾക്കു ശക്തിയില്ലാത്തതിനാൽ, പകുതി വഴിക്കുവച്ച് മടങ്ങിപോയി. ഗായത്രി സോമത്തിന്റെ അടുക്കലെത്തി. കാവൽക്കാരെ തോല്പിച്ച് അത് ദേവന്മാർക്ക് കൊണ്ടുവന്നുകൊടുത്തു. ഉഷ്ണിക്ക്, അനുഷ്ടുപ്പ് മുതലായ മറ്റു ഛന്ദസ്സുകളുടെ അക്ഷരസംഖ്യകളിൽ ഗായത്രിയുടെ അക്ഷരസംഖ്യ അടങ്ങിയിരിക്കുന്നു. ഇക്കാരണങ്ങളാലെല്ലാം ഗായത്രിക്ക് യജ്ഞത്തിൽ പ്രാധാന്യമുണ്ട്. അതിനാൽ ഗായത്രി വഴിയായി ബ്രഹ്മം പറയുന്നു.)

ഗായത്രീ വാ ഇദം സർവം ഭൂതം യദിദം
കിംച; വാഗ്വൈ ഗായത്രീ, വാഗ്വാ ഇദം
സർവം ഭൂതം ഗായതിത്രായതേച

ഈ ജഗത്തായിരിക്കുന്നത് ഏതെല്ലാമോ, ആ ഭൂതമെല്ലാം ഗായത്രിയാകുന്നു. ഗായത്രി എന്നത് വാക്കാകുന്നു. വാക്ക് ഈ ഭൂതത്തെ ഗാനം ചെയ്കയും ത്രാണം ചെയ്കയും ചെയ്യുന്നു.

യാ വൈ സാ ഗായത്രി, ഇയം വാവ സാ, യേയം
പൃഥിവി; അസ്യാം ഹീദം സർവം ഭൂതം പ്രതി
ഷ്ഠിതം; ഏതാ മേവ താതി ശീയതേ.

ഈ ഗായത്രി ഏതാണോ അത് ഇതുതന്നെയാകുന്നു. ഈ പ്രിഥിവി ഏതോ അതു ഗായത്രിയാകുന്നു. ഈ ഭൂതമെല്ലാം ഈ പ്രിഥിവിയിൽ പ്രതിഷ്ഠിതമായിരിക്കുന്നു. അതിനെ അതിശയിക്കുന്നില്ല.

യാ വൈസാ പൃഥിവി, ഇയം വാവസാ യദി
ദമസ്മിൻ പുരുഷേ ശരീരം, അസ്മിൻ
ഹീമേ പ്രാണഃ പ്രതിഷ്ഠിതാഃ ഏ
നദേവ നാതിശീയന്തേ.

ഇപ്രകാരമുള്ള പൃഥിവി ഏതാണോ അത് ഇതാകുന്നു. ഈ ശരീരം ഏതോ അത് ഇതാകുന്നു. എന്തെന്നാൽ ഈ പ്രാണങ്ങൾ ഈ ശരീരത്തിൽ പ്രതിഷ്ഠിതങ്ങളായിരിക്കുന്നു. ഇതിനെ അതിശയിക്കുന്നില്ല.

യ ദ്വൈതത് പുരുഷേ ശരീര മിദം വാവതത്,
യദിദമന്തഃ പുരുഷേഹൃദയം; അസ്മിൻ
ഹീമേപ്രാണാഃ പ്രതിഷ്ഠിതാഃ ഏതദേവ
നാതിശീയന്തേ.

പുരുഷനിലുള്ള ആ ശരീരം ഏതോ അത് പുരുഷന്റെ ഉള്ളിലുള്ള ഈ ഹൃദയമാകുന്നു. എന്തെന്നാൽ ഈ പ്രാണങ്ങൾ ഈ ഹൃദയത്തിൽ പ്രതിഷ്ഠിതങ്ങളായിരിക്കുന്നു. ഇത് അതിക്രമിക്കുന്നില്ല.

സൈഷാ ചതുഷ്പദാ ഷഡ്വിധാ ഗായത്രീ
തദേത ദൃചാ f ഭ്യനൂക്തം

അങ്ങിനെയുള്ള ഈ ഗായത്രീ നാലുപാദങ്ങളോടുകൂടിയതും ആറുവിധത്തിലുള്ളതുമാകുന്നു. ഈ ഗായത്രീ എന്നു പറയുന്ന ബ്രഹ്മം ഋക്കിനാൽ പ്രകാശിപ്പിക്കപ്പെട്ടിരിക്കുന്നു.

താവാനസ്യ മഹിമാ തതോ ജ്യായാംശ്ച
പുരുഷഃ പദോfസ്യ സർവാഭൂതാനി
ത്രിപാദസ്യാമൃതം ദിവി.

N P

ഇത് ഗായത്രി എന്നു പറയുന്നത് ബ്രഹ്മത്തിന്റെ മഹിമയാകുന്നു. പുരുഷൻ അതിനേക്കാൾ മഹത്തരനാകുന്നു. എല്ലാ ഭൂതങ്ങളും ഇവന്റെ നാലിലൊരു ഭാഗമാകുന്നു. ഇവന്റെ മൂന്നുപാദങ്ങളോടുകൂടിയ അമൃതം ദ്യോവിലാകുന്നു.

യദ്വൈ തദ് ബ്രഹ്മേതീദം വാവതത്, യോ യം
ബഹിർദ്ധാ പുരുഷാദാകാശഃ, യോ വൈ സബ
ഹിർദ്ധാ പുരുഷാ ദാകാശോ f യം വാവ സയോf
യമന്തഃ പുരുഷ ആകാശഃ, യോ വൈ സോf
ന്തഃ പുരുഷ ആകാശോ f യം വാവസയോ f യ
മ ന്തർ ഹൃദയ ആകാശഃ, തദേതത് പൂർണ്ണ
മ പ്രവർത്തി പൂർണ്ണാമപ്രവർത്തിനീം ശ്രിയം
ലഭ്യതേ യ ഏവം വേദ.

ആ ബ്രഹ്മമെന്നു പറഞ്ഞത് ഏതോ, അത് ഇതാകുന്നു. പുരുഷനിൽ നിന്നു വെളിക്കുള്ള ഈ ആകാശം ഏതോ അത് ഇതാകുന്നു. പുരുഷനു വെളിക്കുന്ന ആകാശം ഏതോ അത് ഇതാകുന്നു. പുരുഷന്റെ ഉള്ളിലുള്ള ഈ ആകാശം ഏതോ അത് ഇതാകുന്നു. പുരുഷന്റെ ഉള്ളിലുള്ള ഈ ആകാശം ഏതോ അത് ഇതാകുന്നു. ഹൃദയത്തിനുള്ളിലുള്ള ഈ ആകാശം ഏതോ അത് ഇതാകുന്നു. അങ്ങനെയുള്ള ഹൃദയാകാശമെന്നു പറയുന്ന ഈ ബ്രഹ്മം പൂർണ്ണവും പ്രവർത്തിക്കുന്ന ശീലമില്ലാത്തതും ആകുന്നു. ഇപ്രകാരം ആരു അറിയുന്നുവോ, അവന് പൂർണ്ണവും നാശമില്ലാത്തതുമായ ശ്രീ ലഭിക്കുന്നു.

## പതിമൂന്നാം ഖണ്ഡം

തസ്യ ഹവാ ഏതസ്യ ഹൃദയസ്യ
പഞ്ചദേവസുഷ-
യഃ, സയോ fസ്യ പ്രാങ്ങ് സുഷിഃ സ പ്രാണ, സ്ത
ച്ചക്ഷുഃ, സ ആദിത്യ, സ്തദേതത്തേജോf
ന്നാദ്യമിത്യു പാസിത; തേജസ്വ്യന്നാദോ ഭവതി
യ ഏവം വേദം.

ഈ പ്രകൃതമായ ഹൃദയത്തിന് അഞ്ചു ദേവദ്വരങ്ങൾ ഉണ്ട്. ഹൃദയത്തിന്റെ ആ കിഴക്കുള്ള ദ്വാരം ഏതോ അത് പ്രാണനാകുന്നു. അതു ചക്ഷുസ്സാകുന്നു. അത് ആദിത്യനാകുന്നു. ഈ പ്രാണനെന്നു പറയുന്ന ബ്രഹ്മത്തെ തേജസ്സും അന്നാദ്യവും എന്നുവച്ച് ഉപാസിക്കണം.

അഥ യോ fസ്യ ദക്ഷിണഃ സുഷിഃ സവ്യന,
സ്തച്ശ്രോത്രം, സ ചന്ദ്രമാസ്ത ദേത ച്-
ഛ്റീശ്ച യശശ്ചേത്യുപാസീത; ശ്രീമാൻ
യ ശ സ്വീ ഭവതി യ ഏവ വേദ.

ഈ ഹൃദയത്തിന്റെ വലതുവശത്തുള്ള ദ്വാരം ഏതോ അത് വ്യാനനാകുന്നു. അത് ശ്രോത്രമാകുന്നു. അത് ചന്ദ്രമനസ്സാകുന്നു. അങ്ങനെയുള്ള വ്യാനനെന്നു പറയുന്ന ബ്രഹ്മത്തെ ശ്രീയെന്നും യശസ്സെന്നും വിചാരിച്ച് ഉപാസിക്കണം. ഇപ്രകാരം ആരു അറിയുന്നുവോ അവൻ ശ്രീയുള്ളവനായും യശസ്സുള്ളവനായും തീരുന്നു.

അഥ യോ fസ്യ പ്രത്യങ്ങ് സുഷിഃ സോf പാനഃ
സാ വാക് സോ fഗ്നി, സ്തദേതദ് ബ്രഹ്മവ
ർച്ചസമന്നാദ്യ മിത്യു പാസീത; ബ്രഹ്മവർച്ച
സ്യന്നാദോഭവതിയ ഏവം വേദ.

ഈ ഹൃദയത്തിന്റെ പടിഞ്ഞാറുവശമുള്ള ദ്വാരം ഏതോ അത് അപാനനൻ ആകുന്നു. അതു വാക്കാകുന്നു. അതു അഗ്നിയാകുന്നു. അങ്ങിനെയുള്ള ഇത് ബ്രഹ്മവർച്ചസമെന്നും അന്നാദ്യമെന്നും വച്ച് ഉപാസിക്കണം. ഇപ്രകാരം ആരു അറിയുന്നുവോ അവൻ ബ്രഹ്മവർച്ചസമുള്ളവനായും അനാദനായും ഭവിക്കുന്നു.

അഥയോ f സ്യോദങ്ങ് സുഷിഃ സ സമാന,
സ്തന്മനഃ, സപർജ്ജന്യസ്തദേതത് കീർത്തി
ശ്ച വ്യുഷ്ഠിശ്ചേത്യുപാസീത; കീർത്തിമാൻ
വ്യുഷ്ടിമാൻ ഭവതി യ ഏവം വേദ.

ഈ ഹൃദയത്തിന്റെ വടക്കോട്ടുള്ള ദ്വാരം ഏതോ അത് സമാനൻ ആകുന്നു. അത് മനസ്സാകുന്നു. പർജന്യൻ അതാകുന്നു. അങ്ങിനെയുള്ള ഇതിനെ കീർത്തിയെന്നും വ്യുഷ്ഠിയെന്നും വച്ച് ഉപാസിക്കണം. ആര് ഇപ്രകാരം ഉപാസിക്കുന്നുവോ അവൻ കീർത്തിയുള്ളവനായും വ്യുഷ്ടിയുള്ളവനായും ഭവിക്കും.

അഥയോ fസ്യോ ർദ്ധ്വഃ സുഷിഃ സ ഉദാനഃ, സ
വായുഃ സ ആകാശ ദേത ദോജശ്ച മഹ
ശ്ചേത്യു പാസീത; ഓജസ്വീ മഹസ്വീ ഭ
വതിയ ഏവം വേദ.

ഹൃദയത്തിന്റെ മേല്പോട്ടുള്ള ദ്വാരം ഏതോ അത് ഉദാനൻ ആകുന്നു; വായു അതാകുന്നു. അങ്ങിനെയുള്ള ഇതിനെ ഓജസ്സെന്നും മഹസ്സെന്നും കരുതി ഉപാസിക്കണം. ഇപ്രകാരം ആരു അറിയുന്നുവോ അവൻ ഓജസ്വിയായും മഹസ്വിയായും തീരുന്നു.

തേ വാ ഏതേ പഞ്ചബ്രഹ്മ പുരുഷാഃ സ്വർഗസ്യ
ലോകസ്യ ദ്വാരപാഃ, സയ ഏതാനേവം
പഞ്ചബ്രഹ്മ പുരുഷാൻ സ്വർഗസ്യ ലോകസ്യ
ദ്വാരപാൻ വേദാസ്യ കുലേ വീരോ ജായ
തേ പ്രതിപദ്യതേ സ്വർഗ്ഗം ലോകം യ
ഏതാനേവം പഞ്ചപുരുഷാൻ സ്വർഗസ്യ
ലോകസ്യ ദ്വാരപാൻ വേദ

ഈ അഞ്ചു ബ്രഹ്മപുരുഷന്മാർ സ്വർഗ്ഗമാകുന്ന ലോകത്തിന്റെ ദ്വാരപാലകരാകുന്നു. സ്വർഗ്ഗമാകുന്ന ലോകത്തിന്റെ ദ്വാരപാലന്മാരായ ഈ അഞ്ചു പുരുഷന്മാരെ ആരു ഉപാസിക്കുന്നുവോ അവന്റെ കുലത്തിൽ വീരനായ പുത്രൻ ജനിക്കും. സ്വർഗ്ഗമാകുന്ന ലോകത്തിന്റെ ദ്വാരപാലന്മാരായ അഞ്ചു ബ്രഹ്മ

I K

പുരുഷന്മാരെ ആര് ഉപാസിക്കുന്നുവോ അവൻ സ്വർഗ്ഗമാകുന്ന ലോകം പ്രാപിക്കും.

അഥ യദതഃ പരോ ദിവോ ജ്യോതിർദീ
പ്യതേ വിശ്വതഃ പൃഷ്ഠേഷു സർവതഃ
പൃഷ്ഠേഷ്വനുത്തമേഷ്ഠത്തമേഷു ലോകേ
ഷ്വിദം വാവതദ് യദിദമന്തഃ പുരുഷേ
ജ്യോതിസ്ത സ്യൈ ഷാദൃഷ്ടിർയ്യ ത്രൈ തദസ്മി
ഞ്ഛരീരേ സം സ്പർശേനോഷ്ണി മാനം വി
ജാനാതി; ത സ്യൈ ഷാ ശ്രുതി ർയ്യത്രൈതത്
കർണ്ണാവപി ഗൃഹ്യ നിനദമിവനദഥൂരിവാ
ഗ്നേരി വജ്വലത ഉപശൃണോതി തദേ
തദ്ദൃഷ്ടം ചശ്രുതം ചേത്യുപാസീത
ചക്ഷുഷ്യഃ ശ്രുതോ ഭവതി യ ഏവം വേദ.

ആദ്യുലോകത്തിൽ നിന്നു പരമായി, വിശ്വത്തിനും പൃഷ്ഠത്തിൽ, അതായത് സർവത്തിനും മുകളിൽ ഉത്തമങ്ങളായ ലോകങ്ങളിൽ യാതൊരു ജ്യോതിസ്സ് ദീപിക്കുന്നതുപോലെ ഇരിക്കുന്നുവോ അത് ഇതാകുന്നു. എപ്പോൾ ശരീരസംസ്പർശം കൊണ്ട് ചൂടിനെ അറിയുന്നുവോ അപ്പോൾ അത് പുരുഷന്റെ മദ്ധ്യത്തിലിരിക്കുന്ന ജ്യോതിസ്സിന്റെ ദർശനോപായമാകുന്നു. എപ്പോൾ ഇപ്രകാരം കർണ്ണങ്ങളെ അടച്ചിട്ട് രഥഘോഷം പോലെയുള്ള ശബ്ദം പോലെയും ജ്വലിക്കുന്ന അഗ്നിയുടെ ശബ്ദം പോലെയും കേൾക്കുന്നുവോ അപ്പോൾ ഇത് അതിന്റെ ശ്രവണോപായമാകുന്നു. അങ്ങിനെയുള്ള ഈ ജ്യോതിസ്സിനെ ദൃഷ്ടമെന്നും ശ്രുതമെന്നും കരുതി ഉപാസിക്കണം. ഇങ്ങനെ ആര് ഉപാസിക്കുന്നുവോ അവൻ ദർശനീയനായും വിശ്രുതനായും തീരുന്നു.

## പതിന്നാലാം ഖണ്ഡം

തജ്ജലാനം ഇദംസർവം ഖലു ബ്രഹ്മഇതിശാന്തഃ
ഉപാസീത സഃ ക്രതും കുർവീത അഥ ഖലു
പുരുഷഃ ക്രതുമയഃ പുരുഷഃ അസ്മിൻലോ
കേ യഥാക്രതുഃ ഇതഃ പ്രേത്യതഥാഭവതി.

ആ ബ്രഹ്മത്തിൽ നിന്നു ജനിക്കുന്നതും, അതിൽ തന്നെ ലയിക്കുന്നതും, അതിൽ ചേഷ്ഠിക്കുന്നതും ആയ ഈ ജഗത്തെല്ലാം ബ്രഹ്മത്തെ രാഗദ്വേഷാദി ദോഷങ്ങൾ കൂടാതെ ഉപാസിക്കണം. അവൻ ഇങ്ങനെയാണ്, മറ്റൊരു വിധത്തിലല്ല എന്നുള്ള നിശ്ചയം ചെയ്യണം. ജീവൻ അധ്യവസായസ്വരൂപനാകുന്നു. പുരുഷൻ ഈ ലോകത്തിൽ ഏതു വിധത്തിലുള്ള അധ്യവസായത്തോടുകൂടിയവനായിരിക്കുന്നുവോ അവൻ ഈ ദേഹം മരിച്ചിട്ട് അങ്ങിനെയായിത്തീരുന്നു.

മനോമയഃ പ്രാണശരീരോ ഭാരൂപഃ സ
ത്യസങ്കല്പ ആകാശാത്മാ സർവകർമ്മാ
സർവകാമാഃ സർവഗന്ധഃ സർവരസഃ
സർവമിദമഭ്യാത്തോ fവാക്യ നാദം ഏഷമ
ആത്മാ fന്തർഹൃദയേ fണീയാൻ വ്രീഹേർവ്വാ
യവാ ദ്വാ സർപ്പപാദ്വാ ശാമാകാദ്വാ ശ്യാമാ
കതണ്ഡുലാദ്വാ; ഏഷമ ആത്മാ fന്തർ
ഹൃദയേ ജ്യായാൻ പൃഥിവ്യ ജ്യായാനന്തി
രിക്ഷാജ്ജ്യായൻ ദിവോ ജ്യാ യാനേ
ഭ്യോ ലോകേഭ്യഃ

ഹൃദയപുണ്ഡരീക മധ്യത്തിലുള്ള, എന്റെ ഈ ആത്മാവ് മനോമയനും പ്രാണനാകുന്ന ശരീരത്തോടുകൂടിയവനും, ചൈതന്യലക്ഷണമായ രൂപത്തോടു കൂടിയവനും, സത്യങ്ങളായ സങ്കല്പങ്ങളോടു കൂടിയവനും, ആകാശം പോലെയുള്ള സ്വരൂപത്തോടു കൂടിയവനും, സർവലജഗത്തുമാകുന്ന കർമ്മത്തോടുകൂടിയവനും ദോഷരഹിതങ്ങളായ, എല്ലാ കാമങ്ങളോടുകൂടിയവനും, സുഖകരങ്ങളായ എല്ലാ ഗന്ധങ്ങളോടുകൂടിയവനും, സ്വാദുക്കളായ എല്ലാ രസങ്ങളോടും കൂടിയവനും ഈ ജഗത്തിനെ എല്ലാം അഭിവ്യാപിച്ചിരിക്കുന്നവനും, വാഗ്ന്ദ്രിയമില്ലാത്തവനും, സംഭ്രമമില്ലാത്തവനും ആകുന്നു. അവൻ വ്രീഹിയെക്കാളും യവത്തെക്കാളും കടുകിനെക്കാളും ചാമയെക്കാളും, ചാമയരിയെക്കാളും അണുതരനാകുന്നു! ഹൃദയമദ്ധ്യത്തിലുള്ള എന്റെ ഈ ആത്മാവ് പൃഥിവിയെക്കാൾ മഹത്തരനാകുന്നു; അന്തരീക്ഷത്തേക്കാൾ മഹത്തരനാകുന്നു; ദ്യോവിനേക്കാൾ മഹത്തരനാകുന്നു. ഈ ലോകങ്ങളെക്കാൾ മഹത്തരനാകുന്നു.

സർവകർമ്മാ സർവകാമഃ സർവഗന്ധഃ
സർവരസഃ സർവമിദമഭ്യാത്തോ fവാക്യ
നാദര ഏഷമ ആത്മാ fന്തർഹൃദയ
ഏതദ് ബ്രഹ്മൈ തമിതഃ പ്രേത്യാഭി
സംഭവിതാസ്മീതി യസ്യ സ്യാ ദദ്ധാ ന
വിചികിത്സാ fസ്തിതി ഹസ്മാ ffഹ ശാ
ണ്ഡില്യഃ ശാണ്ഡില്യഃ

ഹൃദയമദ്ധ്യത്തിലുള്ള എന്റെ ഈ ആത്മാവ് സർവകർമ്മാവും സർവകാമനും സർവഗന്ധനും സർവരസനും, ഈ ജഗത്തിനെ എല്ലാം അഭി വ്യാപിച്ചിരിക്കുന്നവനും, വാക്കില്ലാത്തവനും സംഭ്രമമില്ലാത്തവനും ആകുന്നു. ഇതു ബ്രഹ്മമാകുന്നു. ഈ ദേഹത്തിൽ നിന്ന് വിട്ടു പോയിട്ട് ഞാൻ ആത്മാവായിത്തീരും. ഇത് നിശ്ചയമാണ്. ഇത് ആർക്ക് സത്യമായി ഉണ്ടായിരിക്കുന്നുവോ, സംശയം ഉണ്ടായിരിക്കുന്നില്ലയോ അവൻ അതുപോലെതന്നെ ഈശ്വരഭാവത്തെ പ്രാപിക്കും. ഇങ്ങനെ ശാണ്ഡില്യൻ എന്ന ഋഷി പറഞ്ഞിരിക്കുന്നു.

## പതിനഞ്ചാം ഖണ്ഡം

അന്തരീക്ഷോദരഃ കോശോ ഭൂമിബുദ്ധ്നോ
ന ജീര്യ്യതി, ദിശോ ഹ്യസ്യസ്രക്തയോ
ദ്യൗരസ്യോത്തരം വിലം; സ ഏഷ കോശ
വ സുധാന സ്തസ്മിൻ വിശ്വമിദം ശ്രിതം.

N P

I K

അന്തരീക്ഷമാകുന്ന ഉദരത്തോടു കൂടിയതും, ഭൂമിയാകുന്ന മൂലത്തോടു കൂടിയതും, ആയ ഭണ്ഡാരപ്പെട്ടി നശിക്കുന്നില്ല. ഈ കോശത്തിന്റെ കോണങ്ങൾ ദിക്കുകളാകുന്നു. ഇതിന്റെ മുകളിലത്തെ സുഷിരം ദ്യോവാകുന്നു. ഇങ്ങിനെയുള്ള ഈ കോശം ധനം വയ്ക്കുന്നതാകുന്നു. ആകോശത്തിനുള്ളിൽ, പ്രാണികളുടെ കർമ്മഫലമെല്ലാം സ്ഥിതി ചെയ്യുന്നു.

തസ്യ പ്രാചീദിഗ് ജൂഹൂർന്നാമ സഹമാന നാമ ദക്ഷിണാ, രാജ്ഞി, നാമ പ്രതീചീ, സുഭൂതാ നാമോ ദീചി; താംസോ വായുർവത്സം:, സയ ഏതമേവം വായും ദിശാം വത്സം വേദ ന പുത്രരോ ദം രോദിതി; സോ fഹമേ തമേവം വായും ദിശാം വത്സം വേദ; മാ പുത്രരോദം രുദം

ആ കോശത്തിന്റെ കിഴക്കേ ദിക്ക് ജൂഹു എന്നു പേരുള്ള താകുന്നു. തെക്കേ ദിക്ക് സഹമാനൻ, എന്നു പേരുള്ളതാകുന്നു. പടിഞ്ഞാറെദിക്ക് രാജി എന്നു പേരുള്ളതാകുന്നു. വടക്കേ ദിക്ക് സുഭൂത എന്നു പേരുള്ളതാകുന്നു. വായു ആദിക്കുകളുടെ വസ്തനാകുന്നു. ഈ വായുവിനെ ദിക്കുകളുടെ വത്സനായി പുത്രന് ദീർഘജീവിതമാഗ്രഹിക്കുന്നതായി ആരറിയുന്നുവോ അവൻ പുത്രൻ നിമിത്തമുള്ള രോദനം രോദിക്കയില്ല. അങ്ങനെ പുത്രനു ദീർഘജീവിതമിച്ഛിക്കുന്ന ഞാൻ ഈ വായുവിനെ ദിക്കുകളുടെ വസ്തനെന്ന് അറിയുന്നു. ഞാൻപുത്രൻ നിമിത്ത മുള്ള രോദനംകൊണ്ടു രോദിക്കരുത്.

അരിഷ്ടം കോശം പ്രപദ്യേ മുനാ<br>fമുനാ fമുനാ, പ്രാണം പ്രപദ്യേf<br>മുനാ fമുനാ fമുനാ, ഭൂഃ പ്രപദ്യേ<br>fമുനാ fമുനാ fമുനാ, ഭുവഃ പ്രപദ്യേ fമുനാ<br>fമുനാ fമുനാ, സ്വഃ പ്രപദ്യേ fമുനാ<br>fമുനാ fമുനാ

പുത്രന് ദീർഘായുസ്സ് ആഗ്രഹിക്കുന്നവൻ, ത്രൈലോക്യത്തെ ഒരു ഭണ്ഡാരപ്പെട്ടിയായും പ്രത്യേക നാമങ്ങളോടുകൂടിയ അതിന്റെ നാലുദിക്കുകളെയും സ്ത്രീകളായി സങ്കല്പിച്ച് ആ ദിക്കുകളുമായുള്ള സംബന്ധത്താൽ വായുവിനെ, ആ ദിക്കുകളുടെ മരണമില്ലാത്ത വത്സനായി ചിന്തിക്കണമെന്നു ള്ളത് പ്രഥമോപാസനമാകുന്നു. ഇവിടെ അതിന്റെ ആങ്ങ്മയമായ ജപത്തെ കാണിക്കുന്നു. പുത്രന്റെ നാമത്തെ മൂന്നു തവണ പുറയുന്നതാണ്. അമുനാ, അമുനാ, അ മുനാ എന്നത്. ഞാൻ ഇന്ന പുത്രന് ദീർഘായുസ്സുണ്ടാകുവാൻ വേണ്ടി, നാശമില്ലാത്ത കോശത്തെ ശരണം പ്രാപിക്കുന്നു. ഈ പുത്രനുവേണ്ടി പ്രാണനെ ശരണം പ്രാപിക്കുന്നു. ഈ പുത്രനുവേണ്ടി ഭൂർലോകത്തെ ശരണം പ്രാപിക്കുന്നു. ഈ പുത്രനുവേണ്ടി സ്വർലോകത്തെ ശരണം പ്രാപിക്കുന്നു. എല്ലായിടത്തും മുന്ത്രമുനനാമം മൂന്നു തവണ പറയുന്നു.

സ യദ വോചം പ്രാണം പ്രപദ്യ ഇതി,<br>പ്രാണോ വാ ഇദം സർവം ഭൂതം<br>യദിദം കിം ച തമേവ തത് പ്രാപത്സി.

ഈ ജഗത്തായിരിക്കുന്നത് ഏതെല്ലാമോ അങ്ങനെയുള്ള ഈ ഭൂതമെല്ലാം പ്രാണൻ ആകുന്നു. അതിനാൽ പ്രാണൻ പ്രപദ്യേ എന്ന് വക്താവായ ഞാൻ പറഞ്ഞതു ഏതോ അതുകൊണ്ട് ആ പ്രാണനെത്തന്നെ ഞാൻ ശരണം പ്രാപിച്ചിരിക്കുന്നു.

അഥ യദവോചം ഭൂഃ പ്രപദ്യ ഇതി, പൃഥിവീം പ്രപദ്യേ fന്തരീക്ഷം പ്രപദ്യേ ദിവം പ്രപ ദ്യേ ഇത്യേവ തദ വോചം

ഭൂഃ പ്രപദ്യേ എന്ന് ഞാൻ പറഞ്ഞതേതോ അതുകൊണ്ട് പൃഥിവിയെ ഞാൻ ശരണം പ്രാപിക്കുന്നു. അന്തരീക്ഷത്തെ ശരണം പ്രാപിക്കുന്നു എന്നും ദ്യോവിനെ ശരണം പ്രാപിക്കുന്നു എന്നും തന്നെ ആണ് ഞാൻ പറഞ്ഞത്.

അഥ യദ വോചം ഭുവഃ പ്രപദ്യ ഇത്യഗ്നിം പ്രപദ്യേ വായും പ്രപദ്യ ആദിത്യം പ്രപദ്യ ഇത്യേവ തദവോചം.

പിന്നെ ഭുവഃ പ്രപദ്യേ എന്ന് ഞാൻ പറഞ്ഞതേതോ അതുകൊണ്ട് അഗ്നിയെ ശരണം പ്രാപിക്കുന്നു എന്നും വായുവിനെ ശരണം പ്രാപിക്കുന്നു എന്നും, ആദിത്യനെ ശരണം പ്രാപിക്കുന്നു എന്നും തന്നെയാണ് ഞാൻ പറഞ്ഞത്.

അഥ യദവോചം സ്വഃ പ്രപദ്യ ഇത്യൃ ഗ്വേദം പ്രപദ്യേ യജൂർവേദം പ്രപദ്യേ സാമവേദം പ്രപദ്യ ഇത്യേവ തദവോചം

"സ്വഃ പ്രപദ്യേ" എന്ന് ഞാൻ പറഞ്ഞതേതോ അതുകൊണ്ട് "ഋഗ്വേദത്തെ" ഞാൻ ശരണം പ്രപിക്കുന്നു. "യജൂർവേദത്തെ" ഞാൻ ശരണം പ്രാപിക്കുന്നു. "സാമവേദത്തെ" ഞാൻ ശരണം പ്രാപിക്കുന്നു. ഞാൻ പറഞ്ഞത് ഇതാണ്.

## പതിനാറാം ഖണ്ഡം

പുത്രന്റെ ആയുസ്സിനുവേണ്ടിയുള്ള ഉപാസനവും ജപവുമാണ് ഇതുവരെ പറഞ്ഞത്. ഇനി തനിക്കു തന്നെ ദീർഘജീവിതത്തിനുവേണ്ടിയുള്ള ഉപാസനയും ജപവും പറയുന്നു. ജീവിച്ചിരുന്നാലല്ലേ പുത്രൻ മുതലായ ഫലങ്ങൾ അനുഭവിക്കാൻ കഴിയൂ.

പുരുഷോ വാവ യജ്ഞഃ തസ്യ യാനി ചതുർവിംശതി വർഷാണി തത് പ്രാതഃ സവനം ചതു ർവിംശത്യ ക്ഷരാ ഗായത്രീ, ഗായത്രം, പ്രാതഃ സവനം, തദസ്യ വസവോ ന്വാ യത്താഃ പ്രാണാ വാവ വസവ ഏതേ ഹീദം സർവം വാസയന്തി

പുരുഷൻ തന്നെ യജ്ഞമാകുന്നു. അവന്റെ ആദ്യത്തെ ഇരുപത്തിനാലു വർഷങ്ങൾ ഏതാണോ അത് പ്രാതഃ സവനമാകുന്നു. ഗായത്രി ഇരുപത്തിനാലക്ഷരമുള്ളതാകുന്നു. പ്രാതഃ

N P

സവനം ഗായത്രി ഛന്ദസ്സായിട്ടുള്ളതണ്. ഈ പുരുഷനാകുന്ന യജ്ഞത്തിന്റെ ആപ്രാതഃ സവനത്തെ വസുക്കൾ അനുഗതരാ യിരിക്കുന്നു. വസുക്കൾ പ്രാണങ്ങൾ തന്നെയാണ്. ഈ പ്രാണ ങ്ങൾ ഇതിനെ എല്ലാം വസിപ്പിക്കുന്നു.

തം ചേദേതസ്മിൻ വയസി കിം ചിദുപത്
പേത്, സബ്രൂയാത് – പ്രാണാ വസവ ഇദം
മേ പ്രാതഃ സവനം മാധ്യം ദിനം സവന
മനുസം തനുതേതി; മാ f ഹം പ്രാണാനം
വസൂനാം മദ്ധ്യേ യജ്ഞോ വിലോപ്സീയേതി;
ഉദ്ധൈവതത ഏത്യഗദോ ഹ ഭവതി.

യജ്ഞമായി സമ്പാദിക്കപ്പെട്ടിരിക്കുന്ന ആ പുരുഷനെ പ്രാതഃ സവനമായി സമ്പന്നമായിരിക്കുന്ന വയസ്സിൽ മരണശ ങ്കാകാരണമായ വ്യാധി മുതലായ എന്തെങ്കിലും ഉപതപിക്കയാ ണെങ്കിൽ, യജ്ഞസംപാദിയായ പുരുഷൻ ജപിക്കണം. അല്ലയോ പ്രാണങ്ങളാകുന്ന വസുക്കളെ ഇത് എന്റെ പ്രാതഃ സവനമാകുന്നു. മാധ്യം ദിനമായ സവനത്തെ അനുസന്താനം ചെയ്യുവിൻ. യജ്ഞമായ ഞാൻ പ്രാണങ്ങളാകുന്ന വസുക്ക ളുടെ നടുവിൽ വച്ച് വിലോപിക്കരുത്. ആ ഉപതാപത്തിൽ നിന്ന് ഉദ്ഗമിക്കുന്നു. രോഗവിമുക്തനായിത്തീരുന്നു. ഇത് തീർച്ചയാ ണ്.

അഥയാനി ചതുസ്ഛത്വാരിം ശദ്വർഷാണി, ത
ന്മാധ്യം ദിനം സവനം; ചതുശ്ചത്വാരിംശ
ദക്ഷരാത്രിഷ്ടുപ്; ത്രൈഷ്ടുഭ മാധ്യം
ദിനം സവനം; തദസ്യ രുദ്രാ അന്വായത്താഃ,
പ്രാണാ വാവ രുദ്രാഃ, ഏതേ ഹിദം
സർവം രോദയന്തി.

നാല്പതു വർഷങ്ങൾ ഏവയോ അത് മധ്യം ദിനമായ സവ നമാകുന്നു. ത്രിഷ്ടിപ്പ് എന്ന ഛന്ദസ്സ് നാല്പത്തിനാലക്ഷരമുള്ള താകുന്നു. ഈ പുരുഷയജ്ഞത്തിന്റെ സവനത്തെ രുദ്രന്മാർ അനുഗതരായിരിക്കുന്നു. രുദ്രന്മാർ പ്രാണങ്ങൾ തന്നെയാണ്. ഈ പ്രാണങ്ങൾ ഈ പ്രാണിജാതത്തെ കരയിക്കുന്നു.

തം ചേദസ്മിൻ വയസി കിംചിഭുപതപേത്
സബ്രൂയാത്:– പ്രാണാ രുദ്രാ ഇദം മേ
മാദ്ധ്യം ദിനം സവനം തൃതീയ സവന
മനുസം തനുതേതി, മാ fഹം പ്രാണാനാം
രുദ്രാണാം മധ്യേ യജ്ഞോ വിലോപ്സീ
യേതി; ഉദ്ധൈവ തത ഏത്യഗദോ
ഹ ഭവതി.

യജ്ഞമായി സമ്പാദിക്കപ്പെട്ടിരിക്കുന്ന പുരുഷനെ മദ്ധ്യം ദിന സവനകാലത്തിൽ, വ്യാധി മുതലായ എന്തെങ്കിലും ഉപത പിപ്പിക്കയാണെങ്കിൽ അവൻ ജപിക്കണം. പ്രാണങ്ങലാകുന്ന രുദ്രന്മാരെ ഇത് എന്റെ മാധ്യംദിനമായ സവനമാകുന്നു. തൃതീയ സവനത്തെ അനുസന്തപിക്കൂ. യജ്ഞമായ ഞാൻ പ്രാണങ്ങ ളാകുന്ന രുദ്രന്മാരുടെ മധ്യത്തിൽ വച്ച് വിലോപിക്കരുത്. അതിൽനിന്ന്, ആ ഉപതാപത്തിൽ നിന്ന് ഉയരുന്നു. അഗദനാ യിത്തീരുന്നു. ഇത് തീർച്ചയാണ്.

അഥയാന്യഷ്ടാ ചത്വാരിംശ ദ്വർഷാണി തത്
തൃതീയ സവനം അഷ്ടാചത്വാരിംശ ദക്ഷ
രാ ജഗതീ; ജാഗതം തൃതീയ സവനം;
തദസ്യ ffദിത്യാ അന്വായത്താഃ പ്രാണാ
വാവ ffദിത്യാ ഏതേ ഹീദം സർവമാദദതേ.

നാല്പത്തെട്ടു വർഷങ്ങൾ ഏതാണോ അത് തൃതീയസവ നമാകുന്നു. ജഗതി എന്ന ഛന്ദസ്സ് നാല്പത്തെട്ടക്ഷരമുള്ള മൂന്നാ മത്തെ സവനം ജഗതിയെ സംബന്ധിച്ചതാണ്. ഈ പുരുഷയ ജ്ഞത്തിന്റെ ആ തൃതീയസവനം ആദിത്യന്മാർ അനുഗതരായി രിക്കുന്നു. ആദിത്യന്മാർ പ്രാണങ്ങൾ തന്നെയാണ്. എന്തെന്നാൽ ഈ പ്രാണങ്ങൾ ഇതിനെ എല്ലാം ആദാനം ചെയ്യുന്നു.

തം ചേദേതസ്മിൻ വയസി കിം ചിദുപ
തപേത് സ ബ്രൂയാത്:– പ്രാണാ ആ
ദിത്യാ ഇദം മേ തൃതീയ സവനമായുര
നു സം തനുതേതി. മാ fഹം പ്രാണാനാ
മാദിത്യാ നാം മധ്യേ യജ്ഞോ വിലോപ്സീ
യേതി; ഉദ്ധൈവ തത ഏത്യഗദോ ഹ ഭവതി.

ആ പുരുഷനെ ഒടുവിലത്തെ നാല്പത്തെട്ടുവർഷത്തിൽ വ്യാധി മുതലായ എന്തെങ്കിലും ഉപതപിപ്പിക്കയാണെങ്കിൽ അവൻ ജപിക്കണം. പ്രാണങ്ങളാകുന്ന ആദിത്യന്മാരെ എന്റെ ഈ മൂന്നാമത്തെ സവനമാകുന്ന ആയസ്സു മുഴുവനാക്കൂ. യജ്ഞമായ ഞാൻ പ്രാണങ്ങളാകുന്ന ആദിത്യന്മാരുടെ മധ്യ ത്തിൽവച്ച് വിലോപിക്കരുത്. അവൻ ആ ഉപതാപത്തിൽ നിന്ന് ഉയരുന്നു. അവൻ രോഗവിമുക്തനായിത്തീരുന്നു.

ഏതദ്ധ സ്മ തദ്വിദ്വാനാഹ മഹിദാസ
ഐതരേയഃ, സ കിം മ ഏതദുപ
തപസി യോ fഹമ നേന ന പ്രേഷ്യാ
മീതി; സഹഷോഡശം വർഷ ശതമ
ജീവത്; പ്രാഹ, ഷോഡശം വർഷശതം
ജീവതി യ ഏവം വേദ

അങ്ങിനെയുള്ള ഈ യജ്ഞദർശനത്തെ അറിഞ്ഞിട്ടുള്ള ഇതരയുടെ പുത്രനായ മഹിദാസൻ പറഞ്ഞു: ഞാൻ നീ ചെയ്യുന്ന ഉപതാപംകൊണ്ട് മരിക്കയില്ല. അങ്ങിനെയുള്ള എനിക്ക് നീ എന്തിനു ഉപദ്രവം ഉണ്ടാക്കുന്നു. മഹിദാസൻ നൂറ്റി പ്പതിനാറുവർഷം ജീവിച്ചു. ഇപ്രകാരം യജ്ഞസംപാദനത്തെ അറി യുന്ന മറ്റുള്ളവനും ഇങ്ങിനെ നൂറ്റിപ്പതിനാറു വർഷം ജീവിക്കു.

## പതിനേഴാം ഖണ്ഡം

സ യദ ശീഷതി യത് പിപാസതി യന്ന
രമതേ താ ആസ്യ ദീക്ഷാഃ

ആ പുരുഷൻ അശിക്കുവാനിച്ഛിക്കുന്നു എന്നതേതോ, പാനം ചെയ്വാനിച്ഛിക്കുന്നു എന്നതേതോ, രമിക്കാതിരിക്കുന്ന തേതോ, അവ ഇവന്റെ ദീക്ഷയാകുന്നു.

അഥ യദശ്നാതി യത് പിബതീ
യദ്രമതേ തദുപസ ദൈരേതി

അശിക്കുന്നതു യാതൊന്നാണോ രമിക്കുന്നത് യാതൊന്നാണോ അത് ഉപസത്തുക്കളോട് സമാനത പ്രാപിക്കുന്നു.

അഥ യദ്ധസതി യജ്ജക്ഷതി യന്മൈഥു
നം ചരതി സ്തുതശസ്ത്ര രേവ തദേതി.

ഹസിക്കുന്നതു യാതൊന്നോ, ഭക്ഷിക്കുന്നത് യാതൊന്നോ മൈഥുനം ചെയ്യുന്നത് യാതൊന്നോ അത് സ്തുത ശസ്ത്രങ്ങളോടു സാമ്യം പ്രാപിക്കുന്നു.

അഥയത് തപോദാന മാർജവമഹിംസാ
സത്യവചനമിതിതാ അസ്യ ദക്ഷിണാഃ

തപസ്സ്, ദാനം, ഋജുത്വം, അഹിംസ, സത്യം പറയുക, എന്നുള്ളതേതോ അവ ഈ പുരുഷയജ്ഞത്തിന്റെ ദക്ഷിണകളാകുന്നു.

തസ്മാദാഹുഃ സോഷ്യത്യസോഷ്ടേതി; പു
നരുൽ പാദന മേവാ സ്യതത്; മരണമേവാ പദൃഥഃ

അതുകൊണ്ടു സവിക്കും എന്നും സവിച്ചു എന്നു പറയുന്നു. അത് ഈ പുരുഷയജ്ഞത്തിന്റെ പുനരുൽപാദനം തന്നെയാകുന്നു. മരണം തന്നെ യജ്ഞപരിസമാപ്തിയാകുന്നു.

തദ്ധൈതദ് ഘോര ആങ്ങ് ഗിരസഃ
കൃഷ്ണായ ദേവകീ പുത്രായോ ക്ത്വോ
വാച; അപിപാസ ഏവ സ ബഭൂവാ;
സോ ｆന്തവേലായാമേ തത്ത്രയം പ്രതിപദ്യേ
ത:- അക്ഷിതമസ്യച്യുതമസി പ്രാണസംശി
തമസീതി; തത്രൈതേ ദ്വേ ഋചൗ ഭവതഃ

ഈ യജ്ഞദർശനത്തെ അങ്ങ് ഗിരസ്സിന്റെ ഗോത്രത്തിലുള്ള ഘോരൻ ദേവകീപുത്രനായ കൃഷ്ണന് പറഞ്ഞുകൊടുത്തിട്ടുണ്ട്. കൃഷ്ണൻ പിപാസ ഇല്ലാത്തവനായി ഭവിച്ചു. ഇപ്രകാരമുള്ള യജ്ഞം അറിയുന്നവൻ മരണകാലത്തിൽ ഈ മൂന്നു മന്ത്രവും ജപിക്കണം:- നീ അക്ഷിതം ആകുന്നു. നീ സ്വരൂപത്തിനു നാശമില്ലാത്തതാകുന്നു. നീ പ്രാണനും സൂക്ഷ്മതത്ത്വവുമാകുന്നു. ഈ അർത്ഥത്തിൽ താഴെപ്പറയുന്ന രണ്ട് ഋക്കുകൾ ഉണ്ട്.

ആദിത് പ്രത്നസ്യ രേതസഃ പശ്യന്തി
വാസരം പരോ യദിധ്യതേദിവി

പ്രത്നമായ ജഗദ്ബീജത്തിന്റെ പകൽപോലെയുള്ള ജ്യോതിസ്സിനെ ബ്രഹ്മവിത്തുകൾ എല്ലായിടത്തും കാണുന്നു. ആ ജ്യോതിസ്സ് പരമായി ദ്യോതനമുള്ള പരബ്രഹ്മത്തിൽ പ്രകാശിക്കുന്നു.

ഉദ്വയം തമസസ്പരിജ്യോതിഃ പശ്യന്തഉ
ത്തരം സ്വഃ പശ്യന്ത ഉത്തരം ദേവം
ദേവത്രാ സൂര്യമഗന്മ ജ്യോതിരുത്തമ
മിതി ജ്യോതിരുത്തമമിതി.

അജ്ഞാനലക്ഷണമായ തമസ്സിനപ്പുറം, ആദിത്യനിൽ സ്ഥിതിചെയ്യുന്ന, ജ്യോതിസ്സിനെ കണ്ടുകൊണ്ട് മറ്റു ജ്യോതിസ്സുകളെ ഉപേക്ഷിച്ച് ഉൽകൃഷ്ടതരമായ നമ്മുടെ ഹൃദയത്തിലുള്ള ജ്യോതിസ്സിനെ കണ്ടുകൊണ്ട് എല്ലാ ദേവന്മാരിലും ദേവനും ജ്യോതിസ്സുകളിൽ വച്ചുത്തമനുമായ സൂര്യനെ നാം പ്രാപിച്ചിരിക്കുന്നു.

## പതിനെട്ടാം ഖണ്ഡം

മനോ ബ്രഹ്മേത്യുപാസീതെ ത്യധ്യാത്മം
അഥാനി ദൈവത മാകാശോ ബ്രഹ്മേതി
ഉഭയമാദിഷ്ടം ഭവത്യധ്യാത്മം ചാധി ദൈവമതം

മനസ്സ് ബ്രഹ്മമാകുന്നു. എന്നു കരുതി ഉപാസിക്കണം. ആത്മവിഷയകമായ ദർശനം, ദേവതാവിഷയമായ ദർശനം, പറയാൻ പോകുന്നു. ആകാശം ബ്രഹ്മമാകുന്നു എന്നു വിചാരിച്ച് ഉപാസിക്കണം. ഇപ്രകാരം അധ്യാത്മവും അധിദൈവതവും രണ്ടും ഉപദേശിക്കപ്പെട്ടിരിക്കുന്നു.

തദേത ച്ചതുഷ്പാദ് ബ്രഹ്മ, വാക്,
പാദഃ പ്രാണഃ പാദശ്ചക്ഷുഃ പാദഃ
ശ്രോത്രം പാദ ഇത്യധ്യാത്മം അഥാധി
ദൈവതം:- അഗ്നിഃ പാദോ വായുഃ പാ
ദ, ആദിത്യഃ പാദോ ദിശഃ പാദ ഇത്യു
ഭയമേവാ ｆｆദിഷ്ടം ഭവത്യ ധ്യാത്മം ചൈ
വാധി ദൈവതം ച.

അങ്ങിനെയുള്ള ഈ ബ്രഹ്മം നാലുപാദങ്ങളോടുകൂടിയതാകുന്നു. ഈ പാദം വാക്കാവുന്നു. ഒരു പാദം പ്രാണനാകുന്നു. ഒരു പാദം ചക്ഷുസ്സാകുന്നു. ഒരു പാദം ശ്രോത്രമാകുന്നു. ഇനി അധിദൈവതം പറയാൻ പോകുന്നു. ഒരു പാദം അഗ്നിയാകുന്നു. ഒരു പാദം വായുവാകുന്നു. ഒരു പാദം ആദിത്യനാകുന്നു. ഒരു പാദം ദിക്കുകളാകുന്നു. ഇങ്ങിനെ അധ്യാത്മവും അധിദൈവതവും രണ്ടു വിധത്തിലും ചതുഷ്പാത്തായ ബ്രഹ്മത്തേ ഉപദേശിക്കുന്നു.

വാഗേവ ബ്രഹ്മണ ശ്ചതുർത്ഥ പാദ
സോ ｆഗ്നിനാ ജ്യോതിഷാ ഭാതി ച
തവനി ച ഭാതി ച തപതിച കീ
ർത്ത്യാ യശസാ ബ്രഹ്മവർച്ചസേ നയ
ഏവം വേദ.

മനസ്സാകുന്ന ബ്രഹ്മത്തിന്റെ നാലാമത്തെ പാദം വാക്കുതന്നെയാകുന്നു. ആ പാദം അഗ്നിയാകുന്ന ജ്യോതിസ്സുകൊണ്ട്

പ്രകാശിക്കുകയും താപത്തെ ഉണ്ടാക്കുകയും ചെയ്യുന്നു. ഇപ്ര കാരം ആര് അറിയുന്നുവോ അവൻ കീർത്തികൊണ്ടും യശ സ്സുകൊണ്ടും ബ്രഹ്മവർച്ചസം കൊണ്ടും ദീപിക്കയും തപിക്കു കയും ചെയ്യുന്നു.

പ്രാണ ഏവ ബ്രഹ്മണശ്ചതുർത്ഥഃ പാദഃ
സവായുനാ ജ്യോതി ഭാതിച തപതിച,
ഭാതിച, തപതിച കീർത്ത്യാ യശസാ
ബ്രഹ്മ വർച്ച സന യ ഏവം വേദ

മനസ്സാകുന്ന ബ്രഹ്മത്തിന്റെ നാലു പാദങ്ങളിൽ ഒന്ന് പ്രാണ നാകുന്നു. ആ വാദം വായുവാകുന്ന ജ്യോതിസ്സുകൊണ്ട് ദീപി ക്കയും തപിക്കയും ചെയ്യുന്നു. ഇപ്രകാരം ആരു അറിയു ന്നുവോ അവൻ കീർത്തികൊണ്ടും, യശസ്സുകൊണ്ടും ബ്രഹ്മ വർച്ചസംകൊണ്ടും, ദീപിക്കുകയും തപിക്കുകയും ചെയ്യുന്നു.

ചക്ഷുരേവ ബ്രഹ്മണശ്ചതുർത്ഥഃ പാദഃ
സ ആദിത്യേന ജ്യോതിഷാ ഭാതിച
തപതി ച; ഭാതി ച തപതി ച
കീർത്ത്യാ യശസാ ബ്രഹ്മവർച്ചസേനയ
ഏവം വേദ.

ബ്രഹ്മത്തിന്റെ നാലുപാദങ്ങളിൽ ഒന്ന് ചക്ഷുസ്സാകുന്നു. ആ പാദം ആദിത്യനാകുന്ന ജ്യോതിസ്സുകൊണ്ട് ദീപിക്കയും തപി ക്കയും ചെയ്യുന്നു.

ശ്രോത്രമേവ ബ്രഹ്മണശ്ചതുർത്ഥഃ പാദഃ, സദി
ഗ്ദിർ ജ്യോ തിഷാ ഭാതി ച തപതി ച; ഭാതി
ച പതപി ച കീർത്ത്യായശസ്സാ ബ്രഹ്മവർച്ച
സേന യ ഏവം വേദ.

മനസ്സാകുന്ന ബ്രഹ്മത്തിന്റെ നാലുപാദങ്ങളിൽ ഒന്ന് ശ്രോത്ര മാകുന്നു. ആ പാദം ദിക്കുകളാകുന്ന ജ്യോതിസ്സുകൊണ്ട് ദീപി ക്കയും തപിക്കയും ചെയ്യുന്നു. ഇപ്രകാരം ആരു അറിയു ന്നുവോ അവൻ കീർത്തികൊണ്ടും യശസ്സുകൊണ്ടും ബ്രഹ്മ വർച്ചരസം കൊണ്ടും ദീപിക്കയും തപിക്കയും ചെയ്യുന്നു. വിദ്യാഫലം എല്ലായിടത്തും തുല്യമാകുന്നു. അദൃഷ്ടഫലം ബ്രഹ്മസംപത്തിയാണ്.

## പത്തൊാൻപതാം ഖണ്ഡം

ആദിത്യോ ബ്രഹ്മേത്യാ ദേശഃ
തസ്യോപ വ്യാഖ്യാനംഃ
അസ ദേവേ ദ മഗ്ര അസീത്; തത് സദാസീത്;
തത് സമഭവത്; തദാണ്ഡം നിര വർത്തത;
തത് സംവൽ സരസ്യ മാത്രാമശയത; തന്നി
രഭിദ്യത; ത ആണ്ഡക പാലേ രജതം
ച സുവർണ്ണം ചാഭവതാം.

ആദിത്യൻ ബ്രഹ്മമകുന്നു എന്ന് ഉപദേശിക്കുന്നു. ആ ആദി ത്യനെ ഉപവ്യാഖ്യാനം ചെയ്യുന്നു. ഈജഗത്തെല്ലാം ഉൽപ ത്തിക്കു മുൻപ് അസത്തുപോലെ തന്നെ ആയിരുന്നു. അത് സത്തായിത്തീർന്നു. അതു സംഭവിച്ചു. അത് അണ്ഡമായി ത്തീർന്നു. ആ അണ്ഡം ഒരു സംവത്സരത്തോളമുള്ള കാലം കിടന്നു. പൊട്ടി മുട്ടത്തോടുകൾ രജതവും സുവർണ്ണവുമായി തീർന്നു.

തദ്യദ്ര ജതം സേയം പൃഥിവി, യത് സുവർണ്ണം
സാ ദൗഃ യജ്ഞരായു തേ പർവതാഃ യദുല്ബം
സ മേഘോ നീഹാരോ; യാ ധമന യസ്താ ന
ദ്യോ; യദ്വാസ്തേയ മുദകം സ സമുദ്രഃ

യാതൊരു കപാലം രജതമായിത്തീർന്നുവോ അത് ഈ പൃഥിവിയാകുന്നു. യാതൊരു കപാലം സുവർണ്ണമായി ത്തീർന്നുവോ അത് ദ്യോവാകുന്നു. ഗർഭത്തിന്റെ സ്ഥൂലമായ ആവരണമേതോ അതു പർവതങ്ങലായിത്തീർന്നു. ഉല്ബമെന്നു പറയുന്ന ഗർഭവേഷ്ടമേതോ അത് മേഘങ്ങളോടുകൂടിയ മത്താ യിത്തീർന്നു. ഗർഭത്തിന്റെ ദേഹത്തിലുള്ള ഞരമ്പുകൾ ഏതാണോ അവ നദികളായിത്തീർന്നു. ഗർഭത്തിന്റെ വസ്തി യിലുള്ള ജലം ഏതോ അത് സമുദ്രമായിത്തീർന്നു.

അഥ യത് തദ ജായത സോfസാവാദിത്യ,
സ്തം ജായമാനം ഘോഷാ ഉലുഖവോ
നൂദതിഷ്ഠൻ സർവാണി ച ഭൂതാനി സർവേച
കാമാഃ, തസ്മാത്തസ്യോദയം പ്രതി പ്രത്യാ
യനം പ്രതിഘോഷാ ഉലൂവോ fന്തത്തിഷ്ഠ
ന്തി സർവാണി ഭൂതാനി സർവേച കാമാഃ

ആ അണ്ഡത്തിൽ ഏതൊന്നാണോ ജനിച്ചത് അത് ആ ആദി ത്യനാകുന്നു. ജനിക്കുന്ന അവന്റെ പിന്നാലെ വലിയ ശബ്ദ ത്തോടുകൂടിയ ഘോഷങ്ങളും എല്ലാ ഭൂതങ്ങളും എല്ലാ കാമ ങ്ങളും ഉത്ഥാനം ചെയ്തു. അതിനാൽ ആ ആദിത്യന്റെ ഉദയം നിമിത്തമായും അസ്മയം നിമിത്തമായും വീണ്ടും വീണ്ടു മുള്ള പ്രത്യാഗമനം നിമിത്തമായും ഉലൂലക്കളായ ഘോഷ ങ്ങളും എല്ലാ ഭൂതങ്ങലും എല്ലാ കാമങ്ങളും അന്തർദ്ധാനം ചെയ്യുന്നു.

സ യ ഏതമേവം വിദ്വാനാദിത്യം ബ്രഹ്മേ
ത്യുപാസ്തേ fഭ്യാശോ ഹ യദേനം സാധവോ
ഘോഷാ ആചഗച്ഛേയു രൂപചനി മ്രേഡേരൻ
നിമ്രേഡേരൻ

ഇപ്രകാരം അറിഞ്ഞു ഈ ആദിത്യനെ ബ്രഹ്മമെന്നുവച്ച് ആര് ഉപാസിക്കുന്നുവോ, ഇവനെ നിർദ്ദോഷങ്ങളായ ഘോഷ ങ്ങൾ ആഗമിക്കയും സുഖിപ്പിക്കയും ചെയ്യും. ഇത് ശീഘ്രം സംഭവിക്കും.

# നാലാമദ്ധ്യായം

## ഒന്നാം ഖണ്ഡം

വായുവും പ്രാണനും സാക്ഷാൽ ബ്രഹ്മമെന്ന നിലയിൽ ഉപാസ്യങ്ങലാണെന്ന് വിധിക്കുന്നതിനായി ഉത്തരഗ്രന്ഥം ആരംഭിക്കുന്നു. കഥാവിഷയഗ്രഹണം എളുപ്പമാക്കുന്നതിനും വിദ്യ നൽകുന്നതിനും ഗ്രഹിക്കുന്നതിനുമുള്ള വിധി കാണിക്കുന്നു. ശ്രദ്ധ, അന്നദാനം, അനുദ്ധതത്വം മുതലായവ കൂടി വിദ്യാപ്രാപ്തിസാധനങ്ങളാണന്ന് ഈ അദ്ധ്യായത്തിൽ പറയുന്നു.

ഓം ജാഗശ്രുതിർഹ പൗത്രായണഃ ശ്രദ്ധാ ദേ
യോ ബഹുദായീ ബഹുവാക്യ ആസ, സ, ഹ
സർവത ആവസഥാൻ മാപയാം ചക്രേ, സ
ർവത ഏവ മേfത്സ്യന്തീതി

ശ്രദ്ധയോടുകൂടി കൊടുക്കുന്നവനും, വളരെകൊടുക്കുന്നവും വളരെ അന്നം പാകം ചെയ്ക എന്നത് തന്റെ ഗൃഹത്തിലുള്ളവനുമായി പുത്രന്റെ പൗത്രനായ ജനശ്രുതന്റെ അപത്യം ഉണ്ടായിരുന്നു. പൗത്രായണനായ ജാനശ്രുതി എല്ലായിടത്തും വാസഭവനങ്ങളെ ഉണ്ടാക്കിച്ചു. എല്ലായിടത്തും എന്റെ അന്നം നല്കും എന്നയാൾ പറഞ്ഞു.

അഥ ഹ ഹംസാ നിശായാമതി പേതുഃ
തദ്ധൈവ ഹം സോ ഹംസമഭ്യുവാദ
ഹോ ഹോയി! ഭല്ലാക്ഷ! ജാനശ്രുതേഃ
പൗത്രായണസ്യ സമം ദിവാ ജ്യോതിരാ
തതം, തന്മാ പ്രസാങ്ക്ഷീ സ്തത്ത്വാ
മാ പ്രധാക്ഷീരിതി.

അങ്ങിനെയിരിക്കുമ്പോൾ ഒരിക്കൽ രാത്രിയിൽ ഹംസങ്ങൾ രാജാവിനു കാണത്തക്കവണ്ണം കടന്നുപോയി. അപ്പോൾത്തന്നെ ആ കൂട്ടത്തിൽ ഒരു ഹംസം മറ്റൊരു ഹംസത്തോട് പറഞ്ഞു. അല്ലയോ ഭല്ലാക്ഷാ!, ഭല്ലാക്ഷാ!, പൗത്രായണനായ ജാനശ്രുതിയുടെ ജ്യോതിസ്സ്, ദ്യോവിനോട് തുല്യമായി വ്യാപ്തമായിരിക്കുന്നു. ആ ജ്യോതിസ്സിനെ പ്രസജ്ജിക്കരുത്. ആ ജ്യോതിസ്സ് നിന്നെ ദഹിപ്പിക്കും.

തമുഹ പരഃ പ്രത്യുവാചഃ കമ്വര ഏന
മേതത് സന്തം സ യുഗ്വാന മിവരൈ
ക്വമാത്ഥേ തിയോനു കഥം സയുഗ്വാ രൈക്വ
ഇതി.

അങ്ങിനെ പറഞ്ഞ ഹംസത്തോട് മറ്റേ ഹംസം മറുപടി പറഞ്ഞു: എടോ ഈ ജാഗശ്രുതിക്കു എന്തു മാഹാത്മ്യമുള്ളതിനാലാണ് ശകടത്തോടുകൂടിയ രൈക്വനെ എന്നപോലെ നീ ഇങ്ങിനെ പറയുന്നത്. സായുഗ്വാവായ രൈക്വൻ എന്നു പറയുന്നത് എങ്ങിനെയുള്ളവനാണ് എന്ന് ആദ്യം പറഞ്ഞ ഹംസം ചോദിച്ചു.

യഥാ കൃതായ വിജിതാ യാധരേയാഃ സംയ
ന്ത്യേവ മേനം സർവം തഭി സമേതി, യത്
കിംച പ്രജാഃ സാധു കുർവന്തി, യസ്തദ്വേ
ദ യത് സ വേദ സ മ യൈ തദുക്ത ഇതി.

ഏതു പ്രകാരമാണോ ചൂതിൽ നാല് അക്കംകൊണ്ടു ജയിച്ചവന്, അതിനുതാഴെയുള്ളത്രേത, ദ്വാപരം, കലി എന്നു പേരുള്ള മൂന്നും, രണ്ടും, ഒന്നും അക്കങ്ങൾ അന്തർഭവിക്കുന്നത് അപ്രകാരം പ്രജകൾ എന്തെല്ലാം സാധുവായിട്ടുള്ളതു ചെയ്യുന്നുവോ അതെല്ലാം ഈ രൈക്വനിൽ അന്തർഭവിക്കുന്നു. ആ രൈക്വൻ എന്തിനെ അറിയുന്നുവോ, അതിനെ ആരു അറിയുന്നുവോ അവൻ ഇപ്രകാരം അറിയുന്നു.

തദുഹ ജാനശ്രുതിഃ പൗത്രായണ ഉപ
ശുശ്രാവ; സ ഹ സംജി ഹാന ഏവ
ക്ഷത്താര മുവാച:- അങ്ങ് ഗാരേ ഹസ
യുഗ്വാനമിവ രൈക്വ മാത്ഥേതി, യോനു
കഥം സയുഗ്വാ രൈക്വ ഇതി. യഥാ കൃതാ
യ വിജിതായാധരേയാഃ സംയന്ത്യേവമേ
നം സർവം ത ദഭി സമേതി യത് കിം ച
പ്രജാഃ സാധു കർവന്തി; യസ്തദ്വേദ യത്
സ വേദ, സ മ യൈതദുക്ത ഇതി.

ആ ഹംസങ്ങളുടെ വചനത്തെ പൗത്രായണനായ ജാനശ്രുതി ഉപശ്രവിച്ചു. അവൻ ശയനത്തെ വിടുന്ന അവസരത്തിൽത്തന്നെ ക്ഷത്താവിനോട് പറഞ്ഞു. എടോ വത്സാ, സയുഗ്വാവായ രൈക്യനെപ്പോലെ പറയുന്നുവോ അല്ലങ്കിൽ സയുഗ്വാവായ രൈക്വനോടു പറയുക എന്ന് പറയുന്നു. സയുഗ്വാവായ രൈക്വൻ എന്നു പറയുന്ന ആൾ എങ്ങിനെയുള്ളവനാണ്? ക്ഷത്താവു ചോദിച്ചു. എപ്രകാരം കൃതമെന്നു പറയുന്ന ആയം കൊണ്ടു നേടിയവന് താഴെയുള്ള ത്രേത, ദ്വാപരം കലി എന്നീ ആയങ്ങൾ അന്തർഭവിക്കുന്നതുപോലെ എപ്രകാരം, പ്രജകൾ എന്തെല്ലാം ചെയ്യുന്നോ അതെല്ലാം ഈ രൈക്വനെ അഭിസംഗമിക്കുന്നു. അവൻ എന്തു അറിയുന്നുവോ, അതിനെ ആരാണോ മനസ്സിലാക്കുന്നത് അവനും ഇപ്രകാരം പറയുന്നു. ജനശ്രുതി പറഞ്ഞു.

സ ഹ ക്ഷത്താ fന്വിഷ്യ, നാവിദമിതി പ്ര
ത്യേയായ; തംഹോ വാച:- യത്രാരേ!
ബ്രാഹ്മണസ്യാന്വേഷണാ ത ദേന മർച്ഛേതി.

ആ ക്ഷത്താവ് അന്വേഷിച്ചിട്ട് ഞാൻ അറിഞ്ഞില്ല എന്നും പറഞ്ഞ് തിരിച്ചുവന്നു. അവനോടു രാജാവ് പറഞ്ഞു: എടോ ബ്രാഹ്മണന്റെ അന്വേഷണം എവിടെയാണോ അവിടെ രൈക്വനെ അന്വേഷിക്കൂ.

സോ fധസ്താച്ഛ കടസ്യ പാമാനം കഷമാണ
മുപോ പവിവേശ, ന ഹാഭ്യുവാദഃ- ത്വം
നു ഭഗവഃ സയുസ്വാരൈക്വ ഇതി അഹം
ഹ്യരാ3 ഇതി ഹ പ്രതി ജജ്ഞേ, സഹ
ക്ഷത്താ fവിദമിതി പ്രത്യേയായ

I K

അവൻ ശകടത്തിന്റെ അടിയിൽ പാമാവിനെ ചൊറിഞ്ഞു കൊണ്ടിരിക്കുന്ന ഒരുവന്റെ അടുക്കൽ ചെന്നിരുന്നു. ആ രൈക്വ നോട് പറഞ്ഞു. ഭഗവാനേ, സ്വയുശ്വാവായ രൈക്വൻ അങ്ങാണോ ഞാൻ തന്നെയാണ് എന്ന് രൈക്വൻ പറഞ്ഞു. ആ ക്ഷത്താവ് ഞാൻ രൈക്വനെ അറിഞ്ഞു എന്നു പറഞ്ഞു പ്രത്യാ ഗമിച്ചു.

### രണ്ടാം ഖണ്ഡം

തദുഹ ജാനശ്രുതിഃ പൗത്രായണഃ ഷട്
ശതാനി ഗവാം, നിഷ്ക, മശ്വതരീരഥം
ത ദാ ദായ പ്രതിചക്രമേ

പൗത്രായണനായ ജാനശ്രുതി അറുനൂറു പശുക്കളേ കഴു ത്തിലിടുന്ന ഹാരത്തേയും, പെൺകോവർ കഴുതകൾ വലി ക്കുന്ന ഒരു രഥത്തേയും, എടുത്തുകൊണ്ട് രൈക്വന്റെ അടു ക്കലേക്കു ചെന്നു.

തം ഹാഭ്യുവാദ:– രൈക്വേമാനിഷട്
ശതാനി ഗവാ, മയം നിഷ്കോ f യ മശ്വ
തരീരഥോ f നുമ ഏതാം ഭഗവോ ദേ
വതാം ശാധി, യാം ദേവതാ മുപാസ്സ ഇതി.

രൈക്വനോടു പറഞ്ഞു: അല്ലയോ രൈക്വ ഇതാ അറുനൂറു പശുക്കൾ; ഇതാ കണ്ഡഹാരം, ഇതാ അശ്വങ്ങളെ പൂട്ടിയ രഥം. അല്ലയോ, ഭഗവാനേ അങ്ങ് ഏത് ദേവതയേ ഉപാസിക്കുന്നുവോ ഈ ദേവതയെ എനിക്ക് പറഞ്ഞുതരൂ.

തമുഹ പരഃ പ്രത്യുവാചാഹ ഹരേത്വാ
ശൂദ്ര, തവൈവ സഹ ഗോഭിരസ്ത്വിതി;
തദുഹ പുനരേവ ജാനശ്രുതിഃ പൗത്രാ
യണഃ സഹസ്രം ഗവാം, നിഷ്ക, മശ്വതരി
രഥം, ദുഹിതരം, തദാദായ പ്രതിചക്രമേ

ജാനശ്രതിയോട് രൈക്വൻ ഉത്തരം പറഞ്ഞു. എടാ ശൂദ്ര ഹാരത്തോടുകൂടിയ ശകിടി പശുക്കളോടുകൂടെ നിനക്കുതന്നെ ഇരിക്കട്ടെ. അതിനുശേഷം വീണ്ടും പൗത്രായണനായ ജാന ശ്രുതി ആയിരം പശുക്കളേയും കണ്ഠഹാരത്തേയും അശ്വത രീരഥത്തേയും തന്റെ പുത്രിയേയും കൂട്ടി, അധനവുമായി രൈക്യന്റെ അടുക്കലേക്കു ചെന്നു.

തം ഹാഭ്യുവാദ:– രൈക്വേദം സഹസ്രം
ഗവാ, മയം നിഷ്കോ f യമ ശ്വതരീരഥ,
ഇയം, ജായാ f യം ഗ്രാമോ യസ്മിന്നാസ്സേf
ന്വേവമാ ഭഗവഃ ശാധീതി

രൈക്വനോട് പറഞ്ഞു അല്ലയോ രൈക്വാ, ഇതാ ആയിരം പശുക്കൾ, ഇതാ കണ്ഠഹാരം, ഇതാ അശ്വതരീരഥം, ഇതാ അങ്ങേക്കു ഭാര്യ, ഇതാ അങ്ങ് ഇരിക്കുന്ന ഗ്രാമം. അല്ലയോ ഭഗവാനേ, എന്നെ അനുശാസിക്കണേ.

തസ്യാ ഹ മുഖ മുപോദ് ഗൃഹ്ണന്നു വാച:–
ആജഹാരേമാഃ ശൂദ്രാ നേ നൈവ മുഖേനാ
ff ലാപയിഷ്യഥാ ഇതി തേ ഹൈതേ രൈ
ക്വ പർണ്ണാ നാമ മഹാവൃഷേഷു യത്രാസ്മാ
ഉവാസ തസ്മൈ ഹോവാച

ആ രാജപുത്രിയെതന്നെ, വിദ്യാദാനത്തിനുള്ള ദ്വാരമെന്ന് അറിഞ്ഞുകൊണ്ട് രൈക്വൻ പറഞ്ഞു. അല്ലയോ ശൂദ്രാ, ഈ പശുക്കളേയും മറ്റും നീ കൊണ്ടുവന്നല്ലോ നന്നായി. ഈ മുഖം കൊണ്ടുതന്നെ എന്നെക്കൊണ്ടു നീ പറയിക്കുന്നു. അങ്ങിനെ യുള്ള ഈ ഗ്രാമങ്ങൾ, മഹാവൃക്ഷങ്ങൾ എന്നു പറയുന്ന ദേശ ങ്ങൾ രൈക്വവർണ്ണങ്ങൾ എന്നു പ്രസിദ്ധങ്ങളാകുന്നു. ആ ഗ്രാമ ങ്ങളിൽ രൈക്വൻ വസിച്ചിരുന്നു. ആ ഗ്രാമങ്ങൾ രൈക്വന് രാജാവു കൊടുത്തതാണ്. ഇങ്ങനെ ധനം കൊടുത്ത രാജാവിന് രൈക്വൻ വിദ്യയെ പറഞ്ഞുകൊടുത്തു.

### മൂന്നാം ഖണ്ഡം

വായുർവാവ സംവർഗ്ഗഃ യദാ വാ അഗ്നിരുദ്വായതി
വായുമേവാ പ്യേതി; യദാ സൂർയ്യോ f സ്തമേതി,
വായുമേവാ പ്യേതി; യദാ ചന്ദ്രോ f സ്തമേതി,
വായുമേവാ പ്യേതി

ബാഹ്യമായ വായു സംഗ്രഹണസ്വഭാവമുള്ളതാകുന്നു. അഗ്നി എപ്പോൾ ഉദ്വാസത്തെ പ്രാപിക്കുന്നുവോ അപ്പോൾ വായു വിന്റെ സ്വഭാവം പ്രാപിക്കുന്നു. സൂര്യൻ എപ്പോൾ അസ്തമി ക്കുന്നുവോ അപ്പോൾ വായുവിൽതന്നെ ലയിക്കുന്നു. ചന്ദ്രൻ എപ്പോൾ അസ്തമിക്കുന്നുവോ അപ്പോൾ വായുവിൽത്തന്നെ ലയിക്കുന്നു.

യദാf പ ഉച്ശൂഷ്യന്തി വായുമേവാപി
യന്തി; വായുർഹ്യേ വൈ താൻ സർവാൻ
സംപൃങ്ങ്ക്തേ ഇത്യാധിദൈവതം

അപ്പുകൾ എപ്പോൾ വറ്റുന്നുവോ അപ്പോൾ വായു വിൽത്തന്നെ ലയിക്കുന്നു. വായു അഗ്നി മുതലായവയെ എല്ലാം സംഗ്രസിക്കുന്നു. ഇങ്ങനെ ദേവതകളിലുള്ള സംവർഗ്ഗ ദർശനം ഉണ്ടാകുന്നു.

അഥാധ്യാത്മം:– പ്രാണോ വാവ സംവർഗ്ഗഃ

സ യദാ സ്വപിതി പ്രാണമേവ വാഗപ്യേതി;
പ്രാണം ചക്ഷുഃ പ്രാണം ശ്രോത്രം, പ്രാണം
മനഃ, പ്രാണോ ഹ്യേവൈ താൻ സർവാൻ
സം വൃങ്ങ്ക്ത ഇതി.

ഇനി ആത്മവിഷയകമായ സംവർഗ്ഗദർശനം പറയുവാൻ പോകുന്നു. മുഖ്യപ്രാണൻ സംവർഗ്ഗമാകുന്നു. പുരുഷൻ എപ്പോൾ ഉറങ്ങുന്നുവോ അപ്പോൾ വാഗ്ന്ദ്രിയം പ്രാണനിൽ ലയിക്കുന്നു. പ്രാണൻ വാഗാദികളെ എല്ലാം സംഗ്രസിക്കുന്നു.

N P

I K

തൗ വാ ഏതൗ ദ്വൗ സംവർഗ്ഗൗ വായു

രേവ ദേവേഷു, പ്രാണഃ പ്രാണേഷ്ഠ.

അങ്ങിനെയുള്ളവ ഇവ രണ്ടും തന്നെയാണ്. ജനഗുണമുള്ളവ ദേവന്മാരിൽ വായുതന്നെ, വാഗാദികളായ പ്രാണങ്ങളിൽ മുഖ്യൻ പ്രാണനാകുന്നു.

അഥ ഹ ശൗനകം ച കാപേയ, മഭി

പ്രതാരീണം ച കാക്ഷസേ നിം പരി

വിഷ്യമാണൗ ബ്രഹ്മചാരീ ബിഭിക്ഷേ;

തസ്മാ ഉഹന ദദതും.

ഇനി ഒരു ഐതിഹ്യമുള്ളതു പറയാം. പരിവേഷണം ചെയ്യപ്പെടുന്നവരായ കപിഗോത്രജതനായ ശുനകപുത്രനോടും കക്ഷസേനന്റെ അപത്യമായ അഭിപ്രതാരിയോടും ഒരു ബ്രഹ്മചാരി ഭിക്ഷ ചോദിച്ചു അവന്ന് ഭിക്ഷ കൊടുത്തില്ല.

സഹോവാച:- മഹാത്മ നശ്ച തുരോ ദേവ

ഏകഃ കഃ സ ജഗാര ഭൂവനസ്യ ഗോപാഃ

തം കാപേ യ നാഭി പശ്യന്തി മർത്ത്യാ അ

ഭിപ്രതാരിൻ ബഹുധാ വസന്തം; യ

സ്മൈ വാ ഏതദന്നം, തസ്മാ ഏ തന്നദത്തമിതി.

ആ ബ്രഹ്മചാരി പറഞ്ഞു: നാലു മഹാത്മാക്കളെ ഭൂവനത്തിന്റെ രക്ഷിതാവായ ആ പ്രജാപതിയാകുന്ന ഒരു ദേവൻ ഗ്രസിച്ചു. അല്ലയോ കാപേയാ, അഭിപ്രാതാരിൻ, പല പ്രകാരത്തിൽ വസിക്കുന്ന ആ പ്രജാപതിയെ മർത്ത്യാന്മാർ അറിയുന്നില്ല. ഈ അന്നം ആർക്കായിട്ടുള്ളതാണോ അവന് കൊടുക്കുന്നില്ല.

തദുഹ ശൗനകഃ കംപേയഃ പ്രതിമന്വാ

നഃ പ്രത്യേയായ; ആത്മാദേവാനാം

ജനിതാ പ്രജാനാം ഹിരണ്യദംഷ്ട്രാ

ബഭസോ fനസുരിർമ്മ ഹാന്തമസ്യമഹി

മാനമാഹുഃ, അനദ്യമാനോ യദനന്നമ

ത്തീതി വൈവയം ബ്രഹ്മചാരിന്നേദ.

മുപാസ്മഹേ, ദത്താസ്മൈഭിക്ഷാമിതി

ആ ബ്രഹ്മചാരിയുടെ വചനം ആലോചിച്ചുകൊണ്ട് കാപേയനായ ശൗനകൻ ബ്രഹ്മചാരിയുടെ അടുക്കൽ വന്നു പറഞ്ഞു: അവൻ സ്ഥാവരജംഗമങ്ങളുടെ ആത്മാവും അഗ്ന്യാദികളുടേയും പ്രജകളുടേയും ജനയിതാവും, ഒരിക്കലും നശിക്കാത്ത ദംഷ്ട്രകളോടു കൂടിയവനും, ഭക്ഷണശീലനും മേധാവി ആയിട്ടുള്ളവനും ആകുന്നു. താൻ അന്യരാൽ ഭക്ഷിക്കപ്പെടാതെ അന്നമല്ലാത്ത അഗ്നിവാക്ക് മുതലായതിനെ അഭിവദിക്കുന്നു എന്നുള്ളതിനാൽ, അവന്റെ മഹിമാവിനെ മഹത്തെന്നു പറയുന്നു. അല്ലയോ ബ്രഹ്മചാരിൻ നാം മേൽപ്പറഞ്ഞ ലക്ഷ്യങ്ങളോടു കൂടിയ ബ്രഹ്മത്തെ എല്ലായിടത്തും ഉപാസിക്കുന്നു. ഈ ബ്രഹ്മചാരിക്ക് ഭിക്ഷ കൊടുക്കൂ.

തസ്മാ ഉ ഹ ഭദുഃ തേവാ ഏതേ പ

ഞ്ചാന്യേ, പഞ്ചാന്യേ, ദശസന്തസ്തത്

കൃതം ഭവതി, തസ്മാത് സർവാസു ദി

ക്ഷ്വന്നമേവ ദശ കൃതം, സൈഷാ വി

രാസന്നാദീ, തയേദം സർവം ദൃഷ്ടം, സർവ

മസ്യേദം ദൃഷ്ടം ഭവത്യന്നാദോ ഭവതി

യ ഏവം വേദയ ഏവം വേദ.

ആ ബ്രഹ്മചാരിക്ക് ഭൃത്യന്മാർ ഭിക്ഷകൊടുത്തു. അങ്ങനെയുള്ള ഈ അഞ്ച് വേറെ, അഞ്ച് വേറെ – ആകെ പത്തായിട്ട് മുമ്പു പറഞ്ഞ കൃതമാവുന്നു. അതിനാൽ എല്ലാ ദിക്കുകളിലും കൃതമായ അഗ്ന്യാദി ദശകം അന്നമാകുന്നു. അങ്ങനെയുള്ള ഈ വിരാട് അന്നാദിനിയാകുന്നു. ആ വിരാട്ടിനാൽ ഈ ജഗത്തെല്ലാം കാണുന്നു. ഇപ്രകാരം ആരു അറിയുന്നോ, അവന് ഈ ജഗത്തെല്ലാം ദൃഷ്ടമായിത്തീരുന്നു. അവൻ അന്നാദനായി തീരുന്നു.

## നാലാം ഖണ്ഡം

സത്യ കാമോഹ ജാബാലോ, ജബാലാം

മാതര മാമന്ത്രയാം ചക്രേ:- ബ്രഹ്മചര്യം

ഭവതി, വിവത്സ്യാമി, കിം ഗോത്രോ ന്വ

ഹമസ്മി? ഇതി.

ജാബാലയുടെ പുത്രനായ സത്യകാമനെന്ന ഒരുവൻ തന്റെ മാതാവായ ജാബാലയോട് യാത്ര പറഞ്ഞു. അല്ലയോ ഭവതി ഞാൻ ബ്രഹ്മചര്യം ആചരിക്കുവാൻ പോകുന്നു. ഞാൻ ഏതു ഗോത്രക്കാരനാണെന്നു പറഞ്ഞാലും.

സാ ഹൈനമുവാച:- നാഹമേതദ് വേദ

താത, യദ് ഗോത്രസ്ത്വമസി;ബഹ്വഹം

പരിചരന്തി പരിചാരിണീ യൗവനേ

ത്വാമല ഭോ സാ fഹമേ തന്നവേദയദ്

ഗോത്ര സ്ത്വമസി; ജബാലാ തു നാമാ ഹ

മസ്മി, സത്യകാമോ നാമ ത്വമസി; സ

സത്യ കാമ ഏവ ജാബാലോ ബ്രുവീഥാഃ

ഇതി

ആ ജബാല സത്യകാമനോട് പറഞ്ഞു: എടോ, നീ ഏതു ഗോത്രക്കാരനാണന്നുള്ളത് എനിക്കറിഞ്ഞു കൂടാ, ഞാൻ വളരെ പരിചരിച്ചുകൊണ്ട് പരിണശിലയായിരുന്നു. യൗവ്വനത്തിൽത്തന്നെ നിന്നെ ലഭിച്ചു. അങ്ങനെയുള്ള എനിക്കു നീ ഏതു ഗോത്രത്തിലുള്ളവനാണെന്ന് അറിയാൻ സാധ്യമില്ല. എന്നാൽ ഞാൻ ജബാല എന്നു പേരുള്ളവളാകുന്നു. നീ സത്യകാമൻ എന്നു പേരുള്ളവനാകുന്നു. അങ്ങനെയുള്ള നീ ജബാലയുടെ പുത്രനായ സത്യകാമനാണന്നു ആചാര്യനോടു പറയണം.

N P

സ ഹ ഹാരിദ്രുമതം ഗൗതമമേത്യോവാച:–
ബ്രഹ്മചര്യം ഭഗവതി വത്സ്യാമ്യുപേയം ഭവത
ന്തമിതി.

ആ സത്യകാമൻ ഹരിദ്രുവന്റെ പുത്രനായ ഗൗതമന്റെ അടു ത്തുചെന്നു പറഞ്ഞു: ഭഗവാനേ അങ്ങയുടെ അടുക്കൽ ബ്രഹ്മ ചര്യമായി വസിക്കണമെന്നു ഞാനാഗ്രഹിക്കുന്നു. ഭഗവാനെ ശിഷ്യനെന്നുള്ള നിലയിൽ എനിക്ക് ഉപഗമിക്കണം.

തം ഹോ വാച:– കിം ഗോത്രാനു സ്യോമ്യാ
സീതി; സ ഹോവാച:– നാ ഹമേതദ്
വേദ ഭോ യദ് ഗോത്രോ fഹ മസ്മി, അപൃ
ച്ഛം മാതരം, സാമാ പ്രത്യബ്രവീത് – ബ്ര
ഹ്വഹം ചരന്തീ പരിചാരിണീ യൗവനേ
ത്വാ മലഭേ; സാ fഹമേ തന്ന വേദ യദ്
ഗോത്ര സ്ത്വമസി; ജൂബാല തു നാമാഹ
മസ്മി, സത്യകാമോ നാമ ത്വമസീതി, സോ
fഹം സത്യ കാമോ ജാബാലോ fസ്മിഭോഃ
ഇതി.

ആ സത്യകാമനോട് ആചാര്യൻ ചോദിച്ചു:– അല്ലയോ സൗ മ്യാ, നീ ഏതു ഗോത്രക്കാരനാണ്? സത്യകാമൻ പറഞ്ഞു. ഞാൻ ഏതു ഗോത്രക്കാരനാണെന്ന് എനിക്കറിഞ്ഞുകൂടാ. ഞാൻ അമ്മ യോടു ചോദിച്ചു. അമ്മ പറഞ്ഞു: ഞാൻ വളരെ പരിചരിച്ചു കൊണ്ട് പരിചരണശീലയായിരുന്നു. യൗവനത്തിൽ നിന്നെ ലഭി ച്ചു. അങ്ങനെയുള്ള ഞാൻ നീ ഏതു ഗോത്രക്കാരനാണെന്ന് അറിയുകയില്ല. എന്നാൽ ഞാൻ ജാബാല എന്നു പേരുള്ളവ ളാണ്. നീ സത്യവാൻ എന്നു പേരുള്ളവനുമാകുന്നു. അല്ലയോ ഭഗവാൻ, അങ്ങനെയുള്ള ഞാൻ ജാബാലയുടെ പുത്രനായ സത്യകാമനാകുന്നു.

തം ഹോവാച:– നൈതദ ബ്രാഹ്മണോ വി
വേക്തു മർഹതി, സമിധം സോമ്യാ ffഹര,
ഉപത്വാ നേഷ്യേ, ന സത്യാദഗാഃ ഇതി.
തമുപനീയ കൃശാനാ മ ബലാനം ചതുഃശ
താ ഗാ നിരാകൃത്യോ വാ ചേമാഃ സോ
മ്യാനു സംവ്രജേതി താ അഭിപ്രസ്ഥാപയ
ന്നു വാചാ നാസഹസ്രേണാ ffവർത്തേയേതി
സ ഹ വർഷ ഗണം പ്രോവാസ, തായദാ
സഹസ്രം സം പേ ദുഃ

ആ സത്യകാമനോട് ഗൗതമൻ പറഞ്ഞു: ഈ വചനത്തെ ബ്രാഹ്മണനല്ലാത്തവൻ പറയുവാൻ ന്യായമില്ല. അല്ലയോ സൗമ്യാ, ചമതകൊണ്ടു വരൂ. നിന്നെ ഞാൻ ഉപനയിക്കാം. സത്യത്തിൽ നിന്ന് നീ തെറ്റിയിട്ടില്ല. അവനെ ഉപനയിച്ചിട്ട് കൃശ ങ്ങളും അബലകളുമായ നാനൂറു പശുക്കളെ പശുക്കൂട്ടത്തിൽ നിന്നു വേർതിരിച്ചുനിർത്തിയിട്ട് പറഞ്ഞു: അല്ലയോ സൗമ്യ ഈ ഗോക്കളെ അനുഗമിക്കുക. ആ ഗോക്കളെ കാട്ടിലേക്കു യാത്ര യാക്കികൊണ്ടു സത്യകാമൻ പറഞ്ഞു: ആയിരം തികയാതെ ഞാൻ തിരിച്ചു വരികയില്ല. ആ സത്യകാമൻ വളരെ വർഷങ്ങൾ കഴിയുന്നതുവരെ ഗുരു സന്നിധിയിൽ വരാതെ കാട്ടിൽ തന്നെ കഴിഞ്ഞു. അപ്പോൾ ആ പശുക്കൾ ആയിരമായിത്തീർന്നു.

## അഞ്ചാം ഖണ്ഡം

അഥ ഹൈന മൃഷഭോ fഭ്യുവാദ സത്യകാ
മ3 ഇതി, ഭഗവ ഇതിഹ പ്രതിശു
ശ്രാവ; പ്രാപ്താഃ സോമ്യ, സഹസ്രം
സ്മഃ പ്രാപയ ന ആചാര്യകുലം

പിന്നെ സത്യകാമനെ ഒരു കാള വിളിച്ചു. സത്യകാമ ഭഗ വാനെ സത്യകാമൻ വിളി കേട്ടു. അല്ലയോ സൗമ്യാ, ഞങ്ങൾ ആയിരം എന്ന സംഖ്യ പ്രാപിച്ചിരിക്കുന്നു. ഞങ്ങളെ ആചാര്യ കുലത്തിൽ കൊണ്ടു ചെന്നു വിടൂ.

ബ്രഹ്മണശ്ച തേ പാദം ബ്രവാണീതി;
ബ്രവീതുമേ ഭഗവാനിതി, തസ്മൈഹോ
വാച:– പ്രാചി ദിക്കലാ, പ്രതീചീ
ദിക്കലാ, ദക്ഷിണാദിക് കലോദീ
ചീദിക് കലാ, ഏഷവൈ സോമ്യ,
ചതുഷ്കലഃ പാദോ ബ്രഹ്മണഃ പ്രകാശവാൻ നാമ.

നിനക്ക് ബ്രഹ്മത്തിന്റെ നാലിലൊരു ഭാഗം പറഞ്ഞുതരട്ടേ. ആ ഋഷഭം തുടർന്നു ചോദിച്ചു. ഭഗവൻ എനിക്കു പറഞ്ഞു തന്നാലും സത്യകാമൻ പറഞ്ഞു. അവൻ പറഞ്ഞു: കിഴക്കേ ദിക്ക് ബ്രഹ്മമെന്ന പാദത്തിന്റെ നാലിലൊന്നാകുന്നു. പടി ഞ്ഞാറെ ദിക്ക് ഒരു കലയാകുന്നു. തെക്കേ ദിക്ക് ഒരു കലയാ കുന്നു. വടക്കേ ദിക്ക് ഒരു കലയാകുന്നു. അല്ലയോ സൗമ്യാ, നാലു കലകളോടു കൂടിയ, ബ്രഹ്മത്തിന്റെ ഈ പാദം പ്രകാശ വാൻ എന്നു പേരുള്ളതാകുന്നു.

സ യ ഏതദേവം വിദ്വാംശ്ചതുഷ്കലം പാദം
ബ്രഹ്മണഃ പ്രകാശവാനിത്യു പാസ്തേ, പ്ര
കാശവാനസ്മിൻ ലോകേ ഭവതി, പ്രകാ
ശവതോ ഹ ലോകാഞ്ജയതി, യ ഏത
മേവം വിദ്വാശ്ചതുഷ്കലം പാദം ബ്രഹ്മണഃ
പ്രകാശ വാനിത്യുപാസ്തേ

ഇങ്ങനെ അറിഞ്ഞുകൊണ്ട് ഈ നാലുകലകളോടു കൂടിയ ബ്രഹ്മത്തിന്റെ പാദം പ്രകാശവാൻ എന്ന ഗുണത്തോടുകൂടി ആര് ഉപാസിക്കുന്നുവോ, അവൻ ഈ ലോകത്തിൽ പ്രവിഖ്യാ തനായിത്തീരും. ഇപ്രകാരമറിഞ്ഞുകൊണ്ട് നാലു കലകളോടു കൂടിയ ഈ ബ്രഹ്മത്തിന്റെ പാദത്തെ പ്രകാശവാൻ എന്നുവച്ച് ആര് ഉപാസിക്കുന്നുവോ, അവൻ പ്രകാശമുള്ള ലോകങ്ങൾ പ്രാപിക്കും.

## ആറാം ഖണ്ഡം

അഗ്നിഷ്ടേ പാദം വക്തേതി സ ഹ ശ്വോ
ഭൂതേ ഗാ അ ഭിപ്രസ്ഥാവയാം ചകാര;
താ യത്രാ ദിസായം ബഭൂവു സ്തത്രാഗാനി
മുപസമാധായ ഗാ ഉപരുധ്യ സമീധമാനായ
പശ്ചാദഗ്നേഃ പ്രാങ്ങുപോപവിവേശ.

അഗ്നി നിനക്ക് ബ്രഹ്മത്തിന്റെ ഒരു പാദം പറഞ്ഞുതരും എന്നു പറഞ്ഞ് ഋഷഭം നിറുത്തി. സത്യകാമൻ പിറ്റേ ദിവസം പശുക്കളെകൊണ്ട് ആചാര്യകുലത്തിലേക്കു തിരിച്ചു. ആ പശുക്കൾ സന്ധ്യയായപ്പോൾ ഏതു ദേശത്തു ചെന്നുവോ, അവിടെ തീ കൂട്ടി, പശുക്കളെ എല്ലാം തടുത്തു നിർത്തി, സമിദാധനം ചെയ്ത് അഗ്നിയുടെ പിറകിൽ കിഴക്കോട്ടു മുഖമായി ഇരുന്നു.

തമഗ്നി രഭ്യുവാദ സത്യകാമേ ഇതി
ഭഗവ ഇതി ഹ പ്രതി ശുശ്രാവ

സത്യകാമനോട് അഗ്നി സത്യകാമാ എന്നു വിളിച്ചു. ഭഗവാനേ സത്യകാമൻ വിളികേട്ടു.

ബ്രഹ്മണഃ സോമ്യ, തേ പാദം ബ്രവാണീതി;
ബ്രവീതുമേ ഭഗവാനിതി, തസ്മൈ ഹോവാ
ച:-പൃഥിവീ കലാന്തരീക്ഷം കലാ, ദ്യൗഃ
കലാ സമുദ്രഃ കലാ, ഏഷ വൈ സോമ്യ,
ചതുഷ്കലഃ പാദോ ബ്രഹ്മണോ fന്തവാൻ നാമ-3

അല്ലയോ സൗമ്യാ, നിനക്ക് ബ്രഹ്മത്തിന്റെ പാദത്തെ ഞാൻ പറഞ്ഞുതരട്ടെ അഗ്നി പറഞ്ഞു. ഭഗവൻ എനിക്കു പറഞ്ഞുതന്നാലും എന്ന് സത്യകാമൻ ഉത്തരം പറഞ്ഞു. അവന് അഗ്നിപറഞ്ഞുകൊടുത്തു. പൃഥിവി ഒരു കലയാകുന്നു. അന്തരീക്ഷം ഒരു കലയാകുന്നു. ദ്യോവ് ഒരു കലയാകുന്നു. സമുദ്രം ഒരു കലയാകുന്നു. അല്ലയോ സൗമ്യാ, നാലു കലകളോടുകൂടിയ ബ്രഹ്മത്തിന്റെ ഈ പാദം അനന്തവാൻ എന്നു പേരുള്ളതാകുന്നു.

സ യ ഏതമേവം വിദ്വാംശ്ചതുഷ്കലം പാദം
ബ്രഹ്മണോ fനന്തവാനിത്യുപാസ്തേ fനന്ത
വാനസ്മിൻ ലോകേ ഭവത്യ നന്തവതോ
ഹലോ കാൻ ജയതിയ ഏതമേവം
വിദ്വാംശ്ചതുഷ്കലം പാദം ബ്രഹ്മണോ
fനന്തവാനിത്യുപാസ്തേ.

ഇപ്രകാരം അറിഞ്ഞ് നാലുകലകളോടു കൂടിയ ഈ ബ്രഹ്മപാദത്തിന്റെ അനന്തത്വം എന്ന ഗുമത്തോടുകൂടിയതായി ആര് ഉപാസിക്കുന്നുവോ അവൻ ഈ ലോകത്തിൽ സന്താനവിച്ഛേദമില്ലാത്തവനായിത്തീരും. ഇപ്രകാരമറിഞ്ഞുകൊണ്ട് നാലുകലകളോടുകൂടിയ ഈ ബ്രഹ്മത്തിന്റെ പാദം അനന്തവാൻ എന്നു ചിന്തിച്ച് ആരു ഉപാസിക്കുന്നുവോ അവൻ ക്ഷയമില്ലാത്ത ലോകങ്ങൾ പ്രാപിക്കും.

## ഏഴാം ഖണ്ഡം

ഹംസസ്തേ പാദം വക്തേതി സ ഹ ശ്വോഭൂ
തേ ഗാ അഭിപ്രസ്ഥാപയാം ചകാര; താ
യത്രാദി സായം ബഭൂവ്യ, സ്തത്രാഗ്നി മുപ സ
മാധായഗാ ഉപരുധ്യ സമിധമാധായ പ
ശ്ചാദഗ്നേഃ പ്രാങ്ങുപോപ വിവേശ

ഹംസം നിനക്ക് ഒരു പാദത്തെ പറഞ്ഞുതരും. എന്നു പറഞ്ഞു അഗ്നി വിരമിച്ചു. അവൻ പിറ്റേ ദിവസമായപ്പോൾ പശുക്കളെ യാത്രയാക്കി. ആ പശുക്കൾ സന്ധ്യയായപ്പോൾ ഏതു സ്ഥലത്തായോ അവിടെ തീ കൂട്ടി പശുക്കളെ തടുത്തു നിർത്തി. സമിദാധാനം ചെയ്ത് അഗ്നിയുടെ പടിഞ്ഞാറുവശം കിഴക്കോട്ട് മുഖമായി അടുക്കൽ ഇരുന്നു.

തം ഹംസ ഉപനിപത്യാഭ്യുവാദ:- സത്യ
കാമേ ഇതി ഭഗവ ഇതി ഹ പ്രതി
ശുശ്രാവ.

ഹംസം അടുക്കൽ വന്ന് അവനെ വിളിച്ചു: സത്യകാമാ എന്നു വിളിച്ചു. ഭഗവാനേ സത്യകാമൻ വിളികേട്ടു.

ബ്രഹ്മണഃ സോമ്യ! തേ പാദം ബ്രവാണീ
തി; ബ്രവീതുമേ ഭഗവാനിതി; തസ്മൈ
ഹോവാച:- അഗ്നിഃ കലാ, സൂര്യഃ കലാ
ചന്ദ്രഃ കലാ വിദ്യുത്കലാ; ഏഷ വൈ
സോമ്യ, ചതുഷ്കലഃ പാദോ ബ്രഹ്മണോ
ജ്യോതിഷ്മാൻ നാമ.

അല്ലയോ സൗമ്യാ, നിനക്കു ബ്രഹ്മത്തിന്റെ പാദത്തെ ഞാൻ പറഞ്ഞു തരട്ടെ. എന്നു ഹംസം ചോദിച്ചു. ഭഗവാൻ എനിക്കു പറഞ്ഞു തന്നാലും എന്നു സത്യകാമൻ ഉത്തരം പറഞ്ഞു. അവനു ഹംസം പറഞ്ഞു കൊടുത്തു. അഗ്നി ഒരു കലയാകുന്നു. സൂര്യൻ ഒരു കലയാകുന്നു. ചന്ദ്രൻ ഒരു കലയാകുന്നു. വിദ്യുത്ത് ഒരു കലയാകുന്നു. സൗമ്യാ, ഈ നാലുകലകളോടു കൂടിയ ബ്രഹ്മത്തിന്റെ പാദം ജ്യോതിഷ്മാൻ എന്നു പേരുള്ളതാകുന്നു.

സ യ ഏവം വിദ്വാംശ്ചതുഷ്കലം പാദം
ബ്രഹ്മണോ ജ്യോതിഷ്മാനിത്യുപാസ്തേ
ജ്യോതിഷ്മാനസ്മിൻ ലോകേ ഭവതി
ജ്യോതിഷ്മതോ ഹ ലോകാൻ ജയതി യ
ഏതമേവം വിദ്വാംശ്ചതുഷ്കലം പാദം
ബ്രഹ്മണോ ജ്യോതിഷ്മാനിത്യുപാസ്തേ

ഇങ്ങിനെ അറിഞ്ഞ് ഈ നാലുകലകളോടു കൂടിയ ബ്രഹ്മത്തിന്റെ പാദം ജ്യോതിഷ്മാൻ എന്നുവച്ച് ആര് ഉപാസിക്കുന്നുവോ അവൻ ഈ ലോകത്തിൽ ദീപ്തിയുള്ളവനായിത്തീരും. ഇത് അറിഞ്ഞ് ഈ നാലു കലകളെ ജ്യോതിഷ്മാൻ എന്നുവച്ച് ആരുപാസിക്കുന്നുവോ അവൻ ജ്യോതിസ്സുള്ള ലോകങ്ങൾ പ്രാപിക്കും.

I K

## എട്ടാം ഖണ്ഡം

മദ് ഗുഷ്ടേ പാദം വക്തേതി; സഹ
ശ്വോഭൂതേ ഗാ അഭിപ്രസ്ഥാപയാം
ചകാര, താ യത്രാഭി സായം ബഭൂവു
സ്തത്രാഗ്നി മുപസമാധായ ഗാ ഉപരുധ്യാ;
സമിധമാധായ, പശ്ചാദഗ്നേഃ പ്രാങ്ങു
പോപവിവേശ.

കാരണം നിനക്ക് ബ്രഹ്മത്തിന്റെ ഒരു പാദത്തെ പറഞ്ഞു തരും എന്നു പറഞ്ഞുകൊണ്ട് ഹംസം വിരമിച്ചു. അവൻ പിറ്റേന്നു പശുക്കളുമായി നടന്നു. ആ പശുക്കൾ സന്ധ്യയായ പ്പോൾ എവിടയോ അവിടെ തീ കൂട്ടി പശുക്കളെ തടുത്ത് ഒരു മിച്ചാക്കി. സമിദാധാനം ചെയ്ത് അഗ്നിയുടെ പടിഞ്ഞാറുഭാ ഗത്ത് കിഴക്കോട്ടുമുഖമായി ഇരുന്നു.

തം മദ് ഗുരു പനിപത്യാഭ്യുവാദ സത്യ
കാമ3 ഇതി ഭഗവ ഇതി.

നീർക്കോഴി (കാരണം) അടുക്കൽ വന്ന് സത്യകാമനോടായി 'സത്യകാമാാ' എന്നു വിളിച്ചു. 'ഭഗവാനേ' എന്ന് അവൻ വിളി കേട്ടു.

ബ്രഹ്മണഃ സോമ്യ, തേ പാദം ബ്രവാ
ണീതി, ബ്രവീതുമേ ഭഗവനിതി, തസ്മൈ
ഹോവാച:– പ്രാണഃ കലാ ചശ്രുഃ കലാ,
ശ്രോത്രം കലാ മനഃ കലാ, ഏഷ വൈ
സോമ്യ ചതുഷ്കലഃ പാദോ ബ്രഹ്മണ
ആയ തനവാൻ നാമ.

അല്ലയോ സോമ്യ നിനക്കു ഞാൻ ബ്രഹ്മത്തിന്റെ ഒരു പാദം പറഞ്ഞുതരട്ടേയോ കാരണം ചോദിച്ചു. ഭഗവാൻ എനിക്കു പറ ഞ്ഞുതന്നാലും. സത്യകാമൻ ഉത്തരം പറഞ്ഞു. അവനോടു കാരണം പറഞ്ഞു. പ്രാണൻ ഒരു കലയാകുന്നു. ചക്ഷുസ്സ് ഒരു കലയാകുന്നു. ശ്രോത്രം ഒരു കലയാകുന്നു. മനസ്സ് ഒരു കല യാകുന്നു. അല്ലയോ സോമ്യാ, നാലു കലഖളോടുകൂടിയ ഈ ബ്രഹ്മത്തിന്റെ പാദം ആയ തനവാൻ എന്നു പേരുള്ളതാകുന്നു.

സ യ ഏതമേവം വിദ്വാംശ്ചതുഷ്കലം പാദം
ബ്രഹ്മണ ആയ തനവാനി ത്യുപാസ്തേ ആയ
തനവാനസ്മിൻ ലോകേ ഭവതി; ആയ
തനവതോ ഹലോകാൻ ജയതി, യ ഏത
മേവം വദ്വാം ശ്ചതുഷ്കലം പാദം ബ്രഹ്മ
ണ ആയ തന വാനിത്യുപാസ്തേ.

ഇങ്ങിനെ മനസ്സിലാക്കി നാലു കലകളോടുകൂടിയ ഈ ബ്രഹ്മപാദം ആയ തനവാൻ എന്നുവച്ച് ആര് ഉപാസിക്കുന്നുവോ അവൻ ഈ ലോകത്തിൽ ആയതനമുള്ളവനായിത്തീരുന്നു. ഇപ്രകാരമറിഞ്ഞ് നാലുകലകളോടുകൂടിയ ഈ ബ്രഹ്മത്തിന്റെ പാദത്തെ ആയതനവാൻ എന്നുവച്ച് ആർ ഉപാസിക്കുന്നുവോ അവൻ ധാരാളം ഇടമുള്ള ലോകങ്ങളെ പ്രാപിക്കുന്നു.

## ഒൻപതാം ഖണ്ഡം

പ്രാവഹാ ffചാർയ്യകുലം തമാചാർയ്യോ fഭ്യുവാ
ദ; സത്യകാമാ3 ഇതി ഭഗവ ഇതിഹ
പ്രതിശുശ്രാവ

സത്യകാമൻ ബ്രഹ്മവിജ്ഞാനം നേടി ആചാര്യകുലത്തെ പ്രാപിച്ചു. ആചാര്യൻ സത്യകാമാാ എന്നു വിളിച്ചു. ഭഗവാനേ എന്നു സത്യകാമൻ വിളികേട്ടു.

ബ്രഹ്മ വിദിവ സോമ്യ ഭാസി, കോനു ത്വാ fനു
ശശാസേതി, അന്യേ മനുഷ്യേഭ്യ ഇതി ഹ
പ്രതിജജ്ഞേ; ഭഗവാം സ്തേവമേ കാമേ
ബ്രുയാൽ.

അല്ലയോ സൗമ്യാ, നീ ബ്രഹ്മവിത്തിനെപ്പോലെ ശോഭിക്കു ന്നു. നിന്നെ ആരാണ് അനുശാസിച്ചത്. ആചാര്യൻ ചോദിച്ചു: മനുഷ്യരിൽ നിന്ന് അന്യരായിട്ടുള്ളവരാണ്. സത്യകാമൻ പ്രതി ജ്ഞചെയ്തു. ഭഗവാൻ തന്നെ എനിക്ക് ഇശ്ചയുള്ളത് ഇപ്പോൾ പറഞ്ഞുതരണം.

ശ്രുതം ഹ്യേവമേ ഭഗവദ് ദൃശേഭ്യ ആ
ചാർയ്യാദ്ധൈവ വിദ്യാ വിദിതാ സാധിഷ്ഠം
പ്രാപതീ തി. തസ്മൈഹൈത ദേവോ
വാചാത്ര ഹന കിംചന വിയാ യേതി, പിയായേതി.

ഭഗവാനെപ്പോലുള്ള ആളുകളിൽ നിന്ന് ഞാൻ കേട്ടിട്ടുണ്ട്; വിദ്യ ആചാര്യനിൽനിന്ന് തന്നെ അറിയപ്പെട്ടാലെ സാധുതമ ത്വത്തെ പ്രാപിക്കയുള്ളു. സത്യകാമന് ദേവതകൾ പറഞ്ഞുകൊ ടുത്ത വിദ്യയെത്തന്നെ ആചാര്യൻ പറഞ്ഞു കൊടുത്തു. യാതൊന്നും വിട്ടുപോയില്ല.

## പത്താം ഖണ്ഡം

ഉപകോസലോ ഹവൈ കാമലായനഃ സത്യ
കാമേ ജാബാലേ ബ്രഹ്മചർയ്യമുവാസ; തസ്യ
ഹ ദ്വാദശവർഷാണ്യഗ്നീൻ പരിചചാര; സ
ഹസ്മാന്യനന്തേ വാസിനഃ സമാവർത്തയം
സ്തിംഹ വൈന സമാവർത്തയതി.

കമലന്റെ പുത്രനായ ഉപകോസലൻ ജബാലയുടെ പുത്ര നായ സത്യകാമന്റെ അടുക്കൽ ബ്രഹ്മചര്യത്തോടെ പാർത്തു. പന്ത്രണ്ടുവർഷം അവന്റെ അഗ്നികളെ പരിചരിച്ചു. അവൻ മറ്റു ശിഷ്യന്മാരെ സ്വാധ്യായം ഗ്രഹിച്ചുതിരിച്ചയച്ചിട്ടും ഉപകോസ ലനെ സമാവർത്തിപ്പിച്ചില്ല.

തം ജയോ വാചാ:– തപ്തോ ബ്രഹ്മചാരി
കുശലമഗ്നിൻ പരിചാരീൻ മാത്വാf
ഗ്നയഃ പരിപ്രോചൻ; പ്രബ്രൂഹ്യസ്മാ ഇതി
തസ്മൈഹാ പ്രോ ചൈ്യവ പ്രവാസാം ചക്രേ.

N P

ആ ആചാര്യനോട് ഭാര്യ പറഞ്ഞു. ഈ ബ്രഹ്മചാരി വളരെ ക്ലേശിച്ച് വേണ്ടവിധത്തിൽ അഗ്നികളെ പരിചരിച്ചു. അങ്ങ് അഗ്നികളെ നിന്ദിക്കരുത്. ഈ ബ്രഹ്മചാരിക്ക് വിദ്യ പറഞ്ഞു കൊടുക്കൂ. എന്ന് ഭാര്യ പറഞ്ഞിട്ടും ആചാര്യൻ ആ ശിഷ്യന് ഒന്നും പറഞ്ഞുകൊടുക്കാതെ തീർത്ഥാടനത്തിനു പോയി.

സ ഹ വ്യാധിനാ നശിതും ദദ്ധ്രേ; തമാചാർയ്യ
ജായോ വാച: ബ്രഹ്മ ചാരിന്നാശാന, കിം
നു നാശ്നാസീതി സഹോവാച – ബഹു
വ ഇമേ fസ്മിൻ പുരുഷേകാമാനാനാത്യ
യാഃ വ്യാധിഭിഃ പ്രതിപൂർണ്ണോസ്മി, നാ
ശിഷ്യാമി ഇതി.

ആ ബ്രഹ്മചാരി മനോദുഃഖം നിമിത്തം അനശനം അനുഷ്ഠിക്കുന്നതിന് നിശ്ചയിച്ചു. അവനോട് ആചാര്യന്റെ ഭാര്യ പറഞ്ഞു: അല്ലയോ ബ്രഹ്മചാരീ, ഭക്ഷണം കഴിക്കൂ. നീ എന്താണ് ഭക്ഷണം കഴിക്കാത്തത്? അതിന് ആ ബ്രഹ്മചാരി പറഞ്ഞു. ഈ പുരുഷനിൽ ഇച്ഛകൾ വളരെയധികം ഉണ്ട്. അത് പല വഴിക്കു കടന്നുപോവുന്ന വ്യാധികളായിത്തീർന്നിരിക്കുന്നു. വ്യാധികളാൽ ഞാൻ പ്രതിപൂർണ്ണനായിരിക്കുന്നു. ഞാൻ ഭക്ഷണം കഴിക്കയില്ല.

അഥ ഹാ ഗ്നയഃ സമൂദിരേ:– തപ്തോ ബ്രഹ്മ
ചാരി കുശലം നഃ പർയ്യചാരീത്, ഹന്താസ്മൈ
പ്രബ്രവാമേതി, തസ്മൈ ഹോചുഃ:– പ്രാണോ
ബ്രഹ്മകം ഖംബ്രഹ്മ ഇതി.

അഗ്നികൾ ഒരുമിച്ചു ചേർന്നു അവനോടു പറഞ്ഞു:– ബ്രഹ്മചാരി തപ്തനായിട്ട് നമ്മളെ വേണ്ടവിധത്തിൽ പരിചരിച്ചു. ഇപ്പോൾ അവന് നാം വേണ്ടതു പറഞ്ഞുകൊടുക്കണം. ആ ബ്രഹ്മചാരിക്ക് അഗ്നികൾ പറഞ്ഞുകൊടുത്തു. പ്രാണൻ ബ്രഹ്മമാകുന്നു. കംബ്രഹ്മമാകുന്നു. ഖം ബ്രഹ്മമാകുന്നു.

സ ഹോ വാച:– വിജാനാമ്യഹം യത്
പ്രാണോ ബ്രഹ്മ, കം, ചതുഖം ചന വി
ജാനാമീതി, തേഹോചുഃ:– യദ്വാവകം,
തദേവ ഖം യദേവകം, തദേവകമിതി,
പ്രാണം ച ഹാസ്മൈ തദാകാശം ചോചുഃ

ഉപകോസലൻ പറഞ്ഞു പ്രാണൻ ബ്രഹ്മമാകുന്നു എന്നത് ഏതാണോ അതു ഞാൻ അറിയുന്നു. എന്നാൽ ക ത്തേയും ഖ ത്തേയും ഞാൻ അറിയുന്നില്ല. അഗ്നികൾ പറഞ്ഞു കം എന്നു പറഞ്ഞത് ഏതോ അത് തന്നെ ഖം എന്നു പറയുന്നു. ഖം ഏതാണോ അതുതന്നെ കം എന്നു പറയുന്നു. ഇവന്ന് പ്രാണനേയും, പ്രാണന്റെ ഹൃദയാകാശത്തേയും പറഞ്ഞു കൊടുത്തു.

## പതിനൊന്നാം ഖണ്ഡം

അഥ ഹൈനം ഗാർഹപത്യോ fനുശശാ
സ:– പൃഥിവ്യ ഗ്നി രന്ന മാദിത്യ ഇതി; യ
ഏഷ ആദിത്യേ പുരുഷോ ദൃശ്യതേ,
സോ fഹമസ്തി സ ഏവാ ഹ മസ്മി; ഇതി

പിന്നെ ഈ ഉപകോസലനെ ഗാർഹപത്യ അഗ്നി അനുശാസിച്ചു. പൃഥിവി, അഗ്നി, അന്നം ആദിത്യൻ എന്നിവ എന്റെ തനുക്കളാകുന്നു. ആദിത്യനിൽ ഏതു പുരുഷനെ ആണോ കാണുന്നത് ആ പുരുഷൻ ഞാൻ ആകുന്നു. ഞാൻ അവൻ തന്നെയാകുന്നു.

സ യ ഏതമേവം വിദ്വാനുപാസ്തേ fപഹ
തേ പാവകൃത്യാം ലോകീ ഭവതി, സർവ
മായുരേതി, ജ്യോഗ് ജീവതി, നാസ്യാവര
പുരുഷാഃ ക്ഷീയന്തേ; ഉപ വയം തം ഭൂ
ഞ്ജാമോ fസ്മിംശ്ച ലോകേ മുഷ്മിം ശ്ച്യ
ഏതമേ വം വിദ്വാനുപാസ്തേ.

ഈ ഗാർഹപത്യാഗ്നിയെ ആരു ഉപാസിക്കുന്നുവോ അവൻ പാപകർമ്മങ്ങൾ നശിപ്പിക്കുന്നു. ലോകമുള്ളവനായിത്തീരുന്നു. മുഴുവൻ ആയുസ്സിനേ പ്രാപിക്കുന്നു. ഉജ്വലമായി ജീവിക്കുന്നു. ഇവന്റെ പിൽക്കാലമുള്ളവർ ക്ഷയിക്കയില്ല. ഈ ലോകത്തിലും പരലോകത്തിലും അവനെ ഞങ്ങൾ പാലിക്കുന്നു. ഇപ്രകാരം അറിഞ്ഞുകൊണ്ട് ഈ ഗാർഹപത്യാഗ്നിയെ ആരു ഉപാസിക്കുന്നുവോ അവന് ഈ ഫലം സിദ്ധിക്കും.

## പന്ത്രണ്ടാം ഖണ്ഡം

അഥ ഹൈനമന്വാഹാര്യ ചചനോ fനുശശാസ:–
ആപോദിശോ നക്ഷത്രാണി, ചന്ദ്രമാ ഇതി;
യ ഏഷ ചന്ദ്രമസി പുരുഷോ ദൃശ്യതേ സോ
ഹമസ്മി, സ ഏവാ ഹമസ്മീതി

അനന്തരം ഇവനെ ദക്ഷിണാഗ്നി അനുശാസിച്ചു. അപ്പുകൾ, ദിക്കുകൾ, നക്ഷത്രങ്ങൾ, ചന്ദ്രൻ എന്നിങ്ങനെ എനിക്കു നാലു ശരീരങ്ങൾ ഉണ്ട്. ചന്ദ്രമസ്സിൽ ഏതു പുരുഷനെയാണോ കാണുന്നത് അവൻ ഞാനാകുന്നു. ഞാൻ അവൻ തന്നെയാകുന്നു.

സ യ ഏവമേതം വിദ്വാനുപസ്തേ fപഹതേ
പാപകൃത്യാം, ലോകീഭവതി, സർവമായുരേതി,
ജ്യോഗ്ജീവതി; നാസ്യാവരപുരുഷാഃ ക്ഷീ
യന്തേ; ഉപവയം തം ഭൂജാമോ/സ്മിം ശ്ച
ലോകേ/ മുഷ്മിം ശ്ച യ ഏതമേവം വിദ്വാ
നുവാസ്തേ

(ഇതിന്റെ വ്യാഖ്യാനം പതിനൊന്നാം ഖണ്ഡത്തിന്റെ അവസാനത്തിലുള്ളതുതന്നെയാണ്.)

## പതിമൂന്നാം ഖണ്ഡം

അഥ ഹൈന മാഹവനീയോfനുശശാസ:–
പ്രാണ ആകാശോ ദ്യൗർവിദ്യുദിതി; യ

ഏഷ വിദ്യുതി പുരുഷോ ദൃശ്യതേ സോ
fഹമസ്മി; സ ഏവാഹ മസ്മീതി

അനന്തരം അഹവനീയൻ അവനെ അനുശാസിച്ചു:- പ്രാണൻ, ആകാശം, ദ്യോവ്, വിദ്യുത്ത് എന്നിങ്ങനെ നാലു തനുക്കൾ എനിക്കുണ്ട്. വിദ്യുത്തിൽ ഏതു പുരുഷൻ കാണപ്പെടുന്നോ ആ പുരുഷൻ ഞാനാകുന്നു.

സ യ ഏതമേവം വിദ്വാനു പാസ്തേ fപഹതേ
പാപകൃത്യാം ലോകീഭവതി സർവമായുരേതി,
ജ്യോഗ് ജീവതി; നാസ്യാവരപുരുഷാഃ ക്ഷീയ
ന്തേ, ഉപവയം ഭുഞ്ജാമോ fസ്മിംശ്ച
ലോകേ/ മുഷ്മിം ശ്ച യ ഏതമേവം വിദ്വാ
നുപസ്തേ

(ഇതിന്റെ വ്യാഖ്യാനവും പതിനൊന്നാം ഖണ്ഡത്തിന്റെ അവസാനത്തിലുള്ളതാണ്.)

## പതിന്നാലാം ഖണ്ഡം

തേ ഹോ ചുരുപ കോസലൈഷാസൌമ്യതേ
സ്മദ്വിദ്യാffത്മവിദ്യാചാ ffചാർയ്യ
സ്തുതേ ഗതിംവ
ക്ഷേതി ആജഗാമഹാ ffചാര്യസ്തമാചാർയ്യോ
fദ്യുവാദോപകോ സലദ ഇതി.

ആ അഗ്നികൾ പറഞ്ഞു: അല്ലയോ സൗമ്യനായ ഉപകോസല ഇതാ നിനക്ക് ഞങ്ങളുടെ വിദ്യയും അത്മവിദ്യയും പറഞ്ഞുതന്നിരിക്കുന്നു. ആചാര്യനാകട്ടെ നിനക്കു ഗതിയെ പറഞ്ഞുതരും. ഇവന്റെ ആചാര്യൻ വന്നു. അവനെ ആചാര്യൻ ഉപകോസലം എന്നു വിളിച്ചു.

ഭഗവ ഇതിഹ. പ്രതിശൂശ്രാവ ബ്രഹ്മവിദ
ഇവസ്യോമ്യ, തേ മുഖംഭാതി; കോനുത്വാfനു
ശശാസ ഇതി. കോനുമാമനുശിഷ്യാദ്ഭോ
ഇതിഹാപേവ നിഹ്നുതേ. ഇമേ നൂനമിദൃശാ
അന്യാദൃശാ ഇതിഹാഗ്നീനഭ്യുദേ കിംനു
സോമ്യ കിലതേ fവോച ന്നതി.

ഭഗവാനേ എന്ന് ഉപകോസലൻ വിളികേട്ടു. അല്ലയോ സൗമ്യ നിന്റെ മുഖം ബ്രഹ്മത്തിന്റെ എന്നപോലെ വിളങ്ങുന്നു. നിന്നെ ആരു അനുശാസിച്ചു. ആചാര്യൻ ചോദിച്ചു. അല്ലയോ ഛഭഗവാനെ ആരാണ് എന്നെ അനുശംസിക്കുന്നത് എന്ന് ആകുന്നതുപോലെ ഉപകോസലൻ പറഞ്ഞു. മുമ്പേ വേറെ വിധത്തിലിരുന്നവരും ഇപ്പോൾ ഈ വിധത്തിലിരിക്കുന്നവരുമായ ഈ അഗ്നികൾ തന്നെ എന്നെ ഉപദേശിച്ചു. അവൻ അഗ്നികളെ ചൂണ്ടിപ്പറഞ്ഞു. അല്ലയോ സൗമ്യാ, നിനക്ക് എന്താണ് അവർ പറഞ്ഞുതന്നത്? ആചാര്യൻ ചോദിച്ചു.

ഇദമിതി ഹ പ്രതിജജ്ഞേ ലോകാൻ വാവകില
സോമ്യതേ fവോചൻ; അഹം തു തേതദ്വാക്ഷ്യാമി
യഥാ പുഷ്കരപലാശ ആപോനശ്ലിഷ്യന്ത ഏവ
മേവം വിദി പാപം കർമ്മനശ്ലിഷ്യതേ ഇതി
ബ്രവീതുമേ ഭഗവ നിതി തസ്മൈ ഹോവാച.

ശിഷ്യൻ ഇങ്ങനെ എന്നു പറഞ്ഞു: അല്ലയോ സൗമ്യാ, അവർ ലോകങ്ങളെ മാത്രമാണ് പറഞ്ഞുതന്നത് എന്നാൽ ഞാൻ നിനക്ക് ബ്രഹ്മത്തെപ്പറ്റി പറഞ്ഞുതരാം. ഏതുപ്രകാരം താമരയിലയിൽ ജലം പറ്റുന്നില്ലയോ, അപ്രകാരം ബ്രഹ്മത്തെ ഞാൻ പറയാൻ പോകുന്നതുപോലെ അറിയുന്നവനിൽ പാപകർമ്മം പറ്റുകയില്ല. ആചാര്യൻ പറഞ്ഞു: ഭഗവൻ എനിക്കു പറഞ്ഞുതന്നാലും ശിഷ്യൻ പറഞ്ഞു. അവന് ആചാര്യൻ പറഞ്ഞുകൊടുത്തു.

## പതിനഞ്ചാം ഖണ്ഡം

യ ഏഷോ fക്ഷിണി പുരുഷോ ദൃശ്യത, ഏഷ
ആത്മേതിഹോ വാചൈതദമൃതഭയമേത
ദ ബ്രഹ്മേതി; തദ്യദ്യപ്യസ്മിൻ സപ്പിർവ്വോദകം
വാ സിഞ്ചതി വർത്മനീ ഏവ ഗച്ഛതി.

കണ്ണീൽ കണ്ണിൽ ഏതു പുരുഷനാണോ കാണപ്പെടുന്നത് ആ പുരുഷൻ ആത്മാവാകുന്നു എന്നു പറഞ്ഞുകൊടുത്തു. ഞാൻ പറഞ്ഞ ഈ ആത്മതത്വം നശിക്കാത്തതും ഭയമില്ലാത്തതുമാകുന്നു. ഇത് ബ്രഹ്മമാകുന്നു. പുരുഷന്റെ സ്ഥാനമായ ഈ അക്ഷിയിൽ സർപ്പിനേയോ, ഉദകത്തേയോ സേചനം ചെയ്യൂ. ഇവ ഇമകളെത്തന്നെ ഗമിക്കുന്നു. പുരുഷന്റെ നിരഞ്ജനത്വം വർണ്ണിക്കുന്നു.

ഏതം സം യദ്വാമ ഇത്യാ ചക്ഷതേ, ഏതം ഹി
സർവാണി വാമാന്യഭിസംയന്തി; സർവാണ്യേ
നം വാമാന്യഭി സംയന്തിയ ഏവം വേദ

ഈ പുരുഷനെ സംയദ്വാമൻ എന്നു പറയുന്നു. എന്തെന്നാൽ ശോഭനമായിട്ടുള്ളവയെല്ലാം ഈ പുരുഷനെ അഭിസംഗമിക്കുന്നു. ഇങ്ങനെ ആര് അറിയുന്നുവോ അവനെ ശോഭനങ്ങളായിട്ടുള്ളവയെല്ലാം അഭിസംഗമിക്കുന്നു.

ഏഷ ഉ ഏവ വാമനീരേഷ സർവാണി
വാമാനി നയതി; സർവാണി വാമാനി നയതി
യ ഏവം വേദ

ഈ പുരുഷൻ തന്നേ വാമനീയമാകുന്നു. എന്തെന്നാൽ ഇവൻ എല്ലാ വാമങ്ങളേയും നയിക്കുന്നു. ഇപ്രകാരം ആരു അറിയുന്നുവോ അവൻ വാമങ്ങളായിട്ടുള്ളതെല്ലാം നയിക്കുന്നു.

ഏഷ ഉ ഏവ ഭാമിനീ രേഷ ഹി സർവേഷു
ലോകേഷു ഭാതി. സർവേഷു ലോകേഷു ഭാതി
യ ഏവം വേദ

ഇവൻ തന്നെ ഭാമിനിയാകുന്നുഎന്തെന്നാൽ ഇവൻ എല്ലാ ലോകങ്ങളിലും ശോഭിക്കുന്നു. ഇപ്രകാരം ആരു അറിയുന്നുവോ, അവൻ എല്ലാ ലോകങ്ങളിലും വിളങ്ങുന്നു.

അഥ യദു ചൈവാസ്മിൻ ശവ്യം കുർന്തി,
യദിചനാ, ർച്ചഷ മേവാദി സംഭവന്തി, അ
ർച്ചിഷോ fഹാ, രഹ്ന ആ പൂർയ്യമാണപക്ഷ
മാപൂർയ്യ മാണപക്ഷാദ്യാൻ ഷസുരങ്ങേതി
മാംസാം സ്താൻ, മാസേഭ്യഃ സംവത്സരം,
സംവത്സരാ ദാദിത്യ, മാദിത്യാച്ചന്ദ്രമസം,
ചന്ദ്രമസോ വിദ്യുതം, തത് പുരുഷോf
മാനവഃ സ ഏനാൻ ബ്രഹ്മഗമയതി; ഏഷ
ദേവ പഥോ ബ്രഹ പഥഃ, ഏതേന പ്രതി
പദ്യമാനാ ഇമം മാനവമാവർത്തം നാff
വർത്തന്തേനff വർത്തന്തേ

ഇവന്റെ വിഷയത്തിൽ ശശവകർമ്മം ചെയ്യുന്നെങ്കിലും ചെയ്യുന്നില്ലെങ്കിലും അർച്ചിരഭിമാനിയായ ദേവതെയേത്തന്നെ പ്രാപിക്കുന്നു. അർച്ചസ്സിൽ നിന്ന് അഹരഭിമാനിയായ ദേവതയേയും അഹസ്സിൽനിന്ന് ശുക്ലപക്ഷദേവതയേയും ശുക്ലപക്ഷ ദേവതയിൽ നിന്ന് ഉത്തരായണ ദേവതയേയും ആ മാസങ്ങളിൽ നിന്ന് സംവത്സരദേവതയേയും സംവത്സരത്തിൽ നിന്ന് ആദിത്യനേയും ആദിത്യനിൽനിന്ന് ചന്ദ്രമസ്സിനേയും ചന്ദ്രമസ്സിൽ നിന്ന് വിദ്യുത്തിനേയും പ്രാപിക്കുന്നു. അവിടെ മനുഷ്യനല്ലാത്ത പുരുഷൻ വരുന്നു. അവൻ ഇവരെ ബ്രഹ്മത്തെ പ്രാപിപ്പിക്കുന്നു. ഇത് ദേവ പഥവും ബ്രഹ്മപഥവും ആകുന്നു. ഇതിൽകൂടി പോകുന്നവർ ഈ മനുവിന്റെ സൃഷ്ടിരൂപമായ ആവർത്തത്തെ ആവർത്തിക്കുന്നില്ല. ആവർത്തമെന്നുപറയുന്നത് ജനനമരണങ്ങളുടെ തുടർച്ചയാകുന്ന ചക്രത്തിൽപ്പെട്ടു കറങ്ങുന്നതിനെയാണ്.

## പതിനാറാം ഖണ്ഡം

ഏഷ ഹ വൈ യജ്ഞോ യോ fയം പവതേ,
ഏഷ ഹയന്നിദം സർവം പുനാതി, യദേ
ഷ യന്നിദം, സർവം പുനാതി, തസ്മാദേ
ഷ ഏവയജ്ഞ, സ്തസ്യ മനശ്ച വാക്
ച വർത്തനീ.

ഏതൊരു വായുവാണോ ശുദ്ധീകരിക്കുന്നത് അങ്ങനെയുള്ള വായു യജ്ഞമാണെന്നു പ്രസിദ്ധമാകുന്നു. ഈ വായു ഗമിച്ചുകൊണ്ട് ഈ ജഗത്തിനെയെല്ലാം ശുദ്ധമാക്കുന്നു. ഈ വായു സഞ്ചരിച്ചുകൊണ്ട് ഈ ജഗത്തിനെ എല്ലാം ശുദ്ധമാക്കുന്നു എന്നുള്ളതേതോ അതുകൊണ്ടുതന്നെ ഈ വായു യജ്ഞമാകുന്നു. ആ യജ്ഞത്തിന്റെ മാർഗ്ഗങ്ങൾ മനസ്സും വാക്കുമാകുന്നു.

തയോരസ്യ തരാം – മനസാ സംസ്കരോതി
ബ്രഹ്മാ വാചാഹോത fധർയ്യുരുദ്ഗാതാf
ന്യതരാം; സയ ത്രോ പാകൃതേ പ്രാതരനു
വാകേ പുരാപരിധാനീയായ ബ്രഹ്മാ
വ്യവവദതി, അന്യതരാമേവ വർത്തനിം
സംസ്കരോതി ഹീയതേ fന്യതരാ

ആ രണ്ടു വർത്തനികളിൽ ഒന്നിനെ ബ്രഹ്മമെന്നു പറയുന്ന ഋത്വിക്ക് മനസ്സുകൊണ്ട് സംസ്കരിക്കുന്നു. മറ്റൊന്നിനെ ഹോതാവും, അധ്വർയ്യുവും, ഉദ്ഗാതാവും വാക്കുകൊണ്ട് സംസ്കരിക്കുന്നു. എവിടെ, ശസ്ത്രം ആരംഭിച്ചിരിക്കുമ്പോൾ പരിധാനീയ എന്നു പറയുന്ന ഋക്കിന്, മുമ്പ് ആ ബ്രഹ്മാവ് മൗനത്തെ ഉപേക്ഷിക്കുന്നുവോ, അവിടെ ഒന്നിനെ മാത്രമെ സംസ്കരിക്കുകയുള്ളു. മറ്റൊന്ന് നഷ്ടപ്പെടുന്നു.

സ യ ഥൈ കംപാദ്വ്രജൻ, രഥോവൈ
കേന ചക്രേണ വർത്തമാനോ രിഷ്യത്യേ
വമ സ്യയജ്ഞോ രിഷ്യതി; യജ്ഞം രിഷ്യന്തം
യജമാനോ/നുരിഷ്യതി; സ ഇഷ്ട്വാ
പാപീയാൻ ഭവതി

ഏതു പ്രകാരമാണോ ഒരു പാദത്തോടു കൂടിയവൻ വഴി പോകുമ്പോൾ നശിക്കുന്നത് അല്ലങ്കിൽ ഒറ്റച്ചക്രം കൊണ്ട് വർത്തിക്കുന്ന രഥം സഞ്ചരിക്കുമ്പോൾ നശിക്കുന്നത് അപ്രകാരം ഈ യജമാനന്റെ ആ യജ്ഞം നശിക്കുന്നു. നശിക്കുന്ന യജ്ഞത്തെ യജമാനൻ അനുനശിക്കുന്നു. ആ യജമാനൻ യാഗം ചെയ്ത് കൂടുതൽ പാപമുള്ളവനായിത്തീരുന്നു.

അഥ യത്രോപാകൃതേ പ്രാതരനുവാകേ ന
പുരാ പരിധാനീയായാ ബ്രഹ്മാവ്യവവദ
ത്യുദേ ഏവ വർത്തനീ സംസ്കർവന്തീ നഹീ
യതേ fന്യതരാ

എവിടെ പ്രാതരനുവാകം ആരംഭിച്ചതിന്റെ ശേഷം, പരിധാനീയതക്കു മുൻപ് ബ്രഹ്മാവ് മൗനത്തെ ഉപേക്ഷിക്കുന്നില്ലയോ അവിടെ രണ്ടു വർത്തനികളേയും സംസ്കരിക്കുന്നു. രണ്ടിൽ ഒന്നും നഷ്ടപ്പെടുന്നില്ല.

സ യഥോഭയ പാദ്വ്രജൻ, രഥോപോദാ
ഭ്യാം ചക്രാഭ്യാം വർത്തമാനഃ പ്രതിതിഷ്ഠ
ത്യേ വമസ്യയജ്ഞഃ പ്രതിതിഷ്ടതി; യജ്ഞം
പ്രതിതിഷ്ഠന്തം യജമാനോ fനുപ്രതിതി
ഷ്ഠതി; സ ഇഷ്ട്വാശ്രേയാൻ ഭവതി

എപ്രകാരം രണ്ടു കാലുകളോടുകൂടിയ പുരുഷൻ വഴിപോകുമ്പോൾ നശിക്കാതിരിക്കുന്നോ അല്ലെങ്കിൽ രണ്ടു ചക്രങ്ങളെകൊണ്ട് വർത്തിക്കുന്ന രഥം നശിക്കാതിരിക്കുന്നോ അപ്രകാരം ഈയജമാനന്റെ ആ യജ്ഞം നശിക്കാതിരിക്കുന്നു. പ്രതിഷ്ഠിതി ചെയ്യുന്ന യജ്ഞത്തെ യജമാനൻ അനുപ്രതിഷ്ഠിതി ചെയ്യുന്നു ആ യജമാനൻ യാഗം ചെയ്ത് ശ്രേഷ്ഠനായിത്തീരുന്നു.

## പതിനേഴാം ഖണ്ഡം

പ്രജാപതിർല്ലോകാനഭ്യതപത്; തേഷാം
തപ്യമാനാനാം രസാൻ പ്രാവൃഹത്; അ
ഗ്നിം പൃഥിവ്യ, വായുമന്തരീക്ഷാ, ദാദിത്യ ദിവഃ

പ്രജാപതി ലോകങ്ങളെ അഭിതപിപ്പിച്ചു. തപിക്കപ്പെടുന്ന ആ ലോകങ്ങളുടെ രസങ്ങളെ എടുത്തു പൃഥിവിയിൽ നിന്ന് അഗ്നിയേയും അന്തരീക്ഷത്തിൽ നിന്ന് വായുവിനേയും, ദ്യോവിൽ നിന്ന് ആദിത്യനേയും --

സ ഏതാസ്തിസ്രോ ദേവതാ അഭ്യതപത്;
താ സാം തപ്യമാനാനാം രസാൻ പ്രാ
വൃഹത്; ആഗ്നേ ത്യചോവായോർയ്യജൂംഷി,
സാമാന്യാദിത്യാത്.

പ്രജാപതി ഈ മൂന്നു ദേവതകളെ അഭിതപിപ്പിച്ചു. തപിക്കപ്പെടുന്ന അവരുടെ സാരങ്ങളെ ഉദ്ധരിച്ചു. അഗ്നിയിൽ നിന്ന് ഋക്കുകളെയും വായുവിൽനിന്ന് യജൂസ്സുകളെയും ആദിത്യനിൽ നിന്ന് സാമങ്ങളെയും --

സ ഏതാം ത്രയിം വിദ്യാമഭ്യതപത്,
തസ്യാ സ്തപ്യമാനായാ രസാൻ പ്രാവൃഹത്,
ഭ്രരിത്യ ഭൃഗ്ഭ്യോ, ഭൂവരിതിയ ജൂർഭ്യഃ
സ്വരിതി സ്വരിതി സാമഭ്യഃ

പ്രജാപതി ഈ ത്രയീവിദ്യയെ അഭിതപിപ്പിച്ചു. തപിക്കപ്പെടുന്ന അതിന്റെ രസങ്ങളെ ഉദ്ധരിച്ചു. ഋക്കുകളിൽ നിന്ന് ഭൂഃ എന്നും യജൂസ്സുകളിൽ നിന്ന് ഭുവ എന്നും സാമങ്ങളിൽ നിന്ന് സ്വഃ എന്നു ഗ്രഹിച്ചു. അതിനാൽ ഇവ ലോകങ്ങളുടേയും ദേവന്മാരുടേയും, വേദങ്ങളുടേയും രാസങ്ങളായ മഹാവ്യാഹൃതികളാകുന്നു.

തദ്യ ദൃക്തോ രിഷ്യേദ്, ഭൂഃ സ്വാഹേതി
ഗാർഹപത്യേ ജൂഹുയാത്; ഋചാമേവ
തദ്രസേന ർച്ചാം വീർയ്യേണ ർച്ചാം യജ്ഞസ്യ
വിരിഷ്ടം സംദധാതി

ആ യജ്ഞത്തിൽ ഋക്കുകൾ നിമിത്തം യജ്ഞത്തിനു കേടു വരികയാണെങ്കിൽ ഭൂഃ സ്വാഹാ എന്ന് ഗാർഹ്യപത്യനിൽ ഹോമിക്കണം. അത് ഋക്കുകളുടെ തന്നെ രസംകൊണ്ടും, ഋക്കുകളുടെ വീര്യംകൊണ്ടും ഋക്കുകളുടെ യജ്ഞത്തിന്റെ ക്ഷതരൂപമായ വിച്ഛേദം കൂട്ടിചേർക്കുന്നു.

അഥ യദി യജൂഷ്ടോരിഷ്യേദ് ഭുവഃ സ്വാ
ഹേതി ദക്ഷിണാഗ്നൗ ജൂഹുയാത്; യജൂഷാ
മേ വ തദ്രസേന, യജൂഷാം വീർയ്യേണ
യജൂഷാം യജ്ഞസ്യ വിരിഷ്ടം സന്ദധാതി.

യജൂസ്സുകൾ നിമിത്തം യജ്ഞം ക്ഷതം പ്രാപിക്കുകയാണെങ്കിൽ ഭൂവഃസ്വാഹാ എന്നുള്ള മന്ത്രത്താൽ ദക്ഷിണആഗ്നിയിൽ ഹോമിക്കണം. അത് യജൂസ്സുകളുടെ രസംകൊണ്ടും, യജൂസ്സുകളുടെ ഓജസ്സുകൊണ്ടും, യജൂസ്സുകളുടെ യജ്ഞത്തിന്റെ ക്ഷതരൂപമായ വിച്ഛേദം കൂട്ടിച്ചേർത്തു ശരിയാക്കുന്നു.

അഥ യദി സാമതോ രിഷ്യേത് സ്വഃ സ്വാഹേ
ത്യാ ഹവനീയേ ജൂഹുയാത്; സാമ്നാ
മേ വതദ്രസേന, സാമ്നാം വീർയ്യേണ
സാമ്നാം യജ്ഞസ്യ വിരിഷ്ടം സന്ദധാതി.

സാമങ്ങൾ നിമിത്തം യജ്ഞം ക്ഷതം പ്രാപിക്കുകയാണെങ്കിൽ സ്വഃസ്വാഹാ എന്ന് ആഹവനീയനിൽ ഹോമിക്കണം. അത് സാമങ്ങലുടെ തന്നെ രസംകൊണ്ടും, സാമങ്ങളുടെ വീര്യം കൊണ്ടും സാമങ്ങളെ സംബന്ധിച്ച യജ്ഞത്തിന്റെ ക്ഷതരൂപമായ വിച്ഛേദം സന്ധാനം ചെയ്യുന്നു.

തദ്യഥാ ലവണേന സുവർണ്ണം സന്ദധ്യാത്,
സുവർണ്ണേന രജതം, രജതേന ത്രപുത്ര
പുണാസീസം, സീസേന ലോഹം, ലോഹേ
ന ദാരു, ദാരു ചർമ്മണം, ഏവമേഷാം
ലോകാ നാമാസാം ദേവതാ നാമസ്യാസ്ത്ര
യ്യാ വിദ്യായാ വീർയ്യേണ യജ്ഞസ്യ വിരി
ഷ്ടം സന്ദധാതി, ഭേഷജകൃതോ ഹ വാ
ഏഷ യജ്ഞോ യത്രൈവം വിദ് ബ്ര
ഹ്മാ ഭവതി.

അത് എങ്ങിനെ എന്നാൽ പൊൻകാരം മുതലായക്ഷാരം കൊണ്ട് സ്വർണ്ണത്തേയും, സുവർണ്ണകൊണ്ട് വെള്ളിയേയും, രജതം കൊണ്ട് തകരത്തേയും, തകരംകൊണ്ട് ഈയത്തേയും, ഈയംകൊണ്ട് ലോഹത്തേയും, ലോഹം കൊണ്ട് തടിയേയും തുകൽകൊണ്ട് തടിയേയും സന്ധാനം ചെയ്യുന്നതെങ്ങിനേയോ അപ്രകാരം ഈ ലോഹങ്ങളുടേയും ഈ ദേവതകളുടേയും ഈ ത്രയീവിദ്യയുടേയും വീർയ്യംകൊണ്ട് യജ്ഞത്തിന്റെ ക്ഷതം സന്ധാനം ചെയ്യുന്നു. ഏതു യജ്ഞത്തിൽ ബ്രഹ്മാവ് ഇപ്രകാരമറിയുന്നവൻ ആയിരിക്കുന്നുവോ ഈ യജ്ഞം ഭേഷജത്താൽ സംസ്കരിക്കപ്പെട്ടതായിതീരുന്നു.

ഏഷ ഹ വാ ഉദക് പ്രവണോ യജ്ഞോ
യത്രൈവം വിദ് ബ്രഹ്മാ ഭവതി; ഏവം
വിദം ഹവാ ഏഷാ ബ്രഹ്മാണ മനുഗാഥാ
യതോ യത ആവർത്തതേ തത് തദ്
ഗച്ഛതി; മാനവോ ബ്രഹ്മൈവൈക
ഋത്വിക് കുരുതശ്വാ f ഭിരക്ഷതി ഏ
വം വിദ്ധവൈ ബ്രഹ്മാ യജ്ഞം യജ
മാനം സർവ്വാംശ്ചർത്ഥിജോ f ഭിരക്ഷതി
തസ്മാദേവം വിദമേവ ബ്രഹ്മാണം
കുർവീത, നാനേവം വിദം.

ഏതു യജ്ഞത്തിൽ ബ്രഹ്മാവ് ഇപ്രകാരമറിയുന്നവനായിരിക്കുന്നോ ആ യജ്ഞം വടക്കോട്ടു ചരിഞ്ഞതാകുന്നു. ഇപ്രകാരമറിയുന്ന ബ്രഹ്മാവിനെക്കുറിച്ച് ഈ അനുഗാഥപ്രസിദ്ധമാ

I K

കുന്നു:– എവിടെ അവിടെ ചെയ്യുന്ന ജ്ഞാനവാനായ ബ്രഹ്മാവാകുന്ന ഒരേ ഋത്വിക് പെൺകുതിര എന്നപോലെ കർത്താക്കളെ അഭിരക്ഷിക്കുന്നു. ഇതറിയുന്ന ബ്രഹ്മാവ് യജ്ഞത്തേയും യജമാനനേയും എല്ലാ ഋത്വിക്കുകളേയും അഭിരക്ഷിക്കുന്നു. അതിനാൽ ഇങ്ങനെ അറിയുന്നവനെ ബ്രഹ്മാവാക്കണം. ഇപ്രകാരം അറിയാത്തവനെ ബ്രഹ്മാവാക്കരുത്.

## അഞ്ചാമദ്ധ്യായം

### ഒന്നാം ഖണ്ഡം

സഗുണ ബ്രഹ്മവിദ്യയുടെ ഉത്തരഗതി ഇതുവരെ പറഞ്ഞു. പഞ്ചാഗ്നിവിത്തായ ഗൃഹസ്ഥനും, മറ്റുവിദ്യകളെ ശീലിക്കുന്ന ശ്രദ്ധാലുക്കളായ ഊർദ്ധ്വരേതസ്സുകൾക്കും, അതേ ഗതിയെത്തന്നെ അനുവദിച്ചു. കേവല ധർമ്മികൾക്ക് ദക്ഷിണദിക്കിനെ സംബന്ധിച്ചതും, ധൂമാദിലക്ഷണവും, പുനരാവർത്തിരുപവുമായ വേറെ ഗതിയും, മൂന്നാമതായി, വൈരാഗ്യം വരുന്നതിന്നായി, വിദ്യാകർമ്മരഹിതന്മാർക്ക്, അതിനെക്കാൾ കഷ്ടതരമായ സംസാരഗതി പറയാനായി ആരംഭിക്കുന്നു. പ്രാണഃ ശ്രേഷ്ഠോ വാഗാദിഭ്യഃ പ്രാണോ വാവ സം വർഗ്ഗഃ തുടങ്ങി പലയിടങ്ങളിലും കഴിഞ്ഞ അദ്ധ്യായങ്ങളിൽ പ്രാണനെപ്പറ്റി പറഞ്ഞിട്ടുണ്ട്. എല്ലാം ഒരുപോലെ ഒരുമിച്ചു ചേർന്നു പ്രവർത്തിച്ചുകൊണ്ടിരിക്കുമ്പോൾ, ആ പ്രാണൻ വാക്കു മുതലായവയുടെ കൂട്ടത്തിൽ ശ്രേഷ്ഠനാകുന്നതെങ്ങിനെ എന്നും ആ പ്രാണനെ ഉപാസിക്കേണ്ടത് എങ്ങിനെയാണന്നും കാണിക്കുന്നതിന്, ആ പ്രാണന്റെ ശ്രേഷ്ഠത്വാദി ഗുണങ്ങളെ വിധിക്കണമെന്ന് കാണിക്കുന്നു

ഓ, യോ ഹ വൈ ജ്യേഷ്ഠം ചശ്രേഷ്ഠം
ച വേദ, ജ്യേഷ്ഠശ്ച ഹ വൈ ശ്രേഷ്ഠശ്ച
ഭവതി; പ്രാണോവാവ ജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ച.

ജ്യേഷ്ഠനേയും, ശ്രേഷ്ഠനേയും ആര് അറിയുന്നുവോ, അവൻ ജ്യേഷ്ഠനായും, ശ്രേഷ്ഠനായും ഭവിക്കുന്നു. ജ്യേഷ്ഠനും, ശ്രേഷ്ഠനും പ്രാണൻ തന്നെയാണ്.

യോ ഹ വൈ വസിഷ്ഠം വേദ, വസി
ഷ്ഠോ ഹസ്വാ നാം ഭവതി വാഗ്വാവവസിഷ്ഠഃ

വസിഷ്ഠനെ, ധനം ഉള്ളവനെ, ആര് അറിയുന്നുവോ അവൻ ജ്ഞാതികൾക്ക് വസിപ്പിക്കുന്നവനായി ഭവിക്കുന്നു. വസിഷ്ഠൻ എന്നു പറയുന്നത് വാക്കുതന്നെയാവുന്നു.

യോ ഹ വൈ പ്രതിഷ്ഠാം വേദ, പ്രതി ഹ
തിഷ്ഠ ത്യ സ്മിംശ്ച ലോകേ fമുഷ്മിം ശ്ച
ചക്ഷുർവാക പ്രതിഷ്ഠാ

പ്രതിഷ്ഠയേ ആരു അറിയുന്നുവോ, അവൻ ഈ ലോകത്തിലും പരലോകത്തിലും പ്രതിഷ്ഠിതനാകുന്നു. പ്രതിഷ്ഠ എന്നു പറയുന്നത് ചക്ഷുസ്സുതന്നെ.

യോ ഹ വൈ സമ്പദം വേദ സംഹാ–
സ്മൈ കാമാഃ പദ്യന്തേ ദൈവാശ്ച
മാനുഷാശ്ച; ശ്രോത്രം വാവ സമ്പദ്.

സമ്പത്തിനെ യാതൊരുത്തൻ അറിയുന്നുവോ അവന് ദേവസംബന്ധികളും, മനുഷ്യസംബന്ധികളുമായ കാമങ്ങൾ സമ്പന്നങ്ങളാകും. സമ്പത്തെന്നു പറയുന്നത് ശ്രോത്രം തന്നെയാണ്.

യോ ഹ വാ ആയതനം വേദാ ffയതനം
ഹ സ്വാ നാം ഭവതി; മനോ ഹവാ ആയതനം.

ആയതനത്തെ ആരു അറിയുന്നുവോ അവൻ ജ്ഞാതികൾക്ക് ആശ്രയമായിതീരുന്നു. ആയതനമെന്നത് മനസ്സാകുന്നു.

അഥ ഹ പ്രാണ അഹം ശ്രേയസി വ്യൂദിരേf
ഹം ശ്രേയാന സ്മ്യഹം ശ്രേയാനസ്മീതി

പിന്നെ പ്രാണങ്ങൾ ഞാൻ ശ്രേഷ്ഠനാകുന്നു. ഞാൻ ശ്രേഷ്ഠനാകുന്നു അഹം ശ്രേയസ്സിനെ സംബന്ധിച്ചു വഴക്കുകൂട്ടി.

തേഹ പ്രാണാഃ പ്രജാപതിം പിതര
മേത്യോചുഃ:– ഭഗവൻ കോ നഃ ശ്രേ
ഷ്ഠഃ ഇതി താൻ ഹോവാച:– യസ്മിൻ
വ ഉൽക്രാന്തേ ശരീരം പാപിഷ്ഠതര
മിവദൃശ്യേത സ വഃ ശ്രേഷ്ഠഃ ഇതി

ആ പ്രാണങ്ങൾ പിതാവായ പ്രജാപതിയുടെ അടുക്കൽ ചെന്ന് ചോദിച്ചു. ഭഗവാനേ, ഞങ്ങളിൽ ശ്രേഷ്ഠൻ ആരാണ്? അവരോട് പ്രജാപതി പറഞ്ഞു. നിങ്ങളുടെ കൂട്ടത്തിൽ ആര് ശരീരം വിട്ടുപോവുമ്പോൾ ശരീരം ഏറ്റവും പാപിഷ്ഠമെന്നപോലെ കാണപ്പെടുമോ, അവൻ നിങ്ങളിൽ ശ്രേഷ്ഠനാകുന്നു.

സാഹ വാഗുച്ചക്രാമ; സാ സംവത്സരം
പ്രോഷ്യ പർയ്യേത്യോ വാച:– കഥ മശക
തർത്തേ മജ്ജീവിതു മിതി. യഥാ കലാ
അവദന്തഃ പ്രാണന്തഃ പ്രാണേന, പശ്യ
ന്തശ്ചക്ഷുഷാശൃണ്വന്തഃ ശ്രോത്രേണ,
ധ്യായന്തോ മനസൈവ മിതി. പ്രവിവേ
ശ ഹ വാക്

ആ വാക് ശരീരം വിട്ടുപോയി, ആ വാക്ക് ഒരു സംവത്സരക്കാലം പ്രസിച്ചിട്ട് തിരിച്ചുവന്ന് മറ്റു പ്രാണങ്ങളോടും ചോദിച്ചു: എന്നെ കൂടാതെ ജീവിക്കുന്നതിന് ഏതു പ്രകാരത്തിൽ നിങ്ങൾക്ക് കഴിഞ്ഞു. മൂകന്മാരെപ്പോലെ ഒന്നും പറയാതെ പ്രാണനെക്കൊണ്ടു പ്രാണിച്ചും, ചക്ഷുസ്സുകൊണ്ട് കണ്ടും, ശ്രോത്രം കൊണ്ടുകേട്ടും, മനസ്സുകൊണ്ട് ധ്യാനിച്ചും, ഇങ്ങനെ ഞങ്ങൾ ജീവിച്ചു. ആ പ്രാണങ്ങൾ ഉത്തരം പറഞ്ഞു. വാക്ക് സ്വ വ്യാപാരത്തിൽ പ്രവേശിച്ചു.

ചക്ഷുർഹോച്ചക്രാമ; തത് സംവത്സരം
പ്രോഷ്യ പർയ്യേത്യോവാച:– കഥമശക
തർത്തേ മജ്ജീവിതു മിതി. യഥാ fന്ധാ
അപശ്യന്തഃ പ്രാണന്തഃ പ്രാണേന, വദ
ന്തോ വാചാ ശൃണ്വന്തഃ ശ്രോത്രേണ,

N P

ധ്യായന്തോ മന സൈവമിതി പ്രവിവേശ

ഹചക്ഷുഃ

ചക്ഷുസ്സ് ഉൽക്രമിച്ചു അത് ഒരു സംവത്സരത്തേക്ക് തന്റെ വ്യാപാരം വിട്ട് നിന്നിട്ട് മടങ്ങിവന്നു ചോദിച്ചു: ഏതുവിധം എന്ന കൂടാതെ ജീവിക്കുന്നതിന് നിങ്ങൾക്കു കഴിഞ്ഞു? അന്ധന്മാരെപ്പോലെ കാണാതെ പ്രാണനെകൊണ്ടു പ്രാണിച്ചും വാക്കുകൊണ്ടു വദിച്ചും ശ്രോത്രംകൊണ്ടു ശ്രവിച്ചും, മനസ്സുകൊണ്ടു ധ്യാനിച്ചും ഞങ്ങൾ ജീവിച്ചു. മറ്റു പ്രാണങ്ങൾ ഉത്തരം പറഞ്ഞു. ചക്ഷുസ്സ് സ്വവ്യാപാരത്തിൽ പ്രവർത്തിച്ചു.

ശ്രോത്രം ഹോച്ചക്രാമ തത് സംവത്സരം
പ്രോഷ്യ പർയ്യേത്യോവാച:- കഥമ ശക
തർത്തേമജ്ജീവിതുമതി. യഥാ ബധിരാ
അശൃണ്വന്തഃ പ്രാണന്തഃ പ്രാണേന,
വദന്തോ വാചാ, പശ്യന്ത ശ്ചക്ഷുഷാ,
ധ്യായന്തോ മനസൈവമിതി പ്രവിവേ
ശ ഹ ശ്രോത്രം.

ശ്രോത്രം ഉത്ക്രമിച്ചു. അത് ഒരു സംവത്സരക്കാലത്തേക്കു തന്റെ വ്യാപാരത്തിൽ നിന്നു പിൻമാറി നിന്നിട്ട് മടങ്ങിവന്നു. മറ്റു പ്രാണങ്ങളോടു ചോദിച്ചു: എന്നെ കൂടാതെ ജീവിക്കുന്നതിന് എങ്ങിനെ നിങ്ങൾക്കു കഴിഞ്ഞു? ബധിരന്മാരെപ്പോലെ കേൾക്കാതെ, പ്രാണനെക്കൊണ്ടു പ്രാണിച്ചും, വാക്കുകൊണ്ടു വദിച്ചും, ചക്ഷുസ്സുകൊണ്ടു ദർശിച്ചും മനസ്സുകൊണ്ടു ധ്യാനിച്ചും ഞങ്ങൾ ജീവിച്ചു. മറ്റു പ്രാണങ്ങൾ പറഞ്ഞു: ശ്രോത്രം സ്വവ്യാപാരത്തിൽ പ്രവർത്തിച്ചു.

മനോ ഹോച്ചക്രാമ; തത് സംവത്സരം
പ്രോഷ്യപർയ്യേത്യോ വാച:-കഥ മ ശക
തർത്തേ മജ്ജീവിതു മിതി, യഥാ ബാല
അ മനസഃ പ്രാണന്തഃ പ്രാണേന, വദ
ന്തോ വാചാ, പശ്യന്തശ്ചക്ഷുഷാ, ശൃണ്വ
ന്തഃ ശ്രോത്രേണൈവമിതി പ്രവിവേശ ഹമനഃ

മനസ്സ് ഉൽക്രമിച്ചു. അത് ഒരു സംവത്സരക്കാലത്തേക്ക് പ്രവസിച്ചിട്ട് മടങ്ങിവന്നു ചോദിച്ചു. എന്നെക്കൂടാതെ ജീവിക്കുന്നതിന് എപ്രകാരം നിങ്ങൾക്കു കഴിഞ്ഞു? ബാലന്മാരെപ്പോലെ മനസ്സിനു തന്റേടമില്ലാതെ, പ്രാണനെക്കൊണ്ടു പ്രാണിച്ചും വാക്കുകൊണ്ടു വദിച്ചും ചക്ഷുസ്സുകൊണ്ട് ദർശിച്ചും ശ്രോത്രം കൊണ്ട് ശ്രവിച്ചും ഇങ്ങനെ ഞങ്ങൾ ജീവിച്ചു. മറ്റുള്ള പ്രാണങ്ങൾ പറഞ്ഞു: മനസ്സ് സ്വവ്യാപാരത്തിൽ പ്രവർത്തിച്ചു.

അഥ ഹ പ്രാണ ഉച്ചിക്രമിഷൻ, സ യഥാ
സുഹയഃ പഡ്വീശ ശങ്കൂൻ സംഖിദേ
ദേവമിതരാൻ പ്രാണാൻ സമഖിദത്
തം ഹാഭിസമേത്യോ ചുഃ:- ഭഗവന്നേധി
ത്വം നഃ ശ്രേഷ്ഠോ fസി മോൽ ക്രമിരിതി.

അനന്തരം ആ പ്രാണൻ ഉൽക്രമിക്കുവാനിച്ഛിച്ച് ഏതുപ്രകാരമാണോ നല്ല കുതിര തന്റെ കാലുകൾ കെട്ടിയിട്ടുള്ള കുറ്റികളെ, ഇളക്കിപ്പിഴുതുന്നത് അപ്രകാരം മറ്റു പ്രാണങ്ങലെ പിഴുതു. ആ മുഖ്യപ്രാണന്റെ അടുക്കൽ ചെന്ന് മറ്റുപ്രാണങ്ങൾ പറഞ്ഞു: അല്ലയോ ഭഗവാനെ ഞങ്ങളുടെ സ്വാമിയായിരിക്കൂ. അങ്ങ് ഞങ്ങളിൽ ശ്രേഷ്ഠനാകുന്നു. ഈ ശരീരത്തിൽ നിന്ന് വിട്ടുപോകരുത്.

അഥ ഹൈനം വാഗുവാച:- യദഹം
വസിഷ്ഠോ fസ്മി ത്വം തദ്വസിഷ്ഠോf
സീതി അഥഹൈനം ചക്ഷുരുവാചഃ-
യദഹം പ്രതിഷ്ഠാ fസ്മി, ത്വം തത് പ്രതി
ഷ്ഠാസീതി.

അഥ ഹൈനം ശ്രോത്രമുവാച:-
യദഹം സംപദസ്മിത്വം തത് സംപ
ദസീതി അഥ ഹൈനം മന ഉവാചഃ-
യദഹമായ തനമസ്തി, ത്വം തദായ
തനമസീതി.

വാക്ക് ഈ മുഖ്യപ്രാണനോട് പറഞ്ഞു: ഞാൻ വസിഷ്ഠനാകുന്നു എന്നത് ഏതോ ആ വസിഷ്ഠൻ നീയാകുന്നു. അനന്തരം ചക്ഷുസ്സ് മുഖ്യപ്രാണനോട് പറഞ്ഞു:- ഞാൻ പ്രതിഷ്ഠയാകുന്നതേതോ ആ പ്രതിഷ്ഠ നീയാകുന്നു. അനന്തരം ശ്രോത്രം ഈ മുഖ്യപ്രാണനോട് പറഞ്ഞു: ഞാൻ ഏതു സമ്പത്താകുന്നുവോ, ആ സമ്പത്ത് നീ ആകുന്നു. മനസ്സ് മുഖ്യപ്രാണനോടു പറഞ്ഞു: ഞാൻ ഏതായതനമാകുന്നുവോ, ആ ആയതനം നീയാകുന്നു.

ന വൈ വാചോ, നചക്ഷൂംഷി, നശ്രോ
ത്രാണി, ന മനാം -- സീത്യാ ചക്ഷതേ; പ്രാ
ണാ ഇത്യേവാ ചക്ഷതേ; പ്രാണോ
ഹ്യേവൈതാനി സർവാണി ഭവന്തി.

വാക്കുകൾ എന്നു പറയുന്നില്ല; ചക്ഷുസ്സുകൾ എന്നു പറയുന്നില്ല; ശ്രോത്രങ്ങൾ എന്നു പറയുന്നില്ല; മനസ്സുകൾ എന്നു പറയുന്നില്ല; പ്രാണങ്ങൾ എന്നു തന്നെ പറയുന്നു. എന്തെന്നാൽ ഈ വാഗാദികളെല്ലാം പ്രാണൻ തന്നെയാകുന്നു.

**രണ്ടാം ഖണ്ഡം**

സഹോവാച കിംമേ fന്നം ഭവിഷ്യതീതിയത്
കിഞ്ചിദിദമാ ശ്വഭ്യ ആ ശകുനിഭ്യ ഇതിഹോ
ചുഃ, തദ്വാ ഏതദന സ്യാന്ന, മനോഹവൈ
നാമ പ്രത്യക്ഷം ന ഹ വാ ഏവം വിദി
കിഞ്ചനാനന്നം ഭവതീതി

മുഖ്യപ്രാണൻ ചോദിച്ചു: എനിക്ക് അന്നം എന്തായിരിക്കും? ശ്വാക്കൾ മുതൽ ശകുനികൾ വരെ ഈ ലോകത്തുള്ളതെല്ലാം.

വാഗാദികൾ ഉത്തരം പറഞ്ഞു. അങ്ങനെയുള്ള ഇതെല്ലാം പ്രാണന്റെ അന്നമാകുന്നു. അനൻ എന്നുള്ളത് പ്രത്യക്ഷമായ നാമമാകുന്നു. ഇപ്രകാരം അറിയുന്നവനിൽ യാതൊന്നും അന്ന മല്ലാത്തതായി ഭവിക്കയില്ല.

സഹോവാച: കിം മേ വാസോ ഭവിഷ്യ
തീതി; ആപ ഇതി ഹോചുഃ തസ്മാദ്വാ
ഏതദശിഷ്യന്തഃ പുരസ്താച്ചോ പരിഷ്ഠാ
ച്ചാദ്ഭിഃ പരിദധതിലമ്ഭൂകോ ഹ
വാസോ ഭവത്യനഗ്നോ ഭവതി.

പ്രാണൻ പിന്നേയും ചോദിച്ചു: എനിക്ക് വസ്ത്രം എന്താ യിരിക്കും? അപ്പുകൾ വാഗാദികൾ പറഞ്ഞു. അശിക്കുവാൻ പോകുന്നവർ ഭോജനത്തിനു മുൻപിലും, ഭോജനം കഴിഞ്ഞും അപ്പുകളെകൊണ്ട് മുഖ്യപ്രാണനെ ഉടുപ്പിക്കുന്നു. ഇങ്ങനെ ചെയ്യുന്നത് അപ്പുകൾ പ്രാണന്റെ വസ്ത്രമായതുകൊണ്ടാണ്. മനസ്സിനെ ലഭിക്കുന്നവനായി ഭവിക്കും. ഉത്തരീയമുള്ളവനാ യിത്തീരും.

തദ്ധൈതത് സത്യകാമോ ജാബാലോ
ഗോശ്രുതയേ വൈയാ പ്ര പദ്യായോ
ക്ത്വോവാച:- യദ്യപ്യേ തച് ച്തുഷ്കായ
സ്ഥാണവേ ബ്രുയാജ്ജായേരന്നേ വാസ്മി
ഞ്ശാഖാഃ, പ്രാരോഹേയുഃ പലാശാനീതി.

ഇങ്ങനെയുള്ള ഈ പ്രാണദർശനത്തെ ജാബാലയുടെ പുത്രനായ സത്യകാമൻ വ്യാഘ്രപത്തിന്റെ പുത്രനായ ഗോശ്രു തിക്ക് പറഞ്ഞു കൊടുത്തിട്ട് പറഞ്ഞു. ഇതിനെ ശുഷ്കമായ കുറ്റി ക്കുപോലും പറഞ്ഞുകൊടുക്കുകയാണെങ്കിൽ, ഈ സ്ഥാണു വിൽ ശാഖകൾ ഉണ്ടാവും. ഇലകൾ മുളക്കുകയും ചെയ്യും.

അഥ യദി മഹജ്ജി ഗമിഷേ, ദമാവാസ്യാ
യാം ദീക്ഷിത്വാ പൗർണ്ണമാസ്യാം രാ
ത്രൗ സർവൗ ഷധസ്യ മന്ഥം ദധിമധുനോ
രുപമഥ്യ, ജ്യേഷ്ഠായ ശ്രേഷ്ഠായ സ്വാ
ഹേത്യ ഗ്നാവാജ്യസ്യ ഹുത്വാ മന്ഥേ
സംപാതമവനയേത്.

അനന്തരം മഹത്വത്തെ ഗമിക്കുവാൻ ഇച്ഛിക്കുകയാണെ ങ്കിൽ കറുത്തവാവുന്നാൾ ദീക്ഷിച്ചിട്ട് വെളുത്തവാവുന്നാൾ രാത്രിയിൽ എല്ലാ ഔഷധത്തിന്റേയും പിഷ്ടത്തെ തൈരും തേനും കൂട്ടിയതിൽ കലക്കിയിട്ട് അഗ്നിയിൽ ജ്യേഷ്ഠായ ശ്രേഷ്ഠായ സ്വാഹം എന്ന് ആജ്യത്തെ ഹോമിച്ചിട്ട് സംപാദത്തെ മന്ഥത്തിൽ വീഴ്ത്തണം.

വസിഷ്ഠായ സ്വാഹേത്യഗ്നാ വാജ്യസ്യ ഹുത്വാ
മന്ഥേ സംപാത മവനയേത്; പ്രതിഷ്ഠായൈ
സ്വാഹേത്യഗ്നാ വാജ്യസ്യ ഹുത്വ മന്ഥേ
സമ്പാതമവനയേത്, സമ്പദേ സ്വാഹേത്യ
ഗ്നാ വാജ്യസ്യ ഹുത്വാ മന്ഥേ സമ്പാത
മവ നയേത്; ആയതനായ സ്വഹേത്യഗ്നാ
വാജ്യസ്യ ഹുത്വാ മന്ഥേ സമ്പാതമവനയേത്.

വസിഷ്ഠായ സ്വാഹം എന്ന് അഗ്നിയിൽ ആജ്യത്തെ ഹോമി ച്ചിട്ട് സമ്പാതത്തെ മന്ഥത്തിൽ വീഴ്ത്തണം. പ്രതിഷ്ഠായൈ സ്വാഹാ എന്ന് അഗ്നിയിൽ ആജ്യത്തെ ഹോമിച്ചിട്ട് സമ്പാ ദത്തെ മന്ഥത്തിൽ വീഴ്ത്തണം. സമ്പാദേ സ്വാഹാ എന്ന് അഗ്നി യിൽ ആജ്യത്തെ ഹോമിച്ചിട്ട് സമ്പാദത്തെ മന്ഥത്തിൽ വീഴ്ത്ത ണം. ആയതനായ സ്വാഹാ എന്ന് അഗ്നിയിൽ ആജ്യത്തെ ഹോമിച്ചിട്ട് സമ്പാദത്തെ മന്ഥത്തിൽ വീഴ്ത്തണം.

അഥ പ്രതിസൃപ്യാഞ്ജലൗ മന്ഥമാദായ
ജപതി:- അമോനാമാസി; അമാർഹി
തേ സർവമിദം; സഹി ജ്യേഷ്ഠഃ ശ്രേ
ഷ്ഠോ രാജ / ധിപതിഃ, സമാജ്യൈഷ്ഠ്യം
ശ്രൈഷ്ഠ്യം രാജ്യമാധിപത്യം ഗമയതു; അ
ഹമേവേ തത് സർവമസാനി.

അനന്തരം അല്പം അകലെ മാറി തൊഴുകൈയിൽ മന്ഥത്തെ എടുത്തു താഴേപറയുന്ന മന്ത്രം ജപിക്കണം:- നീ അമൻ എന്നു പേരുള്ളവനാകുന്നു. എന്തെന്നാൽ ഈ ജഗ ത്തെല്ലാം നിന്റെ കൂടെയാകുന്നു. പ്രാണഭ5ൂതമായ മന്ഥം ജ്യേഷ്ഠനും ശ്രേഷ്ഠനും, ദീപ്തിമാനും, അധിഷ്ഠിതി ചെയ്തു പാലിക്കുന്നവനും ആകുന്നു. ആ മന്ഥം എന്റെ ജേഷ്ഠത്വ ത്തേയും ശ്രേഷ്ഠതയേയും രാജ്യത്തേയും ആധിപത്യത്തേയും പ്രാപിക്കും. ഞാൻ തന്നെ ഈ ജഗത്തെല്ലാമായി തീരും.

അഥ ഖല്വേ തയർച്ചാ പച്ഛ ആചാ
മതി തത് സവിതുർവൃണി മഹ ഇത്യാ
ചാ മതി; വയം ദേവസ്യ ഭോജനമിത്യാ
ചാമതി; ശ്രേഷ്ഠം സർവധാതമമിത്യാ
ചാമതി; തുരം ഭഗസ്യ ധീമഹീതി സർവം
പിബതി, നിർണിജ്യ കംസം ചമസം
വാ പശ്ചാദഗ്നേഃ സംവിശതി ചർമ്മണി
വസ്ഥണ്ഡിലേ വാ വാ ചം യമഃ അപ്ര
സാഹഃ സയദിസ്രിയം പശ്യേത് സമൃ
ദ്ധം കർമ്മേതി വിദ്യാത്.

അനന്തരം താഴേ പറയുന്ന ഋക്കുകൊണ്ട് ഒരോ പാദം വീത മായി ആചമിക്കണം. തത് സവിതുർവൃണീമഹേ എന്ന് ആച മിക്കണം വയം ദേവസ്യ ഭോജനം എന്ന് ആചമിക്കണം. ശ്രേഷ്ഠം സർവധാതമം എന്ന് ആചമിക്കണം തുരംഭഗസ്യ ധീമഹി എന്ന് മുഴുവനും പാനം ചെയ്യണം.

ആചമനത്തിനുള്ള ഋക്കിന്റെ സ്വരൂപം:-
തത്സവി തുർവൃണീമഹേ വയം ദേവസ്യ
ഭോജനം ശ്രേഷ്ഠം സർവധാ തമം തുരം
ഭഗസ്യ ധീമഹീ എന്നാണ്.

I K

ഞങ്ങൾ സവിതാവായ ദേവന്റെ എല്ലാ അന്നങ്ങളേക്കാളും ശ്രേഷ്ഠവും എല്ലാ ജഗത്തിനേയും ഏറ്റവും ധാരണം ചെയ്യുന്നുതം, എല്ലാ ജനത്തിനേയും അതിശയേന വിധാനം ചെയ്യുന്നതുമായ ആ ഭോജനത്തെ വരിക്കുന്നു. സവിതാവായ ദേവന്റെ സ്വരൂപത്തെ വേഗത്തിൽ ഞങ്ങൾ ധ്യാനിക്കുകയാണ്. കംസത്തേയോ ചമസത്തേയോ കഴുകിയിട്ടു അഗ്നിയുടെ പടിഞ്ഞാറുവശം തുകലിലോ വെറും തറയിലോ വാചം യമനായിട്ടു ഉറങ്ങണം. അവൻ അനിഷ്ടസ്വപ്നദർശനം കൊണ്ടും ഇളകാതെ മനസ്സുറപ്പിച്ചു സ്ത്രീയേ കാണുകയാണങ്കിൽ (സ്വപ്നത്തിൽ) കർമ്മം സമൃദ്ധമാണന്ന് അറിഞ്ഞുകൊള്ളണം.

തദേഷ ശ്ലോകഃ-- യദാ കർമ്മസു കാമ്യേ
ഷുസ്ത്രിയം സ്വപ്നേഷു പശ്യതി, സമൃ
ദ്ധിം തത്ര ജാനിയാത് തസ്മിൻ സ്വപ്ന
നിദർശനേ തസ്മിൻ സ്വപ്നനിദർശനേ

ആ അർത്ഥത്തിൽ താഴെപ്പറയുന്ന ശ്ലോകമുണ്ട്. എപ്പോൾ കാമ്യങ്ങളായ കർമ്മങ്ങളിൽ സ്വപ്നം കാണുമ്പോൾ സ്ത്രീയേ കാണുന്നുവോ അങ്ങിനെയുള്ള പക്ഷം അവിടെ കർമ്മങ്ങളുടെ ഫലപ്രാപ്തിയുണ്ടെന്നു അറിയണം.

## മൂന്നാം ഖണ്ഡം

ശ്വേതകേതുർഹാf രുണേയഃ പഞ്ചാലാനാം
സമിതീ മേയായ തം ഹ പ്രവാഹണോ
ജൈവലിരുവാചഃ-- കുമാരാനുത്വാ ശിഷത്
പിതേതി അനു ഹി ഭഗവ ഇതി.

ആരുണിയുടെ പുത്രനായ ശ്വേത കേതു പഞ്ചാലങ്ങൾ എന്നു പറയുന്ന ജനപദങ്ങളുടെ സമിതിയിൽ ചെന്നു. ആശ്വേതകേതുവിനോട് ജീവലന്റെ പുത്രനായ പ്രവാഹണൻ പറഞ്ഞു അല്ലയോ കുമാരാ, പിതാവ് നിന്നെ അനുശാസിച്ചിട്ടുണ്ട്. ശ്വേതകേതു ഉത്തരം പറഞ്ഞു.

വേത്ഥ യദിതോ fധി പ്രജാഃ പ്രയന്തീതി
ന ഭഗവ ഇതി. വേത്ഥ യഥാ പുനരാ
വർത്തന്ത ഇതി. ന ഭഗവ ഇതി. വേത്ഥ
പഥോർദ്ദേവയാനസ്യ പിതൃയാണസ്യു ച
വ്യാവർത്തനമിതി. ന ഭഗവ ഇതി.

പ്രജകൾ ഈ ലോകത്തിൽ നിന്ന് മുകളിൽ എങ്ങോട്ടു ഗമിക്കുന്നുവോ, അതു നിനക്ക് അറിയാമോ? പ്രവാഹണൻ ചോദിച്ചു. അറിഞ്ഞുകൂടാ ഭഗവാനേ ശ്വേതകേതു മറുപടി പറഞ്ഞു. എപ്രകാരം തിരിച്ചുപോരുന്നു എന്നു നിനക്ക് അറിയാമോ? എന്നു പ്രവാഹണൻ ചോദിച്ചു. അല്ലയോ ഭഗവാനേ, അറിഞ്ഞുകൂടാ എന്ന് ശ്വേതകേതു ഉത്തരം പറഞ്ഞു. ദേവയാനത്തിന്റേയും, പിതൃയാനത്തിന്റേയും വഴികളുടെ പരസ്പര വിയോഗസ്ഥാനത്തെ നിനക്ക് അറിയാമോ? എന്നു വീണ്ടും ചോദിച്ചു. അറിഞ്ഞുകൂടാ ഭഗവാനേ എന്നു ഉത്തരം പറഞ്ഞു.

വേത്ഥ യഥാ fസൗലോകോ ന സംപൂർയ്യത
ഇതി; ന ഭഗവ ഇതി. വേത്ഥ യഥാ പ
ഞ്ചമ്യാമാഹൂതാവാപഃ പുരുഷവചസോ
ഭവന്തീതി. നൈ ഭഗവ ഇതി.

പരലോകം എന്തുകാരണത്താൽ നിറയാതെ ഇരിക്കുന്നതെന്ന് നിനക്ക് അറിയാമോ? എന്ന് പ്രവാഹണൻ ചോദിച്ചു. അറിഞ്ഞുകൂടാ ഭഗവാനേ എന്നുത്തരവും പറഞ്ഞു. ഏതുപ്രകാരം അഞ്ചാമത്തെ ആഹുതിയിൽ, ആ ഹുതി സാധനങ്ങളായ അപ്പുകൾ പുരുഷൻ എന്നുള്ള വചസ്സോടു കൂടിയവനായി ഭവിക്കുന്നതെന്ന് നിനക്കറിയാമോ? പ്രവാഹണൻ ചോദിച്ചു. ഭഗവാനെ തീരെ അറിഞ്ഞുകൂടാ ശ്വേതകേതു പറഞ്ഞു.

അഥനു കിമനു ശിഷ്ടോ fവോ ചഥഃ യോ
ഹീമാനി ന വിദ്യാത് കഥം സോ fനു
ശിഷ്ടോ ബ്രൂവിത? ഇതി. സഹാff
യസ്തഃ പിതുരർദ്ധമേയായ തം ഹോവാച-
അനനുശിഷ്യ വാവമാ ഭഗവാന ബ്രവീദനു
ത്വാ fശിഷ്യമിതി

അനുശാസിക്കപ്പെട്ടിട്ടുണ്ടെന്ന് നീ പറഞ്ഞതെന്താണ്? ആര് ഈ ചോദിച്ച സംഗതികളെ അറിയുകയില്ലയോ അവൻ അനുശാസിക്കപ്പെട്ടവനെന്ന് എങ്ങിനെ പറയും? എന്നു പ്രവാഹണൻ ചോദിച്ചു. ശ്വേതകേതു വളരെ വിഷമിച്ച് പിതാവിന്റെ സ്ഥാനത്തിൽ ആഗമിച്ചു. പിതാവിനോട് പറഞ്ഞു. അനുശാസിക്കാതെ തന്നെ ഭഗവാൻ ഞാൻ അനുശാസിച്ചു കഴിഞ്ഞിരിക്കുന്നു എന്ന് എന്നോട് പറഞ്ഞു.

പഞ്ചമാ രാജസ്യ ബന്ധുഃ fപ്രശ്നാന
പ്രാക്ഷീത്, തേഷാം നൈകം ചനാശകം
വിവക്തുമിതി; സ ഹോവാച:- യഥാ
മാ ത്വം തദൈതാനവ ദോ യഥാ fഹ
മേതേഷാം നൈകം ചനവേദ; യദ്യ
ഹമിമാന വേദിഷ്യം, കഥം തേ നാവക്ഷ്യമിതി.

ക്ഷത്രബന്ധു എന്നോട് അഞ്ചു ചോദ്യങ്ങൾ ചോദിച്ചു. ആ ചോദ്യങ്ങളിൽ ഒന്നുപോലും വിശേഷിച്ചു നിർണ്ണയിക്കുന്നതിന് ഞാൻ ശക്തനായില്ല. പിതാവ് പറഞ്ഞു. നീ വന്ന ഉടനെ എന്നോട് ഈ പ്രശ്നങ്ങളെപ്പറ്റി എങ്ങിനെ പറഞ്ഞുവോ അതുപോലെ തന്നെ അറിഞ്ഞുകൊള്ളു. ഞാൻ ഈ പ്രശ്നങ്ങളിൽ ഒന്നിനേയും അറിയുന്നില്ല. ഞാൻ ഇവയെ അറിഞ്ഞിരുന്നു എങ്കിൽ നിനക്ക് പറഞ്ഞുതരാതിരിക്കുമായിരുന്നുവോ?

സ ഹ ഗൗതമോ രാജ്ഞോ fർദ്ധമേയായ;
തസ്മൈ ഹ പ്രാപ്താ യാർഹാം ചകാര;
സ ഹ പ്രാതഃ സഭാഗ ഉദേയായ; തം
ഹോവാച:- മാനുഷസ്യ ഭഗവൻ ഗൗതമ
വിത്തസ്യ വരം വൃണിഥാ ഇതി. സഹോവാ
ച:- തവൈവ രാജൻ! മാനുഷം വിത്തം

N P

I K

യാമേവ കുമാര സ്യാന്തേ വാചമ ഭ

ഷഥാ, സ്താമേ വമേ ബ്രൂഹീതി സഹ

കൃഛ്റീ ബഭൂവ.

ആ ഗൗതമൻ, രാജാവിന്റെ അടുത്തു ചെന്നു. തന്റെ അടുക്കൽ വന്ന ആ ഗൗതമനെ പൂജിച്ചു. ഗൗതമൻ രാവിലെ രാജസഭയിൽ വന്നപ്പോൾ അദ്ദേഹത്തിന്റെ അടുക്കൽ കയറി ച്ചെന്നു ഗൗതമനോട് രാജാവ് പറഞ്ഞു. അല്ലയോ പൂജ്യനായ ഗൗതമാ, മനുഷ്യസംബന്ധിയായ വിത്തത്തെ സംബന്ധിച്ച് അങ്ങേക്ക് ഇഷ്ടമുള്ളതു അങ്ങു വരിച്ചുകൊള്ളു. ഗൗതമൻ പറ ഞ്ഞു. അല്ലയോ രാജാവേ, മാനുഷമായ വിത്തം അങ്ങേക്കു തന്നെ ഇരിക്കട്ടെ. എന്റെ കുമാരന്റെ അടുക്കൽ ഏതു വാക്കിനെ അങ്ങു പറഞ്ഞുവോ, അത് എനിക്കു പറഞ്ഞു തരൂ. ആ രാജാവ് ദുഃഖമുള്ളവനായി ഭവിച്ചു.

തം ഹ ചിരം വസേത്യാജ്ഞാപയാം ചകാര;

തം ഹോവാച; യഥാമാത്വം ഗൗതമാവ

ദോ യഥേ യം ന പ്രാക് ത്വത്തഃ പുരാ

വിദ്യാ ബ്രഹ്മണാൻ ഗച്ഛതി തസ്മാദു സർവേ

ഷു ലോകേഷു ക്ഷത്ര സ്യൈവ പ്രശാസന

മഭൂദിതി തസ്മൈ ഹോവാച

അവനോട് വളരെ നാൾ അവിടെത്തന്നെ താമസിക്കൂ എന്ന് രാജാവ് ആജ്ഞാപിച്ചു. ആ ഗൗതമനോട് രാജാവു പറഞ്ഞു. അല്ലയോ ഗൗതമാ, അങ്ങ് എന്നോട് ഏതു പ്രകാരത്തിൽ പറ ഞ്ഞുവോ അതു പറയാനുണ്ട്. എപ്രകാരം ഈ വിദ്യ, നിനക്കു മുൻപ്, ബ്രാഹ്മണരെ ഗമിച്ചിട്ടില്ലയോ, അപ്രകാരം ലോകത്തിൽ പ്രസിദ്ധമാകുന്നു. അതുകൊണ്ട് പണ്ട് എല്ലാ ലോകങ്ങളിലും ക്ഷത്രിയ ജാതിക്കു മാത്രമെ ശിഷ്യന്മാരെ ഈ വിദ്യകൊണ്ട്, അനുശാസിക്കുക എന്നുള്ളത് ഉണ്ടായിരുന്നുള്ളു എന്നു പറ ഞ്ഞിട്ട് ഗൗതമന് വിദ്യയെ ഉപദേശിച്ചുകൊടുത്തു.

## നാലാം ഖണ്ഡം

അഞ്ചാമത്തെ ആഹുതിയിൽ അപ്പുകൾക്കു പുരുഷൻ എന്ന പേരു പറയാവുന്നതെങ്ങനെ എന്നുള്ള ചോദ്യത്തിന് ആദ്യമായി സമാധാനം പറയുന്നു. അതിനു സമാധാനം പറ ഞ്ഞുകഴിഞ്ഞാൽ പിന്നെ മറ്റചോദ്യങ്ങൾക്ക് സമാധാനം പറയു ന്നതിന് എളുപ്പമാകുന്നു.

വാജസനേയകത്തിൽ അഗ്നി ഹോത്രഹൂതികൾ അവയുടെ ഫലത്തെ ആരംഭിക്കുന്നതിനെപ്പറ്റി യാജ്ഞവൽക്ക്യൻ, ജനക നോട് ചോദിക്കുന്നവയായി ആറു ചോദ്യങ്ങൾ ഉണ്ട്. അവ -- രാവിലെയും വൈകിട്ടും ഹോമിക്കപ്പെടുന്ന, അഗ്നി ഹോത്രഹൂ തികൾ ഈ ലോകത്തിൽനിന്ന് ഉൽക്രമിക്കുന്നത് ഉൽക്രമിച്ച തിന്റെ ശേഷം അവ, തങ്ങളുടെ ആശ്രയന് തൃപ്തിയെ സമ്പാ ദിച്ചുകൊടുക്കുന്നത്, തൃപ്തിയെ സമ്പാദിച്ചു കൊടുത്തുകൊ ണ്ടിരുന്നിട്ട് അവ ഈ ലോകത്തിലേക്ക് തിരിച്ചുപോരുന്നത്, അന ന്തരം അവയ്ക്ക് ആശ്രയമായ പുരുഷൻ പരലോകത്തിലേക്ക് ഉത്ഥാനശീലനായിത്തീരുന്നത്, ഇവയെല്ലാമെങ്ങിനെ? എന്നതാ ണ്. അവക്കു സമാധാനവും പറയുന്നു. അപൂർവ്വരൂപങ്ങളായ ആഹൂതികൾ ഉൽക്രമിക്കുന്ന യജമാനനെ, പരിവേഷ്ഠനം ചെയ്ത് ഉൽക്രമിക്കുന്നു. യജമാനൻ ധൂമാദിയിൽ കൂടി അന്ത രീക്ഷത്തിൽ പ്രവേശിക്കുമ്പോൾ അവനെ ആശ്രയിച്ചിരിക്കുന്ന ആഹൂതികളും അന്തരീക്ഷത്തിൽ പ്രവേശിക്കുന്നു. അവിടെ സ്ഥിതിചെയ്യുന്ന യജമാനന്, സുഖകരമായി ഇവയും അവിടെ സ്ഥിതിചെയ്തുകൊണ്ട് അന്തരീക്ഷത്തെ ആഹവനീയനെ പ്പോലെ ആക്കുന്നു. ആഹൂതിക്ക് അധികരണമായിട്ടുള്ളത് ആഹ വനീയനാകുന്നു. അത് വായുവിനെ സമിത്തുപോലെ ആക്കു ന്നു. വായുവിനെകൊണ്ട് അന്തരീക്ഷം ദീപിക്കുന്നു. മരീചിക ളെത്തന്നെ ശുദ്ധമായ ആഹുതിയാകുന്ന രശ്മികൾ, അന്തരീ ക്ഷത്തിൽ വ്യാപ്തങ്ങളാണല്ലോ? അങ്ങിനെ അന്തരീക്ഷത്തിൽ സ്ഥിതിചെയ്തുകൊണ്ട്, അവിടെ സ്ഥിതിചെയ്യുന്ന യജമാന നെ, ഫലോന്മുഖനാക്കിത്തീർക്കുന്നു. പിന്നെ യജമാനൻ, അന്ത രീക്ഷത്തിൽ നിന്ന്, കൂടെ കൂടെ ഉൽക്രമിക്കുമ്പോൾ അവയും കൂടെ ഉൽക്രമിക്കുന്നു. യജമാനൻ ദ്യുലോകത്തിൽ പ്രവേശി ക്കുമ്പോൾ അവ ദ്യുലോകത്തിൽ പ്രവേശിക്കുന്നു. അവിടെ പ്രവേശിച്ച് ആദ്യുലോകത്തെത്തന്നെ ആഹവനീയനാക്കി, ആദി ത്യനെ സമിത്താക്കി തീർക്കുന്നു. മുൻപ് അന്തരീക്ഷത്തിൽ സ്ഥിതിചെയ്യുന്ന യജമാനനെ തർപ്പണം ചെയ്യുന്നു എന്നു പറ ഞ്ഞതുപോലെ, ആ ആഹൂതികൾ ദ്യുലോകത്തിൽ സ്ഥിതിചെ യ്യുന്ന യജമാനനേയും ഫലദാനം കൊണ്ട് സുഖിപ്പിക്കുന്നു. അനന്തരം ആ ആഹൂതികൾ ക്ഷയിച്ചു തുടങ്ങുകയും യജമാ നൻ ദ്യുലോകത്തിൽ നിന്ന് പൃഥിവിയിൽ പ്രവേശിക്കയും ചെയ്യുമ്പോൾ അവയും അപ്പുകളായിത്തീർന്നു. കൂടെ തിരിച്ചു പോരുന്നു. പിന്നെ അവ പൃഥിവിയിൽ പ്രവേശിച്ച് തങ്ങളുടെ ആശ്രയത്തെ വ്രീതി മുതലായവയോടു ചേർത്ത് ആശ്രയ ദ്വാരേ ണ, രേതസ്സിനെ നിഷേചനം ചെയ്യുന്ന പുരുഷനിൽ പ്രവേശി ക്കുന്നു. ആ പുരുഷനിൽ നിന്ന് സ്ത്രീയിൽ പ്രവേശിച്ച്, ഗർഭ മായിത്തീർന്ന് തങ്ങളുടെ ആശ്രയത്തെ, കർമ്മാനുഷ്ഠാനുയോ ഗ്യമായ ലോകത്തിലെക്കുയരുന്നവനായിത്തീരുന്നു. ഇങ്ങനെ യെല്ലാം ജനകൻ, മേൽപ്പറഞ്ഞ ചോദ്യങ്ങൾക്കുത്തരം പറഞ്ഞു. എന്നാൽ അതിൽ അഗ്നി ചോത്രാഹൂതികളുടെ കർയ്യാരംഭം മാത്രം ഇന്നവിധത്തിലുണ്ടാകുന്നു എന്നേ പറഞ്ഞഞ്ഞിട്ടുള്ളു. ഇതിലാകട്ടെ അഗ്നിഹോത്രാഹൂതികളുടെ പരിണാമരൂപമായ കാർയ്യാരംഭത്തെ അഞ്ചായി വിഭജിച്ച് ഉത്തരമാർഗ്ഗപ്രാപ്തിക്ക് സാധനമായി, അഗ്നികളെന്ന നിലയിൽ അവയുടെ ഉപാസന വിധിക്കുവാനിശ്ചിച്ചുകൊണ്ടു പറയുന്നു.

അസൗ വാവ ലോകോ ഗൗതമാഗ്നി–

സ്തസ്യ ffദിത്യ ഏവ സമിദ്, രശ്മയോ

ധൂമാ fഹരച്ചി ശ്ചന്ദ്രമാ അങ്ഗാരാ,

നക്ഷത്രാണി വിസ്ഫുലിങ്ഗാഃ

അല്ലയോ, ഗൗതമാ, അങ്ങേ ലോകം തന്നെ അഗ്നിയാകു ന്നു. ദ്യു ലോകമെന്നു പറയുന്ന അഗ്നിക്ക് ആദിത്യൻ തന്നെ സമിത്താകുന്നു. രശ്മികൾ ധൂമമാകുന്നു. പകൽ ജ്വാലയാകു ന്നു. ചന്ദ്രമസ്സ് അങ്ഗാരങ്ങളാകുന്നു. നക്ഷത്രങ്ങൾ തീപ്പൊരി കളാകുന്നു.

N P

I K

തസ്മിന്നേ തസ്മിന്നഗ്നൗ ദേവഃ ശ്രദ്ധാംജൂ
ഹ്വതി, തസ്യാ ആഹൂതേഃ സോമാ
രാജ സംഭവതി.

അങ്ങിനെയുള്ള ഈ അഗ്നിയിൽ അഗ്ന്യാദികൾ ശ്രദ്ധ യെന്നു പറയപ്പെടുന്ന അപ്പുകളെ ഹോമിക്കുന്നു. ആ ആഹുതികയിൽ നിന്ന് സോമനാകുന്ന രാജാവ് ഉണ്ടാകുന്നു.

### അഞ്ചാം ഖണ്ഡം

(രണ്ടാമത്തെ ഹോമത്തെ സംബന്ധിച്ച രണ്ടാമത്തെ പര്യായത്തിന്റെ അർത്ഥത്തെ അറിയുന്നതിനായി ആ പര്യായം എടുക്കുന്നു.)

പർജന്യോ വാവ ഗൗതമാഗ്നി സ്തസ്യ
വായുരേവ സമിദ്, അഭ്രം ധൂമോ, വി
ദ്യുദർച്ചി, രശനി രംഗാരാ, ഹ്രാ ദനയോ
വിസ്ഫുലിംഗാഃ

അല്ലയോ ഗൗതമാ, വൃഷ്ഠിദേവതതന്നെ അഗ്നിയാകുന്നു. ആ പർജനന്യാകുന്ന അഗ്നിക്ക് വിറക്, വായു തന്നെയാകുന്നു. മേഘം ധൂമമമാകുന്നു. വിദ്യുത്ത് അർച്ചിസ്സാകുന്നു. ഇടിത്തീ കനലുകളാകുന്നു. ഗർജ്ജിതശബ്ദങ്ങൾ തീപ്പൊരികളാകുന്നു.

തസ്മിന്നേ തസ്മിന്നഗ്നൗ ദേവഃ സോമം
രാജാനം ജൂഹ്വത തസ്യാ ആഹൂതേവ
ർഷം സംഭവതി.

അങ്ങിനെയുള്ള ഈ പർജ്യന്യനാകുന്ന അഗ്നിയിൽ ദേവന്മാർ സോമനാകുന്ന രാജാവിനെ ഹോമിക്കുന്നു. ആ ആഹൂതിതിയിൽ നിന്ന് മഴയുണ്ടാകുന്നു.

### ആറാം ഖണ്ഡം

പൃഥവീ വാവ ഗൗതമാഗ്നി -- സ്തസ്യാഃ
സംവത്സര ഏവ സ മി -- ദാ കാശോ
ധൂമോ, രാത്രിരർച്ചി, ർദ്ദിശോം ഗാരാ,
അവാന്തര ദിശോ വിസ്ഫുലിംഗാഃ

അല്ലയോ ഗൗതമാ, പൃഥിവിതന്നെ അഗ്നിയാകുന്നു. ആ പൃഥിവി എന്നു പറയുന്ന അഗ്നിക്ക് സമിത്ത് സംവത്സരമാകുന്നു. ആകാശം ധൂമമാകുന്നു. രാത്രി അർച്ചിസ്സാകുന്നു. ദിക്കുകൾ അംഗാരങ്ങളാകുന്നു. ഇടദിക്കുകൾ തീപ്പൊരികളാകുന്നു.

തസ്മിന്നേ തസ്മിന്ന ഗൗ ദേവാ വർഷം
ജൂഹ്വതി, തസ്യാ ആഹൂതേരന്നം സംഭവതി

അങ്ങിനെയുള്ള ഈ പ്രഥിവിയാകുന്ന അഗ്നിയിൽ, ദേവന്മാർ വർഷത്തെ ഹോമിക്കുന്നു. ആ ആഹൂതിയിൽ അന്നം ഉണ്ടാകുന്നു.

### ഏഴാം ഖണ്ഡം

പുരുഷോ വാവ ഗൗതമാഗ്നി, സ്തസ്യ വാഗേ
വ സമിത്, പ്രാണോ ധൂമോ, ജിഹ്വാf
ർച്ചിശ്ചക്ഷുരങ്ങ് ഗാരാഃ ശ്രോത്രം വി
സ് പുലിങ്ങ്ഗാഃ

അല്ലയോ ഗൗതമാ, പുരുഷൻ അഗ്നിയാകുന്നു. ആ പുരുഷനാകുന്ന അഗ്നിക്ക് സമിത്ത് വാക്കാകുന്നു. പ്രാണൻ ധൂമമാകുന്നു. ജിഹ്വ അർച്ചിസ്സാകുന്നു. ചക്ഷുസ്സ് അങ്ങ്ഗാരങ്ങളാകുന്നു. ശ്രോത്രം തീപ്പൊരികളാകുന്നു.

തസ്മിന്നേ തസ്മിന്ന ഗൗ ദേവാ അന്നം
ജൂഹ്വതി തസ്യാ ആ ഹൂതേരേതഃ സംഭവതി

അങ്ങിനെയുള്ള ഈ പുരുഷനാകുന്ന അഗ്നിയിൽ ദേവന്മാർ വ്രീഹി മുതലായവ കൊണ്ടുണ്ടാക്കപ്പെടുന്ന അന്നം ഹോമിക്കുന്നു. ആ ആഹൂതിയിൽ നിന്ന് രേതസ് ഉണ്ടാകുന്നു.

### എട്ടാം ഖണ്ഡം

യോഷാ വാവ ഗൗതമാഗ്നി, സ്തസ്യാ ഉപ
സ്ഥ ഏവ സമി, ദ്യുദുപമന്ത്രയതേ സ
ധൂമോ, യോനിരച്ചി, ർയ്യദന്തഃ കരോതി
തേ fങ്ങ് ഗാരാ.

അല്ലയോ ഗൗതമാ, സ്ത്രീ അഗ്നിയാകുന്നു. ആയോഷാഗ്നിക്ക് സമിത്ത് ഉപസ്ഥമാകുന്നു. പതുക്കെ വർത്തമാനം പറയുന്നത് ധൂമമാകുന്നു. യോനി അർച്ചിസ്സാകുന്നു. അകത്താക്കുന്നത് അങ്ങ്ഗാരങ്ങളാകുന്നു. ചെറിയ സുഖങ്ങൾ തീപ്പൊരികളാകുന്നു.

തസ്മിന്നേത സ്മിന്നഗ്നൗ ദേവാ രേതോ
ജൂഹ്വതി, തസ്യാ, ആഹുതേർ ഗർഭഃ സംഭവതി.

അങ്ങിനെയുള്ള ഈ യോഷാഗ്നിയിൽ ദേവന്മാർ രേതസ്സിനെ ഹോമിക്കുന്നു. ആ ആഹൂതിയിൽ നിന്ന് ഗർഭം ഉണ്ടാകുന്നു.

### ഒൻപതാം ഖണ്ഡം

ഇതി തു പഞ്ചമ്യാ മാഹു താ വാവഃ പുരു
ഷവചസോ ഭവന്തീതി സ ഉല്ബാവൃ
തോ ഗർഭോ ദശവാ നവ വാ മാസാനന്തഃ
ശയിത്വാ യാവദ്വാ fഥ ജായതേ.

ഇങ്ങനെ അഞ്ചാമത്തെ ആഹൂതിയിൽ അപ്പുകൾ പുരുഷൻ എന്നു പേരുള്ളവയായിത്തീരുന്നു. ആ ഗർഭം, ജരായു എന്നു പറയുന്ന ഗർഭവേഷ്ഠനത്താൽ ആവൃതമായിട്ട്, പത്തോ ഒൻപതോ മാസക്കാലം അല്ലങ്കിൽ അതിലല്പം കൂടിയോ കുറഞ്ഞോ ഉള്ള കാലം ഉള്ളിൽ കിടന്നിട്ട് ജനിക്കുന്നു.

N P

I K

സജായോ യാവദാ യുഷം ജീവതി, തം
പ്രേതം ദിഷ്ടമിതോ fഗ്ന യ ഏവ,
ഹരന്തിയത ഏപേ തോ യതഃ സം
ഭൂതോ ഭവതി.

ആ ജനിച്ചവൻ ആയുസ്സുള്ളിടത്തോളം കാലം ജീവിക്കുന്നു. പരേതനായ അവനെ പരലോകത്തെ ഉദ്ദേശിച്ച് ഈ ഗ്രാമത്തിൽ നിന്ന് അവൻ ഏത് അഗ്നിയിൽ നിന്നു വന്നുവോ, അവൻ ഏത് അഗ്നിയിൽനിന്നുണ്ടായിരിക്കുന്നുവോ, ആ അഗ്നിയിലേക്കുതന്നെ കൊണ്ടുപോവുന്നു.

## പത്താം ഖണ്ഡം

തദ്യ ഇത്ഥം വിദുഃ, യേ ചേമേ fരണ്യേ
ശ്രദ്ധാ തപ ഇത്യുപാസതേ, തേfർച്ചിഷ
മഭി സംഭവന്തി; അർച്ചിഷോ fഹരഹ
ആപൂർയ്യമാണ പക്ഷ -- മാ പൂർയ്യമാണപക്ഷാ
ദ്യാൻ ഷഡ ദങ്ങേതി മാസാം സ്താൻ

പരലോകത്തിലേക്കു ഉധ്വാനം ചെയ്യുന്ന അധികൃതരായ ഗൃഹസ്ഥന്മാരിൽ യാതൊരുത്തൻ ഇങ്ങിനെ അറിയുന്നുവോ, യാതൊരുത്തൻ അരണ്യത്തിൽ ശ്രദ്ധ തപസ്സ് തുടങ്ങിയവ ഉപാസിക്കുന്നുവോ, അവർ അർച്ചിരഭിമാനിനിയായ ദേവതയെ പ്രാപിക്കുന്നു. അർച്ചിസ്സിൽ നിന്ന് അഹരഭിമാനിനിയായ ദേവതയേയും അഹസ്സിൽ നിന്ന്, ശുക്ലപക്ഷാഭിമാനിനിയായ ദേവതയേയും, അപൂര്യമായണ പക്ഷത്തിൽനിന്ന് സൂര്യൻ വടക്കോട്ടു പോവുന്നുവോ, ആ മാസങ്ങളായ ഉത്തരായണ ദേവതയേയും, ഉത്തരായണ ദേവതയിൽ നിന്ന് സംവത്സരാഭിമാനിയായ ദേവതയേയും, സംവത്സരത്തിൽ നിന്ന് ആദിത്യനേയും ആദിത്യനിൽ നിന്ന് ചന്ദ്രനേയും, ചന്ദ്രനിൽനിന്ന് വിദ്യുത്തിനേയും പ്രാപിക്കുന്നു. അവിടെ അമാനവനായ പുരുഷൻ ബ്രഹ്മലോകത്തിൽനിന്ന് വരുന്നു. ആ പുരുഷൻ ബ്രഹ്മത്തെ പ്രാപിക്കുന്നു. ഇത് ദേവയാനമെന്നു പറയുന്ന മാർഗ്ഗമാവുന്നു.

അഥ യ ഇമേഗ്രാമ ഇഷ്ടാ പൂർത്ത ദത്ത
മിത്യുപാസതേ, തേ ധുമ മഭി സംഭവന്തി;
ധൂമാദ്രാത്രിം രാത്രേ രപരപക്ഷ, മപര
പക്ഷാദ്യാൻ ഷഡ്ദക്ഷിണൈതിമാം
സാം സ്താൻ, നൈതേ സംവത്സരമഭി
പ്രാപ്നുവന്തി.

ഗ്രാമത്തിൽ, ഇഷ്ടവും പൂർത്തവുമായ ദാനം താത്പര്യത്തോടുകൂടി ചെയ്യുന്നത് ആരാണോ അവർ ധൂമാഭിമാനിയായ ദേവതയെ പ്രപിക്കുന്നു. ധൂമത്തിൽനിന്ന് രാത്ര്യാഭിമാനിനിയായ ദേവതയേയും, രാത്രിയിൽ നിന്ന് കൃഷ്ണപക്ഷാഭിമാനിയായ ദേവതയേയും, അപരപക്ഷത്തിൽനിന്ന് സൂര്യൻ ദക്ഷിണദിക്കിലേക്കു പോകുന്ന ആറുമാസത്തിന്റെ അഭിമാനി ദേവതകളേയും പ്രാപിക്കുന്നു. ഇവർ സംവത്സരാഭിമാനിനിയായ ദേവതയെ പ്രാപിക്കുന്നില്ല.

മാസേഭ്യഃ പിതൃലോകം പിതൃലോകാ
ദാകാശ, മാകാശാച്ചന്ദ്രമസം; ഏഷ
സോമോ രാജത ദേവാനാമന്നം, തം,
ദേവാ ഭക്ഷയതി.

മാസങ്ങളിൽ നിന്നു പിതൃലോകത്തേയും, പിതൃലോകത്തിൽ നിന്ന് ആകാശത്തേയും, ആകാശത്തിൽ നിന്ന് ചന്ദ്രമസ്സിനേയും, പ്രാപിക്കുന്നു. ഈ ചന്ദ്രമസ്സ് ബ്രാഹ്മണരുടെ രാജാവായ സോമനാകുന്നു. ദേവന്മാരുടെ അന്നം അതാകുന്നു. ആ അന്നമായ ചന്ദ്രമസ്സിനെ ദേവന്മാർ ഭക്ഷിക്കുന്നു.

തസ്മിൻ യാവത്സം പാതമുഷിത്വാf
ഥൈതമേവാധ്വാ തം പുനർന്നിവർത്ത
ന്തേ തഥേത, മാകാശ, മാകാശാ ദ്വാ
യും, വായുർഭൂത്വാ ധൂമോ ഭവതി, ധൂമോ
ഭൂത്വാ fദ്രം ഭവതി.

അഭ്രം ഭൂത്വാ മേഘോ ഭവതി; മേഘോ
ഭൂത്വാ പ്രവർഷതി; ത ഇഹ വ്രീഹിയവാ,
ഔഷധിവനസ്പതയ, സ്തിലമാഷാ ഇതി
ജായന്തേ അതോ വൈ ഖലു ദുർന്നിഷ്പ്ര
പതരം, യായോ ഹ്യന്നമത്തി, യോ രേ
തഃ സിഞ്ചതി, തദ്ഭൂയ ഏവ ഭവതി.

ആ ചന്ദ്രമണ്ഡലത്തിൽ കർമ്മക്ഷയംവരെ വസിച്ചിട്ട്, അടുത്തു പറവാൻ പോകുന്ന വഴിക്കുതന്നെ പോയതുപോലെ, വീണ്ടും തിരിച്ചുപോരുന്നു. ആകാശത്തേയും ആകാശത്തിൽ നിന്നു വായുവിനേയും പ്രാപിക്കുന്നു. വായുവായിത്തീർന്നിട്ട് ധൂമമായി പരിണമിക്കുന്നു. ധൂമമായിത്തീർന്നിട്ട് വർഷമായി പതിക്കുന്നു. അവർ ഇവിടെ വ്രീഹികളും യവങ്ങളും ഔഷധികളും, വൃക്ഷങ്ങളും തിലങ്ങളും മാഷങ്ങളും മറ്റുമായി ജനിക്കുന്നു. ഇക്കാരണത്താൽ നിഷ്ക്രമിക്കുവാൻ വളരെ പ്രയാസമാണ്. ആരെല്ലാം ആ അന്നത്തെ ഭക്ഷിക്കുന്നുവോ, മിക്കവാറും അതിന്റെ എല്ലാം അവയവങ്ങളോടും ആകൃതിയോടും കൂടിയവനായിതീരുന്നു.

തദ്യ ഇഹ രമണീയ ചരണാ, അഭ്യാശോ
ഹ യത്തേ രമണീയാം യോനിമാപദ്യേരൻ;
ബ്രാഹ്മണ യോനിം വാ ക്ഷത്രിയ യോനിം
വാ വൈശ്യയോനിം വാ അഥയ ഇഹ കപൂ
യ ചരണാ, അഭ്യാശോ ഹ യത്തേ കപൂയാം
യോനി മാപദ്യേരൻ, ശ്വയോനിം വാ സൂ
കരയോനിം വാ ചണ്ഡാ ലയോനിം വാ

ആ അനുശയികളിൽ ആരാണോ ഈ ലോകത്തിൽ ശോഭനമായ ശീലത്തോടു കൂടിയവരായിരിക്കുന്നത് അവർ ശോഭനമായ യോനിയെ അതായത് ബ്രഹ്മണയോനിയേയോ ക്ഷത്രിയയോനിയേയോ വൈശ്യയോനിയേയോ വേഗം പ്രാപിക്കുന്നു.

N P

യാതൊരുത്തൻ ഈ ലോകത്തിൽ അശോഭനശീലന്മാരായിരിക്കുന്നുവോ, അവർ അശോഭനമായ യോനിയെ അതായത് ശ്വയോനിയേയോ, സൂകര യോനിയേയോ ചണ്ഡാലയോനിയേയോ വേഗത്തിൽ പ്രാപിക്കും.

അഥൈതയോഃ പഥോർന്ന കതരേണ ചന,
താനീമാനി ക്ഷുദ്രാണ്യ സകൃദാ വർത്തീനി
ഭൂതാനി ഭവന്തി; ജായസ്വമ്രിയസ്വേത്യേ
തത് തൃകതീയം സ്ഥാനം തേനാ സൗ
ലോകേ ന സംപൂർയ്യതേ; തസ്മാജ്ജുഗുപ്സേ
ത; തദേഷ ശ്ലോകഃ

പിന്നെ ഏതു ഭൂതങ്ങൾ ഇപ്പറഞ്ഞ രണ്ടു മാർഗ്ഗങ്ങളിൽ ഒന്നിലും കൂടി പോകുന്നില്ലയോ, അങ്ങനെയുള്ള ഈ ഭൂതങ്ങൾ പല പ്രാവശ്യം ആവർത്തിക്കുന്ന ഈച്ച, കൊതുക്, പുഴു മുതലായ ക്ഷുദ്രങ്ങളായി ഭവിക്കുന്നു. ജനിക്കലും മരിക്കലും മൂന്നാമത്തെ സ്ഥാനമാകുന്നു. അതുകൊണ്ട് പരലോകം നിറയുന്നില്ല. അതിനാൽ സംസാരഗതി വെറുക്കണം.

സ്തേനോ ഹിരണ്യസ്യ സുരാം പിബംശ്ച ഗു
രോസ്തല്പ മാനസൻ ബ്രഹ്മഹാ ച ഏതേ
പതന്തി ചത്വാരഃ പഞ്ചമശ്ചാ ff ചരം
സ്തൈരിതി

സ്വർണ്ണം മോഷ്ടിക്കുന്നവും, മദ്യപാനം ചെയ്യുന്നവനും, ഗുരുദാരങ്ങളെ പരിഗ്രഹിക്കുന്നവനും, ബ്രഹ്മണനെ കൊല്ലുന്നവനും ഈ നാലുപേരും അവരോടുകൂടി പ്രവർത്തിക്കുന്ന അഞ്ചാമത്തേവനും പതിക്കുന്നു.

അഥ ഹയ ഏതാൻ പഞ്ചാഗ്നീൻ വേദ,
ന സ ഹ തൈര പ്യാചരൻ പാപ്മ
നാ ലിപ്യതേ ശുദ്ധഃ പൂതഃ പുണ്യലോ
കോ ഭവതി യ ഏവം വേദ, യ ഏവം വേദ

ആര് ഈ പഞ്ചാഗ്നികളെ ഇങ്ങനെ അറിയുന്നുവോ, അവൻ മേൽപ്പറഞ്ഞ മഹാപാതകികളോടുകൂടി പ്രവർത്തിച്ചാലും, പാപത്താൽ ലിപ്നാകയില്ല. ഇങ്ങനെ ആരു അറിയുന്നുവോ, അവൻ ശുദ്ധനായും ശുദ്ധമാക്കപ്പെട്ടവനായും പുണ്യമായ ലോകമുള്ളവനായും തീരുന്നു.

## പതിനൊന്നാം ഖണ്ഡം

പ്രാചീനശാല ഔപമന്യവഃ സത്യയജ്ഞഃ
പൗലുഷി, രിന്ദ്ര ദ്യുമ്നോ ഭാല്ലവേയോ,
ജനഃ ശാർക്കരാക്ഷ്യോ, ബഡില അശ്വ
തരാശ്വിസ്തേ ഹൈതേ മഹാശാലാ മഹാ
ശ്രോത്രിയാഃ സമേത്യ മീമാംസാ ചക്രുഃ
കോന ആത്മാ, കിം ബ്രഹ്മേതി

വലിയ യജ്ഞശാലികളോടു കൂടിയവരും വലിയ സ്തോത്രിയന്മാരുമായ ഉപമന്യുവിന്റെ പുത്രനായ പ്രാചീനശാലൻ പുലൂഷന്റെ പുത്രനാ സത്യയജ്ഞൻ ദാല്ലവിയുടെ പുത്രനായ ഇന്ദ്രദ്യുമ്നൻ, ശർക്കരാക്ഷന്റെ പുത്രനായ ബുഡിലൻ ഇവർ ഒരിടത്ത് ഒരുമിച്ചുകിടി. ആത്മാവേത് ബ്രഹ്മ ഏത് എന്ന് വിചാരണ ചെയ്തു.

തേ ഹ സമ്പാദയാം ചക്രരുദ്ദാലകോ ലൈ
ഭഗവന്തോ fയ മാരുണിഃ സമ്പ്രതിമമാ
ത്മാനം വൈശ്വനരമധ്യേതി; തം ഹാഭ്യ
ഗച്ഛാമേതി തം ഹാഭ്യാ ജഗ്മുഃ

പൂജ്യന്മാരായ അവർ തങ്ങൾക്ക് ഉപദേഷ്ടാവിനെ ആലോചിച്ചു. അരുണന്റെ പുത്രനായ ഈ ഉദ്ദാലകൻ വൈശ്വനരനാകുന്ന ഈത്തത്മാവിനെ വേണ്ട വിധത്തിൽ അറിയുന്നു. ഇപ്പോൾ ഇവനെ നമുക്ക് അഭ്യാഗമിക്കാം. ഇങ്ങനെ നിശ്ചയിച്ച് ഉദ്ദാലകനെ അഭ്യാഗമിച്ചു.

സ ഹ സമ്പാദയാം ചകാര പ്രക്ഷ്യന്തി മാമിമേ
മഹാശാലാ മഹാശ്രോത്രി യാസ്തേഭ്യോ ന
സർവമിവ പ്രതിപത്സ്യേ; ഹന്താ ഹമന്യമഭ്യനു
ശാസാനീതി

ആ ആരുണി വിചാരിച്ചു:-- വലിയ യജ്ഞശാലികളോടു കൂടിയവരും മഹാ ശ്രോത്രിയന്മാരുടെ ഇവർ, എന്നോടു ചോദിക്കും. അവർക്ക് അവർ ചോദിക്കുന്നതെല്ലാം പറഞ്ഞു കൊടുക്കുവാൻ ഞാനുത്സാഹിക്കുന്നില്ല. ഇപ്പോൾ ഞാൻ വേറൊരു ഉപദേഷ്ടാവിനെ അഭ്യനുശാസിക്കാം.

താൻ ഹോവാചാശ്വപതിർവൈ ഭഗവന്തോf
യം കൈ കേ യഃ സം പ്രതീമമാത്മാനം
പൈശ്വാ നരമധ്യേതിതം ഹന്താഭ്യഗച്ഛാ
മേതി തം ഹാഭ്യജഗ്മുഃ

അവരോടു പറഞ്ഞു: അല്ലയോ ഭഗവാന്മാരേ! കേകേയന്റെ പുത്രനായ ഈ അശ്വപതി എന്ന രാജാവ് വേണ്ടവിധത്തിൽ ഈ വൈശ്വാനരനെന്ന ആത്മാവിനെ അറിയുന്നു. അവനെ ഇപ്പോൾ നമുക്ക് അഭ്യാഗമിക്കാം. എന്നു നിശ്ചയിച്ച് അശ്വാപതിയെ അഭ്യാഗമിച്ചു.

തേഭ്യോ ഹ പ്രാപ്തേ ഭ്യഃ പൃഥ ഗർഹാണി
കാരയാം ചകാര സ ഹ പ്രാതഃ സംജി
ഹാന ഉവാച:- ന മേ സ്തേനോ ജനപദേ,
ന കദർയ്യോ ന - മദ്യപോ നാനാഹിതാ
ഗ്നിർന്നാവിദ്വാൻ, ന സ്വൈരീ സ്വൈരിണീ,
കുതോ, യക്ഷ്യമാണോ വൈ ഭഗവന്തോf
ഹമസ്മി, യാവദേ കൈകസ്മാ ഋത്വി ജേ
ധനം ദാസ്യാമി താവദ് ഭഗവദ് ഭ്യോ
ദാസ്യാമി, വന്ത ഇതി.

പ്രാപ്തരായ അവർക്കു പ്രത്യേകം സൽക്കാരങ്ങൾ ചെയ്യിച്ചു. ആ രാജാവ് പ്രാതഃ കാലത്തിൽ വിനയത്തോടുകൂടി പറഞ്ഞു: എന്റെ നാട്ടിൽ കള്ളനില്ല. കൃപണൻ ഇല്ല. മദ്യപനില്ല. അഗ്ന്യാധാനം ചെയ്യാത്തവനില്ല. വിദ്വാന്മാരേയുള്ളു. പരദാരഗമനം ചെയ്യുന്നവനില്ല. ദുഷ്ടചരിണിയായ സ്ത്രീകളില്ല. അല്ലയോ ഭഗവാന്മാരേ, ഞാൻ യാഗം ചെയ്യാൻ പോകയാണ്. ഒരോ ഋത്വിക്കിനും എന്തുമാത്രം ധനം ഞാൻ കൊടുക്കുമോ അത്രയും ഭഗവാന്മാരായ നിങ്ങൾക്ക് തരുന്നുണ്ട്. ഭഗവാന്മാർ ഇവിടെ വസിക്കുവിൻ.

തേ ചോചുർയ്യേന ഹൈവാർത്ഥേന പുരുഷ
ശ്ചരേത്, തം ഹൈവ വദേത്, ആത്മാന
മേ വേമം വൈശ്വാനരം സംപ്രത്യധ്യേഷി;
തമേവ നോ ബ്രൂഹീതി.

അവർ പറഞ്ഞു: ഏതു പ്രയോജനത്തെ ഉദ്ദേശിച്ച് പുരുഷൻ ഒരാളുടെ അടുക്കൽ ചെല്ലുന്നുവോ, അതുതന്നെ പറഞ്ഞു കൊടുക്കണം. ആത്മാവുതന്നെയായ ഈ വൈശ്വനരനെ ശരിയായി അങ്ങ് അറിയുന്നു. ആ വൈശ്വാനരനെത്തന്നെ ഞങ്ങൾക്ക് പറഞ്ഞുതരൂ.

താൻ ഹോവാച പ്രാതർവഃ പ്രതിവ
ക്താ സ്മീതി, തേ സമിത് പാണയഃ
പൂർവാ ഹ്ണേ പ്രതിചക്രമിരേ; താൻ
ഹാനു പനീയൈ വൈതദുവാച

അവരോട് അശ്വപതി പറഞ്ഞു. രാവിലെ നിങ്ങൾക്കു പ്രത്യുത്തരം നൽകാം. അവർ കൈകളിൽ സമിത്തുകളോടുകിട പൂർവാഹ്നത്തിൽ രാജാവിന്റെ അടുക്കൽചെന്നു. അവരെ ഉപനയിക്കാതെ തന്നെ താഴെപ്പറയുന്ന വൈശ്വാനരവിജ്ഞാനം പറഞ്ഞുകൊടുത്തു.

## പന്ത്രണ്ടാം ഖണ്ഡം

ഔപമന്യവ, കം ത്വമാത്മാനവുപാസ്സ ഇതി;
ദിവമേവ ഭഗവോ രാജന്നിതി ഹോവാ
ച; ഏഷ വൈ സുത ജാ ആത്മാ
വൈശ്വാനരോയം ത്വമാത്മാന മുപാസ്സേ
തസ്മാത്ത വസുതം പ്രസുത, മാസുതം
കുലേ ദൃശ്യതേ.

ഉപമന്യു പുത്രാ, അങ്ങ് ഏത് ആത്മാവിനെ ഉപാസിക്കുന്നു എന്നു രാജാവു ചോദിച്ചു. പൂജ്യനായ രാജാവേ, ദ്യോവിനെത്തന്നെ എന്ന് മഹാശാലൻ മറുപടി പറഞ്ഞു. അങ്ങ് ഉപാസിക്കുന്നത് സുതേജസ്സെന്നു പറയുന്ന വൈശ്വാനരനായ ആത്മാവാകുന്നു. ആ ആത്മാവിനെ നീ ഉപാസിക്കുന്നു. അതിനാൽ നിന്റെ കുലത്തിൽ സുതവും പ്രസൂതവും, അസൂതവും കാണപ്പെടുന്നു. (അതായത് നിന്റെ കുലത്തിലുള്ളവർ കർമ്മം ചെയ്യുന്നവരാണെന്നർത്ഥം)

അത്സ്യന്നം പശ്യസിപ്രിയം, അത്ത്യന്നം പശ്യതി
പ്രിയം, ഭവത്യസ്യ ബ്രഹ്മവർച്ചസം കുലേ യ
ഏത മേവമാത്മാനം വൈശ്വാനര മുപാസ്തേ,
മൂർദ്ധാത്വേഷ ആത്മാന ഇതി ഹോവാച; മൂ
ർദ്ധാതേ വ്യപതിഷ്യദ്യ ന്മാംന fഗമിഷ്യ ഇതി

നീ അന്നത്തെ ഭക്ഷിക്കുന്നു. പ്രിയത്തെ കാണുന്നു. ആര് ഇപ്രകാരം ഈ വൈശ്വനരനായ ആത്മാവിനെ ഉപാസിക്കുന്നുവോ, അവൻ അന്നം ഭക്ഷിക്കും. പ്രിയം കാണും. ഇവന്റെ കുലത്തിൽ ബ്രഹ്മവർച്ചസം ഉണ്ടാവും. എന്നാൽ ഇത് ആത്മാവിന്റെ മൂർദ്ധാവാകുന്നു എന്നു പറഞ്ഞു. എന്റെ അടുക്കൽ അങ്ങു വന്നില്ലായിരുന്നു എങ്കിൽ, അങ്ങേ മുർദ്ധാവ് വീണുപോകുമായിരുന്നു എന്നു കൂടിപ്പറഞ്ഞു.

## പതിമൂന്നാം ഖണ്ഡം

അഥ ഹോവാച സത്യയജ്ഞം പൗലുഷിഃ-
ചീനയോഗ്യ, കം ത്വമാത്മാന മുപാസ്സ ഇതി
ആദിത്യമേവ. ഭഗവോ രാജന്നിതി ഹോവാച;
ഏഷവൈ വിശ്വരൂപ ആത്മാവൈശ്വന
രോ യം ത്വാമാത്മാനമുപാസ്സേ; തസ്മാ
ത്തവ വിശ്വരൂപം കുലേ ദൃശ്യതേ

പുലുഷന്റെ പുത്രനായ സത്യജ്ഞനോട് പറഞ്ഞു. അല്ലയോ, പ്രാചീനയോഗ്യാ, അങ്ങ് ഏതിനെ ആത്മാവായി ഉപാസിക്കുന്നു? പൂജ്യനായ രാജാവേ ആദിത്യനെത്തന്നെ എന്നു അവൻ പറഞ്ഞു. അങ്ങ് ഏതിനെയാണോ ആത്മാവായി ഉപാസിക്കുന്നത്, അത് വിശ്വരൂപൻ എന്നു പ്രസിദ്ധനായ വൈശ്വാനരനായ ആത്മാവാകുന്നു. അതിനാൽ നിന്റെ കുലത്തിൽ വളരെ ഇഹപരലോകങ്ങൾക്കുവേണ്ടിയുള്ള ഉപകരണം കാണുന്നു.

പ്രവൃത്തോ fശ്വതരീരഥോ ദാസീനിഷ്കോf
ത്സ്യന്നം പശ്യസിപ്രിയം അത്ത്യന്നം പശ്യ
തി പ്രിയം, ദവത്തസ്യ ബ്രഹ്മവർച്ചസം
കുലേ, യ ഏത മേവമാത്മാനം വൈശ്വാ
നരമുപാസ്തേ! ചക്ഷുഷ്വേതദാത്മന
ഇതി ഹോ വാച ന്ധോ fഭവിഷ്യോ യദി
മാംനാ ffഗമിഷ്യ ഇതി.

അശ്വതരികളെ കെട്ടിയിട്ടുള്ള രഥവും, ദാസികളോടു കൂടിയ ഹാരവും, നിനക്കുപയോഗപ്പെടുന്നു. നീ അന്നത്തെ ഭക്ഷിക്കുന്നു. നീ പ്രിയം കാണുന്നു. ആരാണോ ഇപ്രകാരം ഈ വൈശ്വാനരനാകുന്ന ആത്മാവിനെ ഉപാസിക്കുന്നത് അവൻ അന്നം ഭക്ഷിക്കുന്നു. പ്രിയം കാണുന്നു. ഇവന്റെ കുലത്തിൽ വൃത്താദ്ധ്യയനസമൃദ്ധി ഉണ്ടാവുന്നു. ഇത് ആത്മാവിന്റെ ചക്ഷുസ്സാകുന്നു. അങ്ങ് എന്റെ അടുക്കൽ വന്നിരുന്നില്ലങ്കിൽ അന്ധനായിത്തീരുമായിരുന്നു എന്നും പറഞ്ഞു.

I K

## പതിന്നാലാം ഖണ്ഡം

അഥ ഹോവാചേന്ദ്രദ്യുമ്നം ഭാല്ലവേയം:–
വൈയാഘ്ര പദ്യകം ത്വമാത്മാനമുപാ
സ്സേ ഇതി. വായു മേവ ഭഗവോ രാജ
ന്നിതി ഹോവാച ഏഷ വൈ പൃഥഗ്വർ
ത്മാ ffത്മാ വൈശ്വാതരോയം ത്വമാത്മാ
ന മുപാസ്സേ; തസ്മാത് ത്വാം പൃഥഗ് ബ
ലയ ആയന്തി പൃഥഗ്രഥ ശ്രേണയോf നുയന്തി

ഭാല്ലവിയുടെ പുത്രനായ ഇന്ദ്രദ്യുമ്നനോട് ചോദിച്ചു: അല്ല യോ, വ്യഘ്രവത്തിന്റെ പുത്രാ, അങ്ങ് എന്തിനെയാണ് ആത്മാവായി ഉപാസിക്കുന്നത്? പൂജ്യനായ രാജാവേ വായുവിനെ ത്തന്നെ എന്നു പറഞ്ഞു. അങ്ങ് ഏതിനെയാണോ ആത്മാവായി ഉപാസിക്കുന്നത് അത് വായു പൃഥഗ്വർത്മാവെന്നു പേരുള്ള ആത്മാവായ വൈശ്വാനരനാകുന്നു. പൃഥഗ്വർത്മാവെന്ന ആത്മാവിനെ ഉപാസിക്കുന്നതിനാൽ വേറെവേറെ ഉപഹാരങ്ങൾ അങ്ങയുടെ അടുക്കൽ വരുന്നു. വേറെ വേറെ തേർനിരകൾ അങ്ങയെ അനുഗമിക്കുന്നു.

അത്സ്യന്നം, പശ്യസി പ്രിയം; അത്ത്യന്നം
പശ്യതി പ്രിയം ഭവത്യസ്യ ബ്രഹ്മവർച്ചസം
കുലേ യ ഏതമേവ മാത്മാനം വൈശ്വാ
നര മുപാസ്തേ; പ്രാണസ്ത്വേഷ ആത്മാന
ഇതിഹോവാച; പ്രാണസ്ത ഉദക്രിമിഷ്യ
ദ് യന്മാം ന ffഗമിഷ്യ ഇതി

അങ്ങ് അന്നം ഭക്ഷിക്കുന്നു. പ്രിയം കാണുന്നു. ആരാണോ ഈ വൈശ്വാനരനാകുന്ന ആത്മാവിനെ ഉപാസിക്കുന്നത്, അവൻ അന്നം കാണും. ഇവന്റെ കുലത്തിൽ ബ്രഹ്മവർച്ചസം ഉണ്ടാകും. എന്നാൽ ഇത് വൈശ്വാനരന്റെ പ്രാണനാകുന്നു എന്ന് പറഞ്ഞു. അങ്ങ് എന്റെ അടുക്കൽ വന്നില്ലായിരുന്നു എങ്കിൽ അങ്ങയുടെ പ്രാണൻ ഉൽക്രമിക്കുകമായിരുന്നു എന്നും പറഞ്ഞു.

## പതിനഞ്ചാം ഖണ്ഡം

അഥ ഹോവാച ജനം:– ശാർക്കരാക്ഷ്യ, കം
ത്വമാത്മാന മുപാസ്സ ഇതി. ആകാശ മേ
വ ഭഗവോ രജന്നിതി ഹോവാച. ഏഷ
വൈ ബഹുല ആത്മാവൈശ്വാനരോ യം
ത്വമാത്മാന മുപാസ്സേ; തസ്മാത് ത്വം ബഹു
ലോ fസി പ്രജയാ ച ധനേന ച.

ജനനോട് പറഞ്ഞു. അല്ലയോ, ശർക്കരാക്ഷപുത്രാ, അങ്ങ് എന്തിനെ ആത്മാവായി ഉപാസിക്കുന്നു. പൂജ്യനായ രാജാവേ, ആകാശത്തെത്തന്നെ എന്നുത്തരം പറഞ്ഞു. അങ്ങ് ഏതിനേയാണോ ആത്മാവായി ഉപാസിക്കുന്നത് അത് ബഹുലൻ എന്നു പേരുള്ള ആത്മാവായ വൈശ്വാനരനാകുന്നു. അതിനാൽ അങ്ങ് പ്രജയെക്കൊണ്ടും ധനംകൊണ്ടും സമൃദ്ധനായിരിക്കുന്നു.

അത്സ്യന്നം, പശ്യസി പ്രിയമത്ത്യന്നം പശ്യ
തി പ്രിയം; ഭവത്യസ്യ ബ്രഹ്മവർച്ചസം കുലേയ
ഏതമേവ മാത്മാനം വൈശ്വാനരമുപാസ്തേ,
സംദേഹസ്ത്വേഷ ആത്മാന ഇതി ഹോവാച
സന്ദേഹസ്തേ വ്യശീര്യ്യദ്യന്മാം നാ ffഗമി
ഷ്യ ഇതി.

അങ്ങ് അന്നം ഭക്ഷിക്കുന്നു. പ്രിയം കാണുന്നു. ആര് ഈ വൈശ്വാനരനാകുന്ന ആത്മാവിനെ ഇങ്ങനെ ഉപാസിക്കുന്നുവോ അവൻ അന്നം ഭക്ഷിക്കും. പ്രിയം കാണും. ഇവന്റെ കുലത്തിൽ ബ്രഹ്മവർച്ചസം ഉണ്ടാകും. എന്നാൽ ഇത് വൈശ്വാനരന്റെ മധ്യമശരീരമാകുന്നു. അങ്ങ് എന്റെ അരികിൽ വന്നില്ലായിരുന്നു എങ്കിൽ അങ്ങേയുടെ ശരീരം വിശീർണ്ണമായിത്തീരുമായിരുന്നു.

## പതിനാറാം ഖണ്ഡം

അഥ ഹോവാച ബുഡിലമാശ്വതരാശ്വിം:–
വൈയാ പ്രപദ്യകം ത്വമാത്മാനമുപാസ്സ
ഇതി. അപ ഏവ ഭഗവോ രാജന്നിതി ഹോ
വാച. ഏഷ വൈരയിരാത്മാ വൈശ്വാന
രോ യം ത്വമാത്മാന മുപാസ്സേ; തസ്മാത് ത്വം
രയിമാൻ പുഷ്ഠിമാനസി

അശ്വതരാശ്വന്റെ പുത്രനായ ബുദ്ധിലനോട് പറഞ്ഞു: അല്ലയോ വ്യഘ്രപത്തിന്റെ പുത്രാ, അങ്ങ് ഏതിനെ വൈശ്വാനരനായി ഉപാസിക്കുന്നു എന്ന് ചോദിച്ചു. അല്ലയോ, പൂജ്യനായ രാജാവേ അപ്പുകളെത്തന്നെയാകുന്നു എന്ന് ബുദ്ധിലൻ ഉത്തരം പറഞ്ഞു. അങ്ങ് ഏതിനെയാണോ ആത്മാവായി ഉപാസിക്കുന്നത് ഇത് രയി എന്നു പ്രസിദ്ധനായ ആത്മാവായ വൈശ്വരനരനാകുന്നു. അതിനാൽ അങ്ങ് ധനമുള്ളവനായും പുഷ്ടിയുള്ളവനായും ഇരിക്കുന്നു.

അത്സ്യന്നം, പശ്യസി പ്രിയം, അത്യന്നം പശ്യ
തി പ്രിയം ഭവത്യസ്യ ബ്രഹ്മവർച്ചസം കുലേ,
യ ഏതമേവ മാത്മാനം വൈശ്വാനര
മുപാസ്തേ; വസ്തിസ്ത്വേഷ ആത്മാന ഇതി
ഹോവാച; വസ്തിസ്തേ വ്യഭേത്സ്യഭ്യത്മാം
നാ ffഗമിഷ്യതി

അങ്ങ് അന്നം ഭക്ഷിക്കുന്നു. പ്രിയം കാണുന്നു. ആര് ഇപ്രകാരം ഈ വൈശ്വാനരനാകുന്നു ആത്മാവിനെ ഉപാസിക്കുന്നുവോ, അവൻ അന്നം ഭക്ഷിക്കും. പ്രിയം കാണും. ഇവന്റെ കുലത്തിൽ ബ്രഹ്മവർച്ചരസം ഉണ്ടാകും. എന്നാൽ ഇത് ആത്മാവിന്റെ വസ്തിയാകുന്നു എന്നു പറഞ്ഞു. അങ്ങ് എന്റെ അടുക്കൽ വരാതിരുന്നു എങ്കിൽ അങ്ങേയുടെ വസ്തിപ്പൊട്ടിപ്പോകുമായിരുന്നു എന്നുകൂടി പറഞ്ഞു.

N P

I

## പതിനേഴാം ഖണ്ഡം

അഥ ഹോവാചോദ്ദാലകമാരുണിം:- ഗൗത
മ, കം ത്വമാത്മാന മുപാസ്സ ഇതി. പൃഥിവി മേവ
ഭഗവോ രാജന്നിതിഹോവാച ഏഷ വൈ പ്രതിഷ്ഠാ
ffത്മാ വൈശ്വാനരോ യം ത്വമാത്മാന മുപാസ്സേ
തസ്മാത് ത്വം പ്രതിഷ്ഠിതോ fസിപ്രയാജ
ച വശുഭിശ്ച.

അത്സ്യന്നം പശ്യസിപ്രിയം; അത്യന്നം പശ്യതി
പ്രിയം ഭവത്യസ്യ ബ്രഹ്മവർച്ചസം കുലേയ
ഏതമേവ മാത്മാനം വൈശ്വാനരമുപാ
സ്തേ; പാദൗത്വേതാ വാത്മന ഇതി ഹോ
വാച: പാദൗ തേ വ്യമ്ലാസ്യേതാം യന്മാം
നാ ffഗമിഷ്യ ഇതി

അരുണ പുത്രനായ ഉദ്ദാലകനോട് പറഞ്ഞു. അല്ലയോ, ഗൗതമാ, അങ്ങ് ഏത് ആത്മാവിനെ ഉപാസിക്കുന്നു? എന്നു ചോദിച്ചു. ഭഗവാനായ രാജാവേ പൃഥിവി തന്നെയാകുന്നു എന്ന് ഉദ്ദാലകൻ പറഞ്ഞു. അങ്ങ് ഏത് ആത്മാവിനെയാണോ ഉപാസിക്കുന്നത് ഇത് പ്രതിഷ്ഠ എന്നു പറയുന്ന ആത്മാവായ വൈശ്വാനരനാകുന്നു. അതിനാൽ അങ്ങ് പ്രജകളെക്കൊണ്ടും, പശുക്കളെക്കൊണ്ടും പ്രതിഷ്ഠിതനായിരിക്കുന്നു. അന്നം ഭക്ഷിക്കുന്നു. പ്രിയം കാണുന്നു. ആരാണോ ഈ ആത്മാവായ വൈശ്വാനരനെ ഉപാസിക്കുന്നത് അവൻ അന്നം ഭക്ഷിക്കും പ്രിയം കാണും. ഇവന്റെ കുലത്തിൽ ബ്രഹ്മവർച്ചസം ഉണ്ടാവും. എന്നാൽ ഇവ ആത്മാവിന്റെ പാദങ്ങളാകുന്നു എന്ന് രാജാവ് പറഞ്ഞു. അങ്ങ് എന്റെ അടുക്കൽ ആഗമിച്ചില്ലായിരുന്നു എങ്കിൽ അങ്ങേയുടെ പാദങ്ങൾ തളർന്നുപോകുമായിരുന്നു എന്നുകൂടി പറഞ്ഞു.

## പതിനെട്ടാം ഖണ്ഡം

താൻ ഹോവാച:- ഏതേ വൈ ഖലുയൂയം
പൃഥ ഗിവേ മമാത്മാനം വൈശ്വാനരം
വിദ്വാംസോ fന്നമർത്ഥ; യസ്ത്വേത മേഷം പ്രാ
ദേശ മാത്രമദിവിമാനമാത്മാനം വൈശ്വാന
നുപാസ്തേ; സ സർവേഷു ലോകേഷു സർവേഷു
ഭൂതേഷു സർവേഷാത്മസ്വന്നമത്തി.

രാജാവ് പറഞ്ഞു. "നിങ്ങൾ ഈ ആത്മാവായ വൈശ്വാനരനെ വേറെ വേറെ എന്നപോലെ വിചാരിച്ചുകൊണ്ടാണ് അന്നം ഭക്ഷിക്കുന്നത്. എന്നാൽ ആരാണോ, ഇപ്രകാരം പ്രാദേശമാത്രനും അഭിവിമാനനും ആയ വൈശ്വനരനായ ആത്മാവിനെ ഉപാസിക്കുന്നുത്, അവൻ എല്ലാ ലോകങ്ങളിലും എല്ലാ ഭൂതങ്ങളിലും എല്ലാ ആത്മാക്കളിലും അന്നം ഭക്ഷിക്കുന്നു."

K

തസ്യ ഹ വാ ഏ തസ്യff ത്മനോ വൈശ്വാന
രസ്യമൂർദ്ധൈവ സുതേജാ, ശ്ചക്ഷുർവിശ്വരു
പ, പ്രാണഃ പൃഥഗ്വർത്മാത്മാ, സന്ദേഹോ,
ബഹുലോ, വസ്തിരേവരയിഃ പൃഥി വ്യേവ
പാദാ, ർവുര ഏവ വേദിർ, ല്ലോമാ
നിബർഹിർ, ഹൃദയം ഗാർഹത്യോ, മനോf
ന്വാ ഹാർയ്യപചന ആസ്യ മാർഹവനീയഃ

അങ്ങനെയുള്ള ഈ വൈശ്വാനരനാകുന്ന ആത്മാവിന് ദ്യുലോകം മൂർദ്ധാവാകുന്നു. ആദിത്യൻ ചക്ഷുസ്സാകുന്നു. വായു പ്രാണനാകുന്നു. ആകാശം ശരീരമാകുന്നു. അന്നകാരണമായ അപ്പുകൾ മൂത്രാശയമാകുന്നു. പൃഥിവി പാദങ്ങളാകുന്നു. വൈശ്വാനരാത്മകനായ ഭോക്താവിന്റെ ഉരസ്സ് സംസ്കരിക്കപ്പെട്ട തറയാകുന്നു. രോമങ്ങൾ ദർഭങ്ങളാകുന്നു. ഹൃദയം ഗാർഹപത്യനാകുന്നു. മനസ്സ് അന്വാഹാർയ്യവചനാകുന്നു. വായു ആഹനവനീയനാകുന്നു.

## പത്തൊൻപതാം ഖണ്ഡം

തദ്യദ് ഭക്തം പ്രഥമമാഗച്ഛേത് തദ്ധോ
മീയം, സയാം പ്രഥമാമാഹുതിം ജൂഹുയാ
ത് താം ജൂഹുയാത് പ്രാണായ സ്വാ
ഹേതി, പ്രാണ സ് തൃപ്യതി.

അങ്ങിനെ ഇരിക്കെ ഏത് അന്നമാണോ ഒന്നാമതായി വരുന്നത് അത് ഹോമിക്കുവാനുള്ള സാധനമാകുന്നു. ഏത് ഹോമിക്കുന്നോ അതിനെ പ്രാണായസ്വാഹാ എന്ന് ഹോമിക്കണം. പ്രാണൻ തൃപ്തനാകും.

പ്രണേ തൃപ്യതി ചക്ഷുസ്തൃപ്യതി, ചക്ഷു
ഷി തൃപ്യത്യാദിത്യ സ്തൃപ്യതി ആദിത്യേ
തൃപ്യതി ദ്യൗ സ്തൃപ്യതി, ദിവി തൃപ്യന്ത്യാം
യത് കിഞ്ച ദ്യൗ ശ്ച ffദിത്യ ശ്ചാധിതി
ഷ്ഠ തസ്തത് തൃപ്യതി, തസ്യാനു തൃപ്തിം തൃപ്യ
തി പ്രജയാ, പശുഭി, രന്നാദ്യേന തേജ
സാ ബ്രഹ്മവർച്ചസേനേതി.

പ്രാണൻ തൃപ്തനാകുമ്പോൾ ചക്ഷുസ്സു തൃപ്തിപ്പെടുന്നു. ചക്ഷുസ്സു തൃപ്തിപ്പെടുമ്പോൾ ആദിത്യൻ തൃപ്തിപ്പെടുന്നു. ആദിത്യൻ തൃപ്തിപ്പെടുമ്പോൾ ദ്യോവു തൃപ്തിപ്പെടുന്നു. ദ്യോവു തൃപ്തിപ്പെടുമ്പോൾ ദ്യോവും ആദിത്യനും ഏതിനെയാണോ അധിഷ്ഠിതമാക്കുന്നത് അത് തൃപ്തിപ്പെടുന്നു. അതിന്റെ തൃപ്തിയെ തുടർന്ന് പ്രജയെക്കൊണ്ടും പശുക്കളെക്കൊണ്ടും അന്നം മുതലായതുകൊണ്ടും തേജസ്സുകൊണ്ടും ബ്രഹ്മവർച്ചസം കൊണ്ടും താനും തൃപ്തനായിത്തീരുന്നു.

N P

I K

## ഇരുപതാം ഖണ്ഡം

അഥ യാം ദ്വിതീയാം ജൂഹുയാത്താം ജൂഹുയാ ദ്വ്യാനായയ സ്വാഹേതി; വ്യാനസ് തൃപ്യതി.

വ്യാനേ തൃപ്യതിശ്രോത്രം തൃപ്യതി; ശ്രോത്ര തൃപ്യതി ചന്ദ്രമാസ്തൃപ്യതി; ചന്ദ്രമസി തൃപ്യതി ദിശസ് തൃപ്യന്തി ഭിക്ഷു തൃവ്യന്തീ ഷു യത് കിം ച ദിശഃ ശ്രോത്രം ചാധിതി ഷ്ഠന്തി തത് തൃപ്യതി; തസ്യാനുതൃപ്തിം തൃപ്യ തി പ്രജയാ പശുഭിരന്നാദ്യേ ന തേജസാ ബ്രഹ്മവർച്ചസേനേതി

രണ്ടാമത്തെ ആഹൂതി ഏതാണോ ഹോമിക്കുന്നത് അതിനെ വ്യാനായ സ്വാഹ എന്ന് ഹോമിക്കണം. വ്യാനൻ തൃപ്തനാകു മ്പോൾ ശ്രോത്രം തൃപ്തനാകുന്നു. ശ്രോത്രം തൃപ്തനാകുമ്പോൾ ചന്ദ്രൻ തൃപ്തനാകും. ചന്ദ്രൻ തൃപ്തനാകുമ്പോൾ ദിക്കുകൾ തൃപ്തങ്ങളാകും. ദിക്കുകൾ തൃപ്തനാകുമ്പോൾ ദിക്കുകളും ചന്ദ്രമസ്സും യാതൊന്നിനെയാണോ അധിഷ്ഠിതമാക്കുന്നത് അത് തൃപ്തമാകും. അതിന്റെ തൃപ്തിയെ തുടർന്ന് പ്രജയെക്കൊ ണ്ടും, പശുക്കളെക്കൊണ്ടും അന്നം മുതലായതുകൊണ്ടും, തേജസ്സുകൊണ്ടും, ബ്രഹ്മവർച്ചസംകൊണ്ടും താനും തൃപ്ത നായിത്തീരുന്നു.

## ഇരുപത്തി ഒന്നാം ഖണ്ഡം

അഥ യാം തൃതീയാം ജൂഹുയാത് താം ജൂഹു യാദ പാനായ സ്വാഹേതി; അവാനസ്തൃപ്യതി

അപാനേ തൃപ്യതി വാക്തൃപ്യതി; വാചി തൃപ്യന്ത്യാ മഗ്നിസ് തൃപ്യതി; അഗ്നൗ തൃ പ്യതി പൃഥിവി തൃപ്യതി; പൃഥിവ്യാം തൃപ്യ ന്താ യൽ കിം ച പൃഥിവീചാഗ്നി ശ്ചാധിതി ഷ്ഠതസ്തത് തൃപ്യതി, തസ്യാനു തൃപ്തിം തൃ പ്യതി പ്രജയാ പശുഭി രന്നാദ്യേന തേജ സാ ബ്രഹ്മവർച്ചസോനേതി.

മൂന്നാമത്തെ ആഹൂതി യാതൊന്നു ഹോമിക്കുന്നോ ആ ആഹുതിയെ അപാനായ സ്വാഹാ എന്ന് ഹോമിക്കണം. അപാ നൻ തൃപ്തനാകും. അപാനൻ തൃപ്തനാകുമ്പോൾ വാകു തൃപ്തമാകും. വാകു തൃപ്തമാവുമ്പോൾ അഗ്നി തൃപ്തമാവും. അഗ്നി തൃപ്തനാവുമ്പോൾ പൃഥിവി തൃപ്തയാകും. പ്രഥിവി തൃപ്തയാകുമ്പോൾ പൃഥിവിയും അഗ്നിയും യാതൊന്നിനേ അധിഷ്ഠിതമാക്കുന്നോ അതു തൃപ്തമാകും.

## ഇരുപത്തിരണ്ടാം ഖണ്ഡം

അഥയാം ചതുർത്ഥിം ജൂഹുയാത് താം ജൂഹു യാത് സമാനായ സ്വാഹേതി; സമാനസ്തൃപ്യതി

സമാനേ തൃപ്യതി മനസ് തൃപ്യതി; മനസി തൃപ്യതി പർജന്യ സ്തൃപ്യതി; പർജന്യേ തൃപ്യ തി വിദ്യുത്തൃപ്യതി; വിദ്യുതി തൃപ്യന്ത്യാം യത് കിം വചിദ്യുച്ച പർജന്യശ്ഛാധിതിഷ്ഠത സ്തത് തൃപ്യതി; തസ്യനു തൃപ്തിം തൃപ്യതി പ്രജയാ പശുഭിരന്നാദ്യേന തേജസാ ബ്രഹ്മവർച്ച സേനേതി.

നാലാമത്തെ ആഹൂതി ഏതാണോ ഹോമിക്കുന്നത് അതിനെ സമാനായ സ്വാഹാ എന്ന് ഹോമിക്കണം. സമാനൻ തൃപ്തനാ കും. സമാനൻ തൃപ്തനാകുമ്പോൾ മനസ്സു തൃപ്തമാകും. മനസ്സു തൃപ്തമാകുമ്പോൾ പർജന്യൻ തൃപ്തനാകും. പർജന്യൻ തൃപ്തനാകുമ്പോൾ വിദ്യുത്ത് തൃപ്തയാകും. വിദ്യുത് തൃപ്ത യാകുമ്പോൾ വിദ്യുത്തും, പർജന്യനും യാതൊന്നിനെ അധി തിഷ്ഠിതമാക്കുന്നോ അതു തൃപ്തമാകും.

## ഇരുപത്തിമൂന്നാം ഖണ്ഡം

അഥ യാം പഞ്ചമീ ജൂഹുയാത് താം ജൂഹുയാദുദാനായ സ്വാഹേതി, ഉദാനസ് തൃപ്യതി.

ഉദാനേ തൃപ്യതി ത്വക് തൃപ്യതി; ത്വചി തൃപ്യന്ത്യാം വായു സ്തൃപ്യതി; വാ യൗ തൃപ്യ ത്യാ കാശസ്തൃപ്യതി ആകാശേ തൃപ്യതി യത് കിം ച വായു ശ്ചാ ffകാശ ശ്ചാധിതി ഷ്ഠതസ്തത് തൃപ്യതി, തസ്യാനു തൃപ്തിം തൃപ്യ തി പ്രജയാ പശുഭിരന്നാദ്യേന തേജസാ ബ്രഹ്മവർച്ചേസനേതി.

അഞ്ചാമത്തെ ആഹൂതി ഏതാണോ ഹോമിക്കുന്നത് അതിനെ ഉദാനായ സ്വാഹാ എന്ന് ഹോമിക്കണം. ഉദാനൻ ദൃപ്ത നാകും. ഉദാനൻ തൃപ്തനാകുമ്പോൾ ത്വക്കു തൃപ്തമാകും. ത്വക് തൃപ്തമാകുമ്പോൾ വായു തൃപ്തമാകും. വായു തൃപ്തനാകു മ്പോൾ ആകാശം തൃപ്തനാകും. ആകാശം തൃപ്തമാകുമ്പോൾ വായുവും ആകാശവും ഏതൊന്നിനെയാണോ അധിഷ്ഠിതമാ ക്കുന്നത് അതു തൃപ്തമാകും.

## ഇരുപത്തിനാലാം ഖണ്ഡം

സ യ ഇദമ വിദ്യാനഗ്നി ഹോത്രം ജൂഹോതി, യഥാ fങ്ങ് ഗാരാനപോഹ്യ ഭസ്മനി ജൂഹുയാ ത് താദൃക് തത് സ്യാത്

ആരാണോ ഈ വൈശ്വാനര ദർശനം അറിയാതെ അഗ്നി ഹോത്രത്തെ ഹോമിക്കുന്നത് അവന്റെ ആ അഗ്നിഹോത്രം എപ്ര കാരം, കനലുകൾ നീക്കിയിട്ട് ചാമ്പലിൽ ഹോമിക്കുന്നോ അതു പോലെയായിത്തീരും.

N P

അഥ യ ഏതദേവം വിദ്വാനഗ്നിഹോത്രം ജൂപുതി, തസ്യ, സർവേഷു ലോകേഷു സ ർവേഷു ഭൂതേഷു സർവേഷ്വാത്മസുഹുതം ഭവതി.

ആരാണോ ഇപ്രകാരം അറിഞ്ഞ് അഗ്നിഹോത്രം ഹോമിക്കുന്നത് അവന്റെ അഗ്നിഹോത്രം എല്ലാ ലോകങ്ങളിലും, എല്ലാ ഭൂതങ്ങളിലും, എല്ലാ ആത്മാക്കളിലും ഹോമിക്കപ്പെട്ടതായിത്തീരുന്നു.

തദ്യഥേഷികാതൂലമഗ്നൌ പ്രോതം പ്ര ദൂയേതൈവം ഹാസ്യ സർവേ പാപ്മാനഃ പ്രദൂയന്തേ യ ഏതദേവം വിദ്വാനഗ്നി ഹോത്രം ജൂഹേതി.

ആരാണോ ഈ വൈശ്വാനര ദർശനം അറിഞ്ഞ് അഗ്നിഗോത്രം ഹോമിക്കുന്നത്, അവന്റെ എല്ലാ പാപങ്ങളും അഗ്നിയിൽ പ്രക്ഷിപ്തമായ ഇഷീക എന്നു പറയുന്ന തൃണവിശേഷത്തിന്റെ പഞ്ഞി അഗ്നിയിൽ പ്രക്ഷിപ്തമായാൽ എങ്ങിനെയാണോ ദഹിക്കുന്നത്, അങ്ങിനെ ദഹിക്കുന്നു.

തസ്മാദു ഹൈവം വിഭ്യുദ്യപി ചണ്ഡാലാ യോച്ഛിഷ്ടം പ്രയച്ഛേദാത്മഹി ഹൈവാ സ്യ തദ്വൈശ്വാനരേ ഹുതം സ്യ ദിതി, ത ദേഷശ്ലോകഃ,

ഇപ്രകാരം അറിയുന്നവൻ ചണ്ഡാലന് ഉച്ഛിഷ്ടം കൊടുത്താലും, ഇവന്റെ ആ ഉച്ഛിഷ്ഠദാനം വൈശ്വാനരനായ ആത്മാവ് ഹോമിക്കപ്പെട്ടതായിത്തീരും. ആ വിഷയത്തിൽ താഴെപ്പറയുന്ന ശ്ലോകം ഉണ്ട്.

യഥേ ഹ ക്ഷുധിതാ ബാലാ മാതരം പർയ്യു പാസത ഏവം സർവാണി ഭൂതാന്യഗ്നി ഹോത്ര മുപാസത ഇതി. അഗ്നി ഹോത്ര മുപാസത ഇതി.

ഏതുപ്രകാരം ഈ ലോകത്തിൽ വിശപ്പുള്ള ബാലന്മാർ മാതാവിനെ ചുറ്റിക്കൂടുന്നോ, അതുപോലെ എല്ലാ ഭൂതങ്ങളും അഗ്നിഹോത്രം ഉപാസിക്കുന്നു. (വിദ്വാന്റെ ഭോജനത്താൽ ലോകം മുഴുവൻ തൃപ്തമായിത്തീരുമെന്ന് സാരം.) അഗ്നിഹോത്രമുപാസത ഇതി എന്നു രണ്ടു പ്രാവശ്യം പറഞ്ഞിരിക്കുന്നത് അദ്ധ്യായം അവസാനിച്ചു എന്നു കാണിക്കാനാണ്.

## ആറാം അദ്ധ്യായം

### ഒന്നാം ഖണ്ഡം

ഈ ജഗത്തെല്ലാം ബ്രഹ്മത്തിൽനിന്ന് ജനിക്കുന്നതും ബ്രഹ്മത്തിൽതന്നെ ലയിക്കുന്നതും ബ്രഹ്മത്താൽ ജീവിക്കുന്നതും ആണെന്നു മൂന്നാം അദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ട്. ബ്രഹ്മത്തിൽ നിന്നു ജഗത്തുണ്ടാവുന്നതും അതിൽത്തന്നെ ലയിക്കുന്നതും അതുകൊണ്ടുതന്നെ ജീവിക്കുന്നതും എങ്ങിനെ എന്നു തുടർന്നു പറയുന്നു. ഒരു വിദ്വാൻ ഭോജനം ചെയ്താൽ ജഗത്തെല്ലാം തൃപ്തമാകും. അത് എല്ലാ ഭുതങ്ങളിലും സ്ഥിതിചെയ്യുന്ന ആത്മാവ് ഒന്നാണെങ്കിലെ ഉപപന്നമാകയുള്ളു. ആത്മാവ് വേറെ വേറെ ഇരിക്കുന്ന പക്ഷം അത് അനുപപന്നമാകുന്നു. അതിനാൽ ആത്മാവിന്റെ ഏകത്വം എങ്ങിനെയാണന്ന് കാണിക്കാം. അതൊക്കെ ഈ അദ്ധ്യായത്തിൽ പറയുന്നു. അച്ഛന്റേയും, മനകന്റേയും കഥ ഇതിൽ പറയുന്നത് വിദ്യ ഏറ്റവും ശ്രേഷ്ഠമാണന്നു കാണിക്കുന്നു.

ശ്വേതകേതുർഹാ fരുണേയ ആസ; തം ഹ പിതോവാച -- ശ്വേതകേതോ, വസ ബ്രഹ്മചര്യം, ന വൈസോമ്യാ സ്മൽ കുലീനോ നനൂച്യ ബ്രഹ്മബന്ധു രിവ ഭവരീതി

അരുണന്റെ പൗത്രനായി ശ്വേതകേതു എന്നൊരാൾ ഉണ്ടായിരുന്നു. അവനോടു പിതാവു പറഞ്ഞു. അല്ലയോ ശ്വേതകേതു, നീ ബ്രഹ്മചര്യം പാലിക്കൂ. അല്ലയോ സൗമ്യാ, നമ്മുടെ കുലത്തിലുള്ളവൻ അദ്ധ്യയനം ചെയ്യാതെ ബ്രഹ്മബന്ധുവിനെപ്പോലെ ആയിത്തീരാൻ പാടില്ല.

സ ഹ ദ്വാദശ വർഷ ഉപേത്യ, ചതുർവിംശതി വർഷഃ സർവാൻ വേദാനധീത്യ മഹാമനാ ആ നൂചാനമാനീസ്തബ്ധ ഏയായ തം ഹ പിതോവാച:- ശ്വേതകേതോ, യനു സോമ്യേദം മഹാമാനാ അനൂചാനമാനീ സ്തബ്ധോസി? ഉത ത മാദേശ മപ്രാ ക്ഷ്യോ, യേനാശ്രുതം ശ്രുതം ഭവത്യ മതം മതമവിജ്ഞാതം വിജ്ഞാതമിതി.

ശ്വേതകേതു പന്ത്രണ്ടു വയസ്സായപ്പോൾ ആചാര്യന്റെ അടുക്കൽ ചെന്നു. ഇരുപത്തിനാലു വയസ്സായപ്പോൾ എല്ലാ ദേവങ്ങളും പഠിച്ച് മഹത്തായ മനസ്സോടുകൂടിയവനായും താൻ സാങ്ഗമായ വേദം പഠിച്ചുകഴിഞ്ഞവനാണന്നുള്ള അഭിമാനത്തോടു കൂടിയവനായും വണക്കമില്ലാത്തവനായും ഗൃഹത്തിൽ കഴിഞ്ഞുകൂടി. അവനോട് പിതാവ് പറഞ്ഞു. അല്ലയോ ശ്വേതകേതു, സൗമ്യാ, നീ ഇങ്ങനെ മഹാമനസ്സായും, താൻ അന്തചാനനാണെന്നു വിചാരിക്കുന്നവനായും, വണക്കമില്ലാത്തവനായും ഇരിക്കുന്നു. അതുകൊണ്ട് ഏത് ആദേശത്താൽ ശ്രവിക്കപ്പെടാത്തത് ശ്രവിക്കപ്പെട്ടതായും, ഊഹിക്കപ്പെടാത്തത് ഊഹിക്കപ്പെട്ടതായും നിശ്ചയിക്കപ്പെടാത്തത് നിശ്ചയിക്കപ്പെട്ടതായും തീരുന്നുവോ ആ ആദേശത്തെ ശാസ്ത്രചാര്യോപദേശങ്ങളെക്കൊണ്ട് അറിയപ്പെടേണ്ട വസ്തുവിനെ നീ എന്തുകൊണ്ടു ചോദിച്ചില്ല?

കഥം നു ഭഗവഃ സ ആദേശോ ഭവതീതി

അല്ലയോ ഭഗവാനേ ആ ആദേശം ഏതുപ്രകാരത്തിലുള്ളതാണ്. ശ്വേതകേതു ചോദിച്ചു.

യഥാ സോമ്യൈകേന മൃൽപിണ്ഡേനമ്പർവം വ്യന്മയം വിജ്ഞാതം സ്യദ്വാചാ fരംഭണം വികാരോ നാമധേയം; മത്തി കേത്യേവ സത്യം

I K

യഥാ സോമ്യൈകേന ലോഹമണിനാ സർവം
ലോഹ മയം വിജ്ഞാതം സ്യദ്വാചാ ffരംഭ
ണം വികാരോ നാമധേയം; ലോഹമിത്യേ വസത്യം

യഥാ സോമ്യൈകേന നഖ നികൃന്തേ നസർവം
കാർഷ്ണായസം വിജ്ഞാതം സ്യാദ്വാചാ ffരം
ഭണം വികാരോ നാമധേയം, ലോഹമിത്യേ,
വ സത്യം.

യഥാ സോമ്യൈകേന നഖ കൃന്തേ നേന
സർവം കാർഷ്ണായസം വിജ്ഞാതം സ്യ
ffരംഭരണം വികാരോ നാമധേയം, കൃഷ്ണാ
യസമിത്യേവ സത്യം ഏവം സോമ്യ സ
ആദേശാ ഭവതീതി

അല്ലയോ സൗമ്യാ, ഏതു പ്രകാരമെന്നാൽ ഒരു മൃൽപി ണ്ഡം കൊണ്ട് മൃത്തിന്റെ വികാരമായിട്ടുള്ളതെല്ലാം അറിയപ്പെ ട്ടതായിത്തീരുന്നു. വികാരമെന്നു പറയുന്നത് വാക്കിനെ ആശ്ര യിച്ചുള്ള നാമധേയം മാത്രമായിരിക്കുന്നു. മൃത്തിക എന്നുള്ള തുതന്നെ സത്യമായിട്ടുള്ളതാകുന്നു. അല്ലയോ സൗമ്യാ, ഒരു സുവർണ്ണപിണ്ഡം കൊണ്ട് സുവർണ്ണമായിട്ടുള്ളതെല്ലാം അറി യപ്പെട്ടതായിത്തീരും. വികാരമെന്നുള്ളത് വാക്കിനെ ആശ്രയി ച്ചിരിക്കുന്നു. സുവർണ്ണം എന്നുള്ളതുതന്നെ സത്യമായിട്ടുള്ള താകുന്നു. അല്ലയോ സൗമ്യാ എങ്ങിനെ എന്നാൽ ഒരു നഖം വാങ്ങിക്കൊണ്ട് കാരിരുമ്പുകൊണ്ടുള്ളതെല്ലാം അറിയപ്പെട്ടതാ യിത്തീരുന്നു. വികാരമെന്നുള്ളത് വാക്കിനെ ആശ്രയിച്ചുള്ള നാമധേയമാകുന്നു. കാരിരുമ്പെന്നുള്ളതു സത്യമായിട്ടുള്ളതു തന്നെയായിരുന്നു. അല്ലയോ സൗമ്യാ, ആ ആദേശം ഇങ്ങനെ യാകുന്നു.

ന വൈ നൂനം ഭഗവന്തസ്ത ഏ തദവേദി
ഷുഃ യദ്യേ തദ വേദിഷ്യൻ കഥം മേതാ
വക്ഷ്യന്നിതി, ഭഗവാം സ്ത്വേവമേതദ്
ബ്രവീത്വിതി, തഥാ സോമ്യേതി ഹോവാച

ഭഗവാന്മാരായ എന്റെ ഗുരുക്കൾ അങ്ങു പറഞ്ഞ ഈ വസ്തുവനെ അറിഞ്ഞിട്ടില്ല. എന്തെന്നാൽ ഇതു അറിഞ്ഞിട്ടു ണ്ടായിരുന്നു എങ്കിൽ എനിക്കു പറഞ്ഞുതരാതിരുന്നതെങ്ങിനെ യാണ്? ഭഗവാൻ തന്നെ എനിക്ക് അതു പറഞ്ഞുതന്നാലും. എന്ന് ശ്വേതകേതു പറഞ്ഞു. അല്ലയോ സൗന്യാ, അങ്ങിനെയാ കട്ടെ എന്ന് പിതാവ് പറഞ്ഞു.

## രണ്ടാം ഖണ്ഡം

സ്വദേവ സോമ്യേ ദമഗ്ര ആസീദേക മേവാ
ദ്വിതീയം; തദ്ധൈക ആഹുര സ ദേവേദ
മഗ്ര ആസീദേക മേവാദ്വിതീയം; തസ്മാദ
സതഃ സജ്ജായത

അല്ലയോ സൗമ്യാ, ഇത് മുമ്പ് സജാതീയമായി വേറെ ഒന്നി ല്ലാത്തതും വിജാതീയമായി വേറൊന്നില്ലാത്തതും ആയ സത്തു മാത്രം ആയിരുന്നു. ആവിഷയത്തിൽ ഒരു കൂട്ടർ പറയുന്നു. ഇത് മുൻപ് ഏകംമാത്രമായിട്ടുള്ളതും അദ്വിതീയവുമായ അസ ത്തുതന്നെയാകുന്നു. ആ അസത്തിൽ നിന്ന് സത്ത് ഉണ്ടായി.

കുതസ്തു ഖലു സോമ്യൈവം സ്യദിതി
ഹോവാച; കഥ മസതഃ സജ്ജിയേതേതി,
സത്ത്വേവ സോമ്യേദമഗ്ര ആസീദേക
മേവാദ്വിതീയം.

അല്ലയോ സൗമ്യാ, ഏതു പ്രമാണത്തിൽ നിന്നാണ് ഇപ്ര കാരം സംഭവിക്കുന്നത്? ആചാര്യൻ ചോദിച്ചു. അസത്തിൽ നിന്ന് സത്ത് എങ്ങിനെയുണ്ടാകും? എന്നും പറഞ്ഞു. അല്ലയോ സൗമ്യാ, ഈ ജഗത്ത്മുമ്പ് ഏകം തന്നെയായുള്ളതും, അദ്വി തീയവും ആയ സത്തുമാത്രമായിരുന്നു.

തദൈ ക്ഷത ബഹുസ്യാം പ്രജായേയേതി,
തത്തജോfസൃജത തത് തേജ ഐക്ഷത്
ബഹു സ്യാം പ്രജായേയേതി; തദപോ fസൃ
ജത, തസ്മാദ്യത്രക്വച ശോചതി സ്വേദതേ
വാ പുരുഷസ്തേജസ ഏവ തദധ്യാപോ
ജായന്തേ

ആ സത്ത് എനിക്കു പലതാകണം എനിക്കു പ്രജനിക്കണം. എന്ന് ദർശനം ചെയ്തു. ആ സത്ത് തേജസ്സിനെ സൃഷ്ടിച്ചു. ആ തേജസ്സ് എനിക്കു പലതായിത്തീരണം; പ്രജനിക്കണം എന്നി ങ്ങനെ ദർശനം ചെയ്തു. ആ തേജസ്സ് അപ്പുകളെ സൃഷ്ഠിച്ചു. അതിനാൽ എപ്പോഴാണോ പുരുഷൻ സംതപിക്കുകയോ, സ്വേദി ക്കയോ ചെയ്യുന്നത് അപ്പോൾ തേജസ്സിൽ നിന്നുതന്നെ അപ്പു കൾ ജനിക്കുന്നു.

താ ആപ ഐക്ഷന്ത ബഹ്വ്യഃ സ്യാമ
പ്രജായേ മഹീതി, താ അന്നമസൃജന്ത,
തസ്മാദ്യത്രക്വഷച വർഷതി, തദേവ
ഭൂയിഷ്ഠമന്നം ഭവതി ആദ്ഭ്യ ഏവ
തദധ്യന്നാദ്യം ജായതേ.

ആ അപ്പുകൾ നമുക്ക് പലതാകണം, പ്രജനിക്കണം എന്ന് ഈക്ഷിച്ചു. അവ പ്രഥിവീരുപമായ അന്നം സൃഷ്ടിച്ചു. അത് എവിടെയാണോ വർഷിക്കുന്നത് അവിടെത്തന്നെ അധികമായ അന്നം ഉണ്ടാകുന്നു. ആ അന്നാദ്യം അപ്പുകളിൽ നിന്നുതന്നെ ഉണ്ടാകുന്നു.

## മൂന്നാം ഖണ്ഡം

തേഷാം ഖ ല്വേഷാം ഭൂതാനാം ത്രീണ്യേവ
ബീജാനി ഭവന്ത്യണ്ഡജം ജീവജ മുദ്
ഭിജ്ജമിതി.

N P

ഈ ഭൂതങ്ങൾക്ക് അണ്ഡത്തിൽ നിന്നു ജനിച്ചത്, ജീവനിൽ നിന്നു ജനിച്ചത്, ഉദ്ഭിത്തിൽ നിന്നു ജനിച്ചത് ഇങ്ങനെ മൂന്നു മാത്രമെ ബിജങ്ങളുള്ളൂ.

സേയം ദേവതൈക്ഷത ഹന്താഹമി
മാസ്തിസ്രോ ദേവതാ അനേന ജീവ
നോ ffത്മനാ നുപ്രവിശ്യ നാമരുപേ
വ്യാകരവാണിതി.

ഈ ദേവത ഞാൻ ഈ മൂന്നു ദേവതകളിൽ ഈ ജീവനാകുന്ന ആത്മാവുകൊണ്ട് അനുപ്രവിശിച്ചിട്ട് നാമത്തേയും രൂപത്തേയും വ്യാകരിക്കാം എന്ന് ഈക്ഷിച്ചു.

താസാം ത്രവൃതം ത്രിവൃതമേകൈകാം
കരവാണീതി, സേയം ദേവതേ മാസ്തി
സ്രോ ദേവതാ അനേനൈവ ജീവേനാ
ffത്മനാ fനുപ്രവിശ്യ നാമരുപേ വ്യാകരോത്

ആ ദേവതകളിൽ ഓരോന്നിനേയും മുമ്മൂന്നുപിണയുള്ളതാക്കാം എന്ന് ഈക്ഷിച്ചിട്ട് അങ്ങിനെയുള്ള സദാത്മികയായ ഈ ദേവത തേജസ്സുമുതലായ ഈ മൂന്നു ദേവതകളിൽ, ഈ ജീവനാകുന്ന ആത്മാവുകൊണ്ടുതന്നെ അനുപ്രവേശിച്ച് നാമരൂപങ്ങൾ വെളിപ്പെടുത്തി.

താസാം ത്രിവൃതം ത്രിവൃതമേ കൈ
കാമ കരോത്, യഥാ തു ഖലു സോമ്യേ
മാ ദേവതാ സ്ത്രി വൃത്രി വൃദേ
കൈകാഭവതി തന്മേ വിജാനീ ഹീതി.

ആ തേജസ്സു മുതലായ ദേവതകളിൽ ഒരോന്നിനേയും മുപ്പിണിയാക്കിതീർത്തു. അല്ലയോ സൗമ്യാ, എന്നാൽ എങ്ങനെയാണോ ഈ മൂന്നു ദേവതകൾ ഓരോന്നും മുപ്പിണിയായി ഇരിക്കുന്നത് അപ്രകാരം എന്റെ അടുക്കൽനിന്ന് അറിഞ്ഞുകൊള്ളു. എന്ന് ആരുണി പറഞ്ഞു.

## നാലാം ഖണ്ഡം

യദഗ്നേരോഹിതു രുപം തേജസസ്തദ്രുപം;
യച്ഛൂക്ലം തദ പാം; യത് കൃഷ്ണം തദ
ന്നസ്യ, അപാഗാദഗ്നേരഗ്നിത്വം വാചാ
ffരംഭണം വികാരോ നാമധേയം – ത്രീ
ണിരുപാണീത്യേവ സത്യം

അഗ്നിയുടെ രോഹിതമായ രൂപം ഏതോ അത് തേജസ്സിന്റെ രൂപമാകുന്നു. ശുക്ലമായ രൂപം ഏതോ അത് അപ്പുകളുടെ രൂപമാകുന്നു. കൃഷ്ണായ രൂപമേതോ അത് അന്നത്തിന്റെ രൂപമാകുന്നു. അഗ്നിയിൽ നിന്ന് അഗ്നി എന്നുള്ള അവസ്ഥ പൊയ്പ്പോകുന്നു. വികാരമെന്നത് വാക്കിനെ ആശ്രയിച്ചുള്ള നാമധേയമാകുന്നു. മൂന്നുരൂപങ്ങൾ എന്നുള്ളതുമാത്രം സത്യമായിട്ടുള്ളതാകുന്നു.

യദാദിത്യസ്യ രോഹിതം രൂപം, തേജ
സസ്തദ്രുപം; യച്ഛൂക്ലം, തദപാം,
യത് കൃഷ്ണം തദന്നസ്യ; അപാഗാദാ
ദിത്യത്വം; വാചാ ffരംഭണം വികാരോ
നാമധേയം, ത്രീണി രുപാണീത്യേ വസത്യം
യച്ചന്ദ്രമസോ രോഹിതം രൂപം, തേജ
സസ്തദ്രുപം; യച്ഛൂക്ലം തദപാം, യൽ
ക്കൃഷ്ണം തദന്നസ്യ; അപാഗാച്ചന്ദ്രച്ചന്ദ്രത്വം
വാചാ ffരംഭണം വികാരോ നാമധേയം,
ത്രീണി രുപാണീത്യേവസത്യം.

യ ദ്വിദ്യുതോ രോഹിതം രൂപം, തേജസസ്ത
ദ്രുപം യയ്ഛൂക്ലം തദ പാം യൽകൃഷ്ണം
ത ദന്നസ്യ, അപാഗാദ്വിദ്യുതോ വിദ്യുത്ത്വം
വാചാ ffരംഭണം വികാരോ നാമ ധേയം
ത്രീണിരുപാണീത്യേവ സത്യം

ആദിത്യന്റെ രോഹിതമായ രൂപം ഏതോ അത് തേജസ്സിന്റെ രൂപമാകുന്നു. ശുക്ലമായ രൂപമേതോ അത് അപ്പുകളുടെ രൂപമാകുന്നു. കൃഷ്ണമായ രൂപമേതോ അത് അന്നത്തിന്റെ രൂപമാകുന്നു. ആദിത്യനിൽ നിന്ന് ആദിത്യത്വം പോയി. വാക്കിനെ ആശ്രയിച്ചുള്ള നാമധേയമാകുന്നു. മൂന്നു രൂപങ്ങൾ എന്നുള്ളത് സത്യമായിട്ടുള്ളത് മാത്രമാകുന്നു.

ചന്ദ്രന്റെ ചുവന്ന രൂപം ഏതോ അത് തേജസ്സിന്റെ രൂപമാകുന്നു. ശുക്ലമായിട്ടുള്ളതേതോ അത് അപ്പുകളുടെ രൂപമാകുന്നു. കൃഷ്ണമായിട്ടുള്ളതേതോ അത് അന്നത്തിന്റെ രൂപമാകുന്നു. ചന്ദ്രനിൽ നിന്ന് ചന്ദ്രത്വം പോകുന്നു. വികാരമെന്നത് വാക്കിനെ ആശ്രയിച്ചുള്ള നാമധേയമാകുന്നു. മൂന്നു രൂപങ്ങൾ എന്നുള്ളത് മാത്രം സത്യമായിട്ടുള്ളതാകുന്നു.

വിദ്യുത്തിന്റെ രോഹിതമായ രൂപം ഏതോ അത് തേജസ്സിന്റെ രൂപമാകുന്നു. ശുക്ലമായ രൂപമേതോ അത് അപ്പുകളുടെ രൂപമാകുന്നു. കൃഷ്ണമായ രൂപമേതോ അത് അന്നത്തിന്റെ രൂപമാകുന്നു. വിദ്യുത്തെന്നുള്ള രൂപം അപഗമിച്ചു. വികാരമെന്നത് വാക്കിനെ ആശ്രയിച്ചുള്ള നാമധേയമാകുന്നു. മൂന്നു രൂപങ്ങൾ എന്നുള്ളത് മാത്രം സത്യമായിട്ടുള്ളതാകുന്നു.

ഏതദ്ധസ്മവൈതദ്വിദ്വാംസ ആഹുഃ
പൂർവേ മഹാശാലാ മഹാ ശ്രോത്രിയാ
നനോf ദ്യ കശ്ചാനാ ശ്രുത മമതമവി
ജ്ഞാത മുദാ ഹരിഷ്യതീതി ഹ്യോഭ്യോ
വിദാം ചക്രുഃ

അങ്ങനെയുള്ള ഈ ത്രിവൃൽക്കരണത്തെ അറിഞ്ഞിട്ടുള്ള കഴിഞ്ഞുപോയ മഹാശാലികളായ മഹാശ്രോത്രിയന്മാർ പറഞ്ഞിട്ടുണ്ട്. ഇപ്പോൾ നമ്മുടെ കുലത്തിൽ ഒരുവൻപോലും ശ്രവിക്കപ്പെടാത്തതിനേയോ, മനനം ചെയ്യപ്പെടാത്തതിനേയോ

I K

ഉദാഹരിക്കയില്ല. എന്തെന്നാൽ രോഹിതാദി രൂപങ്ങളിൽനിന്ന് അവർ അത് അറിഞ്ഞു.

യദു രോഹി ത മിവാഭൂദിതി, തേജസസത
ദ്രുപമിതി തദ്വി ദാം ചക്രുഃ യദു ശുക്ല
മിവാഭൂദിത്യപാം രൂപമിതി തദ്വിദാം
ചക്രുഃ യദുകൃഷ്ണ മിവാഭൂദിത്യന്നസ്യരൂപ
മിതി തദ്വിതാം ചക്രുഃ

യദ്വ വിജ്ഞാതമിവാഭൂദിത്യേതാസാമേ
വ ദേവ താനാം സമാസ ഇതി തദ്വിദാം
ചക്രുഃ യഥാ ഖലു നു സോമ്യേമാസ്തി
സ്രോ ദേവതാഃ പുരുഷം പ്രാപ്യത്രിവൃത്
ത്രിവൃദേ കൈകാ ഭവതി തം വിജാ നീ ഹീതി

ഏതു രൂപമാണോ രോഹിതം പോലെ തോന്നിയത് അത് തേജസ്സിന്റെ രൂപമാകുന്നു എന്ന് അവർ അറിഞ്ഞു. ഏതാണോ ശുക്ലമെന്നപോലെ അവർക്ക് തോന്നിയത് അത് അപ്പുകളുടെ രൂപമെന്ന് അവർ അറിഞ്ഞു. ഏതൊരു രൂപമാണോ കൃഷ്ണം പോലെ തോന്നിയത് അത് അന്നത്തിന്റെ രൂപമെന്ന് അവർ അറിഞ്ഞു. ഏതാണോ ഇന്നതെന്നു തിരിച്ചറിയാൻ പാടില്ലാത്തതു പോലെ തോന്നിയത്, അത് ഈ ദേവതകളുടെ സമുദായമെന്ന് അറിഞ്ഞു. അല്ലയോ സൗമ്യാ, ഏതുപ്രകാരമാണോ ഈ മൂന്നു ദേവതകൾ പുരുഷനെ പ്രവിച്ചിട്ട് ഒരോന്നും മുമ്മൂന്നംശമുള്ളതായി തീരുന്നത് അത് എന്റെ അടുക്കൽ നിന്നറിഞ്ഞുകൊള്ളുക.

## അഞ്ചാം ഖണ്ഡം

അന്നമശിതം ത്രേധാവിധിയതേ; തസ്യയഃ
സ്ഥപിഷ്ഠോ ധാതു സ്തത് പുരീഷം ഭവതി
യോ മദ്ധ്യമസ്തന്മാംസം, യോfണിഷ്ഠസ്ത ന്മനഃ

ഭക്ഷിക്കപ്പെട്ട അന്നം മൂന്നു പ്രകാരത്തിൽ ആയിത്തീരുന്നു. അതിന്റെ ഏറ്റവും സ്ഥലമായ അംശം ഏതോ അത് പുരീഷമായിത്തീരുന്നു. മധ്യമമായ അംശം ഏതോ അതു മാംസമായിത്തീരുന്നു. ഏറ്റവും ചെറിയ അംശം ഏതോ അത് മനസ്സായിത്തീരുന്നു.

ആപഃ പീതാ സ്ത്രേധാ വിധീയന്തേ, താഡാം
യം സ്ഥവിഷ്ഠോ ധാതുസ്തന്മൂത്രം ഭവതി;
യോ മധ്യമസ്തന്മാംസം, യോ fണിഷ്ഠഃ സ
പ്രാണഃ

പാനം ചെയ്യപ്പെട്ട അപ്പുകൽ മൂന്നു വിധത്തിൽ ആയിത്തീരുന്നു. അവയുടെ ഏറ്റവും സ്ഥൂലമായ അംശം ഏതോ അത് മൂത്രമായിത്തീരുന്നു. ഏറ്റവും ചെറുതായിട്ടുള്ള അംശം ഏതോ അത് പ്രാണനായിത്തീരുന്നു.

തേജോശിതം ത്രേധാ വിധീയതേ, തസ്യ
യഃ സ്ഥവിഷ്ഠോ ധാ തുസ്തദ സ്ഥിഭവതി,
യോ മധ്യമഃ സമജ്ജാ, യോ fണിഷ്ഠഃ
സാവാക്.

ഭക്ഷിക്കപ്പെട്ട തേജസ്സ് മൂന്നുപ്രകാരത്തിൽ വിഭക്തമായിത്തീരുന്നു. തേജസ്സിന്റെ ഏറ്റവും സ്ഥലൂമായ അംശം ഏതാണോ അത് അസ്ഥിയായിത്തീരുന്നു. മധ്യമമായ അംശം ഏതോ അതു മജ്ജ ആകുന്നു. ഏറ്റവും അണുവായിട്ടുള്ള തേതോ അതു വാക്കാകുന്നു.

അന്നമയം ഹി സോമ്യമന, ആപോ
മയഃ പ്രാണസ്തേജോമയീ വാഗതി, ഭൂയ
ഏവമാ ഭഗവാൻ വിജ്ഞാപയ ത്വിതി,
തഥാ, സോമ്യേതി ഹോ വാച

അല്ലയോ സൗമ്യാ, മനസ്സ് അന്നമയമാകുന്നു. പ്രാണൻ ജലമയമാകുന്നു. വാക്ക് തേജോമയിയാകുന്നു. എന്ന് ആരുണി പറഞ്ഞു. ഭഗവാനായ അങ്ങ് വീണ്ടും എനിക്ക് മനസ്സിലാക്കിത്തരിക. എന്ന് ശ്വേതകേതു അപേക്ഷിച്ചു. അല്ലയോ സൗമ്യാ അങ്ങനെയാകട്ടെ എന്നു പിതാവ് പറഞ്ഞു.

## ആറാം ഖണ്ഡം

ദധ്നഃ സോമ്യ, മഥ്യ മാനസ്യ യോfണിമാ
സ ഊർദ്ധ്വഃ സമുദീഷതി; തത് സർപ്പിർഭവതി

അല്ലയോ സൗമ്യാ, മഥിക്കപ്പെടുന്ന ദധിയുടെ അണുവായ അംശം ഏതോ അത് മേൽപ്പോട്ടായി ഒന്നു ചേർന്ന് പൊങ്ങുന്നു. അത് സർപ്പിസ്സായിത്തീരുന്നു.

ഏവമേവ ഖലു സോമ്യാന്നസ്യ ശ്യമാനസ്യ
യോ fണിമാസ ഊർദ്ധ്വഃ സമുദിഷതി,
തന്മനോ ഭവതി.

അല്ലയോ സൗമ്യാ, ഇങ്ങനെ തന്നെ അശിക്കപ്പെടുന്ന അന്നത്തിന്റെ അമുവായ അംശം ഏതോ അത് മേല്പോട്ട് ഒരുമിച്ചു പൊങ്ങുന്നു. അതു മനസ്സായിത്തീരുന്നു.

അപാം സോമ്യ, പീയമാനാനാം യോf
ണിമാ സ ഊർദ്ധ്വഃ സമുദീഷതി, സ
പ്രാണോ ഭവതി.

അല്ലയോ സൗമ്യാ, പാനം ചെയ്യപ്പെടുന്ന അപ്പുകളുടെ അണുവായ അംശം ഏതോ അത് മേൽപോട്ടു പൊങ്ങുന്നു. അതു പ്രാണനായിത്തീരുന്നു.

തേജസഃ സോമ്യശ്യമാനസ്യ യോfണിമാ
സ ഊർദ്ധ്വഃ സമുദീഷതി; സാവാഗ് ഭവതി.

അല്ലയോ സൗമ്യാ, അശിക്കപ്പെടുന്ന തേജസ്സിന്റെ അണുവായ അംശം ഏതോ അത് മേൽപോട്ടു പൊങ്ങുന്നു. അത് വാക്കായിത്തീരുന്നു.

N P

അന്നമയം ഹി സോമ്യ മന, ആപോമയഃ
പ്രാണ, സ്തേജോമയീ വാഗിതി; ഭൂയ
ഏവ മാ ഭഗവാൻ വിജ്ഞാപയത്വിതി;
തഥാ സോമ്യേതി ഹോവാച

അല്ലയോ സൗമ്യാ, മനസ്സ് അമ്മമയമാകുന്നു. പ്രാണൻ ജലമയനാകുന്നു. വാക്ക് തേജോമയിയാകുന്നു. എന്ന് ആരുണി പറഞ്ഞു. ഭഗവാനായ അങ്ങ് വീണ്ടും എനിക്കു മനസ്സിലാക്കിത്തരൂ. എന്നു ശ്വേതകേതു അപേക്ഷിച്ചു. അല്ലയോ സൗമ്യ അങ്ങിനെയാകട്ടെ.

## ഏഴാം ഖണ്ഡം

ഷോഡ ശകലഃ സോമ്യ പുരുഷഃ, പ
ഞ്ചദശാഹാനിമാ fശീഃ കാമമപഃ
പിബാffപോമയഃ പ്രാണോ ന പി
ബതോ വിച്ഛേത്സ്യത ഇതി.

അല്ലയോ സൗമ്യാ, പുരുഷൻ പതിനാറു കലകളോടു കൂടിയവനാകുന്നു. പതിനഞ്ചു ദിവസത്തേക്ക് നീ ഭക്ഷണം കഴിക്കാതിരിക്കൂ. ഇഷ്ടപോലെ ജലം പാനം ചെയ്തുകൊള്ളൂ. പാനം ചെയ്യാത്തവന് ജലമയനായ പ്രാണൻ വിച്ഛേദം പ്രാപിക്കും എന്ന് പിതാവ് പറഞ്ഞു.

സ ഹ പഞ്ചദശാഹാനി നാ ffശ; അഥ
ഹൈന മുപാസസാദ: കിംബ്രവീമി
ഭോ ഇതി; ഋചഃ സോമ്യയജൂംഷി
സാമാ നീതി സഹോവായ, ന വൈ മാ
പ്രതിഭാന്തി ഭോ ഇതി.

അവൻ പതിനഞ്ചു ദിവസത്തേയ്ക്കു ഭക്ഷണം കഴിച്ചില്ല. പിതാവിന്റെ അടുക്കൽ ചെന്നു. "അല്ലയോ പിതാവേ ഞാൻ എന്തു പറയണം" എന്നു ചോദിച്ചു "ഋതുക്കളേയും, യജൂസ്സുകളേയും, സാമങ്ങളേയും" എന്നു പിതാവു പറഞ്ഞു. അതു കേട്ട് ശ്വേതകേതു "അല്ലയോ പിതാവേ എനിക്കു തോന്നുന്നില്ല" എന്നു പറഞ്ഞു.

തം ഹോ വാച:- യഥാ സോമ്യ, മഹ
തോ fഭ്യാഹി തസ്യൈ കോ fങ്ങ്ഗാ
രഃ ഖദ്യോ തമാത്രഃ പരിശിഷ്ടഃ സ്യാ
ത്, തേന തതോ പിന ബഹുദഹേത്
ഏവം സോമ്യ, തേ ഷോഡശാനാം
കലാ നാമേകാ കലാ fതിശിഷ്ഠാസ്യാത്;
തയൈ തർഹിവേദാൻ നാനു ഭവസി;
അശാനാ, ഥ മേ വിജ്ഞാസ്യ സീതി.

ശ്വേതകേതുവിനോട് പിതാവു പറഞ്ഞു: അല്ലയോ സൗമ്യാ, എങ്ങിനെ മഹത്തായ വിറകിട്ടു വളർത്തിയ അഗ്നിയുടെ മിന്നാമിനുങ്ങിനോളമുള്ള ഒരു കനൽ പരിശിഷ്ടമായിരിക്കുന്നോ ആ ചെറിയ കനൽകൊണ്ട് അതിനേക്കാൾ കൂടുതലായി ദഹിക്കാത്തത് എങ്ങിനെയാണോ അതുപോലെ നിന്റെ പതിനാറു കലകളിൽ ഒന്ന് ശേഷിച്ചിരിക്കും. ആ കലകൊണ്ട് ഇപ്പോൾ നീ വേദങ്ങൾ അറിയുന്നില്ല. നീ ഭക്ഷണം കഴിക്കൂ. പിന്നെ എന്റെ വാക്കിൽ നിന്ന് നിനക്ക് മനസ്സിലാക്കാം.

സ ഹാ ffശാഥ ഹൈന മുപ സാദ
തം ഹ യത് കിംച പപ്രച്ഛ, സർവ
ഹ പ്രതിപേ ദേ

ശ്വേതകേതു ഭക്ഷണം കഴിച്ചു. അനന്തരം പിതാവിന്റെ അടുക്കൽ ചെന്ന് അവനോട് എന്തെല്ലാം പിതാവ് ചോദിച്ചുവോ അതിനെ എല്ലാം അവൻ അറിഞ്ഞിരുന്നു.

യഥാ സോമ്യ മഹതോf ഭ്യാഹിത
സ്യൈക മങ്ങ്ഗാരം ഖദ്യോതമാത്രം
പരിശിഷ്ടം തം തൃണൈരുപ സമാധായ
പ്രാജ്വല യേത് തേന തതോf പി ബ
ഹുദഹേ ദേവം സോമ്യ, തേ ഷോഡശാ
നാം കലാനാമേകാ കലാ fതിശിഷ്ടാ f ഭൂ
ത്; സാ f ന്നേ നോപ സമാഹിതാ പ്രാ
ജ്വലീത്. തയൈ തർഹി വേദനനുഭവസി.

അല്ലയോ സൗമ്യാ, ഏതു പ്രകാരമാണോ വിറകിട്ടു വളർത്തിയിട്ടുള്ള വലിയ തീയുടെ ശേഷിച്ചിട്ടുള്ള മിന്നാമിനുങ്ങിനോളമുള്ള ഒരു കനൽപുല്ലുകൾ കൂട്ടി പ്രജ്വലിപ്പിച്ച് മുൻപിലത്തെ അഴലിൽ നിന്നു കൂടുതലായി ദഹിപ്പിക്കുന്നതുപോലെ നിന്റെ പതിനാറു കലകളിൽ ഒരു കല അവശേഷിച്ചിരുന്നു. ആ കല അന്നത്താൽ വളർത്തി പ്രജ്വലിപ്പിക്കൂ. ആ കലകൊണ്ട് ഇപ്പോൾ നീ വേദങ്ങളെ അനുഭവിക്കുന്നു.

അന്ന മയം ഹി സോമ്യ, മന, ആപോ
മയഃ പ്രാണസ്തേജോ മയീവാഗിതി
തദ്ധാസ്യ വിജജ്ഞാവിതി, വിജജ്ഞാവിതി.

അല്ലയോ സൗമ്യാ, മനസ്സ് അന്നമയമെന്ന് സിദ്ധമായല്ലോ. പ്രാണൻ ജലമയനാകുന്നു. വാക്ക് തേജോമയിയാകുന്നു. പിതാവ് പറഞ്ഞു. പിതാവിന്റെ ആ വചനം ശ്വേതകേതു മനസ്സിലാക്കി.

## എട്ടാം ഖണ്ഡം

ഉദ്ദാലകോ ഹാ ffരുണിഃ ശ്വേതകേതും
പുത്രമുവാച, സ്വപ്നാന്തം മേ സോമ്യാ,
വിജാനീഹീതി യ ത്രൈ തര് പുരുഷഃ
സ്വപിതി നാമ സതാ സോമ്യ തദാ സമ്പ
ന്നോ ഭവതി, സ്വമപീതോ ഭവതി, ത
സ്മാദേനം സ്വപിതീത്യാ ചക്ഷതേ, സ്വംഹ്യ
പീതോ ഭവതി.

അരുണപുത്രനായ ഉദ്ദാലകൻ പുത്രനായ ശ്വേതകേതുവി നോടു പറഞ്ഞു. അല്ലയോ സൗമ്യാ, എന്റെ വചനത്തിൽ നിന്നു സ്വപ്നാന്തത്തെ അറിയൂ എന്നു പറഞ്ഞു. അല്ലയോ സൗമ്യാ, ഏതു കാലത്തിൽ പുരുഷൻ സ്വപിക്കുന്നു. എന്ന പേരുള്ളതാകുന്നോ, അപ്പോൾ സത്തെന്നു പറയുന്ന ദേവതയോട് ഏകീഭൂതനായി ഭവിക്കുന്നു. സ്വന്തരൂപത്തെ തിരികെ പ്രാപിച്ചവനായി ഭവിക്കുന്നു. അതിനാൽ ഇവനെപ്പറ്റി സ്വപിക്കുന്നു എന്നു ലൗകികന്മാർ പറയുന്നു. എന്തുകൊണ്ടെന്നാൽ സ്വന്തരൂപത്തെ തിരികെ പ്രാപിച്ചവനായിത്തീരുന്നു.

സ യഥാ, ശകുതിഃ സൂത്രേണ പ്രബദ്ധോ,
ദിശം ദിശം, പതിത്വാ fന്യത്രാ ffയതന
മല ബ്ധ്വാ ബന്ധ നമേവോ പശ്രയത
ഏവമേർവ ഖലു സോമ്യ, തന്മനോ ദി
ശം ദിശം പതിത്വാfന്യത്രാ ffയതനമ
ലബ്ധ്വാ, പ്രാണമേവോ പശ്രയതേ;
പ്രാണബന്ധനം ഹി സോമ്യ മന ഇതി.

ഏതു പ്രകാരമാണോ ചരടുകൊണ്ട് ബന്ധിക്കപ്പെട്ട പക്ഷി, ഒരോ ദിക്കിലും ചാടിപ്പോയി മറ്റൊരിടത്ത് വിശ്രമസ്ഥാനം ലഭിക്കാതെ, ബന്ധനസ്ഥനത്തെതന്നെ ആശ്രയിക്കുന്നോ, അതുപോലെ ആ മനസ്സ് ഒരോ ദിക്കിലും ചാടിപ്പോയി മററൊരിടത്ത് വിശ്രമസ്ഥാനം ലഭിക്കാതെ പ്രാണനെതന്നെ വന്ന് ആശ്രയിക്കുന്നു. എന്തുകൊണ്ടെന്നാൽ അല്ലയോ സൗമ്യാ, മനസ്സ് പ്രാണനാകുന്ന ബന്ധനസ്ഥാനത്തോടു കൂടിയതാകുന്നു.

അശനാപി പാസേമേ സോമ്യ വിജാനീ
ഹീതി യത്രൈ തത് പുരുഷോ fശിശിഷതി
നാമാ ffപ ഏവ തദശിതം നയന്തേ, ത
ദ്യഥാ ഗോനായോ fശ്വാനായഃ പുരുഷനാ
യ ഇത്യേവം തദപ ആചക്ഷതേ ശനാ
യേതി തത്രൈതഛൂങ്ങ്ഗ മുൽപതിതം
സോമ്യ, വിജാനീഹി നേദമമൂലം ഭവിഷ്യതീതി.

അല്ലയോ സൗമ്യാ, എന്റെ വചനത്തിൽ നിന്നു അശത്തേയും പിപാസയേയും അറിയൂ. എന്ന് ഉദ്ദാലകൻ പറഞ്ഞു. എപ്പോഴാണോ പുരുഷൻ അശിക്കുവാൻ ഇച്ഛിക്കുന്നു എന്നു പറയുന്നത്, അപ്പോൾ അശിക്കപ്പെട്ടതിനെ അപ്പുകൾ തന്നെ നയിക്കുന്നു. ഏതുപ്രകാരം ഗോനായൻ, അശ്വനായൻ, പുരുഷനായൻ എന്നു പറയുന്നോ അപ്രകാരം അപ്പോൾ അപ്പുകളെ അശനായ എന്നു ലൗകീകന്മാർ പറയുന്നു. അങ്ങിനെയിരിക്കയാൽ ഉദ്ഗതമായിരിക്കുന്ന ഈ ശരീരമാകുന്ന അങ്കുരത്തെ, സൗമ്യാ, നീ അറിയൂ. ഈ ശരീരം മൂലമില്ലാത്തതായി ഭവിക്കയില്ല.

തസ്യ ക്വ മൂലം സ്യാദന്നത്രാന്നാൽ? ഏവ
മേവ ഖലു സോമ്യ ന്നേ നശൂങ്ങ്ഗേനാ
പോ മൂല മന്വിച്ഛ; അദ്ഭിഃ സോമ്യ,
ശുങ്ങ്ഗേന തേജോമൂല മന്വിച്ഛ, തേ
ജസാ സോമ്യ ശുങ്ങ് ഗേന സന്മൂലമന്വി
ച്ഛ; സന്മൂലാഃ സോമ്യേമാഃ പ്രജഃ
സദായതനാഃ സത്പ്രതിഷ്ഠാഃ

ആ ശരീരത്തിന് അന്നം ഒഴിച്ച് മൂലം എവിടെ ഉണ്ടാകും? സൗമ്യാ, ഇങ്ങനെ അന്നമാകുന്ന ശുഗ്ങ്ങം കൊണ്ട് അന്നത്തിന്റെ മൂലമായ അപ്പുകലെ മനസ്സിലാക്കൂ. സൗമ്യാ, അപ്പുകളാകുന്ന ശുഗ്ങ്ങം കൊണ്ട് മൂലമായ തേജസ്സ് അറിയൂ. സൗമ്യാ, തേജസ്സാകുന്ന ശുഗ്ങ്ങം കൊണ്ട് മൂലമായ സത്തിനെ അറിയൂ. അല്ലയോ സൗമ്യാ, ഈ പ്രജകളെല്ലാം സത്താകുന്ന മൂലത്തോടു കൂടിയവയും സത്താകുന്ന ആയതനത്തോടുകൂടിയവയും സത്താകുന്ന പ്രതിഷ്ഠയോടുകൂടിയവും ആകുന്നു.

അഥ യത്രൈതത് പുരുഷഃ പിപാസതി
നാമ, തേജ ഏവതത്പീതം നയതേ;
തദ്യഥാ, ഗോനായോ fശ്വനായഃ പുരുഷനാ
യ ഇത്യേവം തത്തേജ ആചഷ്ട ഉദ
ന്യേതി, തത്രൈതദേവ ശുങ്ങ്ഗ മുൽപ
തിതം സോമ്യ വിജാനീഹി, നേദമമൂലം
ഭവിഷ്യതീതി.

എപ്പോഴാണോ പുരുഷൻ പാനം ചെയ്യാൻ ഇച്ഛിക്കുന്നത് ആ പുരുഷൻ പാനം ചെയ്വാൻ ഇച്ഛിക്കുന്നു എന്നു പറയാറുണ്ട്. പാനം ചെയ്യപ്പെട്ടതിനെ തേജസ്സു നയിക്കുന്നു. അതിനാൽ ഏതു പ്രകാരത്തിൽ ഗോനായൻ പുരുഷൻ എന്നു പറയുന്നോ അപ്രകാരം തേജസ്സിനെ ഉദന്യ എന്ന് ലോകം പറയുന്നു. അങ്ങിനെയിരിക്കെ അല്ലയോ സൌമ്യാ, ഈ ശരീരംതന്നെ ഉദ്ഗമിച്ചിട്ടുള്ള അംങ്കുരമെന്ന് അറിയൂ. ഇത് മൂലമില്ലാത്തതായി ഭവിക്കയില്ല.

തസ്യ ക്വ മൂലം സ്യാദന്യത്രാദിഭ്യോfദ്ഭിഃ
സോമ്യ; ശുങ്ങ്ഗേന തേജോ മൂലമന്വിച്ഛ,
തേജസാ സോമ്യ, ശുങ്ങ്ഗേന സന്മൂല
മന്വിച്ഛ; സന്മൂലാഃ സോമ്യേമാഃ സർവഃ
പ്രജഃ സമായതനാഃ സൽപ്രതിഷ്ഠാഃ യ
ഥാനു ഖലു സ്യോമ്യേമാസ്തിസ്രോ ദേവതാഃ
പുരുഷം പ്രാപ്യത്രിവൃത് ത്രിവൃദേകൈകാ
ഭവതി തദുക്തം പുരസ്താ ദേവ ഭവതി,
അസ്യ സോമ്യ, പുരുഷസ്യ പ്രയതോവാങ്ങ്
മനസി സമ്പദ്യതേ, മനഃ പ്രാണസ്തേജസി
തേജഃ പരസ്യാം ദേവ തായാം

ആ ശരീരത്തിന് അപ്പുകളല്ലാതെ മൂലം എവിടെ ഉണ്ടാകും. സൗമ്യാ, അപ്പുകളാകുന്ന ശൃങ്ങ്ഗം കൊണ്ട് മൂലമായ തേജസ്സ് അറിയൂ. സൗമ്യാ, തേജസ്സാകുന്ന ശുങ്ങ്ഗം കൊണ്ട് മൂലമായ സത്തിനെ അറിയൂ. അല്ലയോ സൗമ്യാ, ഈ പ്രജകളെല്ലാം സത്താകുന്ന മൂലത്തോടുകൂടിയവയും സത്താകുന്ന ആയതനത്തോടു കൂടിയവയും സത്താകുന്ന പ്രതിഷ്ഠയോടു കൂടി

I

യവും ആകുന്നു. സൗമ്യാ, ഏതു പ്രകാരമാണോ തേജസ്സു മുത ലായ ഈ മൂന്നു ദേവതകൾ ഓരൊന്നും പുരുഷനെ പ്രാപിച്ച് മുമ്മൂന്നുവിധമായി തീരുന്നതെന്ന് നേരത്തെ പറഞ്ഞിട്ടുണ്ട്. സൗമ്യാദേഹം വിട്ടുപോകുന്ന ഈ പുരുഷന്റെ വാക്ക് മനസ്സിൽ ഏകീഭവിക്കുന്നു. മനസ്സ് പ്രാണനിൽ ഏകീഭവിക്കുന്നു. തേജ സ്സുപരയായ ദേവതയിൽ ഏകീഭവിക്കുന്നു.

സ യ ഏഷോ ണിമൈതദാത്മ്യ മിദം സർവഃ
തത്സത്യം, സ ആത്മാ, തത് ത്വമസി ശ്വേത
കേതോ ഇതി. ഭൂയ ഏവ മാ ഭഗവാൻ
വിജ്ഞാനപയത്വിതി യഥാസോമ്യേ തിഹോവാച.

ജഗത്തിന്റെ മൂലമായ അണുത്വം ഏതോ അത് ഈ ജഗ ത്തെല്ലാമാകുന്നു ആത്മാവോടുകൂടിയ അവസ്ഥയാകുന്നു. അതുതന്നെ സത്യമായിട്ടുള്ളതാകുന്നു. അതുതന്നെ ജഗ ത്തിന്റെ ആത്മാവാകുന്നു. അല്ലയോ ശ്വേതകേതോ, അത് നീയാകുന്നു എന്ന് ആരുണി പറഞ്ഞു. പൂജ്യനായ അങ്ങ് വീണ്ടും എനിക്കു മനസ്സിലാക്കിത്തരൂ. ശ്വേതകേതു അപേക്ഷി ച്ചു. സൌമ്യാ, അങ്ങനെയാകട്ടെ എന്ന് ഉദ്ദാലകൻ പറഞ്ഞു.

## ഒൻപതാം ഖണ്ഡം

യഥാ സോമ്യ മധു മധു കൃതോ നിസ്തിഷ്ഠ
ന്തി നാനാത്യയാനാം വൃക്ഷാണാം ര
സാൻ സമവഹാര മേ കൃതാം രസാൻ
ഗമയന്തി; തേ യഥാ തത്രന വിവേകം ലഭ
ന്തേ മുഷ്യാഹം വൃക്ഷസ്യസരോ fസ്മിതി;
ഏവമേവ ഖലുസോമ്യമാഃ സർവാഃ
പ്രജാഃ സതി സമ്പദ്യ ന വിദുഃ സതി
സമ്പദ്യ മഹ ഇതി.

അല്ലയോ സൗമ്യാ, തേനീച്ചകൾ മധു താൽപര്യ ത്തോടുകൂടി നിഷ്പാദിച്ചു നാനാഗതികളായ വൃക്ഷങ്ങളുടെ രസങ്ങളെ ഏകീകരിച്ചിട്ട് ഒന്നെന്നുള്ള അവസ്ഥ പ്രാപിപ്പി ക്കുന്നോ അപ്രകാരം ആ രസങ്ങൾ ആ മധുവിൽ ഞാൻ ഇന്ന വൃക്ഷത്തിന്റെ രസമാകുന്നു. വിവേചിച്ചിട്ടുള്ള ജ്ഞാനം ലഭിക്കുന്നില്ല. സൗമ്യാ, ഇങ്ങനെതന്നെ ഈ പ്രജകളെല്ലാം സത്തിൽ ഏകീഭവിച്ചു സത്തിൽ ഏകീഭവിക്കുന്നു എന്ന് നാം അറിയുന്നില്ല.

ത ഇഹ വ്യാഘ്രോവാസിം ഹോ വാ വൃകോ
വാ വരാഹോ വാകീ ടോ വാ പതം
ഗോ വാ ദംശോ വാ മശകോ വാ യദ്യ
ദ്ഭന്തി തദാഭവന്തി

അവർ ഈ ലോകത്തിൽ വ്യാഘ്രാമോ, ഹംസമോ, ചെന്നാ യോ, വരാഹമോ, കീടമോ പാറ്റയോ ഈച്ചയോ, കൊതുകോ, ഏതെല്ലാം ആയിത്തീരുന്നുവോ തിരിച്ചുവന്ന് അതെല്ലാം തന്നെ യായിത്തീരുന്നു.

K

സ യ ഏഷോ fണിമൈ, താദാത്മമിദം
സർവം തത്, സത്യം സ ആത്മാ തത് ത്വ
മസി ശ്വേത കേതോ ഇതിഭൂയ ഏവ,
മാ ഭഗവാൻ വിജ്ഞാപയത്വിതി തഥാ
സോമ്യേ തിഹോ വാച

ജഗത്തിന്റെ മൂലമായ ഈ അണുത്വം ഏതോ, ഈ ജഗ ത്തെല്ലാം അതാകുന്ന ആത്മാവോടുകൂടിയ അവസ്ഥയാകുന്നു. അതുതന്നെ സത്യമായിട്ടുള്ളതാകുന്നു. അതുതന്നെ ജഗത്തിന്റെ ആത്മാവാകുന്നു. അല്ലയോ ശ്വേതകേതോ, അതു നീയാകുന്നു. എന്ന് ആരുണി പറഞ്ഞു. പൂജ്യനായ അങ്ങ് വീണ്ടും എനിക്കു മനസ്സിലാക്കിത്തരിക എന്ന് ശ്വേതകേതു അപേക്ഷിച്ചു. സൗമ്യാ, അങ്ങനെയാകട്ടെ എന്ന് ഉദ്ദാലകൻ പറഞ്ഞു.

## പത്താം ഖണ്ഡം

ഇമാഃ സോമ്യ, നഭ്യഃ പുരസ്താൽ പ്രാച്യഃ
സ്യന്ദന്തേ; പശ്ചാത് പ്രാതീച്യഃ താഃ
സമുദ്രാത് സമുദ്രമേവാപിയന്തി; സ സ
മുദ്ര ഏവ ഭവതി താ യഥാ തത്ര ന
വിദുരിയ മഹമസ്മീയ മഹമസ്തീതി
ഏവമേവ ഖലു സോമ്യേമാഃ സർവാഃ
പ്രജാഃ സത ആഗമ്യ ന വിദുഃ സ
ത ആഗച്ഛാമഹ ഇതി

അല്ലയോ സൗമ്യാ, ഈ കിഴക്കോട്ടു പോകുന്ന നദികൾ കിഴക്കേ ദിക്കിലേക്ക് ഒഴുകുന്നു. പടിഞ്ഞാറോട്ടു പോകുന്നവ പടിഞ്ഞാറോട്ട് ഒഴുകുന്നു. അവ സമുദ്രത്തിൽ നിന്നുണ്ടായി സമുദ്രത്തിൽത്തന്നെ ലയിക്കുന്നു. അത് സമുദ്രം തന്നെയായി ത്തീരുന്നു. ആ നദികൾ എങ്ങിനെയാണോ ഞാൻ ഇന്ന നദി യാകുന്നു ഞാൻ ഇന്നനദിയാകുന്നു എന്ന് അവ അറിയുന്നി ല്ലാ. ഈ പ്രജകളെല്ലാം സത്തിൽ നിന്നു വന്നിട്ട് നാം സത്തിൽ നിന്നു വരുന്നു എന്ന് അറിയുന്നില്ല.

ത ഇ ഹ വ്യാഘ്രോ വാ സിംഹോ വാ
വൃകോ വാ വരാഹോ വാ കീടോ വാ
പതം fഗോ വാ മശകോ വാ യദ്യദ്
ഭവന്തി തദാഭവന്തി

സ യ ഏഷോ f ണി മൈതദാത്മ്യമിദം
സർവം തത് സത്യം സ ആത്മാ തത്
ത്വമസി ശ്വേത കേതോ ഇതി ഭൂയ
ഏവ മാ ഭഗവാൻ വിജ്ഞാപായ
ത്വിതി തഥാ സ്യോമ്യേതി ഹോവാച

ത ഇഹ വ്യാഘ്രോവാ ഇത്യാതിയുടെ വ്യാഖ്യാനം മുമ്പില ത്തേപ്പോലെ തന്നെയാകുന്നു. പിതാവന്റെ വചനം കേട്ടതിനു

N P

ശേഷം ശ്വേതകേതു പറഞ്ഞു, ലോകത്തിൽ, ജലത്തിൽ, വീചി തരംഗം, ഫേനം, ബുദ്ബുദം മുതലായവ ഉണ്ടാകുകയും കാര ണരൂപം പ്രാപിച്ചു നശിക്കുകയും ചെയ്യുന്നു. എന്നാൽ ജീവ ങ്ങൾ ദിവസം തോറും സുഷുപ്തിയിലും, മരണത്തിലും, പ്രള യത്തിലും അതിന്റെ കാരണത്തിന്റെ അവസ്ഥയെ പ്രാപിച്ചു കൊണ്ടിരുന്നിട്ടും നശിക്കാതിരിക്കുന്നതങ്ങിനെയാണന്ന് ദൃഷ്ടാന്തം കൊണ്ട് എനിക്കു കാണിച്ചുതരണം ഇതു കേട്ടു പിതാവ് അങ്ങനെ ആകട്ടെ എന്നു സമ്മതിച്ചു.

## പതിനൊന്നാം ഖണ്ഡം

അസ്യ സോമ്യ മഹതോ വൃക്ഷസ്യ യോ
മൂലേ fഭ്യാഹന്യാജ്ജീവൻ സ്രവേത്,
യോമധ്യേ fഭ്യാഹന്യാജ്ജീവൻ സ്രവേത്,
യോ fഗ്രേ fഭ്യാ ഹന്യാജ്ജീവൻ സ്രവേത്,
സ ഏഷ ജീവനാ ffത്മനാ fനു പ്രഭൂതഃ
പേപീയമാനോ മോദമാനോ സ്തിഷ്ഠതി

അല്ലയോ സൗമ്യാ, ഈ മഹത്തായ വൃക്ഷത്തിന്റെ മൂല ത്തിൽ ആരെങ്കിലും വെട്ടുകയാണങ്കിൽ ജീവിച്ചിരുന്ന കറ ഒലി ക്കും. ആരെങ്കിലും മധ്യത്തിൽ വെട്ടുകയാണങ്കിൽ ജീവിച്ചി രുന്ന് കറ ഒലിക്കും. ആരെങ്കിലും അറ്റത്ത് വെട്ടുകയാണങ്കിൽ ജീവിച്ചിരുന്നു കറ ഒലിക്കും. അങ്ങനെയുള്ള ഈ വൃക്ഷം ജീവനാകുന്ന ആത്മാവിനാൽ അനുവ്യാപ്തമായിട്ട് പാനം ചെയ്തുകൊണ്ട് മോദിച്ചുനില്ക്കുന്നു.

അസ്യയദേകാം ശാഖാം ജീവോ ജഹാ
ത്യഥ സാ ശുഷ്യതി; ദ്വിതീയാം ജഹാത്യ
ഥ സാ ശുഷ്യതി; തൃതീയാം ഇഹാത്യഥ
സാശുഷ്യതി; സർവം ജഹാതി സർവഃ ശുഷ്യതി

ഈ വൃക്ഷത്തിന്റെ ഒരു ശാഖ ജീവൻ എപ്പോൾവിടു ന്നുവോ അപ്പോൾ ആ ശാഖ ഉണങ്ങുന്നു. രണ്ടാമത്തെ ശാഖയെ എപ്പോൾ വിടുന്നുവോ അപ്പോൾ അത് ഉണങ്ങുന്നു. മുഴുവൻ വൃക്ഷത്തെത്തന്നെ എപ്പോൾ വിടുന്നുവോ അപ്പോൾ മുഴുവൻ വൃക്ഷവും ഉണങ്ങിപ്പോകുന്നു.

ഏവമേവ ഖലു സോമ്യ, വിദ്ധീതി
ഹോ വാച ജീവാപേതം വാവ
കിലേദം മ്രിയതേ, ന ജീവോ പ്രിയത
ഇതി. സ യ ഏഷോf ണിമൈ തദാത്മ്യ
മിദം സർവം തത്സത്യം, സ ആത്മാ, തത്
ത്വമസി ശ്വേതകേതോ, ഇതി ഭൂയ ഏവ
മാ ഭഗവാൻ വിജ്ഞാപയത്വിതി തഥാ
സോമ്യതി ഹോവാച

അല്ലയോ സോമ്യാ, ഇതുപോലെതന്നെ ജീവനാൽ വിമുക്ത മായ ഈ ശരീരം തന്നെ മരിക്കുന്നു. ജീവൻ മരിക്കുന്നുല്ല. എന്ന് അറിയൂ എന്ന് ഉദ്ദാലകൻ പറഞ്ഞു. ജീവൻ നിത്യമാകു ന്നു. ജഗത്തിന്റെ മൂലമായ സത്തെന്നു പറയുന്ന അണുഭാവ മേതോ, അതു ഈ ജഗത്തിന്റെ എല്ലാം ആത്മാവായിരിക്കുന്നു. അതു സത്യമായിരിക്കുന്നു. അല്ലയോ ശ്വേതകേതോ, അതു നീ തന്നെയാകുന്നു. പിതാവ് പറഞ്ഞതുകേട്ട ശ്വേതകേതു പറഞ്ഞു. അത്യന്തസ്ഥൂലവും നാമരൂപങ്ങളോടുകൂടിയതുമായ ജഗത്ത് അത്യന്തം സൂക്ഷ്മവും നാമരൂപ രഹിവുമായ സത്തിൽ നിന്ന് ഉണ്ടാകുന്നതെങ്ങിനെയെന്ന് എനിക്കു മനസ്സിലാക്കിത്തരണം. അങ്ങിനെയാകട്ടെ എന്ന് ഉദ്ദാലകൻ പറഞ്ഞു.

## പന്ത്രണ്ടാം ഖണ്ഡം

ന്യഗ്രോധഫലമത ആഹരേതി. ഇദം ഭഗ
വ ഇതി. ഭിന്ദ്ധീതി ഭിന്നം ഭഗവ ഇതി
കിമത്ര പശ്യ സീതി. അണ്വ്യ ഇവേ മാ
ധാനാ ഭഗവ ഇതി. ആസാമം ഗൈകാം
ഭിങ്ധീതി. ഭിന്നം ഭഗവ ഇതി. കിമത്ര
പശ്യസീതി നകിം ച ന ഭഗവ ഇതി

ന്യ ക്രോധത്തിന്റെ (പേരാലിന്റെ) ഒരു ഫലം കൊണ്ടുവരൂ. എന്ന് ഉദ്ദാലകൻ പറഞ്ഞു. അതു പൊട്ടിക്കു പിതാവ് ആവശ്യ പ്പെട്ടു. അതു പൊട്ടിച്ചു. ഭഗവാനേ, അപ്പോൾ ഇവിടെ നീ എന്തു കാണുന്നു? എന്നു പിതാവ് ചോദിച്ചു. വളരെ ചെറിയ ബീജ ങ്ങൾ കാണുന്നു എന്ന് പുത്രൻ ഉത്തരം പറഞ്ഞു. എടോ ഇവ യിൽ ഒന്നു പൊട്ടിക്കൂ എന്നു പിതാവു പറഞ്ഞു. പൊട്ടിച്ചു. ഭഗ വാനേ എന്നുത്തരവും പറഞ്ഞു. ഇതിൽ എന്താണു കാണുന്ന തെന്ന ഉദ്ദാലകൻ ചോദിച്ചു. ഒന്നും കാണുന്നില്ല ഭഗവാനേ എന്ന് ഉത്തരം പറഞ്ഞു.

തം ഹോവാച:- യം വൈ സോമ്യൈ
ത മണിമാനം ന നി ഭാലയസ ഏതസ്യ
പൈസോ മ്യൈ ഷോ fണിമ്ന ഏവം
മഹാൻ ന്യഗ്രോധ സ്തിഷ്ഠതി; ശ്രദ്ധ
ത്സ്വ സോമ്യേതി.

ആശ്വേതകേതുവിനോട് പിതാവു പറഞ്ഞു: നീ ഏതണിമാ വിനെയാണോ കാണാതിരിക്കുന്നത് സൗമ്യാ, ഈ അണിമാ വിന്റെ കാര്യമായി ഈ വലുതായ പേരാൽ മരം ഉണ്ടായിനി ല്ക്കുന്നു. അല്ലയോ, സൗമ്യാ, ശ്രദ്ധിക്കൂ.

സ യ ഏഷോ fണി മൈ, തദാത്മ്യമിദം സർവം,
തത്സത്യം സ ആത്മാ, തത്ത്വമസി ശ്വേത
കേതോ ഇതി, ഭൂയ ഏവ മാ ഭഗവാൻ
വിജ്ഞാപയത്വിതി തഥാ സോമ്യേതി ഹോ വാച.

ജഗത്തിന്റെ മൂലമായ ഈ അണുത്വം ഏതോ അത് ഈ ജഗത്തെല്ലാം ആത്മാവോടു കൂടിയതിന്റെ അവസ്ഥയാകുന്നു. അത് സത്യമായിട്ടുള്ളതാകുന്നു. അതു ജഗത്തിന്റെ ആത്മാവാ കുന്നു. അത് നീയാകുന്നു. പൂജ്യനായ അങ്ങ് വീണ്ടും എനിക്കു മനസ്സിലാക്കിത്തരൂ. സത്താണ് ജഗത്തിന്റെ മൂലമെങ്കിൽ പ്രത്യ ക്ഷമായി അറിയാത്തത് എന്തുകൊണ്ടണ്? സൗമ്യാ, അങ്ങിനെ ആകട്ടെ എന്ന് പിതാവ് പറഞ്ഞു.

I K

## പതിമൂന്നാം ഖണ്ഡം

ലവണമേതദുദക്യേവധാ യഥ മാ പ്രാതരു
പസീദഥാ ഇതി സതഥാ ചകാര തം
ഹോവാച -- യദ്ദോഷാ ലവണ മുദകേ?
വാധാ അങ്ഗ തദാഹരേതി തദ്ധാവമൃ-
ശ്യ ന വിവേദ യഥാ; വിലീനമേവ

ഈ ലവണത്തെ വെള്ളത്തിൽ ഇട്ടിട്ട് രാവിലെ എന്റെ അടുത്തുവരൂ. എന്നു പിതാവു പറഞ്ഞു. ശ്വേതകേതു അതുപോലെ ചെയ്തു. അവനോടു പിതാവ് പറഞ്ഞു. രാത്രിയിൽ ഏതു ലവണം നീ വെള്ളത്തിൽ ഇട്ടുവോ, അത് എടുത്തുകൊണ്ടു വരൂ എന്ന് ആ ലവണത്തെ നോക്കി പറഞ്ഞു. അത് മുമ്പ് എങ്ങിനെയിരുന്നുവോ അങ്ങിനെ കണ്ടില്ല. അത് വെള്ളത്തിൽ അലിഞ്ഞുപോയിരുന്നു.

അങ്ഗാസ്യാന്താദാചാമേതി കഥമിതി
ലവണമിതി മധ്യാദാചാമേതി കഥമിതി
അന്താദാചാമേതി കഥമിതി ലവണമിതി
അഭിപ്രാസ്യൈതദഥ മോപസീദഥാ ഇതി
തദ്ധ തഥാ ചകാര തച്ഛശ്വത് സംവർത്ത
തേ തം ഹോവാച അത്രവാവ കില സ
ത് സോമ്യ ന നിഭാലയസേ? ത്രൈവകിലേതി.

അല്ലയോ വത്സാ, ഈ ജലത്തിന്റെ മുകൾഭാഗത്തു നിന്ന് ആചമിക്കൂ. എന്നു പിതാവ് പറഞ്ഞു. എങ്ങിനെ ഇരിക്കുന്നു എന്നു ചോദിച്ചു. ഉപ്പുരസമുണ്ട് എന്ന് പുത്രൻ മറുപടി പറഞ്ഞു. മധ്യത്തിൽനിന്ന് ആചമിക്കൂ എന്നു പറഞ്ഞു. എങ്ങിനെയിരിക്കുന്നു എന്നു ചോദിച്ചു. ഉപ്പുരസമുണ്ട് മറുപടി പറഞ്ഞു. അടിയിൽനിന്നാചമിക്കൂ ഇതിനുശേഷെ എങ്ങിനെയിരിക്കുന്നു എന്നു പിതാവു ചോദിച്ചപ്പോൾ ഉപ്പു രസമുണ്ട് എന്നു പുത്രൻ ഉത്തരം പറഞ്ഞു. ഈ ലവണം കളഞ്ഞിട്ട് എന്റെ അരികിൽ വരൂ. എന്നു പിതാവ് പറഞ്ഞു. പിതാവു പറഞ്ഞതുപോലെ ശ്വേതകേതു ചെയ്തു ആ ലവണം എല്ലായ്പോഴും ഉല്ലതായി ഇരിക്കുന്നു എന്നു പറഞ്ഞു. അവനോടു പിതാവ് പറഞ്ഞു. സൗയാ ഇങ്ങനെതന്നെ ഈ ശരീരത്തിൽത്തന്നെയുള്ള സത്തിനെ നീ കാണുന്നില്ല. ഈ ശരീരത്തിൽത്തന്നെ വേറെ ഉപായം കൊണ്ട് അതിനെ നിനക്കു പ്രത്യക്ഷമാക്കാം.

സ യ ഏഷോ fണി മൈ തദാത്മ്യമിദം
സർവം തത് സത്യം, സ ആത്മാ, തത്
ത്വമസി ശ്വേതകേതോ, ഇതി. ഭൂയ
ഏവമാ ഭഗവാൻ വിജ്ഞാവയത്വിതി

ജഗത്തിന്റെ മൂലമായ ഈ അണുത്വം, ഈ ജഗത്തെല്ലാം ഇതാകുന്ന ആത്മാവോടുകൂടിയതിന്റെ അവസ്ഥയാകുന്നു. അതുതന്നെ സത്യമായിട്ടുള്ളതാകുന്നു. അതുതന്നെ ജഗത്തിന്റെ ആത്മാവ് ആകുന്നു. അല്ലയോ ശ്വേതകേതു അതു നീ തന്നെയാകുന്നു. പൂജ്യനായ അങ്ങ് വീണ്ടും എനിക്ക് മനസ്സിലാക്കിത്തരുക എന്ന് ശ്വേതകേതു അപേക്ഷിച്ചു. സൗമ്യാ, അങ്ങനെ ആകട്ടെ എന്ന് ഉദ്ദാലകൻ അനുവദിച്ചു.

## പതിന്നാലാം ഖണ്ഡം

യഥാ സോമ്യ, പുരുഷം ഗന്ധാരേഭ്യോfഭി
നദ്ധാക്ഷമാനീയ തം തതോ fതിജനേ
വിസൃജേത്; സ യഥാ തത്ര പ്രാങ്ങ് വോ
ദങ്ങ് വാ fധരാങ്ങ് വാ പ്രത്യങ്ങ് വാ പ്ര
ധ്മായീതാഭിനദ്ധാക്ഷ ആനീതോ fദിന
ദ്ധാക്ഷോ വിസൃഷ്ടഃ

തസ്യ യഥാ fഭിനഹനം പ്രമുച്യ പ്രബ്രൂയാ,
ദേതാം ദിശം ഗന്ധാരാ ഏതാം ദിശം
പ്രജേതി സഗ്രാമാദ് ഗ്രാമം പൃച്ഛൻ പണ്ഡിതോ
മേധാവീ ഗന്ധാരാനേ വോപസമ്പദ്യേത;
ഏവമേപേഹാ ffചാർയ്യവാൻ പുരുഷോ വേദ;
തസ്യ താവദേവ ചിരം യാവന്ന വിമോക്ഷ്യേf
ഥ സത് സമ്പത്സ്യേ ഇതി.

അല്ലയോ സൗമ്യാ, എപ്രകാരം ഒരു പുരുഷനെ ഗന്ധാരദേശത്തിൽനിന്ന് അഭിനദ്ധാക്ഷനായികൊണ്ട് വന്നു അവനെ ജനങ്ങളില്ലാത്തിടത്തു വിട്ടു. അവൻ കിഴക്കോട്ട് മുഖമായോ വടക്കോട്ട് മുഖമായോ തെക്കോട്ടു മുഖമായോ പടിഞ്ഞാറോട്ടു മുഖമായോ ഞാൻ കണ്ണുകെട്ടിയവനായികൊണ്ടുവന്നു. കണ്ണുകൾ കെട്ടിയവനായി വിസർജ്ജിക്കപ്പെട്ടു. ശബ്ദമുണ്ടാക്കപ്പെടുന്നത് എങ്ങിനെയാണോ, അവന്റെ കണ്ണു കെട്ടിയതു വിടർന്നിയിട്ട് ഈ ദിക്കിലാണ് ഗാന്ധാരദേശം, ഈ ദിക്കിലേക്കു പോവുക എന്നു പറഞ്ഞുകൊടുക്കുകയും ചെയ്യുന്നു. പണ്ഡിതനും, ബുദ്ധിമാനം ആയ അവൻ ചോദിച്ച് ഒരു ഗ്രാമത്തിൽനിന്നും മറ്റൊരു ഗ്രാമത്തിലെത്തി ഗാന്ധാരദേശത്തു തന്നെ ചെന്നുചേരും. ഇതുപോലെ ഇവിടെ ആചാര്യനുള്ള പുരുഷൻ അറിയുന്നു. അവൻ എപ്പോൾ വരെ, അവന്റെ ശരീരത്തെ വിടുന്നല്ലയോ, അതുവരെ മാത്രമേ താമസമുള്ളൂ. ശരീരം വിടുമ്പോൾ സത്തിൽ ഏകീഭവിക്കുന്നു.

സ യ ഏഷോ fണിമൈ തദാത്മ്യമിദം
സർവം തത് സത്യം സ ആത്മാ തത്
ത്വമസി ശ്വേത കേതോ, ഇതി ഭൂയ
ഏവ മാ ഭഗവാൻ വിജ്ഞാപയത്വിതി
തഥാ സോമ്യേതി ഹോവാച

ജഗത്തിന്റെ മൂലമായ അണുത്വം ആത്മാവോടു കൂടിയതിന്റെ അവസ്ഥയാകുന്നു. അതുതന്നെ സത്യമായിട്ടുള്ളതാകുന്നു. അതുതന്നെ ജഗത്തിന്റെ ആത്മാവാകുന്നു. അല്ലയോ ശ്വേതകേതാ അതു നീ തന്നെയാകുന്നു. പൂജ്യനായ അങ്ങ് വീണ്ടും എനിക്കു പറഞ്ഞുതന്നാലും. സൗമ്യാ, അങ്ങനെ ആകട്ടെ എന്ന് ഉദ്ദാലകൻ പറഞ്ഞു.

N P

I K

## പതിനഞ്ചാം ഖണ്ഡം

പുരുഷം സോമ്യോ പതാപിനം ജ്ഞാതയഃ
പർയ്യപാസതേ ജാനാസി മാം, ജാനാ
സി മാമിതി, തസ്യ യാവന്ന വാങ്
മനസി സമ്പദ്യ തേ, മനഃ പ്രാണേ,
പ്രാണുസ്തേ ജസി, തേജഃ പരസ്യാം
ദേവതായാം, താവജ്ജാനാതി.

അല്ലയോ സൗമ്യാ, ജ്വരം മുതലായ സുഖക്കേടു പിടിച്ചു മരിക്കുവാൻ പോകുന്ന പുരുഷനെ ബന്ധുക്കൾ എന്നെ അറിയുന്നോ, എന്നെ അറിയുന്നോ എന്നു ചോദിച്ചു കൊണ്ട് ചുറ്റിക്കൂടുന്നു. ഏതുവരെ അവന്റെ വാക്ക് മനസ്സിലും, മനസ്സ് പ്രാണനിലും, പ്രാണൻ തേജസ്സിലും തേജസ്സുപരയായ ദേവതയിലും ഏകീഭവിക്കുന്നില്ലയോ അതുവരെ അവൻ അറിയുന്നു.

അഥ ദാ fസ്യ വാങ് മനസി സംപദ്യ
തേ, മനഃ പ്രാണേ പ്രാണസ്തേജസി, തേ
ജഃ പരസ്യാം ദേവതായ മഥ ന ജാനാതി.

എപ്പോൾ ഈ മരിക്കുവാൻ കിടക്കുന്നവന്റെ വാക്ക് മനസ്സിലും മനസ്സ് പ്രാണനിലും, പ്രാണൻ തേജസ്സിലും തേജസ്സ് പരയായ ദേവതയിലും, ഏകീഭവിക്കുന്നുവോ അപ്പോൾ അറിയുന്നില്ല.

സ യ ഏഷോ fണിമൈതദാത്മ്യ മിദം
സർവം, തത് സത്യം സ ആത്മാ, തത്
ത്വമസി ശ്വേതകേതോ ഇതി ഭൂയ ഏവ
മാ ഭഗവാൻ വിജ്ഞാപയ ത്വിതി തഥാ
സോമ്യേതി ഹോവാച

ജഗത്തിന്റെ മൂലമായ അണുത്വം ആത്മാവോടുകൂടിയതിന്റെ അവസ്ഥയാകുന്നു. അതുതന്നെ സത്യമായിട്ടുള്ളത് ആകുന്നു. അതുതെന്നെ ജഗത്തിന്റെ ആത്മാവാകുന്നു. അല്ലയോ ശ്വേത കേതോ, അത് നീ തന്നെയാകുന്നു. പൂജ്യനായ അങ്ങ് വീണ്ടും എനിക്ക് മനസ്സിലാക്കിത്തരൂ എന്ന് ശ്വേതകേതു അപേക്ഷിച്ചു സൗമ്യാ അങ്ങനെ ആകട്ടെ ഉദ്ദാലകൻ പറഞ്ഞു.

## പതിനാറാം ഖണ്ഡം

പുരുഷം സോമ്യോത ഹസ്ത ഗൃഹീത
മാനയന്ത്യ വഹാർഷിത് സ്തേയമകാർഷീത്,
പരശുമ സ്മൈ തപതേതി. സ യദി
തസ്യ കർത്താ ഭവതി തത ഏവാനൃതമാ
ത്മാനം കുരുതേ, സോ fനൃതാഭി സന്ധോ
fനൃതേ നാ ffത്മാനമന്തർദ്ധായ പരശും
തപ്തം പ്രതിഗൃഹ്ണാതി സ ദഹ്യതേfഥ
ഹന്യതേ

അല്ലയോ സൗമ്യാ, ഒരു പുരുഷനെ ബദ്ധഹസ്തനായി രാജപുത്രന്മാർ കൊണ്ടുവന്നു. ഇവൻ ധനം അപഹരിച്ചു. മോഷണം ചെയ്തു. ഇവനുവേണ്ടി മഴു പഴുപ്പിക്കുവിൻ എന്നു പറഞ്ഞു. അവൻ മോഷണ കർത്താവാകുന്നു എങ്കിൽ അതിനാൽ തന്നെ അവനവൻ അസത്യനാക്കുന്നു. അനൃതനായ അഭിസന്ധിയോടുകൂടിയ അവൻ, അനൃതം കൊണ്ട് അവനവനെ മറിച്ചിട്ട് പഴുത്ത മഴുവാങ്ങുന്നു. അവൻ ദഹിക്കുന്നു. അപ്പോൾ ഹനിക്കപ്പെടുന്നു.

അഥ യദി തസ്യാ കർത്താ ഭവതി, തത
ഏവ സത്യമാ ത്മാനം കരുതേ, സസ
ത്യാഭിസന്ധഃ സത്യേനാ ffത്മാന മന്ത
ർദ്ധായേ പരശും തപ്തം പ്രതി ഗൃഹ്ണാ
തി, സന ദഹ്യതേ f ഥ മുച്യതേ

അവൻ ആ മോഷണത്തിന്റെ അകർത്താവാണ് എങ്കിൽ അതിനാൽത്തന്നെ അവനവനെ സത്യമുള്ളവനാക്കി ചെയ്യുന്നു. സത്യമായ അഭിസന്ധിയോടുകൂടിയ അവൻ സത്യം കൊണ്ട് അവനവനെ മറിച്ചിട്ട് പഴുത്ത മഴു വാങ്ങുന്നു. അവൻ വേവുന്നില്ല. അനന്തരം മോചിപ്പിക്കപ്പെടുന്നു.

പഴുത്ത മഴുവിനും കൈത്തലത്തിനും തമ്മിലുള്ള സംയോഗം രണ്ടു പേർക്കും തുല്യമാണങ്കിലും മോഷ്ടിച്ചവന്റെ കൈ വേവുകയും മറ്റേവന്റെ കൈ വേവാതിരിക്കുകയും ചെയ്യുന്നു.

സ യഥാ തത്ര നാദാ ഹ്യേത, ഐതദാ
ത്മ്യ മിദം സർവം തത് സത്യം സ ആത്മാ,
തത് ത്വമസി ശ്വേതകേതോ, ഇതി ത
ദ്ധാസ്യ വിജജ്ഞാവിതി, വിജജ്ഞാവിതി.

സത്യത്തിൽ അഭിസന്ധിയുള്ളവൻ എപ്രകാരമാണോ തപ്തപരശുഗ്രഹണം ചെയ്യുമ്പോൾ ദഹിക്കാതിരിക്കുന്നത്, അത് ഇങ്ങനെയാകുന്നു. ആത്മാവോടു കൂടിയതിന്റെ അവസ്ഥ ജഗത്തിന്റെ മൂലമായ അമുത്വമാകുന്നു. അതുതന്നെ ജഗത്തിന്റെ ആത്മാവാകുന്നു. അതുതന്നെ സത്യമായിട്ടുള്ളതാകുന്നു. അല്ലയോ ശ്വേതകേതോ, അതു നീ തന്നെയാവുന്നു. പിതാവിന്റെ ഈ വചനം ശ്വേതകേതു മനസ്സിലാക്കി.

വികാരൂപമായ അനൃതത്തിൽ ഉള്ള അഭിസന്ധിയാൽ ഉണ്ടാകുന്ന ജീവാത്മവിജ്ഞാനത്തെ നിർവത്തിപ്പിക്കുന്നതാണ് തത്ത്വമസി എന്നുള്ള വാക്യം. അതിന്റെ വിശദീകരണം ഈ അദ്ധ്യായത്തിലുൾക്കൊള്ളുന്നു.

# ഏഴാം അദ്ധ്യായം

## ഒന്നാം ഖണ്ഡം

അശീഹി ഭഗവ ഇതി ഹോപസസാദസനൽ
കുമാരം നാരദഃ തം ഹോവാച:– യദ്വേത്ഥ
തേന മോപസീദ, തതസ്ത ഊർദ്ധം വക്ഷ്യാമീതി

N P

നാരദൻ ഭഗവാനേ അദ്ധ്യയനം ചെയ്യിച്ചാലും എന്നുള്ള മന്ത്രം കൊണ്ട് സനൽകുമാരനെ ഉപസദിച്ചു. അദ്ദേഹത്തോടു സനൽ കുമാരൻ പറഞ്ഞു. അങ്ങേക്ക് എന്തറിയാമോ, അതിനെ വെളിപ്പെടുത്തിക്കൊണ്ട് എന്നെ ഉപസദിക്കൂ. അതിനുമേൽ ഞാൻ പറഞ്ഞുതാരം.

സഹോവാച:- ഋഗ്വേദം ഭഗവോ f ധ്യേമി;
യജൂർവേദം, സാമവേദമാഥർവണം ചതുർ
ത്ഥ, മിതിഹാസ പുരാണം, പഞ്ചമം, വേ
ദാനാം വേദം, പിത്ര്യം, രാശിം, ദൈവം,
നിധിം, വാ കോ വാക്യ, മേകായനം, ദേ
വ വിദ്യാം, ബ്രഹ്മ വിദ്യാം, ക്ഷത്രവിദ്യാം,
നക്ഷത്രവിദ്യാം, സർപ്പദേവനവിദ്യാ
മേതത് ഭഗവോ f ധ്യേമി

നാരദൻ പറഞ്ഞു. ഭഗവാനെ ഋഗ്വേദം എനിക്കറിയാം. യജൂർവേദം, സാമവേദം, നാലാമത്തേ വേദമായ അഥർവം, ഇതിഹാസ പുരാണങ്ങൾ അഞ്ചാമത്തെ വേദമായ ഭാരതം വേദങ്ങളുടെ വേദമായ വ്യാകരണം, ശ്രദ്ധകല്പം ഗണിതം, ഉൽപാതജ്ഞാനം നിധിശാസ്ത്രം, തർക്കശാസ്ത്രം നീതിശാസ്ത്രം നിരുക്തം, ശിക്ഷ, കല്പം, ഛന്ദശ്ചിതി, ഭൂതതന്ത്രം ധനുർവേദം ജ്യൗതിഷം, സർപ്പവിദ്യ, ദേവജന വിദ്യ -- ഇതെല്ലാം ഭഗവാനെ എനിക്കറിയാം.

സോ f ഹം ഭഗവോ, മന്ത്രവിദേവാ സ്മി;
നാ ff ത്മവിത്; ശ്രുതം ഹ്യേവ മേ ഭഗവദ്
ഗൃശേഭ്യ സ്തരതി ശോകമാത്മ വിദിതി;
സോ f ഹം ഭഗവഃ ശോചാമി; തം മാ
ഭഗവാൻ ശോകസ്യ പാരം താരയത്വിതി
തം ഹോവാച:- യദ്വൈ കിം ചൈ തദധ്യ
ഗീഷ്ഠാനാമൈ വൈ തത്

അല്ലയോ ഭഗവാനേ, അങ്ങനെ ഉള്ള ഞാൻ മന്ത്രവിത്തുമാത്രമെ ആകുന്നുള്ളു. ആത്മവിത്തനല്ല. എന്തെന്നാൽ ആത്മവിത്ത് ശോകത്തെ തരണം ചെയ്യുന്നു. ഭഗവാനെപ്പോലെയുള്ളവരിൽ നിന്ന് കേട്ടറിവ് എനിക്ക് തീർച്ചയായുമുണ്ട്. ഭഗവനേ അങ്ങനെയുള്ള ഞാൻ ശോചിക്കുന്നു. അങ്ങനെ ഉള്ള എന്നെ ഭഗവാൻ ശോകത്തിന്റെ അക്കര കടത്തിയാലും. അദ്ദേഹത്തോടു സനൽ കുമാരൻ പറഞ്ഞു. അങ്ങ് ഈ പഠിച്ചിട്ടുള്ളത് ഏതെല്ലാമോ ഇത് നാമം മാത്രമാകുന്നു.

നാമ വാ ഋഗ്വേദോ, യജൂർവേദഃ സാമവേ
ദ, അഥർവണശുതുർത്ഷ ഇതിഹാസ പുരാ
ണഃ പഞ്ചമോ, വേദാനാം വേദഃ, പി
ത്ര്യോ രാശി, ർദ്ദൈവോ, നിധി, ർവാകോ
വാക്യ, മേകായനം, ദേവവിദ്യാ, ബ്രഹ്മവി
ദ്യാ, ഭൂതവിദ്യാ ക്ഷത് ത്രവിദ്യാ, നക്ഷത്ര
വിദ്യാ, സർപ്പദേവ ജന വിദ്യാ നാ മൈ
വൈതത്; നാമോ പാസ്സ്വേതി

ഋഗ്വേദം നാമമാകുന്നു. യജൂർവേദം, സാമവേദം, അഥർവണമെന്ന നാലമാത്തെ വേദം ഇതിഹാസപുരാണം അഞ്ചാമത്തെ വേദമായ ഭാരതം, വേദങ്ങളുടെ വേദമായ വ്യാകരണം ശ്രദ്ധാകല്പം, ഗണിതം, ഉൽപാദശാസ്ത്രം, നിധിശാസ്ത്രം, തർക്കശാസ്ത്രം, നീതിശാസ്ത്രം, നിരുക്തം, ശിക്ഷ, കല്പം ഛന്ദശ്ചിതി, ഭൂതതന്ത്രം ധനുർവേദം ജ്യൗതിഷം, സർപ്പവിദ്യ, ദേവജനവിദ്യ ഇതെല്ലാം നാമം തന്നെയാകുന്നു. നാമത്തെ ഉപാസിക്കൂ.

സ യോ നാമ ബ്രഹ്മേത്യുപാസ്തേ, യാവന്നാ
മ്നോ ഗതം ത ത്രാസ്യ യഥാ കാമ
ചരോ ഭവതി യേന്നോമ ബ്രഹ്മേത്യുപാ
സ്തേ, ആസ്തി ഭഗവോ നാമ്നോ ഭൂയ
ഇതി. നാമ്നോ വാവ ഭൂയോ f സ്തീതി,
തന്മേ ഭഗവാൻ ബ്രവീത്വിതി

ആരാണോ നാമത്തെ ബ്രഹ്മമെന്നുവെച്ച് ഉപാസിക്കുന്നത് അവന് ഏതുവരെ നാമത്തിന്റെ ഗോചരമുണ്ടോ അവിടം വരെ ഇഷ്ടം പോലെയുള്ള സഞ്ചാരം സിദ്ധിക്കുന്നു. ഭഗവാനേ നാമത്തേക്കാൾ കൂടിയത് എന്തെങ്കിലുമുണ്ടോ എന്നു നാരദൻ ചോദിച്ചു. നാമത്തേക്കാൾ കൂടുയത് ഉണ്ട് എന്നു സനൽകുമാരൻ പറഞ്ഞു. അതു ഭഗവാൻ എനിക്കു പറഞ്ഞു തന്നാലും എന്നു നാരദൻ അപേക്ഷിച്ചു.

## രണ്ടാം ഖണ്ഡം

വാഗ്വാ വനാമ്നോ ഭൂയസീ, വാഗ്വാ
ഋഗ്വേദം വിജ്ഞാപയതി, യജൂർവേദം,
സാമവേദ, മഥർവണം ചതുർത്ഥ, മിതിഹാസ പു
രാണം, പഞ്ചമം, വേദാനാം, വേദം, പിത്ര്യം,
രാശിം, ദൈവം, നിധിം, വാകോ വാക്യ, മേ
കായനം, ദേവവിദ്യാം, ബ്രഹ്മവിദ്യാം ഭൂതവിദ്യാം
ക്ഷത്രവിദ്യാം, നക്ഷത്രവിദ്യാം, സർപ്പദേവജന
വിദ്യാം, ദിവം ച, പൃഥിവീം ച, വായൂം ചff
കാശം ചാ പശ്ച തേജശ്ച, ദേവാംശ്ച, മനു
ഷ്യാംശ്ച, പശുംശ്ച വയാംസിച, തൃണവനസ്പ
തീഞ്; ശ്വാപദാന്യാ കീടപിപീലികം, ധർമ്മം
ചാ ധർമ്മം ച, സത്യം ചാ നൃതം ച, സാധു
ചാ സാധുച, ഹൃദയജ്ഞം ചാ ഹൃദയജ്ഞം ച,
യദ്വൈവാങ്ങ് നാഭവിഷ്യന്ന ധർമ്മോ, നധർ
മ്മോ വ്യജ്ഞാപയിഷ്യന്ത സത്യം നാനൃതം,
ന സാധു, നാ സാധു ന ന ഹൃദയജ്ഞോ
നാ ഹൃദയജ്ഞോ, വാഗേ പൈതത് സർവം
വിജ്ഞാപയതി വാചമുപാസ്സ്വേതി

I K

വാഗിന്ദ്രിയം നാമത്തേക്കാൾ അധികതരമാകുന്നു. വാക്കാണ് ഋഗ്വേദത്തേയും യജൂവേദത്തേയു സാമവേദത്തേയും അഥർവണമെന്നു പറയുന്ന നാലാമത്തെ വേദത്തേയും ഇതിഹാസ പുരാണത്തേയും, അഞ്ചാമത്തെ വേദമായ ഭാരതത്തേയും വേദങ്ങളുടെ വേദമായ വ്യാകരണത്തേയും, ശ്രാദ്ധകല്പത്തേയും, ഗണിതത്തേയും ഉൽപാതശാസ്ത്രത്തേയും, നിധി ശാസ്ത്രത്തേയും, തർക്കശാസ്ത്രത്തേയും, നീതിശാസ്ത്രത്തേയും, നിരുക്തത്തേയും, ശിക്ഷ, കല്പം, ഛന്ദസ്ഥിതി ഇവയേയും ഭൂതതന്ത്രത്തേയും ധനുർവേദത്തേയും ജ്യോതിഷത്തേയും സർപ്പവിദ്യ, വേദജനവിദ്യ ഇവയേയും ദ്യോവിനേയും പൃഥിവിയേയും വായുവിനേയും ആകാശത്തേയും അപ്പുകളേയും, തേജസ്സിനേയും, ദേവന്മാരേയും മനുഷ്യരേയും പശുക്കളേയും, പക്ഷികളേയും, ശൃണങ്ങളേയും, വൃക്ഷങ്ങളേയും കീടങ്ങൾ പതംഗങ്ങൾ, പിപീലികകൾ ഇവവരേയുള്ളതിനേയും, ധർമ്മത്തേയും, അധർമ്മത്തേയും, സത്യത്തേയും, അസത്യത്തേയും സാധുവായിട്ടുള്ളതിനേയും അസാധുവായിട്ടുള്ളതിനേയും, ഹൃദയപ്രിയമായുള്ളതിനേയും അല്ലാത്തതിനേയും അറിയിക്കുന്നത് വാക്ക് ഉണ്ടായിരുന്നില്ലെങ്കിൽ ധർമ്മവും, അധർമ്മവും, സത്യവും അസത്യവും സാധുവും അസാധുവും, ഹൃദയപ്രിയമായിട്ടുള്ളതും അല്ലാത്തതും അറിയിക്കപ്പെടുകയില്ലായിരുന്നു. വാക്കുതന്നെ ഇതിനെയെല്ലാം അറിയുന്നു. വാക്കിനെ ഉപാസിക്കൂ.

സയോ വാചം ബ്രഹ്മേത്യു പാസ്തേ, യാവ
ദ്വാചോഗതം തത്രാസ്യ യഥാ കാമ
ചാരോ ഭവതി. യോവാചം ബ്രഹ്മേ
ത്യുപാസ്തേ, ആസ്തിഭഗവോ വാചോ ഭൂയ
ഇതി. വാചോ വാവ ഭൂയോf സ്തിതി
തന്മേ ഭഗവാൻ ബ്രവീത്വിതി

അങ്ങനെ ആരാണോ വാക്കിനെ ബ്രഹ്മമെന്നുവച്ച് ഉപാസിക്കുന്നത് അവനു ഏതുവരെ വാക്കിനു ഗമനമായിട്ടുണ്ടോ അവിടെവരെ ഇഷ്ടം പോലെയുള്ള സഞ്ചാരം സിദ്ധിക്കുന്നു. ഭഗവാനേ, വാക്കിനേക്കാൾ അധികതരമായിട്ടുള്ളത് ഉണ്ടോ? എന്നു നാരദൻ ചോദിച്ചു. വാക്കിനേക്കാൾ അധികതരമായിട്ടുള്ളത് ഉണ്ട്. എന്ന് സനൽകുമാരൻ ഉത്തരം പറഞ്ഞു. അതിനെ എനിക്കു ഭഗാവൻ പറഞ്ഞുതന്നാലും എന്ന് നാരദൻ അപേക്ഷിച്ചു.

## മൂന്നാം ഖണ്ഡം

മനോ വാവ വാചോ ഭൂയോ, യഥാ വൈ
ദ്വേവാ ffമല കേദ്വേവാകോലേ, ദ്വന വാ
ക്ഷൗ മുഷ്ടിരനു ഭവത്യേവം വാചം ച
നാമ ച മനോfനു ഭവതി; സയ ദാമ
നസാ മനസ്യതി മന്ത്രാനധീയീയേത്യഥാഥീ
തേ; കർമ്മാണി കുർവീയേ ത്യഥ കുരുതേ;
പുത്രാംശ്ച പശുംശ്ചേച്ഛേ യേത്യഥേച്ഛതേ,
ഇമം ച ലോക മമും ചേച്ഛേയേത്യഥേ
ച്ഛതേ മനോഹ്യാത്മാ, മനോ ഹിലോ കോ
മനോ ഹി ബ്രഹ്മ, മന ഉപാസ്സ്വേതി

മനസ്സ് വാക്കിനേക്കാൾ അധികതരമാകുന്നു. എപ്രകാരമാണോ രണ്ടു നെല്ലിക്കായേയോ, രണ്ടു താന്നിക്കയേയോ, ചുരുട്ടിയ കൈ അനുഭവിക്കുന്നത് ഇപ്രകാരം വാക്കിനേയും നാമത്തേയും മനസ്സു വ്യാപിക്കുന്നു. പുരുഷൻ എപ്പോൾ എനിക്കു മന്ത്രങ്ങളെ അദ്ധ്യായനം ചെയ്യണമെന്ന് മനസ്സുകൊണ്ട് വിവക്ഷിക്കുന്നുവോ, അപ്പോൾ അദ്ധ്യയനം ചെയ്യുന്നു. എപ്പോൾ എനിക്ക് കർമ്മങ്ങൾ ചെയ്യണമെന്ന് മനസ്സുകൊണ്ട് ചെയ്യാനിശ്ചിക്കുന്നുവോ, അപ്പോൾ ചെയ്യുന്നു. പുത്രന്മാരെയും, പശുക്കളേയും ഇശ്ചിക്കണമെന്ന് മനസ്സുകൊണ്ട് എപ്പോൾ വിചാരിക്കുന്നുവോ, അപ്പോൾ ഇച്ഛിക്കുന്നു. ഈ ലോകത്തേയും പരലോക്കതേയും ഇച്ഛിക്കണമെന്ന് എപ്പോൾ വിചാരിക്കുന്നുവോ, അപ്പോൾ ഇച്ഛിക്കുന്നു. ആത്മാവ് മനസ്സാണ്. ലോകം മനസ്സാണ്. ബ്രഹ്മ മനസ്സാണ്, മനസ്സിനെ ഉപാസിക്കണം.

സയോ മനോ ബ്രഹ്മേത്യുപാസ്തേ യാവ
ന്മന സോ ഗതം തത്രാസ്യ യഥാ കാമ
ചാരോ ഭവതി, യോ മനോ ബ്രഹ്മേത്യു
പാസ്തേ അസ്തി ഭഗവോ മനസ്സോ ഭൂയ
ഇതി മനസോ വാവഭൂയോ fസ്തിതിതന്മേ
ഭഗവാൻ ബ്രവീത്വിതി

മനസ്സിനെ ബ്രഹ്മമെന്നു വച്ച് ആരു ഉപാസിക്കുന്നുവോ അവനു ഏതുവരെ മനസ്സിന് ഗമനമുണ്ടോ അവിടെവരെ സ്വാതന്ത്ര്യം സിദ്ധിക്കുന്നു. ഭഗവാനേ മനസ്സിനെക്കാൾ അധികതരമായിട്ടുള്ളത് ഉണ്ടോ എന്നു നാരദൻ ചോദിച്ചു. മനസ്സിനേക്കാൾ അധികതരമായിട്ടുള്ളത് തീർച്ചയായും ഉണ്ട് എന്ന് സനൽകുമാരൻ പറഞ്ഞു.

## നാലാം ഖണ്ഡം

സങ്കല്പോ വാവ മനസോ ഭൂയാൻ, യദാ
വൈ സങ്കല്പയതോ fഥ മനസ്യത്യഥ
വാചമീരയതി, താമുനാമ്നീരയതി;
നാമ്നി മന്ത്രാ ഏകം ഭവന്തി; മന്ത്രേഷു
കർമ്മാണി.

സങ്കല്പം മനസ്സിനേക്കാൾ അധികതരമാകുന്നു. എപ്പോഴാണോ സങ്കല്പിക്കുന്നത്, അനന്തരം മനസ്യനം എന്ന അന്തഃകരണ വ്യാപാരത്തെ ചെയ്യുന്നു. അനന്തരം വാക്കിനെ പ്രേരണം ചെയ്യുന്നു. വാക്കിനെ നാമത്തിന്റെ വിഷയത്തിൽ പ്രേരണം ചെയ്യുന്നു. നാമത്തിൽ മന്ത്രങ്ങൾ അടങ്ങിയിരിക്കുന്നു. മന്ത്രങ്ങളിൽ കർമ്മങ്ങൾ അന്തർഭവിക്കുന്നു.

താനി ഹ വാ ഏതാനി സങ്കല്പൈകായ
നാനി, സങ്കല്പാത്മകാനി, സങ്കല്പേ പ്ര
തിഷ്ഠിതാനി. സമക്നുപതാം ദ്യവാപൃ
ഥിവീ, സങ്കല്പേതാം വായുശ്ചാ ffകാ

N P

ശം ച സങ്കല്പന്താ ffപശ്ച തേജശ്ച;
തേഷാം സംക്നുപ്ത്യൈ വർഷം സങ്കല്പ
തേ വർഷസ്യ സം ക്നു പ്ത്യാ അന്നം സങ്ക
ല്പ തേ അന്നസ്യ സംക്നുപ് തൈ പ്രാ
ണാഃ സങ്കല്പന്തേ; പ്രാണാനാം സംക്നു
പ്പൈ്ത്യ മന്ത്രാഃ സങ്കല്പന്തേ; മന്ത്രാണാം
സംക്നു പ്ത്യൈ കർമ്മാണി സങ്കല്പനേ; ക
ർമ്മണാം സംക്നുപ്ത്യൈ ലോകഃ സങ്ക
ല്പതേ; ലോകസ്യ സംക്നു പ്ത്യൈ സർവം
സങ്കല്പതേ, സ ഏഷ സങ്കല്പഃ, സങ്കല്
പമുപാസ്സ്വേതി.

ഈ മനസ്സു മുതലായവ സങ്കല്പമാകുന്നു. ഒരേ ഗതിയോടു കൂടിയവയും സങ്കല്പസ്വരുപങ്ങളും സങ്കല്പത്തിൽ പ്രതിഷ്ഠിതങ്ങളുമാകുന്നു. ദ്യോവും പൃഥിവിയും സങ്കല്പിച്ചു. വായുവും ആകാശവും സങ്കല്പിച്ചു. അപ്പുകളും തേജസ്സും സങ്കല്പിച്ചു. ദ്യുവാപൃഥിവ്യാദികളുടെ സങ്കല്പം നിമിത്തം വർഷം സങ്കല്പിക്കുന്നു. വർഷത്തിന്റെ സങ്കല്പം നിമിത്തം അന്നം സമർത്ഥമായിത്തീരുന്നു. അന്നത്തിന്റെ സങ്കല്പം നിമിത്തം പ്രാണങ്ങൾ സമർത്ഥങ്ങളായത്തീരുന്നു. പ്രാണങ്ങളുടെ സങ്കല്പം നിമിത്തം മന്ത്രങ്ങൾ സമർത്ഥങ്ങളായിത്തീരുന്നു. മന്ത്രങ്ങളുടെ സങ്കല്പം നിമിത്തം കർമ്മങ്ങൾ സമർത്ഥങ്ങലായിത്തീരുന്നു. കർമ്മങ്ങളുടെ സങ്കല്പം നിമിത്തം ലോകം സമർത്ഥമായിത്തീരുന്നു. ലോകത്തിന്റെ സങ്കല്പം നിമിത്തം ജഗത്തു മുഴുവൻ സമർത്ഥമായിത്തീരുന്നു. ഈ സങ്കല്പം അങ്ങനെയുള്ളതാണ്. അതിനാൽ സങ്കല്പത്തേ ഉപാസിക്കണം. ഇനി സങ്കല്പോപാസകന് സിദ്ധിക്കുന്ന ഫലം പറയുന്നു.

സയഃ സങ്കല്പം ബ്രഹ്മേത്യുപാസ്തേ, ക്നു
പ്താൻ വൈ സലോകാൻ ധ്രുവാൻ ധ്രുവഃ
പ്രതിഷ്ഠിതാൻ പ്രതിഷ്ഠിതോ fവ്യഥമാനാ
ന വ്യഥമാനോ fഭിസിദ്ധ്യതി യാവത്സ
ങ്കല്പസ്യ ഗതം തത്രാസ്യ യഥാകാമ ചരോ
ഭവതി യഃ സങ്കല്പം ബ്രഹ്മേത്യുപാസ്തേ
അസ്തി ഭഗവഃ സങ്കല്പാദ് ഭൂയ ഇതി.
സങ്കല്പാ ദ്വാവ ഭൂയോ fസ്തീതി. തന്മേ
ഭഗവാൻ ബ്രവീത്വിതി

അങ്ങിനെ ആരാണോ സങ്കല്പത്തെ ബ്രഹ്മമെന്നുവച്ച് ഉപാസിക്കുന്നത്, അവൻ കല്പിക്കപ്പെട്ടവയായ നിത്യങ്ങളും ഉപകരണസമ്പന്നങ്ങളും ശത്രുഭയം മുതലായവ ഇല്ലാത്തവയുമായ ലോകങ്ങൾ നിത്യനായിട്ടും ആത്മീയോപകരണങ്ങൾ തികഞ്ഞവനായും വ്യധിക്കാത്തവനായും പ്രാപിക്കുന്നു. സങ്കല്പത്തിന്റെ ഗോചരം ഏതുവരെയാണോ, അവിടെ അവന് സ്വാതന്ത്ര്യം സിദ്ധിക്കുന്നു. ഭഗവാനേ, സങ്കല്പത്തേക്കാൾ കൂടിയതായി എന്തെങ്കിലുമുണ്ടോ എന്ന് നാരദൻ ചോദിച്ചു. സങ്കല്പത്തേക്കാൾ കൂടിയത് തീർച്ചയായും ഉണ്ട്. അതിനെ ഭഗവാനായ അങ്ങ് എനിക്കു പറഞ്ഞുതന്നാലും. എന്നു നാരദൻ അപേക്ഷിച്ചു.

### അഞ്ചാം ഖണ്ഡം

ചിത്തം വാവ സങ്കല്പാദ് ഭൂയോ, യദാവൈ
ചേതയതേ fഥ സങ്കല്പയതേ; അഥമനസ്യ
തി; അഥവാ ചമീരയതി; താമുനാമ്നീ
രയതി; നാമ നിമന്ത്രാ ഏകം ഭവന്ത;
മന്ത്രേഷു കർമ്മാണി.

ചിത്തം, സങ്കല്പത്തേക്കാൾ കൂടിയതാകുന്നു. എപ്പോഴാണോ ചേതനയെന്നു പറയുന്ന വ്യാപാരം ഉണ്ടാകുന്നത് അപ്പോൾ സങ്കല്പിക്കുന്നു. അനന്തരം മനസ്യനം എന്നു പറയുന്ന വ്യാപാരം ചെയ്യുന്നു. അതിനുശേഷം വാക്കിനെ ഈരണം ചെയ്യുന്നു. ആ വാക്കിനെ നാമത്തിൽ പ്രേരണം ചെയ്യുന്നു. നാമത്തിൽ മന്ത്രങ്ങൾ ഒന്നായിത്തീരുന്നു. മന്ത്രങ്ങളിൽ കർമ്മങ്ങൾ ഒന്നായിത്തീരുന്നു.

താനി ഹ വാ ഏതാനി ചിത്തൈ കായത
നാനി ചിത്താത്മാനി ചിത്തേ പ്രതിഷ്ഠിതാ
നി; തസ്മാദ്യദ്യപി ബഹുവിദചിത്തോ ഭവതി,
നായമസ്തീത്യേ വൈനമാഹുഃ യദയം വേദ
യദ്വാ അയം വിദ്വാൻ നേത്ഥ മ ചിത്തഃ
സ്യാദിതി അഥ യദ്യാല്പവിച്ചിത്തവാൻ ഭവതി,
തസ്മാ ഏവോ ന ശുശ്രൂഷന്തേ. ചിത്തം
ഹ്യേ വൈഷാമേകാ യതനം, ചിത്തമാത്മാ,
ചിത്തം പ്രതിഷ്ഠാ ചിത്ത മുപാസ്സ്വേതി.

സങ്കല്പം മുതൽ കർമ്മഫലംവരെയുള്ളവയെല്ലാം ചിത്തം എന്നുതന്നെ ആയതമായിട്ടുള്ളവയും, ചിത്താത്മകങ്ങലും ചിത്തത്തിൽ പ്രതിഷ്ഠിതങ്ങളുമാകുന്നു. വളരെ അറിവുള്ളവനാണങ്കിലും ചിത്തമില്ലാത്തവനായിരിക്കുന്നു എങ്കിൽ, അവൻ ഇല്ല എന്നു തന്നെ ഇവനെ പറയുന്നു. ഇവൻ അറിയുന്നുണ്ടങ്കിലോ, അറിഞ്ഞിട്ടുള്ളവനാണെങ്കിലോ ഇപ്രകാരം ചിത്തമില്ലാത്തവനായി ഭവക്കയില്ലയെന്നും പറയുന്നു. പിന്നെ അല്പം അറിവുള്ളവനായിരിക്കുന്നു എങ്കിൽ അവൻ പറയുന്ന സംഗതികളെത്തന്നെ ശ്രവിക്കുവാൻ ഇച്ഛിക്കുന്നു. ഈ സങ്കല്പാദിയുടെ ഒരേ ആയതനം ചിത്തമാകുന്നു. ആത്മാവു ചിത്തമാകുന്നു. പ്രതിഷ്ഠ ചിത്തമാകുന്നു. ചിത്തത്തെ ഉപാസിക്കണം.

സ യശ്ചിത്തം ബ്രഹ്മേത്യുപാസ്തേ ചിത്താൻ
വൈ സലോകാൻ ധ്രുവാൻ ധ്രുവഃ പ്രതി
ഷ്ഠിതാൻ പ്രതിഷ്ഠിതോ fവ്യഥമാനാനവ്യ
ഥമാനോ fഭി സിദ്ധതി യാവച്ചിത്തസ്യ ഗതം
തത്രാസ്യ യഥാ കാമചാരോ ഭവതി, യശ്ചി
ത്തം ബ്രഹ്മേത്യു പാസ്തേ. അസ്തി ഭഗവശ്ചി

ത്താദ്ഭൂയ ഇതി ചിത്താദ്വാവ ഭൂയോƒ
സ്തീതി തന്മേ ഭഗവാൻ ബ്രവീത്വിതി

അങ്ങനെ ആരാണോ, ചിത്തത്തെ ബ്രഹ്മമെന്നു വച്ച് ഉപാസിക്കുന്നത് ആ ചിത്തോപാസകൻ ബുദ്ധിമാന്റെ ഗുണങ്ങളാൽ, സമൃദ്ധങ്ങളും നിത്യങ്ങളും സർവോപകരണസമ്പന്നങ്ങളും, വ്യഥയില്ലാത്തവയുമായ ലോകങ്ങലെ നിത്യനായും ആത്മീയോപകരണ സമ്പന്നനായും വ്യഥയില്ലാത്തവനായും പ്രാപിക്കുന്നു. ഏതുവരെയാണോ ചിത്തത്തിനു ഗോചരമായിട്ടുള്ളത് അവിടെ ഇവന് സ്വാതന്ത്ര്യം ഉണ്ടാകുന്നു. ഭഗവാനെ ചിത്തത്തേക്കാൾ അധികതരമായിട്ടുള്ളത് എന്തെങ്കിലുമുണ്ടോ എന്ന് നാരദൻ ചോദിച്ചു. ചിത്തത്തേക്കാൾ കൂടിയത് തീർച്ചയായും ഉണ്ട് എന്ന് സനൽകുമാരൻ പറഞ്ഞു. അതു എനിക്കു പറഞ്ഞുതരൂ എന്നു നാരദൻ അപേക്ഷിച്ചു.

## ആറാം ഖണ്ഡം

ധ്യാനം വാവ ചിത്താദ്ഭൂയോ, ധ്യായതീവ
പൃഥിവീ, ധ്യായ തീവാന്തരീക്ഷം, ധ്യായതീ
വദ്യൗ, ർധ്യയന്തീവാ ƒƒപോ, ധ്യായന്തീവ
പർവതാ, ധ്യായന്തീവ ദേവമനുഷ്യാ:- സ്ത
സ്മാദ്യ ഇഹ മനുഷ്യാണാം മഹത്താം പ്രാ
പ്നുവന്തി, ധ്യാനാപാദാംശാ ഇ വൈ വ
തേ ഭവന്തി; അഥ യേ ƒ ല്പാഃ കലഹീനഃ
പിശുനാ ഉപവാദിനസ്തേ, അഥയേ പ്ര
ഭവോ ധ്യാനാപാദാം ശാ ഇഹൈവ തേ
ഭവന്തി ധ്യാനമുപാസ്സ്വേതി സ യോ ധ്യാനം ബ്രഹ്മേ
ത്യുപാസ്തേ യാവദ് ധ്യാനന്യഗതം തത്രാസ്യ യഥാ
കാമ ചരോ ഭവതി യോ ധ്യാനം ബ്രഹ്മേത്യു
പാസ്തേ അസ്തി ഭഗവോ ധ്യാനാദ് ഭൂയ ഇതി
ധ്യാനാ ദ്വാവ. ഭൂയോ ƒ സ്തതി തന്മേ ഭഗവാൻ
ബ്രവീത്വിതി

ധ്യാനം ചിത്തത്തേക്കാൾ കൂടിയതാകുന്നു. പൃഥിവി ധ്യാനിക്കുന്നതുപോലെ ഇരിക്കുന്നു. അന്തരീക്ഷം ധ്യാനിക്കുന്നതുപോലെ ഇരിക്കുന്നു. ദ്യോവ് ധ്യാനിക്കുന്നതുപോലെ ഇരിക്കുന്നു. അപ്പുകൾ ധ്യാനിക്കുന്നതുപോലെ ഇരിക്കുന്നു. പർവതങ്ങൾ ധ്യാനിക്കുന്നതുപോലെ ഇരിക്കുന്നു. ദേവന്മാരും മനുഷ്യരും ധ്യാനം ചെയ്യുന്നതുപോലെ ഇരിക്കുന്നു. അതിനാൽ ഈ ലോകത്തിൽ, മനുഷ്യരിൽ ആരാണോ മഹത്വത്തെ പ്രാപിക്കുന്നത് അവർ ധ്യാനത്തിന്റെ ഫലം ലഭിച്ചതിന്റെ കലയോടു കൂടിയവരെപ്പോലെ തന്നെ ഭവിക്കുന്നു. പിന്നെ ആരാണോ അല്പന്മാരയിരിക്കുന്നത്, അവർ കലഹശീലന്മാരായും, പരദോഷങ്ങളെ വെളിപ്പെടുത്തുന്നവരായും, ചേരുന്ന വിധത്തിൽ പരദോഷം പറയുന്നവരായും ഇരിക്കുന്നു. പ്രഭുക്കളായിട്ടുള്ളവർ ആരോ അവർ ധ്യാനഫലം കിട്ടിയതിന്റെ കലയോടുകൂടിയവരെപ്പോലെ തന്നെ ഇരിക്കുന്നു. ധ്യാനത്തെ ഉപാസിക്കൂ. അങ്ങിനെ ആരാണോ, ധ്യാനത്തെ ബ്രഹ്മമെന്നു കരുതി ഉപാസിക്കുന്നത്, അവന് ഏതുവരെയാണോ ധ്യാനത്തിനു ഗോചരമായിട്ടുള്ളത് അവിടെ വരെ സ്വാതന്ത്ര്യം സിദ്ധിക്കുന്നു. ഭഗവാനെ ധ്യാനത്തെക്കാൾ കൂടിയതായി എന്തെങ്കിലുമുണ്ടോ എന്ന് നാരദൻ ചോദിച്ചു. ധ്യാനത്തേക്കാൾ കൂടിയതായി തീർച്ചയായും ഉണ്ട് എന്ന് സനൽകുമാരൻ ഉത്തരം പറഞ്ഞു. അതിനെ ഭഗവാൻ എനിക്കു പറഞ്ഞു തരൂ. എന്ന് നാരദൻ അപേക്ഷിച്ചു.

## ഏഴാം ഖണ്ഡം

വിജ്ഞാനം വാവ ധ്യാനാദ്ഭൂയോ, വിജ്ഞാ
നേന വാ ഋഗ്വേദം വിജാനാതി യജൂർവേ
ദം, സാമവേദ, മഥർവണം ചതുർത്ഥ മിതി
ഹാസപുരാണം പഞ്ചമം, വേദാനാം വേദം
പിത്രം, രാശിം, ദൈവം, നിധിഃ, വാകോവാ
ക്യ, മേകായനം, ദേവ വിദ്യാം, ബ്രഹ്മവിദ്യാ
ഭൂതവിദ്യാം ക്ഷത്രവിദ്യാം, നക്ഷത്രവിദ്യാം
സർപ്പദേവജനവിദ്യാം ദിവംച, വായും ച
ƒƒകാശം ച ƒƒപഞ്ച, തേജശ്ച ദേവാംശ്ച,
മനുഷ്യാംശ്ച, പശുംശ്ച, വയാസിംച

തൃണ വനപ്തതീൻ, ശ്വാപദം, ന്യാകീടവ
തംഗ പിപീലകം ധർമ്മംചാ ധർമ്മം ച, സത്യം ച,
സാധുചാ സാധുചാ, നൃതം ച, ഹൃദയജ്ഞം
ചാ -- ഹൃദയജ്ഞം ചാ, ന്നം ചരസം ചേമം
ച ലോകമമും ച വിജ്ഞാനേ നൈവ വിജാനാതി
വിജ്ഞാനമുപാസ്സ്വേതി

ശാസ്ത്രാർത്ഥ വിഷയകമായ ജ്ഞാനം ധ്യാനത്തേക്കാൾ കൂടിയതാകുന്നു. വിജ്ഞാനം കൊണ്ടാണ് ഋഗ്വേദത്തെ അറിയുന്നത്. യജൂർവേദത്തേയും സാമവേദത്തേയും അഥർവണമെന്നു പറയുന്ന നാലാമത്തെ വേദത്തേയും, ഇതിഹാസപുരാണങ്ങളേയും, അഞ്ചാമത്തെ വേദമായ ഭാരതത്തേയും, വേദങ്ങളുടെ വേദമായ വ്യാകരണത്തേയും, സ്രാദ്ധകല്പത്തേയും, ഗണിതശാസ്ത്രത്തേയും ഉൽപാതശാസ്ത്രത്തേയും, നിധിശാസ്ത്രത്തേയും, തർക്കശാസ്ത്രത്തേയും, നീതിശാസ്ത്രത്തേയും, നിരുക്തത്തേയും, ശിക്ഷ, കല്പം, ഛന്ദശ്ചിതി, ഇവയേയും ഭൂതതന്ത്രത്തേയും, ധനുർവേദത്തേയും, ജ്യോതിഷത്തേയും ഗാരുഡം, ഗന്ധയുക്തി, നൃത്തഗീതവാദ്യശില്പാദി വിജ്ഞാനങ്ങൾ ഇവയേയും ദ്യോവിനേയും പൃഥിവിയേയും വായുവിനേയും ആകാശത്തേയും, അപ്പുകളേയും തേജസ്സിനേയും, ദേവന്മാരേയും മനുഷ്യരേയും, പശുക്കളേയും പക്ഷികളേയും തൃണങ്ങളേയും വൃക്ഷങ്ങളേയും വ്യാഘ്രാദികളേയും കീടങ്ങൾ പതംഗങ്ങൾ മുതലായവ തുടങ്ങി പിപീലിക വരെയുള്ളവയേയും, ധർമ്മത്തേയും അധർമ്മത്തേയും, സത്യത്തേയും, അസത്യത്തേയും സാധുവായിട്ടുള്ളതിനേയും, അസാധുവായിട്ടുള്ളതിനേയും ഹൃദയപ്രിയമായിട്ടുള്ളതിനേ

I K

യും, അല്ലാത്തതിനേയും അന്നത്തേയും, രസത്തേയും ഈ ലോകത്തേയും പരലോകത്തേയും വിജ്ഞാനം കൊണ്ടുതന്നെ അറിയുന്നു. വിജ്ഞാനത്തെ ഉപാസിക്കൂ.

സ യോ വിജ്ഞാനം ബ്രഹ്മേത്യുപാസ്തേ
വിജ്ഞാനവതോ വൈസ ലോകാൻ
ജ്ഞാനവതോ fഭിസിധ്യതി, യാവദ്വിജ്ഞാ
നസ്യ ഗതം തത്രാസ്യ യഥാ കാമ ചാരോ
ഭവതി യോ വിജ്ഞാനം ബ്രഹ്മേത്യുപാസ്തേ
അസ്തിഭഗവോ വിജ്ഞാനാദ്ഭൂയ ഇതി
വിജ്ഞാനാദ്വാവഭൂയോ fസ്തീതി തന്മേ
ഭഗവാൻ ബ്രവീത്വിതി

ഉപാസിക്കുന്നവൻ വിജ്ഞാനമുള്ളവയും ജ്ഞാനമുള്ള വയും ആയ ലോകങ്ങളെ പ്രാപിക്കുന്നു. ഏതുവരെയാണോ വിജ്ഞാനത്തിന് ഗോചരമായിരിക്കുന്നത്, അവിടെവരെ ഇവന്ന് സ്വാതന്ത്ര്യം ഉണ്ടാകും. ഭഗവാനേ വിജ്ഞാനത്തേക്കാൾ കൂടി യതായി എന്തെങ്കിലുമുണ്ടോ? എന്നു നാരദൻ ചോദിച്ചു. വിജ്ഞാനത്തേക്കാൾ കൂടിയത് തീർച്ചയായുമുണ്ട് എന്നു സനൽകുമാരൻ പറഞ്ഞു. അതിനെ ഭഗവാൻ എനിക്കു പറഞ്ഞു തരിക എന്നു നാരദൻ അപേക്ഷിച്ചു.

## എട്ടാം ഖണ്ഡം

ബലം വാവ വിജ്ഞാനാദ്ഭൂയഃ അപി
ഹ ശതം വിജ്ഞാന വതാ മേകോ ബല
വാ നാകമ്പയതേ; സ യദാ ബലീ
ഭവത്യ ഥോത്ഥാതാ ഭവതി; ഉത്തിഷ്ഠൻ
പരിചരിതാ ഭവതി; പരിചരന്നു പ
സത്താ ഭവതി; ഉപസീദൻ ദ്രഷ്ഠാഭവതി;
ശ്രോതാ ഭവതി, മന്താ ഭവതി, ബോദ്ധാ
ഭവതി, കർത്താഭവതി, വിജ്ഞാത ഭവതി,
ബലേന വൈ പൃഥിവീ തിഷ്ഠതി ബലേനാ
ന്തരീക്ഷം ബലേന ദ്യൗർ, ബ്ബലേന പ
ർവതാ, ബലേന ദേവ മനുഷ്യാ, ബലേന
പശ വശ്ച വയാംസിച, തൃണവനസ്പതയഃ,
ശ്വാപദാന്യാ കീടപതംഗ പിപീലികം,
ബലേന ലോകസ്തിഷ്ഠതി; ബലമുപാസ്സ്വേതി.

സയോ ബലം ബ്രഹ്മേത്യു പാസ്തേ, യാവദ്
ബലസ്യ ഗതം തത്രാസ്യ യഥാ കാമചാ
രോ ഭവതി യോ ബലം ബ്രഹ്മേത്യുപാസ്തേ
അസ്തി ഭഗവോ ബലാദ് ഭൂയ ഇതി ബ
ലാദ്വാവ ഭൂയോ fസ്തീതി. തന്മേ ഭഗവാൻ
ബ്രവീത്വിതി

അന്നോപ യോഗം കൊണ്ടുണ്ടാകുന്ന മനഃശക്തി വിജ്ഞാ നത്തേക്കാൾ കൂടിയതാകുന്നു. ബലവാനായ ഒരുവൻ നൂറുവി ജ്ഞാനവാന്മാരെപ്പോലും കമ്പിപ്പിക്കുന്നു. പുരുഷൻ എപ്പോൾ ബലമുള്ളവനായിത്തീരുന്നുവോ അപ്പോൾ ഉത്ഥാനം ചെയ്യുന്ന വനായിത്തീരുന്നു. ഉത്ഥാനം ചെയ്യുന്നവനായിരിക്കുമ്പോൾ, പരിചരിക്കുന്നവായിത്തീരുന്നു. പരിചരിക്കുന്നവായിരിക്കു മ്പോൾ ഉപസദജിക്കുന്നവനായിത്തീരുന്നു. അപസദിക്കുന്നവാ യിരിക്കുമ്പോൾ, ദ്രഷ്ടാവായിത്തീരുന്നു. ശ്രോതാവായിത്തീ രുന്നു; മനനം ചെയ്യുന്നവനായിത്തീരുന്നു; ബോധവാനായിത്തീ രുന്നു. കർത്താവായിത്തീരുന്നു. ഫലം അനുഭവിക്കുന്നവനാ യിത്തീരുന്നു. പൃഥിവി ബലം കൊണ്ടാണ് നില്ക്കുന്നത്. അന്ത രീക്ഷം ബലം കൊണ്ടാണ് നില്ക്കുന്നത്. ദ്യോവ് ബലംകൊണ്ടു സ്ഥിതി ചെയ്യുന്നു. പർവതങ്ങൾ ബലംകൊണ്ടു സ്ഥിതി ചെയ്യു ന്നു. ദേവന്മാരും മനുഷ്യരും ബലം കൊണ്ടു സ്ഥിതി ചെയ്യു ന്നു. പശുക്കളും പക്ഷികളും തൃണങ്ങളും വൃക്ഷങ്ങളും വ്യാഘ്രാദി ക്രൂരജന്തുക്കളും കീടങ്ങൾ പതംഗങ്ങൾ മുതലാ യവ തുടങ്ങി പിപീലികകൾ വളരെയുള്ളവയും ബലംകൊണ്ടു സ്ഥിതിചെയ്യുന്നു. ലോകം ബലംകൊണ്ടു സ്ഥിതിചെയ്യുന്നു. ബലത്തെ ഉപാസിക്കൂ. അങ്ങിനെ ആരാണോ ബലത്തെ ബ്രഹ്മ മെന്നുവച്ച് ഉപാസിക്കുന്നത്, അവന് ഏതുവരെയാണോ ബല ത്തിന് വിഷയമായിട്ടുള്ളത്, അത്രത്തോളം സ്വാതന്ത്ര്യം സിദ്ധി ക്കുന്നു. ആരാണോ ബലത്തെ ബ്രഹ്മമെന്നുവച്ച് ഉപാസിക്കു ന്നത്, അവന് ഏതുവരെയാണോ ബലത്തിനു ഗോചരമായിട്ടു ള്ളത്, അവിടെവരെ സ്വാതന്ത്ര്യം ലഭിക്കുന്നു. ഭഗവാനെ ബല ത്തേക്കാൾ കൂടിയതായി എന്തെങ്കിലുമുണ്ടോ? ബലത്തേക്കാൾ കൂടിയതായി തീർച്ചയായും ഉണ്ട്. എന്ന് സനൽകുമാരൻ പറ ഞ്ഞു. അതു ഭവാൻ എനിക്കു പറഞ്ഞുതരിക എന്ന് നാരദൻ പറഞ്ഞു.

## ഒൻപതാം ഖണ്ഡം

അന്നം വാവ ബലാദ് ഭൂയസ്ത സ്മാദ്യദ പി
ദശരാത്രീർന്നാശ് നിയാ, ദ്യദ്യുഹ ജീവേ
ദഥവാ fദ്രഷ്ഠാ fശ്രോതാ fമന്താ ബോദ്ധാ
കർത്താ fവിജ്ഞാതാഭവതി അഥാന്നസ്യാ
fയെ ദ്രഷ്ടാഭവതി മന്താ ഭവതി, ബോദ്ധാ ഭവതി,
കർത്താ ഭവതി, വിജ്ഞാതാ
ഭവതി അന്നമുപാസ്സ്വേതി

അന്നം ബലത്തെക്കാൾ കൂടിയതാകുന്നു. അതിനാൽ പത്തു നാളേക്കുപോലുംഅശിക്കാതിരിക്കുന്നതായാൽ, ഒരുവേള ജീവി ച്ചിരിക്കുന്ന പക്ഷം, ദർശിക്കാൻ കഴിയാത്തവനായും, ശ്രവി ക്കുവാൻ സാധിക്കാത്തവനായും മനനം ചെയ്യാൻ ശക്തിയി ല്ലാത്തവനായും, ബോധിക്കുന്നതിന് സാമർത്ഥ്യമില്ലാത്തവനാ യും, അനുഷ്ഠിക്കാൻ കഴിവില്ലാത്തവനായും, വിജ്ഞാനമില്ലാ ത്തവനായും ഭവിക്കുന്നു. പിന്നെ അന്നം ലഭിക്കുന്നവൻ ദ്രഷ്ടാ വായിത്തീരുന്നു. മനനം ചെയ്യുന്നവനായിത്തീരുന്നു. ബോദ്ധാ വാനായിത്തീരുന്നു. അനുഷ്ഠിക്കുന്നവനായിത്തീരുന്നു. അനു

N P

ഷ്ഠാനഫലം അനുഭവിക്കുന്നവനായിത്തീരുന്നു. അന്നത്തെ ഉപാസിക്കൂ.

ചസ യോ fന്നം ബ്രഹ്മേത്യു പാസ്തേ fന്നവതോ
വൈ സ ലോകാൻ പാനവതോ fഭി
സിധ്യതി യാവദന്നസ്യ ഗതം തത്രാസ്യ
യഥാകാമ ചാരോ ഭവതി യോfന്നം ബ്ര
ഹ്മേത്യുപാസ്തേ അസ്തി ഭഗവോ fന്നാദ
ഭൂയ ഇതി അന്നദ്വാവ ഭൂയോ fസ്തീതി
തന്മേ ഭഗവാൻ ബ്രവീത്വിതി

അങ്ങനെ ആരാണോ അന്നത്തെ ബ്രഹ്മമെന്നുവച്ച് ഉപാസിക്കുന്നത്, അവൻ അന്നമുള്ളവയും, പാനമുള്ളവയും ആയ ലോകങ്ങളെ പ്രാപിക്കുന്നു. അന്നത്തിനു ഗോചരമായിട്ടുള്ളത് ഏതുവരെയാണോ അവിടെ ഇവന് സ്വാതന്ത്ര്യം സിദ്ധിക്കുന്നു. അതിനാൽ അന്നത്തെ ബ്രഹ്മമെന്ന് വെച്ച് അതിനെ ഉപാസിക്കൂ. ഭഗവാനെ അന്നത്തേക്കാൾ കൂടിയതായി എന്തെങ്കിലുമുണ്ടോ? അന്നത്തെക്കാൾ കൂടിയതായി തീർച്ചയായും ഉണ്ട് എന്ന് സനൽകുമാരൻ പറഞ്ഞു. അതു ഭഗവാൻ എനിക്കു പറഞ്ഞുതന്നാലും. നാരദൻ പറഞ്ഞു.

## പത്താം ഖണ്ഡം

ആപോ വാവാന്നാദ് ഭൂയസ്യ, സ്തസ്മാദ്യദാ
സുവൃഷ്ടിർന്നു ഭവതി, വ്യാധീയന്തേ പ്രാണ
അന്നം കനീയോ ഭവിഷ്യതീതി. അഥയ
ദാ സവൃഷ്ഠിൻ ഭവത്യാനന്ദിനം പ്രാണാ
ഭവന്ത്യന്നം ബഹു ഭവിഷ്യതീതി ആപ ഏ
വേ മാ മൂർത്താ യേയം പൃഥിവീ, യദന്ത
രീക്ഷം യദ് ദ്യൗ ർയ്യത് പർവതാ യ ദ്ദേവ
മനുഷ്യാ, യത് പശവഞ്ച വയാംസിച, തൃ
ണവനസ്പതയഃ ശ്വാപദാന്യ കീട പതംഗ
പിപീലിക മാപ ഏവേ മാ മൂർത്താ, അപ
ഉപാസ്സ്വേതി

അപ്പുകൾ അന്നത്തെക്കാൾ കൂടിയവയാകുന്നു. അതിനാൽ എപ്പോൾ സുവൃഷ്ടി ഉണ്ടാകുന്നില്ലയോ അപ്പോൾ അന്നം കുറവായിത്തീരുമെന്നു വിചാരിച്ചു, പ്രാണികൾ ദുഃഖിക്കുന്നു. എപ്പോൾ സുവൃഷ്ഠി ഉണ്ടാകുന്നുവോ, അപ്പോൾ അന്നം വളരെ ഉണ്ടാകുമെന്നു വിചാരിച്ച് പ്രാണങ്ങൾ ആനന്ദമുള്ളവയായിത്തീരുന്നു. ഈ പൃഥിവി ഏതോ, അന്തരീക്ഷം ഏതോ, ദ്യോവ് ഏതോ, പർവതങ്ങൾ ഏവയോ ദേവന്മാരും മനുഷ്യരും ആരോ, പശുക്കളും പക്ഷികളും തൃണങ്ങളും വൃക്ഷങ്ങളും വ്യാഘ്രാദിദുഷ്ടമൃഗങ്ങളും, കീടങ്ങൾ, പാറ്റകൾ പീപീലികൾ ഇവവരേയുള്ളവയും ഏതാണോ അവ മൂർത്തങ്ങളായ അപ്പുകൾ ആണ്. അപ്പുകളെ ബ്രഹ്മമെന്ന്വച്ച് ഉപാസിക്കൂ.

സ യോ fപോ ബ്രഹ്മത്യുപാസ്ത ആപ്നോതി
സർവാൻ കാമാം സ്തൃപ്തിമാൻ ഭവതി;
യാവദപാംഗതം തത്രാസ്യ യഥാ കാമ
ചാരോ ഭവതി യോ fപോ ബ്രഹ്മേത്യുപാസ്തേ
അസ്തി ഭഗവോ fദ്ഭ്യോ ഭൂയ ഇതി അ
ദേഭ്യാവാവഭൂയോ സ്തീതി തന്മേ ഭഗവാൻ
ബ്രവീത്വിതി

ആരാണോ അപ്പുകളെ ബ്രഹ്മമെന്നുവച്ച് ഉപാസിക്കുന്നത് അവൻ എല്ലാ കാമങ്ങളേയും പ്രാപിക്കുന്നു. തൃപ്തിയുള്ളവനായിത്തീരുന്നു. ഏതുവരെ അപ്പുകൾക്കു ഗമനമുണ്ടോ, അവിടെ വരെ ഇവന് സ്വതന്ത്രസഞ്ചാരം സിദ്ധിക്കുന്നു. അപ്പുകളെ ബ്രഹ്മമെന്നു കരുതി ഉപാസിക്കൂ. ആരാണോ അങ്ങിനെ ഉപാസിക്കുന്നത്, അവന് അവിടെവരെ സ്വാതന്ത്ര്യം സിദ്ധിക്കുന്നു. ഭഗവാനെ അപ്പുകളെക്കാൾ വലിയതായി എന്തെങ്കിലുമുണ്ടോ എന്ന് നാരദൻ ചോദിച്ചു. തീർച്ചയായും ഉണ്ട് എന്ന് സനൽകുമാരൻ ഉത്തരം പറഞ്ഞു. അതിനെ ഭഗവാൻ എനിക്കുപദേശിച്ചുതരിക എന്നു നാരദൻ അപേക്ഷിച്ചു.

## പതിനൊന്നാം ഖണ്ഡം

തേജോ വാവാദ് ഭ്യോഭൂയഃ തദ്വാ ഏ
ത ദ്വായുമാ ഗൃഹ്യാ ffശമഭി തപതി; ത
ദാഹുർന്നിശോചതി, നിതപതി, വർഷിഷ്യതി
വാ ഇതി. തേജ ഏവ തത് പൂർവം ദർശ
യിത്വാ fഥാപഃ സൃജതേ; തദേത ദൂർദ്ധ്വാ
ഭിശ്ച തിരശ്ചിഭിശ്ച വിദ്യുദ്ഭി രാഹ്രാ
ദാശ്ചരന്തി; തസ്മാദാഹൂർ വിദ്യോതതേ
സ്തനയതി വർഷിഷ്യതി വാ ഇതി; തേജ
ഏവ തത് പൂർവം ദർശയിത്വാഥാപഃ സൃ
ജതേ, തേജ ഉപാസ്സ്വേതി

തേജസ്സ് അപ്പുകളെക്കാൾ കൂടിയതാകുന്നു. അങ്ങനെയുള്ള ഈ തേജസ്സ് വായുവിനെ നിശ്ചലമാക്കിയിട്ട് ആകാശത്തെ അഭിവ്യാപിച്ചു തപിപ്പിക്കുന്നു. അപ്പോൾ വേവിക്കുന്നു, പഴുപ്പിക്കുന്നു. മഴ പെയ്യും എന്ന് ലൗകികന്മാർ പറയുന്നു. തേജസ്സു തന്നെ അങ്ങനെ ആദ്യം തന്നത്താൻ വെളിപ്പെടുത്തിയിട്ട് അപ്പുകളെ സൃഷ്ടിക്കുന്നു. അതുകൊണ്ട് മേൽപ്പോട്ടു പോകുന്നവയും വിലങ്ങത്തിൽ പോകുന്നവയുമായ വിദ്യുത്തുകളോടു കൂടി ഇടിനാദങ്ങൾ സഞ്ചരിക്കുന്നു. അതിനാൽ മിന്നൽ മുഴങ്ങുന്നു; വർഷമുണ്ടാവും എന്ന് ആളുകൾ പറയുന്നു. തേജസ്സിനെ ബ്രഹ്മമെന്നുവച്ച് ഉപാസിക്കൂ.

സ യസ്തേജോ ബ്രഹ്മേഷുത്യുപാസ്തേ
തേജസ്വീ വൈ സ തേജ സ്വതോ
ലോകാൻ ഭാസ്വതോ fപ ഹത തമസ്കാ
നഭിസിധ്യതി. യാവത്തേ ജസോ ഗതം

തത്രാസ്യ യഥാകാമചാരോ ഭവതി. യ
സ്തേജോ ബ്രഹ്മേത്യുപാസ്തേ. അസ്തി ഭഗവ
വോ തേജസോ ഭൂയ ഇതി. തേജസോ
വാവ ഭൂയോ ƒസ്തിതി തന്മേ ഭഗവാൻ
ബ്രവീത്വിതി.

അങ്ങിനെ ആരാണോ തേജസ്സിനെ ബ്രഹ്മമെന്നുവച്ച് ഉപാസിക്കുന്നത് അവൻ തേജസ്വിയായിത്തീരുന്നു. തേജസ്സുള്ളവയും പ്രകാശമുള്ളവയും ബാഹ്യവും ആഭ്യന്തരവുമായ തമസ്സു നീങ്ങിയിട്ടുള്ളവയുമായ ലോകങ്ങൾ പ്രാപിക്കുന്നു. തേജസ്സിന്റെ ഗോചരം ഏതുവരെയാണോ, അതുവരെ ഇവന് സഞ്ചാരസ്വാതന്ത്ര്യം ഉണ്ടാകുന്നു. തേജസ്സിനെ ബ്രഹ്മമായി ഉപാസിക്കൂ. ഭഗവാനേ തേജസ്സിനേക്കാൾ കൂടിയതായി എന്തെങ്കിലുമുണ്ടോ എന്ന് നാരദൻ ചോദിച്ചു. തീർച്ചയായുമുണ്ട് എന്ന് സനൽകുമാരൻ പറഞ്ഞു. എന്നാൽ ഭഗവൻ അതു എനിക്കു പറഞ്ഞുതരണേ നാരദൻ അപേക്ഷിച്ചു.

## പന്ത്രണ്ടാം ഖണ്ഡം

ആകാശോ വാവ തേജസോ ഭൂയാൻ;
ആകാശേ വൈ സൂര്യാ ചന്ദ്രമ സാവു ഭൗ
വിദ്യുന്നക്ഷത്രാണ്യഗ്നിരാകാശേനാ ഹ്വയ
ത്യാകാശേന ശൃണോത്യാകാശേന പ്ര
തിശ്രുണോത്യാ കാശേ രമത ആകാശേ
ന രമത ആകാശേ ജായത ആകാശ
മഭിജയതേ; ആകാശമുപാസ്സ്വേതി.

ആകാശം തേജസ്സിനെക്കാൾ കൂടിയതാകുന്നു. സൂര്യചന്ദ്രന്മാർ രണ്ടുപേരും വിദ്യുത്തും നക്ഷത്രങ്ങളും അഗ്നിയും ആകാശത്തിൽ ആകുന്നു. ആകാശത്തിൽകൂടി ആഹ്വാനം ചെയ്യുന്നു. ആകാശത്തിലൂടെ കേൾക്കുന്നു. ആകാശം വഴിയായി വീണ്ടും കേൾക്കുന്നു. ആകാശത്തിൽ രമിക്കുന്നു. ആകാശത്തിൽ രമിക്കാതിരിക്കുന്നു. ആകാശത്തിൽ ജനിക്കുന്നു. ആകാശത്തിലേക്ക് ജനിക്കുന്നു. ആകാശത്തെ ഉപാസിക്കൂ.

സ യ ആകാശം ബ്രഹ്മേത്യുപാസ്തേ
ആകാശവതോ വൈ സലോകാൻ
പ്രകാശവതോ സംബാധാനു രുഗായ
വതോ ƒഭിസിധ്യതി; യാവദാ കാശസ്യ
ഗതം തത്രാസ്യ യഥാകാമചാരോ
ഭവതി, യ ആകാശം ബ്രഹ്മേത്യുപാസ്തേ
അസ്തി ഭഗവ ആകാശാദി ഭൂയ ഇതി
ആകാശാദ്വാവ ഭൂയോ സ്തീതി തന്മേ
ഭഗവാൻ ബ്രവീത്വിതി

ഇങ്ങനെ ആരു ആകാശത്തെ ബ്രഹ്മമെന്നുവച്ച് ഉപാസിക്കുന്നോ അവൻ ആകാശമുള്ളവയും പ്രകാശമുള്ളവയും ഞെരുക്കമില്ലാത്തവയും വിസ്തീർണ്ണഗതികളും ആയ ലോകം പ്രാപിക്കുന്നു. ആകാശത്തിനുവിഷയമായിട്ടുള്ളത് ഏതു വരെയാണോ അവിടെ വരെ അവനു സഞ്ചാരസ്വാതന്ത്ര്യം സിദ്ധിക്കുന്നു. അങ്ങിനെ ആരാണോ ആകാശത്തെ ബ്രഹ്മമെന്നു കരുതി ഉപാസിക്കുന്നത് അവന് ഏതുവരെ ആകാശം ഗോചരമായിരിക്കുന്നോ അവിടെ വരെ സ്വാതന്ത്ര്യം സിദ്ധിക്കുന്നു. ആകാശത്തേക്കാൾ കവിഞ്ഞതായി എന്തെങ്കിലുമുണ്ടോ എന്ന ചോദ്യത്തിന് തീർച്ചയായും ഉണ്ട് എന്ന് സനൽകുമാരൻ പറഞ്ഞു. ഭഗവാൻ അതിനെ എനിക്കുപദേശിച്ചാലും.

## പതിമൂന്നാം ഖണ്ഡം

സ്മരോ വാവ ƒƒകാശാദ് ഭൂയസ്മാദ്യ
ദ്യപി ബഹവ അസീരൻ ന സ്മര
ന്തോ നൈവ തേ കംചന ശൃണു
യുർന്ന മന്വീരൻ ന വിജാനീരൻ; യ
ദാവാവതേ സ്മരേയുരഥ ശൃണു യുരഥ
മന്വീരന്നഥ വീജാനീരൻ സ്മരേണ
വൈ പുത്രാൻ വിജാനാതി; സ്മരേണ
പശൂൻ സ്മരമുപാസ്സ്വേതി.

സ യഃ സ്മരം ബ്രഹ്മേത്യുപാസ്തേ, യാവത്
സ്മരസ്യ ഗതം ത ത്രാസ്യ യഥാ കാമ
ചാരോ ഭവതി യഃ സ്മരം ബ്രഹ്മേത്യുപാ
സ്തേ അസ്തി ഭഗവഃ സ്മരാദ് ഭൂയ
ഇതി സ്മരാദ് വാവ ഭൂയോ ƒസ്നീതി
തന്മേ ഭഗവാൻ ബ്രീ ത്വിതി

സ്മരണമെന്ന അന്തകരണ ധർമ്മം ആകാശത്തേക്കാൾ കൂടിയതാകുന്നു. വളരെ ആളുകൾ ഒരിടത്ത് ഇരുന്നാലും സ്മരിക്കാത്തവരായിരുന്നാൽ അവർ ഒരു ശബ്ദത്തേയും കേൾക്കുന്നില്ല. മനനം ചെയ്കയില്ല. അറികയില്ല. എപ്പോഴാണോ അവർ സ്മരിക്കുന്നത് അപ്പോൾ ശ്രവിക്കും; അപ്പോൾ മനനം ചെയ്യും. അപ്പോൾ അറിയും; അപ്പോൾ സ്മരം കൊണ്ട് പുത്രന്മാരെ അറിയും, സ്മരം കൊണ്ടാണ് പശുക്കളെ അറിയും. സ്മരം ഉപാസിക്കൂ. അങ്ങിനെ ആരാണോ സ്മരത്തെ ബ്രഹ്മമെന്നു വച്ച് ഉപാസിക്കുന്നോ അവന് സ്മരത്തിനുവിഷയമായിട്ടുള്ളത് എതുവരെയാണോ അതുവരെ സഞ്ചാരസ്വാതന്ത്ര്യം സിദ്ധിക്കുന്നു. അല്ലയോ ഭഗവാനേ സ്മരത്തേക്കാൾ കൂടിയതായി എന്തെങ്കിലുമുണ്ടോ എന്ന് നാരദൻ ചോദിച്ചു. തീർച്ചയായുമുണ്ട് എന്ന് ഉത്തരം പറഞ്ഞു. ഭഗവൻ എനിക്ക് അതിനെ ഉപദേശിച്ചുതന്നാലും എന്ന് നാരദൻ പറഞ്ഞു.

## പതിന്നാലാം ഖണ്ഡം

ആശാ വാവ സ്മരാദ്ഭൂയസി; അശേദ്ധോ
വൈ സ്മരോ മന്ത്രാനധീതേ, കർമ്മാണി

I

കരുതേ, പുത്രാംശ്ച പശൂശ്ചേച്ഛത, ഇമം
ചലോ കമമും ചേച്ഛതേ, ആശാമുപാസ്സേതി.

ലഭിച്ചിട്ടില്ലാത്ത ആ വസ്തുവിനെക്കുറിച്ചുള്ള ആഗ്രഹം സ്മരത്തേക്കാൾ കൂടുയതാകുന്നു. ആശയാൽ വർദ്ധിപ്പിക്കപ്പെട്ട സ്മരണയുള്ളവൻ മന്ത്രങ്ങളെ അധ്യായനം ചെയ്യുന്നു. കർമ്മങ്ങൾ ചെയ്യുന്നു. പുത്രന്മാരേയും പശുക്കളേയും ഇച്ഛിക്കുന്നു. ഈ ലോകത്തേയും പരലോകത്തേയും ഇച്ഛിക്കുന്നു. ആശ ഉപാസിക്കൂ.

സ യ ആശാം ബ്രഹ്മേത്യുപാസ്തേ ആ
ശയാ fസ്യ സവേകാമാഃ സമൃധ്യന്തി;
അമോഘാ ഹാസ്യാ ffശിഷോ ഭവന്തി;
യാവദാശായ ഗതം തത്രാസ്യ യഥാ കാമ
ചാരോ ഭവതി, യ ആശാം ബ്രഹ്മേത്യു
പാസ്തേ, അസ്തി ഭഗവ ആശായ
ഭൂയ ഇതി ആശായാ വാവ ഭൂയോ fസ്തീതി
തന്മേ ഭഗവാൻ ബ്രവീത്വിതി.

അങ്ങനെ ആരാണോ ആശയെ ബ്രഹ്മമെന്നു വച്ച് ഉപാസിക്കുന്നത് അവന്റെ എല്ലാ കാമങ്ങളും ആശയാൽ സമൃദ്ധങ്ങളായിത്തീരുന്നു. ആശയുടെ വിഷയം എത്രയുണ്ടോ അതിൽ ഇവന് സഞ്ചാരസ്വാതന്ത്ര്യം സിദ്ധിക്കുന്നു. ആശയക്കാൾ വലിയതെന്തെങ്കിലുമുണ്ടോ എന്ന് ചോദിച്ചു. തീർച്ചയായുമുണ്ടല്ലോ എന്നുത്തരം പറഞ്ഞു. അല്ലയോ ഭഗവാനേ അവയെ എനിക്കു ഉപദേശിച്ചുതന്നാലും എന്ന് നാരദൻ അപേക്ഷിച്ചു. അങ്ങിനെ ആകട്ടെ എന്നുത്തരവും പറഞ്ഞു.

## പതിനഞ്ചാം ഖണ്ഡം

പ്രാണോ വാ ആശായ ഭൂയാൻ, യഥാ
വാ അരാ നാ ഭൗ സമർപ്പിതാ, ഏവ
മസ്മിൻ പ്രാണേ സർവം സമർപ്പിദം
പ്രാണഃ പ്രാണേനയാതി; പ്രാണഃ പ്ര
ണം ദഭാതി, പ്രാണായദദാതി; പ്രാണോ
ഹ പിതാ; പ്രാണോ മാതാ, പ്രാണോ
ഭൂതാ; പ്രാണഃ സ്വസാ പ്രാണ ആ
ചാർയ്യഃ പ്രാണോ ബ്രാഹ്മണഃ

പ്രാണൻ ആശയെക്കാൾ കൂടിയതാകുന്നു. ഏതു പ്രകാരമാണോ ആരക്കാലുകൾ രഥചക്രത്തിന്റെ കുടത്തിൽ സമർപ്പിക്കപ്പെട്ടിരിക്കുന്നത്, അതുപോലെ ഈ പ്രാണനിൽ എല്ലാം സമർപ്പിക്കപ്പെട്ടിരിക്കുന്നു. പ്രാണൻ പ്രാണനെക്കൊണ്ടു ഗമിക്കുന്നു. പ്രാണൻ പ്രാണനെ ദാനം ചെയ്യുന്നു. പ്രാണനു ദാനം ചെയ്യുന്നു. പിതാവ് പ്രാണനാകുന്നു. മാതാവ് പ്രാണനാകുന്നു. ഭ്രാതാവ് പ്രാണനാകുന്നു. സോദരി പ്രാണനാകുന്നു. ആചാര്യൻ പ്രാണനാകുന്നു. ബ്രാഹ്മണൻ പ്രാണനാകുന്നു.

K

സയദി പിതരം വാ, മാതനം വാ,
ഭ്രാതരം വാ, സ്വസാരം വാ ffചാര്യം
വാ, ബ്രാഹ്മണം വാ കിം ചിദ് ഭൃശ
മിവ പ്രത്യാഹ, ധിക് ത്വാ fസ്തിത്യേ,
പൈന മാഹുഃ പിതൃഹാ വൈ ത്വമസി
മാതൃഹാവൈ ത്വമസി, ഭ്രാതൃഹാ വൈ
ത്വമസി, സ്വസൃഹാ വൈത്യമസ്യാ ചാര്യ
ഹാവൈ ത്വമസി, ബ്രാഹ്മണ ഹാവൈ
ത്വമസീതി.

ഏതെങ്കിലും പുരുഷൻ പിതാവിനോടോ, മാതാവിനോടോ, ഭൂതാവിനോടോ, സ്വസാവിനോടോ ആചാര്യനോടോ, ബ്രാഹ്മണനോടോ, അല്പം കടന്ന വിധത്തിൽ ഉത്തരം പറയുന്നു, എങ്കിൽ ഇവനെ നീ നിന്ദ്യനാണ് എന്നും നീ പിതാവിനെ ഹനിച്ചവനാകുന്നു. നീ മാതാവിനെ ഹനിച്ചവനാകുന്നു. നീ ഭ്രാതാവിനെ ഹനിച്ചവനാകുന്നു. നീ സ്വസാവിനെ ഹനിച്ചവനാകുന്നു. നീ ആചാര്യനെ ഹനിച്ചവനാകുന്നു. നീ ബ്രാഹ്മണനെ ഹനിച്ചവനാകുന്നു എന്നുതന്നെ പറയുന്നു.

അഥ യദ്യപ്യേനാനു ൽക്രാന്ത പ്രാണാ
ഞ്ശുലേന സമാസം വപ്യതിഷം ദഹേ,
നൈന വൈനം ബ്രൂയഃ പിതൃഹാസീതി,
ന മാതൃഹാ fസീതി ന ഭ്രാതൃഹാf
സീതി, ന സ്വസൃഹാ fസീതി, ffചാർയ്യ,
ഹാ fസീതി, ന ബ്രാഹ്മണ ഹാ fസീതി.

പ്രാണൻ പോയിരിക്കുന്ന ഇവരെ ശൂലംകൊണ്ട് തോണ്ടി കൂട്ടി, അവയവങ്ങളെ വേറെ വേറെയാക്കി ദഹിപ്പിച്ചാലും ഇവനെ നീ പിതാവിനെ ഹനിച്ചവനാണെന്ന് തീർച്ചയായും പറയുകയില്ല. നീ മാതാവിനെ കൊന്നവനാണന്നും പറകയില്ല. നീ ഭ്രാതാവിനെ വധിച്ചവനാണന്നും പറകയില്ല. നീ സ്വസാവിനെ കൊന്നവനാണെന്നും പറകയില്ല. നീ ആചാര്യനെ കൊന്നവനാണെന്നും പറകയില്ല. നീ ബ്രഹ്മണനെ കൊന്നവനാണെന്നും പറകയില്ല.

പ്രാണോ ഹ്യേ വൈതാനി സർവാണി
ഭവതി; സ വാ ഏഷ ഏവം പശ്യ
ന്നേവം മന്വാന ഏവം വിജാനന്ന
തി വാദീ ഭവതി; തം ചേദ് ബ്രൂയുരതി
വാദ്യസീ, തൃതിവാദ്യ സ്മീതിബ്രൂയാത്;
നാവ ഹ്നു വീത

മേൽപ്പറഞ്ഞ പിതാവ് മുതലായവരെല്ലാം പ്രാണൻ തന്നെയാകുന്നു. അങ്ങനെയുള്ള പ്രാണനെ അറിയുന്നവൻ ഇങ്ങനെ കണ്ടും മനനം ചെയ്തു നിശ്ചയിച്ചും കടന്നു പറയുന്നവനായിത്തീരുന്നു. അവനോട് നീ അതിവാദിയാണന്ന് ആരെങ്കിലും പറകയാണങ്കിൽ ഞാൻ അതിവാദിയാണ് എന്നു പറയും; മറയ്ക്കുകയില്ല.

N P

## പതിനാറാം ഖണ്ഡം

ഏഷതു വാ അതിവാദതി യഃ സത്യേനാ
തി വദതി സോഹം ഭഗവഃ സത്യേനാതി
വദാനീതി സത്യം ത്വേവ വിജിജ്ഞാ
സിത വ്യമിതി. സത്യം ഭഗവോ വിജി
ജ്ഞാസ ഇതി.

ആരാണോ പരമാർത്ഥമായ സത്യം അറിയുന്നതുകൊണ്ട് അതിവദിക്കുന്നത് അവൻ ഇവനാണ്. അങ്ങയുടെ അടുക്കൽ വന്നിരിക്കുന്ന ഞാൻ സത്യംകൊണ്ട് അതിവദിക്കുവാൻ ഇച്ഛിക്കുന്നു എന്ന് നാരദൻ അപേക്ഷിച്ചു. അങ്ങനെയാണങ്കിൽ സത്യം തന്നെ അറിയുവാൻ ആഗ്രഹിക്കണം. സനൽകുമാരൻ മറുപടി പറഞ്ഞു. അല്ലയോ ഭഗവാനെ ഞാൻ സത്യത്തെ അറിയുവാൻ ആഗ്രഹിക്കുന്നു എന്നു നാരദൻ പറഞ്ഞു.

## പതിനേഴാം ഖണ്ഡം

യ ദാ വൈ വിജാനാത്യഥ സത്യം വദതി
നാവിജാനൻ സത്യം വദതി. വിജാന
ന്നേവ സത്യം വദതി വിജ്ഞാനം
ത്വേവ വിജിജ്ഞാസിത വ്യമിതി. വി
ജ്ഞാനം ഭഗവോ വിജിജ്ഞാസ ഇതി.

എപ്പോഴാണോ സത്യത്തേക്കുറിച്ചു വിജ്ഞാനമുള്ളവനായി ത്തീരുന്നത്, അനന്തരം സത്യത്തെ വദിക്കുന്നു. സത്യത്തെക്കുറിച്ചു വിജ്ഞാനമില്ലാത്തവൻ സത്യത്തെ വദിക്കയില്ല. വിജ്ഞാനമുള്ളവൻ സത്യമേ പറയുകയുള്ളൂ. വിജ്ഞാനം തന്നെ അറിയുവാൻ ആഗ്രഹിക്കപ്പെടേണ്ടതാകുന്നു എന്നു സനൽകുമാരൻ പറഞ്ഞു. അല്ലയോ ഭഗവാനെ വിജ്ഞാനത്തെ അറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു എന്ന് നാരദൻ അറിയിച്ചു.

## പതിനെട്ടാം ഖണ്ഡം

യദാ വൈ മനുതേ fഥ വിജാനാതി;
നാമത്വാ വിജാനാതി; മത്വൈവ വി
ജാനാതി മതിസ്ത്വേവ വിജിജ്ഞാസി
തവ്യേതി. മതിം ഭഗവോ വിജിജ്ഞാസ
ഇതി.

എപ്പോഴാണോ മനനം ചെയ്യുന്നത് അതിനുശേഷം വിജ്ഞാനമുള്ളവനായിത്തീരുന്നു. മനനം ചെയ്യാതെ വിജ്ഞാനമുള്ളവനായിത്തീരുകയില്ല. മനനം ചെയ്താൽ മാത്രമെ വിജ്ഞാനമുള്ളവനായിത്തീരുകയുള്ളു. മനനം തന്നെ അറിയുവാൻ ആഗ്രഹിക്കപ്പെടേണ്ടതാകുന്നു. എന്നു സനൽകുമാരൻ പറഞ്ഞു. ഭഗവാനെ, മതിയേ ഞാൻ അറിയുവാൻ ആഗ്രഹിക്കുന്നു എന്ന് നാരദൻ പറഞ്ഞു.

## പത്തൊൻപതാം ഖണ്ഡം

യദാ വൈ ശ്രദ്ദധാത്യഥ മനുതേ, നാശ്രദ്ദ
ധന്മനുതേ, ശ്രദ്ദധദേവമനുതേ ശ്രദ്ധാf
ത്വേവ വിജിദ്ഞാസിത വ്യേതി. ശ്രദ്ധാം
ഭഗവോ വിജിജ്ഞാസ ഇതി.

എപ്പോഴാണോ ശ്രദ്ധിക്കുന്നത് അപ്പോൾ മനനം ചെയ്യുന്നു. ശ്രദ്ധിക്കാത്തവൻ മനനം ചെയ്യുന്നില്ല. ശ്രദ്ധിക്കുവൻ മാത്രമേ മനനം ചെയ്യുന്നുള്ളൂ. ശ്രദ്ധതന്നെയാണ് അറിയുവാൻ ആഗ്രഹിക്കപ്പെടേണ്ടത് എന്നു സനൽകുമാരൻ പറഞ്ഞു. അല്ലയോ ഭഗവാനെ ഞാൻ ശ്രദ്ധയെ അറിയുവാൻ ആഗ്രഹിക്കുന്നു എന്ന് നാരദൻ പറഞ്ഞു.

## ഇരുപതാം ഖണ്ഡം

യദാ വൈ നിസ്തിഷ്ഠത്യഥ ശ്രദുധാതി നാ
നിസ്തിഷ്ഠഞ്ഛ്റദ്ദധാതി; നിസ്തിഷ്ഠന്നേവ
ശ്രദ്ദധാതി; നിഷ്ഠിത്വേവ വിജിജ്ഞാസീ
ത വ്യേതി നിഷ്ഠാം ഭഗവോ വിജിജ്ഞാസ
ഇതി.

എപ്പോഴാണോ നിഷ്ഠയുള്ളവനായിരിക്കുന്നത് അപ്പോൾ ശ്രദ്ധിക്കുന്നു. നിഷ്ഠയില്ലാത്തവൻ ശ്രദ്ധിക്കുന്നില്ല. നിഷ്ഠയുള്ളവൻ മാത്രമെ ശ്രദ്ധയുള്ളവനായിരിക്കുകയുള്ളു. നിഷ്ഠ തന്നെ അറിയുവാൻ ആഗ്രഹിക്കുന്നു. എന്നു സനൽകുമാരൻ പറഞ്ഞു. അല്ലയോ ഭഗവാനെ ഞാൻ നിഷ്ഠയേ അറിയുവാൻ ആഗ്രഹിക്കുന്നു എന്ന് നാരദൻ പറഞ്ഞു.

## ഇരുപത്തൊന്നാം ഖണ്ഡം

യദാ വൈ കരോത്യഥ നിസ്തിഷ്ഠതി; നാകൃ
ത്വാ നിസ്തിഷ്ഠതി; കൃത്വൈവ നിസ്തിഷ്ഠതി;
കൃതിസ്തേ വ വിജിജ്ഞാസിതവ്യേതി. കൃതിം
ഭഗവോ വിജിജ്ഞാസ ഇതി.

എപ്പോഴാണോ കൃതിയുള്ളവനായിരിക്കുന്നത് അപ്പോൾ നിഷ്ഠയുള്ളവനായിത്തീരുന്നു. കൃതിയില്ലാതെ ഇരുന്നാൽ നിഷ്ഠയുള്ളവനായിരിക്കയില്ല. കൃതിയോടു കൂടിയിരുന്നിട്ടു തന്നെ നിഷ്ടയുള്ളവനായിരിക്കുന്നു. കൃതി തന്നെ അറിയപ്പെടേണ്ടതാണ് എന്നു സനൽകുമാരൻ പറഞ്ഞു. ഭഗവാനെ കൃതിയെ ഞാൻ അറിയുവാൻ ആഗ്രഹിക്കുന്നു എന്നു നാരദൻ അറിയിച്ചു.

## ഇരുപത്തി രണ്ടാം ഖണ്ഡം

യദാ വൈ സുഖം ലഭതേfഥകരോതി;
നാ സുഖം ലബ്ധ്വാ കരോതി, സുഖമേവ

I

K

ലബ്ധ്വാ കരോതി സുഖം ത്വേവ വിജി
ജ്ഞാസി തവ്യമിതി. സുഖം ഭഗവോ വിജി
ജ്ഞാസ ഇതി.

എപ്പോഴാണോ സുഖം ലഭിക്കുന്നത് അപ്പോൾ കൃതിയുള്ള വനായിത്തീരുന്നു. സുഖം ലഭിക്കാതെ കൃതിയുള്ളവനായിരിക്കുകയില്ല. സുഖം ലഭിച്ചാൽ മാത്രമെ കൃതിയുള്ളവനായിരിക്കുകയുള്ളു. സുഖം അറിയുവാൻ ആഗ്രഹിക്കപ്പെടണം. എന്നു സനൽകുമാരൻ പറഞ്ഞു. ഭഗവാനേ സുഖത്തെ അറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു നാരദൻ പറഞ്ഞു.

## ഇരുപത്തിമൂന്നാം ഖണ്ഡം

യോ വൈ ഭൂമാ തത് സുഖം; നല്പേ
സുഖമസ്തി; ഭൂ മൈവ സുഖം; ഭൂമാത്വേ
വ വിജിജ്ഞാസിതവ്യ ഇതി; ഭൂമാനം
ഭഗവോ വിജിജ്ഞാസ ഇതി.

ഏതാണോ മഹത്തു അതാണ് സുഖം. അല്പത്തിൽ സുഖമില്ല. സുഖം ഭൂമാവുതന്നെയാണ് ഭൂമാവുതന്നെ അറിയുവാൻ ആഗ്രഹിക്കണം എന്നു സനൽകുമാരൻ പറഞ്ഞു. അല്ലയോ ഭഗവാനെ ഭൂമാവിനെ അറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു എന്ന് നാരദൻ അപേക്ഷിച്ചു.

## ഇരുപത്തിനാലാം ഖണ്ഡം

യത്ര നാന്യത് പശ്യതി, നാന്യച്ഛൃണോതി;
നാന്യ ദ്വിജാനാതി സഭൂമാ, അഥ യത്രാന്യൽ
പശ്യത്യന്യച്ഛൃണോ ത്യന്യദ്വി ജാനാതി, തദ
ല്പം. യോ വൈ ഭൂമാ തദമൃതം അഥയദല്പം
തന്മർത്ത്യം സ ഭഗവഃ കസ്മിൻ പ്രതിഷ്ഠിത
ഇതി. സ്വേമഹിമ്നി; യദി വാന മഹിമ്നീതി.

ഏതൊരു തത്വത്തിലാണോ മറ്റൊന്നിനെ കാണാത്തത്, മറ്റൊന്നിനെ കേൾക്കാത്തത് മറ്റൊന്നിനെ അറിയാത്തത് അത് ഭൂമാവാകുന്നു. ഏതൊന്നിലാണോ മറ്റൊന്നിനെ കാണുന്നത്, മറ്റൊന്നിനെ കേൾക്കുന്നത് മറ്റൊന്നിനെ അറിയുന്നത് അത് അല്പമാകുന്നു. ഏതാണോ ഭൂമാവ് അത് അമൃതമാകുന്നു. ഏതാണോ അല്പമായിട്ടുള്ളത് അത് മർത്ത്യമാകുന്നു. ഭഗവാനെ ഈ ഭൂമാവ് എന്തിലാണ് പ്രതിഷ്ഠിതമായിരിക്കുന്നത്? എന്നു നാരദൻ ചോദിച്ചു. സ്വന്തമായ മഹിമാവിൽ പ്രതിഷ്ഠിതമായിരിക്കുന്നു. അല്ലങ്കിൽ മഹിമാവിലും പ്രതിഷ്ഠിതമല്ല.

ഗോ അശ്വമിഹ മഹി മേത്യാ ചക്ഷതേ
ഹസ്തിഹിരണ്യം ദാസ ഭാര്യം ക്ഷേത്രാ ണ്യാ
യതനാനീതി. നാഹ മേവം ബ്രവീമി; ബ്ര
വീമീതിഹോ വാചാന്യോ ഹ്യന്യസ്മിൻ
പ്രതിഷ്ഠിത ഇനി.

ഗോക്കളേയും അശ്വങ്ങളേയും ഗജങ്ങളേയും സ്വർണ്ണത്തേയും ദാസന്മാരേയും ഭാര്യമാരേയും വയലുകളേയും വീടുകളേയും ഇങ്ങനെയുള്ളവ ഈ ലോകത്തിൽ മഹിമാവെന്ന് പറയുന്നു. മറ്റൊന്നാണല്ലോ മറ്റൊന്നിൽ പ്രതിഷ്ഠിതമായിരിക്കുന്നത് എന്നുള്ളതുകൊണ്ട് ഞാൻ ഇങ്ങിനെ പറയുന്നില്ല. എന്നാൽ ഇപ്രകാരം പറയുന്നു എന്ന് സനൽകുമാരൻ പറഞ്ഞു.

## ഇരുപത്തഞ്ചാം ഖണ്ഡം

സ ഏവാധസ്താത്, സ ഉപരിഷ്ടാത്, സ പ
ശ്ചാത്, സ പുരസ്താത്, സ ദക്ഷിണതഃ
സ ഉത്തരതഃ സ ഏവേദം സർവമിതി,
അഥാതോ fഹംകാര ദേശ ഏവ – ഹ
മേവാ അധസ്താദഹ മുപരിഷ്ടാ ദഹം
പശ്ചാദഹം പുരസ്താദഹം ദക്ഷീണ തോf
ഹമുത്തരതോ fഹമേ വേദം സർവമിതി.

താഴെ ആ ഭൂമാവുതന്നെയാണ്. മുകളിലും പടിഞ്ഞാറും കിഴക്കും വടക്കും ഭൂമാവുതന്നെയാണ്. ജഗത്തെല്ലാം അതുതന്നെയാകുന്നു. ഇനി അഹം കാരാദേശം പറയപ്പെടുന്നു. അധോഭാഗത്തിൽ തന്നെയാണ്. പടിഞ്ഞാറു ഞാൻ തന്നെയാണ് കിഴക്കു ഞാൻ തന്നെയാണ്. തെക്കും കിഴക്കും ഞാൻ തന്നെയാണ്. ഈ ജഗത്തെല്ലാം ഞാൻ തന്നെയാണ്.

അഥാത ആത്മാദേശ ഏവാ ffത്മൈവാ
ധസ്താ, ദാത്മോ പരിഷ്ടാ, ദാത്മാ പശ്ചാ,
ദാത്മാപുരസ്താ, ദാത്മാദക്ഷിണത, ആ
ത്മോത്തരത ആത്മൈവേദം സർവമിതി
സവാ ഏഷ ഏവം പശ്യന്നേവം മന്വാന
ഏവം വിജാനന്നാത്മ രതിരാത്മക്രീഡ
ആത്മ മിഥുന ആത്മാനന്ദഃ സ സ്വരാഡ്
ഭവതി. തസ്യ സർവേഷു ലോകേഷു കാമചാരോ
ഭവതി അഥയേ fന്യഥാ fതോ വിദുരന്യ രാജാ
നസ്തേ ക്ഷയ്യ ലോകാ ഭവന്തി തേഷാം
സർവേഷു ലോകേഷ കാമചാരോ ഭവതി.

അനന്തരം ആത്മാദേശം പറയുന്നു. അധോഭാഗത്തിൽ ആത്മാവുതന്നെയാണ്. ഉപരിഭാഗത്തിൽ ആത്മാവു തന്നെയാണ്. പശ്ചാത് ഭാഗത്ത് ആത്മാവുതന്നെയാണ്. പുരോ ഭാഗത്തിലും ആത്മാവു തന്നെയാണ്. ദക്ഷിണ, വാമഭാഗങ്ങളിലും ആത്മാവുതന്നെയാണ്. ഇപ്രകാരം അറിയുന്നവൻ ആത്മാവിൽത്തന്നെ രമിക്കുന്നവനായും ആത്മാവിൽത്തന്നെ ക്രീഢിക്കുന്നവനായും, ആത്മാവുകൊണ്ടു തന്നെ ദ്വന്ദ്വസുഖം അനുഭവിക്കുന്നവനായും, ആത്മാവിനെക്കൊണ്ടുതന്നെ ആന്ദിക്കുന്നവനായും ഇരിക്കുന്നു. അവൻ സ്വരാട്ടായിത്തീരുന്നു. അവന് എല്ലാ ലോകങ്ങളിലും കാമചാരം സിദ്ധിക്കുന്നു. ആരാണോ ഇതിനു വിപരീതമായി അറിയുന്നത്, അവൻ വേറെ സ്വാമിയു

N

P

I K

ളളവരായും ക്ഷയമുള്ള ലോകങ്ങളോടു കൂടിയവരായും തീരു ന്നു. അവർക്ക് എല്ലാ ലോകങ്ങളിലും കാമചാരമില്ലായ്കയും വന്നു കൂടുന്നു.

## ഇരുപത്താറാം ഖണ്ഡം

തസ്യ ഹ വാ ഏതസ്യൈവം പശ്യത
ഏവം മന്വാന സ്യൈവം വിജാനതാ
ആത്മതഃ പ്രാണ, ആത്മത, ആശാff
ത്മതഃ സ്മര, ആത്മത ആകാശം, ആ
ത്മാതസ്തേജ, ആത്മത ആപ ആത്മത
ആവിർഭാവതിരോ ഭാവാ, വാത്മതോ fന്ന
മാത്മതോ ബല, മാത്മതോ വിജ്ഞാന,
മാത്മതോ ധ്യാന മാത്മതശ്ചിത്ത മാത്മതഃ
സങ്കല്പ ആത്മതോ മന ആത്മതോ
വാഗാത്മതോ നാമ ffത്മതോ മന്ത്രാ ആ
ത്മനഃ കർമ്മാണ്യാത്മത ഏവേദം സർമിതി.

ഇങ്ങനെ കാണുന്നവനും ഇങ്ങനെ മനനം ചെയ്യുന്നവനും ഇങ്ങനെ അറിയുന്നവനുമായ ആ വിദ്വാന് പ്രാണൻ ആത്മാ വിൽ നിന്നാകുന്നു. ആശ ആത്മാവിൽ നിന്നാകുന്നു. സ്മൃതി ആത്മാവിൽ നിന്നാകുന്നു. ആകാശം ആത്മാവിൽ നിന്നാകു ന്നു. തേജസ്സ് ആത്മാവിൽ നിന്നാകുന്നു. അപ്പുകൾ ആത്മാവിൽ നിന്നാകുന്നു. ഉൽപ്പത്തിയും പ്രളയവും ആത്മാവിൽ നിന്നാ കുന്നു. അന്നം ആത്മാവിൽ നിന്നാകുന്നു. ബലം ആത്മാവിൽ നിന്നാകുന്നു. വിജ്ഞാനം ആത്മാവിൽ നിന്നാകുന്നു. ധ്യാനം ആത്മാവിൽനിന്നാകുന്നു. ചിത്തം ആത്മാവിൽ നിന്നാകുന്നു. സങ്കല്പം ആത്മാവിൽ നിന്നാകുന്നു. വാക്ക് ആത്മാവിൽ നിന്നാ കുന്നു. നാമം ആത്മാവിൽ നിന്നാകുന്നു. മന്ത്രങ്ങൾ ആത്മാ വിൽ നിന്നാകുന്നു. കർമ്മങ്ങൾ അത്മാവിൽ നിന്നാകുന്നു. ഈ ജഗത്തെല്ലാം ആത്മാവിൽ നിന്നാകുന്നു.

തദേഷ ശ്ലോക ന പശ്യോ മൃത്യും പശ്യതി
നരോഗം, നോ ത ദുഃ ഖതാം, സർവം ഹ
പശ്യഃ പശ്യതി സർവം പ്രാപ്നോതി സർവശ
ഇതി. സ ഏകധൈവ ഭവതി, ത്രിധാ ഭ
വതി പഞ്ചധാ സപ്തധാ നവധാ ചൈവ
പുന ശ്ചൈകാദശഃ സ്മൃതഃ ശതം ച
ദശ ചൈകശ്ച സഹസ്രാണിച വിംശതിഃ
ആഹാരം ശുദ്ധൗ സത്വശുദ്ധിഃ സത്വശുദ്ധൗ
ധ്രുവാ സ്മൃതിഃ സ്മൃതി ലമ്ഭേ സർവഗ്ര
ന്ഥീനാം വിപ്രമോക്ഷസ്തസ്മൈ മൃദിതക
ഷായായ തമസസ്പാരം ദർശയതി ഭഗവാൻ
സനൽകുമാരസ്തം സ്കന്ദ ഇത്യാ ചക്ഷതേ,
തംസ്കന്ദ ഇത്യാചക്ഷതേ.

ആ അർത്ഥത്തിൽ ഈ മന്ത്രം ഉണ്ട്. യഥാർത്ഥത്തെ കാണുന്നവൻ മരണത്തെ കാണുന്നില്ല. രോഗത്തേ കാണുന്നി ല്ല. ദുഃഖ ഭാവത്തേ കാണുന്നില്ല. യഥാർത്ഥ ദർസി സർവ ത്തേയും കാണുന്നു. എല്ലാ പ്രകാരത്തിലും സർവത്തെ പ്രാപി ക്കുന്നു. ആ വിദ്വാൻ ഒരു വിധത്തിൽ ഇരിക്കുന്നു. മൂന്നു പ്രകാ രത്തിലും അഞ്ചു പ്രകാരത്തിലും, ആയിത്തീരുന്നു. ഏഴു പ്രകാ രത്തിലും, ഒൻപതു വിധത്തിലും പിന്നപ്പതിനൊന്നായിട്ടും നൂറ്റി പ്പതിനൊന്നായിട്ടും ആയിരത്തിരുപതായിട്ടും, ഭവിക്കുന്നു. വിഷ യാനുഭവരൂപമായ വിജ്ഞാനത്തിനു ശുദ്ധിയുണ്ടാകുമ്പോൾ അന്തഃകരണശുദ്ധി ഉണ്ടാകുന്നു. സത്വ ശുദ്ധിയുണ്ടാകുമ്പോൾ അവിച്ഛിന്നയായ സ്മൃതി ഉണ്ടാകുന്നു. സ്മൃതിയെലഭിച്ചാൽ എല്ലാ ഹൃദയഗ്രന്ഥികളുടേയും വിനാശം ഉണ്ടാകുന്നു. രാഗ ദ്വേഷാദി രൂപമായ കറ കഴുകിക്കളഞ്ഞിട്ടുള്ള ആനാരദന്ന് ഭവാ നായ സനൽകുമാരൻ അവിദ്യാരുപമായ തപസ്സിന്നിപ്പുറമുള്ള പരമാർത്ഥതത്വത്തെ കാണിച്ചുകൊടുത്തു. അദ്ദേഹത്തെ (സ നൽകുമാരനെ) സ്കന്ദൻ എന്നു പറയുന്നു.

# എട്ടാം അദ്ധ്യായം

## ഒന്നാം ഖണ്ഡം

ദിക്ക് ദേശം കാലം മുതലായവയുടെ ഭേദങ്ങളൊന്നുമില്ലാ ത്തതും സർവജഗദാത്മകവും ഏകവും അദ്വിതീയവുമായ ആതാമാവാണ് ബ്രഹ്മമെന്ന് മുൻപിൽ പറഞ്ഞു കഴിഞ്ഞു. എങ്കിലും വിജ്ഞാനികളല്ലാത്തവർക്ക് ബ്രഹ്മത്തെ അറിയുന്ന തിനായി ഹൃദയപുണ്ഡരീകത്തെ ഉപേദശിക്കേണ്ടതാവശ്യമാണ്. ബ്രഹ്മവിത്തുകൾക്ക് സ്ത്രീകൾ ആദിയായ വിഷയങ്ങളിൽ നിന്ന് തനിയെ നിവൃത്തി ഉണ്ടാകുമെങ്കിലും സാധാരണക്കാർക്ക് വിഷയതൃഷ്മയിൽ നിന്നുള്ള മോചനം എളുപ്പമല്ല. അതിന് ബ്രഹ്മചര്യം തുടങ്ങിയ സാധനവിശേഷങ്ങൾ കൂടിയേ തീരൂ. ദിക്ക് ദേശ, ഗുണം, ഗതി, ഫലം മുതലായവയുടെ ഭേദമില്ലാ ത്തതും പരമാർത്ഥസത്തും, അദ്വയവുമായ ബ്രഹ്മ മന്ദബുദ്ധി കൾക്ക് അസത്തെന്നപോലെ തോന്നുകയുള്ളു. ആദ്യം അവർ നേർവഴിക്കുവരട്ടെ, പിന്നെ സാവധാനം അവർക്ക് പരമാർത്ഥ സത്തിനേയും ഗ്രഹിപ്പിച്ചു കൊടുക്കാം എന്നു ശ്രുതി വിചാരി ക്കുന്നു.

ഹരിഃ ഓം അഥ യദിദമസ്മിൽ ബ്രഹ്മപുരേ
ദഹരം പുണ്ഡരീകം വേശ്മ ദഹരോ fസ്മി
ന്നന്തരം കാശ – സ്തസ്മിൻ യദന്ത സ്തദന്വേഷ്ഠ
വ്യം, തദ്വാവവിജിജ്ഞാസിത വ്യമിതി.

ഈ ശരീരത്തിൽ ചെറുതായ ഈ ഹൃദയപുണ്ഡരീകമാ കുന്ന ഗൃഹം ഏതോ ഈ ഗൃഹത്തിന്റെ ഉള്ളിൽ ചെറുതായ ആകാശം ഉണ്ട്. അതിനുള്ളിൽ ഏതാണോ ഉള്ളത് അത് അന്വേ ഷിക്കപ്പെടേണ്ടതാകുന്നു. അത് അറിയപ്പെടേണ്ടതാകുന്നു.

തം ചേദ് ബ്രൂയുർയ്യദി ദമസ്മിൻ ബ്രഹ്മ
പുരേ ദഹരം പുണ്ഡരീകം വേശ്മ
ദഹരോ സ്മിന്നന്തരാകാശഃ കിം തദത്ര

N P

I K

വിദ്യതേ യദന്വേഷ്ട വ്യം യദ്വാവ വിജി

ജ്ഞാസിത വ്യമിതി; സ ബ്രൂയാത്

ഈ ബ്രഹ്മപുരത്തിൽ ചെറുതായ പുണ്ദരീകമാകുന്ന ഗൃഹം ഏതോ, ഇതിന്റെ ഉള്ളിൽ ഉള്ള ആകാശം അതിലും ചെറുതാകുന്നു. ഇതിൽ ഏതാണോ അന്വേഷിക്കപ്പെടേണ്ടത്, ഏതാണോ അറിയപ്പെടേണ്ടത് അങ്ങിനെയുള്ള എന്താണ് ഉള്ളത്? ആചാര്യനോട് ശിഷ്യന്മാർ ചോദിക്കയാണങ്കിൽ അവൻ പറയണം.

യാവാൻ വാ അയമാകാശ സ്താവാനേ

ഷോന്തർ ഹൃദയ ആകാശഃ ഉഭേ

അസ്മിൻ ദ്യോവാ പൃഥിവീ അന്തരേവ

സമാഹിതേ, ഉഭാവഗ്നിശ്ച വായുശ്ച 'സൂ

ർയ്യാചന്ദ്രമസാവു ദൗ' വിദ്യുന്നക്ഷത്രാണി,

യച്ചാസ്യേഹാസ്തിയച്ചനാസ്തി സർവം തദ

സ്മിൻ സമാഹിത മിതി.

ഈ ഭൗതികാകാശം എത്രത്തോളമുള്ളതാണോ ഈ ഹൃദയത്തിലുള്ള ആകാശം അത്രത്തോളമുള്ളതാണ്. ദ്യാവാ പൃഥിവികൾ രണ്ടും ഇതിനുള്ളിൽത്തന്നെ സ്ഥിതിചെയ്യുന്നു. അഗ്നിയും വായുവും എന്ന രണ്ടും, സൂര്യചന്ദ്രന്മാർ രണ്ടും വിദ്യുത്തും നക്ഷത്രങ്ങളും ഈ ദേഹിക്ക് ഈ ലോകത്തിൽ ഉണ്ടോ അതു ഏത് ഇല്ലയോ അതു എല്ലാം ഈ ഹൃദയാകാശത്തിൽ സ്ഥിതിചെയ്യുന്നു.

തം ചേദ ബ്രൂയു, രസ്മിം ശ്ചേദ് ബ്രഹ്മപു

രേ സർവം സമാഹിതം, സർവാണി ച

ഭൂതാനി, സർവേ ചകാമാ, യദൈതജ്ജ

രാ f വാപ്നോതി പ്രധ്വംസതേ വാ, കിം

താതോ f തിശിഷ്യത ഇതി. സബ്രൂയാത്

ഈ ബ്രഹ്മപുരത്തിൽ എല്ലാ ഭൂതങ്ങളും എല്ലാ കാമങ്ങളും സർവവും സമാഹിതമായിരിക്കുന്നു. എങ്കിൽ എപ്പോൾ ഇതിനെ ജര പ്രാപിക്കയോ അതു നശിക്കയോ ചെയ്യുന്നുവോ അപ്പോൾ അതിൽനിന്ന് അന്യമമായി എന്ത് അധികമായി ശേഷിക്കും? അചാര്യനോട് ചോദിക്കയാണങ്കിൽ അവൻ പറയമം.

എങ്ങിനെ എന്നാൽ––

നാസ്യ ജരയൈതജ്ജീർയ്യതി; നവധേ

നാസ്യ ഹന്യതേ; ഏതത് സത്യം ബ്ര

ഹ്മപുര, മസ്മിൻ കാമാഃ സമാഹിതാഃ,

ഏഷ ആത്മാ f പഹത പാപ്മ വിജ

രോ വിമൃത്യുർവിശോകോ വിജിഘത്സോf

പിപാസഃ സത്യകാമഃ സത്യസങ്കല്പഃ യഥാ

ഹ്യേവേഹ പ്രജാ അന്വോവിശന്തി, യം

യമന്തമഭി കാമാ ഭവന്തി യം ജനപദം

യം ക്ഷേത്ര ഭാഗം നമേവോ പ ജീവന്തി

ഈ ശരീരത്തിന്റെ ജരകൊണ്ട് ഈ അന്തരാകാശമെന്നു പറയുന്ന ബ്രഹ്മം ജരയെ പ്രാപിക്കയില്ല. ഈ ശരീരത്തിന്റെ വധത്താൽ ഹനിക്കപ്പെടുകയില്ല. സത്യമായ ബ്രഹ്മപുരം ഇതാണ്. ഇതിൽ എല്ലാ കാമങ്ങളും സ്ഥിതിചെയ്യുന്നു. ഇത് ആത്മാവാകുന്നു. ധർമ്മാദർമ്മരൂപമായ പാപം ഇല്ലാതാക്കുന്നു. ജരയില്ലാത്തതും, മൃത്യുവില്ലാത്തതും, ശോകമില്ലാത്തതും, വിശപ്പില്ലാത്തതതും, ദാഹമില്ലാത്തതും സഫലങ്ങളായ കാമങ്ങളോടുകൂടിയതും സത്യങ്ങളായ സത്യങ്ങളായ സങ്കല്പങ്ങളോടുകൂടിയതും ആകുന്നു. ഏതു പ്രകാരം ഈ ലോകത്തിൽ പ്രജകൾ തങ്ങളുടെ സ്വാമികളുടെ അനുശാസനം അനുസരിച്ച് അനുവർത്തിക്കുന്നു. ഏതേതു ദേശത്തേയും ഏതു ജനപദത്തേയും ഏതു ക്ഷേത്രഭാഗത്തേയും ആഗ്രഹിക്കുന്നവരായിരിക്കുന്നുവോ അതാതിനെത്തന്നെ ഉപജീവിക്കുന്നു.

തദ്യഥേ ഹ കർമ്മ ജിതോ ലോകഃ ക്ഷീ

യത ഏവമേവാമുത്രപുണ്യ ജീതോ

ലോകഃ ക്ഷീയതേ തദ്യ ഇഹാ f /ത്മാ

നമനനുവിദ്യ വ്രജന്ത്യേ താം ശ്ചസത്യാൻ

കാമാം സ്തേഷാം സർവേഷു ലോകേഷ്വ

കാമാചാരോ ഭവതി; അഥ യ ഇഹാ f f ത്മാ

ന മനുവിദ്യ വ്രജന്ത്യേതാം ശ്ചകാമാം സ്തേ

ഷാം സർവേഷു ലോകേഷു കാമചാരോ ഭവതി.

ഏതൊരു പ്രകാരത്തിൽ ഈ ലോകത്തിൽ സേവാദികർമ്മത്താൽ സമ്പാദിക്കപ്പെടുന്ന ലോകം ക്ഷയിക്കുന്നു. ഇപ്രകാരം തന്നെ പരലോകത്തിൽ പുണ്യത്താൽ സമ്പാദിക്കപ്പെടുന്ന ലോകം ക്ഷയിക്കുന്നു. അതിനാൽ ആരാണോ ഈ ലോകത്തിൽ ആത്മാവിനേയും എല്ലാ കാമങ്ങളേയും അറിയാതെ ശരീരം വിട്ടുപോവുന്നത് അവർക്ക് എല്ലാ ലോകങ്ങളിലും അസ്വാതന്ത്ര്യം ഉണ്ടാവുന്നു. എന്നാൽ ആരാണോ ഈ ലോകത്തിൽ ആത്മാവിനെ അറിഞ്ഞിട്ട് ശരീരം വിട്ടുപോവുന്നത് അവർക്ക് എല്ലാ ലോകങ്ങളിലും സ്വാതന്ത്ര്യം സിദ്ധിക്കുന്നു.

## രണ്ടാം ഖണ്ഡം

സ യദി പിതൃ ലോകകാമോ ഭവതി

സങ്കല്പാദേവാസ്യ പിതരഃ സമുത്തിഷ്ഠ

ന്തി തേന പിതൃലോകേന സമ്പന്നോ മഹീയതേ.

ആത്മാവിനെ അറിയുന്നവൻ പിതൃലോകത്തെ ആഗ്രഹിക്കുന്നവനായി ഭവിക്കുന്നു എങ്കിൽ ഇവന്റെ സങ്കല്പത്താൽത്തന്നെ പിതാക്കൾ അവനോട് സംബന്ധിക്കുന്നവരായിത്തീരുന്നു. ആ പിതൃലോകത്താൽ സമൃദ്ധനായിട്ട് മഹാത്മ്യം അനുഭവിക്കുന്നു.

അഥ യദി മാതൃലോക കാമോ ഭവതി

സങ്കല്പാ ദേവാസ്യ മാതരഃ സമുത്തിഷ്ഠന്തി,

തേത മാതൃലോകേന സമ്പന്നോ മഹീയതേ

N P

പിന്നെ മാതൃലോകകാമനായിരിക്കുന്നു എങ്കിൽ ഇവന്റെ സങ്കല്പത്താൽത്തന്നെ മാതാക്കൾ സമുത്ഥാനം ചെയ്യുന്നു. ആ മാതൃലോകത്താൽ സമൃദ്ധനായിട്ട് മാഹാത്മ്യം പ്രാപിക്കുന്നു.

അഥ യദി ഭ്രാതൃലോക കാമോ ഭവതി,
സങ്കല്പാദേവാസ്യ ഭ്രാതരഃ സമുത്തിഷ്ഠ
ന്തി; തേന ഭ്രാതൃ ലോകേന സമ്പന്നോ
മഹീയതേ.

ഭ്രാതൃലോകത്തെ കാമിക്കുന്നവനാണങ്കിൽ ഇവന്റെ സങ്കല്പത്താൽത്തന്നെ ഭ്രാതാക്കൾ സമുത്ഥാനം ചെയ്യുന്നു. ആ ഭൃതൃലോകത്താൽ സമ്പന്നനായിട്ട് അവൻ മാഹാത്മ്യത്തെ അനുഭവിക്കുന്നു.

അഥ യദി സ്വസൃലോക കാമോ ഭവതി,
സങ്കല്പാ ദേവാസ്യ സ്വസാരഃ സമുത്തി
ഷ്ഠന്തി, തേന സ്വസൃലോകേന
സമ്പന്നോ മഹീയതേ.

സഹോദരികളുടെ ലോകത്തെ ആഗ്രഹികക്കുന്നവനായിരിക്കുന്നു എങ്കിൽ, ഇവന്റെ സങ്കല്പത്താൽത്തന്നെ സ്വാസാക്കൾ അവനോടു സംബന്ധിക്കുന്നു. ആ സ്വസൃലോകത്താൽ സമൃദ്ധനായിട്ട് അവൻ മാഹാത്മ്യം അനുഭവിക്കുന്നു.

അഥ യദി സഖിലോക കാമോ ഭവതി
സങ്കല്പാ ദേവസ്യ സഖാ യഃ സമുത്തി
ഷ്ഠന്തി; തേന സഖി ലോകേന
സമ്പന്നോ മഹീയതേ

സഖി ലോകത്തെ ആഗ്രഹിക്കുന്നവനായിരുന്നാൽ ഇവന്റെ സങ്കല്പത്താൽത്തന്നെ, സഖാക്കൾ അവനോടു സംബന്ധിക്കുന്നു. ആ സഖിലോകത്താൽ സമൃദ്ധനായിട്ട് മാഹാത്മ്യം അനുഭവിക്കുന്നു.

അഥ യദി ഗന്ധമാല്യലോക കാമോ
ഭവതി സങ്കല്പാ ദേവാസ്യ ഗന്ധ
മാല്യേ സമുത്തിഷ്ഠതഃ തേന ഗന്ധ
മാല്യ ലോകേന സമ്പന്നോ മഹീയതേ

ഗന്ധമാല്യലോകത്തെ ആഗ്രഹിക്കുന്നവനാണെങ്കിൽ ഇവന്റെ സങ്കല്പത്താൽത്തന്നെ ഗന്ധമാല്യങ്ങൾ സമുത്ഥാനം ചെയ്യുന്നു. ആ ഗന്ധമാല്യലോകത്താൽ സമൃദ്ധനായിട്ട് മാഹാത്മ്യം അനുഭവിക്കുന്നു.

അഥധ യദ്യന്ന പാന ലോക കാമോ ഭവതി,
സങ്കല്പാ ദേവാസ്യാന്ന പാനേ സമുത്തിഷ്ഠതഃ
തേനാന്നപാന ലോകേന സമ്പന്നോ മഹീയതേ

അന്നപാന ലോകത്തെ കാമിക്കുന്നവനാണെങ്കിൽ അവന്റെ സങ്കല്പത്താൽത്തന്നെ അന്നപാനങ്ങൾ സമുദ്ധാനം ചെയ്യുന്നു. ആ അന്നപാന ലോകത്താൽ സമൃദ്ധനായിട്ട് മാഹാത്മ്യം അനുഭവിക്കുന്നു.

അഥ യദീഗീത വാദിത ലോകകാ
മോ ഭവതി, സങ്കല്പാദേവസ്യ ഗീത
വാദിതേ സമുത്തിഷ്ഠതഃ തേന ഗീത
വാദിതലോകേന സമ്പന്നോ മഹീയതേ

ഗീത വാദിതങ്ങളുടെ ലോകങ്ങളെ ആഗ്രഹിക്കുന്നവനാണെങ്കിൽ ഇവന്റെ സങ്കല്പത്താൽത്തന്നെ ഗീതവാദിതങ്ങൾ അവനോടു സംബന്ധിക്കുന്നു. ആ ഗീതവാദിത ലോകത്താൽ സമ്പന്നനായിട്ട് മഹാത്മ്യം അനുഭവിക്കുന്നു.

അഥ യദി സ്ത്രീലോക കാമോ ഭവതി
സങ്കല്പാ ദേവസ്യ സ്ത്രീയഃ സമുത്തിഷ്ഠ
ന്തി; തേന സ്ത്രീലോകേന സമ്പന്നോ മഹീയതേ

സ്ത്രീലോകത്തെ ആഗ്രഹിക്കുന്നവനായിരുന്നാൽ, ഇവന്റെ സങ്കല്പത്താൽത്തന്നെ, സ്ത്രീകൾ സമുത്ഥാനം ചെയ്യുന്നു. ആ സ്ത്രീലോകത്താൽ സമൃദ്ധനായിട്ട് മഹാത്മ്യം അനുഭവിക്കുന്നു.

യം യമന്തമഭികാമോ ഭവതി, യം
കാമം കാമയതേ സോfസ്യ സങ്കല്പാ
ദേവ സമുത്തിഷ്ഠതി; തേന സമ്പന്നോ മഹീയതേ

ഏതേതു ദേശം ആഗ്രഹിക്കുന്നവനായിരിക്കുന്നുവോ, ഏതു കാമത്തെ കാമിക്കുന്നുവോ, അത് ഇവന്റെ സങ്കല്പത്താൽത്തന്നെ അവനോടു സംബന്ധിക്കുന്നു. അതിനാൽ സമൃദ്ധനായിട്ട് മഹാത്മ്യം അനുഭവിക്കുന്നു.

## മൂന്നാം ഖണ്ഡം

ത ഇമേ സത്യാഃ കാമാ അനൃതാപിധാനാഃ
തേഷാം സത്യാ നാം സതാമനൃതമപിധാനം;
യോ ഹ്യസ്യേതഃ പ്രൈതി ന തമിഹ
ദർശനായ ലഭതേ

അങ്ങിനെയുള്ള ഈ സത്യങ്ങളായ കാമങ്ങൾ അനൃതമാകുന്ന അപിധാനത്തോടുകൂടിയവയാകുന്നു. സത്യങ്ങളായിരിക്കുന്ന അവയ്ക്ക് അനൃതം മറവാകുന്നു. ഈ ജന്തുവിന് ആരാരാണോ ഈ ലോകത്തിൽ നിന്നു മരിക്കുന്നത് അവനെ ഈ ലോകത്തിൽ വീണ്ടും കാണുന്നതിന് ലഭിക്കുന്നില്ല.

അഥയേ ചാസ്യേ ഹ ജീവായേ ചാ
പ്രേതായച്ചാന്യദിച്ഛൻ നലഭതേ, സർവം
തദത്ര ഗത്വാ വിന്ദതേ. അത്ര ഹ്യസ്യൈ
തേ സത്യാഃ കാമാ അനൃതാവിധാനാഃ
തദ്യഥാ f പി ഹിരണ്യനിധിം നിഹിതമക്ഷേത്ര
ജ്ഞാഉപര്യുപരി സഞ്ചരന്തോ ന വിന്ദേ
യു, രേ വമേ വേ മാഃ സർവാഃ പ്രജാ
അഹരഹർഗ്ഗച്ഛന്ത്യ ഏതം ബ്രഹ്മലോകം
ന വിന്ദന്ത്യ നൃതേന ഹി പ്രത്യൂഡഃ

I K

ഈ ജന്തുവിന് ഈ ലോകങ്ങളിൽ ആരാണോ ജീവിച്ചിരിക്കുന്നവരായി ഉള്ളത് ആരാണോ പ്രേതരായിട്ടുള്ളത് വേറെ എന്തോന്നാണോ ഇച്ഛിച്ചിട്ട് ലഭിക്കാതിരിക്കുന്നത് അതിനെ എല്ലാം ഹൃദയാകാശമെന്നു പറയുന്ന ഈ ബ്രഹ്മത്തിൽ ഗമിച്ചാൽ ലഭിക്കുന്നു. എന്നാൽ ഇവിടെ ഇവന്റെ എല്ലാ കാമങ്ങളും അനൃതമാകുന്ന മറവോടു കൂടി സ്ഥിതിചെയ്യുന്നു. അതിനു ദൃഷ്ടാന്തം പറയാം. ഏതു പ്രകാരമാണോ ഭൂമിയിൽ കുഴിച്ചിട്ടിട്ടുള്ള സ്വർണ്ണനിധിയുടെ അടുത്തുമുകളിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നവരായിരുന്നാലും നിധിക്ഷേത്രത്തെ അറിയാത്തവർക്ക് ലഭിക്കാതിരിക്കുന്നത് ഇപ്രകാരം തന്നെ ഈ പ്രജകളെല്ലാം ഈ ബ്രഹ്മമാകുന്ന ലോകത്തെ ദിവസംതോറും ഗമിക്കുന്നവരായിരുന്നിട്ടും ലഭിക്കുന്നില്ല. എന്തെന്നാൽ അനൃതത്താൽ അവർ സ്വരൂപത്തിൽനിന്ന് അപഹരിക്കപ്പെട്ടിരിക്കുന്നു.

സ വാ ഏഷ ആത്മാ ഹൃദി; തസ്യൈ
തദേവ നിരുക്തം ഹൃദ്യയമിതി; തസ്മാ
ദ്ധ്യദയം; അഹരഹർവ്വാ ഏവം വിത്
സ്വർഗ്ഗം ലോകമേതി.

അങ്ങിനെയുള്ള പ്രകൃതമായ ഈ ആത്മാവാണ് ഹൃദയത്തിലുള്ളത്. അങ്ങനെയുള്ള ഈ ഹൃദയത്തിന് ഹൃദയത്തിൽ ഇതാ ആത്മാവു സ്ഥിതി ചെയ്യുന്നു എന്നുള്ളതുതന്നെ നിർവചനമാകുന്നു. അതുകൊണ്ട് ഹൃദയമെന്നു പറയുന്നു. ഇപ്രകാരം അറിയുന്നവർ ദിവസം തോറും സ്വർഗ്ഗലോകം പ്രാപിക്കുന്നു.

അഥ യ ഏഷ സമ്പ്രസാദോ f സ്മാച്ഛ
രീരാത് സമുത്ഥായ പരം ജ്യോതിരുപ
സംപദ്യസേന രൂപേണഭിനിഷ്പദ്യതേ;
ഏഷ ആത്മേതിഹോ വാ ചൈത മൃത
മഭയ മേതദ് ബ്രഹ്മേതി തസ്യ ഹ വാ
ഏതസ്യ ബ്രഹ്മണോ നാമസത്യമിതി.

ഈ സ്വർഗ്ഗലോകത്തെ പ്രാപിക്കുമെന്നു പറഞ്ഞ വിദ്വാൻ ആരോ അവൻ ശരീരം ആത്മാവെന്നുള്ള ഭാവനയെ ഉപേക്ഷിച്ചിട്ട്, പരമായ ജ്യോതിസ്സിനെ പ്രാപിച്ചു സ്വന്തരൂപത്തിൽ ആയിത്തീരുന്നു. ഇതു ആത്മാവ് എന്ന് ആചാര്യൻ പറഞ്ഞു. ഇത് അവിനാശിയും ഭയമില്ലാത്തതുമാകുന്നു. ഇത് ബ്രഹ്മമാകുന്നു എന്നു പറഞ്ഞു. അങ്ങനെയുള്ള ഈ ബ്രഹ്മത്തിന്റെ നാമം സത്യമാകുന്നു.

താനി ഹവാ ഏതാനി ത്രിണ്യക്ഷരാണി
സതീയമിതി തദ്യത് സത് തദമൃത
മഥ യത് തി തന്മർത്ത്യ, മഥ യദ്യം തേനോ
ഭേ യച്ഛതി; യദനേ നേനോഭേയച്ഛതി
തസ്മാദ്യം അഹരഹർവാ ഏവം വിത്
സ്വർഗ്ഗം ലോക മേതി.

അവ "സതീയം" എന്ന് മൂന്നു അക്ഷരമാകുന്നു. അവയിൽ "സത" എന്നുള്ളത് ഏതോ അത് അമൃതമാകുന്നു. പിന്നെ തി എന്നുള്ളതേതോ അതു മർത്ത്യമാകുന്നു. പിന്നെ യമ എന്നുള്ളതേതോ രണ്ടിനേയും കൂട്ടിക്കെട്ടുന്നു. ഇതു കൊണ്ട് രണ്ടിനേയും നിയമിക്കുന്നു എന്നുള്ളതിനാൽ "യമ്" എന്നു പറയപ്പെടുന്നു. ഇപ്രകാരം അറിയുന്നവൻ ദിവസം തോറും സ്വർഗ്ഗമാകുന്ന ലോകത്തെ പ്രാപിക്കുന്നു.

## നാലാം ഖണ്ഡം

അഥ യ ആത്മാ സസേതു, വിധൃതി രേ
ഷാം ലോകാനാമസം ഭേദായ; നൈ
തം സേതു മഹോ രാത്രേ തരതോ, ന
ജരാ, നമൃത്യു, ർന്നശോകോ നസുകൃതം
ന ദുഷ്കൃതം, സർവേ പാപ്മാനോf
തോതിവർത്തന്തേ; അപ ഹത പാപ്
മാഹ്യേഷ ബ്രഹ്മലോകഃ

ആത്മാവെന്നു പറഞ്ഞതേതോ അത് ഈ ലോകങ്ങൾക്ക് വിനാശം വരാതിരിക്കുന്നിനായുള്ള വേണ്ടവിധത്തിൽ നിലനിർത്തുന്നതായ സേതു ആകുന്നു. ഈ സേതുവിനെ അഹോരാത്രങ്ങൾ പരിഛേദിക്കുന്നില്ല. ജര പ്രാപിക്കുന്നില്ല. മൃത്യു പ്രാപിക്കുന്നില്ല. ശോകം പ്രാപിക്കുന്നില്ല. സുകൃതം പ്രാപിക്കുന്നില്ല. ദുഷ്കൃതം പ്രാപിക്കുന്നില്ല. എല്ലാ പാപങ്ങളും ഇതിൽനിന്നു നിവർത്തിക്കുന്നു. എന്തുകൊണ്ടെന്നാൽ ഈ ബ്രഹ്മമാകുന്ന ലോകം പുണ്യപാപങ്ങൾ ഇല്ലാത്തതാണ്.

തസ്മാദ്വാ ഏതം സേതും തീർത്ത്വാf
ന്ധഃ സന്നത ന്ധോ ഭവതി; വിദ്ധഃ
സന്നവിദ്ധോ ഭവതി; ഉപതാപി സന്നനു
പതാപീ ഭവതി തസ്മാദ്വാ ഏതം സേതും
തീർത്ത്വാ f പിനക്തമഹരേവാഭി നിഷ്പദ്യതേ
സകൃദ്വിഭാതോഹ്യേ വൈഷ ബ്രഹ്മലോകഃ

അതുകൊണ്ട് ഈ സേതുവിനെ തരണം ചെയ്തിട്ട് അന്ധനായിരുന്നവൻ അന്ധനല്ലാത്തവനായിത്തീരുന്നു. ദുഃഖാദിസംബന്ധമുള്ളവനായിരുന്നവൻ ദുഃഖാദിസംബന്ധമില്ലാത്തവനായിത്തീരുന്നു. രോഗാദ്യുപതാപങ്ങളോടുകൂടിയിരുന്നവൻ ഉപതാപങ്ങളില്ലാത്തവനായിത്തീരുന്നു. അതുകൊണ്ട് ഈ സേതുവിനെ തരണം ചെയ്തിട്ട് രാത്രിയും പകലും ആയിത്തീരുന്നു. ഈ ബ്രഹ്മലോകം എപ്പോഴും ഒരേ രൂപത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നതാകുന്നു.

തദ്യ ഏ വൈ തം ബ്രഹ്മലോകം
ബ്രഹ്മചർയ്യേണാനുവിന്ദന്തി, തേഷാ മേ
വൈഷ ബ്രഹ്മലോക, സ്തേഷാം സർവ്വേ
ഷു ലോകേഷു കാമാചാരോഭവതി.

അതിനാൽ ആരാണോ ഈ ബ്രഹ്മലോകത്തെ ബ്രഹ്മചര്യംകൊണ്ട് ലഭിക്കുന്നത്, ഈ ബ്രഹ്മലോകം അവർക്കു തന്നെയാകുന്നു. അവർക്ക് എല്ലാ ലോകങ്ങളിലും സ്വാതന്ത്ര്യം സിദ്ധിക്കുന്നു.

N P

I

## അഞ്ചാം ഖണ്ഡം

അഥ യദ്യജ്ഞ ഇത്യാ ചക്ഷതേ, ബ്രഹ്മ
ചർയ്യമേവതത് ബ്രഹ്മചർയ്യേണ ഹ്യേവയോ
ജ്ഞാതം തം വിന്ദതേ അഥ യദിഷ്ട
മിത്യാചക്ഷതേ ബ്രഹ്മചർയ്യമേവ തത്
ബ്രഹ്മ ചർയ്യേണ ഹ്യേവേഷ്ട്വാ ff ത്മാനമനു
വിന്ദതേ

ഏതൊന്നിനെയാണോ യജ്ഞം എന്ന് ശിഷ്ടന്മാർ പറയുന്നത് അത് ബ്രഹ്മചര്യം തന്നെയാകുന്നു. എന്തെന്നാൽ ബ്രഹ്മചര്യംകൊണ്ടുതന്നെ ജ്ഞാതാവായിട്ടുള്ളവനു ബ്രഹ്മലോകം ലഭിക്കുന്നു. പിന്നെ ഏതിനെ ഇഷ്ടമെന്നു പറയുന്നോ അത് ബ്രഹ്മചര്യം തന്നെയാകുന്നു. എന്തെന്നാൽ ബ്രഹ്മചര്യം കൊണ്ടുതന്നെ ഈശ്വരനെ പൂജിച്ചിട്ട് അഥവാ ആത്മാവിനെ ഏഷണ ചെയ്തിട്ട് ആത്മാവിനെ ലഭിക്കുന്നു.

അഥ യത് സത്ത്രായണ മിത്യാ ചക്ഷ
തേത്; ബ്രഹ്മചർയ്യേണ ഹ്യേവ സത
ആത്മാനസ്ത്രാണം വിന്ദതേ; അഥയ
ന്മൗനമിത്യാചക്ഷതേ ബ്രഹ്മചർയ്യമേവ
തത്, ബ്രഹ്മചർയ്യേണ ഹ്യാത്മാനമനു
വിദ്യമനുതേ.

ഏതിനെ ആണോ സത്ത്രായണം എന്നു പറയുന്നത് അത് ബ്രഹ്മചര്യം തന്നെയാകുന്നു. എന്തെന്നാൽ ബ്രഹ്മചര്യം കൊണ്ടുതന്നെ സത്തിൽനിന്ന് തന്റെ രക്ഷണം ലഭിക്കുന്നു. ഏതൊന്നിനെ ആണോ മൗനം എന്നു പറയുന്നത് അത് ബ്രഹ്മചര്യം ആകുന്നു. എന്തെന്നാൽ ബ്രഹ്മചര്യംകൊണ്ടുതന്നെ ആത്മാവിനെ അറിഞ്ഞിട്ട് മനനം ചെയ്യുന്നു.

അഥ യദനാശകായനമിത്യാ ചക്ഷതേ
ബ്രഹ്മചർയ്യമേവതത്; ഏഷഹ്യാത്മാന
നശ്യതി യം ബ്രഹ്മചർയ്യേണാനുവിന്ദതേ
അഥ യദരണ്യായന മിത്യാ ചക്ഷതേ ബ്ര
ഹ്മചർയ്യമേവതത്; തദരശ്ച ഹവൈണ്യ
ശ്ചാർണ വൗ ബ്രഹ്മലോകേ, തൃതീയ സ്യാ
മിതോ ദിവി, തദൈരം മദീയം സരഃ
തദശ്വത്ഥഃ സോമസവനഃ തദപരാജി
താ പൂർബ്രഹ്മണഃ പ്രഭൂവിമിതം ഹിരണ്മയം.

ഏതിനെ ആണോ അനാശകായനം എന്നു പറയുന്നത്, അത് ബ്രഹ്മചര്യം തന്നെയാകുന്നു. ഏത് ആത്മാവിനെയാണോ ബ്രഹ്മചര്യംകൊണ്ട് ലഭിക്കുന്നത് ആ ആത്മാവ് നശിക്കുന്നില്ല. പിന്നെ ഏതിനെയാണോ അരണ്യായനം എന്നു പറയുന്നത് അതു ബ്രഹ്മചര്യംതന്നെയാകുന്നു. ഈ ലോകത്തിൽനിന്ന്, മൂന്നാമത്തെ ദ്യോവായ ആ ബ്രഹ്മലോകത്തിൽ അരമെന്നും പുണ്യമെന്നും, പ്രസിദ്ധമായ സമുദ്രങ്ങൾ ഉണ്ട്. അവിടെ ഐരം നിറഞ്ഞതും ഉപയോഗിക്കുന്നവർക്ക് മദജനകവും ആയ സരസ്സ് ഉണ്ട്. അവിടെ സോമവനമെന്നു പേരുള്ള അല്ലെങ്കിൽ അമൃത് ഊറുന്ന അരയാൽ ഉണ്ട്. അവിടെ അപരാജിത എന്നു പേരുള്ള ബ്രഹ്മത്തിൽ പുരി ഉണ്ട്. പ്രഭുവായ ബ്രഹ്മത്താൽ വിശേഷിച്ചുണ്ടാക്കപ്പെട്ട സ്വർണ്ണമായമായ മണ്ഡപം ഉണ്ട്.

K

തദ്യ ഏ വൈ താവരം ചണ്യം ചാർണ്ണ
വൗ ബ്രഹ്മലോകേ ബ്രഹ്മചർയ്യേണാനു
വിന്ദന്തി, തേഷാമേ വൈഷ ബ്രഹ്മലോ
കസ്തേഷാം സർവേഷു ലോകേഷു കാമ
ചാരോഭവതി.

ആ ബ്രഹ്മലോകത്തിൽ ആരാണോ ഈ അരമെന്നും പുണ്യമെന്നു പറയുന്ന അർണ്ണവങ്ങളെ ബ്രഹ്മചര്യംകൊണ്ട് ലഭിക്കുന്നത് ഈ ബ്രഹ്മലോകം അവർക്ക് മാത്രമാണ് അവർക്ക് എല്ലാ ലോകങ്ങളിലും സ്വാതന്ത്ര്യം സിദ്ധിക്കുന്നു.

## ആറാം ഖണ്ഡം

ബ്രഹ്മചര്യാദി സാധനങ്ങൾ തികഞ്ഞും, ബാഹ്യവിഷയങ്ങളാകുന്ന അനൃതങ്ങളിലുള്ള തൃഷ്ണയേ വെടിഞ്ഞും ആരാണോ, ഹൃദയപുണ്ഡരീകത്തിലുള്ളതും മേൽപ്പറഞ്ഞ ഗുണങ്ങളോടുകൂടിയതുമായ ബ്രഹ്മത്തെ ഉപാസിക്കുന്നത് അവന് മൂർദ്ധാവിലുള്ള നാഡിയിൽ കൂടിയുള്ള ഗതിവിവരിക്കാൻ നാഢീഖണ്ഡത്തെപ്പറ്റിയാണ് ഇനി പറയുന്നത്.

അഥ യാ ഏതാ ഹൃദയസ്യ നാഡ്യ, സ്താഃ
പിങ്ങ് ഗലസ്യാണിമ്ന സ്തിഷ്ഠന്തി, ശുക്ല
സ്യ, നീലസ്യ, പീതസ്യ, ലോഹിതസ്യേതി
അസൗ വാ ആദിത്യഃ പിങ്ങ്ഗല, ഏഷ ശുക്ല ഏഷ
നീല ഏഷ പീത ഏഷ ലോഹിതഃ

ഈ ഹൃദയത്തെ സംബന്ധിച്ച നാഢികൾ ഏവയോ അവ പിങ്ങ്ഗല വർണ്ണവും ലോഹിതവർണ്ണവുമായ അണിമാവു കൊണ്ടു നിറഞ്ഞ് സ്ഥിതിചെയ്യുന്നു. ആ ആദിത്യൻ തന്നെ പിംഗലവർണ്ണത്തോടു കൂടിയിരിക്കുന്നു. ഈ ആദിത്യൻ ശുക്ല വർണ്ണത്തോടും കൂടിയിരിക്കുന്നു. ഈ ആദിത്യൻ നീല നിറത്തോടുകൂടിയിരിക്കുന്നു. ഈ ആദിത്യൻ പീതവർണ്ണത്തോടു കൂടിയിരിക്കുന്നു. ഈ ആദിത്യൻ ലോഹിതവർണ്ണത്തോടുകൂടിയിരിക്കുന്നു.

തദ്യഥാ മഹാപഥ ആതത ഉഭൗ ഗ്രാമൌ
ഗച്ഛതീമം ചാമും ചൈവമേ വൈതം
ആദിത്യസ്യ രശ്മയ ഉഭൗ ലോകൗ
ഗച്ഛന്തീ മം ചാമും ചാ മുഷ്മാദാത്യാ
ത് പ്രതായന്തേ; താ ആസുനാഡീഷു
സൃപ്താ ആഭ്യോനാഡീഭ്യഃ പ്രതായന്തേ
തേ f മുഷ്മിന്നാദിത്യേ സൃപ്താഃ

ആ വിഷയത്തിന് ദൃഷ്ടാന്തം പറയാം. ഏതു പ്രകാരത്തിലാണോ വ്യാപ്തമായ മഹത്തായ ഒരു മാർഗ്ഗം അടുത്തു

N P

I K

ള്ളതും, അകന്നതുമായ രണ്ടു ഗ്രാമങ്ങളേ ചേർക്കുന്നത്, അപ്ര കാരം ഈ ആദിത്യന്റെ രശ്മികൾ ഇതും അതുമായ രണ്ടു ലോകങ്ങളിൽ ഗമിക്കുന്നു. ആദിത്യമണ്ഡലത്തിൽ നിന്ന് തുടർച്ചയായി പരക്കുന്നു. അവനാഡികളിൽ പ്രവേശിച്ചിരി ക്കുന്നു; നാഡികളിൽ നിന്ന് തുടർച്ചയായി പുറപ്പെടുന്നു. അവ ആ ആദിത്യനിൽ പ്രവേശിക്കുന്നു.

തദ്യ ത്രൈതത് സുപ്തഃ സമസ്തഃ
സംപ്രസന്നഃ സ്വപ്നം നവിജാനാത്യാസു
സദാ നാഡീഷു സൃപ്തോ ഭവതി തം
ന കശ്ചന പാപ്മാസ്പൃശതി;
തേജസാ ഹി തദാ സമ്പന്നോ ഭവതി

അങ്ങനെ ഇരിക്കെ, എപ്പോൾ ഈ സ്വപ്നത്തെ സ്വപിക്കുന്ന ജീവൻ സർവകരണവ്യാപാരങ്ങളേ ഉപസംഹരിച്ചും, നല്ലവണ്ണം പ്രസാദമുള്ളവനായും, സ്വപ്നത്തെ അറിയാതിരിക്കുന്നുവോ, അപ്പോൾ ഈ നാഢികളിൽ പ്രവേശിച്ചവനായിതീരുന്നു. അവനെ ഒരു പാപവും സ്വർശിക്കുന്നില്ല. അപ്പോൾ തേജസ്സി നാൽ വ്യാപ്തനായിഭവിക്കുന്നു.

അഥ യ ത്രൈ തദ ബലിമാനം നീ തോ
ഭവതി തമഭിത ആസീനാ ആഹുർ
ജാനാസിമാം ജാനാസിമാമിതി യാവ
ദസ്മാച്ഛരീരാദനുൽക്രാ ഭവതി താവ
ജ്ജാനാതി.

അനന്തരം ഏതു കാലത്ത് ആ ബലത്വത്തെ പ്രാപിക്കപ്പെട്ട വനായിതീരുന്നുവോ, അപ്പോൾ അവനു ചുറ്റും അസീനന്മാരാ യിട്ട് എന്നെ അറിയുന്നുവോ, എന്നെ അറിയുന്നുവോ എന്ന് ജ്ഞാതികൾ പറയുന്നു. ആ മരിക്കാൻ പോകുന്നവൻ എപ്പോൾ ഈ ശരീരത്തിൽ നിന്നു ഉൽക്രമിക്കാത്തവനായി ഭവിക്കുന്നു വോ, അതുവരെ അറിയുന്നു.

അഥ യ ത്രൈതദസ്മാച്ഛരിരാദുൻ
ക്രാമത്യഥൈ തൈ രേവ രശ്മിദി രുർദ്ധ
മാക്രമതേ സ ഓമിതിവാ ഹോ ദ്വാ
മിയതേ സയാവത് ക്ഷിപ്യേന്മന, സ്താ
വദാദിത്യം ഗച്ഛതി; ഏതദ്വൈഖലുലോക
ദ്വാരം വിദുഷാം പ്രാപദനം നിരോധോf വിദുഷാം

എപ്പോൾ ഇപ്രകാരം ഈ ശരീരത്തിൽ നിന്നു ഉൽക്രമിക്കു ന്നുവോ അതിനുശേഷം ഇതേ രശ്മികളിൽ കൂടി മുകളിലേക്കു പോകുന്നു. അവൻ ഓം എന്നു ധ്യാനിച്ചുകൊണ്ടുതന്നെ മേൽപോട്ടു ഗമിക്കുന്നു. അവൻ എത്ര സമയം കൊണ്ടാണോ മനസ്സിനെ ക്ഷേപിക്കുന്നത്, അത്രയും സമയംകൊണ്ട് ആദി ത്യനെ ഗമിക്കുന്നു. ബ്രഹ്മലോകത്തിന്റെ ദ്വാരം ഇതാണ്. വിദ്വാ ന്മാർക്ക് ബ്രഹ്മലോകത്തെ പ്രാപിക്കുവാനുള്ള വഴി ഇതാണ്. അവിദ്വാന്മാർക്കു നിരോധസ്ഥാനവും ഇതാണ്.

തദേഷശ്ലോകഃ–

മേൽപ്പറഞ്ഞ അർത്ഥത്തിൽ താഴെപ്റയുന്ന ശ്ലോകം ഉണ്ട്.

(മന്ത്രം) ശഥം ചൈ കാച ഹൃദയസ്യ നാഡ്യ:–
സ്താസാം മൂർദ്ധാനമഭിനിഃ സൃതൈകാ
തയോർദ്ധ്വാമായന്ന മൃതത്വമേതി വിഷ
ങ്ങന്യാ ഉൽക്രമണേ ഭവന്ത്യുൽക്രമണേ ഭവന്തി

ഹൃദയത്തെ സംബന്ധിച്ച് നൂറ്റൊന്ന് നാഡികൾ ഉണ്ട്. അവ മൂർദ്ധാവിൽ കൂടി വെളിയിൽ വന്നിരിക്കുന്നു. അതിൽകൂടി മേല്പോട്ടു പോകുന്നവൻ അമൃതത്വത്തെ പ്രാപിക്കുന്നു. പല വഴിക്കുള്ള മറ്റു നാഡികൾ ഉൽക്രമണത്തിനു മാത്രം ഉപയോ ഗപ്പെടുന്നവയാകുന്നു.

## ഏഴാം ഖണ്ഡം

യ ആത്മാ f പ ഹത പാപ്മാ വിജരോ
വിമൃത്യുവിശോകോ വിജിഘത്സോ്യ fപി
പാസഃ സത്യകാമഃ സത്യസങ്കല്പഃ സോ
f ന്വേഷ്ടവ്യഃ സിവിജിജ്ഞാസിതവ്യഃ, സവ
ർവാം ശ്ച ലോകാനാപ്നോതി സർവാംശ്ച
കാമാൻ യസ്തമാത്മാന മനവിഷ്യ വിജാനാ
തീതിഹ പ്രജാപതി രുപാച.

ഏതൊരാത്മാവാണോ, ധർമ്മാധർമ്മരൂപമായ പാപമില്ലാത്ത തും, ജരയില്ലാത്തതും, മൃത്യുവില്ലാത്തതും, ശോകമില്ലാത്തതും, ഭക്ഷിക്കുന്നതിന് ആഗ്രഹമില്ലാത്തതും, പിപാസയില്ലാത്തതും, സത്യങ്ങളായ കാമങ്ങളോടു കൂടിയതും, സത്യങ്ങളായ സങ്ക ല്പങ്ങളോടു കൂടിയതും, ആയിരിക്കുന്നോ അത് അന്വേഷിക്ക പ്പെടേണ്ടതാകുന്നു, അറിയാൻ ആഗ്രഹിക്കപ്പെടേണ്ടതാകുന്നു. ആരാണോ ആ ആത്മാവിനെ അന്വേഷിച്ച്, അവനവന് അനുഭ വമുള്ള നിലയിലാക്കുന്നത് അവൻ, എല്ലാ ലോകങ്ങളേയും എല്ലാ കാമങ്ങളേയും പ്രാപിക്കുന്നു.

തദ്ധോഭയേ ദേവാസുരാ അനുബുബുധി
രേ; തേ ഹോചൂഃ– ഹന്ത! തമാത്മാന
മന്വിച്ഛാമോ യമാത്മാനമന്വിഷ്യസർവാം
ശ്ചലോകാനാപ്നോതി സർവ്വാംശ്ചകാമാനിതി
ഇന്ദ്രോ ഹൈവ ദേവാനാ മഭിപ്രവവ്രാജ;
വിരോചനോ f സുരാണാം; തൗ ഹാസം വി
ഭാനാ വേവ സമിൻ പാണീ പ്രജാപതി
സകാശമാജഗ്മതുഃ

പ്രജാപതിയുടെ വചനത്തെ ദേവാസുതരന്മാർ രണ്ടു കൂട്ടരും അനുബോധിച്ചു. ഈ ദേവാസുരന്മാർ പറഞ്ഞു. ഏത് ആത്മാവിനെ അന്വേഷിച്ചിട്ടാണോ എല്ലാ ലോകങ്ങളേയും, എല്ലാ കാമങ്ങളേയും പ്രാപിക്കുന്നത് ആ ആത്മാവിനെ ഇപ്പോൾ നമുക്ക് അന്വേഷിക്കാം. ദേവന്മാരിൽ ഇന്ദ്രൻ തന്നെ പ്രജാപതി യുടെ അടുക്കലേക്കു പോയി. അസുരന്മാരിൽ വിരോചനൻ പോയി. അവർ പരസ്പരം മൈത്രി ചെയ്യാതെതന്നെ, കൈയ്യിൽ സമിത്തോടുകൂടി പ്രജാപതിയുടെ സമീപത്ത് എത്തി.

N P

തൗ ഹ ദ്വാത്രിം ശതം വർഷാണി ബ്രഹ്മച
ര്യമൂഷതുഃ, തൗഹ പ്രജാപതിരുവാച–
കിമിച്ഛന്താവവാസ്തമിതി തൗ ഹോചതുഃ
യ ആത്മാ്യ fപഹതപാപ്മാ വിജരോ
വിമൃത്യുർ വിശോകോfവിജിഘത്സോf
പിപാസഃ സത്യകാമഃ സത്യസങ്കല്പഃ
സോfന്വേഷ്ടവ്യഃ, സ വിജിജ്ഞാസിതവ്യഃ
സർവാംശ്ച ലോകാനാ പ്നോതി സർവാംശ്ച
കാമാൻ, യസ്തമാത്മാനമന്വിഷ്യ വിജാനാ
തീതി ഭഗവതോ വചോ വേദയന്തേ. ത
മിച്ഛന്താവവാസ്തമിതി.

അവർ മുപ്പത്തിരണ്ടു വർഷക്കാലം ബ്രഹ്മചര്യത്തോടു വസിച്ചു. അവരോട് പ്രജാപതി നിങ്ങൾ എന്തിനെ ഇച്ഛിച്ചുകൊണ്ടാണ് വസിച്ചത്? എന്നു ചോദിച്ചു. ഏത് ആത്മാവാണോ പാപമില്ലാത്തതും ജരയില്ലാത്തതും മൃത്യുവില്ലാത്തതും, ശോകമില്ലാത്തതും ആശിക്കാൻ ഇച്ഛയില്ലാത്തതും പിപാസയില്ലാത്തതും സത്യങ്ങളായ കാമങ്ങളോടു കൂടിയതും സത്യങ്ങളായ സങ്കല്പങ്ങളോടുകൂടിയതും ആയിട്ടുള്ളത്, ആ ആത്മാവ് അന്വേഷിക്കപ്പെടേണ്ടതും സാക്ഷാൽക്കരിക്കപ്പെടേമ്ടതും ആകുന്നു. ആരാണോ ആത്മാവിനെ ശാസ്ത്രാചാര്യോപദേശങ്ങളെക്കൊണ്ട് അറിഞ്ഞ് അനുഭവപ്പെടുത്തുന്നത് അവൻ എല്ലാ ലോകങ്ങളേയും എല്ലാ കാമങ്ങളേയും, പ്രാപിക്കുന്നു. ഇപ്രകാരമുള്ള ഭഗവാന്റെ വാക്കു ശിഷ്ടന്മാർ അറിയുന്നു. ആ ആത്മാവിനെ അറിവാൻ ഇച്ഛിച്ചുകൊണ്ടു ഞങ്ങൾ ബ്രഹ്മചര്യത്തിൽ വസിച്ചു.

തൗ ഹ പ്രജാപതിരുവാച–യ ഏഷോ f
ക്ഷിണി പുരുഷോ ദൃശ്യത ഏഷ ആത്മേ
തി ഹോവാചൈതദ മൃതമഭയ മേത
ദ്ബ്രഹ്മേതി. അഥ യോ f യം ഭഗവോ f
പ്സു പരിഖ്യായതേ, യ ശ്ചായമാദർശ
കതമ ഏഷ ഇതി. ഏഷ ഉ ഏ വൈഷ്ഠ
സർവേഷ്വന്തേഷ്ഠ പരിഖ്യായത ഇതിഹോ വാച.

അവരോട് പ്രജാപതി പറഞ്ഞു: അക്ഷിയിൽ ഏതു പുരുഷനാണോ ഈ കാണപ്പെടുന്നത് അത് ആത്മാവ് ആകുന്നു. അത് മരണമില്ലാത്തതും ഭയമില്ലാത്തതും ആകുന്നു. അത് ബ്രഹ്മമാകുന്നു. എന്നും പ്രജാപതി പറഞ്ഞു. ഭഗവാനേ ഏതാണോ അപ്പുകളിൽ ഈ അറിയപ്പെടുന്നത്, ഏതാണോ പിന്നെ കണ്ണാടിയിൽ ഈ അറിയപ്പെടുന്നത്, ഈ ആത്മാവ് അതിൽ ഏതാണ്? എന്ന് ഇന്ദ്ര, വീരോചനന്മാർ ചോദിച്ചു. ഈ പുരുഷൻ തന്നെ ഈ മദ്ധ്യങ്ങളിലെല്ലാം അറിയപ്പെടുന്നു.

## എട്ടാം ഖണ്ഡം

ഉദശരാവ ആത്മാനമവേക്ഷ്യ യദാ
ത്മനോ ന വിജാനീഥ സ്തന്മേപ്ര
ബ്രൂതമിതി. തൗഹോ ശരാവ്യേവേ
ക്ഷാം ചക്രാതേ. തൗഹ പ്രജാപതി
രുവാച, കിം പശ്യഥ ഇതി തൗ ഹോ
ചതുഃ സർവമേവേദം ഭഗവ ആത്മാനം
പശ്യാവ ആലോമഭ്യ അനഭേഖ്യം പ്രതി രുപമിതി.

ഉദകം നിറഞ്ഞ ചട്ടിയിൽ, ആത്മാവിനെ ആവേക്ഷണം ചെയ്തിട്ട് എന്താണോ ആത്മാവിനെ സംബന്ധിച്ച് നിങ്ങൾ അറിയാത്തത് അതിനെ എന്നോടു പറയുവിൻ. എന്ന് പ്രജാപതി പറഞ്ഞു. അവർ ഉദകം നിറഞ്ഞ ശരാവത്തിൽ (ചട്ടിയിൽ) നോക്കി. അവരോട് പ്രജാപതി ചോദിച്ചു: നിങ്ങൾ എന്തു കാണുന്നു? അവർ പറഞ്ഞു ഭഗവാനെ ഞങ്ങൾ മുഴുവൻ ആത്മാവിനേയും അതായത് രോമങ്ങൾ മുതൽ നഖങ്ങൾ വരെയുള്ള പ്രതിരൂപത്തെ കാണുന്നു.

തൗ ഹ പ്രജാപതിരൂവാച ‘സാധ്വലം
കൃതൗ സുവ സനൗ പരിഷ്കൃതൗ ഭൂത്വോ
ദശരാവേfപേക്ഷേഥാമിതി. തൗ ഹ
സാധ്വലം കൃതൗ സുവസനൗ പരിഷ്
കൃതൗ ഭൂത്വോ ദശരാവേ f വേക്ഷാം
ചക്രാതെ. തൗ ഹ പ്രജാപതി രുവാച:–
കിം പശ്യഥ’ ഇതി.

അവരോട് പ്രജാപതി പറഞ്ഞു “നല്ലവണ്ണം ആലംകൃതന്മാരും, നല്ല വസ്ത്രങ്ങളോടുകൂടിയവരും, പരിഷ്കൃതന്മാരുമായിട്ട് ഉദശരാവത്തിൽ നോക്കുവിൻ”. അവർ നല്ലവണ്ണം ആലംകൃതന്മാരും പരിഷ്കൃതരും ആയിത്തീർന്നിട്ട് ഉദശരാവത്തിൽ നോക്കി. അവരോട് “നിങ്ങൾ എന്തു കാണുന്നു?” എന്ന് പ്രജാപതി ചോദിച്ചു.

തൗ ഹോചതുഃ യഥൈ വേദ മാവാം
ഭഗവഃ സാധ്വാലംകൃതൗ സുവസനൗ
പരിഷ്കൃതൗ സ്വഃ, ഏവ മേവേ മൗ
ഭഗവഃ സാധ്വലം കൃതൗ സുവ സനൗ
പരിഷ്കൃതാ വിതി. ഏഷ ആത്മേതി ഹോ
വാ ചൈത ദമൃതമ ഭയ മേതദ് ബ്രഹ്മേതി.
തൗ ഹ ശാന്ത ഹൃദയൗ പ്രവവ്രജത്ഃ

അവർ പറഞ്ഞു “ ഭഗവാനേ ഏതുപ്രകാരത്തിലാണോ ഞങ്ങൾ ഇങ്ങനെ നല്ലവണ്ണം ആലംകൃതന്മാരും നല്ല വസനത്തോടുകൂടിയവരും, പരിഷ്കൃതന്മാരും ആയിരിക്കുന്നത് അപ്രകാരം തന്നെ ഭഗവാനേ, ഈ ‘ഛായാത്മാക്കൾ’ വേണ്ടവിധം ആലംകൃതന്മാരായും, നല്ല വസ്ത്രങ്ങളോടു കൂടിയവരും, പരിഷ്കൃതരുമായിരിക്കുന്നു.

തൗ ഹാന്വീക്ഷ്യ പ്രജാപതിരുവാച:
അനുപലഭ്യാ f f ത്മാന മനനുവിദ്യ വ്രജതോ,
യതര ഏതദുരപിഷതോ ഭവിഷ്യന്തി ദേ
വാ വാ f സുരാവാ, തേ പരാഭവിഷ്യന്തീതി

സ ഹ ശാന്ത ഹൃദയ ഏവ വിരോചനോ f
സുരാൻ ജഗാമ തേഭ്യോ ഹൈതാമുപനി
ഷദം പ്രോവാചാ f f ത്മൈ വേ ഹ മഹയ്യ,
ആത്മാ പരിചർയ്യ ആത്മാന മേവേഹ മഹ
യന്നാത്മാനം പരിചരന്നു ഭൗ ലോകാവ
വാപ്നോതീമം ചാമും ചേതി.

അങ്ങനെ പോകുന്ന ഇന്ദ്രവിരോചനന്മാരെ കണ്ടിട്ട് പ്രജാപതി പറഞ്ഞു:– ആത്മാവിനെ അറിയാതെയും, അനുഭവപ്പെടുത്താതെയും ഇവർ പോകുന്നു. ദേവന്മാരോ അസുരന്മാരോ ആരാണോ ഇവർ ആഗ്രഹിച്ചിട്ടുള്ളതുപോലെ ആത്മാവിദ്യയെ ഗ്രഹിച്ചവരായി തീരാൻ പോകുന്നത് അവർ ശ്രേയോമാർഗ്ഗത്തിൽ നിന്നു തെറ്റിപ്പോകും. ആ വിരോചനൻ ശാന്ത ഹൃദയനായി അസുരന്മാരുടെ അടുക്കലേക്കു പോയി. അവർക്ക് ഈ ഉപനിഷത്തു പറഞ്ഞു കൊടുത്തു. ഈ ലോകത്തിൽ ആത്മാവു തന്നെ പൂജിക്കപ്പെടേണ്ടതാണ്. ആത്മാവാണ് പരിചരിക്കപ്പെടേണ്ടത്. ഈ ലോകത്തിൽ ആത്മാവിനെത്തന്നെ, പൂജിച്ചുകൊണ്ടും ആത്മാവിനെ പരിചരിച്ചുകൊണ്ടും ഇരിക്കുന്നവർ, രണ്ടു ലോകങ്ങളേയും അതായത് ഈ ലോകത്തേയും പരലോകത്തേയും പ്രാപിക്കുന്നു.

തസ്മാദപദ്യേ ഹാദ ദാനമശ്രദ്ദധാനമയ
ജമാന മാഹുരാസുരോ ബതേതി; അസു
രാണോ, ഹ്യേഷോപനിഷത് പ്രേതസ്യ
ശരീരം ഭിക്ഷയാവസനേ നാലം കാരേ
ണേതി സംസ്ക്കുവന്തി. ഏതേന ഹ്യുമും
ലോകം ജ്യേഷ്യന്തോ മന്യന്തേ.

അതിനാൽ എപ്പോഴും ഈ ലോകത്തിൽ ദാനം ചെയ്യാത്തവും, ശ്രദ്ധയില്ലാത്തവനും, യജിക്കശീലമില്ലാത്തവനും ആയിട്ടുള്ളവനെ അവൻ അസുരസ്വഭാവമുള്ളതാണ് എന്ന് ശിഷ്ടന്മാർ പറയുന്നു. എന്തെന്നാൽ ഈ ഉപനിഷത്ത് അസുരന്മാർക്കുള്ളതാണ്. മൃതന്റെ ശരീരത്തെ ഗന്ധമാല്യാദികൾ കൊണ്ടും വസ്ത്രംകൊണ്ടും അലങ്കാരംകൊണ്ടും മറ്റും സംസ്കരിക്കുന്നു. ഈ ശവസംസ്കാരം കൊണ്ട് പരലോകത്തെ ജയിക്കാമെന്ന് അവർ വിചാരിക്കുന്നു.

## ഒൻപതാം ഖണ്ഡം

അഥ ഹേന്ദ്രോ f പ്രാപ്യൈവ ദേവാനേ
തദ് ഭയം ദദർശ:– യ ഥൈവ ഖല്വയ
മസ്മിഞ്ഛരീരേ സാധ്വലംകൃതേ സാധ്വലം
കൃതോ ഭവതി സുഖ സനേ സുഖ സനഃ
പരിഷ്കൃതേ പരിഷ്കൃത, ഏവമേവായ
മസ്മിന്നന്ധേ f ന്ധോ ഭവതി, സ്രാമേ സ്രാ
മഃ പരിവൃക്ണേ പരിവൃക്ണോ f സ്യൈ
വ ശരീരനാശമന്വേഷ നശ്യതി.

ഇന്ദ്രൻ ദേവന്മാരെ പ്രാപിക്കും മുൻപുതന്നെ താഴെപ്പറയുന്ന ഭയം കണ്ടു. ഏതു പ്രകാരത്തിലാണോ ഈ ഛായാത്മാവ് ഈ ശരീരം വേണ്ടവിധത്തിൽ അലംകൃതമായിരിക്കുമ്പോൾ വേണ്ട വിധം അലങ്കരിക്കപ്പെട്ടതായും നല്ല വസ്ത്രത്തോടു കൂടിയതായിരിക്കുമ്പോൾ നല്ല വസ്ത്രത്തോടു കൂടിയതായും നഖരോമാദികൾ ഇല്ലാതിരിക്കുമ്പോൾ പരിഷ്കൃതമായും ഭവിക്കുന്നത്, ഇതുപോലെതന്നെ ഈ ഛായാത്മാവ്, ഈ ശരീരം അന്ധമായിരുന്നാൽ അന്ധമായും, കണ്ണോ മൂക്കോ ഒലിക്കുന്നതായിരുന്നാൽ കണ്ണോ മൂക്കോ ഒലിക്കുന്നതായും, കൈയോ കാലോ മുറിഞ്ഞതായിരുന്നാൽ കൈയോ കാലോ മുറിഞ്ഞതായും തീരുന്നു. ഈ ശരീരത്തിന്റെ തന്നെ നാശം അനുസരിച്ച് ഇതും നശിക്കും.

നാഹ മത്ര ഭോഗ്യം പശ്യാമീതി. സ സ
മിൽ പാണിഃ പുനരേ യായ; തം ഹ
പ്രജാപതി രുവാച:– മഘവൻ, യച്ഛാന്ത
ഹൃദയഃ പ്രാവ്രാജീഃ സാർദ്ധം വിരോ
ചനേന കിമിച്ഛൻ പുനരാഗമ ഇതി.
സഹോവാചഃ– യ ഥൈവ ഖല്വയം ഭഗവോ f
സ്മിൻ ശരീരേ സാധ്വലംകൃതേ സാധ്വ
ലംകൃതോ ഭവതി, സുവസനേ സുവസനഃ
പരിഷ്കൃതേ പരിഷ്കൃത; ഏവമേ
വായ മസ്മിന്നന്ധേ f ന്ധോ ഭവതി,
സ്രാമേസ്രാമഃ പരിവൃക്ണേ പരിവൃക്
ണഃ അസ്യൈവ ശരീരസ്യ നാശമന്വേഷ
നശ്യതി; നാഹ മത്ര ഭോഗ്യം പശ്യാമി
ഇതി.

ഛായാത്മ ദർശനത്തിൽ ശിഷ്ടമായ ഫലത്തെ ഞാൻ കാണുന്നില്ല. എന്ന് ഇന്ദ്രൻ കൈയിൽ സമിത്തുകളോടുകൂടി വീണ്ടും ഗമിച്ചു. അവനോടു പ്രജാപതി ചോദിച്ചു: മഘവാ, നീ ശാന്തഹൃദയനായിട്ട് വിരോചനനുമൊരുമിച്ച്, സ്വഗൃഹത്തിലേക്കു പോയതിനു ശേഷം എന്ത് ഇച്ഛിച്ച് നീ തിരികെ വന്നു? അവൻ പറഞ്ഞു. ഭഗവാനെ ഏതു പ്രകാരത്തിലാണോ ഈ ഛായാത്മാവ് ഈ ശരീരം വേണ്ടുംവണ്ണം അലംകൃതമായിരിക്കുമ്പോൾ, നല്ല വസ്ത്രത്തോടു കൂടിയിരിക്കുമ്പോൾ നല്ല വസ്ത്രത്തോടുകൂടിയതായും പരിഷ്കൃതമായിരിക്കുമ്പോൾ പരിഷ്കൃതമായും ഭവിക്കുന്നോ അതുപോലെ ഈ ചായാത്മാവ് ഈ ശരീരം അന്ധമായിരിക്കുമ്പോൾ അന്ധമായും, കണ്ണോ മൂക്കോ ഒലിക്കുന്നതായിരിക്കുമ്പോൾ കണ്ണോ മൂക്കോ ഒലിക്കുന്നതായും കൈയോ കാലോ മുറിഞ്ഞതായിരിക്കുമ്പോൾ കൈയോ കാലോ മുറിഞ്ഞതായും ഭവിക്കും. ഈ ശരീരത്തിന്റെ തന്നെ നാശത്തെ അനുസരിച്ച് ഈ ഛായാത്മാവും നശിക്കും. ഈ ഛായാത്മ ദർശനത്തിൽ ഗുഷ്ഠഫലം ഞാൻ കാണുന്നില്ല.

ഏവ മേ വൈഷ മഘവന്നിതി ഹോവാ
ചൈതം ത്വേവ തേ ഭൂയോ f നുവ്യാഖ്യാ
സ്യാമി; വസാപരാണി ദ്വാത്രിം ശതം

വർഷാണീതി. സഹാപരാണി ദ്വാത്രിം

ശതം വർഷാണ്യുവാസ തസ്മൈ ഹോവാച.

മഘവാനേ ഈ ഛായാത്മാവ് ഇങ്ങനെ തന്നെ എന്നു പ്രജാപതി പറഞ്ഞു. പ്രകൃതമായ ഈ ആത്മാവിനെത്തന്നെ നിനക്കു വീണ്ടും വ്യാഖ്യാനിച്ചുതരാം. വേറെ ഒരു മുപ്പത്തിരണ്ടു വർഷക്കാലം കൂടി ബ്രഹ്മചര്യത്തിലിക്കൂ. ഇന്ദ്രൻ വേറെ ഒരു മുപ്പത്തിരണ്ടു വർഷക്കാലം കൂടി ബ്രഹ്മചര്യത്തിൽ വസിച്ചു. അവന് പ്രജാപതി പറഞ്ഞു കൊടുത്തു.

## പത്താം ഖണ്ഡം

യ ഏഷ സ്വപ്നേ മഹീയ മാനശ്ചരത്യേഷ

ആത്മേതി ഹോവാചൈതദ മൃതമഭയ

മേതദ് ബ്രഹ്മേതി സഹശാന്ത ഹൃദയഃ

പ്രവവ്രാജ. സ ഹാ പ്രാപ്യൈ വ ദേവാ

നേതദ് ഭയം ദദർശ തദ് യദ്യ പിദ

ശരീരമന്ധം ഭവത്യന്ധഃ സ ഭവതി,

യദി സ്രാമമ സ്രാമോ, നൈ വൈ ഷോ f

സ്യദോഷേണ ദുഷ്യതി

ഏതാന്നാണോ, സ്വപ്നത്തിൽ പൂജിക്കപ്പെടുന്നതായി സഞ്ചരിക്കുന്നത് അത് ആത്മാവാകുന്നു. അത് അമൃതവും അഭയവും ആകുന്നു. അതു ബ്രഹ്മമാകുന്നു. ഇങ്ങനെ പ്രജാപതി പറഞ്ഞു. അവൻ സാന്തഹൃദയനായിട്ട് സ്വഗൃഹത്തിലേക്കു പോയി. അവൻ ദേവന്മാരെ പ്രാപിക്കുന്നതിനു മുൻപുതന്നെ താഴെപ്പറയുന്ന ദോഷം കണ്ടു. ഈ ശരീരം അന്ധമായിരുന്നാലും, ആ സ്വപ്നാത്മാവ് അന്ധമല്ലാത്തത് ആയിരിക്കുന്നു. ശരീരം സ്രാമമായിരുന്നാലും സ്വപ്നാത്മാവ് സ്രാമമല്ലാത്തതായിരിക്കുന്നു. ഈ സ്വപ്നാത്മാവ് ഈ ശരീരത്തിന്റെ ദോഷത്താൽ ദുഷിക്കുന്നില്ല.

ന വധേ നാസ്യഹന്യതേ; നാസ്യസ്രാമ്യേ

ണ സ്രാമഃ; ഘ്നന്തിത്വേ വൈനം വിച്ഛാ

ദയന്തീ വാപ്രിയ വേത്തേവ ഭവതി; അ

പി രോദിതീവ; നാത്ര ഭോഗ്യ പശ്യാമീതി.

ഈ ശരീരത്തിന്റെ വധത്താൽ, സ്വപ്നാത്മാവു ഹനിക്കപ്പെടുന്നില്ല. ഈ ശരീരത്തിന്റെ സ്രാമാവസ്ഥയാൽ സ്വപ്നാത്മാവ് സ്രാമമായിത്തീരുന്നില്ല. എന്നാൽ ഈ സ്വപ്നാത്മിനെ ഹനിക്കുന്നതുപോലെയിരിക്കുന്നു. ഓടിക്കുന്നതുപോലെ ഇരിക്കുന്നു. അപ്രിയത്തെ അനുഭവിക്കുന്നതുപോലെ ഇരിക്കുന്നു. കരയുന്നതുപോലെ ഇരിക്കുന്നു. ഞാൻ ഈ സ്വപ്നാത്മ ദർശനത്തിൽ ഇഷ്ടമായ ഫലം കാണുന്നില്ല.

സ സമിൽ പാണിഃ പുനരേയായ്;

തം ഹ പ്രജാപതിരുവാച:– മഘവൻ

യ ച്ഛാന്തഹൃദയഃ പ്രാവ്രാജീഃ കിമി

ച്ഛൻ പുനരാഗമ ഇതി. സഹോവാച–

തദ്യദ്യ പീദം ഭഗവഃ ശരീരമന്ധം ഭവ

ത്യനന്ധഃ സ ഭവതി, യദിസ്രാമ മസ്രാ

മോ നൈവൈഷോ f സ്യ ദോഷേണ ദുഷ്യതി

ഇന്ദ്രൻ പാണിയിൽ സമിത്തുകളോടുകൂടി വീണ്ടും വന്നു. അവനോട് പ്രജാപതി ചോദിച്ചു. മഘവാ, നീ സാന്തഹൃദയനായി പ്രവ്രജിച്ചിട്ട് എന്തിനെ ഇച്ഛിച്ചുവീണ്ടും വന്നിരിക്കുന്നു? അവൻ പറഞ്ഞു. ഭഗവാനെ ഈ ശരീരം അന്ധമായിരുന്നാലും, ആ സ്വപ്നാത്മാവ് അന്ധമല്ലാത്തതായിരിക്കുന്നു. ഈ ശരീരം സ്രാമമായിരുന്നാലും സ്വപ്നാത്മാവ് അസ്രാമമായിരിക്കുന്നു. ഈ സ്വപ്നാത്മാവ്, ഈ ശരീരത്തിന്റെ ദോഷത്താൽ തീർച്ചയായും ദുഷിക്കുന്നില്ല.

ന വധേ നാസ്യ ഹന്യതേ; നാസ്യ സ്രാമ്യേ

ണ സ്രാമഃ, ഘ്നന്തിത്വേ വൈനം വി

ച്ഛാദയന്തീവാ, പ്രിയവേ ത്തേവ ഭവത്യ

പിരോദിതീവ; നാഹ മത്രഭോഗ്യം പശ്യാ

മീതി. ഏവമേ വൈഷ മഹവന്നിതി

ഹോവാ ചൈതം ത്വേവതേ ഭൂയോ f

നു വ്യാഖ്യാസ്യാമി; വസാ പരാണിദ്വാ

ത്രിംശതം വർഷണീതി. സഹാപരാ

ണിദ്വാത്രിം ശതം വർഷാണ്യുവാസ

തസ്മൈ ഹോവാച.

ഈ ശരീരത്തിന്റെ സ്രാമാവസ്ഥയാൽ സ്രാമമായിരിക്കുന്നില്ല. എന്നാൽ ഈ സ്വപ്നാത്മാവിനെ ഹനിക്കുന്നതുപോലെയിരിക്കുന്നു; ഓടിക്കുന്നതുപോലെയിരിക്കുന്നു, ഈ സ്വപ്നാത്മാവ് അപ്രിയം അറിയുന്നതുപോയിരിക്കുന്നു. കരയുന്നതുപോലെ ഇരിക്കുന്നു, ഞാൻ ഈ സ്വപ്നാത്മ ദർശനത്തിൽ ഇഷ്ടഫലം കാണുന്നില്ല. മഘവാ, ഇങ്ങിനെതന്നെയാണ് എന്ന് പ്രജാപതി പറഞ്ഞു. എന്നാൽ ഇതിനെത്തന്നെ, നിനക്ക് വീണ്ടും വ്യാഖ്യാനിച്ചുതരാം. വേറെ ഒരു മുപ്പത്തിരണ്ടു വർഷംകൂടി ബ്രഹ്മചര്യം അനുഷ്ഠിക്കൂ എന്നു പറഞ്ഞു. അവൻ വേറെ ഒരു മുപ്പത്തിരണ്ടുവർഷം കൂടി ബ്രഹ്മചര്യം അനുഷ്ഠിച്ചു. അവന് പ്രജാപതി പറഞ്ഞു കൊടുത്തു.

## പതിനൊന്നാം ഖണ്ഡം

തദ്യ ത്രൈതത് സുപ്തഃ സമപ്തഃ സംപ്ര

സന്നഃ സ്വപ്നം ന വിജാനാത്യേഷ ആ

ത്മേതി ഹോവാചൈത ദമൃതമഭയമേത

ദ് ബ്രഹ്മേതി, സ ഹ ശാന്ത ഹൃദയഃ

പ്രവവ്രാജ; സ ഹാ പ്രാപ്യൈവ ദേവാ

നേതദ് ഭയം ദദർശ: നാഹ ഖല്വയ

മേവം സംപ്രത്യാത്മാനം ജനാത്യയ

മഹമസ്മീതി; നോ ഏവേമാനി ഭൂതാ

നി; വിനാശമേവാ പീതോ ഭവതി, നാ

ഹമത്ര ഭോഗ്യം പശ്യാമിതി

ആ വിഷയത്തിൽ ആരാണോ, സകലകരണവ്യാപാരങ്ങളേയും ഉപസംഹരിച്ച്, ഈ സ്പ്നം സ്വവിക്കുന്നവനായും, നല്ല വണ്ണം പ്രസന്നനായും സ്വപ്നത്തെ അറിയാതിരിക്കുന്നത്, അത് ആത്മാവാകുന്നു. ഇതി അമൃതവും അഭയവുമാകുന്നു. ഇത് ബ്രഹ്മമാകുന്നു. ഇങ്ങനെ പറഞ്ഞു. ഇന്ദ്രൻ ശാന്ത ഹൃദയനായിട്ട് പോയി. ആ ഇന്ദ്രൻ ദേവന്മാരുടെ അടുക്കൽ എത്തുന്നതിനു മുമ്പായിത്തന്നെ ഈ ഭയം കണ്ടു. ഈ സുഷുപ്താവസ്ഥയിൽ ഉള്ള ആത്മാവ് ഇത് ഞാൻ ആകുന്നു എന്നിങ്ങനെ അവനവനെ വേണ്ടും വണ്ണം തീർച്ചയായും അറിയുന്നില്ല, ഈ ഭൂതങ്ങളേ അറിയുന്നില്ല, വിനാശത്തെ പ്രാപിച്ചതുപോലെ ആയിത്തീരുന്നു. ഞാൻ ഈ സുഷുപ്താത്മ ദർശനത്തിൽ ഇഷ്ടമായ ഫലം കാണുന്നില്ല. ആ ഇന്ദ്രൻ കയ്യിൽ സമിത്തുകളോടുകൂടി വീണ്ടും പ്രജാപതിയുടെ അടുക്കൽ ചെന്നു. അവനോടു പ്രജാപതി പറഞ്ഞു, മാഘവാ, നീ ശാന്തഹൃദയനായിട്ടു പോയതിന്റെ ശേഷം എന്ത് ഇച്ഛിച്ചാണ് വീണ്ടും വന്നിരിക്കുന്നത്? ഇന്ദ്രൻ പറഞ്ഞു. ഭഗവാനേ ഈ സുഷുപ്താത്മാവ് ഇതു ഞാനാകാണുന്നു എന്നിങ്ങനെ അവനവനെ അറിയുന്നില്ലേ? ഈ ഭൂതങ്ങളേയും അറിയുന്നില്ലേ? വിനാശത്തെ പ്രാപിച്ചവനെപ്പോലെ ആയിത്തീരുണ്ടോ? ഞാൻ ഈ സുഷുപ്താത്മ ദർസനത്തിൽ ഇഷ്ടമായ ഫലം കാണുന്നില്ല. ആത്മാവിനുവിനാശം വരുന്നു എന്ന് തോന്നുന്നില്ല.

ഏവ മേ വൈഷ മഘവന്നിതി ഹോവാ
ചൈതം ത്വേ വതേ ഭൂയോ f നുവ്യാഖ്യാ
സ്യം മി നോ ഐവാന്യത്രൈ തസ്മാത്,
വസാപരാമി പഞ്ച വർഷാണീതി
സഹാപരാണി പഞ്ച വർഷാണ്യുവാസ
താന്യേകശതം സംപേദുഃ ഏതത്
തത് യദാഹുരേ ശതം ഹ വൈ വർഷാ
ണി മഘവാൻ പ്രജാപതൗ ബ്രഹ്മചര്യ
മുവാസ തസ്മൈ ഹോവാച

മാഘവാ, ഈ സുഷ്ഠപ്താത്മാവ് അങ്ങനെ തന്നെ എന്ന് പ്രജാപതി പറഞ്ഞു. എന്നാൽ അതു നിനക്ക് വ്യാഖ്യാനിച്ചുതരാം. ഇതല്ലാതെ വേറെ ഒന്നും അതല്ല. ഒരു അഞ്ചു വർഷം കൂടി ബ്രഹ്മചര്യം അനുഷ്ഠിക്കൂ എന്നും പറഞ്ഞു. ഇന്ദ്രൻ വേറെ അഞ്ചുവർഷംകൂടി ബ്രഹ്മചര്യം അനുഷ്ഠിച്ചു. ഇന്ദ്രൻ ബ്രഹ്മചര്യം അനുഷ്ഠിച്ചു നൂറ്റൊന്നു തികഞ്ഞു. മാഘവാൻ നൂറ്റൊന്നു വർഷം പ്രജാപതിയുടെ അടുക്കൽ ബ്രഹ്മചര്യത്തോടെ വസിച്ചു. എന്നു പറയാറുള്ളത് ഇതുകൊണ്ടാണ്. ഇന്ദ്രനോട് പ്രജാപതി പറഞ്ഞു.

### പന്ത്രണ്ടാം ഖണ്ഡം

മഘവൻ, മർത്ത്യം വാ ഇദം ശരീരമാത്തം
മൃത്യുനാ തദസ്യാമൃതസ്യ ശരീരസ്യാത്മനോ f
ധിഷ്ഠാനം; ആത്തോ വൈ സ ശരീരഃ
പ്രിയാപ്രിയാ ഭ്യാം ന വൈ സ ശരീരസ്യ
സതഃപ്രിയാ പ്രിയയോരപഹതിരസ്തി;
അ ശരീരം വാവസന്തം ന പ്രിയാപ്രിയേ
സ്പൃശതഃ

മാഘവാ, ഈ ശരീരം നശിക്കുന്ന സ്വഭാവമുള്ളതും, മൃത്യുവിനാൽ ഗ്രസ്തവും ആകുന്നു. ആ ശരീരം അമൃതവും ശരീരമില്ലാത്തതും ആയ ഈ ആത്മാവിന്റെ അധിഷ്ഠാനമാണ്. സശരീരനായിരിക്കുമ്പോൾ, പ്രിയാപ്രിയങ്ങളാൽ ഗ്രസ്തനായിരിക്കുന്നു. എന്നത് പ്രസിദ്ധമാണ്. സ ശരീരനായിരിക്കുമ്പോൾ പ്രിയാപ്രിയങ്ങൾക്ക് മുടക്കം ഇല്ല. അശരീരനായിരിക്കുന്നവനെ പ്രിയാപ്രിയങ്ങൾ സ്പർശിക്കുന്നില്ല.

അ ശരീരോ വായുരഭ്രം വിദ്യുത് സ്തന
യിത്നുര ശരീരാണ്യേതാ നി; തദ്യഥൈ
താന്യ മുഷ്മാദാകാശാത് സമുത്ഥായ
പരം ജ്യോതിരുപസംപദ്യ സ്വേന രു
പേണാഭി നിഷ്പദ്യന്തേ ഏവ മേ വൈ
ഷസംപ്രസാദോ f സ്മാച്ഛരീരാത് സമു
ത്ഥായ പരം ജ്യോതിരുപസംപദ്യ സ്വേ
ന രുപേണാഭിനിഷ്പദ്യതേ; സ ഉത്തമ
പുരുഷഃ; സ തത്ര പര്യേതി ജക്ഷൻ
രമമാനഃ സ്ത്രീഭിർവാ യാ നൈ ർവാ
ജ്ഞാതി ഭിർവം നോപ ജനം സ്മരന്തിദം ശരീരം

വായു ശരീരമില്ലാത്തതാകുന്നു. വർഷിക്കുന്നത് വിദ്യുത് ആണ്. മുഴങ്ങുന്ന മേഘം ഇവ അശരീരങ്ങളാകുന്നു. അങ്ങിനെ ഇരിക്കെ ഏതു പ്രകാരത്തിലാണോ ഇവ ആ ആകാശത്തിൽ നിന്ന് സമുത്ഥാനം ചെയ്തിട്ട്, സൂര്യസംബന്ധിയായ പ്രകൃഷ്ഠമായ ജ്യോതിസ്സ് ഏറ്റിട്ട്, സ്വന്തരൂപത്തിൽ അഭിനിഷ്പന്നങ്ങളാകുന്നുവോ ഇപ്രകാരം ഈ സംപ്രസാദൻ ഈ ശരീരത്തിൽ നിന്ന് സമുത്ഥാനം ചെയ്തിട്ട്, പരമമായ ജ്യോതിസ്സു പ്രാപിച്ചിട്ട്, സ്വരൂപത്തിൽ അഭിനിഷ്പന്നനാകുന്നു. അങ്ങിനെ ആയിത്തീർന്നവൻ ഉത്തമ പുരുഷനാകുന്നു. അവൻ ആ സ്വാത്മാവിൽ ഹസിച്ചുകൊണ്ടും, ഭക്ഷിച്ചുകൊണ്ടും സ്ത്രീകളെക്കൊണ്ടോ വാഹനങ്ങളെക്കൊണ്ടോ, ജ്ഞാതികളെക്കൊണ്ടോ ക്രീഡിച്ചുകൊണ്ടും, സ്ത്രീപുരുഷന്മാരുടെ അന്യോന്യോപഗമം കൊണ്ടുണ്ടാകുന്ന ആത്മാവെന്നുള്ള നിലയിൽ, ആത്മാവിന്റെ സാമീപ്യത്തോടു കൂടി ജനിക്കുന്ന ഈ ശരീരത്തെ സ്മരിക്കാതെ ചുറ്റി സഞ്ചരിക്കുന്നു.

ഇനി അശരീരസ്വരൂപനും അപഹതപാപ്മത്വാഭി ലക്ഷണങ്ങളോടു കൂടിയവനുമായ ആ പുരുഷനെ അക്ഷിയിൽ ഈ കാണപ്പെടുന്നു എന്ന് പ്രജാപതി പറഞ്ഞതെങ്ങിനെയാണ്? എന്നു ചിന്തിക്കുന്നു. ആ പുരുഷൻ അക്ഷിയിൽ പ്രത്യക്ഷമായി കാണപ്പെടുന്നതെങ്ങിനെയെന്ന് പറയുന്നു. ചക്ഷുസ്സിൽ ദർശനത്തിന് ഹേതു എന്താണെന്ന് പറയുന്നു.

സ യഥാ പ്രയോഗ്യ ആചരണേയുക്ത,
ഏവ മേ വായ മസ്മിഞ്ഛരീരേ പ്രാണോ യുക്തഃ

ആ ദൃഷ്ടാന്തമെങ്ങിനെ എന്നാൽഏതു പ്രകാരത്തിലാണോ, കുതിര, കാള മുതലായത് സഞ്ചരണ സാധനമായ രഥശകടാദി യിൽ ചേർക്കപ്പെടുന്നത്, അപ്രകാരം തന്നെ ഈ ശരീരത്തിൽ ഈ പ്രാണൻ ചേർക്കപ്പെട്ടിരിക്കുന്നു.

അഥ യത്രൈതദാകാശ മനുനിഷണ്ണം
ചക്ഷുഃ സചക്ഷുഷഃ പുരുഷഃ ദർശ
നായ ചക്ഷുഃ അഥയോ വേദ ദം
ജിഘ്രാണീതി സ ആത്മാ; ഗന്ധായ
ഘ്രാണം അഥയോ വേദേമഭി വ്യാഹരാ
ണീ തി സ ആത്മാ; അഭി വ്യാഹാരായവാ
ക്ക്; അഥയോ വേദദം ശൃണവാനീതി
സ ആത്മാ; ശ്രവണായശ്രോത്രം; അഥ
യോ വേദദം മ്വനീതി സ ആത്മാ;
മനോ f സ്യദൈവം ചക്ഷുഃ സ വാ ഏ
ഷ ഏതേന ദേവൈന ചക്ഷുഷാ മന
സൈതാൻ കാമാൻ പശ്യൻ രമതേ
യ ഏതേ ബ്രഹ്മലോകേ

ദേഹഛിദ്രത്തിൽ അനുഷക്തമായ ചക്ഷുസ്സ എവിടെ യാണോ അവിടെ പ്രകൃനായ അശരീരനായ ആത്മാവ് ചക്ഷു സ്സിലുള്ള പുരുഷൻ ആകുന്നു. ചക്ഷുസ്സ് ദർശനത്തിനുള്ള കര ണമാകുന്നു. ഇതിനെ ഞാൻ ഘ്രാണിക്കട്ടെ എന്ന് ആരാണോ അറിയുന്നത്, അത് ആത്മാവാകുന്നു. ഘ്രാണേന്ദ്രിയം ഗന്ധഗ്ര ഹണത്തിനുള്ള കരണമാകുന്നു. പിന്നെ ഇതിനെ ഞാൻ അഭി വ്യാഹരിക്കട്ടെ എന്ന് അറിയുന്നത് ആത്മാവാകുന്നു. വാഗി ന്ദ്രിയം അഭിവ്യാഹാരത്തിനുള്ള കരണമാകുന്നു. ഇതിനെ ഞാൻ കേൾക്കട്ടെ എന്ന് അറിയുന്നതാരോ, അത് ആത്മാവാ കുന്നു. മനസ്സ് ഈ ആത്മാവിന്റെ ദൈവമായ ചക്ഷുസ്സാകുന്നു. അങ്ങനെയുള്ള മുക്തൻ ഈ ദൈവമായ, ചക്ഷുസ്സായ മന സ്സുകൊണ്ട് ബ്രഹ്മലോകത്തിലുള്ളവ ഏവയോ ആ കാമങ്ങളെ കണ്ടുകൊണ്ട് രമിക്കുന്നു.

തം വാ ഏതം ദേവാ ആത്മാന
മുപാസതേ; തസ്മാതേ; തസ്മാതതേ
ഷാം സർവേ ച ലോകം ആത്താഃ
സർവേ ച കാമാഃ, സ സർവാം ശ്ച
ലോകാനാപ്നോതി, സർവാം ശ്ച കാമാൻ,
യസ്തമാത്മാന മനുവിദ്യ വിജാനാതീതി
ഹ പ്രജാപതിരുവാച പ്രജാപതിരു വാച

അങ്ങിനെയുള്ള ഈ ആത്മാവിനെ ദേവന്മാർ ഉപാസിക്കു ന്നു. അതിനാൽ അവർക്ക് എല്ലാ ലോകങ്ങളും എല്ലാ കാമ ങ്ങളും പ്രാപ്തങ്ങളായിരിക്കുന്നു. ആരാണോ ആ ആത്മാവിനെ ശാസ്ത്രാചാർയ്യോപദേശങ്ങൾ കൊണ്ട് അറിഞ്ഞിട്ട് അനുഭവ പ്പെടുന്നത്, അവൻ എല്ലാ ലോകങ്ങളേയും എല്ലാ കാമങ്ങ ളേയും പ്രാപിക്കുന്നു എന്നു പ്രജാപതി പറയുന്നു.

ഇന്ദ്രൻ അനുഷ്ഠിച്ച ബ്രഹ്മചര്യത്തിന്റെ ഫലമായി ഇന്ദ്രനും അതുവഴി ദേവന്മാർക്കും ആത്മജ്ഞാനം ലഭ്യമായി. മനുഷ്യൻ അല്പായുസ്സാണങ്കിലും, ഇന്ദ്രാദികളെപ്പോലെ ആത്മാവിനെ അറിയാൻ ശ്രമിക്കുകയാണെങ്കിൽ, എല്ലാ കാമങ്ങളേയും, എല്ലാ ലോകങ്ങളേയും പ്രാപിക്കാൻ സാധിക്കുന്നതാണ്. യസ്ത മാത്മാനമനുവിദ്യവിജാനാതി എന്ന് പൊതുവായിട്ടാണല്ലോ പ്രജാ പതി പറഞ്ഞിരിക്കുന്നത്. അതിനാൽ ആത്മജ്ഞാനവും അതിന്റെ ഫലപ്രാപ്തിയും ഏവർക്കും തുല്യമാണ്.

## പതിമൂന്നാം ഖണ്ഡം

ശ്യാമാച്ഛബലം പ്രപദ്യേ; ശബലാച്ഛ്യാ
മം പ്രപദ്യേ; അശ്വ ഇ വ രോമാണി
വിധൂയ പാപം, ചന്ദ്ര ഇവ രാഹോ
ർമ്മുഖാത് പ്രമുച്യ ധൂത്വാ ശരീര, മകൃതം
കൃതാത്മാ ബ്രഹ്മലോകമഭിസംഭവാമീതി.

ഞാൻ ശ്യാമമെന്നു പറയുന്ന ഹാർദ്ദമായ ബ്രഹ്മത്തിൽ നിന്ന്, ശബലമെന്നു പറയുന്ന ബ്രഹ്മലോകത്തെ പ്രാപിക്കുമാ റാകട്ടെ. ഞാൻ ബ്രഹ്മലോകത്തിൽ നിന്ന് ശ്യാമത്തെ പ്രാപിച്ചി രിക്കുകയാണ്. ഞാൻ അശ്വംരോമങ്ങളെ എന്നപോലെ, പാപത്തെ കുടഞ്ഞുകളഞ്ഞിട്ട് രാഹുവിന്റെ മുഖത്തിൽ നിന്ന് മുക്തനായിതതീർന്നിട്ട്, ചന്ദ്രൻ എന്നപോലെ ശരീരം വെടിഞ്ഞ്, കൃതകൃത്യനായിട്ട് നിത്യമായ ബ്രഹ്മലോകം പ്രാപിക്കുമാറാക ട്ടെ. അഭിസംഭവാമി എന്ന് രണ്ടു പ്രാവശ്യം പറഞ്ഞിരിക്കുന്നത് മന്ത്രം അവസാനിച്ചു എന്നു കാണിപ്പാനാണ്.

## പതിനാലാം ഖണ്ഡം

ആകാശോ വൈ നാമ നാമരൂപയോ
ർന്നിർവഹിതാ; തേ യദന്തരാരർദ്ദബ്രഹ്മ,
തദമൃതം സ ആത്മാ പ്രജാപതേഃ
സഭാം വേശ്മ പ്രപദ്യേ; യശോ f ഹം
ഭവാമി ബ്രാഹ്മണാനാം. യശോ, രാ
ജ്ഞാം, യശോവിശാം, യശോ f ഹമൻ
പ്രാപത്സി; സഹാഹം യശസാം യശഃ,
ശ്യേത മദത് കമദ ത്കം ശ്യേതം
ലിന്ദു മാ f ഭിഗാം ലിന്ദു മാ f ഭിഗാം

ആകാശമെന്നു ശ്രുതികളിൽ പ്രസിദ്ധമമായിട്ടുള്ള ആത്മാ വ്, നാമത്തിന്റെയും രൂപത്തിന്റെയും വ്യാകർത്താവാകുന്നു. ആ നാമരൂപങ്ങൾ ഏതിന്റെ മധ്യത്തിലാകുന്നുവോ, അതു ബ്രഹ്മ മാകുന്നു. അല്ലെങ്കിൽ ആ നാമരൂപങ്ങളുടെ മധ്യത്തിൽ ഏതാണോ ഉള്ളത്, അതു ബ്രഹ്മമാകുന്നു. അത് അമൃതമാകു ന്നു, അത് ആത്മാവാകുന്നു. ഞാൻ പ്രജാപതിയുടെ സഭയായ ഗൃഹത്തെ പ്രാപിക്കുമാറാകട്ടെ, ഞാൻ ബ്രാഹ്മണരുടെ യശ സ്സായി ഭവിക്കുമാറാകട്ടെ, രാജാക്കന്മാരുടെ യശസ്സായി ഭവിക്കു മാറാകട്ടെ, വൈശ്യരുടെ യശസ്സായി ഭവിക്കുമാറാകട്ടെ, ഞാൻ മേൽ പറഞ്ഞവരുടെ യശസ്സിനെ അനുപ്രാപിക്കുനനതിന് ഇച്ഛി ക്കുന്നു. അങ്ങനെയുള്ള ഞാൻ, ദേഹേന്ദ്രിയമനോ ബുദ്ധിരൂപ ങ്ങളായ യശസ്സുകളുടെ ആത്മാവാകുന്നു. ഞാൻ രോഹിത വർണ്ണവും, ദന്തഹീനവും, ഭക്ഷിക്കുന്നതും ആയ രോഹിത

വർണ്ണമായ പിച്ഛില വസ്തുവിനെ, അഭിഗമിക്കരുത്.

ആത്മാവെന്നു പറയുന്നത് എല്ലാ ജന്തുക്കൾക്കും, അന്തർയ്യാമിയും ചൈതന്യസ്വരൂപവും അവനവനുതന്നെ അനുഭവമുള്ളതുമാണ്. അശരീരനും ആകാശംപോലെ സർവ ഗതനും ആയ ആത്മാവ് ബ്രഹ്മമാണ്. ആ ആത്മാവായ ബ്രഹ്മം അതായത്, മരണമില്ലാത്ത സ്വഭാവത്തോടുകൂടിയതാകുന്നു. ചതുർമ്മുഖനായ പ്രജാപതിയുടെ സഭയിൽ പ്രാപിക്കുമാറാകട്ടെ എന്നതുകൊണ്ടുദ്ദേശിക്കുന്നത് അനന്തമായ ആത്മാവിന്റെ ലയമാണ്. പ്രജാപതിയുടെ സഭയം പ്രാപിക്കുന്നതെന്തിനാണന്ന് വിശദീകരിക്കുന്നുണ്ട്. ലന്തക്കാപോലെ രോഹിതവർണ്ണവും, ദന്തരഹിതവും, എന്നാൽ ഭക്ഷിക്കുന്നതുമായ (അതിനെ സേവിക്കുന്നവരുടെ വീര്യവും ബലവും തേജസ്സും നശിപ്പിക്കുന്നതിനാൽ ഭക്ഷിക്കുന്ന എന്നു പറഞ്ഞിരിക്കുന്നത്) യോനി എന്നു പറയുന്ന സ്ത്രീകളുടെ പ്രജനേന്ദ്രമാകുന്ന വസ്തുവിനെ ഞാൻ പ്രാപിക്കുവാൻ ഇടവരരുത് എന്നതുകൊണ്ടുദ്ദേശിക്കുന്നത് പുനർജന്മമുണ്ടാകരുതെന്നതാണ്. ലിന്ദുമ്മ് ഭിഗാം എന്നു രണ്ടു തവണ പറഞ്ഞിരിക്കുന്നത്, അത്യന്തം അനർത്ഥമാണെന്ന് കാണിപ്പാനാണ്.

## പതിനഞ്ചാം ഖണ്ഡം

തദ്ധൈതദ് ബ്രഹ്മാ പ്രജാപതയ ഉവാ
ച, പ്രജാപതിർമ്മനവേ, മനുഃ പ്രാജാ
ഭ്യഃ ആചാര്യ കുലാദ്വേദമധീത്യ
യഥാവിധാനം ഗുരോഃ കർമ്മാതി ശേഷേ
ണാദി സമാവൃതി, കുടുംബേ ശുചൌ
ദേശേ സ്വാധ്യായ മധിയാനോ ധർമ്മികാൻ
വിദധദാത്മനി സർവേന്ദ്രിയാണി സംപ്ര
തിഷ്ഠാപ്യാ ഹിംസൻ സർവഭൂതാന്യന്യത്ര
തീർത്ഥേഭ്യഃ സഖല്വേവം വർത്തയൻ
യാവദായുഷം ബ്രഹ്മലോകമദി സം
പദ്യതേ, ന ച പുനരാവർത്തതേ, നച
പുനരാവർത്തതേ.

ഈ ആത്മജ്ഞാനത്തെ ഹിരണ്യ ഗർഭൻ അഥവാ ഹിരണ്യഗർഭൻ വഴി പരമേശ്വരൻ പ്രജാപതിക്ക് പറഞ്ഞു കൊടുത്തു. ആചാര്യകുലത്തിൽ നിന്ന് വിധി അനുസരിച്ച് ഗുരുവിനുവേണ്ടി കർമ്മം ചെയ്തിട്ട് ബാക്കിയുള്ള സമയം കൊണ്ട് വേദാദ്ധ്യയനം ചെയ്തിട്ട്, അഭിസമാവർത്തനം ചെയ്ത്, കുടുംബത്തിൽ സ്ഥിതിചെയ്ത്, ശുചിയായ ദേശത്തിൽ ഇരുന്ന്, സ്വാധ്യായം, അധ്യയനം ഇവ ചെയ്തുകൊണ്ടും ധാർമ്മികന്മാരായ പുത്രന്മാരെ ജനിപ്പിക്കയും, ശിഷ്യരെ സമ്പാദിക്കയും, ചെയ്തുകൊണ്ടും എല്ലാം ഇന്ദ്രിയങ്ങളേയും ആത്മാവിൽ ഉപസംഹരിച്ചും, ശാസ്ത്രത്തിൽ വിധിച്ചിട്ടുള്ളിടത്തൊഴികെ യാതൊരു ഭൂതങ്ങളേയും ഹിംസിക്കാതെയും, ആയുസ്സുള്ളിടത്തോളം കാലം ഇങ്ങനെ വർത്തിക്കുന്ന അധികാരി, ബ്രഹ്മലോകം പ്രാപിക്കുന്നു. വീണ്ടും ആവർത്തിക്കയില്ല.

ബ്രഹ്മാവ് അതായതു ഹിരണ്യഗർഭൻ വഴിയായി പരമേശ്വരൻ, കാശ്യവൻ എന്ന പ്രജാപതിക്ക് ഇത് ഉപദേശിച്ചു കൊടുത്തു. കശ്യപൻ തന്റെ പുത്രനായ മനുവിനും, മനു തന്റെ പ്രജകൾക്കും ഉപദേശിച്ചു. ഗുരു ശിഷ്യപരമ്പരയായി ഉപനിഷജ്ഞാനം വിദ്വാന്മാരിലേക്ക് പകരുന്നു.

ഇതിൽ ആറു മുതലുള്ള മൂന്ന് അദ്ധ്യായങ്ങളിൽ ഉള്ള ആത്മ വിദ്യ സഫലമാണന്ന് അറിയുന്നിടത്തോളം, കർമ്മങ്ങളെകൊണ്ട് യാതൊരു പ്രയോജനവുമില്ലന്നുവന്നു കൂടുന്നു. അങ്ങിനെ കർമ്മത്തിന് അനർത്ഥക്യം വരുന്നതിനെ പരിഹരിക്കുന്നതിന്, അനുഷ്ഠിക്കപ്പെടുന്ന കർമ്മത്തിന് ഫലമുള്ളതായി പറയുന്നുണ്ട്. ഗുരുവിനുവേണ്ടി ചെയ്യേണ്ട ജോലികൾ ചെയ്തു തീർത്തനിനുശേഷമുള്ള സമയം കൊണ്ട് വേദാദ്ധ്യയനം ചെയ്യണമെന്നു പറഞ്ഞിരിക്കുന്നു. നിയമങ്ങളോടുകൂടി അദ്ധ്യായനം ചെയ്യുന്ന വേദം മാത്രമെ കർമ്മജ്ഞാനാത്മകഫലങ്ങൾ സിദ്ധിക്കുന്നതാകൂ. ആചാര്യകുലത്തിൽ നിന്നു തിരിച്ചു വന്നതിനു ശേഷം ഗൃഹസ്ഥാശ്രമിക്കു വിധിച്ചിട്ടുള്ള കർമ്മങ്ങൾ അനുഷ്ഠിക്കാൻ പറഞ്ഞിരിക്കുന്നു. ഗാർഹസ്ഥ്യവിധിപ്രകാരമുള്ള കർമ്മങ്ങളിൽ സ്വാധ്യായത്തിന് കൂടുതൽ പ്രാധാന്യം ഉണ്ട്. അവസാനത്തിൽ യഥാകാലം, പുത്രന്മാരെ ജനിപ്പിച്ച്, ശിഷ്യരെ സമ്പാദിച്ച്, എല്ലാ ഇന്ദ്രിയങ്ങളേയും ആത്മാവിൽ ഉപസംഹരിച്ച്, ശാസ്ത്രത്തിൽ വിധിച്ചിട്ടുള്ളതൊഴികെ മറ്റു യാതൊരു ഭൂതങ്ങളേയും ഹിംസിക്കാതെ ആയുസ്സുള്ളിടത്തോളം കാലം ജീവിക്കാൻ ഉപദേശിച്ചിരിക്കുന്നു. അങ്ങിനെയുള്ളവർക്ക് മോക്ഷ പ്രാപ്തി ഉണ്ടാകും.

## ശാന്തിപാഠം

ഓം ആവ്യായന്തു മമാങ്ഗാനി, വാക്, പ്രാ
ണ, ഃശ്ചക്ഷുഃ ശ്രോത്ര മഥോ ബല, മിന്ദ്രി
യാണി ച സർവാണി സർവം ബ്രഹ്മൗപനി
ഷദം മാ f ഹം ബ്രഹ്മനിരാകുര്യാം മാമാ
ബ്രഹ്മനിരാകരോത്; അനിരാകരണ
മസ്ത്വനിരാകരണം മേ f സ്തു; തദാത്മനി
നിരയേ യ ഉപനിഷൽസു, ധർമ്മാസ്തേ
മയി സന്തു തേ മയി സന്തു.

എന്റെ അംഗങ്ങളും, വാക്കും, പ്രാണനും ചക്ഷുസ്സും, ശ്രോത്രവും, ബലവും എല്ലാ ഇന്ദ്രിയങ്ങലും ഈ ഉപനിഷത്തിന്റെ അധ്യയത്തിനും, അതിൽ വിധിച്ചിട്ടുള്ള ഉപസനാദികളുടെ അനുഷ്ഠാനത്തിനും, മനനാദികൾക്കും ഉപയുക്തമായ വിധത്തിൽ പൂർണ്ണങ്ങളാകണേ. സർവവും ഉപനിഷത്തിൽ പ്രതിപാദിച്ചിട്ടുള്ള ബ്രഹ്മമാകുന്നു. ഞാൻ ബ്രഹ്മത്തെ നിരാകരിക്കാതിരിക്കണേ. എന്നെ ബ്രഹ്മം നിരാകരിക്കാതിരിക്കണേ. ആ ഉപനിഷത്തിൽ പ്രതിപാദിച്ചിട്ടുള്ള ബ്രഹ്മം തന്നെ ആയിട്ടുള്ളവനും, അതിനെ അറിയുന്നതിലും അനുഭവപ്പെടുന്നതിലും, താത്പര്യമുള്ളവനുമായ എന്നിൽ, ഉപനിഷത്തുക്കളിൽ ബ്രഹ്മത്തിനുള്ളതായിപ്പറയുന്ന ധർമ്മങ്ങൾ ഉണ്ടായിരിക്കട്ടെ.

ഓം ശാന്തിഃ, ഓം ശാന്തിഃ, ഓം ശാന്തിഃ

I K

# ബൃഹദാരണ്യകോപനിഷത്ത്

## ശാന്തിപാഠം

ഓം പൂർണമദഃ പൂർണമിദം പൂർണാത്
പൂർണമുദച്യതേ,

പൂർണസ്യ പൂർണമാദസ്യ
പൂർണമേവാവാശിഷ്യതേ

ഓം അവൻ (പരമാത്മാവ്) പൂർണ്ണനാകുന്നു. ഇവൻ (കാര്യബ്രഹ്മം) പൂർണ്ണനാകുന്നു. എന്തുകൊണ്ടെന്നാൽ പൂർണ്ണതയിൽ നിന്നു മാത്രമേ പൂർണ്ണത ഉണ്ടാകുകയുള്ളു. പ്രളയകാലത്തിൽ കാര്യബ്രഹ്മത്തിന്റെ പൂർണ്ണത്വമുണ്ടായി (തന്നിൽ തന്നെ ലീനനായി) പൂർണ്ണനായി പരബ്രഹ്മമായി അവശേഷിക്കുന്നു. ത്രിവിധ പാപങ്ങളിൽ നിന്നും ശാന്തിയുണ്ടാകണേ.

## ഒന്നാം അദ്ധ്യായം

### ഒന്നാം ബ്രാഹ്മണം

1. ഉപ– ഓം. ഉഷാ വാ അശ്വസ്യ മേധ്യേസ്യശിര, സൂര്യശ്ചക്ഷുർവാത; പ്രാണോ, വ്യാത്തമഗ്നിർവൈ ശ്വാനര; സംവത്സര ആത്മാ f ശ്വസ്യമേധ്യസ്യ. ദ്യൗ: പൃഷ്ഠം, മന്തരീക്ഷമുദരം, പൃഥിവീപാജസ്യം. ദിശ: പാർശ്വേഅവാന്തരദിശ: പാർശ്വവ ഋതവോ f ങ്ഗാനി, മാസാശ്ചാർദ്ധമാസാശ്ച പർവാണ്യഹോരാത്രാണി പ്രതിഷ്ഠാ, നക്ഷത്രാണ്യസ്ഥിനി, നഭോ മാംസാനി, ഊവധ്യം സികതാ: സിന്ധ വോ ഗുദാ, യകൃച്ച ക്ലോമാനശ്ചപർവ്വതാ, ഓഷധയശ്ചവനസ്പതയശ്ച ലോ മാന്യുദ്യൻ പൂർവ്വാർദ്ധോ, നിമ്ലോചൻ ജഘനാർദ്ധോ യദ്വിജൃംഭതേ തദ് വിദ്യോതതേ, യദ്വിധൂനുതേ തത് സ്തനയതി യന്മേഹതി തദ്വിർഷതി വാഗേവാസ്യ വാക്.

മേധ്യമായ –– പരിശുദ്ധമായ –– യജ്ഞത്തിനുള്ള അശ്വത്തിന്റെ ശിരസ്സ് ഉഷസ്സാകുന്നു –– ബ്രാഹ്മമുഹൂർത്തമാകുന്നു. ചക്ഷുസ്സ് സൂര്യനാകുന്നു. പ്രാണൻ വാതമാകുന്നു. തുറന്ന വായ് വൈശ്വാനരൻ എന്നു പറയുന്ന അഗ്നിയാകുന്നു. മേധ്യമായ അശ്വത്തിന്റെ ആത്മാവ് –– ശരീരം സംവത്സരമാകുന്നു. പൃഷ്ഠം ദ്യോവാകുന്നു. ഉദരം അന്തരീക്ഷമാകുന്നു. പാദസനസ്ഥാനം പൃഥിവിയാകുന്നു. പാർശ്വങ്ങൾ –– വശങ്ങൾ ദിക്കുകളാകുന്നു. പർശുക്കൾ –– വാരിയെല്ലുകൾ അവാന്തരദിക്കുകളാകുന്നു. അംഗങ്ങൾ –– അവയവങ്ങൾ ഋതുക്കളാകുന്നു. പർവ്വങ്ങൾ –– സന്ധികൾ മാസങ്ങളും അർദ്ധമാസങ്ങളും ആകുന്നു. പ്രതിഷ്ഠകൾ –– പാദങ്ങൾ അഹോരാത്രങ്ങളാകുന്നു. അസ്ഥികൾ നക്ഷത്രങ്ങളാകുന്നു. മാംസങ്ങൾ നഭസ്സാകുന്നു –– നഭസ്സിലുള്ള മേഘങ്ങളാകുന്നു. ഊവധ്യം –– വയറ്റിലുള്ള ദഹിക്കാത്ത ആഹാരസാധനം സികതകളാകുന്നു –– മണലുകൾ ആകുന്നു. ഗുദങ്ങൾ –– നാഡികൾ സിന്ധുക്കളാകുന്നു –– നദികളാകുന്നു. യകൃത്തും ക്ലോമവും പർവ്വതങ്ങളാകുന്നു. രോമങ്ങൾ ഓഷധികളും വൃക്ഷങ്ങളുമാകുന്നു. പൂർവ്വാർദ്ധം ഉദിക്കുന്ന ആദിത്യനാകുന്നു. പിൻപകുതി അസ്തമിക്കുന്ന ആദിത്യനാകുന്നു വിജൃംഭിക്കുന്നത് –– കോട്ടുവായിടുന്നത് മിന്നൽ മിന്നുന്നതാകുന്നു. ശരീരം കുടയുന്നത് ഇടിമുഴങ്ങുന്നതാകുന്നു. മോഹനം ചെയ്യുന്നതു വർഷിക്കുന്നതാകുന്നു. ഈ അശ്വത്തിന്റെ വാക്കു ശബ്ദം –– വാക്കുതന്നെയാകുന്നു.

2. ഉപ –– അഹർവ്വാ, അശ്വം പുരസ്താന്മഹിമാ f ന്വജായത;തസ്യ പൂർവ്വേ സമുദ്രോയോനീ; രാത്രിരേനം പശ്ചാന്മഹിമാ f ന്വജായത; തസ്യ. പരേ സമുദ്രേയോനി:, ഏതൗ വാ അശ്വം മഹിമാനാ വന്വദിത: സംബഭൂവതു:; ഹയോഭൂത്വാ ദേവാനവഹദ്വാജീ ഗന്ധർവ്വാനർവ്വാ f സുരാനശ്വോമനുഷ്യാൻ, സമുദ്ര ഏവാസ്യ ബന്ധ; സമുദ്രയോനി:

അഹസ്സായ മഹിമാവ് അശ്വത്തിന്റെ മുമ്പിൽ അശ്വത്തെ ലക്ഷീകരിച്ച് ജനിച്ചു. ആ അഹസ്സായ മഹിമാവിന്റെ സ്ഥാനം കിഴക്കേസമുദ്രമാകുന്നു. ഈ അശ്വത്തിന്റെ പിന്നിൽ രാത്രിയായ മഹിമാവ് അനുജനിച്ചു. ആ രാത്രിയായ മഹിമാവിനെ സ്ഥാപിക്കുന്ന സ്ഥാനം അപരസമുദ്രമാകുന്നു. ഈ മഹിമാക്കൾ അശ്വത്തിന്റെ ഇരുവശത്തും ആയി സംഭവിച്ചു. ഹയമായിത്തീർന്ന് ദേവന്മാരെ വഹിച്ചു. വാജിയായിത്തീർന്നു ഗന്ധർവ്വന്മാരെ വഹിച്ചു. അർവ്വാവായിത്തീർന്നിട്ട് അസുരന്മാരെ വഹിച്ചു. അശ്വമായിത്തീർന്നിട്ട് മനുഷ്യരെ വഹിച്ചു. ഈ അശ്വ

N P

ത്തിന്റെ ബന്ധനസ്ഥാനം സമുദ്രം തന്നെയാകുന്നു. ഉൽപ്പത്തി കാരണം സമുദ്രമാകുന്നു.

**രണ്ടാം ബ്രാഹ്മണം**

3. ഉപ-നൈവേവാഹ കിംചനാഗ്ര ആസീത്; മൃത്യുനൈവേദമാവൃതമാസീ, ദശനായയാ; അശനായാ ഹി മൃത്യു: തന്മനോ f കരുതാ f ത്മന്വീ സ്യാമിതി; സോർച്ചന്ന ചരത്; തസ്യാർച്ചത അപോ f ജായന്ത; അർച്ചതേവൈമേ കമഭൂദിതി; തദേവാർക്കസ്യാർക്കത്വം; കംഹവാ അസ്മൈ ഭവതി, യ ഏവമേതദർക്കസ്യാർക്കത്വം വേദ.

ഈ സംസാരമണ്ഡലത്തിൽ മുമ്പ് – മനസ്സ് മുതലായതുണ്ടാകുന്നതിനുമുമ്പ് യാതൊന്നും ഉണ്ടായിരുന്നില്ല. ഈ കാര്യഭൂതമായ ജഗത്ത് അശനായ (വിശപ്പ്) ആകുന്ന മൃത്യുവിനാൽ തന്നെ ആവൃതമായിരുന്നു. വിശപ്പ് മൃത്യുവാണെന്നു പ്രസിദ്ധമാണല്ലോ. അവൻ–ആ മൃത്യു, എനിക്ക് ആത്മാവുള്ളവനായിത്തീരണമെന്നു വിചാരിച്ച് ആ മനസ്സിനെ ഉണ്ടാക്കി. അവൻ–ആ പ്രജാപതി, അർച്ചിച്ചുകൊണ്ട് അവനവനെത്തന്നെ പൂജിച്ചുകൊണ്ട് സഞ്ചരിച്ചു. അദ്ദേഹം അർച്ചിച്ചുകൊണ്ടിരിക്കുമ്പോൾ അപ്പുകൾ ഉണ്ടായി. "അർച്ചിച്ചുകൊണ്ടിരിക്കുന്ന എനിക്കുവേണ്ടി ജലം ഉണ്ടായി" എന്ന് മൃത്യു വിചാരിച്ചു. അതുതന്നെയാണ് അർക്കന്–അശ്വമേധക്രതുവിന് ഉപയോഗിക്കുന്ന അഗ്നിക്ക് അർക്കത്വത്തിനു ഹേതു. ഇപ്രകാരം ഈ അഗ്നിയുടെ അർക്കത്വത്തെ ആർ അറിയുന്നുവോ ഇവന്ന് സുഖം, അല്ലെങ്കിൽ ജലം തീർച്ചയായും ഉണ്ടാകും.

4. ഉപ–ആപോ വാ അർക്ക, സ്തദ്യദപാംശര ആസീത് തത് സമഹന്യത; സാ പൃഥിവ്യഭവത്; തസ്യാമശ്രാമ്യത്; തസ്യശ്രാന്തസ്യ തപ്തസ്യ തേജോരസോനിരവർത്തതാഗ്നിഃ

അർക്കൻ എന്നു പറയുന്നത് അപ്പുകൾ ആണ്. അതിൽ അപ്പുകൾക്ക് ഏതു ശരം ഉണ്ടായോ– ഏതു ദധിമണ്ഡം പോലെയുള്ള വസ്തു ഉണ്ടായോ അതു സംഹതമായിത്തീരുന്നു. ഒരുമിച്ചു ചേർന്ന് കട്ടിയായിത്തീരുന്നു. അതു പൃഥിവി ആയിത്തീരുന്നു. ആ പൃഥിവിയിൽ–ആ പൃഥിവിയെ ഉല്പാദിച്ചപ്പോൾ പ്രജാപതി ശ്രാന്തനായിത്തീരുന്നു. ശ്രാന്തനും തപ്തനും–ഖിന്നനും ആയ – അവന്റെ പ്രജാപതിയുടെ തേജസ്സാകുന്ന രസം അഗ്നിയായി–വിരാട്ടായി നിവർത്തിച്ചു–പ്രജാപതി ശരീരത്തിൽ നിന്ന് നിഷ്ക്രമിച്ചിരിക്കുന്നു.

5. ഉപ–സത്രേധാ f f ത്മാനം വ്യാകുരുത; ആദിത്യം തൃതീയം, വായും തൃതീയം; സ ഏഷപ്രാണ സ്ത്രേധാ വിഹിതഃ; തസ്യ പ്രാചീ ദിക് ശിരഃ, അസൌ ചാസൗ ചേർമ്മൌ; അഥാസ്യ പ്രതീചിദിക് പുച്ഛം; അസൗ ചാ സൌ ചാ സക്ഥ്യൗ; ദക്ഷിണാ ചോദീചീ ചപാർശ്വേ ദ്യൗഃ പൃഷ്ഠം; അന്തരിക്ഷമുദരം; ഇയമുരഃ, സ ഏഷോ f പ്സു പ്രതിഷ്ഠിതഃ യത്രക്വചൈതിദേവ പ്രതിതിഷ്ഠത്യേവം വിദ്വാൻ

അവൻ–അങ്ങനെ ജനിച്ച പ്രജാപതി മൂന്നായി തന്നെതന്നെ വിഭജിച്ചു. മൂന്നാമതായി ആദിത്യനെയും മൂന്നാമതായി വായുവിനേയും ചെയ്തു. സർവ്വഭൂതാത്മാവായ ഈ പ്രാണൻ ഇങ്ങനെ മൂന്നായി വിഭജിക്കപ്പെട്ടിരിക്കുന്നു. അങ്ങനെയുള്ള അശ്വമേധോപയോഗികമായ അഗ്നിക്ക്, കിഴക്കുദിക്ക് ശിരസ്സാകുന്നു. അതു അതും–അഗ്നികോണും ശാനകോണും ഈർമ്മങ്ങളാകുന്നു–ബാഹുക്കളാകുന്നു. പിന്നെ ഈ അഗ്നിക്ക്, പടിഞ്ഞാറേ ദിക്ക് പുച്ഛമാകുന്നു–ഉടലിന്റെ പിൻഭാഗമാകുന്നു. അതും അതും–വായുകോണും നിരൃതികോണും സക്ഥികൾ ആകുന്നു. തെക്കേദിക്കും വടക്കേദിക്കും രണ്ടുവശങ്ങളാകുന്നു. ദ്യോവ് പൃഷ്ഠമാകുന്നു–മുതുകാകുന്നു. ആകാശം ഉദരമാകുന്നു. ഇത്–ഈ പൃഥിവി ഉരസ്സാകുന്നു. അങ്ങനെയുള്ള ഈ അഗ്നി അപ്പുകളിൽ പ്രതിഷ്ഠിതമായിരിക്കുന്നു. ഇപ്രകാരം അറിയുന്നവൻ എവിടെ പോയാലും അവിടെത്തന്നെ പ്രതിഷ്ഠയെ പ്രാപിക്കുന്നതാണ്.

6. ഉപ–സോ f കാമയത ദ്വിതീയോ മ ആത്മാ ജായേതേ തി സ മനസാ വാചം, മിഥുനം സമഭവ ദശനായാമൃത്യുഃ; തദ്രേത ആസീത്; സ സംവത്സരോ f ഭവത്; ന ഹ പുരാതതഃ സംവത്സര ആസ; തമേ താവന്തം കാലമബിഭോ യാവാൻ സംവത്സരഃ, തമേതാ വതഃ കാലസ്യ പരസ്താദ സൃജത, തംജാതമഭിവ്യാദദാത്, സ ഭാണകരോത്; സൈവ വാഗഭവത്.

അവൻ–ആ മൃത്യു "എനിക്ക് രണ്ടാമതൊരു ശരീരം ഉണ്ടാകണം" എന്ന് കാമിച്ചു. ആ അശനായയാകുന്ന മൃത്യു മനസ്സിനോട് വാക്കിനെ മിഥുനമാക്കി–ഇണചേർത്തു. അതിൽ–അങ്ങനെ ഇണ ചേർന്നതിൽ ഏതു രേതസ്സാണോ ഉണ്ടായത് അത് സംവത്സരമായിത്തീർന്നു–സംവത്സരനിർമ്മാതാവായ പ്രജാപതിയായിത്തീർന്നു. ആ പ്രജാപതിയ്ക്കു മുമ്പ് സംവത്സരം എന്നു പറയുന്ന കാലം ഉണ്ടായിരുന്നില്ല. അവനെ–ആ സംവത്സരകാലനിർമ്മാതാവായ പ്രജാപതിയെ, സംവത്സരം എന്നു പറയുന്ന കാലം എത്രത്തോളമാണോ അത്രത്തോളം കാലം, ഭരിച്ചു–ഗർഭത്തിനുള്ളിൽ മൃത്യു ഭരിച്ചു. അത്രയും കാലത്തിന്റെശേഷം അവനെ–ആ പ്രജാപതിയെ സൃഷ്ടിച്ചു. ജനിച്ച അവന്റെ നേരെ വാ പിളർന്ന് ഭക്ഷിപ്പാനായി മൃത്യു വാ പിളർന്നു. അവൻ 'ഭാൺ' എന്ന ശബ്ദത്തെ ഉണ്ടാക്കി അതു തന്നെ വാക്കായിത്തീർന്നു.

7. ഉപ–സ ഐക്ഷത.–യദിവാ ഇമമഭിമംസ്യേ കനീയോ f ന്നം കരിഷ്യഇതി. സ തയാ വാചാ തേനാ f ത്മനേദം സർവമസൃജത, യദിദം കിം ചർച്ചോ, യജൂം ഷി, സാമാനി, ഛന്ദാംസി, യജ്ഞാൻ, പ്രജാഃ, പശൂൻസ യദ്യദേവാസൃജത തത്തദത്തുമധ്രിയത; സർവം വാ ആത്തീതി തദ ഭിതേ രദിതത്വം, സർവ സ്യൈതസ്യാത്താ ഭവതി, സർവമസ്യാന്നംദ ഭവതി യ ഏവമേത ദ ദിതേരദിതിത്വം വേദ.

അവൻ–മൃത്യു, "ഈ കുമാരനെ ഹിസിക്കയാണെങ്കിൽ, ഞാൻ അന്നത്തെ അൽപമാക്കി ചെയ്യും" എന്ന് ഈക്ഷിച്ചു–

I K

വിചാരിച്ചു. അവൻ–മൃത്യു ആ വാക്കുകൊണ്ടും–മുമ്പു പറഞ്ഞ ത്രയീരൂപമായ വാക്കുകൊണ്ടും ആ മനസ്സുകൊണ്ടും ഈ സർവമായ സ്ഥാവരവും ജംഗമവുമായ ഈ ജഗത്തിനെ എല്ലാം, അതായത്, – ഋക്കുകളേയും യജ്ജുസ്സുകളെയും സാമങ്ങളെയും ഗായത്രി മുതലായ ഛന്ദസ്സുകളെയും യജ്ഞങ്ങളെയും പ്രജകളെയും പശുക്കളെയും സൃഷ്ടിച്ചു. അവൻ– ആ മൃത്യു ഏതിനെ എല്ലാം സൃഷ്ടിച്ചുവോ അതിനെ ഒക്കെ ഭക്ഷിക്കുന്നതിന് ഒരുങ്ങി എല്ലാത്തിനെയും ഭക്ഷിക്കുന്നു എന്നുള്ളതു ഏതോ ഇതാണു അദിതിയുടെ അദിതിത്വം. ഇപ്രകാരം ഈ അദിതിയുടെ അദിതിത്വത്തെ ആര് അറിയുന്നുവോ അവൻ ഈ ജഗത്തിന്റെ എല്ലാം സർവാത്മാവായിത്തീരുന്നതാണ്. അവന്ന് എല്ലാം അന്നമായിത്തീരുകയും ചെയ്യുന്നതാണ്.

8. ഉപ–സോ f കാമയത, ഭൂയസാ യജ്ഞേനഭൂയോ യജേയേതി, സോ f ശ്രാമ്യത്; സതപോ f തപ്യത; തസ്യ ശ്രാന്തസ്യ തപ്തസ്യയശോ വീര്യമുദക്രാമത്; പ്രാണാവൈ യശോ വീര്യം; തത് പ്രാണേഷൂത് ക്രാന്തേഷു ശരീരം ശ്വയിതു മധ്രിയത; തസ്യ ശരീര ഏവമന ആസീത്.

അവൻ–ആ പ്രജാപതി, “വലുതായ യജ്ഞംകൊണ്ട് വീണ്ടും എനിക്ക് യജിക്കണം” ഇങ്ങനെ കാമിച്ചു അവൻ ശ്രാന്തനായി. അവൻ തപസ്സിനെ തപിച്ചു. ശ്രാന്തനും തപ്തനുമായ അവന്റെ യശസ്സും വീര്യവും ഉത്ക്രമിച്ചു. യശസ്സും വീര്യവും പ്രാണങ്ങളായി. അതിനാൽ പ്രാണങ്ങൾ ഉത്ക്രാന്തങ്ങളായപ്പോൾ ശരീരം വീങ്ങിത്തുടങ്ങി. എന്നിട്ടും അവന്റെ മനസ്സ് ശരീരത്തിൽതന്നെ ഉറച്ചിരുന്നു.

9. ഉപ–സോ f കാമയത, മേധ്യം മ ഇദം സ്യാ ദാത്മന്വ്യനേന സ്യാമിതി, തതോ f ശ്വഃ സമഭവത്, യദശ്വത് തന്മേധ്യമഭൂദിതി തദേവാശ്വമേധ സ്യ ശ്വ മേധത്വം. ഏഷ ഹ വാ അശ്വമേധം വേദ യ ഏന മേവം വേദ തമനവരുധ്യൈ വാമന്യത, തം സംവത്സരസ്യ പരസ്താദാത്മന ആലഭത പശൂൻ ദേവതാഭ്യഃ പ്രത്യൗഹത്; തസ്മാത് സർവ ദേവത്യം പ്രോഷിതം പ്രാജാപത്യ മാലഭന്തേ; ഏഷ ഹ വാ അശ്വമേധോ യ ഏഷതപതി; തസ്യസംവത്സര ആത്മാ f യമഗ്നിരർക്കസ്തസ്യേമേ ലോകാ ആത്മാനഃ താ വേതാവർക്കാശ്വ മേധൗ. സോ പുനരേകൈവ ദേവതാ ഭവതി മൃത്യുരേവ; അപപുനർമ്മൃത്യുംജയതി നൈനം മൃത്യുരസ്യാത്മാ ഭവത്യേതാ സാം ദേവതാനാ മേകോഭവതി. യ ഏവം വേദ.

“എന്റെ ഈ ശരീരം മേധ്യമായിത്തീരണേ. ഈ ശരീരംകൊണ്ട് എനിക്ക് ആത്മാവുള്ളവനായിത്തീരണേ.” എന്ന് ആ പ്രജാപതി ആഗ്രഹിച്ചു. അതിനാൽ അശ്വമായിത്തീർന്നു. ഏതാണോ ശ്വയിച്ചത് അത് മേധ്യമായിത്തീർന്നു. എന്നുള്ളതു തന്നെയാണ് അശ്വമേധത്തിനുള്ള അശ്വമേധത്വം എന്ന ധർമ്മം. ഇവനെ– ഈ അശ്വത്തേയും മേൽപറഞ്ഞ പ്രകാരമുള്ള അഗ്നിരൂപനായ സൂര്യനേയും ഇങ്ങനെ–മേലാൽ ചുരുക്കത്തിൽ കാണിക്കുവാൻ പോകുന്ന വിശേഷണത്തോടുകൂടി ആര് അറിയുന്നുവോ അവൻ അശ്വമേധത്തെ അറിയുന്നു. അതിനെ–ആ അശ്വത്തെ അവരോധിക്കാതെതന്നെ–തടുക്കാതെതന്നെ പ്രജാപതി ചിന്തിച്ചു. ഒരു സംവത്സരത്തിനുശേഷം ആ അശ്വത്തെ തനിക്കുവേണ്ടി ആലംഭനം ചെയ്ത്–വധിച്ച്–മറ്റു ദേവതകൾക്കായി മറ്റു പശുക്കളെ ബലികൊടുത്തു. അതിനാൽ–പ്രജാപതി ഇപ്രകാരം ചിന്തിച്ചതിനാൽ ആണ് എല്ലാ ദേവതകളെയും സംബന്ധിച്ചതും പ്രോക്ഷണം ചെയ്യപ്പെട്ടതും ആയ പ്രജാപതി ദേവതയായിട്ടുള്ള പശുവിനെ ആലംഭനം ചെയ്യുന്നത്–യാജ്ഞികന്മാർ വധിക്കുന്നത്. ഈ തപിക്കുന്നതാരോ അത് അശ്വമേധമാകുന്നു. അവന്ന് സംവത്സരം എന്നു പറയുന്ന കാലം ആത്മാവാകുന്നു–ശരീരമാകുന്നു. ഈ അഗ്നി–പാർത്ഥിവാഗ്നി അർക്കനാകുന്നു. ഈ അഗ്നിയാകുന്ന അർക്കന് ഈ മൂന്നു ലോകങ്ങൾ ആത്മാക്കളാകുന്നു–ശരീരാവയവങ്ങളാകുന്നു. അങ്ങനെയുള്ള ഈ അർക്കാശ്വമേധങ്ങൾ പിന്നെയും മൃത്യുവാകുന്ന ആ ദേവത തന്നെ ആയിത്തീരുന്നു. ഇപ്രകാരം ആര് അറിയുന്നുവോ അവൻ വീണ്ടുമുള്ള മൃത്യുവിനെ തോല്പിക്കുന്നതാണ്. അവനെ മൃത്യു പ്രാപിക്കുകയില്ല. മൃത്യു അവന്റെ ആത്മാവായിത്തീരുന്നു. ഈ ദേവതകൾക്ക് ഏകനായ ആത്മാവായും അവനായിത്തീരുന്നു.

## മൂന്നാം ബ്രാഹ്മണം

10. ഉപ–ദ്വായാ ഹ പ്രാജാപത്യാ, ദേവാശ്ചാ സുരാശ്ച; തതഃ കാനീയസാ ഏവദേവാ ജ്യായസാ അസുരാഃ, ത ഏഷു ലോകേഷ്യ സ്പർദ്ധന്ത; തേ ഹ ദേവ ഊചുർഹന്താ സുരാന്യജ്ഞ ഉദ്ഗീഥേനാത്യയാമേതി.

പ്രജാപതിയുടെ അപത്യങ്ങൾ ദേവന്മാരും അസുരന്മാരും രണ്ടു കൂട്ടർ ആകുന്നു. അവരിൽ ദേവന്മാർ അല്പന്മാർ തന്നെയാകുന്നു. അസുരന്മാർ അധികന്മാർ ആകുന്നു. അവർ ആ അസുരന്മാരും ദേവന്മാരും ഈ ലോകങ്ങൾ നിമിത്തമായി തമ്മിൽ തമ്മിൽ സ്പർദ്ധിച്ചു. ആ ദേവന്മാർ പറഞ്ഞു.–“ഇപ്പോൾ യജ്ഞത്തിൽ അസുരന്മാരെ ഉദ്ഗീഥംകൊണ്ട് നമുക്ക് അതിഗമിക്കാം”.

11. ഉപ– തേ ഹ വാചമൂചുസ്ത്വം ന ഉദ്ഗായേതി. ത ഥേതി തേ ഭ്യോ വാ ഗുദഗായത്; യോ വാ ചി ഭോഗസ്തം ദേവേഭ്യ ആ ഗായത്; യത് കല്യാണം വദതി തദാത്മനേ, തേ വിദുരനേ നൈവ ന ഉദ്ഗാത്രാ f ത്യേഷ്യന്തീതി; തമഭിദ്രുത്യ പാപ്മനാ f വിധ്യൻ; സ യഃ സപാപ്മാ യദേവേദമ പ്രതിരൂപം വദതി; സ ഏവ സ പാപ്മാ. വ.

അവർ–ദേവന്മാർ വാക്കിനോട്–വാഗഭിമാനിനിയായ ദേവതയോട് “നീ ഞങ്ങൾക്കുവേണ്ടി ഉദ്ഗാനം ചെയ്യുക” എന്ന് പറഞ്ഞു. “അങ്ങനെയാകട്ടെ”എന്ന് വാഗ്ദേവത അവർക്കുവേണ്ടി ഉദ്ഗാനം ചെയ്തു. വാക്കുനിമിത്തമായി ഉള്ള ഭോഗം ഏതോ ആ ഭോഗത്തെ ദേവന്മാർക്കായി ആഗാനം ചെയ്തു കല്യാണമായിവദിക്കുക എന്നതു ഏതോ അതിനെ തനിയ്ക്കായി ആഗാനം ചെയ്തു.

അവർ–അസുരന്മാർ “ഈ ഉദ്ഗാതാവിനെകൊണ്ട് നമ്മളെ ദേവന്മാർ അതിഗമിക്കും” എന്ന് അറിഞ്ഞു. ആ ഉദ്ഗാതാവിനെ

N P

അഭിഗമിച്ചിട്ടു പാപ്മാവുകൊണ്ടു വേധിച്ചു-താഡിച്ചു. ആ പാപ്മാവ് ഏതോ അത് ഏതു നിമിത്തമാണോ ഈ അപ്രതിരൂപമായി പറയുന്നത് അതു തന്നന്നെയാകുന്നു. ആ പാപ്മാവു -അപ്രതിരൂപമയി പറയുന്നതിനു നിമിത്തമായ ആ പാപ്മാവ് പ്രജാപതിയുടെ വാക്കിൽ ഉള്ളതുതന്നെയാകുന്നു.

12. ഉപ-അഥ ഹ പ്രാണമുചുസ്ത്വം ന ഉദ്ഗായേതി തഥേതി തേഭ്യഃ പ്രാണ ഉദ്ഗായത്. യഃ പ്രാണേ ഭോഗസ്തം ദേവേഭ്യ ആഗായത്; യത് കല്യാണം ജിഘ്രതി തദാത്മനേ. തേ വിദുരനേന വൈന ഉദ്ഗാത്രാ f ത്യേഷ്യന്തീതി, തമഭിദ്ര്യുത്യപാപ്മനാ f വിധ്യൻ; സ യഃ സ പാപ്മാ യ ദേ വേദമ പ്രതിരൂപം ജിഘ്രതി; സ ഏവ സ പാപ്മാ

അനന്തരം പ്രാണനോട്, "നീ ഞങ്ങൾക്കുവേണ്ടി, ഉഗ്ദാനം ചെയ്യുക" എന്ന് ദേവന്മാർ പറഞ്ഞു. അങ്ങനെയാകട്ടെ എന്നു പറഞ്ഞ്, പ്രാണൻ അവർക്കുവേണ്ടി ഉദ്ഗാനം ചെയ്തു. പ്രാണൻ നിമിത്തമുള്ള ഭോഗം ഏതോ, അതിനെ ദേവന്മാർക്കു വേണ്ടി ആഗാനം ചെയ്തു. കല്യാണമായിട്ടുള്ളതിനെ ഘ്രാണിക്ക എന്നത് ഏതോ അതിനെ തനിക്കുവേണ്ടി ആഗാനം ചെയ്തു. "ഈ ഉദ്ഗാതാവിനെക്കൊണ്ട് നമ്മെ ദേവന്മാർ അതിഗമിക്കും" എന്ന് അസുരന്മാർ അറിഞ്ഞു. ആ ഉദ്ഗാതാവിന്റെ നേരെ ചെന്നു പാപംകൊണ്ട് ആ പ്രാണനെ വേധിച്ചു. ആ പാപം ഏതോ അത്, ഏതു നിമിത്തമാണോ ഈ അനുചിതമായിട്ടുള്ളതിനെ ഘ്രാണിക്കുന്നത് അതു തന്നെ. അനുചിതമായിട്ടുള്ളതിനെ ഘ്രാണിക്കുന്നതുകൊണ്ട് അനുമിക്കപ്പെടുന്ന ആ പാപ്മാവ്, പ്രജാപതിയുടെ പ്രാണനിലുള്ളതുതന്നെ.

13. ഉപ-അഥ ഹ ചക്ഷു രൂചു സ്ത്വം ന ഉദ്ഗായേതി; തഥേതി തേഭ്യാശ്ചക്ഷുരുദഗായത്. യ ശ്ചക്ഷുഷി ഭോഗസ്തം ദേവേഭ്യ ആഗായത്; യത് കല്യാണം പശ്യതി തദാത്മനേ. തേ വിദുരനേന വൈ ന ഉദ്ഗാത്രാത്യേ ഷ്യന്തീതി; തമഭിദ്രുത്യപാപ്മനാ f വിധ്യൻ. സ യഃ സ പാപ്മാ യ ദേവേദമപ്രതിരൂപം പശ്യതി സ ഏവ സ പാപ്മാ

അനന്തരം ചക്ഷുസ്സിനോട്, "നീ ഞങ്ങൾക്കുവവേണ്ടി ഉദ്ഗാനം ചെയ്യൂ" എന്ന് ദേവന്മാർ പറഞ്ഞു. "അങ്ങനെ ആകട്ടെ" എന്നു പറഞ്ഞ്, ചക്ഷുസ്സ് അവർക്കുവേണ്ടി ഉദ്ഗാനം ചെയ്തു. ചക്ഷുസ്സ് നിമിത്തമായുള്ള ഭോഗം ഏതോ അതിനെ ദേവന്മാർക്കായി ആഗാനം ചെയ്തു. കല്യാണമായിട്ടു ള്ളതിനെ കാണുക എന്നുള്ളതു ഏതോ അതിനെ തനിയ്ക്കായി ആഗാനം ചെയ്തു. "ഈ ഉദ്ഗാതാവിനെക്കൊണ്ട് ദേവന്മാർ നമ്മെ അതിഗമിക്കും" എന്ന് ആ അസുരന്മാർ അറിഞ്ഞ് ആ ഉദ്ഗാതാവിനെ അഭിദ്രവിച്ചിട്ട് പാപ്മാവിനെക്കൊണ്ട് വേധിച്ചു. ആ പാപ്മാവു ഏതോ അത് യാതൊന്നു നിമിത്തമാണോ ഈ അനുചിതമായിട്ടുള്ളതിനെ കാണുന്നത് അതുതന്നെയാണ്. അനുചിതമായിട്ടുള്ളതിനെ കാണുന്നതിനു നിമിത്തമായ ആ പാപ്മാവു പ്രജാപതിയുടെ ചക്ഷുസ്സിൽ അസുരന്മാർ ചേർത്തതുതന്നെയാണ്.

14. ഉപ-അഥ ഹ ശ്രോത്ര മൂ ചുസ്ത്വം ന ഉദ്ഗായേതി. തഥേതി തേഭ്യഃ ശ്രോത്ര മുദഗായത്. യഃ ശ്രോത്രേ ഭോഗസ്തം ദേവേഭ്യ ആഗായത്; യത് കല്യാണം ശൃണോതി തദാത്മനേ, തേ വി ദുരനേ വൈന ഉദ്ഗാത്രാ f തേഷ്യന്തീതി. തമഭിദ്രുത്യ പാപ്മനാ f വിധ്യൻ സയഃ സ പാപ്മാ യ ദേവേദമ പ്രതിരൂപം ശൃംണോതി; സ ഏവ സ പാപ്മാ

അനന്തരം "നീ ഞങ്ങൾക്കായി ഉദ്ഗാനം ചെയ്ക" എന്ന് ശ്രോത്രത്തോട് പറഞ്ഞു. "അങ്ങനെയാകട്ടെ" എന്നു പറഞ്ഞ്, ശ്രോത്രം ആ ദേവന്മാർക്കായി ഉദ്ഗാനം ചെയ്തു. ശ്രോത്രം നിമിത്തമുള്ള ഭോഗം ഏതോ അതിനെ ദേവന്മാർക്കായി ആഗാനം ചെയ്തു. കല്യാണത്തെ-ശോഭനമായിട്ടുള്ളതിനെ കേൾക്കു എന്നത് ഏതോ അതിനെ തനിക്കായി ആഗാനം ചെയ്തു. "ഈ ഉദ്ഗാതാവിനെക്കൊണ്ട് നമ്മേ ദേവന്മാർ അതിഗമിക്കും" എന്ന് അസുരന്മാർ അറിഞ്ഞു. ആ ഉദ്ഗാതാവിന്റെ നേരേ ചെന്ന് പാപ്മാവുകൊണ്ട് വേധിച്ചു. ആ പാപ്മാവ് ഏതോ അത്, ഏതു നിമിത്തമാണോ ഈ അനുചിതമായിട്ടുള്ളതിനെ കേൾക്കുന്നത് അതുതന്നെയാണ്. അനുചിത ശ്രവണത്തിനു നിമിത്തമായ ആ പാപ്മാവ് പ്രജാപതിയുടെ ശ്രോത്രത്തിൽ ഉള്ളതുതന്നെയാകുന്നു.

15. ഉപ-അഥ ഹ മനഊചുസ്ത്വം ന ഉദ്ഗായേതി. തഥേതി തേഭ്യോ മന ഉദ്ഗായത്. യോ മനസി ഭോഗസ്തം ദേവേഭ്യ ആഗായത്. യത് കല്യാണം സങ്ക ല്പയതി തദാത്മനെ. തേ വിദുരനേന വൈന ഉദ്ഗാത്രാ f ത്യേഷ്യന്തീതി. തമഭിദ്രുത്യ പാപ്മനാ f വിധ്യൻ. സ യഃ സ പാപ്മാ യദേവേദ മപ്രതിരൂപം സങ്കല്പയതി. സ ഏവ സ പാപ്മാ. ഏവ മേനാഃ പാപ്മനാ f വിധ്യൻ ഏവ മ ഖല്വേതാ ദേവതാഃ ദേവതാഃ പാപ്മഭിരുപാസൃജൻ.

പിന്നെ മനസ്സിനോട് "നീ ഞങ്ങൾക്കുവേണ്ടി ഉദ്ഗാനം ചെയ്ക" എന്ന് ദേവന്മാർ പറഞ്ഞു. "അങ്ങനെ ആകട്ടെ" എന്നു പറഞ്ഞ്, മനസ്സ് ആ ദേവന്മാർക്കായി ഉദ്ഗാനം ചെയ്തു. മനസ്സുനിമിത്തമുള്ള ഭോഗം ഏതോ അതിനെ ദേവന്മാർക്കായി ആഗാനം ചെയ്തു. കല്യാണമായിട്ടുള്ളതിനെ സങ്കല്പിക്കുന്നു എന്നുള്ളത് ഏതോ, അതിനെ തനിക്കുവേണ്ടി ആഗാനം ചെയ്തു. "ഈ ഉദ്ഗാതാവിനെക്കൊണ്ടു നമ്മെ ദേവന്മാർ അതിഗമിക്കും." എന്ന്, അസുരന്മാർ അറിഞ്ഞു. ആ ഉദ്ഗാതാവിനെ അഭിദ്രവിച്ച്, പാപ്മാവുകൊണ്ട് വേധിച്ചച്ച. ആ പാപ്മാവ് ഏതോ അത്, ഏതു നിമിത്തമാണോ ഈ അനുചിതമായിട്ടുള്ളതിനെ സങ്കല്പിക്കുന്നത്, അതുതന്നെ ആകുന്നു. അനുചിതമായിട്ടുള്ളതിനെ സങ്കല്പിക്കുന്നതിനു നിമിത്തമായ ആ പാപം അതു തന്നെ പ്രജാപതിയുടെ മനസ്സിൽ ഉണ്ടായിരുന്നതുതന്നെ. ഇപ്രകാരം ഈ ദേവതകളെ പാപ്മാവുകൊണ്ട് വേധിച്ചു; അതായതു, വാഗാദികളെ പാപ്മാവോടു യോജിപ്പിച്ചതുപോലെതന്നെ ഈ ത്വഗാദി ദേവതകളെ പാപ്മാക്കളോടു യോജിപ്പിച്ചു.

16. ഉപ-അഥ ഹേമമാസന്യം പ്രാണമൂചുസ്ത്വം ന ഉദ് ഗായേതി; തഥേതി തേഭ്യ ഏഷപ്രാണഉദ്ഗായത്; തേ വിദുരനേന വൈ ന ഉദ്ഗാത്രാ f ത്യേഷ്യന്തീനിതമ ഭിഭ്ര്യുതൃപാപ്മനാ f വിവൃത്സൻ; സ യഥാ f ശ്മാന മൃത്വാ ലോഷ്ഠോ വിധ്വംസേതൈവം ഹൈവ

വിധ്വം സമാനാ വിഷ്വഞ്ചോ വിനേശുഃ തതോ ദേവാ അഭ വൻപരാ f സുരാഃ; ഭവത്യാത്മനാ, പരാ f സ്യദ്വി ഷൻഭ്രാതൃവ്യോ ഭവതി, യേ ഏവം വേദ.

അനന്തരം ഈ അസ്യത്തിലുള്ള പ്രാണനോട്, "നീ, ഞങ്ങൾക്കുവേണ്ടി ഉദ്ഗാനം ചെയ്ക" എന്ന് ദേവന്മാർ പറഞ്ഞു. "അങ്ങനെ ആകട്ടെ" എന്നു പറഞ്ഞ്, പ്രാണൻ അവർക്കായി ഉദ്ഗാനം ചെയ്തു. "ഈ ഉദ്ഗാതാവിനെക്കൊണ്ട് നമ്മെ ദേവന്മാർ അതിഗമിക്കും" എന്ന് ആ അസുരന്മാർ അറിഞ്ഞു. അവന്റെ നേരേ ചെന്നിട്ടു പാപ്മാവിനെക്കൊണ്ട് വേധിക്കുവാൻ ഇച്ഛിച്ചു. അത് എങ്ങനെ എന്നാൽ, എപ്രകാരം ലോഷ്ടം (മണ്ണാങ്കട്ട) പാഷാണത്തെ പ്രാപിച്ചിട്ട് വിധ്വംസിക്കുമോ, ഇപ്രകാരം തന്നെ വിശേഷിച്ചു ധ്വസ്തരായിട്ട്, നാനാഗതികളായി വിനാശത്തെ പ്രാപിച്ചു. അനന്തരം ദേവന്മാർ, പ്രകൃതരായ വാഗാദികൾ അഗ്ന്യാദ്യാത്മകമായ സ്വന്ത രൂപത്തിലായിത്തീർന്നു. അസുരന്മാർ പരാഭൂതരായിത്തീർന്നു, വിനഷ്ടരായിത്തീർന്നു. ആരാണോ ഇപ്രകാരം അറിയുന്നത് അവൻ താനായിത്തീരും. ഇവന്റെ ശത്രുവായ ഭ്രാതൃവ്യൻ പരാഭൂതനാകും.

17. ഉപ–തേഹോചുഃ, ക്വനുസോഭൂദ്, യോ ന ഇത്ഥമ സക്തേതി. അയമാസ്യേ f ന്തരിതി; സോ f യാസ്യ ആങ് ഗിരസോ f ങ്ഗാനാം ഹിരസഃ

അവർ–പ്രജാപതിയുടെ പ്രാണങ്ങൾ–പറഞ്ഞു:– "ആരാണോ നമ്മേ ഇപ്രകാരം ദേവഭാവത്തോടു ചേർത്തത്, അവൻ എവിടെ ഇരുന്നുവോ?" എന്ന്, "ഇതാ വായുടെ നടുവിൽ." എന്ന് അവർ കണ്ടുപിടിച്ചു. ആ പ്രാണൻ, അയാസ്യനും ആങ്ഗിരസനുമാകുന്നു. എന്തെന്നാൽ അവൻ ആങ്ഗങ്ങളുടെ–കാര്യകരണാത്മകങ്ങളായ അങ്ഗങ്ങളുടെ–രസമാകുന്നു, സാരമാകുന്നു.

18. ഉപ–സാ വാ ഏഷാ ദേവതാ ദൂർന്നാമ; ദൂരം ഹ്യസ്യാമൃത്യുഃ; ദൂരം ഹ വാ അസ്മാൻമൃത്യുർഭവതി യ ഏവം വേദ

അങ്ങനെയുള്ള ഈ പ്രാണദേവത 'ദൂർ' എന്നു പ്രസിദ്ധിയുള്ളതാകുന്നു. എന്തെന്നാൽ, ഈ ദേവതയിൽ നിന്ന് മൃത്യു ദൂരത്തിലാണ്. ഇപ്രകാരം ആർ അറിയുന്നുവോ, ഇവനിൽനിന്ന് മൃത്യു ദൂരത്തിലായിത്തീരുന്നു.

19. ഉപ–സാ വാ ഏഷാ ദേവതൈതാസാം ദേവതാനാം പാപ്മാനം മൃത്യുമപഹത്യ, യത്രാ f f സാം ദിശാമന്തസ്തദ്ഗമയാം ചകാര; തദാസാം പാപ്മനോവിന്യദധാത്; തസ്മാന്ന ജനമിയാന്നാന്തമിയാന്നേത് പാപ്മാനം മൃത്യുമന്വവായാനീതി.

അങ്ങനെ ഉള്ള പ്രാണൻ എന്നു പറയുന്ന ഈ ദേവത ഈ വാഗാദി ദേവതകളുടെ പാപ്മാവാകുന്ന മൃത്യുവിനെ അപഹനിച്ചിട്ട് എവിടെയാണോ ഈ ദിക്കുകളുടെ അവസാനം അവിടെ ഗമിപ്പിച്ചു. അവിടെ ഈ ദേവതകളുടെ പാപ്മാക്കളെ പല വിധത്തിൽ അടക്കിവച്ചു. അതിനാൽ, "പാപ്മാവാകുന്ന മൃത്യുവിനെ ഞാൻ പ്രാപിക്കരുത്. അയ്യോ!" എന്ന് വിചാരിച്ച്, ജനത്തെ ഗമിക്കരുത്. അന്തത്തെ–ദിക്കുകളുടെ അന്തത്തെ–ഗമിക്കരുത്.

20. ഉപ–സാ വാ ഏഷാ ദേവതൈതാസാം ദേവതാനാം പാപ്മാനം മൃത്യുമപഹത്യാഥൈനാ മൃത്യുമത്യവഹത്.

അങ്ങനെയുള്ള ഈ പ്രാണദേവത ഈ വാഗാദി ദേവതകളുടെ പാപ്മാവാകുന്ന മൃത്യുവിനെ അപഹനിച്ചിട്ട് ഈ ദേവതകളെ മൃത്യുവിനെ കടത്തിവിട്ട് സ്വരൂപത്തെ പ്രാപിപ്പിച്ചു.

21. ഉപ–സ വൈ വാചമേവ പ്രഥമാമത്യവഹത്; സാ f യദാ മൃത്യുമത്യമുച്യത സോ f ഗ്നിരഭവത് സോ f യമഗ്നിഃ പരേണ f മൃത്യു മതിക്രാന്തോ ദീപ്യതേ

ആ പ്രാണൻ പ്രഥമയായ–പ്രധാനയായ–വാക്കിനെത്തന്നെ കടത്തിവിട്ടു. ആ വാക്ക് എപ്പോൾ മൃത്യുവിനെ അതിക്രമിച്ചു മുക്തയായോ അപ്പോൾ അത് അഗ്നിയായിത്തീരുന്നു. കടന്നുപോയ ഈ അഗ്നി മൃത്യുവിന് അപ്പുറം ദീപിക്കുന്നു–പ്രകാശിക്കുന്നതാണ്.

22. ഉപ–അഥ പ്രാണമത്യവഹത് സ യദാ മൃത്യുമത്യമുച്യത, സവായുരഭവത്; സോ f യം വായുഃ പരേണ മൃത്യുമതിക്രാന്തഃ പവതേ.

പിന്നെ പ്രാണനെ–ഘ്രാണത്തെ–കടത്തിവിട്ടു. അത്–ആ പ്രാണൻ–എപ്പോൾ മൃത്യുവിനെ അതിക്രമിച്ചു മുക്തനായോ അപ്പോൾ അതു വായുവായിത്തീർന്നു. മൃത്യുവിനെ അതിക്രമിച്ച ഈ വായു മൃത്യുവിന് അപ്പുറം പവനം ചെയ്യുന്നു.

23. ഉപ–അഥചക്ഷുരത്യവഹത്; തദ്യദാ മൃത്യുമത്യമുച്യത, സ ആദിത്യോ f ഭവത്; സോ f സാ വാദിത്യഃ പരേണ മൃത്യുമതി ക്രാന്തസ്തപതി

പിന്നെ ചക്ഷുസ്സിനെ കടത്തിവിട്ടു. ആ ചക്ഷുസ്സ് എപ്പോൾ മൃത്യുവിനെ അതിക്രമിച്ച് മുക്തമായോ അപ്പോൾ അത് ആദിത്യനായിത്തീർന്നു. മൃത്യുവിനെ അതിക്രമിച്ച അങ്ങനെയുള്ള ആ ആദിത്യൻ മൃത്യുവിന് അപ്പുറം തപിക്കുന്നു.

24. ഉപ–അഥ ശ്രോത്രമത്യവഹത്; തദ്യദാമൃത്യു മത്യമുച്യത, താദിശോ f ഭവൽ; താ ഇമാദിശഃ പരേണ മൃത്യു മതിക്രാന്താഃ

പിന്നെ ശ്രോത്രത്തെ കടത്തിവിട്ടു. അത് ആ ശ്രോത്രം എപ്പോൾ മൃത്യുവിനെ കടന്നു മുക്തമായോ, അപ്പോൾ അവ ദിക്കുകളായിത്തീർന്നു. മൃത്യുവിനെ അതിക്രമിച്ച അങ്ങനെയുള്ള ദിക്കുകൾ മൃത്യുവിനപ്പുറം സ്ഥിതി ചെയ്യുന്നു.

25. ഉപ–അഥ മനോ f ത്യവഹത്; തദ്യദാമൃത്യുമദ്യമുച്യത, സ ചന്ദ്രമാ അഭവത്. സോ f സൗ ചന്ദ്രഃ പരേണ മൃത്യുമതിക്രന്തോ ഭാതി; ഏവം ഹ വാ ഏനമേ ഷാ ദേവതാമൃത്യുമതിവഹതി, യ ഏവം വേദ.

അനന്തരം മനസ്സിനെ കടത്തിവിട്ടു. അതു എപ്പോൾ മൃത്യുവിനെ കടന്നു മുക്തമായിത്തീർന്നുവോ അപ്പോൾ അതു ചന്ദ്രനായിത്തീർന്നു. മൃത്യുവിനെ അതിക്രമിച്ച അങ്ങനെയുള്ള ആ ചന്ദ്രൻ മൃത്യുവിന് അപ്പുറം ശോഭിക്കുന്നു. ഇപ്രകാരം ആർ

I

അറിയുന്നുവോ, ഇവനെ ഈ പ്രണദേവത മൃത്യുവിനെ കട ത്തിവിടുന്നു.

26. ഉപ–അഥ f f ത്മനേ f ന്നാദ്യമാഗായത്. യദ്ധികിം ചാന്നമദ്യതേ f നേ നൈവതദദ്യതേ. ഇഹ പ്രതിതിഷ്ഠതി.

അനന്തരം തനിക്കുവേണ്ടി അന്നാദ്യത്തെ ആഗാനം ചെയ്തു. എന്തെന്നാൽ ഏതെല്ലാം അന്നം അദിക്കപ്പെടു ന്നുവോ അത് പ്രാണനെക്കൊണ്ടുതന്നെയാണ് അദിക്കപ്പെടുന്ന ത്. ഈ അന്നാദ്യത്തിൽ പ്രാണൻ പ്രതിഷ്ഠിതി ചെയ്യുന്നു.

27. ഉപ–തേ ദേവാ അബ്രുവൻ:– ഏതാവദ്വാ ഇദം സർവം യദന്നം തദാത്മന ആഗാസീഃ; അനുനോ f സ്മിന്നന്ന ആഭജസ്വ ഇതി. തേവൈമാ f ഭിസം വിശ തേതി. തഥേതി തം സമന്തം പരിണ്യവിശന്ത. തസ്മാദ്യദനേ നാന്നമത്തിതേ നൈതാസ്തൃപ്യന്തി. ഏവം ഹ വാ ഏനം സ്വാ അഭിസംവിശന്തി; ഭർത്താ സ്വാനാം ശ്രേഷ്ഠഃ പുര ഏതാ ഭവത്യന്നാദോ f ധിപതിര്യ ഏവം വേദ. യ ഉ ഹൈവംവിദം സ്വേഷു പ്രതി പ്രതിർബ്ബൂഭൂഷതി, ന ഹൈവാലം ഭാര്യേഭ്യോ ഭവതി. അഥ യ ഏവൈതമനുഭവതി, യോ വൈത മനുഭാര്യാൻ ബുഭൂഷതി, സഹൈവാലം ഭാര്യേഭ്യോ ഭവതി.

ആ വാഗാദികളായ ദേവന്മാർ പറഞ്ഞു:– ''അന്നം യാതൊന്നോ അത് എല്ലാം ഇത്രയുമേ ഉള്ളുവല്ലോ; അതിനെ തനിക്കുവേണ്ടി നീ ആഗമനം ചെയ്തു. ഇനി ഈ അന്നത്തിൽ ഞങ്ങളെ ആഭജിപ്പിക്കുക–പങ്കുള്ളവരാക്കുക.'' എന്ന് 'അന്നാർത്ഥികളാണെങ്കിൽ നിങ്ങൾ എന്റെ ചുറ്റും അഭിമുഖ മായി സ്ഥിതി ചെയ്യുവിൻ!' എന്നു പ്രാണൻ പറഞ്ഞു. "അങ്ങ നെയാകട്ടെ" എന്നു പറഞ്ഞ്, ആ പ്രാണന് ചുറ്റും നിവിഷ്ടരാ യി. അതിനാൽ ഈ പ്രാണനെക്കൊണ്ട് യാതൊരു അന്നത്തെ ലോകം അദിക്കുന്നുവോ, ആ അന്നംകൊണ്ട് ഈ വാഗാദികൾ തൃപ്തിപ്പെടുന്നു ഇപ്രകാരം ആർ അറിയുന്നുവോ, ഇവനെ സ്വന്തം ആളുകൾ–ജ്ഞാതികൾ ഇപ്രകാരം അഭിമുഖീകരിച്ചു ചുറ്റും ഇരിക്കുന്നു. ഇവൻ ജ്ഞാതികൾക്ക് ഭരണകർത്താ വായും ശ്രേഷ്ഠനായും മുമ്പിൽ നടക്കുന്നവനായും, അന്നത്തെ ഭക്ഷിക്കുന്നവനായും അരോഗനായും മേലാവായി രുന്ന് പാലിക്കുന്നവനായും ഭവിക്കുന്നു. സ്വന്തം ആളുകളിൽ ആരാണോ ഇപ്രകാരം അറിയുന്നവനെക്കുറിച്ച് പ്രതികൂലനാ യി, സ്പർദ്ധിക്കുന്നവനായി ഭവിക്കുവാൻ ഇച്ഛിക്കുന്നത്, അവൻ ഭരണീയന്മാർക്ക് മതിയായവനായി ഭവിക്കയില്ലതന്നെ. പിന്നെ ആരാണോ ഇവനെ–ഇപ്രകാരം അറിയുന്നവനെ–അനു ഗതനായി ഭവിക്കുന്നത്, ആരാണോ ഇവനെ അനുവർത്തിച്ചു കൊണ്ട് ഭാര്യന്മാരെ–ഭരണീയന്മാരെ–ഭരിക്കുവാൻ ഇച്ഛിക്കുന്നത് അവൻ മാത്രമേ ഭരണീയന്മാർക്കു മതിയാവുകയുള്ളൂ.

28. ഉപ"സോ f യാസ്യ ആങ്ഗിരസോ f ങ്ഗാനാം ഹിരസഃ" പ്രാണോ വാ അങ്ഗാനാം രസഃ, പ്രാണോ ഹിവാ അങ്ഗാനാം രസഃ; തസ്മാദം യസ്മാൽ

K

കസ്മാച്ചാങ്ഗാത് പ്രാണ ഉത്ക്രാമതി തദേവ തച്ഛു ഷ്യതി; ഏഷ ഹിവാ അങ്ഗാനാം രസഃ.

"സോ f യാസ്യ ആങ്ഗിരസോ f ങ്ഗാനാം ഹി രസഃ" എന്നുള്ളതിനാൽ പ്രാണൻ അംഗങ്ങളുടെ രസമാണെന്നു പറ ഞ്ഞിട്ടുണ്ടല്ലോ. പ്രാണൻ അംഗങ്ങളുടെ രസമാണെന്നുള്ളതു പ്രസിദ്ധമാണ്. ഏത് അംഗത്തിൽനിന്നുമാണോ പ്രാണൻ ഉത്ക്ര മിക്കുന്നത്–മാറുന്നത് അപ്പോൾതന്നെ അത്–ആ അംഗം–ശോഷി ക്കുന്നു. അതിനാൽ ഈ പ്രാണൻ അംഗങ്ങളുടെ രസമെന്നു പ്രസിദ്ധമായിരിക്കുന്നു.

29. ഉപ f ഏഷ ഉ ഏവ ബൃഹസ്പതിഃ; വാഗ്വൈ ബൃ ഹതീ: തസ്യാ ഏഷപതിഃ; തസ്മാദുബൃഹസ്പതിഃ.

ഈ പ്രകൃതമായ ആങ്ഗിരസൻതന്നെ ബൃഹസ്പതിയും ആകുന്നു. ബൃഹതീ എന്നു പറയുന്നത് വാക്കാകുന്നുവല്ലോ. അതിന് ഈ പ്രാണൻ പതിയാകുന്നു. അതിനാൽ ബൃഹസ്പ തിയുമാകുന്നു.

30. ഉപ–ഏഷ ഉ ഏവ ബ്രഹ്മണസ്പതിഃ; വാഗ്വൈ ബ്രഹ്മ; തസ്യാ ഏഷപതിഃ; തസ്മാദു ബ്രഹ്മണ സ്പതിഃ.

ഈ പ്രാണൻതന്നെ ബ്രഹ്മസ്പതിയും ആകുന്നു, ബ്രഹ്മം വാക്കാകുന്നു. അതിന്–ആ വാക്കിന്–ഈ പ്രാണൻ പതിയാകു ന്നു. അതിനാൽ ബ്രഹ്മണസ്പതി ആണ്.

31. ഉപ–ഏഷ ഉ ഏവ സാമ; വാഗ്വൈസാ f മൈഷ, സാ ചാമശ്ചേതി തത് സാമ്നഃ സാമത്വം; യദ്വേവ സമഃ പ്ലുഷിണാ, സമോ മശകേന, സമോ നാഗേന, സമ ഏഭിസ്ത്രിദിർല്ലോകൈഃ, സമഃ സർവ്വേണ; താസ്മാദ്വേവസാമ; അശ്നുതേ സാമ്നഃ സായൂജ്യം സലോ കതാം, യ ഏവ മേതത് സാമവേദ.

ഈ പ്രാണൻ തന്നെ സാമവുമാകുന്നു. 'സാ' എന്നത് വാക്കാകുന്നു. 'അമ' എന്ന ശബ്ദം ഈ പ്രാണനാകുന്നു. 'സ' എന്നതും 'അമ' എന്നതും അതാണ് സാമത്തിനുള്ള സാമത്വം എന്തു കാരണത്താലാണോ. പ്ലുഷിയോട്–പുത്തികാശരീരത്തോ ടു–സമനായും കൊതുകിനോടു സമനായും, നാഗത്തോടു സമ നായും ഈ മൂന്നു ലോകങ്ങളോടും സമനായും സർവ്വ ത്തോടും സമനായും ഇരിക്കുന്നത്, അതുകൊണ്ടും പ്രാണനെ സാമമെന്നു പറയാം. ആരാണോ, ഇപ്രകാരം സാമത്തെ അറി യുന്നത്, അവൻ സാമത്തിന്റെ–പ്രാണന്റെ സായൂജ്യത്തെയോ സലോകതയേയോ പ്രാപിക്കുന്നു.

32. ഉപ–ഏഷഉവാ ഉദ്ഗീഥഃ; പ്രാണോ വാ ഉത്; പ്രാണേന ഹീദം സർവമുത്തബ്ധംഃ വാ ഗേവ ഗീഥാ; ഉച്ചഗീഥാ ചേതി സ ഉദഗീഥാഃ.

ഈ പ്രാണൻ ഉദ്ഗീഥവുമാകുന്നു. ഉത് എന്നത് പ്രാണനാ കുന്നു. എന്തെന്നാൽ ഈ ജഗത്തെല്ലാം പ്രാണനാൽ ആണ് ഉത്തബ്ധമായിരിക്കുന്നത്–താങ്ങി നിറുത്തപ്പെട്ടിരിക്കുന്നത്. ഗീഥ എന്നു പറയുന്നത് വാക്കുതന്നെ ആകുന്നു. ഉത്തംഗീഥയും

N P

എന്നുള്ളതു ചേർത്തുപറയുന്നതാണ് ഉദ്ഗീഥം.

33. ഉപ–തദ്ധാപി ബ്രഹ്മദത്തശ്ചേ കിതാനോ രാജാനം ഭക്ഷയന്നുവാച:– അയം ത്യസ്യ രാജാ മൂർദ്ധാനം വിപാതയതാദ്, യദിതോ f യാസ്യ ആങ്ഗിരസോ f ന്യേനോദഗായദിതി. വാചാ ച ഹ്യേവ സ പ്രാണേന ചോദഗായദിതി.

ആ വിഷയത്തിലും ഒരു ആഖ്യായിക കേട്ടിട്ടുണ്ട്. ചൈകി താനന്റെ യുവാപത്യമായ ബ്രഹ്മദത്തൻ രാജാവിനെ–സോമത്തെ –ഭക്ഷിച്ചുകൊണ്ട് പറഞ്ഞു: "അയാസ്യനായ ആങ്ഗിരസൻ ഈ വാക്സംയുക്തനായ പ്രാണനിൽനിന്ന് മറ്റൊരു ദേവതയെക്കൊണ്ടാണ് ഉദ്ഗാനം ചെയ്തതെങ്കിൽ, ഈ എന്നാൽ ഭക്ഷിക്കപ്പെടുന്ന സോമം അവന്റെ–അനൃതവാദിയായ എന്റെ–മൂർദ്ധാവിനെ–ശിരസ്സിനെ വിപതിപ്പിക്കട്ടെ" എന്ന്. അവൻ–അയാസ്യനായ ആങ്ഗിരസൻ വാക്കുകൊണ്ടും പ്രാണനെക്കൊണ്ടും തന്നെയാണ് ഉത്ഗാനം ചെയ്തത് എന്ന് ഇതുകൊണ്ടു തീർച്ചയാണ്.

34. ഉപ– തസ്യ ഹൈതസ്യ സാമ്േനാ യഃ സ്വം വേദ, ഭവതി ഹാസ്യ വൈ സ്വര ഏവ സ്വം തസ്മാ ദാർത്വിജ്യം കരിഷ്യൻ വാചി സ്വരമിച്ഛേത. തയാ വാചാ സ്വസമ്പന്നയാ f f ർത്വിജ്യം കുര്യാത്. തസ്മാദ്യജ്ഞേ സ്വരവന്തം ദിദൃക്ഷന്ത ഏവ; അഥോ യസ്യസ്വം ഭവതി. ഭവതി ഹാസ്യസ്വം യ ഏവ മേതേത് സാമ്നഃ സ്വം വേദ.

അങ്ങനെയുള്ള ഈ സാമത്തിന്റെ ധനത്തെ ആർ അറിയുന്നുവോ അവന്ന് ധനം ഉണ്ടാകും. ആ സാമത്തിന് ധനം സ്വരം തന്നെയാണ്. അതിനാൽ ആർത്വിജ്യം ചെയ്വാൻ പോകുന്നവൻ വാക്കിൽ സ്വരത്തെ ഇച്ഛിക്കണം. സ്വരസമ്പന്നയായ ആ വാക്കുകൊണ്ട് ആർത്വിജ്യത്തെ ചെയ്യണം. ആർക്കാണോ ധനം ഉള്ളത്, അവനേ കാണുവാൻ ആഗ്രഹിക്കുന്നതു എപ്രകാരമോ അതുപോലെ, യജ്ഞത്തിൽ സ്വരമുള്ളവനെ കാണുവാൻ ജനങ്ങൾ ആഗ്രഹിക്കുകതന്നെ ചെയ്യുന്നു. ആരാണോ ഇപ്രകാരം ഈ സാമത്തിന്റെ സ്വത്തിനെ അറിയുന്നത് അവന്ന് ധനം ഉണ്ടാകുന്നതാണ്.

35. ഉപ–തസ്യ ഹൈതസ്യ സാമ്നോയഃ സുവർണ്ണം വേദ, ഭവതി ഹാസ്യ സുവർണ്ണം; തസ്യ വൈ സ്വര ഏവ സുവർണ്ണം; ഭവതി ഹാസ്യ സുവർണ്ണം യ ഏവം മേതത് സാമ്നഃ സുവർണ്ണം വേദ.

അങ്ങനെയുള്ള ഈ സാമത്തിന്റെ സുവർണ്ണത്തെ ആർ അറിയുന്നുവോ അവന്ന് സുവർണ്ണം ഉണ്ടാകും. ആ സാമത്തിന് സുവർണ്ണം സ്വരംതന്നെയാകുന്നു. ഇപ്രകാരം ഈ സാമത്തിന്റെ സുവർണ്ണത്തെ ആർ അറിയുന്നുവോ അവന്ന് സുവർണ്ണം ഉണ്ടാകുന്നതാണ്.

36. ഉപ– തസ്യ ഹൈതസ്യ സാമ്നോ യഃ പ്രതിഷ്ഠാം വേദ, പ്രതി ഹതിഷ്ഠതി; തസ്യ വൈ വാ ഗേവ പ്രതിഷ്ഠാ; വാ ചി ഹി ഖല്വേഷ ഏതത് പ്രാണഃ പ്രതിഷ്ഠിതോ ഗീയതേ; അന്ന ഇത്യുഹൈക ആഹുഃ.

അങ്ങനെയുള്ള ഈ സാമത്തിന്റെ പ്രതിഷ്ഠയെ ആർ അറിയുന്നുവോ, അവൻ പ്രതിഷ്ഠിതി ചെയ്യുന്നു. ആ സാമത്തിന് പ്രതിഷ്ഠ വാക്കുതന്നെയാകുന്നു. എന്തെന്നാൽ ഈ പ്രാണൻ വാക്കിൽ പ്രതിഷ്ഠിതനായിട്ടാണല്ലോ ഈ ഗീതിയായിത്തീരുന്നത്. അന്നത്തിൽ പ്രതിഷ്ഠിതനായിട്ടാണു ഗീതി ഭാവത്തെ പ്രാപിക്കുന്നതെന്ന് മറ്റു ചിലർ പറയുന്നു.

37. ഉപ– അഥാതഃ പവമാനാനാമേവാഭ്യാരോഹഃ; സ വൈ ഖലു പ്രസ്തോതാ സാമ പ്രസ്തൗതി; സ യത്ര പ്രസ്തുയാത് തദേതാനിജപേത്;– അസതോ മാ സദ്ഗയമയാ; തമസോ മാ ജോതിർഗമയ; മൃത്യോർമ്മാ f മൃതംഗമയ. ഇതി. സ യദാഹാ സതോ മാമ്വദ്ഗമയേതി, മൃത്യുർവാ അസത്, സദമൃതം; മൃത്യോർമ്മാ f മൃതം ഗമയാമൃതം മാകുർവിത്യേ വൈതദാഹ; തമസോ മാ ജ്യോതിർ ഗമയേതി:– മൃത്യുർവൈതമോ, ജ്യോതിരമൃതം മൃത്യോർമ്മാ f മൃതം ഗമയാമൃതം മാകുർവിത്യൈവൈ തദാഹ; മൃത്യോർമ്മാ f മൃതം ഗമയേതി നാത്ര തിരോഹിതമിവാസ്തി. അഥയാ നീതരാണി സ്തോത്രാണി തേഷ്വാത്മനേ f ന്നാഭ്യമാഗായേത്. തസ്മാദു തേഷുവരം വൃണീതയം കാമം കാമയേത തം; സ ഏവം വിദുദ്ഗാതാ f f ത്മനേ വായജമാനായ വ യം കാമം കാമയതേ തമാഗായതിതെദ്ധൈതല്ലോകജിദേവ: ന ഹൈവാലോക്യതായാ ആശാ f സ്തി, യ ഏവമേതത് സാമ വേദ.

അനന്തരം ഇതിനാൽ ഏതു വിജ്ഞാനമുള്ളവനാണോ ജപകർമ്മത്തിൽ അധികാരം, ആ വിജ്ഞാനം പറഞ്ഞുകഴിഞ്ഞതിനാൽ പവമാനങ്ങൽക്കു മാത്രമുള്ള അഭ്യാരോഹം എന്നു പറയുന്ന ജപകർമ്മം വിധിക്കപ്പെടുന്നു:– ആ പ്രസ്തോതാവ് സാമത്തെ പ്രസ്തവിക്കുമല്ലോ. ആ പ്രസ്തോതാവ് ഏതു കാലത്തിൽ പ്രസ്തവിക്കുമോ–പ്രാരംഭിക്കുമോ അപ്പോൾ ഇവയെ–താഴെ പറയുന്ന മന്ത്രങ്ങളെ ജപിക്കണം. "അസതോ മാ സദ്ഗമയാ" "തമസോ മാ ജ്യോതിർഗമയ." "മൃത്യോർമ്മാ f മൃതം ഗമയ," എന്ന്. ആ മന്ത്രം "അസതോ മാ സദ്ഗമയാ" എന്ന് ഏതിനെ പറയുന്നുവോ, അതിൽ അസത്ത് എന്നു പറയുന്നത് മൃത്യു ആകുന്നു. സത്ത് എന്നത് അമൃതമാകുന്നു. എന്നെ മൃത്യുവിൽനിന്ന് അമൃതത്തെ പ്രാപിപ്പിക്കുക. അതായത്; എന്നെ അമൃതനാക്കുക എന്നുതന്നെയാണ് ഈ പറയുന്നത്. തമസ്സ് എന്നത് മൃത്യു ആകുന്നു. മൃത്യുവിൽനിന്ന് എന്നെ അമൃതത്തെ പ്രാപിപ്പിക്കുക. അതായത് എന്നെ അമൃതനാക്കുക എന്നുതന്നെയാണ് ഇപ്പറയുന്നത്. മൃത്യോർമ്മാ f മൃതംഗമയ എന്നുള്ളതിൽ തിരോഹിതമെന്നപോലെ ഉള്ള അർത്ഥസ്വരൂപം ഇല്ല. അനന്തരം മറ്റു സ്തോത്രങ്ങൾ ഏവയോ അവയിൽ തനിക്കായി അന്നാദ്യത്തെ ആഗാനം ചെയ്യണം. ഏതു കാരണത്താലാണോ ഇപ്രകാരം അറിയുന്ന–പ്രാണവിത്തായ–ഈ ഉദ്ഗാതാവ് തനിക്കായോ യജമാനന്നായോ ഏതു കാമത്തെ കാമിക്കുന്നുവോ അതിനെ ആഗാനം ചെയ്യുന്നത്, അതിനാൽ ആ സ്തോത്രങ്ങൾ പ്രയോഗിക്കപ്പെടുമ്പോൾ ഏതു കാമത്തെയാണോ കാമിക്കുന്നത്, ആ കാമത്തെ വരമായി വരിക്കണം.

I K

അങ്ങനെയുള്ള ഈ പ്രാവിജ്ഞാനം ലോകങ്ങളെ ജയിക്കുന്ന തുതന്നെ. ആരാണോ ഈ നാമത്തെ അറിയുന്നത് അവന്ന് ലോകാർഹത്വഭാവത്തെപ്പറ്റി അംശംസനം ഉണ്ടാകുന്നതല്ല.

## നാലാം ബ്രാഹ്മണം

38. ഉപ–ആത്മൈവേദമഗ്ര ആസീത്; പുരുഷവിധഃ സോ f നു വീക്ഷ്യനാന്യദാത്മനോ f പശ്യത്; സോ f ഹ മസ്മീ ത്യഗ്രേ വ്യാഹരത്. തതോ f ഹം നാമാ ഭവത്: തസ്മാദപ്യേതർഹ്യാമന്ത്രിതോ f ഹമയമി ത്യേവാഗ്ര ഉക്ത്വാ f ഥാന്യന്നാമ പ്രബ്രൂതേ, യദ സ്യഭവതി. സ യത് പൂർവ്വോ f സ്മാത് സർവ്വ സ്മാത് സർവ്വാൻ പാപ്മന ഔഷത്, തസ്മാത് പുരുഷഃ ഓഷതി ഹ വൈ സ തം യോ f സ്മാത് പൂർവ്വോ ബുഭൂഷതി യ ഏവം വേദ.

മറ്റു ശരീരം ഉണ്ടാകുന്നതിനു മുമ്പ് ഇത് പല മാതിരിയിലുള്ള ശരീരമെല്ലാം–ആത്മാവുതന്നെ ആയിരുന്നു. പുരുഷനെപ്പോലെ ശിരസ്സ് പാണികൾ മുതലായവയോടുകൂടിയ ആ വിരാട്ട് അനു വീക്ഷണം ചെയ്തിട്ട്–അന്വാലോചനം ചെയ്തിട്ട്–തന്നിൽനിന്നു വേറേയായ ഒന്നിനേയും കണ്ടില്ല. അവൻ മുമ്പേ 'ഞാനാകുന്നു' എന്ന അർത്ഥത്തിൽ 'അഹം അസ്മി' എന്ന് വ്യാഹരിച്ചു–പറ ഞ്ഞു. അതിനാൽ 'അഹം' എന്നു പേരുള്ളവനായിതീർന്നു. അതിനാൽ ഇപ്പോഴും ആ മന്ത്രണം ചെയ്യപ്പെട്ടവൻ–'നീ ആര്?' എന്നു ചോദിച്ചാൽ ഒരുവൻ–ആദ്യം–'ഞാൻ ആണ്' എന്നുതന്നെ പറഞ്ഞിട്ട്, ആ വേറേയുള്ള നാമത്തെ പറയുന്നു. ആ പ്രജാപതി ഈ പ്രജാപതിത്വത്തെ പ്രാപിക്കുവാനിച്ഛിക്കുന്നവരുടെ സമു ദായത്തെക്കാളെല്ലാം പൂർവ്വനായിട്ട്–മുമ്പനായിട്ട്–എല്ലാ പാപ്മാ ക്കളേയും ദഹിപ്പിച്ചു എന്നുള്ളത് ഏതോ, അതിനാൽ പുരുഷ നാകുന്നു. ഇപ്രകാരം ആർ അറിയുന്നുവോ അവൻ, ആരാണോ ഇവനെക്കാൾ മുമ്പനായി ഭവിക്കുവാൻ ഇച്ഛിക്കുന്നത് അവനെ ദഹിപ്പിക്കുന്നതാണ്.

39. ഉപ–സോ f ബിഭേത്; തസ്മാദേകാകീ ബിഭേതി; സ ഹായമീക്ഷാംചക്രേ, യന്മദന്യന്നാസ്തി, കസ്മാന്നു ബിഭേമീതി; തത ഏവാസ്യ ഭയം വീയായ; കസ്മാദ്ധ്യഭേക്ഷ്യത്? ദ്വിതീയാ ദ്വൈ ഭയം ഭവതി.

അവൻ–ആ പ്രജാപതി ഭയപ്പെട്ടു, അതിനാൽ ഒറ്റയായുള്ള വൻ ഭയപ്പെടുന്നു. അങ്ങനെ ഭയപ്പെട്ട ഈ പ്രജാപതി ഈ ക്ഷണത്തെ ചെയ്തു–വിചാരിച്ചറിഞ്ഞു. "യാതൊരു കാരണ ത്താൽ എന്നിൽനിന്ന് അന്യമായിട്ടുള്ള വസ്തു ഇല്ലല്ലോ, അതി നാൽ ഏതിൽനിന്നാണ് ഞാൻ ഭയപ്പെടുന്നത്?" എന്ന്. അതി നാൽതന്നെ ഇവന്റെ– ഈ പ്രജാപതിയുടെ ഭയം തീരെ നീങ്ങി. ഏതിൽ നിന്നാണ് ഭയപ്പെട്ടത്? രണ്ടാമതൊന്നിൽ നിന്നാണല്ലോ ഭയമുണ്ടാകുന്നത്.

40. ഉപ– സ വൈ നൈവ രേമേ; തസ്മാദേകാകീന രമതേ. സ ദ്വിതീയമൈച്ഛത്; സ ഹൈതാവാനാസ, യഥാ സ്ത്രീപുമാം സൗ സംപരിഷക്തൗ; സ ഇമ മേവാ ff ത്മാനംദ്വേധാ f പാതയത്; തതഃ പതിശ്ച പത്നീ ചാഭവതാം. തസ്മാദിദമർദ്ധ ബൃഗളമിവ സ്വ ഇതിഹ സ്മാ ff ഹയാജ്ഞവല്ക്യഃ; തസ്മാദയ മാകാശഃ സ്ത്രിയാ പൂര്യത ഏവ. നാം സമഭവത്; തതോ മനുഷ്യാ അജായന്ത.

അവൻ ആ പ്രജാപതി രമിച്ചില്ല– രതിയെ പ്രാപിച്ചില്ല. അതി നാൽ ഏകാകിയായിട്ടുള്ളവൻ രമിക്കുന്നില്ല. അവൻ, രണ്ടാമ തൊരു വസ്തുവിനെ–സ്ത്രി വസ്തുവിനെ ഇച്ഛിച്ചു. അവൻ പര സ്പരം ആലിംഗനം ചെയ്തിരിക്കുന്ന സ്ത്രീ പുരുഷന്മാർ എങ്ങ നെയോ–ഏതു പരിമാണത്തോടു കൂടിയിരിക്കുമോ അത്രയും പരിമാണമുള്ളവൻ ആയിത്തീർന്നു. അവൻ ഈ ആത്മാവിനെ ത്തന്നെ രണ്ടു പ്രകാരത്തിൽ പതിപ്പിച്ചു. അതിനാൽ പതിയും പത്നിയും ഉണ്ടായി. അതിനാൽ ഈ ശരീരം തന്നിലുള്ള–തന്റെ അർദ്ധഭാഗം പോലെയിരിക്കുന്നു എന്ന് യാജ്ഞവല്ക്യൻ പറ ഞ്ഞിട്ടുണ്ട്. അതിനാൽ ആകാശമായ–സ്ത്രീയാകുന്ന–പകുതി യില്ലാത്ത ഈ പുരുഷാർദ്ധം സ്ത്രീയാൽ പൂരിപ്പിക്കപ്പെടുക തന്നെ ചെയ്യുന്നു. അവളെ–പത്നിയായി കല്പിക്കപ്പെട്ടു. ശത രൂപ എന്ന ആ പുത്രിയെ പ്രജാപതി ഉപഗമിച്ചു. അതിൽനിന്ന് മനുഷ്യർ ഉണ്ടായി.

41. ഉപ– സോഹേയമീക്ഷാംചക്രേ–കഥംനുമാ ff ത്മന ഏവ ജനയിത്വാ സംഭവതി? ഹന്ത! തിരോ f സാ നീതി; സാ ഗൗരഭവത്; ഋഷഭഇതരഃ; താം സമേവാ ഭവത്; തതോ ഗാവോ f ജായന്ത; ബഡവേ തരാ f ഭവത്; അശ്വ വൃഷ ഇതരഃ; ഗർദ്ദർഭീതരാ, ഗർദ്ദഭ ഇതരഃ; താം സമേവാഭവത്; ത ത ഏകശ ഫമജാ യത; അജേതരാ f ഭവത്; വസ്തഇതരഃ; അവിരിത രാ, മേഷഇതരഃ; താം സമേവാഭവത്; തതോ f ജാവയോ f ജായന്ത; ഏവമേവ യദിദം കിംച മിഥു നമാപി പീലിതാഭ്യസ്തത്; സർവ മസൃജത.

ആ ഇവൾ– ആ ശതരൂപ ഈക്ഷിച്ചു.– ആലോചിച്ചു. "എന്നെ തന്നിൽനിന്നു തന്നെ ജനിപ്പിച്ചിട്ട്, എങ്ങനെയാണ് സംഭ വിക്കുന്നത്? ഉപഗമിക്കുന്നത്? ഇപ്പോൾ ഞാൻ മറഞ്ഞുകളയാം" എന്ന്, അവൾ– ആ ശതരൂപ ഗോവായിത്തീർന്നു. മറ്റേ ആൾ– മനു ഋഷഭം ആയി. അവളെ ഉപഗമിക്കതന്നെ ചെയ്തു. അതിൽനിന്ന് ഗോക്കൾ ജനിച്ചു. മറ്റേവൾ–ശതരൂപ–പെൺരകു തിരയായിത്തീർന്നു. മറ്റേവൻ–മനു–ആൺകുതിരയായി. ശത രൂപ പെൺകഴുതയായി. മറ്റേ ആൾ ആൺകഴുതയായി. അവളെ ഉപഗമിക്കതന്നെ ചെയ്തു. അതിൽനിന്ന് ഒറ്റക്കുളമ്പുള്ള ഇനം ഉണ്ടായി. ശതരൂപ പെൺകോലാടായി. മറ്റേ ആൾ–മനു–കോ ലാടായി. അതുപോലെ ശതരൂപ പെൺകുറിയാടും മനു ആൺകുറിയാടുമായി അവളെ ഉപഗമിക്കതന്നെ ചെയ്തു. അതിൽനിന്ന് കോലാടുകളും കുറിയാടുകളും ഉണ്ടായി. ഇപ്ര കാരം തന്നെ പിപീലികകൾവരെ ഏതെല്ലാം മിഥുനമാണോ ലോകത്തിൽ ഉള്ളത് അതിനെ എല്ലാം സൃഷ്ടിച്ചു.

42. ഉപ– സോ f വേദഹം വാവ സൃഷ്ടിരസ്മ്യഹം ഹീദം സർവമ സൃക്ഷീതി, തതഃ സൃഷ്ടിരഭവത് സൃഷ്ട്യാം ഹാസ്യൈതസ്യാം ഭവതി, യ ഏവം വേദ.

അവൻ ആ പ്രജാപതി വിചാരിച്ചു:– "സൃഷ്ടി–സൃഷ്ടിക്കപ്പെട്ട ജഗത്ത്–ഞാൻ തന്നെയാകുന്നു. എന്തെന്നാൽ ഇതിനെ എല്ലാം

N P

ഞാനാണു" സൃഷ്ടിച്ചത് എന്ന്. അതിനാൽ സൃഷ്ടി എന്നു പേരുള്ളവനായിത്തീർന്നു. ഇപ്രകാരം ആർ അറിയുന്നുവോ, അവൻ ഇവന്റെ– ഈ പ്രജാപതിയുടെ–ഈ സൃഷ്ടിയിൽ–സൃഷ്ടിയായ ഈ ജഗത്തിൽ സ്രഷ്ടാവായിത്തീരുന്നു.

43. ഉപ–അഥേത്യഭമന്ഥത്; സമുഖാച്ചയോനേർഹസ്താഭ്യാം ചാഗ്നിമസൃജത; തസ്മദേതദുഭയമലോമകമന്തരത;ഃ അലോമകാഹ യോനിരന്തരതഃ തദ്യഭിദമാ ഹുരമും യജാമും യ ജേത്യേകൈകം ദേവ, മേതസ്യൈവ സാ വിസൃഷ്ടിഃ; ഏഷ ഉഹ്യേമ സർവേദേവാഃ അഥയത് കിഞ്ചേദമാർദ്രം തദ്രേതസോ f സൃജത; തദുസോമഃ; ഏതാവദ്വാ ഇദം സർവമന്നം ചാന്നാദശ്ച; സോമ ഏവാന്നം; അഗ്നിരന്നാദഃ; സൈഷാ ബ്രഹ്മണോ f തിസൃഷ്ടിഃ; യച്ഛ്റേയസോ ദേവാനസൃജത, അഥയന്മർത്ത്യഃ സന്നമൃതാന സൃജത, തസ്മാദതിസൃഷ്ടിഃ അതിസൃഷ്ട്യാം ഹാസ്യൈതസ്യാം ഭവതി യ ഏവം വേദ.

അനന്തരം ഇപ്രകാരം അഭിമുഖ്യേന മഥനം ചെയ്തു. ആ പ്രജാപതി മുഖമാകുന്ന യോനിയിൽനിന്നും ഹസ്തങ്ങളാകുന്ന യോനികളിൽനിന്നും അഗ്നിയെ സൃഷ്ടിച്ചു. അതിനാൽ ഇതു രണ്ടും അകത്ത് രോമമില്ലാത്തതായിരിക്കുന്നു. യോനി അകത്തുവശത്ത് രോമമില്ലാത്തതാണല്ലോ. അതിൽ–കർമ്മപ്രകരണത്തിൽ, ഓരോ ദേവനെയും ഇന്നദേവനെ യജിക്കുക, ഇന്നദേവനെ യജിക്കുക എന്ന് ഇപ്പറയാറുള്ളത് ഏതോ ആ വിവിധമായ സൃഷ്ടി ഈ പ്രജാപതിയുടെ തന്നെയാകുന്നു. എല്ലാ ദേവന്മാരും ഈ പ്രജാപതി തന്നെ ആകുന്നു. അനന്തരം ലോകത്തിൽ ഏതെല്ലാമാണോ ആർദ്രമായിട്ടുള്ളത് അവയെ രേതസ്സിൽനിന്ന് സൃഷ്ടിച്ചു. അത് സോമം തന്നെയാകുന്നു. ഈ ജഗത്തെല്ലാം ഇത്രത്തോളം മാത്രമാകുന്നു. അന്നവും അന്നാദനും മാത്രമാകുന്നു. അന്നംതന്നെയാണ് സോമം അന്നാദൻ തന്നെ അഗ്നി. തന്നെക്കാൽ ശ്രേഷ്ഠരായ ദേവന്മാരെ സൃഷ്ടിച്ചു എന്നത് ഏതോ, ഇത് ബ്രഹ്മാവിന്റെ–പ്രജാപതിയുടെ–തന്നെക്കാൾ കൂടിയതരത്തിലുള്ള സൃഷ്ടിയാകുന്നു. മർത്ത്യനായിരുന്നുകൊണ്ട് മരണമില്ലാത്തവരെ സൃഷ്ടിച്ചു എന്നത് ഏതോ അതിനാൽ അതിസൃഷ്ടിയാകുന്നു. ഇപ്രകാരം ആർ അറിയുന്നുവോ അവൻ ഇവന്റെ–ഈ പ്രജാപതിയുടെ–ഈ അതിസൃഷ്ടിയിൽ പ്രജാപതിയെപ്പോലെ തന്നെ സൃഷ്ടാവായിത്തീരുന്നതാണ്.

44. ഉപ–തദ്ധേദം തർഹ്യവ്യാകൃതമാസീത്; തന്നാമരൂപാഭ്യാമേവ വ്യാക്രിയതാസൗനാമാ f യമിദം രൂപ ഇതി; തദിദമപ്യേതർഹി നാമരൂപാഭ്യാമേവ വ്യാക്രിയതേ f സൗ നാമായദിദംരൂപ ഇതി. സ ഏഷ ഇഹ പ്രവിഷ്ട ആ f നഖാഗ്രേഭ്യോ, യഥാ ക്ഷുരഃ ക്ഷുരധാനേ f വഹിതഃ സ്യാത് വിശ്വംഭരോ വാ വിശ്വംഭരകുലായേ; തം ന പശ്യന്തി. അകൃത്സ്നോഹി സഃ; പ്രാണന്നേവ പ്രാണോനാമ ഭവതി; വദൻ വാക്; പശ്യംശ്ചക്ഷുഃ ശൃണ്വഞ് ശ്രോത്രം, മന്വാനോമന സ്താന്യസ്യൈതാനികർമ്മ നാമാന്യേവ. സ യോ f ത ഏകൈ കമുപാസ്തോ ന സ വേദ; അകൃത്സ്നോഹ്യേ ഷഃ; അത ഏകൈകേ ന ഭവതി; ആത്മേത്യേവോ പാസീത; അത്ര ഹ്യേതേ സർവ്വ ഏകം ഭവന്തി, തദേതത് പദനീ യമസ്യ സർവ്വസ്യ, യദയമാത്മാ; അനേന ഹ്യേതത് സർവ്വം വേദ. യഥാ ഹ വൈപദേനാനുവിന്ദേ, ദേവം കീർത്തിം, ശ്ലോകം വിന്ദതേ, യഏവം വേദ.

ബീജാവസ്ഥയിലായിരുന്ന ജഗത്ത്, അപ്പോൾ–ഉൽപത്തിക്കു മുമ്പ്–അവ്യാകൃതമായിരുന്നു. അത്–അവ്യാകൃതമായിരുന്ന ജഗത്ത്– "ഇവൻ ഇന്ന പേരുള്ളവനാകുന്നു. ഇന്ന രൂപത്തോടുകൂടിയവനാകുന്നു," എന്ന് നാമംകൊണ്ടും രൂപംകൊണ്ടും തന്നെ വ്യാകരിച്ചു. അങ്ങനെയുള്ള ആവ്യാകൃതമായ വസ്തു ഇക്കാലത്തും, "ഇവൻ ഇന്നപേരുള്ളവനാകുന്നു; ഇന്ന രൂപമുള്ളവനാകുന്നു." എന്ന് നാമംകൊണ്ടും രൂപംകൊണ്ടും തന്നെ വ്യാകരിക്കുന്നു. അവൻ– ആ പരനായ ആത്മാവ്, ക്ഷുരം–കത്തി–കത്തിക്കൂട്ടിൽ അവഹിതമായിരിക്കുന്നതും പ്രവേശിപ്പിക്കപ്പെട്ടിരിക്കുന്നതും, വിശ്വംഭരൻ–അഗ്നി–വിശ്വംഭരന്റെ കുലായത്തിൽ–അവഹിതനായിരിക്കുന്നതും ഏതു പ്രകാരമോ, അപ്രകാരം ഈ ദേഹങ്ങളിൽ നഖാഗ്രങ്ങൾവരെ പ്രവിഷ്ടനായി അവനെ കാണുന്നില്ല. എന്തെന്നാൽ, അവൻ–പ്രാണനാദിക്രിയയോടുകൂടിയ ആത്മാവ് അകൃത്സ്നനാകുന്നു. അസമസ്തനാകുന്നു. പ്രാണനക്രിയയെ ചെയ്തുകൊണ്ടിരിക്കുമ്പോൾ മാത്രമെ പ്രാണൻ എന്നു പേരുള്ളവനായിരിക്കുന്നുള്ളൂ. വദിക്കുമ്പോൾ മാത്രമേ വാക്ക് എന്നു പേരുള്ളവനായിരിക്കുന്നുള്ളൂ. ദർശിക്കുമ്പോൾ മാത്രമേ ചക്ഷുസ്സ് എന്നു പേരുള്ളവനായിരിക്കുന്നുള്ളൂ. ശ്രവിക്കുമ്പോൾ മാത്രമേ ശ്രോത്രമെന്നു പേരുള്ളവനായിരിക്കുന്നുള്ളൂ. മനനം ചെയ്യുമ്പോൾ മാത്രമേ മനസ്സെന്നു പേരുള്ളവനായിരിക്കുന്നുള്ളൂ. ഈ ആത്മാവിന്റെ അങ്ങനെയുള്ള ഈ പ്രാണാദിനാമങ്ങൾ കർമ്മംകൊണ്ടുണ്ടായ നാമങ്ങൾ മാത്രമാണ്. ആരാണോ ഇതിൽനിന്ന്– പ്രാണനാദിക്രിയാസമുദായത്തിൽനിന്നു ഓരോന്നിനെ ഉപാസിക്കുന്ത്, അവൻ ബ്രഹ്മത്തെ അറിയുന്നില്ല. എന്തെന്നാൽ, ഈ ആത്മാവ്, ഈ പ്രാണനാദി സമുദായത്തിൽ ഓരോന്നായി നില്ക്കുമ്പോൾ അകൃത്സ്നനാകുന്നു–അസമസ്തനാകുന്നു. ആത്മാവെന്നുവച്ചു തന്നെ ഉപാസിക്കണം എന്തെന്നാൽ ഈ ആത്മാവ് എന്നത് ഏതോ, പ്രകൃതമായ ഈ തത്ത്വമാണ്, ഇതിൽ എല്ലാറ്റിലുംവച്ചു പ്രാപിക്കപ്പെടേണ്ടത്. എന്തെന്നാൽ ഇതുകൊണ്ട്–ഈ ആത്മതത്ത്വത്തെ അറിയുന്നതുകൊണ്ടു, ഇതിനെ എല്ലാം–ആത്മാവല്ലാത്തതിനെ എല്ലാം അറിയുന്നു. ആരാണോ ഇപ്രകാരം അറിയുന്നതു, അവൻ, ഏതു പ്രകാരമാണോ പദംകൊണ്ട്–ചുവട്ടടയാളം കൊണ്ട് ലഭിക്കുവാനുദ്ദേശിക്കുന്ന പശുവിനെ ലഭിക്കുന്നത് അപ്രകാരം കീർത്തിയെയും ശ്ലോകത്തെയും കിട്ടുന്നു.

45. ഉപ– തദേതത് പ്രേയഃ പുത്രാത്, പ്രേയോവിത്താത്, പ്രേയോ f ന്യ സ്മാത് സർവസ്മാ, ദന്തരതരം യ ദയമാത്മാഃ സയോന്യമാത്മനഃ പ്രിയം ബ്രുവാണം ബ്രൂയാത്, പ്രിയം രോത്സ്യതീതി. ഈശ്വരോഹ; തഥൈവ സ്യാത്; ആത്മാനമേവ പ്രിയമുപാസിത; സ യ ആത്മാനമേവ പ്രിയമുപാസ്തേ, ന ഹാസ്യ പ്രിയം പ്രമായുകം ഭവതി.

ഈ ആത്മാവെന്നത് ഏതോ, ഇത് പുത്രനെക്കാൾ പ്രേയ

സ്സാകുന്നു–പ്രിയതരമാകുന്നു. വിത്തത്തേക്കാൽ–സ്വർണ്ണം, രത്നം മുതലായതിനെക്കാൾ പ്രിയതരമാകുന്നു. മറ്റെല്ലാത്തിനെക്കാളും പ്രിയതരമാകുന്നു. ഏറ്റവും ഉള്ളിലുള്ളതാകുന്നു. ആരോണോ,–ഏതു പ്രാണപ്രിയവാദി ആണോ, ആത്മാവല്ലാത്ത മറ്റൊന്നിനെ ആത്മാവിനെക്കാൾ പ്രിയമെന്നു പറയുന്നവനോട്, "നിനക്ക് അഭിമതമായ പുത്രാദിരൂപമായ വസ്തു രോധിക്കും –പ്രാണ സംരോധനത്തെ പ്രാപിക്കും–നശിക്കും." എന്ന് പറയുന്നത്, അവൻ ഈശ്വരൻതന്നെ–അങ്ങനെ പറയുന്നതിനു മതിയായവൻതന്നെ. അവൻ പറഞ്ഞതുപോലെതന്നെ സംഭവിക്കും. ആത്മാവിനെത്തന്നെ പ്രിയമെന്ന് ഉപാസിക്കണം. അങ്ങനെ ആരാണോ ആത്മാവിനെത്തന്നെ പ്രിയമെന്ന് ഉപാസിക്കുന്നത്, ഇവന്റെ പ്രിയം പ്രമരണശീലമായി–നശിക്കുന്ന സ്വഭാവമുള്ളതായി ഭവിക്കുന്നതല്ല.

46. ഉപ–തദാഹുഃ–യദ് ബ്രഹ്മവിദ്യയാ സർവ്വം ഭവിഷ്യന്തോ മനുഷ്യാമന്യന്തേ; കിമു തദ് ബ്രഹ്മാവേത്–യസ്മാത് തത് സർവ്വമഭവത്? ഇതി.

അതിനെ– അടുത്ത വാക്യത്താൽദ്യോതിപ്പിക്കുന്നതിനെ–പറയുന്നു: നിരതിശയമായ ശ്രേയസ്സിനെ പ്രാപിക്കുവാനിച്ഛിക്കുന്ന ബ്രാഹ്മണർ പറയുന്നു "മനുഷ്യർ ബ്രഹ്മവിദ്യകൊണ്ട് തങ്ങൾക്കു എല്ലാമായിത്തീരാമെന്ന് വിചാരിക്കുന്നു എന്നുള്ളത് ഏതോ, അതിനെ സംബന്ധിച്ചു നാം ചോദിക്കുന്നു ഏതിന്റെ ജ്ഞാനത്താൽ അത്–ആ ബ്രഹ്മം എല്ലാമായിത്തീർന്നുവോ, അങ്ങനെയുള്ള എന്തിനെയാണ്, ആ ബ്രഹ്മം അറിഞ്ഞത്?" എന്ന

47. ഉപ– ബ്രഹ്മ വാ ഇദമഗ്ര ആസീത്; തദാത്മാനമേവാ വേദഹം ബ്രഹ്മാസ്മീതി; തസ്മാത് തത് സർവ്വമഭവത്; തദ്യോ യോ ദേവാനാം പ്രത്യബുധ്യത, സ ഏവതദഭവത്; തഥർഷീണാം; തഥാ മനുഷ്യാണാം തദ്ധൈതത് പശ്യന്നൃഷിർവാമദേവഃ പ്രതിപേദേ f ഹംമനുരഭവം സൂര്യശ്ചേതി; തദിദമ പ്യേതർഹി, യ ഏവം വേദാഹം ബ്രഹ്മാസ്മീതി, സ ഇദം സർവം ഭവതി. തസ്യ ഹ ന ദേവാശ്ച നാഭൂത്യാ ഈശതേ; ആത്മാഹ്യേഷാം സ ഭവതി. അഥ യോ f ന്യാം ദേവതാമുപാസ്തേ f ന്യോസാ വന്യോ f ഹമസ്തീ തി, ന സവേദ; യഥാ പശുരേവം സദേവാനാം, യഥാ ഹ വൈ ബഹവഃപശവോ മനുഷ്യം ഭൂഞ്ജ്യു, രേ വമേകൈക പുരുഷോ ദേവാൻ ഭൂനക്തി ഏക സ്മിന്നേവ പശാവാദീയമാനേ f പ്രിയം ഭവതി. കിമുബ ഹുഷു? തസ്മാ ദേഷാം തന്ന പ്രിയം യദേതന്മനുഷ്യാ വിദ്യുഃ

ഇത് ഈ ശരീരത്തിൽ സ്ഥിതി ചെയ്യുന്നതായി ഗ്രഹിക്കപ്പെടുന്നത് മുമ്പും–പ്രതിബോധത്തിനു മുമ്പും–ബ്രഹ്മംതന്നെ ആയിരുന്നു. അത്–ആ ബ്രഹ്മം തന്നെത്താന്നേ, "ഞാൻ ബ്രഹ്മമാകുന്നു" എന്ന് അറിഞ്ഞു. അതിനാൽ അത് സർവ്വവുമായിത്തീർന്നു. ആ വിഷയത്തിൽ ദേവന്മാരുടെ കൂട്ടത്തിൽ ആരാണോ പ്രതിബോധിച്ചത്,–ആത്മാവിനെ മേൽപറഞ്ഞപ്രകാരം അറിഞ്ഞത്, അവൻതന്നെ–ആ പ്രതിബുദ്ധനായ ആത്മാവ്–മാത്രം അതായിത്തീർന്നു. അതുപോലെ ഋഷികളുടെ കൂട്ടത്തിലും; അതുപോലെ മനുഷ്യരുടെ കൂട്ടത്തിലും. അങ്ങനെയുള്ള ഈ ബ്രഹ്മത്തെ 'ഞാനാകുന്നു' എന്നു കണ്ട്, വാമദേവൻ എന്ന ഋഷി 'ഞാൻ മനുവായി; സൂര്യനും ആയി' എന്നു പ്രതിപദിച്ചു–സർവ്വാത്മഭാവത്തെ പ്രാപിച്ചുവത്രേ. അങ്ങനെയുള്ള ഈ ബ്രഹ്മത്തെ, 'ഇക്കാലത്തും ഞാൻ ബ്രഹ്മമാകുന്നു.' എന്നിങ്ങനെ ആർ അറിയുന്നുവോ, അവൻ ഇതു എല്ലാമായിത്തീരും. അവന്റെ ബ്രഹ്മഭാവ പ്രാപ്തിയേയും സർവ്വ ഭാവപ്രാപ്തിയേയും ഇല്ലാതാക്കുന്നതിന് ദേവന്മാർപോലും, ഇല്ല, ഈശരാകയില്ല. എന്തെന്നാൽ, അവൻ–ബ്രഹ്മവിത്ത്–ഈ ദേവന്മാരുടെ ആത്മാവായിത്തീരുന്നു. പിന്നെ ആരാണോ 'അവൻ വേറേയാകുന്നു; ഞാൻ വേറേയാകുന്നു' എന്നു വിചാരിച്ച്, തന്നിൽനിന്നു വേറേയായ ഒരു ദേവതയെ ഉപാസിക്കുന്നത്, അവൻ തത്ത്വത്തെ അറിയുന്നില്ല. അവൻ ദേവന്മാർക്ക് പസു എങ്ങനെയോ അങ്ങനെയാകുന്നു. ഏതു പ്രകാരത്തിലാണോ വളരെ പശൂക്കൾ മനുഷ്യനെ പാലിക്കുന്നത്, ഇപ്രകാരം അവിദ്വാനായ ഓരോ പുരുഷനും ദേവന്മാരെ പാലിക്കുന്നു. ഒരു പശു തന്നെ എടുക്കപ്പെടുമ്പോൾ അപ്രിയം ഉണ്ടാകുന്നു. വളരെ പശുക്കൾ എടുക്കപ്പെടുമ്പോൾ, ഉള്ള അപ്രിയം പറയേണമോ? അതിനാൽ മനുഷ്യർ ഇതിനെ–ഈ ബ്രഹ്മാത്മതത്വത്തെ അറിയുന്നത്, ഈ ദേവന്മാർക്ക് പ്രിയകരമല്ല.

48. ഉപ– ബ്രഹ്മവാ ഇദമഗ്ര ആസീദേകമേവ, തന്ന വ്യഭവത തച്ഛ്റേയോരൂപമത്യസൃജതക്ഷത്ത്റം, യാന്യേതാനി ദേവത്രാക്ഷത്ത്റാണീന്ദ്രോ വരുണഃ, സോമോരുദ്രഃ പർജന്യോയമോ മൃത്യുരീശാന ഇതി. തസ്മാത്ക്ഷത്ത്റാത്പരം നാസ്തി, തസ്മാദ് ബ്രാഹ്മണഃ ക്ഷത്രിയ മധസ്താദുപാസ്തേ രാജസൂയേ; ക്ഷത്ത്റ ഏവതദ്യ ശോദധാതി സൈഷാ ക്ഷത്ത്റ സ്യയോനിര്യദ് ബ്രഹ്മ. തസ്മാദ് യദ്യപി രാ ജാ പരമതാംഗച്ഛതി, ബ്രഹ്മൈവാന്തത ഉപനിശ്രയതി സ്വാം യോനിം. യ ഉ ഏനം ഹിനസ്തി, സ്വാം സ യോനിമൃച്ഛതി; സ പാപീയാൻ ഭവതി, യഥാശ്രേയാം സംഹിം സിത്വാ.

ആദ്യം ഇത്–ഈ ക്ഷത്ത്റാദിജാതിയെല്ലാം ഒന്നുതന്നെയായ ബ്രഹ്മംതന്നെ ആയിരുന്നു. അത്– ആ ബ്രഹ്മം ഒറ്റയ്ക്കായിരുന്നതുകൊണ്ട് വിദവിച്ചില്ല– ശക്തമായില്ല. അത്– ആ ബ്രഹ്മം പ്രശസ്തരൂപമായ ക്ഷത്ത്റത്തെ ക്ഷത്ത്റിയ ജാതിയെ അതിസൃഷ്ടിച്ചു– അതിശയേന സൃഷ്ടിച്ചു. ദേവന്മാരിൽ ക്ഷത്ത്റങ്ങളെന്നു പ്രസിദ്ധങ്ങളായ ഇന്ദ്രൻ; വരുണൻ, സോമൻ, രുദ്രൻ, പർജന്യൻ, യമൻ, മൃത്യു, ഈശാനൻ എന്നിവ എവയോ അവയാണ് ആ ക്ഷത്ത്റം. അതിനാൽ–ബ്രഹ്മത്താൽ അതിശയേന സൃഷ്ടിക്കപ്പെട്ടതിനാൽ, ക്ഷത്ത്റത്തെക്കാൾ കൂടിയത് ഇല്ല. അതിനാൽ രാജസൂയത്തിൽ ബ്രാഹ്മണൻ താഴെ ഇരുന്നുകൊണ്ട് ക്ഷത്ത്റിയനെ ഉപാസിക്കുന്നു. ക്ഷത്ത്റത്തിൽതന്നെ ആ യശസ്സിനെ– ബ്രാഹ്മമെന്നുള്ള ഖ്യാതിയെ സ്ഥാപിക്കുന്നു. ബ്രഹ്മമെന്നു പറയുന്നത് ഏതോ, അത് ഈ പ്രക്രതയായ ക്ഷത്ത്റത്തിന്റെ യോനിതന്നെയാകുന്നു. അതിനാൽ രാജാവ് പരമതയെ– ബ്രാഹ്മണനെ അപേക്ഷിച്ച് ഉൽകർഷത്തെ ഗമിക്കുന്നു എങ്കിലും ഒടുവിൽ– കർമ്മം അവസാനിക്കുമ്പോൾ– തന്റെ യോനിയായ ബ്രഹ്മത്തെ തന്നെ– ബ്രാഹ്മണജാതിയെ– ആശ്രയിക്കുന്നു. ആരാണോ ഇവനെ–ബ്രാഹ്മണനെ ഹിംസിക്കു

ന്നത്–താഴ്ത്തി വിചാരിക്കുന്നതുവഴി അവൻ തന്റെ യോനിയെ –തന്റെ പ്രസവത്തെ വിച്ഛേദിപ്പിക്കുന്നു–നശിപ്പിക്കുന്നു. അവൻ കുറേക്കൂടി പാപിയായിത്തീരുന്നു. പ്രശസ്തതരനായിട്ടുള്ള വനെ ഹിംസിച്ചിട്ട് ഏതുപ്രകാരമാണോ പാപിയായിത്തീരുന്നത് അതുപോലെ അവൻ പാപിയായിത്തീരുന്നു.

49. ഉപ– സ നൈവ വ്യഭവത്; സവിശമ സൃജത; യാന്യേതാ നിദേവ ജാതാതിഗണശആഖ്യായന്തേ, വസവോ രുദ്രാ ആദിത്യാ വിശ്വേദേവാ മരുത ഇതി.

അവൻ, ബ്രാഹ്മണാഭിമാനിയായ പുരുഷൻ എന്നിട്ടും കർമ്മം ചെയ്യുന്നതിനു കഴിവുള്ളവനായില്ല. അവൻ വിട്ടിനെ (വൈശ്യരെ) സൃഷ്ടിച്ചു. ഏതു ദേവജാതികളാണോ വസുക്കൾ രുദ്രന്മാർ ആദിത്യന്മാർ വിശ്വേദേവന്മാർ മരുത്തുകൾ എന്നി ങ്ങനെ കൂട്ടംകൂട്ടമായി പറയപ്പെടുന്നത് അവയാണ് ആ വിട്ടു കൾ.

50. ഉപ– സ നൈവ വ്യഭവത്; സ ശൗദ്രം വർണ്ണമസൃ ജത പൂഷണം. ഇയം വൈ പൂഷാ. ഇയം ഹീദം സർവം പുഷ്യതി യദിദം കിം ച.

അവൻ എന്നിട്ടും കർമ്മം ചെയ്യുന്നതിനു ശക്തനായില്ല. അവൻ പൂഷാവാകുന്ന ശുഭ്രവർണ്ണത്തെ സൃഷ്ടിച്ചു. പൂഷാ വെന്നു പറയുന്നത് ഈ പൃഥിവി ആകുന്നു. ഈ പൃഥിവിയാ ണല്ലോ ഈ ജഗത്തിനെ എല്ലാം പോഷിപ്പിക്കുന്നത്.

51. ഉപ– സ നൈവ വ്യഭവത്; തച്ഛ്രേയോ രൂപ മത്യ സൃജതധർമ്മം; തദേതത് ക്ഷത്രസ്യക്ഷത്രം യദ്ധർമ്മഃ തസ്മാദ്ധർമ്മാല്പരം നാസ്തി; അഥോ അബലീയാൻ ബലിയാം സമാശം സതേ ധർമ്മേണ യഥാരാജ്ഞൈവം യോ വൈ സ ധർമ്മഃ സത്യം വൈ തത്; തസ്മാത് സത്യം വദന്തമാ ഹൂർദ്ധർമ്മം വദതീതി; ധർമ്മം വാ വദന്തം സത്യം വദതീതി. ഏതദ്ധ്യേവൈതദുഭയം ഭവതി.

അവൻ എന്നിട്ടും കർമ്മം ചെയ്യുന്നതിനു ശക്തനായില്ല. അതു–ബ്രഹ്മം പ്രശസ്തരൂപമായ ധർമ്മത്തെ അതിശയേന സൃഷ്ടിച്ചു. ധർമ്മമെന്നു പറയുന്നതു ഏതോ ഇതു ക്ഷത്രത്തി ന്റെയും ക്ഷത്രമാകുന്നു. അതിനാൽ ധർമ്മത്തേക്കാൾ കൂടിയ തായി യാതൊന്നുമില്ല. ദുർബലതരൻ പോലും, രാജാവിനെ ക്കൊണ്ടു എപ്രകാരമോ ഇപ്രകാരം ധർമ്മംകൊണ്ടു ബലവത്ത രനെ ജയിക്കുവാനാഗ്രഹിക്കുന്നു. ആ ധർമ്മം ഏതോ അത് സത്യമാകുന്നു. അതിനാൽ സത്യത്തെപ്പറയുന്നവനെപ്പറ്റി ധർമ്മതെത് പറയുന്നു. ധർമ്മത്തെ പറുയുന്നവനെപ്പറ്റി സത്യത്തെ പറയുന്നു എന്നും പറയുന്നു. എന്തെന്നാൽ ധർമ്മവും സത്യവും ഒന്നുതന്നെ ആകുന്നു.

52. ഉപ– തദേതത് ബ്രഹ്മ, ക്ഷത്രം, വിട്, ശൂദ്രഃ തദഗ്നി നൈവ ദേവേഷു ബ്രഹ്മാഭവത്; ബ്രാഹ്മണോ മനു ഷ്യേഷു; ക്ഷത്രിയേണ f ക്ഷത്രിയോ, വൈശ്യേന വൈശ്യഃ ശൂദ്രേണ ശൂദ്രഃ തസ്മാ ദഗ്നാവേവ ദേവേഷു ലോകമിച്ഛന്തേ; ബ്രാഹ്മണേ മനുഷ്യേഷു; ഏതാഭ്യാം ഹി രൂപാഭ്യാം ബ്രഹ്മാ f ഭവത്. അഥ യോ ഹ വാ അസ്മാല്ലോ കാത് സ്വംലോകമദൃഷ്ട്വാ പ്രൈതി സ ഏനമവിദിതോ ന ഭുനക്തി, യഥാ വേദോ വാ ff നനു ക്തോ f ന്യദ്വാ കർമ്മാ f കൃതം. യദിഹ വാ അപ്യനേ വംവിന്മഹത്പുണ്യം കർമ്മകരോതി, തദ്ധാസ്യാന്തതഃ ക്ഷീയത ഏവ. ആത്മാനമേവ ലോകമുപാസീത സയ ആത്മാന മേവ ലോകമുപാസ്തേ, ന ഹാസ്യ കർമ്മ ക്ഷീയ തേ. അസ്മാദ്ധ്യേവാ ff ത്മനോയദ്യത് കാമയതേ തത്തത് സൃജതേ.

ആ സൃഷ്ടിക്കപ്പെട്ട ചാതുർവർണ്ണ്യം ബ്രഹ്മം, ക്ഷത്രം, വിട്, ശൂദ്രൻ ഇതാകുന്നു. അത്– ആ സ്രഷ്ടാവായ ബ്രഹ്മം അഗ്നിയാ യിട്ടുതന്നെ–അഗ്നിരൂപത്തിൽത്തന്നെ ദേവന്മാരുടെ കൂട്ടത്തിൽ ബ്രഹ്മമായി–ബ്രാഹ്മണജാതിയായിത്തീർന്നു. മനുഷ്യരിൽ ബ്രാഹ്മണനായിത്തീർന്നു. ഇന്ദ്രാദ്യധിഷ്ഠിതമായി ക്ഷത്രിയജാ തിയായിത്തീർന്നു. പൂഷാധിഷ്ഠിതമായി ശൂദ്രജാതിയായി ത്തീർന്നു. അതിനാൽ ദേവന്മാരുടെ കൂട്ടത്തിൽ അഗ്നിയിൽത്ത ന്നെ, അഗ്നിയോടു സംബന്ധിച്ച കർമ്മം ചെയ്തിട്ട് ലോകത്തെ, കർമ്മഫലത്തെ, ഇച്ഛിക്കുന്നു. മനുഷ്യരുടെ കൂട്ടത്തിൽ ബ്രാഹ്മ ണനിൽ കർമ്മഫലത്തെ ഇച്ഛിക്കുന്നു. എന്തെന്നാൽ സാക്ഷാ ത്ബ്രഹ്മം ഈ ബ്രാഹ്മണാഗ്നി രൂപങ്ങളിലാണല്ലോ ആയി ത്തീർന്നത്. പിന്നെ ആരാണോ ആത്മാവെന്നു പറയുന്ന സ്വന്ത മായ ലോകത്തെ ദർശിക്കാതെ ഈ സാംസാരികമായ ലോക ത്തിൽ നിന്ന് പ്രഗമിക്കുവോ, മരിക്കുന്നുവോ അവനെ, അറി യപ്പെടാത്ത അത്–ആ സ്വലോകം, അധ്യയനം ചെയ്യപ്പെടാത്ത വേദമോ, ചെയ്യപ്പെടാതെയുള്ള വേറെ കർമ്മമോ എപ്രകാരമോ അപ്രകാരം, ഭുജിക്കുകയില്ല. ഈ സംസാരത്തിൽ ഇപ്രകാരം സ്വന്തലോകത്തെ അറിയാത്തവൻ വളരെ വലിയതായിട്ടുള്ള പുണ്യകർമ്മത്തെ ചെയ്യുന്നതായിരുന്നാലും അവന്റെ ആ കർമ്മം ഒടുവിൽ ക്ഷയിക്കുകതന്നെ ചെയ്യുന്നു. സ്വന്തലോക ത്തെത്തന്നെ ഉപാസിക്കണം. അങ്ങനെ ആരാണോ സ്വന്തലോ കത്തെ ഉപാസിക്കുന്നത്, അവന്റെ കർമ്മം ക്ഷയിക്കയില്ല. ഏതേതിനെ കാമിക്കുന്നുവോ അതാതിനെ ഈ ആത്മാവിൽനി ന്നുതന്നെ സൃഷ്ടിക്കുന്നതാണ്.

53. ഉപ– അഥോ അയം വാ ആത്മാ സർവേഷാ ഭൂതാനാം ലോകഃ, സ യജ്ജുഹോതി, യദ്യജതേ തേന ദേവാനാം ലോകഃ അഥ യദനുബ്രൂതേ തേന ഋഷീണാം; അഥ യത് പിതൃഭ്യോ നിപൃണാതി, യത് പ്രജാമിച്ഛതേ, തേന പിതൃണാം; അഥ യന്മ നുഷ്യാൻ വാസയതേ, യദേഭ്യോ f ശനം ദദാതി, തേന മനുഷ്യാണാം; അഥ യത് പശുഭ്യസ്തൃ ണോദകം വിന്ദതി, തേന പശൂനാം; യദസ്യഗൃഹേ ഷു ശ്വാപദാ, വയാംസ്യാകീട പിപീലികാഭ്യ ഉപ ജീവന്തി, തേന തേഷാം ലോകഃ: യഥാ ഹ വൈ സ്വായ ലോകായാരിഷ്ടിമിച്ഛേ, ദേവം ഹൈവം വിദേ സർവാണി ഭൂതാന്യരിഷ്ടമിച്ഛന്തി; തദ്വാ ഏത ദ്വിതിതം മീമാംസിതം.

ഈ ആത്മാവ്, പ്രകൃതനായ അവിദ്വാൻ എല്ലാ ഭൂത ങ്ങൾക്കും, ദേവന്മാർ മുതൽ പിപീലികകൾ വരെയുള്ള ഭൂത

ങ്ങൾക്കെല്ലാം, ലോകമാകുന്നു. ഭോഗ്യമാകുന്നു. അവൻ ഹോമിക്കുന്നതേതോ, യജിക്കുന്നതേതോ, അതുകൊണ്ട് ദേവന്മാർക്കു ലോകമാകുന്നു. പിന്നെ, സ്വാധ്യായത്തെ അദ്ധ്യയനംചെയ്യുന്നതേതോ അതുകൊണ്ടു ഋഷികൾക്കു ലോകമാകുന്നു. പിന്നെ, പിതൃക്കൾക്കായി പിണ്ഡം ഉദകം മുതയതു കൊടുക്കുന്നതേതോ, പ്രജയെ ഇച്ഛിക്കുന്നതേതോ അതുകൊണ്ട് പിതൃക്കൾക്കു ലോകമാകുന്നു. പിന്നെ, മനുഷ്യരെ വസിപ്പിക്കുന്നതേതോ, അവർക്ക് അശനത്തെ ദാനം ചെയ്യുന്നതേതോ അതുകൊണ്ട് മനുഷ്യർക്ക് ലോകമാകുന്നു, പിന്നെ, പശുക്കൾക്ക് പുല്ലും വെള്ളവും ലഭിപ്പിക്കുന്നതു ഏതോ, അതുകൊണ്ട് പശുക്കൾക്കു ലോകമാകുന്നു. ഇവന്റെ ഗൃഹങ്ങളിൽ ശ്വാപദങ്ങളും പക്ഷികളും കീടങ്ങളും പിപീലികകളും വരെയുള്ള ജന്തുക്കളും ഉപജീവിക്കുന്നു എന്നുള്ളതേതോ അതുകൊണ്ട് അവർക്കു ലോകമാകുന്നു. എപ്രകാരമാണോ തന്റെ ലോകത്തിന് വിനാശമില്ലായ്മയെ ഇച്ഛിക്കുന്നത്, അപ്രകാരം, എല്ലാ ഭൂതങ്ങളും താൻ സർവ്വഭൂതങ്ങൾക്കും ഭോഗ്യനാണെന്ന് വിചാരിക്കുന്നവന് അരിഷ്ടിയെ-വിനാശമില്ലായ്മയെ-ഇച്ഛിക്കുന്നു. ഇത്, മേൽപറഞ്ഞ കർമ്മങ്ങൾ ആവശ്യം ചെയ്യേണ്ടവയാണെന്നുള്ളത്, വിദിതവും, പഞ്ചമഹായജ്ഞപ്രകരണത്തിൽ അറിയപ്പെട്ടിട്ടുള്ളതും, അവദാനപ്രകരണത്തിൽ വിചാരണ ചെയ്യപ്പെട്ടിട്ടുള്ളതുമാണ്.

54. ഉപ-ആത്മൈവേദമഗ്ര അസീദേക ഏവ; സോ f കാമയത, ജായാമേ സ്യാത്; അഥ പ്രജായേയ; അഥ വിത്തംമേ സ്യാത്; അഥ കർമ്മ കുർവീയ ഇതി ഏതാവാൻ വൈകാമഃ; നേച്ഛംശ്ച നാതോഭൂയോ വിന്ദേത്. തസ്മാദപ്യേതർഹ്യേ കാകീ കാമയതേ, ജായാ മേ സ്യാ ദഥപ്രജായേയ, വിത്തം മേ സ്യാ, ദഥകർമ്മകുർവീ.യേതി. സ യാവദപ്യേതേഷാ മേകൈകം ന പ്രാപ്നോന്യകൃത്സ്ന ഏവ താവന്മന്യതേ തസ്യോ കൃത്സ്നതാ; മന ഏവാസ്യാ f f ത്മാ; വാഗ്ജായാ; പ്രാണഃ പ്രജാ; ചക്ഷുർമ്മാനുഷം വിത്തം; ചക്ഷു ഷാ ഹി ത ദ്വിന്ദതേ; ശ്രോത്രം ദൈവം; ശ്രോത്രേണ ഹി തച്ഛൃണോതി; ആത്മൈവാസ്യകർമ്മ; ആത്മനാഹികർമ്മകരോതി; സ ഏഷ പാങ്ക്തോയജ്ഞഃ പാങ്ക്തഃ പശുഃ പാങ്ക്തഃ പുരുഷഃ പാങ്ക്തമിദം സർവം യദിദം കിംചഃ തദിദം സർവമാപ്നോതി, യ ഏവം വേദ.

ആദ്യം, ദാരസംബന്ധത്തിനു മുമ്പ് ഇത് ആത്മാവു മാത്രം ആയിരുന്നു, അവൻ ഏകൻ മാത്രമായിരുന്നു. ആ ആത്മാവ് കാമിച്ചു:- "എനിക്ക് ജായയുണ്ടാകണം, പിന്നെ എനിക്കു പ്രജനിക്കണം; പിന്നെ എനിക്കു വിത്തമുണ്ടാകണം, പിന്നെ എനിക്കു കർമ്മം ചെയ്യണം" എന്ന് കാമം ഇത്രയുമേ ഉള്ളൂ. ഇല്ല, ഇച്ഛിച്ചാലും, ഇതിനേക്കാൾ കൂടുതലായി ലഭിക്കുകയില്ല. അതുകൊണ്ട് ആ വിദ്വാനും കാമിയുമായ ആത്മാവു മുമ്പു കാമിച്ചതുകൊണ്ട് ഇക്കാലത്തും ഏകാകിയായിട്ടുള്ളവൻ 'എനിക്കു ജായയുണ്ടാകണം; പിന്നെ എനിക്കു പ്രജനിക്കണം; പിന്നെ എനിക്കു വിത്തമുണ്ടാകണം; പിന്നെ എനിക്കു കർമ്മം ചെയ്യണം.' എന്ന് കാമിക്കുന്നു. അവൻ എതുവരെ ഇവയിൽ, മേൽപറഞ്ഞ ജായാദികളിൽ, ഓരോന്നിനെപ്പോലും പ്രാപിക്കാതിരിക്കുന്നുവോ അതുവരെ താൻ അകൃത്സ്നനാണെന്ന് വിചാരിക്കുന്നു. അവന്, അങ്ങനെ വിചാരിക്കുന്നവന് കൃത്സ്നത താഴെപ്പറയുന്ന വിധത്തിൽ ഉണ്ടാകുന്നു. ഇവന്ന് ആത്മാവ് മനസ്സുതന്നെ. ജായ വാക്കാകുന്നു. പ്രജ പ്രാണനാകുന്നു. മാനുഷമായ വിത്തം ചക്ഷുസ്സാകുന്നു. എന്തെന്നാൽ, ചക്ഷുസ്സുതൊണ്ടാണല്ലോ അതിനെ, മാനുഷവിത്തമായ ഗോവു മുതലായതിനെ അറിയുന്നത് ദൈവമായ വിത്തം ശ്രോത്രമാകുന്നു. എന്തെന്നാൽ, ശ്രോത്രം കൊണ്ടാണല്ലോ അതിനെ- ദൈവമായ വിത്തമായ വിജ്ഞാനത്തെ ശ്രവിക്കുന്നത്. ഇവന്ന് കർമ്മം ആത്മാവുതന്നെ, ശരീരം തന്നെ. എന്തെന്നാൽ ശരീരംകൊണ്ടാണല്ലോ കർമ്മത്തെ ചെയ്യുന്നത്. ഇത് പാങ്ക്തമായ-അഞ്ചുകൊണ്ടു നടക്കുന്ന യജ്ഞമാകുന്നു. ഗോവു മുതലായത് പാങ്ക്തമാകുന്നു. പുരുഷൻ പാങ്ക്തനാകുന്നു. ഇത്, കർമ്മസാധനവും ഫലവും ഏതെല്ലാമോ ഇതെല്ലാം പാങ്ക്തമാകുന്നു. ഇപ്രകാരം ആർ അറിയുന്നുവോ, അവനവനെ പാങ്ക്തമാകുന്ന യജ്ഞമായിക്കാണുന്നതാരോ, അവൻ ഈ ജഗത്തിനെ എല്ലാം ആത്മാവെന്ന നിലയിൽ പ്രാപിക്കുന്നതാണ്.

### അഞ്ചാം ബ്രാഹ്മണം

55. ഉപ-മന്ത്രങ്ങൾ- യത് സപ്താന്നാനി മേധയാ തപസാ f ജനയത് പിതാ; ഏകമസ്യ സാധാരണം; ദ്വേ ദേവാനഭാജയത്; ത്രീണ്യാത്മനേ f കുരുത; പശുഭ്യ ഏകം പ്രായച്ഛത്; തസ്മിൻ സർവ്വം പ്രതിഷ്ഠിതം, യച്ച പ്രാണിതി യച്ച ന. കസ്മാദ് താനിനി ക്ഷീയന്തേ f ദ്യമാനാനി സർവ്വദാ? യോ വൈനാമക്ഷിതം വേദ സോ f ന്നമത്തി പ്രതീകേന; സ ദേവാനപിഗച്ഛതി; സ ഊർജ്ജമുപജീവതി. ഇതി ശ്ലോകാഃ

പിതാവ് സപ്താന്നങ്ങളെ മേധകൊണ്ടും-ജ്ഞാനംകൊണ്ടും, തപസ്സുകൊണ്ടും-കർമ്മംകൊണ്ടും, ജനിപ്പിച്ചു എന്നത് യുക്തംതന്നെ. അവയെ വെളിപ്പെടുത്തുവാൻ പോകുന്നു. അവയിൽ- ആ അന്നങ്ങളിൽ ഒന്നിനെ ഈ ജഗത്തിനു പൊതുവായിട്ടുള്ളതാക്കി. രണ്ട് അന്നങ്ങളെ ദേവന്മാരെ ഭജിപ്പിച്ചു. ദേവന്മാർക്കു നൽകി. മൂന്ന് അന്നങ്ങളെ തനിയ്ക്കായി കല്പിച്ചു. ഒരു അന്നത്തെ പശുക്കൾക്കായി നൽകി. അതിൽ- ആ പശുക്കൾക്കായി നൽകിയ അന്നത്തിൽ, പ്രാണനം ചെയ്യുന്നതും, പ്രാണചേഷ്ടയോടു കൂടാത്തതും എല്ലാം പ്രതിഷ്ഠിതമായിരിക്കുന്നു. എപ്പോഴും അദിക്കപ്പെടുന്ന ആ അന്നങ്ങൾ എന്തുകൊണ്ടാണ് ക്ഷയിക്കാതിരിക്കുന്നത്? ആരാണോ ഈ അക്ഷയത്തിനുള്ള കാരണത്തെ അറിയുന്നത്, അവൻ പ്രാധാന്യേന അന്നത്തെ അദിക്കുന്നു, അവൻ ദേവന്മാരെ അപിഗമിക്കുന്നു -ദേവാത്മഭാവത്തെ പ്രാപിക്കുന്നു. അവൻ ഊർജ്ജത്തെ-അമൃതത്തെ-ഉപജീവിക്കുന്നു. എന്ന് ശ്ലോകങ്ങൾ-മന്ത്രങ്ങൾ-പറയുന്നു.

56. ഉപ- "യത് സപ്താന്നാനിമേധയാ തപസാ f ജനയത് പിതേ" തി-മേധയാ ഹി തപസാ f ജനയത് പിതാ. "ഏകമസ്യ സാധാരണ മിതി ഇദമേവാസ്യ തത് സാധാരണമന്നം യദിദമദ്യതേ; സ f യ ഏതദുപാസ്തേ ന സ പാപ്മനോ വ്യാവർ

ത്തതേ; മിസ്രം ഹ്യേതത് "ദ്വേദേവാനഭാജയ" ദിതി –ഹുതം ച പ്രഹുതം ച. തസ്മാദ് ദേവേഭ്യോ ജൂഹ്വതി ച പ്രചജൂ ഹ്വതി. അഥോ ആഹൂർദർശ പൂർണ്ണമാസാ വിതി. തസ്മാന്നേഷ്ടിയാജൂകം സ്യാത്. "പശുഭ്യ ഏകം പ്രായച്ഛ" ദിതി–തത് പയഃ. തയോ ഹ്യേ മാഗ്രേ മനുഷ്യാശ്ച പശവശ്ചോപജീവന്തി; തസ്മാത് കുമാരംജാതം ഖൃതം വൈവാഗ്രേ പ്രതിലേഹയന്തി; സ്തനം വാ f നുധാപയന്തി. അഥവത്സം ജാതമാഹുര തൃണാദ ഇതി. "തസ്മിൻ സർവ്വം പ്രതിഷ്ഠിതം യച്ച പ്രാണിതി യച്ചനേ" തി–പയസി ഹദം സർവം പ്രതിഷ്ഠിതം യച്ച പ്രാണിതി യച്ച ന. തദ്യദിദമാഹുഃ സംവത്സരം പയസാ ജൂഹ്വദപ പുനർമ്മൃത്യും ജയതീതി, ന തഥാ വ ദ്യാത്; യദഹരേവജ്ജൂ ഹോതി, തദഹഃ പുനർമ്മൃത്യുമപ ജയത്യേവം വിദ്വാൻ; സർവ്വം ഹി ദേവേഭ്യോ f ന്നാദ്യം പ്രയച്ഛതി. "കസ്മാത് താനി നക്ഷീയന്തേ f ദ്യമാനാനി സർവ്വേദേ തി പുരുഷോ വാ അക്ഷിതിഃ സഹീദമന്നം ധിയാ ധിയാ ജനയതേ കർമ്മിഭിഃച യദ്ധൈതന്ന കര്യാത് ക്ഷീയേത ഹ ''സോ f മന്നത്തി പ്രതീകേനേ'' തി–മുഖം പ്രതീകം; മുഖേനേത്യേതത് "സദേവാനപിഗച്ഛതി; സ ഊർജമുപജീവതി തി പ്രശംസാ.

യത്സപ്താ. പിതാ. എന്നു മന്ത്രത്തിൽ പറഞ്ഞിരിക്കുന്നതിനെ വ്യാഖ്യാനിക്കുന്നു:– പിതാവ് മേധകൊണ്ടും തപസ്സുകൊണ്ടും ആണല്ലോ ജനിപ്പിച്ചത്. "ഏകമസ്യസാധാരണം" എന്നതിന്റെ അർത്ഥം പറയുന്നു:– ഏതാണോ ഈ അദിക്കപ്പെടുന്നത്, ഇതുതന്നെയാണ്, ഈ ജഗത്തിന് പൊതുവായ ആ അന്നം. ആരാണോ ഈ പൊതുവായ അന്നത്തെ ഉപാസിക്കുന്നത് അവൻ പാപ്മാവിൽനിന്ന് നിവർത്തിക്കയില്ല. എന്തെന്നാൽ ഈ അന്നം മിശ്രമാകുന്നു– അവിഭക്തമാകുന്നു. ദ്വേ ദേവാനഭാജയത എന്നതിൽ പറഞ്ഞ രണ്ട് അന്നങ്ങൾ ഹുതവും പ്രഹുതവുമാകുന്നു. അതിനാൽ ദേവന്മാർക്കായി ഹോമിക്കയും പ്രഹോമിക്കയും ചെയ്യുന്നു. പിന്നെ ദേവന്മാർക്കു കൊടുത്ത അന്നങ്ങൾ ദർശപൂർണ്ണമാസങ്ങളാണെന്ന് ചിലർ പറയുന്നു. അതിനാൽ കാമ്യങ്ങളായ ഇഷ്ടികളെക്കൊണ്ടു യജിക്കുന്ന ശീലമുള്ളവനായി ഇരിക്കരുത്. പശുക്കൾക്കായി ഒരു അന്നത്തെ നൽകി എന്നു പറഞ്ഞുവല്ലോ: അതു പയസ്സാകുന്നു. എന്തെന്നാൽ, മനുഷ്യരും പശുക്കളും ആദ്യം പയസ്സിനെത്തന്നെ ഉപജീവിക്കുന്നു. അതിനാൽ, ജനിച്ച കുമാരനെ ആദ്യം ഘൃതത്തെത്തന്നെ പ്രതിലേഹനം ചെയ്യിക്കയും പിന്നീടു സ്തനത്തെ പാനം ചെയ്യിക്കയും ചെയ്യുന്നു. പിന്നെ ജനിച്ച വത്സന്റെ പ്രായത്തെപ്പറ്റി പുല്ലു തിന്നുതുടങ്ങാത്തതെന്ന് പറയുന്നു, "യസ്മിൻ സർവം.... യച്ചന" എന്ന മന്ത്രപദത്തിന്റെ വ്യാഖ്യാനം–ഏതാണോ പ്രാണനം ചെയ്യുന്നത് അതും ഏതാണോ പ്രാണനം ചെയ്യാത്തത് അതും ഇതെല്ലാം പയസ്സിലാണല്ലോ പ്രതിഷ്ഠിതമായിരിക്കുന്നത്. അതിനാൽ "ഒരു സംവത്സരം പയസ്സുകൊണ്ട് ഹോമിച്ചുകൊണ്ടിരുന്നാൽ, പുനർമൃത്യുവിനെ ജയിക്കുന്നു." എന്നിങ്ങനെ പറയുന്നതിനെ അപ്രകാരം ധരിക്കരുത്. പിന്നെയോ, ഏതു ദിവസത്തിലാണോ ഹോമിക്കുന്നത് ആ ദിവസംതന്നെ ഇപ്രകാരം അറിയുന്നവൻ പുനർമൃത്യുവിനെ ജയിക്കുന്നു. എന്തെന്നാൽ ദേവന്മാർക്കായി എല്ലാ അന്നാദ്യത്തേയും അങ്ങനെ ഹോമിക്കുന്നവൻ നൽകുന്നു. എപ്പോഴും അദിക്കപ്പെടുന്ന ആ അന്നങ്ങൾ ക്ഷയിക്കാത്തത് എന്തുകൊണ്ടാണെന്നു ചോദിച്ചതിനുത്തരം പറയുന്നു:– അന്നം ക്ഷയിക്കാത്തതിനു കാരണം പുരുഷനാകുന്നു. എന്തെന്നാൽ അവനാണ് ഈ അന്നത്തെ വീണ്ടും വീണ്ടും ജനിപ്പിക്കുന്നത്. "യോ വൈനാമക്ഷിത വേദ" എന്നു പറഞ്ഞതിൽ അക്ഷിതി–അന്നം ക്ഷയിക്കാത്തതിനു കാരണം പുരുഷനാകുന്നു. എന്തെന്നാൽ അവനാണ് ഈ അന്നത്തെ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രജ്ഞകൊണ്ടും കർമ്മങ്ങളെക്കൊണ്ടും ജനിപ്പിക്കുന്നത്. ഇതിനെ–ഈ അന്നോല്പാദനത്തെ അവൻ ചെയ്യാതിരിക്കുന്നപക്ഷം അന്നം ക്ഷയിക്കും. "സോ f ന്നമത്തിപ്രതികേന" എന്നു പറഞ്ഞതിൽ പ്രതീകമെന്നത് മുഖമാകുന്നു. പ്രതീകംകൊണ്ട് എന്നതിന്റെ അർത്ഥം മുഖംകൊണ്ട് എന്നാണ്. അവൻ ദേവന്മാരെ അപിഗമിക്കുമെന്നും അവൻ അമൃതത്തെ ഉപജീവിക്കുമെന്നും പറഞ്ഞത് പ്രശംസയാകുന്നു.

57. ഉപ– "ത്രീണ്യാത്മനേ f കരുതേ" തി, മനോ, വാചം, പ്രാണം, താന്യാത്മനേ f കരുത. അന്യത്രമനാ അഭൂവം. നാഹമദർശം; അന്യത്രമനാ അഭൂവം, നാഹമശ്രൗഷമിതി. മനസാ ഹ്യേവ പശ്യതി; മനസാ ശൃണോതി. കാമഃ, സങ്കല്പോ, വിചികിത്സാ, ശ്രദ്ധാ f ശ്രദ്ധാ, ധൃതി, രധൃതി, ഹറീർദ്ധീ, ഭീരിത്യേതത് സർവം മന ഏവ. തസ്മാദപി പൃഷ്ഠത ഉപസ്പൃഷ്ടോ മനസാ വിജാനാതി യഃ കശ്ച ശബ്ദോവാഗേവ സാ. ഏഷ ഹ്യന്തമായത്താ; ഏഷാ ഹിത, പ്രാണോ f പാനോ, വ്യാന, ഉദാനഃ, സമാനോ f ന ഇത്യേതത് സർവം പ്രാണ ഏവ. ഏതന്മയോ വാ അയമാത്മാ, വാങ്മയോ, മനോമയഃ പ്രാണമയഃ

"ത്രീണ്യാത്മനേ f കരുത" എന്നതിൽ, മൂന്നന്നങ്ങളെ ആത്മാവിനായി കല്പിച്ചു എന്നു പറയുന്നത് മനസ്സിനേയും, വാക്കിനയും, പ്രാണനേയുമാകുന്നു. അവയെ–ആ മനോവാക്പ്രാണങ്ങളെ–ആത്മാവിനായി പിതാവു കല്പിച്ചു. ഞാൻ മറ്റൊന്നിൽ പ്രവേശിച്ച മനസ്സോടുകൂടിയവനായിരുന്നു: "ഞാൻ കണ്ടില്ല" എന്നു പറയാറുണ്ട്. മനസ്സുകൊണ്ടുതന്നെയാണ് കാണുന്നത്: മനസ്സുകൊണ്ടാണ് കേൾക്കുന്നത്. കാമം–സ്ത്രീസംസർഗ്ഗത്തിനുള്ള അഭിലാഷം, സങ്കല്പം–അറിവിൽപെടുന്ന വിഷയങ്ങളെ ശുക്ലനീലാദിഭേദേന വികല്പിക്ക, വിചികിത്സ–സംശയരൂപമായ ജ്ഞാനം, ശ്രദ്ധ–അദൃഷ്ടപ്രയോജനങ്ങളായ കർമ്മങ്ങളിലും, ദേവതാദികളിലുമുള്ള ആസ്തിക്യബുദ്ധി–അശ്രദ്ധ–ശ്രദ്ധയ്ക്കു വിപരീതമായ ബുദ്ധി, ധൃതം–ധാരണ–ശരീരം മുതലായത് തളരുമ്പോൾ താങ്ങിനിർത്തുക, ധൃതിയില്ലായ്മ ഹ്റീ–ലജ്ജ, ധീ–പ്രജ്ഞ, ഭീ–ഭയം, എന്നിങ്ങനെ ഉള്ളതെല്ലാം മനസ്സുതന്നെ–മനസ്സിന്റെ രൂപഭേദങ്ങൾതന്നെ. അതിനാൽ പിൻവശത്ത് സ്പർശിക്കപ്പെട്ടവനായിരുന്നാലും മനസ്സുകൊണ്ട് അറിയുന്നു. ഏതു ശബ്ദമായിരുന്നാലും അതു വാക്കുതന്നെ. ഈ വാക്ക് അന്തത്തെ–അർത്ഥനിർണ്ണയത്തെ ആയത്തയായിരിക്കുന്നു–അനുഗമിക്കുന്നതായിരിക്കുന്നു. ഈ വാക്ക് മറ്റൊന്നി

നാൽ പ്രകാശിപ്പിക്കപ്പെടുന്നതല്ല. പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ, അനൻ എന്നിതെല്ലാം പ്രാണൻതന്നെ. ഈ ആത്മാവ്-അവിവേകികൾ ആത്മാവെന്നഭിമാനിക്കുന്ന, കാര്യ കരണസങ്ഘാതരൂപമായ ഈ പിണ്ഡം ഇവയുടെ ആധിക്യ മുള്ളതാകുന്നു. വാങ്മയവും മനോമയവും പ്രാണമയവുമാ കുന്നതാണ്.

58. ഉപ- ത്രയോ ലോകാ ത ഏവ. വാഗേവായം ലോകോ മനോന്തരിക്ഷലോകഃ, പ്രാണോ f സൌ ലോകഃ

മൂന്നു ലോകങ്ങൾ-ഭൂർ, ഭുവൻ സ്വർ എന്നീ മൂന്നു ലോക ങ്ങൾ ഇവതന്നെ-ഈ വാങ്മനഃ പ്രാണങ്ങൾ- തന്നെ. ഈ ലോകം വാക്കുതന്നെയാകുന്നു. ഈ ലോകം വാക്കുത ന്നെയാണ്. മനസ്സ് അന്തരീക്ഷലോകമാകുന്നതാണ്. പ്രാണൻ അങ്ങേലോകമാകുന്നതാണ്.

59. ഉപ- ത്രയോവേദാ ഏത ഏവ; വാഗേവർഗ്വേദോ, മനോ യജൂർവേദഃ, പ്രാണഃ സാമവേദഃ

മൂന്നു വേദങ്ങൾ ഈ വാങ്മനഃ പ്രാണങ്ങൾതന്നെ. വാക്കു തന്നെ ഋഗ്വേദം. മനസ്സ് യജൂർവേദമാകുന്നു. പ്രാണൻ സാമ വേദമാകുന്നു.

60. ഉപ-ദേവാഃ, പിതരോ, മനുഷ്യാ ഏത ഏവ, വാഗേവ ദേവ, നഃ പിതരഃ പ്രാണോ മനുഷ്യാഃ

ദേവന്മാരും പിതൃക്കളും മനുഷ്യരും ഈ വാങ്മനഃ പ്രാണ ങ്ങൾ തന്നെ. വാക്കുതന്നെ ദേവന്മാർ. മനസ്സു പിതൃക്കളാകു ന്നു. പ്രാണൻ മനുഷ്യനാകുന്നു.

61. ഉപ- പിതാ, മാതാ, പ്രജൈത ഏവ: മന ഏവ പിതാ, വാങ്മാതാ, പ്രാണഃപ്രജാ

പിതാവും മാതാവും പ്രജയും ഈ വാങ്മനഃ പ്രാണങ്ങൾത ന്നെ. മനസ്സുതന്നെ പിതാവ്. വാക്കു മാതാവാകുന്നു. പ്രാണൻ പ്രജയാകുന്നു.

62. ഉപ- വിജ്ഞാനം, വിജിജ്ഞാസ്യ, മവിജ്ഞാത മേത ഏവ; യത് കിം ച വിജ്ഞാതം വാചസ്തദ്രൂ പം; വാഗ്ഘിവിജ്ഞാതാ, വാഗേനം തദ്ഭൂത്വാ f വതി.

അറിയപ്പെടുന്നതും, അറിയുവാനിച്ഛിക്കപ്പെടുന്നതും അറി യപ്പെടാത്തതും, ഇവതന്നെ- ഈ മനോവാക്പ്രാണങ്ങൾതന്നെ. ഏതെല്ലാമാണോ, അറിയപ്പെട്ടതായിരിക്കുന്നത് അതെല്ലാം വാക്കിന്റെ രൂപമാകുന്നു. എന്തെന്നാൽ വാക്ക് അറിയപ്പെട്ടതാ കുന്നു. വാക്ക് ആ അറിയപ്പെട്ട വസ്തുവായിത്തീർന്ന്, ഇവനെ -ഈ വാഗ്വിഭൂതിയെ അറിയുന്നവനെ രക്ഷിക്കുന്നു.

63. ഉപ- യത് കിംച വിജിജ്ഞാസ്യം മനസസ്തദ്രൂ പം മനോഹി വിജിജ്ഞാസ്യം; മന ഏനം തദ്ഭൂ ത്വാ f വതി.

ഏതെല്ലാമാണോ അറിയുവാൻ ഇച്ഛിക്കപ്പെടുന്നത് അത് മന സ്സിന്റെ രൂപമാകുന്നു. എന്തെന്നാൽ മനസ്സ് അറിയുവാൻ ഇച്ഛി ക്കപ്പെടുന്നതാകുന്നു. മനസ്സ് ആ അറിയുവാനിച്ഛിക്കപ്പെടുന്ന വസ്തുവായിത്തീർന്ന് ആ മനോവിഭൂതിയെ അറിയുന്നവനെ രക്ഷിക്കുന്നു.

64. ഉപ- യത് കിംചാ വിജ്ഞാതം പ്രാണസ്യ തദ്രൂപം; പ്രാണോഹ്യ വിജ്ഞാതഃ പ്രാണ ഏനം തത് ഭൂതാ f വതി.

ഏതെല്ലാമാണോ അറിയപ്പെടാത്തതായിരിക്കുന്നത് അവ പ്രാണന്റെ രൂപമാകുന്നു. എന്തെന്നാൽ പ്രാണൻ അറിയപ്പെടാ ത്തതാകുന്നു. പ്രാണൻ ആ അവിജ്ഞാതമായിത്തീർന്ന് ഇവ നെ, ഈ പ്രാണവിഭൂതിയെ അറിയുന്നവനെ, രക്ഷിക്കുന്നു.

65. ഉപ- തസ്യൈ വാചഃ പൃഥിവീ ശരീരം, ജ്യോതീരൂപമയമഗ്നിഃ; തദ്യാവത്യേവ വാക് താവതീ പൃഥിവീ; താവാ നയമഗ്നിഃ.

ആ വാക്കിന് ശരീരം പൃഥിവിയാകുന്നു. പ്രകാശാത്മകമായ കാരണം പാർത്ഥിവമായ അഗ്നിയാകുന്നു. അതിൽ വാക്ക് എത്രത്തോളമുണ്ടോ പൃഥിവിയും അത്രത്തോളം തന്നെയുണ്ട്. ഈ പാർത്ഥിവാഗ്നിയും അത്രത്തോളമുണ്ട്.

66. ഉപ-അഥൈതസ്യ മനസോ ദ്യൗ; ശരീരം; ജ്യോതീ രൂപമസാവാദിതുഃ തദ്യാവദേവ മനസ്താവതീ ദ്യൗഃ; താമാനസാവാദിത്യഃ തൗ മിഥുനം സമൈ താം; തതഃപ്രാണോ f ജാ യത: സ ഇന്ദ്രഃ; സ ഏഷോ f സപത്നഃ; ദ്വിതീ യോ വൈ സപത്നേ ഭവതി. നാസ്യസപത്നോ ഭവതി യ ഏവം വേദ.

പിന്നെ ഈ മനസ്സിന്റെ ശരീരം ദ്യോവാകുന്നു. പ്രകാശാ ത്മകമായ കരണം ആ ആദിത്യനാകുന്നു. അതിൽ മനസ്സ് എത്ര ത്തോളമുണ്ടോ, ദ്യോവും അത്രത്തോളംതന്നെയുണ്ട്. ആ ആദിത്യനും അത്രത്തോളമുണ്ട്. അവ-അഗ്ന്യാദിത്യന്മാരാകുന്ന വാക്കും മനസ്സും മിഥുനത്തെ-പരസ്പരസംസർഗ്ഗത്തെ പ്രാപി ച്ചു. അതിൽനിന്ന് പ്രാണൻ ഉണ്ടായി. അവൻ-ആ പ്രാണൻ- ഇന്ദ്രനാകുന്നു, പരമേശ്വരനാകുന്നു. ഇവൻ അസപത്നമാകു ന്നു-എതിരായി ആരും ഇല്ലാത്തവൻ ആകുന്നു. സപത്നൻ രണ്ടാമതൊരുത്തനാണല്ലോ. ആരാണോ ഇപ്രകാരം അറിയു ന്നത് ഇവന്ന് സപത്നൻ-എതിരാളി ഉണ്ടാകയില്ല.

67. ഉപ- അഥൈതസ്യ പ്രാണസ്യാ ff പഃ ശരീരം; ജ്യോതീ രൂപമ സൗ ചന്ദ്രഃ; തദ്യാമാനേവപ്രാണ സ്താവത്യ ആപഃ; താവാന സൗ ചന്ദ്രഃ; ത ഏതേ സർവ്വ ഏവ സമാഃ; സർവ്വേ f നന്താഃ. സ യോ ഹൈതാനന്ത വത ഉപാസ്തേ f ന്തവന്തം സലോകം ജയതി. അഥ യോ ഹൈതാനന്തനു പാസ്തേ f നന്തം സലോകം ജയതി.

പിന്നെ, ഈ പ്രകൃതമായ പ്രാജാപത്യന്നമായ പ്രാണന് ശരീരം അപ്പുകളാകുന്നു. ദ്യോതിരൂപമായ കരണം ആ ചന്ദ്ര നാകുന്നു. അതിൽ, പ്രാണൻ എത്ര പരിമാണമുള്ളതാകു ന്നുവോ അപ്പുകളും അത്രയും പരിമാണത്തോടുകൂടിയവയാ കുന്നു. ആ ചന്ദ്രനും അത്രയും പരിമാണത്തോടു കൂടിയതാ കുന്നു. ഇവ എല്ലാം സമങ്ങളാകുന്നു. എല്ലാം അനന്തങ്ങളാ

കുന്നു. ആരാണോ ഇവയെ അന്തമുള്ളവയായി ഉപാസിക്കുന്നത്, അവൻ അന്തമുള്ള ലോകത്തെ ജയിക്കുന്നു. പിന്നെ ആരാണോ ഇവയെ അനന്തങ്ങളായി ഉപാസിക്കുന്നത്, അവൻ അനന്തമായ ലോകത്തെ ജയിക്കുന്നു.

68. ഉപ-സ ഏഷ സംവത്സരഃ പ്രജാപതിഃ ഷോഡശ കലഃ, തസ്യ രാത്രയ ഏവ പഞ്ചദശകലാഃ; ധ്രുവൈ വാസ്യ ഷോഡശീകലാ; സ രാത്രിഭിരേവാ ff ച പൂര്യതേ f പ ച ക്ഷീയതേ. സോ f മാവാസ്യാം രാത്രി മേതയാ ഷോഡശ്യാ കലയാ സർവ്വമിദം പ്രാണഭൃദനു പ്രവിശ്യ തതഃ പ്രാതർ ജായത്യേ തസ്മാ ദേതാം രാത്രിം പ്രാണഭൃതഃ പ്രാണം ന വിച്ഛി ന്ദ്യാദപി കൃകലാസ സൈ തസ്യാ ഏവ ദേവതായാ അപചിത്യൈ.

അങ്ങനെയുള്ള ഈ പ്രജാപതി പതിനാറു കല യോടുകൂടിയ സംവത്സരമാകുന്നു. അവന്റെ പതിനഞ്ചു കലകൾ രാത്രികൾ തന്നെ ആകുന്നു. ഈ സംവത്സരാത്മകനായ പ്രജാപതിയുടെ പതിനാറാമത്തെ കല നിത്യതന്നെയാകുന്നു. അവൻ രാത്രികളെക്കൊണ്ടു തന്നെ ആപൂർണ്ണനാവുകയും ക്ഷയിച്ചുപോകയും ചെയ്യുന്നു. അവൻ-കാലാത്മാവായ ആ പ്രജാപതി കറുത്തവാവുന്നാൾ രാത്രിയിൽ ഈ പ്രാണിവകകളെ എല്ലാം അനുപ്രവേശിച്ചിട്ട്, അനന്തരം അടുത്ത ദിവസം രാവിലെ ജനിക്കുന്നു. അതിനാൽ, ഈ രാത്രിയിൽ, ഈ സോമദേവതയുടെതന്നെ പൂജയ്ക്കായി പ്രാണിയുടെ-ഒരു പ്രാണിയുടെയും ഓന്തിന്റെ പോലും-പ്രാണനെ വിച്ഛേദിക്കരുത്-നശിപ്പിക്കരുത്.

69. ഉപ-യോ വൈ സ സംവത്സരഃ പ്രജാപതിഃ ഷോഡശകലോ f യമേവ സയോ f യമേവം വിത്പുരുഷഃ; തസ്യ വിത്തമേവ പഞ്ചദശകലാഃ ആത്മൈ വാസ്യഷോഡശീ കലാ; സ വിത്തേനൈവാ ff ച പൂര്യതേ f പ ച ക്ഷിയതേ. തദേതന്നഭ്യം യദയമാത്മാ; പ്രധിർവ്വിത്തം; തസ്മാദ്യദ്യപി സർവ്വജ്യാനിം ജീയത, ആത്മനാ ചേ ജ്ജീവതി, പ്രധിനാ f ഗാദി ത്യേവാ ff ഹുഃ

പതിനാറു കലകളോടുകൂടിയ ആ സംവത്സരമാകുന്ന പ്രജാപതി ആരാണോ അവൻ ഇവൻതന്നെയാണ്, ഇപ്രകാരം അറിയുന്ന ഈ പുരുഷൻ ആരോ അവൻ, അവന്ന് പതിനഞ്ചു കലകൾ വിത്തംതന്നെയാകുന്നു. അവന്ന് പതിനാറാമത്തെ കല ശരീരം തന്നെ. അവൻ വിത്തംകൊണ്ടുതന്നെ ആപൂർണ്ണനാവുകയും ക്ഷയിച്ചു പോകയും ചെയ്യുന്നു. ഈ ശരീരമെന്നതു ഏതോ ഇത് നാഭിയുടെ സ്ഥാനത്തുള്ളതാകുന്നു. ഗോക്കൾ മുതലായതു രഥചക്രത്തിന്റെ നേമിയുടെ സ്ഥാനത്തുള്ളതാണ്. അതിനാൽ എല്ലാം ക്ഷയിച്ചാലും, ശരീരംകൊണ്ടു ജീവിക്കുന്ന പക്ഷം "ബാഹ്യമായ പരിവാരം കൊണ്ടേ ക്ഷീണിച്ചിട്ടുള്ളൂ" എന്നു പറയുന്നു.

70. ഉപ-അഥ, ത്രയോ വാവ ലോകാ, മനുഷ്യലോകഃ, പിതൃലോകാ ദേവലോകാ ഇതി. സോ f യം മനുഷ്യ ലോകഃ പുത്രണൈവജയ്യോ, നാന്യേന കർമ്മണാ; കർമ്മണാ പിതൃലോകാ, വിദ്യയാദേവ ലോകഃ ദേവലോകോ വൈ ലോ കാനാം ശ്രേഷ്ഠഃ; തസ്മാദ്വിദ്യാം പ്രശംസന്തി.

മനുഷ്യലോകം, പിതൃലോകം, ദേവലോകം എന്ന് ലോകങ്ങൾ മൂന്നുതന്നെ. ഈ മനുഷ്യലോകം പുത്രനെക്കൊണ്ടുതന്നെ ജയിക്കപ്പെടേണ്ടതാകുന്നു, - സാധിക്കപ്പെടേണ്ടതാകുന്നു. മറ്റൊന്നുകൊണ്ടും, അതായതു കർമ്മം കൊണ്ടോ വിദ്യകൊണ്ടോ, ജയിക്കപ്പെടാവുന്നതല്ല. പിതൃലോകം കർമ്മംകൊണ്ടു ജയിക്കപ്പെടേണ്ടതാകുന്നു. ദേവലോകം വിദ്യകൊണ്ടു ജയിക്കപ്പെടേണ്ടതാണ്. ലോകങ്ങളിൽ വച്ച് ശ്രേഷ്ഠമായിട്ടുള്ളത് ദേവലോകമാകുന്നു. അതിനാൽ വിദ്യയെ പ്രശംസിക്കുന്നു.

71. ഉപ-അഥാതഃ സംപ്രത്തിഃ- യദാ പ്രൈഷ്യൻ മന്യതേ f ഥ പുത്രമാഹ-ത്വം ബ്രഹ്മ, ത്വം യജ്ഞാസ്ത്വം ലോക ഇതി. സ പുത്രഃ പ്രത്യാഹാ, ഹം ബ്രഹ്മാ, ഹം യജ്ഞോ f ഹം ലോക ഇതി യദ്വൈ കിം ചാനൂക്തം, തസ്യ സർവ്വസ്യ ബ്രഹ്മേ ത്യേകതാ. യേ വൈ കേച യജ്ഞാ, സ്തേഷാം സർവേഷാം യജ്ഞ ഇത്യേ കതാ; യേ വൈ കേ ച ലോകാ, സ്തേഷാം സർവേഷാം ലോകഇത്യേ കതാ; ഏതാവദ്വാ ഇദം സർവം; ഏതന്മാ സർവം സന്നയമിതോ f ഭുനജദിതി. തസ്മാത് പുത്രമനുശിഷ്ടം ലോക്യമാഹുഃ; തസ്മാദേന മനു ശാസതി. സ യ ദൈവം വിദസ്മാല്ലോകാത് പ്രൈത്യൈഥൈഭിരേവ പ്രാണൈഃ സഹ പുത്രമാവിശതി. അഥ യദ്യനേനകിംചിദക്ഷ്ണയാ f കൃതം ഭവതി, തസ്മാദേനം സർവസ്മാത് പുത്രോമുഞ്ചതി; തസ്മാത് പുത്രോ നാമ സഃ. പുത്രേണൈവാസ്മിൻ ലോക പ്രതിതിഷ്ഠതി, അഥൈന മേതേ ദൈവാഃ പ്രാണാ അമൃതാ ആവിശന്തി.

ഇതിനുമേൽ സമ്പ്രത്തി എന്ന കർമ്മം പറയപ്പെടുന്നു. എപ്പോഴാണോ മരിക്കുവാൻ പോകുന്നവനായി വിചാരിക്കുന്നത് അപ്പോൾ പുത്രനോട് പറയുന്നു- "നീ ബ്രഹ്മമാണ്; നീ യജ്ഞമാണ് നീ ലോകമാണ്" എന്ന്. ആ പുത്രൻ ഉത്തരം പറയുന്നു- "ഞാൻ ബ്രഹ്മമാണ്. ഞാൻ യജ്ഞമാണ്യ ഞാൻ ലോകമാണ്" എന്ന്. അധ്യയനം എന്തെല്ലാമാണോ അതിന് എല്ലാത്തിനും ബ്രഹ്മമെന്നുള്ള പദത്തിൽ ഏകത്വം വിവക്ഷിക്കപ്പെട്ടിരിക്കുന്നു. യജ്ഞങ്ങൾ എവയെല്ലാമാണോ അവയക്കെല്ലാത്തിനും യജ്ഞമെന്നുള്ള പദത്തിൽ ഏകത്വം വിവക്ഷിക്കപ്പെട്ടിരിക്കുന്നു. ലോകങ്ങൾ എവയെല്ലാമാണോ അവയ്ക്കെല്ലാം ലോകം എന്നുള്ള പദത്തിൽ ഏകത്വം വിവക്ഷിക്കപ്പെട്ടിരിക്കുന്നു. "ഇതെല്ലാം-ഗൃഹസ്ഥൻ ചെയ്യേണ്ടതെല്ലാം ഇത്രത്തോളം മാത്രമേ ഉള്ളൂ. ഈ പുത്രൻ ഇതെല്ലാമായിട്ട് എന്നെ ഈ ലോകത്തിൽ നിന്ന് പാലിക്കും" എന്നാണ് പിതാവിന്റെ അഭിപ്രായം. അതിനാൽ അനുശാസിക്കപ്പെട്ടിട്ടുള്ള പുത്രനെ ലോക്യനെന്ന് പറയുന്നു. അതിനാൽ ഇവനെ- പുത്രനെ അനുശാസിക്കുന്നു. ഇപ്രകാരം അറിയുന്ന-സംപ്രത്തിയെ ചെയ്തിട്ടുള്ള അവൻ-പിതാവ് എപ്പോൾ ഈ ലോകത്തിൽനിന്ന് ഗമിക്കുന്നുവോ, - മരിക്കുന്നുവോ, അപ്പോൾ ഇതേപ്രാണങ്ങളോടുകൂടെത്തന്നെ പുത്രനെ ആവേശിക്കുന്നു. ഇവനാൽ എന്തെങ്കിലും ഒരു മൂല

യിൽ ഉള്ള ഒരു ചെറിയ പഴുതോളമെങ്കിലും അകൃതമായി–ചെയ്യപ്പെടാത്തതായി ഉണ്ടായിരുന്നാൽ, അതിനാൽ എല്ലാത്തിലും നിന്ന് ഇവനെ–ഈ പിതാവിനെ ആ പുത്രൻ മോചിപ്പിക്കുന്നു. അതിനാൽ ആണ് പുത്രൻ എന്നു പേരുള്ളവനായിരിക്കുന്നത്. അവൻ പുത്രനെക്കൊണ്ടു തന്നെ ഈ ലോകത്തിൽ പ്രതിഷ്ഠയെ പ്രാപിക്കുന്നു. അനന്തരം–സംപ്രത്തിക്കുശേഷം ഈ പിതാവിനെ മരണസ്വഭാവമില്ലാത്ത, ദേവസംബന്ധികളായ–ഹിരണ്യഗർഭനെ സംബന്ധിച്ച–ഈ പ്രാണങ്ങൾ ആവേശിക്കുന്നു.

72. ഉപ–പൃഥിവ്യൈ ചൈനമഗ്നേശ്ച ദൈവീ വാഗാവിശതി. സാ വൈ ദൈവീവാഗ്, യയാ യദ്യദേവ വദതി, തത് തത് ഭവതി.

പൃഥിവിയിൽ നിന്നും അഗ്നിയിൽനിന്നും ദൈവിയായ വാക്ക് ഇവനെ–സുംപ്രത്തിയെ ചെയ്തിരിക്കുന്നവനെ–ആവേശിക്കുന്നു. ഏതു വാക്കുകൊണ്ട് പറയുന്നതെല്ലാം അങ്ങനെ തന്നെ ഭവിക്കുന്നുവോ ആ വാക്കാണ് ദൈവിയായിട്ടുള്ളത്.

73. ഉപ– ദിവശ്ചൈനമാദിത്യാച്ച ദൈവം മന ആവിശതി; തദ്വൈ ദൈവം മനോ, യേനാ ff നന്ദ്യേവ ഭവത്യഥോ ന ശോചതി.

ദ്യോവിൽനിന്നും ആദിത്യനിൽനിന്നും ദൈവമായ മനസ്സ് അവനെ ആവേശിക്കുന്നു. ഏതു മനസ്സുകൊണ്ടാണോ ആനന്ദമുള്ളവൻതന്നെ ആയിരിക്കുകയും ശോചിക്കാതിരിക്കയും ചെയ്യുന്നതു അതുതന്നെയാണ് ദൈവമായ മനസ്സ്.

74. ഉപ– അദ്ഭ്യശ്ചൈനം ചന്ദ്രമസശ്ച ദൈവഃ പ്രാണ ആവിശതി. സ വൈദൈവഃ പ്രാണോ, യഃ സഞ്ചരംശ്ചാസഞ്ചരം ശ്ച ന വ്യഥതേ f ഥോ ന രിഷ്യതി. സ ഏവംവിത് സർവേഷാം ഭൂതാനാമാത്മാ ഭവതി; യ ഏവംവിത് സർവേഷാം ഭൂതാനാമാത്മാ ഭവതി; യ ഥൈഷാ ദേവതൈവം സഃ. യഥൈതാം ദേവതാം സർവാണി ഭൂതാന്യവന്ത്യേവം ഹൈവംവിദം സർവാണി ഭൂതാന്യവന്തി. യദുകിം ചേമാഃ പ്രജാഃ ശോചന്ത്യമൈവാ ff സാം തദ് ഭവതി പുണ്യമേവാമും ഗച്ഛതി. ന ഹ വൈ ദേവാൻ പാപം ഗച്ഛതി.

അപ്പുകളിൽനിന്നും ചന്ദ്രമനസ്സിൽനിന്നും ദൈവമായ പ്രാണൻ ഇവനെ ആവേശിക്കുന്നു. ഏതു പ്രാണനാണോ സഞ്ചരിക്കുന്നതായാലും സഞ്ചരിക്കാതിരിക്കുന്നതായാലും വ്യഥിക്കാതിരിക്കയും വിനാശത്തെ പ്രാപിക്കാതിരിക്കയും ചെയ്യുന്നത്, അതാണ് ദൈവമായ പ്രാണൻ. ആ ത്ര്യാന്നാത്മദർശനത്തെ അറിയുവന്നവൻ എല്ലാ ഭൂതങ്ങളുടെയും ആത്മാവായിത്തീരുന്നു. ഈ ഹിരണ്യഗർഭദേവത ഏതുപ്രകാരമോ, അവനും–ആ ത്ര്യാന്നാത്മദർശനവേദിയും–ഇപ്രകാരംതന്നെ. എപ്രകാരമാണോ ഈ ഹിരണ്യഗർഭദേവതയെ എല്ലാ ഭൂതങ്ങളും അവനം ചെയ്യുന്നത്–പാലിക്കുന്നത്–പൂജിക്കുന്നത്, ഇപ്രകാരം ഈ ത്ര്യാന്നാത്മദർശത്തെ അറിയുന്നവനേയും എല്ലാ ഭൂതങ്ങളും പൂജിക്കുന്നു. ഈ പ്രജകൾ എന്തിനെപ്പറ്റിയാണോ ശോചിക്കുന്നതു, അത്–ശോകാദിനിമിത്തമായ ദുഃഖം ഇവരുടെ കൂടെത്തന്നെ ചേർന്നിരിക്കുന്നു. അവനെ–പ്രജാപത്യമായ പദത്തിൽ വർത്തിക്കുന്ന ആ ത്ര്യാന്നാത്മദർശിയെ പുണ്യം മാത്രമേ പ്രാപിക്കയുള്ളു; ദേവന്മാരെ പാപം–പാപഫലമായ ദുഃഖം പ്രാപിക്കയില്ലതന്നെ.

75. ഉപ–അഥാതോ വ്രതമീമാംസാ–പ്രജാപതിർഹി കർമ്മാണി സ സൃജേ; താനി സൃഷ്ടാന്യന്യോന്യേനാ f സ്പർദ്ധന്ത. വദിഷ്യാമ്യേ വാഹമിതി വാഗ്ദധ്രേ; ദ്രക്ഷ്യാമ്യർഹമിതി ചക്ഷുഃ; ശ്രോഷ്യാമ്യ ഹമിതി ശ്രോത്രം; ഏവമന്യാനി കർമ്മാണി യഥാകർമ്മ താനി മൃത്യുഃ ശ്രമോ ഭൂത്വോപയേമേ; താന്യാപ്നോത്; താന്യാപ്ത്വാ മൃത്യുവാരുന്ധ. തസ്മാച്ഛ്റാമ്യ ത്യേവവാക്; ശ്രാമ്യതി ചക്ഷുഃ; ശ്രാമ്യതി ശ്രോത്രം. അഥേമമേവ നാ ff പ്നോ, ദ്യോ f യം മധ്യമഃ പ്രാണഃ. താനി ജ്ഞാതും രധ്രിരേ. അയം വൈ നഃ ശ്രേ, ഷ്ഠോ, യഃ സഞ്ചരംശ്ചാസഞ്ചരംശ്ചാ ന വ്യഥ തേ f ഥോ നരിഷ്യതി. ഹന്താസ്യൈവ സർവ്വേരൂപമഭവൻ. തസ്മാദേത ഏതേനോ ff ഖ്യായന്തേ പ്രാണാ ഇതി. തേന ഹ വാവ തൽ കുലാമാചക്ഷതേ, യസ്മിൻ കുലേ ഭവതി യ ഏവം വേദ. യ ഉ ഹൈവം വിദാ സ്പർദ്ധതേ f നു ശുഷ്യതി; അനുശുഷ്യ ഹൈവ f ന്തതോമ്രിയതേ. ഇത്യധ്യാത്മം.

അനന്തരം വ്രതമീമാംസ പറയപ്പെടുന്നു–പ്രജാപതി, പ്രജകളുടെ സ്രഷ്ടാവ് കർമ്മങ്ങളെ–വാഗാദികളായ കർമ്മങ്ങൾക്കുള്ള കരണങ്ങളെ–സൃഷ്ടിച്ചു. സൃഷ്ടിക്കപ്പെട്ട അവ തന്നിൽ സ്പർദ്ധിച്ചു–മത്സരിച്ചു. “ഞാൻ വദിക്കുകതന്നെ ചെയ്യും” എന്ന് വാക്ക് വ്രതം പിടിച്ചു. “ഞാൻ ദർശിക്കും” എന്നു ചക്ഷുസ്സു വാശി പിടിച്ചു. “ഞാൻ ശ്രവിക്കും” എന്നു ശ്രോത്രം വ്രതം ധരിച്ചു. ഇങ്ങനെ മറ്റു കർമ്മങ്ങളും അതാതിന്റെ കർമ്മത്തിനനുസരിച്ചു വ്രതം പിടിച്ചു. അവയെ മൃത്യു ശ്രമമായിത്തീർന്നു ഉപയമിച്ചു, സംഗ്രഹിച്ചു. ആ വാഗാദികളെ മൃത്യു പ്രാപിച്ചു. അവയെ പ്രാപിച്ചിട്ട് മൃത്യു അവരോധിച്ചു. അവയെ സ്വ കർമ്മങ്ങളിൽ നിന്നു തെറ്റിച്ചു. അതിനാൽ, വാക്ക് തളരുക തന്നെ ചെയ്യുന്നു–സ്വ കർമ്മങ്ങളിൽനിന്നു തെറ്റുന്നു. ചക്ഷുസ്സും തളരുന്നു. ശ്രോത്രവും ശ്രാന്തമായിത്തീരുന്നു. എന്നാൽ, ഈ മധ്യമനായ പ്രാണൻ ഏതോ ഇവനെ മാത്രം മൃത്യു പ്രാപിച്ചില്ല. ആ വാഗാദികളായ മറ്റു കരണങ്ങൾ അറിയുന്നതിന്–മുഖ്യ പ്രാണനെ അറിയുന്നതിന് മനസ്സുവച്ചു. “ആരാണോ സഞ്ചരിക്കുന്നവനായാലും സഞ്ചരിക്കാതിരിക്കുന്നവനായാലും വ്യഥിക്കാതിരിക്കുകയും നശിക്കാതിരിക്കുകയും ചെയ്യുന്നത്, അങ്ങനെയുള്ള ഈ മുഖ്യ പ്രാണൻ തന്നെയാണ് നമ്മളുടെ കൂട്ടത്തിൽ ശ്രേഷ്ഠൻ. ഇപ്പോൾ നമ്മൾ ഇവന്റെ രൂപം തന്നെ ആയിത്തീരണം.” ഇങ്ങനെ നിശ്ചയിട്ടിച്ച്, അവർ എല്ലാം, വാഗാദികൾ എല്ലാം ഈ മുഖ്യപ്രാണന്റെ തന്നെ രൂപം ആയിത്തീർന്നു. അതിനാൽ, ഈ വാഗാദികൾ ഈ പ്രാണനെകൊണ്ട്, പ്രാണങ്ങൾ എന്ന് അഭിധാനം ചെയ്യപ്പെടുന്നു. ആരാണോ ഇപ്രകാരം അറിയുന്നത്, അവൻ, ആ വിദ്വാൻ, ഏതു കുലത്തിൽ ജനിച്ചിരിക്കുന്നുവോ ആ കുലത്തെ അവനെ കൊണ്ടുതന്നെ ആളുകൾ പറയുന്നു. ആരാണോ ഇപ്രകാരം

I K

അറിയുന്നവനോട് സ്പർദ്ധിക്കുന്നത് അവൻ ശോഷത്തെ പ്രാപിക്കുന്നു. അനുശോഷിച്ചിട്ടുതന്നെ ഒടുവിൽ മരിക്കുന്നു. ഇങ്ങനെ ആധ്യാത്മമായ പ്രാണാത്മദർശനം പറയപ്പെട്ടു.

76. ഉപ–അഥാനി ദൈവതം–ജ്വലിഷ്യാ മ്യേവാഹമിത്യഗ്നിർദധ്രേ; നപ്സ്യാമ്യഹമിത്യാദിത്യോ, ഭാസ്യാമ്യഹമിതി ചന്ദ്രമാഃ ഏവമന്യാ ദേവതാ യഥാദൈവതം. സ യഥൈഷാം പ്രാണാനാം മധ്യമഃ പ്രണ, ഏവമേതാ നാം ദേവതാനാം വായുഃ. മ്ലോചന്തി ഹ്യന്യാ ദേവതാ, ന വായുഃ സൈഷാ f നസ്തമിതാ ദേവതാ യദ്വായുഃ,

അനന്തരം ദേവതാവിഷയമായ ദർശനം പറയുന്നു: "ഞാൻ ജ്വലിച്ചുകൊണ്ടുതന്നെ ഇരിക്കും" എന്ന്, അഗ്നി വ്രതം പിടിച്ചു. "ഞാൻ തപിക്കും" എന്നു ആദിത്യനും, "ഞാൻ പ്രകാശിക്കും" എന്നു ചന്ദ്രനും പ്രകാരം അതാതു ദേവതകൾക്കു തക്കവണ്ണം വിദ്യുത്തു മുതലായ മറ്റു ദേവതകളും വാശിപിടിച്ചു. ഈ വാഗാദികളായ പ്രാണങ്ങളുടെ കൂട്ടത്തിൽ ആ മധ്യമനായ പ്രാണൻ എപ്രകാരമോ ഇപ്രകാരമാണ്, ഈ അഗ്ന്യാദി ദേവതകളുടെ കൂട്ടത്തിൽ വായു എന്തെന്നാൽ മറ്റുദേവകൾ അസ്തത്തെ പ്രാപിക്കുന്നു. വായു അസ്തത്തെ പ്രാപിക്കുന്നില്ല. വായു എന്നതേതോ ആ ദേവത അസ്തമിക്കാത്തതാകുന്നു.

77. ഉപ– അഥൈഷ ശ്ലോകോ ഭവതി–

ഇനി ഈ ശ്ലോകം ഉണ്ട്.

ശ്ലോ– യതശ്ചോദേതി സൂര്യഃ അസ്തം യത്ര
ച ഗച്ഛതി
തം ദേവാശ്ചക്രിരേ ധർമ്മം; സ
ഏവാദ്യ സ ഉ ശ്വഃ ഇതി.

യാതൊരു വായുവിൽനിന്നു പ്രാണനിൽനിന്ന് സൂര്യൻ ചക്ഷുസ്സ് ഉദിക്കയും യാതൊരു വായിവിൽ, പ്രാണനിൽ, അസ്തത്തെ പ്രാപിക്കയും ചെയ്യുന്നുവോ ആ ധർമ്മത്തെ– ആ വായുവ്രതത്തെ, പ്രാണവ്രതത്തെ, ദേവന്മാർ– അഗ്ന്യാദികൾ, വാഗാദികൾ– ചെയ്തു. ആ ധർമ്മംതന്നെ ഇന്നും ദേവന്മാരാൽ അനുവർത്തിക്കപ്പെടുന്നു. അതുതന്നെ നാളെയും അനുവർത്തിക്കപ്പെടും.

78. ഉപ– "യതശ്ചോദേതി സൂര്യോ f സ്തം യത്ര ച ഗച്ഛ തി" ഇതി. പ്രാണാദ്വാ ഏഷ ഉദേതി; പ്രാണേ f സ്തമേതി. തം ദേവാശ്ചക്രിരേ ധർമ്മം സ ഏവാദ്യ സ ഉ ശ്വഃ. ഇതി യദ്വാ ഏതേ f മുർഹ്യധ്രീയന്ത, തദേവാപ്യദ്യ കുർവന്തി. തസ്മാദേകമേവ വ്രതം ചരേത്; പ്രാണ്യാച്ചൈവാപാന്യാച്ച; നേന്മാ പാപ്മാമൃത്യു രാപ്നു വദിതി. യദ്യു ചരേത്, തത് സമാപിപയിഷേത്. തേനോ ഏതസ്യൈ ദേവതായൈ സായൂജ്യം സലോകതാം ജയതി.

"യതശ്ചോ.......ച്ഛതി" എന്നതിനെ ചുരുക്കത്തിൽ വ്യാഖ്യാനിക്കുന്നു–ഈ സൂര്യൻ പ്രാണനിൽ നിന്നാണ് ഉദിക്കുന്നത്. പ്രാണനിലാണ് അസ്തത്തെ പ്രാപിക്കുന്നത്. "തം ദേവാശ്വഃ" എന്നതിന്റെ അർത്ഥമെന്തെന്നു പറയുന്നു–ഈ ദേവന്മാർ–അഗ്ന്യാദികളും വാഗാദികളും അക്കാലത്ത് ഏത് വായുവ്രതത്തേയും പ്രാണവ്രതത്തേയുമാണോ ധരിച്ചത് ഇതിനെത്തന്നെ ഇപ്പോഴും ചെയ്യുന്നു. അതിനാൽ ഒരു വ്രതത്തെത്തന്നെ അനുഷ്ഠിക്കണം. പ്രാണിക്കയും–പ്രാണനവ്യാപാരത്തെ ചെയ്കയും –അപാനിക്കയും ചെയ്യണം. "പാപ്മാവായ മൃത്യു എന്നെ പ്രാപിക്കരുതേ!" എന്നു ഭയപ്പെട്ട് ആ ഒരു വ്രതത്തെത്തന്നെ, പ്രാണവ്രതത്തെ തന്നെ അനുഷ്ഠിക്കണം. അനുഷ്ഠിച്ചുതുടങ്ങുകയാണെങ്കിൽ സമാപിക്കുവാൻ ഇച്ഛിക്കണം. ആ വ്രതാനുഷ്ഠാനം കൊണ്ട്, ഈ ദേവതയുടെ–ഈ പ്രാണദേവതയുടെ സായൂജ്യത്തേയോ–ഏകാത്മഭാവത്തേയോ, സമാനലോകത്വത്തേയോ പ്രാപിക്കുന്നു.

## ആറാം ബ്രാഹ്മണം

79. ഉപ ത്രയം വാ ഇദം, നാമ, രൂപം, കർമ്മ; തേഷാം നാമ്നാം വാഗിത്യേതദേഷാമുക്ഥം; അതോഹി സർവാണി നാമാന്യുത്തിഷ്ഠന്തി; ഏതദേഷാംസാമ; ഏതദ്ധിസർവൈർന്നാമഭിഃ സമം; ഏതദേഷാം ബ്രഹ്മ; ഏതദ്ധി സർവാണി നാമാനി ബിഭർത്തി.

ഇതെല്ലാം നാമം, രൂപം, കർമ്മം എന്ന് മൂന്നുതന്നെ. അവയിൽ ഈ നാമവിശേഷങ്ങൾക്ക് വാക്ക് എന്നുള്ള ശബ്ദസാമാന്യമാണ് ഉപാദാനകാരണം. ഇതിൽ നിന്നാണല്ലോ എല്ലാ നാമങ്ങളും ഉത്ഥാനം ചെയ്യുന്നത്– ഉണ്ടാകുന്നത്. ഇത് ഈ വാക്ക് എന്നുള്ളത് ഈ നാമവിശേഷങ്ങളുടെ സാമമാകുന്നു–സാമാന്യമാകുന്നു. ഈ ശബ്ദസാമാന്യം എല്ലാ നാമങ്ങളോടും സമമാകുന്നു. ഈ ശബ്ദസാമാന്യം ഈ നാമവിശേഷങ്ങളുടെ ബ്രഹ്മമാകുന്നു– ആത്മാവാകുന്നു. എന്തെന്നാൽ ഇത് എല്ലാ നാമങ്ങളേയും ഭരിക്കുന്നു.

80. ഉപ– അഥ രൂപാണാം–ചക്ഷുരിത്യേതദേഷാമുക്ഥം; അതോഹി സർവാണിരൂപാണ്യുത്തിഷ്ഠന്തി. ഏതദേഷാം സാമ; ഏതദ്ധി സർവൈ രൂപൈഃ സമം; ഏതദേഷാം ബ്രഹ്മ; ഏതദ്ധി സർവാണി രൂപാണി ബിഭർത്തി.

ഇനി രൂപ വിശേഷങ്ങൾക്കു രൂപസാമാന്യത്തിൽ അന്തർഭാവത്തെ പറയുന്നു:– ഈ രൂപങ്ങൾക്കു ചക്ഷുസ്സെന്നുള്ള രൂപസാമാന്യമാണ് ഉപാദാനകാരണം. എന്തെന്നാൽ, ഇതിൽനിന്നാണ് എല്ലാ രൂപങ്ങലും ഉണ്ടാകുന്നത്. ഇത് ഈ രൂപസാമാന്യം ഈ രൂപവിശേഷങ്ങളുടെ സാമമാകുന്നു. എന്തെന്നാൽ ഇത് എല്ലാ രൂപങ്ങളോടും സമമാകുന്നു. ഈ രൂപസാമാന്യം ഈ രൂപവിശേഷങ്ങളുടെ ബ്രഹ്മമാകുന്നു–ആത്മാവാകുന്നു. എന്തെന്നാൽ ഇത് എല്ലാ രൂപങ്ങളേയും ഭരിക്കുന്നു.

81. ഉപ–അഥ കർമ്മാണാം–ആത്മേത്യേത ദേഷാമുക്ഥം; അതോഹി സർവ്വാണി കർമ്മാണ്യുത്തിഷ്ഠന്തി. ഏതദേഷാം സാമ; ഏതദ്ധി സ വൈഃ കർമ്മഭിഃ സമം. ഏതദേഷാം ബ്രഹ്മ; ഏതദ്ധി സർവാണി കർമ്മാണി ബിഭർത്തി, തദേതത്ത്രയം സദേക മയമാത്മാ. ആത്മോ ഏകഃ സന്നേതത് ത്രയം തദേതദമൃതം സത്യേന ച്ഛന്നം. പ്രാണോ വാ അമൃതം; നാമ

N P

രൂപേ സത്യം; താഭ്യാമയം പ്രാണശ്ഛന്നഃ

ഇനി കർമ്മവിശേഷങ്ങൾക്കു കർമ്മ സാമാന്യത്തിൽ അന്തർഭാവത്തെ പറയുന്നു:– ഈ കർമ്മവിശേഷങ്ങൾക്ക് ആത്മാവ് എന്നു പറയുന്ന കർമ്മസാമാന്യമാണ് ഉപാദാനകാരണം. എന്തെന്നാൽ ഇതിൽനിന്നാണ് എല്ലാ കർമ്മങ്ങളും ഉണ്ടാകുന്നത്. ഈ കർമ്മസാമാന്യമാണ് ഈ കർമ്മവിശേഷങ്ങളുടെ സാമം. എന്തെന്നാൽ ഇത് എല്ലാ കർമ്മവിശേഷങ്ങളോടും സമമാകുന്നു. ഈ കർമ്മസാമാന്യം ഈ കർമ്മവിശേഷങ്ങളുടെ ബ്രഹ്മമാകുന്നു–ആത്മാവാകുന്നു. എന്തെന്നാൽ ഇത് എല്ലാ കർമ്മവിശേഷങ്ങളേയും ഭരിക്കുന്നു. അങ്ങനെയുള്ള ഈ നാമം, രൂപം, കർമ്മം എന്ന മൂന്നും ഒന്നായിട്ടു ഈ ആത്മാവാകുന്നു കാര്യ കരണ സങ്ഘാതരൂപമായ ഈ പിണ്ഡമാകുന്നു. ഏകമായിരിക്കുന്ന ഈ കാര്യകരണ സങ്ഘാതം ഈ നാമരൂപ കർമ്മങ്ങൾ മൂന്നും തന്നെ ഈ അമൃതം സത്യത്താൽ മറയ്ക്കപ്പെട്ടിരിക്കുന്നു. അമൃതമെന്നു പറയുന്നത് പ്രാണനാകുന്നു. സത്യമെന്ന് പറയുന്നത് നാമരൂപങ്ങളത്രെ. അവയാൽ ഈ പ്രാണൻ മറക്കപ്പെട്ടിരിക്കുന്നു.

## രണ്ടാമദ്ധ്യായം

### ഒന്നാം ബ്രാഹ്മണം

1. ഉപ–ഓം ദൃപ്ത ബാലാകിർ ഹാനൂചാനോ ഗാർഗ്യ ആസ. സഹോവാചാജാത ശത്രും കാശ്യം, ബ്രഹ്മ തേ ബ്രാവാണീതി. സ ഹോ വാചാജാതശത്രുഃ സഹസ്ര മേതസ്യാം വാചി ദദ്മോ, ജനകോ ജനക ഇതി വൈ ജനാധാവന്തീതി.

അനുവചനസമർത്ഥനും–വാഗ്മിയും, –ദൃപ്തനും ബലാകയുടെ പുത്രനും ആയ ഗാർഗ്യൻ എന്ന് ഗോത്രനാമമുള്ള ഒരു ബ്രാഹ്മണൻ ഉണ്ടായിരുന്നുപോൽ. അവൻ കാശിരാജനായ അജാത ശത്രുവിനോട്, "അങ്ങേയ്ക്ക് ഞാൻ ബ്രഹ്മത്തെ പറഞ്ഞുതരാം" എന്നു പറഞ്ഞുവത്രേ. ആ അജാതശത്രു പറഞ്ഞു പോൽ: "ഈ വാക്കു നിമിത്തം ആയിരം പശുക്കളെ നാം തരുന്നുണ്ട്. ജനകൻ ജനകൻ (ദാതാവും ശ്രോതാവും) എന്നാണല്ലോ ജനങ്ങൾ ഓതുന്നത്" എന്ന്.

2. ഉപ– സ ഹോവാച ഗാർഗ്യഃ– യ ഏവാസാ വാദിത്യേ പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോവാചാജാതശത്രുഃ– മാമൈതസ്മിൻ സംവദിഷ്ഠാഃ; അതിഷ്ഠാഃ സർവേഷാം ഭൂതാ നാം മൂർദ്ധാ രാജേതിവാ അഹമേ തമുപാസ ഇതി. സ യ ഏതമേവമുപാസ്തേ f തിഷ്ഠാഃ സർവ്വേഷാം ഭൂതാനാം മൂർദ്ധാ, രാജാ ഭവതി.

ആ ഗാർഗ്യൻ പറഞ്ഞു: "ആദിത്യനിൽ ഉള്ള ആ പുരുഷൻ ആരോ ഇവനെത്തന്നെ ഞാൻ ബ്രഹ്മമായി ഉപാസിക്കുന്നു." ആ അജാതശത്രു പറഞ്ഞു: "വേണ്ടാ, ഈ ബ്രഹ്മത്തിന്റെ വിഷയത്തിൽ സംവാദിയ്ക്കേണ്ട–അങ്ങു സംവാദത്തെ ചെയ്യേണ്ട. അതിഷ്ഠനും–എല്ലാ ഭൂതങ്ങളെയും അതിക്രമിച്ചു സ്ഥിതി ചെയ്യുന്നവനും,–എല്ലാ ഭൂതങ്ങളുടേയും മൂർദ്ധാവും–ശിരസ്സും, രാജാവും–ദീപ്തി ഗുണോപേതനും, എന്നുള്ള വിശേഷണങ്ങളോടുകൂടി ഞാൻ ഇവനെ ഉപാസിക്കുന്നു" എന്ന്. "ആരാണോ ഇവനെ ഇപ്രകാരം ഉപാസിക്കുന്നത്, അവൻ അതിഷ്ഠനായും, എല്ലാ ഭൂതങ്ങളുടെയും മൂർദ്ധാവായും രാജാവായും ഭവിക്കുന്നു."

3. ഉപ– സ ഹോവാച ഗാർഗ്യോ, യ ഏവാസൗ ചന്ദ്രേ പുരുഷ, ഏതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോ വാചാജാതശത്രു, ർമ്മാ, മൈതസ്മിൻ സംവിദിഷ്ഠാഃ; ബൃഹൻ, പാണ്ഡരവാസാഃ, സോമാ രാജേതിവാ അഹമേതമുപാസ ഇതി. സ യ ഏതമേവമുപാസ്തേ f ഹരഹർഹ സുതഃ, പ്രസുതോ, ഭവതി, നാസ്യാന്നം ക്ഷീയതേ.

ആ ഗാർഗ്യൻ പറഞ്ഞു– "ചന്ദ്രനിലുള്ള ആ പുരുഷൻ ആരോ അവനെത്തന്നെ ഞാൻ ബ്രഹ്മമായി ഉപാസിക്കുന്നു" എന്ന്. ആ അജാതശത്രു പറഞ്ഞു:– "വേണ്ട ഈ ബ്രഹ്മത്തിന്റെ വിഷയത്തിൽ അങ്ങു സംവദിക്കേണ്ട; മഹാനും, പണ്ഡരമായ വാസസ്സോടുകൂടിയവനും, രാജാവും ആയ സോമൻ എന്നു വിചാരിച്ചു ഞാൻ ഈ പുരുഷനെ ഉപാസിക്കുന്നു'' എന്ന്. "ആരാണോ ഇവനെ ഇപ്രകാരം ഉപാസിക്കുന്നത് അവന്ന് ദിവസംതോറും യജ്ഞത്തിൽ സോമം അഭിഷ്ഠതമായും വികൃതികളിൽ പ്രസുതമായും ഭവിക്കും. ഇവന് അന്നം ക്ഷയിക്കയില്ല."

4. ഉപ–സ ഹോവാചഗാർഗ്യോ, യ ഏവസൗ വിദ്യുതി പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി സ ഹോവാചാ ജാതശത്രു, ർമ്മാ, മൈതസ്മിൻ സംവദിഷ്ഠാഃ; തേജസ്വീതി വാ അഹേമേതമുപാസ ഇതി. സ യ ഏതമേവമുപാസ്തേ, തേജസ്വീ ർഹ ഭവതി; തേജസ്വിനീചാസ്യ പ്രജാഭവതി

ആ ഗാർഗ്യൻ പറഞ്ഞു: "വിദ്യുത്തിൽ ഉള്ള ആ പുരുഷൻ ആരോ അവനേത്തന്നെ ഞാൻ ബ്രഹ്മമായി ഉപാസിക്കുന്നു" എന്ന്. ആ അജാതശത്രു പറഞ്ഞു: "വേണ്ട ഈ ബ്രഹ്മത്തിന്റെ വിഷയത്തിൽ സംവദിക്കേണ്ട; തേജസ്വി എന്ന് ഞാൻ ഈ പുരുഷനെ ഉപാസിക്കുന്നു" എന്ന്. "ആരാണോ ഇവനെ ഇപ്രകാരം ഉപാസിക്കുന്നത് അവൻ തേജസ്വിയായി ഭവിക്കുന്നു. ഇവന്റെ പ്രജ തേജസ്വിനിയായിത്തീരുന്നു."

5. ഉപ–സ ഹോവാച ഗാർഗ്യോ, യ ഏവായമാകാശേ പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോവാചാജാതശത്രു, ർമ്മാ മൈതസ്മിൻ സംവദിഷ്ഠാഃ, പൂർണ്ണമപ്രവർത്തീതി വാ അഹമേതമുപാസ ഇതി. സ യ ഏതമേവമുപാസ്തേഃ പൂര്യതേ പ്രജയാ പശുഭി, ർന്നാസ്യസ്മാല്ലോ കാത് പ്രജോദ്വർത്തതേ.

ആ ഗാർഗ്യൻ പറഞ്ഞു:– "ആകാശത്തിൽ ഉള്ള പുരുഷൻ ആരോ ഇവനെത്തന്നെ ഞാൻ ബ്രഹ്മമായി ഉപാസിക്കുന്നു." എന്ന് ആ അജാതശത്രു പറഞ്ഞു:– "വേണ്ട, ഈ ബ്രഹ്മത്തിന്റെ വിഷയത്തിൽ സംവദിക്കേണ്ട. പൂർണ്ണവും, പ്രവർത്തിക്കാത്തതും–ക്രിയയില്ലാത്തും–എന്ന് ഞാൻ ഇവനെ ഉപാസിക്കുന്നു"

എന്ന്. "ആരാണോ ഇവനെ ഇപ്രകാരം ഉപാസിക്കുന്നത് അവൻ പ്രജയാലും പശുക്കളാലും പൂർണ്ണനായിത്തീരുന്നു. ഇവന്റെ പ്രജ ഈ ലോകത്തിൽനിന്ന് ഉദ്വർത്തിക്കയില്ല–അറ്റുപോകയില്ല. അവന് സന്താനനാശം വരികയില്ല."

6. ഉപ–സ ഹോവാച ഗാർഗ്യോ, യ ഏവായം വായൌ പുരുഷ, ഏതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോവാചാജാത ശത്രുർമ്മാ മൈതസ്മിൻ സംവദിഷ്ഠാഃ. ഇന്ദ്രോവൈകുണ്ഠോ f പരാജിതാ സേനേതിവാ അഹമേതമുപാസ ഇതി. സ യ ഏതമേവമുപാസ്തേ, ജീഷ്ണുർഹാപമാജിഷ്ണുർഭവ ത്യന്യ തസ്ത്യജായീ.

ആ ഗാർഗ്യൻ പറഞ്ഞു: "വായുവിൽ ഉള്ള ഈ പുരുഷൻ ആരോ ഇവനെത്തന്നെ ഞാൻ ബ്രഹ്മമായി ഉപാസിക്കുന്നു" എന്ന്. ആ അജാതശത്രു പറഞ്ഞു:– "ഇന്ദ്രനും–പരമേശ്വരനും, വൈകുണ്ഠനും–അപ്രസഹ്യനും അപരാജിതയായ സേനയും എന്ന്, ഞാൻ ഇവനെ ഉപാസിക്കുന്നു എന്ന്. ആരാണോ ഇവനെ ഇപ്രകാരം ഉപാസിക്കുന്നത് അവൻ ജിഷ്ണുവായും–ജയശീലനായും തോൽക്കാത്തവനായും സപത്നന്മാരേ ജയിക്കുന്ന ശീലമുള്ളവനായും തീരുന്നു."

7. ഉപ–സ ഹോവാച ഗാർഗ്യോ, യ ഏവായമഗ്നൌ പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോവാചാജാത ശത്രുർമ്മാ, മൈതസ്മിൻ സംവദിഷ്ഠാഃ വിഷാസഹിരിതി വാ അഹമേതമുപാസ ഇതി. സ യ ഏതമേവമുപാസ്തേ വിഷാസഹിർഹഭവതി; വിഷാസഹിർഹാസ്യ പ്രജാഭവതി.

ആ ഗാർഗ്യൻ പറഞ്ഞു: "അഗ്നിയിലുള്ള ഈ പുരുഷൻ ആരോ ഇവനെത്തന്നെ ഞാൻ ബ്രഹ്മമായി ഉപാസിക്കുന്നു" എന്ന്. ആ അജാതശത്രു പറഞ്ഞു: "വേണ്ട, ഈ ബ്രഹ്മത്തിന്റെ വിഷയത്തിൽ സംവദിക്കേണ്ട; വിഷാസഹി–ഇടുന്ന ഹവിസ്സിനെ സഹിക്കുന്നവൻ എന്ന് ഞാൻ ഈ പുരുഷനെ ഉപാസിക്കുന്നു" എന്ന് "ആരാണോ ഇവനെ ഇപ്രകാരം ഉപാസിക്കുന്നത് അവൻ വിഷാസഹിയായി–അന്യന്മാരെ സഹിക്കുന്നവനായി തീരുന്നു. ഇവന്റെ പ്രജ വിഷാസഹിയായിത്തീരുന്നു."

8. ഉപ–സ ഹോവാച ഗാർഗ്യോ, യ ഏവായമപ്സു പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോവാചാജാതശത്രു, ർമ്മാ, മൈതസ്മിൻ സംവദിഷ്ഠാഃ, പ്രതിരൂപ ഇതി വാ അഹമേനമുപാസ ഇതി; സ യ ഏതമേവമുപാസ്തേ, പ്രതിരൂപം ഹൈവൈനമനുഗച്ഛതി, നാ പ്രതിരൂപം, അഥോ പ്രതിരൂപോ f സ്മാജ്ജായേത.

ആ ഗാർഗ്യൻ പറഞ്ഞു: "അപ്പുകളിൽ ഉള്ള ഈ പുരുഷൻ ആരോ ഇവനെത്തന്നെ ഞാൻ ബ്രഹ്മമായി ഉപാസിക്കുന്നു" എന്ന്. ആ അജാതശത്രു പറഞ്ഞു: "വേണ്ട, ഈ ബ്രഹ്മത്തിന്റെ വിഷയത്തിൽ സംവദിക്കേണ്ട; പ്രതിരൂപൻ–അനുരൂപൻ–ശ്രുതിസ്മൃതികൾക്കു അപ്രതികൂലൻ എന്നുള്ള വിശേഷണത്തോടുകൂടി ഞാൻ ഇവനെ ഉപാസിക്കുന്നു" എന്ന്. "ഇവനെ ഇപ്രകാരം ആർ ഉപാസിക്കുന്നുവോ അവനെ അനുരൂപമായിട്ടുള്ളതുതന്നെ അനുഗമിക്കുന്നു–പ്രാപിക്കുന്നു. അനുരൂപമല്ലാത്തത് പ്രാപിക്കുന്നില്ല. ഇവനിൽനിന്നു അനുരൂപമായിട്ടുള്ളതു തന്നെ ഉണ്ടാകുകയും ചെയ്യുന്നു."

9. ഉപ–സ ഹോവാച ഗാർഗ്യോ, യ ഏവായ മാദർശേ പുരുഷ ഏതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോവാചാ ജാതശത്രു, ർമ്മാ, മൈതസ്മിൻ സംവദിഷ്ഠാഃ രോചിഷ്ണുരിതി വാ അഹമേനമുപാസ ഇതി. സ യ ഏവമേതമുപാസ്തേ, രോചിഷ്ണുർഹ ഭവതി; രോചിഷ്ണുർഹാസ്യ പ്രജാഭവതി; അഥോ യൈഃ സംനിഗച്ഛതി സവാംസ്താന തിരോ ചതേ.

ആ ഗാർഗ്യൻ പറഞ്ഞു: "ആദർശത്തിൽ (കണ്ണാടിയിൽ) ഉള്ള ഈ പുരുഷൻ ആരോ ഇവനെത്തന്നെ ഞാൻ ബ്രഹ്മമായി ഉപാസിക്കുന്നു" എന്ന്. അജാതശത്രു പറഞ്ഞു. "വേണ്ടാ, ഈ ബ്രഹ്മത്തിന്റെ വിഷയത്തിൽ സംവാദം ചെയ്യേണ്ട. രോചിഷ്ണു (ദീപ്തിസ്വഭാവം) എന്ന വിശേഷണത്തോടുകൂടി, ഞാൻ ഇവനെ ഉപാസിക്കുന്നു" എന്ന്. "ഇവനെ ഇപ്രകാരം ആർ ഉപാസിക്കുന്നുവോ, അവൻ രോചിഷ്ണുവായിത്തീരുന്നു. ഇവന്റെ പ്രജ രോചിഷ്ണുവായിത്തീരുന്നു. എന്നു മാത്രമല്ല, ആരോടു അടുക്കുന്നുവോ അവരെ എല്ലാവരേയും അതിക്രമിച്ചു പ്രകാശിക്കയും ചെയ്യും."

10. ഉപ–സ ഹോവാച ഗാർഗ്യോ യ ഏവായം യത്നം പാശ്ചാച്ഛബ്ദോ f നൂദേ,–ത്യേതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോവാചാജാതശത്രു, ർമ്മാ, മൈതസ്മിൻ സംവദിഷ്ഠാഃ; അസുരിതി വാ അഹമേതമുപാസ ഇതി. സ യ ഏതമേവമുപാസ്തേ, സർവം ഹൈവാസ്മിൻ ലോക അയുരേതി നൈതം പുരാ കാലാത് പ്രാണോ ജഹാതി.

ആ ഗാർഗ്യൻ പറഞ്ഞു: "പോകുന്നവന്റെ പിന്നാലെ ഏതൊരു ശബ്ദമാണോ ഉദിക്കുന്നത് അതിനെത്തന്നെ ഞാൻ ബ്രഹ്മമായി ഉപാസിക്കുന്നു" എന്ന്. ആ അജാതശത്രു പറഞ്ഞു:– "വേണ്ട, ഈ ബ്രഹ്മത്തിന്റെ വിഷയത്തിൽ സംവാദം ചെയ്യേണ്ട, അസു–ജീവനഹേതുവായ പ്രാണൻ–എന്ന വിശേഷണത്തോടുകൂടി ഞാൻ ഇതിനെ ഉപാസിക്കുന്നു" എന്ന്. ഇതിനെ ഇപ്രകാരം ആറ് ഉപാസിക്കുന്നുവോ, അവൻ ഈ ലോകത്തിൽ മുഴുവൻ ആയുസ്സിനെയും തന്നെ പ്രാപിക്കുന്നു. ഇവനെ കാലത്തിനു മുമ്പ് പ്രാണൻ ഉപേക്ഷിക്കയില്ല.

11. ഉപ–സ ഹോവാച ഗാർഗ്യോ, യ ഏവായം ഭിക്ഷു പുരുഷ, ഏതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോവാചാജാതശത്രു,ർമ്മാ മൈതസ്മിൻ സംവദിഷ്ഠാഃ ദ്വിതീയോ f നപഗ ഇതി വാ അഹമേതമുപാസ ഇതി, സ യ ഏതമേവമുപാസ്തേ, ദ്വിതീയവാൻ ഹ ഭവതി, താസ്മാദ്ഗണശ്ഛിദ്യതേ.

ആ ഗാർഗ്യൻ പറഞ്ഞു: "ദിക്കുകളിലുള്ള ഈ പുരുഷൻ ആരോ, അവനെത്തന്നെ ഞാൻ ബ്രഹ്മമായി ഉപാസിക്കുന്നു" എന്ന്. ആ അജാതശത്രു പറഞ്ഞു:– "വേണ്ട, ഈ ബ്രഹ്മത്തിന്റെ വിഷയത്തിൽ സംവാദം ചെയ്യേണ്ട. ദ്വിതീയൻ, അനപഗൻ

എന്ന വിശേഷണങ്ങളോടുകൂടി ഞാൻ ഇവനെ ഉപാസിക്കുന്നു" എന്ന്. "ഇവനെ ഇപ്രകാരം ആർ ഉപാസിക്കുന്നുവോ അവൻ സഹായക്കാർ ഉള്ളവനായിത്തീരും ഇവനിൽനിന്ന് കൂട്ടക്കാർ പിരിഞ്ഞുപോകയില്ല."

12. ഉപ–സ ഹോവാച ഗാർഗ്യോ യ ഏവായം ഛാ യാമയഃ പുരുഷ, ഏതമേവായം ബ്രഹ്മോപാസ ഇതി. സ ഹോവാചാജാതശത്രുർമ്മാ, മൈതസ്മിൻ സംവദിഷ്ഠാഃ; മൃത്യുരിതി വാ അഹമേതമുപാസ ഇതി. സ യ ഏതമേവമുപാസ്തേ സർവം ഹൈവാ സ്മിൻ ലോക ആയുരേതി; നൈനം പുരാകാലാ ന്മൃത്യുരാഗച്ഛതി.

ആ ഗാർഗ്യൻ പറഞ്ഞു: "ഈ ഛായാമയനായ പുരുഷൻ ഏതോ അവനെത്തന്നെ ഞാൻ ബ്രഹ്മമായി ഉപാസിക്കുന്നു" എന്ന്. ആ അജാതശത്രു പറഞ്ഞു:– "വേണ്ട, ഈ ബ്രഹ്മത്തിന്റെ വിഷയത്തിൽ സംവാദം ചെയ്യേണ്ട. മൃത്യു എന്ന വിശേഷണ ത്തോടുകൂടി ഞാൻ ഇവനെ ഉപാസിക്കുന്നു" എന്ന്. "ഇവനെ ഇപ്രകാരം ആർ ഉപാസിക്കുന്നുവോ അവൻ ഈ ലോകത്തിൽ മുഴുവൻ ആയുസ്സിനെത്തന്നെ പ്രാപിക്കുന്നു. കാലത്തിനുമുമ്പ് ഇവനെ മൃത്യു പ്രാപിക്കയില്ല."

13. ഉപ– സ ഹോവാച ഗാർഗ്യോ, യ ഏവായമാത്മ നി പുരുഷ, ഏതമേവാഹം ബ്രഹ്മോപാസ ഇതി. സ ഹോവാചാജാതശത്രുർമ്മാ മൈതസ്മിൻ സംവ ദിഷ്ഠാഃ ആത്മന്വീരി വാ അഹമേതമുപാസ ഇതി. സ യ ഏതമേവമുപാസ്ത ആത്മന്വീ ഹ ഭവതി. ആത്മന്വീനി ഹാസ്യപ്രജാ ഭവതി. സ ഹ തുഷ്ണി മാസ ഗാർഗ്യഃ.

ആ ഗാർഗ്യൻ പറഞ്ഞു: "ആത്മാവിൽ (പ്രജാപതിയിൽ) ഉള്ള ഈ പുരുഷൻ ആരോ, ഇവനെത്തന്നെ ഞാൻ ബ്രഹ്മമായി ഉപാസിക്കുന്നു" എന്ന്. ആ അജാശശത്രു പറഞ്ഞു: "വേണ്ട, ഈ ബ്രഹ്മതത്തിന്റെ വിഷയത്തിൽ സംവാദം ചെയ്യേണ്ട; ആത്മാവോടുകൂടിയവൻ എന്ന വിശേഷണത്തോടുകൂടി ഞാൻ ഇവനെ ഉപാസിക്കുന്നു" എന്ന്, "ആരാണോ ഇവനെ ഇപ്രകാരം ഉപാസിക്കുന്നത് അവൻ ആത്മാവുള്ളവനായിത്തീരും. അവന്റെ പ്രജ ആത്മന്വിനിയായും തീരും." ആ ഗാർഗ്യൻ മിണ്ടാ തിരുന്നു.

14. ഉപ–സ ഹോ വാചാജാതശത്രു; രേതാവന്നൂ? ഇതി. ഏതാവദ്ധീതി. നൈതാവതാ വിദിതം ഭവതീതി. സ ഹോവാച ഗാർഗ്യ ഉപത്വാ യാ നീതി.

ആ അജാതശത്രു "ഇത്രയുമേ ഉള്ളോ?" എന്നു പറഞ്ഞു. "ഇത്രയുമേ ഉള്ളൂ" എന്നു ഗാർഗ്യൻ മറുപടി പറഞ്ഞു. "ഇത്രയും മാത്രംകൊണ്ട് ബ്രഹ്മം അറിയപ്പെട്ടതാകയില്ല." എന്ന് അജാതശത്രു പിന്നെയും പറഞ്ഞു, "അങ്ങേ ഞാൻ ഉപഗമി ക്കുന്നു" എന്ന് ഗാർഗ്യൻ പറഞ്ഞു.

15. ഉപ– സ ഹോവാചാജാതശത്രു; പ്രതിലോമം ചൈ തദ്, യദ് ബ്രാഹ്മണഃ ക്ഷത്രിയമുപേയാദ് ബ്രഹ് മ മേ വക്ഷ്യതീതി; വ്യേവത്വാ ജ്ഞപയിഷ്യാമീതി. തം പാണാവാദായോത്ത സ്ഥൗ തൗ ഹ പുരുഷാ സുപ്തമാജഗ്മതുഃ; തമേതൈർന്നാഭിരാമന്ത്രയാം ചക്രേ–ബൃഹൻ, പാണ്ഡരവാസഃ, സോമ, രാജന്നി തി. സനോത്തസ്ഥൗ. തം പാണിനാ ff പേഷം ബോധയാം ചകാര; സഹോത്തസ്ഥൗ

ആ അജാതശത്രു പറഞ്ഞു: "ബ്രാഹ്മണൻ, എനിക്കു ബ്രഹ്മത്തെ പറഞ്ഞുതരും" എന്നു വിചാരിച്ച് ക്ഷത്രിയനെ ഉപ ഗമിക്കുക എന്നുള്ളതു ഏതോ ഇത് വിപരീതവുമാണ്. "ഞാൻ അങ്ങേ വിജ്ഞാപിപ്പിക്കതന്നെ ചെയ്യാം" എന്ന്. അദ്ദേഹത്തെ കൈയ്ക്കു പിടിച്ചുകൊണ്ട് രാജാവു എഴുന്നേറ്റു. അവർ രണ്ടു പേരും ഉറങ്ങിക്കിടന്ന പുരുഷന്റെ അടുക്കൽ ചെന്നു. ആ പുരു ഷനെ 'ബൃഹന്നായിട്ടുള്ളവനേ' 'പാണ്ഡരവാസ്സസ്സേ' 'സോമ' 'രാജാവേ' എന്ന നാമങ്ങളെക്കൊണ്ടു ആമന്ത്രണം ചെയ്തു– വിളിച്ചു. അവൻ എഴുന്നേറ്റില്ല. അവനെ കൈകൊണ്ടു ആപേ ക്ഷണം ചെയ്തു ചെയ്ത് ഉണർത്തി അവൻ എഴുന്നേറ്റു.

16. ഉപ– സ ഹോവാചാജാതശത്രു, ര്യത്രൈ ഷ ഏതത് സുപ്തോ f ഭൂദ്യ ഏഷ വിജ്ഞാനമയഃപുരുഷഃ കൈ്വഷ തദാ f ഭൂത്?കുത ഏതഭാഗാത്? ഇതി. തദുഹ ന മേനേ ഗാർഗ്യഃ.

ആ അജാതശത്രു പറഞ്ഞു: "ഈ വിജ്ഞാനമയനായ പുരു ഷൻ ആരോ ഇവൻ ഇപ്പോൾ ഈ സ്വപ്നത്തെ സ്വപിച്ചിരു ന്നുവോ അപ്പോൾ ഇവൻ എവിടെ ആയിരുന്നു? എവിടെനിന്ന് ഇതിനെ–ആഗമനത്തെ–ആഗമിച്ചു?" എന്ന്. അതിനെ ഗാർഗ്യൻ അറിഞ്ഞില്ല.

17. ഉപ–സ ഹോവാചാജാതശത്രു, ര്യത്രൈഷ ഏതത് സുപ്തോ f ഭൂദ്യ ഏഷ വിജ്ഞാനമയഃ പുരുഷ സ്തദേഷാം പ്രാണാനാം വിജ്ഞാനേന വിജ്ഞാ നമാദായ, യ ഏഷോ f ന്തർഹൃദയ ആകാശസ്ത സ്മിഞ്ഛേതേ താ നിയദാ ഗൃഹ്ണാത്യഥ ഹൈതത് പുരുഷഃ സ്വപിതി നാമ,ഃ തദ്, ഗൃഹീത ഏവ പ്രാണോ ഭവതി; ഗൃഹീതം വാഗ്, ഗൃഹീതം ചക്ഷുർ, ഗൃഹീതം ശ്രോത്രം, ഗൃഹീതം മനഃ.

ആ അജാതശത്രു പറഞ്ഞു:– "ഈ വിജ്ഞാനമയനായ പുരു ഷൻ ആരോ ഇവൻ എപ്പോൾ ഈ സ്വപ്നത്തെ സ്വപിച്ചിരു ന്നുവോ അപ്പോൾ, വിജ്ഞാനംകൊണ്ട്–അന്തഃകരണത്തിലുള്ള അഭിവ്യക്തമായ, വിശേഷവിജ്ഞാനംകൊണ്ട് ഈ വാഗാദിക ളായ പ്രാണങ്ങളുടെ വിജ്ഞാനത്തെ–സ്വവിഷയങ്ങളിലുള്ള സാമർത്ഥ്യത്തെ എടുത്തിട്ട്, ഹൃദയാന്തർഭാഗത്തിലുള്ള ഈ പ്രകാശം ഏതോ അതിൽ ശയിക്കുന്നു. അവയെ–വാഗാദിക ളുടെ വിജ്ഞാനങ്ങളെ എപ്പോൾ ഗ്രഹിക്കുന്നുവോ അപ്പോൾ പുരുഷൻ ഈ സ്വപ്നത്തെ സ്വപിക്കുന്നു" എന്നു പറയുന്നു. അപ്പോൾ–ആ സ്വാപകാലത്തിൽ പ്രാണൻ–ഘ്രാണേന്ദ്രിയം ഗ്രഹിക്കപ്പെട്ടതായി–ഉപസംഹരിക്കപ്പെട്ടതായിത്തീരുന്നു. വാക്കു ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു. ചക്ഷുസ്സ് ഗ്രഹിക്കപ്പെട്ടതായിത്തീ രുന്നു, മനസ്സു ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു.

18. ഉപ– സ യത്രൈതത് സ്വപ്ന്യയാ ചരതി, തേ ഹാ സ്യലോകാഃ; തദുതേവ മഹാരാജോ ഭവതി; ഉതേവ

മഹാബ്രാഹ്മണഃ; ഉതേവോച്ചാവചം നിഗച്ഛതി. സ യഥാ മഹാരാജോ ജാന പദാൻ ഗൃഹീത്വാ സ്വേജന പദേ യഥാകാമം പരിവർത്തേ തൈവമേവൈഷ ഏതത് പ്രാണൻ ഗൃഹീത്വാ സ്വേശരീരേ യഥാകാമം പരിവർത്തതേ.

അവൻ പ്രകൃതനായ ആത്മാവ് എപ്പോൾ ആണോ സ്വപ്ന വൃത്തികൊണ്ട് ഇപ്രകാരം ചരിക്കുന്നത്, അപ്പോൾ അവ ഇവന്റെ ലോകങ്ങളാകുന്നു -കർമ്മഫലങ്ങളാകുന്നു. അവയിൽ, പക്ഷേ മഹാരാജാവിനെപ്പോലെയും, പക്ഷേ മഹാബ്രാഹ്മണനെ പ്പോലെയും ആയിത്തീരുന്നു. ഉച്ചമായും (ഉയർന്നും) അവച മായും (താഴ്ന്നും) എന്നപോലെ നിഗമിക്കയും ചെയ്യുന്നു. അത് എങ്ങനെ എന്നാൽ–ഏതു പ്രകാരമാണോ മഹാരാജാവ് ജനപദ ത്തിൽ (നാട്ടിൽ) ഉള്ളവരെ കൂട്ടിക്കൊണ്ട് സ്വന്തം ജനപദത്തിൽ ഇഷ്ടംപോലെ ചുറ്റിനടക്കുന്നത്, ഇപ്രകാരംതന്നെ ഇവൻ–ഈ ആത്മാവ് ഇപ്രകാരം പ്രാണങ്ങളെ ഗ്രഹിച്ചിട്ട് സ്വന്തം ശരീര ത്തിൽ ഇഷ്ടംപോലെ ചുറ്റിനടക്കുന്നു.

19. ഉപ– അഥ യദാ സുഷുപ്തോ ഭവതി, യദാ ന കസ്യ ചന വേദ, ഹിതാനാം നാഡ്യോ ദ്വാ സപ്തതിഃ സ ഹസ്രാണി ഹൃദയാത് പുരീതതമഭിപ്രതിഷ്ഠന്തേ, താഭിഃ പ്രത്യവസൃപ്യ പുരീതതി ശേതേ. സ യഥാ കുമാരോ വാ മഹാരാജോ വാ മഹാബ്രഹ്മണോ വാ f തിഘ്നീമാന്ദസ്യ ഗത്വാശ യീ തൈവമേ വൈഷ ഏതച്ഛേതേ

പിന്നെ എപ്പോഴാണോ സുഷുപ്തനായിത്തീരുന്നത്, എപ്പോ ഴാണോ ഒന്നിനേയും അറിയാതിരിക്കുന്നത്, അപ്പോൾ, ഹിത കൾ എന്നു പറയുന്ന എഴുപത്തീരായിരം നാഡികൾ ഹൃദയ ത്തിൽനിന്നു പൂരിതത്തിനെ അഭിമുഖീകരിച്ചു ഗമിക്കുന്നു. അവയിൽകൂടി പ്രത്യവസർപ്പണം ചെയ്തിട്ട്–പിൻവലിഞ്ഞിട്ട് പുരീതത്തിൽ ശയിക്കുന്നു. അത് എങ്ങനെ എന്നാൽ, എപ്ര കാരമാണോ, കുമാരനോ–അത്യന്ത ബാലനോ,–മഹാരാജാവോ, മഹാബ്രാഹ്മണനോ ആനന്ദത്തിന്റെ അതിഘ്നിയെ–അതിശ യേന ദുഃഖത്തെ ഹനിക്കുന്ന അവസ്ഥയെ–പ്രാപിച്ചിട്ട് ശയിക്കു ന്നത്, അപ്രകാരംതന്നെ, ഇവൻ ഇങ്ങനെ ശയിക്കുന്നു.

20. ഉപ–സ യഥോർണ്ണനാഭിസ്തന്തുനോച്ചരേദ്, യഥാ f ഗ്നേഃക്ഷുദ്രാവിസ്ഫുലിംഗാവ്യൂച്ചരന്ത്യേവമേ വാസ്മാദാത്മനഃ സർവേപ്രാണാഃ സർവേ ലോകാഃ സ ർവ്വേ ദേവാഃ സർവാണി ഭൂതാനി വ്യുച്ചരന്തി; ത സ്യോപനിഷത്ത് സത്യസ്യസത്യമിതി. പ്രാണാ വൈ സത്യം; തേഷാമേഷസത്യം

അത്എങ്ങനെ എന്നാൽ എപ്രകാരമാണോ ഊർണ്ണനാഭി–ചിലന്തി–തന്തുകൊണ്ട്,–നൂലുകൊണ്ട് ഉച്ചരിക്കുന്നത്–ഉദ്ഗമിക്കു ന്നത്, എപ്രകാരമാണോ അഗ്നിയിൽനിന്ന് ക്ഷുദ്രങ്ങളായ–ചെ റിയ വിസ്ഫുലിംഗങ്ങൾ–തീപ്പൊരികൾ–വ്യുച്ചരിക്കുന്നത്–പല വിധത്തിൽ, അല്ലെങ്കിൽ പലതായി ഉദ്ഗമിക്കുന്നത് ഇപ്രകാരം തന്നെ ഈ ആത്മാവിൽനിന്ന്– ഉണരുന്നതിനു മുമ്പുള്ള വിജ്ഞാ നമയന്റെ സ്വരൂപത്തിൽനിന്ന് എല്ലാ പ്രാണങ്ങളും എല്ലാ ലോക ങ്ങളും എല്ലാ ദേവന്മാരും എല്ലാ ഭൂതങ്ങളും വ്യുച്ചരിക്കുന്നു–വിവിധമായി ഉദ്ഗമിക്കുന്നു. ആ ആത്മാവിന്റെ ഉപനിഷത്ത്–അടുക്കൽ എത്തിക്കുന്ന ശബ്ദം സത്യത്തിന്റെ സത്യം എന്ന താകുന്നു. സത്യമെന്നു പറയുന്നത് പ്രാണങ്ങൾ ആകുന്നു. അവയ്ക്കു സത്യം ഈ ആത്മാവാകുന്നു.

## രണ്ടാം ബ്രാഹ്മണം

21. ഉപ– യോ ഹ വൈ ശിശും സാധാനം സപ്രത്യാ ധാനം സസ്ഥൂണം സദാമം വേദ, സപ്ത ഹ ദ്വിഷ തോ ഭ്രാതൃവ്യാനവരുണദ്ധി. അയം വാ വ ശിശു ര്യോ f യം മധ്യമഃ പ്രാണഃ, തസ്യേദമേവാധാന മിദം പ്രത്യാധാനം, പ്രാണഃ സ്ഥൂണാ f ന്നം ദാമ

ആരാണോ ആധാരത്തോടുകൂടിയതും പ്രത്യാധാനത്തോടു കൂടിയതും സ്ഥൂണയോടു(ബന്ധനസ്തംഭം) കൂടിയതും, ദാമ( പാശം)ത്തോടുകൂടിയതും ആയ ശിശുവിനെ അറിയുന്നത് അവൻ, ദ്വേഷിക്കുന്നവരായ ഏഴു ഭ്രാതൃവ്യന്മാരെ അവരോധി ക്കുന്നു. ഈ മധ്യമനായ പ്രാണൻ ഏതോ ഇതുതന്നെയാണ് ശിശു എന്നു പറയുന്നത്. ആ പ്രാണനാകുന്ന ശിശുവിനു അധി ഷ്ഠാനം ഇത് (ശരീരം)തന്നെ. പ്രത്യേകമുള്ള അധിഷ്ഠാനം ഇതാ (ശിരസ്സ്) കുന്നു. ബന്ധനസ്തംഭം പ്രാണനാകുന്നു–ബലമാകു ന്നു. ദാമം–ബന്ധനരജ്ജു, അന്നമാകുന്നു.

22. ഉപ– തമേതാഃ സപ്താക്ഷിതയ ഉപനിഷ്ഠന്തേ. തദ്യ ഇമാ അക്ഷൻ ലോഹിന്യോ രാജയസ്താഭിരേനം രുദ്രോ f ന്വായത്തഃ; അഥ യാ അക്ഷന്നാപസ്താഭി; പർജ്ജന്യഃ; യാ കനീനകാ തയാ f f ദിത്യഃ; യത് കൃഷ്ണം തേനാഗ്നിഃ; യച്ഛുക്ലം തേനേന്ദ്രഃ; അധ രയൈനം വർത്തന്യാ പൃഥിവ്യന്വായത്താ; ദ്യൗരുത്തരയാ. നാസ്യാന്നം ക്ഷീയതേ യ ഏവം വേദ

അവനെ–ആ പ്രാണനെ, ഈ–താഴെപ്പറയുന്ന, ഏഴു അക്ഷി തികൾ– അക്ഷിതിഹേതുക്കൾ, ഉപസ്ഥാനം ചെയ്യുന്നു. അതിൽ അക്ഷിയിൽ ഈ ചുവപ്പുനിറത്തിലുള്ള രാജികൾ–രേഖകൾ, ഏവയോ, അവയിൽകൂടി രുദ്രൻ ഈ മധ്യമനായ പ്രാണനെ അന്വായത്തനായിരിക്കുന്നു–അനുഗതനായിരിക്കുന്നു. പിന്നെ അക്ഷിയിലുള്ള അപ്പുകൾ എവയോ അവയിൽകൂടി പർജ ന്യൻ ഈ മുഖ്യപ്രാണനെ അനുഗതനായിരിക്കുന്നു. ദർശന ശക്തി ഏതോ അതിൽകൂടി ആദിത്യൻ ഇവനെ അനുഗതനാ യിരിക്കുന്നു. കണ്ണിലുള്ള കറുത്തഭാഗം ഏതോ അതിൽകൂടി അഗ്നി ഇവനെ അനുഗതനായിരിക്കുന്നു. വെളുത്ത ഭാഗം ഏതോ അതിൽകൂടി ഇന്ദ്രൻ ഇവനെ അനുഗതനായിരിക്കുന്നു. താഴ ത്തേതായ വർത്തനിയിൽകൂടി പൃഥിവി ഇവനെ അനുഗതനാ യിരിക്കുന്നു. മുകളിലത്തെ കൺപോളയിൽകൂടി ദ്യോവ് ഇവനെ അന്വായത്തയായിരിക്കുന്നു. ഇപ്രകാരം ആർ അറിയു ന്നുവോ അവന് അന്നം ക്ഷയിക്കയില്ല.

23. ഉപ– തദേഷ ശ്ലോകോ ഭവതി,

ആ അർത്ഥത്തിൽ താഴെപ്പറയുന്ന ശ്ലോകം ഉണ്ട്.

മന്ത്രം – "അർവാഗ്വിലശ്ചമസ ഊർധ്വബുദ്ധ്നസ്ത

I

K

സ്മിൻ ശയോ നിഹിതം വിശ്വരൂപം; തസ്യാ f f സതഋഷയഃ സപ്ത തീരേ; വാഗഷ്ടമീ ബ്രഹ്മണാ" സംവിദാനാ ഇതി.

കീഴ് ഭാഗത്ത് വിലത്തോടുകൂടിയതും അടിഭാഗം മേൽവ ശത്തായിട്ടുള്ളതും ആയ ചമസം (സോമരസം ഗ്രഹിക്കുന്ന തിനുള്ള ഒരു പാത്രം) ഉണ്ട്. ആ പാത്രത്തിൽ വിശ്വരൂപമായ–നാനാരൂപമായ–യശസ്സ് നിഹിതമായിരിക്കുന്നു. അതിന്റെ തീര ത്തിൽ ഏഴ് ഋഷികൾ ഇരിക്കുന്നു. ബ്രഹ്മത്തോട്–ശബ്ദരാശി യോട്–സംവാദത്തെ ചെയ്യുന്ന വാക്ക് എട്ടാമത്തേതാകുന്നു.

24. ഉപ–"അർവ്വാഗ്വിലശ്ചമസ ഊർദ്ധ്വപുണ്ഡ്ര" ഇതി–ഇദം തച്ഛിരഃ, ഏഷഹ്യർവ്വാഗ്വിലശ്ചമസ ഊർധ്വന ബുധ്നഃ. തസ്മിൻ യശോ നിഹിതം വിശ്വരൂപ മിതി. പ്രാണാ വൈ യശോ വിശ്വരൂപം പ്രാണാനേത ദാഹ "തസ്യ f f സത ഋഷയഃ സപ്ത തീരേ" ഇതി.–പ്രാണാ വാ ഋഷയഃ. പ്രാണാനേ തദാഹ. ''വാഗഷ്ടമീ ബ്രഹ്മണാ സംവിദാനാ'' ഇതി.–വാഗ്ഘ്യഷ്ടമീ ബ്രഹ്മണാസംവിത്തേ.

"അർവാ...ണ്ഡ്റഃ" എന്നതിന്റെ വ്യാഖ്യാനം പറയുന്നു:–ഇത്–ഇതിൽ പറയുന്നു ചമസം–കരണാത്മകനായ മുഖ്യപ്രാ ണന്റെ പ്രത്യാധാനമായ ശിരസ്സാകുന്നു. ഇത് കീഴ്വശത്തു കുഴി യുള്ളതും ചുവടുഭാഗം മേൽവശത്തായിട്ടുള്ളതുമായ ചമസ മാണല്ലോ. "തസ്മിൻ..രൂപം." എന്നതിന്റെ അർത്ഥം പറയുന്നു –നാനാരൂപമായ യശസ്സ് പ്രാണങ്ങളാകുന്നു. മേൽപറഞ്ഞ "തസ്മിൻ" ഇത്യാദി വാക്യം പ്രാണങ്ങളെപ്പറയുന്നു. "തസ്യാ–തീരെ" എന്നുള്ളതിനെ വ്യാഖ്യാനിക്കുന്നു– ഋഷികൾ എന്നു പറയുന്നത് പ്രാണങ്ങളാകുന്നു. ഈ വാക്യം പ്രാണങ്ങളെപ്പറ യുന്നു. "വാഗ––ദാനാ" എന്നതിന്റെ അർത്ഥം പറയുന്നു–എട്ടാ മത്തേതായ വാക്ക് ബ്രഹ്മത്തോട്–ശബ്ദരാശിയോട്–സംവാ ദത്തെ ചെയ്യുന്നുണ്ടല്ലോ.

25. ഉപ–ഇമാവേവ ഗോതമഭരദ്വാജൌ; അയമേവ ഗോതമഃ; അയമേവ ഭരദ്വാജഃ–ഇമാവേവ വിശ്വാ മിത്ര ജമദഗ്നി; അയമേവ വിശ്വാമിത്രഃ; അയം ജ മദഗ്നിഃ. ഇമാവേവ വസിഷ്ഠ കശ്യപൗ; അയമേവ വസിഷ്ഠഃ; അയം കശ്യപഃ, വാഗേ വാത്ത്റിഃ; വാചാ ഹ്യന്നമദ്യതേ. അത്തിർഹ വൈ നാമൈ തദ് യദത്ത്റിരിതി. സർവസ്യാത്താഭവതി. സർവമ സ്യാന്നം ഭവതി, യ ഏവം വേദ.

ഇവർ തന്നെ ഗോതമഭരദ്വാജന്മാർ. ഇവൻ തന്നേ ഗോതമൻ. ഇവൻ ഭരദ്വാജനാകുന്നു. ഇവർതന്നെ വിശ്വാമിത്രനും ജമദ ഗ്നിയും അവൻതന്നേ വിശ്വാമിത്രൻ. ഇവൻ ജമദഗ്നിയാകുന്നു. ഇവർ തന്നെ വസിഷ്ഠനും കശ്യപനും. ഇവൻ തന്നെ വസി ഷ്ഠൻ. ഇവൻ കശ്യപനാകുന്നു. വാക്കുതന്നെ അത്രി. വാക്കി നാൽ തന്നെയാണല്ലോ അന്നം അദിക്കപ്പെടുന്നത്. അത്രി എന്നു പറയുന്നതു ഏതോ ഇത് അത്തി എന്നതു തന്നെയാകു ന്നു. ഇപ്രകാരം ആർ അറിയുന്നുവോ അവൻ എല്ലാ അന്നത്തി ന്റെയും അത്താവായിത്തീരും ഇവന്ന് എല്ലാം അന്നമായി ത്തീരും.

## മൂന്നാം ബ്രാഹ്മണം

26. ഉപ–ദ്വേ വാവ ബ്രാഹ്മണോ രൂപേ, മൂർത്തം ചൈ വാ മൂർത്തം ച, മർത്ത്യം ചാമൃതം ച, സ്ഥിതം ച യച്ച, സച്ച ത്യം ച.

ബ്രഹ്മത്തിന്റെ രൂപങ്ങൾ മൂർത്തവും അമൂർത്തവും രണ്ടു തന്നെ. ആ മൂർത്താമൂർത്തരൂപങ്ങൾ മർത്ത്യവും അമൃതവും, സ്ഥിതവും യത്തും സത്തും ത്യവും ആകുന്നു.

27. ഉപ–തദേത ന്മൂർത്താ, യദസ്യദ് വായോശ്ചാന്തരി ക്ഷാച്ച, ഏതന്മർത്ത്യ, മേതത് സ്ഥിത, മേതത് സത്. തസ്യൈ തസ്യ മൂർത്തസ്യൈ തസ്യ മർത്ത്യ സ്യൈ തസ്യ സ്ഥിതസ്യൈതസ്യ സത ഏഷ രസോ, യ ഏഷതപതി; സതോ ഹ്യേഷ രസഃ

വായുവിൽനിന്നും അന്തരീക്ഷത്തിൽനിന്നും അന്യമായു ള്ളത് ഏതോ അതാണ് മൂർത്തം. ഇതാണു മർത്ത്യം; ഇതാണു സ്ഥിതം; ഇതാണു സത്ത്. അങ്ങനെയുള്ള ഈ മൂർത്തത്തി ന്റെ, ഈ മർത്ത്യത്തിന്റെ, ഈ സ്ഥിതത്തിന്റെ, ഈ സത്തിന്റെ രസമാണ് ഈ തപിക്കുന്നത്. ഇവൻ ഈ സവിതാവ് സത്തിന്റെ രസമാണല്ലോ.

28. ഉപ– അഥാമൂർത്തം വായുശ്ചാന്തരീക്ഷം ച. ഏതദ മൃത. മേതദ്യ, ദേതത്ത്യം. തസ്യൈ തസ്യാ മൂർത്ത സ്യൈ തസ്യാ മൃതസ്യൈതസ്യ യത ഏതസ്യ ത്യ സ്യൈഷരസോ, യ ഏഷ ഏതസ്മിന്മണ്ഡലേ പുരു ഷഃ. ത്യസ്യഹ്യേഷ രസഃ ഇത്യധിദൈവതം.

ഇനി അമൂർത്തമെന്നു പറയുന്നത് വായുവും അന്തരീക്ഷ വുമാകുന്നു. ഇതാണ് അമൃതം; ഇതാണ് യത്ത്, ഇതാണ് ത്യം. അങ്ങനെയുള്ള ഈ അമൂർത്തത്തിന്റെ അല്ലെങ്കിൽ ഈ അമൃ തത്തിന്റെ, അല്ലെങ്കിൽ ഈ യത്തിന്റെ, അല്ലെങ്കിൽ ഈ ത്യത്തിന്റെ രസമാണ്, ഈ മണ്ഡലത്തിലുള്ള പുരുഷൻ ആരോ ഇവൻ. ഈ പുരുഷൻ ത്യത്തിന്റെ രസമാണല്ലോ. ഇങ്ങനെ അധിദൈവതം.

29. ഉപ–അഥാധ്യാത്മം–ഇദമേവമൂർത്തം യദതത് പ്രാ ണാച്ച; യശ്ചായമന്തരാത്മന്നാകാശഃ ഏതന്മർത്ത്യ, മേതത്സ്ഥിത, മേതത്സത്. തസൈ തസ്യമൂർത്ത സ്യൈതസ്യ മർത്ത്യസ്യൈതസ്യസ്ഥിതസ്യൈത സ്യത ഏഷരസോയച്ചക്ഷുഃ സതോഹ്യേഷ രസഃ

അനന്തരം അധ്യാത്മമുള്ള മൂർത്താമൂർത്തങ്ങളുടെ വിഭാ ഗത്തെ പറയുന്നു: പ്രാണനിൽനിന്നും, ആത്മാവിന്റെ ഉള്ളിലുള്ള ശരീരത്തിനുള്ളിലുള്ള – ഈ ആകാശം ഏതോ അതിൽ നിന്നും അന്യമായുള്ളത് ഏതോ ഇതുതന്നെയാണ് മൂർത്തമായ ബ്രഹ്മ ത്തിന്റെ രൂപം. ഇതാണു മർത്ത്യം; ഇതാണു സ്ഥിതം; ഇതാണ് സത്ത്. അങ്ങനെയുള്ള ഈ മൂർത്തത്തിന്റെ അല്ലെങ്കിൽ ഈ മർത്ത്യത്തിന്റെ അല്ലെങ്കിൽ ഈ സ്ഥിതത്തിന്റെ അല്ലെങ്കിൽ ഈ സത്തിന്റെ രസമാണ്, ചക്ഷുസ്സെന്നു പറയുന്നത്. ഇത് സത്തിന്റെ രസമാണല്ലോ.

N

P

30. ഉപ– അഥാമൂർത്തം, പ്രാണശ്ച, യശ്ചായമന്തരാത്മ ന്നാകാശഃ. ഏതദമൃതം, ഏതദ്യ, ദേതത്ത്യം. ത സ്യൈതസ്യാമൃതസ്യൈതസ്യ യത ഏതസ്യ ത്യ സ്യൈഷരസോ, യോ f യം ദക്ഷിണേ f ക്ഷൻ പുരു ഷഃ ത്യസ്യ ഹ്യേഷ രസഃ

ഇനി പ്രാണനും ശരീരത്തിനുള്ളിൽ ഈ ആകാശം ഏതോ അതും അമൂർത്തമാകുന്നു ഇതാണ് അമൃതം, ഇതാണ് യത്തു; ഇതാണ് ത്യം. അങ്ങനെയുള്ള ഈ അമൂർത്തത്തിന്റെ, അല്ലെങ്കിൽ ഈ അമൃതത്തിന്റെ അല്ലെങ്കിൽ ഈ യത്തിന്റെ, അല്ലെങ്കിൽ ഈ ത്യത്തിന്റെ രസമാണ്, ദക്ഷിണമായ അക്ഷിയിൽ ഈ പുരുഷൻ ആരോ, അവൻ ഇത് ത്യത്തിന്റെ രസമാണല്ലോ.

31. ഉപ– തസ്യ ഹൈതസ്യ പുരുഷസ്യ രൂപം യഥാ മഹാരജനം വാസോ, യഥാപാണ്ഡ്വാവികം, യഥേന്ദ്രഗോപോ, യതാഗ്ന്യർച്ചി, ര്യഥ പുണ്ഡരീകം, യഥാ സകൃദ്വിദ്യുത്തം സകൃദ്വിദ്യുത്തേവ ഹവാ അസ്യ ശ്രീർഭവതി, യ ഏവം വേദ

അങ്ങനെയുള്ള ഈ ലിങ്ഗാത്മകനായ പുരുഷന്റെ രൂപം, മഞ്ഞച്ചായത്തിൽ മുക്കിയ വസ്ത്രംപോലെയും പാണ്ഡുവർണ്ണമായ ആട്ടിൻരോമംകൊണ്ടുള്ള വസ്ത്രംപോലെയും ഇന്ദ്രഗോപംപോലെയും അഗ്നിജ്വാലപോലെയും, വെളുത്ത താമരപ്പൂവുപോലെയും ആകുന്നു. ഇപ്രകാരം ആര് അറിയുന്നുവോ ഇവന്ന് ഒരിക്കൽ മിന്നൽ മിന്നിയതുപോലെയുള്ള ശ്രീ (ഖ്യാതി) ഉണ്ടാകും.

32. ഉപ– അഥാത ആദേശോ നേതി, നേതി. നഹ്യേതസ്മാദിതിനേ ത്യന്യത് പരമസ്തി. അഥ നാമധേയം സത്യസ്യ സത്യമീതി. പ്രാണാ വൈ സത്യം തേഷാമേഷ സത്യം

അനന്തരം ആദേശം–ബ്രഹ്മത്തിന്റെ നിർദ്ദേശം–“ഇപ്രകാരമുള്ളതല്ല ഇപ്രകാരമുള്ളതല്ല” എന്നതാകുന്നു. “ഇപ്രകാരമുള്ളതല്ല എന്നുള്ളതിനെക്കാൾ കൂടുതലായ വേറെ നിർദ്ദേശനം ഇല്ലല്ലോ. ഇനി, ബ്രഹ്മത്തിന്റെ നാമധേയം സത്യത്തിന്റെ സത്യം,” എന്നതാകുന്നു. സത്യമെന്നു പറയുന്നത് പ്രാണങ്ങളാകുന്നു. ആ പ്രാണങ്ങൾക്കു സത്യമായിട്ടുള്ളത് ഇതാകുന്നു.

## നാലാം ബ്രാഹ്മണം

33. ഉപ– “മൈത്രേയി” തിഹോവാച യാജ്ഞവാല്ക്യ “ഉദ്യോസ്യൻ വാ അരേ f ഹമസ്മാത് സ്ഥാനാ ദസ്മി; ഹന്ത തേ f നയാ കാ ത്യാ യന്യാ f ന്തം കരവാണീ” തി

യാജ്ഞവല്ക്യൻ “അല്ലയോ മൈത്രേയി!” എന്നു വിളിച്ചിട്ട് പറഞ്ഞു: “ഹേ! ഞാൻ ഈ സ്ഥാനത്തു നിന്ന്– ഈ ഗാർഹസ്ഥ്യാശ്രമത്തിൽനിന്ന് മുകളിൽ പോകുന്നതിന് ആഗ്രഹമുള്ളവനായിരിക്കുന്നു. ഇപ്പോൾ നിനക്കു ഈ കാത്യായനിയോട് അന്തത്തെ–സംബന്ധവിച്ഛേദത്തെ ച്ചെയ്യുവാൻ” പോകുന്നു.

34. ഉപ– സ ഹോവാച മൈത്രേയി– “യന്നു മ ഇയം ഭഗോഃ സർവാപൃഥിവീവിത്തേന പൂർണാ സ്യാത് കഥം തേനാമൃതാ സ്യാ” മിതി. നേ തിഹോ വാച യാജ്ഞവല്ക്യോ ‘‘യഥൈവോപകരണവതാം ജീവിതം തഥൈവ തേ ജീവിതം സ്യാത്, അമൃതതസ്യ തു നാ f f ശാസ്തി വിത്തേനേ” തി

ആ മൈത്രേയി പറഞ്ഞു:– “അല്ലയോ ഭഗവാനേ! എനിക്ക് ഈ പൃഥിവി മുഴുവൻ വിത്തംകൊണ്ട പൂർണ്ണയായിതീരുകയാണെങ്കിൽ അതുകൊണ്ട് ഞാൻ അമൃതയായിത്തീരുമോ?”. യാജ്ഞവല്ക്യൻ– “ഇല്ല” എന്നു പറഞ്ഞിട്ട് പറഞ്ഞു: “ഉപകരണങ്ങൾ ഉള്ളവരുടെ ജീവിതം എപ്രകാരമായിരിക്കുമോ, അതുപോലെ തന്നെ നിന്റെ ജീവിതവും ആയിരിക്കും. വിത്തംകൊണ്ട്–വിത്തസാദ്ധ്യമായ കർമ്മംകൊണ്ട്–അമൃതത്വസമ്പാദനത്തിനാകട്ടെ ആശപോലുമില്ല”.

35. ഉപ–സാഹോവാച മൈത്രേയി–‘‘യേനാഹം നാമൃതാ സ്യാം, കിമഹം തേനകുര്യാം? യദേവ ഭഗവാൻ വേദ, തദേവ മേ പ്രബ്രൂഹീ” തി

ആ മൈത്രേയി പറഞ്ഞു:– “ഏതുകൊണ്ട് ഞാൻ അമൃതയായിത്തീരുകയില്ലയോ, അതുകൊണ്ട്–ആ വിത്തംകൊണ്ട് ഞാൻ എന്തുചെയ്യും? ഏതിനെയാണോ ഭഗവൻ അറിയുന്നത് അതിനെത്തന്നെ എനിക്കു പറഞ്ഞുതരിക” എന്ന്.

36. ഉപ– ഹോവാച യാജ്ഞവല്ക്യഃ– പ്രിയാ ബ താരേ, നഃ സതീ പ്രിയം ഭാഷസ, ഏഹ്യാസ്സ്വ: വ്യാഖ്യാസ്യാമിതേ; വ്യാചക്ഷാണസ്യ തു മേ നി ദിധ്യാസ സ്വേതി.

ആ യാജ്ഞവാല്ക്യൻ പറഞ്ഞു:– “അല്ലയോ മൈത്രേയീ, നീ നമുക്കു പ്രിയയായിരുന്നു. പ്രിയമായിട്ടുള്ളതിനെ–ചിത്താനുകൂലമായിട്ടുള്ളതിനെ ഭാഷണം ചെയ്യുന്നു. വരിക; ഇരിക്കുക; നിനക്കു വ്യാഖ്യാനിച്ചുതരാം–പറഞ്ഞുതരാം. എന്നാൽ വ്യാഖ്യാനിക്കുന്ന എന്റെ വാക്യങ്ങളെ നീ നിദിധ്യാസനം ചെയ്തുകൊള്ളണം; അതായത് അർത്ഥനിശ്ചയം വരുത്തി ധ്യാനിക്കുവാൻ ഇച്ഛിച്ചു കൊള്ളണം.”

37. ഉപ– സഹോവാച–ന വാ അരേ, പത്യുഃ കാമായ പതിഃ പ്രിയോ ഭവതി; ആത്മനസ്തു കാമായ പതിഃ പ്രിയോ ഭവതി, ന വാ അരേ, ജായാ യൈ കാമായ ജായാ പ്രിയാ ഭവതി; ആത്മനസ്തു കാമായ ജായാപ്രിയാ ഭവതി. നവാ അരേ, പുത്രാണാം കാമായ പുത്രാഃ പ്രിയാ ഭവന്തി; ആത്മനസ്തു കാമായ പുത്രാഃ പ്രിയാ ഭവന്തി. ന വാ അരേ, വിത്തസ്യ കാമായ വിത്തം പ്രിയം ഭവതി; ആത്മനസ്തു കാമായ വിത്തം പ്രിയം ഭവതി. ന വാ അരേ ബ്രഹ്മണഃ കാമായ ബ്രഹ്മ പ്രിയം ഭവതി; ആത്മനസ്തു കാമായ ബ്രഹ്മ പ്രിയം ഭവതി. ന വാ അരേ, ക്ഷത്ത്രസ്യ കാമായ ക്ഷത്ത്രം പ്രിയം ഭവതി. ആത്മനസ്തു കാമായ ക്ഷത്ത്രം പ്രിയം ഭവതി. ന വാ അരേ, ലോകാനാം കാമായ ലോകാഃ പ്രിയാ ഭവന്തി; ആത്മനസ്തു കാമായ ലോകാഃ

പ്രിയാ ഭവന്തി. ന വാ അരേ, ദേവാനാം കാമായ ദേവാഃ പ്രിയാ ഭവന്തി; ആത്മനസ്തു കാമായ ദേവാഃ പ്രിയാ ഭവന്തി. ന വാ അരേ ഭൂതാനാം കാമായ ഭൂതാനി പ്രിയാണി ഭവന്തി; ആത്മനസ്തു കാമായ ഭൂതാനി പ്രിയാണി ഭവന്തി. ന വാ അരേ, സർവസ്യ കാമായ സർവം പ്രിയം ഭവതി; ആത്മ നസ്തു കാമായ സർവം പ്രിയം ഭവതി. ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദി ധ്യാസിത വ്യോ മൈത്രേയി. ആത്മനോ വാ അരേ ദർശനേന ശ്രവണേന മത്യാ വിജ്ഞാനേനേദം സർവം വിദിതം.

ആ യാജ്ഞവല്ക്യൻ പറഞ്ഞു:– "അല്ലയയോ മൈത്രേയി: പതിയുടെ കാമത്തിനായിട്ട്–പ്രയോജനത്തിനായിട്ട് അല്ലല്ലോ പതി പ്രിയനായിരിക്കുന്നത്. പിന്നെയോ തന്റെ പ്രയോജനത്തി നായിട്ടാണ് പതി പ്രിയനായിരിക്കുന്നത്. അല്ലയയോ മൈത്രേ യി, ജായയുടെ പ്രയോജനത്തിനായിട്ട് അല്ലല്ലോ ജായ പ്രിയ യായിരിക്കുന്നത്; പിന്നെയോ തന്റെ പ്രയോജനത്തിനായിട്ടാണ് ജായ പ്രിയയായിരുന്നത്. അല്ലയോ മൈത്രേയി, പുത്രന്മാരുടെ പ്രയോജനത്തിനായിട്ട് അല്ലല്ലോ, പുത്രന്മാർ പ്രിയന്മാരായിരിക്കു ന്നത്; പിന്നെയോ തന്റെ പ്രയോജനത്തിനായിട്ടാണ് പുത്രന്മാർ പ്രിയന്മാരായിരിക്കുന്നത്. അല്ലയോ മൈത്രേയി വിത്തത്തിന്റെ പ്രയോജനത്തിനായിട്ടല്ലല്ലോ വിത്തം പ്രിയമായിരിക്കുന്നത്; പിന്നെയോ ആത്മാവിന്റെ പ്രയോജനത്തിനായിട്ടാണ് വിത്തം പ്രിയമായിരിക്കുന്നത്. അല്ലയോ മൈത്രേയി, ബ്രാഹ്മണജാതി യുടെ പ്രയോജനത്തിനായിട്ടല്ലല്ലോ ബ്രഹ്മജാതി പ്രിയമായിരി ക്കുന്നത്; പിന്നെയോ, ആത്മാവിന്റെ പ്രയോജനത്തിനായിട്ടാണ് ബ്രാഹ്മണജാതി പ്രിയമായിരിക്കുന്നത്. അല്ലയോ മൈത്രേയി, ക്ഷത്ത്റിയ ജാതിയുടെ പ്രയോജനത്തിനായിട്ടല്ലല്ലോ ക്ഷത്ത്റി യജാതി പ്രിയമായിരിക്കുന്നത്; ആത്മാവിന്റെ പ്രയോജനത്തി നായിട്ടാണ് ക്ഷത്ത്റിയജാതി പ്രിയമായിരിക്കുന്നത്. അല്ലയോ മൈത്രേയി, ലോകങ്ങളുടെ പ്രയോജനത്തിനായിട്ടല്ലല്ലോ ലോക ങ്ങൾ പ്രിയകളായിരിക്കുന്നത്; പിന്നെയോ ആത്മാവിന്റെ പ്രയോജനത്തിനായിട്ടാണ് ലോകങ്ങൾ പ്രിയങ്ങളായിരിക്കുന്ന ത്. അല്ലയോ മൈത്രേയി, ദേവന്മാരുടെ പ്രയോജനത്തിനായിട്ട ല്ലല്ലോ ദേവന്മാർ പ്രിയന്മാരായിരിക്കുന്നത്; പിന്നെയോ, ആത്മാ വിന്റെ പ്രയോജനത്തിനായിട്ടാണ് ദേവന്മാർ പ്രിയന്മാരായിരി ക്കുന്നത്. അല്ലയോ മൈത്രേയി, ഭൂതങ്ങളുടെ പ്രയോജനത്തി നായിട്ടല്ലല്ലോ ഭൂതങ്ങൾ പ്രിയങ്ങളായിരിക്കുന്നതു പിന്നെയോ ആത്മാവിന്റെ പ്രയോജനത്തിനായിട്ടാണ് ഭൂതങ്ങൾ പ്രിയങ്ങളാ യിരിക്കുന്ത്. അല്ലയോ മൈത്രേയി, സർവ്വത്തിന്റെയും പ്രയോ ജനത്തിനായിട്ടല്ലല്ലോ സർവവും പ്രിയമായിരിക്കുന്നത്; പിന്നെയോ ആത്മാവിന്റെ പ്രയോജനത്തിനായിട്ടാണ് സർവ്വവും പ്രിയമായിരിക്കുന്നത്. അല്ലയോ മൈത്രേയി, ആത്മാവു ദർശിക്കപ്പെടേണ്ടതും, ശ്രവിക്കപ്പെടേണ്ടതും, മനനം ചെയ്യപ്പെടേണ്ടതും, നിദിധ്യാസനം ചെയ്യപ്പെടേണ്ടതും ആകു ന്നു. അല്ലയോ മൈത്രേയി, ആത്മാവിന്റെ ദർശനംകൊണ്ടും, ശ്രവണംകൊണ്ടും, വിജ്ഞാനംകൊണ്ടും, മനനംകൊണ്ടും ഇതെല്ലാം വിദിതമായിത്തീരുന്നു. അറിയപ്പെട്ടതായിത്തീരുന്നു.

38. ഉപ– ബ്രഹ്മ തം പരാദാദ്യോന്യത്രാ ff ത്മനോ ബ്ര ബ്രഹ്മവേദ. ക്ഷത്രം തം പരാദാദ് യോ f ന്യത്രാ ത്മനഃ ക്ഷത്ത്രം വേദ ലോകാസ്തം പരാദുര്യോ f ന്യാത്രാ f f ത്മനോ ലോകാൻ വേദ. ദേവാസ്തം പരാദുര്യോ f ന്യ ത്രാ ff ത്മനോ ദേവാൻ വേദ. ഭൂതാനി തം പരാദുര്യോ f ന്യത്രാ ff ത്മനോ ഭൂതാനി വേദ. സർവം തം പരാദാദ് യോ f ന്യത്രാ ff ത്മനഃ സർവം വേദ. ഇദം ബ്രഹ്മേദം ക്ഷത്ത്ര മിമേ ലോകാ ഇമേ ദേവാ ഇമാനി ബൂതാനീദം സർവം യദമാത്മാ.

ആരാണോ ആത്മാവിൽനിന്ന് അന്യമായി ബ്രഹ്മത്തെ–ബ്രാ ഹ്മണ ജാതിയെ–അറിയുന്നത്, അവനെ ബ്രഹ്മ–ബ്രാഹ്മണജാതി –പുരുഷാർത്ഥത്തിൽനിന്ന് അകറ്റും. ആരാണോ ആത്മാ വിൽനിന്നു വേറെയായി ക്ഷത്രിയജാതിയെ അറിയുന്നത് അവനെ ക്ഷത്ത്രിയജാതി പരാകരിക്കും–അകറ്റും. ആരാണോ ആത്മാവിൽനിന്നു വേറെയായി ലോകങ്ങളെ അറിയുന്നത്, അവനെ ലോകങ്ങൾ പരാകരിക്കും. ആരാണോ ആത്മാ വിൽനിന്ന് അന്യരായി ദേവന്മാരെ അറിയുന്നത്, അവനെ ദേവ ന്മാർ പരാകരിക്കും. ആരാണോ ആത്മാവിൽനിന്ന് അന്യങ്ങ ളായി ഭൂതങ്ങളെ അറിയുന്നത് അവനെ ഭൂതങ്ങൾ കൈവല്യ ത്തിൽനിന്ന് അകറ്റും. ആരാണോ ആത്മാവിൽനിന്ന് അന്യ മായി സർവ്വത്തേയും അറിയുന്നത്, അവനെ സർവ്വവും പുരു ഷാർത്ഥത്തിൽനിന്ന് അകറ്റും. ഈ ബ്രാഹ്മണജാതിയും ഈ ക്ഷത്ത്രിയ ജാതിയും ഈ ലോകങ്ങലും ഈ ദേവന്മാരും, ഈ ഭൂതങ്ങളും, ഈ സർവ്വവും, ഈ ആത്മാവ് ഏതോ ഇതുത ന്നെയാണ്.

39. ഉപ–സ യഥാ–ദുന്ദുഭേർഹന്യമാനസ്യ ന ബാഹ്യാ ഞ് ഗബ്ദാഞ് ശക്നുയാദ് ഗ്രഹണായ; ദുന്ദു ഭേസ്തു ഗ്രഹണേന, ദുന്ദുഭ്യാഘാതസ്യ വാ ശബ്ദോ ഗൃഹീതഃ.

ആ ദൃഷ്ടാന്തം എങ്ങനെ എന്നാൽ,–ഹന്യമാനമായ–ദണ്ഡം മുതലായതുകൊണ്ടും അടിക്കപ്പെടുന്ന–ദുന്ദുഭിയുടെ പെരുമ്പ റയുടെ–ബാഹ്യങ്ങളായ ശബ്ദങ്ങളെ–ബഹിർഭൂതങ്ങളായ ശബ്ദ വിശേഷങ്ങളെ ഗ്രഹിക്കുന്നതിന് കഴികയില്ല. പിന്നെയോ, ദുന്ദു ഭിയുടേയോ–ദുന്ദുഭിശബ്ദസാമാന്യത്തിന്റെയോ, ദുന്ദുഭിയുടെ ആഘാതത്തിന്റെയോ ഗ്രഹണത്താൽ ശബ്ദം–ശബ്ദവിശേഷം ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു.

40. ഉപ– സ യഥാ ശങ്ഖസ്യ ധ്മായമാനസ്യ ന ബാ ഹ്യാഞ് ശബ്ദാഞ് ശക്നുയാദ് ഗ്രഹണായ; ശങ് ഖസ്യ തു ഗ്രഹണേന ശങ്ഖധ്മസ്യ വാ ശബ്ദോ ഗൃഹീതഃ

ആ ദൃഷ്ടാന്തം എങ്ങനെ എന്നാൽ, ഊതപ്പെടുന്ന ശങ്ഖിന്റെ ബാഹ്യങ്ങളായ ശബ്ദങ്ങളെ ബഹിർഭൂതങ്ങളായ ശബ്ദവിശേ ഷങ്ങളെ ഗ്രഹിക്കുന്നതിന് കഴികയില്ല. പിന്നെയോ, ശങ്ഖിന്റേ യോ, ശങ്ഖ ശബ്ദസാമാന്യത്തിന്റെയോ, ശങ്ഖം ഊതുന്ന തിന്റെയോ ഗ്രഹണത്താൽ ശബ്ദം, ശംഖശബ്ദത്തിന്റെ വിശേഷം ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു.

41. ഉപ–സ യഥാ–വീണായൈ വാദ്യമാനായൈ ന ബാഹ്യാഞ് ശബ്ദാഞ് ശക്നുയാദ് ഗ്രഹണായ. വീണായൈ തുഗ്രഹണേന, വീണാവാദസ്യ വാ ശ ബ്ദോ ഗൃഹീതഃ

അതു എങ്ങനെ എന്നാൽ, വാദനം ചെയ്യപ്പെടുന്ന വീണ യുടെ ബഹിർഭൂതങ്ങളായ ശബ്ദവിശേഷങ്ങളെ ഗ്രഹിക്കുന്ന തിന് കഴിയുകയില്ല. പിന്നെയോ, വീണയുടെയോ വീണാവാദ നത്തിന്റെയോ ഗ്രഹണത്താൽ ശബ്ദം, വീണാശബ്ദവിശേഷം ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു.

42. ഉപ–സ യഥാ f f ർദ്രൈ ധാഗ്നേരഭ്യാഹിതാത് പൃഥഗ് ധൂമാ വിനിശ്ചാരന്ത്യേവം വാ അരേ f സ്യ മഹതോ ഭൂതസ്യ നിശ്വസിതമേതദ് യദൃഗ്വേദോ, യജൂ ർവ്വേദഃ, സാമവേദോ f ഥർവ്വാം ങ്ഗിരസ, ഇതിഹാ സഃ, പുരാണം, വിദ്യാ, ഉപനിഷദഃ, ശ്ലോകാഃ, സൂത്രാണ്യ.നു വ്യാഖ്യാനാനി, വ്യാഖ്യാ നാന്യസ്യൈ വൈതാനി നിശ്വസിതാനി

ആ ദൃഷ്ടാന്തം എങ്ങനെ എന്നാൽ, കൂട്ടപ്പെട്ടിരിക്കുന്ന പച്ച വിറകോടുകൂടിയ അഗ്നിയിൽ നിന്ന് പല പ്രകാരത്തിൽ ധൂമ ങ്ങൾ എങ്ങനെ പുറപ്പെടുന്നുവോ, ഇപ്രകാരം തന്നെ അല്ലയോ മൈത്രേയി, ഈ മഹത്തായ ഭൂതത്തിന്റെ നിശ്വസിതമാണ്, ഋഗ്വേ ദമെന്നും, യജൂർവ്വേദമെന്നും, സാമവേദമെന്നും, അഥർവ്വാങ്ഗി രസമെന്നും, ഇതിഹാസമെന്നും, പുരാണമെന്നും, വിദ്യകളെ ന്നും, ഉപനിഷത്തുകളെന്നും, ശ്ലോകങ്ങളെന്നും, സൂത്രങ്ങളെ ന്നും, അനുവ്യാഖ്യാനങ്ങളെന്നും, വ്യാഖ്യാനങ്ങളെന്നും ഉള്ള ത്, ഇവ ഈ മഹത്തായ ഭൂതത്തിന്റെതന്നെ നിശ്വസിതങ്ങളാ കുന്നു.

43. ഉപ– സ യഥാ–സർവ്വസാമപാം സമുദ്ര ഏകായ നമേവം സർവ്വഷാം സ്പർശാനാം ത്വഗേകായനം; ഏവം സർവ്വേഷാം ഗന്ധാനാം നാസികേ ഏകായനം; ഏവം സർവ്വേഷാം രസാനാം ജിഹ്വൈകായനം;
ഏവം സർവ്വേഷാം രൂപാണാം ചക്ഷുരാകായനം;
ഏവം സർവ്വേഷാം ഉബ്ദാനാം ശ്രോത്രമേകായനം;
ഏവം സർവ്വേഷാം സങ്കല്പാനാം മന ഏകായാനം;
ഏവം സർവ്വാസം വിദ്യാനാം ഹൃദയമേകായനം;
ഏവം സർവ്വേഷാം കർമ്മണാം ഹസ്താവേകായനം;
ഏവം സർവ്വേഷാമാനന്ദാനാമുപസ്ഥ ഏകായനം;
ഏവം സർവ്വേഷാം വിസർഗ്ഗാണാം പായുരേകായ നം ഏവം സർവേഷാമധ്വനാം പാദാവേകായനം;
ഏവം ദസർവേഷാം വേദാനാം വാഗേകായനം

പ്രളയ പ്രദർശനത്തിനായുള്ള ദൃഷ്ടാന്തം പറയുന്നു. ഏതു പ്രകാരമാണോ എല്ലാ അപ്പുകൾക്കും സമുദ്രം, ജലസാമാന്യം ഏകായനമായിരിക്കുന്നത്–ഒരേ ഒരു പ്രളയസ്ഥാനമായിരിക്കു ന്നത്, അപ്രകാരം എല്ലാ സ്പർശങ്ങൾക്കും, ത്വക്ക്–ത്വഗ്വിഷയ മായ സ്പർശനസാമാന്യം, ഏകായനമാകുന്നു. ഇപ്രകാരം എല്ലാ ഗന്ധങ്ങൾക്കും നാസികൾ–ഘ്രാണവിഷയസാമാന്യം, ഏകായനമാകുന്നു. ഇപ്രകാരം എല്ലാ രസങ്ങൾക്കും ജിഹ്വ–ജിഹ്വേന്ദ്രിയ വിഷയ സാമാന്യം, ഏകായനമാകുന്നു. ഇപ്രകാരം എല്ലാ രൂപങ്ങൾക്കും ചക്ഷുസ്സ്–ചക്ഷുവിഷയസാമാന്യം, ഏകാ യനമാകുന്നു. ഇപ്രകാരം എല്ലാ ശബ്ദങ്ങൾക്കും ശ്രോത്രം–ശ്രോ ത്രവിഷയസാമാന്യം, ഏകായനമാകുന്നു. ഇപ്രകാരം എല്ലാ സങ്കല്പങ്ങൾക്കും മനസ്സ്–മനോവിഷയസാമാന്യം, ഏകായന മാകുന്നു. ഇപ്രകാരം എല്ലാ വിദ്യകൾക്കും ഹൃദയം ബുദ്ധിവി ഷയസാമാന്യം, ഏകായനമാകുന്നു. ഇപ്രകാരം എല്ലാ ആദാന വിശേഷങ്ങൾക്കും ഹസ്തങ്ങൾ–ഹസ്തവിഷയസാമാന്യമായ ആദാന സാമാന്യം, ഏകായനമാകുന്നു. ഇപ്രകാരം എല്ലാ വിദ്യ കൾക്കും ഹൃദയം ബുദ്ധിവിഷയസാമാന്യം. ഏകായനമാകു ന്നു. ഇപ്രകാരം എല്ലാ ആദായ വിശേഷങ്ങൾക്കും ഹസ്തങ്ങൾ –ഹസ്തവിഷയസാമാന്യമായ ആദായ സാമാന്യം, ഏകായന മാകുന്നു. ഇപ്രകാരം എല്ലാ ആനന്ദങ്ങൾക്കും ഉപസ്ഥം–ആന ന്ദസാമാന്യം ഏകായനമാകുന്നു. ഇപ്രകാരം എല്ലാ വിസർഗ ങ്ങൾക്കും പായു– വിസർഗസാമാന്യം, ഏകായനമാകുന്നു. ഇപ്രകാരം എല്ലാ ഗമനങ്ങൾക്കും പാദങ്ങൾ–ഗമനസാമാന്യം, ഏകായനമാകുന്നു. ഇപ്രകാരം എല്ലാ വേദങ്ങൾക്കും–എല്ലാ വദ നവിശേഷങ്ങൾക്കും വാക്ക്–വദനസാമാന്യം, ഏകായനമാ കുന്നു.

44. ഉപ– സ യഥാ സൈന്ധവഖില്യ ഉദകേ പ്രാസ്ത ഉദകമേവാനുവിലീയേത; നഹാസ്യോദ് ഗ്രഹണാ യസ്യാത്, യതോയതസ്ത്വാദദീത ലവണമേവ ഏവം വാ അര ഇദം മഹദ് ഭൂതമനന്തമപാരം വിജ്ഞാനഘന ഏവ, ഏതേഭ്യോ ഭൂതേഭ്യഃ സമുസ്ഥായ താന്യേവാനു വിനശ്യതി; ന പ്രേത്യ സംജ്ഞാ f സ്തീത്യരേ ബ്രവീമീതി ഹോവാച യാജ്ഞവല്ക്ക്യഃ

അത് എങ്ങനെ എന്നാൽ "ജലത്തിൽ പ്രാസ്തമായ–പ്രക്ഷി പ്തമായ, സൈന്ധവഖില്യം– ഉപ്പുകഷണം ഉദകത്തിന്റെ പിന്നാ ലെതന്നെ വിലയിക്കുന്നു. ഈ സൈന്ധവഖില്യത്തിന്റെ ഉദ്ഗ്ര ഹണത്തിന്–മുമ്പേയുള്ള സ്ഥിതിയിലുള്ള ഗ്രഹണത്തിന്–ഒരു വനും ശക്തനാകയില്ല. എന്നാൽ എവിടെ എവിടെ നിന്ന് ആദാനം ചെയ്യുന്നുവോ–എടുത്തു രുചിച്ചുനോക്കുന്നുവോ, അവിടെയവിടെ ഉപ്പുതന്നെ ആയിരിക്കും. ഇപ്രകാരം തന്നെ, അല്ലയോ മൈത്രേയി, ഈ മഹത്തായ ഭൂതം, അനന്തവും ആപാരവും ആയ വിജ്ഞാനഘനം തന്നെ ഈ ഭൂതങ്ങളിനിന്ന് സമുത്ഥാനം ചെയ്തിട്ട്, അവയുടെ പിന്നാലെതന്നെ വിനാ ശത്തെ പ്രാപിക്കുന്നു. പ്രേതനായതിന്റെ ശേഷം സംജ്ഞ–വി ശേഷണസംജ്ഞ ഇല്ല. എന്ന് അല്ലയോ മൈത്രേയി, ഞാൻ പറ യുന്നു." എന്ന് യാജ്ഞവല്ക്ക്യൻ പറഞ്ഞു.

45. ഉപ– സാഹോവാച മൈത്രേയീ– "അത്രൈവമാ ഭഗ വാനമൂമുഹന്ന പ്രേത്യസംജ്ഞാ f സ്തീതി." സ ഹോവാച– "ന വാ അര അഹം മോഹം ബ്രവീമി. അലം വാ അര ഇദം വിജ്ഞാനായ"

മൈത്രേയി പറഞ്ഞു: മരിച്ചതിന്റശേഷം വിജ്ഞാനഘന മായ ഇതിൽതന്നെ സംജ്ഞ ഇല്ല, എന്നു പറഞ്ഞ് ഭഗവാൻ എന്നെ മോഹിപ്പിച്ചിരിക്കുന്നു. യാജ്ഞല്ക്ക്യൻ പറഞ്ഞു:–

"അല്ലയോ മൈത്രേയീ, ഞാൻ മോഹത്തെ–മോഹജനകമായ വാക്യത്തെ പറയുന്നില്ല, ഈ മഹത്തായ ഭൂതം വിജ്ഞാനത്തിന് മതിയാകും."

46. ഉപ– യത്ര ഹി ദ്വൈതമിവ ഭവതി തദിതര ജതരം ജിഘ്രതി തദിതരഇതരം പശ്യതി, തദിതര ഇതരം ശൃണോതി, തദിതരഇതരമഭീവദതി തദിതര ഇതരം മനുതേ, തദിതരഇതരം വിജാനാദി. യത്രവാ അസ്യ സർവമാത്മൈവാ ഭൂത്, തത്. കേനകം ജിഘ്രേത്?, തത് കേനകം പശ്യേത് തത് കേനകം ശൃണുയാത്? തത് കേനകഭിവദേത്? തത് കേനകം മന്വീത? തത് കേനകം വിജാനീയാത്? യേ നേദം സർവം വിജാനാതി തം കേന വിജാനിയാത്? വിജ്ഞാതാരമരേ കേന വിജാനീയാത്? ഇതി.

ഏതു ഖില്യഭാവത്തിൽ, ഏതു കാരണത്താൽ ദ്വൈതം പോലെ ഉണ്ടായിരിക്കുന്നുവോ–കാണപ്പെടുന്നുവോ– ആഖില്യ ഭാവത്തിൽ ആ കാരണത്താൽ, ഇതരനായഘ്രാതാവ് ഇതരമായ ഘ്രാണവിഷയത്തെ ഘ്രാണിക്കുന്നു. ആ ഖില്യഭാവത്തിൽ ഇതരനായ ഭ്രഷ്ടാവ് ഇതരമായ ചക്ഷുവിഷയത്തെ കാണുന്നു. ആ ഖില്യഭാവത്തിൽ ഇതരനായ ശ്രോതാവ് ഇതരമായ ശബ്ദത്തെ ശ്രവിക്കുന്നു. ആ ഖില്യഭാവത്തിൽ ഇതരനായ വക്താവ് ഇതരമായ വക്തവ്യത്തെ അഭിവദിക്കുന്നു. ആ ഖില്യഭാവത്തിൽ ഇതരനായ മന്താവ് ഇതരമായ മന്തവ്യത്തെ മനനം ചെയ്യുന്നു. ആ ഖില്യഭാവത്തിൽ ഇതരനായ വിജ്ഞാതാവു ഇതരമായ വിജ്ഞേയത്തെ അറിയുന്നു. എപ്പോഴാണോ ഇവന്–ഈ ബ്രഹ്മവിത്തിന്–എല്ലാം ആത്മാവുതന്നെയായി തീരുന്നത് അപ്പോൾ ഏതു കരണംകൊണ്ട് ഏതു വിഷയത്തെ ഘ്രാണിക്കും? അപ്പോൾ ഏതു കരണംകൊണ്ട് ഏതു വിഷയത്തെ ദർശിക്കും? അപ്പോൾ ഏതു കരണംകൊണ്ട് ഏതു വിഷയത്തെ ശ്രവിക്കും? അപ്പോൾ ഏതു കരണംകൊണ്ട് ഏതു വിഷയത്തെ അഭിവദിക്കും? അപ്പോൾ ഏതു കരണംകൊണ്ട് ഏതു വിഷയത്തെ മനനം ചെയ്യും? അപ്പോൾ ഏതു കരണംകൊണ്ട് ഏതു വിഷയത്തെ അറിയും? ഏതു കൂടസ്ഥബോദത്താൽ വ്യാപ്തമായിട്ടു ഈ സർവ്വത്തേയും അറിയുന്നുവോ, ആ സാക്ഷിയെ ഏതു കരണംകൊണ്ട് അറിയും? അല്ലയോ മൈത്രേയി, വിജ്ഞാതാവിനെ ഏതു കരണംകൊണ്ട് അറിയും?

## അഞ്ചാം ബ്രാഹ്മണം

47. ഉപ– ഇയം പൃഥിവീ സർവേഷാം ഭൂതാനാം ധു; അസ്യൈ പൃഥിവ്യൈ സർവാണി ഭൂതാനി മധു; യ ശ്ചായമസ്യാം പൃഥിവ്യാം തേജോമയോ f മൃതമയഃ പുരുഷോ, യശ്ചാമദ്ധ്യാത്മം ശാരീരസ്തേജോമയോ f മൃതമയഃ പുരുഷോ f യമേവ സ യോ f യമാ ത്മേ ദമമൃത, മിദം ബ്രഹ്മേ, ദം സർവം

ഈ പൃഥിവ എല്ലാ ഭൂതങ്ങളുടേയും മധുവാകുന്നു. ഈ പൃഥിവിയിൽ തേജോമയനും അമൃതമയനും ആയ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങളുടെയും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന്റെയും മധുവാകുന്നു. അധ്യാത്മമായി ശരീരത്തിൽ സ്ഥിതിചെയ്യുന്നവനും തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ഏതോ അവനും എല്ലാ ഭൂതങ്ങളുടേയും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന്റെയും മധുവാകുന്നു. ഈ ആത്മാവെന്നത് ഏതോ അത് ഇതുതന്നെ. അമൃതമെന്നു പറഞ്ഞത് – അമൃതത്വസാധനമായ ആത്മവിജ്ഞാനം ഇതാകുന്നു. ബ്രഹ്മമെന്നത് ഇതാണ്. സർവാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം ഇതാകുന്നു.

48. ഉപ– ഇമാ ആപഃ സർവേഷാം ഭൂതാനാം മധു. ആസാമപാം സർവാണി ഭൂതാനിമധു യശ്ചായ മാ സ്വപ്സു തേജോമയോ f മൃതമയഃ പുരുഷഃ യശ്ചായ മദ്ധ്യാത്മം രൈതസസ്തേജോമയോ f മൃതമയഃ പുരു ഷഃ; അയമേവസയോ f യമാത്മാ; ഇദമമൃതം; ഇദം ബ്രഹ്മ; ഇദം സർവം

ഈ അപ്പുകൾ എല്ലാ ഭൂതങ്ങളുടേയും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ അപ്പുകളുടെ മധുവാകുന്നു. ഈ അപ്പുകളിൽ തേജോമയനും അമൃതമയനും ആയ ഈ പുരുഷൻ ആരോ, അവനും എല്ലാ ഭൂതങ്ങളുടേയും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന്റെയും മധുവാകുന്നു. അധ്യാത്മമായി രേതസ്സിൽ സ്ഥിതിചെയ്യുന്നവനും തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങളുടേയും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന്റെയും മധുവാകുന്നു. ഈ ആത്മാവ് ഏതോ അത് ഇതുതന്നെ ആകുന്നു. അമൃതം–അമൃതത്വസാധനമായ ആത്മവിജ്ഞാനം–ഇതാണ്. ബ്രഹ്മമെന്നത് ഇതാണ്. സർവ്വം–സർവ്വാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം–ഇതാകുന്നു.

49. ഉപ–അയമഗ്നിഃ സർവേഷാം ഭൂതാനാം മധു. അസ്യാഗ്നേഃ സർവാണി ഭൂതാനി മധു. യശ്ചായമസ്മിന്നഗ്നൗ തേജോമയോ f മൃതമയഃ പുരുഷോ, യശ്ചായ മധ്യാത്മം വാങ്മയസ്തേജോമയോ f മൃതമയഃ പുരു ഷഃ. അയമേവസ യോ f യമാത്മാ, ഇദമമൃതം, ഇദം ബ്രഹ്മ, ഇദം സർവ്വം.

ഈ അഗ്നി എല്ലാ ഭൂതങ്ങളുടേയും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ അഗ്നിയുടെ മധുവാകുന്നു. ഈ അഗ്നിയിൽ തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങളുടേയും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന്റെയും മധുവാകുന്നു. അധ്യാത്മമായി വാങ്മയനും, തേജോമയനും, അമൃതമയനും ആയ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങളുടേയും മധുവാകുന്നു.എല്ലാ ഭൂതങ്ങളും ഇവന്റെയും മധുവാകുന്നു. ഈ ആത്മാവ് ഏതോ അത് ഇതുതന്നെ. അമൃതത്വസാധനമായ ആത്മവിജ്ഞാനം ഇതാകുന്നു. ബ്രഹ്മം ഇതാകുന്നു. സർവ്വാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം ഇതാകുന്നു.

50. ഉപ–അയം വായുഃ സർവ്വേഷാം ഭൂതാനാം മധു. അസ്യവായോഃ സർവാണി ഭൂതാനി മധു. യശ്ചായമ ധ്യാത്മം പ്രാണസ്തേജോമയോ f മൃതമയഃ പുരുഷഃ, അയമേവ സ യോ f യമാത്മാ; ഇദമമൃതം; ഇദംബ്ര ഹ്മ; ഇദം സർവ്വം

ഈ വായു എല്ലാ ഭൂതങ്ങളുടേയും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ വായുവിന്റെ മധുവാകുന്നു. ഈ വായുവിൽ തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങലുടേയും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന്റെയും മധുവാകുന്നു. അദ്ധ്യാത്മമായി പ്രാണനായിരിക്കുന്ന തേജോമയനും, അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവനും മധുവാകുന്നു. ഈ ആത്മവ് ഏതോ അത് ഇതുതന്നെ; ഈ നാലായി പറഞ്ഞതുതന്നെ; ആകുന്നു. അമൃതത്വഹേതുവായ ആത്മവിജ്ഞാനം, ബ്രഹ്മം, ഈ നാലുവിധത്തിലുള്ള കല്പനയ്ക്കു അധിഷ്ഠാനമായിട്ടുള്ളതാകുന്നു. സർവ്വാപ്തസാധനമായ ബ്രഹ്മവിജ്ഞാനം ഇതാകുന്നു.

51. ഉപ-അയമാദിത്യഃ സർവ്വേഷാം ഭൂതാനാം മധുഃ അസ്യാ f f ദിത്യ സ്യ സർവാണി ഭൂതാനി മധു. യ ശ്ചായമസ്മിന്നാദിത്യേ തേജോമയേ f മൃതമയഃ പുരു ഷോ, യശ്ചായമധ്യാത്മം ചക്ഷുഷസ്തേജോമയോ f മൃതമയഃ പുരുഷഃ അയമേവ സ യോ f യമാത്മാ; ഇദമമൃത; ഇദം ബ്രഹ്മ; ഇദം സർവ്വം.

ഈ ആദിത്യൻ എല്ലാ ഭൂത ങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ ആദിത്യനും മധുവാകുന്നു. ഈ ആദിത്യനിൽ തേജോമയനും അമൃതമയമനുമായ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന്നും മധുവാകുന്നു. അധ്യാത്മമായി ചക്ഷുസ്സിൽ സ്ഥിതി ചെയ്യുന്ന, തേജോമയനും അമൃതമയനും ആയ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന്നും മധുവാകുന്നു. ഈ ആത്മാവ് ഏതോ അത് ഇതുതന്നെ. അമൃതം-അമൃതത്വസാധനമായ ആത്മവിജ്ഞാനം ഇതാകുന്നു. ബ്രഹ്മം ഇതാകുന്നു. സർവ്വാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം ഇതാണ്.

52. ഉപ- ഇമാ ദിശഃ സർവേവഷാം ഭൂതാനാം മധു; ആസാം ദിശാം സർവ്വാണി ഭൂതാനി മധു; യശ്ചായമാസുദിക്ഷു തേജോമയോ f മൃതമയഃ പുരുഷോ യ ശ്ചായ മധ്യാത്മം ശ്രൗത്രഃ പ്രതിശ്രുത്കസ്തേജോമയോ f മൃതമയഃ പുരുഷഃ; അയമേവസയോ f യമാത്മാ; ഇദ മമൃതം; ഇദം ബ്രഹ്മ; ഇദം സർവ്വം

ഈ ദിക്കുകൾ എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ ദിക്കുകൾക്കും മധുവാകുന്നു. ഈ ദിക്കുകളിൽ തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരോ, അവനും എല്ലാ ഭൂതങ്ങൾക്കുമ മധുവാകുന്നു. എല്ലാ ഭൂതങ്ങലും ഇവന്നും മധുവാകുന്നു. അധ്യാത്മമായി ശ്രോത്രത്തിൽ സ്തിതി ചെയ്യുന്നവനും, പ്രാതിശ്രുതികനും-പ്രതിശ്രുതികയിൽ, അതായത് പ്രതിശ്രവണവേളയിൽ, വിശേഷിച്ചു സന്നിഹിതനായിരിക്കുന്നവനും-ആയ തേജോമയനും, അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന്നും മധുവാകുന്നു. ഈ ആത്മാവ് ഏതോ അത് തന്നെയാണ്, അമൃതത്വസാധനമായ ആത്മവിജ്ഞാനം. ബ്രഹ്മം ഇതാകുന്നു? സർവ്വാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം ഇതാകുന്നു.

53. ഉപ-അയം ചന്ദ്രഃ സർവ്വേഷാം ഭൂതാനാം മധു; അസ്യ ചന്ദ്രസ്യ സർവ്വാണി ഭൂതാനി മധു; യശ്ചായമസ്മിംശ്ചന്ദ്രേ തേജോമയോ f മൃതമയഃ പുരുഷോ, യശ്ചായ മധ്യാത്മം മാനസസ്തേജോമയോ f മൃതമയഃ പുരുഷഃ, അയമേവ സയോ f യമാത്മാ, ഇദമമൃതം, ഇദം ബ്രഹ്മ, ഇദം സർവ്വം.

ഈ ചന്ദ്രൻ എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ ചന്ദ്രനു മധുവാകുന്നു. ഈ ചന്ദ്രനിൽ തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന്നും മധുവാകുന്നു. അധ്യാത്മമായി മനസ്സിൽ സ്ഥിതിചെയ്യുന്ന, തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന്നും മധുവാകുന്നു. ഈ ആത്മാവ് ഏതോ അത് ഇതുതന്നെ. അമൃതസാധനമായ ആത്മവിജ്ഞാനം ഇതാകുന്നു. ബ്രഹ്മം ഇതാണ്. സർവ്വാപ്തി സാധനമായ ബ്രഹ്മവിജ്ഞാനവും ഇതുതന്നെ.

54. ഉപ-ഇയം വിദ്യുത് സർവേഷാം ഭൂതാനാം മധുഃ അസ്യൈ വിദ്യുതഃ സർവാണി ഭൂതാനി മധു. യശ്ചായമസ്യാം വിദ്യുതി തേജോമയോ f മൃതമയഃ പുരുഷോ, യശ്ചായ മധ്യാത്മം തൈജസസ്തേജോമയോ f മൃതമയഃ പുരുഷഃ; അയമേവസയോ f യമാത്മാ; ഇദമമൃതം; ഇദംബ്രഹ്മ; ഇദം സർവം

ഈ വിദ്യുത്ത് എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ വിദ്യുത്തിനു മധുവാകുന്നു. ഈ വിദ്യുത്തിൽ തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവനും മധുവാകുന്നു. അധ്യാത്മമായി ത്വക്കിലുള്ള തേജസ്സിൽ സ്ഥിതിചെയ്യുന്ന തേജോമയും അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന്നും മധുവാകുന്നു. ഈ ആത്മാവ് ഏതോ അത് അമൃതത്വസാധനമായ ആത്മവിജ്ഞാനം ആകുന്നു. ബ്രഹ്മം ഇതാകുന്നു. സർവ്വാപ്തി സാധനമായ ബ്രഹ്മവിജ്ഞാനം ഇതാണ്.

55. ഉപ- അയം സ്തനയിത്നുഃ സർവേഷാം ഭൂതാനാം മധു; അസ്യ സ്തനയിത്നോ; സർവാണി ഭൂതാനി മധു യശ്ചായ മസ്മിൻ സ്തനയിത്നൗ തേജോമയോ f മൃതമയഃ പുരുഷോ, യശ്ചായമധ്യാത്മം ശാബ്ദഃ സൗവരസ്തേജോമയോ f മൃതമയഃ പുരുഷഃ അയമേവ സ യോ f യാമാത്മാ, ഇദമമൃതം, ഇദം ബ്രഹ്മ, ഇദം സർവം

ഈ സ്തനയിത്നു അഥവാ പർജന്യൻ എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ ഈ സ്തനയിത്നുവിന്ന് മധുവാകുന്നു. ഈ സ്തനയിത്നുവിൽ തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവനും

മധുവാകുന്നു. അധ്യാത്മമായി സ്വരത്തിൽ വിശേഷിച്ച് സന്നി ഹിതനായും, ശബ്ദത്തിൽ സ്ഥിതിചെയ്യുന്നതവനായും ഇരിക്കുന്ന തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവനും മധുവാകുന്നു. ഈ ആത്മാവ്, അമൃതത്വസാധനമായ ആത്മവിജ്ഞാനം, ഇതാകുന്നു. ബ്രഹ്മം ഇതാകുന്നു. സർവ്വാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം ഇതാകുന്നു.

56. ഉപ– അയമാകാശഃ സർവേഷാം ഭൂതാനാം മധു;, അസ്യാ f f കാശസ്യ സർവാണി ഭൂതാനി മധു; യ ശ്ചായമസ്മിന്നാകാശേ തേജോമയോ f മൃതമയഃ പു രുഷോ, യശ്ചായമധ്യാത്മം ഹൃദ്യാകാശസ്തേജോമ യോ f മൃതമയഃ പുരുഷ അയമേവ സയോ f യമാ ത്മാ; ഇദമമൃതം; ഇദം ബ്രഹ്മ ഇദം സർവം

ഈ ആകാശം എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ ആകാശത്തിനും മധുവാകുന്നു. ഈ ആകാശത്തിൽ ഉള്ള തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും, അധ്യാത്മമായി ഹൃദയത്തിലുള്ള ആകാശമായ തേജോമയനും, അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും, ഈ ആത്മാവ് ഏതോ അത് ഇതുതന്നെ. അമൃതത്വസാധനമായ ആത്മവിജ്ഞാനം ഇതാണ്. ബ്രഹ്മം ഇതാകുന്നു. സർവാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം ഇതാകുന്നു.

57. ഉപ–അയം ധർമ്മഃ സർവേഷാം ഭൂതാനാം മധുഃ അസ്യധർമ്മസ്യ സർവാണി ഭൂതാനി മധു യശ്ചായമസ്മിൻ ധർമ്മേ തേജോമയോ f മൃതമയഃ പുരുഷോ, യശ്ചായമധ്യാത്മം ധർമ്മസ്തേജോമയോ f മൃതമയഃ പുരുഷഃ, അയമേവ സയോ f യമാത്മാ: ഇദമമൃതം; ഇദംബ്രഹ്മ; ഇദം സർവം

ഈ ധർമ്മം എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ ധർമ്മത്തിനും മധുവാകുന്നു. ഈ ധർമ്മത്തിൽ തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും, അധ്യാത്മമായി ധർമ്മത്തിൽ സ്ഥിതിചെയ്യുന്ന തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന്നും മധുവാകുന്നു. ഈ ആത്മാവ് ഏതോ അത് ഇതുതന്നെ ആകുന്നു. അമൃതത്വസാധനമായ ആത്മവിജ്ഞാനം ഇതാണ്. ബ്രഹ്മം ഇതാണ്. സർവ്വാപ്തി സാധനമായ ബ്രഹ്മവിജ്ഞാനം ഇതാണ്.

58. ഉപ– ഇദഃ സത്യം സർവേഷാം ഭൂതാനാം മധു. അസ്യ സത്യസ്യ സർവാണി ഭൂതാനി മധു. യശ്ചായമസ്മിൻ സത്യേ തേജോമയോ f അമൃതമയഃ പുരുഷോ യശ്ചായമധ്യാത്മം സാത്യസ്തേജോമയോ f മൃതമയഃ പുരുഷഃ അയമേവ സ യോ f യമാത്മാ ഇദമമൃത; മിദം ബ്രഹ്മേ, ദം സർവം

ഈ സത്യം എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ സത്യത്തിനു മധുവാകുന്നു. ഈ സത്യത്തിൽ തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവന്നും മധുവാകുന്നു. അധ്യാത്മമായി സത്യത്തിൽ സ്ഥിതി ചെയ്യുന്ന തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരോ അവന്നും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവനും മധുവാകുന്നു. ഈ ആത്മാവ് ഏതോ അത്, അമൃതത്ത്വസാധനമായ ആത്മവിജ്ഞാനം ആണ്. ബ്രഹ്മം ഇതാകുന്നു. സർവാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം ഇതാണ്.

59. ഉപ–ഇദം മാനുഷം സർവേഷാം ഭൂതാനാം മധു. അസ്യ മാനുഷസ്യ സർവാണി ഭൂതാനി മധു. യശ്ചായമസ്മിൻ മാനുഷേ തേജോമയോ f മൃതമയഃ പുരുഷോയശ്ചായമധ്യാത്മം തേജോമയോ f മൃതമയഃ പുരുഷ; അയമേവ സ യോ f യമാത്മാ; ഇദമമൃതം; ഇദം ബ്രഹ്മ ഇദം സർവം

ഈ മനുഷാദിജാതി എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ മാനുഷാദിജാതിക്ക് മധുവാകുന്നു. ഈ മാനുഷാദിജാതിയിൽ തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവനും മധുവാകുന്നു. അധ്യാത്മമായി തേജോമയനും, അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവനും മധുവാകുന്നു. ഈ ആത്മാവ് അമൃതത്വസാധനമായ ആത്മവിജ്ഞാനം ആകുന്നു. ബ്രഹ്മം ഇതാകുന്നു. സർവാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം ഇതാണ്.

60. ഉപ–അയമാത്മാ സർവേഷാം ഭൂതാനാം മധു അസ്യാ f f ത്മനഃ സർവാണി ഭൂതാനി മധു. യ ശ്ചായമസ്മിന്നാത്മാനി തേജോമയോ f മൃതമയഃ പു രോഷോ; യശ്ചായമാത്മാ തേജോമയോ f മൃതമയഃ പുരുഷഃ; അയമേവ സ യോ f യമാത്മാ; ഇദമമൃതം; ഇദം ബ്രഹ്മ ഇദം സർവം

ഈ ആത്മാവ് എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഈ ആത്മാവിന്നും മധുവാകുന്നു. ഈ ആത്മാവിൽ തേജോമയനും അമൃതമയനും ആയ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. എല്ലാ ഭൂതങ്ങളും ഇവനും മധുവാകുന്നു. ആത്മാവായ തേജോമയനും അമൃതമയനുമായ ഈ പുരുഷൻ ആരോ അവനും എല്ലാ ഭൂതങ്ങൾക്കും മധുവാകുന്നു. ഈ അത്മാവ് ഏത്, അത്, അമൃതത്വസാധനമായ ആത്മാവിജ്ഞാനം ആകുന്നു, ബ്രഹ്മം ഇതാകുന്നു. സർവാപ്തിസാധനമായ ബ്രഹ്മവിജ്ഞാനം ഇതാകുന്നു.

61. ഉപ– സ വാ അയമാത്മാ സർവേഷാം ഭൂതാനാമധിപതിഃ, സർവ്വേഷാം ഭൂതാനാംരാജാ തദ്യഥാ–രഥനാഭൗ ച രഥനേമൗചാരാഃ സർവേ സമർപിതാഃ ഏവമേവാസ്മിന്നാത്മനി സർവാണി ഭൂതാനി, സർവേ ദേവാഃ, സർവേലോകാഃ സർവേ പ്രാണാഃ; സർവ ഏത ആത്മാനഃ സമർപിതാഃ.

ഇങ്ങനെയുള്ള ഈ ആത്മാവ് എല്ലാ ഭൂതങ്ങളുടേയും അധിപതിയും, എല്ലാ ഭൂതങ്ങളുടെയും രാജാവും ആകുന്നു. അത് എങ്ങിനെ എന്നാൽ, രഥചക്രത്തിന്റെ നാഭിയിലും രഥചക്രത്തിന്റെ നേമയിലും ആരക്കാലുകളെല്ലാം സമർപ്പിക്കപ്പെട്ടിരി

ക്കുന്നുണ്ടല്ലോ; അപ്രകാരം തന്നെ ഈ ആത്മാവിൽ എല്ലാ ഭൂത ങ്ങളും, എല്ലാ ദേവന്മാരും, എല്ലാ ലോകങ്ങളും, എല്ലാ പ്രാണ ങ്ങളും, എല്ലാ ആത്മാക്കളും സമർപ്പിക്കപ്പെട്ടിരിക്കുന്നു.

62. ഉപ– ഇദം വൈ തന്മാധു ദധ്യങ്ങ്ദാഥർവണോ f ശ്വിഭ്യമുവാച തദേതദൃഷ്ടിഃ പശ്യന്നവോ ചത്– തദ്വാം നരാ സനയേ ദംസ ഉഗ്രമാ. വിഷ്കൃണോമി തന്യതുർന്നവൃഷ്ടിം ദധ്യങ്ഹ ധന്മധ്വാഥർവണോ വാമശ്വസ്യ ശീർഷ്ണാ പ്രയദീമുവാച ഇതി.

അങ്ങനെയുള്ള ഈ മധുവിനെ ദധ്യങ്ങ് എന്ന ആഥർവ്വണ ബ്രഹ്മണൻ അശ്വികൾക്ക് പറഞ്ഞുകൊടുത്തു. ഈ കർമ്മത്തെ കണ്ടുകൊണ്ട് ഋഷി–മന്ത്രം–പറഞ്ഞു–"അല്ലയോ നരന്മാരേ!– നരാകാരന്മാരായ അശ്വിതകളെ! നിങ്ങളുടെ ലാഭത്തിനുവേണ്ടി യുള്ള ഉഗ്രമായ–അതിക്രൂരമായ, ആദംസസ്സിനെ– ആ കർമ്മ ത്തെ–അതായത്–ദധ്യങ്ങു എന്ന അഥർവണൻ അശ്വത്തിന്റെ ശിരസ്സുകൊണ്ട് ഏതു മധുവിനെ നിങ്ങൾക്ക് പറഞ്ഞുതന്നുവോ അതിനെ, പർജന്യൻ വൃഷ്ടിയെ എന്നപോലെ ഞാൻ വെളി പ്പെടുത്തിയേക്കാം." എന്ന്

63. ഉപ– ഇദം വൈ തന്മാദു ദധ്യങ്ങാഥർവണോ f ശ്വി ഭ്യാമുവാച–തദേതദൃഷ്ടിഃ പശ്യന്നവോചത്. ആഥർ വണാശാശ്വിനാദധീ ചേ– f ശ്വ്യം ശിരഃ പ്രത്യൈരയതം. സ വാം മധു പ്രവോച ദൃതാ–യ ന്ത്വാഷ്ടം യദ് ദസ്രാവപി കക്ഷ്യം വാമിതി.

അങ്ങനെയുള്ള ഈ മധുവിനെ ദധ്യങ്ങ് എന്നു പേരുള്ള ആഥർവണൻ അശ്വികൾക്ക് പറഞ്ഞുകൊടുത്തു. അങ്ങ നെയുള്ള ഈ കർമ്മത്തെ കണ്ടുകൊണ്ട് ഋഷി (മന്ത്രം) പറ ഞ്ഞു–അല്ലയോ അശ്വികളേ, നിങ്ങൾ ദധ്യങ്ങ് എന്നു പേരുള്ള അഥർവണന് അശ്വത്തിന്റെ വകയായ ശിരസ്സിനെ പ്രതിഗമിപ്പി ച്ചു–പകരം വച്ചു. അവൻ തന്റെ പ്രതിജ്ഞയെ പരിപാലിക്കു വാൻ ഇച്ഛിച്ചുകൊണ്ട് നിങ്ങൾക്ക് ത്വഷ്ടാവിനെ സംബന്ധിച്ച മധു ഏതോ അതിനെ പറഞ്ഞുതന്നു. അല്ലയോ ദസ്രന്മാരെ! ശത്രു ക്കളുടെ ബലത്തെ ക്ഷയിപ്പിക്കുന്നവരേ, അല്ലെങ്കിൽ ശത്രു ക്കളെ ഹിംസിക്കുന്നവരേ! രഹസ്യമായിട്ടുള്ളത് ഏതോ ആ ആത്മജ്ഞാനരൂപമായ മധുവിനേയും നിങ്ങൾക്കു പറഞ്ഞു തന്നു.

64. ഉപ– ഇദം വൈ തന്മധു ദധ്യങ്ങാഥർവണോ f ശ്വിഭ്യാമുവാച. തദേതദൃഷ്ടിഃ പശ്യന്നവോചത്– പുര ശ്ചക്രേ ദ്വിപദഃ പുരശ്ചക്രേ ചതുഷ്പദഃ; പുരഃ സ പക്ഷീ ഭൂത്വാ പുരഃ പുരുഷ ആവിശ ദിതി. സ വാ അയം പുരുഷഃ സർവാസുപൂർശ പുരിശയഃ; നൈനേന കിംചനാനാവൃതം; നൈനേ കിംചനാ സംവൃതം.

അങ്ങനെയുള്ള ഈ മധുവിനെ ദധ്യങ്ങ് എന്നു പറയുന്ന അഥർവണൻ അശ്വികൾക്കു പറഞ്ഞുകൊടുത്തു. ഈ കർമ്മത്തെ കണ്ടുകൊണ്ട് ഋഷി പറഞ്ഞു:– "രണ്ടു കാലുള്ള പുരങ്ങളെ ഉണ്ടാക്കി. നാലുകാലുള്ള പുരങ്ങളെ ഉണ്ടാക്കി, പുര ങ്ങൾ ഉണ്ടാക്കിയതിനുശേഷം ആദ്യമായി, ആ ഈശ്വരൻ പക്ഷി ആയിത്തീർന്നിട്ട്, പുരങ്ങളിൽ പ്രവേശിച്ചു. അങ്ങനെയുള്ള ഈ പുരുഷൻ എല്ലാ പുരങ്ങളിലും പുരത്തിൽ ശയിക്കുന്നവനായ തുകൊണ്ട് പുരുഷൻ എന്നു പറയപ്പെടുന്നു. ഇവനാൽ ആവ രണം ചെയ്യപ്പെടാത്തതായി ഒന്നും ഇല്ല. ഇവനാൽ ഉള്ളിൽ അട ക്കപ്പെടാത്തതായി ഒന്നുമില്ല."

65. ഉപ– ഇദം വൈ തന്മധു ദധ്യങ്ങാഥർവണോ f ശ്വിഭ്യാമുവാച. തദേതദൃഷ്ടിഃ പശ്യന്നവോചത് രൂപം രൂപം പ്രതിരൂപോ ബഭൂവ. തദസ്യരൂപം പ്രതി ചക്ഷ ണായ. ഇന്ദ്രോ മായാഭിഃ പുരുരൂപ ഈയതേ; യുക്താഹ്യസ്യ ഹരയഃ ശതാ ദശ ഇതി. അയം വൈ ഹരയഃ അയം വൈ ദശച സഹസ്രാണി ബഹൂനി ചാനന്താനി ച, തദേതദ് ബ്രഹ്മാപൂർവ മനുപരമന ന്തമബാഹ്യം. അയമാത്മാ ബ്രഹ്മസർവാനു ഭൂരിത്യേ തദനുശാസന.

അങ്ങനെയുള്ള ഈ മധുവിനെ ദധ്യങ്ങലെന്നു പറയുന്ന അഥർവമൻ അശ്വികൾക്ക് പറഞ്ഞുകൊടുത്തു. ഇതുകണ്ടു കൊണ്ട് ഋഷി പറഞ്ഞു– ഈ ആത്മാവിന്റെ പ്രജ്ഞാനഘന മെന്നു പറയുന്ന രൂപത്തെ വെളിപ്പെടുത്തുന്നതിനായി ഓരോ രൂപത്തിലും പ്രതിരൂപനായി–പകർപ്പായ മറ്റൊരു രൂപമായി, അല്ലെങ്കിൽ അനുരൂപനായി ഭവിച്ചു. ഇന്ദ്രൻ, പരമേശ്വരൻ മായാകളാൽ (പ്രജ്ഞകളാൽ അല്ലെങ്കിൽ നാമരൂപങ്ങളാൽ) ഉണ്ടാക്കപ്പെടുന്ന മിഥ്യാഭിമാനങ്ങലാൽ ബഹുരൂപനായി അറി യപ്പെടുന്നു. എന്തെന്നാൽ ഇവന് ശതങ്ങളും, പത്ത് ഇന്ദ്രിയ ങ്ങൾ തേരിൽ കുതിരകളെന്നപോലെ ചേർക്കപ്പെട്ടിട്ടുണ്ട്. ഹരി കൾ–കുതിരകളുടെ സ്ഥാനം വഹിക്കുന്ന ഇന്ദ്രിയങ്ങൾ ഇവൻ തന്നെയാണ്. പത്തും അനേകായിരവും അനന്തങ്ങളും ഇവൻതന്നെ. അങ്ങനെയുള്ള ആത്മാവായ ഇതാണ്, മുമ്പു മറ്റൊന്നില്ലാത്തതും–കാരണമില്ലാത്തതും പിമ്പു മറ്റൊന്നില്ലാത്ത തും–കാര്യമില്ലാത്തതും ഇടയ്ക്കു വേറൊന്നില്ലാത്തതും പുറമി ല്ലാത്തതും ആയ ബ്രഹ്മം. ബ്രഹ്മം, സർവാത്മാവായി സർവ്വ ത്തെയും അനുഭവിക്കുന്നതായ ഈ ആത്മാവാകുന്നു. ഇങ്ങ നെയാണ് എല്ലാ വേദാന്തങ്ങളുടെയും ഉപദേശം.

## ആറാം ബ്രാഹ്മണം

65. ഉപ– 1. അഥ വംശഃ– പൗതിമാഷ്യോ ഗൗപവനാദ്, ഗൗപവനഃ പൗതിമാഷ്യാത്, പൗതിമാഷ്യോ ഗൗപ വനാദ്, ഗൗപവനഃ കൗശികാത്, കൗശികഃ കൗണ്ഡി ന്യാത്, കൗണ്ഡിന്യഃ ശാണ്ഡില്യാ. ച്ഛാണ്ഡില്യഃ കൗശികാച്ച ഗൗതമാച്ച.

2. ഗൗതമ ആഗ്നിവേശ്യാ ദാഗ്നിവേശ്യഃ ശാണ്ഡി ല്യാച്ചാ നഭിമ്ലാതാച്ച, നഭിമ്ലാത ആനഭിമ്ലാതാ, ദാ നഭി മ്ലാത ആനഭിമ്ലാതാ, ദാനഭിമ്ലാതോ ഗൗതമാദ്, ഗൗതമഃ സൈതവപ്രാചീനയോഗ്യാഭ്യാം, സൈതവപ്രാചീനയോഗ്യൗ പാരാശര്യാത്. പാരാ ശര്യോ ഭാരദ്വാജാദ്, ഭാരദ്വാജോ ഭാരദ്വാജാച്ച ഗൗത മാച്ച ഗൗതമോ ഭാരദ്വാജാദ്, ഭാരദ്വാജഃ പാരാശര്യാത് പാരാശര്യോ ബൈജവാപായനാദ്, ബൈജവാ പായനഃ കൗശികായനേഃ

3. കൗശികായനിർഘൃത കൗശികാദ്, ഘൃതകൗശി കഃ പാരാശര്യായണാത്, പാരാശര്യായണഃ പാരാശ ര്യാത്, പരാശര്യോ ജാതൂകർണ്യാദ്, ജാതൂകർണ്യ ആസുരായണാച്ച യാസ്കാച്ചാ f f സുരായണ സ്ത്രൈവണേ, സ്ത്രൈവണിരൗപജന്ധനേ, രൗപജന്ധനിരാസുരേ, രാസുരിർഭാരദ്വാജാദ്, ഭാര ദ്വാജ ആത്രേയാ, ഭാത്രേയോമാണ്ടേ, ർമ്മാണ്ടിർഗൗ തമാദ്, ഗൗതമോ ഗൗതമാദ്, ഗൗതമോവാത്സ്യാദ്, വാത്സ്യഃ ശാണ്ഡില്യാത്, ശാണ്ഡില്യഃ കൈശോ ര്യാത് കാപ്യാത് കൈശോര്യഃ കാപ്യഃ കുമാര ഹാരിതാത്, കുമാരഹാരിതോ ഗാലവാദ്, ഗാല വോ വിദർഭീകൗണ്ഡിന്യാദ്, വിദർഭികൗണ്ഡിന്യോ വത്സ നപാതോ ബാഭ്രവാദ്, വത്സനപാദ് ബാഭ്രവഃ പഥഃ സൗഭരാത് പന്ഥാഃ സൗഭരോ f യാസ്യാദാങ്ഗിര സാദ്, അയാസ്യ ആങ്ഗിരസ ആഭൂതേസ് – ത്വാഷ്ട്രാ ദ്, ആഭൂതിസ്ത്വാ ഷ്ട്രേറാ വിശ്വരൂപാത്ത്വഷ്ട്റാ, – വിശ്വരൂപസ്ത്വാഷ്ട്റോ f ശ്വിഭ്യാ, മശ്വിനൗദധീച അഥർവാണാദ്, ദധ്യങ്ങാഥർവണോ f ഥർവണോ ദൈവാ, ദഥർവദൈവോ മൃത്യോഃ പ്രാധ്വം സനാ, മൃത്യുഃ പ്രാധ്വം സനഃ പ്രധ്വംസനാത്, പ്രധ്വസന ഏകർഷേ, രേകർഷിർവിപ്രചിത്തേ, ർവ്വിപ്രചി ത്തിർവ്യഷ്ടേ, ർവ്വ്യാഷ്ടിഃ സനാരോഃ, സനാരുഃ സനാ തനാത്, സനാതനഃ സനഗാത്, സനഗഃ പരമേഷ്ടിന: പരമേഷ്ഠിബ്രഹ്മണോ, ബ്രഹ്മ സ്വയംഭൂഃ ബ്രഹ്മണേ നമഃ

അനന്തരം ബ്രഹ്മവിദ്യയുടെ ആചാര്യപരമ്പര പറയപ്പെ ടുന്നു: പൗതിമാഷ്യൻ ഗൗപവനനനിൽ നിന്നും ഗൗപവനൻ പൗതിമാഷ്യനിൽനിന്നും, പൗതിമാഷ്യൻ ഗൗപവനനിൽ നിന്നും, ഗൗപവനൻ കൗശികനിൽനിന്നും, കൗശികൻ കൗണ്ഡിന്യനിൽനിന്നും, കൗണ്ഡിന്യൻ ശാണ്ഡില്യനിൽനി ന്നും, ശാണ്ഡില്യൻ കൌശികനിൽനിന്നും ഗൗതമനിൽനിന്നും, ഗൗതമൻ ആഗ്നിവേശ്യനിൽനിന്നും, ആഗ്നിവേശ്യൻ ശാണ്ഡി ല്യനിൽനിന്നും അനഭിമ്ലാതനിൽനിന്നും, അനഭിമ്ലാതൻ ആന ഭിമ്ലാതനിൽനിന്നും, ആനഭിമ്ലാതൻ ആനഭിമ്ലാതനിൽനിന്നും, ആനഭിമ്ലാതൻ ഗൗതമനിൽനിന്നും, ഗൗതമൻ സൈതവനിൽനി ന്നും പ്രാചീനയോഗ്യനിൽനിന്നും, സൈതവനും പ്രാചീനയോ ഗ്യനും പാരാശര്യനിൽനിന്നും, പാരാശര്യൻ ഭാരദ്വാജനിൽനി ന്നും, ഭാരദ്വാജൻ ഭാരദ്വാജനിൽനിന്നും ഗൗതമനിൽനിന്നും, ഗൗതമൻ ഭാരദ്വാജനിൽനിന്നും ഭാരദ്വാജൻ പാരാശര്യനിൽനി ന്നും, പാരാശര്യൻ ബൈജവാപായനിൽനിന്നും, ബൈജവാപാ യനൻ കൗശികായനിൽനിന്നും, കൗശികായനിഘൃതകൗശി കൻ പാരാശര്യായണനിൽനിന്നും, പാരാശര്യായണൻ പാരാശ ര്യനിൽനിന്നും, പാരാശര്യൻ ജാതൂകർണ്യനിൽനിന്നും, ജാതൂ കർണ്യൻ ആസുരായണനിൽനിന്നും യാസ്തനിൽനിന്നും, ആസുരായണൻ ത്രൈവണിയിൽനിന്നും, ത്രൈവണി ഔപജ ന്ധനിയിൽനിന്നും, ഔപജന്ധനി ആസുരിയിൽനിന്നും, ആസുരി ഭാരദ്വാജനിൽനിന്നും, ഭാരദ്വാജൻ ആത്രേയ.നിൽനി ന്നും, ആത്രേയൻ മാണ്ടിയിൽനിന്നും, മാണ്ടി ഗൗതമനിൽനി ന്നും, ഗൗതമൻ വാത്സ്യനിൽനിന്നും, വാത്സ്യൻ ശാണ്ഡില്യ നിൽനിന്നും, ശാണ്ഡില്യൻ കൈശോര്യനായ കാപ്യനിൽനി ന്നും, കൈശോര്യനായ കാപ്യൻ കുമാരഹാരിതനിൽനിന്നും, കുമാരഹാരിതൻ ഗാലവനിൽനിന്നും, ഗാലവൻ വിദർഭികൗ ണ്ഡിന്യനിൽനിന്നും വിദർഭി കൗണ്ഡിന്യൻ ബാഭ്രവനായ വത്സ നപാത്തിൽനിന്നും, ബാഭ്രവനായ വത്സനപാത്ത് സൗഭരനായ പന്ഥാവിൽനിന്നും, സൗരഭനായ പന്ഥാവ് ആങ്ഗിരസനായ ആയാസ്യനിൽനിന്നും ആങ്ഗിരസനായ ആയാസ്യൻ ത്വാഷ്ട്ര നായ ആഭൂതിയിൽനിന്നും, ത്വാഷ്ട്രനായ ആഭൂതി ത്വാഷ്ട്രനായ വിശ്വരൂപനിൽനിന്നും ത്വാഷ്ട്രനായ വിശ്വരൂപൻ അശ്വികളിൽനി ന്നും, അശ്വികൾ ദധ്യങ് എന്ന ആഥർവ്വണനിൽനിന്നും, ദധ്യങ്ങ് എന്ന ആഥർവ്വണൻ ദൈവമായ അഥർവ്വാവിൽനിന്നും, ദൈവ മായ അഥർവ്വാവ് പ്രാധ്വംസനനായ മൃത്യുവിൽനിന്നും, പ്രാധ്വം സനനായ മൃത്യു പ്രധ്വംസനനിൽനിന്നും, പ്രധ്വംസനൻ ഏകർഷിയിൽനിന്നും, ഏകർഷി വിപ്രചിത്തിയിൽ നിന്നും, വിപ്രചിത്തി വ്യഷ്ടിയിൽനിന്നും, വ്യഷ്ടി സനാരുവിൽ നിന്നും, സനാരു സനാതനനിൽനിന്നും സനാതനൻ സനഗനിൽനിന്നും, സനഗൻ പരമേഷ്ടിയിൽ നിന്നും പരമേഷ്ഠി ബ്രഹ്മ ത്തിൽനിന്നും ജാതനായി. ബ്രഹ്മം സ്വയംഭൂവനാകുന്നു. ബ്രഹ്മ ത്തിനു നമസ്കാരം.

## മൂന്നാം അദ്ധ്യായം

### ഒന്നാം ബ്രാഹ്മണം

1. ഉപ– ഓം ജനകോ ഹ വൈദേഹോ ബഹുദക്ഷി ണേന യജ്ഞേനേജേ. തത്രഹ കുരുപഞ്ചാലാനാം ബ്രഹ്മണാ അഭിസമേതാ ബഭൂവുഃ. തസ്യഹ ജന കസ്യ വൈദേഹസ്യ വിജ്ഞാസാബഭൂവ, കഃ സ്വിദേതേഷാം ബ്രാഹ്മണനാമ ആ ചാനതമ ഇതി. സ ഹ ഗവാം സഹസ്രമവരുരോധ. ദശദശ പാദാ ഏകൈകസ്യാഃ ശൃങ്ഗയോരാബദ്ധാ ബഭൂവുഃ.

വിദേഹാധിപനായ ജനകൻ വളരെ ദക്ഷിണയുള്ള, അല്ലെ ങ്കിൽ ബഹുദക്ഷിണമെന്നു പേരുള്ള യജ്ഞംകൊണ്ട് യജിച്ചു. ആ യജ്ഞത്തിൽ കുരുദേശത്തും പാഞ്ചാലദേശത്തുമുള്ള ബ്രാഹ്മണർ വന്നുകൂടി. ആ ജനകന് “ഇവരിൽ ഏറ്റവും പഠി പ്പുള്ളവൻ ആരാണ്?” എന്ന് ജിജ്ഞാസ ഉണ്ടായി അദ്ദേഹം ആയിരം പശുക്കളെ അവരോധിച്ചു; തൊഴുപ്പുരയിൽ ശേഖരി പ്പിച്ചു. ഓരോ പശുവിന്റെയും രണ്ടു രണ്ടു കൊമ്പുകളിലുംകൂടി പതുപ്പത്തു കാൽ പലം (രണ്ടരപ്പലം) സ്വർണ്ണം കെട്ടപ്പെട്ടി രുന്നു.

2. ഉപ– താൻ ഹോവാച– “ബ്രാഹ്മണാ ഭഗവന്തോ, യോ വോ ബ്രഹ്മിഷ്ഠഃ സ ഏതാ ഗാ ഉദജ താ” മിതി. തേഹ ബ്രാഹ്മണാ ന ദധൃഷ്ഠഃ. അഥഹ യാജ്ഞവല്ക്യഃ സ്വമേവ ബ്രഹ്മചാരിണമുവാചൈ താഃ സോമ്യോദജ സാമശ്രവാട്ട ഇതി. താഹോദാ ചകാര. തേ ഹ ബ്രാഹ്മണാശ്ചുക്രുധുഃ “കഥം നോ ബ്രഹ്മിഷ്ഠോ ബ്രവീത?” ഇതി. അഥഹ ജനകസ്യ വൈദേഹസ്യ ഹോതാ f ശ്വലോ ബഭൂവ, സ ഹൈനം പ പ്രച്ഛ– “ത്വം നു നോ യാജ്ഞവല്ക്യ

ബ്രഹ്മിഷ്ഠോ സിഃ" ഇതി. സ ഹോ വാച:–"നമോ വയം ബ്രഹ്മിഷ്ഠായ കുർമ്മോ ഗോകാമാ ഏവ വയം സ്മഃ" ഇതി. തം ഹ തത ഏവ പ്രഷ്ടും ദധ്രേ ഹോതാ f ശ്വലഃ

ആ ബ്രാഹ്മണരോട് ജനകൻ പറഞ്ഞു:– "ഭഗവാന്മാരായ ബ്രാഹ്മണരേ, നിങ്ങളിൽ ഏറ്റവും ബ്രഹ്മാവായിരിക്കുന്നവൻ ആരോ അദ്ദേഹം ഈ ഗോക്കളെ തെളിച്ചുകൊള്ളട്ടെ–സ്വ ഗൃഹത്തിലേക്കു അടിച്ചുകൊണ്ടു പൊയ്ക്കൊള്ളട്ടെ" എന്ന്. ആ ബ്രാഹ്മണർ അതിന് ധൈര്യപ്പെട്ടില്ല. അനന്തരം യാജ്ഞവല്ക്യൻ സ്വന്തം ബ്രഹ്മചാരിയോടുതന്നെ പറഞ്ഞു. അല്ലയോ, സൗമ്യ, സാമവേദത്തെ ശ്രവിക്കുന്നവനേ, ഈ പശുക്കളെ തെളിച്ചുകൊണ്ടു പോവുക എന്ന്. ആ പശുക്കളെ ആ ബ്രഹ്മചാരി ആചാര്യ ഗൃഹത്തിലേക്കു തെളിച്ചുകൊണ്ടുപോയി. ആ ബ്രാഹ്മണർ ക്രോധിച്ചു–എങ്ങനെ നമ്മുടെ കൂട്ടത്തിൽ ബ്രഹ്മിഷ്ഠൻ എന്ന് ഒരുവൻ പറയും? അനന്തരം, വിദേഹാധിപനായ ജനകന്റെ ഹോതാവായി–ഋത്വിക്കായി അശ്വലൻ എന്നൊരാൾ ഉണ്ടായിരുന്നു. അവൻ യാജ്ഞവല്ക്യനോടു ചോദിച്ചു:– അല്ലയോ യാജ്ഞവല്ക്യ നീയാണോ നമ്മുടെ കൂട്ടത്തിൽ ബ്രഹ്മിഷ്ഠൻ? യാജ്ഞവല്ക്യൻ പറഞ്ഞു:– നാം ബ്രഹ്മിഷ്ഠന് നമസ്കാരം ചെയ്യുന്നു. നാം ഗോക്കളെ ആഗ്രഹിക്കുന്നവൻ മാത്രമാകുന്നു. ഉടൻ തന്നെ ഹോതാവായ അശ്വലൻ ആ യാജ്ഞാവല്ക്യനോടു ചോദിക്കാൻ നിശ്ചയിച്ചു.

3. ഉപ– യാജ്ഞവൽക്യേതിഹോവാച– "യദിദം സർവ്വം മൃത്യുനാ f f പ്തം; സർവ്വം മൃത്യുനാ f ഭിപന്നം; കേന യജമാനോമൃത്യോരാപ്തിമതിമുച്യതേ?" ഇതി. ഹോത്രർത്വിജാ f ഗ്നിനാ വാചാ. വാഗ്വൈ യജ്ഞസ്യ ഹോതാ; തദ്യേയം വാക്സോ f യമഗ്നിഃ; സ ഹോതാ; സമുക്തിഃ സാ f തിമുക്തിഃ

"അല്ലയോ യാജ്ഞവൽക്യ" എന്നു സംബോധന ചെയ്തിട്ട്, പറഞ്ഞു:– "ഈ കർമ്മത്തിന്റെ സാധനമായ ഋത്വിക്കു മുതലായതെല്ലാം മൃത്യുവിനാൽ സ്വാഭാവികമായ ആ സംഗത്തോടുകൂടിയ കർമ്മരൂപമായ മൃത്യുവിനാൽ, ആപ്തമാകുന്നു, വ്യാപ്തമാകുന്നു. എല്ലാം മൃത്യുവിനാൽ വശീകരിക്കപ്പെട്ടിരിക്കയും ചെയ്യുന്നു. ഏതു ദഷർശനരൂപമായ സാധനം കൊണ്ടാണ്, യജമാനൻ മൃത്യുവിന്റെ വ്യാപ്തിയെ അതിക്രമിച്ച് മുക്തനായിത്തീരുന്നത്?" "ഹോതാവായ ഋത്വിക്കും അഗ്നിയുമായ വാക്കുകൊണ്ട്." എന്നു യാജ്ഞവൽക്യൻ പറഞ്ഞു. ഇതിന്റെ അർത്ഥം പറയുന്നു:– യജമാനന്റെ വാക്കുതന്നെയാണ് ഹോതാവ്. അതിൽ ഈ വാക്ക് ഏതോ അതാണ് അതിന്റെ അധിദൈവതമായ അഗ്നി. ആ അഗ്നി ഹോതാവാകുന്നു. ആ ഹോതാവ്, അഗ്നിരൂപത്തിൽ ദർശിക്കപ്പെടുന്ന ആ ഹോതാവ്, മുക്തിയാകുന്നു; യജമാനനു മുക്തിസാധനമാകുന്നു. ആ മുക്തി അതിമുക്തിയാകുന്നു; അതിമുക്തി സാധനമാകുന്നു.

4. ഉപ– "യാജ്ഞവല്ക്യേ" തി ഹോവാച – "യദിദം സർവ്വമഹോരാത്രാഭ്യാമാപ്ത, സർവമഹോരാത്രാഭ്യാമഭിപന്നം; കേനയജമാനോ f ഹോരാത്രയോരാപ്തിമതിമുച്യതേ?" ഇതി. "അധ്വര്യുണർത്വിജാ ചക്ഷുഷാ f f ദിത്യേന; ചക്ഷുർവൈ യജ്ഞസ്യാധ്വര്യുഃ; തദ്യദിതം ചക്ഷുഃ സോ f സാവാദിത്യഃ; സോ f ധ്വര്യുഃ; സമുക്തിഃ; സാ f തി മുക്തിഃ.

"യജ്ഞവല്ക്യ." എന്നു സംബോധന ചെയ്തിട്ട് അശ്വലൻ പറഞ്ഞു:– "ഈയുള്ളതെല്ലാം അഹോരാത്രങ്ങളാൽ വ്യാപ്തമാകുന്നു. എല്ലാ അഹോരാത്രങ്ങളാൽ അഭിപന്നമായിരിക്കുന്നു (വശീകരിക്കപ്പെട്ടിരിക്കപ്പെട്ടിരിക്കുന്നു.) ഏതു ദർശനംകൊണ്ടാണ്, യജമാനൻ അഹോരാത്രങ്ങളുടെ ആപ്തിയെ, വ്യാപ്തിയെ അതിക്രമിച്ച് മുക്തനായിത്തീരുന്നത്? അധ്വര്യവെന്നു ഋത്വിക്കും, ചക്ഷുസ്സും ആയ ആദിത്യനെക്കൊണ്ട്" എന്ന് യാജ്ഞവൽക്യൻ പറഞ്ഞുതുടങ്ങി. "യജമാനന്റെ ചക്ഷുസ്സുതന്നെയാണ്. അധ്വര്യു അതിൽ ഈ ചക്ഷുസ്സ് ഏതോ അതാണ് ആ ആദിത്യൻ. ആ ആദിത്യൻ അധ്വര്യുവാകുന്നു. ആ അധ്വര്യു മുക്തിയാകുന്നു–മുക്തി സാധനമാകുന്നു. ആ മുക്തി അതിമുക്തിയാകുന്നു.

5. ഉപ– "യാജ്ഞവൽക്യേതി" ഹോവാച– "യദിദം സർവം പൂർവ്വപക്ഷാ പരപക്ഷാഭ്യാമാപ്തം; സർവം പൂർവ്വപക്ഷാപരപക്ഷാഭ്യാമഭിപന്നം; കേനയജമാനഃ പൂർവപക്ഷാപരപക്ഷയോരാപ്തിമതിമുച്യതേ?" ഇതി ഉദ്ഗാത്രർ. ത്വിജാ വായുനാ പ്രാണേന. പ്രാണോ വൈ യജ്ഞസ്യോദ്ഗാതാ; തദ്യോ f യം പ്രാണഃ സ വായുഃ; സ ഉദ്ഗാതാ; സമുക്തിഃ; സാ f തിമുക്തിഃ.

"യാജ്ഞവൽക്യ" എന്നു സംബോധന ചെയ്ത് അശ്വലൻ പറഞ്ഞു: "ഇവയെല്ലാം പൂർവപക്ഷത്താലും അപര പക്ഷത്താലും വ്യാപ്തമാകുന്നു. എല്ലാം പൂർവപക്ഷത്താലും അപരപക്ഷത്താലും വശീകരിക്കപ്പെട്ടിരിക്കുന്നു. ഏതു ദർശനംകൊണ്ടാണ്, യജമാനൻ പൂർവ പൂർവപക്ഷത്തിന്റേയും അപരപക്ഷത്തിന്റെയും വ്യാപ്തിയെ അതിക്രമിച്ചു മുക്തനായിത്തീരുന്നത്?" "ഉദ്ഗാതാവെന്ന ഋത്വിക്കും വായുവും ആയ പ്രാണനെക്കൊണ്ട്. യജ്ഞത്തിന്റെ (യജമാനന്റെ) പ്രാണൻത ന്നെയാണ് ഉദ്ഗാതാവ്. അതിൽ ഈ പ്രാണൻ ഏതോ അതു വായുവാകുന്നു. ആ വായു ഉദ്ഗാതാവാകുന്നു. ആ ഉദ്ഗാതാവ് മുക്തിയാകുന്നു (മുക്തിസാധനമാകുന്നു.) ആ മുക്തി അതിമുക്തി സാധനമാകുന്നു."

6. ഉപ– യാജ്ഞവല്ക്യേതി ഹോവാച:– "യദിദ മന്തരിക്ഷമനാരമ്മ ബണമിവ; കേന f f ക്രമേണ യജമാനഃ സ്വർഗ്ഗം ലോകമാക്രമതേ?" ഇതി. "ബ്രഹ്മണർത്വിജാമനസാചന്ദ്രേണ. മനോ വൈയജ്ഞസ്യ ബ്രഹ്മാ; തദ്യഭിദം മനഃ, സോ f സൗചന്ദ്രഃ; സബ്രഹ്മ, സമുക്തിഃ സാ f തിമുക്തിഃ

"യജ്ഞവല്ക്യ" എന്നു സംബോധനചെയ്ത് അശ്വലൻ പറഞ്ഞു: "ഈ അന്തരീക്ഷം ആലംബനമില്ലാത്തതുപോലെ ഇരിക്കുന്നു എന്തൊരു അവഷ്ടംഭംകൊണ്ടാണ്, യജമാനൻ സ്വർഗ്ഗലോകത്തെ ആക്രമിക്കുന്നത്? പ്രാപിക്കുന്നത്? ബ്രഹ്മാവെന്ന ഋത്വിക്കും മനസ്സും ആയ ചന്ദ്രനെക്കൊണ്ട് യജ്ഞത്തിന്റെ (യജമാനന്റെ) മനസ്സുതന്നെയാണ് ബ്രഹ്മാവെന്ന ഋത്വിക്ക്, അതിൽ

ഈ മനസ്സെന്നത് ആ ചന്ദ്രനാകുന്നു. ആ ചന്ദ്രൻ ബ്രഹ്മാവെന്ന ഋത്വിക്കാകുന്നു. ആ ബ്രഹ്മാവ് മുക്തിസാധനമാകുന്നു. ആ മുക്തി അതിമുക്തിസാധനമാകുന്നു." ഇങ്ങനെ അതിമോക്ഷങ്ങൾ.

7. ഉപ– അഥ സമ്പദഃ

അനന്തരം സമ്പത്തുകൾ പറയപ്പെടുന്നു.

8. ഉപ– യാജ്ഞവല്ക്യേതി ഹോവാച– "കതിഭിരയമദ്യർഗ്ഭിർഹോതാ f സ്മിൻ യജ്ഞേ കരിഷ്യതീ" തി. "തിസൃഭി" രിതി. "കതമാസ്താസ്തിസ്ര" ഇതി. "പുരോനുവാക്യാച യാജ്യാച ശസ്യൈവ തൃതീയാ." "കിം താഭിർജയതി" തി "യത് കിം ചേദം പ്രാണഭൃ" ദിതി.

"യാജ്ഞവല്ക്യ" എന്നു സംബോധന ചെയ്ത് അശ്വലൻ പറഞ്ഞു: "ഇന്ന്, ഈ യജ്ഞത്തിൽ ഹോതാവ് എത്രതരം ഋക്കുകളെക്കൊണ്ടാണ് ശസ്ത്രത്തെ ശംസിക്കുന്നത്? മൂന്നുതരം ഋക്കുകളെക്കണ്ട്" എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. "ആ മൂന്ന് ഏതെല്ലാം?" എന്നു അശ്വലൻ ചോദിച്ചു. "പുരോനുവാക്യയുംയാജ്യയും, ശസ്യയും തന്നെ." എന്ന് യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. "ആ ഋക്കുകളെക്കൊണ്ട് എന്തിനെ ജയിക്കുന്നു?" എന്ന് അശ്വലൻ ചോദിച്ചു. പ്രാണനുള്ളത് ഏതെല്ലാമോ അതിനെ എല്ലാം" എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു.

9. ഉപ– യാജ്ഞവല്ക്യേതി ഹോവാച – കത്യയമദ്യാധ്വര്യരസ്മിൻ യജ്ഞആഹൂതീർഹോഷ്യതീതി. തിസ്ര ഇതി. കതമാസ്താസ്തിസ്ര ഇതി–യാഹുതാ ഉജ്ജ്വലന്തി, യാ ഹൂതാ അതിനേദന്തേയാഹൂതാ അതിശേരതേ. കിം താഭിർജ്ജയതീതി. യാ ഹൂതാ ഉജ്ജ്വലന്തി, ദേവലോകമേവതാഭിർ ജയതി; ദീപ്യത ഇവ ഹി ദേവലോകഃ യാ ഹൂതാ അതിതേദന്തേ പിതൃലോകമേവ താഭിർജയതി. അതീവ ഹി പിതൃലോകഃ യാ ഹൂതാ അധിശേരതേ മനുഷ്യലോകമേവ താഭിർജയതി. അധ ഇവ ഹിമനുഷ്യലോകഃ

യജ്ഞവല്ക്യ എന്നു സംബോധന ചെയ്ത് അശ്വലൻ പറഞ്ഞു:– ഇന്ന് ഈ യജ്ഞത്തിൽ ഈ അധ്വര്യു എത്ര ആഹൂതികളെ ഹോമിക്കുന്നു? മൂന്ന് എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. ആ മൂന്ന് ഏതെല്ലാം? എന്ന് അശ്വലൻ ചോദിച്ചു. ഏവയാണോ ഹൂതകളായിട്ടു ഉജ്ജ്വലിക്കുന്നത് അവയും, ഏവയാണോ ഹുതകളായിട്ട് ഉജ്ജ്വലിക്കുന്നത് അവയും, ഏവയാണോ ഹുതകളായിട്ട് ഏറ്റവും ശബ്ദിക്കുന്നത് അവയും ഏവയാണോ ഹോമിക്കപ്പെട്ടാൽ കീഴ്പോട്ടുപോയി ഭൂമിയിൽ കിടക്കുന്നത് അവയും എന്ന് ഉത്തരം പറഞ്ഞു. ആ ആഹൂതികളെക്കൊണ്ട് എന്തിനെ ജിയക്കുന്നു? എന്നു ചോദ്യം. ഏവയാണോ ഹോമിക്കപ്പെട്ടാൽ ഉജ്ജ്വലിക്കുന്നത് അവയെക്കൊണ്ട് ദേവലോകത്തെ ജയിക്കുന്നു. ദേവലോകം പ്രകാശിക്കുന്നതുപോലെയുള്ളതാണല്ലോ. ഏവയാണോ ഹോമിക്കപ്പെട്ടാൽ അധിക ശബ്ദിക്കപ്പെടുന്നത് അവയെക്കാണ്ട് പിതൃലോകത്തെത്തന്നെ ജയിക്കുന്നു. പിതൃലോകം ഏറ്റവും ശബ്ദിക്കുന്നതാണല്ലോ. ഏവയാണോ ഹോമിക്കപ്പെട്ടാൽ ഭൂമിയിൽ പോയിക്കിടക്കുന്നത് അവയെക്കൊണ്ട് മനുഷ്യലോകത്തെത്തന്നെ ജയിക്കുന്നു മനുഷ്യലോകം താഴെ സ്ഥിതി ചെയ്യുന്നപോലെയാണല്ലോ ഇരിക്കുന്നത്.

10. ഉപ– യാജ്ഞവല്ക്യേതി ഹോവാച– കതിഭി രയമദ്യ ബ്രഹ്മായജ്ഞം ദക്ഷിണതോ ദേവതാഭിർ ഗോപായതീ തി. ഏകായേ തി. കതമാ സൈകേ തി. മന ഏവേ തി. അനന്തം വൈമനോ f നന്താ വിശ്വേ ദേവാ, അനന്തമേവ സതേന ലോകം ജയതി.

യാജ്ഞവല്ക്യ എന്നു വിളിച്ച് അശ്വലൻ പറഞ്ഞു:– ഇപ്പോൾ ഈ ബ്രഹ്മാവ്, – ബ്രഹ്മാവെന്ന ഋത്വിക്ക് വലത്തുവശത്ത് ഇരുന്നുകൊണ്ട് എത്രദേവതകളെക്കൊണ്ടാണ് യജ്ഞത്തെ രക്ഷിക്കുന്നത്? ഒരു ദേവതയെക്കൊണ്ട് എന്നുത്തരം, ആ ഒരു ദേവത ഏത്? എന്നു ചോദ്യം. മനസ്സുതന്നെ എന്നുത്തരം. മനസ്സു അനന്തമെന്നു പ്രസിദ്ധമാണല്ലോ. വിശ്വ ദേവന്മാർ അനന്തന്മാർ എന്നു പസിദ്ധമാണ്. അതുകൊണ്ട്, മനസ്സിനെ വിശ്വദേവന്മാരായിക്കാണുന്നതുകൊണ്ട് അവൻ (ഉപാസകൻ) അനന്തമായ ലോകത്തെത്തന്നെ ജയിക്കുന്നു.

11. ഉപ– യാജ്ഞവല്ക്യേതി ഹോവാച:– കത്യ യമദ്യോഗ്ദാതാ f സ്മിൻ യജ്ഞേ സ്തോത്രിയാഃ സ്തോഷ്യതീ തി. തിസ്ര ഇതി കതമാസ്താസ്തിസ്ര ഇതി. പുരോ f നുവാക്യാ ച യാജ്യാ ച ശസ്യൈവ തൃതീയാ. കതമാസ്താ യാ അധ്യാത്മമിതി. പ്രാണ ഏവ പുരോനു വാക്യാ; അപാനോ യാജ്യാ; വ്യാനഃ ശസ്യാ. കിം താഭിർജയതീ തി. പൃഥിവീലോകമേവ പുരോനുവാക്യായാ ജയതി; അന്തരീക്ഷലോകം യാജ്യയാ, ദ്യുലോകം ശസ്യയാ. തതോ ഹ ഹോതാ f ശ്വല ഉപരരാമ

യാജ്ഞവല്ക്യ എന്നു വിളിച്ച് അശ്വലൻ പറഞ്ഞു:– ഇപ്പോൾ ഈ യജ്ഞത്തിൽ ഈ ഉദ്ഗാതാവു എത്ര സ്തോത്രിയകളെ സ്തുതിക്കുന്നു? മൂന്ന് എന്നുത്തരം. ആ മൂന്ന് ഏതെല്ലാം? എന്നു പിന്നെയും ചോദ്യം. പുരോനുവാക്യയും യാജ്യയും; മൂന്നാമത്തേത് ശസ്യതന്നെ എന്നുത്തരം. അദ്ധ്യാത്മമായി അവ ഏതെല്ലാം? എന്നു ചോദ്യം. പുരോനുവാക്യ പ്രാണൻതന്നെ. യാജ്യ അപാനനാകുന്നു. ശസ്യ വ്യാനനാണ് എന്നുത്തരം. അവയെക്കൊണ്ട് എന്തിനെ ജയിക്കുന്നു? എന്നു ചോദ്യം. പുരോനുവാക്യകൊണ്ടു പൃഥിവീലോകത്തെ ജയിക്കുന്നു. യാജ്യകൊണ്ടു അന്തരീക്ഷലോകത്തെ ജയിക്കുന്നു. ശസ്യകൊണ്ട് ദ്യുലോകത്തെ ജയിക്കുന്നു യാജ്ഞവല്ക്യൻ ഉത്തരം നൽകി. അനന്തരം ഹോതാവായ അശ്വലൻ ഉപരമിച്ചു–അടങ്ങി.

## രണ്ടാം ബ്രാഹ്മണം

12. ഉപ– അഥ ഹൈനം ജാരത്കാരവ ആർത്തഭാഗഃ പപ്രച്ഛ; യാജ്ഞവൽക്യേതി ഹോവാച കതിഗ്രഹാഃ? കുത്യതിഗ്രഹാഃ? ഇതി. അഷ്ടൗ

ഗ്രഹാഃ അഷ്ടാവതിഗ്രഹാഃ ഇതി. യേ തേ f ഷ്ടൗ ഗ്രഹാ അഷ്ടാവതിഗ്രഹാഃ കാതമേ തേ? ഇതി.

അനന്തരം, അശ്വലൻ വിരമിച്ചതിന്റെ ശേഷം, ഇവനോട്, യാജ്ഞവൽക്യനോട് ജരൽക്കാരുവിന്റെ ഗോത്രത്തിൽ ജനിച്ച ആർത്തഭാഗൻ, ഋതഭാഗന്റെ പുത്രൻ ചോദിച്ചുപോൽ. യാജ്ഞ വല്ക്യ എന്നു സംബോധന ചെയ്ത് അയാൾ പറഞ്ഞു: ഗ്രഹ ങ്ങൾ എത്ര? അതിഗ്രഹങ്ങൾ എത്ര? എന്ന്. ഗ്രഹങ്ങൾ എട്ട് അതിഗ്രഹങ്ങൾ എട്ട് എന്നു ഉത്തരം. ആ എട്ടു ഗ്രഹങ്ങളും എട്ട് അതിഗ്രഹങ്ങളും ഏതെല്ലാം? എന്ന് ആർത്തഭാഗവൻ വീണ്ടും ചോദിച്ചു.

13. ഉപ– പ്രാണോ വൈ ഗ്രഹഃ, സോ f പാനേ നാതി ഗ്രഹേണ ഗൃഹീതഃ; അപാനേന ഹി ഗന്ധാൻ ജി ഘ്രതി.

പ്രാണൻ ഗ്രഹമാകുന്നു. ആ പ്രാണനാകുന്ന ഗ്രഹം അപാ നൻ ആകുന്ന അതിഗ്രഹത്താൽ ഗ്രഹിക്കപ്പെട്ടിരിക്കുന്നു. അപാ നനെ കണ്ടാണല്ലോ ഗന്ധങ്ങളെ ലോകം ഘ്രണിക്കുന്നത്.

14. ഉപ– വാഗ്വൈ ഗ്രഹഃ; സ നാമ്നാ f തി ഗ്രാഹേണ ഗൃഹീതഃ; വാചാ ഹി നാമാന്യുഭിവദതി. ജിഹ്വാ വൈ ഗ്രഹഃ; സ രസേന f തിഗ്രാഹേണ ഗൃഹീതഃ; ജിഹ്വയാ ഹി രസാൻ വിജാനാതി ചക്ഷുർവൈ ഗ്രഹഃ; സ രൂപേണാതി ഗ്രാഹേണ ഗൃഹീതഃ; ചക്ഷുഷാ ഹി രൂപാണി പശ്യതി ശ്രോത്രം വൈ ഗ്രഹഃ; സ ശബ്ദോനാതി ഗ്രാഹേണ ഗൃഹീതഃ; ശ്രോത്രേണ ഹി ശബ്ദാഞ് ശൃ ണോതി. മനോ വൈ ഗ്രഹഃ; സ കാമേനാതി ഗ്രാഹേണ ഗൃഹീതഃ; മനസാഹി കാമാൻ കാമയതേ. ഹസ്തൗ വൈ ഗ്രഹഃ; സ കർമ്മണാ f തിഗ്രാഹേണ ഗൃഹീതഃ; ഹസ്താഭ്യാം ഹി കർമ്മ കരോതി. ത്വഗ്വൈ ഗ്രഹഃ; സ സ്പർശേനാതിഗ്രാഹേണ ഗൃഹീതഃ; ത്വ ചാ ഹി സ്പർശാൻ വേദയതേ. ഇത്യേതേ f ഷ്ടൗ ഗ്രഹാഃ; ആവതി ഗ്രഹാഃ.

വാക്ക് ഗ്രഹമാകുന്നു. ആ ഗ്രഹം നാമമാകുന്ന അതിഗ്രഹ ത്താൽ ഗ്രഹിക്കപ്പെട്ടിരിക്കുന്നു. വാക്കുകൊണ്ടാണല്ലോ നാമ ങ്ങളെ പറയുന്നത്.

ജിഹ്വ ഗ്രഹമാകുന്നു. ആ ഗ്രഹം രസമാകുന്ന അതിഗ്രഹ ത്താൽ ഗ്രഹിക്കപ്പെട്ടിരിക്കുന്നു. ജിഹ്വകൊണ്ടാണല്ലോ രസ ങ്ങളെ പറയുന്നത്.

ചക്ഷുസ്സ് ഗ്രഹമാകുന്നു. ആ ഗ്രഹം രൂപമാകുന്ന അതിഗ്ര ഹത്താൽ ഗ്രഹിക്കപ്പെട്ടിരിക്കുന്നു. ചക്ഷുസ്സുകൊണ്ടാണല്ലോ രൂപങ്ങളെ പറയുന്നത്.

ശ്രോത്രം ഗ്രഹമാകുന്നു. ആ ഗ്രഹം ശബ്ദമാകുന്ന അതി ഗ്രഹത്താൽ ഗ്രഹിക്കപ്പെട്ടിരിക്കുന്നു. ശ്രോത്രംകൊണ്ടാണല്ലോ ശബ്ദങ്ങളെ പറയുന്നത്.

മനസ്സു ഗ്രഹമാകുന്നു. ആ ഗ്രഹം കാമമാകുന്ന അതിഗ്രഹ ത്താൽ ഗ്രഹിക്കപ്പെട്ടിരിക്കുന്നു. മനസ്സുകൊണ്ടാണല്ലോ കാമ ങ്ങളെ പറയുന്നത്.

ഹസ്തങ്ങൾ ഗ്രഹമാകുന്നു. ആ ഗ്രഹം കർമ്മമാകുന്ന അതി ഗ്രഹത്താൽ ഗ്രഹിക്കപ്പെട്ടിരിക്കുന്നു. ഹസ്തംകൊണ്ടാണല്ലോ കർമ്മത്തെ ചെയ്യുന്നത്.

ത്വക്ക് ഗ്രഹമാകുന്നു. ആ ഗ്രഹം സ്പർശമാകുന്ന അതിഗ്ര ഹത്താൽ ഗ്രഹിക്കപ്പെട്ടിരിക്കുന്നു. ത്വക്കുകൊണ്ടാണല്ലോ സ്പർശങ്ങളെ മനസ്സിലാക്കുന്നത്. ഇവയാണ് എട്ട് ഗ്രഹങ്ങലും എട്ടു അതിഗ്രഹങ്ങളും.

15. ഉപ– യാജ്ഞവല്ക്യേതി ഹോവാച– യദിദം സർവം മൃത്യോരന്നം; കാസ്വിത് സാ ദേവതാ യസ്യാ മൃത്യുരന്നം? ഇതി. അഗ്നിർവൈമൃത്യുഃ; സോ f പാമന്നം; അപപുനർമ്മൃത്യും ജയതി

യാജ്ഞവല്ക്യ എന്നു വിളിച്ചു ആർത്തഭാഗവൻ ചോദിച്ചു:– ഈ വ്യാകൃതമായ ജഗത്ത് മുഴുവൻ മൃത്യുവിനു അന്നമാകുന്നു. ഏതു ദേവതയ്ക്കാണോ മൃത്യു അന്നമായിരി ക്കുന്നത്, ആ ദേവത ഏതായിരിക്കും? അഗ്നി മൃത്യുവാണല്ലോ. ആ അഗ്നി അപ്പുകൾക്ക് അന്നമായിരിക്കുന്നു. മൃത്യുവിനെയാ കട്ടെ പുരുഷപ്രയത്നത്താൽ ജയിക്കാം.

16. ഉപ–യാജ്ഞവല്ക്യേതി ഹോവാച– യത്രായം പുരു ഷോമ്രിയത ഉദസ്മാത് പ്രാണാഃ ക്രാമന്ത്യാ ഹോദന? ഇതി. നേ തി ഹോവാചയാജ്ഞവല്ക്യഃ. അത്രൈവസമവനീയന്തേ, സ ഉ ച്ഛ്വയത്വാധ്മായ ത്യാധ്മാതോ മൃതഃ ശേതേ.

യാജ്ഞവല്ക്യ എന്നു വിളിച്ചു ആർത്തഭാഗവൻ ചോദിച്ചു:– എപ്പോഴാണോ ഈ ബ്രഹ്മവിത്തായ പുരുഷൻ മരി ക്കുന്നത് അപ്പോൾ ഇവനിൽനിന്നു പ്രാണങ്ങൾ ഉൽക്രമിക്കു ന്നുണ്ടോ? അതോ ഇല്ലയോ? ഇല്ല എന്നു യാജ്ഞവല്ക്യൻ പറ ഞ്ഞു. ഇവിടെത്തന്നെ ഒന്നായി ചേരുന്നു. പരമാത്മാവിനോടു ചേർന്നു ലയിക്കുന്നു. അവൻ വീർക്കുന്നു. കാറ്റുകൊണ്ടു നിറ യുന്നു. കാറ്റ് കയറിനിറഞ്ഞു നിശ്ചേഷ്ടനായിക്കിടക്കുന്നു.

17. ഉപ– യാജ്ഞവല്ക്യേതിഹോവാച– യത്രായം പുരു ഷോമ്രിയതേ– കിമേതം ന ജഹാതീതിനാമേതി. അനന്തം വൈ നാമാനന്താവിശ്വേദേവാഃ അനന്ത മേവ സതേന ലോകം ജയതി

യാജ്ഞവല്ക്യ എന്നു വിളിച്ച് ആർത്തഭാഗവൻ ചോദിച്ചു:– “ഈ പുരുഷൻ മരിക്കുമ്പോൾ ഇവനെ വിട്ടുപിരിയാതിരിക്കു ന്നത് എന്താണ്?” “നാമം” എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. നാമം ആനന്തമാകുന്നു. വിശ്വേദേവന്മാർ അനന്തന്മാരാകുന്നു. അതുകൊണ്ട് വിശ്വേദേവന്മാരെ താനായി കാണുന്നതുകൊണ്ട് അവൻ അനന്തമായ ലോകത്തെതന്നെ ജയിക്കുന്നു.

18. ഉപ– യാജ്ഞവൽക്യേതി ഹോവാച– യത്രാസ്യ പുരുഷ സ്യമൃത സ്യാഗ്നിവാഗപ്യേതി, വാതം പ്രാണ, ശ്ചക്ഷുരാദിത്യം, മനശ്ചന്ദ്രം, ദിശഃ ശ്രോത്രം, പൃഥിവീം ശരീര, മാകാശമാത്മൗ ഷധീർലോമാനി, വനസ്പതീൻ കോശഃ, അപ്സുലോഹിതം ച രേതശ്ച നിധീയതേ; ക്വായം തദാ പുരുഷോഭവതി? ഇതി. ആഹര സോമ്യ, ഹസ്തമാർത്തഭാഗാ, f f

I K

വാമേവൈതസ്യ വേദിഷ്യാവോ, ന നാവേതത് സജന ഇതി. തൗ ഹോത്ക്രമ്യ മന്ത്രയാം ച ക്രാതേ. തൗ ഹയദൂചതുഃ കർമ്മ ഹൈവതദൂചതുഃ; അഥ യത്പ്രശശംസതുഃ കർമ്മ ഹൈവ തത് പ്രശ ശംസതുഃ പുണ്യോ വൈ പുണ്യേന കർമ്മണാ ഭവതി, പാപഃ പാപേനേതി. തതോഹ ജാരത്കാരവ ആർത്തഭാഗ ഉപരരാമ.

യാജ്ഞവൽക്യ എന്ന വിളിച്ച് ആർത്തഭാഗവൻ ചോദിച്ചു:– എപ്പോഴാണോ മൃതനായ ഈ പുരുഷന്റെ വാക്ക് അഗ്നിയെ അപിഗമിക്കുന്നത്, അഗ്നിയിൽ ലയിക്കുന്നത്, പ്രാണൻ വാത ത്തെയും ചക്ഷുസ്സ് ആദിത്യനെയും മനസ്സു ചന്ദ്രനെയും ശ്രോത്രം ദിക്കുകളെയും ശരീരം പൃഥിവിയെയും ആത്മാവ് ആകാശത്തെയും രോമങ്ങൾ ഓഷധികളെയും കേശങ്ങൾ വൃക്ഷങ്ങളെയും അപഗമിക്കുന്നത്, രക്തവും ശുക്ലവും അപ്പു കളിൽ നിക്ഷേപിക്കപ്പെടുന്നത്, അപ്പോൾ ഈ പുരുഷൻ എവി ടെയാകുന്നു? എന്തിനെ ആശ്രയിച്ചിരിക്കുന്നു? എന്ന്. സൌമ്യനായ ആർത്തഭാഗ, കൈതരിക! നാം രണ്ടുപേരും മാത്രം ഇതിനെ സംബന്ധിച്ച് നിരൂപണം ചെയ്യാം. നമുക്ക് ഇത് ജനങ്ങൾ ഉള്ളിടത്തുവച്ച് പാടില്ല. എന്ന യാജ്ഞവൽക്യൻ പറ ഞ്ഞു. അവർ ഉൽക്രമിച്ചിട്ട്, ആളുള്ള സ്ഥലത്തു നിന്ന് പോയിട്ട് മന്ത്രിച്ചു. അവർ എന്തുപറഞ്ഞുവോ അതിനെ കേൾക്കൂ! കർമ്മ ത്തെത്തന്നെയാണ് അവർ അവിടെ പറഞ്ഞത്. അനന്തരം ഏതിനെ പ്രശംസിച്ചുവോ അതു കേൾക്കുക! കർമ്മത്തെത്ത ന്നെയാണ് അവർ അവിടെ പ്രശംസിച്ചത്. പുണ്യമായ കർമ്മം കൊണ്ട് പുണ്യനായിത്തീരുന്നു. പാപമായ കർമ്മംകൊണ്ടു പാപനായിത്തീരുന്നു. അനന്തരം ജരത്കാരുഗോത്രജനായ ആർത്തഭാഗൻ ഉപരമിച്ചു–വിരമിച്ചു.

## മൂന്നാം ബ്രാഹ്മണം

19. ഉപ– അവ ഹൈനം ഭൂജ്യുർലാഹ്യായനിഃ പപ്രച്ഛ– യാജ്ഞവല്ക്യേ തി ഹോ വാച– മദ്രേഷു ചരകാഃ പര്യവ്രജാമ. തേ പതഞ്ചലസ്യ കാപ്യസ്യ ഗൃഹാനൈമ. തസ്യ f f സീദ് ദുഹിതാ ഗന്ധർവ ഗൃഹീതാ. തമ പൃച്ഛാമ കോ f സീ തി. സോ f ബ്രവീത് സുധന്വാ f f ങ്ഗിരസ ഇതി. തം യദാ ലോകാനാമന്താന പൃച്ഛാമാഥൈനമ പൃച്ഛാമ ക്വപാരിക്ഷിതാ അഭവന്നിതി. ക്വപാരിക്ഷിതാ അഭ വൻ? സ ത്വാ പൃച്ഛാമി യാജ്ഞവല്ക്യ, ക്വ പാരി ക്ഷിതാ അഭവന്നിതി

അനന്തരം ലഹ്യന്റെ അപത്യമായ ലാഹ്യന്റെ അപത്യമായ ഭുജ്യു എന്ന ആൾ യാജ്ഞവല്ക്യനോട് ചോദിച്ചു. യാജ്ഞ വല്ക്യ എന്നു സംബോധന ചെയ്തിട്ട് അയൾ പറഞ്ഞു:– മദ്ര ദേശങ്ങളിൽ ചരകന്മാരായിട്ട് (ഋത്വിക്കുകൾ ആയിട്ട്) ഞങ്ങൾ സഞ്ചരിച്ചിരുന്നു. അങ്ങനെ സഞ്ചരിച്ചുകൊണ്ടിരുന്ന ഞങ്ങൾ കപിഗോത്രജാതനായ പതഞ്ചലന്റെ ഗൃഹത്തിൽ പോയിരുന്നു. അവന്റെ പുത്രി ഒരു ഗന്ധർവനാൽ ഗ്രഹിക്കപ്പെട്ടിരുന്നു. ആ ഗന്ധർവനോട് നീ ആരാണ്? എന്ന് ഞങ്ങൾ ചോദിച്ചു. അവൻ, ഗോത്രത്തിൽ ആങ്ഗിരസനായ സുധന്വാവു എന്ന് പറഞ്ഞു. അവനോട് ലോകങ്ങളുടെ അതിരുകളെ ചോദിച്ചപ്പോൾ കൂട്ട ത്തിൽ പാരിക്ഷിതന്മാർ എവിടെയായിരുന്നു? എന്ന് ഞങ്ങൾ ചോദിച്ചു. പാരിക്ഷിതന്മാർ എവിടെയായിരുന്നു എന്ന് അവൻ ഞങ്ങൾക്കു പറഞ്ഞുതന്നു. അല്ലയോ യാജ്ഞവല്ക്യ ആ ഞാൻ നിന്നോടു ചോദിക്കുന്നു, പാരിക്ഷിതന്മാർ എവിടെയാ യിരുന്നു?

20. ഉപ– സഹോവാചാ– ഉവാച വൈ സോ f ഗച്ഛൻ വൈ തേ തദ് യാത്രാശ്വമേധയാജി നോഗച്ഛന്തീതി ദ്വാത്രിംശതം വൈ ദേവരഥാഹ്ന്യാന്യയം ലോകഃ തം സമന്തം പൃഥിവീ ദ്വിസ്താവത് പര്യേതി. താം സമന്തം പൃഥിവീം ദ്വിസ്താവത് സമുദ്രഃ പര്യേതി. നഭ്യാവതീ ക്ഷുരസ്യ ധാരാ യാവദ്വാ മക്ഷികായാഃ പത്രം താവാനന്തരേണ f കാശഃ താനിദ്രഃ സുപർണ്ണോ ഭൂത്വാ വായവേ പ്രായച്ഛത് താൻ വായുരാത്മനി ധിത്വാ തത്രാഗമയദ് യത്രാശ്വമേധ യാജിനോ f ഭവന്നി ത്യേവമിവ വൈ സ വായു മേവ പ്രശശംസ. തസ്മാദ്വായുരേവ വ്യഷ്ടിർവയുഃ സമഷ്ടിഃ. അപപുനർമ്മൃത്യും ജയതി യ ഏവം വേദതതോഹ ഭൂജ്യുർലാഹ്യായനിരുപരരാമ.

യജ്ഞവല്ക്യൻ പറഞ്ഞു:– ആ ഗന്ധർവ്വൻ പറഞ്ഞത്, അവർ– പാരിക്ഷിതന്മാർ, എവിടെയാണോ, അശ്വമേധംകൊണ്ടു യജിക്കുന്നവർ പോകുന്നത് അവിടെ പോയി. എന്നാണ്. അശ്വ മേധംകൊണ്ടു യജിക്കുന്നവർ എവിടെയാണു പോകുന്നതെന്നു പറയാം. ഈ ലോകം മുപ്പത്തിരണ്ട് ദേവരഥാഹ്ന്യങ്ങൾ ആണ്. ആ ലോകത്തിനു ചുറ്റും അതിന്റെ രണ്ടുമടങ്ങു പരിമാണത്തിൽ പൃഥിവി കിടക്കുന്നു. ആ പൃഥിവിക്കു ചുറ്റും ആ പൃഥിവിയുടെ പരിമാണത്തിന്റെ രണ്ടിരട്ടി വലിപ്പത്തിൽ സമുദ്രം കിടക്കുന്നു. പിന്നെ, കത്തിയുടെ വായ്ത്തല എത്ര പരിമാണമുള്ളതാണോ, അല്ലെങ്കിൽ ഈച്ചയുടെ ചിറക് ഏതു പരിമാണമുള്ളതാണോ അത്രയും, അല്ലെങ്കിൽ അതേ പരിമാണമുള്ളതാണ് മധ്യത്തി ലുള്ള ആകാശം. ആ അശ്വമേധയാജികളെ, ഇന്ദ്രൻ, പരമേശ്വ രൻ, അശ്വമേധത്തിൽ ചയിക്കപ്പെട്ട അഗ്നി പക്ഷിയായി ത്തീർന്നിട്ട് വായുവിന്റെ പക്കൽ ഏല്പിച്ചു. വായു അവരെ തന്റെ രൂപത്തിലാക്കിയിട്ട് മുൻപു പോയ അശ്വമേധയാജികൾ എവിടെയാണോ ഇരുന്നിട്ടുള്ളത്, അവിടെ എത്തിച്ചു. ഇങ്ങനെ ആ ഗന്ധർവൻ വായുവിനെ പ്രശംസിച്ചു. അതിനാൽ വായു തന്നെയാണ് പല പ്രകാരത്തിൽ വ്യാപിച്ചിരിക്കുന്നത്; വായു വാണ് കേവലമായ സൂത്രാത്മാവായി സ്ഥിതി ചെയ്യുന്നത്. ആരാണോ ഇങ്ങനെ അറിയുന്നത് അവൻ വീണ്ടുമുള്ള മര ണത്തെ അപജയിക്കുന്നു. അനന്തരം ലാഹ്യന്റെ അപത്യമായ ഭൂജ്യു അടങ്ങി.

## നാലാം ബ്രാഹ്മണം

21. ഉപ– അഥ ഹൈനമുഷസ്തശ്ചാക്രായണഃ പപ്രച്ഛ യാജ്ഞവല്ക്യേതി ഹോവാച:– യത്സാക്ഷാദപ രോക്ഷാദ് ബ്രഹ്മ, യ ആത്മാസർവാന്തരസ്തം മേ

N P

I K

വ്യാചക്ഷ്വ ഇതി. ഏഷ ത ആത്മാ സർവാന്തരഃ, കതമോ യാജ്ഞവല്ക്ക്യ, സർവ്വന്തരഃ? യഃ പ്രാണേന പ്രാണിതി സ ത ആത്മാ സർവാന്തരോ, യോ f പാനേനാപാനീതി സ ത ആത്മാ സർവാന്തരോ, യോ വ്യാനേന വ്യാനീതി സ ത ആത്മാ സർവാന്തരോ, യ ഉദാനേനോദാനിതി സ ത ആത്മാ സർവാന്തരഃ; ഏഷ ത ആത്മാ സർവാന്തരഃ.

അനന്തരം ചക്രന്റെ അപത്യമായ ഉഷസ്തൻ യാജ്ഞവല്ക്യനോടു ചോദിച്ചു: യാജ്ഞവല്ക്യ എന്നു വിളഇച്ച് അവൻ പറഞ്ഞു: ഏതാണോ സാക്ഷാത്തായും, മറ്റൊന്നിനാൽ ഭ്രഷ്ടാവിൽനിന്നും മറയ്ക്കപ്പെടാത്തതായും, ഗൗണമല്ലാത്തതായും ഉള്ള ബ്രഹ്മം, ഏതാണോ എല്ലാത്തിനുമുള്ള ആത്മാവ്, അതിനെ എനിക്കു സ്പഷ്ടമായി പറഞ്ഞുതരിക. നിന്റെ കാര്യകാരണസംഘത്തിന്റെ ഈ ആത്മാവാണ് സർവ്വത്തിനും ഉള്ളിലുള്ളത് എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. യാജ്ഞവല്ക്യാ ഏതാണ് എല്ലാത്തിനും ഉള്ളിലുള്ളത്. ഉഷസ്തൻ പിന്നെയും ചോദിച്ചു: ഏതാണോ പ്രാണനെക്കൊണ്ട് പ്രാണചേഷ്ടയെ ചെയ്യുന്നത്, ആ ആത്മാവാണ് സർവ്വാന്തരമായിട്ടുള്ളത്. ഏതാണോ അപാനനെക്കൊണ്ട് അപാനിക്കുന്നത് ആ ആത്മാവാണ് സർവ്വാന്തരമായിട്ടുള്ളത്. ഏതാണോ വ്യാനനെക്കൊണ്ടു വ്യാനിക്കുന്നത് ആ ആത്മാവാണ് സർവ്വാന്തരമായിട്ടുള്ളത്. ഏതാണോ ഉദാനനെക്കൊണ്ട് ഉദാനിക്കുന്നത് ആ ആത്മാവാണ് സർവ്വാന്തരമായിട്ടുള്ളത്. അങ്ങനെയുള്ള നിന്റെ ആത്മാവാണ്, കാര്യകാരണസങ്ഘാതത്തിന്റെ ആത്മാവാണ് സർവാന്തരമായിട്ടുള്ളത്.

22. ഉപ– സഹോവാചോഷസ്തശ്ചാക്രായണോ യഥാ വിബ്രൂയാ ദസൗ ഗൗരസാവശ്വ ഇത്യേവ മേർവൈതദ് വ്യപദിഷ്ടം ഭവതി. യദേവ സാ ക്ഷാദ പരോക്ഷാദ് ബ്രഹ്മ യ ആത്മാ സർവാന്തരസ്തം മേ വ്യാചക്ഷ്വ ഇതി. ഏഷ ത ആത്മാ സർവാന്തരഃ കതമോ യാജ്ഞവല്ക്ക്യ, സർവാന്തരഃ? നദൃഷ്ടേർദ്രഷ്ടാരം പശ്യേഃ; ന ശ്രുതേഃ ശ്രോതാരം ശൃണുയാഃ; ന മതേർമ്മന്താരം മന്വീഥാഃ; ന വിജ്ഞാതേർ വിജ്ഞാതാരം വിജാനീയാഃ ഏഷ ത ആത്മാ സർവാന്തരഃ; അതോ f ന്യദാർത്തം തതോ ഹോഷസ്തശ്ചാക്രായണ ഉപരരാമ.

ചക്രന്റെ പുത്രനായ ഉഷസ്തൻ പറഞ്ഞു:– എപ്രകാരമാണോ അതാണ് കാള അതാണ് കുതിര എന്ന് മാറ്റിപ്പറയുന്നത്, അങ്ങിനെതന്നെയാണ് ഈ ബ്രഹ്മം വ്യപദേശിക്കപ്പെട്ടത്. ഏതാണോ സാക്ഷാത്തായും അപരോക്ഷമായുമുള്ള ബ്രഹ്മം, ഏതാണോ സർവ്വാന്തരമായ ആത്മാവ് അതിനെ എനിക്കു വ്യാഖ്യാനിച്ചുതരിക. ഈ നിന്റെ ആത്മാവാണ് സർവ്വാന്തരമായിട്ടുള്ളത് എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. അല്ലയോ യാജ്ഞവല്ക്യ ഏതാണ് സർവ്വാന്തരമായിട്ടുള്ളത്? എന്നു ഉഷസ്തൻ വീണ്ടും ചോദിച്ചു:– ദൃഷ്ടിയുടെ, ലൗകികിയായ ദൃഷ്ടിയുടെ ദ്രഷ്ടാവിനെ നീ കാണുകയില്ല. ശ്രുതിയുടെ, ശ്രവണത്തിന്റെ ശ്രോതാവിനെ, നീ ശ്രവിക്കയില്ല. മതിയുടെ മന്താവിനെ നീ മനനം ചെയ്യുകയില്ല. വിജ്ഞാതിയുടെ വിജ്ഞാനത്തിന്റെ വിജ്ഞാതാവിനെ നീ അറിയുകയില്ല. ഈ നിന്റെ ആത്മാവാണ് സർവ്വാന്തരമായിട്ടുള്ളത്. ഇതൊഴിച്ചു മറ്റുള്ളത് ആർത്തമാകുന്നു, വിനാശിയാകുന്നു എന്ന് യാജ്ഞവല്ക്യൻ പറഞ്ഞു. അനന്തരം ചാക്രായണനായ ഉഷസ്തൻ ഉപരമിച്ചു, അടങ്ങി.

## അഞ്ചാം ബ്രാഹ്മണം

23. ഉപ– അഥ ഹൈനം കഹോലഃ കൗഷീതകേയഃ പപ്രച്ഛ; യാജ്ഞവല്ക്യേതി ഹോവാച. യദേവ സാക്ഷാദപരോക്ഷാദ് ബ്രഹ്മയ ആത്മാ സർവ്വാന്തരസ്തം മേ വ്യാചക്ഷ്വേ തി. ഏഷ ത ആത്മാ സർവാന്തരഃ കതമോ യാജ്ഞവല്ക്യ, സർവാന്തരേ? യോ f ശനായാപിപാസേ, ശോകം, മോഹം, ജരാം മൃത്യുമത്യേതി. ഏതം വൈ തമാത്മാനം വിദിത്വാ ബ്രഹ്മണാഃ പുത്രൈഷണായാശ്ച വിത്തൈഷണായാശ്ച ലോകൈഷണായാശ്ച വ്യുത്ഥായാഥ ഭിക്ഷാചര്യം ചരന്തി. യ ഹ്യേവ പുത്രൈഷണാ സാ വിത്തൈഷണാ, യാ വിത്തൈഷണാ സാ ലോകൈഷണാ; ഉഭേ ഹ്യേതേ ഏഷണേ ഏവ ഭവതഃ. തസ്മാദ് ബ്രാഹ്മണഃ പാ ണ്ഡിത്യം നിർവിദ്യ ബാല്യേന തിഷ്ഠാസേത്; ബാല്യം ച പാണ്ഡിത്യം ച നിർവ്വിദ്യാഥമുനി; അമൗനം ച മൗനം ച നിർവിദ്യാഥ ബ്രാഹ്മണഃ സബ്രാഹ്മണഃ കേന സ്യാത് യേനസ്യാത്തേനേദൃശ ഏവ അതോ f ന്യഭാർത്തം തതോ, ഹ കഹോലഃ കൗഷീത കേയ ഉപരരാമ.

അനന്തരം യാജ്ഞവല്ക്യനോട് കുഷിതകന്റെ പുത്രനായ കഹോലൻ എന്ന ബ്രാഹാമണൻ ചോദിച്ചു. യാജ്ഞവല്ക്യ, എന്നു വിളിച്ചു അയാൾ പറഞ്ഞു:– ഏതുതന്നെയാണോ ദ്രഷ്ടാവിൽ നിന്ന് അവ്യവഹിതമായും മുഖ്യമായുമുള്ള ബ്രഹ്മം, ഏതാണോ സർവത്തിനും ഉള്ളിലുള്ള ആത്മാവ്, ആ ആത്മാവിനെ എനിക്കു വ്യാഖ്യാനിച്ചുതരിക. ഈ നിന്റെ ആത്മാവാണ് സർവ്വാന്തരമായിട്ടുള്ളത്? എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. അല്ലയോ യാജ്ഞവല്ക്യാ, ഏതാണ് സർവ്വാന്തരമായിട്ടുള്ളത് എന്നു പിന്നെയും കഹോലൻ ചോദിച്ചു. ഏതാത്മാവാണോ അശനാശയേയും, പിപാസയേയും, ശോകത്തേയും, കാമത്തേയും, മോഹത്തേയും, ഭ്രമത്തേയും, ജരയേയും കാര്യകരണ സങ്ഘാതത്തിന്റെ വിപരിണാമത്തേയും മൃത്യുവിനേയും കാര്യകാരണ സങ്ഘാതത്തിന്റെ വിച്ഛേദത്തേയും അതിക്രമിക്കുന്നത്, അവനാണ് സർവ്വാന്തരനായ ആത്മാവ്. അങ്ങനെയുള്ള ഈ ആത്മാവിനെ അറിഞ്ഞിട്ട് ബ്രാഹ്മണർ പുത്രൈഷണയിൽനിന്നും വിത്തൈഷണയിൽനിന്നും ലോകൈഷണയിൽ നിന്നും വ്യുത്ഥാനം ചെയ്തിട്ട്–പിൻതിരിഞ്ഞിട്ട്–ഭിക്ഷാചര്യത്തെ ചരിക്കണം. പുത്രൈഷണ ഏതാണോ അതുതന്നെയാണ് വിത്തൈഷണ; വിത്തൈഷണ ഏതോ അതാണ് ലോകൈഷണ. സാധ്യമെന്നും സാധനമെന്നു പറയുന്ന ഇവ രണ്ടും ഏഷണകൾ തന്നെ ആകുന്നു. അതിനാൽ ബ്രാഹ്മണൻ പാണ്ഡിത്യത്തെ–ബ്രഹ്മവിജ്ഞാനത്തെ, നിശ്ശേഷം അറിഞ്ഞിട്ട്, സമ്പാദിച്ചിട്ട്, ബലഭാവത്തോടുകൂടി സ്ഥിതിചെയ്യാൻ ഇച്ഛിക്കണം. ബലഭാവത്തേയും പാണ്ഡിത്യത്തെയും നിശ്ശേഷം സമ്പാദിച്ചിട്ട് മുനിയായിതീരുന്നു. അമൗനത്തേയും മൗനത്തേയും

N P

നിശ്ശേഷം സമ്പാദിച്ചിട്ട് ബ്രാഹ്മണനായിത്തീരുന്നു. അവൻ എന്തു സമാചാരത്തോടുകൂടി ബ്രാഹ്മണായിത്തീരും? എന്നു ചോദ്യം. ഏതു സമാചാരത്തോടുകൂടിയിരിക്കുന്നുവോ ആ സമാചാരത്തോടുകൂടി ബ്രാഹ്മണനായിത്തീരും. ഈ ബ്രാഹ്മ ണ്യാവസ്ഥാനത്തിൽനിന്ന്, അന്യമായിട്ടുള്ളത് ആർത്തമാകുന്നു–വിനാശിയാകുന്നു. അനന്തരം കുഷിതകന്റെ പുത്രനായ കഹോലൻ വിരമിച്ചു.

## ആറാം ബ്രാഹ്മണം

24. ഉപ–അഥ ഹൈനം ഗാർഗീ വചേക്നവീ പപ്രച്ഛ. യാജ്ഞവല്ക്യേതി ഹോവാച.–യദിദം സർവമ പ്സ്വോതം ച പ്രോതം ച; കസ്മിൻ നു ഖല്വാപ ഓതാശ്ച പ്രോതാശ്ചേ തി. വായൗ ഗാർഗ്ഗീതി. കസ്മിൻ നുഖലു വായുരോതശ്ച പ്രോതശ്ചേതി. അന്തരിക്ഷലോകേഷു ഗാർഗീ തി. കാസ്മിൻ നു ഖല്യന്തരിക്ഷലോകാ ഓതാശ്ച പ്രോതാശ്ചേ തി. ഗന്ധർവലോകേഷു ഗാർഗീ തി. കസ്മിൻ നു ഖലു ഗന്ധർവലോകാ ഓതാശ്ച പ്രോ താശ്ചേ തി. ആദിത്യ ലോകേഷു ഗാർഗീ തി. കസ്മിൻ നു ഖല്യാദിത്യലോകാ ഓതാശ്ച പ്രോതാശ്ചേ തി. ചന്ദ്ര ലോകേഷു ഗാർഗീ തി. കസ്മിൻ നു ഖലു ചന്ദ്ര ലോകാ ഓതാശ്ച പ്രോതാശ്ചേതി. നക്ഷത്ര ലോകേഷു ഗാർഗീ തി. കസ്മിൻനു ഖലു നക്ഷത്ര ലോകാ ഓതാശ്ച പ്രോതാശ്ചേതി. ദേവലോകേഷു ഗാർഗീ തി. കസ്മിൻ നു ഖലു ദേവലോകാ ഓതാശ്ച പ്രോതാശ്ചേ തി. ഇന്ദ്രലോകേഷു ഗാർഗീ തി. കസ്മിൻ നു ഖലിന്ദ്രലോകാ ഓതാശ്ച പ്രോതാശ്ചേ തി. പ്രജാപതി ലോകേഷു ഗാർഗീ തി. കസ്മിൻനു ഖലു പ്രജാപതി ലോകാ ഓതാശ്ച പ്രോതാശ്ചേതി. ബ്രഹ്മലോകേഷു ഗാർഗീ തി. കസ്മിൻനു ഖലു ബ്രഹ്മലോകാ ഓതാശ്ച പ്രോതാശ്ചേ തി.

അനന്തരം ഈ യാജ്ഞവൽക്യനോട് വചക്നുവിന്റെ പുത്രിയായി ഗാർഗി ചോദിച്ചു: യാജ്ഞവൽക്യ എന്നു സംബോധന ചെയ്ത് അവൾ പറഞ്ഞു:– ഇക്കാണുന്ന പാർത്ഥിവമായുള്ളതെല്ലാം അപ്പുകളിൽ ഓതമായും പ്രോതമായും (അതായതു നെടുകയും കുറുകെയും പിണഞ്ഞ്) ഇരിക്കുന്നു. അപ്പുകൾ ഏതൊന്നിലാണ് ഓതങ്ങളായും പ്രോതങ്ങളായും ഇരിക്കുന്നത്? എന്ന് ചോദിച്ചു. അല്ലയോ ഗാർഗി, വായുവിലാകുന്നു" എന്ന് യാജ്ഞവൽക്യൻ ഉത്തരം പറഞ്ഞു. "വായു ഏതൊന്നിലാണ് ഓതമായും പ്രോതമായും ഇരിക്കുന്നത്?" എന്നു ചോദിച്ചു. " അല്ലയോ ഗാർഗി, അന്തരീക്ഷലോകങ്ങളിലാകുന്നു എന്ന ഉത്തരം നൽകി. അന്തരീക്ഷലോകങ്ങൾ ഏതൊന്നിലാണ് ഓതങ്ങളും പ്രോതങ്ങളുമായിരിക്കുന്നത്? എന്നു ചോദ്യം. അല്ലയോ ഗാർഗി ഗന്ധർവ്വലോകങ്ങളിലാകുന്നു എന്നുത്തരം. ഗന്ധർവ്വ ലോകങ്ങൾ ഏതൊന്നിലാണ് ഓതങ്ങളും പ്രോതങ്ങളുമായിരിക്കുന്നത് എന്നു ചോദ്യം. അല്ലയോ ഗാർഗി, ആദിത്യലോകങ്ങളിലാകുന്നു എന്നുത്തരം. ആദിത്യലോകങ്ങൾ ഏതിലാണ് ഓതങ്ങളും പ്രോതങ്ങളുമായിരിക്കുന്നത്? എന്നു ചോദ്യം. അല്ലയോ ഗാർഗി ചന്ദ്രലോകങ്ങളിലാകുന്നു എന്നുത്തരം. ചന്ദ്രലോകങ്ങൾ എന്തിലാണ് ഓതങ്ങളായും പ്രോതങ്ങളായുമിരിയ്ക്കുന്നത്? എന്നു ചോദ്യം അല്ലയോ ഗാർഗി, നക്ഷത്രലോകങ്ങളിലാകുന്നു എന്നുത്തരം. നക്ഷത്രലോകങ്ങൾ ഏതൊന്നിലാണ്, ഓതങ്ങളും പ്രോതങ്ങളുമായിരിക്കുന്നത് എന്നു ചോദ്യം. അല്ലയോ ഗാർഗി, ദേവലോകങ്ങളിൽ എന്നുത്തരം ദേവലോകങ്ങൾ ഏതൊന്നിലാണ് ഓതങ്ങളും പ്രോതങ്ങളുമായിരിക്കുന്നത്? എന്നു ചോദ്യം അല്ലയോ ഗാർഗി, ഇന്ദ്രലോകങ്ങളിൽ എന്നുത്തരം. ഇന്ദ്രലോകങ്ങൾ എന്തിലാണ് ഓതങ്ങളും പ്രോതങ്ങളുമായിരിക്കുന്നത്? എന്നു ചോദ്യം അല്ലയോ ഗാർഗി, പ്രജാപതി ലോകങ്ങളിൽ എന്നുത്തരം. പ്രജാപതിലോകങ്ങൾ എന്തിലാണ് ഓതങ്ങളും പ്രോതങ്ങളുമായിരിക്കുന്നത്? എന്നു ചോദ്യം. അല്ലയോ ഗാർഗി, ബ്രഹ്മലോകങ്ങളിൽ എന്ന് ഉത്തരം. ബ്രഹ്മലോകങ്ങൾ എന്തിലാണ് ഓതങ്ങളും പ്രോതങ്ങളുമായിരിക്കുന്നത്? എന്നു ചോദ്യം. യാജ്ഞവല്ക്യൻ പറഞ്ഞു:– അല്ലയോ ഗാർഗി, അതിപ്രശ്നം ചെയ്യാതിരിക്കുക. നിന്റെ മൂർദ്ധാവ് വിപതിയ്ക്കാതിരിയ്ക്കട്ടെ. അതി പ്രശ്നത്തിന് വിഷയമല്ലാത്ത ദേവതയെക്കുറിച്ചാണ് നീ അതിപ്രശ്നം ചെയ്യുന്നത്. അല്ലയോ ഗാർഗി ചെയ്യാതിരിക്കുക. അനന്തരം വചക്നുവിന്റെ പുത്രിയായ ഗാർഗി അടങ്ങി.

## ഏഴാം ബ്രാഹ്മണം

25. ഉപ– അഥ ഹൈനമുദ്ദാലക ആരുണിഃ പപ്രച്ഛ; യാജ്ഞവൽക്യേതി ഹോവാച– മദ്രേഷ്വവസാമപതഞ്ചലസ്യ കാപ്യസ്യ ഗൃഹേഷു യജ്ഞ മധീയാനാഃ; തസ്യാ f f സീദ് ഭാര്യാ ഗന്ധർവഗൃഹിത; തമപൃച്ഛാമ കോ f സീ തി; സോ f ബ്രവീത് കബന്ധ ആഥർവണ ഇതി. സോ f ബ്രവീത് പതഞ്ചലം കാപ്യം യാജ്ഞികാംശ്ച– വേത്ഥ നു ത്വം കാപ്യ, തത് സൂത്രം, യേനായം ച ലോകഃ പരശ്ച ലോകഃ സർവാണി ച ഭൂതാനി സന്ദൃബ്ധാനി ഭവന്തീ തി. സോ f ബ്രവീത് പതഞ്ചലഃ കാപ്യോനാഹം തദ് ഭഗവൻ, വേദേ തി. സോ f ബ്രവീത്. പതഞ്ചലം കാപ്യംയാജ്ഞികാംശ്ച വേത്ഥനുത്വം കാപ്യാ തമന്തര്യാമിണം, യ ഇമം ച ലോകം പരം ചലോകം സർവാണി ച ഭൂതാനിയോ f ന്തരോ യമയതീ തി. സോ f ബ്രവീത് പതഞ്ചലഃ കാപ്യോ നാഹം തം ഭഗവൻ, വേദേ തി. സോ f ബ്രവീത് പതഞ്ചലം കാപ്യം യാജ്ഞികാംശ്ച– യോ വൈ തത് കാപ്യാ സൂത്രം വിദ്യാത് തം ചാന്തര്യ, മിണമിതി, സ ബ്രഹ്മവിത്, സ ലോകവിത്, സ ദേവിത്, സ വേദവിത്, സഭൂത്വിത്, സ ആത്മവിത്, സ സർവവിദ് ഇതി. തേഭ്യാ f ബ്രവീദ്; തദഹം വേദ; തച്ചേത്ത്വം യാജ്ഞവൽക്യ, സൂത്രമവിദ്വാംസ്തം ചാന്തര്യാമിണം ബ്രഹ്മഗവീന്ദജസേ, മൂർദ്ധംതേ വിപതിഷ്യതീ തി. വേദവാ അഹം ഗൗതമ, തത് സൂത്രം തം ചാന്തര്യാമിണ മിതി യോവാ ഇദം

ബ്രൂയാദ് വേദ വേദേതി; യഥാ വേത്ഥ തഥാബ്രൂഹീ തി.

ഗാർഗി അടങ്ങിയതിന്റെ ശേഷം യാജ്ഞവല്ക്യനോട് അരുണന്റെ പുത്രനായ ഉദ്ദാലകൻ ചോദിച്ചു. യാജ്ഞവല്ക്യ എന്ന് സംബോധന ചെയ്ത് അയാൾ പറഞ്ഞു: മദ്രദേശത്ത്, കപിഗോത്രജാതനായ പതഞ്ചലന്റെ ഗൃഹത്തിൽ, യജ്ഞശാസ്ത്രത്തെ അദ്ധ്യയനം ചെയ്തുകൊണ്ട് നാം പാർത്തിരുന്നു. അവന്റെ ഭാര്യ ഒരു ഗന്ധർവ്വനാൽ ഗ്രഹിക്കപ്പെട്ടവൾ ആയിത്തീർന്നു. ആ ഗന്ധർവ്വനോട് അങ്ങ് ആരാണ്? എന്ന് ഞങ്ങൾ ചോദിച്ചു. ആ ഗന്ധർവ്വൻ അഥർവ്വാവിന്റെ പുത്രനായ കബന്ധനാകുന്നു എന്ന് പറഞ്ഞു. ആ ഗന്ധർവ്വൻ കാപ്യനായ പതഞ്ചലനോടും യജ്ഞം അദ്ധ്യയനം ചെയ്യുന്നവരോടു ചോദിച്ചു– അല്ലയോ കാപ്യ, ഏതിനാലാണോ ഈ ലോകവും ഈ ജന്മവും പരലോകവും വരുന്ന ജന്മവും, എല്ലാ ഭൂതങ്ങലും സന്ദൃബ്ധങ്ങളായിരിക്കുന്നത്, കെട്ടപ്പെട്ടിരിക്കുന്നത്, ആ സൂത്രത്തെ നീ അറിയുന്നുവോ? ആ കാപ്യനായ പതഞ്ചലൻ, ഭഗവാനേ, ആ സൂത്രത്തെ ഞാൻ അറിയുന്നില്ല എന്നു പറഞ്ഞു. ആ ഗന്ധർവ്വൻ കാപ്യനായ പതഞ്ചലനോടും യാജ്ഞികന്മാരോടും ചോദിച്ചു:– അല്ലയോ കാപ്യ, ആരാണോ ഈ ലോകത്തേയും, പരലോകത്തേയും, എല്ലാ ഭൂതങ്ങളേയും ഉള്ളിൽ ഇരുന്നുകൊണ്ട് യമിക്കുന്നത് (നിയന്ത്രിക്കുന്നത്) ആ അന്തര്യാമിയെ നീ അറിയുന്നുവോ? ആ കാപ്യനായ പതഞ്ചലൻ, ഭഗവാനേ, ആ അന്തര്യാമിയെ ഞാൻ അറിയുന്നില്ല എന്നു പറഞ്ഞു. ആ ഗന്ധർവ്വൻ കാപ്യനായ പതഞ്ചലനോടും യാജ്ഞികന്മാരോടും പറഞ്ഞു: അല്ലയോ കാപ്യ, ആരാണോ ആ സൂത്രത്തേയും ആ അന്തര്യാമിയേയും ഇപ്രകാരം അറിയുന്നത്, അവൻ ബ്രഹ്മത്തെ അറിയുന്നവനാകുന്നു. അവൻ ലോകങ്ങളെ അറിയുന്നവനാകുന്നു. അവൻ ദേവന്മാരെ അറിയുന്നവനാകുന്നു. അവൻ വേദങ്ങളെ അറിയുന്നവനാകുന്നു. അവൻ ഭൂതങ്ങളെ അറിയുന്നവനാകുന്നു. അവൻ ആത്മാവിനെ അറിയുന്നവനാകുന്നു. ആ ഞങ്ങൾക്ക് അവൻ സൂത്രാന്തര്യാമികളെ സംബന്ധിച്ച വിജ്ഞാനത്തെ പറഞ്ഞുതരികയും ചെയ്തു. ആ വിജ്ഞാന്തതെ ഞാൻ അറിയുന്നു. അല്ലയോ യാജ്ഞവല്ക്യ, ആ സൂത്രത്തേയും ആ അന്തർയാമിയേയും അറയാതെയാണ്, നീ ബ്രഹ്മജ്ഞന്മാരുടെ സ്വത്തായ ഗോക്കളെ തെളിച്ചുകൊണ്ടുപോകുന്നതെങ്കിൽ നിന്റെ തല തെറിച്ചുപോകും എന്ന്. അല്ലയോ ഗൗതമ, ആ സൂത്രത്തേയും ആ അന്തര്യാമിയേയും എനിക്ക് അറിയാമല്ലോ എന്ന് യാജ്ഞവല്ക്യൻ പറഞ്ഞു. ഇത് എനിക്ക് അറിയാം അറിയാമെന്ന് ഏതൊരുവനും പറയാം. നീ അറിയുന്നതു പോലെ പറയുക എന്ന് ഉദ്ദാലകൻ പറഞ്ഞു.

26. ഉപ–സ ഹോവാച– വായുർവ്വൈ ഗൗതമ, തത്സൂത്രം; വായുനാ വൈ ഗൗതമ, സൂത്രേണായം ച ലോകഃ പരശ്ച ലോകഃ സർവാണി ച ഭൂതാനി സന്ദൃബ്ധാനി ഭവന്തി; തസ്മാദ്വൈ ഗൗതമ പുരുഷം പ്രേതമാഹൂർ വ്യസ്രംസിഷതാസ്യാങ്ഗാനീതി. വായുനാ ഹി ഗൗതമ, സൂത്രേണ സന്ദൃബ്ധാനി ഭവന്തീ തി. ഏവമേ വൈതദ് യാജ്ഞവല്ക്യാന്തര്യാമിണം ബ്രൂഹി തി.

ആ യാജ്ഞവൽക്യൻ പറഞ്ഞു: അല്ലയോ ഗൗതമ, ആ സൂത്രം വായുവാകുന്നു. ഗൗതമ, വായുവാകുന്ന സൂത്രത്താലത്രേ ഈ ലോകവും പരലോകവും എല്ലാ ഭൂതങ്ങളും കെട്ടപ്പെട്ടിരിക്കുന്നത്. അതുകൊണ്ടാണ്, മരിച്ച പുരുഷന്മാരെക്കുറിച്ച് ഇവന്റെ അവയവങ്ങൾ അയഞ്ഞുപോയി എന്ന് പറയാറുള്ളത്. ഗൗതമ, അതിനാൽ വായുവാകുന്ന സൂത്രത്താൽ ആണ് കെട്ടപ്പെട്ടിരിക്കുന്നത്. അല്ലയോ യാജ്ഞവൽക്യ, ഇത് ഇങ്ങനെ തന്നെ അന്തര്യാമിയെക്കുറിച്ചു പറയുക. എന്നു ഗൗതമൻ പറഞ്ഞു.

27. ഉപ– യഃ പൃഥിവ്യാം തിഷ്ഠൻ പൃഥിവ്യാ അന്തരോ, യം പൃഥിവീ ന വേദ, യസ്യ പൃഥിവീ ശരീരം, യഃ പൃഥിവീമന്തരോ യ മയ ത്യേഷത ആത്മ f f ന്തര്യാ മ്യമൃതഃ.

ആരാണോ പൃഥിവിയിൽ സ്ഥിതിചെയ്തുകൊണ്ട് പൃഥിവിയിൽനിന്ന് ഉള്ളിലുള്ളവനായിരിക്കുന്നത്, ആരെയാണോ പൃഥിവീദേവത അറിയാത്തത്, ആർക്കാണോ ശരീരം പൃഥിവിയായിരിക്കുന്നത്, ആരാണോ ഉള്ളിൽ ഇരുന്നുകൊണ്ട് പൃഥിവീദേവതയെ നിയമിക്കുന്നത്, ഇവനാണ് നിന്റെ ആത്മാവു, അമൃതനും, യാതൊരു സംസാരധർമ്മവുമില്ലാത്തവനുമായ അന്തര്യാമി. ഇവനെപ്പറ്റിയാണ് നീ ചോദിച്ചത്.

28. ഉപ യോ f പ്സു തിഷ്ഠന്നദ്ഭ്യോ f ന്തരോ, യമാപോന വിദു, ര്യ സ്യാ f f പഃ ശരീരം, യോപോ f ന്തരോയമയത്യേഷ ത ആത്മാ f ന്തര്യാ മ്യമൃതഃ

ആര് അപ്പുകളിൽ സ്ഥിതിചെയ്തുകൊണ്ട് അപ്പുകളിൽനിന്ന് ഉള്ളിലുള്ളവനായിരിക്കുന്നുവോ, ആരെ അപ്പുകളുടെ ദേവത അറിയുന്നില്ലയോ, ആർക്ക് അപ്പുകൾ ശരീരമാകുന്നുവോ, ആര് ഉള്ളിൽ ഇരുന്നുകൊണ്ട് അപ്പുകളുടെ ദേവതയെ സ്വ വ്യാപാരത്തിൽ നിയമിക്കുന്നുവോ ഇവനാണ് നിന്റെ ആത്മാവും യാതൊരു സംസാരധർമ്മവുമില്ലാത്തവനുമായ അന്തര്യാമി.

29. യോ f ഗ്നൗ തിഷ്ഠന്നഗ്നേരന്തരോ, യമഗ്നിർന്ന വേദ, യസ്യാഗ്നിഃ ശരീരം, യോ f ഗ്നിമന്തരോയമയ, ത്യേഷ ത ആത്മാ f ന്തര്യാമ്യമൃതഃ.

ആര് അഗ്നിയിൽ സ്ഥിതി ചെയ്തുകൊണ്ട് അഗ്നിയിൽനിന്ന് ഉള്ളിലായിരിക്കുന്നുവോ, ആരെ അഗ്നി ദേവത അറിയുന്നില്ലയോ ആർക്ക് അഗ്നി ശരീരമായിരിക്കുന്നുവോ, ആര് ഉള്ളിൽ ഇരുന്നുകൊണ്ട് അഗ്നി ദേവതയെ സ്വ വ്യാപാരത്തിൽ നിയമിക്കുന്നുവോ, അവനാണ്, നിന്റെ ആത്മാവു അമൃതവും, യാതൊരു സംസാരധർമ്മവുമില്ലാത്തവനുമായ അന്തര്യാമി.

30. ഉപ– യോ f ന്തരീക്ഷേ തിഷ്ഠന്നന്തരിക്ഷാദന്തരോ. യമന്തരിക്ഷം ന വേദ, യസ്യാന്തരിക്ഷം ശരീരം, യോ f ന്തരിക്ഷമന്തരോമയ, ത്യേഷ ത ആത്മാ f ന്തര്യാമ്യ മൃതഃ.

ആര് അന്തരീക്ഷത്തിൽ സ്ഥിതിചെയ്തുകൊണ്ട് അന്തരീക്ഷത്തിൽനിന്നു ഉള്ളിലായിരിക്കുന്നുവോ, ആരെ അന്തരീക്ഷ

ദേവത അറിയുന്നില്ലയോ, ആർക്ക് അന്തരീക്ഷം ശരീരമായിരിക്കുന്നുവോ, ആര് ഉള്ളിരുന്നുകൊണ്ട് അന്തരീക്ഷദേവതയെ സ്വവ്യാപാരത്തിൽ നിയമിക്കുന്നുവോ, ഇവനാണ്, നിന്റെ ആത്മാവും അമൃതവുമായ അന്തര്യാമി.

31. ഉപ– യോ വായൗ തിഷ്ഠൻ വായോരന്തരോ, യം വായുർന്നവേദ, യസ്യ വായുഃ ശരീരം. യോ വായുമന്തരോ യമയ, ത്യേഷ ത ആത്മാ f ന്തര്യാമ്യമൃതഃ.

ആര് വായുവിൽ സ്ഥിതിചെയ്യുന്നവനും വായുവിനേക്കാൾ ഉള്ളിലുള്ളവനുമായിരിക്കുന്നുവോ, ആരെ വായുദേവത അറിയുന്നില്ലയോ ആർക്ക് വായു ശരീരമായിരിക്കുന്നുവോ, ആര് ഉള്ളിലിരുന്നുകൊണ്ട് വായുദേവതയെ നിയമിക്കുന്നുവോ, ഇവനാണ് നിന്റെ ആത്മാവും അമൃതനുമായ അന്തര്യാമി.

32. ഉപ– യോ ദിവി തിഷ്ഠൻ ദിവോ f ന്തരോ, യം ദ്യൗർന്ന വേദ, യസ്യ ദ്യൗഃ ശരീരം, യോ ദിവമന്തരോ യമയ, ത്യേഷ ത ആത്മാ f ന്തര്യാമ്യമൃതഃ.

ആര് ദ്യോവിൽ ഇരിക്കുന്നവനും ദ്യോവിനേക്കാൾ ഉള്ളിലുള്ളവനുമായിരിക്കുന്നുവോ, ആരെ ദ്യോവ്,–ദ്യുദേവത അറിയുന്നില്ലയോ, ആർക്ക് ദ്യോവു ശരീരമായിരിക്കുന്നുവോ, ആര് ഉള്ളിലിരുന്നുകൊണ്ട് ദ്യോവിനെ–ദ്യുദേവതയെ നിയമിക്കുന്നുവോ ഇവനാണ് നിന്റെ ആത്മാവു അമൃതനുമായ അന്തര്യമി.

33. ഉപ– യ ആദിത്യേ തിഷ്ഠന്നാദിത്യാദന്തരോ, യമാദിത്യോ ന വേദ യസ്യാ f f ദിത്യഃ ശരീരം യ ആദിത്യമന്തരോ യമയ, ത്യേഷ ത ആത്മാ f ന്തര്യാമ്യമൃതഃ

ആര് ആദിത്യനിൽ സ്ഥിതിചെയ്യുന്നവനും ആദിത്യനേക്കാൾ ഉള്ളിലുള്ളവനുമായിരിക്കുന്നുവോ ആരെ ആദിത്യദേവത അറിയുന്നില്ലയോ, ആർക്ക് ആദിത്യൻ ശരീരമായിരിക്കുന്നുവോ, ആര് ഉള്ളിൽ ഇരുന്നുകൊണ്ട് ആദിത്യദേവതയെ നിയമിക്കുന്നുവോ, ഇവനാണ് നിന്റെ ആത്മാവു അമൃതനുമായ അന്തര്യാമി.

34. ഉപ– യോ ഭിക്ഷു തിഷ്ടൻ ദിഗ്ഭ്യോ f ന്തരോ യം ദിശോ ന വിദു, ര്യസ്യ ദിശഃ ശരീരം, യോ ദിശോ f ന്തരോ യമയ, ത്യേഷ ത ആത്മാ f ന്തര്യാമ്യമൃതഃ.

ആരാണോ ദിക്കുകളിൽ സ്ഥിതിചെയ്യുന്നവനും ദിക്കുകളിൽനിന്ന് ഉള്ളിലുള്ളവനുമായിരിക്കുന്നത്, ആരെയാണോ ദിക്കുകൾ, ദിഗ്ദേവതകൾ അറിയാത്തത്, ആർക്കാണോ ദിക്കുകൾ ശരീരമായിരിക്കുന്നത്, ആരാണോ ഉള്ളിലിരുന്നുകൊണ്ട് ദിക്കുകളെ–ദിഗ്ദേവതകളെ നിയമിക്കുന്നത്, ഇവനാണ് നിന്റെ ആത്മാവും അമൃതനുമായ അന്തര്യാമി.

35. ഉപ– യശ്ചന്ദ്രതാരകേ തിഷ്ഠം ശ്ചന്ദ്രതാരകാദന്തരോ, യം ചന്ദ്രതാരകം ന വേദ, യസ്യ ചന്ദ്രതാരകം ശരീരം, യശ്ചന്ദ്രതാരകമന്തരോ യമയ ത്യേഷ്യ ത ആത്മാ f ന്തര്യാമ്യമൃതഃ.

ആരാണോ ചന്ദ്രനിലും നക്ഷത്രങ്ങളിലും സ്ഥിതിചെയ്യുന്നവനും ചന്ദ്രനേക്കാളും നക്ഷത്രങ്ങളെക്കാളും ഉള്ളിലുള്ളവനുമായിരിക്കുന്നത് ആരെയാണോ ചന്ദ്രന്റെയും നക്ഷത്രങ്ങളുടെയും ദേവത അറിയാത്തത്, ആർക്കാണോ ചന്ദ്രനും നക്ഷത്രങ്ങളും ശരീരമായിരിക്കുന്നത്, ആരാണോ ഉള്ളിലിരുന്നുകൊണ്ട് ചന്ദ്രന്റെയും നക്ഷത്രങ്ങളുടെയും ദേവതയെ നിയമിക്കുന്നത്, ഇവനാണ്, നിന്റെ ആത്മാവും അമൃതനുമായ അന്തര്യാമി.

36. യ ആകാശേതിഷ്ഠന്നാകാശാദന്തരോ, യമാകാശേ ന വേദ, യസ്യാ f f കാശഃ ശരീരം, യ ആകാശമന്ത രോ യമയ, തേഷ ത ആത്മാ f ന്തര്യാമ്യമൃതഃ

ആരാണോ ആകാശത്തിൽ സ്ഥിതിചെയ്യുന്നവനും, ആകാശത്തേക്കാൾ ഉള്ളിലുള്ളവനും ആയിരിക്കുന്നത്, ആരെയാണോ ആകാശദേവത അറിയാത്തത്, ആർക്കാണോ ആകാശം ശരീരമായിരിക്കുന്നത്, ആരാണോ ഉള്ളിലിരുന്നുകൊണ്ട് ആകാശദേവതയെ നിയമിക്കുന്നത്, ഇവനാണ്, നിന്റെ ആത്മാവും അമൃതനുമായ അന്തര്യാമി.

37. ഉപ– യസ്തമസി തിഷ്ഠംസ്തമസോ f ന്തരോ, യം തമോ ന വേദ, യസ്യ തമഃ ശരീരം, യസ്തമോ f ന്ത രോ യമയ, തേഷ ത ആത്മാ f ന്തര്യാമ്യമൃതഃ

ആരാണോ തമസ്സിൽ–ആവരണാത്മകമായ ബാഹ്യതമസ്സിൽ സ്ഥിതിചെയ്യുന്നവനും തമസ്സിനെക്കാൾ ഉള്ളിലുള്ളവനുമായിരിക്കുന്നത്, ആരെയാണോ തമസ്സ്, തമോദേവത, അറിയുന്നില്ലാത്തത് ആർക്കാണോ തമസ്സ് ശരീരമായിരിക്കുന്നത്, ആരാണോ ഉള്ളിലിരുന്നുകൊണ്ട് തമസ്സിനെ, തമോദേവതയെ, നിയമിക്കുന്നത്, ഇവനാണ്, നിന്റെ ആത്മാവും അമൃതനുമായ അന്തര്യാമി.

38. ഉപ–യസ്തേജസി തിഷ്ഠംസ്തേസോ f ന്തരോ, യം തേജോ ന വേദ യസ്യ തേജഃ ശരീരം, യസ്തേജോ f ന്തരേ, യമയ, ത്യേഷ ത ആത്മാ f ന്തര്യാമ്യമൃതഃ ഇത്യ ധിദൈവതം.

ആരാണോ തേജസ്സിൽ– പ്രകാശസാമാന്യത്തിൽ–സ്ഥിതിചെയ്യുന്നവനും, തേജസ്സിനെക്കാൾ ഉള്ളിൽ ഉള്ളവനുമായിരിക്കുന്നത്, ആരെയാണോ തേജസ്സ്–തേജോദേവത–അറിയുന്നതില്ലാത്തത്, ആരാണോ ഉള്ളിൽ ഇരുന്നുകൊണ്ട് തേജോദേവതയെ നിയമിക്കുന്നത്, ഇവനാണ് നിന്റെ ആത്മാവും അമൃതനുമായ അന്തര്യാമി. ഇങ്ങനെയാണ് അന്തര്യാമിയേ സംബന്ധിച്ച അധിദൈവതമായ ദർശനം.

39. ഉപ–അഥാധിഭൂതം–യഃ സർവേഷു ഭൂതേഷു തിഷ്ഠൻ സർവേഭ്യോ ഭൂതേഭ്യോ f ന്തരോ, യം സർവാണി ഭൂതാനി നവിദു, ര്യസ്യ സർവാണി ഭൂതാനി ശരീരം, യഃ സർവാണി ഭൂതാന്യന്തരോ യമയ ത്യേഷ ത ആത്മാ f ന്തര്യാമ്യമൃതഃ ഇത്യധിഭൂതം

അനന്തരം ഭൂതങ്ങളിൽ അന്തര്യാമിയെ സംബന്ധിച്ചുള്ള ദർശനത്തെപ്പറയുന്നു:– ആരാണോ എല്ലാ ഭൂതങ്ങളിലും സ്ഥിതിചെയ്യുന്നവനും എല്ലാ ഭൂതങ്ങളെക്കാളും ഉള്ളിലുള്ളവനുമായി

രിക്കുന്നത് ആരെയാണോ എല്ലാ ഭൂതങ്ങളും അറിയാതിരിക്കുന്നത്, ആർക്കാണോ എല്ലാ ഭൂതങ്ങളും ശരീരമായിരിക്കുന്നത്, ആരാണോ എല്ലാ ഭൂതങ്ങലേയും ഉള്ളിലിരുന്നുകൊണ്ട് നിയമിക്കുന്നത്, ഇവനാണ് നിന്റെ ആത്മാവും അമൃതനുമായ അന്തര്യാമി. ഇങ്ങനെ ഭൂതങ്ങളിൽ അന്തര്യാമിയെ സംബന്ധിച്ചുള്ള ദർശനം.

40. ഉപ– അഥാധ്യാത്മം യഃ പ്രാണേ തിഷ്ഠൻ പ്രാണാദന്തരോ, യം പ്രാണോനവേദ, യസ്യ പ്രാണഃ ശരീരം, യഃ പ്രാണമന്തരൊ യമയതേഷ്യ ത ആത്മ f ന്തര്യാമ്യമൃതഃ

അനന്തരം ആത്മാവിൽ അന്തര്യാമിയെ സംബന്ധിച്ചുള്ള ദർശനം പറയുന്നു: ആരാണോ പ്രാണനിൽ സ്ഥിതിചെയ്യുന്നവനും പ്രാണനേക്കാൾ ഉള്ളിലുള്ളവനുമായിരിക്കുന്നത്, ആരെയാണോ പ്രാണൻ അറിയാതിരിക്കുന്നത്, ആർക്കാണോ പ്രാണൻ ശരീരമായിരിക്കുന്നത്, ആരാണോ ഉള്ളിലിരുന്നുകൊണ്ട് പ്രാണനെ നിയമിക്കുന്നത്. ഇവനാണ് നിന്റെ ആത്മാവും അമൃതനുമായ അന്തര്യാമി.

41. ഉപ– യോ വാചി തിഷ്ഠൻ വാചോ f ന്തരോ, യം വാങ് ന വേദ, യസ്യ വാക് ശരീരം യോ വാചമന്തരോ യമയത്യേഷ ത ആത്മാ f ന്തര്യാമ്യമൃതഃ

ആരാണോ വാക്കിൽ സ്ഥിതി ചെയ്യുന്നവനും വാക്കിനേക്കാൾ ഉള്ളിലുള്ളവനും ആയിരിക്കുന്നത്, ആരെയാണോ വാക്ക് അറിയാതിരിക്കുന്നത്, ആർക്കാണോ വാക്ക് ശരീരമായിരിക്കുന്നത്, ആരാണോ വാക്കിെ ഉള്ളിലിരുന്നുകൊണ്ട് നിയമിക്കുന്നത്, ഇവനാണ് നിന്റെ ആത്മാവും അമൃതനുമായ അന്തര്യാമി

42. ഉപ– യശ്ചക്ഷുഷി തിഷ്ഠംശ്ചക്ഷുഷോ f ന്തരോ, യം ചക്ഷുർന്ന വേദ യസ്യ ചക്ഷുഃ ശരീരം, യശ്ചക്ഷുരന്തരോ യമയത്യേഷ ത ആത്മാ f ന്തര്യാമ്യമൃതഃ

ആരാണോ ചക്ഷുസ്സിൽ സ്ഥിതി ചെയ്യുന്നവനും ചക്ഷുസ്സിനേക്കാൾ ഉള്ളിലുള്ളവനും ആയിരിക്കുന്നത്, ആരെ ചക്ഷുസ്സ് അറിയുന്നില്ലയോ, ആർക്ക് ചക്ഷുസ്സ് ശരീരമായിരിക്കുന്നുവോ, ആര് ചക്ഷുസ്സിനെ ഉള്ളിലിരുന്നുകൊണ്ട് നിയമിക്കുന്നുവോ, ഇവനാണ് നിന്റെ ആത്മാവു അമൃതനുമായ അന്തര്യാമി.

43. ഉപ– യഃ ശ്രോത്രേതിഷ്ഠൻ ശ്രോത്രാദന്തരോ, യം ശ്രോത്രം നവേദ, യസ്യ ശ്രോത്രം ശരീരം, യഃ ശ്രോത്രമന്തരോ യമയത്യേഷ്യ ത ആത്മാ f ന്തര്യാമ്യമൃതഃ

ആരാണോ ശ്രോത്രത്തിൽ സ്ഥിതി ചെയ്യുന്നവനും ശ്രോത്രത്തെക്കാൾ ഉള്ളിലുള്ളവനുമായിരിക്കുന്നത്, ആരെ ശ്രോത്രം അറിയുന്നില്ലയോ, ആർക്കാണോ ശ്രോത്രം ശരീരമായിരിക്കുന്നത്, ആരാണോ ശ്രോതത്തെ ഉള്ളിലിരുന്നുകൊണ്ടു നിയമിക്കുന്നത്, ഇവനാണ് നിന്റെ ആത്മാവും അമൃതനുമായ അന്തര്യാമി.

44. ഉപ– യോ മനസി തിഷ്ഠൻ മനസോ f ന്തരോ, യം മനോ ന വേദ, യസ്യ മനഃ ശരീരം, യോ മനോ f ന്തരോ യമയ ത്യേഷ ത ആത്മാ f ന്തര്യാമ്യമൃതഃ

ആരാണോ മനസ്സിൽ സ്ഥിതിചെയ്യുന്നവനും മനസ്സിനേക്കാൾ ഉള്ളിലുള്ളവനുമായിരിക്കുന്നത്, ആരെ മനസ്സ് അറിയുന്നില്ലയോ, ആർക്ക് മനസ്സ് ശരീരമാകുന്നുവോ, ആര് മനസ്സിനെ ഉള്ളിൽ ഇരുന്നുകൊണ്ട് നിയമിക്കുന്നുവോ, ഇവനാണ്, നിന്റെ ആത്മാവും അമൃതനുമായ അന്തര്യാമി.

45. ഉപ– യസ്വചി തിഷ്ഠം സ്ത്വചോ f ന്തരോ, യം ത്വങ്ന വേദ, യ–സ്യ ത്വക് ശരീരം, യസ്ത്വചമന്തരോ യമയത്യേഷ ത ആത്മാ f ന്തര്യാമ്യമൃതഃ

ആരാണോ ത്വക്കിൽ സ്ഥിതിചെയ്യുന്നവനും ത്വക്കിനെക്കാൾ ഉള്ളിൽ ഉള്ളവനുമായിരിക്കുന്നത്, ആരെ ത്വക്ക് അറിയുന്നില്ലയോ, ആർക്ക് ത്വക്ക് ശരീരമാകുന്നുവോ, ആര് ത്വക്കിനെ ഉള്ളിലിരുന്നു നിയമിക്കുന്നുവോ, ഇവനാണ് നിന്റെ ആത്മാവും അമൃതനുമായ അന്തര്യാമി.

46. ഉപ– യോ വിജ്ഞാനേ തിഷ്ഠൻ വിജ്ഞാനാദന്തരോ, യം വിജ്ഞാ–നം ന വേദ, യസ്യ വിജ്ഞാനം ശരീരം, യോ വിജ്ഞാനമന്തരോയമയത്യേഷ ത ആത്മാ f ന്തര്യാമ്യമൃതഃ

ആര് വിജ്ഞാനത്തിൽ സ്ഥിതിചെയ്യുന്നവനും വിജ്ഞാനത്തെക്കാൾ ഉള്ളിലുള്ളവനും ആയിരിക്കുന്നുവോ, ആരെ വിജ്ഞാനം അറിയുന്നില്ലയോ, ആർക്കു വിജ്ഞാനം ശരീരമാകുന്നുവോ, ആര് ഉള്ളിലിരുന്നുകൊണ്ട് വിജ്ഞാനത്തെ നിയമിക്കുന്നുവോ, ഇങ്ങനെയുള്ള നിന്റെ ആത്മാവാണ് അമൃതനായ അന്തര്യാമി.

47. ഉപ– യോ രേതസിതിഷ്ഠൻ രേതസോ f ന്തരോ, യം രോതോ തവേദ യസ്യ രേതഃ ശരീരം, യോ രോതോ f ന്തരോ യമയത്യേഷ ത ആത്മാ f തര്യാമ്യമൃതോ f ദൃഷ്ടോ ദ്രഷ്ടം f ശ്രുതഃ ശ്രോതാ, f മതോ മന്താ f വിജ്ഞാതോ വിജ്ഞാതനാന്യോ f തോ f സ്തിദ്രഷ്ടാ, നാന്യോ f തോ f സ്തി ശ്രോതാ, നാന്യോ f തോ f സ്തിമന്തം നാന്യോ f തോ f സ്തി വിജ്ഞാതൈഷ ത ആത്മാ f ന്തര്യാമ്യമൃതോ f ത്യോന്യദാർത്തം. തതോ ഹോദ്ദാലക ആരുണിരുപരരാമ.

ആരാണോ രേതസ്സിൽ സ്ഥിതി ചെയ്യുന്നവനും രേതസ്സിനെക്കാൾ ഉള്ളിൽ ഉള്ളവനും ആയിരിക്കുന്നത്, രേതസ്സ് ആരേ അറിയുന്നില്ലയോ ആർക്ക് രേതസ്സു ശരീരമായിരിക്കുന്നുവോ ആരാണോ ഉള്ളിൽ ഇരുന്നുകൊണ്ട് രേതസ്സിനെ നിയന്ത്രിക്കുന്നത് അങ്ങനെയുള്ള നിന്റെ ആത്മാവാണ് അമൃതനും ദർശനവിഷയമാകാത്തവനും ദർശിക്കുന്നവനും ശ്രവണത്തിൽ വിഷയമാകാത്തവനും എന്നാൽ ശ്രവിക്കുന്നവനും മനസ്സങ്കല്പത്തിനു വിഷയമാകാത്തവനും എന്നാൽ മനനം ചെയ്യുന്നവനും വിജ്ഞാനത്തിനു വിഷയമാകാത്തവനും എന്നാൽ വിജ്ഞാ

താവും ആയ അന്തര്യാമി. ഇവനിൽനിന്നു അന്യനായി ദൃഷ്ടാവോ ശ്രോതാവോ മന്താവോ വിജ്ഞാതാവോ ഇല്ല. ഇങ്ങ നെയുള്ള നിന്റെ ആത്മാവാണ് അന്തര്യാമിയും അമൃതനും ആയിരിക്കുന്നത്. മറ്റുള്ളവ ആർത്തമാക്കുന്നു (വിനാശിയാകു ന്നു). അനന്തരം ആരുണിയായ ഉദ്ദാലകൻ അടങ്ങി.

## എട്ടാം ബ്രാഹ്മണം

48. ഉപ– അഥ ഹ വാചക്നവ്യുവാച–ബ്രാഹ്മണാ ഭഗവ ന്തോ, ഹന്താഹമിമംദ്വൗ പ്രശ്നൗ പ്രക്ഷ്യാമി; തൗ ചേന്മേ വക്ഷ്യതി, നജാതു യുഷ്മാക മിമംകശ്ചിദ് ബ്രഹ്മോദ്യം ജേതേ തി. പൃച്ഛ ഗാർഹീ. തി.

അനന്തരം വചക്നുവിന്റെ പുത്രി പറഞ്ഞു: ഭഗവാന്മാരായ ബ്രാഹ്മണരെ, ഇപ്പോൾ ഞാൻ ഇവനോടു രണ്ടു പ്രശ്നങ്ങളെ ചോദിക്കാം. അവയുടെ ഉത്തരം എന്നോട് പറയുന്നപക്ഷം നിങ്ങളിൽ ഒരുവനും ഇവനെ ബ്രഹ്മവാദത്തെ സംബന്ധിച്ച് ജയിക്കുവാനായി ഉണ്ടാകുകയില്ല. എന്ന്. അല്ലയോ ഗാർഗി, ചോദിച്ചുകൊൾക എന്ന് ആ ബ്രാഹ്മണർ അനുവദിച്ചു.

49. ഉപ– സഹോച– അഹം വൈ ത്വാ യാജ്ഞവല്ക്യ, യഥാ കാശ്യോ വാ വൈദേഹോ വോഗ്രപുത്ര ഉജ്ജ്യം ധനുരധിജ്യം കൃത്വാ ദ്വൗ ബാണവന്തൗ സപത്നാതിവ്യാധിനൗ ഹസ്തേ കൃത്വോ പോത്തിഷ്ഠോ ദേവമേവാഹം ത്വാ ദ്വാഭ്യാം പ്രശ്നാ ഭ്യാമുപോദസ്ഥാം. തൗ മേ ബ്രൂഹി ഇതി. പ്രച്ഛ ഗാർഗി ഇതി.

അവൾ പറഞ്ഞു: അല്ലയോ യാജ്ഞവൽക്യ ഞാൻ നിന്നോട് രണ്ടു ചോദ്യം ചോദിക്കാൻ പോകുന്നു. എപ്രകാര മാണോ കാശ്യനോ–കാശിരാജാവോ–ഉഗ്രപുത്രനായ–ശൂരവംശ ത്തിൽ ജനിച്ച–വിദേഹരാജാവോ ഞാൺ അഴിച്ചുകളഞ്ഞിട്ടുള്ള ധനുസ്സിനെ ഞാൺ കെട്ടിയതാക്കിയിട്ട് ബാണങ്ങളോടു കൂടി യവയും ശത്രുക്കളെ ഏറ്റവും പീഡിപ്പിക്കുന്നവയും ആയ രണ്ടു ശരങ്ങളെ കൈയിൽ വഹിച്ചുകൊണ്ട് അടുക്കൽ എഴു ന്നേല്ക്കുന്നത്, ഇപ്രകാരംതന്നെ ഞാൻ രണ്ടു പ്രശ്നങ്ങളോടു കൂടി നിന്റെ അടുക്കൽ എഴുന്നേറ്റിരിക്കുന്നു. അവയ്ക്ക് എന്നോട് ഉത്തരം പറയുക. ഗാർഗി ചോദിച്ചുകൊൾക. എന്ന യജ്ഞവൽക്യൻ മറുപടി പറഞ്ഞു.

50. ഉപ– സാഹോവാച– യദൂർദ്ധ്വം യാജ്ഞവല്ക്യ, ദിവേ, യദവാക്പൃഥിവ്യാ, യദന്തരാ ദ്യാവാപൃഥിവീ ഇമേ, യദ്ഭൂതം ചഭവച്ച ഭവിഷ്യച്ചേത്യാ ചക്ഷതോ കസ്മിം സ്തദോതം പ്രോതം ചേ തി.

അവൾ പറഞ്ഞു:– യാജ്ഞവല്ക്യ, ഏതൊന്നിനെയാണോ ദ്യോവിൽനിന്ന്–മുകളിലത്തെ അണ്ഡകപാലത്തിൽനിന്ന് മുക ളിലും ഏതൊന്നിനെയാണോ താഴത്തെ അണ്ഡകപാലത്തിന് അടി യിലും ഏതൊന്നിനെയാണോ ഈദ്യാ വാ പൃഥവികളുടെ ഇടയ്ക്കും ഉള്ളത് എന്നും ഏതിനെയാണോ ഭൂതമെന്നും വർത്തമാനമെന്നു ഭവിഷ്യത്തെന്നും ആഗമവിത്തുകൾ പറയുന്ന ത്, ആ സൂത്രം എന്തിലാണ് ഓതവും പ്രോതവുമായിരിക്കുന്നത്?

51. ഉപ– സഹോവാച.– യദൂർദ്ധ്വം ഗാർഗി ദിവോ യദ് വാക്പൃഥിവ്യാ, യദന്തരാദ്യാവാപൃഥിവീ ഇമേ, യദ് ഭൂതം ച ഭവച്ച ഭവിഷ്യച്ചേത്യാചക്ഷ ത ആകാശേ തദോതം ച പ്രോതം ചേ

അവൻ പറഞ്ഞു: ഗാർഗീ, ഏതിനെയാണോ ദ്യോവിനു മുക ലിലും, ഏതിനെയാണോ പൃഥിവിക്കു താഴേയും ഏതിനെ യാണോ ഈ ദ്യാവാപൃഥിവിക്കു മധ്യത്തിലും ഉള്ളത് എന്നും ഏതിനെയാണോ ഭൂതമെന്നു വർത്തമാനമെന്നും ഭവിഷ്യത്തെ ന്നും പറയുന്നത്, അതു–ആ സൂത്രം ആകാശത്തിലാണ് ഓത മായും പ്രോതമായുമിരിക്കുന്നത് എന്ന്.

52. ഉപ– സാ ഹോവാച– നമസ്തേ f സ്തു യജ്ഞവ ല്ക്യ, യോ മ ഏതം വ്യവോചോ f പരസ്മൈ ധാര യസ്വേ തി. പൃച്ഛ ഗാർഗീ തി

അവൾ പറഞ്ഞു: യാജ്ഞവല്ക്യ, എന്റെ ഈ പ്രശ്നത്തെ നല്ലവണ്ണം പറഞ്ഞ അങ്ങേയ്ക്ക് നമസ്കാരം! മറ്റൊരു പ്രശ്ന ത്തിന് തയ്യാറായിക്കൊൾക. ഗാർഗീ, ചോദിച്ചുകൊൾക എന്നു യാജ്ഞവൽക്യൻ പറഞ്ഞു.

53. ഉപ– സാ ഹോവാച– യദൂർദ്ധ്വം യാജ്ഞവൽക്യ, ദിവോ, യദവാക് പൃഥിവ്യാ, യദന്തരാ ദ്യാവാ പൃഥിവീ ഇമേ, ദ് ഭൂതം ച ഭവച്ച ഭവിഷ്യച്ചേത്യാച ക്ഷതേ, കസ്മിം സ്തദോതം പ്രോതം ചേതി.

*(ഇതിന്റെ അന്വയം 50–ാമത്തേതിൽ ഉള്ളതുതന്നെ)*

54. ഉപ– സഹോവാച– യദൂർദ്ധ്വം ഗാർഗി ദിവോ, യദ വാക് പൃഥിവ്യാ, യദന്തരാ ദ്യാവാപൃഥിവീ ഇമേ, യദ് ഭൂതം ചഭവച്ച ഭവിഷ്യച്ചേത്യാ ചക്ഷതേ ആകാശ ഏവ തദോതം ചപ്രോതം ചേ തി. കസ്മിൻ നു ഖല്വാകാശ ഓതശ്ച പ്രോതശ്ചേ തി.

*(യദൂർദ്ധ്വം മുതൽ ആചക്ഷതേ വരെ മുമ്പ് പറഞ്ഞതുപോലെ.)*

അത് ആകാശത്തിൽ തന്നെയാണ് ഓതവും പ്രോതവുമാ യിരിക്കുന്നത്. എന്ന് യാജ്ഞവല്ക്യൻ പറഞ്ഞു. എന്തിലാണ് ആകാശം ഓതവും പ്രോതവുമായിരിക്കുന്നത്? എന്നു ഗാർഗി വീണ്ടും ചോദിച്ചു.

55. ഉപ– സഹോവാച– ഏതദ്വൈ തദക്ഷരം ഗാർഗി ബ്രാഹ്മണാ അഭിവദന്ത്യസ്ഥൂല, മനണ്വഹ്രസ്വ, മദീർഘ, മലോഹിത, മസ്നേഹ, മച്ഛായ, മതമോ f വാ, യ്വനാകാശ, മസങ്ഗ, മരസ, മഗന്ധ മച ക്ഷുഷ്ക, മശ്രോത്ര മമാ, ഗമനോ f തേജസ്ക, മപ്രാണമമുഖ, മമാത്ര, മനന്തര, മബാഹ്യം; നതദ ശ്നാതികിംചന, ന തദ്ശ്നാതി കശ്ചന

അവൻ പറഞ്ഞു: ഗാർഗീ, നീ ചോദിച്ചത് ഇതാണ്: അക്ഷര മെന്നു–ക്ഷരിക്കാത്തതെന്ന്–ബ്രാഹ്മണർ പറയുന്നു. അത് സ്ഥൂല മല്ലാത്തതും–വലുതല്ലാത്തതും–അണു അല്ലാത്തതും, ഹ്രസ്വമ ല്ലാത്തതും, ദീർഘമല്ലാത്തതും, ചുവപ്പല്ലാത്തതും, സ്നേഹ മെന്ന അപ്പുകളുടെ ഗുണമല്ലാത്തതും, ഛായയല്ലാത്തതും, തമ സ്സല്ലാത്തതും, വായുവല്ലാത്തതും, ആകാശമല്ലാത്തതും, അര

ക്കുപോലെ സംഗാത്മകമല്ലാത്തതും, രസമല്ലാത്തും, ഗന്ധമല്ലാത്തതും, ചക്ഷുസ്സില്ലാത്തതും, ശ്രോത്രമില്ലാത്തതും, വാക്കില്ലാത്തതും-വാഗിന്ദ്രിയമില്ലാത്തതും, മനസ്സില്ലാത്തതും, തേജസ്സില്ലാത്തതും, പ്രാണൻ ഇല്ലാത്തതും, മുഖമില്ലാത്തതും, മാത്ര അല്ലാത്തതും അന്തരം ഇല്ലാത്തതും, ബഹിർഭാഗമില്ലാത്തതും ആകുന്നു. അത് ഒന്നിനേയും ഭക്ഷിക്കുന്നില്ല. അതിനെ ആരും ഭക്ഷിക്കുന്നില്ല.

56. ഉപ- ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ ഗാർഗി, സൂര്യാചന്ദ്രമസൌ വിധൃതൌ തിഷ്ഠതഃ ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ ഗാർഗി, ദ്യാവാപൃഥി വ്യൌ വിധൃതേ തിഷ്ഠതഃ ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ ഗാർഗി, നിമേഷാ മുഹൂർത്താ, അഹോ രാത്രാ, അർദ്ധമാസാ, ഋതവഃ സംവത്സരാ ഇതി വിധൃതാസ്തിഷ്ഠന്തി. ഏതസ്യ വാ അക്ഷരസ്യ പ്രശാസനേ ഗാർഗി, പ്രാച്യോ f ന്യാ നദ്യഃ സ്യന്ദന്തേ ശ്വേതേഭ്യഃ പർവ്വതേഭ്യഃ, പ്രതീച്യോ f ന്യാ യാം യാം ച ദിശമനു. ഏത സ്യവാ അക്ഷരസ്യ പ്രശാസനേ ഗാർഗി, ദദതോ മനുഷ്യാ പ്രശംസന്തി; യജമാനാം ദേവാ ദർവ്വീം പിതാരോ f ന്വായത്താഃ

അല്ലയോ ഗാർഗി, ഈ അക്ഷരത്തിന്റെ പ്രശാസനത്തിലാണ്-ആജ്ഞയിലാണ്, സൂര്യനം ചന്ദ്രനും വിധാരണം ചെയ്യപ്പെട്ടവരായി-നിലയ്ക്കുനിർത്തപ്പെട്ടവരായി സ്ഥിതിചെയ്യുന്നത്. ഗാർഗീ, ഈ അക്ഷരത്തിന്റെ പ്രശാസനത്തിലാണ് ദ്യോവും പൃഥിവിയും വിധൃതങ്ങളായി സ്ഥിതിചെയ്യുന്നത്. ഗാർഗീ, ഈ അക്ഷരത്തിന്റെ പ്രശാസനത്തിലാണ് നിമേഷങ്ങൾ മുഹൂർത്തങ്ങൾ അഹോരാത്രങ്ങൾ, അർദ്ധമാസങ്ങൾ-പകുതി മാസങ്ങൾ, മാസങ്ങൾ, സംവത്സരങ്ങൾ ഇങ്ങനെയുള്ള കാലാവയവങ്ങൾ വിധാരണം ചെയ്യപ്പെട്ടു സ്ഥിതിചെയ്യുന്നത്. ഗാർഗീ, ഈ അക്ഷരത്തിന്റെ പ്രശാസനത്തിലാണ്, ശ്വേതങ്ങളായ-വെളുത്ത-പർവ്വതങ്ങളിൽനിന്ന് പ്രാചികളായ-കിഴക്കോട്ടൊഴുകുന്ന-വേറെ നദികളും, പടിഞ്ഞാറോട്ടൊഴുകുന്ന വേറെ നദികളും അതാതു ദിക്കിലേക്ക് ഒഴുകുന്നത്. ഗാർഗീ, ഈ അക്ഷരത്തിന്റെ പ്രശാസനത്തിലാണ്, ദാനംചെയ്യുവന്നവരെ മനുഷ്യർ പ്രശംസിക്കുന്നതും ദേവന്മാർ യജമാനനേയും പിതൃക്കൾ ദർവ്വീഹോമത്തേയും അന്വായത്തരായിരിക്കുന്നതും-അനുഗതരായിരിക്കുന്നതും.

57. ഉപ- യോ വാ ഏതദക്ഷരം ഗാർഗ്യവിദിത്വാ f സ്മിൻ ലോകേ ജൂ ഹോതി, യജതേ, തപസ്ത പ്യതേ ബഹൂതി വർഷസഹസ്രാ, ണ്യന്തവദേ വാസ്യ തദ്ഭവ തി; യോ വാ ഏതദക്ഷരം ഗാർഗ്യ വിദിത്വാ f സ്മാല്ലോകാത് പ്രൈതി, കൃപണഃ അഥ യ ഏതദക്ഷരം ഗാർഗി, വിദിത്വാ f സ്മാല്ലോ കാത് പ്രൈതി സ ബ്രാഹ്മണഃ.

ഗാർഗീ, ആരാണോ ഈ ലോകത്തിൽ, ഈ അക്ഷരത്തെ അറിയാതെ അനേകായിരം വർഷം തന്നെ ആയാലും ഹോമിക്കയോ യജിക്കയോ തപസ്സു ചെയ്കയോ ചെയ്യുന്നത്, ഇവന്റെ ആ കർമ്മങ്ങളുടെ ഫലം അവസാനമുള്ളത് ആകുന്നു. ഗാർഗീ, ആരാണോ ഈ അക്ഷരത്തെ അറിയാതെ ഈ ലോകത്തിൽനിന്നു പരലോകത്തേക്കു പോകുന്നത്, അവൻ കൃപണനാകുന്നു. പിന്നെ ആരാണോ ഗാർഗീ, ഈ അക്ഷരത്തെ അറിഞ്ഞിട്ട് ഈ ലോകത്തിൽനിന്ന് പരലോകത്തിലേക്കു പോകുന്നത്, അവൻ ബ്രാഹ്മണനാകുന്നു.

58. ഉപ- തദ്വാ ഏതദക്ഷരം ഗാർഗ്യദൃഷ്ടം ദ്രഷ്ടശ്രുതം ശ്രോത്ര മതം മ,ന്ത്ര വിജ്ഞാതം വിജ്ഞാതൃ: നാ ന്യദതോ f സ്തിദ്രഷ്ടൃ, നാന്യദതോ f സ്തിശ്രോതൃ നാന്യദതോ f സ്തിമന്തൃ നാന്യദതോ f സ്തി വി ജ്ഞാതൃ ഏതസ്മിൻ നു ഖല്വക്ഷരേ ഗാർഗ്യാകാശ ഓതശ്ച പ്രോതശ്ച ഇതി.

അല്ലയോ ഗാർഗീ, അങ്ങനെയുള്ള ഈ അക്ഷരം, ദർശിക്കപ്പെടാത്തതും എന്നാൽ ദ്രഷ്ടാവുമാകുന്നു-ദർശനക്രിയാകർത്താവുമാകുന്നു. ശ്രവിക്കപ്പെടാത്തതും ശ്രോതാവുമാകുന്നു. ശ്രവണകർത്താവുമാകുന്നു. മനനം ചെയ്യപ്പെടാത്തതും മന്ത്രാവുമാകുന്നു-മനനക്രിയാകർത്താവുമാകുന്നു. നിശ്ചയരൂപത്തിൽ അറിയപ്പെടാത്തതും, വിജ്ഞാനക്രിയാകർത്താവുമാകുന്നു. ഇതിൽനിന്ന് അന്യമായി ദ്രഷ്ടാവില്ല. ഇതിൽനിന്ന് അന്യമായി ശ്രോതാവില്ല. ഇതിൽനിന്ന് അന്യമായി മന്താവില്ല. ഇതിൽനിന്നു അന്യമായി വിജ്ഞാതാവില്ല. അല്ലയോ ഗാർഗി, ഈ അക്ഷരത്തിലാണ് ആകാശം ഓതവും പ്രോതവുമായിരിക്കുന്നത്.

59. ഉപ- സാ ഹോവാച- ബ്രാഹ്മണാ ഭഗവന്തസ്തദേവ ബഹുമാനേധ്വം യദസ്മാന്നമസ്കാരേ ണമുച്യേധ്വം; ന വൈ ജാതു യുഷ്മാകമിമം കശ്ചിദ് ബ്രഹ്മോദ്യം ജേതാ ഇതി തതോ ഹ വാചക്നവ്യുപരരാമ.

യാജ്ഞവല്ക്യവചനം കേട്ട് ഗാർഗി പറഞ്ഞു: ഭഗവാന്മാരായ ബ്രാഹ്മണരേ, ഇദ്ദേഹത്തിൽനിന്ന് നമസ്കാരംകൊണ്ടു മോചനം കിട്ടുന്നതിനെത്തന്നെ വലുതായി വിചാരിച്ചുകൊൾവിൻ. നിങ്ങളിൽ ഒരുവനും ഇദ്ദേഹത്തെ ബ്രഹ്മവാദത്തിൽ ജയിക്കുന്നവനായി ഒരിക്കലുമില്ല. അനന്തരം വാചക്നവി അടങ്ങി.

## ഒൻപതാം ബ്രാഹ്മണം

60. ഉപ- അഥ ഹൈനം വിദഗ്ദ്ധഃ ശാകല്യഃ പ പ്രച്ഛ- കതി ദേവാ യാജ്ഞവല്ക്യ ഇതി. സഹൈതയൈവ നിവിദാ പ്രതിപേദേ... യാവന്തോ വൈശ്വദേവസ്യ നിവിദ്യുച്യന്തേ. ത്രയശ്ചത്രീ ച ശതാ ത്രയശ്ച ത്രീചസഹസ്രാ ഇതി. ഓ മിതി ഹോ വാച. കത്യേവാ ദേവാ യാജ്ഞവല്ക്യ ഇതി. ത്രയസ്ത്രിംശത് ഇതി. ഓ മിതി ഹേ വാച. കത്യേവദേവാ യാജ്ഞവല്ക്യേ തി. ഷ ഡിതി. ഓ മിതിഹോവാച. കത്യേവ ദേവാ യാജ്ഞവല്ക്യേതി. ത്രയ ഇതി. ഓ മിതി ഹോവാച. കത്യേവ ദേവാ യാജ്ഞവല്ക്യേ തി. ദ്വാവിതി. ഓ മിതിഹോവാച. കത്യേവ ദേവാ യാജ്ഞവല്ക്യേ തി. അധ്യർദ്ധ ഇതി ഓ

മിതിഹോ വാച കത്യേവ ദേവ യാജ്ഞവല്ക്യേതി. ഏക ഇതി ഓ മിതി ഹോവാച. കതമേ തേ. ത്രയ ശ്ച്ത്രീ ചശതാ ത്രയശ്ച ത്രീച സഹസ്രേ തി.

അനന്തരം യാജ്ഞവല്ക്യനോട് ശകലന്റെ അപത്യമായ വിദഗ്ധൻ എന്ന ബ്രാഹ്മണൻ ചോദിച്ചു:– യാജ്ഞവല്ക്യ ദേവ ന്മാർ എത്ര? യാജ്ഞവല്ക്യൻ ഈ നിവിത്തുകൊണ്ടുതന്നെ ഉത്തരം പറഞ്ഞു: വൈശ്വദേവത്തിന്റെ നിവി പറയുന്നതു എത്രയോ അത്രയും; അതായത്:– മൂന്നും മൂന്നുനൂറും മൂന്നും മൂവായിരവും എന്ന്. ശാകല്യൻ ശരി എന്നു പറഞ്ഞു. യാജ്ഞ വല്ക്യ പരമാർത്ഥത്തിൽ ദേവന്മാർ എത്ര? എന്ന് വീണ്ടും ശാക ല്യൻ ചോദിച്ചു. മുപ്പത്തിമൂന്ന് എന്നു യാജ്ഞവല്കൻ ഉത്തരം പറഞ്ഞു. ശരി എന്നു ശാകല്യൻ സമ്മതിച്ചു. യാജ്ഞവല്ക്യ, ദേവന്മാർ എത്രയേ ഉള്ളൂ എന്നു വീണ്ടും ചോദിച്ചു. ആറ് എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. ശരി എന്നു കാസല്യൻ സമ്മതിച്ചു. യാജ്ഞവല്ക്യ, ദേവന്മാർ തീർച്ചയായി എത്ര? എന്നു വീണ്ടും ചോദ്യം. മൂന്ന് എന്നുത്തരം. ശരി എന്നു ശാക ല്യൻ പറഞ്ഞു. യാജ്ഞവല്ക്യ ദേവന്മാർ എത്രമാത്രമാണ്? എന്നു പിന്നെയും ചോദ്യം. രണ്ട് എന്നുത്തരം ശരി എന്നു സാക ല്യൻ പറഞ്ഞു. യാജ്ഞവല്ക്യ ദേവന്മാർ എത്രമാത്രം? എന്നു പിന്നെയും ചോദ്യം അധ്യർദ്ധം (ഒന്നര) എന്നുത്തരം ശരി എന്നു ശാകല്യൻ പറഞ്ഞു. യാജ്ഞവല്ക്യ, ദേവന്മാർ എത്ര മാത്രം? എന്നു പിന്നെയും ചോദ്യം ഒന്ന് എന്ന് ഉത്തരം. ശരി എന്നു ശാകല്യൻ പറഞ്ഞു. ആ മൂന്നും മുന്നൂറും മൂന്നും മൂവാ യിരവും എതെല്ലാം? എന്നു പിന്നെയും ശാകല്യൻ ചോദിച്ചു.

61. ഉപ– സ ഹോവാച–മഹിമാന ഏവൈഷാമേ തേ; ത്രയസ്ത്രിം ശത്ത്വേവ ദേവാ ഇതി. കതമേതേ ത്രയസ്ത്രിഇംശ ദിതി. അഷ്ടൗവ സവ, ഏകാദശരു ദ്രാ, ദ്വാദശാ ff ദിത്യാസ്ത ഏകത്രിംശ, ദിന്ദ്രശ്ചൈവ പ്രജാപതിശ്ചത്ര യസ്ത്രിംശാ വിതി.

യാജ്ഞവല്ക്യൻ പറഞ്ഞു– മേൽപറഞ്ഞ മൂവായിരത്തിമു ന്നൂറ്റാറു ദേവന്മാർ മുപ്പത്തിമൂന്നു ദേവന്മാരുടെ മഹിമാവുകൾ മാത്രമാണ്. വാസ്തവത്തിലുള്ള ദേവന്മാരാകട്ടെ മുപ്പത്തിമൂന്നേ യുള്ളൂ എന്ന്. ആ മുപ്പത്തിമൂന്ന് ഏതെല്ലാം? എന്നു വീണ്ടും ശാകല്യന്റെ ചോദ്യം എട്ടു വസുക്കൾ, പതിനൊന്നും രുദ്രന്മാർ, പന്ത്രണ്ടു ആദിത്യന്മാർ അവർ മുപ്പത്തൊന്ന്; ഇന്ദ്രനും പ്രജാപ തിയും മുപ്പത്തിമൂന്നു തികയ്ക്കുന്നവൻ എന്ന് യാജ്ഞവ ല്ക്യന്റെ ഉത്തരം.

62. ഉപ– കതമേ വസവ ഇതി, അഗ്നിശ്ച പൃഥിവീച വായുശ്ചാന്തരിക്ഷം ചാ f f ദിത്യശ്ചദ്യൗശ്ച ചന്ദ്ര മാശ്ച നക്ഷത്രാണി ചൈതേവസവഃ; ഏതേഷു ഹീദം സർവ്വം ഹിതമിതി, ത സ്മാദ്വസവ ഇതി.

വസുക്കൾ ആരെല്ലാം? എന്നു ചോദ്യം. അഗ്നിയും പൃഥി വിയും വായുവും അന്തരീക്ഷവും ആദിത്യനും ദ്യോവും ചന്ദ്ര മസ്സും നക്ഷത്രങ്ങളും ഇവരാണ് വസുക്കൾ. ഇവരിലാണല്ലോ ഈ ജഗത്ത് എല്ലാം വയ്ക്കപ്പെട്ടിരിക്കുന്നത്; എന്ന് അതിനാൽ വസുക്കൾ എന്നു പറയപ്പെടുന്നു.

63. ഉപ– കതമേ രുദ്രാ ഇതി ദശമേ പുരുഷേ പ്രാണാ ആത്മൈകാദശഃ തേ യദാ f സ്മാച്ഛരി റാന്മർത്ത്യാദുത് ക്രാമന്ത്യഥ രോദയന്തി. തദ്യദ്രോ ദയന്തി, തസ്മാദ്രുദ്രാ ഇതി

രുദ്രന്മാർ ഏതെല്ലാം? എന്നു ചോദ്യം. പുരുഷനിലുള്ള ഈ പ്രാണങ്ങൾ പത്തും, പതിനൊന്നാമതായി ആത്മാവും അവർ എപ്പോൾ മർത്ത്യമായ–നശ്വരമായ ശരീരത്തിൽനിന്ന് ഉത്ക്രമി ക്കുന്നുവോ അപ്പോൾ രോദിപ്പിക്കുന്നു–പരേതന്റെ സംബന്ധി കളെ കരയിക്കുന്നു. അപ്പോൾ രോദിപ്പിക്കുന്നതിനാൽ രുദ്രന്മാർ എന്നു പറയപ്പെടുന്നു എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.

64. ഉപ– കതമ ആദിത്യാ ഇതി. ദ്വാദശ വൈമാ സാഃ സംവത്സരസ്യ ഏത ആദിത്യാഃ ഏതേഹീദം സർവ മാദദാനാ യന്തി. തേ യദിദം സർവമാദദാനായന്തി തസ്മാദാദിത്യ ഇതി.

ആദിത്യന്മാർ ഏതെല്ലാം? എന്നു ചോദ്യം. ഒരു സംവത്സര ത്തിന് പന്ത്രണ്ടു മാസങ്ങളാണല്ലോ ഉള്ളത്. ഇവരാണ് ആദിത്യ ന്മാർ. ഇവരാണല്ലോ ഇതിനെ എല്ലാം–പ്രാണികളുടെ ആയുസ്സി നേയും ക്രർമ്മഫലത്തേയും എടുത്തുകൊണ്ട് പോകുന്നത്. അവർ യാതൊരു കാരണത്താൽ ഇതിനെ എല്ലാം ആദാനം ചെയ്തുകൊണ്ട് പോകുന്നുവോ അതിനാൽ ആദിത്യന്മാർ എന്നു പറയപ്പെടുന്നു. എന്ന്.

65. ഉപ– കതമ ഇന്ദ്രഃ? കതമഃ പ്രജാപതി രിതിസ്തന യിത്നുരേ വേന്ദ്രോ യജ്ഞപ്രജാപതരിതി. കതമ സ്തനയിത്നു രിതി. അശനി രിതി കതമോ യജ്ഞ ഇതി. പശവ ഇതി.

ഇന്ദ്രൻ ഏത്? പ്രജാപതി ഏത്? എന്നു ചോദ്യം. ഇന്ദ്രൻ സ്തനയിത്നുതന്നെ. പ്രജാപതി യജ്ഞമാകുന്നു. എന്നുത്തരം. സ്തനയിത്നു ഏതാണ്? എന്നു ചോദ്യം. അശനി എന്നുത്തരം യജ്ഞമേത്? എന്നു ചോദ്യം പശുക്കൾ എന്നുത്തരം.

66. ഉപ– കതമേഷ്ഡിതി അഗ്നിശ്ച പൃഥിവീച വായു ശ്ചാന്തരീക്ഷം ചാ f f ദിത്യശ്ച ദ്യൗശ്ചൈതേഷട്. ഏതേ ഹീദം സവം ഏതേഷട് ഇതി.

ആറു ദേവന്മാർ ഏത്? എന്നു ചോദ്യം അഗ്നിയും പൃഥി വിയും വായുവും അന്തരീക്ഷവും ആദിത്യനും ദ്യോവും; ഇവ രാണ് ആറ്. ഈ ജഗത്തെല്ലാം ഇവരാറുമാണല്ലോ എന്നു ത്തരം.

67. ഉപ– കതമേ തേ ത്രയോ ദേവാ ഇതി. ഇമ ഏവ ത്രയോ ലോകാഃ ഏഷു ഹിമേ സർവേ ദേവാ ഇതി. കതമൗ തൗ ദ്വൗ ദേവാ വിതി. അന്നം ചൈവപ്രാ ണശ്ചേ തി. കതമോ f ധ്യർദ്ധ ഇതി യോ f യം പവത ഇതി.

ആ മൂന്നു ദേവന്മാർ ആരെല്ലാം? എന്നു ചോദ്യം. ഈ മൂന്നു ലോകങ്ങൾതന്നെ. ഈ മൂന്നു ലോകങ്ങളിലാണല്ലോ ഈ ദേവ ന്മാരും എന്നുത്തരം. ആ രണ്ടു ദേവന്മാർ ആരെല്ലാം? എന്നു ചോദ്യം. അന്നവും പ്രാണനും തന്നെ–എന്നുത്തരം. ഒന്നരം ഏത്

എന്നു ചോദ്യം ആരാണോ ഈ പവനം ചെയ്യുന്നത്, അവൻ വായു എന്ന് ഉത്തരം.

68. ഉപ–തദാഹു ര്യദയമേക ഇവൈവ പവതേ f ഥ കഥമധ്യർദ്ധ്യ ഇതി. യദസ്മിന്നിദം സർവമധ്യാർധ് നോത്, തേനാധ്യർദ്ധഃ കതമ ഏകോദേവ ഇതി. പ്രാണ ഇതി. സബ്രഹ്മ, ത്യദത്യാചക്ഷതേ

ആ വിഷയത്തിൽ ചിലർ ചോദിക്കുന്നു– യാതൊരു കാരണത്താൽ ഈ വായു ഒന്നായിട്ടുതന്നെ പവനം ചെയ്യുന്നുവോ അതിനാൽ എങ്ങനെയാണ് അധ്യർദ്ധമാകുന്നത്? എന്ന് യാതൊരു കാരണത്താൽ ഈ വായുവിൽ ഇതെല്ലാം അധിഷ്ഠിതമായിട്ട് ഋദ്ധിയെ പ്രാപിക്കുന്നുവോ അതിനാൽ അന്യർദ്ധൻ എന്നു പറയപ്പെടുന്നു എന്നുത്തരം. ഒരു ദേവൻ ആര്? എന്നു ചോദ്യം. പ്രാണൻ എന്നുത്തരം. അത് ബ്രഹ്മമാകുന്നു. അതിനെ ത്യത് എന്നും പറയുന്നു.

69. ഉപ– പൃഥിവ്യേവ യസ്യാ f f യതന, മഗ്നിർല്ലോകോ, മനോജ്യോതി, ര്യോവൈ തം പുരുഷം വിദ്യാത് സർവസ്യാ f f ത്മനഃ പരായണം, സ വൈവേദിതാ സ്യാദ്യാജ്ഞാതവല്ക്യ. വേദ വാ അഹം തം പുരുഷം സർവസ്യാ f f ത്മനഃ പരായണം യമാത്ഥ; യ ഏവായം ശാരീരഃ പുരുഷഃ സ ഏഷഃ വദൈവ ശ കല്യ. തസ്യ കാദേവതേ തി. അമൃത മിതി ഹോവാച

ആർക്ക്, ആശ്രയം പൃഥിവിതന്നെ ആകുന്നുവോ, ലോകം –ലോകനസാധനം–അഗ്നിയാകുന്നുവോ, ജ്യോതിസ്സ്–സങ്കല്പവികല്പാദി കാര്യം–മനസ്സാകുന്നുവോ, ആ പുരുഷനെ എല്ലാ ആത്മാവിനും പരമായ അയനമായി ആരാണോ അറിയുന്നത്, അവൻ മാത്രമേ അല്ലയോ യാജ്ഞവല്ക്യ, അറിവുള്ളവനാകയുള്ളൂ. എന്നു ശാകല്യൻ പറഞ്ഞു. ഏതു പുരുഷനെ എല്ലാ ആത്മാവിനും പരായണമായി നീ പറയുന്നുവോ, ആ പുരുഷനെ, എനിക്കു അറിയാമല്ലോ. ഈ ശരീരത്തിലുള്ള പുരുഷൻ തന്നെയാണ് ഇവൻ. അല്ലയോ ശാകല്യ, ഇനിയും ചോദിച്ചു കൊള്ളുക. എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. അവന് –ആ ശാരീരനായ പുരുഷന് ദേവത ഏത്? എന്നു ശാകല്യന്റെ ചോദ്യം. അമൃതം എന്ന് യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു.

70. ഉപ–കാമഏവ യസ്യാ f f യതനം, ഹൃദയം ലോകോ, മനോ ജ്യോതിര്യോ വൈ തം പുരുഷം വിദ്യോത് സർവ സ്യാ f f ത്മനഃ പരായണം, സ വൈ വേദിതാ സ്യാദ്യാജ്ഞവല്ക്യ. വേദവാ– അഹം തം പുരുഷം സർവസ്യാാ f f ത്മനഃ പരായണം യമാത്ഥ; യ ഏവായം കാമമയഃ പുരുഷഃ, സ ഏഷം വ ദൈവ ശാകല്യ. തസ്യ കാ ദേവതേ തി സ്ത്രിയ ഇതി ഹോ വാച.

ആർക്ക് കാമം തന്നെ ആയതനം (ആശ്രയം) ആകുന്നുവോ, ഹൃദയം ലോകമാകുന്നുവോ, മന്സസു ജ്യോതിസ്സാകുന്നുവോ ആ പുരുഷനെ എല്ലാ ആത്മാവിനും പരമായ ആശ്രയമായി ആര് അറിയുന്നുവോ അവൻ മാത്രമേ യാജ്ഞവല്ക്യാ, അറിവുള്ളവൻ ആകയുള്ളു, എന്നു ശാകല്യൻ പറഞ്ഞു. ആരെ എല്ലാ ആത്മാവിനും പരായണമായി നീ പറയുന്നുവോ, ആ പുരുഷനെ ഞാൻ അറിയുന്നുണ്ടല്ലോ. ഈ കാമമയനായ പുരുഷൻ ആരോ, അവൻ ആണ് ഇവൻ. ശാകല്യ, ഇനിയും ചോദിച്ചു കൊള്ളുക എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. ആ കാമമയനായ പുരുഷന് ദേവത ഏത്? എന്നു ശാകല്യൻ ചോദിച്ചു. സ്ത്രീകൾ എന്നു യാജ്ഞവല്ക്യൻ പറഞ്ഞു.

71. ഉപ– രൂപാണ്യേവ യസ്യാ f f യതനം, ചക്ഷുർ ലോകോ, മനോജ്യോതി, ര്യോ വൈ തം പുരുഷം വിദ്യാത് സർവസ്യാ f f ത്മനഃ പരായണം സ വൈ വേദിതാ സ്യാദ്യാജ്ഞാവല്ക്യ. വേദ വാ അഹം തം പുരുഷം സർവ്വസ്യാ f f ത്മനഃ പരായണം യമാത്ഥ, യ ഏവാസാവാദി ത്യേ പുരുഷഃ സ ഏഷഃ വ ദൈവ ശാകല്യ തസ്യ കാ ദേവതേതി. സത്യ മിതി ഹോ വാച

ആർക്ക് ശുക്ലകൃഷ്ണാദി രൂപങ്ങൾ തന്നെ ആശ്രയമാകുന്നുവോ ചക്ഷുസ്സു ലോകമാകുന്നുവോ മനസ്സു ജ്യോതിസ്സാകുന്നുവോ ആ പുരുഷനെ എല്ലാ ആത്മാവിനും പരായണമായി ആർ അറിയുന്നുവോ, അവൻ മാത്രമേ അല്ലയോ യാജ്ഞവല്ക്യ, അറിയുന്നവനാകയുള്ളു എന്നു ശാകല്യൻ പറഞ്ഞു. ഏതു പുരുഷനെ എല്ലാ ആത്മാവിനും പരായണമായി നീ പറയുന്നുവോ, ആ പുരുഷനെ ഞാൻ അറിയുന്നുണ്ട്. ആ, ആദിത്യനിലുള്ള പുരുഷൻ ആരോ അവനാണ് ഇവൻ. ശാകല്യ, ഇനിയും ചോദിക്കുകയേ വേണ്ടു. എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. ആ ദേവന് ദേവത ഏതാണ്? എന്നു ശാകല്യൻ ചോദിച്ചു. സത്യമാകുന്നു എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു.

72. ഉപ– ആകാശ ഏവയസ്യാ f f യതനം, ശ്രോത്രം ലോകോ, മനോ ജ്യോതിര്യോ വൈ തം പുരുഷം വിദ്യാത് സർവ്വസ്യാ f f ത്മനഃ പരായണം, സ വൈ വേദിതാ സ്യാ ദ്യാജ്ഞവല്ക്യ വേദ വാ അഹം തം പുരുഷം സർവ്വസ്യാ f f ത്മനഃ പരായണം യമാത്ഥ; യ ഏവായം ശ്രൗത്രഃ പ്രാതിശ്രുത്കഃ പുരുഷഃ സ ഏഷഃ. വ ദൈവശാകല്യ. തസ്യ കാ ദേവതേ തി. ദിശ ഇതി ഹോവാച

ഏതു പുരുഷന്, ആകാശംതന്നെ ആയതനമാകുന്നുവോ, ശ്രോത്രം ലോകമാകുന്നുവോ, മനസ്സ് ജ്യോതിസ്സാകുന്നുവോ, ആ പുരുഷനെ എല്ലാ ആത്മാവിനും പരായണമായി ആരാണോ അറിയുന്നത് അവൻ മാത്രമേ യാജ്ഞവല്ക്യാ! അറിയുന്നവൻ ആകയുള്ളൂ. എന്നു ശാകല്യൻ പറഞ്ഞു. ആരെ എല്ലാ ആത്മാവിനും പരായണമായി നീ പറയുന്നുവോ, ആ പുരുഷനെ ഞാൻ അറിയുന്നു. ശ്രോത്രത്തിലുള്ളവനും പ്രതിശ്രവണവേളയിൽ വിശേഷിച്ച് ദാനം ചെയ്യുന്നവനുമായ ഈ പുരുഷൻ ആരോ, അവനാണ് ഇവൻ, ശാകല്യാ, ചോദിച്ചുകൊള്ളുകയേ വേണ്ടു എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. അവനു ദേവത ഏത്? എന്നു ശാകല്യൻ ചോദിച്ചു. ദിക്കുകൾ എന്ന് യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു.

73. ഉപ– തമ ഏവ യസ്യാ f  f യതനം, ഹൃദയം ലോകോ, മനോ ജ്യോതി, ര്യോ വൈ തം പുരുഷം വിദ്യാത് സർവസ്യാ f  f ത്മനഃ പരായണം, സ വൈവേദിതാ സ്യാദ്യാജ്ഞവല്ക്യ. വേദ വാ അഹ, തം പുരുഷം സർവസ്യാ f  f ത്മനഃ പരായണം യമാർത്ഥ; യ ഏവായം ഛായാമയഃ പുരുഷഃ സ ഏഷഃ വദൈവ ശാകല്യ. തസ്യ കാ ദേവതേ തി. മൃത്യു രിതി ഹോവാച

ഏതു പുരുഷന്, തമസ്സുതന്നെ ആയതനമാകുന്നുവോ, ഹൃദയം ലോകമാകുന്നുവോ, മനസ്സു ജ്യോതിസ്സാകുന്നുവോ, ആ പുരുഷനെ എല്ലാ ആത്മാവിനും പരായണമെന്ന് ആരോണോ അറിയുന്നത്, അവൻ മാത്രമേ, യാജ്ഞവല്ക്യാ, അറുയന്നവനാകയുള്ളൂ എന്നു ശാകല്യൻ പറഞ്ഞു. ആരെ എല്ലാ ആത്മാവിനും പരമായ ആശ്രയമായി നീ പറയുന്നുവോ, ആ പുരുഷനെ ഞാൻ അറിയുന്നു. ഈ ഛായാമയനായ പുരുഷൻ ആരാണോ അവൻ തന്നെയാണ് ഇവൻ. ശാകല്യ ഇനിയും ചോദിച്ചുകൊള്ളുയേ വേണ്ടൂ എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. അവന്ന് ദേവത ഏത് എന്നു ശാകല്യൻ ചോദിച്ചു. മൃത്യു എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു.

74. ഉപ– രൂപാണ്യേവ യസ്യ f  f യതനം, ചക്ഷൂർ ലോകോ, മനോജ്യോതി, ര്യോ വൈ തം പുരുഷം വിദ്യാത് സർവസ്യാ f  f ത്മനഃ പരായണം, സ മൈ വേദിതാ സ്യാദ്യാജ്ഞവല്ക്യ വേദ വാ അഹം തം പുരുഷം സർവസ്യാ f  f ത്മനഃ പരായണം യമാത്ഥ; യ ഏവായമാദർശേ പുരുഷഃ സ ഏഷഃ. വദൈവ ശാകല്യ തസ്യ കാ ദേവതേതി. അസു രിതി ഹോവാച

ഏതു പുരുഷന് രൂപങ്ങൾതന്നെ ആശ്രയമാകുന്നുവോ, ചക്ഷുസ്സു ലോകമാകുന്നുവോ, മനസ്സു ജോതിസ്സാകുന്നുവോ, ആ പുരുഷനെ എല്ലാ ആത്മാവിനും പരമായ ആശ്രയമായി ആരാണോ അറിയുന്നത്, അവൻ മാത്രമേ, യാജ്ഞവല്ക്യ, അറിയുന്നവനാകയുള്ളൂ. എന്നു ശാകല്യൻ പറഞ്ഞു. ആരെയാണോ എല്ലാ ആത്മാവിനും പരമായ ആശ്രയമായി നീ പറയുന്നുത്, ആ പുരുഷനെ ഞാൻ അറിയുന്നു. ആദർശത്തിൽ ഉള്ള ഈ പുരുഷൻ ഏതോ, അവൻ തന്നെയാണ് ഇവൻ. ശാകല്യ, ഇനിയും ചോദിച്ചുകൊള്ളുക. എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. ആ പുരുഷന്റെ ദേവത ഏത്? എന്നു ശാകല്യൻ ചോദിച്ചു. അസു എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു.

75. ഉപ– ആപ ഏവ യസ്യാ f f യതനം, ഹൃദയം ലോകോ, മനോജ്യോതി, ര്യോവൈ തം പുരുഷം വിദ്യാത് സർവസ്യാ f f ത്മനഃ പരായണം സ വൈ വേദിതാ സ്യാദ്യാജ്ഞവല്ക്യ വേദ വാ അഹം തം പുരുഷം, സർവസ്യാ f f ത്മനഃ പരായണം യമാത്ഥ; യ ഏവായമപ്സു പുരുഷഃ സ ഏഷഃ വദൈവ ശാകല്യ തസ്യ കാ ദേവതേ തി. വരുണ ഇതി ഹോവാച

ഏതു പുരുഷന് അപ്പുകൾതന്നെ ആയതനമാകുന്നുവോ, ഹൃദയം ലോകമാകുന്നുവോ, മനസ്സു ജ്യോതിസ്സാകുന്നുവോ, ആ പുരുഷനെ എല്ലാ ആത്മാവിനും പരായണമെന്ന് ആര് അറിയുന്നുവോ അവൻ മാത്രമേ യാജ്ഞവല്ക്യ, അറിയുന്നവനാകയുള്ളു എന്നു ശാകല്യൻ പറഞ്ഞു. ഏതു പുരുഷനെയാണോ എല്ലാ ആത്മാവിനും പരമായ ആശ്രയമമായി നീ പറയുന്നത്, ആ പുരുഷനെ ഞാൻ അറിയുന്നു. അപ്പുകളിൽ ഉള്ള ഈ പുരുഷൻ ആരോ അവനാണ് ഇവൻ. ശാകല്യ, ഇനിയും ചോദിച്ചു കൊള്ളുകയേ വേണ്ടൂ. അവന്റെ ദേവത ഏത്? എന്നു ശാകല്യൻ ചോദിച്ചു. വരുണൻ എന്ന് യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു.

76. ഉപ– രേത ഏവ യസ്യാ f  f യതനം, ഹൃദയം ലോകോ മനോ ജ്യോതിര്യോ വൈ തം പുരുഷം വി ദ്യാത് സർവസ്യാ f  f ത്മനഃ പരായണം സ വൈവേദിതാ സ്യാദ്യാജ്ഞവല്ക്യ വേദ വാ അഹം തം പുരുഷം സർവസ്യാ f  f ത്മനഃ പരായണം യമാത്ഥ. യ ഏവായം പുത്രമയഃ പുരുഷഃ സ ഏഷഃ. വദൈവ ശാകല്യ തസ്യകാ ദേവതേ തി. പ്രജാപതി രിതി ഹോവാച.

ഏതു പുരുഷന്, രേതസ്സുതന്നെ ആയതനമാകുന്നുവോ, ഹൃദയം ലോകമാകുന്നുവോ, മനസ്സു ജ്യോതിസ്സാകുന്നുവോ, ആ പുരുഷനെ എല്ലാ ആത്മാവിനും പരമായി അയനമായി ആരാണോ അറിയുന്നത്, അവൻ മാത്രമേ, യാജ്ഞവല്ക്യാ, അറിവുള്ളവനാകയുള്ളൂ എന്നു ശാകല്യൻ പറഞ്ഞു. ഏതു പുരുഷനെ എല്ലാ ആത്മാവിനും പരായണമായി നീ പറയുന്നുവോ, ആ പുരുഷനെ എനിക്കു അറിയാം. പുത്രരൂപത്തിലുള്ള ഈ പുരുഷൻ ആരോ അവൻ തന്നെയാണ് ഇവൻ. ശാകല്യ ഇനിയും ചോദിച്ചു കൊള്ളുകതന്നെ എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. ആ പുരുഷന്നു ദേവത ഏത്? എന്നു ശാകല്യൻ ചോദിച്ചു. പ്രജാപതി എന്ന് യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു.

77. ഉപ– ശാകല്യേ തിഹോവാച യാജ്ഞവല്ക്യ സ്ത്വാം സ്വിദിമേ ബ്രാഹ്മണാ അങ്ഗാരാവക്ഷയണമക്രതാഃ ഇതി

ശകല്യാ എന്നു വിളിച്ച്, യാജ്ഞവല്ക്യൻ പറഞ്ഞു:– ഈ ബ്രാഹ്മണൻ നിന്നെ കനൽ കോരിയാക്കി ചെയ്തുവോ?

78. ഉപ– യാജ്ഞവല്ക്യേ തി ഹോവാചാശാക ല്യോ– യദിദം കുരു പാഞ്ചാലാനാം ബ്രാഹ്മണാനത്യവാദിഃ കിം ബ്രഹ്മ വിദ്യാ നിതി. ദിശോ വേദ സദേവാഃ സപ്രതിഷ്ഠാ ഇതി. യദ്ദിശോവേത്ഥസദേവാഃ സപ്രതിഷ്ഠാഃ

യാജ്ഞവല്ക്യ! എന്നു വിളിച്ച്, ശാകല്യൻ പറഞ്ഞു– ഇങ്ങനെ കുരുരാജ്യത്തും പഞ്ചാലരാജ്യത്തുമുള്ള ബ്രാഹ്മണരെ നീ അധിക്ഷേപിച്ചത് ബ്രഹ്മത്തെ അറിയുന്നവനായിട്ടാണോ? ദേവന്മാരോടുകൂടിവയും പ്രതിഷ്ഠകളോടുകൂടിയവയുമായ ദിക്കുകളെ ഞാൻ അറിയുന്നു എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. ദേവന്മാരോടുകൂടിയവയും പ്രതിഷ്ഠകളോടുകൂടിയവയുമായ ദിക്കുകളെ നീ അറിയുന്നു എങ്കിൽ–

79. ഉപ– കിംദേവതോ f സ്യാം പ്രാച്യാം ദിശ്യസീതി. ആദിത്യദേവത ഇതി. സ ആദിത്യഃ കസ്മിൻ പ്രതി ഷ്ഠിത ഇതി. ചക്ഷുഷീ തി. കസ്മിൻ നു ചക്ഷുഃപ്രതിഷ്ഠിത മിതി. രൂപേഷ്വിതി. ചക്ഷുഷാഹി രൂപാണി പശ്യതി. കസ്മിൻ നു രൂപാണി പ്രതി ഷ്ഠിതാ തീ തി. ഹൃ ദയ ഇതിഹോവാച ഹൃദയേന ഹിരൂപാണി ജാനാതി. ഹൃദയേ ഹ്യേവ രൂപാണി പ്രതിഷ്ഠിതാനി ഭവന്തീ തി. ഏവമേവൈതദ്യാജ്ഞ വല്ക്യ.

ഈ കിഴക്കേദിക്കിൽ നീ ഏതു ദേവതയുള്ളവനാകുന്നു? എന്നു ശാകല്യൻ ചോദിച്ചു. ആദിത്യനാകുന്ന ദേവതയോടുകൂടിയവനാകുന്നു എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. ആ ആദിത്യൻ എന്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു? എന്നു വീണ്ടും ശാകല്യന്റെ ചോദ്യം. ചക്ഷുസ്സിൽ. എന്നു യാജ്ഞവല്ക്യന്റെ ഉത്തരം. ചക്ഷുസ്സ് എന്തിലാണ് പ്രതിഷ്ഠിതമായിരിക്കുന്നത്? എന്നു വീണ്ടും ചോദ്യം. രൂപങ്ങളിൽ എന്നുത്തരം. ചക്ഷുസ്സുകൊണ്ടാണല്ലൊ രൂപങ്ങളെ കാണുന്നത്. രൂപങ്ങൾ എന്തിലാണ് പ്രതിഷ്ഠിതങ്ങളായിരിക്കുന്നത് എന്നു പിന്നെയും ചോദ്യം. ഹൃദയത്തിൽ എന്നു പറഞ്ഞിട്ടു യാജ്ഞവല്ക്യൻ പറഞ്ഞു: ഹൃദയം കൊണ്ടാണല്ലോ രൂപങ്ങളെ അറിയുന്നത്– ഹൃദയത്തിൽ തന്നെയാണ് രൂപങ്ങൾ പ്രതിഷ്ഠിതങ്ങളായിരിക്കുന്നതു യാജ്ഞവല്ക്യാ, ഇത് ഇങ്ങനെതന്നെ, എന്നു ശാകല്യൻ സമ്മതിച്ചു.

80. ഉപ– കിം ദേവതോ f സ്യാം ദക്ഷിണായാം ദിശ്യസീ തി. യമദേവത ഇതി. സയമഃ കസ്മിൻ പ്രതിഷ്ഠിത ഇതി. യജ്ഞ ഇതി. കസ്മിൻ നു യജ്ഞഃ പ്രതിഷ്ഠിത ഇതി. ദക്ഷിണായാമിതി. കസ്മിൻ നു ദക്ഷിണാ പ്രതിഷ്ഠിതേ തി. ശ്രദ്ധായാ മിതി. യദാ ഹ്യേവ ശ്രദ്ധത്തേ f ഥ ദക്ഷിണാം ദദാതി, ശ്രദ്ധായാം ഹ്യേവ ദക്ഷിണാ പ്രതിഷ്ഠിതേ തി, കസ്മിൻ നു ശ്രദ്ധാപ്രതിഷ്ഠതേ തി ഹൃദയ ഇതി ഹോവാച ഹൃദയേ നഹി ശ്രദ്ധാം ജനാതി. ഹൃദയേഹ്യേ വ ശ്രദ്ധാപ്രതിഷ്ഠിത, ഭവതീതി. ഏവമേ വൈതദ് യാജ്ഞവല്ക്യ.

ഈ തെക്കേദിക്കിൽ നീ ഏതു ദേവതയോടുകൂടിയവനാകുന്നു? എന്നു ശാകല്യൻ ചോദിച്ചു. യമനാകുന്ന ദേവതയോടുകൂടിയവനാകുന്നു എന്നു യജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. ആ യമൻ എന്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു? എന്നു ചോദ്യം. യജ്ഞത്തിൽ എന്നുത്തരം യജ്ഞം എന്തിലാണു പ്രതിഷ്ഠിതമായിരിക്കുന്നത്? എന്നു ചോദ്യം. ദക്ഷിണയിൽ എന്നുത്തരം. ദക്ഷിണ എന്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു? എന്നു ചോദ്യം. ശ്രദ്ധയിൽ എന്നുത്തരം. എപ്പോഴാണോ ശ്രദ്ധിക്കുന്നത്. അപ്പോൾ ദക്ഷിണയെ ദാനം ചെയ്യുന്നു. ശ്രദ്ധയിൽതന്നെയാണ് ദക്ഷിണ പ്രതിഷ്ഠിതയായിരിക്കുന്നത്? എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. ശ്രദ്ധ എന്തിലാണ് പ്രതിഷ്ഠിതയായിരിക്കുന്നത് എന്നു ശാകല്യൻ ചോദിച്ചു. ഹൃദയത്തിൽ എന്ന് യാജ്ഞവല്ക്യൻ പറഞ്ഞു. ഹൃദയംകൊണ്ടാണല്ലോ ശ്രദ്ധയെ അറിയുന്നത്. ഹൃദയത്തിൽ തന്നെയാണ് ശ്രദ്ധ പ്രതിഷ്ഠിതയായിരിക്കുന്നത് എന്നു പറഞ്ഞു. യാജ്ഞവല്ക്യ, ഇത് ഇങ്ങനെ തന്നെ എന്നു ശാകല്യൻ പറഞ്ഞു.

81. ഉപ– കിം ദേവതോ f സ്യാം പ്രതിച്യാം ദിശ്യ സീ തി. വരുണദേവത ഇതി. സ വരുണഃ കസ്മിൻ പ്രതി ഷ്ഠിത ഇതി. അപ്സ്വിതി. കസ്മിൻ ത്വ പഃ പ്രതി ഷ്ഠിതാ ഇതി. രേതസീ തി. കസ്മിൻനുരേതഃ പ്രതി ഷ്ഠിത മിതി. ഹൃദയ ഇതി. തസ്മാദപി പ്രതിരൂപം ജാതമാഹുഃ ഹൃദയാദിവ സുപ്തോ ഹൃദയാദിവ നിർമ്മിത ഇതി. ഹൃദയേ ഹ്യേവരേതഃ പ്രതിഷ്ഠിതം ഭവതീതി. ഏവമേ വൈതദ്യാജ്ഞല്ക്യ.

ഈ പടിഞ്ഞാറെ ദിക്കിൽ നീ ഏതു ദേവതയോടു കൂടിയവനാകുന്നു? എന്നു ശാകല്യൻ ചോദിച്ചു. വരുണനാകുന്ന ദേവതയോടുകൂടിയവനാകുന്നു എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. ആ വരുണൻ എന്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു? എന്നു ചോദിച്ചു. അപ്പുകളിൽ എന്നുത്തരം. അപ്പുകൾ എന്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു? എന്നു പിന്നെയും ചോദ്യം. രേതസ്സിൽ എന്നുത്തരം. രേതസ്സ് എന്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു? എന്നു ചോദ്യം ഹൃദയത്തിൽ എന്നുത്തരം. അതുകൊണ്ടുതന്നെയാണ് ജാതനെ–ജനിച്ച കുട്ടിയെ, പ്രതിരൂപമെന്ന്–പകർപ്പെന്ന്, ലൗകികന്മാർ പറയാറുള്ളത്. ഹൃദയത്തിൽനിന്ന് പുറപ്പെട്ടവനെപ്പോലെയും ഹൃദയത്തിൽനിന്ന് ഉണ്ടാക്കപ്പെട്ടവനെപ്പോലെയുമാണ് പുത്രൻ ഇരിക്കുന്നത്. ഹൃദയത്തിൽ തന്നെയാണു രേതസ്സു പ്രതിഷ്ഠിതമായിരിക്കുന്നത് എന്നു യാജ്ഞവൽക്യൻ പറഞ്ഞു. യാജ്ഞവല്ക്യാ ഇത് ഇങ്ങനെ തന്നെ എന്നു ശാകല്യൻ പറഞ്ഞു.

82. ഉപ– കിം ദേവതോ f സ്യാമുദീച്യാം ദിശ്യസീതി. സോമദേവത ഇതി. സസോമഃ കസ്മിൻ പ്രതി ഷ്ഠിത ഇതി. ദീക്ഷായാ മിതി. കസ്മിൻ നു ദീക്ഷാ പ്രതിഷ്ഠിതേ തി. സത്യ ഇതി. തസ്മാദപി ദീക്ഷിത മാഹുഃ സത്യം വദേതി. സത്യേ ഹ്യേവ ദീക്ഷാ പ്രതിഷ്ഠിതേ തി. കസ്മിൻനു സത്യം പ്രതിഷ്ഠിത മിതി. ഹൃദയ ഇതിഹോവാച. ഹൃദയേന ഹിസത്യം ജാനാതി. ഹൃദയേ ഹ്യേവ സത്യം പ്രതിഷ്ഠിതം ഭവതീ തി ഏവമേ വൈത ദ്യാജ്ഞവല്ക്യ.

ഈ വടക്കേ ദിക്കിൽ നീ ഏതു ദേവതയോടുകൂടിയവനാകുന്നു? എന്നു ശാകല്യൻ ചോദിച്ചു. സോമനാകുന്ന ദേവതയോടുകൂടിവയവൻ എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. ആ സോമൻ എന്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു? എന്നു പിന്നെയും ചോദ്യം, ദീക്ഷയിൽ എന്നുത്തരം. ദീക്ഷ എന്തിൽ പ്രതിഷ്ഠിതയായിരിക്കുന്നു? എന്നു ചോദ്യം. സത്യത്തിൽ എന്നുത്തരം. അതുകൊണ്ടു തന്നെയാണ് ദീക്ഷിതനോട്, സത്യത്തെ പറയുക എന്ന് പറയാറുള്ളത് സത്യത്തിൽ തന്നെയാണ് ദീക്ഷ പ്രതിഷ്ഠിതയായിരിക്കുന്നത് എന്നും യാജ്ഞവല്ക്യൻ പറഞ്ഞു. സത്യം എന്തിലാണ് പ്രതിഷ്ഠിമായിരിക്കുന്നത്? എന്നു ചോദ്യം. ഹൃദയത്തിൽ എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. ഹൃദയംകൊണ്ടാണല്ലോ സത്യത്തെ അറിയുന്നത്. ഹൃദയത്തിൽ തന്നെയാണ് സത്യം പ്രതിഷ്ഠിതമായിരിക്കുന്നത് എന്നും പറഞ്ഞു. അല്ലയോ

യാജ്ഞവല്ക്യാ ഇത് ഇങ്ങനെ തന്നെ എന്നു ശാകല്യൻ പറഞ്ഞു.

83. ഉപ– കിം ദേവതോ f സ്യാം ധ്രുവായാം ദിശ്യസീ"തി. "അഗ്നിദേവത" ഇതി. "സോ f ഗ്നിഃ കസ്മിൻ പ്രതിഷ്ഠിത'' ഇതി. ''വാചീ'' തി "കസ്മിൻ നു വാക് പ്രതിഷ്ഠിതേ" തി. "ഹൃദയ" ഇതി. "കസ്മിൻ നു ഹൃദയം പ്രതിഷ്ഠിത" മിതി.

ഈ ധ്രുവദിക്കിൽ നീ ഏതു ദേവതയോടുകൂടിയവനാകുന്നു? എന്നു ശാകല്യൻ ചോദിച്ചു. അഗ്നിയാകുന്നു ദേവതയോടുകൂടിവയൻ എന്നു യജ്ഞവാല്ക്യൻ ഉത്തരം പറഞ്ഞു. ആ അഗ്നി എന്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു? എന്നു ചോദ്യം. വാക്കിൽ എന്നുത്തരം. വാക്ക് എന്തിലാണ് പ്രതിഷ്ഠിതയായിരിക്കുന്ന്ത? എന്നു ചോദ്യം. ഹൃദയത്തിൽ എന്നുത്തരം. ഹൃദയം എന്തിലാണ് പ്രതിഷ്ഠിതമായിരിക്കുന്നത്? എന്നു ശകല്യൻ ചോദിച്ചു

84. ഉപ– അഹല്ലികേ തി ഹോവാച യാജ്ഞവൽ ക്യോ യത്രൈത ദന്യത്രാ സ്മന്മാന്യാസൈ, യദ്ധ്യേ തദ ന്യത്രാസ്മത് സ്യാച്ഛ്വാനോ വൈനദദ്യുർവയാം സിവൈനദ് വിമഥ്നീര ന്നിതി

അഹല്ലിക എന്നു സംബോധന ചെയ്തുകൊണ്ട് യാജ്ഞവല്ക്യൻ പറഞ്ഞു. ഏതു കാലത്തിൽ ഈ ഹൃദയത്തെ നമ്മിൽനിന്നു മറ്റൊരിടത്തു വർത്തിക്കുന്നതായി നീ വിചാരിക്കുന്നുവോ, അപ്പോൾ ഈ ഹൃദയം നമ്മിൽ നിന്നു വേറൊരിടത്തു ആയിരിക്കുന്നപക്ഷം ഇതിനെ– ഈ ശരീരത്തെ ശ്വാക്കൾ ഭക്ഷിക്കയോ, ഇതിനെ വയസ്സുകൾ–കഴുകു മുതലായ പക്ഷികൾ വിമഥിക്കയോ ചെയ്യും.

85. ഉപ– കസ്മിൻ നു ത്വം ചാ f f ത്മാ ച പ്രതിഷ്ഠിതൗസ്ഥ ഇതി. പ്രാണ ഇതി. കസ്മിൻ നു പ്രാണഃ പ്രതഷ്ഠിത ഇതി. അപാന ഇതി. കസ്മിൻ ന്വപാനഃ പ്രതിഷ്ഠിത ഇതി വ്യാന ഇതി. കസ്മിൻ നു വ്യാനഃ പ്രതിഷ്ഠിത ഇതി. ഉദാന ഇതി കസ്മിൻ നൂദാനഃ പ്രതിഷ്ഠിത ഇതി. സമാന ഇതി. സ ഏഷ നേതി, നേത്യാത്മാ f ഗൃഹ്യോ നഹി ഗൃഹ്യതേ f ശീര്യോ നഹി ശീര്യത്യേ f സങ്ഗോ നഹി സജ്ജതേ f സിതോ ന വ്യഥതേ നരിഷ്യതി. ഏതാന്യഷ്ട്, വായതനാ, ന്യഷ്ടൌ ലോകാ അഷ്ടൌ പുരുഷാഃ സയസ്താൻ പുരുഷാൻ നിരുഹ്യ പ്രത്യുഹ്യാത്യ ക്രാമത് തം ത്വൗപനിഷദം പുരുഷം പൃച്ഛാമി. തം ചേന്മേന വിവക്ഷ്യസി മൂർദ്ധാതേവിപതിഷ്യതീ തി. തം ഹന മേനേ ശാകല്യഃ, തസ്യഹ മൂർദ്ധാവിപപാത അപി ഹാസ്യ പരിമോക്ഷണോ f സ്ഥീന്യ പജ ഹ്രുരന്യന്മന്യമാനാഃ.

നീയും ആത്മാവും– ശരീരവും ഹൃദയവും എന്തിലാണ് പ്രതിഷ്ഠിതരായിരിക്കുന്നത്? എന്നു ശാകല്യൻ ചോദിച്ചു: പ്രാണനിൽ എന്നു യാജ്ഞവല്ക്യൻ ഉത്തരം പറഞ്ഞു. പ്രാണൻ എന്തിലാണു പ്രതിഷ്ഠിതനായിരിക്കുന്നത് എന്നു ചോദ്യം. അപാനനിൽ എന്നുത്തരം അപാനൻ എന്തിലാണു പ്രതിഷ്ഠിതനായിരിക്കുന്നത്? എന്നു ചോദ്യം വ്യാനനിൽ എന്നുത്തരം. വ്യാനൻ എന്തിലാണു പ്രതിഷ്ഠിതനായിരിക്കുന്നത് എന്നു ചോദ്യം. ഉദാനനിൽ എന്ന് ഉത്തരം. ഉദാനൻ എന്തിലാണു പ്രതിഷ്ഠിതനായിരിക്കുന്നത്? എന്നു ചോദ്യം. സമാനനിൽ എന്നുത്തരം. നേതി, നേതി എന്നു മധുകാണ്ഡത്തിൽ നിർദ്ദേശിക്കപ്പെട്ടത് ഇതാകുന്നു. ഈ ആത്മാവ് ഗ്രഹിക്കപ്പെടുവാൻ കഴിയാത്തതാകുന്നു. എന്തെന്നാൽ, ഗ്രഹിക്കപ്പെടുന്നില്ല. ശീർണമാവാത്തതുമാണ്. എന്തെന്നാൽ, ശീർണമാകുന്നില്ല. സങ്ഗമില്ലാത്തതാണ്. എന്തെന്നാൽ സക്തമാകുന്നില്ല. ബന്ധിക്കപ്പെടാത്തതാണ്. അതിനാൽ വ്യഥിക്കുന്നില്ല. അതിനാൽ ഹിംസയിൽ അകപ്പെടുന്നില്ല. ഇവയാണ് എട്ട് ആയതനങ്ങളും എട്ടു ലോകങ്ങലും എട്ടു ദേവന്മാരും എട്ടു പുരുഷന്മാരും, ഏതൊരുവനാണോ ആ പുരുഷന്മാരെ നിർവഹിച്ചിട്ട്– നിശ്ചയമായി ഗമിപ്പിച്ചിട്ട് പ്രതിവഹിച്ചിട്ട്–ഉപസംഹരിച്ചിട്ട് അതിക്രമിച്ചിരിക്കുന്നത്–ഉപാധിധർമ്മത്തെക്കടന്നിരിക്കുന്നത്, ആ ഔപനിഷദനായ പുരുഷനെ–നിന്നോടു ഞാൻ ചോദിക്കുന്നു. അവനെ എന്നോടു നീ വിസ്പഷ്ടമായി പറയാതിരിക്കയാണെങ്കിൽ നിന്റെ മൂർദ്ധാവ് തെറിച്ചുപോകും എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. ആ ഔപനിഷദനായ പുരുഷനെ ശാകല്യൻ അറിഞ്ഞില്ല. അവന്റെ മൂർദ്ധാവ് വിപതിച്ചു–തെറിച്ചുപോയി. എന്നു മാത്രമല്ല, പരിമോഷികൾ–തസ്കരന്മാർ വേറെ ധനമെന്നു വിചാരിച്ചു. ഈ ശാകല്യന്റെ അസ്ഥികളെ അപഹരിച്ചു.

86. ഉപ– അഥ ഹോവാച– ബ്രാഹ്മണാ ഭഗവന്തോയോ വഃ കാമയതേ സ മാ പൃച്ഛതുഃ സർവേവാ മാപൃച്ഛത; യോവഃ കാമയതേ തം വഃ പൃച്ഛാമി. സർവ്വാൻ വാ വഃ പൃച്ഛാമി തി. തേ ഹ ബ്രാഹ്മണാന ദധൃഷുഃ

അനന്തരം യാജ്ഞവല്ക്യൻ പറഞ്ഞു– ഭഗവാന്മാരായ–പൂജ്യരായ ബ്രാഹ്മണരേ, നിങ്ങളുടെ കൂട്ടത്തിൽ ആര് ആഗ്രഹിക്കുന്നുവോ അവൻ എന്നോടു ചോദിക്കട്ടെ. അല്ലെങ്കിൽ നിങ്ങലെല്ലാവരുംതന്നെ എന്നോടു ചോദിച്ചുകൊൾവിൻ! നിങ്ങളിൽ ആര് ആഗ്രഹിക്കുന്നുവോ അവനോട് ഞാൻ ചോദിക്കാം. അല്ലെങ്കിൽ നിങ്ങളോടെല്ലാവരോടും ഞാൻ ചോദിക്കാം എന്ന്. ആ ബ്രാഹ്മണർ ധൈര്യപ്പെട്ടില്ല.

87. ഉപ– താൻ ഹൈതൈ ശ്ലോകൈ പപ്രച്ഛ
യാജ്ഞവല്ക്യൻ അവരോടു താഴെ പറയുന്ന ശ്ലോകങ്ങൾ ചോദിച്ചു:

ശ്ലോ:– യഥാ വൃക്ഷോ വനസ്പതി, സ്തഥൈവ–
പുരുഷോ f മൃഷാ;

തസ്യ ലോമാനി പർണാനി ത്വഗസ്യോൽ
പാടികാ ബഹിഃ

വനസ്പതിയായ–വനത്തിന്റെ പതിയായ വൃക്ഷം എപ്രകാരമോ അതുപോലെതന്നെയാണ് പുരുഷൻ. ഇതു സത്യമാകുന്നു. അവന്റെ–പുരുഷന്റെ–ലോമങ്ങൾ–രോമങ്ങൾ പർണങ്ങളാകുന്നു–വൃക്ഷത്തിന്റെ ഇലകൾക്കു തുല്യങ്ങളാകുന്നു. പുരുഷന്റെ പുറമേയുള്ള ത്വക്ക് വൃക്ഷത്തിന്റെ പുറം പട്ടയാകുന്നു.

88. ഉപ– ത്വച ഏവാസ്യ രുധിരം പ്രസ്യന്ദി. ത്വച ഉദ്പടഃ തസ്മാത് തദാതൃണ്ണാത് പ്രൈതി രസോ വൃക്ഷാദിവാ f f ഹതാത്

ഇവന്റെ ത്വക്കിൽനിന്നു രക്തം ഒഴുകുന്നതായിരിക്കുന്നു. ത്വക്കിൽനിന്നു ഉൽപടവും–കറയും. അതിനാൽ വൃക്ഷത്തിനും പുരുഷനും എല്ലാം തുല്യമായതിനാൽ, ആഹതമായ–ഛിന്നമായ വൃക്ഷത്തിൽനിന്ന് കറ എന്നപോലെ, ഹിംസിക്കപ്പെട്ടപുരുഷ നിൽനിന്ന് രുധിരം പുറപ്പെടുന്നു.

89. ഉപ– മാംസാന്യസ്യ ശകരാണി; കിനാടം സ്നാവ; തത്സ്ഥിരം. അസ്ഥീന്യന്തരതോ ദാരുണി; മജ്ജാ മജ്ജോപമാ കൃതാ

ഇവന്റെ മാംസങ്ങൽ വൃക്ഷത്തിന്റെ ശകലങ്ങളാകുന്നു. കിനാടം–തടിയോടു ചേർന്നിരിക്കുന്ന തൊലിപോലുള്ള വസ്തു –പുരുഷന്റെ സ്നാവാകുന്നു (മാംസപേശിയാകുന്നു.) കിനാടം മാംസപേശിപോലെ ഉറപ്പുള്ളതാണല്ലോ. ഉള്ളിലുള്ള തടികൾ പുരുഷന്റെ അസ്ഥികളാകുന്നു. മജ്ജ മജ്ജയ്ക്ക് ഉപമയായി ചെയ്യപ്പെട്ടിരിക്കുന്നു.

90. ഉപ–യദ് വൃക്ഷോ വൃക്ണോ രോഹതി മൂലാന്ന വതരഃ പുനഃ മർത്ത്യഃ സ്വിന്മൃത്യുനാ വൃക്ണഃ ക സ്മാന്മൂലാത് പ്രരോഹതി?

വൃക്ണമായ–ഛേദിക്കപ്പെട്ട വൃക്ഷം മൂലത്തിൽനിന്ന് വീണ്ടും കുറേക്കൂടി പുത്തനായിട്ട് മുളയ്ക്കുന്നു എങ്കിൽ, മൃത്യുവിനാൽ ഛിന്നനായ മർത്ത്യൻ ഏതു മൂലത്തിൽ നിന്നാണ് മുളയ്ക്കുന്നത്?

91. ഉപ– രേതസ ഇതി മാ വോചത; ജീവിതസ്തത് പ്രജായതേ. ധനാരുഹ ഇവ വൈ വൃക്ഷേ f ഞ്ജസാ പ്രേത്യ സംഭവഃ.

രേതസ്സിൽനിന്നാണെന്ന് നിങ്ങൾ പറയേണ്ട. അത്–രേതസ്സ് ജീവിച്ചിരിക്കുന്നതിൽ നിന്നാണ് ഉണ്ടാകുന്നത്. വൃക്ഷം ധാന യിൽ (ബീജത്തിൽ) നിന്നു മുളയ്ക്കുന്നതായുമുണ്ട്. മരിച്ച തിന്റെ ശേഷം സംഭവിക്കുക എന്നുള്ളത് പ്രത്യക്ഷമാണ്.

92. ഉപ– യത് സമൂലമാവൃഹേയുർ വൃക്ഷം ന പുന രാഭവേത് മർത്ത്യഃ സ്വിന്മൃത്യുനാ വൃക്ണഃ കസ്മാന്മൂലാത് പ്രരോഹതി?

വൃക്ഷത്തെ മൂലത്തോടുകൂടി പിഴുതുകളയുകയാണെങ്കിൽ വീണ്ടു ഉണ്ടാകയില്ല. മൃത്യുവിനാൽ ഛിന്നനായ മർത്ത്യൻ വീണ്ടും ഉണ്ടാകയില്ല. മൃത്യുവിനാൽ ഛിന്നനായ മർത്ത്യൻ ഏതു മൂലത്തിൽ നിന്നാണു മുളയ്ക്കുന്നത്?

93. ഉപ– ജാത ഏവ, ന; ജായതേ; കോന്വേനം ജന യേത് പുനഃ? വിജ്ഞാനമാനന്ദം ബ്രഹ്മ, രാതിർദ്ദാതുഃ പരായണം തിഷ്ഠമാന സ്യത ദ്വിദഃ

ജനിച്ചവൻ തന്നെയാണല്ലോ എന്നാണെങ്കിൽ അങ്ങനെയ ല്ല, പിന്നെയും ജനിക്കുന്നുണ്ട്. ഇവനെ ആരാണ് വീണ്ടും ജനി പ്പിക്കുന്നത്/ വിജ്ഞാനവും ആനന്ദവും ആയ ബ്രഹ്മം ആണ്. ധനം ദാനം ചെയ്യുന്നവന്റെയും അതിൽത്തന്നെ സ്ഥിതി ചെയ്യു ന്ന, അതിനെ അറിയുന്നവന്റെയും പരയായി ഗതി.

## നാലാമദ്ധ്യായം

**ഒന്നാം ബ്രാഹ്മണം**

1. ഉപ– ഓം ജനകോ ഹ വൈദേഹ ആസാം ചക്രേ– അഥ ഹ യാജ്ഞവല്ക്യ ആവവ്രാജ. തം ഹോവാ ചയാജ്ഞവല്ക്യ, കിമർത്ഥമചാരീഃ? പശൂ നിച്ഛന്ന ണ്വാന്താ നിതി. ഉഭയമേവ സമ്രാ ഡിതി ഹോ വാച

വിദേഹാധിപനായ ജനകൻ തന്നെക്കാണാനാവശ്യമുള്ള വർക്കു കാണുന്നതിനായി ഇരുന്നിരുന്നു. അപ്പോൾ യാജ്ഞവ ല്ക്യൻ ചെന്നു. അദ്ദേഹത്തിനോടു ജനകൻ ചോദിച്ചു– ഹേ യാജ്ഞവല്ക്യ. എന്തിനായിട്ടാണ് അങ്ങു വന്നത്? പശുക്കളെ ഇച്ഛിച്ചിട്ടാമോ? സൂക്ഷ്മവസ്തു നിർണ്ണയത്തിൽ അവസാനി ക്കുന്ന പ്രശ്നങ്ങളെ ഇച്ഛിച്ചിട്ടോ? എന്ന്. രണ്ടും ഇച്ഛിച്ചുതന്നെ സമ്രാട്ടേ! എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു.

2. ഉപ– യത് തേ കശ്ചിദബ്രവീത്തച്ഛൃണവാമേതി. അബ്രവീന്മേജിത്വാ ശൈലിനിർവാഗ്വൈ ബ്രഹ്മേതി. യഥാ മാതൃമാൻ പിതൃമാനാചാര്യവാൻ ബ്രൂയാത്, തഥാതച്ഛൈലിനിര ബ്രവീദ് വാഗ്വൈബ്രഹ്മേതി. അവദതോ ഹി കിം സ്യാത്? ഇതി. അബ്രവീത് തുതേ തസ്യാ f f യതനം പ്രതിഷ്ഠ? ന മ്യേ ബ്രവീ ദിതി. ഏകപാ ദ്വാ ഏതത് സമ്രാ ഡിതി. സ വൈ നോ ബ്രൂഹി യാജ്വല്ക്യ വാ ഗേവ f f യതന, മാകാശഃ പ്രതിഷ്ഠാ, പ്രജ്ഞേത്യേനന്ദുപാ സിത. കാപ്രജ്ഞതാ യാജ്ഞവല്ക്യ? വാഗേവ സമ്രഡിതിഹോവാച. വാചാ വൈ സമ്രാഡ്, ബന്ധുഃ പ്രജ്ഞായതേ; ഋഗ്വേദോ, യജൂർവേദഃ, സാമദേോ, f ഥർവാങ്ഗിരസ, ഇതിഹാസഃ, പുരാണം, വിദ്യാ, ഉപനിഷദഃ, ശ്ലോകാഃ, സൂത്രാ ണ്യനു വ്യാഖ്യാനാനി, വ്യാഖ്യാനാനീഷ്ടം ഹുത, മാശിതം പായിത, മയം ച ലോകഃ, പരശ്ചലോകഃ, സർവ്വാണി ച ഭൂതാനി വചൈവ സമ്രാഡ്, ജ്ഞായന്തെ വാഗ്വൈ സമ്രാഡ്, പരമം ബ്രഹ്മ. നൈനം വാഗ്ജഹാതി, സർവാണ്യേനം ഭൂതാന്യഭി രക്ഷന്തി, ദേവോഭൂത്വാ ദേവാനപ്യേതി, യ ഏവം വിദ്വാനേ തദുപാസ്തേ. ഹസ്ത്യഷഭം സഹസ്രം ദദാമീ തി ഹോവാചജനകോ വൈദേഹഃ സഹോ വാച യാജ്ഞവല്ക്യഃ– പിതാമേ f മന്യത നാന നുശിഷ്യ ഹരേതേതി.

ഏതാണോ നിനക്ക് ഒരാൾ–ഒരു ആചാര്യൻ–പറഞ്ഞുതന്നി ട്ടുള്ളത് അത് നാം കേൾക്കട്ടെ എന്നു യാജ്ഞവല്ക്യൻ പറ ഞ്ഞു. ശിലിനന്റെ പുത്രനായ ജിത്വാവെന്ന ആചാര്യൻ വാക്കാണ് ബ്രഹ്മം എന്ന് എനിക്ക് പറഞ്ഞുതന്നിട്ടുണ്ട് എന്നു ജനകൻ പറഞ്ഞു. എപ്രകാരമാണോ മാതാവുള്ളവനും പിതാ വുള്ളവനും ആചാര്യനുള്ളവനും പറയുന്നത് അപ്രകാരമാണ് അങ്ങനെ ശൈലിനി വാക്കാണ് ബ്രഹ്മമെന്നു പറയുന്നത്.

സംസാരിക്കാത്തവന് എന്താണ് ഉണ്ടായിരിക്കുന്നത്? എന്ന് യാജ്ഞവല്ക്യൻ പറഞ്ഞു. എന്നാൽ അതിന്റെ–ആ വാക്കാകുന്ന ബ്രഹ്മത്തിന്റെ ആയതനത്തെയും–ശരീരത്തേയും പ്രതിഷ്ഠയേയും അങ്ങേക്ക് പറഞ്ഞുതന്നോ? എന്ന് യാജ്ഞവല്ക്യൻ ചോദിച്ചു. എനിക്കു പറഞ്ഞു തന്നില്ല എന്നു ജനകൻ പറഞ്ഞു. അല്ലയോ സമ്രാട്ടേ, ഇത്–ഈ ബ്രഹ്മം ഒരു കാലുമാത്രമുള്ളതാണല്ലോ എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. അല്ലയോ യാജ്ഞവല്ക്യാ, ഇതെല്ലാം അറിയാവുന്ന അങ്ങുതന്നെ നമുക്ക് പറഞ്ഞുതരിക എന്നു ജനകൻ അപേക്ഷിച്ചു. വാക്കാകുന്ന ബ്രഹ്മത്തിന്റെ ശരീരം വാക്കുതന്നെ. ആകാശമാണ് പ്രതിഷ്ഠ. പ്രജ്ഞ എന്നുവച്ച് ഇതിനെ–ഈ ബ്രഹ്മത്തെ ഉപാസിക്കണം എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. ഹേ യാജ്ഞവല്ക്യ, ഏതു പ്രജ്ഞയാണ്? എന്നു ജനകൻ ചോദിച്ചു. അല്ലയോ സമ്രാട്ടേ, വാക്കുതന്നെ പ്രജ്ഞയാകുന്നു എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. വാക്കുകൊണ്ടാണല്ലോ ബന്ധു അറിയപ്പെടുന്നത്. ഋഗ്വേദവും യജൂർവേദവും സാമവേദവും അഥർവ്വാങ്ഗിരസവും ഇതിഹാസവും പുരാണവും വിദ്യകളും ഉപനിഷത്തുകളും ശ്ലോകങ്ങളും സൂത്രങ്ങളും അനുവ്യാഖാനങ്ങലും വ്യാഖ്യാനങ്ങലും യാഗംകൊണ്ടുണ്ടാകുന്ന പുണ്യവും ഹോമം നിമിത്തമുള്ള പുണ്യവും അന്നദാനത്താലുണ്ടാകുന്ന പുണ്യവും പാനദാനം കൊണ്ടു സിദ്ധിക്കുന്ന പുണ്യവും ഈ ലോകവും– ഈ ജന്മവും പരമമായ ലോകവും–ഇനിയുള്ള ജന്മവും എല്ലാ ഭൂതങ്ങളും വാക്കുകൊണ്ടുതന്നെയാണ്. സമ്രാട്ടേ, വാക്കുതന്നെയാണ് പരമമായ ബ്രഹ്മം. ആരാണോ ഇപ്രകാരം അറിഞ്ഞുകൊണ്ടി ഇതിനെ– ഈ വാക്കാകുന്ന ബ്രഹ്മത്തെ ഉപാസിക്കുന്നത്, ഇവനെ വാക്ക് ഉപേക്ഷിക്കയില്ല. എല്ലാ ഭൂതങ്ങളും ഇവനെ അഭിക്ഷരിക്കുന്നു–സന്തോഷിപ്പിക്കുന്നു. ദേവനായിത്തീർന്നിട്ട് ഇവൻ ദേവന്മാരെ അപിഗമിക്കും–ദേവന്മാരിൽ ലയിക്കും എന്നു യാജ്ഞവല്ക്യൻ തുടർന്നു പറഞ്ഞു. ആനയെപ്പോലെയുള്ള ഒരു കാളയോടുകൂടിയ ആയിരം പശുക്കളെ അങ്ങേയ്ക്കു ഞാൻ തരുന്നു എന്ന് വിദേഹാധിപനായ ജനകൻ പറഞ്ഞു. യാജ്ഞവല്ക്യൻ പറഞ്ഞു:– അനുശാസിക്കാതെ–ശിഷ്യനെ കൃതാർത്ഥനാക്കാതെ ശിഷ്യനിൽനിന്നു ധനം സ്വീകരിക്കാൻ പാടില്ല എന്ന് എന്റെ പിതാവ് വിചാരിച്ചിരുന്നു.

3. ഉപ– യദേവതേ കശ്ചിദബ്രവീത് തച്ഛ്രൃണവ മേ തി അബ്രവീന്മ ഉദങ്കഃ ശൗല്ബായനഃ പ്രാണോ വൈബ്രഹ്മേതി യഥാമാതൃമാൻ, പിതൃമാ, നാ ചാര്യവൻ ബ്രൂയാത് തഥാതച്ഛൗല്ബായനോ f ബ്രവീത് പ്രാണോ വൈബ്രഹ്മേതി. അപ്രാണതോ ഹി കിം സ്യാത്? ഇതി. അബ്രവീത് തു തേ തസ്യ f f യതനം പ്രതിഷ്ഠാം? നമേ f ബ്രവീ ദിത ഏക പാദ്വാ ഏതത്സമ്രാ, ഡിതി, സ വൈ നേ ബ്രൂഹി യാജ്ഞവല്ക്യ പ്രാണഏവാ f f യകനാമാകാശഃ പ്രതിഷ്ഠാ, പ്രിയ മിത്യേതദുപാസിത. കാപ്രിയതാ യാജ്ഞവല്ക്യ പ്രാണ ഏവ സമ്രാ ഡിതിഹോവാച. പ്രാണസ്യ വൈ സമ്രാട്, കാമായയാജ്യം യാജയത്യ പ്രതിഗൃഹ്യസ്യ പ്രതി നൃഹ്ണാത്യപി. തത്ര വധാശങ്കം ഭവതി യാം ദിശമേതി. പ്രാണസ്യൈവ സമ്രാട് കാമായ. പ്രാണോ വൈ സമ്രാട് പരമം ബ്രഹ്മ. നൈനം പ്രാണോജഹാതി, സർവാണ്യേനം ഭൂതാന്യഭിക്ഷരന്തി, ദേവോഭൂത്വാ ദേവാനപ്യേതി, യ ഏവം വിദ്വാനേതദുപാസ്തേ. ഹസ്ത്യഷഭം സ ഹസ്രം ദദാമീ തിഹോവാച നകോ വൈദേഹഃ സ ഹോവാച യാജ്ഞവല്ക്യഃ പിതാമേ f മന്യത നാനനു ശിഷ്യഹരേതേതി.

ഏതാണോ അങ്ങേയ്ക്ക് ഒരു ആചാര്യൻ പറഞ്ഞുതന്നിട്ടുള്ളത് അത് നാം കേൾക്കട്ടെ എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. ശുല്ബന്റെ പുത്രനായ ഉദങ്കൻ പ്രാണനാണ് ബ്രഹ്മമെന്ന് എനിക്കു പറഞ്ഞുതന്നിട്ടുണ്ട് എന്നു ജനകൻ പറഞ്ഞു. എപ്രകാരമാണോ, മാതാവുള്ളവനും പിതാവുള്ളവനും ആചാര്യനുള്ളവനും ആയിരിക്കുന്നവൻ പറഞ്ഞുതരുന്നത്, അപ്രകാരമാണ്, പ്രാണനാണ് ബ്രഹ്മമെന്ന് ശൗല്ബായനൻ പറഞ്ഞുതന്നത്. പ്രാണിയ്ക്കാത്തവന് –പ്രാണനില്ലാത്തവന് എന്താണ് ഉണ്ടായിരിക്കുന്നത്? എന്നു പറഞ്ഞിട്ട് യാജ്ഞവല്ക്യൻ ചോദിച്ചു. എന്നാൽ അതിന്റെ–ആ പ്രാണനാകുന്ന ബ്രഹ്മത്തിന്റെ ആയതനത്തേയും പ്രതിഷ്ഠയേയും–മൂന്നുകാലത്തിലുമുള്ള ആശ്രയത്തേയും ആ ആചാര്യൻ അങ്ങേയ്ക്കു പറഞ്ഞുതന്നുവോ? എനിക്ക് പറഞ്ഞുതന്നിട്ടില്ല എന്നു ജനകൻ പറഞ്ഞു. സമ്രാട്ടേ, ഇതു–ഈ ബ്രഹ്മം ഒരു കാലുമാത്രമുള്ളതാണല്ലോ എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. അല്ലയോ യാജ്ഞവല്ക്യാ ഇതെല്ലാം അറിയാവുന്ന അങ്ങുതന്നെ നമുക്കു പറഞ്ഞുതരിക എന്നു ജനകൻ അപേക്ഷിച്ചു. പ്രാണൻതന്നെയാണ് ഈ ബ്രഹ്മത്തിന്റെ ശരീരം. ആകാശം ആണ് മൂന്നു കാലത്തിലുമുള്ള ആശ്രയം ഇതിനെ പ്രിയം എന്നുവച്ച് ഉപാസിക്കണം എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. ഹേ യാജ്ഞവല്ക്യ, ഇതിനുള്ള പ്രിയതം എന്താണ്? എന്നു ചോദ്യം. സമ്രാട്ടേ, പ്രാണൻതന്നെ പ്രിയമാണ് എന്നു യാജ്ഞവല്ക്യൻ മറുപടി പറഞ്ഞു. സമ്രാട്ടേ, പ്രാണനു വേണ്ടിയാണല്ലോ യജിപ്പിക്കുവാൻ പാടില്ലാത്തവനെ യജിപ്പിക്കയും ദാനം വാങ്ങാൻ പാടില്ലാത്തവന്റെ ദാനം വാങ്ങുകയുംപോലും ചെയ്യുന്നത്. ഏതു ദിക്കിൽ പോകുന്നുവോ അവിടെ വധാശങ്കയുണ്ടാകുന്നു. സമ്രാട്ടേ, ഇതെല്ലാം പ്രാണൻ പ്രിയനായതുകൊണ്ടുതന്നെ. സമ്രാട്ടേ, പ്രാണൻതന്നെയാണ് പരമമായ ബ്രഹ്മം. ആരാണോ ഇപ്രകാരം അറിഞ്ഞുകൊണ്ട് ഇതിനെ ഉപാസിക്കുന്നത് ഇവനെ പ്രാണൻ ഉപേക്ഷിക്കുകയില്ല. എല്ലാ ഭൂതങ്ങളും ഉപഹാരം മുതലായതു നൽകി അവനെ സന്തോഷിപ്പിക്കും. ദേവനായിത്തീർന്ന് ദേവന്മാരെ അപിഗമിക്കും എന്നു യാജ്ഞവല്ക്യൻ തുടർന്നു പറഞ്ഞു. ഹസ്തിയേപ്പോലുള്ള ഋഷഭത്തോടുകൂടിയ ആയിരം പശുക്കളെ ഞാൻ അങ്ങയ്ക്കു തരുന്നു എന്ന് വിദേഹാധിപനായ ജനകൻ പറഞ്ഞു. അതുകേട്ട യാജ്ഞവല്ക്യൻ പറഞ്ഞു: ശിഷ്യനെ അനുശാസിച്ച് കൃതാർത്ഥനാക്കാതെ ശിഷ്യനിൽനിന്നു ധനം വാങ്ങരുതെന്ന് എന്റെ പിതാവ് വിചാരിച്ചിരുന്നു.

4. ഉപ– യദേവ തേ കശ്ചിദ ബ്രവീത് തച്ഛ്രൃണവാ മേതി. അബ്രവീന്മേബർക്കുർവാർഷ്ണ ശ്ചക്ഷുർവൈ ബ്രഹ്മേതി. യഥാമാതൃമാൻ പിതൃമാതാചാര്യവാൻ ബ്രൂയാത് തഥാ തദ്വാർഷ്ണോ f ബ്രവീച്ച ക്ഷുർവൈ ബ്രഹ്മേതി. അപശ്യതോ ഹി കിം സ്യാദിതി. അബ്രവീത് തു തേ തസ്യാ f f യതനം

പ്രതിഷ്ഠാം? നമേ f ബ്രവീ ദിതി. ഏക പാദ്വാ ഏതത് സമ്രാ ഡിതി. സവൈ നോ ബ്രൂഹി യാജ്ഞവല്ക്യ. ചക്ഷുരേവാ f f യതന മാകാശഃ പ്രതിഷ്ഠാ, സത്യമി ത്യേനദുപാസീത. കാ സത്യതാ യാജ്ഞ വല്ക്യ? ചക്ഷുരേവ സമ്രാ ഡിതി ഹോവാച– ചക്ഷുഷാവൈ സമ്രാട്, പശ്യന്തമാഹു രദ്രാക്ഷീ രിതി. സ ആഹാദ്രാക്ഷമിതി. തത് സത്യം ഭവതി. ചക്ഷുർവൈ സമ്രാട്, പരമം ബ്രഹ്മ നൈനം ചക്ഷുർജഹാതി; സർവാണ്യേനം ഭൂതാന്യഭിക്ഷ രന്തി; ദേവോ ഭൂത്വാ ദേവാനപ്യേതി യ ഏവം വിദ്യാ നേതദു പാസ്തേ. ഹസ്ത്യൃഷഭം സഹസ്രം ദദാമീ തി ഹോവാച ജനകോ, വൈ ദേഹഃ. സഹോ വാച യാജ്ഞവല്ക്യഃ– പിതാമേ f മന്യത നാനനുശിഷ്യ ഹരേ തേതി.

ഏതാണോ അങ്ങേയ്ക്ക് ഒരു ആചാര്യൻ പറഞ്ഞുതന്നട്ടു ള്ളത് അതു നാം കേൾക്കട്ടെ. എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. വൃഷ്ണന്റെ പുത്രനായ ബർക്കു എന്ന ആചാര്യൻ ചക്ഷു സ്സാണ് ബ്രഹ്മമെന്ന് എനിക്കു പറഞ്ഞുതന്നിട്ടുണ്ട് എന്നു ജന കൻ പറഞ്ഞു. എപ്രകാരമാണോ മാതാവുള്ളവനും പിതാവു ള്ളവനും ആചര്യനുള്ളവനും ആയിട്ടുള്ളവൻ പറയുന്നത് അപ്ര കാരമാണ് വൃഷ്ണന്റെ പുത്രൻ ചക്ഷുസ്സാണ് ബ്രഹ്മമെന്ന് പറ ഞ്ഞുതന്നത് എന്തെന്നാൽ കണ്ണു കാണാത്തവന് എന്താണുണ്ടാ യിരിക്കാവുന്നത്? എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. പിന്നെയും ചോദിച്ചു– എന്നാൽ, ആ ബ്രഹ്മത്തിന്റെ ആ യതന ത്തേയും–ശരീരത്തെയും പ്രതിഷ്ഠയേയും–മൂന്നു കാലത്തിലു മുള്ള ആശ്രയത്തേയും അങ്ങേയ്ക്ക് പറഞ്ഞുതന്നിട്ടുണ്ടോ? എനിക്കു പറഞ്ഞുതന്നിട്ടില്ല എന്നു ജനകൻ പറഞ്ഞു. സമ്രാ ട്ടേ, ഇത്–ഈ ബ്രഹ്മം ഒരു കാലു മാത്രമുള്ളതാണല്ലോ എന്നു യജ്ഞവ്ല്യൻ പറഞ്ഞു. അല്ലയോ യാജ്ഞവല്ക്യ, അറിയാ വുന്ന അങ്ങുതന്നെ നമുക്കു പറഞ്ഞുതരിക എന്നു ജനകൻ അപേക്ഷിച്ചു. ആ യതനാ–ശരരം–ചക്ഷുസ്സുതന്നെ. പ്രതിഷ്ഠ– മൂന്നു കാലത്തിലുമുള്ള ആശ്രയം–ആകാശമാകുന്നു. സത്യം എന്നുവച്ച് ഇതിനെ ഉപാസിക്കണം എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. അല്ലയോ യാജ്ഞവല്ക്യ എന്തു സത്യമാണ് ഇതിനു ള്ളത്? എന്നു ജനകൻ ചോദിച്ചു. അല്ലയോ സമ്രാട്ടേ, ചക്ഷു സ്സുതന്നെ സത്യമാകുന്നു എന്നുപറഞ്ഞിട്ട് യാജ്ഞവല്ക്യൻ പറഞ്ഞു: ചക്ഷുസ്സുകൊണ്ടു കാണുന്നവനോട് നീ കണ്ടുവോ? എന്നു ചോദിക്കാറുണ്ടല്ലോ. അവൻ ഞാൻ കണ്ടു എന്നു പറ യുന്നു. അതു സത്യംതന്നെ ആകുന്നു. സമ്രാട്ടേ, ചക്ഷുസ്സുത ന്നെയാണ് പരമമായ ബ്രഹ്മം. ആരാണോ ഇപ്രകാരം അറിഞ്ഞു കൊണ്ട് ഇതിനെ ഉപാസിക്കുന്നത്, ഇവനെ ചക്ഷുസ്സ് ഉപേക്ഷി ക്കയില്ല. എല്ലാ ഭൂതങ്ങളും ഇവനെ ഉപഹാരാദികൾകൊണ്ടു സന്തോഷിപ്പിക്കും. അവൻ ദേവനായിത്തീർന്ന് ദേവന്മാരിൽ ലയിക്കും. ഹസ്തിയെപ്പോലെയുള്ള ഋഷഭത്തോടുകൂടിയ ആയിരം ഗോക്കളെ ഞാൻ അങ്ങേയ്ക്കു തരുന്നു എന്ന് വിദേ ഹാധിപനായ ജനകൻ പറഞ്ഞു. യാജ്ഞവല്ക്യൻ അതിനു ത്തരം പറഞ്ഞു:– ശിഷ്യനെ അനുശാസിച്ചു കൃതാർത്ഥനാ ക്കാതെ ശിഷ്യനിൽനിന്നു ധനം വാങ്ങിക്കൂടാ എന്ന് എന്റെ പിതാവു വിചാരിച്ചിരുന്നു.

5. ഉപ– യദേവ തേ കശ്ചിദ ബ്രവീത് തച്ഛൃണവാ മേ തി അബ്രവീന്മേ ഗദർഭീവിപീതോ ഭാരദ്വാ ജഃ ശ്രോത്രം വൈബ്രഹ്മേതി, യഥാ മാതൃമാൻ പിതൃ മാനാചാര്യവാൻ ബ്രൂയാത് തഥാതദ് ഭാരദ്വാജോ f ബ്രവീച്ഛ്രോതാത്രം വൈ ബ്രഹ്മേതി. അശൃണ്വാതോ ഹി കിം സ്യാദിതി അബ്രവീത് തുതേ തസ്യ f f യ തനം പ്രതിഷ്ഠാം? ന മേ f ബ്രവീ തിതി ഏക പാദ്വാ ഏതത് സമ്രാ ഡിതി സ വൈ നോ ബ്രൂഹി യാജ്ഞവല്ക്യ ശ്രോത്രമേവാ f f യതന, മാകാശഃ പ്രതിഷ്ഠാ f നന്ത ഇത്യേന ദുപാസിത ക f നന്തതാ യാജ്ഞവല്ക്യ? ദിശ ഏവ സമ്രാ, ഡിതി ഹോ വാച. തസമ്ദ്വൈ സമ്രാ, ഡപിയാം കാം ച ദിശം ഗച്ഛതി നൈവാസ്യാ അന്തം ഗച്ഛതി അനന്താ ഹി ദിശോ, ദിശോ വൈ സമ്രാട്, ശ്രോത്രാ, ശ്രോത്രം ജഹാതി, സർവാണ്യേനാം ഭൂതാന്യ ഭിക്ഷ രന്തി; ദേവോ ഭൂത്വാ ദേവാനപ്യേതിയ ഏവം വിദ്വാനേ തദുപാസ്തേഹസ്ത്യൃ ഷഭം സഹസ്രം ദദാമീ തി ഹോവാച ജനകോ വൈദേഹഃ സഹോ വാച യാജ്ഞവല്ക്യഃ–പിതാമേ f മന്യത നാനനു ശിഷ്യ ഹരേ തേതി.

ഏതാണോ അങ്ങേയ്ക്ക് ഒരു ആചാര്യൻ പറഞ്ഞുതന്നിട്ടു ള്ളത്, അതു നാം കേൾക്കട്ടെ എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. ഭരദ്വാജന്റെ പുത്രനായ ഗർദഭീവിപീതൻ എന്ന ആചാര്യൻ ശ്രോത്രം തന്നെയാണ് ബ്രഹ്മം എന്ന് എനിക്കു പറഞ്ഞുതന്നി ട്ടുണ്ട്. എന്നു ജനകൻ പറഞ്ഞു. എപ്രകാരമാണോ മാതാവുള്ള വനും പിതാവുള്ളവനും ആചാര്യനുള്ളവനും ആയിട്ടുള്ളവൻ പറഞ്ഞുതരുന്നത് അപ്രകാരമാണ്, ശ്രോത്രം തന്നെയാണ് ബ്രഹ്മ മെന്ന് ഭരദ്വാജന്റെ പുത്രൻ പറഞ്ഞത്. എന്തെന്നാൽ, കേൾക്കാൻ സാധിക്കാത്തവന് എന്താണുണ്ടായിരിക്കുക? എന്നു പറഞ്ഞിട്ട് യാജ്ഞവല്ക്യൻ ചോദിച്ചു:– എന്നാൽ ആ ശ്രോത്രമാകുന്ന ബ്രഹ്മത്തിന്റെ ആയതനത്തേയും–ശരീരത്തെയും പ്രതിഷ്ഠയേ യും–ആശ്രയത്തേയും പറഞ്ഞുതന്നിട്ടുണ്ടോ? എനിക്ക് പറഞ്ഞു തന്നിട്ടില്ല എന്നു ജനകൻ മറുപടി പറഞ്ഞു. സമ്രാട്ടേ, ഇത്–ഈ പറഞ്ഞുതന്ന ബ്രഹ്മം ഒരു കാലു മാത്രമുള്ളതാണല്ലോ എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. അല്ലയോ യാജ്ഞവല്ക്യാ അങ്ങുതന്നെ നമുക്കു പറഞ്ഞുതരിക എന്നു ജനകൻ അപേ ക്ഷിച്ചു. ശരീരം ശ്രോത്രം തന്നെയാണ്. ആശ്രയം ആകാശമാ കുന്ന അനന്തം എന്നുവച്ച് ഇതിനെ ഉപാസിക്കണം. എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. അല്ലയോ യാജ്ഞവല്ക്യാ, ഇതി നുള്ള അനന്തത ഏതാണ്? എന്നു ജനകൻ ചോദിച്ചു. സമ്രാ ട്ടേ, ദിക്കുകൾ തന്നെയാണ് അനന്തത എന്നു പറഞ്ഞിട്ട് യാജ്ഞ വല്ക്യൻ പറഞ്ഞു:– അതിനാൽ ആണ് സമ്രാട്ടേ, ഏതു ദിക്കി ലേയ്ക്കു പോയാലും ഇതിന്റെ അവസാനത്തെ തീർച്ചയായും പ്രാപിക്കാത്തത്. ദിക്കുകൾ അനന്തങ്ങളാണല്ലോ. ദിക്കുകൾ തന്നെയാണ്, സമ്രാട്ടേ, ശ്രോത്രം. ശ്രോത്രം തന്നെയാണ്, സമ്രാ ട്ടേ, പരമമായ ബ്രഹ്മം. ആരാണോ ഇപ്രകാരം അറിഞ്ഞുകൊണ് ഇതിനെ ഉപാസിക്കുന്നത്, ഇവനെ ശ്രോത്രം ഉപേക്ഷിക്കയില്ല. എല്ലാ ഭൂതങ്ങളും ഇവനെ ഉപഹാരാദി സമർപ്പണംകൊണ്ടു സന്തോഷിപ്പിക്കും. അവൻ ദേവനായിത്തീർന്ന് ദേവന്മാരെ അപി

ഗമിക്കും–ദേവന്മാരിൽ ലയിക്കും. ഹസ്തിയെപ്പോലെയുള്ള ഋഷഭത്തോടുകൂടിയ ആയിരം ഗോക്കളെ ഞാൻ തരുന്നു. എന്ന് വിദേഹാധിപനായ ജനകൻ പറഞ്ഞു. യാജ്ഞവല്ക്യൻ പറഞ്ഞു. ശിഷ്യനെ അനുശാസിച്ചു കൃതാർത്ഥനാക്കാതെ ശിഷ്യനോടു ധനം വാങ്ങിക്കൂടാ എന്നു എന്റെ പിതാവ് വിചാരിച്ചിരുന്നു.

6. ഉപ– യദേവ തേ കശ്ചിദബ്രവീത്, തച്ഛൃണവാമേതി. അബ്രവീന്മേ സത്യകാമോ ജാബാലോമനോ വൈ ബ്രഹ്മേതി. യഥ മാതൃമാൻ പിതൃമാനാചാര്യവാൻ ബ്രൂയാത്, തഥാ തജ്ജാബാലോ f ബ്രവീന്മനോ വൈ ബ്രഹ്മേതി അമനസോഹി കിം സ്യാത്? ഇതി. അബ്രവീത് തു തേതസ്യാ ff യതനം പ്രതിഷ്ഠാം/ നമേ f ബ്രവീദിതി. ഏകപാദ്വാ ഏതത് സമ്രാഡിതി. സവൈ നോ ബ്രൂഹി യാജ്ഞവല്ക്യ. മന ഏവാ f f യതന, മാകാശഃ പ്രതിഷ്ഠാ f f നന്ദ ഇത്യേനദുപാസീത. കാ ff നന്ദതാ യാജ്ഞവല്ക്യ? മന ഏവ സമ്രാഡിതി ഹോവാച മനസാ വൈ സമ്രാട് സ്ത്രിയമഭിഹാര്യതേ, തസ്യാം പ്രതിരൂപഃ പുത്രോ ജായതേ; സ ആനന്ദഃ മനോ വൈ സമ്രാട് പരമം ബ്രഹ്മ; നൈനം മനോ ജഹാതി, സർവാണ്യേനം ഭൂതാന്യഭിക്ഷരന്തി, ദേവോ ഭൂത്വാ ദേവാനപ്യേതി യ ഏവം വിദ്വാനേതദുപാസ്തേ. ഹസ്ത്യൃഷഭം സഹസ്രം ദദാമീ തി ഹോവാച ജനകോ വൈദേഹഃ. സഹോവാച യാജ്ഞവല്ക്യഃ– പിതാമേ f മന്യത താനനുശിഷ്യ ഹരേതേതി

ഏതാണോ അങ്ങേയ്ക്ക് ഒരു ആചാര്യൻ പറഞ്ഞുതന്നിട്ടുള്ളത്, അതു നാം കേൾക്കട്ടെ എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. ജബാലയുടെ പുത്രനായ സത്യകാമൻ, മനസ്സാണു ബ്രഹ്മമെന്ന് എനിക്കു പറഞ്ഞുതന്നിട്ടുണ്ട് എന്നു ജനകൻ മറുപടി പറഞ്ഞു. എപ്രകാരമാണോ, മാതാവുള്ളവനും പിതാവുള്ളവനും ആചാര്യനുള്ളവനും ആയിട്ടുള്ളവൻ പറഞ്ഞുകൊടുക്കുന്നത്, അപ്രകാരമാണ്, ജബാലയുടെ പുത്രൻ മനസ്സാണ് ബ്രഹ്മം എന്ന് പറഞ്ഞത്. എന്തെന്നാൽ, മനസ്സില്ലാത്തവന് എന്താണുണ്ടായിരിക്കാവുന്നത്? എന്നു പറഞ്ഞിട്ട് യാജ്ഞവല്ക്യൻ ചോദിച്ചു. എന്നാൽ അങ്ങേയ്ക്ക് ആ മനസ്സാകുന്ന ബ്രഹ്മത്തെ ആയതനത്തേയും–ശരീരത്തേയും, പ്രതിഷ്ഠയേയും–ആശ്രയത്തേയും പറഞ്ഞുതന്നിട്ടുണ്ടോ? എനിക്കു പറഞ്ഞുതന്നിട്ടില്ല എന്നു ജനകൻ പറഞ്ഞു. സമ്രാട്ടേ, ഈ ബ്രഹ്മം ഒരു പാദം മാത്രമുള്ളതാണല്ലോ എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. അല്ലയോ യാജ്ഞവല്ക്യ, അങ്ങനെയുള്ള അങ്ങുതന്നെ നമുക്കുപദേശിച്ചുതരിക എന്നു ജനകൻ അപേക്ഷിച്ചു. ശരീരം മനസ്സുതന്നെ. പ്രതിഷ്ഠ –ആശ്രയം, ആകാശമാകുന്നു. ആനന്ദമെന്നുവച്ച് ഇതിനെ ഉപാസിക്കണം. എന്നു യാജ്ഞവല്ക്യൻ പറഞ്ഞുകൊടുത്തു. യാജ്ഞവല്ക്യ, ഇതിനുള്ള ആനന്ദതം എന്താണ്? എന്നു ജനകൻ ചോദിച്ചു. സമ്രാട്ടേ, മനസ്സുതന്നെ ആനന്ദമാകുന്നു എന്നു പറഞ്ഞിട്ട് യാജ്ഞവല്ക്യൻ പറഞ്ഞു:– സമ്രാട്ടേ, മനസ്സുകൊണ്ടാണല്ലോ സ്ത്രീയെ പ്രാർത്ഥിക്കുന്നത്. അവളിൽ അനുരൂപനായ പുത്രൻ ജനിക്കുന്നു. അവൻ–ആ പുത്രൻ–ആനന്ദമാകുന്നു–ആനന്ദഹേതുവാകുന്നു. സമ്രാട്ടേ, മനസ്സുതന്നെയാണ് പരമമായ ബ്രഹ്മം. ആരാണോ ഇങ്ങനെ അറിഞ്ഞുകൊണ്ട് ഇതിനെ ഉപാസിക്കുന്നത് ഇവനെ മനസ്സ് ഉപേക്ഷിക്കയില്ല. ഇവനെ എല്ലാ ഭൂതങ്ങളും ഉപഹാരങ്ങൾ സമർപ്പിച്ചും മറ്റും സന്തോഷിപ്പിക്കും. അവൻ ദേവനായിത്തീർന്നിട്ട് ദേവന്മാരിൽ ലയിക്കും. ഹസ്തിയെപ്പോലുള്ള ഋഷഭത്തോടുകൂടിയ ആയിരം പശുക്കളെ ഞാൻ തരുന്നു എന്ന് വിദേഹാധിപനായ ജനകൻ പറഞ്ഞു. ആ യാജ്ഞവല്ക്യൻ പറഞ്ഞു: ശിഷ്യനെ അനുശാസിക്കാതെ ശിഷ്യനിൽനിന്നു ധനം സ്വീകരിച്ചുകൂടാ എന്ന് എന്റെ പിതാവ് വിചാരിച്ചിരുന്നു.

7. ഉപ– യദേവ തേ കശ്ചിദബ്രവീത് തച്ഛൃണവാമേതി. അബ്രവീന്മേ വിദഗ്ദ്ധഃ ശാകല്യോ ഹൃദയം വൈ ബ്രഹ്മേതി. യഥാമാതൃമാൻ പിതൃമാനാചാര്യവാൻ ബ്രൂയാത് തഥാ തച്ഛാകല്യോ f ബ്രവീദ് ധൃതയം വൈ ബ്രഹ്മേതി. അബ്രവീത് തു തേ തസ്യാ ffയതനം, പ്രതിഷ്ഠാം? നമേ f ബ്രവീ ദിതി ഏകപാദ് വാ ഏതത് സമ്രാ, ഡിതി. സ വൈ തോ ബ്രൂഹി യാജ്ഞവല്ക്യ ഹൃദയമേവാ f f യതന, മാകാശഃ പ്രതിഷ്ഠാ, സ്ഥിതിരിത്യേന ദുപാസീത കാ സ്ഥിതിതാ യാജ്ഞവല്ക്യ ഹൃദയ മേവ സമ്രാ, ഡിതി. ഹോവാച ഹൃദയം വൈ സമ്രാട് സർവേഷാം ഭൂതാനാമായതനം ഹൃദയം വൈ സമ്രാട് സർവേഷാം ഭൂതാനാം പ്രതിഷ്ഠാഹൃദയേ ഹ്യേവ സമ്രാട് സർവാണി ഭൂതാനി പ്രതിഷ്ഠിതാനി ഭവന്തി ഹൃദയം വൈ സമ്രാട് പരമം ബ്രഹ്മ. നൈനം ഹൃദയം ജഹാതി; സർവാണ്യേനം ഭൂതാന്യഭിക്ഷരന്തി; ദേവോ ഭൂത്വാ ദേവാനപ്യേതി; യ ഏവം വിദ്വാനേതദുപാസ്തേ. ഹസ്ത്യൃ ഷഭം സഹസ്രം ദദാമീതിഹോ വാച ജനകോ വൈ ദേഹഃ സഹോവാചയാജ്ഞവല്ക്യഃ:– പിതാ മേ f മന്യത നാനനുശിഷ്യ ഹരേതേതി.

ഏതാണോ അങ്ങേയ്ക്ക് ഒരു ആചാര്യൻ പറഞ്ഞുതന്നിട്ടുള്ളത്, അത് നാം കേൾക്കട്ടെ എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. ശകലന്റെ പുത്രനായ വിദഗ്ദ്ധൻ, ഹൃദയമാണ് ബ്രഹ്മം എന്ന് എനിക്കു പറ്ഞുതന്നിട്ടുണ്ട് എന്നു ജനകൻ ഉത്തരം പറഞ്ഞു. എപ്രകാരമാണോ മാതാവുള്ളവനും പിതാവുള്ളവനും ആചാര്യനുള്ളവനും ആയിട്ടുള്ളവൻ പറഞ്ഞുതരുന്നത്, അപ്രകാരമാണ് ശാകല്യൻ അങ്ങനെ ഹൃദയമാണ് ബ്രഹ്മമെന്നു പറഞ്ഞുതന്നത്. എന്തെന്നാൽ, ഹൃദയമില്ലാത്തതവന് എന്താണ് ഉണ്ടായിരിക്കാവുന്നത്? എന്നു പറഞ്ഞിട്ടു യാജ്ഞവല്കൻ ചോദിച്ചു:– എന്നാൽ അങ്ങേയ്ക്ക് അതിന്റെ– ആ ബ്രഹ്മത്തിന്റെ ആയതനത്തേയും–ശരീരത്തേയും പ്രതിഷ്ഠയേയും –ആശ്രയത്തേയും പറഞ്ഞുതന്നിട്ടുണ്ടോ? എനിക്ക് പറഞ്ഞുതന്നിട്ടില്ല എന്നു ജനകൻ മറുപടി പറഞ്ഞു. സമ്രാട്ടേ, ഈ ബ്രഹ്മം ഒരു പാദം മത്രമുള്ളതാണല്ലോ എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. അല്ലയോ യാജ്ഞവല്ക്യ അങ്ങുതന്നെ നമുക്ക് പറഞ്ഞുതരിക എന്നു ജനകൻ അപേക്ഷിച്ചു. ശരീരം ഹൃദയംതന്നെ പ്രതിഷ്ഠം– ആശ്രയം ആകാശമാകുന്നു. സ്ഥിതി എന്നുവച്ച് ഇതിനെ ഉപാസിക്കണം എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. അല്ലയോ യാജ്ഞവല്ക്യ, ഇതിനുള്ള സ്ഥിതിത എന്താണ്?

എന്നു ജനകൻ ചോദിച്ചു. സമ്രാട്ടേ, ഹൃദയംതന്നെ സ്ഥിതിയാകുന്നു എന്നു പറഞ്ഞിട്ട് യാജ്ഞവല്ക്യൻ പറഞ്ഞു:– സമ്രാട്ടേ, ഹൃദയമാണ് എല്ലാ ഭൂതങ്ങൾക്കും ആയതന. സമ്രാട്ടേ, ഹൃദയമാണ് എല്ലാ ഭൂതങ്ങൾക്കും പ്രതിഷ്ഠ. എന്തെന്നാൽ, സമ്രാട്ടേ, ഹൃദയത്തിൽ തന്നെയാണ് എല്ലാ ഭൂതങ്ങലും പ്രതിഷ്ഠിതങ്ങളായിരിക്കുന്നത്. സമ്രാട്ടേ, ഹൃദയമാണ് പരമമായ ബ്രഹ്മം. ആരാണോ ഇപ്രകാരം അറിഞ്ഞുകൊണ്ട് ഇതിനെ ഉപാസിക്കുന്നത്, ഇവനെ ഹൃദയം ഉപേക്ഷിക്കയില്ല ഇവനെ എല്ലാ ഭൂതങ്ങളും ഉപഹാരാദികൾകൊണ്ടു സന്തോഷിപ്പിക്കും, അവൻ ദേവനായിത്തീർന്നിട്ടു ദേവന്മാരിൽ ലയിക്കും. ഹസ്തിയെപ്പോലയുള്ള ഋഷഭത്തോടുകൂടിയ ആയിരം ഗോക്കളെ ഞാൻ തരുന്നു എന്ന് വിദേഹാധിപനായ ജനകൻ പറഞ്ഞു. യാജ്ഞവല്ക്യൻ പറഞ്ഞു: ശിഷ്യനെ അനുശാസിക്കാതെ ശിഷ്യനിൽനിന്നും ധനം വാങ്ങരുതെന്ന് എന്റെ പിതാവ് വിചാരിച്ചിരുന്നു.

**രണ്ടാം ബ്രാഹ്മണം**

8. ഉപ– ജനകോ ഹ വൈദേഹഃ കുർച്ചാദുപാസർപ്പന്ന വാ ച നമസ്തേ f സ്തു യാജ്ഞവല്ക്യാനുമാശാധീ തി, സഹോവാച– യഥാ വൈ സമ്രാൺ മഹാന്തമധ്വാന മേഷ്യൻ രഥം വാ നാവം വാ സമാദദീ തൈവമേ വൈതാഭിരുപനിഷദ്ഭീഃ സമാഹിതാത്മാ f സി. ഏവം വൃന്ദാരക ആഢ്യഃ സന്നധീതവേദ ഉക്തോപനിഷത്ക ഇതോ വിമുച്യമാനഃ ക്വ ഗമിഷ്യസീ തി. നാഹം തദ് ഭഗവൻ വേദയത്ര ഗമിഷ്യാമീ തി അഥ വൈതേ f ഹം തദ് വക്ഷ്യാമി യത്ര ഗമിഷ്യസീ തി. ബ്രവീതു ഗവാ നിതി.

വിദേഹാധിപനായ ജനകൻ കൂർച്ചമെന്ന ഒരുതരം ആസനത്തിൽനിന്ന് അടുക്കൽ ഇറങ്ങിച്ചെന്നിട്ട് പറഞ്ഞു:– അല്ലയോ യാജ്ഞവല്ക്യ–അങ്ങേയ്ക്കു നമസ്കാരം എന്നെ അനുശാസിച്ചാലും! എന്ന്. യാജ്ഞവല്ക്യൻ പറഞ്ഞു:– സമ്രാട്ടേ എപ്രകാരമാണോ ഒരു ദീർഘമായ അധ്വാവിനെ ഗമിക്കുവാൻ പോകുന്നവൻ രഥത്തെയോ നൗവിനേയോ എടുക്കുന്നത്, ഇപ്രകാരം തന്നെ അങ്ങ് ഈ ഉപനിഷത്തുകളെക്കൊണ്ട് സംയുക്താത്മാവായി–ഒരുക്കമെല്ലാം പൂർത്തിയായവനായി ഇരിക്കുന്നു. ഇപ്രകാരം വൃന്ദാകരനും–പൂജ്യനും ധനവാനും വേദങ്ങളെ അധ്യയനം ചെയ്തിട്ടുള്ളവനും ആചാര്യന്മാരാൽ ഉപനിഷത്തുകൾ ഉപദേശിക്കപ്പെട്ടവനും ആണെങ്കിൽ അങ്ങ് ഇതിൽനിന്ന്–ഈ ദേഹത്തിൽനിന്ന് വിട്ടുപോകുമ്പോ എവിടെ പോകും? ഭഗവാനേ, ഞാൻ എവിടെയാണോ പോകുവാൻ പോകുന്നത്, അത് ഞാൻ അറിയുന്നില്ല എന്നു ജനകൻ പറഞ്ഞു. അങ്ങനെയാണെങ്കിൽ എങ്ങു എവിടെയാണോ പോകുവാൻ പോകുന്നത്, അത് അങ്ങേയ്ക്ക് ഞാൻ പറഞ്ഞുതരാം എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. ഭഗവാൻ പറഞ്ഞുതന്നാലും! എന്നു ജനകൻ പറഞ്ഞു.

9. ഉപ–ഇന്ധോ ഹ വൈ നാമൈഷ യോ f യം ദക്ഷിണേ f ക്ഷൻ പുരുഷഃ തം വാ ഏതമിന്ധം സന്തമിന്ദ്ര ഇത്യാചണതേ പരോക്ഷേണവൈ. പരോക്ഷപ്രിയാ ഇവ ഹി ദേവാഃ പ്രത്യക്ഷദ്വിഷഃ

ദക്ഷിണമായ അക്ഷിയിൽ ഉള്ള ഈ പുരുഷൻ ഇന്ധൻ എന്നു പേരുള്ളവനാകുന്നു. ഇന്ധനായിരിക്കുന്ന ഇവനെയാണ് പരോക്ഷമായിട്ട് ഇന്ദ്രൻ എന്ന് പറയുന്നത്. എന്തെന്നാൽ പരോക്ഷപ്രിയന്മാരായ ദേവന്മാർ പ്രത്യക്ഷമായി പേരു പറയുന്നതിനെ വെറുക്കുന്നവരാകുന്നു.

10. ഉപ– അഥൈതദ്വാമേ f ക്ഷണീ പുരുഷരൂപമേ ഷാ f സ്യ പത്നീ വിരാട്; തയോരേഷ സംസ്താവോ യ ഏഷോ f ന്തർ ഹൃദയ ആകാശഃ അഥൈനയോരേ ത ദന്നം, യ ഏഷോ f ന്തർ ഹൃദയേ ലോഹിതപിണ്ഡഃ. തഥൈ നയോരേ തത് പ്രാവരണം യദേതദന്തർ ഹൃദ യേജാലകമിവ. അഥൈനയോരേ ഷാസൃതി; സഞ്ച രിണീ, യൈഷാ ഹൃദയാ ദൂർദ്ധ്വാ നാഡ്യുച്ചരതി. യഥാ കേശഃ സഹസ്രധാ ഭിന്ന ഏവമസ്യൈതാഹിതാ നാ മനാസ്യോ f ന്തന്തർ ഹൃദയേ പ്രതിഷ്ഠിതാ ഭവന്തി ഏതാഭിർവ്വാ ഏതദാസ്രവ ദാസ്രവതി തസ്മാദേഷ പ്രവിവിക്താഹാരതര ഇവൈവ ഭവത്യസ്മാച്ഛാരീ രാദാത്മനഃ

പിന്നെ ഇടത്തുകണ്ണിൽ ഉള്ള ഈ പുരുഷരൂപം ഈ ഇന്ദ്രന്റെ പത്നിയായ വിരാട്ടാകുന്നു. ഹൃദയമദ്ധ്യത്തിൽ ഉള്ള ഈ ആകാശം ഏതോ ഇത് അവരുടെ–ആ ഇന്ദ്രന്റെയും ഇന്ദ്രാണിയുടെയും സംസ്താവമാകുന്നു. പിന്നെ, ഹൃദയാന്തർഭാഗത്തിലുള്ള പിണ്ഡാകൃതിയെ പ്രാപിച്ചിരിക്കുന്ന രക്തം ഏതോ ഇത് അവരുടെ അന്നമാകുന്നു. പിന്നെ ഹൃദയാന്തർഭാഗത്തിൽ ഈ വലപോലെയുള്ളത് ഏതോ ഇത് ഇവരുടെ പ്രാവരണമാകുന്നു. പിന്നെ ഹൃദയത്തിൽ നിന്ന് ഊർദ്ധ്വാഭിമുഖിയായി ഏതു നാഡിയാണോ പോകുന്നത് ഇത് ഇവരുടെ സഞ്ചരിക്കുന്നതിനുള്ള സൃതിയാകുന്നു. ആയിരമായിട്ടു ഭേദിക്കപ്പെട്ട കേശം–തലനാര് ഏതു പ്രകാരമോ ഇപ്രകാരമുള്ള ഹിതകൾ എന്ന് പേർ പറയുന്ന ഈ ദേഹത്തിന്റെ നാഡികൾ ഹൃദയാന്തർഭാഗത്തിൽ ഉറപ്പിക്കപ്പെട്ടിരിക്കുന്നു. അവയിൽ കൂടിയാണ് ഒലിച്ചുപോകുന്ന ഈ അന്നം പോകുന്നത്. അതിനാൽ ഈ ലിംഗാത്മാവ് ഈ ശരീരമാകുന്ന ആത്മാവിനേക്കാൽ സൂക്ഷ്മതരമായ ആഹാരത്തോടുകൂയിവ തന്നെ ആകുന്നു.

11. ഉപ– തസ്യ പ്രാചീദിക് പ്രാഞ്ചഃ പ്രാണാ, ദക്ഷിണാ ദിഗ്ദക്ഷിണേ പ്രാണാഃ, പ്രതീചീദിക് പ്രത്യഞ്ചഃ പ്രാണാ, ഉദീചീ ദിഗുദഞ്ചഃ പ്രാണാ ഊർദ്ധ്വ ദിഗൂർദ്ധ്വാഃ പ്രാണാ, അവാചീ ദിഗവാഞ്ചഃ പ്രാണാഃ, സർവാദിശഃ സർവേ പ്രാണാഃ സ ഏഷ നേതിനേതി ആത്മാ f ഗൃഹ്യോ ന ഹി ഗൃഹ്യതേ f ശീര്യോ ന ഹി ശീര്യതേ f സങ്ഗോ ന ഹി സജ്യതേ f സിതോ ന വ്യഥതേ ന രിഷ്യതി അഭയം വൈ ജനക പ്രാപ്തോ f സി തിഹോവാച യാജ്ഞവൽക്യഃ സ ഹോവാച ജന കോ വൈദേ ഹോ f ഭയം ത്വാ ഗച്ഛതാദ് യാജ്ഞവല്ക്യ യോ നോ ഭഗവന്നഭയം വേദയസേ; നമസ്തേ f സ്തിമേ വിദേഹാ അയമഹമസ്തി

ആ വിദ്വാന് കിഴക്കേദിക്ക് കിഴക്കുള്ള പ്രാണങ്ങളാകുന്നു. തെക്കേദിക്കു തെക്കുള്ള പ്രാണങ്ങളാകുന്നു. പടിഞ്ഞാറേദിക്കു പടിഞ്ഞാറുള്ള പ്രാണങ്ങളാകുന്നു. വടക്കുദിക്കു വടക്കുള്ള പ്രാണങ്ങളാകുന്നു. മുകളിലുള്ള ദിക്കു മുകളിലുള്ള പ്രാണങ്ങളാകുന്നു. താഴയുള്ള ദിക്കു താഴെയുള്ള പ്രാണങ്ങളാകുന്നു. എല്ലാ പ്രാണങ്ങളുമാകുന്നു. ഇതാണ് നേതിനേതി എന്നു മധുകാണ്ഡത്തിൽ നിർദ്ദേശിക്കപ്പെട്ടിട്ടുള്ള ആത്മാവ്. ഈ ആത്മാവ് ഗ്രഹിക്കപ്പെടുവാൻ കഴിയാത്തതാകുന്നു. എന്തെന്നാൽ, അതു ഗ്രഹിക്കപ്പെടുവന്നില്ല. പൊടിഞ്ഞുപോകാത്തതാകുന്നു. എന്തെന്നാൽ പൊടിഞ്ഞുപോകുന്നില്ല. സങ്ഗമില്ലാത്തതാകുന്നു. എന്തെന്നാൽ സംഗത്തെ പ്രാപിക്കുന്നില്ല. ബന്ധിക്കപ്പെടാത്തതാകുന്നു. എന്തെന്നാൽ വ്യഥിക്കുന്നില്ല. അതിനാൽ ഹിംസയെ പ്രാപിക്കുന്നില്ല. നശിക്കുന്നില്ല. അല്ലയോ ജനക, അഭയത്തെ അങ്ങ് പ്രാപ്തനായിരിക്കുന്നു എന്നു യാജ്ഞവല്ക്യൻ പറഞ്ഞു. ആ വിദേഹാധിപനായ ജനകൻ പറഞ്ഞു:- അല്ലയോ യാജ്ഞവല്ക്യ ഭഗവാനേ എനിക്കു അഭയത്തെ അറിയിച്ചുതരുന്ന അങ്ങേയും അഭയം-അർത്ഥശൂന്യമായിട്ടുള്ളത് പ്രാപിക്കട്ടെ. അങ്ങേയ്ക്ക് നമസ്ക്കാരം! വിദേഹങ്ങൾ ഇതാ! ഞാൻ ഇതാ!□

**മൂന്നാം ബ്രാഹ്മണം**

12. ഉപ ജനകം ഹ വൈദേഹം യാജ്ഞവല്ക്യാ ജഗാമ സമേനേ ന വദിഷ്യ ഇതി. അഥ ഹ യജ്ഞനകശ്ച വൈദേഹോ യാജ്ഞവല്ക്യശ്ചാഗ്നി ഹോത്രേ സമൂദാ തേ. തസ്മൈഹ യാജ്ഞവൽക്യോ വരം ദദൗ സ ഹ കാമപ്രശ്നമേവ വവ്രേ തം ഹ സ്മൈ ദദൗ. തം ഹ സമ്രാഡേവ പൂർവ്വം പപ്രച്ഛ

വിദേഹാധിപനായ ജനകന്റെ അടുക്കൽ യാജ്ഞവൽക്യൻ ചെന്നു. അദ്ദേഹം-യാജ്ഞവൽക്യൻ രാജാവിനു ഞാൻ ഒന്നും പറഞ്ഞുകൊടുക്കുകയില്ല എന്ന് വിചാരിച്ചിരുന്നു. എന്നാൽ എപ്പോൾ വിദേഹാധിപനായ ജനകനും യാജ്ഞവൽക്യനും അഗ്നിഹോത്രവിഷയത്തിൽ സംവാദം ചെയ്തിരുന്നുവോ അപ്പോൾ അദ്ദേഹത്തിന്-ജനകന്-യാജ്ഞവൽക്യൻ വരംകൊടുത്തു. അദ്ദേഹം-ജനകൻ-ഇഷ്ടംപോലെ ചോദിക്കുവാനുള്ള അനുവാദം വരിച്ചു: ആ വരത്തെ അദ്ദേഹത്തിന്-ജനകന്-കൊടുക്കുകയും ചെയ്തു. യാജ്ഞവൽക്യനോട് സമ്രാട്ടുതന്നെ ആദ്യം ചോദിച്ചു:

13. ഉപ- യാജ്ഞവല്ക്യ, കിം ജ്യോതിരയം പുരുഷ ഇതി. ആദിത്യജ്യോതിഃ സമ്രാ, ഡിതി ഹോ വാച:- ആദിത്യേ നൈവായം ജ്യോതിഷാ ff സ്തേ, പല്യയതേ, കർമ്മകുരുതേ, വിപല്യേ തീതി ഏവമേവൈതദ് യാജ്ഞവൽക്യ.

യാജ്ഞവൽക്യ, ഈ പുരുഷൻ എന്തു ജ്യോതിസ്സോടുകൂടിയവനാണ് എന്നു രാജാവു ചോദിച്ചു. സമ്രാട്ടേ, ആദിത്യനാകുന്നു ജ്യോതിസ്സോടുകൂടിയവനാകുന്നു എന്നു പറഞ്ഞിട്ട് യാജ്ഞവൽക്യൻ തുടർന്നു. ഈ പുരുഷൻ ആദിത്യനാകുന്ന ജ്യോതിസ്സുകൊണ്ടുതന്നെയാണ്, ഇരിക്കുന്നതും, പോകുന്നതും, ജോലി ചെയ്യുന്നതും.

14. ഉപ- അസ്തമിത ആദിത്യേ യാജ്ഞവല്ക്യ കിം ജ്യോതിരേവായം പൂരുഷ ഇതി ചന്ദ്രമാ ഏവാസ്യ ജ്യോതിർഭവതീതി ചന്ദ്രമസൈവായം ജ്യോതിഷാസ്തേ പല്യയതേ കർമ കുരുതേ വിപല്യേതീത്യേവമേവൈതദ് യാജ്ഞവല്ക്യ,

ഹേ യാജ്ഞവല്ക്യാ, ആദിത്യൻ അസ്തമിക്കുമ്പോൾ ഈ പുരുഷൻ ഏതിൽ ജ്യോതിസ്സുള്ളവനാകും? യാജ്ഞവല്കൻ പറഞ്ഞു. ഈ സമയത്ത് ചന്ദ്രനിൽ അവന്റെ ജ്യോതിസ്സുണ്ടാകും, ചന്ദ്രന്റെ രൂപത്തിലുള്ള ജ്യോതിസ്സുവഴി ഇവൻ ഇരിക്കുകയും അങ്ങോട്ടും ഇങ്ങോട്ടും പോകുകയും കർമ്മം ചെയ്യുകയും തിരിച്ചുപോകുകയും ചെയ്യുന്നു. ജനകൻ ചോദിച്ചു. ഹേ യാജ്ഞവല്ക്യാ, ഈ കാര്യം ഇങ്ങനെതന്നെയാണോ

15. ഉപ-അസ്തമിത ആദിത്യേ യാജ്ഞവല്ക്യ ചന്ദ്രമസ്യസ്തമിതേ കിം ജ്യോതിരേവായം പുരുഷ ഇത്യ ഗ്നിരേവാസ്യ ജോതിർഭവതീത്യഗ്നിരേനവായം ജ്യോതിഷാസ്തേ പല്യയതേ കർമ കരുതേ വിപല്യേതീത്യേവമേവൈതദ് യാജ്ഞവല്ക്യ.

ജനകൻ ചോദിച്ചു ഹേ യാജ്ഞവല്ക്യാ, ആദിത്യൻ അസ്തമിച്ചുപോയി കഴിഞ്ഞിട്ടും ഈ പുരുഷൻ ഏതിൽ ജ്യോതിസ്സുള്ളവനാകും. യാജ്ഞവല്ക്യൻ പറഞ്ഞു. അവന്റെ ജ്യോതിസ്സ് അഗ്നിയിലാകുന്നു. അവൻ അഗ്നി രൂപജ്യോതിസ്സുവഴി ഇരിക്കുകയും അങ്ങോട്ടുമിങ്ങോട്ടും സഞ്ചരിക്കുകയും കർമ്മങ്ങൾ ചെയ്യുകയും കർമ്മത്തെ വരിക്കുകയും ചെയ്യുന്നു. ഹേ യാജ്ഞവല്ക്യാ! ഈ കാര്യം അങ്ങനെയാണോ.

16. ഉപ. അസ്തമിത ആദിത്യേ യാജ്ഞവല്ക്യ ചന്ദ്രമസ്യസ്തമിതേ ശാന്തേ f ഗ്നൗ കിം ജ്യോതിരേവായം പുരുഷ ഇതിവാഗേ വാസ്യ ജ്യോതിർഭവതീതി, വാചൈവായം ജ്യോതിഷാസ്തേ പല്യയതേ കർമ കുരുതേ പിപല്യേതീതി തസ്മാദ് വൈ സമ്രാഡപി യത്ര സ്വഃ പാണ്ടിർന വിനിർജ്ഞായതേ f ഥ യത്ര വാഗുച്ചരത്യുപൈവ തത്ര ജ്യോതിത്യേവമേ വൈതദ് യാജ്ഞവല്ക്യ.

ഹേ യാജ്ഞവല്ക്യ, ആദിത്യൻ അസ്തമിച്ചുകഴിയുമ്പോഴും, ചന്ദ്രൻ അസ്തമിച്ചുകഴിയുമ്പോഴും, അഗ്നി ശാന്തമായിക്കഴിയുമ്പോഴും ഈ പുരുഷൻ ഏതിൽ ജ്യോതിസ്സോടുകൂടിയവാനകുന്നു? യാജ്ഞവല്ക്യൻ പറഞ്ഞു. വാക്കുതന്നെ ഇവന്റെ ജ്യോതിസ്സായിത്തീരുന്നു. ഇവൻ വാഗ്രൂപമാകുന്ന ജ്യോതിസ്സ് വഴിയായിതന്നെ ഇരിക്കുകയും, അങ്ങിനെ വീണ്ടും സഞ്ചരിക്കുകയും, കർമ്മം അനുഷ്ഠിക്കുകയും, മടങ്ങിവരികയും ചെയ്യുന്നു. ഹേ സമ്രാട്ട്, എവിടെ അങ്ങയുടെ കരങ്ങൾ എത്തിപ്പെടുന്നില്ലയോ, അവിടെ ആ നിമിഷത്തിൽ വാണി ഉച്ചരിക്കപ്പെടുയും കടന്നുപോകുകയും ചെയ്യുന്നു. ഹേ യാജ്ഞവല്ക്യ ഇക്കാര്യം അങ്ങിനെതന്നെയാണോ?

17. ഉപ- അസ്തമിത ആദിത്യേ യാജ്ഞവല്ക്യ ചന്ദ്രമസ്യസ്തമിതേ ശാന്തേ f ഗ്നൗ ശന്തായാം വാചി കിം ജ്യോതിരേവായം പുരുഷ ഇത്യത്മൈവാസ്യ

I K

ജ്യോതിർഭവതീത്യത്മനൈവായം ജ്യോതിഷാസ്തേ പല്യയതേ കർമ കുരുതേ വിപല്യേതീതി.

ഹേ യാജ്ഞവല്ക്യ, ആദിത്യൻ അസ്തമിച്ചതിനുശേഷവും, ചന്ദ്രൻ അസ്തമിച്ചതിനു ശേഷവും അഗ്നി ശാന്തമാതിനു ശേഷവും, വാക്ക് ശാന്തമായതിനുശേഷവും ഈ പുരുഷൻ ഏതിൽ ജ്യോതിസ്സോടുകൂടി വസിക്കുന്നു? യാജ്ഞവല്ക്യൻ പറഞ്ഞു ആത്മാവുതന്നെയാണ് ഇവന്റെ ജ്യോതിസ്സായിത്തീരുന്നത്. ഈ ആത്മാവാകുന്ന ജ്യോതിസ്സ് വഴിയായി തന്നെ അവൻ ഇരിക്കുകയും, അങ്ങിങ്ങു സഞ്ചരിക്കുകയും, കർമ്മം ചെയ്യുകയും പിന്നീട് മടങ്ങിവരികയും ചെയ്യുന്നു.

18. ഉപ– കതമ ആത്മേതി യോ f ഥം വിജ്ഞാനമ യഃ പ്രാണേഷു ഹൃദ്യന്തർജ്യോതിഃ പുരുഷഃ സ സമാനഃ സന്നുഭൗ ലോകാവനു സഞ്ചരതി ധ്യായ തീവ ലേലായതീവ സ ഹി സ്വപ്നോ ഭൂത്വേമം ലോകമതിക്രാമതി മൃത്യോ രൂപാണി.

ആത്മാവ് എന്താകുന്നു? യാജ്ഞവല്ക്യൻ പറഞ്ഞു. യാതൊന്ന് പ്രാണങ്ങലിൽ ബുദ്ധിവൃദ്ധികൾക്കുള്ളിൽ വസിക്കുന്നതും വിജ്ഞാനമയവും, ജ്യോതിസ്വരൂപനുമായ പുരുഷനായിരിക്കുന്നുവോ, അതും സമാനമായി (ബുദ്ധിവൃത്തികൾക്കു സദൃശം) ഇഹലോകത്തിലും, പരലോകത്തിലും രണ്ടിലും സഞ്ചരിക്കുന്നു. അത് (ബുദ്ധിവൃത്തികൾക്കനുസരിച്ച്) ചിന്തിക്കുന്നതുപോലെയും, പ്രവർത്തിക്കുന്നതുപോലെയും ആകുന്നു. അതുതന്നെ സ്വപ്നമായി ഈ ലോകത്തേയും, മൃത്യുരൂപങ്ങളേയും അതിക്രമണം ചെയ്യുന്നു.

19. ഉപ– സ വാ അയം പുരുഷോ ജായസാനഃ ശരീരമഭി സംപദ്യമാനഃ പാപ്മഭിഃ സ ഓ സൃജ്യതേ സ ഉത്ക്രാമൻ വ്രിയമാണഃ പാപ്മനോ വിജഹാതി.

അത് ഈ പുരുഷ ജന്മം സ്വീകരിക്കുന്ന സമയം ശരീരത്തെ ആത്മഭാവത്തോടുകൂടി സ്വികരിച്ചുകൊണ്ട് പാപങ്ങളുമായി കൂടിച്ചേരുകയും, മരിക്കുന്ന സമയത്ത്–ഉത്ക്രമണ സമയത്ത് –പാപങ്ങളെ ഉപേക്ഷിക്കുകയും ചെയ്യുന്നു.

20. ഉപ: തസ്യ വാ ഏതസ്യ പുരുഷസ്യ വേ ഏവ സ്ഥാനേ ഭവത ഇദം ച പരലോകസ്ഥാനം ച സാധ്യം തൃതീയം സ്വപ്നസ്ഥാനം തസ്മിൽ സംധ്യേ സ്ഥാനേ തിഷ്ഠന്നേതേ ഉഭേ സ്ഥാനേ പശ്യതീദം ച പരലോകസ്ഥാനം ച, അഥ യഥാ ക്രമോ f യപര ലോകസ്ഥാനേ ഭവതി തമാക്രമ മാക്രമ്യോ ഭയാൽ പാപ്മന ആനന്ദാ ഓംശ്ച പശ്യതി സ യത്ര പ്രസ്വപിതൃസ്യ ലോകസ്യ സർവ്വാവതോ മാത്രാമപാദായ സ്വയം വിഹത്യ സ്വയം നിർമായ സ്വേനഭാസാ സ്വേന ജ്യോതിഷാ പ്രസ്വപിത്യ ത്രായം പുരുഷഃ സ്വയം ജ്യോതിർഭവതി.

അത് ഈ പുരുഷന്റെ ഇഹലോകസ്ഥാനം പരലോകസ്ഥാനം എന്ന രണ്ട് സ്ഥാനങ്ങളാകുന്നു. ഇവന്റെ മൂന്നാമത്തെ സ്ഥാനം സ്വപ്നസ്ഥാനമായ സന്ധ്യാസ്ഥാനമാകുന്നു. ആ സന്ധ്യാസ്ഥാനത്തു സ്ഥിതിചെയ്തുകൊണ്ട് ഇവൻ ഈ ലോകരൂപമാകുന്ന സ്ഥാനത്തേയും പരലോകരൂപമായ സ്ഥാനത്തേയും വീക്ഷിക്കുന്നു. ഈ പുരുഷൻ പരലോകസ്ഥാനത്തിനുവേണ്ടി എപ്രകാരം സാധനകളാൽ സമ്പന്നനായിരിക്കുന്നുവോ, അവയെ ആശ്രയിച്ച് ഇവൻ പാപത്തേയും (ദുഃ ഖം) ആനന്ദത്തേയും–രണ്ടിനേയും കാണുന്നു. ഇവൻ ഉറങ്ങുന്ന സമയം ഈ സർവ്വസ്വമായ ലോകത്തിന്റെ മാത്രയെ എടുത്ത്, സ്വയമായിത്തന്നെ ഈ സ്ഥൂലശരീരത്തെ നിശ്ചേഷ്ടമാക്കി, അതുപോലെ സ്വയമായി തന്റെ വാസനാമയമായ ദേഹത്തെ രചിച്ച്, തന്റെ പ്രകാശത്തോടുകൂടി ആയത് തന്റെ ജ്യോതിസ്വരൂപത്തോടുകൂടി ശയിക്കുന്നു; ഈ അവസ്ഥയിൽ ഈ പുരുഷൻ സ്വയം ജ്യോതിസ്വരൂപനായിത്തീരുന്നു.

21. ഉപഃ ന തത്ര രഥാ ന രഥയോഗാ ന പന്ഥാനോ ഭവന്യഥ രഥാൻ രഥയോഗാൻ പഥഃ സൃജതേ ന തത്രാനന്ദാ മുദഃ പ്രമുദോ ഭവന്ത്യഥാനന്ദാന്മുദഃ പ്രമുദഃ സുജതേ, ന തത്ര വേശാന്താഃ പുഷ്കരിണ്യഃ സ്രവന്ത്യോ ഭവന്ത്യഥ വേശാന്താൻ പുഷ്കരിണീഃ സ്രവന്തീഃ സൃജതേ സ ഹി കർതാ

ആ അവസ്ഥയിൽ രഥമില്ല, രഥത്തിൽ പൂട്ടുന്നവ (അശ്വങ്ങൾ)യില്ല, മാർഗ്ഗമില്ല. എന്നാൽ അവൻ രഥവും, രഥത്തിൽ പൂട്ടുന്നവയും, വഴികളും സൃഷ്ടിക്കുന്നു. ആ അവസ്ഥയിൽ ആനന്ദം, മോദം, പ്രമോദം ഇവയൊന്നും ഇണ്ടാകുന്നില്ല. എന്നാൽ അവൻ ആനന്ദം, മോദം, പ്രമോദം ഇവയെ സൃഷ്ടിക്കുന്നു. അവിടെ ചെറിയ ചെറിയ കളങ്ങളും, സരസ്സുകളും, നദികളും ഉണ്ടായിരിക്കുന്നില്ല; അവൻ കുളങ്ങളും, സരസ്സുകളും, നദികളും സൃഷ്ടിക്കുന്നു– അവൻതന്നെ അവയുടെ കർതാവാകുന്നു.

22. ഉപഃ തദേതേ ശ്ലോകാ ഭവന്തി, സ്വപ്നേന ശാരീരമഭിപ്രഹത്യാ സുപ്തഃ സുപ്താനഭിചാകശീതി, ശുക്ര മാദായ പുനരൈതി സ്ഥാനഗാംഹിരണ്യമയഃ പുരു ഷ ഏകഹംസഃ.

ഈ വിഷയം സംബന്ധിച്ചുള്ളതാണ് ഈ ശ്ലോകങ്ങൾ–ആത്മാവ് സ്വപ്നം വഴിയായി ശരീരത്തെ നിശ്ചേഷ്ടമാക്കിയിട്ട് സ്വയം ഉറങ്ങാതെ നിദ്രയിലാണ്ട എല്ലാ വസ്തുക്കളേയും പ്രകാശിപ്പിക്കുന്നു. അവൻ ശുദ്ധമായ ഇന്ദ്രിയ മാത്രാരൂപത്തെ സ്വീകരിച്ച് വീണ്ടും ജാഗരിത സ്ഥാനത്തു വന്നുചേരുന്ു. ഹിരണ്യ (ജ്യോതിസ്വരൂപൻ) പുരുഷൻ ഏകനായിത്തന്നെ സഞ്ചരിക്കുന്നു.

23. ഉപഃ പ്രാണേന രക്ഷണവരം കുലായം ബഹിഷ്കൃലായാദമൃതശ്ചരിത്വാ, സ ഈയതേടവൃതോ യത്ര കാമഗാംഹിരണ്യമയഃ പുരുഷ ഏകഹംസഃ.

ഈ നികൃഷ്ടമായ ശാരീരികപ്രാണനിൽനിന്നും രക്ഷപെട്ടുകൊണ്ട് അവൻ അമൃതധർമ്മാവായ ശരീരത്തോടു കൂടി വെളിയിൽ സഞ്ചരിക്കുന്നു. ആ ഏകനായി സഞ്ചരിക്കുന്ന ഹിരണ്മയനായ അമൃതപുരുഷൻ എവിടെ വാസനയുണ്ടാകുന്നുവോ, അങ്ങോട്ടു കടന്നു പോകുന്നു.

24. ഉപഃ സ്വപ്നാന്ത ഉച്ചാവചമീയമാനോ രൂപാണി ദേവഃ കുരുതേ ബഹൂനി, ഉതേവ സ്ത്രീഭിഃ സഹ മോദമാനോ ജക്ഷദുതേവാപി ഭയാനി പശ്യൻ

N P

ആ ദേവൻ സ്വപ്നസ്ഥാനത്തിൽ ഉച്ചനീചഭാവങ്ങലെ പ്രാപിച്ചുകൊണ്ട് വിഭിന്ന രൂപങ്ങൾ സ്വീകരിക്കുന്നു. ഇതുപോലെ തന്നെ സ്ത്രീകളോടുകൂടി ആനന്ദമനുഭവിക്കുന്നു. (മിത്രങ്ങളോടുകൂടി) ചിരിച്ചുകളിക്കുന്നു. (വ്യാഘ്രാദികളെ) ഭയന്നു ജീവിക്കുന്നു.

25. ഉപഃ ആരാമമസ്യ പശ്യന്തി ന തം പശ്യതി കശ്ച നേതി, തം നായതം ബോധയേദിത്യാഹുഃ, ദ്ദർഭിഷജ്യ ഓം ഹാസ്മൈ ഭവതി യമേഷ ന പ്രതിപദ്യതേ, അഥോ ഖല്വാഹുർജാഗരിതദേശ ഏവാസ്യൈഷ ഇതി യാനി ഹ്യേവ ജാഗ്രത് പശ്യതിതാനി സുപ്ത ഇത്യത്രായം പുരുഷഃ സ്വയം ജ്യോതിർ ഭവതി സോ f ഹം ഭഗവതേ സഹസ്രം ദദാമ്യത ഊർധ്വ വിമോക്ഷായ ബ്രൂഹീതി.

എല്ലാ മനുഷ്യരും അവന്റെ സുഖത്തെ (ക്രീഡാസാമഗ്രികളെ) മാത്രം കാണുന്നു, അവനെ ആരും കാണുന്നില്ല. ആ ഉറങ്ങിക്കഴിയുന്ന ആത്മാവിനെ പെട്ടെന്ന് ഉണർത്തരുത് എന്ന് (വൈദ്യന്മാർ) പറയുന്നു. യാതൊരിന്ദ്രിയപ്രദേശത്ത് ഇവൻ ഉറങ്ങിക്കഴിയുന്നവനായിരിക്കുന്നുവോ, അതിൽ ഇന്ദ്രിയങ്ങലെ പ്രാപിക്കാത്തതിനാൽ അവന്റെ ശരീരം ദുശ്ചികിത്സ്യാമായിത്തീരുന്നു. അതു കാരണം പലരും ഇപ്രകാരം ആവശ്യം പറയാറുണ്ട്. ഇത് (സ്വപ്നസ്ഥാനം) ഇവന്റെ ജാഗരിത ദേശം തന്നെയാണ്; എന്തുകൊണ്ടെന്നാൽ അവൻ ഉണർന്നു കഴിയുമ്പൾ യാതൊരു വസ്തുതകളെ ദർശിക്കുന്നുവോ, അവകളെത്തന്നെ നിദ്രാവസ്ഥയിലും അവൻ ദർശിക്കുന്നു. (എന്നാൽ അതു ശരിയല്ല) ജനകൻ പറഞ്ഞു: ജനകനായ ഞാൻ ശ്രീമാന് ആയിരം മുദ്ര നൽകുന്നു,–ഇനി എനിക്ക് മോക്ഷത്തെ ഉപദേശിച്ചുതന്നാലും.

26. ഉപ– സ വാ ഏഷ ഏതസ്മിൻ സംപ്രസാദേ രത്വാ ചരിത്വാ ദൃഷ്ട്വൈവ പുണ്യം ച പാപം ച പുനഃ പ്രതിന്യായം പ്രതിയോന്യാദ്രവതി സ്വപ്നാ യൈവ സ യത്തത്ര കിഞ്ചിത് പശ്യത്യനന്വാഗത സ്തേന ഭവത്യസങ്ഗോ ഹ്യയം പുരുഷ ഇത്യേവ മേവൈ തദ് യാജ്ഞവല്ക്യ സോ f ഹം ഭഗവതേ സഹസ്രം ദദമ്യത ഊർധ്വ വിമോക്ഷായൈവ ബ്രൂഹീതി.

ഈ ആത്മാവ് ഈ സ്വപ്നസ്ഥാനത്തിൽ രമിക്കുകയും, വിഹരിക്കുകയും ചെയ്ത്, പുണ്യപാപങ്ങളെ കണ്ടു എപ്രകാരം വന്നിരുന്നുവോ, എവിടെനിന്നും വന്നിരുന്നുവോ, ആ ജാഗരിതസ്ഥാനത്തേയ്ക്കുതന്നെ തിരിച്ചുപോകുന്നു; അത് അവിടെ യാതൊന്നുപ ദർശിക്കുന്നുവോ, അതിൽ നിന്നും അകന്നു കഴിയുന്നു; എന്തുകൊണ്ടെന്നാൽ ഈ പുരുഷൻ നിസംഗനാകുന്നു. ജനകൻ പറഞ്ഞു. ഹേ യാജ്ഞവല്ക്യ, ഇക്കാര്യം അങ്ങിനെയാണോ? ഞാൻ ശ്രീമാന് ആയിരം സ്വർണ്ണം കാഴ്ചവയ്ക്കുന്നു. ഇതിനു ശേഷമുള്ള മോക്ഷത്തെ സംബന്ധിച്ചുള്ള കാര്യങ്ങൾ അങ്ങുപദേശിച്ചാലും.

27. ഉപ– സ വാ ഏഷ ഏതസ്മിൻ സ്വപ്നേ രത്വാ ചരിത്വാ ദൃഷ്ട്വൈവ പുണ്യം ച പാപം ച പുനഃ പ്രതിന്യായം പ്രതിയോന്യാദ്രവതി ബുദ്ധാന്തായൈവ.

ആ പുരുഷൻ ഈ ജാഗ്രദാവസ്ഥയിൽ രമിക്കുകയും വിഹരിക്കുകയും ചെയ്ത്, പുണ്യപാപങ്ങളെ കണ്ട്, എപ്രകാരം വന്നിരുന്നുവോ, അതേ മാർഗ്ഗത്തിൽക്കൂടി യഥാസ്ഥാനമായ സ്വപ്നസ്ഥാനത്തേക്കുതന്നെ മടങ്ങി പോകുന്നു.

28. ഉപ– തദ് യഥാ മഹാമത്സ്യ ഉഭേകൂലേ അനുസം ചരതി പൂർവ ചാപരം ചൈവമേവായം പുരുഷ ഏതാവു ഭാവന്താവനുസംചരതി സ്വപ്നാന്തം ച ബുദ്ധാന്തം ച.

എപ്രകാരം ഏതെങ്കിലും വലിയതും, ഭാരിച്ചതുമായ മത്സ്യങ്ങൾ നദിയുടെ കിഴക്കും പിടഞ്ഞാറും തിരങ്ങളിൽക്കൂടി ക്രമമായി സഞ്ചരിക്കുന്നുവോ, അപ്രകാരംതന്നെ ഈ പുരുഷൻ സ്പ്നസ്ഥാനത്തും, ജാഗരിതസ്ഥാനത്തും രണ്ടു സ്ഥാനങ്ങളിലും ക്രമമായി സഞ്ചരിക്കുന്നു.

29. ഉപ– തദ് യഥാസ്മിണാകാശേ ശ്യേനോ വാ സൂപർണോ വാ വിപരിപത്യ ശ്രാന്തഃ സ ഓംഹത്യ പക്ഷൗ സംലയായൈവ ധ്രിയത ഏവമേവായം പുരുഷ ഏതസ്മാഅന്തായ ധാവതി യത്ര സുപ്തോ ന കഞ്ചന കാമം കാമയതേ ന കഞ്ചന സ്വപ്നം പശ്യതി.

എങ്ങിനെ ആകാശത്തിൽ പരുന്ത് എല്ലാ ഭാഗത്തും അതിവേഗത്തിൽ പറന്നു സഞ്ചരിച്ചിട്ട് ക്ഷീണിച്ച ചിറകുകൾ വിരിച്ച് അതിന്റെ കൂട്ടിലേക്ക് പോകുന്നുവോ, അതുപോലെ ഈ പുരുഷൻ യാതൊരിടത്ത് ഉറങ്ങുമ്പോൾ യാതൊരു ഭോഗത്തെ ഇച്ഛിക്കാതിരിക്കുകയും യാതൊരു സ്വപ്നം കാണാതിരിക്കുകയും ചെയ്യുന്നുവോ ആ സ്ഥാനത്തേക്കു പാഞ്ഞുപോകുന്നു.

30. ഉപ– താ വാ അസ്യൈതാ ഹിതാ നാമ നാഡ്യോ യഥാ കേശഃ സഹസ്രധാ ഭിന്നസ്താവതാണിമ്നാ തി ഷ്ഠതി ശുക്ലസ്യ നീലസ്യ പിങ്ഗലസ്യ ഹരിതസ്യ ലോഹിതസ്യ പൂർണാ അഥ യത്രൈനം ധ്നന്തീവ ജിനന്തീവ ഹസ്തിവ വിഛായയതി ഗർതമിവ പതതി ദേവ ജാഗ്രദ്ഭയം പശ്യതി തദത്രാവിദ്യയാ വയ്യതേ f ഥ യത്ര ദേവ ഇവരാജേ വാഹമേവേദഓം സർവ്വോ f സ്മീതി മന്യതേ സോ f സ്യ പരമോ ലോകഃ

അവന്റെ ഹിതാ നാമത്തോടുകൂടിയ ഈ നാഡികൾ കേശം ആയിരം ഭാഗങ്ങളായി വിഭജിക്കപ്പെട്ടിരിക്കുന്നതുപോലെ അതി സൂക്ഷ്മമായിരിക്കുന്നു. അവൻ ശുക്ലം, നീലം പീതം, ഹരിതം, ചുവപ്പ് എന്നീ വർണ്ണങ്ങളാൽ പൂർണ്ണമായിരിക്കുന്നു. അത് ഈ പുരുഷനെ കൊല്ലുകയോ, വശത്താക്കുകയോ, കുഴിയിൽ വീഴിക്കുകയോ, ആനഭയപ്പെടുത്തുന്ന വിധത്തിൽ ജാഗ്രദാവസ്ഥയിലുണ്ടാകാവുന്ന ഭയം അനുഭവമാക്കുകയോ ചെയ്യുന്നുവോ അവയെ ഈ സ്വപ്നാവസ്ഥയിൽ വിദ്യാശൂന്യതയായി കരുതുന്നു. എവിടെ ഇവൻ ദേവതക്കു തുല്യം, രാജാവിനു തുല്യം ആകുന്നുവോ, എല്ലാം ഞാൻ തന്നെ എന്നു കരുതുകയും ചെയ്യുന്നുവോ അവിടം അവനു പരമധാമമാകുന്നു.

31. ഉപ– തദ് വാ അസ്യൈതദതി ഛന്ദാ അപഹതപാ പ്പാദയഓം രൂപം, തദ് യഥാപ്രിയയാ സ്ത്രിയാ സംപ രിഷ്വക്തോ ന ബാഹ്യം കിഞ്ചന വേദ നന്തരമേവ മേവായം പുരുഷഃ പ്രാജ്ഞേനാത്മനാ സംപഷ്വ ക്തോ ന ബാഹ്യം കിഞ്ചന വേദ നാന്തരം തദ്വാ അസ്യൈതദാപ്തകാമമാത്മകാമമകാമ ഓംരൂപ ഓംശോകാന്തരം

അവൻ ഇതിന്റെ കാമരഹിതവും, പാപരഹിതവും, അഭയ രൂപവുമാകുന്നു. വ്യാവഹാരികമായി തന്റെ പ്രിയപ്പെട്ട ഭാര്യയെ ആലിംഗനം ചെയ്യുന്ന പുരുഷന് ബാഹ്യമായും ആന്തരിക മായും യാതൊരു ബോധവും ഇല്ലാതിരിക്കുന്നതുപോലെ, ഈ പുരുഷൻ പ്രജ്ഞാത്മാവുമായി ആലിംഗനബദ്ധമാകുമ്പോൾ ബാഹ്യവിഷയത്തിലും യാതൊരറിവും ഉണ്ടാകുന്നില്ല. ഇത് അതിന്റെ ആപ്തകാമം, ആത്മകാമം, ആകാമം, ശോകശൂന്യം ഇവയുടെ രൂപമാകുന്നു.

32. ഉപ– അത്ര പിതാപിതാ ഭവതി മാതാമാതാ ലോകാ അലോകാ ദേവാ അദേവാ വേദാ അവേദാഃ അത്ര സ്തേനോ f സ്തേനോ ഭവതി ഭ്രൂണഹാഭ്രൂണഹാ ചണ്ഡാലോ f ചണ്ഡാലഃ പൗല്കസോ f പൗല്ക സഃ ശ്രമണോ f ശ്രമണോസ്തപസോ f താപസോ f ന ന്വാഗതം പുണഅയേനാനന്വാഗതം പാപേന തീർണോ ഹി തദാ സർവ്വാഞ്ഛോകാൻ ഹൃദ യസ്യ ഭവതി.

ഈ സുഷുപ്താവസ്ഥയിൽ പിതാവ് അപിതാവായിത്തീരു ന്നു, മാതാവ് അമാതാവായിത്തീരുന്നു; ലോകം അലോകമായി ത്തീരുന്നു, ദേവൻ അദേവനായിത്തീരുന്നു, വേദം അവേദമാ യിത്തീരുന്നു, ഇവിടെ ചോരൻ അചോരനാകുന്നു, ഭ്രൂണഹത്യ നടത്തുന്നവൻ അഭ്രൂണവാനാകുന്നു, അതുപോലെ ചണ്ഡാലൻ അചണ്ഡാലനും, പൗൽകസ് അപൗൽക്കസും, ശ്രമണൻ അശ്രമണനും, താപസൻ അതാപസനുമായിത്തീരുന്നു. ആ സമയത്ത് ഈ പുരുഷൻ പുണ്യത്തോട് അസംബദ്ധനും, അതു പോലെ പാപത്തോട് അസംബദ്ധനുമാകുന്നു. ഹൃദയത്തിലെ എല്ലാ ശോകങ്ങളേയും അതിജീവിക്കുന്നു.

33. ഉപ– യദ് വൈ തന്ന പശ്യതി പശ്യൻ വൈ തന്ന പശ്യതി ന ഹി ദ്രഷ്ടുർദൃഷ്ടേർവിപരിലോപോ വിദ്യതേ f വിനാശിത്വാത്. ന തു തദ്വിതിയമസ്തി തതോ f ന്യദ് വിഭക്തം യത് പശ്യേത്.

അവൻ യാതൊന്നു കാണാതിരിക്കുന്നുവോ അത് കണ്ടു കൊണ്ടിരിക്കുമ്പോഴും കാണപ്പെടുന്നില്ല; ദ്രഷ്ടാവിന്റെ ദൃഷ്ടി ഒരി ക്കലും ലോപിക്കുന്നില്ല, എന്തുകൊണ്ടെന്നാൽ അവൻ അവി നാശിയാകുന്നു. ആ സമയം അവനിൽനിന്നും ഭിന്നമായി മറ്റു യാതൊരു വസ്തുക്കളും ഇല്ല. അവനെതന്നെ നോക്കൂ.

34. ഉപ– യദ് വൈ തന്ന ജിഘ്രതി ജിഘ്രൻ വൈതന്ന ജിഘ്രതി ന ഹി ഘ്രാതുർഘ്രാതേർവിപരിലോ പോ വിദ്യതേ f വിനാശിത്വാന്ന തു തദദ്വിതീയമസ്തി തതോ f ന്യദ് വിഭക്തം യജ്ജിഘ്രേത്

അവൻ യാതൊന്നു മണക്കുന്നില്ലയോ, അത് മണത്തുകൊ ണ്ടിരിക്കുമ്പോൾതന്നെ മണക്കപ്പെടാതിരിക്കുന്നു. മണക്കുവന്ന വന്റെ ഗന്ധഗ്രഹണശക്തി അശേഷവും ലോപിക്കുന്നുമില്ല. എന്തുകൊണ്ടെന്നാൽ അവൻ അവിനാശിയാകുന്നു. ആ അവ സ്ഥയിൽ മണക്കുന്നതിനായി അവനിൽനിന്നു ഭിന്നമായി മറ്റു യാതൊരു വസ്തുക്കളും ഇല്ലതന്നെ. അവനെത്തന്നെ ഘ്രാണി ക്കൂ.

35. ഉപ– യദ് വൈ തന്ന രസയതേ രസയൻവൈതന്ന രസയതേ ന ഹി രസയിതൂ രസയതേർവിപരി ലോപോ വിദ്യതേ f വിനാശിത്വാണ തു തദ്ദ്വിയ മസ്തി തതോ f ന്യദ് വിഭക്തം യദ് രസയേത്

അവൻ യാതൊന്നു രുചിക്കുന്നില്ലയോ, അത് രുചിച്ചുകൊ ണ്ടിരിക്കുമ്പോഴും രുചിക്കപ്പെടുന്നില്ല. രസാസ്വാദകന്റെ രസ ഗ്രഹണശക്തി ഒരിക്കലും ലോപിച്ചുപോകുന്നില്ല, എന്തുകൊ ണ്ടെന്നാൽ അവൻ അവിനാശിയാകുന്നു. ആ അവസ്ഥയിൽ രസം ഗ്രഹിക്കുന്നതിന് അവനിൽനിന്നും ഭിന്നമായി മറ്റു യാതൊരു പദാർഥവും ഇല്ല തന്നെ.

36. ഉപ– യദ് വൈ തന്ന വദതി വദൻ വൈ തന്ന വദതി ന ഹി വക്തുർവക്തോർവിപരിലോപോവിദ്യതേ f വിനാശിത്വാന്ന തു തദ് ദ്വിതീയമസ്തി തതോ f ന്യദ് വിഭക്തം യദ് വദേത്.

അവൻ യാതൊന്നു സംസാരിക്കുന്നില്ലയോ, അത് സംസാ രിച്ചുകൊണ്ടിരിക്കുമ്പോൾതന്നെ സംസാരിക്കപ്പെടാതിരിക്കുന്നു വക്താവിന്റെ വചനശക്തി ഒരിക്കലും ലോപിക്കുന്നില്ല എന്തു കൊണ്ടെന്നാൽ അവൻ അവിനാശിയാകുന്നു. ആ അവസ്ഥ യിൽ ഏതിനെക്കുറിച്ചെങ്കിലും സംസാരിക്കണമെങ്കിൽ അതിന് അവനിൽനിന്നും ഭിന്നമായി മറ്റു യാതൊന്നും തന്നെ ഇല്ല.

37. ഉപ– യദ് വൈ തന്ന ശൃണോതി ശൃണ്വൻ വൈ തന്ന ശൃണോതി ന ഹി ശ്രോതുഃ ശൃതേർവിപരീ ലോപോ വിദ്യതേ f വിനാശിത്വാന്ന തു തദ്ദ്വിതീ യമസ്തി തതോ f ന്യദ വിഭക്തം യച്ഛൃണുയാത്

അവൻ യാതൊന്നു ശ്രവിക്കാതിരിക്കുന്നുവോ, അത് ശ്രവി ക്കുമ്പോൾതന്നെ ശ്രവിക്കപ്പെടാതിരിക്കുന്നു. ശ്രോതാവന്റെ ശ്രവണശക്തി ഒരിക്കലും ലോപിക്കുന്നില്ല; എന്തുകൊണ്ടെ ന്നാൽ അവൻ അവിനാശിയാകുന്നു. ആ അവസ്ഥയിൽ യാതൊന്നു ശ്രവിക്കണമോ അത് അവനിൽനിന്നു ഭിന്നമായി കാണപ്പെടുന്നില്ല.

38. ഉപഃ യദ് വൈ തന്ന മനുതേ മന്വാനോ വൈതന്ന മനുതേ ന ഹി മന്തുർവതേർവിപരിലോപോ വിദ്യതേ f വിനാശിത്വാന്ന തു തദ്ദ്വിതീയമസ്തി തനോ f ന്യദ വിഭക്തം യന്മന്വീത.

അവൻ യാതൊന്നു മനനം ചെയ്യാതിരിക്കുന്നുവോ അത് മനനം ചെയ്തുകൊണ്ടിരിക്കുമ്പോൾ തന്നെ മനനം ചെയ്യപ്പടാ തിരിക്കുന്നു. മനനം ചെയ്യുന്നവന്റെ മനനശക്തി ഒരിക്കലും ലോപിക്കുന്നില്ല; എന്തുകൊണ്ടെന്നാൽ അവൻ അവിനാശിയാ കുന്നു. ആ അവസ്ഥയിൽ മനനം ചെയ്യണമെങ്കിൽ അവ

നിൽനിന്നും ഭിന്നമായി മറ്റു യാതൊരു വസ്തുക്കളും ഇല്ലതന്നെ.

39. ഉപഃ യദ് വൈ തന്ന സ്പൃശതി സ്പൃശൻ വൈ തന്ന സ്പൃശതി ന ഹി സ്പ്രഷ്ടുഃ സ്പൃഷ്ടേർ വിപരിലോപോ വിദ്യതേ f വിനാശിത്വാന്ന തു. തദ്ദ്വിതീയമസ്തി തതോ f ന്യദ വിഭക്തം യത്സ്പൃശേത്.

അവൻ യാതൊന്നു സ്പർശിക്കാതിരിക്കുന്നുവോ അത് സ്പർശിച്ചുകൊണ്ടിരിക്കുമ്പോൾതന്നെ സ്പർശിക്കപ്പെടാതിരിക്കുന്നു. സ്പർശിക്കുന്നവന്റെ സ്പർശനശക്തി ഒരിക്കലും ലോപിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ അവൻ അവിനാശിയാകുന്നു. ആ അവസ്ഥയിൽ അവനിൽനിന്നു ഭിന്നമായി സ്പർശിക്കപ്പെടാൻ മറ്റു യാതൊരു പദാർത്ഥങ്ങളും ഇല്ലതന്നെ.

40. ഉപഃ യദ് വൈ തന്ന വിജാനാതി വിജാനൻ വൈ തന്ന വിജാനാതി ന ഹി വിജ്ഞാതുർവിജ്ഞാതേർ വിപരിലോപോ വിദ്യതേ f വിനാശിത്വാന്ന തുതദ്വിതീയമസ്തി തന്നോ f ന്യദ് വിഭക്തം യദ് വിജാനീയാത്.

അവൻ യാതൊന്നറിയാതിരിക്കുന്നുവോ, അറിഞ്ഞുകൊണ്ടിരിക്കുമ്പോൾതന്നെ അത് അറിയപ്പെടാതിരിക്കുന്നു. വിജ്ഞാതാവിന്റെ വിജ്ഞാനശക്തി ഒരിക്കലും ലോപിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ അവൻ അവിനാശിയാകുന്നു. ആ അവസ്ഥയിൽ പ്രത്യേകമായി അറിയാൻ അവനിൽനിന്നും ഭിന്നമായി മറ്റു യാതൊരു പദാർത്ഥവും ഇല്ലതന്നെ.

41. ഉപഃ യത്ര വാ അന്യദിവ സ്യാത്തന്ത്രാന്യോ f ത് പശ്യേദന്യോ f ന്യജ്ജിഘ്രേദന്യോ f ന്യദ് രസയേദന്യോ f ന്യദ് പദേദന്യോ f ന്യഛൃണുയാദന്യോ f ന്യന്മന്വീതാന്യോ f ന്യത് സ്പൃശേദന്യോ f ന്യദ് വീജാനീയാത്.

യാതൊരിടത്ത് (ജാഗ്രദാവസ്ഥയിലോ, സ്വപ്നാവസ്ഥയിലോ) ആത്മാവിൽനിന്നും ഭിന്നമായി മറ്റൊന്നുണ്ടായിരിക്കുന്നുവോ അവിടെ അന്യത്തിന് അന്യത്തെ ദർശിക്കുവാൻ കഴിയുന്നു, അന്യത്തിന് അന്യത്തെ മണക്കുവാൻ കഴിയുന്നു, അന്യത്തിന് അന്യത്തെ രുചിക്കുവാൻ കഴിയുന്നു, അന്യത്തിന് അന്യത്തെ സംസാരിക്കുവാൻ കഴിയുന്നു, അന്യത്തിന് അന്യത്തെ ശ്രവിക്കുവാൻ കഴിയുന്നു, അന്യത്തിന് അന്യത്തെ മനനം ചെയ്യുവാൻ കഴിയുന്നു, അന്യത്തിന് അന്യത്തെ സ്പർശിക്കുവാൻ കഴിയുന്നു, അന്യത്തിന് അന്യത്തെ അറിയുവാൻ കവിയുന്നു.

42. ഉപഃ സലില ഏകോ ദ്രഷ്ടാദ്വൈതോ ബത്യേഷ ബ്രഹ്മലോകഃ സമ്രാഡിതി ഹൈനമനുശശാസ യാജ്ഞവൽക്യ ഏഷാസ്യ പരമാ ഗതിരേഷാസ്യ പരമാ സമ്പദേഷോ f സ്യ പരമോ ലോക ഏഷോ f സ്യ പരമ ആനന്ദ ഏതസ്യൈവാനന്ദസ്യാന്യാനി ഭൂതാനി മാത്രാമുപജീവന്തി

ജലത്തിൽ എന്നതുപോലെതന്നെ സുഷുപ്തിയിൽ ഏകമായ അദ്വൈതം ദ്രഷ്ടാവാകുന്നു. ഹേ സാമ്രാട്ട്! ഇതു തന്നെയാകുന്നു ബ്രഹ്മലോകം. ഇപ്രകാരം യാജ്ഞവല്ക്യൻ ജനകന് ഉപദേശം നൽകി. ഇവൻ ഇതിന്റെ (പുരുഷൻ) പരമഗതിയാകുന്നു, ഇവൻ ഇതിന്റെ പരമസമ്പത്താകുന്നു. ഇത് ഇവന്റെ പരലോകമാകുന്നു. ഇത് ഇവന്റെ പരമാനന്ദമാകുന്നു. ഈ ആനന്ദത്തിന്റെ മാത്രയെ ആശ്രയിച്ചുതന്നെ മറ്റു ജീവികൾ ജീവസന്ധാരണം ചെയ്യുന്നു.

43. ഉപ– സ യോ മനുഷ്യാണാഠാംരാദ്ധഃ സമൃദ്ധോ ഭവത്യാന്യേഷാമധിപതിഃ സർവൈർമാനുഷ്യകൈർഭേഗൈഃ സമ്പന്നതമഃ സ മനുഷ്യാണാം പരമ ആനന്ദോ f ഥ യേ ശതം മനുഷ്യാണാമാനന്ദാഃ സ ഏകഃ പിതൃണാം ജിതലോകാനാമാനന്ദോ f ഥ യേശതം പിതൃണാം ജിതലോകാനാമാനന്ദാഃ സ ഏകോ ഗന്ധർവ്വലോക ആനന്ദോ f ഥ യേ ശതം ഗന്ധർവലോക ആനന്ദാ സ ഏകഃ കർമ്മദേവാനാമാനന്ദോ യേ കർമ്മണാ ദേവത്വമഭിപ്രമ്പദ്യന്തേ f ഥ യേ ശതം കർമ്മദേവാനാമാനന്ദാഃ സ ഏക ആജാനദേവാനാമാനന്ദോ യശ്ച ശ്രോത്രിയോ f വൃജിനോ f കാമഹതോ f ഥ യേ ശതമാജാനദേവാനാമാ നന്ദാഃ സ ഏകഃ പ്രജാപതിലോക ആനന്ദോ യശ്ച ശ്രോത്രിയോ f വൃജിനോ കാമഹതോ f ഥ യൈശതം പ്രജാപതിലോക ആനന്ദാഃ സ ഏകോ ബ്രഹ്മലോക ആനന്ദോ യശ്ച ശ്രോത്രിയോ f വൃജിനോ f കാമഹതോ f ഥൈഷ ഏവ പരമ ആനന്ദ ഏഷ ബ്രഹ്മലോകഃ സമ്രാഡിതി ഹോവാച യാ ജ്ഞവല്ക്യഃ സോ f ഹം ഭഗവതേ സഹസ്രം ദദാമൃത ഊർധ്വ വിമോക്ഷായൈവ ബ്രൂഹീത്യത്ര ഹ യാജ്ഞവല്ക്യോ ബിഭായാഞ്ചകാര മേധാവീ രാജാ സർവേഭ്യോ മാന്തേഭ്യ ഉദരൗത്സീദിതി

യാതൊന്ന് മനുഷ്യരിൽ എല്ലാ അവയവങ്ങളോടും കൂടി പൂർണ്ണസമൃദ്ധവും, മറ്റുള്ളവയുടെ അധിപതിയും, മനുഷ്യസംബന്ധിയായ സമ്പൂർണ്ണഭോഗ സാമഗ്രികൾ വഴിയായി ഏറ്റവും അധികം സമ്പന്നമായും ഇരിക്കുന്നുവോ, അത് മനുഷ്യരുടെ പരമമായ ആനന്ദമാകുന്നു. ഇപ്പോൾ മനുഷ്യരുടെ നൂറ് ആനന്ദമായിരിക്കുന്നത് പിതൃലോകത്തെ കീഴടക്കിയിരിക്കുന്ന പിതൃഗണത്തിന്റെ ഒരു ആനന്ദമാകുന്നു. പിതൃലോകത്തെ കീഴടക്കിയിരിക്കുന്ന പിതൃക്കളുടെ നൂറാനന്ദം കൂടുന്നത് ഗന്ധർവലോകത്തിന്റെ ഒരാനന്ദമാകുന്നു. അതുപോലെ ഗന്ധർവലോകത്തിന്റെ നൂറാനന്ദമായിരിക്കുന്നത്, കർമ്മദേവന്മാരുടെ–കർമ്മങ്ങൾവഴി ദേവത്വം പ്രാപിച്ചവർ–ഒരാനന്ദമാകുന്നു. കർമ്മദേവന്മാരുടെ നൂറാനന്ദം കൂടുന്നത് ആജാനദേവന്മാരുടെ ഒരാനന്ദമാകുന്നു. യാതൊന്ന് ആ ജാനദേവന്മാരുടെ നൂറാനന്ദമായിരിക്കുന്നുവോ അത് പ്രജാപതി ലോകത്തിലെ ഒരാനന്ദമായിരിക്കുന്നു. പ്രജാപതി ലോകത്തിലെ നൂറാനന്ദം കൂടുന്നത് ബ്രഹ്മലോകത്തിലെ ഒരാനന്ദമാകുന്നു. യാതൊന്ന് നിഷ്പാപവും, നിഷ്കാമവും ശ്രോത്രിയവുമായിരിക്കുന്നുവോ അവയ്ക്കും ആ ആനന്ദം സിദ്ധമാകുന്നു. അതുപോലെ ഇതുതന്നെ പരമാനന്ദവുമാകുന്നു. ഹേ സാമ്രാട്ട്! ഇതാകുന്നു ബ്രഹ്മലോകം. എന്നിങ്ങനെ യാജ്ഞവല്ക്യൻ പറഞ്ഞു. ജനകൻ പറഞ്ഞു: ഞാൻ

ശ്രീമാനായ അങ്ങേയ്ക്ക് ആയിരം ഗോക്കളെ നൽകുന്നു, ഇനി മുമ്പോട്ട് മോക്ഷത്തിനുവേണ്ടി അങ്ങുപദേശിച്ചാലും. ഇതുകേട്ട് യാജ്ഞവല്ക്യൻ, ബുദ്ധിമാനായ രാജാവു തന്നെ എല്ലാ പ്രശ്നങ്ങളേയും നിർണ്ണയപര്യന്തം, ഉത്തരം നൽകുന്നതിന് ബന്ധിച്ചിരിക്കുന്നു എന്ന് ഭയപ്പെട്ടു.

44. ഉപ–സ വാ ഏഷ ഏതസ്മിൻ സ്വപ്നന്തേ രത്വാ ച രിത്വാ ദൃഷ്ട്വൈ വ പുണ്യം ച പാപം ച പുനഃ പ്ര തിന്യായം പ്രതിയോന്യാദ്രവതി ബുദ്ധാന്തയൈവ

ഈ പുരുഷൻ ഈ സ്വപ്നാന്തത്തിൽ രമിക്കുകയും വിഹരിക്കുകയും ചെയ്ത് പുണ്യത്തേയും പാപത്തേയും കണ്ടുകൊണ്ടുതന്നെ വീണ്ടും പോയ മാർഗ്ഗത്തിൽക്കൂടിതന്നെ യഥാസ്ഥാനമായ ജാഗ്രദാവസ്ഥയിലേക്കുതന്നെ മടങ്ങിവന്നു.

45. ഉപ തദ് യഥാനഃ സുസമാഹിതമുത്സർജദ് യായാദേവമേവായം ശാരീര ആത്മാ പ്രജ്ഞേനാത്മനാന്വാരൂഢ ഉത്സർജൻ യാതി യ ത്രൈതദൂർധ്വോഛവാസീ ഭവതി.

ലോകത്തിൽ എപ്രകാരം വളരെയധികം ഭാരവും വഹിച്ചുകൊണ്ട് ചക്കടാവണ്ടി ശബ്ദം പുറപ്പെടുവിച്ചു കൊണ്ടു പോകുന്നുവോ, അതുപോലെതന്നെ ദേഹത്തോടുകൂടിയ ഈ ആത്മാവ് അറിവുള്ള ആത്മാവോടുകൂടി ആധിഷ്ഠിതമായി ഊർദ്ധ്വശ്വാസം വലിക്കുന്നതുപോലെ ശബ്ദിച്ചുകൊണ്ടുപോകുന്നു.

46. ഉപ– സ യത്രായമണിമാനം ന്യേതി ജരയാ വോപതപതാ വാണിമാനം നിഗച്ഛതി തദ് യഥാമ്രം വോദുമ്ബരം വാ പിപ്പലം വാ ബന്ധനാത് പ്രപുച്യത ഏവമേവായം പുരുഷ ഏഭ്യോ f ങ്ഗേഭ്യഃ സമ്പ്രമുച്യ പുനഃ പ്രതിന്യായം പ്രതിയോന്യാദ്രവതി പ്രാണായൈവ

ഈ ശരീരം ഏതു സമയത്ത് കൃശത്വത്തെ പ്രാപിക്കുന്നുവോ, വൃദ്ധാവസ്ഥയാലോ അല്ലെങ്കിൽ ജ്വരാദിരോഗങ്ങൾ കാരണമോ കൃശമായിത്തീരുന്നുവോ ആ സമയം മാങ്ങാ, അത്തിപ്പഴം, മുതലായവ ബന്ധം വിട്ടുപോകുന്നതുപോലെ ഈ പുരുഷൻ ഈ അവയവങ്ങലെ ഉപേക്ഷിച്ച് ഏതൊരു മാർഗ്ഗത്തിൽക്കൂടി വന്നിരുന്നുവോ, അതിൽക്കൂടതന്നെ പ്രത്യേകമായ യോനികളിൽ പ്രാണന്റെ പ്രത്യേകമായ അഭിവ്യക്തിത്വത്തിനുവേണ്ടി പ്രയാണം ചെയ്യുന്നു.

47. ഉപ– തദ് യഥാ രാജാനമായാന്തമുഗ്രാ പ്രത്യേനസഃ സൂതഗ്രാമണ്യോ f ന്നൈഃ പാനൈരാവസഥൈഃ പ്ര തികല്പന്തേ f യമായാത്യയമാഗഛതീത്യേവഗാം ഹൈ വംവിദ്ഗാം സർവ്വാണി സൂതാനി പ്രതികല്പന്തഃ ഇദം ബ്രഹ്മായാതീദമാഗഛതീതി

എപ്രകാരം ആഗതനാകുന്ന രാജാവിനെ ഉഗ്രകർമ്മാക്കളും പാപകർമ്മങ്ങൾക്കുവേണ്ടി നിയുക്തമാക്കപ്പെട്ട സൂതന്മാരും, ഗ്രാമമുഖ്യന്മാരുംകൂടി അന്നം, പാനം, നിവാസസ്ഥാനം മുതലായവ തയ്യാറാക്കി, അദ്ദേഹം വന്നു, അദ്ദേഹം വന്നു എന്നു പറഞ്ഞ് പ്രതീക്ഷിച്ചിരിക്കുന്നുവോ: അതേപ്രകാരം ഈ കർമ്മവേത്താവിന്റെ എല്ലാ ഭൂതങ്ങളും ഈ ബ്രഹ്മം വരുന്നു, ഈ ബ്രഹ്മം വരുന്നു എന്നു പറഞ്ഞ് പ്രതീക്ഷിക്കുന്നു.

48. ഉപ–തദ് യഥാ രജാനം പ്രയിയാസന്തമുഗ്രഃ പ്രത്യേനസഃ സൂത്രഗ്രാമണ്യോ f ഭിസമായന്തേയവമേവേ മമാത്മാനമന്തകാലേ സർവ്വേ പ്രാണാ അഭിസമായന്തി യത്രൈതദൂർധ്വോഛ്വാസീ ഭവതി.

യാത്രയ്ക്കു തയ്യാറായിരിക്കുന്ന രാജാവിന്നഭിമുഖമായി ഉഗ്രകർമ്മികളും, പാപകർമ്മങ്ങൾക്കു നിയുക്തരായ സൂതന്മാരും, ഗ്രാമത്തിലെ നേതാക്കന്മാരും പോകുന്നതുപോലെ, ഒരാത്മാവ് ഊർധ്വശ്വാസം വലിക്കുവാൻ തുടങ്ങുമ്പോൾ അവസാനനിമിഷത്തിൽ എല്ലാ പ്രാണനും ഈ ആത്മാവിന്നഭിമുഖമായി അതിനോടുകൂടി പോകുന്നു.

## നാലാം ബ്രാഹ്മണം

49. ഉപ– സ യത്രായമാത്മബല്യം ന്യേത്യ സമ്മോഹമിവ നേത്യഥൈനമേതേ പ്രാണാ അഭിസമായന്തി സ ഏതാസ്തേജോമാത്രഃ സമഭ്വാദദാനോ ഹൃദയമേവ ന്വവക്രാമതി സ യത്രൈഷ ചാക്ഷുഷഃ പുരുഷഃ പരാങ് പർയാവർതതേ f ഥാരൂപജ്ഞോ ഭവതി

ഈ ആത്മാവ് ദുർബ്ബലതയെ പ്രാപിക്കുന്ന സമയം, അതായത് സമ്മോഹത്തെ പ്രാപിക്കുമ്പോൾ ഈ വാഗാദികളായ പ്രാണൻ ഇതിനുവേണ്ടി അഭിമുഖമായി വരുന്നു. അത് ഈ പ്രാണന്റെ തേജോമാത്രകളെ സമ്യക്കായ രീതിയിൽ സ്വീകരിച്ച് ഹൃദയത്തിൽ അനുക്രന്ത (അഭിവ്യക്ത ജ്ഞാനവാനായി)മായിത്തീരുന്നു. ഈ ചാക്ഷുഷപുരുഷൻ എല്ലാ ഭാഗത്തും വ്യാവൃത്തനാകുന്ന ആ സമയത്ത് മരണാസന്നൻ രൂപജ്ഞാനഹീനനായിത്തീരുന്നു.

50. ഉപഃ ഏകീഭവതി ന പശ്യതീത്യാഹുരേകീഭവതിന ജിഘ്രതീത്യാഹുരേകീ ഭവതി ന രസയത ഇത്യാഹൂരേകീഭവതി ന വദനീത്യാഹുരേകീഭവതി ന ശൃണോതീത്യാഹുരേകീഭവതി ന മനുത ഇത്യാഹുരേകീഭവതി ന സ്പൃശതീത്യാഹുരേകീഭവതി ന വിജാനാതീത്യാഹുസ്തസ്യ തഹൈതസ്യ ഹൃദയസ്യാഗ്രം പ്രദ്യോതതേ തേന പ്രദ്യോതേനൈഷ ആത്മാ നിഷ്ക്രാമതി ചക്ഷുഷ്ടോ വാ മൂർധനോ വാന്യോഭ്യോ വാ ശരീരദേശേഭ്യസ്തമുത്കാമന്തം പ്രാണോത്ക്രാമതി പ്രാണമരുത്ക്രാമന്തം സർവേ പ്രാണാ ആനൂത്ക്രാമന്തി സവിജ്ഞാനോ ഭവതി സവിജ്ഞാന മേവാന്വവക്രാമതി താ വിദ്വാ കർമണീ സമന്വാദേതേ പൂർവപ്രജ്ഞാ ച

(ചക്ഷുരിന്ദ്രിയം ലിംഗാത്മാവോടുകൂടി) ഏകരൂപമായി ഭവിക്കുന്നു, അപ്പോൾ ആളുകൾ കാണുന്നില്ല എന്നു പറയുന്നു (ഘ്രാണേന്ദ്രി.യം) ഏകരൂപമായിത്തീരുന്നു, അപ്പോൾ ശ്വസിക്കുന്നില്ല എന്നു പറയുന്നു, വാഗ്ഇന്ദ്രിയം ഏകരൂപമായിത്തീ

രുന്നു, അപ്പോൾ സംസാരിക്കുന്നില്ല എന്നു പറയുന്നു(രസനേന്ദ്രിയം) ഏകരൂപമായിത്തീരുന്നു അപ്പോൾ രുചിക്കുന്നില്ല എന്നു പറയുന്നു. (ശ്രോത്രേന്ദ്രിയം) ഏകരൂപമായിത്തീരുന്നു അപ്പോൾ കേൾക്കുന്നില്ല എന്നു പറയുന്നു, (മനസ്സ്) ഏകരൂപമായയിതതീരുന്നു അപ്പോൾ മനനം ചെയ്യുന്നില്ല എന്നു പറയുന്നു. (ത്വക്കിന്ദ്രിയം) ഏകരൂപമായിത്തീരുന്നു അപ്പോൾ സ്പർശിക്കുന്നില്ല എന്നു പറയുന്നു. (ബുദ്ധിലിംഗാത്മാവോടുകൂടി) ഏകരൂപമായിത്തീരുമ്പോൾ അറിയുന്നില്ല എന്നു പറയുന്നു. അത് ഈ ഹൃദയത്തിന്റെ അഗ്രഭാഗത്ത് (വെളിയിലേയ്ക്കുള്ള മാർഗ്ഗം) അത്യന്തം പ്രകാശിക്കുവാൻ തുടങ്ങുന്നു. അതിൽനിന്നും ഈ ആത്മാവ് നേത്രങ്ങളിൽക്കൂടി, മൂർദ്ധാവിൽക്കൂടി, അല്ലെങ്കിൽ ശരീരത്തിന്റെ മറ്റേതെങ്കിലും ഭാഗങ്ങളിൽക്കൂടി പുറത്തേയ്ക്കു കടന്നുപോകുന്നു. അത് ഉത്ക്രമണം ചെയ്യുമ്പോൾ അതിനോടൊപ്പംതന്നെ പ്രാണനും ഉത്ക്രമിക്കുന്നു. പ്രാണൻ ഉത്ക്രമിച്ചു കഴിഞ്ഞാൽ എല്ലാ പ്രാണനും (ഇന്ദ്രിയവർഗ്ഗം) ഉത്ക്രമിക്കുന്നു. ആ സമയത്ത് ഈ ആത്മാവ് പ്രത്യേകം വിജ്ഞാനവാനായിത്തീരുകയും വിജ്ഞാനയുക്തമായ പ്രദേശത്തെതന്നെ പ്രാപിക്കുകയും ചെയ്യുന്നു. ആ സമയം അതിനെ ജ്ഞാനവും, കർമ്മവും, പൂർവ്വപ്രജ്ഞയും അനുഗമിക്കുന്നു.

51. ഉപഃ തദ് യഥാ തൃണജലായുകാ തൃണസ്യാന്തം ഗത്വാന്യമാക്രമമാക്രമ്യാത്മനമുപസംഹരത്യേവമേ വായമാത്മേദ ഓം ശരീരം നിഹത്യാവിദ്യാം ഗമഥിത്വാന്യമാക്രമാക്രമ്യാത്മാനമുപസ ഓം ഹരതി.

എപ്രകാരം നീരട്ട ഒരു തൃണത്തിന്റെ അഗ്രത്തിലത്തി മറ്റൊരു തൃണരൂപമായ ആശ്രയത്തെ പിടിച്ച് സ്വയം ചുരുങ്ങുന്നുവോ, അതുപോലെതന്നെ ഈ ആത്മമവ് ഈ ശരീരത്തെ വധിച്ച് അവിദ്യയെ (നിശ്ചേഷ്ടാവസ്ഥയെ) പ്രാപിച്ച് മറ്റാധാരത്തെ ആശ്രയമാക്കി സ്വയ ഉപസംഹരിക്കുന്നു.

52. ഉപ– തദ് യഥാ പേശസ്കാരീ പേശസോ മാത്രാമപാദായാന്യന്നവതരം കല്യാണതരം രൂപം തനുത ഏവമേവായമാത്മേദ ഓം ശരീരം നിഹത്യാവിദ്യാം ഗമയിത്വാന്യന്നവതരം കല്യാണതര ഓം രൂപം കരുതേ പിത്ര്യാം വാ ഗാന്ധർവ വാ ദൈവം വാ പ്രജാപത്യം വാ ബ്രാഹ്മം വാന്യേഷാം വാ ഭൂതാനാം

സ്വർണ്ണപ്പണിക്കാരൻ എപ്രകാരം സ്വർണ്ണത്തിന്റെ അല്പമായ ഭാഗം എടുത്ത് മറ്റൊരു പുതിയതും അധികം മനോഹരവുമായ രൂപത്തെ സൃഷ്ടിക്കുന്നുവോ, അതുപോലെതന്നെ ഈ ആത്മാവ് ഈ ശരീരത്തെ നശിപ്പിച്ച് അചേതനാവസ്ഥയെ പ്രാപിച്ച് മറ്റു പിതൃക്കൾ, ഗന്ധർവ്വന്മാർ, ദേവന്മാർ, പ്രജാപതി, ബ്രഹ്മാവ്, മറ്റു ഭൂതങ്ങൾ മുതലായവയുടെ നവീനവും, സുന്ദരവുമായ രൂപത്തെ രചിക്കുന്നു.

53. ഉപ– സ വാ അയമാത്മാ ബ്രഹ്മ വിജ്ഞാനമയോ മനോമയഃ പ്രാണമയശ്ചക്ഷുർമയഃ ശ്രോത്രമയഃ പൃഥിമയ ആപോമയോ വായുമയ ആകാശമയസ്തേജോമയോ f തേജോമയഃ കാമമയോ f കാമമയഃ ക്രോധമയോ f ക്രോധമയോ ധർമ്മമയോ f ധർമ്മമയഃ സർവമയസ്തത് യദേതദിദമമയോ f ദോമയ ഇതി യഥാകാരീ യഥാചാരീ തഥാ ഭവതി സാധുകാരീ സാധുർഭവതി പാപകാരീ പാപോ ഭവതി പുണ്യഃ പുണ്യേന കർമണാ ഭവതി പാപഃ പാപേനഃ, അഥോ ഖല്വാഹുഃ കാമമയ ഏവായം പുരുഷ ഇതി സ യഥാകാമോ ഭവതി തത്ക്രതുർ ഭവതി യത്ക്രതുർഭവതി തത് കർമ കരുതേ യത് കർമ കരുതേ തദപിസമ്പദ്യതേ.

ഈ ആത്മാവ് ആ പരബ്രഹ്മം തന്നെയാകുന്നു. ഇതു വിജ്ഞാനമയവും, മനോമയവും, പ്രാണമയവും, ചക്ഷുർമയവും, ശ്രോത്രമയവും, പൃഥ്വീമയവും, ജലമയവും, വായുമയവും, ആകാശമയവും, തേജോമയവും, അതേജോമയവും, കാമമയവും, അകാമമയവും, ക്രോധമയവും, അക്രോധമയവും, ധർമമയവും, അധർമമയവും, സർവമയവുമാകുന്നു. യാതൊന്ന് പ്രത്യക്ഷവും, പരോക്ഷവുമാകുന്നുവോ അതും അതുതന്നെയാകുന്നു. അത് എപ്രകാരം ചെയ്യുകയും ആചരിക്കുകയും ചെയ്യുന്നുവോ അങ്ങിനെതന്നെയായിത്തീരുന്നു. സൽക്കർമ്മങ്ങൾ ചെയ്യുമ്പോൾ സൽക്കർമ്മിയായും പാപകർമ്മങ്ങൾ ചെയ്യുമ്പോൾ സത്കർമ്മിയായും പാപകർമ്മങ്ങൾ ചെയ്യുമ്പോൾ പാപിയായും തീരുന്നു. ഈ പുരുഷൻ പുണ്യകർമ്മങ്ങളാൽ പുണ്യാത്മാവായും പാപകർമ്മങ്ങളാൽ പാപാത്മാവായും ഭവിക്കുന്നു. ഈ പുരുഷൻ കാമമയൻതന്നെ എന്ന് പലരും പറയുന്നു. എപ്രകാരം സങ്കല്പിക്കുന്നുവോ അതുപോലെ കർമ്മം അനുഷ്ഠിക്കുകയും, ആ കർമ്മങ്ങൾക്കനുസൃതമായ ഫലം പ്രാപിക്കുകയും ചെയ്യുന്നു.

54. ഉപ– തദേഷ ശ്ലോകോ ഭവതി, തദേവ സക്തഃ സഹ കർമണൈതി ലിംങ്ഗം മനോ യത്ര നിഷക്തമസ്യ, പ്രാപ്യാന്തം കർമണസ്തസ്യ യത്കിഞ്ചേഹ കരോത്യയം, തസ്മാല്ലോകാത് പുനരേത്യസ്മൈ ലോകായ കർമണ ഇതി നു കാമയമാനോ f ഥാകാമയമാനോ യോ f കാമോ നിഷ്കാമ ആപ്തകാമ ആത്മകാമോ ന തസ്യ പ്രാണാ ഉത്ക്രാമന്തി ബ്രഹ്മൈവ സൽ ബ്രഹ്മാപ്യേതി.

ആ വിഷയത്തെ സംബന്ധിച്ചുള്ളതാണ് ഈ മന്ത്രം–ഇതിന്റെ ലിംഗം അതായത് മനസ്സ് യാതൊന്നിൽ അത്യധികം ആസക്തമാകുന്നുവോ, അതേ ഫലത്തെ അഭിലഷിച്ച് കർമ്മസഹിതം പ്രാപിക്കുന്നു. ഈ ലോകത്തിൽ ഇത് യാതൊന്നു ചെയ്യുന്നുവോ, ആ കർമ്മത്തിന്റെ ഫലം പ്രാപിച്ച് ആ ലോകത്തിൽനിന്ന് കർമ്മങ്ങൾ ചെയ്യുന്നതിനായി വീണ്ടും ഈ ലോകത്തിൽവന്നു ചേരുന്നു. തീർച്ചയായും അഭിലാഷേഛുവായ പുരുഷൻ ഇപ്രകാരം തന്നെ ചെയ്യുന്നു. ഇനി അഭിലേഷേഛുവല്ലാത്ത പുരുഷനെപ്പറ്റി പറയുന്നു. യാതൊരുത്തൻ അകാമം, നിഷ്കാമം, ആപ്തകാമം, ആത്മകാമം ഇവയോടുകൂടിയവനായിരിക്കുന്നുവോ, അവന്റെ പ്രാണൻ ഉത്ക്രമണം ചെയ്യുന്നില്ല; അവൻ ബ്രഹ്മമായി വസിച്ചുകൊണ്ട് ബ്രഹ്മത്തെ പ്രാപിക്കുന്നു.

55. ഉപ– തദേഷ ശ്ലോകോ ഭവതി, യദാ സർവേ പ്രമുച്യന്തേ കാമാ യേ f സ്യ ഹൃദി ശ്രിതാഃ,

അഥമർത്ത്യോ f മൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുത ഇതി, തദ്യഥാഹിനിർല്വയതീ വല്മീകേ മൃതാ പ്രത്യസ്താ ശയീതൈവമേവേദ ഓം ശരീര ഓം ശേതേ f ഥായമശരീരോ f മൃതഃ പ്രാണോ ബ്രഹ്മൈ വ തേജ ഏവ സോ f ഹം ഭഗവതേ സഹസ്രം ദദാമീതി ഹോവാച ജനകോ വേദേഹഃ.

ഏതെങ്കിലും സമയത്ത് ഇവന്റെ ഹൃദയത്തിൽ ആശ്രയ ങ്ങളായ സകല അഭിലാഷങ്ങളുടേയും നാശം സംഭവിക്കു മ്പോൾ ഈ മരണധർമ്മാവ് അമരനായിത്തീരുകയും ഇവിടെ ഈ ശരീരത്തിൽനിന്നുതന്നെ അവന് ബ്രഹ്മപ്രാപ്തി ഉണ്ടാകു കയും ചെയ്യുന്നു. ഇതിനൊരു ദൃഷ്ടാന്തം–പാമ്പിന്റെ പടം ചിതൽപ്പുറ്റിനു മുകളിൽ മൃതവും പാമ്പിനാൽ പരിത്യക്തവു മായ കിടക്കുന്നതുപോലെ ഈ ശരീരം കിടക്കുന്നു. ഈ ശരീ രരഹിതമായ അമൃതപ്രാണനാകട്ടെ ബ്രഹ്മംതന്നെയാകുന്നു– തേജസ്സ് തന്നെയാകുന്നു. അപ്പോൾ വിദേഹരാജാവായ ജനകൻ പറഞ്ഞു– “ഞാനാകുന്ന ജനകൻ ശ്രീമാന് ആയിരം ഗോക്കളെ നൽകുന്നു.”

56. ഉപ– തദേതേ ശ്ലോകാ ഭവന്തി, അണുഃ പന്ഥാ വി തതഃ പുരാണോ മാ ഓം സ്പൃഷ്ടോ f നുവിത്തോ മ യൈവ, തേന ധീരാ അപിയന്തി ബ്രഹ്മവിദഃ സ്വർഗ ലോകമിത ഊർധ്വ വിമുക്താഃ

ഈ ജ്ഞാനമാർഗ്ഗം സൂക്ഷ്മവും, വിശാലവും, പുരാതന വുമാകുന്നു. അത് എന്നെ സ്പർശിച്ചിരിക്കുന്നു. ഞാൻ തന്നെ അതിന്റെ ഫലമായ സാധകജ്ഞാനം പ്രാപിച്ചിരിക്കുന്നു. ധീര ബ്രഹ്മവേത്താവായ പുരുഷൻ ഈ ലോകത്തിൽ ജീവിച്ചുകൊ ണ്ടുതന്നെ മുക്തനായി ശരീരത്യാഗത്തിനുശേഷം അതേമാർഗ്ഗ ത്തിൽക്കൂടി സ്വർഗ്ഗലോകത്തെ അതായത് മോക്ഷത്തെ പ്രാപി ക്കുന്നു.

57. ഉപ– തസ്മിഞ്ഛുക്ലമുത നീലമാഹുഃ പിങ്ഗലഓം ഹരിതം ലോഹിതം ചാ ഏഷ പന്ഥാ ബ്രഹ്മണാ ഹാനുവിത്ത സ്തേനൈതി ബ്രഹ്മവിത് പുണ്യകൃ ത്തൈജസശ്ച

ഈ മാർഗ്ഗത്തെ സംബന്ധിച്ച്അഭിപ്രായവ്യത്യാസം ഉണ്ട്. ചിലർ അതിൽ ശുക്ലവർണ്ണവും ചിലർ നീലവർണ്ണവും വർണ്ണി ക്കുന്നു. അതുപോലെ ചിലർ പിംഗലവർമ്ണവും, ചിലർ ഹരി തവർണ്ണവും, ചിലർ ലോഹിതവർണ്ണവുമാണെന്ന് പറയുന്നു. എന്നാൽ ഈ മാർഗ്ഗം സാക്ഷാൽ ബ്രഹ്മത്താൽ അനുഭൂതമാ കുന്നു. ആ മാർഗ്ഗത്തിൽക്കൂടി പുണ്യകർമ്മങ്ങളനുഷ്ഠിക്കുന്ന പരമാത്മ തേജസ്വരൂപരായ ബ്രഹ്മവേത്താക്കൾ മാത്രം കടന്നു പോകുന്നു.

58. ഉപ– അന്ധം തമഃ പ്രവിശന്തി യേ f വിദ്യാമുപാ സതേ തതോ ഭൂയ ഇവ തേ തമോ യ ഉ വിദ്യായ ഓം രതാഃ.

യാതൊരുത്തൻ അവിദ്യയെ (കർമ്മം) ഉപാസിക്കുന്നുവോ, അവൻ അജ്ഞാനാന്ധകാരത്തിൽ പ്രവേശിക്കുകയും, യാതൊ രുത്തൻ വിദ്യയിൽ (കർമ്മകാണ്ഡരൂപത്രയീവിദ്യ) നിരതനായി രിക്കുന്നുവോ, അവൻ മറ്റതിനേക്കാൾ ഘോരമായ അന്ധകാര ത്തിൽ പ്രവേശിക്കുകയും ചെയ്യുന്നു.

59. ഉപ–ആനന്ദാ നാമ തേ ലോകാ അന്ധേന തമസാ വൃതാഃ, താഓംസ്തേ പ്രേത്യാഭിഗഛന്ത്യവിദ്വാഓം സോ f ബുധോ ജനാഃ

അനന്ദ(അസുഖ) എന്ന ലോകം അന്ധതമസ്സിനാൽ വ്യാപ്ത മാകുന്നു. അവിദ്വാന്മാരും അജ്ഞാനികളുമായ ആളുകൾ മര ണാനന്തരം അവയെതന്നെ പ്രാപിക്കുന്നു.

60. ഉപ– ആത്മാനം ചേദ് വിജാനീയാദയമസ്മീതി പൂരുഷഃ, കിമിഛൻ കസ്യ കാമായ ശരീരമനുസം ജ്വരേത്.

പുരുഷൻ ആത്മാവിനെ ഇത് ഞാൻ തന്നെ യെന്ന് വിശേ ഷരൂപത്തിൽ അറിയുകയാണങ്കിൽ പിന്നെയെന്താണ്? അഭി ലാഷങ്ങളോടുകൂടി, ഗ്രഹങ്ങളോടുകൂടി ശരീരത്തിന്റെ പിന്നാലെ എന്തിന് സന്തപ്തനാകുന്നു?

61. ഉപ– യസ്യാനുവിത്തഃ പ്രതിബുദ്ധ ആത്മാസ്മിൽ സംദേഹോ ഗഹനേ പ്രവിഷ്ടഃ, സ വിശ്വകൃത് സഹി സർവ്വസ്യ കർതാ തസ്യ ലോകഃ സ ഉ ലോക ഏവ.

ഈ അനേകം അനർത്ഥങ്ങളാൽ പൂർണ്ണവും വിവേകവി ജ്ഞാനവിരോധിയുമായ വിഷമശരീരത്തിൽ പ്രവിഷ്ടമായ ആത്മാവ് യാതൊരു ബ്രഹ്മണത്തെ അറിയുകയും, പ്രാപിക്കു കയും ചെയ്യുന്നുവോ അവൻ വിശ്വകൃത്തായിത്തീരുന്നു; അവൻ അഖിലത്തിന്റേയും കർത്താവായി ഭവിക്കുന്നു. ആത്മാവ് അവന്റേതുതന്നേയാകുന്നു; അവൻതന്നെ സ്വയം ആത്മാവായിത്തീരുന്നു.

62. ഉപ– ഇഹൈവ സത്തോ f ഥ വിദ്മസ്തദ്വയം ന ചേദവേദിർമഹതീ വിനഷ്ടിഃ, യേ തദ്വിദുര മൃതാസ്തേ ഭവന്ത്യഥേതരേ ദുഃഖമേവാപിയന്തി.

നാം ഈ ശരീരത്തിൽ വസിച്ചുകൊണ്ടു തന്നെ അതിനെ അറിയുന്നെങ്കിൽ കൃതാർത്ഥരായിത്തീരുന്നു. എന്നാൽ അതിനെ ഗ്രഹിക്കാതിരിക്കുന്നത് വളരെ ഹാനികരമാണ്. യാതൊരുത്തൻ അതിനെ ഗ്രഹിക്കുന്നുവോ, അവൻ അമര നായി ഭവിക്കുന്നു. എന്നാൽ മറ്റുള്ളവർ ദുഃഖത്തെ പ്രാപിക്കു ന്നു.

63. ഉപ– യദൈതമനുപശ്യാത്യാത്മാനം ദേവമഞ്ജസാ, ഈശാനം ഭൂതഭവ്യസ്യ ന തതേ വിജൂഗുപ്സതേ,

ഭൂതത്തിന്റേയും ഭാവിയുടെയും നാഥനായ ഈ പ്രകാശ മാനമായ അഥവാ കർമ്മഫലദാതാവായ ആത്മാവിനെ മനുഷ്യർ പ്രത്യക്ഷത്തിൽ മനസ്സിലാക്കുകയാണെങ്കിൽ അതിൽനിന്നും തന്നെ രക്ഷിക്കുവാനാഗ്രഹിക്കുന്നില്ല.

64. ഉപഃ യസ്മാദർവാവസംവത്സരോ f ഹോദി പരി വർതതേ, തദ്ദേവാ ജ്യോതിഷം ജ്യോതിരായൂർഹോ പാസതേ f മൃതം

യാതൊന്നിനടിയിലായി സംവത്സരചക്രം അഹോരാത്രാദി അവയവങ്ങളോടുകൂടി കറങ്ങിക്കൊണ്ടിരിക്കുന്നുവോ, ആ

ആദിത്യാദി ജ്യോതിസ്സുകളുടെ ജ്യോതിസ്വരൂപനായ അമൃതത്തെ ദേവഗണ ആയുസ് എന്ന പ്രകാരത്തിൽ ഉപാസിക്കുന്നു

65. ഉപഃ യസ്മിൻപഞ്ച പഞ്ചജനാ ആകാശശ്ച പ്രതിഷ്ഠിതഃ, തമേവ മന്യ ആത്മാനം വിദ്വാൻ ബ്രഹ്മാമൃതോ f മൃതം

യാതൊന്നിൽ പഞ്ചജനങ്ങളും, ആകാശവും പ്രതിഷ്ഠിതമായിരിക്കുന്നുവോ, ആ ആത്മാവിനെത്തന്നെ അമൃതബ്രഹ്മമായി, ഞാൻ അംഗീകരിക്കുന്നു. ആ ബ്രഹ്മത്തെ അറിയുന്നവനായ ഞാൻ അമരൻതന്നെയാകുന്നു.

66. ഉപഃ പ്രാണസ്യ പ്രാണമുത ചക്ഷുഷശ്ചക്ഷുരുത ശ്രോതസ്യ ശ്രോത്രം മനസോ യേ മനോ വിദുഃ തേ നിചിക്യുർബ്രഹ്മ പുരാണമഗ്ര്യം

യാതൊരുത്തർ അതിനെ പ്രാണന്റെ പ്രാണനായും ശ്രോത്രത്തിന്റെ ശ്രോത്രമായും, മനസ്സിന്റെ മനസ്സായും, ഗ്രഹിക്കുന്നുവോ, അവർ പുരാതനവും അഗ്ര്യവുമായ ആ ബ്രഹ്മത്തെ അറിയുന്നു.

67. ഉപഃ മനസൈവാനുദ്രഷ്ടവ്യം നേഹ നാനാസ്തി കിഞ്ചന, മൃത്യോ സ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി.

ബ്രഹ്മത്തെ ആചാര്യോപദേശപൂർവ്വം വീക്ഷിക്കണം. ഇതിൽ നാനാത്വം യാതൊന്നുമില്ല. യാതൊരുത്തൻ ഇതിൽ നാനാത്വത്തിന് തുല്യമായി കാണുന്നുവോ, അവൻ മൃത്യുവിൽക്കൂടി മൃത്യുവിനെ പ്രാപിക്കുന്നു.

68. ഉപഃ ഏകധൈവാനുദ്രഷ്ടവ്യമേതദപ്രമേയം ധ്രുവം വിരജഃ പര ആകാശാദജ ആത്മാ മഹാൻ ധ്രുവഃ

ആ ബ്രഹ്മത്തെ ആചാര്യോപദേശത്തിനുശേഷം ഒരേ രീതിയിൽതന്നെ വീക്ഷിക്കണം. ഈ ബ്രഹ്മം അപ്രമേയവും, അവിചലിതവും, നിർമ്മലവും, ആകാശത്തേക്കാളും സൂക്ഷ്മവും, അജന്മാവും, മഹത്തും അവിനാശിയും ആകുന്നു.

69. ഉപ– തമേവ ധീരോ വിജ്ഞായ പ്രജ്ഞം കുർവീത ബ്രഹ്മണഃ, നാനുധ്യായാദ് ബഹുഞ്ഛബ്ദാൻ വാചോ വിഗ്ലാപന ഓം ഹി തദിതി

ബുദ്ധിമാനായ ബ്രാഹ്മണൻ അതിനെതന്നെ അറിഞ്ഞ് അതിൽനിന്നു അറിവു സമ്പാദിക്കണം. വളരെയധികം വാക്കുകൾ ഉരുവിടാതിരിക്കട്ടെ. അത് വാക്കുകളുടെ പ്രകടനം മാത്രമാകുന്നു.

70. ഉപ– സ വാ ഏഷ മഹാനജ ആത്മാ യോ f യം വിജ്ഞാനമയഃ പ്രാണേഷു യ ഏഷോ f ന്തർഹൃദയ ആകാശസ്തമസ്മിഞ്ഛേതേ സർവസ്യ വശീ സർവ സ്യേശാനഃ സർവസ്യാധിപതിഃ സ ന സാധുനാ കർമണാ ഭൂയാന്നോ ഏവാസാധുനാ കനീയാനേഷ സർവേശ്വര ഏഷ ഭൂതാധിപതിരേഷ ഭൂതപാല ഏഷ സേതുർവിധരണ ഏഷാം ലോകാനാമസ്മ ഭേദായ തമേതം വേദാനുവചനേന ബ്രാഹ്മണാ വിവിദിഷന്തി യജ്ഞേന ദനേന തപസാനാശകേനൈതമേവ വിദിത്വാ മുനിർഭവതി, ഏതമേവ പ്രപ്രാജിനോ ലോകവിഛന്തഃ പ്രപ്രജന്തി, ഏതദ്ധ സ്മവൈ തത്പൂർവേ വിദ്വാഓംസ പ്രജാം ന കാമയന്തേ കിം പ്രജയാ കരിഷ്യാമോ യേഷാം നോ f യമാത്മായം ലോക ഇതി തേ ഹ സ്മ പുത്രൈഷണായശ്ച വിത്തൈഷണായശ്ച ലോകൈഷണായശ്ച വ്യുത്ഥായാഥ ഭിക്ഷാചര്യ ചരന്തി യാ ഹ്യേവ പുത്രൈഷണാ സാ വിത്തൈഷണാ യാ വിത്തൈഷണാ സാ ലോകൈഷണോഭേ ഹ്യേതേ ഏഷണേ ഏവ ഭവതഃ സ ഏഷ നേതി നേത്യാത്മാ ഗൃഹ്യോ ന ഹി ഗൃഹ്യതേ f ശീർയോ ന ഹി ശീർയതേ f സങ്ഗോ ന ഹി സജ്യതേ f സിതോ ന വ്യഥതേ ന രിഷ്യത്യേതമു ഹൈവൈതേ ന തരത ഇത്യുതഃ പാപമകരവമിത്യതഃ കല്യാണമകരവമിത്യുഭേ ഉ ഹൈവൈഷ ഏതേ തരതി നൈനം കൃതാകൃതേ തപതഃ

ഈ മഹാൻ അജന്മാവായ ആത്മാവ്, അതായത് പ്രാണനിൽ വിജ്ഞാനമയമായിരിക്കുന്നത് ഹൃദയമാകുന്ന ആകാശത്തിൽ വസിക്കുന്നു. അത് എല്ലാത്തിനേയും കീഴ്പ്പെടുത്തുന്നതും, എല്ലാത്തിന്റെയും അധിപതിയും ആകുന്നു. അത് ശുഭകർമ്മങ്ങളാൽ വളരുകയോ, അശുഭകർമ്മങ്ങളാൽ തളരുകയോ ചെയ്യുന്നില്ല. അത് സർവ്വേശ്വരനാകുന്നു; ഭൂതങ്ങളുടെ അധിപതിയും, ഭൂതങ്ങളെ പാലിക്കുന്നവനുമാകുന്നു. ഈ ലോകങ്ങലുടെ മര്യാദ ഭംഗപ്പെടാതിരിക്കട്ടെ– ഈ ഉദ്ദേശത്തോടുകൂടി അത് ഇവയെ വഹിച്ചുകൊണ്ടിരിക്കുന്ന സേതുവാകുന്നു. (ഉപനിഷത്തുകളിൽ ഇതിന്റെ സ്വരൂപത്തെ വിവരിക്കുന്നുണ്ട്) അത് ഈ ആത്മാവിനെ ബ്രാഹ്മണവേദങ്ങളുടെ സ്വാധ്യായം, യജ്ഞം, ദാനം, നിഷ്കാമതപം ഇവകൾ ദ്വാരാ അറിവാനാഗ്രഹിക്കുന്നു. ഇതിനെതന്നെ അറിഞ്ഞുകൊണ്ട് മഹർഷിയായിത്തീരുന്നു. ഈ ആത്മലോകത്തെ കാംക്ഷിച്ചുകൊണ്ട് ത്യാഗിയായ പുരുഷൻ എല്ലാമുപേക്ഷിച്ച് കടന്നുപോകുന്നു. (സന്യാസിയായിത്തീരുന്നു) ഈ സന്യാസത്തിന്റെ കാരണം പൂർവ്വവർത്തിയായ ജ്ഞാനികൾ സന്താനങ്ങളെ ആഗ്രഹിച്ചിരുന്നില്ല. (അവർ ചിന്തിച്ചിരുന്നത്) നമുക്ക് പ്രജകളിൽനിന്നും എന്തു കിട്ടുന്നു? നമ്മുടെ ആഗ്രഹം ഈ ആത്മലോകം തന്നെയാകുന്നു. അതിനാൽ അവർ പുത്രേഛയിൽനിന്നും, വിത്തേഛയിൽനിന്നും, ലോകേഛയിൽനിന്നും ഉത്ഥാനം ചെയ്ത് ഭിക്ഷാചര്യ അനുഷ്ഠിച്ചിരുന്നു. യാതൊരുത്തൻ പുത്രേഛുവാകുന്നുവോ അവൻ വിത്തേഛുവും. യാതൊരുത്തൻ വിത്തേഛുവാകുന്നുവോ അവൻ ലോകേഛുവാകുകയും ചെയ്യുന്നു. ഇവ രണ്ടും അഭിലാഷങ്ങളാകുന്നു. അവൻ ഈ നേതിനേതി എന്നു ജപിക്കപ്പെടുന്ന ആത്മാവ് അഗൃഹ്യമാകുന്നു. അവൻ ഗ്രഹിക്കപ്പെടുന്നില്ല, അത് അശീര്യമാകുന്നു, അതിനു നാശം സംഭവിക്കുന്നില്ല, അത് അസംഗമാകുന്നു, അത് ഒരിക്കലും അസക്തമാകുന്നില്ല, അത് ബന്ധിക്കപ്പെടുന്നില്ല. അതിനാൽ വ്യഥിതമാകുന്നില്ല. അതുപോലെതന്നെ അതിനു ക്ഷയം സംഭവിക്കുന്നില്ല. ഈ ആത്മാവിനെ ഇവ രണ്ടും (പാപപുണ്യ സംബന്ധിയായ ശോകവും ഹർഷവും) പ്രാപിക്കുന്നില്ല. അതിനാൽ, ഇക്കാരണത്താൽ, ഞാൻ പാപം ചെയ്തിരിക്കുന്നു (ഇങ്ങനെ

പശ്ചാത്താപവും) ഇക്കാരണത്താൽ ഞാൻ പുണ്യം ചെയ്തിരിക്കുന്നു (ഇപ്രകാരം സന്തോഷിക്കുകയും) ഈ രണ്ടിനേയും അതു കടന്നുപോകുന്നു. ഇങ്ങനെ ചെയ്യപ്പെട്ടതും, ചെയ്യപ്പെടാത്തതുമായ നിത്യകർമ്മങ്ങൾ (ഫലപ്രദാനവും പ്രത്യവായവവും വഴി) തപിപ്പിക്കുന്നില്ല.

71. ഉപ– തദേത ദൃചാഭ്യുക്തം, ഏഷ നിത്യോ മഹിമാ ബ്രാഹ്മണസ്യ ന വർധതേ കർമണാ നോ കനീയാൻ, തസ്യൈവ സ്യാത് പദവിത്തം വിദിത്വാന ലിപ്യതേ കർമണാ പാപകേനേതി, തസ്മാദേവം വിഛാന്തോ ദാന്ത ഉപരതസ്തി തിക്ഷുഃ സമാഹിതോ ഭൂത്വാത്മന്യേവാത്മാനം പശ്യതി സർവമാത്മാനം പശ്യതി നൈനം പാപ്മാ തരതി സർവ പാപ്മാനം തരതി നൈനം പാപ്മാ തപതി സർവ പാപ്മാനം തപതി വിപാപോ വിരജോ f വിചികിത്സോ ബ്രാഹ്മണോ ഭവത്യേഷ ബ്ര ഹ്മലോകഃ സമ്രാഡേനം പ്രാപിതോ f സീതിഹോവാച യാജ്ഞവല്ക്യഃ സോ f ഹം ഭഗവതേ വിദേഹാൻ ദദാമി മാം ചാപി സഹ ദാസ്യായേതി.

ഈ കാര്യംതന്നെ മന്ത്രങ്ങൾ വഴിയായും പറയപ്പെട്ടിരിക്കുന്നു. ഇത് ബ്രഹ്മവേത്താവിന്റെ നിത്യമായ മഹിമയാകുന്നു. അത് കർമ്മത്താൽ കൂടുന്നുമില്ല, കുറയുന്നുമില്ല. ആ മഹിമയുടെ സ്വരൂപത്തെ അറിയുന്നവരായിരിക്കണം. അത് അറിഞ്ഞുകൊണ്ട് പാപകർമ്മങ്ങളുമായി അലിഞ്ഞുചേരുന്നില്ല. അതിനാൽ ഇപ്രകാരം അറിയുന്നവർ ശാന്തരും, ദാന്തരും, ഉപരതരും, തിതിക്ഷുക്കളും, സമാഹിതരുമായി ആത്മാവിൽതന്നെ ആത്മാവിനെ ദർശിക്കുന്നു. എല്ലാത്തിനേയും ആത്മാവു ദർശിക്കുന്നു. അതിന് പാപപുണ്യങ്ങളുടെ പ്രാപ്തിയുണ്ടാകുന്നില്ല, ഇത് എല്ലാ പാപങ്ങളുടേയും മറുകര കടന്നുപോകുന്നു. പാപവും പുണ്യവും ഇതിനെ സമീപിക്കുന്നില്ല, ഇത് എല്ലാ പാപങ്ങളേയും സന്തപ്തമാക്കുന്നു. ഇത് പാപരഹിതവും നിഷ്കമവും, നിസ്സംശയവും, ബ്രാഹ്മണവുമായി ഭവിക്കുന്നു. ഹേ സാമ്രാട്ട്! ഇതാകുന്നു ബ്രഹ്മലോകം. അങ്ങ് ഇതിനെ സമീപിച്ചിരിക്കുന്നു. ഇപ്രകാരം യാജ്ഞവല്ക്യൻ പറഞ്ഞു. അപ്പോൾ ജനകൻ പറഞ്ഞു, ഇതാ ഞാൻ ശ്രീമന് വിദേഹരാജ്യം നല്കുന്നു, അതോടുകൂടി അങ്ങേയ്ക്കു സേവചെയ്യുവാൻ സ്വയം സമർപ്പിക്കുകയും ചെയ്യുന്നു.

72. ഉപഃ സ വാ ഏഷ മഹാനജ അത്മാന്നാദോ വസുദാനോ വിരുതേ വസുയ ഏവം വേദ

ഈ മഹാനും അജന്മാവുമായ ആത്മാവ് അന്നം ഭക്ഷിക്കുകയും, കർമ്മഫലം നൽകുകയും ചെയ്യുന്നു. യാതൊരുത്തൻ ഇപ്രകാരം ഗ്രഹിക്കുന്നുവോ, അവനെ എല്ലാ കർമ്മഫലങ്ങളും പ്രാപിക്കുന്നു.

73. ഉപഃ സ വാ ഏഷ മഹാനജ ആത്മാജരോ f മരോ f മൃതോ f ഭയോ ബ്രഹ്മാഭയം വൈ ബ്രഹ്മാഭയ ഓം ഹി വൈ ബ്രഹ്മ ഭവതി യ ഏവം വേദ.

ഈ മഹാനും അജന്മാവുമായ ആത്മാവുതന്നെ അജരവും, അമരവും, അമൃതവും, അഭയബ്രഹ്മാവുമാകുന്നു. അഭയം തന്നെ ബ്രഹ്മമാകുന്നു. യാതൊരുത്തൻ ഇപ്രകാരം ഗ്രഹിക്കുന്നുവോ, അവൻ ആ അഭയബ്രഹ്മ തന്നെ ആയിത്തീരുന്നു.

### അഞ്ചാം ബ്രാഹ്മണം

74. ഉപഃ അഥ ഹ യാജ്ഞവല്ക്യസ്യ ദ്വേ ഭാര്യേ ബഭൂവതുർമൈത്രേയീ ച കാത്യായനീ ച തയോർഹ മൈത്രേയീ ബ്രഹ്മവാദിനീ ബഭൂവ സ്ത്രീപ്രജ്ഞേവ തർഹി കാത്യായന്യഥ ഹ യാജ്ഞവല്ക്യോ f ന്യദ് വൃത്തമുപാകരിഷ്യൽ

യാജ്ഞവല്ക്യന് മൈത്രേയി എന്നും കാത്യായനി എന്നും രണ്ടു ഭാര്യമാരുണ്ടായിരുന്നു എന്നത് പ്രസിദ്ധമാണല്ലോ. അവരിൽ മൈത്രേയി ബ്രഹ്മവാദിനിയും കാത്യായനി സാധാരണ സ്ത്രീകളുടെ ബുദ്ധിയോടുകൂടിയവളുമായിരുന്നു. അപ്പോൾ യാജ്ഞവല്ക്യൻ സന്ന്യാസചര്യ ആരംഭിക്കുവാനുള്ള ആഗ്രഹത്തോടുകൂടി പറഞ്ഞു.

75. ഉപ– മൈത്രേയീതി ഹോവാച യാജ്ഞവല്ക്യ പ്രവ്രജിഷ്യൻ വാ അരേ f ഹമസ്മാത് സ്ഥാനാദസ്മി ഹന്ത തേ f നയാ കാത്യായന്യാന്തം കരവാണീതി.

യാജ്ഞവല്ക്യൻ പറഞ്ഞു: അല്ലയോ മൈത്രേയീ! ഞാനീ ഗൃഹസ്ഥാശ്രമത്തിന്റെ സർവ്വസ്വവും ഉപേക്ഷിച്ച് പോകുവാൻ തുടങ്ങുന്നു, അതായത് സന്യാസം സ്വീകരിക്കുവാൻ വിചാരിക്കുന്നു. ഞാൻ നിന്റെ അനുമതി ആവശ്യപ്പെടുകയും ആഗ്രഹിക്കുകയും ചെയ്യുന്നു. അതിനാൽ ഈ കാത്യായനിയോടുകൂടി നിനക്കിഷ്ടമാണെങ്കിൽ വസിക്കാം.

76. ഉപ–സാ ഹോവാച മൈത്രേയീ യന്നു മ ഇയം ഭഗോഃ സർവാ പൃഥിവീ വിത്തേന പൂർണാസ്യാത് സ്യാം ന്വഹം തേനാമൃതാ f ഹോ നേതിനേതി ഹോവാച യാജ്ഞവല്ക്യോ യഥൈവോപകരണത്രതാം ജീവിതം തഥൈവ തേ ജീവിതഗാംസ്യാദ മൃതത്വസ്യ തു നാശാസ്തി വിത്തേനേതി.

മൈത്രേയി പറഞ്ഞു– ഭഗവാൻ! ഈ ധനത്താൽ സമ്പന്നയായ ഭൂമി മുഴുവൻ എന്റേതായിത്തീരുകയാണെങ്കിൽ എനിക്ക് അതോടുകൂടി അമരയായിത്തീരുവാൻ സാധിക്കുമോ, ഇല്ലയോ? യാജ്ഞവല്ക്യൻ പറഞ്ഞു–സാധ്യമല്ല; ഭോഗസാമഗ്രികളാൽ സമ്പന്നമായത് മനുഷ്യരുടേതുപോലുള്ള ജീവിതമാകുന്നു, നിന്റെ ജീവിതവും അതുപോലെ ആയിരിക്കും. ധനത്തിൽക്കൂടി അമരത്വത്തെ ആശിക്കയേ വേണ്ട.

77. ഉപ–സാ ഹോവാച മൈത്രേയീ യേനാഹം നാമൃതാ സ്യാം കിമഹം തേന കുർയാ യദേവ ഭഗവൻ വേദ തദേവമേ ബ്രൂഹീതി.

മൈത്രേയി പറഞ്ഞു:– യാതൊന്നുകൊണ്ട് എനിക്ക് അമരത്വം പ്രാപിക്കുവാൻ സാധ്യമല്ലയോ അതു സ്വീകരിച്ചുകൊണ്ട്

ഞാനെന്തു ചെയ്യും? ശ്രീമാൻ! അങ്ങേയ്ക്കറിവുള്ള അമൃത ത്വസാധകളെ എനിക്കുപദേശിച്ചു തന്നാലും.

78. ഉപ–സ ഹോവാച യാജ്ഞവല്ക്യഃ പ്രിയാ വേ ഖലു നോ ഭവതി സതീ പ്രിയമവൃധദ്ധന്ത തർഹി ഭവത്യേതദ് വ്യാഖ്യാസ്യാമി തേ വ്യാച ക്ഷാണസ്യ തു മേ നിദിധ്യാസസ്വേതി

യാജ്ഞവൽക്യൻ പറഞ്ഞു. തീർച്ചയായും. നീ പണ്ടുമു തലേ നമ്മുടെ പ്രിയയായിരുന്നു; ഈ സമയത്തും നീ നമ്മുടെ സന്തോഷത്തെ വളർത്തുന്നു. അതിനാൽ ഹേ ദേവീ! ഞാൻ സന്തോഷത്തോടുകൂടി നിനക്കുവേണ്ടി ഇതിനെ വ്യാഖ്യാനി ക്കാം. ഞാൻ വ്യാഖ്യാനിക്കുന്ന വിഷയങ്ങളെപ്പറ്റി നീ ചിന്തി ക്കണം.

79. ഉപ– സ ഹോവാച ന വാ അരേ പത്യുഃ കാമായ പതിഃ പ്രിയോ ഭവത്യത്മനസ്തു കാമായ പതിഃ പ്രി യോ ഭവതി, ന വാ അരേ ജായായൈ കാമായ ജായാ പ്രിയാ ഭവത്യാത്മനസ്തു കാമായ ജായാ പ്രിയാ ഭവതി, ന വാ അരേ പുത്രാണാം കാമായ പുത്രാഃ പ്രിയാ ഭവന്ത്യത്മനസ്തു കാമായ പുത്രാഃ പ്രിയാ ഭവന്തി, ന വാ അരേ വിത്തസ്യ കാമായ വിത്തം പ്രിയം ഭവത്യത്മനസ്തു കാമായ വിത്തം പ്രിയം ഭവതി, ന വാ അരേ പശൂനാം കാമായ പശ്വഃ പ്രിയാ ഭവന്ത്യാത്മനസ്തു കാമായ പശവഃ പ്രിയ ഭവന്തി, ന വാ അരേ ബ്രഹ്മണഃ കാമായ ബ്രഹ്മപ്രിയം ഭവത്യാത്മനസ്തു കാമായ ബ്രഹ്മ പ്രിയം ഭവതി, ന വാ അരേ ക്ഷത്രസ്യ കാമായ ക്ഷത്രം പ്രിയം ഭവത്യാത്മനസ്തു കാമായ ക്ഷത്രം പ്രിയ ഭവതി, ന വാ അരേ ലോകാനാം കാമായ ലോകാഃ പ്രിയാ ഭവന്ത്യത്മനസ്തു കാമായ ലോകാഃ പ്രിയ ഭവന്തി, ന വാ അരേ ദേവാനാം കാമായ ദേവാഃ പ്രിയാഭവന്ത്യത്മനസ്തു കാമായ ദേവാഃ പ്രിയാ ഭവന്തി, നവാ അരേ വേദാനാം കാമായ വേദാഃ പ്രിയാ ഭവന്ത്യാത്മനസ്ത കാമായ വേദാഃ പ്രിയാ ഭവന്ത്, ന വാ അരേ ഭൂതാനാം കാമായ ഭൂതാനി പ്രിയാണി ഭവന്ത്യാത്മനസ്തു കാമായ ഭൂതാനി പ്രിയാണി ഭവന്തി, ന വാ അരേ സർവ്വസ്യ കാമയ സർവ്വപ്രിയം ഭവന്ത്യത്മനസ്തു കാമായ സർവ പ്രിയം ഭവതി. ആത്മാ വാ അരേ ദ്രഷ്ടവ്യഃ ശ്രോതവ്യോ മന്തവ്യോ നിദിധ്യാസിതവ്യോ മൈത്രേയാത്മനി ഖല്വരേദൃഷ്ടേ ശ്രുതേ മതേ വിജ്ഞാത ഇദ ഓം സർവ വിദിതം.

അദ്ദേഹം പറഞ്ഞു– അല്ലയോ മൈത്രേയീ പതിയുടെ പ്രയോജനത്തിനുവേണ്ടി പതി പ്രിയപ്പെട്ടവനാകുന്നില്ല, തന്റേ തായ പ്രയോജനത്തിനുവേണ്ടി പതി പ്രിയപ്പെട്ടവനായിത്തീരു ന്നു, ഭാര്യയുടെ പ്രയോജനത്തിനു വേണ്ടി ഭാര്യ പ്രിയങ്കരിയാ കുന്നില്ല, സ്വന്തമായ പ്രയോജനത്തിനുവേണ്ടി ഭാര്യ പ്രിയപ്പെ ട്ടവളാകുന്നു, പുത്രന്റെ പ്രയോജനത്തിനുവേണ്ടി പുത്രൻ പ്രിയ പ്പെട്ടവനാകുന്നില്ല, സ്വന്തം പ്രയോജനത്തിനുവേണ്ടി പുത്രൻ പ്രിയപ്പെട്ടവനായിത്തീരുന്നു, ധനത്തിന്റെ പ്രയോജനത്തിനു വേണ്ടി ധനം പ്രിയപ്പെട്ടവനാകുന്നില്ല, തന്റേതായ പ്രയോജന ത്തിനുവേണ്ടി ധനം പ്രിയപ്പെട്ടതായിത്തീരുന്നു. മൃഗങ്ങളുടെ പ്രയോജനത്തിനുവേണ്ടി മൃഗങ്ങൾ പ്രിയപ്പെട്ടവയാകുന്നില്ല. സ്വന്തം പ്രയോജനത്തിനുവേണ്ടി മൃഗങ്ങൾ പ്രിയപ്പെട്ടവയായി ത്തീരുന്നു, ബ്രാഹ്മണന്റെ പ്രയോജനത്തിനുവേണ്ടി ബ്രാഹ്മ ണൻ പ്രിയപ്പെട്ടവനാകുന്നില്ല. സ്വന്തം പ്രയോജനത്തിനുവേണ്ടി ബ്രാഹ്മണൻ പ്രിയപ്പെട്ടവനായിത്തീരുന്നു. ക്ഷത്രിയന്റെ പ്രയോ ജനത്തിനുവേണ്ടി ക്ഷത്രിയൻ പ്രിയനാകുന്നില്ല, സ്വന്തം പ്രയോ ജനത്തിനുവേണ്ടി ക്ഷത്രിയൻ പ്രിയപ്പെട്ടവനായിത്തീരുന്നു. ലോകത്തിന്റെ പ്രയോജനത്തിനായി ലോകം പ്രിയപ്പെട്ടതാകു ന്നില്ല, സ്വന്തം പ്രയോജനത്തിനായി ലോകം പ്രിയപ്പെട്ടതായി ത്തീരുന്നു, ദേവന്മാരുടെ പ്രയോജനത്തിനുവേണ്ടി ദേവന്മാർ പ്രിയപ്പെട്ടവരാകുന്നില്ല, സ്വന്തം പ്രയോജനത്തിനുവേണ്ടി ദേവ ന്മാർ പ്രിയപ്പെട്ടവരായിത്തീരുന്നു. വേദങ്ങളുടെ പ്രയോജനത്തി നുവേണ്ടി വേദങ്ങൾ പ്രിയപ്പെട്ടവയാകുന്നില്ല. സ്വന്തം പ്രയോ ജനത്തിനുവേണ്ടി വേദങ്ങൾ പ്രിയപ്പെട്ടവയായിത്തീരുന്നു. ഭൂത ങ്ങളുടെ പ്രയോജനത്തിനുവേണ്ടി ഭൂതങ്ങൾ പ്രിയപ്പെട്ടവരാകു ന്നില്ല. സ്വന്തം പ്രയോജനത്തിനുവേണ്ടി ഭൂതങ്ങൾ പ്രിയപ്പെട്ട വരായിത്തീരുന്നു. എല്ലാവരുടേയും പ്രയോജനത്തിനുവേണ്ടി എല്ലാവരും പ്രിയപ്പെട്ടവരാകുന്നില്ല, സ്വന്തം പ്രയോജനത്തിനു വേണ്ടി എല്ലാവരും പ്രിയപ്പെട്ടവരായിത്തീരുന്നു. അതിനാൽ അല്ലയോ മൈത്രേയീ! ആത്മാവുതന്നെ ദർശനീയവും, ശ്രവ ണീയവും, മനനീയവും, ധ്യാനയോഗ്യവുമാകുന്നു. ഹേ മൈത്രേയീ! തീർച്ചയായും ആത്മദർശനവും, ശ്രവണവും, മന നവും, വിജ്ഞാനവും ഉണ്ടായിക്കഴിഞ്ഞാൽ ഇവയെല്ലാത്തി ന്റെയും ജ്ഞാനം ഉണ്ടാകുന്നു.

80. ഉപഃ ബ്രഹ്മതം പരാദാദ് യോ f ന്യത്രാത്മനോ ബ്രഹ്മ വേദ ക്ഷത്രം ത പരാദാദ് യോ f ന്യത്രാത്മനഃ ക്ഷത്രം വേദ ലോകാസ്തം പരാ ദുര്യോ f ന്യത്രാ ത്മനോ ലോകാൻ വേദ വേദാസ്തം പരാദുര്യോ f ന്യത്രാത്മനോ ദേവാൻ വേദ വേദാസ്തം പരാദുര്യോ f ന്യത്രാത്മനോ വേദാൻ വേദ ഭൂതാനി തം പരാദു ര്യോ f ന്യത്ര ത്മനോ വേദാൻ വേദ ഭൂതാനി തം പരാദുര്യോ f ന്യത്രാത്മനോ ഭൂതാനി വേദ സർവതം പരാദാദ് യോ f ന്യത്രാത്മനഃ സർവ വേദേദം ബ്രഹ്മേദം ക്ഷത്രമിമേ ലോകാ ഇമേ ദേവാ ഇമേവേദാ ഇമാനി ഭൂതാനീദ ഓം സർവ യദയമാത്മാ

യാതൊരുത്തൻ ബ്രാഹ്മണജാതിയെ ആത്മാവിൽ നിന്നും ഭിന്നമായി കരുതുന്നുവോ, അവനെ ബ്രാഹ്മണജാതി പരാജയ പ്പെടുത്തുന്നു. ആര് ക്ഷത്രിയജാതിയെ ആത്മാവിൽനിന്നും ഭിന്നമായി കരുതുന്നുവോ, അവനെ ക്ഷത്രിയജാതി പരാജയ പ്പെടുത്തുന്നു. ആര് ലോകത്തെ ആത്മാവിൽനിന്നും ഭിന്നമായി കരുതുന്നുവോ, അവനെ ലോകം പരാജയപ്പെടുത്തുന്നു. ആര് ദേവതകളെ ആത്മാവിൽനിന്നും ഭിന്നമായി കരുതുന്നുവോ, അവനെ ദേവതകൾ പരാജയപ്പെടുത്തുന്നു. ആര് വേദങ്ങളെ ആത്മാവിൽനിന്നും ഭിന്നമായി കരുതുന്നുവോ, അവനെ വേദ ങ്ങൾ പരാജയപ്പെടുത്തുന്നു. ആര് ഭൂതങ്ങളെ ആത്മാ വിൽനിന്നു ഭിന്നമായി കരുതുന്നുവോ, അവനെ ഭൂതങ്ങൾ പരാ

I K

ജയപ്പെടുത്തുന്നു. ആര് എല്ലാവരേയും ആത്മാവിൽനിന്നും ഭിന്നമായി കരുതുന്നുവോ, അവനെ എല്ലാവരും പരാജയപ്പെടുത്തുന്നു. ഈ ബ്രാഫമണജാതി, ഈ ക്ഷത്രിയജാതി, ഈ ലോകം, ഈ ദേവന്മാർ, ഈ വേദങ്ങൾ, ഈ ഭൂതങ്ങൾ, ഈ എല്ലാവരും, കൂടാതെ മറ്റെന്തെല്ലാമുണ്ടോ, അവയെല്ലാം ആത്മാവുതന്നെയാകുന്നു.

81. ഉപഃ സ യഥാ ദുന്ദുഭേർഹന്യമാനസ്യ ന ബാഹ്യാഞ്ഛബ്ദാഞ്ഛക്നുയാദ് ഗ്രഹണായ ദുന്ദുഭേസ്തു ഗ്രഹണേന ദുന്ദുഭ്യാഘാതസ്യ വാ ശബ്ദോ ഗൃഹീതഃ

ഒരു ദുന്ദുഭിയുടെ മേൽ വടി മുതലായവകൊണ്ട് ആഘാതമേൽപ്പിക്കപ്പെടുന്നു, ആ ദുന്ദുഭിയുടെ ബാഹ്യശബ്ദങ്ങളെ ആർക്കും ഒരു വിധത്തിലും ഗ്രഹിക്കുവാൻ സാധിക്കുന്നില്ല, എന്നാൽ ദുന്ദുഭിയേയോ അഥവാ അതിന്റെ ആഘാതത്തേയോ ഗ്രഹിക്കുന്നതോടുകൂടി അതിന്റെ ശബ്ദവും ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു.

82. ഉപഃ സ യഥാ ശങ്ഖസ്യ ധ്മായമാനസ്യ ന ബാഹ്യാഞ്ഛബ്ദാഞ്ഛക്നുയാദ് ഗ്രഹണായ ശങ്ഖസ്യ തു ഗ്രഹണേന ശങ്ഖധ്മസ്യ വാ ശബ്ദോ ഗൃഹീത.

വായിൽവച്ചൂതുന്ന ശംഖിന്റെ ശബ്ദം ഗ്രഹിക്കുന്നതിൽ ആരും സമർത്ഥരാകുന്നില്ല, എന്നാൽ ശംഖിന്റെ ഊതൽ ഗ്രഹിക്കുന്നതോടുകൂടി അതിന്റെ ശബ്ദവും ഗ്രഹിക്കപ്പെട്ടതായിത്തീരുന്നു.

83. ഉപഃ സ യഥാ വീണായൈ വാദ്യമാനായൈ ന വാദ്യാഞ്ഛബ്ദാഞ്ഛക്കുനുയാദ് ഗ്രഹണായ വീണാ യൈ തു ഗ്രഹണേന വീണാവാദസ്യ വാ ശബ്ദോ ഗൃഹീതഃ

വായിക്കപ്പെടുന്ന വീണയുടെ, ബാഹ്യശബ്ദത്തെ ഗ്രഹിക്കുന്നതിൽ ആരും സമർത്ഥരാകുന്നില്ല, എന്നാൽ വീണയോ അതിൻരെ വായിക്കലിനേയോ ഗ്രഹിക്കുന്നതിനോടുകൂടി ആ ശബ്ദവും ഗൃഹീതമായിത്തീരുന്നു.

84. ഉപ–സ യഥാ ff ദ്രൈധാഗ്നേരഭ്യാഹിതസ്യ പൃഥഗ്ധൂമാ വിനിശ്ചരന്ത്യേവം വാ അരേ f സ്യ മഹതോ ഭൂതസ്യ നിശ്വസിതമേതദ് യദൃഗ്വേദോ യജൂർവേദഃ സാമവേദോ f ധർവാങ്ഗിരസ ഇതിഹാസഃ പുരാണം വിദ്യാ ഉപനിഷദഃ ശ്ലോകാഃ സൂത്രാണ്യനുവ്യാഖ്യാനാനി വ്യാഖ്യാനാനിഷ്ട ഓം ഹുതമാശിതം പായിതമയം ച ലോകഃ പരശ്ച ലോകഃ സർവാണി ച ഭൂതാന്യസ്യൈവൈതാനി സർവാണി നിശ്വസിതാനി

നനഞ്ഞുകുതിർന്ന വിറകു കുത്തുന്നതിൽനിന്നും പ്രത്യേകമായ രീതിയിലുള്ള ധൂമം ഉയരുന്നതുപോലെ ഹേ മൈത്രേയീ! ഈ ഋഗ്വേദവും, സാമവേദവും,അഥർവവേദവും, ഇതിഹാസവും, പുരാണവും, വിദ്യയും, ഉപനിഷത്തുക്കളും, ശ്ലോകങ്ങളും (ബ്രാഫമണമന്ത്രം) സൂത്രങ്ങലും (വൈദ്ധവസ്തു സംഗ്രഹവാക്യം) സൂത്രങ്ങളുടെ വ്യാഖ്യാനവും, മന്ത്രങ്ങളുടെ വ്യാഖ്യാനവും, യജ്ഞങ്ങളും ഹവനവും, ആശിതവും, പായിതവും, ഈ ലോകവും, പരലോകവും, സമ്പൂർണ്ണഭൂതങ്ങളും എല്ലാം ഇതിന്റെ നിശ്വാസങ്ങൾതന്നെയാകുന്നു.

85. ഉപ– സ യഥാ സർവാസാമപാ ഓം സമുദ്ര ഏകായനമേവ ഓം സർവേഷാ ഓം സ്പർശാനാം ത്വഗേ കായനമേവ ഓം സർവേഷാം ഗന്ധാനാം നാസികേ ഏകായനമേവ ഓം സർവേഷാം ഓം രസാനാം ജിഹ്വൈ കായനമേവ ഓം സർവേഷാ ഓം രൂപാണാം ചക്ഷുരേകായനമേവ ഓം സർവേഷാ ഓം ശബ്ദാനാ ഓം ശ്രോത്രമേകായനമേവ ഓം സർവേഷാ ഓം സങ്കല്പാനാം മന ഏകായനമേവ ഓം സർവാസാം വിദ്യാനാ ഓം ഹൃദയമേ കായനമേവ ഓം സർവേഷാ കർമണാ ഓം ഹസ്താമേകായനമേവ ഓം സർവേഷാമാനന്ദാസമുപസ്ഥ ഏകായനമേവ ഓം സർവേഷാം വിസർഗാണാം പായുരേകായനമേവ ഓം സർവേഷാമധ്വനാം പാദാവേകായനമേവ ഓം സർവേഷാം വേദാനാം വാഗേകായനം

സമുദ്രം എങ്ങിനെ എല്ലാ ജലങ്ങൾക്കും അയനം (പ്രളയസ്ഥാനം) ആകുന്നോ അതുപോലെ എല്ലാ സ്പർശനങ്ങൾക്കും തൊലി ഒരു അയനമാകുന്നു, എല്ലാ ഗന്ധങ്ങൾക്കും രണ്ടു നാസിക ഒരു അയനമാകുന്നു, എല്ലാ രസങ്ങൾക്കും ജിഹ്വ ഒരു അയനമാകുന്നു, എല്ലാ രൂപങ്ങൾക്കും ചക്ഷുസ്സ് ഒരു അയനമാകുന്നു, എല്ലാ ശബ്ദങ്ങൾക്കും ശ്രോത്രം ഒരു അയനമാകുന്നു, എല്ലാ സങ്കല്പങ്ങൾക്കും മനസ്സ് ഒരു അയനമാകുന്നു, എല്ലാ വിദ്യകൾക്കും ഹൃദയം ഒരു അയനമാകുന്നു, സമസ്ത കർമ്മങ്ങൾക്കും കൈ ഒരു അയനമാകുന്നു, എല്ലാ ആനന്ദങ്ങൾക്കും ഉപസ്ഥം ഒരു അയനമാകുന്നു, എല്ലാ വിസർഗ്ഗങ്ങൾക്കും ഗുദം ഒരു അയനമാകുന്നു, സമസ്തമാർഗ്ഗങ്ങൾക്കും രണ്ടു ചരണങ്ങൾ ഒരു അയനമാകുന്നു. ഇതുപോലെ തന്നെ എല്ലാ വേദങ്ങൾക്കും വാക്ക് ഒരു അയനമാകുന്നു.

86. ഉപ– സ യഥാ സൈന്ധവധനോ f നന്തരോ f ബാഹ്യഃ കൃത്സ്നോരസധന ഏവൈവം വാ അരേ f യമാത്മനന്തരോ f ബാഹ്യഃ കൃത്സ്നഃ പ്രജ്ഞാനധന ഏവൈതേഭ്യോ ഭൂതേഭ്യഃ സമുത്ഥായ താന്യേവാനു വിനശ്യതി ന പ്രേത്യ സംജ്ഞാസ്തീത്യരേ ബ്രവീ മീതി ഹോവാച യാജ്ഞവല്ക്യഃ

എപ്രകാരം ഉപ്പിന്റെ ഒരു കഷണം ബാഹ്യാന്തരഭേദമില്ലാതെ രസസമ്പൂർണ്ണമായിരിക്കുന്നുവോ, ഹേ മൈത്രേയി, അപ്രകാരം തന്നെ ഈ ആത്മാവു ബാഹ്യാന്തരഭേദരഹിതമായി സമ്പൂർണ്ണമായ പ്രജ്ഞാധനത്തോടുകൂടി നിലനിൽക്കുന്നു. ഇത് ഈ ഭൂതങ്ങളോടുകൂടി ഉത്ഥിതമാകുകയും അവയോടുകൂടി തന്നെ നശിക്കുകയും ചെയ്യുന്നു. ഇപ്രകാരം മരണത്തോടുകൂടി അത് നാമാവശേഷമായിത്തീരുന്നു. ഹേ മൈത്രേയീ! ഞാനിപ്രകാരം പറയുന്നു. ഇങ്ങിനെ യാജ്ഞവല്ക്യൻ പറഞ്ഞു.

N P

87. ഉപ– സാ ഹോവാച മൈത്രേയ്യത്രൈവ മാ ഭഗ വാൻ മോഹാന്തമാപീപിയന്ന വാ അഹമിമം വിജാനാമീതി സ ഹോവാച ന വാ അരേ f ഹം മോഹം ബ്രവീമ്യവിനാശീ വാ അരേ f യമാത്മാനുഛിത്തിധർമാ

മൈത്രേയി പറഞ്ഞു ശ്രീമാൻ അങ്ങ് എന്നെ ഇവിടെതന്നെ മോഹത്തിൽ പതിപ്പിച്ചിരിക്കുന്നു. ഇതിൽ വിശേഷവിധിയായി എനിക്കൊന്നും തന്നെ മനസിലായിട്ടില്ല. അദ്ദേഹം പറഞ്ഞു:– അല്ലയോ മൈത്രേയീ ! ഞാൻ മോഹസംബന്ധമായി യാതൊന്നും തന്നെ പറഞ്ഞിട്ടില്ല. ഈ ആത്മാവ് നിശ്ചയമായും അവിനാശിയും, അനുഛേദരൂപത്തോടുകൂടിയതുമാകുന്നു.

88. ഉപ– യത്ര ഹി ദ്വൈതമിവ ഭവതി തദിതര ഇതരം പശ്യതി തദിതര ഇതരം ജിഘ്രതി തദിതര ഇതര ഓഃ രസയതേ തദിതര ഇതരമഭിവദതി തദിതര ഇതര ഓം ശൃണോതി തദിതര ഇതരം മനുതേ തദിതര ഇതര ഓം സ്പൃശതി തദിതര ഇതരം വിജാനാതി യത്ര ത്വസ്യ സർവമാത്മൈവാഭൂത് തത് കേന കം പശ്യേത് തത് കേന കം ജിഘ്രേത് തത് കേന ന ഓം രസയേത് തത് കേന കമഭിവദേത് തത് കേന ക ഓം ശൃണുയാത് തത് കേന കം മന്വീത തത് കേന ക ഓം സ്പൃശ്യേത് തത് കേന കം വിജാനീയാത് യേനേദ ഓം സർവ വി ജാനാതി തം കേന വിജാനീയാത് സ ഏഷ നേതി നേത്യാത്മാഗൃഹ്യോ ന ഹി ഗൃഹ്യതേ f ശീര്യോ ന ഹി ശീര്യതേ f സങ്ഗോ ന ഹി സജ്യതേ f സിതോ ന വ്യഥതേ ന രിഷ്യതി വിജ്ഞാതാരമരേ കേന വിജാനീയാദിത്യുക്താനുശാസനാസി മൈത്രേയ്യേതാവദരേ ഖല്വമൃതത്വമിതി ഹോക്ത്വാ യാജ്ഞവല്ക്യോ വിജഹാര

എവിടെ (അവിദ്യാവസ്ഥാനത്തിൽ) ദ്വൈതമുണ്ടായിരിക്കുന്നുവോ, അവിടെ അന്യം അന്യത്തെ ദർശിക്കുന്നു. അന്യം അന്യത്തെ ശ്വസിക്കുന്നു, അന്യം അന്യത്തെ ആസ്വദിക്കുന്നു, അന്യം അന്യത്തെ അഭിവാദനം ചെയ്യുന്നു, അന്യം അന്യത്തെ ശ്രവിക്കുന്നു, അന്യം അന്യത്തെ മനനം ചെയ്യുന്നു. അന്യം അന്യത്തെ സ്പർശിക്കുന്നു, അന്യം അന്യത്തെ വിശേഷവിധിയായി ഗ്രഹിക്കുന്നു. എന്നാൽ എവിടെ ഇതിനുവേണ്ടി എല്ലാ ആത്മാക്കളും ആയിത്തീരുന്നുവോ, അവിടെ ഏതിൽക്കൂടി ഏതിനെ ദർശിക്കും? എന്തിൽക്കൂടി എന്തിനെ ശ്വസിക്കും? എന്തിൽക്കൂടി എന്തിന്റെ രസം ആസ്വദിക്കും? എന്തിൽക്കൂടി എന്തിനെ ആസ്വദിക്കും? എന്തിൽക്കൂടി എന്തിനെ ശ്രവിക്കും? ആരിൽക്കൂടി ആരെ അഭിവാദനം ചെയ്യും? എന്തിൽക്കൂടി എന്തിനെ മനനം ചെയ്യും? എന്തിൽക്കൂടി എന്തിനെ സ്പർശിക്കും? ആരിൽക്കൂടി ആരെ അറിയും? യാതൊന്നുവഴിയായി പുരുഷൻ ഇവയെല്ലാം അറിയുന്നുവോ, അതിനെ ഏതു സാധനയാൽ അറിയും? നേതിനേതി ഇപ്രകാരം നിർദ്ദേശിക്കപ്പെടുന്ന ആത്മാവ് അഗൃഹ്യമാകുന്നു–അതറിയപ്പെടുന്നില്ല; അശീര്യമാകുന്നു–അതിനു വിനാശം സംഭവിക്കുന്നില്ല; അസംഗമാകുന്നു–അതാസക്തമാകുന്നില്ല; അബദ്ധമാകുന്നു– അത് വ്യഥിതവും, ക്ഷീണിതവുമാകുന്നില്ല, ഹേ മൈത്രേയീ! വിജ്ഞാതാവിനെ ഏതു മാർഗ്ഗത്തിൽക്കൂടി ഗ്രഹിക്കാൻ കഴിയുന്നത്? ഇപ്രകാരം നിനക്കുപദേശം നൽകപ്പെട്ടിരിക്കുന്നു. മൈത്രേയി! മനസ്സിലാക്കൂ; അമൃതത്വം ഇത്രയും മാത്രമേ ഉള്ളൂ. ഇപ്രകാരം പറഞ്ഞുകൊണ്ട് യാജ്ഞവല്ക്യൻ പരിവ്രജക (സന്യാസി) നായിത്തീർന്നു.

### ആറാം ബ്രാഹ്മണം

89. ഉപഃ അഥ വ ഓംശഃ പൗതിമാഷ്യോ ഗൗപവനാദ് ഗാപവനഃ പൗതിമാഷ്യാത് പൗതിമാഷ്യോ ഗൗപവനാദ് ഗൗപവനഃ കൗശികാത് കൗശികഃ കൗണ്ഡിന്യത് കൗണ്ഡിന്യഃ ശാണ്ഡില്യാഛാണ്ഡില്യഃ കൗശികച്ച ഗൗതമാച്ച ഗൗതമഃ.

ഇന് യാജ്ഞവല്ക്യകാണ്ഡത്തിന്റെ വംശപരമ്പര പറയുന്നു –പൗതിമാഷ്യൻ ഗൗപവനനിൽനിന്നും, ഗൗപവനൻ പൗതിമാഷ്യനിൽനിന്നും, പൗതിമാഷ്യൻ ഗൗപവനനിൽനിന്നും, ഗൗപവനൻ കൗശികനിൽനിന്നും, കൗശികൻ കൗണ്ഡിന്യനിൽനിന്നും, കൗണ്ഡിന്യൻ ശാണ്ഡില്യനിൽനിന്നും, ശാണ്ഡില്യൻ കൗശികനിൽനിന്നും, ഗൗതമൻ ഗൗതമനിൽനിന്നും

90. ഉപ: അഗ്നിവേശ്യാദാഗ്നിവേശ്യോ ഗാർഗ്യാദ് ഗാർഗ്യോ ഗാർഗ്യാദ് ഗാർഗ്യോ ഗൗതമാദ് ഗൗതമഃ സൈതവാത് സൈതവഃ പാരാശര്യായണാത് പാരാശര്യായണോ ഗാർഗ്യായണാദ് ഗാർഗ്യായണ ഉദ്ദാലകായനാദുദ്ദാലകായനോ ജാവാലായനാജ്ജാവാലായനോ മാധ്യന്ദിനായനാന്മധ്യന്ദിനായനഃ സൗകരായണാത് സൗകരായണഃ കാഷായണാത് കാഷായണഃ സായകായനാത് സായകായനഃ കൗശികായനേ; കൗശികായനിഃ

(ഗൗതമൻ) അഗ്നിവേശ്യനിൽനിന്നും, അഗ്നിവേശ്യൻ ഗൗർഗ്യനിലനിന്നും, ഗാർഗ്യൻ ഗൗതമനിൽനിന്നും, ഗൗതമൻ സൈതവനിൽനിന്നും, സൈതവൻ പാരാശര്യയണനിൽനിന്നും, പാരാശര്യയണൻ ഗദാർഗ്യായണനിൽനിന്നും, ഗാർഗ്യായണൻ ഉദ്ദാലകായനിൽനിന്നും, ഉദ്ദാലകായനൻ ജാബാലായനനിൽനിന്നും, ജാബാലായനൻ മാധ്യന്ദിനായനനിൽനിന്നും, മാധ്യന്ദിനായനൻ സൗകരായണനിൽനിന്നും, സൗകരായണൻ കാഷായണനിൽനിന്നും, കാഷായണൻ സായകായനനിൽനിന്നും, സായകായനൻ കൗശികായനിൽനിന്നും, കൗശികായനി

91. ഉപ– ഘൃതകൗശികാദ് ഘൃതകൗശികഃ പാരാശര്യായണാത് പാരാശര്യായണഃ പാരാശര്യാത് പരാശര്യോ ജാതൂകർണ്യാജ്ജാതൂകർണ്യ ആസുരായണാച്ച യാസ്കാച്ചാസുരായണസ്ത്രൈവണേസ്ത്രൈവണിരൗപജന്ധനേരൗപജന്ധനിരാസുരേരാസുരീർഭാരദ്വാജാദ് ഭാരദ്വാജ ആത്രേയാദാത്രേയോ മാണ്ടേർമാണ്ടിർ ഗൗതമാദ് ഗൗതമോ ഗൗതമാദ് ഗൗതമോ വാത്സ്യാദ് വാത്സ്യഃ ശാണ്ഡില്യാഛാണ്ഡില്യഃ കൈശോര്യാത് കാണ്യാത് കൈശോര്യഃ കാണ്യഃ കുമാരഹാരിതാത് കുമാര

ഹാരിതോ ഗാലവാദ്ഗാലവോ വിദർഭികൗണ്ഡിന്യാദ് വിദർഭികൗണ്ഡിന്യോ വത്സനപാതോ ബാഭ്രവാദ് വത്സനപാദ് ബ്രാഭൂവഃ പഥഃ സൗഭരാത് പന്ഥാം സോഭരോ f യാസ്യാദങ്ഗിരസാദയാസ്യ അങ്ഗി രസ ആഭൂതേസ്ത്വാഷ്ട്രാദാഭൂതിസ്ത്വാഷ്ട്രോ വിശ്വരൂ പാത് ത്വാ ഷ്ട്രാദ് വിശ്വരൂപസ്ത്വഷ്ട്രാശ്വിഭ്യാമശ്വിനൗ ദധീച ആഥർവണാദ് ദധ്യങ്ങാഥർവണോ f ഥർവണോ ദൈവാദഥർവാ ദൈവോ മൃത്യോഃ പ്രാധ്വംസന മൃത്യുഃ പ്രാധ്വംസനഃ പ്രാധ്വഃഓംസനാത് പ്രാധ്വ ഓംസന ഏകർഷേരേ കർഷിപ്രചിത്തേർവിപ്രചി ത്തിർവ്യേഷ്ടേർവ്യഷ്ടിഃ സനാരോഃ സനാരുഃ സനാ തനാത് സനാതനഃ സന ഗാത സനഗഃ പരമേഷ്ഠിനഃ പരമേഷ്ഠി ബ്രഹ്മണോ ബ്രഹ്മ സ്വയംഭൂ ബ്രഹ്മണേ നമഃ.

ഘൃതകൗശികനിൽനിന്നും, ഘൃതകൗശികൻ പാരാശാര്യാ യണനിൽനിന്നും, പാരാശാര്യായണൻ പാരാശര്യയിൽനിന്നും, പാരാശര്യ ജാതൂകർണ്യയിൽനിന്നും, ജാതൂകർണ്യ ആസുരാ യണനിൽനിന്നും, ആസുരായണൻ യാസ്കനിൽനിന്നും, ആസുരായണൻ ത്രൈവർണ്ണിയിൽനിന്നും, ത്രൈവർണ്ണി ഔപ ജന്ധിനിയിൽനിന്നും, ഔപജണ്ഡിനി ആസുരിയിൽനിന്നും, ആസുരി ഭാരദ്വാജനിൽനിന്നും, ഭാരദ്വാജൻ അത്രേയനിൽനി ന്നും, അത്രേയൻ മാണ്ടിയിൽനിന്നും, മാണ്ടി ഗൗതമനിൽനി ന്നും, ഗൗതമൻ ഗൗതമനിൽനിന്നും, ഗൗതമൻ വാത്സ്യാനിൽനി ന്നും, വാത്സ്യാൻ ശാണ്ഡില്യനിൽനിന്നും, ശാണ്ഡില്യൻ കൈശോര്യകാപ്യയിൽനിന്നും, കൈശോരകാപ്യ കുമാരഹാരി തനിൽനിന്നും, കുമാരഹാരിതൻ ഗാലവനിൽനിന്നും, ഗാലവൻ വിദർഭീകൗണ്ഡിന്യനിൽനിന്നും, വിദർബ്ഭീകൗണ്ഡിന്യൻ വത്സ നപാദബാഭൂവനിൽനിന്നും, വത്സനപാദബാഭൂവൻ പന്ഥാസൗ ഭരനിൽനിന്നും, പന്ഥാസൗഭരൻ അയാസ്യഅംഗിരസ്സിൽനി ന്നും, ആയാസ്യ അംഗീരസ്സ് ആഭൂതിത്വഷ്ടനിൽനിന്നും, ആഭൂ തിത്വഷ്ടൻ വിശ്വരൂപത്വഷ്ടനിൽനിന്നും വിശ്വരൂപത്വഷ്ടൻ അശ്വി വിനികുമാരന്മാരിൽനിന്നും, അശ്വിനികുമാരന്മാർ ദധ്യങ്ങാ ഥർവർണനിൽനിന്നും, ദധ്യങ്ങാഥർവർണൻ അഥർവാദേവ നിൽനിന്നും, അഥർവാദേവൻ മൃത്യുപ്രാധ്വംസനനിൽനിന്നും, മൃത്യുപ്രാധ്വംസനൻ പ്രാധ്വംസനിൽനിന്നും, പ്രാധ്വംസൻ ഏകർഷിയിൽനിന്നും, ഏകർഷി വിപ്രചിത്തിയിൽനിന്നും, വിപ്രചിത്തി ത്യാഷ്ടിയിൽനിന്നും, ത്യ്ഷ്ടി സനാരുവിൽനിന്നും, സനാരു സനാതനനിൽനിന്നും, സനാതനൻ സനഗനിൽനിന്നും, സനഗൻ പരമേഷ്ടിയിൽനിന്നും, പരമേഷ്ടി ബ്രഹ്മാവിൽനിന്നും ഈ വിദ്യ പ്രാപിച്ചു. ബ്രഹ്മാവ് സ്വയംഭൂവാകുന്നു, ബ്രഹ്മാ വിനെ നമസ്കരിക്കുന്നു.

## അഞ്ചാമദ്ധ്യായം

### ഒന്നാം ബ്രാഹ്മണം

1. ഉപ-ഓം പൂർണമദഃ പൂർണമിദം പൂർണാത് പൂർണമുദച്യതേ, പൂർണസ്യ പൂർണമാദായ പൂർണമേവാ വശിഷ്യതേ.

ഇത് (പരബ്രഹ്മം പൂർണ്ണമാകുന്നു. അത് (സോപാധികമായ ബ്രഹ്മവും) പൂർണ്ണമാകുന്നു. ഈ (കാര്യാത്മകമായ പൂർണ്ണത( കാരണാത്മകമായ) പൂർണ്ണതയിൽനിന്നുതന്നെ ഉത്ഭവിക്കുന്നു. ഈ പൂർണ്ണത്വത്തിന്റെ പൂർണ്ണത (അവിദ്യാകൃതമായ അന്യത്വാ ഭാസം) മാറ്റിക്കഴഞ്ഞാൽ പൂർണ്ണതതന്നെ അവശേഷിക്കുന്നു.

2. ഉപ- ഓം ഖം ബ്രഹ്മ ഖം പുരാണം വായുരം ഖമിതി ഹ സ്മാഹ കൗരവ്യായണീപുത്രോ വേദോ f യം ബ്രഹ്മണാ വിദുർവേദൈനേന യദ് വേദിതവ്യം

ആകാശം ബ്രഹ്മമായ ഓംകാരമാകുന്നു. ആകാശം (ഇവിടെ ജഡം ഉണ്ടായിരിക്കുന്നില്ല) സനാതന( പരമാത്മാവ്)മാകുന്നു. അതിൽ വായു വസിക്കുന്നു; ആ ആകാശം തന്നെ ഖം (ഒരു മന്ത്രം) ആകുന്നു. ഇപ്രകാരം കൗരവ്യായണീപുത്രൻ പറഞ്ഞി രിക്കുന്നു. ഇത് ഓംകാരമായ വേദമാകുന്നു-ഇപ്രകാരം ബ്രാഹ്മ ണൻ മനസ്സിലാക്കുന്നു. എന്തുകൊണ്ടെന്നാൽ യാതൊന്ന് ജ്ഞാനവ്യമായിരിക്കുന്നുവോ അതിൽ നിന്നും ഇതിന്റെ ജ്ഞാനം ഉണ്ടാകുന്നു.

### രണ്ടാം ബ്രഹ്മണം

3. ഉപ- ത്രയാഃ പ്രാജപത്യാഃ പ്രജാപതൗ പിതരി ബ്രഹ്മചര്യഭൂഷുർദേവാ മനുഷ്യാ അസുരാ ഉഷി ത്വാ ബ്രഹ്മചര്യ ദേവാ ഊചുർബ്രവീതു നോ ഭവാനിതി തേഭ്യോ ഹൈതദക്ഷരമുവാച ദ ഇതി വ്യാജ്ഞാസിഷ്ടാ ഇതി വ്യാജ്ഞാസിഷ്മേതി ഹോചുർദാമ്യതേതി ന ആത്ഥേത്യോമിതി ഹോ വാച വ്യാജ്ഞാസിഷ്ടേതി.

ദേവന്മാർ, മനുഷ്യർ, അസുരർ, പ്രജാപതിയുടെ ഈ പുത്ര ന്മാർ പിതാവായ പ്രജാപതിയുടെ അടുക്കൽ ബ്രഹ്മചര്യ അനു ഷ്ഠിച്ചു. ബ്രഹ്മചര്യാവ്രതം കഴിഞ്ഞപ്പോൾ ദേവന്മാർ പറഞ്ഞു- അങ്ങ് ഞങ്ങൾക്കുപദേശം നൽകിയാലും പ്രജാപതി അവരോട് ദ എന്ന അക്ഷരം പറഞ്ഞുകൊണ്ട് ചോദിച്ചു മനസ്സിലായോ? അതിനവർ മറുപടി പറഞ്ഞു- മനസ്സിലായി, അങ്ങ് ഞങ്ങളോട് ദമനം ചെയ്യു എന്നാണ് പറഞ്ഞത് അപ്പോൾ പ്രജാപതി, ശരി നിങ്ങൾ ഗ്രഹിച്ചിരിക്കുന്നു എന്നു പറഞ്ഞഞ്ഞു

4. ഉപ- അഥ ഹൈനം മനുഷ്യാ ഊചുർബ്രവീതു നോ ഭവാനിതി തേഭ്യോ ഹൈതദേവാക്ഷരമുവാച ദ ഇതി വ്യജ്ഞസിഷ്ടാ ഇതി വ്യജ്ഞസിഷ്മേതി ഹോചുർദത്തേതി ന ആത്ഥേത്യോമിതി ഹോവാ ചത വ്യജ്ഞാസിഷ്ടേതി

അനന്തരം പ്രജാപതിയോട് മനുഷ്യർ പറഞ്ഞു:- അങ്ങ് ഞങ്ങൾക്കുപദേശം നൽകിയാലും അവരോട് പ്രജാപതി ദ എന്ന അക്ഷരം തന്നെ പറഞ്ഞുകൊണ്ട് ചോദിച്ചു എന്താ മന സ്സിലായോ? മനുഷ്യർ മറുപടി പറഞ്ഞു- അങ്ങ് ഞങ്ങളോട് ദാനം ചെയ്യുവാൻ പറഞ്ഞിരിക്കുന്നു. ശരി നിങ്ങൾ മനസ്സിലാ ക്കിയിരിക്കുന്നു എന്ന് പ്രജാപതി പറഞ്ഞു.

5. ഉപ- അഥ ഹൈനമസുരാ ഊചുർബ്രവീതു നോ ഭവാനിതി തേഭ്യോ ഹൈതദേവാക്ഷരമുവാച ദ

ഇതി വ്യജ്ഞാസിഷ്ടാ ഇതി വ്യജ്ഞാസിഷ്ടേ തിഹോചുർദയധ്വമിതി ന ആത്ഥേത്യോമിതി ഹോവാച വ്യജ്ഞാസിഷ്ടേതി തദേതദേവൈഷാ ദൈവീ വാഗനവദതി സ്തനയിത്നുർദ ദ ദ ഇതി ദാമ്യത ദത്ത ദയധ്വമിതി തദേതത് ത്രയഗ്ം ശിക്ഷേദ്ദമം ദാനം ദയാമിതി.

പിന്നീട് അസുരന്മാർ പ്രജാപതിയോട് പറഞ്ഞു– അങ്ങ് ഞങ്ങൾക്കുപദേശം നൽകിയാലും. അവരോടും ദ എന്ന അക്ഷരം പറഞ്ഞുകൊണ്ട് പ്രജാപതി ചോദിച്ചു മനസ്സിലായോ? എന്ന്. ഞങ്ങൾക്കു മനസ്സിലായി അവർ പറഞ്ഞു, അങ്ങു ഞങ്ങളോടു ദയവുള്ളവരാകുവാൻ പറഞ്ഞിരിക്കുന്നു. അപ്പോൾ പ്രജാപതി നിങ്ങൾ ഗ്രഹിച്ചിരിക്കുന്നു എന്ന് പറഞ്ഞു. ആ പ്രജാപതിയുടെ അനുശാസനത്തെ മേഘഗർജ്ജനരൂപിയായ വാഗ്ദേവി ഇന്നു ദ ദ ദ എന്ന് പരിഭാഷപ്പെടുത്തിക്കൊണ്ടിരിക്കുന്നു. അതായത് ദമനം ചെയ്യൂ, ദാനം ചെയ്യൂ, ദയ ചെയ്യൂ എന്ന്. അതിനാൽ ദമാ, ദാനം, ദയ ഈ മൂന്നും അഭ്യസിക്കുവിൻ.

## മൂന്നാം ബ്രാഹ്മണം

6. ഉപഃ ഏഷ പ്രജാപതിർയദ് ഹൃദയമേതദ് ബ്രഹ്മൈതത് സർവ തദേതത് ത്ര്യക്ഷരഗ്ംഹൃദയമിതി ഹൃ ഇത്യേകമക്ഷരമഭിഹരന്ത്യസ്മൈ സ്വാശ്ചാന്യേ ചയ ഏവം വേദ ദ ഇത്യേകമക്ഷരം ദദത്യസ്മൈ സ്വാശ്ചന്യേ ച യ ഏവം വേദ യമിത്യേകമക്ഷരമേതി സ്വർഗ ലോകം യ ഏവം വേദ

യാതൊന്ന് ഹൃദയമാകുന്നുവോ, അത് പ്രജാപതിയാകുന്നു. ഇതു ബ്രഹ്മമാകുന്നു, ഇത് സർവ്വവുമാകുന്നു. ഈ ഹൃദയം മൂന്നക്ഷരങ്ങളോടുകൂടിയ നാമമാകുന്നു. ഹൃ ഇത് ഒരക്ഷരം. യാതൊരുത്തൻ ഇപ്രകാരം മനസ്സിലാക്കുന്നുവോ, അവനു വേണ്ടി സ്വ ജനങ്ങളും, മറ്റു ജനങ്ങളും ബലിസമർപ്പിക്കുന്നു. ദ ഇത് ഒരക്ഷരം. യാതൊരുത്തൻ ഇപ്രകാരം ഗ്രഹിക്കുന്നുവോ അവന് സ്വ ജനങ്ങലും മറ്റുള്ളവരും ബലി സമർപ്പിക്കുന്നു. യം ഇത് മൂന്നാമത്തെ അക്ഷരമാകുന്നു. യാതൊരുത്തൻ ഇപ്രകാരം ഗ്രഹിക്കുന്നുവോ, അവൻ സ്വർഗ്ഗലോകത്തിലേക്കു പോകുന്നു.

## നാലാം ബ്രാഹ്മണം

7. ഉപഃ തദ് വൈ തദേതദേവ തദാസ സത്യമേവ സ യോ ഹൈതം മഹദ് യക്ഷം പ്രഥമജം വേദസത്യം ബ്രഹ്മേതി ജയതീമാംല്ലോകാഞ്ജിത ഇന്ന്വാസാവദ്യ ഏവമേതന്മഹദ് യക്ഷം പ്രഥമജം വേദ സത്യം ബ്രഹ്മേതി സത്യ ഓം ഹ്യേവബ്രഹ്മ

യാതൊന്ന് സത്യം തന്നെയാകുന്നുവോ, ആ ഹൃദയമായ ബ്രഹ്മംതന്നെ സത്യമാകുന്നു. ആര് ഈ മഹത്തായ (പൂജ്യ) യക്ഷനെ, പ്രഥമമായി ഉത്ഭവിച്ചവനെ ഇതു സത്യബ്രഹ്മമാകുന്നു എന്ന് മനസ്സിലാക്കുന്നുവോ, അവൻ ഈ ലോകങ്ങളെ കീഴടക്കുന്നു. അവന്റെ ശത്രുക്കൾ അവനധീനമായിത്തീരുന്നു. അവൻ അസത് (അഭാവഭൂതം) ആയി പരിണമിക്കുന്നു. യാതൊരുത്തൻ ഈ മഹത്തായ യക്ഷനെ, (പൂജ്നീയൻ) പ്രഥമമായി ഉത്ഭവിച്ചവനെ സത്യബ്രഹ്മത്തെ ഇപ്രകാരം മനസ്സിലാക്കുന്നുവോ, അവന് ഉപരോക്തങ്ങളായ ഫലങ്ങൾ ലഭ്യമാകുന്നു. എന്തുകൊണ്ടെന്നാൽ ബ്രഹ്മം സത്യം തന്നെയാകുന്നു.

## അഞ്ചാം ബ്രാഹ്മണം

8. ഉപഃ ആപ ഏവേദമഗ്ര ആസൂരതാ ആപഃ സത്യമ സൃജന്ത സത്യം ബ്രഹ്മ പ്രജാപതിം പ്രജാപതിർ ദേവഗ്ംസ്തേ ദേവാ സത്യമേവോ പാസതേ തദേതത് ത്ര്യക്ഷരഗ്ംസത്യമിതി സ ഇത്യേകമക്ഷരം തീത്യേകമക്ഷരം യമിത്യേകമക്ഷരം പ്രഥമോത്തമേ അക്ഷരേ സത്യം മധ്യതോ f നൃതം തദേതദനൃത മുഭ യതഃ സത്യേന പരിഗൃഹീത ഓം സത്യഭൂയ മേവ ഭവതി നൈവം വിദ്വാ ഓം സമനൃത ഓം ഹിനസ്തി.

ഈ വ്യക്തമായ ജഗത്ത് ആദ്യം ജലംതന്നെ ആയിരുന്നു. ആ ജലം സത്യത്തെ സൃഷ്ടിച്ചു. അതിനാൽ സത്യം ബ്രഹ്മമാകുന്നു. ബ്രഹ്മം പ്രജാപതിയേയും, പ്രജാപതി ദേവകളേയും സൃഷ്ടിച്ചു. ആ ദേവഗണം സത്യത്തെതന്നെ ഉപാസിക്കുന്നു. ഈ സത്യം മൂന്നക്ഷരങ്ങളോടുകൂടിയതാണ്. 'സ' ഒരക്ഷരം, 'തീ' ഒരക്ഷരം, 'യം' ഇത് ഒരക്ഷംരം ഇവയിൽ പ്രഥമവും അന്തിമവുമായ അക്ഷരങ്ങൾ സത്യവും മധ്യത്തിലേത് അനൃതവുമാകുന്നു. അത്, ഈ അനൃതം രണ്ടു ഭാഗത്തുനിന്നും സത്യത്താൽ പരിഗൃഹീതമാകുന്നു. അതിനാൽ ഇത് സത്യബഹുലം തന്നെയാകുന്നു. ഇപ്രകാരം അറിയുന്നവനെ അനൃതം(അസത്യം)കൊല്ലുന്നില്ല.

9. ഉപ– തദ് യത്തത് സത്യമസൗ സ ആദിത്യോ യ ഏഷ ഏതസ്മിൻ മണ്ഡലേ പുരുഷോ യശ്ചായം ദക്ഷിണേ f ക്ഷൻ പുരുഷസ്താവേതാവന്യോന്യ സ്മിൻ പ്രതിഷ്ഠിതൗ രശ്മിഭിരേഷോസ്മിൻ പ്രതിഷ്ഠിഃ പ്രാണൈരയമുഷ്മിൻ സ യദോത്ക്രമിഷ്യൻ ഭവതി ശുദ്ധമേവൈതന്മണ്ഡലം പശ്യതി നൈനമേതേ രശ്മയഃ പ്രത്യായന്തി

യാതൊന്നു സത്യമായിരിക്കുന്നുവോ, അത് ഈ ആദിത്യനാകുന്നു. യാതൊന്ന് ഈ ആദിത്യമണ്ഡലത്തിൽ പുരുഷനായിരിക്കുന്നുവോ, യാതൊന്ന് ദക്ഷിണനേത്രത്തിൽ പുരുഷനായിരിക്കുന്നുവോ, അവർ ഈ രണ്ടു പരുഷന്മാരും ഒന്ന് മറ്റൊന്നിൽ പ്രതിഷ്ഠിമാകുന്നു. ആദിത്യൻ രശ്മികൾ വഴിയായി ചാക്ഷുഷപുരുഷനിൽ പ്രതിഷ്ഠിതനും,ചാക്ഷുഷപുരുഷൻ പ്രാണൻവഴിയായി അതിൽ പ്രതിഷ്ഠിതനും ആകുകയും ചെയ്യുന്നു. യാതൊരു സമയം ഇവൻ (ചാക്ഷുഷപുരുഷൻ) ഉത്ക്രമണം ചെയ്യുവാൻ തുടങ്ങുന്നുവോ അപ്പോൾ അവൻ ഈ മണ്ഡലത്തെ ശുദ്ധമായിതന്നെ വീക്ഷിക്കുന്നു. പിന്നീട് ഈ രശ്മികൾ ഇവന്റെ അടുക്കലേക്ക് തിരിച്ചുവരുന്നില്ല.

10. ഉപ– യ ഏഷ ഏതസ്മിൻ മണ്ഡലേ പുരുഷ സ്തസ്യ ഭൂരിതി ശിര ഏകഗ്ം ശിര ഏകമേതദ

ക്ഷരം ഭുവ ഇതി ബാഹൂ ദ്വൗ ബാഹൂ ദ്വേ ഏതേ അക്ഷരേ സ്വരിതി പ്രതിഷ്ഠാ ദ്വേ പ്രതിഷ്ഠേ ദ്വേ ഏതേ അക്ഷ രേ തസ്യോപനിഷദഹരിതി ഹന്തി പാപ്മാനം ജഹാതി ച യ ഏവം വേദ

ഈ മണ്ഡലത്തിൽ യാതൊരുത്തൻ ഈ പുരുഷനായിരിക്കുന്നുവോ, അവന്റെ ഭൂ ഈ ശരിസ്സാകുന്നു; ശിരസ്സ് ഏകമാകുന്നു; ഈ അക്ഷരവും ഏകമാകുന്നു. ഭൂവ ഇത് ഭൂജമാകുന്നു, ഭൂജങ്ങൾ രണ്ടാകുന്നു ഈ അക്ഷരങ്ങലും രണ്ടാകുന്നു. സ്വഃ ഇത് പ്രതിഷ്ഠ (ചരണം)യാകുന്നു. പ്രതിഷ്ഠ (ചരണം) രണ്ടാകുന്നു, ഈ അക്ഷരങ്ങളും രണ്ടാകുന്നു. അഹര ഇതവന്റെ ഉപനിഷത്താ (ഗൂഢനാമം) കുന്നു. യാതൊരുത്തൻ ഇപ്രകാരം മനസ്സിലാക്കുന്നുവോ, അവൻ പാപത്തെ കൊല്ലുകയും, അതിനെ ത്യജിക്കുകയും ചെയ്യുന്നു.

11. ഉപ– യോ f യം ദക്ഷിണേ f ക്ഷൻ പുരുഷസ്തസ്യ ഭൂരിതി ശിര ഏകംഓം ശിര ഏകമേതദക്ഷരം ഭുവ ഇതി ബാഹൂ ദ്വൗ ബാഹൂ ദ്വേ ഏതേ അക്ഷരേ സ്വരിതി പ്രതിഷ്ഠാ ദ്വേ പ്രതിഷ്ഠേ ദ്വേ ഏതേ അക്ഷരേ തസ്യോപനിഷദഹമിതി ഹന്തി പാപ്മാനം ജഹാതി ച യ ഏവം വേദ.

യാതൊരുത്തൻ ഈ ദക്ഷിണനേത്രത്തിന്റെ പുരുഷനായിത്തീരുന്നുവോ, അവന്റെ ഭൂഃ ഈ ശിരസ്സാകുന്നു, ശിരസ്സ് ഏകമാകുന്നു ഈ അക്ഷരവും ഏകമാകുന്നു. ഭൂവഃ ഇത് ഭുജമാകുന്നു. ഭുജങ്ങൾ രണ്ടാകുന്നു, ഈ അക്ഷരങ്ങലും രണ്ടാകുന്നു. സ്വ ഇത് പ്രതിഷ്ഠയാകുന്നു, പ്രതിഷ്ഠ (ചരണം) രണ്ടാകുന്നു, ഈ അക്ഷരങ്ങളു രണ്ടാകുന്നു. അഹം ഇത് അവന്റെ ഉപനിഷത്താ(ഗൂഢനാമം)കുന്നു; യാതൊരുത്തൻ ഇപ്രകാരം മനസ്സിലാക്കുന്നുവോ, അവൻ പാപത്തെ നശിപ്പിക്കുന്നു. അതിനെ ഉപേക്ഷിക്കുന്നു.

## ആറാം ബ്രാഹ്മണം

12. ഉപ– മനോമയോ f യം പുരുഷോ ഭാഃസത്യസ്തസ്മിന്നന്തർഹൃദയേ യഥാ വ്രീഹിർവാ യവോ വാ സ ഏഷ സർവസ്യേശാനഃ സർവസ്യാധിപതിഃ സർവ മിദം പ്രശാസ്തി യദിദം കിഞ്ച

യാതൊരുത്തന്റെ സത്യം (സ്വരൂപം) പ്രകാരം തന്നെയായാകുന്നുവോ, അങ്ങിനെയുള്ള ഈ പുരുഷൻ മനോമയനാകുന്നു. അവൻ ആ അന്തർഹൃദയത്തിൽ ധാന്യമോയവമോ ആകുന്നു, അത്ര വലിയ അളവോടുകൂടിയവനാകുന്നു. അവൻ എല്ലാത്തിന്റേയും അധിപതിയും, സ്വാമിയുമാകുന്നു, അതുപോലെ തന്നെ എന്തെല്ലാമുണ്ടോ അവയെല്ലാത്തിനേയും ഉൽക്കർഷത്തോടുകൂടി ഭരിക്കുകയും ചെയ്യുന്നു.

## ഏഴാം ബ്രാഹ്മണം

13. ഉപ– വിദ്യുദ് ബ്രഹ്മേത്യാഹുർവിദാനാദ് വിദ്യുദ് വിദ്യത്യേനം പാപ്മനോ യ ഏവം വേദ വിദ്യുദ് ബ്രഹ്മേതി വിദ്യുദ്ഭ്യേ വ ബ്രഹ്മ

വിദ്യുത് ബ്രഹ്മമാകുന്നു എന്ന് പറയപ്പെടുന്നു. വിദാനം (ഖണ്ഡനമോ വിനാശമോ) നടത്തുന്നതു കാരണം വിദ്യുത്തായിരിക്കുന്നു. യാതൊരുവൻ വിദ്യുത്ത് ബ്രഹ്മമാകുന്നു എന്ന് മനസ്സിലാക്കുന്നുവോ, അവൻ ഈ ആത്മാവിന്റെ പ്രതികൂലഭൂതമായ പാപങ്ങളെ നശിപ്പിക്കുന്നു, എന്തുകൊണ്ടെന്നാൽ വിദ്യുത്തുതന്നെ ബ്രഹ്മമാകുന്നു.

## എട്ടാം ബ്രാഹ്മണം

14. ഉപ– വാചം ധേനുമുഷാസീത തസ്യശ്ചത്വാരഃ സ്തനാഃ സ്വാഹാകാരോ വഷട്കാരോ ഹന്തകാരഃ സ്വധാകാരസ്തസ്യൈ ദ്വൗ സ്തനൗ ദേവാ ഉപജീവന്തി സ്വാഹാകാരം ച വഷട്കാരം ച ഹന്തകാരം മനു ഷ്യാഃ സ്വധാകാരം പിതരസ്തസ്യാ പ്രാണ ഋഷഭോ മനോ വത്സഃ

വാക്രൂപമായ ധേനുവിനെ ഉപാസിക്കട്ടെ. അതിന് സ്വാഹാകാരം വഷട്കാരം ഹന്തകാരം, സ്വാധാകാരം എന്നിങ്ങനെ നാലു സ്തനങ്ങളുണ്ട്. അതിന്റെ രണ്ടു സ്തനങ്ങളായ സ്വാഹാകാരത്തിന്റേയും വഷട്കാരത്തിന്റേയും ഉപജീവികൾ ദേവഗണങ്ങളാകുന്നു. ഹന്തകാരത്തിന്റെ ഉപജീവി മനുഷ്യരും, സ്വാധാകാരത്തിന്റെ പിതൃക്കളുമാകുന്നു. ആ ധേനുവിന്റെ പ്രാണൻ വൃഷഭവും, മനസ്സ് വത്സവും ആകുന്നു.

## ഒൻപതാം ബ്രാഹ്മണം

15. ഉപ– അയമഗ്നിർവൈശ്വാനരോ യോ f യമന്തഃ പുരുഷേ യേനേദമന്നം പച്യതേ യദിദമദ്യതേ തസ്യൈഷ ഘോഷോ ഭവതി യമേതത് കർണാവ വിധായ ശൃണോതി സ യദോത്ക്രമിഷ്യൻ ഭവതി നൈനം ഘോഷ ഓം ശൃണോതി.

യാതൊന്ന് ഈ പുരുഷന്റെ ഉള്ളിൽ സ്ഥിതചെയ്യുന്നുവോ അത് വൈശ്വാനരാഗ്നിയാകുന്നു. തൻമൂലം ഇവൻ അന്നം ഭക്ഷിക്കുകയും, പാകപ്പെടുത്തുകയും ചെയ്യുന്നു. ഈ ഉറച്ച ശബ്ദം അതിന്റേതാകുന്നു. അതിനെ പുരുഷൻ ചെവിയടച്ചു ശ്രവിക്കുന്നു. പുരുഷൻ ഉത്ക്രമണം ചെയ്യുന്ന സമയത്ത് ഈ ഘോഷം ശ്രവിക്കപ്പെടുന്നില്ല.

## പത്താം ബ്രാഹ്മണം

16. ഉപ– യദാ വൈ പുരുഷോ f സ്മാല്ലോകാത് പ്രേതി സ വായുമാഗഛതി തസ്മൈ സ തത്ര വിജിഹീതേ തഥാ രഥചക്രസ്യ ഖം തേന സ ഊർധ്വ ആക്രമതേ സ ആദിത്യമാനഛതി തസ്മൈ സ തത്ര വിജിഹീതേ യഥാ ലമ്ബരസ്യ ഖ തേന സ ഊർധ്വ ആക്രമതേ സ ചന്ദ്രമസമാഗഛതി തസ്മൈ സതത്ര വിജിഹീതേ യഥാ ദുന്ദുഭേഃ ഖം തേന സ ഊർധ്വ ആക്രമതേ സ ലോകമാഗഛത്യശോകമഹിമം തസ്മിൻ വസതി ശാശ്വതീ; സമാഃ.

ഈ പുരുഷൻ ഈ ലോകത്തിൽനിന്നും മരിച്ചുപോകുന്ന സമയം അത് വായുവിനെ പ്രാപിക്കുന്നു. അവിടെ ആ വായു അവനുവേണ്ടി ഛിദ്രയുക്മായിത്തീരുന്നു-വഴിമാറിക്കൊടുക്കുന്നു. അത് എങ്ങനെയെന്നാൽ രഥചക്രങ്ങളുടെ ദ്വാരംപോലെ തന്നെയാകുന്നു. അതുവഴിയായി അവൻ മുകളിലേയ്ക്കുയരുന്നു. അവൻ സൂര്യലോകത്തിൽ എത്തുന്നു. അവിടെ സൂര്യൻ അവനായി മുൻപോലെയുള്ള ഛിദ്രരൂപമായ മാർഗ്ഗം നൽകുന്നു. അത് ലംബരം എന്ന വാദ്യത്തിന്റെ ദ്വാരംപോലെയുള്ളതാകുന്നു. അതിൽക്കൂടി അവൻ ഊർദ്ധ്വഭാഗത്തേയ്ക്കുയരുന്നു. അവൻ ചന്ദ്രലോകത്തിലെത്തുന്നു. അവിടെ ചന്ദ്രനും അവനുവേണ്ടി ഛിദ്രയുക്തമായ മാർഗ്ഗം നൽകുന്നു. അത് ഏതാണ്ട് ദുന്ദുഭിയുടെ ദ്വാരംപോലുള്ളതാകുന്നു. അതുവഴിയായി അവൻ മുകളിലേയ്ക്കു കയറുന്നു. അവൻ ശോകരഹിതനായ ശാരീരിക ദുഃഖരഹിതമായ ലോകത്തിൽ എത്തുകയും അവിടെ നിത്യമായി ആനന്ദവർഷങ്ങൾ വരെ, അതായത് അനേകം ബ്രഹ്മകൽപ്പങ്ങൾ വരെ വസിക്കുന്നു.

## പതിനൊന്നാം ബ്രാഹ്മണം

17. ഉപഃ ഏതദ് വൈ പരമം തപോ യദ്ര വ്യാഹിതസ്തപ്യതേ പരമ ഓം ഹൈവ ലോകം ജയതി യ ഏവം വേദൈതദ് വൈ പരമം തപോ യം പ്രേതമരണ്യ ഓം ഹരന്തി പരമഗാംഹൈവ ലോകം ജയതി യ ഏവം വേദൈതദ് വൈ പരമം തപോ യം പ്രേതമഗാവഭ്യാദമതി പരമ ഓം ഹൈവ ലോകം ജയതി യ ഏവം വേദ.

വ്യാധിഗ്രസ്തനായ പുരുഷന് യാതൊരു താപം ഉണ്ടാകുന്നുവോ, അത് നിശ്ചയമായും പരമമായ തപമാകുന്നു; ആര് ഇപ്രകാരം മനസ്സിലാക്കുന്നുവോ, അവൻ പരമലോകത്തെ കീഴടക്കുന്നു. മൃതപുരുഷനെ ആര് വനത്തിലേയ്ക്കു കൊണ്ടുപോകുന്നുവോ, അത് നിശ്ചയമായും പരമതപമാകുന്നു. യാതൊരുത്തൻ ഇപ്രകാരം അറിയുന്നുവോ, അവൻ പരലോകത്തെ തന്നെ ജയിക്കുന്നു. മരിച്ച മനുഷ്യനെ ഏതെല്ലാം പ്രകരത്തിൽ ഒരുത്തൻ അഗ്നിയിൽ വയ്ക്കുന്നുവോ, അത് നിശ്ചയമായും പരമതപമാകുന്നു. ഇപ്രകാരം ഗ്രഹിക്കുന്നവന്റെ പരമലോകത്തെ തന്നെ വിജയിക്കുന്നു.

## പന്ത്രണ്ടാം ബ്രാഹ്മണം

18. ഉപഃ അന്നം ബ്രഹ്മത്യേക അഹുസ്തന്ന തഥാ പൂയതി വാ അന്നമൃതേ പ്രാണാത് പ്രാണോ ബ്രഷ്മേത്യക ആഹുസ്തന്ന തഥാ ശുഷ്യതി വൈ പ്രാണ ഋതേ f ന്നാദേതേ ഹ ത്വേവ ദേവതേ ഏകധാഭൂയം ഭൂത്വാ പരമതാം ഗഛതസ്തദ്ധ സ്മാഹ പ്രാതൃദഃ പി തരം കി ഓം സ്വിദേവൈവം വിദുഷേ സാധു കുർയാ കമേവാസ്മാ അസാധു കുർയാമിതി സ ഹ സ്മാഹ പാണിനാ മാ പ്രാതൃദ കസ്ത്വേനയോരേകധാഭൂയം ഭൂതാ പരമതാം ഗഛതീതി തസ്മാ ഉ ഹൈതദുവാച വീത്യന്നം വൈ വ്യന്നേ ഹീമാനി സർവാണി ഭൂതാ നി വിഷ്ടാനി രമിതി പ്രാണോ വൈ രം പ്രാണേ ഹീമാനി സർവാണി ഭൂതാനി രമന്തേ സർവാണി ഹ വാ അസ്മിൻ ഭൂതാനി വിശന്തി സർവാണി ഭൂതാ നി രമന്തേ യ ഏവം വേദ

അന്നം ബ്രഹ്മമാണെന്ന് ചിലർ പറയുന്നു, എന്നാൽ അതു ശരിയല്ല; എന്തുകൊണ്ടെന്നാൽ പ്രാണനില്ലെങ്കിൽ അന്നം അഴുകിപ്പോകുന്നു. പ്രാണൻ ബ്രഹ്മമാകുന്നു എന്ന് ചിലർ പറയുന്നു, എന്നാൽ അതും ശരിയല്ല, എന്തുകൊണ്ടെന്നാൽ അന്നമില്ലെങ്കിൽ പ്രാണൻ ശുഷ്കിച്ചുപോകുന്നു. എന്നാൽ ഈ രണ്ടു ദേവകളും ഏകരൂപത്തെ പ്രാപിച്ച് പരമഭാവത്തിലെത്തുന്നു. ഇപ്രകാരം നിശ്ചയിച്ചു കൊണ്ട് പ്രാതൃദമഹർഷി തന്റെ പിതാവിനോട് പറഞ്ഞു- ഇപ്രകാരം ഗ്രഹിച്ചിരിക്കുന്നവർക്ക് ഞാൻ ശുഭം ചെയ്യണമോ, അഥവാ അശുഭം ചെയ്യണമോ? (എന്തുകൊണ്ടെന്നാൽ, കൃതകൃത്യനായതു കാരണം ആർക്കും അവൻ ശുഭവും അശുഭവും ചെയ്യുവാൻ സാധിക്കുന്നില്ല) പിതാവു പറഞ്ഞു:- പ്രാതൃദ! അങ്ങിനെ പറയരുത്. ഈ രണ്ടിൻരേയും ഏകപരൂപത്തെ പ്രാപിച്ചിട്ട് ആരാണ് പരമത്വത്തെ പ്രാപിക്കുന്നത്? അതിനാൽ അവനോട് അദ്ദേഹം (പിതാവ്) വി എന്നു പറഞ്ഞു. വി തന്നെ അന്നമാകുന്നു. വി-രൂപമായ അന്നത്തിൽതന്നെ ഈ എല്ലാ ഭൂതങ്ങളും പ്രവിഷ്ടമാകുന്നു. രം ഇത് പ്രാണനാകുന്നു, എന്തുകൊണ്ടെന്നാൽ രം അതായത് പ്രാണനിൽ തന്നെ ഈ എല്ലാ ഭൂതങ്ങളും രമിക്കുന്നു. ആര് ഇപ്രകാരം മനസ്സിലാക്കുന്നുവോ അവനിൽ ഈ എല്ലാ ഭൂതങ്ങലും പ്രവിഷ്ടമാകുകയും, എല്ലാ ഭൂതങ്ങളും അവനിൽ രമിക്കുകയും ചെയ്യുന്നു.

## പതിമൂന്നാം ബ്രാഹ്മണം

19. ഉപ- ഉക്ഥം പ്രാണോ വാ ഉക്ഥം പ്രാണോ ഹീദ ഓം സർവമുത്ഥാപയത്യുദ്ധാസ്മാദുക്ഥവിദ് വീരസ്തിഷുത്യുക്ഥസ്യ സായൂജ്യ ഓം സലോകതാം ജയതി യ ഏവം വേദജ

ഉക്ഥം ഇപ്രകാരം പ്രാണനെ ഉപാസിക്കട്ടെ. പ്രാണൻ തന്നെ ഉക്ഥമാകുന്നു. എന്തുകൊണ്ടെന്നാൽ പ്രാണൻ തന്നെ ഈ എല്ലാത്തിനേയും ഉത്ഥാനം ചെയ്യിക്കുന്നു. ഈ ഉപാസകനിൽനിന്നും ഉക്ഥവേത്താവായ പുത്രൻ ജനിക്കുന്നു. യാതൊരുത്തൻ ഇപ്രകാരം ഉപാസന നടത്തുന്നുവോ, അവൻ പ്രാണന്റെ സായൂജ്യവും സാലോക്യവും പ്രാപിക്കുന്നു.

20. ഉപ- യജൂഃ പ്രാണോ വൈ യജൂഃ പ്രണോ ഹീമാനി സർവാണി ഭൂതാനി യുജ്യന്തേ യുജ്യന്തേ ഹാസ്മൈ സർവാണി ഭൂതാനി ശ്രൈഷ്ഠ്യായ യജുഷഃ സായൂജ്യ ഓം സലോകതാം ജയതി യ ഏവം വേദ.

യജു ഇപ്രകാരം പ്രാണനെ ഉപാസിക്കട്ടെ. പ്രാണൻ തന്നെ യജൂസാകുന്നു, എന്തുകൊണ്ടെന്നാൽ പ്രാണനിൽ തന്നെ ഈ എല്ലാ ഭൂതങ്ങളും സമ്മേളിക്കുന്നു. എല്ലാ ഭൂതങ്ങലും ഇതിൽ ശ്രേഷ്ഠത്വത്താൽ ഇതുമായി സംയുക്തമാകുന്നു. ഇപ്രകാരം ഉപാസന നടത്തുന്നവൻ യജൂസിന്റെ സായൂജ്യവും സാലോക്യവും പ്രാപിക്കുന്നു.

I

K

21. ഉപ– സാമ പ്രാണോ വൈ സാമ പ്രാണേ ഹീമാ നി സർവാണി ഭൂതാനി സമൃഞ്ചി സമൃഞ്ചി ഹാസ്മൈ സർവാണി ഭൂതാനി ശ്രൈഷ്ഠ്യായ കല്പന്തേ സാമ്നഃ സായൂജ്യ ഓം സലോകത്ഥം ജയതി യ ഏവം വേദ.

സാമം ഇപ്രകാരം പ്രാണനെ ഉപാസിക്കട്ടെ. പ്രാണൻ തന്നെ സാമമാകുന്നു; എന്തുകൊണ്ടെന്നാൽ പ്രാണനിൽ തന്നെ ഈ എല്ലാ ഭൂതങ്ങളും സുസംഗതമായിരിക്കുന്നു. എല്ലാ ഭൂതങ്ങലും അതിനുവേണ്ടി സുസംഗതമാകുന്നു. എല്ലാ ഭൂതങ്ങളും അതിനുവേണ്ടി സുസംഗതമാകുകയും അതിന്റെ ശ്രേഷ്ഠതയ്ക്കു വേണ്ടി സമർത്ഥങ്ങളാകുകയും ചെയ്യുന്നു. ഇപ്രകാരം സാമത്തെ ഉപാസിക്കുന്നവൻ അതിന്റെ സായൂജ്യത്തേയും, സാലോക്യത്തേയും പ്രാപിക്കുന്നു.

22. ഉപ– ക്ഷത്രം പ്രാണോ വൈ ക്ഷത്രം പ്രാണോ ഹി വൈ ക്ഷത്രം ത്രായതേ ഹൈനം പ്രാണഃ കണിതോഃ പ്ര ക്ഷത്ത്രമത്രമാപ്നോതി ക്ഷത്ത്രസ്യ സായൂജ്യ ഓം സലോകതാം ജയതി യ ഏവം വേദ

പ്രാണൻ ക്ഷത്രിയമാകുന്നു. ഇപ്രകാരം പ്രാണനെ ഉപാസിക്കൂ. പ്രാണൻ ക്ഷത്രമാകുന്നു. പ്രാണൻതന്നെ ക്ഷത്രമാകുന്നു എന്നത് പ്രസിദ്ധമാകുന്നു. പ്രാണൻ ഈ ദേവത്തിനെ ശസ്ത്രാദി ജനിതങ്ങളായ ക്ഷതങ്ങളിൽനിന്നും രക്ഷിക്കുന്നു. അത്ര–മറ്റാരിൽനിന്നും ത്രാണനം ലഭിക്കാത്ത ക്ഷത്രം (പ്രാണൻ)ത്തെ പ്രാപിക്കുന്നു. ആര് ഇപ്രകാരം ഉപാസന നടത്തുന്നുവോ, അവൻ ക്ഷത്രത്തിന്റെ സായൂജ്യവും സാലോക്യവും പ്രാപിക്കുന്നു.

## പതിന്നാലാം ബ്രാഹ്മണം

23. ഉപ– ഭൂമിരന്തമിക്ഷം ഭൗരിത്യഷ്ടാവക്ഷരാണ്വഷ്ടാക്ഷരഓംഹ വ ഏകം ഗായത്ര്യൈ പദമേതദു ഹൈവാ സ്യ ഏതത് സ യാവദേഷു ത്രിഷു ലോകേഷു താ വദ്ധ ജയതി യോ f സ്യാ ഏത ദേവം പദം വേദ

ഭൂമി, അന്തരീക്ഷം, ദ്യോവ് ഇവ എട്ടക്ഷരങ്ങളാണ്. എട്ടക്ഷരങ്ങളോടുകൂടിയതു തന്നെയാണ് ഗായത്രിയുടെ ഒരു (പ്രഥമ) പാദം. ഇതുതന്നെ (ഭൂമി മുതലായവ) ഈ ഗായത്രിയുടെ പ്രഥമപാദമാകുന്നു. ഇപ്രകാരം ഇതിന്റെ ഈ പദത്തെ ആരറിയുന്നുവോ, അവൻ ഈ ത്രിലോകങ്ങളിൽ എന്തെല്ലാം ഉണ്ടോ അവയെ എല്ലാം കീഴടക്കുന്നു.

24. ഉപ–ഋചോ യജൂംഷി സാമാനീത്യഷ്ടാവക്ഷരാണ്യഷ്ടക്ഷരഓം ഹ വാ ഏകം ഗായത്ര്യൈ പദമേതദു ഹൈവാസ്യാ ഏതത് സ യാവതീയം ത്രയീവിദ്യാ താവദ്ധ ജയതി യോ f സ്യാ ഏത ദേവം പദം വേദ.

ഋചാ, യജൂംഷി, സാമാനി– ഇവ എട്ടക്ഷരങ്ങളാകുന്നു. എട്ടക്ഷരങ്ങലോകൂടിയിതാണ് ഗായത്രിയുടെ ഒരു (ദ്വിതീയ) പാദം. ഇതു (ഋക്കാദി) തന്നെ ഈ ഗായത്രിയുടെ ദ്വിതീയ പാദമാകുന്നു. ആര് ഇപ്രകാരം ഇതിന്റെ ഈ പാദത്തെ അറിയുന്നുവോ, അവൻ ത്രയീവിദ്യ എന്തുമാത്രം ഉണ്ടോ (അതായത് ത്രയീവിദ്യക്ക് എന്തുമാത്രം ഫലമുണ്ടോ) അവയെ എല്ലാം ജയിച്ചെടുക്കുന്നു.

25. ഉപ– പ്രാണോ f പാനോ വ്യാന ഇത്യഷ്ടാവക്ഷരാങ്ങ്യഷ്ടാക്ഷരഓം ഹ വാ ഏകം ഗായത്ര്യൈ പദമേതദു ഹൈവാസ്യ ഏതത് സ യാവദിദം പ്രാണിതാവദ്ധ ജയതി യോ f സ്യാ ഏതദേവം പദം വേദാഥാസ്യ ഏതദേവ തുരീയം ദർശനം പദം പരോരജായ ഏഷ തപതി യദ് വൈ ചതുർഥ തത് തുരീയം ദർശനം പദമിതി ദദൃശ ഇവ ഹ്യേഷ പരോരജാ ഇതി സർവമു ഹ്യേവൈഷ രജ ഉപര്യുപരി തപത്യേവ ഓംഹൈവ ശ്രീയാ യശസാ തപതി യോ f സ്യ ഏതദേവം പദം വേദ.

പ്രാണൻ, അപാനൻ, വ്യാനൻ ഇവ എട്ടക്ഷരങ്ങളാകുന്നു എട്ടക്ഷരങ്ങളോകുടൂകിടയാണ് ഗായത്രിയുടെ ഒരു (തൃതീയ) പാദം. ഗായത്രിയുടെ തൃതീയപാദം ഈ പ്രാണാദികൾതന്നെയാകുന്നു. ആര് ഗായത്രിയുടെ ഈ പാദത്തെ ഇപ്രകാരം മനസ്സിലാക്കുന്നുവോ അവൻ എല്ലാ ജീവജാലങ്ങളെയും കീഴടക്കിഭരിക്കുന്നു. അതുപോലെ യാതൊന്ന് തപിച്ചു (പ്രകാശിച്ചു)കൊണ്ടിരിക്കുന്നുവോ, അതുതന്നെ ഇവന്റെ തുരീയവു, ദർശതവും പരോരജപദവും ആകുന്നു. ഏത് ചതുർഥമാകുന്നുവോ, അതിനെതന്നെ തുരീയമെന്നു വിളിക്കപ്പെടുന്നു. ദർശതം പദം ഇതിന്റെ അർത്ഥം–(ഈ ആദിത്യമണ്ഡലസ്ഥപുരുഷൻ) കാണപ്പെടുന്നതുപോലെ (പരോരജാ ഇതിന്റെ അർത്ഥം) ഈ എല്ലാ രജസ്സു (അതായത് എല്ലാ ലോകങ്ങലുടേയും) മുകളിൽ വസിച്ചുകൊണ്ട് പ്രകാശിതമാകുന്നു. യാതൊരുത്തൻ ഗായത്രിയുടെ നാലാംപദത്തെ അറിയുന്നുവനായിരിക്കുന്നുവോ, അവൻ ഇപ്രകാരംതന്നെ ശോഭയാലും കീർത്തിയാലും പ്രകാശിതനായി ഭവിക്കുന്നു.

26. ഉപ– സൈഷാ ഗായത്ര്യേതസ്മി ഓം സ്തുരിയേ ദർശതേ പദേ പരോരജസി പ്രതിഷ്ഠിതാ തദ് വൈതത് സത്യേ പ്രതിഷ്ഠിതം ചക്ഷുർവൈ സത്യം ചക്ഷർഹി വൈ സത്യം തസ്മാദ് യദിദാനീം ദ്വൗവിവദമാനാവേയാതാമഹമദർശമഹമശ്രൗഷമിതിയ ഏവം ബ്രൂയാദഹവദർശമിതി തസ്മാ ഏവ ശ്രദ്ധധ്യാമ തദ് വൈ തത് സത്യം ബലേ പ്രതിഷ്ഠിതം പ്രാണോ വൈ ബലം തത് പ്രാണേ പ്രതിഷ്ഠിതം തസ്മാദാഹുർബലഓം സത്യാദോഗീയ ഇത്യേവം വേഷാ ഗായത്ര്യധ്യാത്മം പ്രതിഷ്ഠിതാ സാഹൈഷാ ഗയാഓംസ്തത്രേ പ്രാണാ വൈ ഗയാസ്തത് പ്രാണാഓംസ്തത്രേ തദ് യദ് ഗയാ ഓം സ്തത്രേതസ്മാദ് ഗായത്രീ നാമ സ യാമേവാമുഓം സാവിത്രമന്വാഹൈ വൈഷ സാ സ യസ്മാ അന്വാ ഹ തസ്യ ത്രാണാ ഓം സ്ത്രായതേ.

ഈ ഗായത്രി ഈ ചതുർഥദർശതപരോരജാ പദത്തിൽ പ്രതിഷ്ഠിമാകുന്നു ഈ പദം സത്യത്തിൽ പ്രതിഷ്ഠിമാകുന്നു.

N

P

ചക്ഷുസ്സ് തന്നെ സത്യമാകുന്നു. ചക്ഷുസ്സുതന്നെ സത്യമാകുന്നു എന്നു പ്രസിദ്ധമാകുന്നു. അതിനാൽ രണ്ടു പുരുഷന്മാർ ഞാൻ കണ്ടു ഞാൻ കേട്ടു എന്നിപ്രകാരം വിവാദം നടത്തുകയാണെങ്കിൽ, അവരിൽ ആരം ഞാൻ കണ്ടിരിക്കുന്നു എന്നു പറയുകയാണെങ്കിൽ അവനെതന്നെ നമുക്കു വിശ്വസിക്കാം. ആ തുരീയപാദത്തിന്റെ ആശ്രയഭൂതം സത്യബലത്തിൽ പ്രതിഷ്ഠിതമാകുന്നു. പ്രാണൻ തന്നെ ബലമാകുന്നു; ആ സത്യം പ്രാണനിൽ പ്രതിഷ്ഠിമാകുന്നു. അതിനാൽ സത്യത്തെ അപേക്ഷിച്ച് ബലം ഓജസ്വിയാണെന്നു പറയുന്നു. ഇപ്രകാരം ഈ ഗായത്രി അദ്ധ്യാത്മപ്രാണനിൽ പ്രതിഷ്ഠിമാകുന്നു. ഈ ഗായത്രി വാഗാദി പ്രാണനെ ത്രാണനെ ചെയ്തിരുന്നു; അതിനാൽ ഇതിനെ ഗായത്രി എന്ന പേരുണ്ടായി. ആചാര്യൻ എട്ടു വർഷത്തെ വടു (ബ്രഹ്മചാരി) വിനുവേണ്ടിയുള്ള ഉപനയനസമയത്ത് ഏതൊരു സാവിത്രിയുടെ ഉപദേശം നൽകിയിരുന്നുവോ, അത് ഇവൾതന്നെയായിരുന്നു, ഏതെല്ലാം ബ്രഹ്മചാരികൾക്ക് ഇതിന്റെ ഉപദേശം നൽകുന്നുവോ, ഇത് അവരുടെയെല്ലാം പ്രാണനെ രക്ഷിക്കുന്നു.

27. ഉപ– താ ഓംഹൈതാമേകേ സാവിത്രീമനുഷ്ടുഭമന്വാഹുർവാഗനുഷ്ടുബേതദ് വാചമനുബ്രൂമ ഇതി ന തഥാ കുർയാദ് ഗായത്രീമേവ സാവിത്രീമനുബ്രൂയാദ് യദി ഹ വാ അപ്യേവാ വിദ് വഹ്വിവ പ്രതിഗൃഹ്ണാതി ന ഹൈവ തദ് ഗായത്ര്യാ ഏകം ചന പദം പ്രതി.

ചിലർ ശാഖകളോടുകൂയി ഈ അനുഷ്ടുപ്പ് ഛന്ദസോടുകൂടിയ സാവിത്രിയെ ഉപദേശിക്കുന്നു. (ഗായത്രീ ഛന്ദസിലുള്ള സാവിത്രിയെ ഉപദേശിക്കാതെ അനുഷ്ടുപ്ഛന്ദസിലുള്ള സാവിത്രിയെ ഉപദേശിക്കുന്നു.) വാക്ക് അനുഷ്ടുപ്പാകുന്നു. അതിനാൽ ഞങ്ങൾ വാക്കിനെ തന്നെ ഉപദേശിക്കുന്നു എന്ന് അവർ പറയുന്നു. എന്നാൽ അങ്ങിനെ ചെയ്യുവാൻ പാടില്ല. ഗായത്രീ ഛന്ദസ്സിലുള്ള സാവിത്രിയെ ഉപദേശിക്കട്ടെ ഇപ്രകാരം അറിയുന്നവൻ അധികം പ്രതിഗ്രഹിയാകുമെങ്കിൽ അവൻ ഗായത്രിയുടെ ഒരു പാദത്തിനു തുല്യൻപോലുമാകുവാൻ സാധിക്കുന്നില്ല.

28. ഉപ– സ യ ഇമാഓം സ്ത്രംല്ലോകാൻ പൂർണാൻ പ്രതിഗൃഹ്ണീയാത് സോ f സ്യാ ഏതത് പ്രഥമം പദ മാപ്നുയാഥ യാവതീയം ത്രയീവിദ്യാ യസ്താവത് പ്രതിഗൃഹ്ണീയാത് സോ f സ്യാ ഏതദ് ദ്വിതീയം പദമാപ്നുയാദഥ യാവദീദം പ്രാണിയസ്താവത് പ്രതിഗൃഹ്ണീയാത് സോ f സ്യാ ഏതത്തതീയം പദമാപ്നുയാദഥാസ്യാ ഏതദേവ തുരീയം ദർശതം പദം പരോരജാ യ ഏഷ തപതി നൈവ കേനചനാപ്യം കൃത ഉ ഏതാവത് പ്രതിഗൃഹ്ണീയാത്.

ആര് ഈ മൂന്നു പൂർണ്ണലോകങ്ങലേയും പ്രതിഗ്രഹിക്കുന്നുവോ അവന്റെ അത് (പ്രതിഗ്രഹം) ഈ ഗായത്രിയുടെ ഈ പ്രഥമ പദത്തെ വ്യാപ്തമാക്കുകയും എത്രമാത്രം ഇതു ത്രയീവിദ്യയായിരിക്കുന്നുവോ അതിനെ ആര് പ്രതിഗ്രഹിക്കുന്നുവോ അത് (പ്രതിഗ്രഹം) ഇതിന്റെ ഈ ദ്വിതീയപാദത്തെ വ്യാപ്തമാക്കുകയും എത്രമാത്രം ജീവികളുണ്ടായിരിക്കുന്നുവോ അവയെ യാതൊരുത്തൻ പ്രതിഗ്രഹിക്കുന്നുവോ അത് ഇതിന്റെ ഈ മൂന്നാമത്തെ പാദത്തെ വ്യാപ്തമാക്കുകയും, ഇതുതന്നെ ഇതിന്റെ തുരീയദർശതവും പരോരജപദവുമാകുന്നു. അത് തപിക്കുന്നു. അത് ഒന്നിനാലും പ്രാപ്യമാകുന്നില്ല. എന്തുകൊണ്ടെന്നാൽ ഇപ്രയും പ്രതിഗ്രഹണം ആർക്ക് എവിടെനിന്നും സ്വീകരിക്കുവാൻ കഴിയും?

29. ഉപ–തസ്യാ ഉപസ്ഥാനം ഗായത്ര്യാസ്യേകപദീദ്വിപദീത്രിപദീ ചതുഷ്പദ്യപദസി ന ഹി പദ്യസേ നമസ്തേ തുരീയായ ദർശതായ പ്രദായ പരോരജസേ f സാവദോ മാ പ്രാപദിതി യം ദ്വിഷ്യാദസാവസ്മ കാമോ മാ സമൃദ്ധീതി വാ ന ഹൈവാസ്മൈ സ കാമഃ സമൃധ്യതേ യസ്മാ ഏവമുപതിഷ്ഠതേ f ഹമദഃ പ്രപമിതി വാ.

ആ ഗായത്രിയുടെ ഉപസ്ഥാനം– ഹേ ഗായത്രീ! നീ (ത്രൈലോക്യരൂപമായ പ്രഥമപാദത്താൽ) ഏകപദിയും (മൂന്നു വേദരൂപമായ ദ്വിതീയ പാദത്തിൽ) ദ്വിപാദയും (പ്രാണൻ, അപാനൻ, വ്യാനൻ ഈ മൂന്നു പാതങ്ങളാൽ) ത്രിപദിയും (തൃതീയ പാദത്താൽ ചതുഷ്പദിയും (ഇവയ്ക്കെല്ലാം വിരുദ്ധമായി നിരുപാധിക സ്വരൂപത്താൽ നീ) അപദയും ആകുന്നു; എന്തുകൊണ്ടെന്നാൽ നീ അറിയപ്പെടുന്നില്ല. അതിനാൽ വ്യവഹാരത്തിന്റെ അവിഷയഭൂതവും അതുപോലെ സമസ്ത ലോകങ്ങളിൽനിന്നും ഉപരിയായി വിരാജിക്കുന്ന നിന്റെ ദർശനീയമമായ തുരീയപദത്തെ നമസ്ക്കരിക്കുന്നു. ഈ പാപരൂപിയായ ശത്രു (വിഘ്നാചരണരൂപമായ) ഈ കാര്യത്തിൽ സഫലത പ്രാപിക്കാതിരിക്കട്ടെ. ഇപ്രകാരം ഇവൻ (വിദ്വാൻ) യാതൊന്നനെ വിദ്വേഷിക്കുന്നുവോ അവന്റെ ആഗ്രഹങ്ങൾ പൂർണ്ണമാകാതിരിക്കട്ടെ ഇപ്രകാരം പറഞ്ഞുകൊണ്ട് ഉപസ്ഥാനം ചെയ്യട്ടെ. ആർക്കുവേണ്ടി ഇപ്രകാരം ഉപസ്ഥാനം ചെയ്യപ്പെടുന്നുവോ അവന്റെ അഭിലാഷങ്ങൾ പൂർണ്ണമാകുന്നില്ല. അല്ലെങ്കിൽ ഞാനീ വസ്തുവിനെ പ്രാപിക്കും എന്ന ആഗ്രഹത്തോടുകൂടി ഉപസ്ഥാനം ചെയ്യട്ടെ.

30. ഉപഃ ഏതദ്ധ വൈ തജ്ജനകോ വൈദേഹോ ബുദ്ധിലമാശ്വതാരാശ്വിമുവാച യന്നു ഹോ തദ് ഗായത്രീവിദബ്രൂഥാ കഥംഓംഹസ്തീഭൂതോ വഹസീതി മുഖ ഓം ഹ്യസ്യാഃ സമ്രാപ്ന വിദാംചകാരേതി ഹോവാച തസ്യാഃ അഗ്നിരേവ മുഖം യദി ഹ വാ അപി ബഹ്വിവാഗ്നാവഭ്യാദധതി സർവ്വമേവ തത് സംദഹത്യേവഓം ഹൈവൈവംവിദ് യദ്യപി ബഹ്വിവപാപം കുരുതേ സർവ്വമേവ തത് സംപ്സായ ശുദ്ധ f പൂതോ f ജരോ f മൃതഃ സംഭവതി.

വിദേഹജനകൻ ബുഡിലഅശ്വതരാശ്വിയോടു ചോദിച്ചു. നീ സ്വയം ഗായത്രീതത്വവേത്താവെന്നു പറഞ്ഞിരുന്നു. പിന്നെ(പ്രതിഗ്രഹദോഷത്താൽ) ആനയായിട്ട് ഭാരംവലിക്കുന്നതെന്തുകൊണ്ട്? അതിന് അവൻ മറുപടി പറഞ്ഞു. ഹേ സമ്രാട്ടേ! ഞാൻ അതിന്റെ മുഖം അറിഞ്ഞിരുന്നില്ല. അപ്പോൾ ജനകൻ പറഞ്ഞു: ഇതിന്റെ മുഖം അഗ്നിയാകുന്നു. ആളുകൾ അഗ്നിയിൽ കണ

ക്കില്ലാതെ ഇന്ധനം ഇടുകയാണെങ്കിലും അത് അവയെല്ലാം ഭസ്മമാക്കുന്നു. ഇതുപോലെ ഈ കാര്യം അറിയുന്നവൻ വളരെയധികം പാപം ചെയ്യുകയാണെങ്കിലും, അത് അവയെയെല്ലാം ഭക്ഷണമാക്കി ശുദ്ധവും, പവിത്രവും, അജരവും, അമരവും ആയിത്തീരുന്നു.

### പതിനഞ്ചാം ബ്രാഹ്മണം

31. ഉപഃ ഹിരണ്മയേന പാത്രേണ സത്യസ്യാപിഹിതം മുഖം, ത്വം പൂഷന്നപാവൃണു സത്യധർമ്മായ ദൃഷ്ട യേ, പൂഷന്നേകർഷേ യമ സൂര്യ പ്രാജാപത്യ വ്യൂഹ രശ്മിൻ, സമൂഹതേജോ യത്തേ രൂപം കല്യാണതമം തത്തേ പശ്യാമി, യോ f സാവസൗ പുരുഷഃ സോ f ഹമസ്മി, വായുരനിലമമൃതമഥേദം ഭസ്മാന്തഓംശരീ രം, ഓം ക്രതോ സ്മര കൃതഓം സ്മര കൃതോ സ്മര കൃത ഓം സ്മര, അഗ്നേ നയ സുപഥാ രായേ അ സ്മാൻ വിശ്വാനി ദേവ വയുനാനി വിദ്വാൻ യുയോധ്യസ്മജ്ജുഹുരാണമേനോ ഭൂമിഷ്ഠാം തേ നമഉക്തിം വിധേമ.

സത്യസംജ്ഞകമായ ബ്രഹ്മത്തിന്റെ മുഖം ജ്യോതിർമ്മയമായ പാത്രത്താൽ ആഛാദിതമാകുന്നു. ഹേ ലോകരക്ഷകനായ സൂര്യദേവാ! നീ അതിനെ, ഞാനാകുന്ന സത്യധർമ്മത്തിനു വേണ്ടി അതിനെ ദർശിക്കുവാൻ പിഴുതുമാറ്റൂ. ഹേ പൂഷൻ!□ ഹേ ഏർഷോ!□ ഹേ യമാ ഹേ സൂര്യാ! ഹേ പ്രജാപതി! അങ്ങയുടെ കിരണങ്ങളെ മാറ്റുകയും, തേജസ്സിനെ ഒതുക്കുകയും ചെയ്യണമേ, അങ്ങയുടെ യാതൊരു രൂപം അത്യന്തം കല്യാണമയമായിരിക്കുന്നുവോ അതിനെ ഞാൻ ദർശിക്കുന്നു. ഏതൊരുത്തൻ ആദിത്യമണ്ഡലസ്ഥപുരുഷനായിരിക്കുന്നുവോ, ഞാനാകുന്ന അവൻതന്നെ അമൃതസ്വരൂപനാകുന്നു. ഞാനാകുന്ന അമൃതവും അതുപോലെ സത്യസ്വരൂപവുമായ ആത്മാവിന്റെ ശരീരപാതം ഉണ്ടാകുന്നതിനുമേൽ ഈ ശരീരത്തിന്റെ ഉള്ളിലുള്ള പ്രാണവായു ഈ ബാഹ്യവായുവിനെ പ്രാപിക്കണേ. അതുപോലെ ഈ ശരീരം ഭസ്മാവശേഷമായി ഭൂമിയെ പ്രാപിക്കണേ. ഹേ പ്രാണരൂപനും മനോമയക്രതുരൂപനും ആയ അഗ്നിദേവാ! യാതൊന്നു സ്മരണാ യോഗ്യമാകുന്നുവോ അതിനെ സ്മരിക്കണേ. ഞാൻ എന്തു ചെയ്തുവോ അതിനെ സ്മരിക്കണേ. ചെയ്തിട്ടുള്ളവയെ സ്മരിക്കണേ. ഹേ അഗ്നീ! കർമ്മഫലപ്രാപ്തിക്കായി നീ ഞങ്ങളെ ശുഭമാർഗ്ഗത്തിൽക്കൂടി അതായത് ദേവയാനമാർഗ്ഗത്തിൽക്കൂടി കൊണ്ടുപോകൂ. ഹേ ദേവാ എല്ലാ ജീവികളുടെയും എല്ലാ ജ്ഞാനത്തേയും അറിയുന്നവനാകുന്നു. ഞങ്ങളുടെ കുടിലപാപങ്ങളെ ഞങ്ങളിൽനിന്നും അകറ്റിക്കളയൂ. ഞങ്ങൾ അങ്ങയെ അനേകം പ്രാവശ്യം നമസ്കരിക്കുന്നു.

## ആറാമദ്ധ്യായം

### ഒന്നാം ബ്രാഹ്മണം

1. ഉപ– ഓം യോ ഹ വൈ ജ്യേഷ്ഠം ച ശ്രേഷ്ഠം ച വേദ ജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ച സ്വാനാം ഭവതി പ്രാണോ വൈ ശ്രേഷ്ഠശ്ച ജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ച ജ്യേഷ്ഠശ്ച സ്വാനാം ഭവന്ത്യപി ച യേഷാം ബുഭൂഷതിയ ഏവം വേദ.

യാതൊരുത്തൻ ജ്യേഷ്ഠനേയും ശ്രേഷ്ഠനേയും അറിയുന്നവനായിരിക്കുന്നുവോ, അവൻ സ്വജാതി ജനങ്ങളിൽ ജ്യേഷ്ഠനും ശ്രേഷ്ഠനും ആകുന്നു. പ്രാണൻതന്നെ ജ്യേഷ്ഠവും, ശ്രേഷ്ഠവുമാകുന്നു. ആര് ഇപ്രകാരം ഉപാസന നടത്തുന്നുവോ, അവൻ തന്റെ ജാതികളിലും, മറ്റുള്ള ജനങ്ങളിലും ജ്യേഷ്ഠനും ശ്രേഷ്ഠനുമായിത്തീരുന്നു.

2. ഉപ– യോ ഹ വൈ വസിഷ്ഠാം വേദ വസിഷ്ഠഃ സ്വാനാം ഭവതി വാഗ് വൈ വസിഷ്ഠാ വസിഷ്ഠഃ സ്വാനാം ഭവത്യപി ച യേഷാം ബുഭൂഷതി യ ഏവം വേദ

യാതൊരുത്തൻ വസിഷ്ഠായെ (വാണി) അറിയുന്നുവോ അവൻ സ്വജനങ്ങളിൽ വസിഷ്ഠനായിത്തീരുന്നു. വാണി തന്നെ വസിഷ്ഠയാകുന്നു. ആര് ഇപ്രകാരം ഉപാസിക്കുന്നുവോ, അവൻ സ്വജനങ്ങളിലും ഇത് ആഗ്രഹിക്കുന്നെങ്കിൽ മറ്റുള്ളവരിലും വസിഷ്ഠനായിത്തീരുന്നു.

3. ഉപ– യോ ഹ വൈ പ്രതിഷ്ഠാം വേദ പ്രതിതിഷ്ഠതിസമേ പ്രതിതിഷ്ഠതി ദുർഗേ ചക്ഷുർവൈ പ്രതിഷ്ഠാ ചക്ഷുഷാ ഹി സമേ ച ദുർഗേ ച പ്രതിതിഷ്ഠതി പ്രതിതിഷ്ഠതി സമേ പ്രതിതിഷ്ഠതി ദുർഗേ യ ഏവം വേദ

യാതൊരുത്തൻ പ്രതിഷ്ഠയെ അറിയുന്നുവോ, അവൻ സമാന ദേശകാലങ്ങളിലും ദുർഗ്ഗമദേശങ്ങളിലും പ്രതിഷ്ഠിതനായിത്തീരുന്നു. പ്രതിഷ്ഠ ചക്ഷുസ്സു തന്നെയാകുന്നു. ചക്ഷുസ്സാൽതന്നെ സമാനവും ദുർഗ്ഗമവുമായ ദേശകാലങ്ങളിൽ പ്രതിഷ്ഠയുണ്ടാകുന്നു. ആര് ഇപ്രകാരം ഉപാസന നടത്തുന്നുവോ, അവൻ സമാനങ്ങളിലും ദുർഗ്ഗമങ്ങളിലും പ്രതിഷ്ഠിതനായി ഭവിക്കുന്നു.

4. ഉപ– യോ ഹ വൈ സംപദം വേദ സ ഓം ഹാസ്മൈ പദ്യതേ യം കാമം കാമയതേ ശ്രോത്രം വൈ സംപച്ഛോത്രേ ഹീമേ സർവേ വേദാ അഭിസംപന്നാഃ സ ഓം ഹാസ്മൈ പദ്യതേ യം കാമം കാമയതേ യ ഏവം വേദ

യാതൊരുത്തൻ സമ്പത്തിനെ അറിയുന്നുവോ, അവൻ ഏതു ഭോഗത്തെ ഇഷ്ടപ്പെടുന്നുവോ, അതുതന്നെ അവനെ സമ്യക്കായവിധം പ്രാപിക്കുന്നു. സമ്പത്ത് ശ്രോത്രം തന്നെയാകുന്നു. ശ്രോത്രങ്ങളിൽക്കൂടിതന്നെ ഈ എല്ലാ വേദങ്ങളും എല്ലാ പ്രകാരത്തിലും നിഷ്പന്നമാകുന്നു. ആര് ഇപ്രകാരം ഉപാസിക്കുന്നുവോ, അവൻ ഏതു ഭോഗത്തെ ഇച്ഛിക്കുന്നുവോ, അത് സ്വയം അവനെ സമ്യക്കായവിധം പ്രാപിക്കുന്നു.

5. ഉപ– യോ ഹ വാ ആയതനം വേദായതനം സ്വാനാം ഭവത്യായതനം ജനാനാം മനോ വാ ആയതന മായതന ഓം സ്വാനാം ഭവത്യായതനം ജനാനാം യ ഏവം വേദ.

യാതൊരുത്തൻ ആയതനത്തെ അറിയുന്നുവോ, അവൻ സ്വജനങ്ങളുടെ ആയതനമായിത്തീരുന്നു; അതുപോലെ മറ്റുള്ള വരുടേയും, മനസുതന്നെ ആയതനമാകുന്നു. ആര് ഇപ്രകാരം ഉപാസിക്കുന്നുവോ; അവൻ സ്വജനങ്ങളുടേയും മറ്റുള്ളവരു ടേയും ആയതനമായി ഭവിക്കുന്നു.

6. ഉപഃ യോ ഹ വൈ പ്രജാതിം വേദ പ്രജായതേ ഹ പ്രജയാ പശുഭി രേതോ വൈ പ്രജാതിഃ പ്രജായതേ ഹ പ്രജയാ പശുഭിര്യ ഏവം വേദ

യാതൊരുത്തൻ പ്രജാപതിയെ അറിയുന്നുവോ, അവൻ പ്രജകളാലും, മൃഗങ്ങളാലും അഭിവൃദ്ധിപ്രാപിക്കുന്നു. രേതസ്സ് തന്നെ പ്രജാപതിയാകുന്നു. ആര് ഇപ്രകാരം അറിയുന്നുവോ അവൻ പ്രജകളാലും മൃഗങ്ങളാലും പ്രജാത (അഭിവൃദ്ധി)നാ കുന്നു.

7. ഉപഃ തേ ഹേമേ പ്രാണാ അഹ ഓം ശ്രേയസേ വിവദമാനാ ബ്രഹ്മ ജഗ്മുഃസദ്ധോചുഃ കോ നോ വസിഷ്ഠ ഇതി തദ്ധോവാച യസ്മിൻ വ ഉത്ക്രാന്ത ഇദഓംശരീരം പാപിയോ മന്യതേ സ വോ വസിഷ്ഠ ഇതി.

അവർ ഈ പ്രാണൻ ഞാൻ ശ്രേഷ്ഠൻ, ഞാൻ ശ്രേഷ്ഠൻ എന്നു വാദിച്ചുകൊണ്ട് ബ്രഹ്മാവിന്റെ അടുക്കൽ ചെന്നു അദ്ദേ ഹത്തോടു പറഞ്ഞു: ഞങ്ങളിൽ ആരാണ് വസിഷ്ഠൻ ബ്രഹ്മാവു പറഞ്ഞു: നിങ്ങളിൽനിന്നും ആരുടെ ഉത്ക്രമണം (ശരീരത്തിൽനിന്നുള്ള വേർപാട്) കഴിയുന്നതിനുമേൽ ഈ ശരീരം സ്വയം അധികം പാപിയായി കണക്കാക്കുന്നുവോ, അവൻതന്നെയാണ് നിങ്ങളിൽ വസിഷ്ഠൻ.

8. ഉപഃ വാഗ്ധോച്ചക്രാമ സാ സംവത്സരം പ്രോഷ്യാ ഗത്യോവാച കഥമശകത മദൃതേ ജീതുമിതി തേ ഹോചുര്യഥാകലാ അവദന്തോ വാചാ പ്രാണാന്തഃ പ്രാണേന പശ്യന്തശ്ചക്ഷുഷാ ശൃണ്വന്തഃ ശ്രോത്രേണ വിദ്വാസോ മനസാ പ്രജായമാനാ രേത സൈവമ ജീവിഷ്മേതി പ്രവിവേശ ഹ വാക്

ആദ്യം വാക് ഉത്ക്രമണം ചെയ്തു. അത് ഒരു വർഷംവരെ വെളിയിൽ വസിച്ചിട്ട് തിരിച്ചുവന്നു പറഞ്ഞു: എന്നെ കൂടാതെ നിങ്ങൾക്ക് എങ്ങനെ ജീവിച്ചിരിക്കുവാൻ കഴിഞ്ഞു? ഇതുകേട്ട് അവർ പറഞ്ഞു: എപ്രകാരം മൂകനായ പുരുഷൻ വാണിയാൽ സംസാരിക്കാതെ പ്രാണനാൽ പ്രാണക്രിയ നടത്തിയും നേത്ര ങ്ങളാൽ ദർശിച്ചും കർണ്ണങ്ങളാൽ കേട്ടും മനസ്സുകൊണ്ടറിഞ്ഞു രേതസാൽ സൃഷ്ടിനടത്തിയും ജീവിക്കുന്നുവോ അതുപോലെ ഞങ്ങളും ജീവിച്ചു. ഈ മറുപടികേട്ട് വാക്ക് ശരീരത്തിനുള്ളിൽ പ്രവേശിച്ചു.

9. ഉപഃ ചക്ഷുർഹോച്ചക്രമ തത് സംവത്സരം പ്രോ ഷ്യാഗത്യോവാച കഥമശകത മദൃതേ ജീവിതുമിതി തേ ഹോചര്യഥാന്ധാ അപശ്യന്തശ്ചക്ഷുഷാ പ്രാണന്തഃ പ്രാണേന വദന്തോ വാചാ ശൃണ്വന്തഃ ശ്രോത്രേണ വിദ്വാഓംസോ മനസാ പ്രജായമാനാ രേത സൈവമജീഖിഷ്മേതി പ്രവിവേശ ഹ ചക്ഷുഃ

ചക്ഷുസ്സ് ഉത്ക്രമണം ചെയ്തു. അത് ഒരു വർഷം പുറത്തു കഴിച്ചുകൂടിയ ശേഷം തിരിച്ചുവന്നു ചോദിച്ചു. നിങ്ങൾക്ക് എന്നെ കൂടാതെ എങ്ങിനെ ജീവിക്കുവാൻ കഴിഞ്ഞു? അവർ പറഞ്ഞു- എപ്രകാരം അമന്ധന്മാർ കണ്ണുകൾകൊണ്ട് കാണാതെ പ്രാണനാൽ പ്രാണക്രിയ നടത്തിയും വാണിയാൽ സംസാരിച്ചും ശ്രോത്രങ്ങലാൽ ശ്രവിച്ചും മനസ്സുകൊണ്ട് ഗ്രഹിച്ചും രേതസുകൊണ്ട് ഉല്പാദനം നടത്തിയും ജീവിക്കു ന്നുവോ അതേപ്രകാരംതന്നെ ഞങ്ങളും ജീവിച്ചിരുന്നു. ഇതു കേട്ട ചക്ഷുസ്സ് ഉള്ളിൽ പ്രവേശിച്ചു.

10. ഉപ-ശ്രോത്രഓം ഹോച്ചക്രാമ തത് സംവത്സരം പ്രോഷ്യാഗയോ വാച കഥമശകത മദൃതേ ജീവിതു മിതി തേ ഹോചുര്യഥാ ബധിരാ അശൃണ്വന്തഃ ശ്രോത്രേണ പ്രാണന്തഃ പ്രാണേന വദന്തോ വാചാ പശ്യന്തശ്ചക്ഷുഷാ വിവാഓംസോ മനസാ പ്രജായ മാനാ രേതസൈവമജീവിഷ്മേതി പ്രവിവേശ ഹ ശ്രോത്രം.

ശ്രോത്രം ഉത്ക്രമണം ചെയ്തു. അത് ഒരു വർഷംവെളി യിൽ കഴിച്ച ശേഷം തിരിച്ചുവന്നു ചോദിച്ചു- എന്നെക്കൂടാതെ നിങ്ങൾക്കെങ്ങനെ ജീവിച്ചിരിക്കുവാൻ കഴിഞ്ഞു? അവർ പറ ഞ്ഞു- എപ്രകാരം ബധിരൻ ചെവികൾകൊണ്ട് ശ്രവിക്കാതെ പ്രാണനാൽ പ്രാണക്രിയ നടത്തിയും വാണിയാൽ സംസാരിച്ചു നേത്രങ്ങലാൽ ദർശിച്ചും മനസ്സുകൊണ്ട ഗ്രഹിച്ചും രേതസ്സു കൊണ്ട് പ്രജോല്പദനം നടത്തിയും ജീവിച്ചിരിക്കുന്നുവോ അതേപ്രകാരം തന്നെ ഞങ്ങളും ജീവിച്ചിരിക്കുന്നു. ഇതുകേട്ടു ശ്രോത്രം ഉള്ളിൽ പ്രവേശിച്ചു.

11. ഉപ- മനോ ഹോച്ചക്രാമ തത് സംവത്സരം പ്രോ ഷ്യാഗത്യോവാച കഥമശകത മദൃതേ ജീവിതുമിതി തേ ഹോചുര്യഥാ മുഗ്ധാ അവിദ്വാഓംസോ മനസാ പ്രാണന്തഃ പ്രാണേന വദന്തോ വാചാ പശ്യന്തശ്ച ക്ഷുഷാ ശൃണ്വന്തഃ ശ്രോത്രേണ പ്രജായമാനാ രേത സൈവമജീവിഷ്പേതി പ്രവിവേശ ഹ മനഃ

മനസ്സ് ഉത്ക്രമണം ചെയ്തു. അത് ഒരു സംവത്സരം വെളി യിൽ കഴിച്ചുകൂട്ടിയ ശേഷം മടങ്ങിവന്നു ചോദിച്ചു:- എന്നെ ക്കൂടാതെ നിങ്ങൾക്കെങ്ങനെ ജീവിച്ചിരിക്കുവാൻ സാധിച്ചു? അവർ പറഞ്ഞു- എപ്രകാരം മുഗ്ധനായ മനുഷ്യൻ മനസ്സു കൊണ്ട് യാതൊന്നും ഗ്രഹിക്കാതെ പ്രാണനാൽ പ്രാണക്രിയ നടത്തിയും, വാണിയാൽ സംസാരിച്ചും നേത്രങ്ങളാൽ ദർശിച്ചും കർണ്ണങ്ങളാൽ ശ്രവിച്ചു രേതസ്സാൽ പ്രജോല്പത്തി നടത്തിയും ജീവിക്കുന്നുവോ അതുപോലെതന്നെ ഞങ്ങളും ജീവിച്ചിരുന്നു. ഇതുകേട്ടു മനസ്സ് ശരീരത്തിൽ പ്രവേശിച്ചു.

12. ഉപ- രേതോ ഹോച്ചക്രാമ തത് സംവത്സരം പ്രോ ഷ്യാഗത്യോവാച കഥമശകത മദൃതേ ജീവിതുമിതി തേ ഹോച്യര്യഥാ ക്ലീബാ അപ്രജായമാനാരേതസാ പ്രാണന്തഃ പ്രാണേനഃ വദന്തോ വാചാ പശ്യന്തശ്ച ക്ഷുഷാ ശൃണ്വന്തഃ ശ്രോത്രേണ വിദ്വാഓം സോ മനസൈവജീവിഷ്മേതി പ്രവിവേശ ഹരേതഃ.

I K

രേതസ്സ് ഉത്ക്രമണം ചെയ്തു. അത് ഒരു സംവത്സരം വെളിയിൽ കവിച്ചുകൂട്ടിയശേഷം തിരിച്ചുവന്നു ചോദിച്ചു– നിങ്ങൾക്ക് എന്നെക്കൂടാതെ എങ്ങിനെ ജീവിച്ചിരിക്കുവാൻ സാധിച്ചു അവർ പറഞ്ഞു: എപ്രകാരം നപുംസകങ്ങൾ രേതസാൽ പ്രജോല്പത്തി നടത്താതെ പ്രാണനാൽ പ്രാണനം ചെയ്തു വാണിയാൽ സംസാരിച്ചും നേത്രങ്ങളാൽ ദർശിച്ചും ശ്രോത്രങ്ങളാൽ ശ്രവിച്ചും മനസ്സുകൊണ്ട് ഗ്രഹിച്ചും ജീവിക്കുന്നുവോ, അതുപോലെ തന്നെ ഞങ്ങളും ജീവിച്ചിരുന്നു. ഇതു ശ്രവിച്ച വീര്യം ശരീരത്തിനുള്ളിൽ പ്രവേശിച്ചു.

13. ഉപഃ അഥ ഹ പ്രാണ ഉത്ക്രമിഷ്യൻ യതാ മഹാ സുഹയഃ സൈന്ധവഃ പഡ്വീശശങ്കൂൻ സംവൃഹേദേവം ഹൈവേമാൻ പ്രാണാൻ സംവവർഹ തേ ഹോചുർമാ ഭഗവ ഉത്ക്രമീർന വൈ ശക്ഷ്യമസ്ത്വദൃതേ ജീവിതുമിതി തസ്യോ മേ ബലിം കരുതേതി തഥേതി.

പിന്നീട് പ്രാണൻ ഉത്ക്രമണം ചെയ്യാൻ ആരംഭിച്ചു. എങ്ങിനെ സിന്ധുദേശത്തെ മഹാനായ അശ്വം കാലുകെട്ടാനുള്ള കുറ്റി പിഴുതുമാറ്റുന്നന്നോ അതുപോലെ അത് എല്ലാ പ്രാണനേയും സ്ഥാനഭ്രഷ്ടനാക്കാൻ തുടങ്ങി. അവർ പറഞ്ഞു: ഭഗവൻ, അങ്ങ് ഉത്ക്രമണം ചെയ്യാതിരിക്കണമെ. അങ്ങയെ ക്കൂടാതെ ഞങ്ങൾക്കു ജീവിച്ചിരിക്കുവാൻ സാധ്യമല്ല. പ്രാണൻ പറഞ്ഞു: കൊള്ളാം എങ്കിൽ എനിക്കു ബലിസമർപ്പിക്കുവിൻ. മറ്റുള്ള ഇന്ദ്രിയങ്ങൾ പറഞ്ഞു: വളരെ സന്തോഷം.

14. ഉപഃ സാ ഹ വാഗുവാച യദ് വാ അഹം വസിഷ്ഠാസ്മി ത്വം തദ്വസിഷ്ഠോ f സീതി യദ് വാ അഹം പ്രതിഷ്ഠാസ്മി ത്വം തത്പ്രതിഷ്ഠോ f സീതി ചക്ഷുര്യദ് വാ അഹ ഓം സംപദസ്മി ത്വം തത് സംപദസീതി ശ്രോത്രം യദ് വാ അഹമായതന മസ്മിത്വം തദായതനമസീതി മനോ യദ് വാ അഹം പ്രജാതിരസ്മി ത്വം തത്പ്രജാതിരസീതി രേതസ്തസ്യോ മേ കിമന്നം കിം വാസ തി യദിദം കിഞ്ചാശ്വഭ്യ ആ കൃമിഭ്യ ആ കീടപതങ്ഗേഭ്യസ്തത്തേ f ന്നമാപോ വാസ ഇതി ന ഹ വാ അസ്യാനന്നം ജഗ്ധം ഭവതി നാനന്നം പ്രതിഗൃഹീതം യ എവമേതദനസ്യാണം വേദ തദ്വിദ്വാം സഃ ശ്രോത്രിയാ അശിഷ്യന്ത ആചാമന്ത്യശിത്വാചാമന്തേയത മേവ തദനമനഗ്നം കുർവന്തോ മന്യന്തേ.

ആ വാഗിന്ദ്രിയങ്ങൾ പറഞ്ഞു. ഞാൻ യാതൊരു വസിഷ്ഠ ഗുണത്തോടുകൂടിയവനാകുന്നുവോ ആ ഗുണത്താൽ നിങ്ങൾ യുക്തരാകും. എനിക്കു യാതൊരു പ്രതിഷ്ഠതയുണ്ടോ അത് നിങ്ങൾക്കും ഉണ്ടാകും. ഇപ്രകാരം നേത്രം പറഞ്ഞു. എനിക്ക് യാതൊരു സമ്പത്തുണ്ടോ ആ സമ്പത്താൽ യുക്തരാകും ഇപ്രകാരം ശ്രോത്രം പറഞ്ഞു. എനിക്ക് യാതൊരു ആയതനമുണ്ടോ അതുപോലെ നിങ്ങൾക്കും ആയതനമുണ്ടാകും. ഇപ്രകാരം മനസ്സു പറഞ്ഞു. ഞാൻ യാതൊരു പ്രജാപതിയാകുന്നുവോ, നിങ്ങളും ആ പ്രജാപതിയാൽ യുക്തരാകും. ഇപ്രകാരം രേതസ്സു പറഞ്ഞു. പ്രാണൻ പറഞ്ഞു. എന്നാൽ ഈ ഗുണങ്ങളുള്ള എന്റെ അന്നവും വസ്ത്രവും എന്താണ്? വാഗാദികൾ പറഞ്ഞു. പട്ടികൾ, കൃമികൾ, കീടപതംഗങ്ങൾ തുടങ്ങി എന്തെല്ലാമുണ്ടോ, അവയെല്ലാം നിന്റെ അന്നവും, ജലവും, വസ്ത്രവുമാകുന്നു. യാതൊരുത്തൻ ഇപ്രകാരം പ്രാണന്റെ അന്നത്തെ അറിയുന്നുവോ അവന് ഇതുവഴി അഭക്ഷ്യഭക്ഷണം ഉണ്ടകാതിരിക്കുകയും അഭക്ഷ്യത്തന്റെ പ്രതിഗ്രഹം ഉണ്ടാകാതിരിക്കുകയും ചെയ്യുന്നു. ഇപ്രകാരം അറിയുന്ന ശ്രോത്രീയൻ ഭോജനം കഴിക്കുന്നതിനു അതിനുശേഷവും ആചമനം നടത്തുന്നു. ഇതിനെ അവർ പ്രാണനെ അനഗ്നനാക്കുന്നതായി കരുതുന്നു.

## രണ്ടാം ബ്രാഹ്മണം

15. ഉപ–ശ്വേതകേതുർഹ വാ ആരുണേയഃ പഞ്ചാലാനാം പരിഷദ മാജഗാമ സ ആജഗാമ ജൈവലിം പ്രവാഹണം പരിചാരയമാർണ തമുദീക്ഷ്യാഭ്യുവാദ കുമാരാ ഇതി സ ഭോ ഇതി പ്രതിശുശ്രാവാ നുശിഷ്ടോ നപസി പിത്രേത്യോമിതി ഹോവാച.

ആരണികന്റെ പുത്രനായ ശ്വേതകേതു പാഞ്ചാലന്റെ സഭയിൽ വന്നിരുന്നു എന്നത് പ്രസിദ്ധമാണ്. അയാൾ ജീവലന്റെ പുത്രനായ പ്രവാഹണന്റെ അടുക്കൽ ചെന്നു. അപ്പോൾ അയാൾ സേവകന്മാരാൽ പരിചരിക്കപ്പെടുകയായിരുന്നു. അയാളെ കണ്ടുകൊണ്ട് പ്രവാഹണൻ പറഞ്ഞു– “ഓ–കുമാരാ” അയാൾ പറഞ്ഞു– “ഓ” പ്രവാഹണൻ ചോദിച്ചു:– “നിന്റെ പിതാവ് നിന്നെ വിദ്യ അഭ്യസിപ്പിച്ചിട്ടുണ്ടോ?” അപ്പോൾ ശ്വേതകേതു ഉണ്ട് എന്നു മറുപടി നൽകി.

16. ഉപ– വേത്ഥ യഥേമാഃ പ്രജാഃ പ്രയത്യോ വിപ്രതിപദൃന്ത ഇതി നേതി ഹോവാച വേത്ഥോ യഥേമം ലോകം പുനരാപദൃന്താ ഇതി നേതി ഹൈവോവാച വേത്ഥോ യഥാസൗ ലോക ഏവം ബഹുഭിഃ പുനഃ പുനഃ പ്രയദ്ഭിർന സംപുര്യാതാ ഇതി നേതി ഹൈവോ വാച വേത്ഥോ യതിഥ്യാമാഹുത്യാ ഓം ഹുതായാമാപഃ പുരുഷവാചോ ഭൂത്വാ സമുത്ഥായവദന്തീ ഇതി നേതി ഹൈവോ വാച വേത്ഥോ ദേവയാനസ്യ വാ പഥഃ പ്രതിപദം പിതൃയാണസ്യവാ യത് കൃത്വാ ദേവയാന വാ പന്ഥാനം പ്രതിപദൃന്തേ പിതൃയാണം വാപി ഹി ന ഋഷേർവചഃ ശൃതേ ദ്വേ സൃതീ അശൃണവം പിതൃണാമഹം ദേവാനാമുത മർത്യാനാം താഭ്യാമിദം വിശ്വമേജത് സമേതി യദന്തരാ പിതരം മാതരം ചേതി നാഹമത ഏകഞ്ചന വേദേതി ഹോവാച.

മരണാനന്തരം ഈ പ്രജകൾ വിഭിന്നമാർഗ്ഗങ്ങളിൽക്കൂടി പോകുന്നു– “അതെന്തുകൊണ്ടെന്ന് നിനക്കറിയാമോ?” ശ്വേതകേതു പറഞ്ഞു– “ഇല്ല.” രാജാവ്– “അവർ വീണ്ടും ലോകത്തിലേക്കു വരുന്നു. അതെങ്ങിനെയെന്ന് നിനക്കറിയാമോ?” “ഇല്ല” ശ്വേതകേതു ഉത്തരം നൽകി. രാജാവ്– “ഇപ്രകാരം പുഃ പുനഃ അനേകർ മരിച്ചുചെന്നിട്ടും ആ ലോകം നിറയാതിരിക്കുന്നതെന്തുകൊണ്ട്? അത് നിനക്കറിയാമോ?” “ഇല്ല” അയാൾ പറഞ്ഞു. രാജാവ്– “എത്ര എത്രയോ പ്രാവശ്യം ആഹൂതി ഹവനം ചെയ്തിട്ടും ആവ് (ജലം) പുരുഷശബ്ദവാച്യമായുയർന്ന്

N P

സംസാരിക്കുവാൻ തുടങ്ങുന്നു എന്ന് നിക്കറിയാമോ?" "ഇല്ല" ശ്വേതകേതു മറുപടി പറഞ്ഞു. "നീ ദേവയാനമാർഗ്ഗത്തിലേക്കുള്ള കർമ്മരൂപങ്ങമായ സാധന അഥവാ പിതൃയാനത്തിന്റെ കർമ്മരൂപമായ സാധന അറിയുന്നുണ്ടോ?, അതനുഷ്ടിച്ച് ആളുകൾ ദേവയാനമാർഗ്ഗത്തെ പ്രാപിക്കുന്നു, അഥവാ പിതൃയാനത്തെ പ്രാപിക്കുന്നു. നാമാകട്ടെ ഈ മന്ത്രവചനം കേട്ടിരിക്കുന്നു-ഞാൻ പിതൃക്കളുടേയും ദേവകളുടേയും ഇപ്രകാരമുള്ള രണ്ടു മാർഗ്ഗങ്ങളെപ്പറ്റി കേട്ടിരിക്കുന്നു; ഇവ രണ്ടും മനുഷ്യരുമായി ബന്ധപ്പെട്ടിട്ടുള്ള മാർഗ്ഗങ്ങൾ-ദ്യുലോകം-പൃഥി-എന്ന മാതാപിതാക്കളുടെ ഇടക്കാകുന്നോ?" ഇതിന് ശ്വേതകേതു- "ഞാൻ ഇതിലൊന്നുപോലും അറിയുന്നില്ല" എന്നു മറുപടി നൽകി.

17. ഉപ- അഥൈന വസത്യോപമന്ത്രയാഞ്ചക്രേ f നാദൃത്യ വസതിം കുമാരഃ പ്രദുദ്രാവ സ ആജഗാമ പിതർര ത ഓം ഹോവാചേതി പാവ കില നോ ദവാൻ പുരാനുശിഷ്ടാനവോച ഇതി കഥ ഓംസുമേധ ഇതി പഞ്ച മാ പ്രശ്നാൻ രാജാന്യബ ന്ധുരപ്രാക്ഷീത്ത തോനൈകാചന വേദേതി കുതമേ ത ഇതീമ ഇതി ഹ പ്രതീകാന്യുദാജഹാര.

പിന്നീട് രാജാവ് ശ്വേതകേതുവിനോട് അവിടെ താമസിക്കുവാനഭ്യർത്ഥിച്ചു. എന്നാൽ കുമാരൻ അതു വകവയ്ക്കാതെ അവിടെനിന്നു പുറപ്പെട്ടു. അവൻ തന്റെ പിതാവിന്റെ അടുക്കൽ ചെന്ന് ഇപ്രകാരം പറഞ്ഞു- "അങ്ങ് പറഞ്ഞിരുന്നുവല്ലോ എന്നെ എല്ലാ വിഷയങ്ങളും സംബന്ധിച്ചുള്ള വിദ്യകൾ അഭ്യസിപ്പിച്ചു എന്ന്?" പിതാവു പറഞ്ഞു- "ഹേ നല്ല ബുദ്ധിശക്തിയുള്ളവനേ! എന്തു സംഭവിച്ചു?" പുത്രൻ- "ഒരു ക്ഷത്രിയൻ എന്നോട് അഞ്ചു ചോദ്യങ്ങൾ ചോദിച്ചിരിക്കുന്നു, അവയിൽ ഒന്നുപോലും എനിക്കറിയാൻ വയ്യ." പിതാവ്- "അവ എന്തെല്ലാമായിരുന്നു?" പുത്രൻ- "അവ ഇതാണ്" എന്നു പറഞ്ഞ് മുൻചോദ്യങ്ങൾ അറിയിച്ചു.

18. ഉപ- സ ഹോവാച തഥാ നസ്ത്വം താത ജാനീഥാ യഥാ യദഹം കിഞ്ച വേദ സർവമഹം തത്തുഭ്യമ വോചം പ്രേഹി തു തത്ര പ്രതീത്യ ബ്രഹ്മചര്യ വത് സ്യാവ ഇതി ഭവാനേന ഗഛത്വിതി സ ആജ ഗാമ ഗൗതമോ യത്ര പ്രവാഹണസ്യ ജൈവലേരാസ ത സ്മാ ആസനമാഹൃത്യോദകമാഹാരയാ ഞ്ചകാരാഥ ഹാസ്മാ അർഘ്യ ചകാര തങാം ഹോവാച വരം ഭഗ വതേ ഗൗതമായ ദദ്മ ഇതി.

ആ പിതാവു പറഞ്ഞു: "ഹേ താത? ഞാൻ പറയുന്നതു നീ ശ്രദ്ധിക്കൂ, എനിക്കറിയാമായിരുന്നതെല്ലാം നിനക്കു പറഞ്ഞു തന്നിരുന്നു. ഇനി നമുക്കു രണ്ടുപേർക്കുംകൂടി അവിടെപോകാം, ബ്രഹ്മചര്യം പാലിച്ച് അവിടെ വസിക്കാം." പുത്രൻ പറഞ്ഞു- "അങ്ങ് തന്നെ പൊയ്ക്കൊള്ളൂ." അപ്പോൾ ആ ഗൗതമൻ പ്രവാഹണന്റെ ആസ്ഥാനത്തെത്തി. അയാൾക്കുവേണ്ടി രാജാവ് ആസനം കൊണ്ടുവരുവിച്ച് ആർഘ്യാദാനംകൊണ്ട് പൂജിച്ചു. പിന്നീട് പറഞ്ഞു- "ഞാൻ പൂജ്യനായ ഗൗതമനു വരം നൽകുന്നു."

19. ഉപ- സ ഹോവാച പ്രതിജ്ഞാതോ മ ഏഷവരോ യാം തു കുമാരസ്യാന്തേ വാചമഭാഷഥാസ്താം മേ ബ്രൂഹീതി

അയാൾ പറഞ്ഞു- "താങ്കൾ എനിക്കു വരം നൽകാമെന്നു പ്രതിജ്ഞ ചെയ്തിരിക്കുന്നു. അതനുസരിച്ച്, താങ്കൾ കുമാരനോട് ചോദിച്ചിരുന്ന ചോദ്യങ്ങൾ എനിക്കു പറഞ്ഞാലും."

20. ഉപ- സ ഹോവാച ദൈവേഷു വൈ ഗൗതമ തദ് വരേഷു മാനുഷാണാം ബ്രൂഹീതി.

അയാൾ പറഞ്ഞു- "ഗൗതമ! ആ വരമാകട്ടെ ദൈവവരങ്ങളിൽപ്പെട്ടതാണ്. അങ്ങ് മനുഷ്യസംബന്ധിയായ ഏതെങ്കിലും വരം ചോദിക്കൂ."

21. ഉപ- സ ഹോവാച വിജ്ഞായതേ ഹാസ്തി ഹിര ണ്യ സ്യാപാത്തം ഗോ അശ്വാനാം ദാസീനാം പ്ര വാരാണാം പരിദാനസ്യ മാ നോ ഭവാൻ ബഹോര നന്തസ്യപര്യന്തസ്യാഭ്യാവദാന്യോ ഭൂദിതി സ വൈ ഗൗതമ തീർഥേനേച്ഛാസാ ഇത്യുപൈമ്യഹം ഭവ ന്തമിതി വാചാ ഹ സ്പൈവ പൂർവ ഉപയന്തി സ ഹോപായനകീർത്യോവാസ

ഗൗതമൻ പറഞ്ഞു: "അവയെല്ലാം എനിക്കുണ്ടെന്ന് അങ്ങറിയുന്നുണ്ടല്ലോ? എനിക്ക് സ്വർണ്ണം, ഗോക്കൾ, അശ്വങ്ങൾ, ദാസികൾ, പരിവാരങ്ങൾ, പരിധാനങ്ങൾ എല്ലാം ഉണ്ട്. അങ്ങു മഹത്തും, അനന്തവും, നിസീമവും ആയ ധനദാതാവായിരുന്നിട്ടും എന്റെ കാര്യത്തിൽ അദാതാവാകരുതേ." രാജാവ്- "എങ്കിൽ ഗൗതമാ! നിങ്ങൾ ശാസ്ത്രോക്തമായ വിധിപ്രകാരം അതിനെ പ്രാപിക്കുവാൻ തയ്യാറായിക്കൊള്ളൂ." ഗൗതമൻ- "ശരി, ഞാൻ അങ്ങയുടെ ശിഷ്യത്വം സ്വീകരിക്കുന്നു." പണ്ട് ബ്രാഹ്മണർ വാക്കാൽതന്നെ ക്ഷത്രിയാദികളെ സ്വീകരിച്ചിരുന്നു. ഇപ്രകാരം അംഗീകരിച്ചുകൊണ്ടു പറഞ്ഞ മാത്രയിൽ ഗൗതമൻ അവിടെ വസിക്കുവാൻ തുടങ്ങി; (സേവാദികളോടുകൂടിയായിരുന്നില്ല.)

22. ഉപ- സ ഹോവാച തഥാ നസ്ത്വം ഗൗതമ വാപരാ ധാസ്തവ ച പിതാമഹാ യഥേയം വിദ്യേതഃ പൂർവന കസ്മിംഓംശ്ചന ബ്രഹ്മണ ഉവാസ താം ത്വഹം തുഭ്യം വക്ഷ്യാമി കോ ഹി ത്വൈവം ബ്രൂവ ന്തമർഹതി പ്രത്യാഖ്യാതുമിതി.

രാജാവു പറഞ്ഞു- "ഗൗതമാ! എപ്രകാരം നിങ്ങളുടെ പിതാമഹന്മാർ ഞങ്ങളുടെ പൂർവ്വജന്മാരുടെ അപരാധങ്ങൾ ക്ഷമിക്കാതിരുന്നുവോ, അതുപോലെതന്നെ നിങ്ങളും ഞങ്ങളുടെ തെറ്റുകൾ ക്ഷമിക്കരുത്. ഇതിനുമുൻപ് ഈ വിദ്യ ഒരു ബ്രാഹ്മണന്റെ അടുക്കലും ഉണ്ടായിരുന്നില്ല. അതിനെ നിങ്ങൾക്കായി ഞാനുപദേശിക്കുന്നു. കൊള്ളാം, ഇപ്രകാരം വിനയപൂർവ്വം സംസാരിക്കുന്ന നിങ്ങൾക്ക് അതു നിഷേധിക്കുന്നതിൽ ആര് സമർത്ഥനാകും?"

23. ഉപ- അസൗ വൈ ലോകോ f ഗ്നിർഗൗതമ തസ്യാ ദിത്യ ഏവ സമിദ്ര ശ്മയോ ധൂമോ f ഹരർ ചിർദിശോ f ങ്ഗാരാ അവാന്തരദിശോ വിസ്ഫു

ലിങ്ഗാ സ്തസ്മിന്നേതസ്മിന്നഗ്നൗ ഹേവാഃ ശ്രദ്ധാം ജൂഹ്വതി തസ്യാ ആഹൂത്യൈ സോമോ രാജാ സംഭവതി.

ഹേ ഗൗതമാ! ഈ ലോകം (ദ്യുലോകം) തന്നെ അഗ്നിയാകുന്നു. ആദിത്യൻതന്നെ അതിന്റെ ഇന്ധനമാകുന്നു; കിരണങ്ങൾ ധൂമമാകുന്നു, ദിവസം ജ്വാലയാകുന്നു, ദിക്കുകൾ തീക്കട്ടകളാകുന്നു, അവാന്തരദിക്കുകൾ സ്ഫുലിംഗങ്ങളാകുന്നു. ആ അഗ്നിയിൽ ദേവഗണം ഭക്തിയെ ഹവനം ചെയ്യുന്നു; ഈ ആഹുതിയാൽ സോമം രാജാവാകുന്നു.

24. ഉപ– പർജന്യോ വാ അഗ്നിർഗൗതമ തസ്യ സംവത്സര ഏവ സൗമിദഭ്രാണി ധൂമോ വിദ്യുദർചിരശനിരങ്ഗാരാപ്രാദുനയോ വിസ്ഫുലിങ്ഗാസ്ത സ്മിന്നേത സ്മിന്നഗ്നൗ ദേവാ സോമങാം രാജാനം ജൂഹ്വതി തസ്യാ ആഹുത്യൈ വൃഷ്ടിഃ സംഭവതി.

ഹേ ഗതമാ! മേഘംതന്നെ അഗ്നിയാകുന്നു. സംവത്സരം അതിന്റെ വിറകാകുന്നു. മേഘം ധൂമമാകുന്നു, വിദ്യുത് ജ്വാലയാകുന്നു. അശനി (ഇന്ദ്രന്റെ വജ്രം) തീക്കട്ടയാകുന്നു; മേഘഗർജ്ജനം സ്ഫുലിംഗങ്ങളാകുന്നു. ആ അഗ്നിയിൽ ദേവഗണം സോമരാജനെ ഹവനം ചെയ്യുന്നു. ഈ ആഹൂതിയിൽ നിന്നും വൃഷ്ടിയുണ്ടാകുന്നു.

25. ഉപ– അയം വൈ ലോകോ f ഗ്നിർഗൗതമ തസ്യ പൃഥിവ്യേവ സമിദഗ്നിർധൂമോ രാത്രിരർചിശ്ചന്ദ്രമാ അങ്ഗാര നക്ഷത്രാണി വിസ്ഫുലിങ്ഗസ്ത സ്മിന്നേതസ്മിന്നഗൗ ദേവാ വൃഷ്ടിം ജൂഹ്വതി തസ്യാ ആഹൂത്യാ അന്നങാം സംഭവതി.

ഹേ ഗൗതമാ! ഈ ലോകംതന്നെ അഗ്നിയാകുന്നു; പൃഥി അതിന്റെ ഇന്ധനംതന്നെയാകുന്നു, അഗ്നി ധൂമമാകുന്നു, രാത്രി ജ്വാലയും, ചന്ദ്രൻ തീക്കട്ടയുമാകുന്നു, നക്ഷങ്ങൾ സ്ഫുലിംഗങ്ങളാകുന്നു. ഈ അഗ്നിയിൽ ദേവതകൾ വൃഷ്ടിയെ ഹോമിക്കുന്നു. ഈ ആഹൂതിയിൽനിന്നും അന്നമുണ്ടാകുന്നു.

26. ഉപ– പരുഷോ വാ അഗ്നിർഗൗതമ തസ്യ വ്യാത്തമേവ സമിത് പ്രാണോ ധൂമോ വാഗർചിശ്ചക്ഷുരങ്ഗാരാഃ ശ്രോത്രം വിസ്ഫുലിംഗാസ്ത സ്മിന്നേതസ്മിന്നഗ്നൗ ദേവാ അന്നം ജൂഹ്വതി തസ്യാ ആഹൂത്യൈ രേതഃ സംഭവതി

ഹേ ഗൗതമാ! പുരുഷൻതന്നെ അഗ്നിയാകുന്നു. അവന്റെ തുറന്നിരിക്കുന്ന മുഖംതന്നെ ഇന്ധനമാകുന്നു, പ്രാണൻ ധുമമാകുന്നു, വാക്ക് ജ്വാലയാകുന്നു, നേത്രങ്ങൾ തീക്കട്ടയാകുന്നു, ശ്രോത്രങ്ങൾ സ്ഫുലിംഗങ്ങളാകുന്നു. ഈ അഗ്നിയിൽ ദേവകൾ അന്നത്തെ ഹോമിക്കുന്നു. ഈ അഹൂതിയിൽനിന്നും വീര്യം ഉണ്ടാകുന്നു.

27. ഉപ– യോഷാ വാ അഗ്നിർഗൗതമ തസ്യാ ഉപസ്ഥ ഏവ സമില്ലോമാ നി ധൂമോ യോനിരർചിര്യദന്തഃ കരോതി തേ f ങ്ഗാരാ അഭിനന്ദാ വിസ്ഫുലിങ്ഗാസ്തസ്മിന്നേതസ്മിന്നഗ്നൗ ദേവാ രേതോ ജൂഹ്വതി തസ്യാ ആഹൂത്യൈ പുരുഷഃ സംഭവതി ജീവതി യാവജ്ജീവത്യഥ യദാ മ്രിയതേ

ഹേ ഗൗതമാ! സ്ത്രീതന്നെ അഗ്നിയാകുന്നു. ഗുപ്തേന്ദ്രിയം അതിന്റെ ഇന്ധനമാകുന്നു, രോമം ധൂമമാകുന്നു, യോനി ജ്വാലയാകുന്നു, ഉള്ളിലേയ്ക്കു (മൈഥുനവ്യാപാരം) കടത്തുന്നത് തീക്കട്ടയാകുന്നു, ആനന്ദം സ്ഫുലിംഗങ്ങളാകുന്നു. ഈ അഗ്നിയിൽ ദേവഗണം വീര്യത്തെ ഹോമിക്കുന്നു. ഈ ആഹൂതിയിൽനിന്നും പുരുഷൻ ഉത്ഭവിക്കുന്നു. അവൻ ജീവിക്കുന്നു, പ്രവർത്തിക്കുവാൻ കഴിയുന്നതുവരെ ജീവിക്കുകയും പിന്നെ മരിക്കുകയും ചെയ്യുന്നു.

28. ഉപ– അഥൈനമഗ്നയേ ഹരന്തി തസ്യാഗ്നിരേവാഗ്നിർഭവതി സമിത് സമിദ് ധൂമോ ധൂമോർചിരർചിരങ്ഗാരാ അങ്ഗാരാ വിസ്ഫുലിംഗാ വിസ്ഫുലിങ്ഗാസ്തസ്മിന്നേതസ്മിന്നഗ്നൗ ദേവാഃ പുരുഷം ജൂഹ്വതി തസ്യാ ആഹൂത്യൈ പുരുഷോ ഭാസ്വരവർണഃ സംഭവതി

അപ്പോൾ അവനെ അഗ്നിയുടെ അടുക്കലേയ്ക്കു കൊണ്ടുപോകുന്നു. അവന്റെ അഗ്നിതന്നെ അഗ്നിയായി പരിണമിക്കുന്നു, ഇന്ധനം ഇന്ധനമായിത്തീരുന്നു; ധൂമം ധൂമമായിത്തീരുന്നു, ജ്വാല ജ്വാലയായിത്തീരുന്നു, തീക്കട്ട തീക്കട്ടയായിത്തീരുന്നു, സ്ഫുലിംഗങ്ങൾ സ്ഫുലിംഗങ്ങളായിത്തീരുന്നു. ഈ അഗ്നിയിൽ ദേവഗണം പുരുഷനെ ഹോമിക്കുന്നു. ആ ആഹൂതിയാൽ പുരുഷൻ അത്യന്തം ദീപ്തിമാനായിത്തീരുന്നു.

29. ഉപ– തേയ ഏവമേതദ് വിദുര്യേ ചാമി അരണ്യേ ശ്രദ്ധാ ഓംസത്യമുപാസതേ തേ f ർചിരഭി സംഭവന്ത്യർചിഷോ f ഹരഹ ആപൂര്യമാണപക്ഷമാപൂര്യമാണപക്ഷാദ് യാൻ ഷൺമാസാനുദങ്ങ്ങാദിത്യ ഏതിമാസേഭ്യോ ദേവലോകം ദേവലോകാദാദിത്യമാദിത്യാദ് വൈദ്യുതം താൻ വൈദ്യുതാൻ പുരുഷോ മാനസ ഏത്യ ബ്രഹ്മലോകാൻ ഗമയതി തേതേഷു ബ്രഹ്മലോകേഷു പരാഃ പരാവതോ വസന്തിതേഷാം ന പുനരാവൃത്തിഃ

യാതൊരുത്തൻ (ഗൃഹസ്ഥൻ) ഇപ്രകാരം ഇതി(പഞ്ചാഗ്നിവിദ്)നെ അറിയുന്നുവോ അതുപോലെ യാതൊരുത്തൻ (സന്ന്യാസി) വനത്തിൽ ഭക്തിയുക്തനായി സത്യത്തെ (ബ്രഹ്മം അതായത് ഹിരണ്യഗർഭം) ഉപാസിക്കുന്നുവോ അവൻ ജ്യോതിസ്സിന്റെ അധിഷ്ഠാന ദേവതകളെ പ്രാപിക്കുന്നു, ജ്യോതിസിന്റെ അധിഷ്ഠാന ദേവകളിൽനിന്നും ദിവസത്തിന്റെ അധിഷ്ഠാന ദേവതയിൽനിന്നും ശുക്ലപക്ഷാധിഷ്ഠാന ദേവതയേയും, ശുക്ലപക്ഷാധിഷ്ഠാന ദേവതയിൽനിന്നും, ഉത്തരായനത്തിന്റെ ആറു മാസങ്ങളുടെ അധിഷ്ഠാന ദേവതകളെയും അവിടെനിന്നും ദേവലോകത്തേയും ദേവലോകത്തുനിന്നും ആദിത്യലോകത്തേയും ആദിത്യനിൽനിന്നും വിദ്യുത്സംബന്ധികളായ ദേവതകളെ പ്രാപിക്കുന്നു. ആ വിദ്യുത് ദേവകളുടെ അടുക്കൽ ഒരു മാനസപുരുഷൻ വന്ന് ഇവരെ ബ്രഹ്മലോകത്തിലേക്കു കൊണ്ടുപോകുന്നു. അവർ ആ ബ്രഹ്മലോകത്തിൽ അനന്തസംവത്സര പര്യന്തം വസിക്കുന്നു. അവർക്ക് പുനർജന്മം ഉണ്ടാകുന്നില്ല.

30. ഉപ– അഥ യേ യജ്ഞേന ദാനേന തപസാ ലോകഞ്ജയന്തി തേ ധൂമമബിസംഭവന്തി ധൂമാദ്രാത്രി ഓം രാത്രേരപക്ഷീയമാണപക്ഷമ പക്ഷീയമാ

ണപക്ഷാദ് യാൻ ഷൺമാസാൻ ദക്ഷിണാദിത്യ ഏതി മാസ്യേഭ്യഃ പിതൃലോകം പിതൃലോകച്ചന്ദ്രം തേ ചന്ദ്രം പ്രാപ്യാന്നം ഭവന്തി താ ഓംസ്തത്ര ദേവാ യഥാ സോമഓം രാജാനമാപ്യായസ്വാപക്ഷീ യസ്വേത്യേ വമേനാഓംസ്തത്ര ഭക്ഷയന്തി തേഷാം യദ് തത് പര്യവൈത്യഥേമമേവാകാശമഭിനിഷ്പ ദ്യന്ത ആകാശാദ് വായും വായേർവൃഷ്ടിം വൃഷ്ടേഃ പൃഥിവീം തേ പൃഥിവീം പ്രാപ്യാന്നം ഭവന്തി തേ പുനഃ പുരുഷാഗ് നൗ ഹൂയന്തേ തതോ യോഷാ ഗ്നൗ ജായന്തേ ലോകാൻ പ്രത്യുത്ഥായിനസ്ത ഏവമേവാനു പരിവർതന്തേ അഥ വ ഏതൗ പന്ഥാനൗ ന വിദുസ്തേ കീടാഃ പതങ്ഗാ യദിദം ദന്ദശൂകം

യാതൊരുത്തൻ യജ്ഞം, ദാനം, തപസ്സ് തുടങ്ങിയവ വഴിയായി ലോകങ്ങലെ കീഴടക്കുന്നുവോ അവർ ധൂമത്തെ (ധൂമത്തിന്റെ അധിഷ്ഠാനദേവതയെ) പ്രാപിക്കുന്നു. ധൂമത്തിൽനിന്നും രാത്രിയേയും രാത്രിയിൽനിന്നും അപക്ഷീയമാണപക്ഷത്തേയും (കൃഷ്ണപക്ഷാധിഷ്ഠാനദേവത) അപക്ഷീയമാണ പക്ഷത്തിൽനിന്നും സൂര്യന്റെ ദക്ഷിണായന കാലത്തിന്റെ ആറുമാസങ്ങളുടെ അധിഷ്ഠാന ദേവതകളേയും അവിടെനിന്നും പിതൃലോകത്തും പിതൃലോകത്തുനിന്നും ചന്ദ്രനേയും പ്രാപിക്കുന്നു. ചന്ദ്രനിൽ എത്തിയിട്ട് അവർ അന്നമായിത്തീരുന്നു. അവിടെ ഋത്വിക്കുകൾ സോമരാജാവിനെ 'അപ്യായ സ്വ അപക്ഷീയസ്വ' ഇപ്രകാരം പറഞ്ഞുകൊണ്ട് ചമസ്സിൽ നിറച്ച് പാനം ചെയ്യുന്നതുപോലെ ഇവരെ ദേവഗണം ഭക്ഷണമാക്കുന്നു. അവരുടെ കർമ്മങ്ങൾ ക്ഷീണിക്കുമ്പോൾ അവർ ഈ ആകാശത്തെ പ്രാപിക്കുന്നു. ആകാശത്തുനിന്നും വായുവിനേയും വായുവിൽനിന്നും വൃഷ്ടിയേയും വൃഷ്ടിയിൽക്കൂടി പൃഥിയേയും പ്രാപിക്കുന്നു. പൃഥിയെ പ്രാപിച്ചതിനുശേഷം അവർ അന്നാമായിത്തീരുന്നു. പിന്നെ അവർ പുരുഷരൂപമാകുന്ന അഗ്നിയിൽ ഹവനം ചെയ്യപ്പെടുന്നു. അതിൽനിന്നും അവർ ലോകത്തിനുവേണ്ടി ഉത്ഥാനം ചെയ്യുന്നവരായി സ്ത്രീരൂപമാകുന്ന അഗ്നിയിൽ ഉത്ഭവിക്കുന്നു. ഇപ്രകാരം അവർ വീണ്ടും വീണ്ടും പരിവർത്തനം പ്രാപിച്ചുകൊണ്ടിരിക്കുന്നു. ഈ രണ്ടു മാർഗ്ഗങ്ങളും അറിയാത്തവർ കീടപതങ്ഗാദി നികൃഷ്ടജീവികളായി ഭവിക്കുന്നു.

### മൂന്നാം ബ്രാഹ്മണം

31. ഉപഃ സ യഃ കാമയേത മഹത് പ്രാപ്നുയാമിത്യുദ ഗയന ആപൂര്യമാണപക്ഷസ്യ പുണ്യാഹേ ദ്വാദശാഹമുപസദ്വ്രതീ ഭൂത്വൗദുമ്ബരേ കഓംസേ ചമസേ വാ സർവൗഷധം ഫലാനീതി സംഭൃത്യ പരിസമൂഹ്യ പരിലിപ്യാഗ്നിമുപസമാധാന പരിസ്തീര്യാവൃതാ ജ്യഓം സഓംസ്കൃത്യ പുഓംസാ നക്ഷത്രേണ മന്ഥ ഓംസംനീയ ജൂഹോതി, യാവന്തോ ദേവസ്ത്വഥി ജാതവേദസ്തിർവഞ്ചോ ധ്നന്തി പുരുഷസ്യ കാമാൻ തേഭ്യോ f ഹം ഭാഗധേയം ജൂഹോമി തേ മാ തൃപ്താഃ സർവൈഃ കാമൈ സ്തർപയന്തു സ്വാഹാ, യാ തിരശ്ചീ നിപദ്യതേ f ഹം വിധരണീ ഇതി താം ത്വാ ഘൃതസ്യ ധാരയാ യജേ സഓംരാധനീമഹ ഓം സ്വാഹാ.

ഞാൻ മഹത്വം പ്രാപിക്കും എന്ന് യാതൊരുത്തൻ ആഗ്രഹിക്കുന്നുവോ, അവൻ ഉത്തരായനത്തിൽ ശുക്ലപക്ഷത്തിന്റെ പുണ്യതിഥികളിൽ പതിമൂന്നു ദിവസം ഉപസദ്വ്രതി (പയോവ്രതി)യായി അരയാൽ തടിയിലുള്ള പാത്രത്തിലോ ചമസത്തിലോ സർവ്വൗഷധവും, പഴങ്ങളും മറ്റു സാമഗ്രികളും ശേഖരിച്ച് (ഹവനം നടത്തേണ്ട സ്ഥാനത്ത്)കുശവിരിച്ചും, ചാണകവെള്ളം തളിച്ചും അഗ്നിയെ സ്ഥാപിക്കുകയും പിന്നെ അഗ്നിക്കുചുറ്റും കുശവിരിച്ച് ഗൃഹ്യസൂത്രോക്തവിധികളോടുകൂടി ഘൃതസംസ്കാരം നടത്തി യാതൊന്നിന്റെ നാമം പുല്ലിംഗമായിരിക്കുന്നുവോ, ആ നക്ഷത്രത്തിൽ മത്തിനെ (തനിക്കും അഗ്നിക്കും) ഇടയിൽവെച്ച് ഹവനം ചെയ്യുന്നു–"യാവന്തോ" ഇത്യാദി പ്രഥമമന്ത്രങ്ങളുടെ അർത്ഥം–ഹേ ജാതവേദഃ! നിന്റെ വശവർത്തികളായി എത്ര ദേവതകൾ വക്രമതികളായി പുരുഷന്റെ അഭിലാഷങ്ങൾക്ക് പ്രതിബന്ധം ചെയ്യുന്നുവോ അവരെ ഉദ്ദേശിച്ചുകൊണ്ട് ഈ ആദ്യഭാഗം ഞാൻ നിന്നിൽ ഹവനം ചെയ്യുന്നു. അവർ തൃപ്തരായി എന്നെ എല്ലാ അഭിലാഷങ്ങളാലും തൃപ്തനാക്കട്ടെ–സ്വാഹാ– 'യാതിരശ്ചീ' ഇത്യാദി ദ്വിതീയമന്ത്രത്തിന്റെ അർത്ഥം–ഞാൻ എല്ലാത്തിന്റേയും മൃത്യുവിനെ വഹിക്കുന്നവനാകുന്നു. ഇപ്രകാരം വിചാരിച്ചുകൊണ്ട് യാതൊരു കുടിലമതിയായ ദേവത നിന്നെ ആശ്രയിച്ചു കഴിയുന്നുവോ സർവ്വസാധനകളേയും പൂർത്തീകരിക്കുന്ന ആ ദേവതകൾക്കുവേണ്ടി ഞാൻ ഘൃതത്തെ ധാരപോലെ യജനം ചെയ്യുന്നു–സ്വാഹാ

32. ഉപഃ ജ്യേഷ്ഠായ സ്വാഹാ ശ്രേഷ്ഠായ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സ ഓംസ്രവമവനയതി പ്രാണായ വാഹാ വിസിഷ്ഠായൈ സ്വാഹേത്യഗ്നൗഹുത്വാ മന്ഥേ സ ഓംസ്രവമവനയതി വാചേ സ്വാഹാ പ്രതിഷ്ഠായൈ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേസഓംസ്രവമവനയതി ചക്ഷുഷേ സ്വാഹാ സമ്പദേ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സ ഓംസ്രവമവനയതി ശ്രോത്രായ സ്വാഹായതനായ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സ ഓംസ്രവമവനയതി മനസേ സ്വാഹാ പ്രജാത്യൈ സ്വാഹേത്യഗ്നൗ ഹുത്വാമന്ഥേ സ ഓംസ്രവമവനയതി രേതസേ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സ ഓം സ്രവമവനയതി.

"ജ്യേഷ്ഠായ സ്വാഹാ ശ്രേഷ്ഠായസ്വാഹാ" ഈ മന്ത്രത്തോടുകൂടി അഗ്നിയിൽ ഹവനം ചെയ്ത് സൃവത്തിൽ ബാക്കിവരുന്ന ഘൃതത്തെ മന്ഥിലൊഴിച്ചുകളയുന്നു. "പ്രാണായസ്വാഹാ, വസിഷ്ഠായസ്വാഹാ" ഈ മന്ത്രത്തോടുകൂടി അഗ്നിയിൽ ഹവനം ചെയ്ത് സൃവത്തിൽ ബാക്കിവരുന്ന ഘൃതത്തെ മന്ഥിൽ ഒഴിച്ചുകളയുന്നു. "വാ ചോസ്വാഹാ പ്രതിഷ്ഠായൈ സ്വാഹാ" ഈ മന്ത്രത്തോടുകൂടി അഗ്നിയിൽ ഹവനം ചെയ്ത് സൃവത്തിൽ ബാക്കിയാകുന്ന ഘൃതം മന്ഥിലൊഴിക്കുന്നു. "ചക്ഷുഷേസ്വാഹാ സമ്പദേസ്വാഹാ" ഈ മന്ത്രത്തോടുകൂടി

അഗ്നിയിൽ ഹവനം ചെയ്ത് സ്രുവത്തിൽ ബാക്കിയാവുന്ന ഘൃതം മന്ഥിലൊഴിക്കുന്നു. "ശ്രോത്രായസ്വാഹാ ആയതനായ സ്വാഹാ" ഈ മന്ത്രത്തോടുകൂടി അഗ്നിയിൽ ഹവനം ചെയ്ത് സ്രുവത്തിൽ ബാക്കിവരുന്ന ഘൃതം മന്ഥിലൊഴിക്കുന്നു. "മന സേസ്വാഹാ പ്രജാത്യൈസ്വാഹാ" ഈ മന്ത്രത്തോടുകൂടി അഗ്നി യിൽ ഹവനം ചെയ്ത് സ്രുവത്തിൽ ബാക്കിയാകുന്ന ഘൃതം മന്ഥിലൊഴിക്കുന്നു. "രേതസേസ്വാഹാ" ഈ മന്ത്രത്തോടുകൂടി ഹവനംചെയ്ത് സ്രുവത്തിൽ ബാക്കിയാകുന്ന ഘൃതം മന്ഥി ലൊഴിക്കുന്നു.

33. ഉപ- അഗ്നയേ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംഓം സ്രവമവനയതി സോമായ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംഓം സ്രവമവനയതി ഭൂഃ സ്വാഹേ ത്യഗ്നൗ ഹുത്വാ മന്ഥേ സംഓം സ്രവമവനയതി ഭുവഃ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സ ഓംസ്രവമവനയതി സ്വഃ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേസംഓം സ്രവമവനയതി ഭൂർഭുവഃ സ്വഃ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംഓം സ്രവമവന യതി ബ്രഹ്മണേ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സ ഓം സ്രവമവനയതി ക്ഷത്രായ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംഓം സ്രവമവനയതി ഭൂതായ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംഓം സ്രവ മവനയതി ഭവിഷ്യതേ സ്വാഹേത്യഗ്നൗ ഹുത്വാമന്ഥേ സംഓം സ്രവമവനയതി വിശ്വായ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സ ഓം സ്രവമവനയതി സർവായ സ്വാഹേത്യഗ്നൗ ഹുത്വാ മന്ഥേ സംഓം സ്രവമവന യതി പ്രജാപതയേ സാഹ്യോത്യഗ്നൗ ഹുത്വാ മന്ഥേ സംഓം സ്രവമവനയതി.

"അഗ്നയേസ്വാഹാ" ഈ മന്ത്രത്തോടുകൂടി അഗ്നിയിൽ ഹവനം ചെയ്ത് സംസ്രവത്തെ (സ്രവത്തിൽ ബാക്കിയുണ്ടാ കുന്ന ഘൃതം) മന്ഥിലൊഴിക്കുന്നു. "സോമായസ്വാഹാ" ഈ മന്ത്രത്തോടുകൂടി അഗ്നിയിൽ ഹവനം ചെയ്ത് സംസ്രവത്തെ മന്ഥിലൊഴിക്കുന്നു. "ഭൂസ്വാഹാ" ഈ മന്ത്രത്തോടുകൂടി അഗ്നി യിൽ ഹവനം ചെയ്ത് സംസ്രവത്തെ മന്ഥിലൊഴിക്കുന്നു. "ഭുവഃ സ്വാഹാ" ഈ മന്ത്രത്തോടുകൂടി അഗ്നിയിൽ ഹവനം ചെയ്ത് സംസ്രവത്തെ മന്ഥിലൊഴിക്കുന്നു. "സ്വസ്വാഹാ" ഈ മന്ത്രത്തോടുകൂടി അഗ്നിയിൽ ഹവനം ചെയ്ത് സംസ്രവത്തെ മന്ഥിലൊഴിക്കുന്നു. "ഭൂർഭുവഃ സ്വാ സ്വാഹാ" ഈ മന്ത്രത്തോ ടുകൂടി അഗ്നിയിൽ ഹവനം ചെയ്ത് സംസ്രവത്തെ മന്ഥിലൊ ഴിക്കുന്നു. "ബ്രഹ്മണേ സ്വാഹാ" ഈ മന്ത്രത്തോടുകൂടി അഗ്നി യിൽ ഹവനം ചെയ്ത് സംസ്രവത്തെ മന്ഥിലൊഴിക്കുന്നു. "ക്ഷത്രായസ്വാഹാ" ഈ മന്ത്രത്തോടുകൂടി അഗ്നിയിൽ ഹവനം ചെയ്ത് സംസ്രവത്തെ മന്ഥിലൊഴിക്കുന്നു. "ഭൂതായസ്വാഹാ" ഈ മന്ത്രത്തോടുകൂടി അഗ്നിയിൽ ഹവനം ചെയ്ത് സംസ്രവത്തെ മന്ഥിലൊഴിക്കുന്നു. ''ഭവി ഷ്യതേസ്വാഹാ" ഈ മന്ത്രത്തോടുകൂടി അഗ്നിയിൽ ഹവനം ചെയ്ത് സംസ്രവത്തെ മന്ഥിലൊഴിക്കുന്നു. "വിശ്വായസ്വാഹാ" ഈ മന്ത്രത്തോടുകൂടി അഗ്നിയിൽ ഹവനം ചെയ്ത് സംസ്ര വത്തെ മന്ഥിലൊഴിക്കുന്നു. "സർവായസ്വാഹാ" ഈ മന്ത്ര ത്തോടുകൂടി അഗ്നിയിൽ ഹവനം ചെയ്ത് സംസ്രവത്തെ മന്ഥി ലൊഴിക്കുന്നു.

34. ഉപ- അഥൈനമഭിമൃശതി ഭൂമഭസി ജ്വലദസി പൂർണ മസി പ്രസ്തബ്ധമസ്യേകസഭവസി ഹിങ്കൃതമസി ഹിങ്ക്രിയമാണമസ്യുദ്ഗീഥമസ്യുദ്ഗീയ മാനമസി ശ്രാവിതമസി പ്രത്യാശ്രാവിതമസ്യാദ്രേ സംദിപ്ത മസി വിഭൂരസി പ്രഭൂരസ്യന്നമസി ജ്യോതിരസി നിധ നമസി സംവർഗോ f സീതി.

ഇതിനുശേഷം "ഭൂമദസി" ഇത്യാദി മന്ത്രങ്ങളോടു കൂടി മന്ഥിനെ സ്പർശിക്കുന്നു. (മന്ഥദ്രവ്യത്തിന്റെ അധിഷ്ഠാന ദേവത പ്രാണനാകുന്നു. അതിനാൽ പ്രാണനിൽക്കൂടി ഏകരൂ പമാകുന്നതു കാരണം അത് സർവ്വാത്മകമാകുന്നു.) "ഭൂമദസി" ഇത്യാദി മന്ത്രങ്ങളുടെ അർത്ഥം ഇപ്രകാരമാകുന്നു. നീ (പ്രാ ണരൂപത്തോടുകൂടി ശരീരം മുഴുവൻ) ഭ്രമത്തോടുകൂടിയവനാ കുന്നു. (അഗ്നി രൂപത്തോടുകൂടി സർവത്ര) ചലിക്കുന്നവനാ കുന്നു; (ബ്രഹ്മരൂപത്താൽ) പൂർണ്ണനാകുന്നു. ആകാശരൂപ ത്തോടുകൂടി ) അത്യന്തം സ്തബ്ധമാകുന്നു (എല്ലാത്തിനോടും അവിരോധിയായതുകാരണം) നീ ഈ ജഗദ്രൂപമായ ഏക സഭ യ്ക്കു സമാനനാകുന്നു. നീതന്നെ (യജ്ഞത്തിന്റെ ആരത്തിൽ പ്രദ്യോതൽ വഴിയായി) ഹിങ്കൃതമാകുന്നു. അതുപോലെ നീ തന്നെ ഹിങ് ക്രിയമാനനുമാകന്നു, (യജ്ഞാരംഭത്തിൽ ഉദ്ഗാ താദ്വാരാ) നീ തന്നെ ഉച്ചസ്വരത്തോടുകൂടി ഗാനം ചെയ്യപ്പെടുന്ന ഉദ്ഗീതവും (യജ്ഞത്തിന്റെ മധ്യത്തിൽ അതുവഴിയായി) നീതന്നെ ഉദ്ഗീയമാനനും ആകുന്നു; നീ തന്നെ (അധ്വര്യുക്ക ളാൽ) ശ്രാവിതവും (അഗ്നിധ്രംദ്വാരാ) പ്രത്യാശ്രാവിതവും ആകു ന്നു. ആർദ്ര (മേഘം)ത്തിൽ സമ്യക്കാംവിധം ദീപ്തമാകുന്നു. നീ വിഭൂ(വിവിധരൂപങ്ങളോടുകൂടിയ)വാകുന്നു. പ്രഭുവും (സ മർത്ഥൻ) ആകുന്നു. നീ (ഭോക്താവായ അഗ്നിരൂപത്തോടുകൂ ടി) ജ്യോതിസ്സാകുന്നു. (കാരണരൂപത്തോടുകൂടി) എല്ലാത്തിന്റേയും പ്രളയസ്ഥാനമാകുന്നു. അതുപോലെ (എല്ലാം സംഹരിക്കുന്നവനായിരിക്കുന്നതിനാൽ) സംവർഗ്ഗവു മാകുന്നു.

35. ഉപ- അഥൈനമുദ്യഛത്യാമംഓം സ്യാമംഓംഹി തേ മഹി സ ഹി രാജേശാനോ f ധിപതിഃ സമാംഓം രാ ജേശാനോ f ധിപതിം കരോത്വിതി

പിന്നീട് "ആമംസി ആമംസി" ഇത്യാദി മന്ത്രങ്ങളോടുകൂടി ഇതിനെ മുകളിലേക്കുയർത്തുന്നു.-ഈ മന്ത്രത്തിന്റെ അർത്ഥം- "ആമംസി" നീ എല്ലാ അറിയുന്നു. "ആ മഹിതേമഹി" ഞാൻ നിന്റെ മഹിമയെ നല്ലതുപോലെ അറിയുന്നു. ആ പ്രാണൻ രാജാവും, ഈശാനനും, അധിപതിയുമാകുന്നു. അവൻ എന്നെ രാജാവും, ഈശാനനും, അധിപതിയും ആക്ക ണേ.

36. ഉപ- അഥൈനമാചമതി തത്സവിതുർവരേണ്യം മധു വാതാ ഋതായതേ മധു ക്ഷരന്തി സിന്ധവഃ, മാധ്വീർനഃ സന്ത്വോഷധീഃ ഭൂഃ സ്വാഹാ, ഭർഗോ ദേവസ്യ ധീമഹി മധു നക്തമുതോഷസോ മധു മത് പാർഥിവ ഓം രജഃ, മധു ദ്യൗരസ്തു നഃ പിതാ,

ഭൂവഃ സ്വാഹാ, ധിയോ യോ നഃ പ്രചോദയാത്, മധു മാന്നോ വനസ്പതിർമധുമാംഓം അസ്തു സൂര്യഃ, മാധ്വീർകഗാവോ ഭവന്തു ന, സ്വഃ സ്വാഹേതി, സർവാ ച സാവിത്രീമന്വാഹ സർവാശ്ച മധുമതീ രഹമേവേദഓം സർവ ഭൂയാസം ഭൂർഭൂവഃ സ്വഃ സ്വാഹേത്യന്തത ആചമ്യ പാണീ പ്രക്ഷാല്യ ജഘ നേനാഗ്നിം പ്രക്ശിരാഃ സംവിശതി പ്രാതരാദിത്യ മുപതിഷ്ഠതേ ദിശാമേകപുണ്ഡരീകമസ്യഹം മനു ഷ്യാണാമേകപുണ്ഡരീകം ഭൂയാസമിതി യഥേത മേത്യ ജഘനേനാഗ്നിമാസിനോ വഓംശം ജപതി.

ഇതിനുശേഷം "തത്സവിതുർവരേണ്യം" ഇത്യാദി മന്ത്രങ്ങ ളോടുകൂടി ഈ മന്ഥിനെ ഭക്ഷിക്കുന്നു– "തത്സവിതു" ഇത്യാദി മന്ത്രങ്ങളുടെ അർത്ഥം തത്സവിതുർവരേണ്യം – സൂര്യന്റെ വരേണ്യവും, ശ്രേഷ്ഠവുമായ പദത്തെ ഞാൻ ധ്യാനിക്കുന്നു. "വതാമധുഋതായതേ"–വായു മധുരമായ മന്ദഗതിയോടുകൂടി പ്രവഹിക്കുന്നു. "സിന്ധവഃ മധുക്ഷരന്തി"– നദികൾ മധുരരസം ഒഴുക്കിക്കൊണ്ടിരിക്കുന്നു. "നാഓഷധീഃ മാധ്വീഃസന്തു" ഞങ്ങൾക്കുവേണ്ടി ഔഷധികൾ മധുരതരമാകട്ടെ. "ഭൂസ്വാഹാഃ" (ഇത്രയും അർത്ഥങ്ങളോടുകൂടി മന്ത്രങ്ങളോടുകൂടി മന്ഥിന്റെ ആദ്യത്തെ ഉരുള ഭക്ഷിക്കട്ടെ) "ദേവസ്യദർഗഃധീമഹി" ഞങ്ങൾ സവിതാദേവന്റെ തേജസ്സിനെ ധ്യാനിക്കുന്നു. "നക്തമുത ഉഷസഃ മധു"–രാത്രിയും പകലും സുഖകരമാകട്ടെ. "പാർഥിവരജഃ മധു മത്"–ഭൂമിലുടെ ധൂളികണം ഉദ്വേഗമുണ്ടാക്കുന്നവയാകാതിരിക്ക ട്ടെ. "ദ്യൗഃ പിതാനമധുഅസ്തു"–പിതായ ദ്യുലോകം നമുക്കു സുഖകരമാകട്ടെ. "ഭൂവസ്വാഹാ" (ഇത്രയും അർത്ഥങ്ങ ളോടുകൂടി മന്ത്രങ്ങൾക്കുശേഷം രണ്ടാമത്തെ ഉരുളയും ഭക്ഷി ക്കട്ടെ) "യഃ നഃ ധിയാ പ്രചോദയാത്" സവിതാദേവൻ നമ്മുടെ ബുദ്ധിയെ പ്രേരിതമാക്കുന്നു. "നാവനസ്പതിഃ മധുമാൻ" നമു ക്കുവേണ്ടി വനസ്പതി (സോമം) മധുരരസമയമാകണേ. "സുര്യ മധുമാൻ അസ്തു"–സൂര്യൻ നമുക്കുവേണ്ടി മാധുര്യ വാനാകണേ. ഗാവഃ ന മാധ്വീഭവന്തു–കിരണങ്ങൾ അഥവാ ദിക്കുകൾ നമുക്കു സുഖകരങ്ങളാകണേ. "സ്വസ്വാഹാ" (ഇ ത്രയും അർത്ഥങ്ങളോടുകൂടിയ മന്ത്രങ്ങൾക്കുശേഷം മൂന്നാ മത്തെ ഉരുളയും ഭക്ഷിക്കട്ടെ. ഇതിനുശേഷം സമ്പൂർണ്ണമായ സാവിത്രി (ഗായത്രീമന്ത്രം) "മധുവാതാഋതായതേ" ഇത്യാദി സമ സ്തമധുമതീമന്ത്രങ്ങളും "അഹമേവേദം സർവഭൂയാസം" (ഇ തെല്ലാം ഞാനായിത്തീരും) "ഭൂർഭൂവാഃ സ്വാഹാ" ഇപ്രകാരം പറഞ്ഞുകൊണ്ട് അവസാനം മുഴുവൻ മന്ഥും ഭക്ഷിച്ചിട്ട് കര ങ്ങൾ രണ്ടും ശുദ്ധമാക്കി അഗ്നിയുടെ പശ്ചിമഭാഗത്ത് പൂർവ്വാ ഭിമുഖനായി ഇരിക്കുന്നു. പ്രഭാതത്തിൽ "ദിശാമേകപുണ്ഡരീ കമസ്യഹം.... ഭൂയാസം" ഈ മന്ത്രം വഴിയായി ആദിത്യനെ നമസ്കരിക്കുന്നു. അനന്തരം പോയ മാർഗ്ഗത്തിൽകൂടി മടങ്ങി വന്ന് അഗ്നിയുടെ പശ്ചിമഭാഗത്തിരുന്ന് (ഇനി പറയുന്ന) വംശത്തെ ജപിക്കുന്നു.

37. ഉപ– തഓംഹേതമുദ്ദാലക ആരുണിർവാജസ നേയായ യാജ്ഞവല്ക്യായാന്തേവാസിന ഉക്ത്വോ വാചാപി യ ഏനഓംശുഷ്കേ സ്ഥാണൗ നിഷി ഞ്ചേജ്ജായേരഞ്ശാഖാഃ പ്രരേഹേയുഃ പലാശ നീതി.

ഉദ്ദാലക ആരുണി തന്റെ ശിഷ്യനായ വാജസനേയ യാജ്ഞ വല്ക്യന് മന്ഥിനെപ്പറ്റി ഉപദേശിച്ചുകൊണ്ടു പറഞ്ഞിരുന്നു–"ആ രെങ്കിലും ഈ മന്ഥ് ഉണക്കമരത്തിലൊഴിക്കുകയാണങ്കിൽ അതിൽനിന്ന് ശാഖകളും, ഇലകളും പുറത്തുവരും."

38. ഉപ– ഏതമു ഹൈവ വാജസനേയോ യാജ്ഞവല് ക്യോ മധുകായ പൈങ്ഗ്യായാന്തേവാസിന ഉക് ത്വോവാചാപി യ ഏന ഓംശുഷ്കേ സ്ഥാണൗ നി ഷിഞ്ചേജ്ജായേരഞ്ശാഖാഃ പ്രരോഹേയുഃ പലാശാനീതി.

വാജസനേയ യാജ്ഞവല്ക്യൻ തന്റെ ശിഷ്യനായ മധുക പൈങ്ഗ്യന് ഈ മന്ഥിനേപ്പറ്റി ഉപദേശം നൽകിക്കൊണ്ടു പറ ഞ്ഞു, "ആരെങ്കിലും ഇതിനെ ശാഖകൽ മുറിച്ച ഉണക്കമരത്തി ന്മേൽ ഒഴിക്കുകയാണങ്കിൽ അതിൽ ശാഖകളും, ഇലകളും മുള ച്ചുവരും."

39. ഉപ– ഏതമു ഹൈവ മധുകഃ പൈങ്ഗ്യശ്ചൂലാ യ ഭാഗവിത്തയേ f ന്തേവാസിന ഉക്ത്വോവാചാപി യ ഏനഓംശുഷ്കേ സ്ഥാണൗ നിഷിഞ്ചേജ്ജാ യേര ഞ്ശാഖാഃ പ്രരോഹേയുഃ പലാശാനീതി.

മധുകപൈങ്ഗ്യൻ തന്റെ ശിഷ്യനായ ചൂലവിത്തിക്ക് ഈ മന്ഥിനെപ്പറ്റി ഉപദേശം നൽകിക്കൊണ്ട് പറഞ്ഞിരുന്നു "ആരെ ങ്കിലും ഇത് ശാഖകൾ മുറിച്ച ഉണക്കമരത്തിന്മേൽ ഒഴിക്കുക യാണെങ്കിൽ അതിൽ ശാഖകളും ഇലകളും മുളച്ചുവരും."

40. ഉപ– ഏതമു ഹൈവ ചൂലോ ഭാഗവിത്തിർജാനക യ ആയസ്തൂണായജ്ഞവാസിന ഉക്ത്വോവാചാപി യ ഏനഓംശുഷ്കേ സ്ഥാണൗ നിഷിഞ്ചേജ്ജാ യേരഞ്ശാഖാ പ്രരോഹേയുഃ പലാശാനീതി

ചൂലഭാഗവിത്തി തന്റെ ശിഷ്യനായ ജാനകി ആയസ്ഥൂണന് ഈ മന്ഥിനെപ്പറ്റി ഉപദേശിച്ചുകൊണ്ടു പറഞ്ഞിരുന്നു. "ആരെ ങ്കിലും ഇതിനെ ശാഖകൾ മുറിച്ച ഉണക്കമരത്തിന്മേൽ ഒഴിക്കു കയാണെങ്കിൽ അതിൽനിന്നും ശാഖകളും ഇലകളും പൊട്ടി വളരും."

41. ഉപ– ഏതമു ഹൈവ ജാനകീരായ സ്ഥൂണഃ സത്യ കാമായ ജാവാലായാന്തേവാസിന ഉക്ത്വേ വാചാപിയ ഏനഓംശുഷ്കേ സ്ഥാണൗ നിഷിഞ്ചേ ജായേ രഞ്ശാഖാഃ പ്രരോഹേയുഃ പലാശാനീതി.

ജാനകി ആയസ്ഥൂണൻ തന്റെ ശിഷ്യനായ ജാവാലനോട് ഈ മന്ഥിനേപ്പറ്റി ഉപദേശിച്ചുകൊണ്ട് പറഞ്ഞിരുന്നു "ആരെ ങ്കിലും ഇതിനെ ശാഖകൾ മുറിച്ച ഉണക്കമരത്തിന്മേൽ ഒഴിക്കു കയാണെങ്കിൽ അതിൽനിന്നും ശാഖകളും, ഇലകളും പൊടിച്ചു വളരും."

42. ഉപ– ഏതമു ഹൈവ സത്യകാമോ ജാവാലോ f ന്തേവാസിഭ്യ ഉക്ത്വോവാചാപി യ ഏനഓം ശുഷ്കേ സ്ഥാണൗ നിഷിഞ്ചേജ്ജായേരഞ്ശാഖാഃ പ്ര രോഹേയുഃ പലാശാനീതി തമേതം നാപുത്രായ വാ നന്തേവാസിനേ വാ ബ്രൂയാത്

സത്യകാമജാബാലൻ തന്റെ ശിഷ്യന്മാർക്ക് ഈ മന്ഥിനെ പ്പറ്റി ഉപദേശം നൽകിക്കൊണ്ട് പറഞ്ഞിരുന്നു. "ആരെങ്കിലും ഇതിനെ ശിഖരങ്ങൾ മുറിച്ച ഉണക്കമരത്തിന്മേൽ ഒഴിക്കുകയാ ണെങ്കിൽ അതിൽനിന്നും ശാഖകളും ഇലകളും കിളിർത്തുവ രും." പുത്രന്മാരോ ശിഷ്യന്മാരോ ഇല്ലാത്തവർക്ക് ഈ മന്ഥിനെ പ്പറ്റി ഉപദേശം നൽകാതിരിക്കട്ടെ.

43. ഉപ– ചതുരൗദുമ്ബരോ ഭവത്യൗദുമ്ബരഃ ഉധ്മ ഔദുമ്ബര്യാ ഉപമന്ഥന്യൗ ദശ ഗ്രാമ്യാണി ധാന്യാനി ഭവന്തി വ്രീഹിയവാസ്തിലമാഷാ അണുവിയങ്ഗവോ ഗോധൂവാശ്ച മസൂരാശ്ച ഖല്വാശ്ചഖശ്കലാശ്ച താൻ പിഷ്ഠാൻ ദധനി മധുനി ഘൃത ഉപസിഞ്ചത്യാജ്യസ്യ ജൂഹോതി.

ഈ മന്ഥ കർമ്മം നാല് അത്തിത്തടികൾ ചേർത്തുണ്ടാ ക്കുന്നു. അത്തിത്തടികൊണ്ടുള്ള സ്രവം, അത്തിത്തടികൊ ണ്ടുള്ള ചമസ്സ്, അത്തിത്തടികൊണ്ടുള്ള ഇധ്മം, അത്തിത്തടി കൊണ്ടുള്ള രണ്ട് തൈർക്കലം ഇവയാകുന്നു. ഇതിൽ ധ്യാനം, യവം, എള്ള്, ഉഴുന്ന്, കടുക്, തിന, ഗോതമ്പ്, പയറ്, കതിരു, മുതിര ഈ പത്തു ഗ്രാമീണ ധാന്യങ്ങൾ ഉപയുക്തമാക്കുന്നു. ഇവ പൊടിച്ച് തൈര്, മധു, ഘൃതം ഇവയിൽ കുഴച്ച് ഘൃത ത്തോടുകൂടി ഹവനം ചെയ്യുന്നു.

### നാലാം ബ്രാഹ്മണം.

44. ഉപഃ– ഏഷാം വൈ ഭൂതാനാം പൃഥിവീ രസഃ പൃഥിവ്യാ ആപോ f പാമോഷധയ ഓഷധീനാം പു ഷ്പാണി പുഷ്പാണാം ഫലാനി ഫലാനാം പുരുഷഃ പുരുഷസ്യ രേതഃ

ഈ ഭൂതങ്ങളുടെ രസം ഭൂമിയാകുന്നു; ഭൂമിയുടെ രസം ജലമാകുന്നു, ജലത്തിന്റെ രസം ഔഷധികളാകുന്നു; ഔഷ ധികളുടെ രസം പുഷ്പമാകുന്നു; പുഷ്പങ്ങളുടെ രസം ഫല ങ്ങളാകുന്നു; ഫലങ്ങളുടെ രസം (അധാരം) പുരുഷനാകുന്നു, പുരുഷന്റെ രസം ശുക്ലമാകുന്നു.

45. ഉപ– സ ഹ പ്രജാപതിരീക്ഷാംചക്രേ ഹന്താസ്മൈ പ്രതിഷ്ഠാ കല്പയാനീതി സ സ്ത്രിയങാം സസൃജേ താങാംസൃഷ്ട്വാധ ഉപാസ്ത തസ്മാത് സ്ത്രിയമധ ഉപാ സീത സ ഏതം പ്രാഞ്ചം ഗ്രാവാ ണമാത്മന ഏവ സമുദപാരയത്തേനൈനാമഭ്യസൃ ജത

ഈ വീര്യത്തെ സ്ഥാപിക്കുന്നതിനുവേണ്ടി ഒരു യോഗ്യ മായ സ്ഥാനത്തെ ഞാൻ സൃഷ്ടിക്കും എന്ന് സുപ്രസിദ്ധനായ പ്രജാപതി വിചാരിച്ചു. അതിനാൽ സ്ത്രിയുടെ സൃഷ്ടി നടത്തി. അവളെ സൃഷ്ടിച്ചിട്ട് അദ്ദേഹം അവളുടെ അധോഭാഗത്ത് ഉപാ സന നടത്തി. (മൈഥുനകർമ്മത്തിനുള്ള സംവിധാനം)അതി നാൽ സ്ത്രീയുടെ അധോഭാഗത്തെ ഉപാസിക്കട്ടെ. പ്രജാപതി ഉത്കൃഷ്ടഗതിശീലമായ പ്രസ്തരഖണ്ഡസദൃശമായ ശിശ്നേന്ദ്രി യത്തെ (സൃഷ്ടിച്ചിട്ട്) സ്ത്രീയുടെ (യോനിയുടെ) നേരെ പ്രേരി പ്പിച്ചു. അതുകൊണ്ട് ഈ സ്ത്രീയുമായി സമ്പർക്കം നടത്തി.

46. ഉപ– തസ്യാ വേദിരൂപസ്ഥോ ലോമാനി ബർഹി ശ്ചർമാധിഷവണേ സമിദ്ധോ മധ്യതസ്തൗ മുഷ്കൗ സ യാവാൻ ഹ വൈ വാജപേയേന യജ മാന സ്യ ലോകോ ഭവതി താവാഗസ്യ ലോകോ ഭവതിയ ഏവം വിദ്വാനധോപഹാസം ചരത്യാ സങാം സ്ത്രീണാങാം സുകൃതം വൃങ്ക്തേ f ഥ യ ഇമേവിദ്വാനധോപഹാസം ചരത്യാസ്യ സ്ത്രിയഃ സുകൃതം വൃജ്ജതേ.

സ്ത്രീക്ക് ഉപസ്ഥേന്ദ്രിയ വേദിയുണ്ട്, അവിടെയുള്ള രോമ ങ്ങൾ കുശപ്പുല്ലുകളാകുന്നു. യോനിയുടെ മധ്യഭാഗം കത്തി ജ്വലിക്കുന്ന അഗ്നിയാകുന്നു. യോനിയുടെ പാർശ്വഭാഗത്തിൽ ഉള്ള രണ്ടു കഠോര മാംസഖണ്ഡങ്ങളെ മുഷ്കം എന്നു പറയു ന്നു. ആ രണ്ടു മുഷ്ക്കങ്ങളും 'അധിഷവണം' എന്ന പേരിൽ പ്രസിദ്ധമായ ചർമ്മമയ സോമഫലകങ്ങളാകുന്നു. വാജപോ യയജ്ഞം നടത്തുന്നതുകൊണ്ട് യജമാനന് എത്രമാത്രം പുണ്യ ലോകം ലഭിക്കുന്നുവോ അതുപോലെതന്നെ ഇതിനും പ്രാപ്ത മാകുന്നു. ആരെങ്കിലും അറിഞ്ഞുകൊണ്ട് മൈഥുനാചരണം നടത്തുന്നുവോ, അവൻ ഈ സ്ത്രീകളുടെ പുണ്യത്തെ അവ രുദ്ധമാക്കുന്നു. യാതൊരുത്തൻ ഇതറിയുന്നില്ലയോ, അവൻ മൈഥുനം നടത്തുകയാണെങ്കിൽ സ്ത്രീകൾതന്നെ അവന്റെ പുണ്യത്തെ അവരുദ്ധമാക്കുന്നു.

47. ഉപ– എതദ്ധ സ്മ വൈ വിദ്വാനുഭാലക ആരുണി രാഹൈതദ്ധ സ്മ വൈ തദ്വിദ്വാന്നാകോ മൗദ്ഗല്യ ആഹൈതദ്ധസ്മ വൈ തദ്വിദ്വാൻ കുമാരഹാരിത ആഹ ബഹവോ മര്യാ ബ്രഹ്മണായനാ നിരിന്ദ്രിയാ വിസുകൃതോ f സ്മാല്ലോകാത് പ്രയന്തി യ ഇദമവിദ്വാ ഓം സോ f ധോപഹാസം ചരന്തീതി ബഹുവാ ഇദങാംസുപ്തസ്യ വാ ജാഗ്രതോ വാ രേതഃ സ്കന്ദതി.

നിശ്ചയമായും ഈ മൈഥുനകർമ്മം വാജപേയയജ്ഞസ മാനം സമ്പന്നമാണെന്ന് അറിവുള്ളവനായ അരുണനന്ദനനു ദ്ദാലകൻ പറയുന്നു. ഇതിനെ ആ രൂപത്തിൽ അറിയുന്ന വൃദ്ഗ ലപുത്രൻ നാകനും അതുതന്നെ പറയുന്നു. അതുപോലെ മേൽപ റഞ്ഞ രൂപത്തിൽ അറിയുന്നവനായ കുമാരസിംഹമുനിയും പറയുന്നു. മരണധർമ്മാക്കളായ നാമമാത്രബ്രാഹ്മണരുണ്ട്. ഇവർ നിരന്ദ്രിയരും സുകൃതഹീനരും മൈഥുനവിജ്ഞാന ത്തിൽ അപരിചിതരുമായിരുന്നിട്ടും മൈഥുനകർമ്മത്തിൽ ആസക്തിപൂർവ്വം പ്രവർത്തിക്കുന്നു, ഇവർ പരലോകഭ്രഷ്ടരാ യിത്തീരുന്നു. ഭാര്യ ഋതുമതിയാകുന്നതിനു മുമ്പേതന്നെ ഈ പ്രാണോപാസകന്റെ വീര്യം അധികമായോ, അല്പമായോ ഉറ ക്കത്തിലോ അഥവാ ജാഗ്രത്തിലോ വീണുപോകുന്നു. (എങ്കിൽ അവൻ താഴെപറയുന്ന പ്രായശ്ചിത്തം അനുഷ്ഠിക്കണം)

48. ഉപ– തദഭിമൃശേദനു വാ മന്ദ്രയേത യന്മേദ്യ രേതഃ പൃഥിവീമസ്കാത്സീദ് യദോപധീരപ്യസരദ്യദപഃ ഇദമഹം തദ്രേത ആദദേ പുനർമാമൈത്വിന്ദ്രിയം പുനഃസ്തേജഃ പുനർഭഗഃ, പുനരഗ്നിർധിഷ്യയാ യഥാസ്ഥാനം കല്പന്താമിത്യനാമികാങ്ഗുഷ്ഠാ ഭ്യാമാദായാന്തരേണ സ്തനൗ വാ ഭ്രുവൗ വാ നിമൃജ്യാത്.

ആ വീര്യത്തെ കരംകൊണ്ടു സ്പർശിച്ച് അഭിമന്ത്രണം ചെയ്യണം-സ്പർശിക്കുന്ന സമയത്ത് ഇപ്രകാരം പറയണം- "ഇന്ന് എന്റെ വീര്യം സ്ഖലിതമായ ഭൂമിയിൽ പതിച്ചിരിക്കുന്നു; അത് പണ്ട് ചിലപ്പോൾ അന്നത്തിലും പതിച്ചിരുന്നു; അത് ജല ത്തിലും പതിച്ചിരുന്നു. ഈ വീര്യത്തെ ഞാൻ സ്വീകരിക്കുന്നു." ഇപ്രകാരം പറഞ്ഞ് അനാമികകൊണ്ടോ അംഗുഷ്ഠംകൊണ്ടോ ആ വീര്യത്തെ സ്വീകരിച്ച് സ്ഥാനങ്ങളിലോ അഥവാ പുരിക ങ്ങളുടെ മധ്യത്തിലോ ചേർക്കണം. ഇങ്ങനെ ചേർക്കുന്ന സമയം ഇപ്രകാരം പറയണം. "സ്കലിതമായ എന്റെ ഇന്ദ്രിയം വീണ്ടും എന്നിലേക്കു തിരിച്ചുവരണേ. എനിക്കു വീണ്ടും തേജസ്സും സൗഭാഗ്യപ്രാപ്തിയും ഉണ്ടാകണേ. അഗ്നിതന്നെ യാതൊന്നിന്റെ സ്ഥാനമായിരിക്കുന്നുവോ, ആ ദേവഗണം എന്റെ ശരീരത്തിൽ ആ വീര്യത്തെ യഥാസ്ഥാനത്ത് സ്ഥാപി ക്കണേ."

49. ഉപ- അഥ യദ്യുദക ആത്മാനം പശ്യേത്തദഭിമന്ദ്ര യേത മയി തേജ ഇന്ദ്രിയം യശോ ദ്രവിണഓംസുകൃ തമിതി ശ്രീർഹ വാ ഏഷാ സ്ത്രീണാം യന്മലോദ്വാ സാപ്തസ്മാന്മലോദ്വാസസം യശസ്വീനീമഭി ക്രവ്യോ പമന്ത്രയേത

എപ്പോഴെങ്കിലും അബദ്ധത്തിൽ വീര്യം ജലത്തിൽ സ്ഖലി ച്ചുവീഴുന്ന സമയം, അവിടെ തന്റെ ഛായയെ നോക്കുമ്പോൾ, ആ ജലത്തെ ഇപ്രകാരം അഭിമന്ത്രണം ചെയ്യണം- "ദേവഗണം എന്നിൽ തേജസ്സിനേയും, ഇന്ദ്രിയത്തേയും യശ്ശസ്സിനേയും, ധനത്തേയും, സത്കർമ്മത്തേയും സ്ഥാപിക്കണേ." (അതിനു ശേഷം അവരുടെ ഗർഭത്തിൽ പുത്രൻ ജനിക്കണമോ, ആ പത്നിയെ ഇപ്രകാരം സ്തുതിക്കണം) "എന്റെ ഈ പത്നി ലോകത്തിലെ എല്ലാ സ്ത്രീകളിലുംവച്ച് ലക്ഷ്മീസ്വരൂപയാകു ന്നു, എന്തുകൊണ്ടെന്നാൽ ഇവളുടെ വസ്ത്രത്തിൽ രജസ്വല ത്തിന്റെ ചിഹ്നം സ്പഷ്ടമായി കാണപ്പെടുന്നു." അനന്തരം രജ സ്വയും യശസ്വനിയുമായ പത്നി(മൂന്നു രാത്രികൾക്കുശേഷം സ്നാനം കഴിയുമ്പോൾ)യുടെ അടുക്കൽചെന്നു പറയണം- (ഇന്നു നമുക്കു രണ്ടുപേർക്കും പുത്രോൽപ്പത്തിക്കുള്ള കർമ്മം അനുഷ്ഠിക്കാം.)

50. ഉപ- സാ ചേദസ്മൈ ന ദദ്യാത് കാമമേനാമപ കീർണിയാത് സാ ചേദസ്മൈ നൈവ ദദ്യാത് കാ മമേനാം യഷ്ട്യാ വാ പാണിനാ വോപഹത്യാതി ക്രാമേദിന്ദ്രിയേണ തേ യശസാ യശ ആദദ ഇത്യ യശാ ഏവ ഭവതി.

ഭാര്യ ഭർത്താവിനെ മൈഥുനം നടത്തുവാൻ അനുവദിക്കു ന്നില്ലെങ്കിൽ, പതി അവളെ അവൾക്കിഷ്ടമുള്ള വസ്ത്രങ്ങളും, ആഭരണങ്ങളും നൽകി അവളോടുള്ള പ്രേമം പ്രകടമാക്കണം. ഇതുകൊണ്ടും അവൾ അവന് മൈഥുനത്തിൽ അവസരം നൽകുന്നില്ലെങ്കിൽ ആ പതി അവളെ ദണ്ഡിക്കുമെന്നു ഭയപ്പെ ടുത്തി അവളുമായി ബലാൽസമാഗമം നടത്തണം. അതും സംഭവ്യമല്ലെങ്കിൽ ഞാൻ നിന്നെ ശപിച്ച് ദുർഭഗ(വ ന്ധ്യ)യാക്കും എന്നു പറഞ്ഞ് അവളുടെ അടുക്കൽചെന്ന് "ഞാൻ എന്റെ യശസ്വരൂപമായ ഇന്ദ്രിയത്താൽ നിന്റെ യശ സ്സിനെ തട്ടിയെടുക്കുന്നു" ഈ മന്ത്രം ഉച്ചരിക്കട്ടെ. ഇപ്രകാരം ശാപം നൽകിക്കഴിഞ്ഞാൽ അവൾ അയശസ്വനി (വന്ധ്യയോ ദുർഭഗയോ) ആവുകതന്നെ ചെയ്യുന്നു.

51. ഉപ- സാ ചേദസ്മൈ ദദ്യാദിന്ദ്രിയേണ തേ യശ സാ യശ ആദധാമീതി യശസ്വിനാവേപ ഭവതിഃ

ആ പത്നി ആ പതിക്ക് മൈഥുനത്തിനുള്ള അവസരം നൽകുകയാണെങ്കിൽ അവളെ ആശീർവദിച്ചുകൊണ്ട് ഇപ്ര കാരം പറയണം "ഞാൻ എന്റെ യശോരൂപമായ ഇന്ദ്രിയം വഴി യായി നിന്നിൽ യശസ്സിനെതന്നെ സ്ഥാപിക്കുന്നു", അപ്പോൾ ആ ദമ്പതികൾ യശസ്വികളായിത്തീരുന്നു.

52. ഉപ- സ യാമിച്ഛേത് കാമയേത മേതി ത സ്യാമർഥ നിഷ്ഠായ മുഖേന മുഖഓം സംധായോ f പസ്ഥമസ്യാ അഭിമൃശ്യ ജപേദങ്ഗദങ്ഗാത് സംഭവസി ഹൃദയാദധിജായസേ, സ ത്വമങ്ഗ കഷായോ f സി ദിഗ്ധവിദ്ധാമിവ മാദയേമാമമൂം മയീതി.

ആ പുരുഷൻ തന്റെ പത്നിയെ സംബന്ധിച്ച് അവൾ തന്നെ അത്യധികമായി ഇഷ്ടപ്പെടണം എന്നാഗ്രഹിക്കുന്നെങ്കിൽ അവ ളുടെ യോനിയിൽ തന്റെ ജനനേന്ദ്രിയം കടത്തിയിട്ട് തന്റെ മുഖ ത്തോട് അവളുടെ മുഖത്തെ ചേർത്ത് അവളുടെ ഉപസ്ഥഭാ ഗത്തെ സ്പർശിച്ചുകൊണ്ട് ഇപ്രകാരം മന്ത്രം ജപിക്കണം- "ഹേ വീര്യമേ! നീ എന്റെ പ്രത്യേകമായ അവയവത്തിൽകൂടി പ്രത്യ ക്ഷമാകൂ. വിശേഷിച്ചും ഹൃദയത്തിൽനിന്നും നാഡികൾ വഴി യായി നിന്റെ പ്രാദുർഭാവം ഉണ്ടാകുന്നു. നീ എന്റെ അവയവ ത്തിന്റെ രസമാകുന്നു. വിഷംപുരട്ടിയ അമ്പുകൊണ്ടുള്ള മുറി വേറ്റ ഹരിണി മൂർഛിതയായിത്തീരുന്നതുപോലെ നീ എന്റെ ഈ പത്നിയെ എനിക്കുവേണ്ടി ഉന്മത്തയാക്കൂ. ഇവളെ എനി ക്കധീനയാക്കൂ."

53. ഉപ- അഥ യാമിച്ഛേന്ന ഗർഭ ദധിതേതി ത സ്യാമർഥ നിഷ്ഠായ മുഖേന മുഖഓം സംധായാമി പ്രാണ്യാ പാന്യാദിന്ദ്രിയേണ തേ രേതസാ രേത ആദദ ഇത്യ രേതാ ഏവ ഭവതി.

തന്റെ ഭാര്യയുടെ വിഷയത്തിൽ അവൾ ഗർഭം ധരിക്കാതി രിക്കട്ടെ എന്നാഗ്രഹിക്കുന്നുണ്ടെങ്കിൽ അവളുടെ യോനിയിൽ തന്റെ ജനനേന്ദ്രിയത്തെ കടത്തിയിട്ട് അവളുടെ മുഖത്തോട് തന്റെ മുഖവും ചേർത്തു അഭിപ്രാണനകർമ്മം നടത്തിയിട്ട് അപാനനക്രിയ നടത്തണം. അനന്തരം ഇപ്രകാരം പറയണം: "ഇന്ദ്രിയരൂപമായ വീര്യംവഴിയായി ഞാൻ നിന്റെ രേതസ്സിനെ സ്വീകരിക്കുന്നു." അങ്ങിനെ ചെയ്താൽ അവൾ രേതോ ഹീന യായി ഭവിക്കുന്നു-ഗർഭിണിയാകുന്നില്ല.

54. ഉപ- അഥ യാമിച്ഛേദ് ദധീതേതി തസ്യാമർഥ നിഷ്ഠായ മുഖേന മുഖഓം സംധായാപാന്യാഭിപ്രാ ണ്യാദിന്ദ്രിയേണ തേ രേതസാ രേത അദധാമീതി ഗർഭിണ്യേവ ഭവതി.

പുരുഷൻ തന്റെ പത്നി ഗർഭവതിയാകണം എന്നാഗ്രഹി ക്കുമ്പോൾ അവൻ അവളുടെ യോനിയിൽ തന്റെ ജനനേന്ദ്രിയം കടത്തിയിട്ട് അവളുടെ മുഖത്തോടു മുഖം ചേർത്ത് ആദ്യം

അപാനനക്രിയ നടത്തിയതിനുശേഷം അഭിപ്രാണനകർമ്മം ചെയ്തിട്ടു പറയണം “ഞാൻ ഇന്ദ്രിയരൂപമാകുന്ന വീര്യംവഴിയായി നിന്റെ രേതസ്സിനെ ആധാരം ചെയ്യുന്നു.” ഇപ്രകാരം ചെയ്യുന്നതുകൊണ്ട് അവൾ ഗർഭവതിയാകുന്നു. പുരുഷൻ തന്റെ ശിശ്നേന്ദ്രിയം വഴി സ്ത്രീയുടെ യോനിയിൽ യാതൊരു വായുവിനെ പ്രവിഷ്ടമാക്കുന്നോ അതിനെ അഭിപ്രാണന കർമ്മം എന്നു പറയുന്നു. അവൻ സ്വന്തം ശിശ്നേന്ദ്രിയത്തെ പുറത്ത് കൊണ്ടുവന്ന് ആ വായുവിനെ പുറത്തേക്കു കളയുന്നതിനെ അപാനനകർമ്മം എന്നു പറയുന്നു.

55. ഉപ– അഥ യസ്യ ജായായൈ ജാരഃ സ്യാത്തം ചേദ് ദ്വിഷ്യാദാമമാത്രേ f ഗ്നിമുപസമാധായ പ്രതിലോമ ഓം ശരബഹിസ്തീർത്വാ തസ്മിന്നേതാഃ ശരഭൃഷ്ടീഃ പ്രതീലോമാഃ സർവിഷാക്താ ജൂഹുയാന്മമ സമിദ്ധേ f ഹൗഷീഃ പ്രാണാപാനൗ ത ആദദേ f സാവിതി മമ സമിദ്ധേ f ഹൗഷീഃ പുത്രപശൂ ഓംസ്ത ആദദേ f സാവിതി മമ സമിദ്ധേ f ഹൗഷീരിഷ്ടാ സുകൃതേ f ത ആദദേ f സാവിതി മമ സമിദ്ധേ f ഹൗഷീരാശാപരാകാശൗ ത ആദദേ f സാവിതി സ വാ ഏഷ നിരിന്ദ്രിയോ വിസുകൃതോ f സ്മല്ലോകാത് പ്രൈതി യമേവ വിദ് ബ്രാഹ്മണഃ ശപതി തസ്മാദേവംവിച്ഛ്രോത്രിയസ്യ ദാരേണ നോപഹാസമിച്ഛേദുത ഹ്യോവംവിത് പരോ ഭവതി.

ഏതൊരു ഗൃഹസ്ഥവിദ്വാന്റെ പത്നിക്ക് ഏതെങ്കിലും ജാര പുരുഷനുമാ സംബന്ധമുണ്ടോ, ആ പതി ആ ജാരനെ ദ്വേഷഭാവത്തോടുകൂടി ദണ്ഡിക്കുവാനാഗ്രഹിക്കുന്നു എങ്കിൽ അവൻ പച്ചയായ മൺപാത്രത്തിൽ (പഞ്ചഭൂസംസ്കാരപൂർവ്വകം) അഗ്നിയെ സ്ഥാപിച്ച് വിപരീതക്രമത്തോടുകൂടി അതായത് ദക്ഷിണാഗ്രഭാവത്തോടോ പശ്ചിമാഗ്രഭാവത്തോടോകൂടി വേഴാമ്പുല്ലു വിരിച്ച് അവയുടെ ബാണാകാരമായ മുനകൾ നെയ്യിൽ മുക്കി അവയുടെ അഗ്രഭാഗത്തെ വിപരീത ദിക്കുകളിലേയ്ക്കുവച്ച് ആ അഗ്നിയിൽ നാലാഹൂതികൾ നടത്തണം–ആ ആഹൂതികളുടെ മന്ത്രം ഇപ്രകാരമാകുന്നു– “മമസമിദ്ധേ്് ഹൗ ഷിഃ പ്രാണാപാനൗത ആദദേ” “ഹേ! യൗവ്വനാദികളാൽ പ്രകാശിതയായ എന്റെ പത്നീരൂപമായ കത്തുന്ന അഗ്നയിൽ നീ വീര്യത്തെ ആഹൂതി ചെയ്തിരിക്കുന്നു; അതിനാൽ ഞാൻ നീയാകുന്ന അപരാധയുടെ പ്രാണനേയും, അപാനനേയും വലിച്ചെടുക്കുന്നു.” നാലു മന്ത്രങ്ങളുടേയും അർത്ഥം ഒന്നുതന്നെ. ആദ്യത്തേതിൽ ശത്രുവിന്റെ പ്രാണനേയും അപാനനേയും രണ്ടാമത്തേതിൽ പുത്രന്മാരെയും മൃഗങ്ങളേയും മൂന്നാമത്തേതിൽ യജ്ഞത്തേയും പുണ്യത്തേയും നാലാമത്തേതിൽ പ്രാർത്ഥനയേയും പ്രതിജ്ഞാപൂർത്തിയുടെ പ്രതീക്ഷയേയും അപഹരിക്കുന്ന കാര്യം പറയപ്പെട്ടിരിക്കുന്നു. (ഈ മന്ത്രം പറഞ്ഞിട്ട് ‘ഫട്’ എന്നു ശബ്ദിച്ച് ആദ്യാഹുതി നൽകട്ടെ (ആഹൂതിയുടെ അവസാനം) “അസൗ മമ ശത്രുഃ” ഇപ്രകാരം പറഞ്ഞ് ശത്രുവിന്റെ പേരുച്ചരിക്കണം. പഴയതുപോലെ “മമസവിദ്ധേ് ഹൗഷിഃ പുത്രാർശൂസ്ത ആദദേ” ഈ മന്ത്രം ഉരുവിട്ട് രണ്ടാമത്തെ ആഹൂതി നൽകുകയും അവസാനം ‘അസൗ’ എന്നുച്ചരിച്ച് ശത്രുവിന്റെ നാമം പറയണം. ഇതുപോലെ തന്നെ “മമസമിദ്ധേ f ഹൗഷിരിഷ്ടാ സുകൃതേത ആദദേ” ഈ മന്ത്രം ഉച്ചരിച്ചുകൊണ്ട് നാലാമത്തെ ആഹുതി നടത്തുകയും അവസാനത്തിൽ ‘അസൗ’ എന്നുച്ചരിച്ച് ശത്രുവിന്റെ നാമം പറയുകയും അതുപോലെ “മമസമിദ്ധേ f ഹൗഷീരാശാപരാകാശൗ ത അദദേ” ഈ മന്ത്രം ഉച്ചരിച്ചുകൊണ്ട് നാലാമാഹുതി നൽകുകയും മുൻപോലെ ‘അസൗ’ എന്നുച്ചരിച്ച ശേഷം ശത്രുവിന്റെ നാമം പറയണം. ഇപ്രകാരം മന്ഥകർമ്മത്തെ അറിയുന്നവനായ പ്രാണദർശിയായ വിദ്വാൻ ബ്രഹ്മണൻ ആരെ ശപിക്കുന്നുവോ അവൻ ഇന്ദ്രിയരഹിതനും പുണ്യഹീനനുമായി ഈ ലോകത്തോടു യാത്രപറയുന്നു. അതിനാൽ പരസ്ത്രീഗമനത്തിന്റെ ഭയങ്കരമായ ഈ പരിണാമത്തെ അറിയുന്ന പുരുഷൻ യാതൊരു ശ്രോത്രീയന്റെ പത്നിയുമായി സമാഗമിക്കുന്ന സംഗതി തന്നെ എന്ത്? പരിഹാസത്തെ ഇച്ഛിക്കാതിരിക്കട്ടെ. എന്തുകൊണ്ടെന്നാൽ മേൽപ്പറഞ്ഞ ആഭിചാര കർമ്മത്തെ അറിയുന്ന ശ്രോത്രീയൻ അവന്റെ ശത്രുവായിത്തീരുന്നു.

56. ഉപ– അഥ യസ്യ ജായാമാർതവം വിന്ദേത് ത്ര്യഹം കംഓംസേ ന പിബേദഹർതവാസാ നൈനാം വൃഷലോ ന വൃഷല്യുപഹന്യാത് ത്രീരാത്രാന്ത ആപ്ലൂത്യ വ്രീഹീനവധാതയേത്

യാതൊരുത്തന്റെ പത്നിയെ ഋതുവാകുന്നുവോ അവൾ മൂന്നു ദിവസം വരെ ഓട്ടുപാത്രങ്ങളിൽ ഭക്ഷിക്കാതിരിക്കുകയും നാലാം ദിവസം സ്നാനം നടത്തിയശേഷം കീറാത്തതും ശുദ്ധവുമായ വസ്ത്രം ധരിക്കുകയും ചെയ്യണം. അവളെ ഏതെങ്കിലും ശൂദ്രജാതിയിൽപ്പെട്ട സ്ത്രീയോ പുരുഷനോ സ്പർശിക്കാതിരിക്കണം. രജസ്വലയായ ആ നാരി മൂന്നു ദിവസം കഴിഞ്ഞ് സ്നാനം കഴിഞ്ഞുവരുമ്പോൾ അവളെ ധാന്യം പൊടിക്കുന്ന ജോലിയിൽ ഏർപ്പെടുത്തണം.

57. ഉപ– സ യ ഇച്ഛേത് പുത്രോ മേ ശുക്ലോ ജായേത വേദമനുബ്രുവീത സർവമായുരിയാദിതി ക്ഷീരൗദനം പാപയിത്വാ സർപിഷ്മന്തമശ്നീയാതാമീശ്വരൗ ജനയിതവൈ.

എന്റെ പുത്രൻ ശുക്ലവർണ്ണത്തോടുകൂടിയവനാകട്ടെയെന്ന് യാതൊരുത്തൻ ആഗ്രഹിക്കുന്നുവോ അവൻ ഒരു വേദം അദ്ധ്യയനം ചെയ്യുകയും നൂറു വർഷം വരെ ജീവിച്ചിരുന്നാലും ആ കാലത്ത് ആ രണ്ട് ഭാര്യാഭർത്താക്കന്മാരും പാലും അരിയും കൂടി പാകപ്പെടുത്തിയ പായസമുണ്ടാക്കുകയും അതിൽ നെയ്ചേർത്ത് ഭക്ഷിക്കുകയും ചെയ്യണം. ഇതിനാൽ അവർ ഉപര്യുക്തമായ യോഗ്യതയോടുകൂടിയ പുത്രനെ ഉൽപ്പാദിപ്പിക്കുന്നതിൽ സമർത്ഥരാകുന്നു.

58. ഉപ– അഥ യ ഇച്ഛേത് പുത്രോ മേ കപിലഃ പിങ്ഗലോ ജായേത ദ്വൗ വേദാവനുബ്രൂവീത സർവ മായുരിയാദിതി ദധ്യോദതം പാചയിത്വാ സർപിഷ്മാന്തമശ്നീയാതാവീശ്വരൗ ജനയിതവൈ.

യാതൊരുത്തർ തന്റെ പുത്രൻ കപിലവർണ്ണത്തോടോ പിങ്ഗലവർണ്ണത്തോടോ കൂടിയവനാകണം എന്ന് ആഗ്രഹിക്കുന്നെങ്കിൽ അവർ രണ്ടു വേദങ്ങൾ അദ്ധ്യയനം ചെയ്യുകയും പൂർണ്ണമായി നൂറു സംവത്സരം വരെ ജീവിച്ചിരുന്നാലും അവർ തൈരിൽ ചോറു പാകംചെയ്ത് അതിൽ നെയ്യ് ചേർത്ത് ഭക്ഷി

I K

ക്കണം. അതോടുകൂടി അപ്രകാരമുള്ള പുത്രനെ ജനിപ്പിക്കുന്നതിൽ അവർ സമർത്ഥരായിത്തീരുന്നു.

59. ഉപ– അഥ യ ഇച്ഛേത് പുത്രോ മേ ശ്യാമോ ലോഹിതാക്ഷോ ജായേത ത്രീൻ വേദനനുബ്രുവീതസർവമായുരിയാദിത്യുദൗദനം പാചയിത്വാ സർപിഷ്മന്തശ്നീയാതാമീശ്വരൗ ജനയിതവൈ.

തന്റെ പുത്രൻ ശ്യാമവർണ്ണനും, അരുണനയനനും ആകണമെന്ന് യാതൊരുന്നതൻ ആഗ്രഹിക്കുന്നുവോ, അവൻ മൂന്നു വേദങ്ങൾ അദ്ധ്യയനം ചെയ്യുകയും, പൂർണ്ണമായ നൂറു സംവത്സരക്കാലം ജീവിക്കുകയാണെങ്കിലും അവനും അവന്റെ ഭാര്യയും ജലത്തിൽ മാത്രം അരി പാകം ചെയ്ത് ചോറാക്കി അതിൽ നെയ്യ് ചേർത്ത് ഭക്ഷിക്കണം. അതുകൊണ്ട് ഉക്തയോഗ്യതകളോടുകൂടി പുത്രന്മാരെ ഉല്പാദിപ്പിക്കുന്നതിൽ അവർ സമർത്ഥരായിത്തീരും.

60. ഉപ– അഥ ച ഇഛേദ് ദുഹിതാ മേ പാണ്ഡിതാ ജായേത സർവമായുരിയാദിതി തിലൗദനം പാപയിത്വാ സർപിഷ്മന്തമശ്നീയാനാമീശ്വരൗ ജനയിത വൈ.

തന്റെ പുത്രി വിദുഷിയും, പൂർണ്ണമായി നൂറു സംവത്സരം വരെ ജീവിക്കുന്നവളുമാകണം എന്ന് യാതൊരുത്തൻ ആഗ്രഹിക്കുന്നുവോ, അവനും അവന്റെ ഭാര്യയും എള്ളും, അരിയും കൂട്ടി ഖിച്ചരി പാകം ചെയ്ത് അതിൽ നെയ്യും ചേർത്തു ഭക്ഷിക്കണം. അതോടുകൂടി അവർ ഉക്തയോഗ്യതകളോടുകൂടിയ കന്യകയ്ക്ക് ജന്മം നൽകുവാൻ സമർത്ഥരായിത്തീരുന്നു.

61. ഉപ– അഥ യ ഇച്ഛേത് പുത്രോ മേ പണ്ഡിതോ വിഹീതഃ സമിതിംഗമഃ ശുശ്രൂഷിതം വാചം ഭാഷിതാ ജായേത സർവാൻ വേദാനനുബ്രുവീത സർവമായുരിയാദിതി മ‌ംസൗദനം പാചയിത്വാ സർപിഷ്മന്തമശ്നീയാതാമീശ്വരൗ ജനയിതവാ ഔക്ഷേണ വാർഷഭേണ വാ.

തന്റെ പുത്രൻ പ്രഖ്യാതപണ്ഡിതനും, വിദ്വൽസദസ്സുകളിൽ നിർഭയം പ്രവേശിക്കുന്നവനും, ശ്രവണമധുരമായ ശബ്ദത്തോടുകൂയിവനുമായിരിക്കണം എന്ന് യാതൊരുത്തൻ ആഗ്രഹിക്കുന്നുവോ അവന് എല്ലാ വേദങ്ങളും അദ്ധ്യയനം ചെയ്തുകൊണ്ട് പൂർണ്ണമായി നൂറു സംവത്സരം വരെ ജീവിച്ചിരിക്കുകയും ചെയ്ത് ആ പുരുഷനും അവന്റെ പത്നിയും ഔഷധികളുടെ കൊഴുപ്പും അരിയും കൂടി പാകം ചെയ്ത് അതിൽ നെയ്യും ചേർത്ത് ഭക്ഷിക്കണം. അതുകൊണ്ട് മേൽപറഞ്ഞ യോഗ്യതകളോടുകൂടിയ പുത്രന്മാർക്ക് ജന്മം നൽകുന്നതിൽ അവർ സമർത്ഥരായിത്തീരുന്നു.

62. ഉപ– അഥാഭിപ്രാതരേവ സ്ഥാലീപാകാവൃതാജ്യം ചേഷ്ടിത്വാ സ്ഥാലീപാകസ്യോപധാതം ജുഹോത്യഗ്നയേ സ്വാഹാനുമതയേ സ്വാഹാ ദേവായ സവിത്രേ സത്യപ്രസവായ സ്വാഹേതി ഹുത്വോദ്ധൃത്യ പ്രാശ്നാതി പ്രാശ്യേതരസ്യാഃ പ്രയച്ഛതി പ്രക്ഷാല്യ പാണീ ഉദപാത്രം പുരയിത്വാ തേനൈനാം ത്രിരഭ്യുക്ഷത്യുത്തിഷ്ഠാതോ വിശ്വാസോ f ന്യാമിച്ഛ പ്രപൂർവ്യ സം ജായാം പത്യാ സഹേതി.

അതിനുശേഷം നാലാംദിവസം പ്രഭാത്തിൽതന്നെ (സന്ധ്യാദി കർമ്മാനുഷ്ഠാനങ്ങൾ നടത്തിയിട്ട്) പത്നി ഇടിച്ചുപൊടിച്ച അരികൊണ്ട് സ്ഥാലീപാകവിധിയാൽ നെയ്കൊണ്ട് സംസ്കരിച്ച ചാരുപാകം ചെയ്തു സംസ്കരിച്ച് സ്ഥാലീപാകാണത്തിൽനിന്നും അല്പാല്പമായി എടുത്ത് പ്രധാന ആഹൂതികൾ നൽകണം. അവയുടെ മന്ത്രങ്ങൾ ഇപ്രകാരമാണ്– “അഗ്നിയേസ്വാഹാ, അനുമതയേസ്വാഹാ ദേവായ സവിത്രേ സത്യപ്രസവായ സ്വാഹാ” ഇപ്രകാരം ആഹൂതി നൽകിയിട്ട് “സ്വിഷ്ടകൃത്” ഹോമം നടത്തി സ്ഥാലിയിൽ ബാക്കിയുള്ള ചാരുവിനെ ഒരു പാത്രത്തിലാക്കി അതിൽ നെയ്യും ചേർത്ത് ആദ്യം പതി അതു ഭക്ഷിക്കുന്നു. അനന്തരം അതിലെ ഉഛിഷ്ടത്തെ തന്റെ പത്നിക്കു നൽകുന്നു. തദനന്തരം കാലും കൈയ്യും കഴുകി ശുദ്ധമാക്കി ജലപാത്രം നിറച്ച് ആ ജലത്താൽ തന്റെ പത്നിയെ മൂന്നു പ്രാവശ്യം അഭിഷേകം ചെയ്യണം. അഭിഷേകമന്ത്രം ഇപ്രകാരമാകുന്നു– “ഉത്തിഷ്ഠാതോവിപാവസോ f ന്യാമിച്ഛപ്രവൂർവ്യാസംജായാം പത്യാസഹ.”

63. ഉപ– അഥൈനാമഭിപദ്യതേ f മോഹമസ്മി സാത്വ ഓം സാ ത്വമസ്യമോ f ഹം സാമാഹമസ്മി ഋക് ത്വം ദ്യൗരഹം പൃഥിവീ ത്വം താവേഹി സഒാംഭോ വഹൈ സഹ രേതോ ദധാവഹൈ പുഒാംസേ പുത്രാ യ വിത്തത ഇതിഃ

തദനന്തരം പതി തന്റെ ഇഷ്ടാനുസരണം പത്നിയെ പായസം മുതലായ ഭോജനങ്ങൾ കഴിപ്പിച്ച് ശയനകാലത്തിൽ “അമോ f ഹമസ്പി” ഇത്യാദി മന്ത്രങ്ങൾ ഉരുവിട്ടുകൊണ്ട് അവളെ ആലിംഗനം ചെയ്യണം (ആ മന്ത്രത്തിന്റെ ആശയം– “ദേവീ ഞാൻ പ്രാണനാകുന്നു നീ വാക്കാകുന്നു, നീ വാക്കാകുന്നു, ഞാൻ പ്രാണനാകുന്നു; ഞാൻ സാമമാകുന്നു, നീ ഋതമാകുന്നു, ഞാൻ ആകാശമാകുന്നു, നീ പൃഥിയാകുന്നു; അതിനാൽ വരു, ദമ്പതികളായ നമുക്കു പരസ്പരം ആലിംഗനം ചെയ്യാം, ഒരു സമയത്ത് രേതസിനെ ധാരണം ചെയ്യാം, തന്മൂലം നമുക്ക് പുരുഷത്വത്താൽ വിശിഷ്ടനായ പുത്രലാഭം ഉണ്ടാകട്ടെ.”)

64. ഉപ– അഥാസ്യാ ഊരു പിഹാപയതി വിജിഹീഥാം ദ്യാവാപൃഥിവീ ഇതി തസ്യാമർഥ നിഷ്ഠായ മുഖേന മുഖഒാംസംധായ ത്രിരേനാമനുലോമാമനുമാർഷ്ടിവിഷ്ണര്യോനിം കല്പയതുത്വഷ്ടാ രൂപാണി പിഒാംശതു, ആസിഞ്ചതു പ്രജാപതിധാതാ ഗർഭ ദധാതു തേ, ഗർഭ ധേഹി സിനീവാലി ഗർഭ ധേഹിപൃഥുഷ്ടുകേ, ഗർഭ തേ അശ്വിനൗ ദേവാവാധത്താം പുഷ്കരസ്രജൗ.

അതിനുശേഷം പത്നിയുടെ തുടകളെ പരസ്പരം അകറ്റട്ടെ. (ആ സമയം ഈ മന്ത്രം ഉരുവിടണം) “വിജിഹീഥാംദ്യാവാപൃഥിവീ ഇതി” (ഹേ ഊരുസ്വരൂപമായ ആകാശമേ! ഭൂമിയേ നിങ്ങൾ രണ്ടും അകന്നുതരുവിൻ) ഇതിനു ശേഷം പത്നിയുടെ യോനിയിൽ തന്റെ ജനനേന്ദ്രിയം കടത്തിയിട്ട് അവളുടെ മുഖത്തോട് മുഖം ചേർത്ത് അനുലോമ ക്രമത്തിൽ അവളുടെ

N P

I K

ശരീരം മുഴുവൻ മൂന്നുവട്ടം തലോടട്ടെ. തലോടുന്ന സമയം "വിഷ്ണർയോനി കല്പയതു" ഇത്യാദി മന്ത്രങ്ങൾ ഉരുവിടട്ടെ –അതിന്റെ ആശയം 'പ്രിയേ! സർവ വ്യാപിയായ ഭഗവാൻ വിഷ്ണു നിന്റെ ജനനേന്ദ്രിയത്തെ പുത്രോല്പത്തിയ്ക്ക് സമർത്ഥമാക്കട്ടെ. ഭഗവാൻ സൂര്യൻ നിന്റെ അംഗവിഭാഗങ്ങളെ പുഷ്ടവും ദർശനീയവുമാക്കട്ടെ. വിരാട് പുരുഷനായ പ്രജാപതി എന്നോടുകൂടി അഭിന്നരൂപത്തിൽ സ്ഥിതി ചെയ്ത് നിന്നിൽ വീര്യത്തെ ആധാനം ചെയ്യട്ടെ. ഭഗവാൻ ധാതാവ് എന്നോടു കൂടി അഭിന്നഭാവത്തിൽ സ്ഥിതനായി നിന്റെ ഗർഭത്തെ ധാരണവും പോഷണവും ചെയ്യട്ടെ. ദേവീ, യാതൊരുത്തി പരിപൂർണമായി സ്തുതിക്കപ്പെടുന്നുവോ, ആ സിനീവാലി(അമാവാസ്യ)നീയാകുന്നു. നീ ഈ ഗർഭം ധാരണം ചെയ്യൂ, ധാരണം ചെയ്യൂ. ദേവന്മാരായ അശ്വിനികുമാരന്മാർ (സൂര്യനും ചന്ദ്രനും) തങ്ങളുടെ കിരണരൂപമാകുന്ന കമലമാലധരിച്ച് എന്നോടുകൂടി അഭിന്നരൂപത്തിൽ സ്ഥിതരായി നിന്നിൽ ഗർഭത്തെ ആധാനം ചെയ്യട്ടെ.'

65. ഉപ–ഹിരണ്മയീ അരണീ യഭ്യാം നിർമന്ഥതാ മശ്വിനൗ തം തേ ഗർഭ ഹവാമഹേ ദശമേ വാസിസൂതയേ, യഥാഗ്നിഗർഭാ പൃഥിവീ യഥാ ദ്യൗരിന്ദ്രേണ ഗർഭിണീ, വായുർദിശാം തഥാ ഗർഭ ഏവം ഗർഭ ദധാമി തേ f സാവിതി.

പ്രാചീനകാലത്ത് ജ്യോതിർമയിയായ അരുണി ഉണ്ടായിരുന്നു, അതുകൊണ്ട് അശ്വിനികുമാരന്മാർ മഥനം നടത്തി. ആ മഥനത്തിൽനിന്നും അമൃതരൂപമായ ഗർഭം പ്രകടമായി. അതേ അമൃതരൂപമായ ഗർഭത്തെ നാം നിന്റെ കുക്ഷിയിൽ സ്ഥാപിക്കുന്നു. അതിനാൽ നീ അതിനെ പത്താംമാസത്തിൽ പ്രസവിക്കട്ടെ, എപ്രകാരം ഭൂമിയുടെ ഗർഭം അഗ്നിയാകുന്നുവോ, എപ്രകാരം സ്വർഗ്ഗീയഭൂമി ഇന്ദ്രനാൽ ഗർഭവതിയാകുന്നുവോ, എപ്രകാരം ദിക്കുകളുടെ ഗർഭം വായുവാകുന്നുവോ, അതേപ്രകാരം ഞാൻ നിന്നിൽ പുത്രരൂപമായ ഗർഭത്തെ സ്ഥാപിക്കുന്നു.

66. ഉപ– സോഷ്യന്തീമദ്ഭിരഭ്യുക്ഷതി, യഥാ വായു പുഷ്കരണീഠാം സമിങ്ഗയതി സർവതഃ, ഏവാ തേ ഗർഭ ഏജതു സഹാവൈതു ജരായുണാ, ഇന്ദ്രസ്യായം പ്രജഃ കൃതഃ സാർഗലഃ സപരിശ്രയഃ, തമിന്ദ്ര നിർജഹി ഗർഭേണ സാവരഠാം സഹേതി.

പ്രസവകാലത്തിൽ പ്രസവിക്കുന്ന സ്ത്രീയുടെമേൽ "യഥാ വായുഃ...." ഇത്യാദി മന്ത്രം ഉരുവിട്ട് ജലം തളിക്കട്ടെ. –മന്ത്രാർത്ഥം–വായു കുളത്തിലെ ജലത്തെ എല്ലാ ഭാഗത്തുനിന്നും ചഞ്ചലമാക്കുന്നതുപോലെ നിന്റെ ഗർഭം അതിന്റെ സ്ഥാനത്തുനിന്നു ചലിക്കുകയും ജരായുവിനോടുകൂടി വെളിയിൽ വരികയും ചെയ്യട്ടെ. പ്രസ്തുതി വായുവിനുവേണ്ടി ഈ യോനീരൂപമായ മാർഗ്ഗം നിമിത്തമാകുന്നു. അത് ഗർഭവേഷ്ഠനത്തോടുകൂടിയിരിക്കുന്നു. ഇന്ദ്ര! (പ്രസവവായു!) ആ മാർഗ്ഗത്തിൽ എത്തി ഗർഭത്തോടും മാംസപേശിയോടുകൂടി പുറത്തേയ്ക്കു വന്നാലും.

67. ഉപ– ജാതേ f ഗ്നിമുപസമാധായാങ്ക ആധായക ഓംസേ പൃഷദാജ്യഠാം സംനീയ പൃഷദാജ്യ സ്യോപ ഘാതം ജൂഹോതൃസ്മിൻ സഹസ്രം പുഷ്യാസമേധ മാനഃ സ്വേ ഗൃഹേ, അസ്യോപ സന്ദ്യാം മാ ഛൈത്സീത് പ്രജയാ ച പശുഭിശ്ച സ്വാഹാ മയിപ്രാണാ ഓം സ്ത്വയി മനസാ ജൂഹോമി സ്വാഹായത് കർമ്മണാ ത്യരീരിചം യദ്വാ ന്യൂനമിഹാകരം, അഗ്നിഷ്ടസ്ത്വിഷ്ടകൃദ് വിദ്വാൻ സ്വിഷ്ട ഓം സുഹുതം കരോതു നഃ സ്വാഹേതി.

പുത്രൻ ജനിച്ചുകഴിയുമ്പോൾ പിതാവ് അവനെ മടിയിൽവെച്ച് അഗ്നിയെ പ്രതിഷ്ഠിച്ച് ഓട്ടുപാത്രത്തിൽ തൈരു ചേർത്ത നെയ്യൊഴിച്ച് അതിന്റെ അല്പാല്പമായ അംശം എടുത്ത് "അസ്മിൻ സഹസ്രം" ഇത്യാദി മന്ത്രങ്ങളോടുകൂടി അഗ്നിയിൽ ആഹൂതി നൽകട്ടെ. ആ മന്ത്രാർത്ഥം–'എന്റെ ഈ ഭവനത്തിൽ പുത്രരൂപത്തോടുകൂടി വൃദ്ധിയെ പ്രാപിച്ച് ഞാൻ സഹസ്രം മനുഷ്യരുടെ ഏകമാത്രമായ പോഷണകർത്താവായിത്തീരട്ടെ. എന്റെ ഈ പുത്രന്റെ സന്തതികൾക്ക് പ്രജകളോടും, മൃഗങ്ങളോടും കൂടി സമ്പത്തിന്റെ കുറവ് ഒരിക്കലും ഉണ്ടാകാതിരിക്കട്ടെ–സ്വാഹാ. ഞാനാകുന്ന പിതാവിൽ യാതൊരു പ്രാണൻ ഉണ്ടോ, ആ പ്രാണനെ നീയാകുന്ന പുത്രനിൽ പൂർണ്ണമനസ്സോടുകൂടി ഞാൻ ഹോമിക്കുന്നു–സ്വാഹാ. ഞാൻ ചെയ്തിരിക്കുന്ന പ്രധാന കർമ്മങ്ങളോടുകൂടി യാതൊന്ന് അധികമായി ചെയ്തിരിക്കുന്നുവോ, ആവശ്യമായ കർമ്മങ്ങളിൽ യാതൊന്ന് കുറവ് വരുത്തിയിരുന്നുവോ, ഞങ്ങളുടെ ആ കർമ്മത്തെ ജ്ഞാനിയായ അഗ്നിദേവൻ പരിഹരിക്കട്ടെ– സ്വാഹാ.'

68. ഉപ– അഥാസ്യ ദക്ഷിണം കർണമഭിനിധായ വാഗ് വാഗിതി ത്രിരഥ ദധി മധു ഘൃതഠാംസംനീയാന ന്തർഹിതേന ജാതരൂപേണ പ്രാശയതി, ഭൂസ്തേ ദധാമി ഭുവസ്തേ ദധാമി സ്വസ്തേ ദധാമി ഭൂർഭുവഃ സ്വഃ സർവ ത്വയി ദധാമീതി.

ഹോമാനന്തരം പിതാവ് ശിശുവിന്റെ വലത്തുചെവി തന്റെ മുഖത്തോടുചേർത്ത് 'വാക്, വാക്, വാക്' ഇപ്രകാരം മൂന്നു പ്രാവശ്യം പറയട്ടെ. അതിനുശേഷം തൈര്, തേൻ, നെയ്യ് ഇവ ഒന്നാക്കി വിശുദ്ധമായ സ്വർണ്ണക്കയിലിൽ കോരിയെടുത്ത് ബാലകനെ രുചിപ്പിക്കട്ടെ (ആ സമയം ഈ നാലു മന്ത്രങ്ങളും ഉരുവിടട്ടെ) "ഭൂസ്തേദധാമി, ഭൂവസ്തേദധാമി, സ്വസ്ഥേദധാമി, ഭൂർഭൂവഃ സ്വഃ സർവത്വയീ ദധാമി."

69. ഉപ– അഥാസ്യ നാമ കരോതി വേദോ f സീതി തദസ്യ തദ ഗുഹ്യമേവ നാമ ഭവതി.

അതിനുശേഷം ബാലനു നാമകരണം ചെയ്യട്ടെ. 'നീ വേദമാകുന്നു.' വേദം തന്നെ ഈ ബാലകന്റെ ഗുപ്തനാമമായിത്തീരട്ടെ.

70. ഉപ– അഥൈനം മാത്രേ പ്രദായ സ്തനം പ്രയഛതി യസ്തേ സ്തനഃ ശശയോ യോ മയോമൂര്യോ രത്നധാ വസുവിദ്യഃ സുദത്രഃ യേന വിശ്വാ പുഷ്യസിവാര്യാണി സരസ്വതി തമിഹ ധാതവേ കരിതി.

N P

I K

അതിനുശേഷം ഈ ബാലകനെ മാതാവിന്റെ മടിയിൽ കട ത്തിയിട്ട് "യസ്തേസ്തനഃ" ഇത്യാദി മന്ത്രങ്ങൾ ജപിച്ചുകൊണ്ട് മുലയൂട്ടട്ടെ. മന്ത്രത്തിന്റെ ആശയം–ഹേ സരസ്വതി! നിന്റെ ക്ഷീരത്തിന്റെ ഭണ്ഡാരമായ ഈ സ്തനം അക്ഷയവും, പോഷ ണാധാരവുമാകുന്നു; അത് രത്നങ്ങളുടെ ഖനിയും, സമ്പൂർണ്ണ മായ ധനരാശിയുടെ ജ്ഞാതാവും, ഉദാരമായ ദാനിയും ആകു ന്നു. അതുപോലെ യാതൊന്നുവഴിയായി നീ സമസ്തവരണീയ പദാർത്ഥങ്ങളേയും പോഷിപ്പിക്കുന്നുവോ, ഈ സൽപുത്രന്റെ ജീവസന്ധാരണാർത്ഥം ആ സ്തനത്തെ ദേവി എന്റെ ഭാര്യയുടെ ശരീരത്തിൽ പ്രതിഷ്ഠിച്ച് ആ ശിശുവിന്റെ വായിൽ കൊടുക്കു വാനനുവദിക്കണേ.

71. ഉപ– അഥാസ്യ മാതരമഭിമന്ത്രയതേ, ഇലാസി മൈത്രാവരുണീ വീരേ വീരമജീജനത്, സാ ത്വം വീരവതീ ഭവ യാസ്മാൻ വീരവതോ f കരദിതി, തം വാ ഏതമാഹുരതിപിതാ വാതാഭൂരതിപിതാ മഹോ വാതാഭൂഃ പരമാം ബത കാഷ്ഠാം പ്രാപ ഛിയാ യശസാ ബ്രഹ്മവർചസേന യ ഏവാവിദോ ബ്രാഹ്മണസ്യ പുത്രോ ജായത ഇതി.

അതിനുശേഷം ബാലന്റെ മാതാവിനെ ഇപ്രകാരം 'ഇലാസി' ഇത്യാദി മന്ത്രങ്ങളാൽ അഭിമന്ത്രിതയാക്കട്ടെ. ഈ മന്ത്രത്തിന്റെ ആശയം–ഹേ ദേവീ! നീ തന്നെ സ്തുത്യർഹയും, മൈത്രാവരു ണിയും (അരുന്ധതി) ആകുന്നു. വീരേ നീ വീരപുത്രനു ജന്മം നൽകി നമ്മെ വീരപുത്രന്റെ പിതാവാക്കിയിരിക്കുന്നു; അതി നാൽ നീ വരവതിയായിരിക്കുന്നു. ഈ ബാലനെ നോക്കി മറ്റു ള്ളവർ "നീ വാസ്തവത്തിൽ പിതാവിനേക്കാൾ മുന്നോട്ടു പോകണം" എന്നു പറയണം. നീ നിസ്സന്ദേഹമായി സ്വന്തം പിതാ മഹനേക്കാളും ശ്രേഷ്ഠനാകണം. നീ ലക്ഷ്മിയും, കീർത്തിയും അതുപോലെ ബ്രഹ്മതേജസ്സും വഴിയായി ഉന്നതിയുടെ പരമ സീമയിലെത്തണം ഇപ്രകാരം വിശിഷ്ട ജ്ഞാനസമ്പന്നനായ പുത്രൻ യാതൊരു ബ്രഹ്മണന് ജനിക്കുന്നുവോ, ആ പിതാവും ഇതുപോലെതന്നെ സ്തുത്യർഹനാകുന്നു.

## അഞ്ചാം ബ്രാഹ്മണം

72. ഉപ– അഥ വങാംശം, പൗതിമാഷീ പുത്രഃ കാത്യാ യനീപുത്രാത് കാത്യായനീപുത്രോ ഗൗതമീപുത്രാദ് ഗൗതമീപുത്രോ ഭാരദ്വാജീപുത്രാദ് ഭാരദ്വാജീപുത്രഃ പാരാശരീപുത്രാത് പരാശരീപുത്ര ഔപസ്വസ്തീപു ത്രാദൗപസ്വസ്തീപുത്രഃ പാരാശരീപുത്രാത് പാരാശ രീപുത്രഃ കാത്യായനീപുത്രാത് കാത്യായ നീപുത്രഃ കൗശകീപുത്രാത് കൗശികീപുത്ര ആല മ്ബീപുത്രാച്ച വൈയാഘ്രപദീപുത്രാച്ച വൈയാ ഘ്രപദീപുത്രഃ കണ്വീപുത്രാച്ച കാപീപുത്രാച്ച കാപീപുത്രഃ

വംശം വർണ്ണിക്കപ്പെടുന്നു. പൗതിമാഷീപുത്രൻ കാത്യാ യനീ പുത്രനിൽനിന്നും, കാത്യായനീപുത്രൻ ഗൗതമീ പുത്ര നിൽനിന്നും, ഗൗതമീപുത്രൻ ഭാരദ്വാജീപുത്രനിൽ നിന്നും, ദ്വാര ദ്വാജീപുത്രൻ പരാശരീ പുത്രനിൽനിന്നും, പരാശരീപുത്രൻ ഔപ സ്വസ്തീപുത്രനിൽനിന്നും, ഔപസ്വസ്തീപുത്രൻ പരാശരീപു ത്രനിൽനിന്നും, പാരാശരീപുത്രൻ കാത്യായനീപുത്രനിൽനി ന്നും, കാത്യായനീപുത്രൻ കൗശികപുത്രനിൽനിന്നും, കൗശി കപുത്രൻ ആലംബീപുത്രനിൽ നിന്നും, വൈയാഘ്രപദീപുത്രൻ കണ്വീപുത്രനിൽനിന്നും, കണ്വീപുത്രൻ കാപീപുത്രനിൽനി ന്നും, കാപീപുത്രൻ.

73. ഉപ– ആത്രേയീപുത്രാദാത്രേയീപുത്രോ ഗൗതമീപു ത്രാദ് ഗൗതമീപുത്രോ ഭാരദ്വാജീപുത്രാദ് ഭാരദ്വാജീ പുത്രഃ പാരാശരീപുത്രാദ് പാരാശരീപുത്രോ വാത്സീ പുത്രാദ് വാത്സീപുത്രഃ പാരാശരീപുത്രാദ് പാരാശരീ പുത്രോ വാർകാരുണീപുത്രാത് വാർകാ രുണീപുത്രോ വാർകാരുണീപുത്രാത്വാർകാരുണീ പുത്രഃ ആർതഭാ ഗീപുത്രാദാർതഭാഗീ പുത്രഃ ശൗംഗീപുത്രാച്ഛൗങ്ഗീപു ത്രഃ സാംസ്കൃതീപു ത്രാത് സാംസ്കൃതീപുത്രം ആലമ് ബായനീപുത്രാ ദാലമ്ബായനീപുത്ര ആലമ്ബീപുത്രാദാലമ്ബീ പുത്രോ ജായന്തീപുത്രാജ്ജായന്തീപുത്രോ മാണ്ഡൂ കായനീപുത്രാന്മണ്ഡൂകായനീപുത്രോ മാണ്ഡൂകീ പുത്രാന്മാണ്ഡുകിപുത്രഃശാണ്ഡിലീപുത്രാഛാണ്ഡി ലീപുത്രോ രാഥീതരീപുത്രാദ് രാഥീതരീപുത്രോ ഭാലുകീപുത്രാദ് ഭാലുകീപുത്രഃ ക്രൗഞ്ചകീപു ത്രാഭ്യാം ക്രൗഞ്ചകീപുത്രൗ വൈദഭൃതീപുത്രാദ് വൈദഭൃതീപുത്രഃ കാർശകേയീപുത്രാത് കാർശകേ യീപുത്രഃ പ്രാചീനോയഗീപുത്രാത് പ്രാചീനയോ ഗിപുത്രഃ സാഞ്ജീവീപുത്രാത് സാഞ്ജീവീപുത്രഃ പ്രാശ്നീപുത്രാദാസുരീവാസിനഃ പ്രാശ്നീപുത്ര ആസുരായണായദാസുരായണ ആസുരേരാസുരിഃ

ആത്രേയീപുത്രനിൽനിന്നും, ആത്രേയീപുത്രൻ ഗൗതമീപു ത്രനിൽനിന്നും ഗൗതമീപുത്രൻ ഭാരദ്വാജീപുത്രനിൽനിന്നും ഭാര ദ്വാജീപുത്രൻ പാരാശരീപുത്രനിൽനിന്നും പാരാശരീപുത്രൻ വാത്സീപുത്രനിൽനിന്നും, വാത്സീപുത്രൻ പാരാശരീപുത്ര നിൽനിന്നും, പാരാശരീപുത്രൻ വാർകാരുണീപുത്രനിൽനിന്നും, വാർകാരുണപുത്രൻ വാർകാരുണീപുത്രനിൽനിന്നും, വാർകാ രുണീപുത്രൻ ആർതാഭാഗീപുത്രനിൽനിന്നും, ആർതാഭാഗീ പുത്രൻ ശൗങ്ഗീപുത്രനിൽനിന്നും, ശൗങ്ഗീപുത്രൻ സാംകൃ തീപുത്രനിൽനിന്നും, സാംകൃതീപുത്രൻ ആലംബായനീ പുത്ര നിൽനിന്നും, ആലംബായനീപുത്രൻ ജായന്തീപുത്രനിൽനി ന്നും, ജായന്തീപുത്രൻ മാണ്ഡൂകായനീ പുത്രനിൽനിന്നും, മാണ്ഡൂകായനീ പുത്രൻ മാണ്ഡൂകിപുത്രനിൽനിന്നും, മാണ്ഡൂ കിപുത്രൻ ശാണ്ഡിലീപുത്രനിൽനിന്നും, ശാണ്ഡിലീപുത്രൻ രാഥീതരീപുത്രനിൽനിന്നും, രാഥീതരീപുത്രൻ ഭാലുകീപുത്ര നിൽനിന്നും, ഭാലുകീപുത്രൻ രണ്ടു ക്രൗഞ്ചികീപുത്രന്മാരിൽനി ന്നും, രണ്ടു ക്രൗഞ്ചകീപുത്രന്മാർ വേദഭൃതീപുത്രനിൽനിന്നും, വേദഭൃതീപുത്രൻ കാർശകേയീപുത്രനിൽനിന്നും, കാർശകേയീ പുത്രൻ പ്രാചന യോഗീപുത്രനിൽനിന്നും പ്രാചീനയോഗീപു ത്രൻ സാഞ്ചീവി പുത്രനിൽനിന്നും, സാഞ്ചീവിപുത്രൻ ആസു രീവാസിപ്രാശ്നീപുത്രനിൽനിന്നും, പ്രാശ്നീപുത്രൻ ആസുരാ യണനിൽനിന്നും, ആസുരായണൻ ആസുരിയിൽനിന്നും, ആസുരി.

N P

74. ഉപ– യാജ്ഞവല്ക്യാദ് യാജ്ഞവല്ക്യ ഉദ്ദാലകാദു ദ്ദാലകോ f രുണാദരുണ ഉപവേശേരൂപവേശിഃ കുശ്രേഃ കുശ്രിർവാജശ്രവസോ വാജശ്രവാ ജിഹ്വാ വതോ ബാധ്യോഗാജ്ജിഹ്വാവാൻ വാധ്യോഗോ f സിതാദ് വാർഷഗണാദസിതോ വാർഷഗണോ ഹരി താത് കശ്യപാദ്ധരിതഃ കശ്യപഃ ശില്പാത് കശ്യപ ശ്ചില്പഃ കശ്യപഃ കശ്പാന്നേധ്രൂവേഃ കശ്യപോ നൈധ്രുവിർവാചോ വാഗമ്ഭിണ്യാ അമ്ഭിണ്യാദി ത്യാദാദിത്യാനിമാനി ശുക്ലാനി യജൂ ഓാംഷി വാജ സനേയന യാജ്ഞവല്ക്യേനാഖ്യായന്തേ.

യാജ്ഞവല്ക്യനിൽനിന്നും, യാജ്ഞവൽക്യൻ ഉദ്ദാലക നിൽനിന്നും, ഉദ്ദാലകൻ അരുണനിൽനിന്നും അരുണൻ ഉപ വേശിയിൽനിന്നും ഉപവേശി കുശ്രിയിൽ നിന്നും കുശ്രി വാജ ശ്രവസ്സിൽനിന്നും, വാജശ്രവസ്സ് ജിഹ്വാവാനിൽനിന്നും, ജിഹ്വാ വാൻ ബാധ്യോഗനിൽനിന്നും, ബാധ്യോഗ്യൻ അസിതവാർഷ ഗണനിൽനിന്നും, അസിതവാർഷഗണൻ ഹരിതകശ്യപനിൽനി ന്നും, ഹരിതകശ്യപൻ ശിൽപ്പകശ്യപനിൽനിന്നും, ശിൽപ്പകശ്യ പൻ കശ്യപനൈധ്യൂവിൽനിന്നും, കശ്യപനൈധ്യൂവ് വാകിൽനി ന്നും, വാകും അമ്ഭിണിയിൽനിന്നും, അമ്ഭിണി ആദിത്യനിൽനി ന്നും ഉണ്ടായി ആദിത്യനിൽനിന്നും പ്രാപ്തമായ ഈ ശുക്ല യജ്ജുഃ ശ്രുതികൾ വാജസനേയ യാജ്ഞവൽക്യൻ വഴിയായി വളരെ പ്രസിദ്ധമായിത്തീർന്നു.

75. ഉപ– സമാനമാ സാംജീവീപുത്രാത് സാംജീവീ പുത്രോ മാണ്ഡൂകായനേർമാണ്ഡൂകായനിർമാണ്ഡ വ്യാന്മാണ്ഡവ്യഃ കൗത്സാത് കൗത്സോ മാഹിത്ഥേർ മാഹിത്ഥിർവാമകക്ഷായണാദ് വാമകക്ഷായണഃ ശാണ്ഡില്യാച്ഛാണ്ഡില്യോവാത്സ്താദ് വാത്സ്യഃ കുശ്രേഃ കുശ്രിര്യജ്ഞവചസോ രാജസ്ത്മബായ നാദ് യജ്ഞവാചാ രാജസ്തമ്ബായനസ്തുരാത് കാവഷേയാത് തുരഃ കാവയേഷഃ പ്രജാപതേ പ്രജാപതിർബ്രഹ്മണോ ബ്രഹ്മ സ്വയമ്ഭു ബ്രഹ്മണേ നമഃ

സഞ്ജീവീപുത്രപര്യന്തം ഒരു വംശംതന്നെയാകുന്നു. സഞ്ജീവിപുത്രൻ മണ്ഡൂകായനിൽനിന്നും, മാണ്ഡൂകായനി മാണ്ഡവ്യനിൽനിന്നും, മാണ്ഡവ്യൻ കൗത്സയിൽനിന്നും, കൗത്സ മാഹിത്ഥിയിൽനിന്നും, മോഹിത്ഥി വാമകക്ഷായണ യിൽനിന്നും, വാമകക്ഷായണ ശാണ്ഡില്യയിൽനിന്നും ശാണ്ഡില്യ വാത്സ്യയിൽനിന്നും, വാത്സ്യ കുശ്രിയിൽനിന്നും, കുശ്രി യജ്ഞവചാരാജസ്തമ്ബായനയിൽനിന്നും, യജ്ഞവ ചാരാജസ്തമ്ബായന തുരകാവഷേയയിൽനിന്നും, തുരകാവ ഷേയ പ്രജാപതിയിൽനിന്നും പ്രജാപതി ബ്രഹ്മാവിൽനിന്നും ഉണ്ടായി ബ്രഹ്മം സ്വയം ഭൂവാകുന്നു. സ്വയം ഭൂവാകുന്ന ബ്രഹ്മത്തെ നമസ്കരിക്കുന്നു.

**ശുഭം**

# അക്ഷ്യുപനിഷത്ത്

## ശാന്തിപാഠം

ഓം സഹനാവവതു സഹ നൗ ഭുനക്തു സഹ വീര്യം കരവാ വഹൈ തേജസ്വിനാവധീതമസ്തു മാ വിദ്വിഷാവഹൈ ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മം ഞങ്ങൾ രണ്ടുപേരെയും ഒരുമിച്ച് രക്ഷിക്കണേ. അത് ഞങ്ങൾ രണ്ടുപേരെയും ഒരുമിച്ച് പരിപാലിക്കണേ. ഞങ്ങൾ രണ്ടുപേരും ഒരുമിച്ച് കഴിവുകൾ നേടണേ. ഞങ്ങളുടെ അധ്യയനം തേജസ്വിയായിത്തീരണേ. ഞങ്ങൾ പരസ്പരം വിദ്വേഷം വഹിക്കാതിരിക്കണേ.

## പ്രഥമഖണ്ഡം

ഹരിഃ ഓം അഥ ഹ സാംകൃതിർഭഗവാനാദിത്യ ലോകം ജഗാമ | തമാദിത്യം നത്യാ ചാക്ഷുഷ്മതീ വിദ്യയാ തമസ്തുവത് ഓം നമോ ഭഗവാതേ ശ്രീസൂര്യായാക്ഷിതേജസേ നമഃ ഓം ഖേചരായ നമഃ ഓം രജസേ നമഃ ഓം സത്വായ നമഃ ഓം അസതോമാ സത് ഗമയ തമസോ മാ ജ്യോതിർഗമയ മൃത്യോർമാ അമൃതം ഗമയ | ഉഷ്ണോ ഭഗവാൻ ശുചിരൂപഃ പ്രതിരൂപ വിശ്വ രൂപം ഘൃണിനം ജാതവേദസം ഹിരണ്മയം ജ്യോതി രൂപം തപന്തം സഹസ്രരശ്മിഃ ശതധാ വർത്തമാനഃ പുരുഷഃ പ്രജാനാമുദയത്യേഷ സൂര്യഃ | ഓം നമോ ഭഗവതേ ശ്രീസൂര്യായാദിത്യായാക്ഷിതേജ സ്വോ ꠲ഹോ fവാഹിനേ വാഹിനി സ്വാഹേതി ഏവം ചാക്ഷു ക്ഷ്മതീവിവിദ്യയാ സ്തുതഃ | സൂര്യനാരായണഃ സുപ്രീതോ f ബ്രവീച്ചാക്ഷുഷ്മതീ വിദ്യശ്രീയാം ബ്രാഹ്മണോ യോ നിത്യമധീതേ നതസ്യാക്ഷിരോഹോ ഭവതി ന തസ്യ കുലേ f ന്ധോ ഭവതി അഷ്ടൗ ബ്രാഹ്മ ണാൻ ഗ്രാഹയിത്വാ f ഥ വിദ്യാസിദ്ധിർഭവതി യ ഏവം വേദ സ മഹാൻ ഭവതി.

ഭഗവാൻ സാംകൃതി ആദിത്യലോകത്തു പോയി അവിടെ അദ്ദേഹം ഭഗവാൻ സൂര്യനെ നമസ്കരിച്ചു ചാക്ഷുഷ്മതി വിദ്യയാൻ സ്തുതി ചെയ്തു ഓം ചക്ഷുരിന്ദ്രിയം പ്രകാശിപ്പിക്കുന്ന ഭഗവാൻ സൂര്യന് നമസ്കാരം ആകാശചാരിയായ ഭഗവാൻ സൂര്യന് നമസ്കാരം. മഹാസേനനായ ശ്രീ സൂര്യന് നമസ്കാരം. തമോ ഗുണരൂപനായ സൂര്യന് നമസ്കാരം. രജോഗുണരൂപനായ സൂര്യന് നമസ്കാരം. സത്വഗുണരൂപനായ സൂര്യന് നമസ്കാരം. ഭഗവാനെ എന്നെ അസത്തിൽ നിന്ന് സത്തിലേക്ക് നയിച്ചാലും. അന്ധകാരത്തിൽ നിന്ന് പ്രകാശത്തിലേക്ക് നയിച്ചാലും. മൃത്യുവിൽ നിന്ന് അമൃതത്തിലേക്ക് നയിച്ചാലും. ആ സൂര്യനായാരണൻ പരിശുദ്ധനും പ്രതിരൂപനുമാണ്. സമ്പൂർണ്ണ രൂപധാരിയും രശ്മി മാലികാമണ്ഡിതനും ജാതിവേദസ്സും സ്വർണ്ണസമാന പ്രകാശമുള്ളവനും ജ്യോതിസ്വരൂപനും താപ യുക്തനുമായ സൂര്യനാരായണനെ ഞങ്ങൾ സ്മരിക്കുന്നു. സഹസ്രരശ്മിയും പലവിധത്തിൽ വർത്തിക്കുന്നവനുമായ സൂര്യൻ എല്ലാ ജീവികളുടെയും മുന്നിൽ ഉദയം ചെയ്യുന്നു. ഞങ്ങളുടെ കണ്ണുകൾക്ക് പ്രകാശരൂപനും അദിതി പുത്രനുമായ സൂര്യന് നമസ്കാരം. വിശ്വം ധരിക്കുന്ന സൂര്യന് ഞങ്ങൾ ഞങ്ങളുടെ സർവസ്വവും സമർപ്പിക്കുന്നു. ഈ ചാക്ഷുഷ്മതീ വിദ്യയാൽ സ്തുതിക്കപ്പെട്ടപ്പോൾ സൂര്യനാരായണൻ ഏറ്റവും സന്തുഷ്ടനായി പറഞ്ഞു. "ഈ ചാക്ഷുഷ്മതീ വിദ്യ നിത്യവും പാരായണം ചെയ്യുന്ന ബ്രാഹ്മണന് നേത്രരോഗം ഉണ്ടാകുന്നില്ല. അവന്റെ വംശത്തിൽ ആരും അന്ധനാകില്ല. എട്ടു ബ്രാഹ്മണരെ ഈ വിദ്യ പഠിപ്പിച്ചാൽ ഈ വിദ്യക്ക് സിദ്ധിയുണ്ടാകും ഇത് അറിയുന്ന വ്യക്തി മഹാനായിത്തീരും."

## ദ്വിതീയ ഖണ്ഡം

അഥ ഹ സാംകൃതിരാദിത്യം പപ്രച്ഛ ഭഗവൻ ബ്രഹ്മ വിദ്യാം മേ ബ്രൂഹീതി തമാദിത്യോ ഹോവാച:-

അനന്തരം സാംകൃതി സൂര്യനോട് പറഞ്ഞു. "ഭഗവാനെ എനിക്ക് ബ്രഹ്മവിദ്യ ഉപദേശിച്ചുതരണേ." അതുകേട്ട് ആദിത്യൻ പറഞ്ഞു:

1. സാംകൃതേ ശൃണു വക്ഷ്യമി |
   തത്വ ജ്ഞാനം സുദുർലഭം |
   യേന വിജ്ഞാതമാത്രേണ |
   ജീവന്മുക്തോ ഭവിഷ്യസി ||

2. സർവമേകമജം ശാന്തം അനന്തം ധ്രുവമവ്യയം |
പശ്യൻ ഭൂതാർത്ഥ ചിദ്രൂപം |
ശാന്ത അസ്വ യഥാ സുഖം ||
3. അവേദനം വിദുർ യോഗം |
ചിത്തക്ഷയമ കൃത്രിമം |
യോഗസ്ഥഃ കുരു കർമ്മാണി |
നീരസോ വാ ഥ മാ കുരു ||
4. വിരാഗമുപയാത്യന്തർ–
വാസനാസ്വനുവാസരം |
ക്രിയാസൂദാരരൂപാസു |
ക്രമതേ മോദതന്വഹം ||
5. ഗ്രാമ്യാസു ജഡചേഷ്ടാസു |
സതതം വിചികിത്സതേ |
നോദാഹരതി മർമ്മാണി |
പുണ്യകർമ്മാണി സേവതേ ||

സാംകൃതി, ഞാൻ നിങ്ങൾക്ക് ഏറ്റവും ദുർലഭമായ തത്വ ജ്ഞാനം ഉപദേശിക്കാം. അത് അറിഞ്ഞാലുടൻതന്നെ ജീവന്മു ക്തനാകും. നിങ്ങൾ എല്ലാപ്രാണികൾക്കും ഏകനും അജനും ശാന്തനും അവ്യയനും അനന്തനും ധ്രുവനും ചിദ്രൂപനുമായ ബ്രഹ്മത്തെ കണ്ട് യഥാസുഖം വസിക്കുക. ആത്മാവിന്റെയും പരമാത്മാവിന്റെയുമല്ലാതെ മറ്റൊന്നിന്റെയും പ്രതീതി ഉണ്ടാക രുത്. ഈ അവസ്ഥയിലാണ് യോഗമെന്ന് പറയുന്നത്. അതി നാൽ യോഗസ്ഥനായി കർമ്മം ചെയ്യുക. യോഗനിരതന്റെ അന്തഃകരണം ദൈവികവാസനകളിൽ നിന്നകലുന്നു. സാധ കൻ ഉദാരകർമ്മങ്ങളിലേർപ്പെട്ട് പ്രസന്നത അനുഭവിക്കുന്നു. അജ്ഞാനികളുടെ ജഡപ്രവൃത്തികളിൽ അവന് യോജിപ്പില്ല. അവൻ എപ്പോഴും ശ്രേഷ്ഠകർമ്മങ്ങൾ മാത്രമേ ചെയ്യുകയു ള്ളൂ.

6. അനന്യോദ്വേഗകാരിണീ |
മൃദു കർമ്മാണി സേവതേ |
പാപാദ്വിഭേതി സതതം |
ന ച ഭോഗമപേക്ഷതേ |
7. സ്നേഹ പ്രണയ ഗർഭാണി |
പേശലാന്യു ചിതാനി ച |
ദേശകാലോപപന്നാനി |
വചനാന്യഭിഭാഷതേ ||
8. മനസാ കർമ്മണാ വാചാ |
സജ്ജനാനുപ സേവതേ |
യതഃ കുതശ്ചിദാനീയ |
നിത്യം ശാസ്ത്രാണ്യ പേക്ഷതേ ||
9. തദാ f സൗ പ്രഥമാമേകാം |
പ്രാപ്തോ ഭവതി ഭൂമികാം |
ഏവം വിചാരവാൻ യഃ സ്യാത് |
സംസാരോത്താരണം പ്രതി ||
10. സ ഭൂമികാവാനിത്യുക്തഃ |
ശേഷസ്ത്വാര്യ ഇതി സ്മൃതഃ |
വിചാരനാമ്നീമിതരാ |
മാഗതോ യോഗഭൂമികാം ||

ജീവികൾ അനുദ്വേഗകരങ്ങളും സൗമ്യങ്ങലുമായ കർമ്മങ്ങൾ ചെയ്യുന്നു. സദാ പാപം ഭയപ്പെടുന്നു. ഭോഗാപേക്ഷ കൂടാതെയിരിക്കുന്നു. അവൻ സ്നേഹ ഗർഭങ്ങളും മനോഹരങ്ങളുമായ വാക്കുകൾ പറയു ന്നു. ദേശകാലാനുസൃതമായേ സംസാരിക്കുകയുള്ളൂ. മനസാ വാചാ കർമ്മണാ സജ്ജനസംസർഗ്ഗം ചെയ്യും സദ്ഗ്രന്ഥങ്ങൾ വായിക്കും. സംസാര സാഗരം തരണം ചെയ്യണമെന്നാഗ്രഹിക്കുന്നവൻ മുമ്പ് സൂചിപ്പിച്ച കാര്യ ങ്ങളിൽ ലീനചിത്തരായിരിക്കും. അവനെ 'ഭൂമികാ വാൻ' എന്ന് പറയുന്നു. വിചാരമെന്ന ദ്വിതീയഭൂമിക യോടുകൂടിയവന്റെ ലക്ഷണം പറയാം.

11. ശ്രുതി സ്മൃതി സദാചാര–
ധാരണാധ്യാന കർമ്മണഃ |
മുഖ്യായാ വ്യാഖ്യയാ ഖ്യാതാൻ |
ശ്രയതി ശ്രേഷ്ഠപണ്ഡിതാൻ ||
12. പദാർത്ഥ പ്രവിഭാഗജ്ഞഃ |
കാര്യാകാര്യ വിനിർണ്ണയം |
ജാനാത്യധിഗതശ്ചാന്യോ |
ഗൃഹം ഗൃഹപതിര്യഥാ ||
13. മദാഭിമാനമാത്സര്യ–
ലോഭ മോഹാതിശായിതാം |
ബഹിരപ്യാസ്ഥിതാനുദോഷാൻ
മുജ്യത്യഹിരിവ ത്വചഃ ||
14. ഇത്ഥം ഭൂതപതിഃ ശാസ്ത്ര–
ഗുരുസജ്ജനസേവയാ |
സ രഹസ്യമശേഷേണ |
യഥാവദധീ ഗച്ഛതി ||

ശ്രുതി, സ്മൃതി, സദാചാരം, ധാരണം, ധ്യാനം എന്നിവ യുടെ ഉത്തമ വ്യാഖ്യാതാക്കളെ അയാൾ ആശ്രയിക്കുന്നു. ശാസ്ത്രജ്ഞാനമാർജ്ജിക്കുന്നതിനാൽ കർത്തവ്യ നിർണ്ണയം ചെയ്യാൻ സമർത്ഥനാകുന്നു. പദപദാർത്ഥവിഭാഗം ശരിക്ക് മന സ്സിലാക്കും. മദാഭിമാനമോഹങ്ങളുടെ ആധിക്യം അവന്റെ ചിത്തത്തെ കലുഷിതമാക്കുകയില്ല. അവന് ഒരു ബാഹ്യസ്ഥി തിയുണ്ട്. സർപ്പം അതിന്റെ പുറം ചട്ട ഉപേക്ഷിക്കുന്നതുപോലെ അവൻ ബാഹ്യ ദോഷങ്ങൾ ഉപേക്ഷിക്കുന്നു. ഇങ്ങനെയുള്ള സാധകൻ യഥാവിധി ശാസ്ത്രം, ഗുരു എന്നിവരുടെ കൃപയാൽ സകല കാര്യങ്ങളും ഗ്രഹിക്കുന്നു.

15. അസംസർഗ്ഗാദിധാമമ്പാം |
തൃതീയാം യോഗ ഭൂമികാം |
തതഃ വിശത്യസൌ കാന്തഃ |
പുഷ്പശയ്യാമിവാമലാം ||

16. യഥാവച്ഛാശാസ്ത്രവാക്യാർത്ഥേ |
മതിമാധായനിശ്ചലാം |
താപസാശ്രമവിശ്രാന്തൈ-
രധ്യാത്മകഥക്രമൈഃ ||

17. ശിലാശയ്യാസനാസീനോ |
ജരയത്യായുരാതതം |
വനാവനിവിഹാരേണ |
ചിത്തോപശമ ശോഭിനാ ||

18. അസംഗസുഖസൗഖ്യേന |
കാലം നയതി നീതിമാൻ |
അഭ്യാസാത് സാധുശാസ്ത്രാണാം |
കരണാത് പുണ്യകർമ്മണാം ||

19. ജന്തോർയഥാവദേവേയം |
വസ്തു ദൃഷ്ടിഃ പ്രസീദതി |
തൃതീയാം ഭൂമികാം പ്രാപ്യ |
ബുദ്ധോ f നു ഭവതി സ്വയം ||

യോഗത്തിന്റെ തൃതീയ ഭൂമിക അസംസർഗ്ഗത്തിൽ പ്രവേശിച്ചുകൊണ്ടാണ്. ശാസ്ത്രങ്ങളിൽ എന്തുപറയുന്നോ അവയിൽ അവിചലമായ ബുദ്ധി ചെലുത്തി തപോനിഷ്ഠരായ മുനിമാരുടെ ആശ്രമങ്ങളിൽ താമസിച്ച് ശാസ്ത്രചർച്ചകൾ ചെയ്ത് പാറപ്പുറത്ത് കിടന്ന് അവിടെ ഇരുന്ന് കാലം കഴിക്കുന്നു. ചിത്തശാന്തി കൈവന്നതിനാൽ നീതജ്ഞന്മാർ കാട്ടിൽ കഴിഞ്ഞ് വിഷയാസക്തി കൈവിട്ട് സ്വാഭാവികമായി ലഭിക്കുന്ന സുഖം അനുഭവിക്കുന്നു. പുണ്യകർമ്മങ്ങളാലും ഉത്തമശാസ്ത്രാഭ്യാസം കൊണ്ടും യാഥാർത്ഥ്യം കാണാനുള്ള ജീവികളുടെ ദൃഷ്ടി സ്വച്ഛമായി തീരുന്നു. ഈ തൃതീയ ഭൂമിക കൈവന്നാൽ സാധകൻ സ്വയം ബുദ്ധനാകും.

20. ദ്വിപ്രകാരമസംസർഗ്ഗം |
തസ്യാഭേദമിദം ശൃണു |
ദ്വിവിധോ f യമസംസർഗ്ഗഃ |
സാമാന്യഃ ശ്രേഷ്ഠ ഏവ ച ||

21. നാഹം കർത്താ ന ഭോക്താ ച |
നച ബാധ്യോ ന ബാധകഃ |
ഇത്യസഞ്ജനമർത്ഥേ f ഷു സാമാന്യാ-
സംഗ നാമകം ||

22. പ്രക്കർമ്മനിർമ്മിതം സർവമീശ്വരാധീനമേവ വാ
സുഖം വാ യദി വാ ദുഃഖം |
കൈവാത്ര തവ കർത്തൃതാ ||

23 ഭോഗാഭോഗാ മഹാരോഗാഃ |
സമ്പദഃ പരമാപദഃ |
വിയോഗായൈവ സംയോഗാഃ |
ആധയോവ്യധയോ ധിയാം ||

24. കാലാശ്ച കലനോദ്യുക്തഃ
സർവഭാവാനനാ രതം |
അനാസ്ഥായേതി ഭാവാനാം |
യദ ഭാവാനമാന്തരം ||

25. വാക്യാർത്ഥലബ്ധമനസഃ |
സാമാന്യോ സാവ സംഗമഃ |
അനേന ക്രമയോഗേന |
സംയോഗേന മഹാത്മനാം ||

26. നാഹം കർത്തേശ്വരഃ കർത്താ |
കർമ്മ വാ പ്രാക്തനം മമ |
കൃത്വാ ദൂരതരേ നൂന-
മിതി ശബ്ദാർത്ഥ ഭാവനാ |
യന്മനോനമാസനം ശാന്തം |
തത് ശ്രേഷ്ഠാസംഗ ഉച്യതേ ||

സാമാന്യമെന്നും ശ്രേഷ്ഠമെന്നും അസംസർഗ്ഗം രണ്ടുവിധമുണ്ട്. ഞാൻ കർത്താവോ ഭോക്താവോ ബാധ്യസ്ഥനോ ബാധകനോ ഒന്നുമല്ല. ഈ വിധത്തിൽ വിഷയങ്ങളിലുള്ള അനാസക്തഭാവമാണ് സാമാന്യം ഈ ജന്മത്തിൽ എന്തെല്ലാമാണോ നമ്മുടെ മുന്നിലുള്ളത് അതെല്ലാം പൂർവ്വജന്മ കർമ്മ ഫലമാണ്. അതുകൊണ്ട് സുഖമോ ദുഃഖമോ ആകട്ടെ അതിൽ ഞാനെന്തു ചെയ്യാനാണ്? ഭോഗം രോഗകാരണമാണ്. വൈഭവങ്ങൾ ആപത്തുക്കൾക്ക് കാരണമാണ്. എല്ലാ സംയോഗങ്ങളും വിയോഗകാരികളാണ്. മാനസികചിന്തകൾ അജ്ഞാനികൾക്ക് വ്യാധിക്ക് തുല്യമാകുന്നു. സകലതും നശിക്കുന്നതാണ്. എന്തെന്നാൽ കാലൻ അവയെ ഗ്രാസമാക്കുന്നു. ശാസ്ത്രോപദേശങ്ങൾ മനസ്സിലാക്കിയാൽ അവയിൽ അനാസ്ഥയുണ്ടാകുന്നു. മനസ്സിൽ അഭാവഭാവനയും ഉണ്ടാകും. ഇതാണ് സാമാന്യമായ അസംസർഗ്ഗം. ഞാൻ കർത്താവല്ല. എന്റെ പൂർവജന്മമാണ് കർത്താവ്. അല്ലെങ്കിൽ പരമാത്മാവാണ് ഇങ്ങനെയുള്ള ചിന്തകൾ നിശ്ശേഷം നശിപ്പിച്ചതിനുശേഷം കൈവരുന്ന മനനം, ആസനം, ശാന്തഭാവം എന്നിവയാണ് ഉത്കൃഷ്ടമായ അസംസർഗ്ഗമെന്ന് പറയുന്ന

27. സന്തോഷാമോദമധുരാ |
പ്രഥമോദേതി ഭൂമികാ |
ഭൂവി പ്രോദിതമാത്രോ f ന്ത-
രമൃതാങ്കുരികേവ സാ ||

28. ഏഷാ ഹി പരിമൃഷ്ടാന്തഃ-
രന്യാസാ പ്രസവൈകഭുഃ |
ദ്വതീയാം ച തൃതീയാം ച |
ഭൂമികാം പ്രപ്നുയാത്തതഃ ||

29. ശ്രേഷ്ഠാസർവതാഹ്യേഷാ |
തൃതീയാ ഭൂമികാത്ര ഹി |
ഭവന്തി പ്രോജ്ഝിതാ ശേഷ-
സങ്കല്പകലനാം പൂമാൻ ||

30. ഭൂമികാശ്രിതയാഭ്യാസാ-
ദജ്ഞാനേ ക്ഷയമാ ഗതേ |
സമം സർവത്ര പശ്യന്തി |
ചതുർത്ഥീം ഭൂമികാം ഗതാ ||

31. അദ്വൈതേ സ്ഥൈര്യമായതേ |
ദ്വൈതേ ച പ്രശമം ഗതേ |
പശ്യന്തി സ്വപ്നവല്ലോകം ചതുർത്ഥി ഭൂമികാം ഗതാഃ ||

32. ഭൂമികാത്രിതയം ജാഗ്ര
ചതുർത്ഥീ സ്വപ്ന ഉച്യതേ

പ്രഥമ ഭൂമിക സന്തോഷാനന്ദമധുരമായി അന്തഃകരണരൂപത്തിലുള്ള പൃഥ്വിയിൽ അമൃതാങ്കുരം പൊട്ടിപ്പുറപ്പെടുന്നതുപോലെ പ്രകടമായിത്തീരുന്നു. ഈ ഭൂമിക ദൃശ്യമാകുമ്പോൾ മറ്റു ഭൂമികളും പ്രകടമാകുന്നു. അതിനാൽ അന്തഃ കരണം ഒരു ക്ഷേത്രമായിത്തീരുന്നു. പിന്നെ സാധകന് രണ്ടാമത്തെയും മൂന്നാമത്തെയും ഭൂമികകൾ കൈവരുന്നു. മുന്നിലും വെച്ച് മൂന്നാമത്തെതാണ് സർവോത്തമം. എന്തുകൊണ്ടെന്നാൽ അത് പ്രകടമായിക്കഴിഞ്ഞാൽ സങ്കല്പത്തിൽ നിന്നുണ്ടാകുന്ന സകല വൃത്തികളും നശിക്കുന്നു. മൂന്നു ഭൂമികകളും അഭ്യസിക്കുന്ന സാധകൻ അജ്ഞാനം നശിച്ചതിനെത്തുടർന്ന് നാലാമത്തെ ഭൂമികയെ പ്രവേശിച്ച് സർവത്ര സമർദർശിയാകുന്നു. ആ സമയത്ത് ദ്വൈതഭാവം സ്വയം ലോപിച്ചു പോകത്തക്ക വിധം അദ്വൈത ഭാവന ദൃഢതരമാകുന്നു. ഇങ്ങനെ നാലാം ഭൂമികയിലെത്തിയ സാധകൻ ഈ ലോകത്തെ സ്വപ്നമെന്നോണം ജാഗരണരൂപത്തിലുള്ളതാണെന്നും നാലാമത്തെ ഭൂമിക സ്വപ്നമാണെന്നും പറയുന്നു.

33. ചിത്തം തു ശരദഭ്രാംശ-
വിലയം പ്രവീലിയതേ |
സത്വാവശേഷ ഏവാസ്തേ |
പഞ്ചമീം ഭൂമികാം ഗതാഃ ||

34. ജഗദ്വികല്പോ നോദേതി ചിത്രസ്യാത്ര വിലോപനാത് |
പഞ്ചമീം ഭൂമികാമേത്യ |
സുഷുപ്ത പദനാമികാം ||

35. ശാന്താശേഷവിശേഷാംശ-
സ്തിഷ്ഠത്യ ദ്വൈതമാത്രകഃ |
ഗളിതദ്വൈതനിർഭാസോ |
മുദിതോ f ന്തഃ പ്രബോധവാൻ ||

36. സുഷുപ്തമന ഏവാസ്തേ |
പഞ്ചമീം ഭൂമികാം ഗതഃ |
അന്തർമുഖതയാ തിഷ്ഠൻ |
ബഹിർവൃത്തി പരോപി സൻ ||

37. പരിശ്രാന്തതയാ നിത്യം |
നിദ്രാലുരിവ ലക്ഷ്യതേ |
കുർവന്നഭ്യാസമേതസ്യാം |
ഭൂമികായാം വിവാസനഃ ||

38. ഷഷ്ഠീം തുര്യാഭിധാമന്യാം |
ക്രമാത് പതതി ഭൂമികാം |
യത്ര നാസന്നസദ്രൂപോ |
നാഹം നാപ്യനഹം കൃതിഃ ||

39. കേവലം ക്ഷീണമനന-
മാസ്തേ f ദ്വൈതേ f തിനിർഭയഃ |
നിർഗ്രന്ഥിഃ ശാന്തസന്ദേഹോ |
ജീവൻമുക്തോ വിഭാവനഃ ||

40. അനിർവാണോ f പിനിർവാണ-
ശ്ചിത്രദീപ ഇവ സ്ഥിതഃ |
ഷഷ്ഠ്യാം ഭൂമാവസൗ സ്ഥിത്വാ |
സപ്തമീം ഭൂമിമാപ്നുയാത് ||

സാധകന്റെ മനസ്സ് പഞ്ചഭൂമിക കൈവരുമ്പോൾ ശരത്കാലത്തിൽ മേഘങ്ങൾ ആകാശത്തിൽ ലയിക്കുന്നതുപോലെ വിലയം പ്രാപിക്കുന്നു. അതോടെ സത്വം മാത്രം അവശേഷിക്കും. ഈ അവസ്ഥയിൽ സാംസാരിക വികല്പങ്ങൾ ഉദിക്കുന്നില്ല. ഈ ഭൂമികയോടുകൂടി സാധകന്റെ സകല ഭേദബുദ്ധിയും ശാന്തമായി അയാൾ അദ്വൈതാവസ്ഥയിൽ എത്തുന്നു. ദ്വൈതഭാവനാശത്താൽ സുഷുപ്തപദം എന്നു പേരുള്ള പഞ്ചഭൂമികയെ ആത്മജ്ഞാനിയായ സാധകൻ വശത്താക്കുന്നു. അവൻ ബാഹ്യവ്യവഹാരത്തോടുകൂടിയവനാണെങ്കിലും അന്തർമുഖനായും സദാ ക്ഷീണച്ചവനെപ്പോലെയും ഉറങ്ങുന്നവനെപ്പോലെയും കാണപ്പെടും. ഈ ഭൂമിക സിദ്ധിച്ചതിനുശേഷം വാസനാരഹിതനായ സാധകൻ ആറാം ഭൂമികയിൽ പ്രവേശിക്കുന്നു. അവിടെ സത്ത്, അസത്ത്, അഹങ്കാരം, അനഹങ്കാരം, മനനാത്മകവൃത്തി ഇതൊന്നും ഉണ്ടാവില്ല. അവന്റെ ഹൃദയഗ്രന്ഥികൾ തുറക്കപ്പെടുമ്പോൾ സർവ സന്ദേഹനിവൃത്തനായിത്തീരുന്നു. അപ്പോൾ അവൻ ഭാവശൂന്യനായിരിക്കും. അവൻ നിർവാണ പദം പ്രാപിക്കാതെ തന്നെ താദൃശമായ അവസ്ഥയിലെത്തി ജീവന്മുക്തനാകുന്നു. അപ്പോഴത്തെ അവസ്ഥ ചിത്രദീപസദൃശമാണ്. ഈ ആറാം ഭൂമികക്കുശേഷം ഏഴാം ഭൂമികയിലെത്തും.

41. വിദേഹ മുക്ത താ f ത്രോക്താ |
സപ്തമീയോഗ ഭൂമികാ |
അഗമ്യാ വാചസാം ശാന്താ |
സാ സീമാ സർവഭൂമിഷു |

42. ലോകാനുവർത്തനം ത്യക്ത്വാ |
തൃക്ത്വാ ദേഹാനുവർത്തനം |
ശാസ്ത്രാനുവർത്തനം ത്യക്ത്വാ |
സാധ്യാസാ പനയം കുരു ||

43. ഓംകാരമാത്രമഖിലം |
വിശ്വപ്രാജ്ഞാദി ലക്ഷണം |
വാച്യവാചകതാഭേദാ |
ഭേദേനാനു പലബ്ധിതഃ ||

44. അകാരമാത്രം വിശ്വഃ സ്യാ–
ദുകാരസ്തൈജസഃ സ്മൃതഃ |
പ്രാജ്ഞോ മകാര ഇത്യേവം |
പരിപശ്യേത് ക്രമേണ തു ||

45. സമാധികാലാത് പ്രഗേവ |
വിചിന്ത്യാതി പ്രയത്നതഃ |
സ്ഥൂല സൂക്ഷ്മക്രമാത് സർവം |
ചിദാത്മനി വിലോപയേത് ||

46. ചിദാത്മാനം നിത്യശുദ്ധ–
ബുദ്ധമുക്ത സദദ്വയഃ |
പരമാനന്ദസംന്ദേഹോ |
വാസുദേവോഹമോമിതി ||

47. ആദിമധ്യാവസാനേഷു |
ദുഃഖം സർവമിദം യതഃ |
തസ്മാത് സർവം പരിത്യജ്യ |
തത്വതിഷ്ഠോ ഭവാനഘ ||

48. അവിഭ്യാതിമിരാതീതം |
സർവാഭാസവിവർജിതം |
ആനന്ദമമലം ശുദ്ധം |
മനോവാചാമഗോചരം ||

49. പ്രജ്ഞാനഘനമാനന്ദം |
ബ്രഹ്മാസ്മീതി വിഭാവയേത് |
ഇത്യുപനിഷത്

സപ്തമഭൂമികയിൽ വിദേഹമുക്തിയുടെ അവസ്ഥ കൈവരുന്നു. ആ ഭൂമിക എത്രയും ശാന്തമാണ് വാചാമഗോചരമാണ്. എല്ലാ ഭൂമികകളുടെയും അന്തിമസീമയായ ഇവിടെ സർവഭൂമികകളും അവസാനിക്കുന്നു. ഇതിൽ ലോകാചാരവും ദേഹാചാരവും ശാസ്ത്രാചാരവും തൃജിക്കപ്പെടുന്നു. വിശ്വം, പ്രാജ്ഞം, തൈജസം മുതലായ രൂപങ്ങളിൽ ഈ സമ്പൂർണ്ണ പ്രപഞ്ചവും ഓംകാരം തന്നെ. അതിൽ വാച്യവാചകഭേദമില്ല. ഭേദമുണ്ടെങ്കിൽ അത് പ്രാപിക്കാനും സാധ്യമല്ല. ഓംകാരത്തിന്റെ പ്രഥമമാത്രയായ അകാരം വിശ്വവും ഉകാരം തൈജസവും മകാരം പ്രാജ്ഞവുമാകുന്നു. സമാധിക്കു മുമ്പു തന്നെ കഠിന പ്രയത്നത്താൽ ഇതിനെപ്പറ്റി ചിന്തിക്കണം. സൂക്ഷ്മസ്ഥൂലക്രമത്തിൽ സർവവും ചിദാത്മാവിൽ ലയിപ്പിക്കണം. ചിദാത്മാവിനെ സ്വസ്വരൂപമെന്നു കരുതി ഞാൻ തന്നെയാണ് നിത്യനും ശുദ്ധനും അദ്വിതീയനും പരമാനന്ദമയനും വാസുദേവനും പ്രണവസ്വരൂപനുമെന്നുള്ള ദൃഢഭാവനയോടെയിരിക്കണം. ഈ പ്രപഞ്ചമാകെ ആദിമധ്യാന്ത രൂപത്തിൽ ദുഃഖമയമാണ്. അതിനാൽ സർവത്യാഗിയായി തത്വം തേടുക. ഞാൻ ആനന്ദരൂപനും നിർമ്മലനും പ്രജ്ഞാഘനനുമായ ബ്രഹ്മമാണെന്ന് ചിന്തിക്കണം. ഇതുതന്നെ ഉപനിഷദ്രൂപമായ രഹസ്യം.

അക്ഷ്യുപനിഷത്ത് സമാപിച്ചു.



# ആത്മപൂജോപനിഷത്ത്

ഓം. തസ്യ നിശ്ചിന്തനം ധ്യാനം. സർവകർമ്മ നിരാകരണമാവാഹനം. സർവ കർമ്മ നിരാകരണമാവാഹനം. നിശ്ചലജ്ഞാനമാസനം. സദോൻമുഖഭാവഃ പാദ്യം സദാമനസ്ക മർഘ്യം. സദ്ദീപ്തി രാചമനീയം വരാകുതപ്രവൃതിഃ സ്നാനം സർവാത്മകത്വദൃശ്യ വിലയോ ഗന്ധഃ ദൃശിശിഷ്ടമാത്മനഃ അക്ഷതഃ ചിദാദീപ്തിഃ പുഷ്പം. സൂര്യാത്മകത്വം ദീപഃ പരിപൂർണ്ണ ചന്ദ്രാമൃത രസൈകീകരണം നൈവേദ്യം. നിശ്ചലത്വം പ്രദക്ഷിണം. സോഹഭാവോ നമസ്കാരഃ പരമേശ്വര സ്തുതിർ മൗനം സദാ സന്തോഷോ വിസർജനം. ഏവം പരിപൂർണ്ണ രാജയോഗിനഃ സർവാത്മക പൂജോപചാരഃ സ്യാത്. സർവാത്മകസ്യ ആത്മാലോരോ ഭവതി. സർവനിരാമയ പരിപൂർണ്ണോƒഹമസ്മീതി. മുമുക്ഷുണാം മോക്ഷൈക സിദ്ധിർ ഭവതി.

ഇത്യുപനിഷത്

ധ്യാനം എന്നത് ആ ആത്മാവിന്റെ നിരന്തരമായ ചിന്തനം തന്നെയാണ്. എല്ലാ കർമ്മങ്ങളുടെയും ത്യാഗം ആവാഹനമെന്ന് അറിയപ്പെടുന്നു. സ്ഥിരജ്ഞാനം തന്നെയാണ് ആസനം. അതിന്റെ നേരേ എപ്പോഴും ഉന്മുഖനാകുന്നതാണ് പാദ്യം. അതിനു നേർക്ക് മനസ്സ് തികച്ചും വ്യാപരിക്കുന്നതാണ് അർഘ്യം എന്നത്. എപ്പോഴും ആത്മാരാമന്റെ ദീപ്തി തന്നെ

I K

യാണ് ആചമനീയമാണ്. അതിന്റെ പ്രാപ്തി തന്നെ സ്നാനവും. സർവാത്മകമായ ദൃശ്യത്തിന്റെ വിലയമാണ് ഗന്ധം എന്നതുകൊണ്ടുദ്ദേശിക്കുന്നത്. അന്തർജ്ഞാന ചക്ഷുസ്സാണ് അക്ഷതം. ചിത് പ്രകാശം തന്നെയാണ് പുഷ്പവും. സൂര്യാത്മകൻ തന്നെയാണ് ദീപ്തം. പരിപൂർണ്ണ ചന്ദ്രന്റെ അമൃത രസത്തിന്റെ ഏകീകരണമാണ് നൈവേദ്യം. സ്ഥിരതയാണ് പ്രദക്ഷിണം. 'സോഹം' എന്ന ഭാവമാണ് നമസ്കാരം. മൗനം എന്നത് പരമേശ്വരനു നേർക്കുള്ള സ്തുതി തന്നെയാണ്. സദാ സന്തുഷ്ടനായിരിക്കുകയെന്നതാണ് വിസർജനം. ഇപ്രകാരം പരിപൂർണ്ണ രാജയോഗിയുടെ സർവാത്മക രൂപമായ പൂജയും ഉപചാരവും സർവാത്മകതയും തന്നെയാണ് ആത്മാവിന് ആധാരമാകുന്നത്. ഈ ഭാവന മോക്ഷം ഇച്ഛിക്കുന്നവരുടെ മോക്ഷത്തിന്റെ സിദ്ധിയാകുന്നു. അതായത് സാധാരണ പൂജയെ സംബന്ധിച്ചിടത്തോളം ധ്യാനം, ആവാഹനം, ഗന്ധം, നൈവേദ്യം ആദിയായവ ആവശ്യമുള്ളതാകുന്നു. അതുപോലെ തന്നെ ആത്മപൂജയ്ക്ക് ഓരോന്നാവശ്യമാണ്. അതായത് അങ്ങനെയൊക്കെ ചെയ്താൽ മാത്രമേ ആത്മാവിന്റെ സമുചിതമായ പൂജയാകുന്നുള്ളൂ.

അത്മപൂജോപനിഷത്ത് സമാപിച്ചു.

# അധ്യാത്മോപനിഷത്ത്

### ശാന്തിപാഠം

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാ വശിഷ്യതേ

ഈ പരബ്രഹ്മം പൂർണ്ണമാണ്. ഈ ജഗത്തും പൂർണ്ണമാണ്. ഈ പൂർണ്ണ ബ്രഹ്മത്തിൽ നിന്നും പൂർണ്ണ ജഗത്ത് ഉല്പന്നമാകുന്നു. ഈ പൂർണ്ണ ബ്രഹ്മത്തിൽനിന്നും പൂർണ്ണജഗത്ത് എടുത്താലും പൂർണ്ണബ്രഹ്മം തന്നെ അവശേഷിക്കുന്നു.

ഹരി ഓം അന്തഃ ശരീരേ നിഹിതോ ഗുഹായാമജ ഏകോ ഹി നിത്യമസ്യ പൃഥിവീ ശരീരം യഃ പൃഥിവീമന്തരേ സഞ്ചരന്യം പൃഥിവീ ന വേദ യസ്യാപഃ ശരീരം യോ അപോ f ന്തരേ സഞ്ചരന്യമാപോ ന വിദുഃ യസ്യ തേജഃ ശരീരം യസ്തേ ജോ f ന്തരേ സഞ്ചരന്യം തേജോ ന വേദഃ യസ്യ വായുഃ ശരീരം യോ വായുമന്തരേ സഞ്ചരന്യം വായുർന വേദ യസ്യാകാശ ശരീരം യആകാശഃ മന്തരേ സഞ്ചരന്യമാകാശോ നവേദ യസ്യ മനഃ ശരീരം യോ മനോ f ന്തരേ സഞ്ചരന്യം മനോ ന വേദ യസ്യ ബുദ്ധിഃ ശരീരം യോ ബുദ്ധിമന്തരേ സഞ്ചരന്യം ബുദ്ധിർന വേദ യസ്യാഹങ്കാരഃ ശരീരം യോ f ഹംകാരമന്തരേ സഞ്ചരന്യം അഹങ്കാരോ ന വേദ. യസ്യസ്യ ചിത്തം ശരീരം യശ്ചിത്തമന്തരേ സഞ്ചരന്യം ചിത്തം ന വേദ യസ്യാ വ്യക്തം ശരീരം യോവ്യക്തമന്തരേ സഞ്ചരന്യമവ്യക്തം ന വേദ യസ്യാക്ഷരം ശരീരം യോ f ക്ഷരമന്തരേ സഞ്ചരന്യമന്തരം ന വേദ | യസ്യ മൃത്യു ശരീരം യോ മൃത്യുമന്തരേ സഞ്ചരന്യം മൃത്യുർന വേദ സ ഏഷ സർവഭൂതാന്തരാത്മാ f പഹതപാപ്മാ ദിവ്യോ ദേവ ഏകോ നാരായണഃ

1. അഹം മമേതി യോ ഭാവോ I
   ദേഹാക്ഷാഭാവനാത്മനി I
   അധ്യാസോയം നിരസ്തവ്യോ I
   വിദുഷാ ബ്രഹ്മനിഷ്ഠയാ II

ഹരി ഓം ശരീരത്തിന്റെ ഉള്ളിൽ ഹൃദയഗഹ്വരത്തിൽ ജനനമില്ലാത്ത ഒന്ന് നിത്യം വസിക്കുന്നു. അതിന്റെ ശരീരം പൃഥിയാണ്. അത് പൃഥിക്കുള്ളിൽ വസിക്കുന്നുവെങ്കിലും പൃഥി അതറിയുന്നില്ല. ജലം അതിന്റെ ശരീരമാണ്. അത് ജലത്തിനുള്ളിൽ വസിക്കുന്നുവെങ്കിലും ജലം അതറിയുന്നില്ല. അതിന്റെ ശരീരം തേജസ്സാണ്. അത് തേജസ്സിനുള്ളിൽ വസിക്കുന്നുവെങ്കിലും തേജസ്സ് അതറിയുന്നില്ല. അതിന്റെ ശരീരം വായുവാണ്. അത് വായുവിനുള്ളിൽ താമസിക്കുന്നുവെങ്കിലും വായു അത് അറിയുന്നില്ല. ആകാശം അതിന്റെ ശരീരമാണ്. അത് ആകാശത്തിനുള്ളിൽ വസിക്കുന്നുവെങ്കിലും ആകാശം അതറിയുന്നില്ല. അതിന്റെ ശരീരം മനസ്സാണ്. അത് മനസ്സിനുള്ളിലാണ് വസിക്കുന്നതെങ്കിലും മനസ്സ് അതറിയുന്നില്ല. ബുദ്ധി അതിന്റെ ശരീരമാണ്. അത് ബുദ്ധിക്കുള്ളിൽ വസിക്കുന്നുവെങ്കിലും ബുദ്ധി അതിനെ അറിയുന്നില്ല. അതിന്റെ ശരീരം അഹങ്കാരമാണ്. അത് അഹങ്കാരത്തിനുള്ളിലാണ് വസിക്കുന്നതെങ്കിലും അഹങ്കാരം അത് അറിയുന്നില്ല. ചിത്തം അതിന്റെ ശരീരമാണ്. അത് ചിത്തത്തിനുള്ളിലാണെങ്കിലും ചിത്തം അതറിയുന്നില്ല. അതിന്റെ ശരീരം അവ്യക്തമാണ്. അത് അവ്യക്ത

N P

ത്തിന്റെ ഉള്ളിലാണ് വസിക്കുന്നതെങ്കിലും അവ്യക്തം അതിനെ അറിയുന്നില്ല. അതിന്റെ ശരീരം അക്ഷരമാണ്. അത് അക്ഷര ത്തിനുള്ളിലാണ് വസിക്കുന്നതെങ്കിലും അക്ഷരം അതറിയുന്നി ല്ല. അതിന്റെ ശരീരം മൃത്യുവാണ്. അത് മൃത്യുവിന്നുള്ളിലാണ് വസിക്കുന്നതെങ്കിലും മൃത്യു അതിനെ അറിയുന്നില്ല. അതു തന്നെയാണ് ഇക്കാണുന്ന സർവഭൂതങ്ങളുടെയും അന്തരാത്മാ വ്. അതിന്റെ പാപങ്ങൾ നശിച്ചു പോയിരിക്കുന്നു. അതുതന്നെ ഏകനും ദിവ്യനുമായ നാരായണൻ. ദേഹേന്ദ്രിയാദി അനാത്മ പദാർത്ഥങ്ങളും അതിനുമുപരി ഞാനെന്നും എന്റേത് എന്നും ഉള്ള ഭാവവും ഉണ്ട്. അത് ഭ്രമം മാത്രം. അതുകൊണ്ട് അറി വുള്ളവർ ബ്രഹ്മനിഷ്ഠയാൽ ഈ അധ്യാസം അകലെയാക്ക ണം.

2. ജ്ഞാത്വാ തം പ്രത്യഗാത്മാനം I
ബുദ്ധി തദ് വൃത്തിസാക്ഷിണം I
സോഹമിത്യേവ തദ് വൃത്യാ I
സ്വാന്യത്രാത്മമതിം ത്യജേത് II

3. ലോകാനുവർത്തനം ത്യക്ത്വാ I
ത്യക്ത്വാ ദേഹാനുവർത്തനം I
ശാസ്ത്രാനുവർത്തനം തൃക്ത്വാ I
സ്വാധ്യാസാപനയം കുരു II

4. സ്വാത്മന്യേവ സദാ സ്ഥിത്വാ
മനോ നശ്യതി യോഗിനഃ I
യുക്ത്യാ ശ്രുത്വാ സ്വാനുഭൂത്യാ I
ജ്ഞാത്വാ സർവാത്മ്യമാത്മനഃ II

5. നിദ്രായാഃ ലോകവാർത്തായാ I
ശബ്ദാദേരാത്മ വിസ്മൃതേഃ I
ക്വചിന്നാവസരം ദത്വാ I
ചിന്തയാത്മാനമാത്മനി II

പ്രത്യഗാത്മാവാണ് സ്വയം ബുദ്ധിക്കും അതിന്റെ വൃത്തിക്കും സാക്ഷി എന്നറിഞ്ഞ് അത് ഞാനാണ് എന്ന ചിന്തയോടെ താനൊഴികെ മറ്റെല്ലാ പദാർത്ഥങ്ങളെയും ഉപേക്ഷിക്കുക. ലോകാനുവർത്തനവും ദേഹാനുവർത്തനവും ശാസ്ത്രാനു വർത്തനവും ത്യജിച്ച് ആത്മാവിലുള്ള അധ്യാസവും ഉപേക്ഷി ക്കുക. ആത്മസ്ഥിതനായി യുക്തി, ശ്രവണം, സ്വാനുഭൂതി എന്നിവ മുഖേന സ്വയം സകലതിന്റെയും ആത്മരൂപമാണെ ന്നറിഞ്ഞു കഴിയുമ്പോൾ യോഗിയുടെ മനസ്സ് നശിക്കുന്നു. ഉറ ക്കം, ലോകവാർത്തകൾ, ശബ്ദാദിവിഷയങ്ങൾ ആത്മവിസ്ത രണം എന്നിവക്ക് ഒരിടത്തും ഇടം നൽകാതെ ആത്മാവിൽ തന്നെ ആത്മാവിനെ വിചിന്തനം ചെയ്യുക.

6. മാതാപിതോർമലോദ്ഭൂതാ I
മലമാംസമയം വപുഃ I
ത്യക്ത്വാ ചണ്ഡാലവിത്ദൂരം I
ബ്രഹ്മഭൂയ കൃതീഭവ II

7. ഘടാകാശം മഹാകാശ I
ഇവാത്മാനം ചിദാത്മനി
വിലാപ്യാഖണ്ഡഭാവേന I
തൂഷ്ണീം ഭവ സദാ മുനേ II

8. സ്വപ്രകാശമധിഷ്ഠാനം I
സ്വയം ഭൂയ സദാത്മനാ I
ബ്രഹ്മാണ്ഡമപി പിണ്ഡാണ്ഡം I
ത്യജ്യതാം മലഭാണ്ഡവത് II

9. ചിദാത്മനി സദാനന്ദേ I
ദേഹരൂഢാമഹം ധിയം I
നിവേശ്യലിംഗമുത്സൃജ്യ
കേവലോ ഭവ സർവദാ II

10. യത്രൈഷ ജഗദാഭാസോ I
ദർപ്പണാന്തപുരം യഥാ I
തദ് ബ്രഹ്മാഹമിതിജ്ഞാത്വാ I
കൃതകൃത്യോഭവാനഘ

ഈ ശരീരം മാതാപിതാക്കന്മാരുടെ മലത്തിൽ നിന്നു ഉണ്ടാ യിട്ടുള്ളതും മലമാംസമയവുമാണ് അതിനാൽ അതിനെ ചണ്ഡാളനെപ്പോല കരുതി ബ്രഹ്മസ്വരൂപനും കൃതകൃത്യനു മായി ഭവിക്കുക. മഹർഷേ, മഹാകാശത്തിൽ ഘടാകാശമെന്ന പോലെ പരമാത്മാവിൽ ആത്മാവിനെ ലയിപ്പിച്ച് അഖണ്ഡഭാ വത്തോടെ മൂകനായിരിക്കുക. സ്വയം പ്രകാശാത്മകവും അധി ഷ്ഠാന ബ്രഹ്മരൂപവുമായി തീർന്ന് ബ്രഹ്മാണ്ഡത്തെയും പിണ്ഡാണ്ഡത്തെയും മലപാത്രമെന്ന പോലെ പരിത്യജിക്കേണ്ട താണ്. ശരീരത്തിൽ രൂഢമൂലമായ അഹങ്കാരബുദ്ധിയെ സദാ ആനന്ദരൂപമായ ചിദാത്മാവിൽ ഉറപ്പിച്ച് ലിംഗശരീരം ത്യജിച്ച് സദാ കേവലാത്മസ്വരൂപനായി ഭവിക്കുക. അനഘ, കണ്ണാടി യിൽ ഒരു നഗരം കാണപ്പെടുന്നതുപോലെ ഏതൊന്നിലാണോ ഈ ജഗത്തിന്റെ പ്രതീതിയുണ്ടാകുന്നത് ആ ബ്രഹ്മം ഞാൻ തന്നെയാണ്. എന്നു മനസ്സിലാക്കി നീ കൃതകൃത്യനായി ഭവി ച്ചാലും.

11. അഹങ്കാര ഗ്രഹാന്മുക്തഃ I
സ്വരൂപമുപപദ്യതേ I
ചന്ദ്രവദ്വിമലഃ പൂർണ്ണഃ I
സദാനന്ദഃ സ്വയം പ്രഭഃ II

12. ക്രിയാനാശേ ഭവേച്ചിന്താ I
നാശോ f സ്മാദ് വാസനക്ഷയഃ I
വാസനാപ്രക്ഷയാന്മോക്ഷഃ I
സാ ജീവന്മുക്തിരുച്യതേ II

13. സർവത്ര സർവതഃ സർവ–
ബ്രഹ്മ മാത്രാവലോകനം I

സദ്ഭാവഭാവനാദാർഢ്യാദ് I
വാസനാലയമശ്നുതേ II

14. പ്രമാദോ ബ്രഹ്മനിഷ്ഠായാം I
ന കർത്തവ്യഃ കദാചന I
പ്രാമോദോ മൃത്യുരിത്യാഹു I
ർവിദ്യായാം ബ്രഹ്മവാദിന II

15. യഥാപകൃഷ്ടം ശൈവാലം I
ക്ഷണമാത്രം ന തിഷ്ഠതി
ആവൃണോതി തഥാ മായാ I
പ്രാജ്ഞം വാപി പരാങ്മുഖം II

ആത്മ സ്വരൂപം പ്രാപിക്കുവാൻ അഹങ്കാരത്തിൽ നിന്ന് വിമുക്തനായ വ്യക്തിക്കു മാത്രമേ സാധിക്കുകയുള്ളൂ. അതിനു ശേഷം ചന്ദ്രനെന്നോണം നിർമ്മലനായി സദാ ആനന്ദസ്വരൂപത്തിൽ സ്വയം പ്രകാശിതനായിത്തീരുന്നു. ക്രീയാനാശത്തിൽ ചിന്താനാശവും ചിന്താനാശത്തിൽ വാസനാനാശവും ഉണ്ടാകുന്നു. വാസനാനാശം തന്നെ മോക്ഷം. അതു തന്നെയാണ് ജീവന്മുക്തി, സർവത്ര സകലഭാഗത്തും എല്ലാറ്റിനെയും കേവലബ്രഹ്മസ്വരൂപമായി കാണുക എന്നുള്ള സദ്ഭാവന ദൃഢമായിത്തീരുമ്പോൾ വാസനാനാശം സംഭവിക്കുന്നു. ബ്രഹ്മനിഷ്ഠയിൽ ഒരു കാരണവശാലും പ്രമാദം കാണിക്കരുത്. എന്തുകൊണ്ടെന്നാൽ അതു തന്നെയാണ് മരണം എന്ന് വേദാന്തികൾ പറയുന്നു. പായൽ വെള്ളത്തിൽ നിന്ന് അല്പം തെറ്റി മാറിയാലും അത് വീണ്ടും വെള്ളത്തെ ആവരണം ചെയ്യാതിരിക്കുന്നില്ല. അതുപോലെ ബുദ്ധിമാനായ വ്യക്തിയും ബ്രഹ്മനിഷ്ഠയിൽ നിന്ന് തെറ്റിമാറിയാൽ മായ അവനെ ആവരണം ചെയ്യാതിരിക്കുകയില്ല.

16. ജീവതോ യസ്യ കൈവല്യംI
വിദേഹോ f പി സ കേവലഃ I
സമാധിനിഷ്ഠതാമേത്യ I
നിർവികല്പോ ഭവാനഘ II

17. അജ്ഞാനഹൃദയ ഗ്രന്ഥേ-
ർ നിഃശേഷവിലയസ്തദാ I
സമാധിനാ വികല്പേന I
യദാദ്വൈതാത്മദർശനം II

18. തത്രാത്മത്വം ദൃഢീകുർവന I
അമാദിഷു സംത്യജൻ I
ഉദാസീനതയാ തേഷു I
തിഷ്ഠേത് ഘടപടാദിവത് II

19. ബ്രഹ്മാദിസ്തംബ പര്യന്തം I
മൃഷാമാത്രാ ഉപാധയഃ I
തതഃ പൂർണ്ണം സ്വമാത്മാനം I
പശ്യേദേകാത്മനാ സ്ഥിതഃ II

20. സ്വയം ബ്രഹ്മാ സ്വയം വിഷ്ണുഃ I
സ്വയമിന്ദ്രഃ സ്വയം ശിവഃ I
സ്വയം വിശ്വമിദം സർവം I
സ്വസ്മാദന്യം ന കിഞ്ചന II

ആർക്ക് ജീവിച്ചിരിക്കുമ്പോൾ തന്നെ കൈവല്യം ലഭിക്കാൻ കഴിയുന്നോ അവൻ ദേഹരഹിതനായിത്തീർന്നതിനു ശേഷവും ബ്രഹ്മസ്വരൂപനായിത്തീരും. അതിനാൽ അനഘ, നീ സമാധിനിഷ്ഠനായി വികല്പ രഹീതനായിഭവിക്കുക. നിർവികല്പ സമാധിയാൽ ആത്മദർശനം സാധിച്ചാൽ ഹൃദയത്തിലെ അജ്ഞാന ഗ്രന്ഥികൾ അറ്റുപോകുന്നു. ആത്മാവിൽ ആത്മഭാവം ഉറപ്പിച്ച് അഹങ്കാരാദികളിലുള്ള ആത്മഭാവം വെടിയുക. വസ്ത്രം, പാത്രം, മുതലായവയിൽ ഉദാസീന ഭാവം വഹിക്കുന്നതുപോലെ തന്നെ അഹങ്കാരാദികളിലും ഉദാസീന ഭാവത്തോടെ ജീവിക്കണം. ബ്രഹ്മം മുതൽ പുൽക്കൊടി വരെയുള്ള എല്ലാ ഉപാധികളും മിഥ്യയാണ്. അതിനാൽ സ്വരൂപത്തിൽ സ്ഥിതിചെയ്യുന്ന പൂർണ്ണമായ ആത്മാവിനെതന്നെ സകലയിടത്തും ദർശിക്കണം. ബ്രഹ്മാവും വിഷ്ണുവും ഇന്ദ്രനും ശിവനും ജഗത്തും എന്നല്ല ഈ കാണുന്ന സകലതും ഞാൻ തന്നെ. എന്നിൽ നിന്നും ഭിന്നമായി ഒന്നുമില്ല എന്ന ചിന്താഗതി ഉണ്ടാകണം.

21. സ്വാത്മത്യാരോപിതാശേഷാ I
ഭാസ വസ്തുനിരാസതഃ I
സ്വയമേവ പരം ബ്രഹ്മ I
പൂർണ്ണമദ്വയമക്രിയം II

22. അസത് കല്പോ വികല്പോയം I
വിശ്വമിത്യേകവസ്തുനാ I
നിർവികാരേ നിരാകാരേ I
നിർവിശേഷേ ഭിദാ കുതഃ II

23. ദൃഷ്ടദർശനദൃശ്യാദി-
ഭാവശൂന്യേ നിരാമയേ I
കല്പാർണ്ണവ ഇവാത്യന്തം I
പരിപൂർണ്ണേ ചിദാത്മനാ II

24. തേജസീവ തമോ യത്ര I
വിലീനം ഭ്രാന്തി കാരണം I
അദ്വിതീയേ പരേ തത്വേ I
നിർവിശേഷ ഭിദാകുതഃ II

25. ഏകാത്മകേ പരേ തത്വേ I
ഭേദകർത്താ കഥം വസേത് I
സുഷുപ്തൗ സുഖമാത്രായാം I
ഭേദഃ കനാവലോകിതഃ II

സ്വകീയമായ ആത്മാവിൽ തന്നെ സകല വസ്തുക്കളുടെയും പ്രതീതി കേവലം ആരോപിതമാകുന്നു. അത് ദുരീകരിച്ചാൽ സ്വയം പൂർണ്ണവും അദ്വൈതവും ക്രിയാശൂന്യവുമായ പരബ്രഹ്മമാകാൻ സാധിക്കും. ഒരേ ആത്മരൂപത്തിലുള്ള വസ്തു

വിൽ ജഗദ്രൂപമായ വികല്പം തോന്നുന്നത് മിഥ്യയാണ്. എന്തെന്നാൽ നിർവികാരവും നിരാകാരവും അവയവരഹിതവുമായ വസ്തുവിൽ എങ്ങനെയാണ് ഭേദം സംഭവിക്കുക? ചിദാത്മാവ് ദ്രഷ്ടാവ് ദർശനം ദൃശ്യം എന്നീ ഭാവങ്ങളില്ലാത്തതും നിർദ്ദോഷവും പ്രളയസമുദ്രം പോലെ പരിപൂർണ്ണവുമാണത്. ആകാശത്തിൽ അന്ധകാരം വിലയം പ്രാപിക്കുന്നതുപോലെ പരമതത്വത്തിൽ ഭ്രമത്തിന്റെ കാരണം വിലയം പ്രാപിക്കുന്നു. അത് അവയവരഹിതമാണ് അതിനാൽ അതിൽ എങ്ങനെ ഭേദം ഉണ്ടാകാനാണ്? സുഷുപ്തിസുഖരൂപമാണ്. അതിൽ ആര് ഭേദം കാണുന്നു?

26. ചിത്തമൂലോ വികല്പോയം I
ചിത്താഭാവേ നകശ്ചന I
അതശ്ചിത്തം സഹാധേഹി I
പ്രത്യഗ്രൂപേ പരാത്മനി II

27. അഖണ്ഡാനന്ദമാത്മാനം I
വിജ്ഞായ സ്വസ്വരൂപതഃ I
ബഹിരന്തഃ സദാനന്ദ I
രസാസ്വാദനമാത്മനി II

28. വൈരാഗ്യസ്യ ഫലം ബോധോ I
ബോധസ്യോപരതിഃ ഫലം I
സ്വാനന്ദാനുഭവാത് ശാന്തി I
രേഷൈവോപരതേ ഫലം II

29. യദ്യുത്തരോത്തരാഭാവേ I
പൂർവരൂപം തു നിഷ്ഫലം I
നിവൃത്തിഃ പരമാ തൃപ്തി– I
രാനന്ദോ f നുപമഃസ്വതഃ II

30. മായോപാധിർ ജഗദ്യോനിഃ I
സർവജ്ഞത്വാദിലക്ഷണഃ I
പാരോക്ഷ്യശബലഃ സത്യാ–
ദ്യാത്മകസ്തദ് പദാഭിധഃ II

ചിത്തമാണ് ഈ വികല്പത്തിന് മൂലകാരണം. ചിത്തമില്ലെങ്കിൽ യാതൊരു വിധ വികല്പവുമില്ല. അതിനാൽ നീ പ്രത്യഗ്സ്വരൂപമായ പരമാത്മാവിൽ ചിത്തത്തെ ഏകാഗ്രമാക്കുക. അഖണ്ഡാനന്ദ സ്വരൂപമായ ആത്മാവ് സ്വസ്വരൂപമാണെന്നറിഞ്ഞ് ഈ ആത്മാവിൽ തന്നെ ബാഹ്യാഭ്യന്തരമായി എപ്പോഴും ആനന്ദരസമാസ്വദിക്കുക. വൈരാഗ്യത്തിന്റെ ഫലം ജ്ഞാനവും ജ്ഞാനത്തിന്റെ ഫലം ഉപരതിയുമാണ്. ആത്മാനന്ദനുഭൂതിയാൽ സിദ്ധിക്കുന്ന ശാന്തിയാണ് ഉപരതിയുടെ ഫലം മുമ്പിൽ സൂചിപ്പിച്ചവയിൽ ഉത്തരോത്തരമായി ഒന്നുമില്ലെങ്കിൽ ആദ്യവസ്തുനിഷ്ഫലമാണ്. വിഷയങ്ങളിൽ നിന്ന് വിമുക്തി നേടുന്നതിലാണ് പരമതൃപ്തി ആത്മാനന്ദം അമുപമമാകുന്നു. മായോപാധിയോടുകൂടിയതും ജഗത്തിന്റെ ഉല്പത്തിസ്ഥാനവും സർവജ്ഞാത്വാദി ലക്ഷണയുക്തിവും പാരോക്ഷ്യ ശബളവും സത്യാദിസ്വരൂപവത്തുമായ പരമാത്മാവു തന്നെയാണ് തത് എന്ന ശബ്ദത്താൽ അറിയപ്പെടുന്നത്.

31. ആലംബനതയാ ഭാതി I
യോ f സ്മത് പ്രത്യയശബ്ദയോഃ I
അന്തഃകരണസംഭിന്ന–
ബോധഃ സത്യം പദാഭിധഃ II

32. മായാവിദ്യേ വിഹായൈവ I
ഉപാധിപരജീവയോഃ I
അഖണ്ഡം സച്ചിദാനന്ദം I
പരം ബ്രഹ്മ വിലക്ഷ്യതേ II

33. ഇത്ഥം വാക്യൈസ്തഥാർത്ഥാനു–
സന്ധാനം ശ്രവണം ഭവേത് I
യുക്ത്യാ സംഭാവിതത്വാനു–
സന്ധാനാം മനനം തു തത് II

34. താഭ്യാം നിർവിചികിത്സ്യേർത്ഥേ I
ചേതസഃ സ്ഥാപിതസ്യ യത് I
ഏകതാനത്വമേതദ്ധി I
നിദിധ്യാസനമുച്യതേ II

35. ധ്യാതൃധ്യാനേ പരിത്യജ്യ I
ക്രമാത് ധ്യേയൈക ഗോചരം I
നിവാതദീപവച്ചിത്തം I
സമാധിരഭിധീയതേ I

തന്നെ സംബന്ധിക്കുന്ന അനുഭവവും ശബ്ദാശ്രയവും അന്തഃകരണ സംഭിന്ന ജ്ഞാനത്തോടുകൂടിയതുമായ ജീവനെ 'ത്വം' എന്ന നിലയിൽ വർണ്ണിക്കപ്പെടുന്ന പരമാത്മാവിന് 'മായ' എന്നും ജീവന് 'അവിദ്യ' എന്നും രണ്ട് ഉപാധികളുണ്ട്. ഇവ കൈവിട്ടാൽ അഖണ്ഡസച്ചിദാനന്ദമയാ പരബ്രഹ്മം ലക്ഷീകരിക്കും. ഇങ്ങനെ തത് ത്വമസി എന്നീ വാക്യങ്ങളാൽ ജീവബ്രഹ്മൈക്യരൂപത്തിലുള്ള അറ്ത്ഥം അനുസന്ധാനം ചെയ്യുന്നതാണ് ശ്രണം. കേട്ടതിന്റെ അർത്ഥം യുക്തിപൂർവ്വം ചിന്തിക്കുന്നതാണ് മനനം. ശ്രവണമനനങ്ങളാൽ സംശയരഹിതമായി സിദ്ധിച്ച അർത്ഥത്തിൽ ചിത്തം സ്ഥാപിച്ചുറപ്പിക്കുന്നതാണ് നിദിധ്യാസനം. ധ്യാതാവിനെയും ധ്യാനത്തെയും ഉപേക്ഷിച്ച് ചിത്തം കേവലം ധ്യേയത്തെത്തന്നെ വിഷയരൂപമായി കരുതണം. പിന്നെ കാറ്റില്ലാത്ത സ്ഥാനത്ത് സ്ഥാപിച്ച ദീപം പോലെ നിശ്ചമായിരിക്കണം. അത് സമാധിയാണ്.

36. വൃത്തയസ്തു തദാനീമ I
പ്യജ്ഞാതാ ആത്മഗോചരാ I
സ്മരണാദനുമീയന്തേ I
വ്യത്ഥിതസ്യ സമുത്ഥിതാ II

37. അനാദാവിഹ സംസാരേ I
സഞ്ചിതാ കർമ്മ കോടയഃ I
അനേന വിലയം യാന്തി I
ശുദ്ധോ ധർമ്മോ വിവർദ്ധതേ II

38. ധർമ്മ മേഘമിമം പ്രാഹു I
സമാധിഃ യോഗവിത്തമഃ I
വർഷത്യേഷ യഥാ ധർമ്മാ I
മൃതധാരാ സഹസ്രശഃ II

39. അമുനാ വാസനാജാലേ I
നിഃശേഷം പ്രവിലീയതേ I
സമൂലോന്മൂലിതോ പുണ്യ I
പാപാഖ്യേ കർമ്മസഞ്ചയേ II

40. വാക്യമപ്രതിബദ്ധം സത് I
പ്രാക് പരോക്ഷാവദാസതേ I
കരാമലകവത് ബോധ I
മപരോക്ഷം പ്രസൂയതേ II

സമാധിയിൽ വൃത്തികൾ ആത്മ രൂപവിയുക്തങ്ങളാണ്. അതുകൊണ്ട് ഒന്നും തോന്നുന്നില്ല. എന്നാൽ സമാധിയിൽ നിന്നുണർന്ന വ്യക്തിയുടെ ഉത്ഥാപിതവൃത്തികൾ സ്മരണ കൊണ്ട് അനുമാനിക്കാം. ഈ അനാദിപ്രപഞ്ചത്തിൽ കോടി ക്കണക്കിന് കർമ്മങ്ങൾ സഞ്ചിതമാണ്. എന്നാൽ ഈ സമാധി മുഖേന അവയെല്ലാം നഷ്ടമായിപ്പോകുന്നു. ശുദ്ധധർമ്മങ്ങൾ വർദ്ധിക്കുന്നു. ഉത്തമയോഗവേത്താക്കൾ സമാധിയെ ധർമ്മ മേഘമെന്ന് പറയുന്നു. കാരണം അത് മേഘമെന്നോണം അനേകം സഹസ്രം ധാരകളോടെ വർഷിക്കുന്നു. സമാധിയിൽ വാസനാസമൂഹങ്ങൾ പൂർണ്ണമായും വിലയം പ്രാപിക്കുന്നു. പാപപുണ്യകർമ്മസമൂഹങ്ങൾ നശിപ്പിക്കപ്പെടുമ്പോൾ ആ തത്ത്വമസി എന്ന വാക്യം ആദ്യം പരോക്ഷജ്ഞാനരൂപത്തിൽ പ്രകാശിക്കുന്നു. പിന്നെ കൈയിലെ നെല്ലിക്കയെപ്പോലെ നിഷ്പ്രയാസം അപരോക്ഷ ജ്ഞാനം ലഭിക്കുന്നു.

41. വാസനാനുദയോ ഭോഗ്യേ I
വൈരാഗ്യസ്യ തദാവധി I
അഹംഭാവോദയാ ഭാവോ I
ബോധസ്യ പരമാവധിഃ II

42. ലീനവൃത്തേരനുല്പത്തിർ I
മര്യാദോപരതേസ്തു സാ I
സ്ഥിതപ്രജ്ഞോ യതിരയം I
യഃ സദാനന്ദമശ്നുതേ II

43. ബ്രഹ്മണ്യേവ വിലീനാത്മാ I
നിർവികാരോ വിനിഷ്ക്രിയഃ II

44. നിർവികല്പാ ച ചിന്മാത്ര-
വൃത്തിഃ പ്രജ്ഞേതി കഥ്യതേ I
സാ സർവദാ ഭവേദ്യസ്യ സ I
ജീവന്മുക്ത ഇഷ്യതേ II

45. ദേഹേന്ദ്രിയേഷ്വഹംഭാവഃ I
ഇദംഭാവസ്തദന്യകേ I
യസ്യ നോ ഭവതഃ ക്വാപി I
സ ജീവന്മുക്തഃ ഉച്യതേ II

ഭോഗ്യപദാർത്ഥങ്ങളിൽ താല്പര്യം ഉണ്ടാകരുത്. അങ്ങനെ താല്പര്യം ഉണ്ടാകാതിരുന്നാൽ വൈരാഗ്യമായി. അഹംഭാവം ഉണ്ടാകാൻ പാടില്ല. അഹംഭാവം തീരെയില്ലാതായാൽ അത് ജ്ഞാനത്തിന്റെ പരാ കാഷ്ഠയാണ്. അതുപോലെ ലയം പ്രാപിച്ച വൃത്തികൾ വീണ്ടും ഉണ്ടാകരുത്. അത് ഉപരതിയുടെ അവധിയാണ്. അങ്ങനെ സ്ഥിതപ്രജ്ഞനായ യതി ആനന്ദമനു ഭവിക്കുന്നു. ബ്രഹ്മത്തിൽ മനസ്സ് ലയിച്ചവൻ നിർവികാരനും നിഷ്ക്രിയനുമായിരിക്കും. ബ്രഹ്മവും ജീവനും ശോധിക്കപ്പെട്ട് രണ്ടിന്റെയും ഏകീഭാവത്തിൽ ലീനമായ വൃത്തിവികല്പ രഹി തവും ചൈതന്യരൂപവുമാകുന്നു. അപ്പോൾ അത് പ്രജ്ഞ എന്ന് പറയപ്പെടുന്നു. ആരിലാണോ ഈ പ്രജ്ഞ സർവദാ ഉള്ളത് അവൻ ജീവന്മുക്തനാണ്. ദേഹേന്ദ്രിയാദികളിൽ അഹംഭാവ മില്ലാത്തവനും ഇതല്ലാതെ അന്യപദാർത്ഥങ്ങളിൽ ഇത് എന്റെ താണ് എന്ന ഭാവമില്ലാത്തവനും ജീവന്മുക്തനാകുന്നു.

46. ന പ്രത്യഗ് ബ്രഹ്മണോർ ഭേദം I
കദാപി ബ്രഹ്മസർഗ്ഗയോഃ I
പ്രജ്ഞയാ യോ വിജാനാതി I
സ ജീവന്മുക്ത ഇഷ്യതേ II

47. സാധുഭിഃ പൂജ്യമാനേ f സ്മിൻ I
പീഡ്യമാനേ f പി ദുർജനൈഃ I
സമഭാവോ ഭവേദ്യസ്യ I
സ ജീവന്മുക്ത ഇഷ്യതേ II

48. വിജ്ഞാത ബ്രഹ്മ തത്വസ്യ I
യഥാപൂർവം ന സംസൃതിഃ I
അസ്തി ചേന്ന സ വിജ്ഞാതഃ I
ബ്രഹ്മ ഭാവോ ബഹിർ മുഖഃ II

49. സുഖാദ്യനുഭവോ യാവ- I
ത്താവത് പ്രാരബ്ധമിഷ്യതേ I
ഫലോദയഃ ക്രിയാപൂർവോ I
നിഷ്ക്രിയോ നഹി കുത്രചിത് II

50. അഹം ബ്രഹ്മേതി വിജ്ഞാനാത്
കല്പകോടി ശതാർജ്ജിതം I
സഞ്ചിതം വിലയം യാതി I
പ്രബോധാത് സ്വപ്നകർമ്മവത് II

ജീവാത്മപരമാത്മാക്കൾ ഒന്നാണെന്നും ബ്രഹ്മത്തിനു സൃഷ്ടിക്കും തമ്മിൽ ഭേദമില്ലെന്നും ബുദ്ധികൊണ്ട് അറിയുന്ന വനാണ് ജീവന്മുക്തൻ. സജ്ജനങ്ങങ്ങൾ പൂജിച്ചാലും ദുർജ

നങ്ങൾ പീഡിപ്പിച്ചാലും സദാ സകലരോടും സമഭാവന പുലർത്തുന്നവനാണ് ജീവന്മുക്തൻ. ബ്രഹ്മ തത്വം ഗ്രഹിച്ചവന്റെ ദൃഷ്ടിയിൽ പ്രപഞ്ചം മുമ്പു കണ്ടതുപോലെയല്ല കാണപ്പെടുക. അവൻ മുമ്പുകണ്ടതുപോലെ തന്നെയാണ് പ്രപഞ്ചം കാണുന്നതെങ്കിൽ അവൻ ബ്രഹ്മഭാവം അറിഞ്ഞിട്ടില്ല. കേവലം ബഹിർമുഖനാണവൻ. സുഖാദ്യനുഭൂതികൾ ഉള്ളിടത്തോളം പ്രാരബ്ധ കർമ്മവും ഉണ്ട്. കാരണം ഓരോ ഫലോദയവും സംഭവിക്കുന്നത് ക്രിയാപൂർവമാണ്. ക്രിയകൂടാതെ ഫലമില്ല. ഉണർന്നതിനുശേഷം സ്വപ്നത്തിലെ ക്രിയ അവസാനിക്കുന്നതുപോലെ "ഞാൻ ബ്രഹ്മമാണ്. എന്ന ബോധം ജനിച്ചുകഴിഞ്ഞാൽ കോടിക്കണക്കിന് ജന്മംകൊണ്ട് ആർജ്ജിച്ച സഞ്ചിത കർമ്മങ്ങളും നശിച്ചുപോകുന്നു.

51. സ്വമസംഗമുദാസീനം I
പരിജ്ഞായ നഭോ യഥാ I
ന ശ്ലിഷ്യതേ യതിഃ കിഞ്ചിത് I
കദാചിത് ഭാവി കർമ്മഭിഃ II

52. ന നഭോ ഘടയോഗേന I
സുരാഗന്ധേന ലിപ്യതേ I
തഥാ f ത്മോപാധി യോഗേന I
തദ്ധർമ്മോ നൈവ ലിപ്യതേ II

53. ജ്ഞാനോദയാത്പുരാരബ്ധം I
കർമ്മ ജ്ഞാനാനി നശ്യതി I
അദത്വാ സ്വഫലം ലക്ഷ്യ– I
മുദ്ദിശ്യോത്സൃഷ്ടബണവത് II

54. വ്യാഘ്രബുദ്ധ്യാ വിനിർമുക്തോ
ബാണഃപശ്ചാത്തു ഗോമതൗ I
ന തിഷ്ഠതി ഭിനത്യേവ I
ലക്ഷ്യം വേഗേന നിർഭരം II

55. അജരോസ്മ്യമരോസ്മീതി I
യ ആത്മാനം പ്രപദ്യതേ I
തദാത്മനാ തിഷ്ഠതോസ്യ കുതഃ I
പ്രാരബ്ധകല്പനാ II

താൻ ആകാശമെന്നോണം അസംഗനാണെന്ന് നല്ലപോലെ ഗ്രഹിച്ച് യോഗി ഭാവികർമ്മങ്ങളിൽ അല്പവും ലിപ്തനാകുന്നില്ല. മദ്യകുംഭത്തിൽ കാണപ്പെടുന്ന ആകാശം മദ്യഗന്ധത്താൽ ലിപ്തമാകുന്നില്ല. അതുപോലെ ഉപാധി യോഗത്താൽ ആത്മാവ് അതിന്റെ ധർമ്മങ്ങളാൽ ലിപ്തനാകില്ല. ലക്ഷ്യം മുൻനിർത്തി വിട്ടബാണം ലക്ഷ്യം ഭേദിക്കും. അതുപോലെ ജ്ഞാനോദയത്തിനു മുമ്പ് ചെയ്യപ്പെട്ട കർമ്മങ്ങൾ ജ്ഞാനോദയത്തിനുശേഷം ഫലം നൽകും. ചെയ്തതിന്റെ ഫലം എന്നായാലും അനുഭവിക്കണം. ജ്ഞാനം കൊണ്ട് കർമ്മനാശം സംഭവിക്കുന്നില്ല. കടുവയെ ഉദ്ദേശിച്ച് അയച്ച അമ്പ് പശുവിലാണ് കൊണ്ടതെന്ന് ബോധ്യം വന്നാലും തടയാൻ സാധ്യമല്ല. ബാണം ലക്ഷ്യം തകർക്കും, അതുപോലെ ചെയ്യപ്പെട്ട കർമ്മം ജ്ഞാനോദയത്തിനുശേഷവും ഫലം നൽകുന്നു. ഞാൻ അജരനാണ്, ഞാൻ അമരനാണ്, എന്ന നില കൈവന്നവൻ ആത്മരൂപനാകുന്നു. അവന് പ്രാരബ്ധ കർമ്മ സങ്കല്പങ്ങൾ എവിടെയാണ്? ജ്ഞാനിക്ക് പ്രാരബ്ധ കർമ്മങ്ങളുമായി ബന്ധം ഇല്ല തന്നെ.

56. പ്രാരബ്ധം സിദ്ധ്യതി തദാ I
യദ് ദേഹാത്മനാ സ്ഥിതിഃ I
ദേഹാത്മഭാവോ നൈവേഷ്ടം I
പ്രാരബ്ധം ത്യജ്യതാമതഃ II

57. പ്രാരബ്ധ കല്പനാപ്യസ്യ I
ദേവസ്യ ഭ്രാന്തിരേവ ഹി II

58. അധ്യസ്തസ്യ കുതസ്തത്വ I
മസത്യസ്യ കുതോജനിഃ I
അജാതസ്യ കുതോ നാശഃ I
പ്രരബ്ധമസതഃ കുതഃ II

59. ജ്ഞാനേന ജ്ഞാനകാര്യസ്യ I
സമൂലസ്യ ലയോ യദി I
തിഷ്ഠത്യയം കഥം ദേഹ I
ഇതി ശങ്കവതോ ജഡാൻ II

പ്രാരബ്ധം ഉണ്ടായിരിക്കുന്നത് ദേഹത്തിൽ ആത്മബുദ്ധിയുള്ളപ്പോളാണ്. എന്നാൽ ശരീരത്തിൽ ആത്മഭാവം സങ്കല്പിക്കുക ഒരിക്കലും പ്രിയമല്ല. അതിനാൽ ദേഹത്തിലെ ആത്മബുദ്ധി ത്യജിച്ച് പ്രാരബ്ധകർമ്മം ത്യജിക്കുക. ദേഹഭ്രാന്തി ജീവികളുടെ പ്രാരബ്ധകർമ്മസങ്കല്പം മാത്രമാണ്. എന്നാൽ ഭ്രാന്തിയാൽ സങ്കല്പിക്കപ്പെട്ടത് സത്യമാകുന്നതെങ്ങനെ? സത്യമല്ലാത്തതിന് ജന്മമെവിടെ? ജന്മമില്ലല്ലാത്തതിന് നാശമെവിടെ? ഇങ്ങനെ അസത്തും അവസ്തു രൂപവും ആയ ഒന്നിന് എവിടെയാണ് പ്രാരബ്ധ കർമ്മം? ശരീരം അജ്ഞാനകാര്യമാണ്? ജ്ഞാനത്താൽ അത് സമൂലം നഷ്ടമായാൽ പിന്നെ ദേഹത്തിന്റെ നില നിൽപ്പെന്ത്? ഇങ്ങിനെ സംശയിക്കുന്ന ജ്ഞാനികൾക്ക് സമാധാനമായിട്ടു ശ്രുതി ബാഹ്യദൃഷ്ട്യാ പ്രാരബ്ധത്തെപ്പറ്റി പ്രസ്താവിച്ചിട്ടുണ്ട്.

60. സമാധാതും ബാഹ്യദൃഷ്ട്യാ I
പ്രാരബ്ധം വദതിശ്രുതിഃ I
നതു ദേഹാദി സത്യത്വ I
ബോധനായ വിപശ്ചിതാം II

61. പരിപൂർണ്ണമനാദ്യന്ത I
മപ്രമേയമവിക്രിയം I
സദ്ഘനം ചിദ്ഘനം നിത്യ I
മാനന്ദ ഘനമവ്യയം II

62. നിർ ഗുണം നിഷ്ക്രിയം സൂക്ഷ്മം I
നിർവികല്പം നിരഞ്ജനം I

I K

അതിരൂപ്യസ്വരൂപം യ–
മനോ വാചാ മഗോചരം II

63. സത് സമൃദ്ധം സ്വതഃ സിദ്ധം I
ശുദ്ധം ബുദ്ധ മനോ ദൃശം I
ഏകമേവാദ്വയം ബ്രഹ്മ I
നേഹ നാനാസ്തി കിഞ്ചന II

64. സ്വാനുഭൂത്യാ സ്വയം ജ്ഞാത്വാ I
സ്വമാത്മാനമഖണ്ഡിതം I
സസിദ്ധഃ സസുഖം തിഷ്ഠ I
നിർവികല്പാത്മനാത്മനി II

65. ക്വ ഗതം കേന വാ നീതം I
കുത്ര ലീനമിദം ജഗത് I
അധുനൈവ മയാ ദൃഷ്ടം I
നാസ്തി കിം മഹദദ്ഭുതം II

66. കിം ഹേയം കിമുപാദേയം I
കിമന്യത് കിം വിലക്ഷണം I
അഖണ്ഡാനന്ദപീയുഷ–
പൂർണ്ണ ബ്രഹ്മ മഹാർണ്ണവേ

ബാഹ്യദൃഷ്ട്യാ ദേഹാദികൾ സത്യമാണ് എന്ന് ജ്ഞാനി കളെ തൃപ്തിപ്പെടുത്താൻ പറയുന്നു. വാസ്തവത്തിൽ പരി പൂർണ്ണവും അനാദ്യന്തവും അപ്രമേയവും അവിക്രയവും സദ്ഘനവും ചിദ്ഘനവും നിത്യവും ആനന്ദഘനവും അവ്യ യവും ഏകരസവും പൂർണ്ണവും അനന്തവും സർവതോമു ഖവും അഹേയവും അനുപാദേയവും അനാധേയവും അനാ ശ്രയവും നിർഗുണവും നിഷ്ക്രിയവും സൂക്ഷ്മവും ആണ് ബ്രഹ്മം. ഇങ്ങനെ സ്വാനുഭൂതിയിൽ സ്വയം സ്വാത്മാവിനെ അഖണ്ഡിതമെന്നു കരുതി സിദ്ധി പ്രാപിച്ച് നിർവികല്പ സ്വരൂ പമായ ആത്മാവിൽ സുഖപൂർവം സ്ഥിതി ചെയ്യുന്ന ഗുരുവിന്റെ ഉപദേശം കേട്ട് ശിഷ്യൻ ജ്ഞാനിയായിത്തീർന്ന് പറഞ്ഞു. ഈ ലോകത്തെ ഞാൻ ഇപ്പോൾ കണ്ടതാണ്. അത് എവിടെപ്പോയി? അതിനെ ആരെടുത്തു? അതെങ്ങനെ വിലയം പ്രാപിച്ചു? അതി ല്ലാതെ പോയത് അത്ഭുതം തന്നെ. അഖണ്ഡമായ ആനന്ദാമൃത ത്താൽ പൂർണ്ണമായ ഈ ബ്രഹ്മമാകുന്ന സമുദ്രത്തിൽ എനിക്ക് എന്താണ് ത്യജിക്കാനുള്ളത്? എന്താണ് സ്വീകരിക്കാനുള്ളത് വേറെന്താണുള്ളത്? വില ക്ഷണമായിട്ടുള്ളതെന്താണ്?

68. ന കിഞ്ചിദത്ര പശ്യാമി I
ന ശൃണോമി നവേദ്മ്യഹം I
സ്വാത്മനൈവ സദാനന്ദ I
രൂപേണാസ്മി സ്വലക്ഷണഃ II

69. അസംഗോ f ഹമനം ഗോ f ഹ–
മലിംഗോ f ഹ മഹം ഹരിഃ I
പ്രശാന്തോ f ഹമനന്തോഹം I
പരിപൂർണ്ണശ്ചിരന്തനഃ II

70. അകർത്താ f ഹമഭോക്താഹ–
മവികാരോ f ഹമവ്യയഃ I
ശുദ്ധോ ബോധ സ്വരൂപോ f ഹം I
കേവലോ f ഹം സദാശിവഃ II

71. ഏതാം വിദ്യാം അപാന്തരതമായ ദദൗ. അപാന്തര തമോ ബ്രഹ്മണേ ദദൗ. ബ്രഹ്മാഘോരാംഗിരസേ ദദൗ. ഘോരാംഗിരാഃ രൈക്വായ ദദൗ. രൈക്വോരാമായ ദദൗ. രാമഃ സർവേഭ്യോഃ ഭൂതേഭ്യോ ദദാവിത്യേതന്നിർവാണാ നുശാസനം വേദാനുശാസനം വേദാനുശാസനമിത്യു പനിഷത്ത്.

ഞാൻ ഇവിടെ ഒന്നും അറിയുന്നില്ല. കേൾക്കുന്നില്ല. കാരണം ഞാൻ സദാ ആനന്ദസ്വരൂപമായ സ്വാത്മരൂപത്തിൽ തന്നെയാണ് ഞാൻ സ്വയം സ്വലക്ഷണയുതനാണ്. ഞാൻ അസംഗനും അശരീരനും അലിംഗനും ഹരിയുമാണ് ഞാൻ എത്രയും ശാന്തനും അനന്തനും ചിരന്തനനുമാണ്. ഞാൻ കർത്താവല്ല. ഭോക്താവല്ല. ഞാൻ നിർവികാരനും അവിനാ ശിയും ശുദ്ധനും ജ്ഞാനസ്വരൂപനുമാകുന്നു. ഞാൻ കേവലം സദാശിവനാണ്. ഈ വിദ്യ ഗുരു ശിഷ്യനായ അപാന്തരതമന് കൊടുത്തു. അപാന്തരതമൻ ബ്രഹ്മാവിനും ബ്രഹ്മാവ് ഘോരാം ഗിരസ്സിനും ഘോരാംഗിരസ്സ് രൈക്വനും രൈക്വൻ രാമനും രാമൻ സമസ്ത പ്രാണികൾക്കും നൽകി. അങ്ങനെ ഇത് നിർവാണാ നുശാസനമാണ്. വേദാനുശാസനമാണ്, വേദാനുശാസനമാണ്.

അദ്ധ്യാത്മോപനിഷത്ത് സമാപിച്ചു.



N P

# അദ്വയതാരകോപനിഷത്ത്

### ശാന്തിപാഠം

ഓം. പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണ മുദച്യുതേ. പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവ ശിഷ്യതേ ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഈ പരബ്രഹ്മം പൂർണ്ണമാണ്. ഈ പ്രപഞ്ചം പൂർണ്ണമാണ്. പൂർണ്ണബ്രഹ്മത്തിൽ നിന്നും പൂർണ്ണപ്രപഞ്ചം ഉണ്ടായി. പൂർണ്ണത്തിൽ നിന്ന് പൂർണ്ണത്തെ എടുത്താലും പൂർണ്ണം തന്നെ അവശേഷിക്കുന്നു. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. അഥാ തോ *f*ദ്വയ താരകോപനിഷദം വ്യാഖ്യാസ്യാമോ യതയേ ജിതേന്ദ്രിയായ ശമദ മാദി ഷഡ് ഗുണപൂർണ്ണായ.

2. ചിത്സ്വരൂപോ *f*ഹമിതി സദാ ഭാവയൻ സമ്യങ് നിമീലിതാക്ഷഃ കിഞ്ചിദുന്മീലിതാക്ഷോ വാ*f*ന്തർ ദൃഷ്ട്യാ ഭ്രൂദഹരാദുപരീ സച്ചിദാനന്ദ തേജഃ കുട രൂപം പരം ബ്രഹ്മവലോകയം സ്തദ്രുപോ ഭവതി.

3. ഗർഭജന്മജരാമണ സംസാരമഹദ് ഭയാത് സംതാര യതി തത്സാ താരകമിതി. ജീവേശ്വരൗ മായികൗ വിജ്ഞായ സർവവിശേഷം നേതി നേതീതി വിഹായ യദവശിഷ്യതേ തദദ്വയം ബ്രഹ്മ.

4. തത്സദ്ധ്യൈ ലക്ഷ്യ ത്രയാനു സന്ധാനഃ കർത്തവ്യഃ

അനന്തരം അദ്വയതാരകോപനിഷത്തിനെപ്പറ്റി വിശദീകരിക്കാം. അത് ജിതേന്ദ്രിയന്മാരും ശമദമാദി ഷഡ്ഗുണയുക്തരുമായിട്ടുള്ള സംന്യാസികൾക്ക് വേണ്ടിയുള്ളതാണ്. കണ്ണുകൾ അടച്ചോ പകുതി അടച്ചോ ആന്തരദൃഷ്ടികൊണ്ട് പുരികങ്ങൾക്ക് മുകളിലുള്ള സ്ഥാനത്ത് 'ഞാൻ ചിത്സ്വരൂപനാണ്' എന്ന് നിരന്തരം ചിന്തിച്ചുകൊണ്ട് സച്ചിദാനന്ദ തേജഃ സ്വരൂപമായ പരബ്രഹ്മത്തെ ദർശിച്ചാൽ തദ്രൂപം ലഭിക്കുന്നു. ഏതൊരു മന്ത്രം ഗർഭജന്മ ജരാമരണ സംസാരാദി മഹാപാപങ്ങളിൽ നിന്നും തരണം ചെയ്യിപ്പിക്കുന്നത് അത് താരകബ്രഹ്മമെന്ന് പറയപ്പെടുന്നു. ജീവേശ്വരന്മാർ മായികമാണെന്നറിഞ്ഞ് മറ്റുള്ളതെല്ലാം 'നേതി' 'നേതി' എന്നു പറഞ്ഞുകൊണ്ട് ശേഷിക്കുന്നതെന്താണോ അതാണ് ബ്രഹ്മം. അദ്വയ ബ്രഹ്മസിദ്ധിക്കു മൂന്നു ലക്ഷ്യങ്ങൾ അനുസന്ധാനം ചെയ്യേണ്ടതുണ്ട്.

5. ദേഹമധ്യേ ബ്രഹ്മനാഡീ സുഷുമ്നാ സൂര്യരൂപിണീ പൂർണ്ണ ചന്ദ്രാഭാ വർത്തതേ. സാ തു മൂലാധാരാദാരഭ്യ ബ്രഹ്മരന്ധ്ര ഗാമിനീ ഭവതി. തന്മധ്യേ തടിത് കോടിസമാന കാന്ത്യാ മൃണാളസൂത്രവത് സൂക്ഷ്മാംഗീ കുണ്ഡലിനീതി പ്രസിദ്ധാസ്തി. താം ദൃഷ്ട്വാ മനസൈവ നരഃ സർവപാവിപനാശദ്വാര മുക്തോ ഭവതി. ഫാലോർധ്വ ഗളലലാട വിശേഷമണ്ഡലേ നിരന്തരം തേജസ്താരകയോഗ വിസ്ഫുരണേന പശ്യതി ചേത് സിദ്ധോ ഭവതി. തർജന്യഗ്രോൻമീലിത കർണ്ണ രന്ധ്രദ്വയേ തത്രഫൂത് കാര ശബ്ദോ ജായതേ. തത്രസ്ഥിതേ മനസി ചക്ഷുർ മധ്യഗത നീലജ്യോതിഃ സ്ഥലം വിലോക്യാന്തർ ദൃഷ്ട്യാ നിരതിശയ സുഖം പ്രാപ്നോതി. ഏവം ഹൃദയേ പശ അയതി. ഏവമന്തൂർ ലക്ഷണം മുമുക്ഷു ഭിരൂപാസ്യം.

ദേഹത്തിന്റെ മധ്യത്തിൽ സുഷുമ്ന എന്ന ബ്രഹ്മനാഡി പൂർണ്ണചന്ദ്രനെന്നോണം പ്രകാശയുക്തമായി സ്ഥിതിചെയ്യുന്നു. അത് മൂലാധാരത്തിൽ നിന്നാരംഭിച്ച് ബ്രഹ്മരന്ധ്രം വരെ പോകുന്നു. ഈ നാഡിയുടെ മധ്യത്തിൽ കോടി മിന്നൽ പിണരിനു തുല്യമായി കാന്തിയോടു കൂടിയതും താമര വളയം പോലെ സൂക്ഷ്മവുമായ പ്രശസ്തമായ കുണ്ഡലിനീ ശക്തി സ്ഥിതിചെയ്യുന്നു. മനസാ അത് ദർശിച്ചാൽ മനുഷ്യൻ പാപവിമുക്തനായി തീരുന്നു. നെറ്റിയുടെ മുകളിൽ ഒരു വിശേഷ മണ്ഡലത്തിൽ സ്ഫുരിച്ചുകൊണ്ടിരിക്കുന്ന തേജസ്സിനെ താരകയോഗസ്ഫുരണത്താൽ കണ്ടാൽ അവൻ സിദ്ധനായിത്തീരും. രണ്ടു ചെവിയുടെ ദ്വാരങ്ങളും ചൂണ്ടുവിരലിന്റെ അഗ്രം കൊണ്ട് അടച്ചാൽ ഒരു ഫുത്കാരശബ്ദം കേൾക്കാം. അതിൽ മനസ്സുറപ്പിച്ചും കണ്ണുകളുടെ മധ്യത്തിലുള്ള നീല ജ്യോതി സ്ഥാനത്തെ അന്തർദൃഷ്ട്യാ കാണുന്ന പക്ഷം അങ്ങേഅറ്റത്തെ സുഖം ലഭിക്കുന്നു. അപ്രകാരം ഹൃദയത്തിൽ ദർശിക്കാൻ കഴിയും ഇങ്ങനെയുള്ള അന്തർലക്ഷണത്തെ മോക്ഷം ഇച്ഛിക്കുന്നവൻ ഉപാസിക്കേണ്ടതാണ്.

6. അഥ ബഹിർലക്ഷ്യ ലക്ഷണം നാസികാഗ്രേചതുഭിഃ ഷഡ് ഭിരഷ്ടഭിർ ദശഭിർ ദ്വാദശഭി: ക്രമാദം ഗുലാന്തേ നീലദ്യുതി ശ്യാമത്വ സദൃഗ് രക്ത ഭംഗീസ്ഫുരത് പീത ശുക്ലവർണ്ണ ദയോ പേത വ്യോമയദിപശ്യതി സ തു യോഗി ഭവതി. ചലദൃഷ്ട്യാ വ്യോമഭാഗ വീക്ഷിതുഃ പുരുഷസ്യ ദൃഷ്ട്യഗ്രേ ജ്യോതിർമയൂഖാഃ വർത്തന്തേ. തദ്ദർശനേന യോഗീ ഭവതി. തപ്ത കാഞ്ചന സങ്കാശ ജ്യോതിർമയുഖാ അപാം ഗാന്തേ ഭൂമൗ വാ പശ്യതി. തദ്ദൃഷ്ടിഃ സ്ഥിരാ ഭവതി. ശീർഷോ പരി ദ്വാദശാം ഗുല സമീക്ഷിതുരമൃതത്വം ഭവതി. യത്ര കുത്ര സ്ഥിതസ്യ ശിരസി വ്യോമ ജ്യോതിർ ദൃഷ്ടം ചേത് സതുയോഗീ ഭവതി.

ബാഹ്യ ലക്ഷണങ്ങളെപ്പറ്റി പറയുന്നു. മൂക്കിന്റെ അഗ്രഭാഗത്തുനിന്നും യഥാക്രമം നാല്, ആറ്, എട്ട്, പത്ത്, പന്ത്രണ്ട് അംഗുലം അകലത്തിൽ കറുപ്പും നീലയും വർണ്ണം പോലുള്ളതും ചുമന്ന വണ്ടിന്റെ നിറം കലർന്നതും അതോടൊപ്പം മഞ്ഞ, വെളുപ്പ് ഈ നിറം തോന്നിക്കുന്നതുമായ പ്രകാശം

I K

ആകാശത്തിൽ കാണുന്നവൻ യോഗിയായിത്തീരും. ചഞ്ചല ദൃഷ്ട്യാ ആകാശത്തുനോക്കിയാൽ പ്രകാശകിരണങ്ങൾ കാണാം. അതു കാണുന്നവൻ യോഗിയാകും. ദൃഷ്ടിയുടെ അഗ്രഭാഗത്ത് ചുട്ടുപഴുപ്പിച്ച സ്വർണ്ണത്തിനൊത്ത ജ്യോതിർമ യൂഖങ്ങൾ കാണുമ്പോൾ ആ ദൃഷ്ടി സ്ഥിരമാകുന്നു. തലയ്ക്ക് മുകളിൽ പന്ത്രണ്ടംഗുലം അകെല ജ്യോതിസ്സിനെ കാണുന്ന വൻ അമൃതത്വം പ്രാപിക്കുന്നു. എവിടെ നിന്നാലും കൊള്ളാം. തലയ്ക്കു മുകളിൽ വ്യോമജ്യോതിസ്സു കാണുന്നവൻ യോഗി യായി ഭവിക്കുന്നു.

7. അഥ മധ്യ ലക്ഷ്യലക്ഷണം. പ്രാതശ്ചി ത്രാദി വർണ്ണാ ഖണ്ഡ സൂര്യചക്രവദ് വഹ്നി ജ്വാലാ വലീ വത്ത ദ്വിഹീനാന്തരീക്ഷമത്. പശ്യതി തദാകാരാകാ രിതയാ അവതഷ്ഠതി. തത് ഭൂയോ ദർശനേന ഗുണ രഹിതാകാശം ഭവതി. വിസ്ഫുരത്താരകാകാര സംദീ പ്യമാനാഗാഢ തമോപമം പരമാകാശം ഭവതി. കാലാ നലസമദ്യോതമാനം മഹാകാശം ഭവതി. സർവോത്കൃ ഷ്ടപരമദ്യുതി പ്രദ്യോതമാനം തത്വാകാശം ഭവതി. കോടിസൂര്യപ്രകാശ വൈഭവ സങ്കാശം സൂര്യാകാശം ഭവതി. ഏവം ബാഹ്യാഭ്യന്തരസ്ഥവ്യോമ പഞ്ചകം താരക ലക്ഷ്യം. തദ്ദർശീ വിമുക്തഫലസ്താദൃഗ്വ്യോമ സമാനോ ഭവതി. തസ്മാത്താരക ഏവ ലക്ഷ്യ മമ നസ്ക ഫലപ്രദം ഭവതി. തത്താരകം ദ്വിവിധം പൂർവാർധ താരകം ഉത്തരാർധം അണനസ്കര ചേതി. തദേഷ ശ്ലോകോ ഭവതി.

8. തദ്യോഗം ചദ്വിധാ വിദ്ധിപൂർവോത്തരം വിധാനതഃ പൂർവം തു താരകം വിദ്യാ ദ മനസ്കം തദുത്തരമി തി.

മധ്യലക്ഷ്യ ലക്ഷണങ്ങൾ പ്രഭാതകാലത്ത് ചിത്രാദി വർണ്ണയുക്തമായ അഖണ്ഡ സൂര്യൻ ചക്രം പോലെയും അഗ്നി ജ്വാലപോലെയും അവയില്ലാതെ ആകാശത്തിനു തുല്യ മായും കാണപ്പെടും. ആ ഭാവത്തിൽ സ്ഥിരമായി നില്ക്കാം. അതിന്റെ കർശനത്താൽ വീണ്ടും നിർഗുണാകാരമായി തീരു ന്നു. തിളങ്ങുന്ന നക്ഷത്രം പോലെ പ്രകാശിതവും പ്രഭാത ത്തിലെ ഇരുട്ടുപോലെയുമാണ് ചരമാകാശം. മഹാകാശമാകട്ടെ കാലാനലനൊപ്പം പ്രകാശമാനമാണ്. തത്വാകാശം ഉത്കൃഷ്ട പ്രകാശമാർന്നതും പ്രഖരജ്യോതിസ്സ് ചേർന്നതുമാകുന്നു. സൂര്യാകാശം കോടാനുകോടി സൂര്യന്മാരുടെ പ്രകാശത്തിന് തുല്യമാണ്. ഇങ്ങനെ പുറത്തും അകത്തുമുള്ള ഈ പഞ്ചാ കാശങ്ങളും താരകലക്ഷ്യമാണ്. ഇതനുസരിച്ച് ആകാശത്തെ കാണുന്നവൻ അതിനെപ്പോലെ ബന്ധനമുക്തനായിത്തീരും. ഇങ്ങനെ ഈ താരകയോഗം രണ്ടുവിധമുണ്ട്. പൂർവാർദ്ധ മെന്നും ഉത്തരാർദ്ധമെന്നും, ഇതിനെക്കുറിച്ചുള്ള ശ്ലോകങ്ങൾ ഈ യോഗം പൂർവമെന്നും ഉത്തരമെന്നും രണ്ടുവിധമാണ്. പൂർവത്തെ താരകമെന്നും ഉത്തരത്തെ അമനസ്കമെന്നും പറ യുന്നു.

9. അക്ഷ്യന്തസ്താരകയോശ്ചന്ദ്ര സൂര്യ പ്രതിഫലനം ഭവതി. താരാഭ്യം സൂര്യചന്ദ്ര മണ്ഡല ദർശനം ബ്രഹ്മാ ണ്ഡമിവ പിണ്ഡാണ്ഡ ശിരോമധ്യസ്ഥാകാശേ രവീന്ദു മണ്ഡമല ദ്വിയേ മസ്തീതി നിശ്ചിത്യതാർ കാഭ്യാം തദ്ദർശന മാത്രമാണ്യുഭ യൈക്യദൃഷ്ട്യാ മനോയുക്തം ധ്യായേത്. തദ്യോഗാ ഭാവേ ഇന്ദ്രിയപ്ര വർത്തേരനവകാശാത്. തസ്മാദന്തർദൃഷ്ട്യാ താരക ഏവാനു സന്ധേയഃ

കണ്ണുകളുടെ കൃഷ്ണമണിയാൽ നാം സൂര്യചന്ദ്രന്മാരെ കാണുന്നുണ്ട്. കണ്ണുകളാൽ നാം ബാഹ്യബ്രഹ്മാണ്ഡത്തിലെ സൂര്യചന്ദ്രന്മാരെ ദർശിക്കുന്നതുപോലെ തന്നെ ശിരസ്സാകുന്ന ബ്രഹ്മാണ്ഡത്തിന്റെ മധ്യത്തിൽ സ്ഥിതിചെയ്യുന്ന സൂര്യചന്ദ്ര ന്മാരെ നിശ്ചയിച്ച് അവയെ ദർശിക്കുകയും രണ്ടും ഒന്നുത ന്നെയാണെന്നു കരുതി മനസാ അവയെ ധ്യാനിക്കുകയും വേണം. എന്തെന്നാൽ മനസ്സിനെ ഇങ്ങനെ ഭാവനയുക്തമായി നോക്കിയില്ലെങ്കിൽ ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ പ്രവർത്തിച്ചു തുടങ്ങും. അതിനാൽ സാധകൻ അന്തർദൃഷ്ട്യാ താരകത്തെ ത്തന്നെ അനുസന്ധാനം ചെയ്യേണ്ടതുണ്ട്.

10. തത്താരകം ദ്വിവിധം. മൂർത്തി താരകമമൂർത്തി താരകം ചേതി. യദ്രിന്ദ്രിയാന്തം തത് മൂർത്തിമത് യദദ്രു യുഗാതീതം തദമൂർത്തിമത് സർവത്രാന്തഃ പദാർത്ഥ വിവേചനേ മനോ യുക്താഭ്യാസ ഇഷ്യതേ താരയാഭ്യാം സദുർധ്വസ്ഥ സതത്വദർശനാൻ മനോ യുക്തേനാന്ത രീക്ഷേണ സച്ചിതാനന്ദ സ്വരൂപം ബ്രഹ്മൈവഃ തസ്മാത് ശുക്ലതേജോമയം ബ്രഹ്മേതി സിദ്ധം തദ് ബ്രഹ്മ മനഃ സഹകാരി ചക്ഷുഷാന്തർ ദൃഷ്ട്യാ വേദ്യം ഭവതി. ഏവമമൂർത്തിതാരകമവിമനോ യുക്തേന ചക്ഷുഷൈവ ഭഹദാരാദികം വേദ്യം ഭവ തി. രൂപഗ്രഹണ പ്രയോജനസ്യ മനശ്ചക്ഷുര ദീനത്വാ ത്. ബാഹ്യവദാന്തരേ $f$പ്യാത്മ മനശ്ച ക്ഷു സയോ ഗേനൈവ രൂപഗ്രഹണകാര്യോദയാത്. തസ്മാന്മനോ യുക്താന്തർദൃഷ്ടിസ്താരക പ്രകാശോ ഭവതി.

മൂർത്തമെന്നും അമൂർത്തമെന്നും താരകം രണ്ടുവിധത്തി ലുണ്ട്. ഇന്ദ്രിയങ്ങളുടെ അന്തരത്തിലുള്ളത് മൂർത്തിതാരകവും, രണ്ടുപുരികങ്ങൾക്കും വെളിയിലായി കാണുന്നത് അമൂർത്തി താരകവുമാണ്. എല്ലായിടത്തും ഉള്ളിലെ പദാർത്ഥങ്ങളുടെ വിവേചനത്താൽ മനോയുക്തമായ അഭ്യാസം ആവശ്യമാണ്. സത്യദർശനാത്മകമായ മനസ്സിനാൽ അന്തർനിരീക്ഷണം ചെയ്താൽ രണ്ടു താരകങ്ങളുടെയും മുകളിൽ സച്ചിദാനന്ദ സ്വരൂപമായ ബ്രഹ്മത്തെ ദർശിക്കാം. അതിൽനിന്നും ബ്രഹ്മം ശുക്ലവും തേജോമയവുമാണെന്ന് സിദ്ധമായി. ആ ബ്രഹ്മത്തെ മനോയുക്തമായി ചക്ഷുസ്സുകളുടെ അന്തർദൃഷ്ട്യാ കണ്ടറി യണം. അമൂർത്തിതാരകവും ഇതേവിധം മനോനേത്രങ്ങളാൽ അറിയേണ്ടതുണ്ട്. രൂപദർശനവിഷയത്തിൽ മനസ്സ് ചക്ഷുസ്സു കൾക്ക് അധീനമാണ്. വെളിയിലുള്ളതുപോലെ അകത്തും രൂപഗ്രഹണകാര്യങ്ങൾ നടക്കുന്നു. അതിനാൽ മനോയു ക്തമായ ചക്ഷുസ്സുകളിൽ തന്നെയാണ് താരകപ്രകാശമെന്നു പറയാം.

11. ഭ്രൂയുഗമധ്യബിലേ ദൃഷ്ടിം തദ്വാരോർധ്വസ്ഥിതേ തേജ ആവിർഭൂതം താരകയോഗോ ഭവതി. തേന സഹ മനോയുക്തം താരകം സുസംയോജ്യ പ്രയത്നേന

N P

ഭ്രൂയുഗ്മം സാവധാനതയാ കിംചിദൂർധ്വമുത്ക്ഷേപയേത്. ഇതി പൂർവഭാഗീ താരകയോഗഃ ഉത്തരം ത്വമൂർത്തി മദമനസ്ത മദമനസ്ത ഇത്യുച്യതേ. താലുമൂലോർധ്വ ഭാഗേ മഹാൻ ജ്യോതിർ മയുഖോ വർത്തതേ. തദ്യോഗിഭിർധ്യേയം തസ്മാദണി മാദി സിദ്ധിർ ഭവതി.

രണ്ടു പുരികങ്ങളുടെയും മധ്യസ്ഥാനത്തിനു മുകളിലായിട്ടുള്ളതേജസ്സിനെ ദർശിക്കുന്നതാണ് താരകയോഗലക്ഷ്യം. സഹിതമനസാ താരകത്തെ സംയോജിപ്പിച്ച് യത്നപൂർവം രണ്ടു പുരികങ്ങളെയും അല്പം ഉയർത്തണം. മുകൾ ഭാഗത്തെ അതായത് അമൂർത്തിമത് ഭാഗത്തെ അമനസ്കമെന്ന് പറയുന്നു. താലുമൂലത്തിന്റെ ഊർധ്വഭാഗത്തിൽ മഹാജ്യോതിസ്സിന്റെ കിരണമണ്ഡലം വർത്തിക്കുന്നു. അതാണ് യോഗികൾക്ക് ധ്യേയമായിട്ടുള്ളത്. ഇതിനാൽ അണിമാദിസിദ്ധികളും കൈവരുന്നു.

12. അന്തർ ബാഹ്യലക്ഷ്യോദൃഷ്ടൗ നിമേഷോ ന്മേഷ വർജിതായാം സത്യാം ശാംഭവീമുദ്രാ ഭവതി. തന്മുദ്രാരൂഢ ജ്ഞാനാനിവാസാദ് ഭൂമിഃ പവിത്രാ ഭവതി. തദ് ദൃഷ്ട്വാ സർവേ ലോകാഃ പവിത്രാ. ഭവന്തി. താദൃശ പരമയോഗിപൂജ യസ്യ ലഭതേ സോ $f$പി മുക്തോ ഭവതി.

13. അന്തർ ലക്ഷ്യജലജ്യോതി സ്വരൂപം ഭവതി. പരമ ഗുരുപദേശേന സഹസ്രാരേ ജലജ്യോതിർ വാ ബുദ്ധി ഗുഹാനിഹിത ജ്യോതിർ ജ്യോതിർ വാ ഷോഡശാന്തസ്ഥ തുരീയ ചൈതന്യം വാന്തർലക്ഷ്യം ഭവന്തി. തദ്ദർശനം സദാചാര്യമൂലം

ബാഹ്യാഭ്യാന്തര ലക്ഷ്യം കാണുവാനുള്ള സാധകന്റെ ദൃഷ്ടി സ്ഥിരമാകുമ്പോൾ ശാംഭവീ മുദ്ര സംഭവിക്കുന്നു. ഈ മുദ്ര ചേർന്ന ജ്ഞാനിയുടെ നിവാസഭൂമി പരിശുദ്ധമെന്ന് കരുതപ്പെടുന്നു. അവനെ കാണുന്നതുകൊണ്ടുതന്നെ സകലരും പരിശുദ്ധരാകുന്നു. ഇങ്ങനെയുള്ള യോഗിയെ പൂജിക്കുന്നവൻ മുക്തിക്കധീനനാകും. പരമഗുരുവിന്റെ ഉപദേശത്താൽ സഹസ്രദള കമലത്തിൽ ഷോഡശകല അന്തർ ലക്ഷ്യമാകുന്നു. ഉത്തമാചാര്യനിലൂടെയോ ഇത് കാണാൻ സാധിക്കൂ.

14. ആചാര്യോ വേദസമ്പന്നോവിഷ്ണുഭക്തോ
വിമത്സരഃ |
യോഗജ്ഞോ യോഗനിഷ്ഠശ്ചസദായോഗാത്മകഃ
ശുചിഃ

15. ഗുരുഭക്തി സമായുക്തഃ പുരുഷ ജ്ഞോ
വിശേഷതഃ |
ഏവം ലക്ഷണസമ്പന്നോഗുരുരുത്യഭിധീയതേ

16. ഗുശബ്ദ സ്തന്ധകാരഃ സ്യോത്രു സബ്ദ
സ്തന്നിരോധകഃ |
അന്ധകാര നിരോധത്വാദ്ഗുരുരുത്യഭിധീയതേ

17. ഗുരുരേവ പരം ബ്രഹ്മഗുരുരേവവ പരാഗതിഃ |
ഗുരുരേവ പരാവിദ്യാഗുരുരേവ പരായണം

18. ഗുരുരേവ പരാകാഷ്ഠാഗുരുരേവ പരം ധനം |
യസ്മാത് തദുപദേഷ്ടാസൗതസ്മാദ് ഗുരുതരോ
ഗുരു ഇതി.

19. യഃ സകൃദുച്ചാരയതി തസ്യ സംസാര മോചനം
ഭവതി. |
സർവ ജന്മകൃതം പാപം തത് ക്ഷണാ ദേവ
നശ്യതി. |
സർവാൻ കാമാന വാപ്നോതി. സർവ പുരു
ഷാർത്ഥ സിദ്ധിർ |
ഭവതിയ ഏവം വേദേത്യുപനിഷത്

യഥാർത്ഥത്തിൽ ഗുരുസദ് ഗുരു എന്നു പറയുന്നത് വേദസമ്പന്നത, വിഷ്ണുഭക്തി, വിമത്സരത്വം, യോഗജ്ഞത, യോഗനിഷ്ഠത, യോഗാത്മകത, പരിശുദ്ധി, ഗുരുഭക്തി, പരമാത്മാവിൽ ശ്രദ്ധ, ഇവ ചേർന്നവനാണ്. ഗു ശബ്ദത്തിന്റെ അർത്ഥം അന്ധകാരമെന്നാണ്. 'രു' എന്നതിന് രോധിക്കുന്നത് എന്നും. അതായത് അന്ധകാരത്തെ അകറ്റുന്നവനാണ് ഗുരു. ഗുരു തന്നെയാണ് ബ്രഹ്മം. പരമമായ ഗതി ഗുരുവാണ്. ഗുരു തന്നെ പരമഗതി; പരാവിദ്യയും ഗുരുവാണ്. പാരായണയോഗ്യനും ഗുരുവാണ്. പരകാഷ്ഠ, പരമധനം ഇവയും ഗുരുവാകുന്നു. ഗുരു ശ്രേഷ്ഠരിൽ ശ്രേഷ്ഠനാണ്. ഒരിക്കലെങ്കിലും അതുച്ചരിച്ചാൽ സംസാരമോചനം ലഭിക്കും. സകല ജന്മങ്ങളിലെയും പാപങ്ങൾ നശിക്കും. സകല കാമനകളും സിദ്ധിക്കും. സകല പുരുഷാർത്ഥങ്ങളും കൈവരും ഇങ്ങനെ അറിയുന്നവനാണ് ഉപനിഷദ്ജ്ഞാനി എന്ന് ഈ ഉപനിഷത്ത് പറയുന്നു.

അദ്വയതാരകോപനിഷത്ത് സമാപിച്ചു.



# അഥർവശിരോപനിഷത്ത്

**ശാന്തിപാഠം**

ഓംഭദ്രാം കർണ്ണേഭിഃ ശൃണുയാമ ദേവാ ഭദ്രം പശ്യേമാക്ഷഭിർയജത്രാഃ സ്ഥിരൈരംഗൈസ്തുഷ്ടുവാം സസ്തനൂഭിർ വ്യശേമ ദേവഹിതം യദായുഃ സ്വസ്തിഃ നഃ ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തി നഃ പൂഷാ വിശ്വ വേദാഃ സ്വസ്തി ന സ്താർക്ഷ്യോ അരിഷ്ട നേമിഃ സ്വസ്തി നോ ബൃഹസ്പതിർ ദധാതു

ദേവന്മാരെ, ഞങ്ങൾ കാതുകൾ കൊണ്ട് മംഗളം ശ്രവിക്കാനിടവരണേ. കണ്ണുകൾ കൊണ്ട് മംഗളം കാണാനിടവരണേ. സുദൃഢങ്ങളായ അംഗങ്ങളാലും ദേഹത്താലും നിങ്ങളെ സ്തുതിച്ചുകൊണ്ട് ദേവന്മാർ നിശ്ചയിച്ചിട്ടുള്ള ആയുസ്സു മുഴുവനും ഞങ്ങൾ അനുഭവിക്കുമാറാകണേ. മഹാകീർത്തമാനായ ഇന്ദ്രൻ ഞങ്ങൾക്ക് മംഗളം അരുളണേ. സർവജ്ഞനായ പൂഷാവ് ഞങ്ങൾക്ക് മംഗളം നൽകണേ. അപ്രതിരോധ്യഗതിയായ ഗരുഡൻ ഞങ്ങൾക്ക് മംഗളം നൽകണേ. ബൃഹസ്പതി ഞങ്ങൾക്ക് മംഗളം നൽകണേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ദേവാ ഹ വൈ സ്വർഗ്ഗം ലോകമായംസ്തേ രുദ്ര മപൃച്ഛൻ–കോ ഭവാനിതി. സോ f ബ്രവീദഹമേകഃ പ്രഥ മമാസിദ്യർത്താമി ച നാന്യഃ കശ്ചിൻമത്തോ വ്യതി രിക്തഃ ഇതി. സോ f ന്തരാദന്തരം പ്രാവിശ്യത് ദിശോ വ്യന്തരം പ്രാവിശത്. സോ f ഹം നിത്യാനിത്യോ വ്യക്താ വ്യക്തോബ്രഹ്മാഹം ബ്രഹ്മാഹം പ്രാഞ്ചഃ പ്രത്യഞ്ചോ f ഹം ദക്ഷിണഞ്ച ഉദഞ്ചോ f ഹം അധ ശ്ചോർദ്ധ്വം ചാഹം ദിശശ്ച പ്രതിദിശശ്ചാഹം പുമാന പുമാൻ സ്ത്രിയശ്ചഹം. ഗായത്ര്യഹം സാവിത്ര്യുഹം ത്രിഷ്ടുപ് ജഗത്യനുഷ്ടുപ് ചാഹം ഛന്ദോ f ഹം ഗാർഹത്യോ ദക്ഷിണാഗ്നി രാഹവനീയോ f ഹം സത്യോ f ഹം ഗൗരഹം ഗൗര്യഹമൃഗഹം യജൂരഹം സാമാഹഥർവാംഗിരസോഹം ജ്യോഷ്ഠോ f ഹം ശ്രേഷ്ഠോ f ഹം വരിഷ്ഠോ f ഹം ആപോഹം തേജോ f ഹ ഗൃഹ്യോ f ഹമരണ്യോ f ഹം അക്ഷര മഹം ക്ഷരമഹം പുപ്കരമഹം പവിത്രമഹം അഗ്രം ച മധ്യം ച ബഹിശ്ച പുരസ്താത് ജ്യോതി രഹമേവ സർവേ വ്യോമമേവ സ സർവേ സമാ യോ മാം വേദ സ ദേവാൻ വേദ സ സർവാംശ്ച വേദാൻ സാംഗാ നപി ബ്രഹ്മ ബ്രാഹ്മണൈശ്ച ഗാം ഗോഭിർ ബ്രാഹ്മണാൻ ബ്രാഹ്മണ്യേന, ഹവിർഹവിഷാ, ആയുരായുഷാ, സത്യേന സത്യം, ധർമ്മേണാ ധർമ്മം, തർപ്പയാമി. സ്വേന തേജസാ തതോ പ വൈ തേ ദേവാ രുദ്രമപൃച്ഛൻ തേ ദേവാ രുദ്രപശ്യൻ തേ ദേവാ രുദ്രമധ്യാശംസ്തേ ദേവാ ഊർധ്വ ബാഹവോ രുദ്രം സ്തുന്വന്തി.

ദേവന്മാർ രുദ്ര ലോകത്തിലെത്തി ഭഗവാൻ രുദ്രനോട് ചോദിച്ചു: അങ്ങ് ആരാണ്? രുദ്രൻ പറഞ്ഞു. ഞാൻ ഏകനാണ് ഞാൻ ഭൂതഭാവി വർത്തമാനകാലങ്ങളിലുമുണ്ട് ഞാനല്ലാതെ ഒരിടത്തും ഒന്നുമില്ല. ഉള്ളിന്റെ ഉള്ളിൽ സ്ഥിതി ചെയ്യുന്നതും സർവദിക്കിലും വ്യാപിച്ചിരിക്കുന്നതും ഞാൻ തന്നെ നിത്യവും അനിത്യവും. വ്യക്തവും അവ്യക്തവും ഞാൻ തന്നെ. ബ്രഹ്മവും അബ്രഹ്മവും കിഴക്ക് പടിഞ്ഞാറ് വടക്ക് തെക്ക് മുകൾഭാഗം താഴെഭാഗം വിദിക്കുകൾ പുരുഷൻ പുരുഷനല്ലാത്തത് സ്ത്രീ എല്ലാം ഞാൻ തന്നെയാണ്. ഗായത്രി, സാവിത്രി, അനുഷ്ടുപ്, ജഗതി, ത്രിഷ്ടാവ് തുടങ്ങിയ ഛന്ദസ്സുകളും ഗാർഹപത്യാഗ്നി, ദക്ഷിണാഗ്നി, ആഹവനീയാഗ്നി ഇവയും സത്യം, പശു ഗൗരീരൂപം, ഋക്, യജുസ്സ്, സാമം, അഥർവം എന്നീ വേദങ്ങൾ ഇവയെല്ലാം ഞാനാകുന്നു. അംഗിരസ്, ജ്യോഷ്ഠൻ, ശ്രേഷ്ഠൻ, വരിഷ്ഠൻ, ജലം, തേജസ്സ്, ശൃംപ്യൻ, അരണ്യൻ, അക്ഷരം, ക്ഷരം, പുഷ്കരം, പവിത്രം, അഗ്രം, മധ്യം, ബാഹ്യം പുരോഭാഗം, ജ്യോതിരൂപം, സർവവും ഞാനാകുന്നു. ഞാൻ സർവ വ്യാപിയാണ്. എന്നെ അറിയുന്നവൻ സർവദേവന്മാരെയും വേദങ്ങളെയും വേദാംഗങ്ങളെയും അറിയുന്നു. ഞാൻ ബ്രാഹ്മണനെ ബ്രാഹ്മണനെക്കൊണ്ടും മൃഗത്തെ മൃഗത്തെക്കൊണ്ടും ഹവിസ്സിനെ ഹവിസ്സുകൊണ്ടും ആയുഷ്യത്തെ ആയുഷ്യം കൊണ്ടും സത്യത്തെ സത്യം കൊണ്ടും ധർമ്മത്തെ ധർമ്മം കൊണ്ടും തൃപ്തിപ്പെടുത്തുന്നു. ദേവന്മാർ ശങ്കാകുലരായി അദ്ദേഹത്തെ നോക്കി ധ്യാനിച്ചു അതിനുശേഷം ഉയർത്തിയ കൈകളോടെ അവർ സ്തുതിച്ചു.

1. ഓം യോ വൈ രുദ്രഃ സ ഭഗവാൻ യശ്ച ബ്രഹ്മാ തസ്മൈ വൈ നമോ നമഃ
2. യോ വൈ രുദ്രഃ സ ഭഗവാൻ യശ്ച വിഷ്ണുസ്ത സ്മൈ വൈ നമോ നമഃ
3. യോ വൈ രുദ്രഃ സ ഭഗവാൻ യശ്ച സ്കന്ദസ്ത സ്മൈ വൈ നമോ നമഃ
4. യോ വൈ രുദ്രോ സ ഭഗവാൻ യശ്ച ഇന്ദ്രസ്ത സ്മൈ വൈ നമോ നമഃ
5. യോ വൈ രുദ്രോ സ ഭഗവാൻ യശ്ചാഗ്നിസ്ത സ്മൈ വൈ നമോ നമഃ
6. യോ വൈ രുദ്രോ സ ഭഗവാൻ യശ്ച വായു സ്ത സ്മൈ വൈ നമോ നമഃ
7. യോ വൈ രുദ്രഃ സ ഭഗവാൻ യശ്ച സൂര്യ സ്ത സ്മൈ വൈ നമോ നമഃ
8. യോ വൈ രുദ്രഃ സ ഭഗവാൻ യശ്ച സോമസ്ത സ്മൈ വൈ നമോ നമഃ

9. യോ വൈ രുദ്രഃ സ ഭഗവാൻ യശ്ചാഷ്ടൗഗ്രഹാഃ നസ്മൈ വൈ നമോ നമഃ

10. യോ വൈ രുദ്രഃ സ ഭഗവാന്യേ ചാഷ്ടൗ പ്രതി ഗ്രഹാസ്തസ്മൈ വൈ നമോ നമഃ

11. യോ വൈ രുദ്രഃ സ ഭഗവാന്യശ്ച ഭൂസ്തസ്മൈ വൈ നമോ നമഃ

12. യോ വൈ രുദ്രഃ സ ഭഗവാന്യാ ചഭുവസ്തസ്മൈ വൈ നമോ നമഃ

13. യോ വൈ രുദ്രഃ സ ഭഗവാൻ യാ ച സ്വസ്ത സ്മൈ വൈ നമോ നമഃ

14. യോ വൈ രുദ്രഃ സ ഭഗവാന്യച്ച മഹ സ്തസ്മൈ വൈ നമോ നമഃ

15. യോ വൈ രുദ്രഃ സ ഭഗവാന്യാ ച പൃഥിവീ തസ്മൈ വൈ നമോ നമഃ

16. യോ വൈ രുദ്രഃ സ ഭഗവാന്യച്ചാന്തരീക്ഷം തസ്മൈ വൈ നമോ നമഃ

17. യോ വൈ രുദ്രഃ സ ഭഗവാന്യാ ച ദ്യൗസ്ത സ്മൈവ നമോ നമഃ

18. യോ വൈ രുദ്രഃ സ ഭഗവാന്യാശ്ചാ പഃ തസ്മൈ വൈ നമോ നമഃ

19. യോ വൈ രുദ്രഃ സ ഭഗവന്യച്ച തേജസ്ത സ്മൈ വൈ നമോ നമഃ

20. യോ വൈ രുദ്രഃ സ ഭഗവന്യച്ചാകാശം തസ്മൈ വൈ നമോ നമഃ

21. യോ വൈ രുദ്രഃ സ ഭഗവാന്യശ്ച കാലസ്തസ്മൈ വൈ നമോ നമഃ

22. യോ വൈ രുദ്രഃ സ ഭഗവാന്യശ്ച യമസ്തസ്മൈ വൈ നമോ നമഃ

23. യോ വൈ രുദ്രഃ സ ഭഗവാന്യശ്ച മൃത്യുസ്ത സ്മൈ വൈ നമോ നമഃ

24. യോ വൈ രുദ്രഃ സ ഭഗവാന്യച്ചാ മൃതം തസ്മൈ വൈ നമോ നമഃ

25. യോ വൈ രുദ്രഃ സ ഭഗവാന്യച്ച വിശ്വം വൈ തസ്മൈ വൈ നമോ നമഃ

26. യോ വൈ രുദ്രഃ സ ഭഗവാന്യച്ച സ്ഥൂലം തസ്മൈ വൈ നമോ നമഃ

27. യോ വൈ രുദ്രഃ സ ഭഗവാന്യച്ച സൂക്ഷ്മം തസ്മൈ വൈ നമോ നമഃ

28. യോ വൈ രുദ്രഃ സ ഭഗവാന്യച്ച ശുക്ലം തസ്മൈ വൈ നമോ നമഃ

29. യോ വൈ രുദ്രഃ സ ഭഗവാന്യച്ച കൃഷ്ണം തസ്മൈ വൈ നമോ നമഃ

30. യോ വൈ രുദ്രഃ സ ഭഗവന്യച്ച കൃത്സ്നം തസ്മൈ വൈ നമോ നമഃ

31. യോ വൈ രുദ്രഃ സ ഭഗവാന്യച്ച സത്യം തസ്മൈ വൈ നമോ നമഃ

32. യോ വൈ രുദ്രഃ സ ഭഗവാന്യച്ച സർവം തസ്മൈ വൈ നമോ നമഃ

രുദ്രനായ യാതൊരു ഭഗവാനായ അങ്ങ് ബ്രഹ്മാവാണ്. അങ്ങനെയുള്ള അങ്ങക്ക് നമസ്കാരം നമസ്കാരം. അങ്ങ് വിഷ്ണുരൂപനാണ്. അങ്ങയ്ക്ക് നമസ്കാരം. അങ്ങ് സ്കന്ദരൂപനും ഇന്ദ്രരൂപനും അഗ്നിരൂപനും വായുരൂപനും സൂര്യരൂപനും സോമരൂപനും അഷ്ടഗ്രഹരൂപനും പ്രതിഗ്രഹരൂപനും ഭൂരൂപനും ഭുവർരൂപനും സ്വർരൂപനും മഹർരൂപനും പൃഥ്വീരൂപനും അന്തരീക്ഷരൂപനും ദ്യൗരൂപനും ജലരൂപനും തേജോരൂപനും കാലരൂപനും യമരൂപനും മൃത്യുരൂപനും അമൃതരൂപനും ആകാശരൂപനും വിശ്വരൂപനും സ്ഥൂലരൂപനും സൂക്ഷ്മരൂപനും കൃഷ്ണരൂപനും ശുക്ലരൂപനും സത്യരൂപനും സർവരൂപനും ആണ് അങ്ങ്. അങ്ങനെയുള്ള അങ്ങയ്ക്ക് നമസ്കാരം നമസ്കാരം.

3. ഭൂസ്തേ ആദിർമധ്യം ഭൂവസ്തേ സ്വസ്തേ ശീർഷം വിശ്വരൂപോ f സി, ബ്രഹ്മൈകസത്വം, ദ്വിധാത്രിധാ ബദ്ധസ്ത്വം, ശാന്തിസ്ത്വം, പുഷ്ടിസ്ത്വം, ഹുതുമുഹുതം, ദത്തമദത്തം, സർവമസർവം, വിശ്വമവിശ്വം, കൃതമകൃതം, പരമപരപരായണം, ച ത്വം, അപാമസോമമമൃതാ അഭൂമാഗന്മ ജ്യോതിരവിദാമ ദേവാൻ കിമസ്മാൻ തൃണവദരാതിഃ കിമു ധീർത്തി രമൃതം മർത്ത്യം ച സോമസൂര്യഃ പുരസ്താത് സൂക്ഷ്മഃ പുരുഷഃ സർവം ജഗദ്ധിതം വാ ഏതദക്ഷരം പ്രജാപത്യം സൗമ്യം പുരുഷം ഗ്രാഹ്യമഗ്രാഹ്യേണ ഭാവം ഭവേന, സൗമ്യം സൗമ്യേന, സൂക്ഷ്മം സൂക്ഷ്മേണ, വായവ്യം വായവ്യേന, ഗ്രസതി അസ്മൈ മഹാഗ്രസായ വൈ നമോ നമഃ ഹൃദിസ്ഥാഃ ദൈവതാ സർവാ ഹൃദി പ്രാണേ പ്രതിഷ്ഠിതാഃ ഹൃദി ത്വമസി യോ നിത്യം തിസ്രോ മാത്രാഃ പരസ്തു സഃ തസ്യോത്തരതഃ ശിരോ, ദക്ഷിണതഃ പാദൗ യ ഉത്തരത സ ഓങ്കാരാഃ, യ ഓങ്കാര സ പ്രണവഃ യഃ പ്രണവഃ സ സർവവ്യാപീ യഃ സർവ്യാപീ സോ f നന്തോ യോ f നന്തസ്തത്താരം യത്താരം തത് ശുക്ലം യദ് ശുക്ലം തത് സൂക്ഷ്മം യത് സൂക്ഷ്മം തദ് വൈദ്യുതം യദ് വൈദ്യുതം തത് പരബ്രഹ്മ യത് പരം ബ്രഹ്മസ ഏകഃ സ ഏകഃ സ രുദ്രോ യോ രുദ്രഃ സ ഈശാനോ യ ഈശാനോ സ ഭഗവാൻ മഹേശ്വരഃ

മഹേശ്വനായ ഭഗവാനെ, ഭൂലോകം അങ്ങയുടെ താഴത്തെ ഭാഗവും ഭൂവർ ലോകം മധ്യവും സ്വർലോകം ശിരോഭാഗവും ആകുന്നു. അങ്ങ് വിശ്വരൂപത്തിൽ ബ്രഹ്മരൂപമാകുന്നു. മറ്റു വിധത്തിലുള്ളവനെന്ന് തോന്നപ്പെടും അങ്ങ് വൃദ്ധിരൂപനും ശാന്തിരൂപനും ഹുതരൂപനും അഹുതരൂപനും ദത്തരൂപനും അദത്തരൂപനും സർവരൂപനും അസർവരൂപനും വിശ്വരൂപനും അവിശ്വരൂപനും കൃതാകൃതജപനും പരാപരരൂപനും പരായണരൂപനുമാണ്. അങ്ങ് ഞങ്ങൾക്ക് സോമരൂപമായ അമൃതം നൽകി ഞങ്ങളെ അമൃതരൂപരാക്കി. ഞങ്ങൾ ജ്യോതിഃ സ്വരൂപരായി

I K

ശത്രുക്കൾക്ക് ഞങ്ങളെ പീഡിപ്പിക്കാൻ സാധ്യമല്ല. അമൃത സ്വരൂപനാണങ്ങ്. സൂര്യസ്വരൂപനാണ്. അങ്ങു തന്നെ ജഗത് കല്യാണകാരിയാകുന്നു. അങ്ങുതന്നെ സ്വ പ്രേരണയാൽ ഗ്രഹ്യത്തെ ഗ്രാഹ്യത്താലും ഭാവത്തെ ഭാവത്താലും സൗമ്യത്തെ സൗമ്യത്താലും വായുവിനെ വായുവിനാലും ഗ്രസിച്ചിരിക്കുന്നത്. ഇങ്ങനെ മഹാഗ്രസിയായ അങ്ങേയ്ക്ക് നമസ്കാരം. സകലതിന്റെയും ഹൃദയത്തിൽ അങ്ങയുടെ വാസമുണ്ട്. മൂന്നു മാത്രകളും അവയ്ക്ക് അതീതമാണ്. വടക്ക് അതിന്റെ ശിരസ്സും തെക്ക് പാദവും സ്ഥിതിചെയ്യുന്നു. വടക്ക് ഓംകാരരൂപമാണ്. ഓം കാരം പ്രണവമാണ്. പ്രണവം തന്നെയാണ് ആ സർവവ്യാപി. സർവവ്യാപിയാണ് അനന്തൻ; അനന്തൻ തന്നെ താരകരൂപം; താരകരൂപം തന്നെ സൂക്ഷ്മരൂപം സൂക്ഷ്മരൂപം തന്നെ ശുക്ലം; ശുക്ലം തന്നെ വിദ്യുത് രൂപം; വിദ്യുത് രൂപം തന്നെ ആ പരബ്രഹ്മം. പരബ്രഹ്മരൂപം തന്നെ ഏകരൂപം. ഏക രൂപം തന്നെയാണ് രുദ്രരൂപം. രുദ്രരൂപം തന്നെയാണ് ഈശാനരൂപം. ഈശാനരൂപം തന്നെയാണ് ആ ഭഗവാൻ മഹേശ്വരൻ.

4. അഥ കസ്മാദുച്യതേ ഓങ്കാരോ യസ്മാദുച്ചാര്യമാണ ഏവ പ്രാണാനൂർധ്വ മുത് ക്രാമയതി തസ്മാദുച്യതേ ഓംകാരഃ അഥ കസ്മാദുച്യതേ പ്രണവഃ യസ്മുദുച്ചാര്യമാണ ഏവ ഋഗ്യജൂഃ സാമാഥൻ വാങ്ഗരസോ ബ്രഹ്മ ബ്രാഹ്മണേഭ്യഃ പ്രണാമയതി നാമയതി ച തസ്മാദുച്യതേ പ്രണവഃ അഥ കസ്മാദുച്യതേ സർവവ്യാപി തസ്മാ ദുച്ചാര്യമാണ ഏവ യഥാ പലലപീണഅധമിവ ശാന്തരൂപ മോ തപ്രോതമനുപ്രാപ്തോ, വ്യതിസൃഷ്ടശ്ച തസ്മാദുച്യതേ സർവ്യാപി. അഥ കസ്മാദുച്യതേ അനന്തോ യസ്മാദുച്ചാര്യമാണ ഏവ തിര്യഗൂർധ്വമധസ്താച്ച അസ്യാന്തോ നോപലഭ്യതേ തസ്മാ ദുച്യതേ f നന്തഃ അഥ കസ്മാദുച്യതേ താരം യസ്മാ ദുച്ചാര്യമാണ ഏവ ഗർഭജന്മവ്യാധിജരാമരണസംസാരമഹാഭയാത്താരയതി ത്രായതേ ച തസ്മാ ദുച്യതേ താരം. അഥകസ്മാദുച്യതേ ശുക്ലം യസ്മാ ദുച്ചാര്യമാണ ഏവ ക്ലദന്തേ ക്ലാമയതേ ച തസ്മാദുച്യതേ ശുക്ലം. അഥ കസ്മാദുച്യതേ സൂക്ഷ്മം. യസ്മാദുച്ചാര്യമാണ ഏവ സൂക്ഷ്മം ഭൂത്വാ ശരീരാണ്യധിതിഷ്ഠതി സർവാണി ചാംഗന്യഭി മൃശതി തസ്മാദുച്യതേ സൂക്ഷ്മം. അഥകസ്മാ ദുച്യതേ പരം ബ്രഹ്മം യസ്മാത് തത്പരമപരം പരായണം ച ബൃഹത് ബൃഹത്യാ ബൃംഹയതി തസ്മാ ദുച്യതേ പരം ബ്രഹ്മ. അഥ കസ്മാദുച്യതേ ഏകോ യഃ സർവാൻ പ്രണാൻ സംഭക്ഷ്യ സംഭക്ഷണേനാജ സംസൃജതി വിസൃജതി ച. തീർത്ഥമേകേ വ്രജന്തി തീർത്ഥമേകേ ദക്ഷിണാഃ പ്രത്യഞ്ച ഉദഞ്ചപ്രാഞ്ചോ f ഭിവ്രജന്തോ തേഷാം സർവേഷാ മിഹസംഗതിഃ സാകം സ ഏകോ ഭൂതശ്ചരതി പ്രജാനാസ്തസ്മാ ദുച്യതേ ഏകഃ അഥ കസ്മാഭുച്യതേ രുദ്രഃ യസ്മാദൃഷിഭിഃ നാന്യൈർഭക്തൈഃ ഋതമസ്യ രൂപമുപലഭ്യതേ തസ്മാദുച്യതേ രുദ്രഃ അഥ കസ്മാദുച്യതേ ഈശാനഃ, യഃ അഥ കസ്മാദുച്യതേ ഭഗവാൻ മഹേശ്വരഃ, യസ്മാദ് ഭക്താൻ ജ്ഞാനേന ഭജത്യനുഗൃഹ്ണാതി ചവാചം സംസൃജതി വിസൃജതി ച സർവാൻ ഭാവാൻ പരിത്യജ്യ ആത്മജ്ഞാനേന യോഗൈശ്വ ര്യേണ മഹതി മഹീയതേ തസ്മാദുച്യതേ ഭഗവാൻ മഹേശ്വരഃ തദേതദ് രുദ്ര ചരിതം.

ഓം കാരമെന്നുച്ചരിക്കപ്പെടുന്നതെന്തുകൊണ്ട്? കാരണം അതുച്ചരിക്കുന്നതിന് പ്രാണനെ മുകളിലോട്ട് വലിക്കേണ്ടി വരുന്നു; പ്രണവം എന്നു പറയാൻ കാരണമെന്ത്? അതുച്ചരിക്കുമ്പോൾ ഋകി, യജുസ്സ്, സാമം, അഥർവം എന്നീ നാലു വേദങ്ങളെയും അംഗിരസ്സ്, ബ്രഹ്മം, ബ്രാഹ്മണൻ എന്നിവയേയും നമസ്കരിക്കേണ്ടി വരുന്നു. അതുകൊണ്ട് പ്രണവം എന്നു പേരുവന്നു; സർവവ്യാപി എന്നു പറയപ്പെടുന്നതെന്തുകൊണ്ട്? എള്ളിൽ എണ്ണയെന്നപോലെ അപ്രത്യക്ഷമായി സർവചരാചരങ്ങളിലും വസിക്കുന്നു. ഉച്ചരിക്കുമ്പോൾ മുകളിലോ താഴെയോ തിര്യക്കുകളിലോ അന്തം കാണാൻ സാധിക്കാത്തതിനാൽ അനന്തൻ എന്നു പറയപ്പെടുന്നു; ഗർഭം, ജന്മം, വ്യാധി, ജര, മരണം എന്നിവ വലയ്ക്കുന്ന സംസാരമഹാഭയത്തിൽ നിന്നും തരണം ചെയ്യിക്കുന്നതിനാൽ താരകം എന്നു പറയപ്പെടുന്നു; ഉച്ചരിക്കുമ്പോൾ ക്ലേദം അതായത് ആയാസം ഉണ്ടാകുന്നതിനാൽ ശുക്ലം എന്നു പറയപ്പെടുന്നു; ഉച്ചരിക്കുമ്പോൾ സൂക്ഷ്മ രൂപത്തോടുകൂടിയ സ്ഥാവരാദികളായ സർവത്തിന്റെയും ശരീരത്തെ അധീനമാക്കുന്നതുകൊണ്ട് സൂക്ഷ്മം എന്നു പറയപ്പെടുന്നു; ഉച്ചരിക്കപ്പെടുമ്പോൾ സ്ഥൂലമായ തമോവസ്ഥയിൽ പ്രകാശം ഉണ്ടാകുന്നതുകൊണ്ട് വൈദ്യുതം എന്നു പറയപ്പെടുന്നു; പരാപരത്തെയും പരായണത്തെയും ബൃഹത്തായ വീണയാൽ ജ്ഞാതമാക്കുന്നതിനാൽ പരബ്രഹ്മമെന്ന് പറയപ്പെടുന്നു; എല്ലാ പ്രാണങ്ങളെയും ഭക്ഷിച്ച് അജരൂപത്തോടെ ഉല്പത്തി സംഹാരാദികൾ ചെയ്യുന്നതുകൊണ്ട് ഏകനെന്ന് പറയപ്പെടുന്നു; തെക്കും പടിഞ്ഞാറു വടക്കും കിഴക്കും ഉള്ള സകല തീർത്ഥങ്ങളിലും സ്നാനം ചെയ്യുന്നവരുടെയും സത്ഗതി ഇതു തന്നെയാകുന്നു; സകല ജീവികളുടെയും കൂടെ ഏക രൂപത്തിൽ വസിക്കുന്നതിനാൽ ഏകനെന്നു പറയപ്പെടുന്നു. സ്വരൂപമെന്തെന്ന് മുനിമാർക്കു മാത്രമേ അറിയാനാവുകയുള്ളൂ. മറ്റുള്ളവർക്ക് സാധ്യമല്ലാത്തതിനാൽ രുദ്രനെന്നു പറയപ്പെടുന്നു. ഈശാനീ, ജനനീ ശക്തികളാൽ വേദങ്ങളെ സ്വാധീനത്തിൽ വെച്ചിരിക്കുന്നതുകൊണ്ട് ഈശാനൻ എന്നു പറയപ്പെടുന്നു. ശൂരനായ അങ്ങയെ ഞങ്ങൾ പാലിനു വേണ്ടി പശുവിനെ പ്രസാദിപ്പിക്കുന്നതുപോലെ സ്തുതിക്കുന്നു. ഇന്ദ്രരൂപത്തിൽ അങ്ങു തന്നെയാണ് പ്രപഞ്ചത്തിന് ഈശനും ദിവ്യദർശനയുക്തനും. അതിനാൽ അങ്ങ് ഈശാനൻ എന്ന് പറയപ്പെടുന്നു. സകല ഭാവങ്ങളും കൈവിട്ട് ആത്മജ്ഞാനം കൊണ്ടും യോഗൈശ്വര്യം കൊണ്ടും തന്റെ മഹിമയാൽ സ്ഥിതി ചെയ്യുന്നതിനാൽ അങ്ങ് മഹേശ്വരൻ എന്നറിയപ്പെടുന്നു. ഇത് രുദ്രചരിതമാകുന്നു.

5. ഏഷോ ഹ ദേവഃ പ്രദിശോ നു സർവാഃ പുർവോ ഹ ജാതഃ സ ഉ ഗർഭേ അന്തഃ സ ഏവ ജാതഃ സ ജനിഷ്യമാണഃ പ്രത്യങ് ജനാസ്തിഷ്ഠതി സർവതോ മുഖം ഏകോ രുദ്രോ ന ദ്വിതീയ യസ്ത സ്മൈ യ ഇമാൻ

N P

ലോകാനീശത ഈശാനിഭിഃ പ്രത്യങ്ജനാസ്താഷ്ഠതി സംചുകോചാന്തഃ കാലേ സംസൃജ്യവിശ്വാ ഭൂവനാനി ഗോപ്താ യോ നിം യോനിമധിതി ഷ്ഠത്യേകോ യേനേദം സഞ്ചരതി വിചരതി സർവം തമീശാനം വരദം ദേവമീഡ്യം നിചാര്യേമാം ശാന്തി മത്യന്തമേതി ക്ഷമാം ഹിത്വാ ഹേതു ജാലസ്യ മൂലം ബുദ്ധ്യാസു ചിതം സ്ഥാപയി ത്വാ തു രുദ്രേ രുദ്രമേ കത്വമാഹുഃ. ശാശ്വതം വൈ പുരാണ മിഹ മൂർജേന പശവോ f നു നാമയന്തം മൃത്യു പാശാൻ തദേതേന. ആത്മന്നേ തേനാർത്ഥ ചതുർത്ഥ മാത്രേണ ശാന്തിം സംസൃജതി പാശവി മോക്ഷണം സാ യാ പ്രഥമാ മാത്രാ ബ്രഹ്മദേ വത്യാരക്താ വർണ്ണേന യസ്താം ധ്യായതേ നിത്യം സ ഗച്ഛേത് ബ്രാഹ്മം പദം യാ സാ ദ്വിതീയാ മാത്രാ വിഷ്ണു ദേവത്യാ കൃഷ്ണാ വർണ്ണേന യസ്തം ധ്യായതേ നിത്യം സ ഗച്ഛേത് വൈഷ്ണവം പദം യാ സാ തൃതീയാ മാത്രാ ഈശാന ദേവത്യാ കപിലാ വർണ്ണേന യസ്താം ധ്യായതേ നിത്യം സ ഗച്ഛേദൈ ശാനം പദം യാ സാ അർദജ്ധചതുർത്ഥീ മാത്രാ സർവ ദേവതാ f വ്യക്തീഭൂതാ ഖം വിചരതി ശുദ്ധ സ്ഫടിക സന്നിഭാവർണ്ണേന യസ്താം ധ്യായതോ നിത്യം സംഗ ച്ഛേയ് പദമനാമകം തദേത മുപാസീത മുനയോ വാഗ്വ ദന്തി ന തസ്യ ഗ്രഹണ മയം പന്ഥാ വിഹിത ഉത്ത രേണ യേന ദേവാ യാന്തി യേന പിതരോ യേന ഋഷയഃ പരമപദം പാരായണം ചേതി വാമാഗ്രമാത്രം ഹൃദയസ്യ മധ്യേ വിശ്വം ദേവം ജാതരൂപം വരേണ്യം തമാത്മസ്ഥം യേ നു പശ്യന്തി ധീരാ സ്തേഷാം ശാന്തിർഭവതി നേതരേഷാം യസ്മിൻ ക്രോധം യാ ച തൃഷ്ണാ ക്ഷമാം ച തൃഷ്ണാം ഹിത്വാ ഹേതുജാലസ്യ മൂലം ബുദ്ധ്യാ സംചിതം സ്താപയിത്വാ തു മുദ്രേ രുദ്ര മേകത്വമാഹുഃ മുദ്രോ ഹി ശാശ്വതേവ വൈ പുരാണേ നേഷ മൂർജേണ തപസാ നിയന്താ. അഗ്നിരിതി ഭസ്മ, വായുരിതി ഭസ്മ, ജലമിതി ഭസ്മ, ജലമിതി ഭസ്മ, സ്ഥലമിതി ഭസ്മ, വ്യോമേതി ഭസ്മ, സർവം ഹവാ ഇദം ഭസ്മമന ഏതാനി ചക്ഷുഷി യസ്മാദ്രതമിദം പാശുപതം യദ് ഭസ്മനാംഗാനി സംസ്പൃശേത്തസ്മാദ് ബ്രഹ്മതദേതത് പാശുപതം പശുപാശ വിമോക്ഷണാ.

സകല ദിക്കുകളിലും വസിക്കുന്നത് ഒരേ ഒരു ദേവൻ തന്നെ; അദ്ദേഹം ആദ്യം ജനിച്ചു. മധ്യത്തിലും അദ്ദേഹം തന്നെ. മേലിൽ ജനിക്കുന്നതും അദ്ദേഹം തന്നെ. അദ്ദേഹം ഓരോ പ്രാണിയിലും വ്യാപിച്ചിരിക്കുന്നു; ലോകം മുഴുവൻ നിയന്ത്രി ക്കുന്നു. ഇതെല്ലാം ഒരേ ഒരു രുദ്രൻ തന്നെ. ഒടുവിൽ എല്ലാം അദ്ദേഹത്തിൽ ലയിക്കും. വിശ്വത്തെ സൃഷ്ടിക്കുന്നതും സംഹ രിക്കുന്നതും ആ രുദ്രൻ തന്നെ. സർവ ജീവികളുടെയും അന്തർഭാഗത്ത് വസിക്കുന്നു. ഈ ഈശാനനെ ധ്യാനിച്ചാൽ മാത്രമേ മനുഷ്യന് പരമമായ ശാന്തി ലഭിക്കാൻ സാധിക്കൂ. സർവതിന്നും കളങ്കം ചേർക്കുന്ന അജ്ഞാനം ത്യജിച്ച് സഞ്ചിത കർമ്മങ്ങൾ ബുദ്ധിയാൽ രുദ്രനിൽ തന്നെ അർപ്പിച്ചാൽ പരമാത്മാവുമായുള്ള ഐക്യം കൈവരും. ശാശ്വതനും പുരാണ പുരുഷനും ആത്മ ശക്തിയാൽ അന്നാദികൾ പ്രദാനം ചെയ്ത് ജീവികളെ മൃത്യുവിൽ നിന്നും രക്ഷിക്കുന്നത് ആ ആത്മജ്ഞാന പ്രദൻ തന്നെ. അർത്ഥ ചതുർത്ഥമാത്രയാൽ ശാന്തി പ്രദാനം ചെയ്ത് അദ്ദേഹം ബന്ധത്തിൽ നിന്ന് മോചനം നൽകുന്നു. രുദ്രന്റെ പ്രഥമമാത്ര ബ്രഹ്മാവിന്റെ രക്ത വർണ്ണത്തിന്റെതാണ്. വേണ്ടപോലെ ധ്യാനിച്ചാൽ ബ്രഹ്മപദം ലഭിക്കുന്നു. രണ്ടാമത്തെ മാത്ര വിഷ്ണുവിന്റെ കൃഷ്ണവർണ്ണത്തിന്റെതാണ്. അത് സദാ ധ്യാനിക്കുന്നവൻ വിഷ്ണു പദത്തെ പ്രാപിക്കുന്നു. മൂന്നാമത്തെ മാത്ര ഈശാന ദേവന്റെ പീത വർണ്ണത്തിന്റെതാണ്. അത് ധ്യാനി ക്കുന്നവർ ഈശാന പദം പ്രാപിക്കുന്നു. അർദ്ധ പ്രത്യർത്ഥ മാത്ര സർവ വേദ സ്വരൂപമായി അവ്യക്തമായി ആകാശത്തിൽ സഞ്ചരിക്കുന്നു. അതിന്റെ നിറം ശുദ്ധ സ്ഫടിക തുല്യമാണ് അതിനെ ധ്യാനിക്കുന്നവർ മുക്തി പ്രാപിക്കുന്നു. അർദ്ധമാത്ര മാത്രം ഉപാസിച്ചാൽ മതി എന്നാണ് മുനിമാരുടെ മതം. ഈ ഉപാസനയാൽ കർമ്മബന്ധം ഛേദിക്കപ്പെടുന്നു. ഇതേ ഉത്തര മാർഗ്ഗത്തിലൂടെയാണ് ദേവന്മാരും പിതൃക്കളും മഹർഷിമാരും ഗമിക്കുന്നത്. ഇതു തന്നെ പരാപരവും പാരായണവുമായ മാർഗ്ഗം തലമുടിയുടെ അഗ്രം പോലെ അതിസൂക്ഷ്മത്തിലുള്ള ഹൃദയത്തിൽ നിവസിക്കുന്ന വിശ്വരൂപനും ദേവരൂപനും ആയ പരമാത്മാവിനെ തന്റെ ഹൃദയാന്തർഭാഗത്തു കാണുന്ന ജ്ഞാനി കളാണ് ശാന്തിയെ പ്രാപിക്കുന്നത്. മറ്റുള്ളവരല്ല. ക്രോധതൃഷ്ണ കൾക്ക് കാരണഭൂതമായ മൂലം ത്യജിച്ച് സഞ്ചിത കർമ്മങ്ങൾ ബുദ്ധിപൂർവം രുദ്രനിൽ സമർപ്പിച്ചാൽ അദ്ദേഹവുമായി താദാത്മ്യം പ്രാപിക്കുന്നു. ശാശ്വതനും പുരാണപുരുഷനും രുദ്രൻ തന്നെ. അതിനാൽ സ്വശക്തിയാലും തപസ്സിനാലും അദ്ദേഹം ലോകം നിയന്ത്രിക്കുന്നു. അഗ്നി വായു ജലം സ്ഥലം എന്നിവ വ്യോമത്താൽ ഭസ്മരൂപമാകുന്നു. ഇങ്ങനെയുള്ള ഭഗ വാൻ പശുപതിയുടെ ഭസ്മം ആരുടെ ശരീരത്തിൽ പതിക്കു ന്നുവോ അവനും ഭസ്മത്തെ പോലെയായിത്തീരുന്നു. ഇങ്ങനെ പശുപതിയുടെ ബ്രഹ്മരൂപമായ ഭസ്മം ജീവികളുടെ ബന്ധന വിഛേദനത്തിന് കാരണമായി ഭവിക്കുന്നു.

6. യോഗ്നൗ രുദ്രോ യോപ്സ്വന്തര്യ ഓഷധീർ വിരുധ ആവിവേശ യ ഇമാ വിശ്വാ ഭൂവനാനി ചാക്ലിവേ തസ്മൈ രുദ്രായ നമോസ്ത്വഗ്നയേ യോ രുദ്രോഗ്നൗ യോ രുദ്ര ഓഷധീർ വീരുധ ആവിവേശയോ രുദ്ര ഇമാ വിശ്വാ ഭൂവനാനി ചാക്ലവേ തസ്മൈ രുദ്രായ വൈ നമോ നമഃ യോ രു ദ്രോ f പ്സു യോരുദ്ര ഓഷധീഷു യോ രുദ്രോ വന സ്പതിഷു യേന രുദ്രേണ ജഗദൂർധ്വധാരിതം പൃഥിവീ ദ്വിധാത്രിധർത്താ ധാരിതാ നാഗാ യേ f ന്തരീക്ഷേ തസ്മൈ രുദ്രായ വൈ നമോ നമഃ. മൂർധാനമസ്യ സംസീവ്യാധർവാ ഹൃദയം ച യത് മസ്തിഷ്കാ ദൂർധ്വഃ പ്രൈരയത് പവ മാനോ f ധി ശീർഷതഃ തദ്വാ അഥർവണഃ ശിരോ ദേവ കോശഃ സമുബ്ജിതഃ തത് പ്രാണോ f ഭിരക്ഷതി ശിരോ f ന്ന മഥോ മനഃന ച ദിവോ ദേവ ജനേന ഗുപ്താ നവാന്തരീക്ഷാണി നവഭൂമ ഇമായസ്മിന്നിദം സർവ മോതപ്രോതം യ സ്മാദന്യന്നപരം കിഞ്ചനാ സ്തി ന തസ്മാത് പൂർവം ന പരം തദസ്തി ന ഭൂതം നതോ ഭവ്യം യദാസീത് സഹസ്രപാദേക മൂർധാ വ്യാപ്തം

സ ഏ വേദമാപരീവർത്തി ഭൂതം അക്ഷരാത് സംജാ യതേ കാലഃ കാലാദ് വ്യാപക ഉച്യതേ വ്യാപകോ ഹി ഭഗവാൻ രുദ്രോ ഭാഗാ യമാനോ യദാ ശേതേ രുദ്ര സ്തദാ സംഹരതേ പ്രജാഃ ഉച്ഛ്വസീതേ തമോ ഭവതി തമസ ആപോപ്സ്വംഗുല്യാ മഥിതേ മഥിതം ശിശിരേ ശിശിരം മഥ്യമാനം ഫേനോഭവതി ഫേനാ ദണ്ഡം ഭവ ത്യണ്ഡഅധാത് വായു ബ്രഹ്മാഭവതി. ബ്രഹ്മണോ വായുഃ വായോരാംകാരഃ ഓംങ്കാരാത് സാവിത്രീ സാവിത്ര്യാ ഗായത്രി, ഗായത്ര്യാ ലോകാ ഭവന്തി അർച്ചയന്തി തപഃ സത്യം അധ്യക്ഷരന്തി യദ് ധ്രുവം ഏതദ്ധി പരമം തപഃ ആപോ ജ്യോതി രസോ f മൃതം ബ്രഹ്മ ഭൂർഭുവഃ സ്വരോം നമ ഇതി.

അഗ്നിയിലും ജലത്തിലും കുടികൊള്ളുന്ന രുദ്രൻ തന്നെയാണ് ചെടികളിലും വൃക്ഷങ്ങളിലും ഉള്ളത്. സമസ്ത വിശ്വവും സൃഷ്ടിച്ചിട്ടുള്ള ആ അഗ്നിരൂപനായ രുദ്രന് നമസ്കാരം. ചെടികളിലും വൃക്ഷങ്ങളിലും അഗ്നിയിലും സ്ഥിതി ചെയ്യുന്നവനും സകല വിശ്വത്തിന്റെ സ്രഷ്ടാവുമായ രുദ്രന് നമസ്കാരം. വൃക്ഷങ്ങളിലും ചെടികളിലും ജലത്തിലും വസിക്കുന്നവനും ഈ വിശ്വത്തെ ധരിച്ചിരിക്കുന്നവനും രണ്ടു പ്രകാരത്തിലും (ശിവൻ ശക്തി) മൂന്നു പ്രകാരത്തിലും (സത്വ രജസ്തമസ്സുകൾ) ഭൂമിയെ നയിക്കുന്നവനും സർപ്പധാരിയുമായ രുദ്ര ഭഗവാന് നമസ്കാരം. രുദ്രന്റെ പ്രണവസ്വരൂപമായ മൂർധാവിനെ ഉപാസിച്ചാൽ ശിവന്റെ ഉന്നത സ്ഥിതി കൈവരുന്നു. ഉപാസിക്കാത്തപക്ഷം അധഃപതനമാണ്. എല്ലാ ദേവന്മാരുടെയും സാമൂഹിക രൂപം രുദ്രന്റെ മസ്തകമാണ്. അതിന്റെ പ്രാണനും മനസ്സും ശിരോരക്ഷകമാണ്. ദേവന്മാർക്ക് തനിയെ ഭൂമിയെയോ ആകാശത്തെയോ സ്വർഗ്ഗത്തെയോ ഒന്നിനെയും രക്ഷിക്കാൻ ശക്തിയില്ല. സകലതും രുദ്രനിൽ അടങ്ങുന്നു. അദ്ദേഹത്തിനപ്പുറം യാതൊന്നുമില്ല. മൂന്നു ഭൂതഭവിഷ്യ കാലങ്ങളിലും ഒന്നും ഉണ്ടായിട്ടില്ല. സഹസ്ര പാദനും സഹസ്ര ശിരസ്സുള്ളവനുമാണ് അദ്ദേഹം. സർവഭൂത വ്യാപ്തനാണദ്ദേഹം. കാലത്തിന്റെ ഉൽപത്തി അക്ഷരത്തിൽ നിന്നുമാണ്. കാലം വ്യാപകമാണ്. വ്യാപകനും ഭോഗായമാനനുമായ രുദ്രൻ ശയിച്ചാൽ സകല ജീവികളുടെയും അന്ത്യം സംഭവിക്കുന്നതാണ്. പിന്നെ അദ്ദേഹത്തിന്റെ ശ്വാസംകൊണ്ട് തമസ്സും മതസ്സിൽ നിന്ന് ജലവും ഉണ്ടാകുന്നു. ആ ജലം വിരലുകളാൽ മഥിക്കപ്പെടുമ്പോൾ ശിശിരർത്തുവിലെ പോലെ മഞ്ഞുണ്ടാകുന്നു. അതിനെ മഥനം ചെയ്യുമ്പോൾ നുരയും, നുരയിൽ നിന്ന് അണ്ഡവും അണ്ഡത്തിൽ നിന്ന് ബ്രഹ്മവും ഉണ്ടാകുന്നു. ബ്രഹ്മാവിൽ നിന്ന് വായുവും വായുവിൽ നിന്ന് ഓംങ്കാരവും ഓങ്കാരത്തിൽ നിന്ന് സാവിത്രിയും സാവിത്രിയിൽ നിന്ന് ഗായത്രിയും ഗായത്രിയിൽ നിന്ന് ലോകങ്ങളും ഉത്ഭവിക്കുന്നു. അദ്ദേഹം തപസ്സു ചെയ്യുമ്പോൾ സത്യം ഉണ്ടാകുന്നു. തുടർന്ന് അമൃത പ്രവാഹം ഉണ്ടാകുന്നു. ആ പ്രവാഹം ശാശ്വതമാകുന്നു. അത് പരമമായ പതസ്സാണ്. അത് ജലം, ജ്യോതിസ്സ്, രസം, അമൃതം, ബ്രഹ്മം ഭൂഃ ഭവഃ സ്വഃ എന്നിവയായി പരിണമിക്കുന്നു.

7. യ ഇദമഥർവ ശിരോ ബ്രാഹ്മണോ f ധീതേ അശ്രോത്രിയഃ ശ്രോത്രിയോ ഭവതി. അനുപനീതഃ ഉപനീതോ ഭവതി സോ f ഗ്നി പൂതോ ഭഴതി. സ വായു പൂതോ ഭവതി. സ സൂര്യപൂതോ ഭവതി. സ സോമ പൂതോ ഭവതി. സ സത്യപൂതോ ഭവതി. സ സർവ പൂതോ ഭവതി. സ സർവൈർദേവൈഃ ജ്ഞാതോ ഭവതി സ സർവൈഃ ദേവൈഃ ജ്ഞാതേ ഭവതി. സ സർവൈ വേദൈരനുധ്യാതോ ഭവതി. സ സർവേഷു തീർത്ഥേഷു സ്നാതോ ഭവതി. തേന സർവൈഃ ക്രതുഭിരിഷ്ടം ഭവതി ഗായത്ര്യാഃ ഷഷ്ടി സഹസ്രാണി ജപ്താനി ഭവന്തി. ഇതിഹാസപുരാണാനാം രുദ്രാണാം ഗതസഹസ്രാണി ജപ്താനി ഭവന്തി. പ്രണവാനാമയുതം ജപ്തം ഭവതി. ആ ചക്ഷുഷഃ പംക്തിം പുനാനി. ആ സപ്തമാത് പുരുഷയുഗാൻ പുനാതീത്യാഹ ഭഗവാനഥർവശിരഃ സകൃത് ജപ്ത്വൈവ ശുചിഃ സഃ പൂതഃ കർമ്മണ്യോ ഭവതി. ദ്വിതീയം ജപ്ത്വാ ഗണാധിപത്യാമവാപ്നോതി. തൃതീയം ജപ്ത്വാ ഏവമേവ അനുപ്രവിശത്യോം സത്യമോം സത്യം

ഈ അഥർവശിരോപനിഷത്ത് വായിക്കുന്ന ബ്രാഹ്മണൻ വേദജ്ഞനല്ലെങ്കിലും വേദജ്ഞനായിത്തീരുന്നു. അനുപനീതനാണെങ്കിലും ഉപനീതന് തുല്യനാകുന്നു. അഗ്നി, വായു, സൂര്യൻ, സോമൻ, സത്യം എന്നിവയെപ്പോലെ അവൻ പരിശുദ്ധനായിത്തീരുന്നു. അവൻ സർവത്ര വിശുദ്ധനാകുന്നു. അവൻ ദൈവജ്ഞനും വേദജ്ഢനും സർവതീർത്ഥസ്നാനപുണ്യവാനും ആയിത്തീരുന്നു. എല്ലാ യജ്ഞങ്ങളും ചെയ്താലുള്ള ഫലവും അവന് കിട്ടുന്നു. ഇതിഹാസപുരാണങ്ങൾ അധ്യയനം ചെയ്ത് ഫലവും ഒരു ലക്ഷം രുദ്രനാമ ജപത്തിന്റെ ഫലവും പതിനായിരം പ്രണവം ജപിച്ച ഫലവും അവന് കിട്ടുന്നു. അവനെ കാണുന്നതുകൊണ്ട് തന്നെ ആളുകൾ പരിശുദ്ധരാകുന്നതാണ്. അവൻ തന്റെ ഏഴു തലമുറകളെ പരിശുദ്ധമാക്കുമെന്ന് പറഞ്ഞിട്ടുണ്ട്. ഈ അഥർവ ശിരോപനിഷത്ത് ഒരിക്കൽ ജപിച്ചാൽ അവൻ പരിശുദ്ധനും കർമ്മാധികാരിയുമാകും. രണ്ടാമത് ജപിച്ചാൽ ഗണാധിപതിയാകും മൂന്നുവട്ടം ജപിച്ചാൽ സത്യസ്വരൂപമായ ഓങ്കാരത്തിൽ പ്രവേശിക്കുന്നു.

അഥർവശിരോപനിഷത്ത് സമാപിച്ചു.



I K

# അമൃതനാദോപനിഷത്ത്

### ശാന്തിപാഠം

ഓം. സഹനാവവതു. സഹനൗ ഭുനക്തു. സഹ വീര്യം കരവാവഹൈ തേജസ്വി നാവധീതമസ്തു. മാ വിദ്വിഷാവ ഹൈ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മം നമ്മെ രണ്ടുപേരെയും രക്ഷിക്കണേ. നമ്മെ രണ്ടുപേരെയും ഒരുമിച്ച് പരിപാലിക്കണേ. നമ്മൾ രണ്ടുപേരും ഒരുമിച്ച് കഴിവുകൾ വളർത്തണേ. നമ്മുടെ അധ്യയനം തേജോ മയമായിത്തീരണേ. നാം പരസ്പരം വിദ്വേഷം കാണിക്കാ തിരിക്കണേ.

1. ശാസ്ത്രാണ്യധീത്യ മെധാവീ |
   അഭ്യസ്യ ച പുനഃ പുനഃ |
   പരമം ബ്രഹ്മവിദ്യായാ |
   ഉല്ക്കാവത്താന്യഥോത്സുജേത് ||

ശാസ്ത്രങ്ങൾ പഠിച്ച് ബുദ്ധി വികസിപ്പിച്ച് വീണ്ടും വീണ്ടും അഭ്യസിച്ച് പരമമായ ബ്രഹ്മവിദ്യനേടുക. ഉല്ക്കപോലെ ചഞ്ച ലമായ ജീവിതത്തെ പാഴാക്കാതിരിക്കുക.

2. ഓങ്കാരം രഥമാരുഹ്യ |
   വിഷ്ണും കൃത്വാഥ സാരഥിം |
   ബ്രഹ്മലോക പഥാന്വേഷി |
   രുദ്രാരാധന തത്പരഃ ||

ഓംങ്കാരമാകുന്ന രഥത്തിൽ കയറി വിഷ്ണുവിനെ സാര ഥിയയാക്കി യഥാർത്ഥ ബ്രഹ്മലോകം അന്വേഷിച്ചുകൊണ്ട് രുദ്രന്റെ ഉപാസനയിൽ താൽപര്യം വഹിക്കണം.

3. താവദ്രഥേന ഗന്തവ്യം |
   യാവദ്രഥ പഥിസ്ഥിതഃ |
   സ്ഥിത്വാ രഥ പഥഃ സ്ഥാനം |
   രഥമുത് സൃജ്യഗച്ഛതി ||

രഥമാർഗ്ഗം അവസാനിക്കുന്നതുവരെ രഥത്തിൽ സഞ്ചരി ക്കാം. മാർഗ്ഗം അവസാനിച്ചാൽ രഥം വിട്ട് മുന്നോട്ടു പോകാം.

4. മാത്രാ ലിംഗപദം ത്യക്ത്വാ |
   ശബ്ദവ്യഞ്ജന വർജിതം
   അസ്വരേണ മകാരേണ |
   പദം സൃക്ഷ്മം ച ഗച്ഛതി ||

5. ശബ്ദാദി വിഷയാഃ പഞ്ച |
   നേത്രശ്ചൈവാതി ചഞ്ചലം |
   ചിന്തയേദാത്മനോ രശ്മീൻ |
   പ്രത്യാഹാരഃ സ ഉച്യതേ ||

6. പ്രത്യാഹാരസ്തഥാ ധ്യാനം |
   പ്രാണായാ മോ f ഥ ധാരണാ |
   തർക്കശ്ചൈവ സമാധി ശ്ച |
   ഷഡംഗോ യോഗ ഉച്യതേ ||

പ്രണവത്തിന്റെ ആകാരാദിമാത്രകൾ അവയുടെ ലിംഗഭൂത മായ പദങ്ങൾ ആശ്രയഭൂതമായ വിശ്വവിരാട് എന്നിവയെ വിട്ട് സ്വരഹീനമായ മകാരത്തിന്റെ വാചകമായ ഈശനെ ധ്യാനിച്ചാൽ സാധകന് തുരീയതത്വത്തിലെത്താം. ആ തത്ത്വം സർവപ്രപഞ്ച ത്തിനും വിദൂരമാണ്. ശബ്ദസ്വർശാദി വിഷയങ്ങലും അവയെ ഗ്രഹിക്കുന്ന ഇന്ദ്രിയങ്ങളും മനസ്സും സൂര്യരശ്മിയെപ്പോലെ ആത്മാവിൽ കാണണം. അങ്ങനെ അനാത്മവിഷയങ്ങളിൽ നിന്നും മനസ്സിനെ നിവർത്തിപ്പിച്ച് ആത്മചിന്ത ചെയ്യണം. ഈ ആത്മവിചിന്തനമാണ് പ്രത്യാഹാരം യോഗത്തിന്റെ ആറ് അംഗ ങ്ങളായ പ്രാണായാമം, ധ്യാനം, ധാരണം, തർക്കം, മാധി, എന്നി വയോടൊപ്പം പ്രത്യാഹാരവും പ്രധാനമാണ്.

7. യഥാ പർവത ധാതുനാം |
   ദഹ്യന്തേ ധമനാന്മലാഃ |
   ദഥേന്ദ്രിയകൃതാഃ ദോഷാ |
   ദഹ്യന്തേ പ്രാണനിഗ്രഹാത് ||

പർവ്വതത്തിലെ സ്വർണ്ണം തുടങ്ങിയ ധാതുക്കൾ ചൂടുപിടി പ്പിച്ച് മലിനത ദൂരെയാക്കുന്നതുപോലെ ഇന്ദ്രിയജന്യങ്ങളായ ദോഷങ്ങൾ പ്രാണായാമം കൊണ്ട് ദൂരെയാക്കാം.

8. പ്രാണായാമൈഃ ദഹേദ്ദോഷാൻ |
   ധാരണാഭിശ്ച കില്ബിഷം |
   പ്രത്യാഹാരേണ സംസർഗ്ഗാൻ |
   ധ്യനേനാനിശ്വരൻ ഗുണാൻ ||

9. കില്ബിഷം ഹി ക്ഷയം നീത്വാ |
   രുചിരം ചൈവ ചിന്തയേത് ||

പ്രാണായാമം കൊണ്ട് ദോഷങ്ങളെയും ധാരണകൊണ്ട് പാപങ്ങളെയും ദഹിപ്പിക്കുക. ഇങ്ങനെ പാപങ്ങളെയും അവ യുടെ അംഗങ്ങളെയും നശിപ്പിച്ച് ദേവനെ സ്വസ്വരൂപത്തിൽ ധ്യാനിക്കുക.

N P

10. രുചിരേ രേചകം ചൈവ |
വായോരാകഷണം തഥാ |
പ്രാണായാമാസ്ത്രയഃ പ്രോക്താ |
രേച പുരകകുംഭകാഃ ||

11. സവ്യാഹൃതിഃ സപ്രണവാം |
ഗായത്രിം ശിരസാ സഹ |
ത്രിഃ പഠേദായതപ്രാണഃ |
പ്രാണായാമഃ സ ഉച്യതേ ||

ഉള്ളിൽ വായുവിനെ സ്ഥിരമായി നിറുത്തുകയും വെളിയിലേക്ക് വിടുകയും അകത്തോടു വിലിക്കുകയും ചെയ്യണം. വ്യാഹൃതി ഓംങ്കാരം ഇവയോടുകൂടി ഗായത്രി മൂന്നുതവണ ചൊല്ലി രേചകം, പൂരകം, കുംഭകം എന്നീ ക്രിയകൾ ചെയ്യുന്നതിന് പ്രാണായാമമെന്ന് പറയുന്നു.

12. ഉത്ക്ഷിപ്യ വായുമാകാശം |
ശൂന്യം കൃത്വാ നിരാത്മകം |
ശൂന്യഭാവേന യുഞ്ജീയാ–
ദ്രേചക സ്യേതി ലക്ഷണം. ||

പ്രാണവായുവിനെ ആകാശത്തിൽ ഉത്ക്ഷേപണം ചെയ്തു. ഹൃദയത്തെ വായു ശൂന്യമാക്കിത്തീർക്കുന്നതാണ് രേചകപ്രണായാമം.

13. നോ ച്ഛ്വസേന്നാനുച്ഛ്വസേന്നൈവ |
ഗാത്രാണി ചാലയേത് |
ഏവം വായുർഗ്രഹത വ്യഃ |
പൂരകസ്യേതി ലക്ഷണം ||

ശ്വസിക്കുകയോ ഉച്ഛ്വസിക്കുകയോ ചെയ്യാതെയും ശരീരം ചലിപ്പിക്കാതെയും ഇരുന്നുകൊണ്ട് പ്രാണവായുവിനെ നിരോധിക്കുന്നതിനു പൂരകപ്രാണായാമമെന്ന് പറയുന്നു.

14. വക്ത്രേണോത്പലനാളേണ |
വായം കൃത്വാ നിരാശ്രയം |
ഏവം വായുർ ഗ്രഹീതവ്യഃ |
കംഭകസ്യേതി ലക്ഷണം ||

വായിലൂടെയും കമലനാളത്തിലൂടെയും വെള്ളം വലിച്ചെടുക്കുന്നതുപോലെ സാവധാനം വായുവിനെ അകത്തേക്ക് വലിക്കുന്നത് കുംഭകപ്രാണായാമമാകുന്നു.

15. അന്ധവത് പശ്യ രൂപാണി |
ശൃണു ശബ്ദ മകർമ്മവത് |
കാഷ്ഠവത് പശ്യതേ ദേഹം |
പ്രശാന്ത സ്യേതി ലക്ഷണം ||

അന്ധനെപ്പോലെ ഒന്നും കാണാതിരിക്കുകയും ബധിരനെപ്പോലെ കേട്ടിട്ടും കേൽക്കാതിരിക്കുകയും ദേഹം വെറും മരത്തടിപോലെ കരുതാനിടയാകുന്നതുമാണ് പ്രശാന്തന്റെ ലക്ഷണം.

16. മനഃ സങ്കല്പകം ധ്യാത്വാ |
സംക്ഷിപ്യാത്മനി ബുദ്ധിമാൻ |
ധാരയി ത്വാ തഥാത്മാനം |
ധാരണാ പരി കീർത്തിതാ ||

മനസ്സ് സങ്കല്പാത്മകമെന്ന് കരുതി അതിനെ ആത്മാവിൽ ലയിപ്പിച്ച് പരമാത്മാവിനെ ചിന്തിക്കുകയാണ് ധാരണയെന്ന പ്രാണയാമം.

17. ആഗമസ്യാവിരോധേന |
ഊഹനം തർക്ക ഉച്യതേ |
യം ലബ്ധ്വാപ്യവ മന്യേത |
സഃ സമാധി പ്രകീർത്തിതാ ||

തർക്കമെന്നത് ശാസ്ത്രവിധിയനുസരിച്ചുള്ള ചിന്തയാണ്. യാതൊന്നു ലഭിച്ചാലാണ് മറ്റു ലഭിക്കേണ്ട വസ്തുക്കൾ തുച്ഛങ്ങളെന്നു തോന്നുന്നത് അതാണ് പ്രാണായാമാംഗമായ സമാധി

18. ഭൂമിഭാഗേ സമേ രമ്യേ |
സർവദോഷ വിവർജിതേ |
കൃത്വാ മനോമയിം രക്ഷാം |
ജപ്ത്വാ ചൈ വാഥ മണ്ഡലേ ||

19. പത്മകം സ്വസ്തികം വാപി |
ഭദ്രാസനമഥാപി വാ |
ബദ്ധ്വാ യോഗാസനം സമ്യക് |
ഉത്തരാഭിമുഖസ്ഥിതഃ ||

സർവ ദോഷ വിമുക്തവും സമവും സുന്ദരവുമായ ഭൂഭാഗത്ത് പത്മാസനത്തിലോ സ്വസ്തികാസനത്തിലോ ഭദ്രാസനത്തിലോ ഇടവിടാതെ ഉത്തരാഭിമുഖമായിരുന്ന് മനസ്സിനെ ഉറപ്പിച്ച് മണ്ഡലം ജപിക്കണം.

20. നാസികാപുടമംഗുല്യാ |
പിധായൈ കേന മാരുതം |
ആകൃഷ്യ ധാരയേദഗ്നീം |
ശബ്ദമേവാഭി ചിന്തയേത് ||

21. ഓമിത്യേകാക്ഷരം ബ്രഹ്മ |
ഓമിത്യേകേന രേചയേത് |
ദിവ്യമന്ത്രേണ ബഹുശഃ |
കുര്യാദാത്മമലച്യുതിഃ ||

ഒരു വിരൽകൊണ്ട് ഒരു നാസികാദ്വാരം അടച്ച് തുറന്ന

നാസദ്വാരത്തിൽ കൂടി വായു അകത്തേക്ക് വലിക്കുക. പിന്നെ രണ്ടു ദ്വാരങ്ങളും അടച്ച് വായുവിനെ നിരോധിക്കണം. പിന്നെ ഏകാക്ഷര ശബ്ദരൂപവും തേജോമയവുമായ പ്രണവ ശബ്ദം ചിന്തിച്ച് വായു സാവധാനം വെളിയിൽ വിടുക. ഇങ്ങനെ പ്രവാത്മകമായ മന്ത്രം അനേകം പ്രാവശ്യം പ്രയോഗിച്ച് ചിത്തമാലിന്യമകറ്റുക.

22. പശ്ചാദ്ധ്യായേത പൂർവോക്തം |
ക്രമശോ മന്ത്ര നിർദ്ദിശേത് |
സ്ഥൂലാതിസ്ഥൂലമാത്രായം |
നാതി മൂർധ്വമതിക്രമഃ ||

മൂമ്പ് സൂചിപ്പിച്ചവിധം പ്രണവം ചിന്തിക്കുക. പ്രണവഗർഭിതമായ പ്രാണായാമം ഒരു സമയത്ത് സ്ഥൂലാതിസ്ഥൂലമാത്രയിൽ അധികം ചെയ്യാൻ പാടില്ല.

23. തിര്യഗൂർധ്വമധോ ദൃഷ്ടീം |
വിനിർദ്ധാര്യ മഹാമതി |
സ്ഥിരഃ സ്ഥായീവിനിഷ്കത്വ |
തദാ യോഗം സമഭ്യസേത് ||

കണ്ണ് മുമ്പിലും മുകളിലും താഴെയും സ്ഥിരീകരിച്ച് ഇളകാതെ ഇരുന്നുകൊണ്ട് യോഗാഭ്യാസം ചെയ്യുക.

24. താലാമാത്രാ യഥാ യോഗോ |
ധാരണാ യോജനം തഥാ |
ദ്വാദശ മാത്രോ യോഗസ്തു |
കാലതോ നിയതഃ സ്മൃതഃ ||

യോഗഭ്യാസം നിശ്ചിത പദ്ധതിയനുസരിച്ച് ചെയ്യുക. ദ്വാദശമാത്രമായ യോഗം കാലത്താൽ നിയതമാകുന്നു.

25. അഘോഷമവ്യഞ്ജനമസ്വരം ച |
അകണ്ഠ തലോഷു മനാസികം ച |
അരേഷ ജാതമുഭയോഷ്ഠ വർജിതം |
യദക്ഷരം ന ക്ഷരതേ കദാചിത് ||

ബാഹ്യപ്രയത്നത്താൽ ഉച്ചരിക്കപ്പെടാവുന്നതല്ല പ്രണവനാദം. അത് വ്യഞ്ജനമോ സ്വരമോ അല്ല. കണ്ഠം താലു ഓഷ്ഠം നാസിക ഇവകൊണ്ടോ വ്യക്തമാക്കാവുന്നതല്ല. മൂർധാവു കൊണ്ടും ദന്തം കൊണ്ടും ഉച്ചരിക്കാനാവില്ല. അതിന് നാശമില്ല. പ്രാണായാമ രൂപത്തിൽ അഭ്യസിക്കുകയും മനസ്സിനെ നാദരൂപത്തിൽ നിരന്തരം ലയിപ്പിക്കുകയും ചെയ്യേണ്ടതാണത്.

26. യേനാസൗ പശ്യതേ മാർഗ്ഗം |
പ്രാണസ്തേന ഹി ഗച്ഛതി |
അതസ്സമഭ്യസേന്നിത്യം |
സന്മാർഗ്ഗമനായ വൈ ||

27. ഹൃദ്വാരം വായുദ്വാരം ച |
ഊർധ്വദ്വാരമതഃ പരം |
മോക്ഷദ്വാരം ബിലം ചൈവ |
സുഷിരം മണ്ഡലം വിദുഃ ||

ഏതുമാർഗ്ഗത്തിൽ കൂടി യോഗി നോക്കുന്നുവോ ആ മാർഗ്ഗത്തിൽ കൂടി പ്രാണൻ മനസ്സിനെ അനുഗമിക്കുന്നു പ്രാണൻ ഉത്തമമാർഗ്ഗത്തിലൂടെ പോകുന്നതിനാൽ നിരന്തരാഭ്യാസം ആവശ്യമാണ്. ഹൃദയത്തിൽ കൂടി പ്രാണൻ സുഷുമ്നാ മാർഗ്ഗത്തിൽ പ്രവേശിക്കുന്നു. മുകളിൽ ഊർധ്വഗമന മാർഗ്ഗവും ബ്രഹ്മരന്ധ്രവും സ്ഥിതി ചെയ്യുന്നു. യോഗികൾ ഇതിനെ സൂര്യമണ്ഡലമെന്ന് കരുതുന്നു. അതിനെ ഭേദിച്ച് പ്രാണൻ വെടിഞ്ഞാൽ മുക്തി സിദ്ധിക്കും.

28. ഭയം ക്രോധമഥാലസ്യ |
മതി സ്വപ്നാതി ജാഗരം |
അത്യാഹാരമനാഹാരം |
നിത്യം യോഗീ വിവർജയേത് ||

ഭയം ക്രോധം ആലസ്യം അതിനിദ്ര ഏറെ ഉണർന്നിരിക്കുക അമിത ഭോജനം നിരാഹാരം എന്നിവ യോഗി ഒഴിവാക്കണം.

29. അന്തേന വിധിനാ സമ്യക് |
നിത്യമഭ്യസതാ ക്രമാതഃ |
സ്വയമുത്പദ്യതേ ജ്ഞാനം |
ത്രിഭീർമാ സൈർന സംശയഃ ||

30. ചതുർഭിഃ പശ്യതേ ദേവാൻ |
പഞ്ചഭിസ്തുല്യ വിക്രമാഃ |
ഇച്ഛായാപ്നോതി കൈവല്യം |
ഷഷ്ഠേ മാസി ന സംശയഃ ||

ഇങ്ങനെ നിയമപ്രകാരം നിത്യവും യോഗചര്യയിൽ പെടുന്ന യോഗി സ്വയം ജ്ഞാനം നേടുന്നു. നാലു മാസം കൊണ്ട് അവന് ദേവദർശനം ലഭിക്കുന്നു. അഞ്ചുമാസത്തിനുള്ളിൽ ദേവതുല്യമായ സാമർത്ഥ്യം കിട്ടുന്നു. ആറുമാസത്തിൽ ജീവന്മുക്താവസ്ഥയും കിട്ടും.

31. പാർത്ഥിവഃ പഞ്ച മാത്രാണി |
ചതുർമാത്രാണി വാരുണഃ |
ആഗ്നേയസ്തു ത്രിമാത്രാണി |
വായവ്യ സ്തുദ്വിമാത്രകഃ ||

32. ഏകമാത്രസ്തഥാകാശോ |
ഹൃർദ്ധമാത്രം തു ചിന്തയേത് |
സിദ്ധിം കൃത്വാ തു മനസാ |
ചിന്തയേ ദാത്മനാത്മനി ||

പാർത്ഥിവ തത്വം ധരിക്കുമ്പോൾ പ്രണവത്തിലെ അഞ്ചു മാത്രകൾ ചിന്തിക്കണം. ജലതത്വമാകുമ്പോൾ നാല്, അഗ്നിമാത്രയാകുമ്പോൾ മൂന്ന്, വായു തത്വമാകുമ്പോൾ രണ്ട്, ഈ നിലയിൽ ചിന്തിക്കുക ആകാശ തത്വം ധരിക്കുമ്പോൾ പ്രണവത്തിന്റെ ഏക മാത്രകം പ്രണവത്തെ ചിന്തിക്കുമ്പോൾ അതിന്റെ ഊർദ്ധ്വമാത്ര മാത്രവും ചിന്തിക്കണം. മാനസിക ധാരണയാൽ സ്വശരീരത്തിൽ തന്നെ പഞ്ചഭൂതസിദ്ധിയും ചിന്തനയും വേണം. ഇങ്ങനെ ചെയ്താൽ പഞ്ചഭൂതങ്ങളും വശികൃതങ്ങളാകുന്നു.

33. ത്രിംശത് പർവാം ഗുലഃ പ്രാണോ |
 യത്ര പ്രാണഃ പ്രതിഷ്ഠിതഃ |
 ഏഷ പ്രാണ ഇതി ഖ്യാതോ |
 ബാഹ്യ പ്രാണഃ സഗോചരഃ ||

34. അശീതിഃ ഷട്ശതം ചൈവ |
 സഹസ്രാണി ത്രയോ ദശ |
 ലക്ഷ ശ്ചൈകോപി |
 നിഃശ്വാസ അഹോരാത്ര പ്രമാണതഃ ||

മുപ്പത് അംഗുലം നിളമുള്ള ശ്വസം സ്ഥിതിചെയ്യുന്നത് പ്രാണവായുവിന്റെ ആശ്രയരൂപമാണ്. ഇതുതന്നെയാണ്. പ്രാണനെന്ന പേരിൽ പ്രസിദ്ധമായിട്ടുള്ളത്. ഇന്ദ്രിയ ഗോചരമായ പ്രാണനിൽ ഒരുലക്ഷത്തിപ്പതിമൂവായിരത്തി അഞ്ഞൂറ്റി എൺപത് ശ്വസനക്രിയ അഹോരാത്രം നടക്കുന്നുണ്ട്.

35. പ്രണ ആദ്യോ ഹൃദി സ്ഥാനേ |
 അപാന സ്തു പുനർ ഗുദേ |
 സമാനോ നാഭി ദേശേതു |
 ഉദാനഃ കണ്ഡമാശ്രിതഃ ||

36. വ്യാനഃ സർവേഷു ചാംഗേഷു |
 സദാ വ്യാപൃത്യതിഷ്ഠതി |
 അഥ വർണ്ണാസ്തു പഞ്ചാനാം |
 പ്രാണാദീനാമനുക്രമാത് ||

ഹൃദയമാണ് പ്രാണാദികളുടെ നിവാസസ്ഥാനം. അപാനൻ ഗുദത്തിലും സമാനൻ നാഭിദേശത്തും ഉദാനൻ കണ്ഠത്തിലും വ്യാനൻ സർവാംഗങ്ങളിലും സഞ്ചരിക്കുന്നു. പ്രാണാദികളുടെ വർണ്ണം പറയാം.

37. രക്തവർണ്ണമണി പ്രഖ്യഃ |
 പ്രാണോ വായുഃ പ്രകീർത്തിതഃ |
 അപാനസ്തസ്യ മധ്യേതു |
 ഇന്ദ്ര ഗോപസമപ്രഭഃ ||

38. സമാനസ്തസ്യ മധ്യേ തു |
 ഗോക്ഷീരധവള പ്രഭഃ |
 അപാണ്ഡുര ഉദാനശ്ച |
 വ്യാനോ ഹ്യർച്ചി സമപ്രഭഃ ||

ചുവന്ന രത്നത്തിന്റെ നിറത്തോടു കൂടിയതാണ് പ്രാണൻ. അപാനന് ഇന്ദ്രഗോപത്തിന്റെ നിറമാണ്. സമാനൻ പശുവിൻ പാലിനു തുല്യം വെളുത്തതാണ്. ഉദാനന് ധൂസര വർണ്ണമാകുന്നു. വ്യാനൻ അഗ്നി ജാലയുടെ നിറം കലർന്നതത്രേ.

39. യസ്യൈഷ മണ്ഡലം ഭിത്വാ |
 മാരുതോ യാതി മൂർദധനി |
 യത്ര തത്ര മ്രിയേദ്വാപി |
 ന സ ഭൂയോഭി ജായതേ |
 ന സ ഭൂയോഭി ജാഗതേ ||
 ഇത്യുപനിഷത്

യാതൊരു സാധകന്റെ പ്രാണൻ ഈ മണ്ഡലം ഭേദിച്ചു കൊണ്ട് മുർദ്ധാവിലെത്തുന്നോ അവൻ എവിടെ വെച്ച് മരിച്ചാലും പുനർ ജന്മം പ്രാപിക്കുന്നില്ല. അവന് പുനർ ജന്മമില്ല.

അമൃതനാദോപനിഷത്ത് സമാപിച്ചു.



I K

# അവധൂതോപനിഷത്ത്

**ശാന്തിപാഠം**

ഓം സഹ നാവവതു സഹ നൗ ഭുനക്തു സഹ വീര്യം കരവാവഹൈ തേജസ്വി നാവധീതമസ്തു മാവിദ്വിഷാവഹൈ ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മം ഗുരുശിഷ്യന്മാരായ ഞങ്ങൾ രണ്ടുപേരേയും ഒരുമിച്ച് സംരക്ഷിക്കണേ. ഞങ്ങളെ രണ്ടുപേരേയും ഒരുമിച്ച് പാലിക്കണേ. ഞങ്ങൾ രണ്ടുപേരേയും ഒരുമിച്ച് സാമർത്ഥ്യം പ്രാപിക്കണേ. ഞങ്ങളുടെ അധ്യായനം തേജസ്സായിരിക്കണേ. ഞങ്ങൾ വിദ്വേഷം പുലർത്താതിരിക്കണേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

1. അഥ ഹ സാംകൃതിർഭഗവന്തം ദത്താത്രേയം പരിസ മേത്യ പപ്രച്ഛ-ഭഗവൻ കോ f വധൂതസ്തസ്യകാ സ്ഥിതിഃ, കിം ലക്ഷ്യം, കിം സംസരണമിതി തം ഹോവാച ഭഗവോ ദത്താത്രേയഃ പരമ കാരുണികഃ

സാംകൃതി ഭഗവാൻ ദത്താത്രേയനെ സമീപിച്ച് ഇങ്ങനെ ചോദിച്ചു: "ഭഗവാനെ, അപധൂതനാരാണ്? അവന്റെ അവസ്ഥ യെന്ത്? അവന്റെ ചിഹ്നമെന്ത്? അവന്റെ സംസരണമെന്താണ്?" ഇതുകേട്ട് പരമകാരുണികനായ ഭഗവാൻ ദത്താത്രേയൻ സാംകൃതിയോട് പറഞ്ഞു.

2. അക്ഷരത്വാദ്വരേണ്യത്വാ-
ദ്ധൂതസംസാര ബന്ധനാത് |
തത്വമസ്യാദിലക്ഷ്യത്വാ
ദവധൂത ഇതിര്യതേ ||

3. യോ വിലംഘ്യാശ്രമാൻ വർണ്ണാ
നാത്മന്യേവ സ്ഥിതഃ സദാ |
അതി വർണ്ണാശ്രമീ യോഗീ
അവധൂതഃ സ കഥ്യതേ ||

അവിനാശിത്വം കൊണ്ടും വരേണ്യത്വം കൊണ്ടും സാംസ്കാരിക ബന്ധനത്തിൽ നിന്നും വിമുക്തനായവനും തത്വമസി തുടങ്ങിയ മഹാവാക്യങ്ങളുടെ ലക്ഷ്യാർത്ഥ രൂപമായിട്ടുള്ളവനുമാണ് അവധുതൻ. വർണ്ണാശ്രമ ധർമ്മങ്ങളെല്ലാം കൈവിട്ട് ആത്മാവിൽ തന്നെ സ്ഥിതി ചെയ്യുന്ന വർണ്ണാശ്രമരഹിതനായ യോഗിയാണ് അവധൂതൻ.

4. തസ്യ പ്രിയം ശിരഃ കൃത്വാ |
മോദോ ദക്ഷിണാ പക്ഷകഃ |
പ്രമോദ ഉത്തരഃ പക്ഷഃ |
ആനന്ദോ ഗോഷ്പ ദായതേ ||

5. ഗോവാലസദൃശം ശീർഷേ |
നാപി മധ്യേ ന ചാപ്യധഃ
ബ്രഹ്മ പുച്ഛം പ്രതിഷ്ഠേതി |
പുച്ഛകാരേണ കാരയേത് ||

6. ഏവം ചതുഷ്പഥം കൃത്വാ |
തേ യാന്തി പരമാം ഗതിം |
ന കർമ്മണാ ന പ്രജയാ |
ധനേന ത്യാഗേനൈതേ |
അമൃതത്വമാനശുഃ ||

പ്രിയതരമായ ബ്രഹ്മം ആരുടെ മസ്തകം, മോദം, ദക്ഷിണപക്ഷം, പ്രമോദം, ഉത്തരപക്ഷം ഈ നിലയിലാകുന്നു അവന്റെ ഗതി ഗോഷ്പദമായിത്തീരുന്നു. പശുവിന്റെ വാൽ പോലെ മുകളിലും നടുക്കും താഴെയും ഇല്ലാത്തത് യാതൊന്നാണോ അത് സർവ പ്രതിഷ്ഠരൂപമായ ബ്രഹ്മം പുച്ഛം എന്ന് പറയപ്പെടുന്നു. അതിനാൽ അതിനെ പുച്ഛകാരത്തിലാക്കണം ഇങ്ങനെ അവധൂതന്മാർ നാലുമാർഗ്ഗങ്ങളിൽ കൂടി പരമഗതി പ്രാപിക്കുന്നു. വിവിധ കർമ്മങ്ങളാലോ പ്രജയാലോ ധനത്താലോ അമരത്വം പ്രാപിക്കാൻ സാധ്യമല്ല. ത്യാഗം കൊണ്ടു മാത്രമേ അമരത്വം പ്രാപിക്കാനാകൂ.

7. സ്വൈരം സ്വൈരവിഹരണം തത് സംസരണം സാംബരാ വാ ദിഗംബരാ വാ ന തേഷാം ധർമ്മാ ധർമ്മൗ ന മേധായമേധ്യൗ സാംഗ്രഹണ്യേഷ്ട്യായാശ്വമേധമന്തർയാഗം യജതേ.

8. സ മഹാഖോ മഹായോഗഃ കൃത്സ്നമേതച്ചിത്രം കർമ സ്വൈരം ന വിഗായേത്തന്മഹാവ്രതം ന സ ദൃഢ വില്ലിപ്യതേ |

അവരുടെ പ്രപഞ്ചം സ്വന്തം ഇഷ്ടമനുസരിച്ചുള്ള സ്വൈര വിഹാരമാണ്. അവരിൽ നഗ്നരായോ വസ്ത്രയുക്തരായോ കാണപ്പെടുന്നു. അവർക്ക് ധർമ്മാധർമ്മങ്ങളോ മേധ്യാമേധ്യങ്ങളോ ഇല്ല. അവർ മനസാ അശ്വമേധം ചെയ്തവരാണ്. അതു തന്നെ അവരുടെ മഹായജ്ഞവും മഹായോഗവും അവരുടെ ചരിത്രമെല്ലാം ആശ്ചര്യകരമാണ്. സ്വേച്ഛാനുസൃതമായ അവരുടെ ഈ പ്രവൃത്തികൾ നിന്ദിക്കരുത്.

എന്തെന്നാൽ ഇതു തന്നെയാണ് അവരുടെ മഹാവ്രതം അവർ ദൃഢരെപ്പോലെ പാപപുണ്യങ്ങളിൽ ലിപ്തമല്ല.

9. യഥാ രവിഃ സർവരസാൻ പ്രഭുങ്ക്തേ |
ഹുതാശനശ്ചാപി ഹി സർവഭക്ഷഃ |
തഥൈവ യോഗീ വിഷയാൻ പ്രഭുങ്ക്തേ |
ന ലിപ്യതേ പുണ്യപാപൈശ്ച ശുദ്ധഃ

N P

10. ആപൂര്യമാണമചലഃ പ്രതിഷ്ഠം |
സമുദ്രമാപഃ പ്രവിശന്തി സർവേ |
തദ്യത്കാമായം പ്രവിശന്തി സർവേ |
സ ശാന്തിമാപ്നോതി ന കാമകാമീ |

സൂര്യൻ സർവരസങ്ങളും ഗ്രഹിക്കുന്നതു പോലെയും അഗ്നി സർവതും ഭക്ഷിക്കുന്നതു പോലെയും യോഗിവിഷയ ഭോക്താവാണെങ്കിലും ശുദ്ധനാകയാൽ പാപപുണ്യങ്ങളാൽ ലിപ്തനാകുന്നില്ല. എങ്ങും നിറഞ്ഞു അചലസ്ഥിതികളുള്ള സമുദ്രത്തിൽ ജലം പ്രവേശിക്കുന്നതുപോലെ യോഗിയിൽ സർവവിഷയസുഖങ്ങളും പ്രവേശിക്കുന്നു. എങ്കിലും അവൻ അചഞ്ചലനാണ്. അതിനാൽ അവർ ശാന്തി പ്രാപിക്കുന്നു. എന്നാൽ വിഷയാസക്തരായ കാമികൾ ആ ശക്തി നേടുന്നില്ല.

11. ന നിരോധോ ന ചോത്പത്തിഃ |
ന ബദ്ധോ ന ച സാധകഃ |
ന മുമുക്ഷുർ ന വൈ മുക്തഃ |
ഇത്യേഷാ പരമാർത്ഥതഃ ||

12. ഐഹികാമുഷ്മിക വ്രാത |
സിദ്ധ്യൈ മുക്തേശ്ച സിദ്ധയേ |
ബഹുകൃത്യം പുരാ സ്യാന്മേ |
തത് സർവമധുനാ കൃതം ||

13. തദേവ കൃതകൃത്യത്വം |
പ്രതിയോഗിപുരസ്സരം |
ദുഃഖിനോ f ജ്ഞഃ സംസരന്തു |
കാമം പുത്രാദ്യപേക്ഷയാ ||

14. പരമാനന്ദപൂർണ്ണോഹം |
സംസരാമി കിമിച്ഛയാ |
അനുതിഷ്ഠന്തു കർമ്മാണി |
പരലോകയിയാ സവഃ ||

15. സർവലോകാത്മകം കസ്മാ
ദനു തിഷ്ഠാമി കിം കഥം |
വ്യാവക്ഷതാം തേ ശസ്ത്രാണി
വേദാനധ്യാപയന്തു വാ

ആർക്കും ലയമോ ഉല്പത്തിയോ ഇല്ല. ആരും ബദ്ധനും സാധകനുമല്ല. മുമുക്ഷുവുമില്ല, മുക്തനുമില്ല, ഇഹപരലോക കർമ്മസിദ്ധിക്ക് അപ്രകാരം മുക്തിലഭിക്കാൻ മുമ്പ് വളരെയൊക്കെ ചെയ്യേണ്ടതുണ്ടായിരുന്നു. ഇപ്പോൾ അതെല്ലാം പൂർത്തിയായി. അന്ന് ഓരോ യോഗത്തെയും മുഖ്യമായി അനുസന്ധാനം ചെയ്ത് അവധൂതൻ അതിൽ സംതൃപ്തനും കൃതകൃത്യനുമാകുന്നു. അജ്ഞാനികൾ പുത്രാദികൾക്കു വേണ്ടി ദുഃഖത്തിൽ കുടുങ്ങുന്നു. എന്നാൽ ഞാൻ പരമാനന്ദപൂർണ്ണനാണ്. പരലോകപ്രാപ്തിയിൽ ആഗ്രഹമുള്ളവർ വേണമെങ്കിൽ ആ ആഗ്രഹങ്ങൾക്ക് പ്രവർത്തിക്കട്ടെ. പക്ഷേ, ഞാൻ സർവലോകത്തിന്റെയും ആത്മാവാണ്, സർവലോകമയനാണ്. ആ സ്ഥിതിക്ക് ഞാനെന്തിന് കർമ്മം ചെയ്യുന്നു? ഇതിൽ അധികാരികളായവർ വേണമെങ്കിൽ പ്രവചനമോ വേദാധ്യയനമോ നടത്തിക്കൊള്ളട്ടെ.

16. യേ f ത്രാധാകാരിണോ മേ തു |
നാധികാരോ f ക്രിയത്വതഃ |
നിദ്രാഭിക്ഷേ സ്നാന ശൗചേ |
നേച്ഛാമി ന കരോമി ച ||

17. ദ്രഷ്ടാരശ്ചേത് കല്പയന്തു |
കിം മേ സ്യാദന്യ കല്പനാത് |
ഗുഞ്ജാപുഞ്ജാദി ദഹ്യേത |
നാന്യാ രോപിത വഹ്നിനാ
നാന്യാരോപിത സംസാര-
ധർമ്മാ നൈവമഹം ഭജേ ||

18. ശൃണ്വന്ത്വജ്ഞാതതത്വാസ്തേ |
ജാനൻ കസ്മാത് ശൃണോമ്യഹം |
മന്യന്താം സംശയാപന്നാ |
ന മന്യേ f ഹമസംശയഃ

19. വിപര്യസ്തോ നിദിധ്യാസേ |
കിം ധ്യാനമവിപര്യയേ |
ദേഹാത്മത്വവിപര്യാസം |
ന കദാചിത് ഭജാമ്യഹം |

20. അഹം മനുഷ്യ ഇത്യാദി |
വ്യവഹാരോ വിനാപ്യമും |
വിപര്യാസ ചിരാഭ്യസ്ത-
വാസനാതോ f വകല്പതേ

അധികാരമുള്ളവർ പ്രവചനം നടത്തുകയോ വേദം പഠിപ്പിക്കുകയോ ചെയ്തുകൊള്ളട്ടെ. ക്രിയാരഹിതനാകയാൽ എനിക്ക് അതിനധികാരമില്ല. ഞാൻ നിദ്രയോ ഭിക്ഷയോ സ്നാനമോ ശൗചമോ ആഗ്രഹിക്കുന്നില്ല. കാഴ്ചക്കാർ മറ്റു വിധത്തിൽ ചിന്തിച്ചുകൊള്ളട്ടെ. എനിക്ക് മറ്റു പ്രകാരത്തിൽ ചിന്തിച്ചിട്ടെന്തു കാര്യം? മറ്റുള്ളവർ മഞ്ചാടിക്കുരുവിൽ അഗ്നി ആരോപിച്ചോട്ടെ. അതുകൊണ്ട് മഞ്ചാടിക്കുരു കത്തുകയില്ല. എന്റെ ഉള്ളിൽ പ്രാപഞ്ചിക കർമ്മങ്ങളുടെ ആരോപമില്ല. തത്വം ഗ്രഹിക്കാത്തവർ കേട്ടുകൊള്ളട്ടെ. ഞാൻ തത്വം ഗ്രഹിച്ചു കഴിഞ്ഞു. സംശയാലുക്കൾ മനനം ചെയ്യട്ടെ. വിപരീതപരിഗണന ഉള്ളവർ വേണമെങ്കിൽ നിദിധ്യാസം ചെയ്തുകൊള്ളട്ടെ. എന്നാൽ വിപര്യാസം ഇല്ലാത്തിടത്ത് ധ്യാനത്തിന്റെ ആവശ്യമെന്ത്? ദേഹത്തെ ആത്മാവെന്നു മാനിക്കുന്ന വിപര്യാസം എനിക്ക് ഇല്ല. അതിനാൽ എനിക്ക് നിദിധ്യാസത്തിന്റെ ആവശ്യവുമില്ല. ഞാൻ മനുഷ്യനാണ് എന്ന ചിന്താഗതിയും വിപര്യാസം കൂടാതെ ഉണ്ടാകുന്നില്ല. ഈ വിപര്യാസവും ദീർഘകാലാഭ്യാസത്താൽ വാസന കൊണ്ടാണ് സംഭവിക്കുന്നത്.

21. ആരബ്ധ കർമ്മണി ക്ഷീണേ |
വ്യവഹാരോ നിവർത്തതേ |
കർമ്മക്ഷയേ ത്വസൗ നൈവ |
ശാമ്യേദ്ധ്യാന സഹസ്രതഃ |

22. വിരളത്വം വ്യവഹൃതേ |
രിഷ്ടം ചേദ്ധ്യാന മസ്തു തേ |
ബാഹ്യകർമ്മവ്യവഹൃതിം
പശ്യൻ ധ്യായാമ്യഹം കുതഃ

23. വിക്ഷേപോ നാസിത യസ്മാന്മേ
ന സമാധി സ്തതോ മമ I
വിക്ഷേപോ വാ സമാധിർവാ |
മനസഃ സ്യാദ്വികാരിണഃ |
നിത്യാനുഭവരൂപസ്യ കോ
മേ f ത്രാനുഭവഃ പൃഥിക് ||

24. കൃതം കൃത്യ പ്രാപണീയം |
പ്രാപ്തിമിത്യേവ നിത്യശഃ |
വ്യവഹാരോ ലൗകികോ വാ |
ശാസ്ത്രീയോ വാ f ന്യഥാപി വാ |

25. മമാകർത്തുരലേപസ്യ
യഥാരബ്ധം പ്രവർത്തതേ ||

ബ്രാബ്ധങ്ങളായ കർമ്മങ്ങൾക്ക് ക്ഷയം സംഭവിച്ചാലേ ഈ വ്യവഹാരം അവസാനിക്കുകയുള്ളൂ. ആ നിലയിൽ പ്രാരബ്ധ കർമ്മം അവസാനിക്കാതിരിക്കുന്നിടത്തോളം എത്ര യേറെ ധ്യാനം ചെയ്താലും ഈ വ്യവഹാരം ശമിക്കുകയില്ല. വ്യവഹാരം കുറയണമെന്നുണ്ടെങ്കിൽ ധ്യാനിച്ചു കൊള്ളൂ. എന്നാൽ എന്റെ ദൃഷ്ടിയിൽ വ്യവഹാരമേ ഇല്ല. ആ നിലയിൽ ഞാൻ എന്തിന് ധ്യാനിക്കണം? എനിക്ക് വിക്ഷേപമില്ല. സമാധിയിലിരിക്കേണ്ട ആവശ്യവുമില്ല. മനസ്സ് വികാരയുക്തവും വിക്ഷേപയുക്തവുമാണ്. അപ്പോഴാണ് സമാധി വേണ്ടത്. ഞാൻ നിത്യാനുഭവരൂപനാണ് എനിക്ക് സമാധി കൊണ്ട് എന്തനുഭവം ഉണ്ടാകും? ഞാൻ ചെയ്യേണ്ടത് ചെയ്തു കഴിഞ്ഞു. നേടാനുള്ളത് നേടി. അതിനാൽ എനിക്ക് ലൗകികമായോ അല്ലാതെയോ ഒരു വ്യവഹാരവും അനുഷ്ഠിക്കേണ്ടതായിട്ടില്ല. ഞാൻ കർത്താവല്ല. കേവലം പ്രാരബ്ധ കർമ്മാനുസൃതമായ പ്രവർത്തനങ്ങൾ നടക്കട്ടെ.

26. അഥവാ കൃതകൃത്യോപി |
ലോകാനുഗ്രഹ കാമ്യയാ |
ശാസ്ത്രിയേണൈവ മാർഗ്ഗേണ |
വർത്തേഹം മമ കാ ക്ഷതിഃ ||

27. ദേവാർച്ചനസ്നാന ശൗച
ഭിക്ഷാദൗ വർത്തതാം വപുഃ |
താരം ജപതു വാക് തദ്വത് |
പഠത്വാമ്നായ മസ്തകം ||

28. വിഷ്ണും ധ്യായതു ധീര്യദ്വാ |
ബ്രഹ്മാനന്ദേ വിലീയതാം ||

29. കൃതകൃത്യതയാ തൃപ്താഃ |
പ്രാപ്തപ്രാപ്യതയാ പുനഃ |
തൃപ്യന്നേവം സ്വമനസാ |
മന്യതേ f സൗ നിരന്തരം ||

അഥവാ ഞാൻ കൃതകൃത്യനാണെങ്കിലും ലോകാനുഗ്രഹത്തിന് ശാസ്ത്രോക്തവിധിയനുസരിച്ച് നടക്കുന്നെങ്കിൽ എനിക്കെന്താണ് ഹാനി? ദേവപൂജാസ്നാനം, ശൗചം, ഭിക്ഷ എന്നിവയിൽ ശരീരം വ്യാപരിക്കട്ടെ. വാക്ക് ഓംകാരം ജപിക്കട്ടെ. ഉപനിഷത്തുക്കൾ പഠിക്കട്ടെ. ബുദ്ധി വിഷ്ണുധ്യാനനിരതമാകട്ടെ. അല്ലെങ്കിൽ ബ്രഹ്മാനന്ദത്തിൽ ലയിക്കട്ടെ. ഞാൻ കേവലം സാക്ഷി മാത്രം. ഈ കാര്യങ്ങളൊന്നും ഞാൻ ചെയ്യുന്നില്ല. ചെയ്യിക്കുന്നുമില്ല. കൃതകൃത്യനാണെന്നതിൽ ഞാൻ തൃപ്തനാണ്. പ്രാപിക്കേണ്ടത് ഞാൻ പ്രാപിച്ചു കഴിഞ്ഞു. അതുകൊണ്ട് ഞാൻ തൃപ്തനാകുന്നു. ഇങ്ങനെ ഞാൻ ചിന്തിക്കുന്നു.

30. ധന്യോ f ഹം ധന്യോ f ഹം |
നിത്യം സ്വാത്മാന മഞ്ജസാ വേദ്മി |
ധന്യോ f ഹം ധന്യോ f ഹം |
ബ്രഹ്മാനന്ദോ വിഭാതി മേ സ്പഷ്ടം ||

31. ധന്യോ f ഹം ധന്യോ f ഹം |
ദുഃഖം സാംസാരികം ന വിക്ഷ്യേ f ദ്യ |
ധന്യോ f ഹം ധന്യോ f ഹം |
സ്വസ്യജ്ഞാനം പലായിതം ക്വാപി ||

32. ധന്യോ f ഹം ധന്യോ f ഹം |
കർത്തവ്യം മേ ന വിദ്യതേ കിഞ്ചിത് |
ധന്യോ f ഹം ധന്യോ f ഹം |
പ്രാപ്തവ്യം സർവത്ര സംപന്നം ||

33. ധന്യോ f ഹം ധന്യോ f ഹം |
ധന്യോ ധന്യഃ പുനർപുനർധന്യഃ |
ധന്യോ f ഹം ധന്യോ f ഹം |
തൃപ്തിർമേ കോപാമാ ഭവേല്ലോകേ

34. അഹോ പുണ്യമഹോ പുണ്യം |
ഫലിതം ഫലിതം ദൃഢം |
അസ്യ പുണ്യസ്യ സമ്പത്തേഃ |
അഹോ വയ മഹോ വയം ||

35. അഹോ ജ്ഞാനമഹോ ജ്ഞാന–
മഹോ സുഖമഹോ സുഖം |
അഹോ ശാസ്ത്രമഹോ |
ശാസ്ത്രമഹോ ഗുരുരഹോ ഗുരുഃ ||

36. ഇതി യ ഇദ മധീതേസോ f പി കൃതകൃത്യോ ഭവതി. സുരാപാനാത് പൂതോ ബവതി. സ്വർണ്ണസ്തേയാത് പൂതോ ഭവതി. ബ്രഹ്മഹത്യാത് പൂതോഭവതി. കൃത്യാകൃത്യാത് പൂതോ ഭവതി. ഏവം വിദിത്വാസ്വേച്ഛാചാരപരോ ഭൂയാദോം സത്യമിത്യുപനിഷത്.

ഞാൻ ധന്യനാണ്, ഞാൻ ധന്യനാണ്. എന്തുകൊണ്ടെന്നാൽ ഞാൻ പ്രയാസം കൂടാതെ ആത്മാവിനെ അറിയുന്നു. ഞാൻ ധന്യനാണ്, ധന്യനാണ്. കാരണം എന്നിൽ ബ്രഹ്മാനന്ദം പ്രകാശിക്കുന്നു. ഞാൻ ധന്യധന്യനാണ് എന്തുകൊണ്ടെന്നാൽ ഞാൻ ഇപ്പോൾ സാംസാരിക ദുഃഖമനുഭവിക്കുന്നില്ല. ഞാൻ ധന്യധന്യനാണ്. കാരണം എന്റെ അജ്ഞാനം നഷ്ടമായിരിക്കുന്നു. ഞാൻ ധന്യധന്യനാണ്. കാരണം എനിക്ക് ചെയ്യേണ്ടതായിട്ടൊന്നും തന്നെയില്ല. ഞാൻ ധന്യധന്യനാണ്. കാരണം ഞാൻ ഇവിടെ സമ്പാദിക്കേണ്ടത് സമ്പാദിച്ചു. ഞാൻ ധന്യധന്യനാണ്, എന്തെന്നാൽ എന്റെ തൃപ്തിക്ക് ലോകത്തിൽ ഒരു ഉപമയില്ല. ഞാൻ ധന്യധന്യനാണ്. അതിപുണ്യം ഈ പുണ്യ സമ്പത്ത് ദൃഢമായി ഫലിച്ചു. ഞങ്ങൾ ധന്യധന്യരാണ്. ജ്ഞാനം സുഖം ശാസ്ത്രം ഗുരു എല്ലാവരും ധന്യരാകുന്നു.

ഇപ്രകാരം ഉപനിഷത്ത് അധ്യയനം ചെയ്യുന്ന വ്യക്തി കൃതകൃത്യനായിത്തീരുന്നു. മദ്യപാനിയാണെങ്കിലും പരിശുദ്ധനായിത്തീരും. സ്വർണ്ണമോഷ്ടാവാണെങ്കിലും ബ്രഹ്മഹത്യക്കാരനാണെങ്കിലും പരിശുദ്ധനാകുന്നു. കാര്യകാര്യങ്ങൾ ചെയ്തവനെങ്കിലും വിശുദ്ധനാകുന്നു. ഇങ്ങനെയുള്ള ജ്ഞാനം ലഭിച്ചതിനുശേഷം ആത്മാനുകൂലമായി പ്രവർത്തിക്കാം ഓം സത്യം.

അവധൂതോപനിഷത്ത് സമാപിച്ചു.



# ആത്മോപനിഷത്ത്

**ശാന്തിപാഠം**

ഓം. ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാഃ ഭദ്രം പശ്യേമാക്ഷഭിർയജത്രാഃ സ്ഥിരൈരംഗൈസ്തുഷ്ടുവാംസസ്തനൂഭിർ വ്യശേമ ദേവഹിതം യദായുഃ സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്വാഃ വാ സ്വസ്തി നഃപൂഷാ വിശ്വദേവാഃ സ്വസ്തി ന സ്താർക്ഷ്യേ അരിഷ്ടനേമിഃ സ്വസ്തി നോ ബൃഹസ്പതിർ ദധാതു. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ദേവന്മാരെ, ഞങ്ങളുടെ കർണ്ണങ്ങൾ മംഗളം ശ്രവിക്കുമാറാകട്ടെ. കണ്ണുകളാൽ മംഗളം കാണുമാറാകട്ടെ. ആരോഗദൃഢശരീരരായി ഞങ്ങൾ നിങ്ങളെ സ്തുതിക്കാനിടവരുകയും ദേവന്മാർ ഞങ്ങൾക്ക് നൽകിയിട്ടുള്ളിടത്തോളം ആയുസ്സ് മംഗളമായി പരിണമിപ്പിക്കുകയും ചെയ്യുമാറാകട്ടെ മഹാകീർത്തിമാനായ ഇന്ദ്രൻ ഞങ്ങൾക്ക് മംഗളമരുളണേ. വിശ്വവേത്താവായാ പൂഷാവ് ഞങ്ങൾക്ക് മംഗളമരുളണേ. അപ്രതിരോധ്യഗതിയായ ഗരുഡൻ ഞങ്ങൾക്ക് മംഗളം നൽകണേ. ബൃഹസ്വതി ഞങ്ങൾക്ക് മംഗളം നൽകണേ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഹരിഃ ഓം. അഥാംഗിരാ സ്ത്രിവിധ പുരുഷസ്തദ്യഥാ-ബാഹ്യാത്മ അന്തരാത്മാ പരമാത്മാ ചേതി.

2. ത്വക് ചർമ്മ മാംസരോമാംഗുഷ്ഠാഗുല്യഃ പൃഷ്ഠവംശനഖഗുല്ഫോദര നാഫി മേഡ്ര കട്യു. രു കപോല ശ്രോത്ര ഭ്രൂലലാട ബാഹുപാർശ്വ ശിരോധമനി കാക്ഷീണി ഭവന്തി ജായതേ ക്രിയത ഇത്യേഷ ബാഹ്യാത്മാ

3. അഥാന്തരാത്മാ നാമ പൃഥി വ്യാപസ്തേജോവായുരാകാശേച്ഛാദ്വേഷസുഖദുഃഖ കാമമോഹ വികല്പനാദിഭിഃ സ്മൃതിലിംഗ ഉദാത്താനു ദാത്ത ഹ്രസ്വദീർഘ പ്ലുതസ്ഖലിതഗർജിതസ്ഫുടിത മുദിത നൃത്തഗീത വാദിത്ര പ്രളയവിജൃംഭിതാദിഭിഃ ശ്രോതാ ഘ്രാതാ രസയിതാ മന്താ ബോദ്ധാ കർത്താവിജ്ഞാനാത്മാ, പുരുഷഃ പുരാണന്യായമീംമാം സാ ധർമ്മ ശാസ്ത്രാണീതി ശ്രവണ ഘ്രാണാകർഷണ കർമ്മ വിശേഷണം കര്യോത്യേഷോന്തരാത്മാ നാമ.

അംഗിരസ്സ് എന്ന പരമാത്മാവ്, ആത്മാവ് അന്തരാത്മാവ്, പരമാത്മാവ്, എന്നീ മൂന്നുവിധത്തിൽ ഉണ്ടായി. ശരീരത്തിലെ തൊലി, ചർമ്മം, മാംസം, മുടി, അംഗുഷ്ഠം, വിരലുകൾ, നട്ടെല്ല്, നഖം, കണങ്കാൽ, വയറ്, നാഭി, മൂത്രേന്ദ്രിയം, കടി പ്രദേശം, ജംഘ, കഴുത്ത്, ചെവി, പുരികം, നെറ്റി, ബാഹു പാർശ്വം, ശിരസ്സ്, ധമനികൾ, കണ്ണുകൾ ഇവയാണ് അജ്ഞന്റെ ദൃഷ്ടിയിൽ ആത്മാവിന്റെ സ്വരൂപം. അവ തന്നെയാണ് ആത്മാവെന്നും അവയുടെ ഉൽഭവവും നാശവും ഉണ്ടാകുന്നതുകൊണ്ട് ആത്മാവും ജനനമരണ സ്വഭാവത്തോടുകൂടിയതാണെന്നും ധരിക്കുന്നു. ഇങ്ങനെ അന്തരാത്മാവും പൃഥ്വി, ജലം, തേജസ്സ്, വായു, ആകാശം തുടങ്ങിയ ദ്രവ്യങ്ങളും ഇച്ഛാ-ദ്വേഷ സുഖ-ദുഃഖാദി ഗുണങ്ങളും കാമം, മോഹം, തർക്കം, വിതർക്കം സ്മൃതി, ലിംഗം, ഉദാത്തം, അനുദാത്തം, ഹ്രസ്വം, ദീർഘം, പ്ലുതം തുടങ്ങിയ സ്വരഭേദങ്ങളും സ്ഖലിതം, ഗർജിതം, സ്ഫുടിതം, മൃദിതം, നൃത്യം, ഗീതം, വാദിത്രം തുടങ്ങിയ ധ്വനി സ്വരൂപങ്ങളും പ്രളയവിജൃംഭണാദികളാൽ ശ്രോതാവ് ഘ്രാതാവ് രസയിതാവ് നേതാവ് കർത്താവ് വിജ്ഞാനാത്മാവ് പുരാണ പുരുഷൻ ന്യായം മീമാംസ തുടങ്ങിയ ധർമ്മ ശാസ്ത്രങ്ങളും അവയിലെല്ലാം അന്തര്യാമിയായി ശ്രവണം ഘ്രാണനം ആകർഷണം എന്നിവയും കർമ്മവിശേഷണങ്ങളും ഈ അന്തരാത്മാവ് അനുഷ്ഠിക്കുന്നു.

4. അഥ പരമാത്മാ നാമ യഥാക്ഷരം ഉപാസനീയഃ സ ച പ്രാണായാമപ്രത്യാഹാരാധാരണാധ്യാനസമാധി യോഗാനുമാനാധ്യാത്മചിന്തകം വടകണികാവാ ശ്യാമാകതണ്ഡുലോ വാ ബാലാഗ്രശതസഹസ്ര വികല്പ നാഭിഃ സ ലഭ്യതേ നോപലഭ്യതേ ന ജായതേ ന മ്രിയതേ ന ശുഷ്യതി ന ക്ലിദ്യതേ ന ദഹ്യതി ന കമ്പതേ ന ഭിദ്യതേ ന ഛിദ്യതേ നിർഗുണഃ സാക്ഷീഭൂതഃ ശുദ്ധോ നിരവയവാത്മാ കേവലഃ സൂക്ഷ്മോനിഷ്കലോ നിരഞ്ജനോ നിർവികാരഃശബ്ദസ്പർശരൂപരസഗന്ധവർജിതോ നിർവികല്പോ നിരാകാംക്ഷഃ സർവവ്യാപീ സോ $f$ ചിന്ത്യോ നിർവർണ്യശ്ച പുനാത്യശുദ്ധാന്യപൂതാനി നിഷ്ക്രിയ സ്തസ്യ സംസാരോ നാസ്തീതി.

പരമാത്മാവ് കോടികണക്കിന് ജീവികളാൽ ഈശ്വരരൂപത്തിൽ ആരാധിക്കപ്പെടുന്നതിനാൽ ഉണ്ടാകുന്നതുപോലെ ഈ പരമാക്ഷര പരമാത്മാവും പ്രാണായാമം പ്രത്യാഹാരം ധാരണ ധ്യാനം സമാധി യോഗം അനുമാനം ആത്മവിചിന്തനം മുതലായവ മുഖേന ഏറ്റവും സൂക്ഷ്മവും ഒരു തലമുടിയുടെ അറ്റത്തിന്റെ ആയിരത്തിലൊന്നിനെക്കാൾ സൂക്ഷ്മവും 'ആ പരബ്രഹ്മം ഞാനാകുന്നു' എന്ന ചിന്താഗതിയാൽ ലഭിക്കുകയോ ലഭിക്കാതിരിക്കുകയോ ചെയ്യുന്നതുമാകുന്നു. അത് ഒരിക്കലും ജനിക്കുന്നില്ല, വിറയ്ക്കുന്നില്ല. പൊട്ടുന്നില്ല. ഛേദിക്കപ്പെടുന്നില്ല. അത് നിർഗുണവും സർവപ്രമാണഭൂതവും ശുദ്ധസ്വരൂപവും നിർമ്മലനും നിരഞ്ജനനും വികാരഹീനനും ശബ്ദരൂപരസഹീനനും ജ്ഞാനരഹിതനും നിർവികല്പനും ആകാംക്ഷയില്ലാത്തവനും സർവവ്യാപിയും അചിന്ത്യനും വർണ്ണാനാതീതനുമാകുന്നു അത്. അശുദ്ധവും അപവിത്രവുമായതിനെ ശുദ്ധവും പവിത്രവുമാകുന്നു. അതിന് സാംസാരിക ബന്ധനമില്ല.

1. ആത്മസംജ്ഞഃ ശിവഃ ശുദ്ധഃ |
   ഏക ഏവാദ്വയഃ സദാ |
   ബ്രഹ്മരൂപതയാ ബ്രഹ്മ |
   കേവലം പ്രതിഭാസതേ |
2. ജഗത്രൂപതയാപ്യേതത് |
   ബ്രഹ്മൈ വ പ്രതി ഭാസതേ |
   വിദ്യാ $f$ വിദ്യാദിഭേദേന |
   ഭാവാഭാവാദിഭേദതു | |
3. ഗുരുശിഷ്യാദിഭേദേന |
   ബ്രഹ്മൈവ കേവലംശുദ്ധം |
   വിദ്യതേ തത്വ ദർശനേ | |
   ന ച വിദ്യാ ന ചാവിദ്യാ |
   ന ജഗച്ച ന ചാപരം സത്യത്വേന ജഗദ് ഭാനം |
   സംസാരസ്യ പ്രവർത്തകം |
   അസത്യത്വേന ഭാനം തു |
   സംസാരസ്യ നിവർത്തകം |
   ഘടോ$f$ യ മിതി വിജ്ഞാതും |
   നിയമഃ കോമ്വപേക്ഷതേ. | |

ആത്മാവ് ശിവവും ശുദ്ധവും ഏകവും അദ്വയവും ബ്രഹ്മസ്വരൂപവും ആയതുകൊണ്ട് കേവല ബ്രഹ്മസ്വരൂപത്തിൽ പ്രതിഭാസിക്കുന്നു. ജഗദ്രൂപത്തിലും ബ്രഹ്മം തന്നെയാണ് പ്രതിഭാസിക്കുന്നത്. വിദ്യ, അവിദ്യ, ഭാവം, അഭാവം ഈ ഭേദത്തോടെ പ്രതിഭാസിക്കുന്നതും ബ്രഹ്മം തന്നെ. ഗുരുശിഷ്യൻ ഈ ഭേദത്തിൽ കാണപ്പെടുന്നതും ബ്രഹ്മം തന്നെ. തത്വ ദർശനത്തിൽ സർവത്ര പ്രതിഭാസിക്കുന്നത് ബ്രഹ്മമാകുന്നു. യഥാർത്ഥത്തിൽ വിദ്യയില്ലാ അവിദ്യയില്ല. ജഗത്തുമില്ല മറ്റൊന്നും തന്നെ സത്യവുമല്ല. സത്യത്തോടെ ജഗദ്ഭാനം തന്നെയാണ് ഇതിന്റെ പ്രവർത്തകൻ. അസത്യത്വേന പ്രപഞ്ചത്തെ പ്രതി ഭാസിപ്പിക്കുന്നത്, ഇതിന്റെ നിവർത്തകനാകുന്നു. നമ്മുടെ മുന്നിൽ ഇരിക്കുന്ന കുടം കുടമെന്നറിയുവാൻ പ്രത്യേക നിയമമൊന്നും ആശ്രയിക്കേണ്ടതില്ലല്ലോ.

6. വിനാപ്രമാണസുഷ്ടുത്വം |
   യസ്മിൻ സതി പദാർത്ഥധീ |
   അയമാത്മാ നിത്യസിദ്ധഃ |
   പ്രമാണേ സതി ഭാസതേ | |
7. ന ദേശം നാപി കാലം വാ |
   നശുദ്ധീം വാപ്യപേക്ഷതേ |
   ദേവദത്തോ $f$ ഹമിത്യേതത് |
   വിജ്ഞാനം നിരപേക്ഷകം. | |
   തദ് ബ്രഹ്മവിദ്യോപ്യ |

സ്യബ്രഹ്മാഹമിതി വേദനം |
ഭാനുനേവ ജഗദ് സർവം |
ഭാസ്യതേ യസ്യ തേജസാ |
അനാത്മക മസത്തുച്ഛം |
കിം നു തസ്യവ ഭാസകം |
വേദശാസ്ത്ര പുരാണാനി |
ഭൂതാനി സകലാന്യപി |

10. യേനാർത്ഥവന്തി തം കിം നു |
വിജ്ഞാതാരം പ്രകാശയേത് |
ക്ഷുധാം ദേഹവ്യഥാം ത്യക്ത്വാ |
ബാലഃ ക്രീഡതി വസ്തുനി | |

11. തഥൈവ വിദ്വാൻ രമതേ |
നിർമ്മമേ നിരഹം സുഖീ |
കാമാൻ നിഷ്കാ മരൂപീസം |
ചരത്യേക ചരോ മുനിഃ | |

പ്രമാണം കൂടാതെ തന്നെ മുന്നിലിരിക്കുന്ന ഓരോ പദാർത്ഥത്തിന്റെയും ജ്ഞാനം സിദ്ധിക്കുന്നുണ്ട്. അതുപോലെ നിത്യസിദ്ധമായ ഈ ആത്മാവ് പ്രത്യക്ഷപ്രമാണത്തിനു ശേഷമാണ് പ്രതിഭാസിക്കുന്നത്. ഓരോ വസ്തുവും ബ്രഹ്മ സ്വരൂപമായതിനാൽ പ്രമാണമൊന്നുമാവശ്യമില്ല. ഉദാഹരണത്തിന് ദേവദത്തൻ എന്ന ഒരു വ്യക്തിയുടെ നാമമെടുക്കുക. അതിന്റെ ജ്ഞാനം നിരപേക്ഷമാണ്. അതിന് ദേശകാലാദികൾ നിരപേക്ഷമാണ്.

ബ്രഹ്മജ്ഞാനിയുടെ "ഞാൻ ബ്രഹ്മമാണ്" എന്ന ബോധം തന്നെയാണ് ബ്രഹ്മ സാക്ഷാത്ക്കാരം. സകല ജഗത്തും സൂര്യനാൽ പ്രകാശിതമായിരിക്കുന്നതുപോലെ അഖണ്ഡ ബ്രഹ്മണ്ഡവും അതിന്റെ തേജസ്സുകൊണ്ടു തന്നെ പ്രകാശിക്കുന്നു. അതിന്റെ പ്രത്യക്ഷ സിദ്ധിയിൽ മറ്റൊരു പ്രമാണം തേടുകയെന്നത് അനാത്മകവും അസാരവും തുച്ഛവുമാണ്. വേദം ശാസ്ത്രം പുരാണം വിവിധ ജീവികൾ എന്നിവ ആരു മൂലമാണോ സാർത്ഥകമായിരിക്കുന്നത് വിജ്ഞാതാവായ ആ ബ്രഹ്മത്തെ ഏതെങ്കിലും പ്രമാണത്തിന് പ്രമാണീകരിക്കാൻ സാധ്യമാണോ? വിശപ്പും വേദനയും മറന്ന് ബാലകൻ കളിയിൽ മുഴുകിയിരിക്കുന്നതുപോലെ ജ്ഞാനി മമതാഹീനനും അഹങ്കാരഹീനനും സുഖിമാനുമായി ബ്രഹ്മത്തിൽ ആനന്ദിച്ചുകൊണ്ടിരിക്കുന്നു. മുനി കാമനകളൊന്നുമില്ലാതെ സുഖത്തോടെ ഏകാകിയായി വിചരിക്കുന്നു.

12. സ്വാത്മനൈവ സദാതുഷ്ടഃ |
സ്വയം സർവാത്മനാ സ്ഥിതഃ |
നിർധനോ $f$പി സദാ തുഷ്ടോ |
$f$പ്യ സഹായോ മഹാ ബലഃ | |

13. നിത്യഃ തൃപ്തോ $f$പ്യഭുഞ്ജാനോ-
പ്യസമഃ സമദർശനഃ |
കുർവന്നപി ന കുർവാണ-
ശ്ചാഭോക്താ ഫലഭ്യോഗ്യപി | |

14. ശരീര്യപ്യശരീര്യേഷ |
പരിച്ഛിന്നോ $f$പി സർവഗഃ |
അശരീരം സദാ സന്ത-
മിദം ബ്രഹ്മമിദം ക്വചിത് | |

15. പ്രിയാപ്രിയേ ന സ്പൃശതഃ |
സ്തഥൈവ ച. ശുഭാശുഭഃ |
തമസാഗ്രസ്തവദ്ഭാനാ-
ദഗ്രസ്തോ $f$പി രവിർജ്ജനൈഃ

സ്വന്തം ആത്മാവിൽ എപ്പോഴും സന്തുഷ്ടനും സ്വയം സർവഗതനും ആണെന്നു ചിന്തിച്ചു നിർധനനെങ്കിലും സന്തുഷ്ടനായി, നിസ്സഹായനെങ്കിലും ബലവാനായി ആഹാരമൊന്നും കഴിച്ചില്ലെങ്കിലും സംതൃപ്തനായി അസമനാണെങ്കിലും സമദർശിയായി, കർത്താവാണെങ്കിലും അകർത്താവായി ഫലഭോക്താവാണെങ്കിലും അഭോക്താവായി ശരീരിയാണെങ്കിലും ശരീരഹീനനായി പരിച്ഛിന്നനാണെങ്കിലും സർവവ്യാപിയായി കാണപ്പെടുന്ന ബ്രഹ്മജ്ഞാനിയെ ഒരിടത്തും പ്രിയാപ്രിയങ്ങൾ സ്പർശിക്കുന്നില്ല. അവൻ ഒരാളെ പ്രിയനെന്നോ വേറൊരുത്തനെ അപ്രിയനെന്നോ കരുതുന്നില്ല. അതുപോലെ ശുഭാശുഭങ്ങളും അവനെ സ്പർശിക്കുന്നില്ല. അവന്റെ ദൃഷ്ടിയിൽ സകലതും തുല്യമാണ്. സൂര്യൻ ഇരുട്ടിൽ മറഞ്ഞെന്നു തോന്നുമെങ്കിലും മറഞ്ഞിട്ടില്ല.

16. ഗ്രസ്ത ഇത്യു ച്യതേ ഭ്രാന്ത്യാ-
വ്യജ്ഞാത്വാ വസ്തുലക്ഷണം |
തദ്വദ്ദേഹാദിബന്ധേഭ്യോ |
വിമുക്തം ബ്രഹ്മവിത്തമം

17. പശ്യന്തി ദേഹിവന്മൂഢാ |
ശരീരാബാസദർശനാത് |
അഹിനിർല്വയനീവായം |
മുക്തദേഹ സ്തുതിഷ്ഠതി | |

18. ഇതസ്തത ശ്ചാല്യമാനോ |
യത് കിഞ്ചിത് പ്രാണവായുനാ |
സ്രോതസാ നീയതേ ദാരു |
യഥാ നിമ്നോന്നതസ്ഥലം | |

19. ദൈവേന നിയതേ ദേഹോ
തഥാ കാലോ പക്ലിപ്തിഷു
ലക്ഷ്യാലക്ഷ്യ ഗതിം ത്യക്ത്വാ |
യസ്തിഷ്ഠേത് കേവലാത്മനാ | |

20. ശിവ ഏവ സ്വയം സാക്ഷാ-
ദയം ബ്രഹ്മ വിദുത്തമഃ |

ജീവന്നേവ സദാ മുക്തഃ |
കൃതാർത്ഥോ ബ്രഹ്മ വിത്തമഃ | |

വസ്തുത മനസ്സിലാക്കാതെ ഭ്രാന്തിമൂലം സൂര്യൻ ഇരുട്ടിൽ മറഞ്ഞുവെന്ന് ചിന്തിക്കപ്പെടുന്നു. അതുപോലെ ദേഹാദി ബന്ധങ്ങളിൽ നിന്നും മുക്തനായ ബ്രഹ്മജ്ഞാനിയെ ശരീരാഭാസത്താൽ അറിവില്ലാത്ത ആളുകൾ ദേഹത്തോടു കൂടിയവനെന്ന് മനസ്സിലാക്കുന്നു. പാമ്പ് പടം പൊഴിക്കുന്നതിനോട് ഇതിനെ താരതമ്യപ്പെടുത്താം. പാമ്പിന്റെ പടം പാമ്പാകുകിയല്ലല്ലോ. നദിയിൽ തടികൾ ഒഴുകിപ്പോകുന്നതുപോലെ ഭാഗ്യത്തിൽ ദേഹവും കാലത്തിന്റെ പ്രവാഹത്തിൽ ഓരോ ദിക്കിലേക്ക് നയിക്കപ്പെടുന്നു. ഇങ്ങനെയാണെങ്കിലും ലക്ഷ്യാലക്ഷ്യഗതി കൈവിട്ട് കേവലാത്മാവിൽ തന്നെ സുസ്ഥിതനായിരിക്കുന്നവൻ ബ്രഹ്മജ്ഞാനികളിൽ ശ്രേഷ്ഠനും സാക്ഷാൽ ശിവനും ശിവസ്വരൂപനുമാകുന്നു. കൃതാർത്ഥനായ ബ്രഹ്മജ്ഞാനി ജീവന്മുക്തനും ശാശ്വതനുമാണ്.

21. ഉപാധിനാശാത് ബ്രഹ്മൈവ |
സദ് ബ്രഹ്മാപ്യേതി നിർദ്വയം |
ശൈലൂഷോ വേഷ സദ്ഭാവാ
ഭാവയോശ്ച യഥാ പുമാൻ ||

22. തഥൈവ ബ്രഹ്മവിത് ശ്രേഷ്ഠഃ |
സദാ ബ്രഹ്മൈ വ നാപരഃ |
ഘടേ നഷ്ടേ യഥാ വ്യോമ |
വ്യോമൈവ ഭവതി സ്വയം ||

23. തഥൈവോപാധി വിലയേ |
ബ്രഹ്മൈവ ബ്രഹ്മവിത് സ്വയം |
ക്ഷീരം ക്ഷീരേ യഥാ ക്ഷിപ്തം |
തൈലം തൈലേ ജലം ജലേ |

24. സംയുക്ത മേകതാം യാതി |
തഥാത്മന്യാത്മ വിന്മുനിഃ |
ഏവം വിദേഹ കൈവല്യം |
സന്മാത്രത്വമഖണ്ഡിതം ||

25. ബ്രഹ്മഭാവം പ്രപദ്യൈഷ |
യതിർ നാവർത്ത തേ പുനഃ |
സദാത്മകത്വ വിജ്ഞാന-
ദഗ്ധാ വിദ്യാദി വഷ്മണഃ ||

ജ്ഞാനി ഉപാധി നാശത്താൽ ബ്രഹ്മ സ്വരൂപനായി ബ്രഹ്മഹീനനായി ഭവിക്കുന്നു. അത് നിർലിയമാണ്. നടൻ രംഗത്തിൽ പലവേഷത്തിലും പ്രത്യക്ഷപ്പെടാമെങ്കിലും യഥാർത്ഥമുള്ള ഒരു വ്യക്തിയാണല്ലോ. അതുപോലെ ബ്രഹ്മജ്ഞാനിയും ബ്രഹ്മം തന്നെയാണ്. കുടം ഉടഞ്ഞുപോയാൽ കുടത്തിന്റെ ഉള്ളിലുണ്ടായിരുന്ന ആകാശം ആകാശമായി ത്തന്നെ അവശേഷിക്കുന്നു. അതുപോലെ ഉപാധി വിലയം പ്രാപിച്ചതിനുശേഷം ബ്രഹ്മജ്ഞാനി ബ്രഹ്മസ്വരൂപമായിത്തന്നെ ഭവിക്കുന്നു. പാലിൽ പാലും എണ്ണയിൽ എണ്ണയും ജലത്തിൽ ജലവും ചേർന്നാൽ അവ ഒന്നായിത്തീരുന്നതുപോലെയാണ് ആത്മജ്ഞാനിയായ മുനിയുടെയും ആത്മാവിന്റെയും സ്ഥിതി വിദേഹ കൈവല്യ പ്രാപ്തിക്കുശേഷം സന്മാത്രവും അഖണ്ഡ വിഗ്രഹവുമായ ബ്രഹ്മ ഭാവത്തെ പ്രാപിച്ച് യതി പിന്നീട് സംസാര ചക്രത്തിൽ പെട്ട് ആവർത്ത പ്രക്രിയത്തിൽ പെടുന്നില്ല. എന്തെന്നാൽ സദാത്മകത്വ വിജ്ഞാനത്താൽ അവന്റെ വിദ്യയും അവിദ്യയും എല്ലാം നശിക്കുന്നു.

26. അമുഷ്യ ബ്രഹ്മഭൂതത്വമാത് |
ബ്രാഹ്മണഃ കുത ഉത്ഭവഃ |
മായാ ക്ലിപ്തൗ ബന്ധമോക്ഷൗ |
ന സ്തഃ സ്വാത്മനി വസ്തുതഃ ||

27. യഥാ രജ്ജൗ നിഷ്ക്രിയായാം |
സർപ്പാഭാസവിനിർഗ്ഗ മൗ |
ആവൃതോ സദസത്വാഭ്യാം |
വക്തവ്യേ ബന്ധമോക്ഷണേ ||

28. നാവൃതിർബ്രഹ്മ കാചി-
ദധ്യാഭവാഭവനാ വൃതം |
അസ്തീതി പ്രത്യയോ യശ്ച |
യശ്ച നാസ്തീതി വസ്തുനി ||

29. ബുദ്ധേരേവ ഗുണാപേതൗ |
ന തു നിത്യസ്യ വസ്തുനഃ |
അതസ്തൗ മായയാ ക്ലിപ്തൗ |
ബന്ധമോക്ഷൗ ന ചാത്മനി ||

30. നിഷ്കലേ നിഷ്ക്രിയേ ശാന്തേ |
നിരവദ്യേ നിരഞ്ജനേ |
അദ്വിതീയേ പരേ തത്വേ |
വ്യോമവത് കല്പനാ കുതഃ |

31. ന നിരോധോ ന ചോത്പത്തി-
ർ ന ബദ്ധോ ന ച സാധകഃ |
ന മുമുക്ഷുർന വൈമുക്തഃ |
ഇത്യേഷാ, പരമാർത്ഥതാ |
ഇത്യുപനിഷത്.

യതി ബ്രഹ്മരൂപമായതിനുശേഷം ആ ബ്രഹ്മത്തിന് എങ്ങനെയാണ് ഉല്പത്തി? മായാ നിർമ്മിതമായ ബന്ധമോക്ഷങ്ങൾ യഥാർത്ഥത്തിൽ ബ്രഹ്മത്തിനില്ല. ക്രിയാഹീനമായ കയറിൽ സർപ്പഭ്രാന്തി ഉണ്ടായതിനുശേഷം അത് അവസാനിച്ചു കഴിഞ്ഞാൽ പിന്നെ കേവലം കയർ മാത്രമെന്ന ബോധം വരുന്നു. അതുപോലെ തന്നെ സദസദ്ഭാവത്താൽ ആത്മാവിൽ ബന്ധമോക്ഷമുളവാക്കുന്നതും, ഇല്ലാതാകുന്നതും ബ്രഹ്മത്തിന്

ആവൃത്തിയില്ല. അത് ആവൃതവും അനാവൃതവുമാണെന്ന് തോന്നും. മായാജനിതമായ ബന്ധമോക്ഷങ്ങൾ ആത്മാവിനില്ല. നിഷ്കളവും നിഷ്ക്രിയവും ശാന്തവും നിരവദ്യവും നിഞ്ജനവും അദ്വിതീയവുമായ പരമതത്വത്തിൽ ഘടാകാശം മഠാകാശം തുടങ്ങിയ ഭാവനകൾക്ക് തുല്യം വിഭിന്നത കല്പിക്കാൻ എങ്ങനെ കഴിയും? യഥാർത്ഥത്തിൽ ബ്രഹ്മത്തിന് നിരോധമില്ല, ജന്മമില്ല, അത് ബദ്ധമല്ല സാധകനുമല്ല, മുമുക്ഷുവല്ല, മുക്തനുമല്ല എന്ന് ഉപനിഷത്ത് വ്യക്തമാക്കുന്നു.

ആത്മോപനിഷത്ത് സമാപിച്ചു.



# ആത്മപ്രബോധോപനിഷത്ത്

### ശാന്തിപാഠം

ഓം വാങ്മേ മനസി പ്രതിഷ്ഠിതാ മനോ മേ വാചി പ്രതിഷ്ഠിതമാവിരാവീർമ ഏധി വേധസ്യമ ആണീസ്ഥഃ ശ്രുതം മേമാപ്രവാസീര നേനാധീതേനാ ഹോരാത്രാത് സംദധാമി ഋതം വദിഷ്യാമി. സത്യം വദിഷ്യാമി. തന്മാമവതു. തദ്വക്താരമവതു. അപതുമാം. അവതുവക്താരമവതു വക്താരം. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഓം. എന്റെ വാക്ക് മനസ്സിൽ സ്ഥിരമായിരിക്കണേ. മനസ്സ് വാക്കിൽ സ്ഥിരമായിരിക്കണേ. ഹേ സ്വയം പ്രകാശാത്മാവേ, അങ്ങ് എന്റെ മുന്നിൽ പ്രത്യക്ഷമാകണേ. വാങ് മനസ്സുകളെ, നിങ്ങൾ എന്റെ വേദജ്ഞാനത്തിനാധാരമാണ്. അതിനാൽ എന്റെ വേദാധ്യയനത്തെ നശിപ്പിക്കരുത്. ഈ വേദാധ്യയനത്തിൽ തന്നെയാണ് ഞാൻ രാവു പകലും ചിലവഴിക്കുന്നത്. ഞാൻ മാനസികമായും വാചികമായും സത്യം പറയും എന്നെ രക്ഷിക്കുക. വക്താവിനെ രക്ഷിക്കുക. എന്നെ രക്ഷിക്കുക. വക്താവിനെ രക്ഷിക്കുക. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഓം പ്രത്യഗാനന്ദം ബ്രഹ്മപുരുഷം പ്രണവസ്വരൂപം ആകാര ഉകാരമകാര ഇതി ത്ര്യക്ഷരം പ്രണവം തദേതദോമിതി യമുക്ത്വാമുച്യതേ യോഗി ജന്മസംസാരബന്ധനാത് നമോ ഓം നമോ നാരായണായ ശംഖ ക്രഗദാധരായ തസ്മാത് ഓം നമോ നാരായണാ യേതി മന്ത്രോപാസ്കോ വൈകുണ്ഠ ഭുവനം ഗമിഷ്യതി

പ്രത്യഗാനന്ദമായ ബ്രഹ്മപുരുഷൻ അകാരം ഉകാരം മകാരം എന്നീ മൂന്ന് അക്ഷരങ്ങളോടു കൂടിയ പ്രണവസ്വരൂപനാണ്. അതു പ്രണവമെന്ന ഓങ്കാരം തന്നെയാണ്. അതു ജപിച്ചാൽ യോഗി സാംസ്കാരിക ബന്ധനത്തിൽ നിന്ന മുകതനായി തീരുന്നു. ശംഖചക്രധാരിയായ നാരായണന് നമസ്കാരം അതുകൊണ്ട് ഓം നമോ നാരായണായ നമഃ എന്ന മന്ത്രം ഉപാസിക്കുന്നവൻ വൈകുണ്ഠ ലോകം പ്രാപിക്കുന്നു.

2. അഥ യദിദം ബ്രഹ്മപുരം പുണ്ഡരീകം തസ്മാത്തഡിദാഭ മാത്രം ദീപവത് പ്രകാശം

ഈ ഹൃദയകമലം ബ്രഹ്മപുരമാണ്. അത് തന്നെയാണ് വിദ്യുത്തിനു തുല്യമായ ദീപസമാനമായി പ്രകാശിച്ചുകൊണ്ടിരിക്കുന്നത്.

3. ബ്രഹ്മണ്യോ ദേവകീപുത്രാ ബ്രഹ്മണ്യോ മധു സൂദനഃ

ബ്രഹ്മണ്യഃ പുണ്ഡരീകാക്ഷോ ബ്രഹ്മണ്യോ വിഷ്ണുരച്യുതഃ

ദേവകീപുത്രൻ ബ്രഹ്മസ്വരൂപനാണ്. മധുസൂദനൻ ബ്രഹ്മസ്വരൂപനാണ്. പുണ്ഡരീകാക്ഷൻ ബ്രഹ്മസ്വരൂപനാണ്. അച്യുതനായ വിഷ്ണു ബ്രഹ്മാത്മകനാണ്.

4. സർവഭൂതസ്ഥമേകം നാരായണം കാരണപുരുഷമകാരണം പരംബ്രഹ്മ ഓം.

സർവഭൂതാന്തരാത്മാവായി ഏകനായ നാരായണൻ തന്നെയാണ്. കാരണ പുരുഷൻ അദ്ദേഹം കാരണരഹിതനും ബ്രഹ്മവും ഓം കാരവുമാകുന്നു.

5. ശോകമോഹവിനിർമുക്തോ വിഷ്ണുധ്യായന്ന സീദതി. ദ്വൈതാദ്വൈതമയം ഭവതി മൃത്യോഃസ മൃത്യുമാപ്നോതി യ ഇഹ നാനേവ പശ്യതി.

മഹാവിഷ്ണുവിനെ ധ്യാനിക്കുന്നവൻ ശോകമോഹവിനിർമ്മുക്തനായി ഭവിക്കുന്നു. അവന് തളർച്ചയുണ്ടാകുന്നില്ല. അവൻ ദ്വൈതദ്വൈത സ്വരൂപനും അഭയസ്വരൂപനുമാണ്. ഈ ബ്രഹ്മത്തിൽ ഭേദം കാണുന്നവൻ മൃത്യുവിന് ശേഷവും മൃത്യുവിനെത്തന്നെ പ്രാപിക്കുന്നു.

6. ഹൃത്പത്മമധ്യേ സർവം യ ത്തത് പ്രജ്ഞാനേ പ്രതിഷ്ഠിതം പ്രജ്ഞാനേത്രോ ലോകഃ പ്രജ്ഞാ പ്രതിഷ്ഠാ പ്രജ്ഞാനം ബ്രഹ്മ

7. സ ഏതേന പ്രജ്ഞേനാത്മനാസ്മാല്ലോകാത് ഉത്ക്രമ്യ അമുഷ്മിൻ സ്വർഗ്ഗേ ലോകേ സർവാൻകാമാനാപ്ത്വാമൃതഃ സമഭവ ദമൃതഃ സമഭവത്

8. യത്ര ജ്യോതരജസ്രം യസ്മിൻ ലോകേ f ഭ്യർഹിതം തസ്മിൻ മാം ദേഹി സ്വമാ നമൃതേ ലോകേ അക്ഷതേ അച്യുതേ ലോകേ അക്ഷതേ അമൃതത്വം ചഗച്ഛത്യോം നമഃ

ഹൃത് പത്മമധ്യത്തിൽ സ്ഥിതി ചെയ്യുന്ന സർവ സ്വരൂപമായ ബ്രഹ്മം തന്നെയാണ് പ്രജ്ഞാനത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നത്. ലോകം പ്രജ്ഞയാകുന്ന നേത്രത്തോടു കൂടിയതാണ്. പ്രജ്ഞപ്രതിഷ്ഠ പ്രാപിക്കുന്നു. ബ്രഹ്മം പ്രജ്ഞാനസ്വരൂപമാണ്. ആജ്ഞാനി ഉത്കൃഷ്ടമായ ജ്ഞാനാത്മകമായ ആത്മസ്വരൂപത്തിൽ ഈ ലോകത്തിൽ നിന്നും ഉത്ക്രമിച്ച് സ്വർഗ്ഗത്തിൽ സർവആഗ്രഹങ്ങളും സാധിച്ച് അമരനായി ഭവിച്ചു. എവിടെ നിത്യവും ജ്യോതിസ്സുണ്ട്, ഏതു ലോകത്ത് എല്ലാ ഭാഗത്തു നിന്നു പൂജ നടക്കുന്നു ആ അമരലോകത്ത് അങ്ങ് എനിക്ക് സ്വമാനം പ്രദാനം ചെയ്യുക. അനശ്വരവും അക്ഷയവുമായ ആ ലോകത്തിൽ അവൻ ഗമിക്കുന്നു.

## രണ്ടാം ഖണ്ഡം

1. പ്രഗലിത നിജ മായോ f ഹം നിസ്തുലദൃശിരൂപ വസ്തുമാത്രോ f ഹം. അസ്തമിതാഹന്തോ ഹം പ്രഗളിത ജഗദീശ ജീവഭേദോ f ഹം

ഞാൻ മായാമുക്തനാകുന്നു. നിസ്തുല്യ ദർശന സ്വരൂപ വസ്തു മാത്രമാണ്. ഞാൻ അഹന്ത നശിച്ചവനാകുന്നു. ജീവനും പരമാത്മാവും തമ്മിൽ ഭേദം അസ്തമിച്ചവനാകുന്നു.

2. പ്രത്യഗഭിന്നപരോ f ഹം വിധ്വസ്താശേഷവിധിതിഷേധോ f ഹം, സമുദസ്താശ്രമിതോ f ഹം പ്രവിത സുഖ പൂർണ്ണ സംവിദേവാഹം

ഞാൻ പ്രത്യഗാത്മാവിൽ നിന്ന് അഭിന്നമായ പരമാത്മാവാണ്. എല്ലാ വിധിനിഷേധങ്ങളും എനിക്ക് ഇല്ലാതായി. ഞാൻ ആശ്രമധർമ്മമാകെ കൈവിട്ടു ഞാൻ സുഖസമ്പൂർണ്ണനും ജ്ഞാനസ്വരൂപനുമാണ്.

3. സാക്ഷ്യനപേക്ഷോ f ഹം നിജമഹിമ്നി സംസ്ഥോ f ഹമചലോ f ഹം. അജരോ f ഹമവ്യയോ f ഹം പക്ഷവിപക്ഷാദിഭേദവിധുരോഹം

ഞാൻ സാക്ഷിയും നിരപേക്ഷനുമാണ്. ഞാൻ സ്വമഹിമയിൽ സ്ഥിതി ചെയ്യുന്നവനും അചലനുമാണ്. ഞാൻ അജരനും അവ്യയനും പക്ഷവിപക്ഷാദി ഭേദമില്ലാത്തവനുമാണ്.

4. അവബോധൈകരസോ f ഹം മോക്ഷാനന്ദൈകസിസുരേവാഹം, സൂക്ഷ്മോഹ f മക്ഷരോ f ഹം വിഗളിത ഗുണജാലാ കേവലാത്മഹം

ഞാൻ അവബോധൈകരസനും മോക്ഷാനന്ദൈകസാഗരവും സൂക്ഷ്മവും അക്ഷരവും ഗുണജാലമുക്തമായ കേവലാത്മാവുമാണ്.

5. നിസ്ത്രൈഗുണ്യപദോ f ഹം കുക്ഷിസ്ഥാനേകലോ കകലനോഹം കൂടസ്ഥചേതനോ f ഹം നിഷ്ക്രിയധാമാ f ഹമപ്രതർക്യോഹം

ഞാൻ നിസ്ത്രൈഗുണ്യവദനും അനേക ലോകങ്ങളെ കുക്ഷിയിലൊതിക്കിയവനും കൂടസ്ഥചേതനും നിഷ്ക്രയധാമാവും അപ്രതർക്യനുമാണ്.

6. ഏകോ f ഹമവികലോ f ഹം നിർമ്മലനിർവാണമൂർത്തിരേവാഹം നിരപയവോ f ഹമജ്യോ f ഹം കേവല സന്മാത്രസാരഭൂതോ f ഹം

ഞാൻ ഏകനും അവികലനും നിർമ്മലനിർവാണ മൂർത്തിയും നികൃവയവന്തം അജനും കേവല സന്മാത്രസാരനുമാണ്.

7. നിരവധിനിജബോധോ f ഹം ശുഭതരഭാവോ f ഹമപ്രഭേ
ദ്യോ f ഹം വിഭൂരഹമനവദ്യോ f ഹം നിരവധി നിസ്സീമ തത്വമാത്രോ f ഹം

ഞാൻ നിരവധിബോധം ചേർന്നവനും ശുഭതരഭാവനും അപ്രഭേദ്യനും വിഭുവും അനവദ്യനും അങ്ങേ അറ്റത്തെ അനന്തതത്വവുമാണ്.

8. വേദ്യോ f ഹമാഗമാന്തൈരാരാധ്യഃ സകലഭൂവനഹൃദ്യോ f ഹം. പരമാനന്ദഘനോ f ഹം പരമാനന്ദൈകദൂമരൂപോഹം

ഞാൻ വേദങ്ങളാൽ അറിയപ്പെടേണ്ടവനും ആരാധ്യനും സകലഭുവനഹൃദ്യനും പരമാനന്ദസ്വരൂപനും പരമാനന്ദൈകസാക്ഷാത്ക്കാരവുമാണ്.

9. ശുദ്ധോ f ഹമദ്വയോഹം സന്തതഭാവോ f ഹമാദി
ശൂന്യോ f ഹം. ശമിതാന്തഃ ത്രിതയോ f ഹം.
ബുദ്ധോമുക്തോഹമത്ഭുതാത്മാഹം

ഞാൻ ശുദ്ധനും ആന്തരനും ശാശ്വതവിജ്ഞാനസമരസനും ശോധിത പരതത്വനും ബോധാനന്ദൈകമൂർത്തിയുമാണ്.

10. ശുദേധാ f ഹമാന്തരോ f ഹം ശാശ്വതവിജ്ഞാനസമരസാത്മാഹം. ശോധിതപരത ത്വോ f ഹം. ബോധാനന്ദൈകമൂർത്തിരേവാഹം

I K

11. വിവേകയുക്തി ബുദ്ധ്യാഹം ജാനാമ്യത്മാനമദ്വയം
തഥാപി ബന്ധമോക്ഷാദി വ്യവഹാരഃ പ്രതീയതേ

വിവേകയുക്തി കലർന്ന ബുദ്ധിയാൽ ആത്മാവ് അദ്വൈതമെന്നറിയുന്നുവെങ്കിലും എനിക്ക് ബന്ധമോ ക്ഷാദി വ്യവഹാരത്തിന്റെ പ്രതീതയുണ്ടാകുന്നു.

12. നിവൃത്തോപി f പ്രപഞ്ചോ മേ സത്യവദ് ഭാതി സർവദാ
സർപ്പാദൗ രജ്ജുസത്തേവ ബ്രഹ്മസത്തൈവ കേവലം

എന്റെ ദൃഷ്ടിയിൽ നിന്നും പ്രപഞ്ചം വളരെ ദൂരെയാണെങ്കിലും അത് സത്യമെന്ന പോലെ തോന്നുന്നു. സർപ്പാദികളിൽ രജ്ജുഖണ്ഡത്തിന്റെ സത്ത ഉള്ളതുപോലെ തന്നെയാണ് പ്രപഞ്ചത്തിന്റെ അസ്തിത്വം.

13. പ്രപഞ്ചാധാര രൂപേണ വർത്തതേ f തോ ജഗന്നഹി യഥേകുഷ രസസംവ്യപ്താ ശർക്കരാ വർത്തതേ തഥാ

ബ്രഹ്മസത്ത മാത്രമാണ് പ്രപഞ്ചത്തിനാധാരം ജഗത്ത് അല്ല. പഞ്ചസാര കരിമ്പിന്റെ രസത്താൽ വ്യാപ്തമാണെന്നതുപോലെയാണത്.

14. അദ്വയ ബ്രഹ്മരൂപേണ വ്യാപ്തോ f ഹം വൈ ജഗത്രയം
ബ്രഹ്മാദി കീട പര്യന്താ പ്രാണിനോ മയി കല്പിതാഃ

അദ്വൈത ബ്രഹ്മരൂപത്തിൽ ഞാൻ ത്രിഭുവനങ്ങളിലും വ്യാപിച്ചിരിക്കുന്നു. ബ്രഹ്മം മുതൽ കീടം വരെയുള്ളതെല്ലാം എന്നിൽ ഒതുങ്ങുന്നു.

15. ബുദ്ബുദാദി വികാരാന്തസ്തരാഗാ സാഗരേ യഥാ
തരംഗസ്ഥം ദ്രവം സിന്ധുന വാംഞ്ഛരതി യഥാ തഥാ
വിഷയാനന്ദ വാഞ്ഛാ മേ മാദ്ദൃദാനന്ദ രൂപതഃ

സമുദ്രത്താൽ കുമിള മുതൽ തിരമാലവരെയുള്ള രൂപങ്ങൾ ക്ലപിതമായിരിക്കുന്നതുപോലെ എന്റെ ഉള്ളിൽ ബ്രഹ്മാദി കീടപര്യന്തമുള്ള എല്ലാ ജീവികളും കല്പിതമാണ്. സമുദ്രം തരംഗത്തിലെ ജലം ഗ്രഹിക്കാത്തതുപോലെ കേവലാനന്ദ സ്വരൂപനാകയാൽ എനിക്ക് വിഷയാനന്ദത്തിൽ താല്പര്യമില്ല.

16. ദാരിദ്ര്യശായഥാ നാസ്തി സംസപതിന്ന സ്യ തഥാ മമ
ബ്രഹ്മാനന്ദേ നിമഗ്നസ്യ വിഷയാശാ ന തദ് ഭവേത്

ധനവാന് ദാരിദ്ര്യത്തെപ്പറ്റിയുള്ള ആശങ്കക്ക് സാധ്യതയില്ലാത്തതുപോലെ ബ്രഹ്മാനന്ദത്തിൽ നിമഗ്നനായ എനിക്ക് വിഭ്രയാശമില്ല.

17. വിഷം ദൃഷ്ട്വാ f മൃതം ദൃഷ്ട്വാവിഷം ത്യജിതി ബുദ്ധിമാൻ
ആത്മാനമപി ദൃഷ്ട്വാഹാ മനാത്മാനം ത്യജാമ്യഹം

വിഷം അമൃതം എന്നിവ കാണുമ്പോൾ ബുദ്ധമാനായ മനുഷ്യൻ വിഷം ത്യജിക്കുന്നതുപോലെ ഞാനും ആത്മാവിനെ കണ്ടിട്ട് അനാത്മാവിനെ ത്യജിക്കുന്നു.

18. ഘടവഭാസ്കോ ഭാനുർ ഘടനാശേ ന നശ്യതി
ദേഹാവഭാസകഃ സാക്ഷീ ദേഹനാശേ ന നശ്യതി.

ഘടം പ്രകാശിപ്പിക്കുന്ന സൂര്യൻ ഘടത്തിന് നാശം സംഭവിച്ചാലും നശിക്കുന്നില്ല. അതുപോലെ ശരീരം പ്രകാശിപ്പിക്കുന്ന സാക്ഷി ദേഹനാശം സംഭവിച്ചാലും നശിക്കുന്നില്ല.

19. നമേ ബന്ധോ നമേമുക്തിർ നമേ ശാസ്ത്രം നമേ ഗുരു
മായാമാത്ര വികാസത്വാന്മായാതീതോ f ഹ മദ്വയഃ

എനിക്ക് ബന്ധനമില്ല. മോക്ഷവുമില്ല. എനിക്ക് ശാസ്ത്രമില്ല ഗുരുവുമില്ല. എന്തെന്നാൽ ഇതെല്ലാം മായയുടെ വികാസം മാത്രമാണ്.

20. പ്രാണാശ്ചലന്തു തദ്ധമ്മൈ കാമൈർവാ ഹന്യതാം മനഃ
ആനന്ദബുദ്ധി പൂർണ്ണസ്യമമ ദുഃഖം കഥം ഭവേത്

പ്രാണൻ പൊയ്ക്കൊള്ളട്ടെ. മനസ്സ് സ്വധർമ്മങ്ങളോടും കാമനകളോടുമൊപ്പം നശിച്ചുകൊള്ളട്ടെ. ആനന്ദസമ്പൂർണ്ണനാകയാൽ എനിക്കെങ്ങനെ ദുഃഖമുണ്ടാകും.

21. ആത്മാനമഞ്ജസാ വേദ്മി ക്വാപ്യജ്ഞാനം പലായിതം
കർതൃത്വമദ്യ മേ നഷ്ടം കർത്തവ്യം വാപി ന ക്വചിത

ആത്മാവിനെ അനായാസം ഞാനറിയുന്നു. എന്റെ അജ്ഞാനം എവിടെ പോയെന്നെനിക്കറിഞ്ഞുകൂടാ. ഇപ്പോൾ എന്റെ കർത്തവ്യം നഷ്ടമായി. എനിക്ക് കർത്തവ്യം ഒന്നുമില്ല.

22. ബ്രഹ്മണ്യം കുലഗോത്രേ ച നാമസൗന്ദര്യ ജാതയഃ
സ്ഥൂലദേഹഗതാ ഏതേ സ്ഥൂലാത് ഭിന്നസ്യ മേ ന ഹി

ബ്രഹ്മണ്യം കുലം ഗോത്രം നാമം സൗന്ദര്യം ജാതി ഇവ സ്ഥൂലദേഹഗതങ്ങളാണ്. ഞാൻ സ്ഥൂലരൂപത്തിൽ നിന്നും ഭിന്നനാകയാൽ എനിക്ക് അവയുമായി ബന്ധമില്ല.

23. ക്ഷുത്പിപാസാന്ധ്യബാധിര്യ കാമക്രോധാ ദയോ f ഖിലാ
ലിംഗ ദേഹ ഗതാ ഏതേ ഹ്യലിംഗസ്യ ന സന്തി ഹി

ക്ഷുത്ത് പിപാസ അന്ധത ബാധിര്യം കാമം ക്രോധം എന്നീ എല്ലാ ധർമ്മങ്ങലും ലിംഗ ശരീരത്തിൽ സ്ഥിതിചെയ്യുന്നു ഞാൻ ലിംഗ ശരീരമല്ലാത്തതുകൊണ്ട് എന്നിൽ അവയൊന്നുമില്ല.

24. ജഡത്വപ്രയമോദത്വ ധർമ്മാ കാരണ ദേഹഗാന സന്തി മമ നിത്യസ്യ നിർവികാര സ്വരൂപിണഃ

ജഡത്വം പ്രിയമോദത്വം എന്നിവ കാരണ ശരീരധർമ്മങ്ങളാണ്. നിത്യനും നിർവികാരസ്വരൂപനുമാകയാൽ ഈ ധർമ്മങ്ങൾ എന്നെ ബാധിക്കില്ല.

N P

25. ഉലൂകസ്യ യഥാ ഭാനു രന്ധകാരഃ പ്രതീയതേ
സ്വപ്രകാശേ പരാനന്ദേ തമോ മൂഢസ്യ ജായതേ

മൂങ്ങക്ക് സൂര്യൻ അന്ധകാരമയമായികാണുന്നതുപോലെ അജ്ഞാനിക്ക് സ്വയം പ്രകാശമായ പരമാനന്ദത്തിൽ അജ്ഞാനമേ കാണാൻ സാധിക്കുന്നുള്ളൂ.

26. ചതുർ ദൃഷ്ടിനിരോധേ f ഭ്രൈസൂര്യോ നാസ്തീതി മന്യതേ
തഥാജ്ഞാനാവൃതോ ദേഹീ ബ്രഹ്മനാസ്തീതി മന്യതേ

നാലുഭാഗത്തുനിന്നും മേഘങ്ങൾ ദൃഷ്ടി നിരോധിക്കുമ്പോൾ സൂര്യനില്ലെന്ന് ആളുകൾക്ക് തോന്നുന്നതുപോലെ അജ്ഞാനാവൃതനായ ജീവി ബ്രഹ്മം ഇല്ലെന്ന് കരുതുന്നു.

27. യഥാമൃതം വിഷാദ് ഭിന്നം വിഷദോഷൈർ ന ലിപ്യതേ
ന സ്പൃശാമി ജഡാത് ഭിന്നോ ജഡദോഭാപ്ര കാശതഃ

അമൃതം വിഷത്തിൽ നിന്ന് ഭിന്നമാകയാൽ അത് വിഷദോഷത്താൽ ഭൂഷിതമാകാത്തതു പോലെ ഞാൻ ജഡത്തിൽ നിന്നും ഭിന്നമാകയാൽ എന്നെ ജഡദോഷം സ്പർശിക്കുന്നില്ല.

28. സ്വല്പാപി ദീപകണികാ ബഹുലം നാശയേത്തമഃ
സ്വല്പോ f പി ബോധോ നിബിഢം ബഹുളം നാശയേത്തമഃ

ദീപത്തിന്റെ ചെറിയ പ്രകാശത്തിനും നിബിഢാന്ധകാരം നശിപ്പിക്കാൻ കഴിയുന്നു. അതുപോലെ അല്പമായ ജ്ഞാനത്തിനു നിബിഢാന്ദകാരമാകുന്ന അജ്ഞാനം നശിപ്പിക്കാൻ കഴിയുന്നു.

29. കാല ത്രയേ യഥാ സർപ്പോ രജ്ജൗനാസ്തി തഥാ മയി
അഹങ്കാരാദി ദേഹാന്തം ജഗന്നാസ്ത്യഹമദ്വയഃ

ത്രികാലങ്ങളിലും കയറിൽ സർപ്പമില്ലാത്തതുപോലെ അഹങ്കാരം മുതൽ മോഹപര്യന്തമുള്ള ജഗത്ത്. എന്റെ ഉള്ളിൽ ത്രികാലങ്ങളിലും ഇല്ല.

30. ചിദ്രൂമത്വാന്ന മേ ജാഡ്യം സത്യത്വാന്നാനൃതം മമ
ആനന്ദത്വാന്ന മേ ദുഃഖമജ്ഞാനാദ് ഭാതി നിത്യവത്

ചിദ്രൂപത്വത്താൽ എനിക്ക് ജാഡ്യമില്ല. സത്യത്വത്താൽ അനൃതമില്ല. ആനന്ദത്വത്താൽ ദുഃഖമില്ല. അജ്ഞാനം കൊണ്ടാണ് മിഥ്യയാ ജഗത്ത് സത്യമായി തോന്നുന്നത്.

31. ആത്മപ്രബോധോപനിഷന്മുഹൂർത്ത മുപാസീത്വാ നസ
പുനരാവർത്തതേ ന സ പുനരാ വർത്തതേ ഇത്യുപനിഷത്

ഈ ആത്മപ്രബോധോപനിഷത്ത് അല്പനേരമെങ്കിലും ഉപാസിക്കുന്ന മനുഷ്യൻ വീണ്ടും പ്രപഞ്ചത്തിൽ ജനിക്കാനിടവരുന്നില്ല. വീണ്ടും ജനിക്കാനിടവരുന്നില്ല.

ആത്മ പ്രബോധോപനിഷത്ത് സമാപിച്ചു.



# ആത്മബോധോപനിഷത്ത്

**ശാന്തിപാഠം**

ഓം വാങ് മേ മനസിപ്രതിഷ്ഠിതാ മനോ മേ വാചി പ്രതിഷ്ഠിതമാവിരാവീർമ ഏധി വേദസ്യ മ ആണീസ്ഥഃ ശ്രുതം മേ മാ പ്രഹാസീരതനേ നാധീതേനാ ഹോരാത്രാത് സംദധാമി ഋതം വദിഷ്യാമി സത്യം വദിഷ്യാമി തന്മാമവതു തദ് വക്തരമവതു അവതുമാം അവതുവക്താരം അവതു വക്താരം ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

എന്റെ വാക്ക് മനസ്സിൽ സ്ഥിരമായിരിക്കട്ടെ. മനസ്സ് വാക്കിൽ സ്ഥിരമാകട്ടെ. സ്വയം പ്രകാശാത്മാവേ, എന്റെ മുമ്പിൽ അങ്ങ് പ്രത്യക്ഷനാകണേ വാങ് മനസ്സുകളെ, നിങ്ങൾ രണ്ടു പേരും എന്റെ വേദജ്ഞാനത്തിന് ആധാരമാകുന്നതാണ്. എന്റെ വേദാഭ്യാസത്തെ നശിപ്പിക്കരുതേ. ഞാൻ വേദാഭ്യാസത്താൽ തന്നെ രാവും പകലും മുഴുകിയിരിക്കുന്നവനാകുന്നു. ഞാൻ മാനസികമായും വാചികമായും സത്യം പറയുന്നു. എന്നെ രക്ഷിക്കണേ. വക്താവിനെ രക്ഷിക്കണേ.

എന്നെ രക്ഷിക്കണേ. എന്നെ രക്ഷിക്കണേ വക്താവിനെ രക്ഷിക്കണേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഓം പ്രത്യഗാനന്ദ ബ്രഹ്മ പുരുഷം പ്രണവ സ്വരൂപം അകാരേ ഉകാരോ മകാര ഇതി ത്യക്ഷരം പ്രണവം തദേത ദോമിതി യമുക്ത്വാ മുച്യതേ യോഗീ ജന്മ സംസാരബന്ധനാത് ഓം നമോ നാരായണാ യേതി മന്ത്രോപാസകോ വൈകുണ്ഠ ഭവനം ഗമിഷ്യതി

2. അഥ യദിദം ബ്രഹ്മപുരം പുണ്ഡരീകം തസ്മാത്ത ധീദാദമാത്രം ദീപവത് പ്രകാശം

3. ബ്രഹ്മണ്യോ ദേവകീ പുത്രോഃ |
ബ്രഹ്മണ്യോ മധു സൂദനഃ |
ബ്രഹ്മണ്യഃ പുണ്ഡരീകാക്ഷോഃ |
ബ്രഹ്മണ്യോ വിഷ്ണു രച്യുതഃ

4. സർവഭൂതസ്ഥ മേകം നാരായണം കാരണ പുരുഷമകാരണം പരം ബ്രഹ്മ ഓം

5. ശോകമോഹവിനിർമുക്തം വിഷ്ണും ധ്യായൻ ദ്വൈതാ
ദ്വൈതമഭയം ഭവതി മൃത്യോ സ മൃത്യു
മാപ്നോതി യ ഇഹ നാ നേവ പശ്യതി

6. ഗൃത് പത്മ മദ്ധ്യേ സർവം യ |
ത്തത് പ്രജ്ഞാനേ പ്രതിഷ്ഠിതം |
പ്രജ്ഞാ നേത്ര ലോകഃ |
പ്രജ്ഞാ പ്രതിഷ്ഠാ പ്രജ്ഞാനം ബ്രഹ്മ |

7. സ ഏതേന പ്രാജ്ഞനാത്മനാ അസ്മാല്ലോകാദു ത്ക്രമ്യ അമുഷ്മിൻ സ്വർഗ്ഗലോക സർവാൻ കാമാൻ ആപ്തോ അമൃതസമഭവദമൃതഃ സമഭവത്

8. യത്ര ജ്യോതിരജസ്രം |
യസ്മിൻ ലോക ഭ്യർപ്പിതം |
തസ്മിൻ മാ ദേഹീ സ്വ മാ |
നമൃതേ ലോകേ അക്ഷതേ |
അച്യുതേ ലോകേ അക്ഷതേ |
അമൃതത്വം ച ഗച്ഛന്ത്യോ നമഃ

ഓരോന്നിലും പ്രത്യേകം പ്രത്യേകം വ്യാപിച്ചിട്ടുള്ളതും ആനന്ദരൂപവും ആണ് ബ്രഹ്മപുരുഷൻ. അകാരം ഉകാരം മകാരം-ഈ മൂന്ന് അക്ഷരത്തോടുകൂടിയ പ്രണവ സ്വരൂപ മാണ് ബ്രഹ്മം. ഓം എന്നാണ് പ്രണവം അതു ജപിക്കുന്ന പക്ഷം യോഗി സാംസാരികബന്ധനങ്ങളിൽ നിന്ന് മുക്ത നായിത്തീരുന്നു. ശംഖ ചക്ര ഗദാധാരിയായ നാരായണന് നമസ്കാരം. അങ്ങനെ ഓം നമോ നാരായണായ നമഃ എന്ന മന്ത്രത്താൽ ഉപാസിക്കുന്ന ആരാധകൻ വൈകുണ്ഠ ധാമത്തിലെത്തുന്നു.

ഈ ഹൃദയ കമലം ബ്രഹ്മപുരമാണ്. അത് മിന്നലുപോ ലെയും പ്രകാശമാനമാകുന്നു. ദേവകീ പുത്രൻ ബ്രഹ്മജ്ഞാനികളുടെ ഹിതൈഷിയാണ് കമല നേത്രനായ വിഷ്ണു ബ്രഹ്മ ജ്ഞാനികളുടെ ഹിത ചിന്തകനാകുന്നു. അവിനാശും പരമാത്മാവുമായ അദ്ദേഹം ബ്രാഹ്മണപ്രിയനാണ്. സകല ഭൂതങ്ങളിലും നിവസിക്കുന്ന ഏകമാത്രനായ നാരായണൻ തന്നെയാണ് കാരണപുരുഷൻ. അദ്ദേഹം അതോടൊപ്പം കാരണരഹിതനും പരബ്രഹ്മവുമാകുന്നു. അതു പോലെ ഓങ്കാര രൂപനും അങ്ങനെയുള്ള വിഷ്ണുവിനെ ധ്യാനിക്കു ന്നവൻ ശോകത്തിൽ നിന്നും മോഹത്തിൽ നിന്നും മോഹ ത്തിൽ നിന്നും മുക്തനായി ദുഃഖ രഹിതനാകുന്നു. ദ്വൈതവും അദ്വൈതം തന്നെ. അത് യഥാർത്ഥത്തിൽ ഉഭയ രൂപമാകുന്നു. ബ്രഹ്മത്തിൽ ഭേദം കാണുന്നവൻ മരണത്തെ തുടർന്ന് മരണം പ്രാപിക്കുന്നു. ഹൃദയ കമലത്തിന്റെ മധ്യത്തിൽ യാതൊരു സർവസ്വരൂപമായ ബ്രഹ്മം ഭവിക്കുന്നു. അത് തന്നെയാണ് പ്രജ്ഞാനത്തിൽ പ്രതിഷ്ഠിതമായിട്ടുള്ളത്. ലോകം പ്രാജ്ഞാനരൂപമായ നേത്രം ചേർന്നതാകുന്നു. പ്രജ്ഞ പ്രതിഷ്ഠ നേടിയിരിക്കുന്നതാണ്. ബ്രഹ്മം പ്രജ്ഞാന സ്വരൂപമാണ്. യഥാർത്ഥ ജ്ഞാനി ആ ഉത്കൃഷ്ട ജ്ഞാന യുക്തമായ ആത്മാവിന്റെ രൂപത്തിൽ ഈ ലോകത്തിൽ നിന്ന് ഉത്ക്രമിച്ച് ഉയർന്ന് സ്വർഗ്ഗലോകത്തിലുള്ള സകല കാമനകളെയും അതിക്രമിച്ച് അമരനായിത്തീരുന്നു. അവിടെ നിത്യജ്യോതിസ്സ് പ്രകാശിക്കുന്നു. അവിടെ എല്ലാവിധത്തി ലുമുള്ള പൂജ ലഭിക്കുന്നു. അങ്ങ് എനിക്ക് ഈ അമര ലോകത്തിൽ സ്ഥാനം നൽകിയാലും. ആ അവിനാശിയായ ലോകത്തിൽ ക്ഷരധർമ്മരഹിതമായ ലോകത്തിൽ ആ അക്ഷയ ലോകത്തിൽ അങ്ങനെയുള്ള ജ്ഞാനി ചെന്നെത്തു ന്നു. പ്രഥമാധ്യായം സമാപിച്ചു.

## ദ്വിതീയാധ്യായം

1. പ്രഗളിതനിജമായോ $f$ഹം നിസ്തുല ദൃശി രൂപവസ്തു മാത്രോ $f$ഹം
അസ്തമിതാഹന്തോഹം പ്രഗളിത ജഗദീശ ജീവഭേദോ $f$ഹം

2. പ്രത്യഗഭിന്ന പരോ $f$ഹം വിധ്വാസ്താശേഷ വിധി നിഷേധോ $f$ഹം
സമുദസ്താശ്രമികോഹം പ്രവിതത സുഖ പൂർണ്ണ സംവിദേവാഹം

3. സാക്ഷ്യന പേക്ഷോ $f$ഹം നിജ |
മഹിമ്നിസംസ്ഥിതോഹമചലോഹം |
അജരോ $f$ഹമവ്യയോ ഹം |
പക്ഷമിപക്ഷാദി ഭേദവിധുരോഹം |

4. അവബോധൈകസോ $f$ഹം |
മോക്ഷനന്ദൈ ക സിന്ധുരേവാ $f$ഹം |
സൂക്ഷ്മോ ഹമക്ഷരോഹം |
മിഗളിത ഗുണജാല കേവലാത്മഹം |

5. നിസ്ത്രൈഗുണ്യ പദോ $f$ഹം |
കുക്ഷിസ്ഥാനേക ലോകകലനോഹം |

I K

കൂടസ്ഥ ചേതനോ $f$ഹം |

നിഷ്ക്രിഷ ധാമാഹ മപ്രതർക്യോഹം |

1. എന്റെ മായാമോഹം ശമിച്ചിരിക്കുന്നു. ഞാൻ അതുല ദർശനസ്വരൂപ വസ്തു മാത്രമാണ്. എന്റെ അഹന്ത നശിച്ചിരിക്കുന്നു. ഈശ്വരൻ ജീവലോകം തുടങ്ങിയ എന്റെ ഭേദ ബുദ്ധിയെല്ലാം നഷ്ടപ്പെട്ടിരിക്കുന്നു.

2. ഞാൻ പ്രത്യഗാത്മാവിൽ നിന്ന് അഭിന്നനായ പരമാത്മാ വാണ് എന്നെ സംബന്ധിച്ചിടത്തോളം സകലവിധി നിഷേധ ങ്ങളും അസ്തമിച്ചു. ഞാൻ ആശ്രമ ധർമ്മങ്ങൾ വലിച്ചെ റിഞ്ഞു. വിശാല സുഖമയനു ജ്ഞാന സ്വരൂപനുമാണ് ഞാൻ.

3. ഞാൻ സാക്ഷിയാണ് എനിക്ക് ഒന്നുമായും ബന്ധമില്ല. സ്വന്തം മഹിമയിൽ ഞാൻ കഴിയുന്നു. ഞാൻ അചലനും അജരനും അമരനും അവ്യയനുമാകുന്നു.

4. ഞാൻ അവബോധൈകരസനാണ്, മോക്ഷാനന്ദത്തിന്റെ സമുദ്രമാണ് ഞാൻ സൂക്ഷ്മമാണ്; അക്ഷരമാണ്. ഗുണങ്ങൾ കൈവിട്ട് കേവലാത്മാവാണ് ഞാൻ.

5. നിസ്ത്രൈഗുണ്യപദനാണ്, ഞാൻ കൂടസ്ഥ ചേതനാണ്. നിഷ്ക്രിയ ധാമാവും അപ്രതർക്യനുമാണ് ഞാൻ.

6. ഏകോഹമവികലോഹം |
നിർമ്മലനിർവാണമൂർത്തിരേവാഹം |
നിരവവോ $f$ഹമേജോ $f$ഹം |
കേവലം സന്മാത്രസാര ഭൂതോ ഹം |

7. നിരവധി നിജബോധോ $f$ഹം |
ശുഭതരഭാവോ $f$ഹമപ്രഭേദ്യോ $f$ഹം |
വിഭുരഹമനവദ്യോ $f$ഹം |
നിരവധി നിഃസ്സീമ തത്വ മാത്രോഹം |

8. വേദ്യോഹമാഗമാന്തൈ |
രാരാധ്യോ $f$ഹം സകലഭുവനഹൃദ്യോ $f$ഹം |
പരമാനന്ദ ധനോ $f$ഹം |
പരമാനന്ദൈക ഭൂമരൂപോ $f$ഹം |

9. ശുദ്ധോ $f$ഹമദ്വയോ $f$ഹം |
സന്തത ഭാവോ $f$ഹമാദി ശൂന്യോഹം |
ശമിതാന്തഃ ത്രിതയോ $f$ഹം |
ബുദ്ധോമുക്തോ ഹ മദ്ഭൂതാത്മഹം |

10. ശുദ്ധോഹമാന്തരോഹം |
ശാശ്വതവിജ്ഞാന സമരസാത്മാഹം |
ശോധിത പരതത്വോ $f$ഹം |
ബോധാനന്ദൈകമൂർത്തിരേവാഹം |

6. ഞാൻ ഏകനും, അവികലനും, നിർമ്മലനിർവാണമൂർ ത്തിയും, നിരയവനും, അജനും കേവല സന്മാത്രസാരഭൂത നുമാണ്.

7. ഞാൻ നിരവധി നിജബോധനും സത്വമാത്ര സ്വരൂപനും വിഭുവും അനവന്യനും സ്തവ മാത്രൈകനുമാകുന്നു.

8. ഞാൻ വേദവദ്യനും ആരാധ്യനും സകല ഭുവന ഹൃദ്യനും പരമാനന്ദധനനും പരമാനന്ദസ്വരൂപനുമാണ്.

9. ഞാൻ ശുദ്ധനും അഭയന്ത ആദി ശൂന്യനും ശമിതാന്തഃ ക്രിയതനും ബുദ്ധനും മുക്തനും അത്ഭുതാത്മാവുമകുന്നു.

10. ഞാൻ ശുദ്ധനും ആന്തരനും ശാശ്വതവിജ്ഞാന ധനനും പരതത്വം ശോധന ചെയ്തവനും ബോധാനന്ദ സ്വരൂപനു മാണ്.

11. വിവേക ബുദ്ധിയുക്തിബുദ്ധ്യ |
ജാനാമ്യാത്മാനമദവ്യയം |
തഥാപിബന്ധമോക്ഷാദി |
വ്യവഹാരഃപ്രതീയതേ |

12. നിവൃത്തോ$f$ പി പ്രപഞ്ചോമേ |
സത്യവദ് ഭാതി സർവദാ |
സർപ്പദൗ രജ്ജുസത്തേവ |
ബ്രഹ്മസത്തൈവ കേവലം |

13. പ്രപഞ്ചാധാര രൂപേണ |
വർത്തതേതോ ജഗന്നഹി |
യഥേക്ഷുരസസംവ്യപ്താ |
ശർക്കരാവർത്തതേ തഥാ |

14. അദ്വയാബ്രഹ്മ രൂപേണ |
വ്യാപ്തോ $f$ഹം വൈജഗത്ത്രയം |
ബ്രഹ്മാദികീടപര്യന്താ പ്രാണിനോ മയികല്പിതാ

15. ബുദ്ബുദിവികാരാന്ത |
സ്തരംഗാ സാഗര യഥാ |
തരംഗസ്ഥം ദ്രവാ സിന്ധു |
നവാഞ്ഛതി യഥാതഥാ |
വിഷയാനന്ദ വാഞ്ചരാമേ |
വാഭൂദാനന്ദ രൂപതഃ |

11. ഞാൻ വിവക ബുദ്ധിയാൽ ആത്മാവിനെ അദ്വൈതമെന്ന് മനസ്സിലാക്കുന്നു.എന്നിട്ടു ബന്ധ മോക്ഷാദി വ്യവഹാരത്തിൽ പെടുന്നു.

12. എന്റെ ദൃഷ്ടിയിൽ നിന്ന് പ്രപഞ്ചം ദൂരത്തിലാണ്. അങ്ങിനെ എപ്പോഴും അത് സത്യമെന്ന് തോന്നുന്നു. വാസ്ത വത്തിൽ സർപ്പാദികളിൽ കയറിന്റെ അസ്തിത്വമുള്ളതു പോലെയാണ് പ്രപഞ്ചത്തിന്റെ അസ്തിത്വം.

13. പ്രപഞ്ചത്തിന്റെ ആധാരമായി വർത്തിക്കുന്നത്. ബ്രഹ്മസ ത്തയാണ് ജഗത്ത് യഥാർത്ഥത്തിൽ ഇല്ല. കരിമ്പിൽ പഞ്ചസാര ഉടനീളം അവ്യക്ത രൂപത്തിൽ വർത്തിക്കുന്നതുപോലെ പ്രപഞ്ചത്തിൽ ബ്രഹ്മത്തിന്റെ അസ്തിത്വം നിലനിൽക്കുന്നു.

N P

14. സമുദ്രത്തിൽ പതയും നുരയും തൊട്ട് തരംഗങ്ങൾ വരെയുള്ളവ കല്പിതമാണെന്നതു പോലെ എന്റെ ഉള്ളിൽ ബ്രഹ്മം തൊട്ട് കീടങ്ങൾ വരെയുള്ളവ കല്പിതമാത്രമാകുന്നു.

15. തിരമാലകൾ തുള്ളുന്ന ജലത്തിന്റെ താല്പര്യം സമുദ്രം പരിഗണിക്കാത്തതു പോലെ കേവലം ആനന്ദസ്വരൂപനാകയാൽ എനിക്ക് വിഷയങ്ങളുടെ ആനന്ദത്തിന്റെ ഇച്ഛയില്ല.

16. ദാരിദ്ര്യാശായഥാ നാസ്തി |
സമ്പന്നസ്യ യഥാ മമ |
ബഹ്മാനന്ദേ നിമഹ്യഗ്നസ്യ |
വിഷയാശാ ന തദ് ഭവേദ് |

17. വിഷം ദൃഷ്ടാ $f$മൃതം ദൃഷ്ട്വാ |
വിഷം ത്യജതിബുദ്ധിമാൻ |
ആത്മാനമപി ദൃഷ്ട്വാഹ |
മനാത്മാനം ത്യജാമ്യഹം |

18. ഘടനാവഭാസകോ $f$ഭാനു |
ഘടനാശേ ന നശ്യതി |
ദേഹാ വദാസകഃ സാക്ഷീ |
ദേഹനാശേ ന നശ്യതി |

19. നമേ ബന്ധോ ന മേ മുക്തിർ |
ന മേ ശാസ്ത്രം ന മേ ഗുരുഃ |
മായാമാത്രവികാസത്വാ |
ന്മായാ തീതോഹഹമദ്വയംഃ |

20. പ്രാണാശ്ചലന്തുതദ്ധമ്മൈ |
കാമൈർ വാ ഹന്യതാം മനഃ |
അനന്ദ ബദ്ധിപൂർണ്ണസ്യ |
മമ ദുഃഖം കഥം ഭവേത് |

സമ്പന്നന് ദാരിദ്ര്യ ദുഃഖത്തിനിടയില്ലാത്തതു പോലെ ബ്രഹ്മാനന്ദത്തിൽ മഗ്നനായ എനിക്ക് വിഷയാഭിലാഷത്തിൽ കൊതിയുണ്ടാവാനിടയില്ല.

17. ബുദ്ധിമാനായ വ്യക്തി വിഷത്തെയും അമൃതത്തെയും കാണുമ്പോൾ വിഷം കൈവെടിഞ്ഞ് അമൃതം സ്വീകരിക്കുന്നതുപോലെ ഞാനും ആത്മാവിനെ കണ്ടിട്ട് അനാത്മാവിനെ കൈവെടിയുകയാണ്.

18. കുടം ഇരിക്കുന്നുണ്ടെന്നു കാണിച്ചുകൊടുക്കുന്ന സൂര്യൻ ആ കുടം പൊട്ടിപ്പോയെന്ന് വെച്ച് നശിക്കാത്തതുപോലെ ശരീരത്തിന്റെ സാക്ഷിയായ ആത്മാവിന് ശരീരം നശിച്ചുവെന്ന് നാശം ഉണ്ടാകുന്നില്ല.

19. എനിക്ക് ബന്ധനമില്ല, എനിക്ക് മോക്ഷമില്ല, എനിക്ക് ശാസ്ത്രമില്ല, എനിക്ക് ഗുരുവില്ല കാരണം ഇതെല്ലാം മായയുടെ വികാസം മാത്രമാണ് ഞാൻ മായയ്ക്കപ്പുറത്ത് അദ്വൈതസ്വരൂപമാകുന്നു.

20. പ്രാണൻ പോകുന്നെങ്കിൽ പൊയ്ക്കൊള്ളട്ടെ, മനസ്സ് അതിന്റെ ധർമ്മങ്ങളോടും കാമനകോടും കൂടി അത് നശിച്ചുകൊള്ളട്ടെ. ആനന്ദജ്ഞാനപർണ്ണനാകയാൽ എനിക്ക് എങ്ങനെ ദുഃഖമുണ്ടാകാനാണ്?

21. ആത്മാനമഞ്ജസാവേദ്മി |
ക്വാപ്യജ്ഞാനം പലായിതം |
കർത്തൃത്വമദ്യമേ നഷ്ടം |
കർത്തവ്യം വാപി ന ക്വചിത് |

22. ബ്രാഹ്മണ്യം കുല ഗോത്രേച |
നാമ സൗന്ദര്യജാതയഃ |
സ്ഥൂലാത് ഭിന്നസ്യ മേ നഹി |

23. ക്ഷുത് പിപാസാന്ധ്യബാധിത്യ |
കാമ ക്രോധാദയോ ഖിലാ |
ലിംഗദേഹഗതാ ഏതേ |
ഹ്യ ലിംഗസ്യ ന സന്തിഹി |

24. ജഡത്വപ്രിയ മോദത്വ |
ധർമ്മാഃ കാരണ ദേഹഗാ ന സന്തി മമ നിത്യസ്യ
നിർവികാര സ്വരൂപിണഃ |

25. ഉലൂകസ്യ യഥാഭാനു |
രന്ധകാരഃ പ്രതീയതേ |
സ്വപ്രകാശേ പരനന്ദേ |
തമോ മൂഢസ്യജായതേ |

21. ആത്മാവിനെ പ്രയാസം കൂടാതെ ഞൻ അറിയുന്നു. എന്റെ അജ്ഞാനം എവിടെ പോയൊളിച്ചോ?ഇനി എനിക്ക് ഒന്നും ചെയ്യേണ്ടതായിട്ടില്ല.

22. ബ്രാഹ്മണത്വം, കുലം, ഗോത്രം, നാമം, സൗന്ദര്യം, ജാതി, ഇതിന്റെയെല്ലാം അസ്തിത്വം സ്ഥൂല ദേഹത്തിലാണ്. ഞാൻ സ്ഥൂല രൂപത്തിൽ നിന്നും ഭിന്നനാണ്. അതിനാൽ എനിക്ക് അവയോടൊന്നുമായി ബന്ധമില്ല.

23. വിശപ്പ്, ദാഹം, അന്ധത്വം, ബധിരത്വം, കാമം, ക്രോധം, തുടങ്ങിയ സമസ്ത ധർമ്മങ്ങളിലും ലിംഗ ദേഹത്തിലാണ്. ഞാൻ ലിംഗ ദേഹ രഹിതനാകുന്നു. എന്നിൽ അവയൊന്നും തന്നെയില്ല.

24. ജഡത, പ്രിയത, ആനന്ദിക്കൽ തുടങ്ങിയവ കാരണ ദേഹത്തിന്റെ ധർമ്മങ്ങളാണ്. ഞാൻ നിത്യനും നിർവികാര സ്വരൂപനുമാകുന്നു. അതിനാൽ ഈ ധർമ്മങ്ങൾ എന്റേതല്ല.

25. മൂങ്ങയ്ക്ക് സൂര്യൻ അന്ധകാരമയമായി കാണപ്പെടുന്നതു പോലെ അജ്ഞാനികൾക്ക് ശാശ്വതമായ പരമാനന്ദത്തിലും അജ്ഞാനം മാത്രമേ കാണാൻ കഴിയുന്നുള്ളൂ.

26. ചതുർദൃഷ്ടി നിരോധാഭ്രം |
സൂര്യോ നാസ്തീതി മന്യതേ |
തഥാ ജ്ഞാനവൃതോ ദേഹീ |
ബ്രാഹ്മവനാസ്തീതി മന്യതേ |

27. യഥാമൃതം വിഷാദ് ഭിന്നം |
വിഷദോഷൈർന ലിപ്യതേ |
ന സ്പൃശാമി ജഡാത് ഭിന്നോ |
ജഡദോഷാൻ പ്രകാശത |

28. സ്വല്പാപി ദീപ കണികാ |
ബഹുലം നാശയേത്തമഃ |
സ്വല്പോപി ƒബോധോ |
നിബിഡം ബഹുളം നാശയേത്തമഃ |

29. കാലത്രയേ യഥാ സർപ്പോ |
രജ്ജന നാസ്തി തഥാ മയി |
അഹങ്കാരാദിദേഹാന്തം |
ജഗന്നാസ്ത്യഹ മദ്വയഃ |

30. ചിദ്രൂപത്വാന്നമേ ജാഡ്യം |
സത്യത്വാന്നാനൃതം മമ |
ആനന്ദത്വാന്ന മേ ദുഃഖ |
മജ്ഞാനാത് ഭാതി സത്യവത് |

31. ആത്മപ്രബോധോപനിഷത് |
മുഹൂർത്ത മുപാസിത്വാ ന സ |
പുനരാവർത്തതേ ന സ |
പുനരാവർത്തതേ ഇത്യുപനിഷത് |

26. മേഘങ്ങൾ കാരണം നാലുവശത്തും ദൃഷ്ടി തടയപ്പെട്ട തിനാൽ സൂര്യൻ ഇല്ല എന്ന് ജനങ്ങൾ തെറ്റിദ്ധരിക്കുന്നതു പോലെ അജ്ഞാനത്താൽ വലയം ചെയ്യപ്പെട്ട ജീവി ബ്രഹ്മ ഇല്ലെന്ന് ചിന്തിക്കുന്നു.

27. അമൃതം വിഷത്തിൽ നിന്ന് ഭിന്നമാകയാൽ വിഷയത്തിന്റെ ദോഷത്താൽ അത് മലിനമാകാത്തതു പോലെ ഞാൻ ജഡത്തിൽ നിന്ന് വ്യത്യസ്തനാണ്. അതിനാൽ ജഡത്വ ത്തിന്റെ ദോഷം എന്നെ സ്പർശിക്കുകയില്ല.

28. വിളക്കിന്റെ ചെറിയ പ്രഭ തന്നെയും അന്ധകാരത്തെ നശിപ്പിക്കുന്നതുപോലെ ചെറിയ ജ്ഞാനം തന്നെയും ഗാഢാന്ധകാര രൂപമായ അജ്ഞാനത്തെ നശിപ്പിക്കുന്നു.

29. കയറിൽ വർത്തമാനകാലത്തിലായാലും ഭൂതനകാല ത്തിലായാലും ഭാവിയിലായാലും സർപ്പമില്ല, അതുപോലെ തന്നെ അന്ധകാരം തൊട്ട് ദേഹം വരെ സംസാരം മൂന്നു കാലത്തിലും എന്നിലില്ല. ഞാൻ കേവലം അദ്വൈതം മാത്ര മാകുന്നു.

30. ഞാൻ ചൈതന്യ സ്വരൂപനാണ്. അതിനാൽ എന്നിൽ ജഡതയില്ല. ഞാൻ സത്യസ്വരൂപനാണ്. അതിനാൽ എന്നിൽ അസത്യമില്ല. ഞാൻ ആനന്ദ രൂപനാണ്. അതിനാൽ എനിക്ക് ദുഃഖമില്ല. ഇതൊക്കെ അജ്ഞാനത്താലുള്ള തോന്നലാണ്.

31. ഈ ആത്മ പ്രബോധ ഉപനിഷത്ത് രണ്ടു നാഴികയെ ങ്കിലും അധ്യയനം ചെയ്യുന്ന മനുഷ്യന് രണ്ടാമത ഭൂമിയിൽ പിറക്കേണ്ടിവരുകയില്ല എന്നുള്ളത് അറിയേണ്ട രഹസ്യമാണ്.

ആത്മബോധോപനിഷത് സമാപിച്ചു.



# ആരുണികോപനിഷത്ത്

## ശാന്തിപാഠം

ഓം ആപ്യയന്തു മമാംഗാനി വാക് പ്രാണശ്ചക്ഷുഃ ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവാണി സർവം ബ്രഹ്മോപനിഷദം മാഹം ബ്രഹ്മ നിരാകുര്യാം മാമാ ബ്രഹ്മ നിരാകരോ ദ നിരാകരണമസ്തു നിരാകരണം മേസ്തു തദാത്മനി നിരതേ യ ഉപനിഷത്സു ധർമ്മാസ്തേ മയി സന്തു തേ മയി സന്തു ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മമേ, എന്റെ സകല അംഗങ്ങളും വാക്ക് പ്രാണൻ നേത്രം ശ്രോത്രം എന്നിവയും ശക്തിയും ഇന്ദ്രിയങ്ങളും പരി പുഷ്ടമാകണേ. ഞാൻ നിരാകരിക്കാനിടവരാതിരിക്കണേ. ബ്രഹ്മം എന്നെ പരത്യജിക്കാതിരിക്കട്ടെ. എനിക്കും പരബ്രഹ്മ ത്തിനും തമ്മിൽ അഭേദ്യമായ ബന്ധം ഉണ്ടാകണേ. ബ്രഹ്മനിര തനായ എന്നിൽ ഉപനിഷദുക്തങ്ങളായ ധർമ്മങ്ങൾ സ്ഥിതി ചെയ്യണേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഓം ആരുണിഃ പ്രജാപതേർ ലോകം ജഗാമ തം ഗത്വോവാച കേന ഭഗവൻ കർമണംയശേഷതോ വിസൃജാനീതി തം ഹോവാചപ്രജാപതി സ്തപപു ത്രാൻ ഭ്രാതൃൻ ബന്ധ്വാദീൻ ശിഖാം യാജ്ഞോപവീതം ചയാഗം ച സൂത്രം ച സ്വാധ്യായം ച ഭൂർലോകഭൂ

വർ ലോക സ്വർ ലോകമഹർലോക ജനലോക തപോ ലോക സത്യലോകം ചാതല പാതാള വിതല സൃതല രസാതല തലാതല മഹാതല ബ്രഹ്മാണ്ഡം ച വിസർജയേ ദണ്ഡമാച്ഛാദനം ചൈവ കൗപീനം ച പരി ഗ്രഹേത് ശേഷം വിസൃജേദിതി

അരുണ പുത്രനായ ആരുണി ബ്രഹ്മലോകത്തിൽ അദ്ദേ ഹത്തെ കണ്ട് പറഞ്ഞു. ഞാൻ എങ്ങനെയാണ് സർവകർമ്മ ങ്ങളും ഉപേക്ഷിക്കേണ്ടത്? അക്കാര്യം എനിക്ക് പറഞ്ഞു തര ണം. ബ്രഹ്മാവ് പറഞ്ഞു. ആദ്യമായി പുത്രന്മാരെയും ബന്ധു ക്കളെയും മറ്റും ഉപേക്ഷിക്കണം. അതിനുശേഷം ശിഖ യജ്ഞോപവീതം യോഗം സൂത്രം സ്വാധ്യായം ഇവ കൈവെ ടിയണം. പിന്നെ ഭൂലോകം, ഭൂവർലോകം, സത്യലോകം, മഹർലോകം, ജനലോകം, തപോലോകം, സത്യലോകം, അത ലം, പാതാളം, വിതലം, സുതലം, രസാതല തലാതലം മഹാ തലം എന്നൂീ പതിന്നാലുലോകത്തോടു കൂടിയ ബ്രഹ്മാ ണ്ഡത്തെ ഉപേക്ഷിക്കണം. അതായത് അവയിൽ ഒന്നിനെപ്പ റ്റിയും ആഗ്രഹം തോന്നരുത്. ദണ്ഡം കൗപീനം ശരീരം മറക്കു വാൻ അത്യാവശ്യം വേണ്ട വസ്ത്രം എന്നിവമാത്രവും കൈവ ശവും ഉണ്ടായിരിക്കാവൂ. മറ്റു സകലതും കൈവെടിയണം.

2. ഗൃഹസ്ഥോ ബ്രഹ്മചാരീ വാനപ്രസ്ഥോ വാ ലൗകി കാഗ്നിനുദരാഗ്നൗ സമാരാപോയേത് ഗായത്രീം സ സ്വവാചാഗ്നൗ സമാരോപയേ ദുപവീതം ഭൂമാവപ്സു വാ വിസൃജേത് കുടീചരോ ബ്രഹ്മചാരീ കുടുംബം വിസൃജേത് പാത്രം വിസൃജേത് പവിത്രം വിസൃജേത് ദണ്ഡാംശ്ച ലൗ കികാഗ്നീംശ്ച വിസൃജേദിതി ഹോവാച അത ഊർധ്വഗമനം വിസൃജേത്ത്രിസന്ധ്യാദയ സ്നാന മാചരേത് സന്ധി സമാധാവാത്മ ന്യാചരേത് സർവേഷു വേദേഷു ആരണ്യ കമാവർത്തയേദുപനി ഷദ മാവർത്തയേദുപനിഷദമാവർത്തയേദിതി.

ഗൃഹസ്ഥാശ്രമിയോ ബ്രഹ്മചാരിയോ വാനപ്രസ്ഥനോ ആയാലും തങ്ങളുടെ യജ്ഞോപവീതത്തെ ഭൂമിയിലോ ജല ത്തിലോ ഉപേക്ഷിക്കണം. ലൗകികാഗ്നികളെ ജരാഗ്നിയിൽ ലയി പ്പിച്ച് തന്റെ വാക്കാകുന്ന അഗ്നിയിൽ ഗായത്രി ചേർക്കണം. ആശ്രമവാസിയായ ബ്രഹ്മചാരി കുടുംബത്തെ പാത്രത്തോ ടൊത്ത് ഉപേക്ഷിക്കണം. പവിത്രം കളഞ്ഞ് ദണ്ഡവും ലൗകി കാഗ്നിയും കൈവിടണം പിന്നെ മന്ത്രഹീനനെന്നോണം ഇരുന്ന് ഊർധ്വലോകപ്രാപ്തിയെപ്പറ്റിയുള്ള ചിന്തയും കൈവെടിയ ണം. ത്രിസന്ധ്യകളിലും സ്നാനം ചെയ്യുകയും സന്ധ്യകളിൽ സമാധിസ്ഥാനാവുകയും വേണം. എല്ലാ വേദങ്ങളും ഉപനിഷ ത്തുകളും അധ്യയനം ചെയ്യണം.

3. ഖല്വഹം ബ്രഹ്മസൂത്രം സൂചനാത് സൂത്രം ബ്രഹ്മ സൂത്രമഹമേവ വിദ്വാം സ്ത്രീവൃത് സൂത്രം ത്യജേദ്വി ദ്വാന്യ ഏവം വേദ സത്യസ്തം മയാ സംന്യസ്തം മയാ സംന്യസ്തം മയേതി f ത്രി കൃത്വാഭയം സർവ ഭൂതേഭ്യോ മത്തഃ സർവം പ്രവർത്തതേ സഖാ മാഗോ പായനജഃ സഖായോ f സീന്ദ്രസ്യ വജ്രോ f സിവാർത്രഘ്നം ശർമ്മ മേ ഭവയത് പാപം തന്നിവാര യേതി അനേന മന്ത്രേണകൃതം വൈണവം ദണ്ഡം കൗപീനം പരിഗ്രഹേ ഔഷധ വദശനമാചരേദൗഷ ദവ ദർശനമാചരേത് ബ്രഹ്മചര്യമഹിംസാ ചാപരി ഗ്രഹം ച സത്യം ച യത്നേന ഹേ രക്ഷതോ ഹേ രക്ഷതോ ഹേ രക്ഷത ഇതി.

പിന്നെ ബ്രഹ്മസൂത്രം ഞാൻ തന്നെയാണ് എന്ന നിശ്ചയ ദാർഢ്യത്തോടെ യജ്ഞോപവീതം ഉപേക്ഷിക്കണം. ഇങ്ങനെ ചെയ്ത് ഞാൻ സന്യാസം സ്വീകരിച്ചു. ഞാൻ സന്യാസം സ്വീകരിച്ചു. ഞാൻ സന്യാസം സ്വീകരിച്ചു. എന്ന് മൂന്നു തവണ പറയണം. അഭയം സർവഭൂതേഭ്യോഃ എന്ന മന്ത്രത്താൽ അഭി മന്ത്രിതമായ മുളവടിയും കൗപീനവും സ്വീകരിക്കണം. ഔഷധം എന്ന പോലെ കിട്ടുന്നതമാത്രം ഭക്ഷിച്ച് സംതൃപ്ത നാകണം. ഹേ ആരുണീ സന്യാസി ആയതിനുശേഷം ബ്രഹ്മ ചര്യം അഹിംസ അപരിഗൃഹം സത്യം എന്നിവ പരിപാലിക്ക ണം. പ്രയാസപ്പെട്ടും അവ പുലർത്തണം.

4. അഥാത പരമഹംസപരിവ്രാജകാനാമാസനശയനാ ദികം ഭൂമൗ ബ്രഹ്മചാരിണാം മൃത്പാത്രം വാ f ലാബു പാത്രം ദാരുപാത്രം വാ കാമക്രോധ ഹർഷരോഷലോ ഭമോഹ ദംഭം ദർപ്പാസൂയാ മമത്യാഹം കാരാദീനപി തൃജേത് വർഷാസു ധ്രുവശീലോ f ഷ്ടൗ മാസാനേ കാകീ യതിശ്ചതേത് ദ്വാവേവ വാ ചരേത് ദ്വാ വേവവാ ചരേദിതി.

പരമഹംസപരിവ്രജകനായിത്തീർന്നതിനു ശേഷം കിടക്കു ന്നതും ഇരിക്കുന്നതും നിലത്തായിരിക്കണം. ബ്രഹ്മചര്യം പാലി ക്കണം. മൺപാത്രമോ ചുരക്കാത്തോടോ മരപ്പാത്രമോ സൂക്ഷി ക്കാം. കാമം ക്രോധം രോഷം ലോഭം മോഹം ദംഭം ദർപ്പം പര നിന്ദ ഇച്ഛമമത അഹങ്കാരം ഹർഷം എന്നിവ പൂർണ്ണമായും പരി ത്യജിക്കണം. വർഷകാലത്ത് ഒരിടത്തു തന്നെ താമസിക്കാം. സഞ്ചരിക്കേണ്ട. എട്ടുമാസം ഏകാകിയായോ ഒരാളുടെ സഹാ യത്തോടുകൂടിയോ സഞ്ചരിക്കുക.

5. ഖലു വേദാർത്ഥം യോ വിദ്വാൻ സോപാനയ നാദ്ദൂർധ്വമേതാനി പ്രാഗ്വാത്യജേത് പിതരം പുത്രമഗ്ന്യു പവീതം കർമ്മ കളത്രം ചാന്യദവീഹയതയോ ഭിക്ഷാർത്ഥം ഗ്രാമം പ്രവിശതി പാണിപാത്രമുദരപാത്രം വാ ഓം ഹി ഓം ഹി ത്യേതദുപനിഷദം വിന്യസേത് ഖല്വേതദുപനിഷദം വിദ്വാൻ യ ഏവം വേദതദ്വിഷ അണോ പരമംപദംസദാ പശ്യന്തി സൂരയഃ ദിദീപച ക്ഷുരാതതം തദ്വി പ്രാസോ വിപത്യവോ ജാഗുവാംസ സമിന്ധതേ വിഷ്ണോർര്യത് പരമം പദമിതി ഏവം നിർവാണനുശാസനം വേദാനുശാസനം വേദാനുശാ സനമിതി.

ഈ വിധം അറിയുന്നവൻ ഉപനയനസംസ്കാരത്തിനു മുമ്പോ പിമ്പോ മാതാപിതാക്കളെയും പുത്രകളത്രാദികളെയും ഉപവീതം അഗ്നി എന്നിവയെയും സകലകർമ്മങ്ങളെയും പരി ത്യജിക്കണം. കൈകൾ ഭിക്ഷാ പാത്രമാക്കി ഭക്ഷിക്കൂ. ഗ്രാമ ത്തിൽ പോയി ഓം ഹി ഓം ഹി ഓം ഹി എന്ന് മൂന്നു പ്രാവശ്യം ഉച്ചരിക്കണം. ഈ ഉപനിഷത്ത് അറിഞ്ഞ് കൊണ്ട് അതിൽ ആസ്ഥയുള്ള വ്യക്തി ജ്ഞാനിയെന്ന് പറയപ്പെടുന്നു. പ്ലാശ്

കൂവളം എന്നിവയുടെ ദമ്ഡം തോല് മേഖല പൂണൂൽ എന്നിവയെയും ഉപേക്ഷിച്ച് അതിനെപ്പറ്റി പൂർണ്ണമായ ജ്ഞാനം നേടുന്നതാണ് ഉത്തമൻ. ഭഗവാൻ വിഷ്ണുവിന്റെ പരമധാമം ആകാശത്തിൽ പ്രകാശിച്ചു കൊണ്ടിരിക്കുന്ന സൂര്യനെപ്പോലെ ചിന്മയന്റെ പ്രകാശത്താൽ പരമവ്യോമത്തിൽ വ്യാപിച്ചിരിക്കുന്ന ജ്ഞാനിയായ ഉപാസകൻ സദാ ആ പരമധാമത്തെ ദർസിക്കുന്നു. കാമനാരഹിതരായ ഉപാസകന്മാർ സാധനയിൽ തന്നെ മുഴുകിയതിനുശേഷം അവിടെ എത്തിച്ചേരുന്നു. അവർ അവിടെ കൂടുതൽ തേജോമയമാക്കുന്നു. കാമനാഹീനരായ ഉപാസകന്മാർക്കു മാത്രമേ ആ പരമധാമം ലഭിക്കുകയുള്ളു. ഇതറിയുന്നവൻ മുമ്പിൽ സൂചിപ്പിച്ച ഫലം അനുഭവിക്കുന്നു. ഇതാണ് വേദാനുശാസനം.

ആരുണികോപനിഷത്ത് സമാപിച്ചു.



# ഋഗ്വേദീയ സരസ്വത്യുപനിഷത്ത്

**ശാന്തിപാഠം**

ഓം വാങ് മേ മനസി പ്രതിഷ്ഠിതാ മനോ മേ
വാചി പ്രതിഷ്ഠിതമാവിരാ വീർമേ ഏധി വേദസ്യ മ
ആണിസ്ഥ സംദധാമ്യുതം വദിഷ്യാമി സത്യം
വദിഷ്യാമി തന്മാമവതു തദ്വക്താരവതു അവതുമാമ
വതുവക്താരമവതു വക്താരം
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

(ഓം എന്റെ വാക്ക് മനസ്സിൽ സ്ഥിരമായിരിക്കണേ. മനസ്സ് വാക്കിൽ സ്ഥിരമായിരിക്കണേ. ഹേ സ്വയം പ്രകാശാത്മാവോ അങ്ങ് എന്റെ മുന്നിൽ പ്രത്യക്ഷമാകണേ. വാങ്മനസ്സുകളെ, നിങ്ങൾ എന്റെ വേദജ്ഞാനത്തിനാധാരമാണ്. അതിനാൽ എന്റെ വേദാധ്യയനത്തെ നശിപ്പിക്കരുതേ. ഈ വേദാധ്യായനത്തിൽ തന്നെയാണ് ഞാൻ രാവും പകലും ചിലവഴിക്കുന്നത് ഞാൻ മാനസികമായും വാചികമായും സത്യം പറയും. എന്നെ രക്ഷിക്കണേ. വക്താവിനെ രക്ഷിക്കണേ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

ഹരി ഓം. ഒരു ഘട്ടത്തിൽ ഋഷികൾ ഭഗവാൻ ആശ്വോലായനെ വിധിപൂർവം പൂജിച്ച് ചോദിച്ചുഃ" ഭഗവാനേ, യാതൊന്നു കൊണ്ട് 'തത്' എന്ന പദത്തിന്റെ അർത്ഥഭൂതമായ പരമാത്മാവിന്റെ ബോധം ഉണ്ടാകും? ആ ജ്ഞാനം ഏതു ഉപായത്താൽ പ്രാപിക്കാൻ കഴിയും? ഏതു ദേവതയെ ഉപാസിച്ച് അങ്ങേയ്ക്ക് തത്വജ്ഞാനമുണ്ടായി? കാര്യം എനിക്ക് പറഞ്ഞു തരണേ." ഭഗവാൻ ആശ്വലായണൻ പറഞ്ഞു..." മുനിവരന്മാരെ, ബീജമന്ത്രം ചേർത്ത് പത്ത് ഋതുക്കളോടുകൂടി സരസ്വതീ ദശയോ കീ മഹാമന്ത്രത്താൽ സ്തുതിയും ജപവും നടത്തിയിട്ടാണ് എനിക്ക് പരാസിദ്ധി ലഭിച്ചത്." ഋഷികൾ ചോദിച്ചു. " ഉത്തമവ്രതധാരിയായ മുനേ, എന്തുവ്രതം അനുഷ്ഠിച്ചാണ്, ഏതു പ്രകാരത്തിലുള്ള ധ്യാനത്താലാണ് അങ്ങേയ്ക്ക് സാരസ്വതമന്ത്രം ലഭിച്ചത്? എന്തു ചെയ്താൽ ഭഗവതി മഹാ സരസ്വതി പ്രസന്നയാകും? ആ ഉപായം എന്നോട് പറഞ്ഞുതരണേ" അപ്പോൾ ആശ്വാലായന മുനി പറഞ്ഞു.

അസ്യ ശ്രീസരസ്വതീ ദശശ്ലോകീമഹാമന്ത്രസ്യ അഹമാശ്വ ലായന ഋഷിഃ അനുഷ്ടുവ് ഛന്ദഃ ശ്രീ വാഗീശ്വരീ ദേവതാ ദേവീതി കീലകം വിനിയോഗ സ്തത് പ്രീത്യർത്ഥേ ശ്രദ്ധാ മേധാ പ്രജ്ഞാ ധാരണം വാഗ്ദേവത, മഹാ സരസ്വതീ മേധാ പ്രജ്ഞാ ധാരണം വാഗ്ദേവത, മഹാ സരസ്വതീന്യൈതൈ രംഗന്യാസഃ

(ഈ സരസ്വതീ ദശശ്ലോകീ മഹാ മന്ത്രത്തിന്റെ ഋഷി ആശ്വാലയനനായ ഞാൻ തന്നെ. ഛന്ദസ്സ് അനുഷ്ടവ്. ശ്രീ വാഗീശ്വരീ ദേവത. "യദ്വാഗ്" എന്നത് ബീജം "ദേവീം വാചം" എന്നത് ശക്തി. "പ്രണോ ദേവി എന്നത് കീലകം. പാഗീശ്വരീ ദേവതയെ പ്രീതിപ്പെടുത്തുന്നതിന് വിനിയോഗം. ശ്രദ്ധ, മേധ, പ്രജ്ഞ, ധാരണ, വാഗ്ദേവത, മഹാസരസ്വതി-ഈ നമാമ മന്ത്രങ്ങളാൽ അംഗന്യാസം ചെയ്യണം. എങ്ങനെയെന്നാൽ

ഓം ശ്രദ്ധായൈ നമോ ഹൃദയായ നമഃ ഓം മേധായൈ നമഃ ശിരസേ സ്വാഹാ ഓം പ്രജ്ഞായൈ നമഃ ശിഖായൈ വഷട് ഓം ധാരണായൈ നമഃ കവചായൈ ഹും ഓം വാഗ്ദേവതായൈ നമോ നേത്രത്രയായ വൗഷട് ഓം മഹാസരസ്വത്യൈ നമഃ അത്രായഫട്.

**ധ്യാനം**

നീഹാരഹാരഘനസാരസുധാകരാഭാം
കല്യാണദാം കനകചമ്പക ഭാവദൂഷാം

ഉത്തുംഗപീന കുചകുംഭ മനോഹരാംഗീം

വാണീം നമാമി മനസാ വചസാ വിഭുത്യൈ.

(ഹിമം മുക്താ ഹാരം കർപ്പൂരം അതുപോലെ ചന്ദ്രന്റെ ആഭയ്ക്കൊത്ത ശുഭ്രകാന്തി ഇവ ചേർന്ന വജം കല്യാണദായിനിയും സുവർണ്ണ സദൃശ്യവും, വീതവുമായ ചെമ്പക പുഷ്പങ്ങളുടെ മാലായൽ ശോഭിതയും ഉയർന്ന കുചകുംഭങ്ങളാൽ മനോഹരമായ അംഗം ചേർന്നവളുമായ സരസ്വതീ ദേവിയെ ഞാൻ വിഭൂതിക്കായി മനസ്സുകൊണ്ടും വചസ്സുകൊണ്ടും നമസ്കരിക്കുന്നു.)

1. ഓം പ്രണോ ദേവീ- ഈ മന്ത്രത്തിന്റെ ഋഷി ഭരദ്വാജൻ; ഛന്ദസ്സ് ഗായത്രി, ദേവത സരസ്വതി. ഓം നമഃ ഇത് ബീജം ശക്തി കിലകം ഇവ മൂന്നും ഇഷ്ടസിദ്ധിക്കാണ് ഇതിന്റെ വിനിയോഗം മന്ത്രത്താൽ അംഗന്യാസം ചെയ്യുക. യഥാർത്ഥത്തിൽ വേദാന്ത ശാസ്ത്രത്തിന്റെ അർസുദൂതവായ ബ്രഹ്മതത്വം തന്നെ സ്വരൂപമായിട്ടുള്ളവളും പലപ്രകാരത്തിലുമുള്ള നാമരൂപങ്ങളാൽ പ്രശസ്തതയുമായ സരസ്വതീ ദേവി എന്നെ രക്ഷിക്കട്ടെ.

ഓം പ്രണോ ദേവീ സരസ്വതീ വാജേഭിർവാജിനിവതീ ധീനാമവിത്രവതു

(ഓം. ദാനത്താൽ ശോഭവഹിക്കുന്നവളും അന്നത്താൽ സമ്പന്നയും സ്തുതിക്കുന്ന ഉപാസകന്മാരെ രക്ഷിക്കുന്നവളുമായ സരസ്വതീദേവി ഞങ്ങളെ അന്നത്താൽ സുരക്ഷിതരാക്കണേ. (ഞങ്ങൾക്ക് സമൃദ്ധയായി അന്നം തരുമാറാകണേ.)

2. "ആ നോ ദിവ.........." ഈ മന്ത്രത്തിന്റെ ഋഷി അത്രിയാണ്: ചാന്ദസ്സ് ത്രിഷ്ടുവ്; ദേവതസരസ്വതീ:

ഹ്രീ എന്ന് ബീജം ശക്തി കീലകം അഭീഷ്ടപ്രയോജനത്തിന്റെ സിദ്ധിയാണ് വിനിയോഗം. ഈ മന്ത്രം കൊണ്ട് അംഗന്യാസം ചെയ്യണം.

2. ഹ്രീം ആ നോ ദിവോ ഹ ബൃഹത. പർവതാദാ

സരസ്വതീ യജതാ ഗന്തു യജ്ഞം

ഹവം ദേവീ ജൂജുഷാണാ ഘൃതാചീ

ശഗ്മാം നോ പാചമുശതീ ശൃണോതു

ഹ്രീം- ഞങ്ങളാൽ യഷ്ടവ്യയായ സരസ്വതീ ദേവീ പ്രകാശമയമായ ദ്യുലോകത്തിൽ നിന്ന് താഴെയെത്തി. മഹത്തും പർവതാകാരവുമായ മേഘങ്ങൾക്കിടയ്ക്കു നിന്ന് ഞങ്ങളുടെ യജ്ഞത്തിൽ പങ്കുകൊള്ളട്ടെ. ഞങ്ങളുടെ യജ്ഞത്തിൽ പങ്കുകൊള്ളട്ടെ. ഞങ്ങളുടെ സ്തുതിയാൽ പ്രസന്നയായി ആ ദേവി സ്വേച്ഛാപൂർവം ഞങ്ങളുടെ സമ്പൂർണ്ണസുഖകരമായ സ്തോത്രങ്ങൾ കേൾക്കുമാറാകട്ടെ.

3. പാവകാ "നഃ-" ഈ മന്ത്രത്തിന്റെ ഋഷിമധുച്ശന്ദസ്സാണ്, ഛന്ദസ്സ് ഗായത്രി; ദേവത സരസ്വതീ; ശ്രീ എന്നത് ബീജവും ശക്തിയും കീലകവും, ഇഷ്ടാർത്ഥ സിദ്ധിക്കാണ് ഈ മന്ത്രത്തിന്റെ വിനിയോഗം. മന്ത്രത്താൽ അംഗന്യാസം ചെയ്യുക.

യാതൊരാൾ യഥാർത്ഥത്തിൽ വർണ്ണം പദം വാക്യം അവയുടെ അർത്ഥം ഇവയുടെ രൂപത്തിൽ സർവത്ര വ്യാപ്തയാണ്, യാതൊരു ദേവി അദ്യന്തരഹിതയാണ്, അനന്തരൂപവതിയാണ്, ആ സരസ്വതീദേവീ ഞങ്ങളെ രക്ഷിക്കട്ടെ.

ശ്രീം പാവകാ നഃ സരസ്വതീ വാജേഭിർവാ

ജിനീവതിഃ യജ്ഞം വഷ്ടു ധിയാ വസു

യാതൊരുവൾ സർവരെയും പരിശുദ്ധരാക്കുന്നവളും അന്നത്താൽ സമ്പന്നയും കർമ്മത്തിൽ പ്രാപിച്ച ധനത്തിന്റെ ഉപലബ്ധിക്ക് കാരണമാകുന്നു. ആ സരസ്വതീദേവി ഞങ്ങളുടെ യജ്ഞത്തിൽ പങ്കുകൊളളാൻ താല്പര്യം കാണിക്കുമാറാകട്ടെ.

4. 'ചേദയിത്രീ-' ഈ മന്ത്രത്തിന്റെ ഋഷി മധുച്ഛന്ദ ആണ് ഛന്ദസ്സ് ഗായത്രി. ദേവത സരസ്വതി

'ഗ്ലും' എന്നുളളത് ബീജവും കീലകവുമാകുന്നു. അഭിഷ്ടാർത്ഥസിദ്ധിക്ക് വിനിയോഗമന്ത്രത്താൽ അംഗന്യാസം ചെയ്യുക.

യാതൊരുവൾ അധ്യാത്മഅധിദേവ രൂപയാണ്, ദേവന്മാരുടെ ഈശ്വരിയാണ്, ഞങ്ങളുടെ ഉള്ളിൽ മധ്യമവാണിയുടെ രൂപത്തിൽ നിലകൊള്ളുന്നവളാണ് ആ സരസ്വതീ ദേവി എന്നെ രക്ഷിക്കുമാറാകട്ടെ.

4. ക്ലും ചോദയിത്രീ സൂനൃതാനാം ചേതന്തീ

സുമതീനാം യജ്ഞം ദധേ സരസ്വതീ

ക്ലും- യാതൊരുവൾ പ്രിയവും സത്യവുമായ പറയുന്നതിൽ പ്രേരണനൽകുന്നവളും ഉത്തമ ബുദ്ധിചേർന്നവരും ക്രിയാ പരായണരുമായ പുരുഷന്മാർക്ക് കർത്തവ്യം ബോധപ്പെടുത്തുന്നവളാണ്. അങ്ങനെയുള്ള സരസ്വതീ ദേവി ഈ യജ്ഞത്തെ ധാരണം ചെയ്തിരിക്കുന്നു.

5. "മഹോ അർണഃ-" ഈ മന്ത്രത്തിന്റെ ഋഷി ചന്ദസ്സ് ആണ് ഛന്ദസ് ഗായത്രിഃ ദേവത സരസ്വതിയും "സൗ" ഇതു ബീജവും ശക്തിയും കീലകവുമാകുന്നു. മന്ത്രത്താൽ ന്യാസം അനുഷ്ഠിക്കുക "യാതൊരുവൾ അന്തര്യാമി എന്ന രൂപത്തിൽ സമസ്തത്രിസോകിയുടെയും നിയന്ത്രണം വഹിക്കുന്നു, രുദ്രൻ ആദിത്യൻ തുടങ്ങിയ സരസ്വതീ ദേവി ഞങ്ങളെ രക്ഷിക്കട്ടെ.

5. "സൗഃ" മഹോ അർണഃ സരസ്വതീ പ്ര ചേതയതി കേതുനാ ധിയോ വിശ്വാ വി രാജതി

"സൗ" ( ഈ മന്ത്രത്തിൽ നദീ രൂപയായ സരസ്വതിയുടെ സ്തുതിയാണ്) നദീ രൂപത്തിൽ പ്രകടയായ സരസ്വതീ ദേവി തന്റെ പ്രവാഹരൂപമായ കർമ്മത്താൽ തന്റെ അഗാധജലരാശി പരിചയപ്പെടുത്തിക്കൊണ്ട് സകലരുടെയും ബുദ്ധിയെ ഉദ്ദീപിപ്പിക്കുന്നു.

6. "ചത്വാരി വാക്" ഈ മന്ത്രത്തിന്റെ ഋഷി ഉചഥ്യപുത്രനായ ദീർഘതമസ്സാണ്. ഛന്ദസ്സ് ത്രിഷ്ടുവ് ദേവതസരസ്വതി

യും " ഐം" എന്നത്. ബീജവും ശക്തിയും കീലകവുമാകുന്നു. ഇഷ്ടസിദ്ധിക്കായി വിനിയോഗം. മന്ത്രത്താൽ ന്യാസം ചെയ്യുക.

യാതൊരുവൾ അന്തന്തർദൃഷ്ടിയുള്ള ജീവികൾക്ക് നാനാരൂപങ്ങളിൽ വ്യക്തയായിതീർന്ന് സർവത്ര ഏകമാത്രയായ ജ്ഞാന സ്വരൂപമായി ബോധസ്വരൂപമായി പരിലസിക്കുന്നു. ആ സരസ്വതീ ദേവി ഞങ്ങളെ രക്ഷിക്കുമാറാകട്ടെ.

6. 'ഐ' ചത്വാരി വാക്ക് പരിമിതാ പദാനി
താനി വിദുർബ്രാഹ്മണാ യേ മനീഷിണഃ
ഗുഹാ ത്രീണി നിഹിതാ നേംഗയന്തി
തൂരിയേ വാചോ മനുഷ്യാ വദന്തി

ഐം- വാണിങ് നാലുപദങ്ങൾ ഉണ്ട് അതായത് വാണിയാകെ നാലുഭാഗമായി വിഭജിക്കപ്പെട്ടിരിക്കുന്ന പശ്യന്തി മധ്യമ, വൈഖരി, ഇവയെ അറിവുള്ള ബ്രാഹ്മണൻ മനസ്സിലാക്കുന്നു. ഇവയിലാണ്. അതിനാൽ അവ പുറത്ത് കാണപ്പെടുന്നില്ല. നാലാമത്തെതായ വൈഖരിമനുഷ്യർ സംസാരിക്കുന്നു (ഇങ്ങനെയുളള വാണീ രൂപത്തിൽ സരസ്വതിയെ സ്തുതിക്കുക.)

7. "യദ്വാ ഗ്വദന്തി'- ഈ മന്ത്രത്തിന്റെ ഋഷി ഭാർഗ്ഗവനാണ് ഛന്ദസ്സ് ത്രിഷ്ഠുവ്, ദേവതസരസ്വതിയും; ക്ലീം എന്നതാണ് ബീജവും ശക്തിയും കീലകവും, മന്ത്രംകൊണ്ട് ന്യാസം ചെയ്യുക.

"യാതൊന്ന് നാമം ജാതി ആദിയായ ഭേദത്താൽ എട്ടു വിധത്തിൽ വികസിതമായിരിക്കുന്നു അതോടൊപ്പം നിർവികല്പ രൂപത്തിൽ വ്യക്തമായിക്കൊണ്ടിരിക്കുന്നു, ആ സരസ്വതീ ദേവി എന്നെ രക്ഷിക്കുമാറാകട്ടെ.

7. "ക്ലീം" യദ്വാഗ്വാദന്ത്യ വി ചേതാനി
രാഷ്ടീ ദേവാനാം നിഷസാദ മന്ദ്രാ
ചതസ്ര ഊർജ ദുദുഹേ പയാംസി
ക്വ സ്വിദസ്യാഃ പരമം ജഗാമ

'ക്ലീം' രാഷ്ട്രീ അതായത് ദിവ്യഭാവത്തെ പ്രകാശിപ്പിക്കുന്നവളും ദേവന്മാരെ ആനന്ദ മഗ്നയാക്കുന്നവളും ആയ ദേവിയായ വാണി യാതൊരു ഘട്ടത്തിൽ അജ്ഞാനികൾക്ക് ജ്ഞാനം പകർന്നു കൊണ്ട് യജ്ഞത്തിൽ വിരാജിക്കുന്നു. ആ സമയം നാലു ദിക്കുകളിലും അന്നത്തിന്റെയും ജലത്തിന്റെയും ദോഹനം നടക്കുന്നു. ആ മധ്യമാ വാക്കിൽ ശ്രേഷ്ഠമായിട്ടുള്ളത് എവിടെ പോകുന്നു?

8. ദേവീം വാചം- ഈ മന്ത്രത്തിന്റെ ഋഷി ഭാർഗ്ഗവനാണ് ഛന്ദസ്സ് ത്രിഷ്ടാവ്, ദേവത സരസ്വതി. സൗഃ ഇത് ബീജവും ശക്തിയും കീലകവും. മന്ത്രം കൊണ്ട് ന്യാസം ചെയ്യുക.

വ്യക്തവും അവ്യക്തവുമായ വാണിയോടുകൂടിയ ദേവാദിസമസ്തപ്രാണികളും യാതൊരു ദേവിയെ വന്ദിക്കുന്നു. യാതൊരാൾ സകല അഭീഷ്ടങ്ങളുമാകുന്ന ദുഗ്ധം കറന്നു കൊടുക്കുന്ന കാമധേനുവാണ് ആ സരസ്വതി ദേവി ഞങ്ങളെ രക്ഷിക്കുമാറാകട്ടെ.

8. സൗ ദേവീം വാചമജനയന്തേ ദേവാസ്താം
വിശ്വരൂപാഃ പശവോ വദന്തി
സാ നോ മന്ദ്രേഷമൂർജം ദുഹാനാ
ധേനുർവാഗസ്മാ നുപ സൃഷ്ടുതൈതു

സൗ- പ്രാണരൂപന്മാരായ ദേവന്മാർ പ്രകാശമാനയായ വൈഖരീവാണിദേവിയെ ജനിപ്പിച്ചു. അതിനെ പലവിധത്തിലുള്ള വ്യക്തികൾ സംസാരിക്കുന്നു. ദേവി കാമധേനുവിനെപ്പോലെ ആനന്ദദായികയും, അന്നവും, ബലവും നൽകുന്നവളും വാഗ്രൂപിണിയും ആയ ഭഗവതി സരസ്വതിയാണ്. ദേവി ഉത്തമിലസ്തുതിയാൽ സന്തുഷ്ടനായി ഞങ്ങളുടെ അടുത്തെത്തട്ടെ.

9. ഉതത്വ- ഈ മന്ത്രത്തിന്റെ ഋഷി ബൃഹസ്പതിയാണ്. ഛന്ദസ്സ് ത്രിഷ്ടുപ്പ്. ദേവത സരസ്വതി. സം എന്നത് ബീജം ശക്തി, കീലകം ഇവ മൂന്നുമാകുന്നു. (വിനിയോഗം മുമ്പത്തപ്പെലെ മന്ത്രം കൊണ്ടു അനുഷ്ഠിക്കുക.

യാതൊരുദേവിയെ ബ്രഹ്മവിദ്യാരൂപയമായി മനസ്സിലാക്കി യോഗികൾ സകല ബന്ധനോപായങ്ങളും കൈവിടുന്നു. പരമപദത്തെ പ്രാപിക്കുന്നു. ആ സരസ്വതീദേവി എന്നെ രക്ഷിക്കുമാറാകട്ടെ.

9. സം ഉത ത്വ പശ്യന്ന ദദർശ വാച-
മൃത ത്വ ശൃണ്വൻ ന ശൃണോത്യേനാം
ഉതോ ത്വസ്മൈ തന്മം വിസസ്രേ
ജായേവ പത്യ തുശതീഃ സുവാസാഃ

സം പലർക്കും ദേവിയെ കാണുന്നുണ്ടെങ്കിലും കാണാൻ കഴിയുന്നില്ല പലരും കേട്ടിട്ടും കേൾക്കാൻ ശക്തരാകുന്നില്ല. എന്നാൽ ചിലരെ സംബന്ധിച്ചിടത്തോളം വാഗ്ദേവി തന്റെ സ്വരൂപത്തെ, പതിയെ പ്രേമിക്കുന്ന സുന്ദരിയും വസ്ത്രഭൂഷിതയും ആയ പത്നി പതിയുടെ മുന്നിൽ അനാവൃത രൂപമായി സമീപിക്കുന്നതുപോലെ ദേവി അടുത്തെത്തുന്നു.

10. അംബിതമേ- ഈ മന്ത്രത്തിന്റെ ഋഷി ഗുത്സമദനാണ് ഛന്ദസ്സ് അനുഷ്ടവ്, ദേവതസരസ്വതി ഐ എന്നത് ബീജവും ശക്തിയും കീലകവുമാകുന്നു. മന്ത്രത്താൽ വിനിയോഗം

10. ഐം അംബിതമേ നദീതമേ ദേവിതമേ സരസ്വതി
അപ്രസ്താ ഇവ സ്മസി പ്രശസ്തിമംഭ
സസ്കൃധി

ഐം (പരമകല്യാണമയി) മാതാക്കളിൽ സർവശ്രേഷ്ഠയും, നദികളിൽ സർവശ്രേഷ്ഠയും ദേവികളിൽ സർവശ്രേഷ്ഠയുമായ സരസ്വതീ ദേവി. ധനാഭാവം നിമിത്തം ഞങ്ങൾ നിന്ദിതരെപ്പോലെയാണ്. അമ്മേ, ഞങ്ങൾക്ക് പ്രശസ്തിയും ധനസമൃദ്ധിയും തരുക.

1. ചതുർമുഖമുഖാംഭോജവനഹംസമവധൂർമ
മാനസേ രമതാം നിത്യം സർവശുക്ലാ സരസ്വതീ

(യാതൊരുദേവി ബ്രഹ്മാവിന്റെ മുഖമാകുന്ന കമല വനത്തിൽ സഞ്ചരിക്കുന്ന രാജഹംസിയാകുന്നു; എല്ലായി ടത്തും ശുഭ്രകാന്തിപരത്തുന്നവളാണ്. അങ്ങനെയുള്ള സര സ്വതി ഞങ്ങളുടെ മനസ്സാകുന്ന മാനസത്തിൽ നിത്യവും വിഹരിക്കുമാറാകട്ടെ.

2. നമസ്തേ ശാരദേ ദേവി കാശ്മീരപുരവാസിനി
ത്വാമഹം പ്രാർത്ഥയേ നിത്യം വിദ്യാദാനം ച ദേഹി മേ

അല്ലയോ കാശ്മീരപുരത്തിൽ നിവസിക്കുന്ന ശാരദാ ദേവി, ദേവിക്ക് നമസ്കാരം, ഞാൻ നിത്യം ദേവിയെ പ്രാർ ത്ഥിക്കുന്നു. എനിക്ക് വിദ്യ പ്രദാനം ചെയ്താലും.

3. അക്ഷസൂത്രാങ്കുശധാരാ പാശ പുസ്തക ധാരിണീ
മുക്തഹാരസമായുക്താ വാചി തിഷ്ഠതു മേ സദാ
തന്റെ നാലുകൈയുകളിൽ അക്ഷസൂത്രം അങ്കുശം,

പാശം, പുസ്തം ഇവ ധരിക്കുന്നവളും മുത്തുമാലയിൽ സുശോഭിതയുമായ സരസ്വതീ ദേവി എന്റെ വാണിയിൽ സദാ വസിക്കുമാറാകട്ടെ.

4. കംബുകണ്ഠീ സുതാ പ്രോഷ്ഠീ സർവാഭരണ ഭൂഷിതാ
മഹാസരസ്വതീദേവീ ജിഹ്വാഗ്രേ സന്നിവിശ്യതാം

(ശംഖത്തിനു തുല്യം സുന്ദരമായ കണ്ഠവും സുന്ദരമായ ചുമന്ന ചുണ്ടും സർവവിധ ആഭരണങ്ങളാലും ആകർഷിക ത്വവും തികഞ്ഞ സുഖമായി വിരാജിക്കുമാറാകട്ടെ.)

5. യാ ശ്രദ്ധാ ധാരണാ മേധാ വാഗ്ദേവീ വിധിവല്ലഭാ
ഭക്താ ജിഹ്വാഗ്രസദനാ ശമാദിഗുണദായിനീ.

(ബ്രഹ്മാവിന്റെ പ്രിയതമയായ സരസ്വതീദേവി ശ്രദ്ധാ ധാരണ മേധാ സ്വരൂപയാണ് ദേവി ഭക്തന്മാരുടെ ജിഹ്വാഗ്ര ത്തിൽ വസിച്ചുകൊണ്ട് ശമദമാദി ഗുണങ്ങളെ പ്രദാനം ചെയ്യുന്നു.

6. നവാമി യാമിനീനാഥലേഖാംലംകൃത കുന്തളാം
ഭവാനീം ഭവസന്താപ നിർവാപണ സുധാ നദീം

(യാതൊരു ദേവിയുടെ കേശപാശം ചന്ദ്രകലകൊണ്ട് അലംകൃതമാകുന്നു, ഭവസന്താപം ശമിപ്പിക്കുന്ന അമൃതനദി യാകുന്നു, അങ്ങനെയുള്ള സരസ്വതീ രൂപയായ ഭവാനിയെ ഞാൻ നമസ്കരിക്കുന്നു.

7. യാ കവിത്വം നിരാതങ്കം ഭക്തിമുക്തീ ച വാംഞ്ചതി
സോ *f*ഭ്യർച്ചെനാം ദശയോക്യാ ഭക്ത്യാ സ്തൗതി സരസ്വതീ.

(കവിത്വം, നിർഭയത, ഭോഗം, മുക്തി ഇവയിൽ ആരാ ണോ ആഗ്രഹം വശിക്കുന്നത് അയാൾ ഈ പത്തുമന്ത്ര ങ്ങളാൽ സരസ്വതീ ദേവിയെ അർച്ചനചെയ്ത് സ്തുതിക്കട്ടെ.)

8. തസ്യൈവം സ്തുവതോ നിത്യം സമഭ്യർച്യ സരസ്വതീം
ഭക്തിശ്രദ്ധാ ഭിയുക്തശ്ച ഷൺമാസാത് പ്രത്യയോഭവേത്

(ഭക്തിയോടും ശ്രദ്ധയോടും കൂടി സരസ്വതീ ദേവിയെ വിധിപൂർവം അർച്ചിച്ചതിനുശേഷം സ്തുതിക്കുന്ന ഭക്തന് ആറുമാസത്തിനുള്ളിൽ ദേവിയുടെ കൃപയുടെപ്രതീതി ഉണ്ടാകുന്നു)

9. തതഃ പ്രവർത്തതേ വാണീ സ്വേച്ഛയാ ലളിതാക്ഷരാ
ഗദ്യപദ്യാത്മകൈഃ ശബ്ദൈരപ്രമേയൈർ വിവക്ഷിതൈഃ

(അതേത്തുടർന്ന് അയാളുടെ മുഖത്തിൽ നിന്ന് അനുപമവും അഗ്രമയവുമായ ഗദ്യപദ്യാത്മക ശബ്ദങ്ങളുടെ രൂപത്തിൽ ലളിതായിരങ്ങൾ നിറഞ്ഞ വാണി സ്വയം പുറ പ്പെടാൻ തുടങ്ങുന്നു.

10. അശ്രുതോ ബുധ്യതേ ഗ്രന്ഥഃ പ്രായഃ സാരസ്വതഃ കവിഃ
ഇത്യേഖം നിശ്ചയം വിപ്രാഃ സാ ഹോവാച സരസ്വതീ

(പ്രായേണ സരസ്വതിയുടെ ഭക്തകവി മറ്റൊരാൾ പറഞ്ഞുകേൾക്കാതെ തന്നെ ഗ്രന്ഥങ്ങളിലെ ആശയം മനസ്സിലാക്കുന്നു. ബ്രാഹ്മണന്മാരെ, ഇപ്രകാരമുള്ള നിശ്ചയം സരസ്വതീ ദേവി തന്റെ ശ്രീമുഖത്തു നിന്ന് പ്രകടമാക്കി യിട്ടുണ്ട്.)

11. ആത്മവിദ്യാ മയാ ലബ്ധാ ബ്രഹ്മണൈവ സനാതനീ
ബ്രഹ്മത്വം മേ സദാ നിത്യം സച്ചിദാനന്ദ രൂപതഃ

(ബ്രഹ്മാവിൽ നിന്നു തന്നെയാണ് ഞാൻ സനാതനായ ബ്രഹ്മവിദ്യ നേടിയത്. സച്ചിദാനന്ദത്തിൽ നിന്ന് എനിക്ക് നിത്യമായ ബ്രഹ്മത്വവും ലഭിച്ചു.

12. പ്രകൃതിത്വം തതഃ സൃഷ്ടം സത്വാഭി ഗുണസാമ്യതഃ
സത്യമാഭാതി ചിച്ഛായാ ദർപണേ പ്രതിബിംബവത്

(അതിനുശേഷം സത്വം രജസ്സ്, തമസ്സ് ഈ മൂന്നുഗു ണങ്ങളുടെ സാമ്യത്താൽ പ്രകൃതിയുടെ സൃഷ്ടിഭവിച്ചു. കണ്ണാടിയിൽ പ്രതിബിംബമെന്നപോലെ പ്രകൃതിയിൽ നില കൊള്ളുന്ന ചേതനയുടെ ഛായ തന്നെ സത്യമായി പ്രതിഭാ സിക്കുന്നു)

13. തേന ചിത്പ്രതിബിംബേന ത്രിവിധാ ഭാതി സാ പുനഃ
പ്രകൃത്യവച്ഛിന്നതയാ പുരുഷത്വം പുനശ്ച തേ

(ആ ചേതനയുടെ ഛായയാൽ പ്രകൃതി മൂന്നുവിധത്തിൽ പ്രതീകമാകുന്നു. പ്രകൃതിയാൽ അവച്ഛിന്നമായതു കാരണം നിങ്ങൾക്ക് ജീവത്വാ ലഭിച്ചിരിക്കുന്നു)

14. ശുദ്ധസത്വപ്രധാനായാം മായായാം ബിബിതോഹ്യജ.

സത്വ പ്രധാനാ പ്രകൃതിർമായേതി പ്രതിപാദ്യതേ

(ശുദ്ധ സത്വ പ്രധാനമായ പ്രകൃതി മായയെന്ന് പറയപ്പെടുന്നു. ആ ശുദ്ധ സത്വപ്രധാനമായ മായയിൽ പ്രതിബിംബിതമായ ചേതാ തന്നെ ആ ശുദ്ധ സത്വപ്രധാനമായ മായയിൽ പ്രതിബിംബിതമായ ചേതന തന്നെയാണ് അജൻ (ബ്രഹ്മം) എന്ന് പറയപ്പെടുന്നത്. ആമായ സർവജ്ഞനായ ഈശ്വരന്റെ ആധീനത്തിലുള്ള ഉപാധിയാണ്.

15. സാ മയാ സ്വശോപാധി സർവജ്ഞ സ്യേശ്വരസ്യ ഹി

പശ്യമായത്വമേകത്വം സർവജ്ഞത്വം

(ആത്മായ സർവജ്ഞനായ ഈശ്വരന്റെ സ്വന്തം അധീനത്തിലുള്ള ഉപാധിയാണ്. മായയെ വശമാക്കുക, എകമായിത്തീരുക (അദ്വിതീയം) സർവജ്ഞത്വം ഇവ ഈശ്വരന്റെ ലക്ഷണമാകുന്നു.

16. സാത്വികത്വാത് സമഷ്ടിത്വാത് സാക്ഷിത്വാജ്ജ ഗതാമപി

ജഗത് കർതുമകർതും വാ ചാന്യഥാ കർതു മിശതേ

(സാത്മികം സമഷ്ടിരൂപം, സർവലോകത്തിനും സാക്ഷിയായിവർത്തിക്കുക ഇവയാൽ ഈശ്വരൻ ജഗത്ത് സൃഷ്ടിക്കുന്നതിനും സൃഷ്ടിക്കാ തിരിക്കുന്നതിനും അന്യഥാ ചെയ്യുന്നതിനും സമർത്ഥനാകുന്നു.)

17. യഃ സ ഈശ്വര ഇത്യുക്തഃ സർവജ്ഞത്വാദി ഭിർഗുണൈഃ

ശക്തിദ്വയാ ഹി മായായാ വിക്ഷേപാവൃതി രൂപകം

(ഇപ്രകാരം സർവജ്ഞത്വാദി ഗുണങ്ങളോട് ചേർന്ന് ആ ചേതനത്തെ ഈശ്വരനെന്ന് പറയുന്നു. മായയ്ക്ക് രണ്ടു ശക്തികളുണ്ട്-വിക്ഷേപവും ആവരണവും.)

18. വിക്ഷേപശക്തിലിംഗാദി ബ്രഹ്മാണ്ഡാന്തം ജഗത് സൃജേത്

അന്തർദൃഗ്ദൃശ്യയോർഭേദം ബഹിശ്ച ബ്രഹ്മ സർഗയോഃ.

വിക്ഷേപ ശരീരം ലിംഗശരീരം മുതൽ ബ്രഹ്മാണ്ഡം വരെയുള്ള ജഗത്തിന്റെ സൃഷ്ടി ചെയ്യുന്നു. മായക്ക് രണ്ടു ശക്തികളുണ്ട്. വിക്ഷേപ ശക്തിയും ആവരണ ശക്തിയും

19. ആവൃണോത്യ പരാ ശക്തിഃ സാ സംസാരസ്യ കാരണം

സാക്ഷിണഃ വൃരതോ ഭാതം ലിംഗദേഹേന സംയുതം

രണ്ടാമത് ഒരു ആവരണശക്തികൊണ്ട് അത് ദൃഷ്ടാവ് ദൃശ്യം ഇവയുടെ ഭേദത്തെയും ബ്രഹ്മം സൃഷ്ടി ഇവയുടെ ഭേദത്തെയും ആവരണം ചെയ്യുന്നു.

20. ചിതിച്ശായാസമാവേശാത് ജീവഃ സ്യാദ് വ്യവഹാരികഃ

അസ്യ ജീവത്വാമാരോപാത് സാക്ഷിണ്യ വ്യപഭാസതേ

21. ആവൃതൗ തു വിനഷ്ടായാ ഭേദ ഭാതേ പ്രയാതി തത്

തഥാ സർഗബ്രഹ്മണാശ്ച ഭേദേമാവൃത്യ തിഷ്ഠതി

22. യാ ശക്തിസ്തദ്വശാദ് ബ്രഹ്മ പിതൃതത്വേന ഭാസതേ

അത്രാഹ്യാവൃതി നാശേന വിഭാതി ബ്രഹ്മ സർഗയോഃ

23. ഭേദസ്തയോർ വികാരഃ സ്യാത് സർഗേ ന ബ്രഹ്മണി ത്വചിത്

അസ്തി ഭാതി പ്രിയം നുധം നാമ ചേത്യംശ പഞ്ചകം.

24. ആദ്യത്രയം ബ്രഹ്മരൂപം ജഗരൂപം തതോ ദ്വയം

അപേക്ഷ്യ നാമരൂപേ ദ്വേ സച്ചിദാനന്ദതത്പരഃ

(കാരണരൂപമായ പ്രകൃതിയിൽ ചേതനത്തിന്റെ ഛായയുടെ സമാവേശം സംഭവിക്കുന്നതിനാൽ വ്യവഹാരിക ജഗത്തിൽ കാര്യം ചെയ്യുന്ന ജീവൻ പ്രകടമായിത്തീരുന്നു. അതിന്റെ ആ ജീവത്വം ആരോപവശാൽ സാക്ഷിയിലും ആഭാസിതമായിത്തീരുന്നു. ആവരണശക്തി നഷ്ടമായിത്തീർന്നാൽ ഭേദത്തിന്റെ സ്പഷ്ടമായ പ്രതീതിയുണ്ടാകുന്നു. ജീവത്വം അസ്തമിക്കുന്നു. യാതൊരു ശക്തി സൃഷ്ടിയും ബ്രഹ്മവും തമ്മിലുള്ള ഭേദത്തെ ആവരണം ചെയ്ത് നിലകൊള്ളുന്നു. അതിനാൽ വശീഭൂതമായ ബ്രഹ്മം വികാരം പ്രാപിച്ചതുപോലെ ഭാസിതവുമായി ഭവിക്കുന്നു. അവിടെയും ആവരണം നഷ്ടമായിത്തീരുന്നതിനാൽ ബ്രഹ്മത്തിന്റെയും സൃഷ്ടിയുടെയും ഭേദം സ്പഷ്ടമായി തെളിയുന്നു. ഇതു രണ്ടിലും സൃഷ്ടിയിൽ മാത്രമാണ് വികാരത്തിന്റെ സ്ഥിതിയുള്ളത്. ബ്രഹ്മത്തിൽ അതില്ല. അസ്തി (ഉണ്ട്) ഭാതി (പ്രതീതമാകുന്നു) പ്രിയമാണ്; രൂപം, നാമം-ഇങ്ങനെ അഞ്ച് അംശങ്ങൾ ഉണ്ട്. ഇവയിൽ അസ്തി, ഭാതി, പ്രിയം ഇതുമൂന്നും ബ്രഹ്മത്തിന്റെ സ്വരൂപങ്ങളാണ്. നാം, രൂപം, ഇവ രണ്ടും ജഗത്തിന്റെ സ്വരൂപങ്ങളാകുന്നു. ഈ രണ്ടു നാമരൂപങ്ങളുടെ സംബന്ധത്താൽ തന്നെയാണ് സച്ചിദാനന്ദ പരബ്രഹ്മം ജഗത്തിന്റെ രൂപത്തിൽ ഉദ്ഭാസിക്കുന്നത്.

25. സമാധി സവദാ കുര്യാത് ഹൃദയോ വാഥവാ ബഹിഃ

സവികല്പോ നിർവികല്പഃ സമാധിർദ്വി വിധോ ഹൃദി

(ഹൃദയത്തെ മുൻ നിർത്തിയോ ബഹിർഭാഗത്തെ കേന്ദ്രീകരിച്ചോ എല്ലാപ്പോഴും സമാധിയിൽ മുഴുകുക. ഹൃദയാനബന്ധിയായ സമാധി സവികല്പമെന്നും നിർവികല്പമെന്നും രണ്ടു വിധത്തിലാണ്.

26. ദൃശ്യ ശബ്ദാനുദേദേന സവികല്പഃ പുനർദ്വിധാ
കാമാദ്യശ്ചിത്തഗാ ദൃശ്യാസ്തത് സാക്ഷിത്വേന ചേതനം

(സവികല്പസമാധി) രണ്ടു വിധത്തിലാണ്- ഒന്ന് ദൃശാനുവിദ്ധം, മറ്റേത് ശബ്ദാനു വിദ്ധം. ചിത്തത്തിൽ ഉണ്ടാകുന്ന ആത്മാവ് അതിവികാരങ്ങൾ ദൃശ്യമാകുന്നു. ചേതനമായ ആത്മാവ് അതിന്റെ സാക്ഷിയാണ്. ഈ വിധത്തിൽ ധ്യാനിക്കണം.

27. ധ്യായേ ഭദൃശ്യാനു വിദ്ധോ*f*യം സമാധിഃ സ വികല്പകഃ
അസങ്ഗഃ സച്ചിദാനന്ദഃ സ്വപ്രഭോ ദ്വൈത വർജിതഃ

28. അസ്മിതി ശബ്ദവിദ്ധോ*f*യം സമാധിഃ സഹകല്പകഃ
സ്വാനുഭൂതി രസാവേസാദ്ദൃശ്യ ശബ്ദാദ്യ പേക്ഷിതുഃ

29. നിവികല്പഃ സമാധിഃ സ്യാന്നിവാതസ്ഥിത ദീപവത്
ഹൃദീയം ബാഹ്യദേശ്യ *f*പി യസ്മിൻ കന്മിംശ്ച വസ്തുനി

30. സമാധിരാദ്യദൃങ്മാത്രാ നാമ രൂപ പൃഥക്കൃതി
സ്തബ്ധീഭാവോ രസാ സ്വാദാത് തൃതീയഃ പൂർവവന്മതഃ

31. ഏകൈഃ സമാധിഭിഃ ഷഡ്ഭിർനയേത് കാലം നിരന്തരം
ദേഹാഭിധാനേ ഗളിതേ വിജ്ഞാതേ പരമാത്മനി
യത്ര യത്ര മനോ യാതി തത്ര തത്ര പരാമൃതം

32. ഭിദ്യതേ ഗൃദയഗ്രന്ഥിർച്ഛിദ്യന്തേ സർവസംശയാഃ
ക്ഷീയന്തേ ചാസ്യകർമാണി തസ്മിൻ ദൃഷ്ടേ പരാവരേ

33. മയി ജീവത്വമീശത്വം കല്പിതം വസ്തുതോ ന ഹി
ഇതി യസ്തു വിജാനാതി സമുക്തോ നാത്ര സംശയഃ
ഓം വാങ് മേ മനസീതി ശാന്തിഃ

(ഇത് ദൃശ്യാനുവിദ്ധ സവികല്പ സമാധിയാകുന്നു. ഞാൻ അസംഗനും സച്ചിദാനന്ദനും സ്വയം പ്രകാശവും അദ്വൈത സ്വരൂപവുമാകുന്നു. ഇങ്ങനെയുള്ള സവികല്പ സമാധി ശബ്ദാനുപിദ്ധമെന്ന് പറയപ്പെടുന്നു. ആത്മാനുഭൂതി രസത്തിന്റെ ആവേശം നിമിത്തം ദൃശ്യത്തിന്റെയും ശബ്ദത്തിന്റെയും ഉപേക്ഷ കൈക്കൊള്ളുന്ന സാധകന്റെ ഹൃദയത്തിൽ നിവികല്പസാമധി സംഭവിക്കുന്നു. ആ ഘട്ടത്തിൽ യോഗിയുടെ സ്ഥിതിവായു ശൂന്യമായ പ്രദേശത്തിൽ വെച്ച വിളക്കെന്നപോലെ അവിചലമായി ഭവിക്കുന്നു. ഇത് ഹൃദയത്തിൽ ഉണ്ടാകുന്ന നിർവികല്പവും സവികല്പവുമായ സമാധിയാകുന്നു. ഇപ്രകാരം ബാഹ്യദേശത്തിലും ഏതെങ്കിലും വസ്തുവിനെ ലക്ഷ്യമാക്കി ചിത്തം ഏകാഗ്രമായിത്തീരുന്നു. അതിൽ സമാധി ഉറയ്ക്കുന്നു. ആദ്യത്തെ സമാധി ദ്രഷ്ടാവിന്റെയും, ദൃശ്യത്തിന്റെയും വിവേകത്താൽ സംഭവിക്കുന്നു; രണ്ടാമത്തെ സമാധിയിൽ പ്രത്യേക വസ്തുവിലും അതിന്റെ നാമരൂപങ്ങളെ വെവ്വേറെ വെവ്വേറെ കണ്ട് അതിന്റെ അതിഷ്ഠാനഭൂതമായ ചേതനയുടെ ചിന്തനം നടക്കുന്നു. മൂന്നാമത്തെ സമാധിയും ഏകദേശം മുമ്പിലത്തെപ്പോലെ തന്നെ അതിൽ സർവത്ര വ്യാപകമായി ചൈതന്യം രസാനുഭൂതി ജനിതമായ ആവേശത്താൽ സ്തബ്ധതയ്ക്ക് വിഷയമായി ഭവിക്കുന്നു. ഇങ്ങനെ ആദ്രപ്രകാരത്തിലുള്ള സമാധികളുടെ സാധനയിൽ തന്നെ നിരന്തരം തന്റെ സമയം ചിലവഴിക്കണം. ദേഹാഭിമാനം ഇല്ലാതാകുന്നതിനും പരമജ്ഞാനം ഉണ്ടാകുന്നതിനും ഇടയായാൽ മനസ്സ് എവിടെയൊക്കെ പോയാലും അവിടെയൊക്കെ പരമമായ അമൃതത്വത്തിന്റെ അനുഭവമുണ്ടാകുന്നു. ഹൃദയത്തിന്റെ ഗ്രന്ഥികൾ ശിഥിലമായിത്തീരുന്നു; സകലവുമായ ബ്രഹ്മത്തിന്റെ സാക്ഷാത്ക്കാരമുണ്ടാകുന്നതോടെ വിദ്വാനായ പുരുഷന്റെ സമസ്തകർമ്മങ്ങളും ക്ഷീണമായിത്തീരുന്നു. എന്നിൽ ഉള്ള ജീവത്വവും ഈശ്വരത്വും കല്പിതമാണ്; വാസ്തവികമല്ല ഇത് അറിയുന്നവർ മുക്തനായിത്തീരുന്നു- അതിൽ യാതൊരു സംശയവുമില്ല.

ഋഗ്വേദീയ സരസ്വത്യുപനിഷത്ത് അവസാനിച്ചു.



# ആശ്രമോപനിഷത്ത്

## ശാന്തിപാഠം

ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാ ഭദ്രം പശ്യേ മാക്ഷഭിര്യജത്രാഃ സ്ഥിരൈരംഗൈസ്തുഷ്ടുവാം സസ്തനൂഭിർ വ്യശേമ ദേവഹിതം യദായുഃ സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തിന പൂഷാ വിശ്വവേദാഃ സ്വസ്തി നസ്താർക്ഷ്യോ അരിഷ്ടനേമിഃ സ്വസ്തി നോ ബൃഹസ്പതിർദധാതു ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ദേവന്മാരെ, ഞങ്ങൾ ചെവികൾ കൊണ്ട് മംഗളം ശ്രവിക്കാനിടവരണേ. കണ്ണുകൾ കൊണ്ട് മംഗളം കാണാനിടവരണേ. സുദൃശങ്ങളായ അംഗങ്ങൾ കൊണ്ടും ശരീരം കൊണ്ടും നിങ്ങളെ സ്തുതിച്ചു കൊണ്ട് ദേവന്മാർ നിശ്ചയിച്ചിട്ടുള്ള ആയുസ്സ് അനുഭവിക്കുമാറാകണേ. മഹാകീർത്തിശാലിയായ ഇന്ദ്രൻ ഞങ്ങൾക്ക് നന്മ ചെയ്യുമാറാകണം. സർവജ്ഞനായ പൂഷാവ് ഞങ്ങൾക്ക് മംഗളം നൽകണേ. അപ്രതിരോധ്യഗതിയായ ഗരുഡൻ ഞങ്ങൾക്ക് മംഗളം നൽകണേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഹരി ഓം അഥാതശ്ചത്വാര ആശ്രമാഃ ഷോഡശ ഭേദാ ഭവന്തി തത്ര ബ്രഹ്മചാരിണശ്ചതുർവിധാ ഭവന്തി ഗായത്രോ ബ്രാഹ്മണഃ പ്രാജാപത്യോ ബൃഹന്നിതി യ ഉപനയനാദുർധ്വം ത്രിരാത്രമക്ഷാരലവണാശീ ഗായത്രീ മന്ത്രേ സ ഗായത്രഃ, യോ f ഷ്ടാചത്വാരിംശത് വർഷാണി വേദ ബ്രഹ്മ ചര്യം ചരേത് പ്രതിവേദം ദ്വാദശ വാ യാവദ് ഗ്രഹണാന്തം വാ വേദസ്യ സ ബ്രാഹ്മണഃ സ്വദാരനിരതഃ ഋതുകാലാഭി ഗാമീ സദാ പരദാരവർജീ പ്രാജാപത്യഃ, അഥവാ ചതുർവിംശതി വർഷാണി ഗുരുകുല വാസീ ബ്രാഹ്മണോ അഷ്ടാ ചത്വാരിംശത് വർഷവാസീ ച പ്രാജാപത്യം ആ പ്രായണാദ് ഗുരോരപരിത്യാഗീ നൈഷ്ഠികോ ബൃഹന്നിതി.

ഹരി ഓം ആശ്രമങ്ങൾ നാലുവിധമാണ്. അവയ്ക്ക് പതിനാറ് വിഭാഗങ്ങളുമുണ്ട്. ബ്രഹ്മചാരികൾ നാലു വിഭാഗത്തിൽ പെടും. ഗായത്രൻ ബ്രാഹ്മണൻ പ്രാജാപത്യൻ ബൃഹൻ. യജ്ഞോപവീതം ധരിച്ചതിനുശേഷം മൂന്നു രാത്രി ഉപ്പില്ലാത്ത ആഹാരം കഴിച്ച് ഗായത്രി ജപിക്കുന്നവനെ ഗായത്രൻ എന്നു പറയുന്നു. നാല്പത്തിയെട്ടു വർഷം വേദാധ്യായനാർത്ഥം ബ്രഹ്മചര്യം അനുഷ്ഠിക്കുകയോ ഓരോ വേദവും പന്ത്രണ്ടു വർഷം വീതം ചിലവഴിച്ച് പഠിക്കുകയോ നല്ലതുപെല വേദജ്ഞാനം സിദ്ധിക്കുന്നതുവരെ യമനിയമാദികൾ പരപാലിക്കുകയോ ചെയ്യുന്നവൻ ബ്രഹ്മണനെന്ന് പറയപ്പെടുന്നു. സ്വദാതനിരതനും ഋകാലാഭിഗാമിയുമായിട്ടുള്ളവൻ സദാപരസ്ത്രിപരാങ് മുഖനായിരിക്കുന്നവനും പ്രാജാപത്യൻ എന്ന് പറയപ്പെടുന്നു. അല്ലെങ്കിൽ ഇരുപത്തിനാലു വർഷം ഗുരുകുലവാസമനുഷ്ഠിക്കുന്ന ബ്രാഹ്മണനും നാല്പത്തിയെട്ടുവർഷം വരെ ഇപ്രകാരം അനുഷ്ഠാനത്തിൽ വർത്തിക്കുന്നവനും പ്രാജാപത്യനാണ് മരണം വരെ ഗുരുവിനെ ഉപേക്ഷിക്കാതിരിക്കുന്ന നൈഷ്ഠിക ബ്രഹ്മചാരി ബൃഹാൻ എന്ന നാമത്താൽ അറിയപ്പെടുന്നു.

2. ഗൃഹസ്ഥാ അപി ചതുർവിധാ ഭവന്തി വാർത്താക വൃത്തയ ശാലീനവൃത്തയോ യായാവരഘോരസംന്യാസികാശ്ചേതി തത്ര വാർത്താക വൃത്തയഃ കൃഷിഗോരക്ഷവാണിജ്യമഗർഹിതമുപയുഞ്ജാനാഃ ശതസംവത്സരാദിഃ ക്രിയാഭിഃ യജന്ത ആത്മാനം പ്രാർത്ഥയന്തേ ശാലീനവൃത്തയോ യജന്തോ ന യാജയന്തോ f ധീയാനാ നാധ്യാപയന്തോ ദദതോ ന പ്രതിഗൃഹ്ണന്തഃ ശതസംവത്സരാഭിഃ ക്രിയാഭിർയജന്ത ആത്മാനം പ്രാർത്ഥയന്തേ. ഘോരസന്യാസികാ ഉദ്ധൃതപരിപൂതാഭിരദ്ഭിഃ കാര്യം കുർവന്തഃ പ്രതി ദിവസമാഹുതോഞ്ഛ വൃത്തിരുപയുഞ്ജാനാഃ ശതസംവത്സരാഭിഃ ക്രിയാഭിഃ യജന്ത ആത്മാനം പ്രാർത്ഥയന്തേ

ഗൃഹസ്ഥന്മാരും നാലുവിധമാണ്-വാർത്താകവൃത്തി, ശാലീനവൃത്തി, യായാവാൻ, ഘോരസന്യാസികൾ ഇങ്ങനെ ഇവരിൽ വാർത്താകവൃത്തി കൃഷിഗോ സംരക്ഷണം മുതലായവ ചെയ്തു അനിന്ദിതമായ വാണിജ്യാദികൾ ചെയ്തു ഏറെ വർഷങ്ങൾ യജ്ഞം ചെയ്തു ഏറെ വർഷങ്ങൾ യജ്ഞം ചെയ്തു ആത്മാവിനെ ഉപാസിക്കുന്നു. ശാലീന വൃത്തി സ്വയം യജ്ഞം ചെയ്യുന്നു. എന്നാൽ യജ്ഞം ചെയ്യിക്കുന്നില്ല. പഠിക്കുന്നു, എന്നാൽ പഠിപ്പിക്കുന്നില്ല. ദാനം കൊടുക്കുന്നു എന്നൽ ദാനം വാങ്ങുന്നില്ല. ഇങ്ങനെ ചെയ്ത് ആത്മാവിനെ ഉപാസിക്കുന്നു. യായവരൻ യജ്ഞം ചെയ്യുകയും ചെയ്യിക്കുകയും ചെയ്യുന്നു. പഠിക്കുകയും പഠിപ്പിക്കു കയും ചെയ്യുന്നു. ദാനം കൊടുക്കുകയും ദാനം മോഹിക്കുകയും ചെയ്യുന്നു. ഇപ്രകാരം അയാൾ ഏറെ വർഷയജ്ഞങ്ങളനുഷ്ഠിച്ച് ആത്മാവിനെ ഉപാസിക്കുന്നു. ഘോരസന്യാസികൾ തപോനിരതരായിരുന്ന് ഏറെക്കാലം യജ്ഞാദികൾ ചെയ്തുകൊണ്ട് ഉപാസിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.

3. വാനപ്രസ്ഥാ അപി ചതുർവിധാ ഭവന്തി വൈഖാനസാ ഉദുംബരാ ബാലഖില്യാ ഫേനപാ ശ്ചേതി തത്ര വൈഖാനസാഅകൃഷ്ടപച്യൗഷധിവനസ്പതിഭിർഗ്രാമ ബഹിഷ്കൃതാഭിഗ്നി പരിചരണം കൃത്വാ പഞ്ചമഹായജ്ഞക്രിയാം നിവർത്തയന്ത ആത്മാനം പ്രാർത്ഥ

യന്തേ ഉദും ബരാ പ്രാതരുത്ഥായ യാം ദിശമഭിപ്രേ ക്ഷന്തേ താദാഹൃതോദുംബരബദരനീവാര ശ്യാമാകൈ രഗ്നിപരിചരണം കൃത്വാ പഞ്ചമഹായജ്ഞക്രിയാം നിർവർത്തയന്ത ആത്മാനം പ്രാർത്ഥയന്തേ ബാല ഖില്യാ ജടാധരാശ്ചീരചർമ്മവത്ക്കല പരിവ്രതാഃ കാർത്തിക്യാം പൗർണ്ണമാസ്യാം പുഷ്പഫലമുത്സൃ ജന്തഃ ശേഷാനഷ്ടൗ മാസാൻ വൃത്യുമപാർജനം കൃത്വാ അഗ്നിപരിചരണം കൃത്വാ പഞ്ചമഹായജ്ഞക്രിയാം നിർവർത്തയന്തേ ആത്മാനം പ്രാർത്ഥയന്ത ഫേനപാ ഉന്മത്തകാഃ ശീർണ്ണപർണ്ണഫലഭോജിനോ യത്ര ഥത്ര വസന്തോ അഗ്നി പരിചരണം കൃത്വാ പഞ്ചമഹാ യജ്ഞ ക്രിയാം നിർവത്തയന്ത ആത്മാനം പ്രാർത്ഥ യന്തേ!

വൈഖാനസന്മാർ, ബാലഖില്യന്മാർ, ഉദുംബരന്മാർ, ഫേന പന്മാർ എന്ന നാലു വിഭാഗം വാനപ്രസ്ഥന്മാരിലുണ്ട്. അവരിൽ വൈഖാനസൻ സ്വയം മുളച്ചതും പചിക്കാത്തതും ഗ്രാമീണ രാൽ ഉപേക്ഷിക്കപ്പെട്ടവയുമായ ചെടികളിൽ നിന്നു വൃക്ഷങ്ങ ളിൽ നിന്നും കിട്ടുന്നവയെ അഗ്നി പരിചരണം ചെയ്ത് പഞ്ച മഹായജ്ഞം ചെയ്തുകൊണ്ട് ആത്മാവിനെ ഉപാസിക്കുന്നു. ഉദുംബരൻ പ്രഭാതത്തിൽ തന്നെ എഴുന്നേറ്റ് എവിടെ നിന്നെ ങ്കിലും ബദാം, വരിനെല്ല് തുടങ്ങിയവ ശേഖരിച്ച് അഗ്നിഹോത്രം ചെയ്ത് പഞ്ച മഹായജ്ഞത്തിനു ശേഷം ആത്മാവിനെ ഉപാ സിക്കുന്നു. ബലഖില്യൻ ജടാധിരയും ജീർണ്ണവസ്ത്രം, മരവുരി ഇവയോടെ കാർത്തിക പൗർണ്ണമി ദിവസം പുഷ്പഫലങ്ങൾ വെടിഞ്ഞ് ചാതുർമ്മാസ്യം ഒഴിച്ച് എട്ടുമാസവും കഴിഞ്ഞുകൂ ടാൻ വേണ്ടതു നേടി അഗ്നി പരിചരണവും പഞ്ച മഹായ ജ്ഞവും നിർവഹിച്ച് ആത്മാവിനെ ഉപാസിക്കുന്നു.

ഉന്മത്തനെപ്പോലെ ഫേനപൻ പൊഴിഞ്ഞു വീണ ഇലയും കായും മറ്റും എവിടെ കിട്ടുന്നുവോ അവിടെ താമസിച്ചു അഗ്ന്യാധ്യാനം ചെയ്ത് പഞ്ചമഹായജ്ഞമനുഷ്ഠിച്ച് ആത്മാ വിനെ പ്രാർത്ഥിച്ചു കഴിയുന്നു.

4. പരിവ്രാജകഃ അപിചതുവിധാഃ ഭവന്തി കുടീചരാ, ബഹൂദകാ, ഹംസാ, പരമഹംസാ, ശ്ചേതി തത്ര കുടീ ചരാ സ്വപുത്രഗൃഹേഷു ഭിക്ഷാചര്യം ചരന്ത ആത്മാനം പ്രാർത്ഥയന്തേ ബഹൂദകാസ്ത്രിദണ്ഡകമണ്ഡലു ശിക്യപക്ഷജലപവിത്രപാത്രപാ ദുകാസന ശിഖാ യജ്ഞോപവീതകൗപീനകാഷായവേഷധാരിണഃ സാധുവൃത്തേഷു ബ്രാഹ്മണേകുലേഷു ഭൈക്ഷാചര്യം ചരന്തഃ ാത്മാനം പ്രാർത്ഥയന്തേ ഹംസാ ഏകദണ്ഡ ധരാഃ ശിഖാവർജിതാ യജ്ഞോപവീതധാരിണഃ ശിക്യ കമണ്ഡലുഹസ്താ ഗ്രാമൈകരാത്രിവാസിനോ നഗരേ തീർത്ഥേഷു പഞ്ചരാത്രം വസന്ത ഏക രാത്ര ദ്വിരാത്ര കൃച്ഛ്ര ചാന്ദ്ര.ണാദി ചരന്ത ആത്മാനം പ്രാർത്ഥയന്തേ പരമഹംസാ നദണ്ഡധാരാഃ മുണഅധാഃ കന്ഥാകൗപീ നവാസസോ f വ്യക്തലിംഗാ ന ഭണ്ഡധരാ മുണ്ഡആത അവ്യക്താചാരാഃ അനുന്മത്താ ഉന്മത്തവ ദാചരന്തസ്ത്രിദണ്ഡകമണ്ഡലു ശിക്യപക്ഷ ജലപവി ത്രപാത്ര പാദുകാസനശിഖാ യജ്ഞോപവീതാനാം ത്യാഗിനഃ ശൂന്യാഗാരദേവഗൃഹവാസിനോ ന തേഷാം ധർമ്മോനാധർമ്മോ ന ചാനൃതം സർവംസഹാ സർവ സമാഃ സമലോഷ്ഠാ ശ്മകാഞ്ചനാഃ യഥോപപന്ന ചാതുർവണ്യ ഭൈക്ഷാചര്യം ചരന്തഃ ആത്മാനം മോക്ഷ യന്ത ഇതി

സന്യാസിമാർ, കുടീചരൻ, ബഹൂദകൻ, ഹംസൻ, പരമ ഹംസൻ എന്ന് നാലുവിധമുണ്ട്. ഇവയിൽ കുടീചരൻ തന്റെ പുത്രാദികളുടെ ഗൃഹങ്ങളിൽ നിന്നും ഭിക്ഷ സ്വീകരിച്ച് ആത്മ വിചിന്തനം ചെയ്യുന്നു. ബഹൂദകൻ ത്രിദണ്ഡം, കമണ്ഡലു, ശിക്യപക്ഷം, ജലപാത്രം, പാദുകം, ആസനം, ശിഖ, യജ്ഞോ പവീതം, കഷായ വസ്ത്രം എന്നിവ ധരിച്ചും സഞ്ചരിച്ചും ആത്മ ധ്യാനനിരതനായി കഴിഞ്ഞുകൂടുന്നു. ഹംസൻ ഏകദണ്ഡം ധരിച്ചും ശിഖ കൂടാതെയും യജ്ഞോപവീതത്തോടുകൂടി ശിക്യം കമണ്ഡലു ഇവ എടുത്ത് ഗ്രാമത്തിൽ ഒരു രാത്രിയും വസിച്ചും ഒന്നോ രണ്ടോ മൂന്നോ രാത്രി കൃച്ഛ്രചാന്ദ്രായണാദി കൾ സ്വീകരിച്ചും ആത്മവിചിന്തന തൽപരരായി കഴിഞ്ഞു കൂടുന്നു. പരമഹംസൻ ദണ്ഡമില്ലാതെ തലമൊട്ടയടിച്ച് കന്ഥ കൗപീനധാരിയായി അവ്യക്ത ചിഹ്നത്തോടെ ധീരനായും ശാന്ത നായും ഉന്മത്തനല്ലെങ്കിലും ഉന്മത്തനെന്നു തോന്നിക്കുന്ന മട്ടോടെ ത്രിദണ്ഡം, കമണ്ഡലും, ശിക്യപക്ഷം, ജലം, പവിത്രം, പാത്രം, പാദുകം, ആസനം, ശിഖ, യജ്ഞോപവീതം എന്നിവ ഉപേക്ഷിച്ച് ജീർണ്ണഗൃഹങ്ങളിലോ ക്ഷേത്രങ്ങളിലോ കഴിയുന്നു. അവർക്ക് ധർമ്മാധർമ്മാവിചിന്തയോ സത്യാസത്യവിവേചനമോ ഇല്ല. അവർ എന്തും സഹിക്കാൻ കഴിവുള്ളവരും സഹദർശി കളും ചാതുർവണ്യങ്ങളിൽ നിന്ന് കിട്ടുന്ന ഭിക്ഷ സ്വീകരിച്ച് മോക്ഷസാധന ചെയ്യുന്നവരാണ്.

ആശ്രമോപനിഷത്ത് സമാപിച്ചു.



# ഏകാക്ഷരോപനിഷത്ത്

**ശാന്തിപാഠം**

ഓം. സഹനാവവതു. സഹനൗ ഭുനക്തു. സബ വീര്യം കരവാവഹൈ. തേജസ്വി നാവധീതമസ്തു. മാ വിദ്വിഷാ വഹൈ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

പരബ്രഹ്മ ഞങ്ങളെ രണ്ടുപേരെയും ഒരുമിച്ച് രക്ഷിക്കട്ടെ. ഞങ്ങൾ രണ്ടു പേരും ഒരുമിച്ച് പരിപാലിക്കട്ടെ ഞങ്ങൾ രണ്ടു പേരും ഒരുമിച്ച് കഴിവുകൾനേടട്ടെ. ഞങ്ങൾ അന്യോന്യം വിദ്വേഷം പുലർത്താതിരിക്കട്ടെ.

1. ഹരിഃ ഓം ഏകാക്ഷരം ത്വക്ഷര്യേƒത്രാസ്തി സോമേ സുഷുമ്നയാം ചേഹ ദൃഢീ സ ഏകഃ ത്വം വിശ്വഭൂർ ഭുതപതിഃ പുരാണഃ പർജന്യ ഏകോ ഭുവ നസ്യ ഗോപ്താ

2. വിശ്വേ നിമഗ്നപദവീഃ കവീനാം |
ത്വം ജാതവേദോ ഭുവനസ്യ നാഥഃ |
അജാതമഗ്രേ സ ഹിരണ്യ രേതാ |
യജ്ഞസ്ത്വ മേവൈക വിഭൂഃ പൂരാണഃ

3. പ്രാണഃ പ്രസൂതിർ ഭുവന സ്യ യോനിർ |
വ്യാപ്തം ത്വയാ ഏകപദേന വിശ്വം |
ത്വം വിശ്വയോനി പരാ സ്വഗർഭേ |
കുമാര ഏകോ വിശിഖഃ സുധന്മാ

4. വിതത്യബാണം തരുണാർക്കവർണ്ണം |
വ്യോമാന്തരേ ഭാസി ഹിരണ്യഗർഭഃ |
ഭാസാത്വയാ വ്യോമ്നി കൃതഃ സുതാർക്ഷ്യ |
സ്ത്വം വൈ കുമാരസ്ത്വമരിഷ്ടനേമിഃ

5. ത്വം വജ്രഭൃദ്ഭൂതപതിസ്ത്വമേവ |
കാമഃ പ്രജാനാം നിഹതോƒസിസോമേ |
സ്വാഹാസ്വാധായച്ച വഷ്ടകരോതി |
രുദ്രാ പശൂനാം ഗുഹയാനിമഗ്നം.

അല്ലയോ ഭഗവാനെ, അക്ഷരനായ അങ്ങ് സോമന്റെ രൂപത്തിലും സുഷുമ്നാമാർഗ്ഗത്തിൽ കൂടിയും ഈ സഹസ്രാരപത്മത്തിൽ ധ്യാനിച്ചാൽ സത്താമാത്രത്തിൽ നിലകൊള്ളുന്ന ഒരേ പരമതത്വമാകുന്നു. ഏകാക്ഷരത്തിൽ അവശേഷിക്കുന്നു. ഭഗവാനെ, ഏകാക്ഷരമായ പരമ്രഹ്മസ്വരൂപൻ അങ്ങുതന്നെയാണ്. പ്രപഞ്ചകാരണസ്വരൂപനും പുരാണപുരുഷനും അങ്ങുതന്നെ. അങ്ങ് ജാതവേദസ്സും ഭുവനത്തിന്റെ നാഥനുമാണ്. ഹിരണ്യരേതസ്സും യജ്ഞസ്വരൂപനുമാണങ്ങ്. ഭുവനകാരണമായി വർത്തിക്കുന്നത് അങ്ങാണ്. അങ്ങയുടെ ഏകപാദത്തിൽ വിശ്വമെല്ലാം വ്യാപിച്ചിരിക്കുന്നു. പ്രപഞ്ചത്തിന്റെ നിയന്താവെന്നനിലയിൽ കുമാരസ്വരൂപനും വില്ലാളിയും അങ്ങുതന്നെ അങ്ങയുടെ പ്രകാശം കൊണ്ടുതന്നെ സൂര്യൻ ആകാശത്തിൽ പ്രകാശിച്ചു കൊണ്ടിരിക്കുന്നു. കാർത്തികേയരൂപത്തിലുള്ള ദേവസൈന്യാധിപനും അരിഷ്ട നേമിയും അങ്ങാണ്. ഇന്ദ്രരൂപത്തിൽ അങ്ങ് വജ്രം ധരിക്കുന്നു. തുദ്രരൂപത്തിൽ സകല ജീവികളുടെയും സ്വാമിയായി വർത്തിക്കുന്നത് അങ്ങാണ്. ചന്ദ്രലോകത്തിൽ പിതൃക്കളുടെ കാമരൂപവും വേറെയാരുമല്ല. ദേവന്മാരുടെയും പിതൃക്കളുടെയും തൃപ്തിക്കുവേണ്ടി യജ്ഞശ്രദ്ധാദികളിൽ ചെയ്യപ്പെടുന്ന സ്വാഹയും സ്വധയും വഷട്കാരവും അങ്ങുതന്നെയാകുന്നു. ജീവികളുടെ ഹൃദയങ്ങളിൽ വ്യാപിച്ചിരിക്കുന്നത് അങ്ങാകുന്നു.

6. ധാതാവിധാതാ പവനഃ സുപർണ്ണോ |
വിഷ്ണുർ വരാഹോ രജനീരഹശ്ച |
ഭൂതം ഭവിഷ്യത് പ്രഭവഃ ക്രിയാശ്ച |
കാലഃ ക്രമാസ്ത്വം പരമാക്ഷരം ച

7. ഋചോ യജൂംഷി പ്രസവന്തി വക്ത്രാത് |
സാമാനി സമ്രാഡ്വസ്യരന്തരീക്ഷം |
ത്വം യജ്ഞനേതാ ഹുതഭുഗ് വിഭൂശ്ച |
രുദ്രസ്തഥാ ദൈത്യഗണാവസുശ്ച

8. സ ഏഷ ദേവോ ബരഗശ്ച ചക്രേ |
അന്യോƒഭ്യതിഷ്ഠേത തമോനിരുന്ധ |
ഹിരണ്മയഃ യസ്യ വിഭാതി സർവം |
വ്യോമാന്തരേ രശ്മിമിമംസുനാഭിഃ

9. സർവവേത്താ ഭുവനസ്യ ഗോപ്താ |
താഭിഃ പ്രജാനാം നിഹിതാ ജനാനാം |
പ്രോതാ ത്വമേതാ വിചിതം ക്രമാണാം |
പ്രജാപതിഃ ഛന്ദമയോ വിഗർഭ

10. സാമൈശ്ചി ദന്തോ വിരജശ്ചബാഹു |
ഹിരണ്മയം വേദമിദാം വരിഷ്ഠം |
യമധ്വരേ ബ്രഹ്മവിദഃ സ്തുവന്തി |
സാമൈരുജ്ജുർഭിഃക്രതു ഭിസ്ത്വമേവ

അങ്ങ് പ്രാണരൂപത്തിൽ ധാതാവും സൃഷ്ടികർത്താവുമെന്ന നിലയിൽ ശോഭിക്കുന്നു. വിധാതാവും പവനനും ഗരുഡനും വിഷ്ണുവും വരാഹവും രാത്രിയും പകലും ഭൂതഭവിഷ്യദ്വർത്തമാനങ്ങളും അങ്ങുതന്നെ. സകല ക്രിയകളും കാലഗതിയും അങ്ങുതന്നെ. ആരുടെ മുഖത്തിൽ നിന്നാണോ ഋഗ്വേദം യജുർവേദം സാമവേദം എന്നിവ ഉത്ഭവിച്ചത്. ആ പ്രകാശസ്വരൂപനും അങ്ങാണ്. ഏകാദശരുദ്രന്മാർ, ദൈത്യ

ന്മാർ, വിരാട് സ്വരൂപൻ, സൂര്യാദികളിൽ തിളങ്ങുന്ന രശ്മികൾ, അന്തര്യാമി സകലതും അങ്ങാണ്. ഹിരഞ്ചയനും വേദവിത്തുകളിൽ വരിഷ്ഠനും ആയ അങ്ങയെ വേദവിത്തുകൾ സ്തുതിക്കുന്നു. സാമങ്ങൾ, യജുസ്സുകൾ, ഋക്കുകൾ ഇവയാലെല്ലാം സ്തുതിക്കപ്പെടുന്നതും അങ്ങാകുന്നു.

11. ത്വം സ്ത്രീ പുമാംസ്ത്വം ച കുമാര ഏക |
സ്ത്വം വൈ കുമാരീവ്യഥ ഭൂസ്ത്വമേവ |
ത്വമേവ ധാതാ വരുണശ്ചരാജാ |
ത്വം വത്സരോ $f$ഗ്നിര്യമ ഏവ സർവം.

12. മിത്രഃ സുവർണ്ണശ്ചന്ദ്ര ഇന്ദ്രോ വരുണോ |
രുദ്രസ്ത്വഷ്ടാ വിഷ്ണുഃ സവിതാ ഗോപതിസ്ത്വംത്വം |
വിഷ്ണുർഭൂതാനി തു ത്രാസി ദൈത്യാം |
സ്ത്വയേവൃതം ജഗദുദ്ഭവഗർഭ-

13. ത്വം ഭൂർഭുവസ്വസ്ത്വം ഹിസ്വയംഭൂരഥ വിശ്വതോമുഖഃ |
യ ഏവംനിത്യം വേദയതേ ഗുഹാശയം |
പ്രഭും പുരാണം സർവഭൂതം ഹിരണ്മയം ഹിരണ്മയം ബുദ്ധിമതോം പരാഗതിം |
സബുദ്ധിമാൻ ബുദ്ധിമതീത്യ തിഷ്ഠതീത്യുപനിഷത്ത്

സ്ത്രീ, പുരുഷൻ, കുമാരൻ, കുമാരി, ഭൂമി, ധാതാവ്, വരുണൻ, രാജാവ്, മത്സരം, അഗ്നി, യമൻ, മിത്രൻ, സുവർണ്ണൻ, ച.ന്ദ്രൻ, ഇന്ദ്രൻ, വരുണൻ, രുദ്രൻ, ത്വഷ്ടാവ്, വിഷ്ണു, സവിതാവ്, ഗോപതി, ജഗത്സൃഷ്ടാവ് എല്ലാം അങ്ങുതന്നെ. അങ്ങ് ലോകങ്ങളെ പാലിക്കുന്നു. ഭുഃ, ഭുവഃ, സ്വഃ വിശ്വതോമുഖൻ സർവഭൂതൻ സകലതിനും ഏകാശ്രയം ഈ നിലയിലെല്ലാം വിരാജിക്കുന്നതും അങ്ങുതന്നെ. അങ്ങയെ അറിയുന്നവൻ അവിദ്യാ ജനിതമായ ഭ്രമബുദ്ധി അസ്തമിച്ച് ജീവന്മുക്തനായി ഭവിക്കുന്നുവെന്ന് ഉപനിഷത്ത്

ഏകാക്ഷരോപനിഷത്ത് സമാപിച്ചു.



# കഠരുദ്രോപനിഷത്ത്

**ശാന്തിപാഠം**

ഓം സഹനാവവതു സഹനൗ ഭുനക്തു സഹ വീര്യം കരവാവൈ. തേജസ്വിനാവധീത മസ്തു, മാ വിദ്വിഷാവഹൈ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മം ഞങ്ങൾ രണ്ടുപേരെയും ഒരുമിച്ച് രക്ഷിക്കട്ടെ. ഞങ്ങളെ രണ്ടുപേരെയും ഒരുമിച്ച് പരിപാലിക്കട്ടെ. ഞങ്ങൾ ഒരുമിച്ച് ശക്തിപ്രാപിക്കട്ടെ. ഞങ്ങളുടെ വിദ്യ തേജസ്വിയായിരിക്കട്ടെ. ഞങ്ങൾ പരസ്പരം ദ്വേഷിക്കാതിരിക്കട്ടെ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ദേവാ ഹ വൈ ഭഗവന്തമബ്രുവൻ - 'അധീഹി ഭഗവൻ ബ്രഹ്മ വിദ്യാം.

ഒരു ഘട്ടത്തിൽ ദേവന്മാരെല്ലാവരും ചേർന്ന് പ്രജാപതിയായ ബ്രഹ്മാവിനോട് പറഞ്ഞു:- "ഭഗവാനേ, ഞങ്ങൾക്ക് ബ്രഹ്മവിദ്യ ഉപദേശിച്ചു തരുക."

2. സ പ്രജാപതിരബ്രവീത്-" സശിഖാൻ കേശാൻ നിഷ്കൃഷ്യ വിസൃജ്യയ യജ്ഞോപവീതം നിഷ്കൃഷ്യ പുത്രം ദൃഷ്ട്വാ ത്വം ബ്രഹ്മാത്വം യജ്ഞകൃഷ്യ പുത്രം ദൃഷ്ട്വാ ത്വം ബ്രഹ്മാത്വം യജ്ഞസ്ത്വം വഷട്കാരസ്ത്വമോങ്കാരസ്ത്വം സ്വാഹാത്വം സ്വധാ ത്വം ധാതാ ത്വം വിധാതാ ത്വം പ്രതിഷ്ഠാ $f$സീത വദേത്. അഥ പുത്രോ വദതൃഹം ബ്രഹ്മാഹം യജ്ഞോഹം വഷട്കാരോ$f$ഹമോങ്കാരോഹം സ്വാഹാഹം സ്വധാഹം വിധാതാഹം ത്വഷ്ടാഹം പ്രതിഷ്ഠാസ്മിതി.

ബ്രഹ്മാവ് പറഞ്ഞു:- ശിഖയോടൊപ്പം മുണ്ഡനം ചെയ്ത് പൂണൂൽ ഉപേക്ഷിച്ച് പുത്രനെ നോക്കി 'നീ ബ്രഹ്മാവും യജ്ഞവുമാകുന്നു; നീ തന്നെയാണ് വഷട്ങ്കാരവും ഓങ്കാരവും. നീ തന്നെയാണ് സ്വാഹായും സ്വധായും ധാതാവും വിധാതാവും പ്രതിഷ്ഠയും' എന്ന് പറയണം. അതിനെത്തുടർന്ന് പുത്രൻ പറയണം – "ഞാൻ ബ്രഹ്മാവും യജ്ഞവും വഷട്കാരവും ഓങ്കാരവും സ്വധായും സുഖയും ധാതാവും വിധാതാവും ത്വഷ്ടാവും പ്രതിഷ്ഠയും ആകുന്നു എന്ന്.

3. താന്യേതാന്യനു വ്രജന്നശ്രുമാപാതയേത് യദശ്രുമാപാതയേത് പ്രജാം വിച്ഛിന്ദ്യാത് പ്രദക്ഷിണ

മാവൃത്തൈ്യത ചൈതച്ചാന വേക്ഷമാണാഃ പ്രത്യാ യന്തി സസ്വർഗ്ഗോ ഭവതി.

പിന്നീട് പരിവ്രാജകനായി ഗൃഹം കൈവിട്ട് പുത്രമിത്രാദികൾ അനുഗമിക്കുമ്പോൾ കണ്ണീരൊഴുക്കരുത്. എന്തെന്നാൽ അശ്രുപാതം സന്തതി നാശകാരണമാണ്. മറ്റുള്ളവർ സന്യാസിയെ പ്രദക്ഷിണം വെച്ച് അങ്ങുമിങ്ങും നോക്കാതെ ഗൃഹത്തിലേയ്ക്ക് മടങ്ങണം. ഇങ്ങനെയുള്ള സന്യാസി സ്വർഗ്ഗം പ്രാപിക്കുന്നു.

4. ബ്രഹ്മ ചാരീ വേദമധീത്യ വേദോക്താ ചരിത ബ്രഹ്മ ചര്യോദരാനാഹൃത്യ പുത്രാനുത് പാദ്യ താനനൂരൂപ വാദിഭിർ വിതത്യോഷ്ട്വാ ച ശക്തിതോ യ ജ്ഞൈഃ തസ്യ സന്യാസോ ഗുരുഭിരനുജ്ഞാതസ്യ ബാന്ധവൈശ്ച സോƒരണ്യം പരേത്യ ദ്വാദശ രാത്രം പയസാഗ്നി ഹോത്രം ജുഹുയാത്. ദ്വാദശരാത്രം പായോഭക്ഷാസ്യാത്. ദ്വാദശരാത്രസ്യാന്തേ അഗ്നയേ വൈശ്വാനരായ പ്രജാപതയേ ച പ്രാജാപത്യം ചരുവൈഷ്ണവം ത്രിപാലമഗ്നിം സംസ്ഥിതാനി പൂർവാണി ദാരു പാത്രാണ്യഗ്നൗ ജുഹുയാത്. മൃൺമയാന യപ്സു ജൂഹുയാത് തൈജസാനി ഗുരവേ ദദ്യാത്. മാത്വം മാമപഹായ പരാഗാഃ നാഹം ത്വാമപഹായ പരാഗാമിതി. ഗാർഹപത്യ ദക്ഷിണാഗ്നാവാഹവനീയേഷരണി ദേശാദ് ഭസ്മമുഷ്ടിം പിബേദിത്യേകേ. സശിഖാൻ കേശാൻ നിശ്കൃഷ്വ വിസൃജ്യ യജ്ഞോപവീതം ഭുഃസ്വാഹേത്യപ്സു ജുഹുയാത്. തത ഊർദ്ധ്വമന ശനമപാഠ പ്രവേശ്മഗ്നി പ്രവേശം വീരാധ്വാനം മഹാപ്രസ്ഥാനം വൃദ്ധാശ്രമം വാ ഗച്ഛേത്. പയസായം പ്രാശ്നീയാത് സോ ƒസ്യ സായം ഹോമഃ. യത്പ്രാതഃ സോƒയം പ്രാത- യദ്ദർശേ തദ്ദർശനം. യത് പൗർണ്ണമാസ്യേ തത് പൗർണ്ണമാസ്യം. യദ്വസന്തേ കേശശ്മശ്രുലോമാനഖാനി വാപയേത് സോƒസാഗ്നി നിഷ്ടോമഃ

ബ്രഹ്മചര്യമനുഷ്ഠിച്ച് വേദാധ്യയനം ചെയ്ത് യൗവനത്തിൽ വിവാഹിതനായി പുത്രന്മാരുണ്ടായതിനുശേഷം അവരെ പഠിപ്പിച്ച് സുയോഗ്യരാക്കി യഥാശക്തി യജ്ഞാദികർമ്മങ്ങൾ അനുഷ്ഠിക്കണം. പിന്നെ ഗൃഹത്തിലുള്ളവരോടും ഗുരുജനങ്ങളോടും അനുവാദം വാങ്ങി സന്യാസം സ്വീകരിക്കാം. സന്യാസിയായാൽ പന്ത്രണ്ടു രാത്രി വനത്തിൽ ക്ഷീരഹവനം ചെയ്ത് ക്ഷീരാഹാരം മാത്രം കഴിക്കണം. പന്ത്രണ്ടു രാത്രി കഴിഞ്ഞാൽ വിഷ്ണുവിനെയും പ്രജാപതിയെയും സംബന്ധിക്കുന്ന ചരുവിനെ വൈശ്വാനരാഗ്നിക്കും പ്രജാപതിക്കും വേണ്ടി ഹവനം ചെയ്യണം ഈ ചരു മൂന്നു മൺകട്ടകൾകൊണ്ട് തയ്യാറാക്കാം. പിന്നെ മരപ്പാത്രങ്ങൾ അഗ്നിയിൽ ഹോമിച്ച് മൺപാത്രങ്ങൾ ജലത്തിൽ എറിയണം. സ്വർണ്ണപ്പാത്രങ്ങളും മറ്റും ഗുരുവിന് ദാനം ചെയ്ത് പറയണം: "അങ്ങ് എന്നെ ഉപേക്ഷിച്ച് ദൂരെയെങ്ങും പോകരുത്. ഞാനും അങ്ങയെ വിട്ട് പോകില്ല. ശാസ്ത്രവിധിയനുസരിച്ചുള്ള കർമ്മങ്ങൾ അനുഷ്ഠിച്ച ശേഷം ഗാർഹപത്യാഹവനീയ ദക്ഷിണാഗ്നികളിൽ നിന്നും ഒരു പിടി ഭസ്മം എടുത്ത് ഭക്ഷിക്കണം. ശിഖയോടൊപ്പം മുണ്ഡനം ചെയ്യുമ്പോൾ പൂണുൽ ഊരി 'ഓം ഭൂസ്വാഹാ' എന്നുച്ചരിച്ച് അത് ജലത്തിലെറിയണം. പിന്നെ ഇഷ്ടമുള്ള യോഗക്രിയ ചെയ്യാം. അങ്ങനെ അനേശനത്താലോ ജലപ്രവേശത്താലോ അഗ്നിപ്രവേശത്താലോ മഹാപ്രസ്ഥാനത്തിലൂടെയോ ജീവിതം അവസാനിപ്പിക്കണം. അല്ലങ്കിൽ ഏതെങ്കിലും വൃദ്ധസന്യാസിയുടെ ആശ്രമത്തിൽ താമസിക്കാം. പാലോ വെള്ളമോ ചേർത്തു സന്യാസി എന്തുകഴിക്കുന്നോ അതു തന്നെ അയാളുടെ ഹവനം. അമാവാസീദിവസം ഭക്ഷിക്കുന്ന ആഹാരത്തിന് ദശയജ്ഞമെന്നും പൗർണ്ണമാസിയിൽ കഴിക്കുന്ന ആഹാരത്തിന് പൗർണ്ണമാസി യജ്ഞമെന്നും പറയുന്നു. വസന്ത കാലത്ത് മുടിയും താടിയും മീശയും മുണ്ഡനം ചെയ്യുന്നത് അയാളുടെ അഗ്നിഷ്ടോമമാകുന്നു.

സംന്യാസ്യാഗ്നിം പുനരാവർത്തയേന്മൃത്യുർ ജയമാവഹമിത്യധ്യാത്മമന്ത്രാൻ പഠേത്. സ്വസ്തി സർവജീവേഭ്യ ഇത്യുത്തോƒത്മാനമനന്യംധ്യായൻ ഊർധ്വബാഹുർ വിമുക്ത മാർഗ്ഗോ ഭവേത്. അനികേതശ്ചരേത്. ഭിക്ഷാശീ യത് കിഞ്ചിന്നാദ്യാത് ലവൈകം നധാവയേത് ജന്തുരക്ഷണാർത്ഥം വർവർജ്ജം ഇതി. തദവി ശ്ലോകാഃ ഭവന്തി!

സംന്യാസം കൈവരിച്ചതിനുശേഷം അഗ്ന്യാധാനമരുത്. ആധ്യാത്മിക 480 മന്ത്രങ്ങൾ ജപിക്കുക മാത്രമേ ചെയ്യാവൂ. സകല ജീവികൾക്കും മംഗളം ഭവിക്കട്ടെ എന്ന പ്രാർത്ഥനയോടുകൂടി ഊർധ്വ ബാഹുമായി മാർഗ്ഗത്തിൽ സഞ്ചരിക്കണം. ഗൃഹം വെടിയണം; ഭിക്ഷാന്നം കൊണ്ട് സംതൃപ്തിയടയണം. ഒരിടത്ത് തന്നെ കഴിയരുത്. വർഷകാലങ്ങളിൽ എവിടെയെങ്കിലും താമസിക്കാം. അതിനെ സംബന്ധിക്കുന്ന ശ്ലോകങ്ങൾ.

1. കുണ്ഡകാം 'ചമസം' ശിക്യം ത്രിവിഷ്ടപമുപാനഹൗ

 ശീതോപഘാതിനീം കന്ഥം കൗപീനാച്ഛാ ദനം തഥാ

2. പവിത്രം സ്നാനശാടിം ച ഉത്തരാ സാഗമേവ ച |

 യജ്ഞോപവീതം വേദാംശ്ച സർവം തദ് വർജയേദ്യതിഃ

3. സ്നാനം പാനം തഥാ ശൗചമദ്ഭിഃ പൂതാഭിരാചരേത് |

 നദീപുളിന ശായീസ്യാ ദ്ദേവാ ഗാരേഷൂ വാ സ്വപേത്

4. നാത്യർത്ഥം സുഖദുഃഖാഭ്യം ശരീരമുപ താപയേത് |

 സ്തുയമാനോ ന തുഷ്യതേ നിന്ദിതോ ന ശപേത്പരാൻ

5. ബ്രഹ്മചര്യേണ സംതിഷ്ഠേദപ്രമാദേന മസ്കരീ |

 ദർശനം സ്പർശനം കേളിഃ കീർത്തനാ ഗുഹ്യഭാഷണം

6. സങ്കല്പോ ƒധ്യവസായശ്ച ക്രിയാ നിർവൃത്തി രേവ ച |

 ഏതൈന്മൈഥുനമഷ്ടാംഗം പ്രവദന്തി മനീഷണാ

7. വിപരീതം ബ്രഹ്മര്യ മനുഷ്ഠേയം മുമുക്ഷു ഭി; യജ്ജ ഗത് ഭാസകം ഭാനം നിത്യം ഭാതി സ്വതഃ സ്ഥുരത്.

കമണ്ഡലും, ചമസമെന്ന യജ്ഞപാത്രം ശിക്യം ത്രപി ദാം, ചെരുപ്പ്, കന്ഥ (കോണകത്തിനു മീതെ ധരിക്കുന്ന വസ്ത്രം) സ്നാന ശേഷം ധരിക്കാനുള്ള വസ്ത്രം കുശാസ നം, യജ്ഞോപവീതം എന്നിവയും വേദാധ്യയന വും സന്യാസി കൈവെടിയണം. സ്നാന പാനശൗചാദികൾ ശുദ്ധ ജലം കൊണ്ടായിരിക്കണം. നദീതടങ്ങളിലോ ദേവാലയങ്ങ ളിലോ താമസിക്കണം. അധികം വിശ്രമം അരുത്. പ്രശംസി ക്കുമ്പോൾ സന്തോഷമോ നിന്ദിക്കുമ്പോൾ കോപമോ പാടി ല്ല. ആരെയും അസഭ്യം പറയരുത്. ആലസ്യം വിട്ട് ബ്രഹ്മ ചര്യം പാലിക്കണം. സ്ത്രീകളെ കാണുക, അവരെ സ്പർശി ക്കുക, സംസാരിക്കുക, ഗോപ്യകാര്യങ്ങൾ ചിന്തിക്കുക, ക്രീഡി ക്കുക, കാമോദ്ദീപക സങ്കല്പങ്ങളിൽ പെടുക. സമാഗമത്തിന് ശ്രമിക്കുക, സമാഗമത്തിലേർപ്പെടുക ഇങ്ങനെ മൈഥുനം എട്ടു വിധമെന്ന് പണ്ഡിതന്മാർ പറയുന്നു. മുമുക്ഷുക്കളായ സന്യാ സിമാർ മൈഥുനാദികൾ വെടിഞ്ഞ് പരിപൂർണ്ണമായ ബ്രഹ്മ ചര്യം കൈക്കൊള്ളണം.

8. സ ഏവ ജഗതഃ സാക്ഷീ സർവാത്മാ വിമലാ കൃതിഃ |
പ്രതിഷ്ഠാ സർവ ഭൂതാനാം പ്രജ്ഞാനഘന ലക്ഷണഃ

9. നകർമ്മണാ ന പ്രജയാ ന ചാന്യേന പി കേന ചിത് |
ബ്രഹ്മവേദനമാത്രേണ ബ്രഹ്മാപ്നോ ത്യേവ മാനവഃ

10. തദ്വിദ്യാവിഷയം ബ്രഹ്മ സത്യജ്ഞന സുഖാദ്വയം |
സംസാരേ ച ഗുഹാവാച്യേ മായൗജ്ഞാനാഭി സംജ്ഞതേ

11. നിഹിതം ബ്രഹ്മ യോ വേദ പരമേ വ്യോമ്നി സംജ്ഞതേ |
സോ fശ്നുതേ സകലാൻ കാമാസ ക്രമേണൈ വ ദ്രിജോത്തമ

12. പ്രത്യഗാത്മനാ മജ്ഞാന മായാ ശക്തേശ്ച സാക്ഷിണം |
ഏകം ബ്രഹ്മാഹമസ്മീതി ബ്രഹ്മൈവ ഭവതി സ്വയം.

സ്വയം പ്രകാശവും നിത്യപ്രകാശസ്വരൂപവുമായ ആത്മാവു തന്നെയാണ് വിശ്വത്തെ പ്രകാശിപ്പിക്കുന്നത്. അതു തന്നെ സ്വച്ഛസ്വരൂപി വിശ്വസാക്ഷിയും സർവാത്മാവും. പ്രജ്ഞാനഘനസ്വരൂപം കർമ്മം കൊണ്ടോ സാധന കൊണ്ടോ മനുഷ്യന് ബ്രഹ്മത്തെ പ്രാപിക്കാൻ സാധ്യമല്ല. ബ്രഹ്മം അദ്വി തീയവും സത്യജ്ഞാനാനന്ദ സ്വരൂപവുമാണ്. ആ ബ്രഹ്മം പരമ വ്യോമമെന്നു പേരോടുകൂടിയ തന്റെ നിത്യധാമത്തിൽ വിരാജിക്കുന്നു. ജ്ഞാനംകൊണ്ടേ അതിനെ അറിയൂ. അതിനെ അറിയുന്നവന്റെ സർവാഭിലാഷങ്ങളും സാധിക്കു ന്നു. 'ഞാൻ ഏകമായ ബ്രഹ്മമാണ്' എന്ന ഭാവനയോടെ ബ്രഹ്മ ത്തിനും തനിക്കും ഭേദമില്ലെന്ന ബുദ്ധിയോടെ അജ്ഞാന ത്തിനും മായയ്ക്കും സാക്ഷിഭൂതമായ ബ്രഹ്മത്തെ അറിയുന്ന ജ്ഞാനി ബ്രഹ്മമായി ഭവിക്കുന്നു.

13. ബ്രഹ്മഭൂതാത്മനസ്തസ്മാദേത സ്മാച്ഛക്തി മിശ്രിതാത് |
അപഞ്ചീകൃത ആകാശ സംഭുതോരജ്ജു സർപ്പവത്.

14. ആകാശ വായു സംജ്ഞസ്തു സ്പർശോfപഞ്ചീ കൃതഃപുനഃ |
വായോരഗ്നിസ്തഥാ ചാഗ്നേരാപ അദ്ഭ്യോ വസുന്ധരാ

15. താനിഭൂതാനി സൂക്ഷ്മാണി പഞ്ചീകൃത്യേ ശ്വര സ്തദാ |
തേഭ്യ ഏവ വിസൃഷ്ടം തത് ബ്രഹ്മാണ്ഡാദി ശിവേന ഹ

16. ബ്രഹ്മാണ്ഡസ്യേദരേ ദേവാ ദാനവവാഃ യക്ഷ കിന്നരാഃ |
മനുഷ്യാഃ പശുപക്ഷ്യാദ്യാസ്തത്തത് കർമ്മാനുസാരതഃ

17. അസ്ഥിസ്നായ് വാദിരുപോfയം ശരീരം ഭാതിദേ ഹിനാം |
യോfയമന്നമയോ ഹ്യാത്മാ ഭാതി സർവശരീരിണഃ

വളഞ്ഞുകിടക്കുന്ന കയറുകാണുമ്പോൾ സർപ്പമെന്ന ഭ്രമം ഉണ്ടാകുന്നതുപോലെയാണ് ബ്രഹ്മരൂപമായ ഈ ആത്മാ വിൽനിന്നും ശബ്ദതന്മാത്ര ഉണ്ടായിട്ടുള്ളത്. പിന്നെ വായുരൂ പത്തിലുള്ള അപഞ്ചീകൃതമായ തന്മാത്ര ആകാശത്തിൽ നിന്നുമുണ്ടായി, പരമാത്മാവ് സൂക്ഷ്മ തത്വങ്ങളെ പഞ്ചീക രിച്ച് അവ മുഖേന ബ്രഹ്മാണ്ഡത്തെ സൃഷ്ടിച്ചു. ബ്രഹ്മാ ണ്ഡത്തിൽ കർമ്മാനുസരണം ദൈത്യന്മാർ, ദേവന്മാർ, യക്ഷ ന്മാർ, കിന്നരന്മാർ, മനുഷ്യർ, പക്ഷിമൃഗാദികൾ എന്നീ വിഭിന്ന വർഗ്ഗങ്ങളുണ്ടായി. മാംസാസ്ഥിനിർമ്മിതമായ ശരീരവും കർമ്മാ നുസരണം. തന്നെയാണ് സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. എല്ലാ ശരീരികളുടെയും അന്നമയമായ ഈ സ്ഥൂലദേഹം പ്രത്യക്ഷ മായിക്കാണപ്പെടുന്നുണ്ടല്ലോ. അതിൽ നിന്ന് ഭിന്നമായി പ്രാണ മയാത്മാവ് എന്ന് ഒന്നുകൂടിയുണ്ടെന്ന് മനസ്സിലാക്കണം.

18. തതഃപ്രാണമയോ ഹ്യാത്മാ വിഭിന്നശ്ചാന്തര സ്ഥിതഃ |
തതോ വിജ്ഞാന ആത്മാതു തതോfന്യ ശ്ചാന്തരഃ സ്വതഃ |

19. ആനന്ദമയ ആത്മാതു തതോന്യശ്ചാന്തരഃസ്ഥിതഃ
യോfയമന്നമയഃ സോfയം പൂർണ്ണഃപ്രാണമയേന തു

20. മനോ മയേന പ്രാണോfപി തഥാ പൂർണ്ണഃ സ്വഭാവതഃ |
തഥാ മനോമയോ ഹ്യാത്മാ പൂർണ്ണോ ജ്ഞന മയൗ തു

I

K

21. ആനന്ദേന സദാ പൂർണ്ണഃ സദാജ്ഞാനമയഃ
സുഖം |
തഥാനന്ദമയ ശ്ചാപപി ബ്രഹ്മണോ $f$ന്യേന
സാക്ഷിണഃ

ആത്മാവ് ഈ ആനന്ദമയാത്മാവിൽ വസിക്കുന്നു. വിജ്ഞാനാത്മകമായ ആത്മാവിനുള്ളിലും സൂക്ഷ്മാതിസൂക്ഷ്മമായ ഒരു ആനന്ദമയാത്മാവുണ്ട്. പ്രാണമയമായ ആത്മാവിനാൽ ആനന്ദമയമായ ആത്മാവ് പരിപൂർണ്ണമാണ്. മനോമയാത്മാവ് വിജ്ഞാനമയാത്മാവിനെക്കൂടാതെ പൂർണ്ണമാകയില്ല ആനന്ദമയമായ ആ ആത്മാവിൽ നിന്നും ഭിന്നമായി മറ്റൊരാത്മാവു കൂടിയുണ്ട്. അത് സർവവ്യാപിയും സർവാന്തര്യാമിയും പരിപൂർണ്ണവുമായ ബ്രഹ്മമാകുന്നു. ഇതുതന്നെ ആനന്ദമയാത്മാവിനെ പൂർണ്ണമാക്കുന്നത്.

22. സർവാന്തരേണ പൂർണ്ണശ്ച ബ്രഹ്മ നാന്യേന
കേനചിത് |
യദിദം ബ്രഹ്മപുച്ഛാഖ്യം സത്യ ജ്ഞാനാദ്വയാത്മകം

23. സാരമേവ രസം ലബ്ധോ സാക്ഷാദ്ദേഹീ
സനാതനം |
സുഖീ ഭവതി സർവത്ര അന്യഥാ സുഖതാ കുതഃ

24. അസത്യസ്മിൻ പാരനന്ദേ സ്വാത്മഭൂതേ $f$
ഖിലാത്മനാം |
കോ ജീവതി നരോ ജന്തു കോവാ നിത്യം
വിചേഷ്ടതേ

25. തസ്മാത് സർവാത്മനാ ചിത്തേ ഭാസമാനോ
ഹ്യസൗനരഃ |
ആനന്ദയതി ദുഃഖാഢ്യം ജീവാത്മാനം സദാ ജനഃ

26. യദാഹ്യേവൈഷ ഏതസ്മിന്നദൃശ്യ
ത്യാദിലക്ഷണേ |
നിർഭേദം പരമാ ദ്വൈതം വിന്ദതേ ച മഹായതിഃ

27. തദേവാ ബയമത്യന്ത കല്യാണം പരമാമൃതം |
സദ്രൂപം പരമം ബ്രഹ്മ ത്രിപരിച്ഛേദവർജ്ജിതം

പക്ഷേ ആ ബ്രഹ്മത്തെ പൂർണ്ണമാക്കി നാരുമില്ല. ബ്രഹ്മം സ്വയം പൂർണ്ണമാണ്. ഈ ബ്രഹ്മം തന്നെയാണ് സത്യജ്ഞാന സ്വരൂപവും സർവാശ്രയഭൂതവും സർവസാരവും രസമയവും ആണത്. ഈ നൂതതതം പ്രാപിച്ച് ദേഹി സകലവിധത്തിലും സുഖിയായി കഴിയുന്നു. ഇവിടെ മാത്രമേ സുഖമുള്ളൂ. ഇത് സർവജീവികളുടെയും ആത്മാവാണ്. ബ്രഹ്മം കൂടാതെ ആർക്കും ജീവിക്കാൻ സാധ്യമല്ല. അത് സകലരുടെയും ചിത്തത്തിൽ സർവാന്തര്യാമിയായി കുടികൊള്ളുന്നു. ആ പരമപുരുഷൻ തന്നെ ദുഃഖാർത്തർക്ക് ആനന്ദം നൽകുന്നു. ആ പരമതത്വത്തിൽനിന്നും ഭേദരഹിതമായ പരബ്രഹ്മാ ദ്വൈതം പ്രാപിക്കുന്ന ജ്ഞാനി മഹായോഗിയായി തീരുന്നു. ദേശകാലാതീതവും അപിരച്ഛിന്നവും സത്സ്വരൂപവുമായ പരബ്രഹ്മം തന്നെയാണ് അഭയവും പരമബ്രഹ്മാവൃത സ്വരൂപവും മംഗള സ്വരൂപനും.

28. യദാ ഹ്യേവൈഷ ഏതസ്മിന്നല്പന്തരം നരഃ |
വിജാനാതി തദാ തസ്യ ഭയം സ്യാ ന്നാത്ര സംശയഃ

29. അസ്യൈവാനന്ദ കോശേന സ്തം ബാന്തേ
വിഷ്ണുപൂർവകാ |
ഭവന്തി സുഖിനോ നിത്യം താരതമ്യ ക്രമേണ തു

30. തത്തത് പദവിരക്തസ്യ ശ്രോതിയസ്യ
പ്രസാദിനഃ |
സ്വരൂപഭൂത ആനന്ദ സ്വയം ഭാതി പരേ യഥാ

31. നിമിത്തം കിഞ്ചിദാശ്രിത്യ ഖലു ശബ്ദ
പ്രവർത്തതെ |
യതോ വാചോ നിവർത്തന്തേ നിമിത്തം നാമഭാവതഃ

32. നിർവിശേഷ പരാനന്ദേ കഥം ശബ്ദ
പ്രവർത്തതേ |
തസ്മാദേതന്മനഃ സൂക്ഷ്മം വ്യാപൃതം
സർവ ഗോചരം

ബ്രഹ്മത്തിൽ നിന്ന് അല്പമെങ്കിലും അകലെയാണെന്ന് കരുതുന്നിടത്തോളം കാലം മനുഷ്യന് നിർഭയനായിരിക്കാൻ സാധ്യമല്ല. ചെറിയ പുൽകൊടി മുതൽ വിഷ്ണുപര്യന്തമുള്ള സകലരും ഈ ആത്മകോശത്തിൽ നിന്നും നിത്യാനന്ദമനുഭവിക്കുന്നു. ഐഹിക പാരത്രിക സുഖങ്ങളിൽ വിരക്തി തോന്നിയ പ്രസന്നചിന്നതനായ ശ്രോത്രിയൻ സ്വരൂപഭൂതമായ ഈ ആനന്ദം പ്രാപിക്കുന്നു! ശബ്ദം ഉണ്ടാകുന്നത് ഏതെങ്കിലും നിമിത്തത്തെ ആശ്രയിച്ചാണ്. എന്നാൽ പഞ്ചതത്വത്തിൽ നിമിത്തഭാവം ഉള്ളതിനാൽ വാക്ക് അവിടെ പോയി മടങ്ങി വരുന്ന സർവവിഷയശൂന്യമായ പരമാനന്ദ സ്വരൂപതത്വത്തിൽ ശബ്ദം എങ്ങനെ നിൽക്കാനാണ്? മനസ്സ് സൂക്ഷ്മവും വ്യാപൃതവും സർവഗോചരവുമാകുന്നു.

33. യസ്മാത് ശ്രോത്രത്വഗക്ഷ്യാദി ഖാദി കർമ്മേന്ദ്രിയാണി ച വ്യാവൃത്താനി പരം പ്രാപ്തും ന സമർത്ഥാനി താനി തു

34. തദ് ബ്രഹ്മാനന്ദമ ദ്വന്ദ്വം നിർഗുണം സത്യചിദ്ഘനം വിദിത്വാസാത്മ രൂപേണ ന ബിഭേതി കുതശ്ചന

35. ഏവം യസ്തു വിജാനാതി സ്വഗുരരൂപ ഭേശതഃ
സ സാധ്വസാധു കർമ്മാഭ്യാം സദാ ന തപതി പ്രഭു.

അതിനാൽ ഈ മനസ്സ് സൂക്ഷ്മസീമിത ശക്തിയോടെ സർവത്ര സഞ്ചരിക്കുന്നു. കാത്, കണ്ണ്, തൊലി തുടങ്ങിയ ഇന്ദ്രിയങ്ങളും ശബ്ദാസ്പർശം വാക്ക് മുതലായവും പരിമിതശക്തിയോടു കൂടിയവയാണ്. അതിനാൽ അപരതത്വപ്രാപ്തിക്ക് അസമർത്ഥങ്ങളാണ്. ദ്വന്ദ്വാതീതനും നിർഗുണനും സത്യസ്വരൂപനുമായ ആ ബ്രഹ്മത്തെത്തന്നെ തന്റെ സ്വരൂപമെന്നു ഭാവിക്കുന്ന സാധകൻസർവത്ര ഭയരഹിതനാണ്. ജിതേന്ദ്രിയനായി ഗുരുപദേശമനുസരിച്ച് പ്രവർത്തിച്ച് ആത്മസാക്ഷാത്ക്കാരം നേടി ബ്രഹ്മസ്വരൂപമായ പരമാനന്ദമറിയുന്നു വ്യക്തി ഉത്തമാനണെങ്കിലും അല്ലെങ്കിലും സ്വകർമ്മങ്ങളാൽ ഒരിക്കലും ദുഃഖത്തിനടിപെടുന്നില്ല.

N

P

36.താപ്യതാപകരൂപേണ വിദാതമഖിലം ജഗത്
പ്രത്യഗാത്മതയാ ഭാതി ജ്ഞാനാദ് വേദാന്ത വാക്യജാത്

37. ശുദ്ദമീശ്വര ചൈതന്യം ജീവചൈതന്യ മേവ ച |
പ്രമാതാ ച പ്രമാണം ച പ്രമേയം ച ഫലം തഥാ

38. ഇതി സപ്തവിധം പ്രോക്തം ഭിദ്യതേ വ്യവഹാരതഃ |
മായോപാധിവി നിർമുക്തം ശുദ്ധിമത്യ ഭീതിയതേ.

39. മായാസംബന്ധ തശ്ചേശോ ജീവോ $f$വിദ്യാ വശസ്തഥാ
അന്തഃകരണസംബന്ധാത് പ്രമാണമിതി കഥ്യതേ.

40. തഥാ തദ് വൃത്തി സംബന്ധാത് പ്രമാണമിതി
കഥ്യതേ അജ്ഞാതമപി, ചൈതന്യം പ്രമേയമിതി യഥ്യതേ

41. തഥാജ്ഞാതം ച ചൈതന്യം ഫലമിത്യ ഭീ ധീയതേ |
സർവോപാധി വിനിർമുക്തം സ്വാത്മാനം ഭാവയേത് സുധീഃ

42. ഏവം യോ വേദ തത്വേന ബ്രഹ്മ ഭൂയായ കല്പതേ |
സർവവേദാന്തസിദ്ധാന്ത സാരം വച്മി യഥാർത്ഥതഃ |

സ്വയംമൃത്വാസ്വയം ഭൂത്വാസ്യ മേവാവശിഷ്യതേ.
ഇത്യുപനിഷത്ത്.

വിഷയം താപകമെന്നും ചിത്തം താപ്യമെന്നും കരുതപ്പെടുന്നു. ചിത്തവിഷയങ്ങൾ മുഖേനയാണ് സമ്പൂർണ്ണ ലോകവും പരിലക്ഷിതമാകുന്നത്. ഇത് പ്രത്യാഗാത്മാവിന്റെ രൂപത്തിലെന്ന് വേദാന്തികൾ പറയുന്നു. തത്ത്വങ്ങൾ ഏഴുവിധത്തിലാണ് ശുദ്ധം, ഈശ്വര ചൈതന്യം, ജീവചൈതന്യം, പ്രമാതാ, പ്രമാണം, പ്രമേയം, ഫലം ഇവയാണ് ഏഴു തത്വങ്ങൾ. വ്യവഹാരബുദ്ധ്യാ ഇവയ്ക്ക് ഭേദമുണ്ട്. ബ്രഹ്മ ശുദ്ധ ചൈതന്യവും മായോപാധി വിനിർമ്മുക്തവുമാണ്. മായാമയനായതുകൊണ്ട് അത് ഈശ്വരനും അവിദ്യയ്ക്ക് വശീഭൂതനായതുകൊണ്ട് ജീവനുമാണ്. അന്തഃകരണ സംബന്ധത്താൽ അത് ജ്ഞാതാവാണ്, അതുകൊണ്ടുതന്നെ പ്രമാതാവുമാണ്. അന്തർവൃത്തിയിൽ അതും പ്രമാണമെന്നും പറയപ്പെടുന്നു. അജ്ഞാതമായിരിക്കുന്നകാലത്തോളം പ്രമേയമുണ്ട്. ചൈതന്യാജ്ഞാതമാകുമ്പോൾ അതിനെ ഫലമെന്ന് പറയുന്നു. യഥാർത്ഥ ജ്ഞാനി സർവോപാധി വിനിർമുക്തനാണ്. ഈ ജ്ഞാനം ഇങ്ങനെ തത്വപരമായിട്ടറിയുന്നവൻ ബ്രഹ്മത്വം പ്രാപിക്കാൻ അർഹനാകുന്നു. ചുരുക്കത്തിൽ ഞാൻ സർവവേദാന്തങ്ങളുടെയും സാരം പറഞ്ഞു. കർമ്മമനുസരിച്ചാണ് ജീവികൾ ജനിക്കുന്നതും മരിക്കുന്നതും. ഇതെല്ലാം ആത്മാവിന്റെ ലീലയാകുന്നു. എന്തെന്നാൽ ആത്മാവല്ലാതെ മറ്റൊരു തത്വമില്ല എന്ന് ഉപനിഷത്തുകൾ വ്യക്തമാക്കുന്നു.

കഠരുദ്രോപനിഷത്ത് സമാപിച്ചു.



# കലിസന്തരണോപനിഷത്ത്

**ശാന്തിപാഠം**

ഓം സഹ നാവതു സഹ നൗ
ഭുനക്തു സഹ വീര്യം കരവാവഹൈ തേജ
സ്വിനാവധീതമസ്തു മാ വിദ്വിഷാവഹൈ
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഗുരു ശിഷ്യന്മാരായ നമ്മൾ രണ്ടുപേരേയും പരബ്രഹ്മം സംരക്ഷിക്കട്ടെ. അത് നമ്മളെ രണ്ടുപേരെയും പരിപാലിക്കട്ടെ. നമ്മൾ രണ്ടുപേരും ഒരുമിച്ച് കഴിവുകൾ ആർജ്ജിക്കട്ടെ നമ്മുടെ വിദ്വേഷം പുലർത്താനിടയാകാതിരിക്കട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഹരി ഓം ദ്വാപരാന്തേ നാരദോ
ബ്രഹ്മണം ജഗാമ-കഥം ഭഗവാൻ ഗോം
പര്യടൻ കലിം സന്തരേയമിതി. സഹോവാച
ബ്രഹ്മാ സാധു പൃഷ്ടോസ്മാ സർവശ്രുതി രഹസ്യം
ഗോപ്യം തച്ഛൃണു യേന കലിസംസാരം

തരിഷ്യസി ഭഗവതഃ ആദിപുരുഷസ്യ നാ
രായണസ്യ നാമോച്ചാരണമാത്രേണ നിർ
ധൂത കലിർ ഭവതി നാരദഃ പുനഃ പ്രപച്ഛ
തന്നാമ കിമിതി സ ഹോവാച
ഹിരണ്യ ഗർഭഃ"ഹരേ രാമ ഹരേ
രാമ രാമ രാമ ഹരേ ഹരേ ഹരേ കൃഷ്ണ
ഹരേ കൃഷ്ണാ കൃഷ്ണ കൃഷ്ണ ഹരേ ഹരേ"

ദ്വാപരയുഗാവസാനത്തിൽ ഒരു ദിവസം നാരദമഹർഷി ബ്രഹ്മാവിനെ സമീപിച്ച് ഇങ്ങനെ ചോദിച്ചു:- "ഭഗവാൻ, ഭൂലോകത്തിൽ സഞ്ചരിക്കുമ്പോൾ എനിക്ക് എങ്ങനെയാണ് കലിബാധയിൽ നിന്ന് മോചനം നേടുവാൻ സാധിക്കുന്നത്?" പ്രസന്ന ചിത്തനായി ബ്രഹ്മാവ് ഇങ്ങനെ പറഞ്ഞു:-"വത്സാ, നീ ചോദിച്ച ചോദ്യം എനിക്ക് വളരെ പ്രിയപ്പെട്ടതാണ്. സർവ വേദമന്ത്രങ്ങളുടേയും നിഗൂഢമായ രഹസ്യം നിനക്ക് ഞാൻ ഉപദേശിച്ചു തരാം. കലികാലത്തിലെ ദോഷം പരിഹരിക്കുന്ന തിന് ഏകമാർഗ്ഗം ഭഗവാൻ ആദിനാരായണന്റെ പരിശുദ്ധനാ മോച്ചാരണമാണ്." ആ നാമം എന്താണെന്ന് നാരദൻ ചോദിച്ച പ്പോൾ ബ്രഹ്മാവ് ഇങ്ങനെ പറഞ്ഞു:

ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ
ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ
ഹരേ ഹരേ

2. ഇതി ഷോഡശകം നാമ്നാം കലി
കല്മഷ നാശനം നാതഃ പരതരോപായഃ
സർവവേദേഷു ദൃശ്യതേ

മുകളിൽ കൊടുത്ത പതിന്നാറുനാമങ്ങളും കലികാല ത്തെ പാപം നശിപ്പിക്കുന്നു. ഇതിലും മെച്ചമായ മാർഗ്ഗം വേദശാസ്ത്രാദികളിൽ പോലും കാണപ്പെടുന്നില്ല.

3. ഇതി ഷോഡശകലാവൃതസ്യ ജീവസ്യാ
വരണ വിനാശനം തതഃ പ്രകാശതേ പരം
ബ്രഹ്മ മേഘാപായേ രവിരശ്മി മണ്ഡലീവേതി
പുനർ നാരദഃ പ്രപച്ഛ ഭഗവൻ കോസ്യ
വിധിരിതി സർവാ ശുചിരശുചിർവാ
പഠൻ ബ്രാഹ്മണ സലോകതാം സമീപതാം
സരൂപതാം സായൂജ്യതാമേതി യദാസ്യ
ഷോഡശീകസ്യ സാർദ്ധത്രികോടിർ
ജപതി തദാ ബ്രഹ്മഹത്യാം തരതി
തരതി വീരഹത്യാം സ്വർണ്ണസ്തേ
യാത് പൂതോ ഭവതി പിതൃദേവമ
നുഷ്യാണാമപകരാത്ന്യുതോ ഭവതി
സർവധർമ്മ പരിത്യാഗപാപാത്. സദ്യ
ശുചിതാമാപ്നുയാത് ക സദ്യോ മുച്യതേ
സദ്യോ മുച്യതേ ഇത്യുപനിഷത്
ഹരി ഓം തത് സത്

ഷോഡശകലാ സമ്പന്നമായ ജീവന്റെ ആവരക്തം ഈ നാമത്തിന്റെ സഹായത്താൽ വിച്ഛേദിക്കപ്പെടുന്നു. മേഘ ങ്ങളിൽ നിന്നകന്ന സൂര്യൻ അധികം പ്രകാശത്തോടെ പ്രശോ ഭിക്കുന്നതു പോലെ പരബ്രഹ്മത്തിന്റെ യഥാർത്ഥ സ്വരൂപം അപ്പോഴാണ് സ്പഷ്ടമായി തെളിയുന്നത്. പിന്നെ നാരദൻ ഇതിന്റെ നാമരൂപവിധിയെന്താണെന്നു ചോദിച്ചപ്പോൾ ബ്രഹ്മാവ് മറുപടി പറഞ്ഞു:-"ഇതിന് വിശേഷിച്ച് വിധിയൊ ന്നുമില്ല. പരിശുദ്ധമോ അപരിശുദ്ധമോ ആയ ഏതവസ്ഥ യിലും ഈ നാമം ജപിക്കാവുന്നതാണ്. ഈ നാമ രൂപ വൈഭവത്താൽ സാലോക്യം (ഈശ്വരന്റെ ലോകത്ത് കൂടെ പാർക്കുക.) സാമിപ്യം (ഈശ്വരന്റെ സമീപത്തിരിക്കുക.) സാരൂപ്യം (ഈശ്വരന്റെ സ്വരൂപം പോലെ ആകുക.) സായൂജ്യം (ഈശ്വരനുമായി ചേർന്ന് ലയിക്കുക.) ഈ നാലു വിധത്തിലുള്ള മുക്തിയും കൈവരുന്നു. ഈ നാമ മന്ത്രം മൂന്നരക്കോടി ജപിച്ചാൽ സാധകൻ ബ്രഹ്മഹത്യാപാപത്തിൽ നിന്നും നിവൃത്തനാകും; വീരഹത്യാ പാപവും നശിക്കും. സ്വർണ്ണ മോക്ഷണപാപവും നശിക്കും. മനുഷ്യർ, ദേവന്മാർ, പിതൃക്കൾ, ഇവരുടെ നേർക്ക് ചെയ്തിട്ടുള്ള അപകാരത്തിന്റെ പാപത്തിൽ നിന്നും ഉടൻ മോചനം കിട്ടുന്നു. സർവധർമ്മപ രിത്യാഗ പാപത്തിനും അതിവേഗം ശമനം കിട്ടും എന്ന് ഉപനി ഷത്ത്."

കലിസന്തരണോപനിഷത്ത് സമാപിച്ചു

# കാലാഗ്നിരുദ്രോപനിഷത്ത്

ഓം സഹനാവവതു സഹ നൗ ഭുനക്തു സഹ വീര്യം കവാവഹൈതേജസ്വിനാവധീതമസ്തു മാ വിദ്വിഷാവഹൈ ഓം ശാന്തിഃ ശാന്തിഃ ഓം പബ്രഹ്മം

ഗുരു ശിഷ്യന്മാരായ ഞങ്ങൾ രണ്ടുപേരെയും രക്ഷി ക്കണേ. ഞങ്ങൾ രണ്ടാളെയും പരിപാലിക്കണേ. ഞങ്ങൾ ഒരുമിച്ച് കഴിവുകൾ പ്രദർശിപ്പിക്കാനിടവരണേ. ഞങ്ങളുടെ

I K

അധ്യയനംതേജോമയമാകണേ. ഞങ്ങൾ അന്യോനം കലഹിക്കാൻ ഇടവരാതിരിക്കണേ.

1. അഥ കാലാഗ്നിരുദ്രോപനിഷത് സംവർത്തകോ f ഗ്നി ഋഷിനുഷ്ടുപ്പ് ഛന്ദഃ ശ്രീകാലാഗ്നി രുദ്രോ ദേവതാ ശ്രീ കാലാഗ്നി രുദ്ര പ്രീത്യർത്ഥേ ജപേ വിനിയോഗഃ

2. അഥ കാലാഗ്നിരുദ്രം ഭഗവന്തം സനത്കുമാരഃ പപ്രച്ഛ അഥാഹി ഭഗവൻ ത്രിപുണ്ഡ്രേ വിധിം സതത്വം കിം ദ്രവ്യം കിയത് സ്ഥാനം കതിധ്രമാണോ കാ രേഖാകേ മന്ത്രാ കാ ശക്തിഃ കിം ദൈവതം കഃകർത്താ കിം ഫല മിതി ച

3. തം ഹോവാച ഭഗവാൻ കാലാഗ്നിരുദ്രഃ യദ് ദ്രവ്യം തദാഗ്നേയം ഭസ്മ സദ്യോജാതാദി പഞ്ച ബ്രഹ്മ മന്ത്രൈഃ പരിഗൃഹ്യാഗ്നിരിതി ഭസ്മ വായുരിതി ഭസ്മ ഖമിതി ഭസ്മ ജലമിതി ഭസ്മ ഇത്യനേനാഭിമന്ത്ര്യ മാനസ്തോകേ തനയ ഇതി സമൃദ്ധൃത്യ മാ നോ മഹാസ്തോകേ തനയ ഇതി സമൃദ്ധൃത്യ മാ നോ മഹാത്മമിതി ജലേഗ സംസജ്യ ത്രിണായുഷ ജമ ദഗ്നിരിതി ശിരോലലാട വക്ഷഃ സ്കന്ധേഷു ത്രിയായുഷൈ സത്യൈംബകൈ സ്ത്രിശക്തിഭി സ്തിര്യക് തിസ്രാഃ രേഖാ പ്രകുർവീത വ്രതമേതത് ശംഭവേ സർവേഷു വേദവാദിഭിരുക്തം തസ്മാത് സമാചരേന്മുമുക്ഷുഃ ന പുനർഭമായ

ഒരിക്കൽ സനത്കുമാരൻ ഭഗവാൻ കാലാഗ്നിരുദ്രനോട് ചോദിച്ചു. 'ഭഗവാനെ, ത്രിപുണ്ഡ്രധാരണത്തിന്റെ വിധിതത്വപൂർവകം എനിക്ക് പറഞ്ഞു മനസ്സിലാക്കി തരുക. അതെന്താണ്? അതിന്റെ സ്ഥാനങ്ങൾ ഏതെക്കെയാണ്? അതിന്റെ അളവെന്ത്?എത്ര രേഖകൾ വേണം? ഏത് മന്ത്രം ഉപയോഗപ്പെടുത്തണം? അതിന്റെ ശക്തിയെന്ത്? ദേവത ആരാണ്? കർത്താവാര്, അതിന്റെ ഫലമെന്ത്? അതു കേട്ട് കാലാഗ്നി രുദ്രൻ പറഞ്ഞു ത്രിപുണ്ഡ്രത്തിന്റെ ദ്രവ്യം അഗ്നിഹോത്രത്തിലെ ഭസ്മം തന്നെയാണ്. ആ ഭസ്മം 'സദ്യോ ജതാഭിഃ തുടങ്ങിയ അഞ്ചു മന്ത്രങ്ങൾ ചൊല്ലി കൈക്കൊള്ളണം. അഗ്നിരിതി ഭസ്മാ, വായുരിതി ഭസ്മ, ജലമിതിഭസ്മ, സ്ഥലമിതി ഭസ്മ, വ്യേമേതിഭസ്മ ഈ മന്ത്രത്താൽ അഭിമന്ത്രിതമാക്കണം. 'മാനസ്തോക എന്ന മന്ത്രം കൊണ്ട് വിരലിലെടുക്കുക ' മാ ഗോ മഹാൻ എന്ന മന്ത്രം കൊണ്ട് വെള്ളമെടുത്ത് ' ത്രിയായുഷ എന്ന മന്ത്രത്താൽ ശിരസ്സ്, ലലാടം, വക്ഷസ്സ്, സ്കന്ധം, ഇവിടങ്ങളിൽ 'ത്രയായുഷ 'ത്ര്യംബക മന്ത്രങ്ങൾ ചൊല്ലി മൂന്നു രേഖകൾ ചേർത്ത് തൊടണം. ഇതിനെ ശാംഭവവ്രതം എന്നാണ് പറയുക. ഇതിനെപ്പറ്റി സകലവേദവക്താക്കളും എടുത്തുപറഞ്ഞിട്ടുണ്ട്. പുനർജന്മം ആഗ്രഹിക്കാത്ത മോക്ഷച്ശു ഇത് ധരിക്കേ താണ്.

4. അഥ സനത്കുമാരഃ പ്രമാണമസ്യ പപ്രച്ഛ
ത്രിപുണ്ഡ്ര ധാരണസ്യ

5. ത്രിധാ രേഖാ ആലലാടാത് ചക്ഷുഷോ
രാഭ്രുവോമ്മധ്യതശ്ച

6. യാസ്യ പ്രഥമാ രേഖാ സാ ഗാർഹപത്യശ്ചകാരോ

അജഃ സ്വാത്മാ ക്രിയാ ശക്തിഃ ഋഗ്വേദഃ പ്രാതഃ
സവനം മഹേശ്വരീദേവതേതി

7. യാസ്യ ദ്വിതീയാ രേഖാ ദക്ഷിണാഗ്നരുകാര സത്യം മന്ത്രാത്മാ ഇച്ഛാശക്തിർ യജുർവേദോ മാധ്യമിദം സവനം സദാശിവോ ദേവതേതി

8. യാസ്യാ തൃതീയാരേഖാ സാഹവനീയോ മകാരഃ

സ്തമ പരമാത്മാ ജ്ഞാന ശക്തി സാമവേദസ്തൃ
തീയ സവൗ മഹാദേവോ ദേവതേതി

9. ത്രിപുണ്ഡ്രവിധി ഭസ്മനാ കരോതി യോ വിദ്വാൻ ബ്രഹ്മചാരി ഗൃഹീ വാനപ്രസ്ഥോ യതിർവാ സമഹാപാതകോഭവാതകേഭ്യഃ പൂതോ ഭവതി സർവേഷു തീർത്ഥേഷു സ്നാതോ ഭവതി സർവാൻ വേദാന ധീതോ ഭവതി സർവാൻ ദേവാൻ ജ്ഞാതോ ഭവതി സ സതതം സകല രുദ്ര മന്ത്രജാപി ഭവതി സ സകല ഭോഗാൻ ഭുങ്ക്തേ ദേഹം ത്യക്ത്വാ ശിവ സായുജ്യമേതി ന സ പുനരാവർത്തതേ സ ന പുനരാവർത്തതേ ഹ സ്താഹ ഭഗവാൻ കാലാഗ്നി രുദ്രഃ

10. യസ്ത്വേതദ്വാ ള ദ്വാഅധീതേ സോ അന്യേ

ഏവമേവ ഭക്തിത്യോം സത്യ മിത്യുപനിഷത്ത്

ഇത്രയും കേട്ട് സനത്കുമാരൻ ചോദിച്ചു ത്രിപുണ്ഡ്രധതത്തിൽ മൂന്നു രേഖകൾ ഇടുന്നതിനുള്ള കാരണമെന്താണ്? ഉത്തരം ഇതായിരുന്നു മൂന്നു രേഖകളിൽ ആദ്യത്തേത് ഗാർഹപത്യാഗ്നി രൂപവും രജോഗുണകരുപവും ഭൂലോക രൂപവും സ്വാത്മകരൂപവും ക്രിയാശക്തി ഋഗ്വേദം പ്രാതസ്തവനംഇവയുടെയും മഹേശ്വരന്റെയും രൂപത്തിലുള്ളതാകുന്നു. രണ്ടാമത്തെ രേഖ ദക്ഷിണാഗ്നി രൂപം, ഉകാരരൂപം, സ്വത്വരൂപം, അന്തരീക്ഷരൂപം, ഇച്ഛാശക്തിരൂപം,യജുർ വേദരൂപം മാധ്യംദിന സവന രൂപം സദാശിവരൂപം ഇവ ചേർന്നതാണ്. മൂന്നാമത്തെ രേഖ ആഹവനീയ രൂപം, മകാര രൂപം, തമോരൂപം, ദ്യൗലോക രൂപം, പമാത്മരൂപം , ജ്ഞാനശക്തി രൂപം, സാമവേദ രൂപം ഇതെല്ലാം ചേർന്നതാണ് കൂടാതെ തൃതീയ സവനത്തെയും മഹാദേവനെയും പ്രതിനിധീകരിക്കുന്നു. ഇങ്ങനെ ബ്രഹ്മചാരിയോ ഗൃഹസ്ഥനോ വാനപ്രസ്ഥനോ വാനപ്രസ്ഥനോ സന്യാസിയോ ആകട്ടെ വിധിപൂർവം ത്രിപുണ്ഡ്രം ധരിക്കുന്ന പക്ഷം അയാൾ മഹാപാപങ്ങളിൽ നിന്നും ഉപപാതകങ്ങളിൽ നിന്നും മുക്തനായിത്തീരുന്നു. സകല തീർത്ഥങ്ങളിലും സ്നാനം ചെയ്ത ഫലം കിട്ടുന്നു. സകല ദേവതകളുടെയും ജാഞാതാവാകുന്നു. സകല സുഖങ്ങളും അനുഭവിച്ച് അയാൾ ശിവലോകത്തിലെത്തുന്നു. പിന്നെ അയാൾക്ക് പുനരാവൃത്തിയില്ല. ഇങ്ങനെ ഭഗവാൻ കലാഗ്നിരുദ്രൻ പറഞ്ഞു. ഇത് പഠിക്കുന്നവനും അതേ നിലയിലെത്തുന്നു എന്ന് ഉപനിഷത്ത് വ്യക്തമാക്കുന്നു.

കാലാഗ്നി രുദ്രോപനിഷത്ത് സമാപിച്ചു.

N P

# കുണ്ഡികോപനിഷത്ത്

**ശാന്തിപാഠം**

ഓം ആപ്യയന്തു മമംഗാനി വാക് പ്രാണശ്ചക്ഷു: ശ്രോത്രമഥോ ബല മിന്ദ്രിയാണി ച സർവാണി സർവം ബ്രഹ്മോപനിഷദം മാഹം ബ്രഹ്മ നിരാകുര്യാം. മാ മാ ബ്രഹ്മ നിരാകരണമസ്ത്വനിരാകരണം മേ അസ്തു. തദാത്മനി നിരതേ യ ഉപനിഷത് സു ധർമ്മാസ്തേ മയിസന്തു ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഓം എന്റെ അംഗങ്ങൾ പുഷ്ടിയെ പ്രാപിക്കണേ. വാക്ക്, പ്രാണൻ, നേത്രം, ശ്രോത്രം എന്നിവയും ഇന്ദ്രിയങ്ങളും പുഷ്ടി പ്രാപിക്കണേ. ഇത് ഉപനിഷദുക്തമായബ്രഹ്മമാണ്. ഞാൻ അതിനെ നിരാകരിക്കാതിരിക്കണേ. ബ്രഹ്മം എന്നെ കൈവെടിയാതിരിക്കണേ. എനിക്കു ബ്രഹ്മത്തിനും തമ്മിൽ അഭേദ്യബന്ധം ഉണ്ടാകുമാറാകണേ. ബ്രഹ്മനിരതനായ എന്നിൽ ഉപനിഷദുക്തങ്ങളായ ധർമ്മങ്ങൾ നിലകൊള്ളണേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഹരി ഓം ബ്രഹ്മചര്യാശ്രമേ ക്ഷീണേ |
ഗുരു ശുശ്രൂഷണേ രതഃ |
വേദാനധീത്യാനുജ്ഞാത |
ഉച്യതേ ഗുരുണാശ്രമീ ||

2. ദാരമാഹൃത്യ സദൃശ |
മഗ്നിമാധായ ശക്തിതഃ |
ബ്രഹ്മീമിഷ്ടിം യജാത്താ |
സാമഹോരാത്രേണ നിർവപേത് ||

3. സംവിഭജ്യ സുതാനർത്ഥേ |
ഗ്രാമ്യകാമാൻ വിസൃജ്യ ച |
സഞ്ചരൻ വന മാർഗ്ഗേണ |
ശുചൗ ദേശേ പരിഭ്രമൻ ||

4. വായു ഭക്ഷോം f ബുഭക്ഷോ വാ |
വിഹിതൈഃ കന്ദുമൂലകൈഃ |
സ്വശരീരേ സമാപ്യാഥ |
പൃഥിവ്യാം നാശ്രപാദയേത് ||

5. സഹ തേനൈവ പുരുഷഃ |
കഥം സുന്യസ്ത ഉച്യതേ |
സ നാമധേയോ യസ്മിംസ്തു |
കഥം സംന്യസ്ത ഉച്യതേ ||

വേദങ്ങൾ പഠിച്ച് ബ്രഹ്മചര്യാശ്രമം അവസാനിപ്പിച്ചതിനു ശേഷം ഗുരുശുശ്രൂഷാ നിരതനായിവർത്തിക്കുന്നവനും വിട്ടു പോകാൻ ഗുരുവിൽ നിന്ന് അനുവാദം കിട്ടിയവനുമായ ശിഷ്യനെ ആശ്രമി എന്ന് പറയുന്നു. തനിക്കിണങ്ങിയ കന്യകയെ വിവാഹം കഴിച്ച് യഥാശക്തി അഗ്ന്യാധാനം ചെയ്ത് ബ്രഹ്മയജ്ഞത്തിൽ മുഴുകിയിരിക്കുക ഗൃഹസ്ഥന്റെ കടമയാണ്. പിന്നെ പുത്രന്മാർക്ക് ധനം വിഭജിച്ചു കൊടുത്ത് നാട്ടുകാര്യങ്ങളും അവരെ ഏൽപിച്ച് വനത്തിൽ പോകുക. അവിടെ പരിശുദ്ധസ്ഥാനത്തിൽ സഞ്ചരിക്കണം. വായു ഭക്ഷകനായോ കിഴങ്ങും, കായും തിന്നോ ശരീരം സംരക്ഷിക്കണം. എത്ര പ്രയാസമുണ്ടായാലും കണ്ണീർ പൊഴിക്കരുത്. ഇത്രയുമായതു കൊണ്ടുമാത്രം ഒരാൾ സംന്യാസിയാകില്ല. ആദ്യം സൂചിപ്പിച്ചത് സാമാന്യ നിയമമാണ്. സന്യാസം അതിലും ഉപരിയായ ഒന്നാകുന്നു.

6. തസ്മാത് ഫലവിശുദ്ധാംഗീ |
സംന്യാസം സംഹിതാത്മനാം |
അഗ്നി വർണ്ണം വിനിഷ്ക്രമ്യ |
വാനപ്രസ്ഥം പ്രപദ്യതേ ||

7. ലോകവത് ഭാര്യയാ f സക്തോ |
വനം ഗച്ഛതി സംയതഃ |
സംതൃക്ത്വാ സംസൃതി സുഖ–
മുനുതിഷ്ഠതി കിം മുധാ |

8. കിംവാ ദുഃഖമനുസ്മൃത്യാ–
ഭോഗാംസ്ത്യജതിചോചവ്രിതാൻ |
ഗർഭവാസഭയാദ് ഭീതഃ ശീതോഷ്ണാഭ്യം തഥൈ വച

9. ഗുഹ്യം പ്രവേഷ്ടുമിച്ഛാമി പരം പദമനാമയം |
ഇതിഃ സംന്യസ്യാഗ്രിമപുനരാവർത്തനം യൻ മൃത്യു ജയമാവഹാമീതി. |

അക്കാര്യത്തിന് ഫലാപേക്ഷ കൂടാതെ സന്യാസയുക്തനായി അഗ്നിയെയും വർണ്ണത്തെയും ത്യജിച്ച് വാനപ്രസ്ഥാശ്രമം സ്വീകരിക്കണം. സാധാരണക്കാരെപ്പോലെ സ്ത്രീസുഖം ലോകസുഖം എന്നിവ വെടിഞ്ഞ് കാട്ടിൽ ചെന്നു ചെയ്യുന്ന അനുഷ്ഠാനങ്ങളാൽ ഫലമില്ല അല്ലെങ്കിൽ ഗർഭശിതോഷ്ണക്ലേശാദികൾ ഭയന്ന് കാട്ടിൽ കഴിയുന്നതിലും അർത്ഥമില്ല. യഥാർത്ഥ വാനപ്രസ്ഥനും സംന്യാസിയും ഗൃഹം വെടിയുന്നത് പരമപദപ്രാപ്തിക്കാണ്. പുനർജന്മാദി ദുഃഖത്തിൽ നിന്ന് വിടുതൽ കിട്ടാൻ ജ്ഞാനി മൃത്യുഞ്ജയമായ പരബ്രഹ്മത്തെ ആശ്രയിക്കുന്നു.

10. അഥാധ്യാത്മമന്ത്രാൻ ജപേത് ദീക്ഷാമുപേയാത് കാഷായവാസാഃ കക്ഷോപസ്ഥലോമാനി വർജയേത് ഊർധ്വബാഹുർവിമുക്ത മാർഹഗ്ഗോ ഭവതി

11. അനികേതശ്ചരേദ് ഭിക്ഷാശാശീനിദിധ്യാസനം ദധ്യാത്. പവിത്രം ധാരയേജ്ജന്തുസംരക്ഷണാർത്ഥം തദപി ശ്ലോകാഃ ഭവന്തി.

അധ്യാത്മ മന്ത്രങ്ങൾ ജപിച്ചു കാഷായ വസ്ത്രം ധരിച്ചും ദീക്ഷ സ്വീകരിക്കേണ്ടതുണ്ട്. കക്ഷം ഉപസ്ഥം എന്നിവയിലെ രോമങ്ങളൊഴികെ ബാക്കി രോമങ്ങൾ വടിച്ചു കളയണം. ഊർദ്ധ്വബാഹുവായി സ്വേച്ഛാനുസരണം സഞ്ചരിക്കുക. ഗൃഹം വിട്ട് ഭിക്ഷാന്നം കൊണ്ട് പുലരണം. നിദിധ്യാസനം വേണം. ജന്തുക്കളിൽ നിന്ന് സംരക്ഷണത്തിന് പവിത്രം ധരിക്കണം. അതിനെ സംബന്ധിക്കുന്ന ശ്ലോകങ്ങൾ.

12. കുണ്ഡികാം ചമസം ശിക്യം |
ത്രിവിഷ്ടപമുപാനഹൗ |
ശീതോപഘാതിനീം കന്ഥാം |
കൗപീനാച്ഛാദനം തഥാ ||

13. പവിത്രം സ്നാനശാടിം ച ഉത്തരാസാഗമേ വച |
അതോതിരിക്തം യത് കിഞ്ചിത് |
സർവം തദ്വാർജയേദ്യതിഃ ||

കമണ്ഡലു, പാത്രം, ത്രിവിഷ്ടപം, ചെരിപ്പ്, തണുപ്പ് തടയാനുതകുന്ന തുണി കൗപീനം കുളിക്കാനുള്ള തോർത്ത് അംഗവസ്ത്രം ഇവയൊഴിച്ചുള്ളതെല്ലാം സംന്യാസി പരിത്യജിക്കണം.

14. നദീപുളിനശായീ സ്യാത് |
ദേവാഗാരേഷുബാഹ്യതഃ |
നാത്യർത്ഥം സുഖ ദുഃഖാഭ്യാം |
ശരീരമുപതാപയേത് ||

15. സ്നാനം പാനം തഥാ ശൗച-
മദ്ഭിഃ പൂതാഭിരാചരേത് |
സ്തൂയമാനോ ന തുഷ്യേത |
നിന്ദിതോ ന ശപേത് പരാൻ ||

16. ഭിക്ഷാദിവൈ ദലം പാത്രം |
സ്നാനദ്രവ്യ മവാരിതം |
ഏവം വൃത്തിമുപാസീനോ |
യതേന്ദ്രിയോ ജപേത് സദാ ||

17. വിശ്വായ മനുസംയോഗം |
മനസാ ഭാവയേത് സുധീഃ ||

ആകാശാദ്വാ യുവർജായോർജ്യേതിർ ജ്യോതിഷ ആപോ, അപ്ഭ്യഃ, പൃഥിവീ, ഏഷാം ഭൂതാനാം ബ്രഹ്മനപ്രപദ്യോ അജരമമരക്ഷരമവ്യയം പ്രദ്യോ

18. മയ്യഖണ്ഡ സുഖാം ഭോധൗ |
ബഹുധാ വിശ്വവീചയഃ |
ഉത്പദ്യന്തേ വിലീയന്തേ |
മായാമാരുത വിഭ്രമാത് ||

19. ന മേ ദേഹേന സംബന്ധോ |
മേഘേനേവ വിഹായസഃ |
അതഃ കുതോ മേ തദ്ധർമ്മാ |
ജാഗ്രത് സ്വപ്ന സുഷുപ്തിഷു ||

പുഴയുടെ തീരത്തോ ക്ഷേത്രത്തിന്റെ വെളിയിലോ കിടക്കട്ടെ. ആവശ്യമില്ലാതെ ശരീരത്തെ പീഡിപ്പിക്കരുത്. കുളിക്കാനും കുടിക്കാനും ശൗചത്തിനും ശുദ്ധജലം കൈക്കൊള്ളണം. സ്തുതിയിൽ സന്തോഷിക്കുകയോ നിന്ദയിൽ കോപിക്കുകയോ അരുത്. ഭിക്ഷാപാത്രവും വെള്ളവും കിട്ടുന്നത് സ്വീകരിക്കണം. ഇങ്ങനെ ഉത്തമവൃത്തിയോടെ സംന്യാസി ജപതല്പരനാകണം. ആകാശത്തിൽ നിന്ന് വായുവും വായുവിൽ നിന്ന് ജ്യോതിസ്സും ജ്യോതിസ്സിൽ നിന്ന് ജലവും ജലത്തിൽ നിന്ന് പൃഥ്വിയും ഇങ്ങനെ സർവഭൂതങ്ങളിലും വ്യാപരച്ചിരിക്കുന്ന ബ്രഹ്മത്തെ ഞാൻ പ്രാപിച്ചിരിക്കുന്നു. അജരവും അമരവും അക്ഷരവും അവ്യയവുമായ ബ്രഹ്മത്തെ ഞാൻ പ്രാപിച്ചിരിക്കുന്നു. അഖണ്ഡ സുഖസമുദ്രമായ എന്നിൽ അസംഖ്യം തിരമാലകൾ മായാമാരുത വിഭ്രമത്താൽ ഉണ്ടായി വിലയംകൊള്ളുന്നു. ആകാശത്തിന് മേഘവുമായി ബന്ധമില്ലാത്തതുപോലെ ശരീരത്തെ ബാധിക്കുന്ന ജാഗ്രത് സ്വപ്ന സുഷുപ്തി തുടങ്ങിയ പ്രതിഭാസങ്ങളുമായി എനിക്ക് യാതൊരു യാതൊരു ബന്ധവും ഇല്ല.

20. ആകാശവത് കല്പവിദൂരഗോ f ഹ-
മാദിത്യവദ് ഭാസ്യവിലക്ഷണോ f ഹം |
ആഹാരര്യവന്നിത്യ വിനിശ്ചലോ f ഹ-
മംഭോധിവത് പാരവിവജ്ജിതോ f ഹം ||

21. നാരായണോ f ഹം നരകാന്തകോ f ഹം |
പുരാന്ത കോ f ഹം പുരുഷോ f ഹമീശഃ |
അഖണ്ഡഭോധോ f ഹമശേഷസാക്ഷീ |
നിരീശ്വരോ f ഹം നിരഹം ച നിർമ്മമഃ ||

ആകാശത്തെപ്പോലെ ഞാൻ കല്പനാതീതനും സൂര്യനെപ്പോലെ പ്രകാശമുള്ള പദാർത്ഥങ്ങളിൽ നിന്ന് വേറിട്ടവനും പർവതതുല്യം അചഞ്ചലനും സമുദ്രം പോലെ അപാരവും ആണ് ഞാൻ. നാരായണനും നരകാന്തകനും പുരാന്തകനും പുരുഷനും നിരീശ്വരനും നിരഹങ്കാരനും നിർമ്മമനുമാണ്.

22. തദഭ്യാസേന പ്രാണാപാനൗ സംയമ്യ
തത്ര ശ്ലോകാ ഭവന്തി

വൃഷണാപാനയോർ മധ്യേ |
പാണി ആസ്ഥായസംശ്രയേത് |
സംദശ്യശനകൈർ ജിഹ്വാം |
യവമാത്രേ വിനിർഗ്ഗതാം ||

23. മാഷാമാത്രാം തഥാ ദൃഷ്ടിം ശ്രോത്രേ
സ്ഥാപ്യതഥാ ഭൂവി

ശ്രവണേ നാസികേ ഗന്ധാ |
യതഃ സ്വം ന ച സംശ്രയേത് |

24. അഥ ശൈവപദം യത്ര |
തദ് ബ്രഹ്മ ബ്രഹ്മ തത്പരഃ |
തദഭ്യാസേന ലഭ്യേത |
പൂർവജന്മാർജിതചാത്മനാം ||

പ്രാണാപാനങ്ങളെപ്പറ്റി വൃഷണത്തിനും ഗുദത്തിനും മധ്യേ രണ്ടു കൈകളും വെയ്ക്കണം. പല്ലുകൾകൊണ്ട് നാക്ക് സാവധാനം അമർത്തി ഒരുയവപ്രമാണം വെളിയിലേക്ക് തള്ളണം. ദൃഷ്ടി കർണ്ണത്തിലും പിന്നീട് ഭൂമിയിലും ആക്കണം. അങ്ങനെ ചെയ്താൽ ചെവിയിൽ ശബ്ദവും മൂക്കിൽ ഗന്ധവും എത്തുകയില്ല. ബ്രഹ്മത്തെ ധ്യാനിക്കുന്നവൻ തന്നെയാണ് ബ്രഹ്മം. അവൻ തന്നെ ശിവൻ. പൂർവജന്മ പുണ്യത്താൽ മനുഷ്യന് ബ്രഹ്മത്വം പ്രാപിക്കാൻ കഴിയും.

25. സംഭൂതൈർ വായു സംശ്രാപ്യ |
ഹൃദയം തപ ഉച്യതേ |
ഊർധ്വം പ്രപദ്യതേ ദേഹാദ് |
ഭിത്വാ മൂർധാനമവ്യയം ||

26. സ്വദേഹസ് തു മൂർധാനം |
യേ പ്രാപ്യ പരമാം ഗതിം |
ഭൂയസ്തേ ന നിവർത്തന്തേ |
പരാപരവിദോ ജനാഃ ||

27. ന സാക്ഷീണം സാക്ഷ്യധർമ്മാഃ സംസ്പൃശന്തി വിലക്ഷണം
അവികാരമുദ്രാസീനം |
ഗൃഹ ധർമ്മാഃ പ്രദീപവത് ||

28. ജലേ വാപി സ്ഥലേ വാപി |
കദകാപ്യേഷ ജഡാത്മകഃ |
നാഹം വിലിപ്യേ തദ്ധർമ്മൈർ–
ഘടധർമ്മൈർ നഭോ യഥാ ||

ഹൃദയത്തിന്റെ താപം എന്നു പറയുന്നത് വായുവിന്റെ നാദം ഉണ്ടാകുന്നതാണ്. അത് ദേഹം ഭേദിച്ചു മുകളിലേക്കു പോയി ശരസ്സിലെത്തുന്നു. സ്വദേഹത്തിൽ നിന്നും മൂർദ്ധാവിനെ പ്രാപിക്കുകയെന്നതാണ് പരമഗതി. അത് പ്രാപിക്കുന്ന ബ്രഹ്മജ്ഞാനികൾ മുക്തരാകുന്നു. വിചാര ശൂന്യനായ സാക്ഷിയെ ഗൃഹധർമ്മത്തിനെന്നപോലെ നിഷ്പ്രയോജനമായിത്തീരുന്ന ജഡശരീരം ജലത്തിൽ പതിക്കട്ടെ. സ്ഥലത്തിൽ പതിക്കട്ടെ. ചൈതന്യ സ്വരൂപമായ എനിക്ക് കുടം കാരണം ആകാശത്തിന് യാതൊരു വികൃതിയും ഭവിക്കാത്തതുപോലെ ഒരു വികൃതിയും ഉണ്ടാകുന്നില്ല. ഞാൻ ഈ പ്രാപഞ്ചികതയിൽ പറ്റിപ്പിടിച്ചവനാവില്ല.

29. നിഷ്ക്രിയോ f സ്മൃവികാരോ f സ്മി |
നിഷ്കലോ f സ്മി നിരാകൃതിഃ |
നിർവികൽപോ f സ്മി നിത്യോ f സ്മി |
നിരാലംബോ f സ്മി നിർദ്വയഃ ||

30. സർവാത്മകോ f ഹം സർവോ f ഹം |
സർവാതീതോ f ഹമദ്വയഃ |
കേവലാഖണ്ഡ ബോധോ f ഹം |
സ്വാനന്ദോ f ഹം നിരന്തരഃ ||

31. സ്വമേവ സർവതം പശ്യൻ |
മന്യമാനഃ സമദ്വയം |
സ്വാനന്ദമനുഭൂഞ്ജാനോ |
നിരവികല്പോ ഭവാ മ്യഹം ||

32. ഗച്ഛംസ തിഷ്ഠുന്നപവിശൻ |
ശയാനോ വാ f ന്യഥാപി വാ |
യഥ്ച്ഛയാ വസേ വിദ്വാ |
നാത്മാരാമഃ സദാ മുനിഃ ||
ഇത്യുപനിഷത്ത്

ഞാൻ നിഷ്ക്രിയനും നിർവികാരനും നിഷ്കളനും നിരാകൃതിയും നിർവികല്പനും നിത്യനും നിരാലംബനും നിർദ്വയനും സർവാത്മകനും സർവാതീതനും അദ്വയനും കേവലാഖണ്ഡ ബോധനും സ്വാനന്ദനും സകലതും കാണുന്നവനും ആണ്. സ്വയം അദ്വയനെന്നു മനസ്സിലാക്കി സ്വാനുഭൂതിയിൽ നിർവികല്യ സ്വരൂപനായിരിക്കുന്നു. നടക്കുന്ന ഘട്ടത്തിലും ഇരിക്കുമ്പോഴും നിൽക്കുമ്പോഴും കിടക്കുമ്പോഴും ഏതുവിധത്തിലും മുനിയായ ആത്മാവ് ഇച്ഛയനുസരിച്ച് ആത്മാരാമനായി പരബ്രഹ്മസ്വരൂപനായി വസിക്കുമാറാകട്ടെ.

കുണ്ഡികോപനിഷത്ത് സമാപിച്ചു.

# കൃഷ്ണോപനിഷത്ത്

**ശാന്തി പാഠം**

ഓം. ഭദ്രം കർണ്ണേഭിഃ ശൃണുയാമദേവാ ഭദ്രം പശ്യേമാക്ഷഭിർയജത്രാഃ സ്ഥിരൈരംഗൈഃ സ്തുഷ്ടു

I K

വാംസസ്തനുബിർവ്യശേമ ദേവഹിതം യദായുഃ സ്വസ്തിന ഇന്ദ്രോവൃദ്ധ ശ്രവാഃ സ്വസ്തി നഃ പുഷാ വിശ്വ വേദാഃ സ്വസ്തി ന സ്താർക്ഷ്യോ അരിഷ്ട നേമിഃ സ്വസ്തി നോ ബൃഹ സ്പതിർ ദധാതു.

ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

ഓം. ദേവന്മാരെ, ഞങ്ങൾ കർണ്ണങ്ങളാൽ ശുഭം ശ്രവിക്കട്ടെ. കണ്ണുകളാൽ ശുഭം കാണട്ടെ, സുദൃഢങ്ങളായ അംഗങ്ങളാലും ശരീരത്തിലും നിങ്ങളെ സ്തുതിച്ചുകൊണ്ടിരിക്കാനിടവരട്ടെ. ദേവന്മാർ ഞങ്ങൾക്ക് നിശ്ചയിച്ചിട്ടുള്ള ആയുസ്സ് അനുഭവിക്കാനിടവരട്ടെ. അതികീർത്തിയുള്ള ഇന്ദ്രൻ ഞങ്ങൾക്ക് നന്മ ചെയ്യട്ടെ. സർവജ്ഞനായ പൂഷാവ് ഞങ്ങൾക്ക് നന്മ ചെയ്യട്ടെ. അപ്രതിരോധഗതിയായ ഗരുഡൻ ഞങ്ങൾക്ക് നന്മ ചെയ്യട്ടെ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഹരി ഓം. ശ്രീമഹാവിഷ്ണു സച്ചിദാനന്ദ ലക്ഷണം രാമചന്ദ്രം ദൃഷ്ട്വാ സർവാംഗസുന്ദരം മുനയോ വന വാസിനോ വിസ്മിതാ ബഭൂവുഃ തം ഹോ ചുർ നോ അവദ്യമവതാരാൻ വൈ ഗണയന്തേ ആലിംഗാമോ ഭവന്തമിതി. ഭവാന്തരേ കൃഷ്ണാവതാരേ യൂയം ഗോപികാ ഭൂത്വാ മാമാലിംഗഥ. അന്യേ യേ അവതാരാസ്തേ ഹി ഗോപാ ന സ്ത്രീശ്ച നോ കുരു. അന്യോന്യവിഗ്രഹം ധാര്യം തവാംഗസ്പർസനാദിഹ ശശ്വതം സ്പർശിയിതാ അസ്മാകം ഗൃഹ്ണീമോ അവതാരാൻ വയം.

മഹാവിഷ്ണുവും സച്ചിദാനന്ദലക്ഷണനും സർവാംഗസുന്ദരനുമായ രാമചന്ദ്രനെ കണ്ട് വനവാസികളായ മുനിമാർ വിസ്മിതരായിത്തീർന്നു. അവർ എല്ലാവരും കൂടി അദ്ദേഹത്തോടു പറഞ്ഞു: “അങ്ങയുടെ ആജ്ഞാനുസരണം ഞങ്ങൾ ഭൂമിയിൽ ജന്മമെടുക്കാൻ തയാറാണ്. എന്നാൽ അങ്ങ് ഞങ്ങൾക്ക് ഗോപന്മാരുടെയും ഗോപികളുടെയും ജന്മം തരണേ. അവിടെ അങ്ങയുടെ സാന്നിധ്യവും അംഗസംസ്പർശവും ലഭിക്കുവാനുള്ള അവസരം ലഭിച്ചുകൊണ്ടിരുന്നാൽ അതൊരു വലിയ അനുഗ്രഹമായിരിക്കുന്നതാണ്.

2. രുദ്രാദീനാം വചഃ ശ്രുത്വാ പ്രോവാച ഭഗവാൻ സ്വയം
അംഗസംഗം കരിഷ്യാമി ഭവദ്വാക്യം കരോമ്യഹം

രുദ്രാദികളായ ദേവന്മാരുടെ പ്രേമം നിറഞ്ഞ വാക്കുകേട്ട് ഭഗവാൻ പറഞ്ഞു: ‘നിങ്ങളുടെ ആഗ്രഹം നിശ്ചയമായും നിറവേറും. മനുഷ്യജന്മത്തിൽ നിങ്ങൾക്ക് എന്റെ അംഗസ്പർശത്തിന് അവസരം ലഭിക്കുന്നതാണ്.

3. മോദിതാസ്തേസുരാസർവേ കൃത കൃത്യാ ധുനാ വയം
യോ നന്ദഃ പരമാനന്ദോ യശോദാ മുക്തി ഗേഹിനീ

4. മായാ സാത്രി വിധാ പ്രോക്താ സത്വ രാജ സതാമസീ
പ്രോക്താ ച സാത്വി കീരുദ്രേ ഭക്തേ ബ്രഹ്മണി രാജസി

5. താമസീ ദൈത്യ പക്ഷേഷു മായാ ത്രേധാ ഹ്യുദാഹൃതാ
അജേയാ വൈഷ്ണവീമായാ ജപ്യേന ച സുതാ പുരാ

6. ദേവകീ ബ്രഹ്മപുത്രാ സാ യാ വേദൈ രുപ ഗീയതേ
നിഗമോ വസുദേവോ യോ വേദാർത്ഥം കൃഷ്ണ രാമയോഃ

7. സ്തുവതേ സതതം യസ്തു സോ $f$വതീർണ്ണേ മഹീതലേ
വനേവൃന്ദാ വനേ ക്രീഡൻ ഗോപ ഗോപീ സുരൈഃ സഹ

8. ഗോപ്യോ ഗാവ ഋചസ്തസ്യ യഷ്ടികാ കമലാസന
വംശസസ്തു ഭഗവാൻ രുദ്രഃ ശൃംഗമിന്ദ്രോ സ ഗോസുരഃ

9. ഗോകുലം വനവൈകുണ്ഠം താപസാസ്തത്ര തത്രതേ
ദ്രുമാ ലോഭ ക്രോധാദയോ ദൈത്യാ കലികാലസ്തി രസ്കൃതാഃ

ദേവന്മാരെല്ലാം ഭഗവാന്റെ വാക്കു കേട്ട് ഏറെ സന്തുഷ്ടരായി. അവർ അന്യോന്യം പറഞ്ഞു: ‘ഇപ്പോൾ നാം കൃതകൃത്യരായി.” തുടർന്ന് അവർ ഭഗവാന്റെ ആജ്ഞാനുവർത്തികളാകാൻ അവതരിച്ചു. മുക്തി യശോദയുടെ രൂപത്തിൽ ജനിച്ചു. സാത്വികി, രാജസി, താമസി എന്നിങ്ങനെ മായ മൂന്നുവിധമാണ്. രുദ്രനിൽ സാത്വികീമായയും ബ്രഹ്മാവിൽ രാജസിമായയും ദൈത്യന്മാരിൽ താമസീമായയും ചേർന്നു. ഈ മൂന്നുവിധത്തിലുള്ള മായയിൽ നിന്നും ഭിന്നമായ വൈഷ്ണവമായയെ ജയിക്കുക വളരെ പ്രയാസമാണ്. ബ്രഹ്മമയിയായ വൈഷ്ണവിമായയെ പണ്ട് ബ്രഹ്മാവിനു പോലും ജയിക്കാൻ കഴിഞ്ഞില്ല. ആ മായയെ ദേവന്മാർ സ്തുതിക്കുന്നു. വൈഷ്ണവീമായ തന്നെയാമ് ദേവകിയായി ജനിച്ചത്. വേദങ്ങൾ വസുദേവനായി അവതരിച്ചു. വേദങ്ങളുടെ അർത്ഥഭൂതമായ ബ്രഹ്മം തന്നെയാണ് കൃഷ്ണനും ബലരാമനുമായി ജനിച്ചത്. ശ്രീകൃഷ്ണന്റെ ഗോക്കളും ഗോപഗോപികളുമാണ് വേദങ്ങളിലെ ഋക്കുകൾ. വടിയായി ബ്രഹ്മാവും വേണുവായി കുദ്രനും ജനിച്ചു. ഇന്ദ്രൻ ശൃംഗമായിട്ടവതരിച്ചു. ഇപ്രകാരം സാക്ഷാൽ വൈകുണ്ഠം തന്നെയാണ് ഗോകുലമായി പ്രത്യക്ഷപ്പെട്ടത്. അവിടെ താപസന്മാരായ മഹാത്മാക്കൾ വൃക്ഷങ്ങളുടെ രൂപം ധരിച്ചു. ലോഭം ക്രോധം തുടങ്ങിയ വികാരങ്ങൾ ദൈത്യന്മാരായിത്തീർന്നു. ഈ വികാരങ്ങൾ കലികാലത്തിൽ ഭഗവാന്റെ നാമോച്ചാരണ മാത്രയിൽ തന്നെ നശിക്കുന്നു

10. ഗോപരൂപോ ഹരിഃ സാക്ഷാത് മായാ വിഗ്രഹധാരണ ദുർബോധം കുഹകം തസ്യമായയാ മോഹിതം ജഗത്

11. ദുർജ്ജയാ സാ സുരൈ സവൈർധൃഷ്ടി രൂപോ ഭവേദ്വിദഃ രുദ്രോ യേന കൃതോ വംശസ്ത സ്യ മായ ജഗത്കഥം

N P

I K

12. ബലം ജ്ഞാനം സുരാണാം വൈ തേഷാം ജ്ഞാനം ഹൃതം ക്ഷണാത് ശേഷനാഗോ ഭവേദ്രാമഃ കൃഷ്ണോ ബ്രഹ്മൈവശാശ്വതം

13. അഷ്ടാവഷ്ട സഹസ്രേ ദ്വേ ശതാധിക്യഃ സ്ത്രീയ സ്തഥാ ഋചോപനിഷദസ്താ വൈ ബ്രഹ്മ രൂപാഃ ഋചഃ സ്ത്രീയഃ

14. ദ്വേഷശ്ചാണൂരമല്ലോ$f$യം വത്സരോ മുഷ്ടികോഃ ജയഃ

ദർപ്പഃ കുവലയാപീഡോ ഗർവോ രക്ഷഃ ഖഗോ ബകഃ

15. ദയാ സാ രോഹിണീ മാതാ സത്യഭാമാ ധരേതി

വൈ അഘാസുരോ മഹാവ്യാധിഃ കലിഃ കംസഃ സ ഭൂപതിഃ

16.ശമോ മിത്രഃ സുദമാ ച സത്യാ ക്രൂരോദ്ധവോ ദമഃ യഃ ശംഖ സഃ സ്വയം വിഷ്ണുർ ലക്ഷ്മീ രൂപോ വ്യവ സ്ഥിതാഃ

17. ദുഗ്ധസ്നീന്ധൗ സമുത്പന്നാ മേഘഘോഷസ്തു സംസ്മൃതഃ ദുഗ്ദ്ധോ ദധിഃ കൃതസ്തേന ഭഗ്നാ കാണ്ഡോ ദധിഗ്രഹഃ

18. ക്രീഡതേ ബാലകോ ഭൂത്വാ ദധിഗ്രഹഃ പൂർവവത് സുമഹോദധൗ സംഹാരാർത്ഥം ച ശത്രൂണാം രക്ഷ ണായ ച സംസ്ഥിതഃ

19. കൃപാർത്ഥേ സർവഭൂതാനാം ഗോപ്താരാ ധർമ്മ മാത്മജം യത് സ്രഷ്ടുമീശ്വരേണാസീത്ത ചക്രം ബ്രഹ്മരൂപധൃക്.

ഗോപന്റെ രൂപത്തിൽ ലീലാവിഗ്രഹ രൂപം ധരിച്ചിരിക്കു ന്നത്. ഭഗവാൻ ഹരി തന്നെയാണ്. ഈ പ്രപഞ്ചം മായാമോ ഹിതമാണ്. അതിനാൽ ഈശ്വരീയമായയുടെ രഹസ്യം അറി യുക പ്രയാസമാണ്. എന്തെന്നാൽ ഭഗവാന്റെ മായ ദേവ ന്മാർക്കു തന്നെയും അറിയാൻ ഞെരുക്കം. ആരുടെ മായാവി ലാസത്താൽ ബ്രഹ്മാവിന് വടിയായും ശിവന് വേണുവായും ജനിക്കേണ്ടി വന്നു. ആ ഭഗവാന്റെ മായയെപ്പറ്റി സാധാരണ ജനങ്ങൾ എങ്ങനെ അറിയാനാണ്? ദേവന്മാരുടെ ജ്ഞാന ബലം പോലും ശ്രീഹരിയുടെ മായ നിഷ്പ്രദമാക്കി. സനാ തന ബ്രഹ്മം ശ്രീകൃഷ്ണനെയും അനന്തൻ ബലരാമനായും ജനിച്ചു. കൃഷ്ണന്റെ പതിനാറായിരത്തെട്ടു പത്നിമാർ വേദ ത്തിലെ ഋക്കുകളും ഉപനിഷത്തുകളുമാകുന്നു. കൂടാതെ ബ്രഹ്മ സ്വരൂപിണികളായ വേദത്തിലെ ഋക്കുകൾ ഗോപികമാരായി ജനിച്ചു. ചാണൂരമല്ലൻ ദ്വേഷവും മുഷ്ടികൻ മത്സരവും കുവ ലയാപീഡം ദർപ്പവുമാണ്. ആകാശചാരിയായ ബകാസുരൻ ഗർവമാണ്; ദയ തന്നെ രോഹീണീ മാതാവ്; പൃഥ്വീമാതാവാണ് സത്യഭാമ. മഹാവ്യാധി അഘാസുരനായും കംസനായും ജനി ച്ചു. ശമം സുദാമാവിന്റെയും സത്യം അക്രൂരന്റെയും ദമം ഉദ്ധ വരുടെയും ഭാവം ചേർന്നു. ശംഖം വിഷ്ണു തന്നെയാണ് ലക്ഷ്മിയുടെ ഭ്രാതാവായതുകൊണ്ട് ലക്ഷ്മിക്കു തുല്യം തന്നെയാണത്. ശ്രീകൃഷ്ണൻ പാൽ, തൈര് തുടങ്ങിയവ നിറച്ച കുടങ്ങൾ ഉടച്ച് ഗോകുലത്തിൽ വിഹരിച്ചല്ലോ. പാൽക്കടലിന്റെ ലീല തന്നെയാണത്. ക്ഷീരദധി പ്രവാഹമാകുന്ന പാൽക്കട ലിൽ ബാലരൂപത്തിൽ ഭഗവാൻ കൃഷ്ണൻ മുമ്പിലത്തെ പ്പോലെ ക്രീഡിച്ചു കൊണ്ടിരിക്കുന്നു. സജ്ജനപരിപാലന ത്തിലും ദുഷ്ടനിഗ്രഹത്തിലും അദ്ദേഹം സമാന ഭാവത്തോട് കൂടി മുഴുകിയിരിക്കുന്നു. സകലരേയും അനുഗ്രഹിക്കാനും ധർമ്മസംരക്ഷണത്തിനുമാണ് ഭഗവാൻ കൃഷ്ണൻ ലോക ത്തിൽ അവതാരമെടുത്തത്. പരമശിവൻ വിഷ്ണുവിനുവേണ്ടി ഏതൊരു ചക്രം നിർമ്മിച്ചുവോ അതുതന്നെയാണ് ശ്രീകൃ ഷ്ണന്റെ കരകമലങ്ങളിൽ കാണപ്പെടുന്നത്. ആ ചക്രം ബ്രഹ്മ തുല്യമാകുന്നു.

20. ജയന്തീ സംഭവോ വായുശ്ചമരോ ധർമ്മ സംജ്ഞിതഃ യസ്യാസന ജ്വലനാ ഭാസഃ ഖഡ്ഗരൂപോ മഹേശ്വരഃ

21. കശുപോലൂഖലാഖ്യാതോ രജ്ജുർമാതാ$f$ദിതി സ്തഥാ ചക്ര ശംഖം ച സംസിദ്ധിഃ ബിന്ദു ച സർവ മൂർധനി

22. യാവന്തി ദേവരൂപാണി വദന്തി വിബുധാഃ ജനാഃ

നമന്തി ദേവ രൂപേഭ്യഃ ഏവമാദി ന സംശയഃ

23. ഗദാ ച കാലികാ സാക്ഷാത് സർവ ശത്രു നിബർഹിണീ

ധനുഃ ശാർങം സ്വമായാ ച ശരത കാലഃ സുഭോജനഃ

24. അബ്ജ കാണ്ഡം ജഗത് ബീജഃധൃതാ പാണൗ

സ്വലീലയാ ഗരുഡോ വടഭാണ്ഡീരഃ സുദാമാ നാര ദോ മുനിഃ

25. വൃന്ദാ ഭക്തിഃ ക്രീയബുദ്ധിഃ സർവ ജന്തു പ്രകാ ശിനീ തസ്മാന്നഭിന്നം നാഭിന്നമാഭിർ ഭിന്നോ ന വൈവിഭുഃ

26. ഭുമാവുത്താരിതം സർവം വൈകുണ്ഠ സ്വർഗ്ഗവാ സിനാം സർവതീർത്ത ഫലം ലഭതേ യ ഏവ വേദ ദേഹ ബന്ധാ ദ്വിമുച്യതേ ഇത്യുപനിഷത്ത് ഹരി ഓം തത് സത്.

വായു ഭഗവാൻ വൈ ജയന്തി മാലയുടെ രൂപവും ധർമ്മം ചാമരരൂപവും കൈക്കൊണ്ടു മഹേശ്വരൻ ഉജ്വലമായ ഖഡ്ഗ ത്തിന്റെ രൂപവും കശ്യപൻ ഗോകുലത്തിലെ ഉരലിന്റെ രൂപവും സ്വീകരിച്ചു. സർവ വർണ്ണങ്ങളുടെയും മുകളിലായി അനു സ്വാരം അലങ്കാരമായിരിക്കുന്നതുപോലെ സർവോപരി ശോഭിക്കുന്ന ആകാശം ഭഗവാന്റെ കൂടെയാണ്. വാല്മീകി വ്യാസൻ തുടങ്ങിയ മഹർഷിമാർ ദേവന്മാരുടെ ഏതേതെല്ലാം രൂപങ്ങളെപ്പറ്റി വർണ്ണിച്ചിട്ടുണ്ടോ സർവ പ്രാണികളും ഏതെല്ലാം രൂപത്തിൽ ദേവന്മാരെ നമസ്കരിക്കുന്നുണ്ടോ അങ്ങ നെയുള്ള എല്ലാ ദേവന്മാരും ശ്രീകൃഷ്ണന്റെ ഗോകുലത്തിൽ വസിക്കുന്നു. ഭഗവാന്റെ ഗദ സാക്ഷാൽ കാളി സ്വരൂപമാണ്. അത് സകല ശത്രുക്കളെയും നശിപ്പിക്കുവാൻ കഴിവുറ്റതാ ണ്. ശാർങം എന്ന ധനുസ്സിന്റെ രൂപത്തിലും കാലൻ തന്നെ യാണ്. അതിൽ തൊടുത്ത ബാണത്തിന്റെ രൂപത്തിലും കാണ

N P

പ്പെടുന്നത് പ്രപഞ്ചത്തിന്റെ ബീജരൂപമാകുന്ന കമലം ഭഗവാന്റെ കൈകളിൽ സലീലം ശോഭിക്കുന്നു. ദണ്ഡീരവടവൃക്ഷത്തിന്റെ രൂപം ഗരുഡനും സൃഭാമാഹന്റെ രൂപം നാരദനും സ്വീകരിച്ചു. സാക്ഷാൽ ഭക്തി തന്നെയാണ് വൃന്ദ. ബുദ്ധി തന്നെ ഭഗവാന്റെ ക്രിയാശക്തി. ഇങ്ങനെ ഗോപന്മാർ ഗോപികൾ തുടങ്ങിയവർ എല്ലാം തന്നെ ശ്രീകൃഷ്ണനിൽ നിന്നും അഭിന്നങ്ങളാകുന്നു. ആ ഭഗവാൻ തന്നെയാണ് സ്വർഗ്ഗത്തിലെയും വൈകുണ്ഠത്തിലെയും എല്ലാ ദേവന്മാരെയും ഭൂമിയിൽ അവതരിപ്പിച്ചത്. ഇത് ശരിയായി അറിയുന്ന ജ്ഞാനിക്ക് സകല തീർത്ഥങ്ങളിലും സ്നാനം ചെയ്താലുള്ള ഫലം ലഭിക്കും. ശരീര ബന്ധം വിട്ട് അവന് മുക്തിനേടാനും സാധിക്കുന്നു

കൃഷ്ണോപനിഷത്ത് സമാപിച്ചു.

# കൈവല്യോപനിഷത്ത്

**ശാന്തിപാഠം**

ഓം സഹനാ വവതു സഹ നൗ ഭുനക്തു സഹവീര്യം കരവാവഹൈ തേജസ്വി നാവധീതമസ്തു മാ വിദ്വിഷാവഹൈ ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മം ഞങ്ങൾ രണ്ടുപേരേയും രക്ഷിക്കട്ടെ. അത് നമ്മെ രണ്ടുപേരേയും പരിപാലിക്കട്ടെ. ഞങ്ങൾ രണ്ടുപേരും ഒരുമിച്ച് കഴിവുകൾ നേടട്ടെ. നമ്മുടെ അധ്യയനം തേജോമയമായിരിക്കട്ടെ. നാം പരസ്പരം വിദ്വേഷം പുലർത്താതിരിക്കട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഓം അഥാശ്വാലായനോ ഭഗവന്തം
   പരമേഷ്ഠിനമുപസമേത്യോവാച:-
   അധീഹി ഭഗവൻ ബ്രഹ്മവിദ്യാം വരിഷ്ഠാം ।
   സദാ സദ്ഭിഃ സേവ്യമാനാം നിഗൂഢാം ।
   യഥാ f ചിരാത് സർവപാപം വ്യപോഹ്യ ।
   പരാത് പരം പുരുഷം യാതി വിദ്വാൻ ॥

ആശ്വാലായനമഹർഷി ബ്രഹ്മ വിദ്യ അറിയണമെന്നുള്ള ആഗ്രഹത്തോടുകൂടി സമിത് പാണിയായി ബ്രഹ്മാവിനെ സമീപിച്ച് വിനയത്തോടു കൂടി പറഞ്ഞു: ഭഗവാനെ, ഏതു മാർഗ്ഗത്തിൽ കൂടിയാണോ മഹാത്മാക്കൾ സദാ സഞ്ചരിച്ചു കൊണ്ടിരിക്കുന്നത്, ഏതു വിധമാണോ വിദ്വാന്മാർ പൂർവജന്മാർജിതമായ പാപങ്ങളിൽ നിന്നു മോചിച്ച് പരബ്രഹ്മത്തെ പ്രാപിക്കുന്നത് ഗോപനീയവും അത്യന്തം ശ്രേഷ്ഠവുമായ ആ ബ്രഹ്മവിദ്യ ദയവു ചെയ്ത് എനിക്ക് ഉപദേശിച്ചു തരണം.

2. തസ്മൈ സ ഹോവാച പിതാമഹഃ:-
   ശ്രദ്ധാഭക്തി ധ്യാനയോഗാദവൈഹി ।

ബ്രഹ്മാവ് അശ്വാലായനനോട് പറഞ്ഞു;- ശ്രദ്ധ ഭക്തി ധ്യാനം യോഗം ഇവകൊണ്ട് അത് നേടുവാൻ ശ്രമിക്കുക.

3. ന കർമ്മണാ ന പ്രജയാ ധനേന ।
   ത്യാഗനൈകേ അമൃതത്വമാനശുഃ ।
   പരേണ നാകം നിഹിതം ഗുഹായാം ।
   വിഭ്രാജതേ യദ്യതയോ വിശന്തി ॥

ധനം കൊണ്ടോ സന്താനങ്ങൾ കൊണ്ടോ കർമ്മങ്ങൾ കൊണ്ടോ ആ പരമതത്വം ഗ്രഹിക്കാൻ സാധ്യമല്ല. ത്യാഗം മാത്രമാണ് അതിനുള്ള മാർഗ്ഗം. ത്യാഗത്താലാണ് ബ്രഹ്മജ്ഞാനികൾ പരമമായ അമൃതത്വം പ്രാപിച്ചിട്ടുള്ളത്. സ്വർഗ്ഗത്തിനും ഉപരിയായി സ്ഥിതി ചെയ്യുന്ന ആ ബ്രഹ്മലോകപ്രാപ്തി സംയമികൾക്കും യോഗികൾക്കും മാത്രമേ ലഭിക്കൂ.

4. വേദാന്ത വിജ്ഞാനസുനിശ്ചിതാർത്ഥാഃ
   സന്യാസയോഗാദ്യതയഃ ശുദ്ധസത്വാഃ
   തേ ബ്രഹ്മലോകേഷു പരാന്തകാലേ
   പരാമൃതാഃ പരിമുച്യന്തി സർവേ ॥

വേദാന്താധ്യായനത്താൽ പരമമായ വിജ്ഞാനമാർജ്ജിച്ച് ശ്രവണമനന യോഗാഭ്യാസാദികളാൽ പരമതത്വ പ്രാപ്തി നിത്യമാക്കി. അന്തഃഗരണ ശുദ്ധി വരുത്തി ബ്രഹ്മലോകപ്രാപ്തിക്ക് പ്രയത്നിക്കുന്ന യോഗികൾക്ക് മാത്രം കല്പാന്ത കാലത്ത് അമൃതത്വപ്രാപ്തി ലഭിക്കുന്നു.

5. വിവിക്ത ദേശേ ച സുഖാവനസ്ഥഃ ।
   ശുചിഃ സമഗ്രീവശിരഃ ശരീരഃ ।
   അന്ത്യാശ്രമസ്ഥഃ സകലേന്ദ്രിയാണി ।
   നിരുദ്ധ്യാ ഭക്ത്യാ സ്വഗുരും പ്രണമ്യ

6. ഹൃത് പുണ്ഡരീകം വിരജം വിശുദ്ധം ।
വിചിന്ത്യ മദ്ധ്യേ വിശദം വിശോകം ।
അചിന്ത്യമവ്യക്തമനന്തരൂപം ।
ശിവം പ്രശാന്തമമൃതം ബ്രഹ്മയോനിം ॥

7. തമാദിമധ്യാന്തവിഹീനമേകം ।
വിഭും വിദാനന്ദമരൂപമദ്ഭുതം ।
ഉമാസഹായം പരമേശ്വരം പ്രഭും ।
ത്രിലോചനം നീലകണ്ഠം പ്രശാന്തം ।
ധ്യാത്വാ മുനിർഗച്ഛതി ഭൂതയോനിം ।
സമസ്തസാക്ഷിം തമസഃ പരസ്താത് ॥

സന്യാസാശ്രമത്തിലിരുന്ന് സ്നാനാദികളാൽ ശരീരശുദ്ധി വരുത്തി ഏകാന്ത സ്ഥാനത്തിരുന്ന് യോഗികൾ തല കഴുത്ത് ശരീരം എന്നിവ നേരെയാക്കി എല്ലാ ഇന്ദ്രിയങ്ങളും ഏകാന്തമാക്കി ശ്രദ്ധയോടു ഭക്തിയോടും ഗുരുവിനെ പൂജിച്ച് നമസ്കരിച്ച് ഹൃദയത്തിൽ നിന്നും രജോഗുണം അകറ്റി ദുഃഖ ശോകാദികൾ വെടിഞ്ഞ് വിശുദ്ധഭക്തി തത്വം മനം ചെയ്യുന്നു. ഇങ്ങനെ ധ്യാനത്താൽ മുനിമാർ അചിന്ത്യനും അവ്യക്തനും അനന്തസ്വരൂപിയും കല്യാണകാരിയും അദ്വിതീയനും സർവവ്യാപിയും അരൂപനും വിലക്ഷണപ്രശാന്താമൃതരൂപിയും ബ്രഹ്മയോനിയും ആദിമധ്യാന്തഹീനനും ഏകനും വിഭുവും ചിദാനന്ദനും അരൂപനും അത്ഭുതനും ഉമാപതിയും പരമേശ്വരനും പ്രഭുവും ത്രിനേത്രനും നീലകണ്ഠനും പ്രശാന്തനും സർവചരാചരനാഥനും സർവസാക്ഷിയും അവിദ്യാതീതനുമായ ബ്രഹ്മത്തെ ധ്യാനംകൊണ്ടു സാക്ഷാത്കരിക്കുന്നു.

8. സ ബ്രാഹ്മ സ ശിവഃ സേന്ദ്രഃ ।
സോ f ക്ഷരഃ പരമഃ സ്വരാട് ।
സ ഏവ വിഷ്ണുഃ സ പ്രാണഃ ।
സ കാലോ f ഗ്നിഃ സ ചന്ദ്രമാഃ ॥

9. സ ഏവ സർവം യദ് ഭൂതം ।
യച്ച ഭവ്യം സനാ തനം ।
ജ്ഞാത്വാ തം മൃത്യുമത്യേതി ।
നാന്യഃ പന്ഥാവിമുക്തയേ ॥

10. സർവഭൂതസ്ഥമാത്മാനം ।
സർവഭൂതാനി ചാത്മനി ।
സംപശ്യൻ ബ്രഹ്മ പരമം ।
യാതി നാന്യേന ഹേതുനാ ॥

ബ്രഹ്മാവ്, ശിവൻ, ഇന്ദ്രൻ, അക്ഷരബ്രഹ്മം, പ്രാണൻ, അഗ്നി, കാലൻ, ഭൂതം, ഭവ്യം, സനാതനം, എല്ലാം അതുതന്നെയെന്നു മനസ്സിലാക്കി മരണത്തെ ജയിക്കാൻ സാധിക്കുന്നു. അല്ലാതെ മോക്ഷത്തിന് വേറെ വഴിയില്ല. സർവഭൂതങ്ങളിലും ആത്മാവിനെയും ആത്മാവിനെ സർവഭൂതങ്ങളിലും കാണുന്നവൻ പരമാത്മാവിനെ പ്രാപിക്കുന്നു.

11. ആത്മാനമരണിം കൃത്വാ ।
പ്രാണവം ചോത്തരാരിണിം ।
ജ്ഞാനനിർമ്മഥനാഭ്യാസാത് ।
പാപം ദഹതി പണ്ഡിതഃ ॥

പണ്ഡിതൻ അന്തഃകരണത്തെ താഴെയുള്ള അരണിയാക്കി പ്രണവത്തെ ഉത്തരാരണിയാക്കി രണ്ടും നിരന്തരം മഥനം ചെയ്യുന്നു. തത്ഫലമായ ജ്ഞാനാഗ്നിയിൽ എല്ലാ പാപങ്ങളും ഭസ്മമാക്കി സംസാരബന്ധ മുക്തരാകുന്നു.

12. സ ഏവ മായാപരിമോഹിതാത്മാ ।
ശരീരമാസ്ഥായ കരോതി സർവം ।
സ്ത്ര്യന്നപാനാദി വിചിത്രഭോഗൈഃ ।
സ ഏവ ജാഗ്രത് പരിതൃപ്തമേതി ॥

അവൻ തന്നെ മായാമോഹിത ആത്മാവോടെ ശരീരമാണ് എല്ലാമെന്നു ധരിച്ച് എല്ലാ കർമ്മങ്ങളും ചെയ്യുന്നു. അവൻ തന്നെ വിഷയവാസനകളും അന്നപാനാദിസുഖങ്ങളെയും അനുഭവിച്ച് ജാഗ്രദവസ്ഥയിൽ സംതൃപ്തനാകുന്നു.

13. സ്വപ്നേ സ ജീവഃ സുഖ ദുഃഖ ഭോക്താ ।
സമായയാകല്പിതജീവലോകേ ।
സുഷുപ്തികാലേ സകലേ വിലീനേ ।
തമോ f ഭിഭൂതഃ സുഖരൂപമേതി ॥

അതേ മനുഷ്യൻ സ്വമായാകല്പിത ലോകത്തിൽ ശാരീരികസുഖദുഃഖങ്ങളനുഭവിക്കുന്നു. സുഷുപ്തിയിൽ മായാപ്രപഞ്ചവിരതിയിൽ തമോഗുണ പരാജിതനായി സുഖമനുഭവിക്കുന്നു.

14. പുനശ്ച ജന്മാന്തരകർമ്മയോഗാത് ।
സ ഏവ ജീവ സ്വപിതി പ്രബുദ്ധഃ ।
പുരത്രയേ ജീവതി യശ്ച ജീവഃ ।
തസ്തു ജാതം സകലം വിചിത്രം ।
ആധാരമാനന്ദമഖണ്ഡബോധം ।
യസ്മിൻ ലയം യാതി പുരത്രയം ച ॥

പിന്നെ ജന്മാന്തര കർമ്മയോഗത്താൽ അവൻ സുഷുപ്തിയിൽ നിന്ന് സ്വപ്നം ജാഗ്രദവസ്ഥകളിലെത്തുന്നു. സൂക്ഷ്മസ്ഥൂലകാരണാത്മകമായ മൂന്നു ശരീരങ്ങളിലും ജീവൻ ആനന്ദമനുഭവിക്കുന്നു. മായാപ്രപഞ്ചത്തിന്റെ ഉത്ഭവം അതിൽ നിന്നുമാണ്. ത്രിവിധശരീരങ്ങൾ നശിക്കുമ്പോൾ ജീവൻ മായാപ്രപഞ്ചത്തിൽ നിന്നും മുക്തനായി അഖണ്ഡമായ ആനന്ദം അനുഭവിക്കുന്നു.

15. ഏതസ്മാജ്ജയതേ പ്രാണോ ।
മനഃ സർവേന്ദ്രിയാണി ച ।
ഖം വായുർജ്യോതി രാപഃ ।
പൃഥിവീ വിശ്വസ്യധാരിണീ ॥

I K

പ്രാണനും മനസ്സും എല്ലാ ഇന്ദ്രിയങ്ങളും ഇതിൽ നിന്നു ഉത്ഭവിക്കുന്നു. അതിൽ നിന്നും സൃഷ്ടിക്കപ്പെടുന്ന പൃഥ്വിയാണ് ആകാശം, വായു, അഗ്നി, ജലം എന്നിവയും സർവചരാചരങ്ങളെയും ധരിക്കുന്നത്.

16. യത്പരം ബ്രഹ്മ സർവാത്മാ ।
വിശ്വസ്യായതനം മഹത് ।
സൂക്ഷ്മാത് സൂക്ഷ്മതരം നിത്യം ।
തത്ത്വമേവ ത്വമേവ തത് ॥

ഏതു പരബ്രഹ്മമാണോ ഒരിക്കലും നശിക്കാത്തത് ആരെ സൂക്ഷ്മാതിസൂക്ഷ്മയന്ത്രങ്ങൾക്കും കാണാനാകുന്നില്ലയോ. ഏത് എല്ലാറ്റിനും ആധാരമാണോ ഏത് സർവഭൂതങ്ങളുടെയും ആത്മാവാണോ അതു തന്നെയാണ് നീ, അതു തന്നെയാണ് നീ.

17. ജാഗ്രത് സ്വപ്നസുഷുപ്ത്യദി ।
പ്രപഞ്ചം യത് പ്രകാശതേ ।
തദ് ബ്രഹ്മാഹമിതി ജ്ഞാത്വാ ।
സർവ ബന്ധൈഃ പ്രമുച്യതേ ॥

ജാഗ്രത് സ്വപ്നം സുഷുപ്തി എന്നീ മൂന്ന് അവസ്ഥകളിലും ജീവൻ കാണുന്ന ഈ മായാമയപ്രപഞ്ചം ഞാൻ തന്നെയാണെന്നും ബ്രഹ്മസ്വരൂപം തന്നെയാണെന്നും മനസ്സിലാക്കുമ്പോൾ അത് സർവ വിധ ബന്ധനങ്ങളിൽ നിന്നും മുക്തമാക്കുന്നു.

18. ത്രിഷു ധാമസു യദ് ഭോഗ്യം ।
ഭോക്താ ഭോഗശ്ച യദ് ഭവേത് ।
തേഭ്യോ വിലക്ഷണഃ സാക്ഷീ ।
ചിന്മത്രോ f ഹം സദാശിവഃ

ഞാൻ തന്നെയാണ് മൂന്ന് അവസ്ഥകളിലും ഭോഗഭോഗ്യ ഭോക്തൃരൂപത്തിൽ കാണപ്പെടുന്നതും, സദാ ശിവനും ചൈതന്യമുക്തനും വിലക്ഷണസാക്ഷിരൂപനും. സർവവും ജനിച്ച് ജീവിച്ച് മരിക്കുന്ന ബ്രഹ്മസ്വരൂപം തന്നെയാണ്.

19. മയ്യേവ സകലം ജാതം ।
മയി സർവം പ്രതിഷ്ഠിതം ।
മയി സർവലയം യാതി ।
തദ് ബ്രഹ്മാദ്വയമസ്മ്യഹം ॥

എല്ലാം എന്നിൽ ജനിച്ചു. എല്ലാം എന്നിൽ പ്രതിഷ്ഠിതമായിരിക്കുന്നു. എല്ലാം അവസാനം എന്നിൽ പലയം പ്രാപിക്കുന്നു. അങ്ങനെയുള്ള അദ്വയ ബ്രഹ്മമാണ് ഞാൻ.

20. അണോരണീയാനവമേവ തദ്വത് ।
മഹാനഹംവിശ്വമഹം വിചിത്രം ।
പുരാതനോ f ഹം പുരുഷോ f ഹമീശോ ।
ഹിരണ്മയോ f ഹം ശിവരൂപമസ്മി ॥

ഞാൻ അണുവിലും അണുവും മഹത്തിലും മഹത്തുമാണ്. വിചിത്രമായ ഈ പ്രപഞ്ചം എന്റെ സ്വരൂപം തന്നെ. ഞാൻ തന്നെയാണ് പരാത്മാവും വിരാട് പുരുഷനും.

21. അപാണിപാദോ f ഹമചിന്ത്യശക്തിഃ ।
പശ്യാമ്യ f ചക്ഷുഃ സ ശൃണോത്യകർണ്ണഃ ।
അഹം വിജാനാമി വിവിക്തരൂപോ ।
ന ചാസ്തി വേത്താ മമചിത് സദാഹം ॥

22. വേദൈരനേകൈരഹമേവ വേദ്യോ ।
വേദാന്തകൃത് വേദവിദേവ ചാഹം ।
ന പുണ്യപാപേ മമ നാസ്തി നാശോ ।
ന ജന്മ ദേഹേന്ദ്രിയ ബുദ്ധി രസ്തി ॥

23. ന ഭൂമിരാപോ നച വഹ്നിരസ്തി ।
ന ചാനിലോ മേ f സ്തി ന ചാംബരം ച ।
ഏവം വിദിത്വാ പരമാത്മരൂപം ।
ഗുഹാശയം നിഷ്കളമദ്വിതീയം ॥

24. സമസ്തസാക്ഷിം സദസദ്വിഹീനം ।
പ്രയാതി ശുദ്ധം പരമാത്മരൂപം ॥

കൈകാലുകളില്ലാത്തതും അചിന്ത്യ ശക്തിയും ആയ പരബ്രഹ്മം ഞാൻ തന്നെ. ചിത്സ്വരൂപനായ എന്നെ ആർക്കും അറിയാനും മനസ്സിലാക്കാനുമാവില്ല. ബുദ്ധികൂടാതെ സകലതുമറിയാൻ, സ്ഥൂലകർമ്മങ്ങലില്ലാതെ എല്ലാം കേൾക്കാൻ, നേത്രമില്ലാതെ സർവം കാണാൻ എനിക്ക് കഴിവുണ്ട്. ഞാൻ തന്നെ വേദം ഉപദേശിക്കുന്നു. ഞാൻ തന്നെ വേദം സൃഷ്ടിച്ചു. സർവ വേദങ്ങളും എന്നെ സ്തുതിക്കുന്നു. ഞാൻ ജന്മനാശങ്ങൾക്കതീതനാണ്. എന്നെ പാപപുണ്യങ്ങൾ സ്പർശിക്കുന്നില്ല. ഞാൻ ശരീരമനോബുദ്ധികൾക്കതീതനാണ്. എനിക്ക് ഭൂമിയോ ജലമോ അഗ്നിയോ വായുവോ ആകാശമോ ഒന്നുമില്ല. ഇങ്ങനെ മായാമയ പ്രപഞ്ചങ്ങൾക്കതീതനായി സർവസാക്ഷിയായി അദ്വിതീയമായി കരചരണരഹിതമായി ബുദ്ധിയുടെ കോണിലുള്ള പരമാത്മ സ്വരൂപമറിയുന്നവന് മാത്രമേ ശുദ്ധമായ എന്റെ പരമാത്മസ്വരൂപ സാക്ഷാത്കാരം സിദ്ധിക്കുകയുള്ളൂ.

25. യഃ ശതരൂദ്രിയമധീതേ സഃ അഗ്നിപൂതോ ഭവതി, സ വായുപൂതോ ഭവതി, സ ആത്മപൂതോ ഭവതി, സ സുരാപാനാത് പൂതോ ഭവതി, സ ബ്രഹ്മഹത്യാത് പൂതോ ഭവതി, സ സുവർണ്ണ സ്തേയാത് പൂതോ ഭവതി, സ കൃത്യാകൃത്യാത് പൂതോ ഭവതി, തസ്മാദവിമുക്തമാശ്രിതോ ഭവതി, അത്യാശ്രമീ സർവദാ സകൃദ്വാ ജപേത്

യാതൊരുവൻ ശതരുദ്രിയം അധ്യയനം ചെയ്യുന്നോ അവൻ അഗ്നി, വായു, ജലം, ആത്മാവ് എന്നിവയെപ്പോലെ പരിശുദ്ധനായിത്തീരുന്നു. മദ്യപാന മഹാപാപത്തിൽ നിന്ന് മുക്തനാകുന്നു, ബ്രഹ്മഹത്യാപാപത്തിൽ നിന്നു സ്വർണ്ണപഹരണപാപത്തിൽ നിന്നും മുക്തനാകുന്നു, അവൻ എല്ലാ ശുഭാശുഭകർമ്മങ്ങളിൽ നിന്നും പരിശുദ്ധനാകുന്നു. ഭഗവാൻ സദാശിവന്റെ കൃപക്ക് പാത്രമാകുന്നു. അതുകൊണ്ട് ഉദ്ധരിക്കപ്പെട്ട

N P

ജീവൻ അപരമ തപസികളെപ്പോലെ എപ്പോഴുമോ ഒരു പ്രാവ ശ്യമോ അധ്യയനം ചെയ്യണം.

26. അനേന ജ്ഞാനമാപ്നോതി ।
 സംസാരാർണ്ണവ നാശനം ।
 തസ്മാദേവം വിദിത്വൈനം ।
 കൈവല്യം ഫലമശ്നുതേ ॥

അതുകൊണ്ട് മാത്രമേ സംസാരസാഗരത്തെ തരണം ചെയ്യാൻ സാധിക്കുന്ന ജ്ഞാനം നേടാൻ കഴിയൂ. അങ്ങനെയുള്ള അറിവു ലഭിച്ചാൽ മോക്ഷഫലം സിദ്ധിക്കുന്നു.

കൈവല്യോപനിഷത്ത് സമാപിച്ചു.

# ക്ഷുരികോപനിഷത്ത്

**ശാന്തി മന്ത്രം**

ഓം. സഹനാവവതു. സഹനൗ ഭുനക്തുഃ സഹ വീര്യം കരവാവഹൈ. തേജസ്വിനാവ ധീതമസ്തു. മാ വിദ്വിഷാവഹൈ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മം ഗുരുശിഷ്യന്മാരായ ഞങ്ങൾ രണ്ടുപേരെയും ഒരുമിച്ച് രക്ഷിക്കട്ടെ. ഒരുമിച്ച് ഞങ്ങൾ ജീവിതം അനുഭവിക്കട്ടെ. ഒരുമിച്ച് ഞങ്ങൾ മുന്നേറട്ടെ. ഞങ്ങളുടെ വിദ്യയും ബുദ്ധിയും തേജോമയമാകട്ടെ. ഞങ്ങൾ ഒരാളെയും ദ്വേഷിക്കാനിടവരാതിരിക്കട്ടെ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ക്ഷുരികാം സംപ്രവക്ഷ്യാമി ധാരണാം യോഗസിദ്ധയേ
 യാം പ്രാപ്യ ന പുനർജന്മ യോഗമുക്തസ്യ ന ജായതേ.

യോഗസിദ്ധിക്കായി ധാരണാപൂരമായ ക്ഷൂരികയെ അതായത് കത്തിയെ ഞാനിവിടെ വിവരിക്കുന്നു. അത് മനസ്സിലാക്കിയാൽ യോഗമുക്തനായിട്ടുള്ളവന് പുനർജന്മം ഉണ്ടാവുകയില്ല.

2. വേദതത്വാർത്ഥ വിഹിതം യഥോക്തം ഹ സ്വയംഭുവാ
 നിഃശബ്ദം ദേസമാസ്ഥായ തത്രാസനസമവസ്ഥിതഃ
3. കൂർമ്മോ $f$ങ്ഗാനീവ സംഹൃത്യ മനോ ഹൃദി നിരുധ്യ ച
 മാത്രാ ദ്വാദശയോഗേന പ്രണവേന ശനൈഃ ശനൈഃ
4. പൂരയേത് സർവമാത്മാനം സർവദ്വാരം നിരുദ്ധ്യ ച
 ഉരോമുഖകടിഗ്രീവം കിഞ്ചിത് ഹൃദയമുന്നതം.

നിശ്ശബ്ദമായ സ്ഥനത്തിൽ ഉചിതമായ ആ സത്തിലിരുന്ന് ആമ കൈ, കാൽ, തലകൾ ഉള്ളിലേയ്ക്ക് വലിക്കുന്നതുപോലെ മനസ്സ് ബാഹ്യേന്ദ്രിയങ്ങളിൽ നിന്ന് വ്യാവർത്തിപ്പിക്കണം. അതിനുശേഷം സാവധാനത്തിൽ പന്ത്രണ്ടു മാത്ര ചേർന്ന പ്രണവത്താൽ ബ്രഹ്മാവിനാൽ നിർദ്ദേശിക്കപ്പെട്ടിട്ടുള്ള വിധം നവദ്വാരങ്ങളെയും നിയന്ത്രിച്ച് പ്രാണായാമം ചെയ്യണം. മാർവിടം മുഖം നട്ടെല്ല് കഴുത്ത് ഹൃദയം ഇവ ഉയർന്ന സ്ഥിതിയിലായിരിക്കണം.

5. പ്രാണാൻ സഞ്ജാരയേത് തസ്മിൻ നാസാഭ്യന്തര ചാരിണഃ
 ഭൂത്വാ തത്രായതപ്രാണഃ ശനൈരുച്ഛ്വാസ മുച്ഛ്വാസേത്

പിന്നെ മൂക്കിനകത്ത് ചലിക്കുന്ന പ്രാണനെ ഹൃദയത്തിൽ ധരിക്കണം. ഇങ്ങനെ കുംഭകം നിർവഹിച്ച് സാവധാനത്തിൽ രേചകം ചെയ്യണം.

6. സ്ഥിരമായ ദൃഢം കൃത്വാ അംഗുഷ്ഠേന സമാഹിതഃ
 ദ്വേ ഗുൽഫേ പ്രകുർവീത ജംഘേ ചൈവ ത്രയസ്ത്രയഃ
7. ജാനുനീ തഥോരൂഭ്യാം ദ്വേന ഗുദേന ശിശ്നേന ത്രതയസ്ത്രയഃ
 വായോരായതനം തത്ര നാഭിദേശേന സമാശ്രയേത്

ഇങ്ങനെ ഈ അഭ്യാസം സ്ഥിരവും ദൃഢവുമാക്കിത്തീർത്തതിനുശേഷം വളരെ ശ്രദ്ധയോടെ കാലിലെ പെരുവിരൽ മുതൽ രണ്ടു കണങ്കാലിന്മേലും രണ്ട് കാൽമുട്ടിലും ഉപസ്ഥം മലദ്വാരം ഇവിടെയും മൂന്നു പ്രാണായാമം ചെയ്യണം. പിന്നെ വായുവിന്റെ സ്ഥാനം നാഭിപ്രദേശമാക്കണം.

8. തത്രനനാഡീ സുഷുമ്നാ തു നാഡിഭിർദശഭിർ വൃതാ
 തത്രനരക്താ ച പീതാ ച കൃഷ്ണാ താമ്രാ വിലോഹിതാ

I

അവിടെ സുഷുമ്ന എന്ന നാഡിയുണ്ട്. അത് പല നാഡി കളും ചേർന്നതാണ്. അവയിൽ പലതും സൂക്ഷ്മങ്ങളും ചുമന്നും മഞ്ഞച്ചും കറുത്തും ചെമ്പുനിറത്തിലും മറ്റും ഉള്ള താണ്.

9. അതിസൂക്ഷ്മം ച തന്മീ ച ശുക്ലാ നാഡീന സമാശ്രയേത്

തത്ര സഞ്ചാരയേത് പ്രാണൻ ഊർണ്ണനാ ഭീവതന്തുനാ

ഇവയിൽ ഏറ്റവും സൂക്ഷ്മവും നേർത്തതും വെളു ത്തതും ആയവയെ ആശ്രയിക്കണം. എട്ടുകാലി തന്റെ വല യിലൂടെ യഥേഷ്ടം സഞ്ചരിക്കുന്നതുപോലെ യോഗി ഈ നാഡികളിലൂടെ പ്രാണനെ സഞ്ചരിപ്പിക്കണം.

10. തതോനരക്തോല്പാഭാസ ഹൃദയായതനംനമഹത്

ദഹരം പുണ്ഡരീകം തത്നവേദാന്തേർഷ്യ നിഗദ്യതേ

അതിനുശേഷം വേദാന്തത്തിൽ ദഹരപുണ്ഡരീകമെന്നു പറയുന്ന ഹൃദയത്തിന്റെ ചുമന്ന താമരപ്പൂവുപോലെ പ്രകാ ശിക്കുന്ന ആ സ്ഥാനമുണ്ടല്ലോ.

11,12,13,14,15 തദ് ദിത്വാ കണ്ഠമായാതി താം നാഡീം പൂരയേദിതി മനസസ്തു പരംഗുഹ്യം സുതീ ക്ഷണം ബുദ്ധിനിർമ്മലം പാദസ്യോപരി യന്മാർമ തദ്രൂപം നാമ ചിന്തയേത് മനോ ധാരേണ തിക്ഷേണന യോഗമാശ്രിത്യ നിത്യശഃ ഇന്ദ്ര വജ്രമിതി പ്രോക്തം മർമജം ഘാനുകൃന്തനം തത് ധ്യാനബലയോഗേന ധാരണഭിർനികൃന്തയേത് ഊർവോർമധ്യം തു സംസ്ഥാപ്യ മർമപ്രാണവിമോചനം ചതുരഭ്യസ്യ യോഗേന ഛിന്ദേദനഭിശങ്കിതഃ - തതഃ കണ്ഠാന്തരേ യോഗീ സമൂഹേ നാഡിസണ്യയേ ഏകോത്തരം നാഡിശതം താസാം മധ്യേ വരാ സ്മൃതാ

11,12..... അതിനെ ഭേദിച്ച് വായു ആ നാഡിയെ നിറച്ച് കണ്ഠത്തിലെത്തുന്നു. അതിനാൽ യോഗിക്ക് ബുദ്ധിപരമായി നിർമ്മലവും അതി തീക്ഷ്ണവുമായ മനസ്സാകുന്ന കത്തിയെ ടുത്തു കാലിന്റെ മുകളിൽ മധ്യഭാഗത്ത് നിലകൊള്ളുന്ന നാമം, രൂപം ഇവ മുറിച്ച് കളയണം. അങ്ങനെയുള്ള തീക്ഷ്ണമന സ്സിനാൽ നിത്യവും യോഗം അഭ്യസിക്കണം.

13. പിന്നീട് ഇന്ദ്രവജ്രം എന്നു പേരുള്ളതും കണങ്കാലിലുള്ളതു മായ സ്ഥാനത്തെ ധ്യാനയോഗത്തിന്റെയും ധാരണയുടെയും ബലത്താൽ മുറിക്കണം.

14. പിന്നെ രണ്ടു തുടകളുടെയും നടുക്ക് പ്രാണനെ സ്ഥാപിച്ച് അതിനെ മർമ്മഭാഗത്തിൽ കൊണ്ടാക്കണം. നാലുപ്രാവശ്യം യോഗാഭ്യാസം ചെയ്ത് ശങ്കയെന്യേ മർമ്മഭാഗം മുറിക്കണം.

15. പിന്നെ യോഗി കണ്ഠത്തിന്റെ ഉള്ളിൽ നാഡികളെ ഏകീ കരിക്കുന്നു. അവിടെ നൂറ്റിയൊന്ന് നാഡികളുണ്ട്.

K

16. സുഷുമ്ന തു പരേ ലീനാ വിരജാ ബ്രഹ്മരൂപിണി

ഇഡാ തിഷ്ഠതി വാമേന പിംഗലാ ദക്ഷിണേന തു

17. തയോർമധ്യേ പരം സ്ഥാനം യസ്തി വേദ സ വേദവിത്

ദ്വാസപത്തി സഹസ്രാണി പ്രതിനാഡീഷ്ഠന തേതഃ തിലം

18. ഛിദ്യതേ ധ്യാനയോഗേന സുഷുമ്നൈ കാനഛിദ്യതേ

യോഗനിർമല ധാരേണ ക്ഷുരേണാല വർചസാ

19. ഛന്ദേന്നാഡീശതം ധീരഃ പ്രഭവാദിഹ ജന്മനി

ജാതിപുഷ്പസമാ യോഗീന യദാ വശ്യതി തൈതലം

20. ഏവം ശുഭാസുഭൈർഭാവം സാ നാഡീതാം വിഭാവയേത്

തദ്ഭാവിതാ പ്രപദ്യന്തേ പുനർജന്മവിവർജിതാഃ

16. സുഷുമ്ന പരതത്വത്തിൽ ലയിച്ചതാണ്. വിരജബ്രഹ്മമാ കുന്നു. ഇഡ ഇടത്തു വശത്തിരിക്കുന്നു. പിംഗള വലതുവശ ത്താണ്.

17. ഈ രണ്ടു നാഡികളുടെയും നടുക്ക് ഉള്ള ഉത്തമ സ്ഥാനം മനസ്സിലാക്കണം. അത് മനസ്സിലാക്കിയവൻ വേദജ്ഞനാണ്. നാഡികളെല്ലാം കൂടി എഴുപത്തിരണ്ടായിരമുണ്ട്. തൈതില മെന്നാണതിന്റെ പേര്. 18, 19. ധ്യാനയോഗത്താൽ സകലനാ ഡികളും ഛേദിക്കപ്പെടുന്നു. സുഷുമ്ന മാത്രം ഛേദിക്കാൻ സാധ്യമല്ല. വീരപുരുഷന് ഈ ജന്മത്തിൽ തന്നെ ആത്മാ വിന്റെ പ്രഭാവത്താൽ അഗ്നിയെപ്പോലെ തേജസ്വിയായും യോഗ ശക്തിയാകുന്ന കത്തിയാൽ സകലനാഡികളെയും ഛേദിക്കാൻ കഴിവുള്ളവനായും തീരാം. പിച്ചകപ്പൂവിനെപ്പോലെ യോഗിക്ക് എപ്പോഴും തൈതിലം കാണാൻ കഴിയും 20. ഇങ്ങനെ ശുഭാ ശുഭഭാവത്തോടെ സുഷുമ്നനാഡിയെ ധ്യാനിക്കണം. അതിൽ നിമഗ്നനായവന് പുനർജന്മമില്ല. ബ്രഹ്മപ്രാപ്തിയുമുണ്ടാകും.

21. തയോർ വിജിത ചിത്തസ്തു നിശ്ശബ്ദം ദേശമാ സ്ഥിതഃ

നിഃസംഗത്ത്വസംഗയോഗജ്ഞോ നിരപേക്ഷഃ ശനൈഃ ശനൈഃ

22. പാശാൻ ഛിത്വാ യഥാ ഹംസോ നിർവിശങ്ക ഖമുത് ക്രമേത്

ഛിന്നപാശസ്തഥാജീവഃ സംസാരം തരതേ സദാ

23. യഥാ നിർവാണ കാലേ തു ദീപോ ദഗ്ധ്വാ ലയം പ്രജേത്

തഥാ നസർവാണിനകർമാണിന യോഗീ ദഗ്ധ്വാന ലയം വ്രജേത്

24. പ്രാണായാമസു തിക്ഷണേന മാത്രാ ധാരണ യോഗവിത്

വൈരാഗ്യോപലഘ്യഷ്ടേന ഛിത്വാ തന്തും ബധ്യതേ

N P

25. അമൃതത്വംന സമാപ്നോതിനയദാ കാമാത് പ്രമുച്യതേ

സർവേഷണാ വിനിർമുക്തഛിത്വാ തംന്തും ബധ്യതേഇത്യുപനിഷത്

21. തപസ്സിനാൽ യാതൊരാൾ ചിത്തത്തെ ജയിച്ചു, അയാൾ ശബ്ദരഹിതമായ ഏകാന്ത പ്രദേശത്ത് ഇരുന്ന് നിസ്സംഗനായി യോഗം അഭ്യസിക്കണം. പതുക്കെപ്പതുക്കെ നിരപേക്ഷനുമായിത്തീരണം.

22. ഹംസം എങ്ങനെ ശങ്ക്യയെന്യേ ആകാശത്തിൽ പറക്കുന്നു, അതുപോലെ ഈ അഭ്യാസത്താൽ എല്ലാ ബന്ധനങ്ങളും മുറിച്ച് ബന്ധനമുക്തനായി സംസാരം തരണം ചെയ്യാനും സാധിക്കും.

23. വിളക്കു കെട്ടു കഴിയുമ്പോൾ അതിലെ എണ്ണയും കത്തി നശിക്കുന്നു. അതുപോലെ കാര്യങ്ങളെല്ലാം നിർവഹിച്ചു കഴിയുമ്പോൾ വ്യക്തിബ്രഹ്മത്തിൽ വിലയം പ്രാപിക്കുന്നു.

24. പ്രാണായാമത്തിൽ തീക്ഷ്ണമായിത്തീർന്ന ഓങ്കാരരൂപമായ വായ്ത്തലയാൽ വൈരാഗ്യമാകുന്ന കല്ലിൽ ഉരച്ച് മൂർച്ച കൂട്ടിയ മനസ്സിനാൽ

സംസാരമാകുന്ന സൂത്രം മുറിച്ച് യോഗവേത്താവായ മനുഷ്യന് പിന്നീട് ബന്ധനത്തിൽ പെടാനിടവരാത്ത അവസ്ഥ യുണ്ടാകുന്നു.

25. എപ്പോൾ അവൻ കാമനകളിൽ നിന്ന് മുക്തനാകുന്നു. ഏഷണാരഹിതനാകുന്നു. എപ്പോൾ അമൃതത്വം പ്രാപിക്കുന്നു. ഇങ്ങനെ സംസാരത്തെ ഛേദിച്ച് അയാൾ ബന്ധനരഹിതനാകുന്നു. കാമരഹിതനമായി ഭവിക്കുന്നു.

ക്ഷുരികോപനിഷത്ത് സമാപിച്ചു.



# ഗണപത്യുപനിഷത്ത്

**ശാന്തിപാഠം**

ഓം. ഭദ്രം കർണ്ണേഭിഃ ശൃണുയാമദേവാ ഭദ്രം പശ്യമാക്ഷഭിര്യജത്രാഃ സ്ഥിരൈരംഗൈഃ സ്തുഷ്ടുവാം സസ്തനൂഭിർ വ്യശേമ ദേവഹിതം യദായുഃ സ്വസ്തിന ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തിനഃ പൂഷാവിശ്വവേദാഃ സ്വസ്തിനസ്താർക്ഷ്യോ അരിഷ്ട നേമിഃ സ്വസ്തിനോബൃഹസ്പതിർദധാതു.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ദേവന്മാരെ, ഞങ്ങൾ കാതുകളാൽ ശുഭം ശ്രവിക്കുമാറാകട്ടെ. കണ്ണുകൾ കൊണ്ട് മംഗള ദർശിക്കട്ടെ. ബലിഷ്ഠങ്ങളായ അംഗങ്ങളാൽ നിങ്ങളെ സ്തുതിക്കാനിടവരട്ടെ. അങ്ങനെ ദേവന്മാർ ഞങ്ങൾക്ക് നിശ്ചയിച്ചിട്ടുള്ള ആയുസ്സു മുഴുവനും ഞങ്ങൾ അനുഭവിക്കട്ടെ. കീർത്തിമാനായ ഇന്ദ്രൻ ഞങ്ങൾക്ക് മംഗളമരുളട്ടെ സർവജ്ഞനായ പൂഷ ഞങ്ങളള്ക്ക് മംഗളം പ്രദാനം ചെയ്യട്ടെ. അപ്രതിരോധ്യഗതിയായ ഗരുഡൻ ഞങ്ങൾക്ക് മംഗളം തരട്ടെ. ബൃഹസ്പതി ഞങ്ങൾക്ക് നന്മകൈ വരുത്തട്ടെ.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഹരി ഓം നമസ്തേ ഗണപതായേ ത്വമേവ പ്രത്യക്ഷം തത്ത്വമസി. ത്വമേവ കേവലം കർത്താസി. ത്വമേവ കേവലം ധർത്താസി. ത്വമേവ കേവലം ഹർത്താസി. ത്വമേവ സർവം ഖല്വിദം ബ്രഹ്മാസി. ത്വം സാക്ഷാ ദാത്മാസി. നിത്യം ഋതം, വച്മി, സത്യം, വച്മി.

ഹരി ഓം ഭഗവാൻ ഗണപതിക്ക് നമസ്കാരം. അങ്ങുതന്നെയാണ് കർത്താവും ധർത്താവും കർത്താവും അങ്ങുതന്നെയാണ് നിത്യനും ആത്മ സ്വരൂപനും ഞാൻ ഋതം പറയുന്നു.

2. അവ ത്വം മാം, അവ വക്താരം അവ ശ്രോതാരം. അവദാതാരം, അവധാതാരം, അവാനുചാനമവശിഷ്യം, അവ പശ്ചാത്താത്, അവ പുരസ്താത്, അവ ചോത്തരാനത്താത്, അവ ദക്ഷിണാത്താത് അവ ചോർധ്വാത്താത്, അവാധരാത്താത്, സർവതോ മാം പാഹി, പാഹി സമന്താത്.

അങ്ങ് എന്നെ രക്ഷിച്ചാലും വക്താവിനെ രക്ഷിച്ചാലും ശ്രോതാവിനെ ദാതാവിനെയും ധാതുവിനെയും അനൂചാനനെയും ശിഷ്യനെയും രക്ഷിച്ചാലും പശ്ചിമ ഭാഗത്തുനിന്നും പൂർവഭാഗത്തുനിന്നും ഉത്തര ഭാഗത്തുനിന്നും എന്നെ രക്ഷിക്കുക. മുകളിൽ നിന്നും താഴെനിന്നും എന്നെ രക്ഷിക്കുക. എല്ലാ ഭാഗത്തുനിന്നും എന്നെ രക്ഷിക്കുക.

I K

3. ത്വം വാങ്മയസ്ത്വം ചിന്മയഃ ത്വമാനന്ദമയസ്ത്വം ബ്രഹ്മമയഃ ത്വം സച്ചിദാനന്ദാദ്വിതീയോ f സി ത്വം പ്രത്യക്ഷം ബ്രഹ്മാസീ. ത്വം ജ്ഞാനമയോ വിജ്ഞാന മയോ fസി.

അങ്ങ് വാങ്മയനും ചിന്മയനും ആനന്ദമയനും ആണ്. അങ്ങ് ബ്രഹ്മമയവും സച്ചിദാനന്ദസ്വരൂപവും ഏകനും അദ്വി തീയനുമാണ്. അങ്ങുതന്നെയാണ് ജ്ഞാനവിജ്ഞാനമയനും പ്രത്യക്ഷമായ ബ്രഹ്മവും.

4. സർവം ജഗദിദം ത്വത്തോ ജായതേ സർവം ജഗദിദം ത്വത്തസ്തിഷ്ഠതി. സർവ്വം ഇഗദിദം ത്വയി പ്രത്യേതിഃ ത്വം ഭൂമിരാപേfനലോfനിലോ നഭഃത്വ്യു ചത്വാരി വാക് പദാനിഃ ത്വം ഗുണത്രയാതീതഃ ത്വം കാലത്രയാതീതഃ ത്വം ദേഹത്രയാതീതഃ ത്വം മൂലാധാരസ്ഥിതോ fസി നിത്യം. ത്വംശക്തി ത്രയാത്മകഃ ത്വഃ യോഗിനോധ്യായന്തി നിത്യം ത്വം ബ്രഹ്മാ, ത്വം വിഷ്ണുസ്ത്വം രുദ്രസ്തമിന്ദ്രസ്തമ ഗ്നിസ്ത്വം വായുസ്ത്വം സൂര്യസ്ത്വം ചന്ദ്രമാസ്ത്വം. ബ്രഹ്മഭൂർഭൂവസുവരോം.

ഈ ജഗത്തോല്ലാം അങ്ങിൽ നിന്നുണ്ടാകുന്നു. ലോക മെല്ലാം അങ്ങിൽ സ്ഥിതി ചെയ്യുന്നു. ഈ ലോകം അങ്ങിൽ വിലയം പ്രാപിക്കുന്നു. സകലലോകവും അങ്ങുതന്നെ അങ്ങു പൃഥിയും, ജലവും, അഗ്നിയും, വായുവും, ആകാശവും ആണ്. നാലു വാക്പദങ്ങളും അങ്ങാണ്. അങ്ങ് ഗുണത്രയാ തീതനാണ്; കാലത്രയാതീതനാണ്;കാലത്രയാതീതനാണ്. ദേഹത്രയാതീതനാണ് എന്നും അങ്ങ് മൂലാധാരസ്ഥിതനായി ഭവിക്കുന്നു. അങ്ങ് ശക്തിത്രയാത്മകനാണ്.യോഗികൾ നിത്യം അങ്ങയെ ധ്യാനിക്കുന്നു. അങ്ങ് ബ്രഹ്മാവും, വിഷ്ണുവും, രുദ്രനും, ഇന്ദ്രനും, അഗ്നിയും, വായുവും, സൂര്യനും, ചന്ദ്രനുമാണ്. ഭുഃഭുവഃ സ്വഃ രൂപത്തിലുള്ള മൂന്നു ലോകവും ഓങ്കാരസ്വരൂപമായ പരബ്രഹ്മവും അങ്ങാകുന്നു.

5. ഗണാദിം പൂർവ മുച്ചാര്യ വർണ്ണാദിം തദനന്തരം
അനുസ്വാരചഃ പരതര അർദ്ധേന്ദുലസിതം തഥാ
താരേണയുക്തമേതദേവ മനുസ്വരൂപം.

ആദ്യ 'ഗ' എന്നുച്ചരിച്ച് 'അ' എന്നുച്ചരിക്കണം. അതിനു ശേഷം അനുസ്വാരം ഉച്ചരിക്കണം. ഇപ്രകാരം അനുസ്വാര ത്താൽ അലംകൃതമായ 'ഗം' തന്നെയാണ് അങ്ങയുടെ ബീജമ ന്ത്രസ്വരൂപം. എന്തെന്നാൽ അർദ്ധചന്ദ്ര രൂപത്തിൽ ഓം കാരം അവരുർദ്ധമാണല്ലോ.

6. ഗകാരഃ പൂർവരൂപം അകാരോമധ്യമരൂപം അനുസ്വാരശ്ചാന്ത്യരൂപം ബിന്ദുരുത്തരരൂപം. നാദഃ സന്ധാനം സംഹിതാ സന്ധിഃ സൈഷാ ഗണേശീ വിദ്യാ ഗണക ഋഷിഃ നിചൃദ്ഗായത്രീഛന്ദഃ ശ്രീമഹാ ഗണപതിർ ദേവതാ ഓം ഗംഗണപതായേ നമ ഏക ദന്തായ വിദ്മഹേ വക്രതുണ്ഡായ ധീമഹി. തന്നോ ദന്തീ പ്രചോദയാത്.

ഗകാരം പൂർവരൂപവും അകാരം മധ്യമരൂപവും അനു സ്വാരം അന്ത്യരൂപവും ബിന്ദു ഉത്തരരൂപവുമാകുന്നു. നാദം സന്ധാനവും സംഹിത സന്ധിയുമാകുന്നു. ഇതാണ് ഗണേശ വിദ്യു. ഇതിന്റെ ഋഷി ഗണകനും ഛന്ദസ്സ് നിചൃദ്ഗായത്രിയും ദേവത മഹാഗണപതിയുമാണ്. ഓം ഗണപതായേ നമ ഏകദന്തായ വിദ്മഹേ വക്രതുണ്ഡനെ ഞങ്ങൾ ധ്യാനി ക്കുന്നു. ഗജാനനൻ നമുക്ക് പ്രേരണയാൽ നൽകട്ടെ ഇതാണ് ഗണേശ ഗായത്രി.

7. ഏകദന്തം ചതുർഹസ്തം പാശമങ്കുശ ധാരിണം
അഭയം വരദം ഹസ്തൈർ ബിദ്രാണം
മൂഷക ധ്വജം

8. രക്തം ലംബോദരം ശൂർപ്പസുകർണ്ണം
രക്തവാ സസം
രക്തഗന്ധാനുലിപ്താംഗംരക്തപുഷ്പൈഃ
സുപൂജിതം
ഭക്താനുകമ്പിനം ദേവം ജഗത് കാരണമച്യുതം
ആവിർഭൂതം ച സൃഷ്ട്യാദൗ പ്രകൃതേഃ
പുരുഷാത്പരം
ഏവം ധ്യായതി യോ നിത്യം സ യോഗീയോ
ഗിനാം വര.

ഏകദന്തനും, ചതുർഹസ്തനു, പാശാങ്കുശധാരിയും, ഹസ്തങ്ങളിൽ അഭയവരമുദ്ര ധരിച്ചവനും, ലംബോദരനും, രക്തവർണ്ണനും, മൂഷക ധ്വജന്തമുറം പോലെ വലിയ ചെവിയു ള്ളവനും, രക്താംബരധാരിയും, രക്തചന്ദനം പൂശിയവനും, രക്തപുഷ്പങ്ങളാൽ അലംകൃതനും, ഭക്താനുകമ്പിയും, വിശ്വത്തിന് കാരണഭൂതനും, നാശരഹിതനും സൃഷ്ടിക്കട്ടെ. ആരംഭത്തിൽ തന്നെ ഉണ്ടായവനും പ്രകൃതിപുരുഷാതീതനും ആയ ശ്രീഗണേശനെ നിത്യം ചിന്തിക്കുന്ന യോഗി സർവയോ ഗികളിലും വെച്ച് ശ്രേഷ്ഠനായിത്തീരുന്നു.

10. തമോ വാതപതയേ നമോ ഗണപതയേ നമോ
ഗണപതയേ നമഃ
പ്രഥമപതയേ നമസ്തേസ്തു
ലംബോ ദരാ യൈകദന്തായ വിഘ്ന വിനാശിനേ
ശിവസുതായ ശ്രീവരദമൂർത്തയേ നമോ നമഃ

വാതപതിക്ക് നമസ്കാരം ഗണപതിക്ക് നമസ്കാരം പ്രഥമ പതിക്ക് നമസ്കാരം. ലംബോദരന് നമസ്കാരം ഏകദന്ത് നമസ്കാരം വരദമൂർത്തിയായ ഗണേശന് നമസ്കാരം. ശിവപുത്രന് നമസ്കാരം. വരദമൂർത്തിക്ക് നമസ്കാരം.

11. ഏതദഥർവശിരോ യോ ധീതേ സ ബ്രഹ്മഭൂയായ കല്പതേ.സസർവ വിഘ്നൈ. ന ബാധ്യതേ സസർവതഃ സുഖമേധതേ സപഞ്ചമഹാ പാതകോപ പാതകാത് പ്രമുച്യതേ. സായമധീയാനോ രാത്രി കൃതം പാപം നാശതി. സായം പ്രാതഃ പ്രയുഞ്ജാനേ, അപാപോ ഭവതി. ധർമ്മാർത്ഥ കാമമോക്ഷം ച വിന്ദതി.

N P

അഥർവ ശിരസ്സാണിത്. ഇത് അധ്യായനം ചെയ്യുന്നവൻ ബ്രഹ്മ പ്രാപ്തിക്ക് അധികാരിയാകുന്നു.അവന് യാതൊരു വിധമായി വിഘ്നവും ബാധകമല്ല. അവൻ സർവത്ര സുഖി യാകുന്നു. പഞ്ചമഹാപാതകങ്ങളിൽ നിന്നും ഉപപാതകങ്ങ ളിൽ നിന്നും അവൻ മുക്തനാകുന്നു. വൈകിട്ട് ഇത് അധ്യയ നം ചെയ്താൽ പകലത്തെ പാപം തീരും. പ്രഭാതത്തിൽ ചൊല്ലിയാൽ രാത്രി ചെയ്ത പാപം നശിക്കും പ്രഭാതത്തിലും സന്ധ്യക്കും ജപിച്ചാൽ പാപ രഹിതനാകും ഇതു ചൊല്ലു ന്നവർക്കു ധർമ്മാർത്ഥകാമമോക്ഷങ്ങൾ നാലും ലഭിക്കുന്നു.

12. ഇദ മഥർവശീർഷമശിഷ്യായ ന ദേയം യോ യദി മോഹാത് ദാസ്യതി സഃപാപീയാൻ ഭവതിഃ

ശിഷ്യനല്ലാത്തവന് ഈ അഥർവശിരോ മന്ത്രം ദാനം ചെയ്യരുത്. ഉത്തമ ശിഷ്യനേ കൊടുക്കാവൂ. മോഹാവേശ ത്താൽ അങ്ങനെ ചെയ്യുന്നവൻ പാപിയായിത്തീരുന്നു.

13. സഹസ്രാവർത്തനാദ്യം യം കാമമധീതേ തം തമനേന സാധയേത് അനേന ഗണപതിമഭിഷിഞ്ചതി സ വാഗ്മീ ഭവതി, ചതുർത്ഥ്യാമനശ്നൻ ജപതി സ വിദ്യാവാൻ ഭവതി. ഇത്യഥർത്ഥ്യാമനശ്നൻ ജപതി സ വിദ്യാവാൻ ഭവതി. ഇത്യഥർവണവാക്യം ബ്രഹ്മാദ്യാ ചരണം വിദ്യാത്. ന ബിഭേതി കദാചനേ. യോദൂർവാങ്കുരൈർയജതി സവൈശ്രവണോപമോ ഭവതി. യോലാജൈർയജതി സ യശോവാൻ ഭവതി. സമേധാവാൻ ഭവതി. യോ മോദക സഹ സ്രേണ യജതി സവാഞ്ചിതത ഫലവാവാപ്നോതി യഃ സാജ്യസമിദ്ഭിയജതി സസർവംലഭതേ. സർവം ലഭതേ അഷ്ഠന ബ്രാഹ്മണൻ സമൃഗ്ഗ്രാഹയിത്വാ സൂര്യവർച്ചസ്വി ഭവതി സൂര്യഗ്രഹേണ മഹാനദ്യാം പ്രതിമാ സന്നിധൗ വാ ജപ്ത്വാസിദ്ധമന്ത്രേ ഭവതിഃ മഹാദോഷത് പ്രമുച്യതേ. സർവവിദ്ഭവതി. സസർ വവിദ് ഭവതി. യഏവംവേദേത്യപനിഷത്. ഹരി ഓം തത് സത്.

ആയിരം ഉരു ഈ മന്ത്രം ജപിക്കുന്ന പക്ഷം സകല ആഗ്രഹങ്ങളും സാധിക്കുന്നു. ഈ മന്ത്രത്താൽ ഗണപതിക്ക് അഭിഷേകം ചെയ്താൽ അവൻ വാഗ്നിയാകും, ചതുർത്ഥീ ദിവസം ഉപസവസിച്ച് ഈ മന്ത്രം ജപിക്കുന്നവൻ പണ്ഡിതനാകുമെന്ന് അഥർവണമുനി പറയുന്നു. ഈ മന്ത്രം ജപിച്ച് തപസ്സ് ചെയ്താൽ അവന് ഭയമുണ്ടാകില്ല. കറുക കൊണ്ട് ഇതുപയോഗിച്ച് ഗണപതിക്ക് യജ്ഞം ചെയ്യുന്നവൻ കുബേരനൊപ്പം ധനവാനാകും ലാക്ഷകൊണ്ട് യാഗം ചെയ്താൽ യശസ്വിയാകും. ആയിരം മോദകം കൊണ്ട് ഹോമം നടത്തിയാൽ ആഗ്രഹിച്ച കാര്യം സാധിക്കും. നെയ്യും ചമതയും കൊണ്ടായാൽ സകലസിദ്ധിയും ഉണ്ടാകും എട്ടു ബ്രാഹ്മണരെ ഈ മന്ത്രം യഥാവധി പഠിപ്പിച്ചാൽ അവൻ സൂര്യതുല്യം തേജസ്വിയാരും. സൂര്യഗ്രഹണ ഘട്ടത്തിൽ ഏതെങ്കിലും മഹാനദിയുടെയോ, വിഗ്രഹത്തിന്റെയോ അടുത്തിരുന്ന് ഈ മന്ത്രം ജപിച്ചാൽ മന്ത്രസിദ്ധി കൈവ രുന്നു. ഇങ്ങനെ അനുഷ്ഠിക്കുന്ന സാധകൻ എല്ലാ വിഘ്നങ്ങളിൽ നിന്നും വിമുക്തനാകുന്നു. ഇങ്ങനെ അറിയുന്നവൻ സർവജ്ഞനാകുന്നു. ഇങ്ങനെ ഉപനിഷത്ത്.

ഗണപത്യോപനിഷത്ത് സമാപിച്ചു.



# ഗരുഡോപനിഷത്ത്

**ശാന്തിപാഠം**

ഓം. ഭദ്രം കർണ്ണേഭിഃ ശൃണയാമ ദേവാ ഭദ്രംപ ശ്യേമാക്ഷഭിർര്യ ജത്രാഃ സ്ഥിരൈരംഗൈ*ƒ*സ്തു ഷ്ടുവാംസ സ്തനൂഭിർവ്യശേമ ദേവഹിതം യദായുഃ സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തി നഃ പൂഷാ വിശ്വവേദാഃ സ്വസ്തിനസ്താർക്ഷ്യോ അരിഷ്ടനേമിഃ സ്വസ്തിനോ ബൃഹസ്പതിർദ ധാതു. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

ദേവന്മാരെ, ഞങ്ങൾ കാതുകൾകൊണ്ട് ശുഭം കേൾക്കു മാറാകണേ. കണ്ണുകൾ കൊണ്ട് മംഗളമായതുകാണുവാനിട വരണേ. ബലിഷ്ഠങ്ങളായ അംഗങ്ങൾ കൊണ്ട് നിങ്ങളെ സ്തുതിച്ചു കൊണ്ട് ദേവന്മാർ ഞങ്ങൾക്ക് നിശ്ചയിച്ചിട്ടുള്ള ആയുസ്സ് അനുഭവിക്കാനിടയാകണേ. അതികീർത്തിമാനായ ഇന്ദ്രൻ ഞങ്ങൾക്ക് നന്മ ചെയ്യണേ. സർവജ്ഞനായ പുഷാവ് ഞങ്ങൾക്ക് നന്മ ചെയ്യണേ. സർവജ്ഞനായ പുഷാവ് ഞങ്ങൾക്ക് നന്മ ചെയ്യണേ. സർവജ്ഞനായ പുഷാവ് ഞങ്ങൾക്ക് മംഗളമരുളണേ. അപ്രതിരോധഗതിയായ ഗരുഡൻ ഞങ്ങൾക്ക് മംഗളം പ്രദാനം ചെയ്യണേ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

I K

1. ഹരി ഓം. ഗരുഡബ്രഹ്മ വിദ്യാം പ്രവക്ഷ്യാമി. യാം| ബ്രഹ്മാ വിദ്യാം നാരദായ പ്രോവാച. നാരദോ | ബൃഹദ്സേനായ ബൃഹദ് സേനഃ ഇന്ദ്രായ ഇന്ദ്രോ ഭരദ്വാജായ ഭരദ്വാജോ ജീവത്കാമേഭ്യഃ ശിഷ്യേ ഭ്യഃ പ്രായച്ഛത്!! അസ്യാം ശ്രീ മഹാഗരുഡ ബ്രഹ്മവി- ദ്യായാഃ ബ്രഹ്മാ ഋഷിഃ ഗായത്രീ ഛന്ദ ശ്രീഭഗവാൻ | മഹാഗരുഡോ ദേവതാ. ശ്രീ മഹാഗരുഡ പ്രിത്യർത്ഥേ |

മമ സകല വിഷവിനാശനാർത്ഥേ ജപേ വിനിയോഗഃ

ഓം നമോ ഭഗവതേ അംഗുഷ്ഠാഭ്യാം നമഃ |

ശ്രീ മഹാ ഗരുഡായ തർജ്ജനീഭ്യാം സ്വാഹം പക്ഷീന്ദ്രായ |

മധ്യമാംഭ്യാം വഷ്ട്, ശ്രീ വിഷ്ണു വല്ലഭായ അനാമി കാഭ്യാം |

ഹും, ത്രൈലോക്യപരിപൂജിതായ കനിഷ്ഠികാഭ്യാം| വൗഷ്ട്. ഉഗ്രഭയങ്കരകാലാനലരൂപായ കരതലകര | പൃഷ്ഠാഭ്യാംഫട്. ഏവം ഹൃദയാദിന്യാസഃ | ദുർഭുവസ്വരോ മിതി ദിഗ്ബന്ധഃ

ഹരി ഓം. ഗരുഡനെ സംബന്ധിക്കുന്ന ബ്രഹ്മ വിദ്യ പറയാം. ഈ വിദ്യ ബ്രഹ്മാവ് നാരദനും, നാരദൻ ബൃഹത് സേനനും, ബൃഹത് സേനൻ ഇന്ദ്രനും, ഇന്ദ്രൻ ഭരദ്വാജനും, ഭരദ്വാജൻ ജീവത്കാമാശിഷ്യന്മാർക്കും ഉപദേശിച്ചു കൊടുത്തു. ഈ മഹാഗരുഡ ബ്രഹ്മ വിദ്യയുടെ ഋഷി ബ്രഹ്മാവും ഛന്ദസ്സ് ഗായത്രിയുമാകുന്നു. ദേവത ശ്രീഭഗവാൻ മഹാഗരുഡൻ, ഗരുഡനെ പ്രീതിക്കുന്നതിന് എന്റെ സകല വിധ വിശ നാശത്തിനായും ജപിക്കാനും വിനിയോഗിക്കുന്നു.

താഴെ എഴുതിയിട്ടുള്ള മന്ത്രങ്ങൾ കൊണ്ടു അംഗന്യാസനം ചെയ്യണം.

ഓം നമോ ഭഗവതേ ........ അംഗുഷ്ഠായ നമഃ

ശ്രീമഹാഗരുഡായ ............. തർജനീഭ്യാം സ്വാഹാ.

പക്ഷീന്ദ്രാ ............ മധ്യമാഭ്യാം വഷട്.

ശ്രീവിഷ്ണുവല്ലഭായ ....... അനാമികാഭ്യാംഹും.

ത്രൈലോക്യപരിപൂജിതായ .... കനിഷ്ഠികാഭ്യാം വൗഷട്.

ഉഗ്രഭയങ്കര കാലാനല രൂപായഃ .......... കരതല കര പൃഷ്ഠാഭ്യാം ഫട്

ഇതേ പ്രകാരം ഹൃദയം ശിരസ്സ് ശിഖ കവചം നേത്രം എന്നിവയാൽ ന്യാസം ചെയ്ത് വൗഷട് ചെയ്യണം. ഭൂർഭൂവ സ്വരോം കൊണ്ട് ദിഗ്ബന്ധനവും ചെയ്യണം.

### ധ്യാനം

1. സ്വസ്തികോ ദക്ഷിണം പാദം വാമ പാദം തു കുഞ്ചിതം |
   പ്രാഞ്ജലീകൃതദോർയുഗ്മം ഗരുഡം ഹരി വല്ലഭം

2. അനന്തോ വാമ കടകോ യജ്ഞസൂത്രം തു വാസുകിഃ |
   തക്ഷകഃ കടിസൂത്ര തു ഹാരഃ കാർക്കോട ഉച്യതേ
3. പദ്മോ ദക്ഷിണ കർണ്ണേ തു മഹാപദസ്തു വാമകേ |
   ശംഖഃ ശിരഃ പ്രദേശതു ഗുളികസ്തു ഭുജാന്തരേ
4. പ്രൗഢകാളികനാഗാഭ്യാം ചാമരാഭ്യം സുവീജിതം|
   ഏലാപുത്കനാഗാദ്യൈഃ സേവ്യ മാനം മുദാന്വിതം
5. കപിലാക്ഷം ഗുരുത്മന്തം സുവർണ്ണ സദൃശ പ്രഭം |
   ദീർഘബാഹും ബൃഹത് സ്കന്ധം നാഭാരണ ഭൂഷിതം
6. ആജാനുതഃ സുവർണ്ണാഭമാകണ്ഠോ സ്തുഹിനഃ പ്രദം |
   കുങ്കുമാരുണ മാകണ്ഠം ശതചന്ദ്രനിഭാനനം
7. നീലാഗ്രനാസികാ പക്ത്രം സമുഹച്ചാരു കുണ്ഡലം |
   ദംഷ്ടാകരാളവദനം കിരീടമകുടോജ്ജ്വലം
8. കുങ്കുമാരുണ സർവാംഗം കന്ദേന്ദുധവളാനന്ദം |
   വിഷ്ണുവാഹന മസ്തുഭ്യം ക്ഷേമം കുരു സദാമമ

മുകളിൽ കൊടുത്ത ധ്യാനശ്ലോകങ്ങൾ ഗരുഡനെ ധ്യാനിച്ചുകൊണ്ട് ശ്രദ്ധയോടെ ചൊല്ലേണ്ടതാണ്.

9. ഏവം ധ്യായേത് ത്രിസന്ധ്യാസു ഗരുഡം നാഗഭൂഷണം |
   വിഷം നാശയതേ ശീഘ്രം തുലരാശിമിവാനലഃ

ഇങ്ങനെ മൂന്നു സന്ധ്യകളിലും ഗണ ഭൂഷണനായ ഗരുഡനെ ധ്യാനിക്കുക. അഗ്നിപഞ്ഞിക്കെട്ടിനെയെന്ന പോലെ അത് സർവ വിഷങ്ങളേയും ശമിപ്പിക്കും.

### മന്ത്രം

ഓം നമോ ഭഗവതേ ശ്രീമഹാഗരുഡായ പക്ഷീന്ദ്രായ വിഷ്ണുവല്ലഭായ ത്രൈലോക്യപരിപൂജിതായ ഉഗ്രഭയങ്കര കാലാനലരൂപായ വജ്രനഖായ വജ്രതുണ്ഡായ, വജ്രദന്തായ, വജ്രദംഷ്ട്രായ, വജ്രപുച്ഛായ, വജ്രപക്ഷാലക്ഷിതശരീരായ ഓമീകേ ഹ്യേഹി ശ്രീമ ഹാഗരുഡാ പ്രതിശാസനാസ്മിന്നാവിശ. വിശദുഷ്ടാനാം വിഷം ദൂഷയ ദൂഷയ സ്പൃഷ്ടാനാം. നാശയ നാശയ, ദന്ദ ശൂ കാന്നം വിഷം താരയ താരയ. പ്രലീനം വിഷം പ്രണാശയ, പ്രണാശയ, സർവ വിഷം നാശയാ, നാശയാ, ഹന, ഹന, ദഹ ദഹ, പച പച ഭസ്മീകുരു ഭസ്മീകുരു, ഹും ഫട്, സ്വാഹാ. ചന്ദ്രമണ്ഡലസാങ്കാശ, സൂര്യമണ്ഡല മുഷ്ടിക പൃഥ്വീമണ്ഡല ശുഭ്രാംഗ ശ്രീമഹാഗരുഡായ വിഷം ഹര ഹര ഹും ഫട് സ്വാഹാ, ഓം ക്ഷിപസ്വാഹാ ഓം. സചരതി സചരതി തത്കാരി മത്കാരി വിഷാണാം പ്രവിഷരൂപിണി വിഷദൂഷിണി വിഷശോഷിണി, വിഷനാ

N P

ശിനി, വിഷഹാരിണി, ഹതം വിഷം നഷഅടം വിഷ മന്തഃ പ്രലീനം വിഷം പ്രനഷ്ഠം വിഷം ഹതം തേ ബ്രഹ്മണാ വിഷം ഹതമിന്ദ്രസ്യ വദ്രേണ സ്വാഹാ.

ഓം നമോ ഭഗവതേ മഹാഗരുഡായ. വിഷ്ണു വാഹനായ ത്രൈലോക്യ പരിപൂജിതായ, വജ്രനഖവ ജ്രതുണ്ഡായ വജ്രപക്ഷാലംകൃത ശരീരായ ഏഷ്യേ ഹി, മഹാഗരുഡവിഷം ഛിന്ധി, ച്ഛിന്ധി, ആവേശയാ വേശയ ഹും ഫട് സ്വാഹാ. സുപർണ്ണോസി ഗരുഡാ ത്മൻ ത്രിവൃത്തേ ശിരോഗായത്രം ചക്ഷുസ്തോമ ആത്മാ സാമതേ തനൂർ വാമദേവ്യം ബൃഹദ്രഥാന്തരേ പക്ഷൗ യജ്ഞായജ്ഞിയം പുച്ഛം, ഛന്ദാംസ്യാഗാനി, ധാഷ്ണിയാ ശഫാ യജുംഷി നാമ; സുപർണ്ണോ ƒസി ഗരുത്മാൻദിവം, ഗച്ഛസുവഃ പത ഓമീം, ബ്രഹ്മ വിദ്യാ മമാവാസ്യയാം പൗർണമാസ്യാ. പുരോവാച. സചരതി സചരതി തത്കാരീ മത്കാരീ വിഷനാശിനീ, വിഷദൂ ഷിണീ, വിഷഹാരിണീ, ഹതം വിഷം നഷ്ടം വിഷം പ്രനഷ്ടം വിഷം ഹതമിന്ദ്രസ്യ വജ്രേണ വിഷം ഹതം തേ ബ്രഹ്മണാ വിഷമിന്ദ്രസ്യ വജ്രേണ സ്വാഹാ.

തതസ്ത്രയം യദ്യനന്ത കദൂതോ ƒസി
യദിവാന ന്തകഃ |
സ്വയം സചരതി സചരതി തത് കാരീമത്കാരീ |
വിഷനാശിനി വിഷദൂഷിണീ ഹതം വിഷം നഷ്ടം |
വിഷം ഹതമിന്ദ്രസ്യ വജ്രേണ വിഷം ഹതം തേ |
ബ്രഹ്മണാ വിഷമിന്ദ്രസ്യ വജ്രേണ സ്വാഹ
യദി വാസുകി ദൂതോ ƒസി യദി വാ വാസുകഃ
സ്വയം |
സചരതി സചരതി തത്കാരീ മത്കാരീ
വിഷനാശിനി |
വിഷദൂഷിണീ ഹതം വിഷം നഷ്ടം വിഷം ഹത
മാന്ദ്രസ്യ |
വജ്രേണ വിഷം ഹതം തേ ബ്രഹ്മണാ വിഷമിന്ദ്രസ്യ
വജ്രേണ സ്വാഹാ യദി വാ തക്ഷകഃ സ്വയം
സചരതി|
സചരതി തത്കാരീ മത്കാരീ വിഷനാശിനീ വിഷ
ദൂഷിണി ഹതം വിഷം നഷ്ടം വിഷം
ഹതമിന്ദ്രസ്യ |
വജ്രേണ വിഷം ഹതം ബ്രഹ്മണാ വിഷമിദ്രസ്യ
വജ്രേണ സ്വാഹാ.
യദി പദ്മക ഭൂതോസി യദി വാ പദ്മകഃ സ്വയം |
സചരതി സചരതി തത്കാരീ മത്കാരീ
വിഷനാശിനീ |
വിഷഭൂഷിണീ ഹതം വിഷം നഷ്ടം വിഷം |
ഹതമിന്ദ്രസ്യ വജ്രേണ വിഷം ഹതം തേ
ബ്രഹ്മണാ |
വിഷമിന്ദ്രസ്യ വജ്രേണ സ്വാഹാ.

യദികർക്കോടകദുതോ ƒസി യദി വാ
കർക്കോടകഃസ്വയം
സചരതി സചരതി തക്കാരീ മത്കാരീ വിഷനാശിനി
വിഷദൂണീ ഹതം വിഷം നഷ്ടം വിഷം
ഹതമിന്ദ്രസ്യ
വജ്റേണ വിഷം ഹതം തേ ബ്രഹ്മണാ വിഷമിന്ദ്രസ്യ
വജ്റേണ സ്വാഹാ.
യദി മഹാ പദ്മക ഭൂതോ ƒസി യദി വാ
മഹാപദ്മകഃ സ്വയം |
സ ചരതി സചരതി തത്കാരീ മത്കാരീ
വിഷനാശിനീ |
വിഷദൂഷിണി ഹതം വിഷം നഷ്ടം വിഷം |
ഹതമിന്ദ്രസ്യ വജ്രേണ വിഷം ഹതം തേ
ബ്രഹ്മണാ |
വിഷ മിന്ദ്രസ്യ വജ്രേണ സ്വാഹാ.
യദി ശംഖകദൂതോƒസി യദി വാ ശംഖകഃ സ്വയം
സ ചരതി സചരതി തത്കാരീ മത്കാരീ
വിഷനാശിനീ |
വിഷഭൂഷിണീ ഹതം വിഷം നഷ്ടം വിഷം
ഹതമിന്ദ്രസ്യ വജ്രേണ വിഷം ഹതം തേ
ബ്രഹ്മണ വിഷ മിന്ദ്രസ്യ വജ്രേണ സ്വാഹാ.
യദി ഗുളിക ദൂതോƒസി യദി വാ ഗുളികഃ സ്വയം |
സചരതി സചരതി തത്കാരീ മത്കാരീ
വിഷ നാശിനീ |
വിഷഭൂഷിണി വിഷഹാരിണീ ഹതം വിഷം നഷ്ടം
വിഷം ഹതമിന്ദ്രസ്യ വജ്രേണ വിഷം ഹതം തേ |
ബ്രഹ്മണാ വിഷമിന്ദ്രസ്യ വജ്രേണ സ്വാഹാ.
യദി പൗണ്ഡ്ര കാലികദൂതോƒസി യദി വാ
പൗണ്ഡ്ര |
കാലികഃ സ്വയം സചരതി സ ചരതി തത്കാരീ
മത്കാരീ വിഷനാശിനീ വിഷഭൂഷിണി വിഷ
ഹാരിണീ ഹതം |
വിഷം നഷ്ടം വിഷം ഹതമിന്ദ്രസ്യ വജ്രേണ വിഷം|
ഹതം തേ ബ്രഹ്ണാ വിഷ മിന്ദ്രസ്യ വജ്രേണ
സ്വാഹാ.
യദി നാഗക ദൂതോƒസി യദി വാ നാഗകഃ സ്വയം |
സചരതി സചരതി തത്കാരി മത്കാരി വിഷ |
നാശിനീ വിഷദൂഷിണീ വിഷഹാരിണീ ഹതം
വിഷം |
നഷ്ടം വിഷം ഹതമിന്ദ്രസ്യ വജ്രേണ വിഷം ഹതം|
തേ ബ്രഹ്മണാ വിഷമിന്ദ്രസ്യ വജ്രേണ സ്വാഹാ.
യദി ലൂതാനാം പ്രലൂതാനാം യദി വൃശ്ചികാനാം യദി|

ഘോടനാ കനാം യദി സ്ഥാവര ജംഗമാനാം സചരതി |

സചരതി തത്കാരി മത്കാരീ വിഷനാശിനീ വിഷ ദൂഷിണീ ഹതം വിഷം നഷ്ടം പിത്തം |

ഹതമിന്ദ്രസ്യ വജ്രേണ വിഷം ഹതം തേ ബ്രഹ്മണാ |

ഹതമിന്ദ്രസ്യേ വദ്രേണ സ്വാഹാ.

അനന്ത വാസുകി തക്ഷക കാർക്കോടക പദ്മക മഹാപദ്മക |

ശംഖക ഗുളിക പൗണ്ഡ്രകാലിക നാഗക ഇതേഷാം |

ദിവ്യാനാം മഹാനാഗാനാം മഹാനാഗാദി രൂപാണാം|

വിഷതുണ്ഡാനാം വിഷദന്താനാം വിഷ ദംഷ്ട്രാണാം. വിഷാംഗാനാം വിഷപുച്ഛാനാം വിശ്വ ചാരാണാം |

വൃശ്ചികാനാം ലൂതാനാം മൂഷികാനാം |

മുഷുകാണാം ഗൃഹ ഗൗളികാനാം ഗൃഹഗൗണി കാനാം ഗൃഹഹോധികാനാം ഘ്രണസാനാം |

ഗൃഹഗിരിഗഗഹ്വരകാലാനല വല്മീകോദ് ഭൂതാനാം |

പർണ്ണാനാം കാഷ്ടദാരു വൃക്ഷകോടാരസ്ഥാനം മൂലത്ഗ്ദാരു നിര്യാസപത്ര പുഷ്പഫലോദ് ഭൂതാനാം ദുഷ്ട കീട കപിശ്വാന മാർദജാരജുംബുക വ്യാഘ്ര വരാഹാണാം ജരായു ജാണ്ഡഃ ജാദ്ഭിജ്ജ സ്വേദ ജാനാം ശസ്ത്രബാണ സ്ഫോടവ്രണ മഹാവ്രണതൃ താനാം കൃത്രിമാണമാമന്യേഷാം ഭൂതവേതാള കുശ്മാ ണ്ഡപിശാച പ്രേത രാക്ഷസ യക്ഷ ഭയ പ്രദാനാം വിഷതുണ്ഡ ദംഷ്ടാണാം വിഷാംഗാനാം വിഷപു ച്ഛാനാം വിഷാണാം വിഷരൂപിണീ വിഷദൂഷിണീ വിഷശോഷിണീ വിഷനാശിനീ വിഷഹാരിണീ ഹതം വിഷം നഷ്ടം വിഷം അന്തഃപ്രലീനം വിഷം പ്രനഷ്ടം വിഷം ഹതം തേ ബ്രഹ്മണാ വിഷമിന്ദ്രസ്യ വജ്രേണ സ്വാഹാ.

എല്ലാ പ്രകാരത്തിലുള്ള വിഷബാധയും അകറ്റാനുത കുന്ന മന്ത്രമാണ് മുകളിൽ കൊടുത്തിട്ടുള്ളത്. ഭക്തിയോടെ ഇതു ജപിച്ച് വെള്ളമോതി ഒഴുക്കുകയോ ഭസ്മം ജപിച്ച് അത് പുരട്ടുകയോ ചെയ്യാം. ലളിതമാകയാൽ മന്ത്രങ്ങളുടെ അർത്ഥം പ്രത്യേകം എഴുതുന്നില്ല.

യ ഇമാം ബ്രഹ്മ വിദ്യാമമാവാ സ്വായാം പടേച്ഛൃണു|

യാദ്വാ യാവജ്ജീവം ന ഹിംസന്തി സർപ്പാ. അഷ്ടൗ |

ബ്രാഹ്മണാൻ ഗ്രയിത്വാ തൃണേന മോചയേത്. |

ശതം ബ്രാഹ്മണാൻ ഗ്രഹയിത്വാ ചക്ഷുഷാ മോചയേത്. |

സഹസ്രം ബ്രാഹ്മണാൻ ഗ്രാഹയിത്വാ മനസാ |

മോചയേത് സർപ്പാൻ ജലേ ന മുഞ്ചന്തി തൃണേ ന മുഞ്ചന്തി |

കാഷേഠന മുഞ്ചന്തീ ത്യാഗ ഭഗവാൻ ബ്രഹ്മേത്യു പനിഷത്. ഹരി ഓം തത് സത്.

ഈ ബ്രഹ്മ വിദ്യയെ അമാവാസി ദിവസം അധ്യയനം ചെയ്യുന്നവനെ ജീവിതം മുഴുവനും സർപ്പം കടിക്കുകയില്ല. എട്ടു ബ്രാഹ്മണർക്ക് ഉപദേശിച്ചാൽ തൃണം കൊണ്ടും നൂറു ബ്രാഹ്മണരെ പഠിപ്പിച്ചാൽ കണ്ണുകൾ കൊണ്ടും ആയിരം ബ്രാഹ്മണരെ പഠിപ്പിച്ചാൽ മനസ്സുകൊണ്ടും വിഷബാധയക റ്റുവാൻ സാധിക്കും.

ഗരുഡോപനിഷത്ത് സമാപിച്ചു.

# ഗർഭോപനിഷത്ത്

ഓം. സഹനാവവതു. സഹ നൗ ഭുനക്തു. സഹവീര്യം കരവാവഹ. തേജസ്വിനാവധീതമസ്തു മാ വിദ്വിഷാവഹൈ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മം ഞങ്ങളെ രണ്ടുപേരെയും രക്ഷിക്കട്ടെ. അത് ഞങ്ങൾ രണ്ടുപേരെയും പരിപാലിക്കട്ടെ. ഞങ്ങൾ രണ്ടുപേരും കഴിവുകൾ നേടട്ടെ. ഞങ്ങളുടെ അധ്യയനം തേജസ്വിയാകട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഓം. പഞ്ചാത്മകം പഞ്ച വർത്തമാനം ഷഡാശ്രയം ഷഡ്ഗുണ യോഗയുക്തം. തേ സപ്ത ധാതും ത്രിമലം ദ്വിയോനിം ചതുർ വിധാഹാരമയം ശരീരം ഭവതി. പഞ്ചാത്മകസമിതി. കസ്മാത് പൃഥിവീകാ ആപഃകിം തേജഃ കോ വായുഃകിമാ കാശമിത്യ സ്മിൻ പഞ്ചാത്മകേ ശരീരേ തത്ര യത് കഠിനം സാ പൃഥിവീ യദ്രവം താഃ ആപഃ യ ദൂഷ്ണം

I

തത്തേജഃ യത് സഞ്ചരതി സ വായുഃ യത് സുഷിത തദാകാശം ഇത്യുച്യതേ. അത്രപൃഥിവീ ധാരണേ ആപഃ പിണ്ഡീകരണേ തേജഃ പ്രകാശനേ വായുർ വ്യൂഹേന ആകാശമവകാശ പ്രദാനേ. പൃഥഗ് ശ്രോത്ര ശബ്ദോ പലബ്ധൗ ത്വക്സ്പർശേ ചക്ഷുഷീ രൂപേ ജീഹ്വാ രസനേ നാസികാ ഘ്രാണേ ഉപസ്ഥ ആനന്ദ നേ അപാനഃ ഉത്സർഗേ ബുധ്യാ ബുധ്യതി മനസാ സങ്കല്പയതി വാചാ വദതി.ഷഡാ ശ്രയമിതി കസ്മാത് മധുരാ മ്ലലവണതിക്തകടു കഷായ രസാൻ വിന്ദതീതി. ഷഡ്ജ ഋഷഭ ഗാന്ധാര മധ്യം പഞ്ചമ ധൈവത നിഷാദാ ശ്ചേതീഷ്ടാ നിഷ്ട ശബ്ദ സംജ്ഞാഃ പ്രണിധാനാ ദുശവിധ ഭവന്തി.

ഈ ശരീരം പഞ്ചാത്മകമാകുന്നു. അഞ്ചും വാർത്ത മാനങ്ങളും ആറാമത്തേത് ആശ്രയുക്തവുമാണ്. ആറു ഗുണങ്ങൾ ഏഴു ധാതുക്കൾ മൂന്നു ദോഷങ്ങൾ രണ്ടു യോനി കൾ ഇവ ചേർന്ന ശരീരം നാലു തരത്തിലുള്ള ആകാരങ്ങളാൽ പരിപുഷ്ടമാകുന്നു. പൃഥിവി, ജലം, വായു, ആകാശം, തേജസ്സ, ഇവ ചേരുന്നതിനാൽ പഞ്ചാത്മകമെന്നു പറയുന്നു. ഇവയിൽ കഠിനതത്വമാണ് പൃഥിവി; തരളതത്വം ജലം, ഉഷ്ണ മായത്, തേജസ്സ്, സഞ്ചരിക്കുന്നത് വായു, സുഷിരമാർന്നത് ആകാശം, ഈ തത്വങ്ങളുടെ സ്വഭാവം പറയാം. ധരിക്കുക എന്നതാണ് പൃഥിവിയുടെ തത്വം, ഒരിടത്താക്കുകയാണ് ജലം ചെയ്യുന്നത്; പ്രകാശം നൽകുന്ന തേജസ്സിന്റെ ധർമ്മം; പദാർത്ഥങ്ങളെ അതാതു നിലയിൽ ഉറപ്പിക്കുക, വായുവിന്റെ ധർമ്മം; ഇടനൽകുക ആകാശത്തിന്റെ ധർമ്മവും ഇന്ദ്രിയ ങ്ങളെ സംബന്ധിച്ചാണെങ്കിൽ ചെവി ശബ്ദം ഗ്രഹിക്കുന്നു; തൊലി ശബ്ദം അനുഭൂതമാക്കുന്നു; കണ്ണ് കാണിച്ചുതരുന്നു, നാക്ക് സ്വാദറിയിക്കു, മൂക്ക് മണം നൽകുന്നു. ഗുദം വിസർജ്ജനകർമ്മം ചെയ്യുന്നു. വാഗിന്ദ്രിയം സംഭാഷണം നടത്തുന്നു. മനസ്സ് ചിന്തിക്കുന്നു. ബുദ്ധി ജ്ഞാനം പ്രദാനം ചെയ്യുന്നു.

മധുരം, കയ്പ്, എരിവ്, പുളി, ഉപ്പ്, ഇങ്ങനെ ആറുരസങ്ങൾ ദേഹം ഉപയോഗപ്പെടുത്തുന്നു. ഷഡ്ജം, ഋഷഭം, ഗാന്ധാരം, മധ്യമം, ധൈവതം, നിഷാദം, ഇങ്ങനെ ഏഴു സ്വരങ്ങൾ, ഇഷ്ടവും, അനിഷ്ടവും പ്രണിധാകാരവും മേളിച്ച് ശബ്ദങ്ങൾ ആകർഷകമാകുന്നു.

2. ശുക്ലോ രക്തഃ കൃഷ്ണോ ദ്രൂമാ പ്രീതഃ കപില പാണ്ഡാര ഇതി സപ്തധാതുകമിതി കസ്മാത് യദാദേവദത്തസ്യ ദ്രവ്യാദിപി ഷയാ ജായതേ പരസ്പരം സൗമ്യ ഗുണത്വാത് ഷഡ്വിധോ രസോ രസാൻഛേണിത ശോണിതാന്മാസം മാംസന്മേഭോ മേദസഃ സ്നായവഃ സ്നായുഭ്യോ അസ്ഥീനി അസ്ഥഭ്യോമജ്ജാ മജ്ജാതഃ ശുക്രം ശുക്രശോ ണിതസംയോഗാ ദാവർത്തതേ ഗർഭോ ഹൃദി വ്യവസ്ഥാം നയതി ഹൃദയേന്തരാഗ്നി അഗ്നിസ്ഥാ നേ പിത്തം പിത്തസ്ഥാനേ വായു വായുതോ ഹൃദയം പ്രാജാപത്യാത് ക്രമാത്

K

ഏഴു നിറങ്ങളുണ്ട്. വെളുപ്പ്, ചുമപ്പ്, കറുപ്പ്, മഞ്ഞ, കപിലം, പാണ്ഡുരം, ധ്രൂമം ദേവദത്തൻ എന്നു പേരുള്ള ഒരുവന് ഭോഗ്യവിഷയങ്ങൾ ലഭിക്കുന്നു. അവന് ആറു രസങ്ങൾ ആസ്വദിക്കാൻ സാധിക്കുന്നു. വിവിധ പദാർത്ഥങ്ങളാൽ രസം ഉത്ഭൂതമാകുന്നു. രസത്തിൽ നിന്ന് രക്തം, രക്തത്തിൽ നിന്ന് മാംസം, മാംസത്തിൽ നിന്ന് മേദസ്സ്, മേദസ്സിൽ നിന്ന് സ്നായു, സ്നായുവിൽ നിന്ന് അസ്ഥി, അസ്ഥിയിൽ നിന്ന് മജ്ജ, മജ്ജയിൽ നിന്ന് ശുക്ലം ഇവ ഉണ്ടാകുന്നു. മനുഷ്യദേഹം ഈ ഏഴ് ധാതുക്കളാൽ രൂപംകൊളളുന്നു. പുരുഷന്റെ ശുക്ലവും സ്ത്രീയുടെ ശോണിതവും ചേർന്ന് ഗർഭമുണ്ടാകുന്നു. ഈ ധാതുക്ക ളെല്ലാം ഹൃദയസ്ഥങ്ങളാണ്. അവ തന്നെ അന്തരാഗ്നി നിർമ്മിക്കുന്നു. അഗ്നിയുടെ സ്ഥാനത്ത് പിത്തം നിലകൊള്ളു ന്നു. പിത്തത്തിന്റെ സ്ഥാനത്ത് വായു, വായുവിനാൽ ഹൃദയം പ്രവർത്തിക്കപ്പെടുന്നു.

3. ഋതുകാലേ സംപ്രയോഗാ ദേകരാത്രോഷിതം ബുദ്ബുദം ഭവതി അർദ്ധ മാസാഭ്യന്തരേ പിണ്ഡോ ഭവതി മാസാഭ്യന്തരേ കഠിനോ ഭവതി മാനദ്വയേന ശിരഃ സമ്പദ്യതേ മാസത്രയേണ പാദപ്രദേശോ ഭവതി അഥ ചതുർത്ഥേ മാ സേ ഗുല്ഫ ജഠര കടി പ്രദേശാഃ ഭവന്തി പഞ്ചമേമാസേ പൃഷ്ഠവംശോ ഭവന്തി ഷഷ്ഠേ മാസേ മുഖനാസികാസ്ഥി ശ്രോത്രാണി ഭവന്തി അഷ്ടമേ മാസേ സർവലക്ഷണ സമ്പൂർണ്ണോ ഭവതി പിതൂരേതോതിരേകാത് പുരുഷോ മാതൂ രേതോതി ശകാത് സ്ത്രീ ഉഭയോർബീജ തുല്യത്വാന്നപുംസ കോ ഭവതി വ്യാകുലിതമനസോ അന്ധാഖഞ്ജാ കുബ്ജാ വാമനാ ഭവന്തി അന്യോന്യ വായു പരിപീഡിത ശുക്ര ദ്വൈഷധ്യാർത്തനു സ്യാത്തതോ യുഗ്മാ പ്രജായന്തേ പഞ്ചാത്മകഃ സമർത്ഥഃ സമർത്ഥ പഞ്ചാത്മികാ ചേതസാ ബുദ്ധിർഗന്ധരസാദിജ്ഞാ നാക്ഷരാമേകാരംചിന്തയതീ തിതദേതദേകാ ക്ഷരം ജ്ഞാത്വാഷ്ടൗ പ്രൃതാ ഷോഡശ വികാരാ ശരീരേ തസ്യൈവ ദേഹിനാ അഥമാത്രാശിത പീതനാഡീസൂ ത്രഗതേന പ്രാണ ആപ്യായതേ അഥ നവമേ മാസി സർവലക്ഷണജ്ഞാനകരണ സംപൂർണ്ണോ ഭവതി പൂർവജാതി സ്മരതി ശുഭാ ശുഭം ച കർമ്മ വിദന്തി

ഋതു സമയത്ത് ഉചിതമായ രീതിയിൽ ഗർഭധാനം നടന്നാൽ ശുക്ല ശോണിതങ്ങൾ ഒരു രാത്രി കൊണ്ട് കലലമാകുന്നു. ഏഴു രാത്രി കൊണ്ട് ബുദ്ബുദമാകുന്നു. പതിനഞ്ചു ദിവസം കൊണ്ട് പിണ്ഡകാരമാകും. ഒരു മാസം തികയുമ്പോൾ കഠിനമായിത്തീരും രണ്ടുമാസം കൊണ്ട് തലയും മൂന്നുമാസം കൊണ്ട് കാലും ഉണ്ടാകും. നാലിൽ മുട്ടുകൾ വയറ് അര ഇവയുണ്ടാകുന്നു. അഞ്ചിൽ പൃഷ്ഠം നട്ടെല്ല്, ആറിൽ വായ് മൂക്ക്, ചെവി, കണ്ണുകൾ ഇവ ഏഴാം മാസത്തിൽ ജീവസ്പന്ദനത്തോടെ പുഷ്ടിപ്പെടുന്നു. എട്ടിൽ പരിപൂർണ്ണ ശരീരം രൂപംകൊള്ളുന്നു. ശുക്ലത്തിന്റെ അധിക തയിൽ സ്ത്രീപ്രജയുമാകുന്നു. രണ്ടും തുല്യമെങ്കിൽ നപുംസകമാകും. സംഭോഗാവസരത്തിലെ മനോവ്യാകുലത

N P

സന്താനം കൂനനോ മുടന്തനോ ബധിരനോ ആകാൻ കാരണ മാകുന്നു. വായുവിനാൽ ശുക്ല ശോണിതങ്ങൾ ഭേദിക്കപ്പെടു മ്പോൾ ഇരട്ടയും മറ്റും ഉണ്ടാകുന്നു. ക്രമേണ പഞ്ചേന്ദ്രിയങ്ങ ളുടെ വികാസവും ഗ്രഹണ ശക്തിയും ശിശുവിന് ലഭിക്കുന്നു. പ്രണവ ചിന്തനം സന്താനത്തിന്റെ ഉന്നതിക്ക് കാരണമായി ഭവിക്കുന്നു. മാതാവ് കഴിക്കുന്ന ഭക്ഷണത്തിൽ നിന്ന് രൂപം കൊണ്ട് വളരുന്ന ശിശു തൃപ്തി നൽകാൻ ഉതകുന്നു. ഒൻപ താം മാസത്തിൽ ശിശു ജ്ഞാനേന്ദ്രിയാദികൾ ചേർന്ന് പൂർണ്ണത പ്രാപിക്കും. അപ്പോൾ അതിന് പൂർവ ജന്മസ്മരണ യുണ്ടാകുന്നുണ്ട്. ശുഭാശുഭകർമ്മബോധം ശിശുവിനു ഉണ്ടാകുന്നുമുണ്ട്.

4. പൂർവയോനി സഹസ്രാണി ദൃഷ്ട്വാ ചൈവത തോ മയാ ആഹാരാ വിവിധ ഭുക്താ പീതാ നാനാവി ധാഃ സ്തനാ ജാതശ്ചൈവ മൃതശ്ചൈവ ജന്മവിധാഃ സ്തനാജാതശ്ചൈവ ജന്മ ചൈവ പുനഃ പുനഃ യന്മയാ പരിജനസ്യാർത്ഥേ കൃതം അഹോ ദുഃഖോദധൗ മഗ്നോന പശ്യാമി പ്രതിക്രിയാം കർമ്മാ ശുഭാശുഭം ഏകാകീ തേന ദഹ്യേഹം ഗതാസ്തേ ഫല ഭോഗിനഃ യദി യോന്യാ പ്രമുച്യേഹം തത് പ്രപദ്യേ മഹേശ്വരം തത് പ്രപദ്യേ നാരായണം അശുഭക്ഷയ കർത്താരാം ഫല മുക്തി പ്രദായകം യദിയോന്യാപ്രമുച്യേഹം തത് സാംഖ്യം യോഗമഭ്യസേ അശുഭ ക്ഷയ കർത്താരം ഫലമുക്തി പ്രദായകം യദിയോന്യാ പ്രമുച്യേഹം ധ്യായേ ബ്രഹ്മ സനാതനരഃ അഥ യോനി ദ്വാരം സംപ്രാപ്തോ യന്ത്രേണാപിധ്യമാനോ മഹതാ ദുഃഖേന ജാതമാത്ര സ്തു വൈഷ്ണവേന വായുനാ സംസ്പൃഷ്ട സ്തദാ ന സ്മരതി ജന്മമരണാനി ന ച കർമ്മ ശുഭാശുഭം വിന്ദതി

ആ ഘട്ടത്തിൽ വയറിൽ നിന്നു പുറത്തു വരാൻ തുടങ്ങുന്ന ജീവി താൻ പല ജന്മങ്ങൾ വഹിച്ചതായും ഭിന്ന യോനികളിൽ പെട്ടവരുടെ മുല കുടിച്ചതായും സ്മരിക്കുന്നു. പല പ്രവശ്യം ജനിച്ചു. പല പ്രാവശ്യം മരിച്ചു. അന്നത്തെ പല ശുഭാ ശുഭ കർമ്മങ്ങളും ഓർക്കുന്നു. ഏതായാലും ഞാനിപ്പോൾ ദുഃഖസമുദ്രത്തിൽ ആഴുകയാണ്. ഇതിൽ നിന്ന് കരകയറാനൊരു മാർഗ്ഗം കാണുന്നില്ല. വളർന്നാൽ എനിക്ക് സത്കർമ്മങ്ങൾ ചെയ്യണം. മഹേശ്വരനെ ശരണം പ്രാപി ക്കണം. വിഷ്ണുവിനെ ആശ്രയിക്കുകയും സാംഖ്യാദി യോഗ ങ്ങൾ തേടുകയും വേണം. ബ്രഹ്മ ജ്ഞാന ലബ്ധിക്കും ശ്രമിക്കേണ്ടതുണ്ട്. ഇങ്ങനെ പല ചിന്തയിലും ഞെരുങ്ങി ശിശു പുറത്തു വരുന്നു. എന്നാൽ ഭൂമിയിലെത്തുമ്പോൾ മായാജാലത്താൽ കഴിഞ്ഞതൊന്നും ഓർമ്മയില്ലാതാകുന്നു. താൻ ഗർഭത്തിൽ കിടന്ന കാര്യമെന്നല്ല ഒന്നും ഓർക്കാൻ കഴിയാത്ത നിലയിലാകുന്നു.

5. ശരീരമിതി കസ്മാത് അഗ്ന യോഹ്യത്ര ശ്രിയ ന്തേ ജ്ഞാനാഗ്നിർ ദർശനാഗ്നി കോഷ്ഠാഗ്നിരിതി തത്ര കോഷ്ഠാഗ്നിർനാമാ ശിത പീതളേ ഹ്യ ചോഷ്യം പചതി ദർശനാഗ്നീ രൂപാണാം ദർശനം കരോതി ജ്ഞാനാഗ്നി ശുഭാശുഭം ച കർമ്മ വിന്ദതി ത്രീണി സ്ഥാനാനി ഭവന്തി മുഖേ ആഹവനീയം ഉദരേ ഗാർഹപത്യോ ഹൃദിദക്ഷിണാഗ്നി ആത്മായജമനോ മനോ ബ്രഹ്മ ലോഭാദയഃ പശവോ ധൃതിർ ദീക്ഷാ സന്തോഷശ്ച ബുദ്ധീന്ദ്രിയാണി യജ്ഞ പത്രാണി ഹവീംഷി കർമ്മേന്ദ്രിയാണി ശിരഃ കപാലം കേശാ ദർഭാമുഖമന്തർ വേദി ചതുഷ്കപാലം ശിരഃ ഷോഡശ പാർശ്വദന്ത പടലാനി സപതോത്തരം മർമ്മശതം സാശീതി കം സന്ധി ശതം സനവകം സ്നായു ശതം സ്പത ശിരാശതാനി പഞ്ച മജ്ജാ ശതാനി അസ്ഥീനി ച ഹ വൈ ത്രീണിശതാനി ഷഷ്ഠീഃസാർദ്ധശ്ചസ്രോ രോമാണി കോല്യോ ഹൃദയം പലാന്യഷ്ടൗ ദ്വാദശ പലാ ജിഹ്വാ പിത്ത പ്രസ്ഥം കഫസ്യാശുകള കുഡുപം മേദപ്രസ്ഥൗ ദ്വാവനിയതം മൂത്ര പുരീഷമാ ഹാര പരിമാണത് പൈപ്പലാദം മോക്ഷ ശാസ്ത്രം പൈപ്പലാദം മോക്ഷശാസ്ത്രമിതി

ഈ ദേഹപിണ്ഡത്തെ ശരീരമെന്ന് എന്തുകൊണ്ട് പറയുന്നു?കാരണം, ഇതിൽ ജ്ഞാനാഗ്നി, ദർശനാഗ്നി ജഠരാഗ്നി ഇങ്ങനെ മൂന്ന് അഗ്നികൾ കുടികൊള്ളുന്നു. ദേഹത്തിൽ അഗ്നികൾക്കു മൂന്നു സ്ഥാനങ്ങൾ നീക്കിവെ ച്ചിട്ടുണ്ട്. മുഖത്ത് ആഹവനീയാഗ്നി ഉദരത്തിൽ ഗാർഹപ ത്യാഗ്നി ഹൃദയത്തിൽ ദക്ഷിണാഗ്നിയുംഈ ദേഹം യജ്ഞ സ്വരൂപമാകുന്നു ഇതിൽ ആത്മാവാണ് യജമാനൻ, മനസ്സ് ബ്രഹ്മാവ്, ലോഭാദികൾ ബലിമൃഗങ്ങൾ, ധൈര്യം സന്തോഷം തുടങ്ങിയവ ദീക്ഷകൾ ജ്ഞാനേന്ദ്രിയങ്ങൾ ഹവിസ്സ്, ശിരസ്സ്, കപാലം, കേശം ഇവ ദർഭ, മുഖം, അന്തർവേദി, ശിരസ്സ്, ചതുഷ്കപാലം, ദന്തപംക്തികൾ ഷോഡശ കപാലങ്ങൾ, നൂറ്റി എൺപത് സന്ധികൾ, നൂറ്റി ഏഴ് മർമ്മ സ്ഥാനങ്ങൾ, നൂറ്റി ഒൻപത് സ്നായുക്കൾ, ഏഴുനൂറു ഞരമ്പുകൾ _അഞ്ഞൂ മജ്ജകൾ, മുന്നൂറ്റി എട്ട് അസ്ഥികൾ, ഇത്രയും ശരീരത്തി ലുണ്ട്. രോമങ്ങൾ നാലരക്കോടിയാണ് ഹൃദയം എട്ടുപലം, ജിഹ്വ പന്ത്രണ്ടുപലം, പിത്തം, ഇടങ്ങഴി, കഫം നാലിടങ്ങഴി, ശുക്ലം നാഴി, മേദസ്സ് രണ്ടിടങ്ങഴി ഇവയക്കു പുറമെ, ആഹാരത്തിന്റെ പരിണാമമനുസരിച്ച് മലമൂത്രങ്ങളും ശരീരത്തിലുണ്ട്. ഈ പരിണാമം അനിയമിതമാണ്. എല്ലാ വരിലും ഒരുപോലെയല്ല, ഈ ശാസ്ത്രത്തിന് മോക്ഷ ശാസ്ത്രമെന്നാണ് പേര് പിപ്പലാദൻ എന്ന മുനിയാണ് ഇത് വെളിവാക്കിയത്.

ഗർഭോപനിഷത്ത് പര്യവസാനിച്ചു.



# ഗായത്രി ഉപനിഷത്ത്

**പ്രഥമ ഖണ്ഡിക**

ഏതദ്ധസ്മ ഏതത് വിദ്വാം സമേകാദശാക്ഷരം മൗല് ഗല്യം ഗ്ലാവോ മൈത്രേയോ *f* ഭ്യാജഗാമ.

ഏകാദശാക്ഷ മൗല്ഗല്യന്റെ അടുത്ത് ഗ്ലാവമൈത്രേയൻ ചെന്നു.

തം തസ്മിൻ ബ്രഹ്മചര്യേ വസതീതി വിജ്ഞാ യോവാച; കിംസ്വിൻ മര്യാ അയം തന്മൗല്ഗല്യേ *f* ധ്യേതി. യദസ്മിൻ ബ്രഹ്മചര്യേ വസതീതി.

മൗല്ഗല്യൻ ബ്രഹ്മചാരിയെ കണ്ട് അയാൾ കേൾക്കത്തക്ക വിധം പരിഹാസ സ്വരത്തിൽ പറഞ്ഞു: 'മൗല്ഗല്യൻ ഈ ബ്രഹ്മചാരിയെ എന്താണ് പഠിപ്പിക്കുന്നത്?'

തദ്ധി മൗല്ഗല്യസ്യാന്തേവാസി ശുശ്രാവ. സ ആചാര്യമാവ്രജ്യാചചക്ഷേ.

മൗല്ഗല്യന്റെ ബ്രഹ്മചാരി ഇതുകേട്ട് തന്റെ ആചാര്യന്റെ അടുത്ത് ചെന്ന് പറഞ്ഞു.

ദുർധീയാനം വാ അയം ഭവന്ത മവോ ചദ്യോ *f*യമദ്യാതിഥിർ ഭവതി.

അങ്ങ് അതിഥിയാണല്ലോ അങ്ങയെ അദ്ദേഹം മൂഢനെന്ന് പറഞ്ഞു.

കിം സൗമ്യ വിദ്വാനിതി? 'അയാൾ വിദ്വാനാണോ?' മൗല് ഗല്യൻ ചോദിച്ചു.

'ത്രീൻ വേദാൻ ബ്രൂതേ ഭോ' ഇതി.

അതെ, മൂന്നുവേദങ്ങളും ചൊല്ലുന്നവനാണ് ശിഷ്യൻ പറഞ്ഞു.

തസ്യ സൗമ്യ യോ വിദ്വാൻ വിപഷ്ടോ വിജിശീഷോ *f*ന്തേ വാസീ തം മേ ആഹ്വയേതി.

സൗമ്യാ വിദ്വാനും സൂക്ഷ്മമറിയുന്നവനും വിജയം ആഗ്രഹിക്കുന്നവനുമായ അദ്ദേഹത്തിന്റെ ശിഷ്യനാണെങ്കിൽ അയാളെ എന്റെ അടുത്തേയ്ക്ക് കൂട്ടിക്കൊണ്ടുവരൂ.'

തമാജു ഹാവ. തമഭ്യുവാചാസാധിതി ഭോ ഇതി.

അപ്പോൾ അയാൾ അവനെ വിളിച്ചുവരുത്തി. പറഞ്ഞു: 'ഇയാളാണ്?'

കിം സൗമ്യ തേ ആചാര്യോ അധ്യേതി?'

മൗല്ഗല്യൻ അയാളോട് ചോദിച്ചു: 'സൗമ്യ, നിങ്ങളുടെ ആചാര്യൻ എന്താണ് പടിപ്പിക്കുന്നത്?
മൂന്നു വേദങ്ങളും ചൊല്ലുന്നു എന്ന്.

യന്നു ഖലു സൗമ്യമഭി:- സർവേ വേദാ മുഖതോ ഗൃഹീതാ കഥം ച ഏവമാചാര്യോ ഭാഷതേ കഥം നുമ ചേത് സൗമ്യ ദുരധീയാനോ ഭവിഷ്യതി, യത്ആചാര്യോ ബാലബ്രഹ്മചാരീ ബ്രഹ്മചാരിണം സാവിത്രീ പ്രാഹ ഇതി വക്ഷ്യതി.

സൗമ്യ: അയാൾ അതറിയുന്നെങ്കിൽ ആചാര്യൻ ബ്രഹ്മചാരിക്ക് ഉപദേശിച്ചു കൊടുക്കുന്നത് സാവിത്രിയാണ്. ഗായത്രിയുടെ സ്ഥൂലമായ ശബ്ദാർത്ഥമാണ് ഉരുവിടുന്നത്.

തത്വം ബ്രൂയാത് ദുരധീയാനം തം വൈഭവാന്മൗല് ഗല്യമവോചത സത്വാം യ പ്രശ്നമപ്രാക്ഷീന്ന തം വ്യാചനഃ പുരാ സംവത്സരാദാതിവാരയിഷ്യസീതി.

അങ്ങനെയെങ്കിൽ നിങ്ങൾ പറയണം – താങ്കൾ ഞങ്ങളുടെ ആചാര്യനായ മൗല്ഗല്യനെ മൂഢനാണെന്ന് പറഞ്ഞു. താങ്കളോടു ചോദിച്ച ചോദ്യങ്ങൾക്ക് മറുപടി പറയാൻ കഴിയുന്നില്ല എങ്കിൽ ഒരു കൊല്ലത്തിനകം പ്രയാസമുണ്ടാകും.

ശിഷ്ടാ ശിഷ്ടേഭ്യ ഏവ ഭാഷേരൻ. യേ ഹ യേ ന മഹം പ്രശ്നം പൃച്ഛാമി ന തം വിവക്ഷ്യതി ന ഹ്യേന മധ്യേതീതി.

ഹേ സൗമ്യാ ഞങ്ങൾ എല്ലാ വേദങ്ങലും പഠിച്ചിട്ടുണ്ട്. ആ നിലയ്ക്ക് നിങ്ങളുടെ ആചാര്യൻ എന്നെ മൂഢനെന്നു പറയുന്നതെന്താണ്? യോഗ്യന്മാരോട് യോഗ്യന്മാർ ഇങ്ങനെ പറയുന്നത് ഉചിതമാണോ? ഞാൻ ചോദിക്കുന്ന ചോദ്യങ്ങൾക്ക് ശരിയായ ഉത്തരം പറയാൻ കഴിയുന്നില്ലെങ്കിൽ അദ്ദേഹം പഠിപ്പിക്കുന്നില്ലായിരിക്കും.

സ ഹ മൗല് ഗല്യഃ സ്വമന്തേവാസിനമുവാച പരേസി സൗമ്യ ഗ്ലാബ മൈത്രേയ മുപാസീത, അധീഹഭോ സാവിത്രീ ഗായത്രീ ചതുർവിശംതി യോനി ദ്വാദശ മിഥുനാം യസ്യാം ഭൃഗ്വംഗിരസശ്ച ക്ഷര്യസ്യാം സർവമിദം ശ്രിതം വാം ഭവാൻ പ്രാബ്രൂവീദിതി.

അപ്പോൾ മൗല്ഗല്യൻ തന്റെ ബ്രഹ്മചാരിയോട് പറഞ്ഞു:....'സൗമ്യാ, നീ പോകൂ. ഗ്ലാവമൈത്രേയന്റെ അടുത്തു ചെന്ന് പന്ത്രണ്ടു മിഥുനങ്ങളും ഇരുപത്തിനാലുയോനികളുമാർന്നതും ഭൃഗുവും അംഗിരസ്സും നേത്രങ്ങളായിട്ടുള്ളതും സകലതിനും ആശ്രയവുമായ സാവിത്രിയെ ഞങ്ങളെ പഠിപ്പിക്കണേ എന്ന് പറയുക.

**ദ്വിതീയ ഖണ്ഡിക**

സ തത്ര ജഗാമ യത്രേതരോവഭൂത്. തം ഹ പ്രപ്രച്ഛ സഹ ന

മൗദ്ഗല്യന്റെ ശിഷ്യൻ മൈത്രേയന്റെ അടുത്തുചെന്ന്

ചോദിച്ചപ്പോൾ അദ്ദേഹത്തിന് ഉത്തരം നൽകാൻ കഴി ഞ്ഞില്ല.

തം ഹോവാച ദുരധീയാനം തം വൈ ഭവാൻ മൗദ്ഗല്യമവോചൻ സത്വായ പ്രശ്നതക്ഷീൻ ത്രതം വ്യവോ ചഃ പുരാ സംവത്സരാദാർത്തി മാരിഷ്യസീതി.

അയാൾ പറഞ്ഞു:- 'അങ്ങ് മൗദ്ഗല്യൻ മൂഢനാണെന്ന് പറഞ്ഞു. അദ്ദേഹം താങ്കളോടു ചോദിച്ചു; താങ്കൾക്ക് അത് പറയാൻ കഴിഞ്ഞില്ലെങ്കിൽ ഒരു കൊല്ലം വളരെ പ്രയാസം അനുഭവിക്കേണ്ടി വരും?

സ ഹ മൈത്രേയഃ സ്വാനന്തേവാസിന ഉവാച യഥാർത്ഥം ഭവന്തോ യത്ത ഗൃഹം യഥാ മനോ വിസൃ ജ്യന്താം ദുരധീയാന വാ അഹം മൗദ്ഗല്യമ വോചാം സ യ പ്രശ്നമപ്രോക്ഷീനതം വ്യവോചം തമുപൈ ഷ്യാമി ശാന്തിം കരിഷ്യാമീതി.

അപ്പോൾ മൈത്രേയൻ തന്റെ ശിഷ്മാരോട് പറഞ്ഞു 'ഇപ്പോൾ നിങ്ങൾ സ്വന്തം ഇഷ്ടപ്രകാരം തങ്ങളുടെ വസതി കളിലേയ്ക്ക് തിരിച്ചു പോവുക. ഞാൻ മൗദ്ഗല്യൻ മൂഢനാ ണെന്ന് പറഞ്ഞു. എന്നാൽ അദ്ദേഹം എന്തു ചോദിച്ചു അതി നുത്തരം പറയാൻ എനിക്ക് കഴിവില്ല. ഞാൻ അദ്ദേഹത്തിന്റെ അടുത്തെത്തി അദ്ദേഹത്തെ ശാന്തനാക്കും.'

സ ഹ മൈത്രേയഃ പ്രാതഃ സമിത് പാണിർ മൗദ ഗല്യ മുപസസാദ അസൗ വ അംഹ ഭോ മൈത്രേയ ഇതി. കിമർത്ഥമിതി.

അടുത്ത ദിവസം പ്രഭാതത്തിൽ കൈയിൽ ചമതയുമായി മൈത്രേയൻ മൗദ്ഗല്യമുനിയുടെ അടുത്തുചെന്നു പറഞ്ഞു:- 'മൈത്രേയനായ ഞാൻ അങ്ങയെ സമാശ്രയിക്കാനെത്തിയതാ ണ്.'

'എന്തിന്?' അദ്ദേഹം ചോദിച്ചു

ദുരധീയാനം വാ അഹം ഭവന്തമവോചം വ മാ യ പ്രശ്നമ പ്രാക്ഷീത തം വ്യവോചം ത്വാമുപൈഷ്യാ മി. ശാന്തിം കരിഷ്യാമീതി.

മൈത്രേയൻ പറഞ്ഞു:- ഞാൻ അങ്ങ് മൂഢനാണെന്ന് പറയുകയുണ്ടായി, അങ്ങ് ചോദിച്ചതിനു മറുപടി പറയാൻ എനിക്ക് കഴിഞ്ഞില്ല. ഞാൻ അങ്ങയുടെ അടുത്തെത്തി ഇപ്പോൾ അങ്ങയെ സമാധാനിപ്പിക്കുകയാണ്.'

സ ഹോവാച - അത്ര വാ ഉപേതം ച സർവം ച കൃതം പാപകേന ത്വാം യാനേന ചരന്തമാഹുഃ അഥോ $f$ വ മമ കല്യാണസ്തം തേ ദദാമി തേന യാഹീതി

മൗത് ഗല്യൻ പറഞ്ഞു:- 'താങ്കൾ ഇവിടെ വന്നു; ആളു കൾ പറയുന്നത് സൗമനസ്യത്തോടുകൂടിയല്ല. അങ്ങിവിടെ വന്നതെന്നാണ്. എങ്കിലും ഞാൻ ഭവ്യമായി അങ്ങയോട് പെരു മാറുന്നു. അതു സ്വീകരിച്ച് അങ്ങ് തിരിയെ പോവുക.'

സ ഹോവാച - ഏതദേവാത്രാപി ചാനുശസ്യം ചയഥാ ഭവാനാഹം ഉപയാമിത്യേവ ഭവന്തമിതി. മൈത്രേയൻ പറഞ്ഞു:-

അങ്ങ് പറഞ്ഞത് അഭയാത്മകവും സത്യവുമാണ്. ഞാൻ അങ്ങയെ സേവിക്കുന്നതിന് സമിത് പാണിയായിട്ടാണ് വന്നി ട്ടുള്ളത്.'

ത ഹീ തേ ഥായ

(അതോടെ അദ്ദേഹം വിധിപൂർവം ഉപചാരങ്ങൾ ചെയ്തു.)

ഹോപേത്യ പ പ്രഛ

(അടുത്തു ചെന്ന് ചോദിച്ചു)

കിം വിദാഹുർഭോ സവിതുർ വരേണ്യം ഭർഗ്ഗോ ദേവ സ്യകവയഃ കിമാഹുഃ ധിയോ വിചക്ഷ യദിതാഃ പ്രവേത്യ പ്രചോദയൻ സവിതാ പരേതി.

1. സവിതാവിന്റെ വരേണ്യമായിട്ടുള്ളത് എന്താണെന്നാണ് പറയുന്നത്?

2. ആ ദേവന്റെ ഭർഗ്ഗം എന്താണ്?

3. അറിയാമെങ്കിൽ 'ധീ' എന്നതിന്റെ തത്വമെന്താണെന്ന് പറ യുക. അതിനെ പ്രേരിപ്പിച്ചു കൊണ്ടാണല്ലോ സവിതാവ് ചരി ക്കുന്നത്.

തസ്മാ ഏതത് പ്രോവാച അദ്ദേഹം ഉത്തരം കൊടുത്തു.

വേദാച്ഛന്ദാംസി സവിതുർവരേണ്യം ഭർഗ്ഗോ ദേവസ്യ കവയോന്നമാഹു. കർമ്മാണി ധിയ സ്തദു തേ ബ്രവീമി പ്രചോദയൻ സവിതാ യാഭിരേതി.

1. വേദങ്ങളും ഛന്ദസ്സുമാണ് സവിതാവിന്റെ വരേണ്യമായി ട്ടുള്ളത്.

2. അറിവുള്ളവർ അന്നത്തെയാണ് ദേവന്റെ ഭർഗ്ഗമെന്നു പറ യുന്നത്.

3. കർമ്മം തന്നെയാണ് ആ ധീ തത്വം അതിലൂടെ പ്രേരണ നൽകിക്കൊണ്ടാണ് സൂര്യൻ ചരിക്കുന്നത്.

തമുപസംഗൃഹ്യ പപ്രച്ചാധീതി ഭോഃ കഃ സവിതാ കാഗായ ത്രീതി.

അതുകേട്ട് വീണ്ടും അദ്ദേഹം ചോദിച്ചു. സവിതാവ് എന്താണ്? ഗായത്രി എന്ത്?

**തൃതീയ ഖണ്ഡിക**

മന ഏവ സവിതാ വാക് സാവിത്രി യത്ര ഹ്യേവ മനസ്തദ്വാക്. യത്ര വൈ വാക് തന്മന ഇതി ഏതേ വേ യോനീ ഏകം മിഥുനം.

മനസ്സാണ് സവിതാവ്. വാക് സാവിത്രി. മനസ്സുള്ളിടത്ത് വാക്കുണ്ട്. വാക്കുള്ളിടത്ത് മനസ്സുണ്ട്. അവ രണ്ടും രണ്ടു യോനിയും ഒരു മിഥുനവുമാണ്.

അഗ്നിരേവ സവിതാ പൃഥിവീ സാവിത്രീ. യത്ര ഹ്യേഷ അഗ്നിസ്തത് പൃഥിവീ. യത്ര വൈ പൃഥിവീ തദഗ്നിരിതി ഏതേ ദ്വേ യോനീ ഏകം മിഥുനം.

അഗ്നി സവിതാവാണ്. പൃഥ്വി സാവിത്രി. അഗ്നിയുള്ളിടതത്ത് പൃഥ്വിയുണ്ട്. പൃഥ്വിയുള്ളിടത്ത് അഗ്നിയുണ്ട്. അത് രണ്ടു യോനിയും ഒരു മിഥുനവുമാണ്.

വായുരേവ സവിതാ, അന്തരീക്ഷം സാവിത്രീ, യത്ര ഹ്യേവ വായുസ്തദന്തരീക്ഷം യത്ര വാ അന്തരീക്ഷം തദ്വായുരിതി ഏതേ ദ്വേ യോനീ ഏക മിഥുനം.

വായു സവിതാവാണ്. അന്തരീക്ഷം സാവിത്രിയും. എവിടെ വായുവുണ്ട് അവിടെ അന്തരീക്ഷമുണ്ട്. അവ രണ്ടും യോനിയും ഒരു മിഥുനവുമാകുന്നു.

ആദിത്യ ഏവ സവിതാ ദ്യൗഃ സാവിത്രീ യത്ര ഹ്യേവാദിത്യ സ്തസ്മാത് ദ്യൗഃ യത്ര വൈ ദ്യൗസ്തദാദിത്യ ഇതി. ഏതേ ദ്വേ യോനീ ഏകം മിഥുനം.

ആദിത്യൻ സവിതാവാണ്. ദ്യോവ് സാവിത്രിയും. എവിടെ ആദിത്യനുണ്ട്. അവിടെ ദ്യോവുണ്ട്. രണ്ടും രണ്ടു യോനികളും ഒരു മിഥുനവുമാകുന്നു.

ചന്ദ്രമാ ഏവ സവിതാ. നക്ഷത്രാണി സാവിത്രി. യത്രഹ്യേവ ചന്ദ്രമാസ്തന്നക്ഷത്രാണി. യത്ര വൈ നക്ഷത്രാണി തച്ചന്ദ്രമാ ഇതി ഏതേ ദ്വേ യോനീ ഏക മിഥുനം.

ചന്ദ്രൻ സവിതാവാകുന്നു. നക്ഷത്രങ്ങൾ സാവിത്രിയും. എവിടെ ചന്ദ്രനുണ്ട് അവിടെ നക്ഷത്രങ്ങളുണ്ട്. നക്ഷത്രങ്ങൾ ഉള്ളിടത്ത് ചന്ദ്രനുമുണ്ട്. രണ്ടും രണ്ടു യോനികളും ഒരു മിഥുനവുമാകുന്നു.

അഹ ഏവ സവിതാ രാത്രിഃ സാവിത്രി യത്ര ഹ്യേവാഹസ്തദ് രാത്രിഃ യത്ര വൈ രാത്രിസ്തദഹരിതി ഏതേ ദ്വേ യോനീ ഏകം മിഥുനം.

ദിവസം സവിതാവാകുന്നു. രാത്രി സാവിത്രിയും. പകലുള്ളിടത്ത് രാത്രിയുമുണ്ട്; രാത്രിയുള്ളിടത്ത് പകലുമുണ്ട്. രണ്ടും രണ്ടുയോനികളും ഒരു മിഥുനവുമാകുന്നു.

ഉഷ്ണമേവ സവിതാ ശീതം സാവിത്രി. യത്ര ഹ്യേ വോഷ്ണം തച്ഛീതം യത്ര വൈ ശീതം തദുഷ്ണമിതി ഏതേ ദ്വേ യോനീ ഏകം മിഥുനം.

ഉഷ്ണം സവിതാവാകുന്നു. ശീതം സാവിത്രിയും. എവിടെ ഉഷ്ണമുണ്ട് അവിടെ ശീതമുണ്ട്. എവിടെ ശീതമുണ്ട്, അവിടെ ഉഷ്ണവുമുണ്ട്. രണ്ടും രണ്ടു യോനികളും ഒരു മിഥുനവുമാകുന്നു.

അഭ്രമേവ സവിതാ വർഷം സാവിത്രി യത്ര ഹ്യേവാഭ്രം തദ്വർഷം യത്ര വൈ വർഷം തദഭ്ര മിതി ഏതേ ദ്വേ യോനീ ഏകം മിഥുനം.

മേഘം സവിതാവാകുന്നു. വർഷം സാവിത്രിയും. എവിടെ മേഘമുണ്ട് അവിടെ വർഷണമുണ്ട്. എവിടെ വർഷണമുണ്ട് അവിടെ മേഘമുണ്ട്. രണ്ടും രണ്ടു യോനികളും ഒരു മിഥുനവുമാകുന്നു.

വിദ്യുദേവ സവിതാ സ്തനയിത്നുഃ. യത്ര വൈസ്തനയിത്നുസ്തദ്വിദ്യുദിതി ഏതേ ദ്വേ യോനീ ഏകം മിഥുനം.

വിദ്യുത്ത് സവിതാവാകുന്നു. അതിന്റെ ഘോഷം സാവിത്രിയും. എവിടെ മിന്നലുണ്ട് അവിടെ ശബ്ദമുണ്ട്. എവിടെ ഇടിമുഴക്കമുണ്ട് അവിടെ മിന്നലുണ്ട്. രണ്ടും രണ്ടു യോനികളും ഒരു മിഥുനവുമാകുന്നു.

പ്രാണ ഏവ സവിതാ. അന്നം സാവിത്രി. യത്ര ഹ്യേവപ്രാണസ്തദന്നം. യത്രവാ അന്നം തത് പ്രാണ ഇതി. ഏതേ ദ്വേ യോനീ ഏകം മിഥുനം.

പ്രാണൻ സവിതാവാകുന്നു. അന്നം സാവിത്രിയും. എവിടെ പ്രാണനുണ്ട് അവിടെ അന്നമുണ്ട്. എവിടെ അന്നമുണ്ട് അവിടെ പ്രാണനുണ്ട്. രണ്ടും രണ്ടു യോനികളും ഒരു മിഥുനവുമാകുന്നു.

വേദാ ഏവ സവിതാ ഛന്ദാംസി സാവിത്രി. യത്ര ഹ്യേവ വേദാസ്തച്ഛന്ദാംസി. യത്ര വൈ ഛന്ദാംസീ തദ്വേദാ ഇതി. ഏതേ ദ്വേ യോനീ ഏകം മിഥുനം.

വേദങ്ങൾ സവിതാവാകുന്നു. അതിന്റെ ഘോഷം സാവിത്രിയും. എവിടെ മിന്നലുണ്ട് അവിടെ ശബ്ദമുണ്ട്. എവിടെ ഇടിമുഴക്കമുണ്ട് അവിടെ മിന്നലുണ്ട്. രണ്ടും രണ്ടു യോനികളും ഒരു മിഥുനവുമാകുന്നു.

പ്രാണ ഏവ സവിതാ, അന്നം സാവിത്രി. യത്ര ഹ്യേവപ്രാണസ്തദന്നം. യത്രവാ അന്നം തത് പ്രാണ ഇതി. ഏതേ ദ്വേ യോനീ ഏകം മിഥുനം.

പ്രാണൻ സവിതാവാകുന്നു. അന്നം സാവിത്രിയും. എവിടെ പ്രാണനുണ്ട് അവിടെ അന്നമുണ്ട്. എവിടെ അന്നമുണ്ട് അവിടെ പ്രാണനുണ്ട്. രണ്ടും രണ്ടു യോനികളും ഒരു മിഥുനവുമാകുന്നു.

വേദാ ഏവ സവിതാ ഛന്ദാംസി സാവിത്രി. യത്ര ഹ്യേവ വേദാസ്തച്ഛന്ദാംസി. യത്ര വൈ ഛന്ദാംസീ തദ്വേദാ ഇതി. ഏതേ ദ്വേ യോനീ ഏകം മിഥുനം.

വേദങ്ങൾ സവിതാവാകുന്നു. ഛന്ദസ്സുകൾ സാവിത്രിയും എവിടെ വേദങ്ങളുണ്ട്, അവിടെ ഛന്ദസ്സുകളുണ്ട്. എവിടെ ഛന്ദസ്സുകളുണ്ട് അവിടെ വേദങ്ങളും. രണ്ടു രണ്ടു യോനികളും ഒരു മിഥുനവുമാകുന്നു.

യജ്ഞ ഏവ സവിതാ ദക്ഷിണാ സാവിത്രി യത്ര ഹ്യേവ യജ്ഞസ്തദ് ദക്ഷിണാ സാവ്തിര യത്ര ഹ്യേവ യജ്ഞസ്തദ് ദക്ഷിണാ യത്ര വൈ ദക്ഷിണാ തദ്യജ്ഞ ഇതി ഏതേ ദ്വേ യോനീ ഏകം മിഥുനം.

യജ്ഞം സവിതാവാകുന്നു. ദക്ഷിണ സാവിത്രിയും. എവിടെ യജ്ഞമുണ്ട് അവിടെ ദക്ഷിണയുണ്ട്. എവിടെ ദക്ഷിണയുണ്ട് അവിടെ യജ്ഞവുമുണ്ട്. രണ്ടും രണ്ടു യോനികളാണ്; ഒരു മിഥുനവും.

ഐതദ്ധാസ്മൈ തദ്വിദ്വാംസമോപകാരീ മാസസ്തു ബ്രഹ്മചാരീ തേ സംസ്ഥിത ഇതി.

വിദ്വാനും പരോപകാരിയുമായ മഹാരാജാവായ അങ്ങയെ സേവിക്കുന്നതിന് ഈ ബ്രഹ്മചാരി വന്നു ചേർന്നിരിക്കുന്നു.

അഥൈതം ആ സംസ്തുരാചിത്ത ഏവ ചിതോ ബഭൂവ അഥോത്തായ പ്രാവാജീദിതി.

ഈ ബ്രഹ്മ ചാരി അങ്ങയുടെ അടുത്തെത്തി ജ്ഞാന പൂർണ്ണനായിത്തീർന്നിരിക്കുന്നു. അതിനുശേഷം അദ്ദേഹം അവിടെ നിന്ന് പോയി.

ഏതദ്വാ അഹം വേദ നൈതാസു യോനിഷ്വേത ഏതേഭ്യോ വാ മിഥുനേഭ്യഃ സംഭവതോ ബ്രഹ്മചാരീ മമ പുരുയുഷഃ പ്രേയാദിതി.

പിന്നെ അദ്ദേഹം പറഞ്ഞു:– 'ഇപ്പോൾ ഞാനത് മന്സസിലാക്കിയിരിക്കുന്നു. ഈ യോനികളിലോ ഈ മിഥുനങ്ങളിലോ കടന്നുവന്ന എന്റെ ഒരു ബ്രഹ്മചാരിയും അല്പായുസ്സായിരിക്കുകയില്ല.

**ചതുർത്ഥ ഖണ്ഡിക**

ബ്രഹ്മ ഹേദം ശ്രിയ പ്രതിഷ്ഠാമായതനമൈക്ഷത തത്തസൈ്യകാ യദി തത് ബ്രൂതേ ക്ഷിയേത് തത് സത്യേ പ്രത്യതിഷ്ഠത്.

ബ്രഹ്മ ശ്രീപ്രതിഷ്ഠായതനങ്ങൾ കണ്ടു. തപസ്സു ചെയ്യണം. തപോവ്രതം ധരിക്കുന്ന പക്ഷം സത്യത്തിന് പ്രതിഷ്ഠയുണ്ടാകും.

സ സവിതാ സാവിത്ര്യാ ബ്രാഹ്മണം സൃഷ്ട്വാ തത് സാവിത്രോ പര്യദധാത്.

ആ സവിതാവ് സാവിത്രിയിൽ നിന്ന് ബ്രാഹ്മണനെ സൃഷ്ടിച്ചു. സാവിത്രിയെ വളഞ്ഞു.

തത് സവിതൂർ വരേണ്യം ഇതി സാവിത്ര്യാഃ പ്രഥമഃ പാദഃ

സാവിത്രിയുടെ ഒന്നാമത്തെ പാദം 'തത് സവിതൂർ വരേണ്യം' എന്നാണ്.

പൃഥിവീ ഋചം സമധാത്.

ഋചാ അഗ്നിം, അഗ്നിനാ ശ്രിയം ശ്രിയാ സ്ത്രിയം സ്ത്രി യോ മിഥുനം. മിഥുനേന പ്രജാം. പ്രജയാ കർമ്മ കർമ്മണാ തപഃ തപസാ സത്യം. സത്യേന ബ്രഹ്മാ ബ്രഹ്മണാ ബ്രാഹ്മണം. ബ്രാഹ്മണേന വ്തരം. വ്രതേനവൈ ബ്രാഹ്മണഃ സം ശിതോ ഭവതി. അശൂന്യോ ഭവതി. അവിച്ഛിന്നോ ഭവതി.

പൃഥിയോടുകൂടി ഋക്കിനെ യോജിപ്പിച്ചു. ഋക്കിനോട് അഗ്നിയെ, അഗ്നിയോട് ശ്രീയെ, ശ്രീയോട് സ്ത്രീയെ, സ്ത്രീയോട് മിഥുനത്തെ; മിഥുനത്തോട് പ്രജയെ; പ്രജയാൽ കർമ്മത്തെ; കർമ്മത്താൽ തപസ്സിനെ; തപസ്സിനാൽ സത്യത്തെ; സത്യത്താൽ ബ്രഹ്മാവിനെ; ബ്രഹ്മാവിനാൽ ബ്രാഹ്മണനെ; ബ്രാഹ്മണനാൽ വ്രതത്തെ; ബ്രാഹ്മണൻ വ്രതത്താൽ തന്നെ തീക്ഷ്ണനായിത്തീരുന്നു. പൂർണ്ണനും അവിച്ഛിന്നനുമായിത്തീരുന്നു.

അവിച്ഛിന്നോ ƒസ്യ തന്തുരവിച്ഛിന്നം ജീവനം ഭവതി യ ഏവം വദേത് യശ്ചൈവം വിദ്വാനേവമേതം സാവിത്ര്യാഃ പ്രഥമം പാദം വ്യാചഷ്ടേ

യാതൊരാൾ ഈ വിധം അറിയുന്നു, അറിഞ്ഞ് അതിനെ വേണ്ട വിധത്തിൽ വ്യാഖ്യാനിക്കുന്നു; അയാളുടെ വംശവും ജീവിതവും അവിച്ഛിന്നമായിത്തീരുന്നു.

**പഞ്ചമ കണ്ഡിക**

ഭർഗ്ഗോ ദേവസ്യ ധീമഹീതി സാവിത്ര്യാഃ ദ്വിതീയഃ പാദഃ

സാവിത്രിയുടെ രണ്ടാമത്തെ പാദം 'ഭർഗ്ഗോ ദേവസ്യാ ധീമഹി' എന്നാണ്.

അന്തരീക്ഷേണ യജുഃ സമദധാത് യജുഷാ വായും വായുനാ അഭ്രം, അഭ്രേണ വർഷം വർഷേണ ഔഷധി വനസ്പതീൻ, ഔഷധീ വനസ്പതീഭീഃ പശൂൻ, പശുഭീഃ കർമ്മ, കർമ്മണാ തപഃ, തപസാ സത്യം, സത്യേന ബ്രാഹ്മണാ, ബ്രാഹ്മണം ബ്രാഹ്മണേന, വ്രതം വ്രതേന. വൈ ബ്രാഹ്മണഃ സംശിതോ ഭവത്യവിച്ഛിന്നോ ഭവതി.

അന്തരീക്ഷത്താൽ യജ്ജുസ്സ് സുസംഘിടതമാകുന്നു. യജ്ജുർവേദത്താൽ വായുവിനെ; വായുവിനാൽ മേഘത്തെ; മേഘത്താൽ വർഷത്തെ; വർഷത്താൽ ഔഷധി വനസ്പതികളെ ഓഷദിവനസ്പതകലാൽ ജന്തുക്കളെ; ജന്തുക്കളാൽ പ്രവർത്തനങ്ങളെ; പ്രവർത്തനങ്ങളാൽ തപസ്സിനെ; തപസ്സിനാൽ സത്യത്തെ; സത്യത്താൽ ബ്രഹ്മത്തെ; ബ്രഹ്മത്താൽ ബ്രാഹ്മണനെ; ബ്രാഹ്മണനാൽ വ്രതത്തെ; വ്രതത്താൽ ബ്രാഹ്മണൻ തീക്ഷ്ണനും അവിച്ഛിന്നനുമായിത്തീരുന്നു.

അവിച്ഛിന്നോƒസ്യ തന്തുരവിച്ഛിന്നം ജീവനം ഭവതിയ ഏവം വദേത് യശ്ചൈവം വിദ്വാനേവമേതം സാവിത്ര്യാഃ പ്രഥമാ പാദം വ്യാചഷ്ടേ.

യാതൊരാൾ ഇങ്ങനെ ഇതറിയുന്നു, അറിഞ്ഞ് ഇങ്ങനെ വേണ്ടവിധം വ്യാഖ്യാനിക്കുന്നു. അയാൾ തന്റെ വംശത്തെയും തന്നെയും അവിച്ഛിന്നമാക്കുന്നു.

**ഷഷ്ഠ കണ്ഡിക**

1. 'ധിയോ യോ നഃ പ്രചോദയാത് ഇതി സാവിത്ര്യാഃ തൃതീയഃ പാദഃ

സാവിത്രിയുടെ മൂന്നാമത്തെ പാദം 'ധിയോ യോ നഃ പ്രചോദയാത്' എന്നാകുന്നു

ദിവാ സാമ സമദധാത്, സാമ്നാ ആദിത്യം, ആദിത്യേന രശ്മീൻ, രശ്മിഭിഃ വർഷം, വർഷേണ ഓഷധി

വനസ്പതീൻ, ഓഷധിവനസ്പതിഭ്യഃ പശൂൻ, പശുഭിഃ കർമ്മ കർമ്മണാ തപഃ, തപസാ സത്യം, സത്യേന ബ്രഹ്മ, ബ്രഹ്മണാ ബ്രാഹ്മണം, ബ്രാഹ്മണേന വ്രതം, വ്രതേന വൈ ബ്രാഹ്മണഃ സംശിതോ ഭവത്യശൂന്യോ ഭവത്യവിച്ഛിന്നോ ഭവതി. അവിച്ഛിന്നോ $f$സ്യ തന്തു മവിച്ഛിന്നം ജീവനം ഭവതി യ ഏവം വേദ യശ്ചൈവം വിദ്വാനേവമേതം സാവിത്ര്യാസ്തൃതീയം പാദം വ്യാചഷ്ടേ

ദ്യുലോകത്തോടു കൂടി സാമത്തെ യോജിപ്പിക്കുന്നു. സാമത്തോട് ആദിത്യനെ; ആദിത്യനോടു രശ്മകളെ; രശ്മിക ളോട് വർഷത്തെ; വർഷത്തോട് ഓഷധിവനസ്പതികളെ; ഓഷ ധിവനസ്പതികളെ മൃഗങ്ങളോട്; മൃഗങ്ങളെ കർമ്മത്തോട്; കർമ്മത്തെ തപസ്സിനോട്; തപസ്സിനെ സത്യത്തോട്; സത്യത്തെ ബ്രഹ്മത്തോട്; ബ്രഹ്മത്തെ ബ്രാഹ്മണനോട്; ബ്രാഹ്മണനെ ബ്രഹ്മവ്രതത്തോട്; വ്രതത്താൽ ബ്രാഹ്മണൻ തീക്ഷ്ണനും പൂർണ്ണനുമാകുന്നു. അവന്റെ വംശം അവിച്ഛിന്നമാകുന്നു. ഇത് മനസ്സിലാക്കി സാവിത്രിയുടെ തൃതീയ പാദത്തെ വ്യാഖ്യാനി ക്കുന്നവൻ തന്റെ വംശ ജീവിതത്തെ അവിച്ഛിന്നമാക്കുന്നു.

**സപ്തമകണ്ഡിക**

തേന ഹവാ ഏവം വിദുഷാ ബ്രാഹ്മണേന ബ്രഹ്മാ ഭിപന്നം ഗ്രസിതം പരാമൃഷ്ടം.

സാവിത്രിയുടെ മൂന്നു പദങ്ങളും അറിയുന്ന ബ്രാഹ്മണൻ ബ്രഹ്മപ്രാപ്തനും ഗ്രസിതനും അതിനാൽ പരാമൃഷ്ടനുമാ കുന്നു.

ബ്രഹ്മണാ ആകാസമഭിപന്നം ഗ്രസിതം, പരാ മൃഷ്ടം ആകാശേന വായുരഭിപന്നോ ഗ്രസിതഃ, പരാ മൃഷ്ടഃ, വായുനാ ജ്യോതിരഭിപന്നോ ഗ്രസിതഃ പരാ മൃഷ്ടം ഭൂമ്യാന്നമഭിപന്നം ഗ്രസിതം പരാമൃഷ്ടം, പരാ മൃഷ്ടഃ ജ്യോതിഷാമാപോഭിപന്നോ ഗ്രസിതഃ, പരാ മൃഷ്ടാഃ അദ്ഭിർഭൂമി അന്നേന പ്രാണോഭിപന്നോ ഗ്രസിതഃ പരാമൃഷ്ടഃ പ്രാണേന മനോ$f$ഭിപന്നം ഗ്രസിതം പരാമൃഷ്ടം, മനസാ വാഗഭിപന്നാ ഗ്രസിതാ പരാമൃഷ്ടാഃ! വേദൈർയജ്ഞോ അഭിവന്നഃ ഗ്രസിതഃ പരാമൃഷ്ടഃ താനി ഹവാ ഏതാനി ദ്വാ ദശ മഹാ ഭൂതാ ന്യേവ വിദി പ്രതിഷ്ഠിതാനി. തേഷാം യജ്ഞ സ്തേഷാം പരാർധ്യഃ

ബ്രഹ്മത്താൽ ആകാശം പ്രാപ്തവും ഗ്രസിതവും പരാ മൃഷ്ടവുമാകുന്നു. ആകാശത്താൽ വായു പ്രാപ്തവും ഗ്രസി തവും പരാമൃഷ്ടവുമാണ്; വായുവിനാൽ ജ്യോതിസ്സ് അഭിപ ന്നവും ഗ്രസിതവും പരാമൃഷ്ടവുമാണ്; ജ്യോതിസ്സിനാൽ ജലം പ്രാപ്തവും ഗ്രസിതവും പരാമൃഷ്ടവുമാണ്; ജലത്താർ പൃഥ്വി പ്രാപ്തവും ഗ്രസിതവും പരാമൃഷ്ടവുമാണ്. ഭൂമിയാൽ അന്നം അഭിപന്നവും ഗ്രസിതവും പരാമൃഷ്ടവുമാണ്; ഇന്ദ്രനാൽ പ്രാണൻ അഭിപന്നവും ഗ്രസിതവും പരാമൃഷ്ടവുമാണ്; പ്രാണ നാൽ മനസ്സ് അഭിപനനവും മനസ്സിനാൽ വാക്ക് അഭിപന്നവും ഗ്രസിതവും പരാമൃഷ്ടവുമാകുന്നു; വാക്കിനാൽ വേദങ്ങൾ അഭിപന്നങ്ങളും ഗ്രസിതങ്ങളും പരാവൃഷ്ടങ്ങളുമാണ്. വേദ ങ്ങളാൽ യജ്ഞം പ്രാപ്തവും ഗ്രസിതവും പരാവൃഷ്ടവുമാ ണ്. ഇങ്ങനെയുള്ള ജ്ഞാനം ഉൾക്കൊള്ളുന്നവരിൽ പന്ത്രണ്ടു മഹാഭൂതങ്ങൾ പ്രതിഷ്ഠിതമാകുന്നു. ഇവയിൽ യജ്ഞമാണ് സർവശ്രേഷ്ഠം.

ത ഹ സ്മൈ തമേവ വിദ്വാംസാ മന്യതേ വിദ്യൈ നമിതി യഥാ തഥ്യം വിദ്വാംസഃ

ഞങ്ങൾക്ക് യജ്ഞത്തെപ്പറ്റി അറിയാമെന്ന് ചിന്തിക്കുന്ന വിദ്വാൻമാർ പലരും അതറിയുന്നില്ല.

അയം യജ്ഞോ വേദേഷു പ്രതിഷ്ഠിതഃ വേദാ വാചിപ്രതിഷ്ഠിതാഃ, വാങ് മനസി പ്രതിഷ്ഠിതാ, മനഃ പ്രാണേ പ്രതിഷ്ഠിതം, പ്രാണോ അഗ്നൗ പ്രതിഷ്ഠി തഃ, അന്നം ഭൂമൗ പ്രതിഷ്ഠിതം, ഭൂമിഃ രപ്സു പ്രതി ഷ്ഠിതഃ, അന്നം ഭൂമൗ പ്രതിഷ്ഠിതം, ഭൂമിഃ രപ്സു പ്രതിഷ്ഠിതഃ, അന്നം ഭൂമൗ പ്രതിഷ്ഠിതം, ഭൂമിഃ രപ്സു പ്രതിഷ്ഠിതാ, ആപോജ്യോതിഷി പ്രതിഷ്ഠിതാഃ, ജ്യോതിർവായൗ പ്രതിഷ്ഠിതാ, വായുരാകാശേ പ്രതി ഷ്ഠിതഃ, ആകാശം ബ്രഹ്മണി പ്രതിഷ്ഠിതം, ബ്രഹ്മ വിദി പ്രതിഷ്ഠിതം.

യോ ഹ വാ ഏവം വിത് സ ബ്രഹ്മവിത്, പുണ്യം ചകീർത്തിം ലഭതേ, സുരഭീംശ്ച ഗന്ധാൻ. സോ $f$പഹത പാപ്മാ അനന്താം ശ്രിയ മാപ്നോതി. യ ഏവം വേദ യശ്ചൈവം വിദ്യാനേവമേതാം വേദാനാം മാതരം സാവിത്രീം സമ്പദമുപനിഷദ മുപാസ്ത ഇതി ബ്രാഹ്മണം.

ഈ യജ്ഞം വേദത്തിൽ പ്രതിഷ്ഠിതമാണ്. വേദം വാക്കിൽ പ്രതിഷ്ഠിതമാകുന്നു. വാക്ക് മനസ്സിൽ പ്രതിഷ്ഠിത മാണ്. മനസ്സ് പ്രാണനിൽ പ്രതിഷ്ഠിതമാണ്, പ്രാണൻ അന്ന ത്തിൽ പ്രതിഷ്ഠിതമാകുന്നു; അന്നം ഭൂമിയിൽ പ്രതിഷ്ഠിത മാകുന്നു; ഭൂമി ജലത്തിൽ പ്രതിഷ്ഠിതമാണ്. ജലം തേജസ്സിൽ പ്രതിഷ്ഠിതമാണ്; തേജസ്സ് വായുവിൽ പ്രതിഷ്ഠിതമാണ്; വായു ആകാശത്തിൽ പ്രതിഷ്ഠിതമാകുന്നു. ആകാശം ബ്രഹ്മ ത്തിൽ പ്രതിഷ്ഠിതമാണ്; ബ്രഹ്മവേത്താവ് ബ്രാഹ്മണനിൽ പ്രതിഷ്ഠിതമാണ്; ഇതറിയുന്ന ബ്രഹ്മജ്ഞാനി പുണ്യവും കീർത്തിയും നേടുന്നു. സുരഭില ഗന്ധം പ്രാപിക്കുന്നു. ആ വ്യക്തി പാപഹീനനായി അനന്തമായ ഐശ്വര്യത്തെ പ്രാപി ക്കുന്നു.

ഗായത്രി ഉപനിഷത്ത് സമാപിച്ചു.

# ഗായത്രീരഹസ്യോപനിഷത്ത്

ഓം സ്വസ്തസിദ്ധം ഓം നമോ ബ്രഹ്മണേ ഓം നമസ്കൃത്യ യാജ്ഞവല്ക്യഃ ഋഷി സ്വയം ഭുവം പരിപൃച്ഛതിന ഹേ ബ്രഹ്മൻ, ഗായത്ര്യാ ഉത്പത്തിം ശ്രോതുമിച്ഛാമി അഥാതോ വസിഷ്ഠഃ സ്വയംഭുവം പരിപൃച്ഛിതി യോ ബ്രഹ്മ സ ബ്രഹ്മോവാച ബ്രഹ്മ ജ്ഞാനോത് പത്തേ പ്രകൃതിം വ്യാഖ്യാസ്യാമഃ കോ നാമ സ്വയഭുഃ പുരുഷ ഇതി തേനാംഗുലീമഥ്യമാനാത് സലിലമഭവത് സലിലാത് ഫേനാത് ബുദ്ബുദമഭവത് ബുദ്ബുദാദണ്ഡമഭവത് അണ്ഡാത് ബ്രഹ്മാ അഭവത് ബ്രഹ്മണോ വായുരഭവത് വായോ രഗ്നിരഭവത് അഗ്നേരോംകാരോഭവത് ഓങ്കാരാത് വ്യാഹൃതിരഭവത് വ്യാഹൃത്യാ ഗായത്ര്യാ സാവിത്ര്യ ഭവത് സാവിത്ര്യാഃ സരസ്വത്യ ഭവത് സരസ്വത്യാഃ സർവേ വേദാഃ അഭവൻ സർവേഭ്യാഃ ലോകേഭ്യഃ സർവാ ലോകാഃ അഭവൻ സർവേഭ്യോ ലോകേഭ്യഃ സർവേ പ്രാണി നോ ഭവത്

ഓം മംഗളം ഭവിക്കട്ടെ. സകലർക്കും സിദ്ധിയുണ്ടാകട്ടെ. ബ്രഹ്മാവിന് നമസ്കാരം. യാജ്ഞവല്ക്യൻ സ്വയം ഭൂവിനേട് ചോദിക്കുന്നു. ഗായത്രി എങ്ങനെയുണ്ടായി? അദ്ദേഹം പറഞ്ഞു. "ബ്രഹ്മജ്ഞാനത്തിന്റെ ഉല്പത്തിയാണ്, പ്രകൃതിയുടെ ആദികാരണമെന്ന് പറയപ്പെടുന്നു.ആരാണ് സ്വയംഭുഃ? അതേ പുരാണ പുരുഷൻ തന്നെ. അദ്ദേഹം വിരല് കുടഞ്ഞ് ജലത്തെ ഉല്പാദപ്പിച്ചു. ജലത്തിൽനിന്ന് ഫേനമുണ്ടായി.ഫേനത്തിൽ നിന്ന് ബുദ്ബുദം, ബുദ്ബുദത്തിൽ നിന്ന് അണ്ഡം,അണ്ഡത്തിൽ നിന്ന് ബ്രഹ്മാവ്, ബ്രഹ്മാവിൽ നിന്ന് വായു,വായുവിൽ നിന്ന് അഗ്നി, അഗ്നിയിൽ നിന്ന് ഓങ്കാരം, ഓങ്കാരത്തിൽ നിന്ന് വ്യാഹൃതി, വ്യാഹൃതിയിൽ നിന്ന് ഗായത്രി, ഗായത്രിയിൽ നിന്ന് സാവിത്രി, സാവിത്രിയിൽ നിന്ന് സരസ്വതി, സരസ്വതിയിൽ നിന്ന് സകല വേദങ്ങളും, സകല വേദങ്ങളിൽ നിന്നും സകല ലോകത്തിലെയും ജീവികളും ഉണ്ടായി.

അഥാതോ ഗായത്രീ വ്യാഹൃകാശ്ച വ്യാഹൃതയഃ കിം ഭൂഃ കിം ഭുവഃ കിം മഹ കിം ജനഃ കിം തപഃ കിം സത്യം സവിതു കിം വരേണ്യം കിം ദർഗ്ഗ കിം ദേവസ്യ കിം ധീമഹി കിം ധിയഃ കിം യഃ കിം പ്രചോദനയാത് ഓം ഭൂരിതി ഭൂവോ ലോകഃ ഭുവഃ ഇത്യന്തരീക്ഷലോകഃ സ്വരിതിസ്വർഗ്ഗലോകഃ മഹ ഇതി മഹർലോകഃ ജന ഇതി ജനോ ലോകഃ തപ ഇതി തപോലോകഃ സത്യമിതി സത്യ ലോകഃ തദപി യദസൗ തേജോമയഃ തേജോ ഉഗ്നിർ ദേവതാ സവിതുരിതി സവിതാ സവിതാ സാചിത്ര മാദിത്യോ വൈ വരേണ്യമിത്ര പ്രജാപതിഃ ഭർഗ്ഗഇത്യാപോവൈ ഭർഗ്ഗഃ ദേവസ്യ ഇതീന്ദ്രോ ദേവ ദ്യോതക ഇതി സ ഇന്ദ്രസ്തസ്മാത് സർവപുരുഷോനാതഃ രുദ്രോ ധീമഹിത്യന്തരാത്മാ ധിയ ഇത്യന്തരാത്മാ ഹരഃ യ ഇതി സദാ ശിവ പുരുഷഃ നഃ ഇത്യ സ്മാകം സ്വ ധർമ്മേ പ്രചോദ യാദിതി പ്രചോദിത കാമ ഇമാൻ ലോകാൻ പ്രത്യാശ്രയതേ യ പരോ ധർമ്മ ഇത്യേഷാ ഗായത്രീ

അങ്ങനെ അദ്ദേഹത്തിൽ നിന്നാണ്ഗായത്രിയും വ്യാഹൃതികളും പ്രവർത്തികളും പ്രവർത്തിതമായത്.

ഗായത്രി എന്താണ്? വ്യാഹൃതികൾ ഏതൊക്കെയാണ്? അപ്രകാരം ഭൂഃ ഭുവഃ സ്വഃ മഹഃ ജനഃ തപഃ സത്യം തത് സവിതുഃ വരേണ്യം ഭർഗ്ഗഃ ദേവസ്യധീമഹി ധിയഃ യഃ നഃ പ്രചോദയാത് ഇതൊക്കെ എന്ത്? ഇവയുടെ സ്വരൂപമെന്ത്?

**ഉത്തരം–** ഭൂഃ എന്നത് ഭൂ ലോകത്തിന്റെ വാചകമാണ്. ഭുവ എന്നത് ആകാശത്തിന്റെ, സ്വഃ സ്വർഗ്ഗലോകത്തിന്റെ മഹഃ മഹർലോകത്തിന്റെ ജനഃ ജന ലോകത്തിന്റെ, തപഃ തപോലോകത്തിന്റെ സത്യം സത്യ ലോകത്തിന്റെ തത് എന്നത് തേജസ്വിയായ അഗ്നിദേവന്റെ സവിതു സൂര്യന്റെ, വരേണ്യം പ്രജാപതിയായ ബ്രഹ്മാവിന്റെ ഭർഗ്ഗം ജലത്തിന്റെ ദേവസ്യ തേജസ്വിയായ ഇന്ദ്രന്റെ ധീമഹി എന്നത് പ്രേരണയ്ക്കുള്ള ഇച്ഛയുടെ ദ്യോതകമാണ്. ചുരുക്കത്തിൽ ഗായത്രി സകല ലോകത്തിന്റെയും ദേവതകളുടെയും പ്രതീകമാണ്.

സാ ച കിംഗോത്രാ കത്യക്ഷരാ കതിപദാ കതികുക്ഷിയ കാനി ശീർഷാണി സാംഖ്യാഗോത്രാ സാ ചതിർ വിംശത്യക്ഷരാ ഗായത്രീ ത്രിപാദാ ചതുഷ്പാദാ പുനസ്തസ്യാശ്ചത്വാര പാദാ ഷട് കുക്ഷികാ പഞ്ച ശീർഷാണി ഭവന്തി കേ ച പാദാ കാശ്ച കുക്ഷയ കാനി ശീർഷാണി ഋഗ്വേദോസ്യാഃ പ്രഥമ പാദോ ഭവതി യജ്ജൂർവേദോ ദ്വിതീയഃ പാദഃ പൂർവാ ദിക് പ്രഥമാ കുക്ഷീർഭവതി ദക്ഷിണാ ദ്വിതീയ കുക്ഷിർ ഭവതി പശ്ചിമ തൃതീയാ കുക്ഷിർ ഭവതി ഉത്തരാ ചതുർത്ഥീ കുക്ഷിർ ഭവതി അധഃഷഷ്ഠീ കുക്ഷീർ ഭവതി വ്യാകരണോസ്യ പ്രഥമഃ ശീർഷോ ഭവതി ശിക്ഷാ ദ്വിദീയഃ കല്പ സ്കൃതിയഃ നിരുക്തശ്ചതുർത്ഥഃ ജ്യോതി ഷാസയനമിതി പഞ്ചമഃ കഃ ദിക് കോവർണ്ണഃ കിമായ തനം കഃ സ്വരഃ കിം ലക്ഷണംകാന്യക്ഷരദൈവതാനി കേ ഋഷയഃ കാനി ഛന്ദാംസി കാ ശക്തയഃ കാനിത ത്വാനി കേചാവയവാഃ പൂർവായാംഭവതു ഗായത്രീ ശ്വേതാ സാവിത്രീ കൃഷ്ണാ സരസ്വതി പൃഥിവ്യന്തരീക്ഷം ദ്യോരായതനാനി.

അതിന്റെ ഗോത്രമേതാണ്? അത് എത്ര അക്ഷരമുള്ള താണ്? അതിന് എത്ര പാദമാണ്? എത്ര കുക്ഷിയുണ്ട്? അതിന്റെ ശീർഷം മൂർധാനി സ്ഥാനങ്ങൾ ഇവ ഏവ?

**ഉത്തരം–** അത് സാംഖ്യായന ഗോത്രത്തിൽ പെട്ടതാണ്. ഇരുപ ത്തിനാല് അക്ഷരങ്ങളാണ് അതിനുള്ളത്. ഗായത്രി മൂന്നു പാദവും നാലുപാദവും ഉള്ളതാണ്. നാലും ആറും കുക്ഷി കളും അഞ്ച് ശിരസ്സും അതിനുണ്ട്.

പാദങ്ങൾ ഏത്, കുക്ഷികൾ ഏത്, ശിരസ്സ് ഏവ?

ഋഗ്വേദമാണ് അതിന്റെ ഒന്നാമത്തെ പാദം. യജ്ജുർവേദം രണ്ടാമത്തെതും സാമവേദം മൂന്നാമത്തെതും അഥർവവേദം നാലാമത്തെതും പാദമാണ് പൂർവദിക്ക് ഒന്നാമത്തെ കുക്ഷി. ദക്ഷിണ ദിക്ക് രണ്ടാമത്തെ കുക്ഷി, ഉത്തരദിക്ക് നാലാമത്തെ കുക്ഷി, ആകാശം അഞ്ചാമത്തെ കുക്ഷി, താഴെ ഭൂമി ആറാമത്തെ കുക്ഷിയും

വ്യാകരണമാണ് അതിന്റെ ആദ്യത്തെ ശിരസ്സ്, ശിക്ഷ രണ്ടാമത്തെത്, കല്പം മൂന്നാമത്തേത്, നിരുക്തം നാലാമ ത്തെത്, ജ്യോതിഷം അഞ്ചാമത്തെത്.

ഏത് ദിക്കിൽ ഏതു നിറത്തിൽ അതിന്റെ അധിഷ്ഠാത്രി കളായ ദേവതകൾ നിളക്കൊള്ളുന്നു? അവയുടെ വിസ്താര മെന്ത്? സ്വരം ലക്ഷണം ഇവ ഏതാണ്? ആരാണ് അധിഷ്ഠാ തദേവി? ഋഷികൾ ആര്? ഛന്ദസ്സ് എന്ത്? ശക്തികൾ ഏതെ ല്ലാം? ഏതു തത്വമാണ്? അവയവങ്ങളേവ?

ഗായത്രി പൂർവദിക്കിന്റെതാണ്. നിറം ചുവപ്പാണ്, വലതു വശത്ത് സാവിത്രി അതിന്റെ നിറം വെള്ളയാണ്, പടിഞ്ഞാറ് സരസ്വതി അതിന്റെ നിറം കറുപ്പ്, ധ്യാനമാണ് അനുഷ്ഠേയം

പൃഥിവിയും ആകാശവും സ്വർഗ്ഗവുമാണ് അതിന്റെ വിസ്താരം നിവാസ സ്ഥാനവും.

അകാരോകാരമകാര രൂപോദാത്താദി സ്വരാ ത്മികാ സർവാ സന്ധ്യാ ഹംസവാഹിനീ ബ്രഹ്മീ മധ്യമാ വൃഷഭവാഹിനീ മാഹേശ്വരീ പശ്ചിമാ ഗരുഡവാഹിനീ വൈഷ്ണവീ പൂർവാഗ്നകാലികാ സന്ധ്യാ ഗായത്രീ കുമാരീ രക്താ രക്താംഗാ രക്തവാസിനീ രക്തമാല്യ ഗന്ധാനുലേപിനീ പാശാങ്കുശാക്ഷ മാലാകമണ്ഡലു ഹസ്താ ഹംസാ രുഢാ ബ്രഹ്മദൈവത്യാ ഋഗ്വേദ സംഹിതാ ആദി ത്യപഥ ഗാമിനീ ഭുവോർ ലോകേ വ്യവസ്ഥിതാ

സായം സന്ധ്യാ സരസ്വതീ വൃദ്ധാ കൃഷ്ണ ഗന്ധ മാല്യാനുലേപനാ ശംഖ ചക്രഗദാഭയ ഹസ്താ ഗരു ഡാരൂഢാ വിഷ്ണു ദൈവത്യാ സാമ വേദ സഹിതാ ആദിത്യ പഥ ഗാമിനീ സ്വർഗ്ഗ ലോക വ്യവസ്ഥിതാ

അത് അകാര ഉകാര രൂപവും ഉദാത്താദിസ്വരാത്മാക വുമാണ്.

പ്രാതഃ കാലീന സന്ധ്യാരൂപിണിയും ഹംസവാഹിനി യും ബ്രഹ്മസ്വരൂപിണിയുമാണ്. മധ്യമാസന്ധ്യാ വൃഷ വാഹി നിയും ശങ്കരസ്വരൂപിണിയുമാണ്. സായംകാലീന സന്ധ്യ ഗരുഡാരൂഢയും വിഷ്ണുസ്വരൂപിണിയും ചതുർഭുജയും ശംഖചക്രാദി ധാരിണിയുമാണ്

പൂർവാഹ്നകാലിക സന്ധ്യയായ ഗായത്രി കുമാരിയും രക്തവർണ്ണയും ചുവന്ന മാലയും മറ്റും ധരിച്ചവളും ചുവന്ന മാലയും മറ്റും ധരിച്ചവളുമാണ്. പാശം, അങ്കുശം, കമണ്ഡലു, അക്ഷമാല ഇവ ധരിക്കുന്നു. ഹംസാരൂഢയാണ്. ബ്രഹ്മാദി ദേവസ്വരൂപിണിയും ഋഗ്വേദ സഹിതയും സൂര്യമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവളും പൃഥിയിൽ നിവസിക്കുന്നവളുമാണ്.

മധ്യാഹ്ന കാലിക സന്ധ്യയുവതിയും സ്വച്ഛയും വെള്ള നിറമുള്ളവളും വെളുത്തചന്ദനവും വെളുത്തമാലയും ധരിക്കുന്നവളും ത്രിശൂലഡമരുകധാരിണിയും കാളപ്പുറത്ത് സഞ്ചിക്കുന്നവളും രുദ്രാധി ദേവതയും യജ്ജുർവേദ സംബന്ധിനിയുമാണ്. സൂര്യമാർഗ്ഗത്തിൽ സഞ്ചരിക്കുന്നു. ആകാശത്തിൽ നിലകൊള്ളുന്നു.

സായംകാലീന സന്ധ്യ സരസ്വതിയാണ്. പ്രായം ചെന്ന വളും കറുത്തമാല ചേർന്നവളും ശംഖചക്രഗാദാദികൾ ധരിച്ച് ഗരുഡവാഹിനിയുമായി വിരാജിക്കുന്നു. വിഷ്ണുവാണ് അധി ദൈവം. സാമവേദയുക്തയും സൂര്യഗാമിനിയും സ്വർഗ്ഗത്തിൽ നിവസിക്കുന്നവളുമാണ്.

അഗ്നിവായുസൂര്യരൂപാ ആഹവനീയ ഗാർഹപത്യ ദക്ഷിണാഗ്നി സ്വരൂപാ ദൂർഭുവ സ്വരിതി വ്യാഹൃതിരൂപാപ്രാത മധ്യാഹ്ന തൃതീയ സവനാ ത്മികാ സത്വരജസ്തമോഗുണിത്മികാ ജാഗ്രത്സ്വപ്ന സുഷുപ്തരൂപാ വസുരുദ്രാദിത്യ രൂപാ ഗായത്രീ ത്രിഷ്ടുപ് ജഗതീ രൂപാ ബ്രഹ്മ ശങ്കര വിഷ്ണു.

രൂപേച്ഛാജ്ഞാന ശക്തിരൂപാ സ്വരാഡ് വിരാഡ് ബ്രഹ്മഭവതി പ്രഥമാഗ്നേയം ദ്വതീയം പ്രാജാപത്യം തൃതീയം സൗമ്യം ചതുർത്ഥാമീശാനാം പഞ്ചമമാദി ത്യം ഷഷ്ടം ഗാർഹിപത്യം സപ്തമം മന്ത്രമഷ്ടമം ഭഗവദൈവതം നവമമാര്യമണം ദശമം സാവിത്രമേ കാദശം ത്വാഷ്ടം ദ്വാദശം പൗഷ്ണം ത്രയോദശ മൈന്ദ്രാഗ്നം ചതുർത്ഥ

മീന മന്യത പഞ്ചമം ഭാർഗ്ഗവം ഷഷ്ഠം ശാണ്ഡി ല്യം സപ്തമം ലോഹിത മഷ്ടം വൈഷ്ണവം നവമം ശാതാതപം ദശമം സനത്കുമാരമേകാ ദശം പൗണ്ഡ്രകം പഞ്ചദശാതതും ഷോഡശം ദശാം കാശ്യപമഷ്ടാമക്ഷ മാത്രേയ മേകോന വിംശമൗദ്ദാല കമേക വിശംമാംഗിസം ദ്വാവിംശം നാമ കേതു മൗല്ഗല്യം ചതുർവിംശമാംഗിസ്യം വൈശ്വാഹത്ര മിതാ പ്രത്യക്ഷരാണാ ദൃഷ്ടയോ ഭവന്തി.

ഈ ഗായത്രി അഗ്നി വായു സൂര്യരൂപവും ആഹവനീയം ഗാർഹപത്യം ഭക്ഷണം ഈ വഹ്നി രൂപവും ഋക്ക് യജ്ജുസ് സാമം ഈ രൂപത്തിലുള്ളതും ആണ് ഭൂഃ ഭുവഃ സ്വ ഇവ വ്യാഹൃതിരൂപവും പ്രാതഃ കാലം മധ്യാഹ്നം സായാഹ്നം ഈ

രൂപത്തിലുള്ളതും സത്വരജസ്തമോഗുണങ്ങളെ പ്രതിനിധാനം ചെയ്യുന്നതും ബ്രഹ്മശങ്കവിഷ്ണുമാരെ ലക്ഷ്യമാക്കിയതും ഗായത്രി ജഗതി ത്രിഷ്ടുപ്പ് ഈ ഛന്ദസ്സുകൾ ഉൾക്കൊള്ളുന്നതും ബ്രഹ്മമയവുമാകുന്നു.

ഗായത്രിയുടെ ഒന്നാമത്തെ അക്ഷരം അഗ്നിദേവനെയും, രണ്ടാമത്തെത് പ്രജാപതിയെയും,മുന്നാമത്തെത് ചന്ദ്രനെയും, നാല് ഈശാനനെയും, അഞ്ച് ആദിത്യനെയും, ആറ് ഗാർഹപത്യത്തെയും, ഏഴ് മന്ത്രത്തെയും, എട്ട് ഭഗനയും, ഒൻപതു അര്യമാവിനെയും, പത്ത് സവിതാവിനെയും, പതിനൊന്ന് ത്വഷ്ടാവിനെയും,പന്ത്രണ്ട് പൂഷാവിനെയും, പതിമൂന്ന് ഇന്ദ്രാഗ്നികളെയും, പതിന്നാല് വായുവിനെയും, പതിനഞ്ച് വാമദേവനെയും, പതിനാറ് മൈത്രാവരുണനെയും, പതിനേഴ് ഭ്രാതൃവ്യനെയും, പതിനെട്ട് വിഷ്ണുവിനെയും, പത്തൊൻപത് വാമനനെയും, ഇരുപത് വൈശ്വദേവനെയും, ഇരുപത്തൊന്ന് രുദ്രനെയും, ഇരുപത്തി രണ്ട് കുബേരനെയും, ഇരുപത്തിമൂന്ന് അശ്വിനീ കുമാരന്മാരെയും, ഇരുപത്തിനാല് അക്ഷര ബ്രഹ്മാദിദേവനെയും പ്രതിനിധാനം ചെയ്യുന്നു.

ഒന്നാം അക്ഷരത്തിന്റെ ഋഷി വസിഷ്ഠനാണ്. രണ്ടാമത്തേതിന്റെ ഭരദ്വജൻ, മൂന്നിന്റെത് ഗർഗ്ഗൻ, നാലിന്റെത് ഉപമന്യൂ.അഞ്ചിന്റെത് ഭൃഗു, ആറിന്റെ ശാണ്ഡില്യൻ, ഏഴിന്റെ ലോഹിതൻ, എട്ടിന്റെ വിഷ്ണു, ഒൻപതിന്റെ ശാതതപൻ, പത്തിന്റെ സനത് കുമാരൻ, പതിനൊന്നിന്റെ വേദവ്യാസൻ, പന്ത്രണ്ടിന്റെ ശുകദേവൻ, പതിമൂന്നിന്റെ പാരശര്യൻ, പതിനാലിന്റെ പൗണ്ഡ്രകർമ്മം, പതിനഞ്ചിന്റെ ക്രതു, പതിനാറിന്റെ വക്ഷസ്സ്, പതിനേഴിന്റെ കശ്യപൻ, പതിനെട്ടിന്റെ അത്രി, പത്തൊൻപതിന്റെ അഗസ്ത്യൻ, ഇരുപതിന്റെ ഉദ്ദാലകൻ, ഇരുപത്തി ഒന്നിന്റെ ആംഗിരസ്സു, ഇരുപത്തിണ്ടിന്റെ നാമകേതു ഇരുപത്തിമൂന്നിന്റെ മുദ്ഗലൻ, ഇരുപത്തിനാലിന്റെ ആംഗിരഗോത്രജനായ വിശ്വാമിത്രൻ,

ഗായത്രി ത്രിഷ്ടുപ്പ് ജഗതി അനുഷ്ടുപ്പ് പംക്തി ബൃഹതി ഉഷ്ണിക് ആദി ത്രിരാവൃത്തേന ഛന്ദാംസി പ്രതിപദ്യന്തേ പ്രഹ്ലാദിനി പ്രജാ വിശ്വഭദ്രാ വിലാസിനീ പ്രഭാ ശാന്തമാകാന്തി സ്പർശാ ദുർഗ്ഗാ സരസ്വതീ വിരൂപാവിശാലാക്ഷീ ശാലിനീ വ്യാപിനീ വിമലാ തമോഹാരിണീ സൂക്ഷ്മാവയവാ പദ്മാലയാവിരജാ വിശ്വരൂപാ സർവതോ മുഖീതാ ചതുർവിംശതി ശക്തയോനിഗദ്യന്തേ പൃഥിവ്യാപ്തേജോവായ്വാകാശ ഗന്ധരസരൂപ സ്പർശ ശബ്ദ വാക്യാനി പാദപായുപസ്ഥ ത്വക്ചക്ഷു ശ്രീ ജിഹ്വാ ഘ്രാണ മനോ ബുദ്ധ്യഹംകാരചിത്തജ്ഞാനീതി പ്രത്യയിരാണം തത്വാനി പ്രതീയന്തേ ക ചമ്പകാതസീ കുങ്കുമ പിംഗളേന്ദ്ര നീലാഗ്നി പ്രഭോ നൃത് സൂര്യവിദ്യുത്താരക സരോജ ഗോരമരകത ശുക്ല കുന്ദേന്ദു ശാഖപാണ്ഡു നേത്രനീലോല്പല ചന്ദനാഗരു കസ്തുരാ ഗോരോചന ഘനസാരസന്നിഭം പ്രത്യക്ഷര മനുസുകൃര്യ സമരത പാത കോപ പാതവ മഹാപാതകാഗമൃഗമന ഗോഹത്യ ബ്രഹ്മഹത്യാ ഗുരുഹത്യാ പിതൃഹത്യാ പ്രാണിഹത്യാ ചരാചര ഹത്യാഭക്ഷ്യഭക്ഷണാതി ഗൃഹ സ്വകർമ്മ വിച്ഛേദന സ്വാധ്യാതിഹീന കർമ്മകരണ പരധനാപഹരണ ശുദ്രാന്നഭോജന ശത്രുമാപണചണ്ഡാലീയ ഗമ നാദി സമസ്ത പാപപഹാരാർത്ഥം സംസ്മരേത്

ഗായത്രി, ത്രിഷ്ടുപ്, ജഗതീ, അനുഷ്ടുപ്, പംക്തി, ബൃഹതീ, ഉഷ്ണിക ഇവ മൂന്ന് ആവർത്തിയോടു കൂടിയതായി ഗണിക്കപ്പെട്ടിരിക്കുന്നു. അവയിലെ ഇരുപത്തിനാലു ശക്തികൾ താഴെകൊടുക്കുന്നവയാണ്-പ്രഹ്ലാദിനീ, പ്രജാ വിശ്വഭദ്രം, വിലാസിനീ, പ്രഭാ, ശാന്തി, കാന്തി, സ്പർദ്ധാ, ദുർഗ്ഗ, സരസ്വതി, വിരൂപ, വിശാലാക്ഷീ, ശാലിനീ, വ്യാപിനീ, വിമല, തമോപ്രഹാരിണീ, സൂക്ഷ്മാവയവ, പത്മാലയ, വിരജ, വിശ്വരൂപ, ഭദ്ര, കൃപ, സർവതോമുഖീ, പൃഥ്വി, ജലം, തേജസ്സ്, വായു, ആകാശം, ഗന്ധം, രസം, രൂപം, സ്പർശം, ശബ്ദം, വാക്യം, പാദം, മലം, മൂത്രേന്ദ്രിയം, ത്വക്ക്, കണ്ണ്, ചെവി, നാക്ക്, മൂക്ക്, മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം, ഇവ ഗായത്രിയുടെ, ഓരോ അക്ഷരങ്ങളുടെ തത്വമാകുന്നു.

ചമ്പകം, അമരീ, കുങ്കുമം, പിംഗളം, ഇന്ദ്ര, നീലം, അഗ്നിപ്രഭാതം, ഉദിക്കുന്ന സൂര്യൻ വിദ്ധത്താരക, സരോജം, വെളുത്ത മരതകം, ശുക്ലം, കന്ദം, ഇന്ദു, ശംഖം, പാണ്ഡു, നേത്രം, നീലകമലം, ചന്ദനം, അകിൽ, കസ്തൂരി, ഗോരോചന, കർപ്പൂരം, ഇവയോടൊപ്പം മന്ത്രത്തിലെ ഓരോ അക്ഷരങ്ങൾ ഉൾക്കൊള്ളുന്ന പലവിധ പാതങ്ങൾക്കും ഉപപാതകങ്ങൾക്കും ശമനം കാണുന്നതിന് അനുസ്മരിക്കേണ്ടതാണ്. ഏതെല്ലാം പാതകങ്ങളാണെന്നും ഇവിടെ സൂചിപ്പിച്ചിട്ടുണ്ട്-ഗോഹത്യ,ബ്രഹ്മഹത്യ, ഭ്രൂണഹത്യ, വീരഹത്യ, പല ജന്മങ്ങളിലും നടത്തിയ പലതരം ഹത്യകൾ സ്ത്രീഹത്യ, ഗുരുഹത്യ, പിതൃഹത്യ, ആത്മഹത്യ, ജീവിഹംസ, ഭക്ഷണത്തിന് ഉപയോഗപ്പെടുത്താത്ത ജീവികളുടെ ഹത്യസ്വകർമ്മ ത്യാഗം, സ്വാമി കൃത്യങ്ങളിൽ നിന്ന് പിന്തിരിയുക. ധനാപഹരണപാപം, ശുദ്രാന്നഭക്ഷണം, ചണ്ഡാലാദികളുമായുള്ള യോനി സംബന്ധം.

മൂർധ്നി ബ്രഹ്മാശിഖാന്തേ വിഷ്ണുർലലാട രുദ്രശ്ച ക്ഷുക്ഷി ചന്ദ്രാദിത്യൗ കർണ്ണൗ ശുക്രബൃഹസ്പതീ നാസാപുടേ അശ്വനീ ദന്തോഷ്ഠാവുഭേ സന്ധ്യേ മുഖം മരുതഃ സ്തനേം വസ്വാദയാ ഹൃദയം പർജന്യഃ ഉദാരമാകാശോ നാഭിഃരഗ്നി കടിരിത്രാഗ്നീ സഘനം പ്രാജാപത്യമുരൂ കൈലാസം മൂലജാനുനീ വിശ്വദേവൗ ജംഘേ ശിശിരഃ ഗുല്ഫാനി പൃഥിവീ വനസ്പത്യാദീനി നഖാനി മഹതീ അസ്ഥീനി നവഗ്രഹാ അസൃക്ക്തേതുർമാംസമൃതുസന്ധായ കാലദ്വയമാസ്ഥലനം സംവത്സ രോതി നിമേഷാഹോരാത്രമിതി വാഗ്ദേവിം ശരണമഹം പ്രപദ്യേ

യ ഇദം ഗായത്രീരഹസ്യമധീതേ തേന ഋത സഹസ്രമിഷ്ടം ഭവതി യ ഇദം ഗായത്രീ രഹസ്യ മധീതേ ദിവസ കൃതം പാപാ നാശയതി പ്രാതർ മധ്യാഹ്നയോഃ ഷൺമാസകൃത്യാനിപാപാനി നാശ

യതി സായം പ്രതരധീയാനോ ജന്മകൃതം പാപംനാ ശയതി യ ഇദം ഗായത്രിരഹസ്യം ബ്രാഹ്മണ പഠേത തേന ഗായത്ര്യാം ഷഷ്ഠീ സഹസ്ര ലക്ഷാണി ജപ്താനി ഭവന്തി സർവാൻ വേദാധീതോ ഭവതി സർവേഷു തീർത്ഥേഷു സ്നാതോ ഭവതി അബ്രഹ്മ ചാരീ ബ്രഹ്മചാരീ ഭവതിവ്യക്തിഷു സഹസ്രപാനാത് പൂതോ ഭവതി അഷ്ടൗ ബ്രാഹ്മണാൻ ഗ്രാഹയിത്വാ ബ്രഹ്മലോകം സഗച്ഛതി ഇത്യാഹ ഭഗവാൻ ബ്രഹ്മാ.

യാതൊന്നിന്റെ ശിരസ്സ് ബ്രഹ്മമയവും ശിഖാന്ത ഭാഗം വിഷ്ണുവും ലലാടം രുദ്രനും കണ്ണുകൾ സൂര്യചന്ദ്രന്മാരും ചെവി ശുക്രാചാര്യനും ബൃഹസ്പതിയും രണ്ടു ശ്രോത്ര രന്ദ്രങ്ങൾ അശ്വതീ കുമാരന്മാരും പല്ലും ഓഷ്ഠങ്ങളും സന്ധ്യകളും മുഖവും വായു സ്തനവും വസു ആദി ഹൃദയവും മേഘം വയറും, നാഭി അഗ്നിയും കണങ്കാലും വണ്ണ പ്രാജാപത്യനും ഊരുക്കൾ കൈലാസവും മുട്ടുകൾ വിശ്വദേവന്മാരും, ശിശിര ഗുല്ഫങ്ങളും ശംഖം മഹത്തായ തത്വവും അസ്ഥികൾ നവഗ്രഹങ്ങളും കുടലുകൾ കേതുവും മാംസം ഋതു സന്ധികളും രണ്ടുകാലങ്ങളും നിമേഷവും ദിനരാത്രങ്ങളുമാണ്.

ഈ ഗായത്രി അധ്യാനം ചെയ്യുന്നവന് അനേകം യജ്ഞങ്ങൾ നടത്തിയ ഫലമുണ്ടാകുന്നു. ഗായത്രീ രഹസ്യം പഠിപ്പിക്കുന്നവൻ പകൽ ചെയ്ത പാപങ്ങളെല്ലാം നശിക്കുന്നു.

കാലത്തും മധ്യാഹ്നത്തിലും ഇതു പഠിപ്പിക്കുന്നവന്റെ ആറുമാസത്തെ പാപങ്ങൾ നശിക്കുന്നു. നിത്യവും കാലത്തും വൈകിട്ടും അധ്യയനം ചെയ്യുന്നവന്റെ ജന്മപാപങ്ങൾ നശിക്കുന്നു. ഗായത്രീരഹസ്യം വായിക്കുന്ന ബ്രാഹ്മണന് ഗായത്രീ മന്ത്രം അറുപതിനായിരം ഉരു ജപിച്ചാലത്തെ ഫലം സിദ്ധിക്കുന്നു. അയാൾ സകല വേദങ്ങളും അധ്യയനം ചെയ്തവനായി.അയാൾ സകല തീർത്ഥങ്ങളിലും സ്നാനം ചെയ്ത ഫലം നേടുന്നു. മദ്യപാന പാപത്തിൽ നിന്ന് മുക്തനാകുന്നു.അഭക്ഷ്യഭക്ഷണപാപത്തിൽ മോചിക്കപ്പെടുന്നു. ബ്രഹ്മചാരിയല്ലെങ്കിലും ബ്രഹ്മചാരിക്കൊത്ത തേജസ്സ് നേടുന്നു. മദ്യപാനദോഷം നശിക്കുന്നു. എട്ടു ബ്രാഹ്മണരെ ഇത് പഠിപ്പിക്കുന്ന പക്ഷം ബ്രഹ്മലോകത്തിലേക്ക് പോകുന്നു. ഇപ്രകാരം പ്രജാപതിയായ ബ്രഹ്മാവ് പറഞ്ഞ് മനസ്സിലാക്കിക്കൊടുത്തു.

ഗായത്രീരഹസ്യോപനിഷത്ത് സമാപിച്ചു.



# ഗോപാലപൂർവതാപിന്യുപനിഷത്ത്

**ശാന്തിപാഠം**

ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാ ഭദ്രം പശ്യേ മാക്ഷഭിയർജത്രാഃ സ്ഥിരൈരംഗൈസ്തുഷ്ടു വാംസ സ്തനൂഭിർവ്യശേമ ദേവഹിതം യദായുഃ സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തി നഃ പൂഷാ വിശ്വവേദാഃ സ്വസ്തിനസ്താർക്ഷ്യോ അരിഷ്ടനേമിഃ സ്വസ്തി നോ ബൃഹസ്പതിർദധാതു ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ദേവന്മാരെ, ഞങ്ങൾ ചെവികൾ കൊണ്ട് നല്ലത് കേൾക്കുമാറാകണേ. കണ്ണുകൾ കൊണ്ട് നല്ലത് കാണുമാറാകണേ. സുദൃഢങ്ങളായ അംഗങ്ങളാലും ശരീരത്താലും നിങ്ങളെ സ്തുതിച്ച് കൊണ്ടിരിക്കണേ. ദേവന്മാർ ഞങ്ങൾക്ക് നിശ്ചയിച്ചിട്ടുള്ള ആയുസ്സു മുഴുവനും ഞങ്ങൾ അനുഭവിക്കണേ. മഹാ കീർത്തിമാനായ ഇന്ദ്രൻ ഞങ്ങൾക്ക് അപ്രതിരോധ്യഗതിയായ ഗരുഡൻ ഞങ്ങൾക്ക് മംഗളമരുളണേ. ബൃഹസ്പതി ഞങ്ങൾക്ക് മംഗളമരുളണേ.

1. സച്ചിദാനന്ദരൂപായ |
   കൃഷ്ണായാക്ലിഷ്ടകാരിണേ |
   നമോ വേദാന്തവേദ്യായ |
   ഗുരവേ ബുദ്ധിസാക്ഷിണേ ||

സച്ചിദാനന്ദരൂപനും അക്ലിഷ്ടകാരിയും വേദാന്തവേദ്യനും ഗുരുവും ബുദ്ധിസാക്ഷിയുമായ കൃഷ്ണന് നമസ്കാരം.

2. മുനയോ ഹ വൈ ബ്രഹ്മാണമൂചുഃ കഃ പരമോ ദേവഃ. കുതോ മൃത്യുർബിഭേതി. കസ്യ വിജ്ഞാനേന അഖിലം ഭാതി. കേനേദം വിശ്വം സംസരതീതി. തദു ഹോവാച ബ്രഹ്മാ ശ്രീകൃഷ്ണോ വൈ പരമംദൈവതം ഗോവിന്ദാന്മൃത്യുഃ ബിഭേതി ഗോപീജനവല്ലഭ ജ്ഞാനേന തത് ജ്ഞാതം ഭവതി. സ്വാഹേദം സരസ്വതീതി തദു ഹോചു. കഃ കൃഷ്ണോ ഗോവിന്ദശ്ചകോ സാവിത്രി ഗോപീജനവല്ലഭഃ കഃ, കാ സ്വഹേതി താനുവാ ബ്രഹ്മാ, പാപകർമ്മണോ ഗോഭൂമി വേദവി

I K

ദിതോ വേദിതാ ഗോപിജനാ വിദ്യാകുലാപ്രേരകഃ തന്മായാ ചേതി സകലം പരം ബ്രഹ്മൈതദ്യോധ്യായതി രസതി ഭജതി സോ f മൃതോ ഭവതി സോ f മൃതോ ഭവതീതി.

ഒരിക്കൽ ബ്രഹ്മാവിനോട് മുനിമാർ ചോദിച്ചു. ഏതു ദേവതയാണ് സർവശ്രേഷ്ടമായിട്ടുള്ളത്? ആരെയാണ് മൃത്യു ഭയപ്പെടുന്നത്? ആരുടെ തത്വം നല്ലപോലെ ഗ്രഹിച്ചാൽ സർവവും അറിയാൻ സാധിക്കുന്നു? ഈ ജഗത്ത് ആരുടെ പ്രേരണ കൊണ്ടാണ് ആവാഗമങ്ങളിൽ കറങ്ങിക്കൊണ്ടിരിക്കുന്നത്? അതിന് ബ്രഹ്മാവ് ഉത്തരം നൽകി സർവശ്രേഷ്ഠദേവൻ ശ്രീകൃഷ്ണനാണ്. അദ്ദേഹം തന്നെ ഗോവിന്ദൻ മൃത്യുവും അദ്ദേഹത്തെ ഭയപ്പെടുന്നു. ഗോപീജനവല്ലഭന്റെ തത്വം ഗ്രഹിക്കുന്നവന് അറിഞ്ഞുകൂടാത്തതായി ഒന്നും ഉണ്ടാവില്ല. സ്വാഹാരൂപിണിയായ മായയുടെ പ്രേരണയാലാണ് ഈ ജഗത്തെല്ലാം ആവാഗമന ചക്രത്തിൽ പെട്ട് കറങ്ങുന്നത്. മുനിമാർ വീണ്ടും ചോദിച്ചു. കൃഷ്ണനാരാണ്? ഗോവിന്ദൻ ആരാണ്? ഗോപീജനവല്ലഭൻ ആരാണ്? സ്വാഹാ ആരാണ്? ഇതെല്ലാം പറഞ്ഞു തരുക. ബ്രഹ്മാവ് പറഞ്ഞു. ശ്രീകൃഷ്ണൻ പാപഹാരിയാണ്. ഗോവിന്ദൻ എന്ന പേരിൽ അദ്ദേഹം പശുക്കൾ, ഭൂമി വേദവാണി എന്നിവ അറിയുന്നവനെന്ന നിലയിൽ പ്രസിദ്ധനായരിക്കുന്നു. ഗോപീജനവല്ലഭനും അവിദ്യാഹാരിയും ഭക്തകളായ ഗോപിമാരിൽ എല്ലാം ജ്ഞാനമയീവിദ്യകളെയും അറുപത്തിനാലു കലകളെയും പൂർത്തീകരിക്കുന്നവനുമാണ്. അദ്ദേഹത്തിന്റെ മായാശക്തിയാണ് സ്വാഹാ. ഇതെല്ലാം ഈശ്വരന്റെ രൂപങ്ങൾ തന്നെ. ഇങ്ങനെ ശ്രീകൃഷ്ണനെന്ന പേരിൽ പരബ്രഹ്മം തന്നെയാണ് വിഖ്യാതനായിട്ടുള്ളത്. അദ്ദേഹത്തിന്റെ രൂപം ധ്യാനിക്കുകയും നാമം ജപിക്കുകയും ചെയ്യുന്നത് അല്ലെങ്കിൽ ഗുണകീർത്തനം ചെയ്യുന്നത് ആരാണോ അവൻ അമൃതത്വത്തിന് അർഹനാകുന്നു.

2. തേ ഹോചുഃ, കിം തദ്രൂപം കിം രസനം കഥം വാ f ഹോ തദ് ഭജനം, തത് സർവം വിവിഷദാമാഖ്യാഹീതി തദു ഹോവാച ഹൈരാണ്യ ഗോപവേമഷമ ഭ്രാഭം തരുണം കല്പദ്രുമാസര്ിതം തദിഹ ശ്ലോകാഃ ഭവന്തി

സത് പുണ്ഡരീക നയനം |
മേഘാഭം വൈദ്യുതാംബരം |
ദ്വിഭുജം ജ്ഞാനമുദ്രാഢ്യം |
വാനമാലിനമീശ്വരം |
ഗോപഗോപാംഗനാവിതം |
സുരദ്രുമതലാശ്രിതം |
ദിവ്യാലങ്കാരണോപേതം |
രത്ന പങ്കജമധ്യഗം കാളിന്ദീജലകല്ലോല |
സംഗീമാരുത സേവിതം |
ചിന്തയൻ ചേതസാ കൃഷ്ണം |
മുക്തോ ഭവതി സംസൃതേഃ |

അവർ ചോദിച്ചു ധ്യാനയോഗ്യനായ ശ്രീകൃഷ്ണ രൂപം എങ്ങനെയാണ്? അദ്ദേഹത്തിന്റെ നാമാമൃതരസായനം എങ്ങനെ സാധിക്കും? എങ്ങനെയാണ് അദ്ദേഹത്തെ ഭജിക്കേണ്ടത്? ഞങ്ങൾക്ക് ഇക്കാര്യങ്ങളെല്ലാം പറഞ്ഞുതരണം. ബ്രഹ്മാവു പറഞ്ഞു ഭഗവാന്റെ ധ്യാനയോഗ്യമായ രൂപം ബാലന്റെതാണ്. ഗോപവേഷമാണ് തരുണനും കല്പവൃക്ഷാശ്രിതനുമാണ്. അതെ സംബന്ധിച്ച ശ്ലോകങ്ങൾ ഉണ്ട്.

താമരക്കണ്ണനും മേഘാഭനും വൈദ്യുതാംബനും ദ്വിഭുജനും ജ്ഞാനമുദ്രാഢ്യനും വനമാലിയും ഈശ്വരനും ഗോപഗോപാംഗനാപരീതനും ദിവ്യാലങ്കാരയുക്തനും രത്നപങ്കജമധ്യഗനും കാളിന്ദിയിലെ ശീതളവാതമേൽക്കുന്നവനും ആയ കൃഷ്ണനെ ചിന്തിക്കുന്നവൻ സംസാര ദുഃഖ മുക്തനാകുന്നു.

3. തസ്യ പുനഃ രസനാ ഭജന ഭൂമിന്ദുസംപാതഃ കാമാദികൃഷ്ണായേത്യേകം പദം ഗോവിന്ദാ യേതി, ദ്വിതീയം ഗോവിന്ദേനേതി, തൃതീയം വല്ലഭായേതി, തുരീയം സ്വാഹേതി, പഞ്ചമമിതി പഞ്ചപദീം പ്രജപൻ പഞ്ചാംഗം ദിവ്യാഭൂമി സൂര്യാചന്ദ്രമസൗ സാഗ്നീതദ്രൂപതയാ ബ്രഹ്മ സംപദ്യതേ ബ്രഹ്മ സമ്പദ്യത ഇതി തദേഷ ശ്ലോകഃ ക്ലീമിത്യേവാദാവാദായ കൃഷ്മായ യോഗം ഗോവിന്ദായാത ച ഗോപീജനവല്ലഭായ ബൃഹദ് ഘനം ശ്യാമം തദപ്യുച്ചരേദ്യോ ഗതിസ്ത സ്യാസ്തി മംക്ഷു നാന്യാ ഗതിഃ സ്യാദിതി ഭക്തിരസ്യ ഭജനം തദിഹാമുത്രോപാധിനൈരാശ്യേനൈവാമുഷ്മിൻ മനഃ കല്പനമേതദേവ ച നൈഷ്കർമ്മ്യം കൃഷ്ണം സന്തം വിപ്രാ ബഹുധാ യജന്തി. ഗോവിന്ദം സന്തം ബഹുധാ രസന്തി. ഗോപീജനവല്ലഭോ ഭുവനാനി ദധ്രേ സ്വാഹാശ്രിതോ ജഗദൈജയത് സുരേതാഃ വായുതൃഥൈകോ ഭുവനം പ്രതിഷ്ഠോ ജന്യേ ജന്യേ പഞ്ചരൂപോ ബഭൂവ. കൃഷ്ണസ്തദൈകോപി ജഗദ്ധിതാർത്ഥം ശബ്ദോസൗ പഞ്ചപദോ വിഭാതീതി

ആദിയിൽ ക്ലീം എന്ന കാമബീജം വെച്ച് ശ്രീകൃഷ്ണായ, ഗോവിന്ദായ, ഗോപീജനവല്ലഭായ. എന്നീ മൂന്നു പദങ്ങളെയും സ്വാഹാ സഹിതം ഉച്ചരിക്കുന്ന ഉപാസകൻ വേഗം തന്നെ ശ്രീകൃഷ്ണനുമായി ഐക്യം നേടി മുക്തി പ്രാപിക്കും. ഇതിന്ഇതിൽ നിന്നു ഭിന്നമായ മറ്റൊരു ഗതിയുമില്ല. അദ്ദേഹത്തിലുള്ള ഭക്തി തന്നെയാണ് ഭജനം. സാധകൻ സർവ ഭോഗേച്ഛകളും കൈവിട്ടമനസ്സും ഇന്ദ്രിയങ്ങളും അദ്ദേഹത്തിൽ തന്നെ സമർപ്പിക്കുന്നതാണ് യഭജനം ഇതാണ് യഥാർത്ഥ സംന്യാസം. വേദജ്ഞന്മാർ പലവിധത്തിൽ അദ്ദേഹത്തെ ഉപാസിക്കുന്നു. സമ്പൂർണ്ണ ജഗദ് സംരക്ഷകനായ അദ്ദേഹം തന്നെ ഗോപീജനവല്ലഭൻ അദ്ദേഹം തന്റെ സ്വാഹാധാരിണിയായ മായയുടെ ശക്തി കൊണ്ട് ഈ വിശ്വം സൃഷ്ടിച്ചു. സമ്പൂർണ്ണ പ്രപഞ്ചത്തിലും ഒരേ ആത്മാവു തന്നെ. എന്നാൽ അത് ഓരോ ശരീരത്തിലും പ്രാണൻ തുടങ്ങിയ അഞ്ചു രൂപങ്ങളിൽ രമിക്കുന്നതുപോലെ ശ്രീകൃഷ്ണൻ ഏകനാണെങ്കിലും ഈ മന്ത്രത്തിൽ അഞ്ചു നാമങ്ങൾ ചേർന്നവനായി തോന്നുന്നു. മന്ത്രത്തിൽ സൂചിപ്പിച്ച അഞ്ചുനാമങ്ങളും ഒരേ കൃഷ്ണനെത്തന്നെ പ്രതിപാദിക്കുന്നതാണ്.

N P

4. തേ ഹോചുഃ ഉപാസനമേതസ്യ പരമാത്മനോ ഗോവിന്ദസ്യ അഖിലാധാരിണോ ബ്രൂഹീത്, താനുവാച ബ്രഹ്മാ, യത്തസ്യ പീഠം ഹൈരണ്യ മഷ്ടപലാശമംബുജം തദന്തരാമലാസ്രയുഗം തദന്തരാബ്യാവർണ്ണം വിലിഖിത കൃഷ്ണായ നമഃ ഇതി ബീജാഢ്യം സബ്രാഹ്മണം രാധായാനംഗമനു ഗായത്രിം യഥാവദ്വ്യാവജ്യഭൂമണ്ഡലം മൂല വേഷ്ടിതം കൃത്വാംഗവാസുദേവാദി രുക്മിണ്യാദി സ്വശക്തീന്ദ്രാദി വാസുദേവാദി പാർത്ഥാദി നിധ്യായിതം യജേത് സന്ന്യാസ്യ പ്രതിപത്തിഭിരൂപചാ രൈസ്തേ നാസ്യാഖിലം ഭവത്യഖിലം ഭവതീതി

മുനിമാർ വീണ്ടും ചോദിച്ചു. വിശ്വത്തിനെല്ലാം ആധാരഭൂതനായി കൃഷ്ണനെങ്ങനെയാണു പാസിക്കേണ്ടത് അത് വിവരിക്കുക-അതുകേട്ട് ബ്രഹ്മാവ് കൃഷ്മനെ വർണ്ണിച്ച് പറഞ്ഞു പീഠത്തിൽ സ്വർണ്ണ കമലം നിർമ്മിക്കണം അതിൽ എട്ടുദളങ്ങളുണ്ടായിരിക്കണം. അതിന്റെ നടുക്ക് രണ്ടു ത്രീകോണങ്ങൾ അടയാളപ്പെടുത്തണം. അവ പരസ്പരം ചേർന്നിരിക്കണം. ഇങ്ങനെ ആറുകോണങ്ങൾ നിർമ്മിക്കുക. കോണങ്ങലിൽ സ്ഥിതി ചെയ്യുന്ന കർണ്ണികയിൽ സകല അഭീഷ്ടങ്ങളും സാധിപ്പിക്കുന്ന കാമബീജം അടയാളപ്പെടുത്തണം പിന്നെ ഓരോ കോണിലും ക്ലിം ബീജയുക്തമായ കൃഷ്ണായ നമഃ ക്രമമായി ഓരോ അക്ഷരമായി എഴുതണം ബ്രഹ്മമന്ത്രവും കാമഗായത്രിയും എഴുതി എട്ടു വജ്രങ്ങളാൽ ആവേഷ്ടിതമായ പൃഥിമണ്ഡലം നിർമ്മിക്കണം. പിന്നെ അംഗൻ വാസുദേവൻ രുക്മണി, ഇന്ദ്രൻ, വസുദേവൻ, പാർത്ഥൻ, നിധി എന്നിവ അഷ്ടാവരണങ്ങൾ ചേർത്ത് പൂജിക്കണം. മൂന്നു സന്ധ്യകളിലും ഷോഡശാചാര പൂജകൾ മുഖേന ശ്രീകൃഷ്ണനെ പൂജിക്കണം.

5. തദിഹ ശ്ലോകാഃ ഭവന്തി

ഏകോ വശീ സർവഗഃ കൃഷ്ണ ഈഡ്യഃ |
ഏകോപി സൻ ബഹുധാ വോ വിഭാതി തം |
പീഠസ്ഥം യേ f നുഭജന്തി ധീരാ |
സ്തേഷാം സുഖം ശാശ്വതം നേതരേഷാം |
നിത്യോ നിത്യാനാം ചേതനശ്ചേതനാനാം
ഏകോ ബഹൂനാം യോ വിദധാതി കാമാൻ |
തം പീഠഗം f യേനുയജന്തി വിപ്രാ-
സ്തേഷാം സിദ്ധിഃ ശാശ്വതിഃ നേതരേഷാം |
ഏതദ് വിഷ്ണോഃ പരമം പദം യേ |
നിത്യോദ്യുക്താ സംയജന്തേ ന കാമാത് |
തേഷാമസൗ ഗോപരൂപഃ പ്രയത്നാത് |
പ്രകാശയേദാത്മപദം തദൈവ ||

സർവഗനും പൂജനീയനും ഏകനെങ്കിലും അനേകഥാ പ്രശോഭിക്കുന്നവനുമായ ഭഗവലാനെ ഭജിക്കുന്നവർക്കാണ് ശാശ്വതസുഖം മറ്റുള്ളവർക്കല്ല. ശാശ്വതനും നിത്യനും സർവാന്തര്യാമിയുമായ ഭഗവാനെ യജിക്കുന്നവർക്കാണ് ശാന്തി മറ്റുള്ളവർക്കല്ല. എല്ലാ സാധകരുടെയും അഭിഷ്ടപൂർത്തി വരുത്തുന്നവനും നിത്യരിൽ നിത്യനും ചൈതന്യങ്ങളിൽ ചൈതന്യനുമായ ആ കൃഷ്ണനെ മുമ്പു പറഞ്ഞ പീഠത്തിൽ പ്രതിഷ്ഠിക്കണം. അങ്ങനെ അദ്ദേഹത്തെ അർച്ചിക്കുന്നവർ പരമസിദ്ധിക്ക് അധികാരികളാകുന്നു. വിഷ്ണുവിന്റെ പരമപദരൂപത്തിലുള്ള ഈ മന്ത്രം നിത്യവും ചൊല്ലുകയും പൂജിക്കുകയും ചെയ്യുന്നവർക്ക് ഗോപരൂപിയായ കൃഷ്ണൻ തന്റെ പരമപദം പെട്ടെന്നു തന്നെ കാട്ടിക്കൊടുക്കും.

6. യോ ബ്രഹ്മാണം വിദധാതി പൂർവം |
യോ വിദ്യാസ്തസ്മൈ യോപയതി സ്മകൃഷ്ണഃ |
തം ഹ ദേവാ ത്മവൃത്തി പ്രകാശം |
മുമുക്ഷുർവൈ ശരണമമും വ്രജേത് |
ഓാംകാരേണാന്തരിതം യോ ജപതി |
ഗോവിന്ദസ്യ പഞ്ചപദം മനും തം |
തസ്യൈവാസൗ ദർശയേ ദാത്മരൂപം |
തസ്മാന്മുമുക്ഷുരഭ്യസേന്നിത്യശാന്ത്യൈ |
ഏത സ്മാദന്യേപഞ്ചപദാദഭൂവൻ |
ഗോവിന്ദസ്യ മനവോ മാനവാനാം |
ദശാർണ്ണാദ്യാസ്തേ അപി സംക്രന്ദനാദ്യൈ-
രഭ്യസന്തേ ഭൂമികാമൈർയഥാവത് ||

സൃഷ്ടിക്കുമുമ്പ് ബ്രഹ്മാവിനെ സൃഷ്ടിച്ച് അദ്ദേഹത്തിന് വേദജ്ഞാനം നൽകി അദ്ദേഹത്തെക്കൊണ്ട് സാമഗാനം ആലപിപ്പിച്ച് സകല ജീവികൾക്കും ബുദ്ധിപ്രകാശം നൽകി വിരാജിക്കുന്ന ഭഗവാൻ കൃഷ്ണനെ മുമുക്ഷുക്കൾ ശരണം പ്രാപിക്കുന്നു. ഭഗവാൻ ഗോവിന്ദന്റെ പഞ്ചപദീമന്ത്രം ഓം കാരം ചേർത്ത് ജപിക്കുന്ന സാധകന് താമസിയാതെ അദ്ദേഹത്തിന്റെ ദർശനമുണ്ടാകുന്നു. അതിനാൽ സംസാരബന്ധത്തിൽ നിന്ന് മോചനം ആഗ്രഹിക്കുന്ന സാധകൻ നിത്യശാന്തിക്കായി മുകളിൽ സൂചിപ്പിച്ചമന്ത്രം തന്നെ ജപിക്കണം. ഈ പഞ്ചപദീമന്ത്രത്തിൽ നിന്നു തന്നെയാണ് ദശാക്ഷരാദി മറ്റുമന്ത്രങ്ങൾ ഉണ്ടായിട്ടുള്ളത്. ആ എല്ലാമന്ത്രങ്ങളും മനുഷ്യർക്ക് മംഗളം കൈവരുത്തുന്നവയാണ് ഐശ്വര്യം ആഗ്രഹിക്കുന്ന ഇന്ദ്രാദി ദേവന്മാർ ആ മന്ത്രങ്ങൾ തന്നെയാണ് ജപിച്ചു കൊണ്ടിരിക്കുന്നത്.

തദേതസ്യ സ്വരൂപാർത്ഥം വാചാ വേദയേതി തേ പപ്രച്ഛുസ്തദു ഹോവാച ബ്രാഹ്മണഃ അനവരതം യോ ധ്യാതസ്തതഃ പരമാർത്ഥാന്തേ സോ f ബുധ്യത ഗോപവേഷോ മേ പരസ്താദാവിർബഭൂവ തതഃ പ്രണതോ മയാ അനുകൂലേന ഹൃദാ മഹ്യമഷ്ടാ ദശാർണ്ണം സ്വരൂപം സൃഷ്ടയേ ദത്വാ അന്തർഹിത ഇതി പുനഃ വിസൃക്ഷാമേ പ്രാദുരഭൂത്തേഷ്വക്ഷരേഷു ഭവിഷ്യദ് ജഗദ്രൂപം പ്രകാശയംസ്തദാഹ, അനുകൂലേന ഹൃദാ മഹ്യമഷ്ടാദശാർണ്ണം സ്വരൂപം സൃഷ്ടയേ ദത്വാ അന്തർഹിത ഇതി ആകാശാദാപോ ജലാത് പൃഥിതതോ f ഗ്നിർബിന്ദോരിന്ദുഃ തത് സമ്പാദാദർക്കഃ ഇതി ക്ലീംകാരാദസൃജം കൃഷ്ണാദാകാശം ഖാദ്വായുരിത്യുത്തരാത് സുരഭി വിദ്യാ പ്രാദുരാകർഷം തദുത്ത

I K

രാത്തു സ്ത്രീപുമാദി ച ഇദം സകല മിദം സകലമിദ മിതി ഏത സൈ്യവ യജനേന ചന്ദ്ര ദ്വജോ ഗതമോ ഹമാത്മാനം വേദയിത്വോംകാരാന്തര നാളികം മനുമാ വർത്തനം സംഗരഹിതോ f ത്യാപതത്തദ്വിഷ്ണോ പരമം പദം സദാ പശ്യതി സൂരയഃ ദിദീവ ചക്ഷുരാ തതം തസ്മാദേതന്നിത്യമഭ്യസേദിതി തദാഹുരേകേ യസ്യ പ്രഥമപദാത് ഭൂമിർദ്വായുശ്ചരമാത് വ്യോമേതി വൈഷ്ണവം പഞ്ച വ്യാഹൃതിമയം മന്ത്രം കൃഷ്ണാ വഭാസം കൈവല്യസൃത്യൈ സതത മാവർത്തയേദിതി തദത്ര ഗാഥാ

യസ്യ പൂർവപദാദ് ഭൂമിർ–
ദ്വിതീയാത് സലിലോത്ഭവഃ |
തൃതീയാത് തേജ ഉദ്ഭൂതം |
ചതുർത്ഥാത് ഗന്ധവാചനഃ |
പത്മമാദംബരോല്പത്തി |
തസ്മൈവേകം സമഭ്യസേത് |
ചന്ദ്രധ്വജോ f ഗമദ്വിഷ്ണോഃ |
പരമം പദമവ്യയം |
തതോ വിശുദ്ധം വിമലം |
വിശോകമശേഷലോഭാദി–
നിരസ്ത സംഗമം യത്തദ് |
പദം പഞ്ചപദം തദേവ സ |
വാസുദേവോ ന യതോന്യദസ്തി ||

തമേകം ഗോവിന്ദം സച്ചിദാനന്ദ വിഗ്രഹം പഞ്ച പദം വൃന്ദാവനേ സുരഭൂരുഹതലാസീനം സതതം സമ രുദ്ഗണോ f ഹം പരമയാ സ്തുത്യ തോഷയാമി

ബ്രഹ്മാവ് പറഞ്ഞു ഭഗവാനെ സ്തുതിച്ച് ഞാനെന്റെ പര മായുസ്സ് വിനിയോഗിച്ചപ്പോൾ എനിക്ക് അദ്ദേഹത്തിന്റെ ഗോപ വേഷധാരിയായ രൂപദർശനം ലഭിച്ചു. അദ്ദേഹം എനിക്ക് അഷ്ടാ ദശാക്ഷര മന്ത്രം ഉപദേശിച്ച ശേഷം സൃഷ്ടിക്ക് പ്രേരണ നൽകി. ഞാൻ ഈ മന്ത്രത്തിലെ 'ക' എന്ന അക്ഷരത്താൽ ജലത്തെയും 'ല' കൊണ്ട് പൃഥിയെയും 'ഈ' കൊണ്ട് അഗ്നി യെയും അനുസ്വാരത്താൽ ചന്ദ്രനെയും 'ക്ലീം' കൊണ്ട് സൂര്യ നെയും സൃഷ്ടിച്ചു. മന്ത്രത്തിലെ രണ്ടാം പദമായ കൃഷ്ണായ എന്നതു കൊണ്ട് ആകാശത്തെയും വായുവിനെയും ഗോവി ന്ദായ എന്നതുകൊണ്ട് കാമധേനുവിനെയും വേദങ്ങളെയും ഗോപീജനവല്ലഭായ എന്നതിനാൽ സ്ത്രീ പുരുഷന്മാരെയും സൃഷ്ടിച്ചു. ഒടുവിലത്തെ സ്വാഹാ എന്ന പദത്താൽ ചരാചരപ്ര പഞ്ചത്തെ സൃഷ്ടിച്ചു. ഈ അഷ്ടാക്ഷരമന്ത്രത്താലാണ് പണ്ട് ചന്ദ്രധ്വജരാജാവ് മോഹരഹിതനായി പൂർണ്ണമായ ആത്മജ്ഞാ നത്തിന് അധികാരിയായിത്തീർന്നത്. ഈ മന്ത്രത്താൽ ഭഗവാൻ കൃഷ്ണന്റെ ഗോലോകധാമം പ്രാപിക്കാൻ കഴിയും.

ഈ മന്ത്രംകൊണ്ടു സ്തുതിക്കുക.

## രണ്ടാം ഉപനിഷത്ത്

1. ഓം നമോ വിശ്വരൂപായ |
വിശ്വസ്ഥിത്യന്ത ഹേതവേ |
വിശ്വേശ്വരായ വിശ്വായ |
ഗോവിന്ദായ നമോ നമഃ ||

വിശ്വരൂപനും വിശ്വസൃഷ്ടിസ്ഥിതിസംഹാര ഹേതുവുമായ ഗോവിന്ദന് നമസ്കാരം.

2. നമോ വിജ്ഞാനരൂപായ |
പരമാനന്ദരൂപിണേ |
കൃഷ്ണായ ഗോപീനാഥായ |
ഗോവിന്ദായ നമോ നമഃ ||

വിജ്ഞാനരൂപനും പരമാനന്ദരൂപിയുമായ ഗോവിന്ദന് നമ സ്കാരം.

3. നമഃ കമലനേത്രായ |
നമഃ കമലമാലിനേ |
നമഃ കമലനാഭായ |
കമലാപതയേ നമഃ ||

കമലനേത്രനും കമലമാലിയും കമലനാഭനുമായ കൃഷ്ണന് നമസ്കാരം.

4. ബർഹപീഡാഭിരാമായ |
രാമായാകുണ്ഠ മേധസേ |
രമാമാനസഹംസായ |
ഗോവിന്ദായ നമോ നമഃ ||

മയിൽ പീലിയണിഞ്ഞവനും രമാ മാനസഹംസനുമായ ഗോവിന്ദന് നമസ്കാരം.

5. കംസവംശവിനാശായ |
കേശിചാണൂര ഘാതിനേ |
വൃഷദഭധ്വജവന്ദ്യായ |
പാർത്ഥസാരഥയേ നമഃ ||

കംസകേശിചാണൂരാദികളുടെ ഹന്താവും പാർത്ഥസാര ഥിയുമായ കൃഷ്ണന് നമസ്കാരം.

6. വേണുവാദനശീലായ |
ഗോപാലായാഹിമർദ്ദിനേ |
കാളിന്ദീകുലലോലായ |
ലോല കുണ്ഡലധാരിണേ ||

വേണുവാദനശീലനും കാളിന്ദീ തീരശാലനുമായ കൃഷ്ണന് നമസ്കാരം

N P

7. വല്ലവീനയനാം ഭോജ |
മാലനെ നൃത്യശാലിനേ |
നമഃ പ്രണതപാലായ |
ശ്രീകൃഷ്ണായ നമോ നമഃ ||

പ്രണതപാലനും ഗോപീ മനോഹരനുമായ കണ്ണന് നമസ്കാരം.

8. നമഃ പാപപ്രാശായ ഗോവർദ്ധനധരായ ച |
പൂതനാജീവിതാന്ത്യായ |
തൃണാവർത്തസ്യ ഹാരിണേ |

പാപ പ്രണാശനും തൃണാവർത്താദി ഹന്താവുമായ കൃഷ്ണന് നമസ്കാരം.

9. നിഷ്കളായ വിമോഹായ |
ശുദ്ധായാശുദ്ധ വൈരിണേ |
അദ്വിതീയായ മഹതേ |
ശ്രീകൃഷ്ണായ നമോ നമഃ ||

നിഷ്കളനും അശുദ്ധവൈരിയുംമായ ശ്രീകൃഷ്ണന് നമസ്കാരം.

10. പ്രസീദപരമാനന്ദ |
പ്രസീദപരമേശ്വര |
ആധിവ്യാധിഭുജംഗേന |
ദഷ്ടം മാമുദ്ധര പ്രഭോ ||

പ്രസാദിക്കുക. ആധിവ്യാധികളായ സർപ്പത്താൽ കടിക്കപ്പെട്ട എന്നെ ഉദ്ധരിക്കുക.

11. ശ്രീകൃഷ്ണ രുക്മിണീകാന്ത |
ഗോപീജനമനോഹര |
സംസാര സാഗരേ മഗ്നം |
മാമുദ്ധര ജഗദ് ഗുരോ ||

ഹേ രുക്മിണീകാന്ത, സംസാരസാഗരമഗ്നനായ എന്നെ ഉദ്ധരിക്കണേ.

12. കേശവ ക്ലേശഹരണ |
നാരായണ ജനാർദ്ദന |
ഗോവിന്ദ പരമാനന്ദ |
മാം സമുദ്ധരമാധവഃ ||

ക്ലേശഹരണനായ ജനാർദ്ദന, മാധവ, എന്നെ ഉദ്ധരിക്കുണേ.

അഥ ഹൈവം സ്തുതിഭിരാരാധയാമി തേ യൂയം തഥാ പഞ്ചപദം ജപന്തഃ ശ്രീകൃഷ്ണം ധ്യായന്തഃ സംസൃതിം തരിഷ്യഥേതി. സ ഹോവാച ഹൈരണ്യഃ അമും പഞ്ചപദം മന്ത്രമാവർത്തയേദ്യഃ സ യാത്യനായാസതഃ കേവലം തത് അനേജദേകം മനസോ ജവീയോ നൈദദ്ദേവാഃ ആപ്നുവൻ പൂർവമർഷദിതി തസ്മാത് കൃഷ്ണ ഏവ പരോ ദേവഃ തം ധ്യായേത്തം രസേത്തം ഭജേത്താ ഭജേദിത്യോം തത് സദിതി ഇത്യുപനിഷത്ത്.

മുനിശ്രേഷ്ഠന്മാരെ, ഞാൻ സ്തുതിക്കുന്നതുപോലെ തന്നെ നിങ്ങളും ഈ മന്ത്രത്താൽ ശ്രീകൃഷ്ണനെ ആരാധിച്ച് സംസാര സാഗരം തരണം ചെയ്യുവിൻ. ഈ മന്ത്രം ജപിക്കുന്നവൻ ഭഗാവന്റെ പരമപദം പ്രാപിക്കുന്നു. ദേവതമാർക്ക് അവിടെ വരെ എത്താൻ സാധിക്കില്ല. അതിനാൽ സദം കൃഷ്ണനെത്തന്നെ ധ്യാനിക്കുവിൻ. മന്ത്രജപത്താൽ അദ്ദേഹത്തിന്റെ നാമാമൃതമാസ്വദിച്ച് വിമുക്തരാകുവിൻ.

ഗോപാലതാപിന്യുപനിഷത്ത് സമാപിച്ചു.

# ചതുർവേദോപനിഷത്ത്

1. അഥാതോ മഹോപനിഷദമേവ യദാഹ ഏകോ ഹ വൈ നാരായണ ആസീത് ന ബ്രഹ്മാ ന ഈശാനോ നാ പോനാഗ്നി ന വായുഃ നേമേദ്യാവാ പൃഥിവീ ന നക്ഷത്രാണി ന സൂര്യഃ സ ഏകാകീ നര ഏവ തസ്യ ധ്യാനാന്തസ്ഥസ്യ ലലാടാത് സ്വേദോപ f തത് താഃ ഇമാഃ ആപഃ താ ഏതേ നോ ഹിരണ്യമയ മന്നം തത്ര ബ്രഹ്മാ ചതുർമുഖോ ജായത സപൂർവാഭിമുഖോ ഭൂത്വാ ഭൂരി തി വ്യാഹൃതി ഗായത്രീ ഛന്ദഃ ഋഗ്വേദഃ പശ്ചിമാഭിമുഖോ ഭാത്വാഭൂരിതി ത്രിഷ്ടുഭഛന്ദ യജ്ജുർവേദ ഉത്താഭിമുഖോ ഭൂത്വോ ഭുവരിതി വ്യാഹൃതിരാനുഷ്ടുഭ ഛന്ദോ അഥർവ വേദഃ

ഇതിന് മഹോപനിഷത്തെന്നു പറയുന്നു. ഏറ്റവും

ആദ്യം ഏകനായ നാരായണൻ മാത്രമേ ഉണ്ടായിരുന്നുള്ളു. ബ്രഹ്മാവോ ശിവനോ ഒന്നും ഉണ്ടായിരുന്നില്ല. വായുവോ പൃഥിവിയോ ആകാശമോ നക്ഷത്രങ്ങളോ സൂര്യനോ ഒന്നും ഉണ്ടായിരുന്നില്ല. ആ ഏകനായ നരൻ മാത്രം. ധ്യാനാവസ്ഥി തനായ അദ്ദേഹത്തിന്റെ നെറ്റിയിൽ നിന്ന് വിയർപ്പൊഴുകി. അതാണ് ഇക്കാണുന്ന ജലരാശി. അതെത്തുടർന്ന് അന്നമു ണ്ടായി.നാലു മുഖത്തോടു കൂടിയ ബ്രഹ്മാവുണ്ടായി. അദ്ദേഹം പൂർവാഭിമുഖനായി; ഭൂ എന്ന വ്യാഹൃതി ഗായത്രി ഛന്ദസ്സും യജ്ജുർവേദവും ഉണ്ടായി. ഉത്താഭിമുഖനായി. ഭുവഃ എന്ന വ്യാഹൃതിയും ജഗതീ ഛന്ദസ്സും സാമവേദവും ജനിച്ചു. അവ സാനം ദക്ഷിണാഭിമുഖനായി ജഗദ് എന്ന വ്യഹൃദിയും അന ഷ്ടുപ് ഛന്ദസ്സും അഥർവ വേദവും ഉണ്ടായി.

1. സഹസ്ര ശീർഷം ദേവം I
   സഹസ്രാക്ഷം വിശ്വ സംഭവം
   വിശ്വതഃ പരമം നിത്യം I
   വിശ്വം നാരായണം ഹരിം
2. വിശ്വമേവേദം പുരുഷ I
   തം വിശ്വമുപജീവതേ I
   ഋഷിം വിശ്വേശ്വരം ദേവം I
   സമുദ്രം തം വിശ്വരൂപിണം.
3. പദ്മ കോശപ്രതീകാശം I
   ലംബത്യാകാശസന്നിഭം I
   ഹൃദയേചാപ്യധോമുഖം I
   സർവകൃത്വാവ തിഷ്ഠതി
4. തസ്യമധ്യേ വാനിശിഖാ I
   അണീയോർധ്വാ വ്യവസ്ഥിത
   സ ബ്രഹ്മാ സ ശിവോ വിഷ്ണു I
   സോക്ഷരഃ പരമഃ സ്വരാട്

ആയിരം ശിരസ്സുകളും ആയിരം കണ്ണുകളും ഉള്ളവനും വിശ്വത്തിന്റെ ഉല്പത്തി കാരണവും സർവത്ര വ്യാപകവും ആയ ഹരി നാരായണൻ എന്ന നാമത്തിൽ പ്രസിദ്ധനാണ്. ഋഷി സ്വരൂപനും പ്രപഞ്ചത്തിന്റെ കർത്താവും സമുദ്രശായി യുമായ അദ്ദേഹത്തെ ആശ്രയിച്ച് ലോകം പുലരുന്നു. കമല കോശത്തിനു തുല്യം ശോഭായമാനവും അധോമുഖവുമായ അതിന്റെ മധ്യത്തിൽ നാലുഭാഗത്തും വ്യാപിക്കുന്ന അഗ്നി ജ്വാലയുണ്ട്. ആ ശിഖയുടെ മധ്യത്തിലാണ് പരമാത്മാവ് നില കൊള്ളുന്നത്. ബ്രഹ്മാവെന്നും ശിവനെന്നും വിഷ്ണുവെന്നും പറയുന്നതെന്തും ആ ഒരു ചൈതന്യമാണ്. അത് സ്വയം പ്രകാശവും സ്വതന്ത്രവും സർവ ശക്തവുമാകുന്നു.

5. യ ഇമാം മഹോപനിഷദം ബ്രഹ്മണോ f ധീതേ അശ്രോത്രിയ ശ്രോത്രിയോ ഭവതി അനുപനീതഃ ഉപനീതോ ഭവതി സോഗ്നിപൂതോ ഭവതി സ വായുപൂതോഭവതി സ സൂര്യപൂതോ ഭവതി സ സോമ പൂതോ ഭവതി സ സത്യപൂതോ ഭവതി സർവ വേദ ജ്ഞാതോ ഭവതി സർവേഷു തീർത്ഥേഷു സ്നാതോ ഭവതി തേന സർവൈ ക്രതുഭിരിഷ്ടം ഭവതി ഇതിഹാസ പുരാണാനാം സഹപ്രാണാ ജപ്താനി ഭവന്തി പ്രണവാനാമയുതം ജപ്തം ഭവതി ആ ചക്ഷുഷഃ പംക്തി പുനാതി ആ സ്പ്തമാത് പുരുഷം പുനാതി ജാപ്യേന അമൃതത്വം ച ഗച്ഛതി അമൃ തത്വം ച ഗച്ഛതി ഇത്യാഹ ഭഗവാൻ ഹിരണ്യ ഗർഭഃ

ഈ മഹോപനിഷത്ത് ചെയ്യുന്ന ബ്രാഹ്മണൻ അശ്രോത്രി യനാണെങ്കിൽ ശ്രോത്രിയ കർമ്മ കാണ്ഡ പണ്ഡിതനായി ഭവിക്കുന്നു. അനുപനീതനാണെങ്കിൽ ഉപനീതനായി ഭവിക്കുന്നു. അവൻ അഗ്നി പവിത്രനും , വായുപവിത്രനും, സൂര്യപവിത്രനും സോമപവിത്രനും, സത്യപവിത്രനുമായി ത്തിരുന്നു. അവനെ സകല ദേവന്മാരുമറിയുന്നു. അവൻ സകലതീർത്ഥങ്ങളിലും സ്നാനം ചെയ്ത ഫലമായി. എല്ലാ യജ്ഞങ്ങളും നടത്തിയതിന്റെ ഫലം കിട്ടി. അവൻ അറുപതിനായിരം ഉരു ഗായത്രി ജപിച്ച ഫലമായി. അവൻ ഇതിഹാസ പുരാണങ്ങൾ അനേക പ്രാവശ്യം വായിച്ചു കഴിഞ്ഞു. പതിനായിരം ഉരു പ്രണവം ജപിച്ചു. കേവലം ദർശനം കൊണ്ട് അനേകായിരങ്ങളുടെ പുണ്യം അകറ്റുന്നു. ഏഴു തലമുറയിൽ പെട്ട വരെ അവൻ ഉദ്ധരിക്കുന്നു. നിശ്ചയമായും അവൻ അമൃതത്വം പ്രാപിക്കുമെന്ന് ഹിരണ്യഗർഭൻ പറഞ്ഞു.

6. ദേവാ ഹ വൈ സ്വർഗ്ഗം ലോകമായസ്തേ ദേവാ ഊർധ്വ ബാഹവോ രുദ്രം സ്തുവന്തി ഭൂസാവാർദിർന ധ്യം ഭുവസ്തു സ്വസ്തേ ശീർഷം വിശ്വരൂപോ ഉസി ബ്രഹ്മകസ്ത്വാ ദ്വിധാ ത്രിധാ ശാന്യസ്ത്വം ഹുതമഹുതം ദത്തമദത്തം സർവമസർവം വിശ്വ മവിശ്വം കൃതമകൃതം പരമപരം പാരായണം ച സ്വം അപാമ സോമമവൃതാ അഭൂമാഗന്മജ്യോതിരവി ദാമ ദേവാ നമ സ്വാമ ധൂത്തേവ്രതം മൃതം മർത്ത്യം ച സോമ സൂര്യപൂർവം ജഗദ്ധിതവാ യദക്ഷരം പ്രാജാപത്യം സോയം സൂക്ഷ്മം ഗ്രാഹം ഗ്രാഹേണ ഭാവം ഭാവേന സൗമ്യം സൗമ്യേനസൂക്ഷ്മം സൂക്ഷ്മേണ ഗ്രസിതം തസ്മൈ മഹാഗ്രാസായ നമോ മനഃ ക

ദേവന്മാർ സ്വർഗ്ഗ ലോകത്തിൽ നിന്ന് വന്ന് കൈ ഉയർത്തി രുദ്രനെ സ്തുതിച്ചുകൊണ്ട് പറഞ്ഞു– അങ്ങയുടെ ആദി ഭൂലോകവും മധ്യവും ഭൂവർ ലോകവും ശിരസ്സ് സ്വർല്ലോകവുമാകുന്നു. അങ്ങ് വിശ്വരൂപനാണ്. അങ്ങ് ഏകമായ ബ്രഹ്മാമാണ്. ദ്വിവിധവും ത്രിവിധവും ശക്തി ഹുതവുമായ ഹോമങ്ങൾ ചെയ്തു. അനേകം നൽകി, നൽകിയില്ല. സർവവും, അസർവവും, വിശ്വവും, അവിശ്വവും നൽകിയതും നൽകാത്തതും സകലതുംഅങ്ങു തന്നെ. ഞങ്ങൾക്ക് സോമാപാനത്താൽ അമൃതത്വം ലഭിക്കട്ടെ. ദേവദേവ, അങ്ങക്ക് നമസ്കാരം. മൃതം അമൃതം സത്യം അസത്യം സർവവും അങ്ങു തന്നെ. ഗ്രാഹത്തെ ഗ്രാഹം കൊണ്ടും ഭാവത്തെ ഭാവംകൊണ്ടു സൗമ്യത്തെ സൗമ്യം

കൊണ്ടും സൂക്ഷ്മത്തെ സൂക്ഷമം കൊണ്ടും ആ മഹത്തേജസ്സ് ഗ്രസിതമാക്കുന്നു. മഹാ ഗ്രാസത്തെയും ഗ്രസിതമാക്കുന്ന ആ പരമാത്മാവിന് നമസ്കാരം.

ചതുർവേദോപനിഷത്ത് സമാപിച്ചു.



# ചാക്ഷുഷോപനിഷത്ത്

അഥാത ചാക്ഷുമീം പഠിത സിദ്ധവിദ്യാം ചക്ഷുരോഗഹരാം വ്യാഖ്യാസ്യാമഃ യച്ചക്ഷുരോഗാ സർവേ നശ്യന്തി ചക്ഷുഷോ ദീപ്തിർ ഭവിഷ്യതി തസ്യാഃ ചാക്ഷുഷീ വിദ്യായ അഹിർ ബുധ്ന്യ ഋഷിഃ ഗായത്രീ ഛന്ദഃസൂ്യോ ദേവതാ ചക്ഷൂരോഗനി വർത്തയേ ജപോവിനിയോഗം ഓം ചക്ഷുഃ ചക്ഷുഃ ചക്ഷുഃ തേജഃ സ്ഥിരോ ഭവ മാം പാഹി പാഹി.ത്വരിതം ചക്ഷു രോഗാൻ ശമയ ശമയതമം ജാത രൂപം തേജോദർശയദർശയ യഥാ f ഹം അന്ധോനസ്യാം തഥാ കല്പയ കല്പയ കല്യാണം കുരു കുരു യാനി മമ പൂർവജാ തോപാർജിതാനി ചക്ഷുഃ പ്രതിരോ ധദുഷ്കൃതാനി സർവാണി നിർമൂലയ നിർമൂലയ തമശ്ചക്ഷുസ്തേജോദാത്രേ ദിവ്യായ ഭാസ്കരായ ഓം നമഃ സൂര്യായ ഓം നമോ ഭഗവതേ സൂര്യാ യാക്ഷി തേജസേ നമഃ തമസേ നമഃ അസതോമാ സത്ഗമയ തമസോമാ ജ്യോതിർഗമയമൃത്യോർമാ അമൃതംഗമയ ഉഷ്ണോ ഭഗവാൻ ശുചിരൂപഃ യ ഇമാം ചക്ഷുഷ്പതോർവി ദ്യാം ബ്രഹ്മണോ നിത്യ മധീതേ ന തസ്യാക്ഷി രോഗോ ന ഭവതി ന തസ്യകുലേ അന്ധോ ഭവതി അഷ്ടൗ ബ്രാഹ്മണാൻ ഗ്രാഹിയിത്വാ വിദ്യാസിദ്ധിർ ഭവതി

ചൊല്ലുന്നതുകൊണ്ടു മാത്രം ഫലസിദ്ധിവരുന്ന ചാക്ഷുഷീ വിദ്യ വിവരിക്കാം. ഈ വിദ്യ നേത്ര രോഗങ്ങളെ ശമിപ്പിക്കുന്നതാണ്. നേത്രങ്ങളുടെ തേജസ്സ് വർദ്ധിപ്പിക്കാൻ പ്രയോജനപ്പെടുന്നതുമാണ്. അഹിർബുധ്ന്യതാണ്. ഈ വിദ്യയുടെ ഋഷി, ഛന്ദസ്സ്, ഗായത്രി, ദേവത, സൂര്യനും. ഇതിന്റെ വിനിയോഗം നേത്രരോഗശമനത്തിനായിട്ടാകുന്നു.

ഹേ സൂര്യദേവ, അങ്ങു ചക്ഷുസ്സിൽ ചക്ഷുസ്സിന്റെ തേജസ്സിന്റെ സ്ഥിരമാക്കണേ. എന്നെ രക്ഷിക്കണേ. എന്റെ നേത്രരോഗം വേഗത്തിൽ തന്നെ ശമിപ്പിക്കണേ. തന്റെ സ്വർണ്ണമയമായ തേജസ്സ് എനിക്ക് കാട്ടിത്തരണേ. ഞാൻ അന്ധനാകാതിരിക്കാൻ വേണ്ടത് ചെയ്യണേ. മംഗളം ചെയ്യണേ. എന്റെ ദർശന ശക്തി നശിപ്പിക്കാനിട വരുത്തിയ ഏതേതെല്ലാം പാപങ്ങളുണ്ടോ അവയൊക്കെ നശിപ്പിക്കണേ. നേത്രതേജോ ദായകനായ ഭഗവാൻ ഭാസ്കരന് നമസ്കാരം. കരുണാമയനായ അമൃതസ്വരൂപന് നമസ്കാരം. സൂര്യദേവന് നമസ്കാരം നേത്രത്തിന് പ്രകാശം നൽകുന്ന സൂര്യനാരായണന് നമസ്കാരം. കരുണാകരനും അനൃതനും അക്ഷിതേജസ്സും ഖേചരനും സത്വരജസ്തമോരൂപനുമായ സൂര്യദേവന് നമസ്കാരം. പ്രഭോ, എന്നെ അസത്തിൽ നിന്ന് സത്തിലേക്ക് നയിച്ചാലും. മൃത്യുവിൽ നിന്ന് പ്രകാശത്തിലേക്ക് നയിച്ചാലും. മൃത്യുവിൽ നിന്ന് അമൃതത്തിലേക്ക് നയിച്ചാലും ഉഷ്ണനായ ഭഗവാൻ ശുചിസ്വരൂപനും ഹംസനായ ഭഗവാൻ ശുചിവ്രതിരൂപനുമാകുന്നു.യാതൊരു ബ്രാഹ്മണന് ഈ ചാക്ഷുഷ്മത വിദ്യ നിത്യവും അധ്യയനം ചെയ്യുന്നു അവന് അക്ഷി രോഗം ഉണ്ടാകുന്നില്ല. അവന്റെ കുലത്തിൽ അന്ധനുണ്ടാകുന്നില്ല. എട്ടു ബ്രാഹ്മണന്മാരെ പഠിപ്പിച്ചാൽ വിദ്യാസിദ്ധി ഭവിക്കുന്നു.

ഓം വിശ്വരൂപം ഘൃണിനം ജാതവേദസം
ഹിരണന്മയം പൂരുഷം ജ്യോതിരൂപം തപന്തം
വിശ്വസ്യ യോനിം വ്രതപന്തമുഗ്രം
പുരഃ പ്രജാനമുദയത്യേഷ സുര്യ

ഓം നമോ ഭഗവതേ ആദി ത്യായ അഹോവാഹിന്യഹോവാഹനീ സ്വാഹാ ഓം വയം സുപർണ്ണാ ഉപസേദുരിന്ദ്രം പ്രിയമേധാ ഋഷയോ നാധമാനാഃ അപധ്വാന്ത പൂർണം ഹി കരോതു ചക്ഷുഃ ദേവം ത്വാമേവ ശരണ്യം പ്രപദ്യേ I

പുണ്ഡരീകാക്ഷായ നമഃ I
പുഷ്കരേക്ഷണായ നമഃ I
അമലേക്ഷണായ നമഃ I
കമലേക്ഷണായ നമഃ I
വിശ്വരൂപായ നമഃ I
മഹാ വിഷ്ണുവേ നമഃ I

ഭഗവനായ സൂര്യൻ സച്ചിദാനന്ദ സ്വരൂപനും വിശ്വാത്മ കനു തന്റെകിണങ്ങളാൽ അത്യന്തം ശോഭിതനും ജ്യോതി സ്വരൂപനും ഹിരണ്മയ ജഗത്തിന്റെ ഉല്പത്തി സ്ഥാനവും പുരുഷത്തിൽ ജ്വലിക്കുന്നവനുമാണ് അങ്ങനെയുള്ള തേജോ രൂപനായ സൂര്യന് നമസ്കാരം. ആറു വിധത്തിലുള്ള ഐശ്വ ര്യത്താലും സമ്പന്നനായ ഭഗവാൻ സൂര്യന് നമസ്കാരം. അദ്ദേഹത്തിന്റെ പ്രഭ ദിവസത്തിന് മഹത്വം നൽകുന്നു. സൂര്യഭഗവാന് ഞങ്ങൾ ആഹുതികൾ അർപ്പിക്കട്ടെ. ഋഷികൾ ശ്രേഷ്ഠപക്ഷങ്ങളുള്ള പക്ഷികളെപ്പോലെ അദ്ദേഹത്തിന്റെ അടുത്തെത്തി പ്രാർത്ഥിക്കുന്നു:-"ഭഗവാനെ ഈ അന്ധ കാരത്തെ ദൂരത്തിലാക്കുക. ഞങ്ങളെല്ലാം തമോമയ ബന്ധന ത്തിൽപെട്ടുഴലുന്നു. ദിവ്യപ്രകാശം നൽകിയാലും. പുണ്ഡ രീകാക്ഷനും, പുഷ്കരേക്ഷണനും, അമലേക്ഷണനും, കമലേ ക്ഷണനും, വിശ്വരൂപനും, മഹാവിഷ്ണു സ്വരൂപനുമായ അങ്ങക്ക് നമസ്കാരം.

ചാക്ഷുഷോപനിഷത്ത് സമാപിച്ചു



# ജാബാലദർശനോപനിഷത്ത്

**ശാന്തിപാഠം**

ഓം ആപ്യായന്തു മമാംഗാനി വാക് പ്രാണ ശ്ചക്ഷുഃ ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവാണി സർവം ബ്രഹ്മോപനിഷദം മാഹം ബ്രഹ്മ നിരാകുര്യാം മാ മാ ബ്രഹ്മ നിരാകരോദനിരകരണമസ്ത്വനിരാകരണം മേ f സ്തു തദാത്മനി നിരതേ യ ഉപനിഷത്സു ധർമ്മാ സ്തേ മയി സന്തു തേ മയി സന്തു ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

എന്റെ അംഗങ്ങൾ പുഷ്ടി പ്രാപിക്കണേ. വാക്ക് പ്രാണൻ നേത്രം ശ്രോത്രം ബലം ഇന്ദ്രിയങ്ങൾ ഇവയും പുഷ്ടി പ്രാപി ക്കണേ. ഇത് ഉപനിഷദുക്തമായ ബ്രഹ്മമാണ്. ഞാൻ അതിനെ നിരാകരിക്കാതിരിക്കണേ. ബ്രഹ്മം എന്നെ നിരാകരിക്കാതിരിക്ക ണേ. എനിക്കും ബ്രഹ്മത്തിനും തമ്മിൽ അഭേദ്യമായ ബന്ധം ഉണ്ടാകുമാറാകണേ. എന്നിൽ ഉപനിഷദുക്തങ്ങളായ ധർമ്മ ങ്ങൾ നിലകൊള്ളണേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ദത്താത്രേയോ മഹായോഗീ |
ഭഗവാൻ ഭൂതഭാവനഃ |
ചതുർഭുജോ മഹാവിഷ്ണുർ |
യോഗി സാമ്രാജ്യാദീക്ഷിതഃ ||
2. തസ്യ ശിഷ്യോ മുനിവരഃ |
സാംകൃതിർനാമ ഭക്തിമാൻ |
പപ്രച്ഛ ഗുരുമേകാന്തേ |
പ്രാഞ്ജലിയിർ വനിയാന്വിതഃ ||
3. ഭഗവൻ ബ്രൂഹി മേ യാഗം |
സാഷ്ടാംഗം സ പ്രപഞ്ചകം |
യേന വിജ്ഞാതമാത്രേണ |
ജീവന്മുക്തോ ഭവാമ്യഹം ||
4. സാംകൃതേ ശൃണു വക്ഷ്യാമി |
യോഗം സാഷ്ടാംഗ ദർശനം |
യമശ്ച നിയമശ്ചൈവ |
തൈഥവാസനമേവ ച ||
5. പ്രാണായാമസ്തഥാബ്രഹ്മൻ |
പ്രത്യാഹാരസ്തതഃ പരം |
ധാരണാ ച തഥാ ധ്യാനം |
സമാധീശ്ചാഷ്ടകം മുനേ ||
6. അഹിംസാ സത്യമസ്തേയം |
ബ്രഹ്മചര്യം ദയാർജവം |
ക്ഷമാ ധൃതിർമിതാഹാരഃ |
ശൗചം ചൈവ യമാഃ ദശ ||

സകല ജീവികളുടെയും ഉല്പത്തിക്കും സംരക്ഷണ ത്തിനു കാരണഭൂതനും ചതുർബഹുവുമായ ഭഗവാൻ വിഷ്ണു യോഗിയായ ദത്താത്രേയനായി അവതരിച്ചു. അദ്ദേഹത്തിന്റെ ശിഷ്യനായ സാംകൃതി മഹർഷി ഗുരുഭക്തനായിരുന്നു. ഒരു ദിവസം അദ്ദേഹം ദത്താത്രേയനെ പരിചരിച്ച് കൈകൂപ്പി അറി യിച്ചു. ഭഗവാനെ എന്നെ അഷ്ടാംഗയോഗം വിസ്തരിച്ച് പറഞ്ഞു കേൾപ്പിക്കണം. അതറിഞ്ഞാൽ എനിക്ക് ജീവന്മുക്തനാകാൻ സാധിക്കും. ദത്താത്രേയൻ പറഞ്ഞു. സാംകൃതി, ഞാൻ അഷ്ടാംഗയോഗ ദർശനം ഉപദേശിക്കാം. യോഗത്തിൽ യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധ്യാനം, ധാര ണ, സമാധി എന്ന് എട്ട് അംഗങ്ങളുണ്ട്. ഇവയിൽ യമത്തിന് പത്തു വിഭാഗം ഭവിക്കുന്നു. സത്യം, അഹിംസ, അസ്തേയം,

ദയ, ആർജവം, ബ്രഹ്മചര്യം, ക്ഷമ, ധൃതി, മിതാഹാരം, ബാഹ്യവും, അഭ്യന്തരവുമായ ശൗചം.

7. വേദോക്തേന പ്രകാരേണ |
വിനാ സത്യം തപോധന |
കായേന മനസാ വാചാ |
ഹിംസാഹിംസാ ന ചാന്യഥാ ||

8. ആത്മാ സർവഗതോ f ച്ഛേദ്യോ |
ന ഗ്രാഹ്യ ഇതി മേ മതിഃ |
സാ ചാഹിംസാ വരാ പ്രോക്താ |
മുനേ വേദാന്ത വേദിഭിഃ ||

9. ചക്ഷുരാദിന്ദ്രിയൈർദൃഷ്ടം |
ശ്രുതം ഘ്രാതം മുനീശ്വരാ |
തസ്യൈവോക്തിർഭവേത് സത്യം |
വിപ്ര തന്നാന്യഥാ ഭവേത് ||

10. സർവം സത്യം പരം ബ്രഹ്മ |
ന ചാന്യദിതി യാ മതിഃ |
തച്ച സത്യം വരം പ്രോക്തം |
വേദാന്തജ്ഞാന പാരഗൈഃ ||

11. അന്യദീയേ തൃണേ രത്നേ |
കാഞ്ചനേ മൗക്തികേ f പി ച |
മനസാ വിനിവൃത്തിർയാ |
തദസ്തേയം വിദുർബുധാഃ ||

12. ആത്മന്യുനാത്മഭാവേന |
വ്യവഹാര വിവർജിതം |
യത്തദസ്തേയമിത്യുക്ത |
മാത്മവിദ്ഭിർമഹാമതേ ||

13. കായേന വാചാ മനസാ |
സ്ത്രീണാം പരിവിവർജനം |
ഋതൗ ഭാര്യാം തദാ സ്വസ്യ |
ബ്രഹ്മചര്യം തദുച്യതേ ||

14. ബ്രഹ്മഭാവേ മനശ്ചാരം |
ബ്രഹ്മചര്യം പരന്തപ |

15. സ്വാത്മവത് സർവഭൂതേഷു |
കായേന മനസാ ഗിരാ |
അനുജ്ഞാ സാ ദയാ സൈവ |
പ്രോക്താ വേദാന്ത വേദിഭിഃ ||

വേദോക്തമായ പ്രകാരമൊഴികെ മനസാ വാചാ കർമ്മണാ ആരെയെങ്കിലും ഉപദ്രവിക്കുകയോ അവന്റെ പ്രാണങ്ങളെ ദേഹത്തിൽ നിന്ന് വേർപെടുത്തുകയോ ചെയ്യുന്ന പക്ഷം അതുതന്നെ ഹിംസ. ഇതിൽ നിന്ന ഭിന്നമായി മറ്റൊരു ഹിംസയില്ല. എല്ലായിടത്തു വ്യാപിച്ചിരിക്കുന്ന ആത്മാവിനെ ശസ്ത്രം കൊണ്ട് മുറിക്കാനോ ഗ്രഹിക്കാനോ സാധ്യമല്ല. വേദാന്തവേദ്യനായ മഹത്തുക്കൾ ഇങ്ങനെ അഭിപ്രായപ്പെടുന്നു. കണ്ണുകൾ കൊണ്ടു കണ്ടതും ചെവി കൊണ്ടു കേട്ടതും മണപ്പിച്ചതും അല്ലെങ്കിൽ അനുഭൂതവുമായ വിഷയത്തെപ്പറ്റി ഒളിക്കാതെ പറയുന്നതാണ് സത്യം. സത്യസ്വരൂപനായ പരമാത്മാവു തന്നെയാണ് സർവാർത്ഥ രൂപ്തതിൽ സത്യം. പരമാത്മാവിൽ നിന്ന ഭിന്നമായി ഒരു വസ്തുവും സത്യമായിട്ടില്ല. വേദാന്തജ്ഞന്മാർ സർവശ്രേഷ്ഠമായ സത്യം എന്നു പറഞ്ഞിട്ടുള്ളതും അതു തന്നെയാണ്. അന്യരുടെ ധനം രത്നം മുത്ത് പവിഴം സ്വർണ്ണം തുടങ്ങി ചെറുതും വലുതുമായ വസ്തുക്കളിൽ മനസ്സ് പ്രവേശിക്കാതിരിക്കുന്നതാണ് അസ്തേയം. പ്രപഞ്ചത്തിലെ സകല വ്യവഹാരങ്ങലിലും അനാത്മ ബുദ്ധിയോടുകൂടി അവ ആത്മാവിൽ നിന്നും ഭിന്നമാണ് എന്നു മാനിക്കുന്നതാണ് അസ്തേയം. എന്ന് ജ്ഞാനികൾ പറയുന്നു. മനസാ വാചാ കർമ്മണാ നാരീ സംഗപരിത്യാഗമോ സ്വപത്നിയിൽ തന്നെ ഋതുകാലത്തു മാത്രം. ധർമ്മബുദ്ധ്യാ സംഗം ചെയ്യുകയോ ആണ് ബ്രഹ്മചര്യം. അല്ലെങ്കിൽ കാമക്രോധാദികളെ നിയന്ത്രിച്ച് മനസ്സിനെ പരമാത്മധ്യാനത്തിൽ തന്നെ ലയിപ്പിക്കുകയാണ് സർവശ്രേഷ്ഠമായ ബ്രഹ്മചര്യം എല്ലാ ജീവികളും തന്നെപ്പോലെയാണെന്നു കരുതി മനസ്സു കൊണ്ടോ വാക്കു കൊണ്ടോ ശരീരം കൊണ്ടോ അവയോട് ആത്മീയഭാവം കാണിക്കുകയാണ് ദയയായി വേദാന്തവേദികൾ പറയുന്നത്.

16. പുത്രേ മിത്രേ കളത്രേ ച |
രിപൗ സ്വാത്മനി സന്തതം |
ഏകരൂപം മുനേ യത്ത |
ദാർജവം പ്രോച്യ തേ മയാ ||

17. കായേന മനസാ വാചാ |
ശത്രുഭിഃ പരിപീഡിതേ |
ബുദ്ധിക്ഷോഭനിവത്തിർയാ |
ക്ഷമാ സാ മുനിപുംഗവ ||

18. വേദാദേവ വിനിർമോക്ഷഃ |
സംസാരസ്യ ന ചാന്യഥാ |
ഇതി വിജ്ഞാനനിഷ്പത്തിർ |
ധൃതി പ്രോക്താ ഹി വൈദികൈഃ |
അഹമാത്മാ ന ചാന്യോസ്മീ |
ത്യേവമപ്രച്യുതാ മതിഃ ||

19. അല്പമൃഷ്ടാശനാഭ്യാം ച |
ചതുർത്ഥാംശാവശേഷകം |
തസ്മാത്യോഗാനുഗുണ്യേന |
ഭോജനം മിതഭോജനം ||

പുത്രൻ കളത്രം, ശത്രു, മിത്രം, എന്നിവരിലും സ്വാത്മാവിലും സമാനഭാവം കാണിക്കുകയാണ് ആർജവം. ശത്രുക്കൾ

മുഖേന മനസ്സുകൊണ്ടോ വാക്കു കൊണ്ടോ ശരീരം കൊണ്ടോ എന്തെങ്കിലും പീഡനമുണ്ടായാൽ ചിത്തത്തിലും ബുദ്ധിയിലും ലേശം പോലും ക്ഷോഭം ഉണ്ടാകാതിരിക്കുകയാണ് ക്ഷമ. പ്രപഞ്ചത്തിൽ ജീവികൾക്ക് മുക്തി സിദ്ധിക്കുന്നത് വേദാനുകൂല്യം കൊണ്ടാണ്. ഇതിൽ നിന്നും ഭിന്നമായി മറ്റൊരു പ്രകാരത്തിലും മുക്തി കിട്ടുകയില്ലെന്ന ദൃഢനിശ്ചയത്തെയാണ് ജ്ഞാനികൾ ധൃതി എന്ന് പറയുന്നത്. താൻ ആത്മാവാണെന്നും ആത്മാവിൽ നിന്ന് അന്യമായി ഒന്നുമില്ലെന്നുമുള്ള അചഞ്ചല വൃത്തിയാണ് സർവോത്കൃഷ്ടമായ ധൃതി. സാത്വികമായ അന്നം അല്പമാത്രയിൽ കഴിക്കുക, വയറിന്റെ പകുതി ഭാഗം അന്നം കൊണ്ടു കാൽ ഭാഗം ജലം കൊണ്ടും നിറച്ച് കാൽ ഭാഗം ഒഴിച്ചിടുന്നതാണ് മിതാഹാരം. യോഗാനുകൂലമായത് മിതാഹാരമാണ്.

20. സ്വദേഹമലനിർമ്മോക്ഷഃ |
മൃജ്ജലാഭ്യാം മഹാമുനേ |
യത്തദ് ഘൗചം ഭവേദ് ബാഹ്യം |
മാനസം മനനം വിദഃ |
അഹം ശുദ്ധ ഇതി ജ്ഞാനം |
ശൗചമാഹുർമനീഷിണഃ ||

21. അത്യന്തമലിനോ ദേഹോ |
ദേഹീ ചാത്യന്തനിർമ്മലഃ |
ഉഭയോരന്തരം ജ്ഞാത്വാ |
തസ്യ ശൗചം വിധീയതേ ||

22. ജ്ഞാന ശൗചം പരിത്യജ്യ |
ബാഹ്യേ യോ രമതേ നരഃ |
സ മൂഢഃ കാഞ്ചനം ത്യക്ത്വാ |
ലോഷ്ഠം ഗൃഹ്ണാതി സുവ്രത ||

23. ജ്ഞാനാമൃതേന തൃപ്തസ്യ |
കൃതകൃത്യസ്യ യോഗിനഃ |
ന ചാസ്തി കിം ചിത് കർത്തവ്യ |
മസ്തി ചേന്ന സ തത്വവിദ് ||

24. ലോകത്രയേ f പികർത്തവ്യം |
കിംചിന്നാസ്ത്യത്മവേദിനാം |

25. തസ്മാത് സർവപ്രയത്നേന |
മുനേ f ഹിംസാദിസാധനൈഃ |
ആത്മാനമക്ഷരം ബ്രഹ്മ |
വിദ്ധി ജ്ഞാനാത്തു വേദനാത് ||

മണ്ണുകൊണ്ടോ വെള്ളം കൊണ്ടോ ശരീരം പരിശുദ്ധമാക്കുന്നതാണ് ബാഹ്യശൗചം. സർവോത് കൃഷ്ടമായ ശൗചം വിശുദ്ധാത്മാവാണെന്ന ഭാവന ഉൾക്കൊള്ളുകയാണ്. ശരീരം ബാഹ്യമായും ആന്തരീകമായും മലിനമാണ്. എന്നാൽ ദേഹധാരിയായ ആത്മാവ് ഏറ്റവും ശുദ്ധമാണ്. ദേഹത്തിനും ആത്മാവിനും ഉള്ളിലുള്ള ജ്ഞാനം കൈവന്നാൽ പിന്നെ പരിശുദ്ധമാക്കാനൊന്നുമില്ല. ജ്ഞാനത്തിന്റെ പരിശുദ്ധി കൈവെടിഞ്ഞ് ബാഹ്യശുദ്ധിയിൽ ഭ്രമക്കുന്ന വ്യക്തി സ്വർണ്ണം ഉപേക്ഷിച്ച് മൺകട്ട ആഗ്രഹിക്കുന്ന മൂഢന് തുല്യനാണ്. ജ്ഞാനാമൃത തൃപ്തനായ യോഗിക്ക് ഈ ലോകത്തിൽ ഒന്നും തന്നെ ചെയ്യാൻ അവശേഷിച്ചിട്ടില്ല. അങ്ങനെയുള്ള യോഗി തത്വജ്ഞാനിയാണ്. ആത്മജ്ഞാനികളായ മഹാന്മാർക്ക് മൂന്നു ലോകത്തിലും ഒന്നും ചെയ്യേണ്ടതായിട്ടില്ല. അതിനാൽ മുനേ താങ്കൾ അഹിംസാദി സാധനകളാൽ അനുഭവജ്ഞാനം നേടി ഈ ആത്മാവ് ബ്രഹ്മസ്വരൂപവും അവിനാശിയുമാണെന്ന് ധരിക്കുക.

## രണ്ടാം ഖണ്ഡം

1. തപഃ സന്തോഷമാസ്തിക്യം |
ദാനമീശ്വര പൂജനം |
സിദ്ധാന്തശ്രവണം ചൈവ |
ഹ്രീർമതിശ്ച ജപോ വ്രതം ||

2. ഏതേ ച നിയമാഃ പ്രോക്താ |
സ്താൻ വക്ഷ്യാമി ക്രമാത് ശൃണു ||

3. വേദോക്തേന പ്രകാരേണ |
കൃച്ഛ്രചാന്ദ്രായണാദിഭിഃ |
ശരീരശോഷണം യ ത്തത് |
തപമിത്യുച്യതേ ബുധൈഃ ||

4. കോ വാ മോക്ഷഃ കഥം തേന |
സംസാരം പ്രതി പന്നവാൻ |
ഇത്യാലോകനമർത്ഥജ്ഞാ-
സ്തപഃ ശംസന്തി പണ്ഡിതാ ||

5. യദൃച്ഛാലാഭതോ നിത്യം |
പ്രീതിര്യാ ജായതേ നൃണാം തത് സന്തോഷം വിദുഃ പ്രാജ്ഞാ
പരിജ്ഞാനൈകതത്പരാഃ ||

6. ബ്രഹ്മാദിലോകപര്യന്താത് |
വിരക്ത്യാ യല്ലഭേദ് പ്രിയം |
സർവത്ര വിഗത സ്നേഹഃ |
സന്തോഷം പരമം വിദുഃ ||

7. ശ്രൗതേ ച സ്മാർത്തേ ച വിശ്വാസോ |
യത്ത ദാസ്തിക്യമുച്യതേ |
ന്യായാർജിതധനം ശ്രാന്തേ |
ശ്രദ്ധയാ വൈദികേ ജനേ |
അന്യദ് വാ യദ് പ്രദീയന്തേ |
തദ് ദാനം പ്രോച്യതേ മയാ ||

തപസ്സ്, സന്തോഷം, ആസ്തിക്യം, ദാനം, ലജ്ജ, മതി ജപം, വ്രതം, ഈശ്വരപൂജ, സിദ്ധാന്ത ശ്രവണം ഇവയാണ് പത്തു നിയമങ്ങൾ. വേദവർണ്ണിതമായ കൃച്ഛ്രചാന്ദ്രിയണാദി വ്രതങ്ങളാൽ ശരീരം ക്ഷീണിപ്പിക്കുന്നത് തപസ്സാണ്. മോക്ഷലാഭ

ത്തെപ്പറ്റിയും ആത്മാവിന് സംസാരബന്ധനം പെടുന്നതിനുള്ള കാരണത്തെപ്പറ്റിയും ചിന്തിക്കുന്നത് തപസ്സാകുന്നു. ഈശ്വരേച്ഛയനുസരിച്ച് എന്തുകിട്ടിയാലും അതിൽ സന്തോഷവും പ്രസന്നതയും ഉണ്ടാകുന്നത് സന്തോഷം. സകലതിലും അനാസക്തനായ ബ്രഹ്മാദിദേവലോകപര്യന്തമുള്ള സുഖങ്ങളിൽ വിരക്തിയുണ്ടാവുകയും എന്നിട്ടും മനസ്സ് പ്രസന്നമായിരിക്കുകയും ചെയ്യുന്ന അവസ്ഥയാണ് ശ്രേഷ്ഠമായ സന്തോഷം വേദങ്ങളിലും സ്മൃതികളിലും പറയപ്പെട്ടിട്ടുള്ള ധർമ്മത്തിൽ ദൃഢമായ ആത്മാവോടെ വർത്തിക്കുക ആസ്തിക്യം ധനം തുടങ്ങിയ ആവശ്യവസ്തുക്കൾ ദുഃഖിതരായ വേദജ്ഞർക്കോ ഉത്തമന്മാർക്കോ കൊടുക്കുന്നത് ദാനം.

8. രാഗാദ്യപേതാം ഹൃദയം |
വാഗദുഷ്ടാനൃതാദിനാ |
ഹിംസാവിരഹിതം കർമ്മ |
യത്തദീശ്വരപൂജനം ||

9. സത്യം ജ്ഞാനമനന്തം ച |
പരാനന്ദം പരം ധ്രുവം |
പ്രത്യഗിത്യവഗന്തവ്യം |
വേദന്തശ്രവണം ബുധാഃ ||

10. വേദലൗകികമാർഗ്ഗേഷു |
കുത്സിതം കർമ്മയദ് ഭവേത് |
തസ്മിൻ ഭവതി യാ ലജ്ജാ |
ഹ്രീഃ സൈവേതി പ്രകീർത്തിതാ |
വൈദികേഷു ച സർവേഷു |
ശ്രദ്ധാ യാ സാ മതിർ ഭവേത് ||

11. ഗുരുണാ ചോപദിഷ്ടോ f പി |
തത്ര സംബന്ധവരിജിതഃ |
വേദോക്തേനൈവ മാർഗ്ഗേണ |
മന്ത്രാഭ്യാസോ ജപഃ സ്മൃതഃ ||

12. കല്പസൂത്രേ തഥാ വേദേ |
ധർമ്മശാസ്ത്രേ പുരാണകേ |
ഇതിഹാസേ ച വൃത്തിർയാ |
സ ജപഃ പ്രോച്യതേ മയാ ||

വാഗ്ദോഷം അസത്യഭാഷണം മുതലായ ദോഷങ്ങളിൽ നിന്നും അകന്ന് വിശുദ്ധവാക്ക് രോഗാദിവിമുക്തമായ ഹൃദയം ഹിംസ ക്രൂരത തുടങ്ങിയവ ഇല്ലാത്തകർമ്മം എന്നിവയാണ് ഈശ്വരപൂജനം. ആത്മാവ് സത്യവും ജ്ഞാനസ്വരൂപവും സർവോത്കൃഷ്ടവും നിത്യവും അനന്തവും അന്തര്യാമിയുമാണ്. ഈ സിദ്ധാന്തം നിരന്തരം ശ്രവിച്ച് അതിനു യോജിച്ച് നിലയിൽ വിശ്വസിക്കുന്നതാണ് സിദ്ധാന്ത ശ്രവണം. ലൗകികമാർഗ്ഗങ്ങളിൽ സർവസമ്മതമായ കർമ്മങ്ങൾ അനുഷ്ഠിക്കുന്നതിൽ സ്വാഭാവികമായിട്ടുണ്ടാകുന്ന സങ്കോചമാണ് ലജ്ജ. ഗുരുക്കന്മാരുടെ അനുമതി ലഭിച്ചാലും വേദവിരുദ്ധമാർഗ്ഗങ്ങൽ അവലംബിക്കാതെ വേദോക്തങ്ങളായ ഉപദേശങ്ങളിൽ പൂർണ്ണശ്രദ്ധ ഉണ്ടായിരിക്കുന്നതാണ് മതി. വേദോക്തവിധിപ്രകാരം വീണ്ടുവീണ്ടുമുള്ള മന്ത്രജപമാണ്. ജപം. വേദങ്ങലെപ്പോലെ തന്നെ ധർമ്മ ശാസ്ത്രങ്ങളിലും പുരാണേതിഹാസങ്ങളിലും മനസ്സ് നിരന്തരം മുഴുകിയിരിക്കുന്നതാണ് എന്റെ അഭിപ്രായത്തിൽ ജപം.

13. ജപസ്തു ദ്വിവിധഃ പ്രോക്തോ |
വാചികോ മാനസസ്തഥാ ||

14. വാചികോപാംശുരുച്ചൈശ്ച |
ദ്വിവിധഃ പരികീർത്തിതഃ |
മാനസോ മനനധ്യാന |
ഭേദാത് ദ്വൈവിധ്യമാശ്രിതഃ ||

15. ഉച്ചൈർജപാദുപാംശുശ്ച |
സഹസ്രഗുണമുച്യതേ |
മാനസശ്ച തഥോപാംശോഃ |
സഹസ്ര ഗുണമുച്യതേ ||

16. ഉച്ചൈർജപശ്ച സർവേഷാം |
യഥോക്തഫലദോ ഭവേത് |
നീചൈഃ ശ്രോത്രേണ ചേന്മന്ത്ര |
ശ്രുതശ്ചേന്നിഷ്ഫലം ഭവേത് ||

രണ്ടു വിധത്തിലാണ് ജപം. ഒന്ന് മാനസിക ജപം, മറ്റേത് വാചിക ജപം. വാചിക ജപവും രണ്ടു വിധമുണ്ട്. ഒന്ന് ഉച്ചം, മറ്റേത് ഉപാംശു. അതുപോലെ മാനസിക രൂപവും രണ്ടുവിധമുണ്ട്. ഒന്ന് മനനം, മറ്റേത് ധ്യാനം. ഉയർന്ന സ്വരത്തിൽ ചെയ്യപ്പെടുന്ന ജപത്തേക്കാൾ ഉപാംശുജപത്തിന് ആയിരം മടങ്ങ് ശ്രേഷ്ഠത്വമുണ്ട്. എന്നാൽ മന്ത്രങ്ങൾ നീചവ്യക്തികളിൽ നിന്ന് ശ്രമിച്ചാൽ ഫലമില്ലാതാകും.

## മൂന്നാം ഖണ്ഡം

1. സ്വസ്തികം ഗോമുഖം പദ്മം |
വീരസിംഹാസനേ തഥാ |
ഭദ്രം മുക്താസനം ചൈവ |
മയൂരാസനമേവ ച ||

2. സുഖാസനസമാഖ്യാം ച |
നവമം മുനിപുംഗവ |
ജാനൂർവോരന്തരേ കൃത്വാ |
സമ്യക് പാദതലേ ഉഭേ ||

3. സമഗ്രീവശീരഃ കായഃ |
സ്വസ്തികം നിത്യമഭ്യസേത് |
സവ്യേ ദക്ഷിണഗുൽഫം തു |
പൃഷ്ഠപാർശ്വേ നിയോജയേത് ||

4. ദക്ഷിണേപി തഥാ സവ്യം |
ഗോമുഖം തത് പ്രചക്ഷതേ |

അംഗുഷ്ഠാവധി ഗൃഹ്ണീയാത് |
ഹസ്താ ഭ്യാം വ്യുത്ക്രമേണ തു ||
5. ഊർവോരുപരി വിപേന്ദ്ര |
കൃത്വാ പാദതലദ്വായം |
പത്മാസനം ഭവേത് പ്രാജ്ഞ |
സരർവരോഗഭദയാപഹം ||
6. ദക്ഷിണേതര പാദം തു |
ദക്ഷിണോരുണി വിന്യസേത് |
ഋജുകായ സമാസീനോ |
വീരസനമുദാഹൃതം ||
7. ഗുൽഫൗ തു വൃഷണസ്യാധഃ |
സീവിന്യാഃ പാർശ്വയോഃ ക്ഷിപേത് |
പാർശ്വ പാദൗ ച പാണിഭ്യാം |
ദൃഢം ബധ്വാ സുനിശ്ചലം |
ഭദ്രാസനം ഭവേദേതദ്വിഷരോഗഃ വിനാശനം ||
8. നിപീഢ്യ സീവനീം സൂക്ഷ്മം |
ദക്ഷിണേതര ഗുൽഫതഃ |
വാമം യാദ്യേന ഗുൽഫേന |
മുക്താസന മിദം ഭവേത് ||
9. മേഢ്രാദുപരി നിക്ഷിപ്യ |
സവ്യം ഗുൽഫം തഥോപരി |
ഗുൽഫാന്തരം ച സംക്ഷിപ്യ |
മുക്താസന മിദം മുനേ ||
10. കൂർപ്പരേഗ്രേ മുനിശ്രേഷ്ഠ |
നിക്ഷിപേന്നാഭിപാർശ്വയോഃ |
ഭൂമ്യാം പാണിതല ദ്വന്ദ്വം |
നിക്ഷിപ്യൈകാഗ്ര മാനസഃ ||
11. സമുന്നതശിരഃ പാദോ |
ദണ്ഡവത് വ്യോമ്നി സംസ്ഥിതഃ |
മയൂരാസനമേതദ്സ്യാത് |
സർവപാപപ്രണാശനം ||
12. യേന കേന പ്രകാരേണ |
സുഖം ധൈര്യം ച ജായതേ |
തത് സുഖാസനമിത്യുക്ത |
മശക്തസ്തത് സമാശ്രയേത് ||
13. ആസനം വിജിതം യേന |
ജിതം തേന ജഗത്ത്രയം |
അനേന വിധിനായുക്തം |
പ്രാണായാമം സദാ കുരു ||

മുനേ, ആസനങ്ങൾ ഒൻപതു വിധമാണ്. സ്വസ്ത്യാസനം, ഗോമുഖാനം പദ്മാസനം, വിരാസനം, സിംഹാസനം, ബദ്രാസനം, മുതക്താസനം, മയൂരാസനം, സുഖാസനം ഇവയാണ് അവ. മുട്ടുകളുടെയും തുടകളുടെയും മധ്യേ രണ്ടു കാലുകളും ശരിയായ രീതിയിൽവെച്ച് കഴുത്ത്, തല, ദേഹം, എന്നിവ സമാനഭാവേന ധരിക്കുന്നത് സ്വസ്തികാനം. ഈ ആസനം നിത്യവും അഭ്യസിച്ചാൽ പ്രയാസമുണ്ടാവില്ല. വലതുകാൽ മുട്ടിനെ ഇടതുഭാഗത്തെ പൃഷ്ഠഭാഗം വരെ കൊണ്ടുപോവുകയും ഇടതു കാലിലെ മുട്ടുകളെ വലതുഭാഗത്തെ പൃഷ്ഠഭാഗം വരെ കൊണ്ടുപോകുകയും ചെയ്താൽ ഗോമുഖാസനമാണ്. രണ്ടു പാദങ്ങളും രണ്ടു തുടകളിലും വീപരീതഗതിയിൽ വെച്ച് അവയുടെ തള്ളവിരലുകളെ രണ്ടു കൈകൾ കൊമ്ടും പിറകിൽ കൂടി പിടിച്ചു കൊണ്ടിരിക്കുന്നത് പത്മാസനമാണ്. ഇത് സർവരോഗം ഭയവും ശമിപ്പിക്കുന്നതാണ്. ഇടതു കാൽ വലത്തു തുടയിൽ വെച്ച്, ശരീരം നിവർത്തിവെച്ച്, ഇരിക്കുന്നതാണ് വീരാസനം. രണ്ടു മുട്ടുകളെയും മേഢ്യത്തിനു താഴെയായി പാർശ്വങ്ങളിൽ വെച്ച് രണ്ടു കരങ്ങലാലും പാർശ്വഭാഗത്തെയും പാദങ്ങളെയും ദൃഢമായി ബന്ധിച്ച് ഇരിക്കുന്നതാണ് ഭദ്രാസനം. ഇത് വിഷസംബന്ധികളായ രോഗങ്ങൾ നശിപ്പിക്കുന്നതാണ്. സീവനിയിലുള്ള ലഘുവായ രേഖയെ വലതുകാൽ മുട്ടുകൊണ്ടമർത്തി വലത്തെ മുട്ടുകൊണ്ട് ഇടത്തെതിനെ അമർത്തുന്നതാണ് മുക്താസനം. ഉള്ളംകൈകൾ രണ്ടും ഭൂമിയിൽ വെച്ച് കൈമുട്ടുകളുടെ അഗ്രഭാഗങ്ങളെ നാഭിയുടെ ഇരുപാർശ്വങ്ങളിലും സ്ഥാപിച്ച് ശിരസ്സും കാലുകളും പൊക്കി ആകാശത്തിൽ വടി പോലെ സ്ഥിതിചെയ്യുന്നതാണ് മയൂരാസനം. ഇത് സർവപാപഹരമാകുന്നു. ശരീരത്തിന് സുഖം ലഭിക്കത്തക്ക വിധം ധൈര്യമായി ഇരിക്കുന്നതാണ് സുഖാസനം. ദുർബലരായ സാധാരണക്കാർക്ക് ഈ ആസനം സ്വീകരിക്കാം. എല്ലാ ആസനങ്ങളും ഉത്തമമായ രീതിയിൽ അനുഷ്ഠിക്കാൻ കഴിയുന്നവർക്ക് ത്രിലോകത്തെയും ജയിക്കാൻ കഴിയും. യോഗധാരണായുക്തനായി താങ്കൾ സദാ പ്രാണായാമം ചെയ്യുക.

## നാലാം ഖണ്ഡം

1. ശരീരം താവദേവ സ്യാത് |
ഷണ്ണവത്യംഗുലാത്മകം |
ദേഹമധ്യേ ശിഖിസ്ഥാനം |
തപ്തജാംബൂനദപ്രഭം ||
2. ത്രികോണം മനുജാനാം തു |
സത്യയുക്തം ഹി സാംകൃതേ |
ഗുദാത്തു ദ്വ്യംഗുലാദുർധ്വം |
മേഢ്യാത്തു ദ്വ്യംഗുലാദധഃ ||
3. ദേഹമധ്യം മുനിപ്രോക്ത |
മനുജാനീഹി സാംകൃതേ |
കന്ദസ്ഥാനം മുനിശ്രേഷ്ഠ |
മൂലാധാരാന്നവാംഗുലം ||

I K

4. ചതുരംഗുലമായാമ |
വിസ്താരം മുനിപുംഗവ |
കുക്കുടാണ്ഡസമാകാരം |
ഭൂഷിതം തു ത്വഗാദിഭിഃ ||

5. തന്മധ്യേ നാഭിരിത്യുക്തം |
യോഗജ്ഞൈർമുനി പുംഗവ |
കന്ദമധ്യസ്ഥിതാ നാഡീ |
സുഷുമ്നേതി പ്രകീർത്തിതാ ||

6. തിഷ്ഠന്തി പരിതസ്തസ്യ |
നാഡ്യോ ഹി മുനിപുംഗവ |
ദ്വിസപ്തതി സഹസ്രാണി |
താസാം മുഖ്യാശ്ചതുർദശ ||

7. സുഷുമിനാ, പിംഗളാ, തദ്വ |
ദിഡാ, ചൈവ സരസ്വതീ |
പൂർഷാ, ച വരുണാ, ചൈവ |
ഹസ്തി ജിഹ്വാ, യശസ്വിനീ ||

8. അലംബുസാ, കുഹൂ, ശ്ചൈവ |
വിശ്വോദരി, തപസ്വിനീ |
ശംഖിനീ ചൈവ ഗാന്ധാരാ |
ഇതി മുഖ്യാശ്ചതുർദശ ||

9. ആസാം മുഖ്യാസ്തിസ്രസ്ത്രിഷ്വേ
കോത്തമോത്തമാ
ബ്രഹ്മനാഡീതി സാ പ്രോക്താ |
മുനേ വേദാന്തവേദിഭിഃ ||

10. ഷഷ്ഠമധ്യസ്ഥിതേനാസ്ഥാ |
വീണദണ്ഡേന സുവ്രത |
സഹ മസ്തക പര്യന്തം |
സുഷുമ്നാ സുപ്രതിഷ്ഠിതാ ||

മനുഷ്യശരീരം അവരവരുടെ കൈക്കൊണ്ടളന്നാൽ തൊണ്ണൂറ്റാറ് അംഗുലമാണ്. ശരീരമധ്യത്തിലാണ് അഗ്നിയുടെ സ്ഥാനം അതിന്റെ നിറം കനലിൽ കാച്ചിയ സ്വർണ്ണതുല്യമാണ്. ത്രികോണാകൃതിയാണതിന്. ഞാൻ പറയുന്നത് ശരിയാകുന്നു. ഗുദം മുതൽ രണ്ടംഗുലം താഴെ സ്ഥിതിചെയ്യുന്ന ഭാഗത്തെ ശരീരത്തിന്റെ മധ്യഭാഗമെന്നു പറയണം. അതു തന്നെ മൂലാധാരം. അവിടെ നിന്നും ഒൻപതംഗുലം മുകളിൽ കന്ദം നിലകൊള്ളുന്നു. അതിന്റെ നീളവും വീതിയും നാലംഗുലം വീതമാണ് അതിന്റെ ആകൃതി കോഴിമുട്ടയ്ക്കു സമം. അത് പുറമെ തൊലി കൊണ്ടും മറ്റും പൊതിഞ്ഞിരിക്കുന്നു. കന്ദസ്ഥാനത്തിന് നടുക്കാണ് നാഭി. കന്ദ മധ്യേസ്ഥിതി ചെയ്യുന്ന നാഡിയെ സുഷുമ്നാ നാഡി എന്നു പറയുന്നു. അതിന്റെ നാലു ഭാഗത്തും എഴുപത്തീരായിരം നാഡികളുണ്ട്. അവയിൽ സുഷുമ്ന, പിംഗള, ഇഡ, സരസ്വതി, പൂഷാവരുണ, ഹസ്തി, ജിഹ്വ, യശസ്വിനി, അലംബുസ, കുഹു, വിശ്വോദരി, പയസ്വിനി, ശംഖിനീ, ഗാന്ധാര എന്നീ പതിന്നാലു നാഡികൾ മുഖ്യമാണെന്ന്. ഈ പതിന്നാലു നാഡികളിൽ മൂന്നെണ്ണം എല്ലാത്തിലും മുഖ്യമാണ്. ഈ മൂന്നു നാഡികളിൽ സുഷുമ്ന എന്ന നാഡി സർവശ്രേഷ്ഠമാണ്. മുതുകിന്റെ മധ്യഭാഗത്തായി സ്ഥി ചെയ്യുന്ന മേരു ദണ്ഡം അസ്ഥികളുടെ സമൂഹം തന്നെ. അതിൽ നിന്നും പുറപ്പെടുന്ന സുഷുമ്നാ നാഡി ശിരസ്സുവരെ നീണ്ടു കിടക്കുന്നതാണ്.

11. നാഭികന്ദാദധഃ സ്ഥാനം |
കുണ്ഡല്യാദ്വ്യംഗുലം മുനേ |
അഷ്ടപ്രകൃതിരൂപാ സാ |
കുണ്ഡലീ മുനി സത്തമ ||

12. യഥാവദ്വായുചേഷ്ടാം ച |
ഡജലാന്നാദീനി നിത്യശഃ |
പരിതഃ കന്ദപാർശ്വേഷു |
നിരുദ്ധ്യൈവ സദാ സ്ഥിതാ ||

13. സ്വമുഖേന സമാവേഷ്ട്യ |
ബ്രഹ്മരന്ധ്രമുഖം മുനേ |
സുഷുമ്നായാ ഇഡാ സവ്യേ |
ദക്ഷിണേ പിംഗലാ സ്ഥിതാ ||

14. സരസ്വതീ കുഹൂശ്ചൈവ |
സുഷുമ്നാ പാർശ്വയോ സ്ഥിതേ |
ഗാന്ധാരോ ഹസ്തി ജിഹ്വാ ച |
ഇഡായാഃപൃഷ്ഠപാർശ്വയോഃ ||

15. പൂഷാ യശസ്വിനീ ചൈവ |
പിംഗലാ ഷഷ്ഠപൂർവയോഃ |
കുഹോശ്ച ഹസ്തി ജിഹ്വായാഃ |
മധ്യേ വിശ്വോദരീ സ്ഥിത ||

16. യശസ്വിന്യാ കുഹോർമധ്യേ |
വരുണാ സുപ്രതിഷ്ഠിതാ |
പുഷായായാശ്ച സരസ്വത്യാ |
മധ്യേ പ്രോക്താ യശസ്വിനീ ||

17. ഗാന്ധാരായാ സരസ്വത്യാ |
മധ്യേ പ്രോക്താ ച ശംഖിനീ |
അലംബുസാ സ്ഥിതാ പായു |
പര്യന്തം കന്ദമധ്യയാ ||

18. പൂർവഭാഗേ സുഷുമ്നായാഃ |
രാകായാഃ സംസ്ഥിതാ കുഹൂഃ |
അധശ്ചോർധ്വം സ്ഥിതാ നാഡീ |
യാമ്യ നാസാന്തമിഷ്യതേ ||

N P

19. ഇഡാ തു നവ്യനാസാന്തം |
സംസ്ഥിതാ മുനിപുംഗവ |
യശസ്വിനീ ച വാമസ്യ |
പാദാംഗുഷ്ഠാന്തമിഷ്യതേ ||

20. പൂഷാ വാമാക്ഷിപര്യന്താ |
പിംഗലായാസ്തു പൃഷ്ഠതഃ |
പയസ്വിനീ ച യാമ്യസ്യ കർണ്ണാന്തം പ്രോച്യതേ ബുധൈഃ

21. സരസ്വതീ തഥാ ചോർദ്ധ്വ |
ഗതാ ജിഹ്വാ തഥാ മുനേ |
ഹസ്തി ജിഹ്വാ തഥാ സവ്യ |
പാദാംഗുഷ്ഠാന്ത മിഷ്യതേ ||

22. ശംഖിനീ നാമ യാ നാഡീ |
സവ്യകർണ്ണാന്ത മിഷ്യതേ |
ഗാന്ധാരാ സവ്യനേത്രാന്താ |
പ്രോക്താ വേദാന്ത വേദിഭിഃ |
വിശ്വോദരാദിധാ നാഡീ കന്ദമധ്യേ വ്യവസ്ഥിതാ ||

നാഭീ കന്ദത്തിൽ നിന്ന് രണ്ടംഗുലം താഴെ അഷ്ടപ്രകൃതിയോടു കൂടിയ കുണ്ഡലിനി സ്ഥിതി ചെയ്യുന്നു. അത് വായു ചേഷ്ടയെയും ജലാന്നങ്ങളെയും അവരോധിച്ചു കൊണ്ടു സദാ കന്ദത്തിന്റെ രണ്ടു വശങ്ങളെയും മറച്ച് ബ്രഹ്മരസ മുഖത്തെ സ്വമുഖത്താൽ മറച്ച് നിലകൊള്ളുന്നു. സുഷുമ്നാ നാഡിയുടെ ഇടതു ഭാഗത്ത് ഇഡയും വലതു ഭാഗത്ത് പിംഗളയും സുഷുമ്നയുടെ രണ്ടു വശങ്ങളിലും സരസ്വതിയും കുഹുവും നികൊള്ളുന്നു. ഇഡയുടെ പുറകിൽ ഗാന്ധാരയും പൂർവഭാഗത്ത് ഹസ്തി ജിഹ്വയും കുഹുവിനും ഹസ്തി ജിഹ്വക്കും മധ്യേ വിശ്വോദരിയും നിലകൊള്ളുന്നു. തപസ്വിനിക്കും കുഹുവിനും മധ്യേ വരുണാ നാഡിയും പുഷാവിനും സരസ്വതിക്കും മധ്യേ പയസ്വിനിയും ഗാന്ധാര സരസ്വതി എന്നിവയുടെ മധ്യേ ശംഖിനിയും സ്ഥിതി ചെയ്യുന്നു. നാഭികന്ദത്തിന്റെ മധ്യഭാഗത്തു നിന്നും ഗുദം വരെ അലംബുസ എന്ന നാഡി പോയിട്ടുണ്ട്. സുഷുമ്നക്ക് രാകാ എന്നു പേർ ഉണ്ട് അതിന്റെ പൂർവഭാഗത്തായി കുഹു എന്ന നാഡി താഴെയും മുകളിലും സ്ഥിതി ചെയ്യുന്നു. അത് വലത്തെ നാസികാരന്ദ്രം വരെ നീണ്ടു കിടക്കുന്നു. ഇഡാ നാഡി ഇടത്തെ നാസികാരന്ദ്രം വരെയാണ്. യശസ്വിനീ നാഡി വലതുകാലിന്റെ തള്ളവിരൽ വരെയും പൂഷാ എന്ന നാഡി പിംഗളയുടെ പുറകിൽ കൂടി വലതു കണ്ണു വരെയും വ്യാപിച്ചിരിക്കുന്നു. പയസ്വിനി വലതു ചെവി വരെയും സരസ്വതി മുകളിൽ നാക്കു വരെയും ഹസ്തി ജിഹ്വ ഇടതു കാലിന്റെ തള്ളവിരൽ വരെയും വ്യാപിച്ചിരിക്കുന്നു. ശംഖിനി എന്ന നാഡി ഇടത്തെ കണ്ണു വരെയും പോയിട്ടുണ്ട്. വിശ്വോദരമെന്ന നാഡി നാഭി കന്ദത്തിന്റെ മധ്യഭാഗത്തായി സ്ഥിതി ചെയ്യുന്നു.

23. പ്രാണോപാനസ്തഥാ വ്യാനഃ |
സമാനോദാന ഏവ ച ||

24. നാഗഃ കുർമ്മശ്ച കൃകരോ |
ദേവദത്തോ ധനഞ്ജയഃ |
ഏതേ നാഡീഷു സർവാസു |
ചരന്തി ദശ വായവഃ ||

25. തേഷു പ്രാണാദയഃ പഞ്ച |
മുഖ്യാ പഞ്ചസു സുവ്രത |
പ്രാണ സംജ്ഞസ്തഥാപാനഃ |
പൂജ്യഃ പ്രാണസ്തയോർമുനേ ||

26. ആസ്യനാസികയോർമധ്യേ |
നാഭിമധ്യേ തഥാ ഹൃദി |
പ്രാണസംജ്ഞോ f നിലോനിത്യം |
വർത്തതേ മുനിസത്തമ ||

27. അപാനോ വർത്തതേ നിത്യം |
ഗുദമധ്യരുജാനുഷു |
ഉദരേ കകലേ കട്യാം |
നാഭൗ ജംഘേ ച സുവ്രത ||

28. വ്യാനഃ ശ്രോത്രാക്ഷിമധ്യേ ച |
കകുദ്ഭ്യാം ഗുൽഫയോരപി |
പ്രാണസ്ഥാനേ ഗളേ ചൈവ |
വ്ത്തതേ മുനിപുംഗവ ||

29. ഉദാനസംജ്ഞോ വിജ്ഞേയഃ |
പാദയോ ഹസ്തയോരപി |
സമാനഃ സർവദേഹേഷു |
വ്യാപ്യതിഷ്ഠത്യ സംശയഃ ||

30. നാഗാദി വായവഃ പഞ്ച |
ത്വഗസ്ഥ്യാദിഷു സംസ്ഥിതഃ |
നിശ്വാസോച്ഛ്വാസകാസാശ്ച |
പ്രാണകർമ്മ ഹിസാംകൃതേ |
അപാനാഖ്യസ്യ വായോസ്തു |
വീൺമൂത്രാദി വിസർജ്ജനം ||

പ്രാണൻ, അപാനൻ, വ്യാനൻ, സമാനൻ, ഉദാനൻ, നാഗം, കൂർമ്മം, കൃകരം, ദേവദത്തം, ധനഞ്ജയം എന്നീ പത്തു വായുക്കൾ സർവനാഡികളിലും സഞ്ചരിച്ചു കൊണ്ടിരിക്കുന്നു. അവയിൽ പ്രാണൻ തുടങ്ങിയ അഞ്ചു വായുക്കൾ പ്രധാനമാണ്. പ്രാണനും അപാനനുമാണ് കൂടുതൽ മഹത്വം. പ്രാണാപാനങ്ങൾ മുഖത്തും മൂക്കിന്റെ മധ്യഭാഗത്തും നാഭിയിലും ഹൃദയത്തിലും സദാ കഴിയുന്നു. അപാനൻ ഗുദം ഉപസ്ഥം തുട മുട്ട് ഉദരം കടി പ്രദേശം നാഭി എന്നിവയിൽ സ്ഥിചെയ്യുന്നു. വ്യാനൻ ചെവികളിലും കണ്ണുകളിലും സ്കന്ധത്തിലും സ്ഥിതി

ചെയ്യുന്നു. ഉദാനൻ ശരീരം മുഴുവനും വ്യാപിച്ചിരിക്കുന്നു. നാഗം തുടങ്ങിയ അഞ്ചു വായുക്കൾ ചർമ്മത്തിലും അസ്ഥി മുതലായവയിലും സ്ഥിതി ചെയ്യുന്നു. ശ്വാസോച്ഛ്വാസവും കാസവും പ്രാണവായുവിന്റെ കർമ്മങ്ങളാണ്. മലമൂത്രവി സർജ്ജനാദികൾ അപാനന്റെ പ്രവർത്തനങ്ങളാണ്.

31. സമാനഃ സർവസാമീപ്യം |
കരോതി മുനിപുംഗവ ||

32. ഉദാനഃ ഊർദ്ധ്വഗമനം |
കരോത്യേവ ന സംശയഃ |
വ്യാനോ വിവാദ കൃത് പ്രോക്തോ |
മുനേ വേദാന്ത വേദിഭിഃ ||

33. ഉദ്ഗാരാദി ഗുണാ പ്രോക്താഃ |
വ്യനാഖ്യസ്യ മഹാമുനേ |
ധനഞ്ജയസ്യ ശോഭാദി |
കർമ്മപ്രോക്തം ഹി സാംകൃതേ ||

34. നിമീലനാദികർമ്മസ്യ |
ക്ഷുധാ തു കൃകരസ്യ ച |
ദേവദത്തസ്യ വിപ്രേന്ദ |
തന്ദ്രീകർമ്മ പ്രകീർത്തിതാ ||

36. സുഷുമ്നായാ ശിവോ ദേവഃ |
ഇഡായാ ദേവതാ ഹരിഃ |
പിംഗളായാഃ വിരിഞ്ചിഃ സ്യാത് |
സരസ്വത്യാ വിരാട് മുനേ ||

36. പുഷാധിദേവതാ പ്രോക്താ |
വരുണോ വായു ദേവതാ |
ഹസ്തിജിഹ്വാദിധായാസ്തു |
വരുമോ ദേവതാ ഭവേതി ||

37. തപസ്വിന്യാ മുനി ശ്രേഷ്ഠ |
ഭഗവാൻ ഭാസ്കര സ്തഥാ |
അലംബുസായാ അംബാത്മാ |
വരുണഃ പരികീർത്തിതഃ ||

38. കുഹോ ക്ഷുദ്ദേവതാ പ്രോക്താ |
ഗാന്ധാരീ ചന്ദ്രദേവതാ |
ശാഖിന്യശ്ചന്ദ്രമാസ്തദ്വത് |
പയസ്വിന്യാഃ പ്രജാപതി ||

സമാനന്റെ കൃത്യം ശരീരത്തം സമാനനിലയിൽ നില നിർത്തുകയെന്നതാണ്. ഉദാനൻ സദാ മുകളിലോട്ട് ഗമിക്കുന്നു. വ്യാനൻ ധ്വനി വ്യഞ്ജകമാണ്. ഉദ്ഗാരാദി ഗുണങ്ങൾ നാഗത്തി ന്റെതാണ്. ധനഞ്ജയൻ ശരീരശോഭ വളർത്തുന്നു. കൂർമ്മ ത്തിന്റെ പ്രേരണയാലാണ് നേത്രോന്മീലനം നടക്കുന്നത്. കൃക രവായു വിശപ്പും ദാഹവും ഉണ്ടാക്കുന്നു. ദേവദത്തത്തിന്റെ കൃത്യം ആലസ്യമാണ്. സുഷുമ്നാ നാഡിയുടെ ദേവത ശങ്ക രനും ഇഡയുടെത് വിരാട്ടും ആകുന്നു. പൂഷാനാഡിയുടെ ദേവത പൂഷാവ് എന്നു പേരുള്ള സൂര്യനും വരുണ നാഡിയുടെ ദേവത വായുവും ഹസ്തി ജിഹ്വയുടെത് വരുണനും യശസ്വി നിയുടേത് ഭാസ്കരനും അലംബയുടേത് വരുണനും ഗാന്ധാരിയുടേത് ചന്ദനും കുഹുവിന്റെത് ക്ഷുത്തും ശംഖി നിയുടെത് ചന്ദ്രനും പയസ്വിനിയുടെത് പ്രജ്പതിയും ആണ്.

39. വിശ്വോദരാഭിധായാസ്തു |
ഭഗവാൻ പാവകഃ പതി |
ഇഡായാം ചന്ദ്രമാ നിത്യം |
ചരത്യേവ മഹാമുനേ ||

40. പിംഗളായാം രവിസ്തദ്വത് |
മുനേ വേദവിദാം വര |
പിംഗളായാമിഡായാം തു |
വായോഃ സംക്രമണം തു യത് |

41. തദുത്തരായണം പ്രോക്തം |
മുനേ വേദാന്ത വേദിഭിഃ |
ഇഡായാം പിംഗലായാം തു |
പ്രാണ സംക്രമണം മുനേ ||

42. ദക്ഷിണായമനിത്യുക്തം |
പിംഗലായാമിതി ശ്രുതി |
ഇഡാ പിംഗളയോ സന്ധിം |
യദാ പ്രാണഃ സമാഗത ||

43. അമാവാസ്യാ തദാ പ്രോക്താ |
ദേഹേ ദേഹ ഭൃതാം വര |
മൂലാധാരം യദാ പ്രാണഃ |
പ്രവിഷ്ടഃ പണ്ഡിതോത്തമ ||

44. തദാദ്യം വിഷുവം പ്രോക്തം |
തപസൈസ്താപസോത്തമ |
പ്രാണസംജ്ഞോമുനിശ്രേഷ്ഠ |
മൂർധാനം പ്രവിശേദ്യദാ ||

45. തദന്ത്യം വിഷുവും പ്രോക്തം |
താപസൈസ്തത്വചിന്തകൈഃ |
നിശ്വാസോച്ഛ്വാസനം സർവം |
മാസാ നാം സംക്രമോ ഭവേത് ||

46. ഇഡായാഃ കുണ്ഡലിസ്ഥാനം |
യദാ പ്രാണഃ സമാഗതഃ |
സോമഗ്രഹണ മിത്യുക്തം |
തദാ തത്വ വിദാം വര ||

47. യദാ പിംഗളയാ പ്രാണഃ |
കുണ്ഡലിസ്ഥാനമാഗതഃ |
തദാ തദാ ഭവേത് സൂര്യഗ്രഹണം മുനിപുംഗവ ||

I K

അഗ്നിയാണ് വിശ്വോദര എന്ന നാഡിയുടെ ദേവത. ഇഡാ നാഡിയിൽ ചന്ദ്രനും പിംഗളയിൽ സൂര്യനും നിത്യവും സഞ്ചി ർകുകന്നു. പിംഗള ഇഡാ എന്നീ നാഡികളുടെ സംവത്സര സംബന്ധിയായ് പ്രാണമയസൂര്യന്റെ സംക്രമണത്തെയാണ് വേദാന്തികൾ ുത്തരായണമെന്ന് പറയുന്നത് അതുപോലെ ഇഡയിൽ നിന്നും പിംഗളയിലേക്കുള്ള സൂര്യന്റെ സക്രമ ണത്തെ ദക്ഷിണായനമെന്ന് പറയുന്നു. പ്രാണൻ, ഇഡ, പിംഗള എന്നിവയുടെ സന്ധിയിലെത്തുമ്പോൾ ശരീരത്തിൽ തന്നെ അമാവാസി വരുന്നു. പ്രാണൻ മൂലധാരത്തിൽ പ്രവേശിക്കു മ്പോൾ അത് അന്തിമവിഷുവയോഗത്തിൽ സ്ഥിതി ചെയ്യുന്നു വെന്ന് പറയുന്നു. എല്ലാ ഉച്ഛ്വാസ നിശ്വാസങ്ങളും മാസ സംക്രാ ന്തിയാണെന്ന് പറയപ്പെട്ടിരിക്കുന്നു. ഇഡ മുഖേന പ്രാണൻ കുണ്ഡലിനീ സ്ഥാനത്തെത്തുമ്പോൾ ചന്ദ്രഗ്രഹണസമയമെന്ന് പറപ്പെടുന്നു. എന്നാൽ പിംഗളനാഡിയിൽ നിന്നും പ്രാണൻ കുണ്ഡലിനിയിൽ വരുമ്പോൾ അത് സൂര്യഗ്രഹണമാണ്.

48. ശ്രീപർവതം ശിരഃസ്ഥാനേ |
കേദാരം തു ല ലാടകേ |
വാരാണസീ മഹാപ്രാജ്ഢ |
ഭ്രുവോർഘ്രാണസ്യ മധ്യമേ ||

49. കുരുക്ഷേത്രം കുച സ്ഥാനേ |
പ്രായഗം ഹൃത് സരോരുഹേ |
ചിദംബരം തു ഹൃന്മധ്യേ |
ആധാരേ കവലാലയം ||

50. ആത്മതീർത്ഥം സമുത്സൃജ്യ |
ബഹിസ്തീർത്ഥാനി യോ വ്രജേത് |
കരസ്ഥം സ മഹാരത്നം ത്യക്ത്വാ കാചം
വിമാർഗ്ഗതേ

51. ഭാവതീർത്ഥം പരം തീർത്ഥം |
പ്രമാണം സർവകർമ്മസു |
അന്യഥാലിഗതേ കാന്താ |
അന്യഥാലിംഗതേ സുതാ ||

52. തീർത്ഥാനിതോയപൂർണാനി |
ദേവാൻ കാഷ്ഠാദി നിർമ്മിതാൻ |
യോഗിനോ ന പ്രപൂജ്യന്തേ |
സ്വാത്മപ്രത്യയ കാരണാത് ||

53. ബഹിസ്തീർത്ഥാത് പരം തീർത്ഥ |
മന്തസ്തീർത്ഥം മഹാമുനേ |
ആത്മതീർത്ഥം മഹാതീർത്ഥം |
അന്യത്തീർത്ഥം നിരർത്ഥകം ||

54. ചിത്തമന്തർഗതം ദുഷ്ടം |
തീർത്ഥസ്നാനൈർന ശുദ്ധ്യതി |
ശതശോപി ജലൈർധൗതം |
സുരാഭാണ്ഡമിവാശുചി |

55. വിഷുവായനകാലേഷു |
ഗ്രഹണേ ചാന്തരേ സദാ |
വാരാണസ്യാദികേ സ്ഥാനേ |
സ്നാത്വാ ശുദ്ധോ ഭവേന്നരഃ |

56. ജ്ഞാനയോഗപരാണാം തു |
പാദപ്രക്ഷാളനം ജലം |
ഭാവശുദ്ധ്യർത്ഥമജ്ഞാനം |
തത്തീർത്ഥം മുനിപുംഗവ |

ശിരസ്സിൽ ശ്രീ ശൈലമെന്ന തീർത്ഥവും നെറ്റിയിൽ കേദാ രതീർത്ഥവും മൂക്കിനും പുരികങ്ങൾക്കും മധ്യേ വാരാണ സിയും സ്തനദ്വയസ്ഥാനത്ത് കുരുക്ഷേത്രവും ഹൃദയമധ്യ ത്തിൽ ചിദംബരതീർത്ഥവും മൂലാധാരത്തിൽ കവലാലയ തീർത്ഥവും സ്ഥിതി ചെയ്യുന്നു. ആത്മതീർത്ഥം സർവതീർത്ഥ ത്തിലും ശ്രേഷ്ഠമാണ്. ഈ തീർത്ഥങ്ങൾ കൈവിട്ട് ബാഹ്യ തീർത്ഥങ്ങളിൽ അലയുന്ന മനുഷ്യൻ കൈയിലിരിക്കുന്ന രത്നം കളഞ്ഞ് കാചം അന്വേഷിക്കുന്നവനാണ്. ഭാവമയ തീർത്ഥമാണ് സർവോത്കൃഷ്ട തീർത്ഥം ഭാര്യയെയും പുത്രി യെയും ആലിംഗനം ചെയ്യുമെങ്കിലും ആലിംഗനത്തിലെ ഭാവ ത്തിൽ അന്തരമുണ്ടല്ലോ. യോഗികൾക്ക് ആത്മതീർത്ഥത്തിൽ വിശ്വാസമുള്ളതുകൊണ്ട് അവർ ജലമയതീർത്ഥങ്ങളിൽ സ്നാനം ചെയ്യുകയോ കല്ല്, മരം, മുതലായവ കൊണ്ട് തീർത്ത പ്രതിമകൾ പൂജിക്കുകയോ ചെയ്യുന്നില്ല. ആത്മതീർത്ഥത്തിന്റെ മുന്നിൽ മറ്റു ദീർത്ഥങ്ങൾ വെറുതെയാണ്. ശരീരത്തിനുള്ളിലെ ദൂഷിച്ചചിത്തം ബാഹ്യതീർത്ഥങ്ങളിൽ മജ്ജനം ചെയ്തതു കൊണ്ടു മാത്രം ശുദ്ധമാകുന്നില്ല. മദ്യം നിറച്ച കുടം എത്ര പ്രാവശ്യം പുറമെ കഴുകിയാലും ദുർഗന്ധമുക്തമാവില്ല. ശരീ രത്തിൽ തന്നെ വിഷുവയോഗവും ഉത്തരായണദക്ഷിണായന ങ്ങൾ സൂര്യഗ്രഹണവും ചന്ദ്രഗ്രഹണവും നടക്കുന്നു. മൂക്കി നും പുരികത്തിനും മദ്ധ്യേ സ്ഥിതി ചെയ്യുന്ന വാരാണസി മുത ലായ തീർത്ഥങ്ങളിൽ ബാവനയോടെ സ്നാനം ചെയ്താൽ മനു ഷ്യന് പരിശുദ്ധി ലഭിക്കും. ജ്ഞാനികളുടെ അന്തഃകരണ ശുദ്ധിക്ക് ജ്ഞാന യോഗത്ല്പരരായ യോഗികളുടെ കാലു കഴി കിയ വെള്ളം മികച്ച തീർത്ഥമാണ്.

57. തീർത്ഥേ ദാനേ തപേ യജ്ഞേ |
കാഷ്ഠേ പാഷാണകേ സദാ |
ശിവം പശ്യതി മൂഢാത്മാ |
ശിവേദേഹേ പ്രതിഷ്ഠിതേ ||

58. അന്തസ്ഥം മാം പരിത്യജ്യ |
ബഹിഷ്ഠം യസ്തു സേവതേ |
ഹസ്തസ്ഥം പിണ്ഡമുത്സൃജ്യേ |
ലിഹേത് കൂർപ്പരമാത്മനഃ ||

59. ശിവമാത്മനി പശ്യന്തി |
പ്രതിമാസ്യ ന യോഗിനഃ |
അജ്ഞാനാം ഭാവനാർത്ഥായ |
പ്രതിമാ പരികല്പിതാ ||

N P

60. അപൂർവമപരം ബ്രഹ്മ |
സ്വാത്മാനം സത്യമദ്വയം |
പ്രജ്ഞാനഘനമാനന്ദംയഃ |
പശ്യതി സ പശ്യതി ||

61. നാഡീപുഞ്ജം സദാസാരം |
നരഭാവം മഹാമുനേ |
സമുത്സു ജ്യാത്മനാത്മാന |
മഹമിത്യേവ ധാരയ ||

62. അശരീരം ശരീരേഷു |
മഹാന്തം വിഭുമിശ്വരം |
ആനന്ദമക്ഷരംസാക്ഷാത് |
മത്വാ ധീരോ നു ശോചതി ||

63. വിഭേദജനകേ ജ്ഞാനേ |
നഷ്ടേ ജ്ഞാന ബലാന്മുനേ |
ആത്മനോ ബ്രഹ്മണോ ഭേദ |
മസന്തം കിം കരിഷ്യതി ||

മംഗളരൂപിയായ ഈശ്വരൻ ഈ ശരീരത്തിൽ തന്നെ സ്ഥിതിചെയ്യുന്നു. അദ്ദേഹത്തെ അറിയാത്ത അജ്ഞാനി തീർത്ഥം ജലം യജ്ഞം വിറക് കല്ല് എന്നിവയിൽ പരാത്മാവിനെ തേടുന്നു. പരാത്മാവായ എന്നെ വിരട്ട് കേവലം സ്ഥൂല പ്തിമകളെ പൂജിക്കുന്ന ജീവൻ കൈയിലിരിക്കുന്ന ഭക്ഷണം കൈവിട്ട് കൈമുട്ടുകൾ നക്കുന്നു. യോഗികൾ തന്റെ ആത്മാവിൽ തന്നെ പരമാത്മാവിനെ ദർസിക്കുന്നു. പ്രതിമകളിൽ ദർശിക്കുന്നില്ല. വിജ്ഞാനികളുടെ ഹൃദയത്തിൽ ഭഗവാന്റെ ഭാവനയെ ഉണർത്തി അവ മുഖേന അവർക്ക് ഭഗവാനിൽ വിശ്വാസം ജനിപ്പിക്കുകയാണ് വിഗ്രഹങ്ങളുടെ ലക്ഷ്യം ഭിന്നകാര്യകാരണങ്ങൾ ഇല്ലാത്തവനും പ്രജ്ഞാനഘനസ്വരൂപനും അദ്വിതീയനും സത്യാനന്ദ സ്വരൂപവുമായ ബ്രഹ്മത്തെ സ്വന്തം ആത്മാവായി കാണുന്നവനും ആണ് യഥാർത്ഥത്തിൽ കാണുന്നത്. മനുഷ്യശരീരം നാഡീവ്യൂഹം മാത്രം. അത് സാരമുള്ളതല്ല. അതിനോടുള്ള ആത്മഭാവം വിട്ട് പരാത്മാവ് ഞാൻ തന്നെ. എന്ന വിശ്വാസത്തോടെ ശരീരത്തിൽ നിവസിക്കുന്നെങ്കിലും, അതിൽ നിന്നെല്ലാം ഭിന്നമായി മഹത്താണ് ആത്മാവ്, അത് എല്ലാവർക്കും നാഥനാണ്. ആനന്ദ സ്വരൂപമായ ആ അമര ബ്രഹ്മത്തെ അറിയുന്നവന് ഒരിക്കലും ദുഃഖമുണ്ടാവില്ല. മുനേ, ഭേദമുളവാക്കുന്ന അജ്ഞാനം നശിക്കുമ്പോൾ ഏകതു മൂഢനാണ് ആത്മാവിനു ബ്രഹ്മത്തിനു തമ്മിലുള്ള മിഥ്യാ ഭേദത്തെ പരിഗണിക്കുന്നത്?

### അഞ്ചാം ഖണ്ഡം

1. സമ്യക് കഥയ മേ ബ്രഹ്മ |
നാഡീശുദധിം സമാസതഃ |
യഥാ ശുദ്ധ്യാ സദാ ധ്യായൻ |
ജീവന്മുക്തോ ഭവാമൃഹം ||

2. സാംകൃതേ ശൃണു വക്ഷ്യാമി |
നാഡീശുദ്ധിം സമാസതഃ |
വിധ്യുക്തകർമ്മ സംയുക്തഃ |
കാമസങ്കല്പവർജിതഃ ||

3. യമാദ്യഷ്ടാംഗസംയുക്തഃ |
ശാന്തഃ സത്യപരായണം |
സ്വാത്മന്യവസ്ഥിതഃ സമ്യഗ് |
ജ്ഞാനിഭിശ്ച സുശിക്ഷിതഃ ||

4. പർവതാഗ്രേ നദീതീരേ |
ബില്വ മൂലേ വനേഥവാ |
മനോരമേ ശുചൗ ദേശേ |
മഠം കൃത്വാ സമാഹിതഃ ||

5. ആരഭ്യ ചാസനം പശ്ചാത് |
പ്രാങ് മുഖോദങ്മു ഖോ പിവാ |
സമഗ്രീവശിരഃ കായഃ |
സംവൃതാസ്യഃ സുനിശ്ചലഃ ||

ബ്രാഹ്മൻ, നാഡീശുദ്ധി എങ്ങനെയാണ് സാധിക്കേണ്ടതെന്ന് എനിക്ക് പറഞ്ഞു തരുക. അതറിഞ്ഞാൽ എനിക്ക് നാഡീശുദ്ധികൈവന്നതിനുശേഷം സദാ പരമാത്മാവിനെ ധ്യാനിച്ച് ജീവന്മുക്താവസ്ഥ പ്രാപിക്കാൻ കഴിയും. എന്ന് സാംകൃതി പറഞ്ഞപ്പോൾ ദത്താത്രേയൻ പറഞ്ഞു. നാഡീശുദ്ധി കൈവരിക്കേണ്ടതിനെപ്പറ്റി ഞാൻ ചുരുക്കി പറയാം. ശാസ്ത്രങ്ങൾ വേണ്ടത് വിധിച്ചിട്ടുണ്ട്. കർമ്മാനുഷ്ഠാന തത്പരമായി ബുദ്ധി വഹിക്കുക. കാമനകളുടെയും ഫലങ്ങളുടെയും ആകാംക്ഷ വെടിയണം. അഷ്ടാംഗയോഗം കൈവരിച്ച് മനസ്സ് ശാന്തമാക്കണം. സത്യം പറയണം. ജ്ഞാനികളായ മഹാത്മാക്കളെ പരിചരിച്ച് ജിജ്ഞാസയോടെ അവരിൽ നിന്ന് ജ്ഞാനം നേടണം ആത്മവിചിന്തനത്തിൽ ലയിക്കണം. പർവതോപരിഭാഗത്തോ നദീതീരത്തോ ഏകാന്ത വനപ്രദേശത്തോ വൃക്ഷച്ചുവട്ടിലോ വിശുദ്ധവും രമണീയവുമായ സ്ഥാനത്തോ ആശ്രമം തീർത്ത് ഏകാഗ്രതയോടെ അവിടെ കഴിയണം. പിന്നെ ഉത്തരാഭിമുഖമായോ ദക്ഷിണാഭിമുഖമായോ ഇരുന്ന് കണ്ഠം ശിരസ്സ് ശരീരം ഇവ സമനിലയിലാക്കി വായടച്ച് നിശ്ചലനായി വർത്തിക്കണം.

6. നാസാഗ്രേ ശശഭൃത് ബിംബേ |
ബിന്ദുമധ്യേ തുരീയകം |
സ്രവന്ത മമൃതം പശ്യേ |
ന്നേത്രാഭ്യാം സു സമാഹിതഃ ||

7. ഇഡയാ പ്രാണമാകൃഷ്യ |
പൂരയിത്വോദരേ സ്ഥിതം |
തതോ f ഗ്നിം ദേഹമധ്യസ്ഥം |
ധ്യായൻ ജ്വാലാവലീയുതം ||

I K

8. ബിന്ദുനാദസമായുക്ത |
മഗ്നിബീജം വിചിന്തയേത് |
പശ്ചാത് വിരേചയത് സമ്യക് |
പ്രാണം പിംഗലയാ ബുധഃ ||

മൂക്കിന്റെ അറ്റത്ത് ചന്ദ്രമണ്ഡലം സ്ഥിതിചെയ്യുന്നു. എന്ന ഭാവനയോടെ അവിടെ പ്രാണബിന്ദുവിൽ തുരീയരൂപനായ പര മാത്മാവിനെ അമൃത സ്രോതസ്സ് പ്രവഹിപ്പിച്ചുകൊണ്ടിരിക്കുന്ന തായി ദർശിക്കുക. പിന്നെ ഇഡാനാഡിയാൽ പ്രാണ വായു ഉള്ളിലേക്ക് വലിച്ച് വയറ്റിൽ നിറച്ച് ദേഹമധ്യസ്ഥമായ അഗ്നിയെ ധ്യാനിക്കണം. ഉള്ളിലോട്ടു വലിച്ച വായുവിന്റെ സമ്പർക്കത്താൽ അഗ്നിദേവൻ തന്റെ ജ്വാലകളോടെ പ്രദീപ്ത മാകുന്നു എന്ന് ധ്യാനിക്കണം. പിന്നീട് പ്രണവബിന്ദുവിനെയും നാദാത്മകമായ അഗ്നി ബീജത്തെയും ചിന്തിക്കണം. പിംഗല നാഡിയിൽ കൂടി പ്രാണവായുവിനെ സാവധാനത്തിൽ വെളി യിലേക്ക് വിടണം.

9. പുനഃ പിംഗളയാ പൂര്യ |
മഗ്നിബീജമനുസ്മരേത് |
പുനർവിരേചയേത് ധീമാൻ |
ഇഡയൈവ ശനൈഃ ശനൈഃ ||

10. ത്രിചതുർവാസരം വാഥ |
ത്രിചതുർ വാരമേവ വാ |
ഷട് കൃത്വാ വിചരേന്നിത്യം |
രഹസ്യേവം ത്രിസന്ധിഷു ||

11. നാഡീശുദ്ധി മവാപ്നോതി |
പൃഥക് ചിഹ്നോപലക്ഷിതഃ |
ശരീര ലഘുതാ ദീപ്തിർ വഹ്നേർ |
ജാരംവർത്തിനഃ ||

12. നാദാഭി വ്യക്തരിത്യേത |
ചിഹ്നം തത് സിദ്ധി സൂചകം |
യാവദേതാനി സംപശ്യേ |
ത്താവദേവം സമാചരേത് ||

പിന്നീട് പിംഗള നാഡിയിൽ കൂടി പ്രാണവായുവിനെ ഉള്ളോട്ട് വലിച്ച് ശരീരത്തിൽ നിറച്ച അഗ്നി ബീജത്തെ ചിന്തി ച്ചതിനുപശേഷം ഇഡാനാഡി മുഖേന അതിനെ പുറത്തേക്ക് വിടുക. ഈ പ്രക്രിയ മൂന്നോനാലോ ദിവസം നിരന്തരം ചെയ്യു കയോ നിത്യവും മൂന്നു സന്ധ്യകളിലും മൂന്നോ നാലോ ആറോ പ്രാവശ്യം ചെയ്യുകയോ വേണം. ഈ ക്രിയയുടെ ഫലമായി നാഡി ശുദ്ധമായി തീരുന്നു. ഫലം പ്രത്യക്ഷത്തിലുണ്ടാകും. ശരീര ലാഘവം ജംരാഗ്നിയുടെ ഉദ്ദീപനം അനാഹത നാദാദി വ്യക്തി തുടങ്ങിയ ലക്ഷണങ്ങൾ പ്രകടമാകും. ഈ അനുഭൂതി ഉണ്ടാകുന്നതുവരെ നിരന്തരം അഭ്യാസം ചെയ്യുക. ഉദ്ദേശം സാധിക്കും.

13. അഥ വൈതത് പരിത്യജ്യ |
സ്വാത്മശുദ്ധിം സമാചരേത് |
ആത്മാ ശുദ്ധഃ സദാ നിത്യഃ |
സുഖരൂപഃ സ്വയം പ്രഭുഃ ||

14. അജ്ഞാനാന്മലിനോ ഭാതി |
ജ്ഞാനാത് ശുദ്ധോ ഭവത്യയം |
അജ്ഞാന മലപങ്കം യഃ |
ക്ഷാളയേത് ജ്ഞാനതോ യതഃ |
സ ഏവ സർവദാ ശുദ്ധോ |
നാന്യഃ കർമ്മരതോ ഹി സഃ ||

ഈ വിധം പ്രവൃത്തിക്കാത്ത പക്ഷം ആത്മ ശുദ്ധിക്കുള്ള അനുഷ്ഠാനങ്ങൾ ചെയ്യണം. ആത്മാവ് ശുദ്ധമാണ്. സ്വയം പ്രകാശരൂപമാണ്. സുഖ സ്വരൂപമാണ്. ഇതിൽ മാലിന്യമുണ്ടെ ന്നുള്ള ആരോപണം അജ്ഞാനഫലമാണ്. ആദ്യമേ തന്നെ അത് വിശുദ്ധ രൂപത്തിൽ തന്നെ സ്ഥിതി ചെയ്യുന്നു. അജ്ഞാനമാ കുന്ന മാലിന്യം ജ്ഞാന ജലം കൊണ്ട് കഴുകുന്നവൻ ശുദ്ധ നാകുന്നു. ജ്ഞാനം കൈവിട്ട് ലൗകിക കർമ്മങ്ങളിൽ മുഴുകു ന്നവൻ ശുദ്ധനാവുന്നില്ല.

## ആറാം ഖണ്ഡം

1. പ്രാണായാമക്രമം വക്ഷ്യേ |
സാംകൃതേ ശൃണു സാദരം |
പ്രാണായാമ ഇതി പ്രോക്തോ |
രേചപൂരക കുംഭകൈഃ ||

2. വർണ്ണ ത്രയാത്മകാഃ പ്രോക്താ |
രേചപൂരക കുംഭകാഃ |
സ ഏഷ പ്രണവഃ പ്രോക്തഃ |
പ്രാണായാമസ്തു തന്മയഃ ||

3. ഇഡയാ വായു മാകൃഷ്യ |
പൂരയിത്വോദരേ സ്ഥിതം |
ശനൈഃ ഷോഡശഭിർമാത്രൈ |
രകാരം തത്ര സംസ്മരേത് ||

4. പൂരിതം ധാരയേത് പശ്ചാത് |
ചതുഃ ഷഷ്ഠ്യാതുമാത്രയാ |
ഉകാരമൂർത്തിമത്രാപി |
സംസ്മരൻ പ്രണവം ജപേത് ||

5. യാവദ്വാ ശക്യതേ താവദ് |
ധാരയേത് ജപതത്പരഃ |
പൂരിതം രേചയേത് പശ്ചാ |
ത്വകാരേണാനിലം ബുധാഃ ||

N P

I K

6\. ശനൈഃ പിംഗളയാ തത്ര |
ദ്വാത്രിംശന്മാത്രയാ പുനഃ |
പ്രാമായാമോ ഭവേദേവം |
തതശ്ചൈവം സമഭ്യസേത് ||

പ്രാണായാമ ക്രമത്തെപ്പറ്റി പറയാം. ശ്രദ്ധയോടെ കേൾക്കുക. പൂരക കുംഭകരേചക ക്രിയകൾ മുഖേന സംയമിതമാകുന്ന പ്രാണനാണ് പ്രാണായാമം. ഓങ്കാരത്തിൽ അകാര ഉകാര മകാരങ്ങൾ എന്നീ മൂന്നു വർണ്ണങ്ങളുണ്ട്. ഇവയുടെ ഏകീഭാവമാണ് പ്രണവം. പ്രാണായാമവും പ്രണവം തന്നെ. ഇഡ മുഖേന വായുവിനെ പതുക്കെ ഉള്ളിലേക്കു വലിച്ച് ഉദരത്തിൽ നിറച്ച് അവിടെ പതിനാറു മാത്രകളോടു കൂടിയ അകാരത്തെ ധ്യാനിക്കണം. പിന്നെ ഉദരത്തിൽ നിറഞ്ഞു നിൽക്കുന്ന വായു അല്പ സമയം നിലനിർത്തി അറുപത്തിനാലു മാത്രകളോടു കൂടിയ ഉകാരത്തെ ധ്യാനിച്ചുകൊണ്ട് പ്രണവം ജപിക്കണം. കഴിയുന്നിടത്തോളം വായുവിനെ നിലനിറുത്തണം. പിന്നീട് മുപ്പത്തിരണ്ടു മാത്രയോടു കൂടിയ മകാരത്തെ ശ്രദ്ധയോടെ പൂരിതമായ വായുവിനെ സാവധാനത്തിൽ പുറത്ത് വിടണം. ഇത് ഒരു പ്രാണായാമമായി. ഇങ്ങനെ നിരന്തരം അഭ്യസിക്കേണ്ടതുണ്ട്.

7\. പുനഃ പിംഗളയാപൂര്യ |
മാത്രൈഃ ഷോഡശഭിസ്തഥാ |
ആകാരമൂർത്തിമത്രാപി |
സ്മരേദേകാഗ്ര മാനസഃ ||

8\. ധാരയേത് പൂരിതം വിദ്വാൻ |
പ്രണവം സംജപൻ വശീ |
ഉകാരമൂർത്തിം സ ധ്യായേത് ചതുഃ |
ഷഷ്ട്യാ തു മാത്രയാ ||

9\. മകാരം തു സ്മരൻ പശ്ചാ |
ദ്രേചയേദിഡയാനിലം |
ഏവമേവ പുനഃ കുര്യാ |
ദിഡയാപൂര്യ ബുദ്ധിമാൻ ||

10\. ഏവം സമഭ്യസേന്നിത്യം |
പ്രാണായാമം മുനിശ്വര |
ഏവമഭ്യാസതോ നിത്യം |
ഷണ്മാസാദ്യത്നാവാൻ ഭവേത് ||

11\. വത്സരാത് ബ്രഹ്മവിദ്വാൻ സ്യാ |
ത്തസ്മാന്നിത്യം സമഭ്യസേത് |
യോഗാഭ്യാസാരതോ നിത്യം |
സ്വധർമ്മ നിരതശ്ച യഃ ||

പിന്നെ പിംഗളനാഡിയിലൂടെ വായു മന്ദമന്ദം വലിച്ച് പതിനാറുമാത്രയോടു കൂടിയ ആകാരത്തെ ഏകാഗ്രനായി ന്തിക്കണം. വായു വയറിൽ നിറയുമ്പോൾ മനസ്സിനെയും ഇന്ദ്രിയങ്ങളെയും പരപൂർണ്ണമായും വശത്തിലാക്കി അറുപത്തിനാലു മാത്രാവശിഷ്ടമായ ഉകാരത്തെ ധ്യാനിക്കുകയും പ്രണവ ജപത്തോടുകൂടി വായുവിനെ ഇഡയിൽ കൂടി പതുക്കെ വെളിയിലേക്ക് വിടുകയും വേണം. വീണ്ടും വീണ്ടും അഭ്യസിക്കുക. ഇങ്ങനെ പ്രാണായാമം നിത്യവും അഭ്യസിക്കണം. ആറു മാസം ഇങ്ങനെ ചെയ്താൽ ജ്ഞാനഹീനൻ പോലും ജ്ഞാനിയാകും. ഒരു കൊല്ലം സാധകം ചെയ്താൽ ബ്രഹ്മസാക്ഷാത്കാരം ലക്ഷിക്കുന്നു. അതുകൊണ്ടാണ് നിത്യവും അഭ്യസിക്കണമെന്ന് പറയുന്നത്. യോഗാഭ്യാസ നിരതനും ധർമ്മനിരതനുമായവൻ പ്രാണായാമത്താൽ ജ്ഞാനം നേടി സാംസ്കാരിക ബന്ധനത്തിൽ നിന്നും വിമുക്തി നേടുന്നു.

12\. പ്രാണ സംയമനേനൈവ |
ജ്ഞാനമുക്തോ ഭവിഷ്യതി |
ബാഹ്യാദാപൂരണം വായോ |
രുദരേ പൂരകോ ഹി സഃ ||

13\. സമ്പൂർണ്ണകുംഭകാദ്വായോ |
ർധാരണം കുംഭകോ ഭവേത് |
ബഹിർവിരേചനം വായോ |
രുദകാദ്രേചകം സ്മൃതഃ ||

14\. പ്രസ്വേദജനകോ യസ്തു |
പ്രാണായാമേഷു സോ f ധമഃ |
കമ്പനം മധ്യമം വിദ്യാ |
ദുത്ഥാനം ചോത്തമം വിദു ||

15\. പൂർവം പൂർവം പ്രകുർവീത |
യാവദുത്ഥ സംഭവഃ |
സംഭവത്യുത്തമേ പ്രാജ്ഞഃ |
പ്രാണായാമേ സുഖീ ഭവേത് | ||

16\. പ്രാണായാമേന ചിത്തം തു |
ശുദ്ധം ഭവതി സുവ്രത |
ചിത്തേ ശുദ്ധേ ശുചിഃ സാക്ഷാത് |
പ്രത്യക് ജ്യോതിർ വ്യവസ്ഥിതി ||

17\. പ്രാണശ്ചിത്തേന സംയുക്തഃ |
പരമാത്മനി തിഷ്ഠതി |
പ്രാണായാമപരസ്യാസ്യ |
പുരുഷസ്യ മഹാത്മനഃ ||

18\. ദേഹശ്ചോത്തിഷ്ഠതേ തേന |
കിംചിത് ജ്ഞാനാദ്വിമുക്തതാ |
രേചകം പൂരകം മുക്ത്വാ കുംഭകം നിത്യമഭ്യസേത്

19\. സർവപാപവിനിർമുക്തഃ |
സമ്യക് ജ്ഞാനമവാപ്നുയാത് |
മനോ ജവത്വമാപ്നോതി |
പലിതാദി ച നശ്യതി ||

N P

20. പ്രാണായാമൈകനിഷ്ഠസ്യ ന കിംചിദപി |
ദുർലഭം തസ്മാത് സർവപ്രയത്നേന |
പ്രാണായാമാൻ സമഭ്യസേത് ||

ബാഹ്യവായു ഉദരത്തിൽ നിറക്കുന്ന പ്രക്രിയയ്ക്ക് പൂരകം എന്നു പറയുന്നു. കുടം വെള്ളം കൊണ്ട് നിറക്കുനനനതുപോലെ ഉദരം വായുവിനാൽ നിറയ്ക്കുന്നതാണ് കുംഭകം. വായുവിനെ പുറത്തുവിടുന്നത് രേചകം. പ്രാണായാമം ചെയ്യുമ്പോൾ ശരീരത്തിൽ വിയർപ്പുണ്ടായാൽ ആ പ്രക്രിയ അധമമാണ്. ശരീരത്തിൽ വിറയലുണ്ടായാൽ അത് മധ്യമമാണ്. പ്രാണായാമ സമയത്ത് ശരീരം മുകളിലോട്ട് പൊങ്ങുന്നതു പോലെ തോന്നുന്നത് ഉത്തമ രീതിയിലുള്ള പ്രാണായാമമാണ്. ഉത്തമ സിദ്ധി കൈവരുന്നതു വരെ താഴ്ന്ന തരത്തിലുള്ളതോ മധ്യമ ശ്രേണിയിലുള്ളതോ പിൻതുടരുക. കാലക്രമത്തിൽ നേരെയായിക്കൊള്ളും. ഉത്തമശ്രേണിയിൽ പെട്ട് പ്രാണായാമം സാധിച്ചാൽ മനുഷ്യൻ അത്യന്തം സുഖിമാനാകുന്നു. അതിനാൽ ചിത്തം സംശുദ്ധമാകും. ആത്മ തത്വം സാക്ഷാത്കരിക്കാൻ സാധിക്കുന്നു. പ്രാണായാമം സാധിച്ചവന്റെ പ്രാണൻ ചിത്തസംയോഗം നേടി പരമാത്മാവുമായി ചേരുന്നു. ആ അവസ്ഥയിൽ അവന്റെ ശരീരം മുകളിലോട്ട് പൊങ്ങും. ജ്ഞാനോദയത്തിനും മോക്ഷപ്രാപ്തിത്കും ഇടവരുന്നു. രേചകപൂരകങ്ങളെ അപേക്ഷിച്ച് കുംഭകം കൂടുതലായി അഭ്യസിക്കണം. അങ്ങനെയുള്ള യോഗിക്ക് ശ്രേഷ്ഠ ജ്ഞാനം ലഭിക്കും മനസ്സ് ജിതമാകുന്നു. രോമം നരക്കുന്നതിനു കാരണമായ രോഗം നശിക്കുന്നു. പ്രാണായാമത്തിൽ നിഷ്ഠയുള്ളവന് ഒന്നും ദുർലഭമല്ല. അതുകൊണ്ട് എല്ലാ പ്രകാരത്തിലും പ്രാണായാമ സിദ്ധി കൈവരുത്തുക.

21. വിനോയോഗാൻ പ്രവക്ഷ്യമി പ്രാണായാമസ്യ സുപ്രത |
സന്ധ്യയോർ ബ്രഹ്മ കാലോപി മധ്യാഹാനേ വാളഥവാ സദാ |
22. ബാഹ്യം പ്രാണം സമാകൃഷ്യപൂരയിത്വോ ദരേണ ച |
നാസാഗ്രേ നാഭിമധ്യേ ച പാദാഗുഷ്ഠേ ച ധാരയേത് |
23. സർവരോഗവിനിർമ്മുക്തോ ജീവേദ്വർ ഷശതം നരഃ |
നാസാഗ്ര ധാരണാദ്വാപീ ജിതോ ഭവതി സുവ്രത |
24. സർവരോഗനിവൃത്തിഃ സ്യാന്നാഭിമധ്യേ തു ധാരണാത് |
ശരീര ലഘുതാ വിപ്ര പാദാംഗുഷ്ഠം നിതോധനാത്
25. ജിഹ്വായാ വായുമാകൃഷ്യ യഃ പിബോത് സതതം നരഃ |
ശ്രമദാഹവിനിർമ്മുക്തോ യോഗീനീരോഗ താമിയാത്
26. ജിഹ്വയാ വായുമാകൃഷ്യ ജിഹ്വാ മൂലേ നിരോയേത്
പിംബദമൃതമവ്യഗ്രം സകലം സഖമാപ്യുയാത് |
27. ഇഡയാ വായുമാകൃഷ്യ ഭൂർവോർമദ്ധ്യേ നിരോധയേത് |
പിബദമൃതമവ്യഗ്രം സകലം സുഖമാപ്നുയാത് |
28. ഇഡയാ വേദതത്ത്വജ്ഞസ്തഥാ പിംഗലയൈവച
നൗഭൗ നിരോധയേത്തേന വ്യാധിഭിർ മുച്യതേ നരഃ
29. മാസാമാത്രം ത്രിസന്ധ്യായാം ജിഹ്വയാരോ പ്യമാരുതം |
അമൃതം ച പിബോന്നാഭൗ മന്ദം മന്ദം നിരോധയേത്
30. വാതജാഃ പിത്തജാ ദോഷാ നശ്യന്ത്യേവ ന സംശയഃ |
നാസാഭ്യാം വായുമാകൃഷ്യ നേത്ര ദ്വന്ദ്വേ നിരോധയേത്
31. നേത്രരോഗാവിനശ്യന്തി തഥാ ശ്രോത്രനിരോധനാത്
തഥാ വായും സാമരോരപ്യ ധാരയോച്ഛിരസിസ്ഥിതം. ശിരോ രോഗാവിനശ്യന്തി സത്യമുക്തം ഹി സാംകൃതേ

പ്രാണായാമവിനിയോഗത്തെ പറ്റി ഇനി പറയാം. രണ്ടു സന്ധ്യകളിലോ ബ്രഹ്മമുഹൂർത്തത്തിലോ മധ്യാഹ്നസമയത്തോ ബാഹ്യവായുവിനെ ആകർഷിച്ച് ഉദരത്തിൽ നിറച്ച് നിറുത്തുകയും ഉദരം, നാസാഗ്രം, ആഭികാമധ്യഭാഗം, കാലിന്റെ പെരുവിരൽ എന്നിവയിൽ വായു നിലനിർത്തുകയും ചെയ്താൽ സർവരോഗവിമുക്തിഫലം. നൂറുവയസ്സ് വരെ ആയുസ്സ് കിട്ടും. നാസാഗ്രത്തിൽ നിർത്തിയാൽ പ്രാണവായു വശംവദം ആകും. നാഭിമദ്ധ്യത്തിലായാൽ സർവരോഗശമനം ഫലം. പാദാംഗുഷ്ഠത്തിൽ വായു നിർത്തിയാൽ ശരീരലാഘവം ഉണ്ടാകും. നാക്കിലൂടെ വായു പാനം ചെയ്തുകൊമ്ടിര്കുകന്ന വ്യക്തിക്ക് ക്ഷീണം, ദാഹം എന്നിവ ഉണ്ടാകില്ല. ആരോഗ്യം ലഭിക്കും. നാക്കിലൂടെ വായു സ്വീകരിച്ച് ജിഹ്വാമൂലത്തിൽ നിരോധിച്ച് ശാന്തമായി അത് പാനം ചെയ്താൽ അസുഖമെല്ലാം മാറും. ഇഡമുഖേനെ വായു സ്വാകരിച്ച് അതിനെ പൂരികത്തിന്റെ മദ്ധ്യത്തിൽ നിരോധിച്ച് അത് അമൃതപാനം എന്ന് ഭാവിച്ചാൽ സർവരോഗമുക്തി ഫലം. ഇഡ, പിംഗള ഇവയിലൂടെ വായു സ്വീകരിച്ച് നാഭിയിൽ നിരോദിച്ചാലും സർവരോഗശാന്തി ലഭിക്കും. ഒരു മാസം സന്ധ്യാവന്ദനസമയങ്ങലിലും നാക്കിലൂടെ വായു അകത്തേക്ക് വലിച്ച് അമൃതപാനഭാവനയിലൂടെ നാഭിയിൽ അവരോധിച്ചാൽ സകല ദോഷങ്ങലും ശമിക്കും. രണ്ട് നാസികാരന്ധ്രങ്ങളിലൂടെയും വായു ഉള്ളിലേക്ക് ആകർഷിച്ച് രണ്ടു കണ്ണുകളിലും നിരോധിച്ചാൽ നേത്രരോഗങ്ങളെല്ലാം ശമിക്കും. ഇങ്ങിനെ വലിച്ചെടുത്ത വായുവിനെ കർണ്ണങ്ങളിൽ നിരോധിച്ചാൽ എല്ലാ കർണ്ണരോഗങ്ങളും മാറിക്കിട്ടും. വായു വലിച്ച് ശിരസിൽ നിരോധിച്ചാൽ എല്ലാവിധ ശോരോരോഗങ്ങളും മാറികിട്ടുന്നു. സാംകൃതി, ഞാൻ പറഞ്ഞതെല്ലാം പരമാർത്ഥമാണ്.

32. സ്വസ്തികാസനമാസ്ഥായ സമാഹിത മനാസ്ത്ഥാ
33. അപാനമൂർദ്ധ്വാ മുത്ഥാപ്യ പ്രണവേന ശനൈഃ ശനൈഃ
ഹസ്താഭ്യാം ധരയേത് സമ്യക് കർണ്ണാദി കരണാനി ച

I K

34. അംഗുഷ്ഠാഭ്യാം മുനേ ശ്രോത്രേ തർജനീഭ്യാം തു ചക്ഷുഷീ
നാസാപുടാവധാനാഭ്യാം പ്രച്ഛാദ്യകരണാനി വൈ
35. ആനന്ദാവിർഭവോ യാവത്താവാൻ മൂർധനിധാരണാത്
പ്രാണഃ പ്രയാത്യനേനൈവ ബ്രഹ്മരന്ധ്രം മഹാമുനേ
36. ബ്രഹ്മരന്ധ്രം ഗതേ വായൗ നാദശ്ചോത് പദ്യതേ f നഘ
ശംഖധ്വനിനിഭശ്ചാദൗ മധ്യേ മേഖദ്ധ്വനിർ യഥാ
37 ശിരോമധ്യഗതേ വായൗ ഗിരിപ്രസ്രവണം യഥാ
പശ്ചാത് പ്രീതോ മഹാപ്രജ്ഞഃ സാക്ഷാദാത്മോ ന്മുഖോ ഭവേത്, പുനസ്തജ്ഞാനനിഷ്പത്തിർ
യോഗാത് സംസാരനിഹ്നുതി.

സ്വസ്തികാസനത്തിലിരുന്ന് ഏകാഗ്രചിത്തനായി ഓംകാരജപത്തോടെ അപാനവായുവിനെ പതുക്കെ മുകളിലോട്ട് കൊണ്ട് വന്ന് കർണ്ണാദികളെ തന്റെ രണ്ടു കൈകൊണ്ടും നല്ലതുപോലെ അമർത്തണം. ഇങ്ങനെ മുകളിലെ എല്ലാ ഇന്ദ്രിയങ്ങലെയും ആവരണം ചെയ്ത് ആനന്ദാനുഭൂതിവരെ വായുവിനെ അവിടെതന്നെ നിരോധിക്കണം അപ്പോൾ പ്രാണൻ ബ്രഹ്മരന്ദ്രത്തിൽ പ്രവേശിക്കും അതോടെ ആദ്യം ശംഖനാദംപോലുള്ള ംഗഭീരധ്വനി കേൾക്കാം. വായു ശിരോമധ്യത്തിൽ സ്ഥിതിചെയ്യുമ്പോൾ പർവതത്തിൽ നിന്ന് പതിക്കുന്ന അരുവിയുടേതുപോലെ ശബ്ദം കേൾക്കാം. അതോടെ യോഗിക്ക് പ്രസന്നത കൈവരും; ആത്മസാക്ഷാൽക്കാരം സിദ്ധിക്കും സാംസാരിക ബന്ധങ്ങളിൽ നിന്ന് മോചനവും ലഭിക്കുന്നു.

38. ദക്ഷിണോത്തരഗുൽഫേന സീവനീം പീഡയേത് സ്ഥിരം
39. സവ്യേതരണ ഗുൽഫേന പിഡയേദ് ബുദ്ധിമാന്നരഃ
ജാന്വോരധഃസ്ഥിതാം സന്ധിം സ്മൃത്വാ ദേവം ത്രിയംബകം
40. വിനായകം ച സംസ്മൃത്യ തഥാ വാഗീശ്വരീം പുനഃ
ലിംഗനാളാത് സമാക ഷ്യ വായുമപ്യഗ്രതോ മുനേ
41. പ്രണവേന നിയുക്തേന ബിന്ദു യുക്തേന ബുദ്ധിമാൻ
മൂലാധാരസ്യ വിപ്രേന്ദ്ര മധ്യേ തം തു നിരോധയേത്
42. നിരുധ്യാ വായുനാ ദീപ്തോ വഹ്നിരൂഹതി കണ്ഡലീം
പുനഃ സുഷുമ്നയാ വായുർ വഹ്നിനാ സഹഗച്ഛതി.

ഗുദത്തിനും ഉപസ്ഥത്തിനും മധ്യേയുള്ള നാഡിയാണ് സീവനി. എന്തുകൊണ്ടെന്നാൽ അതാണ് ശരീരത്തിന്റെ രണ്ടു ഭാഗങ്ങളെയും സംയോജിപ്പിക്കുന്നത്. സീവനിയെ തന്റെ ഇരുവശങ്ങളിലേക്കും അമർത്തി ഉറച്ചിരുന്ന് മുട്ടിനുതാഴേയുള്ള ത്രിയംബകം എന്ന ജോതിർലിംഗത്തെ ഭാവനചെയ്യണം. അതോടൊപ്പം ഗണപതിയേയും സരസ്വതിയേയും സ്മരിക്കണം. പിന്നെ ഓംകാരം ജപിച്ചുകൊണ്ട് ലിംഗനാളത്തിൽ കൂടി മുൻഭാഗത്ത് നിന്നും വായുവിനെ സമാകർഷിച്ച് അതിനെ മൂലധാര മദ്ധ്യത്തിൽ സ്ഥാപിക്കണം. അവിടെ വായുവിനെ നിരോധിച്ചുകൊമ്ടിരുന്നാൽ അവിടത്തെ അഗ്നി പ്രദീപ്തമായി കുണ്ഡിലിനിയിലേക്ക് കയറുന്നു. പിന്നെ വായു അഗ്നിയോടുകൂടി, സുഷ്മനയിൽ കൂടി മുകളിലേക്ക് പോകുന്നു.

43. ഏവമഭ്യസതസ്തസ്യ ജിതോവായുർ ഭവേത് ഭൃശം
പ്രസ്വേദഃ പ്രഥമഃ പശ്ചാത് കമ്പനം മുനിപുംഗവ
44. ഉത്ഥാനം ച ശരീരസ്യ ചിഹ്നമേതജ്ജിതോനിലേ
ഏവമഭ്യസതസ്തസ്യ മൂലരോഗോ വിനശ്യതി
45. ഭഗന്ദരം ച നഷ്ടം സ്യത്സർവരോഗാശ്ച സാംകൃതേ
പാതകാനി വിനശ്യന്തി ക്ഷുദ്രാണി ച മഹാമന്തി ച
46. നഷ്ടേ പാപേ വിശുദ്ധം സ്യാച്ചിത്തദർപ്പണമദ്ഭുതം
പുനർബ്രഹ്മാദി ഭോഗേഭ്യോ വൈരാഗ്യം ജായതേ ഹൃദി
47. വിരക്തസ്യ തു സംസാരാജ്ജ്ഞാനം കൈവല്യ സാധകം
തേനപാപാപഹാനിഃ സ്യാജ്ഞാത്വാ ദേവം സദാശിവം
48. ജ്ഞാനമൃതരസോ യേന സകൃദാസ്വാദിതോ ഭവേത്
സ സർവകാര്യമുത്സൃജ്യ തത്രൈവ പരിധാവതി
49. ജ്ഞാനസ്വരൂപമേവറഹുർ ജഗദേതദ്വിലക്ഷണം
അർത്ഥസ്വരൂപമജ്ഞാനാത്പശ്യന്ത്യന്യേകുദൃഷ്ടയഃ
50. ആത്മസ്വരൂപ വിജ്ഞാനാദ്ജ്ഞാനസ്യ പരിക്ഷയഃ
ക്ഷിണേജ്ഞാനേ മഹാപ്രാജ്ഞ രാഗാദീനാം പരിക്ഷയഃ
51. രാഗാദ്യ സംഭവേ പ്രാജ്ഞപുണ്യപാപ വിമർദ്ദനം
തയോർനാശോശരീരേണ നംപുനഃ സംപ്രയുജ്യ തേ ഇതി.

ഇങ്ങനെ നിരന്തരമായ അഭ്യാസത്താൽ വായുവിനെ ജയിക്കാം. ആദ്യം വിയർപ്പുണ്ടാകും; പിന്നെ വിറയൽ പിന്നെ ശരീരത്തിൽ ഊർദ്ധ്വഗമനം. ഈ ലക്ഷണങ്ങളെല്ലാം വായുവിനെ ജയിക്കാനുള്ളവയാണ് ഈ അഭ്യാസം നിരന്തരം ചെയ്യുന്നവന്റെ രോഗമെല്ലാം നശിക്കുന്നു. പ്രാണയാമത്താൽ ഭഗന്ദരം തുടങ്ങിയ രോഗങ്ങലും ശമിക്കുന്നു. പാപനാശവും ഉണ്ടാവുന്നു. മനസ്സ് കണ്ണാടിപോലെ ശുദ്ധമാകും. ബ്രഹ്മാദിദേവൻമാരുടെ ആനന്ദസാന്ദ്രമായ ലോകം പ്രാപിക്കണമെന്ന ആശയും ശമിക്കും. ഭോഗജന്യമായ സുഖങ്ങളിൽ വിരക്തി ഉണ്ടാകുന്നു. പരമാർത്ഥ ബോധം ജനിക്കുന്നു. വിഷയങ്ങൾ നഷ്ടപ്പെട്ടാൽ പാപപുണ്ണ്ങൾ അവശേഷിക്കുന്നില്ല. അതോടെ പുനർജൻമമെടുക്കേണ്ട കാര്യവും ഉണ്ടാകില്ല.

N P

I K

## ഏഴാം ഖണ്ഡം.

1. അഥാതഃ സംപ്രവക്ഷ്യാമി പ്രത്യാഹാരം മഹാമുനേ
   ഇന്ദ്രിയാണാം വിചരതാം വിഷയേഷു സ്വഭാവതഃ
2. ബലാദാഹരണം തേഷാം പ്രത്യാഹരഃ സ ഉച്യതേ
   യത് പശ്യതി തു തൽസർവം ബ്രഹ്മപശ്യൻ സമാഹിതഃ
3. പ്രത്യാഹരോ ഭവേദേഷ ബ്രഹ്മവിദ്ഭിഃ പുരോദിതഃ
   യദ്യത് ശുദ്ധമാശുദ്ധം വാ കരോത്യാ മരണാന്തികം
4. തത്സർവം ബ്രഹ്മണേ കുര്യാത് പ്രത്യാഹരഃ സ ഉച്യതേ
   അഥവാ നിത്യകർമ്മാണി ബ്രഹ്മാരാധന ബുദ്ധിതഃ
5. കാമ്യാനി ച തഥാ കുര്യാത് പ്രത്യാഹാരഃ സ ഉച്യതേ
   അഥവാ വായുമാകൃഷ്യ സ്ഥാനാത് സ്ഥാനം നിരോധയേത്
6. ദന്തമൂലാത്തഥാ കണ്ഠേ കണ്ഠാദുരസിമാരുതം
   ഉരോദേശാദ് സമാകൃഷ്യ നാഭിദേശേ നിരോധയേത്
7. നാഭിദേശാത് സമാകൃഷ്യ കുണ്ഡല്യാം തുനിരോധയേത്
   കുണ്ഡലീദേശതോ വിദ്വാൻ മൂലധാരേ നിരോധയേത്
8. അഥാപാനാത് കടിദ്വന്ദ്വേ തഥോരൗ ച സുമധ്യമേ
   തസ്മാജ്ജാനുദ്വയേ ജംഘേ പാദാംഗുഷ്ഠേ നിരോധയേത്
9. പ്രത്യാഹാരോയ മുക്തസ്തു പ്രത്യാഹാരസ്മരൈഃ പുരാ
   ഏവമഭ്യാസ യുക്തസ്യ പുരുഷസ്യ മഹാത്മനഃ

മഹാമുനേ, ഇനി ഞാൻ പ്രത്യാഹാരത്തെപ്പറ്റി പറയാം. സ്വാഭാവേനെ വിഷയങ്ങളിൽ സഞ്ചരിക്കുന്ന ഇന്ദ്രിയങ്ങളെ ബലമായി ഇന്ദ്രിയങ്ങലിൽ നിന്ന് പ്രത്യാഹരിക്കുകയാണ് പ്രത്യാഹാരം. മനുഷ്യൻ കാണുന്നതെല്ലാം ബ്രഹ്മമാണ് എന്നുള്ള ഭാവനയോടെ ബ്രഹ്മത്തിൽ തന്നെ മനസ്സിനെ ഏകാഗ്രമാക്കുന്നതിന് പ്രത്യാഹാരം എന്ന് പറയുന്നു. മരണം വരെ മനുഷ്യൻ ചെയ്തിട്ടുള്ള എല്ലാ ശുഭാശുഭകർമ്മങ്ങലും അവൻ പരമാത്മാവിൽ സമർപ്പിക്കണം. അതും പ്രത്യാഹാരമാണ്. നിത്യകർമ്മങ്ങലും ഭഗവദർപ്പിതകർമ്മങ്ങലും പ്രത്യാഹാരത്തിൽ പെടുന്നു. വായുവിനെ ഒരു സ്ഥാനത്ത് നിന്ന് ആകർഷിച്ച് മറ്റൊരു സ്ഥാനത്ത് ഉറപ്പിക്കണം. ദന്തമൂലത്തിൽ നിന്ന് വായുവിനെ ആകർഷിച്ച് ഹൃദയത്തിലും ഹൃദയത്തിൽ നിന്ന് നാഭിയിലേക്കും നാഭിയിൽ നിന്ന കുണ്ഡലിനിയിലേക്കും കുണ്ഡലിനിയിൽ നിന്ന് മൂലാധാരത്തിലേക്കും സ്ഥാപിക്കണം. വീണ്ടും അവിടെനിന്ന് മാറ്റി ക്ടിപ്രദേശത്തിന്റെ രണ്ട് വശങ്ങളിലേക്കും ആക്കണം. പിന്നെ തുടകളുടെ മദ്ധ്യഭാഗത്ത് സ്ഥാപിക്കണം. തുടകളിൽ നിന്ന് മുട്ടുകളിലും മുട്ടുകളിൽ നിന്ന് കണംകാലുകളിലും കണംകാലുകളിൽ നിന്ന് കാലിലെ പെരുവിരലുകളിലും കൊണ്ടുപോയി വായുവിനെ നിരോധിക്കുക. പ്രാചീനകാലം മുതൽ പ്രത്യാഹാരപ്രക്രിയയിൽ മുഴുകികഴിഞ്ഞ മഹാത്മാക്കളെല്ലാം ഇതിനെയാണ് പ്രത്യാഹാരം എന്ന് ചൂണ്ടികാണിച്ചിട്ടുള്ളത്.

10. സർവപാപാനി നശ്യന്തി ഭവരോഗശ്ച സുവ്രത
    നാസാഭ്യാം വായുമാകൃഷ്യ നിശ്ചലഃ സ്വസ്തികാസനഃ
11. പൂരയേദനിലം വിദ്വാനാപാദതല മസ്തകം
    പശ്ചാത്പാദദ്വയേ തദ്വാൻ മൂലാധാരേ തഥേവ ച.
12. നാഭികന്ദേ ച ഹൃന്മധ്യേ കണ്ഠമൂലേ ച താലുകേ
    ഭ്രുവോർമധ്യേ ലലാടേ ച തഥാ മൂർധനി ധാരയേത്
13. ദേഹേ സ്വാത്മമതിം വിദ്വാൻ സമാകൃഷ്യ സമാഹിതഃ
    ആത്മനാത്മനി നിർദ്വന്ദ്വേ നിർവികൽപേ നിരോധയേത്.
14. പ്രത്യാഹാരഃ സമാഖ്യാതഃ സാക്ഷാത് വേദാന്തവേദിഭിഃ
    ഏവമഭ്യസതസ്തസ്യ ന കിചിദപി ദുർലഭം

പ്രത്യാഹാരം ശീലിക്കുന്നവരുടെ സകലപാപങ്ങുലം സാംസാരികദുഃഖവും ശമിക്കുന്നു. സ്ഥിരചിത്തനായി സ്വസ്തികാസനത്തിലിരുന്ന് രണ്ടു നാസികാരന്ധ്രങ്ങളിലുടെയും വായുവിനെ ആകർഷിച്ച് പാദം മുതൽ ശിരസ്സുവരെയുള്ള സ്ഥാനങ്ങളിൽ നിറയ്ക്കണം. പിന്നെ രണ്ട് പാദങ്ങളിലും മൂലാധാരത്തിലും നാഭികന്ദത്തിലും ഹൃദയമധ്യത്തിലും നെറ്റിയിലും ശിരസ്സിലും വായിവിനെ സ്ഥാപിക്കണം. വായുധാരകമായ പ്രത്യാഹാരമാണിത്. ഏകാഗ്രചിത്തനായി ആത്മബുദ്ധി പരിത്യചിച്ച് നിവികൽപ്പമായ ആത്മാവിൽ ആത്മബുദ്ധി സ്ഥാപിക്കണം. ഇതുതന്നെ യഥാർത്ഥമായ പ്രത്യാഹാരമെന്ന് വേദാന്തവേദികൾ പറയുന്നു. ഇങ്ങനെ പ്രത്യാഹാരം അഭ്യസിക്കുന്നവന് ലോകത്തിലൊന്നും ദുർലഭമാകില്ല.

## എട്ടാം ഖണ്ഡം

1. അഥതഃ സംപ്രവക്ഷ്യാമി ധാരണാഃ പഞ്ച സുവ്രത
   ദേഹമധ്യഗതേ വ്യോമ്നി ബാഹ്യാകാശം തു ധാരയേത്
2. പ്രാണോ ബാഹ്യനിലം തദ്വജ്ജ്വലനേ ചാഗ്നിമൗദരേ
   തോയം തോയംശകേ ഭൂമിം ഭൂമിഭാഗേ മഹാമുനേ
3. ഹയവരലകാരാഖ്യാം മന്ത്രമുച്ചാരയേത് ക്രമാത്
   ധാരണൈഷാ പരാപ്രോക്താ സർവപാപ വിശോധിനീ
4. ജാന്വാന്തം പൃഥിവീഹ്യംശോ ഹ്യപാംപായ്വന്തമുച്യതേ
   ഹൃദയാംശസ്തഥഗ്ന്യാംശോ ഭ്രൂമധ്യാന്തോ നിലാംശകഃ

N P

5. ആകാശാംശസ്തഥാ പ്രാജ്ഞ മൂർദ്ധാംശഃ പരികീർത്തിതഃ

ബ്രഹ്മാണം പൃഥിവീഭാഗേ വിഷ്ണും തോയാംശകേ തഥാ

6. അഗ്ന്യംശേ ച മഹേശാനമീസ്വരം ചാനിലാംശകേ

ആകാശാംശേ മഹാപ്രാജ്ഞ ധാരയേത്തു സദാശിവം

7. അഥവാ തവ വക്ഷ്യാമി ധാരണം മുനിപുംഗവ

പുരുഷ സർവശാസ്താരം ബോധാനന്ദമയം ശിവം.

8. ധാരയേത് ബുദ്ധിമാന്നിത്യ സർവപാപവിശുദ്ധയേ

ബ്രഹ്മാദികാര്യരുപാണി സ്വേ സ്വേ സംഹൃത്യ കാരണം

9. സർവകാരണമവ്യക്തമനിരൂപ്യമചേനതം

സാക്ഷാദാത്മനി സംപൂർണ്ണേ ധാരയേത് പ്രണവേവ തു

ഇന്ദ്രിയാണി സമാഹൃത്യ മനസാത്മനി യോജയേത്

ഹോ, സുവ്രത, ഇനി ഞാൻ അങ്ങയോട് പഞ്ചധാരണകളെക്കുറിച്ച് പറയാം. സ്വഹസ്ഥിതമായ ആകാശത്തിൽ ബാഹ്യാകാശത്തെ ധരിക്കണം. അങ്ങനെ പ്രാണനിൽ നിന്ന് ബാഹ്യവായുവിനെയും ജഠരാഗ്നിയിൽ നിന്ന് ബാഹ്യാഗ്നിയെയും ദേഹജലത്തിൽ നിന്ന് ബാഹ്യ ജലത്തെയും ഭൂവിഭാഗത്ത് ഭൂമിയെയും ധരിക്കണം. ഒന്നിനെയും ധരിക്കുമ്പോൾ യഥാക്രമം ഹം, യം, രം, വം, ലം എന്നീ ബീജമന്ത്രങ്ങൾ ഉച്ചരിക്കണം. ഈ ധാരണം സർവശ്രേഷ്ഠവും സർവപാപഹരവുമാണ്. പാദം മുതൽ മുട്ട് വരെയുള്ള ഭാഗം ഭൂമിയുടെ അംശമെന്നും മുട്ടുമുതൽ ഗുദം വരെയുള്ള ഭാഗം ജലാംശമെന്നും ഗുദം മുതൽ ഹൃദയം വരെയുള്ള ഭാഗം അഗ്ന്യാംശം എന്നു ഹൃദയം മുതൽ ഭ്രൂമധ്യം വരെയുള്ള ഭാഗം വായുവിന്റെ അംശം എന്നു ശിരോഭാഗം ആകാശാംശമെന്നു പറയപ്പെടുന്നു. ഭൂമിയുടെ അംശത്തിൽ ബ്രഹ്മാവിനെയും ജലാംശത്തിൽ വിഷ്ണുവിനെയും അഗ്ന്യാംശത്തിൽ മഹേശ്വരനെയും വായിവിന്റെ അശത്തിൽ ഈശ്വരനെയും ആകാശത്തിൽ സദാ ശിവനെയും ധ്യാനിക്കണം. മറ്റൊരു ധാരണയെപ്പറ്റി ഇനി പറയാം. ജ്ഞാനികൾ സ്വാത്മാവിൽ ബോധമയനും ആനന്ദമയനും കല്യാണമയനും ആയ പരമാത്മാവിനെ നിത്യവും ധരിക്കണം. ഇങ്ങനെ ചെയ്താൽ സർവ പാപമുക്തിനാകും. കാര്യരൂപങ്ങളായ ബ്രഹ്മാദികലെ അവരുടെ കാരണത്തിൽ ലയിപ്പിച്ച് ബുദ്ധിക്കെല്ലാം അനിർവചനീയനും പരമകാരണപുരുഷനും അവ്യക്തനുമായ പരമേശ്വരനെ സ്വാത്മാവിൽ ധാരണചെയ്യണം അങ്ങനെ ചെയ്യുമ്പോൾ തന്റെ മനസ്സിലന് സകലകലായുക്തമായ ഓംകാരരൂപിയായ പരമേശ്വരനിൽ സ്വയം സമർപ്പണം ചെയ്യണം.

## ഒൻപതാം ഖണ്ഡം

1. അഥാതഃ സംപ്രവക്ഷ്യാമി ധ്യാനം സംസാരനാശനം

ഋതം, സത്യം, പരംബ്രഹ്മ സർവസംസാരേ ഭേഷജം

2. ഊർദ്ധ്വരേതം വിശ്വരൂപം വിരൂപാക്ഷം മഹേശ്വരം

സോഹമിത്യാദരേണൈവ ധ്യായേദ്യോഗീശ്വരേശ്വരം

3. അഥവാസത്യമീശാനം ജ്ഞാനമാനന്ദമദ്വയം

അത്യർത്ഥമചലം നിത്യമാദിമദ്ധ്യാന്ത വർജ്ജിതം

4. തഥാ f സ്ഥൂലനാകാശമസംസ്പൃശ്യമചാക്ഷുഷം

ന രസം ന ചഗന്ധാഖ്യ മപ്രമേയമനുപമം

5. ആത്മാനം സച്ചിദാനന്ദമന്തം ബ്രഹ്മ സുവ്രത

അഹമസ്മീത്യഭ്ധ്യായേദ്ധ്യേയാതീതം വിമുക്തയേ

6. ഏവ മഭ്യാസയുക്തസ്യ പുരുഷസ്യ മഹാത്മനഃ

ക്രമാദ്വേദാന്തവിജ്ഞാനം വിജായേത ന സംശയഃ

ഇനി സംസാരനാശകമായ ധ്യാനത്തെപ്പറ്റി പറയാം. യോഗീശ്വരൻമാർക്ക് ഈശ്വരനായവനും വിരൂപാക്ഷനും ഊർജ്ജരേതസ്സും സകല സംസാരദുഃഖത്തിന് ഏകമാത്രൌഷധവും വിശ്വരൂപനും മഹേശ്വരനും സത്യസ്വരൂപനുമായ പരബ്രഹ്മത്തെ ആത്മരൂപത്തിൽ ഭക്തിപൂർവ്വം ധ്യാനിക്കണം. ആ ധ്യാനം പരബ്രഹ്മ ഞാൻ തന്നെയാണെന്ന ഭാവനയോടുകൂടി തന്നെയായിരിക്കണം. ധ്യാനം മറ്റൊരുവിധത്തിലുമാവാം. സർവേശ്വരനും സത്യസ്വരൂപനും ആനന്ദമയനും അദ്വിതീയനും നിർമലനും ജ്ഞാനസ്വരൂപനും ആദ്യമദ്ധ്യാന്തഹീനനും നിത്യനും അഹോചരനും ദേഹാതീതനുമായ പരമാത്മാവിനെ ചിന്തിക്കുക. ബുദ്ധികൊണ്ട് ആ പരബ്രഹ്മ ഞാൻ തന്നെയാണെന്ന് ഭാവിക്കുകയും വേണം. ഈ വിധത്തിലുള്ള ചിന്തയിലും അഭ്യാസങ്ങലിലും ലയിച്ചിരിക്കുന്ന മഹാത്മാവിനെ വേദോക്തമായ ബ്രഹ്മതത്വത്തിന്റെ സംശയരഹിതമായ വിശേഷജ്ഞാനം ലഭിക്കും.

## പത്താം ഖണ്ഡം

1. അഥാതഃ സംപ്രവക്ഷ്യാമി സമാധിം ഭവനാശനം

സമാധിഃ സംവിദുത്പത്തിഃ പരജീവൈകതാംപ്രതി

2. നിത്യഃ സർവഗതോഹ്യാത്മാ കൂടസ്ഥോ ദേഷവർജ്ജിതഃ

ഏകഃ സംഭിദ്യതേ ഭ്രാന്ത്യാ മായയാ ന സ്വരൂപതഃ

3. തസ്മാദദ്വൈതമേവാസ്തിന പ്രപഞ്ചോ ന സംസൃതിഃ

യഥാകശോ ഘടകാശോ മഠാകാശ ഇതീരിതഃ

4. തഥാ ഭ്രാന്തൈർ ദ്വിധാ പ്രോക്താ ഹ്യാത്മാ ജീവേശ്വരാ

ത്മനാ, നാഹം ദേവോ ന ച പ്രാണോ നേന്ദ്രിയാണി മനോ നഹി.

5. സദാ സാക്ഷി സ്വരൂപത്വാച്ഛിവ ഏവാസ്മി കേവലഃ
ഇതി ധീര്യാ മുനിശ്രേഷ്ഠം സാ സമാധിരിഹോച്യതേ
6. സാഹം ബ്രഹ്മ ന സംസാരീ ന മത്തോ f ന്യഃ കദാചന
യഥാ ഫേനതരംഗദി സമുദ്രാദുത്ഥിനം പുനഃ
7. സമുദ്രേ ലീയതേ തദ്വജ്ജസൻമയ്യനുലയതേ
തസ്മാൻ മനഃ പൃഥങ്നാസ്തി ജഗൻമായാ ച നാസ്തി ഹി
8. യസ്യൈവം പരമാത്മായം പ്രത്യുഗ്ഭുതഃ പ്രകാശിതഃ
സ തു യാതി ച പുഭാവം സ്വയം സാക്ഷാത്പരാമൃതം
9. യദാ മനസി ചൈതന്യം ഭാതി സർവത്രഗം സദാ
യോഗിനോ f വ്യവധാനേന തദാസംപദ്യതേ സ്വയം
10. യദാ സർവാണി ഭൂതാനി സ്വാത്മന്യേവ ഹി പശ്യതി
സർവഭൂതേഷു ചാത്മാനം ബ്രഹ്മസംപദ്യതേ തദാ
11. യദാ സർവാണി ഭൂതാനി സമാധിസ്ഥോ ന പശ്യതി
ഏകീഭൂതഃ പരേണസൗ തദാ ഭവതി കേവലഃ
12. യദി പശ്യതി ചാത്മാനം കേവലം പരമാർത്ഥതഃ
മായാമാത്രം ജഗദ്കൃസ്നം തദാ ഭവതി നിർവൃതിഃ
13. ഏവമുക്ത്വാ സ ഭഗവാൻ ദത്താത്രേയോ മഹാമുനിഃ
സാംകൃതിഃ സ്വസ്വരൂപേണ സുഖമാസ്തേതി നിർഭയഃ

ലോകവുമായുള്ള ബന്ധങ്ങളെ വിച്ഛേദിക്കുന്ന സമാധിയെപ്പറ്റി ഇനി പറയാം. പരമാത്മാവിന്റെയും ജീവാത്മാവിന്റെയും ഏകീഭാവത്തെ സംബന്ധിച്ചിട്ടുള്ള നിശ്ചയാത്മകമായ ബുദ്ധിയുടെ പ്രകടനം തന്നെയാണ് സമാധി. ആത്മാവ് നിത്യവും ഏകരസയുക്തവും സർവവ്യാപിയും സർവദോഷ വിഹീനവുമാണ് അത് ഒന്നാണെങ്കിലും മായാജനിതമായ ഭ്രമത്താൽ ഭിന്നമായികാണപ്പെടുന്നു. യഥാർത്ഥത്തിൽ ജീവാത്മ പരമാത്മാക്കൾക്ക് ഭേദമില്ല. അതിനാൽ അദ്വൈതഭാവനതന്നെയാണ് സത്യം. പ്രപഞ്ചം എന്നൊന്നില്ല. ആകാശത്തെതന്നെ ഘടാകാശമെന്നും മഠാകാശമെന്നും പറയുന്നതുപോലെ അജ്ഞാനികൾ ഒരു ഈശ്വരനെതന്നെ ജീവനെന്നും ബ്രഹ്മമെന്നും രണ്ടുവിധത്തിൽ കാണുന്നു. ആര് സ്വയം ദേഹമെന്നും പ്രാണനെന്നും ഇന്ദ്രിയമെന്നും മനസ്സെന്നും കരുതാതെ സാക്ഷിസ്വരൂപത്തിൽ സ്ഥിതിചെയ്യുന്ന ഒരേശിവരൂപമായ പരമാത്മാവ് തന്നെയാണെന്ന് കരുതുന്നത്, അവരുടെ ഈ വിധമുള്ള നിശ്ചയാത്മക ബുദ്ധിയെയാണ് സമാധിയെന്ന് പറയുന്നത്. യഥാർത്ഥത്തിൽ ഞാൻ ഈശ്വരനാണ്, സംസാരബന്ധത്തിൽ അകപ്പെട്ടിരിക്കുന്ന ജീവിയല്ല, എന്നിൽ നിന്ന് ഭിന്നമായി ഒരു വസ്തുവിനും അസ്ഥിത്വം ഇല്ല നിരയും പതയും സമുദ്രത്തിൽ നിന്നുണ്ടായി സമുദ്രത്തിൽ തന്നെ വിലയം കൊള്ളുന്നതുപോലെ ഈ ജഗത്തും എന്നിൽ നിന്നു ഉണ്ടായി എന്നിൽ തന്നെ ലയിക്കുന്നു. അതിനാൽ സൃഷ്ടിക്ക് കാരണഭൂതമായ മനസ്സും എന്നിൽ നിന്ന് ഭിന്നമല്ല. പരമാത്മാവിന് സ്വാത്മരൂപത്തിൽ കാണുന്ന വ്യക്തി ബ്രഹ്മത്വം പ്രാപിക്കുന്നു. ജ്ഞാനി സർവജീവികളെയും തന്നിൽ തന്നെ കാണുകയും എല്ലാ ജീവികളിലും താൻ സ്ഥിതിചെയ്യുന്നതായി ഗ്രഹിക്കുകയും ചെയ്യുന്നു. സമാധിസ്ഥൻ പരമാത്മാവുമായി താദാത്മ്യം പ്രാപിച്ച് തന്നിൽ നിന്ന് ഭിന്നമായി ഒരു പ്രാണിയേയും കാണാതിരിക്കുന്ന അവസ്ഥ വരുമ്പോൾ അവൻ പരമാത്മസ്വരൂപത്തിൽ തന്നെയാണ് സ്ഥിതിചെയ്യുന്നത്. തന്റെ ആത്മാവിനെ മാത്രം സത്യസ്വരൂപത്തിൽ കാണുകയും സർവജഗത്തിനേയും മായയുടെ ലീലാവിലാസമെന്ന് മനസ്സിലാക്കുകയും ചെയ്യുമ്പോൾ അവൻ പരമാനന്ദം പ്രാപിക്കുന്നു. ഇങ്ങനെ ഉപദേശം നൽകിയതിനു ശേഷം ദത്താത്രേയൻ മൗനംഭുജിച്ചു സാംകൃതിമുനി ആ ഉപദേശം ഗ്രഹിച്ച് തന്റെ യഥാർത്ഥ രൂപത്തിൽ ഇരുന്നുകൊണ്ട് ഭയരഹിതനും ആനന്ദമയനും ചിന്മയസ്വരൂപനുമായി.

ജാബാലദർശനോപനിഷത്ത് സമാപിച്ചു.



# ജാബാല്യുപനിഷത്ത്

**ശാന്തിപാഠം**

ഓം ആപ്യായന്തു മമാംഗാനി വാക് പ്രാണാശ്ചക്ഷുശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവാണി. സർവം ബ്രഹ്മോപനിഷദം. മാഹം ബ്രഹ്മ നിരാകുര്യാം മാമാ ബ്രഹ്മ നിരാകരോദനിരാ കരണ മസ്ത്വനിരാകരണം മേ അസ്തു. തദാത്മനിരതേ യ ഉപനിഷത്സു ധർമ്മസ്തേ മയി സന്തു തേ മയി സന്തു.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

എന്റെ അംഗങ്ങൾ പുഷ്ടി പ്രാപിക്കട്ടെ. വാക്ക് പ്രാമൻ നേത്രം ശ്രോത്രം ബലം ഇന്ദ്രിയങ്ങൾ എല്ലാം പുഷ്ടി പ്രാപിക്ക

ട്ടെ. എല്ലാ ഉപനിഷത്തുകളും ബ്രഹ്മമാകുന്നു. ഞാൻ ബ്രഹ്മത്തെയും ബ്രഹ്മം എന്നെയും കൈവിടാതിരിക്കട്ടെ. അങ്ങനെയുള്ള എനിക്ക് ഉപനിഷത്തിൽ പ്രതിപാദിക്കപ്പെട്ടിട്ടുള്ള ധർമ്മങ്ങൾ കൈവരട്ടെ. അവ എന്നിൽ ഉൾക്കൊള്ളട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഹരി ഓം അഥ ഹൈനം ഭഗവന്തം ജാബാലിം പൈപ്പലാദിം പപ്രച്ഛ ഭഗവാൻ മേ ബ്രൂഹി പരമതത്വ രഹസ്യം

പൈപ്പലാദിഭഗവാനായ ജാബാലിയോട് ചോദിച്ചു: ഭഗവാനെ അങ്ങെനിക്ക് പരമതത്വരസ്യം പറഞ്ഞുതരാമോ?

2. കിം തത്ത്വം കോ ജീവഃ കഃ പശുഃ കഃ ഈശഃ കോ മോക്ഷോപായ ഇതി.

എന്താണ് തത്വം? എന്താണ് ജീവൻ? എന്താണ് പശു? ആരാണ് ഈശ്വരൻ? മോക്ഷോപായം എന്താണ്?

3. സ തം ഹോവാച സാധു പൃഷ്ടം, സർവം നിവേദയാമി യഥാ ജ്ഞാതമിതി.

ജാബാലി പറഞ്ഞു: ചോദ്യം ഏറ്റവും ഉത്തമമായിരിക്കുന്നു. അതിനാൽ എനിക്കറിയാവുന്നതെല്ലാം ഞാൻ പറഞ്ഞുതരാം.

4. പുനഃ സ തമുവാച–കുതസ്തയാ ജ്ഞാനമിതി

5. പുനഃ സ തമുവാച–ഷഡാനനാദിതി

6. പുനഃ സ തമുവാച–തേനാഥ കുതോ ജ്ഞാത മിതി

7. പുനഃ സ തമുവാച–തേനേശാനാദിതി

8. പുനഃ സ തമുവാച–കഥം തസ്മാത്തേന ജ്ഞാത മിതി

9. പുനഃ സ തമുവാച–തദുപാസനാദിതി

10. പുനഃ സ തമുവാച–ഭഗവൻ കൃപയാ മേ സരഹസ്യം സർവം നിവേദയേതി

പൈപ്പിലാദി പറഞ്ഞു: അങ്ങ് ഈ പരമ തത്വരഹസ്യം എങ്ങനെ അറിഞ്ഞു:

അദ്ദേഹം എവിടെനിന്നറിഞ്ഞു.

ഞാൻ ഷൺമുഖനിൽ നിന്നും അറിഞ്ഞു.

അദ്ദേഹം ഈശ്വരനിൽനിന്നറിഞ്ഞു.

അദ്ദേഹം എങ്ങനെയാണറിഞ്ഞത്?

അദ്ദേഹം ഉപാസന കൊണ്ടറിഞ്ഞു.

ഭഗവാനെ എന്നാൽ ആ രഹസ്യങ്ങളെല്ലാം ദയവുചെയ്ത് എനിക്കു പറഞ്ഞു തരുക.

സതേന പൃഷ്ടഃ സർവം നിവേദയാമാസ തത്വം പശുപതിരഹംകാരാവിഷ്ടഃ സംസാരീ ജീവ ഏവ പശുഃ സർവജ്ഞഃ പഞ്ചകൃത്യസമ്പന്നഃ സർവേശ്വര ഈശഃ പശുപതിഃ

പൈപ്പലാദിയാൽ ഇങ്ങനെ ചോദിക്കപ്പെട്ട് ജാബാലി എല്ലാം പറഞ്ഞുകൊടുത്തു. അഹംകാരയുക്തനായ പശുപതി തന്നെയാണ് പ്രാപഞ്ചികജീവനായ പശുവായിത്തീരുന്നത്. സർവജ്ഞനും സൃഷ്ടി, സ്ഥിതി, സംഹാരം, തിരോഭാവം, അനുഗ്രഹം ഈ അഞ്ചു കൃത്യങ്ങളിൽ സമ്പന്നനും സർവേശ്വരനുമായ ഈശ്വരൻ തന്നെയാണ് പശുപതി.

12. കേ പശവ ഇതി പുനഃ സ തമുവാച ജീവാ പശവ ഉക്താഃ തത്പതിത്വാത് പശുപതി?

പൈപ്പലാദി ചോദിച്ചു: പശു ആരാണ്? ജാബാലി പറഞ്ഞു. ജീവൻ തന്നെയാണ് പശു. അവയുടെ പതിയായതുകൊണ്ട് അദ്ദേഹത്തെ പശുപതി എന്നു പറയുന്നു.

13. സപുനസ്തം ഹോ വാച കഥം ജീവാഃ പശവ ഇതി? കഥം തത്

പതിരിതി?

പൈപ്പലാദി വീണ്ടും അദ്ദേഹത്തോട് ചോദിച്ചു: ജീവനെ പശുവെന്ന് എന്തുകൊണ്ട് പറയുന്നു. എങ്ങനെ ഈശ്വരൻ അവയുടെ പതിയാകുന്നു.

14. സ ത മു വാ ച യഥാ തൃ ണാശിനോ വിവേകഹീനാഃ പരപ്രേഷ്യാഃ കൃഷ്യാദികർമ്മസുനിയുക്താഃ സകല ദുഃഖ സ ഹാഃ സ്വ സ്വാമിബധ്യമാനാ ഗവാദയഃ പശവഃ യഥാ തത് സ്വാമിനഃ ഇവ സർവജ്ഞ ഈശഃ പശുപതിഃ

ജാബാലി പറഞ്ഞു: പുല്ലുതിന്നുന്നവയും വിവേകമില്ലാത്തവയും അന്യർക്ക് ദാസ്യം ചെയ്യുന്നവയും കൃഷികാര്യങ്ങൾക്കും മറ്റും ഉപയോഗപ്പെടുത്തുന്നവയും പലവിധ ദുഃഖങ്ങലും സഹിക്കുന്നവയും ബന്ധനത്തിൽ കഴിയുന്നവയുമായ പശു മുതലായ മൃഗങ്ങൾ ഏതെങ്കിലും യജമാനന്റെ അധീനതയിൽ കഴിയുന്നതുപോലെ എല്ലാ ജീവനും സർവജ്ഞനായ ഈശ്വരന്റെ അധീനതയിൽ കഴിയുന്നതുകൊണ്ട് ഈശ്വരൻ പശുപതിയായി.

15. തത്ജ്ഞാനം കേനോപായേന ജായതേ?

16. പുനഃ സ തമുവാച–വിഭൂതി ധാരണാദേവ.

17. തത് പ്രകാരഃ കഥമിതി, കുത്ര കുത്ര ധാര്യാ?

പൈപ്പലാദി: ആ ജ്ഞാനം എങ്ങനെ നേടാം? ജാബാലി വിഭൂതി ധാരണം കൊണ്ട് ആ ജ്ഞാനം സിദ്ധിക്കുന്നു. പൈപ്പലാദി: അതിന്റെ വിധി എന്താണ്? ഏതേതെല്ലാം സ്ഥാനങ്ങളിലാണ് അത് ധരിക്കേണ്ടത്?

18. പുനഃ സ തമുവാച സദ്യോജാതാദി പഞ്ചബ്രഹ്മമന്ത്രൈർ ഭസ്മ സംഗൃഹ്യ അഗ്നിരിതി ഭസ്മേ ന്യനേത അഭിമന്ത്ര്യമാനസ്തോക ഇതി സമൃദ്ധ്യത്യജലേന സംസൃജ്യ ത്ര്യായുഷമിതി ശിരോലലാടവക്ഷഃ സ്കന്ധേഷ്വിതി തിസൃഭിസ്ത്യായുഷൈസ്ത്രയം ബകൈഃ സ്തിസ്രോ രേഖാഃ പ്രകുർവീതവ്രത മേതത് ശാംഭവം സർവേഷു വേദേഷു വേദവാദിഭിരുക്തം

ഭവതി തത് സമാചരേത് മുമുക്ഷുർന പുനർഭവായ

ജാബാലി പറഞ്ഞു: സദ്യോ ജാതാദി പഞ്ചബ്രഹ്മമന്ത്രത്താൽ ഭസ്മമെടുത്ത് അഗ്നിരിത ഭസ്മ എന്ന മന്ത്രത്താൽ അതിനെ ധരിക്കുകയും വെള്ളത്തിൽ കുഴച്ച് ത്ര്യായുഷം എന്ന മന്ത്രത്താൽ തല, നെറ്റി, നെഞ്ച്, തോൾ എന്നീ ഭാഗങ്ങളിൽ ത്രായുഷം, ത്ര്യൈംബകം എന്നീ മന്ത്രങ്ങളാൽ മൂന്നു രേഖ വരയ്ക്കുകയും ചെയ്യുക എന്ന ശാംഭവവ്രതം സകല വേദങ്ങളിലും വേദവാദികളാലും പറയപ്പെട്ടിരിക്കുന്നു. ഈ വ്രതം ആചരിച്ചാൽ മുമുക്ഷുക്കൾക്ക് പുനർജന്മം ഉണ്ടാവുകയില്ല.

19. അഥ സനത് കുമാരഃ പ്രമാണം പൃച്ഛതി ത്രിപുണ്ഡ്രധാരണസ്യ ത്രിധാ രേഖാ ആലലാടാ ദാചക്ഷുഷോ രാഭ്രുവോർമധ്യതശ്ച

സനത്കുമാരൻ അതിന് പ്രമാണം ചോദിച്ചപ്പോൾ ജാബാലി പറഞ്ഞു:- ശിരസ്സിനും ചക്ഷുസ്സിനും പുരികങ്ങൾക്കും മധ്യേയായി ത്രിപുണ്ഡ്രം ധരിക്കണം.

20. യാ f സ്യ പ്രഥമാ രേഖാ സാ ഗാർഹപത്യശ്ചകാരോ രജോ ഭൂർലോകഃ സ്വാത്മാ ക്രിയാശക്തി ഋഗ്വേദഃ പ്രാതഃ സവനം പ്രജാപതിർദേവോ ദേവതേതി. യാസ്യ ദ്വിതീയ രേഖാ സാ ദക്ഷിണാ ഗ്നിരുകാരഃ സത്ത്വമന്തരീക്ഷമന്തരാത്മാ ചേച്ഛാ ശക്തിർ യജുർവേദോ മാധ്യന്ദിനസവനം വിഷ്ണുർ ദേവോ ദേവതേതി യാ f സ്യ തൃതീയ രേഖാ സാ f ഹവനീയാ മകാരസ്തമോ ദ്യൗർ ലോകഃ പരമാത്മാ ജ്ഞാന ശക്തിഃ സാമവേഭ സ്ത്രീതീയ സവനം മഹാദേവോ ദേവതേതി ത്രിപുണ്ഡ്രം ഭസ്മനാ കരോതി

അതിന്റെ പ്രഥമരേഖ ഗാർഹപത്യാഗ്നി രജോഗുണം അകാരം ഭൂലോകം, സ്വാത്മാവ് ക്രിയാശക്തി, ഋഗ്വേദം പ്രാതഃ സവനം എന്നിവയുടെ പ്രതീകമാണ്. അതിന്റെ ദേവത പ്രജാപതിയാകുന്നു. അതിലെ ദ്വിതീയരേഖ ദക്ഷിണാഗ്നി, ഉകാരം സത്വഗുണം, അന്തരീക്ഷ ലോകം, അന്തരാത്മാവ് ഇച്ഛാശക്തി, യജുർവേദം മാധ്യന്ദിനസവനം എന്നിവയുടെ പ്രതീകമാണ്. അതിന്റെ ദേവത വിഷ്ണുവാകുന്നു. തൃതീയ രേഖ ആഹവനീയാഗ്നി മകാരം തമോ ഗുണം ദ്യുലോകം പരമാത്മാവ് ജ്ഞാന ശക്തി സാമവേദം തൃതീയ സവനം എന്നിവയുടെ പ്രതീകമാണ്. അതിന്റെ ദേവതമഹാദേവനാകുന്നു. ഭസ്മം കൊണ്ടാണ് ത്രുപുണ്ഡം ധരിക്കേണ്ടത്.

21. യോ വിദ്വാൻ ബ്രഹ്മചാരീ ഗൃഹീ വാനപ്രസ്ഥോ യതിർ വാ സ മഹാപാതകോപപാത കേഭ്യഃ പൂതോ ഭവതി. സ സർവാൻ ദേവാൻ ധ്യേ്യാതോ ഭവതി. സ സർവേഷു തീർത്ഥേഷു സ്നാതോ ഭവതി, സകലരുദ്രമന്ത്രജപീ ഭവതി, ന സ പുനരാവർത്തതേ ന സ പുനരാവർത്തതേ ഇതി ഓം സദിത്യുപനിഷത്.

ഈ ത്രുപുണ്ഡ്രരേഖകൾ ധരിക്കുന്ന ജ്ഞാനി ബ്രഹ്മചാരിയോ ഗൃഹസ്ഥനോ വാനപ്രസ്ഥനോ സന്യാസിയോ ആരായാലും അവൻ മഹാപാതകങ്ങളിൽ നിന്നും ഉപപാതകങ്ങളിൽ നിന്നും മുക്തനായി ഭവിക്കുന്നു. അവൻ സകലദേവന്മാരെയും ധ്യാനിച്ചവനാകുന്നു. സർവതീർത്ഥങ്ങളിലും സ്നാനം ചെയ്തവനായി തീരുന്നു. അവൻ സർവരുദ്രമന്ത്രങ്ങളും ജപിച്ചവനുമായിത്തീരുന്നു. അവന് പുനർജന്മമില്ല. ഇത് സത്യമാണ് എന്ന് ഉപനിഷത്ത്

ജാബാല്യുപനിഷത്ത് സമാപിച്ചു.



# തുരീയാതീതോപനിഷത്ത്

**ശാന്തിപാഠം**

ഓം. പൂർണ്ണമദഃ പൂർണ്ണ മിദം. പൂർണ്ണാത് പൂർണ്ണ മുദച്യതേഃ പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.

ഓം ഈ പരബ്രഹ്മം പൂർണ്ണമാണ്. ഈ പ്രപഞ്ചവും പൂർണ്ണമാണ്. പൂർണ്ണബ്രഹ്മത്തിൽ നിന്നും പൂർണ്ണപ്രപഞ്ചം ഉണ്ടാകുന്നു. പൂർണ്ണത്തിൽ നിന്ന് പൂർണ്ണം എടുത്താലും പൂർണ്ണം അവശേഷിക്കുന്നു.

1. അഥ തുരീയാതീതാവധൂതാനാം കോയം മാർഗ്ഗസ്തേഷാം കാ സ്ഥിതി രീതി പിതാമഹോ ഭഗവന്തം പിതരമാദിനാരായണം പരിസമേത്യോവാച തമാഹ ഭഗവാൻ നാരായണോ യോ f യമവധൂതമാർഗ്ഗസ്ഥോ ലോകേ ദുർലഭതരോ ന തു ബാഹുല്യോ ചത്യേ കോ ഭവതി സ ഏവ നിത്യ പൂതഃ സ ഏവ വൈരാഗ്യ മൂർത്തി സ ഏവ ജ്ഞാനാകാര സ ഏവ വേദ പുരുഷ ഇതി ജ്ഞാനിനോ മത്യന്തേ

മഹാപുരുഷോ യസ്തച്ചിത്തം മയോ വാവതിഷ്ഠിതേ അഹം ച തസ്മി നോ വാവ സ്ഥിതിസോ f യമാദൗ താവത് ക്രമേണ കുടീചകോ ബഹുതത്വം പ്രാപ്യ ബഹൂദകോ ഹംസ ത്വമവ ലംബ്യ ഹംസഃ പരമഹംസോ ഭൂത്വാ സ്വരൂപാനുസന്ധാനേന സർവപ്രപഞ്ചം വിദിത്വാ ദണ്ഡകമണ്ഡലു കടിസൂത്രകൗപീനാ ച്ഛാദനം സ്വ വിധ്യുക്ത ക്രിയാദികം സർവമപ്സു സംന്യസ്യ ദിഗംബരോ ഭൂത്വാ വിവർണ്ണജീർണ്ണവല്ക്കലാ ജിന പരിഗ്രഹ മപി സന്ത്യജ്യ തദ്ദുർധ്വ മന്ത്ര വദാചരൻ ക്ഷൗരാഭ്യംഗസ്നാ നോർധ്വ പുണ്ഡ്രാദികം വിഹായ ലൗകിക വൈദിക മഹ്യുപ സംഹൃത്യ സർവത്ര പുണ്യാപുണ്യ വിവർജിതോ ജ്ഞാനാ ജ്ഞാനമപി വിഹായ ശീതോഷ്ണ സുഖദുഃഖ മാനാവമാനം നിർജിത്യ വാസനാ ത്രയപൂർവകം നിന്ദാ f നിന്ദാഗർവ മത്സര രംഭ ദർപ്പ ദ്വേഷ കാമക്രോധ ലോഭമോഹർഷാമർഷാ സൂയാ ത്മസംരക്ഷണാദികം ദശ്ധ്വാ സ്വ വപുഃകുണ പാകാരമിവപശ്യ നായ തേനാനി യമേന ലാഭാലാഭൗ സമൗ കൃത്വാ ഗോ പൃത്യാ പ്രാണസംരക്ഷണം കൂർവൻ യത് പ്രാപ്തം തേനൈവ നിർലോ ലുപഃ സർവ വിദ്യാപാണ്ഡിത്യ പ്രപഞ്ചം ഭസ്മികൃത്യ സ്വരൂപം ഗോപയിത്വാ ജ്യേഷ്ഠാ f ജ്യേഷ്ഠത്വാ ന പാലാപകഃ സർവോത് കൃഷത്വ സർവാത്മകത്വ ദ്വൈതം കല്പയിത്വാ മത്തോ വ്യതി രിക്തഃ കശ്ചിന്നാന്യോ അസ്തീതി ദേവ ഗുഹ്യാദി ധന മാത്മ ന്യപ സംഹൃത്യ ദുഃഖേനോ ദ്വിഗ്നഃ സുഖേന നാനുമോ ദകോ രാഗേ നിസ്പൃഹഃ സർവത്ര ശുഭാശുഭയോ രനഭിസ്നേഹഃ സർവേന്ദ്രിയോ പരമഃ സ്വപൂർവാപന്നാ ശ്രമാചാരവിദ്യാ ധർമ്മ പ്രഭവ മനനുസ്മരം സ്ത്യക്ത വർണ്ണാസ്രമാചാരഃ സർവദാ ദിവാ നക്ത സമത്വേനാസ്വപ്നഃ സർവദാf നൂന്മത്തോ ബാലോ ന്മത്ത് പിശാചവ ദേകാകീ സഞ്ചരനാസംഭാഷണ പരഃ സ്വരൂപധ്യാ നേനേ നിരാലംബ മവലംബ്യ സ്വാത്മ നിഷ്ഠാനുകൂലേന സർവം വിസ്മൃത്യ തുരീയാതീതാ വധൂത വേഷേണാ ദ്വൈത നിഷ്ഠാ പര പ്രണവാത്മകത്വേന ദേഹത്യാഗം കരോതി യഃ സോവധൂത സ കൃതകൃത്യോ ഭവതീ ത്യുപനിഷത്.

പിതാമഹനായ ബ്രഹ്മാവ് സ്വവിതാവായ ഭഗവാൻ നാരായണന്റെ അടുത്തെത്തി ഇങ്ങനെ പറഞ്ഞു: തുരീയാവധൂതന്റെ മാർഗ്ഗമെന്താണ്? അവന്റെ സ്ഥിതി എന്ത്? അതുകേട്ട് ഭഗവാൻ നാരായണൻ പറഞ്ഞു. അവധൂതമാർഗ്ഗചാരികൾ ചുരുക്കമാണ്. അങ്ങനെ ഒരാളെങ്കിലുമുണ്ടായാൽ അയാൾ നിത്യശുദ്ധനും വൈരാഗ്യമതിയും ജ്ഞാനാകാരവും വേദപുരുഷനും ആകും. അങ്ങനെയുള്ള മഹാപുരുഷന്മാർ ചിത്തം എന്നിൽ സമർപ്പിക്കുന്നു. ഞാൻ അവന്റെ ഉള്ളിൽ സ്ഥിതി ചെയ്യുന്നു. ആരംഭത്തിൽ കുടീചകനായി പിന്നെ അവൻ ബഹുദകശ്രേണിയിൽ പ്രവേശിക്കുന്നു. അതിൽ നിന്ന് ഹംസനായും ഹംസനിൽ നിന്ന് പരമഹംസനായും തീരുന്നു. അവൻ ആത്മസ്വരൂപസന്ധാനത്താൽ എല്ലാ പ്രപഞ്ചരഹസ്യങ്ങളും ഗ്രഹിച്ച് ദമ്ഡം, കമണ്ഡലു, കടിസൂത്രം കൗപീനം, ആച്ഛാദനവസ്ത്രം എന്നിവയോടെ യഥാവിധി അനുഷ്ഠിക്കേണ്ടതെല്ലാം ചെയ്ത് അവ ജലത്തിലൊഴുക്കുന്നു. പിന്നെ ദിഗംബരനായി ജീർണ്ണിച്ച വൽക്കലാജിനങ്ങളും ത്യജിച്ച് സകല വിധി നിഷേധ രാഹിത്യത്തോടെ കഴിഞ്ഞുകൂടുന്നു. ക്ഷൗരം, അഭ്യംഗം, ഊർധ്വ, പുണ്ഡ്രം ഇതൊന്നും അവൻ കൈക്കൊള്ളുന്നില്ല. ലൗകിക വൈദിക കർമ്മങ്ങളേയും ഉപേക്ഷിക്കുന്നു. ശീതോഷ്ണ സുഖദുഃഖാദി ചിന്തകളൊന്നും അവനില്ല. വാസനാ ത്രയത്തോടൊപ്പം നിന്ദ, അനിന്ദ, ഗർവം, മത്സരം, ദംഭം, ദ്വേഷം, കാമം, ക്രോധം, ലോഭം, മോഹം, ഹർഷം, അമർഷം, അസൂയ ആത്മസംരക്ഷണ ഭാവന. ഇവയെല്ലാം കൈവെടിയുന്നു. ലാഭാലാഭ ചിന്തയില്ല. കിട്ടുന്നതിൽ തൃപ്തിപ്പെട്ടു പ്രാണൻ നിലനിർത്തുന്നു. നിർലോലുവനായിരിക്കും. പാണ്ഡിത്യാഹങ്കാരമില്ല. സ്വരൂപം ഗോപനം ചെയ്ത് കഴിയുന്നു. സർവോത്കൃഷ്ടവും അദ്വൈതവുമായ രൂപത്തെ സങ്കല്പിക്കുന്നു. ഞാൻ തന്നെ പൂർണ്ണബ്രഹ്മ എന്ന് കരുതുന്നു. ദുഃഖത്താൽ ദുഃഖിതനോ സുഖത്തിൽ പ്രഹൃഷ്ഠനോ ആകുന്നില്ല. രാഗ നിസ്പൃഹനായിരിക്കും. അവൻ തന്റെ പൂർവജീവിതാശ്രമം വിദ്യ ധർമ്മം പ്രഭാവം എന്നിവ സ്മരിക്കുകയില്ല. പർണ്ണാശ്രമാചാരം പരിത്യജിക്കുന്നു. അവന് രാത്രിയും പകലും തുല്യമാണ്. സദാ സഞ്ചരിച്ചുകൊണ്ടിരിക്കും. ജലനാസ്ഥലവും അവന് കമണ്ഡലുവിന്റെ പ്രയോജനം നൽകുന്നു. ഉന്മാദമില്ല. പുറമെ ബാലനെ പോലെയോ ഉന്മത്തനെപ്പോലെയോ, പിശാചിനെപ്പോലെയോ ഭാവിച്ച് ഏകാകിയായി ജീവിക്കുന്നു. ആരോടും സംസാരിക്കുന്നില്ല. സദാ സ്വരൂപധ്യാനനിരതനായിരിക്കും. നിരാലംബത്തെ അവലംബമാക്കി ആത്മനിഷ്ഠയൊഴികെ മറ്റെല്ലാ വിധ ധ്യാനത്തെയും പരിത്യജിക്കുന്നു. ഇപ്രകാരമുള്ള തുരീയാതീത വേഷധാരി എപ്പോഴും അദ്വൈതനിഷ്ഠാ പരനായിരിക്കും. അവൻ പ്രാണവാത്മകത്വത്താൽ ദേഹം വെടിയുന്നു. അങ്ങനെയുള്ള അവധൂതൻ കൃതകൃത്യനാണ്. എന്ന് ഉപനിഷത്ത് വ്യക്തമാക്കുന്നു.

തുരീയാതീതോപനിഷത്ത് സമാപിച്ചു.



# തുളസ്യുപനിഷത്ത്

അഥതുസ്യുപനിഷദം വ്യാഖ്യാസ്യാമഃ നാരദഃ ഋഷിഃ അഥർവാഗിരഃ ച്ഛന്ദഃ അമൃതാ തുളസീ ദേവതാ മുധാ ബീജം വസുദാശക്തിഃ നാരായണഃകലികം ശ്യാമം ശ്യാമവപുർധാം ഋക് സ്വരൂപാം യഗുർമനാം

ബ്രഹ്മാർത്ഥന പ്രാണാം കല്പകസ്താം പുരാണപ ഠിതാം അമൃതോത്ഭവം അമൃതരസ മഞ്ജരീം അന ന്താം അനന്തരസഭോഗദാം വൈഷ്ണവീം വിഷ്ണു വല്ലഭാം മൃത്യു ജന്മനിബർഹിണീം ദർശനാത് പാപനാശിനീം സ്പർശനാത് പാവതിം അഭിവന്ദ നാത് രോഗനാശിനീം സേവനമൃത്യുനാശിനീം വൈകുണ്ഠാർച്ചനാദ് വിവദ്ഹന്ത്രീം ഭക്ഷണാത് വായുനപ്രദാം പ്രാദക്ഷിണ്യാത് ദാരിദ്ര നാശിനീം സേവനാ മൃത്യൂനാശിനീം വൈകുണഠാർച്ചനാദ് വിവത്ഹന്ത്രീം ഭക്ഷണാത് വായുനപ്രദാം പ്രാദക്ഷി ണ്യാത് ദാരിദ്ര നാശിനീം മൂലല്ലേപനാത് പാപഭ ഞ്ജിനീം ഘ്രാണതർപ്പണാദനന്തമലനാശിനീം യ ഏവം വേദ സ വൈഷ്ണവോ ഭവതി വൃഥാ ന ഛിന്ദ്യാത്, ദൃഷ്ടാ പ്രദക്ഷിണം കുര്യാത് യാം ന സ്പൃശേത് പർവണി ന വിചിന്വേത് യദി വിചിന്മതി സ വിഷ്ണു ഹ ഭവതി ശ്രീ തുളസ്യൈ വിദ് മഹേ വിഷ്ണുപ്രിയായൈ ധീമഹി തന്നോ അമൃതാം പ്രചോദയാത്.

ഇനി തുളസി ഉപനിഷത്ത് പരിചിന്തന വിഷയമാക്കാം അതിന്റെ ഋഷി നാരദനാണ്. ഛന്ദസ്സ് അഥർവാംഗിരസ്സ്. അമൃത തുളസിയാണ് ദേവത സുധ ബീജം . വസുധാശക്തി. നാരായണൻ കീലകം. കൃഷ്ണവർണ്ണയും കൃഷ്ണശരീരിണി യും ഋഗ്വേദ സ്വരൂപയും യജ്ജുർവേദചിത്താത്മകയും അഥർവവേദപ്രാണയും വേദാംഗഹസ്തയും അമൃതോല്പ ന്നയും അമൃതരസമഞ്ജരി സ്വരൂപയും അനന്ത സുഖപ്ര ദയും വൈഷ്ണവിയുമായ തുളസി വിഷ്ണുപ്രിയയാകുന്നു. ജനനമരണനാശിനിയാണ്, കാണുന്നതു കൊണ്ട് തന്നെ പാപം നശിപ്പിക്കുന്നു. നമിച്ചാൽ രോഗശമനം ഉണ്ടാക്കുന്ന താണ്. സേവനത്താൽ മൃത്യുഭയം അകറ്റുന്നു. വിഷ്ണു പൂജക്കുപയോഗിച്ചാൽ ആപത്തുകളകറ്റുന്നു, പ്രാണശക്തി നൽകുന്നു. പ്രദക്ഷിണത്താൽ ദാരിദ്ര്യമകറ്റുന്നു. വാസനി ക്കുന്നതു കൊണ്ട് ദുർഗന്ധമകറ്റുന്നു. ഇങ്ങനെ അറിഞ്ഞ് തുളസിയെ ആരാധിക്കുന്നവൻ വിഷ്ണുഭക്തന്മാരായിത്തീരു ന്നു. അത് വെറുതെ അറുക്കരുത്. അറുത്താൽ അവൻ വിഷ്ണു ഭഗവാന് പ്രിയപ്പെട്ടവളാകുന്നു, അമൃത സ്വരൂപ യാണ്. അതിനെ നമസ്ക്കരിക്കുക. ഈ വിഷണുപ്രിയയായ തുളസിയെ നാം ധ്യാനിക്കുന്നു. അതിൽ ഭക്തി വഹിക്കുന്നു. അമൃത സ്വരൂപയായ അത് അമൃതത്വത്തിന് നമ്മെ പ്രേരിപ്പിക്കുന്നു.

അമൃതേ അമൃത രൂപാസി I
അമൃത്വ പ്രദായിനീം I
ത്വാ മാമുദ്ധര സംസാരാരാത് I
ക്ഷീര സാഗര കന്യകേ I
ശ്രീ സഖി ത്വം സദാനന്തേ I
മുകിന്ദസ്യ സദാ പ്രിയേ I
വരദാഭയ ഹസ്താഭ്യം I
സദാ മദഗല്യദായികേ I
അതുലേത്വതുലായാം ഹി I
ഹരിരാകോസ്തി നാന്യഥാ I
ത്വ മേവ ജഗതാം ധാത്രീ I
ത്വ മേവ വിഷ്ണുവല്ലഭാ I
ത്വ മേവ സുരസംസേവ്യാ I
ത്വ മേവ മോക്ഷ ദായിനീ I
ത്വച്ഛയായാം വസേല്ലക്ഷ്മീ I
സ്തവന്മൂലേ വിഷ്ണു രമ്യയഃ I
സമന്താ ദ്ദേവതാഃ സർവാ I
സിദ്ധചാരണപന്നഗാ I
യന്മൂലേ സർവ തീർത്ഥാനി I
യന്മദ്ധ്യേ ബ്രഹ്മ ദേവതാ

ക്ഷീരസമുദ്രത്തിന്റെ കന്യകയായ തുളസീ, നീ അമൃത സ്വരൂപയാകുന്നു. അതിനാൽ നിന്നെ 'അമൃത' എന്ന് വിളിക്കുന്നു. നീ അമൃതദായിനിയാണ്. നീ എന്നെ ഈ സംസാരസാഗരത്തിൽ നിന്ന് ഉദ്ധരിക്കുക. ലക്ഷ്മീ ദേവിയുടെ തോഴിയാണ് നീ. ആനന്ദമയിയാണ്, വിഷ്ണു വിന്റെ പ്രിയയാണ്. എനിക്ക് വരമരുളുക. അഭയമുദ്രാലം കൃതമായ ഹസ്തം ചേർന്ന നീ കൃപാദൃഷ്ടിയോടെ എന്റെ നേരെ നോക്കുക. ചെറുതാണെങ്കിലും നീ വൃക്ഷം തന്നെ. എന്റെ അജ്ഞാനമകററി എന്നെ കാക്കുക നീ ജരാ ഹീന യാണ്. ഒന്നിനോടും നിന്നനെ ഉപമിക്കാനാവുകയില്ല. തുലനാഹീനേ, ഭഗവാൻ വിഷ്ണുമാത്രമേ നിനക്ക് സമാനത വഹിക്കുന്നുള്ളു. നീ വിഷ്ണുവിന്റെ പ്രിയതമയാണ്. ദേവതകൾ മുഖാന്തിരം എനിക്ക് മംഗളവും മോക്ഷവു ംഅരുളാൻ നീ ശക്തയാണ്. മഹാ ലക്ഷ്മി നിന്റെ ഛായയിൽ കഴിയുന്നു. നിന്റെ വേര് ഭഗവാൻ വിഷ്ണുവിന്റെ നിവാസ സ്ഥാനമാണ്. തുളസിച്ചോട്ടിൽ സകല ദേവന്മാരും സിദ്ധ ന്മാരും ചാരണന്മാരും നാഗങ്ങളും കഴിയുന്നു.സകല തീർത്ഥ ങ്ങളും തുളസിച്ചുവട്ടിൽ വിരാജിക്കുന്നു.തുളസിയുടെ മധ്യ ഭാഗത്ത് ബ്രഹ്മാവ് ഉൾക്കൊള്ളുന്നു.

യദഗ്രേവേദ ശാസ്ത്രാണി I
തുളസി ത്വാം നമാമ്യഹം I
തുളസീ ശ്രീ സഖീ, ശുഭേ I
പാപഹാരിണീ, പുണ്യദേ I
നമസ്തേ നാരദശുക I
വ്യാസാദിമുനി വന്ദിതേ I
ബ്രഹ്മാനന്ദ പ്രദേ, ദേവി I
വൃന്ദാവനനിവാസിനി I
സർവാവയവസമ്പൂർണ്ണേ I
അമൃതോപനിഷദ്രസേ I
ത്വം മാമുദ്ധര കല്യാണി I
മഹാപാപാദബ്ധീദുസ്തരാത് I

സർവേഷാമപിപാപാനാം I
പ്രായശ്ചിത്തംത്വമേവ ഹി I
ദേവാനാം ച ഋഷീണാം I
ച പിതൃണാം ത്വം സദാ പ്രിയേ I
വിനാപി തുളസി വിപ്രാഃ I
യേപി ശ്രാദ്ധം പ്രകുർവതേ I
വൃഥാ ഭവതിത് ശ്രാദ്ധം I
പിതൃണാം നോപയച്ഛതി I
തുളസി പത്രമുത്സൃജ്യ I
യദി പൂജാകരോതിയഃ I
ആസുരീസാഭവേത്പൂജാ I
വിഷ്ണു പ്രീതീകരീ ന ച I
യജ്ഞം ദാനം ഇപം തീർത്ഥം I
ശ്രാദ്ധാദ്യം ദേവതാച്ചനം I
തർപ്പണം മാർജന ചാന്യ I
ന്ന കുര്യാത് തുളസീം വിനാ I
തുളസീ ദാരുമണിഭിഃ I
ജപഃസർവാർത്ഥസാധക I
ഏവം ന വേദയ കശ്ചിത് I
സ വിപ്രഃ ശ്വയചാധമഃ I

യാതൊന്നിന്റെ അഭ്രാഗത്തിൽ വേദശാസ്ത്രം നിലകൊ ള്ളുന്നു,ആ തുളസിയെ ഞാൻ പ്രണമിക്കുന്നു. ഹേ തുളസി, നീ ലക്ഷ്മിയുടെ സഖിയും കല്യാണമയിയും പാപഹന്ത്രിയും പുണ്യദാത്രിയുമാണ്. വിഷ്ണുപ്രിയയും നാരദാരാധിതയും ആയ നീ ബ്രഹ്മാവിന്റെ ആനന്ദാശ്രുവിൽ നിന്നുണ്ടായവളാണ് വൃന്ദാവനവാസിയായ നീസംർവാംഗധാരിണിയാണ്. എന്നെ മഹാപാപമാകുന്ന സമുദ്രത്തിൽനിന്ന് അക്കരെ കടത്തുക. സകല പാപത്തിനും പ്രായശ്ചിത്തം നീയാണ് ദേവഋഷി പിതൃപ്രിയയാണ്.നീ തുളസി കുടാതെ യുളള ശ്രാദ്ധം വെറുതെയാണ് തുളസി കൂടാതയുള്ള പൂജ വിഷ്ണുവിന് ഒട്ടും പ്രിയമാകയില്ല. യജ്ഞം, ദാനം, തപസ്സ്,തീർത്ഥം,ശ്രാദ്ധം ദേവതാപൂജനും തർപ്പണം മാർജനം മറ്റു ധാർമ്മിക കൃത്യ ങ്ങൾ സർവവും തുളസിയോടു കൂടാതെയെങ്കിൽ നിഷ്ഫ ലമാകുന്നു. തുളസിമാല ഇച്ഛിതഫലം നൽകുന്നതാണ്. ഈ തത്വം അറിയാത്ത ബ്രഹ്മണൻ ചണ്ഡാളനെക്കാൾ നീ ചനാകുന്നു.

ഇത്യാഹ ഭഗവാൻ ബ്രഹ്മാണം നാരായണഃ ബ്രഹ്മാ നാരദ സനകാദിഭ്യഃ സനകാദായോ വേദവ്യാസായ, വേദവ്യാസഃ ശുകായ, ശുകോ വാമദേവായ, വാമദേവോ മുനിഭ്യഃ മുനയോ മനുഷ്യേഭ്യഃ പ്രോചുഃ ഏവം വേദ സഃ സ്ത്രീഹ ത്യായാഃ പ്രമുച്യതേ സ മഹാഭയാത് പ്രമുച്യതേ സ വീരഹത്യായാ പ്രമുച്യതേ സ ബ്രഹ്മഹത്യായാ പ്രമുച്യതേ സ മഹാഭയാത് പ്രമുച്യതേ സ മഹാദുഃഖത് പ്രമുച്യതേ ദേഹാന്തേ വൈകുണ്ഠ മേവാപ്നോതി ഇത്യുപനിഷത്

ഇതെല്ലാം ഭഗവാൻ നാരായണൻ ബ്രഹ്മാവിനോടും ബ്രഹ്മാവ് നാരദസനകാദികൾക്കും സനകാദികൾ വേദവ്യാ സനും വേദവ്യാസൻ ശുകൻ വാമദേവനും വാമദേവൻ ശുകൻ വാമദേവനും വാമദേവൻ മുനികൾക്കും മുനികൾ മനുഷ്യർക്കും പറഞ്ഞു കൊടുത്തതാണ്. ഇത് അറിയുന്നവൻ സ്ത്രീഹത്യയിൽ നിന്നും വീരഹത്യയിൽ നിന്നും ബ്രഹ്മഹത്യ യിൽ നിന്നും മഹാഭയം മഹാദുഃഖം മുതലായവയിൽ നിന്നും മുക്തനായി ഭവിക്കുന്നു. മരണശേഷം വൈകുണ്ഠ പ്രാപ്തിക്ക് അർഹരുമായിത്തീരുന്നു.

തുളസ്യുപനിഷത്ത് സമാപിച്ചു.



# ത്രിശിഖിബ്രാഹ്മണോപനിഷത്ത്

**ശാന്തിപാഠം**

ഓം പൂർണ്ണ മദഃ പൂർണ്ണമിദം. പൂർണ്ണാത് പൂർണ്ണമുദച്യതേ. പൂർണ്ണസ്യപൂർണ്ണമാദായ പൂർണ്ണ മേവാവശിഷ്യതേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ആ പരബ്രഹ്മം പൂർണ്ണമാണ് ഈ കാര്യബ്രഹ്മവും പൂർണ്ണമാണ്. പൂർണ്ണത്തിൽ നിന്നും പൂർണ്ണമുണ്ടാകുന്നു. പൂർണ്ണത്തിൽ നിന്നും പൂർണ്ണം എടുത്താലും പൂർണ്ണം തന്നെ അവശേഷിക്കുന്നു. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ത്രിശിഖി ബ്രാഹ്മണഃ ആദിത്യലോകം ജഗാമ. തംഗത്വോ വാച-"ഭഗവാൻ, കിം ദേഹഃ കിം പ്രാണഃ, കിം കാരണം, കിം ആത്മാ ഇതി.

2. സഹോവാച-സർവമിദം ശിവ ഏവ വിജാനീ ഹി കിന്തു നിത്യശുദ്ധോ നിരഞ്ജനോ വിഭുരദ്വയഃ ശിവ ഏകഃ സ്വേന ഭാസേദം സർവം മൃഷ്ട്യാ തപ്തായഃ പിണ്ഡവദേകം ഭിനനവദവഭാസതേ. തദ് ഭാസകം കിമിതി ചേദുച്യുതേ സച്ഛബ്ദവാച്യം അവിദ്യാ ശബളംബ്രഹ്മ.

3. ബ്രഹ്മണോവ്യക്തം, അവ്യക്താന്മഹത്, മഹതോഹം കാരഃ അഹങ്കാരാത് പഞ്ചതന്മാത്രാണി പഞ്ചതന്മാത്രഭ്യഃ പഞ്ച മഹാഭൂതാനി പഞ്ചമഹാഭൂതേ ഭ്യോ ഖിലം ജഗത്.

4. തദഖിലം കാമിതി. ഭൂത വികാര വിഭാഗാദിരിതി. ഏകസ്മിൻ പിണ്ഡേ കഥം ഭൂതവികാരവിഭാഗ ഇതി. തത്തത് കാര്യേ കാരണ ഭേദ രൂപേണാംശ തത്വ വാചക വാച്യസ്ഥാനഭേദവിഷയദേവതാ കോശ ഭേദ വിഭാഗാ ഭവന്തി.

5. അഥാകാശഃ അന്തഃകരണമനോബുദ്ധി ചിത്താഹം കാരാഃ വായു സമാനോദാനവ്യാനാപാന പ്രാണാഃ വഹ്നിഃ ശ്രോത്രത്വക്ചക്ഷുർജിഹ്വാ ഘ്രാണാനി. ആപഃ ശബ്ദ സ്പർശരൂപരസഗന്ധാഃ പൃഥിവീ വാക് പാണി പാദ പായൂപസ്ഥാഃ

ആദിത്യ ലോകത്തു ചെന്ന് ത്രിശിഖി ബ്രാഹ്മണൻ ഭഗവാൻ ആദിത്യനോട് ചോദിച്ചു:-'ഭഗവാനെ, ദേഹം എന്താണ്? പ്രാണൻ എന്താണ്? കാരണം എന്താണ്? ആത്മാവ് എന്താണ്? അതുകേട്ട് ആദിത്യൻ പറഞ്ഞു:-"ഇതെല്ലാം ശിവമയമാണ്. ശിവൻ തന്നെയാണ് ശുദ്ധനും നിത്യനും നിരഞ്ജനും വിഭുവും. അദ്വയനായ ശിവൻ തന്റെ ഏകമാത്ര പ്രകാശത്താൽ എല്ലാം കണ്ട് ചുട്ട ലോഹപിണ്ഡത്തെപ്പോലെ ഒന്നിനെത്തന്നെ അനേക രൂപങ്ങളിൽ പ്രകാശിപ്പിക്കുന്നു. ഇങ്ങനെ പ്രകാശിക്കുന്നതെന്തെന്നു ചോദിച്ചാൽ അവിദ്യായുക്തമായ ബ്രഹ്മമാണെന്ന് പറയാം. അത് സത് ശബ്ദത്തിന്റെ വായുവാണ്. ബ്രഹ്മത്തിൽ നിന്ന് അവ്യക്തവും മഹത്തിൽ നിന്ന് അങ്കാരവും, അഹങ്കാരത്തിൽ നിന്നും അഞ്ച് തന്മാത്രകളും, അഞ്ച് തന്മാത്രകളിൽ നിന്നും പഞ്ചമഹാഭൂതങ്ങളും, പഞ്ചമഹാഭൂതങ്ങളിൽ നിന്നും സമ്പ്ത ജഗത്തും ഉണ്ടാകുന്നു. എന്താണ് ഈ സമ്പൂർണ്ണമെന്നു പറയുന്നത്? ഇത് ഭൂതങ്ങളുടെ വികാരത്തിൽ നിന്നും ഉൽപ്പന്നമാകുന്നതാണ്. ഭൂതങ്ങളുടെ വികാരത്താൽ ഒരേ പിണ്ഡത്തിന്റെ വിഭാഗം എങ്ങനെയാണ് സംഭവിക്കുന്നെതന്നാൽ വിഭിന്നങ്ങളായ ആ ഭൂതങ്ങളുടെ കാര്യകാരണ ഭേദത്താൽ അംശ തത്വം, വാചകവാച്യം സ്ഥാനഭേദം, വിഷയം, ദേവതാ കോശം എന്നീ വിഭാഗങ്ങൾ ഉണ്ടാകുന്നു. അന്തഃകരണം മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം ഇവ പഞ്ചകോശങ്ങളാണ്. സമാനൻ ഉദാനൻ, വ്യാനൻ അപാനൻ പ്രാണൻ ഇവ അഞ്ച് വായുക്കളാണ്. ശ്രോതം ത്വക്ക് ജിഹ്വ ഘ്രാണം ഇവ അഗ്നിയിൽ നിന്നും ശബ്ദം സ്പർശം രൂപം രസം ഗന്ധം ഇവ അഞ്ചു ജലത്തിൽ നിന്നും ഉണ്ടായതാണ്. വാണി, ഹസ്തം, പാദം, ഗുദം ഉപസ്ഥം ഇവ പൃഥിയിൽ നിന്നും ഉണ്ടായവയാകുന്നു.

6. ജ്ഞാന സങ്കല്പ നിശ്ചയാനു സന്ധാനാഭിമാനഃ ആകാശ കാര്യാന്തഃ കരണ വിഷയാഃ സമീകരണോന്നയന ഗ്രഹണ ശ്രവണ ച്ഛ്വാസാ വായു കാര്യപ്രാണാദി വിഷയാഃ ശബ്ദ സ്പർശ രൂപ രസ ഗന്ധാഃ അഗ്നി കാര്യജ്ഞാനേന്ദ്ര വിഷയേഷ്ഠ ഘ്രാണ തന്മാത്ര വിഷയാ അന്തർ ഭൂതാ മനോ ബുദ്ധ്യാശ്ചിത്ത ഹംകാരൗ ചാന്തർ ഭൂതാ.

7. അവകാശ വിധൂത ദർശൗ പിണ്ഡീകരണ ധാരണാഃ

സൂക്ഷ്മതമാ ജൈവതന്മാത്ര വിഷയാഃ

8. ഏവം ദ്വാദശാം ഗാനി ആധ്യാത്മികാനി ആധിഭൗതികാനി ആധിദൈവികാനി അത്രനിശാകര ചതുർമുഖദി ശ്വാതാർക്ക വരുണാശ്വഗ്നീന്ദ്രോ പേന്ദ്ര പ്രജാപതിയമാ ഇത്യധി ദേവതാ രുപൈർ ദ്വാദശനാഡ്യന്തം പ്രവൃത്താഃ പ്രാണാ ഏവാംഗാനി അംഗജ്ഞാനം തദേവജ്ഞാതേതി.

ആകാശത്തെ സംബന്ധിക്കുന്ന കാര്യങ്ങളും അന്തഃ കരണ വിഷയങ്ങളും ജ്ഞാനം സങ്കല്പം നിശ്ചയം അനുസന്ധാനം അഭിമാനം ഇവയാണ് സമീകരണം, നേത്രങ്ങളുടെ നിമീലനോന്മീലനം, ഗ്രഹണം, ശ്രവണം ഉച്ഛ്വസനം ഇവ വായുവിനെ സംബന്ധിക്കുന്ന കാര്യങ്ങളും ജ്ഞാനേന്ദ്രിയ വിഷയങ്ങളാകുന്നു. സംസാരം, ദാനം, ഗമനം, വിസർജ്ജനം, ആനന്ദം, ഇവ പൃഥ്വിയെ സംബന്ധിക്കുന്നവയാണ്. ജ്ഞാനേന്ദ്രിയങ്ങളുടെയും കർമ്മേന്ദ്രിയങ്ങളുടെയും വിഷയത്തിൽ പ്രാണന്റെയും തന്മാത്രകളുടെയും വിഷയങ്ങളും അന്തർഭവിച്ചിരിക്കുന്നു. മാർജന ദർശന ധാരണകൾ സൂക്ഷ്മ തന്മാത്രകളുടെ വിഷയങ്ങളാണ്. ആധ്യാത്മിക ം ആധിഭൗതീകം ആധിദൈവികം, എന്നീ മൂന്നു ഭാഗങ്ങളിലായി പന്ത്രണ്ട് അംഗങ്ങളുണ്ട്. ഇവയിൽ ചന്ദ്രൻ, ബ്രഹ്മാവ്, ദിക്കുകൾ, വായു, സൂര്യൻ, വരുണൻ, അശ്വനീകുമാരന്മാർ അഗ്നി, ഇന്ദ്രൻ ഉപേന്ദ്രൻ പ്രജാപതി യമൻ-' എന്നീ പന്ത്രണ്ട് ഇന്ദ്രിയങ്ങളുടെയും അധി ദേവതകളുടെ രൂപത്തിൽ പന്ത്രണ്ട് നാഡികളിൽ സ്ഥിതിചെയ്യുന്നു. ഇവ പ്രാണൻ തന്നെ. അവയവങ്ങളുടെ ജ്ഞാനരൂപം തന്നെ ജ്ഞാതാവായി അറിയപ്പെടുന്നു.

9. അഥ വ്യോമാനിലാനലജലന്നാനാം പഞ്ചീകരണമിതി ജ്ഞാതൃത്വം സമാനയോഗേന ശ്രോത്ര ദ്വാരാ ശബ്ദ ഗുണോ വാഗ്ധിഷ്ഠിതാ ആകാശേ തിഷ്ഠതി ആകാശതിഷ്ഠതി. മനോവ്യാനയോഗേന ത്വഗ് ദ്വാരാ സ്പർശ ഗുണഃ പാണ്യധിഷ്ഠിതഃ വായൗ തിഷ്ഠതി വായുസ്തിഷ്ഠതി ബുദ്ധിരുദാനയോഗന ചതുക്ഷുർ ദ്വാരാരൂപഗുണഃ പഗുണഃ തിഷ്ഠത്യഗ്നി സ്തിഷ്ഠതി ചിത്തമപാനയോഗേന ജിഹ്വാ ദ്വാരാ രസഗുണ. ഉപസ്ഥാധിഷ്ഠിതോ അപ്സുതിഷ്ഠി ആപസ്തഷ്ഠന്തി. അഹംകാരഃ പ്രാണയോഗേനഃ ഘ്രാണ ദ്വാരാ ഗന്ധ ഗുണോഗുദാധിഷ്ഠിതഃ പൃഥിവ്യാംതിഷ്ഠതി പൃഥിവീ തിഷ്ഠതി യ ഏവം വേദ.

ആകാശം, വായു, അഗ്നി, ജലം, അന്നം, എന്നിവയുടെ പഞ്ചീകരണം ഈ രീതിയിലാണ്. സമാനവായുവിന്റെ സം യോഗത്താൽ ജ്ഞാനം ലഭിക്കുന്നു. ശ്രോത്രത്താൽ ശബ്ദം ഗ്രഹിക്കപ്പെടുന്നു. ശബ്ദം ആകാശാധിഷ്ഠിതമാണ്. വ്യാന വായുവിന്റെ സംയോഗത്താൽ മനസ്സ് ത്വക്കു മുഖേന സ്പർശം അറിയുന്നു. ബുദ്ധി ഉദാനനുമായി ചേർന്ന് ചക്ഷുസ്സിനാൽ രൂപങ്ങൾ ഗ്രഹിക്കുന്നു. ചിത്തം അപാന നുമായ യേഗത്താൽ നാക്കു മുഖേന രസം ഗ്രഹിക്കുന്നു. ഉപസ്ഥം ജലവുമായി ചേർന്ന് അതിന്റെ കൃത്യം നിർവഹി ക്കുന്നു. പ്രാണവായുവിന്റെ സംയോഗത്താൽ അഹങ്കാരം അതിന്റെ പ്രവർത്തനം നട ത്തുന്നു. ഘ്രാണ ഗുണം നാസിക യുടെതാണ്.

അത്രൈതേ ശ്ലോകാ ഭവന്തി.

1. പൃഥഗ് ഭൂതേ ഷോഡശകലാഃ സ്വാർത്ഥഭോഗാൻ പരാക്രമാത്. അന്തഃ കരണ വ്യാനാക്ഷി രസപായു നഭഃക്രമാത്.

2. മുഖ്യാത് പൂർവോത്തരൈർഭാഗൈർ ഭൂതേ ഭൂതേ ചതുശ്ചതുഃ പൂർവമാകാശമാശ്രിത്യ പൃഥിവ്യാദിഷു സംസ്ഥിതാഃ

3. മുഖ്യാദൂർധ്വേപരാൻജ്ഞേയാ ന പരാനുത്ത രാൻ വിദുഃ

ഏവമംശോഭ്യഭൂത്തസ്മാത്തേഭ്യാശ്ചാം ശോഹ്യ ഭൂത്ഥാ

4. തസ്മാദന്യോന്യമാശ്രിത്യ ഹ്യോതം പ്രോതമനു ക്രമാത്.

പഞ്ചഭൂതമയീ ഭൂമിഃ സാ ചേതനസമന്വിതാ

5. തത ഔഷധയോ ന്നം ച തതഃ

പിണ്ഡാശ്ചതുർ വിധാഃ

രസാസൃങ് മാംസ

മേദോ സ്ഥി മജ്ജാ ശുക്രാണി ധാതവഃ

അന്തഃകരണം വ്യാനൻ, ചക്ഷുസ്സ്, രസം, ഗുദം, വ്യാനൻ എന്നിവ ഓരോ തത്വത്തിന്റെയും പകുതി ഭാഗത്തോടും മറ്റു തത്വങ്ങളുടെ പതിനാറു കലകളോടും ചേർന്നതാണ്. ആകാശാദികളായ ഓരോ ഭൂതത്തിന്റെയും മുഖ്യഭാഗവും മറ്റു ഭൂതങ്ങളുടെ പിന്നിലുള്ള നാലു ഭാഗങ്ങളും പഞ്ചഭൂതങ്ങളിൽ സ്ഥിതിചെയ്യുന്നു. മുഖ്യഭാഗ്യത്തിന് മുകളിലുള്ളവയെ സൂക്ഷ്മ ഭൂതമെന്നും പിന്നിലുള്ളതിനെ സ്ഥൂലരൂപമെന്നും ധരിക്കുക. രണ്ടും അന്യോന്യം ബന്ധിച്ചിരിക്കുന്നു. ഇവയോട് ചേർന്ന് പഞ്ചാഭൂതമയമായ പൃഥി ചേതനാ തത്വം ചേർന്നതു മാണ്. പിന്നീട് പൃഥ്വിയിൽ നിന്ന് ചെടികളും അന്നവും നാലു വിധം പിണ്ഡവും രസരക്തമാംസമേദാസ്ഥി മജ്ജാശുക്ല ങ്ങളായ ഏഴു ധാതുക്കളും രൂപം കൊള്ളുന്നു.

6. കേ ചിത്ത ദ്യോഗതഃ പിണ്ഡാഃഭൂതേഭ്യഃ സംഭാവാ കചചിത്.

തസ്മിന്നന്നമയഃ പിണ്ഡോ നാഭി മണ്ഡല സംസ്ഥിതഃ

7. അസ്യുമദ്ധ്യേ സ്തി ഹൃദയം സനാലം പദ്മകോ ശമത്

സത്വാന്തർ വർത്തിനോ

ദേവാഃ കർത്രഹങ്കാര ചേതനഃ

പദാധിഷ്ഠിതോ ഗൗ

8. അസ്യ ബീജം തമഃ പിണ്ഡവം മോഹരൂപം ജഡം ധനം

വർത്തതേ കണ്ഠ മാശ്രിത്യ മിശ്രിത്യ മിശ്രീഭൂ തമിദംജഗത്

9. പ്രത്യഗാന്ദരൂപാത്മാ മൂർധ്നി സ്ഥാനേ പരേ പദേ.

അന്ത ശക്തി സംയുക്തോ ജഗദ്രൂപേണ ഭാസതേ

10. സർവത്രവർത്തതേ ജാഗ്രത് സ്വപ്നം ജാഗ്രതി വർത്തതേ.

സുഷുപ്തം ച തുരീയം ച നാന്യവസ്ഥാസു കുത്രചിത്.

ധാതു സംയോഗത്താൽ ചിലയിടത്ത് പിണ്ഡങ്ങളുണ്ടാ കുന്നു. നാഭിസ്ഥാനത്താണ് അന്നമയ പിണ്ഡം. അതിന്റെ മധ്യത്തിൽ നാളയുക്തപഞ്ചകോശ സദൃശമായ ഹൃദയം സ്ഥിതിചെയ്യുന്നു. അതിന്നുള്ളിൽ കർത്തൃന്മാഹങ്കാരമുള്ള ദേവന്മാർ വസിക്കുന്നു. മോഹാത്മകമായ തമോഗുണ പിണ്ഡം എല്ലായിടത്തും വ്യാപിച്ചിരിക്കുന്നു. ആനന്ദ രൂപിയായ ഓരോ ആത്മാവും പരമപദമായ മൂർധാവിന്റെ സ്ഥാനത്ത് അനന്ത ശക്തിയോടെ ജഗത് രൂപത്തിൽ പ്രകാശി ക്കുന്നു. എവിടെയും ജാഗ്രദവസ്ഥയുണ്ട്. സ്വപ്നം ജാഗ്ര ത്തിൽ സ്ഥിതി ചെയ്യുന്നു. സുഷുപ്തി തുരീയം എന്നീ അവസ്ഥകൾ മറ്റു അവസ്ഥകളിലില്ല.

11. സർവദേശേഷനുസ്യൂതശ്ചതുർ രൂപഃ ശിവാത്മകഃ

യഥാ മഹാഫലേ സർവേ രസാഃ സർവ പ്രവർത്തകാഃ

12. തധൈവാനാമയേ കോശ കോശാസ്തിഷ്ഠന്തി ചാന്തരേ.

യഥാ കോശസ്തഥാ ജീവോ യഥാ ജീവസ്തഥാ ശിവഃ

13. സവികാരസ്തഥാ ജീവോ നിർവികാരസ്തഥാ ശിവഃ

കോശാസ്തസ്യവികാരസ്തേ വ്യവസ്ഥാസു പ്രവർത്തകാഃ

14. യഥാ രസാശയേ ഫേനം മഥനാ ദേവ ജായതേ

മനോമിർമഥനാദേവ വികല്പാ ബഹവസ്തഥാ

15. കർമ്മണാ വർത്തതേ കർമ്മീ തത് ത്യാഗച്ഛാന്തി മാപ്നു

യാത്, അയനേ ദക്ഷിണേ പ്രാപ്തേ പ്രപഞ്ചാഭി മുഖം ഗതഃ

I K

മികച്ച ഫലങ്ങളിൽ സർവത്ര രസം വ്യാപിച്ചിരിക്കുന്ന തുപോലെ സർവസ്ഥാനങ്ങളിലും ശിവസ്വരൂപം നാലു രൂപങ്ങളിൽ ഉണ്ട്. അവിടെ അന്നമയ കോശത്തിൽ മറ്റു കോശങ്ങൾ ചേരുന്നു. കോശം പോലെ തന്നെ ജീവനും ജീവനെപ്പോലെ തന്നെ പരമാത്മാവും ഇത്രയേ അന്തരമുള്ളൂ. ജീവൻ വികാര സഹിതവും പരമാത്മാവ് വികാരരഹിതവുമാകുന്നു. കോശം തന്നെ ജീവന്റെ വികാരം. അത് എല്ലാ അവസ്ഥയിലും പ്രവർത്തനനിരതമാണ്. പാൽ കടയുമ്പോൾ പത ഉണ്ടകുന്നതുപോലെ മനസ്സ് മദനം ചെയ്യുമ്പോൾ വിവിധ വികാരങ്ങളുണ്ടാകുന്നു. കർമ്മങ്ങളുടെ അസ്തിത്വം കർമ്മത്താലാണ്. കർമ്മ ത്യാഗമാണ് ശാന്തിക്ക് ഹേതു. ദക്ഷിണായനത്തിൽ പ്രപഞ്ചാഭിമുഖ്യം ഉണ്ടാകുന്നു.

16. അഹങ്കാരാഭിമാനേന ജീവഃ സ്യാദ്ധി സദാശിവഃ
സചാവിവേക പ്രകൃതി സംഗത്യാ തത്ര മുച്യതേ

17. നാനായോനിശതം ഗത്വാ ശേതേസൗ
വാസനാവശാത്
വിമോക്ഷാത് സഞ്ചരത്യേവ മത്സ്യഃ
കൂലദ്വയം യഥാ

18. തതഃ കാലവശാദേവ ഹ്യാത്മ ജ്ഞാന വിവേകതഃ
ഉത്തരാഭിമുഖോ ഭൂത്വാ സ്ഥാനാത്സ്ഥാനാന്തരം
ക്രമാത്

19. നാനായോനിശതം ഗത്വാ ശേതേസൗ
വാസനാവശാത്
വിമോക്ഷാത് സഞ്ചരത്യേവ മത്സ്യഃ കൂലുദ്വയം
യഥാ
മൂർധ്ന്യാധായാത്മനഃ പ്രാണൻ യോഗാഭ്യാസം
സ്ഥിതശ്ചരൻ
യോഗാത് സംജായതേ ജ്ഞാനം ജ്ഞാനാത്
യോഗഃപ്രവർത്തതേ

20. യോഗജ്ഞാനപരോനിത്യം സ യോഗീ ന
പ്രണശ്യതി
വികാരസ്ഥം ശിവം പശ്യേത് വികാരശ്ച
ശിവേന തു

21. യോഗ പ്രകാശകം യോഗൈർ ധ്യായേച്ചാനന്യ
ഭാവന
യോഗജ്ഞാനേ ന വിദ്യേതേ തസ്യഭാവോ ന
സിദ്ധ്യതി

സദാശിവൻ അതായത് പരമാത്മാവിന് അഹങ്കാരയുക്തമായതിനാൽജീവകോടിയിൽ പ്രവേശിക്കേണ്ടി വരുന്നു. അവിവേകത്താലും പ്രകൃതി സംയോഗത്താലും അതിന് മോഹഗ്രസ്തമാകേണ്ടി വരുന്നു. വാസകളിൽ കുടുങ്ങി പലതുമായി ജനിക്കേണ്ടി വരും. മത്സ്യം രണ്ടു കരകൾക്കുമിടയ്ക്കെന്ന പോലെ അലയേണ്ടതായും വരുന്നു. പിന്നെ കാലപ്രഭാവത്താൽ വിവേകവും ആത്മജ്ഞാനവും നേടുമ്പോൾ ഉത്തരാഭിമുഖമായി ഒരു സ്ഥാനത്തു നിന്ന് മറ്റൊരു സ്ഥാനത്തേയ്ക്ക് പോകുന്നു. പ്രാണനെ മൂർദ്ധാവിൽ ധരിച്ച് യോഗാഭ്യാസ നിരതനാകുന്നു. യോഗത്താൽ ജ്ഞാനവും ജ്ഞാനത്താൽ യോഗവും നേടി നാശഹീനനാകുന്നു. വികാരങ്ങളിലും അവൻ ബ്രഹ്മഭാവം വഹിക്കും. വികാരരഹിതനായി അനന്യഭാവേന ബ്രഹ്മത്തെ ധ്യാനിക്കുക അങ്ങനെയുള്ള ജ്ഞാനയോഗം സിദ്ധിക്കാത്തവന് മുക്തി ലഭിക്കുകയില്ല.

22. തസ്മാദഭ്യാസയോഗേന മനഃപ്രാണാന്നി
രോധയേത്
യോഗീനി ശിത ധാരേണ ക്ഷുരേണേവ
നികൃന്ത യേത്

23. ശിഖാജ്ഞാനമയീവൃത്തിർ യമാദ്യഷ്ടാം ഗ
സാധനൈഃ
ജ്ഞാന യോഗഃ കർമ്മയോഗഃ ഇത്യോഗോ
ദ്വിധാ മതഃ

24. ക്രിയായോഗമഥേദാനീ. ശൃണു
ബ്രാഹ്മണ സത്തമ
അവ്യാകുലസ്യ ചിത്തസ്യ ബന്ധനം
വിഷയേക്യ ചിത്.

ഇങ്ങനെ യോഗാഭ്യാസത്താൽ പ്രാണങ്ങളിൽ നിന്നും മനസ്സിനെ രോധിക്കണം കത്തിയുടെ വായ്ത്തലയാൽ അത് ഛേദിക്കണം. യമനിയമാദികളായ അഷ്ടാംഗയോഗ സാധനയിൽ നിന്നും ജ്ഞാനമയിയായ ശിഖ ഉണ്ടാകുന്നു. യോഗം ജ്ഞാനയോഗമെന്നും കർമ്മയോഗമെന്നും രണ്ടാണ്. ഹേ ബ്രാഹ്മണ സത്തമ, ഇപ്പോൾ കർമ്മയോഗത്തെപ്പറ്റി പറയാം അവ്യാകുലനായവൻ വിഷയബന്ധങ്ങളിൽ പെടുന്നില്ല.

25. യത് സംയോഗോ ദ്വിജശ്രേഷ്ഠ സ ച ദ്വൈവി
ധ്യമശ്നുതേ
കർമ്മ കർമ്മവ്യ മിത്യവേ വിഹിതേഷ്വവ
കർമ്മസു

26. ബന്ധനം മനസോ നിത്യം കർമ്മയോഗ സ
ഉച്യതേ
യത്തു ചിത്തസ്യ സതതമർത്ഥേ ശ്രേയസീ
ബന്ധനം

27. ജ്ഞാനയോഗഃ സവിജ്ഞേയഃ സർവസിദ്ധി
കരഃ ശിവഃ
യസ്യോലക്ഷണേ യോഗോ ദ്വിവിധേ
പ്യവ്യയം മനഃ

28. സയാതി പരമം ശ്രേയോ മോക്ഷ ലക്ഷണ
മഞ്ജസാ
ദേഹേന്ദ്രിയേഷു വൈരാഗ്യം യമ ഇത്യുച്യതേ
ബുധൈഃ

29. അനുരക്തിരേ തത്വേ സതതം നിയമഃ സ്മൃത
സർവവസ്തുത്യുദാസീനഭാവമാനസ മുത്തമം.

N P

30. ജഗത് സർവമിദം മിഥ്യാ പ്രതീതി പ്രാണസംയമഃ
ചിത്തസ്യാന്തർമുഖോഭാവഃ പ്രത്യാഹാര
സ്തു സത്തമ.

ഹേ സത്തമ, അതേ വിധം സംയോഗവും രണ്ടുവിധ മാണ്. ശാസ്ത്രാനുകൂലമായ കർമ്മങ്ങളിൽ മനസ്സിനെ നിഗ്രഹിച്ചു കൊണ്ടിരിക്കുന്നതാണ്. കർമ്മയോഗം. ചിത്തത്തെ നിരന്തരം തന്റെ നന്മയ്ക്ക് വിനിയോഗിക്കുന്നതാണ് ജ്ഞാന യോഗവും അതു നിമിത്തം ആത്മസംബന്ധികളായ സകല സിദ്ധികളും നിർവികാരനായി ചെയ്യുന്നവൻ താമസിയാതെ തന്നെ പരമശ്രേയസ്സ് നേടുന്നു. സർവ വിധത്തിലും ദഹനേ ന്ദ്രിയങ്ങളോടുള്ള വൈരാഗ്യഭാവത്തെ യമം എന്നു പറയുന്നു. പരമ തത്വത്തോട് സദാ അനുരാഗിയായിരിക്കുകയെന്നുള്ള താണ്. നിയമം. ജഗത്ത്, മിഥ്യയെന്ന് ബോധ്യപ്പെടുകയാണ് പ്രാണായാമം ചിത്തത്തിൽ അന്തർ മുഖിയായ വൃത്തി പ്രത്യാ ഹാരമാകുന്നു.

31. ചിത്തസ്യ നിശ്ചലീഭാവോ ധാരണാ
ധാരണം വിദുഃ
സോ ഹം ചിന്മാത്രമേവേതി ചിന്തനം
ധ്യാനമുച്യതി

32. ധ്യാനസ്യ വിസ്മൃതിഃ സമ്യക് സമാധിരദീയതേ
അഹിംസാസത്യമസ്തേയം ബ്രഹ്മചര്യം
ദയാർജവം

33. ക്ഷമാ ധൃതിർ മിതാഹാരഃ ശൗചം ച്തി യമാ ദശ
തപഃ സന്തുഷ്ടിരാസ്തിക്യം ദാനമാരാധനം
ഹരേ

34. വേദാന്തശ്രവണം ചൈവ ഹ്രീർമതിശ്ച
ജപോ വ്രത
ആസനാദി തദംഗാനി സ്വസ്തികാദീനി വൈ ദ്വിജ

35. വർണ്യന്തേ സ്വസ്തികം പാദതലയോ
രുഭയോരപി
പൂർവോത്തരേജാനുനീ ദ്വേ കൃത്വാസന
മുദീരിതം

ചിത്തം നിശ്ചലമാക്കി വെയ്ക്കലാണ് ധാരണ. ഞാൻ ചിനമാത്രാ രൂപമാണ് എന്ന ഭാവനയാണ് ധ്യാനം. ധ്യാനം പൂർണ്ണമായും വിസ്മരിക്കുന്നത് സമാധി. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, ദയ, ആർജവം, ക്ഷമ, ധൈര്യം, മിതാഹാരം, ശുചിത്വം എന്നിങ്ങനെ നിയമങ്ങൾ പത്തുവിധ മുണ്ട്. ദാനം, ഭഗവദാരാധനം, വേദാന്ത, ശ്രവണം ഹ്രീം ജപം എന്നിവയെ വ്രതമെന്ന് പറയുന്നു. സ്വസ്തികാദി ആസന ങ്ങളെ സംബന്ധിച്ചാണെങ്കിൽ രണ്ടു പാദതലങ്ങളെയും രണ്ടുമുട്ടുകളുടെയും മധ്യത്തിൽ സ്ഥാപിച്ച് ഇരിക്കുന്നതാണ് സ്വസ്തികാസനം.

36. സവ്യേ ദക്ഷിണഗുൽഫം തു പൃഷ്ഠ പാർശ്വേ
നിയോജയേത്
ദക്ഷിണ പി തദാ സവ്യം ഗോമുഖം
ഗോർമുഖം യഥാ

37. ഏകം ചരണമന്യസ്മിൻ ഉരാവാരോപ്യ നിശ്ചലഃ
ആസ്തേയദിദ മേനോഘ്നം വീരാസന മുദിരിതം

38. ഗുദം നിയമ ഗുൽഫാഭ്യം വ്യുത് ക്രമേണ
സമാഹിതഃ
യോഗാസനം ഭവ്ദേത ദിതി യോഗവിദോ വിദുഃ

39. ഊർവോപരീ വൈ ധത്തേ യദാ പാദതലേ ഉഭേ
പത്മാസനം ഭവേദേതത് സർവ വ്യാധിവി
ഷാപഹം

40. വ്യുത്ക്രമേണൈവ ഹസ്താഭ്യാം ബദ്ധപാദ
മാസനംഭവേത്

വലത്തെ മുട്ട് പൃഷ്ഠ ഭാഗത്ത് ഇടത്തു ഭാഗത്തും ഇടത്തെ മുട്ട് വലത്തുഭാഗത്തും സ്ഥാപിക്കുമ്പോൾ ഗോമുഖം പോലിരിക്കുന്നതാണ് ഗോമുഖാസനം. ഒരു പാദം ഇടത്തെ തുടയിലും മറ്റേത് വലത്തെ തുടയിലും വെച്ചാൽ അത് വീരാസനമാകുന്നു. വലതു കാലിന്റെ ഉപ്പൂറ്റിയെ ഗുദത്തിന്റെ ഇടത്തുഭാഗത്തും ഇയതു കാലിന്റെ ഉപ്പൂറ്റി ഗുദത്തിന്റ വലതു ഭാഗത്തും വെച്ചിരുന്നാൽ അതിനെ യോഗാസനമെന്ന് പറയു ന്നു. രണ്ടു തുടകളിലും രണ്ടു കാലുകളുടെയും പാദങ്ങൾ പാദങ്ങൾ വെച്ചുകൊണ്ടിരിക്കുന്നത് പദ്മാസനം. ഇത് സർവ വ്യാപി ഹരവും വിഷാപഹവുമാണ്. പത്മാസനത്തിൽ ശരിക്കിരുന്ന് വലതു കൈ കൊണ്ട് ഇടതു കാലിലെ തള്ളവിര ലിനെയും പിടിക്കുന്നത് ബദ്ധപാദ്മാസനമാണ്.

41. പദ്മാസനംസുസംസ്ഥാപ്യ
ജാനൂർവോരന്തരേകരൗ
നിവേശ്യ ഭൂമാവതിഷ്ഠേദ് വ്യോമസ്ഥഃ
കുക്കുടാസനഃ

42. കുക്കുടാസന ബന്ധസ്ഥോ ഭോർഭ്യാം സംബന്ധ്യ
കന്ധരം
ശേതേ കൂർമ്മവദുത്താന ഏത ദൂത്താന
കൂർമ്മകം

43. പാദാംഗുഷ്ഠൗ തു പാണിഭ്യാം ഗൃഹീത്വാ
ശ്രവണാവധി
ധനുരാകർഷകകൃഷ്ടംധനുരാസാനമീരിതം

44. സീവനീം ഗുൽദേശാഭ്യാംനിവീഡ്യ വ്യുത്
ക്രമേണ തു
പ്രസാര്യ ജാനുനോർസ്താവാസനം
സിംഹരൂപകം

45. ഗുൽഫൗ ച വൃഷണസ്യാധഃ സീവന്യുഭയ
പാർശ്വയോഃ
നിവേശ്യ ഭൂമൗ ഹസ്താ ഭ്യാം ബധ്വാഭദ്രാസനം
ഭവേത്

ശരിക്ക് പത്മാസനത്തിലിരുന്ന് രണ്ടു കൈകളെയും മുട്ടിന്റെ തുടകളെയും മധ്യത്തിൽ നിന്നും മാറ്റി ഭൂമിയിൽ ഉറപ്പിച്ച് ശരീരത്തെ ആകാശത്തിൽ സ്ഥാപിച്ചാൽ അത് കുക്കുടാസനമാണ്. കുക്കുടാസ്ഥനനായിരുന്ന് രണ്ടു ഭുജങ്ങ

ളെയും രണ്ടു സ്കന്ദങ്ങളെയും ബന്ധിച്ച് ആമയെപ്പോലെ നിവർന്നിരിക്കുന്നത്. ഉത്താനകൂർമ്മാസനം. രണ്ടു കാലിന്റെയും തളളവിരലുകളെ പിടിച്ച് വില്ലിന്റെ ആകൃതിയിൽ കതുവരെ വലിച്ചാൽ അതു ധനുരാസനമായി. രണ്ടു ഉപ്പൂറ്റികളാൽ സീവിനിസ്ഥാനത്തെ വിരപീത വിധിയിൽ അമർത്തി രണ്ടു മുട്ടുകളെയും കൈകളേയും പരത്തി സ്ഥിതിചെയ്യുന്നത് സിംഹാസനം. സീവനിയുടെ രണ്ടു പാർശ്വങ്ങളിലും രണ്ടു ഉപ്പൂറ്റികളെയും വെച്ച് കൈകാലുകൾ ബന്ധിച്ചിരുന്നാൽ അത് ഭദ്രസനമാകും.

46. സീവനീപാർശ്വമഭയം. ഗുൽഫാഭ്യാം വ്യുത് ക്രമേണ തു

നിപീഡ്യസനമേതച്ച മുക്താസനമുദിരിതം

47. അവഷ്ടഭ്യധരാം സമ്യക് താലാഭ്യാം ഹസ്ത യോർദ്വയോഃ

കൂർപ്പര നാഭി പാർശ്വേതു സ്ഥാപയിത്വാ മയൂരവത്

48. സമുന്നത് ശിരഃ പാദം മയൂരാസനമിഷ്യതേ

വാമോരുമൂലേ ദക്ഷാംഘ്രിം ജാന്വോർ വേഷ്ടിതാ പാണാ

49. വാമേന വാമാംഗുഷ്ഠം തു ഗൃഹീതാ മത്സ്യ പീഠകം

യോനീം വാമേന സംപീഡ്യ മേഢ്രാദുപരി ദക്ഷിണം

50. ഋജുകായഃ സമാസീനഃ സിദ്ദാസന മുദീരിതം

പ്രസാര്യഭൂവി പാദൗ തു ദോർഭ്യാമാഗുഷ്ഠ മാദരാത്

51. ജാനൂപരി ലലാടം തു പശ്ചിമം താനമുച്യതേ

യോനകേനപ്രകാരേണ സുഖം ധാര്യം ച ജായതേ

52. തത് സുഖാസനമിത്യക്തമശക്ത സ്തത് സമാചരേത്

ആസനം വിജിതം യേന ജിതം തേന ജഗത്രയം

രണ്ടു ഉപ്പൂറ്റികളാൽ സീവനിയുടെ ഇരുപാർശ്വങ്ങളുടെയും വിപരീത രീതിയിൽ അമർത്തിവെച്ചിരിക്കുന്നത് മുക്താസനം. രണ്ടുകൈത്തലങ്ങളെയും ഭൂമിയിൽ സ്ഥാപിച്ച് രണ്ടു കൈത്തലങ്ങളെയും ഭൂമിയിൽ സ്ഥാപിച്ച ് രണ്ടു കൈമുട്ടുകളെയും പൊക്കിളിന്റെ രണ്ടു പാർശ്വങ്ങളിലും ചേർത്ത് മയിലിനെപ്പോലെ ശരീരം മുഴുവനും പൊക്കി ശിരസ്സും കാലും മേലോട്ടു പൊക്കി വെച്ചാൽ അത് മയൂരാസനമാണ്. ഇടതു കാലിലെ ഉപ്പൂറ്റിയെ സീവനിയിൽ ചേർത്ത് വലതുകാൽ ഉപസ്ഥിനു മുകളിൽ വെച്ച് ശരീരം നിവർത്തി നേരെയിരിക്കുന്നതാണ് സിദ്ധാസനം. രണ്ടു കാലുകളെയും നിലത്ത് കുത്തി രണ്ടു കൈകൊണ്ടും കാലുകളിലെ തളളവിരുകൾ പിടിച്ച് ശിരസ്സ് മുട്ടുകളിൽ ചേർത്താൽ അത് പശ്ചാമോത്താസനമാണ്. സുഖവും സ്ഥിരതയും ലഭിക്കത്തക്ക വിധം ഇരിക്കുന്നതസുഖാസനമാണ്. കഴിവുകേടുകൊണ്ട് മറ്റാസനങ്ങൾ ചെയ്യാൻ കഴിയാത്തവർക്ക് ഇത് സ്വീകരിക്കാം. ആസനം ജയിച്ചവർ മൂന്നു ലോകവും ജയിക്കാൻ കഴിവു നേടും.

53. യമൈശ്ച നിയമൈശ്ചൈവ ആസനൈശ്ച സുസംയതഃ

നാഡീശുദ്ധീം ച കൃത്വാദൗ പ്രാണായാമം സമാചരേത്

54. ദേഹമാനം സ്വാംഗുലിഭിഃ ഷണ്ണവതുംഗു ലായതം

പ്രാണഃ ശരീരാധികോ ദ്വാദശാംഗുലമാനതഃ

55. ദേഹസ്ഥമനിലം ദേഹസമുദ്ഭൂതേന വഹ്നിനാ

ന്യൂനം സമം വാ യോഗേന കുർവൻ ബ്രഹ്മവിദിഷ്യതേ

56. ദേഹമധ്യേ ശിഖിസ്ഥാനം തപ്തജാംബൂ നദപ്രഭം

ത്രികോണം ദ്വിപദാ മന്യച്ചതു രസ്രം ചതുഷ്പദം

57. വൃത്തം വിഹംഗമാനാം തു ഷഡസ്രം സർപ്പ ജന്മനാം

അഷ്ടാംസ്രം സ്വേദജാനാം തു തസ്മിൻ ദീപവ ദുജ്ജ്വലം

കന്ദസ്ഥാനം മനുഷ്യാണാം ദേഹമധ്യ നാവാം ഗുലം

ചതുരംഗുലമുത്സ്യേധം ചതുരംഗുലംമായതം

58. അണ്ഡാകൃതിതിതിരശ്ചാം ച ദ്വിജാനാം ച ചതുഷ്പദാം

തുന്ദമധ്യം തദിഷ്ടം വൈ തന്മധ്യം നാഭിരിഷ്യതേ

59. തത്ര ചക്രം ദ്വാദശാരം തേഷു വിഷ്ണ്വാദി മൂർത്തയഃ

അഹംതത്ര സ്ഥിതശ്ചക്രം ഭ്രാമയാമി സ്വമായയാ

60. അരേഷു ഭ്രമതേ ജീവഃ ക്രമേണ ദ്വിജസത്തമ

തന്തു പഞ്ജരമധ്യസ്ഥാ യഥാ ഭ്രമതി ലതികാ

യമനിയമാസനങ്ങളിൽ നന്നായി നാഡീശോധന ചെയ്ത് പ്രാണായാമം ചെയ്യണം മനുഷ്യ ശരീരത്തിന്റെ അളവ് തന്റെ വിരലുകൾ കൊണ്ടളന്നാൽ തൊണ്ണൂറ്റാറാംഗുലമാണ്. ശരീരത്തെക്കാളും പ്രാണൻ പന്ത്രണ്ടംഗുലം വലുതാണ്. ദേഹസ്ഥിതമായ വായുവിനെ ദേഹസ്ഥാഗ്നിയുടെ സംയോഗത്താൽ ന്യൂനമോസമമോ ആക്കുന്നതിനാൽ ബ്രഹ്മജ്ഞാനം ലഭിക്കുന്നു. മനുഷ്യശരീര മധ്യത്തിൽ തപ്ത സുവർണ്ണ പ്രഭമായ ത്രികോണാത്മക അഗ്നിസ്ഥാനം ലഭിക്കുന്നു. നാൽക്കാലികളിൽ അഗ്നിസ്ഥാനം ചതുഷ്ക്കോണത്തിലാണ്. ക്ഷികളുടെത് ആറു കോണുള്ളത്; സ്വേദജങ്ങളുടെത് എട്ടു കോണുള്ളത് മനുഷ്യ ശരീരത്തിൽ ആ സ്ഥാനത്തും ഒൻപതാംഗുലമുള്ള ദീപപ്രകാശ തുല്യമായ ഒരു കന്ദം സ്ഥിതി ചെയ്യുന്നു. നിര്യക്കുകൾ പക്ഷികൾ നാൽക്കാലികൾ എന്നിവയിൽ ഈ കന്ദം അണ്ഡകാരമാണ്. അതിന്റെ മധ്യസ്ഥാനം

I K

നാഭിയാണ്. ഇതിൽ പന്ത്രണ്ട് അരങ്ങളുള്ള ചക്രമുണ്ട്. അതിൽ വിഷ്ണു തുടങ്ങിയ ദേവന്മാരുടെ രൂപങ്ങൾ കാണാം. ഈ ചക്രത്തെ ബ്രഹ്മമായ ഞാൻ സ്വമായയാൽ കറങ്ങിക്കൊണ്ടിരിക്കുന്നു. ഈ പന്ത്രണ്ടു അരങ്ങളിലും ജീവികൾ ചിലന്തി സ്വന്തം വലയിൽ സഞ്ചരിക്കുന്നതുപോലെ സഞ്ചരിക്കുന്നു.

61. പ്രാണാധിരൂഢശ്ചരതി ജീവസ്തേനവിനാ നഹി
തയോർധ്വേ കുണ്ഡലീസ്ഥാനംനാഭേസ്തിര്യ ഗഥോർ ധ്വതഃ

62. അഷ്ടപ്രകൃതിരൂപാ സാ ചാഷ്ടധാ കുണ്ഡ ലീകൃതി
യഥാവദ്വായു സഞ്ചാരം ജലനാദി ച നിത്യ ശഃ

63. പരിതഃ കന്ദ പാർശ്വേ തു നിരുദ്ധൈവ്യസദാ സ്ഥിതാ
മുഖേനൈവ സമാവേഷ്ട്യ ബ്രഹ്മരന്ധ്രമുഖം തഥാ

64. യോഗകാലേന മരുതാ സാഗ്നിനാ ബോധിതാ സതീ
സ്ഫുരിതാ ഹൃദയാകാശേ നാഗരൂപാമഹോജ്വലാ

65. അപാനാദ്വ്യം ഗുലാദൂർധ്വമധോ മേഢ്രസ്യ താവതാ
ദേഹമധ്യം മനുഷ്യാണാം ഹൃന്മധ്യം തു ചതുഷ്പദാം.

പ്രാണികളിൽ ആരുഢമായി ജീവൻസ കറങ്ങുന്നു. അതു കൂടാതെ സാധ്യമല്ല. അതിനു മുകളിൽ കുണ്ഡലിനിയുടെ വളഞ്ഞ ഉന്നതസ്ഥാനമാണ്. അത് അഷ്ടപ്രകൃതി രൂപകം എട്ടു വിധം കുണ്ഡലീകൃതമായി കുന്ദത്തെ ആവണം ചെയ്തും നിലകൊള്ളുന്നതാണ്. അത് അന്നവായുക്കളുടെ സഞ്ചാരം തടുക്കുന്നു. ബ്രഹ്മരന്ധ്രത്തിന്റെ മുഖത്തെ സ്വമുഖത്താൽ ആവരണം ചെയ്യുന്നു. യേഗാഭ്യാസനത്താൽ കുണ്ഡലിനീശക്തി വായുവിനാൽ ഉണർത്തപ്പെട്ട തീ പോലെ ഹൃദയാകാശത്തിൽ നാഗരൂപത്തിൽ ഉജ്ജ്വലമായി സ്ഫുരിക്കുന്നു. അപാനനിൽ നിന്നും രണ്ടംഗുലം മുകളിൽ മേഢ്രത്തിനു താഴെ മനുഷ്യ ശരീരത്തിന്റെ മധ്യഭാഗമാണ്. നാല്ക്കാലികളുടെ മധ്യഭാഗം അവയുടെ ഹൃദയസ്ഥാനമാണ്.

66. ഇതരേഷാം തുന്ദമധ്യേ പ്രാണപാനസമായുതഃ
ചതുഷ്പ്രകാരബ്ദ്യയുതേ ദേഹമധ്യേ സുഷുമ്നയാ

67. കന്ദമധ്യസ്ഥിതാ നാഡീ സുഷുമ്നാ സുപ്രതിഷ്ഠിതാ
പത്മസൂത്ര പ്രതകാശാ ഋജ്ജൂർദ്ധ പ്രവർത്തിനീ

68. ബ്രഹ്മണോ വിവരം യാവദ്വിദ്യുദാഭാസ നാലകം
വൈഷ്ണവീ ബ്രഹ്മനാഡി ച നിർവാണ പ്രാപ്തിപദ്ധതിഃ

69. ഇഡാ ച പിംഗലാ ചൈവ തസ്യാഃസവേതരേ സ്ഥിതേ
ഇഡാ സമുത്ഥിതാ കന്ദാദ്വാമ നാസാപുടാവിധി

70. പിംഗലാ ചോത്ഥിതാ തസ്മാത് ദക്ഷനാസാ പുടാവധി
ഗാന്ധാരീ ഹസ്തജിഹ്വായ ച ദ്വേ ചാന്യേ നാഡികേസ്ഥിതേ

71. പുരതഃ പൃഷ്ഠതസ്തസ്യ വാമേതര ദൃശൗ പ്രതി
പൂഷായശസ്വിനീ നാഡ്യാ തസ്മാദേവ സമുത്ഥിതേ

72. സവ്യേതരശ്രുത്യവധി പായുമൂലാദലംബുസാ
അധോഗതാ ശുഭാനാഡീ മേഢ്രാന്താവിധി രായതാ.

മറ്റു ജീവികളുടെ മധ്യഭാഗം നാഭീമധ്യത്തിലാണ്. പ്രാണാപാന സംയുക്തമായ സുഷുമ്നാ നാഡി ദേഹത്തിൽ നാലു വിധത്തിലുണ്ട്. കന്ദത്തിന്റെ മധ്യഭാഗത്തുള്ള സുഷ്ന താമരനൂൽ പോലെ അതി സൂക്ഷ്മമാണ്. അത് നേരെ മുകളിലോട്ട് പോകുന്നു. ബഹ്മരന്ധ്രം വരെ പോകുന്ന ഈ വൈഷ്ണവീ ബ്രഹ്മനാഡി മിന്നൽ പോലെ പ്രകാശമുള്ളതും നിർവാണഭവുമാണ്. അതിന്റെ രണ്ടു വശത്തും ഇഡാ പിംഗലാ നാഡികളാണ്. ഇഡ കന്ദത്തിൽ നിന്നും പുറപ്പെട്ട് ഇടത്തെ മൂക്കു വരെ പോയിരിക്കുന്നു. പിംഗല വലത്തെ മൂക്കുവരെയും പോയിരിക്കുന്നു. പിംഗല വലത്തെ മൂക്കുവരെയും ഗാന്ധാരഹസ്തി ജിഹ്വ ഇവയും കൂടാതെ രണ്ടു നാഡികളും അവിടെയുണ്ട്. കണ്ണുവരെ അവ നീണ്ടു കിടക്കുന്നു. പൂഷായശസ്വിനി ഈ നാഡികൾ ഗുദ മൂലത്തിൽ നിന്നും പുറപ്പെട്ട് ഇടത്തെയും വലത്തെയും ചെവി വരെ പോയിരിക്കുന്നു. അലംബുസ എന്ന നാഡി മേഢ്ര സ്ഥാനത്തിന്റെ അവസാനം വരെയാണ്.

73. പാദാംഗുഷ്ഠാവധിഃ കന്ദാദധോ യാതാ ച കൗശികീ
ദശപ്രകാരഭൂതാസ്താഃ കഥിതാ കന്ദ സംഭവാഃ

74. തന്മൂലാഃ ബഹവോ നാഡ്യഃ സ്ഥൂല സൂക്ഷ്മാശ്ച നാഡികാഃ
ദ്വിസപ്തതി സഹസ്രാണി സ്ഥൂലാഃ സൂക്ഷ്മാശ്ച നാഡയഃ

75. സംഖ്യാതും നൈവ ശക്യന്തേ സ്ഥൂലമൂലാ പൃഥഗ്വിധാഃ
യഥാശ്വത്ഥദളേ സൂക്ഷ്മാഃ സ്ഥൂയാശ്ച വിതതാ സ്തഥാ

76. പ്രാണാ പാനൗ സമാനശ്ച ഉദാനേ വ്യാന ഏവ ച
നാഗഃ കൂർമ്മശ്ച കൃകരോ ദേവദത്തോ ധനഞ്ജയഃ

77. ചരന്തി ദശനാഡീഷു ദശപ്രാണാദി വായവഃ
പ്രാണാദിപഞ്ചകം തേഷു പ്രധാനം തത്ര ച ദ്വയം

N P

I K

78. പ്രാണ ഏവാഥവാജ്യേഷ്ഠോ ജീവാത്മാനം വിഭർത്തിഃയഃ
ആസ്യനാസികയോർമധ്യം ഹൃദയം നാഭി മണ്ഡലം
79. പാദാം ഗുഷ്ഠമിതി പ്രാണ സ്ഥാനാനി ദ്വിജ സത്തമ
അപാനശ്ചരതി ബ്രഹ്മൻ ഗുദ്മേഡ്രോരു ജാനുഷു
80. സമാനഃ സർവസന്ധിസ്ഥഃ പാദയോർ ഹസ്ത യോരപി.

കൗശികി എന്ന നാഡി കന്ദത്തിൽ നിന്നും കാലിന്റെ തള്ളവിരൽ വരെ പോയിട്ടുണ്ട്. ഇങ്ങനെ ഈ നാഡികൾ കന്ദത്തിൽ നിന്ന് പുറപ്പെട്ടവയെന്ന് പറയപ്പെടുന്നു. കൂടാതെ ഏറെ സൂക്ഷ്മ നാഡികൾ ഉണ്ട്. അവയുടെ സംഖ്യ എഴു പത്തി ഈരായിരം വരും. വലുതും ചെറുതുമായ ഇവ എത്രയെന്ന് പറയുക പ്രയാസം. അരയാലിൽ ഞരമ്പുകൾ പോലെ അവ ശരീരത്തിൽ വ്യാപിച്ചിരിക്കുന്നു. പ്രാണൻ, അപാനൻ, സമാനൻ, ഉദാനൻ, വ്യനൻ, നാഗം, കൂർമ്മം, കൃകരം, ദേവതത്തം, ധനഞ്ജയം എന്നീ പത്തു വായുക്കളും നാഡികളിൽ കൂടി സഞ്ചരിക്കുന്നു. ഇവയിൽ പ്രാണൻ തുടങ്ങിയ അഞ്ചെണ്ണമാണ് പ്രധാനം. അല്ലെങ്കിൽ പ്രാണൻ, അപാനൻ  ഈ രണ്ടെണ്ണം മുഖ്യമാണ്. ജീവധാരണമായ പ്രാണനാണ് മുഖ്യം, ബ്രാഹ്മണ ശ്രേഷ്ഠാ, പ്രാണന്റെ മുഖ്യ സ്ഥാനങ്ങളിൽ അഞ്ചാണ്-മുഖം,നാസികയുടെ മധ്യഭാഗം, ഹൃദയം, നാഭിമണ്ഡലം, കാലിലെ തള്ളവിരൽ; അപാനൻ ഗുദം, മേഡ്രം, തുട, മുട്ട് എന്നിവയിൽ സഞ്ചരിക്കുന്നു. സമാനൻ സർവാംഗങ്ങളിലും വ്യപിച്ചിരിക്കുന്നു. ഉദാനൻ കൈകാലുകളിലും  എല്ലാ സന്ധിസ്ഥാനങ്ങളിലും  ആണ്.

81. വ്യാനഃ ശ്രോത്രോരുകട്യാം ച ഗുല്ഫ സ്കന്ദ ഗളേഷു ച
നാഗാദി വായവഃ പഞ്ചത്വഗസ്ഥ്യാദിഷു സംസ്ഥിതാഃ
82. തുന്ദസ്ഥജലമന്നം ച രസാദീനി സമീകൃതം
തുന്ദമധ്യഗതഃ പ്രാണസ്താനി കുര്യാത് പൃഥക് പൃഥക്
83. ഇത്യദി ചേഷ്ടനം പ്രാണഃ കരോതി ച പൃഥക് സംസ്ഥിതം
അപാനവായുർ മുത്രാദേഃകരോതി ച വിസർജനം
84. പ്രാണാപാനാദി ചേഷ്ടാദി ക്രിയതേ വ്യാനവായുനാ
ഉജ്ജീരതേ ശരീരസ്ഥമുദാനേനേ നഭസ്വതാ
85. പോഷണാദിശരീരസ്യ നാഗഃകൂർമ്മോക്ഷാദി നിമീലിനഃ

വ്യാനവായു, ചെവി, കണങ്കാൽ, അര, ഉപ്പൂറ്റി, തോൾ, കഴുത്ത് എന്നിവയിലും നാഗാദികളായ അഞ്ചു വായുക്കൾ ത്വക്കിലും അസ്ഥി മുതലായവയിലും സ്ഥിതിചെയ്യുന്നു. ആമാശയത്തിലെ ജലം, അന്നം, രസം മുതലായവയെ പ്രാണവായു പ്രത്യേകമായി അതു സ്ഥിതിചെയ്യുന്നു. മല മൂത്ര വിസർജന കാര്യങ്ങൾ അപാനൻ ചെയ്യുന്നു. വ്യാന സെയോഗത്തോടെയാണ് പ്രാണാപാനങ്ങൾ പ്രവർത്തി ക്കുന്നത്. ശരീരസ്ഥമായ ഉദാനൻ ഊർധ്വഗാമിയാണ്. ശരീരപോഷണം അതു മുഖേനയാണ്. ഏമ്പക്കം മുതലായവ നാഗം എന്ന വായുവിനാൽ നടക്കുന്നു. കൂർമ്മത്തിന്റെ പ്രവർത്തിയാണ് കണ്ണുകൾ തുറക്കുന്നതും അടയ്ക്കുന്നതും.

86. കൃകരഃ ക്ഷുധയോഃകർത്താദത്തോ നിദ്രാദി കർമ്മകൃത്
മൃതഗത്രസ്യ ശോഭാദേർ ധനഞ്ജയ ഉദാഹൃതഃ
87. നാഡീഭേദം മരുത്ഭേദം മരുതാം സ്ഥാനമേവ ച
ചേഷ്ടാചവിവിധാസ്തേഷാം ജ്ഞാത്വൈവം ദ്വിജ സത്തമ
88. ശുദ്ധൗയതേ നാഡീനാം പൂർവോക്ത ജ്ഞാന സംയുക്തഃ
വിവിക്തം ദേശമാസാദ്യ സർവസംബന്ധ വർജിതഃ
89. യോഗാംഗ ദ്രവ്യസമ്പൂർണ്ണം തത്രദാരുമയേ ശുഭേ
ആസനേ കല്പിതേ ദർഭ കുശകൃഷ്ണാജി നാദിഭിഃ
90. താവദാസനമുത്സേധേ താവദ്ദ്വയസമായ തേ
ഉപവിശ്യാസനം സമ്യക് സ്വസ്തികാദി യഥാ രുചി

കൃകരവായു വിശപ്പുണ്ടാക്കുന്നു. ദേവദത്തം നിദ്രാദികൾ ധനഞ്ജയന്റെ കൃത്യമാണ് ബ്രാഹ്മണവര്യ, നാദികളുടെയും വായുക്കളുടെയും പ്രാണങ്ങളുടെയും സ്ഥാനങ്ങളും ക്രിയകളും വിവിധ രീതിയിലാണ്. അവ മനസ്സിലാക്കണം. വിധിപ്രകാരം നാഡികൾ ശുദ്ധീകരിച്ച് ബന്ധങ്ങൾ വെടിഞ്ഞ് ഏകാന്ത സ്ഥാനത്ത് യോഗധനയ്ക്കു പറ്റിയ സാധനങ്ങളും മരം കൊണ്ടുള്ള കുടിലിൽ, ദർഭകുശ, മാൻ തോൽ കൊണ്ടു ള്ള ആസനം ഇവയും തയാറാക്കണം. അംഗങ്ങൾ സമാനങ്ങ ളാകുന്നതുവരെ ആസന ധാരണ ചെയ്യണം. സ്വസ്തിക തുടങ്ങിയ ആസനങ്ങൾ രുചിക്കനുസരിച്ച് ചെയ്യുകയും വേണം.

91. ബധ്വാ പ്രാഗാസനം വിപ്രോ ഋജ്ജുകായഃ സമാഹിതഃ
നാസാഗ്രന്യസ്തനയനോ  ദന്തൈർദന്താന സംസപൃശൻ
92. രസനാം താലുനിനസ്യ സ്വസ്ഥചിത്തോ നിരാമയഃ
ആകുഞ്ചിതശിരഃ കിംചിന്നിബ്ധൻയോഗമുദ്രയാ
93. ഹസ്തൗ യഥോക്തവിധിനാ പ്രാണായാമം സമാചരേത്
രേചനം പൂരണം വായോ ശോധനം രേചനം തഥാ

N P

94. ചതുർഭിഃ ക്ലേശനം വയോഃ പ്രാണായാമ ഉദീര്യതേ

ഹസ്തേന ദക്ഷിണേനൈവ പീഡയേന്നാസീ കാ പുടം.

95. ശനൈഃ ശനൈരഥ ബഹിഃ പ്രക്ഷിപേദ് പിംഗലാനില

ഇഡയാ വായുമാപൂര്യ ബ്രഹ്മൻ ഷോഡശ മാത്രയാ

96. പൂരിതംകുംഭയേത് പശ്ചാത്ചതുഃ ഷഷ്ട്യാതു മാത്രയാ

ദ്വാത്രിശംൻ മാത്രയാ സമ്യക് രേചയേത് പിംഗലാനിലം.

ആദ്യം ആസനത്തിലിരുന്ന് ശരീരം നേരെയാക്കി നാസാഗ്രത്തിൽ ദൃഷ്ടിയുറപ്പിച്ച് പല്ലുകൾ തമ്മിൽ സ്പർ ശിക്കാതെ നാക്ക് അണ്ണാക്കിൽ തൊടുത്തി സ്വസ്ഥമനസ്സായി ശിരസ്സ് കുനിച്ച് യോഗമുദ്രയിൽ കൈക് ബന്ധിച്ച് വിധി പോലെ പ്രാണായാമം ചെയ്യണം. രേചകം പൂരകം വായു സംശോധനം രേചകം എന്നിവ ചെയ്യണം. ഇങ്ങനെ നാലു പ്രകാരത്തിൽ വായുവിനെ ചലിപ്പിക്കുന്നതാണ് പ്രാണായാമം. വലത്തു കൈയാൽ നാസാപുരും അമർത്തി, ഇടത്തെ മൂക്കിൽ കൂടി വായുവിനെ ഉള്ളിലേക്ക് വിടണം. പിന്നെ പതിനാറു മാത്രകൊണ്ട് വായു ഉള്ളിലേക്ക് വലിച്ച് അറുപ ത്തിനാലു മാത്രയിൽ കുംഭകം ചെയ്ത് മുപ്പത്തി രണ്ടു മാത്രകൊണ്ടു വായുവിനെ പിംഗല നാഡി മുഖേന വെളിയി ലേക്ക് വിടണം.

97. ഏവം പുനഃ പുനഃ കാര്യം വ്യാത് ക്രമ്യാനു ക്രമേണ തു

സമ്പൂർണ്ണകുംഭവദ്ദേഹം കുംഭയേന്മാതരിശ്വ നാ

98. പൂരണാന്നാഡയഃസർവാഃ പൂരയന്തേ മാതരിശ് ശ്വനാ

ഏവം കൃതേ സതി ബ്രഹ്മശ ചരന്തി ദശ വായ്വഃ

99. ഹൃദയാം ഭോരുഹം ചാപി വ്യാകോചം ഭവതി സ്ഫുടം

തത്ര പശ്യേത് പരാത്മാനാം വാസുദേവമ കല്മഷം.

100. പ്രാതർ മധ്യന്ദിനേസായമദ്ധരാത്രേ ച കും ഭയൻ

ശനൈ രശീതി പര്യന്തം ചതുർ വാരം സമഭ്യേത്

ഈ വിധത്തിൽ വീണ്ടും വീണ്ടും ക്രമമാകും വിപരീത ക്രമത്തിലും അഭ്യസിക്കുകയും ഉള്ളിൽ നിറഞ്ഞു നിൽക്കുന്ന വായുവിനെ കുടം പോലെ നിരോധിക്കുകയും വേണം, അതുമൂലം സകല നാഡികളും വായുവാൽ നിറഞ്ഞ്അവയി ലൂടെയുള്ള വായു സഞ്ചാരം ക്രമാനുഗതമാകും. ഹൃദയകമലം വികസിക്കും. ഭഗവാൻ വാസുദേവന്റെ ദർശനം ലഭിക്കുകയും ചെയ്യും.ഈ വിധിയിൽ കാലത്തും നട്ടുച്ചയ്ക്കും വൈകുന്നേ രവും അർദ്ധ രാത്രിയിലും നാലു തവണ കുംഭകം ചെയ്ത് അത് ക്രമേണ എൺപത് മാത്രവരെ എത്തിക്കണം.

101. ഏകാഹമാത്രം കുർവാണം. സർവപാപൈ പ്രമുച്യതേ

സംവത്സരത്രയാ ദൂർധ്വം പ്രാണായമി പരോ നരഃ

102. യോഗ സിദ്ധോ ഭവേദ്യോഗീ വായു ജിദ്വിജി തേന്ദ്രിയഃ

അല്പാശീ സ്വല്പ നിദ്രശ്ച തേജസ്വീ ബലവാൻ ഭവേത്

103. അമൃത്യുമതി ക്രമ്യ ദീർഘമായും വാപ്നുയാത്

പ്രസ്വേദജനനം യസ്യ പ്രാണായാ മസ്തു സോ ധർമ്മഃ

104. കമ്പനം പുരുഷോ യസ്യ പ്രാണായാമേ ഷു മധ്യമഃ

ഉത്ഥാനം വപുഷോ യസ്യ സ ഉത്തമ ഉദാഹൃതഃ

105. അധമേ വ്യാധിപാപാനാം നാശഃ സ്യാന്മധ്യമേ പുനഃ

പാപ രോഗ മഹാവ്യാധി നാശഃ സ്യാദുത്തമേ പുനഃ

106. അല്പ മൂത്രോ ല്പവിഷംഷശ്ചലഘുദേഹോ മിതാശനഃ

പടിന്ദ്രിയഃ പടുമതിഃ കാലത്രയ വിദാത്മവാൻ.

ഈ വിധിയനുസരിച്ച് ഒരു ദിവസം അഭ്യസിച്ചാൽ തന്നെ സകല പാപങ്ങളിൽ നിന്നും മോചനം കിട്ടും. മൂന്നു വർഷം ഇങ്ങനെ പ്രാണായാമം ചെയ്യുന്നവൻ യോഗസിദ്ധനാകും. യോഗി വായുവിനെ ജയിച്ചവനും ജിതേന്ദ്രിയനും അല്പാ ഹാരിയും അല്പ നിദ്രയുള്ളവനും തേജസ്വിയും ബലവാനു മാകുന്നു. അകാല മരണഭയം തീർന്ന് ദീർഘായുഷ്മാ നാകുന്ന പ്രാണായാമം ചെയ്യുമ്പോൾ വിയർപ്പുണ്ടാകുന്നത് അധമമാണ്. ശരീരത്തിന് വിറയുണ്ടാകുന്നത് മധ്യമം. ശരീരം മേല്പോട്ടു പൊങ്ങിയാൽ ഉത്തമം അധമ പ്രാണായാമം കൊണ്ടും വ്യാധികളും പാപങ്ങളും മാറും; ഉത്തമം കൊണ്ട് അല്പ മൂത്രവും അല്പ മലവും ശരീരലാഘവവും അല്പാ ഹാരവും സിദ്ധിക്കുന്നു. ബുദ്ധീന്ദ്രിയതീവ്രത കിട്ടും. ത്രികാല ജ്ഞാനത്തിനും ഉപകരിക്കും.

107. രേചകം പൂരകം മുക്ത്വാ കുംഭീകരണമേവ യാ

കരോതി ത്രിഷു കാലേഷു നൈവ തസ്യാസ്തി ദുർലഭം

108. നാഭി കന്ദേ ച നാസാഗ്രേ പാദാംഗുഷ്ഠേ ച യത്നവാൻ

ധാരയേന്മനസാ, പ്രാണൻ സന്ധ്യാ കാലേഷു വാ സദാ

109. സർവരോഗൈർ വിനിർ മുക്തോ ജീവ ദ്യോഗീ ഗതക്ലമഃ

കുക്ഷിരോഗവിനാശഃ സ്യാന്നാഭി കന്ദേഷു ധാരണാത്

110. നാസാഗ്രേ ധാരണാദ് ദീർഘമായുഃ സ്യാദ് ദേഹലാഘവം

ബ്രഹ്മേ മഹുർത്തേ സംപ്രാപ്തേ വായുമാകൃഷ്യ ജിഹ്വായാ

111. പിബേത ത്രിഷു മാസേഷു വാക്സിദ്ധിർ മഹതീ ഭവേത്

അഭ്യസതശ്ച ഷൺമാസാൻ മഹാരോഗ വിനാശനം.

രേചകവും പൂരകവും കൂടാതെ കുംഭകം മാത്രം ചെയ്യുന്നവനും ത്രിഭുവനത്തിലും ഒന്നും ദുർല്ലഭമല്ല. പ്രയത്ന ശാലിയായ സാധകൻ നാഭീ കന്ദത്തിലും നാസാഗ്രത്തിലും ഒന്നും ദുർല്ലഭമല്ല. പ്രയത്ന ശാലിയായ സാധകൻ നാഭീ കന്ദത്തിലും നാസാഗ്രത്തിലും പാദം ഗുഷ്ഠത്തിലും സാദക സന്ധ്യാസമയം മനസാ പ്രാണനെ ധാരണം ചെയ്യണം ഇങ്ങനെയുളള സാധകൻ സർവരോഗവിമുക്തനാകും നാഭീകേന്ദത്തിൽ പ്രാണനെ ധാരണം ചെയ്താൽ ഉദരരോഗം ശമിക്കും. നാസാഗ്രത്തിലെ ദീർഘായുസ്സ്; ബ്രഹ്മമുഹൂർത്ത ത്തിൽ നാക്കിലൂടെ വായു വലിച്ച് പാനം ചെയ്താൽ മൂന്നു മാസത്തിനുള്ളിൽ വാക് സിദ്ധി ലഭിക്കുന്നു. ആറുമാസം ചെയ്താൽ മഹാരോഗങ്ങൾ വിട്ടുമാറും.

112. യത്ര യത്ര ധൃതോ വായുരാഗേ രോഗാദി ദൂഷിതേ

ധാരണാ ദേവമരുതസ്തത്ത ദാരോഗ്യ മശ്നുതേഃ

113. മനസോ ധാരണാദേവ പവനോ ധാരിതോ ഭവേത്

മനസഃ സ്ഥപനേ ഹേതുരുച്യതേ ദ്വിജ പുംഗവ

114. കാരണാനി സമാഹൃത്യ വിഷയേഭ്യഃ സമാഹിതഃ

അപാന മൂർധ്വമാകൃഷ്യേ ദുദരോപരി ധാരയേത്

115. ബന്ധൻ കരാഭ്യാം ശ്രോത്രാദികരണാനി യഥാതഥം

യുജ്ഞാനസ്യ യഥോക്തേന വത്മനാ സ്വവശം മനഃ

രോഗ പീഡിതനായ ശരീരാംഗങ്ങളിൽ വായുവിനെ ധരിച്ചാൽ രോഗം വിട്ടുമാറുന്നു. മനസ്സിനെയും ധരിക്കണം. ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽ നിന്ന് നിവർത്തിപ്പിക്കണം. അപാനവായുവിനെ മുകളിലേയ്ക്കാകർഷിച്ച് മുകളിൽ ധരിക്കണം. കൈകൊണ്ട് ശ്രോത്രാദികരണങ്ങളും ബന്ധി ക്കണം. മനസ്സ് വശാവദമാകാൻ ഈ സാധന ഉപകരിക്കും.

116. മനോ വശാദ് പ്രാണവായുഃ സ്വശേസ്ഥാപ്യ തേ സദാ

നാസികാ പുടയോഃ പ്രാണാഃ പര്യായേണ പ്രവർത്തതേ

117. തിസ്രശ്ച നാഡികാസ്താസു സ യാവന്തം ചരത്യയം

ശാഖിനീ വിവരേ യാമ്യേ പ്രാണാ പ്രാണഭൃതാം സതാം.

118. താവന്തം ച പുനഃ കാലം സൗമ്യേ ചരതി സന്തതം

ഇത്ഥം ക്രമേണ ചരതാ വായുനാ വായുജിന്നരഃ

119. അഹശ്ച രാത്രിഃ പക്ഷം ച മാസമൃത്വായനാദികം

അന്തർ മുഖോ വിജാനീയാത് കാഭേദം സമാഹിതഃ

120. അംഗുഷ്ഠാദി സ്വാവയസ്ഫുരണാദശനേരപി

അരിഷ്ടൈർജീവിത സ്യാപി ജാനീയാത് ക്ഷയാമാത്മനഃ

ഇങ്ങനെ മനസ്സ് നിയന്ത്രിണത്തിലായാൽ പ്രാണവായു നിയന്ത്രിതമാകും. നാസികയിലൂടെ ക്രമാനുസരണം വന്നും പോയുമിരിക്കാം. നാഡികൾ മൂന്നാണ്. പ്രാണായാമം ചെയ്യുന്ന സാധകന്റെ ശ്വാസം നാസികയിലൂടെ ക്രമാനുഗതമായി നടക്കുന്നു. പ്രാണവായു നിയന്ത്രിക്കുന്നവൻ പ്രാണജിത്തനാ കുന്നു. പിന്നെ അവൻ പകൽ രാത്രി പക്ഷം മാസം അയനം എന്നിവയുടെ കാലഭേദത്തെ അന്തർ മുഖനായി അറിയുന്നു. തളളവിരൽ തുടങ്ങിയ അവയവങ്ങളിൽ രക്തഗതികൊണ്ട് നാഡികളിലുണ്ടാകുന്ന തുടിപ്പ് നിൽക്കുന്ന പക്ഷം അത് ജീവിതാവസാനമെന്ന് ധരിക്കുക.

121. ജ്ഞാത്വാ യതേത കൈവല്യപ്രാപ്തയേ യോഗവിത്തമഃ

പാദാംഗുഷ്ഠേ കരാഗുഷ്ഠേ സ്ഫുരണം യസ്യ ന ശ്രുതിഃ

122. തസ്യ സംവത്സ രാദൂർദ്ധ്വം ജീവിതസ്യക്ഷയേ

ഭവേത് മണിബന്ധേ തഥാ ഗുല്ഫേ സ്ഫുരണം യസ്യനശ്യതി.

123. ഷണ്മാസാവധിരേതസ്യ ജീവിതസ്യ സ്ഥിതിർ ഭവേത്

കൂർപ്പരേ സ്ഫുരണം യസ്യ തസ്യ ത്രൈമാസീ കാസ്ഥിതി.

124. കുക്ഷമേഹനപാർശ്വേ ച സ്ഫുരണാനു പലംഭതേ

മാസാവധിർ ജീവതസ്യ തദധന്യ തു ദർശനേ

125. ആശ്രിതേ ജരദ്വാരേ ദിനാനി ദശ ജീവിതം

യോഗി അനിഷ്ട സൂചനകൾ അറിഞ്ഞ് മോക്ഷ സാധനയിൽ ലയിക്കണം. കാലിലെ പെരുവിരൽ കൈയിലെ പെരുവിരൽ ഇവയെ സ്ഫുരണം അനുഭവപ്പെടാതിരുന്നാൽ അവന് ഒരു കൊല്ലത്തിൽ കൂടുതൽ ജീവിതമില്ല. കൈത്ത ണ്ടയിലും മുട്ടിലുമുളള സ്ഫുരണം നിന്നാൽ അവന്റെ ജീവിതം ആറുമാസം മാത്രം. കൈമുട്ടിൽ സ്ഫുരണമില്ലെങ്കിൽ ജീവിതാവധി മൂന്നു മാസമാണ്; വയറ് ഉപസ്ഥം എന്നിവ യിലെ സ്ഫുരണം നിലച്ചാൽ ഒരു മാസത്തിനുള്ളിലും നേത്രങ്ങളിലേത് നിന്നാൽ പതിന്നാലു ദിവസത്തിനകം മരണം സംഭവിക്കും. ജരദ്വാരത്തിൽ സ്ഫുരണമില്ലെങ്കിൽ

ജീവിതാവധി പത്തു ദിവസമാണ്. ജ്യോതിസ്സ് മിന്നാമിനു ങ്ങിനു തുല്യമായാൽ ജീവിതാവധി അഞ്ചു ദിവസമെന്ന് മനസ്സിലാക്കണം.

126. ജിഹ്വാഗ്രാ ദശനേ ത്രീണി ദിനാനി സ്ഥി തിരാത്മനഃ
ജ്വാലായാഃ ദർശനേ മൃത്യുർ ദ്വിദിനേ ഭവതി ധ്രുവം

127. ഏവമാദീന്യരിഷ്ടാനി ദൃഷ്ടായുഃ ക്ഷയകാരണം
നിഃശ്രേയസായ യുഞ്ജീത ജപധ്യാനപരായണഃ

128. മനസാ പരമാത്മാനം ധ്യാത്വാ തദ്രൂപതാമിയാത്
യദ്യഷ്ടാദശഭേദേഷു മർമ്മ സ്ഥാനേഷു ധാരണം.

129. സ്ഥാനാത് സ്ഥാനം സമാ കൃഷ്യ പ്രത്യാഹാര സഉച്യതേ
പാദാംഗുഷ്ഠം തഥാ ഗുല്ഫം ജംഘാമധ്യം തഥൈവച

130. മധ്യമോ വോശ്ച മൂലം വായുർ ഹൃദയമേവ ച
മേഹനം ദേഹമധ്യം ച നാഭിം ച ഗളകൂർപ്പരം

131. താലുമൂലം ച മൂലം ച ഘ്രാണ സ്യാ ക്ഷ്ണോ ശ്ചമണ്ഡലം
ഭ്രുവോർമധ്യം ലലാടം ച മൂലമൂർധ്വം ച ജാനുനി.

132. മൂലം ച കരയോർ മൂലം മഹാന്യേതാനി വൈ ദ്വിജ
പഞ്ചഭൂതമയേ ദേഹേ ഭൂതേ ഷ്വോ തേഷു പഞ്ചസു.

നാക്കിന്റെ അറ്റം കാണാൻ സാധിക്കാതെ വന്നാൽ മൂന്നു ദസവും ജ്വാല കാണുന്നത് നിന്നുപോയാൽ രണ്ടു ദിവസവും എന്നു ധരിക്കണം. രണ്ടും സംഭവിച്ചാൽ മരണം നിശ്ചയം തന്നെ വായുക്ഷയമാണ്. മിക്ക രോഗത്തിനും കാരണം അതു മനസ്സിലാക്കി മംഗളത്തിനുതകുന്ന ഇവ ധ്യാനപരനായി ബ്രഹ്മൈക്യത്തിന് വേണ്ടതും ചെയ്യണം. ശരീരത്തിലെ പതിനെട്ടു മർമ്മസ്ഥാനങ്ങളിലും പ്രത്യാഹാരം വേണം. ഒരു സ്ഥാനത്തു നിന്നും മറ്റൊരു സ്ഥാനത്തേയ്ക്കാകർഷിക്കുക എന്നതാണ് പ്രത്യാഹാരം. കാലിലെ തള്ളവിരൽ ഉപ്പൂറ്റി, തുടയുടെ മധ്യഭാഗം, ഊരുവിന്റെ മധ്യം ഗുദാമൂലം, ഹൃദയം, ദേഹമധ്യം, നാഭി, കണ്ഠം, മുട്ട്, താലുമൂലം നാസികാമൂലം, നേത്ര മണ്ഡലം പുരികങ്ങളുടെ മധ്യം നെറ്റി, ശിരോമൂലം മുട്ടിന്റെ മൂലംവാസ്തമൂലം ഇവയാണ്. ശരീരത്തിലെ പ്രധാനപ്പെട്ട മർമ്മസ്ഥാനങ്ങൾ.

133. മനസോ ധാരണം യത്തദ്യുക്തസ്യ ച യമാദിഭിഃ
ധാരണാ സാ ച സംസാരസാഗരരോത്താര കാരണം

134. ആജാനുപാദ പര്യന്തം പൃഥിവീസ്ഥാന മിഷ്യതേ
പിത്തലാ ചാതുര സ്രാ ച വസുധാ വജ്രലാ ഞ്ഛരിതം

135. സ്മർത്തവ്യം പഞ്ചഘടികാ സ്തത്രാരോപ്യ പ്രഭഞ്ജം
ആജാനുകടിപര്യന്ത മപാം സ്ഥാനം പ്രകീർത്തിത

136. അർദ്ധ ചന്ദ്രസമാകാരം ശ്വേതമർജ്ജുന ലാഞ്ഛിരിതം
സ്മർത്തവ്യമംഭഃ ശ്വസനമാരോപ്യ ദർശന നാഡികാഃ

137. ആദേഹമധ്യകട്യന്തമഗ്നിസ്ഥന മുദാഹൃതം
തത്ര സിന്ദൂരവർണ്ണോ ഗ്നിർ ജ്വലനം ദശപഞ്ച ച

138. സമർത്ത വ്യോ നാഡീ കാ പ്രാണാ കൃത്വാ കുംഭേതഥേരിതം
നാഭേ രുപരി നാസാന്തം വായു സ്ഥാനം തു തത്ര വൈ

139. വേദികാരവത് ധ്രൂമോ ബലവാൻ ഭൂതമാരുതഃ
സ്മർത്തവ്യഃ കുംഭകേനൈവ പ്രാണമാരോപ്യ മാരുതം

140. ഘടികാവിംശതി സ്തസ്മാത് ഘ്രാണാത് ബ്രഹ്മ ബിലാവധി
വ്യോമസ്ഥാനം ന ഭസ്തത്ര ഭിന്നഞ്ജന സമപ്രഭം

ധാരണയെന്നത് യമാദികൾ മുഖേന മനസ്സിനെ ധാരണം ചെയ്യുന്നതാണ്. ഇതിന്റെ ഫലമായി മനുഷ്യൻ സംസാര സാഗരം കടക്കാൻ ശക്തനാകുന്നു. മുട്ടുകൾ മുതൽ കാലുവരെ പൃഥ്വീസ്ഥാനമാണ്. പീത വർണ്ണവും ചതുഷ്കോ ണാകൃതിയിലുള്ളതുമായ പൃഥ്വി വജ്രലാഞ്ഛിതയാണ്. അഞ്ചു നിമിഷത്തോളം വായുവിനെ ധരിച്ച് പൃഥ്വിയെ ധ്യാനിക്കണം മുട്ടു മുത്ല കടിവരെ ജലസ്ഥാനാമാണ്. ഈ ജലസ്ഥാനത്തിന്റെ ആകാരം അർദ്ധചന്ദ്രതുല്യമാണ്. നിറം വെളുപ്പ്, ഇതിൽ പത്തു നാഡികവരെ ശ്വാസം നിരോധിച്ച് ജലത്തെ ധ്യാനിക്കണം. കടി പ്രദേശം മുതൽ ശരീരമധ്യം വരെ അഗ്നിസ്ഥാനമാണ്; സിന്ദൂരത്തിന്റെ നിറമാണതിന്; അ തിൽ പതിനഞ്ചു നിമിഷം പ്രാണനെ നിരോധിച്ച് അഗ്നിയെ ധ്യാനിക്കണം. നാഭി മുതൽ നാസികവരെ വായുവിന്റെ സ്ഥാനമാണ് വേദിക്കു തുല്യമാണ് അതിന്റെ ആകാരം. ധൂമ്ര തുല്യവും ശക്തി ശാലിയുമായ പവനനെ ഇരുപതു നിമിഷം വരെ കുംഭകം മുഖേന വായുവിനെ രോധിച്ച് ധ്യാനിക്കണം. നാസികമുതൽ ബ്രഹ്മ രന്ധ്രം വരെയുള്ളതാണ് ആകാശ സ്ഥാനം. അതിന്റെ നിറം അഞ്ജനം പോലെയുള്ളതാണ്.

141. വ്യോമ്നിമാരുതമാരോപ്യ കുംഭകേനൈവ യത്നവാൻ
പൃഥിവ്യംശേ തു ദേ ഹസ്യ ചതുർബാഹും കിരീടിനം

142. അനിരുദ്ധം ഹരിം യോഗീ യതേത ഭവമുക്തയേ
അബംശേ പൂരയേദ്യോഗീ നാരായണ മുദ്രഗ്രധീഃ

143. പ്രദ്യുമ്നമഗ്നൗ വായ്വംശേ സങ്കർഷണ മതഃ പരം
വ്യോമാംശേ പരമാത്മാനം വായു ദേവംസദാ സ്മരേത്

144. അചിരാദേവ തത് പ്രാപ്തിർ യുഞ്ജാ നസ്യ ന സംശയഃ
ബദ്ധ്വാ യോഗാസനം പൂർവം ഹൃദ്ദേശം ഹൃദയാഞ്ജലി.

145. നാസാഗ്രന്യസ്തനയനേ, ജിഹ്വാം കൃത്വാ ച താലു നി
ദന്തൈർദന്താനസംസ്പൃശ്യ ഊർധ്വകായഃ സമാഹിതഃ

146. സംയമേച്ചേന്ദ്രിയ ഗ്രാമമാത്മബുദ്ധ്യാ വിശുദ്ധയാ
ചിന്തനം വാസുദേവസ്യ പരസ്യ പരമാത്മനഃ

പരിശ്രമ ശീലനായ സാധകൻ കുംഭകം മുഖേന വായുവിനെ ആകാശത്തിൽ നിരോധിക്കണം. പിന്നെ പൃഥ്വിയുടെ അംശമുള്ള ഭാഗത്ത് ചതുർ ബാഹുവും കിരീടധാരിയും ആയും അനിരുദ്ധനെന്നു ഹരിയെ ധ്യാനിക്കണം. തന്മൂലം സാധകനായ യോഗി മുക്തിക്ക് അർഹനാകും. ജലാംശത്തിൽ നാരായണനെ ധ്യാനിക്കണം. എപ്പോഴും ഈ അഭ്യാസം ചെയ്തു കൊണ്ടിരിക്കുന്നവന് പരമാത്മ സാക്ഷാത്ക്കാരം പെട്ടെന്ന് ലഭിക്കുന്നു. ആദ്യം യോഗാസനത്തിലിരുന്ന് ഹൃദയപ്രദേശത്ത് ഹൃദയം സ്ഥാപിച്ച് നാസാഗ്രത്തിൽ ദൃഷ്ടി ഉറപ്പിച്ച് നാക്ക് അണ്ണാക്കിൽ ചേർത്തുവെച്ച് മുകളിലെയും താഴെയുമുള്ള പല്ലുകളെ പരസ്പരം സ്പർശിക്കാതെ ശരീരം പൊക്കി സമാഹിതനായിരുന്ന് ശുദ്ധമായ ആത്മ ബുദ്ധി കൊണ്ട് ഇന്ദ്രിയങ്ങളെ സംയമം ചെയ്തു വാസുദേവനെ ചിന്തിക്കണം.

147. സ്വരൂപ വ്യാപ്ത രൂപസ്യധ്യാനം കൈവല്യ സിദ്ധിദം
യമമാത്രം വാസുദേവം ചിന്തയേത് കുംഭകേന യഃ

148. സപ്ത ജന്മാർജ്ജിതം പാപം തസ്യ നശ്യതി യോഗിനഃ
നാഭികന്ദാത് സമാരഭ്യ യാവത് ഹൃദയ ഗോചരം

149. ജാഗ്രത് വൃത്തിം വിജാനീയാത് കണ്ഠസ്ഥം സ്വപ്നവർത്തനം
സുഷുപ്തം താലുമധ്യസ്ഥം തുര്യം ഭ്രൂമധ്യ സംസ്ഥിതം

150. തുര്യാതീതംപരം ബ്രഹ്മബ്രഹ്മരന്ധ്രേ തു ലക്ഷയേത്
ജാഗ്രത് വൃത്തിം സമാരഭ്യ യാവത് ബ്രഹ്മ ബിലാന്തരം

151. തത്രാന്മാത്രായം തുരീയസ്യ തുരാന്തേ വിഷ്ണു രുച്യതേ
ധ്യാനേനൈവ സമായുക്തോ വ്യോനി ചാത്യന്തേ നിർമ്മലേ

152. സൂര്യകോടിദ്യുതിരിഥം നിത്യോദിത മധോക്ഷജം
ഹൃദയാഭോരുഹാസീനാം ധ്യായേധ്വാ വിശ്വരൂപിണം

ഇങ്ങനെ തന്റെയുള്ളിൽ വ്യാപിച്ചിരിക്കുന്ന പരമാത്മാവിന്റെ രൂപത്തെ ധ്യാനിച്ചാൽ മോക്ഷം സിദ്ധിക്കും. ഒരു യാമം വരെ കുംഭകം ചെയ്തു. ഭഗവാൻ വാസുദേവനെ ധ്യാനിക്കുന്നവന്റെ ഏഴു ജന്മത്തിൽ പാപം നശിക്കുന്നു. നാഭിമുതൽ ഹൃദയം വരെ ജാഗ്രത് വൃത്തിയുടെ സ്ഥാനമാണ്. സ്വപ്ന വൃത്തി കണ്ഠത്തിൽ സ്ഥിതിചെയ്യുന്നു തുരീയാതീതന്റെ സ്ഥാനം ബ്രഹ്മരന്ധ്രത്തിൽ പരബ്രഹ്മത്തിനു നേരെയാണ്. ബ്രഹ്മരന്ധ്രവരെ തുരിയാത്മാവ് വസിക്കുന്നു. അതിനെ വിഷ്ണു എന്നു പറയുന്നു. സാധകൻ നിർമ്മലാകാശത്തിന്റെ ഹൃദയകമലത്തിൽ ഇരിക്കുന്ന കോടി സൂര്യപ്രഭാമയനും നിത്യോദയരൂപിയും വിശ്വരൂപനുമായ മഹാവിഷ്ണുവിനെ ധ്യാനിക്കണം.

153. അനേകാകാരഖചിതമനേക വദനാന്വിതം
അനേക ഭുജ സംയുക്ത മനോകായുധ മണ്ഡിതം

154. നാനാവർണ്ണധരം ദേവം ശാന്ത മുഗ്ര മുദായുധം
അനേക നയനാ കീർണ്ണം സൂര്യകോടി സമപ്രഭം

155. ധ്യായതോ യോഗിനഃ സർവ മനോവൃത്തിർ വിനശ്യതി
ഹൃദ്പുണ്ഡരീക മധ്യസ്ഥം ചൈതന്യ ജ്യോതിരവ്യയം

156. കദംബഗോളകാകാരം തുര്യാതീതം പരാത്പര.
അനന്തമാനന്ദ മയം ചിന്മയം ഭാസ്കരം വിഭും

157. നിവാതദീപ സദൃശമകൃത്രിമ മണിപ്രഭം
ധ്യായതോ യോഗിനസ്തസ്യ മുക്തിഃ കരതലേ സ്ഥിതാ

അനേകം ആകൃതി ചേർന്നവനും അനേകം മുഖമുള്ളവനും അനേക ഭുജനും അനേകം മുഖമുള്ളവനും അനേക ഭുജനും അനേകായുധ ധാരിയും അനേക നേത്രനും കോടിസൂര്യ സമപ്രഭനും വിശ്വരൂപനുമായ വിഷ്ണുവിനെ ധ്യാനിച്ചാൽ യോഗിയുടെ സകല മനോവൃത്തിയും ശമിക്കും. ഹൃദയകമല സ്ഥിതനായ ചൈതന്യനും ജ്യോതിരൂപനും അവ്യയനും കദംബഗോളാകാരനും തുര്യാതീതനും പരാത്പരനും അനന്തനും ജ്ഞാനമയനും ചിന്മയനും സർവവ്യാപിയും നിർവാത ദീപസദൃശ്യനും അകൃത്രിമണിപ്രഭനുമായ പരബ്രഹ്മത്തെ ധ്യാനിച്ചാൽ മോക്ഷം യോഗിക്ക് കൈയിലെ നെല്ലിക്കപോലെ അത്ര സുഗ്രാഹിയമാകും.

158. വിശ്വരൂപസ്യദേവസ്യ രൂപം യത് കിഞ്ചിദേവഹി
സ്ഥവീയഃ സൂക്ഷ്മമന്യദ്വാ പശ്യൻ ഹൃദയ പങ്കജേ

159. ധ്യായതോ യോഗിനോ യ സ്തു സാക്ഷാദേവ പ്രകാശതേ

അണിമാദിഫലം ചൈവ സുഖേനൈവോ പജായതേ

160. ജീവാത്മനഃ പരസ്യാപി യദ്യേവമുഭയോ രവി

അഹമേവ പരം ബ്രഹ്മബ്രഹ്മാഹമിതി സംസ്ഥിതിഃ

161. സമാധിഃ സതു വിജ്ഞേയഃ സർവവൃത്തി വിവർജിതഃ

ബ്രഹ്മ സമ്പദ്യതേ യോഗീ ന ഭൂയാഃ സംസൃതിം വ്രജേത്

162. ഏവം വിശോധ്യ തത്വാനി യോഗീ നിസ്പൃഹ ചേതസാ

യഥാ നിരിന്ധനോ വഗ്നിഃ സ്വയമേവം പ്രശാമ്യതി

163. ഗ്രാഹ്യാഭാവേ മനഃപ്രാണോ നിശ്ചയ ജ്ഞാന സംയുതാഃ

ശുദ്ധ തത്വേ പരേ ലീനോ ജീവഃ സൈന്ധവ പിണ്ഡവത്.

164. മോഹ ജാലകസംഘതോ വിശ്വാ പശ്യതി സ്വപ്നവത്

സുഷുപ്തി വദ്യശ്ചരതി സ്വഭാവപരിനിശ്ചലഃ

നിർവാണപദമാശ്രിത്യ യോഗീ കൈവല്യ മശ്നതേ ഇത്യുപനിഷത്ത്

വിശ്വ ദേവരൂപന്റെ സ്ഥൂലമോ സൂക്ഷ്മമോ മറ്റേതെങ്കിലും വിധത്തിലുള്ളതോ ആയ രൂപം ഹൃദയ കമലത്തിൽ ധ്യാനിക്കുന്ന യോഗി അതിന്റെ സാക്ഷാത് രൂപമായി തോന്നുകയും അണിമാദി സിദ്ധികൾ അനായാസം കൈവരിക്കുകയും ചെയ്യുന്നു. ജീവാത്മ പരമാത്മബോധം നേടി 'ഞാൻ തന്നെ ബ്രഹ്മം എന്ന സ്ഥിതിപ്രാപിക്കുകയാണ് സമാധി. സമാധിസ്ഥൻ സർവവൃത്തി വിവർജിതനാകുന്നു. ഇങ്ങനെ ബ്രഹ്മത്തെ പ്രാപിച്ച യോഗി വീണ്ടും സംസാരത്തിൽ കുടുങ്ങുന്നില്ല. അവന് പുനർജന്മില്ല. അവൻ വിറകില്ലാത്ത അഗ്നിപോലെ സ്വയം ശാന്തനാകുന്നു. പിന്നെ അവനൊന്നും ഗ്രഹിക്കാനില്ല.

അവന്റെ പ്രാണനും മനസ്സും ആത്മജ്ഞാന സംയുക്തമാകുന്നു. ജലത്തിൽ ഉപ്പുകട്ടയെന്നോണം അവൻ പരമാത്മാവിൽ വിലയം പ്രാപിക്കുന്നു. പ്രപഞ്ചത്തെ അവൻ സ്വപ്നമായി കാണുന്നു. പൂർണ്ണമായും നിശ്ചലനായി അവൻ ബ്രഹ്മത്തിൽ സുഷുപ്തി നേടുന്നു. അങ്ങനെ വിശുദ്ധനായ യോഗി നിർവാണം പദം നേടി കൈവല്യ പദം പ്രാപിക്കുന്നു. ഇങ്ങനെ ഉപനിഷത്ത്.

ത്രിശിഖി ബ്രാഹ്മണോപനിഷത്ത് സമാപിച്ചു.



# ധ്യാനബിന്ദൂപനിഷത്ത്

**ശാന്തി പാഠം**

ഓം. സഹ നാവവതു. സഹ നൗ ഭുനക്തു. സഹവീര്യം കരവാവഹൈ. തേജസ്വിനാവധീതമസ്തു. മാ വിദ്വിഷാവഹൈ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മം ഞങ്ങൾ രണ്ടുപേരെയും ഒരുമിച്ച് രക്ഷിക്കണേ. രണ്ടുപേരെയും ഒരുമിച്ച് പരിപാലിക്കട്ടെ. ഞങ്ങളുടെ വീര്യ തേജസ്വിയായിത്തീരണേ. ഞങ്ങൾ പരസ്പരം വിദ്വേഷം വഹിക്കാതിരിക്കണേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. യദി ശൈലസമം പാപം വിസ്തീർണ്ണം ബഹുയോജനം

ഭിദ്യതേ ധ്യാനയോഗേന നാന്യോ നാദം ഭേദഃ കദാചന

2. ബീജാക്ഷരം പരം ബിന്ദും നാദം തസ്യോ പരിസ്ഥിതം

സശബ്ദം ചാക്ഷരേ ക്ഷീണേ നിഃ ശബ്ദം പരമം പദം

3. അനാഹതം തു യച്ഛബ്ദ തസ്യ ശബ്ദസ്യ യത്പരം

തത്പരം വിന്ദതേ യസ്തു സ യോഗീ സംശയഃ

4. ബാലാഗ്രശത സാഹസ്രം തസ്യ ഭാഗസ്യ ഭാഗിന.

തസ്യ ഭാഗസ്യ ഭാഗാർദ്ധം തത്ക്ഷയേ തു നിരഞ്ജനം

5. പുഷ്പ മധ്യേ യഥാ ഗന്ധഃ പയോ മധ്യേ യഥാ ഘൃതം

തില മധ്യേ യഥാ ഗന്ധഃ പയോ മധ്യേ യഥാ ഘൃതം

6. ഏവം സർവാണി ഭൂതാനി മണൗ സൂത്രമി വാത്മനി

സ്ഥിരബുദ്ധിരസംമൂഢോ ബ്രഹ്മവിദ് ബ്രഹ്മണി സ്ഥിതഃ

പർവതം പോലെ ബഹുയോജന വിസ്തീർണ്ണമുള്ള പാപമായാലും അവയെല്ലാം ധ്യാനയോഗത്താൽ നഷ്ടമാകുന്നു. പാപം നശിക്കാൻ ഇതല്ലാതൊരു മാർഗ്ഗമില്ല; ബീജാക്ഷരം പരമബിന്ദുവാണ്. നാദം അതിനുമുകളിൽ സ്ഥിതിചെയ്യുന്നു. നാദം അക്ഷരത്തിൽ വിലയം പ്രാപിക്കുമ്പോൾ ശബ്ദരഹിതമായ പരമപദം സംജാതമാകുന്നു. അനാഹത ധ്വനിക്കപ്പുറം ഒരു ശബ്ദമുണ്ട്. അത് സാധിച്ചാലേ യോഗിക്ക് സംശയ നിവൃത്തി വരുകയുള്ളൂ. തലമുടിനാരിന്റെ അഗ്രത്തിന്റെ നൂറിൽ ഒരു ഭാഗത്തിൽ ആയിരത്തിൽ ഒരു ഭാഗവും അതിന്റെ അർദ്ധഭാഗവും ക്ഷയിക്കുമ്പോൾ നിരഞ്ജനം സംഭവിക്കുന്നു. പൂവിൽ ഗന്ധം പോലെ, പാലിൽ നെയ്യ്പോലെ, എള്ളിൽ എണ്ണപോലെ പാറയിൽ സ്വർണ്ണം പോലെ, മണിയിൽ സൂത്രം പോലെ, സർവത്തിലും ബ്രഹ്മം വ്യാപിച്ചിരിക്കുന്നു. സ്ഥിരബുദ്ധിയും ജ്ഞാനിയുമായ യോഗി മോഹരഹിതനായി ബ്രഹ്മജ്ഞാനം സമാർജിച്ച് ബ്രഹ്മത്തിൽ ലയിക്കുന്നു.

7. തിലാനാം തു യഥാ തലം പുഷ്പേ ഗന്ധ ഇവാ ശ്രിതഃ

പുരുഷസ്യ ശരീരേ തു സബാഹ്യാഭ്യന്തരേ സ്ഥിതഃ

8. വൃക്ഷം തു വിദ്യാത് ഛായാ സകലം തസ്യൈവ നിഷ്കലാ

സകലേ നിഷ്കലേ ഭാവേ സർവത്രാത്മാ വ്യവസ്ഥിതഃ

എണ്ണയ്ക്ക് എള്ളും സുഗന്ധത്തിന് പൂവും ആശ്രയമായിരിക്കുന്നതുപോലെ ബ്രഹ്മം ശരീരത്തിന്റെ ഉള്ളിലും പുറത്തും സ്ഥിതിചെയ്യുന്നു. വൃക്ഷത്തെപ്പറ്റി അറിഞ്ഞാൽ അതിന്റെ ഛായ നിഷ്കലയാണ്. അതുപോലെ ആത്മാവ് എല്ലാ സ്ഥാനത്തും സ്ഥിതിചെയ്യുന്നു.

9. ഓമിത്യേകാക്ഷരം ബ്രഹ്മ ധ്യേയം സർവമുക്ഷു ഭിഃ

പൃഥ്വി വൃഗ്നിശ്ച ഋഗ്വേദോ ഭൂരിത്യേവ പിതാമഹഃ

10. അകാരേ തു ലയം പ്രാപ്തേ പ്രഥനേ പ്രണവാംശകേ

അന്തരീക്ഷം യജ്ജുർ വായു ഭുവോ വിഷ്ണുർ ജനാർദ്ദനഃ

11. ഉകാരേ തു ലയം പ്രാപ്തേ ദ്വിതീയേ പ്രണവാംശകേ

ദ്യൗസൂര്യ സാമവേദശ്ച സ്വരിത്യേവ മഹേശ്വരഃ

12. മകാരേ തു ലയം പ്രാപ്തേ ദ്വിതീയേ പ്രണവാംശകേ

അകാരഃ പിതവർണ്ണഃ സ്യാദ്രജോ ഗുണതുദ്ദീരിതഃ

13. ഉകാരഃ സാത്ത്വികഃ ശുക്ലഃ മകാരഃ കൃഷ്ണ താമസഃ

അഷ്ടാംഗം ച ചതുഷ്പാദാ ത്രിസ്ഥാനം പഞ്ചദൈവതം

മോക്ഷേച്ശുക്കളായ സകല വ്യക്തികളും ഓംകാര രൂപത്തിലുമുളള അക്ഷര ബ്രഹ്മത്തെ ധ്യാനിക്കുന്നു. ഓംങ്കാരത്തിന്റെ പ്രഥമാംശമായ അകാരത്തിൽ പൃഥ്വി, അഗ്നി, ഋഗ്വേദം, ഭൂഃ, പിതാമഹൻ എന്നിവ അടങ്ങുന്നു. ദ്വിതീയാംശമായ ഉകാരത്തിൽ അന്തരീക്ഷം യജുർവേദം വായു ഭുവസു വിഷ്ണു എന്നിവ അടങ്ങുന്നു. തൃതീയാംശമായ മകാരത്തിൽ സൂര്യൻ സാമവേദം സ്വർലോകം മഹേശ്വരൻ എന്നിവ ചേരുന്നു. അകാരം പീതവർണ്ണവും രജോഗുണയുക്തവുമാണ്. ഉകാരം ശ്വേതവർണ്ണവും സത്വഗുണവും; മകാരം തൃഷ്ണ വർണ്ണവും തമോഗുണവും. ഇങ്ങനെ പ്രണവം അഷ്ടാംഗയുക്തവും ചതുഷ്പാദയുതവും ത്രിനേത്രത്തോടുകൂടിയതും പഞ്ച ദേവതാത്മകവുമാണ്.

14. ഓംകാരം യോ ന ജാനാതി ബ്രഹ്മണോ ന ഭവേത്തുസഃ

പ്രണവോ ധനുഃ ശരോ ഹ്യാത്മാ ബ്രഹ്മ തല്ലക്ഷ്യമുച്യതേ

15. അപ്രമത്തേന വേദ്ധവ്യം ശരവത്തന്മയോ ഭവേത്

നിവർത്തന്തേ ക്രിയാഃ സർവാഃ തസ്മിൻ ദൃഷ്ടേപരാവരേ

16. ഓംങ്കാര പ്രഭവാ ദേവാ ഓംങ്കാരപ്രഭവാ സ്വരാഃ

ഓംങ്കാര പ്രഭവം സർവം ത്രൈലോക്യം സചരാചരം

17. ഹ്രസ്വോ ദഹതി പാപാനി ദീർഘോ സമ്പത് പ്രദോവ്യയഃ

അർദ്ദമാത്ര സമായുക്തഃ പ്രണവോ മോക്ഷ ദായകഃ

ഓംകാരം അറിയാത്തവനെ ബ്രഹ്മണനെന്ന് പറയാൻ പാടില്ല പ്രണവം ധനുസ്സും ആത്മാവ് ബാണവും ബ്രഹ്മം അതിന്റെ ലക്ഷ്യവുമാണ്. ആത്മാവാകുന്ന ബാണത്താൽ

I K

സാവധാനം ശ്രദ്ധയോടെ ബ്രഹ്മമാകുന്ന ലക്ഷ്യത്തെ ആദ്യം ഭേദിക്കുകയും പരാപരനെ അറിയുകയും ചെയ്താൽ എല്ലാ ക്രിയകളിൽ നിന്നും നിവൃത്തനാകുന്നു. ഓംകാരത്തിൽ നിന്ന് ദേവന്മാരും സ്വരങ്ങളും മൂന്നു ലോകങ്ങളും സർവ ചരാചര ങ്ങളുമുണ്ടായി. അതിന്റെ ഹ്രസ്വമായ അംശം പാപങ്ങൾ ഹരിക്കുന്നു. ദീർഘം അവ്യയമായ സമ്പത്തു നൽകുന്നു. അർദ്ധമാത്രായുക്തമായ പ്രണവം മോക്ഷം നൽകുന്നു.

18. തൈലധാരാമിവാച്ഛിന്നം ദീർഘഘണ്ടാ
നിനാഭവേത്
അവാച്യം പ്രണവസ്യാഗ്രം യസ്തം വേദ സ
വേദവിത്

19. ഹൃത് പദ്മ കർണ്ണികാമദ്ധ്യേ സ്ഥിര ദീപ
നിഭാകൃതിം
അംഗുഷ്ഠമാത്രമചലം ധ്യായേ ദോം കാരമീശ്വരഃ

20. ഇഡയാ വായുമാപൂര്യ പൂരയിത്യോദര സ്ഥിതം
ഓംകാരം ദേഹമധ്യസ്ഥം ധ്യായേജ്ജ്വാലാ
വലീവൃതം

21. ബ്രഹ്മാപൂരക ഇത്യുക്തോ വിഷ്ണു കുംഭക
ഉച്യതേ
രേചോ രുദ്ര ഇതി പ്രോക്തഃ പ്രാണായാമസ്യ
ദേവതാഃ

ഇടമുറിയാത്ത തൈലധാരപോലെയും നീണ്ടു നിൽ ക്കുന്ന മണിനാദം പോലെയും നാദാഗ്രത്തിൽ പ്രണവം സ്ഥിതിചെയ്യുന്നു. അത് അറിയുന്നവനാണ് വേദജ്ഞൻ. ഹൃദയകമല കർണ്ണികയിൽ ദീപശിഖപോലെയും അംഗുഷ്ഠ മാത്രകാരമായും ഇരിക്കുന്ന ഓങ്കാരരൂപനായ ഈശ്വരനെ ധ്യാനിക്കുക. ഇഡയിലൂടെ വായുവിനെ ഉദരത്തിൽ സംഭരി ക്കുക. ദേവമധ്യത്തിൽ ജ്വാലാ വലികളാൽ ആവൃതമായ ഓങ്കാരം ധ്യാനിക്കണം. പൂരകം ബ്രഹ്മവാണെന്നും കുംഭകം വിഷ്ണുവാണെന്നും രേചകം രുദ്രനാണെന്നും പറയപ്പെ ടുന്നു. അവർ മൂവരും പ്രാണായാമത്തിന്റെ അധിഷ്ഠാന ദേവന്മാരാണ്.

22. ആത്മാനമരണിം കൃത്വാ പ്രണവം
ചോത്തരാരണിം
ധ്യാനനിർമ്മഥനാ ഭ്യാസാദേവ പാശ്യേന്നി
ഗൂഢവത്

23. ഓങ്കാരധ്വനിനാദേന വായോഃ സംഹരണാന്തികം
യാവദ് ബലം സമാദധ്യാത് സമ്യക്ക്
നാദയോ വധി

24. ഗമാഗമസ്ഥം ഗമനാദിശൂന്യ മോംകാരമേകം
രവികോടിദീപ്തിം
പശ്യന്തി യേ സർവജനാന്തരസ്ഥം
ഹംസാത്മകം തേ വിരജാ ഭവന്തിതാ

താഴത്തെ അരണിയുടെ രൂപത്തിൽ ആത്മാവിനെ ഗ്രഹിച്ച് പ്രണവത്തെ ഉത്താരണിയാക്കുക. രണ്ടിന്റെയും മഥനമാകുന്ന ധ്യാനാഭ്യാസനത്താൽ ഗൂഢതത്വം ദർശിക്കുക. ഓംകാരധ്വനിയെ നാദസഹിതം രേചകം ചെയ്ത് നാദലയം സംഭവിക്കുന്ന ധ്യാനം യഥാശക്തി ചെയ്യുക. ഗമാനാഗമന സ്ഥിതവും ഗമനാദിശൂന്യവും കോടി സൂര്യപ്രഭവും സർവജ നാന്തസ്ഥവും ഹംസാത്മകവുമായ ഓങ്കാരത്തെ ദർശിക്കു ന്നവൻ പപവിമുക്തനാകും.

25. യന്മനസ്ത്രിജഗത്സൃഷ്ടി സ്ഥിതിവ്യസന
കർമ്മ കൃത്
തന്മയോ വിലയം യാതിതദ്വി ഷ്ണോഃ
പരമം പദം

26. അഷ്ടപത്രം തു ഹൃദ് പത്മം ദ്വിത്രിംശത്
കേസരാത്മകം
തസ്യ മധ്യേ സ്ഥിതോഭാനുർഭാനുമധ്യ ഗതഃ ശശീ

27. ശശി മധ്യഗതോ വഹ്നിർ വഹ്നി മധ്യ ഗതാ പ്രഭാ
പ്രഭാമധ്യാഗതം പീഠം നാനാരത്നപ്രവേഷ്ടിതം

28. തസ്യ മധ്യഗതം ദേവം വാസുദേവം നിരഞ്ജനം
ശ്രീവത്സ കൗസ്തുഭോരസ്കം മൃക്താ മണി
വിഭൂഷിതം

29. ശുദ്ധ സ്ഫടിക സങ്കാസം ചന്ദ്ര കോടി സമപ്രഭം
ഏവം ധ്യായേന്മഹാവിഷ്ണുമേവം വാ
വിനയാ ന്വിതം

30. അതസ്ത്രിപുഷ്പ സങ്കാശം നാഭിസ്ഥാനേ
പ്രതിഷ്ഠിതം
ചതുർ ഭുജം മഹാവിഷ്ണു പൂരകേണ
വിചിന്തയേത്

സൃഷ്ടി സ്ഥിതി ലയ കാരണം ഏതൊന്നാണോ, മനസ്സിലുള്ളത് എവിടെയാണോ വിലയം പ്രാപിക്കുന്നത്, അതാണ് വിഷ്ണുവിന്റെ പരമപദം. അഷ്ടദളങ്ങളോടു കൂടിയതും മുപ്പത്തിരണ്ടു കോശങ്ങലോടു കൂടിയതുമായ ഹൃദയകമലത്തിന്റെ മധ്യത്തിൽ സൂര്യനും സൂര്യന്റെ മധ്യേ ചന്ദ്രനും സ്ഥിതിചെയ്യുന്നു. ചന്ദ്രനു മധ്യേ അഗ്നി, അഗ്നിക്കു മധ്യേ പ്രഭ, പ്രഭാമധ്യത്തിൽ നനാരത്നങ്ങൾ പതിച്ച പീഠം, അതിന്റെ മധ്യത്തിൽ നിരഞ്ജനനായ ഭഗവാൻ വാസുദേവൻ. ശുദ്ധസ്ഫടിക സങ്കാശനും ചന്ദ്രസമപ്രഭനുമായ മഹാ വിഷ്ണുവിനെ വിനയത്തോടെ ധ്യാനിക്കുക. ത്രിപുഷ്പ സങ്കാശനും ചന്ദ്രസമപ്രഭനുമായ മഹാവിഷ്ണുവിനെ പൂരകം ചെയ്ത് ധ്യാനിക്കുക.

31. കുംഭകേന ഹൃദി സ്ഥാനേ ചിന്തയേത്
കമലാസനം
ബ്രഹ്മാണം രക്ത ഗൗരാഭം ചതുർവക്ത്രം
പിതാമഹം

32. രേചകേനതു വിദ്യത്മാ ലലാടസ്തം ത്രിലോചനം
ശുദ്ധസ്ഫടികസങ്കാശം നിഷ്കളം പാപനാശനം

N P

I

K

33. അബ്ജപത്രമധഃ പുഷ്പമൂർധ്വ നാള മധോമുഖം
കദളീപുഷ്പസംകാശം സർവവേദമയം ശിവം.

34. പദ്മേ സ്യോദ്ഘാടനം കൃത്വാ ബോധ ചന്ദ്രാഗ്നി സൂര്യകം
തസ്യ ഹൃദ്ബീജമാഹൃത്യ ആത്മാനം ചരതേ ധ്രുവം

കുംഭകം ചെയ്യുന്ന ഘട്ടത്തിൽ ഹൃദയസ്ഥാനത്ത് കമലാസനനും വെളുപ്പും ചുവപ്പും നിറമുളളവനും ചതുർഭുജനം പീതാംബരനുമായ ബ്രഹ്മാവിനെ ധ്യാനിക്കണം. രേചകം ചെയ്യുമ്പോൾ ശുദ്ധ സ്ഫടിക സമനായ നെറ്റിയുളളവനും നിഷ്കളങ്കനും പാപനാശകനും ത്രിലോചനനുമായ ശങ്കരനെ നാം ധ്യാനിക്കണം. ശിവൻ സർവ ദേവമയനാണ്. നൂറ് അരങ്ങളും നൂറ് പാത്രങ്ങളും വിശാല കേസരവുമായ ഹൃദയകമലത്തിൽ സൂര്യൻ, ചന്ദ്രൻ അഗ്നി എന്നിവയെ ചിന്തിക്കണം. കമലം വികസിക്കുന്നതോടെ സൂര്യചന്ദ്രാഗ്നികളുടെ ബോധമുണ്ടാകുന്നു. അവയുടെ ബീജം സ്വീകരിക്കുന്നതോടെ സ്ഥിരമായ ആത്മശാന്തി കൈവരുന്നു.

36. ത്രിസ്ഥാനം ച ത്രിപാത്രം ച ത്രിബ്രഹ്മ ചത്രയാക്ഷരം
ത്രിമാത്രമർധ മാത്രം വാ യസ്തം വേദ സ വേദവിത്

37. തൈല ധാരാമിവാച്ഛിന്ന ദീർഘ ഘണ്ടാ നിനാ ഭവേത്
ബിന്ദു നാദകലാതീതം യസ്തം വേദ സ വേദവിത്
യഥൈ വോത് പല നാളേണ തോയ മാകർഷ യേന്നരഃ
തഥൈ വോത് കർഷയേ ദ്വായും യോഗീ യോഗ പഥേസ്ഥിതഃ

39. അർദ്ധ യാത്രാത്മകം കൃത്വാ കോശീ ഭൂതം തു പങ്കജം
കർഷയേന്നാളമാത്രേണ ഭ്രുവോർ മധ്യേ ലയം നയേത്

40. ഭ്രുവോർ മധ്യേ ലലാടേ തു നാസി കായാസ്തു മൂലതഃ
ജാനീയാദമൃതം സ്ഥാനം തദ് ബ്രഹ്മാ യതനം മഹത്.

മൂന്നു സ്ഥാനം മൂന്നു പാത്രം മൂന്നു ബ്രഹ്മാവ് മൂന്നു ക്ഷരം രണ്ടുമാത്ര അർദ്ദമാത്ര ഇവ അറിയുന്നവൻ വേദജ്ഞനാണ്. തൈലധാരപോലെ, അവിച്ഛിന്നമായി നീണ്ടമണിനാദം പോലെ ബിന്ദു, കല, നാദം, എന്നിവയ്ക്കതീതമായ ഒന്നിനെ ആരറിയുന്നു. അവൻ വേദജ്ഞനാണ്. കമല നാളത്തിലൂടെ യോഗി യോഗസാധന ചെയ്യണ. സസുടിത കമലത്തെ അർദ്ധമാത്രാ രൂപമാക്കി വായുവിനെ സുഷുമ്നാ നാഡിയിലൂടെ വലിച്ചെടുത്ത് കടിസ്ഥാനത്ത് ലയിപ്പിക്കണം. പുരികങ്ങളുടെ മധ്യത്തിൽ നാസികയുടെ മൂല സ്ഥാനമായ നെറ്റിയിൽ അമൃതസ്ഥാനം സ്ഥിതിചെയ്യുന്നു. ബ്രഹ്മസ്ഥാനം അതുതന്നെ.

41. ആസനം പ്രാണസംരോധഃ പ്രത്യാഹാര ശ്ച ധാരണാ
ധ്യാനം സമാധിരേതാനി യോഗംഗാനി ഭവന്തി ഷട്

42. ആസനാനി ചതാവന്തി യാവേന്ത്യോ ജീവജാതയഃ
ഏതേഷാ മതുലാൻ ഭേദാൻ വിജാനാതി മഹേശ്വരഃ

43. ഛിദ്രം ഭദ്രം തഥാ സിംഹം പത്മം ചേതി ചതുഷ്ടയം
ആധാരാഖ്യേ ഗുദസ്ഥാനേ പങ്കജം യച്ചതുർ ദളം

44. തന്മദ്ധ്യേ പ്രോച്യതേ യോനിഃ കാമാഖ്യാ സിദ്ധവന്ദിത,
യോനി മധ്യേ സ്ഥിതം ലിംഗം പശ്ചിമാഭിമുഖം തഥാ

ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണം, ധ്യാനം സമാധി എന്നിവ യോഗത്തിന്റെ ഷഡംഗങ്ങളാകുന്നു. ലോകത്തിൽ എത്ര ജാതി ജീവികളുണ്ടോ അത്രയും ഇനം ആസനകളുമുണ്ട്. അവയുടെ അസംഖ്യ ഭേദങ്ങൾ പരമ ശിവനേ അറിയാവൂ സിദ്ധാഡനം ഭദ്രാസനം, സിംഹാസനം, പത്മാസനം, എന്ന് ആസനങ്ങൾ പ്രധാനമായി നാലാണ്. പ്രഥമ ചക്രം ആധാരവും രണ്ടാമത് സ്വാധിഷ്ഠാനവും ആണ്. രണ്ടിന്റെയും മധ്യേ കാമരൂപമായ യോനി സ്ഥാനം സ്ഥിതി ചെയ്യുന്നു. ഗദസ്ഥാനത്തുള്ള ആധാര ചക്രത്തിൽ നാലു ദളമുള്ള കമലമുണ്ട്. അതിന്റെ മധ്യത്തിൽ കാമ എന്ന യോനി; അത് സിദ്ധവന്ദിതമാണ്. യോനി മധ്യേ പശ്ചിമാഭിമുഖമായ ലിംഗം നിലകൊള്ളുന്നു.

46. മസ്തകേ മണിവദ് ഭിന്നം യോ ജാനാതി സ യോഗവിത്
തപ്തചാമീ കരാകാരം തഡില്ലേഖേവ വിസ്ഫുരത്

47. ചതുരസ്രമുപര്യഗ്നേ രധോ മേഢ്രാത് പ്രതിഷ്ഠിതം
സ്വശബ്ദേന ഭവേത് പ്രാണഃ സ്വാധിഷ്ഠാനം തദാശ്രയം

48. സ്വാധിഷ്ഠാനം തതശ്ചക്രം മേഢ്രമേയ നിഗദ്യതേ
മണിവത്തന്തുനാ യത്ര വായുനാ പൂരിതം വപുഃ

49. തന്നാഭി മണ്ഡലം ചക്രം പ്രോച്യതേ മണി പൂരകം
ദ്വാദശാരമഹാചക്രേ പുണ്യ പാപനിയന്ത്രിതഃ

N

P

50. താവജ്ജീവോ ഭ്രമത്യേവം യാവത്തത്വംന വിന്ദതി
ഊർധ്വം മേഢ്രാദധോ നാഭേഃ കന്ദോ യോടസ്തി ഖഗാണ്ഡവത്

51. തത്ര നാഡ്യ സമുത് പന്നാഃ സഹസ്രാണി ദ്വിസപ്തതിഃ
തേഷ്ഠ നാഡീസഹസ്രേഷ്ഠ ദ്വിസപ്തതി രുദ്രാഹൃതാ.

മസ്തകത്തിൽ രത്നം പോലെ ശോഭിക്കുന്ന വസ്തു അറിയുന്നവൻ യോഗവിത്തനാണ്. കനലിൽ ചുട്ട സ്വർണ്ണ ത്തിന്റെ നിറമോടും മിന്നൽ പോലെ പ്രകാശമാനമായും അഗ്നിസ്ഥാനത്തു നിന്നും നാലംഗുലം മുകളിൽ ഭ്രമപ്രസ്ഥാ നത്തിനു താഴെ സ്വന്തം ശബ്ദം കലർന്നു പ്രാണൻ സ്തിതി ചെയ്യുന്നു. അത് സ്വാധിഷ്ഠാന ചക്രത്തെ ആശ്രയിച്ചിരി ക്കുന്നു. മേഢ്രത്തിന്റെ മൂലഭാഗത്ത് സ്വാധീഷ്ഠാന ചക്രം; അവിടെ രത്ന തന്തുപോലെ വായു പീരിതമായ ശരീരം; നാഭീ മണ്ഡല ചക്രത്തെ മണിപൂരകമെന്ന് പറയുന്നു. അവിടെ പന്ത്രണ്ട് അരങ്ങളോടു കൂടിയ മഹാ ചക്രത്തിൽ പുണ്യ പാപങ്ങളുടെ നിയന്ത്രണം നടക്കുന്നു. ഈ തത്വം ഗ്രഹിക്കുന്നതുവരെ ജീവൻ അലയേണ്ട വരും; മേഢ്രത്തിനു മുകളിൽ നാഭിക്കു താഴെ പക്ഷിമുട്ട പോലെ ഒരു കന്ദമുണ്ട്. അതിൽ നിന്നും എഴുപത്തിരായിരം നാഡികൾ പുറപ്പെടുന്നു. അവയിൽ എഴുപത്തി രണ്ടെണ്ണം പ്രധാനപ്പെട്ടതാണ്.

52. പ്രധാനഃ പ്രാണവാഹിന്യോ ഭൂയസ്തത്ര ദശ സ്മൃതാഃ
ഇഡാ ച പിംഗളാ ചൈവ സുഷുമ്നാ ച തൃതീയകം

53. ഗാന്ധാരീ ഹസ്തിജിഹ്വാച പൂഷാ ചൈവ യശലസ്വിനി
അലംബുസാ കുഹുരത്ര ശംഖിനീ ദശവിസ്മൃതാ

54. ഏവം നാഡിമയം ചക്രം വിജ്ഞേയം യോഗിനാ സദാ
സതതം പ്രാണവാഹിന്യഃ സോമ സൂര്യാഗ്നി ദേവതാഃ

55. ഇഡാപിംഗലാ സുഷുമ്നാസ്തിസ്രോ നാഡ്യ പ്രകീർത്തിതാ
ഇഡാ വാമേ സ്ഥിതാ ഭാഗേ പിംഗലീ ദക്ഷിണേ സ്ഥിതാ

56. സുഷുമ്നാ മധ്യദേശേ തു പ്രാണമാർഗ്ഗ സൂയഃസ്മൃതാ
പ്രാണോ പാനഃ സമാനശ്ചോദാനാഃ വ്യാന സ്തഥൈവച

57. നാഗഃ കൂർമ്മശ്ച കൃകരോ ദേവദത്തോ ധനഞ്ജയഃരകോ
പ്രാണാദ്യാഃ പഞ്ചവിഖ്യാതാ നാഗാദ്യാ പഞ്ചമായവഃ

എഴുപത്തി രണ്ടു നാഡികളുള്ളവയിൽ പത്തെണ്ണം പ്രാണവാഹിനികളാണ്. അവ ഇഡ, പിംഗള, സുഷുമ്ന, ഗാന്ധാരി, ഹസ്തി, ജിഹ്വാ-പൂഷാ, യശസ്വിനി, ആലംബുസ, കുഹു ശംഖിനി. ഈ നാഡീചക്രത്തെ സംബന്ധിച്ച ജ്ഞാനം യോഗികൾക്ക് വളരെ ആവശ്യമാണ്. ഇവയിൽ ഇഡ, പിംഗള, സുഷുമ്ന മധ്യത്തിൽ മൂന്നും പ്രാണന്റെ മാർഗ്ഗ സ്വരൂപങ്ങ ളാണ്. പ്രാണൻ, അപാനൻ, സമാനൻ, ഉദാനൻ, വ്യാനൻ, നഗം, കൂർമ്മം, കൃകരം, ദേവദത്തം, ധനഞ്ജയം പ്രാണാദി കളായ അഞ്ചും കൃകരാദികളായ അഞ്ചും പ്രസിദ്ധങ്ങളായ അഞ്ചും കൃകരാദികളായ അഞ്ചും പ്രസിദ്ധങ്ങളായ വായുക്ക ളാണ്.

58. ഏതേ നാഡീ സഹസ്രേഷു വർത്തന്തേ ജീവരൂപിണഃ
പ്രാണാപാനവശോജീവോ ഹ്യധശ്ചോർധ്വം പ്രധാവതി

59. വാമദക്ഷിണമാർഗ്ഗേണ ചഞ്ചലത്വാന്ന ദൃശ്യതേ
ആക്ഷിപ്തോ ഭുജദണ്ഡേന യഥോച്ചലതി കന്ദുകഃ

60. പ്രാണാപാനസമാക്ഷിപ്തസ്തദ്വ ജ്ജീവോ ന വിശ്രമേത്
അപാനാത് കർഷതി പ്രാണോ പാനഃ പ്രാണം ചകർഷതി

61. ഖഗരജ്ജുവദിത്യേതദ്യോ ജാനാതി സ യോഗവിത്
ഹകാരേണ ബഹിർയാതി സകാരേണ വിശേത് പുനഃ

62. ഹംസഹംസേത്യമും മന്ത്രം ജീവോ ജപതി സർവദാ
ശതാനി ഷഡ് ദിവാരാത്രം സഹസ്രാണ്യേക വിംശതിഃ

63. ഏതത് സംഖ്യാന്വിതം മന്ത്രം ജീവോ ജപതി സർവദാ
അജപാ നാമ ഗായത്രീ യോഗിനാം മോക്ഷദാ സദാ

ഇങ്ങനെ ഈ വായുക്കൾ ജീവരൂപത്തിൽ ആയിരം നാഡികളും ഉണ്ട്. പ്രാണാപാനവശരായി ജീവൻ മുകളിലും താഴെയും വന്നും പോയുമിരിക്കുന്നു. ചിലപ്പോൾ ഇടത്തോട്ടും ചിലപ്പോൾ വലത്തോട്ടും അതു പോകും. ചഞ്ചലമാകയാൽ കാണാൻ നിവൃത്തിയില്ല. കൈകൊപന്തുപോലെ പ്രാണാവാ നന്മാരാൽ എറിയപ്പെടുന്നതുകൊണ്ട് ജീവന് വിശ്രമമില്ല. പ്രാണാപാനന്മാർ അന്യോന്യം ആകർഷിക്കപ്പെടുന്നു. ഈ രഹസ്യമറിയുന്നവനാണ് യോഗി. പ്രാണൻ ഹകാര ധ്വനിയിൽ വെളിയിലേയ്ക്കും പോകുന്നു. ജീവൻ സദാ ഹംസം എന്ന മന്ത്രം ജപിക്കുന്നു. ഒരു ദിവസം ഈ ജപസംഖ്യ ഇരുപത്തി ഓരായിരത്തി അറുനൂറാണ്. ഇതെത്ര അജപാഗായത്രി. യോഗികൾക്ക് ഇത് മോക്ഷം നൽകുന്നതാണ്.

I K

64. അസ്യാഃ സങ്കല്പമാത്രേണ നരഃ പാപൈഃ പ്രമുച്യതേ

അനയാ സദൃശീ വിദ്യാ അനയാ സദൃശോ ജപഃ

65. അനയാ സദൃശം പുണ്യം ന ഭൂതം ന ഭവിഷ്യതി

യേന മാർഗ്ഗേണ ഗന്തവ്യം ബ്രഹ്മ സ്ഥാനം നിരാമയം

66. ശുഖേനാച്ഛാദ്യ തദ് ദ്വാരം പ്രസുപ്താ പരമേശ്വരീ

പ്രബുദ്ധാ വഹ്നി യോഗേന മനസാ മരുതാ സഹ

67. സുചിവദ് ഗുണമാദായ വ്രജത്യൂർദ്ധ്വം സുഷുമ്നയാ

ഉദ്ഘാടയേത് കപാടം തു യഥാ കുഞ്ചികയാ ഹഠാത്

68. കുണ്ഡലിന്യാ തയാ യോഗീ മോക്ഷദ്വാരം വിഭേദയേത്

69. കൃത്വാ സംപുടിതാ കരൗ ദൃഢതരം ബധ്വാ പദ്മാസനം

ഗാഢം വക്ഷസി സന്നിധായ ചിബുകം ധ്യാനംച തച്ചേതസി

പാരാവാര മപാതമൂർദ്ധ്വമനിലം പ്രോച്ചരയൻ പൂരിതം

മുഞ്ചൻ പ്രാണ മുപൈതി ബോധമതുലം ശക്തി പ്രഭാവാന്തര.

70. പദ്മാസന സ്ഥിതോ യോഗീ നാഡീ ദ്വാരേഷ്ഠ പൂരയൻ

മാരുതം കുഭയസ്യ സ്തു സ മുക്തോ നാത്ര സംശയഃ

മനുഷ്യൻ ഈ അജപാ ഗായത്രി മന്ത്ര ജപത്താൽ തന്നെ മുക്തനാകും. ഇതിനു തുല്യമായ വിദ്യയോ ജപമോ പുണ്യമോ വേറെയില്ല. ഈ മന്ത്രത്താൽ അനായാസം ബ്രഹ്മസ്ഥാനം പ്രാപിക്കാം. ആ മാർഗ്ഗം തന്റെ മുഖത്താൽ മറച്ച് പരമേശ്വരീ ശക്തി ഉറങ്ങുന്നു. അത് വഹ്നിയോഗത്താൽ ഉണർത്തപ്പെടുന്നു. നൂലിനെക്കൊണ്ട് സൂചിപോലെയും താക്കോൽക്കൊണ്ട് വാതിൽ പോലെയും യോഗി കുണ്ഡലിനിയാൽ മോക്ഷ ദ്വാരം തുറക്കുന്നു. കൈകൾ സംപുടിതമാക്കി ദൃഢതയോടെ പത്മാസനത്തിലിരുന്ന് താടികൊണ്ട് മാർവിടം ബലമായി അമർത്തി മനസ്സിൽ ബ്രഹ്മത്തെ ധ്യാനിച്ച് അപാനനെ മുകളിലേയ്ക്ക് നയിച്ച് ആകർഷിക്കപ്പെട്ട പ്രാണനെ താഴോട്ട് നയിച്ച് സാധകൻ കുണ്ഡലിനീ ശക്തിയുടെ പ്രഭാവം അനുഭവിക്കുന്നു. പത്മാസനത്തിലിരുന്ന് നാഡികളിൽ വായു സംഭരിച്ച് കുംഭകത്താൽ നിരോധിക്കുന്ന യോഗി തികച്ചും മുക്തി നേടുന്നു.

71. അംഗാനാം മർദ്ദനം കൃത്വാ ശ്രമജാതനേ വാരിണാ

കട്വമ്ലലവണത്യാഗീ ക്ഷീരപാനരതഃ സുഖീ

72. ബ്രഹ്മചാരീ മിതാഹാരീ യോനീ യോഗ പരായണഃ

അബ്ദാദൂർദ്ധ്വം ഭവേത് സിദ്ധോ നാത്ര കാര്യ വിചാരണാ

വ്യായാമം കൊണ്ടുണ്ടായ വിയർപ്പ് ശരീരത്തിൽ മർദ്ദനം ചെയ്തു കയ്പ്, പുളി, ഉപ്പ്, എന്നിവ ഉപേക്ഷിച്ച് പാൽ കുടിച്ച് സുഖമായിരിക്കണം. ഇങ്ങനെ സാധന ചെയ്യുന്ന ബ്രഹ്മചാരിയായ യോഗി ഒരു വർഷത്തിനു ഉള്ളിൽ സിദ്ധനാകുമെന്നതിനാൽ സംശയിക്കാനില്ല.

73. കന്ദോർദ്ധ്വകുണ്ഡലീ ശാക്തിഃ സ യോഗീ സിദ്ധിഭാജനം

അപാന പ്രാണയോരൈക്യം ക്ഷയന്മൂത്ര പുരീഷയോഃ

74. യവാ ഭവതി വൃദ്ധോ പി സതതം മൂല ബന്ധനാത്

പാഷ്ണിഭാഗേന സംപീഡ്യ യോനിമാകുഞ്ച യേത് ഗുദം

75. അപാനമൂർദ്ധ്വമുത്കൃത്യ മൂലബന്ധോ യ മുച്യതേ

ഉഡ്യാണം കുരുതേ യസ്മാദവിശ്രാന്ത മഹാ ഖഗഃ

76. ഉഡ്ഡീയാണം തദേവസ്യാത്തത്ര ബന്ധോ വിധീയതേ

ഉദരേ പശ്ചിമം താണം നാഭേരൂർദ്ധ്വം തു കാരയേത്

കന്ദത്തിന്റെ മുകളിലുള്ള കുണ്ഡലിനിയിൽ യോഗി നിശ്ചയമാകും സിദ്ദനാകുന്നും. നിയാമനുസൃതം മൂലബന്ധാഭ്യാസം ചെയ്താൽ പ്രാണാവനൈക്യം സാധിക്കും; മലമൂത്രങ്ങൾ കുറയും., വൃദ്ധൻ പോലു യുവാവാകും. ഉപ്പൂറ്റിയാൽ യോനി സ്ഥാനമമർത്തി ഗുദം ആകുഞ്ചിതമാക്കി അപാനനെ മുകളിലേയ്ക്കാകർഷിക്കണം. ഈ പ്രക്രിയയ്ക്ക് മൂലബന്ധം എന്ന് പറയും. അടത്തത് ഉഡ്ഡീയാന വിധി. മഹാഖഗം വിശ്രമിക്കുന്നതുപോലെ ഉദരപശ്ചിമ താണത്തെ നാഭിക്കു മുകളിൽ നിറുത്തേണ്ടതുണ്ട്.

77. ഉഡ്ഡീയാണോ പ്യയം ബന്ധോ മൃത്യു മാതംഗ കേസരീ

ബധ്നാതി ഹി ശിരോജാതമധോഗാമിനഭോ ജലം

78. തതോ ജാലന്ധരാബന്ധ കർമ്മ ദുഃഖൗ ഘ നാശനഃ

ജാലന്ധരേ കൃതേ ബന്ധേ കർണ്ണസങ്കോച ലക്ഷണം

79. ന പീയുഷം പതത്യഗ്നൗ ന ച വായുഃ പ്രധാവതി

കപാലകുഹിരേ ജിഹ്വാ പ്രവിഷ്ടാ വിപരീതഗാ

80. ദ്രുവോരന്തർഗതാ ദൃഷ്ടിർമുദ്രാ ഭവതി ഖേചരീ

നരോഗോ മരണം തസ്യ നിദ്രാ ന ക്ഷുധാ തൃഷാ

N P

മരണമാകുന്ന ആനയ്ക്ക് സിംഹത്തിന് തുല്യമാണ്. ഈ ഉഡ്ഡിയാനം അടുത്തത് ജാലന്ധര ബന്ധം. ഈ ജാലന്ധര ബന്ധത്താൽ ശിരോ കേശ ജലത്തെ മുകളിൽ തന്നെ നിരോധിക്കണം. അങ്ങനെ ചെയ്താൽ കർമ്മ ബന്ധവും ക്ലേശവും നശിക്കും. ജാലന്ധരബന്ധത്തിൽ കണ്ഠസങ്കോചം ചെയ്താൽ അമൃതം അഗ്നിയിൽ പതിക്കില്ല. വായു ഓടുന്നില്ല. അടുത്തത് ഖേചരീ മുദ്ര, നാക്ക് മടക്കി കപാലകുഹരത്തിൽ കൊണ്ടുപോയി. രണ്ടു പുരികങ്ങളുടെയും മധ്യത്തിൽ കൂടി ദൃഷ്ടി ഉറപ്പിക്കണം. ഈ ഖേചരീ മുദ്രാഭ്യാസത്താൽ രോഗവും മരണ ഭയവും ഉണ്ടാകുന്നില്ല. ഉറക്കം വിശപ്പ് ദാഹം എന്നിവയുടെ ശല്യം ഉണ്ടാവില്ല.

81. ന ച മൂർച്ഛാ ഭവേത്തസ്യ യോ മുദ്രാം വേത്തി ഖേചരിം
പീഡ്യതേ ന ച രോഗേണ ലിപ്യതേ നമ കർമ്മണാ

82. ബന്ധതേ ന ച കാലേന യസ്യ മുദ്രാസ്തി ഖേചരീ
ചിത്തം ചരതി ഖേ യസ്മാജ്ജിഹ്വാ ഭവതി ഖേഗതാ

83. തേനൈഷാ ഖേചരീ നാമ മുദ്രാ സിദ്ധ മനസ്കതാ
ഖേചര്യാ മുദ്രയാ യസ്യ വിവരം ലംബികോർധ്വതഃ

84. ബിന്ദുഃ ക്ഷരതി നോ യസ്യ കാമിന്യാ ലിംഗിത സ്യ ച
യാവദ് ബിന്ദുഃ സ്ഥിതാ ദേഹേ താവൻ മൃത്യു ഭയം കുതഃ

മോഹാല്യസത്താലോ രോഗത്താലോ ഖേചരീ മുദ്ര അഞ്ഞവന് ഭീതിയുണ്ടാവില്ല. അവന് കർമ്മബന്ധമില്ല. ഖേചരീ മുദ്രാഭ്യാസത്താൽ ചിത്തം ആകാശത്തിൽ സ്ഥിതി ചെയ്യുകയും ജിഹ്വ ആകശഗാമിനിയാവുകയും ചെയ്യുന്നവൻ കാലബന്ധത്തിൽ പെടുന്നില്ല. അതിനാൽ സിദ്ധ യോഗികൾ ഖേചരീ മുദ്ര വണങ്ങുന്നു. അതുമൂലം നാലു ദ്വാരം അടയ്ക്കുന്നവന്റെ വീര്യം സ്ത്രീയുമായുള്ള ആലിംഗത്തിലും സ്രവിക്കില്ല. ഉള്ളിൽ വീര്യം ഉള്ളപ്പോൾ മരണഭയമെന്തിനാണ്?

85. യാവദ് ബദ്ധാ നഭോ മുദ്രാ താവദ്ബിന്ദുർ ന ഗച്ഛതാ
ഗളിതോ പി ബിന്ദുഃ സംപ്രാപ്തോ യോനി മണ്ഡലേ

86. വ്രജത്യൂർദ്ധ ഹഠാത്ശക്ത്യാ നിബദ്ധോ യോനി മുദ്രയാ
സ ഏവ ദ്വിവിധോ ബിന്ദുഃ പാണ്ഡരോ ലേഹിതസ്തഥാ

87. പാണ്ഡരം ശുക്ര മിത്യാഹുർ ലോഹിതാ ഖ്യാംമഹാരാജഃ
വിദ്രുമദ്രുമ സങ്കാശം യോനി സ്ഥാനേ സ്ഥിതം രജഃ

88. ശശിസ്ഥാനേ വസേദ് ബിന്ദു സ്ത്രസ്യോരൈക്യം തുസുദുർലഭം
ബിന്ദുഃ ശിവോ രജഃ ശക്തിർബിന്ദുരിന്ദു പിസു രജോ രവിഃ

ഖേചരീ മുദ്ര ഉള്ളിടത്തോളം വീര്യപതനമുണ്ടാകില്ല. അഥവാ വീര്യം സ്രവിച്ച് യോനിസ്ഥാനത്ത് പോയാലും യോനി മുദ്ര മുഖേന അതിനെ വീണ്ടും ശക്തിയിൽ മുകളിലേയ്ക്കാകർഷിക്കാം. ഈ വീര്യം ശ്വത വർണ്ണവും രക്തവും എന്ന് രണ്ടു വിധമുണ്ട്. ശ്വേത വർണ്ണമുള്ളത് ശുക്ലം; ചുമന്ന നിറമുള്ളത് മഹാരജസ്സ്; പവിഴം പോലെ ചുമന്ന രജസ്സ് യോഗിയുടെ യോനിസ്ഥാനത്തും ശുക്ലം ചന്ദ്രസ്ഥനത്തും സ്ഥിതിചെയ്യുന്നു. രണ്ടിന്റെയും സംയോഗം ദുർല്ലഭമാണ്. ശുക്ലം ശിവസ്വരൂപവും, രജസ്സ്ശക്തി സ്വരൂപവുമാണ്. വീര്യം ചന്ദ്രനും രജസ്സ് സൂര്യനുമാകുന്നു.

89. ഉഭയോഃ സംഗമാദേവ പ്രാപ്യതേ പരമം വപുഃ
വായുനാ ശക്തിചാലേന പ്രേരിതം ഖേ യഥാ രജഃ

90. രവിണൈകത്വമായാതി ഭവേദ്ദിവ്യം വപുസ്തഥാ
ശുക്ലം ചന്ദ്രേണ സംയുക്തം രജഃ സൂര്യ സമന്വിതം

91. ദ്വയോഃ സമരസീ ഭാവം യോ ജാനാതി സ യോവിത്
ശോധനം മലജാതാനാം ഘടനം ചന്ദ്ര സൂര്യയോഃ

92. രസാനാം ശോഷണം സമ്യങ്മഹാമുദ്രദി ധീയതേ

93. വക്ഷോന്യസ്തഹനുർനിവീഡ്യ സുഷിരം യോനേശ്ചവാമാം ഘ്രിണാ
ഹസ്താഭ്യാമനുധാരയൻ പ്രവിതതം പാദം തഥാ ദക്ഷിണം
ആപാര്യ ശ്വസനേന കുക്ഷിയുഗളം ബധ്വാശ നൈഃരേചയേ
ദേഷാ പാതനാശിനീ നനു മഹാ മുദ്ര നൃണാം പ്രോച്യതേ.

രണ്ടിന്റെയും സംയോഗത്താൽ പരമമായ ദേഹം ലഭിക്കും. വായു മുഖേന ശക്തിയെ ചലിപ്പിക്കുമ്പോൾ രജസ്സ് ആകാശത്തെ പ്രാപിക്കുന്നു. സൂര്യനോട് ചേരുന്നു. അപ്പോൾ ശരീരം ദിവ്യമാകുന്നു. രണ്ടിന്റെയും ഏകീഭാവമറിയുന്നവനാണ് അടുത്തത്. മഹാ മുദ്രയാണ്. അതിനെപ്പറ്റി പറയാം. ഹൃദയം താടികൊണ്ടമർത്തി ഇടതു കാലിലെ ഉപ്പൂറ്റികൊണ്ട് യോനി സ്ഥാനമമർത്തി നീട്ടിയ മറ്റേക്കാൽ പിടിച്ച് രണ്ടു കുക്ഷികളെയും ബന്ധിച്ച് നിറച്ചു നിറുത്തിയ ശ്വാസം സാവധാനം വെളിയിലേയ്ക്ക് വിടണം. ഈ മുദ്രയെ പാപ നാശിനിയായ മഹാമുദ്രയെന്ന് പറയുന്നു.

I K

94. അഥ ആത്മ നിർണ്ണയം വ്യഖ്യസ്യേഹൃദിസ്ഥാനേ അഷ്ട ദള പത്മം വർത്തതേ. തന്മദ്ധ്യേ രേഖാ വലയം കൃത്വാ ജീവാത്മാ രൂപം ജ്യോതിരൂപാണു മാത്രം വർത്തതേ. തസ്മിൻ സർവം പ്രതിഷ്ഠിതം ഭവതി. സർവം ജാനാതി. സർവം കരോതി. സർവമേ തച്ചരിതമഹം കർത്താ ഹം ഭോക്താ സുഖീ ദുഖീ കാണഃ ഖഞ്ജോ ബധിരോ മൂകഃ കൃശഃ സ്ഥൂലഃ അനേന പ്രകാരേണ സ്വതന്ത്രവാദേന വർത്തതേ. പൂർവ ദളേ വിശ്രമതേ പൂർവം ദളം ശ്വേതവർണ്ണം തദാ ഭക്തി പുരസ്സരം ധർമ്മമതിർഭവതി. യഥാ ആഗ്നേയദളേ വിശ്രമതേ തദാഗ്നേയദളം രക്തവർണ്ണം തദാ നിദ്രാലസ്യമതിർ ഭവതി. യദാ ദക്ഷിണ ദളേ വിശ്രമതേ തദ്ദുക്ഷിണ ദളം കൃഷ്ണവർണ്ണം തദാ ദ്വേഷ കോപ മതിർ ഭവതി. യദാ പശ്ചിമദളേ വിശ്രമതേ തത് പശ്ചിമദളേ വിശ്രമതേ തത് പശ്ചിമ ദള, സ്ഫടിക വർണ്ണം തദാ ക്രീഡാ വിനോദേ മതിർ ഭവതി. യദാ വായവ്യദളേ വിശ്രമതേ വായവ്യ ദളം മാണിക്യവർണ്ണം തദാഗമനേ ചലന വൈരാഗ്യമതിർ ഭവതി. യദോത്തരദളേ വിശ്രമതേ തദുത്തര ദളം പീതവർണ്ണം തദാ സുഖ ശൃംഖാരമതിർ ഭവതി. യദാ ഈശാന ദളേ വിശ്രമതേ തദീശാന ദളം വൈഡൂര്യ വർണ്ണം തദാദാനാതി കൃപാ മതിർ ഭവതി. യദാ സന്ധിഷു പതിർ ഭവതി. തദാ വാതപിത്ത ശ്ലേഷ്മ മഹാ വ്യാധി പ്രകോപോ ഭവതി. യദാ മധ്യേ തിഷ്ഠതി തദാ സർവം ജാനാതി, ഗായത്രി, നൃത്യതി, ആനന്ദം, കരോതി. യദാ നേത്രശ്രമോ ഭവതി. ശ്രമ നിർഹരണാർത്ഥം പ്രഥമരേഖാ വലയം കൃത്വാ മധ്യേ നിമജ്ജനം കുരുതേ. പ്രഥമ രേഖാ ബസൂക പുഷ്പ വർണ്ണം തദാ നിദ്ര വസ്ഥാ ഭവതി. നിദ്രാവ സ്ഥാ മധ്യേ സ്വവനാവസ്ഥാ ഭവതി. സ്വപ്നാവസ്ഥമാധ്യേ ദൃഷ്ട ശ്രുതാനുമാന സംഭവവാർത്താ ഇത്യാദി കല്പനാം കരോതി. തദാദി ശ്രമോ ഭവതി. ശ്രമനിർഹരണാർത്ഥം ദ്വിതീയ രേഖാവലയം കൃത്വാ മധ്യേ നിമജ്ജനം കുരുതേ ദ്വിതീയ രേഖാ ഇന്ദ്ര ചാപ വർണ്ണം തദാ സുഷുപ്ത്യവസ്ഥാ ഭവതി. സുഷുപ്തൗ കേവല പരമേശ്വര സംബന്ധി നീ ബുദ്ധിർഭവതി. നിത്യ ബോധ സ്വരൂപാ ഭവതി. തൃതീയ രേഖാവലയം കൃത്വാ മധ്യേ നിമജ്ജനം കുരുതേ. തൃതീയ രേഖാ പത്മരാഗവർണ്ണം തദാ തുരീയാവസ്ഥാ ഭവതി. തുരീയേ കേവല പരമാത്മ സംബന്ധിനീ ഭവതി. നിത്യബോധ സ്വരൂപ ഭവതി. തദാ ശനൈഃ ശനൈ രൂപരമേദ് ബുദ്ധ്യാ ധൃതി ഗൃഹീത മാത്മസംസ്ഥം മനഃ കൃത്വാ ന കിം ചിദപി ചിന്തയേത്തദാ പ്രാണാ പാനയോരൈക്യം കൃത്വാ സർവം വിശ്വമാത്മസ്വ രൂപേണ ലക്ഷ്യം ധാരയതി. യദാ തുരിയാതീതവസ്ഥാ തദാ സർവേഷാ മാനന്ദ സ്വരൂപോ ഭവതി ദ്വന്ദ്വാ തീതോ ഭവതി യാവദ്ദേഹധാരണ വർത്തതേ താവത്തിഷ്ഠതി പശ്ചാത് പരമാത്മ രൂപേണ പ്രാപ്തിർ ഭവതി ഇത്യനേന പ്രകാരേണ മോക്ഷോ ഭവതീദമേ വാത്മ ദർശനോപായഃ ഭവന്തി ചതുഷ്പഥസമായുക്ത മഹാദ്വാരഗ വായുനാ സഹസ്ഥിത ത്രികോണാർദ്ധ ഗമനേ ദൃശ്യതേ അച്യുതഃ

തുടർന്ന് ആത്മാവിന്റെ നിർണ്ണയത്തെക്കുറിച്ച് പറയാം. ഹൃദയ സ്ഥാനത്ത് അഷ്ടദള സ്ഥിതിചെയ്യുന്നു. അതിൽ രേഖകളെ ആശ്രയിച്ച് ജീവാത്മാവായ ജ്യോതിഃ സ്വരൂപം അണുമാത്ര രൂപത്തിൽ വസിക്കുന്നു. സകലതു അതില ടങ്ങുന്നു. അത് സകലതും അറിയുന്നു. അതുതന്നെ എല്ലാം ചെയ്യുന്നു; ചിന്തിക്കുന്നു ഞാൻ സകലത്തിന്റെയും കർത്താവും ഭോക്താവും സുഖിയും ദുഃഖിയും ഖഞ്ജനും ബധിരനും മൂകനും കൃശനും സ്ഥൂലനും ആകുന്നു. ഇങ്ങനെ അത് സ്വതന്ത്രമായി പെരുമാറുന്നു. ആ കമലത്തിന്റെ പൂർവ ദളം വെളുത്തതാണ്. അതിൽ വസിക്കുന്നതിനാൽ ബുദ്ധി ഭക്തിയിലും ധർമ്മത്തിലും പതിയുന്നു. ആഗ്നേയ ദിക്കിലെ ശ്വേത ദളത്തിൽ വസിക്കുമ്പോൾ ബുദ്ധി നിദ്രയിലും ആലസ്യത്തിലും പെടുന്നു. വലതു ഭാഗത്തെ കൃഷ്ണ ദളത്തി ലാകുമ്പോൾ ദോഷകോപാദികളിൽ പെടുന്നു. നൈകൃത ദിക്കിലുള്ള നീലവർണ്ണത്തിലാകുമ്പോൾ ബുദ്ധി പാപകർ മ്മത്തിലും ഹിംസയിലും പെടുന്നു. പശ്ചിമഭാഗത്തെ സ്ഫടിക വർണ്ണത്തിലാകുമ്പോൾ ബുദ്ധിക്രീഡാ വനോദാ ദികളിൽ പെടുന്നു. വായവ്യ കോണിലുള്ള മാണിക്യ സദൃശ്യ ദളത്തിൽ വസിക്കുമ്പോൾ ചലനം വൈരാഗ്യ ഭാവന എന്നിവ യിൽ ബുദ്ധി പോകുന്നു. വടക്കു ഭാഗത്തെ പീതവർണ്ണ ദളത്തിൽ വസിക്കുമ്പോൾ സൗഖ്യ ശൃംഗാരാദികളിൽ ബുദ്ധി പോകുന്നു. ഈശാന കോണിലുള്ള വൈഡൂര്യ രത്നതു ല്യമായ ദളത്തിൽ വസിക്കുമ്പോൾ ദാനാദികളിലും ദയയിലും ബുദ്ധി വ്യപരിക്കുന്നു. സന്ധികളുടെ സന്ധിയിൽ ബുദ്ധി പോകുമ്പോൾ വാതം പിത്തം കഫം എന്നീ മഹാരോഗങ്ങ ളുടെ കോപം ഉണ്ടാകുന്നു. മധ്യഭാഗത്തു നിൽക്കുമ്പോൾ എല്ലാം അറിയാനും ഗാനം നൃത്തം അധ്യയനം ഇവയിൽ പെടാനും ബുദ്ധിക്കു കഴിയുന്നു. കണ്ണിന് ശ്രമം നേരിടു മ്പോൾ അത് നീക്കാൻ പ്രഥമ രേഖാ മധ്യത്തിൽ അത് നിവജ്ജനം ചെയ്യുന്നു. തന്നിമിത്തം നിദ്രാവസ്ഥ ഉണ്ടാകുന്നു. ആ പ്രഥമ രേഖ ചെമ്പരത്തിപ്പൂവിന്റെ നിറമുള്ളതാണ്; നിദ്രവസ്ഥയുടെ മധ്യത്തിലുള്ളതാണ് സ്വപ്നാവസ്ഥ. സ്വപ്നത്തിൽ കണ്ടതും കേട്ടതും അനുമാനിക്കപ്പെട്ടതുമായ കാര്യങ്ങൾ സങ്കല്പിക്കപ്പെടുമ്പോൾ ശ്രമം അനുഭവപ്പെടുന്നു. ആ ശ്രമം ദൂരീകരിക്കുവാൻ രണ്ടാം ശാഖയുടെ മധ്യത്തിൽ മുങ്ങുന്നു. അതിന്റെ നിറം മഴവില്ലിനൊത്തതാണ്. സുഷുപ്തിയിൽ ബുദ്ധി ഈശ്വര സംബന്ധമായും നിത്യബോ ധന സ്വരൂപമായും ഇരിക്കുന്നു. അതുകൊണ്ട് പിന്നീട് ഈശ്വര പ്രാപ്തിയും ഉണ്ടാകുന്നു. പത്മരാഗത്തിന്റെ നിറമു ള്ള രണ്ടാമത്തെ ശാഖയുടെ മധ്യത്തിൽ പെടുമ്പോൾ തുരീയാവസ്ഥ കൈവരുന്നു. അപ്പോൾ ബുദ്ധി പരമാത്മാവു മായി ബന്ധമുള്ളതും നിത്യ ബോധസ്വരൂപവും ആയിത്തീ രുന്നു. അപ്പോൾ പതുക്കെപ്പതുക്കെ സകലതിലും നിന്ന് ഭിന്നമായി ധൈര്യത്തോടെ മനസ്സിനെ ആത്മാവിലുറപ്പിച്ച് അനന്യ ചിന്തയോടെയിരിക്കണം. അപ്പോൾ പ്രാണൻ അപാനനിൽ ഏകീഭവിച്ച് സകല വിശ്വത്തെയും ആത്മ

N P

സ്വരൂപമായി കരുതി അതിനെ ലക്ഷീകരിക്കുന്നു. തുരീയാവ സ്ഥ കൈവരുമ്പോൾ എല്ലാം ആനന്ദ സ്വരൂപമായി ദ്വന്ദ്വ ഭാവം നഷ്ടപ്പെടുന്നു. അതിനുശേഷം ബോധം പൂർണ്ണമാകുന്നതു വരെ ജീവൻ ദേഹത്തിൽ തന്നെ തങ്ങുകയും പരമാത്മ തത്വത്തിൽ വിലയം പ്രാപിക്കുകയും ചെയ്യുന്നു. ഇതു തന്നെയാണ് മോക്ഷപ്രാപ്തിക്കുള്ള വഴി, ഈ മാർഗ്ഗത്തിൽ കൂടിത്തന്നെ ആത്മദർശനം ലഭിക്കുന്നു. ചതുഷ്പദയുക്തമില്ല മഹാ ദ്വാരത്തിൽ പോകുന്ന വായുവിനൊടൊപ്പം വസിച്ച് അർദ്ധ ത്രികോണത്തിൽ കൂടി അച്യുതനെ കാണാൻ സാധിക്കും.

95. പൂർവോക്ത ത്രികോണ സ്ഥാനാ ദുപരി
പൃഥി വ്യാദി പഞ്ചവർണ്ണകം ധ്യേയം
പ്രാണാ ദി പഞ്ചവായുശ്ച ബീജം വർണ്ണം
ച സ്ഥാനകം
യകാരം പ്രാണ ബീജം ച നീല ജീമൂത സന്നിഭം
രകാരമഗ്നി ബീജം ച അപാനാദിത്യ സന്നിഭം.

96. ലകാരം പൃഥിവീ രൂപം വ്യാനം
ബസൂക സന്നിഭം
വകാരം ജീവ ബീജം ച ഉദാനം ശംഖ വർണ്ണകം

97. ഹങ്കാരം വിയത്സ്വരൂപം ച സമാനം
സ്ഫടിക പ്രദം
ഹൃന്നാഭി നാ സാ കർണ്ണാ ച പാദാം ഗുഷ്ഠാദി
സംസ്ഥിതാ.

98. ദ്വിസപതതി സഹസ്രാണി നാഡിവർഗ്ഗേഷ്ഠ
വർത്തതേ
അഷ്ടാ വിംശതി കോടീഷ്ഠ രോമകുപേഷു
സംസ്ഥിതാ.

99. സമാന പ്രാണ ഏകസ്തു ജീവഃ സ ഏക
ഏവ ഹിഃ
രേച കാദിത്രയം കുര്യാത് ദൃഢ ചിത്തഃ
സാമഹിതഃ

100. ശനൈഃ സമസ്ത മാകൃഷ്യപൃത് സരോരു
വികോടരേ
പ്രാണാപാ നൗ തു ബധ്വാതു പ്രണവവേന
സമുച്ചരേത്.

പൂർവോക്തമായ ത്രികോണ സ്ഥാനത്തിനു മുകളിലായി അഞ്ചു വർങ്ങളോടു കൂടിയ പൃഥി തുടങ്ങിയ തത്വങ്ങൾ ധ്യാനിക്കപ്പെടേണ്ടവയാണ്. യകാരം വായു രൂപത്തിലുള്ള പ്രാണന്റെ ബീജമാണ്. അത് കാർമേഘ സദൃശ്യമെത്രെ. 'ര' കാരം ആദിത്യ രൂപത്തിലുള്ള വ്യാനനാണ്. അതിന് ചെമ്പരത്തി പൂവിന്റെ നിറമാണ്. 'വ' കാരം ശംഖവർണ്ണത്തിലുള്ള ജലരൂപമായ ഉദാനന്റെ ബീജമാണ്. 'ഹ' കാരം സ്ഫടിക വർണ്ണത്തിലുള്ള ആകാശത്തിനുതുല്യമാണ്. ഹൃദയം, നാഭി, നാസിക, ചെവി, കാലിലെ തള്ളവിരൽ എന്നിവ സമാനന്റെ സ്ഥാനങ്ങളാണ്. ഈ സമാന വായു എഴുപത്തീരായിരം നാഡികളിലും ശരീരത്തിന്റെ രോമകൂപങ്ങളിലും വസിക്കുന്നു. സമാനനും പ്രാണനും ഒന്നുതന്നെ. അതുതന്നെ ഏകനായ ജീവൻ. മനസ്സ് വേണ്ടവിധം സമാഹരിച്ച് രേചകം കുംഭകം പൂരകം മൂന്നും ചെയ്യേണ്ടതുണ്ട്. എല്ലാം സാവധാനം ആകർഷിച്ച് ഹൃദയകമലത്തിൽ പ്രാണവായുവിനെയും നിരോധിച്ച് പ്രണവം ഉച്ചരിക്കണം.

101. കണ്ഠ സങ്കോചനം കൃത്വാ
ലിംഗസങ്കോചനം തഥാ
മൂലാധാര സുഷുമ്നാ ച പദ്മതന്തു നിഭാ ശുഭാ

102. അമൂർത്തോ വർത്തതേ നാദോ വീണാ ദണ്ഡ
സമുത്ഥിതഃ
ശംഖനാദാഭിശ്ചൈവ മധ്യമേവ ധ്വനിര്യഥാ

103. വ്യോമരന്ധ്രഗതോ നാദോ മായൂരം നാദമേവ ച
കപാലക ഹരേ മധ്യേ ചതുർ ദ്വാരസ്യ മധ്യമേ

104. തദാത്മാ രാജതേ തത്ര യഥാ വ്യോമ്നി ദിവാകരഃ
കോദണ്ഡ ദ്വയമധ്യേ തു ബ്രഹ്മരന്ധ്രേഷു
ശക്തിതഃ

105. സ്വാത്മാനം പുരുഷം പശ്യേന്മന സ്തത്ര
ലയം ഗതം
രത്നാനി ജ്യോത്സ്നി നാദം തു ബിന്ദു
മാഹേശ്വരം പദം
യ ഏവം വേദ പുരുഷഃ സ കൈവല്യം
സമശ്നുതേ
ഇത്യുപനിഷത്.

കണ്ഠവും ലിംഗവും സങ്കോചിപ്പിച്ച് മൂലാധാരത്തിൽ നിന്നും താമരനൂൽ പോലെ പുറപ്പെടുന്ന സുഷുമ്നാ നാഡിയെ സങ്കോചിപ്പിക്കണം. അപ്പോൾ വീണയിൽ നിന്നും പുറപ്പെടുന്ന അമൂർത്ത നാദം അനുഭവപ്പെടും. അതിന്റെ മധ്യത്തിൽ ശംഖാദിനാദം പോലുള്ള ധ്വനി മുഴങ്ങും. കമാലമധ്യത്തിൽ ചതുർ ദ്വാരങ്ങളുടെ മധ്യസ്ഥാനം സ്ഥിതിചെയ്യുന്നു. അവിടെ ആകാശ രന്ധ്രത്തിൽ കൂടി പോകുന്ന നാദം മയിലിന്റെ ശബ്ദത്തിനു തുല്യമാണ്. ആകാശത്തിൽ സൂര്യൻ പ്രകാശിക്കുന്നതുപോലെ അവിടെ ആത്മാവ് ശോഭിക്കുന്നു. ബ്രഹ്മരന്ധ്രത്തിൽ രണ്ടുവില്ലുകളുടെ മധ്യേ ശക്തി ശോഭിക്കുന്നു. അവിടെ പുരുഷൻ തന്റെ മനസ്സ് ലയിപ്പിച്ച് ആത്മാവിനെ കാണുക. അവിടെ രത്ന ജ്യോതിസ്സാകുന്ന നാദബിന്ദു മഹേശ്വരന്റെ പദമാണ് അത് അറിയുന്നവൻ കൈവല്യം പ്രാപിക്കുന്നു. എന്ന് ഉപനിഷത്തുകൾ വ്യക്തമാക്കുന്നു.

ധ്യാനബിന്ദൂപനിഷത്ത് അവസാനിപ്പിച്ചു.

# ദക്ഷിണാമൂർത്ത്യുപനിഷത്ത്

**ശാന്തിപാഠം**

ഓം സഹ നാവവതും സഹ നൗ ഭുനക്തു സഹ വീര്യം കരവാവഹൈ. തേജസ്വി നാവധീതമസ്തു. മാ വിദ്വിഷാവഹൈ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മം ഗുരു ശിഷ്യന്മാരായ നമ്മൾ രണ്ടുപേരെയും രക്ഷിക്കണേ. പരിപാലിക്കട്ടെ. രണ്ടു പേരും ഒരുമിച്ചു കഴിവുകൾ നേടണേ. ഞങ്ങളുടെ അധ്യയനം തേജോമയമാകണേ. ഞങ്ങൾ പരസ്പരം വിദ്വേഷം കലരാതിരിക്കണേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഓം ബ്രഹ്മാവർത്തേ മഹാഭാണ്ഡീരവടമൂലേ മഹാസത്രായ സമേതാ മഹർഷയഃ ശൗനകാദയ സ്തേ ഹ സമിത് പാണ്ഡയസ്തത്വ ജിജ്ഞാസവോ മാർക്കണ്ഡേയം ചിരംജീവിനം ഉപസമേത്യ പപ്രച്ഛുഃ കേനത്വം ചിരം ജീവസി. കേന വാ ആനന്ദ മനുഭവസി ഇതി.

ബ്രഹ്മാവർത്തത്തിൽ മഹാഭാണ്ഡീരം എന്നു പേരുള്ള വടവൃക്ഷത്തിന്റെ ചുവട്ടിൽ മഹത്തും ദീർഘകാലം നീണ്ടു നിൽക്കുന്നതുമായ മഹായജ്ഞം നടത്താൻ വേണ്ടി ശൗനകൻ തുടങ്ങിയ മുനിമാർ സമ്മേളിച്ചു. തത്വജിജ്ഞാസയോടെ സമിത് പാണികളായി അവർ ചിരംജീവിയായ മാർക്കണ്ഡേയനെ സമീപിച്ച് ചോദിച്ചു: അങ്ങ് എങ്ങനെയാണ് ചിരഞ്ജീവിയായത്? എങ്ങിനെയാണ് ആനന്ദം അനുഭവിക്കുന്നത്?

പരമരഹസ്യശീവതത്ത്വജ്ഞാനേനേതി
സ ഹോ വാച

പരമരഹസ്യമായ ശിവതത്ത്വജ്ഞാനത്താലാണ് എന്ന് അദ്ദേഹം മറുപടി നൽകി.

3. കിം തത് പരമരഹസ്യശിവതത്ത്വജ്ഞാനം, തത്രകോ ദേവഃ കേ മന്ത്രാഃ കോ ജപഃ കാ മുദ്രാ ക് നിഷ്ഠാ കിം തത് ജ്ഞാനസാധനം കഃ പരികരഃ കോബലിഃ കഃ കാലഃ കിം തത് സ്ഥാനമിതി

മഹർഷിമാർ ചോദിച്ചു: ആ പരമരഹസ്യമായ ശിവതത്വജ്ഞാനമെന്താണ്? അതിന്റെ ദേവനാര്? മന്ത്രമേതാണ്? ജവം ഏതാണ്? മുദ്ര ഏതാണ്? ജ്ഞാനലബ്ധിക്ക് അനുഷ്ഠിക്കേണ്ട സാധനയെന്ത്? നിഷ്ഠയെന്ത്? ആസ്ഥ എന്ത്? ബലി എന്താണ്? എതാണ് കാലം? സ്ഥാനമെന്ത്?

4. സ ഹോവാച യേന ദക്ഷിണാമുഖഃ ശിവോ f പരോക്ഷീകൃതോ ഭവതി, തത് പരമ രഹസ്യം. ശിവതത്ത്വജ്ഞാനം.

മാർക്കണ്ഡേയൻ പറഞ്ഞു: ദക്ഷിണാമുഖൻ എന്നു പേരുള്ള ശിവൻ ഏതൊന്നു കൊണ്ടാണോ ദൃഷ്ടി ഗോചരനായിത്തീരുന്നത് അതുതന്നെയാണ് പരമരഹസ്യമായ ശിവതത്ത്വജ്ഞാനം

5. യഃ സർവോ പരമേ കാലേ സർവാന്യാത്മന്യുപ സംഹൃത്യാ സ്വാത്മാനന്ദസുഖേ മോദതേ പ്രകാശതേ വാ സ ദേവഃ

സകലലോകങ്ങളുടെയും അവസാനഘട്ടത്തിൽ സർവചരാചരങ്ങളും തന്നിൽ സമാഹരിച്ച് സ്വയം ആത്മാനന്ദസുഖത്തിൽ പ്രസന്നചിത്തനായി സ്വയം പ്രകാശനായിരിക്കുന്ന ദേവൻ തന്നെയാണ് ഈ തത്വജ്ഞാനലബ്ധിക്ക് ആരാധിക്കേണ്ട ദേവൻ.

6. അത്രൈതേ മന്ത്രരഹസ്യശ്ലോകാ ഭവന്തി. അസ്യ ശ്രിമേധാ ദക്ഷിണാമൂർത്തിമന്ത്രസ്യ ബ്രഹ്മാ ഋഷിഃ ഗായത്രീ ഛന്ദഃ ദേവതാ ദക്ഷിണാസ്യഃ മന്ത്രോണാം ഗന്യാസഃ

ഇവിടെ മന്ത്രങ്ങളുടെ രഹസ്യം വെളിവാക്കുന്ന ശ്ലോകങ്ങൾ ഇതാ–ഈ മേധാ ദക്ഷിണാ മൂർത്തി മന്ത്രത്തിന്റെ ഋഷി ബ്രഹ്മാവും, ഛന്ദസ്സ് ഗായത്രിയും, ദേവത ദക്ഷിണാമുഖനുമാകുന്നു. മന്ത്രം കൊണ്ട് അംഗന്യാസം ചെയ്യുക.

7. ഓം. ആദൗ നാമ ഉച്ചാര്യ തതോ ഭഗവതേ പദം ദക്ഷിണേതി പദം പശ്ചാന്മൂർത്തയേ പദമദ്ധരേത് അസ്മച്ഛബ്ദചതുർത്ഥ്യന്തം മേധാം പ്രജ്ഞാം പദം വദേത്. സമുച്ചാര്യ തതോ വായു ബീജം ച്ഛഃ തതഃ പഠേത്ഃ അഗ്നി ജായാം തതസ്തോഷ ചതുർവിംശാം ക്ഷരോ മനുഃ

ആദ്യം ഓം നമഃ എന്നുച്ചരിച്ച് ഭഗവതേ എന്നും പിന്നീട് ദക്ഷിണാ എന്നും പിന്നെ മൂർത്തയേ എന്നും പിന്നെ അസ്മദ് ശബ്ദത്തിന്റെ ചതുർത്ഥി ഏകവചനമായ മഹ്യം എന്നും പിന്നെ മേധാം പ്രജ്ഞാം എന്നീ പദങ്ങളും ഉച്ചരിക്കുക. പ്ര എന്നുച്ചരിച്ച് വായുവിൻഫെ ബീജമന്ത്രമായ യ യും ച്ഛ എന്ന ശബ്ദവും ഉച്ചരിക്കുക. പിന്നീട് അഗ്നിയുടെ പത്നിയായ സ്വാഹ എന്നു പറയുക. ഇതാണ് ഇരുപത്തിനാല അക്ഷരമുള്ള മന്ത്രം. അതായത് ഓം നമോ ഭഗവതേ ദക്ഷിണാമൂർത്തയേ മഹ്യം മേധാം പ്രജ്ഞം പ്രയച്ഛ സ്വാഹ എന്ന മന്ത്രം ചൊല്ലുക.

8. ധ്യാനം

സ്ഫടികരജതവർണ്ണം മൗക്തികീമക്ഷമാലാ
മമൃത കലശവിദ്യാം ജ്ഞാനമുദ്രാം കരാഗ്രേ
ദധതമുരഗകക്ഷം ചന്ദ്രചൂഡം ത്രിനേത്രം
വിധൃത വിവിധഭൂഷംദക്ഷിണാമൂർത്തിമീഡേ.

സ്ഫടികമണിതുല്യവും രജതം പോലെയും വെളുത്ത നിറമുള്ളവനും മുത്തുജപമാലയും കരാഗ്രത്തിൽ അമൃതകലശ വിദ്യയാകുന്ന ജ്ഞാനമുദ്രയും ധരിച്ചിരിക്കുന്നതും കക്ഷത്തിൽ സർപ്പങ്ങളെ അണിഞ്ഞവനും ചന്ദ്രക്കലാധരനും മുക്കണ്ണനും വിവിധഭൂഷണങ്ങൾ ധരിച്ചിരിക്കുന്നവനുമായ ദക്ഷിണാമൂർത്തിയെ ഞാൻ സ്തുതിക്കുന്നു.

മന്ത്രേണ ന്യാസഃ

9. ആദന വേദാദി മുച്ചാര്യ
സ്വരാദ്യം സവിസർഗ്ഗകം
പഞ്ചാർണ്ണം തത് ഉദ്ധ്യത്യ
അന്തരം സവിസർഗ്ഗാത്മകം
അന്തേ സമുദ്ധരേത്താരം മനുരേഷ നവാക്ഷരഃ

മന്ത്രം കൊണ്ടുള്ള ന്യാസം ആദ്യം വേദത്തിന്റെ ആദ്യാക്ഷരമായ ഓങ്കാരവും പിന്നീട് സ്വരങ്ങളുടെ സവിസർഗ്ഗമായ ആദ്യാക്ഷരവും (അ,ഉ,മ) ഓം എന്ന പ്രണവമന്ത്രത്തെ പിന്നീട് പഞ്ചാർണ്ണം അതായത് ദക്ഷിണാമൂർത്തി എന്ന ശബ്ദത്തെയും അതിനെത്തുടർന്ന് വിസർഗ്ഗത്തോടെ അന്തരം ശബ്ദത്തെയും ഒടുവിൽ താരം അതായത് ഓം എന്നും ഉച്ചരിക്കണം. ഈ നവാക്ഷരമാണ് മനുമന്ത്രം എന്നു പറയപ്പെടുന്നത്. ഓം അഃ ദക്ഷിണാമൂർത്ത്യന്തരഃ ഓംഃ

10. മുദ്രാം ഭദ്രാർത്ഥദാത്രീം സപരശുഹരിണം ബാഹുഭിർബാഹുമേകം
ജാന്വാസക്തം ദധാനോ ഭുജഗബിലസമാബദ്ധകക്ഷ്യോവടാധഃ
ആസീനശ്ചന്ദ്രചൂഡഃ പ്രതിഘടിതജടഃ ക്ഷര
ഗൗരസ്ത്രി നേത്രോ ദദ്യാദാദ്യം ശുകാദ്യൈർ മുനിഭിരഭിവൃതോ ഭാവശുദ്ധീം ഭവോ നഃ

ശുകൻ തുടങ്ങിയ മഹർഷിമാരാൽ സേവിക്കപ്പെടുന്നവനും ഒരു കൈയ്യിൽ അഭയമുദ്ര മറ്റേ കൈയിൽ പരശു, മാൻ എന്നിവ ധരിച്ചിട്ടുള്ളവനും ഒരു കൈ ജംഘയിൽ വെച്ചവനും വടവൃക്ഷചുവട്ടിൽ ഇരിക്കുന്നവനും പാമ്പുകൾ വിഹരിക്കുന്ന ശരീരത്തോടു കൂടിയവനും ചന്ദ്രക്കലയാൽ ശോഭിതമായ ജടാഭാരം ചേർന്നവനും പാൽ പോലെ വെളുത്ത നിറമാർന്നവനും ത്രിനേത്രനും ആദിഭഗവാനുമായ ശിവൻ നമുക്ക് ഭാവശുദ്ധി നൽകട്ടെ.

11. മന്ത്രോണ ന്യാസ:- ബ്രഹ്മർഷി ന്യാസ:- താരം ബ്രൂംനമഃ ഉച്ചാര്യ മായാം വാഗ്ഭവമേവ ച ദക്ഷീണാ പദമുച്ചാര്യ തതഃ സ്യാന്മൂർത്തയേ പദം

12. ജ്ഞാനം ദേഹി പദം പശ്ചാദ്വഹ്നിജായാം തതോ ന്യാസേത് മനുരഷ്ടാദശാർണ്ണോടയം സർവമന്ത്രേഷ്ം ഗോപിതം

ഓം ബ്രൂ നമഃ എന്നുച്ചരിച്ച് മായ അതായത് ഹ്രീം വാഗ്ഭവ അതായത് ഐം എന്നും ദക്ഷിണ പദം എന്നു പറഞ്ഞ് മൂർത്തയേ എന്നും ജ്ഞാനം ദേഹി എന്നും ഒടുവിൽ അഗ്നി പത്നിയായ സ്വാഹാ എന്നു ഉച്ചരിക്കണം. അതായത് ഓം ബ്രൂം നമഃ ഹ്രീം ഐം ദക്ഷിണാ മൂർത്തയേ ജ്ഞാനം ദേഹി സ്വാഹാ എന്ന അഷ്ടദശാക്ഷര യുക്തമായ മനു മന്ത്രം ഉച്ചരിക്കമം.

13. ഭസ്മവ്യാപാണ്ഡു രാംഗഃ ശശിശകല ധരോജ്ഞാനമുദ്രാക്ഷമാലാ
വീണാ പുസ്തൈർ വിരാജത്കരകമലധരോ യോഗപട്ടാഭിരാമഃ
വാഖ്യാപീഠേ നിഷണ്ണോ മുനിവരനികരൈഃ
സേവ്യമാനഃ പ്രസന്നഃ
സവ്യാലം കൃത്തി വാസാഃ സതതമവനുനോ ദക്ഷിണാമൂർത്തിരീശഃ

ഭസ്മലേപനത്താൽ വെളുത്ത ശരീരത്തോടു കൂടിയവനും ശശികലാധരനും കരകമലത്തിൽ ജ്ഞാനമുദ്രയും രുദ്രാക്ഷമാലയും വീണയും പുസ്തകവും ധരിച്ചിരിക്കുന്നവനും യേഗപട്ടധാരിയും വ്യാഖ്യാപീഠസ്ഥിതനും ശ്രേഷ്ഠമുനിമാരാൽ സേവ്യമാനനും പ്രസന്നനും സർപ്പങ്ങളാൽ പ്രശോഭിതനും വ്യാഘ്രചർമ്മ ധാരിയും ആയ ദക്ഷിണാമൂർത്തി ഞങ്ങളെ പാലിക്കട്ടെ.

14. മന്ത്രേണ ന്യാസഃ (ബ്രഹ്മർഷി ന്യാസം) താരം പരംരമാബീജം വദേത്, സാംബശിവായ ച തുഭ്യം ചാനലജായാം ച മനുർദ്വാദശവർണ്ണക

ആദ്യം ഓം ഹ്രീം ശ്രീം എന്ന് പറയണം. പിന്നെ സാംബശിവായ എന്നു പിന്നെ തുഭ്യം എന്നു ഒടുവിൽ സ്വാഹാ എന്നു പറയണം. ഇത് പന്ത്രണ്ട് അക്ഷരമുള്ള മനുമന്ത്രമാണ്. (ഓം ഹ്രീം ശ്രീം സാംബ ശിവായ തുഭ്യാം സ്വാഹാ)

15. വീണാം കരൈഃ പുസ്തകമക്ഷമാലാം
ബിഭ്രാണമനദ്രാഭഗളം വരാഢ്യം
ഫണീന്ദ്രകക്ഷ്യം മുനിഭിഃ ശുകാദ്യൈഃ
സേവ്യം വടാധഃ കൃതനീഡമീഡേഃ

കരങ്ങളാൽ വീണയും പുസ്തകവും അക്ഷരമാലയും കണ്ഠത്തിൽ രുദ്രാക്ഷമാലയും ധരിച്ചിട്ടുള്ളവനും ഒരു കൈയിൽ അഭയദാനമുദ്രയോടുകൂടിയവനും കാർമേഘസമാനമായ കോമള കണ്ഠത്തോടു കൂടിയവനും അതിശ്രേഷ്ഠനും സർപ്പങ്ങളാൽ അലംകൃതശരീരനും ശുകാദിമുനി വരന്മാരാൽ പരിസേവിതനും വടവൃക്ഷചുവട്ടിൽ വിരാജിക്കുന്നവനുമായ ഭഗവാൻ ശങ്കരനെ ഞാൻ നമസ്കരിക്കുന്നു.

16. വിഷ്ണുഃ ഋഷിഃ അനുഷ്ടുപ്ഛന്ദഃ ദേവതാ ദക്ഷിണാസ്യഃ മന്ത്രേണന്യാസഃ താരം നമോ ഭഗവതേ തുഭ്യം വടപദം തതഃ മുലേതി പദമുച്ചാര്യ വാസിനേ പദമുദ്ധരേത്

17. പ്രജ്ഞമേധാ പദം പശ്ചാദാദിസിദ്ധീം തതോ f വദേത്
ദായിനേ പദമുച്ചാര്യമായിനേ നമ ഉദ്ധരേത്

I K

18. വാഗീശായ തതഃ പശ്ചാ

ന്മഹാജ്ഞാനപദം തതഃ

വഗ്നി ജായാം തതസ്ത്വേഷ

ദ്വാത്രിംശദ്വർണ്ണ കോമനുഃ

അനുഷ്ടുഭോ മന്ത്രരാജഃ

സർവമന്ത്രോത്തമോത്തമം

ആദ്യം ഓം നമോ ഭഗവേ തുഭ്യം എന്നും പിന്നീട് വട ശബ്ദവും പിന്നീട് മൂലശബ്ദവും പിന്നെ വാസിനേ എന്നും ഉച്ചരിച്ച് പ്രജ്ഞാമേധോപദവും അതിനുശേഷം ആദിസിദ്ധി എന്നും ഉച്ചരിക്കണം. പിന്നെ ദായിനേ എന്ന് മായിനേ നമഃ എന്ന പദവും ചേർക്കണം. ഒടുവിൽ സ്വാഹാ എന്നുച്ചരിക്കുക. അങ്ങനെ ഓം നമോ ഭഗവതേ തുഭ്യം വടമൂലവാസിനേ പ്രജ്ഞാമേധാദി സിദ്ധിദായിനേ മായിനേ നമഃ വാഗീശായ മഹാ ജ്ഞാനായ സ്വാഹാ ഇതിന്റെ ഋഷി വിഷ്ണുവും ഛന്ദസ്സ് അനുഷ്ടയും ദേവത ദക്ഷിണാമുഖനും ആണ്. ഈ മന്ത്രം ഏറെ ശ്രേഷ്ഠമാണ്.

19. മുദ്രാ പുസ്തകവഹ്നിനാഗ വിലസദ്ബാഹും പ്രസന്നാനനം

മുക്താഹാരവിഭൂഷണം ശശികലാ ഭാസ്വത്കിരീടോജ്വലം

അജ്ഞാനാപഹമാദിമാദിമ ഗിരാമർത്ഥം ഭവാനീപതിം

ന്യഗ്രോധാന്തനിവാസി നം പരഗുരും ധ്യായാമ്യ ഭിഷ്ടാപ്തയേ

ജ്ഞാനാഭയമുദ്രകൾ പുസ്തകം അഗ്നി, സർപ്പം, എന്നിവയാൽ ശോഭിക്കുന്ന കൈകളോടു കൂടിയവനും മുക്താഹാരഭൂഷിതനും ചന്ദ്രക്കലാങ്കിതമായ കിരീടത്താൽ ശോഭിതനും അജ്ഞാനനാശകനും ആദി പുരുഷനും വാഗതീതനും പാർവതീകാന്തനും സർവഗുരുവും വടവൃക്ഷമൂല വാസിയും ആയ ശിവനെ ഞാൻ അഭീഷ്ടസിദ്ധിക്കായി ധ്യാനിക്കുന്നു.

20. മനനമുദ്രാ സോ f ഹമിതി യാവദാസ്ഥിതിഃ സനിഷ്ഠാ ഭവതി തദഭേദേന മന്ത്രാമ്രോഡനം ജ്ഞാന സാധനം ചിത്തേ തദേകതാനതാ പരികരഃ അംഗചേഷ്ടാർപ്പണം ബലിഃ ത്രീണി ധാമാനി കാലഃ ദ്വാദശാന്ത പദം സ്ഥാനമിതി തേ ഹ പുനഃ ശ്രദ്ധാനാസ്തം പ്രത്യൂചുഃ കഥം വാ f സ്യോദയഃകിം സ്വരൂപം കോവാ അസ്യ ഉപാസക ഇതി. സ ഹോ വാച വൈരാഗ്യതൈല സമ്പൂർണ്ണേ

ഭക്തി വർത്തി സമന്വിതേ

പ്രബോധപൂർണ്ണപാത്രേ തു

ജ്ഞാപ്തി ദീപം വിലോകയേത്

ഞാൻ പരബ്രഹ്മം തന്നെയാണ് എന്ന ചിന്താഗതി മരണം വരെ ഉണ്ടായിരിക്കണം. അതു തന്നെ ബ്രഹ്മനിഷ്ഠ. പരബ്രഹ്മത്തിൽ നിന്ന് ഭിന്നമല്ലെന്നു കരുതി പൂർണ്ണമെന്ന് കരുതപ്പെടുന്ന മന്ത്രങ്ങൾ നിരന്തരം ഉരുവിട്ടുകൊണ്ടിരിക്കുന്നതാണ് ജ്ഞാന സാധനം. ചിത്തത്താൽ ആ പരമതത്വത്തിൽ ഏകാഗ്രതയോടെ ധ്യാനിക്കുന്നതാണ് പരികരം. അംഗചേഷ്ടകളുടെ സമർപ്പണമാണ് ബലി. ഭഗവത്കാര്യങ്ങളിൽ കരണചരണാദികൾ ചലിപ്പിക്കുന്നതാണ് പൂജ. സ്ഥൂലം സൂക്ഷ്മം ബീജരൂപം എന്നീ മൂന്നു ധാമങ്ങളാണ് കാലം. ദ്വാദശാന്തപദം. അതായത് സഹസ്രദളകമലം തന്നെ.യാണ് പരമാത്മാവിനെ പ്രാപിക്കാനുള്ള സ്ഥാനം ശ്രദ്ധായുക്തരായ മഹർഷിമാർ ബീജം മാർക്കണ്ഡേയനോട് ചോദിച്ചു: ഇത് എങ്ങനെ ഉദയം ചെയ്യുന്നു? അതിന്റെ സ്വരൂപമെന്ത്? ഇതിന്റെ ഉപാസകനാരാണ്? മാർക്കണ്ഡേയൻ പറഞ്ഞു. വൈരാഗ്യമാകുന്ന എണ്ണയാൽ നിറഞ്ഞ ഭക്തിയാകുന്നതിരിയോടുകൂടിയ ജ്ഞാനപാത്രത്തിൽ ജ്ഞപ്തിയാകുന്ന ദീപത്തെകാണുന്നു. അതായത് വൈരാഗ്യഭക്തിയും ജ്ഞാനവും കൊണ്ടാണ് ഈശ്വരദർശനം ലഭിക്കുന്നത്. തന്റെ ഉള്ളിലും ചരാചരങ്ങളിലും വ്യാപരിച്ചിരിക്കുന്ന ഈശ്വരനെ തന്റെ ആത്മാവുതന്നെയാണെന്ന് കരുതുന്നതാണ് ജ്ഞപ്തി.

21. മോഹാന്ധകാരേ നിസ്സാരേ

ഉദേതി സ്വയമേവ ഹി

വൈരാഗ്യമരണിം കൃത്വാ

ജ്ഞാനം കൃത്വാ തുചിത്രഗും

22. ഗാഢ താമിസ്രസംശാന്ത്യൈ

ഗൂഢമർത്ഥം നിവേദയേത്

മോഹഭാനുജസംക്രാന്തം

വിവേകാഖ്യം മൃകണ്ഡുജം

23. തത്വവിചാരപാ ശേന

ബദ്ധം ദ്വൈതഭയാതുരം

ഉജ്ജീവയന്നിജാനന്ദേ

സ്വസ്വരൂപേണ സംസ്ഥിതഃ

സാരഹീനവും അജ്ഞാനകല്പിതവുമായ അന്ധകാരത്തിൽ ആ ദീപം സ്വയം ഉദയം ചെയ്യുന്നു. വൈരാഗ്യത്തെ അരണിയാക്കി തന്റെ ജ്ഞാനം മഥിക്കുവാനുള്ള ഇന്ധനമാക്കി തീർക്കണം. അജ്ഞാനാന്ധകാരം, നശിപ്പിക്കാൻ പരമതത്വം ഗ്രഹിക്കണം. അഭ്യാസംക്കൊണ്ടേ പരമതത്വം ദർശിക്കാൻ സാധിക്കൂ. ബോധശൂന്യതാപാശത്താൽ ബദ്ധമായ ദ്വൈത ഭാവ ഭയത്താൽ വ്യാകുലവും മോഹമൃത്യു വക്ത്രത്തിൽ പതിച്ച് വിവേകമാകുന്ന മാർക്കണ്ഡേയനെ ഉജ്ജീവിപ്പിച്ച് ആത്മാരാമത്വമാകുന്ന പരമാനന്ദത്തിൽ അതായത് സ്വസ്വരൂപത്തിൽ സ്ഥിതി ചെയ്യാൻ കഴിയണം.

24. ശേമുഷീ ദക്ഷിണാ പ്രോക്താ

സാ യസ്യാ ഭീക്ഷണേ മുഖം

ദക്ഷിണാഭിമുഖഃ പ്രോക്തഃ ശിവോ f സൗ ബ്രഹ്മവാദിഭിഃ

ദക്ഷിണ ബ്രഹ്മപ്രകാശകവും തത്വജ്ഞാനാത്മകവുമായ ബുദ്ധിതന്നെയാണ്. പരമതത്വാഭിലക്ഷണത്തിൽ സാക്ഷാത്കാരത്തിന്റെ മുഖം ചേർന്നത് ദക്ഷിണാമുഖൻ എന്ന് ബ്രഹ്മവാദി

N P

കൾ പറയുന്നു. ശിവനെ ഉദ്ദേശിച്ച് ഈ നാമം പ്രസിദ്ധമായി.

25. സർഗ്ഗാദികാലേ ഭഗവാൻ വിരിഞ്ചിരുപാ സ്യൈനം സർഗ്ഗസാമർത്ഥ്യമാപ്യ തുതോഷ ചിത്തേ വാഞ്ഛി താർത്ഥാംശ്ച ലബ്ധ്വാ ധന്യഃ സോപാകേ്യാപാസകോ ഭവതി ധാതാ

സൃഷ്ടിയുടെ ആദ്യഘട്ടത്തിൽ ഭഗവാൻ ബ്രഹ്മാവ് ഇദ്ദേഹത്തെ ഉപയോഗപ്പെടുത്തി സൃഷ്ടിക്കാനുള്ള ശക്തി നേടുകയും തന്റെ മനോരഥം സാധിച്ചതിൽ സന്തുഷ്ടചിത്തനായിത്തീരുകയും ചെയ്തു.

ആ ബ്രഹ്മാവു തന്നെയാണ് ഉപാസ്യനായ ദക്ഷിണാമൂർത്തിയുടെ ഉപാസനകൻ.

26. യ ഇമാം പരമരഹസ്യശിവതത്ത്വവിദ്യാമധീതേ സ സർവപാപേഭ്യോ മുക്തോ ഭവതി യ ഏവം വേദ സ കൈവല്യമനുഭവതീത്യുപനിഷത്

വളരെ രഹസ്യമായ ഈ ശിവതത്ത്വ വിദ്യ അധ്യയനം ചെയ്യുന്നവൻ സർവപാപങ്ങളിൽ നിന്നും വിമുക്തനാകുന്നു. ഇത് വേണ്ടവിധം മനസ്സിലാക്കി അത് മനനം ചെയ്യുന്നവർ കൈവല്യം അനുഭവിക്കുന്നു.

ദക്ഷിണാമൂർത്ത്യുപനിഷത്ത് സമാപിച്ചു.

# ദേവ്യുപനിഷത്ത്

**ശാന്തിപാഠം**

ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാ ഭദ്രം പശ്യേമാക്ഷഭിര്യജത്രാഃ സ്ഥിരൈരംഗൈസ്തുഷ്ടുവാംസസ്തനുഭിർവ്യശേമ ദേവഹിതം യദായുഃ സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തി ന പൂഷാ വിശ്വവേദാഃ സ്വസ്തി ന സ്താർക്ഷ്യോ അരിഷ്ടനേമിഃ സ്വസ്തി നോ ബൃഹസ്പതിർദധാതു ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ദേവന്മാരെ, ഞങ്ങൾ കാതുകൊണ്ട് നല്ലതു കേൾക്കുമാറാകട്ടെ. കണ്ണുകൾ കൊണ്ട് നല്ലതു കാണാനിടവരട്ടെ. സുദൃഢങ്ങളായ അംഗങ്ങളാലും ദേഹം കൊണ്ടും നിങ്ങളെ സ്തുതിച്ചുകൊണ്ടിരിക്കട്ടെ. അങ്ങനെ ദേവന്മാർ നിശ്ചയിച്ചിട്ടുള്ള ആയുസ്സുമുഴുവൻ ഞങ്ങൾ അനുഭവിക്കട്ടെ. മഹാകീർത്തിമാനായ ഇന്ദ്രൻ ഞങ്ങൾക്ക് നന്മചെയ്യട്ടെ. പൂഷാവ് ഞങ്ങൾക്ക് നന്മ ചെയ്യട്ടെ. ബൃഹസ്പതി ഞങ്ങൾക്കു നന്മ ചെയ്യട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഹരി ഓം സർവേ വൈ ദേവാ ദവീമുപതസ്ഥുഃ കാസി ത്വം മഹാദേവി സാ അബ്രവീദഹം ബ്രഹ്മസ്വരൂപിണീ മത്തഃ പ്രകൃതിപുരുഷാത്മകം ജഗത് ശൂന്യം ചാശൂന്യം ച അഹം ആനന്ദാനാനന്ദാഃ വിജ്ഞാനാവിജ്ഞാനേ അഹം ബ്രഹ്മാ ബ്രഹ്മണീ വേദിതവ്യേ ഇത്യാഹോ അഥർവാണീ ശ്രുതീഃ

ഒരു ഘട്ടത്തിൽ ദേവന്മാരെല്ലാവരും കൂടി ദേവിയെ സമീപിച്ച് ഇങ്ങനെ ചോദിച്ചു:– 'ദേവി, അവിടത്തെക്കുറിച്ച് എനിക്ക് പറഞ്ഞുതരണം. അവിടന്ന് ആരാണ്?' ദേവി പറഞ്ഞു, 'ഞാൻ ബ്രഹ്മ സ്വരൂപിണിയാകുന്നു. കാര്യകാരണ രൂപവും പ്രകൃതി പുരുഷാത്മകവുമായ ഈ വിശ്വം എന്നിൽ നിന്നുമാണ് ഉണ്ടായിട്ടുള്ളത്. ഞാൻ ആനന്ദരൂപിണിയും ആനന്ദരഹിതരൂപിണിയുമാകുന്നു. ഞാൻ വിജ്ഞാനമയിയും അവിജ്ഞാനമയിയും ആണ്. ഞാൻ അറിയേണ്ട ബ്രഹ്മവും ബ്രഹ്മത്തിനും അതീതയുമാണ് എന്ന് അഥർവണീ ശ്രുതി പറയുന്നു.'

2. അഹം പഞ്ചഭൂതാന്യപഞ്ചഭൂതാനി അഹമഖിലം ജഗത് വദോഹമവേദോഹം വിദ്യാഹമ വിദ്യാഹം അജാഹമനജാഹം അധശ്ചോർധ്വം ച തിര്യക് ചാഹം അഹം രുദ്രേഭിർവസുഭിശ്ചരാമ്യഹമാദിത്യൈരുത വിശ്വദേവൈഃ അഹം മിത്രാവരുണാവുഭൗ ബിഭർമ്യഹമിന്ദ്രാഗ്നീ അഹമശ്വിനാവുഭൗ അഹം സോമം ത്വഷ്ടാരം പൂഷണം ഭഗം ദധാമ്യഹം വിഷ്ണും ഉരുക്രമം ബ്രഹ്മാണമുത പ്രജാപതിം ദധാമി അഹം ദധാമി ദ്രവിണം ഹവിഷ്മതേ സുപ്രാവ്യേ യജമാനായ സുന്വതേ അഹം രാഷ്ട്രീ സംഗമനീ വസുനാമഹം സുവേ പിതരമസ്യ മുർധൻ മമ യോനിഃ അപസ്വന്താസമുദ്രേ ഏവം വേദ സ ദേവീപദമാപ്നോതി.

ഞാൻ പഞ്ചഭൂതങ്ങളും അപഞ്ചഭൂതങ്ങളുമാണ്. ഈ കാണുന്ന ദൃശ്യപ്രപഞ്ചം മുഴുവനും ഞാനാണ്. വിദ്യയും അവിദ്യയും വേദവും അവേദവും അജയും അനജയും ഞാൻ തന്നെ. മുകളിലും താഴെയും ഞാൻ തന്നെ. ഇരുവശങ്ങളിലും ഞാനാണ്. ഞാൻ രുദ്രന്മാരുടെയും വസുക്കളുടെയും രൂപത്തിൽ സഞ്ചരിക്കുന്നു. ഞാൻ ആദിത്യന്മാരുടെയും വിശ്വദേ

വന്മാരുടെയും രൂപത്തിൽ സഞ്ചരിക്കുന്നു. ഞാൻ തന്നെയാണ് മിത്രാവരുണന്മാരെയും ഇന്ദ്രാദികളെയും അശ്വനീദേവതകളെയും സംരക്ഷിക്കുന്നത്. സോമൻ, പൂഷാവ്, ഭഗൻ, ത്വഷ്ടാവ് എന്നിവരെ ഞാൻ തന്നെയാണ് ധരിക്കുന്നത്. മൂന്നുലോകങ്ങളും ആക്രമിക്കുവാൻ ഞാൻ പാദം ചലിപ്പിക്കുന്നു. ഞാൻ വിഷ്ണുവിനെയും ബ്രഹ്മാവിനെയും പ്രജാപതിയെയും ധരിക്കുന്നു. ദേവന്മാർക്കു വേണ്ടി ഹവിസ്സും സോമാഭിഷേകവും ചെയ്യുന്ന യജമാനനു വേണ്ടി ഞാൻ ഉപാസകർക്ക് ധനദായിനിയാണ്, ജ്ഞാനമതിയും യജ്ഞങ്ങളുടെ നായികയും സമ്പൂർണ്ണവിഭവത്തിന്റെയും അധീശ്വരിയുമാണ്. വിശ്വപിതാവായ ആകാശത്തെ പരമാത്മാവിനും ഉപരിയായി പ്രകടിപ്പിക്കുന്നത് ഞാൻ തന്നെ. എന്റെ സ്ഥാനം ആത്മരൂപധാരിണിയായ ബുദ്ധിയിലാകുന്നു. സമുദ്രവും ജലവുമെല്ലാം എന്റെ സ്വരൂപമാകുന്നു. ഇതറിയുന്ന ജ്ഞാനി ദേവിയുടെ പദത്തെ പ്രാപിക്കുന്നു.

3. തേ ദേവാ അബ്രുവൻ നമോ ദേവ്യൈ മഹാ ദേവ്യൈ ശിവായൈ സതതം നമഃ പ്രകൃത്യൈ ഭദ്രായൈ നിയതാഃ പ്രണതാഃ സ്മ താം

ദേവന്മാർ പറഞ്ഞു:- 'ദേവിക്ക് നമസ്കാരം മഹാദേവിക്കും ശിവനും എന്നെന്നും നമസ്കാരം. പ്രകൃതിയും ഭദ്രയും മംഗളരൂപിണിയുമായ ദേവിക്ക് നമസ്കാരം.'

4. താം അഗ്നിവർണ്ണാം തപസാ ജ്വലന്തീം |
വൈരോചനിം കർമ്മഫലേഷു ജുഷ്ടാം |
ദുർഗ്ഗാം ദേവിം ശരണമഹം പ്രപദ്യേ |
സുതരാം നാശയതേ തമഃ |

5. ദേവിം വാചമജനയന്ത ദേവാസ്താം വിശ്വരൂപാഃ പശവോ വദന്തി സാനോ മന്ദ്രേഷമൂർജം ദുഹാനാ ധേനുർവാഗസ്മാനുപ സുഷ്ടുതൈതു

6. കാളിരാത്രിം ബ്രഹ്മസ്തുതാം വൈഷ്ണവീം സ്കന്ദ മാതരം സരസ്വതീമദിതി ദക്ഷദുഹിതരാം നമാമഃ പാവനാം ശിവാം.

7. മഹാലക്ഷ്മീശ്ച വിദ്മഹേ സർവസിദ്ധിശ്ച ധീമഹി തന്നോ ദേവീ പ്രചോദയാത്

8. അദിതിർഹ്യജനിഷ്ട ദക്ഷയാ ദുഹിതാ തവതാം ദേവാ അന്വജായന്ത ഭദ്രാ അമൃതബന്ധവഃ

അഗ്നിയെപ്പോലെ തേജോമയിയും ജ്ഞാനത്താൽ പ്രകാശമാനയും കർമ്മഫലസിദ്ധിക്കായി സേവ്യമാനയും ദീപ്തിമയിയുമായ ഭഗവതി ദുർഗ്ഗാദേവിയെ ഞങ്ങൾ ശരണം പ്രാപിക്കുന്നു.

ദൈത്യനാശിനിയായ ദേവി, അവിടത്തേക്ക് നമസ്കാരം. ദേവന്മാരാൽ സൃഷ്ടിക്കപ്പെട്ട വൈഖരീവാണിവിഭിന്ന രീതിയിലുള്ള പ്രാണികൾ ഉച്ചരിക്കുന്നു. കാമധേനുവിനെപ്പോലെ സുഖദായിനിയും അന്നം ബലം എന്നിവയെ നൽകുന്നവളും വാണീരൂപിണിയുമായ ദേവി ഞങ്ങളുടെ ശ്രേഷ്ഠമായ സ്തുതിയാൽ സന്തുഷ്ടയായി ഞങ്ങളുടെ മുന്നിൽ പ്രത്യക്ഷപ്പെടട്ടെ.

വേദങ്ങളാൽ സ്തുതിക്കപ്പെട്ടവളും കാലനാശിനിയും വിഷ്ണു ശക്തിയും സരസ്വതിയും സ്കന്ദമാതാവും അദിതിയും ദക്ഷകന്യകയായ സതിയും കല്യാണമയിയും പാപനാശിനിയും ആയ ഭഗവതിയെ ഞങ്ങൾ നമസ്കരിക്കുന്നു.

സർവശക്തി സമ്പന്നയായ ഭഗവതി മഹാലക്ഷ്മിയെ പരിചയമുള്ള ഞങ്ങൾ ദേവിയെ സദാ ധ്യാനിക്കുന്നു. ആ ദേവി ഞങ്ങൾക്ക് പ്രചോദനം നൽകട്ടെ.

ഹേ ദക്ഷപ്രജാപതേ അങ്ങയുടെ പുത്രിയെ അദിതി പ്രസവിച്ചതിനു ശേഷമാണ് അമൃതത്വഗുണവിശേഷത്തോടുകൂടിയ ദേവന്മാർ സൃഷ്ടിക്കപ്പെട്ടത്.

9. കാമോ യോനിഃ കാമകലാ വജ്രപാണി ഗുഹാഹസാ മാതരിശ്വാഭ്രമിന്ദ്രഃ പുനർഗുഹാ സകലാമായയാ ച പുനഃ കോശാ വിശ്വമാതാ ദിവി ദ്യോം

കാമം, യോനി, കല, വജ്രഗുഹ, വർണ്ണം, വായു, അഭ്രം, വജ്രപാണി, സകല രൂപവർണ്ണമായ ഇവയെല്ലാം ആ ജഗജ്ജനനിയുടെ ബ്രഹ്മരൂപിണിയായ മൂലവിദ്യയാണ്.

10. ഏഷാ ആത്മാശക്തിഃ ഏഷാ വിശ്വമോഹിനി പാശാങ്കുശധനുർബാണധരാ ഏഷാ ശ്രീമഹാ വിദ്യായ ഏവം വേദ സ ശോകം തരതി നമസ്തേ അസ്തു ഭഗവതീ ഭവതി മാതരസ്മാൻ പാതു സർവതഃ

ദേവി, വിശ്വമോഹിനിയും പാശാങ്കുര ധനുർ ബാണധാരിണിയും ആയ പരബ്രഹ്മശക്തിയാകുന്നു. ദേവി തന്നെയാണ് ശ്രീ മഹാവിദ്യ ഇങ്ങനെ അറിയുന്നവൻ ശോകസന്താപത്തിൽ നിന്നും മുക്തനാകുന്നു. ജഗന്മാതാവേ, അവിടത്തേക്ക് നമസ്കാരം. ദേവി, എല്ലാ വിധത്തിലും ഞങ്ങളെ രക്ഷിച്ചാലും.

11. സൈഷാ അഷ്ടൗ വസവഃ സൈഷാ ഏകാദശരുദ്രാ, സൈഷാ ദ്വാദശാദിത്യാഃ സൈഷാ വിശ്വദേവാഃ സോമപാ അസോമപാശ്ച സൈഷാ യാതു ധാനാ അസുരാ രക്ഷാംസി പിശാച യക്ഷകസിദ്ധാ സൈഷാ സത്വരജഃസ്തമാംസി സൈഷാ പ്രജാപതീന്ദ്രമനവഃ സൈഷാ ഗ്രഹാ നക്ഷത്ര ജ്യോതിംഷീ കലാകാഷ്ഠാദി കാലരൂപിണീ താമഹം പ്രണൗമി നിത്യം

ദേവി തന്നെയാണ് ഏകാദശ രുദ്രന്മാരും ദ്വാദശാദിത്യന്മാരും അഷ്ടവസുക്കളും സോമപായികളും വിശ്വദേവന്മാരും യാതുധാനന്മാരും ദൈത്യരാക്ഷസന്മാരും പിശാചുക്കളും യക്ഷന്മാരും സിദ്ധന്മാരും, ദേവി തന്നെയാണ്. വിഷ്ണു സ്വരൂപിണിയും രുദ്രരൂപിണിയും സത്വരജസ്തമ കലാകാഷ്ഠാദി സഹിതയായ കാലസ്വരൂപിണിയും ഭോഗദായിനിയും മോക്ഷദായിനിയും പാപനാശിനിയും വിജയത്തിന്റെ അധിഷ്ഠാത്രിയും അന്തത്തിന്നതീതയും മംഗളസ്വരൂപിണിയും ദോഷരഹിതയും ഞങ്ങൾ ദേവിയെ നിത്യവും നമസ്കരിക്കുന്നു.

12. താപാപഹാരിണീം ദേവിം |
ഭുക്തി മുക്തി പ്രദായിനീം |
അനന്താം വിജയാം ശുദ്ധാം |
ശരണ്യാം ശിവദാം ശിവാം ||

I K

13. വിയദീകാരസംയുക്തം |
വീതിഹോത്രസമന്വിതം |
അർദ്ധേന്ദുലസിതം ദേവ്യാ |
ബീജം സർവാർത്ഥ സാധകാ ||

14. ഏവമേകാക്ഷരം മന്ത്രം |
യതയ ശുദ്ധചേതസഃ |
ധ്യായന്തി പരമാനന്ദ |
മയാ ജ്ഞാനാംബുരാശയാഃ ||

15. വാങ്മയഃ ബ്രഹ്മഭൂസ്തസ്മാത് |
ഷഷ്ഠം വക്ത്ര സമന്വിതം |
സൂര്യോവാമ ശ്രോത്ര ബിന്ദുഃ |
സംയുതാഷ്ടതൃതീയകഃ ||

16. നാരായണേന സംയുക്താ |
വായുശ്ചാധരസരയുതഃ |
വിച്ചേനവാർണ്ണകോർണ്ണസ്യാ-
മഹദാനന്ദദായകഃ ||

17. ഹൃത് പുണ്ഡരീകമധ്യസ്ഥാം |
പ്രാതഃ സൂര്യ സമപ്രദാം |
പാശാങ്കുശധരാം സൗമ്യാം |
വരദാഭയ ഹസ്തകാം |
ത്രിനേത്രാം രക്തവസനാം ഭക്തകാമദുഘാം ഭജേ

താപപഹാരിണിയും ഭക്തിമുക്തിപ്രദായനിയും ശുദ്ധയും ശരണ്യയും പാശാങ്കുശധരയും സൗമ്യയും വരദായഹസ്തയും ത്രിനേത്രയും രക്തവസനയും ഭക്തന്മാരുടെ ആഗ്രഹം സാധിച്ചു കൊടുക്കുന്നവളുമായ ദേവിയെ ഞാൻ ഭജിക്കുന്നു.

18. നമാമി ത്വാമഹം ദേവീം |
മഹാഭയവിനാശിനീം |
മഹാദുർഗ്ഗപ്രശമിനീം |
മഹാകാരുണ്യരൂപിണീം ||

19. യസ്യാ സ്വരൂപം ബ്രഹ്മാദയോ ന ജാനന്തി തസ്മാത് ഉച്യതേ അജ്ഞേയാ

20. യസ്യാം അന്തോ ന വിദ്യതേ തസ്മാദുച്യതേ ƒനന്താഃ യസ്യാഃ ഗ്രഹണം നോപലഭ്യതേ തസ്മാദുച്യതേളലക്ഷ്യാ യസ്യാ ജനനം നോപ ലക്ഷ്യതേ തസ്മാദുച്യതേ അജാ ഏകൈവ സർവത്ര വർത്തതേ തസ്മാ ദുച്യതേളലക്ഷ്യാ യസ്യാ ജനനം നോപ ലക്ഷ്യതേ തസ്മാദുച്യതേ അജാ ഏകൈവ സർവത്ര വർത്തതേ തസ്മാ ദുച്യതേ ഏകാ ഏകൈവ വിശ്വരൂപിണി തസ്മാദുച്യതേ ഏകാ ഏകൈവ വിശ്വരൂപിണീ തസ്മാദുച്യതേ നൈകാ അത ഏവോച്യുതേ ജ്ഞേയാ അനന്തഃ അലക്ഷ്യാ അജാ ഏകാ നൈകാഃ

മഹാഭയവിനാശിനിയും മഹാദുർഗ്ഗാപശമിനിയും മഹാകാരുണ്യ രൂപിണിയുമായ ദേവിയെ ഞാൻ നമസ്കരിക്കുന്നു. അന്തഹീനയാകയാൽ അനന്തയെന്നും ബ്രഹ്മാദികൾക്കു പോലും സ്വരൂപം ധരിക്കാൻ കഴിയാത്തവളാകയാൽ അജ്ഞേയയെന്നും കാണാൻ കഴിയാത്തവളാകയാൽ അലക്ഷ്യയെന്നും ജനനമില്ലാത്തതിനാൽ അജയെന്നും ഏമാത്രയാകയാൽ ഏകയെന്നും അങ്ങനെ അജ്ഞേയയായി, അനന്തയായി അലക്ഷ്യയായി അജയായി നൈകയായി വിരാജിക്കുന്ന ദേവിക്ക് നമസ്കാരം

21. മന്ത്രാണാം മാതൃകാ ദേവീ |
ശബ്ദാനാം ജ്ഞാനരൂപിണീ |
ജ്ഞാനാനാം ചിന്മയാതീത-
ശൂന്യനാം ശൂന്യസാക്ഷിണീ ||

22. യസ്യാഃ പരതരം നാസ്തി |
സൈഷാ ദുർഗ്ഗാ പ്രകീർത്തിതാ |
താം ദുർഗ്ഗാം ദുർഗ്ഗമാം ദേവീം ദുരാചാരവിഘാതിനീം

23. നമാമി ഭവഭീതോƒഹം |
സംസാരാർണ്ണവതാരിണീം ||

മന്ത്രങ്ങളുടെ മൂലസ്ഥാനീയയും ജ്ഞാനരൂപിണിയും ആയ ദേവി ദുർഗ്ഗ എന്ന നാമത്തിൽ പ്രസിദ്ധയാണ്. സംസാരസാഗരം അക്കരെ കടത്തുന്നവളും ദുരാചാരങ്ങൾ നശിപ്പിക്കുന്നവളുമായ ദുർഗ്ഗയെ ഞാൻ സ്മരിക്കുന്നു.

24. ഇദമഥർവശീർഷം യോ ƒധീതേ സപഞ്ചാഥർവഷശീർഷജപഫലമവാപ്നോതി ഇദമഥർവശീർഷം ജ്ഞാത്വാ യോ ƒർച്ചാം സ്ഥാപയതി ശതലക്ഷം പ്രജപ്ത്വാപി സോ ƒച്ചാസിദ്ധിം ച വിന്ദതി ശതമഷ്ടോത്തരം ചാസ്യാഃ പുരശ്ചര്യാവിധിഃ സ്മൃതഃ ദശവാരം പഠേദ്യസ്തു സദ്യഃ പാപൈഃ പ്രമു ച്യതേ മഹാ ദുർഗ്ഗാണി തരതി മഹാ ദേവ്യാഃ പ്രസാദതഃ

ഈ അഥർവശീർഷം ചൊല്ലുന്നതിന് അഞ്ച് അഥർവശീർഷം ചൊല്ലുന്ന ഫലം സിദ്ധിക്കും. ലക്ഷം തവണ അർച്ചന ചെയ്താൽ അർച്ചനാ സിദ്ധി കൈവരും നൂറ്റി എട്ടുപ്രാവശ്യം ജപിച്ചാൽ അതിന് പുരശ്ചര്യാവിധിയെന്നു പേർ പത്തു ദിവസത്തെ ജപത്താൽ സകല പാപമുക്തി ഫലം. മഹാദേവി പ്രസാദത്താൽ മറ്റു ദുർഗ്ഗങ്ങളും തരണം ചെയ്യുന്നു.

പ്രാതരധീയാനോ രാത്രികൃതം പാപം നാശയതി സായമധീയാനോ ദിവസകൃതം പാപം നാശയതി തത് സായം പ്രാതഃ പ്രയുഞ്ജാനോ പാപോƒപാ പോ ഭവതി. നിശീഥേ തുരീയ സന്ധ്യായാം ജപ്ത്വാ ദേവതാ സാന്നിദ്ധ്യം ഭവതി. പ്രാണപ്രതിഷ്ഠായാം ജപ്ത്വാ പ്രാണാനാം പ്രതിഷ്ഠാ ഭവതി ഭൗമാശ്വിന്യാം മഹാദേവി സന്നിധൗ ജപ്ത്വാ മഹാമൃത്യും തരതി ഏവം വേദേത്യുപനിഷത്

പ്രഭാതത്തിൽ ഈ മന്ത്രം ജപിച്ചാൽ രാത്രി ചെയ്ത

N P

പാപം നശിക്കും. വൈകിട്ട് ജപിച്ചാൽ പകൽ ചെയ്ത പാപം നശിക്കും. പ്രഭാതത്തിലും സന്ധ്യക്കും ജപിച്ചാൽ പാപമെല്ലാം അസ്തമിക്കും. രാത്രിയും തുരീയ സന്ധ്യയിലും ജപിച്ചാൽ പാപമെല്ലാം അസ്തമിക്കും. രാത്രിയും തുരീയ സന്ധ്യയിലും ജപിച്ചാൽ പ്രാണപ്രതിഷ്ഠ ലഭിക്കും. മഹാദേവി സന്നിധിയിൽ ഭൗമാശ്വിനീ ദിവസം ജപിച്ചാൽ മഹാമൃത്യവിൽ നിന്നും മോചനം കിട്ടും എന്ന് ഉപനിഷത്ത് അനുശാസിക്കുന്നു.

ദേവ്യുപനിഷത്ത് സമാപിച്ചു.

# ദ്വയോപനിഷത്ത്

ഓം അഥാതഃശ്രീമദ് ദ്വയോല്പത്തിഃ
വാക്യോ ദ്വിതീയഃ ഷട്പദാന്യഷ്ടാദശ
പഞ്ചവിംശത്യക്ഷരാണി പഞ്ചദശാ
ക്ഷരപൂർവം ദശാക്ഷരം പരം.പൂർവോ
നാരായണഃ പ്രോക്താനാദി സിദ്ധോ
മന്ത്രരത്നഃസദാചാര്യമൂലം

1. ആചാര്യോ വേദ സമ്പന്നോ
വിഷ്ണു ഭക്തോ വിമത്സരഃ
മന്ത്രജ്ഞോ മന്ത്ര ഭക്തശ്ച
സദാ മന്ത്രാശ്രയഃ ശുചി;

2. ഗുരുഭക്തിസമായുക്തഃ
പുരാണജ്ഞോ വിശേഷവിത്
ഏവം ലക്ഷണ സമ്പന്നോ
ഗുരുരിത്യഭിധീയതേ.

3. ആചിതാനി ഹി ശാസ്ത്രാർത്ഥാ-
നാചാര സ്ഥാപനാ ദവി
സ്വയമാചരതേ യസ്തു
തസ്മാദാചാര്യ ഉച്യതേ

4. ഗുശബ്ദ സ്ത്വന്ധകാരഃസ്യാത്
സ്ത്വന്ധകാരഃ സ്യാത്
ശബ്ദസ്തന്നിരോധകഃ
അന്ധകാര വിരോധകഃ
അന്ധകാര വിരോധിത്വാത്
ഗുരുരിത്യഭിധീയതേ.

5. ഗുരുരേവ പരം ബ്രഹ്മ
ഗുരു രേവ പരാ ഗതി;
ഗുരു രേവ പരം ബ്രഹ്മ
ഗുരു രേവ പരം വിദ്യാ
ഗുരു രേവ പരം ധനം

6. ഗുരുരേവ പരം കർമ്മ
ഗുരുരേവ പരായണം
യസ്മാത്തദുപദേഷ്ടാസൗ
തസ്മാത് ഗുരുതരരോ ഗുരുഃ

7. യഃ സുകൃദുച്ചാരണഃ സംസാരവിമോചനോ ഭവതി.സർവ പുരുഷാർത്ഥം സിദ്ധിർ ഭവതി ന ച പുനരാവർത്തതേ ഇതി യ ഏവം വേദേത്യുപനിഷത്.

1.2. ഇനി ശ്രീമദ് ദ്വയത്തിന്റെ ഉല്പത്തി പറയുന്നു. രണ്ടാമത്തേത് വാക്യമാണ്. ഷട്പദം പതിനെട്ടാണ്. അതിൽ ഇരുപത്തിയഞ്ച് അക്ഷരമുണ്ട്. ആദ്യം പതിനഞ്ച് പിന്നെ പത്ത്. സദാചാരത്തിന്റെ ആദികാരണവും മന്ത്ര രത്ന സ്വരൂപവും അനാദിയുമായ ഭഗവാൻ നാരായണൻ ഇത് ആദ്യം തന്നെ നിരൂപണം ചെയ്തിട്ടുള്ളതാണ്. യാതൊരാൾ ശാസ്ത്രജ്ഞനും ആചാര സമ്പന്നനും വൈഷ്ണവനും ഈർഷ്യാരഹിതനും മന്ത്ര ജ്ഞാതാവും മന്ത്രങ്ങളിൽ ശ്രദ്ധയുള്ളവനും മന്ത്രങ്ങളുടെ ആശയം നൽകുവാനും വിശുദ്ധനുമായിരിക്കണം. ഗുരുഭക്തനും പുരാണങ്ങൾ അറിയുന്നവനും വിശേഷജ്ഞനുമായിരിക്കണം. ഈഗുണങ്ങളെല്ലാം തികഞ്ഞവനാണ് ഗുരുവായി അറിയപ്പെടുന്നത്.

3. ഗുരുശബ്ദത്തിൽ ഉള്ള 'രു' എന്ന അക്ഷരത്തിന്റെ അർത്ഥം അന്ധകാരമെന്ന് 'രു' എന്ന അക്ഷരത്തിന്റെ അർത്ഥം അതിനെ തടയുന്നവനെന്നും അജ്ഞാതമാകുന്ന അന്ധകാരം തടയുന്നതു നിമിത്തമാണ് ഗുരു എന്ന പേർ കിട്ടിയത്.

4, 5, 6, 7, ഗുരു തന്നെ പരബ്രഹ്മം ഗുരു തന്നെ പരമമായ ഗതി; ഗുരു തന്നെ ഉത്തമവിദ്യ. യഥാർത്ഥത്തിൽ ഗുരുവാണ് സർവോത്തമധനം.

5. ഗുരു തന്നെ സർവോത്തമവും ഇച്ഛിതവുമായ വസ്തു. ഗുരുവാണ് പരമമായ ആശ്രയം. കാരണം പരമോപദേശങ്ങൾ നൽകുന്നവനാണവൻ. ആ നിലയിൽ ഗുരു അങ്ങേ അറ്റത്തെ അജ്ഞാനനാശകമാണ്. യാതൊരാൾ ഒരു പ്രാവശ്യം ഇതുച്ചരിക്കുന്നു അവൻ സർവഥാ സംസാരമക്തനാകുന്നു. അവന് എല്ലാ ധർമ്മം, അർത്ഥം, കാമം, മോക്ഷം ഈ പുരുഷാർത്ഥങ്ങൾ ലഭിക്കുന്നു. അവന് വീണ്ടും ഈ സംസാരത്തിൽ വന്ന് ഞെരുങ്ങേണ്ടതായി വരുകയില്ല-ഇത് നിശ്ചിത സിദ്ധാന്തമാണ്. തികച്ചും സത്യമാണ്. ഏതൊരാൾ ഇത് നിശ്ചിത സിദ്ധാന്തമാണ്. തികച്ചും സത്യമാണ്.ഏതൊരാൾ ഇത് ശരിക്ക് മനസ്സിലാക്കുന്ന, ഇതിൽ ശ്രദ്ധ കാണിക്കുന്നു, അയാൾക്കു മാത്രമേ ഇതിന്റെ ലാഭം സിദ്ധമാകൂ.

ദ്വയോപനിഷത്ത് പര്യവസാനിച്ചു.

# നാദബിന്ദൂപനിഷത്ത്

**ശാന്തിപാഠം**

ഓം വാങ്മേ മനസി പ്രതിഷ്ഠതോ മനോ മേ വാചി പ്രതിഷ്ഠിതമാവിരാവിർമ ഏധി വേദസ്യ മ ആണീസ്ഥഃ ശഅരുതം മപ്രഹാസിരനേന്യ അധീതേന അഹോരാത്രാത് സംദധാമി ഋതം വദിഷ്യാമി. സത്യം വദിഷ്യാമി. തന്മാമവതുതദ്വക്താരമവതു. അവതു മാം അവതു വക്താരമാവതു വക്താരം. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

എന്റെ വാണി മനസ്സിൽ സ്ഥിരമാകട്ടെ. മനസ്സ് വാണിയിൽ സ്ഥിരമാകട്ടെ. ഹേ, സ്വയം പ്രകാശമായ ആത്മാവേ, എന്റെ മുന്നിൽ അങ്ങ് പ്രത്യക്ഷീഭവിക്കുക. ഹേ വാണീ, ഹേ മനസ്സേ, നിങ്ങൾ രണ്ടുപേരും എന്റെ വേദാഭ്യാസം നശിപ്പിക്കാനിടയാകരുത്. ഈ വേദാഭ്യാസത്തിൽ തന്നെ രാത്രിയിലും പകലും ഞാൻ ആക്തനായിരിക്കുന്നു. ഞാൻ സദാ സത്യം പറയും; എന്നെ രക്ഷിച്ചാലും എന്നെ രക്ഷിച്ചാലും വക്താവിനെ രക്ഷിച്ചാലും വക്താവിനെ രക്ഷിച്ചാലും. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

1. അകാരോ ദക്ഷിണഃ പക്ഷ ഉകാര സ്തൂത്തരഃ സ്മൃത.
   മകാര പുച്ഛമിത്യാഹുരർദ്ധമാത്രാ തു മസ്തകം.
2. പാദദികം ഗുണാസ്തസ്യ ശരീരം തത്വ മുച്യതേ
   ധർമ്മോ$f$സ്യ ദക്ഷിണം ചക്ഷുര ധർമ്മോ $f$ഥോ പരഃ സ്മൃതഃ
3. ഭൂർലോകഃ പാദയോസ്തസ്യ ഭുവർലോക സ്തു ജാനുനി
   സ്വർലോകസ്തു കടീദേശേ നാഭിദേശേ മഹർ ജഗത്
4. ജനലോകസ്തു ഹൃദ്ദേശേ കണ്ഠോലോക സ്തപസ്തതഃ
   ഭ്രുവോർലലാടമദ്ധ്യേ തു സത്യലോകോ വ്യവസ്ഥിതഃ
5. സഹസ്രാർണ്ണമതീവാത്ര മന്ത്ര ഏവ പ്രദർശിതഃ
   ഏവമേതാം സമാരൂഢോ ഹംസ യോഗ വിചക്ഷണഃ

1-5 പ്രണവത്തെ ഹംസമായി ഗണിക്കുന്ന പക്ഷം അകാരം അതിന്റെ വലത്തെ ചിറകാണ്. ഉകാരം അതിന്റെ ഇടത്തെ ചിറക്. മകാരം അതിന്റെ വാലാകുന്നു. അർദ്ധമാത്ര ശിരസ്സുമാണ്. അപ്പോൾ സത്വഗുണം ശരീരവും രജോഗുണവും തമോ ഗുണവും രണ്ടു കാലുകളും ആകുന്നു. നാഭിദേശത്ത് മഹർ ലോകം; കടിദേശത്തിൽ സ്വർലോകം; മുട്ടുകളിലും കാലുകളിലും ഭുവർലോകവും ഭൂലോകവും. ഇപ്രകാരം ജനലോകം തപോലോകം, സത്യലോകം ഇവ അതിന്റെ ഹൃദയം കണ്ഠം ലലാടം പുരികങ്ങളുടെ മധ്യഭാഗം ഇവയായിത്തീരുന്നു. ഈ പ്രണവമാകുന്ന ഹംസത്തിൽ കേറി അതിന്റെ മനന ചിന്താനുഷ്ഠാനാദികൾ നിർവഹിച്ച് ആയിരക്കണക്കിന് പാപങ്ങളിൽ നിന്ന് വിമുക്തനായി മോക്ഷപദത്തെ പ്രാപിക്കുന്നു.

6. ന ഭിദ്യതേ കർമ്മചാരൈഃ പാപകോടി ശതൈരവി
   ആഗ്നേയപ്രഥമാമാത്രാ വായവ്യേഷാ തഥാപരാ
7. ഭാനു മണ്ഡല സങ്കാശാ ഭവേന്മാത്രാ തഥോത്തരാ
   പരമം ചാർദ്ധമാത്രാ യാ വാരുണീം താം വിദുർബുധാഃ
8. കാലത്രയേ$f$പി യസ്യേമാ മാത്രാ നൂതം പ്രതിഷ്ഠിതാഃ
   ഏഷ ഓങ്കാര ആഖ്യാതോ ധാരണാഭിർനി ബോധതഃ

I K

9. ഘോഷണി പ്രഥമാ മാത്രാ വിദ്യുന്മാലാ തഥാ$f$ പരാ
പതംഗിനീ തൃതീയാ സ്യാത്ചതുർത്ഥീ വായുവേഗിനീ
10. പഞ്ചമീനാമധേയാ തു ഷഷ്ഠീ ചൈന്ദ്ര്യഭി ധീയതേ
സപ്തമീ വൈഷ്ണവീ നാമ അഷ്ടമീ ശാങ്കരീതി
11. നവമി മഹതീനാമ ധൃതിസ്തു ദശമീ മതാ
ഏകാദശീ ഭവേന്നാരീ ബ്രാഹ്മീതു ദ്വാദ ശീപരാ
12. പ്രഥമായാം തു മാത്രായാം യദിപ്രാണൈർ വിയൂജ്യതേ
ഭരതേ വർഷരാജാസൗ സാർവഭൗമഃ പ്രജായതേ
13. ദ്വിതീയായാം സമുത് ക്രാന്തോ ഭവേദ്യക്ഷോ മഹാത്മവാൻ
വിദ്യാധരസ്മൃതീയായാം ഗന്ധർവസ്തു ചതുർത്ഥികാ
14. പഞ്ചമ്യാമഥ മാത്രായാം യദി പ്രാണൈർ വിയുജ്യതേ
ഉഷിതഃ സഹദേവത്വം സോമലോകേ മഹീയതേ
15. ഷഷ്ഠ്യ മിന്ദ്രസ്യ സായൂജ്യം സപ്തമ്യാം വൈഷ്ണവം പദം
അഷ്ടമ്യാം വ്രജതേ രുദ്രം പശൂനാം ച പതീം തഥാ
16. നവമ്യാം തു മഹർലോകം ദശമ്യാം തു ജനം വ്രജേത്
ഏകാദശ്യാം തപോലോകം ദ്വാദശ്യാം ബ്രഹ്മ ശാശ്വതം.

6-16. ഓങ്കാരത്തിന്റെ ദേവത അഗ്നിയാകുന്നു. അതിന്റെ രൂപം അഗ്നിമണ്ഡല സമാനമാണ്. അതിലെ ഒന്നാമത്തെ മാത്ര ആഗ്നേയിയാകുന്നു. ഉകാരത്തിന്റെ ദേവത വായുവാണ്. വായു മണ്ഡലമെന്ന പോലെയാണ് അതിന്റെ രൂപം. അതിന്റെ രണ്ടാമത്തെ മാത്ര വായവ്യമാകുന്നു. മകാരത്തിന്റെ ദേവത സൂര്യനാണ്. സൂര്യമണ്ഡലതുല്യമാണ് അതിന്റെ രൂപം. മൂന്നാമത്തെത് ഉത്തരമാത്രയാകുന്നു. നാലാമത്തെത് വാരുണിയുടെ ദേവത വരുണനാണ്. എല്ലാപ്രകാരത്തിലുള്ള മാത്രകൾക്കും മുമ്മൂന്ന് സുന്ദരമുഖങ്ങളുണ്ട്. അതിനാൽ പ്രണവത്തെ ദ്വാദശകലാത്മകമെന്ന് പറയുന്നു. അത് മനസ്സിലാക്കാനുള്ള സാധന ധാരണവും ധ്യാനവും സമാധിയാകുന്നു. പ്രണവത്തിന്റെ പന്ത്രണ്ടു പ്രകാരത്തിലുള്ള കലകളിൽ മാത്രകളുടെ പേര് താഴെ കൊടുക്കുന്ന വിധത്തിലാകുന്നു. ഒന്നാമത്തേത് ഘോഷിണി; രണ്ടാമത്തേത് വിദ്യുന്മാല; മൂന്നാമത്തേത് പതംഗിനി; നാലാമത്തേത് വായുവേഗിനി; അഞ്ചാമത്തേത് നാമധേയ; ആറാമത്തേത് ഐന്ദ്രി; ഏഴാമത്തേത് വൈഷ്ണവി; എട്ടാമത്തേത് ശംകരി; ഒൻപതാമത്തേത് മഹതി; പത്താമത്തേത് ധൃതി; പതിനൊന്ന് മൗനി; പന്ത്രണ്ടാമത്തേത് ബ്രാഹ്മി. ആദ്യത്തെ മാത്രയിൽ സാധകന്റെ ശരീരം വിമുക്തമായാൽ ഭാരത ചക്രവർത്തിയുടെ രൂപത്തിൽ ശരീരം പ്രാപിക്കാനിടവരും. രണ്ടാമത്തെ മാത്രയിൽ ശരീരം ത്യജിച്ചാൽ യശസ്വിയായ യക്ഷനായിത്തീരും. മൂന്നാമത്തെ മാത്രയിലാണെങ്കിൽ വിദ്യാധരനാകും; നാലാമത്തെതിലാണെങ്കിൽ ഗന്ധർവന്റെ ജന്മമാണ് ലഭിക്കുക; അഞ്ചാമത്തെ മാത്രയിൽ ഉഷിതന്മാരെന്ന ദേവഗണങ്ങളുമൊത്ത് വസിക്കാൻ യോഗമുണ്ടാകും; ചന്ദ്രമണ്ഡലത്തിൽ കഴിയാം. ആറാമത്തെ മാത്രയിൽ പ്രാണൻ വേർപ്പെടുന്ന പക്ഷം ഇന്ദ്രദേവന്റെ സായൂജ്യം ലഭിക്കും. ഏഴാമത്തെ മാത്രയിൽ വിഷ്ണു ഭഗവാന്റെ പദം പ്രാപിക്കാനിടവരും. എട്ടാമത്തെ മാത്രയിൽ പ്രാണവിയോഗമ വരുന്ന പക്ഷം പരമശിവന്റെ സാമീപ്യം ലഭിക്കുന്നു. ഒൻപതാം മാത്രയിലാണെങ്കിൽ മഹർലോകപ്രാപ്തിയാണ്. പത്താമത്തെതിൽ ധ്രുവലോകം; പതിനൊന്നിൽ തപോലോകം. പന്ത്രണ്ടാം മാത്രയിൽ പ്രാണൻ വെടിഞ്ഞാൽ സാധകൻ ബ്രഹ്മലോകത്തിൽ സ്ഥാനം നേടുന്നു.

17. തതഃ പരതരം ശുദ്ധം വ്യാപകം നിർമ്മലം ശിവം
സദോദിതം പരം ബ്രഹ്മജ്യോതിഷാമുദയോ യതഃ
18. അതീന്ദ്രിയം ഗുണാതീതം മനോ ലീനം യദാ ഭവേത്
അനൂപമം ശിവം ശാന്തം യോഗയുക്തം തദാവിശേത്
19. തദ്യുക്തസ്തന്മയോജന്തുഃ ശനൈർമുഞ്ചേത് കളേബരം
സംസ്ഥിതോ യോഗ ചരേണ സർവസംഗവി വർജിതഃ
20. തതോ വിലീനപാശോ സൗ വിമലഃ കമലാ പ്രഭുഃ
തേനൈവ ബ്രഹ്മഭാവേന പരമാനന്ദ മശ്നു തേ

17-20. പരബ്രഹ്മത്തെ അറിയുന്നതിന് ഇതിനെക്കാൾ ഉയർന്നതും ശ്രേഷ്ഠവും ശുദ്ധവും കല്യാണമയവുമായ തത്വം ഉണ്ട്. അതുമൂലം എല്ലാത്തരത്തിലുമുള്ള അഗ്നി, സൂര്യൻ, ചന്ദ്രൻ, ആദി ജ്യോതിസ്സുകളും പുറപ്പെടുന്നു. ഇന്ദ്രിയങ്ങളിൽ നിന്നും സത്വ രജസ്തമോഗുണങ്ങളിൽ നിന്നും ഉപരിയായി ത്തീരുമ്പോൾ സാധകന്റെ സ്ഥിതി യോഗയുക്തമായി എന്നു പറയാൻ സാധിക്കും. അയാൾ പരതത്വത്തിൽ ലീനനായിത്തീരുന്നു. ഉപമാരഹിതനുമായി ഭവിക്കുന്നു. ഇങ്ങനെയുള്ള യോഗമാർഗ്ഗത്തിന്റെ പോഷകൻ, ഭഗവാനിൽ ശ്രദ്ധയും ആസക്തിയും ഉള്ള പക്ഷം ഭൗതികമായ സകല ആകർഷണങ്ങളെയും അതിക്രമിച്ച് പതുക്കെപ്പതുക്കെ ശരീരത്തിലുള്ള (അഹം) എന്ന ചിന്ത കൈ വിടേണ്ടതുണ്ട്. അതു സാധിച്ചാൽ അയാൾ സാംസാരിക ബന്ധനങ്ങളിൽ നിന്ന് മുക്തനായി കൈവല്യ പദം പ്രാപിക്കുന്നു. അയാൾ പരമാത്മ സ്വരൂപം തന്നെയായി ഭവിക്കുന്നു; പരമമായ ആനന്ദത്തേയും പ്രാപിക്കുന്നു.

21. ആത്മാനം സതതം ജ്ഞാത്വാ കാലം നയ മഹാമതേ
പ്രാരബ്ധമഖിലം ഭുഞ്ജൻനോദ്വേഗം കർത്തുമർഹസി
22. ഉല്പന്നേ തത്ത്വ വിജ്ഞാനേ പ്രാരബ്ധം നൈവ മുഞ്ചതി
തത്ത്യജ്ഞാനോദയാദൂർധ്വം പ്രാരബ്ധം നൈവവിദ്യതേ

N P

23. ദേഹാദീനാമസത്വാത്തു യഥാ സ്വപ്നേ
വിബോധത

കർമ്മ ജന്മാന്തരീയം യത് പ്രാരബ്ധമിതി കീർത്തിതം

24. തത്തു ജന്മാന്തരാഭാവാത്പുംസോ നൈവാസ്തി
കർഹിചിത്

സ്വപ്നദേഹോ യഥാധ്യസ്തസ്തതൈവായം
ഹി ദേഹകഃ

25. അധ്യസ്ത സ്യ കുതോ ജന്മ ജന്മാ ഭാവഃ
കുതഃ സ്ഥിതഃ

ഉപാദാനം പ്രപഞ്ചസ്യ മൃത്ഭാണ്ഡസ്യൈവ പശ്യതി

26. അജ്ഞാനം ചേതി വേദാന്തൈസ്തമസ്മിൻ
നഷ്ടേക്വ വിശ്വതാ

യഥാ രജ്ജൂഃ പരിത്യജ്യ സർപ്പം ഗൃഹ്ണാതി
വൈ ഭ്രമാത്

27. തദ്വത് സത്യമ വിജ്ഞായ ജഗത് പശ്യതി
മൂഢ ധീഃ

രജ്ജൂ ഖണ്ഡേ പരിജ്ഞാതേ സർപ്പ രൂപം
ന തിഷ്ഠതി

28. അധിഷ്ഠാനേ യഥാ ജ്ഞാതേ പ്രപഞ്ചേ
ശൂന്യതാം ഗതേ

ദേഹസ്യാപി പ്രപഞ്ചത്വത് പ്രാരബ്ധാ
വസ്ഥിതിഃ കുതഃ

29. അജ്ഞാനജനബോധാർത്ഥം പ്രാരബ്അധമിതി
ചോച്യതേ

തതഃകാലവശാദേവ പ്രാരബ്ധേ തു ക്ഷയം ഗതേ

30. ബ്രഹ്മ പ്രണവസന്ധാനം നാദോ ജ്യോതി
മയഃ ശിവഃ

സ്വയ മാവിർ ഭവേദാത്മാ മേഘാപായേം ശുമാനിവ

31. സിദ്ധാസനേ സ്ഥിതോ യോഗീ മുദ്രാം സന്ധാ
വൈഷ്ണവീം

ശൃണുയാത് ദക്ഷിണേ കർണ്ണേ നാദ മന്തർഗതം സദാ

32. അഭ്യസ്യമാനോ നാദോയം ബ്രഹ്മമാവൃണുതേ
ധ്വനു

പക്ഷ ദ്വി പക്ഷ മഖിലാ ജിത്വാ തുര്യപദം പ്രജേത്.

21-32. ഹേ ബുദ്ധിമാനായ പുരുഷ, നിങ്ങൾക്ക് ആത്മാവിന്റെ സ്വരൂപം അറിയുന്നതിന് എപ്പോഴും പരിശ്രമം നടത്തേണ്ടതുണ്ട്. നിങ്ങളുടെ വിലയേറിയ സമയം അതിന്റെ ചിന്തനത്തിൽ ചിലവഴിക്കുകയും ആവശ്യമാണ്. പ്രാരബ്ധ കർമ്മങ്ങളനുസരിച്ച് പ്രയാസങ്ങളും ഞെരുക്കങ്ങളും ഭോഗങ്ങളുടെ രൂപത്തിൽ അടുത്തെത്തുന്നു. അതിൽ ഖിന്നനായിത്തീരേണ്ടതില്ല. എന്തെന്നാൽ ആത്മ ജ്ഞാനം ഉണ്ടായി കഴിഞ്ഞാൽ ഈ പ്രാരാബ്ധങ്ങളിൽ നിന്ന് മോചനം ലഭിച്ചുകൊള്ളും. സ്വപ്നത്തിൽ കാണപ്പെടു്നന പദാർത്ഥങ്ങൾ സ്വപ്നഘട്ടത്തിൽ യഥാർത്ഥങ്ങളെന്നും ജാഗ്രതവസ്ഥയിലാകുമ്പോൾ അസത്യമെന്നും തോന്നപ്പെടുന്നതുപോലെ തത്വജ്ഞാനമുണ്ടാകുമ്പോൾ ജ്ഞാനിയുടെ ദൃഷ്ടിയിൽ പ്രാരാബ്ധ കർമ്മങ്ങളുടെ ക്ഷയം സംഭവിക്കുന്നു. കഴിഞ്ഞ ജന്മത്തിൽ ചെയ്ത കർമ്മങ്ങളെ പ്രാരാബ്ധ കർമ്മങ്ങളെന്നു പറയുന്നു. ജ്ഞാനിയുടെ ദൃഷ്ടിയിൽ ജന്മാന്തരമില്ല. അയാൾക്ക് പ്രാരാബ്ധമെന്നതും ഇല്ല. സ്വപ്നം കാണുന്ന ഘട്ടത്തിൽ കണ്ടതായി തോന്നുന്ന ശരീരാദികൾ യഥാർത്ഥത്തിൽ ഇല്ല. അതേപടി ജാഗ്രതാവസ്ഥയിലും ശരീരം ആഭാസാപാത്രമാകുന്നു. വെറും തോന്നൽ മാത്രമായ ഒന്നിന് ഉല്പത്തിയെവിടെ? ഉല്പത്തിയില്ലാത്തവന് സ്ഥിതി എങ്ങനെ സംഭവിക്കും? മണ്ണ്, കലം, കുടം മുതലായവയുടെ നിർമ്മാണത്തിന് ഹേതു ഭൂതമായി തീരുന്നതുപോലെ ആത്മാവു തന്നെയാണ് സകല സാംസാരിക പദാർത്ഥങ്ങൾക്കും കാരണമായി വർത്തിക്കുന്നത്. വേദാന്തത്തിന്റെ ദൃഷ്ടിയിൽ ഈ സാംസാരിക പ്രപഞ്ചത്തിന്റെ ആഭാസത്തിനു കാരണം അജ്ഞാനം മാത്രമാകുന്നു. അജ്ഞാനം നശിച്ചാൽ സംസാരത്തിന് സാംസാരികതയില്ല. ഏതു വിധത്തിൽ ബ്രഹ്മ ബുദ്ധിനിമിത്തം മനുഷ്യൻ കയറിനെ സർപ്പമാണെന്ന് ധരിക്കുന്നുവോ അതേ പ്രകാരത്തിൽ മനുഷ്യൻ ആത്മജ്ഞാനത്തിന്റെ അഭാവത്തിൽ ഈ സാംസാരിക പ്രപഞ്ചത്തെ സത്യമെന്ന് കരുതുന്നു. മനുഷ്യൻ ഇത് ശരിക്കും അറിയുമ്പോൾ ആദ്യം തോന്നിയ സർപ്പത്തിന്റെ പ്രതീതി ഇല്ലാതായിത്തീരുന്നു. അതുപോലെ ആത്മാവിന്റെ യഥാർത്ഥ ജ്ഞാനം ഉണ്ടായിത്തീരുമ്പോൾ ഈ സാംസാരിക പ്രപഞ്ചത്തിന്റെയും ക്ഷയം സംഭവിക്കുന്നു. ശരീരവും ഒരു പ്രകാരത്തിലുള്ള പ്രപഞ്ചമാണ്. അതിനാൽ അതിന്റെയും അഭാവത്തിന്റെ അനുഭവമുണ്ടാകുന്നു. ഈ അവസ്ഥയിലെത്തുമ്പോൾ സാധകന്റെ പ്രാരാബ്ധം അവസാനിക്കുന്നു. അജ്ഞാനികളോട് പറയാനാണ് പ്രാരാബ്ധത്തിന്റെ ഓരോ കാര്യങ്ങൾ വിശദീകരിക്കുന്നത്. മേഘങ്ങൾ അകലുമ്പോൾ സൂര്യൻ തെളിഞ്ഞു കാണുന്നതുപോലെ പ്രാരാബ്ധങ്ങൾ അകലുമ്പോൾ ആത്മാവിന്റെയും ബ്രഹ്മത്തിന്റെ ഏകത വെളിവാകുമ്പോൾ മംഗള സ്വരൂപമായി ജ്യോതി സ്വരൂപമായ പരമാത്മാവിന്റെ നാദം സാക്ഷാത്കരിക്കപ്പെടുന്നു. യോഗസിദ്ധാസനത്തിലിരിക്കണം, വൈഷ്ണവ മുദ്ര കൈക്കൊള്ളണം, ഇടത്തെ ചെവികൊണ്ട് അനാഹത നാദം കേൾക്കണം. ഇങ്ങനെ കേൾക്കപ്പെടുന്നു ശബ്ദം പുറമെയുള്ള ശബ്ദങ്ങളെ മറയ്ക്കുന്നു. ഇങ്ങനെ അകാരം മകാരം ഈ രണ്ടു പക്ഷങ്ങളിലും വിജയം നേടി സാവധാനത്തിൽ പ്രണവത്തെ പൂർണ്ണമായും ജയിക്കുക. ഇങ്ങനെ ചെയ്താൽ സാധകന് സൂര്യപദം ലഭിക്കാൻ കഴിയും. അതായത് ആത്മസാക്ഷാത്ക്കാരം ലഭിക്കും.

33. ശ്രൂയതേ പ്രഥമാഭ്യാസേ നാദോ
നാനാവിധോ മഹാൻ

വർദ്ധമാനോ യഥാഭ്യാസേ ശ്രൂയതേ
സൂക്ഷ്മ സൂക്ഷ്മതഃ

34. ആദൗ ജലധി ജീമൂതഭേരീ നിർഝര സംഭവഃ

മധ്യേ മദ്ദളശബ്ദാഭോ ഘണ്ടാകാഹളജസ്തഥാ

I K

35. അന്തേ തു കിണീവംശവീണാഭ്രമര നിസ്വനഃ
ഇതിനാനാവിധാഃ നാദാഃ ശ്രൂയന്തേ
സൂക്ഷ്മ സൂക്ഷ്മതഃ

36. മഹതി ശ്രുയമാണേ തു മഹാഭേര്യാദികധ്വനൗ
തത്ര സൂക്ഷ്മം സൂക്ഷ്മതരം നാമമേവ പരാമൃശേത്

37. ഘനമുത്സൃജ്യ വാ സൂക്ഷ്മേ സൂക്ഷ്മ
മുത്സൃജ്യ വാ ഘനേ
രമമാണമപി ക്ഷിപ്തം മനോ നാന്യത്ര ലാളയേത്

38. യത്ര കുത്രാപി വാ നാദേ ലഗതി പ്രഥമം മനഃ
തത്ര യത്ര സ്ഥിരീഭൂത്വാ തേനസാർദ്ധം വിലീയതേ

39. വിസ്മൃത്യ സകലം ബാഹ്യം നാദേ ദുഗ്ധാം
ബുവന്മനഃ
ഏകീഭൂത്വാഥ സഹസാ ചിദാകാശേ വിലീയതേ

40. ഉദാസീനസ്തതോ ഭൂത്വാ സദാഭ്യാസേന സംയമീ
ഉന്മനീകാരകം സദ്യോ നാദമേവാവധാരയേത്

41. സർവചിന്താ. സമുത്സൃജ്യ സർവ ചേഷ്ടാ
വിവർജ്ജിതഃ
നാദമേവാനുസംദധ്യാത് നാദേചിത്തം വിലീയതേ

33-41. ആദ്യം അഭ്യസിച്ചു തുടങ്ങുമ്പോൾ ഈ നാദം പലതരത്തിൽ കേട്ടുവെന്നുവരും. വളരെ ഉച്ചത്തിലും കേൾക്കപ്പെടും. എന്നാൽ അഭ്യാസം തുടരുമ്പോൾ ഈ ശബ്ദം സാവധാനത്തിലാകും. ആദ്യഘട്ടത്തിൽ കേൾക്കപ്പെടുന്ന ശബ്ദം പെരുമ്പറ, വെള്ളച്ചാട്ടം, മേഘധ്വനി, സമുദ്രത്തിലെ തിരമാലയുടെ ശബ്ദം ഈ മാതിരിയൊക്കെയായിരിക്കും. പിന്നെ കുറെ കഴിയുമ്പോൾ ശബ്ദം വണ്ട്, ഓടക്കുഴൽ, വീണ, കിങ്ങിണി ഇവയുടെ ശബ്ദത്തോടൊപ്പം മധുരമായി അനുഭവപ്പെടുന്നു. ഈ ശബ്ദം വളരെ സൗമ്യസ്വരത്തിലായിരിക്കും. പലതരത്തിലും കേട്ടുവെന്ന് വരും. പെരുമ്പറയുടെ ശബ്ദം പോലെയാണ് കേൾക്കുന്നതെങ്കിൽ മൃദുമധുരമായി കേൾക്കപ്പെടണമെന്ന് ചിന്തിക്കണം. മനസ്സ് അതിൽ പതറാൻ പാടില്ല. മനസ്സിന്റെ സ്വഭാവം കേട്ടു ശീലമുള്ള നാദം കേൾക്കുന്നതിലിഷ്ടം വഹിക്കുകയെന്നതാണ്. മനസ്സ് സാംസാരികമായ വസ്തുക്കളിൽ നിന്നെല്ലാം വിട്ടുമാറിക്കഴിയുമ്പോൾ മനസ്സ് ചിദാകാശത്തിൽ വിലീനമായി ഭവിക്കുന്നു. സംയമിയായ വ്യക്തി ചെയ്യേണ്ടത് തനിക്കു കേൾക്കാൻ കഴിയുന്ന ശബ്ദത്തിൽ വിലീനനായിത്തീരുകയെന്നതാണ്. നാദത്തിൽ ചിത്തം വിലീനമായിത്തീരുന്നു. സകല ചിന്തകളും മാറ്റി നിറുത്തി സകല ചേഷ്ടകളും അകറ്റി ഈ നാദത്തെ തേടേണ്ടതുണ്ട്.

42. മകരന്ദം പിബൻഭൃംഗോ ഗന്ധാൻ നാ
പേക്ഷതേ തഥാ
നാദാസക്തഃ സദാചിത്തം വിഷയം നഹി കാംക്ഷതി

43. ബദ്ധം സുനാദഗന്ധേന സദ്യഃ സംത്യക്ത ചാപലഃ
നാദ ഗ്രഹണ തശ്ചിത്തമന്തരാഗം ഭുജംഗമഃ

44. വിസ്മൃത്യ വിശേവമേകാഗ്ര്യം കുത്ര ചിന്ന
ഹി ധാവതി
മനോന്മത്തഗജേന്ദ്രസ്യവിഷയോദ്യാനചാരിണഃ

45. നിയാമന സമർത്ഥോയം നിനാദോ നിശിതാങ്കുശാ
നാഭോന്തരം ഗസാരംഗ ബന്ധനേ വാഗുരായതേ

42-45. വണ്ട് എപ്രകാരം പുഷ്പങ്ങളുടെ രസം ഗ്രഹിച്ചുകൊണ്ട് അവയുടെ ഗന്ധത്തിന്റെ കാര്യത്തിൽ താല്പര്യം വഹിക്കുന്നില്ല. അതുപോലെ നാദത്തിൽ താല്പര്യം കാട്ടുന്ന മനസ് വിഷയവാസനകളുടെ ദുർഗന്ധത്തിൽ താല്പര്യം കാട്ടുകയില്ല. ഏതുവിധം സർപ്പം നാദം കേട്ട് മദമത്തമാകുന്നു. അതുപോലെ ചിത്തം ആ നാദത്തിൽ ആസക്തമായി എല്ലാ ചപലതകളും മറക്കുന്നു. സംസാരത്തിലെ ചപലതകൾ മറക്കാൻ കഴിയുമ്പോൾ മനസ്സ് അധ്യാത്മ കാര്യത്തിൽ ഏകാഗ്രത ലഭിക്കുന്നു. മനസ്സ് അതിലെയിതിലെ വിഷയ സുഖത്തിനു നേരെ പായുകയുമില്ല. വിഷയസുഖങ്ങളുടെ കാട്ടിൽ കറങ്ങുന്ന മനസ്സാകുന്നു ആന നാദാഭ്യാസമാകുന്ന മൂർച്ചയുള്ള കൂർത്ത തോട്ടിയാൽ വശത്താക്കപ്പെടുന്നു. മനസ്സിനെ മാനോടും തിരയോടും ഉപമിക്കുന്ന പക്ഷം നാദം ആ മാനിനെ പിടിക്കാനുതകുന്ന കുടുക്കാണ്; തിരമാല തടയുന്ന തീരമാണ്

46. അന്തരംഗ സമുദ്രസ്യ രോധേ വേലായതേ പി ച
ബ്രഹ്മപ്രണവസംലഗ്നനാദോ ജ്യോതിർ മയാത്മകഃ

47. മനസ്തത്രലയം യാതി തദ്വിഷ്ണോഃ പരമം പദം
താവദാകാശ സങ്കല്പോ യാവച്ഛബ്ദഃ പ്രവർത്തതേ

48. നിഃശബ്ദം തത്പരം ബ്രഹ്മ പരമാത്മാ സമീര്യതേ
നാദോ യാവന്മനസ്താവനാദാപി തു മനോന്മനീ

49. സ ശബ്ദശ്ചാക്ഷരേ ക്ഷീണേ നിഃ ശബ്ദം
പരമം പദം
സദാ നാദാനുസന്ധാനാത് സക്ഷീണാ വാസനാ
തു യാ

50. നിരഞ്ജനേ വിലീയേതേ മനോവാ യൂ ന സംശയഃ
നാദ കോടി സഹസ്രാണി ബിന്ദുകോടി ശതാനി ച

നാദത്തെ പ്രണവത്തിൽ ലയിപ്പിക്കുന്നതിനെത്തുടർന്ന് അത് ജ്യോതിർമയമായിത്തീരുന്നു. ആ അവസരത്തിൽ മനസ്സിന് ലയം ഉണ്ടാകുന്നു. അതിനെയാണ് വിഷ്ണുവിന്റെ പരമപദമെന്ന് പറയുന്നത്. ശബ്ദവും സംഭാഷണവും കേൾക്കാൻ കഴിയുമ്പോഴാണ് മനസ്സിന് ആകാശത്തിന്റെ സങ്കല്പം പൂർണ്ണമാകുന്നത്. ശബ്ദമില്ലെങ്കിൽ തന്നെയും പരമാത്മാവിന്റെ അനുഭൂതിയുണ്ടാകുന്നു. നാദം ഉള്ളിടത്തോളമാണ് മനസ്സിന്റെ അസ്തിത്വം. നാദം സാവധാനത്തിൽ ശാന്തമാകുമ്പോഴാണ് മനസ്സിന്റെ തല്ലീനമായ സ്ഥിതി സംജാതമാകുന്നത്. ശബ്ദത്തെ സ്മരിക്കുന്ന നാദം അക്ഷര ബ്രഹ്മത്തിൽ ലീനമായിത്തീരുന്നു. നാദത്തിൽ ശബ്ദമില്ലെങ്കിലും ഇത് പരമപദമെന്ന് മനസ്സാലിക്കുക. നാദം തേടുമ്പോൾ വിഷയവാസനകൾ കത്തിക്കരിയുന്ന പക്ഷം, മനസ്സും പ്രാണനും പരബ്രഹ്മത്തിൽ ലയിച്ചു എന്നു കരുതാം. ആയിരക്കണക്കിന് നാദവും ആയിരക്കണക്കിന് ബിന്ദുക്കളും ആ ബ്രഹ്മപ്രണവനാദത്തിൽ വിലീനമായിത്തീരുന്നു.

N P

51. സർവേതത്ര ലയം യാന്തി ബ്രഹ്മപ്രണവ നാദകേ
സർവാവസ്ഥാ വിനിർ മുക്തഃ സർവചിന്താ വിവർജ്ജിതഃ

52. മൃതവത്തിഷ്ഠതേ യോഗീ സ മുക്തോ
നാത്ര സംശയഃ
ശംഖ ദുന്ദുഭി നാദം ച ന ശൃണോതി കദാചന

53. കാഷ്ഠവജ്ജായതേ ദേഹം ഉന്മന്യാ
വസ്ഥയാ ധ്രുവഃ
ന ജനാതി സ ശീതോഷ്ണം ന ദുഃഖം ന
സുഖം തഥാ

54. ന മാനം നാവമാനം ച സംത്യക്ത്വാ തു
സമാധിനം
അവസ്ഥാത്രയമന്വേതി ന ചിത്തം യോഗിനഃ സദാ

55. ജാഗ്രന്നിദ്രാവിനിർമ്മുക്തഃ സ്വരൂപാവസ്ഥതാ
മിയാത്

56. ദൃഷ്ടിഃ സ്ഥിരാ യസ്യ വിനാ സ ദൃശ്യം
വായുഃ സ്ഥിരോ യസ്യ വിനാ പ്രയത്നം
ചിത്തം സ്ഥിരം യസ്യ വിനാലവലംബം
സബ്രഹ്മതാരാന്തരനാദ രൂപഃ

ഇത്യുപനിഷത്

51–56. ജാഗ്രത് സ്വപ്നം സുഷുപ്തി ഈ മൂന്ന് അവസ്ഥകളിലും പരമമായ അവസ്ഥാവിശേഷം പ്രാപിച്ചവനും സകല വിധത്തിലുള്ള സാംസാരിക ചിന്തകളും കൈവിട്ട് ശവത്തിനൊത്ത പരിണാമത്തിലെത്തിയവനുമായ എല്ലാ പ്രകാരത്തിലും മുക്താവസ്ഥയിലെത്തിയെന്ന് പറയാം. അവൻ ശംഖത്തിന്റെയോ പെരുമ്പറയുടെയോ ശബ്ദം ഒരിക്കലും കേൾക്കുകയില്ല. മനസ്സിനെ നിയന്ത്രിച്ച സ്ഥിതിയിലായതിനാൽ മനസ്സ് ശരീരത്തിലാണെങ്കിലും മരത്തടിപോലെ ജഡനാകുന്നു. അവന് തണുപ്പോ, ചൂടോ, സുഖമോ, മാനാപമാനങ്ങളോ ഒന്നും അനുഭവപ്പെടുന്നില്ല. സമാധിയിലിരുന്ന് ഉദാസീനനായി അവൻ ഇവയെല്ലാം കൈവെടിയുന്നു. അവന്റെ ചിത്തം എത്രയും സ്ഥിരമാകയാൽ ജാഗ്രത് സ്വപ്നസുഷുപ്ത്യവസ്ഥകളിൽ നിന്ന് വിമുക്തനായി തന്റെ വാസ്തവികാവസ്ഥയിൽ നിലകൊള്ളുന്നു. കാണപ്പെടാൻ കഴിയാത്ത വസ്തുക്കളുടെ അഭാവത്തിൽ യാതൊരുവന്റെ ദൃഷ്ടി സ്ഥിരമാകുന്നു, ചേഷ്ടയുടെ അഭാവത്തിൽ യാതൊരുവന്റെ വായു സ്ഥിരമാകുന്നു, ആശ്രയത്തിന്റെ അഭാവത്തിൽ യാതുരൊവന്റെ ചിത്തത്തിന് സ്ഥിരത ഭവിക്കുന്നു ആ യോഗിക്ക് ബ്രഹ്മപ്രണവനാദത്തിന്റെ തുരീയാവസ്ഥയിൽ എത്തിയെന്ന് മനസ്സിലാക്കുക.

നാദബിന്ദൂപനിഷത്ത് സമാപിച്ചു.



# നാരദപരിവ്രാജകോപനിഷത്ത്

### ശാന്തിപാഠം

ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമദേവാ ഭദ്രം പശ്യേമാക്ഷഭിർയജത്രാഃ സ്ഥിരൈരംഗൈസ്തുഷ്ടുവാംസസ്തനൂഭിർ വ്യശേമ ദേവഹിതം യദായുഃ സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തി നഃപൂഷാ വിശ്വവേദാഃ സ്വസ്തി ന സ്താർക്ഷ്യോ അരിഷ്ടനേമിഃ സ്വസ്തി നോ ബൃഹസ്പതിർ ധാതു ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

സംപൂജ്യരായ ദേവന്മാരെ, ഞങ്ങൾ കാതുകൾകൊണ്ട് നല്ലത് കേൾക്കുമാറാകട്ടെ. കണ്ണുകൾകൊണ്ട് നല്ലത് കാണുമാറാകട്ടെ. സുദൃഢങ്ങളായ അംഗങ്ങളാലും ദേഹം കൊണ്ടും നിങ്ങളെ സ്തുതിക്കാനിടവരട്ടെ. ദേവന്മാർ ഞങ്ങൾക്ക് നിശ്ചയിച്ചിട്ടുള്ള ആയുസ്സു മുഴുവൻ ഞങ്ങൾ അനുഭവിക്കുമാറാകട്ടെ. കീർത്തിമാനായ ഇന്ദ്രൻ ഞങ്ങൾക്ക് നന്മയരുളട്ടെ. തടവില്ലാത്ത ഗതിയോടുകൂടിയ ഗരുഡൻ ഞങ്ങൾക്ക് നന്മ ചെയ്യട്ടെ. ബൃഹസ്പതി ഞങ്ങൾക്ക് നന്മ ചെയ്യട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

### ഒന്നാം ഉപദേശം

1. അഥ കദാചിത് പരിവ്രാജകാഭരണോ നാരദഃ സർവലോക സഞ്ചാരം കുർവന്നപൂർവപുണ്യ സ്ഥലാനി പുണ്യ തീർത്ഥാനി തീർത്ഥികുർവന്നവലോ കൃചിത്തശുദ്ധിം പ്രാപ്യ നിർവൈരഃ ശാന്തോ ദാന്തഃ സർവതോ നിർവേദമാസ്വാദ്യ സ്വരൂപനു സന്ധാനമനുസന്ധായ നിയമാനന്ദവിശേഷഗണ്യം മുനിജനൈരുപസങ്കീർണ്ണം. നൈമിഷാരണ്യം പുണ്യസ്ഥലമവലോക്യ സരിഗമപധനിസ സംജ്ഞൈർ വൈരാഗ്യബോധകരൈഃ സ്വരവിസേഷൈഃ പ്രാപഞ്ചിക പരാങ് മുഖൈർ ഹരികഥാലാപൈഃ സ്ഥാവര ജംഗമ നാമകൈർ ഭഗവദ് ഭക്തി വിശേഷൈർ നരമൃഗകിംപുരുഷാമരകിന്നരാപ്സരോഗണാൻ സംമോഹയൻ ആഗതം ബ്രാഹ്മാ

ത്മജം ഭഗവദ് ഭക്തം നാരദമവലോക്യ ദ്വാദശവർഷ സത്രയോഗോപസ്ഥിതാഃശ്രുതാധ്യയന സമ്പന്നാഃ സർവജ്ഞാസ്തപോ നിഷ്ഠപരാശ്ച ജ്ഞാന വൈരാഗ്യാദി സമ്പന്നാ ശൗനകാദി മഹർഷയഃ പ്രത്യുത്ഥാനം കൃത്വാ നത്വാ യഥോചിതാ തിഥ്യ പൂർവകം ഉപവേശയിത്വാ സ്വയം സർവേ അപ്യുപവിഷ്ടാ ഭോ ഭഗവൻ ബ്രഹ്മപുത്ര കഥം മുക്ത്യുപായ:- അസ്മാകം വക്തവ്യഃ

ഒരു ഘട്ടത്തിൽ പരിപ്രാജക ശിരോമണിയായ നാരദൻ സകല ലോകങ്ങളിലും സഞ്ചരിച്ചു കൊണ്ടിരിക്കെ അനേകം പുണ്യസ്ഥാനങ്ങളും തീർത്ഥങ്ങളും സന്ദർശിച്ചു. അവിടെയെല്ലാം അദ്ദേഹത്തിന്റെ പാദസ്പർശത്താൽ ഏറെ പരിപൂതങ്ങളായി. ആ തീർത്ഥസ്ഥാനങ്ങളുടെ ദർശനത്താൽ അദ്ദേഹത്തിന് ചിത്തശുദ്ധി കൈവന്നു. മനസ്സ് പ്രശാന്തമായി. ഇന്ദ്രിയങ്ങൾ വശത്തിലായി സർവഥാ വിരക്തനായ അദ്ദേഹത്തിന് യാതൊരു ജീവിയിലും ദ്വേഷഭാവമുണ്ടായിരുന്നില്ല. സ്വരൂപധ്യാനാനുസന്ധാനത്തിൽ മുഴുകി അദ്ദേഹം സഞ്ചരിച്ചുകൊണ്ടിരിക്കവേ നൈമിഷാരണ്യത്തിൽ വന്നുചേർന്നു. സംയമനിയമാത്മകമായ ആനന്ദത്താൽ മറ്റെല്ലാ തീർത്ഥങ്ങളെക്കാളും ഈ തീർത്ഥത്തിന് വൈശിഷ്ട്യം ഉണ്ടായിരുന്നു. അനേകം മഹർഷിമാർ അവിടെ സമ്മേളിച്ചിരുന്ന പുണ്യസ്നാനത്തിന്റെ ദർശനത്തിൽ നാരദന്റെ വീണയിൽ നിന്നും സരിഗമപധനി എന്ന വൈരാഗ്യബോധോദ്ദീപകമായ സ്വരവിശേഷം മുഴങ്ങി. പ്രാപഞ്ചികചിന്തയിൽ നിന്നൊഴിഞ്ഞ് നാരദൻ ഭഗവത് കഥാരസം ആസ്വദിക്കുകയായിരുന്നു. അദ്ദേഹത്തിന്റെ ഗാനാലാപം കേട്ട് സർവചരാചരങ്ങളും ആനന്ദനിമഗ്നരായി ഭക്തിമയമായ അദ്ദേഹത്തിന്റെ ഗാനം മനുഷ്യരെയും, മൃഗങ്ങളെയും, ദേവന്മാരെയും, കിന്നരന്മാരെയും, ഗന്ധർവന്മാരെയും, അപ്സരസ്സുകളെയും, മൃഗങ്ങളെയും ആകർഷിച്ചുകൊണ്ടിരുന്നു. ആ ഘട്ടത്തിൽ അവിടെ പന്ത്രണ്ടു വർഷം നീണ്ടുനിൽക്കുന്ന ഒരു മഹായജ്ഞം നടന്നിരുന്നു. യജ്ഞത്താൽ വേദജ്ഞനും തപസ്വിയും ജ്ഞാനവൈരാഗ്യ സമ്പന്നനുമായ ശൗനകമഹർഷിയും അതുപോലുള്ളവരും പങ്കെടുത്തിരുന്നു. ബ്രഹ്മപുത്രനും ഭക്തവര്യനുമായ നാരദൻ വരുന്നതുകണ്ട് മുനിമാരെല്ലാം എഴുന്നേറ്റ് നമസ്കരിച്ച് അദ്ദേഹത്തിന് യഥോചിതം ആതിഥ്യം നൽകി. ശ്രേഷ്ഠമായ ആസനത്തിൽ ഇരുത്തി എല്ലാവരും യഥാസ്ഥാനം ഇരുന്നതിനെത്തുടർന്ന് ശൗനകാദികൾ വിനയപൂർവ്വം നാരദനോട് ചോദിച്ചു. "ഭഗവൻ, ബ്രഹ്മപുത്രാ, മുക്തിനേടുവാനുള്ള ഉപായം എന്താണ്? ഞങ്ങൾക്ക് പറഞ്ഞു തന്നാലും".

2. ഇത്യുക്തസ്താൻ സഹോവാച നാരദഃ സത്കുലഭവോപനീതഃ സമ്യഗുപനയന പൂർവകം ചതുശ്ചത്വാരിംശത് സംസ്കാര സമ്പന്നഃ സ്വാഭിമതൈക ഗുരുസമീപേ സ്വാശാഖാധ്യയന പൂർവകം സർവ വിദ്യാഭ്യാസം കൃത്വാ ദ്വാദശവർഷ ശുശ്രൂഷാപൂർവകം ബ്രഹ്മചര്യം പഞ്ചവിംശതിവത്സരം ഗാർഹസ്ഥ്യം പഞ്ചവിംശതിവത്സരം വാനപ്രസ്ഥാശ്രമം തദ്വിധിവത്ക്രമാന്നിർവർത്യ ചതുർവിധ ബ്രഹ്മചര്യം ഷഡ്വിധം ഗാർഹസ്ഥ്യം ചതുർവിധം വാനപ്രസ്ഥ ദർമ്മം സമ്യഗഭ്യസ്യ തദുചിതം കർമ്മസർവം നിർവർത്യ സാധന ചതുഷ്ടയ സമ്പന്നഃ സർവസംസാരോപരിമനോവാക്കായ കർമ്മഭിർ യഥാശാനിവൃത്തസ്തഥാ വാസനൈഷണേ, പര്യപനിർവൈരഃ ശാന്തോദാന്തഃ സന്യാസീ പരമഹംസാ ശ്രമേണാ സ്ഖലിത സ്വസ്വരൂപധ്യാനേന ദേഹത്യാഗം കരോതിസ സമ്യക് ഭവതി സമുക്തോ ഭവതി ത്യുപനിഷത്.

ഇതുകേട്ട് നാരദൻ പ്രസന്നചിത്തനായി ഇങ്ങനെ പറഞ്ഞു:- "മഹർഷിമാരെ, സത്കുലജാതനായ ഒരു മനുഷ്യൻ ഉപനീതനായില്ലെങ്കിൽ ആദ്യമായി അവനെ ഉപനയനം ചെയ്യിക്കണം. പിന്നെ ചതുർവിംശതി സംസ്ക്കാരസമ്പന്നനായ ഒരു ഗുരുവിന്റെ ആശ്രമത്തിൽ പോയി താമസിക്കണം. അവിടെ ഗുരുവിനെ ശുശ്രൂഷിച്ച് സ്വശാഖ അഭ്യസിക്കണം. പിന്നെ സർവ വിദ്യകളും അഭ്യസിച്ച് ഗുരു ശുശ്രൂഷാനിരതനായി കഴിയണം. ഈ ഘട്ടത്തിൽ പരിപൂർണ്ണ ബ്രഹ്മചര്യം വേണം. പിന്നെ ഇരുപത്തിയഞ്ചു കൊല്ലം ഗൃഹസ്ഥാശ്രമ ധർമ്മം പാലിക്കണം. പിന്നെ 25 വർഷം വാനപ്രസ്ഥാശ്രമം സ്വീകരിച്ച് അതിലെ നിയമങ്ങൾ യഥാവിധി പാലിക്കണം. ബ്രഹ്മചര്യം നാലുവിധമെന്ന് ജ്ഞാനികൾ പറയുന്നു. ഗാർഹസ്ഥ്യം ആറു വിധം. വാനപ്രസ്ഥം നാലുവിധമാണ്. അവയെപ്പറ്റിയെല്ലാം യഥാവിധി അഭ്യസിച്ച് അതാതാശ്രമ ധർമ്മങ്ങൾ നിർവഹിക്കണം. പിന്നെ സാധന ചതുഷ്ടയ സമ്പന്നനായി ലൗകിക ചിന്ത വെടിഞ്ഞ് മനോവാക്കായങ്ങളാൽ സർവവിധമുള്ള ആശകളെയും ഏഷണങ്ങളെയും, വാസനകളെയും സർവഥാ വെടിയണം. ആരോടും ദ്വേഷം വഹിക്കാതെ മനസ്സിനെയും ഇന്ദ്രിയങ്ങളെയും ജയിച്ച് സന്യാസാശ്രമത്തിൽ തന്റെ അവ്യയമായ സ്വസ്വരൂപം ചിന്തിച്ചുകൊണ്ടിരിക്കണം. ഇങ്ങനെ ധ്യാനനിരതനായിത്തീരുന്നതിനുശേഷം ദേഹപുരിത്യാഗം ചെയ്യുന്നവൻ മോക്ഷം പ്രാപിക്കുന്നു. ഇതാണ് ഉപനിഷത്തിന്റെ അനുശാസനം.

**രണ്ടാം ഉപദേശം**

1. അഥ ഹൈനം ഭഗവന്തം നാരദാ സർവേ ശൗനകാദയഃ പ്രച്ശുഃ!! ഭോ ഭഗവൻ സന്യാസവിധിം നോ ബ്രുഹീതി. താനവലോക്യ നാരദസ്തത് സ്വരൂപം സർവം പിതാമഹമുഖേനൈവ ജ്ഞാതുചിതമിത്യുക്ത്വാ സത്രയാഗ പൂർത്ത്യനന്തരം തൈഃ സഹ സത്യലോകംഗത്വാ വിധിവത് ബ്രഹ്മനിഷ്ഠാപരം പരമേഷ്ഠിനം തത്വാ സ്തുത്വാ യഥോചിതം തദാജ്ഞയാതൈഃ സഹോപവിശ്യ നാരദഃ പിതാമഹമുവാച. "ഗുരുസ്ത്വം ജനകസ്ത്വം സർവ വിദ്യാരഹസ്യജ്ഞഃ സർവജ്ഞ സ്ത്വമതോ മത്തോ മദിഷ്ടം രഹസ്യമേകം വക്തവ്യം; തദ്വിനാ, മദഭിമതരഹസ്യം വക്തും കഃ സമർത്ഥഃ? കിമിതി ചേത് പരിവ്രാജ്യ സ്വരൂപക്രമം നോബ്രൂഹീതി നാരദേന പ്രാർത്ഥിതഃ പരമേഷ്ഠീ സർവതഃ സർവാനവലോക്യ മുഹൂർത്തമാത്രം സമാധിനിഷ്ഠോഭൂത്വാ സംസാരാർത്തി നിവൃത്യന്വേഷണ

ഇതി നിശ്ചിത്യ നാരദമവലോക്യ തമാഹ പിതമഹം:- പുരാമത് പുത്രപുരുഷ സൂക്തോപനിഷദ്രഹസ്യ പ്രകാരം നിരതിശയാകാരാവലംബിനാ വിരാട് പുരുഷേണോപദിഷ്ടം രഹസ്യം തേ വിവിച്യോച്യതേ തത്ക്രമമതി രഹസ്യം ബാഢമവഹിതോ ഭൂത്വാശ്രൂയതാം."

അനന്തരം ശൗനകാദി മഹർഷിമാർ എല്ലാവരും കൂടി ഭഗവാൻ നാരദനോടു പറഞ്ഞു:- "പ്രഭോ ഞങ്ങൾക്ക് സന്യാസവിധി പറഞ്ഞു തരണം". ഇതുകേട്ട് നാരദൻ സന്തുഷ്ടനായി കൃപയോടെ പറഞ്ഞു:- 'സന്യാസത്തിന്റെ പൂർണ്ണ സ്വരൂപത്തെപ്പറ്റി പിതാമഹനായ ബ്രഹ്മാവിന്റെ മുഖത്തിൽനിന്നും തനനെ കേൾക്കുകയാണ് ശ്രേയസ്കരം.' പിന്നെ യാഗസമാപ്തിക്കുശേഷം എല്ലാവരെയും കൂട്ടി നാരദൻ ബ്രഹ്മലോകത്തു ചെന്ന് ബ്രഹ്മധ്യാനപരായണനായിരുന്ന പരമേഷ്ഠിയായ ബ്രഹ്മാവിനെ നമസ്കരിച്ച് സ്തുതിച്ചു. ബ്രഹ്മാവ് എല്ലാവരെയും യഥായോഗ്യം ആസന്നോപവിഷ്ഠരാകാൻ നിർദ്ദേശിച്ചു. അപ്പോൾ നാരദൻ ബ്രഹ്മാവിനോടു പറഞ്ഞു. "ബ്രഹ്മൻ, അങ്ങ് ഞങ്ങളുടെ ഗുരുവും, പിതാവും, സർവജ്ഞനും, സർവവിദ്യാ വല്ലഭനുമാണല്ലോ. അതിനാൽ സദയം എനിക്കറിയേണ്ട ഒരു രഹസ്യം പറഞ്ഞുതരണം. ഈ രഹസ്യം എനിക്കു മനസ്സിലാക്കും വിധം പറഞ്ഞുതരാൻ മറ്റാരുമില്ല. എന്റെ ആഗ്രഹം സാധിപ്പിക്കാൻ സന്നദ്ധനെങ്കിൽ സന്യാസത്തിന്റെ സ്വരൂപ ക്രമങ്ങളെ ഇവിടെ കൂടിയിരിക്കുന്ന ഞങ്ങൾക്കെല്ലാവർക്കും വേണ്ടി ഉപദേശിക്കുക." നാരദന്റെ അഭ്യർത്ഥനകേട്ട് ബ്രഹ്മാവ് ഒന്നു കടാക്ഷിച്ച ശേഷം അല്പസമയം സമാധിസ്ഥനായിരുന്നു. പിന്നെ ജനനമരണരൂപമായ ഈ പ്രപഞ്ചിക ദുഃഖങ്ങളിൽനിന്നും മോചനം നേടാനുള്ള ഉപായമെന്തെന്ന് ചിന്തിക്കാൻ തുടങ്ങി. പിന്നെ കണ്ണുതുറന്ന് നാരദനെ നോക്കി പറഞ്ഞു:- "നാരദ, പണ്ട് പുരുഷസൂക്തത്തിലും ഉപനിഷത്തിലും പ്രതിപാദിക്കപ്പെട്ടിരുന്ന നിഗൂഢ രഹസ്യങ്ങൾക്കനുകൂലമായി സർവശ്രേഷ്ഠനും ദിവ്യനുമായ വിരാട് പുരുഷൻ എനിക്ക് ഉപദേശിച്ചതു തന്നെ ഞാൻ നിങ്ങൾക്കുകം ഉപദേശിച്ചു തരാനുദ്ദേശിക്കുന്നു."

2. ഭോ നാരദ, വിധിവദാദാവനുപനീതോപനയനാനന്തരം തത് സത്കുലപ്രസൂതഃ പിതൃമാതൃ വിധേയഃ പിതൃസമീപാദന്യത്രേ സത് സമ്പ്രദായ സ്ഥം ശ്രദ്ധാവന്തം സത്കുലഭവം ശ്രോത്രിയം, ശാസ്ത്രോവാത്സല്യം ഗുണവന്തമകുടിലം സദ്ഗുരുമാസാദ്യ നത്വാ യഥോപയോഗ ശുശ്രൂഷാപൂർവകം സ്വാഭിമതം വിജ്ഞാപ്യ ദ്വാദശവർഷ സേവാപുരഃ സരം സർവവിദ്യാഭ്യാസം കൃത്വാ തദനുജ്ഞയാ സ്വകുലാനുരപാഭിമത കന്യാം വിവാഹ്യ പഞ്ചവിംശതി വൽസരം ഗുരുകുലവാസം കൃത്വാഥ ഗുർവനുജ്ഞയാ ഗൃഹസ്ഥോചിതകർമ്മ കുർവന്ദിർ ബ്രാഹ്മണ്യ നിവൃത്തിമേത്യ സ്വവംശവൃദ്ധികാമഃ പുത്രമേകമാസാദ്യ ഗാർഹസ്ഥ്യോചിത പഞ്ചവിംശതി വത്സരം തീർത്ഥ്വാതതഃ പഞ്ചവിംശതി വത്സര പര്യന്തം ത്രിഷവണമുദകസ്പർശന പൂർവകം ചതുർത്ഥകാലമേകവാരമാഹാരമാഹരന്നായമേക ഏവ വനസ്ഥോ ഭൂത്വാ പുരഗ്രാമപ്രാക്തന സഞ്ചാരം വിഹായ നികിര വിരഹിതതദാശ്രിത കർമോചിത കൃത്യം നിർവർത്യ ദൃഷ്ട ശ്രവണ വിഷയ വൈതൃഷ്ണ്യമേത്യ ചത്വാരിംശത് സംസ്കാരസമ്പന്നഃ സർവതോ വിരക്തഃശ്ചിത്ത ശുദ്ധിമേത്യ ആശാസൂയേർഷ്യാഹംകാരം ഭഗ്ധ്വാ സാധനചതുഷ്ടയ സമ്പന്നഃ സന്യസ്തുമർഹതീത്യുപനിഷത്.

"നാരദ, സന്യാസത്തിന്റെ സ്വരൂപവും ക്രമവും ഏറ്റവും രഹസ്യമാണ്. ഞാൻ അതു പറയാം. ശ്രദ്ധയോടെ കേൾക്കുക. ഉന്നത കുലജാതനും മാതാപിതാക്കളുടെ ആജ്ഞാനുവർത്തിയുമായ ഒരു ബാലൻ ഉപനീതനായില്ലെങ്കിൽ ആദ്യമായി അവനെ ഉപനയനം ചെയ്യിക്കണം. പിന്നീട് ആ ബാലൻ മാതാപിതാക്കളെ പിരിഞ്ഞ് ശ്രദ്ധാവാനും സത്കുലജാതനും ശ്രോത്രിയനും ശാസ്ത്രജ്ഞനും ഗുണവാനും ആർജവബുദ്ധിയുമായ ഒരുസദ്ഗുരുവനെ സമീപിച്ച് ഗുരുകുലവാസമനുഷ്ഠിക്കണം. ഗുരുശുശ്രൂഷാ തത്പരനായി അദ്ദേഹത്തിന്റെ പാദങ്ങളിൽ വീണു നമസ്കരിച്ച് ആഗ്രഹം അദ്ദേഹത്തെ അറിയിക്കണം. പിന്നെ ഗുരുവിന്റെ ആജ്ഞാനുസരണം വെളിയിൽ പന്ത്രണ്ടു വർഷക്കാലം ഗുരുശുശ്രൂഷ ചെയ്ത് സർവ വിദ്യകളും അഭ്യസിക്കണം. അധ്യയനം പൂർണ്ണമായാൽ സ്വകുലത്തിന്നനുരൂപയും മനസ്സിനിണങ്ങിയവളുമായ ഒരു കന്യകയെ ഗുരുവിന്റെ ആജ്ഞാനുസരണം വിവാഹം ചെയ്ത് ഇരുപത്തിയഞ്ചുവർഷം ഗൃഹസ്ഥാശ്രമിയായി കഴിയണം. സ്വവംശവൃദ്ധിയെ മാത്രം ലാക്കാക്കി പുത്രോല്പാദനം ചെയ്യണം. ഇരുപത്തിയഞ്ചു വർഷം കഴിഞ്ഞാൽ വാനപ്രസ്ഥം സ്വീകരിച്ച് അതിൽ തന്നെ ഇരുപത്തിയഞ്ചു വർഷം ചിലവഴിക്കണം. ത്രിസന്ധ്യകളിലും സ്നാനം ചെയ്യുകയും പകൽ നാലാം യാമത്തിൽ ഒരിക്കൽ മാത്രം ആഹാരം കഴിക്കുകയും വേണം. ഗ്രാമവും പട്ടണവും പരിചയമാർഗ്ഗങ്ങളും ഉപേക്ഷിച്ച് ഏകാകിയായി വനത്തിൽ തന്നെ കഴിയണം. ഉഴുതുവിതയ്ക്കാൻ ശ്രമിക്കാതെ കിട്ടുന്ന അരിയോ മറ്റോ ശേഖരിച്ച് അതുകൊണ്ടുമാത്രം ആശ്രമധർമ്മം നിറവേറ്റി ഐഹികപാരത്രികങ്ങളായ സുഖഭോഗങ്ങളിൽ തികച്ചും വൈരാഗ്യം കലർന്ന് നാല്പതുവിധം സംസ്കാരം കൈകൊണ്ട് ചിത്തത്തെ സർവഥാ ശുദ്ധമാക്കി വെയ്ക്കണം. ആശ, അസൂയ, ഈർഷ്യ, അഹങ്കാരം ഇവ നിശ്ശേഷം കൈവിട്ടു സാധനചതുഷ്ടയ സമ്പന്നനായവനാണ് സന്യസിക്കുവാൻ അർഹനായിട്ടുള്ളത് എന്ന് ഉപനിഷത്ത് അനുശാസിക്കുന്നു.

### മൂന്നാം ഉപദേശം

1. അഥ ഹൈനം നാരദഃ പിതാമഹം പപ്രച്ഛ- "ഭഗവൻ, കേന സംയന്യാസാധികാരി വേത്യേപമാദൗ സംന്യാസാധികാരിണം നിരൂപ്യ പശ്ചാത് സന്യാസ വിധിരുച്യതേ. അവഹിതഃ ശൃണുഃ അഥ ഷണ്ഡഃ പരിതോ അംഗവികലഃ സ്ത്രൈണോ ബധിരോർƒഭതോ മുകഃ പാഷണ്ഡശ്ചക്രീ ലിംഗീ വൈഖാനസ ഹരദ്വിജൗ ഭൃതകാധ്യാപകഃ ശിപിവിഷ്ടോ അനഗ്നികോ വൈരാഗ്യവന്തോപ്യേതേ ന സംന്യാസാർഹഃ

സംന്യസ്തായദ്യപി മഹാവാക്യോപദേശേനാധികാരിണഃ പൂർവ സംന്യാസീ പരമഹംസാധികാരീ

അനന്തരം നാരദൻ ബ്രഹ്മാവിനോടു ചോദിച്ചു:- “ഭഗവൻ, സന്യാസം സ്വീകരിക്കേണ്ടതെങ്ങനെയാണ്? അതിന് അധികാരി ആരാണ്? ദയവായി അതിനെപ്പറ്റി പറഞ്ഞു തരൂ.” ബ്രഹ്മാവ് പറഞ്ഞു:- “സന്യാസം സ്വീകരിക്കാനുള്ള അധികാരി ആരാണെന്ന് പറയാം. അതിനുശേഷം സംന്യാസവിധിയെപ്പറ്റി ചിന്തിക്കാം. നപുംസകൻ, പതിതൻ, അംഗവികലൻ, സ്ത്രൈണൻ, ബധിരൻ, ബാലകൻ, മൂകൻ, പാഷണ്ഡൻ, ചക്രി, ലിംഗീവേതനം പറ്റുന്ന അധ്യാപകൻ, ശിപിവിഷ്ഠൻ, അയാജ്ഞികൻ എന്നിവർ വിരക്തരാണെങ്കിൽ തന്നെയും സന്യാസത്തിനധികാരികളല്ല. മുമ്പേ തന്നെ സന്യാസാശ്രമത്തിനനുകൂലമായ അനുഷ്ഠാനം ചേർന്നവനേ അതിൽ പ്രവേശിക്കാൻ യോഗ്യതയുള്ളൂ.

1. പരേണൈവാത്മനശ്ചാപി പരസ്യൈ വാത്മനം തഥാ
അഭയം സമവാപ്നോതി സ പരി വ്രാഡിതി സ്മൃതിഃ
2. ഷണ്ഡോƒവികലോപ്യന്ധോ ബാലകശ്ചാപി പാതകീ
പതിതശ്ച പരദ്വാരീ വൈഖാനസ ഹരദ്വിജൗ
3. ചക്രിലിംഗീച പാഷണ്ഡീ ശിപി വിഷ്ടോƒ പ്യനഗ്നികഃ
ദ്വിത്രി വാരേണ സംന്യസ്തോ ഭൃതകാധ്യാപകോƒപിവാ
ഏതേ നാർഹന്തി സന്യാസമാതുരേണ വിനാക്രമം.

ഭയമില്ലാത്തവൻ ആരെയും ഭയപ്പെടുത്താത്തവൻ അങ്ങനെയുള്ളവനെയാണ് സ്മൃതികൽ പരിവ്രാജകനെന്നു പറയുന്നത്. ഷണ്ഡനും, വികലാംഗനും, അന്ധനും, ബാലനും, പാതകിയും, പതിതനും, പരദാംഗാമിയും, വൈഖാനസനായ ബ്രാഹ്മണനും, ചക്രിയും, ലിംഗിയും, പാഷണ്ഡനും, ശിപി വിഷ്ടനും, അയാജ്ഞികനും, വേതനം പറ്റുന്ന അധ്യാപകനും, രണ്ടോ മൂന്നോ തവണ സംന്യാസം സ്വീകരിച്ച് കഴിഞ്ഞവനും ആതുരസന്യാസികളാകാം എന്നാൽ അവർ ക്രമസന്യാസത്തിനർഹരല്ല.

4.ആതുരകാലഃ കഥമാര്യസമ്മതഃ പ്രാണസ്യോത് ക്രമണാസന്ന
കാലസ്ത്വാതുരസംജ്ഞികഃ നേതരസ്ത്വാതുരഃ കാലോ
മുക്തിമാർഗ്ഗ പ്രവർത്തകഃ
5. ആതുരേ അപി ച സംന്യാസേ തത്തന്മന്ത്ര പുരഃസരം
മന്ത്രാവൃത്തിം ച കൃത്വൈവ സംന്യസേത് വിധിവത് ബുധഃ
6. ആതുരേ അവിക്രമേ വാപി പ്രൈഷദഭോ ന കുത്രചിത്.
ന മന്ത്രം കർമ രഹിതം കർമ്മ മന്ത്രമപേക്ഷതേ
7. അകർമ മന്ത്രരഹിതം നാതോമന്ത്രം പരിത്യജേത്.
മന്ത്രം വിനാ കർമ കുര്യാത് ഭസ്മന്യാഹുതി വദ്ഭവേത്.
8. വിധ്യുക്ത കർമ്മസംക്ഷേപാത് സംന്യാസസ്ത്വാതുരഃ സ്മൃതഃ
തസ്മാദാതുര സന്യാസേ മന്ത്രാവൃത്തി വിധീർ മ്മുനേ

ആതുര സന്യാസത്തിന്റെ സമയമേതെന്നു ചോദിച്ചാൽ മരണകാലത്ത് പ്രാണപ്രയാണസമയമെന്ന് പറയണം. മറ്റൊരു സമയവും ശരിയല്ല. ശരിയായ സമയത്ത് ആതുര സന്യാസം കൈവന്നാൽ അതുകൊണ്ടുതന്നെ മുക്തി ലഭിക്കും. ഈ ആതുര സന്യാസം ഗ്രഹിക്കണമെന്നാഗ്രഹമുള്ളവർ ശസ്ത്രോക്തമായ മന്ത്രങ്ങൾ ഉച്ചരിച്ച് യഥാവിധി ആവശ്യമുള്ള കർമ്മങ്ങളനുഷ്ഠിച്ച് മന്ത്രപൂർവ്വം സന്യാസം സ്വീകരിക്കണം. ആതുരസന്യാസത്തിനും ക്രമസന്യാസത്തിനും വിധാനത്തിൽ മാറ്റമില്ല. കാരണം, കർമ്മം മന്ത്രപ്രേരിതമാണ്. ഓരോ മന്ത്രവും കർമ്മവുമായി ബന്ധിച്ചതാണ്. സമന്ത്രമല്ലെങ്കിൽ ഒരു കർമ്മവും യഥാർത്ഥകർമ്മമാവില്ല. അതിനാൽ മന്ത്രം കൈവിടരുത്. മന്ത്രം കൂടാതെയുള്ള കർമ്മം തീ തൊട്ടതിനുശേഷം ചാമ്പലിൽ അർപ്പിക്കുന്ന ആഹുതിപോലെയാണ്. ശാസ്ത്രപ്രകാരമുള്ള കർമ്മങ്ങൾ സംക്ഷേപിച്ചു ചെയ്താൽ ആതുര സന്യാസക്രിയ പൂർണ്ണമാകുന്നു. അതിനാൽ അതിൽ മന്ത്രാവൃത്തി ആവശ്യമാണ്.

9. ആഹിതാഗ്നിർവിരക്തശ്ചേത് ദേശാന്തര ഗതോയദി
പ്രാജാപത്രേഷ്ഠി മപ്സ്വേവ നിർവൃത്യൈവാഥ സാന്യസേത്
10. മനസാ വാഥ വിധ്യുക്ത മന്ത്രാ വൃത്യാഥവാജലേ
ശ്രുത്യനുഷഠാനമാർഗ്ഗേണ കർമ്മാനുഷ്ഠാനമേവ വാ
11. സമാപ്യ സന്യസേ ദ്വിദ്വന്നോ ചേത് പാതിത്വമാപ്നുയാത്
12. യദാ മനസീ സംജാതം വൈതൃഷ്ണ്യം സർവവസ്തുഷ്ഠ
തദാ സന്യാസമിച്ഛേത പതിതഃ സ്മാദ്വിപര്യയോ
13. വിരക്തഃ പ്രജേത്ധീമാൻ സരക്തസ്തു ഗൃഹേവസേത്
സരാഗോ നരകം യാതി പ്രവ്രജൻഹി ദ്വിജാധമഃ

അഗ്നിഹോത്രമാചരിക്കുന്നവൻ അന്യദേശഗമനം ചെയ്യുകയും അവിടെ വെച്ച് വിരക്തനാക്കുകയും ചെയ്താൽ ജലത്തിൽ പ്രാജാപത്യേഷ്ടികർമ്മം ചെയ്ത് സംന്യാസം സ്വീകരിക്കാം. ഈ പ്രാജാപത്യ യോഗം മനസ്സുകൊണ്ടോ യഥാവിധിമന്ത്രം കൊണ്ടോ വേദോക്തവിധിപ്രകാരമോ വേണം ഇങ്ങനെ ചെയ്തതിനുശേഷം മാത്രമേ സന്യാസം സ്വീകരിക്കാവൂ. അല്ലാത്തപക്ഷം സ്വധർമ്മത്തിൽനിന്ന് അധഃപതിക്കുന്നു. യഥാർത്ഥമായ വിരക്തി തോന്നിയാൽ മാത്രമേ സന്യാസം സ്വീകരിക്കാൻ ആഗ്രഹം പ്രകടിപ്പിക്കാവൂ. അതിനു വിപരീതമായ പ്രവർത്തനം മനുഷ്യനെ അധഃപതിപ്പിക്കും.

I K N P

I K

വൈരാഗ്യം വന്നിട്ടേ സന്യാസം സ്വീകരിക്കാവൂ. മനസ്സിൽ രാഗം അവശേഷിക്കുന്നുവെങ്കിൽ ഗൃഹത്തിൽ തന്നെ കഴിയ ണം. മനസ്സിൽ രാഗം അവശേഷിക്കേ സന്യാസം സ്വീകരി ക്കുന്ന ദിജാധരൻ നരകത്തിൽ പതിക്കുന്നു.

14. യസ്യൈതാനി സുഗുപ്താനി ജിഹ്വോപസ്ഥോ
ദരം കരഃ

സന്യസേദകൃതോദ്വാഹോ ബ്രാഹ്മണോ ബ്രഹ്മ
ചര്യവാൻ.

15. സംസാരമേവ നിഃസാരം ദൃഷ്ട്വാ സാരദി ദൃക്ഷയാ

പ്രവ്രജത്യകൃതോദ്വാഹഃ പരം വൈരാഗ്യമാശ്രിതഃ

16. പ്രവൃത്തി ലക്ഷണം കർമ ജ്ഞാനംസന്യാ
സലക്ഷണം

തസ്മാതജ്ഞാനം പുരസ്കൃത്യ സംന്യസേദിഹ
ബുദ്ധിമാൻ.

നാക്ക്, ഉപസ്ഥം, വയറ്, കൈകൾ തുടങ്ങിയ ഇന്ദ്രിയ ങ്ങളെ ജയിച്ചിട്ടുള്ളവനും അവിവാഹിതനും ബ്രഹമചര്യ സമ്പന്നനുമായ ബ്രാഹ്മണൻ സംന്യാസം സ്വീകരിക്കാം. സംസാരം മിഥ്യയെന്നു കരുതി സാരവസ്ത ഗ്രഹിക്കാൻ ആഗ്ര ഹത്തോടെ ജ്ഞാനിയായവൻ പൂർണ്ണ വിരക്തനായി അവി വാഹിതനായിരിക്കെ തന്നെ സംന്യാസം സ്വീകരിക്കുന്നു. കർമ്മം പ്രവൃത്തിയുടെയും ജ്ഞാനം സന്യാസത്തിന്റെയും പ്രധാന ലക്ഷണങ്ങളാണ്. അതിനാൽ ബുദ്ധിമാനായ വ്യക്തി ജ്ഞാനം ലക്ഷ്യമാക്കിക്കൊണ്ടുവേണം സന്യാസം സ്വീകരി ക്കാൻ.

17. യദാ തു വിദിതം തത്വം പരംബ്രഹ്മ സനാതനംഃ

തദൈകദണ്ഡം സംഗൃഹ്യ സോപവീതാം
ശിഖാം ത്യജേത്.

18. പരമാത്മനി യോ രക്തഃ വിരക്തോ $f$ പരമാത്മനി

സർവൈഷണാവിനിർമുക്തഃ സഭൈക്ഷം
ഭോക്തുമുർഹതി.

19. പൂജിതോ വന്ദിതശ്ചൈവ സുപ്രസന്നോ യഥാ ഭവേത് തഥാചേത്താഡ്യമാനസ്തു തദാ ഭവതി
ഭൈക്ഷഭുക്ക്

20. അഹമേവാക്ഷരം ബ്രഹ്മ വാസുദേവാഖ്യമദ്വയം

ഇതിഭാവോ ധ്രുവോ യസ്യ തദാ ഭവതി
ഭൈക്ഷഭുക്.

21. യാസ്മിൻ ശാന്തിഃശമഃ ശൗചം സത്യം സന്തോഷ
ആർജവം അകിംചനദംഭശ്ച സ കൈവല്യാശ്രമേ
വസേത്

22. യദാ ന കരുതേ ഭാവം സർവഭൂതേഷ്ഠ പാപകം

കർമ്മണാ മനസാ വാച തദാഭവതി ഭൈക്ഷഭുക്ക്

23. ദശലക്ഷണകം ധർമ്മമനുതിഷ്ഠൻ സമാഹിതഃ

വേദാന്തൻ വിധിവത്ശ്രുത്വാ സംന്യസേദ
ന്യണോ ത്വിജഃ

പരമതന്മാത്മകമായ സനാതന ബ്രഹ്മജ്ഞാനം ലഭി ച്ചാൽ ഏകദണ്ഡധാരിയായി പൂണൂലും ശിഖയും കൈവെടി യണം. പരമാത്മാവിൽ അനുരുക്തനും തദ്ഭിന്നമായ സകല തിലും വൈരാഗ്യവും ഉള്ളവനും ഏഷണത്രയരഹിതനും മാത്രമേ ഭിക്ഷാന്നം ആശിക്കുവാൻ അർഹതയുള്ളൂ. ആത്മ പ്രശംസ ആദരം ഇവകൊണ്ടും സാധാരണ മനുഷ്യൻ പ്രസ ന്നനാകുമ്പോൾ താഡിക്കപ്പെട്ടതിനു ശേഷവും അത് പ്രസ ന്നതയ്ക്കിടനൽകുന്നെങ്കിൽ മാത്രമേ ഭിക്ഷാന്നം ആശിക്കു വാൻ അർഹതയുള്ളൂ. താൻ അക്ഷരബ്രഹ്മം തന്നെയെന്നു വിശ്വസിക്കാൻ കഴിയുന്നവനേ ഭിക്ഷാന്നം ഭക്ഷിക്കാനധികാ രമുള്ളൂ. ശക്തി, ഭ്രമം, ശമം, ശൗചം, സന്തോഷം, സത്യം സാരള്യം ദംഭമില്ലായ്മ ധനത്തിൽ അനാസക്തി എന്നിവയോ ടുകൂടിയവനുമാത്രമേ സന്യാസാശ്രമപ്രവേശനത്തിന് അർഹ തയുള്ളൂ. സന്യാസിക്ക് മനസാ വാചാ കർമ്മണാ ഒന്നിനോടും ഈർഷ്യ ഇല്ലാതിരിക്കണം. ഇങ്ങനെയുള്ള വിശിഷ്ട മനോ ഭാവം കൈകൊണ്ട് ഏകാഗ്രചിത്തനായി ഉപനിഷത്തുകൾ ശ്രവിച്ച് ബ്രഹ്മചര്യമനുഷ്ടിച്ച് സ്വാധ്യായം ചെയ്യുന്ന ഋഷി ഋണവിമുക്തനാകുന്നു. സന്യാസം സ്വീകരിക്കേണ്ടത് യജ്ഞാ നുഷ്ഠാനത്താൽ ദേവന്മാരോടുള്ള ഋണത്തിൽ നിന്നും പുത്രോത്പത്തി മുഖേന പിതൃക്കളോടുള്ള ഋണത്തിൽ നിന്നും മുക്തനായതിനു ശേഷമാണ്.

24. ധൃതിഃ ക്ഷമാ ദമോ$f$സ്തേയം ശൗചമി
ന്ദ്രിയനിഗ്രഹഃ

ധീർ വിദ്യാ സത്യമക്രോധോ ദശകം ധർമ്മലക്ഷണം.

25. അതീതാന്ന നസ്മരേദ് ഭോഗാൻ ന തഥാ
നാഗതാനപി

പ്രാപ്താംശ്ച നാഭിനന്ദേദ്യഃ സ കൈവല്യാ
ശ്രമേ വസേത്

26. അന്തഃസ്ഥാനീന്ദ്രീയാണ്യന്തർബഹിഷ്ഠാൻ
വിഷയാൻ ബഹിഃ

ശക്നോതിയഃ സദാ കർത്തും സ കൈവല്യാ
ശ്രമേ വസേത്

27. പ്രാണേ ഗതേ യഥാ ദേഹഃ സുഖം ദുഃഖം ന വിന്ദതിതഥാചേത് പ്രാണയുക്തോ $f$പി സ കൈവല്യാ ശ്രമേവസേത്.

ധൃതി, ക്ഷമ, ദമം, അസ്തേയം, ശൗചം, ഇന്ദ്രിയനിഗ്ര ഹം, ധീ വിദ്യ, സത്യം, അക്രോധം ഇവ പത്താണ് ധർമ്മ ത്തിന്റെ ലക്ഷണം. കഴിഞ്ഞ കാലത്ത് അനുഭവിച്ചിട്ടുള്ള ഭോഗ ങ്ങളെപ്പറ്റി ചിന്തിക്കുകയോ ഇപ്പോൾ അനുഭവിച്ചുകൊണ്ടിരി ക്കുന്നവയെ സ്വാഗതം ചെയ്യുകയോ ഭാവിയിൽ ലഭിക്കാനിട യുള്ള ഭോഗങ്ങൾ ആഗ്രഹിക്കുകയോ ചെയ്യാത്തവനാണ് സന്യാസാശ്രമത്തിൽ വസിക്കാൻ യോഗ്യൻ. അന്തഃസ്ഥാനീ യങ്ങളായ ഇന്ദ്രീയങ്ങൾക്കും ബാഹ്യാന്തരീകവിഷയങ്ങൾക്കും മനസ്സിൽ സ്ഥാനം കൊടുക്കാതിരിക്കാൻ കഴിവുള്ളവനാണ് സന്യാസാശ്രമത്തിന് അധികാരി. പ്രാണൻ വെടിഞ്ഞ ശരീര ത്തിന് സുഖദുഃഖാനുഭവം ഉണ്ടാകാത്തതുപോലെ തന്നെ

N P

I K

പ്രാണനിരിക്കുമ്പോഴും സുഖദുഃഖങ്ങൾ ബാധിക്കാത്തവനാണ് സന്ന്യാസിയാകാൻ യോഗ്യൻ.

28. കൗപീനയുഗളം കന്ഥാ ദണ്ഡ ഏക പരിഗ്രഹഃ
യതേഃ പരമഹംസസ്യ നാധി കം തു വിധീയതേ

29. യദി വാ കുരുതേ രാഗാദധികസ്യ പരിഗ്രഹം
രൗരവം നരകം ഗത്വാ തിര്യഗ്യോനിഷു ജായതേ

30. വിശീർണാന്യമലാന്യേവ ചേലാനി ഗ്രഥിതാനി തു
കൃത്വാ കന്ഥം ബഹിർവാസോ ധാരയേദ്ധാതുര ഞ്ജിതം

31. ഏകവാസാ അവാസാ വാ ഏക ദൃഷ്ടിരലോലുപഃ
ഏക ഏവ ചരേന്നിത്യം വർഷാസ്വേകത്ര സംവസേത്

32. കുടുംബം പുത്രദാരാംശ്ച വേദാംഗാനി ച സർവശഃ
യജ്ഞം യജ്ഞോപവീതം ച ത്യക്ത്വാ ഗൂഢശ്ചരേ ദ്യതിഃ

രണ്ടു കൗപീനം ഒരു പഴന്തുണി ഒരു വടി എന്നിവ സന്ന്യാസി സ്വീകരിക്കണം. ഇതിൽ കൂടുതൽ പാടില്ല. അത്യാശയാൽ കൂടുതൽ വസ്തുക്കൾ ഗ്രഹിച്ചാൽ മരണാനന്തരം രൗരവനരകത്തിൽ പതിച്ചു. പശു പക്ഷ്യാദി തിര്യക് യോനികളിൽ ജനിക്കുന്നു. ശീത വർഷാദികളിൽനിന്നും മോചനത്തിന് ജീർണ്ണിച്ച ശുദ്ധവസ്ത്രങ്ങൾ കൂട്ടിത്തച്ച് വസ്ത്രമാക്കണം. പിന്നെ വിജനസ്ഥലത്ത് താമസിക്കണം. ആവശ്യമെങ്കിൽ കാഷായവസ്ത്രം ധരിക്കാം. ഏക വസ്ത്രധാരിയായോ നഗ്നനായോ കഴിയാം. കണ്ണ് അങ്ങുമിങ്ങും പായിക്കാതെ ഒരിടത്തുറപ്പിക്കണം. മനസ്സിൽ ഒരുവിധ ആഗ്രഹത്തിനും ഇടകൊടുക്കരുത്. ഏകനായി മാത്രം സഞ്ചരിക്കണം. സ്ത്രീ, പുരുഷൻ, കുടുംബം, വേദാംഗഗ്രന്ഥങ്ങൾ, യജ്ഞം, യജ്ഞോപവീതം ഇവ സർവഥാ വെടിയണം. ഇങ്ങനെയുള്ള സന്ന്യാസി തന്റെ മഹത്വം പറഞ്ഞുകൊണ്ടു നടക്കാതെ യാത്ര ചെയ്യണം.

33. കാമഃ ക്രോധസ്തഥാദർപ്പോ ലോഭ
മോഹദയശ്ചയേ
താംസ്തു ദോഷാൻ പരിത്യജ്യ പരിവ്രാൺ
നിർമ്മമോ ഭവേത്.

34. രാഗദ്വേഷവിയുക്താത്മാ സമലോഷ്ഠാ
ശ്മ കാഞ്ചനഃ
പ്രാണി ഹിംസാനിവൃത്തശ്ച മുനിഃസ്യാത്
സർവ നിസ്മൃഹഃ

35. ദംഭാഹങ്കാര നിർമുക്തോ ഹിംസാ പൈ
ശൂത്യ വർജിതഃ
ആത്മജ്ഞാനഗുണോപേതോ യതിർ
മോക്ഷമപാപ്നുയാത്

36. ഇന്ദ്രിയാണാം പ്രസംഗേന ദോഷമൃച്ഛത്യ സംശയഃ
സംനിയമ്യതു താന്യേവ തതഃ സിദ്ധിം നിഗച്ഛതി

37. ന ജാതുകാമഃ കാമാനാമുപഭോഗേന ശാമ്യതി
ഹവിഷാ കൃഷ്ണവർത്മേവ ഭൂത ഏവാഭി വർദ്ധതേ

38. ശ്രുത്വാ സ്യഷ്ടായ ച ഭക്ത്വായ ദൃഷ്ടാ ഘ്രാത്വാ
ചയ യോ നരഃ ന വൃഷ്യതി ഗ്ലായതി വാസവിജ്ഞേ
യോജിതേന്ദ്രിയഃ

39. യസ്യ വാങ്മനസി ശുദ്ധേ സമ്യക് ഗുപ്തേ ച
സർവദാ സ വൈ സർവമവാപ്പനോതി വേദാന്തോ
പഗതം ഫലം

40. സമ്മാനാദ് ബ്രാഹ്മണോ നിത്യ മുദ്വിജേത വിഷാ
ദിവ അമൃതസ്യേവ ചാകാംക്ഷേ ഭവ മാനസ്യ സർവദാ

എല്ലാ വിധത്തിലുള്ള മമത സന്ന്യാസി കൈ വെടിയണം. കാമം, ക്രോധം, ലോഭം, മോഹം, അഹങ്കാരം, തുടങ്ങിയ ദോഷങ്ങൾ കൈ വിടണം. രാഗദ്വേഷാധികൾ അരുത്. സ്വർണ്ണവും പാറക്കല്ലും തുല്യ ദൃഷ്ടിയിൽ കാണണം. പ്രാണിഹിംസ പാടില്ല. നിസ്മൃഹനാകണം. ദംഭം, അഹങ്കാരം, ഹിംസ, പരനിന്ദ ഇവയിൽ നിന്ന് മുക്തനാകണം. ഈ ഗുണങ്ങളുള്ള സന്ന്യാസിയാണ് മോക്ഷാധികാരി. ഇന്ദ്രീയാസക്തി അനേകം ദോഷങ്ങൾക്ക് കാരണമാണ്. ഇന്ദ്രിയങ്ങൾ നിയന്ത്രണത്തിലായാൽ അവ സിദ്ധി പ്രദങ്ങളാണ്. ഭോഗോപദോഗം കൊണ്ട് കാമവാസനകൾ ശമിക്കില്ല. നെയ്യ് അഗ്നിയെയെന്നപോലെ അത് അവയെ വർദ്ധിപ്പിക്കുകയേ ഉള്ളൂ. പരുഷമോ മധുരമോ ആയ വാക്കു കേട്ടാലും സ്വാദുള്ളതോ അല്ലാത്തതോ ആയ ആഹാരസാധനങ്ങൾ ഭക്ഷിച്ചാലും മൃദുവോ പരുഷമോ ആയ വസ്തുക്കൾ സ്പർശിച്ചാലും സുന്ദരമോ ദുർഗന്ധമോ ഏറ്റാലും പ്രസന്നതയോ വെറുപ്പോ ഇല്ലാതെ എല്ലാത്തിലും സമഭാവനയുള്ളവനാണ് ജിതേന്ദിയൻ വിശുദ്ധ മനസ്സും വിശുദ്ധ വാക്കും ദോഷഹീനനുമായവനേ വേദാന്ത ശ്രവണം കൊണ്ടുള്ള പൂർണ്ണ ഫലം അനുഭവിക്കാൻ സാധിക്കൂ. സ്തുതി വിഷം പോലെ ഉപകാരം ചെയ്യുന്നതാണെന്നും ബ്രാഹ്മണർ കരുതേണ്ടതുണ്ട്.

41. സുഖം ഹ്യവമതഃ ശേതേ സുഖം ച
പ്രതി ബുധ്യതേ
സുഖം ചരതി ലോക്യേ ƒസ്മിന്നവമന്താ വിനശ്യതി

42. അതിവാദാം സ്തിതി ക്ഷേതനാവമന്യേത കഞ്ചന
നചേമം ദേഹമാശ്രിത്യ വൈരം കുപീത കോനചിത്.

43. ക്രുദ്ധ്യന്തം ന പ്രതിക്രുധ്യേദ് ആക്രുഷ്ട
കുശലം വിദേത്
സപ്തദ്വാരാ വകീർണ്ണാം ച ന വാചമനൃതാം വദേത്

44. അദ്ധ്യാത്മതിരാസീനോ നിരപേക്ഷാ നിരാശിഷ
ആത്മനൈവ സഹായേന സുഖാർത്ഥീ വിചരേദിഹ

45. ഇന്ദ്രിയാണാം നിരോധേന രാഗദ്വേഷ ക്ഷയേണ
ച അഹിംസയാ ച ഭൂതാനാമമൃതത്വായ കല്പതേ.

അപമാനത്തിനിരയായ വ്യക്തി സുഖമായി ഉറങ്ങുകയും ഉണരുകയും സഞ്ചരിക്കുകയും ചെയ്യുന്നു. എന്നാൽ അവനെ അപമാനിച്ചവൻ സ്വയം നശിക്കുന്നു. ഈ ശരീരം നശ്വരമാണ്. അങ്ങനെയുള്ള ശരീരവുമായി ആരോടും ശത്രുത്വം പാടില്ല. കോപിക്കുന്നവരുടെ നേർക്കും കോപമരുത്. അസഭ്യം

N P

പറയുന്നവരോട് ആമാതിരി വാക്കുകൾ പറയാതെ നല്ല വാക്ക് പറയുക. രണ്ടു കണ്ണ്, രണ്ട് ചെവി, രണ്ടു നാസാദ്വാരം മുഖം ഈ ഏഴുദ്വാരങ്ങളുമായി വാക്ക് ബന്ധപ്പെട്ടിരിക്കുന്നു. അതിനെ ഒരിക്കലും അസത്യ ഭാഷണത്തിലേക്ക് നയിക്കരുത്. സുഖ മിച്ഛിക്കുന്നവൻ ആധ്യാത്മിക ചിന്ത വഹിക്കുകയും സ്ഥിത ചിത്തതയോടെ ആരോടും ഒന്നും യാചിക്കാതിരിക്കുകയും വേണം. മനസ്സിൽ ഒരു ആഗ്രഹവും ഉണ്ടാകാനിട കൊടുക്ക രുത്. ആവശ്യമില്ലാതെ മറ്റുള്ളവരുടെ സഹായം തേടരുത്. ഏകനായി സഞ്ചരിക്കണം. ഇന്ദ്രിയങ്ങളെ ജയിച്ച് രാഗദ്വേഷാ ദികൾ വെടിഞ്ഞ് ഒരു ജീവിയെയും ഹിംസിക്കാതിരിക്കുന്ന വൻ അമൃതത്വം നേടുന്നു.

46. അസ്ഥിസ്ഥൂണം സ്നായുബന്ധം മാംസ
ശോണിതലേപിതം
ചർമ്മാവബദ്ധം ദുർഗന്ധി പൂർണ്ണം മൂത്രപൂരീഷയോഃ
47. ജരാശോക സമാവിഷ്ടം രോഗയതൗ മാതുരം
രജസ്വലമനിത്യം ച ഭൂതവാസമിമം ത്യജേത്
48. മാംസാസൃക് പൂയ വിൺമൂത്ര സ്നായു മജ്ജാ
സ്ഥിസംഹതൗ ദേഹേ ചേത് പ്രീതിമാൻ മൂഢോ ഭവി
താനരകേ$f$പി സഃ
49. സാ കാലപുത്രദ്വീസാ ഭവിസാ മഹാവീചി വാഗുരാ
നാസിപത്രമനശ്രേണീ യാ ദേഹേ$f$
ഹമതി സംസ്ഥിതിഃ
50. സാ ത്യാജ്യാ സർവയതേന സർവനാ ശേ $f$പ്യു
പസ്ഥിതേ സ്പ്രഷ്ട്യവ്യാ സാ ന ഭവ്യേന സ ശ്വമാം
സേവ പുല്ക്കസീ
51. പ്രിയേഷു സ്വേഷു സുകൃത മപ്രിയേഷു ച
ദുഷ്കൃതം
വിസൃജ്യ ധ്യാനയോഗേന ബ്രഹ്മാപ്യേതി സനാതനം
52. അനേന വിധിനാ സർവാംസ്ത്യക്ത്വാ സംഗാൻ
ശനൈഃ ശനൈഃ സർവദ്വന്ദ്വൈർ വിനിർമ്മുക്തോ
ബ്രാഹ്മണ്യേ വാവതിഷ്ഠതേ
53. ഏക ഏവ ചരേന്നിത്യം സിദ്ധ്യർത്ഥ മസഹായകഃ
സിദ്ധിമേകസ്യ പശ്യൻ ഹി ന ജഹാതി ന ഹീയതേ

ശരീരം രോഗമയമാണ്. അസ്ഥികൾ ഇതിൽ തൂണുകൾ പോലെ സ്നായുക്കൾ കയറിനു സമം. അത് മാംസരക്താദി കളാൽ ലേപനം ചെയ്യപ്പെട്ട് ചർമ്മാവൃതമായി. മലമൂത്രപൂരി തമായ അത് ദുർഗന്ധപൂർണ്ണമാണ്. വാർദ്ധക്യ ശോകസന്താ പാദികളാൽ ആതുരമാണിത്. രജസ്വലമായുള്ളത് നിത്യമല്ല ഭൂതാവാസാമായ ഇത് ത്യജിക്കുക. മാംസം രക്തം മലം മൂത്രം മജ്ജ അസ്ഥി ഇവയുടെ സമാവായമായ ഈ ദേഹത്തിൽ പ്രീതവഹിക്കുന്ന മൂഢൻ നരകത്തിനു പാത്രമാണ്. അഹ ങ്കാരം കാലസൂത്രമെന്ന നരകത്തിന്റെ മാർഗ്ഗമാണ്. മഹാവീചി എന്ന നരകത്തിലെത്തിക്കാൻ പോന്ന ഒരു വലയാണിത്. അസിപത്രനരകത്തിൽ എത്താനുള്ള കോണിപ്പടിയാണിത്. ഈ അഹംഭാവം പട്ടിമാംസം തിന്നുന്ന ചണ്ഡാലിനിയ്ക്കൊപ്പമാണ്. അഹങ്കാരം സർവഥാ ഉപേക്ഷിക്കുക നന്മ ആഗ്രഹിക്കുന്നവൻ അതിനു പുറകെ പോകരുത്. പ്രിയജനങ്ങളിൽ സുകൃതവും ശത്രുക്കളിൽ ദുഷ്കൃതവും കാണുന്ന മനോഭാവം വെടിഞ്ഞ് അവരുമായി ബന്ധപ്പെടാതിരിക്കുക. ധ്യാന നിഷ്ഠനായ സാധ കന് ബ്രഹ്മത്തെ പ്രാപിക്കാൻ കഴിയുന്നു. ക്രമേണ സർവവി ഷയങ്ങളിലും അനാസക്തനായി ഇന്ദ്രിയങ്ങളിൽ നിന്ന് മോചനം നേടി സന്യാസി പരബ്രഹ്മത്തിൽ ലയിക്കുന്നു. സിദ്ധി ആഗ്ര ഹിക്കുന്നവൻ മറ്റുള്ളവരെ ആശ്രയിക്കാതെ ഏകനായി ചരി ക്കണം. സന്യാസി മറ്റുള്ളവരുടെ സിദ്ധികണ്ട് തന്റെ സാധന വെടിയുകയോ സിദ്ധി ഹീനനാകുകയോ ചെയ്യുന്നില്ല.

54. കപാലം വൃക്ഷമൂലാനി കുചേലാന്യ സഹായതാ
സമതാ ചൈവ. സർവന്മിന്നേത മുക്തസ്യ ലക്ഷണം
55. സർവ ഭൂതഹിതഃ ശാന്തസ്ത്രീദണ്ഡീ സ കമ ണ്ഡലു ഏകാരാമഃ പരിവ്രജ്യ ഭിക്ഷാർത്ഥം ഗ്രാമമാ വിശേത്.
56. ഏകോ ഭിക്ഷുർയഥോക്തഃ സ്യാദ് ദ്വാവേവ മിഥുനം
സ്മൃതം. ത്രയോഗ്രാമഃ സമാഖ്യാത ഊർധ്വം തു
നഗരായതേ.
57. നഗരം നഹികർത്തവ്യം ഗ്രാമോ വ മിഥുനം തഥാ
ഏതത് ത്രയാപ്രകുർവാണഃ സ്വധർമ്മാത്
ച്യവതേ യതീ
58. രാജവാർത്താദി തേഷാം സ്യാദ് ഭിക്ഷാവാർത്ത
പരസ്പരം
സ്നേഹ വൈശൂന്യമാത്സര്യം സന്നികർ
ഷാന്നസംശയഃ
59. ഏകാകീ നിഃ സ്പൃഹസ്തിഷ്ഠേന്നഹ
തേന സഹാലപേത്
ദദ്യാന്നാരായണേത്യേവ പ്രതിവാക്യം സദായതിഃ
60. ഏകാകീ ചിന്തയേത് ബ്രഹ്മ മനോ
വാക്കായ കർമഭിഃ
മൃത്യും ച നാ ഭിനന്ദേത ജീവിതം വാ കഥഞ്ചന

കുടിക്കാൻ കപാലമെന്ന മരപ്പാത്രം താമസിക്കാൻ വൃക്ഷ മൂലം ധരിക്കാൻ ജീർണ്ണിച്ച തുണി ഇവ കൈക്കൊള്ളണം. ഏകാകിയായിക്കഴിയുന്ന മനോഭാവം എല്ലാവരോടും സമഭാ വന ഇവയാണ് ജീവന്മുക്തലക്ഷണം. പ്രശാന്തനും ദണ്ഡക മണ്ഡലുധാരിയും ആത്മാരാമനുമായിരിക്കണം. സഞ്ചരി ക്കുമ്പോളും ഏകാകിയായിരിക്കണം. ഭിക്ഷക്കേ നഗരങ്ങളിൽ പ്രവേശിക്കാവൂ. സന്യാസിയായാൽ ഏകാകിയായി കഴിയണം. ഏകാകിയായ സന്യാസിയേ ഫിക്ഷു എന്ന് പറയുന്നു. അടു ത്തുവരാൻ ആരെയുമനുവദിക്കരുത്. യശ്വമായോ ഗ്രാമമായോ നഗരമായോ വസിക്കുന്ന സന്യാസി സ്വധർമ്മച്യുതനാകുന്നു. പലരും ചേരുമ്പോൾ പലവിധത്തിലുള്ള ചർച്ചക്ക് ഇടവരു ന്നു. അത് സ്നേഹദ്വേഷാധികൾക്ക് കാരണമാകാം. മറ്റുള്ള വർ പറയുന്ന കാര്യങ്ങൾക്ക് ഉത്തരമായി "നാരായണ" എന്നു മാത്രം ഉച്ചരിക്കണം. ഏകാന്തവാസിയായി മാനസികവാചിക കായിക ക്രിയകൾ കേവലം ബ്രഹ്മത്തെ മാത്രം ധ്യാനിക്കാനി

ടകൊടുക്കുന്നതാവണം. മരണത്തെയോ ജീവിതത്തെയോ അഭി നന്ദിക്കാനും പാടില്ല.

61. കാലമേവ പ്രീതക്ഷേത യാവദായുഃ സമാപ്യതേ
നാഭിനന്ദേത മരണം നാഭിനന്ദേത ജീവിതം കാല
മേവ പ്രതീക്ഷേത നിർദ്ദേശം ഭൃതകോ യഥാ

62. അജിഹ്വഃ ഷണ്ഡകഃ പംഗുരന്ധോ ബധിര ഏവ ച
മുഗ്ധശ്ച മൃച്യതേ ഭിക്ഷു ഷഡ്ഭിരേതൈർ ന സംശയഃ

63. ഇദമിഷ്ടമിദം നേതി യോ $f$ശ്നന്നപി ന സജ്ജതി
ഹിതം സത്യം മിതം വക്തി തമജിഹ്വം പ്രചക്ഷതേ

64. അദ്യ ജാതാം യഥാ നാരീം തഥാ ഷോഡശ വാർഷികീം
ശതവർഷാം ച യോ ദൃഷ്ട്വാ നിർവികാരഃ സ ഷണ്ഡകഃ

65. ഭിക്ഷാർത്ഥമടനം യസ്യ വിൺമൂത്രകരണായ ച
യോജനാന്നപരം യാതി സർവഥാ പംഗുരേവ സഃ

66. തിഷ്ഠതോ വ്രജതോ വാപി യസ്യ ചക്ഷുർ ന ദൂർഗം
ചതുര്യുഗാം ഭുവം മുക്ത്വാ പരിവ്രാട് സോ$f$ ന്ധ ഉച്യതേ

67. ഹിതാഹിതം മനോരാമം വചഃ ശോകാവഹം തു
യത് ശ്രുത്വാ പി ന ശൃണോതീവ ബധിരഃ സ പ്രകീർ ത്തിതഃ

68. സാന്നിദ്ധ്യേ വിഷയാണാം യഃ സമർത്ഥോ വിക
ലേന്ദ്രിയഃ സുപ്തവദ്വർത്തതേ നിത്യം സ
ഭിക്ഷുർമുഗ്ധ ഉച്യതേ.

മരണസമയം വരെ കാലം പ്രതീക്ഷിച്ചിരിക്കണം. മരണത്തെയോ ജീവിതത്തെയോ പ്രശംസിക്കരുത്. ഭൃത്യൻ യജമാന്റെ ആജ്ഞയെയെന്ന പോലെ കാലത്തെ മാത്രം അനുസരിക്കുക. നപുംസകൻ, അന്ധൻ, മുടന്തൻ, ബധിരൻ, മുഗ്ധൻ എന്നിവരെപ്പോലെ കഴിഞ്ഞ് ഷഡ്ഗുണങ്ങളും ആർജ്ജിച്ചു കഴിഞ്ഞാൽ മുക്തി ലഭിക്കും. ആഹാരത്തിൽ സ്വാദോ ദുസ്വാദോ പരിഗണിക്കാത്തവനും സത്യമാത്രവാദിയുമാണ് അജീവൻ. നവജാത ബാലികയെയും പതിനാറു വയസ്സുകാരിയെയും നൂറുവയസ്സുള്ള കിഴവിയെയും സമഭാവനയോടെ ദർശിക്കുന്നവനും കാമച്ചുഴിയിൽ പെടാതിരിക്കുന്നവനെ ഷണ്ഡനെന്നു പറയുന്നു. മലമൂത്രവിസർജനത്തിനും വിദ്യാർജനത്തിനും സഞ്ചരിക്കുന്ന ദിവസത്തിൽ ഒരു യോജനയിലധികം പോകാത്തവനുമായവനെ പംഗു എന്ന് പറയുന്നു. നടക്കുമ്പോഴും നിൽക്കുമ്പോഴും നേത്രങ്ങൾ നാലു അകപ്പാടിൽ കൂടുതൽ ഓടിക്കാത്തവനും അധോദൃഷ്ടിയുമായവനെ അന്ധനെന്ന് പറയുന്നു. ഹിതാഹിത സുഖദുഃഖങ്ങളായ വാക്കുകേട്ടിട്ടും കേട്ടില്ലെന്നു നടിച്ച് ശാന്തനായിരിക്കുന്നവൻ ബധിരന്റെ ഗണത്തിൽ പെടുന്നു. വിഷയസമീപനം ബലം ഇന്ദ്രിയ സ്വസ്ഥത ഇവ ഉണ്ടായിട്ടും ഉറങ്ങുന്നവനെപ്പോലെ വിഷയങ്ങളിൽ അനാസക്തനായ ഭിക്ഷു മുഗ്ധൻ എന്ന് പേരിൽ അറിയപ്പെടുന്നു.

69. നടാദിപ്രേഷണം ദ്യൂത് പ്രമദാ സുഹൃദം തഥാ
ഭക്ഷ്യം ഭോജ്യമുദക്യാം ച ഷൺ ന പശ്യേത് കദാചന

70. രാഗം ദ്വേഷം മദം മായാം ദ്രോഹം മോഹം പരാത്മസു
ഷഡേതാനി യതിർ നിത്യം മനസാ ന ചിന്തയേത്

71. മഞ്ചകം ശുക്ലപി വസ്ത്രം ച സ്ത്രീകഥാ ലൗല്യ മേവ ച ദിവാസ്വപ്നം ച യാനം ച യതീനാം പാതനാ നിഷ്ട്

72. ദൂരയാത്രാം പ്രയതേനന വർജ്ജയേ ഭാത്മ ചിന്തകഃ
സദോപനിഷദം വിദ്യാമഭ്യസേന മുക്തി ഹൈതുകീം

73. ന തീർത്ഥസേവീനിത്യം സ്യാന്നോപവാസ പരോ യതിഃ
ന ചാധ്യയന ശീലഃ സ്യാന്ന വ്യാഖ്യാന പരോഭവേത്

74. അപാപമ ശഠം വൃത്തമജിഹ്മം നിത്യമാചരേത്
ഇന്ദ്രിയാണി സമാഹൃത്യ കുർമ്മോ $f$ ഗാനീവ സർവശഃ

75. ക്ഷീണേന്ദ്രിയമനോവൃത്തിർ നിരാശീർ നിഷ്പരിഗ്രഹഃ നിർദ്വന്ദോ നിർന്നമസ്കാരോ നിഃ സ്വധാകാര ഏവച

76. നിർമ്മമോ നിരഹകാരോ നിരപേക്ഷാനിരാശിഷഃ വിവിക്തദേസസംസക്തോ മുച്യതേ നാത്ര സംശയഃ

തന്റെ ബന്ധുക്കളെയോ നാടകാദികളെയോ ചൂത്, യുവതി രജസ്വല ഉത്തമ ഭോജ്യം ഇവയേയോ സന്യാസി നോക്കരുത്. രാഗം, ദ്വേഷം, മദം, മായ, ദ്രോഹം, മോഹം ഈ ആറും കൈവെടിയണം. ശുഭ്രവസ്ത്രം സ്ത്രീകളെപ്പറ്റി ചർച്ച, ഇന്ദ്രിയലിപ്സ, പകലുറക്കം മഞ്ചത്തിലിരിക്കുക, വാഹനങ്ങളിൽ സഞ്ചരിക്കുക എന്നിവ സന്യാസിക്ക് വർജ്യമാണ്. ആത്മ ചിന്തയിൽ മുഴുകണം. കഴിവതും ദൂരയാത്ര ഒഴിവാക്കണം. ഉപനിഷത്തു തുടങ്ങിയ അധ്യാത്മിക ഗ്രന്ഥങ്ങൾ അഭ്യസിക്കണം. അധികം ഉപവസിക്കുകയോ തീർത്ഥാടനം നടത്തുകയോ പാടില്ല. ഏറെ പഠിക്കുകയോ പഠിപ്പിക്കുകയോ വേണ്ട സഭകളിൽ പ്രഭാഷണം, പാപാചാരം, ആർജവകരമായ പെരുമാറ്റം ഇവ ഒഴിവാക്കണം. ആമ കൈകാലുകളെയെന്ന പോലെ ഇന്ദ്രിയങ്ങളെ വിഷയത്തിൽനിന്നും പിൻവലിക്കണം. ആഗ്രഹങ്ങളും പരിഗ്രഹങ്ങളും ത്യജിച്ച് ഹർഷശോകാദികളുടെ ചുഴിയിൽ പെടാതിരിക്കണം. നമസ്കാരാദികൾ വേണ്ട. മമതയ്ക്കും അഹങ്കാരത്തിനും സ്ഥാനമനുവദിക്കരുത്. ഒന്നിലും ആസക്തിയരുത്. നിഗ്വമനും അഹങ്കാരരഹിതനും നിരപേക്ഷനും നിരാശിസ്സും ഏകാന്തവാസിയും ആയിരിക്കണം.

77. അപ്രമത്തഃ കർമഭക്തിജ്ഞാനസമ്പന്നഃ സ്വതന്ത്രോ വൈരാഗ്യമേത്യ ബ്രഹ്മചാരീ ഗൃഹീ വാനപ്രസ്ഥോ വാ മുഖ്യവൃത്തികാ ചേദ് ബ്രഹ്മചര്യം

സമാപ്യ ഗൃഹീ ഭവേദ്. ഗൃഹാദ്വനീ ഭൂത്വാ പ്രവ്രജേ ദ്യദി വേതരഥാ ബ്രഹ്മചര്യാ ദേവ പ്രവ്രജേത് ഗൃഹാ ദ്വാവന്വാദ്വാƒഥപനരവ്രതീ വാ വ്രതീ വാ സ്നാത കോവാ അസ്നാതകോ വേൽസന്നാഗ്നിരനഗ്നികോവാ യ ദഹരേവ വിരജേത്തദഹരേവ പ്രവ്രജേത് തദ്ധൈ കേപ്രാജാപത്യാമേവേഷ്ടിം കുർവന്ത്യഥവാ ന കുര്യാ ദാഗ്നേയ്യാമേവ കുര്യാദഗ്നിർഹിപ്രാണഃ പ്രാണമേ വൈതയാകരോതി തസ്മാത് ത്രൈധാതവീയ്യാ മേവ കുര്യാദേത യൈവ ത്രയോ ധാതവോയഭൂത സത്ത്വം രജസ്തമ ഇതി.

അപ്രവത്തനായി കേവലം ആത്മാവിന്നധീനനായിരുന്ന് വൈരാഗ്യം ഉണ്ടായാൽ കർമ്മം ഭക്തി ജ്ഞാനം എന്നിവയോ ടുകൂടിയ ഗൃഹസ്ഥനോ ബ്രഹ്മചാരിക്കോ വാനപ്രസ്ഥനോ സംന്യാസം ഗ്രഹിക്കാം. വിരക്തനിൽ എന്തെങ്കിലും ന്യൂനത യുണ്ടെങ്കിൽ, ആശ്രമങ്ങളിൽ ആകാംക്ഷയുണ്ടെങ്കിൽ ബ്രഹ്മ ചാരി തന്റെ ആശ്രമാവധി പൂർത്തിയാക്കിയിട്ട് ഗൃഹസ്ഥാശ്രമ ത്തിൽ പ്രവേശിച്ചതിനുശേഷം വാനപ്രസ്ഥവും അതിനുശേഷം സന്യാസവും സ്വീകരിക്കാം. അല്ലെങ്കിൽ ഗൃഹസ്ഥാശ്രമത്തിനു ശേഷം വൈരാഗ്യം തോന്നിയാൽ സന്യാസിയാകാം. ബ്രഹ്മ ചാരി ബ്രഹ്മചര്യരഹിതനോ സ്നാതകൻ അസ്നാതനോ അഗ്നിഹോത്രി അനഗ്നിഹോത്രിയോ ആയാലും വൈരാഗ്യം തോന്നിയാൽ ഗൃഹം വെടിഞ്ഞ് സന്യാസം സ്വീകരിക്കാം. വിജ്ഞരായ ചില സന്യാസിമാർ ആശ്രമപ്രവേശനത്തോടെ പ്രജാപത്യേഷ്ടി എന്ന യജ്ഞം അനുഷ്ഠിക്കുന്നു. അതുകൂ ടാതെയുമാകാം. അല്ലെങ്കിൽ ആഗ്നേയി എന്ന യജ്ഞം ചെയ്യാം. അഗ്നി തന്നെ പ്രാണൻ അതിനാൽ സാധകൻ ഇഷ്ടി യാൽ പ്രാണനെ പുഷ്ടമാക്കുന്നു. ത്രൈധാതവീയമെന്ന യജ്ഞവുമാകാം. ഈ യജ്ഞത്തിലൂടെ സത്വരജസ്തമാത്മ കങ്ങളായ മൂന്നു ധാതുക്കളെയും ഹവനം ചെയ്യുന്നു.

78. അയം തേ യോ നിർഋത്വിയോ യതോ ജാതോ അരോ ചഥാഃ തം ജാനന്നഗ്ന ആരോഹാധാനോ വർദ്ധയാ രയിമിത്യനേന മന്ത്രേണാഗ്നിമാജിഘ്രേദേഷ വാ അഗ്നേര്യോ നിര്യഃ പ്രാണഃ പ്രാണം ഗച്ഛ സ്വാം യോനിം ഗച്ഛ സ്വഹേത്യേവമേവൈതദാ ഹവനീയാ ദഗ്നിമാഹൃത്യ പൂർവ വദഗ്നിമാജി ഘ്രേദ്യദഗ്നീം ന വിന്ദേദപ്സു ജുഹുയാദാപോവൈ സർവാ ദേവതാഃ സർവാഭ്യോ ദേവതാഭ്യോ ജുഹോമി സ്വഹേതി ഹൂത്വോദ്ധൃത്യ തദദകം പ്രശ്നിയാത് സാജ്യം ഹവി രനാമയം മോദമിതിശിഖാം യജ്ഞോപവീതം പിതരം പുത്രം കളത്രം കർമ്മ ചാധ്യായനം മന്ത്രാന്തരം വസ്യ ജൈവ്യ പരിവ്രജത്യാത്മ വിന്മോഷ മന്ത്രൈ സ്ത്രൈധാതവീയൈ വിധേസ്തദ്ബ്രഹ്മ തദുപാസീ തവ്യമേ വൈതദിതി പിതാമഹം പുനഃപപ്രച്ഛ നാരദഃ കഥമയജ്ഞോപവീതി ബ്രാഹ്മണ ഇതിതമാഹപിത മാഹഃ

79. സശിഖം വപനംകൃത്വാ ബഹിഃസൂത്രം
ത്യജേത് ബുധഃ
യദക്ഷരം പരംബ്രഹ്മ തത് സൂത്രമിതി ധാരയേത്.

വിധിപോലെ യജ്ഞം ചെയ്തു. മന്ത്രോച്ചാരണത്തോടെ അഗ്നിയെ ഘ്രാണിക്കണം. "അയംതേ അഗ്നി"ഇതാണ് മന്ത്രം. "അഗ്നേ, ഈ പ്രാണൻ മുഖേനയാണ് നീ ആവിർഭവിച്ചത്. പ്രാണൻ സംവത്സരബന്ധിതമായ കാലമാണ്. അതിനാലാണ് നീകാന്തിമാനായത്. ജന്മകാരണമായ പ്രാണനെ അറിഞ്ഞു നീ അതിൽ പ്രതിഷ്ഠിതനാകുക. ഞങ്ങളുടെ ജ്ഞാനസമ്പത്ത് വർദ്ധിപ്പിക്കുക. പ്രാണൻ അഗ്നിയുടെ ഉത്ഭവത്തിന് കാരണ മാണ്. മന്ത്രത്തിൽ പ്രാണന്റെയും അഗ്നിയുടെ ഏകാത്മത വ്യക്തമാക്കുന്നു.

ആഹവനീയാഗ്നിയിൽ നിന്നും അഗ്നിയെ ഗ്രഹിച്ചു. അഗ്നിഘ്രാണാം നിർവഹിക്കണം. അഗ്നിയെ ഗ്രഹിച്ചു. അഗ്നിയില്ലെങ്കിൽ ജലത്തിലും ഹവനം ചെയ്യാം. "ദേവന്മാർ ജലസ്വരൂപമായിരിക്കുമ്പോൾ ഞാൻ അവർക്ക് വേണ്ടി ഹവനം ചെയ്യുന്നു. ഈ ആഹുതി അവർക്ക് ലഭിക്കട്ടെ." എന്നർത്ഥ ത്തിലുള്ളതാണ് മന്ത്രം. പിന്നെ ആചമിക്കണം. ഘൃതയുക്ത മായജലം ആരോഗ്യമോക്ഷപ്രദമാണ്. പിന്നെ ശിഖ, പൂണു നൂൽ, പിതാവ്, പുത്രൻ, ഭാര്യ, കർമ്മം, അധ്യയനം, വിഭിന്ന മന്ത്രങ്ങൾ ഇതൊക്കെ വിട്ടുപിരിയാം. എന്നാൽ മാത്രമേ ആത മജ്ഞാനിയായ വ്യക്തി സന്യാസിയാകയുള്ളൂ. ത്രൈധാത വീയ മന്ത്രം മോക്ഷ പ്രദമാണ്. അതിലൂടെ ബ്രഹ്മജ്ഞാനം നേടി ബ്രഹ്മം, സത്യം, ജ്ഞാനം എന്നിവയോടുകൂടിയതാ ണെന്ന സങ്കല്പത്താൽ അതിനെ ഉപാസിക്കാം.

പിന്നെ നാരദൻ ബ്രഹ്മാവിനോട് ചോദിച്ചു. "ഭഗവാൻ, യജ്ഞോപവീതം പരിത്യജിക്കുന്ന ബ്രാഹ്മണന്റെ സ്ഥിതി എന്താണ്?" ബ്രഹ്മാവ് പറഞ്ഞു: "ജ്ഞാനിയായ പുരുഷൻ ശിരസ്സ് മുണ്ഡനം ചെയ്ത് യജ്ഞോപവീതരൂപത്തിൽ ബാഹ്യശരീരത്തിൽ ധരിച്ചിട്ടുള്ള നൂൽ കൈവിട്ട് അവ്യയനായ ബ്രഹ്മം സർവത്തിലും നൂലിന്റെ രൂപത്തിൽ വ്യാപിച്ചിരിക്കു ന്നു. എന്ന് സങ്കല്പിച്ച് അധ്യാത്മപരനാകണം.

80. സൂചനാത്സൂത്രമിത്യാഹുഃ സൂത്രം നാമ പരംപദം
തത്സൂത്രം വിദിതം യേന സ വിപ്രോ വേദപാപരഗഃ

81. യേന സർവമിദം പ്രോതം സൂത്രേ മണി
ഗണാ ഇവ
യത്സൂത്രം ധാരയേദ്യോഗിയോഗ വിത്തത്ത്യ ദർശനഃ

82. ബഹിഃ സൂത്രം ത്യജേത് വിദ്വാൻ
യോഗമുത്തമമമാസ്ഥിതഃ
ബ്രഹ്മ ഭാവമിദം സൂത്രം ധാരയേദ്യഃ സ ചേതനഃ
ധാരണാത്തസ്യ സൂത്രസ്യനോ ച്ഛിഷ്ടോ നാശു
ചിർ ഭവേത്

83. സൂത്രമന്തർഗതം യേഷാം ജ്ഞാന യജ്ഞോ
പവീതിനഃ
തേ വൈ സൂത്രവിദോ ലോകേ തേ ച
യജ്ഞോപ വീതിനഃ
ജ്ഞാന മേവ പരം തേഷാം പവിത്രം ജ്ഞാനമുച്യതേ

84. അഗ്നേരിവ ശിഖാനാന്യാ യസ്യാ ജ്ഞാനമയി ശിഖ
സ ശിഖീത്യുച്യതേ വിദ്വാന്നേതരേ കേശധാരിണഃ

85. കർമണ്യധികൃതാ യേ തു വൈദികേ
ബ്രാഹ്മണിദയഃ
തൈർ വിധാരമിദം സൂത്രം ക്രിയാംഗം
തദ്ധിവൈ സ്മൃതം

86. ശിഖാജ്ഞാനമയി യസ്യ ഉപവീതം ച തന്മയം ബ്രാഹ്മണ്യം സകലം തസ്യ ഇതി ബ്രഹ്മ വിദോ വിദുരിതി

ജ്ഞാനഹേതുകം തന്നെ സൂത്രം. അതുകൊണ്ട് സൂത്രത്തിന്റെ അർത്ഥം പരമപദമെന്നാണ്. പരമപദമാകുന്ന സൂത്രം അറിയുന്നവനാണ് വേദപണ്ഡിതനായ ബ്രാഹ്മണൻ. സമ്പൂർണ്ണ വിശ്വാവു,. നൂലിൽമണികൾ പോലെ പരമാത്മാവിൽ കോർക്കപ്പെട്ടിരിക്കുന്നു. യോഗജ്ഞനും തത്വദർശിയുമായവൻ യഥാർത്ഥ സൂത്രമാണ് ധരിക്കുന്നത്. ജ്ഞാനി ബാഹ്യസൂത്രം ഉപേക്ഷിച്ച് ബ്രഹ്മമാകുന്ന സൂത്രം ധരിച്ച് യോഗത്തെ ആശ്രയിക്കുന്നു. അങ്ങനെയുള്ളവനാണ് ചൈതന്യൻ. ആ സൂത്രത്തിന്റെ ധാരണത്താൽ സന്യാസി ഉച്ഛിഷ്ടോക്താവോ അപരിശുദ്ധനോ ആകുന്നില്ല. ജ്ഞാനമാകുന്ന യജ്ഞോപവീതത്താൽ സന്യാസിയുടെ ഹൃദയം അലംകൃതമാണ്. അവരാണ് സൂത്രത്തിന്റെ യാഥാർത്ഥ്യം അറിയുന്നവർ. സന്യാസിമാരുടെ യജ്ഞോപവീതവും ശിഖയും ജ്ഞാനമെത്രെ. ജ്ഞാനമാണ് മഹത്തായ പുരുഷാർത്ഥം. അത്യന്തം വിശുദ്ധമാണത്. അഗ്നിയുടെ ജ്വാല അതിന്റെ സ്വരൂപമായിരിക്കുന്നതുപോലെ ജ്ഞാനിയുടെ ശിഖ ജ്ഞാനമയം തന്നെ. കേശമയമായ ശിഖയല്ല അത്. വൈദികകർമ്മങ്ങൾ അധികാരിയായ ബ്രാഹ്മണൻ കർമ്മത്തിന്റെ അംഗമാകുന്ന യജ്ഞോപവീതം ധരിക്കുന്നു. ജ്ഞാനമയമായ ശിഖയും സൂത്രവും ധരിക്കുന്നവരിലും ബ്രാഹ്മണ്യം പുർണ്ണമായി സ്ഥിതി ചെയ്യുന്നുവെന്ന് ബ്രഹ്മജ്ഞജ്ഞാനികൾ സമ്മതിച്ചിട്ടുള്ളതാണ്.

87. തദേതദ്വിജ്ഞായ ബ്രാഹ്മണഃ പരിവ്രജ്യ പരിവ്രാഡേക ശാടീ മുണ്ഡോ *f*പരിഗ്രഹഃ ശരീര ക്ലേശ സഹിഷ്ണു ശ്ചേദഥവാ യഥാവിധിശ്ചേജ്ജാതരൂപധരോ ഭൂത്വാ സ പുത്ര മിത്രകളാത്രാപ്ത ബന്ധ്വാ ദീനി സ്വാധ്യായം സർവർമാണി സന്യാസ്യായം ബ്രഹ്മാണ്ഡം ച സർവം കൗപനം ദണ്ഡമാച്ഛാദനം ച ത്യക്ത്വാ ദ്വന്ദ്വസഹിഷ്ണുർ ന ശീതം ന ചോഷ്ണം സുഖം ന ദുഃഖം ന നിദ്രാ ന മാനവ മാനേ ച ഷഡൂർമ്മി വർജി തോ നിന്ദാഹങ്കാര മത്സരഃ ഗർവദം ഭേർഷ്യാസൂയേച്ഛാദ്വേഷ സുഖ ദുഃഖ കാമക്രോധലോഭമോഹാദീൻ വിസൃജ്യ സ്വവപുഃ ശവാകാരമിവ സുമൃത്വാ സ്വവ്യതിരിക്തം സർമന്തർബഹിരമന്യമാനഃ കസ്യാപി വന്ദനമകൃത്വാ ന നമസ്കാരോ ന സ്വാഹാകാരോ ന സ്വധാകാരോ ന നിന്ദാസ്തു തിർ യാദൃച്ഛികോ ഭവേദ്യദൃച്ഛാലാഭസന്തുഷ്ടഃ സുവർണ്ണാദീന്ന പരിഗ്രഹേന്ന വാഹനം ന വിസർജനം ന മന്ത്രം ന മന്ത്രം ന ധ്യാനം നോപാസനം നിലക്ഷ്യം നാലക്ഷ്യം ന പൃഥക് നാപൃഥക് ന ത്വന്യത്ര സർവത്രാനികേതഃ സ്ഥിരമതിഃ ശൂന്യാ ഗാര വൃക്ഷമൂലദേവഗൃഹതൃണകൂടകുലാല ശാലാഗ്നി പോത്ര ശാലാഗ്നി ദിഗന്തര നദീതടപുളിന ഭൂഗൃഹകന്ദരനിർത്ധര സ്തണ്ഡിലേഷു വനേ വാ ശ്വേതകേതു ഋഭൂനി ദാഘ ഋഷഭ ഭുർവാസഃ സംവർത്തക ദത്താത്രേയ രൈവതകവദവ്യക്ത ലിംഗോവ്യക്താ ചാരോ ബാലോന്മത്ത പിശാചവദനുന്മത്തോന്മത്ത വദാചാരം സ്ത്രീ ദണ്ഡം ശിക്യം പാത്രം കമണ്ഡലും കുടിസൂത്രം കൗപീനം ച തത് സർവം ഭൂസ്വാഹേ തൃപ്സു പരിതൃജ്യ കടിസൂത്രം ച കൗപീനം ദണ്ഡം വസ്ത്രം കമണ്ഡുലം സർമപ സസൃജ്യാഥ ജാതരൂപധരശ്ചരേത്. ആത്മാന മന്വിച്ഛേദ്യഥാ ജാതരൂപധരോ നിർദ്വന്ദ്വോനിഷ് പരിഗ്രസ്തത്വ ബ്രഹ്മമാർഗ്ഗേ സമ്യക് സമ്പന്നഃ ശുദ്ധമാനസഃ പ്രാണ സന്ധാരണാർത്ഥം യഥോക്തകാലേ കരപാത്രേണാന്യേന മായാചിതാഹാരമാഹരൻ ലാഭാലാഭേ സമോ ഭൂത്വാ നിർമ്മമഃ ശുക്ലധ്യാന ചരായണോ *f*ധ്യാത്മനിഷ്ഠഃ ശുഭാശുഭകർമ്മ നിർമ്മൂലന പരഃസംന്യാസ്യ പൂർണ്ണാനന്ദൈക ബോധസ്തദ് ബ്രഹ്മാഹമസ്മീതി ബ്രഹ്മപ്രണവമനുസ്മരൻ ഭ്രമര കീടന്യായേന ശരീരത്രയമുത് സൃജ്യ സന്യാസേനൈവ ദേഹത്യാഗം കരോതി സകൃത കൃത്യോ ഭവതീ ത്യുപനിഷത്.

ഇങ്ങനെയുള്ള തത്വം ഗ്രഹിച്ച് സന്യാസം സ്വീകരിക്കേണ്ടത് ബ്രാഹ്മണന്റെ കർത്തവ്യമാണ്. ഏകവസ്ത്രധാരിയായി ശിരോമുണ്ഡനം ചെയ്ത് അപരിഗ്രഹ നിയമം പാലിക്കണം. ശരീരക്ലേശം സഹിക്കുവാൻ സാധിക്കാതിരുന്നാൽ ഒരു കൗപീനം ധരിക്കുകയോ നഗ്നത വരിക്കുകയോ ആകാം. പുത്രമിത്രബാന്ധവാദികളെ ഉപേക്ഷിച്ച് സ്വാധ്യായ സത്കർമ്മങ്ങളിൽ നിരതനാകണം. സകലതുമായി ബന്ധം വിട്ട് കൗപീന ദണ്ഡ അംഗവസ്തരാദികൾ വെടിഞ്ഞു. സകല ദ്വന്ദ്വഭാഗങ്ങളും സഹിക്കണം. സുഖ ദുഃഖ ശീതോഷ്ണ നിദ്രാഭിമാനാവമാനങ്ങളെപ്പറ്റി ചിന്ത അരുത്. ഷഡൂർമ്മിവിവർജിതനായി നിന്ദ, അഹങ്കാരം മത്സരം ഗർവം ദാദാഇർഷ്യ അസൂയ ഇച്ഛ ദ്വേഷം സുഖം ദുഃഖ കാമം ക്രോധം ലോഭം മോഹം ഇവ വെടിഞ്ഞു സ്വശീരരത്തെ ശവം പോലെ കരുതി ആത്മചിന്ത മാത്രം കൈക്കൊണ്ട് ആരെയും നമസ്കരിക്കാതെ യജ്ഞമോ ശ്രാദ്ധമോ അനുഷ്ഠിക്കാതെ ആരുടെയും സ്തുതി നിന്ദാദികൾ ഗണിക്കാതെ കഴിയണം. ഏകനായി സ്വതന്ത്രമായി ചിന്തിച്ച് സ്വയം ലഭിക്കുന്നതിൽ തൃപ്തിപ്പെടണം. ദ്രവ്യ സംഗ്രഹമരുത്. ആവാഹനവിസർജ്ജനാദികൾ പാടില്ല. മന്ത്രം സ്വീകരിക്കുകയോ ധ്യാനം ചെയ്യാതെ, ഉപേക്ഷിക്കുകയോ ലക്ഷ്യാലക്ഷ്യ സംയോഗ വിയോഗ ചിന്ത കൈവിടണം. ഒരു സ്ഥാനത്തു തന്നെ താമസിക്കുകയോ പോവുകയോ പാടില്ല. തന്റേതായി വീടോ ആശ്രമമോ പാടില്ല. സ്ഥിരബുദ്ധിയായിരിക്കണം. ശൂന്യ ഗൃഹം, വൃക്ഷമൂലം, ദേവാലയം, കുടിൽ, കുശവന്റെ വീട്, അഗ്നിഹോത്ര സ്ഥലം നദീതീരം മണൽത്തിട്ട, ഭൂഗൃഹം, ഗുഹ, അരുവി, ഉന്നത സ്ഥാനം, വനം എവിടെയായാലും ആശ്രയം കിട്ടിയാൽ താമസിക്കാം. ശ്വേതകേതു, ഋഭു, നിദാഘൻ, ദുർഭാസാവു, സംവർത്തകൻ, ദത്താത്രേയൻ, രൈവതകൻ തുടങ്ങിയവരെപ്പോലെ പ്രത്യേക ചിഹ്നമില്ലാതെ ആരാണെന്ന് തിരിച്ചറിയാൻ കഴിയാത്തവിധം ബാലൻ, ഉന്മത്തൻ, പിശാചൻ ഇവയ്ക്കൊപ്പം പെരുമാറാം.

ദണ്ഡം, സഞ്ചി, പാത്രം, കമണ്ഡലം, കടിസൂത്രം, കൗപീനം, ഇവയെല്ലാം 'ഭൂസ്വാഹാ' എന്നുപറഞ്ഞ് ജലത്താൽ നിക്ഷേപിക്കണം. ദിഗംബരനായി സഞ്ചരിക്കാം. ദ്വന്ദ്വഭാവം വെടിയണം. നിത്യം ബ്രഹ്മചാരിത്വം വഹിക്കണം. ഹൃദയ ശുദ്ധിയോടെ കിട്ടുന്നതുമാത്രം കഴിച്ച് ലാഭാലാഭ ചിന്തകൂടാതെ ആത്മബന്ധം മാത്രം പുലർത്തി കഴിയണം. സ്വയം ബ്രഹ്മസ്വരൂപ മാണെന്ന് കരുതി കേവലം ബ്രഹ്മത്തെത്തന്നെ ചിന്തിച്ചു കൊണ്ടിരിക്കണം. ത്രിവിധ ശാരീരാഹങ്കാരം വെടിഞ്ഞു സർവഥാ പ്രാപഞ്ചിക ബന്ധങ്ങൾ വിച്ഛേദിച്ച് ദേഹത്യാഗം ചെയ്യണം. ഇങ്ങനെ കഴിയുന്ന സന്യാസിയാണ് കൃതകൃത്യനെന്ന് ഉപനിഷത്ത് അനുശാസിക്കുന്നു.

## നാലാം ഉപദേശം

1. ത്വക്ത്വ ലോകാംശ്ച വേദാംശ്ച വിഷയാനീ
ന്ദ്രിയാണി ച

അത്മന്യേവസ്ഥിതോ യസ്തു സ യാതി പരമാം ഗതിം

2. നാമഗോത്രാദിവരണം ദേശം കാലം ശ്രുതം കുലം

വയോ വൃത്തം വ്രതം ശീലം വ്യാപയേ ന്നൈവ സദ്യതിഃ

3. ന സംഭാഷേത് സ്ത്രിയം കാഞ്ചിത് പൂർവ ദൃഷ്ടാം
ച ന സ്മരേത്

കഥാം ച വർജയേത്താസാം ന പശ്യേല്ലി ഖിതാമപി

4. ഏതച്ചതുഷ്ടയം മോഹാത് സ്ത്രീണാമാ
ചരതോ യതേഃ

ചിത്തം വിക്രിയതേƒവശ്യം തദ്വികാരാത് പ്രണസ്യതി.

ലോകങ്ങൾ, വേദങ്ങൾ, വിഷയങ്ങൾ, ഇന്ദ്രിയസുഖം ഇവ ഉപേക്ഷിച്ച് ആത്മസ്ഥിതനായ സന്യാസി പരമഗതി പ്രാപിക്കുന്നു. തന്റെ പേര്, കുലം, ഗോത്രം, ദേശം, അവസ്ഥ, ശീലം, വ്രതം, ശാസ്ത്രജ്ഞാനം എന്നിവയെക്കുറിച്ച് ആരോടും പറയരുത്. സ്ത്രീകളുമായി സംസാരിക്കുകയോ പൂർവപരിചിതയായ സ്ത്രീയെ സ്മരിക്കുകയോ സ്ത്രീകളുടെ ചിത്രങ്ങൾ കാണുകയോ അവരുമായി ചർച്ചയോ പാടില്ല. കാരണം സ്ത്രീയെ സംബന്ധിക്കുന്ന ചർച്ചയും ചിന്തയും അവരുമായുള്ള സമ്പർക്കവും വികാരങ്ങളെ ഉദ്ദീപിപ്പിക്കാം. അയാളെ യോഗഭ്രഷ്ടനാക്കാൻ ഇതെല്ലാം ഇടകൊടുക്കുന്നതാണ്.

5. തൃഷ്ണാ ക്രോധോ ƒനൃതം മായാ ലോഭ
മോഹൗ പ്രിയാപ്രിയേ

ശില്പം വ്യാഖ്യാന യോഗശ്ച കാമോ രാഗപരിഗ്രഹഃ

6. അഹങ്കാരോ മമത്വം ച ചികിത്സാ ധർമ്മ സാഹസം

പ്രായശ്ചിത്തം പ്രയാസശ്ച മന്ത്രൗഷധപരാശിഷഃ

7. പ്രതിഷിദ്ധാനി ചൈതാനി സേവമാനോ വ്രജേദധഃ

ആഗച്ഛ ഗച്ഛതിഷ്ഠേതി സ്വാഗതം സുഹൃദോƒപിവാ

8. സന്മാനനം ച ന ബ്രൂയാത് മുനിർ മോക്ഷ
പരായണഃ

പ്രതിഗ്രഹം ന ഗൃഹ്ണീയാത് നൈവ ചാന്യം പ്രദാപയേത്

9. പ്രേരയേദ്വാ തയാ ഭിക്ഷുഃ സ്വപ്നേ ƒപി ന
കദാചന

ജായാ ഭ്രതൃ സുതാദീനാം ബന്ധുനാം ച ശുഭാശുഭം

10. ശ്രുത്വാ ദൃഷ്ട്വാ ന കമ്പേത ശോക ഹർഷൗ
ത്യജേദ്യതിഃ

അഹിംസാ സത്യമസ്തേയ ബ്രഹ്മചര്യാപരിഗ്രഹഃ

11. അനൗദ്ധത്യമദീനത്വം പ്രസാദഃസ്ഥൈര്യമാർജവം

അസ്നേഹോ ഗുരുശുശ്രൂഷാ ശ്രദ്ധാ കാന്തിർദമഃശമഃ

12. ഉപേക്ഷാ ധൈര്യമാധുര്യേ തിതിക്ഷാ
കരുണാ തഥാ

ഹ്രീസ്തഥാ ജ്ഞാനവിജ്ഞാനേ യോഗോ ലഘ്വ്യ
ശനംധൃതിഃ

13. ഏഷ സ്വധർമ്മോ വിഖ്യാതോ യതീനാ,
നിയതാത്മനാം.

നിർദ്വന്ദ്വോനിത്യ സത്ത്വസ്ഥഃ സർവത്ര സമദർശനഃ

മോഹം, മമത, മായ, ലോഭം, തൃഷ്ണ, ക്രോധം, അസത്യം, രാഗം, അഹങ്കാരം, ആഗ്രഹം, സംഗ്രഹം, പ്സംഗം, ശില്പം, ചികിത്സ, വ്യവസായം, പരഗൃഹവാസം, പ്രായശ്ചിത്തം, ഔഷധവിതരണം, മന്ത്രപ്രയോഗം വിഷപ്രയോഗം, ധർമ്മസാഹസം ആശീർവാദം എന്നിവ സന്യാസിമാർക്ക് നിഷിദ്ധമാകുന്നു. അതിനു വിപരീതമായി പ്രവർത്തിക്കുന്നവൻ സ്വധർമ്മച്യുതനാകും. മോക്ഷം ആഗ്രഹിക്കുന്ന സന്യാസി സുഹൃത്തുക്കളെ സ്വാഗതം ചെയ്യുകയോ ബഹുമാനിക്കുകയോ കൂടെ താമസിപ്പിക്കുകയോ അരുത്. ദാനം സ്വീകരിക്കരുത്. ഭാര്യപുത്രൻ സഹോദരൻ തുടങ്ങിയ പ്രിയ ജനങ്ങളുടെ ശുഭാശുഭ വാർത്തകൾ കേൾക്കുകയോ കാണുകയോ ചെയ്തും ചാഞ്ചല്യത്തിനിടകൊടുക്കരുത്. ഹർഷശോകാദികൾ വെടിയണം. അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം, അദൈന്യം, ശാന്തി, പ്രസന്നത, സ്ഥിരത, സരളത, സ്നേഹം, ഗുരുശുശ്രൂഷ, ശ്രദ്ധ, ക്ഷമ, ഇന്ദ്രിയനിഗ്രഹം, മനോനിഗ്രഹം, ഉദാസീനത, ധീരത, മാധുര്യം, സഹിഷ്ണുത, കരുണ, ലജ്ജ, അല്പാഹാരം, ജ്ഞാനവിജ്ഞന പരായണത ഇവയിലെല്ലാം സംന്യാസി പ്രത്യേകം ശ്രദ്ധ ചെലുത്തേണ്ടതാണ്.

14. തുരീയഃ പരമോഹംസഃ സാക്ഷാന്നാ
രായണോ യതിഃ

ഏകരാത്രം വസേദ്ഗ്രാമേ നഗരേ പഞ്ചരാത്രകം

15. വർഷാഭ്യോƒന്യത്ര വർഷാസു മാസാംശ്ച
ചതുരോ വസേത്

ദ്വിരാത്രം വാ വസേദിഗ്രാമേ ഭിക്ഷുർയദി വസേത്തദാ

16. രാഗാദയഃ പ്രസജ്യേരം സ്തേനാസൗ
നാരകീ ഭവേത്

ഗ്രാമാന്തേ നിർജ്ജനേ ദേശേ നിയതാത്മാ ƒനികേതനഃ

17. പര്യടേത് കീടവദ് ഭൂമൗ വർഷാസ്വേക ത്ര
സംവസേത്

ഏകവാസാ അവാസാ വാ ഏക. ദൃഷ്ടി രലോലുപഃ
18. അദൂഷയൻ സതാം മാർഗ്ഗം ധ്യാന യുക്തോ മഹീം ചരേത്
ശുചൗ ദേശ സദാ ഭിക്ഷുഃ സ്വധർമ്മ മനുപാലയൻ
19. പര്യടേത സദായോഗീ വീക്ഷയൻ വസുധാതലം
ന രാത്രൗ ന ച മധ്യാഹ്നേന സന്ധ്യയോർ നൈവ പര്യടൻ
20. നശൂന്യേ ന ച ദുർഗ്ഗേ വാ പ്രാണി ബാധാകരേ ന ച
ഏക രാത്രം വസേദ് ഗ്രാമേ പത്തനേ തു ദിനത്രയം
21. പുരേ ദിനദ്വയം ഭിക്ഷുർ നഗരേ പഞ്ചരാത്രകം
വർഷാസ്വേകത്ര തിഷ്ഠേത സ്ഥാനേ പുണ്യജലാവൃതേ
22. ആത്മവത് സർവ ഭൂതാനി പശ്യൻ ഭിക്ഷു ശ്ച രേന്മഹീം
അന്ധവത്ജഢവച്ചൈവ ബധിരോന്മത്ത മൂകവത്.
23. സ്നാനം ത്രിഷവണം പ്രോക്തം ബഹുദക വനസ്ഥയോഃ
ഹംസേ തു സകൃദേവസ്യാത് പരഹംസേന വിദ്യതേ

സത്വഗുണൻ, സമദർശി, ദ്വന്ദ്വാതീതൻ, തുരിയാശ്രമസ്ഥിതൻ ഈ നിലയിലുള്ള പരമഹംസം സന്യാസി നാരായണന്റെ സാക്ഷാത് സ്വരൂപം തന്നെയാണ്. ഗ്രാമത്തിൽ ഒരു രാത്രി നഗരത്തിൽ അഞ്ചുരാത്രി ഇത്രയേ സന്യാസി താമസിക്കാവൂ. എന്നാൽ വർഷകാലത്ത് ഈ നിയമം ബാധകമല്ല. ചാതുർമ്മാസ്യാമായ അന്ന് ഒരേ സ്ഥാനത്ത് താമസിക്കാം. ഏറെ ഒരിടത്തു താമസിക്കുമ്പോൾ രാഗാദികൾ ഉണ്ടാകും. അത് നരക പ്രാപ്തിക്ക് കാരണമാകും. ഗ്രാമത്തിന്റെ ഒരു ഭാഗത്ത് തനിയെ ജിതേന്ദ്രിയനായി കഴിയണം. എട്ടുമാസവും കീടത്തിനൊത്ത് സഞ്ചരിക്കണം. ഏക വസ്ത്രധാരിയോ ദിഗംബരനോ ആകാം. ചാഞ്ചല്യം പാടില്ല. വിഷയചിന്താരഹിതനായി ദ്യാനനിരതനാകണം. അധോദൃഷ്ടിയായിരിക്കുക രാത്രിയിലും മധ്യാഹ്നത്തിലും സന്ധ്യകളിലും യാത്ര വേണ്ട. ശൂന്യ ദുർഗ്ഗമസ്ഥാനങ്ങൾ കൈവെടിയണം. വർഷകാലത്ത് വിശുദ്ധസ്ഥാനം തേടണം. സർവഭൂതങ്ങളെയും തനിക്ക് സമമായി കാണണം. അന്ധൻ, ബധിരൻ, മൂകൻ, ജഡൻ, ഭ്രാന്തൻ എന്നിവരെപോലെ എല്ലാ ബാഹ്യദൃശ്യങ്ങളിൽനിന്നും അനഭിജ്ഞനാകണം. ബഹുദകനും വനവാസിയായ യതിയും ത്രിസന്ധ്യകളിലും സ്നാനം ചെയ്യുന്നു. ഹംസനി സ്നാനം ഒരിക്കൽ മതി. പരമഹംസാവസ്ഥയിൽ സ്നാനാദികൾ ആവശ്യമില്ല.

24. മൗനം യോഗാസനം യോഗസതിതി ക്ഷൈകാന്തശീലതാ
നിഃ സ്പൃഹത്വം സമത്വം ച സ്പതൈ താന്യേക ദണ്ഡിനാം
25. പരഹംസാശ്രമ സ്ഥോഹി സ്നാനാ ദേരവിധാനതഃ
അശേഷ ചിത്ത വൃത്തീനാം ത്യാഗം കേവല മാചരേത്
26. ത്വങ് മാംസ രുധിരസ്നായു മജ്ജാ മേദോസ്ഥി
സംഹതൗ വിൺമൂത്രപൂയേ രമതാം ക്രിമീണാം കിയദന്തരമ
27. ക്വ ശരീരമശേഷാണാം ശ്ലേഷ്മാദീനാം മഹാചയഃ
ക്വ ചാംഗസോഭാസൗഭാഗ്യ കമനീയാ ദയോ ഗുണഃ
28. മാംസാസൃക് പൂയവിൺമൂത്ര സ്നായുമജ്ജാ സ്ഥിസംഹതൗ
ദേഹേ ചേത് പ്രീതിമാൻ മൂഢോ ഭവിതാ നരകേ $f$ പി സഃ
29. സ്ത്രീണാമവാച്യ ദേശസ്യ ക്ലിന്നനാഡീ വ്രണസ്യ ച
അദേദ്യേ $f$പി മനോഭേദാജ്ജനഃ പ്രായേണ വണ്യതേ.
30. ചർമ ഖണ്ഡം ദ്വിധാഭിന്നമപാനോദ്ഗാര ധൂപിതം
യേ രമന്തി നമസ്തേഭ്യഃ സാഹസം കിമതഃ പരം
31. ന തസ്യ വിദ്യതേ കാര്യം ന ലിംഗാ വാ വിപശ്ചിതഃ
നിർമ്മമോ നിർഭയഃ ശാന്തോ നിർദ്വന്ദോ$f$ വർണ്ണ ഭോജനഃ
32. മുനിഃ കൗപീന വാസാഃ സ്യന്നഗ്നോ വാ ധ്യാനത ല്പരഃ ഏവം ജ്ഞാനപരോ യോഗീ ബ്രഹ്മ ഭൂയായ കല്പതേ.

മനനം, യോഗം, ആസനം, ഏകാന്തസേവനം, തിതീക്ഷ നിസ്പൃഹത, മമത, ഈ ഏഴു കാര്യങ്ങൾ ഏകദണ്ഡകാരികളായ സന്യാസിമാർ തീർച്ചയായും അനുഷ്ഠിക്കണം. പരമഹംസാവസ്ഥയിലെത്തിയവന് സ്നാനാദി കർമ്മങ്ങൾ അനിവാര്യമല്ല. അവന് ചിത്തവൃത്തി പരിത്യാഗം തന്നെ ശ്രേയസ്കരം മാംസരക്ത ചർമ്മ നാഡീമേദോ മജ്ജാസ്ഥി നിർമ്മിതമായ ശരീരത്തിൽ രമിക്കുന്ന മനുഷ്യർക്കും മലമൂത്രാദികളിൽ കിടക്കുന്ന കൃമികൾക്കും തമ്മിൽ എന്തുഭേദം? ശരീരം വെറുപ്പുണ്ടാക്കുന്ന കഫാദികളുടെ കൂമ്പാരമാണ്. അതിലെന്തു സൗന്ദര്യമാണ്? വൃത്തികെട്ട പദാർത്ഥങ്ങളുടെ സമവായമായ ഈ ശരീരത്തെ പ്രേമിക്കുന്ന മനുഷ്യന്റെ പ്രേമം നരകത്തിലാണ്. സ്ത്രീകളുടെ അവാച്യങ്ങളായ അംഗങ്ങൾക്കും ചീഞ്ഞളിഞ്ഞ വ്രണങ്ങൾക്കും തമ്മിൽ ഒരു ഭേദവുമില്ലെങ്കിലും മനുഷ്യൻ മാനസിക വിഭ്രമത്താൽ വഞ്ചിതരാകുന്നു. സന്യാസി യാതൊരു ചിഹ്നവും വഹിക്കരുത്. അവന് ഒരു കർമ്മവും ചെയ്യേണ്ടതായിട്ടില്ല. ഭയം, മമത, ദ്വന്ദ്വചിന്ത ഇവ വിട്ട് ശാന്തനായി അവർ ഭക്ഷണാദി ചിന്തകളിൽ നിന്ന് വിമുക്തനായിരിക്കുന്നു. ദിഗംബരനായോ കൗപീനധാരിയായോ അവൻ ധ്യാനിക്കണം. ഇങ്ങനെ ജ്ഞാനവൃത്തിയിൽ മുഴുകിയ യോഗി ബ്രഹ്മഭാവത്തിന് അർഹനാകുന്നു.

33. ലിംഗേ സത്യപിഖലസ്മിൻ ജ്ഞാനമേവ ഹികാരണം
നിർമ്മോക്ഷായേഹ ഭൂതാനാം ലിംഗഗ്രാമോ നിരർത്ഥകഃ

34. യന്നസന്തം ന ചാസന്തം നാശ്രുതംന ബഹുശ്രുതം
ന സുവൃത്തം നദുർവൃത്തം വേദകശ്ചിത്
സ ബ്രാഹ്മണഃ

35. തസ്മാദലിംഗോ ധർമ്മജ്ഞോ ബ്രഹ്മവൃ
ത്തമനുവ്രതം
ഗൂഢ ധർമ്മാശ്രിതോ വിദ്വാന ജ്ഞാന ചരിതം
ചരേത്.

36. സന്ദിഗ്ധഃ സർവഭൂതാനാം വർണ്ണാശ്രമ
വിവർജ്ജിതഃ
അന്ധവജ്ജഡവച്ചാപി മൂകവർച്ച മഹീം ചരേത്

37. തം ദൃഷ്ട്വാ ശാന്തമനസം സ്പൃഹയന്തീ
ദിവൗകസഃ
ലിംഗാഭാവാത്തു കൈവല്യമിതി ബ്രഹ്മാനു
ശാസനം- ഇതി

ജ്ഞാനം തന്നെയാണ് സന്യാസത്തിലും മോക്ഷത്തിന് കാരണം. ജ്ഞാനം കൂടാതെ വിഭിന്ന ചിഹ്നങ്ങൾ ധരിക്കുന്നത് നിരർത്ഥകമാണ്. ബ്രഹ്മജ്ഞാനിയാകട്ടെ സാധു, അസാധു, മൂർഖൻ, വിദ്വാൻ, സുവൃത്തൻ, ദുർവൃത്തൻ ഈ ഭേദബുദ്ധിയൊന്നുമില്ലാത്തവനാണ്. അതിനാൽ സന്യാസി ചിഹ്നങ്ങളൊന്നുമില്ലാതെ ബ്രഹ്മചിന്താപരനാകണം. അന്യർക്ക് കാണത്തക്കവിധത്തിലായിരിക്കേണ്ട അവന്റെ യോഗാദ്യനുഷ്ഠാനങ്ങൾ, വർണ്ണാശ്രമങ്ങൾക്കതീതനായി, അന്ധബധിരമൂകാദികൾക്കൊപ്പം അവൻ സഞ്ചരിക്കണം. ഇങ്ങനെ പ്രശാന്തചിത്തനായ സംന്യാസിയെ ദർശിക്കുന്ന ദേവന്മാർ ആജീവിത വൃത്തി കൊതിക്കുന്നു. ആത്മഭാവത്തിൽ നിന്നും ഭിന്നമായി ഒന്നിനും അസ്തിത്വമില്ലെന്ന ചിന്ത മനസ്സിൽ ഉദയം കൊള്ളുമ്പോൾ കൈവല്യം സിദ്ധിക്കുന്നു. ബ്രഹ്മതത്വാത്മകമായ ഉപദേശം ഇതാണ്.

38. അഥ നാരദഃ പിതാമഹം സന്യാസ വിധി. നോ ബ്രൂഹീതി പപ്രച്ഛ. പിതാമഹഃതഥേത്യം ഗീ കൃത്യ ആതുരേ വാ ക്രമേ വാപി തുരീയാശ്രമ സ്വീകാരാർത്ഥം കൃച്പ്ര പ്രായശ്ചിത്ത പൂർവകമഷ്ട ശ്രാദ്ധം കുര്യാദ്ദേവർഷി ദിവ്യമനുഷ്യ ഭൂത പിതൃ മാത്രത്മേ തൃഷ്ട ശ്രാദ്ധാനി കുര്യാത് പ്രഥമ സത്യ വസു സംജ്ഞകാൻ വിശ്വാൻ ദേവൻ ദേവശ്രാദ്ധേ ബ്രഹ്മ വിഷ്ണു മഹേശ്വരാ ഋഷി ശ്രാദ്ധേ ദേവർഷി ക്ഷത്രിയർഷി മനുഷ്യർഷീൻ ദിവ്യശ്രാദ്ധേ വസുരുദ്രാദിത്യ രൂപാൻ മനുഷ്യശ്രാദ്ധേ സൗകസനന്ദന സനത്കുമാര സനത്സുജാതൻ ഭൂതശ്രാദ്ധേ പൃഥി വ്യാദി പഞ്ചമ ഹാഭൂതാനി ചക്ഷുര്യാദി കരണാനി ചതുർവിധഭൂത ഗ്രമാൻ പിതൃശ്രാദ്ധേ, പിതൃപിതാമഹ പ്രപിതാമഹാൻ മാതൃ ശ്രാദ്ധേ മാതൃ പിതാമഹീ പ്രപിതാമഹീരാത്മ ശ്രാദ്ധേ ആത്മ പിതൃപിതാമഹൻ ജീവത് പിതൃകശ് ചേത് പിതരം ത്വക്ത്വാ ആത്മ പിതാമഹ പ്രപിതാമ ഹാനിതി സർവത്ര യുഗ്മ ക്ണുപ്ത്യാ ബ്രാഹ്മണാ നർച്ചയേദ്വേദാധ്വര പക്ഷേ അഷ്ടാധ്വരപക്ഷേ വാ സ്വശാഖാനുഗതമന്ത്രൈ രഷ്ടശ്രാദ്ധാന്യഷ്ട ദിനേഷു വാ ഏകദിനേ വാ പിതൃയാഗോക്ത വിധാനേന ബ്രാഹ്മണാനഭ്യർച്ച ഭുക്ത്യന്തം യഥാവിധി നിർവർത്ത്യ പിണ്ഡപ്രദാനാനി നിർവർത്ത്യ ദക്ഷിണാതാംബൂലൈ സ്തോഷയിത്വാ ബ്രാഹ്മണാൻ പ്രേഷയിത്വാ അശേഷ കർമ്മ സിദ്ധ്യർത്ഥം കേശാൻ സപ്രാഷ്ടധാ ദ്വിജഃ സംക്ഷിപ്യ വാപയേത് പൂർവം കേശശ്മശ്രുനഖാനി ച ഇതി സപ്തകേശാൻ സംരക്ഷ്യ കക്ഷോപസ്ഥ വർജ്ജം ക്ഷൗരപൂർവകം സ്നാത്വാ സായംസന്ധ്യാ വന്ദനം നിർവത്യ സഹസ്രഹായത്രീ ജപ്ത്വാ ബ്രഹ്മ യജ്ഞം നിർവർത്യ സ്വാധീനാഗ്നി മുപസ്ഥാപ്യ സ്വശാഖോപസംഹരണം കൃത്വാതദുക്തപ്രകാരേണ ആജ്യാഹുതി മാജ്യഭാഗാന്തം ഹുത്വാഹുതി വിധിം സമാപ്യ ആത്മാദിഭിസ്ത്രിവാരം സക്തുപ്രാശ്നം കൃത്വാ അച മനപൂർവകമഗ്നിം സംരക്ഷ്യ സ്വയമഗ്നേരു ത്തരതഃ കൃഷ്ണാ ജിനോപരി സ്ഥിത്വ പുരാണ ശ്രവണ പൂർവ കം. ജാഗരണം കൃത്വാ ചതുർത്ഥയാമാന്തേ സ്നാത്വാ ദകഗ്നൗ ചരും ശ്രപയിത്വാ പുരുഷസുക്തേനാന്നസ്യ ഷോഡശാഹു തിർ ഹുത്വാ വിരജാ ഹോമം കൃത്വാ അഥാചമ്യ സദക്ഷിണം വസ്ത്രം സുവർണ്ണപാത്രം ധേനും ദത്വാസമാപ്യ ബ്രഹ്മോദ്വാസനം കൃത്വാ സം മാസിഞ്ചന്തു മരുതഃ സമിന്ദ്രഃ സംബൃഹസ്പതി സം മായമഗ്നിഃ സിഞ്ചത്വായുഷാച ധനേന ച ബലേന ചായുഷ്മന്തഃ കരോതു മേ ഇതി യാത്രേ അഗ്നേ യജ്ഞിയാ തനു സ്തയേഹ്യാരോഹാത്മ്യനാത്മാനം അച്ഛാ വസൂനികൃണ്വന്നസമേ നര്യാ പുരൂണി യജ്ഞോ ഭൂത്വാ യജ്ഞമാസീദ സ്വാം യോനിം ജാതവേദോ ഭുവ ആജായമാനഃ സ ക്ഷയ ഏധിത്യനേനാഗ്നി ആത്മന്യാരോപ്യ ധ്യാത്വാഗ്നിം പ്രദക്ഷിണ നമസ്കാര പൂർവക മുദ്വാസ്യ പ്രാതഃ സന്ധ്യാമുപാസ്യ സഹസ്ര ഗായത്രി പൂർവകം സൂര്യോപസ്ഥാനം കൃത്വാ നാഭിദഘ്നോദ കമുപവിവിശ്യഷ്ടദിക്പാലകാർഘ്യ പൂർവകം ഗായ ത്ര്യുദ്വാസനം കൃത്വാ സാവിത്രീം വ്യാപൃതിഷു പ്രവേ ശയിത്വാ അഹം വൃക്ഷസ്യ രേരിവഃ കീർത്തിഃ പൃഷ്ഠം ഗിരേരിവ ഊർധ്വപവിത്രോ, വാജിനീവസ്വ മൃതമസ്മി ദ്രവിണം. മേ സവർച്ച സംസുമേധാ അമൃതോക്ഷിതഃ ഇതി ത്രിശങ്കോർ വേദാനു വചനം യശ്ഛന്ദസാമൃഷഭോ വിശ്വരൂപ ഛന്ദോഭ്യോ*f*ധ്യമൃ താത് സംബഭുവ സ മേ ഇന്ദ്രോ മേധയാ സ്പൃണോതു അമൃതസ്യ ദേവധാരണോ ഭൂയാസം ശരീരം മേ വിചർഷണം ദിഹ്വാ മേ മധുമത്തമാ. കർണ്ണാഭ്യാഭൂരിവിശ്രവം ബ്രഹ്മണഃകേ ശോസി മേധയാപി ഹിതഃ ശ്രുതം മേ ഗോപായ ദാരേ ഷണായാശ്ച വിത്തേഷണാ യാശ്ച ലോകേഷണാ യാശ്ച വ്യുത്ഥിതോഹം. ഓം ഭുഃസന്യസ്തം മയാഃ ഓം ഭുവഃ സന്യസ്തംമയാ ഓം സുവഃ സന്യസ്തം മയാ ഓം ഭൂർഭൂവഃ സുവ സന്യസതം സന്യസ്തം മയേതി മന്ദ്ര മധ്യമ താല ജധ്വനിഭിർ മനസാവാചോച്ചാര്യ അഭയം സർവഭൂതേഭോമത്തഃ സർവം പ്രവർത്തതേ സ്വാഹേ ത്യനേന ജലം പ്രാശ്യ പ്രാച്യാം ദിശി

പൂർണ്ണോഞ്ജലിം പ്രക്ഷിപ്യ ഓം സ്വാഹേതി ശിഖാ മുത്പാദ്യ യജ്ഞോപവീതം പരമം പവിത്രം പ്രജാപ തേർയൽ സഹജം പുരസ്താത് ആയുഷ്യമഗ്ര്യം പ്രതി മുഞ്ച ശുഭ്രം യജ്ഞോപവീതം ബലമസ്തു തേജഃ യജ്ഞോപവീത ബഹിർ ന നിവസേസ്ത്വ മന്തഃ പ്രവിശ്യ മധ്യേ ഹ്യജസ്രം പരമം പവിത്രം യശോബലം ജ്ഞാനവൈരാഗ്യം മേധാം പ്രയച്ഛേതി യജ്ഞോപ വീതം ഛിത്വാ ഉദകാഞ്ജലിനം സഹ ഓം ഭൂഃ സമുദ്രം ഗച്ഛ സ്വാഹഗേത്യപ്സു ജൂഹുയാത് ഓം ഭൂഃ സന്യസ്തം മയാ. ഓം ഭൂവഃ സന്യസ്തം മയാ. ഓം സുവഃ സന്യസ്തം മയാ ഇതി ത്രിരുക്ത്വാ ത്രിവാരമ ഭിമന്ത്ര തജ്ജലം പ്രാശ്വാചമ്യ ഓം ഭൂഃ സ്വാഹേത്യപ്സു വസ്ത്രം കടിസൂത്രമപി വസൃജ്യ സർവകർമ്മനിവൃ ത്തകോ$f$ഹമിതി സ്മൃത്വാ ജാത രൂപധരോഭൂത്വാ സ്വരൂപാനുസന്ധാനപൂർവകമൂർധ്വ ബാഹുരുദീചിം ഗച്ഛേത്.

പിന്നെ നാരദൻ വീണ്ടും ബ്രഹ്മാവിനോട് ചോദിച്ചു:- "ഭഗ വൻ, സന്യാസവിധിയെപ്പറ്റി പറഞ്ഞുതരാൻ ദയവുണ്ടാകണം" അതുകേട്ട് ബ്രഹ്മാവ് പറഞ്ഞു:- "ആതുരസന്യാസമോ ക്രമ സന്യാസമോ സ്വീകരിക്കുന്നതിന് ആദ്യം പ്രായശ്ചിത്തമെന്ന നിലയിൽ കൃച്ഛ്രാദിവ്രതങ്ങളനുഷ്ഠിക്കണം. പിന്നെ ദേവന്മാർ, മഹർഷിമാർ, ദിവ്യന്മാർ, മനുഷ്യർ, ഭൂതങ്ങൾ, പിതൃക്കൾ, മാതാവ്, ആത്മാവ് എന്നിങ്ങനെ എട്ടുപേർക്ക് വേണ്ടി ശ്രാദ്ധം ചെയ്യണം. സത്യം എന്നും വസു എന്നും പേരുള്ള വിശ്വദേവ ന്മാരെ ആഹ്വാനം ചെയ്ത് ദേവശ്രാദ്ധത്തിൽ ബ്രഹ്മാവ് വിഷ്ണു മഹേശ്വരന്മാരെ ആഹ്വാനം ചെയ്യണം. ഋഷി ശ്രാർദ്ധ ത്തിൽ ദേവർഷിമാർ മനുഷ്യ ഋഷിമാർ, രാജർഷിമാർ എന്നി വരെ ആഹ്വാനം ചെയ്യണം. ദിവ്യശ്രാദ്ധത്തിൽ അഷ്ടവസു ക്കൾ, ഏകാദശരുദ്രന്മാർ, ദ്വാദശാദിത്യന്മാർ എന്നിവരെ ആഹ്വാനം ചെയ്യണം. മാനവശ്രാദ്ധത്തിൽ സനകൻ, സദാന ന്ദൻ, സനത്കുമാരൻ, സനത്സുജാതൻ ഇവരെയും വിളിക്ക ണം. ഭൂതശ്രാദ്ധത്തിൽ പൃഥ്വി തുടങ്ങിയ പഞ്ചഭൂതങ്ങളെയും നേത്രാദികളായ ഇന്ദ്രിയങ്ങളെയും ജരായു, ജരാദി നാലു വിധ ത്തിലുള്ള ജീവികളെയും വിളിക്കണം. പിങ്കശ്രാദ്ധത്തിൽ പിതാവ് പിതാമഹൻ പ്രപിതാമഹൻ എന്നനവരെയും മാതൃ ശ്രാദ്ധത്തിൽ മാതാവ് മാതാമഹി എന്നിവരെയും വിളിക്കണം. ആത്മശ്രാദ്ധത്തിൽ തന്റെയും പിതാവിന്റെയും പിതാമഹ ന്റെയും ശ്രാദ്ധം ചെയ്യണം. പിതാവ് ജീവിച്ചിരിക്കുകയാണെ ങ്കിൽ അദ്ദേഹത്തിന്റെ ശ്രാദ്ധം ചെയ്യാതെ തന്റെയും പിതാ മഹന്റെയും പ്രപിതാമഹന്റെയും ശ്രാദ്ധം ചെയ്യണം. അഷ്ട ശ്രാദ്ധത്തെ ഒരേ അനുഷ്ഠാനത്തിന്റെ അംഗമാക്കി ഈ രണ്ട് എന്ന ക്രമത്തിൽ ബ്രാഹ്മണരെ ക്ഷണിച്ച് അവരെ പൂജിക്ക ണം. അഷ്ട ശ്രാദ്ധങ്ങൾ പ്രത്യേകം പ്രത്യേകം അനുഷ്ഠി ക്കുന്ന പക്ഷം തന്റെ ശാഖയിൽപെട്ട മന്ത്രങ്ങൾ മുഖേന എട്ടു ദിവസംകൊണ്ടോ ഒരു ദിവസം കൊണ്ടോ അനുഷ്ഠിക്കാം. ബ്രാഹ്മണ പൂജ, ഭോജനം തുടങ്ങിയ കർമ്മങ്ങളെല്ലാം യഥാ വിധി പൂർത്തിയാക്കി പിണ്ഡദാനം ചെയ്യണം. താടി, മീശ, നഖം ഇവ ഉപേക്ഷിക്കണം. കക്ഷത്തിലെയും ഉപസ്ഥത്തി ലെയും രോമം കളയരുത്. മറ്റുകർമ്മങ്ങൾക്കുശേഷം സ്നാനം ചെയ്തു സായംസന്ധ്യയിൽ ആയിരം ഉരു ഗായത്രി മന്ത്രം ജപിക്കണം. പിന്നെ ബ്രഹ്മയാഗം ചെയ്ത് അഗ്നി സ്ഥാപനം നിർവഹിക്കണം. സ്വന്തം ശാഖ ഉപസംഹരിച്ചു. ആദ്യഭാഗം വരെ ഘൃതാഹുതി വേണം. ഹവനം പൂർത്തിയായാൽ വറുത്ത മാവിന്റെ മൂന്ന് ഉരുള ഭക്ഷിക്കുകയും ആ ചമനം ചെയ്ത് അഗ്നിയിൽ സമിത്ത് ഇട്ട്, അഗ്നിയുടെ ഉത്തരഭാഗത്തായി കൃഷ്ണ മൃഗത്തോലിലിരുന്നു പുരാണ കഥാശ്രവണം നിർവ ഹിച്ച് രാത്രി ഉണർന്നിരിക്കുകയും വേണം. പിന്നെ രാത്രിയിലെ നാലം യാമത്തിൽ സ്നാനം ചെയ്ത് അതേ അഗ്നിയിൽ തന്നെ ചരു പാകപ്പെടുത്തി പുരുഷ സൂക്തത്തിലെ ഷോഡശമന്ത്ര ങ്ങളാൽ ചരുവിന്റെ പതിനാറു ആഹുതികൾ നിക്ഷേപിച്ച് വിരജ എന്ന ഹോമം ചെയ്ത് ആചമനം ദക്ഷിണ വസ്ത്രം, സുവർണ്ണം, പാത്രം, പശു എന്നിവ ദാനം ചെയ്യണം. ബ്രഹ്മോ ദ്വാസനത്തിനുശേഷം അഗ്നിയുടെ ആധിദൈവികരൂപം തന്റെ ആത്മാവിൽ പ്രതിഷ്ഠിക്കണം. പിന്നെ അഗ്നിധ്യാനം നമ സ്കാരം ഇവയ്ക്കു ശേഷം അവ അഗ്നിശാലയിൽ വസർജി ക്കണം. പ്രാതസ്സന്ധ്യയിൽ ആയിരം ഉരു ഗായത്രി ജപിച്ച് സൂര്യോപസ്ഥാനം ചെയ്യുക. നാഭിവരെ ജലത്തിൽ നിന്നു കൊണ്ട് അഷ്ടദിക്പാലന്മാർക്ക് അർഘ്യം നൽകണം. മന്ത്രോ ച്ചാരണത്തിനുശേഷം 'അഭയം...' എന്നു തുടങ്ങുന്ന മന്ത്ര ത്താൽ ആചമനം ചെയ്തു പൂർവാഭിമുഖമായി നിന്ന് അഞ്ജ ലിനിറച്ചു ജലം പ്രോക്ഷണം ചെയ്ത് 'ഓം സ്വാഹാ...' എന്നു ച്ചരിച്ച് ശിഖയിൽ ശേഷിച്ചിട്ടുള്ള രോമങ്ങളും പിഴുതുകളയ ണം. പിന്നെ യജ്ഞോപവീതം ഛേദിച്ചു ജലാഞ്ജലിയോടെ ജലത്തിൽ ഒഴുക്കുക. ഓം ഭൂ... തുടങ്ങിയ മന്ത്രങ്ങൾ മൂന്നു പ്രാവശ്യം ഉച്ചരിച്ചു കൊണ്ട് ആചമനം നടത്തുക. ഓം ഭൂഃ സ്വാഹാ' എന്നുച്ചരിച്ച് വസ്ത്രവും കടിസൂത്രവും ജലത്തിൽ ഉപേക്ഷിക്കുക. അതോടൊപ്പം ഇങ്ങനെ ചിന്തിക്കുക. "ഞാൻ കർമ്മങ്ങളെല്ലാം ഉപേക്ഷിച്ചിരിക്കുന്നു." പിന്നെ ദിഗംബരനായി ആത്മവിചിന്തനം ചെയ്ത് കൈകൾ മുകളിലേയ്ക്കാക്കി വട ക്കുദിക്കു നോക്കി യാത്രചെയ്യുക.

39. പൂർവവ വദ്വത് സന്യാസീ ചേദ് ഗുരോഃ സകാ ശാത് പ്രണവ വാക്യോപദേശം. പ്രാപ്യ യഥാസുഖം വിഹരൻ മത്ത കശ്ചിന്നാന്യോ വ്യതിരിക്ത ഇതി ഫല പത്രോദകാഹാരഃ പർവതവനദേവതാലയേഷു സഞ്ച രേത് സന്യാസ്യാഥ ദിനംബരഃ സകല സഞ്ചാരക. സർവഭാനന്ദസ്വാനുഭവൈക പൂർണ്ണ ഹൃദയഃ കർമ്മാതി ദൂരലാഭഃ പ്രാണായാമ പരായണഃ ഫലര സത്വക് പത്രമൂലോദകൈഃ മോക്ഷാർത്ഥീ ഗിരി കന്ദ രേഷു വിസൃജേദ്ദേഹം സ്മരം സ്താരകം. വിവിദിഷാ സന്യാസീ ചേച്ഛ തപഥം ഗത്വാ ആചാര്യാദിഭിർവിപ്രൈ സ്തിഷ്ഠ തിഷ്ഠ മഹാഭാഗ ദണ്ഡം വസ്ത്രം കമ ണ്ഡലം ഗൃഹാണ പ്രണവ മഹാ വാക്യ ഗ്രഹ ണാർത്ഥം ഗുരുനികട മാഗച്ഛേ ത്യാചാര്യൈർ ദണ്ഡ കടി സൂത്ര കൗപീനം ശാടിമേകാം കമണ്ഡലും പാദാ ദിമസ്തക പ്രമാണമവ്രണംമ സമം സൗമ്യമകാല പൃഷ്ഠംസ ലക്ഷണം വൈണവം ദണ്ഡമേക മാചമ

നപൂർവകം സഖാമാഗോപായൗ ചഃ സഖായേ$f$ സീന്ദ്രസ്യ വജ്രോ$f$സി വാർത്രഘ്നഃ ശർമ മേ ഭവ യത് പാപം തന്നിവാരയേതി ദണ്ഡം പരിഗ്രഹേജ്ജ ഗജ്ജിവനം ജീവനാധാരഭൂതം മാ തേ മാ മന്ത്രയസ്വ സർവദാ സർവസൗമ്യേതി പ്രണവപൂർവകം കമ ണ്ഡലും പരിഗൃഹ്യ കൗപീനാധാരം കടിസൂത്രമോ മിതി ഗുഹ്യാച്ഛാദകം കൗപീനമോമിതി ശീതവാതോ ഷ്ണത്രാണകരം ദേഹൈകരക്ഷണമോമിതി കടി സൂത്ര കൗപീന വസ്ത്രമാചമനപൂർവകം യോഗപട്ടാ ഭിഷിക്തോ ഭൂത്വാ കൃതാർത്ഥോ$f$ഹമിതി മത്വാ സ്വാശ്ര മാചാര പരോഭവേദിത്യുപനിഷത്.

ജ്ഞാനാഭിലാഷത്തോടെ സന്യാസം സ്വീകരിച്ചുകഴി ഞ്ഞാൽ നൂറടിനടന്നതിനുശേഷം ആചാര്യാദികളുടെ ക്ഷണ മനുസരിച്ച് ദണ്ഡം, കമണ്ഡലു, വസ്ത്രം, എന്നിവ സ്വീക രിക്കുന്നതിനുള്ള ആജ്ഞ കൊടുക്കുന്നതിനും പ്രണവാദിമ ന്ത്രങ്ങളുടെ ഉപദേശം ശ്രവിക്കുന്നതിനും ക്ഷണം കിട്ടിയ തിനെ തുടർന്ന് സന്യാസി ആചാര്യനെ സമീപിക്കുകയും ആചാര്യൻ കൊടുത്ത ദണ്ഡം, കമണ്ഡലു, കൗപീനം, അര ഞ്ഞാൺ, ചരട്, പുതപ്പ് എന്നിവ സ്വീകരിക്കുകയും ചെയ്യ ണം. മുളവടിയാണ് ദണ്ഡമായി കൊടുക്കുന്നത്. അത് കാൽമു തൽ ശിരസ്സുവരെ പൊക്കമുള്ളതായിരിക്കണം. തുളയില്ലാതെ മിനുമിനുത്ത് ശ്രേഷ്ഠമായ ആ ദണ്ഡം കറുപ്പുനിറ മുള്ളതാകരുത്. ഇതെല്ലാം സ്വീകരിച്ചതിനുശേഷം ആചമി ക്കേണ്ടതാണ്. അനന്തരം നിർദ്ദിഷ്ഠമന്ത്രം ഉച്ചരിച്ച് ദണ്ഡം കൈയിലെടുത്ത് ഉചിതമായ അനുഷ്ഠാനം നിർവ്വഹിക്കണം. ആചമനം ചെയ്ത് താൻ യോഗ പട്ടാഭിഷിക്തനായി എന്ന് വിചാരിച്ച് സ്വാശ്രമാചാരപരനായി ജീവിക്കേണ്ടതാണ്. ഇതാണ് ഉപനിഷത്തിന്റെ അനുശാസനം.

### പഞ്ചമോപദേശം

1. അഥ ഹൈനം പിതാമഹം നാരദഃ പപ്രച്ഛ, ഭഗവൻ സർവ കർമ്മ നിവർത്തകഃ സന്യാസ ഇതിത്വയൈ വോക്തഃ പുനഃ സ്വാശ്രമാചാരപരോ ഭവേദിത്യുച്യതേ. തതഃ പിതാമഹ ഉവാച. ശരീരസ്യ ദേഹിനോ ജാഗ്രത് സ്വപ്നസുഷുപ്തി തുരീയാവസ്ഥഃ സന്തിതദധീനാഃ കർമജ്ഞാന വൈരാഗ്യപ്രവർത്തകാ പുരുഷാ ജന്ത വസ്തദനു കുലാചാരാഃ സന്തിതഥൈവ ചേദ് ഭഗവൻ സന്യാസാഃ കതിഭേദാ സ്തദനുഷ്ഠാനഭേദ. കീദൃശാ സ്തത സ്മാകം വക്തു മർഹസീതി. തഥേത്യംഗീ കൃത്യ തു പിതാമഹേന

നാരദൻ ബ്രഹ്മാവിനോടു ചോദിച്ചു. "ഭഗവൻ, അങ്ങ് സന്യാസം സർവകർമ്മ നിവർത്തകമെന്നും അതോടൊപ്പം തന്റെ ആശ്രമത്തിനിണങ്ങിയ ആചാരങ്ങൾ സംരക്ഷിക്കണ മെന്നും പറഞ്ഞു. അതിന്റെ വിശദീകരണം നൽകണം ബ്രഹ്മാവ് പറഞ്ഞു: ദേഹധാരിയായ ജീവിക്ക് ജാഗ്രത്, സ്വപ്നം സുഷുപ്തി, തുരീയം എന്നീ നാല് അവസ്ഥകളാണുള്ളത്. ഇവയിൽ കർമ്മം ജ്ഞാനം വൈരാഗ്യം തുടങ്ങിയവയുടെ പ്രവർത്തനവും നടക്കുന്നു. എല്ലാ ജീവികളും ഈ നാലവ സ്ഥകളെയും ആശ്രയിച്ച് അവസ്ഥാനുകൂലം ജീവിക്കുന്നു. സന്യാസീ, ബ്രഹ്മചാരി, ഗൃഹസ്ഥൻ, വാനപ്രസ്ഥൻ ഇവരെ കൊണ്ട് സേവനീയ സ്മാർത്ത കർമ്മങ്ങൾ നിർവഹിപ്പിക്കു ന്നു. അതുപോലെ സന്യാസത്തിനനുകൂലമായി ശ്രവണമന നനിദിധ്യാസനങ്ങളും ആവശ്യമാണ്. ആ അഭിപ്രായ ത്താലാണ് സന്യാസി ആശ്രമത്തിന് അനുകൂലമായിത്തന്നെ പ്രവർത്തിക്കുന്നുവെന്ന് പറഞ്ഞത്. "നാരദൻ പറഞ്ഞു. "ഭഗ വൻ, ഇനി സന്യാസത്തിന്റെ ഭേദങ്ങളെപ്പറ്റിയും അവയുടെ അനുഷ്ഠാനത്തിലുള്ള അന്തരങ്ങളെപ്പറ്റിയും പറഞ്ഞു തരണേ."

2-7. സന്യാസഭേദൈരാചാരഭേദ. കഥമിത ചേത്തത്ത്വ തസ്ത്വേക ഏവ സന്യാസഃ അജ്ഞാനേ നാശക്തിവശാത് കർമ്മലോപശ്ചത്രൈവിധ്യമേതു വൈരാഗ്യ സംന്യാസാദ് ജ്ഞാന സന്യാസോ ജ്ഞാന വൈരാഗ്യ സന്യസഃ കർമ സന്യാസശ്ചതി ചാതുർ വിധ്യമുപാഗത സ്തദ്യഥേതി ദുഷ്ഠമദനാഭാവേച്ചേതി വിഷയവൈഷ്ണ്യമേത്യ പ്രാക്പുണ്യ കർമ്മ വശാത് സന്യസ്തഃ സ വൈരാഗ്യ സന്യാസീ ശാസ്ത്ര ജ്ഞാനാത് പാപപുണ്യ ലോകാനുഭവശ്രവണാത് പ്രപ ഞ്ചോപരതഃ ക്രോധേർഷ്യാസൂയാഹ ങ്കാരാഭിമാനാ ത്മകേ സർവസംസാരം നിർവൃത്യ ദാരേഷണാധനേ ഷണാ, ലോകേഷണാത്മകേ ദേഹവാസനാം ശാസ്ത്ര വാസനാം ലോകവാസനാം ത്യക്ത്വാ വമനാന്നമിവ പ്രകൃതീയം സർവമിദം ഹേയം മത്വാ, സാധന ചതു ഷ്ടയ സമ്പന്നോ യഃ സംന്യസ്യതി സ ഏവ ജ്ഞാന സന്യാസി. ക്രമേണ സർവമഭ്യാസി സർവമനുഭൂയ ജ്ഞാന വൈരാഗ്യാഭ്യം സ്വരൂപാനുസന്ധാനേന ദേഹ മാത്രവശിഷ്ടേഃ സന്യസ്യ ജാതരൂപധരോഭവതി സ ജ്ഞാന വൈരാഗ്യ സന്യാസീ ബ്രഹ്മചര്യം സമാപ്യ ഗൃഹീ ഭൂത്വാ വാനപ്രസ്ഥാശ്രമേതു വൈരാഗ്യ സന്യാസി ബ്രഹ്മചര്യം സമാപ്യ ഗൃഹീഭൂത്വാ വാന പ്രസ്ഥാശ്രമേത്യേ വൈരാഗ്യ ഭാവേ $f$പ്യാശ്രമക്രമാ നുസാരേണ യഃ സന്യാസ്യസംന്യാസാ ജ്ജാതരൂപ ധരോ വൈരാഗ്യസന്യാസീ. വിദ്വത് സന്യാസീ ജ്ഞാന സന്യാസീ വിവിദിഷാ സന്യാസീ കർമ്മസ ന്യാസീ.

ബ്രഹ്മാവ് പറഞ്ഞു: ഞാൻ ഇനി സന്യാസാശ്രമ ഭേദ ങ്ങളെപ്പറ്റി പറയാം. യഥാർത്ഥത്തിൽ സന്യാസം ഒരു പ്രകാര ത്തിലേ ഉള്ളൂ. പക്ഷേ അജ്ഞാനം അസാമർത്ഥ്യം കർമ്മ ലോഭം ഇവയാൽ അതിന് അനേക രൂപങ്ങൾ ഉണ്ടായിട്ടുണ്ട്. വൈരാഗ്യ സന്യാസം, ജ്ഞാനസന്യാസം, ജ്ഞാനവൈരാഗ്യ സന്യാസം, കർമ്മ സന്യാസം എന്നിങ്ങനെ നാലുതരമാണ്. മനസ്സിലെ ദുഷിത ഭാവന മാറി വിഷയവിരക്തി വന്ന് പൂർവ ജന്മസുകൃതങ്ങളായ സത്കർമ്മങ്ങളുടെ ഫലമായി വിരക്തി യോടെ സന്യാസം സ്വീകരിക്കുന്നവനാണ് വൈരാഗ്യ സന്യാ സി. ശാസ്ത്രജ്ഞാനത്താലോ, അനഭവജ്ഞാനത്താലോ സ്വാഭാവികമായും പ്രപഞ്ചത്തോടു വിരക്തി തോന്നിയവനാണ്

ജ്ഞാന സന്യാസി. കോപം, ഈർഷ്യ, അസൂയ, അഹങ്കാരം എന്നിവ ചേർന്ന വിശ്വത്തെ അകറ്റി സ്ത്രീധനഖ്യാതി കാമനകളിൽ നിന്നും മുക്തനായിട്ടുള്ളവനും ദേഹാത്മ കാദിവാസനകൾ ത്യജിച്ചവനുമാണ് ജ്ഞാനസന്യാസി. സകല ശാസ്ത്രങ്ങളും അഭ്യസിച്ച് അനുഭവജ്ഞാനം നേടി ജ്ഞാന വൈരാഗ്യത്താൽ ആത്മസ്വരൂപധ്യാനപരനായി ദിഗംബരനായിരിക്കുന്നവൻ വൈരാഗ്യസന്യാസിയാണ്. ബ്രഹ്മചര്യം അവസാനിപ്പിച്ച് ഗൃഹസ്ഥാശ്രമം പരിപാലിച്ച് വാനപ്രസ്ഥത്തിൽനിന്നും സന്യാസം സ്വീകരിച്ചവൻ കർമ്മസന്യാസിയാണ്. ബ്രഹ്മചര്യത്തിനു ശേഷം സന്യാസം കൈകൊണ്ട് ദിഗംബരനായിത്തീരുന്നവൻ വൈരാഗ്യ സന്യാസി. വിദ്വത് സന്യാസിയെ ജ്ഞാന സന്യാസിയെന്നും പറയും. വിവിദിഷാ സന്യാസിയുടെ മറ്റൊരു പേർ കർമ്മ സന്യാസി എന്നാണ്.

8.17. കർമ്മസന്യാസോപി ദ്വിവിധഃ നിമിത്ത സംന്യാസോ അനിമിത്ത സംന്യാസശ്ചേതി നിമിത്ത സ്ത്വാതുരഃ അനിമിത്ത ക്രമ സംന്യാസഃ ആതുരഃ സർവകർമ്മ ലോപഃ പ്രാണ സ്യോത് ക്രമേണ കാല സന്യാസഃ സ നിമിത്ത സന്യാസഃ ദൃഢാംഗോ ഭൂത്വാ സർവം കൃതകം നശ്വരമിതി ദേഹാദികം സർവം ഹേയം പ്രാപ്യ ഹംസഃ ശുചിഷദ്വസുരന്തരിക്ഷ സദ്ധ്യോതാ വേദിഷഭതിഥിർ ദുരോണസത് നൃഷദ്വര സദൃത്സഭവ്യോസദബ്ജാഗോജാ ഋതജാ അദ്രിജാ ഋതം ബൃഹത് ബ്രഹ്മവ്യതിരിക്തം സർവം നശ്വരമിതി നിശ്ചിത്യാഥോ ക്രമേണ യഃ സന്യസ്യതി സ സന്യാസോƒനിമിത്ത സംന്യാസഃ

സന്യാസഃ ഷഢ് വിധോ ഭവതി കുടീചകോ ബഹൂദകോ ഹംസഃ പരമഹംസഃ തുരീയാതീതോƒഅവധൂതശ്ചേതി. കുടീചകഃ ശിഖായ ജ്ഞോപവീതി ദണ്ഡ കമണ്ഡലുധരാ കൗപീനകന്ഥാധരഃ പിതൃ മാതൃ ഗുർവാരാദനപരഃ പിഠരഖനിത്ര ശിക്യാദി മന്ത്രസാധനപര ഏകത്രാന്നാദനപരഃ ശ്വേതോർദ്ധ്വ പുണ്ഡ്രധാരീ ത്രിദണ്ഡഃ ബഹൂദകഃ ശിഖാദി കന്ഥാധര സ്ത്രീപുണ്ഡ്രധാരീ കടിചകവത് സർവ സമോ മധു കര വൃത്യാഷ്ട കബളാശീ ഹംസോ ജടാധാരീ ത്രുഡ്രോർധ്വപുണ്ഡ്രധാരീ അസംതൃപ്ത മധുകരാന്നാശീ കൗപീന ഖണ്ഡധാരീ പരമഹംസഃ ശിഖായ യജ്ഞോപവീത രഹിതഃ പഞ്ച ഗൃഹഷേക രാത്രാന്നാദന പരഃ കരപാത്രി ഏകകൗവീനധാരീ ശാടീമേകാമേകം വൈണവം ദണ്ഡമേകശാടി ധരോ വാ ഭസ്മോദ്ധൂന പരഃ സർവത്യാഗീ. തുരീയാതീതോ ഗോമുഖഃ ഫലാഹാരീ അന്നാഹാരീ ചേദ് ഗൃഹത്രയേ ദേഹമാത്രാവശിഷ്ടോ ദിഗംബരഃ കുണപവച്ഛരീര വൃത്തികഃ അവധൂതസ്ത്വനിയമോ ƒഭിശസ്തപതിത വർജ്ജന പൂർവകം സർവവർണ്ണേഷ്വ ജഗരവൃത്യാഹാരപരഃ സ്വരൂപാനു സന്ധാനപരഃ

നിമിത്ത സന്യാസമെന്നും അനിമിത്ത സംന്യാസമെന്നും കർമ്മ സംന്യാസം രണ്ടുവിധത്തിലുണ്ട്. ആതുര സംന്യാസം തന്നെ നിമിത്ത സന്യാസം: ക്രമസന്യാസം അനിമിത്ത സന്യാസംമാണ്. രോഗബാധിതനായി മരണകാലത്ത് സന്യാസം സ്വീകരിക്കുന്നതാണ് നിമിത്ത സന്യാസം. മറ്റെല്ലാമെന്ന പോലെ ശരീരവും നശ്വരമാണെന്ന് സാധകൻ അറിയുന്നു. പരമാത്മാവ് ആകാശസഞ്ചാരിയായ ഹംസമാണ്. വസു അന്തരീക്ഷ സഞ്ചാരിയാണ്. വേദിയിൽ പ്രതിഷ്ഠിതമായ അഗ്നി അതാണ്: ഹോതാവും അതുതന്നെ. ഗൃസ്ഥന്റെ അതിഥിയാണത്. മനുഷ്യരിലും അത് ഉൾക്കൊള്ളുന്നു. സത്യത്തിലും വിശിഷ്ടവസ്തുക്കളിലും അതുണ്ട്. ആകാശത്തിലും ജലത്തിലും പൃഥ്വിയിലും വാണിയിലും പർവതത്തിലുമെല്ലാം അത് പ്രകടമാകുന്നു, അതു തന്നെയാണ് ഏകവും പരമവുമായ സത്യമെന്ന് പറയാം. ഇങ്ങനെ പരബ്രഹ്മം മാത്രമേ സത്യമായിട്ടുള്ളൂ എന്ന് കരുതി ബ്രഹ്മമൊഴിച്ചുള്ളതെല്ലാം നശ്വരമെന്നു കരുതി ക്രമമായി സന്യാസാശ്രമത്തിൽ പ്രവേശിക്കുന്നവനാണ് അനിമിത്ത സംന്യാസി. അതുപോലെ കുടീചകൻ ബഹൂദകൻ ഹംസൻ, പരമഹംസൻ, തുരീയാതീതൻ, അവധൂതൻ ഇങ്ങനെ സന്യാസിമാർ ആറ് പ്രകാരത്തിലെന്ന് പറയപ്പെടുന്നു.

ശിഖയും യജ്ഞോപവീതവും പരിത്യജിക്കാതെ ദണ്ഡം കമണ്ഡലു, കലം, തൂമ്പ, സഞ്ചി എന്നിവ സൂക്ഷിക്കുകയും മന്ത്രസിദ്ധിയിൽ ലയിച്ചിരിക്കുകയും ചെയ്യുന്നവൻ കുടീചക സന്യാസിയാണ്. അതിനാൽ ശ്വേതാർദ്ധ്വ പുണ്ഡ്രവും ത്രിദണ്ഡവും ധരിക്കുന്നു. ഒരേ സ്ഥാനത്തു നിന്നു തന്നെയാണ് ഭക്ഷണം കഴിക്കുന്നത്. കുടീചകനെപ്പോലെതന്നെ ശിഖയും യജ്ഞോപവീതവും ധരിച്ച് ത്രിപുണ്ഡ്രധാരിയായി സമദർശിയായി പല വീടുകളിൽനിന്നും ഭക്ഷയാചിച്ച് കഴിക്കുകയും എട്ടുരുളമാത്രം ഭക്ഷിക്കുകയും ചെയ്യുന്നവനാണ് ബഹുദകൻ. ജടാധാരിയായ ഊർധ്വപുണ്ഡ്രം ധരിച്ച് കാപീനം തുണി ഭിക്ഷാപാത്രം എന്നിവ സൂക്ഷിക്കുന്നവനാണ് ഹംസൻ എന്ന സന്യാസി.

ശിഖയും സൂത്രവും ധരിക്കാതെ അഞ്ചു വീടുകളിൽ നിന്നും ഭിക്ഷയാചിച്ച് ഓരോ രാത്രിയിലും ഭക്ഷണം കഴിക്കുന്നവനാണ് പരമഹംസൻ. പാത്രത്തിന്റെ സ്ഥാനത്ത് കൈ ഉപയോഗിക്കുന്നു. അതുകൊണ്ട് അയാളെ കരപാത്രി എന്നു പറയാറുണ്ട്. ഒരു കൗപീനം, ഒരു പുതപ്പ്, മുളവടി എന്നിവ ധരിക്കും. സർവ പരിത്യാഗിയായ ഇയാൾ ഭസ്മലേപനതത്പരനാണ്.

കിട്ടുന്നതെന്തോ അതുകൊണ്ട് തൃപ്തിപ്പെടുന്നവനാണ് തുരീയാതീത സന്യാസി. അയാൾ ആരോടും ഒന്നും യാചിക്കില്ല. ഫലാഹാരം മാത്രമാണ് ഭക്ഷണം. മൂന്നു വീടുകളിൽനിന്നു മാത്രം അന്നം സ്വീകരിക്കും. ദിംഗംബരത്വം കൈക്കൊള്ളുന്നു. യാതൊരു വിധത്തിലുള്ള ബന്ധവും മാനിക്കാത്തവനാണ് അവധൂതൻ. കളങ്കിതരും പതിതരുമല്ലാത്തവരിൽ നിന്ന് എന്തു കിട്ടുന്നോ അത് സ്വീകരിച്ച് അജഗരവൃത്തിയിൽ അതായത് ഒരിടത്തു കിടന്ന് അടുത്തുവന്നു കിട്ടുന്ന ഇര മാത്രം കഴിക്കുന്ന പെരുമ്പാമ്പിന്റെ സ്വഭാവത്തോടെ കഴിയുന്നവനാണ് അവധൂതൻ.

18. ആതുരോ ജീവതി ചേത് ക്രമസന്യാസഃ കർത്തവ്യഃ കുടീചക ബഹൂദകഹംസാനാം ബ്രഹ്മചര്യാ ശ്രമാദി തുരീയാശ്രമവത് കുടീചകാനാം സന്യാസ വിധിഃ പര മഹംസാദിത്രായാണാം ന കടി സൂത്രം ന കൗപീനം ന വസ്ത്രം ന കമണ്ഡലുർ ന ദണ്ഡഃസർവ വർണ്ണൈക ഭൈക്ഷാടന പരത്വം ജാതരൂപധരത്യം വിധിഃ സന്യാസകാലേ $f$പ്യലംബുദ്ധി പര്യന്ത മധീത്യ തദനന്തരം കടിസൂത്രം കൗപീനം ദണ്ഡം വസ്ത്രം കമണ്ഡലം സർവമപ്സു വിസൃജ്യാഥ ജാതരൂപധര ശ്ചരേന്ന കന്ഥാവേശോ നാധ്യേത വ്യോ ന ശ്രോത വ്യമന്യത് കിഞ്ചിത് പ്രണവാദന്യം ന തർക്കം പഠേന്ന ശബ്ദമപി ബൃഹത്സബ്ദാൻ ന അധ്യാപയേന്ന മഹ ദ്വാചോ വിഗ്ലാപനം ഗിരാപാണ്യദിനാ സംഭാഷണം നാന്യസ്മാത് വാ വിശേഷേണ ന ശൂത്രസ്ത്രീപതി തോദക്യാ സംഭാഷണം ന യ തേർ ദേവ പൂജാനോ ത്സവദർശനം തീർത്ഥയാത്രാ വൃത്തിഃ

രോഗാർത്തനായ വ്യക്തി സന്യാസം കൈവരിച്ചതിനു ശേഷം മരിച്ചില്ലെങ്കിൽ അയാൾ വിധിപ്രകാരം ക്രമസംന്യാസം സ്വീകരിക്കുന്നതാണുചിതം. കുടീചൻ, ബഹൂദകൻ, ഹംസൻ എന്നീ മൂന്നിവിഭാഗത്തിൽ പെട്ട സന്യാസിമാർക്ക് ബ്രഹ്മച ര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം എന്നീ ക്രമത്തിൽ നാലാ മത്തെ ആശ്രമം വിധിച്ചിരിക്കുന്നു. പരമഹംസൻ, തുരീയാ തീതൻ, അവധൂതൻ, ഈ മൂന്നു കൂട്ടർക്ക് കടിസൂത്രം, ദണ്ഡം, കമണ്ഡലു, വസ്ത്രം മുതലായവയൊന്നും ആവശ്യമില്ല. അവർക്ക് നഗ്നരായി ചരിച്ച് എല്ലാ ജാതിയിൽ പെട്ടവരുടെയും ഗൃഹങ്ങളിൽനിന്ന് ഭിക്ഷ യാചിക്കാൻ സ്വാതന്ത്ര്യമുണ്ട്. സ്യാസ സ്വീകരണത്തിൽ ആത്മസംതൃപ്തിവരെ അധ്യയനം തുടരണം പിന്നെ കൗപീനവും കൂടി സൂത്രവും ജലത്തിൽ എറിയണം. നഗ്നനെങ്കിൽ അംഗവസ്ത്രം പാടില്ല. അധ്യയനം പ്രവചനാദി ശ്രവണം ഇവ പാടുള്ളതല്ല. പ്രണവം മാത്രം ജപിക്കാം. വൃഥാ ലാപം പാടില്ല. ഹസ്തമുദ്രയിൽ സംഭാഷണവും അനുവദനീ യമല്ല. രജസ്വലയുമായി സംഭാഷണമരുത്. തീർത്ഥാടനം ദേവ പൂജ ഉത്സവദർശനം എന്നിവയും യതിക്ക് നിഷിദ്ധമാകുന്നു.

19-21. പുനർയതിവിശേഷം കുടീചകസ്യ ഏകത്ര ഭിക്ഷാ ബഹൂദകസ്യ അസംക്ണുപ്തം മാധുകരം, ഹംസസ്യ അഷ്ടഗൃഹേഷു അഷ്ടകവളം പരമഹം സസ്യ പഞ്ചഗൃഗേഷു കരപാത്രം ഫലാഹാരോ ഗോമുഖം തുരീയാതീതസ്യ അവധൂതസ്യ അജഗര വൃത്തിഌ സാർവവർണ്ണകേഷു യതി. ന ഏകരാത്രം വസേത് ന കസ്യാ പി നമേത്. തുരീയാതീതാവധുത യോർ ന ജ്യേഷ്ഠോ യോ ന സ്വരൂപജ്ഞഃ സ ജ്യേഷ്ഠോ $f$പി കനിഷ്ഠോ ഹസ്താഭ്യാം നദ്യുത്ത രണം ന കുര്യാത് ന വൃക്ഷമാരോഹേത് ന യാനധി രൂഢോ ന ക്രയവിക്രയപരോ ന കിഞ്ചിത് വിനിമയ പരോ ന ദാംഭികോ നാനൃതവാദീ ന യതേഃകിംചിത് ക കർത്തവ്യമസ്തി ചേത് സാംകര്യം തസ്മാൻ മന നാദൗ സന്യാസി നാമധികാരഃ

കുടീചക സന്യാസി ഒരിടത്തു നിന്നു മാത്രമേ ഭിക്ഷണം സ്വീകരിക്കാവൂ. ബഹുദുകൻ അനിശ്ചിതങ്ങളായ ഗൃഹങ്ങ ളിൽനിന്ന് ആഹാരം കഴിക്കണം. ഹംസ സന്യാസി എട്ടു വീടു കളിൽനിന്നും ഓരോ ഉരുളച്ചോറു മാത്രം സ്വീകരിക്കാവുന്ന താണ്. പരമഹംസൻ അഞ്ചു ഗ്രഹങ്ങളിൽ നിന്നും അയാ ളുടെ കൈവശം പാത്രമൊന്നും പാടുള്ളതല്ല. കൈതന്നെ പാത്രം. തുരീയാതീതൻ കിട്ടുന്നതെന്തായാലും സ്വീകരിച്ച് തൃപ്തിനേടണം. സന്യാസി രാത്രിയിൽ ഒരാളുടെ വീട്ടിൽ താമ സിക്കരുത്. ആരെയും നമസ്കരിക്കരുത്. തുരീയാതീതനിലും അവധൂതനിലും വലിപ്പച്ചെറുപ്പമില്ല.

പ്രായത്തിൽ കൂടിയവനും വലിയവൻ തന്നെ ആത്മ ജ്ഞാനമില്ലാത്തവനാണ് ചെറിയവൻ. പുഴ നീന്തിക്കടക്കുക മരത്തിൽ കയറുക, യാത്രയ്ക്ക് വാഹനമുപയോഗിക്കുക, ക്രയ വിക്രയംചെയ്യുക, അഹങ്കരിക്കുക, അസത്യം പറയുക ഇവ യെല്ലാം സന്യാസിക്ക് യോജിച്ചതല്ല. മനനത്തിനുമാത്രമേ സന്യാസിക്കധികാരമുള്ളൂ.

22. ആതുര കുടീചകയോർഭൂലോകോ ബഹൂദകസ്യ സ്വർഗ്ഗലോകോ ഹംസസ്യ തപോലോകഃ പരമഹം സസ്യ സത്യലോകഃ തുരീയാതീതാവധൂതയോഃ സ്വാത്മന്യേവ കൈവല്യം സ്വരൂപാനുസന്ധാനേന ഭ്രമ രകീട ന്യായമവത്. യംയം വാ പി സ്മരൻ ഭാവം ത്യജ ത്യന്തേ കളേബരം തംതമേവ സമാപ്നോതി നാന്യഥാ ശ്രുതിശാസനം.

ആതുര സന്യാസിയും കുടീചകസന്യാസിയും ഭൂലോ കത്തെയും ഭൂവർലോകത്തെയും പ്രാപിക്കുന്നതാണ്. ബഹു ദകന് സ്വർഗ്ഗലോകം, ഹംസന് തപോലോകം, പരാഹംസൻ സത്യലോകം, തുരീയാതീതനും അവധൂതനും സ്വന്തം ആത്മാ വിൽ തന്നെ കൈവല്യപ്രാപ്തിക്ക് അധികാരികളാകുന്നു. ഭ്രമ രകീടത്തിനൊപ്പം സ്വരൂപാനുസന്ധാനം ചെയ്യുന്ന ഇവർ സ്വരൂ പത്തെത്തന്നെ പ്രാപിക്കുന്നതാണ്. മനുഷ്യൻ മരിക്കുമ്പോൾ ഏതേതു ഭാവത്തെയാണോ ചിന്തിക്കുന്നത് അവൻ അതേ രൂതത്തെത്തന്നെ പ്രാപിക്കുന്നുവെന്ന് ശ്രുതി ശാസനമു ണ്ടായിട്ടുണ്ട്.

23. തദേവം ജ്ഞാത്വാ സ്വരൂപാനുസന്ധാനം വിനാ അന്യഥാ ആചരപരോ നഭവത്തേദാചാരവശാത്തത ല്ലോക പ്രാപ്തിഃ ജ്ഞാനവൈരാഗ്യസമ്പന്നസ്യസ്വ സ്മിന്നേവ മുക്തിരിതി ന സർവത്ര ആചാരപ്രസക്തി. തദാചാരഃ ജാഗ്രത് കാലേ വിശ്വ സ്വപ്ന കാലേ തൈജസഃ സുഷുപ്തികാലേ പ്രാജ്ഞഃ അവസ്ഥാഭേ ദാദവസ്ഥേ ഈശ്വര ഭേദഃ കാര്യദേദാത് കാരണഭേദഃ താസു ചതുർദശ കാരണാനാം ബാഹ്യവൃത്തിയോ അന്തർവൃത്തയഃ തേഷാം ഉപാദാന കാരണം വൃത്തയഃ ചത്വാരഃ മനോബുദ്ധി രഹങ്കാരശ്ചിത്തം ചേതി തത്തദ് വൃത്തി വ്യാപാരഭേദന പൃഥഗാചാരഭേദഃ

ഇങ്ങനെ ധരിച്ച് സ്വരൂപാനുസന്ധാനം ഉപേക്ഷിച്ച് മറ്റു വിഷയത്തിൽ വ്യാപരിക്കരുത്. പലവിധ ആചാരത്താൽ അത

നുസരിച്ച് പ്രവർത്തിക്കേണ്ടിവരും. ജ്ഞാനവൈരാഗ്യധന നായ സന്യാസിയുടെ മുക്തി തന്നിൽ തന്നെയാണ്. തന്റെ ആചരണത്തിൽ നിന്ന് വിട്ടുമാറി മറ്റുള്ളവ സ്വീകരിക്കാതിരിക്കുന്നതാണ് ഉചിതം. ജാഗ്രത് സ്വപ്നസുഷുപ്തി മൂന്നിലും സന്യാസിക്ക് സാമാന്യഭാവമായിരിക്കണം അതിനെത്തന്നെ ജാഗ്രദവസ്ഥയിൽ വിശ്വം എന്നും സ്വപ്നാവസ്ഥയിൽ തൈജസമെന്നും സുഷുപ്തിയിൽ പ്രാജ്ഞമെന്നും പറയുന്നത് ഏകദേശം ഒന്നുതന്നെയാണ്. കാര്യഭേദം തന്നെയാണ് കാരണഭേദം. പതിന്നാലു കാരണങ്ങളുള്ള ബാഹ്യവും ആന്തരീകവുമായ വൃത്തികൾക്ക് കാരണം ഒന്നുതന്നെയാണ്. മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം ഇവ നാലും ബാഹ്യവൃത്തികളാകുന്നു. എല്ലാ വൃത്തികളുടെയും സ്വഭാവത്തിനു യോജിച്ച ആചരണത്താൽ ഓരോ ഭേദം ഉണ്ടാകുന്നു.

25. നേത്രസ്ഥം ജാഗരിതം വിദ്യാത് കണ്ഠേസ്വപ്നം
സമാവപിശത്.

സുഷുപ്തം ഹൃദയസ്ഥം തു തുരീയ
മൂർധ്നി സംസ്ഥിതം

ജാഗ്രദവസ്ഥയിൽ വിശ്വം നേത്രത്തിലും സ്വപ്നാവസ്ഥയിൽ തൈജസം കണ്ഠത്തിലും സുഷുപ്താവസ്ഥയിൽ പ്രാജ്ഞം ഹൃദയത്തിലും തുരീയം മുർദ്ധാവിലും സ്ഥിതിചെയ്യുന്നതാണ്.

26. തുരീയം അക്ഷരമിതി ജ്ഞാത്വാ ജാഗരിതേ സുഷുപ്ത്യവസ്ഥാപനാ ഇവ യദ്യത്ശ്രുതം യദ്യത് ദൃഷ്ടം തത് സർവം അവിജ്ഞാതമിവയോ വസേത് തസ്യ സ്വപ്നാവസ്ഥായാമപി താദൃഗവ സ്ഥാ ഭവതി. സ ജീവന്മുക്ത ഇതി വദന്തി. സർവ ശ്രുത്യർഥ പ്രതിപാദനമപി തസ്യൈവമുക്തി രിതി. ഭിക്ഷുഃ ന ഐഹികാമുഷ്മികാപേക്ഷഃ യദ്യപി അപേക്ഷാസ്തി തദനുരൂപോ ഭവതി സ്വരൂപാനു സന്ധാ ന വ്യതിരിക്താന്യ, ശാസ്തരാഭ്യാ സൈരുഷ്ട്രാ കുങ്കുമഭാരവത് വ്യർത്ഥോ ന യോഗ ശാസ്ത്രപ്രവൃത്തി ന സാംഖ്യ ശാസ്ത്രാഭ്യാസോ ന മന്ത്രതന്ത്ര വ്യാപാര; ഇതര ശാസ്ത്ര പ്രവൃത്തിഃ യതേരസ്തിചേത് ശവാലങ്കാര വത് ചർമ്മകാര വദതി വിദൂരകർമ്മാചാര വിദ്യാ ദൂരോ ന പ്രണവ കീർത്തനപരോ യദ്യത് കർമ്മ കരോതി തത്തത് ഫലമനുഭവതി ഏദരണ്ഡതൈലഫേന വദതഃ സർവം പരിത്യ ജ്യ തത് പ്രസക്തം മനോദണ്ഡം കരപാത്രം ദിഗംബരം ദൃഷ്ട്വാ പരിവ്രജേത് ഭിക്ഷുഃ ബാലോന്മത്ത പിശാചവന്മരണം. ജീവിതം വാന കാംക്ഷേത കാലമേവ പ്രതിക്ഷേത നിർദ്ദേശഭൃതകന്യായേന പരിവ്രാഡിതി.

ജാഗ്രത് തുടങ്ങിയ അവസ്ഥകൾ പ്രകാശിപ്പിക്കുന്ന തുരീയ സ്വരൂപമായ അക്ഷരബ്രഹ്മം താൻ തന്നെയാണെന്നറിയുന്നവൻ ജാഗ്രത്തിലും സുഷുപ്തിയിലെ പ്രവൃത്തി തന്നെ ചെയ്യുന്നു. അയാൾ കേട്ടതും കണ്ടതും കേൾക്കാത്തതും കാണാത്തതും പോലെ കരുതുന്നു. സ്വപ്നാവസ്ഥയിലും അതേ രൂപത്തിൽ തന്നെ ഇങ്ങനെയുള്ളവനെ ജ്ഞാനികൾ ജീവന്മുക്തനെന്നു കരുതുന്നു. ശ്രുതികളെല്ലാം അവന്റെ മുക്തിയെപ്പറ്റി പറയുന്നു. യഥാർത്ഥ സന്യാസിക്ക് ഐഹിക വിഷയങ്ങളിൽ ആഗ്രഹമില്ലാത്തവനാണ്. അയാൾ പാരത്രിക വിഷയങ്ങളും ആഗ്രഹിക്കുന്നവനല്ല. സ്വസ്വരൂപാനുസന്ധാനം വെടിഞ്ഞ് മറ്റു ശാസ്ത്രങ്ങൾ. അഭ്യസിക്കാൻ ഒരുമ്പെടുന്നത് ഒട്ടകത്തിന്റെ പുറത്ത് കുങ്കുമത്തിന്റെ ചുമട് കേറ്റുന്നതു പോലെ തന്നെ. സന്യാസി യോഗത്തിലോ സാംഖ്യത്തിലോ ഒന്നും വ്യാപരിക്കേണ്ടതില്ല. മന്ത്രതന്ത്രാദികളിലും അവൻ ഏർപ്പെടേണ്ടതില്ല. മറ്റു ശാസ്ത്രങ്ങൾ സന്യാസിയെ സംബന്ധിച്ചിടത്തോളം ശവത്തെ ആഭരണമണിയിക്കുന്നതുപോലെയാണ്. ചർമ്മകാരനെപ്പോലെ ദൂരെയിരുന്ന് കർമ്മവിദ്യാചാരങ്ങളിൽ നിന്ന് വിമുക്തനാകണം. പ്രണവും ഉച്ചത്തിൽ ഉച്ചരിക്കേണ്ടതില്ല. താൻ ചെയ്ത കർമ്മങ്ങൾ ആവണക്കെണ്ണയിലെ നുരപോലെ നിസ്സാരമായി കരുതേണ്ടതാണ്. ആത്മവിചിന്തനമാകണം അവന്റെ പരമലക്ഷ്യം. ദിഗംബര സന്യാസി ആദർശാനുരൂപം പ്രവൃത്തിച്ച് ബാലൻ, ഭ്രാന്തൻ, പിശാച് എന്നിവരെപ്പോലെ ജീവിതമോ മരണമോ ആഗ്രഹിക്കരുത്. ഭൃത്യൻ യജമാനന്റെ ആജ്ഞയെയെന്നപോലെ അയാൽ ഈശ്വരേച്ഛയിൽ ശ്രദ്ധ ചെലുത്തി പ്രവർത്തിക്കേണ്ടതാണ്. ഇതായിരിക്കണം ഉത്തമനായ സന്യാസിയുടെ ചിന്താഗതി.

27. തിതിക്ഷാ ജ്ഞാന വൈരാഗ്യ ശമാദി
ഗുണവർജിതഃ

ഭിക്ഷാമാത്രേണ ജീവീസ്യാത് സയതിർയതി
വൃത്തിഹാ.

28. ന ദണ്ഡധാരണേന ന മുണ്ഡനേന
നവേഷേ ണ ന ദംഭാചാരേണമുക്തിഃ

29. ജ്ഞാനദണ്ഡോ ധൃതോ യേന ഏക ദണ്ഡീ
സ ഉച്യതേ.

കാഷ്ഠദണ്ഡോ ധൃതോ യേന സർവാശീ
ജ്ഞാനവർജിതഃ

30. സയാതി നരകാൻ ഘോരാൻ മഹാരൗരവ
സംജ്ഞ്ഞിതാൻ

പ്രതിഷ്ഠാ സുകരീ വിഷ്ഠാ സമാധീന മഹർഷി ഭിഃ

തസ്മാദേനാം പരിത്യജ്യ കീടവത് പര്യടേത് യതിഃ

31. അയാചിതം യഥാലാഭം ഭോജനാച്ഛാദനം ഭവേത്

പരേച്ചയാ ച ദിഗ്വാസാ സ്നാനം കുര്യാത് പരേച്ഛയാ

32. സ്വപ്നേപി യോ ഹി യുക്തഃ സ്യാജ്ജാ
ഗ്രതീവവിശേഷതഃ

ഈദൃക്ചേഷ്ടഃ സ്മൃതഃ ശ്രേഷ്ഠോ വരിഷ്ഠോ
ബ്രഹ്മവാദിനാം.

33. അലോഭേ ന വിഷാദീസ്യാത് ലാഭേചൈവ
നഹർഷയേത്

പ്രാണ യാത്രികമാത്രഃ സ്യാന്മാത്രാ സംഗാദ്വിനിർഗതഃ

34. അഭിപൂജിത ലാംഭാംശ്ച ജുഗുപ്സേന
നൈവസർവശഃ

അഭിപൂജിത ലാഭൈസ്തുയതിർ ഭൂക്ത്യോപി
ബധ്യതേ.

തിതിക്ഷ, ജ്ഞാനം, വൈരാഗ്യം ശമം ദമം മുതലായ ശ്രേഷ്ഠ ഗുണങ്ങളെ സന്യാസി കൈക്കൊള്ളണം. ഇവ വെടിഞ്ഞ് ഉദരപൂരണത്തിന് ഭിക്ഷാവൃത്തി നടത്തുന്നവൻ സന്യാസ വൃത്തിയെ നശിപ്പിക്കുന്നു. കേവലം ശിരോ മുണ്ഡനം കൊണ്ടോ ദണ്ഡധാരിയായതുകൊണ്ടോ മോക്ഷം ലഭിക്കില്ല. ജ്ഞാന ദണ്ഡമുള്ളവനാണ് ദണ്ഡി. മനസ്സിൽ പല ആഗ്രഹങ്ങളും നിറഞ്ഞിരിക്കെ, ജ്ഞാനഹീനതയിൽ മുള വടി ധരിച്ച് നാട്യം നടിക്കുന്നവൻ ഘോരനരകത്തിന് അധി കാരിയാകുന്നു. പന്നിയുടെ മലമെന്നപോലെ വെറുക്കേണ്ട താണ് കീർത്തിയെന്ന് മഹർഷിമാർ പറയുന്നു. അതിനാൽ ഒരു സന്യാസിയുടെ കർത്തവ്യം പ്രതിഷ്ഠ ഉപേക്ഷിക്കുക യെന്നതാണ്. അഭിമാനരഹിതനായി കീടത്തെപ്പോലെ സഞ്ച രിക്കണം. ദിഗംബര സന്യാസി ഒരാളോടും ഒന്നും ആവശ്യ പ്പെടരുത്. കിട്ടുന്നതിൽ സംതൃപ്തിപ്പെട്ട കാലയാപനം ചെയ്യ ണം. മറ്റുള്ളവരുടെ നിർദ്ദേശപ്രകാരം കുളിക്കാം; വസ്ത്രവും ധരിക്കാവുന്നതാണ്. സ്വപ്നത്തിലും ജാഗ്രദവസ്ഥയിലെന്ന പോലെ പെരുമാറാൻ കഴിയണം. അങ്ങനെയുള്ളവർ ബ്രഹ്മ ജ്ഞാനികളിൽ ഉത്തമരെന്ന് പറയപ്പെടുന്നു. ഭിക്ഷ കിട്ടാതി രിക്കുമ്പോൾ ദുഃഖിക്കുകയോ കിട്ടുമ്പോൾ സന്തോഷിക്കു കയോ ചെയ്യാൻ പാടില്ല. ജീവിതം പുലർത്താൻ വേണ്ടിമാത്രം ഭിക്ഷതേടാവൂ. ബഹുമാനം ലഭിക്കുന്നതിൽ ഉദാസീനനാക ണം. മാനാപമാന ശബ്ദങ്ങളിൽ ആസക്തനായ സന്യാസി മുക്തനായാലും ബന്ധനത്തിൽ പെടുന്നു.

35. പ്രാണയാത്രാ നിമിത്തം ച വ്യംഗാരേ
ഭുക്തവജ്ജനേ

കാലേപ്രശസ്തേ വർണ്ണാനാം ഭിക്ഷാർത്ഥം
പര്യടേത് ഗൃഹാൻ

36. പാണിപാത്രശ്ചരൻ യോഗീ നാസകൃത്
ഭൈക്ഷമാചരേത്

തിഷ്ഠൻ പുണ്ജ്യാത് ചരൻ ഭുഞ്ജ്യാത്
മധ്യേനാചമനം തഥാ

37. അബ്ധിവത് ധൃത മര്യാദാ ഭവന്തി വിശദാശയാഃ

നിയതിം ന വിമുഞ്ചന്തി മഹാന്തോ ഭാസ്കരാ യഥാ

38. ആസ്യേന തു യദാഹാരം ഗോവ മൃഗയതേ മുനിഃ

തദാ സമഃസ്യാത് സർവേഷു സോടമൃ
തത്വായ കല്പതേ

39. അനിന്ദ്യം വൈവ്രജേത് ഗേഹം നിന്ദ്യം ഗേഹം
തുവർജ്ജയേത്

അനാവൃതേ വിശേദ്വാരി ഗേഹേ നൈവാ
വൃതേ വ്രജേത്

40. പാംസുനാ ച പ്രതിച്ഛന്ന ശൂന്യാ ഗാര പ്രതിശ്രയഃ

വൃക്ഷമൂല നികേതോ വാ ത്യക്തസർവ പ്രിയാ പ്രിയഃ

ഉത്തമ ജാതിയിൽപെട്ടവരുടെ വീടുകളിൽ നിന്നു മാത്രമേ സന്യാസി ഭിക്ഷ സ്വീകരിക്കാവൂ. അടുപ്പിലെ തീ അണഞ്ഞ തിനുശേഷം എല്ലാവരുടേയും ആഹാരം കഴിഞ്ഞതിനുശേഷം ഭിക്ഷയാചിക്കാം. ജീവിത വൃത്തിയെ ഉദ്ദേശിച്ചുമാത്രമേ ഭിക്ഷ ചോദിക്കാവൂ. സ്വന്തം കൈമാത്രം ഭിക്ഷാ പാത്രമാകുന്ന സന്യാസി വീണ്ടും വീണ്ടും ഭിക്ഷ ചോദിക്കരുത്. കിട്ടുന്നത് നിന്നുകൊണ്ടോ നടന്നുകൊണ്ടോ ഭക്ഷിക്കാവുന്നതാണ്. കൈയിലിരിക്കുന്ന ആഹാരം തീർന്നിട്ടേ വെള്ളം കുടിക്കാ വൂ. സമുദ്രത്തെപ്പോലെ സന്യാസി ധൃതമര്യാദനാകേണ്ടതാണ്. യഥാർത്ഥ സന്യാസികൾ മഹാശയന്മാരും ആദിത്യനെപ്പോലെ നിശ്ചിതമാർഗ്ഗത്തിൽ സഞ്ചരിക്കുന്നവരുമാണ്. സകല ജീവി കളെയും സമാനഭാവത്തിൽ കാണണം. നിന്ദിതന്മാരുടെ ഗൃഹ ങ്ങളിൽ നിന്ന് ഭിക്ഷ വാങ്ങരുത്. വാതിൽ അടച്ചിട്ടിരിക്കുന്ന വീട്ടിൽ ഭിക്ഷയ്ക്ക് ചെല്ലരുത്. ആഡംബരമില്ലാത്ത എളിയ ഗൃഹത്തിലോ വൃക്ഷച്ചുവട്ടിലോ കഴിഞ്ഞുകൂടാവുന്നതാണ്. നന്മ യെന്നും തിന്മയെന്നുമുള്ള ഭേദബുദ്ധി കൈവിടേണ്ടതാണ്

41. യത്രാസ്തമിതശായീസ്യാന്നിരഗ്നിരനികേതനഃ

യഥാലബ്ധോപജീവി സ്യാന്മുനിർ ദാന്തോ ജിതേന്ദ്രിയഃ

42. നിഷ്ക്രമ്യ വനമാസ്ഥായ ജ്ഞാന യജ്ഞോ ജിയേ ന്ദ്രിയാഃ

കാലകാംക്ഷീ ചരന്നേവ ബ്രഹ്മഭൂയാമ കല്പതേ

43. അഭയം സർവഭൂതേഭ്യോ ദത്വാചരതി യോ മുനിഃ

ന തസ്യ സർവ ഭൂതേഭ്യോ ഭയമുദ്പദ്യതേ ക്വചിത്

44. നിർമ്മാനശ്ചാനഹംകാരോ നിർദ്വന്ദ ശ്ചിന്ന സംശയഃ

നൈവക്രുദ്ധ്യതി ന ദ്വേഷ്ടി നാനൃതം ഭാഷതേഗിരാ

45. പുണ്യായതന ചാരീ ച ഭ്രാതാനാ മവി ഹിംസ കഃ

കാലേ പ്രാപ്തേ ഭവേദ് ഭൈക്ഷം കല്പ്യതേ ബ്രഹ്മ ഭൂയസേ

46. വാനപ്രസ്ഥ ഗൃഹസ്ഥാഭ്യാം ന സംസ്യ ജ്യേത കർഹിചിത്. അജ്ഞാതചര്യാം ലപ്സ്യേത ന ചൈനം ഹർഷ ആവിസേത്

അധ്വാസൂര്യേണ നിർദ്ദിഷ്ടഃ കീടവദ് വിചരേന്മ ഹീം.

എവിടെ സൂര്യൻ അസ്തമിക്കുന്നു, അവിടെ കിടന്നുറ ങ്ങണം. സ്വന്തമായി ഗൃഹാദികൾ നിർമ്മിക്കുകയോ അഗ്നി സൂക്ഷിക്കുകയോ ചെയ്യരുത്. എന്തു കിട്ടുന്നോ അതു ഭക്ഷിച്ച് സംതൃപ്തിയോടെ ഇന്ദ്രിയങ്ങൾ നിയന്ത്രിച്ച് കഴിയണം. ഗൃഹം വിട്ട് കാട്ടിൽ കഴിയേണ്ടതാണ്. സംയതേന്ദ്രിയനായി ജ്ഞാന പൂർണ്ണനായി കാലം പ്രതീക്ഷിച്ചു കഴിയണം. അങ്ങനെയുള്ള സന്യാസി ബ്രഹ്മഭാവം പ്രാപിക്കുന്നു. സകല ജീവികൾക്കും അഭയം നൽകി ജീവിക്കുന്നവന് ഒരു ജീവിയിൽ നിന്നും ഭയ മുണ്ടാകില്ല. പ്രതിഷ്ഠയും അഹങ്കാരവും വെടിഞ്ഞു, ദ്വന്ദ്വാ തീതനായി സകല സംശയങ്ങളും വിട്ട്, ക്രോധദ്വേഷാദിരഹി തനായി, അസത്യം പറയാതെ, ഉത്തമമാർഗ്ഗത്തിൽ സഞ്ചരി ച്ച്, കിട്ടുന്നതിൽ സംതൃപ്തനായി, അഹിംസ പാലിക്കുന്ന സന്യാസി ബ്രഹ്മലോകത്തിന് അധികാരിയാകുന്നു. സന്യാ സിക്ക് വാനപ്രസ്ഥനോടും ഗൃഹസ്ഥാശ്രമിയോടും ബന്ധം

I K

പാടുള്ളതല്ല. തന്റെ ജീവിതചര്യകൾ കഴിവതും രഹസ്യമാക്കി വെയ്ക്കണം. ഹർഷാവേശങ്ങൾക്കടമിപ്പെടരുത്. സൂര്യനിർദ്ദിഷ്ടമായ മാർഗ്ഗത്തിലൂടെ ഒരു കീടമെന്ന വിധം സഞ്ചരിക്കണം.

47. ആശീർയ്യുക്താനി കർമ്മാണിഹിസായുക്താനി യാനി ച

ലോകസംഗ്രഹയുക്താനി നൈവ കുര്യന്ന കാരയേത്.

48. നാസത് ശാസ്ത്രേഷു സജ്ജേത നോപ ജിവേത ജീവികാം.

അതിവാദാം സ്ത്യജേത് തർക്കാൻ പക്ഷം കംചന നാശ്രയേത്

49. നശിഷ്യാനനുബന്ധിത ഗ്രാന്ഥാന്നൈ വാഭ്യസേത് ബഹൂൻ.

നവ്യാഖ്യാമുപയുഞ്ജീത നാരംഭാനാ നാരഭേത് കിചിത്

50. അവ്യക്ത ലിംഗോ $f$വ്യക്താർത്ഥേ മുനിരുന്മത്ത ബാലവത്

കവിർമൂകവദാത്മാനം തദ് ദൃഷ്ട്യാ ദർശയേന്നൃണാം

51. നകുര്യാന്നവദേത് കിഞ്ചിത് നധ്യായേത് സാധ്വ സാധു വാ

ആത്മാരാമോ $f$നയാ വൃത്ത്യാ വിചരേജ്ജ ഡവന്മുനിഃ

52. ഏകശ്ചരേന്മഹീമേതാം നിഃ സംഗഃ സംയതേന്ദിയ

ആത്മക്രീഡഃ ആത്മരതി രാത്മവാൻ സമദർശനഃ

53. ബുധോ ബാല കവത് ക്രീഡേത് കുശലോ ജഡ വച്ചരേതവ ദേദുന്മത്തവദ്വിദ്വാൻ ഗോചര്യം നൈഗമശ്ച രേത്.

54. ക്ഷിപ്തോ $f$വമാനിതോ $f$സദ്ഭിഃ

പ്രലൃബ്ധോ $f$സൂയിതോ $f$പിവാ

താഡിതഃസന്നിരുദ്ധോ വാ വൃത്യാ വാ പരിഹാപിതഃ

വിഷ്ഠിതോ മൂത്രിതോ വാജ്ഞൈർ ബഹുധൈവം പ്രകല്പിതഃ ശ്രേയസ്കാമഃ കച്ഛേഗത ആത്മനാത്മാനമുദ്ധരേത്.

56. സംമാനനം പാരം ഹാനിം, യോഗർദ്ധേ കുരുതേ യതഃ

ജനേനാവമതോ യോഗീ യോഗ സിദ്ധിം ച വിന്ദതി

57. യഥാ ചരേതവൈ യോഗീ സതാം ധർമ്മ മ ദൂഷ യൻ ജനായഥാവമന്യേരൻ ഗച്ഛേയുർ

58. ജരായുജാണ്ഡജാദീനാം വാങ്മനഃ കായകർമ്മഭിഃ

യുക്തഃ കുർവീന നദ്രോഹം സർവസംഗാംശ്ചവർജ്ജ യേത്.

കാമന, ഹിംസ, പ്രാപഞ്ചിക വസ്തുക്കൾ നേടാനുള്ള മോഹം ഇവയെ സംബന്ധിക്കുന്ന കർമ്മങ്ങൾ സംന്യാസി ഉപേക്ഷിക്കണം. മറ്റുള്ളവരെക്കൊണ്ട് ചെയ്യിക്കുകയുമരുത്. സത്യരഹിതമാർഗ്ഗത്തിൽ മനസ്സ് നയിക്കരുത്. ക്രയവിക്രയ വാണിജ്യ വ്യവസായാദികളിൽ ഏർപ്പെടരുത്. ആവശ്യത്തിലധികം സംസാരിക്കരുത്. ശിഷ്യന്മാരെ ഏറെ സമ്പാദിക്കുകയോ ഏറെ ഗ്രന്ഥങ്ങൾ പഠിപ്പിക്കുയോ അരുത്. ഒരു ഗ്രന്ഥത്തിനും വ്യാഖ്യാനമെഴുതി സ്വമതം സ്ഥാപിക്കരുത്. പ്രസിദ്ധിക്ക് ഞെരുങ്ങരുത്. സ്വന്തം ആശ്രമത്തൽ ഒരു വിശേഷ ചിഹ്നവും സ്ഥാപിക്കരുത്. അന്യരുടെ മുമ്പിൽ ഉന്മത്തനോ ബാലനോ അജ്ഞാനിയോ പോലെ പെരുമാറണം. വിദ്വാനെങ്കിലും മൗനവൃതം സ്വീകരിക്കണം. മറ്റുള്ളവരുടെ ഇംഗിതത്തോടു ചേരണം. മനസ്സിൽ നന്മ തിന്മകൾക്ക് ഇടക്കൊടുക്കരുത്. കഴിവതും ഏകനായി സഞ്ചരിക്കണം. ആരെയും കൂട്ടുകാരനാക്കരുത്. വേദജ്ഞനെങ്കിലും നിർവ്വികാരനാകണം. ദുഷ്ടന്മാർ നിമിത്തമുണ്ടാകുന്ന മിഥ്യാവരോപാദികളെ ശാന്തചിത്തനായി സഹിക്കണം. അവർ ഉപദ്രവിച്ചാലും ക്ഷോഭം കൈക്കൊള്ളരുത്. അജ്ഞാനികൾ എത്രമാത്രം അപമാനിച്ചാലും അതൊക്കെ സഹിക്കണം. ദുഃഖാവസ്ഥയിൽ ആത്മോദ്ധാരണത്തിന് യത്നിക്കണം. മറ്റുള്ളവരിൽ നിന്നു കിട്ടുന്ന ബഹുമാനം തപോനുഷ്ഠാനത്തിന് വിഘ്നമെന്ന് മനസ്സിലാക്കണം. വിപരീത കർമ്മങ്ങളാൽ സന്യാസ ധർമ്മത്തിന് കളങ്കം വരുത്തരുത്. താനുമായി ആളുകൾ സമ്പർക്കം തുടരാനാഗ്രഹിക്കുന്ന വിധം പ്രവർത്തിക്കാതിരിക്കണം. വാക്ക്, മനസ്സ്, കർമ്മം, ശരീരം ഇവയാൽ ഒരു ജീവിയോടും വിദ്വേഷം ഭാവിക്കരുത്. യാതൊരുവിധ പ്രലോഭനങ്ങളിലും പെടരുത്.

59. കാമക്രോധൗ തഥാ ദർപ്പ ലോഭഹാദയശ്ച യേ

താംസ്തു ദോഷാൻപരിത്യജ്യ പരിവ്രാഡ്
ഭയ വർജിതഃ

60. ഭൈക്ഷാശനം ച മൗനനിത്വം തപോധ്യാനം
വിശേഷതഃ

സമ്യക്ജ്ഞാനം ച വൈരാഗ്യം ധർമ്മോ $f$യം
ഭിക്ഷുകേമതഃ

61. കാഷായ വാസഃ സതതം ധ്യാനയോഗ പരായണഃ

ഗ്രാമാന്തേ വൃക്ഷമൂലേ വാ വാസദ്ദേവാ ലയേ $f$പിവാ

62. ഭൈക്ഷ്യണ വർത്തയേന്നിത്യം നൈക, ന്നാശീ ഭവേത് ക്വ ചിത്

ചിത്ത ശുദ്ധിർ ഭവേദ്യാവത് താവന്നിത്യം
ചരേത് സുധീഃ

63. തതഃപ്രവ്രജ്യ ശുദ്ധാത്മാ സഞ്ചരേ ദ്യത്ര കുത്ര ചിത്

ബഹിരന്തശ്ച സർവത്ര സംപശ്യൻ ഹി ജനാർദ്ദനം.

64. സർവത്ര വിചരൻ മൗനീ വായുവദ് വീത
കന്മഷഃ സമ

ദുഃഖസുക ക്ഷാന്തോ ഹസ്ത പ്രാപ്തം ച ഭക്ഷയേത്

65. നിർവൈരേണ സമം പശ്യൻ ദ്വിജഗോ$f$ശ്വ മൃഗാ

ദിഷു ഭാവയൻ മനസാ വിഷ്ണു പരമാത്മാ
നമിശ്വരം.

N P

66. ചിന്മയം പരമാനന്ദം ബ്രഹ്മൈവാഹമിതി സ്മരൻജ്ഞാത്വൈവം മനോദണ്ഡം ധൃത്വാ ആശാ നിവൃത്തോ ബൂത്വാ ആശാംബരധരോ ഭൂത്വാ, സർവ ദാമനോവാക്കായ കർമഭിഃ സർവസംസാരമുത്സൃജ്യ പ്രപഞ്ചാവാങ് മുഖഃ സ്വരൂപാനുസന്ധാനേന ഭ്രമരകീട വന്യായേന ഭവതീത്യുപനിഷത്ത്.

സംന്യാസി കാമക്രോധാദികൾ കൈവിട്ട് നിർഭയനാക ണം. ഭിക്ഷാവൃത്തികൊണ്ടു ലഭിക്കുന്ന ആഹാരം കഴിക്കണം. തപസ്സ്, മനനാവലംബനം, ജ്ഞാനാന്വേഷണം, വിരക്തി ഇവ യിൽ മനസ്സുറയ്ക്കണം. കഷായവസ്ത്രധാരിയായി ഗ്രാമാന്ത രങ്ങളിലോ വൃക്ഷമൂലങ്ങളിലോ ദേവാലയങ്ങളിലോ താമസി ക്കാവുന്നതാണ്. സമയം കൂടുതലും ധ്യാനത്തിൽ വിനിയോ ഗിക്കണം. ഭിക്ഷാന്നത്താൽ കഴിഞ്ഞുകൂടണം. ഒരു ഗൃഹ സ്ഥന്റെ ഗൃഹത്തിൽ നിന്നുതന്നെ ഭക്ഷണം സ്വീകരിക്കരുത്. ആശ്രമാനുകൂലമായചര്യ അന്തഃകരണത്തിന്റെ ശുദ്ധീകരണം ഇവ വേണം. സകലപാപ വിഷയങ്ങളിൽ നിന്നും മുക്തനാ കണം. സുഖദുഃഖങ്ങളെ സമമായി കരുതണം. ക്ഷമാശീല നാകണം. ബ്രാഹ്മണൻ, പശു, കുതിര, ജന്തുക്കൾ എല്ലാം തുല്യ നിലയിൽ കാണണം. താൻ ബ്രഹ്മം തന്നെയെന്ന ഭാവ നയിൽ ഈശ്വരനെ സർവകാമിനിവിമുക്തനും ദിഗംബരനും മനസാ-വാചാ-കർമ്മണാ, പ്രപഞ്ചം സാരഹീനമെന്ന് ഗണി ക്കുന്നവനും ഭ്രമരകീടന്യായേന സ്വസ്വരൂപം അറിയുന്ന വനുമായ സന്യാസി മുക്തി പ്രാപിക്കുന്നതാണ് എന്ന് ഉപനി ഷത്ത് അനുശാസിക്കുന്നു.

## ആറാം അദ്ധ്യായം

1. അഥ നാരദഃ പിതാമഹ മുവാച ഭഗവൻ, തദഭ്യാസ വശാത് ഭ്രമര കീടന്യായവത് തദഭ്യാസഃ കഥമിതി തമാഹ പിതാമഹഃ സത്യ വാഗ്ജ്ഞാനവൈരാ ഗ്യാഭ്യം വിശിഷ്ടദേഹാവശിഷ്ടോ വസേത്.

പിന്നെ നാരദൻ ബ്രഹ്മാവിനോട് ചോദിച്ചു. ഭഗവൻ, ഭ്രമരം കീടന്യായേന സ്വ സ്വരൂപം അറിഞ്ഞതിനു ശേഷം മോക്ഷം ലഭിക്കുന്ന സ്വരൂപം അറിയാനുള്ള അഭ്യാസമെ ന്താണ്? ബ്രഹ്മാവു പറഞ്ഞു: സന്യാസി സത്യം പറയണം, ജ്ഞാനവൈരാഗ്യങ്ങളാൽ ശരീരത്തിൽ അനാസക്തി വഹി ക്കണം. വികാരമുക്തമായ ശരീരത്തിൽ കഴിയണം.

2. ജ്ഞാനം ശരീരം വൈരാഗ്യം ജീവനം വിദ്ധി ശാന്തി ദാന്തി നേത്രേ മനോമുഖം ബുദ്ധിഃ കലാ പഞ്ചവിം ശതി തത്വാന്യവയവാ, അവസ്ഥാ പഞ്ചമഹാഭൂതാനാ കർമഭക്തി ജ്ഞാന വൈരാഗ്യ ശാഖാ ജാഗ്രത് സ്വപ്ന സുഷുപ്തി തുരീയാശ്ചതുർദശ കരണാനി. പങ്കസ്തം ഭാകാരാണിതി. ഏവമപ നാവമതി പങ്കം കർണ്ണധാര ഇവ യന്തേവ ഗജം സ്വ ബുദ്ധ്യാവശീ കൃത്യ സ്വവ്യ തിരിക്തം സർവം കൃതകം നശ്വരമിതി മത്വാ വിരക്തഃ പുരുഷഃ സർവദാ ബ്രഹ്മാഹ മിതി വ്യവഹാരാന്നാന്യത് കിംചിത് വേദിതവ്യം സ്വവ്യതി രേകേണ ജീവൻ മുക്തോ വസേത് കൃതകൃത്യോ ഭവതി. ന നാഹം ബ്രഹ്മേതി വ്യവഹരേത് കിന്തു ബ്രഹ്മാഹസ്മീതി ജസ്രം ജാഗ്രത് സ്വപ്ന സുഷുപ്തിഷു തുരീയാ വസ്ഥാം പ്രാപ്യ തുരീയാതി തത്വം വ്രജേത്...

അവശിഷ്ട ശരീരം ജ്ഞാനമാണ്. അതിന്റെ പ്രാണൻ വൈരാഗ്യവും. ശമം, ദമം ഇവ നേത്രങ്ങളിലുമാകുന്നു. ശുദ്ധ മായ മനസ്സ്; മുഖം; ബുദ്ധി; കല; അവയവങ്ങൾ, അഞ്ച് ജ്ഞാനേന്ദ്രിയങ്ങൾ, അഞ്ചു കർമ്മേന്ദ്രിയങ്ങൾ പഞ്ചപ്രാണ ങ്ങൾ അഞ്ചു വിഷയങ്ങൾ നാല് അന്തഃകരണങ്ങൾ ഒരു പ്രകൃ തി. ഇങ്ങനെ ആകെ ഇരുപത്തിയഞ്ച് അംഗങ്ങൾ. ജാഗ്രത്, സ്വപ്നം, സുഷുപ്തി, തുരീയം, തുരീയാതീതം എന്നീ അഞ്ച് അവസ്ഥകൾ അദ്ദേഹത്തിന്റെ പഞ്ചഭൂതങ്ങളാകുന്നു. കർമ്മം, ഭക്തി, ജ്ഞാനം, വൈരാഗ്യം, എന്നീ നാലാണ് ശാഖകൾ. മേൽ സൂചിപ്പിച്ച പതിന്നാലു കരണങ്ങൾ ചളിയിൽ നിൽ ക്കുന്ന ബലമില്ലാത്ത തൂണുകൾ പോലെയാണ്. സമർത്ഥനായ നാവികൻ ചളിയിൽ ഉറച്ച നൗകയെ മാറ്റി യഥാർത്ഥ ജല മാർഗ്ഗത്തിലെത്തിക്കുന്നതുപോലെ സംസാരസാഗരച്ചളിക്കു ത്തിൽ പുതഞ്ഞ ജീവനാകുന്ന നൗകയെ ശ്രേഷ്ഠബുദ്ധിയാൽ മറുകരയ്ക്കെത്തിക്കേണ്ടതുണ്ട്. ജ്ഞാനമായ ശരീരം ലഭിച്ച സാധകൻ തന്നിൽനിന്നും വ്യതിരിക്തമായ എല്ലാ വസ്തു ക്കളും കല്പിതങ്ങളാണെന്നും അനശ്വരങ്ങളാണെന്നും മന സ്സിലാക്കി തന്നിൽതന്നെ ബ്രഹ്മഭാവം വെയ്ക്കണം. ആത്മാ വല്ലാതെ മറ്റൊന്നും അറിയാൻ യോഗ്യമല്ലെന്ന് മനസ്സിലാക്ക ണം. താൻ ബ്രഹ്മത്തിൽ നിന്നും ഭിന്നനാണെന്ന് വിചാരിക്ക രുത്. ഞാൻ ബ്രാഹ്മമാണ് എന്ന ഭാവന എന്നും വേണം. ജാഗ്ര ത്, സ്വപ്നം, സുഷുപ്തി, തുരീയം എന്നീ അവസ്ഥകൾ തരണം ചെയ്തിട്ടുള്ള യോഗി തുരീയതീതാവസ്ഥയിലെത്തു ന്നതാണ്.

3. ദിവാ ജാഗ്രന്നക്തം സ്വപ്ന സുഷുപ്തമർദ്ധരാത്രം ഗതമിത്യേകാവസ്ഥയാം ചതസ്രോ അവസ്ഥാസ്തു ഏകൈകകരണാധീനാനാം. ചതുർദശ കരണാനാം വ്യാപാര ചക്ഷുരാദീനാം. ചക്ഷൂഷോ രുപഗ്രഹണം ശ്രോത്രയോഃ ശബ്ദഗ്രഹണം ജിഹ്വായാഃ രസാസ്വാ ദനം പ്രാണസ്യ ഗന്ധഗ്രഹണം വചസോ വാഗ് വ്യാപാരഃ പാണേരാദാനം പാദയോഃ സംചാര പായോ രുത് സർഗ്ഗ ഉപസ്ഥസ്യാനന്ദഗ്രഹണം. ത്വചഃ സ്പർശ ഗ്രഹണം തദധീനാ ച വിഷയഗ്രഹമ ബുദ്ധിഃ ബുദ്ധ്യ ബുദ്ധ്യതി ചിത്തേന ചേതയതി അഹംകാരേ ണാഹം കരോതി വിസൃജ്യ ജീവ ഏതാൻ ദേഹാഭിമാനേന ജീവോ ഭവതി. ഗൃഹാഭിമാനേന ഗൃഹസ്ഥ ഇവ ശരീരേ ജീവഃ സംചരതി. വാഗ്ദലേ പുണ്യാവൃത്തി രാഗ്നേയ്യാം നിദ്രാലസ്യൗ ദക്ഷിണായാം ക്രൗര്യബുദ്ധിർ നൈർ ഋതം പാപബുദ്ധിഃ പശ്ചിമേ ക്രീഡാരതിർ വായവ്യാം ഗമനേ ബുദ്ധിരുത്തരേശാന്തി രീസാനേ ജ്ഞാനം കർണികായാം വൈരാഗ്യം കേസരേഷു ആത്മചിന്ത ഇത്യേവം വക്ത്രം, ജ്ഞാത്വാ.

ജാഗ്രത്താകുന്ന ദിനവും സ്വപ്നമാകുന്ന രാത്രിയും സുഷുപ്തിയാകുന്ന അർദ്ധരാത്രിയും ഈ മൂന്നു അവസ്ഥ

I K

കളും തുരീയനിലും തുരീയാതീതനിലും സ്ഥിതിചെയ്യുന്നു. മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം എന്നീ നാലിനും വശത്തിലുള്ള നേത്രം തുടങ്ങിയ പതിന്നാല് കരണങ്ങളുണ്ട്. നേത്രം രൂപത്തെ ഗ്രഹിക്കുന്നു. ചെവി ശബ്ദത്തെ; കൈകൾ വസ്തുക്കളെ എടുക്കുന്നു; കാലുകൾ കൊണ്ടു നടക്കുന്നു; ഗുദം മലവിസർജ്ജനം ചെയ്യുന്നു. ഉപസ്ഥം ആനന്ദം നൽകുന്നു. ത്വക്ക് സ്പർശത്തിലും ബുദ്ധി വിഷയ ഗ്രഹണത്തിലും വ്യാപൃതമാണ്. ചൈതന്യം ചിത്തത്തിൽ നിന്നും അഹന്ത അഹങ്കാരത്തിൽനിന്നും ഉണ്ടാകുന്നു. ഈ സർവഭാവങ്ങളുടെയും ഉല്പത്തി മുഖേന ദേഹഗതമായ ആത്മാഭിമാനത്താൽ ജീവൻ തുരീയ ചൈതന്യമാകുന്നു. അങ്ങനെയുള്ള ജീവൻ ഗൃഹം തന്റേതെന്ന ധാരണയിൽ ഗൃഹസ്ഥനായിത്തീരുന്നതുപോലെ സഞ്ചരിക്കുന്നു. ദേഹഗതവും അഷ്ടദളകമലാത്മകവുമായ ഹൃദയത്തിൽ വസിക്കുന്ന ജീവൻ കമലത്തിന്റെ കിഴക്കെ ദളത്തിൽ ഭ്രമണം ചെയ്യുമ്പോൾ പുണ്യാത്മകാനുഷ്ഠാനത്തിൽ പ്രവർത്തിക്കുന്നു. അഗ്നികോണിലുള്ള ദളത്തിൽ സഞ്ചരിക്കെ നിദ്ര പ്രമാദം എന്നിവയിൽ വ്യാപരിക്കുന്നു. ദക്ഷിണത്തിലാകുമ്പോൾ ക്രൂരസ്വഭാവം കലരുന്നു. നികൃതിയിൽ പാപബുദ്ധി; പശ്ചിമത്തിൽ ക്രീഡാനുരക്തി; വായുകോണിൽ സഞ്ചാരം, ഈശാനത്തിൽ ജ്ഞാനം; കമലാകർണ്ണിയിൽ പ്രവേശിക്കുമ്പോൾ വൈരാഗ്യം; കമലത്തിന്റെ കേസരത്തിൽ പ്രവേശിക്കുമ്പോൾ ആത്മചിന്ത ഉണ്ടാകുന്നു. ആത്മാവിൽ ചൈതന്യം തന്നെയാണ് മുഖത്തെപ്പോലെ മുഖ്യം, അതിന്റെ രഹസ്യം അറിയുന്ന ജ്ഞാനിക്ക് തുരീയാതീതവസ്ഥയിൽ രമിക്കാൻ സാധിക്കുന്നതാണ്.

4. ജീവദവസ്ഥം പ്രഥമം ജാഗ്രത് ദ്വതീയം സ്വപ്നം തൃതീയം സുഷുപ്തം ചതുർത്ഥം തുരീയം ചതുർഭിർവിരഹിതം തുരീയായീതം വിശ്വതൈജസ പ്രാജ്ഞ തടസ്ഥ ഭേദൈരേക ഏവ ഏകോ ദേവഃ സാക്ഷി നിർഗുണശ്ചിതത് ബ്രഹ്മാഹമിതി വ്യാഹരേത്. നോചേത് ജാഗ്രദവസ്ഥായാം. ജാഗ്രദാദി ചതസ്രോ *f*വസ്ഥാഃ സ്വപ്നേ സ്വപ്നാദി ചതസ്രോ*f*വസ്ഥാ. തുരീയേ തിരിയാദി ചതസ്രോ*f*വസ്ഥ ന ത്വേവം തുരീയാതീ തസ്യ നിർഗുണസ്യ സ്ഥൂലസൂക്ഷ്മ കാരണ രൂപൈർ വിശ്വ തേജസ പ്രാജ്ഞേശ്വരൈ; സർവാവസ്ഥാസു സാക്ഷിത്വേക ഏവാവതിഷ്ഠതേ. ഉത തടസ്ഥോ ദ്രഷ്ടാതടസ്ഥോ ന ഭ്രഷ്ടാദ്രഷ്ട്യത്വാന്ന ദ്രഷ്ടൈവ കർത്തൃത്വ ഭോക്തൃത്വാഹം കാരാദി ഭിഃ. സൃഷ്ടോ ജീവഃജീവേതരോ ന സ്പൃഷ്ടഃ ജീവോ*f*പി ന സ്പുഷ്ടാ ഇതി ചേന്ന ജീവാഭിമനേന ക്ഷേത്രഭിമനഃ ശരീരാഭിമാനേന ജീവത്വം. ജീവത്വം ഘടാകാശ മഹാകാശവത് വ്യവധാനേ*f*സ്തി. വ്യവധാനവശാദേവ ഹംസഃ സോഹ*f*മിതി മന്ത്രോച്ചാരണ ഉച്ഛ്വാസനിഃശ്വാസ വ്യപദേശേ നാനു സന്ധാനം കരോതി. ഏവം വിജ്ഞായ ശരീരാഭിമാനം ത്യജേന സരീരാഭിമാനി ഭവതി സ ഏവ ബ്രഹ്മേത്യുച്യതേ.

ജാഗ്രത് സ്വപ്നം സുഷുപ്തി തുരീയ എന്നീ നാലവസ്ഥകൾക്കും ഉപരിയായി ജീവൻ തുരീയാതീതം എന്നൊരവസ്ഥ കൂടിയുണ്ട്. വിശ്വം തൈജ സംപ്രാജ്ഞം തടസ്ഥം എന്നിവയാൽ ഒരേ ആത്മാവുതന്നെ നാലുവിധത്തിലാകുന്നു. അതിനാൽ ഒരേ ഒരു ബ്രഹ്മമെന്നും സർവസാക്ഷിയെന്നും സത്വാദിഗുണങ്ങൾക്കെല്ലാം അതീതനെന്നും അതിനെ കരുതണം. അല്ലെങ്കിൽ ജാഗ്രദാദിനാലവസ്ഥകൾക്കും ഉള്ളിൽ ഓരോന്നിലും നന്നാലവസ്ഥകൾ ഉണ്ടായിരിക്കുന്നതുപോലെ തുരീയാതീതനിലും നാലവസ്ഥകൾ കാണുമല്ലോ. യഥാർത്ഥത്തിൽ തുരീയാതീ തൻ നീർ ഗുണനാണ്. അതിൽ അവസ്ഥാഭേദം ഇല്ല. സ്ഥൂലസൂക്ഷ്മ രൂപത്തിലുള്ള വിശ്വവും, തൈജസവും, പ്രാജ്ഞവും, ബ്രഹ്മമാണ്. എല്ലാ അവസ്ഥയിലും ഒരേ സാക്ഷി വസിക്കുന്നു. തടസ്ഥനായ ഈശ്വരൻ ദ്രഷ്ടാവല്ല കർതൃത്വഭോക്തൃത്വ അഹങ്കാരാദികളോടുകൂടിയ ജീവനും ഭ്രഷ്ടാവില്ല. ഹോഭിമാനം നിമിത്തം ജീവത്വമെന്ന അഭിമാനം ഉള്ളതിനാൽ ജീവനും കർത്തൃത്വാദി സംസ്പർശനത്തിന്നതീതനല്ല. മഹാകാശത്തിനും ഘടകാശത്തിനു തുല്യമായിത്തന്നെ പരമാത്മാവിനോട് ജീവത്വ വ്യവധാനമുണ്ട്. ഇക്കാരണത്താലാണ് ഹംസസ്വരൂപിയായ പ്രാണൻ ഉച്ഛ്വസനിശ്വാസരൂപത്തിൽ സോ*f*ഹം എന്നു ജപിച്ചുകൊണ്ട് സ്വസ്വരൂപത്തെ അന്വേഷിക്കുന്നത് ഇത് ഗ്രഹിച്ചാൽ ദേഹാഭിമാനം വ്യർത്ഥമെന്ന് ധരിക്കാൻ കഴിയുന്നതാണ്. ബ്രഹ്മമാകുവാൻ ദേഹാഭിമാനം കൈവെടിയേണ്ടതാണ്.

5. തൃക്തസംഗോജീത ക്രോധോ ലഘ്വ്യാഹാരോ
ജിതേന്ദ്രിയഃ

പിധായ ബുദ്ധ്യാ ദ്വാരാണി മനോധ്യാനേ നിവേശയേത്

6. ശൂന്യേഷ്വവാവകാശേഷു ഗുഹാസു ചവ നേഷു ച

നിത്യയുക്തംഃ സദായോഗീ ധ്യാനം സമ്യ ഗുപക്രമേത്

7. ആതിഥ്യ ശ്രാദ്ധയജ്ഞേഷുദേവ യാത്രോ
ത്സവേഷു ച

മഹാജനേഷു സിദ്ധ്യാർത്ഥി ന ഗച്ഛേത്
ഉദ്യോഗവിത് ക്വ ചിത്.

8. യഥൈന മവന്യന്തേ ജനാഃ പരിഭവന്തി ച

തഥാ യുക്തശ്ചരേദ്യോഗീ സതാം വർത്മ ന ദുഷയേത്

9. വാഗ് ദണ്ഡഃ കർമ്മ ദണ്ഡശ്ച മനോ
ദണ്ഡശ്ച തേ ത്രയ.

യസ്യൈതേ നിയതാ ദണ്ഡാഃ സ്ത്രീ ദണ്ഡീ ച
മഹായതീ

10. വിധൂമേ ച പ്രശാന്തഗൗ യസ്തു മാധു
കരീം ചരേത്

ഗൃഹേ ച വിപ്രമുഖ്യാനാം യതി
സർവോത്തമഃ സ്മൃതഃ

11. ദണ്ഡഭിക്ഷാം ച യ കുര്യാത് സ്വധർമ്മേ
വ്യസനം വിനാ

N P

യസ്തിഷ്ഠതി ന വൈരാഗ്യം യാതി
നീചയതിർ ഹി സഃ

12. യസ്മിൻ ഗൃഹേ വിശേഷേണലഭേദ് ഭിക്ഷാം
ച വാസനാത്

തത്ര നോ യാതി യോ ഭൂയഃ സ യതിർ
നേതരഃ സ്മൃതഃ

13. യഃ സരീരേന്ദ്രിയാദിഭ്യോ വിഹീനം സർവസാക്ഷിണം. പാരമാർത്ഥിക വിജ്ഞാനം സുഖാത്മാനം
സ്വയം പ്രഭം

14. പരതത്വം വിജാനാതി സോ*f*തി വർണ്ണാ ശ്രമീഭവേത് വർണ്ണാശ്രമാദയോ ദേഹേ മായയാ പരില്പിതം

15. നാത്മനോ ബോധരൂപസ്യ മമ തേ സന്തി സർവദാ

ഇതി യോ വേദ വേദാന്തൈഃ സോ*f*തി
വർണ്ണാശ്രമീ ഭവേത്

16. യസ്യ വർണ്ണാ ശ്രമാചാരോ ഗളിതഃ സ്വാത്മ
ദർശനാത്

സ വർണ്ണനാശ്രമാൻ സർവാൻ അതീത്യ
സ്വാത്മനിസ്ഥിതഃ

17. യോ *f*തീത്യ സ്വാശ്രമാൻ വർണ്ണാനാത്മന്യേവ
സ്ഥിതഃ പുമാൻ

സോ*f*തിവർണ്ണാശ്രമീ പ്രോക്തഃ
സർവേദാർത്ഥവേദിഭിഃ

18. തസ്മാദന്യഗ്രതാവർണ്ണാ ആശ്രമാ അപി നാരദ

ആത്മന്യാരോപിതാഃ സർവേ ഭ്രാന്ത്യാ
തേനാത്മവേദിനാ

19. ന വിധിർ ന നിഷേധശ്ച നവർജ്ജ്യാ
വർജ്ജ്യ കല്പന

ബ്രഹ്മവിജ്ഞാനിനാമസ്തി തഥാ നാന്യച്ച നാരദ

അനാസക്തനായി കോപം ജയിച്ച് അല്പഹാരിയായി സന്യാസ ഇന്ദ്രിയങ്ങളെ നിയന്ത്രിക്കണം. ഇന്ദ്രിയ ദ്വാരങ്ങൾ അവരോധിച്ച് ആത്മവിചിന്തനം ചെയ്യുകയാണയാളുടെ കർത്തവ്യം. യോഗേശ്വരാനുയായി സാധനിയൽ തന്നെ തത്പരനായിരിക്കും അവൻ. ഏകാന്തസ്ഥാനത്തിൽ വനത്തിലോ ഗുഹയിലോ താമസിച്ച് ധ്യാനത്തിൽ ലയിക്കണം. ശ്രാദ്ധം, യജ്ഞം, അതിഥി, സത്ക്കാരം, ദേവയാത്ര മുതലായ ഒരു ഉത്സവത്തിലും അവൻ പങ്കെടുക്കേണ്ടതില്ല. ആളുകളിൽ നിന്നകന്നിരിക്കാൻ ആരും സമീപിക്കാത്ത ആരും ബഹുമാനിക്കാനെത്താത്ത വിധത്തിൽ പെരുമാറണം. വാക്കാകുന്ന ദണ്ഡം മനസ്സാകുന്ന ദണ്ഡം കർമ്മമാകുന്ന ദണ്ഡം ഈ മൂന്നു ദണ്ഡങ്ങളെയും നിയന്ത്രിക്കാൻ കഴിഞ്ഞിട്ടുള്ളവനാണ് യഥാർത്ഥ ത്രിദണ്ഡീ സന്യാസി. വീടുകളിലെ അടുപ്പിലെ തീ കെട്ടതിനുശേഷം ഭിക്ഷാടനത്താൽ ഭക്ഷണം തേടി കഴിയുന്നവനാണ് ശ്രേഷ്ഠനായ യതി. എന്നാൽ മനസ്സിൽ സന്യാസമില്ലാതെ ഭിക്ഷാവൃത്തിയിൽ കഴിയുന്നവൻ മോശപ്പെട്ടവനാണ്. സ്വയം പ്രകാശനും വിജ്ഞാനസ്വരൂപനും സുഖമയനും സർവസാക്ഷിയും ദേഹേന്ദ്രിയ രഹിതനുമായ ബ്രഹ്മത്തെ സ്വരൂപത്തിൽ കാണുന്നവനാണ്. വർണ്ണാശ്രമോത്പത്തി മായയിൽ നിന്നാണ്. അതിനാൽ അവനതിന് അതീതനാണ്.

ബോധസ്വരൂപനായ താൻ വർണ്ണാശ്രമാതീതനെന്നു കരുതുന്നവനാണ് യഥാർത്ഥ സന്യാസി. വർണ്ണാശ്രമാചാരങ്ങളെയും യഥാർത്ഥ സന്യാസി കൈക്കൊള്ളാറില്ല. ബ്രഹ്മജ്ഞാനികൾക്ക് വിധിയോ നിഷേദമോ യാതൊന്നും തന്നെ ബാധകമല്ല. ഒരു വസ്തുവിനെ സംബന്ധിച്ചും ത്യാജ്യഗ്രാഹ്യ നിയമവും അവർക്കില്ല. സകല ബന്ധങ്ങളിൽ നിന്നും വിമുക്തരാണ് യഥാർത്ഥ ബ്രഹ്മജ്ഞാനി.

20. വിരജ്യ സർവഭൂതേഭ്യ ആവിരിഞ്ചിപദാദപി

ഘൃണാം വിപാദ്യ സർവസ്മിൻ പുത്രമിത്രാദിക്ഷേപി

21. ശ്രദ്ധാലുർമുക്തി മാർഗ്ഗേഷു വേദാന്ത
ജ്ഞാന ലിപ്സയാ

ഉപായനകരോ ഭൂത്വാ ഗുരും ബ്രഹ്മ വിദം വ്രജേത്

22. സേവാഭിഃ പിരിതോഷ്യൈനം ചിരകാലം
സമാഹിതഃ

സദാ വേദാന്ത വാക്യാർത്ഥം ശൃണുയാത്സുസമാഹിതഃ

23. നിർമമോ നിരഹംകാര. സർവ വിവർജിതാഃ

സദാ ശാന്ത്യാദിയുക്തഃ സന് ആത്മന്യാ
ത്മാനമീക്ഷതേ

24. സംസാരദോഷദൃഷ്ട്യൈവവിരക്തിർ
ജായതേ സദാ

വിരക്തസ്യതുസംസാരാത് സംന്യാസം
സ്യാന്നസംശയഃ

25. മുമുക്ഷുഃ പരഹംസാഖ്യാഃ സാക്ഷാത്
മോക്ഷൈക സാധനം

അഭ്യസേത് ബ്രഹ്മവിജ്ഞാനം വേദാന്ത ശ്രവണാദിനാ

26. ബ്രഹ്മവിജ്ഞാന ലാഭായ പരമഹംസ സമാഹ്വയഃ

ശാന്തിദാന്ത്യാദിഭിഃ സർവൈഃ സാധനൈഃ
സഹിതോ ഭവേത്

27. വേദാന്താഭ്യാസനിരതഃ ശാന്തോ ദാന്തോ
ജീതേന്ദ്രിയ

നിർഭയോ നിർമമോ നിത്യോ നിർദ്വന്ദ്വോ
നിഷ്പരിഗ്രഹഃ

28. ജീർണ്ണ കൗപീനവാസഃസ്യാൻ
മുണ്ഡീനഗ്ന്യോഥവാ ഭവേത്

പ്രാജ്ഞോ വേദാന്ത വിദ്യാഗീ നിർമ്മമോ
നിരഹം കൃതിഃ

29. മിത്രാദിഷ്ഠ, സമോ മൈത്രഃ സമസ്തേ
ഷേവ ജന്തുഷു

ഏകോ ജ്ഞാനീ പ്രശാന്താത്മാ സ സന്തരതി നേതരഃ

I K

ബ്രഹ്മപ്രാപ്തി ആഗ്രഹിക്കുന്നവൻ ഒരിക്കലും ഒരു സ്ഥാനവും ആഗ്രഹിക്കരുത്. വിധാതാവിന്റെ പദവിയായാലും ആശ അരുത്. പുത്രൻ ധനം തുടങ്ങിയവയൽ അനാസക്ത നായി അയാൾ മോക്ഷപ്രാപ്തിക്കുള്ള മാർഗ്ഗത്തിൽ ആസ ക്തനാകണം. ഏതെങ്കിലും ഉപഹാരവുമായി ഒരു സദ്ഗുരു വിന്റെ അടുത്തെത്തി ഉപനിഷ്ജ്ഞാനം സമ്പാദിക്കണം. ശ്രദ്ധ യോടെ ഗുരു പറയുന്നത് കേൾക്കണം. മോഹം അഹങ്കാരം ഇവ വെടിഞ്ഞ് ഗുരുശുശ്രൂഷയിൽ തൽപരനാകണം. സകല വിധ ആസക്തിയും കൈവെടിയണം. സമദയാദിയുക്തനായി ഉള്ളിൽ ആത്മാവിനെ കാണണം. ജന്മജരാമരണാദികളുടെ ദർശനം വൈരാഗ്യത്തിന് കാരണമാണ്. പൂർണ്ണവൈരാഗ്യം വന്നിട്ടേ സന്യാസം സ്വീകരിക്കാവൂ. മുമുക്ഷുവായ പരമഹം സൻ ഉപനിഷത്തുകൾ ശ്രവിച്ച് ബ്രഹ്മജ്ഞാനത്തിനുതകുന്നത് അഭ്യസിക്കണം. മമതയും ഭയവും പരിത്യജിക്കണം. ശമദമാ ദികൾ ശീലിക്കണം സമ്പാദിക്കാൻ ആഗ്രഹം പാടില്ല. തല മൊട്ടയടിച്ച് പഴയ വസ്ത്രവും കൗപീനവും ധരിക്കുകയോ ദിഗംബരനായിരിക്കുകയോ ആവാം. മമത്വം അഹങ്കാരം ഇവ കൈവെടിയണം. ശത്രുവിനെ മിത്രത്തെയും ഒരേ രീതിയിൽ കാണാൻ കഴിയണം. അങ്ങനെ അന്തഃകരണം ശുദ്ധമാക്കുന്ന യോഗി സംസാര സാഗരം തരണം ചെയ്യുന്നു. അല്ലാത്തവന് അസാധ്യമല്ല.

30. ഗുരുണാം ച ഹിതേയുക്ത സ്തത്ര
സംവത്സരം വസേത്
നിയമേഷ്വപ്രമത്തസ്തു യമേഷു ച സദാ ഭവേത്

31. പ്രാപ്യചാന്തേ തതശ്ചൈവ ജ്ഞാന യോഗമനു ത്തമം അവിരോധേന ധർമ്മസ്യ സംചരേത്
പൃഥിവീമിമാം

32. തതഃസംവത്സരസ്യാന്തേ ജ്ഞാന യോഗമനുത്തമ ആശ്രമത്രായ മുത്സൃജ്യ പ്രാപ്തശ്ച പരമാശ്രമം

33. അനുജ്ഞാപ്യ ഗുരും ശ്ചൈവ ചരേദ്ധി പൃഥി വീമിമാം ത്യക്തസംഗോ ജിതക്രോധോ ലഘ്വാഹാരോ
ജിതേന്ദ്രിയഃ

ജിജ്ഞാസുവായി ഗുരു ശുശ്രൂഷാ നിരതനായി ഗുരു വിനെ സമാശ്രയിച്ച് ഒരു സംവത്സരം കഴിയണം ആശ്രമനി യമങ്ങൾ പാലിക്കുന്നതിൽ അലസത് അരുത്. ബ്രഹ്മചര്യം, അഹിംസ എന്നിവ നിഷ്കർഷയോടെ പാലിക്കണം. ഇങ്ങ നെയുള്ള സാധനകളാൽ യോഗം ആർജ്ജിച്ച് ധർമ്മാനുകൂല മായി കഴിയണം. ഇങ്ങനെ ബ്രഹ്മചര്യദ്യാശ്രമങ്ങൾ സേവിച്ച് സന്യാസി ഭൂമിയിൽ സഞ്ചരിക്കണം. അനാസക്തനായിരിക്ക ണം. ക്രോധമരുത്. ലഘുവായി മാത്രം ആഹാരം കഴിക്കണം. ജിതേന്ദ്രിനായി വർത്തിക്കണം.

34. ദ്വാവിമൗ ന വിരജ്യേത വിപരീതേന കർമണാ നിരാ രംഭോ ഗൃഹസ്ഥശ്ച കാര്യവാം ശ്ചൈവ ഭിക്ഷുകഃ

35. മാദ്യതി പ്രമദാം ദൃഷ്ട്വാ സുരാം പീത്വാ ച മാദ്യതി തസ്മാദ് ദൃഷ്ടവുഷാം നാരീം ദുരിതഃ പരിവർജയേത്

36. സംഭാഷണം സഹ സ്ത്രിബിരാലാപ; പ്രേക്ഷണം തഥാ, നൃത്തം ഗാനം സഹാസം ച
പരിവാദാംശ്ച വർജ്ജയേത്.

37. ന സ്നാനം ന ജപഃ പൂജാ ന ഹോമോ
നൈവസാധനം
നാഗ്നി കാര്യാദി കാര്യം ച നൈ തസ്യുസ്തീ ഹ നാരദ

38. നാർചനം പിതൃകാര്യം ച തീർത്ഥയാത്രാ
വ്രതാനി ച
ധർമാ ധർമാദികം നാസ്തി ന വിധി ലൗകികീ ക്രിയാ

39. സംത്യജേത് സർവകർമ്മാണി ലോകാചാരം ച
സർവശഃ
കൃമികീടപതംഗാംശ്ച തഥാ യോഗീ വനസ്പതീൻ.

40. ന നാശയേത് ബുധോ ജീവാൻ പരമാർത്ഥ
മതിരൃതി
നിത്യമന്തർമ്മുഖഃ സ്വച്ഛഃ പ്രശാന്താത്മാ സ്വപൂർണ്ണധീ.

41. അന്തഃ സംഗപരിത്യാഗീ ലോകേ വിഹര നാരദ
ന രാജകേ ജനപദേ ചരത്യേക ചരോ മുനിഃ

42. നിഃ സ്തുതിർ നിർനമസ്കാരോ നിഃ
സ്വാധാകാരാ ഏവ ച
ചലാചല നികേതശ്ച യതിർയാദൃച്ഛികോ ഭവേത്
ഇത്യുപനിഷത്

കർമ്മബദ്ധനായ സന്യാസിയും കർമ്മവിമുക്തനായ ഗൃഹസ്ഥനും തങ്ങളുടെ ആശ്രമങ്ങൾക്കനുകൂലമായി പ്രവർത്തിക്കുമ്പോൾ മാത്രമേ ശോഭിക്കുകയുള്ളൂ. മദ്യം കുടി ച്ചാലേ മദമുണ്ടാകൂ. എന്നാൽ യുവതിയായ സ്ത്രീയെ കണ്ടാൽ തന്നെ മദാവസ്ഥയുണ്ടാകും. അതിനാൽ അങ്ങനെയുള്ള സ്ത്രീയെ സന്യാസി കാണുകയരുത്. സ്ത്രീകളുമൊത്ത് സംസാരിക്കുക, നൃത്തം, ഗാനം, പരനിന്ദ എന്നിവയിൽ നിന്നും സന്യാസി വിട്ടുനിൽക്കേണ്ടതാണ്. സന്യാസിക്ക് സ്നാനം, ജപപൂജ, ഹോമം, ദേവാർച്ചന, ശ്രാദ്ധം, തർപ്പണം, വ്രതം, തീർത്ഥയാത്ര എന്നിവയൊന്നും സന്യാസിക്കാവശ്യമി ല്ല. ധർമ്മാധർമ്മങ്ങളോ ലോകാചാരപരിപാലനമോ വേണ്ട. സാധാരണ കർമ്മങ്ങളെല്ലാം കൈവെടിയണം. പരാമാർത്ഥി കകാര്യങ്ങളിലേ ബുദ്ധി വിനിയോഗിക്കാവൂ. ഒരു ജീവിയേയും ഹിംസിക്കരുത്. ശുദ്ധി തേടണം. ശാന്തനായി ബുദ്ധിയെ ആത്മാനന്ദത്തിൽ ലയിപ്പിക്കണം. അരാജക പ്രദേശത്തു സഞ്ച രിക്കരുത്. ശ്രാദ്ധ തർപ്പണങ്ങളിൽ നിന്ന് ഒഴിവാകണം. ഒരാ ളെയും സ്തുതിക്കരുത്; നമസ്കരിക്കേണ്ടതില്ല നിർജനസ്ഥാ നത്തോ പർവത ഗുഹകളിലോ താമസിക്കണം. ഇഷ്ടാനുസ രണം സഞ്ചരിക്കാം എന്ന് ഉപനിഷത്ത് പറയുന്നു.

## ഏഴാം ഉപദേശം

1. അഥ യതേർനിയമഃകഥമിതി പൃഷ്ടം നാരദം പിതാ മഹഃ പുരസ്കൃത്യ വിരക്തഃ സൻയോ വർഷാസുധ്രുവ ശീലോ അഷ്ടൗ മാസി ഏകാകീ ചരന്നൈ കത്ര നിവ

N P

സേത് ഭിക്ഷുർ ഭയാത് സാരംഗവത് ഏകത്ര നതിഷ്ഠുത് സ്വഗമനനിരോധ ഗ്രഹണം ന കുര്യാത് ന വൃക്ഷാ രോഹണമപി ന ദേവോത്സവ ദർശനം കുര്യാത് ന ഏകാത്രശീ ന ബാഹ്യദേവാർചനം കുര്യാത്. സ്വവ്യ തിരിക്തം സർവം ത്യക്ത്വാ മധുകരവൃത്യാ ആഹാര മാഹഗരൻ കൃശോ ഭൂത്വാ മേദോ വൃദ്ധിം അകുവൻ ന ആജ്യം രുധിരമിവ ത്യജേത്. ഏകത്ര അന്നം പല്യ ലമിവ ഗന്ധലേപനം അശുദ്ധി ലേപനമിവ അഭ്യംഗം സ്ത്രീസംഗമിവവ മിത്രാഹ്ലാദകം മൂത്രമിവ സ്പൃഹാം ഗോമാം സമിവ ജ്ഞാതചരദേശം ചണ്ഡാളവാടികാ മിവ സ്ത്രീയം അഹിമിവ സുവർണ്ണം കാളകൂടമിവ സഭാസ്ഥലം ശ്മശാനസ്ഥലമിവ രാജധാനീം കുംഭി പാകമിവ ശവപിണ്ഡവത് ഏകത്രാന്നം ന ദേഹാന്ത രദർശനം പ്രപഞ്ചവൃത്തിം പരിത്യജ്യ സ്വദേശമു ത്സൃജ്യ ജ്ഞാതപരദേശം വിഹായ വിസമൃത പദാർത്ഥം പുനഃപ്രാപ്ത ഹർഷ ഇവ സ്വമാനന്ദമനു സ്മരൻ സ്വശരീരാഭിമാന ദേശവിസ്മരണം മത്വാ സ്വശ രീരം ശവമിവ ഹേയമുപഗമ്യകാരാഗൃഹവിനിർമുക്ത ചോരവത് പുത്രാപ്തബന്ധുഭവസ്ഥലം വിഹായ ദൂരതോ വസേത്.

പിന്നീട് നാരദൻ ബ്രഹ്മാവിനോട് ചോദിച്ചു: ഭഗവൻ, സന്യാസിയുടെ നിയമങ്ങൾ എന്തൊക്കെയാണെന്ന് മനസ്സി ലാക്കിത്തരുക, അപ്പോൾ ബ്രഹ്മാവു പറഞ്ഞു: 'വൈരാഗ്യം നേടിയ സന്യാസി ഒരേ സ്ഥാനത്ത് വർഷകാലത്തിലെ നാലു മാസങ്ങൾ മാത്രമേ വസിക്കാവൂ. ബാക്കി എട്ടുമാസങ്ങളും സഞ്ചരിച്ചു കൊണ്ടിരിക്കണം. ഒരേടത്ത് ഏറെ നേരം തങ്ങരു ത്. അങ്ങനെ ചെയ്താൽ ധർമ്മഭ്രഷ്ടനാകാനിടയുണ്ട്. ആരെ ങ്കിലും അങ്ങനെയൊരു ആഗ്രഹം പ്രകടിപ്പിച്ചാലും അതിന് വഴങ്ങരുത്. നീദി നീന്തികടക്കരുത്. വൃക്ഷത്തിൽ കയറുകയോ ദോവോത്സവങ്ങളിലോ മറ്റു മേളകളിലോ പങ്കുകൊള്ളുകയും അരുത്. ആത്മാവിനെയല്ലാതെ മറ്റു ദേവന്മാരെ ഉപാസിക്ക രുത്. ഒരേ വീട്ടിൽ നിന്നു തന്നെ ഭക്ഷണം സ്വീകരിക്കരുത്. ചന്ദനാദി സുഗന്ധദ്രവ്യങ്ങൾ ത്യജിക്കണം. ക്ഷൗരവും സ്പർശ നയോഗ്യമല്ലെന്ന് കരുതണം. കൗപീനാദികളെയല്ലാതെ മറ്റു വസ്ത്രങ്ങളെ എച്ചിൽ പാത്രം പോലെ കരുതണം. എണ്ണ തേച്ചു കുളി പാടില്ല. സ്നേഹിതന്മാരുടെ സഹവാസം ഒഴി വാക്കണം. ആഗ്രഹങ്ങൾ ഉണ്ടാകാനിട കൊടുക്കരുത്. സഭാ സമിതികൾ ശ്മശാനതുല്യം കരുതുക. സ്ത്രീയെ സർപ്പം പോലെ ഭയങ്കരമെന്ന് കരുതുക. സ്വർണ്ണത്തെ കാളകൂടവിഷം പോലെയും രാജധാനിയെ കുദീപാകനരകംപോലെയും ഏകാ ന്നത്തെ മൃതകപിണ്ഡം പോലെയും കരുതണം. ദേഹത്തെ ആത്മഭിന്നമായി ചിന്തിക്കരുത്; സ്വദേശം കൈവിടണം. പരി ചിതസ്ഥാനങ്ങളിൽ ഏറെ തങ്ങരുത്. സ്വന്തം കുടുംബാംഗ ങ്ങളും പരിചിതരും വസിക്കുന്നിടം വിട്ട് ദൂരെ പോകണ്ട. തന്റെ ശരീരത്തെ ശവം പോലെ കരുതുകയും അതിൽ അനാസ ക്തനാകയും വേണം. സന്യാസി ഭാര്യ പുത്രാദികളെ ഉപേ ക്ഷിച്ച് അവരെ കാണാനിടകൊടുക്കാതെ അകലെ കഴിയേണ്ട താണ്.

2. അയതേന പ്രാപ്തമാഹരൻ ബ്രഹ്മപ്രണവാനുസ ന്ധാന പരോ ഭൂത്വാ സർവകർമ്മനിർമുക്തഃ കാമ ക്രോധ ലോഭമോമദമാത്സര്യാദികം ദഗ് ധ്വോ ത്രിഗു ണാതീത; ഷഡൂർമ്മിരഹിതഃ ഷഡ്ഭാവവികാര ശൂന്യഃ സത്യവാക് ശുചിരദ്രോഹീ ഗ്രാമ ഏകരാത്രം പത്ത നേപഞ്ചരാത്രം ക്ഷേത്രേ പഞ്ചരാത്രം; തീർത്ഥേ പഞ്ച രാത്രം അനികേതഃ സ്ഥിരമതിഃ ന അനൃതവാദീ ഗിരി കന്ദരേഷു വസേത് ഏകഏവദ്വൗ വാചരേത് ഗ്രാമം ത്രിഭിർ നഗരം ചതുർഭിർ ഗ്രാമ മിത്യേകശ്ചരേത് ഭിക്ഷു. ചതുർദശകരണാനാം ന തത്രാവകാശം ദദ്യാ ദവിച്ഛിന്ന ജ്ഞാനാത് വൈരാഗ്യ സമ്പത്തമനുഭൂയ മത്തോ ന കശ്ചിത് നാന്യ വ്യതിരിക്ത ഇതി ആത്മനി ആലോച്യ സർവതഃ സ്വരൂപമേവ പശ്യൻ ജീവൻ മുക്തിഃ അവാപ്യ പ്രാരബ്ധ പ്രതി ഭാസനാശ പര്യന്തം ചതുർ വിധം സ്വരൂപം ജ്ഞാത്വാ ദേഹപതന പര്യന്തം സ്വരൂ പാനുസന്ധാനേന വസേത്.

വല്ലതും ആവശ്യപ്പെടാതെ കിട്ടിയാൽ അതു വാങ്ങിച്ച് സന്തുഷ്ടനാകണം. കർമ്മമെല്ലാം കൈവിട്ട് ബ്രഹ്മപ്രണവ ധ്യാനുസന്ധാന പരനാകുക. കാമക്രോധാദികൾ നിശ്ശേഷം വെടിഞ്ഞ് വിശപ്പും ദാഹവും മൂലം വ്യാകുലത കലരാതെ, ജന്മം വൃദ്ധി, ജര എന്നീ വകയിൽ വ്യാകുലപ്പെടാതെ, നിർവൈരനായി ശരീരവും മനസ്സും ശുദ്ധമാക്കി വെയ്ക്കണം. ഗ്രാമത്തിൽ ഒരു രാത്രി, നഗരത്തിലും പുണ്യക്ഷേത്രത്തിലും തീർത്ഥസ്ഥാനങ്ങളിലും അഞ്ചുരാത്രി – അതിൽ കൂടുതൽ താമസിക്കരുത്. സ്വന്തമായി വീടുണ്ടാക്കരുത്. മിഥ്യാഭാഷണ മരുത്. ബുദ്ധിയെ സദ്വിചാരങ്ങളിൽ നയിച്ച് ഏകനായി സഞ്ച രിക്കുക. താമസിക്കുന്നെങ്കിൽ അത് പർവതഗുഹയിലാകമം. മറ്റാരുമൊത്ത് താമസം പാടില്ല. മൂന്നു വ്യക്തികളുടെ സഹ വാസം ഗ്രാമതുല്യവും നാലുപേരായാൽ നഗരതുല്യവുമാണ്. ഇന്ദ്രിയങ്ങൾക്ക് വിഷയങ്ങൾ ചിന്തിക്കാൻ ഇടകൊടുക്കരുത്. ആരെയും ഭിന്നരായി കാണരുത്. അങ്ങനെ സന്യാസി സ്വസ്വ രൂപം മാത്രം ചിന്തിച്ച് ജീവമുക്തനായി കഴിയണം. മരണം വരെ സ്വരൂപധ്യാനനിരതനാകണം. ആത്മബോധം സമ്പാദി ക്കുകയെന്നതാണ് സന്യാസിയുടെ പ്രധാന കൃത്യം.

3. ത്രിഷവണാസ്നാനം കുടീചകസ്യ ബഹൂദകസ്യ ദ്വിവാരം ഹംസസ്യേകവാരം പരമഹംസസ്യ മാനസ സ്നാനം തുരീയാതീതസ്യ ഭസ്മസ്നാനമവധൂതസ്യ വായവ്യസ്നാനം ഊർധ്വപുണ്ഡ്രം കുടീചകസ്യ ത്രിപുണ്ഡ്രം ബഹൂദകസ്യ ഊർദ്ധ്വ പുണ്ഡ്രം ത്രിപുണ്ഡ്രം ഹംസസ്യ ഭസ്മോദ്ധൂലനം പരമഹം സസ്യ തുരീയാതീതസ്യതിലകപുണ്ഡ്ര മവൂതസ്യ ന കിംചിത് തുരീയാതീതാവധൂതയോ. ഋതുക്ഷൗരം കുടീ ചകസ്യ ഋതുദ്വയക്ഷൗരം ബഹഹൂദ കസ്യ ന ക്ഷൗരം അസ്തിചേദയന ക്ഷൗരം. കുടീചകസ്യ കാന്നാമാധു കരം ബഹൂദകസ്യ ഹംസപരമഹം സയോഃകരപാത്രം തുരീയാതീതസ്യ ഗോമുഖം അവധൂതസ്യാ ജാഗര വൃത്തി ശാടീദ്വയം കുടീചക സ്യബഹൂദകസ്യൈക ശാടീ ഹംസസ്യഖണ്ഡം ദിഗംബരം പരമഹംസസ്യ

ഏകകൗപീനം വാ തുരീയാ തീതാ വധൂതയോർജാ തരൂപധരത്വം ഹംസപരമഹം സയോരജിനം ന തു അന്യോഷാം.

മൂന്നു സന്ധ്യകളിലും കുടീചക സന്യാസി സ്നാനം ചെയ്യണം. ബഹൂദകന് രണ്ടുതവണ. ഹംസന് ഒരുതവണ; പരമഹംസന് മാനസിക സ്നാനം വിധിച്ചിരിക്കുന്നു; തുരീയാതീതന് ഭസ്മലേപനം മതി. അവധൂതൻ വായുസ്പർശത്താൽ തന്നെ സ്നാനത്തിനും തുല്യം ശുദ്ധനാകുന്നു. കുടിചകൻ നെറ്റിയിൽ ഊർധ്വ പുണ്ഡ്രവും ബഹൂദകൻ ത്രിപുണ്ഡ്രവും ധരിക്കണം. ഹംസന് ഇതിലേതെങ്കിലുമൊന്നാകാം. പരമഹംസന് കേവലം ഭസ്മലേപനം മതി. തുരീയാതീതന് തിലകപുണ്ഡ്രം. അവധൂതന് ഒരു ചിഹ്നവും വേണ്ട... കുടീചകൻ രണ്ടുമാസത്തിലൊരിക്കലും ബഹൂദകൻ നാലുമാസത്തിലൊരിക്കലും ക്ഷൗരം ചെയ്യാം, ഹംസനും പരമഹംസനും ആറുമാസത്തിലൊരിക്കൽ.

അവധൂതനും തുരീയാതീതനും ക്ഷൗരം ആവശ്യമില്ല. കുടീചകൻ ഒരേടത്തു നിന്ന് ആഹാരം സ്വീകരിക്കാം. ബഹൂദകൻ മാധുകരീവൃത്തി കൊക്കൊള്ളണം. ഹംസനും പരമഹംസനും കൈകളിൽ ഭിക്ഷ സ്വീകരിക്കുക. തുരിയാതീതൻ ഗോമുഖവൃത്തിയും അവധൂതൻ അജഗരവൃത്തിയുമാണ്. ഭക്ഷണ കാര്യത്തിൽ കൈക്കൊള്ളേണ്ടത് കുടീചകൻ രണ്ടു വസ്ത്രവും ബഹൂദകൻ ഒരു വസ്ത്രവും ഹംസൻ രണ്ടു തുണിക്കും പരമഹംസൻ ഒരു കൗപീനവും ധരിക്കണം. തുരീയാതീതനും അവധൂതനും വസ്ത്രം ധരിക്കേണ്ട ആവശ്യം തന്നെയില്ല.

7. കുടീചകബഹൂദകയോർ ദേവാർച്ചനം ഹംസ പരമഹംസയോർമാനസാർച്ചനം തുരീയാതീതാവധൂതയോഃ സോ$f$ഹംഭാവനാ കുടീചക ബഹൂദുകയോർ മന്ത്രജപാധീകാരോ ഹംസ പരമഹംസ യോർധ്യാനാധികാരഃ തുരീയാതീതാവ ധൂതയോ നവ ന്യാധി കാര ഇയതീതാവദവധൂതയോർ മഹാ വാ ക്യാധികാരഃ പരമഹംസസ്യാപി കുടീചക ബഹുദക ഹംസാനാംനാന്യസ്യോ പദേശാധികാരഃ കുടീചക ബഹൂതകയോർമാനുഷപ്രണവഃ ഹംസപരമഹംസയോരാന്തര പ്രണവകുടീചക ബഹൂഭകയോഃ ശ്രവണം. ഹംസ പരമഹംസ യോർമനനം തുരീയാതീതം വധൂതയോർനിദിധ്യാസഃ സർവേഷാമാത്മാനുസന്ധാനം വിധിരിത്യേവ മുമുക്ഷുഃ സാർവദാസംസാരതാരകം താരകമനുസ്മരൻ ജീവന്മുക്തോ വസേത്. അധികാരവിശേഷണ കൈവല്യപ്രാപ്ത്യുപായമന്വിഷ്യേദ്യതിഃ ഇത്യുപനിഷത്.

കുടീചകനും, ബഹൂദകനും ദേവാർച്ചന ചെയ്യണം. ഹംസനും, പരമഹംസനും മാനസീകാർച്ചനയ്ക്കാണാധികാരം. തുരീയാതീതനും അവധൂതനും സോ$f$ഹം അത് ഞാനാകുന്നു എന്ന ഭാവന മതി. കുടീചകനും ബഹൂദകനും മന്ത്രം ജപിക്കാനും ഹംസനും പരമഹംസനും ധ്യാനത്തിനും തുരീയാതീതനും അവധൂതനും മഹാവാക്യോപദേശത്തിനും അധികാരമുണ്ട്. കുടീചകനും ബഹുദകനും സാധാരണ പ്രണവവും ഹംസപരമഹംസന്മാർക്ക് ആന്തരിക പ്രണവവും തുരീയാതീതാവധൂതന്മാർക്ക് ബ്രഹ്മപ്രണവനമാണ് വിധിച്ചിട്ടുള്ളത്. കുടീചക ബഹുദകന്മാർക്ക് ശ്രവണവും ഹംസപരമഹംസന്മാർക്ക് മനനവും തുരിയാതീതാവധൂതന്മാർക്ക നിധിന്യായവും ആണ് വിധി. എല്ലാവരുടെയും ലക്ഷ്യം ആത്മാനുസന്ധാനമായിരിക്കണം. എല്ലാവരും മോക്ഷപ്രാപ്തിക്കായി പ്രയത്നിച്ച് കൊണ്ടിരിക്കുകയും പ്രാപഞ്ചിക വിഷയങ്ങളിൽ നിന്നും മോചനം നേടി ജീവന്മുക്താവസ്ഥയും കൈവല്യാവസ്ഥയും പ്രാപിക്കുവാൻ ശ്രമിക്കുകയും ആവശ്യമാണ്.

## എട്ടാം ഉപദേശം

അഥ ഹൈനം ഭഗവന്തം പരമേഷ്ഠിനം നാരദഃ പപ്രച്ഛ സംസാര താരകം പ്രപന്നോ ബ്രൂഹിതി തഥേതി പരമേഷ്ഠീ വക്തും ഉപചക്രമേ, ഓം ഇതി ബ്രഹ്മ ഇതിവ്യഷ്ടി സമഷ്ടി പ്രാകേണ കാ വ്യഷ്ടി. കാ സമഷ്ടിഃ സംഹാരപ്രണവ; സൃഷ്ടിപ്രണവ ശ്ചാന്തർ ബഹിശ്ചേദയാത്മകത്വാത് ത്വിവിധോ ബ്രഹ്മ പ്രണവഃ അന്തഃ പ്രണവോ വ്യാവഹാരിക പ്രണവഃ ബാഹ്യപ്രണവഃ ആർഷപ്രണവഃ ഉദയാത്മകോ വിരാട് പ്രണവഃ സംഹാരപ്രണവോ ബ്രഹ്മപ്രണവഃ അർധ മാത്രം പ്രണവഃ

പിന്നെ നാരദൻ ഭഗവാൻ ബ്രഹ്മാവിനോട് തുടർന്ന് ചോദിച്ചു: "ഭഗവാനെ, ഏതു മന്ത്രമാണ് സംസാരതാരകമായിട്ടുള്ളത്. അത് എനിക്കു പറഞ്ഞു തന്നാലും." ബ്രഹ്മാവ് പറഞ്ഞു: "ഓം" എന്ന താരകമന്ത്രത്തിനു തന്നെയാണ് അതിന് ശക്തിയുള്ളത്. അതിനെ വ്യഷ്ടിരൂപത്തിലും സമഷ്ടി രൂപത്തിലും ചിന്തിക്കണം. നാരദൻ വ്യഷ്ടിയെപ്പറ്റിയും സമഷ്ടിയെപ്പറ്റിയും അറിയാൻ ആഗ്രഹം പ്രകടിപ്പിച്ചപ്പോൾ ബ്രഹ്മാവ് പറഞ്ഞു: "നാരദ, വ്യഷ്ടിയും സമഷ്ടിയും ബ്രഹ്മപ്രണവത്തിന്റെ അംഗങ്ങൾ തന്നെ ഏകമായ ബ്രഹ്മപ്രണവത്തിന്റെ അംഗങ്ങൾ തന്നെ ഏകമായ ബപ്രഹ്മപ്രണവത്തിനു സംഹാരപ്രണവം സൃഷ്ടിപ്രണവം ഉഭയാത്മകം പ്രണവം എന്ന് മൂന്നു ഭേദമുണ്ട്. ഉഭയാത്മക പ്രണവം, ബാഹ്യപ്രണവമെന്നും. ആന്തരിക പ്രണവമെന്നും രണ്ടു വിധമാണ്. അതിനാൽ അതിനെ ഉഭയാത്മക പ്രണയമെന്ന് പറയുന്നു. ബ്രഹ്മപ്രണവത്തിന് വ്യാവഹാരിക പ്രണവം എന്നൊരു ഭേദവുംകൂടിയുണ്ട്. വ്യഷ്ടിപ്രണവത്തെ ബാഹ്യപ്രണവമെന്നും പറയുന്നു. ആർഷപ്രണവം എന്നും പറയാണ്ട്. ഉഭയാത്മക പ്രണവത്തെ വിരാട് പ്രണവമെന്നും പറയുന്നു. അകാരാദി നാലു മാത്രകളോടു കൂടിയതും സ്ഥൂലാഭിഭേതയുക്തവുമായ പ്രണവത്തെ അർദ്ധമാത്രാ പ്രണവമെന്നും പറയപ്പെടുന്നു.

2. ഓമിതി ബ്രഹ്മ. ഓമിത്യേകാക്ഷരമന്തഃ പ്രണവം വിദ്ധി. സ ചാഷ്ടധാ ഭിദ്യതേ. അകാരോകാരമകാരാർദ്ധമാത്രാ നാദ ബിന്ദു കലാശക്തി ശ്ചേതി തത്ര ചത്വാര അകാരശ്ചയുതാവ വയവാന്വിതഃ ഉകാരഃ സഹസ്രാവയവാന്വിതോ മകാരഃ ശതാവയവോപേതോ$f$ർദ്ധമാത്ര പ്രണവോ$f$നന്താവയവാകാരഃ സഗുണോ വിരാട് പ്രണവഃ സംഹാരോ നിർഗുണ

I K

പ്രണവഃ ഉദയാത്മകോത്പത്തി പ്രണവോ യഥാ പ്ലുതോ വിരാട് പ്ലുതഃ പ്ളുത സംഹാരോ വിരാട് പ്രണവഃ ഷോഡസമാത്രാത്മകത്വം കഥമിത്യുച്യുതേ. അകാരഃ പ്രഥമോകാരോദ്വിതീയാമകാരസ്തൃതീയാർദ്ധമാത്രാ ചതുർത്ഥീ നാദഃ പഞ്ചമീ ബിന്ദുഃ ഷഷ്ഠീ കലാ സപ്തമീ കലാതീത ഷ്ടമീ ശാന്തിർ നവ വീശാന്ത്യതീതാ ദശമീ ഉന്മന്യേകാദശീ മനോന്മനീ ദ്വാദശീ പുരീ ത്രയോദശീ മധ്യമാ ചതുർ ദശീ പശ്യന്തീ പഞ്ചദശീ പരോഷോഡശീ പുനശ്ചതുഃ ഷഷ്ടിമാത്രാ പ്രകൃതി പുരുഷ ദ്വൈവിധ്യ മാസാദൃഷ്ടാ ശത്യുത്തരഭേദമാത്രാ സ്വരൂപമാസാദ്യ സഗുണ നിർഗുണത്വമുപേത്യ ഏകോ$f$പി ബ്രഹ്മ പ്രണവഃ

'ഓം' ബ്രഹ്മമാണ്. അത് ഏകാക്ഷരമന്ത്രമാണ്. അതു തന്നെ അന്തം പ്രണവം അത് അകാരം ഉകാരം മകാരം അർദ്ധമാത്ര, നാദം, ബിന്ദു, കല, ശക്തി എന്ന് എട്ടായി വിഭജിക്കപ്പെട്ടിരിക്കുന്നു. നാലുമാത്രയോടുകൂടി പരിലക്ഷിതമാകുന്ന പ്രണവത്തിന്റെ ഓരോ മാത്രയ്ക്കും അനേകം ഭേദങ്ങളുണ്ട്. അകാരമാത്രക്കു തന്നെ പതിനായിരം അവയവമുണ്ട്. ഉകാരത്തിന് ആയിരം; മകാരത്തിന് നൂറ്; അർദ്ദമാത്രാപ്രണവവും അനന്തവുമായ അവയവം ചേർന്നതാണ് വിരാട് പ്രണവം. സഗുണവും സംഹാരപ്രണവം നിർഗുണവുമാണ്. സൃഷ്ടി പ്രണവം സഗുണനിർഗുണങ്ങളുമായി ബന്ധിച്ചിരിക്കുന്നു. വിരാട് പ്രണവം അകാരാദിനാലു മാത്രകളുടെ സമഷ്ടിയോടു കൂടിയതാണ്. സംഹാരപ്രണവും ചതുർത്ഥി മാത്രാത്മകമായ അർദ്ധമാത്രാരൂപം ചേർന്നതാണ്. വിരാട് പ്രണവം പതിനാറു മാത്രകൾ അടങ്ങിയതാണ്. അതിനെ മുപ്പത്തിയാറു തത്വങ്ങൾക്കും ഉപരിയായി ഗണിക്കപ്പെടുന്നു. അകാരം അതിന്റെ പ്രഥമമാത്രയാണ് ഉകാരം, മകാരം, അർദ്ധമാത്ര, ബിന്ദു, നാദം, കല, കലാതീത, ശാന്തി, ശാന്ത്യതീത, ഉന്മനി, മനോന്മനി, പൂരി, മധ്യമ, പശ്ച്യന്തി പരാ എന്നു യഥാക്രമം രണ്ടാമത്തേതിൽ പതിനാറു മാത്രകളാണുള്ളത്. പതിന്നാറു കലകളോടു കൂടിയ ഈ ബ്രഹ്മപ്രണവം തന്നെയാണ് ജ്ഞാതവും അനുജ്ഞാതവും അനുജ്ഞയും. അവികല്പരൂപമായ തുരീയത്തിൽനിന്നും ഭിന്നമല്ലാത്തതിനാൽ അത് അറുപത്തി നാല് മാത്രകളോടു കൂടിയതായിതീരുന്നു. പ്രകൃതി പുരുഷ രൂപത്തിൽ രണ്ടു വിഭാഗങ്ങളുണ്ട്. അങ്ങനെ നൂറ്റി ഇരുപത്തിയെട്ടു മാത്രകളാൽ അടങ്ങിയതാണ്. ഇങ്ങനെ ഒരേ ഒരു ബ്രഹ്മം തന്നെ പ്രണവത്തിന്റെ സഗുണ നിർഗുണ രൂപം ധരിച്ച് ദൃഷ്ടി ഭേദത്താൽ അനേകരൂപം പ്രാപിക്കുന്നു.

4. സവാധാരഃ പരംജ്യോതിരേഷ സർവ്വേശ്വരോ വിഭുഃ
സർവ ദേവമയഃ സർവഃ പ്രപഞ്ചാ ധാരഗർഭിതഃ

5. സർവാക്ഷരമയഃ കാലഃ സർവാഗമമയഃ ശിവഃ
സർവശ്രുത്യുത്തമോ മൃഗ്യാഃ സകലോപനിഷന്മയഃ

6. ഭൂതം ഭവ്യം ഭവിഷ്യദ്യത് ത്രികാലോദിത മവ്യയം
തദപ്യോംകാര മേവായം വിദ്ധിമോക്ഷപ്രദായകം

7. തമേവാത്മാനമിത്യേതദ് ബ്രഹ്മ ശബ്ദേ ന വർണ്ണിത
തദേകമമൃതമജരമനുഭൂയ തഥോമിതി

8. സ ശരീരം സമാരോപ്യതന്മയത്വം തഥോമിതി
ത്രി ശരീരം തമാത്മാനം പരംബ്രഹ്മ വിനശ്ചിനു.

പ്രണവ രൂപമായ ഈ പരാത്മാവ് സർവവ്യാപിയാണ്. അത് പരമജ്യോതി സ്വരൂപവും സർവത്തിനും ആശ്രയവുമാണ്. ദേവന്മാരെല്ലാം അതിന്റെ രൂപം തന്നെ. സമ്പൂർണ്ണ പ്രപഞ്ചാധാരവും സർവാക്ഷര സ്വരൂപവും ഇതുതന്നെയാകുന്നു. കല്യാണമയവും സർവശാസ്ത്രമയവുമാണിത്. ശ്രുതികളിലും തന്മരൂപത്തിലും ഇദ്ദേഹത്തെത്തന്നെയാണ് തേടേണ്ടത്. വർത്തമാന, ഭൂത, ഭവിഷ്യത് കാലങ്ങളുടെ സാരവും ഇതുതന്നെയാണ്. മോക്ഷം നൽകാൻ പോന്നത് ഈ പ്രണവമെന്ന് മനസ്സിലാക്കുക. ബ്രഹ്മത്തെ ആത്മാവിൽ ഏകീഭവിപ്പിച്ച് പ്രണവത്തെത്തന്നെ ഏകവും ജരാരഹിതവും അമൃതരൂപവും ചിന്മയതത്വും എന്ന് അറിയണം. വിശ്വത്തെ ഓം എന്ന് കരുതി തന്റെ ആത്മാവിനെ ബ്രഹ്മമെന്നു കരുതി പരമാത്മാവിൽ ദൃഢമായി താദാത്മ്യം പ്രാപിച്ച് അത്മാവിന്റെ രൂപത്തിലുള്ള ബ്രഹ്മത്തെപ്പറ്റി സദാ ചിന്തിച്ചുക്കേണ്ടതാണ്.

9. പരം ബ്രഹ്മാനുസംദധ്യാത് വിശ്വാദീനാം ക്രമഃക്രമാത്
സ്ഥൂലത്വാത് സ്ഥൂലഭുക്ത്വാച്ച സൂക്ഷ്മത്വാത് സൂക്ഷ്മഭുക് പരം

10. ഐക്യത്വാനന്ദ ഭോഗാച്ച സോയമാത്മാ ചതുർ വിധഃ
ചതുഷ്പാത് ജാഗരിതഃ സ്ഥൂലഃ സ്ഥൂല പ്രജ്ഞോ ഹി വിശ്വ ഭുക്

11. ഏകോന വിംശതി മുഖം സാഷ്ടാംഗഃ സർവഗഃ പ്രഭുഃ
സ്ഥൂലഭുക്ക് ചതുരാത്മാഥ വിശ്വോ വൈശ്വാനരഃ പുമാൻ

12. വിശ്വജിത് പ്രഥമഃ പാദഃ സ്വപ്ന സ്ഥാനഗതാ, പ്രഭുഃ
സൂക്ഷ്മപ്രജ്ഞഃ സ്വതോഷ്ടാംഗഃ ഏകോനാന്യഃ പരംതപഃ

13. സൂക്ഷ്മ ഭുക്ക് ചതുരാത്മാഥ തൈജസോ ഭൂതരാഡയം
ഹിരണ്യ ഗർഭഃ സ്ഥൂലോടന്തർ ദ്വീതീയ പാദ ഉച്യതേ

14. കാമം കായമതേ യാവദ്യത്ര സുപ്തോ ന കഞ്ചന
സ്വപ്നം പശ്യതി നൈവമാത്ര തത് സുഷുപ്തമപി സ്ഥുടം

15. ഏകീ ഭൂതഃ സുഷുപ്ത സ്ഥഃ പ്രജ്ഞാന ഘന
വാൻ സുഖീ നിത്യാനന്ദമയോ പ്യാത്മാ സർവ ജീവാന്തസ്ഥിതഃ

16. തഥാപ്യാനന്ദബുക്ചേതോ മുഖഃ സർവഗതോവ്യയ
ചതുരാത്മേശ്വരാ പ്രാജ്ഞ സ്തൃതിയാഃ പാദസംജ്ഞിതഃ

സ്ഥൂലത്തിന്റെയും സൂക്ഷ്മത്തിന്റെയും ഭോക്താവായതുകൊണ്ടും ആനന്ദോപഭോക്താവയതുകൊണ്ടും ആത്മാവിന്

N P

I K

നാല് വിഭാഗങ്ങളാണുള്ളത്. ഈ ഭേദങ്ങൾ കാരണം ആത്മാവ് ചതുഷ്പാത്ത് അതായത് നാലുകാലുകളോടു കൂടിയതെന്ന് അറിയപ്പെടുന്നു. ജാഗ്രദവസ്ഥയും ജഗത്തും ആരുടെ ദേഹ മാണോ, ആരുടെ ജ്ഞാനമാണോ ഈ പ്രപഞ്ചത്തിൽ വ്യാപി ച്ചിരിക്കുന്നത് ആര് സമസ്തവിശ്വത്തിന്റെയും ഭോക്താവാണ്, ആരുടെ മുഖമാണ് അഞ്ചു കർമ്മേന്ദ്രിയങ്ങൾ ഉൾപ്പെടെ പത്തൊൻപത് കാരണങ്ങളായിരിക്കുന്നത് ഭൂലോകം, ഭുവർലോ കം, സ്വർലോകം, മഹർലോകം, ജനലോകം, തപോലോകം, സത്യലോകം, പാതാളം എന്നീ എട്ടു ലോകങ്ങളും ആരുടെ അംഗമാണോ ആരുടെ അഭിവ്യക്തിയാണോ സ്ഥൂലസൂക്ഷ്മ കാരണവും സാക്ഷിയുമായിരിക്കുന്നത്, സർവവ്യാപിയും വിശ്വ രൂപവുമായ ആ വൈശ്വാനരൻ തന്നെയാകുന്നു. ബ്രഹ്മത്തിന്റെ പ്രഥമപാദം. സ്വപ്നവും വിശ്വവ്യാപ്തമായ ബ്രഹ്മവും സൂക്ഷ്മപ്രജ്ഞമാണ്. അതിന്റെ വിജ്ഞാനം ആന്തരിക ജഗ ത്തിൽ വ്യാപരിക്കുന്നതാണ്. അതിന് നാലു തിരിവുകളുണ്ട്. പ്രകാശാധിപതിയാകയാൽ അതിനെ തൈജസമെന്നു പറ യപ്പെടുന്നു. അത് സർവഭൂതാധിപതിയും ഹിരണ്യഗർഭവുമാ ണ്. അതിനെത്തന്നെ പരമാത്മാവിന്റെ ദ്വതീയ പാദമെന്ന് പറ യപ്പെടുന്നു. സുഷുപ്തിയിൽ മനുഷ്യൻ സ്വപ്നം കാണാറി ല്ല. ചിന്തയും അപ്പോഴില്ല. ആ അവസ്ഥയും അതിൽ കൂടി ഉപലക്ഷിതമാകുന്ന വിശ്വത്തിന്റെ പ്രളയരൂപവും ആരുടെ സ്ഥാനമാണോ ആര് അന്തര്യാമിയായി സ്ഥിതി ചെയ്യുന്ന സ്വസ്വരൂപത്തിന്റെ ആനന്ദമനുഭവിക്കുന്ന, ആര് അവിനാശിയം പ്രകാശിതമാകുന്ന മുഖത്തോടു കൂടിയവനുമാകുന്നു ജ്ഞാതാവ് അനുജ്ഞാതാവ് അനുജ്ഞ അവികല്പം എന്നീ നാലു രൂപങ്ങളിൽ യാതൊന്ന് അഭിവ്യക്തമാകുന്നു. ആ പ്രാജ്ഞൻ തന്നെയാണ് പരമാത്മാവിന്റെ തൃതീയ പാദമെന്ന് അറിയുക.

17. ഏഷ സർവേശ്വരശ്ച്വൈഷ സർവജ്ഞഃ
സൂക്ഷ്മഭാവേന
ഏഷോ*f*ന്തര്യാമ്യേഷ യോനിഃ സർവസ്യ
പ്രഭവാപ്യ യൗ

18. ഭൂതാനാം ത്രയമപ്യേതത് സർവോപരമബാധകം
തത് സുഷുപ്തം ഹി യത് സ്വപ്നം മായാ മാത്രം
പ്രകീർത്തിതം

19. ചതുർത്ഥശ്ചതുരാത്മാപി സച്ചിദേകരസോ പ്യയം
തുരീയാവസിതത്വാച്ച ഏകൈകത്വാനു സാരതഃ

20. ജ്ഞാതാനു ജ്ഞാത്രനുജ്ഞാതൃ വികല്പ
ജ്ഞാന സാധനം
വികല്പത്രയമത്രാപി സുഷുപ്തം സ്വപ്നമാന്തരം

21. മായാമാത്രം വിദിത്വൈവം സച്ചിദേക രസോഹ്യയം
വിഭക്തോ ഹ്യയമാദേശോ ന സ്ഥൂല പ്രജ്ഞമന്വഹം

22. ന സൂക്ഷ്മ മ പ്രജ്ഞമത്യന്തം ന പ്രജ്ഞം
ന ക്വചിന്മുനേ
നൈവാപ്രജ്ഞം നോഭയതഃ പ്രജ്ഞം ന
പ്രജ്ഞമാന്തരം.

23. നാ പ്രജ്ഞമപി ന്ന പ്രജ്ഞാഘനം ചാ ദൃഷ്ടമേവ ച തദലക്ഷണ മഗ്രാഹ്യം യദ് വ്യവഹാര്യം അവ്യപ ദേശ്യം ഏകാത്മ പ്രത്യസാരം പ്രപഞ്ചോപശമം ശിവം ശാന്തം അദ്വൈതം ചതുർത്ഥം മന്യന്തേ സ ബ്രഹ്മപ്ര ണവഃ സവിജ്ഞേയോ നാപരസ്തുരിയഃ സർവത്ര ഭാനുവത് മുമുക്ഷുണാമാധാരഃ സ്വയം ജ്യോതിർ ബ്രഹ്മാകാരഃ സർവദം വിരാജതേ പരബ്രഹ്മത്വാദ്-ഇ ത്യുപനിഷത്.

ഇങ്ങനെ പരമാത്മാവു തന്നെയാണ് സകലതിനും നാഥ നായിട്ടുള്ളത്. ഇതുതന്നെ ചിന്ത്യവും, സൂക്ഷ്മരൂപവും, ജഗത് കാരണഭൂതവും, ജീവികളുടെ സൃഷ്ടിസ്ഥിതിലയ സ്ഥാനവും. മൂന്ന് അവസ്ഥകളോടുകൂടിയ ഈ വിശ്വം സുഷുപ്തി രൂപ ത്തിലാണ്. ഇത് സ്വപ്ന സമാനവുമാണ്. മുമ്പ് മനസ്സിലാ ക്കിയ മൂന്നു പാദങ്ങൾക്കു പുറമെ നാലാമതൊരു പാദം കൂടി യുണ്ട്. അത് ജ്ഞാതം, അനുജ്ഞാതാവ്, അനുജ്ഞത, അവി കല്പം എന്നീ നാലു രൂപത്തോടുകൂടിയതാകുന്നു. ഇതിന്റെ നാലു പാദങ്ങളും തുരീയം തന്നെയാണ്. ഓരോ രൂപവും തുരീ യത്തിൽ വിലയം പ്രാപിക്കുന്നു. തുരീയ പാദത്തിൽ ജ്ഞാതം അനുജ്ഞാതാവ് അനുജ്ഞ എന്നീ മൂന്നു രൂപങ്ങളും വിക ല്പജ്ഞാനാത്മകമാകുന്നു. ഇവയെല്ലാം സ്വപ്ന തുല്യമോ മായയോ ആകുന്നു. ഈ വികല്പങ്ങൾക്കെല്ലാമതീതമായ പര മാത്മാവു തന്നെയാണ് ഏകമാത്മായ സച്ചിദാനന്ദരൂപം. സ്ഥൂല സൂക്ഷ്മങ്ങളുടെ ജ്ഞാതാവല്ലാത്തതും രണ്ടിനെപ്പറ്റിയും അറി യാത്തതും പ്രജ്ഞാനരൂപമല്ലാത്തതും കണ്ണുകൾക്ക് ഗോചര മല്ലാത്തതും ഒരു നിർവചനത്തിലും ഒതുങ്ങാത്തതും ധ്യാന ഗമ്യമല്ലാത്തതും പ്രപഞ്ചാതീതവും അദ്വിതീയവും പരമകല്യാ ണമയവുമായ ആ തത്വം തന്നെയാണ് ബ്രഹ്മത്തിന്റെ നാലാ മത്തെ പാദം. അതിനെ ജ്ഞാനികൾ ബ്രഹ്മപ്രണവം എന്നു കരുതുന്നു. അത് ബ്രഹ്മം തന്നെ സ്വയം പ്രകാശനും ആകാശ സ്വരൂപനുമാകുന്നു.

## ഒമ്പതാം ഉപദേശം

1. അഥ ബ്രഹ്മസ്വരൂപം കഥമിതി നാരദഃ പപ്രച്ഛഃ തം ഹോവാചപിതാ മഹഃ കിം ബ്രഹ്മ സ്വരൂപമിതിഃ അന്യോ*f*സാവന്യോ ഹമ സ്മീതി യേ വിദുഃ തേ പശവോ നസ്വ ഭാവ പശവഃ തമേവം ജ്ഞാത്വാ വിദ്വാൻ മൃത്യുമുഖാതിപ്രമുച്യതേ നാന്യഃ പ്ഥാ വിദ്യതേ അയനായ.

പിന്നീട് നാരദൻ ബ്രഹ്മസ്വരൂപം എന്താണെന്ന് ചോദി ച്ചു. അപ്പോൾ ബ്രഹ്മാവ് പറഞ്ഞു: “തന്റെ രൂപം തന്നെയാണ് ബ്രഹ്മം. താൻ ബ്രഹ്മത്തിൽ നിന്ന് ഭിന്നമാണെന്നു കരുതുന്ന വൻ മനുഷ്യനല്ലാതാകുന്നു. മൃഗയോനിയിൽ ജനിച്ചതുകൊ ണ്ടുമാത്രം ഒരു മൃഗത്തിനെ മൃഗമെന്ന് പറയാൻ പാടില്ല. യഥാർത്ഥ ജ്ഞാനമില്ലാത്തവനാണ് മൃഗം. ബ്രഹ്മത്തെ സർവാ ത്മാവായിക്കരുതുന്ന ജ്ഞാനി മൃത്യുമുഖത്തിൽനിന്ന് മോചി ക്കുന്നതാണ്. മോക്ഷ ലബ്ധിക്കുള്ള ഏകമാർഗ്ഗം പരമാത്മ ജ്ഞാനം മാത്രമാണെന്ന് അറിയുക.

N P

I K

2. കാലഃ സ്വഭാവോ നിയതിർ യദൃച്ഛാ
ഭൂതാനി യോനിഃ പുരുഷ ഇതി ചിന്ത്യം
സംയോഗ ഏഷാം ന ത്വാത്മഭാവാ
ദാത്മാഹ്യനീശഃ സുഖ ദുഃഖ ഹേതോഃ
3. തേ ധ്യാനയോഗാനുഗതാ അപശ്യൻ
ദേവാത്മശക്തിം. സ്വഗണൈർ നിശുഢാം
യഃ കാരണാനി നിഖിലാനി താനി
താലാത്മയുക്താന്യധിഷ്ഠ ത്യേകഃ
4. തമേകസ്മിം സ്ത്രിവൃതം ഷോഡാശാന്തം
ശതാർധാരം വിംശതി പ്രത്യാരാഭിഃ
അഷ്ടകൈഃ ഷഡ്ഭിർ വിശ്വരൂപൈകപാശ
ത്രിമാർഗ്ഗഭേദം ദ്വിനിയിത്തൈക മോഹം
5. പഞ്ചസ്രോതോംബു പഞ്ചയോ ന്യുഗ്രവ്യക്രാം
പഞ്ചപ്രാണോർമ്മി പഞ്ചബുധ്യാദി മൂലാം പഞ്ചാ
വർത്താം പഞ്ച ദുഃഖൗഘവേഗാം
പഞ്ചാശത് ഭേദം പഞ്ച പർവാ ധീമാ
6. സർവാ ജീവേ സർവ സംസ്ഥേ ബൃഹന്തേ
തസ്മിൻ ഹംസോ ഭ്രമ്യതേ ബ്രഹ്മ ചക്രേ
പൃഥഗാത്മാനം പ്രേരിതാരം ച മത്വ
ജൂഷ്ടസ്തത സ്തേനാ മൃതത്വമേതി
7. ഉദ്ഗീഥമേതത് പരമം തു ബ്രഹ്മ
തസ്മിം സ്ത്രയം സ്വ പ്രതിഷ്ഠാക്ഷരം ച
അത്രാന്തരം വേദവിദോ വിദിത്വാ ലീനാ.
പരേ ബ്രഹ്മണി തത് പരായണാഃ
8. സംയുക്തമേതത് ക്ഷരമക്ഷരം ച
വ്യക്താവ്യക്തം ഭരതേ വിശ്വമീശ;
അനീശശ്ചാത്മാ ബധ്യതേ ഭോക്തൃ ഭാവാ
9. ജ്ഞാജ്ഞൗ ദ്വാവജാ വീശാനീ ശാവജാഹ്യേകാ
ഭോക്തൃ ഭോഗാർത്ഥ യുക്താ
അനന്തശ്ചാത്മാ വിശ്വരൂപോഹ്യകർത്താ
ത്രയം യദാ വിന്ദുതേ ബ്രഹ്മഹ്യേതത്
10. ക്ഷരം പ്രധാനമമൃതാക്ഷരം ഹരഃ
ക്ഷരാത് മാനാവീശതേ ദേവ ഏകഃ
തസ്യാഭിധ്യാനാ ദ്യോജനാത്തത്വ ഭാവാത്
ഭൂയശ്ചാന്തേ വിശ്വമായാനിവൃത്തി

കലം, സ്വഭാവം, ഫലകാരണമായ കർമ്മം, ആകസ്മിക സംഭവം, ജീവാത്മാവ് ഇവ വിസ്വത്തനുകാരണമാണോ? അവ ചേതനാത്മാവിനെ തന്നെ ആശ്രയിക്കുന്നവയാകുന്നു. സുഖ-ദുഃഖങ്ങൾക്ക് കാരണമായ പ്രാരാബ്ധങ്ങൾക്ക് വശംവദമായി കഴിയുന്നജീവാത്മാവും ഈ വിശ്വാസത്തിനു കാരണക്കാരനല്ല. ഇവ ചിന്തിച്ച് അജീജ്ഞാസുകൾ ധ്യാനിക്കുകയും സ്വഗുണാവൃതവും, സ്വരൂപഭൂതവും അചിന്ത്യവുമായ ആശക്തിയെ സാക്ഷാത്കരിക്കുകയും ചെയ്യുന്നു. പരത്മാവിന്റേതുതന്നെയാണ് ആ ദിവ്യമായ ശക്തി. ഒരു മേനിയും, മുന്ന് വലയങ്ങളും പതിനാറുതലയും അമ്പത് അരങ്ങളും ഇരുപത് സഹായക അരങ്ങളും ആര് അഷ്ടകങ്ങളും ഒരു പാശവും അനേരൂപങ്ങളും മൂന്നുഭേദങ്ങളുള്ളതും ഒരു നാഭിയോടുകൂടിയതമായ ചക്രത്തെ അവർ കണ്ടു. അഞ്ചു സ്രോതസ്സുകളിൽ നിന്നും ഉത്ഭവിക്കുന്ന വിഷയാത്മകജലത്തിൽ സമ്പന്നവുമായ നദി അഞ്ചു പർവതത്തോടു കൂടിയതും അമ്പതു ഭേതങ്ങളോടു കൂടിയുമുള്ളതാകുന്നു. എല്ലാ ജീവികൾക്കും ആശ്രയമായിരിക്കുന്ന വിസ്തൃതമായ ഈ ബ്രഹ്മചക്രത്തിൽ ജീവാത്മാവു ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നു. ജീവാത്മാവ് തനിക്കും മറ്റെല്ലാവർക്കും പ്രേരണ നൽകുന്ന പരമാത്മാവിനെ നന്നായി മനസ്സിലാക്കിക്കഴിയുമ്പോൾ പരമാത്മാവുമായി താദാത്മ്യം പ്രാപിച്ച് അമൃതത്വത്തെ പ്രാപിക്കുന്നതാണ്. വേദങ്ങൾ പരമാത്മാവിന്റെ മഹത്വം ഉദ്ഘോഷിക്കുന്നതാണ്. സർവശ്രേഷ്ഠവും അവിനാശിയും ആയി പരബ്രഹ്മം പരിലസിക്കും. വേദജ്ഞന്മാർ അന്തര്യാമിയായി സ്ഥിതിചെയ്യുന്ന ആ പരമാത്മാവിനെ ചിന്തിച്ചുതന്നെയാണ് അതിൽ വിലയം പ്രാപിച്ചിട്ടുള്ളത്. വ്യക്താവ്യക്തമായി നിലകൊള്ളുന്ന ഈ പ്രപഞ്ചത്തെ ധരിച്ചു സംരക്ഷിക്കുന്നത് ആ പരബ്രഹ്മം തന്നെയാകുന്നു. ജീവാത്മാവ് സംസാരവിഷയഭോഗങ്ങൾ അനുഭവിക്കുന്നതാകയാൽ പ്രകൃതിക്ക് വശംവദമായി പ്രപഞ്ചബന്ധനത്തിൽ പെട്ടുഴലുന്നു. എന്നാൽ പരബ്രഹ്മാത്മകമായ ജ്ഞാനം നേടിക്കഴിഞ്ഞാൽ സകല ബന്ധനങ്ങളിൽനിന്നും മുക്തമാകുന്നതാണ്. ജ്ഞാനിയെന്നും അജ്ഞാനിയെന്നും സമർത്ഥമെന്നും അസമർത്ഥമെന്നും ജീവാത്മാക്കൾ രണ്ടു വിധത്തിലുണ്ട്. ജീവികൾക്കനുകൂലമായ ഭോഗ്യവസ്തുക്കൾ പ്രദാനം ചെയ്യുന്ന ശക്തി ഈ പ്രകൃതി തന്നെയാകുന്നു. യഥാർത്ഥത്തിൽ പരബ്രഹ്മം സമ്പൂർണ്ണരൂപയുക്തവും കർത്തൃത്വാദി അഭിമാനരഹിതനും അന്തരഹിതനും ആകുന്നു. ഈശ്വരൻ ജീവൻ പ്രകൃതി ഈ മൂന്നിനെയും മനുഷ്യൻ ബ്രഹ്മത്തിന്റെ രൂപത്തിൽ അനുഭവിക്കുമ്പോൾ അവന്റെ ബന്ധനങ്ങളെല്ലാം വിച്ഛേദിക്കപ്പെടുന്നതാണ്. പ്രകൃതി നശ്വരമാകുന്നു. എന്നാൽ അതിന്റെ ഭോക്താവായ ആത്മാവ് അവിനാശിനിയാണെന്നോർക്കണം. ഒരേയൊരു ഈശ്വരൻ തന്നെയാണ്. നശ്വരമായ ഈ പ്രകൃതിയെയും അവിനാശിയായ ആത്മാവിനെയും നിയന്ത്രിക്കുന്നത്. മനസ്സിനെ ഈശ്വരനിൽ ലയിപ്പിച്ച് ഈശ്വരനെ നിരന്തരം ചിന്തിച്ചുകൊണ്ടിരുന്നാൽ ഒടുവിൽ സാധകൻ അദ്ദേഹത്തെത്തന്നെ പ്രാപിക്കുന്നതാണ്. ആ നിലയിലെത്തുമ്പോൾ മനുഷ്യൻ സകലമായകളിൽനിന്നും വിമുക്തനായിത്തീരുന്നതാണ്.

11. ജ്ഞാത്വാ ദേവം മുച്യതേ സർവ പാശൈഃ
ക്ഷീണൈഃ ക്ലേശൈർജന്മമൃത്യു പ്രഹാണി.
തസ്മാഭിധ്യാനാത് ത്രിതയം ദേഹഭേദേ
വിശ്വൈശ്വര്യം കേവല ആപ്തകാമഃ

N P

12. ഏതജ്ജ്ഞേയം നിത്യമേവാത്മ സംസ്ഥം നാതഃ
പരംവേദിതവ്യം ഹികിഞ്ചിത്
ഭോക്താ ഭോഗ്യം പ്രേരിതാരം ച മത്വാ
സർവം പ്രോക്തം ത്രിവിധം ബ്രഹ്മഹ്യേതത്

13. ആത്മവിദ്യാതപോമൂലം തദ്ബ്രഹ്മോപനിഷദ് പരം

പരമാത്മാവിനെ ധ്യാനിച്ചമാത്രയിൽ തന്നെ സകല പാപങ്ങളിൽനിന്നും വിമുക്തനാകുന്നതാണ്. ക്ലേശങ്ങൾ നശിച്ചശേഷം തൃതീയ ലോകം വരെ അനാസക്തനായിരുന്നതുകൊണ്ട് ജന്മമൃത്യുക്കളിൽ നിന്നകന്ന് പരമപദം പ്രാപിക്കും. ബ്രഹ്മം തന്നിൽ തന്നെയാണുള്ളത്. അതിനെത്തന്നെയാണ് പരിപൂർണ്ണമായി അറിയേണ്ടതും. ബ്രഹ്മത്തെക്കാളും അറിയേണ്ടതായി യാതൊന്നുമില്ലെന്നുതന്നെ കരുതുക. ഭോഗ്യമെന്നും പ്രേരകമെന്നും അറിഞ്ഞു കഴിഞ്ഞാൽ എല്ലാവർക്കും സ്വയം ജ്ഞാനം ഉദയം ചെയ്യുന്നതാണ്. മൂന്നു വ്യത്യസ്ത വസ്തുക്കളിലും ബ്രഹ്മം തന്നെയാണ് വർത്തിക്കുന്നതെന്നറിയുക. അത് കൈവരിക്കാനുള്ള മൂലസാധന തപസ്സു ആത്മജ്ഞാനവുമെന്ന് അറിയുക.

14. യഃ ഏവം വിദിത്വാ സ്വരൂപമേവാനുചിന്തയൻ തത്ര
കോ മോഹഃ കഃ ശോകഃ ഏകത്വ മനുപശ്യതഃ തസ്മാദ്
വിരാഡ് ഭൂതം ഭവ്യം ഭവിഷ്യത് ഭവത്യനശ്വരസ്വരൂപം.

ഈ വിധം മനസ്സിലാക്കി തന്റെ സ്വരൂപമായ ബ്രഹ്മത്തെത്തന്നെ ധ്യാനിച്ചു കൊണ്ടിരിക്കുന്ന ജ്ഞാനിക്ക് ശോകമെവിടെ, മോഹമെവിടെ? ഭൂതം വർത്തമാനം ഭാവി എന്നീ ത്രീകാലാത്മകമായ വിശ്വം അവിനാശിയായ ബ്രഹ്മത്തിന്റെ രൂപം തന്നെയാകുന്നു.

15. അണോരണീയാൻ മഹതോമഹീയാൻ
ആത്മാസ്യ ജന്തോർനിഹിതോ ഗുഹായാം.
തമക്രതും പശ്യതി വീതശോകോ ധാതുഃ
പ്രസാദാന്മഹിമാനമീശം

16. അപാണിപാദോ ജവനോ ഗ്രഹീതാ
പശ്യ ത്യ ചക്ഷുഃസ ശൃണോത്യ കർണ്ണഃ
സ വേത്തി വേദ്യം ന ച തസ്യാസ്തി വേത്താതമാ
ഹുരഗ്ര്യം പുരുഷം മഹാന്തം.

17. അഖീരം ശരീരേഷ്വനവസ്ഥേഷ്വവസ്ഥിതം
മഹാന്തം വിഭുമാത്മാനം മത്വാ ധീരോ ന ശോചതി.

18. സർവസ്യ ധാതാരമചിന്ത്യ ശാക്തിം
സർവാഗമന്താർത്ഥ വിശേഷവേദ്യം
പരാത്പരം പരമം പരമം വേദിതവ്യം സർവാവ
സാനേ സകൃദ്വേതിതവ്യം

19. കവിംപുരാണം പുരുഷോത്തമോത്തമം
സർവേശ്വരം സർവദേവൈരുപാസ്യം
അനാദി മധ്യാന്തമനന്തമവ്യയം ശിവാച്യുതാം
ബോരുഹഗർഭ ഭൂധരം

20. സ്വേനാ വൃതം സർവമിദം പ്രഞ്ചപം
പഞ്ചാത്മകം പഞ്ചസുവർത്തമാനം പഞ്ചീകതാ നന്ത
ഭവപ്രപഞ്ചം
പഞ്ചീകൃത സ്വാവയവൈരസംവൃതം.

21. പരാത്പരം യന്മഹതോ മഹാന്തം
സ്വരൂപതേജോമയ ശാശ്വതം ശിവം
നാവിരതോ ദുശ്ചിരിതാന്നാശാന്തോ നാസമഹിതഃ
നാശാന്തമനസോ വാപി പ്രജ്ഞാനേനൈ
നമാപ്നുയാത്

22. നാന്തഃ പ്രജ്ഞം നബഹിഃ പ്രജ്ഞം
ന സ്ഥൂലം നാസ്ഥൂലം ന ജ്ഞാനം നാജ്ഞാനം
നോ ഭയതഃ പ്രജ്ഞമഗ്രാഹ്യമവ്യവഹാര്യം
സ്വന്തഃ സ്ഥിതഃ സ്വയമേവേതി യ ഏവം വേദ സ
മുക്തോ ഭവതി
സമുക്തോ ഭവതീത്യഹ ഭഗവാൻ പിതാമഹഃ

അണുവിൽ വെച്ച് അണുവും മഹത്തിലും മഹത്തുമായ ആ ബ്രഹ്മം ജീവികളുടെ ഹൃദയക്ഷേത്രത്തിൽ ശോഭിക്കുന്നു. അതുതന്നെ എല്ലാവരുടെയും ജന്മദാതാവും സംരക്ഷകനും അതിന്റെ ദയയാൽ മനുഷ്യൻ പരമാത്മാവിനെ സാക്ഷാത്കരിച്ച് അതിന്റെ മഹിമയെ അറിയുന്നു. അതറിയുന്നവൻ എല്ലാ ദുഃഖത്തിൽ നിന്നും മുക്തനാകുന്നതാണ്. ആ പരമാത്മാവ് കൈകാലുകൾ കൂടാതെ സർവസ്തുക്കളെയും ഗ്രഹിക്കുന്നതുമാണ്. അതിവേഗം ചരിക്കുന്നു. കണ്ണുകൂടാതെ എല്ലാം കാണുകയും ചെയ്യുന്നു. കാതുകൂടാതെ കേൾക്കുന്നതുമാണ്. ജ്ഞാതവ്യവസ്തുക്കളുടെയെല്ലാം ജ്ഞാതാവാകുന്നു അത്. പക്ഷേ ആരും അതിനെ വേണ്ടതുപോലെ അറിയുന്നില്ലെന്നതാണ് സത്യം. ജ്ഞാനികൾ അതിനെ പുരാണപുരുഷനെന്ന് പറയപ്പെടുന്നു. അത് ഈശ്വര ദേഹങ്ങളിൽ ശരീരമില്ലാതെ കുടികൊള്ളുന്നതാണ്. സകലതും പോഷിപ്പിക്കുന്ന അചിന്ത്യ ശക്തിയാകുന്നു അത്. സകല ശാസ്ത്രങ്ങളും അതിന്റെ സത്തയെപ്പറ്റി പ്രതിപാദിപ്പിച്ചിട്ടുണ്ട്. പരബ്രഹ്മരൂപത്തിൽ അറിയേണ്ടത് അതുതന്നെയാകുന്നു. പ്രപഞ്ചത്തിന്റെ പ്രളയകാലത്തും അറിയപ്പെടേണ്ടത് അതുതന്നെയാണ്. അതുതന്നെ പുരുഷോത്തമനും ത്രികാല ജ്ഞാനിയും സർവേശ്വരനും ദേവപൂജിതനും അത് ആദിമധ്യാന്തം ഹിതവും അവിനാശിയുമാകുന്നു. ബ്രഹ്മമായ അത് വിഷ്ണു, ശിവൻ, ബ്രഹ്മാവ് എന്നീരൂപത്തിലുള്ള വൃക്ഷത്തിന്റെ ആവിഷ്കർത്താവാകുന്നു. പഞ്ചഭൂതാത്മ സ്വാംശീകരിച്ചിട്ടുള്ളത് എങ്കിലും പഞ്ചഭൂതാത്മകമായ പ്രപഞ്ചത്തെ അവൻതന്നെയാണ് സ്വാംശീകരിച്ചിട്ടുള്ളത്. ഘടകങ്ങളാൽ സ്വയം പ്രഭാവിതനല്ല. അത് സ്വയം പ്രകാശരൂപമാണ്; സനാതനനാണ് കല്യാണസ്വരൂപവും മഹത്തുമാണ് ആചാരശുദ്ധിയില്ലാത്തവർ ഇന്ദ്രിയനിഗ്രഹം സാധിക്കാത്തവർ ചഞ്ചലചിത്തർ ഇവർക്ക് ബ്രഹ്മത്തെ പ്രാപിക്കുവാൻ സാധ്യമാകുന്നതല്ല. അത് ആന്തരികത്തെയോ ബാഹ്യത്തെയോ ഉദയബാഹ്യാഭ്യാന്തരങ്ങളെയോ അറിയുന്നുമില്ല. അത് സ്ഥൂലമോ സൂക്ഷ്മമോ

ജ്ഞാനസ്വരൂപമോ അജ്ഞാന സ്വരൂപമോ അഭിഗമ്യനോ അല്ലാത്തതാണ്. അത് യാതൊരു വിധമായ വ്യവഹാരപരിധി യിലും പെടുന്നില്ല. ആന്തരികമായ രൂപത്തിൽ അത് സ്വയം സ്ഥിതി ചെയ്യുന്നതാണ്. ഇങ്ങനെ ആപരബ്രഹ്മത്തെക്കുറിച്ച റിഞ്ഞ ജ്ഞാനി മോക്ഷം പ്രാപിക്കുന്നുവെന്ന് പിതാമഹൻ അരുളുന്നു.

23. സ്വസ്വരൂപജ്ഞഃ പരിവ്രാട് പരിവ്രാഡേകാകീ ചര തിഭയത്രസ്ത സാരംഗവത്തിഷ്ഠതി ഗമന വിരോദം ന കരോതി സ്വശരീര വ്യതിരിക്തം സർവം ത്യക്ത്വാ ഷട്പദവൃത്യാ സ്ഥിത്വ സ്വരൂപാനുസന്ധാനം കുർവൻ സർവമനന്യ ബുദ്ധ്യാ, സ്വസ്മിന്നേവമുക്തോ ഭവതി. സ പരിവ്രാട് സർവക്രിയാ കാരക നിവർത്തകോഗുരു ശിഷ്യശാസ്ത്രാദിവിനിർമുക്തഃ സർവ സംസാരം വിസൃജ്യ ചാമോഹിതഃ പരിവ്രാട് കഥം നിർധനികഃ സുഖീ ധനവാൻ ജ്ഞാനാജ്ഞാനോഭയാ തീതഃ സുഖദുഃഖാതീതഃ സ്വയം ജ്യോതി പ്രകാശഃ സർവ വേദ്യഃ സർവജ്ഞഃ സർവ സിദ്ധിദഃ സർവേശ്വരഃ സോ*f*ഹമിതി തദ് വിഷ്ണോഃ പരമം പദം യത്ര ഗത്വാ ന നിവർത്തന്തേ യോഗിനഃ സൂര്യോ ന തത്രഭാതി നശശാങ്കോപി ന സ പുനരാവർത്തതേ ന സ പുനരാ വർത്തതേ തത് കൈവല്യമിത്യുപനിഷത്.

സ്വസ്വരൂപം അറിഞ്ഞ സന്യാസി ഏകാകിയായി മാത്രം സഞ്ചരിക്കുന്നു. പേടിച്ചരണ്ടമാൻ ഒരിടത്തും സ്വസ്ഥമായി നിൽക്കാതുപോലെ അയാൾ ഒരിക്കലും ഒരിടത്ത് സ്ഥിരമായി വസിക്കുന്നതല്ല. മറ്റൊരിടത്ത് പോകണം എന്ന ചിന്തയും അവനില്ല. അയാൾ സകലതും ത്യജിച്ച് ഭിക്ഷാവൃത്തികൊണ്ട് വയറു നിറയ്ക്കുന്നതാണ്. സദാസ്വരൂപ ധ്യാനപരനായി സകല ജീവികളേയും ആത്മാവിനെപോലെ കരുതുന്നു. ഏതാ ദൃശ്യനായ സംന്യാസി തികച്ചും ബന്ധന വിമുക്തനാണ്. ക്രിയാകാരക ഭേദങ്ങളും അയാൾ അറിയുന്നില്ല. ഗുരു, ശിഷ്യൻ, ശാസ്ത്രം എന്നീ ബന്ധനങ്ങളാൽ അവന് ബന്ധന മില്ല. ത്യാഗിയായ അവന് ദുഃഖമില്ല. സാംസരികമായ ഐശ്വര്യം ത്യജിച്ചാലേ സംന്യാസിക്ക് സുഖം കിട്ടുകയുള്ളൂ. അയാൾ ജ്ഞാനത്തിനും അജ്ഞാനത്തിനും അതീതനാണ്. സുഖ-ദുഃഖാദികൾ അയാളെ ബാധിക്കില്ല. ആത്മാവിൽ നിന്ന് പ്രകാശം ലഭിച്ച് അയാൾ അറിയേണ്ടതെല്ലാം അറിയുന്നതാണ്. സകല സിദ്ധികളും കൊടുക്കാൻ അവൻ സമർത്ഥനാകുന്നു. സർവേശ്വരനും സർവശക്തനുമായി ഭവിക്കുന്നതാണ്. അയാൾ തന്നെത്തന്നെ ബ്രഹ്മമെന്ന് കരുതും. ഭഗവാൻ വിഷ്ണുവിന്റെ പരമപദം ആ പരബ്രഹ്മം തന്നെയാകുന്നു. പരബ്രഹ്മം പ്രാപിക്കാൻ കഴിഞ്ഞവന് സംസാര സാഗരത്തിൽ പതിക്കേണ്ടതായി വരുന്നുമില്ല. സൂര്യചന്ദ്രന്മാരുടെ പ്രകാശ ത്തിനും ആധാമത്തിലെത്താൻ കഴിയില്ല. അവിടെ എത്തിയ വൻ ജനനമരണചക്രത്തിൽ നിന്നും വിമുക്തനാകുന്നതാണ്. എന്തെന്നാൽ അതു തന്നെയാണ് കൈവല്യം പദം. ഇപ്രകാരം ഉപനിഷത്ത് അനുശാസിക്കുന്നു.

നാരദപരിവ്രാജകോപനിഷത്ത് സമാപിച്ചു.



# നാരായണാഥർശിരോപനിഷത്ത്

ഓം. സഹനാവവതു. സഹ നൗ ഭുനക്തു സഹ വീര്യം കരവാവഹൈ. തേജസ്വിനാവ ധീതമസ്തു മാ വിദിഷാ വഹൈ ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

പരബ്രഹ്മം ഗുരുശിഷ്യന്മാരായ നമ്മളെ രണ്ടുപേരെയും രക്ഷിക്കട്ടെ. രണ്ടു പേരെയും പരിപാലിക്കട്ടെ. രണ്ടുപേരും ഒരുമിച്ചു കഴിവുകൾ നേടട്ടെ. ഞങ്ങളുടെ അധ്യയനം തോജോമയമാകട്ടെ. ഞങ്ങൾ പരസ്പരം വിദ്വേഷം വഹിക്കാ തിരിക്കട്ടെ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

1. ഓം. അഥപുരുഷോഹ വൈ നാരായണേ*f*കാമയത പ്രജാഃ സൃജേയേതി. നാരായണാത് പ്രാണോജായതേ മനഃ സർവേന്ദ്രിയാണി ച ഖം വായുർജ്യോതിരാപാഃ പൃഥിവീ വിശ്വാസ്യ ധാരിണീ. നാരായണാത് ബ്രഹ്മാ ജായതേ, നാരായണാത് രുദ്രോ ജായതേ. നാരായണാ ദിന്ദ്രോ ജായതേ നാരായണാത് പ്രജാപതിഃ പ്രജായ തേ. നാരായണാത് ദ്വാദശാദിത്യാ രുദ്രോവസവഃ സർവാണി ഛന്ദാംസി. നാരായണാദേവസമുത്പദ്യന്തേ. നാരായണാത് പ്രവർത്തന്തേ. നാരായണേ പ്രലീയ ന്തേ. ഏതദ് ഋഗ്വോദശിരോ*f*ധീതേ.

ഓം. പുരുഷ സ്വരൂപനായ നാരായണൻ പ്രജകളെ സൃഷ്ടിക്കാനാഗ്രഹിച്ചു. നാരായണനിൽനിന്നും പ്രാണൻ ഉണ്ടാ യി. എല്ലാ ഇന്ദ്രിയങ്ങളും മനസ്സും അദ്ദേഹത്തിൽ നിന്നുണ്ടാ യി. ആകാശം, വായു, ജ്യോതിസ്സ്, ജലം, പൃഥി എന്നീ വിശ്വ ധാരികളായ പഞ്ചഭൂതങ്ങൾ നാരായണനിൽ നിന്നുതന്നെയു ണ്ടായി. നാരായണനിൽനിന്നു തന്നെ ബ്രഹ്മാവും രുദ്രനും

I K

ഇന്ദ്രനും പ്രജാപതിയും ദ്വാദശാദിത്യന്മാരുംഏകാദശ രുദ്രന്മാരും അഷ്ടവസുക്കളും സകലവിധത്തിലുള്ള ഛന്ദസ്സുകളും ഉണ്ടായി. നാരായണനിൽ നിന്നു തന്നെ സകതും ഉദ്ഭവിക്കുകയും ചെയ്യുന്നു. പണ്ഡിതന്മാർ ഋഗ്വേദത്തിലെ പ്രധാനപ്പെട്ട ഈ അംഗം അധ്യയനം ചെയ്യുന്നു.

2. അഥ നിത്യോ നാരായണഃ ബ്രഹ്മാനാരായണഃ ശിവശ്ച നാരായണഃ ശക്രശ്ച നാരായണഃ കാലശ്ച നാരായണഃ ദിശശ്ച നാരായണഃ വിദിശശ്ചനാരായണഃ ഊർധ്വം ച നാരായണഃ അധശ്ച നാരായണഃ അന്തർ ബഹിശ്ച നാരായണഃ നാരായണ ഏവേദം. സർവം യദ് ഭൂതം യഞ്ച ഭവ്യം നിഷ്കളങ്കോ നിരഞ്ജനോ നിർവികല്പോ നിരാഖ്യാതഃ ശുദ്ധോ ദേവ ഏകോനാ രായണോ ന ദ്വിതീയോ $f$സ്തി കശ്ചിത്. യ ഏവം വേദ സ വിഷ്ണു രേവവ ഭവതി യ ഏതദ്യജ്ജുർ വേദ ശിരോ$f$ധീരോ.

നാരായണൻ നിത്യവും ബ്രഹ്മാവും ശിവനും ശങ്കരനും കാലനും ദിക്കുകളും വിദിക്കുകളും ആകുന്നു. മുകൾ ഭാഗവും താഴെ ഭാഗവും ഉള്ളും പുറമെയും എല്ലാം നാരായണനാകുന്നു. ജനിച്ചതും മേലാൽ ജനിക്കാൻ പോകുന്നതും എല്ലാം നാരായണൻ തന്നെയാകുന്നു. ഈ നാരായണനല്ലാതെ രണ്ടാമതൊന്നില്ല. ഇപ്രകാരം അറിയുന്നവൻ വിഷ്ണുസ്വരൂപനായിത്തീരുന്നു. യജ്ജുർവേദോക്തമായ ഈ ശ്രേഷ്ഠതത്വത്തെ അറിവുള്ളവർ അധ്യയനം ചെയ്യുന്നു.

3. ഓമി ത്യഗ്രേ വ്യാഹരേത് നമ ഇതി പശ്ചാത് നാരായണായേത്യു പരിഷ്ടാത് ഓമിത്യേകാക്ഷരം നമ ഇതി ദ്വേ അക്ഷരേ നാരായണായേതി - പഞ്ചാക്ഷരാണി ഏതദ്വൈ നാരായണസ്യാഷ്ടാക്ഷരം പദം യോ ഹ വൈ നാരായണ സ്യാഷ്ടാക്ഷരം പദമധ്യേതി അനപ ബ്രുവഃ സർവമായൂരേ തി വിന്ദതേ പ്രാജാപത്യം രായസ്പോഷം ഗൗപത്യം തതോ$f$മൃത്യമശ്നുതേ തതോ$f$മൃതത്വ മശ്നുത ഇതി ഏതത് സാമവേദ ശിരോ ധീരോ.

ആദ്യം 'ഓം' എന്നും പിന്നെ 'നമ' എന്നും ഉച്ചരിക്കണം. ഓങ്കാരത്തിൽ ഒരു അക്ഷരവും നമഃ എന്നതിൽ രണ്ടക്ഷരവും നാരായണായേതി എന്നതിൽ അഞ്ചക്ഷരവും ഉണ്ട്. ഇങ്ങനെ അത് നാരായണന്റെ അഷ്ടാക്ഷരമന്ത്രമായിത്തീരുന്നു. ഈ മന്ത്രം ജപിച്ചാൽ മനുഷ്യൻ അകാല മരണത്തിൽ നിന്നും രക്ഷപ്രാപിച്ച് പൂർണ്ണായുസ്സ് അനുഭവിക്കുന്നു. അവന് സർവവിധ ധനങ്ങളും കൈവരുന്നു. അവസാനം അവൻ അമൃതത്തെ അനുഭവിക്കുന്നു. സാമവേദത്തിലെ അതിപ്രധാനമായ ഈ മന്ത്രം ജനങ്ങൾ പഠിക്കുന്നു.

4. പ്രത്യഗാനന്ദം ബ്രഹ്മപുരുഷം പ്രണവ സ്വരൂപം അകാര ഉകാരോ മകാര ഇതി. താ അനേകധാ സമഭവത്തദേത ദോമിതി യ മുക്ത്വാമുച്യതേ യോഗീ ജന്മ സംസാര ബന്ധനാത് 'ഓം നമോ നാരായണായേതി' മന്ത്രോപാസകോ വൈകുണ്ഠഭുവനം ഗമിഷ്യതി തദിദം പുണ്ഡരീകം വിജ്ഞാനഘനം തസ്മാത്തഡി ദാഭമാത്രം. ബ്രഹ്മണ്യോ ദേവകീ പുത്രോ ബ്രഹ്മണ്യോ മധുസൂദനോ ബ്രഹ്മമൃഃ പുണ്ഡരീ കാക്ഷോ ബ്രഹ്മണ്യോ വിഷ്ണുരച്യുത ഇതി. സർവഭൂതസ്ഥ മേകം വൈനാരായണം കാരണ പൂരുഷമകാരണം പരം ബ്രഹ്മ ഓം. ഏതദഥർവശിരോയോ$f$ധീതേ.

അകാരം, ഉകാരം, മകാരം ഇവ ചേർന്നുണ്ടായ 'ഓം' എന്നത് ആനന്ദരൂപവും ബ്രഹ്മപുരുഷരൂപവും പ്രണവസ്വരൂപവുമാകുന്നു. ഈ ഓംകാര ജപം കൊണ്ട് യോഗികൾ സർവിധമായ സംസാരബന്ധങ്ങളും വിച്ഛേദിച്ചു ജനനമരണങ്ങളിൽനിന്ന് മുക്തി നേടുന്നു. ഓം നമോ നാരായണായ എന്ന മന്ത്രോപാസന ചെയ്യുന്നവർ വൈകുണ്ഠ ലോകം പ്രാപിക്കുന്നു. ഈ ഹൃദയകമലം വിജ്ഞാനരൂപമാകുന്നു. ഇതിൽനിന്ന് വിദ്യുത്പ്രഭാപൂരമുണ്ടാകുന്നു. ഇതിനെത്തന്നെയാണ് ദേവകീപുത്രനെന്നും മധുസൂദനനെന്നും പുണ്ഡരീകാക്ഷനെന്നും വിഷ്ണുവെന്നും അച്യുതനെന്നും പറയുന്നത്. സകല ജീവികളിലും ഈ നാരായണൻ തന്നെ തന്നെ വസിക്കുന്നു. അദ്ദേഹം കാരണപുരുഷനാണെങ്കിലും കാരണരഹിതനാണ്. ഇദ്ദേഹം തന്നെ പരബ്രഹ്മം; അഥർവ ശിരോഭാഗമായ ഈ മന്ത്രം അറിവുള്ളവർ അധ്യയനം ചെയ്യുന്നു.

5. പ്രാതരധിയമാനോ രാത്രി കൃതം പാപം നാശയതി. സായമധീയാനോ ദിവസകൃതം പാപം നാശയതി. തത് സായം പ്രാതരധീയമാണോ അപാപോ ഭവതി. മധ്യം ദിനമാദിത്യാദി മുഖോ അധീയാനഃ പഞ്ചമഹാപാത കോപപാതകാത് പ്രമുച്യതേ. സർവവേദപാരായണ പുണ്യം ലഭതേ. നാരായണ സായൂജ്യമവാപ്നോതി യ ഏവം വേദ.

ഈ മന്ത്രം പ്രഭാതത്തിൽ ജപിച്ചാൽ രാത്രിയിൽ ചെയ്ത സകല പാപങ്ങളും നശിച്ചുപോകും. സന്ധ്യാ കാലത്ത് ജപിച്ചാൽ പകൽ ചെയ്ത പാപം മുഴുവനും നശിക്കുന്നു. മധ്യാഹ്നസമയത്ത് സൂര്യന് അഭിമുഖമായി നിന്നുകൊണ്ട് ഈ മന്ത്രം ജപിച്ചാൽ പഞ്ചമഹാപാതകങ്ങളും ഉപപാതകങ്ങളും നശിക്കുന്നു. അവന് സകലവേദങ്ങളും അധ്യയനം ചെയ്താലുള്ള ഫലം ലഭിക്കുന്നു. അവന് ശ്രീനാരായണന്റെ സായൂജ്യമാകുന്ന മുക്തി ലഭിക്കുന്നു. അങ്ങനെ ശ്രീനാരായണന്റെ സാക്ഷാത്കാരം ലഭിക്കുന്നു.

നാരായണാഥർവശിരോപനിഷത്ത് സമാപിച്ചു.



N P

# നിരാലംബോപനിഷത്ത്

**ശാന്തിപാഠം**

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണ മുദച്യതേ പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവ ശിഷ്യതേ.

ഈ പരബ്രഹ്മം പൂർണ്ണമാകുന്നു. ഈ ജഗത്തും പൂർണ്ണ മാകുന്നു. ഈ പൂർണ്ണ ബ്രഹ്മത്തിൽ നിന്നുമാണ് ഈ പൂർണ്ണ പ്രപഞ്ചം ഉണ്ടായിട്ടുള്ളത്. ഈ പൂർണ്ണബ്രഹ്മത്തിൽ നിന്നും പൂർണ്ണപ്രപഞ്ചമെടുത്താലും പൂർണ്ണബ്രഹ്മം തന്നെ അവശേ ഷിക്കുന്നു. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഓം. നമശ്ശിവായ ഗുരവേ സച്ചിദാനന്ദ മൂർത്തയേ
നിഷ്പ്രപഞ്ചായ ശാന്തായനരാലംബായ തേജസേ
2. നിരാലംബം സമാശ്രിത്യ സാലംബം വിജഹാതിയഃ
സ സന്യാസീ ച യോഗീ ച കൈവല്യം
പദമശ്നു തേ.

ശിവനും ഗുരുവും സച്ചിദാനന്ദമൂർത്തിയും പ്രപഞ്ചരഹി തനും ശാന്തനും ആചാര്യരഹിതനും തേജോമയനുമായ പര മാത്മാവിന് നമസ്കാരം. നിരാലംബമായ പരമതത്വത്തെ ആശ്ര യിച്ച് സാലംബമായ പ്രപഞ്ചത്തെ ഉപേക്ഷിക്കുന്നവൻ ആണ് സന്യാസി. അവൻ തന്നെ യോഗി. അവൻ മോക്ഷം പ്രാപി ക്കുന്നു.

3. ഏഷാ മജ്ഞാന ജന്തൂനാംസമസ്താ
രിഷ്ട ശാന്തയേ
യദ്യദ് ബോധവ്യമഖിലം തദാശങ്ക്യ ബ്രവീമ്യഹം

അജ്ഞാനികളായ ജീവികളുടെ സർവദുഃഖങ്ങളും ശമി പ്പിക്കുന്നതിനായി ഏതൊന്നാണോ അറിയേണ്ടത് അതെല്ലാം ഞാൻ ചിന്തിച്ച് ഇവിടെ പറയുന്നു.

4. കിം ബ്രഹ്മ കഃ ഈശ്വരഃ കോ ജീവഃ കാപ്രകൃതിഃ
കഃ പരമാത്മാ കോ ബ്രഹ്മാ. കോ വിഷ്ണുഃ
കോഃ രുദ്രഃ
ക ഇന്ദ്രഃ. കഃ ശമനഃ കഃ സൂര്യാഃ. കശ്ചന്ദ്രഃ.
കേസുരാഃ.
കേ അസുരാഃ. കേ പിശാചാഃ കേ മനുഷ്യാഃ.
കാഃ സ്ത്രീയഃ.
ക പശ്വാദയഃ. കിം സ്ഥാവരം. കേ ബ്രാഹ്മണാദയഃ
കോ ജാതിഃ. കിം കർമ്മ, കിമകർമ്മ. കിം ജ്ഞാനം.
കിം ജ്ഞാനം.
കിം സുഖം കിം ദുഃഖം. കഃ സ്വർഗ്ഗഃ. കോ
നരകഃ. കോ
ബന്ധഃ. കോ മോക്ഷഃ കഃ ഉപാസ്യഃ ക ശിഷ്യാഃ.
കോ വിദ്വാൻ കോ മൂഢഃ. കിമാസുരം കി തപഃ
കി പരമം പദം.
കിം ഗ്രാഹ്യം. കിമഗ്രാഹ്യം. കഃ സന്യാസീ
ത്യാശങ്ക്യാഹ ബ്രഹ്മേതി.

ബ്രഹ്മമെന്നാലെന്ത്? ഈശ്വരൻ ആര്? ജീവൻ എന്ത്? പ്രകൃതി എന്താണ്? പരമാത്മാവെന്താണ്? ബ്രഹ്മാവ് ആരാണ്? വിഷ്ണു ആരാണ്? രുദ്രൻ ആരാണ്? ഇന്ദ്രൻ ആര്? ചന്ദ്രൻ ആര്? സൂര്യൻ ആര്? അസുരന്മാർ ആര്? പിശാചുക്കൾ ആര്? മനുഷ്യർ ആര്? സ്ത്രീകൾ ആര്? മൃഗാദികൾ എന്ത്? സ്ഥാവരം എന്ത്? ബ്രാഹ്മണാദികൾ ആര്? ജാതി എന്നാലെന്ത്? കർമ്മമെന്ത്? അകർമ്മമെന്ത്? ജ്ഞാനമെന്ത്? അജ്ഞാന മെന്ത്? സുഖമെന്ത്? ദുഃഖമെന്ത്? സ്വർഗമേത്? നരകമേത്? എന്നതാണ് ബന്ധുമോക്ഷമെന്നത്? ഉപാസനായോഗ്യനായി ട്ടുള്ളതാര്? ആരാണ് ശിഷ്യൻ? ആരാണ് വിദ്വാൻ? ആരാണ് മൂഢൻ? ആസുരമായ തെന്ത്? എന്താണ് തപസ്സ്? എന്താണ് പരമപദം? എന്താണ് ഗ്രാഹ്യം? എന്താണ് അഗ്രാഹ്യം? ആരാണ് സംന്യാസി? ഇതെല്ലാം ബ്രഹ്മത്തിന്റെ രൂപങ്ങളാണെ ന്നറിഞ്ഞ് പറഞ്ഞു.

5. സ ഹോവാച മഹദഹങ്കാര പൃഥിവ്യപ് തേജോവാ യ്വാകാശത്വേന ബൃഹദ്രൂപേണ അണ്ഡകോശേന കർമ്മജ്ഞാനാർത്ഥ രൂപതയാ ഭാസമാനമദ്വി തീയമ ഖിലോപാധി വിനിർമുക്തം തത് സകലശക്ത്യു പ ബൃംഹിതം അനാദ്യനന്തം ശുദ്ധം ശിവം ശാന്തം നിർഗുണമിത്യാദി വാച്യവനിർവാച്യം ചൈതന്യം ബ്രഹ്മ ഈശ്വര ഇതിച ബ്രഹ്മൈവ സ്വ ശക്തിം പ്ര കൃത്യഭിധേയാമാശ്രിത്യ ലോകാൻ സൃഷ്ട്വാ പ്രവിശ്യാ ന്തര്യാമിത്വേന ബ്രഹ്മാദീനാം ബുദ്ധീന്ദ്രിയ നിയന്ത്രൃ ത്വാദീശ്വര. ജീവ ഇതി ച. ബ്രഹ്മ വിഷ്ണീശാനേന്ദ്രാദീനാം നാമരൂപദ്വാരാ സ്ഥൂലോ ƒഹമിതാ മിഥ്യാ ധ്യാസവശാജ്ജീവഃ സോƒഹ മേകോƒപി ദേഹാരംഭക ഭേദവശാദ് ബഹുജീവഃപ്രകൃ തിരിതിച ബ്രഹ്മണഃ സകാശാന്നാനാ വിചിത്ര ജഗ ന്നിർമ്മാണ സാമർത്ഥ്യ ബുദ്ധിരൂപാ ബ്രഹ്മ ശക്തിരേ വപ്രകൃതിഃ പരമാത്മേതി ച ദേഹാദേഃ പരതരത്വാദ് ബ്രഹ്മൈവ പരമാത്മാ സ ബ്രഹ്മാ സ വിഷ്ണുഃ സ ഇന്ദ്രഃ സ ശമനഃ സഃസൂര്യാഃ സ ചന്ദ്രസ്തേ സുരാസ്തേ അസുരാസ്തേ പിശാചാസ്തേ മനു ഷ്യാസ്താഃ സ്ത്രീയസ്തേ പശ്വാദയ സ്തത് സ്ഥാവരം തേ ബ്രാഹ്മണാദയഃ സർവം ഖല്വിദം ബ്രഹ്മ നേഹനാനാ സ്തി കിഞ്ചന.

അദ്ദേഹം പറഞ്ഞു: “മഹത്തത്വം, അഹങ്കാരം, പൃഥി, ജലം, വായു, അഗ്നി, വായു, ആകാശം എന്നിവയുടെ രൂപ ത്തിലും അതേ പ്രകാരം ബ്രഹ്മാണ്ഡരൂപത്തിലും കർമ്മ ജ്ഞാനാർത്ഥ രൂപങ്ങളിലും പ്രകാശിച്ചിരുന്നിട്ടും സർവോപാ ധിരഹിതവും അദ്വിതീയവും സർവശക്തിമത്തും ആദ്യന്തര രഹിതവും ശുദ്ധവും ശാന്തവും നിർഗുണവും അവർണ്ണനീ യവുമായ ചൈതന്യത്തെയാണ് പരബ്രഹ്മമെന്നു പറയുന്നത്.

ഈശ്വരന്റെ രൂപമാണെങ്കിൽ– ഈ പരബ്രഹ്മം തന്നെ തന്റെ പ്രകൃതി എന്നു പേരുള്ള ശക്തിയെ ആശ്രയിച്ച് ലോകങ്ങൾ സൃഷ്ടിക്കുകയും അന്തര്യാമിയായി അവയിൽ പ്രവേശിച്ച് ബ്രഹ്മാദി ജീവികളുടെ ബുദ്ധി ഇന്ദ്രിയം തുടങ്ങി യവയെ നിയന്ത്രിക്കുകയും ചെയ്യുന്നു. അപ്പോഴാണ് അത് ഈശ്വരനെന്ന് പറയപ്പെടുന്നത്. ഈ ചൈതന്യത്തെ ബ്രഹ്മാവ് വിഷ്ണു, ശങ്കരൻ, ഇന്ദ്രൻ എന്നീ നാലു രൂപങ്ങൾ മുഖേന “ഞാൻ സ്ഥൂലമാണ്” എന്ന മിഥ്യയെ ദേഹാഭിമാനം ജനി ക്കുമ്പോൾ അത് ജീവൻ എന്ന് പറയപ്പെടുന്നു. ഈ ചൈതന്യം “ആ ബ്രഹ്മം ഞാൻ തന്നെ” എന്ന രൂപത്തിൽ ഏകത്വത്തെ അനുഭവിക്കുന്നു. എങ്കിലും വിഭിന്നശരീരങ്ങളാൽ അത് ജീവ രൂപമായിത്തീരുന്നു. അനേക തരത്തിലുള്ള വിചിത്രലോക ങ്ങളെ സൃഷ്ടിക്കാൻ കഴിവുള്ളതാണ് പ്രകൃതി. ബ്രഹ്മത്തിന്റെ ബുദ്ധിശക്തിയാണ് പ്രകൃതിയെന്ന് പറയപ്പെടുന്നത്. ദേഹാദി കൾക്കതീതമായ ബ്രഹ്മം തന്നെയാണ്. പരമാത്മാവ് ബ്രഹ്മം തന്നെ. ബ്രഹ്മാവ്, വിഷ്ണു, ഇന്ദ്രൻ, യമൻ, സൂര്യൻ, ചന്ദ്രൻ, ദേവൻ, അസുരൻ, പിശാച്, മനുഷ്യൻ, സ്ത്രീ, പുരുഷൻ, മൃഗം എന്നിവയുടെ രൂപങ്ങളിൽ പ്രകടമാകുന്നത്. ഇതു തന്നെ യാണ് സ്ഥാവരം ബ്രാഹ്മണാദികളും സകലലോകങ്ങളും ബ്രഹ്മം തന്നെ. ബ്രഹ്മത്തിൽ നിന്നും ഭിന്നമായി യാതൊന്നുമില്ല.

6. ജാതിരിതിച, ന ചർമ്മണോ ന രക്തസ്യ ന മാംസസ്യ ന ചാസ്ഥിനഃ ജാതിരാത്മനോ ജാതിർ വ്യവ ഹാര പ്രകല്പിതാ, കർമ്മേതി ച ക്രിയാമാണേന്ദ്രി യൈഃ, കർമ്മാണ്യഹം, കരോമീത്യധ്യാത്മ നിഷ്ഠ തയാ കൃതം കർമ്മൈവ കർമ്മഃ അകർമ്മേതി ച കർത്തൃത്വ ഭോക്തൃത്വാ ദ്യഹംകാരതയാ ബന്ധരൂപം ജന്മാദി കാരണം നിത്യനൈമിത്തിക യാഗവ്രത തപോ ദാനാദിഷം ഫലാഭി സന്ധാനം യത്ത ദകർമ്മ. ജ്ഞാന മിതി ച ദേഹേന്ദ്രിയ നിഗ്രഹ സ്തദ് ഗു രൂപാസന ശ്രവണ മനന നിദിധ്യാസ നൈര്യദ്യദ് ദൃഗ് ദൃശ്യ സ്വരൂപം സർവാന്തരസ്ഥം സർവസമം ഘടപടാദി പദാർത്ഥമിവാവികാരം വികാരേഷു ചൈതന്യം വിനാ കിഞ്ചിന്നാസ്തീതി സാക്ഷാത്കാരാനുഭവോ ജ്ഞാനം അജ്ഞാനമിതി ച രജ്ജൗ സർപ്പഭ്രാന്തി രിവാ ദ്വിതീയേ സർവാനുസ്യൂതേ സർവമയേ ബ്രഹ്മണി ദേവതിര്യങ് നരസ്ഥാവര സ്ത്രീപുരുഷ വർണ്ണാശ്രമ ബന്ധമോ ക്ഷോപാധി നാനാത്മ ഭേദകല്പിതം ജ്ഞാനമ ജ്ഞാനം സുഖമിതി ച സച്ചിദാനന്ദ സ്വരൂപം ജ്ഞാത്വാ നന്ദരൂപയാ സ്ഥിതി. സൈവസുഖം ദുഃഖ മിതി അനാത്മരൂപോ വിഷയ സങ്കല്പ ഏവ ദുഃഖം സ്വർഗ്ഗ ഇതി ച സത് സംസർഗ്ഗഃ സ്വർഗ്ഗഃ നരക ഇതി ച അസത് സംസാര വിഷയ ജനസംസർഗ്ഗ ഏവ നരകഃ ബന്ധ ഇതി ച അനാത്യ വിദ്യാ വാസനയാ ജാതോ അഹമിത്യാദി സങ്കല്പോ ബന്ധഃ പിതൃമാതൃ സഹോദര ദാരാപത്യ ഗൃഹാരാമ ക്ഷേത്ര മമതാ സംസാരാ വരണസങ്കല്പോ ബന്ധഃ കർത്തൃത്വാദ്യഹം കാരസങ്കല്പോ ബന്ധഃ അണിമാദ്യഷ്ടൈശ്വര്യാ ശാസിദ്ധ സങ്കല്പോ ബന്ധഃ ദേവമനുഷ്യാദ്യുപാ സനാ കാമസങ്കല്പോ ബന്ധഃ യമാദ്യഷ്ടാംഗ യോഗ സങ്കല്പോ ബന്ധഃ വർണ്ണാശ്രമ ധർമ്മ സങ്കല്പോ ബന്ധഃ ആജ്ഞാഭയ സംശയാത്മ ഗുണസങ്കല്പോ ബന്ധഃ യാഗവ്രതതപോദാന വിധി വിധാനജ്ഞാനാ സാഭവോ ബന്ധഃ കേവല മോക്ഷാപേക്ഷ സങ്കല്പോ ബന്ധഃ സങ്കല്പമാത്ര സംഭവോ ബന്ധഃ മോക്ഷ ഇതി ച നിത്യാനിത്യവസ്തു വിചാരാദനിത്യ സംസാരസുഖ ദുഃഖ വിഷയസമസ്തക്ഷേത്ര മമ ബന്ധക്ഷയോ മോക്ഷഃ

ജാതി എന്നത് തൊലിയുടെയോ രക്തത്തിന്റെയോ മാംസ ത്തിന്റെയോ അസ്ഥികളുടെയോ ആത്മാവിന്റെയോ അല്ല. അത് കേവലം സങ്കല്പമാണ്. കർമ്മത്തിന്റെ അർത്ഥം ഇന്ദ്രിയങ്ങൾ ചെയ്യുന്ന ക്രിയകൾ എന്നാകുന്നു. “ഞാൻ ചെയ്യുന്നു” എന്ന് അധ്യാത്മനിഷ്ഠയോടെ ചെയ്യുന്ന പ്രവൃത്തിയെ മാത്രമേ കർമ്മ മെന്ന് പറയാൻ സാധിക്കൂ. കർത്തൃത്വ ഭോക്തൃത്വ ജന്യമായ അഭിമാനം കൊണ്ട് ഇങ്ങനെ നിത്യനൈമിത്തികങ്ങളും യജ്ഞം വ്രതം തപസ്സ് ദാനം എന്നിവയിൽ ഫലാപേക്ഷയോടെ ചെയ്യപ്പെടുന്ന കർമ്മങ്ങളും അകർമ്മം എന്ന് അറിയപ്പെടുന്നു. ജ്ഞാനത്തെ സംബന്ധിച്ചാണെങ്കിൽ, സൃഷ്ടിയുടെ എല്ലാ പരിവർത്തനാത്മകങ്ങളായ വസ്തുക്കളിലും ഓരോ ചൈതന്യ തത്വം കാണപ്പെടുന്നുണ്ട്. മറ്റൊന്നുമല്ല. ഭ്രഷ്ടാവിന്റെ രൂപ മായും ദൃശ്യരൂപമായും ഇരിക്കുന്നത് അതുതന്നെയാണ്. ഈ ചൈതന്യം ഇത് സകലരുടെയും ഉള്ളിൽ വസിക്കുന്നു. സക ലതിലും സമാനമാണിത്. വികാരരഹിതവുമാണ്. എങ്കിലും കുടം തുണി തുടങ്ങിയ പല രൂപത്തിലും അത് പരിവർത്തി തമായിരിക്കുന്നു. ഇങ്ങനെ സാക്ഷാത്കാരമുള്ള അനുഭവത്തെ ജ്ഞാനം എന്നു പറയുന്നു. ഈ അനുഭവം ദേഹേന്ദ്രിയാദി കളെ നിയന്ത്രിക്കുന്നതുകൊണ്ടും അതോടൊപ്പം തന്നെ ഗുരു വിന്റെ ഉപാസന, ശ്രവണം, മനനം, നിദിധ്യാസനം എന്നിവ യാലും സംഭവിക്കുന്നു. അജ്ഞാനത്തെ സംബന്ധിച്ചാണെ ങ്കിൽ കയറിൽ സർപ്പമാണെന്ന് തെറ്റിദ്ധാരണ ഉണ്ടാകുന്നതു പോലെ സകലതിലും കോർക്കപ്പെട്ടിരിക്കുന്നതും സർവരൂ പവും ഏകമാത്രവുമായ ബ്രഹ്മത്തിൽ ദേവൻ, പക്ഷി, മൃഗം, മനുഷ്യൻ, സ്ഥാവരം, സ്ത്രീ, പുരുഷൻ, വർണ്ണം, ആശ്രമം, ബന്ധം, മോക്ഷം തുടങ്ങിയ നിരവധി ഉപാധികളോടു കൂടിയ അനാത്മ വസ്തുക്കൾക്ക് ഭേദമുണ്ടെന്ന് സങ്കല്പിക്കുന്നതാണ് അജ്ഞാനം.

സുഖത്തിന്റെ നിർവചനം– സച്ചിദാനന്ദാത്മകമായ പര മാത്മാവിന്റെ സ്വരൂപമറിഞ്ഞ് ആനന്ദാത്മകമായ ഏതൊരവ സ്ഥയാണോ കൈവരുന്നത് അതാണ് സുഖം.

സ്വർഗ്ഗം-ഉത്തമന്മാരുടെ സമാഗമം തന്നെയാണ് സ്വർഗ്ഗം.

നരകം-അസത്യത്തോടും സാംസാരികവിഷയങ്ങളോടും സംസാരബദ്ധരായ ജനങ്ങളോടുമുള്ള സംസർഗ്ഗം തന്നെയാണ് നരകം.

ബന്ധം- അനാദിയായ അജ്ഞാന വാസനയാൽ "ഞാൻ ജനിക്കുന്നു" "ഞാൻ മരിക്കുന്നു" തുടങ്ങിയ ചിന്തകൾ ഉണ്ടാകുന്നതു തന്നെയാണ് ബന്ധനം. അമ്മ, അച്ഛൻ, സഹോദരൻ, ഭാര്യ, മകൻ, വീട്, തോട്ടം, ക്ഷേത്രം തുടങ്ങിയവ എന്റെതാണെന്നുള്ള സാംസാരികാവരണ ബദ്ധമായ ചിന്തകളും ബന്ധനം തന്നെ. അണിമാദികളായ അഷ്ടൈശ്വര്യങ്ങൾ നേടണമെന്ന ആഗ്രഹവും അതിന്റെ സങ്കല്പവും ബന്ധനമാകുന്നു. യമം, നിയമം എന്നീ അഷ്ടാംഗയുക്തമായ യോഗസങ്കല്പവും ബന്ധനം തന്നെ. വർണ്ണാശ്രമ ധർമ്മ സങ്കല്പവും ബന്ധനമത്രെ. ആജ്ഞഭയം, സംശയം എന്നിവയുടെ സങ്കല്പവും യജ്ഞം, വ്രതം, തപസ്സ്, ദാനം വിധിവിധാനങ്ങൾ ഇവയൊക്കെത്തന്നെ ബന്ധനമാകുന്നു. അതുപോലെ തന്നെ കേവലം മോക്ഷത്തെത്തന്നെ ചിന്തിക്കുകയാണെന്നുള്ളതും ബന്ധനം തന്നെ. മോക്ഷം - നിത്യാനിത്യ വസ്തുക്കളെപ്പറ്റിയുള്ള ചിന്തയാൽ പ്രപഞ്ചത്തിലെ അനിത്യവും സുഖദുഃഖാത്മകവുമായ എല്ലാ വിഷയങ്ങളിൽ നിന്നും മമതയാകുന്ന ബന്ധനത്തിനു നാശം സംഭവിക്കുകയാണ് മോക്ഷമെന്ന് പറയാം.

7. ഉപാസ്യ ഇതി ച സർവ ശരീരസ്ഥ ചൈതന്യ ബ്രഹ്മ പ്രാപകോ ഗുരുരുപാസ്യഃ ശിഷ്യ ഇതി ച വിദ്യാധ്വസ്ത പ്രപഞ്ചാവഗാഹിത ജ്ഞാനാവശിഷ്ടം ബ്രഹ്മൈവ ശിഷ്യഃ വിദ്വാനിതി ച സർവാന്തരസ്ഥസ്വസം വിദ്രൂപ വിദ്വിവിദ്വാൻ, മൂഢ ഇതി ച കർത്തൃ ത്വാദ്യ ഹംകാര ഭാവാരൂഢോ മൂഢഃ ആസുരമിതി ച ബ്രഹ്മ വിഷ്ണ്വീ ശാനേന്ദ്രാദീനാ മൈശ്വര്യ കാമനയാനിരശന ഝപാഗ്നി ഹോത്രി ഭിഷന്തരാത്മാനം സന്താപയതി ചാത്യുഗ്ര രാഗദ്വേഷ വിഹിംസാ ദംഭാദ്യപേക്ഷിതം തപ ആസുരം. തപ ഇതി ച ബ്രഹ്മ സത്യം ജഗന്മിഥ്യേത്യ പരോക്ഷ ജ്ഞാനാഗ്നിനാ ബ്രഹ്മാദ്യൈ ശ്വര്യാ ശാസിദ്ധ സങ്കല്പ ബീജ സ്താപം തപഃ പരമം പദമിതി ച പ്രാണേന്ദ്രിയാദ്യന്തഃ കരമ ഗുണാദേഃ പരതരം സച്ചിദാനന്ദ മയം നിത്യമുക്ത ബ്രഹ്മസ്ഥാനം പരമം പദം ഗ്രാഹ്യമിതി ച ദേശകാല വസ്തു പരിച്ഛേദ രാഹിത്യ ചിന്മാത്ര സ്വരൂപം ഗ്രാഹ്യം അഗ്രാഹ്യമിതി ച സ്വ സ്വരൂപ വ്യതിരിക്ത മായാമയ ബുദ്ധിന്ദ്രിയ ഗോചര ജഗത് സത്യ ത്വ ചിന്തനമഗ്രാഹ്യം സംന്യാസീതി ച സർവധർമ്മാൻ പരിത്യജ്യ നിർമ്മമോ നിംഹങ്ങഅകാര ഭൂത്വാ ബ്രഹ്മേഷ്ടം ശരമുപഗമ്യ തത്വമസി, അഹം ബ്രഹ്മാസ്മി, സർവം ഖല്വിദം ബ്രഹ്മ നേഹനാ നാസ്തി കിഞ്ചന ഇത്യാദി മഹാവാക്യാർത്ഥാനു ഭവ ജ്ഞാനാത് ബ്രഹ്മൈ വാഹമസ്മീതി നിശ്ചിത്യനിർവി കല്പ സമാധിതാ സ്വതന്ത്രോ യതിശ്ചരതി



സംന്യാസീ സമുക്തഃ സഃ പൂജ്യഃ സയോഗീ സപരമം ഹസോ അവധൂതഃ സ ബ്രാഹ്മണ ഇതി. ഇദം നിരാലംബോപനിഷദം യോƒധീതേ ഗുർവനു ഗ്രഹതം സോƒഗ്നി പൂതോ ഭവതി സ വായു പൂതോ ഭവതി സ ന പുനരാവർത്തതേ പുനർനാഭി ജായത ഇത്യുപനിഷത്.

ഉപാസ്യാദികളുടെ നിർവചനം ഉപാസ്യൻ - ഉപാസിക്കുവാൻ യോഗ്യമായ ഏകവസ്തുവിനെ സകലശരീരങ്ങളിലും ഉൾക്കൊള്ളുന്ന ചൈതന്യസ്വരൂപമായ ബ്രഹ്മത്തെ പ്രാപിക്കാൻ സഹായിക്കുന്ന ഗുരുവാണ് ഉപാസ്യൻ.

ശിഷ്യൻ - ജ്ഞാനം ലഭിച്ച് സംസാരമാകുന്ന അജ്ഞാനം നശിച്ച് അഗാധജ്ഞാനരൂപത്തിൽ അവശേഷിക്കുന്ന ബ്രഹ്മം ഏതൊന്നാണോ അതാണ് ശിഷ്യൻ.

വിദ്വാൻ- സർവാന്തര്യാമിയായ ആത്മാവിന്റെ ജ്ഞാന സ്വരൂപമറിയുന്നവനാണ് വിദ്വാൻ. മൂഢൻ- കർത്തൃത്വാദി അഹങ്കാരഭാവത്തിൽ ആരൂഢനായവനാണ് മൂഢൻ. ആസുരി- ബ്രഹ്മാവ് വിഷ്ണു മഹേശ്വരൻ എന്നിവരുടെ ഐശ്വര്യം ലഭിക്കണമെന്ന മോഹത്താൽ ഉപവാസം, ജപം, അഗ്നിഹോത്രം എന്നിവയാൽ അന്തരാത്മാവിനെ ദുഃഖിപ്പിക്കുകയും രാഗദ്വേഷ ഹിംസാ ദംഭാദി ദുർഗുണങ്ങളോടെ തപസ്സനുഷ്ഠിക്കുകയും ചെയ്യുന്നവാണ് ആസുരി. തപം - "ബ്രഹ്മമാണ് സത്യം, ജഗത്ത് മിഥ്യയാണ്" എന്ന ജ്ഞാനത്താൽ ബ്രഹ്മാദികളുടെ ഐശ്വര്യം നേടണമെന്നുള്ള സങ്കല്പം നശിപ്പിക്കുന്നതാണ് തപം. പരമപദം- പ്രാണൻ, ഇന്ദ്രിയം, മനസ്സ് എന്നിവയിൽ നിന്നെല്ലാം ഭിന്നവും സച്ചിദാനന്ദസ്വരൂപവും നിത്യമുക്തവുമായ ബ്രഹ്മസ്ഥാനമാണ് പരമപദം, ഗ്രാഹ്യം, ദേശം, കാലം, വസ്തു ഇവയുടെ പരിച്ഛേദരഹിതമായ ചിന്മാത്രസ്വരൂപമാണ് ഗ്രാഹ്യം; അഗ്രാഹ്യം- ആത്മസ്വരൂപത്തിൽ നിന്നും ഭിന്നമായ മായയാൽ സങ്കല്പിതവും ബുദ്ധി, ഇന്ദ്രിയം തുടങ്ങിയവ വിഷയരൂപമായ പ്രപഞ്ചത്തെ സത്യമെന്ന് കരുതുന്നതും, സംന്യാസി - എല്ലാ ധർമ്മങ്ങളോടുമൊപ്പം അഹങ്കാരം, മമത എന്നിവ വെടിഞ്ഞു ബ്രഹ്മത്തെ ശരണം പ്രാപിക്കുകയും 'തത്വമസി' 'അഹംബ്രഹ്മാസ്മി' സർവം ഖല്വിദം ബ്രഹ്മനേഹനാ നാസ്തി കിഞ്ചന എന്നീ മഹാത്വാക്യ ചതുഷ്ടയങ്ങൾ മുഖേന നിർവികല്പ സമാധിയിൽ അവസ്ഥിതനാകുകയും സ്വന്തന്ത്രനായ യതിയെപ്പോലെ പെരുമാറുകയും ചെയ്യുന്നവനാണ് സംന്യാസി. അവൻ തന്നെയാണ് മുക്തൻ. അവൻ തന്നെ യോഗി. അവൻ തന്നെ പരമഹംസനും അവധൂതനും ബ്രഹ്മജ്ഞാനിയും.

ഈ നിരാലംബോപനിഷത്തു ഗുരുകൃപയാൽ അധ്യയനം ചെയ്യുന്നവൻ അഗ്നിയെപോലെയും വായുവിനെപ്പോലെയും പരിശുദ്ധനായിത്തീരുന്നു. അവൻ വീണ്ടും പ്രപഞ്ചത്തിൽ വരുന്നില്ല. അവന് പുനരാവർത്തനമില്ല. എന്ന് ഉപനിഷത്ത് അഭിപ്രായപ്പെടുന്നു.

നിരാലംബോപനിഷത്ത് സമാപിച്ചു.

# നിർവാണോപനിഷത്ത്

ഓം വാങ് മേ മനസി പ്രതിഷ്ഠിതാ മനോ മേ വാചി പ്രതിഷ്ഠിതമാവിരാവിൻ മ ഏധി വേദസ്യ വ ആണീസ്ഥാഃ ശ്രുതം മേ മാ പ്രഹാസീരനേനാധി തേനാ ഹോരാത്രാത്സംദധാമി. ഋതം വദിഷ്യാമി, സത്യം വദിഷ്യാമി തന്മാമവതു തദ്വക്താരമവതു അവതു മാം അവതു വക്താരം ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

എന്റെ വാക്ക് മനസ്സിൽ സ്ഥിരമായിരിക്കണേ. മനസ്സ് വാക്കിൽ സ്ഥിരമായിരിക്കണേ. സ്വയം പ്രകാശാത്മാവേ, അങ്ങു എന്റെ മുന്നിൽ പ്രത്യക്ഷമാകണേ. വാങ് മനസ്സുകളെ നിങ്ങൾ രണ്ടുപേരും എന്റെ വേദജ്ഞാനത്തിനാധാരമാണ്. അതിനാൽ എന്റെ വേദാധ്യയനത്തെ നശിപ്പിക്കരുത്. എന്റെ ദിനരാത്രങ്ങൾ ഈ വേദാഭ്യാസത്തിൽ ചിലവഴിക്കപ്പെടുന്നു. ഞാൻ മാനസികമായും വാചികമായും സത്യം പറയാം. എന്നെ രക്ഷിക്കുക. വക്താവിനെ രക്ഷിക്കുക. ഓം ശാന്തി ശാന്തി ശാന്തി

1. അഥ നിർവാണോപനിഷദം വ്യാഖ്യാസ്യാമഃ പരമ ഹംസോ $f$ഹം പരിവ്രാജകാഃ പശ്ചിമലിംഗാഃ മന്മഥ ക്ഷേത്രപാലാഃ ഗഗനസിദ്ധാന്തഃ അമൃതകല്ലോ ലനദീ അക്ഷയം നിരഞ്ജനം നിസ്സംശയ ഋഷിഃ നിർവാണോ ദേവതാ നിഷ്കല പ്രവൃത്തിഃ നിഷ്കേവലജ്ഞാനം ഊർധ്വാമ്നായഃ നിരാലംബപീഠഃ സംയോഗദീക്ഷാ വിയോഗപദേശഃ ദീക്ഷാസന്തോഷപാനം ച ദ്വാദശാദി ത്യാവലോകനം വിവേകരക്ഷാ കരുണൈവ കേളിഃ ആനന്ദമാലാ ഏകാന്ത ഗുഹായാം മുക്താസനസുഖ ഗോഷ്ഠീ അകല്പിത ദിക്ഷാശീ ഹംസാചാരഃ സർവ ഭൂതാന്തർവർത്തി ഹംസ ഇതി പ്രതി പാദനം ധൈര്യ കന്ഥാം ഉദാസീനകൌപീനം വിചാരദണ്ഡഃ ബ്രഹ്മാ വലോകയോഗപട്ടഃ ശ്രിയാം പാദുകാഃ പരേച്ഛാചരണം കുണ്ഡലിനിബന്ധഃ പരാവപവാദമുക്തോ ജീവന്മുക്തഃ ശിവയോഗ നിദ്രാ ചഖേചരീമുദ്രാ ച പരമാനന്ദി

അനന്തരം നിർവാണോപനിഷത്ത് വിശദീകരിക്കാം. ഞാൻ പരമഹംസനാണ്. പരിവ്രാജകന്മാർ പശ്ചിമലിംഗത്തോടു ചേർന്നവരും കാമം നിരോധിക്കുന്നതിൽ ക്ഷേത്രപാലകർക്ക് തുല്യരുമാകുന്നു. അവരുടെ സിദ്ധാന്തം ആകാശത്തിനൊപ്പം നിർമ്മലമാണ്. ആത്മരൂപമാകുന്നു. അവരുടെ നദി അക്ഷ യവും നിർലേപവുമാണ്. നിസ്സംശയമായ ആത്മാവാണ് അവ രുടെ സ്വരൂപം. സംശയരഹിതമായ ആത്മാവാണ് അവരുടെ വന്ദ്യനായ ഋഷി നിർവാണം തന്നെ അവരുടെ ദേവൻ. ജ്ഞാനം സർവോപാധിവിനിർമ്മുക്തമാകുന്നു. ഉന്നതസ്ഥി തിക്കുവേണ്ടിയാണ് അവരുടെ അഭ്യാസം. അവരുടെ ആസനം ആശ്രയരഹിതമാണ്. പരമാത്മാവുമായുള്ള സായൂജ്യമാണ് അവരുടെ ദീക്ഷ. സംസാരമോചനമാണ് ഉപദേശം. പഠനമെ ന്നത് ദീക്ഷ സ്വീകരിച്ച് സന്തോഷത്തോടെ ഇരിക്കുന്നതാണ്. ദ്വാദശാദിത്യന്മാരെ അവർ കാണുന്നു. അവർ വിവേകം പുലർത്തുന്നു. അവരുടെ കളികൾ കരുണമാത്രം അവരുടെ സഭ ഏകാന്തതയിൽ ഉചിതമായ ആസനം രചിച്ചിരിക്കുകയാ ണ്. സ്വയം പാകം ചെയ്യാതെ ഭിക്ഷയിൽനിന്നും കിട്ടുന്നത് ഭക്ഷിക്കുന്നു. ഹംസത്തെപ്പോലെയാണ് കർമ്മം. സകലപ്രാ ണികളുടെയും ഉള്ളിലെ ആത്മാവു തന്നെ ഹംസം. ധൈര്യ മാണ് അവരുടെ ഉടുതുണിയായ ജീർണ്ണവസ്ത്രം. കൗപീനം കൊണ്ട് തൃപ്തിപ്പെടുന്നു. ചിന്തയും ദണ്ഡവുംപ പാദുകയും ബ്രഹ്മദർശനം യോഗപട്ടം ഇവയുമാണ് സമ്പത്ത്. അവർ ചെരി പ്പുമാല പോലെ നിസ്സാരമായി കരുതുന്നു. പരമാത്മാവിന്റെ ഇച്ഛയാണ് അവരുടെ ആചരണം. അവരുടെ ബന്ധം കുണ്ഡ ലിനിയാണ്. പരനിന്ദാരഹിതനായ യോഗി ജീവന്മുക്തനായി ത്തീരുന്നു. പരാത്പരനുമായുള്ള സായൂജ്യമാണ് നിദ്ര. അവൻ ഖേചരീമുദ്ര വഹിക്കുന്നു. പരമാനന്ദ പൂർണ്ണനാണവൻ.

2. നിർഗ്ഗതഗുണത്രയം വിവേകലഭ്യം മനോവാഗഗോ ചരം അനിത്യം ജഗജ്ജനിതം സ്വപ്നജഗഭദ്രഗജാദി തുല്യം തഥാ ദേഹാദിസംഘാതം മോഹഗുണജാലക ലിതം തദ്രജ്ജുസർപ്പവത് കല്പിതം വിഷ്ണുവിധ്യാ ദിശതാഭിധാനലക്ഷ്യം അങ്കുശോ മാർഗ്ഗഃ ശൂന്യം ന സങ്കേതഃ പരമേശ്വര സത്താ സത്യസിദ്ധയോഗാ മഠഃ, അമരപദം തദ്സ്വരൂപം ആദിബ്രഹ്മസ്വ സംവിത് അജപാ ഗായത്രീ വികാരദണ്ഡോധ്യേയഃ, മനോനിരോ ധിനി കന്ഥാ യോഗേന സദാ നന്ദസ്വരൂപദർശനം, ആന ന്ദഭിക്ഷാശീ മഹാശ്മശാനേപ്യാനന്ദഃ, വനേ വാസഃ, ഏകാന്തസ്ഥാനം ആനന്ദമഠ ഉന്മന്യവസ്ഥാ, ശാരദാ ചേഷ്ടാ ഉന്മനീ ഗതിഃ നിർമ്മലഗാത്രം, നിരാലംബപീഠം അമരകല്ലോ ലാനന്ദക്രിയാ പാണ്ഡരഗഗനം മഹാസി ദ്ധാന്തഃ, ശമദമാദി ദിവ്യശക്ത്യാചരണേ ക്ഷേത്രപാത്ര പടുതാ പരാപരസംയോഗഃ താരകോപദേശഃ അദ്വൈ തസദാനന്ദോ ദേവതാ നിയമാഃ സ്വാന്തരിന്ദ്രിയനിഗ്രഹഃ ഭയമോഹശോകക്രോധ സ്ത്യാഗഃ പരാവരൈക്യരസ്വാ സ്വാദനം അതിയാമകത്വനിർമ്മലശക്തിഃ സ്വപ്രകാശ ബ്രഹ്മതത്വേ ശിവ ശക്തി സമ്പുടിത പ്രപഞ്ചഛേദനം തഥാ പത്രാ ക്ഷാക്ഷികമണ്ഡലു ഭാവാഭാവദഹനം ബിഭ്രത്യാകാശധാരം ശിവം തുരീയം യജ്ഞോപവീതം തന്മയാ ശിഖാ ചിന്മയം ചോത്സൃഷ്ടി ദണ്ഡം സന്തതാക്ഷി കമണ്ഡലും കർമ്മനിർമ്മൂലനം കന്ഥാ. മായാമമതാഹങ്കാര ദഹനം ശ്മശാനേ അനാഹതാംഗി നിസ്ത്രൈഗുണ്യസ്വരൂപാനുസന്ധാനം സമയഃഭ്രാന്തി ഹരണം കാമാദിവൃത്തി ദഹനം കാഠിന്യ ദൃഢകൗ പീന ചീരാജിനവാസഃ അനാഹത മന്ത്ര അക്രിയൈവ ജുഷ്ടം സ്വേച്ഛാചാര സ്വസ്വഭാവോ മോക്ഷഃ പരം ബ്രഹ്മപ്ലവദാചരണം ബ്രഹ്മചര്യശാന്തി സംഗ്രഹണം ബ്രഹ്മചര്യാശ്രമേ $f$ധീത്യവാനപ്രസ്ഥാശ്രമേളധീത്യ

സർവസംവിന്യാസം സംന്യാസം അന്തേബ്രഹ്മാഖണ്ഡാകാരം നിത്യം സർവസംദേഹനാശനം. ഏതന്നിർവാണദർശനം ശിഷ്യം പുത്രം വിനാ ന ദേയം ഇത്യുപനിഷത്.

ത്രിഗുണരഹിതവും വിവേകലഭ്യവുമാണ് ബ്രഹ്മം അത് മനോവാഗഗോചരമാണ് അതിൽ ജനിച്ചിട്ടുള്ളവൻ സ്വപ്നപ്രപഞ്ചം പോലെയും ആകാശ ഗജത്തെ പോലെയും മിഥ്യയാണ്. അതുപോലെ ഈ ദേഹാദികൾ മോഹഗുണയുക്തമാകുന്നു. ഇതെല്ലാം കയർ കണ്ട് പാമ്പാണെന്നു തെറ്റിദ്ധരിക്കുന്നതുപോലെ മിഥ്യയാണ്. വിഷ്ണു, ബ്രഹ്മാവു തുടങ്ങിയ അനേകശതം നാമങ്ങളോടുകൂടിയ ബ്രഹ്മമാണ് ലക്ഷ്യം ഇന്ദ്രിയാദികളിൽ കടിഞ്ഞാണിടുകയാണാവശ്യം. ശൂന്യം എന്ന സങ്കേതമല്ല പരമേശ്വരന്റെ സത്തയാണ് സത്യം. സ്വരൂപം സന്യാസിയുടെ മഠവും അമരപദവുമാണ്. ഞാൻ പരബ്രഹ്മം തന്നെ എന്നതാണ് സന്യാസിയുടെ ധ്യേയം. അജപയാണ് ഗായത്രി. വികാരങ്ങളെ നിയന്ത്രിക്കുകയാണ് ലക്ഷ്യം. മനോനിഗ്രഹമാണ് കന്ഥ. സന്യാസികൾ യോഗത്താൽ എപ്പോഴും ആനന്ദസ്വരൂപം ദർശിക്കുന്നു. ആനന്ദമാകുന്ന ഭിക്ഷ ഭുജിക്കുന്നു. മഹാശ്മശാനത്തിലും സുന്ദരവനത്തിലെന്നോണം വസിക്കുന്നു. ഏകാന്തതയാണ് നിവാസസ്ഥാനം. ആനന്ദം തന്നെ മഠം. ചാഞ്ചല്യമെന്യേ കർമ്മം ചെയ്യുന്നു. ശരീരം നിർമ്മലമാണ്. നിരാശ്രയസ്ഥിതിയാണ് ആസനം. ആനന്ദമാണ് ക്രിയ. പരമാത്മാവാണ് അവരുടെ ആകാശം. ആത്മാവുതന്നെ സിദ്ധാന്തം. ശമദമാദികളാണവലംബം. പരബ്രഹ്മ സായൂജ്യമാണ് രസാസ്വാദനം. താരക ബ്രഹ്മോപദേശം ചെയ്യുന്നു. അദ്വൈത സദാന്ദനാണ് അവരുടെ ദേവൻ. ഇന്ദ്രിയ നിഗ്രഹമാണ് നിയമം. ഭയമോഹാദികളുടെ ത്യാഗമാണ് ലക്ഷ്യം. അനിയാമകത്വമാണ് നിർമ്മലശക്തി. സ്വയം പ്രകാശമായ ബ്രഹ്മതത്വത്തിൽ ശിവശക്തിയാൽ സ്ഫുടിതമായ പ്രപഞ്ചത്തെ അവർ ഛേദിക്കുന്നു. ഇന്ദ്രിയ ദർശനമാണ് കമണ്ഡലു, ഭാവാഭാവത്തെ ഭസ്മീകരിക്കാൻ ആകാശമാകുന്ന ആധാരം ധരിക്കുന്നു. തുരീയ ബ്രഹ്മമാണ് യജ്ഞോപവീതം. അതു തന്നെ ശിഖ. പ്രപഞ്ചത്യാഗമാണ്. ദണ്ഡം, ബ്രഹ്മദർശനമാണ് കമണ്ഡലു. കർമ്മനിർമ്മൂലനമാണ് കന്ഥ, മായ, മമത, അഹങ്കാരം എന്നിവയെ ഭസ്മീകരിക്കാൻ ശ്മശാനത്തിൽ തുറന്ന ശരീരത്തോടെ വസിക്കുകയാണ് അവരുടെ നിയമം. ത്രിഗുണ രഹിതമായ സ്വരൂപത്തെ അനുസന്ധാനം ചെയ്യുന്നതിൽ സമയം ചിലവഴിക്കുന്നു. കന്ഥമൃഗചർമ്മം എന്നീ രൂപത്തിലുള്ള വസ്ത്രം ധരിക്കുന്നു. അനാഹതനാദുരൂപമായ മന്ത്രം ജപിക്കുന്നു. സ്വേച്ഛാചാരപരമായ ആത്മസ്വഭാവം സംരക്ഷിക്കുന്നത് മോക്ഷമായി കരുതുന്നു. ബ്രഹ്മചര്യത്താൽ ശാന്തി നേടുന്നു. ബ്രഹ്മചര്യത്തിലെന്നപോലെ വാനപ്രസ്ഥാശ്രമത്തിലും അധ്യയനം നിർവഹിച്ച് ജ്ഞാനസംയുക്തനായി സന്യാസം സ്വീകരിക്കുന്നതാണ് ശരിയായ സന്യാസം. ഒടുവിൽ ബ്രഹ്മരൂപത്തിലുള്ള അഖണ്ഡാകാശത്തിൽ സ്ഥിതി ചെയ്യും. അതോടൊപ്പം സംശയങ്ങൾ അകന്ന് നിർവാണം പ്രാപിക്കുന്നു. ശിഷ്യനോ പുത്രനോ അല്ലാതെ മറ്റാർക്കും ഇത് ഉപദേശിക്കേണ്ടതില്ല എന്ന് ഈ ഉപനിഷത്ത് അനുശാസിക്കുന്നു.

നിർവാണോപനിഷത്ത് സമാപിച്ചു.



# നീലരുദ്രോപനിഷത്ത്

അപശ്യംത്വാവരോഹന്തം I
ദിവിതഃ പൃഥിവീമഹഃ I
അപശ്യം യുദ്രമത്സ്യന്ത I
നീലഗ്രീവം ശിഖണ്ഡിനം I
ദിവ ഉഗ്രോത്രാരുക്ഷത് I
പ്രത്യസ്ഥാത് ഭ്രമ്യാമധി I
ജനാസഃ വശ്യതേമം I
നീലഗ്രീവം വിഹോലിതം I
ഏഷ ഏത്യ വീരഹാ I
രുദ്രോ ജലാസഭേഷജീ I
ത്രിവ്യേക്ഷോമുനീനശ I
ദ്വാദീകാരോപ്യേതു തേ I
നമസ്തേ ഭവഭാവായ I
നമസ്തേ ഭവന്യവ I
നമസ്തേ അസ്തു ബാഹുഭ്യാ I
മൃതോ ത ഇഷവേ നമഃ I
യാമിഷു ഗിരശന്ത ഹസ്തേ I
ബിഭഷ്യയം സ്തവേ I
ശിവാം ഗിരിത്ര താം കുരു I
മാഹിം പീഃ പുരുഷം ജഗത് I
ശിവേന വചസാത്വാ I
ഗിരിശാച്ഛാവദാമസി I

യഥാനഃ സർവമിജ്ജഗ I

ദയക്ഷ്മം സുമനാ അസത് I

യാത ഇയുഃ ശിവതമാ I

ശിവ ബഭൂവ തേ ധനു I

ശിവാ ശരവ്യായാ തവ I

തയാ നോ മൃധ ജീവസേ I

യാ തേ രുദ്ര ശിവാധന I

രഘോരാ പാപനാശിനീം I

തയാനസ്തന്മാശാതപയാ I

ഗിരി ശാന്തദിരാക്രശത് I

സതയസ്താമ്രോ അരുണ I

ഉത ബഭ്രു വിലോഹിതഃ I

യേ ചേ മേ രുദ്രാ അഭിതോ I

വിക്ഷു ശ്രിതാ സഹസ്രാശഃ

ഹേ നീലകണ്ഠ, തന്റെ ദിവ്യമായ ധാമത്താൽ ഭൂമണ്ഡല ത്തിൽ അവതരിച്ചതു നിമിത്തം ഞങ്ങൾക്ക് അങ്ങയെ കാണാൻ കഴിഞ്ഞു. തന്റെ ഭീകരമായ രുദ്ര രൂപത്തോടു കൂടി മയിൽപീലികളുടെ കിരീടമണിഞ്ഞു ഈ ജഗത്തിൽ ആവിർഭൂതനായി; ഇവിടെയുള്ള ദുഷ്ടന്മാരെ സംഹരിച്ചു. അവിധം അങ്ങയെ ഞങ്ങൾക്ക് കാണാൻ കഴിഞ്ഞു.

ജനങ്ങളെ ഈ ഭഗവാൻ നീലകണ്ഠന് നല്ല രക്തവർ ണ്ണമാണ്. അദ്ദേഹത്തെ ദർശിക്കുക. ഈ ഭഗവാൻ രുദ്രൻ തന്നെയാണ്.ജല സമ്പന്നങ്ങളായ ഓഷധികളിൽ നില കൊണ്ട് രോഗരൂപികളായ പാപങ്ങളെ നശിപ്പിക്കുന്നത് ഇദ്ദേഹം ജീവികളുടെ പ്രാണനാകുന്നു. അമംഗളങ്ങൾ അകറ്റുന്നതി നും ആഗ്രഹിച്ചത് സാധിക്കുന്നതിനും അദ്ദേഹം നിങ്ങളുടെ അടുത്ത് പ്രത്യക്ഷപ്പെടുവാനിടയാകട്ടെ.

ഭഗവാൻ രുദ്ര, അങ്ങയുടെ ക്രോധത്തിന് ഞങ്ങളുടെ നമസ്കാരം. ഭഗവാനായ ഭവ, അങ്ങയുടെ ക്രോധാവേശത്തി ന് നമസ്കാരം. ഭഗവാനായ നീലകണ്ഠ, അങ്ങയുടെ ഭുജ ങ്ങൾക്കും ഭുജങ്ങളിൽ വിരാജിക്കുന്ന ശരങ്ങൾക്കും നമസ്കാരം കൈലാസവാസിനു, അങ്ങ് പർവതത്തിലാണ് വസിക്കുന്നതെങ്കിലും സകലർക്കും ക്ഷേമമരുളുന്നു. അങ്ങ് ദുഷ്ടനിഗ്രഹത്തിനുപയോഗപ്പെടുത്തുന്ന ബാണം ഞങ്ങളുടെ മംഗളത്തിന് ഉതകുമാറാക്കുക.

കൈലാസവാസിയായ പരമേശ്വര, ഞങ്ങൾ അങ്ങയെ സ്തുതിക്കട്ടെ. അങ്ങനെ ചെയ്താൽ ലോകമെല്ലാം അനുകൂലവും ദുഃഖവിമുക്തവുമായിത്തീരും. അങ്ങയുടെ ബാണങ്ങൾ മംഗളദായകങ്ങളാണ്. അതുപോലെ വില്ലും ഞാണും മംഗളമയമാണ്. അങ്ങ് ഈ ബാണങ്ങളാൽ ജീവിതം നൽകുന്നു.

ഭഗവാൻ, രുദ്ര, അങ്ങ് പർവതത്തിൽ നിവസിക്കുന്നു വെങ്കിലും സകലർക്കും മംഗളം നൽകുന്നു. ഞങ്ങൾക്ക് പ്രകാശം നൽകുക. ചുമപ്പും താമ്രവും കപിലവും ഇങ്ങനെ പലവർണ്ണങ്ങൾ ചേർന്ന അങ്ങയെ ഞങ്ങൾ സ്തുതിക്കുന്നു.

**ദ്വിതീയഖണ്ഡം**

അപശ്യം ത്വാവരി ഹന്ത I

നീലഗ്രീവം വിലോഹിതം I

ഉത ത്വാ ഗോപാ അദശ I

ന്നുത ത്വോദഹാര്യഃ I

ഉത ത്വാ വിശ്വ ഭൂതാനി I

തസ്മൈ ദൃഷ്ടായ തേ നമഃ I

നമോ അസ്തു നീലശിഖ I

ണ്ഡായ സഹസ്രാക്ഷായ വജ്രിണേ I

അഥോ യേ അസ്യ സത്വാന I

തേഭ്യോഹമകരം നമഃ I

തമാംസി ത ആയുധ I

യാനതതായ ധൃഷ്ണവേ I

ഉമാഭ്യാം തവ ധന്വിനേ I

പ്രമുഞ്ച ധന്വന സ്വമുഭയോ I

രാത്രി യോർജ്ജ്യാം I

യാശ്ചന്തേ ഹന്ത ഇഷവ I

പരാതാ ഭഗവോ വപുഃ I

അവതത്യ ധനുസ്ത്വം I

സഹസ്രാക്ഷാ ശതേഷുവേ I

നിശീര്യ ശധ്യാനാം സുഖീ I

ശിവോ നഃ ശംഭുരാഭരഃ I

വിജ്യ ധനു ശിഖണ്ഡിനീ I

വിശല്യോ ബാണവാൻ ഉത I

അനേശന്നാസ്യേഷവ I

ആഭുരസ്യ നിഷങ്ഗധീ I

പരിതേ ധന്വനോഹേതി I

രസ്മാസ്പൃണവതു വിശ്വത I

അഥോയ ഇഷുധിസ്ത വാരേ I

അസ്മിൻ നിധേഹിതം I

യാ തേ ഹേതിർമോ ദുഷ്ടമ I

ഹ തേ ബഭൂവ തേ ധന I

തയാ ത്വം വിശതോ അസ്മാ I

നയക്ഷ്മയാ പാരം ഭുജ I

നമോ അസ്തു സർപ്പേഭ്യോഃ I

യേ കേ ച പൃഥിവീ മനു I

യേ അന്തരീക്ഷയേ കേ ച പൃഥിവീമനു I

യേ അന്തരീക്ഷ യേ ദിവി I

തേഭ്യഃ സർപ്പേഭ്യോ നമഃ I

യേ ചാഭിരോചനേ ദിവി യേ I
ച സൂര്യസ്യരശ്മാഷു I
യേഷാമപ്സു സദസ്കൃത I
തേഭ്യഃ സർപ്പേഭ്യോ നമഃ I
യാ ഇഷവോ യാതുധാനാനാം I
യേ വാ വനസ്പതീനാം I
യേ വാ അവടേഷു യേ I
തേ തേഭ്യോ സർപ്പേഭ്യോനമഃ I

ഏറെ ചുവപ്പു നിറമുള്ള നീലകണ്ഠേശ്വര, അങ്ങ് ഭൂമിയിൽ അവതരിക്കുന്നതായി ഞങ്ങൾ കണ്ടു. അങ്ങയുടെ ഈ അവതാരം കണ്ടവരിൽ ഗോപന്മാരും ഗോപികളും പെടുന്നു. അങ്ങയുടെ ഈ അവതാരം കണ്ടവരിൽ ഗോപികൾക്കും പ്രയാസമാണ്. എന്നാൽ അവതാരം പൂർണ്ണമായാൽ സകലർക്കും അങ്ങയെ കാണാൻ സാധിക്കും. അങ്ങയുടെ ഈ കൃഷ്മസ്വരൂപത്തിന് നമസ്കാരം. മയിൽപീലി ധരിക്കുന്ന പ്രഭോ,ഞങ്ങൾ അങ്ങയെ നമസ്കരിക്കുന്നു. അങ്ങു തന്നെയാണ് ശക്തിശാലിയായ ഇന്ദ്രൻ ഭക്തന്മാർക്ക് അങ്ങ് സഹസ്രാക്ഷനായി പ്രത്യക്ഷപ്പെടുന്നു. അങ്ങയോടൊപ്പം വന്ദിക്കാൻ യോജിച്ചവരാകുന്നു.

പ്രഭോ, അങ്ങയുടെ ആയുധങ്ങൾക്ക് നമസ്കാരം. അതിശക്തങ്ങളായഅവ ഇപ്പോൾ ശാന്തങ്ങളാണ്. അങ്ങയുടെ ധനുസ്സിനിതാ നമസ്കാരം. അങ്ങ് തന്റെ വില്ലിന്റെ ഞാണ് ശത്രുക്കളുടെ നേർക്കുംപ്രയോഗിക്കാതിരിക്കുക. അങ്ങ് ബാണങ്ങൾ ആവനാഴിയിലിട്ട് എത്രയും മംഗളകരമായ സൗമ്യ ശിവ രൂപത്തിൽ ഞങ്ങൾക്ക് ദർശനം നൽകിയാലും.

ഹേ സഹസ്രാക്ഷ, അങ്ങ് നൂറുനൂറു ബാണങ്ങൾ ഒരേ ഘട്ടത്തിൽ തൊടുത്തുവിടുന്നതിന് ശക്തനാണ്. ബാണങ്ങൾ മൂർച്ചയുള്ളതാക്കി അങ്ങ് ഞങ്ങളുടെ മംഗളത്തിന് വേണ്ടത് ചെയ്യുക. പർവതങ്ങളും പൊടിയാക്കാൻ കഴിവുള്ള തന്റെ ബാണങ്ങൾ മംഗളത്തിന് ഉപകരിക്കട്ടെ. അങ്ങയുടെ ശരങ്ങൾ ഞങ്ങളുടെ ക്ഷയ്ക്കാകട്ടെ.

ഭൂമിയിൽ കഴിഞ്ഞു കൂടുന്ന സർപ്പങ്ങൾക്ക് നമസ്കാരം. ആകാശത്തിലും സ്വർഗ്ഗത്തിലുമുള്ള സർപ്പങ്ങൾക്ക് നമസ്കാരം. സൂര്യന്റെ പ്രകാശ രശ്മികൾ പരക്കുന്ന ലോകത്തിലും ജലത്തിലും കഴിയുന്ന സർപ്പങ്ങൾക്കും നമസ്കാരം. രാക്ഷസന്മാരുടെ ബാണരൂപങ്ങളും മാളങ്ങളിൽ കഴിയുന്നവയും വനസ്പതികളിൽ നിവസിക്കുന്നവരുമായ സർപ്പങ്ങൾക്ക് നമസ്കാരം.

തൃതായഖണ്ഡം

യഃ സ്വജനോന്നീലഗ്രീവോ I
വാ സ്വജനാൻ ഹരി I
കല്മാഷ പുച്ഛ മോഷധേ I
ജംഭയോതാശ്ചരുന്ധതി I
വഭ്രൂശ്ച ഗഭ്രൂ കർണ്ണശ്ച I
നീലഗ്രീവശ്ച യഃ ശിവ I
ശർവേണ നീലകണ്ഠേന I
ഭവേന മരുതാ സിതാ I
വിരൂപാക്ഷേണ ബഭ്രൂണാ I
വാചം വാദിഷ്യതോ ഹത I
സർവ നീല ശിഖണ്ഡം I
വീര കർമ്മണി കർമ്മണി I
ഇമാതയ പ്രാശ ജഹി യേനദം I
വിഭജാമഹേ നമോ ഭവായ I
നമ ശിവേതി നമഃ സഭാ പ്രപാ I
ദിനേ യസ്യാശ്വരൗ ദ്വി I
സരൗ ഗർദദാവദിതസ്സരൗ I
തസ്മൈ നീലി ശിഖണ്ഡായ നമഃ II

അല്ലയോ ഓഷധികളെ യാതൊരു ഭഗവാൻ ശിവൻ വിശ്വമംഗളത്തിനു വേണ്ടി വിഷം പാനം ചെയ്ത് നീലകണ്ഠനായിത്തീർന്നു യാതൊരാൾ തന്റെ ഭക്തന്മാരുടെ മംഗളത്തിനായി ഹരിയുടെ രൂപം ധരിച്ചു, ആ നീലശ്മശ്രുവായ കേദാരേശ്വരപ്രഭുവിന്, ശാന്തി സ്വരൂപനായ ആ ദേവദേവന്, സന്തോഷിക്കാൻ വേണ്ടത് ചെയ്യുക. ഭഗവാൻ ശിവൻ പിംഗള വർണ്ണമാർന്ന ശരീരത്തോടും കർണ്ണങ്ങളോടും കൂടിയവനാണ്. അദ്ദേഹം നീലകണ്ഠനാണ്. സർപ്പങ്ങൾ അണിഞ്ഞിരിക്കുന്നു. വിരൂപാക്ഷനായ ഹരൻ പലരെയും നിഹനിക്കുകയുണ്ടായി. അദ്ദേഹത്തെ സംബന്ധിക്കുന്ന മിഥ്യാധാരണ അകറ്റുക. ഈ പ്രപഞ്ചത്തിൽ കാരണഭൂതനായ ഭവന് നമസ്കാരം. സംഹാര കർത്താവായ രുദ്രന് നമസ്കാരം. നീലമകുടധാരിയും കേദാരേശ്വരനുമായ ഭഗവാന് നമസ്കാരം. ദക്ഷ ഗൃഹത്തിലെ മണ്ഡപം സുശോഭിതമാക്കുന്ന കുമാര രൂപനായ ശിവന് നമസ്കാരം.

യാതൊരു നീല ശിഖണ്ഡാധാരിയിൽ നിന്നാണ് കുതിര കോവർ കഴുത തുടങ്ങിയവയെല്ലാം ഉണ്ടായത് അദ്ദേഹത്തിന് നമസ്കാരം. എല്ലാ മണ്ഡപങ്ങളും സുശോഭിതമാക്കുന്ന ശിവരൂപനായ സർവനാഥന് വീണ്ടും വീണ്ടും നമസ്കാരം.

നീലരുദ്രാപനിഷത്ത് സമാപിച്ചു.



I K

# ന്യസിംഹപൂർവതാപിന്യുപനിഷത്ത്

**ശാന്തിപാഠം**

ഓം ഭദ്രാ കർണ്ണേഭിഃ ശൃണുയാമ ദേവാ ഭദ്രം പശ്യേ മാക്ഷഭിര്യജത്രാഃ സ്ഥിരൈരംഗൈസ്തുഷ്ടവാം സസ്തനൂഭിർവ്യശേമ ദേവഹിതം യാദായുഃ സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തി നഃ പൂഷാ വിശ്വ വേദാഃ സ്വസ്തി നഃ താർക്ഷ്യോ അരിഷ്ടനേമിഃ സ്വസ്തി നോ ബൃഹസ്പതിർ ദധാതു.

ദേവന്മാരെ, ഞങ്ങൾ കാതുകൾ കൊണ്ട് നല്ലത് കേൾക്കുമാറാകണേ. കണ്ണുകൾ കൊണ്ട് നല്ലത് കാണാനിടവരണേ. സുദൃഢങ്ങളായ അംഗങ്ങളാലും ദേഹത്താലും നിങ്ങളെ സ്തുതിച്ചുകൊണ്ട് ദേവന്മാർ ഞങ്ങൾക്ക് നിശ്ചയിച്ചിട്ടുള്ള ആയുസ്സു മുഴുവൻ ഞങ്ങൾ അനുഭവിക്കണേ. മഹാ കീർത്തിമാനായ ഇന്ദ്രൻ ഞങ്ങൾക്ക് നന്മ കൈവരുത്തണേ. സർവജ്ഞനായ പൂഷാവ് ഞങ്ങൾക്ക് മംഗളം നൽകണേ. അപ്രതിരോധ്യഗതിമാനായ ഗരുഡൻ ഞങ്ങൾക്ക് മംഗളം നൽകണേ. ബൃഹസ്പതി ഞങ്ങൾക്ക് മംഗളം നൽകണേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഓം ആപോ വാ ഇദമാസൻ സലിലമേവ സ പ്രജാപതിരേകഃ പുഷ്കര പർണ്ണേ സമഭവത്, ത സ്യാന്തർമനസി കാമഃ സമവർത്തത ഇദം സൃജേയമിതി. തസ്മാത് തത് പുരുഷോ മനസാ അഭി ഗച്ഛതി, തദ്വാചാവദതി തത് കർമ്മണാ കരോതി, തദേഷാ ഭ്യുക്താ കാമസ്തദഗ്രേ സമവർത്തതാധി മനസോ രേതഃ പ്രഥമം യദാസീത്. സതോ ബന്ധു മസ്തി നിര വിന്ദൻ ഹൃദിപ്രതീഷ്യ കവയോ മനീഷേതി ഉപൈനം തദുപനമിതിയത് കാമോ ഭവതി സ തപോ f തപ്യത സതപസ്തപ്ത്വാ ന ഏതം മന്ത്രരാജം നാരസിംഹമ നുഷ്ടുഭമപശ്യത് തേനൈവ സർവമിദമസൃജത യദിദം കിംച തസ്മാത് സർവ മിദമനുഷ്ടുമിത്യാചക്ഷതേ യദിദം കിം ച അനുഷ്ടു ഭോ വാ ഇമാനി ഭൂതാനി ജായന്തേ അനുഷ്ടുഭാ ജാതാനി ജീവന്തി അനുഷ്ടുഭം പ്രയന്ത്യ ഭിസം വിശന്തിത സൈ്യഷാ ഭവതി അനുഷ്ടുപ് പ്രഥമാ ഭവതി അനുഷ്ടുബുത്തമാ ഭവതി വാഗ്വാ അനുഷ്ടുപ് വാചൈവ പ്രയന്തി വാചൈവോദ്യന്തി പരമാ വാ ഏഷാ ഛന്ദസാം യദ് അനുഷ്ടുബിതി.

ആദ്യഘട്ടത്തിൽ ഈ പ്രപഞ്ചം മുഴുവനും ജലരൂപത്തിലായിരുന്നു. എല്ലായിടത്തും ജലം തന്നെയായിരുന്നു. ആ ജലത്തിൽ ഒരു താമരയിലയിൽ പ്രജാപതിയായ ബ്രഹ്മാവ് പ്രത്യക്ഷപ്പെട്ടു. ബ്രഹ്മാവിന് ലോകസൃഷ്ടിയിൽ താല്പര്യമുണ്ടായി. അദ്ദേഹം മനുഷ്യഭാവനയെ ആദ്യം വാക്കുകൊണ്ട് പറയുകയും, പിന്നെവേർത്തിരിച്ച പൂർണ്ണമാക്കുകയും ചെയ്തു. അത് എല്ലാവർക്കും അറിയാവുന്നതാണ്. അതിനെ സംബന്ധിച്ച് ഇങ്ങനെ പറയപ്പെട്ടിട്ടുണ്ട്. പണ്ട് സൃഷ്ടി ഉണ്ടായപ്പോൾ കാമനും സൃഷ്ടിക്കപ്പെട്ടു. ജ്ഞാനികൾ തങ്ങളുടെ മനസ്സിൽ സ്ഥിതചെയ്യുന്ന ആത്മാവിനെ നിരീക്ഷിക്കുന്നു. അവർ കാമദേവനെ ആത്മാവിനെ ബന്ധിക്കുന്ന പാശമായികാണുന്നു. ജ്ഞാനികളുടെ അഭിപ്രായപ്രകാരം പ്രകൃതികാര്യഭൂതമായ മനസ്സിൽ കാമൻ ഉദയം കൊള്ളുന്നു സൃഷ്ടിക്കു മുമ്പ് സർവത്ര ജലമായിരുന്നു. ജലം തന്നെയാണ് ഈ വിശ്വത്തിന് കാരണമായിത്തീർന്നത്. ഈ വസ്തുത അറിയുന്ന ജ്ഞാനി എന്ത് ആഗ്രഹിക്കുന്നുവോ അത് നേടുന്നു. പ്രജാപതി തപസ്സ് ചെയ്തു. അതുമുഖേന അദ്ദേഹം അനുഷ്ടുപ്പ്ഛന്ദസ്സിൽ അവതരിച്ച നരസിഹമന്ത്രരാജാവിനെ പ്രാപിച്ചു. ആ മന്ത്രത്തിന്റെ പ്രഭാവത്താൽ അദ്ദേഹം ഈ ദൃശ്യപ്രപഞ്ചം സൃഷ്ടിച്ചു. അതിനാൽ ഈ പ്രപഞ്ചം മന്ത്രരാജനായ അനുഷ്ടുപ്പ്മയമെന്ന് പറയുന്നു. ഈ അനുഷ്ടുപ്പിൽ നിന്നാണ് സകല ഭൂതങ്ങളുടേയും ഉല്പത്തി. അനുഷ്ടുപ്പിന്റെ പ്രഭാവത്താൽ ജീവികൾ കഴിഞ്ഞു കൂടുന്നു. മരണശേഷം ഈ ലോകം വെടിഞ്ഞു അനുഷ്ടുപ്പിൽ തന്നെ വിലയം പ്രാപിക്കുന്നു. അനുഷ്ടുപ്പ് സമ്പൂർണ്ണ ലോകത്തെയും സൃഷ്ടിക്കുന്നതാണ്. വാക്കുകളിലൂടെ മനുഷ്യൻ ജന്മമരണങ്ങൾ പ്രാപിക്കുന്നു. അതിനാൽ വാക്ക് അനുഷ്ടുപ്പു തന്നെ. ഈ അനുഷ്ടുപ്പ് ഛന്ദസ്സ് മറ്റു ഛന്ദസ്സുകളെക്കാൾ മഹത്വമുള്ളതാണ്.

2. സസാഗരാം സർപവതാം സപ്തദ്വീപാം വസുന്ധരാം തത് സാമ്നഃ പ്രഥമം പാദം ജാനീയാത് യക്ഷ ഗന്ധവാപ്സരോഗണസേവിത അന്തരീക്ഷം തത് സാമ്നോ ദ്വിതീയം പാദം ജാനീയാത്. വസുരുദ്രാദിത്യൈഃ സർവൈർദേവൈഃ സേവിതം ദിവം തത്സാമ്നസ്തൃതീയം പാദം ജാനീയാത്. ബ്രഹ്മസ്വരൂപം നിരഞ്ജനം പരമവ്യോമ്നികും തത് സാമ്നശ്ചതുർത്ഥം പാദം ജാനീയാദ്യോ ജാനീതേ f സൗ അമൃതത്വം ച ഗച്ഛതി ഋഗ്യജുഃ സാമാഥർവണശ്ചത്വാരോ വേദാഃ സാംഗാഃ സശാഖാശ്ചത്വാരോ പാദാഃ ഭവന്തി. കിം ധ്യാനം കിം ദൈവതം കാന്യം. ഗാനി കാനി ദൈവ താനി കിം ഛന്ദഃ ക ഋഷിരിതി.

സാഗരങ്ങൾ പർവതങ്ങൾ സ്പത ദ്വീപങ്ങൾ എന്നിവയോടു കൂടിയ പൃഥ്വിയാണ് വിശിഷ്ട മന്ത്രത്തിന്റെ ഒന്നാമത്തെ പാദം എന്ന് മനസ്സിലാക്കുക. യക്ഷന്മാരാലും ഗന്ധർവന്മാരാലും അപ്സരസ്സുകളാലും സേവതിമായ അന്തരീക്ഷമാണ് രണ്ടാമത്തെ പാദം. വസുക്കൾ രുദ്രന്മാർ ആദിത്യന്മാർ മുതലായ ദേവന്മാരാൽ സേവിതമായ ദ്യുലോകമാണ് മൂന്നാമത്തെ പാദം. മായയോടു കൂടാത്തതും പരിശുദ്ധവും പരമമായ വ്യോമത്തോടു ചേർന്നതുമായ ബ്രഹ്മം തന്നെയാണ് നാലാമത്തെ പാദം. ഇവയെപ്പറ്റിയെല്ലാം ഇങ്ങനെ വേണ്ട വിധം അറിയുന്ന ജ്ഞാനി അമരത്വത്തെ പ്രാപിക്കുന്നു. ശ്രേഷ്ഠ മന്ത്രത്തിന് നാല് പാദങ്ങളുണ്ട്. ശാഖകളോടും അംഗങ്ങളോടും കൂടി ഋക്ക്, യജുസ്സ്, സാമം, അഥർവം എന്നീ നാലു വേദങ്ങളാണ്. അവ വിശിഷ്ട

N P

മന്ത്രം ധ്യാനിക്കേണ്ടതെങ്ങനെയാണ്? സാംഗങ്ങളും സശാഖ കളുമായ വേദങ്ങളുടെ അംഗങ്ങൾ ദേവന്മാർ ഛന്ദസ്സ് ഋഷികൾ ഇവർ ആരെല്ലാമാണെന്ന പ്രശ്നം ഉദയം ചെയ്യുകയുണ്ടായി

3. സ ഹോവാച പ്രജാപതിഃ സ യോ ഹ വൈ തത് സാവിത്രസ്യാഷ്ടാക്ഷരം പദം ശ്രീയാഭിഷിക്തം തത് സാമ്നോംഗം വേദ ശ്രിയാ ഹൈവാഭിഷിച്യതേ സർവേ വേദാഃ പ്രണവാദികാസ്തം പ്രണവം തത് സാമ്നോ അംഗം വോ സസ്ത്രീൻ ലോകാൻ ജയതി ചതുർവിം ശത്യക്ഷരാ മഹാലക്ഷ്മീർയജുസ്തത് സാമ്നോൾനം വേദ ആയുർ യശഃ കീർത്തി ജ്ഞാന ഐശ്വര്യവാൻ ഭവതി. തസ്മാദിദം സാംഗം സാമജാനീയാത് യോ ജാനീതേ സോ f മൃതത്വം ച ഗച്ഛതി സാവിത്രീം പ്രണവം യജുർ ലക്ഷ്മീം സ്ത്രീ ശുക്രായ നേച്ഛന്തി ച ത്രിംശദക്ഷരം സാമ ജാനീയാദ്യോജാനീതേ സോ f മൃതത്വം ച ഗച്ഛതി. സാവിത്രിം ലക്ഷ്മീം യജ്ജുഃ പ്രണവം യദി ജാനീയാത് സ്ത്രീ ശൂദ്രഃ സമൃതോ f ധോ ഗച്ഛതി തസ്മാത് സർവദാനാചഷ്ടേ യദ്യാചഷ്ടേ സ ആചാര്യസ്തേ നൈവ സമൃതോ f ധോ ഗച്ഛതി.

പ്രജാപതിയായ ബ്രഹ്മാവ് പറഞ്ഞു: ശ്രീ ബീജത്താൽ അഭി ഷിക്തമായ ഗായത്രി മന്ത്രമെന്ന അഷ്ടാക്ഷരീപാദത്തെ ശ്രേഷ്ഠ മന്ത്രമായ സാമത്തിന്റെ അംഗം തന്നെയെന്നു മനസ്സിലാക്കു ന്നവൻ ഐശ്വര്യസമ്പന്നനായി ഭവിക്കുന്നു. സകല വേദങ്ങ ളുടെ ആദിയിൽ പ്രയോഗിക്കപ്പെടുന്നത് പ്രണവമാണ്. അതു കൊണ്ട് പ്രണവത്തെ സാമത്തിന്റെ അംഗം തന്നെയെന്നു കരു തുന്ന ജ്ഞാനി മൂന്നു ലോകത്തെയും ജയിക്കുന്നവനായിത്തീ രുന്നു. ഇരുപത്തിനാലക്ഷരമുള്ള മഹാലക്ഷ്മീ മന്ത്രം യജുർവേ ദത്തിന്റെ സ്വരൂപം തന്നെ. അതിനെ സാമത്തിന്റെ അംഗം തന്നെ യെന്നു കരുതുന്ന ജ്ഞാനി യശസ്സ്, കീർത്തി, ജ്ഞാനം, ആയുസ്സ് ഐശ്വര്യം എന്നിവ പ്രാപിക്കുന്നു. അംഗങ്ങൾ സഹി തം സാമവേദം വേണ്ടവിധം അറിയുന്ന വ്യക്തി അമൃതത്വത്തെ പ്രാപിക്കുന്നു. അതിനാൽ ഈ സാമം അംഗങ്ങൾ സഹിതം ഗ്രഹിക്കേണ്ടതാണ്. പ്രണവം, ഗായത്രി, യജുഃ സ്വരൂപമായ മഹാ ലക്ഷ്മീ മന്ത്രം എന്നിവയെ ജ്ഞാനികൾ അനധികാരികൾക്ക് പറഞ്ഞുകൊടുക്കാറില്ല. എന്തുകൊണ്ടെന്നാൽ അങ്ങനെയുള്ള വർ അവ മനസ്സിലാക്കിയാലും അവർക്ക് ഉത്തമമായ ഗതി ലഭി ക്കുകയില്ല. അതിനാൽ മന്ത്രോപദേശം കൊടുക്കുന്നതിൽ വളരെ ശ്രദ്ധിക്കേണ്ടതുണ്ട്. അനധികാരികൾക്ക് മന്ത്രോപദേശം കൊടുക്കുന്ന ആചാര്യന്മാർക്കും അധോഗതിയാണ്. മുപ്പത്തി രണ്ടക്ഷരമുള്ള സാമത്തെ അറിയണം. സ്ത്രീകൾക്കും ശൂദ്ര ന്മാർക്കും മന്ത്രോപദേശം നൽകപ്പെടാറില്ല.

4. സ ഹോവാച പ്രജാപതിഃ അഗ്നിർവൈ ദേവാഃ ഇദം സർവം വിശ്വാനി ഭൂതാനി പ്രാണാ വാ ഇന്ദ്രി യാണി പശവോ അന്നമമൃതം സമ്രാട് സ്വരാട് വിരാട് തത് സാമ്നഃ പ്രഥമം പാദം ജാനീയാത് ഋഗ്യുജുഃ സാമാഥർവ രൂപഃ സൂര്യോ f ന്തരാദിത്യേ ഹിരണ്മയഃ പുരുഷസ്തത് സാമ്നോ ദ്വിതീയം പാദം ജാനീ യാത് യ ഓഷധീനാം പ്രഭവതി താരാപതിഃ സോമസ്തതഃ സാമ്നഃ തൃതീയം പാദം ജാനീയാത് സ ബ്രഹ്മാ സ ശിവഃ സഹരി സേന്ദ്രഃ സോ f ഗ്നിഃ സോക്ഷരഃ പരമഃ സ്വരാട് തത് സാമ്നഃ ചതുർത്ഥം പാദം ജാനീയാത് യഃ ജാനീതേ സോ f മൃതത്വംച ഗച്ഛതി ഓം ഉഗ്രപ്രഥ മസ്യാദ്യം ജലം ദ്വിതീയസ്യാദ്യം നൃസിംഹഃ തൃതീയ സ്യാദ്യം മൃത്യുഃ ചതുർത്ഥ സ്യാദ്യം സാമ ജാനീയാത് യ ജാനീതേ സോ f മൃതത്വം ച ഗച്ഛതി തസ്മാദിദം സാമ യത്ര കുത്രചിത് ന ആചഷ്ടേ യദി ദാതുമപേ ക്ഷതേ പുത്രായ ശുശ്രൂഷവേ ദാസ്യനൃസ്മൈ ശിഷ്യായ വാ ചേതി.

ഈ വിശ്വം മുഴുവനും എല്ലാ ജീവികളും എല്ലാ വേദ ങ്ങളും അഗ്നി പ്രാണൻ ഇന്ദ്രിയങ്ങൾ അന്നം പശു അമൃതം സമ്രാട് സ്വരാജ് വിരാട് എന്നിവയും മന്ത്രങ്ങളിൽ രാജാവായ സാമത്തിന്റെ പ്രഥമപാദമാണെന്നറിയണം. ഋക്ക് യജ്ജുസ്സ് സാമം അഥർവം എന്നീ രൂപത്തിലുള്ള സൂര്യൻ അവയുടെ മണ്ഡലത്തിൽ സ്ഥിതി ചെയ്യുന്ന ഹിരണ്മയ പുരുഷൻ എന്നിവ സാമത്തിന്റെ ദ്വിതീയ പാദങ്ങളാണ്. സകല ഓഷധികൾക്കും താരാഗണങ്ങൾക്കും നാഥനായ ചന്ദ്രനെ സാമത്തിന്റെ തൃതീ യപാദമെന്നും ബ്രഹ്മാവ്, വിഷ്ണു, ശിവൻ, ഇന്ദ്രൻ, അഗ്നി, പരമേശ്വരൻ എന്നിവർ സാമത്തിന്റെ ചതുർത്ഥ പാദമെന്നും മനസ്സിലാക്കുക. ഇങ്ങനെ അറിയുന്ന ജ്ഞാനി അമൃതം പ്രാപി ക്കുന്നു. ശ്രേഷ്ഠമന്ത്രമായ അനുഷ്ടുപ്പിന്റെ പ്രഥമപാദത്തിന്റെ ആദ്യാംശം ഉഗ്രവും ദ്വിതീയപാദത്തിന്റെ ആദ്യാംശം ജലവും തൃതീയത്തിന്റെ ആദ്യാംശം നൃസിംഹവും നാലാം പാദത്തിന്റെ ആദ്യാംശം മൃത്യുവുമാണ്. ഈ നാലു പാദങ്ങളെയും സാമ ത്തിന്റെ സ്വരൂപംകൊണ്ട് മനസ്സിലാക്കണം. ഇങ്ങനെ മനസ്സി ലാക്കുന്ന ജ്ഞാനി അമൃതം പ്രാപിക്കുന്നു. ആരെയെങ്കിലും ഈ മന്ത്രം ഉപദേശിക്കണമെങ്കിൽ അത് സ്വീകരിക്കാൻ താല്പ ര്യമുള്ളവനും സേവാപരനുമായ പുത്രനോ സദാചാരിയായ ശിഷ്യനോ ആയിരിക്കണം.

5. സ ഹോവാച പ്രജാപതിഃ ക്ഷീരോദാർണവശാ യിനം നൃകേസരിം യോഗിധ്യേയം പരമം പദം സാമ ജാനീയാദ്യോ ജാനീതേ സോ f മൃതത്വം ച ഗച്ഛതി വീരം പ്രഥമത്യാർധാന്തം 'തം' 'സം' ദ്വിതീയ സ്യാർധാന്തം ഹംഭീ തൃതീയസ്യാർധാന്തം മൃത്യും ചതുർത്ഥസ്യാർധാന്ത്യം സാമ ജാനീയാദ്യോ ജാനീതേ സോ f മൃതത്വം ച ഗച്ഛതി, തസ്മാദിദം സാമ യേന കേന കദാര്യമുഖേന യോ ജാനീതേ സ തേനൈവ ശരീരേണ സംസാരന്മുച്യതേ, മാചയതി മുമുക്ഷുർഭ വതി ജപാത്തേനൈവ ശരീരേണ ദേവതാദർശനം കരോതി തസ്മാത്തമേവ മുഖ്യം ദ്വാരം കലൗ നാന്യേഷാം ഭവതി തസ്മാദിദം സാംഗം സാമ ജാനീ യാദ്യോജാനീതേ സ സോ f മൃതത്വായ ഗച്ഛതി.

പ്രജാപതി പറഞ്ഞു: ഈശ്വരന്റെ നൃസിംഹരൂപ വിഗ്രഹം ക്ഷീരസാഗരസായിയായി കാണപ്പെടുന്നത് പരമദരൂപവും യോഗികൾക്ക് ധ്യാനയോഗ്യവുമാണ്. ആ വിഗ്രഹം സാമവേദ ത്തിന്റെ രൂപമാണ്. അങ്ങനെ മാനിക്കുന്നവൻ അമൃതത്വം പ്രാപിക്കുന്നു. ശ്രേഷ്ഠമായ അനുഷ്ഠുപ്പിന്റെ ആദ്യപാദ പൂർവാർദ്ധത്തിലെ അന്തിമഭാഗം വീര്യമാകുന്നു. ദ്വിതീയത്തി

ന്റെത് 'തം' 'സം' ആണ്. തൃതീയത്തിന്റെത് 'ഹം ഭീ ആകുന്നു. ചതുർത്ഥത്തിന്റെത് മൃത്യുവാണ്. ഇതെല്ലാം സാമം തന്നെ. ഇങ്ങനെ അറിയുന്നവൻ അമൃതത്വം പ്രാപിക്കുന്നു. ഈ സാമം ഏതെങ്കിലും ആചാര്യനിൽ നിന്നും മനസ്സിലാക്കി ആചരിക്കുന്നവൻ ഈ ജന്മത്തിൽ തന്നെ സംസാരബന്ധനമുക്തനാക്കുന്നു, മറ്റുള്ളവരെയും മുക്തനാക്കുന്നു. പ്രാപഞ്ചിക മോഹങ്ങളിലും മമതകളിലും പെട്ടുഴലുന്ന വ്യക്തി ഇതു കേൾക്കുമ്പോൾ മോക്ഷേച്ഛുവാകുന്നു. മന്ത്രരാജനായ സാമജപം കൊണ്ട് ഭഗവാൻ നരസിംഹമൂർത്തിയുടെ ദർശനമുണ്ടാകുന്നു. കലിയുഗത്തിലെ മുക്തിക്കുള്ള എളുപ്പമാർഗ്ഗമാണിത്. ഇത് ശരീക്കു മനസ്സിലാക്കുന്നവൻ അമൃതത്വം പ്രാപിക്കുന്നു.

6. ഓം ഋതം സത്യം പരം ബ്രഹ്മ പുരുഷം സുകേസരിവിഗ്രഹം കൃഷ്ണപിംഗളം ഊർദ്ധ്വരേതം വിരൂപാക്ഷം ശങ്കരം നീലലോഹിതം ഉമാപതിം പശുപതിം പിനാകിനം ഹ്യമൃതദ്യുതിം ഈശാനഃ സർവ വിദ്യാനാമീശ്വര സർവഭൂതാനാം ബ്രഹ്മാധിപതിർ ഫ്രണോ f ധി പതിഃ യോ വൈ യജുർ വേദവാച്യസ്തം സാമ ജാനീയാദ്യോ ജാനീതേ സോ f മൃതത്വം ഗച്ഛതി മഹാ പ്രഥമാന്തർധസ്യാദ്യം ഷണം തൃതീയാന്തർധസ്യാദ്യം സാമചതുർ ധാന്തസ്യാദ്യം സാമ ജാനീയാ ദ്യോ ജാനീതേ സോ f മൃതത്വം ച ഗച്ഛതി.

നൃസിംഹൻ അന്തര്യാമിയും സർവവ്യാപിയുമാണ് അദ്ദേഹം ഋതവും സത്യവുമാണ്. മനുഷ്യന്റെയും സിംഹത്തിന്റെയും ആകൃതിയോടു കൂടിയവനും കറുപ്പും മഞ്ഞയും കലർന്ന നിറമുള്ളവനുമാണ്. അദ്ദേഹത്തിന്റെ നേത്രങ്ങൾ ഭയങ്കരങ്ങളാണ്. അദ്ദേഹം തന്നെ കല്യാണകാരിയായ ശിവൻ കണ്ഠത്തിൽ നീലനിറം. മുകൾഭാഗത്ത് ലോഹിതവർണ്ണം–അതിനാൽ നീലലോഹിതനെന്ന് പറയപ്പെടുന്നു. ആ ഭഗവാൻ നൃസിംഹം തന്നെ. ഗിരിജാപതി, ഉമാപതി, പശുപതി, വിനാകി അത്യന്തം തേജസ്വി അദ്ദേഹം സർവവിദ്യാപതിയും സർവഭൂതങ്ങളുടെയും സ്വാമിയുമാകുന്നു. വേദപതിയും ബ്രഹ്മാവിന്റെയും സ്വാമിയും യജുർവേദത്തിന്റെ വാച്യാർത്ഥവുമായ ആ ഭഗവാൻ നൃസിംഹത്തെ സാമമെന്നു പറയണം. ഇതറിയുന്നവൻ അമൃതത്വം പ്രാപിക്കുന്നു. അനുഷ്ുപ്പിന്റെ പ്രഥമപാദത്തിന്റെ ഉത്തരാർദ്ധ ആദ്യഭാഗം മഹാ എന്നു ദ്വിതീയചരണ ഉത്താരർദ്ധാദ്യഭാഗം 'ർവതോ' എന്നു തൃതീയപാദ ഉത്തരാർദ്ധാദ്യഭാഗം 'ഷണം' എന്നു ചതുർത്ഥപാദ ഉത്തരാർദ്ധാദ്യഭാഗം നമഃ എന്നുമാകുന്നു. ഇതറിയുന്നവൻ അമൃതത്വം പ്രാപിക്കുന്നു. ഈ സാമം സച്ചിദാനന്ദ സ്വരൂപമായ പരബ്രഹ്മ തന്നെ. അതറിയുന്നവൻ ഈ ജന്മത്തിൽ തന്നെ അമൃതത്വം പ്രാപിക്കും അംഗസഹിതം ഈ സാമം അറിയണം. അപ്രകാരം അറിയുന്നവൻ ജനനമരണരഹിതനായി അമരത്വം പ്രാപിക്കുന്നു.

7. വിശ്വസൃജ് ഏതേന വൈ വിശ്വമിദം അസൃജത യദ് വിശ്വമസൃജന്തതസ്മാത് വിശ്വസൃജാ വിശ്വമേനാന്യനുപ്രജായതേ ബ്രഹ്മണഃ സായൂജ്യം സ ലോകതായന്തി. തസ്മാദിദംസാംഗം സമജാനീയാദ്യോജാനീതേ സോ f മൃതത്വം ച ഗച്ഛതി വിഷ്ണും പ്രഥമസ്യാന്തം മുഖം ദ്വിതീയസ്യാന്തം ഭദ്രം തൃതീയസ്യാന്തം മഹാച തുർത്ഥസ്യാന്ത്യം സാമ ജാനീയാത്യോ ജാനിതേ സോ f മൃതത്വം ച ഗച്ഛതി. യോ f സൗ സേവേദയമിദം കിം ചാത്മനി ബ്രഹ്മണ്യാനുഷ്ടുഭം ജാനീയാദ്യോ ജാനിതേ സോ f മൃതത്വം ച ഗച്ഛതി. സ്ത്രീ പുരുഷ യോർവാ ഇഹൈവ സ്ഥാതുമപേക്ഷതേ. സ സർവൈശ്വര്യം ദദാതി യത്ര കുത്രാപിമ്രിയതേ ദേഹാന്തേ ദേവഃ പരം ബ്രഹ്മതാരകം വ്യാചഷ്ടേ യേന അസൗ അമൃതീ ഭൂത്വാ സഃ അമൃതത്വം ച ഗച്ഛതി തസ്മാദിദം സാമമ ധ്യാഗം ജപതി തസ്മാദിദം സാമാംഗം പ്രജാപതിഃ തസ്മാദിദം സാമാംഗം പദ്ജാപതിഃ യഃ ഏവം വേദേതി മഹോപാനിഷത് യ ഏതാം മഹോപനിഷദം വേദ സ കൃതപൂരുശ്ചരണോപി മഹാവിഷ്ണുർഭവതി മഹാവിഷ്ണുർഭവതി. ഇതി.

വിശ്വസ്രഷ്ടാക്കളായ പ്രജാപതികളാണ് ഈ സാമാത്മക മന്ത്രത്താൽ സർവ ജഗത്തും സൃഷ്ടിച്ചത്. അതിനാൽ അവരെ വിശ്വസൃഷ്ടാക്കളെന്ന് പറയുന്നു. അവൻ മുഖേന ഈ വിശ്വം പ്രകടമായി. ഈ രഹസ്യമറിയുന്ന ജ്ഞാനികൾ ബ്രഹ്മലോകത്തെയും പബ്രഹ്മപദത്തെയും പ്രാപിക്കുന്നു. ഈ സാമത്തെ അംഗസഹിതം അറിയണം. ഇത് അറിയുന്നവൻ ഭവബന്ധന മുക്തനായി അമരത്വം പ്രാപിക്കുന്നു.

ഈ മന്ത്രത്തിന്റെ പ്രഥമാന്ത്യഭാഗം വിഷ്ണുവാണ്. ദ്വിതീയ ഭാഗം മുഖം, തൃതീയം ഭദ്രം, ചതുർത്ഥം വ്യൂഹം ഇവയെല്ലാം സാമം തന്നെ ഇങ്ങനെ അറിയുന്നവൻ അമരത്വം പ്രാപിക്കുന്നു. ഈ തത്വം അറിഞ്ഞിട്ടുള്ളത് പ്രജാപതിയാണ്. ബ്രഹ്മസ്ഥിതമായ ഈ അനുഷ്റുപ്പ് മന്ത്രം ബ്രഹ്മത്തിൽ തന്നെ സ്ഥിതി ചെയ്യുന്നു. ഇതറിയുന്നവൻ അമരത്വം പ്രാപിക്കുന്നു. ഈ ജഗത്തിൽ സ്ത്രീ പുരുഷന്മാർ ഉത്തമാചാരങ്ങൾ ചെയ്ത് ആനന്ദപ്രാപ്തിക്കാഗ്രഹിക്കുന്നു. അവർക്കു ഭഗവാൻ നൃസിംഹൻ സർവൈശ്വര്യങ്ങളും നൽകുന്നു. അവരെ അമൃതപ്രാപ്തിക്ക് അർഹരാക്കുന്നു. മോക്ഷേചഛരുക്കൾ താരക മന്ത്രം ജപിക്കണം, ഈ മഹോപനിഷത്ത് അറിയുന്നവൻ കൃതപുരശ്ചരണനാണെങ്കിലും മഹാവിഷ്ണുവായി ഭവിക്കുന്നു.

## രണ്ടാം ഉപനിഷത്ത്

1. ദേവ ഹ വൈ മൃത്യോഃ പാപ്മഭ്യഃ സംസാരാച്ചാബിഭയുസ്തേ പ്രജാപതിമുപധാവംസ്തേഭ്യഃ ഏതം മന്ത്രരാജം നാരസിംഹം സ്രഷ്ടം പ്രായച്ഛത്തേന വൈ തേ സർവേ മൃത്യുമജയൻ സർവേ പാപ്മനസ്തരൻ സംസാരാച്ചാതരംസ്തമാദ്യോമൃത്യോഃ പാപ്മഭ്യഃ സംസാരാച്ച വിഭീയാത് സ ഏവം മന്ത്രരാജം നാരസിംഹമാനുഷ്ടഭം പ്രതി ഗൃഹ്ണീ യാത് സ മൃത്യും ജയതി സ പാപ്മാനം തരതി സ സംസാരം തരതി തസ്യ ഹ വൈ പ്രണവസ്യ യാ പൂർവാ യാത്രാ പൃഥിവ്യകാരഃ സ ഋഗ്ഭിർ ഋഗ്വേദോബ്രഹ്മാ വസവോ ഗായത്രീ ഗാർഹപത്യഃസ സാമ്നഃ പ്രഥമഃ പാദോ ഭവതി ദ്വിതീയാന്തരീക്ഷം സ ഉകാരഃ സ യജുർഭിർയജുർ വേദോ വിഷ്ണു രുദ്രാഃ ത്രിഷ്ടുബ്ദക്ഷിണാഗ്നിഃ സ സാമ്നോ ദ്വിതീയഃ പാദോ ഭവതി തൃതീയാദ്യൗ സ മകാരഃ സ

I K

സാമഭിഃ സാമവേദോരുദ്രോ ആദിത്യാ ജഗത്യാഹവ നീയഃ സ സാമ്നസ്തൃതീയഃ പാദോ ഭവതി യാ അവ സാനേ f സ്യ ചതുർത്ഥ്യർദ്ധമാത്രാ സാ സാമലോക ഓാംകാരഃ സോ f ഥർവണൈർമന്ത്രൈരഥർവവേദഃ സംവർത്തനകോ f ഗ്നിർമരുതോ വിരാഡേക ഋഷിർ ഭാസ്വതീ സാസാമ്നഃ ചതുർത്ഥഃ പാദോ ഭവതി.

മരണം പാപം സംസാരം ഇവയെ ഭയന്ന് ഒരിക്കൽ ദേവ ന്മാർ ഓടി പ്രജാപതിയായ ബ്രഹ്മാവിനെ ശരണം പ്രാപിച്ചു. ബ്രഹ്മാവ് അവർക്ക് ഭഗവാൻ നൃസിംഹത്തിന്റെ മന്ത്രരാജനായ അനുഷ്ടുപ്പ് ഉപദേശിച്ചു. ഈ മന്ത്ര സിദ്ധിയാൽ ദേവന്മാർ മരണത്തെ ജയിച്ചു. അവരെല്ലാം സർവപാപവിമുക്തരായി എന്നു മാത്രമല്ല, സംസാരസാഗരവും അക്കര കടന്നു. അതിനാൽ മരണപാപ സംസാരങ്ങൾ ഭയപ്പെടുന്ന വ്യക്തികൾ ഈ മന്ത്രത്തെ ശരണം പ്രാപിച്ചാൽ മതി. ഇങ്ങനെ ശരണം പ്രാപിക്കുന്നവൻ മൃത്യു പാപം പ്രപഞ്ചം ഇവയെ തരണം ചെയ്യുന്നു.

ഈ പറഞ്ഞ ശ്രേഷ്ഠ മന്ത്രത്തിന്റെ അംഗം തന്നെയാണ് പ്രണവവും പ്രഥമമാത്രായുക്തമായ അകാരമാണ് പ്രണവം. പൃഥ്വി അതിന്റെ ലോകമാണ്. ഋഗ്വിഭൂഷിതമായ ഋഗ്വേദം തന്നെ അതിന്റെ അധിഷ്ഠാനം ദേവത ബ്രഹ്മാവ്, ഛന്ദസ്സ് ഗായത്രി. അത് വസുക്കളും ഗാർഹപത്യാഗ്നിയുമാണ് പ്രണവത്തിന്റെ പ്രഥമമാത്രയിൽ അത് നിക്ഷിപ്തമാണ്. അതു തന്നെ സാമത്തിന്റെ പ്രഥമപാദം.

പ്രണവത്തിന്റെ ദ്വിതീയ പാദം ഉകാരമാണ് അന്തരീക്ഷം, അന്തരീക്ഷം യജ്ജൂർവേദം, രുദ്ര ഗുണങ്ങളും വിഷ്ണുവും ദേവതകൾ ത്രിഷ്ടുപ് ഛന്ദസ്സ്. പ്രണവത്തിന്റെ തൃതീയമാത്ര മകാരമാണ്. ദ്യുലോകം സാമവേദം, രുദ്രന്മാർ ആദിത്യന്മാർ ജഗതി മനസ്സ് ആഹവനീയാഗ്നി എന്നിവയെല്ലാം തൃതീയമാത്രാന്തർഗതങ്ങളാകുന്നു. ഈ തൃതീയമാത്രം തന്നെയാണ് സാമത്തിന്റെ തൃതീയ പാദം.

പ്രണവത്തിന്റെ ചതുർത്ഥമാത്രയിൽ നാദാത്മകമായ അർദ്ധമാത്രയുടെ പ്രതീതിയുണ്ടാകുന്നു. അതിൽ ചന്ദ്രലോകം ഓങ്കാരവാചിയായ പരബ്രഹ്മ അഥർവവേദം സംവർത്തകം എന്ന അഗ്നി, മരുത്തുകൾ വിരാജ ഛന്ദസ്സ് എന്നിവയുണ്ട്. ഇതിന്റെ ഋഷി ബ്രഹ്മാവാണ്. ബ്രഹ്മരൂപത്തിലാകയാൽ അത് അത്യന്തം പ്രകാശമുള്ളതാണ്. ഈ ചതുർത്ഥ മാത്ര തന്നെയാണ് സാമത്തിന്റെ നാലാംപാദം.

2. അഷ്ടാക്ഷരഃ പ്രഥമഃ പാദോ ഭവത്യഷ്ടാക്ഷരാസ്ത്രയ പാദാ ഭവന്ത്യേവം ദ്വാത്രിംശദക്ഷരാണി സമ്പദ്യതേ ദ്വാത്രിംശദക്ഷരാ വാ അനുഷ്ടുപ് ഭവതി അനുഷ്ടുഭാ സർവമിദം സൃഷ്ടം അനുഷ്ടുഭാ സർവമുപസംവൃതം തസ്യ ഹൈ തസ്യ ഹി പഞ്ചാംഗാനി ഭവന്തി ചത്വാരഃ പാദാശ്ചത്വാരി അംഗാനി ഭവന്തി സ പ്രണവം സർവം പഞ്ചമം ഭവതി ഓം ഹൃദയായ നമഃ ഓം ശിരസേ സ്വാഹാ ശിഖായൈ വഷട് ഓം കവചായ ഹും ഓം അസ്ത്രായഫട് ഇതി പ്രഥമം പ്രഥമേന യുജ്യതേ ദ്വിതീയം ദ്വീതിയേന, തൃതീയം തൃതീയേന, ചതുർത്ഥം ചതുർത്ഥേന, പഞ്ചമം പഞ്ചമേന, വ്യതിഷിക്താ വാ ഇമേ ലോകാഃ തസ്മാദ് വ്യതിഷിക്താനി അംഗാനി ഭവന്തി ഓം ഇതി ഏതദ് അക്ഷരമിദം സർവം തസ്മാത് പ്രത്യക്ഷരം ഉഭയത് ഓംകാരോ ഭവതീത്യക്ഷരാണാം ന്യാസം ഉപദിശതി ബ്രഹ്മവാദിനഃ

എട്ട് അക്ഷരങ്ങളുള്ള അനുഷ്ടുപ്പ് മന്ത്രത്തിന്റെ പ്രഥമപാദമാണ് എട്ട് അക്ഷരങ്ങൾ വീതമുള്ള മൂന്നു പാദങ്ങൾ. നാലു പാദങ്ങലിലും കൂടി മുപ്പത്തിരണ്ടു അക്ഷരങ്ങളാണ്. ഈ അനുഷ്ടുപ്പിനാലാണ് സർവജഗത്തും ഉണ്ടായിട്ടുള്ളത്. സംഹാരവും അതുകൊണ്ടു തന്നെ. ഇതിന്റെ നാല് അംഗങ്ങളെയും പറ്റി പറഞ്ഞു. പ്രണവം അതിന്റെ അഞ്ചാമത്തെ അംഗമാണ്. മനുഷ്യന്റെ ശരീരത്തിൽ അഞ്ച് അംഗങ്ങൾ ഉള്ളതുപോലെ അനുഷ്ടുപ്പിനും ഇങ്ങനെ അഞ്ച് അംഗങ്ങളാണ്. ഹൃദയം, ശിരസ്സ്, ശിഖാ, മസ്തകം, ബാഹുമൂലം രണ്ടിനും അഞ്ച് അംഗങ്ങൾ ഉണ്ടല്ലോ. മന്ത്രത്തിന്റെ പ്രഥമാംഗത്തെ ഹൃദയത്തോടും ദ്വിതീയാംഗത്തെ ശിരസ്സിനോടു തൃതീയാംഗത്തെ ശിഖയോടും ചതുർത്ഥാംഗത്തം രണ്ടു ബാഹുമൂലങ്ങളോടും പഞ്ചമാംഗത്തെ മസ്തകത്തോടും യോിപ്പിക്കാം. ലോകമാകെ ചേർന്നിര്ക്കുന്നതു പോലെ രണ്ടിന്റെ അംഗങ്ങളും പരസ്പരബന്ധിതമാണ്. ഓംകാരം സമസ്തവിശ്വം തന്നെ അനുഷ്ടുപ്പിന്റെ ഓരോ അക്ഷരത്തിന്റെയും രണ്ടു വശങ്ങലിലും ഓം കാരം ചേരണം ബ്രഹ്മജ്ഞാനികൾ ഈ മന്ത്രത്തിലെ ഓരോ ന്യാസത്തെപ്പറ്റിയും ഉപദേശിക്കുന്നു.

3. തസ്യ ഹ വാ ഉഗ്രം പ്രഥമം സ്ഥാനം ജാനീ യാദ്യോ ജാനീതേ സോ f മൃതത്വം ച ഗച്ഛതി വീരം ദ്വിതീയം സ്താനം മഹാവിഷ്ണും തൃതീയം ജ്വലന്തം ചതുർത്ഥം സർവതോമുഖം പഞ്ചമം നൃസിംഹം ഷഷ്ഠം ഭീഷണം സപ്തമം ഭദ്രമഷ്ടമം മൃത്യും നവമംനമാമി ദശമം അഹമിതി ഏകാദശം സ്ഥാനം ജാനീയാദ്യോ ജാനീതേ സോ f മൃതത്വം ച ഗച്ഛതി ഏകാദശ പാദാ വാ അനുഷ്ടുപ് ഭവത്യനുഷ്ടുഭാ സർവമിദമുപസംഹൃതം തസ്മാത് സർവമിദമനുഷ്ടഭം ജാനീയാദ്യോ ജാനീതേ സോf മൃതത്വം ഗ ഗച്ഛതി.

അനുഷ്ടുപ്പിന്റെ പ്രഥമസ്ഥാനം ഉഗ്രമാണ്. ഇതറിയുന്നവൻ അമരനാകും ദ്വിതീയസ്ഥാനം വീരം. തൃതീയം സ്ഥാനം മഹാവിഷ്ണു ചതുർത്ഥസാഥാനം ജ്വലന്തം, പഞ്ചമസ്ഥാനം സർവതോമുഖം, ഷഷ്ഠസ്ഥാനം നൃസിംഹം, സപ്തമസ്ഥാനം ഭീഷണം. അഷ്ടമസ്ഥാനം ഭദ്രം. നവമസ്ഥാനം മൃത്യു, ദശമസ്ഥാനം നമാമി ഏകാദശം അഹം. ഇപ്രകാരം അറിയുന്നവൻ അമൃതത്വം പ്രാപിക്കുന്നു. ഏകാദശപദങ്ങലുള്ള അനുഷ്ഠപ് ഛന്ദസ്സു മുഖേനയാണ് സമ്പൂർണ്ണ ജഗത്തും സൃഷ്ടിക്കപ്പെട്ടിട്ടുള്ളത്. സംഹാരവും അതിനാൽ തന്നെ. സകലതും അനുഷ്ടുപ്പിന്റെ മഹിമാവിശേഷമാണ്. ഇപ്രകാരം അറിയുന്നവൻ അമൃതത്വം ലഭിക്കുന്നു.

4. ദേവാ ഹ വൈ പ്രജാപതിമബ്രുവന്നഥ കസ്മാദുച്യത ഉഗ്രമിതി സ ഹോവാച പ്രജാപതിർ യസ്മാത് സ്വമഹിമ്നാ സർവാൻ ലോകാൻ സർവാൻ ദേവാൻ ആത്മനഃ സർവാണി ഭൂതാനി ഉദഗൃഹ്ണാതി അജസ്രം സൃജതി വിസൃജതി വിവാസ യതി ഉഗ്രാ

N P

ഹൃത ഉദ്ഗൃഹൃതേ സ്തുഹി ശ്രുതം ഗർഡതസദം യുവാനം മൃഗം ന ഭീമം ഉപഹതു മുഗ്രം ദൃഢാജരിത്രേ സിംഹസ്തവാനോ അന്യം തേ അസ്മിന്നിവവന്തു സേന്നഃ തസ്മദുച്യതേ ഉഗ്രമിതി അഥകസ്മാദ്യുച്യതേ വീരമിതി യസ്മാത് സ്വമഹിമ്നാ സർവാൻ ലോകാൻ സർവാൻ ദേവാൻ ആത്മനഃ സർവാണി ഭൂതാനി വീര മിതി വീരാമയതൃജസ്രം സൃജതി വിസൃജതി വാസ യതി യതോ വീരഃ കർമ്മണ്യഃ സുരക്ഷേമയുക്തഗ്രാവാ ജാഗതേ ദേവ കാമഃ തസ്മാദുച്യതേ വീരമിതി.

ദേവന്മാർ ചോദിച്ചു: നൃസിംഹത്തെ ഉഗ്രനെന്നു പറയുന്നതെന്തുകൊണ്ടാണ്? ഉഗപ്രജാപതി പറഞ്ഞു. ഭഗവാൻ നൃസിംഹം സ്വമഹിമയാൽ സർവദേവന്മാരെയും സർവഭൂതങ്ങളെയും സർവാത്മാക്കളെയും സർവലോകങ്ങളെയും സമുദ്ധിയിലാക്കുന്നു. അദ്ദേഹം അവയുടെ സൃഷ്ടി സ്ഥിതി സംഹാരകൃത്യം നിർവഹിക്കുന്നു. ലോകത്തെ അനുഗ്രഹിക്കുകയും അനുഗ്രഹിപ്പിക്കുകയും ചെയ്യുന്നു. അതുകൊണ്ട് അദ്ദേഹത്തെ ഉഗ്രനെന്ന് പറയുന്നു. ശ്രുതികൾ ആരെ സ്തുതിക്കുന്നോ ആ പരമേശ്വരനെ സ്തുതിക്കും. അദ്ദേഹം ഹൃദയഗുഹയിൽ സ്ഥിതി ചെയ്യുന്നു. അദ്ദേഹം താരുണ്യത്താൽ സുന്ദരനാണ്. സിംഹരൂപത്തിൽ പ്രത്യക്ഷനാകുന്നെങ്കിലും ഭക്തന്മാർക്ക് ഭീകരനല്ല. സകലരിലും ദയ കാണിക്കുന്നു. എങ്ങും എത്തുന്നു. അദ്ദേഹം സജ്ജനത്രാണനും ദുഷ്ടമർദ്ദകനുമാണ്. അതുകൊണ്ട് ഉഗ്രൻ എന്നു പേർ കിട്ടി. പിന്നെ ദേവന്മാർ ചോദിച്ചു. നരസിംഹത്തെ വീരൻ എന്ന് പറയാൻ കാരണമെന്ത്? ബ്രഹ്മാവു പറഞ്ഞു. ഭഗവാൻ നൃസിംഹം സ്വമായയാൽ സർവഭൂതങ്ങളെയും സർവലോകങ്ങളെയും പാലിച്ച് വിഭിന്നലീലകളാടുന്നു. സകലതിലും വ്യാപിച്ചിരിക്കുന്നു. സൃഷ്ടിയുടെ സംരക്ഷകനും സംഹാരകനും അദ്ദേഹം തന്നെ. സമ്പൂർണ്ണ വിശ്വവും പ്രളയത്തിനുശേഷം അദ്ദേഹത്തിൽ ലയിക്കുന്നു. അതിനാൽ വിരനെന്ന് പറയുന്നു.

അഥ കസ്മാദുച്യതേ മഹാ വിഷ്ണുരിതി യഃ സർവാൻ ലോകാൻ വ്യാപ്നോതി വ്യാപയതി സ്നേഹോ യഥാ പലലപിണ്ഡമോതപ്രോതമനു പ്രാപ്തം വ്യതിഷ്കോ വ്യാപ്യതേ വ്യാപയതേ യസ്മാന്ന ജാതഃ പരോ f ന്യോസ്തി യ ആവിവേശ ഭൂവനാനി വിശ്വാ പ്രജാപതിഃ പ്രജയാ സംവിദാന സ്ത്രീണി ജ്യോതിഷി സ ഹ തേ ഷോഡശീതി തസ്മാദുച്യതേ മഹാവിഷ്ണു രിതി അഥകസ്മാദുച്യതേ ജ്വലന്തമിതി യസ്മാത്. സ്വമഹിമ്നാ സർവാൻ ലോകാൻ സർവാൻ ദേവാൻ സർവാനാത്മനഃ സർവാണി ഭൂതാനി സ്വതേജസാ ജ്വലതി ജ്വലയതി ജ്വല്യതേ സവിതാ പ്രസവിതാ ദീപ്തോ ദീപയൻ ദീപ്യമാനഃ ജ്വലൻ ജ്വലിതാ തപൻ വിതപൻ സംതപൻ രോചനോ രോചമാനഃ ശോഭനഃ ശോഭമാനഃ കല്യാണഃ തസ്മാദുച്യതേ ജ്വലന്തമിതി.

ദേവന്മാർ ചോദിച്ചു:– മഹാവിഷ്ണു എന്നു പറയാൻ കാരണമെന്ത്? ബ്രഹ്മാവു പറഞ്ഞു. ഭഗവാൻ നരസിംഹം സ്വമഹിമയാൽ സകലദേവന്മാരിലും സകലആത്മാക്കളിലും സർവഭൂതങ്ങളിലും വ്യാപിച്ചിരിക്കുന്നു. ലോകം പ്രളയകാലത്ത് അദ്ദേഹത്തിൽ വിലയം കൊള്ളുന്നു. ഋഗ്വേദത്തിൽ അദ്ദേഹത്തിന്റെ മഹിമ പ്രകീർത്തിക്കുന്നുണ്ട്. പ്രജകളുടെ ഉപാസ്യദേവനാണ്. ഷോഡശകലായുക്തനായി ത്രിവിധ തേജസ്സുകളിൽ സർവത്തിലും വ്യാപിച്ചിരിക്കുന്നതിനാൽ മഹാവിഷ്ണു എന്ന് പറയുന്നു. അദ്ദേഹത്തെ ജ്വാലൻ എന്ന് പറയുന്നതെന്തെന്ന ദേവന്മാരുടെ ചോദ്യത്തിന് മറുപടിയായി ബ്രഹ്മാവ് പറഞ്ഞു. ഭഗവാൻ സ്വമഹിമയാൽ സർവാത്മാക്കളെയും സർവലോകങ്ങളെയും സർവഭൂതങ്ങളെയും സ്വ തേജസ്സിനാൽ പ്രകാശിപ്പിക്കുന്നു. ഋഗ്വേദത്തിൽ ഇങ്ങനെ പറഞ്ഞിട്ടുണ്ട്. അദ്ദേഹം സവിതാവും പ്രസവിതാവും ആണ്. പ്രകാശയുക്തനും പ്രജ്വലിതനും ദീപ്തനും ദീപിപ്പിക്കുന്നവനും ദീപ്യമാനനും ജ്വലിക്കുന്നവനും ജ്വലിപ്പിക്കുന്നവനും തപിക്കുന്നവനും തപിപ്പിക്കുന്നവനും രോചനനും രോചമാനനും ശോഭനനും ശോഭമാനനും കല്യാണകാരിയുമാണ്. അതിനാൽ അദ്ദേഹത്തെ ജ്വലിക്കുന്നവൻ എന്നു വിശേഷിപ്പിച്ചിരിക്കുന്നു.

5. അഥ കസ്മാദുച്യതേ സർവതോമുഖമിതി യസ്മാദനിന്ദ്രിയോപി സർവതഃ പശ്യതി സർവതഃ ശൃണോതി സർവതോ ഗച്ഛതി സർവത ആദത്തേ സ സർവശഃ സർവതഃ തിഷ്ഠതി ഏകഃ പുരസ്താദ് ആദ്യ ഇദം ബഭൂവ യതോ ബഭൂവ ഭൂവനസ്യ ഗോപാഃ യം അപ്യേതി ഭുവനം സാംപരായേ നമാമി തമഹം സർവതോമുഖം തസ്മാദുച്യതേ സർവതോ മുഖമിതി.

അദ്ദേഹത്തെ എന്തുകൊണ്ടാണ് സർവതോ മുഖനെന്നു പറയുന്നത്? എന്ന് ദേവന്മാർ ചോദിച്ചപ്പോൾ ബ്രഹ്മാവ് പറഞ്ഞു:– അദ്ദേഹം ഇന്ദ്രിയാതീതനായിരുന്നിട്ടും സർവജീവികളെയും ആത്മാക്കളെയും ദേവന്മാരെയും സർവലോകങ്ങലെയും സ്വമഹിമയാൽ സർവത്ര വീക്ഷിക്കുന്നതു കൊണ്ടും കേൾക്കുന്നതു കൊണ്ടും ഗ്രഹിക്കുന്നതു കൊണ്ടും എല്ലാ ഭാഗത്തും സഞ്ചരിക്കുന്നതു കൊണ്ടും എല്ലാ സ്ഥാനത്തും വ്യാപിച്ചിരിക്കുന്നതു കൊണ്ടും അദ്ദേഹത്തെ സർതോന്മുഖനെന്നു പറയുന്നു. ഋഗ്വേദത്തിൽ അദ്ദേഹത്തിന്റെ മഹിമ വർണ്ണിച്ചിട്ടുണ്ട്. സൃഷ്ടിക്കു മുമ്പ് ഏകനായി വിശ്വത്തിൽ ജാതനായി. സകല വിശ്വത്തിന്റെയും സ്രഷ്ടാവായി. സംരക്ഷകനായി. ഒടുവിൽ തന്നിൽ തന്നെ ലയിപ്പിക്കുന്നു. ഞാൻ അദ്ദേഹത്തെ നമസ്കരിക്കുന്നു. അതുകൊണ്ടാണ് നൃസിംഹം സർവതോന്മുഖനായത്.

അഥ കസ്മാദുച്യതേ നൃസിംഹമിതി യസ്മാത് സർവേഷാം ഭൂതാനാം സ വീര്യതമഃ ശ്രേഷ്ഠതമശ്ച സിംഹോ വീര്യതമഃ ശ്രേഷ്ഠതമശ്ച തസ്മാത് നൃസിംഹഃ ആസീത് പരമേശ്വരോ വാ ജഗദ്ധിതം വാ ഏതദ് രൂപമക്ഷരം ഭവതി പ്രഭവിഷ്ണു സ്തവതേ വീര്യായ മൃഗോ ന ഭീമഃ കുചരോ ഗരിഷ്ഠാഃ യസ്യോരുഷു ത്രിഷു വിക്രമേണ ഷധി ക്ഷിയന്തി ഭുവനാനി വിശ്വാസ്തസ്മാദുച്യതേ നൃസിംഹമിതി.

നൃസിംഹം എന്ന് പറയുന്നതെന്തിനാണ്? എന്ന് ദേവന്മാർ ചോദിച്ചപ്പോൾ ബ്രഹ്മാവ് പറഞ്ഞു:– എല്ലാജീവികളിലും വെച്ച്

I K

മനുഷ്യ പരാക്രമംപ്രസിദ്ധമാണല്ലോ അതുപോലെ മൃഗങ്ങളിൽ സിംഹവും പരാക്രമിയാണ്. അതുകൊണ്ട് നരന്റെയും സിംഹ ത്തിന്റെയും സംയുക്തരൂപത്താൽ പരാക്രമത്തിന് മഹത്വം കൂടും. അതിനാലാണ് ഭഗവാൻ ആ രൂപം ധരിച്ചത്. ഈ രൂപ ത്തിൽ വിശ്വത്തിന് നന്മ ചെയ്യുന്നു. അദ്ദേഹത്തിന്റെ രൂപം അവി നാശിയും സനാതനവുമാണ്. വേദത്തിൽ അദ്ദേഹത്തിന്റെ രൂപ ത്തെപ്പറ്റി പറഞ്ഞിട്ടുണ്ട്. വിഷ്ണു ഭഗവാൻ സിംഹരൂപം ധരിച്ച് സ്തോതക്കളിൽ പ്രസ്തുതനായി വിഭിന്ന സ്തോത്രങ്ങളാൽ അദ്ദേഹം സ്തുതിക്കപ്പെടുന്ന സിംഹരൂപധാരിയാണെങ്കിലും അദ്ദേഹം ഭക്തന്മാർക്ക് ഭയങ്കരനല്ല. ഭൂമിയിലും പർവതങ്ങളിലും സർവത്ര വിരാജിക്കുന്നു. സർവവ്യാപിയായ അദ്ദേഹം സ്തോതാക്കളുടെ വാക്കിലും അടങ്ങുന്നു. മൂന്നു പാദങ്ങളിലു മായി ത്രിഭുവനവും ഒതുങ്ങുന്നു. അതിനാൽ നൃസിംഹൻ എന്ന പേര് കിട്ടി.

3. അഥ കസ്മാദുച്യതേ ഭീഷണമിതി യസ്മാദ് യസ്യ രൂപം ദൃഷ്ട്വാ സർവലോകാഃ സർവേ ദേവാഃ സർവാണി ഭൂതാനി ഭീത്യാ പലായന്തേ, സ്വയം യതഃ കുതശ്ചിന്ന ബിഭേതി ഭിയസ്മാത് വാതഃ പവതേ ഭിയോഭേതി സൂര്യഃ ഭിയാദസ്മാദഗ്നിശ്ചേന്ദ്രശ്ച മൃത്യുർ ധാവതി പഞ്ചമഃ തസ്മാ ദുച്യതേ ഭീഷമമിതി.

അദ്ദേഹത്തെ ഭീഷണനെന്നു പറയുന്നതിന് കാരണമെ ന്തെന്ന് ദേവന്മാർ ചോദിച്ചപ്പോൾ ബ്രഹ്മാവു പറഞ്ഞു: അദ്ദേഹ ത്തിന്റെ ഭീഷണരൂപ കണ്ട് എല്ലാവരും ഭയന്നു. ദേവന്മാരും സർവജീവികളും സർവലോകങ്ങലും അദ്ദേഹത്തിന്റെ ഭീകര രൂപം കണ്ട് ഭയപ്പെട്ടു ഓടി മറയുന്നു. എന്നാൽ അദ്ദേഹം ആരെയും ഭയപ്പെടുന്നില്ല. വേദത്തിൽ പറഞ്ഞിട്ടുണ്ട്. ഇദ്ദേ ഹത്തെ ഭയന്നാണ് സൂര്യൻ പ്രകാശിക്കുന്നത്. വായു ചലിക്കു ന്ത്, അഗ്നി ജ്വലിക്കുന്നത്, ഇന്ദ്രൻ മഴപെയ്യിക്കുന്നത്. ഇദ്ദേ ഹത്തെ ഭയന്നിട്ടാണ് മൃത്യു പോലും ജീവികളെ ദേഹത്തുനിന്നു മുക്തമാക്കുന്നത് അതുകൊണ്ട് അദ്ദേഹത്തെ ഭീഷണനെന്ന് പറ യുന്നു.

അഥ കസ്മാദുച്യതേ ഭദ്രമിതി യസ്മാത് സ്വയം ഭദ്രോ ഭൂത്വാ സർവദാ ഭദ്രം ദാദാതി രോചനോ രോച മാനഃ ശോബനഃ ശോഭമാനഃ കല്യാണം ഭദ്രം കർണ്ണേഭിഃ വൃശേവ ദേവഹിതം യദായുഃ തസ്മാദുഹ്യതേ ഭദ്രമിതി.

ഇദ്ദേഹത്തെ ഭദ്രൻ എന്നു പറയുന്നത് എന്തുകൊണ്ടെന്ന് ദേവന്മാർ ചോദിച്ചപ്പോൾ ബ്രഹ്മാവ് പറഞ്ഞു:– ഭദ്രം എന്നതിന്റെ അർത്ഥം മംഗളം എന്നാണ്. അദ്ദേഹം സ്വയം കാന്തിമാനും അന്യരെ കാന്തിമാന്മാരാക്കുന്നവനും ആണ്. സ്വയം ശോഭാസ മ്പന്നനായാലും അന്യരെ ശോഭാമയരാക്കുന്നതു കൊണ്ടും ഇങ്ങനെ പേർ കിട്ടി. വേദത്തിൽ പറഞ്ഞിരിക്കുന്നു. ദേവന്മാരെ ഞങ്ങൾ യജ്ഞം ചെയ്തുകൊണ്ടിരിക്കുമ്പോൾ കാതുകൾ മംഗളം കേൾക്കുമാറാകണേ. കണ്ണുകളാൽ മംഗളം ദർശിക്ക ണേ. ഭഗവാനെ പ്രകീർത്തിച്ചുകൊണ്ട് ദൃഢങ്ങലായ അംഗങ്ങ ലാൽ കർമ്മങ്ങൾ ചെയ്ത് ദേവന്മാർ ഇച്ഛിക്കുന്നിടത്തോളം ആയുസ്സ് നേടട്ടെ. ഇങ്ങനെ വർണ്ണിക്കപ്പെടുകയാൽ ഭഗവാനെ ഭദ്രനെന്നു പറയുന്നു.

4. അഥ കസ്മാദുച്യതേ മൃത്യുമിതി യസ്മാത് സ്വമഹിമ്നാ സ്വഭക്ത്യാനാം സ്മൃത ഏവ മൃത്യുമപ മൃത്യും ച മാരയതി യഃ ആത്മദഃ ബലദഃ യസ്യ വിശ്വ ഉപാസതേ പ്രശിഷ്യം യസ്യ ദേവഃ യസ്യ ഛായമൃതം യോമൃത്യുമൃത്യുഃ കസ്മൈ ദേവായ ഹ വിഷാ വിധേ മതസ്മാദുച്യതേ മൃത്യു മൃത്യുമിതി.

മൃത്യു മൃത്യു എന്നു പറയാൻ കാരണമെന്താണ് എന്ന് ദേവന്മാർ ചോദിച്ചു. അപ്പോൾ ബ്രഹ്മാവ് പറഞ്ഞു: ഭഗവാൻ സ്വമ ഹിമയാൽ തന്റെ ഭക്തന്മാർ സ്മരിക്കുന്ന മാത്രയിൽ തന്നെ അവരുടെ മൃത്യുവിനെയും അപമൃത്യുവിനെയും ശമിപ്പിക്കു ന്നു. വേദത്തിൽ പറയുന്നു. ആരുടെ ആജ്ഞയനുസരിച്ചാണോ ദേവന്മാർ തലകുനിച്ച് ആജ്ഞപാലിക്കുന്നത്. ആരുടെ ഛായ അമൃത സ്വരൂപമായിരിക്കുന്നോ ആര് ആത്മാവിനെയും ശക്തി യേയും പ്രദാനെ ചെയ്യുന്നോ ആര് മൃത്യുവിന്റെയും മൃത്യു വാണോ അങ്ങനെയുള്ള ഏകനും അദ്വിതീയനുമായ ഭഗവാന്റെ മുന്നിൽ ആരാധന നടത്തുന്നു ഇക്കാരണത്താൽ ഭഗവാനെ മൃത്യുമൃത്യു എന്ന് പറയുന്നു.

5. അഥ കസ്മാദുച്യതേ നമാമീതി യസ്മാദ്യം സർവേ ദേവാ നമന്തി മമുക്ഷവോ ബ്രഹ്മാദിനശ്ചപ്ര നൂനം ബ്രഹ്മസ്പതിർമന്ത്രം വദത്യുക്ഥം യസ്മിൻ ഇന്ദ്രോ വരുണോ മിത്രോ അര്യമാ ദേവഃ ഓകാംസി ചക്രിരേ തസ്മാദുച്യതേ നമാമീതി

മന്ത്രരാജനിൽ നമാമി എന്ന പദം എന്തിനുപയോഗിച്ചു എന്ന് ദേവന്മാർ ചോദിച്ചപ്പോൾ ബ്രഹ്മാവ് പറഞ്ഞു: എല്ലാ ദേവ ന്മാരും ബ്രഹ്മവാദികളും മോക്ഷേച്ശുക്കളായ സാധകന്മാരും നമസ്കരിക്കുന്നു. അതിനാൽ അദ്ദേഹത്തെ നമസ്കരിക്കണം. വേദത്തിൽ പറഞ്ഞിരിക്കുന്നു. യാതൊരു ഭഗവാനെ ലക്ഷീക രിച്ചുകൊണ്ടാണോ ബ്രഹ്മാവ് തന്റെ സ്തവത്തിൽ നമസ്കരി ക്കുന്നത് ആ ഭവാൻ ബ്രഹ്മാവിന്റെയും വേദങ്ങളുടെയും സംര ക്ഷകനാണ്. അദ്ദേഹം ഇന്ദ്രൻ, വരുണൻ, മിത്രൻ അത്യമാവ് തുടങ്ങിയവർക്ക് ആശ്രയമാണ് അതുകൊണ്ട് അദ്ദേഹത്തിനു വേണ്ടി നമാമി എന്ന പദം ഉപയോഗിച്ചു.

6. അഥ കസ്മാദുച്യതേ അഹമിതി അഹമസ്മി പ്രഥ മജാ ഋതാസ്യപൂർവം ദേവേഭ്യോഃ അമൃതസ്യ നാഭായി യോ മാ ദദാതി സ ഈ ദേവ മാവാഃ അഹമന്നമന്നമദ ന്തമാദ്മിഃ അഹം വിശ്വം ഭുവന മർത്യഭവാസു വർജ്യോതിഃ യ ഏവം വേദ ഇത്യുപനിഷത്.

മന്ത്രത്തിൽ അഹം എന്ന പദം ഉപയോഗിച്ചിരിക്കുന്നതെ ന്തിനാണെന്ന് ദേവന്മാർ ചോദിച്ചപ്പോൾ ബ്രഹ്മാവ് പറഞ്ഞു: ശ്രുതിയിൽ പറഞ്ഞിട്ടുണ്ട്. ഞാൻ ദേവന്മാർക്ക് മുമ്പ് പ്രകടമാ യവനാണ്. ഞാനാണ് ഈ ദൃശ്യവും അദൃശ്യവുമായ പ്രപഞ്ച ത്തിനു മുമ്പു തന്നെ പ്രകടമായ ആത്മാവ് നിങ്ങൾ എന്നെ രക്ഷി ച്ചിട്ടുമുണ്ട്. ഞാൻ അന്നമാണ്. അന്നഭക്ഷകന്മാരുടെ ഭക്ഷകനു മായിത്തീർന്നിരിക്കുന്നു. സൂര്യപ്രകാശവും എന്റെ പ്രകാശ ത്തിന്റെ മുന്നിൽ നിഷ്പ്രഭമാണ്. ഇത് അറിയുന്നവനാണ് എന്റെ യഥാർത്ഥ ഉപാസകൻ.

N P

## മൂന്നാം ഉപനിഷത്ത്

ദേവാ ഹ വൈ പ്രജാപതിരഅബ്രുവന്നനുഷ്ടുഭ സ്യമന്ത്രരാജസ്യ നാരസിംഹസ്യ ശക്തിം ബീജം ച നോ ബ്രൂഹി ഭഗവ ഇതി സ ഹോവാച പ്രജാ പതിഃ മായാ വാ ഏഷാ നാരസിംഹീ സർവമിദം സൃജതി സർവമിദ്രം രക്ഷതി സർവമിദം സംഹരതി തസ്മാത് മാ യാവേതാം ശക്തിം വിദ്യാരദ്യ ഏതാം മായാം ശക്തിം വേദ സ പാപ്മാനം തരതി സോ f മൃതത്വം ച ഗച്ഛതി മഹതീം ശ്രിയമശ്നുതേ മീമാംസ ന്തേ ബ്രഹ്മ വാദിനോ ഹ്രസ്വാ വാ ദീർഘാ വാ പ്ലുതാ വേതി യദി ഹ്രസ്വാ ഭവതി സർവം പാപ്മാനം ദഹത്യമൃതത്വം ച ഗച്ഛതി യദി ദീർഘജാ ഭവതി മഹതീം ശ്രീയമാപ്നു യാത് അമൃതത്വം ച ഗച്ഛതി ശ്രിയമശ്നുതേ മീമാം സന്തേ ബ്രഹ്മവാദിനോ ഹ്രസ്വാ വാ ദീർഘാ വാ പ്ലതാ ഭവതി ജ്ഞാനവാൻ ഭവതി അമൃതത്വം ച ഗച്ഛതി തദേ തദ് ഋഷിണോക്തം നിദർശനം–സ ഇനം പാഹി യ ഋജിഷി തരൂത്ര ശ്രിയം ലക്ഷ്മിം ഔപലാംബികാം ഗാം ഷഷ്ഠീം ച യാം ഇന്ദ്രസേനേ ത്യുത ആഹു സ്താം വിദ്യാം ബ്രഹ്മ യോനിം സ രൂപാം തമിഹായുഷേ ശരണം പ്രപദ്യേ സർവേഷാം വാ ഏതദ്ഭൂതാനാം ആകാശഃ പരായണം സർവാണി ഹവാ ഇണആനഇ ഭൂതാനി ആകാശാദേവ ജായന്തേ ആകാശാദേവ ജാതാനി ജീവന്തി ആകാശം പ്രയന്തി അഭിസംവിശന്തി തസ്മാദാകാശം ബീജം വിദ്യാത്തദേ ദത് ഋഷി ണോക്തം നിദർശനം – ഹംസഃ ശുചിദ്വിഷസ്യുഃ അന്ത രീക്ഷ സദ്ധാതാ വേദഷദതിഥിഃ ദുരോണസദ്യൃഷദ്വരസ ദുത സദ് വ്യോമ സദബ്ജാ ഹോജാ ഋതജാ അദ്രിജാ ഋതം ബൃഹത് യ ഏവം വേദേതി മഹോപനിഷത്.

ദേവന്മാർ പ്രജാപതിയോട് പറഞ്ഞു: നരസിംഹത്തിന്റെ ശ്രേഷ്ഠമന്ത്രമായ അനുഷ്ടുപ്പിന്റെ ശക്തിയെപ്പറ്റിയും ബീജ ത്തെപ്പറ്റിയും ഉപദേശിച്ചാലും. ബ്രഹ്മാവ് പറഞ്ഞു: ഈ വിശ്വ ത്തിന്റെ സൃഷ്ടി സ്ഥിതി ലയകാരിണി ഭഗവാന്റെ ശക്തി രൂപ യായ മായയാണ്. മായതന്നെ ശക്തി. മായയെ ശക്തിരൂപത്തി ലറിയുന്ന ജ്ഞാനി പാപം നീങ്ങി ഭവസാഗരം കടന്ന് അമൃതത്വം പ്രാപിക്കുന്നു. അവന് എങ്ങും സുഖസമൃദ്ധി ലഭിക്കുന്നു.

ഭഗവാന്റെ മായാശക്തി ഹ്രസ്വമോ ദീർഘമോ പ്ലുതമോ എന്ന് ബ്രഹ്മാദികൾ ചിന്തിക്കാറുണ്ട്. ഹ്രസ്വമെങ്കിൽ ഹ്രസ്വമെ ന്നറിയുകയാണെങ്കിൽ അവൻ പാപമുക്തനായി അമൃതത്വം പ്രാപിക്കുന്നു. ദീർഘമാണെങ്കിൽ അതറിയുന്നവൻ മഹത്തായ ഐശ്വര്യം പ്രാപിച്ച് അമരനാകുന്നു. പ്ലുതമാണെങ്കിൽ അതറി യുന്നവൻ അത്യന്തം ജ്ഞാനിയായി അമൃതത്വം നേടുന്നു.

ഇങ്ങനെ പറയപ്പെടുന്ന മായാരൂപമായ ബിന്ദുമയസ്വരമേ, എനിക്ക് സംസാരസാഗരം തരണം ചെയ്യാനാഗ്രഹമുണ്ട് അതിന് ഞാൻ ശങ്കരന്റെ ശക്തിയായ ഇന്ദ്രസേനയെയും വിദ്യാശക്തി യെയും ആശ്രയിക്കുന്നു. എല്ലാ ശക്തികളോടും ചേർന്ന് എന്നെ രക്ഷിക്കുക.

സർവജീവികളും ഉൽഭവിച്ചത് ആകാശത്തിൽ നിന്നാണ്. എല്ലാറ്റിന്റെയും ആശ്രയസ്ഥാനവും അതാണ്. ആകാശത്തിൽ നിന്ന് ജീവൻ ധരിച്ച് എല്ലാം ആകാശത്തിൽ വിലയിക്കുന്നു. അതിനാൽ ആകാശം സർവത്തിന്റെയും ബീജമാണ്. ഭഗവാൻ തന്റെ പരമധാമത്തിൽ പ്രകാശിക്കുന്നു. അദ്ദേഹം തന്നെ വസു ക്കൾ. ഗ്രഹങ്ങളിലെ അതിഥികളും അദ്ദേഹം തന്നെ. യജ്ഞ വേദിയിൽ പ്രതിഷ്ഠിതമായ അഗ്നിയും അദ്ദേഹമാണ്. അദ്ദേഹം തന്നെ അഗ്നിയും ഹവിസ്സും ഹോമദ്രവ്യങ്ങളും. അദ്ദേഹം ആകാശത്തിലും സ്വർഗ്ഗത്തിലും മർത്ത്യലോകത്തിലും സത്യ ലോകത്തിലും വസിക്കുന്നു. പൃഥ്വീ, ജലം, പർവതങ്ങൾ എന്നല്ല സകലതിലും പ്രകടമാക്കുന്നത് പരമമായ സത്യവും മഹാനും അദ്ദേഹം തന്നെ. ഇപ്രകാരം അറിയുന്ന ജ്ഞാനി എല്ലാ മഹ ത്വവും അനുഭവിക്കുന്നു. ഇത് മഹോപനിഷത്താകുന്നു.

## നാലാം ഉപനിഷത്ത്

1. ദേവാ ഹ വൈ പ്രജാപതിമബ്രുവന്നനുഷ്ടുഭസു മന്ത്രരാജസ്യ നാരസിംഹസ്യാംഗ മന്ത്രാന്നോബ്രൂഹി ഭഗവ ഇതി സ ഹോവാച പ്രജാപതിഃ പ്രണവം സാവിത്രിം യജൂർലക്ഷ്മീം നൃ സിംഹ സായത്രിം ഇതി ഇംഗാനി ജാനീയാത്. യോ ജാനീതേ സോ f മൃതത്വം ച ഗച്ഛതി ഓമിത്യേദദക്ഷരമിദം സർവം തസ്യോപവ്യാ ഖ്യാനം ഭൂത ഭവദ് ഭവിഷ്യത് ഇതി സർവം ഓംകാര ഏവ യച്ചാന്യത് ത്രികാലാതീതം തദപി ഓങ്കാര ഏവ സർവം ഹ്യേ തദ് ബ്രഹ്മായമാത്മാ ബ്രഹ്മസോയമാത്മാ ചതുഷ്പാദ് ജാഗരിതസ്ഥാനോ ബഹിപ്രജ്ഞഃ സപ്താംഗഃ ഏകോനവിംശതിമുഖഃ സ്ഥൂലഭുക് വൈശ്വാനരഃ പ്രഥമഃ പാദഃ സ്വപ്നസ്ഥാനേ അന്ത പ്രജ്ഞഃ സ്പതാംഗ ഏകോന വിംശതിമുസഃ പ്രവി വിക്ത ഭുക് തൈജസോ ദ്വതീയഃ പാദോ, യത്ര സുപ്തേ ന കഞ്ചന കാമം കാമയതേ ന കഞ്ചന സ്വപ്നം പശ്യതി തത് സുഷുപ്തം സുഷുപ്ത സ്ഥാന ഏകീ ഭൂതഃ പ്രജ്ഞാനഘന ഏവാനന്ദമയോപ്യാനന്ദഭുക് ചേതോമുഖഃ പ്രജ്ഞസ്തൃതീയഃ പാദ ഏഷ സർവേ ശ്വരഃ ഏഷ സർവജ്ഞഃ ഏഷ അന്തര്യാമീ ഏഷ യോനിഃ സർവസ്യ പ്രഭവാ പ്യയൗ ഹി ഭൂതാനാം ന ബഹിപ്രജ്ഞം നാന്തഃപ്രജ്ഞം ന പ്രജ്ഞാനഘനമദൃ ഷ്ടവ്യവഹാരമഗ്രാഹ്യമലക്ഷണമലിംഗമചിന്ത്മവവ്യപ ദേശ്യമേകാത്മപ്രത്യയസാരം പ്രപഞ്ചോപശമം ശിവ ദ്വൈതം ചതുർത്ഥം മന്യന്തേ സ ആത്മാ സ വിജ്ഞേയഃ

ബ്രഹ്മാവിനോട് ദേവന്മാർ പറഞ്ഞു: ഭഗവാനെ, മന്ത്രരാജ നായ അനുഷ്ടുപ്പിന്റെ അംഗഭൂതമായ മന്ത്രങ്ങൾ ഞങ്ങൾക്ക് പറഞ്ഞു തരണം. ബ്രഹ്മാവ് പറഞ്ഞു: പ്രണവം, യജൂർലക്ഷ്മി, ഗായത്രി, നരസിംഹഗായത്രി ഇവ മന്ത്രരാജന്റെ അംഗഭൂതങ്ങ ളായ മന്ത്രങ്ങളാണ്. അത് അറിയുന്നവന് ഐശ്വര്യവും ഒടു വിൽ അമരത്വവും ലഭിക്കും.

അവിനാശിയാണ് ഓംങ്കാരം, സമ്പൂർണ്ണ ദൃശ്യപ്രപഞ്ചം അതിന്റെ മഹിമയാണ്. ഭൂതവർത്തമാനഭവിഷ്യങ്ങളുമായി

ബന്ധപ്പെട്ടവയെല്ലാം ഓംങ്കാരമാണ്. ത്രികാലത്തിൽ നിന്നും അപ്പുറത്തുള്ളതും ഓങ്കാരം തന്നെ. അത് ഭഗവാൻ നൃസിംഹ മാണ്. നാലു പാദങ്ങൾ ചേർന്നവനാണദ്ദേഹം.

ജാഗ്രദവസ്ഥ, സ്ഥൂലപ്രപഞ്ചം ഇവയുടെ സ്ഥാനവും ബാഹ്യപ്രപഞ്ചാത്മകമായ ജ്ഞാനത്തിന്റെ കേന്ദ്രവും സപ്തലോകങ്ങളുടെയും അംഗവും അഞ്ചു കർമ്മേന്ദ്രിയങ്ങൾ നാല് അന്തഃകരണങ്ങൾ ഇങ്ങനെ പത്തൊൻപതു കാര്യങ്ങൾ മുഖമായിട്ടു ള്ളതും സ്ഥൂലപ്രപഞ്ചത്തിന്റെ ഭോക്താവും വൈശ്വാ നരനെന്നനിലയിൽ പ്രസിദ്ധനും സർവരൂപനുമായ അഗ്നി ഭഗവാൻ നരസിംഹത്തിന്റെ പ്രഥമപാദമാകുന്നു.

സ്വപ്നാവസ്ഥയും അതിനാൽ പ്രഭാവിതവുമായ ഈ സൂക്ഷ്മവിശ്വം ആരുടെ സ്ഥാനമാണ്. ആരുടെ ആത്മജ്ഞാനം പ്രപഞ്ചത്തിൽ വ്യാപിച്ചിരിക്കുന്നു. സപ്തലോകങ്ങലും ആരുടെ മുഖമാണ്, ആർക്ക് പത്തൊൻപത് മുഖമുണ്ട്, ആര് സൂക്ഷ്മ പ്രപഞ്ചത്തിന്റെ ഭോക്താവും പാലകനുമാണ്. അങ്ങനെയുള്ള തൈജസപുരുഷൻ തന്നെയാണ് നൃസിംഹത്തിന്റെ ദ്വിതീയ പാദം.

സുഷുപ്തിയും പ്രളയാവസ്ഥയും ആരുടെ സ്ഥാനമാണ്, ആരുടെ രൂപം ഘനീഭൂതവിജ്ഞാനമാണ്, ആരുടെ മുഖം ചിന്മയ പ്രകാശമാണ്, ആനന്ദമയമാണ്, അങ്ങനെയുള്ള പ്രാജ്ഞപുരുഷൻ തന്നെയാണ് നൃസിംഹത്തിന്റെ തൃതീയ പാദം. ഇങ്ങനെ ത്രിപാദയുക്തനായ പരമശിവൻ സകലരു ടെയും സ്വാമിയും സർവജ്ഞനും അന്തര്യാമിയും ആണ്. സക ലതിന്റെയും സൃഷ്ടി സ്ഥിതി സംഹാരസ്ഥാനവും അതു തന്നെ.

സ്ഥൂലസൂക്ഷ്മജ്ഞനും പ്രജ്ഞാനം ഘനീഭവിക്കാത്ത വനും അദൃശ്യനും നിരാകാരനും ആയ പൂർണ്ണബ്രഹ്മ തന്നെ യാണ് ഭഗവാൻ നരസിംഹത്തിന്റെ ചതുർത്ഥപാദമെന്ന് ജ്ഞാനികൾ പറയുന്നു. മുമ്പ് സൂചിപ്പിച്ച നാലു പാദങ്ങളിലും ആരെപ്പറ്റിയാണോ വർണ്ണിച്ചിരിക്കുന്നത് അത് ഭഗവാൻ നര സിംഹം തന്നെ. അദ്ദേഹത്തെ മനസ്സിലാക്കണം.

2. അഥ സാവിത്രീ ഗായത്രീ യാ യജുഷാ പ്രോക്താ തയാ സർവമിദം വ്യാപ്തം ഘൃണിരിതി ദ്വേ അക്ഷരേ സൂര്യ ഇതി ത്രീണി ആദിത്യ ഇതി ത്രീണി ഏതദ് വൈ സാവിത്രാസ്യാഷ്ടാക്ഷരം പദം ശ്രിയാഭിഷിക്തം യ ഏവം വേദ ശ്രിയാ ഹൈവാഭിഷിച്യതേ തദേതത് ഋചാ ഭ്യുക്തം–ഋചോ അക്ഷരേ പരമേ വ്യോമ്ന്യ സ്മിൻ ദേവാ അധിവിശ്വേ നിഷേദുഃ യസ്തന്ന വേദകിമൃചാ കരിഷ്യതി യ ഇത്തദ് വിദുസ്ത ഇമേസമാസത ഇതി ന ഹ വാ ഏത ന്യർചാ ന യജുഷാ ന സാമ്നാർത്ഥോ f സ്തി യഃ സാവിത്രിം വേദ ഇതി

ഓം ഭൂർ ലക്ഷ്മീർഭുവർലക്ഷ്മീഃ സുവഃ കാല കർണീ തന്നോ മഹാലക്ഷ്മീഃ പ്രചോദയാദിത്യോ ഷാവൈ മഹാലക്ഷ്മീർയജുഃ ഗായത്രി ചതുർവിംശ ത്യക്ഷരാ ഭവതി ഗായത്രി വാ ഇദം സർവം യദിദം കിം ച തസ്യാദ്യ ഏതാം മഹാലക്ഷ്മീം യാജുഷീം വേദ മഹതീം ശ്രിയമശ്നുതേ ഓം നൃസിംഹായ വിദ്മ ഹേവജ്രനഖായ ധീമഹി തന്നോ സിംഹഃ പ്രചോദയാത് ഇത്യേഷാ വൈ നൃസിംഹഗായത്രി വേദാനാം ദേവാനാം നിദാനം ഭവതി. യ ഏവം വേദ സ നിദാനവാൻ ഭവതി ദേവാ ഹ വൈ പ്രജാപതിമബ്രുവന്നഥ കൈർമന്ത്രൈഃ ദേവഃ സ്തുത്യഃ പ്രീതോ ഭവതി സ്വാത്മാനം ദർശയതി തന്നോ ബ്രൂഹി ഭഗവ ഇതി സ ഹോവാച പ്രജാപതിഃ ഓം ഉം ഓം യോ വൈനൃസിംഹോ ദേവോ ഭഗവാ നൃശ്ച ബ്രഹ്മാ തസ്മൈ വൈ നമോ നമഃ

(1) ഓം ഗ്രം ഓം യോ വൈ നൃസിംഹോ ദേവ ഭഗ വാനൃശ്ച വിഷ്ണുസ്തസ്മൈ വൈ നമോ നമഃ

(2) ഓം വീം ഓം യോ വൈ നൃസിംഹോ ദേവ ഭഗ വാനൃശ്ച മഹേശ്വരസ്തസ്മൈ വൈ നമോ നമഃ

(3) ഓം രം ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാനൃശ്ച പുരുഷ സ്തസ്മൈ വൈ നമോ നമഃ

(4) ഓം മം ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാനൃശ്ച ഈശ്വരസ്തസ്മൈ വൈ നമോ നമഃ

(5) ഓം ഹാം ഓം യോ വൈ നൃസിംഹോ ദേവോ ഭഗവാന്യോ സരസ്വരതീ തസ്മൈ വൈ നമോ നമഃ

(6) ഓം ഹം ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാന്യഃ ശ്രീസ്തസ്മൈ വൈ നമോ നമഃ

(7) ഓം വിഷ്ണും യോ വൈ നൃസിംഹോ ദേവോ ഭഗവാൻ യാ ഗൗരീ തസ്മൈ വൈ നമോ നമഃ

(8) ഓം ജ്വം ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാൻ യാ പ്രകൃ തിസ്മസ്മൈ വൈ നമോ നമഃ

(9) ഓം ലം ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാൻ യാ വിദ്യാ തസ്മൈ വൈ നമോ നമഃ

(10) ഓം തം ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാനൃശ്ച ഓംകാര സ്തസ്മൈ വൈ നമോ നമഃ

(11) ഓം സം ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാന്യേ ചതസ്രഃ ധർമ്മാസ്താസ്തസ്മൈ വേ നമോ നമഃ

(12) ഓം വാ ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാൻ യേ ച വേദാഃ സാംഗാഃ സ ശാഖാസ്ത സ്മൈ വൈ നമോ നമഃ

(13) ഓം തോ ഓം യോ വൈ നൃസിംഹോദേവോ ഭഗ വാന്യേ പഞ്ചാഗ്നയസ്തസ്മൈ വൈ നമോ നമഃ

(14) ഓം മും ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാൻ യാഃ സപ്ത വ്യാഹൃതയസ്തസ്മൈ വൈ നമോ നമഃ

(15) ഓം ഖം ഓം യോ വൈ നൃസിംഹാദേവോ ഭഗ വാൻ യേ ചാഷ്ടൗ ലോകപാലാസ്തസ്മൈ വൈ നമോ നമഃ

(16) ഓം നും ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാൻ യേ ചാഷ്ടൗ വസവസ്തസ്മൈ വൈ നമോ നമഃ

(17) ഓം സിം ഓം യോ വൈ നൃസിംഹോ ദേവോ ഭഗവാൻ യേ ച രുദ്രാസ്തസ്മൈ വൈ നമോ നമഃ

(18) ഓം ഹം ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാൻ യേ ച ആദിത്യസ്തസ്മൈ വൈ നമോ നമഃ

(19) ഹ്രിം ഭീം യോ വൈ നൃസിംഹോ ദേവോ ഭഗ വാൻ യേ ചാഷ്ടൗ ഗ്രഹാസ്തസ്മൈ വൈ നമോ നമഃ

(20) ഓം ഷം ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാൻ യാനി പഞ്ചമഹാ ഭൂതാനി തസ്മൈ വൈ തമോ നമഃ

(21) ഓം ണം ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാന്യശ്ച കാലസ്തസ്മൈ വൈ നമോ നമഃ

(22) ഓം ഭം ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാന്യശ്ച മനുസ്തസ്മൈ വൈ നമോ നമഃ

(23) ഓം ദ്രിം ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാന്യശ്ച മൃത്യുസ്തസ്മൈ വൈ നമോ നമഃ

(24) ഓം മും ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാന്യശ്ച യമസ്തസ്മൈ വൈ നമോ നമഃ

(25) ഓം ത്യും ഓം യോ വൈ നൃസിംഹോ ദേവോ ഭഗവാന്യശ്ചന്തക സ്തസ്മൈ വൈ നമോ നമഃ

(26) ഓം മും ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാന്യശ്ച പ്രാണസ്തസ്മൈ വൈ നമോ നമഃ

(27) ഓം ത്യും ഓം യോ വൈ നൃസിംഹോ ദേവോ ഭഗവാന്യശ്ച സൂര്യസ്തസ്മൈ വൈ നമോ നമഃ

(28) ഓം നം ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാന്യശ്ച സോമസ്തസ്മൈ വൈ നമോ നമഃ

(29) ഓം മാം ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാന്യശ്ച വിരാട് പുരുഷസ്തസ്മൈ വൈ നമോ നമഃ

(30) ഓം മു ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാന്യശ്ച ജീവസ്തസ്മൈ വൈ നമോ നമഃ

(31) ഓം ഹം ഓം യോ വൈ നൃസിംഹോ ദേവോ ഭഗ വാന്യശ്ച സർവം തസ്മൈ വൈ നമോ നമഃ

(32) ഇതി താൻ പ്രജാപതിഃ അബ്രവീത് ഏതൈഃ ദ്വാത്രിംശത് മന്ത്രൈഃ നിത്യം ദേവം സ്തുവതേ തതോ ദേവഃ പ്രീതോ ഭവതി സ്വത്മാനം ദർശയതി തസ്മാദ്യ ഏതൈർമന്ത്രൈഃ നിത്യം ദേവം സ്തൗതി സ ദേവം പശ്തി സ സർവം പശ്യതി സോ f മൃതത്വം ച ഗച്ഛ തി. യ ഏവം വേദേതി മഹോപനിഷത്.

വീണ്ടും ദേവന്മാർ ബ്രഹ്മാവിനോട് ചോദിച്ചു: ഭഗവാനെ, ഭഗവാൻ നൃസിംഹത്തെ ഏതെതെല്ലാം സ്തോത്രം കൊണ്ടു സ്തുതിച്ചാലാണ് അദ്ദേഹത്തിന്റെ ദർശനം ലഭിക്കുന്നത്. ബ്രഹ്മാവ് പറഞ്ഞു: മുകളിൽ പറയപ്പെട്ട മുപ്പത്തിരണ്ടു സംഖ്യ യുള്ള ശ്രേഷ്ഠമന്ത്രത്തിന്റെ മുപ്പത്തിരണ്ടു മന്ത്രങ്ങളാൽ അദ്ദേഹം പ്രസന്നനായിത്തീരുന്നു. ഈ മന്ദ്രങ്ങളാൽ നിത്യവും അദ്ദേഹത്തെ സ്തുതിക്കുക. അങ്ങനെ ചെയ്താൽ അദ്ദേഹ ത്തിന്റെ ദർശനം ലഭിക്കും. അമൃതത്വം പ്രാപിക്കാനും അത് ഉപ കരിക്കും. ഇത് അറിയുന്നവനും മേൽ പറഞ്ഞ ഫലം സിദ്ധി ക്കും. ഇങ്ങനെ മഹോപനിഷത്ത്.

### അഞ്ചാം ഉപനിഷത്ത്

1.ദേവാ ഹ വൈ പ്രജാപതിമബ്രുവൻ മഹാചക്രം നാമ ചക്രം നോ ബ്രൂഹി ഭഗവ ഇതി സർവ കാമികം മോക്ഷ ദ്വാരം യദ്യോഗിന ഉപദിശന്തി. സ ഹോവാച പ്രഭോ പതിഃ ഷഡാരം ഭവതി ഷട് പത്രം ചക്രം ഭവതി ഷഡ് വാ ഋതവഃ ഋതുഭിഃ സംമിതം ഭവതി മ(ധ്യേ നാഭിർഭ വതി നാഭ്യാം വാ ഏതേ അരാ പ്രതിഷ്ഠിതാഃ മായയാ യാ ഏതത് സർവം വേഷ്ടിതം ഭവതി നാത്മാനം മായാ സ്പൃഗതി തസ്മാത് മായയാ ബഹിർ വേഷ്ടിതം ഭവതി അഥ അഷ്ടാരം അഷ്ടപദം ചക്രം ഭവത്യഷ്ടാക്ഷരാ വൈ ഗായത്രീ. ഗായത്ര്യാ സംമിതം ഭവതി ബഹിർമായയാ വേഷ്ടിതം ഭവതി ക്ഷേത്രം ക്ഷേത്രം വാ മായാ ഏഷാ സംപദ്യതേ ദ്വാദശാരം ദ്വാദശപത്രം ചക്രം ഭവതി ദ്വാദ ശാക്ഷരാ വൈ ജഗതി ജഗത്യാ സംമിതം ഭവതി ബഹിർമായം വേഷ്ടിതം ഭവതി. അഥ ഷോഡശാരം ഷോഡശപത്രം ചക്രം ഭവതി ഷോഡശ കലോ വൈ പുരുഷഃ പുരുഷ ഏവ ഇദം സർവം പുരുഷേണ സംമിതം ഭവതി. മായാ ബഹിർവേഷ്ടിതം ഭവതി. അഥ ദ്വാത്രിശദരം ദ്വാത്രിം സത് പത്രം ചക്രം ഭവതി. ദ്വാത്രിം ശദക്ഷരാ വാ അനുഷ്ടുബനുഷ്ടുഭം സംമിതം ഭവതി. ബഹിർമായയാ വേഷ്ടിതം ഭവതി അരൈർ വാ ഏതത് സുബദ്ധം ഭവതി വേദാ വാ ഏതേ അരാ പത്രൈർവാ ഏതത് സർവതഃ പരിക്രാമതി ഛന്ദാംസി വൈ പത്രാണി

ബ്രഹ്മാവിനോട് വീണ്ടും ദേവന്മാർ പറഞ്ഞു: ഭഗവാനെ, അനുഷ്ടുഭമന്ത്രരാജന്റെ മഹാചക്രം എന്നു പേരുള്ള ചക്രത്തെ ക്കുറിച്ച് ഞങ്ങൾക്ക് പറഞ്ഞു തരണം. ഈ ചക്രം മോക്ഷപ്ര ദവും സർവാഭിഷ്ടദായകവുമെന്ന് പറയപ്പെടുന്നു. അതുകേട്ട് ബ്രഹ്മാവ് പറഞ്ഞു: നിങ്ങൾ പറഞ്ഞത് ശരിയാണ്. സുദർശനം എന്നാണ് ആ മഹാചക്രത്തിന്റെ പേര്. ഇത് ആറ് അക്ഷരങ്ങൾ ചേർന്നതാണ്. ഇതിൽ ആറ് ഋതുക്കളുണ്ട്. ഋതുക്കളെ അരങ്ങ ളോട് സാദൃശ്യപ്പെടുത്തി. ചക്രത്തിന്റെ നാഭിയിൽ ഈ അക്ഷ രങ്ങൾ ഘടിപ്പിച്ചിരിക്കുന്നു. മായക്ക് ആത്മാവിനെ സ്പർശി ക്കാൻ സാധ്യമല്ല. അതിനാൽ മായ ഈ ചക്രത്തെ വെളിയിൽ നിന്നു കൊണ്ട് ആവരണം ചെയ്തിരിക്കുന്നു. വീണ്ടും എട്ട് അര മുള്ള അഷ്ടദളചക്രമാകുന്നു. ഗായത്രിക്കും എട്ടു അക്ഷരമു ണ്ട്. ഗായത്രിയുമായി ഇങ്ങനെ ഉപമിച്ചു. മായവെളിയിൽ നിന്ന് വളയം വെച്ചിരിക്കുന്നു. പിന്നീട് പന്ത്രണ്ട് അരങ്ങളുള്ള ചക്ര മാകുന്നു. പന്ത്രണ്ട് അക്ഷരങ്ങളുള്ള ജഗതിഛന്ദസ്സിനോട് ദ്വാദ ശദളചക്രത്തെ സാദൃശ്യപ്പെടുത്തി. ഇതും മായയാൽ ആവൃ തമാണ്. പതിനെട്ടു ദളങ്ങളുള്ള ഷോഡശാരം ഉണ്ട്. അത് ഷോഡശകലായുക്തമാണ്. നൃസിംഹത്തിനും പതിനാറ് കല കളാണ്. ഇതിനെ സാക്ഷാൽ ഭഗവാനെന്ന് മനസ്സിലാക്കുക. പിന്നെ മുപ്പത്തിരണ്ടു അരങ്ങളുള്ള ചക്രമാകുന്നു. അനുഷ്ടു പ്പിലും മുപ്പത്തിരണ്ട് അക്ഷരങ്ങളാണ്. ഇതും മായയാൽ

ബഹിർഭാഗത്തു നിന്നും ആവേഷ്ടിതമാണ്. വേദം തന്നെയാണ്, ഈ ചക്രത്തിന്റെ അരങ്ങൾ. ഛന്ദസ്സ് ദളങ്ങളും ആണ്. ഈ ദളങ്ങളാലാണ് കറങ്ങുന്നത്.

2. ഏതത് സുദർശനം മഹാചക്രം തസ്യ മധ്യേ നാഭ്യാം താരകം ഭവതി യദക്ഷരം നാരസിംഹമേ കാക്ഷരം തദ് ഭവതി ഷട് സു പത്രേഷു ഷഡക്ഷരം സുദർശനം ഭവതി. അഷ്ടസു പത്രേഷു അഷ്ടാക്ഷരം നാരായണം ഭവതി ദ്വാദശസ്യ പത്രേഷു ദ്വാദശാക്ഷരം വാസുദേവം ഭവതി ഷോഡശസു പത്ദ്േഷു മാതൃ കാദ്യാഃ സബിന്ദുകാഃ ഷോഡശകലാ ഭവതി ദ്വാത്രിം ശത്സുപത്രേഷു ദ്വാത്രിംശദക്ഷരം മന്ത്രരാജഃ നാരസിം ഹമനുഷ്ടുഭം ഭവതി തദ് വാ ഏതത് സുദർശനം മഹാ ചക്രം സർവകാമികം മോക്ഷ ദ്വാരമൃങ്മയം യജുർമയം സാമമയം ബ്രഹ്മമയം അമൃതമയം ഭവതി തസ്യ പുരസ്താത് വസവഃ ആസതേ. രുദ്രാഃ ദക്ഷി ണതഃ പശ്ചാത് വിശ്വദേവാഃ ഉത്തരതോ ബ്രഹ്മവിഷ്ണു മഹേശ്വരാഃ നാഭ്യാം സൂര്യ ചന്ദ്രമസൗ പാർശ്വയോഃ തദേത ദൃചാഭ്യുക്തം ഋചോ അക്ഷരേ പരമേ വ്യോമ ന്യസ്മിൻ ദേവാ അധി വിശ്വേനിഷേദുഃ. യസ്തം ന വേദ കിമൃചാ കരിഷ്യതി. യ ഇത്തദ്വിദുസ്ത ഇമേ സമാ സത ഇതി. തദേതന്മഹാചക്രം ബാലോ വാ യുവാ വാ വേദ സ മഹാൻ ഭവതി. സ ഗുരുർഭവതി സ സർവേ ഷാം മന്ത്രാണാം ഉപദേഷ്ടാ ഭവത്യനുഷ്ടുഭാ ഹോമം കുര്യാത്അനുഷ്ടുഭാർച്ചനം തദേതത് രക്ഷോഘ്നം മൃത്യുതാരകം ഗുരുതോ ലബ്ധം കണ്ഠേ ബാഹൗ ശിഖായാം വാ ബധ്നീതഃ സപ്ത ദ്വീപവതി ഭൂമിഃ ദക്ഷി ണാദ്ധനാവ കല്പതേ തസ്മാത് ശ്രദ്ധയാ യാം കാംചിത് അദ്യാത് സാ ദക്ഷിണാ ഭവതി.

3. ദേവാ ഹ വൈ പ്രജാപതി മബ്രുന്നാനുഷ്ടുഭസ്യ മന്ത്രരാജസ്യ ഫലം നോ ബ്രൂഹി ഭഗവ ഇതി സഹോ വാച പ്രജാപതിഃ യ ഏതം ച മന്ത്രരാജം നാരസിംഹ മനുഷ്ടുഭം നിത്യമധീതേ സോ f ഗ്നിപൂതോ ഭവതി സ വായുപൂതോ ഭവതി സ ആദിത്യ പൂതോ ഭവതി സ സോമപൂതോ ഭവതി സ സത്യപൂതോ ഭവതി സ ബ്രഹ്മപൂതോ ഭവതി സ വിഷ്ണു പൂതോ സ രുദ്ര പൂതോ ഭവതി സ വേദപൂതോ ഭവതി സ സർവ പൂതോ ഭവതി.

സുദർശനം എന്ന പേരിൽ അറിയപ്പെടുന്ന മഹാചക്രം മുപ്പത്തിരണ്ടു ദളങ്ങലുള്ള ഈ ചക്രം തന്നെയാണ്. ഇതിന്റെ മധ്യത്തിലെ നാഭിയിൽ ഭഗവാൻ നരസിംഹത്തെ സംബന്ധി ക്കുന്ന താരകമന്ത്രന്യാസം ചെയ്യണം. ആ താരക മന്ത്രം ഏകാ ക്ഷരം മാത്രം ചേർന്നതാണ്. ആ ദളങ്ങളിൽ ആറ് അക്ഷരമുള്ള സുദർശനമന്ത്രന്യാസം ചെയ്യണം. എട്ടു ദളങ്ങളിൽ എട്ടക്ഷര മുള്ള നാരായണമന്ത്രവും പന്ത്രണ്ടു ദളങ്ങളിൽ ദ്വാദശാക്ഷരി യായ വാസുദേവമന്ത്രവും ന്യാസം ചെയ്യേണ്ടതുണ്ട്. പതിനാറു ദളങ്ങളിൽ പതിനാറ് അക്ഷരങ്ങൾ ഉണ്ട്. മുപ്പത്തിരണ്ടു ദളങ്ങ ളിൽ മന്ത്രരാജനായ അനുഷ്ടുപ്പിനെ ന്യാസം ചെയ്യണം. സുദർശനാഭിധമായ ഈ മഹാചക്രം വിശ്രുതമാണ്. ഇത് സർവാ ഭിഷ്ടപ്രദവും മുക്തി ദായകവുമാകുന്നു. ഋക്ക് യജ്ജുസ്സ്, സാമം എന്നിവയുടെ സാക്ഷാൽ രൂപവും അമൃതമയമാണ്. ഇതിന്റെ കിഴക്കു ഭാഗത്ത് അഷ്ടദേവന്മാരും തെക്ക് ഏകാദശരുദ്രന്മാരും വസിക്കുന്നു. നാഭിയിൽ ബ്രഹ്മാവിഷ്ണു മഹേശ്വരന്മാരും ഇരു പാർശ്വങ്ങളിലും സൂര്യചന്ദ്രന്മാരും കുടി കൊള്ളുന്നു.

ഋക്കിൽ ഇങ്ങനെ പ്രതിപാദിച്ചിരിക്കുന്നു. ഭഗവാൻ നര സിംഹം പരമവ്യോമരൂപിയും അവിനാശിയുമാണ്. അദ്ദേഹ ത്തിൽ സർവവേദങ്ങലും കുടികൊള്ളുന്നു. അദ്ദേഹത്തിൽ സർവദേവന്മാരും പ്രതിഷ്ഠിതമായിരിക്കുന്നു. ഭഗവാൻ നരസിം ഹത്തെ അറിയാത്തവന് ഋഗ്വേദാധ്യായനം കൊണ്ട് ഫലമില്ല. ഭഗവാൻ നരസിംഹത്തെയും അദ്ദേഹത്തിന്റെ ചക്രത്തെയും അറിയുന്നവൻ പരബ്രഹ്മത്തിൽ സ്ഥിതി ചെയ്യുന്നു. ഈ മഹാ ചക്രത്തെ ബാലനോ യുവാവോ പഠിച്ചാലും മഹാനായിത്തീ രും. മന്ത്രരാജനായ അനുഷ്ടുപ്പിനാൽ തന്നെ പൂജയും ഹോമ വും നടത്തണം. മഹാചക്രം രാക്ഷസന്മാരിൽ നിന്നുണ്ടാകുന്ന ഭയത്തിൽ നിന്ന് രക്ഷ നൽകുന്നു. ഇത് മൃത്യുവിനെ അകറ്റു ന്നു. ഗുരുവിൽ നിന്നും ഇതിനെ യന്ത്രരൂപത്തിൽ സ്വീകരിച്ച് കഴുത്ത് ശിഖ കൈയ് എന്നിവയിൽ ധരിക്കുക. ഈ മന്ത്രോപ ദേശം തരുന്ന ഗുരുവിന് ദക്ഷിണയായി, ഭൂമി മുഴുവൻ കൊടു ത്താലും അത് അധികമില്ല.

ബ്രഹ്മാവിനോട് അവൻ വീണ്ടു ചോദിച്ചു: ഭഗവാനെ, ദയ വായി അനുഷ്ടുപ്പെന്ന വിശിഷ്ടമന്ത്രത്തിന്റെ ഫലത്തെപ്പറ്റി പറ യുക. നിത്യവും ഈ മന്ത്രം ജപിക്കുന്ന വ്യക്തി തീയിൽ പഴു പ്പിച്ചെടുത്ത സ്വർണ്ണം പോലെയായിത്തീരുന്നു. അവൻ സർവ വിധത്തിലും പരിശുദ്ധനായി ഭവിക്കുന്നു.

നൃസിംഹപൂർവതാപിന്യുപനിഷത്ത് സമാപിച്ചു.

I K

# നൃസിംഹഷട്ചക്രോപനിഷത്ത്

ഓം. ദേവാ ഹ വൈ സത്യം ലോകമായംസ്തം പ്രജാപതിമപൃച്ഛൻ നാരസിംഹചക്രന്നോ ബ്രൂഹീതി. താൻ പ്രജാപതിർനാരസിംഹചക്രമവോചത്. ഷഡ് വൈ നാരസിംഹാനി ചക്രാണി ഭവന്തി. യത് പ്രഥമം തച്ചതുരരം, യദ്വിതീയം തച്ചതുരരം, യത്തൃതീയം തദ ഷ്ടാരം, ചത് ചതുർത്ഥം തത് പഞ്ചാരം, യദ്ഷഷ്ഠം തദഷ്ടാരം, തദേതാനി ഷഡേവ നാരസിംഹാനി ചക്രാണി ഭവന്തി.

അത കാനി നാമാനി ഭവന്തി. യത് പ്രഥമം തദാ ചക്രം, യദ് ദ്വിതീയം തത് സുചക്രം, യത്തൃതീയം തന്മ ഹാചക്രം, യച്ചതുർത്ഥം തത് സകലലോക രക്ഷണ ചക്രം, യദ് പഞ്ചമം തദ്യുതചക്രം, യദ് ഷഷ്ഠം തദ സുരാന്തകചക്രം തദേതാനി ഷഡേവ നാരസിംഹ ചക്രനാമാനി ഭവന്തി.

അഥ കാനി ത്രീണി വലയാനി ഭവന്തി. യത് പ്രഥമം തദാന്തരവലയം ഭവതി, യദ്വിതീയം തന്മധ്യവ ലയം ഭവതി, യദ് തൃതീയം തദ് ബാഹ്യവലയം ഭവ തി. തദേതാനി ത്രീണ്യേതേ വലയാനി ഭവന്തി. യദാ യദേതദ് ബീജ യന്മധ്യമം താം നാരസിംഹ്യഗായത്രി, യദ് ബാഹ്യം തന്മന്ത്രം.

അഥ കിമന്തരം വലയം ഷഡന്തരാണി വലയാനി ഭവന്തി. യന്നാരസിംഹം തത് പ്രഥമാത യന്മഹാ ലക്ഷ്യം, തദ് ദ്വിതീയസ്യ, യത് സാരസ്വതം. തത് തൃതീയസ്യ, യസ്യ യത് കാമം ദേവതശ്ചതുര്യസ്യ യത് പ്രണവഃ തത് പഞ്ചമസ്യ തത് ക്രോധ ദജയതം തത് ഷഷ്ഠസ്യ തദേതാനി ഷണ്ണാം നാരസിംഹ ചക്രാണാം ഷഡന്തരാണി വലയാനി ഭവന്തി.

ദേവന്മാർ, സത്യസ്വരൂപനും വ്യാപകലോക പിതാവുമായ പ്രജാപതിയോട്, ഞങ്ങൾക്ക് നാരസിംഹചക്രത്തിന്റെ ഉപദേശം നൽകണമെന്ന് പറഞ്ഞു. അവർക്ക് പ്രജാപതി നാരസിംഹ ചക്രം ഉപദേശിച്ചു. അതിന്റെ ചുരുക്കം ഇതാണ്. നാരസിംഹ ചക്രം ആറു പ്രകാരത്തിലാണ്. ആദ്യത്തെ ചക്രം നാല് അര മുള്ളതാണ്. രണ്ടാമത്തേതും നാല് അരമുള്ളതാണ്. മൂന്നാമ ത്തേത് എട്ട് അരമുള്ളത്, നാലാമത്തേത് അഞ്ച് അരമുള്ളത്. അഞ്ചാമത്തേതിനും അഞ്ച് അരമാണ്. ആറാമത്തേതിൽ എട്ടു അരങ്ങളുണ്ട്. ഇങ്ങനെ നാരസിംഹചക്രങ്ങൾ ആറാണ് അവ യുടെ പേര് എന്താണെന്നാണെങ്കിൽ-പ്രജാപതി വിശദീകരി ച്ചു. ഒന്നാമത്തേത് ആ ചക്രം, രണ്ടാമത്തേത് സുചക്രം, മന്നാ മത്തേത് മഹാചക്രം, നാലാമത്തേത് സകല ലോകരക്ഷണം, അഞ്ചാമത്തേത് ദ്യൂതചക്രം, ആറാമത്തേത് അസുരാന്തക ചക്ര വും. ഇതാണ് ആറ് നാരസിംഹചക്രങ്ങൾ. അവയുടെ മൂന്നു വലയങ്ങൾ ഏതെന്നു ചോദിച്ചതിന് ഇങ്ങനെ മറുപടി കൊടു ത്തു. ആദ്യത്തേത് അന്തരം, രണ്ടാമത്തേത് മധ്യമം, മൂന്നാമ ത്തേത് ബാഹ്യം ഇങ്ങനെ വലയം മൂന്നാണ്. ഇതിൽ മധ്യമ ബീജം നാരസിംഹ ഗായത്രിയാണ്. ബാഹ്യം ആ മന്ത്രവും. ആന്തരവലയം എത്രയാണെന്നാണെങ്കിൽ - ആന്തര വലയ ങ്ങളുടെ സംഖ്യ ആറാണ്. ആദ്യത്തേത് നാരസിംഹം രണ്ടാമ ത്തേത് മഹാലക്ഷ്മ്യം മൂന്നാമത്തേത് സാരസ്വതം നാല് പ്രണവം അഞ്ച് ക്രോധം നാരസിംഹവലയങ്ങൾക്ക് ആറ് ആന്തരവലയങ്ങളുമുണ്ട്.

അഥ കിം മധ്യമ വലയം ഷഡ് വൈ മധ്യമാനി വലയാനി ഭവന്തി. യന്നാരസിംഹായ തത് പ്രഥമസ്യ യദ്വിദ്മഹേ, തദ്ദ്വിതീയസ്യ യദ്വജ്രനഖായ, തൃതീയസ്യ യദ്ധീമഹി, തച്ചതുർത്ഥസ്യ യസ്തന്നസ്തത്, പഞ്ച മസ്യ യത് സിംഹഃ പ്രചോദദയാദിതി തത് ഷഷ്ഠസ്യ തദേതാനി ഷണ്ണാം നാരസിംഹ ചക്രാണാം ഷൺമ ധ്യമാനി വലയാനി ഭവന്തി.

അഥ കിം ബാഹ്യം വലയം? ഷഡ് വൈ ബാഹ്യാ നിവലയാനി ഭവന്തി. യദാചക്രം യദാത്മാ തത് പ്രഥമ സ്യ, തത് സുചക്രം യത് പ്രിയാത്മാ തദ് ദ്വിതീയസ്യ, യന്മഹാ ചക്രം, യജ്ജ്യോതിരാത്മാ തത് തൃതീയസ്യ, തത് സകലസ്യ ലോകരക്ഷണം ചക്രം യന്മായാത്മാ തച്ചതുർത്ഥസ്യ, യദാക്രം യദ്യോഗാത്മാ തത് പഞ്ച മസ്യ യദസുരാന്തക ചക്രം. യത് സത്യാത്മാ ഷഷ്ഠ സ്യ. തദേതാനി ഷണ്ണാം നാരസിംഹ ചക്രാണാം ഷഡ് ബാഹ്യാനി വലയാനി ഭവന്തി.

മധ്യമ വലയങ്ങൾ എത്രയാണ്? ആ ചോദ്യത്തിനുത്തര മായി പ്രജാപതി പറഞ്ഞു:- മധ്യത്തിലെ വലയങ്ങളുടെ സംഖ്യയും ആറാണ്. ഒന്നാമത്തേതിന്റെ 'നാരസിംഹ ഹായ', രണ്ടാമത്തേതിന്റെ 'വിദ്മഹേ', മൂന്നാമത്തേതിന്റെ 'വജ്ര നഖായ' നാലാമത്തേതിന്റെ 'ധിമഹി', അഞ്ചിന്റെ 'തന്ന', ആറിന്റെ 'പ്രചോദയാത്' എന്നും ഇവയാണ് നാരസിംഹ വല യത്തന്റെ ആറ് ചക്രങ്ങൾ. ബാഹ്യവലയങ്ങൾ ഏതൊക്കെ യാണെങ്കിൽ ആതിന് ബാഹ്യ വലയങ്ങളും ആറാണെന്ന് മറു പടി കൊടുത്തു.

ആ ചക്രവും ആത്മാവും ഒന്നാമത്തേതിന്റെ:- സുച ക്രവും പ്രിയാത്മാവും രണ്ടാമത്തേതിന്റെ: മഹാച്ക്രവും ജ്യോതിരാത്മാവും മൂന്നാമത്തേതിന്റെ; സകല ലോകരക്ഷണം മായാത്മാ ഇവ അടുത്തതിന്റെ; അസുരാന്തചക്രം സത്യാത്മ, ഇവ അടുത്തതിന്റെ; ഇങ്ങനെ നാരസിംഹ ചക്രത്തിന് ആറ് ബാഹ്യവലയങ്ങളാണ്.

കൈതാനി ന്യസാനി? യത് പ്രഥമം തദ്ഹൃദയേ, യദ് ദ്വിതീയം തച്ഛിരസി, യത് തൃതീയം തത് ശിഖാ യാം, യത് ചതുർത്ഥം തത്സർവാംഗേഷു യത് പഞ്ചമം

N P

തത് സർവേഷു യത് ഷഷ്ഠം തത് സർവേഷുദേശേ ഷു. ഏതാനി നാരസിംഹാനി ചക്രാണി ഏതേഷ്വം ഗേഷു ബിഭൃയാത് ത സ്യാനുഷ്ടുപ് സിദ്ധ്യതി. തം ഭഗവാൻ നൃസിംഹഃ പ്രസീദതി തസ്യ കൈവല്യം സിദ്ധ്യതി. തസ്യ സർവേ ലോകാഃ സിദ്ധ്യന്തി തസ്യ സർവേ ജനാഃ സിദ്ധ്യന്തി. തസ്മാ ദേതാനി ഷണ്ണാം നാരസിംഹചക്രാണ്യംഗേഷു ന്യസ്യാനി ഭവന്തി. പവിത്രം ഏതത്തസ്യ ന്യസനം. ന്യസനാൽ നൃസിംഹഃ ആനന്ദീ ഭവതി. കർമ്മണ്യോ ഭവതി ബ്രഹ്മണ്യേ ഭവതി. അന്യാസാനാന്ന നൃസിം ഹാനദീ ഭവതി സ കർമ്മണ്യോ ഭവതി. തസ്മാദേ തത് പവിത്രം തസ്യാന്യസനം.

യോ വാ ഏതം നാരസിംഹം ചക്രമധീതേ സസർവേഷു വേദേഷധീതോ ഭവതി. സഃ സർവേഷു യജ്ഞേഷു യാജകോ ഭവതി. സ സർവേഷു തീർത്ഥ ഷു സ്നാതോ ഭവതി സർവ്വേഷു മന്ത്രേഷു സിദ്ധോ ഭവതി. സ സർവത്ര ശുദ്ധോ ഭവതി. ഭൂത പിശാച ശാകിനീ പ്രേത നതാക നാശകോ ഭവതി. തദേത ന്നാശ്ര ദ്ദുധാനായ പ്രബ്രൂയാത്ത ദേതന്നാശ്രദ്ധായ പ്രബ്രൂയാദിതി.

ഇവ എവിടെ വെയ്ക്കണം? ഇവയുടെ ന്യാസം എങ്ങനെ അനുഷ്ഠിക്കണം?- ഈ ചോദ്യത്തിനു ഉത്തരം നൽകപ്പെട്ടു - ആദ്യത്തെത് ഹൃദയത്തിൽ; രണ്ടാമത്തേത് ശിരസ്സിൽ; മൂന്നാമത്തേത് ശിഖയിൽ; നാലാമത്തേത് എല്ലാ അംഗങ്ങളിലും ഈ ചക്രം ധരിക്കുന്നവർക്ക് അനുഷ്ടുപ് സിദ്ധിയുണ്ടാകുന്നു. അവരിൽ ഭഗവാൻ നൃസിംഹം പ്രസന്നനായിത്തീരുന്നു. അവർക്കും സകല ലോകവും സിദ്ധമാകുന്നു. സകലരും അവരെ മാനിക്കുന്നു. ഇത് ധരിക്കുന്നവർ കർമ്മണ്യനും ബ്രഹ്മ ജ്ഞാതാവുമായി ഭവിക്കുന്നു. നാരസിംഹ ചക്രം അധ്യയനം ചെയ്യുന്നവൻ സകല വേദങ്ങളുടെയും അധ്യയന കർത്താവാകുന്നു. അയാൾ സകല യജ്ഞങ്ങളുടെയും യാജ്ഞിക നായി ഗണിക്കപ്പെടും. സകല മന്ത്രങ്ങളുടെയും സിദ്ധി കൈവരുന്നു. ഭൂതങ്ങൾ പ്രേതങ്ങൾ പിശാചുക്കൾ ഇവയൊന്നും അവനെ ഉപദ്രവിക്കില്ലെന്നു തന്നെയല്ല അവന് അവയെ അകറ്റാനുള്ള ശക്തിയും കൈവരുന്നു. ഈ നാരസിംഹ ചക്രത്തെ സംബന്ധിക്കുന്ന ഉപദേശം ശ്രദ്ധാഹീനന്മാർക്ക് നൽകരുത്.

നൃസിംഹ ഷട്ചക്രോപനിഷത്ത് സമാപ്തം.



# പഞ്ചബ്രഹ്മോപനിഷത്ത്

**ശാന്തിപാഠം**

ഓം. സഹ നാവവതു. സഹ നൗ ഭുനക്തു. സഹ വീര്യം കരവാവഹൈ തേജസ്വിനാവധീതമസ്തു. മാവി വിദ്വിഷാ വഹൈ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മം ഞങ്ങൾ രണ്ടുപേരെയും ഒരുമിച്ച് രക്ഷിക്കണേ. അത് ഞങ്ങൾ രണ്ടുപേരെയും ഒരുമിച്ച് പരിപാലിക്കണേ. ഞങ്ങൾ രണ്ടുപേരും ഒരുമിച്ച് കഴിവുകൾ നേടണേ. ഞങ്ങൾ പരസ്പരം വിദ്വേഷം വഹിക്കാൻ ഇടയാകാതിരിക്കണേ.

1. ഹരി ഓം. അഥ പൈപ്പലാദോ ഭഗവാൻ ഭോ കിമാദൗ കിം ജാതമിതി. സദ്യോജാതമിതി. കിം ഭഗവ ഇതി. അഘോര ഇതി. കിം. ഭഗവ ഇതി. വാമദേവ ഇതി. കിം. വാ പുനരിമേ ഭഗവ ഇതി. തത്പുരുഷ ഇതി കിം വാ പുനരിമേ ഭഗവ ഇതി. സർവേഷാം ദിവ്യാനാം പ്രേരയിതാ ഈശ ആന ഇതി. ഈശാനോ ഭൂതഭവ്യസ്യ സർവേഷാം ദേവി യോനിനാം.

ഒരു ഘട്ടത്തിൽ ശാകലൻ പൈപ്പലാദനോട് ചോദിച്ചു?- "ഭഗവാനെ, ആദ്യം ഉണ്ടായത് എന്താണ്?" പൈപ്പലാദൻ പറഞ്ഞു- "സദ്യോ ജാതമെന്ന ബ്രഹ്മമാണ് ആദ്യമുണ്ടായത്". ശാകലൻ-"മറ്റു വല്ലവരുമുണ്ടോ?" പൈപ്പലാദൻ-ഉണ്ട് വാമദേവന്". അതുകേട്ട് ഇത്രയും ഭേദമേ ഉള്ളോ എന്ന് ശാകലൻ ചോദിച്ചപ്പോൾ 'അല്ല തത് പുരുഷൻ എന്നു പേരുള്ള മറ്റൊരു ഭേദമുണ്ടെന്നും പൈപ്പലാദൻ പറഞ്ഞു. അപ്പോൾ "അങ്ങനെ നാലു ഭേദങ്ങളാണല്ലേ?" എന്ന് ശാകലൻ ചോദിച്ചു". അല്ല സകല ദേവന്മാർക്കും പ്രേരകമായ ഈശാനൻ എന്നൊരു ഭേദം കൂടുയുണ്ട് ഇതു തന്നെയാണ് എല്ലാ ഭൂതഭവിഷ്യങ്ങൾക്കും സകല ദേവയോനികൾക്കും ശാസകമായിരിക്കുന്നത്'. എന്ന് പൈപ്പലാദൻ പറഞ്ഞു.

2. കതി വർണ്ണാഃ കതിഭേദാഃ
   കതിശക്തയഃ യത് സർവം
   തദ് ഗുഹ്യം.

"ഇതിന് എത്ര വർണ്ണങ്ങൾ ഉണ്ട്? എത്ര ഭേദങ്ങളുണ്ട്? എത്ര ശക്തികളുണ്ട്? ഇതെല്ലാം രഹസ്യമാണ്.

3. തസ്മൈ നമോ മഹാദേവായ മഹാരുദ്രായ

4. പ്രോവാച തസ്മൈ ഭഗവാൻ മഹേശഃ

5. ഗോപ്യാദ് ഗോപ്യതരം ലോകേ
യദ്യസ്തി ശൃണു ശാകല
സദ്യോജാതം മഹീ പൂഷാ
രമാ ബ്രഹ്മാ ത്രിവൃത് സ്വരഃ

6. ഋഗ്വേദോ ഗാർഹവത്വം ച
മന്ത്രാഃ സപ്ത സ്വരാസ്തഥാ
വർണ്ണം പീതം ക്രിയാ ശക്തിഃ
സർവാ ഭീഷ്ട ഫലപ്രദം.

മഹാ രുദ്രൻ എന്നു പേരുള്ള ഈ മഹാ ദേവന് നമസ്കാരം. മഹേശൻ പൈപ്പലാദന് ഈ ഉപദേശങ്ങൾ നൽകി. ശാകല, ലോകത്ത് അതിരഹസ്യമായത് കേൾക്കുക. അത് സദ്യോജാതമാണ്. അതിന് സകല അഭീഷ്ടങ്ങളും കൊടുക്കുന്ന മഹീപൂഷാ രമ ബ്രഹ്മാ ത്രിവൃത്, അകാരാദി സ്വരങ്ങൾ ഋഗ്വേദം, ഗാർഹപത്യാഗ്നി, നമഃ ശിവായ എന്ന പഞ്ചാക്ഷരം സ, രി, ഗ, മ, പ, ധ, നി, എന്നീ സപ്ത സ്വരങ്ങൾ പീത വർണ്ണം ക്രിയാശക്തി എന്നിങ്ങനെ അനേകം രൂപങ്ങൾ ഉണ്ട്.

7. അഘോരം സലിലം ചന്ദ്രം
ഗൗരീ വേദ ദ്വിതീയകം
നീരദാഭംസ്വരം സാന്ദ്രം
ദക്ഷിണാഗ്നിരുദാഹൃതം

8. പഞ്ചാശദ് വർണ്ണ സായുക്തം
സ്ഥിതിരിച്ഛാ ക്രിയാന്വിതം
ശക്തി രക്ഷണ സംയുക്തം
സർവാഘൗഘവിനാശനം

9. സർവദുഷ്ട പ്രശവനം
സർവൈശ്വര്യ ഫലപ്രദം

അഘോരം ജലം ചന്ദ്രം ഗൗരി സാമവേദം നീരദാദം സ്വരം സാന്ദ്രം ദക്ഷിണാഗ്നി എന്നിവ അഘോരത്തിന്റെ സ്വരൂപങ്ങളാണ്. ഇവയും അമ്പത് അക്ഷരങ്ങളോടു കൂടിയതും സ്ഥിതി ഇച്ഛ ക്രിയാശക്തി എന്നിവയോടുകൂടിയതും തന്റെ സങ്കല്പ ശക്തിയുടെ സംരക്ഷണത്തോടു കൂടിയതുമായ അഘോര സ്വരൂപം സകല പാപങ്ങളും നശിപ്പിക്കുന്നതും സകല ദുഷ്ടന്മാരെയും ശമിപ്പിക്കുന്നതും സർവൈശ്വര്യവും നൽകുന്നതുമാണ്.

10. വാമ ദേവം മഹാബോധ
ദായകം പാവകാത്മകം
വിദ്യാലോക സമായുക്തമം
ഭാനുകോടി സമപ്രഭം

11. പ്രസന്നം സാമവേദാഖ്യാ
നാനാഷ്ടക സമന്വിതാ
ധീരസ്വരമധീന, ചാ-
ഹവനീയമനുത്തമം

12. ജ്ഞാന സംഹാരസംയുക്തം
ശക്തി ദ്വയ സമന്വിതം
വർണ്ണം ശുക്ലം തമോ മിശ്രം
പൂർണ്ണ ബോധകരം സ്വയം

13. നമത്രയ നിയന്താരം
ധാമത്രയ സമന്വിതം
സർവസൗഭാഗ്യദം നൃണാം
സർവകർമ്മ ഫലപ്രദം

14. അഷ്ടാക്ഷര സമായുക്ത
മഷ്ട പത്രാന്തര സ്ഥിതം

വാമദേവനും മഹത്തായ ബോധം നൽകുന്നവനും അഗ്നിരൂപനും വിദ്യാപ്രകാശയുതനും നൂറുകോടി സൂര്യന്റെ പ്രഭയുള്ളവനും സുപ്രസന്നനും സാമവേദമെന്ന് പേരുള്ളവനും സാമവേദപ്രതിപാദിതമായ സപ്ത സ്വരങ്ങളും ഭരത. ശാസ്ത്രനിഷ്പന്നമായ ഗീതിയും ചേർന്നവനും ധീരസ്വരാധീനനും ആഹവനീയ ജ്ഞാനം സംഹാര ശക്തി ഇവ ചേർന്നവനും ആണ് ആ മഹാൻ. അദ്ദേഹം വെളുത്ത നിറമുള്ളവനും തമോഗുണയുക്തനും പൂർണ്ണജ്ഞാന കർത്താവും ധാമത്രയ നിയന്താവും ധാമത്രയാന്വിതനും സർവ സൗഭാഗ്യവും നൽകുന്നവനും സകല കർമ്മങ്ങൾക്കും ഫലം നൽകുന്നവനും അ, ക, ച, ട, ത, പ, യ,ശ ഈ അക്ഷരങ്ങൾ ചേർന്നവനും ഹൃദയത്തിലുള്ള അഷ്ടദള കമലത്തിൽ നിവസിക്കുന്നവനുമാകുന്നു.

15. യത്തത്ത് പുരുഷം പ്രോക്തം
വായുമണ്ഡല സംവൃതം
പഞ്ചാഗ്നിനാ സമായുക്ത,
മന്ത്രശക്തി നിയാമകം

16. പഞ്ചാഗത് സ്വര വർണ്ണാ വ്യാ-
മഥവേദ സ്വരൂപകം
കോടി കോടി ഗണാധ്യക്ഷം
ബ്രഹ്മാണ്ഡാഖണ്ഡ വിഗ്രഹം

17. വർണ്ണം രക്തം കാമദം ച
സർവ്യാധി വ്യാധി ഭേഷജം
സൃഷ്ടി സ്ഥിതി ലയാ ദീനാം
കാരണം സർവ ശക്തി ധൃക്

18. അവസ്ഥാത്രി തയാ തീതം
തുരീയം ബ്രഹ്മ സംജ്ഞിതാ
ബ്രഹ്മ വിഷ്ണ്വാദിഭി. സേവ്യം
സർവേഷാം ജനകം പരം.

ഞാൻ സൂചിപ്പിച്ച തത് പുരുഷൻ വായു മണ്ഡല സംവൃതനും പഞ്ചാഗ്നിയിൽ സമവേഷ്ടിതനും മന്ത്രശക്തിയെ നിയന്ത്രിക്കുന്നവനും സ്വരവ്യഞ്ജനാത്മകമായ അമ്പത് അക്ഷരങ്ങളോടു കൂടിയവനും അഥർവ വേദസ്വരൂപനും കോടാനുകോടി ഗണങ്ങൾക്ക് അധ്യക്ഷനും ബ്രഹ്മാണ്ഡാ ഖണ്ഡ വിഗ്രഹനും ചുവന്ന നിറമുള്ളവനും കാമ ദാതാവും സകല ആധികളും വ്യാധികളും നശിപ്പിക്കുന്നവനും സൃഷ്ടി സ്ഥിതി സംഹാരകാരകനും സർവ ശക്തി ധാരിയും അവസ്ഥാത്രയാതീതനും തുരീയനും ബ്രഹ്മാ എന്ന് പേരോടു കൂടിയവനും ബ്രഹ്മാവ് വിഷ്ണു മുതലായവരാൽ സേവിക്കപ്പെടുന്നതും സകലത്തിന്റെയും പിതാവുമാകുന്നു.

19. ഈശാനാം പരമം വിദ്യാത്
പ്രേരകം ബുദ്ധി സാക്ഷിയും
ആകാശാത്മക മവ്യക്ത-
മോംകാരസ്വര ഭൂഷിതം

20. സർവദേവമയം ശാന്തം
ശാന്ത്യതീതം സ്വരാദ് ബഹിഃ
അകാരാ ദി സ്വരാ ധ്യക്ഷ-
മാകാശമയ വിഗ്രഹം

21. പഞ്ച കൃത്യ നിയന്താരം
പഞ്ചബ്രഹ്മാത്മകം ബൃഹത്
പഞ്ചബ്രഹ്മോപസംഹാരം
കൃത്വാ സ്വാത്മനി സംസ്ഥിതഃ

22. സ്വ മായാ വൈ ഭവാൻ സർവാൻ
സംഹൃത്യ സ്വാത്മനി സ്ഥിതഃ
പഞ്ച ബ്രഹ്മാത്മകാതീതോ
ഭാസതേ സ്വസ്വ തേജസാ
ആദാവന്തേ ച മധ്യേ ച
ഭാസസേ നാന്യ ഹേതു നാ

ഈശാനനും സകലരുടെയും ബുദ്ധി സാക്ഷിയും ആകാശ സ്വരൂപനും അവ്യക്തനും ഓങ്കാര സ്വരഭൂഷിതനും സർവദേവമയനും ശാന്തനും ശാന്തിക്കും അതീതനും സ്വരങ്ങളാൽ അംഗവ്യനും അകാരാ ദി സ്വരങ്ങൾക്കെല്ലാം അധ്യക്ഷനും സൃഷ്ടി തുടങ്ങിയ പഞ്ചകൃത്യങ്ങളുടെയെല്ലാം നിയാമകനും സർവവ്യാപിയും പഞ്ച ബ്രഹ്മ സ്വരൂപനും പഞ്ചബ്രഹ്മോപസംഹാരം ചെയ്ത് സ്വാത്മാവിൽ സ്ഥിതിചെയ്യുന്നവനും തന്റെ മായാ വൈഭവത്താൽ സർവവും സംഹരിച്ച് സ്വാത്മ സ്ഥിതനായിരിക്കുന്നവനും ആദിമധ്യാന്തങ്ങളിലും മറ്റൊരു കാരണവശാലും ഭാസിതമാകാത്തവനും എന്നാൽ സ്വയം പ്രകാശനും സ്വയം ഭൂവുമാകുന്നു.

23. മായയാ മോഹിതാഃ ശംഭോർ
മഹാ ദേവം ജഗദ് ഗുരും
ന ജാനന്തി സുരാഃ സർവേ
സർവകാരണ കാരണം

24. ന സാദൃശേ തിഷ്ടതി രൂപമസ്യ
പരാത്പരം പുരുഷം വിശ്വധാമ

25. യേന പ്രകാശതേ വിശ്വം
യത്രൈവ പ്രവിലീയതേ
തദ് ബ്രഹ്മ പരമം ശാന്തം
തദ് ബ്രഹ്മാസ്മി പരം പദം

26. പഞ്ച ബ്രഹ്മ പരം വിദ്യാത്
സദ്യോജാതാദി പൂർവകം
ദൃശ്യതേ ശ്രൂയതേ യച്ച
പഞ്ചബ്രഹ്മാത്മകം സ്വയം

27. പഞ്ചധാവർത്തമാനം തം
ബ്രഹ്മകാര്യമിതി സ്മൃതം
ബ്രഹ്മകാര്യമിതി ജ്ഞാത്വാ
ഈശാനം പ്രതി പദ്യതേ

28. പഞ്ച ബ്രഹ്മാത്മകം സർവം
സ്വാത്മനി പ്രവിലാപ്യ ച
സോ f ഹ സ്മീതി ജാനീയതാ
ദ്വിദ്വാൻ ബ്രഹ്മാടമൃതോ ഭവേത്

29. ഇത്യേതത് ബ്രഹ്മ ജാനീയാ-
ദ്യഃ സ മുക്തോ ന സംശയഃ

30. പഞ്ചാക്ഷരമയം ശംഭും
പഞ്ച ബ്രഹ്മണ രൂപിണം
ന കാരാ ദിയ കാരാന്തം
ജ്ഞാത്വാ പഞ്ചാക്ഷരം ജപേത്

ശങ്കരന്റെ മായയാൽ മോഹിതരാകയാൽ സകലദേവന്മാരും ജഗദ് ഗുരുവും സകല കാരണകാരണ ഭൂതനുമായ മഹാദേവനെ അറിയുന്നില്ല. വിശ്വപ്രകാശകനായ ആ പരാത്പരപുരുഷന്റെ രൂപം കണ്ണുകൾക്ക് വിഷയമല്ല. ആരു മൂലമാണോ ഈ വിശ്വം പ്രകാശിതമായത് എവിടെയാണോ വിലയം പ്രാപിക്കുന്നത്, ആ ബ്രഹ്മം പരമശാന്തമാണ്. ഞാൻ ആ പരമ പദസ്വരൂപൻ തന്നെ. സദ്യോജാതാദികൾ ആ ബ്രഹ്മം തന്നെ. ഈ പ്രപഞ്ചത്തിൽ കാണപ്പെടുന്നതും കേൾക്കപ്പെടുന്നതുമെല്ലാം പഞ്ച ബ്രഹ്മാത്മകം തന്നെ. അഞ്ചു സ്വരൂപങ്ങളിൽ വർത്തിക്കുന്ന അത് ബ്രഹ്മം തന്നെ. ബ്രഹ്മമെന്നറിഞ്ഞ് ഈശാനനെ പ്രാപിക്കുക. ജ്ഞാനി ആ പഞ്ചബ്രഹ്മാത്മകത്തെ ആത്മാവിൽ വിലയിപ്പിച്ച് □ഞാൻ ആ പരബ്രഹ്മം തന്നെ. അതിന്റെ സ്വരൂപം ഞാൻ തന്നെ എന്ന് മനസ്സിലാക്കിയാൽ ബ്രഹ്മാനന്ദാവൃതാ സ്വാദകനായിത്തീരും. ഇങ്ങനെ ബ്രഹ്മ സ്വരൂപത്തെ തിരിച്ചറിഞ്ഞവൻ മുക്തനായി ഭവിക്കുന്നു. പഞ്ചാക്ഷരമയനും പരബ്രഹ്മ സ്വരൂപിയുമായ ശംഭുവിനെ മനസ്സിലാക്കി നമശ്ശിവായ എന്ന മന്ത്രം ജപിക്കുക.

31. സർവം പഞ്ചാത്മകം വിദ്യാത്
പഞ്ച ബ്രഹ്മാത്മ തത്വതഃ

32. പഞ്ച ബ്രഹ്മാത്മകിം വിദ്യാം
യോ f ധീതേ ഭക്തി ഭാവതഃ
സ പഞ്ചാത്മകതാ മേത്യ
ഭാസതേ പഞ്ചധാ സ്വയം

33. ഏവ മുക്ത്വാ മഹാദേവോ
ഗാലവസ്യ മഹാത്മനഃ
കൃപാം പകാര തത്രൈവ
സ്വാന്തർ ധീ മഗവത് സ്വയം

34. യസ്യ ശ്രവണ മാത്രേണാ-
ശ്രുതമേവ ശ്രുതം ഭവേത്
അമതം ചമതം ജ്ഞാത
മ വിജ്ഞാതം ച ശാകലം

35. ഏകേനൈവ തു പിണ്ഡേന
വൃത്തികായ ശ്ചഗൗതമ
വിജ്ഞാതം മൃൺമയം സർവം
മൃതഭിന്നം ഹി കാര്യകം

ല്ലാ വസ്തുക്കളും പഞ്ചബ്രഹ്മാത്മകമെന്നു കരുതി സർവത്ര പ്രപഞ്ച ബ്രഹ്മതത്വം കാണണം. ഭക്തിയോടെ പഞ്ച ബ്രഹ്മാത്മക വിദ്യ അഭ്യസിക്കുന്ന മനുഷ്യൻ സ്വയം പഞ്ചബ്രഹ്മ സ്വരൂപനായി പഞ്ചബ്രഹ്മ സായൂജ്യം പ്രാപിക്കുന്നു. ഇങ്ങനെ മഹാദേവൻ മഹാത്മാവായ ഗാലവന് ഉപദേശിച്ച് അവനിൽ ദയതോന്നി ആത്മ ലീനനായി ഭവിച്ചു. ഇതിന്റെ സ്വരൂപമഹിമയെപ്പറ്റി കേട്ടാൽ കേൾക്കാത്തതും കേട്ടതാകും. അറിയാത്തതും അറിഞ്ഞതുമായ എല്ലാ വിധജ്ഞാനവും കൈവരുന്നു. അജ്ഞാതമായ സിദ്ധാന്ത ജ്ഞാനവും കരഗതമാകുന്നു. ഒരേ ഒരു മൃത്പിണ്ഡം കൊണ്ട് വൃത്ഖണ്ഡ ഭിന്നമല്ലാത്ത സകല വസ്തുക്കളുടെയും ജ്ഞാനം കൈവരുമല്ലോ. കാര്യം കാരണത്തിൽ നിന്നും അഭിന്നമാണല്ലോ. പഞ്ചബ്രഹ്മ ജ്ഞാനം കൊണ്ട് സർവ വസ്തുക്കളുടെയും ജ്ഞാനം സംസിദ്ധമാകുന്നു.

36. ഏകേന ലോഹമണിനാ
സർവം ലോഹമയം യഥാ
വിജ്ഞാതം സ്യാദഥൈകേന
നഖാനാം കൃന്തനേന ച

37. സർവം കാർഷ്ണ്യായ സംജ്ഞാതം
ത ദ ഭിന്നം സ്വഭാവതഃ
കാരണാഭിന്ന രൂപേണ
കാര്യ കാരണ മേവ ഹി

38. തദ്രപേണ സദാ സത്യം
ഭേദേനോക്തിർ വൃഷാ ഖലു
തച്ച കാരണ മേകം ഹി
ന ഭിന്നം നോ ഭയാത്മകം

39. ഭേദഃ സർവത്ര മിഥ്യൈവ
ധർമ്മാ ഭേദ നിരൂപണാത്
ആതശ്ച കാരണം നിത്യ-
മേകമേവാ ദ്വയം ഖലു

40. അത്ര കാരണമ ദ്വൈതം
ശുദ്ധ ചൈതന്യ മേവ ഹി
അസ്മിൻ ബ്രഹ്മ പരേ വേശ്യ
ദഹരം യ ദിദം മുനേ

41. പുണ്ഡരീകം തു തന്മധ്യേ
ആകാശോ ദഹരോ ള സ്തി തത്
സ ശിവഃ സച്ചിദാനന്ദഃ
സോ ള ന്വേഷ്ടവ്യോ മുമുക്ഷു ഭീഃ

42. അയം ഹൃദിസ്ഥിതഃ സാക്ഷി
സർവേഷാമ വിശേഷതഃ
തേനായം ഹൃദയം പ്രോക്തഃ
ശിവഃ സംസാരമോചകഃ
ഇത്യുപനിഷത്

ഇരുമ്പിന്റെ ഒരു കഷണം ശരിക്ക് മനസ്സിലാക്കിയാൽ മറ്റ് ഇരുമ്പിൻ പദാർത്ഥങ്ങളുടെയും ചേരുവ മനസ്സിലാക്കാം. നഖം മുറിക്കുന്ന കത്തി മനസ്സിലാക്കിയാൽ എല്ലാ കത്തികളെപ്പറ്റിയും ഗ്രഹിക്കാം. രൂപം മാറിയാലും മൗലിക പദാർത്ഥത്തിന് മാറ്റമില്ലല്ലോ, കാരണത്തിൽ നിന്ന് അഭിന്നമായ കാര്യം കാരണരൂപം തന്നെയാണ് വസ്തുത രൂപമെന്ന് കരുതിയാൽ അത് അസത്യമാണ്. എന്തെന്നാൽ സർവകാര്യങ്ങളുടെയും കാരമം ഒന്നു തന്നെ. അത് ഭിന്നമോ ഉഭയാത്മകമോ അല്ല. എല്ലാ സ്ഥാനങ്ങളിലും കാണപ്പെടുന്ന ബേദപ്രതീതിക്കു കാരണം ധർമ്മ നിരൂപണ ഭേദം മാത്രം. അതിനാൽ യഥാർത്ഥത്തിൽ കാരണം ഒന്നു തന്നെയാണ്. അത് രണ്ടാമതെന്നാകാൻ തരമില്ല. ചരാചരാത്മമായ ഈ വിശ്വത്തിനു കാരണം ശുദ്ധചൈതന്യ സ്വരൂപമായ അദ്വൈതം തന്നെ, ബ്രഹ്മത്തിന്റെ നിവാസസ്ഥാനമായ ശരീരത്തിൽ ദഹദം എന്നു പേരുള്ള ഹൃദയ ഗൃഹത്തിൽ കമലമെന്നു പറയപ്പെടുന്ന അതിൽ ദഹരാകാശം സ്ഥിതിചെയ്യുന്നു. മുമുക്ഷുക്കളായ സാധകന്മാർ സച്ചിദാനന്ദസ്വരൂപനായ ആ ശിവനെത്തന്നെയാണ് അനുസന്ധാനം ചെയ്യേണ്ടത്. ശിവൻ സർവദാ ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന നിർവിശേഷ രൂപത്തിൽ സകലത്തിനും സാക്ഷിയാണ്. അതിനാൽ ഹൃദയത്തെത്തന്നെ ശിവസ്വരൂപമെന്ന് കരുതുക. ഈ ഹൃദയം തന്നെയാണ് സംസാരമോചകമായി വർത്തിക്കുന്നത്.

പഞ്ചബ്രഹ്മോപനിഷത്ത് സമാപിച്ചു.

# പൈംഗലോപനിഷത്ത്

## ശാന്തിപാഠം

ഓം പൂർണ്ണമദഃ പൂർണ്ണമിദം. പൂർണ്ണാത് പൂർണ്ണുദച്യതേ. പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവവാ വശിഷ്യതേ.

ഈ പരബ്രഹ്മം പൂർണ്ണമാണ്. ഈ പ്രപഞ്ചവും പൂർണ്ണമാണ്. ഈ പൂർണ്ണ ബ്രഹ്മത്തിൽ നിന്നും ഈ പൂർണ്ണ പ്രപഞ്ചം ഉണ്ടായി. ഈ പൂർണ്ണത്തിൽ നിന്നും പൂർണ്ണമെടുത്താലും പൂർണ്ണം തന്നെ അവശേഷിക്കുന്നു. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

## ഒന്നാമധ്യായം

1. അഥ ഹ പൈംഗലോ യാജ്ഞവല്ക്യമുപസമേത്യ ദ്വാദശവർഷശുശ്രൂഷാപൂർവകം പരമരഹസ്യ കൈവല്യമനുബ്രുഹീതി പപ്രച്ഛ. സ ഹോവാച യാജ്ഞവല്ക്യഃ സദേവ സോമ്യേ ദമഗ്ര ആസീത്. തന്നിത്യമുക്തമവിക്രിയം സത്യജ്ഞാനാനന്ദം പരിപൂർണ്ണം സനാതനമേകമേവാദ്വിതീയം ബ്രഹ്മ തസ്മിൻ മരുശുക്തികാസ്ഥാണു സ്ഫടികാദൗ ജലരൗഹ്യപുരുഷരേഖാദിവല്ലോഹിത ശുക്ല കൃഷ്ണഗുണമയീ ഗുണസാമ്യാനിർവാച്യാ മൂല പ്രകൃതിരാസീത്. തത് പ്രതിബിംബിതം യത്തത് സാക്ഷിചൈതന്യ മാസീത്. സാ പുനർവികൃതിം പ്രാപ്യ സത്വോമ്രിക്താ *f*വ്യക്താഖ്യാവരണശക്തി രാസീത്. തത് പ്രതിബിംബിതം യത്തദീശ്വരചൈതന്യമാസീത്. സ സ്വാധീനമായഃ സർവജ്ഞഃ സൃഷ്ടിസ്ഥിതിലയാനാമാദികർത്താ ജഗദംകുരരൂപോ ഭവതി. സ്വസ്മിൻ വിലീനം സകലം ജവാദാവിർഭാവയതി. പ്രാണികർമ്മവശാദേഷ പടോ യദ്വത് പ്രസാരിതഃ പ്രാണികർമ്മക്ഷയാത് പുനസ്തി രോഭാവയതി. തസ്മിന്നേവാഖിലം വിശ്വം സങ്കോചിത പടവദ്വർത്തതേ. ഈശാധിഷ്ഠിതാവരണശക്തിതോ രജോദ്രിക്താ മഹദ്വാഖ്യാ വിക്ഷേപ ശക്തിരാസീത്. തത് പ്രതിബിംബിതം യത്തദ്ധിരണ്യഗർഭചൈതന്യമാസീത് സ മഹത്തത്വാഭിമാനീ സ്പഷ്ടാ സ്പഷ്ട വപുർഭവതി.

യാജ്ഞവല്ക്യന്റെ അടുത്തെത്തി പൈംഗലമഹർഷി അദ്ദേഹത്തെ പന്ത്രണ്ടു കൊല്ലം ശുശ്രൂഷിച്ചതിനുശേഷം ഇങ്ങനെ പറഞ്ഞു: "ഭഗവാനെ, എനിക്ക് അത്യന്തം രഹസ്യമായ കൈവല്യം ഉപദേശിച്ചു തരിക." അപ്പോൾ യാജ്ഞവല്ക്യൻ പറഞ്ഞു: "ആദ്യഘട്ടത്തിൽ കേവലം സത്തു മാത്രമേ ഉണ്ടായിരുന്നുള്ളൂ. നിത്യവും മുക്തവും അഹങ്കാരിയും സത്യം ജ്ഞാനം ആനന്ദം എന്നിവയാൽ പൂർണ്ണവും സനാതനവും ഏകവും അദ്വിതീയവുമായ ബ്രഹ്മം അതുതന്നെയാണ്. അതിൽ നിന്നും കാനൽജലം പോലെയും മുത്തിച്ചിപ്പിയിൽ വെള്ളിപോലെയും തൂണിൽ പുരുഷനെപ്പോലെയും സ്ഫടികത്തിൽ രേഖ പോലെയും ശോഭിക്കുന്ന, ചുമപ്പും വെളുപ്പും കറുപ്പും ചേർന്ന ഗുണദോഷങ്ങളോടു കൂടിയ മൂല പ്രകൃതിയുണ്ടായി. അതിൽ മൂന്നു ഗുണങ്ങളും തുല്യനിലയിലായിരുന്നു. അതിൽ പ്രതിബിംബിച്ചതു സാക്ഷിചൈതന്യമായി. മൂല പ്രകൃതി വീണ്ടും വികാരയുക്തമായപ്പോൾ അത് സത്വഗുണ യുക്തമായ ആവരണ ശക്തിയായി. അതിനെ അവ്യക്തമെന്ന് പറയുന്നു. അതിൽ പ്രതിബിംബിച്ചത് ഈശ്വരചൈതന്യമായിരുന്നു. ഈശ്വരൻ സർവജ്ഞനും മായയെ സ്വാധീനമാക്കിയവനും സൃഷ്ടിസ്ഥിതിലയാത്മകമായ കർത്തവ്യം ജനത്തിന് നൽകിയവനുമാണ്. അദ്ദേഹം തന്നെയാണ് ഉള്ളിൽ നിഗൂഢമായിരിക്കുന്ന ജഗത്ബ്രഷ്ടാവ്. അദ്ദേഹം പ്രാണികളുടെ കർമ്മാനുസരണം വിശ്വമാകുന്ന തിരശ്ശീല വ്യാപരിപ്പിച്ച് ജീവികളുടെ കർമ്മക്ഷയാനന്തരം അതിനെ തിരോ ഭവിപ്പിക്കുന്നു. ഈശ്വരനിൽ അധിഷ്ഠിതമായ ആവരണശക്തിയിൽ നിന്ന് രജോഗുണമയിയായ വിക്ഷേപശക്തി ഉണ്ടാകുന്നു. അതിനെ മഹത്തെന്നു പറയുന്നു. അതിന്റെ പ്രതിബിംബത്തെ ചൈതന്യഹിരണ്യഗർഭമെന്നു പറയുന്നു. ഈ മഹത്തത്വാഭിമാനി സ്പഷ്ടാ സ്പഷ്ടമായ ആകാരം ചേർന്നതാണ്.

2. ഹിരണ്യ ഗർഭാധിഷ്ഠിത വിക്ഷേപ ശക്തിഃ തസ്തമോദ്രിക്താഹംകാരാഭിധാ സ്ഥൂലശക്തിരാസീത്. തത് പ്രതിബിംബിതം യത്തദ്വിരാട് ചൈതന്യമാസീത്. സതദഭിമാനീ സ്പഷ്ടവപുഃ സർവസ്ഥൂലപാലകോ വിഷ്ണു പ്രധാനപുരുഷോ ഭവതി. തസ്മാദാത്മന ആകാശഃ സംഭൂതഃ, ആകാശദ്വായുഃ, വായോരഗ്നിഃ, അഗ്നേരാപഃ, അദ്ഭ്യഃ, പൃഥിവീ, താനി പഞ്ച തന്മാത്രാണി ത്രിഗുണാനി ഭവന്തി. സ്രുഷ്ടുകാമോ ജഗദ്യോനിസ്തമോഗുണമധിഷ്ഠായ സൂക്ഷ്മ തന്മാത്രാണി ഭൂതാനി സ്ഥൂലികത്തും സോ *f*കാമയത. സൃഷ്ടേഃ പരിഖിതാനി ഭൂതോന്യേകമേകം ദ്വിധാവിധായ പുനശ്ചതുർദ്ധാ കൃത്വാ സ്വസ്വേതര ദ്വിതീയാംശൈഃ പഞ്ചധാ സംയോജ്യ പഞ്ചീകൃത ഭൂതൈരനന്തകോടി ബ്രഹ്മാണ്ഡാനി തത്ത ദണ്ഡോ ചിത ചതുർദ്ദശ ഭുവാനാനി തത്തദ് ഭുവനോചിതഗോള കസ്ഥൂല ശരീരാണ്യസൃജത്. സ പഞ്ചഭൂതാനാം രജോംശശ്ചതുർധാ കൃത്വാ ഭാഗത്രയാത് പഞ്ചവൃത്യാത്മകം പ്രാണമസൃജത്. സ തേഷാം ഇദ്യഗേന കർമ്മേന്ദ്രിയ ബ്യസൃജത്. സ തേഷം സത്വാംശം ചതുർധാ കൃത്വാ ഭാഗത്രയ സമഷ്ടിതം പഞ്ചക്രിയാ വൃത്യാത്മക മന്തഃകരണ മസൃജത്. സ തേഷാം സത്ത്വതുരീയ ഭാഗേന

ജ്ഞാനേന്ദ്രിയാണ്യസൃജത്. സത്ത്വസമഷ്ടിത ഇന്ദ്രിയപാലകാനസൃജത്. താനി സൃഷ്ടാ ന്യണ്ഡേ പ്രാചിക്ഷിപത്. തദാജ്ഞയാ സമഷ്ട്യണ്ഡം വ്യാപ്യ താന്യതിഷ്ഠൻ തദാജ്ഞയാ$f$ഹം കാര സമന്വിതോ വിരാട് സ്ഥൂലാന്യരക്ഷത്. ഹിരണ്യഗർഭസ്തദാജ്ഞയാ സൂക്ഷ്മാണ്യപാലയത്.

ഹിരണ്യ ഗർഭ സ്ഥിതമായ വിക്ഷേപ ശക്തിയിൽ നിന്ന് തമോ ഗുണയുക്തമായ അഹങ്കാരമെന്ന സ്ഥൂലശക്തി ഉണ്ടാകുന്നു. അതിൽ പ്രതിബിംബിതമായിട്ടുള്ളതാണ് വിരാട് ചൈതന്യം. അതിന്റെ അഭിമാനിസ്പഷ്ടാകാരം ചേർന്നതും സകല സ്ഥൂല ജഗത്തിന്റെയും രക്ഷകനും പ്രധാന പുരുഷനുമായ വിഷ്ണുവാകുന്നു. അതിന്റെ ആത്മാവിൽ നിന്നും ആകാശം ഉത്ഭവിച്ചു. ആകാശത്തിൽ നിന്നും വായുവും വായുവിൽ നിന്ന് അഗ്നിയും അഗ്നിയിൽനിന്ന് ജലവും ജലത്തിൽ നിന്ന് പൃഥ്വിയും ഉണ്ടായി. ഈ പ്രപഞ്ച തന്മാത്രകളും ത്രിഗുണാത്മകമായി. ജഗത് കാരണനായ ആ വിഷ്ണുവിന് സൃഷ്ടിക്കുള്ള ആഗ്രഹമുണ്ടായപ്പോൾ അദ്ദേഹം തമോഗുണത്തിൽ അധിഷ്ഠിതനായി. സൂക്ഷ്മ തന്മാത്രകളെ സ്ഥൂല പഞ്ചഭൂതങ്ങളാക്കി മാറ്റാൻ ആഗ്രഹിച്ചു. സൃഷ്ടിക്കപ്പെട്ട ഭൂതങ്ങളിൽ നിന്ന് ഓരോന്നിനെയും രണ്ടായിട്ടും പിന്നെ ഭൂതങ്ങളിൽ ഓരോന്നിനെയും രണ്ടായിട്ടും പിന്നെ അവയിൽ ഓരോന്നിനെയും നാലായിട്ടും വിഭജിച്ചു. അപ്പോൾ ഓരോ ഭൂതത്തിന്റെയും അർദ്ധഭാഗത്തിൽ അന്യഭൂതങ്ങളുടെ എട്ടാമത്തെ അംശം കൂട്ടിചേർത്ത് സകലതിനെയും പഞ്ചീകരിച്ചു. പഞ്ചീകൃതമായ ഈ ഭൂതങ്ങളിൽ നിന്നും അനന്ത കോടി ബ്രാഹ്മാണ്ഡങ്ങളുടെ സൃഷ്ടിയുണ്ടായി. അവയ്ക്ക് യോജിച്ച വിധത്തിൽ പതിന്നാലു ഭൂവനങ്ങൾ സൃഷ്ടിച്ചു. ആ ഭൂവനങ്ങൾക്കു യോജിച്ച സ്ഥൂല ശരീരങ്ങളും സൃഷ്ടിക്കപ്പെട്ടു. പഞ്ചഭൂതങ്ങളുടെ രജോഗുണാംശത്തെ നാലായി വിഭജിച്ചു. മൂന്നു ഭാഗങ്ങളിൽ നിന്ന് പഞ്ചപ്രാണങ്ങളെയും സൃഷ്ടിച്ചു. അതുപോലെ പഞ്ചഭൂതങ്ങളുടെ സത്വഗുണാംശത്തെ നാലായി വിഭജിച്ച് അവയിൽ മൂന്നു ഭാഗങ്ങളാൽ പഞ്ചക്രിയായുക്തമായ അന്തഃകരണവും നാലാമത്തെ ഭാഗത്താൽ ജ്ഞാനേന്ദ്രിയങ്ങളെയും സൃഷ്ടിച്ചു. പഞ്ചേന്ദ്രിയങ്ങളുടെ ദേവന്മാരെ സൃഷ്ടിച്ച് അവയെ ബ്രഹ്മാണ്ഡത്തിൽ സ്ഥാപിക്കുകയും പരമാത്മാവിന്റെ ആജ്ഞാനുസരണം ദേവന്മാർ ബ്രഹ്മാണ്ഡങ്ങളിൽ വ്യാപിച്ചു നിവസിക്കുകയും സ്ഥൂല ജഗത്തിനെ സംരക്ഷിക്കുകയും ചെയ്തു. ഹിരണ്യഗർഭന്റെ സൂക്ഷ്മ സൃഷ്ടിയെ സംരക്ഷിക്കുകയും ചെയ്തു.

3. അണ്ഡസ്ഥാനി തേന ഹനാ സ്പന്ദിതു ചേഷ്ടിതും വാ ന ശേകുഃ താനി ചേതനീകർത്തും സോ$f$കാമയത ബ്രഹ്മാണ്ഡബ്രഹ്മരന്ധ്രാണി സമസ്തവ്യഷ്ടിമസ്തകാൻ വിദാര്യ തദേവാനു പ്രാവിശത്. തദാ ജഡാന്യപതി താനി ചേതനവത് സ്വകർമ്മാണി ചക്രിരേ. സർവജ്ഞേശോ മായാലേശ സമന്വിതോ വ്യഷ്ടിദേഹം പ്രവിശ്യ തയാ മോഹിതോ ജീവത്വമഗമത്. ശരീരത്രയ താദാത്മ്യാത് കർതൃത്വ ഭോക്തൃത്വതാമഗമത്. ജാഗ്രത് സ്വപ്ന സുഷുപ്തി മൂർച്ഛാ മരണ കർമ്മയുക്തോ ഘടീയന്ത്ര വദുദ്വിഗ്നോ ജാതോ മൃത ഇവ കുലാലചക്ര ന്യായേന പരിഭ്രമതീതി.

ഹിരണ്യ ഗർഭനെകൂടാതെ ബ്രഹ്മാണ്ഡത്തിൽ സ്ഥിതി ചെയ്യുന്ന അവർക്ക് നേരിയ സ്പന്ദനത്തിനോ ചേഷ്ടകൾക്കോ സാധ്യമല്ല. അദ്ദേഹം അവയെ ചൈതന്യവത്താക്കാനാഗ്രഹിക്കുകയും സമസ്ത സൃഷ്ടികളുടെയും മസ്തകം പിളർന്ന് ബ്രഹ്മാണ്ഡത്തിലും ബ്രഹ്മരന്ധ്രങ്ങളിലും പ്രവേശിക്കുകയും ചെയ്തു. അപ്പോൾ ജഡങ്ങളായിരുന്ന അവ ചൈതന്യവും കർമ്മവും ചേർന്നവരായി. സർവജ്ഞനായ ഈശൻ മായായുക്തനായി സൃഷ്ടിദേഹത്തിൽ പ്രവേശിച്ചു; മോഹവശാൽ ജീവഭാവത്തെ പ്രാപിച്ചു. ശരീരത്രയ താദാത്മ്യത്താൽ കർത്തൃഭോക്തൃത്വങ്ങളെ അനുഭവിക്കാനും തുടങ്ങി. ജാഗ്രത സ്വപ്നം സുഷുപ്തി. മൂർച്ഛ മരണം എന്നീ ധർമ്മങ്ങളെ പ്രാപിച്ച് അവ ഉദ്വിഗ്നരായി ഘടീയന്ത്രം പോലെ കുലാല ചകുന്യായേന ജനിച്ചും മരിച്ചും ജഗത്തിൽ കറങ്ങുന്നു.

## രണ്ടാമധ്യായം

1. അഥ പൈംഗലോ യാജ്ഞവല്ക്യമുവാച - സർവലോകാനാം സൃഷ്ടിസ്ഥിത്യന്തകൃദ്വിഭൂരീശഃ കഥം ജീവത്വമഗമദിതി. സ ഹോവാച യാജ്ഞ വല്ക്യഃ സൂക്ഷ്മ സ്ഥൂലകാരണദേഹോദ്ഭവപൂർവകം ജീവേശ്വര സ്വരൂപം വിവിച്യ കഥയാമവീതി സാവധാനേനൈകാഗ്രതയാ ശ്രുയതാം. ഈശഃ പഞ്ചീകൃത മഹാഭൂതലേശാനാദായ വ്യഷ്ടിസമഷ്ട്യാത്മകസ്ഥൂല ശരീരാണി യഥാക്രമമകരോത്. കപാലചർമ്മാന്ത്രാസ്തിമാംസനഖാനി പൃഥി വ്യംശാഃരക്തമൂത്രലാലാസ്വേദാദികമംബ്വാംശാഃ കാമക്രോധാദയോ വ്യോമാംശാഃ ക്ഷുത് തൃഷ്ണോഷ്ണ മോഹമൈഥുനാദ്യാഃ അഗ്ന്യംശാഃ പ്രചാരണോത്താരണശ്വാസദികാഃ വായ്വംശാഃ കാമക്രോധാദയോ വ്യോമംശാഃ ഏതദ് സംഘാതം കർമ്മണി സഞ്ചിതം ത്വഗാദി യുക്തം ബാലാദ്യവസ്ഥാഭിമാനാസ്പദം ബഹുദോഷാശ്രയം സ്ഥൂലശരീരം ഭവതി.

യാജ്ഞവല്ക്യനോട് പൈംഗല മഹർഷി വീണ്ടും ചോദിച്ചു: "എല്ലാ ലോകത്തിന്റെ സൃഷ്ടിസ്ഥിത സംഹാര കർത്താവായ ഈശ്വരൻ എങ്ങനെയാണ് ജീവഭാഗത്തെ പ്രാപിക്കുന്നത്?". യാജ്ഞവല്ക്യൻ പറഞ്ഞു: സ്ഥൂലം സൂക്ഷ്മം കാരണം എന്ന് മൂന്നുവിധത്തിലുള്ള ശരീരങ്ങളുടെ ഉത്ഭവത്തോടൊപ്പം ജീവേശ്വര സ്വരൂപങ്ങളെ വിവേചനം ചെയ്ത് പറഞ്ഞു തരാം. ഈശ്വരൻ പഞ്ചീകൃതമായ മഹാഭൂതങ്ങളുടെ അംശമെടുത്ത് വ്യഷ്ടിയുടെയും സമഷ്ടിയുടെയും സ്ഥൂലശരീരങ്ങൾ സൃഷ്ടിച്ചു. തലയോട്ടി, തൊലി, കുടലുകൾ, അസ്ഥി, മാംസം, നഖം ഇവയെല്ലാം പൃഥ്വിയുടെ അംശങ്ങളാണ്. രക്തം മൂത്രം ഉമിനീര് വിയർപ്പ് മുതലായവ ജലാംശങ്ങളാണ്. വിശപ്പ്, ദാഹം, ഉഷ്ണം, മോഹം, മഥുനം എന്നിവ അഗ്നിയുടെ അംശങ്ങളാണ്. നടക്കുക, എഴുന്നേൽക്കുക, ഇരിക്കുക, ശ്വാസോച്ഛ്വാസം ചെയ്യുക മുതലായവ വായുവിന്റെ അംശങ്ങളാണ്. കാമക്രോധാദികൾ ആകാശാംസങ്ങളാണ്. ഇങ്ങനെ ഈ സ്ഥൂലശരീരം ഇവയുടെയെല്ലാം സംഘാതം കൊണ്ടും കർമ്മങ്ങൾ കൊണ്ടും നിർമ്മിതമാണ്. ചർമ്മാദിയുക്തമായ ഈ

ശരീരം ബാല്യാവസ്ഥാദി ഭാവനകളോടു കൂടിയതും അനേകം ദോഷങ്ങൾ നിറഞ്ഞതുമാണ്.

2. അഥാപഞ്ചീകൃത മഹാഭൂതരജോംശഭാഗത്രയസമഷ്ടിതഃപ്രാണമസൃജത്. പ്രാണാപാന വ്യാനോദാന സമാനാഃ പ്രാണവൃത്തയഃ നാഗകൂർമ്മ കൃകരദേവദത്തധനഞ്ജയാഃ ഉപപ്രാണാഃ ഹൃദാസനനാഭികണ്ഠ സർവാംഗാനി സ്ഥാനാനി ആകാശാദി രജോഗുണതുരീയ ഭാഗേന കർമ്മേന്ദ്രിയ മസൃജത്. വാക് പാണി പാദവായൂപസ്ഥാത്. വൃത്തയഃ വചനാദാനഗമന വിസർഗ്ഗാനന്ദാസ്തത്തദ് വിഷയാഃ ഏവം ഭൂതസത്വാംശഭാഗത്രയസമഷ്ടിതോ$f$ന്തഃകരണാമസൃജത്. അന്തഃ കരമമനോബുദ്ധി ചിത്തഹം. കാരാസ്തദ് വൃത്തയഃ ശങ്കാനിശ്ചയ സ്മരണാഭിമാനാനുസന്ധാനാസ്തത്തദ്വിഷയാഃ ഗളവദനനാഭിഹൃദയഭ്രൂമധ്യം സ്ഥാനം ഭൂതസത്വ തുരീയഭാഗേന ജ്ഞാനേന്ദ്രിയമസൃജത് ശ്രോത്ര ത്വ ചക്ഷൂർജിഹ്വാഘ്രാണാസ്തദ് വൃത്തയഃ ശബ്ദസ്പർശരൂപരസഗന്ധാസ്തദ്വിഷയാ ദിഗ് വാതാർക്കപ്രചേതോ$f$ശ്വി വഹ്നീന്ദ്രരോപേന്ദ്ര മൃത്യുകാഃ ചന്ദ്രോ വിഷ്ണു ശ്ചതുർ വക്ത്രഃ ശംഭുശ്ച കരണാധിപാഃ

പിന്നീട് അപഞ്ചീകൃതമായ മഹാഭൂതങ്ങളുടെ രജാംശത്തിന്റെ മൂന്നു ഭാഗങ്ങളെടുത്ത് പ്രാണനെ സൃഷ്ടിച്ചു. പ്രാണൻ അപാനൻ വ്യാനൻ ഉദാനൻ സമാനൻ എന്നിവ അഞ്ചും പ്രമാണങ്ങളും നാഗം, കൂർമ്മം, കൃകരം, ദേവദത്തം, ധനഞ്ജയം എന്നിവ ഉപപ്രാണങ്ങളുമാകുന്നു. ഹൃദയം മുഖം നാഭി കണ്ഠം എന്നീ ശാരീരികാംഗങ്ങളെല്ലാം അവയുടെ സ്ഥാനങ്ങളാണ്. ആകാശാദി പഞ്ചമഹാഭൂതങ്ങളുടെ ചതുർത്ഥഭാഗത്തിൽ നിന്നും വാക്ക്, കൈയ്, കാല്, മലദ്വാരം, ഉപസ്ഥം എന്നീ കർമ്മേന്ദ്രിയങ്ങൾ സൃഷ്ടിക്കപ്പെട്ടു. വചനം, ദാഹം, ഗമനം, വിസർജ്ജനം, ആനന്ദം എന്നിവ യഥാക്രമം ഇവയുടെ വിഷയങ്ങളാണ്. അതുപോലെ മഹാഭൂതങ്ങളുടെ സത്വാംശത്തിന്റെ മൂന്നു ഭാഗങ്ങളാൽ അന്തഃകരണം സൃഷ്ടിക്കപ്പെട്ടു. മനസ്സ് ബുദ്ധി ചിത്തം അഹങ്കാരം അന്തഃകരണം എന്നിവ അവയുടെ വൃത്തികളാകുന്നു. സങ്കല്പം, നിശ്ചയം, സ്മരണ, അഭിമാനം, അനുസന്ധാനം എന്നിവ അവയുടെ കാര്യങ്ങളാണ്. കഴുത്ത്, മുഖം, പൊക്കിൾ, ഹൃദയം, പുരികങ്ങളുടെ മധ്യം എന്നിവ അവയുടെ സ്ഥാനമാണ്. സത്വാശത്തിന്റെ ചതുർത്ഥഭാഗം കൊണ്ട് ചെവി, തൊലി, കണ്ണ്, നാക്ക്, മൂക്ക് എന്നീ ജ്ഞാനേന്ദ്രിയങ്ങൾ സൃഷ്ടിക്കപ്പെട്ടു. ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നിവ അവയുടെ വിഷയങ്ങളാണ്. ദിക്കുകൾ, വായു, സൂര്യൻ, വരുണൻ, അശ്വിനീദേവന്മാർ, അഗ്നി, ഇന്ദ്രൻ, ഉപേന്ദ്രൻ, മൃത്യു, ചന്ദ്രൻ, വിഷ്ണു, ബ്രഹ്മാവ്, ശംഭു എന്നിവർ ഈ ഇന്ദ്രിയങ്ങളുടെ അധിവന്മാരാകുന്നു.

3. അഥാന്നാമയപ്രാണമയമനോമയ വിജ്ഞാനമയാനന്ദമയാഃ പഞ്ചകോശാഃ അന്നസേനൈവ ഭുത്വാ അന്നസേന അഭിവൃദ്ധിം പ്രാപ്യ അന്നരസമയപൃഥിവ്യാം യദ്വിലീയതേ സോന്നമയകോശംഃ തദേവ സ്ഥൂല ശരീരം. കർമ്മേന്ദ്രിയൈഃ സഹ പ്രാണാദി പഞ്ചകം പ്രാണമയകോശംഃ ജ്ഞാനേന്ദ്രിയൈഃ സഹ ബുദ്ധിർവിജ്ഞാനമയ കോശഃ ഏതദ് കോശത്രയം ലിംഗ ശരീരം സ്വരൂപജ്ഞാനമാനന്ദമയ കോശഃ തത് കാരണശരീരം അഥ ജ്ഞാനേന്ദ്രിയ പഞ്ചകം കർമ്മേന്ദ്രിയ പഞ്ചകം പ്രാണാദി പഞ്ചകം വിജയാദിപഞ്ചകമന്തഃ കരണ ചതുഷ്ടയം കാമകർമ്മതമാംസ്യഷ്ടപുരം.

അന്നമയം, പ്രാണമയം, വിജ്ഞാനമയം, ആനന്ദമയം എന്നിവയാണ് പഞ്ചകോശങ്ങൾ. അന്ന രസത്താൽ പുഷ്ടി പ്രാപിക്കുന്നതും പൃഥിയിൽ വിലയം പ്രാപിക്കുന്നതുമാണ് അന്നമയ കോശം. അതു തന്നെയാണ് സ്ഥൂലശരീരം. കർമ്മേന്ത്രിയ സഹിതമായ അഞ്ചു വിധത്തിലുള്ള പ്രാണങ്ങളാണ് പ്രാണമയ കോശം. ജ്ഞാനേന്ദ്രിയ സഹിതമായ മനസ്സാണ് മനോമയ കോശം. ഈ മൂന്നു കോശങ്ങളും ചേർന്നുള്ളതാണ് ലിംഗ ശരീരം. സ്വരൂപജ്ഞാനമാണ് ആനന്ദമയ കോശം. ഇതാണ് കാരണ്യ ശരീരം. ഇപ്രകാരം അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും അഞ്ചു കർമ്മേന്ദ്രിയങ്ങളും പഞ്ചപ്രാണങ്ങളും പഞ്ചഭൂതങ്ങളും നാല് അന്തഃകരണങ്ങളും കാമം കർമ്മം അവിദ്യ എന്നിവയും ഉൾപ്പെടുന്നതാണ് പുരുഷ്ടകം എന്നു പറയുന്ന്ത്.

4. ഈശാജ്ഞയാ വിരാജോ വ്യഷ്ടിദേഹം പ്രവിശ്യ ബുദ്ധിമധിഷ്ഠാ യ വിശ്വത്വമഗമത്. വിജ്ഞാനാത്മാ ചിദാഭാസോ വിശ്വോ വ്യാവഹാരികോ ജാഗ്രത് സ്ഥൂല ദേഹാഭിമാനീ കർമ്മഭൂരിതി ച വിശ്വ സ്യ നാമ ഭവതി, ഈശാജ്ഞയാ സൂത്രാത്മാ വ്യഷ്ടി സൂക്ഷ്മ ശരീരം പ്രവിശ്യ മന അധിഷ്ഠായ തൈജസത്വമഗമത്. തൈജസഃ പ്രാതിഭാസികഃ സ്വപ്നകല്പിത ിതി. തൈജസസ്യ നാമ ഭവതി. ഈശജ്ഞയാ മായോപാധിരവ്യക്തസമന്വിതോ വ്യഷ്ടി കാരണ ശരീരം പ്രവിശ്യ പ്രാജ്ഞത്വമഗമത്. പ്രാജ്ഞോ$f$വിച്ഛിന്നഃ പാരമാർത്ഥികഃ സുഷുപ്ത്യഭി മാനീതി പ്രാജ്ഞസ്യ നാമ ഭവതി അവ്യക്തലേശാജ്ഞാനാച്ഛാദിത പാരമാർത്ഥിക ജീവസ്യ തത്വമസ്യാ ദിവാക്യാനി ബ്രഹ്മണൈകതാം. ജഗുർനേതര യോർവ്യാവഹാരിക പ്രാതിഭാസികയോഃ അന്തഃകരണപ്രതിബിംബിത ചൈതന്യം യത്തദേവാവസ്ഥാത്രയഭാഗ് ഭവതി. സ ജാഗ്രത് സ്വപ്ന സുഷുപ്ത്യവസ്ഥാഃ പ്രാപ്യ ഘടീയ ന്ത്രവ ദുദ്വിഗ്നോ ജാതോ മൃത ഇവ സ്ഥിതോ ഭവതി.

ഈശ്വരനിർദ്ദേശമനുസരിച്ച് വ്യഷ്ടിയിൽ പ്രവേശിച്ച ശേഷം ബുദ്ധിയിൽ നിവസിച്ചുകൊണ്ട് വിരാട്ട് വിശ്വത്തിന്റെ അവസ്ഥ പ്രാപിച്ചു. വിജ്ഞാനാത്മാവ്, ചിദാഭാസം, വിശ്വം വ്യാവഹാരികം, ജാഗ്രത്, സ്ഥൂല ദേഹാഭിമാനി കർമ്മ ഭൂമി ഇവയെല്ലാം വിശ്വത്തിന്റെ അംഗങ്ങളാണ്. ഈശ്വരന്റെ ആജ്ഞയാൽ സൂത്രാത്മാവ് വ്യഷ്ടിയുടെ സൂക്ഷ്മദേഹത്തിൽ പ്രവേശിച്ചു മനസ്സിന്റെ അധിഷ്ഠാനത്തിൽ തൈജസമായിത്തീർന്നു. തൈജസം പ്രാതിഭാസികം സ്വപ്ന കല്പിതം എന്നിവയെല്ലാം തൈജസത്തിന്റെ നാമങ്ങളാകുന്നു. ഈശ്വരാജ്ഞയാൽ മായയുടെ ഉപാധിയുക്തമായ അവ്യക്തം വ്യഷ്ടിയുടെ കാരണ ശരീരത്തിൽ പ്രവേശിച്ച് പ്രാജ്ഞമായി പ്രാജ്ഞം അവിച്ഛി

ന്നം, പാരമാർത്ഥികം, സുഷുപ്തിയുടെ അഭിമാനി എന്നിവ പ്രാജ്ഞത്തിന്റെ നാമങ്ങളാണ്. പാരമാർത്ഥിക ജീവൻ അവ്യക്ത രൂപത്തിൽ അജ്ഞാനത്താൽ ആവൃതമായിരിക്കുന്നു. അത് ബ്രഹ്മത്തിന്റെ അംശം തന്നെ. 'തത്ത്വമസി' മുതലായ വാക്യങ്ങളാൽ അത് സിദ്ധമാണ്. എന്നാൽ വ്യാവഹാരികം അഥവാ പ്രാതിഭാസികമായ അംശം ബ്രഹ്മവുമായി ഇങ്ങനെയുള്ള ഐക്യത്തെ പ്രാപിക്കുന്നില്ല. അന്തഃകരണത്തിൽ പ്രതിബിംബിതമായിരിക്കുന്ന ചൈതന്യം തന്നെയാണ് ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി എന്നീ മൂന്നു അവസ്ഥകളെയും പ്രാപിക്കുന്നത് ചൈതന്യം തന്നെയാണ്. ഈ മൂന്ന് അവസ്ഥകൾ പ്രാപിച്ച് ഘടിയന്ത്രം പോലെ ഉണരുകയും മൃത പ്രായമാവുകയും ചെയ്യുന്നത്.

5. അഥ ജാഗ്രത് സ്വപ്ന സുഷുപ്തി മൂർച്ഛാ മരണാദ്യവസ്ഥാ പഞ്ചഭവന്തി. തത്തദ്ദേവതാഗ്രഹാന്വിതൈഃ ശ്രോത്രാദിജ്ഞാനേന്ദ്രിയൈഃ ശബ്ദാദ്യർത്ഥവിഷയഗ്രഹണജ്ഞാനം ജാഗ്രദവസ്ഥാ ഭവതി. തത്ര ഭ്രൂമധ്യം ഗതോ ജീവഃ ആപാദമസ്തകം വ്യാപ്യ കൃഷിശ്രവണാദ്യഖിലക്രിയാകർത്താ ഭവതി. തത്ത്ഫലഭുക് ച ഭവതി. ലോകാന്തരഗത; കർമ്മാർജിതഫലം സ ഏവ ഭുങ്ക്തേ, സ സാർവഭൗമവത് വ്യവഹാരാത് ശ്രാന്തോ $f$ന്തർ ഭവനം പ്രവേഷ്ടും മാർഗ്ഗമാശ്രിത്യ തിഷ്ഠതി.

അഞ്ച് അവസ്ഥകൾ ഉണ്ടെന്ന് പറയപ്പെടുന്നു. അവ ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി, മൂർച്ഛ, മരണം എന്നിവയാണ്. ശ്രോത്രം നേത്രം തുടങ്ങിയ ജ്ഞാനേന്ദ്രിയങ്ങൾ അതാതിന്റെ ദേവന്മാരുടെ ശക്തിയോടുകൂടി വിഷയങ്ങളെ ഗ്രഹിക്കുന്ന അവസ്ഥയാണ് ജാഗ്രത്ത്. അപ്പോൾ ജീവൻ പുരികങ്ങളുടെ മധ്യേ നിവസിക്കുന്നു. എന്നാൽ കാലു മുതൽ തല വരെ സകല ശരീരത്തിലും വ്യാപിച്ചിരിക്കുകയും കൃഷി മുതൽ ശ്രവണം വരെ അതായത് ജ്ഞാനേന്ദ്രിയങ്ങളുടെയും കർമ്മേന്ദ്രിയങ്ങളുടെയും എല്ലാ കർമ്മങ്ങളും ചെയ്യുകയും അവയുടെ ഫലം അനുഭവിക്കുകയും ചെയ്യുന്നു. ഈ കർമ്മങ്ങളുടെ ഫലം അവന് പരലോകത്തും അനുഭവിക്കേണ്ടി വരുന്നുണ്ട്. അവൻ ഒരു സാർവഭൗമനെപ്പോലെ സാംസാരിക കാര്യങ്ങൾ ചെയ്തു ക്ഷീണിച്ച് ഉള്ളിലുള്ള വിശ്രമ സ്ഥാനത്തേക്കു പോകാൻ ആഗ്രഹിക്കേണ്ട മാർഗ്ഗം ആശ്രയിച്ച് കഴിഞ്ഞുകൂടുന്നു.

6. കരണോപരമേ ജാഗ്രത് സംസ്കാരോത്ഥ പ്രബോധവത് ഗ്രാഹ്യഗ്രാഹകരൂപസ്ഫുരണം സ്വപ്നാവസ്ഥാ ഭവതി. തത്ര വിശ്വ ഏവ ജാഗ്രത് വ്യവഹാര ലോപാന്നാഡീ മധ്യം ചരംസ്തൈജസത്വമവ്യാപ്യാവാസനാരൂപകം ജഗദ് വൈചിത്ര്യം സ്വഭാസാ ഭാസയൻ യതേപ്സിതം സ്വയം ഭുങ്ക്തേ. ചിത്തൈക കരണാസുഷുപ്ത്യവസ്ഥാ ഭവതി. ഭ്രമവിശ്രാന്ത ശകുനിഃ പക്ഷൗ സംഹൃത്യ നീഡാഭിമുഖം യഥാ ഗച്ഛതി തഥാ ജീവോ $f$പി ജാഗ്രത് സ്വപ്ന പ്രപഞ്ച അചേ വ്യവഹൃത്യ ശ്രാന്തോ$f$ജ്ഞാനം പ്രവിശ്യ സ്വനന്ദം ഭുങ്ക്തേ.

ഇന്ദ്രിയങ്ങൾ അവയുടെ കർമ്മപരിപാടി അവസാനിപ്പിക്കുമ്പോൾ ജാഗ്രദവസ്ഥയിലെ സംസ്കാരങ്ങളിൽ ഗ്രാഗ്യഗ്രാഹകരൂപത്തിലുണ്ടാകുന്ന സ്ഫുരണമാണ് സ്വപ്നാവസ്ഥ. ആ അവസ്ഥയിൽ വിശ്വമെന്നു പേരുള്ള ജീവൻ ജാഗ്രദവസ്ഥയിലെ വ്യവഹാരം ഇല്ലാതാക്കി നാഡീമധ്യത്തിൽ തൈജസഭാവം പ്രാപിക്കുന്നു. അത് അതിന്റെ വാസനാനുസരമം അഭ്യാസത്താൽ വിചിത്രമായ ഒരു ജഗത്ത് നിർമ്മിച്ച് സ്വേച്ഛയനുസരിച്ച് അതിനെ അനുഭവിക്കുന്ന സുഷുപ്തിയിൽ ചിത്തം തന്നെയാണ് ഒരു കാരണം. പക്ഷി പറന്ന് ക്ഷീണിച്ച് ചിറകെല്ലാമൊതുക്കി തന്റെ കൂട്ടിലേക്ക് പോകുന്നതുപോലെ ജീവൻ ജാഗ്രത് സ്വപ്ന പ്രപഞ്ചങ്ങളാൽ ക്ഷീണിച്ചു അജ്ഞാനത്തിൽ പെട്ട് ആനന്ദമടയുന്നു.

7. അകസ്മാന്മുദ്ഗരദണ്ഡാദ്യൈഗ്രസ്താഡി തവത് ഭയാജ്ഞാനാഭ്യാം ഇന്ദ്രിയസംഘാതൈഃ കമ്പന്നിവമൃത തുല്യാ മൂർച്ഛാ ഭവതി. ജാഗ്രത് സ്വപ്നസുഷുപ്തി മൂർഛാവസ്ഥാനാമന്യാ ആ ബ്രഹ്മാദിസ്തംബപര്യന്തം സർവജീവഭയപ്രദാ സ്ഥൂലദേഹവിസർജനീ മരണാവസ്ഥാ ഭവതി. കർമ്മേന്ദ്രിയാണി ജ്ഞാനേന്ദ്രിയാണി തത്തദ് വിഷയാൻ പ്രാണാൻ സംഹൃത്യ കാമകർമ്മാന്വിത അവിദ്യാഭൂതവേഷ്ഠിതോ ജീവോ ദേഹാന്തരം പ്രാപ്യലോകാന്തരം ഗച്ഛതി. പ്രാക്കർമ്മഫല പാകേനാ വർത്താന്തരകീടവദ് വിശ്രാന്തിം നൈവഗച്ഛതി. സത്കർമ്മപരിപാകതോ ബഹുനാം ജന്മനാ മന്തേ നൃണാം മോക്ഷേച്ഛാ ജായതേ. തദാ സദ് ഗുരു മാശ്രിത്യ ചിരകാല സേവയാ ബന്ധം മോക്ഷം കശ്ചിത് പ്രയാതി. അവിചാരകൃതോ ബന്ധോ വിചാരാൻ മോക്ഷോ ഭവതി. തസ്മാത് സദാവിചാരയേത്- അധ്യാരോപാപവാദതഃ സ്വരൂപം നിശ്ചയീ കർത്തും ശക്യതേ. തസ്മാത് സദാ വിചാരയേജ്ജഗജ്ജീവ പരമാത്മനോ ജീവഭാഗജഗദ് ഭാവബാധേ പ്രത്യഗഭിന്നം ബ്രഹ്മൈവാശിഷ്യത ഇതി.

ഉദ്ദേശിക്കാത്ത ഘട്ടത്തിൽ വടികൊണ്ടോ ചാട്ടകൊണ്ടോ അടിയേറ്റ വ്യക്തിയെപ്പോലെ ഭയത്താലും അജ്ഞാനത്താലും ആരുടെ എല്ലാ ഇന്ദ്രിയങ്ങളുമാമോ വിറച്ചുകൊണ്ടിരിക്കുന്നത് അങ്ങനെയുള്ള മരണതുല്യാവസ്ഥയാണ് മൂർച്ഛ. ജാഗ്രത് സ്വപ്ന സുഷുപ്തി മൂർച്ഛകൾക്കും ഭിന്നമായ അവസ്ഥയാണ് ണരണം അതിനെ കീടം മുതൽ ബ്രഹ്മാവു വരെ ഭയപ്പെടുന്നു. ആതോടെ സ്ഥൂലദേഹത്തിന് നാശം സംഭവിക്കുന്നു. ആ ഘട്ടത്തിൽ കർമ്മേന്ദ്രിയങ്ങൾ ജ്ഞാനേന്ദ്രിയങ്ങൾ തന്മാത്രകൾ, പ്രാണൻ എന്നിവയെ എല്ലാം സങ്കല്പിച്ച് കാമകർമ്മ സമന്വിതമായ ജീവൻ അവിദ്യയാൽ ആവേഷ്ടിതമായി അന്യദേഹത്തെ പ്രാപിച്ച് പരലോകത്തിലേക്ക് പോകുന്നു. പൂർവ ജന്മാർ ജിതങ്ങളായ കർമ്മഫലങ്ങൾ അനുഭവിക്കുന്നതിൽ മുഴുകിയിരിക്കുന്നതുകൊണ്ട് അത് ചുഴിയിൽ പെട്ട കീടത്തെപ്പോലെ ശാന്തി ചേരുന്നില്ല. സത്കർമ്മങ്ങളുടെ പരിപാകത്താൽ അനേകം ജന്മങ്ങൾക്കുശേഷം മനുഷ്യഭാവന മോക്ഷ മാർഗ്ഗത്തിലേക്ക് തിരിയുമ്പോൾ ഏതെങ്കിലും ഒരു ഉത്തമ ഗുരുവിനെ ആശ്രയിച്ച് ചിരകാലം അദ്ദേഹത്തെ സേവിച്ച് ബന്ധ

I K

നവിമുക്തനായി മോക്ഷം പ്രാപിക്കുന്നു. അവിചാരത്താൽ ബന്ധവം സുവിചാരത്താൽ മോക്ഷവും ലഭിക്കുന്നു. അതി നാൽ സദാ ഉത്തമവിചാരത്തോടു കൂടിയിരിക്കുക. അധ്യാ രോപം അപവാദം എന്നിവയാൽ സ്വരൂപം നിശ്ചയിക്കാൻ സാധിക്കും. ഇങ്ങനെ ജഗത്ത് ജീവൻ എന്നിവയുടെയും ജീവൻ ഈശ്വരൻ എന്നിവയുടെയും ജീവഭാവത്തെയും ജഗത് ഭാവത്തെയും നിരാകരിച്ചാൽ തന്റെ പ്രത്യഗാത്മാവിൽ നിന്നും അഭിന്നമായ കേവലമായ ബ്രഹ്മം മാത്രം ബാക്കി എന്ന നില യിലെത്തുന്നു.

## മൂന്നാമധ്യായം

1. അഥ ഹൈനം പൈം ഗലഃ പപ്രച്ഛയാജ്ഞവല്ക്യം മഹാവാക്യവിവരണമനുബ്രൂഹീതി. സഹോവാച യാജ്ഞവല്ക്യസ്തത്വമസി ത്വം തദസി ത്വം ബ്രഹ്മാ സ്യഹം ബ്രഹ്മാസ്മീത്യനുസന്ധാനം കുര്യാത്. തത്ര പരോക്ഷ്യശബലഃ സർവ ജ്ഞത്വാദിലക്ഷണോ മായോപാധിഃ സച്ചിദാനന്ദ ലക്ഷണോ ജഗദ്യോനി സ്തത്പദവാച്യോ ഭവതി. സ ഏവാന്തഃ കരണാസം ഭിന്നബോധോ ƒസ്മത് പ്രത്യാവലംബനസ്ത്വം പദ വാച്യോ ഭവതി. പരജീവോപാധിമായാവിദ്യേ വിഹായ തത്വം പദലക്ഷ്യം പ്രത്യഗഭിന്നം ബ്രഹ്മതത്ത്വമസീ ത്യഹം ബ്രഹ്മാസ്മീതി വാക്യാർത്ഥവിചാരഃശ്രവണം ഭവതി. ഏകാന്തേന ശ്രവണാർത്ഥാനുസന്ധാനം മനനം ഭവതി. ശ്രവണ മനന നിർവിചികിത്സേƒർത്ഥേ വസ്തുന്യേ കതാനവത്തയാ ചേതഃസ്ഥാപനാ നിദി ധ്യാസനം ഭവതി ധ്യാതൃധ്യാനേവിഹായ നിവാതസ്തി തദീപവദ്ധ്യേ യൈക ഗോചരം ചിത്തം സമാധിർ ഭവതി.

യാജ്ഞവല്ക്യനോട് വീണ്ടും പൈഗലൻ ചോദിച്ചു: “എനിക്ക് മഹാ വാക്യങ്ങളുടെ ഭാവാർത്ഥം മനസ്സിലാക്കിത്ത ന്നാലും”, യാജ്ഞവല്ക്യൻ പറഞ്ഞു: “തത്വമസി” അത് നീയാ ണ്. ‘ത്വം തദസി’ – അത് നീയാണ്, ‘ത്വം ബ്രഹ്മാസി’ – നീ ബ്രഹ്മമാണ്, അഹം ബ്രഹ്മാസ്മി’ – ഞാൻ ബ്രഹ്മമാണ്. ഇവ യാണ് ആ മഹാവാക്യങ്ങൾ. ഇവയെപ്പറ്റി ചിന്തിക്കേണ്ടതു ണ്ട്. തത്ത്വമസീ എന്നതിൽ ‘തത്’ എന്ന പദം കൊണ്ട് സർവ ജ്ഞതാദി ലക്ഷണയുക്തവും മായയുടെ ഉപാധി യുക്തവും സച്ചിദാനന്ദ സ്വരൂപവും ജഗത്തിന്റെ മൂലസ്ഥാനവും അവ്യ ക്തവുമായ ഈശ്വരന്റെ ബോധം ലഭിക്കുന്നു. അന്തഃകരണ ത്തിന്റെ ഉപാധികാരണം അതേ ഈശ്വരൻ തന്നെ. ഭിന്നതാ ബോധത്താൽ ‘ത്വം’ എന്ന പദം മുഖേനയും പ്രകടിപ്പിക്കപ്പെ ടാവുന്നതാമ്. ഇവ ഉപേക്ഷിച്ചാൽ ‘തത്’ ‘ത്വം’ എന്നീ പദങ്ങ ളുടെ ആശയം പ്രത്യഗാത്മാവിൽ നിന്നും അഭിന്നമായ ബ്രഹ്മ മാണെന്ന് സിദ്ധിക്കുന്നു. ഇപ്രകാരം തത്ത്വമസി അഹം ബ്രഹ്മാസ്മി എന്നിവയുടെ വാക്യാർത്ഥ വിചാരശ്രവണം നട ക്കുന്നു. ഏകാന്തസ്ഥലത്തിരുന്ന് ഈ മഹാവാക്യങ്ങളുടെ അർത്ഥം ചിന്തിക്കുക എന്നതാണ് മനനം. ശ്രവണ മനന ങ്ങൾകൊണ്ട് അർത്ഥസ്വരൂപ വസ്തുവിൽ ഏകാഗ്രതയോടെ ചിത്തം സ്ഥാപിക്കുകയാണ് നിദിധ്യാസനം. ധ്യാതൃധ്യാനഭാ വങ്ങൾ കൈവിട്ട് കേവലം മധ്യത്തിലുള്ള ചിത്ത വൃത്തി കാറ്റി ല്ലാത്തിടത്തെ ദീപം പോലെ സ്ഥിരമായിരിക്കും. സമാധി എന്ന അവസ്ഥ അങ്ങനെയുള്ളതാണ്.

2. തദാനീമാത്മഗോചരാ വൃത്തയഃ സമുത്ഥിതാ അജ്ഞാതാ ഭവന്തി താഃ സ്മരണാദനുമീയന്തേ ഇഹാ നാദി സംസാരേ സംചിതാഃ കർമ്മകോടയോƒനേ നൈവ വിലയം യാന്തി അതോƒഭ്യാസപാടവാത് സഹശ്രശഃ സദാ അമൃതധാരാ വർഷന്തി. അതോ യോഗവിത്തമാഃ സമാധിം ധർമ്മമേഘം പ്രാഹുഃ വാസനാ ജാലോ നിഃ ശേഷമമുനാ പ്രവിലാപിതേ കർമ്മ സഞ്ചയേ, പുണ്യപാപേ സമുലോന്മൂലിതേ പ്രാക് പരോക്ഷമപി കരതലാമലകവിദ്വാക്യ മ പ്രതി ബദ്ധാപരോക്ഷസാക്ഷാത് കാരം പ്രസൂയതേ തദാ ജീവന്മുക്തോ ഭവതി.

ആ ഘട്ടത്തിൽ വൃത്തികൾ ആത്മാകാരവും അഗോചര വുമായിത്തീരുന്നു. സ്മൃതി കൊണ്ടുമാത്രമേ അവയെപ്പറ്റി അനുമാനിക്കാൻ സാധിക്കുകയുള്ളൂ. ഈ അവസ്ഥ വന്നു ചേർന്നാൽ ലോകത്തിൽ അനാദികാലം മുതൽ സഞ്ചയിച്ചി ട്ടുള്ള കോടാനകോടി കർമ്മങ്ങൾ നഷ്ടമായിത്തീരുന്നു. അതി നുശേഷം അഭ്യാസ പാടവം നേടിക്കഴിഞ്ഞാൽ അമൃതത്തിന്റെ സഹസ്രധാരകൾ വർഷിക്കുന്ന പ്രതീതിയുണ്ടാകുന്നു. അതു കൊണ്ടാണ് യോഗമറിയുന്നവർ സമാധിയെ ധർമ്മമേഘമെന്ന് പറയുന്നത്. ഇങ്ങനെയുള്ള സമാധിയിൽ സകല വാസനകളും നിശ്ശേഷം നശിക്കുന്നു. പാപകർമ്മങ്ങളും പുണ്യകർമ്മങ്ങളും സമൂലം നഷ്ടമായി ഭവിക്കുന്നു. അപ്പോൾ തത്ത്വമസി എന്ന പദത്തിന്റെ ആശയം കരതലം മലകം പോലെ നിർ ബാധം സ്പഷ്ടമായി മനസ്സിലാക്കാൻ കഴിയുന്നു. അതിന്റെ ഫല മായി ബ്രഹ്മ സാക്ഷാത്ക്കാരം ലഭിച്ചു യോഗി ജീവന്മുക്തനാ കുന്നു.

3. പഞ്ചീകൃതമഹാഭൂതസംഭവ കർമ്മസഞ്ചിത സ്ഥൂല ദേഹഃ കർമ്മക്ഷയാത് സത് കർമ്മ പരിപാകതോ അപ ഞ്ചീകരണം പ്രാപ്യ സൂക്ഷ്മേണൈ കീഭൂത്വാ കാര ണരൂപത്വമാസാദ്യ തത് കരണം കൂടസ്ഥേ പ്രത്യാഗാ ത്മനി വിലീയന്തേ. വിശ്വതൈജസ പ്രാജ്ഞാഃ സ്വസ്വ പാധിലയാത് പ്രത്യഗാത്മനി ലീയന്തേ. അണ്ഡം ജ്ഞാനാഗ്നിനാ ദഗ്ധം കാരണൈഃ സഹ പരമാത്മനി ലീനം ഭവതി. തതോ ബ്രാഹ്മണഃ സമാഹിതോ ഭൂത്വാ തത്വം പദൈക്യമേവ സദാ കുര്യാത്. തതോ മേഘ പായേ അംശുമാനിവ ആത്മാ ആവിർഭവതി.

പഞ്ചകൃതങ്ങളായ മഹാ ഭൂതങ്ങളാൽ നിർമ്മിതവും സഞ്ചിത കർമ്മങ്ങൾ ലഭിച്ച സ്ഥൂല ശരീരവും ബന്ധനകാരി കളായ കർമ്മങ്ങൾ ക്ഷയിച്ചു പോയതുകൊണ്ട് സത്കർമ്മ പരിപാകം കൊണ്ടും അപഞ്ചീകൃതമായി സൂക്ഷ്മത്തിൽ ലയിച്ച് കാരണരൂപത്തെ പ്രാപിക്കുന്നു. പിന്നീട് അത് കാര ണത്തിനും കാരണമായ കൂടസ്ഥനായ പ്രത്യാഗാത്മാവിൽ ലയി ക്കുന്നു. വിശ്വം തൈജസം പ്രാജ്ഞം എന്നിവയും ഉപാധി നാശത്താൽ പ്രത്യഗാത്മാവിൽ ലയിക്കുന്നു. ബ്രാഹ്മാണ്ഡം

N P

അതിനെ കാരണമാകുന്ന അവിദ്യയോടൊപ്പം ജ്ഞാനാഗ്നി യിൽ ഭസ്മീകരിച്ച് പരമാത്മാവിൽ ലയിക്കുന്നു. ഇങ്ങനെ ബ്രഹ്മജ്ഞാനി സമാഹിത ഭാവേന സദാ തത് ത്വം എന്നീ രണ്ടു പദങ്ങളെ ഏകീകരിച്ചുകൊണ്ടിരിക്കണം. ഇങ്ങനെ ചെയ്താൽ മേഘങ്ങൾ മാറുമ്പോൾ സൂര്യൻ പ്രകാശിക്കുന്ന തുപോലെ ആത്മ സാക്ഷാത്കാരം ലഭിക്കുന്നു.

5. ധ്യാത്വാ മധ്യസ്ഥമാത്മാനം
കലശാന്തര ദീപവത്
അംഗുഷ്ഠമാത്രമാത്മാന-
മധുമജ്യോതി രൂപകം

6. പ്രകാശയന്ത മന്തസ്ഥംധ്യായേത് കൂടസ്ഥമവ്യയം ധ്യാനയന്നാസ്തേ മുനിശ്ചൈവചാസു പ്തേരാ മൃതേ സ്തു യഃ

7. ജീവന്മുക്തഃ സ വിജ്ഞേയഃ
സ ധന്യഃ കൃതകൃത്യവാൻ
ജീവന്മുക്തപദം ത്യക്ത്വാ
സ്വേദേഹേ കാലസാത് കൃതേ
വിശത്യദേഹമുക്തത്വം
പവനോ സ്പന്ധതാമിവ

8. അശബ്ദസ്പർശമരൂപമവ്യയം
തഥാƒരസം നിത്യമഗന്ധവച്ചയത്
അനാദ്യനന്തം മഹതഃ പരം ധ്രുവം.
തദേവ ശിഷ്യത്യമലം നിരാമയം ഇതി.

കുടത്തിനകത്തിരിക്കുന്ന വിളക്കുപോലെ ഉള്ളിൽ സ്ഥിതിചെയ്യുന്ന പ്രകാശയുക്തനും കൂടസ്ഥനും അവ്യയനു മായ ആത്മാവിനെ ഉറങ്ങുന്ന സമയം വരെയും സദാ സമ യത്തും ധ്യാനിക്കുന്ന ജ്ഞാനിയെ ജീവന്മുക്തനെന്ന് മനസ്സി ലാക്കണം. അവൻ ധന്യനാണ്; കൃത്യകൃനാണ്. ജീവന്മുക്താ വസ്ഥ ലഭിച്ചതിനുശേഷം അവൻ ഈ ദേഹം വെടിഞ്ഞ് വിദേ ഹാവസ്ഥയെ പ്രാപിക്കണം. പിന്നെ ശബ്ദസ്പർശ രൂപ രസ ഗന്ധരഹിതവും അവ്യയവും നിത്യവുമായ ബ്രഹ്മം തന്നെ യാണ് അവശേഷിക്കുന്നത്.

## നാലാമധ്യായം

1. അഥ ഹൈനം പൈംഗലഃ പപ്രച്ഛ. യാജ്ഞവല്ക്യം ജ്ഞാനിനഃ കിം കർമ്മ; കാ ച സ്ഥിതിരിതി. സ ഹോവാച യാജ്ഞവല്ക്യഃ അമാനിത്വാദി സമ്പന്നോ മുമുക്ഷു രേകവിംശതി കുലം താരയതി. ബ്രഹ്മവിൻ മാത്രേണ കുലമേകോത്തര ശതം താരയതി.

2. ആത്മാനം രഥിനം വിദ്ധി
ശരീരം രഥമേവച
ബുദ്ധിം തു സാരഥിം വിദ്ധി
മനഃ പ്രഗ്രഹമേവ ച

3. ഇന്ദ്രിയാണി ഹയാ നാഹു-
ർഴി,യാം സ്തേഷു ഗോചരാൻ
ജംഗമാനി വിമാനാനി
ഹൃദയാനി മനീഷിണഃ

4. ആത്മേന്ദ്രിയമനോയുക്തം
ഭോക്തത്യാഹുർ മഹർഷയഃ
തതോ നാരായണഃ സാക്ഷാത്
ഹൃദയേ സുപ്രതിഷ്ഠിതഃ

യാജ്ഞ വല്ക്യനോട് പൈംഗലമഹർഷി വീണ്ടും ചോദി ച്ചു. "ജ്ഞാനികളുടെ കർമ്മങ്ങളും അവരുടെ സ്ഥിതിയും എന്താണ്?" യാജ്ഞവല്ക്യൻ മറുപടി കൊടുത്തു.

4. മുമുക്ഷുക്കൾ അമാനിത്വാദി സാധന സമ്പന്നരാണ്. അവർ തങ്ങളുടെ ഇരുപത്തി ഒന്ന് തലമുറകളെ തരണം ചെയ്യിക്കു ന്നു. ബ്രഹ്മത്തെ അറിഞ്ഞു കഴിഞ്ഞാൽ നൂറ്റി ഒന്ന് തലമുറ കളെ അക്കര കടത്തുന്നു. ഈ ആത്മാവാകുന്ന രഥി ശരീര മാകുന്ന രഥത്തിൽ ബുദ്ധിയാകുന്ന സാരഥിയാൽ മനസ്സാകുന്ന കടിഞ്ഞാൺ പിടിപ്പിച്ച് ഇന്ദ്രിയങ്ങളാകുന്നു. അശ്വങ്ങളെ പൂട്ടി വിഷയമാകുന്ന മാർഗ്ഗത്തിൽ കൂടി സഞ്ചരിക്കുന്നു. എന്നാൽ ബുദ്ധിമാന്റെ ഹൃദയം ഇവയിൽ നിന്നെല്ലാം അകന്ന് വിമാന ത്തിനൊപ്പം പൊങ്ങുന്നു. മഹാത്മാക്കളായ മഹർഷിമാരുടെ അഭിപ്രായപ്രകാംര ഈ ആത്മാവ് ഇന്ദ്രിയം മനസ്സ് എന്നിവ യോടു കൂടിയിരിക്കുന്നതായി ഭോക്താവായിത്തീരുന്നു. ഹൃദ യത്തിൽ സാക്ഷാൽ ഭഗവാൻ നാരായണൻ കുടികൊള്ളുന്നു.

5. പ്രാരബ്ധ കർമ്മ പര്യന്ത-
മഹിനിർമ്മോകവത് വ്യവഹാരതി
ചന്ദ്ര വച്ചരതേ ദേഹീ
സ മുക്തശ്ചാനി കേതനഃ

6. തീർത്ഥേശ്വപചഗേഹേവാ
തനും വിഹായയാതി
കൈവല്യം പ്രാണാനവകീര്യ
യാതി കൈവല്യം

7. തം പശ്ചാദ് ദിഗ്ബലിം കുര്യാ-
ദഥവാ ഖനനം ചരേത്
പുംസഃ പ്രവ്രജനം പ്രോക്തം
നേതരായ കദാചന

8. നാശൗചം നാഗ്നികാര്യം ച
ന പിണ്ഡം നോദകക്രിയാ
ന കുര്യാത് പാർവണാദീനി
ബ്രഹ്മഭൂതായ ഭിക്ഷവേ

9. ദഗ്ധസ്യ ദഹനം നാസ്തി
പക്വസ്യ പചനം യഥാ
ജ്ഞാനാഗ്നിദഗ്ധദേഹസ്യ
ന ച ശ്രാദ്ധം ന ച ക്രിയാ

പാമ്പ് പുറഞ്ചട്ട മാറ്റുന്നതുപോലെ ജീവൻ പ്രാരബ്ധ കർമ്മം അവസാനിക്കുന്നതുവരെ അന്യദേഹം ധരിച്ചുകൊണ്ടിരിക്കുന്നു. എന്നാൽ ചന്ദ്രനെപ്പോലെ കർമ്മക്ഷയത്തിലേക്കു പോകുമ്പോൾ അവർ മുക്തന്മാരായി തീരുന്നു. ഇങ്ങനെയുള്ള യോഗി തീർത്ഥസ്നാനത്തോ ചണ്ഡാലഗൃഹത്തിലോ വെച്ച് മരിച്ചു കൊള്ളട്ടെ. അവൻ സദാ മോക്ഷം പ്രാപിക്കുന്നു. അവന്റെ ശരീരം കാട്ടിൽ ഉപേക്ഷിക്കുകയോ മണ്ണിനടിയിൽ കുഴിച്ചിടുകയോ ചെയ്തുകൊള്ളട്ടെ. എല്ലാം തുല്യമാണ്. ഈ വിധി സന്യാസിമാർക്ക് മാത്രമാണ്, മറ്റുള്ളവർക്കല്ല. ബ്രഹ്മഭൂതനായ സന്യാസിക്ക് ശൗചമോ അഗ്നികാര്യമോ പിണ്ഡക്രിയയോ ഉദകക്രിയയോ ചാന്ദ്രായണവ്രതമോ ആവശ്യമില്ല. ദഹിച്ചതിന് ദഹനവും പാകം വന്നതിന് പഴുപ്പിക്കലും അനാവശ്യമാണല്ലോ അതുപോലെ ജ്ഞാനാഗ്നിയിൽ ദഹിച്ച ദേഹികൾക്ക് ശ്രാദ്ധ കർമ്മങ്ങളോ ക്രിയാകർമ്മങ്ങളോ ആവശ്യമില്ല.

10. യാവച്ചോപാധി പര്യന്തം
 താവത് ശുശ്രൂഷയേത് ഗുരും
 ഗുരുവത് ഗുരു ഭാര്യായാം
 തത് പുത്രേഷു ച വ വർത്തനം.

ശുദ്ധമാനസഃ ശുദ്ധ ചിദ്രൂപഃ സഹിഷ്ണുഃ സോഹമസ്മി സഹിഷ്ണുഃ സോഹമസ്മീതി പ്രാപ്തേ ജ്ഞാനേന വിജ്ഞാനേ ജ്ഞേയേ പരമാത്മനി ഹൃദി സംസ്ഥിതേ ദേഹേ ലബ്ധശാന്തി പദം ഗതേ തദാ പ്രബാമനോബുദ്ധി ശൂന്യം ഭവതി. അമൃതേന തൃപ്തസ്യ പയാസാ കിം പ്രയോജനം? ഏവം സ്വാത്മാനം ജ്ഞാത്വാ വേദൈഃ പ്രയോജനം കിം ഭവതി? ജ്ഞാനാമൃത തൃപ്തയോഗിനോ ന കിഞ്ചിത് കർത്തവ്യമസ്തി. തദസ്തി ചേന്ന സ തത്വവമിദ് ഭവതി. ദൂരസ്ഥോƒപി ന ദൂരസ്ഥഃ പിണ്ഡ വർജിതഃ പിണ്ഡസ്ഥോƒ പ്രത്യാഗാത്മാ സർവവ്യാപീ ഭവതി.

11. ഹൃദയം നിർമ്മലം കൃത്വാ ചിന്തയിത്വാ പ്യനാമയം
 അഹമേവ പരം സർവ
 മിതി പശ്യേത് പരം സുഖം

12. യഥാ ജലേ ജലം ക്ഷിപ്തം
 ക്ഷീരേ ക്ഷീരം ഘൃതേ ഘൃതം
 അവിശേഷോ ഭവേത്തദ്വ-
 ജ്ജിവാത്മ പരമാത്മാനോഃ

പ്രപഞ്ചത്തിന്റേതായ ഉപാധിക്ക് നാശം സംഭവിക്കുന്നതുവരെ ഗുരുവിനെ ശുശ്രൂഷിക്കണം. ഗുരുവിനെപ്പോലെ തന്നെ ഗുരുപത്നിയെയും ഗുരുപുത്രന്മാരെയും കരുതണം. ഞാൻ ശുദ്ധമാനസനാണ്. ഞാൻ ശുദ്ധ ചൈതന്യ സ്വരൂപനാണ്. ഞാൻ സഹിഷ്ണുവാണ്. ഞാൻ തന്നെയാണ് സഹിഷ്ണു എന്നുള്ള ജ്ഞാനോദയം ഉണ്ടാകുമ്പോൾ ജ്ഞാനാനുഭവത്താൽ ജ്ഞേയമാകുന്ന പരമാത്മാവ് ഹൃദയത്തിൽ ശരിക്ക് ആരൂഢമാകുമ്പോൾ, ശരീരം ശാന്തിയുക്തമാകുമ്പോൾ, സാധകൻ മനോബുദ്ധിരഹിതമായ ചൈതന്യമായി ഭവിക്കുന്നു. അമൃതം കുടിച്ച് തൃപ്തനായവന് പാലുകൊണ്ട് എന്തു പ്രയോജനം? അതുപോലെ ആത്മജ്ഞാനം കൈവരിച്ചവന് വേദങ്ങൾ കൊണ്ട് പ്രയോജനമില്ല. ജ്ഞാനാമൃത തൃപ്തനായ യോഗിക്ക് യാതൊരു കർത്തവ്യവും അവശേഷിക്കുന്നില്ല. അവശേഷിക്കുന്നെങ്കിൽ അയാൾ പൂർണ്ണ ജ്ഞാനിയല്ല. അവൻ ദൂരെയാണെങ്കിലും സമീപമാണ്. പിണ്ഡത്തിൽ വസിച്ചാലും പിണ്ഡത്തിൽ നിന്നും ഭിന്നമായ സർവവ്യാപിയായ പ്രത്യാഗാത്മാണ്. ഹൃദയം പരിശുദ്ധമാക്കി അനാമയ ബ്രഹ്മത്തെ ചിന്തിച്ച് "ഞാൻ തന്നെയാണ് സർവരൂപമായ ബ്രഹ്മം" ഞാൻ തന്നെയാണ് പരമസുഖ സ്വരൂപം എന്ന് മനസ്സിലാക്കണം. ജലത്തിൽ ജലം ചേർത്താലും നെയ്യിൽ നെയ്യ് ചേർത്താലും പാലിൽ പാലു ചേർത്താലും അവ ഏകരൂപമായിതീരുന്നതുപോലെ ജീവാത്മപരമാത്മാക്കളുടെ സംയോഗത്തിനു ശേഷം അവ തമ്മിൽ യാതൊരു വ്യത്യാസവും ഇല്ല.

13. ദേഹേ ജ്ഞാനേന ദീപിതേ ബുദ്ധിര ഖണ്ഡാകാര രൂപാ യദാ ഭവതി തദാ വിദ്വാൻ ബ്രഹ്മജ്ഞാനാഗ്നിനാ കർമ്മ ബന്ധം-
 നിർ ദഹേത്

14. തതഃ പവിത്രം പരമേശ്വരാഖ്യാമദ്വൈതരൂപം
 വിമലാംബരാഭം
 യഥോദകേ തോയമനുപ്രവിഷ്ടം
 തഥാത്മ രൂപോ നിരുപാധിസംസ്ഥിതഃ

15. ആകാശവത് സൂക്ഷ്മ ശരീര ആത്മാ
 ന ദൃശ്യതേ വായുഃ വദന്തരാത്മാ
 ന ബാഹ്യമഭ്യന്തര നിഷ്ചലാത്മാ
 ജ്ഞാനോല്ക്കയാ പശ്യതി ചാന്തരാത്മാ

16. യത്ര യത്ര മൃതോ ജ്ഞാനീ
 യേന വാ കേന മൃത്യുനാ
 യഥാ സർവഗതം വ്യോമ
 തത്ര തത്ര ലയം ഗതഃ

17. ഘടാകാശമിവാത്മാനം
 വിലയം വേത്തി തത്വതഃ
 സ ഗച്ഛതി നിരാലംബം
 ജ്ഞാനാലോകം സമന്തതഃ

ജ്ഞാനത്താൽ ദേഹാഭിമാനം നശിക്കുകയും ബുദ്ധി അഖണ്ഡാകാരമായിത്തീരുകയും ചെയ്യുമ്പോൾ ബുദ്ധിമാൻ ജ്ഞാനാഗ്നിയാൽ കർമ്മബന്ധങ്ങൾ ഭസ്മമാക്കുന്നു. പിന്നെ അവൻ വിമല വസ്ത്രം പോലെ വിശുദ്ധനായി അദ്വൈത ബ്രഹ്മത്തെ പ്രാപിച്ച് വെള്ളം മറ്റു വെള്ളവുമായി ചേർന്ന് അഭിന്നമാകുന്നതുപോലെ സ്വന്തം സത്യരൂപത്തിൽ നിലകൊള്ളുന്നു. ആത്മാവ് ആകാശം പോലെ സൂക്ഷ്മവും വായു പോലെ അദൃശ്യവും ആണ്. അത് ബാഹ്യാഭ്യന്തര നിശ്ചലവും കേവലജ്ഞാനമാകുന്ന ഫല്ക്കയാൽ മാത്രം കാണാൻ

സാധിക്കുന്നതുമാണ്. ജ്ഞാനി എവിടെയെങ്കിലും എങ്ങനെയെങ്കിലും മരിക്കട്ടെ, അവൻ ബ്രഹ്മാവുമായി ചേരുന്നു. ആകാശം പോലെ ബ്രഹ്മവും സർവ വ്യാപിയാണ്. ഘടാകാശം ആകാശത്തിൽ ചേർന്നിരിക്കുന്നതുപോലെ തന്റെ യഥാർത്ഥ തത്വം മനസ്സിലാക്കുന്ന യോഗി എല്ലാ ഭാഗത്തുനിന്നും നിരാലംബവും ജ്ഞാനസ്വരൂപവുമായ ബ്രഹ്മത്തെ അവലംബിക്കുന്നു

18. തപേദ്വർഷ സഹസ്രാണി
ഏകപാദ സ്ഥിതോ നരഃ
ഏതസ്യ ധ്യാനയോ ഗസ്യ
കലാം നാഹന്തി ഷോഡശിം

19. ഇദം ജ്ഞാനമിദം ജ്ഞേയം
തത് സർവം ജ്ഞാതുമിച്ഛതം
അപി വർഷസഹസ്രായുഃ
ശാസ്ത്രാന്തം നാധിഗച്ഛതി

20. വിജ്ഞേയോക്ഷരതന്മാത്രോ
ജീവിതം വാചി ചഞ്ചലീ
വിഹായ ശാസ്ത്രജലാനി
യത്സത്യം തദുപാസ്യതാം

21. അനന്തകർമ്മ ശൗപച
ജപോ യജ്ഞ സ്തഥൈവ ച
തീർത്ഥയാത്രാഭിഗമനം
യാവത്തത്വം ന വിന്ദതി

22. അഹം ബ്രഹ്മേതി നിയതം
മോക്ഷ ഹേതുർ മഹാത്മനാം
ദ്വേ പദേ ബന്ധ മോക്ഷായ
ന മമേതി മമേതി ച

ഒറ്റക്കാലിൽ നിന്നുകൊണ്ട് ഒരാൾ ആയിരം വർഷം തപസ്സു ചെയ്താലും അത് ധ്യാനയോഗത്തിന്റെ പതിനാറിലൊരംശത്തിനും തുല്യമാകില്ല. ഒരാൾ സകലജ്ഞാനജ്ഞേയങ്ങളും അറിയണമെന്നാഗ്രഹിച്ചാൽ ആയിരം വർഷം ശാസ്ത്രാഭ്യാസം ചെയ്താലും അതിന്റെ അവസാനം കാണാനൊക്കില്ല. അതുകൊണ്ട് അറിയേണ്ടത് കേവലം ഏകാക്ഷര ബ്രഹ്മം തന്നെ. സത്യമെന്നതാണ് മനുഷ്യ ജീവിതം ചഞ്ചലമാണ്. അതിനാൽ ശാസ്ത്രങ്ങളുടെ വലയിൽ പെടാതെ സത്യമായിട്ടുള്ളതിനെ ഉപാസിക്കുകയാണാവശ്യം. പലതരം ശൗചം, ജപം, യജ്ഞം, തീർത്ഥയാത്ര മുതലായവയും തത്വപ്രാപ്തി വരെ മാത്രമേ ഉള്ളൂ. മഹാത്മാക്കളുടെ മോക്ഷത്തിനാധാരം "ഞാൻ ബ്രഹ്മമാണ്" എന്ന ബോധം മാത്രം ബന്ധമോക്ഷങ്ങൾക്കുള്ള കാരണം രണ്ടു പദങ്ങളാകുന്നു. എന്റേതെന്നും എന്റെതല്ലെന്നും.

23. മമേതി ബധ്യതേ ജന്തുർനിർ
നിർമ്മേതി വിമുച്യതേ
മനസോ ഹ്യുന്മനീഭാവേ
ദ്വൈതം നൈവോപ ലഭ്യതേ
യദാ യാത്യുന്മനീ ഭാവ–
സ്തദാ തത് പരമം പദം

24. യത്ര യത്ര മനോയാതി
തത്ര തത്ര പരം പദം
യത്ര യത്ര പരം ബ്രഹ്മ
സർവത്ര സമ വസ്ഥിതംഃ

25. ഹന്യാന്മുഷ്ടിഭിരാകാശം
ക്ഷുധാർത്ഥഃഖണ്ഡയേ ത്തുഷം
നാഹം ബ്രഹ്മേതി ജാനാതി
തസ്യ മുക്തിർന ജായതേ

ബന്ധെ എന്റെതെന്ന ഭാവനയാൽ; മോക്ഷം എന്റെതല്ലെന്ന ഭാവനയാലും. മനസ്സ് ഉന്മനീ ഭാവം പ്രാപിക്കുമ്പോൾ ദ്വൈതഭാവം നശിക്കുന്നു. ഉന്മനീ ഭാവ പ്രാപ്തി തന്നെയാണ് പരമ പദപ്രാപ്തി. ആ അവസ്ഥയിൽ മനസ്സ് എവിടെയാണോ വസിക്കുന്നത് അതു തന്നെ പരമപദം. അവിടെയും ഇവിടെയും സ്ഥിരമായിരിക്കുന്നത് പരബ്രഹ്മം തന്നെ. ഒരുത്തൻ ആകാശത്തേക്കു നോക്കി കൈ ചുരുട്ടുകയോ അരികിട്ടാൻ വേണ്ടി ഉമി ഇടിക്കുകയോ ചെയ്യുന്നത് വെറുതെയാണല്ലോ. അതുപോലെ ബ്രഹ്മത്തെ അറിയാതെ മോക്ഷത്തിനുള്ള യത്നം വെറുതെയാണ്.

24. യ ഏത ദൂപ നിഷദം നിത്യമധീതേ സോ$f$ഗ്നി പൂതോ ഭവതി. സ വായുപൂതോ ഭവതി. സ ആദിത്യ പൂതോ ഭവതി. സ ബ്രഹ്മപൂതോ ഭവതി. സ വിഷ്ണു ഭൂതോ ഭവതി. സ രുദ്രപൂതോ ഭവതി. സ ബ്രഹ്മ ഭൂതോ ഭവതി. സ വിഷ്ണുപൂതോ ഭവതി. സ രുദ്ര പൂതോ ഭവതി. സ സവേഷു തീർത്ഥേഷു സ്തതോ ഭവതി. സ സർവേഷ്ഠ വേദേഷു അധീതോ ഭവതി. സ സർവ വേദ വ്രതചര്യാസു ചരിതോ ഭവതി. തേനേതിഹാസ പുരാണാനാം രുദ്രാണാം ശതസഹസ്രാണി ജപ്താനി ഫലാനി ഭവന്തിഃ പ്രണവാനാമയുതം ജപ്തം ഭവതി. ദശപുഷാൻ ദശോത്തരാൻ പുനാതി. സ പംക്തി പാവനോ ഭവതി. സ മാഹൻ ഭവതി. ബ്രഹ്മഹത്യാ സുരാപാന സ്വർണ്ണസ്തേയഗുരുതല്പനഗമന തത് സംയോഗിപാതകേഭ്യഃ പൂതോ ഭവതി. തദ്വി ഷ്ണോഃ പരമം പദം സദാ പശ്യന്തി സൂരയഃ ദീവിമ ചക്ഷുരാതതം തദ്വി പ്രാസോ വിപത്യവോ ജാഗൃവാംസഃ സമിന്ധതേ വിഷ്ണോർയത് പരമം പദം ഓം സത്യമിത്യുപനിഷത്.

ഈ ഉപനിഷത്ത് നിത്യവും വായിക്കുന്നവൻ അഗ്നി, വായു, സൂര്യൻ, ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ എന്നിവരെപ്പോലെ പരിശുദ്ധനായിത്തീരുന്നു. അവർ സർവ തീർത്ഥങ്ങളിലും സ്നാനം ചെയ്തവനെപ്പോലെ ആയിത്തീരുകയും സകല വേദങ്ങളും അറിഞ്ഞവനായിത്തീരുകയും ചെയ്യുന്നു.

അവന് വേദാനുകൂലങ്ങളായ എല്ലാ വ്രതങ്ങളുടെയും ഫലം കിട്ടും. പുരാണേതിഹാസപഠനത്തിന്റെ ഫലവും ലക്ഷം പ്രാവശ്യം രുദ്രനാമം ജപിച്ചാലുള്ള ഫലവും കിട്ടുന്നു. പതിനായിരം പ്രണവം ജപിക്കുന്ന ഫലം ലഭിക്കുന്നതു കൂടാതെ അവന്റെ കഴിഞ്ഞ പത്ത് തലമുറകളും വരാൻ പോകുന്ന പത്തു തലമുറകളും ശുദ്ധമാകുന്നു. അവനോടൊപ്പം ഇരിക്കുന്നവരും ശുദ്ധരാകുന്നു. അവൻ മഹാത്മാവാകുന്നതു കൂടാതെ ബ്രഹ്മഹത്യ സുരാപാനം, സ്വർണ്ണമോഷണം ഗുരുതല്പഗമനം തുടങ്ങിയ മഹാപാപങ്ങൾ ചെയ്തവരുടെ സംസർഗ്ഗം കൊണ്ടുണ്ടാകുന്ന പാപത്തിൽനിന്നും വിമുക്തനാകുന്നു. കണ്ണുകളിൽ ആകാശം മുഴുവൻ കാണപ്പെടുന്നതുപോലെ ആ ജ്ഞാനി വിഷ്ണു പാദങ്ങളെ സ്പഷ്ടമായി കാണുന്നു. അവൻ ജാഗൃതനായി വിഷ്ണു പദം സ്തുതിച്ച് അതിനെ പ്രഭമയമാക്കുന്നു. ഈ ഉപനിഷത്ത് സത്യസ്വരൂപമാകുന്നു.

പൈംഗലോപനിഷത്ത് സമാപിച്ചു.



# പരമഹംസോപനിഷത്ത്

**ശാന്തിപാഠം**

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഇത് (പരബ്രഹ്മം) പൂർണ്ണമാകുന്നു. ഇത് (ഈ ദൃശ്യജഗത്ത്) പൂർണ്ണമാകുന്നു. പൂർണ്ണത്തിൽ നിന്നും പൂർണ്ണമുണ്ടാകുന്നു. പൂർണ്ണത്തിൽ നിന്ന് പൂർണ്ണം എടുത്തലും പൂർണ്ണം തന്നെ അവശേഷിക്കുന്നു.

ഹരി ഓം അഥ യോഗിനാം പരമഹംസാനാം കോയം മാർഗ്ഗാ സ്തേഷാം കാ സ്ഥിതിരിതി നാരദോ ഭഗവന്തമുപേത്യോവാച. തം ഭഗവാനാഹ, യോയം പരമഹംസമാർഗ്ഗോ ലോകേഷു ദുർലഭതരോ ന തു ബാഹുല്യോ യദ്യേകോ ഭവതി സ ഏവ നിത്യപൂതസ്ഥഃ സ ഏവ വേദ പുരുഷ ഇതി വിദുഷോ മന്യന്തേ മഹാപുരുഷോ യച്ചിത്തം തത് സർവദാ മയ്യേവാവതിഷ്ഠതേ തസ്മാദഹം ച തസ്മിന്നേവാവസ്ഥീയതേ അസൗ സ്വമിത്രകളത്രബന്ധ്വാദീൻ ശിഖാ യജ്ഞോപമീതേ സ്വാധ്യായം ച സർവ കർമാണി സംന്യസ്യായം ബ്രഹ്മാണ്ഡം ച ഹിത്വാകൗപീനം ദണ്ഡമാച്ഛാദന ച സ്വശരീരഭോഗാർത്ഥായ ച ലോകസ്യോപകാരാർത്ഥായ ച പരി ഗ്രഹേത്. തച്ചന മുഖ്യോ f സ്തി കോയം മുഖ്യ ഇതി ചേദയം മുഖ്യഃ

നാരദ മഹർഷി ബ്രഹ്മാവിന്റെ അടുത്തെത്തി പറഞ്ഞു: യോഗിമാരിൽ പരമഹംസ ദീക്ഷ സ്വീകരിച്ചിട്ടുള്ളവന്റെ മാർഗ്ഗം എന്താണ്? അവന്റെ സ്ഥിതി െന്താണ്? ഇതു കേട്ട് ഭഗവാൻ ബ്രഹ്മാവ് പറഞ്ഞു: പരമഹംസമാർഗ്ഗം ലോകത്തിൽ വളരെ ദുർലഭമാണ്, കഠിനവുമാണ്. അതുകൊണ്ട് അവർ സംഖ്യയിൽ അധികമില്ല. പരമഹംസരായ സന്യാസിമാർ ഒന്നോ രണ്ടോ മാത്രമേ കാണുകയുള്ളൂ. അവർ അത്യന്തം പരിശുദ്ധരാണ്. അവർ തന്നെയാണ് വേദ പുരുഷന്മാർ. ഇത് വിദ്വത് സമ്മതമാണ്. ഇങ്ങനെയുള്ള മഹാപുരുഷന്മാരുടെ ചിത്തം സദാ എന്നിൽ തന്നെ ലയിച്ചിരിക്കുന്നു. ഞാൻ അവരിലും സ്ഥിതി ചെയ്യുന്നു. സന്യാസം സ്വീകരിച്ചവർ പുത്രമിത്രകളത്രാദികളെയും പൂണുനൂൽ കുടുമവേദപഠനം പലതരത്തിലുള്ള നൈഷ്ഠികാചാരങ്ങൾ ഇവയെല്ലാം ഉപേക്ഷിച്ച് കൗപീനം ദണ്ഡം പുതപ്പ് എന്നിവ മാത്രം ശരീരരക്ഷക്കു വേണ്ടിയും ധരിക്കുന്നു. അതും പ്രധാനമല്ല. അപ്പോൾ മുഖ്യമായ ദീക്ഷ എന്താണ്?

2. ന ദണ്ഡം ന ശിഖാം ന യജ്ഞോപവീതം നചാച്ഛാദനം ചരതി പരമഹംസോ ന ശീതം ന ചോഷ്ണം ന സുഖം ന ദുഃഖം ന മാനാവമാനേ ന ഷഡൂർമിവർജാ നിന്ദാ ഗർവമത്സരദംഭദർപ്പേച്ഛാ ദ്വേഷസുഖദുഃഖകാമക്രോധലോഭമോഹഹർഷാസൂയാഹങ്കാരാദീംശ്ച ഹിത്വാ സ്വവപുഃ കുണപമിവ ദൃശ്യതേ യത സ്തദ്വപുരപധ്വസ്തം സംശയവിപരീതേ മിഥ്യാജ്ഞാനാനാം യോ ഹേതുസ്തേന നിത്യനിർവൃത്ത സ്തന്നിത്യബോധസ്തത് സ്വയമേവാവസ്ഥിതിസ്തം ശാന്തമലമദ്വയാനന്ദ വിജ്ഞാ നഘന ഏവാസ്മിതദേവമ പരമധാമ തദേവ ശിഖാച തദേവോപവീതം ച പരമാത്മനോരേകത്വജ്ഞാനേന തയോർഭേദ ഏവ വിഭഗ്നഃ സാ സന്ധ്യാ

പരമഹംസന്റെ മുഖ്യ ദീക്ഷയെപ്പറ്റി പറയാം. അവൻ ദണ്ഡമോ ശിഖയോ യജ്ഞോപവീതമോ ഏതെങ്കിലും തരം വസ്ത്രമോ സൂക്ഷിക്കാൻ പാടില്ല. ശീതോഷ്ണസുഖദുഃഖമാനാവമാനാദികൾ കൈവിടുന്നവനാകണം നിന്ദ, ഗർവം, മത്സരം, ദംഭം, ദർപ്പം, ഇച്ഛ, ദ്വേഷം, സുഖം, ദുഃഖം, കാമം, ക്രോധം,

ലോഭം, മോഹം, ഹർഷം, അസൂയ, അഹങ്കാരം എന്നിവയുമായി അവനൊരു ബന്ധവും പാടില്ല. അവൻ സ്വശരീരത്തെ ശവം പോലെ കരുതും. അവന് സംശയമോ മിഥ്യാജ്ഞാനമോ ഇല്ല. സത്യജ്ഞാനസ്വരൂപനാണവൻ. പ്രപഞ്ചത്തിലെ ഒരു വസ്തുവിനെയും ആശ്രയിക്കാതെ അവൻ ആത്മസ്വരൂപത്തിൽ സ്ഥിതി ചെയ്യുന്നു. അവൻ ശാന്തനും അചഞ്ചലനും അദ്വയാനന്ദനും വിജ്ഞാനഘനസ്വരൂപനുമാകുന്നു. ഈ സ്വരൂപം തന്നെയാണ് എന്റെ പരമധാമവും ശിഖയും യജ്ഞോപവീതവും എല്ലാം. അവൻ സകലതും സമാന ദൃഷ്ടിയോടെ വീക്ഷിക്കുന്നു.

3. സർവാൻ കാമാൻ പരിത്യജ്യ അദ്വൈതേ പരമസ്ഥിതി ജ്ഞാനദണ്ഡോ ധൃതോ യേന ഏകദണ്ഡീ സ ഉച്യതേ കാഷ്ണദണ്ഡോ ധൃതോ യേന സർവാശീ ജ്ഞാനവർജിതഃ തിതിക്ഷാജ്ഞാന വൈരാഗ്യശമാദി ഗുണവർജിതഃ ഭിക്ഷാമാത്രേണ യോ ജീവേത് സപാപീ യതി വൃത്തിഹാ സ യാതി നരകാൻ ഘോരാൻ മഹാരൗരവസംജ്ഞിതാൻ.

പരമഹംസനായ സംന്യാസി എല്ലാ ആഗ്രഹങ്ങളും വെടിഞ്ഞ് അദ്വൈതമായ പരബ്രഹ്മസ്വരൂപത്തിൽ സ്ഥിതി ചെയ്യുന്നു. ജ്ഞാനദണ്ഡധരനായതിനാൽ അയാളെ ദണ്ഡി എന്ന് പറയുന്നു. എന്നാൽ മരംകൊണ്ടുള്ളവടിയുമായി സകലവിധ ആശകളും മനസ്സിൽ ചേർത്ത് ജാഞാനമേന്യേ ക്ഷമ ജ്ഞാനം വൈരാഗ്യം ഈ ഗുണമൊന്നുമില്ലാതെ ഭിക്ഷകൊണ്ടു ജീവിക്കാനുദ്ദേശിച്ചു നടക്കുന്ന പാപി സന്യാസ ധർമ്മത്തെ വ്യഭിചരിപ്പിക്കുന്നു. ഇങ്ങനെയുള്ള സന്യാസിനാമധാരിയായ പാപി ഘോരമായ രൗരവ നരകത്തിൽ വീഴുന്നു.

4. ഇദമന്തരം ജ്ഞാത്വാ സ പരമഹംസ ആശാംബരോ ന നമസ്കാരോ ന സ്വാധാകരോ ന നിന്ദാ ന സ്തിതിർയാദൃച്ഛികോ ഭവേദ് ഭിക്ഷുഃ നാവാഹനം നവിർജനം ന മന്ത്രം ന ധ്യാനം നോവാസനം നച ലക്ഷ്യം നാ ലക്ഷ്യം ന പൃഥങ് നാപ്യഥ ഗൃഹം നനത്വം നസർവം ചാനികേതസ്ഥിതിരേവ ഭിക്ഷുഃ സൗവർണ്ണാദീനാം നൈവ പരിഗ്രഹേണ ലോകം നാവലോകം ച ബാധകഃ കഃ ഇതി ചേദ് ബാധകോ f സ്ത്യേവ യസ്മാദ് ഭിക്ഷുർഹിരണ്യം രസേന ദൃഷ്ടം ച സബ്രഹ്മ മഹാ ഭവേദ്യസ്മാത് ഭിക്ഷുർഹിരണ്യം രസേന സ്പൃഷ്ടം ചേതസഃ പൗൽക്കസോ ഭവേദ്യ സ്മാത് ഭിക്ഷുർഹിരണ്യം രസേന ഗ്രാഹ്യം ച സ ആത്മഹാ ഭവേത്തസ്മാദ് ഭിക്ഷുർ ഹിരണ്യം രസേന ന ദൃഷ്ടം ച സ്പൃഷ്ടം ച ന ഗ്രാഹ്യം ച സർവേ കാമാ മനോഗതാ വ്യാവർത്തന്തേ ദുഃഖേനോദ്വിഗ്നഃ സുഖേന സ്പൃഹാത്യാഗോ രാഗേ സർവത്ര ശുഭാശുഭയോരഭിസ്നേഹോ ന ദ്വേഷ്ടി ന മോദം ചസർവേഷാമിന്ദ്രിയാണാം ഗതിരൂപരമതേ യ ആത്മന്യേവാവസ്ഥീയതേ യത് പൂർണ്ണാനന്ദൈകബോധസ്തദ് ബ്രഹ്മൈവാഹമസ്മീതി കൃതകൃത്യോ ഭവതി കൃതകൃത്യോ ഭവതി.

ഈ അന്തരം ഗ്രഹിച്ചവന് ദിക്കുകൾ തന്നെയാണ് വസ്ത്രം. നമസ്കാരം സ്വന്തം ദിനചര്യ പ്രകൃതി നിന്ദസ്തുതി ഇതൊന്നും അവൻ കണക്കാക്കുന്നില്ല. സ്വേച്ഛപോലെ സഞ്ചരിക്കുന്ന ഭിക്ഷുവാകുന്നു. ആവാഹനവിസർജന മന്ത്രദികളൊന്നുമില്ല. വിഭിന്നസമാന സത്യസർവഭാവാദികൾ സ്വീകരിക്കില്ല. താമസിക്കാൻ നിശ്ചിതഗൃഹമില്ല. ബുദ്ധി സുസ്ഥിരമായിരിക്കും. അവർക്ക് സ്വർണ്ണാദികൾ ആവശ്യമില്ല. യാതൊരു വസ്തുവും അവന് ആകർഷകമായി തോന്നില്ല. അവന് ഒന്നു പ്രതിബന്ധമല്ല. പരമഹംസനായിത്തീർന്ന ശേഷം അവൻ സ്വർണ്ണമാഗ്രഹിച്ചാൽ ബ്രഹ്മഹത്യക്കു തുല്യമായ പാപത്തിനധികാരിയാകും സ്വർണ്ണത്തിൽ കൊതിയുള്ള ഭിക്ഷു ചണ്ഡാള തുല്യനാണ്. അവൻ ആത്മാഘാതിയാണ്. പരമഹംസൻ ധനം തൊടുക പോലും അരുത്. ഇപ്രകാരമുള്ള സന്യാസിയുടെ മനോഭിലാഷങ്ങളെല്ലാം അവസാനിക്കുന്നു. അവന് ദുഃഖത്തിൽ ഭയമില്ല. സുഖത്തിൽ താല്പര്യമില്ല. രാഗം വെടിഞ്ഞ് ശുഭാശുധ ചിന്തയില്ലാതെ ആരോടും ദ്വേഷം പുലർത്താതെ ആരുമായും അതിസ്നേഹം വഹിക്കാതെ കഴിയുന്നു. അവൻ അവന്റെ ആത്മാവിൽ തന്നെ സ്ഥിതി ചെയ്യണം. താൻ പൂർണഅണാനന്ദസ്വരൂപനാണെന്നു അദ്വിതീയ ബ്രഹ്മമാകണമെന്നും അവൻ കരുതുന്നു. അതുകൊണ്ട് അവൻ കൃതകൃത്യനായി കഴിയുന്നു. അവൻ തികച്ചും കൃതകൃത്യനായി ജീവിക്കുന്നു.

പരമഹംസോപനിഷത്ത് സമാപിച്ചു.



# പരമഹംസപരിവ്രാജകോപനിഷത്ത്

**ശാന്തിപാഠം**

ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാ ഭദ്രം പശ്യേമാക്ഷഭിര്യജത്രാഃ സ്ഥിരൈരംഗൈസ്തുഷ്ടുവാം സസ്തനുഭിർവ്യശേമ ദേവഹിതം യദായുഃ സ്വസ്തി ന ഇന്ദ്രോ വൃദ്ധ ശ്രവാഃ സ്വസ്തി നഃ പൂഷാ വിശ്വവേദാഃ സ്വസ്തി നസ്താർക്ഷ്യോ അരിഷ്ടനേമിഃ

സ്വസ്തി നോ ബൃഹസ്പതിർ ദധാതു ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ദേവന്മാരെ, ഞങ്ങൾ കാതുകൾ കൊണ്ട് മംഗളം കേൾക്കുമാറാകണേ. കണ്ണുകൾ കൊണ്ട് മംഗളം കാണണേ. സുദൃഢങ്ങളായ അംഗങ്ങളാലും ശരീരത്താലും നിങ്ങളെ സ്തുതിച്ചുകൊണ്ടു ദേവന്മാർ ഞങ്ങൾക്ക് നിശ്ചയിച്ചിട്ടുള്ള ആയുസ്സു മുഴുവനും അനുഭവിക്കട്ടെ. മഹായശസ്വിയായ ഇന്ദ്രൻ ഞങ്ങൾക്ക് മംഗളം നൽകണേ. സർവജ്ഞനായ പൂഷാ ദേവൻ ഞങ്ങൾക്കു മംഗളം നൽകണേ. ക്ലേശ നിവാരകനായ ഗരുഡൻ ഞങ്ങൾക്ക് മംഗളം നൽകണേ. ബൃഹസ്പതിയും ഞങ്ങൾക്ക് മംഗളമരുളണേ.

1. അഥ പിതാമഹഃ സ്വപിതരമാദിനാരായണമുപമേത്യ പ്രണമ്യ പപ്രച്ഛ–ബഗവൻ, ത്വന്മുഖാ ദ്വർണ്ണാശ്രമധർമ്മക്രമം സർവം ശ്രുതം വിദിതമവഗതം ഇദാനീം പരമഹംസപരിവ്രാജകലക്ഷണം വേദിതു മിച്ഛാമി. കഃ പരിവ്രജനാധികാരീ? കീദൃശം പരിവ്രാജക ലക്ഷണം. കഃ പരമഹംസഃ? പരിവ്രജകത്വം കഥം? തത് സർവം മേ ബ്രൂഹീതി സ ഹോവാച ഭഗവാനാദി നാരായണഃ

അനന്തരം പിതാമഹൻ സ്വപിതാവായ ആദിനാരാണനെ സമീപിച്ച് നമസ്കരിച്ച് ചോദിച്ചു. ഭഗവാനെ, അങ്ങയുടെ മുഖത്തിൽ നിന്ന് വർണ്ണാശ്രമധർമ്മക്രമമെല്ലാം കേട്ട് മനസ്സിലാക്കി. ഇപ്പോൾ പരമഹംസപരിവ്രജക ലക്ഷണം കേൾക്കാനാഗ്രഹിക്കുന്നു. പരിവ്രജനാധികാരി ആരാണ്? പരിവ്രജകലക്ഷണമെന്ത്? ആരാണ് പരമഹംസ പരിവ്രാജകൻ അതിന്റെ അവസ്ഥ എങ്ങനെ അതെല്ലാം പറയുക അതു കേട്ട് ആദിനാരാണൻ പറഞ്ഞു.

2. സദ്ഗുരുസമീപേ സകലാ വിദ്യാപരിശ്രമജ്ഞോ ഭൂത്വാ വിദ്വാൻ സർവമൈഹികാമുഷ്മിക സുഖശ്രമം ജ്ഞാത്വാ ഏഷണാ ത്രയവാസനാത്രയ മമത്വാഹം കാരാദികം വമനാന്നമിവ ഹേയമധിഗമ്യ മോക്ഷമാർഗ്ഗൈകസാധനോ ബ്രഹ്മചര്യം സമാപ്യ ഗൃഹീഭവേത്, ഗൃഹാദാനീഭൂത്വാ പ്രവ്രജേത്. യദി വേതരഥാ ബ്രഹ്മചര്യാദേവ പ്രവ്രജേത് ഗൃഹാദ്വാ വനാദ്വാ അഥ പുനരവ്രത വാ വ്രതീവാ f സ്നാതകോ വാ സ്നാതകോ വാ ഉത്സന്നാഗ്നിരന ഗ്നികോ വാ യദഹരേവ വിരാജത്തദഹരേവ പ്രവ്രജേദിതി ബുദ്ധ്വാ സർവസംസാരേഷു വിരക്തോ ബ്രഹ്മചാരീ ഗൃഹീ വാനപ്രസ്ഥോ വാ പിതരം മാതരം കളത്രപുത്രമാപ്തബന്ധുവർഗ്ഗം തദഭാവേശിഷ്യം സഹവാസിനം വാ അനുമോദയിത്വാ തദ് ധ്യൈകേപ്രാജാപത്യാമേവേഷ്ടിം കുർവന്തി, തദു തഥാ ന കുര്യാത്. ആഗ്നേയാ മേവ കുര്യാത് അഗ്നിർഹി പ്രാണാ പ്രാണമേവൈതയാ കരോതി ത്രൈധാതവീയമേവ കുര്യാത് ഏതയൈവ ത്രയോ ധാതവോ യദൂതസത്വം രജസ്തമ ഇതി അയം തേ യോനിർ ഋത്വിജോയതോ ജാതോ അരോചഥാഃ തം ജാനന്നഗ്ന ആരോഹാധാ നോ വർധയാ രയിം ഇത്യനേന മന്ത്രേണാഗ്നിമാജിഘ്രേത് ഏഷവാ അഗ്നേർ യോനിർയഃ പ്രാണം ഗച്ഛസ്വാം യോനിം ഗച്ഛസ്വാ ഹേ ഹേത്യേവ മൈ വൈ തദാഹ

സദ്ഗുരുവിന്റെ സമീപം സകലവിദ്യാപരിശ്രമജ്ഞനായി ഭവിച്ച് പണ്ഡിനായിത്തീർന്ന വ്യക്തി ഇഹലോകത്തെയും പരലോകത്തെയും ശ്രമകരമെന്നു കരുതി വാസനാത്രയം ഏഷണാത്രയം മമത അഹങ്കാരം ഇവ ഛർദ്ദിച്ച പദാർത്ഥമെന്നോണം നിന്ദ്യമെന്നു കരുതി മോക്ഷത്തിന് ഏകസാധനമായ ബ്രഹ്മചര്യത്തെ അവസാനിപ്പിച്ച് ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കണം. ആ ആശ്രമം പൂർത്തിയാക്കിയതിനു ശേഷം വാനപ്രസ്ഥം സ്വാകിരക്കണം. അല്ലെങ്കിൽ മറ്റു വിധത്തിലും വാനപ്രസ്ഥത്തിൽ നിന്നോ ബ്രഹ്മചര്യത്തിൽ നിന്നോ സന്യാസം സ്വീകരിക്കാം. വ്രതം അനുഷ്ഠിക്കുന്നവനോ അല്ലാത്തവനോ സ്നാതകനോ അസ്നാതകനോ അഗ്നി ഹോത്രിയോ അഗ്നിഹോത്രിയല്ലാത്തവനോ വൈരാഗ്യം തോന്നുന്ന പക്ഷം സന്യാസം സ്വീകരിക്കാം. പ്രപഞ്ചവിരക്തനായി അമ്മ, അച്ഛൻ, പുത്രൻ, ഭാര്യ. ബന്ധുക്കൾ എന്നിവരോടോ അവരില്ലെങ്കിൽ കൂടെ വന്നിരിക്കുന്നവരോടോ ശിഷ്യന്മാരോടോ സമ്മതം വാങ്ങണം. നിത്യനൈമിത്തി യജ്ഞാദികളൊന്നുമാവശ്യമില്ല. കേവലം ആഗ്നേയി മാത്രം ചെയ്യണം. അഗ്നി തന്നെ പ്രാണൻ അഗ്നി പ്രാണന്റെ കർത്താവാണ് എന്ന മന്ത്രത്താൽ അനുഷ്ഠാനം നിർവഹിക്കണം. സത്വരജസ്തമസുക്കൾ മൂന്നു ധാതുക്കളാണ്. അഗ്നേ, ഈ പ്രാണൻ അങ്ങയുടെ കാരണരൂപമാണ്. അതിൽ പ്രവേശിക്കുക എന്ന അർത്ഥം വരുന്ന നിർദ്ദിഷ്ടമന്ത്രത്താൽ ആഹുതി ചെയ്യാം.

3. ഗ്രാമാത് ശ്രോത്രിയാഗാരാത് അഗ്നിമാഹൃത്യ സ്വവിധ്യുക്ത ക്രമേണ പൂർവവദഗ്നി മാജിഘ്രേത് യദ്യ്തുരോ വാഗ്നിം ന വിന്ദേദപ്സു ജുഹൂയാത് ആപോ വൈ സർവാഃ ദേവതാഃ സർവാഭ്യോദേവതാഭ്യോ ജുഹോമി സ്വാഹേതി ഹുത്വോദ്യൃത്യപ്രാശ്നീയാത് സാജ്യം ഹവിരനാമയം ഏഷ വിധിർ വീരാധ്വനേ വാനാശകേ നാ സംപ്രവേശേ വാഗ്നിപ്രവേശേ വാ മഹാപ്രസ്ഥാനേ വാ, യ ദ്യാതുരഃ സ്വാമനസാ വാചാ വാ സന്യസേദേഷ പന്ഥരഃ

ഗ്രാമത്തിൽ അഗ്നിഹോത്രം ചെയ്യുന്നവരുടെ ഗൃഹത്തിൽ നിന്നും അഗ്നികൊണ്ടു വന്ന് മുകളിൽ സൂചിപ്പിച്ച വിധം അഗ്നിയെ ഘ്രാണിക്കണം. രോഗം വാധിക്കുകയോ അഗ്നി കിട്ടാതെ വരികയോ ചെയ്താൽ ജലത്തിൽ ഹോമകർമ്മം നടത്താം. സർവദേവരൂപമാണ് ജലം. ഇതിൽ എല്ലാ ദേവന്മാർക്കും വേണ്ടി ഹവനം ചെയ്യുന്നു. എന്നർത്ഥം വരുന്ന നിർദ്ധിഷ്ട മന്ത്രം വിധിപ്രകാരം ഹവനം ചെയ്ത് നെയ്യ് ചേർന്ന ഹവിസ്സ് ഭക്ഷിക്കണം. ഇത് വീരമാർഗ്ഗ വിധിയാണ്. അനശനം സംപ്രവേശനം അല്ലെങ്കിൽ മഹാപ്രസ്ഥാനം ഇവക്കു വേണ്ടിയാണത്. രോഗിയാണെങ്കിൽ മനസ്സു കൊണ്ടോ വാക്കു കൊണ്ടോ മാത്രം സന്യാസവിധി അനുഷ്ഠിച്ചാൽ മതി.

4. സ്വസ്ഥ ക്രമേണൈവ ചേദാത്മ ശ്രദ്ധം വിരാജാ ഹോമം കൃത്വാ അഗ്നിമാത്മന്യരോപ്യ ലൗകിക വൈദിക സാമർത്ഥ്യം സ്വ ചതുർദശകരണ പ്രവൃത്തിം

ച പുത്രേ സമാപരോപിത ഭാവേ ശിഷ്യേവഃ തദ ഭാവേ സ്വത്മന്യേവ വാ ബ്രഹ്മാ ത്വം യജ്ഞസ്ത്വമിതി അഭി മന്ത്ര്യം ബ്രഹ്മ ഭാവനയാ ധ്യാത്മസാമ്യശ്രീ പ്രവേശ പൂർവകമപ്സു സർവവിദ്യാർത്ഥ സ്വരൂപാം ബ്രഹ്മ ണ്യാധാരം വേദമാതരം ക്രമാത്‌വ്യാഹൃതിഷ്ഠം ത്രിഷ്ഠം പ്രവിലാപ്യവ്യാഹൃതി ത്രയമകാരോകാര മകാരേഷ്ഠം പ്രവിലോപ്യതത്സവധാനേനനാപഃ പ്രാശ്യ പ്രണവേന ശിഖാ മൃത്കൃഷ്യയജ്ഞോപവീതം ഛിത്വാ വസ്ത്ര മപി ഭൂമൗ വാ അപ്സു വാ വിസൃജ്യ ഓം ഭൂഃ സ്വാഹാ ഓം ഭുവഃ സ്വാങാ ഓം സുവഃ സ്വാങേത്യനേന ജാത രൂപധരോ ഭൂത്വാ സ്വം രൂപം ധ്യായൻ പുഃ പൃഥക് പ്രണവ വ്യാഹൃതി പൂർവകം മനസാ വചസാപി സംന്യസ്തം മയേതി മന്ദ്രമധ്യ താരധ്വനി സ്ത്രിവാര തത്രി ഗുണീകൃത പ്രേഷോച്ചാരണം കൃത്വാ പ്രണവൈ കധ്യാന പരാ യണഃ സന്നഭയം സർവഭൂതേഭ്യോമത്തഃ സ്വാഹേത്യൂർധ്വബാഹുർഭൂത്വാ ബ്രഹ്മാഹമസ്പിതി തത്തുമസ്യാദി വാക്യാർത്ഥ സ്വരൂപാനുസന്ധാനം കുവന്നുദീചിം ദിശംഗച്ഛേത് ജാതരൂപധരശ്ചരേത് ഏഷ സംന്യാസഃ

സ്വസ്ഥചിത്തനായി അവൻ വേണ്ടവിധം ആത്മശ്രാദ്ധവും വീരജാഹോമവും നടത്തണം. അഗ്നിയെ ആത്മാവിലാരോപിച്ച് തന്റെ കഴിവുകളും പതിന്നാല് കരണ പ്രവൃത്തികളും പുത്ര നിൽ ആരോപിക്കണം. പുത്രനില്ലെങ്കിൽ ശിഷ്യനിലോ ശിഷ്യ നില്ലെങ്കിൽ തന്റെ ആത്മാവിലോ ആരോപിക്കണം. പിന്നെ ബ്രഹ്മാത്വം എന്നു തുടങ്ങിയ മന്ത്രം ചൊല്ലി പ്രാർത്ഥിച്ച് സാവി ത്രിയിൽ പ്രവേശിക്കണം. വേദമാതാവിനെ മൂന്നു വ്യാഹൃതി കളിൽ ലയിപ്പിച്ച് ജലപാനം ചെയ്യാം. പ്രണവോച്ചാരണത്തോടെ ശിഖയെയും പൂണുലിനെയും ഛേദിക്കണം. വസ്ത്രങ്ങൾ ഭൂമി യിലോ ജലത്തിലോ നിക്ഷേപിച്ച് ഓം സ്വാഹാ ഭൂഃ സ്വാഹാ എന്ന മന്ത്രത്താൽ നഗ്നനായി സ്വരൂപധ്യാനം ചെയ്ത് പ്രത്യേകം പ്രാണനെയും വ്യാഹൃതിയോടു കൂടി മനനം ചെയ്ത് മനസ്സു കൊണ്ടും വാക്കു കൊണ്ടും മൂന്നു തവണ ഞാൻ സന്യാസം സ്വീകരിച്ചു. എന്നു പതുക്കെ പറഞ്ഞു. പ്രണവ ധ്യാനം ചെയ്ത് സകലഭൂതങ്ങൾക്കും അഭയം നൽകി ഊർധ്വ ബാഹുവായി ഞാൻ ബ്രഹ്മമാണ്. അതുനീയാണ്. എന്നീ മഹാവാക്യങ്ങളുെ (അഹം ബ്രഹ്മാസ്മി, തത്വമസി) അർത്ഥം ചിന്തിച്ച് വടക്കുദി ക്കുനോക്കി നടക്കണം. ശുദ്ധ സ്വരൂപത്തിൽ സഞ്ചരിക്കണം. ഇതാണ് സന്യാസം.

5. അധികാരി ന ഭവേദ്യദി ഗൃഹസ്ഥ പ്രാർത്ഥനാ പൂർവകമഭയം സർവഭൂതേഭ്യോഃ മത്തഃ സർവം പ്രവർത്തതേ സഖാ മാ ഗോപായൗജ സഖാ യോസീ ന്ദ്രസ്യ വജ്രോസി വാർത്രഘ്നം ശർമ്മ മേഭവ യത് പാപം തന്നി വാര യേത്യനേന മന്ത്രേണ പ്രണവ പൂർവകം സ ലക്ഷണം വൈണവം ദണ്ഡം കുടി സൂത്രം കൗപീനം കമണ്ഡലും വിവർണ്ണവസ്ത്രമേകഃ പരിഗൃഹ്യ സദ് ഗുരുമുപഗമ്യനത്വം ഗുരുമുഖാത്തത്വ വസീതി മഹാവാക്യം പ്രണവപൂർവകമൂപലഭ്യ അഥ ജീർണ്ണവല്ക്കലാജിനം ധൃത്വാഥ ജലാവതരണ മൂർധ്വ ഗമനമേകേ ഭിക്ഷാം ഹരിത്യജ്യത്രികാലസ്നാനമാചരൻ വേദാന്തശ്രവണപൂർവകം പ്രണവാനുഷ്ഠാനം കുർവൻ ബ്രഹ്മമാർഗ്ഗേ സമ്യക് സമ്പന്ന സ്വാഭിമതമാ ത്മനിഹോപയിത്വാ നിർമ്മമോ അധ്യാത്മനി നിഷ്ഠ കാമക്രോധലോഭമദമാത്സര്യ ദംഭദർപ്പാഹങ്കാരസൂയാ ഗർവേച്ഛാ ദ്വേഷഹർഷാമർഷമമത്വാദീംശ്ച ഹിത്വാ ജ്ഞാനവൈരാഗ്യയുക്തോ വിത്തസ്ത്രീപരാങ് മുഖഃ ശുദ്ധമാനസഃ സർവോപനിഷദർത്ഥമാലോച്യ ബ്രഹ്മ ചര്യപരിഗ്രഹമഹിംസാ സത്യം യരോന രക്ഷകൻ ജിതേന്ദ്രിയോ ബഹിരന്തഃ സ്നേഹവർജിതോ ശരീര സന്ധാരണാർത്ഥം വാദ്രിഷു വർണ്ണേഷു അഭിശപ്ത പതിത വർജിതേഷു പശൂരദ്രോഹി ദൈക്ഷമാണോ ബ്രഹ്മഭൂയായ ഭവതി സർവേഷു കാലേഷു ലാഭാലാ ഭേസമന കൃത്വാകരപാത്രമാധൂകരേണം നാ മശ്നൻ മേദോവൃദ്ധികമകുർവൻ കൃശീഭൂത്വാ ബ്രഹ്മാഹമ സ്മീതി ഭാവയൻ ഗുവർത്ഥം ഗ്രാമമുപേത്യ ധ്രുവ ശീലോഷ്ടൗ മാസ്യേകാകി ചരേദ്വാവേ വാചരേത് ക.

ഗ്രഹസ്ഥൻ അധികാരിയല്ലാത്തപക്ഷം സകലഭൂത ങ്ങൾക്കും അഭയം നൽകി സഖോ എന്റെ ബലം രക്ഷിക്കുക. നീ മൃതഹന്താവായ ഇന്ദ്രന്റെ വജ്രമാണ്. നീ എനിക്ക് ശാന്തി ദായകനാകുക. എന്നെ സർവപാപങ്ങളിൽ നിന്നും വിമുക്ത നാക്കുക എന്നർത്ഥം വരുന്ന മന്ത്രം ജപിച്ച് ദോഷമറ്റ മുളവടി, കടിസൂത്രം, കൗപീനം, കമണ്ഡലു, ഒരു കാഷായവസ്ത്രം ഇവ ചേർന്ന് സദ്ഗുരുവിനെ നമസ്കരിച്ച് തത്വമസി എന്ന മഹാ കാവ്യം പ്രണവസഹിതം സ്വാകരിക്കണം. പിന്നെ മരവുരിയോ മാൻതോലോ ധരിച്ച് ജലാവതരണം മുകളിലേക്ക് കയറുക. ഒരേ ഗൃഹത്തിൽ നിന്നു തന്നെ ഭിക്ഷ സ്വീകരിക്കുക. ഇവ കൈവിട്ടു മൂന്നു നേരവും കുളിച്ച് വേദാധ്യായനവും വ്രതാനുഷ്ഠാനവും കൈക്കൊള്ളണം. ആത്മനിഷ്ഠാപരനായി കാമക്രോധങ്ങൾ നിയ ന്ത്രിക്കണം. അസൂയ, ഗർവം, ദ്വേഷം, അമർഷം എന്നിവ ഉപേ ക്ഷിക്കണം. കാമിനീകാഞ്ചന പരാങ് മുഖനാകണം, ഉപനിഷ ദർത്ഥം മനനം ചെയ്യണം. ബ്രഹ്മചര്യം അപരിഗ്രഹം, അഹിം സ, സത്യം ഇയിൽ ശ്രദ്ധ ചെലുത്തണം. ശരീരരക്ഷണാർത്ഥം നിന്ദിതരും പതിതരുമായ വ്യക്തികളൊഴിച്ച് ത്രിവർണ്ണങ്ങലിൽ പെട്ട വ്യക്തികളിൽ നിന്നും മൃഗങ്ങൾ ഭേദഭാഗം കൂടാതെ ആഹാരം സ്വീകരിക്കുന്നതുപോലെ ഭിക്ഷ സ്വീകരിക്കാം. ലാഭ നഷ്ടങ്ങൾ തുല്യമായി കരുതണം. ഭിക്ഷാവൃത്തിയും അല്പാ ഹാരവും എന്ന നിലയിൽ കഴിയണം. എട്ടുമാസം ഗ്രാമങ്ങളിൽ ഭിക്ഷാടനം ചെയ്ത് ഏകാകിയായി സഞ്ചരിക്കണം.

6. യദാലം ബുദ്ധിർ ഭവേത്തദാകുടീപകോം വാ ബഹൂദകോ വാഹംസോ വാ പരമഹംസോ വാ തത്ത ന്മന്ത്രപൂർവകം കടി സൂത്രം കൗപീനം ദണ്ഡം കമ ണ്ഡലും സർവമപ്സ്യ വിസൃജ്മാഥാ ജാതരൂപധരശ്ചേ രേത് പ്രാമൈകരാത്രം തീർത്ഥേത്രിരാത്രം പത്തനേ പഞ്ചരാത്രം ക്ഷേത്രേസപ്തരാ ത്രമനികേതഃ സ്ഥിരമ തിരഗ്നിസേവി നിർവികാരോ മാഭാലാഭന സമന കൃത്വാ ഗോവൃത്യാ ഭൈക്ഷ്യമാചരനുദകസ്ഥല കമണ്ഡലൂര ബാധകരഹസ്യസ്ഥലവാസോ ന പുനർ ലാഭത്തഃ ശുഭാ

ശുഭകർമ്മനിർമൂലനപരഃ സർവത്ര ഭൂതല ശയനഃ ക്ഷൗരകർമ്മപരിത്യക്തോയുക്ത ചാതുർമ്മാസ്യവ്രത നിയമശുക്ലധ്യാന പരായണോ അർത്ഥസ്ത്രീ പുരുഷ പരാങ്മുഖഃ അനുന്മത്തോപ്യന്മത്തവദാചരണ വ്യക്ത ലിംഗോപ്യന്നാചാരോ ദിവാനക്തസമത്വേനാസ്വപ്നഃ സ്വരൂപാനുസന്ധാന ബ്രഹ്മവ്രണ വധ്യാനമാർഗ്ഗേണാ വഹിതം സംന്യാസേന ദേഹത്യാഗം കരോതി പരമ ഹംസ പരിവ്രാജകോ ഭവതി

ജ്ഞാന ലബ്ധിക്കുശേഷം കടി സൂത്രം കൗപീനം ദണ്ഡം കമണ്ഡലു എന്നിവയെല്ലാം വെള്ളത്തിൽ എറിഞ്ഞാണ് കുടി ചകനായി, ബഹൂദകനായി, ഹംസനായി, പരമഹംസനായി, ദിഗംബരനായി സഞ്ചരിക്കണം. ഗ്രാമത്തിൽ ഒരു രാത്രി, തീർത്ഥ ത്തിൽ മൂന്നു രാത്രി, നഗരത്തിൽ അഞ്ചു രാത്രി, ക്ഷേത്രത്തിൽ ഏഴു രാത്രി, ഈ ക്രമത്തിന് താമസിക്കാം. ഗൃഹമില്ലാതെ സ്ഥിര ചിത്തനായി അഗ്നിഹോത്രം ചെയ്ത് നിർവികാരനായി നിയമ നിയമ പരത്യാഗിയായി ലാഭാലാഭചിന്ത കൂടാതെ പ്രാണരക്ഷ ണത്തിൽ നിന്ന് ഗോവൃത്യാഭിക്ഷാടനം ചെയ്യണം. ഏകാന്ത സ്ഥാനത്ത് താമസിക്കണം. വെറും നിലത്ത് കിടക്കണം. ക്ഷൗര കർമ്മം വെടിയണം. ചാതുർമാസ്യ നിയമങ്ങലെയും വ്രതങ്ങ ളെയും കൈവിട്ട കേവലസാത്വികധ്യാനപരായണനാകണം ധനം സ്ത്രീ പുത്രൻ ഇവരെപ്പറ്റി ചിന്തിക്കരുത്. ജ്ഞാനം ലഭി ച്ചാലും ഉന്മത്തനെപ്പോലെ പെരുമാറണം. ദിനരാത്രങ്ങൾ തുല്യ മാകയാൽ പരമഹംസൻ എപ്പോഴും ജാഗ്രദവസ്ഥയിൽ തന്നെ ഇരിക്കുന്നു. ഇങ്ങനെ നിരന്തരം സ്വരൂപസന്ധാനത്തോടും ബ്രഹ്മപ്രണവധ്യാനത്തോടും കൂടിയുള്ള സന്യാസം കൈക്കൊണ്ട് ദേഹത്യാഗം ചെയ്യുന്നവൻ പരമഹംസപരിവ്രജ നാകുന്നു.

7. ഭഗവൻ ബ്രഹ്മ പ്രണവഃ കീദൃശീതി ബ്രഹ്മാ പൃച്ഛതി സഹോവാച നാരായണഃ ബ്രഹ്മ പ്രണവഃ ഷോഡശമാത്രാത്മകഃ സോവസ്ഥാ ചതുഷ്ടയ ചതുഷ്ട യഗോചരഃ ജാഗ്രദവസ്ഥായാം ജാഗ്രദാദിചതുസ്രോ അവസ്ഥാസ്വപ്നേ സ്വപ്നാദി ചതസ്രോവസ്ഥാഃ സുഷുപ്തോ സുഷുപ്ത്യദി ചതസ്രോവസ്ഥാ സ്തുരീയേ തുരീയാദി ചതസ്രോവസ്ഥാ ഭവന്തീതി ജാഗ്രദവസ്ഥായാം വിശ്വസ്യ ചതുർവിധ്യാം വിശ്വ വിശ്വോ വിശ്വതൈജസോ വിശ്യപ്രാജ്ഞോ വിശ്വതു രീയ ഇതി സ്വപ്നാവസ്ഥായാം തൈജസന്ധ്യ ചാതുർവിധ്യം തൈജസവിശ്വസ്തൈ ജസസ്തൈ ജസപ്രാജ്ഞഃ പ്രാജ്ഞപ്രാജ്ഞസ്തുരീയ ഇതി തുരീയാ വസ്ഥായാം തുരീയസ്യ ചാതുർ വിധ്യാം തുരീയ വിശ്വസ്തുരീയ തൈജസസ്തുരീയ പ്രാജ്ഞ സ്തുരീയ സ്തുരീയ ഇതി തേ ക്രമേണ ഷോഡമാ ത്രാരൂഢം.

ഭഗവാനെ, ബ്രഹ്മപ്രണവം ഏതു വിധത്തിലുള്ളതാണ് എന്ന് ബ്രഹ്മാവ് ചോദിച്ചപ്പോൾ നാരായണൻ പറഞ്ഞു: ബ്രഹ്മ പ്രണവം പതിനാറ് മാത്രചേർന്നതാണ് നാലവസ്ഥകളിൽ നാലു വീതം പതിനാറ് വിധമുണ്ട്. ജാഗ്രദവസ്ഥയിൽ ജാഗ്രദാദി നാലാ വസ്ഥകൾ സ്വപ്നാദി നാലാവസ്ഥകൾ സുഷുപ്തിയിൽ സുഷു പ്ത്യാദി നാലവസ്ഥകൾ തുരീയത്തിൽ തുരീയാദിനാലവസ്ഥ കൾ ജാഗ്രദവസ്ഥയിൽ വിശ്വം നാലു വിധമാണ്. വിശ്വതൈജ സം, വിശ്വപ്രാജ്ഞം വിശ്വതുരീയം വിശ്വവിശ്വം സ്വപ്നാവസ്ഥ യിൽ തൈജസം നാലു വിധം. തൈജസവിശ്വം, തൈജസതൈ ജസം തൈജസപ്രാജ്ഞം തൈജസതുരീയം. സുഷുപ്തിയിൽ പ്രാജ്ഞം നാലുവിധം പ്രാജ്ഞവിശ്വം പ്രാജ്ഞപ്രാജ്ഞം പ്രാജ്ഞതുരീയം നാലുവിധം തുരീയവിശ്വം തുരീയതൈജസം തുരീയപ്രാജ്ഞം തുരീയതുരീയം ഈ ക്രമമനുസരിച്ച് ബ്രഹ്മ പ്രണവം പതിമനാറു മാത്രയിൽ ആരൂഢമായിരിക്കുന്നു.

6. ആകാരേ ജാഗ്രദ്വിശ്വ ഉകാരേ ജാഗ്രതൈജസോ മകാരേ ജാഗ്രത് പ്രാജ്ഞ അർദ്ധമാത്രയാം ജാഗ്രത്തു രീയോ ബിന്ദൗ സ്വപ്നവിശ്വോ നാദേ സ്വപ്ന തൈജസഃ കലായാം സ്വപ്ന പ്രാജ്ഞ കലാതീതേ സ്വപ്നതുനീയഃ ശാന്തൗ സുഷുപ്തവിശ്വഃ ശാന്ത്യ തീതേ സുഷുപ്താ തൈജസഃ ഉന്മന്യാം സുഷുപ്ത പ്രാജ്ഞോ മനോന്മന്യാം സുഷുപ്ത തുരീയഃ തുരീ യായാം തുരീയ വിശ്വോ മദ്യമായാം തുരീയ തെജസഃ പശ്യന്ത്യാം തുരീയ പ്രാജ്ഞഃ പരായാം തുരീയ തുരീയഃ ജാഗ്രൻ മാത്ര ചതുഷ്ടയ മകാരാംശം സ്വപ്ന മാത്ര ചതുഷ്ടയപുകാരാംശം സുഷുപ്തി മാത്രാ ചതു ഷ്ടയം മകാരാംശം തൃതീയമാത്രാ ചതുഷ്ടവർദ്ധമാ ത്രാംശം അയമേവ ബ്രഹ്മപ്രണവഃ സ പരമഹംസതുരീ യാതീതാവധുതൈരുപാസ്യതേനൈവ ബ്രഹ്മപ്രകാ ശതേ തേന വിദേഹമുക്തിഃ

അകാരത്തിൽ ജാഗ്രത് വിശ്വവും ഉകാരത്തിൽ ജാഗ്രത് തൈജസവും മകാരത്തിൽ ജാഗ്രത് പ്രാജ്ഞവും അർദ്ധമാത്ര യിൽ ജാഗ്രത് തുരീയവുമാണ്. ബിന്ദുവിൽ സ്വപ്നവിശ്വം നാദ ത്തിൽ സ്വപ്നതൈജസം കലയിൽ സ്വപ്നപ്രാജ്ഞം. കലാതീ തത്തിൽ സ്വപ്നതുരീയം. ശാന്തിയിൽ സുഷുപ്തി വിശ്വവും ശാന്ത്യതീതത്തിൽ സുഷുപ്തി തൈജസവും ഉന്മനിയിൽ സുഷുപ്തി പ്രാജ്ഞവും മനോന്മനിയിൽ സുഷുപ്തി തുരീ യവും ഉണ്ട്. വൈഖരീയിൽ തുരീയവിശ്വവും മധ്യമയിൽ തുരീയ തൈജസവും പശ്യന്തിയിൽ തുരീയ പ്രാജ്ഞവും പര യിൽ തുരീയ തുരീയവും ജാഗ്രത്തിന്റെ നാലു മാത്രകളും ആകാ ശത്തിന്റെതാണ്. സ്വപ്നത്തിന്റെ നാലു മാത്രകളും ഉകാ രാംശയുക്തമാണ്. സുഷുപ്തിയുടെ നാലുമാത്രകൾ മകാരാം ശയുക്തമാണ്. തുരീയത്തിന്റെ നാലു മാത്രകൾ അർദ്ധമാത്രാം ശയുക്തമാകുന്നു. ഇതിനെത്തന്നെയാണ് ബ്രഹ്മപ്രണവം എന്ന് പറയുന്നത്. തുരീയാതീതൻ പരമഹംസൻ അവധൂതൻ എന്നി വർ ഇവിടെ ഉപാസകരാണ് ബ്രഹ്മം. അതിനാൽ തന്നെയാണ് പ്രകാശിക്കുന്നത്. അതിനാൽ തന്നെയാണ് വിദേഹമുക്തിയും.

7. ഭഗവൻ കഥം അയജ്ഞോ പവീത്യാശിഖീ സർവ കർമ്മ പരിത്യക്തഃകഥം ബ്രഹ്മനിഷ്ഠാപരഃ കഥം ബ്രാഹ്മണ ഇതി ബ്രഹ്മാ പൃച്ഛതി സ ഹോ വാച വിഷ്ണുർ ഭോഃ ഭോ അർഭയസ്യാസ്ത്യദ്വൈതമാത്മാ ജ്ഞാനം തദേവ യജ്ഞോപവീതം തസ്യ ധ്യാനനി ഷ്ഠൈവ ശിഖാ തത് കർമ്മ സ പവിത്രം സ സർവ കർമ്മ കൃത് സ ബ്രാഹ്മണഃ സ ബ്രഹ്മ നിഷ്ഠാപരഃ സ

ദൈവഃ സ ഋഷിഃ സ തപസ്വീ സ ശ്രേഷ്ഠഃ സ ഏവ സർവ ജ്യേഷ്ഠഃ സ ഏവ ജഗദ് ഗുരുഃ സ ഏവാ ഹംവിദ്ധി ലോകേ പരമഹംസ പരിവ്രാജകോ ദുർലഭ തരോയദ്യേകോസ്തി സ ഏവഃ നിത്യ പൂതഃ സ ഏവ വേദ പുരുഷോ മഹാപുരുഷോ യസ്തച്ചിത്തം മയ്യേ വാവതിഷ്ഠതേ അഹം ചതസ്മിന്നേവാവസ്ഥിതഃസ ഏവ നിത്യതൃപ്തഃ സഃ ശീതോഷ്ണസുഖദുഃ മാനാ വമാനാവർജിത സ നിന്ദാമർഷ സഹിഷ്ണു സഷ ഡൂർമ്മി വർജിതഃ ഷഡ്ഭാവവികാര ശൂന്യഃ സജ്യേ ഷ്ഠാജ്യേഷ്ഠ വ്യവധാന രഹിതഃ സ സ്വവൃതി രേകേണ നാന്യദ്രഷ്ടാ ആശാം ബരോ ന നമസ്കാരോ ന സ്വഹാ കാരോ ന സ്വധാകാരശ്ച ന വിസർജ്ജന പരോ നിന്ദാ സ്തുതി വ്യതിരിക്തോ ന മന്ത്ര തന്ത്രോ പാസകോ ദേവാന്തരധ്യാന ശൂന്യോ ലക്ഷ്യാലക്ഷ്യാ നിവർത്തകഃ സർവോപരതഃ സ സച്ചിദാനന്ദാ ദ്വയചി ദ്ഘനഃ സമ്പൂർണ്ണനന്ദൈ ക ബോധോ ബ്രഹ്മ ഏവ അഹം അസ്മീതി അന വരതം ബ്രഹ്മ പ്രണവാനു സ ന്ധാ നേന യഃ കൃതകൃത്യോ ഭവതി സ ഹ പര മഹം സപരി പ്രാഡിത്യുപനിഷത്.

ഭഗവാനെ യജ്ഞോപവീതം ശിഖ സർവകർമ്മങ്ങൾ എന്നിവ പരിത്യജിച്ചാൽ എങ്ങനെ ബ്രഹ്മനിഷ്ഠാപരനാകും? എന്ന് ബ്രഹ്മാവ് ചോദിച്ചപ്പോൾ വിഷ്ണു പറഞ്ഞു. അങ്ങനെ യുള്ളവന് യജ്ഞോപവീതം അവന്റെ അദ്വൈതയുക്തമായ ആത്മജ്ഞാനം തന്നെയാണ്. അവന്റെ ശിഖ ധ്യാന നിഷ്ഠയാണ്. സ്വകർമ്മങ്ങളാൽ അവന്റെ പരിശുദ്ധനാകുന്നു. അവൻ സകല കർമ്മങ്ങളും അനുഷ്ഠിച്ചു കഴിഞ്ഞു. അവൻ ബ്രാഹ്മ ണനാണ്. അവൻ ബ്രഹ്മാനിഷ്ഠാപരായണനാണ്. അവൻ ദേവനും ഋഷിയുമാകുന്നു. തപസ്വിയും ശ്രേഷ്ഠനുമാകുന്നു. സർവത്തിലും ജ്യേഷ്ഠനും ജഗദ്ഗുരുവുമാണവൻ അവൻ ഞാൻ തന്നെയാണെന്ന് മനസ്സിലാക്കുക. ലോകത്തിൽ ഇങ്ങ നെയുള്ള പരമഹംസപരിവ്രാജകന്മാർ ദുർലഭമാണ്. എവിടെ യെങ്കിലും ഒന്നോ രണ്ടോ പേർ കണ്ടുവെന്ന് വരാം. അവർ നിത്യ ശുദ്ധനും വേദ പുരുഷനും വാന പുരുഷനുമാകുന്നു. അവന്റെ ചിത്തം എന്നിലും അവൻ എന്നിലും വസിക്കുന്നു. അവൻ നിത്യതൃപ്തനാണ്. അവൻ ശ്രീതോഷ്ണ ദുഃഖസുഖ മാനാവ മാനരഹിതനാണ്. അവൻ ഷഡൂർമ്മി രഹിതനും ഷഡ്ഭാവവി കാരങ്ങൾക്കതീതനുമാകുന്നു. വലിയവനെന്നോ ചെറിയവ നെന്നോ ഉള്ള ചിന്ത അവനില്ല. അവൻ ആത്മാവിനെ മാത്രം കാണുന്നു മറ്റൊന്നിനെയും ഇല്ല. ദിക്കുകളാണവന്റെ വസ്ത്ര ങ്ങൾ. അവൻ നമസ്കാരമോ സ്വഹാകാരമോ സ്വാധാകാരമോ ചെയ്യുന്നില്ല. അവൻ നിന്ദാസ്തുതികൾക്കതീതനാണ്. അവന് മന്ത്രതന്ത്രോപാസനയില്ല. അവൻ അന്യ ദേവന്മാരെ ധ്യാനിക്കു ന്നില്ല. ലക്ഷ്യാലക്ഷ്യ രഹിതനായി സർവവിരക്തനായി കഴിയു ന്നു. അവൻ സച്ചിദാനന്ദനും അദ്വയനും ചിദ്ഘനനും സമ്പൂർണ്ണാനന്ദ ബോധയുക്തനും ഞാൻ ബ്രഹ്മമാണ് എന്നുള്ള അഖണ്ഡ ഭാവനായുക്തനുമാണ് ഇങ്ങനെയുള്ളവനെ പരമഹം സപരിവ്രജകനെന്നു പറയുന്നു. ഇങ്ങനെ ഉപനിഷത്ത്.

പരമഹംസപരിവ്രാജകോപനിഷത്ത് സമാപിച്ചു.



# പരബ്രഹ്മോപനിഷത്ത്

**ശാന്തിപാഠം**

ഓം ഭദ്ര കർണ്ണേഭിഃ ശൃണുയാമ ദേവാ ഭദ്രം പശ്യേ മാക്ഷഭിർയജത്രാഃ സ്ഥിരൈരംഗൈ സ്തുഷ്ടവാം സസ്തനൂഭിർവ്യശേമ ദേവഹിതം യദായുഃ സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തി നഃ പൂഷാ വിശ്വ വേദാഃ സ്വസ്തി നസ്താർക്ഷ്യോ അരിഷ്ടനേമിഃ സ്വസ്തി നോ ബൃഹസ്പതിർദധാതു. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ദേവന്മാരെ, ഞങ്ങൾ കാതുകൊണ്ട് മംഗളം കേൾക്കുമാ റാകണേ. കണ്ണുകൾകൊണ്ട് മംഗളം കാണുമാറാകണേ. സുദൃ ഢങ്ങളായ അംഗങ്ങളാലും ദേഹത്താലും നിങ്ങളെ സ്തുതി ച്ചുകൊണണ്ട് ദേവന്മാർ ഞങ്ങഅങ്ങൾക്ക് നിശ്ചയിച്ചിട്ടുള്ള ആയുസ്സുമുഴുവനും ഞങ്ങൾ അനുഭവിക്കുമാറാകണേ. മഹാ കീർത്തിമാനായ ഇന്ദ്രൻ ഞങ്ങൾക്ക് മംഗളം നൽകണേ. സർവ ജ്ഞനായ പൂഷാവ് ഞങ്ങൾക്ക് മംഗളമരുളട്ടെ. അപ്രതിരോ ധ്യഗതിയായ ഗരുഡൻ ഞങ്ങൾക്ക് മംഗളമരുളണേ. ബൃഹ സ്മൃതി ഞങ്ങൾക്ക് മംഗളം നൽകണേ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

1. അഥ ഹൈനം മഹാ ശാലഃ ശൗനകോ ആംഗി രസം ഭഗവന്തം പിപ്പലാദം വിധിവദുപസന്നം പപ്രച്ഛ ദിവ്യേ ബ്രഹ്മപുരേ കേ സംപ്രതിഷ്ഠിതാ ഭവന്തി, കഥം സൃജ്യന്തേ നിത്യാത്മന ഏഷ മഹിമാ വിഭജ്യ ഏഷ മഹിമാ വിദുഃ ക ഏഷഃ തസ്മൈ സ ഹോവാച ഏതത് സത്യം യത് ബ്രവീമി ബ്രഹ്മവിദ്യാം വരിഷ്ഠാം

ദേവേഭ്യഃ പ്രാണേഭ്യഃ പരബ്രഹ്മ പുരേ വിരജം നിഷ്കളം ശുഭമക്ഷരം വിരജം വിഭാതി. സ നിയച്ഛതി മധുകരഃ ശ്വേവ വത്ഫലമനുഭവതീ കർമ്മമർമ്മ ജ്ഞാതാ കർമ്മ കരോതി കർമ്മമർമ്മ ജ്ഞാത്വാ കർമ്മ കുര്യാത് കോ ജാലം വിക്ഷിപേദേകോ നൈനമപ കർഷത്യ പകർഷതി.

വിശിഷ്ടനായ ശൗനകൻ അംഗീരവംശത്തിൽ പിറന്ന ഭഗവാൻ പിപ്പലാദനെ വിധിപൂർവം സമീപിച്ച് ചോദിച്ചു: ലോകത്തിലുണ്ടാകുന്ന പദാർത്ഥങ്ങളെല്ലാം നേരത്തെ ദിവ്യമായ ബ്രഹ്മപുരത്തിൽ അതായത് ഭഗവാൻ ഹിരണ്യഗർഭന്റെ ഹൃദയാകാശത്തിൽ വിരാജിക്കുകയാണോ? ആ പദാർത്ഥങ്ങളെ വിഭാഗേന വ്യാപകനും മഹിമാമയനുമായ ഈശ്വരൻ തന്റെ ഉള്ളിൽ നിന്നും എങ്ങനെ സൃഷ്ടിക്കുന്നു? അദ്ദേഹം യഥാർത്ഥത്തിൽ ആരാണ്? പിപ്പലാദൻ പറഞ്ഞു:– ഞാൻ നിങ്ങൾക്കു പറഞ്ഞുതരാൻ പോകുന്ന ബ്രഹ്മവിദ്യ സത്യമാണ്. അദ്ദേഹം സത്യസ്വരൂപമായ ബ്രഹ്മപുരത്തിൽ ഗുണത്രയഹീനനായി വിരാജിക്കുന്നു. പ്രാണൻ മുതൽ നാമം വരെയുള്ള പതിനാറു കലകളില്ലാത്തവനും അക്കാരണത്താൽ അവിനാശീ രൂപത്തിൽ സ്ഥിതിചെയ്യുന്നവനുമാണദ്ദേഹം. അദ്ദേഹം ജീവത്മാത്ര സമൂഹത്തെ ബന്ധമോക്ഷങ്ങൾക്ക് അധികാരി എന്ന നിലയിൽ സൃഷ്ടിക്കുന്നു. ഈ സ്വരൂപത്തിലുള്ള ബ്രഹ്മവിദ്യക്ക് ആധാരഭൂതവുമായ പരമാത്മാവ് മുമുക്ഷുക്കളുടെ അവിദ്യാദികളെ നിയന്ത്രിക്കുന്നു. അതിന്റെ ഫലമായി അവർക്ക് ശുദ്ധ ചൈതന്യപ്രതീതി ഉണ്ടാകുന്നു. സ്വസ്ഥാനത്ത് അകർമ്മണ്യനെന്ന നിലയിൽ കഴിയുന്ന അദ്ദേഹം കൃതകൃത്യനാണ്. വിപരീത ദൃഷ്ടിയായ അദ്ദേഹം പല പ്രകാരത്തിലുമുള്ള കർമ്മങ്ങൾ ചെയ്യുന്നവനായും കർഷകനെപ്പോലെ തന്റെ കർമ്മത്തിനനുസരിച്ച് ഫലമനുഭവിക്കുന്നവനായും തീരുന്നു. കർമ്മമർമ്മമറിയുന്ന വ്യക്തി ആരാധനാ ബുദ്ധിയോടെ കർമ്മം ചെയ്യുന്നു. എന്നാൽ പരബ്രഹ്മം തന്നെയാണ് താൻ എന്നറിയുന്നതിനാൽ മറ്റു ഭ്രമങ്ങളിൽ നിന്നെല്ലാം മുക്തനാകാൻ ആഗ്രഹിക്കുന്നു. മുനിമാരുടെ കർത്തവ്യം ഗ്രഹിച്ച് നിഷ്കാമബുദ്ധ്യാകർമ്മം ചെയ്യുന്നു. ഏകമാത്രമായ ബ്രഹ്മത്തിൽ തന്നെ മുഴുകിയ ഒരു സന്യാസിയും അനുചിതങ്ങളായ പല കർമ്മങ്ങൾ ചെയ്യുന്നില്ല. നിഷ്കാമബുദ്ധിയോടെ കർമ്മം ചെയ്യുന്നവനെ അവന്റെ കർമ്മങ്ങൾ സാംസാരികങ്ങളായ വിഷയങ്ങളിലേക്ക് ആകർഷിക്കാറില്ല.

2. പ്രണദേവതാശ്ചത്വാരഃ താഃ സർവാഃ നാഡ്യഃ സുഷുപ്തശ്യേനാകാശവത് യഥാ ശ്യേനഃഖമാശ്രിത്യ യാതി ത്വലയം ആലായം ഏവം സുഷുപ്തം ബ്രൂത അയം ച പരം ച സർവത്ര ഹിരണ്യമയേ പരേകോശേ അമൃതാപ്യേഷാ നാഡീത്രയം സഞ്ചരിതസ്യ ത്രിപാദം ബ്രഹ്മ ഏഷാ ത്രേഷ്യാ തതോ അനുതിഷ്ഠതി അന്യത്ര ബ്രൂത അയം ച പരം ച സർവത്ര ഹിരണ്മയേ പരേ കോശേ യഥൈഷ ദേവദത്തോ യഷ്ട്യാ ച നാഡ്യമാനോ നൈവേതി. ഏവമിഷ്ടാ പൂർത്തേ കർമ്മോ ശുഭാശുഭൈർന ലിപ്യതേ യഥാകുമാരകോ നിഷ്കാമ ആനന്ദമഭിയാതി, തഥൈഷ ദേവഃ സ്വപ്നമാനന്ദമഭിയാതി വേദ ഏവ പരം ജ്യോതിഃ ജ്യോതിഷാ മാ ജ്യോതിരാനന്ദയത്യേവ മേവ. തത്പരം യത് ചിത്തം പരമാത്മാനമാനന്ദയതി. ശുഭവർണ്ണമാജായതേശ്വരാത് ഭൂയസ്തേനൈവ മാർഗ്ഗേണ സ്വപ്നസ്ഥാനം നിയച്ഛതി ജളകാഭാവവദ്യഥാ കാമമാജായതേശ്വരാത് താവതാത്മാനമാനന്ദ യതി പരസന്ധീയദപരസന്ധീതി. തത് പരം നാപരം ത്യജതി. ത ദൈവ കപാലാഷ്ടകം സന്ധായ യ ഏഷ സ്തന ഇവാലംബതേ. സേന്ദ്ര യോനിഃ സ വേദയോ നിരിതിഃ അത്ര ജാഗ്രതി. ശൂഭാശുഭാതിരിക്തഃ ശുഭാശുഭൈ രപി കർമ്മഭിർന ലിപ്യതേ. സ ഏഷ ദേവോ ത്യ ദേവ സ്യസംപ്രസാദോ അന്തര്യാമ്യസംഗ ചിദ്രൂപഃ പുരുഷഃ പ്രണവഹംസഃ പരം ബ്രഹ്മ, ന പ്രാണ ഹംസഃ പ്രണവോ ജീവഃ ആദ്യാദേവ താനി വേദയതി യ ഏവം വേദ തത് കഥം നിവേദയതേ ജീവസ്യ ബ്രഹ്മത്വമാപാദയതി.

സർവേശ്വരൻ ഏതു വിധമുള്ളവനാണ്? ജീവൻ പ്രാണാധാര രൂപത്തിൽ തുരീയ ഭേദത്താൽ നാല് പ്രാണ ദേവതമാരുണ്ട്. അവരെ പ്രാപിക്കുവാനുള്ള നാഡികളും നാലുവിധമാകുന്നു. രമ, അരമ, ഇച്ഛ, പുനർഭവ ഇവയാണ് ആ നാഡികൾ. ഇവയിൽ രമ, അരമ ഈ രണ്ടു നാഡികളും ചേർന്ന് ആകാശത്തിൽ സഞ്ചരിക്കുന്ന പരുന്തിനെപ്പോലെ ജാഗ്രത്സ്വപ്നാദികളാൽ തളർന്ന് ഉറങ്ങിപ്പോകുന്നു. പരുന്ത് വളരെ സമയം പറന്ന് തളരുമ്പോൾ കൂട്ടിലേക്ക് വരുന്നതുപോലെത്തന്നെ ജീവനും ജാഗ്രദാദികളാൽ ക്ഷീണിച്ച് തന്റെ വിശ്രമസ്ഥാനത്ത് ഈ രണ്ടു നാഡികളിലും വിശ്രമത്തിന് ഉറങ്ങുന്നു. ഉറങ്ങുന്ന അവസ്ഥയിൽ ചിലപ്പോൾ സഞ്ചരിക്കുകയും ചെയ്യുന്നു. സർവ്വത്ര ഴഅ യആഫഖണആയ ഫറണആഥഅണആഴഅ ഒളഥയആഖആശത്തിൽ രമാദി മൂന്നു നാഡികളേയും ആശ്രയിച്ച് സ്വസ്വരൂപത്തെ പ്രാപിച്ചും അല്ലാതെയും തന്മാത്രാരൂപത്തിൽ കഴിയുന്നു. ഉറങ്ങുന്ന ഒരു വ്യക്തിയെ വടികൊണ്ടടിച്ചാൽ അവൻ ഉണർന്നതിനുശേഷം പിന്നെ ഉറങ്ങാതിരിക്കുന്നതുപോലെ ജീവനും വേദമാകുന്ന ആചാര്യനിൽ നിന്നു വേദാന്തതത്വംഗ്രഹിച്ച് ജ്ഞാനയുക്തനായി തീരുമ്പോൾ വീണ്ടും അവസ്ഥാത്രയത്തിൽ പതിക്കുന്നില്ല. നല്ലതും ചീത്തയുമായ കർമങ്ങളിൽ മുഴുകുന്നതുമില്ല. ബാലൻ എന്നിലും ആസക്തനല്ലാത്തതിനാൽ കിട്ടുന്നതിൽ ആനന്ദിക്കുന്നതുപോലെ ജീവനും സ്വപ്നത്തിലോ ജാഗ്രത്തിലോ ആനന്ദമനുഭവിക്കുന്നു ഞാൻ ബ്രഹ്മസ്വരൂപം തന്നെയാണ്. എന്ന ബോധമുള്ളവൻ ആനന്ദമയനാകുന്നു. ഒരു തരം അട്ട ഒരു പുല്ലിൽ നിന്നും മറ്റൊരു പുല്ലിലേക്കെന്നപോലെ ജ്ഞാനിയും ജാഗരണത്തിൽ ചെന്നു പറ്റി മറ്റുള്ളവ ഉപേക്ഷിക്കുന്നു. ബ്രഹ്മതല്പരനായി അത് തന്നിൽ നിന്നും ഭിന്നമല്ലെന്ന് ജ്ഞാനി മനസ്സിലാക്കുന്നു. കേവലം ശ്രവണാദികളാൽ ബ്രഹ്മജ്ഞാനം ലഭിക്കുന്നില്ല. കലാപാഷ്ടകം അതായത് യോഗത്തിന്റെ യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണം, ധ്യാനം സമാധി എന്നീ അഷ്ടാംഗങ്ങൾ അഭ്യസിച്ച് അവയാൽ ഹൃദയത്തെ ശുദ്ധീകരിച്ച് ബ്രഹ്മജ്ഞാനം നേടി കൃതകൃത്യനാകേണ്ടതുണ്ട്. യോഗധ്യാനത്തിനാധാരം ഇതാണ്. സ്തനം പോലെയോ വാഴക്കൂമ്പുപോലെയോ നെഞ്ചിൽ തൂങ്ങിക്കിടക്കുന്ന അത് യോഗകാലത്ത് മുകളിലോട്ടു പൊങ്ങി വിക

I K

സിക്കുന്നു. ഹൃദയകമലത്തിൽ സ്ഥിതിചെയ്യുന്ന ഈശ്വരനെ ധ്യാനിക്കുന്നവൻ ശുഭാശുഭ കർമ്മങ്ങൾക്കെല്ലാം അതീതനായി വർത്തിക്കുന്നു.

പ്രസാദമയനും അന്തരാമിയും നിസ്സംഗനും ചിദ്രൂപനും പ്രണവഹംസനുമായ രൂപത്തിൽ പരബ്രഹ്മം സ്മരിക്കപ്പെടുന്നു. പ്രണവം തന്നെയാണ് ജീവൻ. എന്തെന്നാൽ അത് ഓങ്കാരത്തിന്റെ അവയ വത്തിൽ ആകാരത്താൽ വാച്യമാണ്. ഓംകാരത്തിന്റെ യഥാർത്ഥരൂപം അറിയുന്നവന് ജീവബ്രഹ്മപദം ലഭിക്കാൻ കഴിയും. പ്രണവാത്മകമായ പരബ്രഹ്മത്തിന്റെ ധ്യാനവും നിദിധ്യാസനവും ജീവന്മുക്തിക്ക് വഴിയൊരുക്കുന്നു.

3. സത്ത്വമഥാസ്യ പുരുഷസ്യ അന്തഃ ശിഖോപവീതത്വം ബ്രഹ്മണസ്യ മുമുക്ഷോരന്ത ശിഖോപവീതധാരണം, ബഹിർലക്ഷ്യമാണ ശിഖായജ്ഞോപധാരണം കർമ്മിണോ ഗൃഹസ്ഥസ്യ അന്തരൂപ വീത ലക്ഷണം തു ബഹിസ്തന്തുവദവ്യക്തമന്ത സ്തത്വമേളനം

ആന്തരികശിഖയും യജ്ഞോപവീതവും ബ്രഹ്മരൂപമയനായ ഈ പുരുഷന്റെ സത്യം തന്നെയാണ്, മോക്ഷം ആഗ്രഹിക്കുന്ന ബ്രാഹ്മണൻ ഈ ആന്തരീകശിഖയെയും യജ്ഞോപവീതത്തെയും ധരിക്കണം. പുറമെ കാണുന്ന യജ്ഞോപവീതവും ശിഖയും കർമ്മികളായ ഗൃഹസ്ഥർക്ക് വേണ്ടിയുള്ളതാണ്. ആന്തരികശിഖയും യജ്ഞോപവീതവും പുറമെ ഉള്ള സൂത്രം പോലെ വ്യക്തമല്ല. എങ്കിലും അവ്യക്തവും പരബ്രഹ്മത്തോട് യോജിപ്പിക്കുന്നതുമാണ്.

ന സന്നാസന്ന സദസദ് ഭിന്നാഭിന്നം ന ചോ ഭയം ന സഭാംഗം ന നിർഭാഗം ന ചാപ്യുഭയരൂപകം ബ്രഹ്മാത്മൈകത്വ വിജ്ഞാനം ഹേയം മിഥ്യാ ത്വകാരണാത്

സത്, അസത്, ഭിന്നം, അഭിന്നം, ഉഭയാത്മകം, സഭാഗം, നിർഭാഗം, ഉദയസ്വരൂപം ഇതൊന്നുമല്ല അവിദ്യയുടെ സ്വരൂപം. അതിന്റെ സ്വരൂപം സർവഥാ അനിർവചനീയമാണ്. അനിർവചനീയ ബ്രഹ്മത്തിന്റെ ആത്മൈക തത്വജ്ഞാനം ഉണ്ടാകാതിരിക്കുന്ന കാലം അവിദ്യ നിലനിൽക്കും എന്നാൽ ബ്രഹ്മസ്വരൂപജ്ഞാനം ലഭിച്ചാൽ ഇതെല്ലാം കൈവിടേണ്ടതാണ് എന്നും ബോധ്യമാകും. എന്തെന്നാൽ അതെല്ലാം മിഥ്യയാകുന്നു.

4. പഞ്ചപാത് ബ്രഹ്മണോ ന കിഞ്ചന തചുഷ്പാദന്തർവർത്തിനോ അന്തർജീവ ബ്രഹ്മണശ്ചത്വാരിസ്ഥാനാനി നാഭിഹൃദയകണ്ഠ മൂർധസു ജാഗ്രത് സ്വപ്ന സുഷുപ്തി തുരീയാവസ്ഥാഃ ആഹവനീയ ഗാർഹപത്യ ദക്ഷിണ സഭ്യാഗ്നിഷു. ജാഗരീതേ ബ്രഹ്മാ സ്വപ്നേ വിഷ്ണു; സുഷുപ്തൗ രുദ്രസ്തുരീയ മക്ഷരം ചിന്മയം. തസ്മാച്ചതുരവസ്ഥാ ചതുരാഗുലവേഷ്ടനമിവ ഷണ്ണവതി തത്വാനി തന്തുവദ് വിഭജ്യതദാഹിതം ത്രിഗുണീകൃത്യാ ദ്വാത്രീം ശത്തത്വനിഷ്ക്കർഷമാപാദ്യ ജ്ഞാനപൂതം ത്രിഗുണസ്വരൂപം ത്രിമൂർത്തിത്വം പൃഥക് വിജ്ഞാന നവ ബ്രഹ്മാഖ്യനവഗുണോപേതം ജ്ഞാത്വാ നവമാനമിതസ്ത്രി ഗുണീകൃത്യ സുര്യേന്ദ്വഗ്നികലാസ്വരൂപത്വേനൈകീ കൃത്യാഭ്യന്തരേ തത്വമപി മധ്യേ ത്രിരാവൃത്യാ ബ്രഹ്മവിഷ്ണു മഹേശ്വരത്വം മനസി സന്ധായ ആദ്യന്തമേകീകൃത്യ ചിദ്ഗ്രന്ഥാവദ്വൈതഗ്രന്ഥിം കൃത്വാനാഭ്യദി ബ്രഹ്മബിലപ്രമാണം. പൃഥക് പൃഥക് സപ്തവിംശതി തപാസംബന്ധം ത്രിഗുണോ പേതം ത്രിമൂർത്തി ലക്ഷണലക്ഷി തമപ്യേകത്വമാ ഉപാദ്യവാമാംസാദാദി ദിക്ഷിണകട്യന്തം വിഭാവ്യ അഭ്യന്തഗ്രഹസമ്മേളനമേകം ജ്ഞാത്വാ മൂല മേകം സത്യം മൃൺമയം വിജ്ഞാതം സ്യാദ്വാചാരംഭണം വികാരോ നാമധേയം മൃത്തികേത്യേവ സത്യം ഹം സേതി വർണ്ണദ്വയേ നാന്തഃ ശിഖോപവീത്വം നിശ്ചിത്യ ബ്രഹ്മണത്വം ബ്രഹ്മധ്യാനാർഹത്വം യതി ത്വ മലക്ഷി താന്തഃ ശിഖോ പ വീതിത്വമേവം ബഹിർ ലക്ഷിതാന്തഃ ശിഖോപവീതിത്വമേവം ബഹിർ ലക്ഷിതാന്തഃ ശിഖോപവീതിത്വമേവം ബഹിർ ലക്ഷിത കർമ്മശിഖാ ജ്ഞാനോപവീതം ഗൃഹസ്ഥാസ്യാഭാസ ബ്രാഹ്മത്വസ്യ കേശസമൂഹശിഖാ പ്രത്യക്ഷ കർപ്പാസതന്തുകൃതോ പീതത്വം ചതുർ ഗുണീകൃത്യ ചതുർവിംശതി തത്വാ പാദൗ തന്തു കൃത്വം നവതത്വമേകമേവ പരം ബ്രഹ്മ തത് പ്രതിസര യോഗ്യത്വാത് ബഹുമാർഗ്ഗപ്രവൃത്തിം, കല്പയന്തി. സർവേഷാം ബ്രഹ്മാദീനാം ദേവർഷീണാം മനുഷ്യാണാം മൂർത്തി രേകാ. ബ്രഹ്മൈകമേവ. ബ്രഹ്മണത്വമേകമേവ. വർണ്ണാശ്രമിണാ മേകമേവ വദന്തി. ഹംസഃ, ശിഖാ, പ്രണവ, മുപനീതം, നാദഃ, സന്ധാനം, ഏഷ ധർമ്മോ നേതരോ ധർമ്മഃ തത് കഥമിതി പ്രണവഹംസോ നാദസ്ത്രിവൃത് സൂത്രം സ്വഹൃദി ചൈതന്യേ തിഷ്ഠതി ത്രിവിധം ബ്രഹ്മ തദ് വൃദ്ധി പ്രാപഞ്ചികശിഖോപേതം ത്യജേത്.

പഞ്ചപാദബ്രഹ്മത്തിന് തന്നിൽ നിന്നും വ്യത്യസ്തമായി അവിദ്യാരൂപമുണ്ടോ ഇല്ലയോ എന്ന സംശയം അസ്ഥാനത്താണ്. വ്യഷ്ടി, സമഷ്ടി രൂപമായി ചതുഷ്പാ ദാന്തർഗതമായി ഉള്ളിൽ നിലകൊള്ളുന്ന ജീവിരൂപിയായ ബ്രഹ്മത്തെ പ്രാപിക്കാൻ നാല് സ്ഥാനങ്ങളുണ്ട്. നാഭി, ഹൃദയം, കണ്ഠം, ശിരസ്സ്, അതിനെ പ്രാപിക്കാൻ ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി തുരീയം എന്നീ നാലവസ്ഥകളുമുണ്ട്. ആഹവനീയം ഗാർഹപത്യം ദക്ഷിണം സഭ്യം എന്നീ അഗ്നികളിൽ യഥായോഗ്യം ആത്മാവിനെ ഭാവന ചെയ്യണം. ജാഗ്രദവസ്ഥയിൽ ബ്രഹ്മാവും സ്വപ്നത്തിൽ വിഷ്ണുവും സുഷുപ്തിയിൽ രുദ്രനും തുരീയത്തിൽ അക്ഷരവും അവിനാശിയായ ചിദ്രുപബ്രഹ്മവും ആയിരിക്കണം. ലക്ഷ്യം. സന്യാസി ബ്രഹ്മമയമായ യജ്ഞോപവീതവും ധരിക്കാറുണ്ട്. ബ്രഹ്മത്തെ പ്രാപിക്കാൻ നാലു അവസ്ഥകൾ പരിഗണിക്കപ്പെട്ടിരിക്കുന്നു. അത് നാലു വിരലുകളുടെ വേഷ്ടനമാണ്. അതിൽ തൊണ്ണൂറ്റാറു തത്വങ്ങൾ അടങ്ങിയിരിക്കുന്നു. അത് മൂന്നായി വിഭജിച്ച് മുപ്പത്തി രണ്ടു തത്വങ്ങലുടെ സനിഷ്കർഷ മായ രൂപം സമ്പാദിച്ച് ജ്ഞാനത്താൽ വിശുദ്ധമായ ത്രിഗുണ സ്വഭാവത്തോടു കൂടിയതാണെന്നു മനസ്സിലാക്കി സൂര്യൻ, ചന്ദ്രൻ, അഗ്നി എന്നീ കലാരൂപവുമായി ഏകീഭവിച്ച് ബ്രഹ്മാവിഷ്ണു മഹേശ്വരന്മാരെ അനുസന്ധാനം ചെയ്തു.

N P

നാഭി മുതൽ ബ്രഹ്മ ബിലം വരെയുള്ള വിഭിന്നങ്ങളായ ഇരുപ ത്തിയേഴു തത്വങ്ങളെ സംബന്ധിക്കുന്ന സാരം ഗ്രഹിച്ച് ഏകത്വം സ്ഥാപിച്ച് ഇടതു തോൾ മുതൽ വലത്തെ അരക്കെട്ട് പ്രദേശം വരെ ഇതിനെ ഭാവനെ ചെയ്താൽ ചിത്ത ശുദ്ധി ലഭിക്കും.

മൺപാത്രങ്ങൾ മണ്ണുമാത്രമാണ്. അതിൽ മറ്റൊന്നും ഇല്ലെ ന്നറിയുന്നതുപോലെ ബ്രഹ്മനിർമ്മിതമായ എല്ലാവസ്തുക്കളും ബ്രഹ്മമാണെന്ന് മനസ്സിലാക്കണം. ഹംസമെന്ന ബ്രഹ്മത്തിന്റെ അംശം തന്നെയാണ് താൻ എന്നു മനസ്സിലാക്കി ബ്രാഹ്മണത്വം, ബ്രഹ്മ ധ്യാനയോഗ്യതയതിത്വം ഇവ സാധിക്കാം. അപ്പോൾ മാത്രമേ മനുഷ്യൻ യഥാർത്ഥത്തിൽ അന്തഃ ശിഖയോടുകൂടി യവനും അന്തർ യജ്ഞോപവീതധാരിയുമാണെന്ന് കരുതപ്പെ ടുകയുള്ളൂ. പുറമെ കാണുന്ന ശിഖയും പൂണുനൂലും ഗൃഹ സ്ഥാശ്രമികൾക്ക് വേണ്ടതാണ്. ശിഖയും പരുത്തി നൂൽകൊണ്ടു തീർത്ത പൂണൂലും ബ്രഹ്മണത്വത്തിന്റെ അല്ലെ ങ്കിൽ വൈദികകർമ്മാനുഷ്ഠാനത്തിനുള്ള യോഗ്യതയുടെ ഒരു ചിഹ്നം മാത്രമാണ്.

ഏതു വിഭാഗക്കാരുടെയായാലും മുക്തി, ബ്രഹ്മം ബ്രാഹ്മ ണത്വം എന്നിവയെല്ലാം ഒന്നുതന്നെയാണ്. വർണ്ണാ ശ്രമാചാര ങ്ങൾ ഭിന്നങ്ങളാണ്. വർണ്ണാശ്രമവ്യവസ്ഥ പാലിക്കുന്നവരുടെ രൂപം ഒന്നു തന്നെ. മോക്ഷാധികാരിയായ യതിയുടെ ശിഖയും യജ്ഞോപവീതത്തിന്റെ ആദി കാരണമായ ഓംകാരവും ഒന്നു തന്നെ. അവരുടെ പരബ്രഹ്മ തന്നെയാണ് ശിഖ ഓംകാരം തന്നെ ഉപവീതം. ഇവ രണ്ടിനെയും സംയോജിപ്പിക്കുന്നത് നാദം. ജ്ഞാനി സ്വമഹിമയാൽ ആത്മസ്ഥിതനായി ചൈതന്യ സ്വരൂ പമായ ഹൃദയത്തിൽ വസിക്കുന്നു. ആത്മസ്വരൂപനായി സത്യത്തെ അറിയണമെന്നാഗ്രഹിക്കുന്നുവെങ്കിൽ ആത്മതത്വ ത്തിൽ നിന്ന് ഭിന്നമായി ഒന്നും കാണാൻ ആഗ്രഹിക്കുന്നില്ലെ ങ്കിൽ അവൻ കർമ്മമയവും പ്രാപഞ്ചികവുമായ ശിഖയെയും യജ്ഞോപവീതത്തെയും പരിത്യജിക്കേണ്ടതുണ്ട്.

6. സ ശിഖം വചനം കൃത്വാ
   ബഹിഃ സൂത്രം ത്യജേത് ബുധഃ
   യ ദക്ഷരം പരം ബ്രഹ്മ
   തത് സൂത്രമിതി ധാരയേത്

7. പുനർജന്മനിവൃത്വർത്ഥം
   മോചക്ഷസ്യാഹർ നിശം സ്മരേത്
   സൂചനാത്സൂത്ര മിത്യുക്തം
   സൂത്രം നാമ പരം പദം

8. മത് സൂത്രം വിദിതം യേന
   സ മുമുക്ഷുഃ സ ഭിക്ഷുകഃ
   സ വേദവിത് സദാചാരഃ
   സ വിപ്രഃ പംക്തി പാവനഃ

9. യേന സർവ മിദം പ്രോതം
   സൂത്രേ മണി ഗണാ ഇവ
   തത്സൂത്രം ധാരയേദ് യോഗീ
   യോഗ വിദ് ബ്രഹ്മണോ യതിഃ

10. ബ്രഹ്മസൂത്രം ത്യാജേദ് വിപ്രോ
    യോഗ വിജ്ഞാന തത്പരഃ
    ബ്രഹ്മഭാവമിദം സൂത്രം
    ധാരയേത് യഃ സഃ മുക്തിഭാക്
    നാശുചിത്വം നചോച്ഛിഷ്ടം
    തസ്യ സൂത്രസ്യ ധാരണാത്.

ശിഖയോടൊപ്പം തലമുടി മുറിച്ചു. ബാഹ്യയജ്ഞോപവീതം ഉപേക്ഷിക്കുകയും അവിനാശിയായ പരബ്രഹ്മത്തെത്തന്നെ സൂത്രരൂപത്തിൽ ധരിക്കുകയും ചെയ്യുക. നിരന്തരം മോക്ഷ ചിന്ത വഹിച്ച് പിൻ ജന്മം ഒഴിവാക്കാൻ ശ്രമിക്കുക. സൂചകമാ യതുകൊണ്ടാണ് സൂത്രമെന്ന പേർ സിദ്ധിച്ചത്. യഥാർത്ഥ സൂത്ര ജ്ഞാനം സിദ്ധിച്ചവനാണ് മുമുക്ഷു. ഭിക്ഷുകനും സദാചാരിയും ബ്രാഹ്മണനും അവൻ തന്നെ. അഖണ്ഡ ബ്രഹ്മാണ്ഡത്തെ പര ബ്രഹ്മം നൂലിൽ മണികൾ പോലെ കോർത്തിരിക്കുന്നു. ആ സൂത്രം യോഗജ്ഞനും യതിയും ബ്രഹ്മണനും ധരിക്കണം. ബാഹ്യസൂത്രത്തെ സർവഥാ ഉപേക്ഷിക്കുക. ബ്രഹ്മ ഭാവയുക്ത മായ സൂത്രത്തെ ധരിക്കുന്നവൻ മുക്തിക്ക് അധികാരി യായിത്തീരുന്നു. കാരണം ആ സൂത്രത്തിൽ യാതൊരു വിധ ത്തിലുള്ള അശുചിത്വമോ ഉച്ഛിഷ്ടത്വമോ അപവിത്രതയോ ഇല്ല.

11. സൂത്രമന്തർ ഗതം യേഷാം
    ജ്ഞാന യജ്ഝോപവീതിനാം
    യേ തു സൂത്രവിദോ ലോകേ
    തേ ച യജ്ഞോപവീതി നഃ

12. ജ്ഞാന പൂർണ്ണാഃ ജ്ഞാനനിഷ്ഠാഃ
    ജ്ഞാന യജ്ഞോപവീതിനഃ
    ജ്ഞാനമേവ പരം തേഷാം
    പവിത്രം ജ്ഞാനമിരീതം

13. അഗ്നേ രിവ ശിഖാ നാന്യാ
    തസ്യ ജ്ഞാനമയീ ശിഖാ
    സ ശിഖീത്യുച്യുതേ വിദ്വാൻ
    നേതരേ കേശ ധാരിണഃ

14. കർമ്മണ്യധികൃതാ യേ തു
    വൈദികേ ലൗകികേ പിവാ
    ബ്രാഹ്മണാഭാസമാത്രേണ
    ജീവന്തേ കുക്ഷിപൂരകാഃ
    വ്രജന്തേ നിരയം തേ തു പുനർജന്മനി ജന്മനി

15. വാമാംസദക്ഷ കട്യന്തം
    ബ്രഹ്മസൂത്രം തു സവ്യതഃ
    അന്തർ ബഹിരിവാത്യർത്ഥം
    തത്വതന്തു സമന്വിതം

ഏതൊരു ജ്ഞാനമയയജ്ഞോപവീതധാരിയുടെ ഉള്ളിൽ ഈ സൂത്രമുണ്ട്, അവനാണ് യഥാർത്ഥത്തിൽ സൂത്രജ്ഞാനമുള്ളവനും യഥാർത്ഥ യജ്ഞോപവീതധാരിയും ജ്ഞാനയുക്തമായ ശിഖയോടുകൂടിയ ജ്ഞാനനിഷ്ഠർക്കും ജ്ഞാനമാകുന്ന യജ്ഞോപവീതം ധരിക്കുന്നവർക്കും ജ്ഞാനം തന്നെയാണ് സർവവും. അയാൾ തന്നെ വിദ്വാനും ശിഖയുള്ളവനും മറ്റു തരത്തിൽ നീണ്ട തലമുടി കണ്ടെന്നു വെച്ച് അവൻ ശിഖാധാരിയല്ല. വൈദികലൗകികകർമ്മങ്ങളിൽ മുഴുകിയിരിക്കുന്നവർ ബ്രഹ്മണാഭാസന്മാർ മാത്രം. അവർ കേവലം ഉദര പൂരണന്മാരാണ്. യഥാർത്ഥ ജ്ഞാനി ഇടത്തെ തോൾ മുതൽ വലത്തെ കടിപ്രദേശം വരെ ആന്തരീകവും യഥാർത്ഥ്യമായ ജ്ഞാനം കൊണ്ട് സിദ്ധിച്ച പരമതത്വമാകുന്ന നൂലിനാൽ നിർമ്മിതമായ ബ്രഹ്മസൂത്രത്തെ നാഭിമുതൽ ബ്രഹ്മരന്ദ്രം വരെ യഥാപ്രമാണം ധരിക്കേണ്ടതുണ്ട്.

16. നാഭ്യാദിബ്രഹ്മരന്ധ്രാന്ത
 പ്രമാണം ധാരയേത് സുധീ
 ഥേഭ്യു ധാര്യമിദം സൂത്രം
 ക്രിയാംഗം തന്തു നിർമ്മിതം
 ശിഖാ ജ്ഞാനമയീ യസ്യ
 ഉപവീതം ച തന്മയം

17. ബ്രാഹ്മണ്യം സകലം തസ്യ
 നേതരേഷാം തുകിഞ്ചന
 ഇദംയജ്ഞോപവീതം
 തു പരമംതത് പരായണം

18. വിദ്വാൻ യജ്ഞോപവീതീ–
 സംധാരയേത് യഃ സ മുക്തി ഭാക്
 ബഹിരന്തശ്ചോപവീതി
 വിപ്രഃ സന്യസ്തുമർഹതി

19. ഏകയജ്ഞോപവീതി തു
 നൈവ സന്യാസ്തുമഹിതി

20. തസ്മാത് സർവപ്രയത്നേന
 മോക്ഷാപേക്ഷീ ഭവേത് യതിഃ
 ബഹിഃ സൂത്രം പരിത്യജ്യ
 സ്വാന്തഃ സൂത്രം തു ധാരയേത്

ബഹിഃ പ്രപഞ്ച ശിഖോപവീതിത്വ മനാദൃത്യപ്രണവഹംസശിഖോപവീതിത്വ മവലംബ്യ മോക്ഷസാധനം കുര്യാദിത്യാഹ ഭഗവാൻ ശൗനകഃ ഇത്യുപനിഷത്.

ഈവിധം പരമതത്വമാകുന്ന തന്തുവിനാൽ നിർമ്മിക്കപ്പെട്ടതും വിവിധ ക്രിയകളുടെ അംഗഭൂതവുമായ ഈ സൂത്രം ധരിക്കണം. ജ്ഞാനമായ ശിഖയും ജ്ഞാനമയോപവീതവും ഉള്ളവന് എല്ലാ വസ്തുക്കളും ബ്രഹ്മമാണ്. മറ്റൊന്നുമില്ല. പരമതത്വസ്വരൂപമായ യജ്ഞോപവീതം ധരിക്കുന്ന ജ്ഞാനി യജ്ഞോപവീതിയായിത്തീരുന്നു. അവൻ തന്നെയാണ് മോക്ഷാധികാരി. ആന്തരികവും ബാഹ്യവുമായുള്ള യജ്ഞോപവീതിയായാണ് സന്യാസത്തിനധികാരി. കേവലം യജ്ഞോപവീതം ധരിക്കുന്നവൻ സന്യാസത്തിനധികാരിയല്ല, വൈരാഗ്യം കൈവന്നവനേ സന്യാസത്തിനു അധികാരമുള്ളൂ. അതിനാൽ ഒരു യതി സർവ പ്രകാരത്തിലും മുമുക്ഷുവായിരിക്കണം. അവൻ ബാഹ്യസൂത്രത്തെ അപേക്ഷിച്ച് ആന്തരസൂത്രം ധരിക്കണം. ബാഹ്യവും പ്രപഞ്ചമയവുമായ ശിഖ വെടിഞ്ഞു യജ്ഞോപവീതം കൈവിട്ട്, ഓം കാര ബ്രഹ്മരൂപിയായ ശിഖയെയും യജ്ഞോപവീതത്തെയും കൈക്കൊണ്ട മോക്ഷസാധന ചെയ്യണം എന്ന് ശൗനകൻ അരുളിചെയ്തു.

പരബ്രഹ്മപനിഷത്ത് സമാപിച്ചു.



# പാശുപതബ്രഹ്മോപനിഷത്ത്

**ശാന്തിപാഠം**

ഓം. ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാഃ ഭദ്രം പശ്യേമാക്ഷഭിർ യജത്രാഃ സ്ഥിരൈരംഗൈസ്തുഷ്ഠ വാംസ സ്തനൂഭിർവ്യശേമ ദേവഹിതം യുദായുഃ സ്വസ്തിഃ നഃ ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തി നഃ പൂഷാ വിശ്വ വേദാഃ സ്വസ്തി നസ്താർക്ഷ്യേ അരിഷ്ട നേമിഃ സ്വസ്തി നോ ബൃഹസ്പതിർ ദധാതു. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ദേവന്മാരെ, ഞങ്ങൾ കാതുകൾ കൊണ്ട് നല്ലതു കേൾക്കുമാറാകട്ടെ. കണ്ണുകൾ കൊണ്ട് നല്ലത് കാണുവാനിടവരട്ടെ. സുദൃഢങ്ങളായ അംഗങ്ങളാലും ശരീരങ്ങളാലും നിങ്ങളെ സ്തുതിച്ചുകൊണ്ട് ദേവന്മാർ ഞങ്ങൾക്ക് നിശ്ചയിച്ചിട്ടുള്ള

I K

ആയുസ്സു മുഴുവനും അനുഭവിക്കാനിടവരട്ടെ. മഹാകീർത്തി മാനായ ഇന്ദ്രൻ ഞങ്ങൾക്ക് നന്മനല്കട്ടെ. സർവജ്ഞനായ പൂഷാവ് ഞങ്ങൾക്ക് നന്മ നൽകട്ടെ. അപ്രതിരോധ്യഗതിയായ ഗരുഡൻ ഞങ്ങൾക്ക് നന്മയരുളട്ടെ. ബൃഹസ്പതി ഞങ്ങൾക്ക് നന്മയരുളട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## പൂർവകാണ്ഡം

അഥ ഹ വൈ സ്വയംഭൂർ ബ്രഹ്മാ പ്രജാഃ സൃജാനീതി കാമകാമോ ജായതേ കാമേശ്വരോ വൈശ്രവണഃ വൈശ്രവണോ ബ്രഹ്മപുത്രാ ബാലഖില്യഃ സ്വയം ഭുവം പരിപൃച്ഛതി ജഗതാം കാ വിദ്യാ കാ ദേവതാ ജാഗ്രതുരീയയോരസ്യ കോ ദേവോ യാനി തസ്യ വശാനി കാലാഃ കിയത് പ്രമാണാഃ കസ്യാജ്ഞയാ രവി ചന്ദ്രഗ്രഹാദയോ ഭാസന്തേ കസ്യ മഹിമാഗഗന സ്വരൂപ ഏതദഹം ശ്രോതുമിച്ഛാമി നാന്യോ ജാനാതിത്വം ബ്രൂഹിബ്രഹ്മൻ. സ്വയം ഭൂരുവാചകൃത്സ്നജ ഗതാം മാതൃകാ വിദ്യാ ദ്വിത്രി വർണ്ണസഹിതാ ദ്വിവർണ്ണമാതാ ത്രിവർണ്ണ സഹിതാ ദ്വിവർണ്ണ മാതാ ത്രിവർണ്ണ സഹിതം - ചതുർമാത്രാ ത്മകോംകാരോ മമ പ്രാണാത്മികം ദേവതാ അഹമേവ ജഗത്രയ സ്യൈകഃ പതിഃ മമ വശാനി സർവാണി യുഗാന്യപി. അഹോരാത്രാദയോ മത് സംവർദ്ധിതാഃ കാലാഃ മമ രുപാരവേ സ്തേ ജശ്ച ചന്ദ്ര നക്ഷത്ര ഗ്രഹ തേജാംസി ച ഗഗനോ മമ ത്രിശക്തി മായാ സ്വരൂപോ. നാന്യോ മദസ്തി. തമോ മായാത്മകോ രുദ്രഃ സാത്വികമായാത്മകോ വിഷ്ണുഃ രാജസമായാത്മകോ ബ്രഹ്മാ. ഇന്ദ്രാദയസ്താമസരാജസാത്മികാ ന സാത്വികോ $f$പി. അഘോരഃ സർവ സാധാരണ സ്വരൂപഃ

സ്വയം ഭൂവായ ബ്രഹ്മാവിന്റെ മനസ്സിൽ ഒരിക്കൽ പ്രജകളെ സൃഷ്ടിക്കണമെന്ന ആഗ്രഹമുണ്ടായി. അതോടെ അദ്ദേഹം കാമനകളെ പൂർത്തീകരിക്കുന്ന രുദ്രനെയും വൈശ്രവണനെയും സൃഷ്ടിച്ചു. അപ്പോൾ വൈശ്രവണനും ബ്രഹ്മപുത്രനായ ബാലഖില്യനും ബ്രഹ്മാവിനോട് ചോദിച്ചു:- "ജഗത്തിൽ വിദ്യ എന്താണ്?" ജാഗ്രത്തുരീയാവസ്ഥയുടെ ദേവത യാരാണ്? ആർക്കധീനമാണ് ജാഗത്ത്? കാലത്തിന് എന്താണ് പ്രമാണം? സൂര്യചന്ദ്രാദിഗ്രഹങ്ങൾ ആരുടെ ആജ്ഞയാൽ പ്രകാശിക്കുന്നു? ഈ കാര്യങ്ങൾ അറിയാൻ ഞങ്ങൾക്ക് കൗതുകമുണ്ട്. അങ്ങയ്ക്കല്ലാതെ മറ്റാർക്കും ഇത് നിശ്ചയമില്ല. അതുകൊണ്ട് അതെല്ലാം പറഞ്ഞു തരുക. സ്വയംഭൂ പറഞ്ഞു:- "ലോകത്തിലെ മാതൃകാപരമായ വർണ്ണമാലയായ മാതാവാണ്, വിദ്യ, അത് ഹംസം എന്നു രണ്ടുവർണ്ണങ്ങളോടു കൂടിയതുമാകുന്നു. നാലുമാത്രയുള്ള ഓംകാരം എന്റെ പ്രാണ ദേവതയാണ്. മൂന്നു ലോകത്തിനും ഒരേ ഒരു നാഥൻ ഞാൻ തന്നെ സകല യുഗങ്ങളും എന്റെ വശവർത്തികളാകുന്നു. എന്നിൽ നിന്നുമാണ് ദിനരാത്രങ്ങൾ തുടങ്ങിയ കാലങ്ങൾ ഉണ്ടായത്. സൂര്യന്റേ തേജസ്സും ചന്ദ്രനക്ഷത്രഗ്രഹാദികളിലെ ജ്യോതിസ്സും എന്റെ പ്രണവം ന്ന മൂന്നുവർണ്ണങ്ങളെയും കൂടിയതു തന്നെ ഈ ആകാശം എന്റെ മൂന്ന് ശക്തി ശാലിയായ മായാ രൂപമാണ്. ഞാനല്ലാതെ ഒരിടത്തും ഒന്നുമില്ല. രുദ്രൻ തമോമയനായ മായാരുപവും വിഷ്ണു സത്വഗുണമയനായ മായാരൂപവും ബ്രഹ്മാവ് രജോഗുണീയമായാ രൂപവുമാണ്. ഇന്ദ്രാദിദേവന്മാർ രജോഗുണതമോ ഗുണയുക്തന്മാരാണ്. അവരിൽ സാത്വികരായിട്ടാരുമില്ല. കേവലം ശിവൻ മാത്രമാണ് സർവ സാധാരണ രൂപി.

2. സമസ്തയാഗാനാം രുദ്രഃ പശുകർത്താരുദ്രോരുദ്രോയാഗദേവോ വിഷ്ണുരദ്ധ്വര്യുർഹോതേന്ദ്രദേവതാ യജ്ഞഭുഗ് മാനസം ബ്രഹ്മമാഹേശ്വരഃ ബ്രഹ്മമാനസം ഹംസഃസോ$f$ഹം ഹംസഃ ഇതി. തന്മയയജ്ഞോ നാദാനുസന്ധാനം. തന്മയവികാരോജീവഃ പരമാത്മാ സ്വരൂപോ ഹംസഃ അന്തർബഹിശ്ചരതി ഹംസഃ അന്തർ ഗതോ $f$നവകാശാന്തർഗത സുവർണ്ണ സ്വരൂപോ ഹംസഃ ഷണ്ണവതി തത്വതന്തുവത് വ്യക്തം ചിത്സൂത്രം ത്രയ ചിന്മയലക്ഷണം നവതത്വത്രിരാവൃതം ബ്രഹ്മ വിഷ്ണുമഹേശ്വരാത്മകമഗ്നിത്രയകലോപേതം ചിത്ഗ്രന്ഥി ബന്ധനം അദ്വൈതഗ്രന്ഥിഃ യജ്ഞസാധാരണാംഗം ബഹിരന്തർജ്വലനം യജ്ഞാംഗ ലക്ഷണ ബ്രഹ്മ സ്വരൂപോ ഹംസഃ ഉപവീതലക്ഷണസൂത്രബ്രഹ്മഗായജ്ഞാഃ ബ്രഹ്മം ഗലക്ഷണയുക്തം യജ്ഞ സൂത്രം തദ് ബ്രഹ്മ സൂത്രം യജ്ഞസൂത്രസംബന്ധി ബ്രഹ്മയജ്ഞഃ തത് സ്വരൂപോം $f$ഗാനിമാത്രാണി മനോയജ്ഞസ്യ ഹംസോയജ്ഞസൂത്രം. പ്രണവം ബ്രാഹ്മസൂത്രം ബ്രഹ്മയജ്ഞമയം പ്രണവാന്തർവർത്തി ഹംസോബ്രഹ്മസൂത്രം തദേവബ്രഹ്മയജ്ഞമയം മോക്ഷക്രമം ബ്രഹ്മസന്ധ്യാക്രിയാ മനോയാഗഃ സന്ധ്യാ ക്രിയാ മനോയാഗസ്യ ലക്ഷണം. യജ്ഞസൂത്രപ്രണവബ്രഹ്മയജ്ഞ ക്രിയായുക്തോ ബ്രാഹ്മണഃ ബ്രഹ്മചര്യേണ ചരന്തി ദേവാഃ ഹംസസൂത്രചര്യാ യജ്ഞഃ ഹംസപ്രണവയോരഭേദഃ

സകല യജ്ഞങ്ങളുടെയും കർത്താവ് പശുപതിയായ ഭഗവാൻ രുദ്രനാകുന്നു. വിഷ്ണു അധ്വര്യുവും ഇന്ദ്രൻ ഹോതാവുമാണ്. ശിവന്റെ മാനസ്സ് ബ്രഹ്മയജ്ഞഭോക്താക്കൾ ദേവന്മാരാണ്. ആ മാനസ ബ്രഹ്മത്തിന്റെ രൂപമാണ് ഹംസം. "ഹംസം, സോഹം" എന്ന തൻമയത്വം സിദ്ധിക്കുവാൻ ചെയ്യപ്പെടുന്ന യജ്ഞമാണ് നാദാനുസന്ധാനം തന്മയത്വവികാരം തന്നെ ജീവൻ. പരമാത്മ സ്വരൂപമായ ഈ ഹംസം അകത്തും പുറത്തും സഞ്ചരിക്കുന്നു. ഉള്ളിലെത്തിയതിനുശേഷം അനവകാശസ്ഥാനത്ത് ഈ ഹംസം സ്വർണ്ണരൂപമാകുന്നു. ഈശ്വരൻ തൊണ്ണൂറ്റാറ് തത്വങ്ങളുടെ രൂപത്തിൽ വ്യക്തമാകുന്ന ചിത്തിന്റെ ത്രിസൂത്രങ്ങളാൽ ഒൻപതുതന്തുക്കളോട് മൂന്നിരട്ടിയായതും ബ്രഹ്മവിഷ്ണുമഹേശ്വരരൂപിയായ അഗ്നിത്രയയുക്തയായ ചിത് ഗ്രന്ഥിയുമായി ബന്ധപ്പെട്ട അദ്വൈത ഗ്രന്ഥി യുക്തമായ യജ്ഞത്തിന്റെ സാധാരണമായ അംഗരൂപത്തിൽ അകത്തും പുറത്തും പ്രകാശിക്കുന്ന യജ്ഞോപവീതം ഹംസം തന്നെ.

ഇങ്ങനെ ഉപവീത സൂത്രം ബ്രഹ്മയജ്ഞരൂപമാണ്. അതായത് യജ്ഞോപവീതം ബ്രഹ്മത്തിന്റെ പ്രതീകമാകുന്നു.

N P

യജ്ഞോപവീതം ബ്രഹ്മയജ്ഞവും ഒന്ന് മറ്റൊന്നിന്റെ സ്വരൂപവുമാണ്. അതിന്റെ അംഗം മാത്രമാണ് യജ്ഞോപവീതം ഈ മനോയയജ്ഞത്തിന്റെ ഹംസമാണ് ബ്രഹ്മയജ്ഞ യുക്തമായ പ്രണവവും ബ്രഹ്മസൂത്രം തന്നെ. പ്രണവാന്തർവർത്തിയായ ഹംസവും ബ്രഹ്മസൂത്രമാണ്. ഈ ബ്രഹ്മയജ്ഞം മോക്ഷസാധനമാകുന്നു. ബ്രഹ്മസന്ധ്യമാനസിക യജ്ഞത്തിന്റെ ലക്ഷണമാണ് യജ്ഞസൂത്രം പ്രണവും ബ്രഹ്മയജ്ഞം എന്നിവയുടെ ക്രിയകളോടു കൂടിയവനാണ് ബ്രാഹ്മണൻ. ദേവന്മാർ ബ്രഹ്മചര്യത്തിൽ വസിക്കുന്നു. ഹംസവും പ്രണവവും ഒന്നാണ്.

ഹംസസ്യ പ്രാർത്ഥനാസ്ത്ര കാലാഃ ത്രികാലാസ്ത്രി വർണ്ണാഃ ത്രേതാഗ്ന്യനുസന്ധാനോ യാഗഃത്രേതാഗ്ന്യാത്മകൃതി വർണ്ണ ഓംകാര; ഹംസാനുസന്ധാനോ $f$ന്തർ യാഗഃ ചിത്സ്വരൂപവത്തന്മയം തുരീയ സ്വരൂപം അന്തരാദിത്യേ ജ്യോതി സ്വരൂപോഹംസഃ യത് ജ്ഞാഗം ബ്രഹ്മസമ്പത്തിഃ ബ്രഹ്മപ്രവൃത്തൗ തത് പ്രണവ ഹംസസൂത്രേണൈ വ ധ്യാന മാചരന്തി. പ്രോവാച പുനഃ സ്വയം ഭൂവം പ്രതിജാനീതേ ബ്രഹ്മപുത്രോ ഋഷിർ ബാലഖില്യാഃ ഹംസസൂത്രാണി കതി സംഖ്യാനി കിയദ് വാ പ്രമാണം ഹൃദ്യാദിത്യമരീചിനാം പദം ഷണ്ണവതിഃ ചിത് സൂത്ര ഘ്രാണിയോഃ സ്വർനിർഗ്ഗതാ പ്രണവാധാരാ ഷഡം ഗുല ദശാശീതിഃ വാമബാഹുർ ദക്ഷിണ കട്യോരന്തശ്ചരതി ഹംസഃ പരമാത്മാ ബ്രഹ്മ ഗുഹ്യ പ്രകാരോ നാന്യത്ര വിദിതഃ ജാനന്തി തേ $f$മൃത ഫലകാഃ സർവകാലം ഹംസം ന പ്രകാശകം പ്രണവഹംസാന്തർധ്യാന പ്രകൃതിം വിനാ ന മുക്തി.

മൂന്നു സമയങ്ങളിലാണ് ഹംസത്തിന്റെ പ്രാർത്ഥന വേണ്ടത്. മൂന്നു കാലത്തിലും മൂന്നു വർണ്ണമാണുള്ളത്. ഈ യജ്ഞം അഗ്നിത്രയത്താലാണ് ചെയ്യേണ്ടത്. മൂന്ന് അഗ്നികൾ, ആത്മാവിന്റെ ആകൃതി, വർണ്ണയുക്തമായ ഓങ്കാരമാകുന്ന ഹംസം ഇവയെപ്പറ്റി ചിന്തിക്കുക. ആന്തരിക യജ്ഞമാകുന്നു. ചിദ്രൂപവുമായ തന്മയീഭവിക്കുന്നത് തുരീയ സ്വരൂപമാണ്. അകത്തുള്ള ആദിത്യനിൽ ഹംസത്തിന്റെ ജ്യോതിസ്വരൂപമാണുള്ളത്. യജ്ഞത്തിന്റെ ഈ അംഗം തന്നെയാണ് ബ്രഹ്മസമ്പത്ത്. അതുകൊണ്ട് ബ്രഹ്മത്തെ പ്രാപിക്കുന്നവൻ പ്രണവമാകുന്ന ഹംസത്തെ സാധന ചെല്ലേണ്ടതുണ്ട്.

ബ്രഹ്മപുത്രനായ ബാലഖില്യൻ വീണ്ടും സ്വയം ഭൂവിനോട് ചോദിച്ചു. "ഹംസ സൂത്രങ്ങളുടെ സംഖ്യ എത്രയാണ്? അതിന്റെ പ്രമാണങ്ങൾ എത്രയാണ്? അങ്ങയ്ക്ക് എല്ലാം അറിയാമല്ലോ. ദയവുചെയ്ത് പറഞ്ഞുതരണം." അതുകേട്ട് സ്വയംഭൂ പറഞ്ഞു:- "ഹൃദയാദിത്യന്റെ കിരണങ്ങൾ തൊണ്ണൂറ്റി ആറാണ്. ചിത്സൂത്രഘ്രാണത്തിൽ സ്വരസഹിതം നിർഗളിക്കുന്ന പ്രണവധാരയ്ക്ക് തൊണ്ണൂറ്റി ആറ് അംഗുലമാണ്. ഇടത്തെ ഭുജത്തിനടുത്ത് കടിപ്രദേശത്തിന്റെ വലതുഭാഗത്ത് മധ്യത്തിൽ പരമാത്മാവായ ഹംസം നിവസിക്കുന്നു. എന്നാൽ നിഗൂഢമായ ഈ വിഷയത്തെപ്പറ്റി ആർക്കും അറിഞ്ഞുകൂടാ. അമൃതത്വം ലഭിച്ചവർക്കുമാത്രമേ സകല സമയവും പ്രകാശമാനമായിരിക്കുന്ന ഹംസത്തെ അറിയാനാവൂ. പ്രണവമാകുന്ന ഹംസത്തെ ആന്തരികമായി ധ്യാനിക്കാതെ മോക്ഷം നിദ്ധിക്കുകയില്ല.

നവസൂത്രാൻ പരിചർച്ചിതാൻ ത്യേ $f$പിയദ് ബ്രഹ്മചരന്തി. അന്തരാദിത്യേന ജ്ഞാനം മനുഷ്യാണാം. ജഗദാദിത്യോ രോചത ഇതി ജ്ഞാത്വാ തേമർത്യാഃ വിബുധാസ്തപനപ്രാർത്ഥനായുക്ത ആചരന്തി വാജപേയഃ അർധ്വര്യുഃ പശുഹത്താ ഇന്ദ്രോദേവതാ അഹിംസാ ധർമ്മ യാഗഃ പരമഹംസഃ അധ്വാര്യഃ പരമാത്മദേവതാ പശുപതി ബ്രഹ്മോപ നിഷശദോബ്രഹ്മ. സ്വാദ്ധ്യായ യുക്താ ബ്രാഹ്മണാശ്ചരന്തി. അശഅവമേധാ മഹായ ജ്ഞ കഥാ തദ്രാജ്ഞാ ബ്രഹ്മചര്യമാചരന്തി. അശ്വമേധാ മഹായജ്ഞകഥാ യദ്രാജ്ഞാ ബ്രഹ്മചര്യമാചരന്തി. സർവേഷാം പൂർവോക്ത ബ്രഹ്മയജ്ഞക്രമം മുക്തിക്രമമിതി. ബ്രഹ്മപുത്രഃ ഹോവാച ഉദിതോ ഹംസ ഋഷിഃ സ്വയം ഭൂസ്തി രോദധേ. രുദ്രോ ബ്രഹ്മോപനിഷദോ ഹംസജ്യോതി പശുപതിഃ പ്രണവസ്താരകഃ സ ഏവം വേദഃ

വർണ്ണയുക്തമായ ഒൻപതു നൂലുകളുള്ള യജ്ഞോപവീതം ധരിക്കുന്നവനും ബ്രഹ്മമെന്നു കരുതിത്തന്നെ അതിനെ ഉപാസിക്കുന്നു. എന്നാൽ അവർക്ക് അന്തരാദിത്യബ്രഹ്മത്തെപ്പറ്റിയുള്ള ജ്ഞാനമില്ല. സൂര്യൻ ലോകത്തിന് പ്രകാശം കൊടുക്കുന്നു എന്നു മനസ്സിലാക്കി അവർ ശുദ്ധമായ ബുദ്ധിക്കും ജ്ഞാനത്തിനുമായി അതിനെ പ്രാർത്ഥിക്കുന്നു. വാജപേയ യജ്ഞം പശുപതി രൂപമാണ്. അതിന്റെ ദേവത ഇന്ദ്രനാകുന്നു. അഹിംസ പാലിക്കുക ഒരു മഹായജ്ഞം തന്നെ. ഇതിൽ പരമഹംസം എന്ന അധ്വര്യുവും പരമാത്മാവ് ദേവതയുമാണ്. വേദങ്ങളിലും ഉപനിഷത്തുകളിലും പ്രതിപാദിക്കപ്പെട്ടിട്ടുള്ള ഈ ബ്രഹ്മത്തെത്തന്നെയാണ് സ്വാദ്ധ്യായയുക്തരായ ബ്രഹ്മജ്ഞാനികൾ ആരാധിക്കുന്നത്. ഈ മഹായജ്ഞത്തെപ്പറ്റിയുള്ള ജ്ഞാനം തന്നെയാണ് അശ്വമേധയജ്ഞം. ഇതിനെ ആശ്രയിച്ചു മാത്രമേ ഇവർക്ക് ബ്രഹ്മജ്ഞാനം ആചരിക്കാൻ സാധിക്കൂ. മുമ്പ് സൂചിപ്പിച്ച എല്ലാ ബ്രഹ്മയജ്ഞവും മുക്തി നൽകാൻ പോന്നതാണ്. ബ്രഹ്മപുത്രൻ വീണ്ടും പറഞ്ഞു:- "എനിക്ക് ഹംസ വിഷയകമായ ജ്ഞാനം ലഭിച്ചുകഴിഞ്ഞു" ഇതുകേട്ട് സ്വയംഭൂ അപ്രത്യക്ഷനായി. ഉപനിഷത്തുക്കളിൽ പറയുന്ന ഹംസജ്യോതിസ്സു തന്നെയാണ് രുദ്രൻ. സംസാരത്തിൽ നിന്നും ഉദ്ധാരം ലഭിക്കാനുള്ള പ്രണവം തന്നെയാണ് പശുപതിയെന്ന് പറയാം.

## ഉത്തരകാണ്ഡം

1. ഹംസാത്മമാലികാവർണ്ണ ബ്രഹ്മകോല പ്രചോദിതഃ

പരമാത്മാ പുമാനിതിബ്രഹ്മസമ്പത്തികാരിണി

2. ആധ്യാത്മേ ബ്രഹ്മ കല്പസ്യആകൃതിഃ കീദൃസീ

കഥംബ്രഹ്മജ്ഞാന പ്രഭാസന്ധ്യാകാലോ ഗച്ഛതി

ധീമതാം ഹംസാഖ്യോ ദേവമാത്മാഖ്യമാത്മതത്വ പ്രജഃ കഥം

3. അന്തഃപ്രണവനാദാഖ്യോഹംസഃ പ്രത്യയ ബോധകഃ

അന്തർ ഗതപ്രമാ ഗൂഢം ജ്ഞാനനാളം വിരാജിതം

4. ശിവശക്ത്യാത്മകം രൂപചിന്മയാനന്ദ വേദിതം

നാദ ബിന്ദുകലാ ത്രീണിനേത്രം വിശ്വവിചേഷ്ടിതം.

5. ത്രിയംഗാനി ശിഖാ ത്രീണി ദ്വിത്രാണാം സാംഖ്യ മാകൃതിഃ

അന്തർഗൂഢപ്രമാ ഹംസഃ പ്രമാണാന്നിർഗതം ബഹിഃ

വർണ്ണബ്രഹ്മം ഹംസത്തിന്റെ ജപം തന്നെയാണ്. പരമാത്മാവും പുരുഷനും ഇതുതന്നെ. ആത്മജ്ഞാനത്താൽ ബ്രഹ്മതുല്യനായിട്ടുള്ളവനെപ്പറ്റി എന്തുപറയാനാണ്? ജ്ഞാനികൾ അവരുടെ സമയം ബ്രഹ്മചർച്ചയിലും ഉപാസനയിലും ചെലവഴിക്കുന്നു. ഹംസവും ആത്മാവും ഒന്നാണെന്ന് സ്ഥാപിക്കപ്പെട്ടതിനുശേഷം പ്രജ എവിടെ? ആന്തരിക പ്രണവനാദത്താൽ അറിയപ്പെടുന്ന ഹംസം തന്നെയാണ് എല്ലാ ജ്ഞാനവും നൽകുന്നത്. ആന്തരികാനുഭൂതിയാൽ ബാഹ്യജ്ഞാനം ലഭിക്കുന്നു. ശിവശക്തി രൂപത്തിലും ചിന്മയാനന്ദനെന്നറിയപ്പെടുന്നതും അതുതന്നെ നാദം, ബിന്ദു, കല എന്നീ മൂന്നു നേത്രങ്ങളാലാണ് ജഗത്ത് ചേഷ്ടയായുക്തമായി രിക്കുന്നത്. മൂന്ന് അംഗങ്ങളാലും, മൂന്നു ശിഖകളാലും രണ്ടോ മൂന്നോ മാത്രകളാലും അതിന്റെ ആകൃതി വ്യക്തമാകുന്നു. ഇങ്ങനെ അന്തർജ്ഞാനം സിദ്ധിക്കുമ്പോൾ നിഗൂഢമായ ഈ ആത്മജ്ഞാനവും ബാഹ്യരൂപത്തിലും ലഭ്യമാകും.

6. ബ്രഹ്മസൂത്രപദംജ്ഞേയം ബ്രഹ്മം വിധ്യുക്ത ലക്ഷണംഹംസാർക്ക പ്രണവധ്യാന-മിത്യുക്തേജ്ഞാന സാഗരേ

7. ഏത ദ്വിജ്ഞാന മാത്രേണ ജ്ഞാനസാഗര പാരഗഃ

സ്വതഃശിവഃ പശുപതിഃസാക്ഷീ സർവസ്യ സർവദാ

8. സർവേഷാം തു മനസ്തേനപ്രേരിതം നിയമേന തു

വിഷയേ ഗച്ഛതി. പ്രാണശ്ചേഷ്ടയതേ വാഗ്വദ ത്യപി

9. ചക്ഷുഃപശ്യതി രൂപാണിശ്രോത്രം സർവം ശൃണോത്യപി അന്യാനി ഖാനി സർവാണി തേനൈവ പ്രേരിതാനി തു

10. സ്വം സ്വം വിഷയമുദ്ദിശ്യപ്രവർത്തന്തേ നിരന്തരം

പ്രവർത്തകത്വം ചാപ്യസ്യമായയാ ത സ്വഭാവതഃ

ജഗത് സൂത്രരൂപമായ ബ്രഹ്മജ്ഞാനം നേടുകയും ഹംസരൂപിയായ സൂര്യനെ പ്രണവപൂർവ്വം ധ്യാനിക്കുകയും ചെയ്യണം എന്ന് ജ്ഞാനികൾ ഉപദേശിക്കുന്നു. ഇങ്ങനെയുള്ള ജ്ഞാന സമ്പാദനത്താൽ ജ്ഞാന സാഗരത്തിന്റെ മറുകരയിലെത്താൻ സാധിക്കും. സ്വയം ശിവനും പശുപതിയും തന്നെയാണ് സർവദാ സാക്ഷിരൂപത്തിൽ ശോഭിക്കുന്നത്. ശിവൻ സകലരുടെയും മനസ്സിനെ പ്രേരിപ്പിക്കുകയും നിയന്ത്രിക്കുകയും ചെയ്യുന്നു. അദ്ദേഹത്തിന്റെ പ്രഭാവത്താൽ മനസ്സ് വിഷയങ്ങളിലേക്ക് പോകുന്നു. പ്രാണൻ പ്രവർത്തിക്കുന്നു. വാണി ഉച്ചരിക്കുന്ന നേത്രങ്ങൾ കാണുന്നതും ചെവികൾ കേൾക്കുന്നതും അന്യങ്ങളായ സർവേന്ദ്രിയങ്ങളും തങ്ങളുടെ കർമ്മങ്ങളിൽ വ്യാപരിക്കുന്നതും എല്ലാം മായയുടെ ഫലമായിട്ടാണ്.

11. ശ്രോത്ര മാത്മനി ചാധ്യസ്തം സ്വയം പശുപതിഃ

പുമാൻ അനുപ്രവിസ്യ ശ്രോത്രസ്യ ദദാതി ശ്രോത്രചാം ശിവഃ

12. മനഃസാത്മനി ചാധ്യസ്തംപ്രവിശ്യ പരമേശ്വരഃ

മനസ്ത്വം തസ്യ സത്തസ്ഥോയദദാതി നയമേന തു

13. സ ഏവ വിദിതാദന്യ സ്തഥൈവാ വിദിതാ ദപി

അന്യേഷാമിന്ദ്രിയാണാം തു കല്പിതാനാമപീശ്വരഃ

തത്തദ്രൂപമനുപ്രാപ്യ ദദാതീ നിയമേന തു തതശ്ച

ക്ഷുശ്ചവാക് ചൈവമനശ്ചാന്യാനിഖാനി ച

15. ന ഗച്ഛതി സ്വയം ജ്യോതി സ്വഭാവേ പരമാത്മനീ

അകർത്തൃവിഷയ പ്രത്യക്പ്രകാശം സ്വാത്മ നൈവ തു

16. വിനാതർക്ക പ്രമാണാഭ്യാംബ്രഹ്മ യോ വേദ വേദസഃ

പ്രത്യുഗാത്മാ പരം ജ്യോതിർമായാ സാ തു മഹത്തമഃ

ശ്രോത്രം ആത്മാവിനെ ആശ്രയിക്കുന്നു. പശുപതി തന്നെയാണ് ശ്രോത്രത്തിൽ പ്രവേശിച്ച് അതിനു ശ്രവണശക്തി നൽകുന്നത്. മനസ്സും ആത്മാവിൽ അധ്യസ്തമാണ്. ഈശ്വരൻ അതിൽ പ്രവേശിച്ച് അ്വിടെ നിലകൊണ്ട് അതിനെ നിയന്ത്രിച്ച് മനസ്ത്വം നൽകുന്നു. ഇതേപ്രകാരം ആ ഈശൻ തന്നെയാണ് സകല ഇന്ദ്രിയങ്ങളെയും പ്രവർത്തിപ്പിക്കുന്നത്. എന്നാൽ ആളുകൾ ചിന്തിക്കുന്നതിൽ നിന്നും അദ്ദേഹം ഭിന്നനാണ്. അദ്ദേഹം തന്നെയാണ് സകല ഇന്ദ്രിയങ്ങൾക്കും ദതനുകൂലങ്ങളായ രൂപം കൊടുക്കുന്നതും നിയന്ത്രിക്കുന്നതും. അതുകൊണ്ട് നേത്രം വാണി, മനസ്സ് തുടങ്ങിയ എല്ലാ ഇന്ദ്രിയങ്ങൾക്കും പരമാത്മാവിന്റെ സ്വയം ജ്യോതി രൂപത്തെ പ്രാപിക്കാൻ സാധ്യമല്ല. പരമാത്മാവ് അന്തഃകരണവിഷയങ്ങളിൽ നിന്നെല്ലാം ഭിന്നനാണെന്നും അതുകൊണ്ട് തർക്കവും പ്രമാണവും കൂടാതെ അതിനെ തന്റെ ആത്മാവിൽ അറിയാൻ ശ്രമിക്കണമെന്നും മനസ്സിലാക്കുന്നവന് പരമാത്മ ജ്ഞാനം ലഭിക്കും. ഈ ആത്മാവു തന്നെയാണ് പരമ പ്രകാശസ്വരൂപം. മായയാകട്ടെ ഘോരമായ തമോരൂപമാണ്.

17. തഥാസതി കതം മായസംഭവഃ പ്രത്യഗാത്മനി

തസ്മാത് തർക്കപ്രമാണാഭ്യംസ്വാനിഭൂത്യാ ചചിദ് ഘനേ

18. സ്വ പ്രകാസൈകസം സിദ്ധേനാസ്തി മായാ പരാത്മനി

വ്യാവഹാരിക ദൃഷ്ട്യേയംവിദ്യാ $f$വിദ്യാ ന ചാന്യഥാ

19. തത്ത്വ ദൃഷ്ട്യാ തു നാസ്ത്യേ വതത്ത്വമേവാ സ്തി

കേവലം വ്യാവഹാരിക ദൃഷ്ടിസ്തു പ്രകാശാ വ്യഭിചാരതഃ

I K

20. പ്രകാശ ഏവസതതം തസ്മാദദ്വൈത ഏവ
ഹി അദ്വൈതമിതി ചോക്തിശ്ച പ്രകാസാന്യഭിചാരതഃ

അതു നിമിത്തം പ്രത്യാഗാത്മാവും മായയും ഏകീഭവി ക്കുകയെന്നത് ഒരു വിധത്തിലും സംഭവ്യമല്ല. അതു പോലെ ചൈതന്യ രൂപിയും സ്വയം പ്രകാശവുമായ പരമാത്മാവിൽ മായ ഇല്ല എന്നത് തർക്കം നുഭൂതിപ്രമാണം ഇവയാൽ ബോധ്യ മാകും. വിദ്യയുടെയും അവിദ്യയുടെയും വിഷയങ്ങൾ വ്യാവ ഹാരികമാണ്. അവയ്ക്ക് പരമാത്മാവുമായി യാതൊരു സംബ ന്ധവുമില്ല. തത്വദൃഷ്ട്യാ ഇവയെല്ലാം മിഥ്യയാണ്. കേവലം ഒന്നു മാത്രമേ സത്യമായിട്ടുള്ളു. എല്ലാം അദ്വൈതം തന്നെയാ ണെന്നും അദ്വൈതവും അഭേദമാണെന്നും മനസ്സിലാക്കുക

21. പ്രകാശ ഏവ സതതം തസ്മാൻ മൗനം
ഹി യുജ്യതേ
അയമത്ഥോ മഹാൻയസ്യ സ്വയമേവ പ്രകാശിതഃ

22. ന സജീവോ ന ച ബ്രഹ്മന ചാന്യദപി കിഞ്ചന
ന തസ്യ വർണ്ണാ വിദ്യന്തേനാശ്രമാശ്ച തഥൈവ ച

23. ന തസ്യ ധർമ്മോ $f$ധർമ്മാശ്ച ന നിഷേധോ
വിധിർ ന ചയദാ ബ്രഹ്മാത്മകം സർവംവിഭാതി
തത ഏവ തു

24. തദാ ദുഃഖാദി ഭേദോ $f$യമാഭാസോ $f$പി
നഭാസതേ.
ജഗജ്ജീവാദി രൂപേണപശ്യന്നപി പരാത്മവിത്

25. ന തത് പശ്യതി ചിദ്രൂപംബ്രഹ്മവസ്ത്വേവ പശ്യതി
ധർമ്മധാർമ്മിത്വ വാർത്താ ചഭേദ സതി ഹിഭിദ്യതേ.

ഇങ്ങനെ എല്ലാം ഒരേ ഒരു പ്രകാശം മാത്രം അതിനെ പ്പറ്റി ഏറെ പറയുന്നതിനെക്കാൾ മൗനമാണ് ശ്രേഷ്ഠം. ഈ മഹത്തായ ജ്ഞാനം സ്വയം സിദ്ധിച്ചവർ ജീവരുപമോ ബ്രഹ്മമോ മറ്റേതെങ്കിലുമോ അല്ല, അവന് വർണ്ണങ്ങളോ ധർമ്മാ ധർമ്മങ്ങളോ വിധി നിഷേധങ്ങളോ ഇല്ല. സർവം ബ്രഹ്മമായി കാണപ്പെടുമ്പോൾ ദുഃഖാദികളൊന്നും അനുഭവപ്പെടുകയില്ല. ഇങ്ങനെ പരമബ്രഹ്മജ്ഞാനം സിദ്ധിച്ചവൻ കേവലം ചിദ്രൂപ മായ ബ്രഹ്മത്തെയേ കാണുകയുള്ളൂ. ധർമ്മത്തിന്റെയും ധാർമ്മികത്വത്തിന്റെയും വിഷയഭേദമുണ്ടെങ്കിലും അത് ഭിന്ന മാകുന്നു.

26. ഭേദാഭേദസ്തഥാ ഭേദാഭേദഃസാക്ഷാത് പരാത്മനഃ
നാസ്തിസ്വാത്മാതിരേകേണസ്വയമേ
വാസ്തി സർവദാ

27. ബ്രഹ്മൈവ വിദ്യതേ സാക്ഷാത്വസ്തുതോ $f$
വസ്തുതേ $f$പിച
തഥൈവ ബ്രഹ്മ വിജ്ഞാനീ കി ഗൃഹ്ണാതി
ജഹാതികിം

28. അധിഷ്ഠാനമനൗപമ്യമവാങ്മനസഗോചരം
യത്തദദ്രേശ്യമഗ്രാഹ്യഅരൂപം ഗോത്രവർജിതം

29. അചക്ഷുഃശ്രോത്രമത്യർത്ഥം തദപാണി പദം തഥ
നിത്യം വിഭും സർവഗതം സുസൂക്ഷ്മം ച ത ദവ്യയം

30. ബ്രഹ്മൈവേദമമവൃതത് പുരസ്താത് ബ്രഹ്മാനന്ദം
പരമം ചൈവപശ്ചാത്. ബ്രഹ്മാനന്ദം പരമം ദക്ഷിണേ
ച ബ്രഹ്മാനന്ദം പരമം ചോത്തരേച.

എന്നും വിരാജിക്കുന്നത് ഒരേ ഒരു പരമാത്മാവ് മാത്ര മാണ്. മറ്റുള്ള എല്ലാ ഭേദവും ഭേദാഭേദങ്ങളും അവനിൽ തന്നെ വ്യാപിച്ചിരിക്കുന്നു. വസ്തുവായും അവസ്തുവായും എന്തെ ല്ലാമുണ്ടോ അതെല്ലാം ബ്രഹ്മം തന്നെ. ഈ സ്ഥിതിയിൽ ബ്രഹ്മജ്ഞാനിയായ ഒരുവനെ എങ്ങിനെ ഗ്രഹിക്കാനമോ ത്യജിക്കാനോ കഴിയും? ഉപമാരഹിതനും വാക്കിനും മനസ്സിനും അഗോചരനും അദൃശ്യനും അഗ്രാഹ്യനും അഗോത്രനും അരൂ പനും അമൃത്യുവും നേത്ര ശ്രോത്ര പാണി, പാദരഹിതനും, അവ്യയനുമായ ആ ബ്രഹ്മം തന്നെയാണ് സർവത്തിനും അധി ഷ്ഠാനം. അവന്റെ മുന്നിലും പിന്നിലും ശ്രേഷ്ഠമായ ബ്രഹ്മാ നന്ദം തന്നെ. ഇടത്തും വലത്തും ആ ബ്രഹ്മാനന്ദം തന്നെ.

31. സ്വാത്മന്യേവ സ്വയം സർവം സദാപശ്യതി നിർഭയഃ
തദാമുക്തോ ന മുക്തശ്ചബദ്ധസ്യൈവ വിമുക്തതാ

32. ഏവം രൂപാ പരാവിദ്യാസത്യേന തപസാചി ച
ബ്രഹ്മചര്യാദിഭിർധർമ്മൈഃ ലഭ്യാവേദാന്ത വത്മനാ

33. സ്വശരീരേ സ്വയം ജ്യോതി സ്വരൂപം
പരമാർത്ഥികാഃ
ക്ഷീണദോഷാ പ്രപശ്യന്തിനേതരേ മായയാ വൃതാഃ

34. ഏവം സ്വരൂപവിജ്ഞാനംയസ്യ
കസ്യാസ്തി യോഗിനഃ
കുത്രചിത് ഗമനം നാസ്തി തസ്യ സമ്പൂർണ്ണ രൂപിണഃ

35. ആകാശ മേകം സമ്പൂർണ്ണം കുത്ര ചിന്നഹി ഗച്ഛതി
തദ് ബ്രഹ്മാത്മവിത് ശ്രേഷ്ഠഃ കുത്ര ചിന്നൈവ
ഗച്ഛതി.

ഇപ്രകാരമുള്ള സാധകൻ എല്ലാവരെയും എന്നും തന്റെ ആത്മാവിന്റെ ഉള്ളിൽ തന്നെ കാണുന്നു. ഈ ഭാവനാമു ക്തനായ ജ്ഞാനി മാത്രമല്ല, അജ്ഞാനിയും മുക്തനാകു ന്നു. ഈ പരാവിദ്യ സത്യം തപസ്സ്, ബ്രഹ്മചര്യം എന്നിവ യാൽ വേദാന്തമാർഗ്ഗം മുഖേന സിദ്ധിക്കുന്നു. ശുദ്ധാന്തഃ കര ണന്മാരും ക്ഷീണദോഷൻമാരുമായിട്ടുള്ളവർക്കു മാത്രമേ പര മാത്മാവിനെ കാണാൻ സാധിക്കൂ. മായയിൽ കുടുങ്ങിയവർക്ക് സാധ്യമല്ല. ഇങ്ങനെ തന്റെ സ്വരൂപമറിഞ്ഞു പൂർണ്ണതനേടിയ യോഗിക്ക് ജനനമരണങ്ങളില്ല. സർവവ്യാപിക്ക് എങ്ങോട്ടും പോകേണ്ടതില്ലല്ലോ. അതുപോലെ സ്വയം ബ്രഹ്മമായി കരു തിയിട്ടുള്ളവന് ഒരിടത്തും വരേണ്ടതില്ല. പോകേണ്ടതുമില്ല.

36. അഭക്ഷ്യസ്യ നിവൃത്യാതുവിശുദ്ധം
ഹൃദയം ഭവേത്
ആഹാര ശുദ്ധൗ ചിത്തസ്യവിശുദ്ധിർ ഭവതി സ്വതഃ

N P

37. ചിത്തശുദ്ധൗക്രമാത് ജ്ഞാനാത്രുഭ്യന്തി
ഗ്രന്ഥയഃ സ്ഫുടം
അഭക്ഷ്യം ബ്രഹമവിജ്ഞാനവിഹീന
സൈ്യവ ദേഹിനഃ

38. സമ്യക്ജ്ഞാനിനസ്തദ്വാത്സ്വരൂപം സകലം ഖലു
അഹമന്നം സദാന്നാദഇതി ഹി ബ്രഹ്മ വേദനം

39. ബ്രഹ്മവിദ് ഗ്രസതി ജ്ഞാനാത്സർവം ബ്രഹ്മാ
ത്മ നൈവ തു ബ്രഹ്മക്ഷത്രാദികം സർവം
സ്യാസ്യദോദനം സദാ

40. യസ്യോപാസേചനം മൃത്യുഃസ്തംജ്ഞാനി
താദൃശഃ ഖലു
ബ്രഹ്മസ്വരൂപ വിജ്ഞാനാത്ജഗത് ഭോജ്യം
ഭവേത് ഖലു

ആഹാരത്തിൽ അഭക്ഷ്യമായിട്ടുള്ളത് കൈവെടിഞ്ഞാൽ മനസ്സ് ശുദ്ധമായിത്തീരുന്നു. ആഹാരശുദ്ധി ചിത്ത ശുദ്ധിക്ക് കാരണമാണ്. ചിത്തം ശുദ്ധമായാൽ ജ്ഞാനം ലഭിക്കും. ബ്രഹ്മ ജ്ഞാനഹീനർക്കേ ഭക്ഷ്യാഭക്ഷ്യാവിചാരം വേണ്ടൂ. കാരണം സമ്യക്ജ്ഞാനിയുടെ സ്വരൂപം അജ്ഞാനിയെപ്പോലെ ഭേദ ജ്ഞാനയുക്തമല്ല. ഭക്ഷിക്കുന്നവൻ ഞാനാണ്; ഭക്ഷ്യവും ഞാനാണ്, എന്ന് ജ്ഞാനിക്കറിയാം. എന്നാൽ ബ്രഹ്മജ്ഞാനി സർവം ബ്രഹ്മമയമായി കാണുന്നു. അതുകൊണ്ട് ബ്രാഹ്മണ ക്ഷത്രിയാദി ഭാവന തന്നെ അവന്റെ ഭോജനമായിത്തീരുന്നു. മൃത്യുവിനെ ആഹാരമായിക്കരുതുന്ന ബ്രഹ്മജ്ഞൻ അങ്ങ നെതന്നെ ആയിത്തീരുന്നു. ഈ സമസ്തജഗത്തും അവന് ഭോജനമാണ്.

41. ജഗദാത്മതയാ ഭാതി യദാഭോജ്യം ഭവേത്തദാ
ബ്രഹ്മസ്വാത്മതയാ നിത്യം ഭക്ഷിതം സകലം തദാ

42. യദാഭാസേന രൂപേണജഗദ് ഭോജ്യം ഭവേതതത്
മാനതഃ സ്വാത്മനാ ഭാതം ഭക്ഷിതം ഭവതി ധ്രുവം

43. സ്വസ്വരൂപം സ്വയം ഭുങ്ക്തേ നാസ്തി
ഭോജ്യം പൃഥക് സ്വതഃ
അസ്തി ചോദസ്മിതാ രൂപം ബ്രഹ്മൈ
വാസ്തിത്വ ലക്ഷണം

44. അസ്തിതാ ലക്ഷണാ സത്താസത്താ
ബ്രഹ്മ ന ചാപര
നാസ്തി സത്താതിരേ കേണനാസ്തി മായാ
ച വസ്തുതഃ

45. യോഗിനാ മാത്മനിഷ്ടാനാംമായാ
സ്വാത്മനി കല്പിതം
സാക്ഷി സ്പതയാ ഭാതി ബ്രഹ്മജ്ഞാനേനബാധിത

46. ബ്രഹ്മവിജ്ഞാന സമ്പന്നഃ പ്രതീതമഖലം ജഗദ്
പശ്യന്ന പിസദാ നൈവപശ്യതി സ്വാത്മനഃ
പൃഥക് ഇത്യുപനിഷത്ത്.

ആത്മരൂപത്തിൽ ജഗത്തിനെ അനുഭവിക്കുമ്പോ അത് ഭോജ്യമായിത്തീരുന്നു. ആത്മരൂപത്തിൽ ബ്രഹ്മം എപ്പോഴും ഭക്ഷിച്ചുകൊണ്ടിരിക്കുന്നു. ആരുടെ ആഭാസമാത്രമായാൽ ഈ ജഗത്ത് ഭോജ്യമായിത്തീരുന്നു; എപ്പോൾ ഈ ആത്മരൂപം വിദിതമാകുന്നു, അപ്പോൾ സകലതും ബ്രഹ്മത്താൽ ഭക്ഷി ക്കപ്പെടുന്നു. ഇങ്ങനെ ബ്രഹ്മം സ്വസ്വരൂപത്തെത്തന്നെ ഭക്ഷി ക്കുന്നു. എന്തെന്നാൽ ഭാജ്യ പദാർത്ഥം അതിൽനിന്നും ഭിന്ന മല്ല. അതുപോലെ അത് അസ്തിത്വരൂപമാണെങ്കിലും ബ്രഹ്മം തന്നെ. ബ്രഹ്മമില്ലാതെ ഒന്നിനും അസ്തിത്വമില്ല. സത്തയുടെ ലക്ഷണം അസ്തിത്വമാണ്. സത്ത ബ്രഹ്മത്തിൽ നിന്നും ഭന്ന മല്ല. ബ്രഹ്മമല്ലാതെ മറ്റൊരു സത്തയില്ല. മായയിൽനിന്ന് ഒരു യഥാർത്ഥ വസ്തുവും ഉണ്ടാകുന്നില്ല. യോഗികൾ തങ്ങളുടെ ആത്മാവിനെയാണ് മായയായി സങ്കല്പിക്കുന്നത്. ബ്രഹ്മജ്ഞാ നബാധിതമായി അത് അവർക്ക് സാക്ഷിരൂപത്തിൽ ഭാസി ക്കുന്നു. ഇങ്ങനെ ബ്രഹ്മജ്ഞാനാനുഭൂതി കൈവന്ന ജ്ഞാനി ഒരു പക്ഷേ ജഗത്തിനെ തന്റെ മുന്നിൽ കണ്ടാലും അതിനെ തന്നിൽ നിന്ന് വിഭിന്നമായി ചിന്തിക്കുന്നില്ല.

പാശുപതബ്രഹ്മോപനിഷത്ത് സമാപിച്ചു.



# പ്രണവോപനിഷത്ത്

ഓം സഹനാവവതു സഹനൗ
ഭുനക്തു സഹവീര്യം കരവാവഹൈ
തേജസ്വിനാവധീതമസ്തു മാ വിദ്വി
ഷാ വഹൈ ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മം ഞങ്ങൾ രണ്ടു പേരെയും രക്ഷിക്കുമാറാക ട്ടെ. ഞങ്ങളെ പരിപാലിക്കട്ടെ, ഞങ്ങൾ ഒരുമിച്ച് കഴിവുകൾ

I K

നേടണേ, ഞങ്ങളുടെ അധ്യയനം തേജസ്വിയാകണേ. ഞങ്ങൾ അന്യോന്യം വിദ്വേഷം പുലർ       ത്താതിരിക്കണേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. പുരസ്താത് ബ്രഹ്മണസ്തസ്യ
   വിഷ്ണോരദ്ഭുതകർമ്മണഃ
   രഹസ്യം ബ്രഹ്മ വിദ്യായാഃ
   ഘൃതാഗ്നിം സംപ്രചക്ഷതേ

2. ഓമിത്യേകാക്ഷരം ബ്രഹ്മ
   യദുക്തം ബ്രഹ്മവാദിഭിഃ
   ശരീരം തസ്യ വക്ഷ്യാമി
   സ്ഥാനം കാലത്രയം തഥാ

3. തത്ര ദേവാസ്ത്രയഃ പ്രോക്താ
   ലോകാ വേദാസ്ത്രയോഗ്നയഃ
   തിസ്രോ മാത്രാർദ്ധമാത്രാ ച
   പ്രത്യക്ഷസ്യ ശിവസ്യ തത്

4. ഋഗ്വേദോ ഗാർഹപത്യം ച
   പൃഥിവീ ബ്രഹ്മ ഏവ ച
   അകാരസ്യ ശരീരം തു
   വ്യാഖ്യാതം ബ്രഹ്മ വാദിഭിഃ

5. യജ്ജുർ വേദോന്തരീക്ഷം ച
   ദക്ഷിമാഗ്നിസ്തഥൈവ ച
   വിഷ്ണുശ്ച ഭഗവാൻ ദേവഃ
   ഉകാരഃ പരികീർത്തിത്വഃ

6. സാമവേദസ്തഥാദ്യൗശ്ച
   ആഹവനീയസ്തഥൈവ ച
   ഈശ്വരഃ പരമോ ദേവോ
   മകാരഃ പരികീർത്തിത.

1. ആ അൽഭുതകർമ്മനായ വിഷ്ണുവിനെ സംബന്ധിച്ച ബ്രഹ്മവിദ്യാപരമായ രഹസ്യം ഇവിടെ പറയാൻ തുടങ്ങുന്നു.

2. ബ്രഹ്മവേദികളായ ജ്ഞാനികൾ ഓം എന്ന ഏകായിരത്തെ ബ്രഹ്മമെന്ന് പറഞ്ഞിട്ടുണ്ട്. അതിന്റെ ശരീരം, സ്ഥാനം, കാലത്രയം ഇവ നിരൂപണം ചെയ്യപ്പെടുകയാണ്.

3. ആ ഓങ്കാരത്തിൽ മൂന്നു ദേവന്മാർ, മൂന്നു ലോകം, മൂന്നു വേദങ്ങൾ, മൂന്ന് അഗ്നികൾ ഇവ ഉൾക്കൊള്ളുന്നുണ്ട്. അതോടൊപ്പം മൂന്നു മാത്രകളും ഒരു അർദ്ധമാത്രയും അതിൽ ചേർന്നിരിക്കുന്നു. അത് പരമശിവത്വത്തിന്റെ പ്രതീകമാണ്.

4. ഋഗ്വേദം, ഗാർഹപത്യാഗ്നി, പൃഥിവി, ഈ മൂന്ന് അർത്ഥത്തിൽ ഓങ്കാരത്തിലെ ആദ്യാക്ഷരമായ അകാരത്തിൽ ഉൾക്കൊള്ളുന്നുവെന്ന് ബ്രഹ്മവാദികൾ വ്യക്തമാക്കിയിട്ടുണ്ട്. അകാരഉകാരമകാരങ്ങൾ ചേർന്നാണ് ഓങ്കാരം രൂപപ്പെട്ടിട്ടുള്ളത്.

5. യജുർവേദം, ആകാശം, ദക്ഷിണാഗ്നി, ദേവശ്രേഷ്ഠനായ ഭഗവാൻ വിഷ്ണുവിന്റെ സ്വരൂപം ഇവ 'ഉ' കാരത്തിൽ അടങ്ങുന്നു.

6. സാമവേദം, സ്വർഗ്ഗം, ആഹവനീയാഗ്നി, പരമേശ്വരൻ, ഇവരുടെ സ്വരൂപം മകാരത്തിൽ അടങ്ങുന്നു.

7. സൂര്യമണ്ഡലമാഭാതി
   ഹ്യകാരശ്ചന്ദ്ര മധ്യഗഃ
   ഉകാശ്ചന്ദ്ര സങ്കാശ-
   സ്തസ്യ മധ്യേ വ്യവസ്ഥിതഃ

8. മകാരശ്ചാഗ്നി സങ്കാശോ
   വിധൂതോ വിദ്യുതോപമം
   തിസ്രോ മാത്രാസ്തഥാജ്ഞേയാ
   സോമ സൂര്യാഗ്നിതേജസഃ

9. ശിഖാ ച ദീപ സങ്കാശാ
   യസ്മിംസ്തു പരിവർത്തതേ
   അർദ്ധമാത്രം തഥാജ്ഞേയാ
   പ്രണവസ്യോപരി സ്ഥിതാ

10. നാസാദി സൂര്യ സങ്കാശം
    സൂര്യം ഹിത്വാ തഥാപരം

11. ദ്വിസപ്തതി സഹസ്രാണി
    നാഡി ഭി സ്വാ തു മൂർദ്ധനി
    വരദം സർവഭൂതാനാം
    സർവം വ്യാപ്യൈവ തിഷ്ഠതി

12. കാംസ്യ ഘണ്ടാനിനാദഃസ്യാത്
    യദാ ലിപ്യതി ശാന്തയേ
    ഓങ്കാരസ്തു തഥാ യോജ്യഃ
    ശ്രുതയേ സർവമിച്ഛതി.

13. യസ്മിൻ സ ലീയതേശബ്ദ
    സ്തത് പരം ബ്രഹ്മ ഗീയതേ
    സോ$f$മൃതത്വായ കല്പതേ
    സോമൃതത്വായ കല്പതേ

7-9. അതോടൊപ്പം 'അ' എന്ന അക്ഷരം ചന്ദ്ര മണ്ഡലത്തിന്റെ സമീപം നിലകൊള്ളുന്നതാണ്. സൂര്യമണ്ഡലത്തിന്റെ സ്വരൂപവുമാണ്. ചന്ദ്രസ്വരൂപമായ ഉകാരം. ഈ ഓങ്കാരത്തിന്റെ മധ്യത്തിൽ നില കൊള്ളുന്നു. അതുപോലെ അഗ്നി സ്വരൂപവും (ആ അഗ്നിയിൽ പുകയെന്നതില്ല) മിന്നൽ പോലെ പ്രകാശിക്കുന്നതുമായ 'മ' കാരം സ്ഥിതി ചെയ്യുന്നു. അവയെ ചന്ദ്രൻ, സൂര്യൻ, അഗ്നി ഈ മൂന്നു മാത്രകളെന്നും മനസ്സിലാക്കുക. ദീപശിഖയെന്നപോലെ ഇതിലും ശിഖയുണ്ട്. അത് ഓങ്കാരത്തിന്റെ അവസാനഭാഗത്തുള്ള അർദ്ധമാത്രയാണ്. 10-11 രണ്ടാമത്തെത് താമര വളയം പോലെ ദൃശ്യമാനമാണ്.

N P

അത് നാസാരന്ധ്രത്തിൽ നിന്ന് തേജോമയമായ സൂര്യമണ്ഡലത്തെ ഭേദിച്ച് എഴുപത്തീരായിരം നാഡികൾക്കു മുകളിൽ സകല ജീവികൾക്കും വരദാനം നൽകുമാറു നിലകൊള്ളുന്നു. 12. മുമുക്ഷു മോക്ഷത്തോടടുക്കുമ്പോൾ ഓട്ടുമണിയിൽ നിന്നെന്നപോലെ ഒരു ശബ്ദം മുഴങ്ങുന്നു. ഈ ഓങ്കാരത്തിന് അതുപോലെയൊരു സ്വരൂപമാണെന്ന് മനസ്സിലാക്കുക. അത് വേദസ്വരൂപമാകുന്നു. അത് കേൾക്കാൻ സകലരുമാഗ്രഹിക്കുന്നു. 13. യാതൊരുവനിൽ ഈ ഓങ്കാരശബ്ദം ലീനമായിരിക്കുന്നു. അയാളെ ബ്രഹ്മമെന്ന് പറയാം. അയാൾ അമൃതത്വപ്രാപ്തിക്കർഹനാണ് എന്ന കാര്യത്തിൽ സംശയത്തിനവകാശമില്ല.

പ്രണവോപനിഷത്ത് സമാപിച്ചു.



# പ്രാണാഗ്നിഹോത്രോപനിഷത്ത്

**ശാന്തിപാഠം**

ഓം സഹനാവവതു സഹ നൗ ഭുനക്തു സഹ വീര്യം കരവാവഹൈ തേജസ്വി നാവധീതമസ്തു മാവിദ്വിഷാവഹൈ

പരബ്രഹ്മം ഞങ്ങൾ രണ്ടുപേരെയും രക്ഷിക്കട്ടെ. അത് ഞങ്ങൾ രണ്ടുപേരും ഒരുമിച്ച് ജീവിതം മുന്നോട്ടു നയിക്കാനിടവരട്ടെ. ഞങ്ങൾ ഒരുമിച്ച് കഴിവുകൾ നേടാനിടവരട്ടെ. ഞങ്ങളുടെ അധ്യയനം തേജസ്വിയാകട്ടെ. ഞങ്ങൾ അന്യോന്യം ദ്വേഷിക്കാനിടവരാതിരിക്കട്ടെ.

1. അഥാതഃ സർവോപനി,ത്സാരം സംസാരജ്ഞാനാതീതം അന്നസൂത്രം ശാരീരം യജ്ഞം വ്യാഖ്യാസ്യാമഃ. അസ്മിന്നേവപുരുഷശരീരേ വിനാപ്യഗ്നിഹോത്രേണ വിനാപി സാംഖ്യയോഗേനസംസാരവിമുക്തിർ ഭവതീതി സ്വേന വിധിനാ അന്നം ഭൂൗണഔ നഇക്ഷിപ്യ യാ ഔഷധീഃ സോമ രാജ്ഞീരിതി തിസൃഭിരന്നപത ഇതി ദ്വാഭ്യാം അനുമന്ത്രയതേ യാഃ ഔഷധയഃ സോമ രാജ്ഞീർബഹ്വീഃ ശതവിചക്ഷണാഃ ബൃഹസ്പതിഃ പ്രസ്താഃ നോ മുഞ്ചൻ ത്വം ഹംസഃ

അനന്തരം സകല ഉപനിഷത്തുകളുടെയും സാരഭൂതവും സാംസാരികജ്ഞാനാതീതവും അന്നസൂത്രവും ആയ ശാരീരികയജ്ഞത്തെപ്പറ്റി പറയുന്നു. ഈ പുരുഷന്റെ ശരീരം അറിഞ്ഞു കഴിഞ്ഞാൽ അഗ്നിഹോത്രവിധി അവരുടെ വിധിയനുസരിച്ച് ഭൂമിയിൽ നിർമ്മിച്ച വേദിയിൽ പച്ചക്കറി ചേർന്ന അന്നം നിക്ഷേപിച്ച് മൂലത്തിൽ സൂചിപ്പിച്ച മൂന്നു മന്ത്രങ്ങൾ കൊണ്ടും അന്നപതേ തുടങ്ങിയ രണ്ടു മന്ത്രങ്ങൾ കൊമ്ടും അഭിമന്ത്രിക്കണം. ക്രമേണ മേൽപറഞ്ഞ രണ്ടോ മൂന്നോ ഋക്കുകൾ കൊണ്ട് അതായത് ബൃഹസ്പതി പ്രസൂതങ്ങളായ ഔഷധികൾ നമ്മേ പാപമുക്തരാക്കട്ടെ. എന്നർത്ഥം വരുന്ന ആ മന്ത്രങ്ങളാൽ പൂതമാക്കണം.

2. യാ ഫലിനീഃ യാ അഫലാ അപുഷ്പാ യാശ്ചപുഷ്പിണീഃ ബൃഹ സ്പതി പ്രസൂതാസ്താ നോ മുഞ്ചൻ ത്വം ഹസഃ

ഫലമുള്ളതും ഫലമില്ലാത്തതും പൂവുള്ളതും പൂക്കളില്ലാത്തതും ബൃഹസ്പതി പ്രസൂതവുമായ ഔഷധികൾ നമ്മെ പാപമുക്തരാക്കട്ടെ.

3. ജീവലാം നവാരിഷാം മാ തേ ബധ്നാമ്യേഷധിം യാത ആയുരുപഹരാദപ രക്ഷാംസി പാതയാത്

4. അന്നപതേ അന്നസ്യ നേഹി ദ്വിപദേശ്ചതുഷ്പദേ

5. യദന്നമദ്ഭിഃ ബഹുധാ വിരാദ്ധം രുദ്രൈഃ പ്രജഗ്ധം യദി വാ പിശാചൈഃ സർവം തദീശാനോ അഭയം കൃണോതു ശിവമീശാനായ സ്വാഹാ

ജീവലാം... എന്നു തുടങ്ങിയ മന്ത്രത്താലും അന്നപതേ എന്ന മന്ത്രത്താലും അഭിഷേകം ചെയ്യണം. മുകളിൽ കൊടുത്ത അഞ്ചു മന്ത്രങ്ങൾ കൊണ്ട് പിണ്ഡത്തിൽ ജലത്താൽ അഭിഷേകം ചെയ്യുക. മന്ത്രം ചൊല്ലി അന്നം സ്പർശിച്ച് വലതു കൈയിൽ ജലമെടുത്ത് മന്ത്രപൂർവം പ്രോക്ഷണം ചെയ്യുക.

6. അന്തശ്ചരസി ഭൂതേഷു ഗുഹായാം വിശ്വതോ മുഖഃ ത്വം യജ്ഞസ്ത്വം ബ്രഹ്മാ ത്വം രുദ്ര സ്ത്വം വിഷ്ണുസ്ത്വം വഷട്കാര ആപോ ജ്യോതിരസോ അമൃതം ബ്രഹ്മ ഭൂർഭുവഃ സുവരോം നമഃ

സർവവ്യാപിയായി നീ ജീവികളുടെ ഹൃദയഗഹ്വരത്തിൽ സ്ഥിതി ചെയ്യുന്നു. നീ തന്നെ യജ്ഞം, നീ തന്നെ ബ്രഹ്മാവ്, നീ തന്നെ രുദ്രൻ, നീ തന്നെ വിഷ്ണു, നീ തന്നെ വഷട്കാരവും ജലവും ജ്യോതസ്സും രസവും അമൃതവും ബ്രഹ്മവും ഭൂർഭുവഃ സ്വഃ നിനക്ക് നമസ്കാരം.

I K

7. ആപഃ പൂനന്തു പൃഥിവീം പൃഥിവീ പൂതാപു നാതു മാം പുനന്തു ബ്രഹ്മണസ്പതിർബ്രഹ്മപൂതാ പുനാതു മാം യദുച്ഛിഷ്ടമഭോജ്യം യദ്വാ ദുശ്ചരിതം മമ സർവം പുനന്തു തം ഹ്യാപോ f സതാം ച പ്രതി ഗ്രഹം അമൃതമസ്യമൃതോപസ്തരണമസ്യമൃതം പ്രാണേ ജുഹോത്യമാശിഷ്യാന്നോ f സി പ്രാണായ സ്വാഹാ. അപാനായ സ്വാഹാം, വ്യാനായ സ്വാഹാ സമാനായ സ്വാഹാ, ഉദാനായ സ്വാഹാ, ഇതി കനിഷ്ഠി കാംഗുല്യാ അംഗുഷ്ഠേന ച പ്രാണേ ജുഹോമി, അനാ മികയാ അപാനേ മധ്യമയാ വ്യാനേന സർവാഭിരു ദാനേ പ്രദേശിന്യാ സമാനേ.

ജലമേ നീ പൃഥിവിയെ ശുദ്ധമാക്കുക. പരിശുദ്ധമാക്കപ്പെട്ട പൃഥിവി എന്നെ പരിശുദ്ധനാക്കട്ടെ. ബ്രഹ്മണസ്പതിയും പരി ശുദ്ധനാക്കട്ടെ. ബ്രഹ്മഭൂതമായ പൃഥിവി എന്നെ പുനീതനാക്ക ട്ടെ. ഉച്ചിഷ്ടവും അഭക്ഷ്യവും ദുശ്ചിതവുമായിട്ടുള്ള എന്റെ സർവസ്വത്തെയും ജലം പരിശുദ്ധമാക്കട്ടെ. എന്റെ പാപം അക ലെയാക്കട്ടെ. ഇങ്ങനെ പ്രോക്ഷണം ചെയ്ത് രണ്ടു തവണ അഭി ഷേകം നടത്തി ഇതു കൈകൊണ്ട് വേദി തൊട്ട് വലതുകൈയി ലെടുത്ത് അമൃതമസ്ത്വമൃതോപസ്തരണമസി എന്നുച്ചരിച്ച് അത് പാനം ചെയ്ത് അമൃത പ്രാണേ ഹോമ്യമാശിഷ്യന്നോസി എന്ന് പറഞ്ഞ് അമൃത പ്രാണേ ഹോമ്യമാസിഷ്യന്നോസി എന്ന് പറഞ്ഞ് അമൃത തുല്യവും ഹോമയോഗ്യവുമായ വസ്തു നീ ആസ്വദിച്ചിട്ടുണ്ടെന്നു കരുതി പ്രാണനിൽ ആഹുതി ചെയ്യുക. പ്രആണൻ അപാനൻ, ഉദാനൻ, സമാനൻ, വ്യാനൻ തുടങ്ങി യവർ ഈ ആഹുതികളെ പ്രാപിക്കട്ടെ. ബ്രഹ്മത്തിൽ എന്റെ ആത്മാവ് അമൃതത്വം ആസ്വദിക്കട്ടെ.

ചെറുവിരൽ തള്ളവിരൽ ഇവയാൽ പ്രാണനിലും മോതി രവിരൽ അപാനനിലും നടുവിരൽ കൊണ്ട് ഉദാനനിലും ചൂണ്ടാണി വിരലാൽ സമാനനിലും ആഹുതി ചെയ്യുന്നതായി സങ്കല്പിക്കണം.

8. തൂഷ്ണിമേകാമേക ഋഷാ ജൂഹോതി ദ്വേ ആഹ വനീയേ ഏകാം ദക്ഷിണാഗ്നൗ ഏകാം ഗാർ ഹപത്യേ ഏകാം സർവപ്രായശ്ചിത്തിയേ അഥാപിധാനമസ്യ മൃതത്വായോപ സ്പൃശ്യ പൂനരാദായ പുനരുപസ്പൃ ശേത് സവ്യേ പ്രാണാവാപോ ഗൃഹീത്വാ ഹൃദയമന്വാ ലഭ്യ ജപേത്. പ്രാണോ f ഗ്നി പരമാത്മാ പഞ്ചവായു ഭിരാവൃതഃ അഭയം സർവ ഭൂതേഭ്യോഃ ന ഭവേദഹം കദാചനേതി.

മൗനിയായി ഒരു ആഹുതി പ്രാണായ സ്വാഹാ എന്ന ഋക്കു കൊണ്ടും അപാനായ സ്വാഹാ എന്ന് ഈ രണ്ട് ആഹവനീയ ത്തിലും ഒന്ന് ദക്ഷിണാഗ്നിയിലും ഒന്ന് ഗാർഹത്യാഗ്നിയിലും ഒന്ന് സർവപ്രായശ്ചിത്താഗ്നിയിലും ഹോമിക്കണം. ഇങ്ങനെ അഞ്ച് ആഹുതികൾക്ക് ശേഷം നിയമാനുസാരം ആഹുതി ശിഷ്ടം ഭക്ഷിച്ച് അഥ പുരസ്താദ് ഹോപരിഷ്ടാച്ച അദ്ഭിഃ പരിദ ധാതി ഇന്ന ശ്രുതിയനുശരിച്ച് അഭിധാന സ്വരൂപം അമൃതത്തിന് സ്പർശിച്ച് ഗ്രഹിച്ച് ഹൃദയത്തിനടുത്ത് കൈവെച്ച് ജപിക്കുക. അഗ്നി മുഖ്യപ്രാണൻ തന്നെയാണ് എനിക്ക് പ്രാണികളിൽ നിന്ന് അഭയം തരണം എനിക്ക് ഒരിക്കലും അവയിൽ നിന്ന് ഭയം ഉണ്ടാകാനിടയാകരുത്.

## രണ്ടാം ഖണ്ഡം

1. വിശ്വോ f സി വൈശ്വാനരോ വിശ്വരൂപം ത്വയാ ധാര്യതേ ജായമാനം വിശ്വം സ്വാഹുതയഃ സർവാ യത്ര ബ്രഹ്മാ അമൃതോ f സി മഹാനവോ ദയം പുരുഷോ യോ അംഗുഷ്ഠഗ്രേ പ്രതിഷ്ഠിതഃ തമദ്ഭിഃ പ്രതിഷി ഞ്ചാമി സോ f സ്യാന്തേ അമൃതാ യാവൃതയോ f നാവിത്യേഷാ ഏവാത്മാ. ധ്യായതേ f ഗ്നിഹോത്രം ജൂഹോമീതി സർവേഷാമേവ സുനിർഭവതി അഥ യജ്ഞപരിവൃത ആഹു തീർ ഹോമയതി സ്വേശരീരേ യജ്ഞം പരിവർത്തയാമീതി

മുഖ്യമായ പ്രാണ, വ്യഷ്ടിയെന്നു സമഷ്ടിയെന്നു ഉപാധി ഭേദത്താൽ നീ തന്നെയാണ് വിശ്വൈശ്വനരൻ നീ തന്നെ വിശ്വ രൂപത്തെ ധരിക്കുന്നു. ബ്രഹ്മാവൃത സ്വരൂപത്തിൽ നിന്നിൽ നിന്നും ഉണ്ടായിട്ടുള്ള വിശ്വം തുരീയാഗ്നിയിൽ സകല ആഹു തികളോടുമൊപ്പം വിലയിക്കുന്നു. ബാഹ്യാത്മാവ് ചേഷ്ടാവിശേ ഷങ്ങളെ കൊണ്ട് ഈവ ധ്യാനിക്കണം. ഈ പുരുഷൻ ദിവ സവും പ്രാണാഗ്നി ഹോമം ചെയ്യുന്നു. കാരണം പരമാത്മാവായ നിന്നെ സകലരും പുത്രനെപ്പോലെ സംരക്ഷിക്കുന്നു. അതു കൊണ്ട് നീ സകലരുടെയും പുത്രനാണ്. നീ നിന്റെ ഈ ലോകാ ഹുതികളെ ഹോമിക്കുന്നു. സ്വന്തം ശരീരത്തിൽ യജ്ഞത്തെ പരിവർത്തനം ചെയ്യുന്നു.

2. ചത്വാരോ f ഗ്നയസ്തേ കിം നാമധേയാഃ തത്ര സൂര്യോഗ്നിർ നാം സൂര്യമണ്ഡലാകൃതിഃ സഹ സ്ര രശ്മി പരിവൃതഃ ഏകർഷിർഭൂത്വാ മൂർധ്നി തിഷ്ഠതി യസ്മാദുക്തഃ

ശരീരത്തിൽ അത്യന്തം സൂക്ഷ്മങ്ങളായ നാല് നിർവൃത്യ ഗ്നികളുണ്ട് അവയെല്ലാം അർദ്ധമാത്രകൾ മാത്രമാണ്. ഈ നാല് അഗ്നികളിലും സൂര്യാഗ്നി എന്നു പേരുള്ള സൂര്യമണ്ഡലാകൃ തിയിലുള്ള അഗ്നി ഏറെ തേജസ്സുള്ള ആയിരം രശ്മികളോടു കൂടിയ വ്യാപകരൂപത്തോടെ ശിരസ്സിൽ സ്ഥിതി ചെയ്യുന്നു.

3. ദർശനാഗ്നിർ നാമ ചതുരാകൃതിരാഹവനീയോ ഭൂത്വാ മുഖേ തിഷ്ഠതി. ശരീ രോ f ഗ്നിർ നാമ ജരാ വ്രണുദാഹവിരവസ്കന്ദതി അർദ്ധ ചന്ദ്രാകൃതി ദാക്ഷി ണആഘഅനഇറഅഞഭൂത്വാ ഹൃദയേ തിഷ്ഠതി തത്ര കോഷ്ഠാഗ്നിർ നാമാശിതഃ പീതലീഢഖാദിതാനി സമ്യ ഗ്വ്യഷ്ട്യാം ശ്രപയിത്വാ ഗാർഹപത്യോ ഭൂത്വാ നാഭ്യാം തിഷ്ഠതി. പ്രായശ്ചിത്തയസ്ത്വധസ്താത്തിര്യക് തിസ്രോ ഹിമാംശുഃ പ്രഭാഭിഃ പ്രജനനകർമ്മാ

ജീവാത്മാവ് സർവജ്ഞനായ ഈശ്വരന്റെ രൂപത്തിൽ കാണപ്പെടുന്നു. അക്കാരണത്താൽ അതിനെ ദർശനാഗ്നി എന്ന് പറയുന്നു. അത് ബീജം വിരാട് മുതലായ നാല് ആകൃതിയോ ടുകൂടിയ ആഹവനീയാഗ്നിയായി മുഖത്ത് സ്ഥിതി ചെയ്യുന്നു. സ്ഥൂലശരീരത്തെ ദഹിപ്പിക്കുന്ന ശരീരാഗ്നി സ്ഥൂലശരീരത്തെ

N P

ആശ്രയിച്ചിരിക്കുന്ന ജരാദികളാൽ ക്ഷീണിച്ചു പോകും. അത് സ്ഥൂലപ്രപഞ്ചമാകുന്ന ഹവസ്സിനെ ഗ്രസിക്കുന്നു. അത് അർദ്ധ ചന്ദ്രാകൃതിയുള്ള ദക്ഷിണാഗ്നിയായി എല്ലാ ജീവികളുടെയും ഹൃദയത്തിൽ സ്ഥിതി ചെയ്യുന്നു. കോഷ്ഠാഗ്നി ഭക്ഷിച്ചതും കുടിച്ചതും ആസ്വദിച്ചതുമായ എല്ലാ വസ്തുക്കളെയും നല്ല പോലെ പചിപ്പിച്ച് ഗാർഹപത്യരൂപത്തിൽ നാഭിസ്ഥാനത്ത് നില കൊള്ളുന്നു. ഹിത്തോപാധി സ്വരകൂപമായി വിരട് മുതലായ വക്കു താഴെയായി പ്രതിഷ്ഠിതമായ ജാഗ്രത്സ്വപ്നസുഷുപ്താ വസ്ഥാപ്രകാശിതമായ ചിദ്രൂപമായ ചന്ദ്രൻ എല്ലാത്തിനും പ്രഭു വാണ്. സകലതിന്റെയും പ്രജനനകർത്താവുമാണ്.

## മൂന്നാം ഖണ്ഡം

1. അസ്യ ശരീരയജ്ഞസ്യ യുപരശനാശോഭിതസ്യ തസ്യ കോ യജമാനഃ കാ പത്നീ കേ ഋത്വിജഃ കേസ ദസ്യാഃ കാനി യജ്ഞപാത്രാണി കാനി ഹവീംഷി കാ വേദിഃ കോത്തരവേദിഃ കോ ദ്രോണ കലശഃ കോരഥഃ കഃ പശുഃ കോ f ധ്വര്യുഃ കോ ഹോതാ കോ ബ്രാഹ്മ ണോച്ഛംസീ, കഃ പ്രതി പ്രസ്ഥാതാ കഃ പ്രസ്തോതോ കോ മൈത്രവരുണഃ ക ഉദ്ഗാതാ കാ ധാരാപോതാ കേ ദർഭാഃ കഃ സ്രുവഃ കാജ്യസ്ഥാലീ, കാവാധാരാ, കാവാജ്യഭാഗൗ കേ പ്രയാജാകേ അനുയാജാ കേഡാകഃ സൂക്തവാകഃ കാ ശംയുവാകഃ കാ f ഹിംസാ, കേ പത്നീ സംയാജാഃ കോ യുപഃ കാ രശനാ കാ ഇഷ്ടയ കാ ദക്ഷിണാ കിം അവഭൃഥമിതി.

യൂപരശനാശോഭിതമായ ഈ ശരീരയജ്ഞത്തിന്റെ യജ മാനനാര്? പത്നി ഋത്വിക്കുകൾ സദസ്യന്മാർ ഇവർ ആരാണ്? യജ്ഞപാത്രങ്ങൾ ഏതെല്ലാം? ഹവിസ്സുകളെന്തെല്ലാം? വേദി ഏത്? ഉത്തരവേദിയേത്? ഏതാണ് ദ്രോണകശം? എന്താണ് രഥം? ഏതാണ് പശു? ആരാണ് അധ്വര്യൂ? ആരാണ് ഹോതാവ്? ആരാണ് പ്രസ്തോതാവ്? ആരാണ് മൈത്രവരുണന്മാർ? ആരാണ് ധാരാപോതാ? എന്താണ് ദർഭ? എന്താണ് സ്രുവം? എന്താണ് ഘൃതപാത്രം? എന്താണാധാരം? എന്താണാജ്യഭാഗം? എന്താണ് പ്രയോജം? ഏതാണ് വാക്ക്? എന്താണ് അഹിംസ? ആരാണ് പത്നി സംയോജം? എന്താണ് യുപം? എന്താണ് രശന? എന്താണ് ഇഷ്ടികൾ? എന്താണ് ദക്ഷിണ? എന്താണ് അവഭൃഥ സ്നാനം?

## നാലാം ഖണ്ഡം

അസ്യ ശരീര യജ്ഞസ്യ യുപരശനാ ശോഭിത സ്യാത്മാ യജമാനഃ ബുദ്ധിഃ പത്നീ വേദഃ മഹർത്വിജഃ അഹം കാ രോ f ധ്വര്യുഃ ചിത്തം ഹോതാ പ്രാണോ ബ്രഹ്മണച്ഛംസി അപാനഃ പ്രതി പ്രസ്ഥാതാ വ്യാനഃ പ്രസ്തോതാ സമാനോ മൈത്രാ വരുണഃ ഉദാനഃ ഉദ്ഗാതാ ശരീരം വേദിഃ നാസികാ ഉത്തരവേദിഃ മൂർധാ ദ്രോണകലശഃ പാദോ രഥഃ ദക്ഷിണ ഹസ്തഃ സ്രുവഃ സവ്യഹസ്തഃ ആജ്യസ്ഥാലീ ശ്രോത്രേ ആധാരൗ ചക്ഷുഷീ ആജ്യഭാഗൗ, ഗ്രീവാ ധാരാപോതഃ തന്മാ ത്രാണി സദസ്യാഃ മഹാഭൂതാനി പ്രയാജഃ ഭൂതാന്യ നുയാജാഃ ജിഹ്വാ ഇഡാ ദന്തോഷ്ഠൗ സൂത്രവാകഃ താലു സുയുപാകഃ സ്മൃതിർ ദയാ, ക്ഷാന്തിരഹിംസാ, പത്നീ സംയോജാ ഓങ്കാരോയുപഃ ആശാ രശയാ മനോ രഥഃ കാമഃ പശുഃ കോശാഃ ദർഭാഃ ബുധീന്ദ്രി യാണി യജ്ഞപാത്രാണി കർമ്മേന്ദ്രിയാണി ഹവീംഷി അഹിംസാ ഇഷ്ടയഃ ത്യാഗോ ദക്ഷിണ അവഭൃഥഃ മര ണാത് സർവാഹ്യസ്മിൻ ദേവതാശരീരേ നിഃ സമാ ഹിതാ വാരണ സ്യാം മൃതോ വാപി ഇമാം വാ ബ്രഹ്മയഃ പരേത് ഏകേന ജന്മനാ ജന്തുർമോക്ഷം പ്രാപ്നു യാദിതി മോക്ഷം ച പ്രാപ്നുയാദിത്യുപനി ഷത്ത്.

ആവാണ് ശരീരയജ്ഞത്തിന്റെ യജമാനൻ ബുദ്ധി പത്നിയും വേദങ്ങൾ മഹാന്മാരായ ഋത്വിക്കുകളും അഹങ്കാര തത്വം അധ്വര്യുവും ചിത്തം ഹോതാവും പ്രാണൻ ബ്രഹ്മണ ച്ഛംസിയും അപാനൻ പ്രതിപ്രസ്തോതാവും വ്യാനൻ പ്രസ്തോ താവും ഉദാനൻ ഉദ്ഗാതാവും സമാനൻ മൈത്രവരുണന്മാരും ശരീരം വേദിയും നാസിക അന്തർവേദിയും ശിരസ്സ് ദ്രോണേ കലശവും പാദം രഥവും വലതുകൈ സ്രുവവും ഇടത്തുകൈ ഘൃതപാത്രവും കർണ്ണം ആധാരവും കണ്ണ് ആജ്യഭാഗവും കഴുത്ത് ധാരയും അഞ്ചു തന്മാത്രകൾ ഹോതാവും പഞ്ചമഹാ ഭൂതങ്ങൾ സദസ്യരും ഗുണം പ്രയാജവും അനുയാജവും നാക്ക് ഇഡയും പല്ലും ചുണ്ടും സൂക്തവാക്കും താലുശംയോർവാ കവും സ്മൃതിദായയും ശാന്തി അഹിംസയും പത്നി സംയാ ജവും ഓകാരം സ്തംഭവും ആശരശനയും മനസ്സ് രഥവും കാമം പശുവും കാലം ദർഭകളും ബുദ്ധീന്ദ്രിയങ്ങൾ യജ്ഞപാത്രങ്ങളും കർമ്മേന്ദ്രിയങ്ങൾ ഹവിസ്സും അഹിംസ ഇഷ്ടികയും ത്യാഗം ദക്ഷിണയും മൃത്യു അവ ഭൃഗസ്നാനവുമാകുന്നു. കാശിയിൽ വെച്ച് ശരീരനാശം സംഭവിക്കുകയോ ഇത് പടിക്കുകയോ ചെയ്താൽ ഒരേ ഒരു ജന്മം കൊണ്ടു തന്നെ അയാൾക്ക് ചിത്ത ശുദ്ധികരമായ ജ്ഞാനവും മോക്ഷവും ലഭിക്കും.

പ്രാണാഗ്നിഹോത്രോപനിഷത്ത് സമാപിച്ചു.

# ബഹ്വൃചോപനിഷത്ത്

**ശാന്തിപാഠം**

ഓം വാങ് മേ മനസി പ്രതിഷ്ഠിതാ മനോ മേ വാചി പ്രതിഷ്ഠിതമാവിരാവീർമ ഏധി വേദസ്യ വ ആണീസ്യഃ ശ്രുതം മേ മാ പ്രഹാസീരനേനാധിതേ നാഹോരാത്രാത്സംദധാമി ഋതം വദിഷ്യാമി I സത്യം വദിഷ്യാമി I തന്മാമവതു I തദ് വക്താരമവതു I അവതു മാം അവതു വക്താരമവതു വക്താരം ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

എന്റെ വാക്ക് മനസ്സിൽ സ്ഥിരമായിരിക്കട്ടെ. മനസ്സ് വാക്കിൽ സ്ഥിരമായിരിക്കട്ടെ. സ്വയം പ്രകാശാത്മാവേ, എന്റെ മുന്നിൽ അങ്ങ് പ്രത്യക്ഷമാകണമേ. വാങ്മനസ്സുകളെ നിങ്ങ ൾ എന്റെ വേദജ്ഞാനത്തിന്നാധാരമാണ്. അതിനാൽ എന്റെ വേദാധ്യായനം നശിപ്പിക്കരുത്. ഈ അധ്യയനത്തിൽ തന്നെ യാണ് ഞാൻ രാവും പകലും ചിലവഴിച്ചുകൊണ്ടിരിക്കുന്നത്. ഞാൻ ഋതം പറയും സത്യം പറയും എന്നെ രക്ഷിക്കുക. വക്താ വിനെ രക്ഷിക്കുക. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഓം ദേവീ ഹി ഏകാഗ്ര അസീത് സൈവ ജഗദ ണ്ഡമസൃജത് കാമലേതി വിജ്ഞായതേ ശൃംഗാരക ലേതി വിജ്ഞായതേ തസ്യാ ഏവ ബ്രഹ്മാ അജീജ നത് വിഷ്ണുരജീജനത് രുദ്രോജീജനത് സർവേ മരുദ് ഗണാ അജീജനത് ഗന്ധർവാപ്സരസഃ കിംനരാ വാദി തവാദിനഃ സമന്താദജീജനൻ ഭോഗ്യമജീജനത് സർവ മജീനനത് സർവംശാക്ത മജീജനത് അണ്ഡജം സ്വേദജം ഉദ്ഭിജം ജരായുജം യത് കിം ചൈതത് പ്രാണി സ്ഥാവരജംഗമം മനുഷ്യമജീജനത്.

ദേവി ഏറ്റവുമാദ്യം ജനിച്ചു. ദേവി തന്നെ ജഗദണ്ഡത്തെ സൃഷ്ടിച്ചു, ദേവിതന്നെ കാമകല, ശൃംഗാര കലയെന്നു ബ്ര ഹ്മാവും വിഷ്ണുവും രുദ്രനും ജനിച്ചു. ദേവിയിൽ നിന്നും പ്രസിദ്ധിയാർജ്ജിച്ചതും ദേവിതന്നെ. ദേവിയിൽ നിന്ന് സർവ മരുത്തുക്കളും ഗന്ധർവന്മാരും അപ്സരസുകളും കിന്നര ന്മാരും ജനിച്ചു. ദേവി തന്നെയാണ് എല്ലാ ഭോഗസാമഗ്രി കൾക്കും കാരണഭൂതയായിട്ടുള്ളത് എല്ലാം ദേവിയാൽ സൃഷ്ടി ക്കപ്പെട്ടു. അണ്ഡജം, സ്വേദജം, ഉദ്ഭിജം, ജരായുജം, ചൈത ന്യവത്തായ സമസ്തപ്രാണിവർഗ്ഗം, സ്ഥാവരജംഗമ വ്യൂഹം, മനുഷ്യവർഗ്ഗം എല്ലാം ദേവി ജനിപ്പിച്ചു.

2. സൈഷാ അപരാ ശക്തിഃ സൈഷാ ശാംഭവിവി ദ്യാ, കാദിവിദ്യേതി വാ, ഹാദിവിദ്യേതി വാ, സാദി വിദ്യേതി വാ, രഹസ്യം ഓമോം വാചി പ്രതിഷ്ഠാ. സൈവ പുരത്രയം ശരീരത്രയം വ്യാപ്യ ബഹിരന്തര വഭാവസയന്തീ ദേശകാലവസ്തു അന്ദസംഗാൻ മഹാ ത്രിപുരസുന്ദരീ വൈ പ്രത്യക് ചിതിഃ

ദേവിയെത്തന്നെയാണ് അപരാശക്തിയെന്നു ശാംഭവീ വിദ്യയെന്നു രഹസ്യം രൂപിണി എന്നും പറയുന്നത്. ദേവി തന്നെയാണ് പ്രണവത്തെ പ്രതിപാദിക്കുന്ന അക്ഷരതത്വം, പ്രണ വസ്വരൂപിണിയും എല്ലാ പാണികളെയും വാക്കിൽ ഒതുക്കി യവളും ദേവിതന്നെ. ദേവി തന്നെയാണ് ജാഗ്രത് സ്വപ്നസു ഷുപ്ത്യാത്മകമായ മൂന്ന് അവസ്ഥയിലും സ്ഥൂലം സൂക്ഷ്മം കാരണം എന്നീ ശരീര ത്രയത്തിലും വ്യാപിച്ച് അവയെ പ്രകാ ശിപ്പിച്ചുകൊണ്ടിരിക്കുന്നത്. ദേശം കാലം വസ്തു എന്നിവ യുടെ സീമയ്ക്കുള്ളിൽ വസിക്കുന്നു. മഹാത്രിപുരസുന്ദരി യായ ദേവി ഓരോ ജീവിയിലും ചൈതന്യം അരുളുന്നു.

3. സൈവാത്മാ തതോ f ന്യദസത്യമനാത്മാ അത ഏഷ ബ്രഹ്മസംവിത്തിർഭാവാഭാവകലാ വിനിർമുക്താ ചിദ്വിദ്യാ അദ്വിതീയബ്രഹ്മസംവിത്തിഃ സച്ചിദാനന്ദ ലഹ രീ, മഹാത്രിപുരസുന്ദരീ, ബഹിരന്തരനുപ്രവിശ്യ സ്വയ മേകൈവ വിഭാതി യദസ്തി സന്മാത്രം യദ് വിഭാതി ചിന്മാത്രം യത് പ്രിയമാനന്ദം തദേതത് സർവാകാരാ മഹാത്രിപുരസുന്ദരീ ത്വം ചഹം ച സർവം വിശ്വം സർവ ദേവതാ ഇതരത് സർവം മഹാ ത്രിപുര സുന്ദരീ സത്യമേകം ലളിതാഖ്യം വസ്തുതദദ്വിതീയമഖ ണ്ഡാർത്ഥം പരംബ്രഹ്മ.

ദേവിയെ തന്നെയാണ് ആത്മാവെന്ന് പറയുന്നത്. ദേവി ഒഴികെ എല്ലാം അസത്യവും അനാത്മവുമാണ്. ദേവി പരബ്ര ഹ്മാത്മക ബോധം നിർമ്മിക്കുന്ന വിദ്യാശക്തിയാണ്. ദേവി ബ്രഹ്മജ്ഞാനം നല്കുന്നു. ദേവി സച്ചിദാനന്ദ സ്വരൂപിണിയാ ണ്. ദേവി ഓരോ വസ്തുവിന്റെയും ഉള്ളിലും പുറത്തും വ്യാപി ച്ചിരിക്കുന്നു. ദേവിയുടെ അസ്തി ഭാതി പ്രിയ എന്നീ മൂന്നു രൂപ ങ്ങളും സച്ചിദാനന്ദപ്രബോധകമാകുന്നു. ഇങ്ങനെ ത്രിപുരസു ന്ദരീദേവി സമസ്തസ്ഥലപദാർത്ഥങ്ങളിലും അധിഷ്ഠിതയായി രിക്കുന്നു. നീയും ഞാനും ദേവന്മാരും സകല പ്രപഞ്ചവും ശേഷനും എല്ലാം ദേവി തന്നെയാണ്. ദേവി തന്നെ ലളിതമാത്രം, സത്യം ദേവി തന്നെയാണ് പരബ്രഹ്മം ദേവിതന്നെയാണ്

4. പഞ്ചരൂപ പരിത്യാഗാ–
ദസ്വരൂപ പ്രഹാണതഃ I
അധിഷ്ഠാനാം പരം തത്വ–
മേകം സച്ഛിഷ്യതേ മഹത് II

അസ്തി, ഭാതി, പ്രിയം, നാമം, രൂപം എന്നീ അഞ്ചുരൂപ ങ്ങളെയും പരിത്യജിക്കുകയും സ്വസ്വരൂപത്തെ വെടിയാതിരി ക്കുകയും ചെയ്താൽ പിന്നെ അവശേഷിക്കുന്ന സത്തയെ പര മതത്വമെന്ന് പറയുന്നു.

5. പ്രജ്ഞാനം ബ്രഹ്മേതിവാ അഹം ബ്രഹ്മാസ്മീതി വാ ഭാഷ്യതേ തത്ത്വമസീത്യേവ സംഭാഷ്യതേ. അയ മാത്മാ ബ്രഹ്മേതി വാ ബ്രഹ്മൈവാഹമസ്മീതി വാ യോ f ഹ മസ്മീതി വാ സോ f ഹമസ്മിതി വാ യാ ഭാഷ്യതേ സൈഷാ ഷോഡശീ ശ്രീവിദ്യാ പഞ്ചദശാ ക്ഷരീ ശ്രീമഹാത്രിപുരസുന്ദരീ ബാലാംബികേത ബഗ ലേതിവാ മാ തംഗീതി സ്വയംവരകല്യാണീതി ഭുവനേ ശ്വരീതി ചാമുണ്ഡേതി, ചണ്ഡേതി, വാരാഹീതി, തിര സ്കരണീതി രാജമാതാംഗീതി, ശുകശ്യാമളേതി വാ, ലഘുശ്യാമളേതി വാ, അശ്വാരൂഢേതി വാ, പ്രഥഅയ ആഘഇറആ ധൂമാവതി സാവിത്രീ, സരസ്വതീ ബ്രഹ്മാ നന്ദകലേതി, ഋചോ അക്ഷരേ പരമേ വ്യോമൻ യസ്മിൻ ദേവാ അധിവിശ്വേ നിഷേദുഃ യസ്തന്ന വേദ കിമൃചാ കരിഷ്യതി യ ഇത്തദ്വിദുസ്ത ഇമേ സമാസതേ ഇത്യുപനിഷത്.

പ്രജ്ഞാനം തന്നെയാണ് ബ്രഹ്മം, ഞാൻ തന്നെ ബ്രഹ്മം എന്നീ മഹാകാവ്യങ്ങളാൽ ആ പരമ തത്വം വ്യക്തമാക്കപ്പെടു ന്നു. അത്, നീ, ഞാൻ, എന്നെല്ലാം പറയുമ്പോൾ അതിനെത്ത ന്നെയാണ് നാം പ്രകടമാക്കുന്നത്. അത് ഏതാണോ അതു തന്നെ ഞാൻ. അതും ഞാൻ തന്നെ. ബ്രഹ്മവും ഞാൻ തന്നെ. ആത്മാവും ബ്രഹ്മമാണ്. പതിനഞ്ച് അക്ഷരം ചേർന്ന ആ ദേവിക്ക് ബാലാംബിക, ബഗള, മാതംഗി, സ്വയംവരകല്യാണി, ഭുവനേശ്വരി, ചാമുണ്ഡി, ചണ്ഡ, വാരാഹീ, തിരസ്കരിണീ, രാജ മാതംഗി, ശുകശ്യാമള, ലഘുശ്യാമള, അശ്വാരൂഢ, പ്രത്യംഗി ര, ധൂമാവതി, സാവിത്രി, സരസ്വതി, ബ്രഹ്മാനന്ദകല എന്നീ നാമ ങ്ങളുണ്ട്. അവിനാശിയായ ആകാശത്തിൽ സകലദേവന്മാരും നിവസിക്കുന്നു. ആ പരമാകാശത്തിൽ ഋതുക്കളും അധിവസി ക്കുന്നു. ആ പരമാകാശത്തെപ്പറ്റി വേണ്ട പോലെ ധരിക്കാൻ ശ്രമി ക്കാത്തവന് കേവലം ഋക്കുകൾ പഠിക്കുന്നതു കൊണ്ട് ഒരു പ്രയോജനവുമില്ല. അത് ശരിക്ക് മനസ്സിലാക്കുന്നവന് മാത്രമേ പരമാകാശത്തിൽ ശാശ്വതനിവാസം ലഭിക്കുകയുള്ളൂ.

ബഹ്വൃചോപനിഷത്ത് സമാപിച്ചു.



# ബ്രഹ്മബിന്ദൂപനിഷത്ത്

**ശാന്തിമന്ത്രം**

ഓം. സഹനാവവതു. സഹനൗഭുനക്തു. സഹവീര്യം കരവാവഹൈ. തേജസ്വിനാവധീതമ സ്തു. മാ വിദ്വിഷാ വഹൈ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

പരബ്രഹ്മം ഞങ്ങൾ രണ്ടുപേരെയും രക്ഷിക്കുമാറാകട്ടെ. ഞങ്ങൾ ഒരുമിച്ച് ജീവിതത്തിൽ മുന്നോട്ട് പോകുമാറാകട്ടെ. ഒരുമിച്ച് ജീവിതത്തിൽ മുന്നോട്ടു പോകുമാറാകട്ടെ. ഒരുമിച്ച് ഊർജ്ജസ്വലത നേടട്ടെ. ഞങ്ങളുടെ അധ്യയനം തേജോമയ മാകട്ടെ. ഞങ്ങൾ അന്യോന്യം വിദ്വേഷം വഹിക്കാൻ ഇടയാകാ തിരിക്കട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. മനോ നി ദ്വിവിധം പ്രോക്തം ശുദ്ധം ചാശുദ്ധമേവ ച
   അശുദ്ധം കാമസങ്കല്പം ശുദ്ധം കാമവിവർജ്ജിതം
2. മന ഏവ മനുഷ്യാണാം കാരണം ബന്ധ മോക്ഷയോഃ
   ബന്ധായ വിഷയാസക്തം മുക്ത്യൈ നിർവിഷയം സ്മൃതം
3. യതോനിർവിഷയ സ്യാസ്യ മനസോമുക്തി രിഷ്യതേ
   തസ്മാന്നിർവിഷയം നിത്യം മനഃ കാര്യം മുമുക്ഷുണാ
4. നിരസ്തവിഷയാസംഗം സനിരുദ്ധം മനോ ഹൃദി
   യദാ യാത്യുന്മനീഭാവം തദാ തത് പരമം പദം
5. താവദേവ നിരോദ്ധവ യാവദ് ഹൃദി ഗതം ക്ഷയം
   ഏതദ് ജ്ഞാനം ചമോക്ഷം ച അതോന്യോ ഗ്രന്ഥവിസ്തരം

1......5. ശുദ്ധമെന്നും, അശുദ്ധമെന്നും, മനസ്സ് രണ്ടു പ്രകാരത്തിലുണ്ട്. വിഷയങ്ങളാലും അഭിലാഷങ്ങളാലും സങ്കല്പങ്ങൾ ഉത്ഭവിക്കുന്നതാണ് മനസ്സ്. ഇച്ഛകൾ ഉയരാതിരിക്കുന്നതാണ് ശുദ്ധാമയ മനസ്സ്. ബന്ധനത്തിലും അതുപോലെ തന്നെ മോക്ഷത്തിനും കാരണമായി വർത്തി ക്കുന്നത് മനസ്സു തന്നെയാണ്. വിഷയങ്ങളിൽ ആസക്തമായ മനസ്സിനാൽ ബന്ധനം സംഭവിക്കുന്നു. വിഷയങ്ങളുടെ അഭാവമാർന്ന് മനസ്സിന് മോക്ഷം സിദ്ധിക്കുന്നു. വിഷയ സങ്കല്പ രഹിതമായിരിക്കുമ്പോഴാണ് മനസ്സിന്റെ ലയം

സംഭവിക്കുന്നത് അതിനാൽ മോക്ഷം ആഗ്രഹിക്കുന്ന സാധകൻ വിഷയസങ്കല്പ രഹിതനായിരിക്കണം മനസ്സിൽ വിഷയാഭിലാഷം ഇല്ലാതിരിക്കുന്നഅവസ്ഥയാണ് പരമപദം. അതോടെ മനസ്സിൽ സങ്കല്പ വികല്പങ്ങൾ ഉയരാതിരിക്കുന്നു. ഹൃദയത്തിൽ വിലീനമായിരിക്കുന്നതുവരെ മാത്രം മനസ്സിനെ നിയന്ത്രണത്തിലാക്കാൻ ശ്രമിക്കണം. അതിനുശേഷമല്ല വേണ്ടത്. മനസ്സിൽ ഹൃദയം വിലീനമാകുന്നതുവരെ മാത്രം മനസ്സിനെ നിയന്ത്രണത്തിലാക്കാൻ ശ്രമിക്കണം. അതിനുശേഷമല്ല വേണ്ടത്. മനസ്സിൽ ഹൃദയം വിലീനമാകുന്നതിനെ മോക്ഷമെന്നും ജ്ഞാനമെന്നും പറയുന്നു. അതിൽ കൂടുതൽ പറയുന്നത് ഗ്രന്ഥവിസ്താരം മാത്രമാകുന്നു.

6. നൈവചിന്ത്യം ന ചാചിന്ത്യമചിന്ത്യം ചിന്ത്യമേവ ച
പക്ഷപാതവിനിർമ്മുക്തം ബ്രഹ്മ സമ്പദ്യതേ തദാ

7. സ്വരേണ സാധയേ ദ്യോഗ മ സ്വരം ഭാവയേത് പരം
അസ്വരേണ ഹിഭാവേന ഭാവാനാഭ ഇഷ്യതേ

8. തദേവ നിഷ്കലം ബ്രഹ്മ നിർവികല്പം നിരഞ്ജനം
തദ് ബ്രഹ്മാഹമിതി ജ്ഞാത്വാ ബ്രഹ്മ സമ്പദ്യതേ ധ്രുവം

9. നിർവികല്പമനന്തം ച ഹേതു ദൃഷ്ടാന്ത വർജിതം
അപ്രമേയമനാദ്യം ച ജ്ഞാത്വാ ച പരമം ശിവം

10. ന വിരോധോ ന ചോത്പത്തിർ ന ബന്ധോ ന ചശാസനം
നമുമുക്ഷ ന മുക്തി ച ഇത്യേഷു പരമാർത്ഥതഃ

6......10. ചിന്തനീയവും അചിന്തനീയവും തമ്മിൽ ഒരു അനന്തരകരണീയവും ഇല്ലാതിരിക്കുകയും രണ്ടിൽ ഒന്നിന്റെയും നേർക്ക് പ്രത്യേക ചായ്വ് സാധകന് ഇല്ലാതിരിക്കുകയും ചെയ്യുന്ന അവസരത്തിൽ ബ്രഹ്മപ്രാപ്തിക്കുള്ള സമയം അടുത്തെത്തുന്നു. സാധകന് പ്രണവത്തിലൂടെ ഈശ്വരനുമായി ഐക്യം ഉണ്ടായിത്തീരണം. പ്രണവുമായി സർവാത്മനാ ഇണങ്ങിയ ഭാവനകൊണ്ടു മാത്രം ഭവസ്വരൂപനായ പരമത്മാവിനെ പ്രാപിക്കാൻ കഴിയുന്നു. അഭാവം കൊണ്ട് അത് സാധ്യമല്ല. ഭാവനയുടെ അഭാവത്തിൽ സമാധി ശൂന്യതയാണ് സംഭവിക്കുക. ആ മായാരൂപമായ മനസ്സ് ശൂന്യവും വികല്പവും അവയവരഹിതവും ആയ നിരഞ്ജനെത്തന്നെയാണ് ബ്രഹ്മമെന്നു പറയുന്നത്. 'ആ ബ്രഹ്മം ഞാൻ തന്നെയാണ്'. എന്ന ഭാവനയും വിശ്വാസവും ചേർന്നവന് ബ്രഹ്മപ്രാപ്തി ലഭിക്കുന്നു. ശൂന്യവും അനാദിയും അനന്ത വും അപ്രപഞ്ചവും പരമ കലായണസ്വരൂപവുമായ ബ്രഹ്മ ത്തെ അതുമായി അനന്യഭാവം കൈക്കൊള്ളാൻ കഴിയുന്ന വന് ലഭിക്കുന്നു. സൃഷ്ടിയില്ല, മായയില്ല, ബന്ധമനമില്ല, മോക്ഷാഭിലാഷമില്ല. മോക്ഷവുമില്ല എന്ന ചിന്താഗതിയും വാസ്തവികജ്ഞാനവും നേടിയവർ ബ്രഹ്മ സാക്ഷാത്ക്കാരം നേടുന്നു.

11. ഏക ഏവാത്മാമന്തവ്യോ ജാഗ്രത് സ്വപ്ന സുഷുപ്തിഷു
സ്ഥാനത്രയാത് വ്യതീതം യ പുനർ ജന്മ ന വിദ്യതേ

12. ഏക ഏവ ഹിഭൂതാത്മാ ഭൂതേ ഭൂതേ വ്യവസ്ഥിതഃ
ഏകധാ ബഹുധാ ചൈവ ദൃശ്യതേ ജലചന്ദ്രവത്.

13. ഘടസംഭൂതമാകാശം ലീയമാനേ ഘടേയഥാ
ഘടോ ലീയതേ നാകാശേ തദ്വജ്ജീവോ ഘടോപമ.

14. ഘടവദ് വിവിധാകാരം ദമ്യമാനം പുനഃ പുനഃ
തത് ഭഗ്നം ച ജാനാതി സ ജാനാതി ച നിത്യശ;

15. ശബ്ദമായാവൃതോ യാവത്താമത്തിഷ്ഠതി പുഷ്കരേ
ദിന്നേ തമസി ചൈകത്വ മേകമേവാനുപശ്യതി.

11......15. ജാഗ്രത്ത്, സ്വപ്നം, സുഷുപ്തി. ഈ മൂന്നു അവസ്ഥയെയും കടന്നവനും ഒരേ ഒരു ആത്മാവുമായി മാത്രം ബന്ധം സ്ഥാപിക്കുന്നവനുമായ വ്യക്തിക്ക് പുനർജന്മമില്ല. പ്രപഞ്ചത്തിലെ സകല ജീവികളിലും ഈ ഒരേ ഒരു ആത്മാവാണുള്ളത്. ചന്ദ്രൻ ഒന്നേയുള്ളൂ. എങ്കിലും അതിന്റെ പ്രതിബിംബം പലയിടത്തും പലതിലും കാണാൻ കഴിയുന്നു. ഒരേ പരബ്രഹ്മം പല ശരീരങ്ങളിലും പ്രതിഭാസിക്കുന്നു. ശരീരം നശിച്ചാലും ആത്മാവിന് നാശമുണ്ടാകുന്നില്ല. മൺകുടങ്ങൾ പൊട്ടുന്നതുപോലെയും പിന്നെയും നിർമ്മിക്കപ്പെടുന്നതുപോലെയും പിന്നെയും നിർമ്മിക്കപ്പെടുന്നതുപോലെയും ഉള്ള ഒരു അവസ്ഥാ വിശേഷമാണിത്. മായയുമായി ബന്ധപ്പെട്ട് ജീവാത്മാവ് ഓരോ ശരീരങ്ങളിൽ പ്രതിഭാസിക്കുന്നു. അജ്ഞാനമാകുന്ന അന്ധകാരം നശിച്ച് ജ്ഞാനമാകുന്ന പ്രകാശം പ്രാപിക്കുമ്പോൾ മാത്രം ജീവാത്മാവും പരമാത്മാവും തമ്മിലുള്ള ഐക്യം അനുഭവ ഗോചരമായിത്തീരുന്നു.

16. ശബ്ദാക്ഷരം പരം ബ്രഹ്മ യസ്മിൻ ക്ഷീണേയദക്ഷരം
തദ്വിദ്വാനക്ഷരം ധ്യായേത് യദീച്ഛേത് ശാന്തിമാത്മനഃ

17. ദ്വേവിദ്യേ വേദിതവ്യേ തു ശബ്ദബ്രഹ്മ പരം ചയത്
ശബ്ദ ബ്രഹ്മണി നിഷ്ണാത പരം ബ്രഹ്മാധി ഗച്ഛതി

18. ഗ്രന്ഥമഭ്യസ്യ മേധാവീ ജ്ഞാനവിജ്ഞാന തത്വത
പലാലമിവധാന്യാർത്ഥീ ത്യ ജേത് ഗ്രന്ഥ മശേഷതഃ

19. ഗവാമനേകവർണ്ണനാം. ക്ഷീരസ്യാനേക വർണ്ണതാ
ക്ഷീരവത് പശ്യതേ ജ്ഞാനം ലിംഗമസ്തുഗവാം യഥാ

20. ഘൃത മിവ പയസി നിഗൂഢം
ഭൂതേ ഭൂതേ ച വസതി വിജ്ഞാനം
സതതം മന്ഥയിതവ്യം
മനസാ മന്ഥാന ഭൂതനേ

21. ജ്ഞാനനേത്രം സമാദായ ചരേ ദ്വഹ്നി മത പരം
നിഷ്കലം നിർമ്മലം ശാന്തം തദ്ബ്രഹ്മാഹ
മിതി സ്മൃതം

22.സർവഭൂതാധി വാസംച യദ് ഭൂതേഷു വസത്യധി
സർവാനുഗ്രാഹകത്വേന തദസ്മ്യഹം വാസുദേവ
തദസ്മ്യഹം വാസുദേവ ഇതി.

16......22. ശബ്ദവും പരബ്രഹ്മവും അക്ഷരമാകുന്നു. ഈ രണ്ടിൽ ഒന്നിനു ക്ഷയം സംഭവിക്കുമ്പോൾ മറ്റേത് അക്ഷയ മായ സ്ഥിതിയിൽ നിലകൊളളുന്നു. ഇതു തന്നെയാണ് വാസ്തവികമായ പരബ്രഹ്മം. ശാന്തി ആഗ്രഹിക്കുന്ന മനു ഷ്യന് ആ അക്ഷര ബ്രഹ്മത്തെത്തന്നെയാണ് ധ്യാനിക്കേണ്ടത്. ശബ്ദ ബ്രഹ്മമെന്നും പരബ്രഹ്മമെന്നുമുള്ള രണ്ടു വിധമുള്ള വിദ്യ ധരിക്കേണ്ടതുണ്ട്. എപ്പോൾ മനുഷ്യൻ ശബ്ദ ബ്രഹ്മം അതായത് വേദശാസ്ത്രങ്ങൾ ശരിക്ക് മനസ്സിലാക്കുന്നു അപ്പോൾ പരബ്രഹ്മത്തെ ഗ്രഹിക്കാൻ കഴിയുന്നു. ഭക്ഷണം തേടുന്ന വ്യക്തി വൈക്കോൽ കളത്തിൽ ഇട്ടശേഷം ഭക്ഷണ ത്തിന് അരിയും അതു പാചകം ചെയ്തതും തേടുന്നതു പോലെ അറിവുള്ളവൻ ഗ്രന്ഥങ്ങളിൽ നിന്ന് സാരം ഗ്രഹിച്ച ശേഷം ഗ്രന്ഥങ്ങൾ കൈവിടുന്നു. പല നിറമുള്ള പശുക്കൾ ഉണ്ട്. എന്നാൽ അവയുടെയെല്ലാം പാൽ ഒരേ വിധമാണ്. വെളുപ്പു നിറമാണ്. അതുപോലെ അനേക സമ്പ്രദായങ്ങളും ചിന്താധാരകളും ഉണ്ടെങ്കിലും അവയിലെല്ലാമടങ്ങുന്ന തത്വം ഒന്നാണെന്ന് മനസ്സിലാക്കുന്നു. പുറമെ കാണുന്ന ഭേദഭാവന കൾ നിസ്സസാരമാണ്. ആന്തരികവും സാർവത്രികവുമായ തത്വം ഗ്രഹിക്കുക. പാൽ തൈർ കടയുന്നതിൽ നിന്ന് വെണ്ണ കിട്ടുന്നു. ചിന്തനം കൊണ്ടും മനനം കൊണ്ടും വിജ്ഞാന മയമായ ബ്രഹ്മം അറിയാൻ കഴിയുന്നു. ജ്ഞാനത്തിന്റെ പ്രകാശം ലഭിച്ചു കഴിയുമ്പോൾ അഗ്നി സമാനമായ തേജസ്സ് കലർന്ന ബ്രഹ്മത്തിന്റെ ഭാവന അനുഭവവേദ്യമാകുന്നു. ' കലാരഹിതവും നിർമ്മലവും ശാന്തവുമായ പരബ്രഹ്മം ഞാൻ തന്നെയാകുന്നു' എന്ന ബോധം അതോടെ ജ്ഞാനിക്കുണ്ടാ കുന്നു. ഉതാണ് ശരിയായ ജ്ഞാനം. സകലതിലും അടങ്ങു ന്നതും സമസ്ത ഭൂതാധിവാസവുമായ ആ പരബ്രഹ്മതത്വം വാസുദേവനാണ് എന്ന അറിവും സംജാതമാകുന്നു.

ബ്രഹ്മബിന്ദു ഉപനിഷത്ത് സമാപിച്ചു.



# ബ്രഹ്മവിദ്യോപനിഷത്ത്

**ശാന്തിപാഠം**

ഓം സഹ നാവവതു സഹ നൗ ഭുനക്തു സഹവീര്യം കരവാവഹൈ തേജസ്വിനാവധീതമസ്തു മാ വിദ്വിഷാവഹൈ ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മം ഞങ്ങൾ രണ്ടു പേരെയും രക്ഷിക്കട്ടെ. അത് ഞങ്ങൾ രണ്ടു പേരെയും പരിപാലിക്കട്ടെ. ഞങ്ങൾ രണ്ടു പേരും ഒരുമിച്ച് കഴിവുകൾ ആർജിക്കട്ടെ. ഞങ്ങളുടെ അധ്യയനം ഉജ്വലവും ശോഭനവുമാകട്ടെ. ഞങ്ങളുടെ അധ്യ യനം ഉജ്വലവും ശോഭനവുമാകട്ടെ. ഞങ്ങൾ പരസ്പരം വിദ്വേഷം പുലർത്താനിടയാകാതിരിക്കട്ടെ.

അഥ ബ്രഹ്മവിദ്യോപനിഷദുച്യതേ

1. പ്രസാദാത് ബ്രഹ്മണസ്തസ്യ വിഷ്ണോരഭൂത
കർമ്മണഃ
രഹസ്യം ബ്രഹ്മ വിദ്യായ ധ്രുവാഗ്നിം സംപ്രക്ഷതേ

2. ഓമികത്യേകാക്ഷരം ബ്രഹ്മ യദുക്തം
ബ്രഹ്മവാദിഭഃ
ശരീരം തസ്യ വക്ഷ്യാമി സ്ഥാനം
കാലത്രയം തഥാ

3. തത്ര ദേവാസ്ത്രയഃ പ്രോക്താ ലോകാ വേദം
സ്ത്രയോഗ്നയഃ
തിസ്രോമാത്രാർദ്ധമാത്രാ ചാതുക്ഷരസ്യ
ശിവസ്യ തു

4. ഋഗ്വേദോ ഗാർഹപത്യം ച പൃഥിവീ ബ്രഹ്മ ഏവ ച
ആകാരസ്യ ശരീരം തു വ്യാഖ്യാതം ബ്രഹ്മ വാദിഭിഃ

5. യജ്ജുർവേദാന്തരീക്ഷം ച
ദക്ഷിണാഗ്നിസ്തഥൈവ ച
വിഷ്ണുശ്ച ഭഗവാൻ ദേവ ഉകാരഃ പരികീർത്തിതഃ

I K

അനന്തരം ബ്രഹ്മോപനിഷത്തിനെപ്പറ്റി പറയുന്നു. അൽ ഭൂതകർമ്മാവും വിഷ്ണുരൂപിയുമായ ബ്രഹ്മത്തിന്റെ കാരുണ്യ ത്താൽ ധ്രുവാഗ്നിരൂപമാകുന്ന ബ്രഹ്മവിദ്യാരഹസ്യത്തെ പറയുന്നു. ബ്രഹ്മജ്ഞാനികൾ ഏകാക്ഷരരൂപത്തിൽ ഏതൊരു ബ്രഹ്മവിദ്യാരഹസ്യത്തെ പറയുന്നു. ബ്രഹ്മജ്ഞാ നികൾ ഏകാക്ഷര രൂപത്തിൽ ഏതൊരു ബ്രഹ്മത്തെയാണോ പറഞ്ഞിട്ടുള്ളത് അതിന്റെ ശരീരം സ്ഥാനം കാലത്രയം എന്നിവയെപ്പറ്റി പറയാം. ഓം കാരത്തിൽ മൂന്നു ദേവന്മാരും മൂന്നു ലോകങ്ങളും മൂന്നു വേദങ്ങളും മൂന്ന് അഗ്നികളും ഉണ്ട്. ശിവരൂപത്തിലുള്ള അക്ഷരത്തിന് മുന്നര മാത്രയാണ്. അകാരശരീരത്തെ ഗാർഹപത്യഗ്നിയെന്നും പൃഥിവീതത്വത്തെ ബ്രഹ്മാവെന്നും ബ്രഹ്മജ്ഞാനികൾ പറയുന്നു. ഉകാരശരീരം യജ്ജുർവേദമെന്നും ദക്ഷിണാഗ്നി ആകാശതത്വമെന്നും വിഷ്ണുവെന്നും പറഞ്ഞിട്ടുണ്ട്.

6. സാമവേദസ്തഥാ ദ്യൗശ്ചാഹവനീയസ്തഥൈവ ച
ഈശ്വരഃ പരമോ ദേവോ മകാരഃ പരികീർത്തിതഃ

7. സൂര്യമണ്ഡലമദ്ധ്യേ ഉഥ ഹ്യകാരഃ ശംഖമധ്യഗഃ
ഉകാരശ്ചന്ദ്രസങ്കാശ സ്തസ്യമധ്യേ വ്യവസ്ഥിതഃ

8. മകാരസ്ത്വഗ്നി സങ്കാശോ വിധൂമോ വിദ്യുതോപമഃ
തിസ്രോ മാത്രസ്തഥാ ജ്ഞേയാ സോമസൂര്യഗ്നിരൂപിണഃ

9. ശിഖാ തു ദീപസങ്കാശോ തസ്മിന്നുപരിവർത്തതേ
അർദ്ധമാത്രാ തഥാ ജ്ഞേയാപ്രണവസ്യോ പരിസ്ഥിതാ

10. പത്മസൂത്ര നിഭാ സൂക്ഷ്മ ശിഖാ സാദൃശ്യതേ പരാ
സാ നാഡീ സൂര്യസങ്കാശാ സൂര്യം ഭിത്വാ തഥാ പരാ

11. ദ്വിസപ്തതതിസഹസ്രാണി നാഡീം ഭിത്വാ ച മൂർധനി
വരദഃ സർവഭൂതാനാം സർവം വ്യാപ്യവതിഷ്ഠതി

മകാരത്തിന്റെ ശരീരം സാമവേദവും ആഹവനീയാ ഗ്നിയും സ്വർഗ്ഗവും ശിവനുമാണെന്ന് പറയപ്പെടുന്നു. ശംഖമ ധ്യത്തിലുള്ള അകാരം സൂര്യമണ്ഡലത്തിൽ സ്ഥിതിചെ യ്യുന്നു. ചന്ദ്രസമാനമായ ഉകാരം ചന്ദ്രനിൽ നിലകൊള്ളുന്നു. പുകയില്ലാത്ത അഗ്നിപോലെയും മിന്നൽ പോലെയുമാണ് മകാരം ഇങ്ങനെ മൂന്നുമാത്രകൾ സൂര്യൻ ചന്ദ്രൻ അഗ്നി എന്നീ രൂപത്തിലാണ്. ദീപശിഖദീപത്തിന്റെ മുകളിലെ ന്നോണം പ്രണവത്തിന്റെ മുകളിലെന്നോളം പ്രണവത്തിന്റെ മുകളിൽ അർദ്ധമാത്രയുണ്ട്. ആ ശിഖ താമരനൂലിനൊത്ത താണ്. സൂര്യതുല്യമായ ആ നാഡി സൂര്യനേയും എഴുപത്തീ രായിരം നാഡികളെയും ഭേദിച്ച് മൂർധാവിൽ സ്ഥിതി ചെയ്യു ന്നു. അത് സർവഭൂതങ്ങൾക്കും വരം നൽകുന്നതാണ്.

12. കാംസ്യ ഘണ്ടാനിനാദസ്തു യഥാപ്രീയതി ശാന്തയേ
ഓങ്കാരസ്തുതഥ യോജ്യ ശാന്തയേ സർവമിച്ഛതാ

13. യസ്മിൻ വിലീയതേ ശബ്ദസ്തത്പരം ബ്രഹ്മ ഗീയതേ
ധിയം ഹിലീയതേ ബ്രഹ്മ സോ മൃതത്വായ കല്പതേ

14. വായുഃ പ്രാണസ്തഥാകാശാഃ ത്രിവിധോ ജീവസംജ്ഞയഃ
സജീവഃ പ്രാണ ഇത്യുക്തോ ബാലാഗ്രശത കല്പിതഃ

15. നാഭിസ്ഥനേസ്ഥിതം വിശ്വം ശുദ്ധതത്വം സുനിർമ്മലം
ആദിത്യമിവ ദീപ്യന്തം രശ്മിഭിശ്ചാവിലം ശിവം

ഓടുകൊണ്ടു തീർത്ത മണിയുടെ ശബ്ദം ശാന്തിയിൽ ലയിക്കുന്നതു പോലെ ഓംകാര യോജനയാൽ സർവ ആഗ്ര ഹങ്ങളും ശാന്തമാകും. യാതൊന്നിൽ ശബ്ദം ലയിക്കുന്നു അതാണ് ബ്രഹ്മം. ഏതൊരു ബുദ്ധിബ്രഹ്മത്തിൽ ലയിക്കുന്നു അത് അമൃതസ്വരൂപവും. വായു തേജസ്സ് ആകാശം കേശാഗ്ര ത്തിന്റെ നൂറിലൊരു ഭാഗത്തിന് തുല്യമെന്നാണ് സങ്കല്പം. വിശ്വം ശുദ്ധതത്വവും നിർമ്മലസ്വരൂപവുമായ നാഭി സ്ഥാന ത്ത് നിലകൊള്ളുന്നു. അത് സൂര്യനൊപ്പം എല്ലാ വിശ്വവും പ്രകാശിപ്പിച്ച് മംഗളമരുളുന്നു.

16. സകാരം ചഹകാരം ച ജീവോ ജപതി സർവദ,
നാഭിരന്ധ്രാദ്വിനിഷ്ക്രാന്തം വിഷയവ്യാപ്തി വർജിതം

17. തേനേദം നിഷ്കലം വിദ്യാത് ക്ഷീരാത് സർപ്പിരഥാ
കാരേണനാത്മനായുക്തഃ പ്രാണായാമൈശ്ചപഞ്ചഭിഃ

18. ഏതസ്മിൻ വസതേ ശീഘ്രമവിശ്രാന്തം മഹാഖഗഃ
യാവന്നിശ്വസിതോ ജീവസ്താവന്നിഷ്കളതാം ഗതഃ

ജീവൻ എപ്പോഴും സകാരത്തെയും ഹകാരത്തേയും ജപിച്ചു കൊണ്ടിരിക്കുന്നു. നാഭിയിൽ നിന്നും പുറപ്പെടുന്ന ഈ ജപം വിഷയവാസന ഇല്ലാത്തതാണ്. പാലിൽ നിന്നും നെയ്യെന്ന പോലെ ഈ തത്വം പ്രാണായാമം കൊണ്ടറിയണം. കടകോലാൽ പാൽ കടയുന്നുതുപോലെ ചതുഷ്കലചേന്ന ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന തത്വം ശരീരത്തിൽ ഭ്രമണം ചെയ്യുന്നു. അപ്പോൾ അതിൽ ജീവൻ നിവസിക്കു്ന ശ്വാസം നിൽക്കുമ്പോൾ നിഷ്കളങ്കത്വം പ്രാപിക്കുന്നു.

20. നഭസ്ഥം നിഷ്കലം ധ്യാത്വാ മുച്യേത ഭവബന്ധനാത്
അനാഹതധ്വനിയുതം ഹംസം യോ വേദ ഹൃദഗതം

21. സ്വ പ്രകാശചിദാനന്ദം സ ഹംസ ഇതി ഗീയതേ
രേചകം പൂരകം മുക്ത്വാ കുംഭകേന സ്ഥിതഃ സുധീ

N P

22. നാഭികന്ദേ സമൗ കൃത്വാ പ്രാണാപാനൗ സമാഹിത

മസ്തകസ്ഥാമൃതസ്വാദം പീത്വാ ധ്യാനേന സാദരം

23. ദീപാകാരം മഹാദേവം ജ്വലന്തം നാഭി മധ്യമേ

അഭിഷിച്യാമൃതേനൈവ ഹസ ഹംസേതി യോ ജപേത്

24. ജരാമരണരോഗാദി നതസ്യ ഭൂവി വിദ്യതേ

ഏവം ദിനേ ദിനേ കുര്യാ ദണിമാദിവിഭൂതയേ

ദ്യോവിൽ നിലകൊള്ളുന്ന നിഷ്കളതത്ത്വം ധ്യാനിച്ച് വിശുദ്ധ നേടുമ്പോൾ സംസാരബന്ധംകൈവിടുന്നു. ഇതഹൃദ യത്തിൽ സ്ഥിതിചെയ്യുന്നതും ചിദാനന്ദ ഹംസത്തെ അറിയു ന്നവൻ ഹംസത്തെ അറിയുന്നു. ഹംസം എന്ന പേരിൽ അവർ അറിയപ്പെടുന്നു. രേചകം പൂരകം എന്നിവ ഉപേക്ഷിച്ച് കുംഭ കത്തിൽ സ്ഥിരമായിരുന്നുകൊണ്ട് പ്രാണനേയും അപാന നേയും ഏകീഭവിപ്പിച്ച് മസ്തകത്തിൽ സ്ഥിതിചെയ്യുന്ന അമൃതം സാദരം ധ്യാന സ്ഥിതനായി പാനം ചെയ്ത് □ഹംസ എന്ന് ജപിക്കുന്ന ധ്യാനിക്ക് ഭൂമിയിൽ കഴിയുമ്പോൾ ജര മരണം രോഗം ഇവ ഉണ്ടാകുന്നില്ല. എന്നു മാത്രമല്ല. അണിമ തുടങ്ങിയ അഷ്ട സിദ്ധികളും വിഭൂതികളും ലഭിക്കാൻ കഴിയുകയും ചെയ്തു.

25. ഈശ്വരത്വമവാപ്നോതി സദാദ്യാസരതഃ പുമാൻ

ബഹവോ നൈകമാർഗ്ഗേണ പ്രാപ്ത നിത്യത്വ മാഗതാഃ

സദാ ഈ അഭ്യാസത്തിൽ മുഴുകിയിരിക്കുന്നുന്നവന് ഈശ്വരത്വം കൈവരുന്നു. പലരും ഈ മാർഗ്ഗത്തിലൂടെ നിത്യപദം പ്രാപിച്ചു.

26. ഹംസ വിദ്യാമൃതേ ലോകേ നാസ്തിനിത്യത്വ സാധനം

യോ ദദാതി മഹാവിദ്യാം ഹസാഖ്യാം പാരമേശ്വരീം

27. തസ്യ ദാസ്യം സദാകുര്യാത് പ്രജ്ഞയാപരയാ സഹ

ശുഭം വാശുഭമന്യത്വാ യ ദുക്തം ഗുരുണാ ഭുവി

28. തത് കുര്യാദവിചാരേണ ശിഷ്യഃ സന്തോഷ സംയുതഃ

ഹംസ വിദ്യാമിമാം ലബ്ധ്വാ ഗുരുശുശ്രൂഷാനരഃ

29. ആത്മാനമാത്മാനാ സാക്ഷാത് ബ്രഹ്മ ബുധ്വാ സുനിശ്ചലം

ദേഹ ജാത്യാദിസംബന്ധാൻ വർണ്ണാശ്രമ സമന്വിതാൻ

30. വേദസാസ്ത്രാണി ചാന്യാനി പദമാം സുമിവ ത്യജൻ

ഗുരുഭക്തിം സദാ കുര്യാത് ശ്രേയസേ ഭൂതയേ നരഃ

ഹാസത്വ പ്രാപിക്കുകയെന്ന ഈ വിദ്യാമൃതത്തിനു തുല്യം നിത്യത പ്രാപിക്കുവാനുതകുന്ന ഒരു സാധനയില്ല. ഹംസം ചെയ്യുന്ന വ്യക്തിയെ സദാ ഭക്തിയോടെ ശുശ്രൂഷി ക്കുക. ശുഭാശുഭചിന്തക്കു തുനിയാതെ ഗുരു എന്താജ്ഞാപി ക്കുന്നുവോ അത് അതേപടി ശിഷ്യൻ അനുസരിക്കണം. ഗുരുവിൽ നിന്നും ഈ വിദ്യ സമ്പാദിച്ച് ആത്മാവിൽ ആത്മാവിനെ സാക്ഷാത്കരിച്ച് നിശ്ചബ്രഹ്മത്തെ അറിഞ്ഞ് വർണ്ണാശ്രമാദികളെയും വേദ ശാസ്ത്ര ശാസനകളെയു നിസ്സങ്കോചം പരത്യജിച്ച് സദാ ഗുരു ശുശ്രൂഷയിൽ മുഴുകണം. അത് ശ്രേയസ്സിന് എത്രയും ഉപകരിക്കും.

31. ഗുരുരേവ ഹരി സാക്ഷാന്നാന്യ ഇത്യ ബ്രവീത് ശ്രുതിഃ

32. ശ്രുത്യാ യ ദുക്തം പരമാർത്ഥമേവ

തത് സംശയോ നാത്ര തതഃ സമസ്തം

ശ്രുത്യാ വിരോധ ന ഭവേത് പ്രമാണം

ഭവേദനർത്ഥായ വിനാ പ്രമാണം

സാക്ഷാൽ ഹരി ഗുരു തന്നെയാണ് മറ്റാരുമല്ല എന്ന് വേദം പറയുന്നു. ഇതശ്രുതിവാക്യം സശയരഹിതമായിത്ത ന്നെ പരമാർത്ഥമാണ്. ശ്രുതിക്ക് വിരുദ്ധമായാൽ പിന്നെ പ്രമാ ണമില്ല. പ്രമാണരഹിത മായിട്ടുള്ളത് അനർത്ഥകാരിയാണ്.

33. ദേഹസ്ഥഃ സകലോജ്ഞേയോ നിഷ്കലോ ദേഹ വർജിതഃ

ആപ്തോപദേശ ഗമ്യോസൗ സർവതഃ സമസ്ഥിതഃ

34. ഹംസ ഹംസേതി യോ ബ്രൂയാദ്ധംസോ ബ്രഹ്മാ ഹരിഃശിവഃ

ഗുരുവക്ത്രാത്തുഃ ലഭ്യതേ പ്രത്യക്ഷം സർവതോമുഖം

35. തിലേഷു ച യഥാ തൈലം പുഷ്പേഗന്ധ ഇവാശ്രിതഃ

പുരുഷസ്യ ശരീരേളസ്മിൻ സ ബാഹ്യാഭ്യ ന്തരേ തഥാ

ദേഹസ്ഥിതമായതിനെ സകളമെന്നും ദേവർജിതമായ തിനെ നിഷ്കളമെന്നും മനസ്സിലാക്കണം ആപ്തമായ ഗുരുപ്രദേശത്താൽ അറിയപ്പെടുനന ഈ തത്വം സർവത്ര സമഭാവനയോടുകൂടി സ്ഥിതി ചെയ്യുന്നു. ഹംസാഖ്യൻ ബ്രഹ്മാവിഷ്ണു ശിവസ്വരൂപനാണ്. ഗുരുപദേശത്താൽ അവന് സർവതോന്മുഖമായ ബ്രഹ്മത്തെ അറിയാൻ കഴിയും. എള്ളിൽ എണ്ണയും പൂവിൽ സുഗന്ധവും സ്ഥിതി ചെയ്യുന്ന തുപോലെ തന്നെ പുരുഷശരീരത്തിൽ അകത്തും പുറത്തും ആ ബ്രഹ്മം തന്നെ.

36. ഉൽക്കാസ്തോ യഥാ ലോകേ ദ്രവ്യമാ ലോകൃതാംതൃജേത്.

ജ്ഞാനേന ജ്ഞേയ മാലോക്യ പശ്ചാത് ജ്ഞാനംപരിത്യജേത്

37. പുഷ്പവദ് സകലം വിദ്യാത് ഗന്ധസ്തസ്യ തു നിഷ്കളഃ

വൃക്ഷസ്തു സകലം വിദ്യാത് ഛായാ തസ്യ തു നിഷ്കലാ

38. നിഷ്കലഃ സകലോ ഭാവഃ സർവത്രൈവ വ്യവസ്ഥിതഃ

ഉപായ സകലസ്തദ്വ ദു പേയ ശ്ചൈവ നിഷ്കലഃ

39. സകലേ സകലോ ഭാവോ നിഷ്കലേ നിഷ്കല സ്തഥാ

ഏകമാത്രോ ദ്വിമാത്രശ്ച ത്രിമാത്രശ്ചൈവ ഭേദതഃ

40. അർദ്ധമാത്രാ പരാജ്ഞേയാ തത ഊർധ്വം പരാത് പരം

പഞ്ചധാ പഞ്ചദൈവത്യം സകലംപരിപഷ്യതേ

തീപ്പന്തത്തിന്റെ പ്രകാശം കൊണ്ട് പദാർത്ഥങ്ങൾ കണ്ടു കഴിഞ്ഞാൽ പന്തം ഉപേക്ഷിക്കാം. അതുപോലെ ജ്ഞാനം കൊണ്ട് ജ്ഞാതവ്യമായ വിഷയം അറിഞ്ഞതിനുശേഷം ജ്ഞാനവും ഉപേക്ഷിക്കാം. സകളത്തെ പൂവായും അതിന്റെ ഗന്ധത്തെ നിഷ്കളമായും കരുതുക. അല്ലെങ്കിൽ സകളത്തെ വൃക്ഷമായും അതിന്റെ ഛായയെ നിഷ്കളമായും കരുതണം. ഇങ്ങനെയുള്ള സകള നിഷ്കളഭാവങ്ങൾ എല്ലായിടത്തും കാണാം. കലായുക്തമായ വസ്തു സാധനയും സാധ്യം കലാരഹിതവുമാണ്. കലായുക്തമായ വസ്തുവിൽ സർവഭാവങ്ങളുമുണ്ട്. എന്നാൽ കലാരഹിതമായ വസ്തുവിൽ യാതൊരു ഭാവവുമില്ല. ഒരു മാത്ര പരയുമുണ്ട്. അതിനും മുകളിൽ പരാത് പരമാണ്. സകളം പഞ്ചദേവതായുക്തമെന്നും അഞ്ച് വിധം ചേർന്നിരിക്കുന്നതാണെന്നും ഗ്രഹിക്കേണ്ടതുണ്ട്.

41. ബ്രഹ്മണോ ഹൃദയസ്ഥാനം കണ്ഠേ വിഷ്ണുഃ സമാശ്രിതഃ

താലുമധ്യേ സ്ഥിതോ രുദ്രോ ലലാടസ്ഥോ മഹേശ്വരഃ

42. നാസാഗ്രേ അച്യുതം വിദ്യാ തസ്യാന്തേതു പരം പദം

പരത്വാത്തു പരം നാസ്തി ത്യേവം ശാസ്ത്രസ്യ നിർണ്ണയഃ

43. ദേഹാതീതം തു തം വിദ്യാന്നാസാഗ്രേ ദ്വാദശാംഗുലം

തദന്തം തം ഹ ജാനീയാത്തത്രസ്ഥോ വ്യാപയേത് പ്രഭുഃ

44. മാനോപ്യന്യത്ര നിക്ഷിപ്തം ചക്ഷുരന്യത്ര പാതിതം

തഥാപി യോഗിനാം യോ ഗോ വ്യവിച്ഛിന്നഃ പ്രവർത്തതേ

45. ഏതത്തുപരമം ഗുഹ്യ മേതത്തു പരമം ശുഭം

നാത പരതരം കിഞ്ചി ന്നാതാഃ പരതരം ശുഭം.

ഹൃദയമാണ് ബ്രഹ്മത്തിന്റെ സ്ഥാനം. വിഷ്ണു ഹൃദയത്തിലും രുദ്രൻ താലുവിലും മഹേശ്വരൻ നെറ്റിയിലും സ്ഥിതിചെയ്യുന്നു. നാസാഗ്രത്തിൽ അച്യുതൻ സ്ഥിതിചെയ്യുന്നുവെന്നും അതിന്റെ അവസാന ഭാഗത്ത് പരമപദമെന്നും അറിയുക. പരാത്പരമായി മറ്റൊന്നില്ല. ദേഹാതീതമായ ആ ബ്രഹ്മം നാസാഗ്രത്തിൽ നിന്നും പന്ത്രണ്ടംഗുലം ദൂരെയാണ്. അതു തന്നെയാണ് അതിന്റെ അവസാനം. അവിടെ സ്ഥിതിചെയ്യുന്ന പ്രഭു സർവ വ്യാപിയാണ്. മനസ്സ് മറ്റൊരു സ്ഥാനത്ത് പൊയ്ക്കൊള്ളട്ടെ. കണ്ണുകൾ മറ്റെവിടെയെങ്കിലും നോക്കട്ടെ. യോഗുകളുടെ യോഗം അവിച്ഛിന്നം നടക്കും. അത് ഏറെ രഹസ്യമാണ്. ശുഭകരമായിട്ടൊന്നുമില്ല.

46. ശുദ്ധജ്ഞാനാമൃതം പ്രാപ്യ പരമാക്ഷര നിർണ്ണയം

ഗുഹ്യാത് ഗുഹ്യതനം ഗോപ്യം ഗ്രഹണീയം പ്രയത്നതഃ

47. നാ പുത്രായ പ്രഭാതവ്യം നാ ശിഷ്യായ കദാചന

ഗുരുദേവായ ഭക്തായ നിത്യം ഭക്തിപരായ ച

48. പ്രഭാതവ്യമിദം ശാസ്ത്രം നേതരേഭ്യഃ പ്രദാപയേത്

ദാതാ സ്യ നരകം യാതി സിധ്യതേ ന കദാചന

49. ഗൃഹസ്ഥോ ബ്രഹ്മചാരീ ച വാനപ്രസ്ഥശ്ച ഭിക്ഷുകഃ

യത്ര തത്ര സ്ഥിതോ ജ്ഞാനീ പരമാക്ഷരവിത് സദാ

50. വിഷയീർവിഷയാസത്തോ യാതി ദേഹാന്തരേ ശുഭം

ജ്ഞാനദേവാസ്യ ശാസ്ത്രസ്യ സർവാവസ്ഥോ പിമാനവഃ

ശുദ്ധ ജ്ഞാനമാകുന്ന അമൃതം പ്രാപിച്ച് പരമാക്ഷര തത്വം നിർണ്ണയിക്കുകയും അങ്ങേ അറ്റം രഹസ്യമായ ആ വസ്തു പ്രയത്നപൂർവം ഗ്രഹിക്കുകയും വേണം. ഈ വിദ്യ പുത്രനല്ലാത്തവനോ ശിഷ്യനല്ലാത്തവനോ കൊടുക്കരുത്. യഥാർത്ഥ ഗുരുഭക്തനും ഭക്തിപരനുമേ ദാനം ചെയ്യാവൂ. മറ്റാർക്കും ദാനം ചെയ്യരുത്. ഇതിന് വിരുദ്ധമായി പ്രവർത്തിക്കുന്നവൻ നരകം പ്രാപിക്കും; അവന് സിദ്ധിയില്ല. ഒരാൾ ബ്രഹ്മചാരിയോ വാനപ്രസ്ഥനോ ഗൃഹസ്ഥനോ സന്യാസിയോ ആയിക്കൊള്ളട്ടെ, എവിടെയെങ്കിലും താമസിക്കട്ടെ, പരമാർത്ഥ തത്വം അറിഞ്ഞവൻ മാത്രമേ ജ്ഞാനിയാകുകയു

ള്ളു. ഒരുവൻ വിഷയാസക്തനായാലും ശാസ്ത്രജ്ഞാനം കൊണ്ട് ശുഭഗതി കൈവരിക്കുന്നു.

51. ബ്രഹ്മഹത്യാശ്വമേധാദ്യൈഃ
പുണ്യപാപൈർന ലിപ്യതേ
ചോദകോ ബാധകശ്ചൈവ മോക്ഷദശ്ചപരഃ
സ്മൃതഃ

52. ഇത്യേഷാം ത്രിപിധോജ്ഞേയം ആചാര്യസ്തു
മഹീതലേ
ചോദകോ ദർശയേന്മാർഗ്ഗം ബോധകഃ സ്ഥാന
മാചരേത്

53. മോക്ഷദസ്തു പരം തത്വം യജജ്ഞാത്വ
പരമശ്നതേ
പ്രത്യക്ഷയജനം ദേഹേ സാക്ഷേപാച്ഛൃ
ണഗൗതമ

54. തേനേഷ്ട്വാ സ നരോ യാതി ശാശ്വതം
പദമവ്യയം
സ്വയമേവ തു സമ്പശ്യേദ്ദേഹേ ബിന്ദും
ചനിഷ്കളം

55. അയനേ ദ്വേ ച വിഷുവേ സദാപശ്യതി മാർഗ്ഗവിത്
കൃത്വായാമം പുരാ വത്സ രേച പൂരക കുംഭകാൻ

ബ്രഹ്മഹത്യാ പാപം അശ്വമേധാതി പുണ്യം ബോധകൻ മോക്ഷകൻ എന്നിവർ ശ്രേഷ്ഠരാണെന്ന് കരുതപ്പെടുന്നു. ആചാര്യന്മാർ ഇങ്ങനെ മൂന്നുവിധമുണ്ട്. പ്രേരകൻ മാർഗ്ഗം കാണിച്ചു കൊടുക്കുന്നു. ബോധകൻ സ്ഥാനം നിർദ്ദേശിക്കുന്നു. മോക്ഷ ദാതാവ് ആ പരമ തത്വം തന്നെ. ആ തത്വമറിഞ്ഞ് അവൻ പരമാത്മാവിനെ പ്രാപിക്കുന്നു. ഗൗതമ, ദേഹത്തിലെ പ്രത്യക്ഷയജനം ചുരുക്കിപ്പറയാം. കേൾക്കു. അതനുഷ്ഠിച്ചാൽ മനുഷ്യന് ശാശ്വതവും അവ്യയവുമായ പദം ലഭിക്കും. കൂടാതെ ശരീരാന്തർഭാഗത്ത് നിഷ്കളമായ ബിന്ദുവിനെ കാണുന്ന രണ്ട് അയനങ്ങളിലും ദിനരാത്രങ്ങൾ തുല്യമായിരിക്കുമ്പോഴും ആദ്യമായി രേചകം പൂരകം കുംഭകം എന്ന പ്രാണായാമമനുഷ്ഠിക്കണം.

56. പൂർവം ചോഭായുമുച്ചാര്യ അർച്ചയേത്തു
യഥാക്രമം
നമസ്കാരേണ യോഗേന മുദ്രയാരഭ്യ
ചാർച്ചയേത്

57. സൂര്യസ്യ ഗ്രഹണം വത്സ പ്രത്യക്ഷയജനം
സ്മൃതം
ജ്ഞാനാത് സായൂജ്യമേവോക്തം തോയേ
തോയംയഥാതഥാ

58. ഏതേ ഗുണം പ്രവർത്തന്തേ യോഗാഭ്യാസ
കൃതശ്രമൈഃ
യസ്മാദ്യോഗം സമാദായ സർവദുഃഖ
ബഹിഷ്കൃതഃ

59. യോഗധ്യാനം സദാ കൃത്വാ ജ്ഞാനം തന്മയതാം
പ്രജേത്
ജ്ഞാനാത് സ്വരൂപം പരമം ഹംസമന്ത്രം
സമുച്ചരേത്

60. പ്രാണിനാം ദേഹമദ്ധ്യേതു സ്ഥിതോ ഹംസഃ
സദാച്യുതഃ
ഹംസ ഏവ പരം സത്യം ഹംസ ഏവതു
ശക്തികം

രണ്ടും ഉച്ചരിച്ച് ആദ്യം യഥാക്രമം നമസ്ക്കരിക്കണം. നമസ്ക്കാര യോഗമുദ്രകളാൽ പൂജിക്കണം. വത്സ, സൂര്യഗ്രഹണം പ്രത്യക്ഷയജനമാണെന്നു പറയുന്നു. ജലത്തിൽ ജലമെന്ന പോലെ സായൂജ്യ പദവും ജ്ഞാനത്താൽ കൈവരുത്താം. യോഗാഭ്യാസത്തിനു ചെയ്യുന്ന ശ്രമം വളരെ ഫലം ചെയ്യും അതു മൂലം സർവദുഃഖങ്ങളും ശമികക്കും. ദുഃഖങ്ങൾ ദുരീകരിക്കാൻ ശ്രമിക്കുക. സദാ ഈ മന്ത്രം ജപിച്ചുകൊണ്ട് യോഗധ്യാനങ്ങളാൽ ജ്ഞാനത്തിൽ താദാത്മ്യം പ്രാപിക്കുക. യോഗഭ്യാസ ശ്രമം ഏറ്റവും ഗുണപ്രദമാകുന്നു. ജ്ഞാനം കൊണ്ടു മാത്രമേ പരമസ്വരൂപം പ്രാപിക്കാൻ സാധുക്കൂ. ജീവികളുടെ ശരീരത്തിൽ അച്യുതനാകുന്ന ഹംസം സദാ വസിക്കുന്നു. ഹംസം തന്നെയാണ് പരമസത്യം ഹംസം തന്നെ ശക്തി സ്വരൂപമെന്നറിയുക.

61. ഹംസ ഏവ പരം വാക്യം ഹംസ ഏവ
തു വാദികം
ഹംസ ഏവ പരോ രുദ്രോ ഹംസ ഏവ
പരാത് പരം

62. സർവ ദേവസ്യ മധ്യസ്ഥോ ഹംസ
ഏവ മഹേശ്വര
പൃഥിവ്യാദി ശിവാന്തം തു അകാരാദ്യാശ്ച
പർണ്ണകാഃ

63. കൂടാന്ത ഹംസ ഏവസ്യാത്മാതൃകേതി
വ്യവസ്ഥിതാഃ
മാതൃകാരഹിതം മന്ത്രമാദിശന്തേ ന കുത്രചിത്

64. ഹംസ ജ്യോതിരനൂപമ്യം മദ്ധ്യേ ദേവം
വ്യവസ്ഥിതം
ദക്ഷിണാ മുഖമാശ്രിത്യ ജ്ഞാനമുദ്രാം
പ്രകല്പയേത്

65. സദാ സമാധിം കുർവീത ഹംസ
മന്ത്രമനുസ്മരൻ
നിർമ്മല സ്ഫടികാകാരം ദിവ്യരൂപമനൂപമം

പരമമായ വാക്യം ഹംസം തന്നെ സമസ്ത വേദങ്ങളുടെയും സാരം ആണ്. ഹംസ പരമരുദ്രയാണ്. ഹംസം തന്നെയാണ് പരാത്പരം സകലദേവന്മാരുടേയും മധ്യസ്ഥനായ ഹംസം തന്നെയാണ് പരമേശ്വരൻ. പൃഥ്വി മുതൽ ശിവൻ വരെയും അകാരം മുതൽ ക്ഷ വരെയും ഹംസം തന്നെയാണ്

മാത്രകളെപ്പോലെ വ്യവസ്ഥിതമായിരിക്കുന്നത്. മാത്രാരഹിതമായ മന്ത്രോപദേശമില്ല. ഹംസത്തിന്റെ അനുപമ ജ്യോതിസ്സ് ദേവന്മാരുടെ മധ്യത്തിൽ സ്ഥിതിചെയ്യുന്നു. ദക്ഷിണാഭിമുഖമായി ജ്ഞാനമുദ്ര സങ്കല്പിച്ച് സമാധിയിൽ ഹംസത്തെ സ്മരിച്ചുകൊണ്ടിരിക്കുക. നിർമ്മല സ്ഫടിക രൂപമായ ദിവ്യരൂപവും ധ്യാനിച്ചു കൊള്ളണം.

66. മധ്യദേശേ പരം ഹംസം ജ്ഞാന
മുദ്രാത്മ രൂപകം

പ്രാണോപാനഃ സമാനശ്ചോദാന വ്യാനൗ
ച വായവം

67. പഞ്ച കർമ്മന്ദ്രിയൈർര്യംക്താ ക്രിയാശക്തി
ബലോദ്യതാഃ

നാഗഃ കൂർമ്മശ്ച കൃകരോ ദേവദത്തോ
ധനഞ്ജയഃ

68. പഞ്ച ജ്ഞാനേന്ദ്രിയൈര്യംക്തഃ ജ്ഞാനശക്തി
ബലോദ്യതാഃ

പാവകഃ ശക്തി മധ്യേതു നാഭിചക്രേ
രവിഃ സ്ഥിതാ

69. ബന്ധമുദ്രാ കൃതായേന നാസാഗ്രേ തു
സ്വലോചനേ

അകാരേ വഹ്നിരിത്യാഹുരുകാരേ രവിസംസ്ഥിതഃ

70. മകാരേ ചഭ്രുവേർമധ്യേ പ്രാണശക്ത്യാ
പ്രബോധയേത്

ബ്രഹ്മഗ്രന്ഥിരകാരേ ച വിഷ്ണുഗ്രന്ഥിർ
ഹൃഭിസ്ഥിതഃ

ജ്ഞാനമുദ്രാരൂപത്തോടുകൂടിയ പത്മ ഹംസത്തെ മധ്യഭാഗത്ത് ധ്യാനിക്കണം. പ്രാണൻ അപാനൻ സമാനൻ ഉദാനൻ വ്യാനൻ എന്നീ അഞ്ചു വായുക്കളും അഞ്ചുകർമ്മേന്ദ്രിയങ്ങളും ചേർന്ന ക്രിയാശക്തി അധികം ബലവത്തായിത്തീരുന്നു. നാഗം കൂർമ്മം കൃകരം ദേവദത്തം ധനഞ്ജയം എന്നിവയോടും അഞ്ച് ജ്ഞാനേന്ദ്രിയങ്ങളോടും കൂടിയ ജ്ഞാന ശക്തി ബലവത്തരമാകും. ശക്തി മധ്യത്തിൽ അഗ്നിയും നാഭീക്രത്തിൽ രവിയും സ്ഥിതിചെയ്യുന്നു. ആദ്യം ബന്ധമുദ്ര അഭ്യസിക്കണം. നാസാഗ്രത്തിലും നേത്രങ്ങളിലും അകാരാഗ്നിയാണുള്ളത്. ഹൃദയസ്ഥാനത്ത് ഉകാരത്തിലും പുരികങ്ങളുടെ മധ്യത്തിലും അഗ്നിയാണ്. അവയിൽ പ്രാണശക്തി ലയിപ്പിക്കണം. ബ്രഹ്മഗ്രന്ഥി അകാരത്തിലും വിഷ്ണുഗ്രന്ഥി ഹൃദയത്തിലും സ്ഥിതി ചെയ്യുന്നു.

71. രുദ്ര ഗ്രന്ഥിർഭ്രുവോർ മധ്യേ ഭിദ്യതേക്ഷ
രവായുനാ

അകാരേ സംസ്ഥിതോ ബ്രഹ്മാ ഉകാരെ വിഷ്ണു
രാസ്ഥിതഃ

72. മകാരേ സംസ്ഥിതോ രുദ്രഃ തതോ സ്യാന്താ
പരാത്പരഃ

കണം സംകുച്യ നാഡ്യാദൗ സ്തംഭിതേ
യേന ശക്തിതഃ

73. രസനാ പീഡ്യമാനേയം ഷോഡശീവോർ
ധ്വഗാമിനീ

ത്രികൂടം ത്രിവിധാ ചൈവ ഗോലാഖം
നിഖരം തഥാ

74. ത്രി ശംഖവജ്രമോംകാര മൂർധ്വനാളം
ഭ്രുപോർമുഖം

കുണ്ഡലീം ചാലയൻ പ്രാണാൻ ഭേദയൻ
ശശിമണ്ഡലം

78. സാധയൻ വജ്രകുംഭാണി നവദ്വാരാണി
ബന്ധയേത്

സുമനഃ പവനാരൂഢഃ സരാഗോ നിർഗുണസ്തഥാ

പുരികങ്ങളുടെ മധ്യത്തിൽ സ്ഥിതിചെയ്യുന്ന രുദ്രഗ്രന്ഥി അക്ഷരവായു മുഖേന ഭേദിക്കപ്പെടുന്നു. അകാരം ബ്രഹ്മാവിന്റെയും ഉകാരം വിഷ്ണുവിന്റെയും മകാരം രുദ്രന്റെയും സ്ഥാനമാകുന്നു. അതിന്റെ അവസാനഭാഗത്ത് പരാത്പരം സ്ഥിതിചെയ്യുന്നു. കണ്ഠം സങ്കോചിപ്പിച്ച് നാഡ്യാദി ശക്തിയെ സ്തംഭിപ്പിക്കണം. പിന്നെ നാക്ക് അമർത്തി ഷോഡാശാധാരയുക്തവും ഊർധ്വഗാമിയും ത്രികൂടയുക്തവും ത്രിവിധം ബ്രഹ്മരന്ധ്ര ഗാമിയും സൂക്ഷ്മവുമായ സുഷുമ്നാ നാഡിയേയും ത്രി ശിഖം വജ്രം ഓം കാരയുക്തം ഊർധ്വ നാളം തുടങ്ങിയവ ഭ്രുകുടിയിലേക്ക് പോകുന്നതുമായ കുണ്ഡലിനി ശക്തിയെയും പ്രാണങ്ങളെയും ചലിപ്പിച്ച് ചന്ദ്ര മണ്ഡലം ഭേദിച്ച് നവദ്വാരങ്ങൾ ബന്ധിച്ച് വജ്ര കുംഭക സാധന ചെയ്യുക മനസ്സ് നിർഗുണമാക്കി പ്രസന്നതയോടെ പവനാരൂഢനും ആകണം.

76. ബ്രഹ്മസ്ഥാനേതു നാദഃ സ്യാച്ഛാകിന്യമൃത
വർഷിണി

ഷട്ചക്രമണ്ഡലോദ്ധാരം ജ്ഞാനദീപം
പ്രകാശയേത്

77. സർവഭൂതസ്ഥിതം ദേവം സർവേശം
നിത്യമർച്ചയേത്

ആത്മരൂപം തമാലോക്യ ജ്ഞാനരൂപം നിരാമയം

78. ദൃശ്യം തം ദിവ്യ രൂപേണ സർവവ്യാപി
നിരഞ്ജനം

ഹംസ ഹംസവദേദ്വാക്യം പ്രാണിനാം
ദേഹമാശ്രിതഃ

79. സഹസ്രമേകം വ്യയുതഷ്ടശതം
ചൈവ സർവദാ

ഉച്ചരൻ പഠിതോ ഹംസഃ സോഹമിത്യഭിധീയതേ

80. പൂർവഭാഗേഹ്യധോലിംഗം ശിഖിത്യാം
ചൈവ പശ്ചിമം

ജ്യോതിർലിംഗം ദ്രുവോർമധ്യേ നിത്യം ധ്യായേത്
സദായതിഃ

അങ്ങനെ ഇരിക്കുമ്പോൾ, ബ്രഹ്മസ്ഥാനത്ത് നാദം കേൾക്കുന്നു. മാത്രമല്ല ശാന്തിയുടെ നാഡിയിൽ നിന്നും അമൃതവൃഷ്ടി ഉണ്ടാകുന്നു. ഷട്ചക്രമണ്ഡലം ഭേദിക്കപ്പെടുന്നതുകൊണ്ട് ജ്ഞാനമാകുന്ന ദീപം പ്രകാശിക്കുന്നു. സർവഭൂതങ്ങളിലും സ്ഥിതി ചെയ്യുന്ന പരമദേവനെ എപ്പോഴും പൂജിക്കണം. ആത്മരൂപം അന്ധകാരത്തെ നശിപ്പിക്കുന്നതും ജ്ഞാനസ്വരൂപനും വ്യാധിരഹിതവുമാകുന്നു. സർവവ്യാപിയും നിരഞ്ജനവുമായ ആ ദിവ്യസ്വരൂപത്തെ ദർശിച്ച് ഹംസം, ഹംസം എന്നു ജപിക്കണം. പ്രാണികളുടെ ശരീരത്തിൽ സ്ഥിതിചെയ്യുന്ന പ്രാണാപാനഗ്രന്ഥിയെ അരൂപം എന്നു പറയുന്നു. ഈ അരൂപമന്ത്രം, നിത്യവും, ഇരുപത്തോരായിരത്തി അറുന്നൂറു തവണ ജപിച്ചാൽ ഹംസം സോഹം എന്നുള്ള രൂപമായിത്തീരുന്നു. സാധകൻ സദാ കുണ്ഡലിനിയുടെ പൂർവ്വഭാഗത്ത് അധോലിംഗത്തേയും ശിഖാസ്ഥാനത്ത് പശ്ചിമലിംഗത്തെയും, ഭ്രൂകുടികളുടെ മദ്ധ്യ ഭാഗത്ത് ജ്യോതിർലിംഗത്തെയും ധ്യാനിക്കണം.

81. അച്യുതോഹമചിന്ത്യോഹമതർക്യോ
ഹമജോസ്മ്യഹം
അപ്രാണോഹമകായോ ഹമനംഗോസ്മ്യ
ഭയോസ്മ്യഹം

82. അശബ്ദോഹമരൂപോഹമസ്പർശോസ്മ്യ
ഹമദ്വയഃ
അരസോഹമഗന്ധോഹമനാദിരമൃതോസ്മ്യഹം

83. അക്ഷയോഹമലിംഗോഹമജരോസ്മ്യക
ലോസ്മ്യഹം
അപ്രാണോഹമമൂകോ ഹമചിന്ത്യോസ്മ്യകൃതോ
സ്മ്യഹം

84. അന്തര്യാമ്യഹമഗ്രാഹ്യോനിർദേശ്യോഹമ
ലക്ഷണഃ
അഗോത്രോ ഹമഗാത്രോഹമചക്ഷുഷ്കോസ്മ്യ
വാഗഹ്

85. അദൃശ്യോഹമവർണ്ണോഹമഖണ്ഡോസ്മ്യ
ഹമദ്ഭൂതഃ
അശ്രുതോഹമദൃഷ്ടോഹമന്വേഷ്ടവ്യോമ
രസ്മ്യഹം

ഞാൻ അച്യുതനും, അചിന്ത്യനും, അതർക്ക്യനും, ജന്മരഹിതനും, പ്രാണരഹിതനും, ശരീരരഹിതനും, അംഗരഹിതനും, ഭയരഹിതനും, ശബ്ദരഹിതനും, അരൂപനും, അസ്പർശനും, അദ്വയനും, രസവിഹീനനും, ഗന്ധരഹിതനും, അനാദ്യമൃതസ്വരൂപനും, അക്ഷയനും, ലിംഗരഹിതനും, ജരാഹീനനും, കലാരഹിതനും, അപ്രാണനും, അമൂകനും, അചിന്ത്യനും, ക്രിയാരഹിതനും ആകുന്നു. ഞാൻ സർവാന്ത്യര്യാമിയും, അഗ്രാഹ്യനും നിർദ്ദേശലക്ഷണരഹിതനും, അദൃശ്യനും, വർണ്ണരഹിതനും, അഖണ്ഡനും, അത്ഭുതനും, അദൃശ്യനും, വർണ്ണരഹിതനും, അഖണ്ഡനും, അത്ഭുതനും, അശ്രുതനും, അദൃഷ്ടനും, അന്വേഷിക്കേണ്ടവനും അമരനുമാകുന്നു.

86. അവായുരപ്യനാകാശോതേജസ്കോവ്യഭി
ചാര്യഹം
അമതോഹമജാതോഹമതിസൂക്ഷ്മോ
വികാര്യഹം

87. അരജസ്കോതമസ്കോഹമസ്ത്വോസ്മ്യ
ഗുണോസ്മ്യഹം
അമായോനുഭവാത്മാഹനന്യോ വിഷ
യോസ്മ്യഹം

88. അദ്വൈതോഹമപൂർണ്ണാഹമബാഹ്യോ
ഹമനന്തരഃ
ശ്രോതാഹമദീർഘോഹമവ്യക്തോഹമനാമയഃ

89. അദ്വയാനന്ദവിജ്ഞാനഘനോ സ്മ്യഹമവിക്രയഃ
അനിച്ഛോഹമലോപോഹമകർത്താ
സ്മ്യഹമദ്വയഃ

90. അവിദ്യാകാര്യഹീനോഹമവാഗ്രഹസനഗോചരഃ
അല്പോഹമശോകോഹമവികല്പോസ്മ്യ
വിജ്ജ്വലൻ

ഞാൻ വായുരഹിതനും, ആകാശരഹിതനും, തേജോരഹിതനും, അവ്യഭിചാരിയു, അജ്ഞേയനും, ജന്മരഹിതനും, അതിസൂക്ഷ്മനും അവികാരിയും സത്വരജസ്തമോരഹിതനും ഗുണാതീതനും, മായാരഹിതനും, അന്യനും അവിഷയകനും അദ്വൈതനും, അപൂർണ്ണനും ബാഹ്യാഭ്യന്തരഹീനനും, ശ്രോത്രരഹിതനും, അദീർഘനും, അവ്യക്തനും, വ്യാധിരഹിതനും അവികാരിയും ഇച്ഛാരഹിതനും അകർത്താവും അലേപനും അദ്വയനും ആനന്ദസ്വരൂപനും വിജ്ഞാനഘനനും അവികാരിയും ഇച്ഛാരഹിതനും അകർത്താവും അലേപനും അദ്വയനും അവിദ്യാജനിതകാര്യഹീനനും അനല്പനും ശോകരഹിതനും നിർവികല്പനും വിശേഷാഗ്നിരഹിതനുമാകുന്നു.

91. ആദിമദ്ധ്യാന്തഹീനോഹമാകാശസദൃ
ശോസ്മ്യഹം
ആത്മചൈതന്യരൂപോഹമഹമാനന്ദചിദ്ഘനഃ

92. ആനന്ദാമൃതരൂപോ ഹമാത്മസംസ്ഥോഹമന്തരഃ
ആത്മകാമോഹമാകാശാത് പരമാത്മേ
ശ്വരോസ്മ്യഹം

93. ഈശാനോസ്മ്യഹമീഢ്യോഹമഹമുത്തമ
പുരുഷഃ
ഉത്കൃഷ്ടോഹമുപദ്രഷ്ടാഅഹമുത്തരതരോ
സ്മ്യഹം

94. കേവലോഹം കവിഃകർമ്മാദ്ധ്യക്ഷോഹം കരണാധിപഃ
ഗുഹാശ യാഹംഗോപ്താഹം ചക്ഷുഷശ്ചക്ഷു രസ്മൃഹം

95. ചിദാനന്ദോസ്മൃഹം ചേതാ ചിദ്ഘനനശ്ചിന്മയോ സ്മൃഹം
ജ്യോതിർമ്മയോസ്മൃഹംജായാജ്ജ്യോതിഷാം ജ്യോതിരസ്മൃഹം

ഞാൻ ആദിമധ്യാന്തരഹിതനും, ആകാശസദൃശ്യനും, ആത്മചൈതന്യരൂപനും ആനന്ദചിദ്ഘനനും ആനന്ദാമൃത രൂപനും, ആത്മസംസ്ഥിതനും അന്തരനും ആത്മകാമനും ആകാശത്തിൽ പരാത്മപരമേശ്വരസ്വരൂപനും ഈശാനനും പൂജ്യനും, ഉത്തമപുരുഷനും ഉത്കൃഷ്ടനും ഉപദ്രഷ്ടാവും പരാത്പരനും കേവലനും കവിയും കർമ്മാദ്ധ്യാക്ഷനും കരണാധിപതിയും ഗുപ്താശയനും ഗോപ്താവും നേത്രങ്ങൾക്കു നേത്രവുമാകുന്നു. ഞാൻ ചിദാനന്ദനും ചേതനയെ പ്രദാനം ചെയ്യുന്നവനും ചിദ്ഘനനും ചിന്മയനും ജ്യോതിർമ്മയനും, ജ്യോതിസ്സുകളിൽ വെച്ച് ശ്രേഷ്ഠമായ ജ്യോതിസ്സുമാകുന്നു.

96. തമസഃ സാക്ഷ്യഹം തുര്യതുര്യോഹം തമസഃ പരഃ
ദിവ്യോ ദേവോസ്മി ദുർദർശോ ദൃഷ്ടാധ്യായോ ധ്രുവോസ്മൃഹം

97. നിത്യോഹം നിരവദ്യോഹം നിഷ്ക്രിയോസ്മി നിരഞ്ജനഃ
നിർമ്മലോ നിർവികല്പോഹം നിരാഖ്യാതോ സ്മിനിശ്ചലഃ

98. നിർവ്വികാരോ നിത്യപൂതോ നിർഗ്ഗുണോ നിസ്പൃഹോസ്മൃഹം
നിരിന്ദ്രിയോ നിയന്താഹം നിരപേക്ഷോസ്മി നിഷ്കലഃ

99. പുരുഷഃ പരമാത്മഹം പുരാണഃ പരമോസ്മൃഹം
പരാവരോസ്മൃഹം പൂർണ്ണഃ പ്രഭുരസ്മി പുരാതനഃ
പൂർണ്ണാനന്ദൈകബോധോഹം പ്രത്യഗേകരസോസ്മൃഹം

ഞാൻ അന്ധകാരത്തിൽ സാക്ഷിയും തുര്യത്തിന്റെയും തുര്യനും, അന്ധകാരത്തിനും പരമമായ ദിവ്യദേവസ്വരൂപനും ദുർദ്ദർശനും ദൃഷ്ടിക്കാധാരമായ ധ്രുവനും, നിത്യനും, നിർദ്ദോഷനും, നിഷ്ക്രിയനും, നിരഞ്ജനും, നിർമ്മലനും, നിർവികല്പനും, നിരാഖ്യാതനും നിശ്ചലനും, നിർവികാരനും, സദാപവിത്രനും, നിരപേക്ഷനും, നിഷ്കളനും, പരമപുരുഷനും, പരമുരാണനും, പരാപരനും, പ്രാജ്ഞനും, പ്രപഞ്ചോപശമനും പരമൃതനും പുരാതന പൂർണ്ണപ്രഭുവും പൂർണ്ണാനന്ദനും ഏകബോധരൂപനും ഏകരസരൂപനുമാകുന്നു.

101. പ്രജ്ഞാതോഹം പ്രശാന്തോഹം പ്രകാശഃ പരമേശ്വരഃ
ഏകധാ ചിന്ത്യമാനോഹം ദ്വൈതാദ്വൈത വിലക്ഷണഃ

102. ബുദ്ധോഹം ഭൂതപാലോഹം ഭാരുപോഹം ഭഗവാനഹം
മഹജ്ജ്ഞേയോ മഹാനാസ്മി മഹാജ്ജ്ഞേയോ മഹേശ്വരഃ

103. വിമുക്തോഹം വിഭുരഹംവരേണ്യാവ്യാ പകോസ്മൃഹം
വൈശ്വാനരോ വാസുദേവോ വിശ്വതശ്ച ക്ഷുരസ്മൃഹം

104. വിശ്വാധികോഹംവിശദോ വിഷ്ണുർവിശ്വകൃ ദസ്മൃഹം
ശുദ്ധോസ്മിശുക്രഃ ശാന്തോസ്മിശശ്വതോസ്മി ശിവോസ്മൃഹം

105. സർവഭൂതാന്തരാത്മാഹനനസ്മിസനാതനഃ
അഹംസകൃദ്വിഭാതോസ്മിസ്വേ മഹിമ്നി സദാസ്ഥിതഃ

ഞാൻ പ്രജ്ഞാനനും, പ്രശാന്തനും, പ്രകാശരൂപനും, പരമേശ്വരനും, ദ്വൈതാദ്വൈതങ്ങൾക്കും ഭിന്നമായ ഏകചിന്ത്യമാനനും, ബുദ്ധനും ഭൂതപാലകനും പ്രകാശസ്വരൂപനുമായ ഭഗവാനും മഹാജ്ഞേയനും, മഹാനായ മഹേശ്വരനും വിമുക്തനും വിഭുവും ശ്രേഷ്ഠനും, വൈശ്വാനരനും വാസുദേവനും, വിശ്വചക്ഷുസ്വരൂപനും വിശ്വാധികനും വിശ്വകർത്താവായ വിശദനും വിഷ്ണുവും ശുദ്ധനും ശാന്തസ്വരൂപനും, ശാശ്വതനും, ശിവനും, സർവാഭൂതാന്തരാത്മാവും, സ്വമഹിമയിൽ സ്ഥിതിചെയ്തുകൊണ്ട് എപ്പോഴും പ്രകാശമാനനായിരിക്കുന്നവനുമാകുന്നു.

106. സർവാന്തരഃ സ്വയം ജ്യോതിഃ സർവാധിപ തിരസ്മൃഹം
സർവഭൂതാധിവാസോഹംസർവവ്യാ പീസ്വരാഡഹം

107. സമസ്ത സാക്ഷീ സർവാത്മാ സർവഭൂത ഗുഹാശയഃ
സർവേന്ദ്രിയഗുണാഭാസഃ സർവേന്ദ്രിയ വിവർജ്ജിതഃ

108. സ്ഥാനത്രയവ്യതീതോഹംസർവാനു ഗ്രാഹകോ സ്മൃഹം
സച്ചിദാനന്ദപൂർണ്ണാത്മാ സർവുപ്രേമാ സ്പദോസ്മൃഹം

109. സച്ചിദാനന്ദമാത്രോഹംസ്വപ്രകാശോ
സ്മിചിദ്ഘിനഃ

സത്ത്വസ്വരൂപസന്മാത്രസിദ്ധസർവാ
ത്മകോസ്മ്യഹം

110. സർവാധിഷ്ഠിതസന്മാത്രഃ സ്വാത്മബന്ധന
ഹരോസ്മ്യഹം

സർവഗ്യാസോസ്മ്യഹം സർവദ്രഷ്ടാ
സര്വാനുഭൂരഹം

ഏവം യോ വേദ തത്ത്വേന സൈവ
പുരുഷ ഉച്യതേ ഇത്യുപനിഷത്

ഞാൻ സർവാന്തരനും ജ്യോതിസ്വരൂപനും സർവാധിപതിയും സമസ്തഭൂതങ്ങളും എന്നിൽ തന്നെയാണ് വസിക്കുന്നത്. ഞാൻ സർവ്വവ്യാപിയും, സാമ്രാട്ടുമാകുന്നു. ഞാൻ തന്നെയാണ് സർവത്തിനും സാക്ഷി. ഞാൻ സർവാത്മാവും സർവഭൂതങ്ങളുടെയും, ഗുഹ്യാശയനുമാകുന്നു. ഞാൻ സർവ്വേന്ദ്രിയരഹിതനും ആകുന്നു. ഞാൻ സ്ഥാനത്രയാതീതനും എല്ലാവരെയും അനുഗ്രഹിക്കുന്നവനുമാകുന്നു. ഞാൻ തന്നെയാണ് എല്ലാവരുടെയും പ്രേമത്തിന് ആസ്പദമായിരിക്കുന്ന സച്ചിദാനന്ദപൂർണ്ണാത്മാവ്. ഞാൻ സച്ചിദാനന്ദമാത്രനും സ്വയം പ്രകാശനുമായ ചിദ്ഘനരൂപനുമാകുന്നു. ഞാൻ സത്യസ്വരൂപനും, സന്മാത്രനും സിദ്ധിയും സർവാത്മാവുമാകുന്നു. ഞാൻ സർവാധാരരൂപനും, സത്യസ്വരൂപനും സ്വാത്മാബന്ധനഹർത്താവും ആകുന്നു. ഞാൻ എല്ലാവരേയും ഗ്രസിക്കുന്നവനും, എല്ലാം കാണുന്നവനും, സർവാനുഭവരൂപനുമാകുന്നു. ഇപ്രകാരം തത്ത്വം ഗ്രഹിക്കുന്നവനാണ് പുരുഷൻ എന്ന് ഈ ഉപനിഷത്തു പറയുന്നു.

ബ്രഹ്മവിദ്യോപനിഷത്ത് സമാപിച്ചു



# ബ്രഹ്മോപനിഷത്ത്

**ശാന്തിമന്ത്രം**

ഓം സഹനാവവതു സഹനൗ ഭുനക്തു സഹവീര്യം കരവാവഹ തേജസ്വിനാ വധീത മസ്തു മാവിദ്വിഷാവ ഹൈ ഓം ശാന്തിഃ ശാന്തിഃശാന്തിഃ

പരബ്രഹ്മം ഞങ്ങളെ രണ്ടുപേരും ഒരുമിച്ച് രക്ഷിക്കട്ടെ. ഞങ്ങൾ രണ്ടുപേരും ഒരുമിച്ച് മുന്നോട്ടു പോകട്ടെ ഒരുമിച്ച് കഴിവുകൾ പ്രദർശിപ്പിക്കട്ടെ. ഞങ്ങളുടെ അധ്യയനം തേജസ്വിയാകട്ടെ ഞങ്ങൾ കലഹിക്കാൻ ഇടവരാതിരിക്കട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. അഥാസ്യ പുരുഷസ്യ ചത്വാരി സ്ഥാനാനി ഭവന്തി നാഭിർഹൃദയം കണ്ഠം മൂർധാ ച തത്ര ചതുഷ്പാദം ബ്രഹ്മ വിഭാതി ജാഗരിതേ ബ്രഹ്മാ സ്വപ്നേ വിഷ്ണു സുഷുപ്തൗ രുദ്രസ്തുരീയമക്ഷരം സ ആദിത്യോ വിഷ്ണുശ്ചേശ്വരശ്ച സ്വയമമനസ്കമശ്രോത്രമപാണി പാദം ജ്യോതി വിദിതം യത്ര ലോകാ നലോകാ ദേവാ ന ദേവാവേദാ ന വേദാ യജ്ഞന യജ്ഞാ മാതാ ന മാതാ പിതാ ന പിതാ സ്നുഷാ ന സ്നുഷാ ചണ്ഡലോ ന ചണ്ഡാലഃ പൗല്ക്കസഃ ശ്രമണോ ന ശ്രമണഃ താപസോ ന താപസഃ ഏകമേവ തത് പരബ്രഹ്മ വിഭാതി നിർവാണം

3. ന ത്ര ദേവാ ഋഷയ പിതരഃ ഇക്ഷതേ പ്രതി ബുദ്ധസർവവിദ്യോതി

4. ഹൃദിസ്ഥാഃ ദേവതാ സർവാ ഹൃദി പ്രാണാ പ്രതിഷ്ഠിതാ ഹൃദി പ്രാണശ്ച ജ്യോതിശ്ച ത്രിവൃത് സൂത്രം ച തദ്വിദു ചൈതന്യേ തിഷ്ഠതി

5. യജ്ഞോപവീതം പരമം പവിത്രം പ്രജാപതേർയത് സഹജം പുരസ്താത് ആയുഷ്യമഗ്ര്യം പ്രതിമുഞ്ച ശുഭ്രം യജ്ഞോപവീതം ബലമസ്തു തേജഃ

1. ശരീരത്തിൽ നാഭി ഹൃദയം കണ്ഠം ബ്രഹ്മരന്ധ്രം ഈ നാലെണ്ണം ആത്മാവിന്റെ വിശേഷസ്ഥാനങ്ങളാണ്. അവയിൽ നാലു ചരണങ്ങളുള്ള ബ്രഹ്മം പ്രകാശയമയമാകുന്നു. ജാഗ്രത്, സ്വപ്നം, സുഷുപ്തി,തുരീയം ഇതാണ് ആത്മാവിന്റെ നാല് അവസ്ഥകൾ. ഇവയിൽ ജഗ്രത്തിൽ ബ്രഹ്മരൂപത്തിലും സ്വപ്നത്തിൽ വിഷ്ണു രൂപത്തിലും പ്രകാശമയമായി ഭവിക്കുന്നു.ആത്മാവ്, മനസ്സ് ഇന്ദ്രിയങ്ങൾ, കാല്, കൈ ഇവയൊന്നും ഇല്ലാത്തതാണ്. അത് പ്രകാശമയമായി അറിയപ്പെടുന്നു.

2. ഈ ആത്മാവ് അതായത് ബ്രഹ്മം ലോകത്തിൽ ലോകസ്വരൂപമല്ല. മാതാവ് മാതൃരൂപത്തിലല്ല, ഭീലൻ ഭീലരൂപത്തിലല്ല,

സന്യാസി സന്യാസിയുടെ രൂപത്തിലല്ല, വാനപ്രസ്ഥി വാനപ്രസ്ഥിയുടെ രൂപത്തിലുമല്ല, എന്നാൽ ഈ ബ്രഹ്മം സദാ ഒന്നു തന്നെയായി നിർവാണ സ്വരൂപമായി പ്രകാശിക്കുന്നു.

3. ഈ ബ്രഹ്മത്തിൽ ദേവഗണങ്ങളോ ഋഷികളോ പിതൃഗണങ്ങളോ ഒരു കഴിവും ഉൾക്കൊള്ളുന്നില്ല. ജ്ഞാനം കൊണ്ടു മാത്രമേ അതിനെ അറിയാൻ സാധിക്കൂ. അത് വിദ്യാസ്വരൂപമാകുന്നു.

4. എല്ലാ ജീവികളുടെയും ഹൃദയത്തിൽ സമസ്ത ദേവതകളും നിലകൊള്ളുന്നു. ഹൃദയത്തിലാണ് പ്രാണൻ. പരമാത്മാവ് മൂന്നു സ്വരൂപത്തിൽ കാണപ്പെടുന്നു. ഈ തഥ്യം സൂചിപ്പിക്കുന്നതിനായി മൂന്നു ഇഴയുള്ള യജ്ഞസൂത്രം അഥവാ പൂണൂൽ ധരിക്കുന്നു. അതിന്റെ തത്വമറിയുന്നവർ അത് വിശദമാക്കുന്നു. പരമാത്മാവ് ഹൃദയത്തിൽ ചൈതന്യസ്വരൂപമായി വസിക്കുന്നു.

5. അതിന്റെ സൂചന നൽകുന്ന യജ്ഞോപവീതം ഏറ്റവും പരിശുദ്ധമാണ്. അത് ആദ്യത്തെ പ്രജാപതിയോടൊപ്പം ഉണ്ടായതാണ് ആയുഷ്കരമാണത്. അതു മനസ്സിലാക്കി നീ ഉജ്ജ്വലവും ഉത്തമവുമായ യജ്ഞോപവീതം ധരിക്കണം. അത് ബലദായകവുമാണ്.

6. സ ശിഖം വപനം കൃത്വാ
ബഹി സൂത്രം ത്യജേത് ബുധഃ
യദക്ഷരം പരം ബ്രഹ്മ
തത് സൂത്ര മിതി ധാരയേത്

7. സൂനാത്സൂത്രമിത്യാഹു
സൂത്രം നാമ പരം പദം
തത് സൂത്രം വിദി തം യേന
സ വിപ്രോവേദപാരഗഃ

8. യേന സർവമിദം പ്രോതം
സൂത്രേ മണിഗണാ ഇവ
തത് സൂത്രം ധാരയേദ്യോഗീ
യോഗവിത്തത്വദർശിവാൻ

9. ബഹിഃ സൂത്രം ത്യജേത് വിദ്വാ
നയോഗത്വമുപാസ്ഥിതഃ
ബ്രഹ്മ ഭാവമിദം സൂത്രം
ധാരയേത് യഃ സചേതനഃ

10. ധാരണാത്തസ്യ സൂത്രസ്യ
നോച്ഛിഷ്ടോ നാശുചിർഭവേത്
സൂത്ര മന്തർഗതം യേഷാം
ജ്ഞാനയജ്ഞോപവീതിനാം
തേ വൈ സൂത്രവിദോലോകേ
തേ തു യജ്ഞോപ വീതിനഃ

6. ശിഖയോടൊപ്പം മുണ്ഡനം ചെയ്തതിനുശേഷം അതായത് സന്യാസിയായതിനു ശേഷം ജാഞാനിക്ക് ബ്രഹ്മസൂത്രം കൈവെടിയാം യാതൊന്നിനെ അവിനാശിയായ പരബ്രഹ്മമെന്ന് പറയുന്നു. അതു തന്നെ ഈ സൂത്രത്തിന്റെ രൂപത്തിലെന്നു ഗ്രഹിച്ചു. അതിനെ ഹൃദയത്തിൽ ധരിക്കുക.

7. പരബ്രഹ്മം ഹൃദയത്തിൽ കുടി കൊള്ളുന്നുവെന്ന് പറയുന്നത്. സൂത്രമെന്നതിന്റെ അർത്ഥം പരമപദമെന്നാണ്. ഈ സൂത്രത്തിന്റെ തത്വം ഗ്രഹിച്ചവൻ ബ്രാഹ്മണവേദപാരഗാമിയാണ്.

8. ചരടിന്മേൽ കുരുക്കൾ കോർത്തിണക്കുന്നതുപോലെ പരബ്രഹ്മത്തിൽ സമസ്തവിശ്വവും കോർത്തിണക്കപ്പെട്ടിരിക്കുന്നു. അതുകൊഅടാണ് സൂത്രമെന്ന പേർ കിട്ടിയത്. തത്വ ദ്രഷ്ടാക്കളും യോഗവേത്താക്കളും ആയവർ ഇത് മാറത്ത് ധരിക്കേണ്ടതാണ്.

9. ഉത്തമ യോഗമാർഗ്ഗം പിന്തുടരുന്ന ജ്ഞാനി പുറമെയുള്ള സൂത്രം (പൂണൂൽ) ഉപേക്ഷിച്ചു കൊള്ളട്ടെ. ബ്രഹ്മസ്വരൂപത്തെ അറിയുന്നതാണ് സൂത്രം. ഈ സൂത്രം ധരിക്കുന്നവൻ അതേ ചൈതന്യ സ്വരൂപം തന്നെ. ഈ സൂത്രം ധരിക്കുന്നതു കൊണ്ട് മനുഷ്യൻ അപവിത്രനാകുന്നില്ല.

10. ജ്ഞാനമാകുന്ന യജ്ഞോപവീതം ധരിക്കുന്ന പുരുഷന്മാരുടെ ഹൃദയത്തിൽ ബ്രഹ്മരൂപമായ സൂത്രം ഉണ്ട്. അങ്ങനെയുള്ളവരാണ് സൂത്രത്തിന്റെ വാസ്തവികസ്ഥിതി മനസ്സിലാക്കുന്നത്. അവരാണ് യഥാർത്ഥത്തിലുള്ള യജ്ഞാപവീതം ധരിക്കുന്നവർ.

11. ജ്ഞാന ശിഖിനോ ജ്ഞാനനിഷ്ഠാ
ജ്ഞാന യജ്ഞോപവീതിനഃ
ജ്ഞാനമേവ പരം തേഷാം
പവിത്രം ജ്ഞാനമുച്യതേ

12. അഗ്നേരിവ ശിഖാ നാന്യാ
യസ്യ ജ്ഞാനമയീ ശിഖാ
സ ശിഖീത്യുച്യതേവിദ്വാൻ
ന്നേതരേ കേശ ധാരിണഃ

13. കർമണ്യധികൃതാ യേ തു
വൈദികാ ബ്രാഹ്മണാദയഃ
തൈതരഭിധാത്യമിദം സൂത്രം
ക്രിയാംഗം തദ്ധി വൈ സ്മൃതം

14. ശിഖാ ജ്ഞാനമയീയസ്യ
ഉപവീതം ച തന്മയം
ബ്രാഹ്മണ്യം സഫലം തസ്യ
ഇതി ബ്രഹ്മ വിദോ വിദുഃ

15. ഇദം യജ്ഞോപവീതം തു
പരമം യത് പാരായണം
സ വിദ്വാൻ യജ്ഞോപവീതി
സ്യാത് സതം യജ്ഞിനം വിദുഃ

11. ജ്ഞാനമാകു ശിഖ ചേർന്നവരും ജ്ഞാനത്തിൽ തന്നെ നിഷ്ഠ ചേരുന്നവരും ആയവരുടെ യജ്ഞോപവീതത്തെ സംബന്ധിച്ചാണെങ്കിൽ യഥാർത്ഥ ജ്ഞാനമാണ് അവരെ പരിശുദ്ധരാക്കുന്നത്.

12. യാതൊരു വ്യക്തിക്ക് അഗ്നിശിഖിയെന്നപോലെ ജ്ഞാനത്തിന്റേതായ ശിഖചേരുന്നു. അയാൾക്ക് വേറൊരു ശിഖ വേണ്ട, അവനെയാണ് യഥാർത്ഥ ശിഖാധാരിയായും ജ്ഞാനിയായും ഗണിക്കേണ്ടത്.

13. വൈദികർമ്മങ്ങൾക്ക് അധികാരിയായിട്ടുള്ള ബ്രാഹ്മണൻ പൂണൂൽ ധരിക്കേണ്ടതുണ്ട്. എന്തുകൊണ്ടെന്നാൽ അതിനെ ക്രിയയുടെ അംഗമായി സ്വീകരിക്കപ്പെട്ടിരിക്കുന്നു.

14. യാതൊരുവന്റെ ശിഖ ജ്ഞാനമയിയാണ് അയാളാണ്ബ്രഹ്മവേത്താവ്. അതുപോലെ ജ്ഞാനമയമായ യജ്ഞോപവീതമുള്ളവനാണ് ബ്രാഹ്മണത്വത്തിന്റെ പൂർത്തി ചേർന്നവൻ.

15. ജ്ഞാനം തന്നെയാണ് യജ്ഞോപവീതം. അതുതന്നെയാണ് സർവശ്രേഷ്ഠം. അതിനാൽ ജ്ഞാനിയാണ് യഥാർത്ഥത്തിൽ യജ്ഞോപവീതം ധരിക്കുന്നവൻ. അയാളാണ് ശരിയായ യജ്വാവ്.

16. ഏകോ ദേവ സർവ ഭൂതേഷു ഗൂഢഃ സർവവ്യാപീ സർവവ്യാപീ
സർവഭൂതാന്തരാത്മാ കർമ്മാധ്യക്ഷഃ സർവ ഭൂതാധി
വാസഃ സാക്ഷീ ചേതാ കേവലോ നിർഗുണശ്ച

17. ഏകോവശീ സർവഭൂതാന്തരാത്മാ
ഏകം രൂപം ബഹുധാ യഃ കരോതി
തമാത്മസ്ഥം യേനു പശ്യന്തി ധീരാ
സ്തേഷാം ശാന്തിഃ ശാശ്വതീ നേതരേഷാം

18. ആത്മാനമരണിം കൃത്വാ
പ്രണവം ചോത്തരാരണിം
ധ്യാന നിർമ്മഥനാഭ്യാസാ
ക്ഷേത്രം പശ്യേന്നി ഗൂഢവത്

19. തിലേഷു തൈലം ദധനീവ സർപ്പി
രംപഃ സ്രോതഃ സ്വരണീഷു ചാഗ്നി
ഏവമാത്മന്യപി ജായതേ fസൗ
സത്യേനൈനം തപസാ യേ fനു പശ്യതി

20. ഊർണ്ണനാഭിർ യഥാ തനൂൻ
സൃതേ സംഹരത്യപി
ജാഗ്രത് സ്വപ്നേ തഥാ ജീവോ
ഗച്ഛത്യാഗച്ഛതേ പുനഃ

16. ഏകനായ പരമാത്മാവ് എല്ലാജീവികളിലും ഗൂഢനും സർവവ്യാപിയും സകല ഭൂതങ്ങളുടെയും അന്തരാത്മാവും സകലരുടെയും കർമ്മങ്ങളെ നിയമത്തിൽ ബന്ധിക്കുന്നവനും സകല ജീവികളുടെയും സാക്ഷിയും ചൈതന്യസ്വരൂപനും ശുദ്ധനും നിർഗുണനുമാകുന്നു.

17. ആ ഏകനും സകലതിനെയും വശത്താക്കുന്നവനും സകലഭൂതങ്ങളുടെയും അന്തരാത്മാവുമായ യാതൊന്ന് തന്റെ ഏകമായ രൂപം അനേക പ്രകാരത്തിൽ പ്രകടമാക്കുന്നു. അതിനെ യാതൊരു ബുദ്ധിമാൻ തന്നിൽ ഒതുങ്ങിയിരിക്കുന്നതായി കാണുന്നു, അവർക്കു മാത്രമാണ്ശാന്തി, അന്യർക്കല്ല.

18. ആത്മാവിനെ താഴത്തെ അരണിയായും ഓങ്കാരത്തെ മുകളിലത്തെ അരണിയായും തീർത്ത് ധ്യാനമാകുന്ന കടകോലുകൊണ്ട് കടഞ്ഞ് അപ്രകടമായ ആത്മാവിനെ സാക്ഷാത്കരിക്കണം.

19. എപ്രകാരം എള്ളിൽ എണ്ണയും തൈരിൽ നെയ്യും പ്രവാഹത്തിൽ ജലവും വിറകിൽ അഗ്നിയും അപ്രകടരൂപത്തിൽ നിലകൊള്ളുന്നു. അതുപോലെ ആത്മാവും നമ്മുടെ ഉള്ളിൽ നിലകൊള്ളുന്നു. ആ ആത്മാവ ്തപസ്സുകൊണ്ടും സത്യംകൊണ്ടും പ്രകടമാകുന്നു.

20. എട്ടുകാലി എപ്രകാരം നൂലുകൾ പുറത്തെടുക്കുകയും അവ തന്നിലേക്ക് വലിക്കുകയും ചെയ്യുന്നു. അതുപോലെ ജീവാത്മാവും ജാഗ്രദവസ്ഥയിലും സ്വപ്നാവസ്ഥയിലും വന്നും പോയുമിരിക്കുന്നു.

21. നേത്രസ്ഥം ജാഗരിതം വിദ്യാത്
കണ്ഠേ സ്വപ്നം സമാവിശേത്
സുഷുപ്തം ഹൃദയസ്തം തു
തുരീയം മൂർദധ്നി സംസ്ഥിതം

22. യതോ വാചോ നിവർത്തന്തേ
അപ്രാപ്യ മനസാ സഹ
സ്പന്ദമേതജ്ജീവസ്യ
യജ്ഞാത്വാമുച്യതേ ബുധഃ

23. സർവവ്യാപിനമാത്മാനം
ക്ഷീരേ സപ്പിരിവസ്ഥിതം
ആത്മവിദ്യാതപോമൂലം
തദ് ബ്രഹ്മോപനിഷത്പദം
തത്ബ്രഹ്മോപനിഷത് പദമിതി

21. ജാഗ്രദവസ്ഥയിലെ വൈശ്വാനരനെന്നു പേരുള്ള ആത്മാവ് നേത്രത്തിലിരിക്കുന്നു. സ്വപ്നാവസ്ഥയിലെ തൈജസ

ആത്മാവ് ഹൃദയത്തിൽ, നാലാമത്തെതായ തുരീയാവസ്ഥയിൽ ആത്മാവ് ബ്രഹ്മരന്ധ്രത്തിലിരിക്കുന്നു- ഇങ്ങനെ മനസ്സിലാക്കേണ്ടതുണ്ട്.

22. യാതൊരിടത്ത് മനുഷ്യന്റെ വാണിയും മനസ്സും ചെന്നത്താൻ സാധിക്കുന്നില്ല, അങ്ങനെയുള്ള ആത്മാവിന്റെ ജ്ഞാനത്തെ മനസ്സിലാക്കി ജ്ഞാനിയായ വ്യക്തി മുക്തനായിത്തീരുന്നു.

23. പാലിൽ നെയ്യെന്നപോലെ സകലദിക്കിലും വ്യാപ്തമായ ആത്മാവ് തപസ്സിനാൽ പ്രാപിക്കാൻ കഴിയും ഈ ആത്മാവ് തന്നെയാണ് ബ്രഹ്മം. ഇതാണ് ഉപനിഷത്തുകളുടെ പരമപദം.

ബ്രഹ്മോപനിഷത്ത് സമാപിച്ചു.



# ഭിക്ഷുകോപനിഷത്ത്

**ശാന്തിപാഠം**

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണുദച്യതേ പൂർണ്മസ്യ പൂർണ്ണാദായ പൂർണ്ണമേവാ വശിഷ്യതേ

ഈ പരബ്രഹ്മ പൂർണ്ണമാകുന്നു. ഈ പ്രപഞ്ചവും പൂർണ്ണമാകുന്നു. പൂർണ്ണായ പരബ്രഹ്മത്തിൽ നിന്ന് പൂർണ്ണമായ ഈ പ്രപഞ്ചമുണ്ടാകുന്നു. പൂർണ്ണത്തിൽ നിന്നും പൂർണ്ണം എടുത്തു കഴിഞ്ഞാലും പൂർണ്ണം തന്നെ അവശേഷിക്കുന്നു.

1. അഥ ഭിക്ഷൂണാം മോക്ഷാർത്ഥിനഃ കുടീചകബഹുദകഹംസപരമഹംസോശ്ചേതി ചത്വാരഃ

മോക്ഷം കാംക്ഷിക്കുന്ന ഭിക്ഷുക്കൾ, കുടീചകൻ, ബഹൂദകൻ, ഹംസൻ, പരമഹംസൻ എന്നീ നാലു പ്രകാരത്തിലുണ്ട്.

2. കുടീചികാ നാമ ഗൗതമ ഭരദ്വാജ യാജ്ഞവല്ക്യ വസിഷ്ഠപ്രഭൃതയോ അഷ്ടൗ ഗ്രാസാംശ്ചരന്തോ യോഗ മാർഗ്ഗേ മോക്ഷമേവ പ്രാർത്ഥയന്തേ

കുടീചികൻ എന്ന വിഭാഗത്തിൽ പെടുന്ന സന്യാസിഗൗതമൻ ഭരദ്വാജൻ യാജ്ഞവല്ക്യൻ വസിഷ്ഠൻ എന്നിവരെപ്പോലെ എട്ടു ഉരുളകൾ മാത്രം ഭക്ഷിച്ചുകൊണ്ട് യോഗമാർഗ്ഗത്തിൽ കൂടി മോക്ഷം തേടുന്നു.

3. അഥ ബഹൂദകോ നാമ ത്രിദണ്ഡകമണ്ഡലു ശിഖായജ്ഞോപവീതകാഷായ വസ്ത്രധാരിണോ ബ്രഹ്മർഷി ഗൃഹേ മധുമാംസം വർജയിത്വാ അഷ്ഠൗഗ്രാസൻ ഭൈക്ഷാചരണം കൃത്വാ യോഗമാർഗ്ഗേ മോക്ഷമേവ പ്രാർത്ഥയന്തേ

ബഹൂദകൻ എന്ന വിഭാഗത്തിൽ പെടുന്ന സന്യാസി ത്രിദണ്ഡം കമണ്ഡലു ശിഖാ സൂത്രം കാഷായവസ്ത്രം എന്നിവ ധരിച്ച് മധു മാംസം എന്നിവ വർജ്ജിച്ച് ബ്രഹ്മർഷിമാരുടെ ഗൃഹത്തിൽ നിന്നും എട്ട് ഉരുളമാത്രം ആഹാരം കഴിക്കുകയും യോഗമാർഗ്ഗം മുഖേന മോക്ഷം അന്വേഷിക്കുകയും ചെയ്യുന്നു.

4. അഥ ഹംസാ നാമ ഗ്രാമ ഏകമാത്രം നഗരേ പഞ്ചരാത്രം ക്ഷേത്രേ സപ്തരാത്രം തദുപരി തവസേയുംഃ ഗോമൂത്രഗോമയാഹാരിണോ നിത്യം ചാന്ദ്രായണപരായണഃ യോഗേ മോക്ഷമാർഗ്ഗമേവ പ്രാർത്ഥയന്തേ

ഹംസവിഭാഗത്തിൽ പെടുന്ന സന്യാസിമാർ ഗ്രാമത്തിൽ ഒരു രാത്രിയും നഗരത്തിൽ അഞ്ചു രാത്രിയും ക്ഷേത്രത്തിൽ ഏഴു രാത്രിയും മാത്രം വസിക്കുന്നു. അവർ ഗോമൂത്രഗോമയാഹാരികളും നിത്യവും ചാന്ദ്രായണ വ്രതം അനുഷ്ഠിക്കുന്നവരും ആണ്. ഇവർ യോഗമാർഗ്ഗത്തിൽ കൂടി മോക്ഷം തേടുന്നു.

5. അഥ പരമഹംസാ നാമ സംവർത്തകാരുണിശ്വേതകേതു ജഡഭരത ദത്താത്രേയ ശുക വാമദേവ ഹാരീതപ്രഭൃതയോ അഷ്ടൗ ഗ്രാസാംശ്ചരന്തോ യോഗ മാർഗ്ഗേ മോക്ഷമേവ പ്രാർത്ഥയന്തേ വൃക്ഷമൂലേ ശൂന്യഗൃഹേ ശ്മശാന വാസിനോ വാ സാംബ രാ വാ ദഗംബരാ വാ ന തേഷാം ധർമ്മാധർമ്മ ലാഭാലാഭൗ ശുദ്ധാശുദ്ധൗ ദ്വൈതവർജിതാ സമലോഷ്ടാശ്മ കാഞ്ചനാ സർവവർണ്ണേഷു ഭൈക്ഷാചരണം കൃത്വാ സർവത്രാത്മൈവേതി പശ്യന്തി അഥ ജാതരൂപധരാനിർദ്വന്ദ്വാഃ നിഷ്പരിഗ്രഹാ ശുക്ലധ്യാന പരായണാ ആത്മനിഷ്ഠാ പ്രാണസന്ധാരണാർത്ഥം യഥോക്ത കാലേ ഭൈക്ഷമാചരന്തഃ ശൂന്യാഗാര ദേവഗൃഹതൃണകൂടവല്മീകവൃക്ഷമൂലകുലാലശാലാഗ്നിഹോത്ര ശാലാനദീപുളിനഗിരികന്ദരകുഹര കോടര നിർഝരസ്ഥണ്ഡിലേ തത്ര ബ്രഹ്മമാർഗ്ഗേ സമ്യക് സമ്പന്നാ ശുദ്ധമാനസാഃ പരമഹംസാ

ചര ണേന സന്യാസേന ദേഹത്യാഗം ർവന്തി തേ പര മഹംസാ നാമേത്യുപനിഷത്

പരമഹംസൻ എന്ന വിഭാഗത്തിൽ പെടുന്ന സന്യാസിമാർ സംവർത്തകൻ ആരുണി, ശ്വേതകേതു, ജഡഭരതൻ, ദത്താത്രയൻ, ശുകദേവൻ, വാമദേവൻ, ഹാരീതൻ, എന്നിവരെപ്പോലെ എട്ടു ഉരുള മാത്രം ഭക്ഷിച്ച് യോഗമാർഗ്ഗത്തിൽകൂടി മോക്ഷത്തെ അന്വേഷിക്കുന്നു. ഈ പരമഹംസന്മാർ വൃക്ഷ മൂലകളിലോ ശൂന്യ ഗൃഹങ്ങലിലോ ശ്മശാനാദികളിലോ വസ്ത്രം ധരിച്ചോ വസ്ത്രം ധരിക്കാതെയോ വസിക്കുന്നു. അവർക്ക് ധർമ്മാധർമ്മാദികളെപ്പറ്റിയോ ലാഭാലാഭങ്ങളെപ്പറ്റിയോ ശുദ്ധാശുദ്ധാതികളെപ്പറ്റിയോ ചിന്തയില്ല. അവർക്ക് ദ്വൈതഭാവമില്ല. മണ്ണും പൊന്നും രത്നവും സമാനമായി കരുതുന്നു. എല്ലാ വർണ്ണങ്ങളിൽ നിന്നും ഭക്ഷണം കഴിക്കുന്നു. സർവഭൂതങ്ങളെയും തങ്ങളെപ്പോലെ കാണുന്നു. നഗ്നന്മാരും നിർദ്വന്ദ്വന്മാരും അപരിഗ്രഹരുമാണവർ. ശുക്ലധ്യാനമെന്ന യോഗനിലകൈക്കൊള്ളുന്നവരും ആത്മനിഷ്ഠന്മാരും ജീവിക്കാൻ വേണ്ടിമാത്രം ഭിക്ഷ തേടുന്നവരും ശൂന്യസ്ഥാനങ്ങളിലോ ദേവാലയങ്ങലിലോ ആഗ്രമങ്ങളിലോ വാല്മീകത്തിലോ വൃക്ഷച്ചുവട്ടിലോ കുശവന്മാരുടെ വീടുകളിലോ യജ്ഞശാലകളിലോ നദീ തീരങ്ങലിലോ ഗിരിഗഹ്വരങ്ങളിലോ കുണ്ടിലോ കുഴിയിലോ അരുവികളിലോ ഓടകളിലോ കഴിഞ്ഞുകൂടി. ബ്രഹ്മമാർഗ്ഗപരായണരായി ശുദ്ധചിത്തരായി പരമഹംസർക്ക് വിധിച്ചിട്ടുള്ള ആചാരങ്ങൾ അനുഷ്ഠിച്ച് സന്യാസത്താൽ ദേഹത്യാഗം ചെയ്യുന്നവരും ആണ്. പരമഹംസന്മാർ എന്നു പറയപ്പെടുന്ന ഇവർ വിശിഷ്ടരാണ്.

ഭിക്ഷുകോപനിഷത്ത് സമാപിച്ചു.



# മണ്ഡലബ്രാഹ്മണോപനിഷത്ത്

ഓം. പൂർണ്ണമദഃ പൂർണ്ണമിദം. പൂർണ്ണാത് പൂർണ്ണമുദച്യതേ. പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മം പൂർണ്ണമാകുന്നു. ഈ ജഗത്തും പൂർണ്ണമാകുന്നു. പൂർണ്ണമായ പരബ്രഹ്മത്തിൽ നിന്ന് പൂർണ്ണമായ ജഗത്ത് ഉല്പന്നമാകുന്നു. ഈ പൂർണ്ണ ബ്രഹ്മത്തിൽ നിന്നു പൂർണ്ണമായ ജഗത്ത് മാറ്റിനിർത്തിയാലും പൂർണ്ണമായ ബ്രഹ്മം അവശേഷിക്കുന്നു. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

## പ്രഥമ ബ്രാഹ്മണം

1. യാജ്ഞവല്ക്യോ ഹ വൈ മഹാമുനിരാദിത്യ ലോകം ജഗാമ. തമാദിയ്തു നത്വാഭോ ഭഗവന്നാദിത്യാത്മ തത്വമനു ബ്രൂഹീതി. സ ഹോവാച നാരായണഃ ജ്ഞാന സഹിത യമാദ്യഷ്ടാംഗ യോഗ ഉച്യതേ. ശിതോഷ്ണാഹാര നിദ്രാവിജയഃ സർവദാ ശാന്തി നിശ്ചലത്വ വിഷയേന്ദ്രിയ നിഗ്രഹശ്ചൈതേ യമാഃ

ഗുരുഭക്തിഃ സത്യമാർഗ്ഗാനുരക്തി. മുഖായത വസ്തf നു ഭവശ്ച തദ്വസ്താനുഭവേന തുഷ്ടിർനിസംഗതാ ഏകാന്ത വാസോ മനോനിവൃത്തി. ഫലാന ഭിലാഷീ വൈരാഗ്യ ഭാവശ്ച നിയമാഃ

സുഖാസനവൃത്തിശ്ചിര വാസതശ്ചൈവാസന നിയമോ ഭവതി. പൂരക കുംഭകരേചകൈഃ ഷോഡശ ചതുഃഷഷ്ടി ദ്വാത്രിം ശത് സംഖ്യയാ യഥാക്രമം പ്രാണായാമഃ വിഷയേഭ്യഃ ഇന്ദ്രിയാർത്ഥിഭ്യോ മനോ നിരോധന പ്രത്യാഹാരഃ വിഷവ്യാവർത്ത പൂർവകം ചൈതന്യോചേതസ്ഥാപനം ധാരണം ഭവതി. സർവ ശരീരേഷ്ട ചൈതന്യൈകതാനതാ ധ്യാനം. സർവശരീരേഷ്ട ചൈതന്യൈകതനാനതാ ധ്യാനം. ധ്യാനവിസ്മൃതിഃ സമാധിഃ ഏവം സൂക്ഷ്മാ ഗതിഃ യ ഏവം വേദ സമുക്തിഭാഗ് ഭവതി.

മഹാമുനിയായ യാജ്ഞവല്ക്യൻ സൂര്യലോകത്തിൽ പോയി സൂര്യദേവനെ നമസ്കരിച്ച് ചോദിച്ചു:- “ഭഗവാനെ, സൂര്യ ദേവ, അങ്ങ് എന്നെ ആത്മതത്വം ഉപദേശിക്കണം. അതുകേട്ട് സൂര്യനാരായണൻ പറഞ്ഞു:- ജ്ഞാനത്തോട് ചേർന്ന് യമാദികളെ അഷ്ടാംഗയോഗം എന്ന് പറയുന്നു. ശീതം, ഉഷ്ണത, ആഹാരം, നിദ്ര ഇവയിൽ വിജയം സദാ ശാന്തി, നിശ്ചലത ഇന്ദ്രിയങ്ങളിൽ നിയന്ത്രണം - ഇവയാണ് യമം. ഗുരുഭക്തി, സത്യമാർഗ്ഗത്തിൽ

പ്രീതി കിട്ടുന്നതിൽ സംതൃപ്തി, അനാസക്തി, ഏകാന്തവാസം, മനസ്സിന്റെ നിയന്ത്രണം സുഖമായി ഏറെനേരം ഒരേ നിലയിൽ ഇരിക്കുവാൻ കഴിവു ഇവ ആവശ്യമാണ്. പതിനാറുമാത്രയിൽ പൂരകം, അറുപത്തി നാലു മാത്രയിൽ കുംഭകം, മുപ്പത്തിരണ്ടു മാത്രയിൽ രേചകംഇതാണ് പ്രാണായാമത്തിന്റെ സ്വഭാവം. ഇന്ദ്രിയവിഷയങ്ങളിൽനിന്നും മന

I K

സ്സിനെ പിൻവലിക്കുന്നത് പ്രത്യാഹാരമാകുന്നു. വിഷയങ്ങ ളിൽ നിന്ന് പിന്തിരിപ്പിച്ച മനസ്സിനെ ചൈതന്യത്തിലുറപ്പി ക്കുന്നതാണ് ധാരണ. സകലശരീരത്തിലും ഒരേ ഒരു ചൈതന്യം മാത്രമേയുള്ളൂ. ആ നിലയിലുള്ള സ്ഥിരതയാണ് ധ്യാനം. ധ്യാനത്തെത്തന്നെയും വിസ്മരിക്കുന്നതാണ് സമാ ധി. ഇതാണ് പ്രാണായാമത്തിന്റെ സൂക്ഷ്മാംഗങ്ങൾ. ഇവ അറി യുന്നവൻ മുക്തിക്ക് അർഹനാകുന്നു.

2. ദേഹസ്യ പഞ്ച ദോഷാഃ ഭവന്തി കാമക്രോധ നിശ്വാസ ഭയ നിദ്രാഃ തന്നിരാസസ്തു, നിഃ സംങ്കല്പ ക്ഷമാ ലഘ്വാ ഹാരാപ്രമാദത്താ തത്വമോ ദനം. നിദ്രാ ഭയസരീസൃപം ഹിംസാദി തരംഗം തൃഷ്ണ, വർത്തം ദ്വാരപങ്കം സംസാരവാർധിം തരിതും സൂക്ഷ്മാർഗ്ഗമ വലംബ്യ സത്വാദി ഗുണാനത്രിക്രമ്യ താരകമവലോ കയേതഃ ഭൂമധ്യസച്ചിദാനന്ദ തേജഃ കൂടരൂപം താരകം ബ്രഹ്മ തദാപ്യുപായം ലക്ഷ്ത്രയാവലോകനം.

മൂലാധാരാദാബ്രഹ്മരന്ധ്രപര്യന്തം സുഷുമ്നാസൂ ര്യാഭാ. തന്മദ്ധ്യേ തടിത് കോടി സമാ മൃണാളതന്തു സൂക്ഷ്മാ കുണ്ഡലിനീ. തത്രതമോ നിവൃത്തിഃ

തദ്ദർശനാൽ സർവ പാപനിവൃത്തിഃ തർജന്യ ഗ്രോന്മീലിത കർണ്ണരന്ധ്രയേ ഫൂത്കാരശബ്ദോജാ യതേ തത്രസ്ഥിതേ മനസി ചക്ഷുർമദ്ധ്യ ജ്യോതിഃ പശ്യതി ഏവം ഹൃദയേപി. ബഹിർ ലക്ഷ്യം തുനാ സാഗ്രേ ചതുഃ ഷഡഷ്ടദശദ്വാദശാംഗുലീഭിഃ ക്രമാ ന്നീല ദ്യുതി ശ്യാമ ത്വ ഹ ദൃക്ത ഭംഗീസ്ഫുരത് പീത വർണ്ണദ്വയോപേതം വ്യോമത്വം പശ്യതി സ തുയോ ഗീ. ചലനദൃഷ്ട്യാ വ്യോമ ഭാഗവീക്ഷിതുഃ പുരുഷസ്യ ദൃഷ്ട്യഗ്രേജ്യോതിർ മയുഖാ വർത്തന്തേ, തദ്ദൃഷ്ടിഃ സ്ഥിരാ ഭവതി. ശീർഷോപരി ദ്വാദശാംഗുലമാനജ്യോ തി. പശ്യതി തദാ $f$മൃത്വ മേതി.

മധ്യലക്ഷ്യം തു പ്രാതശ്ചിത്രാ ദി വർണ്ണ സൂര്യ ചന്ദ്രവഹ്നി ജ്വാലാ വലീവത്ത ദ്വിഹീനാന്തരീക്ഷവത്. പശ്യതി. തദാ കാരാകാരീ ഭവതി. അഭ്യാസാന്നിർവി കാര ഗുണരഹിതാകാശ ഭവതി. വിസ്ഫുരത്താരകാ കാര ഗാഢതമോ വശം പരാകാശം ഭവതി. സർവോ ത്കൃഷ്ട പരമത്വീതിയ പ്രദ്യോത്മാന തത്വാകാശം ഭവതി. കോടി സൂര്യപ്രകാശസങ്കാശം ഭവതി. ഏവമ ഭ്യാസാത്തന്മയോ ഭവതി. യ ഏവം വേദ.

2. കാമം, ക്രോധം, നിശ്വാസം, ഭയം, നിദ്ര ഇവ ശരീരത്തിന്റെ അഞ്ചു ദോഷങ്ങളാകുന്നു. സങ്കല്പരഹിതത, ക്ഷമ, അല്പാ ഹാരം, നിർഭയത, തത്വചിന്തനം ഇവ ഈ ദോഷങ്ങൾ അക റ്റാൻ ഉപകരിക്കും യാതൊന്നിൽ നിദ്രയും ഭയും സർപ്പരൂവ മാണ്; ഹിംസ തിരമാലകളാണ്; തൃഷ്ണ ചുഴിയാണ്; സ്ത്രീ ചളിയാണ്. അങ്ങനെയുല്ള സംസാരസാഗരത്തിൽനിന്ന് അക്കര കടക്കുന്നതിന് സൂക്ഷ്മമാർഗ്ഗമവലംബിച്ച് സത്വാദി ഗുണങ്ങളവലംബിച്ച് താരകബ്രഹ്മത്തെ ധ്യാനിക്കണം. രണ്ടു പുരികങ്ങളുടെ മധ്യത്തിലാണ് താരകബ്രഹ്മം. അഭ്യാസം കൊണ്ട് അത് സാധിക്കണം. അതിന്റെ ഉപായമെന്ന നിലയിൽ മൂന്നു ലക്ഷ്യങ്ങൾ കാണണം. മൂലാധാരം മുതൽ ബ്രഹ്മരന്ധ്രം വരെ സുഷുമ്ന എന്നു പേരുള്ള സൂര്യസമാനമായ ഒരു നാഡിയുണ്ട്. താമരവളയം പോലെ സൂക്ഷ്മമായ കുണ്ഡലി നിയുണ്ട്. അതിനാൽ തമോഗുണം ദൂരത്തിലാകുന്നു. അതിന്റെ ദർശനത്താൽ സർവപാപവും അകലുന്നു. ചൂണ്ടാണി വിരൽ കൊണ്ട് രണ്ടു ചെവിയും അടച്ചാൽ ചെവിക്കകത്തുനിന്ന് "ഭൂ" എന്ന ശബ്ദം കേൾക്കാം. അതിൽ മനസ്സുറപ്പിച്ചാൽ നേത്ര മധ്യത്തിൽ ഒരുജ്യോതിസ്സു കാണാൻ സാധിക്കും. അതു പോലെ ഹൃദയത്തിലും കാണാം. പുറമെയുള്ള ലക്ഷ്യം ഇതാണ് – മൂക്കിൽനിന്ന് നാല്, ആറ്, എട്ട്, പത്ത്, പന്ത്രണ്ട് അംഗുലം ദൂരത്തിൽ ക്രമേണ നീലിച്ചും കറുത്തും ചുമന്നും മഞ്ഞച്ചും, ഉള്ള നിറങ്ങളുടെ മിശ്രണം ആകാശത്തിലെന്ന പോലെ യോഗിക്ക് കാണാൻ കഴിയുന്നു. ചഞ്ചലദൃഷ്ടിയോടെ ആകാശത്തിന്റെ മധ്യഭാഗത്ത് നോക്കുന്ന വ്യക്തിക്ക് ഒരു പ്രത്യേക തേജകിരണം കാണാൻ കഴിയും അത് സ്ഥിരമായി നിലകൊള്ളും. ശിരസ്സിന്റെ മുകളിൽ പന്ത്രണ്ട് അംഗുലം നീള മുള്ള പ്രകാശം കാണാൻ കഴിയുമ്പോൾ യോഗിക്ക് അമരത്വം സിദ്ധിക്കുന്നു. മധ്യലക്ഷ്യം ഇതാണ് – പ്രഭാതത്തിൽ സൂര്യൻ, ചന്ദ്രൻ, അഗ്നി, ജ്വാല ഈ മാതൃകയിലും അവയില്ലാത്ത അന്ത രീക്ഷം പോലെയും ഒരു ദൃശ്യം കാണാൻ സാധിക്കുന്നു. അവ സാനം യോഗിക്ക് നിർവികാരവും ഗുണരഹിതവുമായ ആകാ ശത്തിന് തുല്യമായ അവസ്ഥ ഭവിക്കുന്നു. മാഹാകാശത്തിന്റെ ദർശനവും യോഗിക്ക് ലഭിക്കും. മഹാകാശം പ്രകാശമാനങ്ങ ളായ നക്ഷത്രങ്ങൾ നിറഞ്ഞ മട്ടിലുള്ള അന്ധകാരപൂർണ്ണമെന്ന മട്ടിലും ദൃശ്യമാകുന്നു. പ്രളയാഗ്നി രൂപത്തിലും മഹാകാലം അനുഭവപ്പെടാം. തത്വകാശ ദർശനവും സാധിക്കും. കൂടാതെ കോടിക്കണക്കിന് സൂര്യന്മാർ ഉദിച്ചാലെന്നപോലുള്ള സൂര്യാ കാശവും ദൃഷ്ടി ഗോചരമാകാം. അതറിയുന്നവൻ അഭ്യാസ ത്താൽ അതിൽ തന്മയനാകുന്നു.

3. തദ്യോഗം ച ദ്വിധാ വിദ്ധി പൂർവോത്തര വിഭാഗതഃ

പൂർവം തു താരകം വിദ്യാത് അമനസ്കം തദുത്തരമിതി

താരകം ദ്വിവിധം. മൂർത്തി താരകമമൂർത്തി താരകമിതി.

യദിന്ദ്രിയാന്തം തന്മൂർത്തി താരകം. യദ് ഭ്രൂയുഗാതീതം

തത് മൂർത്തി താരകമിതി. ഉഭയമപി മനോയുക്ത മഭ്യസേത്.

മനോയുക്താന്തര ദൃഷ്ടിസ്താരക പ്രകാശായ ഭവതി.

ഭ്രൂയുഗമധ്യബിലേ തേജസഃ ആവിർഭാവഃ ഏതത് പൂർവ

താരകം ഉത്തരം ത്വമനസ്കം, താലൂമൂലോർധ്വബാഗേ

മഹാജ്യോതിർ വിദ്യതേ. തദ്ദർശനാ ദണിമാദി സിദ്ധിഃ

N P

ലക്ഷ്യേ $f$ന്തർ ബാഹ്യായാം ദൃഷ്ടോ നിമേഷോന്മേ

ഷ വർജിതായാം ച ഇയം ശാംഭവീ മുദ്രാ ഭവതി. സർവത-

ന്ത്രേഷു ഗോപ്യാ മഹാവിദ്യാ ഭവതി. തത് ജ്ഞാനേന സം

സാര നിവൃത്തി. തത്പൂജനം മോക്ഷ ഫലദം.

അന്തർ ലക്ഷ്യം ജലജ്യോതിഃ സ്വരൂപം ഭവതി. മഹർഷി വേദ്യം

അന്തർ ബാഹ്യമിന്ദ്രിയൈരദൃശ്യം.

പൂർവോത്തര വിഭാഗങ്ങളാൽ ഈ യോഗം രണ്ടു വിധത്തിലുണ്ട്. പൂർവവിഭാഗം താരകബ്രഹ്മവും ഉത്തരവിഭാഗം അമനസ്കവുമാകുന്നു. താരക ബ്രഹ്മം രണ്ടുവിധത്തിലുണ്ട്. മൂർത്തി താരകവും അമൂർത്തി താരകവും. ഇന്ദ്രിയങ്ങളെ മാത്രം സംബന്ധിച്ചത് മൂർത്തി താരകം. രണ്ടു പുരികങ്ങൾക്കും മദ്ധ്യേയുള്ളത് അമൂർത്തിതാരകം. ഇതു രണ്ടിനെയും മനസാ അഭ്യസിക്കേണ്ടതുണ്ട്. കാരണം മനോയുക്തമായ അന്തർ ദൃഷ്ടിയാണ് താരകബ്രഹ്മത്തെ കാണുന്നതിന് സമർത്ഥമാക്കുന്നത്. അതെത്തുടർന്ന് രണ്ടു പുരികങ്ങളുടെയും മധ്യേയുള്ള ദ്വാരത്തിൽ നിന്ന് തേജസ്സിന്റെ ആവിർഭാവമുണ്ടാകുന്നു. ഇത് പൂർവ വിഭാഗരൂപമായ താരകമാണ്; ഉത്തരവിഭാഗം മനോരഹിതമാകുന്നു. താലുവിന്റെ ചുവട്ടിലെ മുകൾ ഭാഗത്ത് മഹാജ്യോതിസ്സുണ്ട്. അത് ദർശിക്കാൻ കഴിഞ്ഞാൽ അണിമാദിസിദ്ധികൾ ലഭിക്കുന്നു. ലക്ഷ്യത്തിന്റെ അകത്തും പുറത്തും ദൃഷ്ടി നിർന്നിമേഷവും സ്ഥിരവുമാകുമ്പോൾ ശാംഭവീമുദ്ര സംഭവിക്കുന്നു. ഇത് ഒരു താന്ത്രികമായ മഹാവിദ്യയാണ്. അത് അറിയാൻ കഴിഞ്ഞാൽ പ്രാപഞ്ചികത അകലും അതിന്റെ പൂജനം മോക്ഷദായകമാണ്. അന്തർ ലക്ഷ്യമായ ജലത്തെപ്പോലെ അത് ജ്യോതി സ്വരൂപമാണ്. മഹർഷിമാർക്കേ അത് കണ്ടറിയാൻ സാധിക്കൂ. ബാഹ്യവും ആന്തരികവുമായ ഇന്ദ്രിയങ്ങൾക്ക് അത് വിഷയമല്ല.

4. സഹസ്രാരേ ജലജ്യോതിരന്തർലക്ഷ്യം ബുദ്ധിഗുഹായാം സർവാംഗസുന്ദരം പുരുഷരൂപമന്തർലക്ഷ്യമിത്യപരേ. ശീർഷാന്തർഗതമണ്ഡലമധ്യഗം പഞ്ചവക്ത്രവുമാസഹായം നീലകണ്ഠം പ്രശാന്തമന്തർലക്ഷ്യമിതി കേചിത്. അംഗുഷ്ഠമാത്രഃ പുരുഷോ$f$ന്തർ ലക്ഷ്യമിത്യേകേ. ഉക്ത വികല്പം സർവമാത്മൈവ. തല്ലക്ഷ്യം ശുദ്ധാത്മദൃഷ്ട്യാ വാ യഃ പശ്യതി സ ഏവ ബ്രഹ്മനിഷ്ഠോ ഭവതി. ജീവം പഞ്ചവിംശകഃ സ്വകല്പിത ചതുർവിംശതി തത്വം പരിത്യജ്യഷഡ്വിംശഃ പരമാത്മാ $f$ഹമിതി നിശ്ചയാജ്ജീവന്മുക്തോ ബവതി. ഏവമന്തർ ലക്ഷ്യ ദർശനേ ജീവൻമുക്തിദശായാംസ്വയമന്തർളക്ഷ്യോ ഭൂത്വാ പരമാകാശാഖണ്ഡമണ്ഡലോ ഭവതി.

സഹസ്രാരദളത്തിൽ ജലമെന്ന പോലെ ജ്യോതിസ്സ് അന്തർലക്ഷ്യമാണ്. ബുദ്ധിയാകുന്ന ഗുഹയിൽ സർവാംഗസുന്ദരനായ പുരുഷന്റെ സ്വരൂപം അന്തർ ലക്ഷ്യമാകുന്നു. മസ്തകാന്തർഗതമായ മണ്ഡലത്തിന്റെ മധ്യത്തിൽ അഞ്ചുമുഖമുള്ളവനും പാർവതീ സഹിതനുമായ ശങ്കരൻ അതിശാന്തമായ അന്തർ ലക്ഷ്യമാകുന്നു എന്ന് പലരും കരുതുന്നു. കേവലം പെരുവിരലോളം പോന്ന പുരുഷൻ അന്തർലക്ഷ്യമാണ് എന്ന് ചിലർ ചിന്തിക്കുന്നു. ഈ ദേദങ്ങളെല്ലാം ഓരോ കല്പനകളാണ്. ഏതുരൂപത്തിലായാലും ശുദ്ധമായ പരബ്രഹ്മത്തെ കാണുന്നവനാണ് ബ്രഹ്മനിഷ്ഠൻ. ജീവൻ ഇരുപത്തഞ്ചാമത്തെ തത്വമാണ്. കല്പിതങ്ങളായ ഇരുപത്തിനാലു തത്വങ്ങളും വിശകലനം ചെയ്ത് "ഞാൻ ഇരുപത്തി ആറാമത്തേതായ പരമാത്മാവാകുന്നു" എന്ന ഭാവന പൂർണ്ണമായി ഭവിക്കുന്നവൻ ജീവന്മുക്തനായിത്തീരും. ഇങ്ങനെ അന്തർ ലക്ഷ്യത്തിന്റെ ദർശകൻ ജീവന്മുക്തനാകുന്നു. അവൻ സ്വയം അന്തർലക്ഷ്യമായി തീർന്ന് പരമാകാശ രൂപമായ അഖണ്ഡമണ്ഡലം സ്വരൂപമായി ഭവിക്കുന്നു.

*ഒന്നാം ബ്രഹ്മണം കഴിഞ്ഞു.*

## ദ്വതീയ ബ്രാഹ്മണം

അഥ ഹ യാജ്ഞ വല്ക്യ ആദിത്യമണ്ഡല പുരുഷം പപ്രച്ഛ:- "ഭഗവന്നന്തർ ലക്ഷ്യാദികം ബഹുധോക്തം മയാതന്നജ്ഞാതഃ തദ് ബ്രൂഹി മഹ്യം. തദൂഹോവാച. പഞ്ചഭൂത കാരണം തടിത്കുടാഭം തദ്വച്ചതുപീഠസ്ഥം. തന്മദ്ധ്യേ തത്വപ്രകാശോ ഭവതി. സോ$f$തി ശൂഢോ വ്യക്തശ്ചഃ

തജ്ഞാന പ്ളബാധിരൂപേണ ജ്ഞേയം. തദ്ബാഹ്യാഭ്യന്തര ലക്ഷ്യം. തന്മദ്ധ്യേ ജഗല്ലീനം തന്നാദ ബിന്ദു കലാതീതമഖണ്ഡലം. തത്സഗുണനിർഗുണ സ്വരൂപം. തദ്വേത്താ വിമുക്ത:

ആദാമഗ്നിമണ്ഡലം തദുപരി സൂര്യമണ്ഡലം തന്മധ്യേ സുധാ ചന്ദ്രമണ്ഡലം. തന്മദ്ധ്യേ അഖണ്ഡ ബ്രഹ്മതേജോമണ്ഡലം. തദ് വിദ്യുല്ലേഖാവത് ശുക്ലദാസ്വരം. തദേവ ശാംഭവി ലക്ഷണം.

തദ്ദർശനേത്രയോദൃഷ്ടയഃ അമാ പ്രതിപത് പൂർണ്ണിമാ ചേതി. നിമീലിതദർശനമാദൃഷ്ടിഃ അർദ്ധോന്മീലിതാ പ്രതിപത്. സർവോത്മീലനം പൂർണ്ണിമാ ഭവതി. താസു പൂർണ്ണിമാഭ്യാസഃ കർത്തവ്യഃ തല്ലക്ഷ്യം നാസാഗ്രം തദാ താലു മൂലേ ഗാഢതമോ ദൃശ്യതേ തദഭ്യാസാദഖണ്ഡമണ്ഡലാകാരജ്യോതിർ ദൃശ്യതേ തദേവ സച്ചിദാനന്ദം ബ്രഹ്മഭവതി.

ഏവം സഹജാനന്ദേ യദാ മനോലീയതേ തദാ ശാംഭവീ ഭവതി. തമേവ ഖേചരീമാഹു.

തദഭ്യാസാന്മനഃ സ്ഥൈര്യം. തതോ വായു സ്ഥൈര്യം. തച്ചിഹ്നാനി ആദൗ താരകവത് ദൃശ്യതേ. തതോ വജ്രദർപ്പണം. തതഃ പരിപൂർണ്ണ ചന്ദ്രമണ്ഡലം തതോ രത്നപ്രഭാമണ്ഡലം. തതോ മധ്യാഹ്നാകാശ മണ്ഡലം. തതോ വഹ്നി ശിഖാമണ്ഡലം ക്രമാത് ദൃശ്യതേ.

I K

പിന്നെ യജ്ഞവല്ക്യൻ സൂര്യമണ്ഡലത്തിൽ താമസിക്കുന്ന പുരുഷനോട് ചോദിച്ചു:- "ഭഗവാനെ, അന്തർലക്ഷ്യം തുടങ്ങിയവ അങ്ങ് അനേക പ്രകാരത്തിൽ പറഞ്ഞു. എനിക്കതു മനസ്സിലായില്ല. അത് അങ്ങ് കുറെക്കൂടി വിശദമായി പറഞ്ഞു തന്നാലും." അപ്പോൾ നാരായണൻ പറഞ്ഞു:- പഞ്ചഭൂതങ്ങളുടെ കാരണം മിന്നൽക്കൂട്ടം പോലെയാണ്. അതിൽ ഒരു ചതുഃപീഠമുണ്ട്. അതിന്റെ മധ്യത്തിൽ തത്വത്തിന്റെ പ്രകാശം ഭവിക്കുന്നു. അത് അതിഗൂഢവും അസ്പഷ്ടവുമാണ്. ജ്ഞാനമാകുന്ന നൗകയിൽ കയറിയവനേ അത് മനസ്സിലാക്കാൻ കഴിയൂ. അതു തന്നെ പുറത്തെയും അകത്തെയും ലക്ഷ്യം. ആ തത്വത്തിൽ ലോകം ലയിച്ചിരിക്കുന്നു. അത് നാദബിന്ദു കലയുടെ അപ്പുറത്ത് അഖണ്ഡ മണ്ഡലമാണ്. അത് സഗുണ നിർഗുണ സ്വരൂപമാകുന്നു. അത് അറിഞ്ഞാൽ മുക്തി നേടാം. ആദ്യത്തെ അഗ്നി മണ്ഡലമാണ്. അതിന്റെ മുകളിൽ സൂര്യമണ്ഡലം. അതിന്റെ മധ്യത്തിൽ അഖണ്ഡ ബ്രഹ്മമാകുന്ന തേജോമണ്ഡലം ഭവിക്കുന്നു. അത് മിന്നൽ പിണർപോലെ വെളുത്തതും പ്രകാശമാനവുമാകുന്നു. അതാണ് ശാംഭവീമുദ്രയുടെ ലക്ഷണം. അത് ദർശിക്കാൻ കഴിഞ്ഞാൽ മൂന്നു മൂർത്തിരൂപം ദൃഷ്ടിയിൽ പെടും. ഒന്ന് അമാവസ്യാ രൂപം മറ്റേത് പ്രതിപദാരൂപം മറ്റേത് പൂർണ്ണിമാ രൂപം. നിമീലിത ദൃഷ്ടി അമാവാസ്യാ രൂപമാകുന്നു. അർദ്ധനിമീലിതം പ്രതിപദാ രൂപം; തുറന്ന കണ്ണിന്റെത് പൗർണ്ണമാസീ രൂപം. ദൃഷ്ടികളിൽ നിന്ന് പൂർണ്ണിമാ രൂപമായ ദൃഷ്ടിഅഭ്യസിക്കണം. അതിന്റെ ലക്ഷ്യം നാസാഗ്രമാകുന്നു. താലുമൂലത്തിൽ നിന്ന് ഗാഢമായ അന്ധകാരം കാണപ്പെടുമ്പോൾ അതിന്റെ അഭ്യാസത്താൽ അഖണ്ഡമണ്ഡലാകാരമായ ജ്യോതിസ്സിന്റെ ദർശനം ലഭിക്കുന്നു. അതു തന്നെ സച്ചിദാനന്ദ ബ്രഹ്മം. ഇതുപോലുള്ള സഹജാനന്ദത്തിൽ മനസ്സ് ലീനമാകുമ്പോൾ ജീവികൾക്ക് ശാന്തി ലഭിക്കുന്നു. അതിനെ ഖേചരീ മുദ്രയെന്ന് പറയുന്നു. അതിന്റെ അഭ്യാസത്താൽ മനസ്സ് ഉറയ്ക്കുന്നു; തുടർന്ന് വായു സ്ഥിരമാകുന്നു. അതിന്റെ ചിഹ്നം ഇങ്ങനെയാണ് – ആദ്യം നക്ഷത്രത്തെപ്പോലെ കാണും. പിന്നെ വജ്രക്കല്ലുപോലെ ദൃശ്യമാകും. കണ്ണാടിപോലെയും പൂർണ്ണചന്ദ്രനെപ്പോലെയും നവരത്ന പ്രഭപോലെയും മദ്ധ്യാഹ്ന സൂര്യതുല്യമായും അഗ്നിജ്വാലാ സദൃശ്യമായും അത് ദൃശ്യമാകുന്നു.

2. തദാ പശ്ചിമാഭിമുഖപ്രകാശഃ സ്ഫടിക ധൂമ്രബിന്ദു നാദകലാ നക്ഷത്രകദ്യോതദീപനേത്ര സുവർണ്ണനവരത്നാദി പ്രഭാ ദൃശ്യന്തേ തദേവ പ്രണവരൂപം.

പ്രാണാപാനയോരൈക്യം കൃത്വാ ധൃത കുംഭകോനാസാഗ്രദർസന ദൃഢഭാവനയാദ്വീകരാം ഗുലിഭിഃ ഷൺമുഖീകരണേന പ്രണവാ ധ്വനീം നി ശമ്യ മനസ്തത്ര ലിനം ഭവതി. തസ്യ ന കർമ്മലേപ രവേരുദയാസ്തമയയോഃ കില കർമ്മ കർത്തവ്യം ഏവം വിപശ്ചിദാദിത്യസ്യോദയാസ്തമയ ഭാവാത് സർവ കർമ്മഭാവഃ

ശബ്ദകാലലയേന ദിവ്യരാത്ര്യുതീതോ ഭൂത്വാ സർവപരിപൂർണ്ണജ്ഞാനേന ഉന്മന്യവസ്ഥാവശേന ബ്രഹ്മൈ ക്യം ഭവതി. ഉന്മന്യാ അമനസ്കം ഭവതി.

തസ്യ നിശ്ചിന്താ ധ്യാനം സർവ കർമ്മ നിരാകരണ മാവാഹനം. നിശ്ചയജ്ഞാനമാസനം. ഉന്മനീ ഭാവഃ പാദ്യം സദാ മനസ്കമർഘ്യം. സദാദീപ്തി രപാരാമൃത വൃത്തിഃ സ്നാനം. സർവത്ര ഭാവനാഗന്ധാ ദൃക് സ്വരൂപാവസ്ഥാനമക്ഷതാഃ ചിദാപ്തിഃ പുഷ്പം. ചിദഗ്നിസ്വരൂപഃ ധൂപഃ. ചിദാദിത്യ സ്വരൂപപം ദീപഃ. പരിപൂർണ്ണ ചന്ദ്രാമൃതസ്യ ഏകീകരണം നൈവേദ്യം. നിശ്ചലത്വം പ്രദക്ഷിണം. സോ $f$ഹഭാവോനമസ്കാരഃ മനംസ്തുതിഃ സർവസന്തോഷോവിസർജനമിതി. യ ഏവം വേദ.

ആ ഘട്ടത്തിൽ പടിഞ്ഞാറു ഭാഗത്തെ പ്രകാശം സ്ഫടികം പോലെ ധൂമ്രവർണ്ണവും നാദകല നക്ഷത്രം ഖദ്യോതം ദീപകം നവരത്നങ്ങൾ ഇതേ മട്ടുള്ളതും ആയി പ്രത്യക്ഷപ്പെടുന്നു. അത് പ്രണവത്തിന്റെ സ്വരൂപമാണ്. പ്രാണാവാനങ്ങളെ യോജിപ്പിച്ച് കുംഭകം ചെയ്യണം. പിന്നെ ദൃഷ്ടി മൂക്കിന്റെ അഗ്രത്തിൽ കേന്ദ്രീകരിച്ച് ദൃഢ ഭാവനയോടെ രണ്ടു കൈകളിലെയും വിരലുകളാൽ ഷൺമുഖീ മുദ്രകാട്ടി പ്രണവ നാദം ശ്രവിക്കുക. അതിൽ ലീനനായാൽ കർമ്മലോപം ഉണ്ടാവുകയില്ല. സൂര്യോദയത്തിലും അസ്തമനത്തിലും ദർശനം നടത്തുന്നവർക്ക് മറ്റു കർമ്മങ്ങൾ ആവശ്യമില്ല. ശബ്ദകാലങ്ങളുടെ ലയം ഉണ്ടാവുകയാൽ മനുഷ്യൻ ദിനരാത്രരഹിതനായിത്തീരുന്നു. സകലത്തിന്റെയും ജ്ഞാനം ഉണ്ടാവുകയാൽ ഒരു ഉന്മനാവസ്ഥയിലെത്തുന്നു. അതിന്റെ ഫലമായി ബ്രഹ്മവുമായി ഐക്യം ലഭിക്കുന്നു. ഉന്മനാവസ്ഥ മനോരഹിതമായ നിലയാണ്. നിശ്ചിതാവസ്ഥ ധ്യാനമാണ്. കർമ്മങ്ങളെ കൈവെടിയുകയാണ് അതിന്റെ ആഹ്വാനം. നിശ്ചയജ്ഞാനമാണ് ആസനം; മനോരഹിതനാകുക പാദ്യം; നിത്യവും മനോരഹിതനാകുക അർഘ്യം; നിത്യപ്രകാശവും അപാര അമൃത രൂപമായ വൃത്തിയും സ്നാനം; ബ്രഹ്മ സമാനമായ ഭാവന ചന്ദനം; ദർശന സ്വരൂപത്തിൽ നിലകൊള്ളുന്നത് അക്ഷരം; ചൈതന്യ രൂപമായ സൂര്യന്റെ സ്വരൂപം ദീപമാകുന്നു. പരിപൂർണ്ണ ചന്ദ്രന്റെ അമൃതരസവുമായി ഏകീഭാവം നൈവേദ്യമാകുന്നു. നിശ്ചലതയാണ് പ്രദക്ഷിണം; ഞാൻ അതു തന്നെ' ഈ ഭാവനയാണ് നമസ്കാരം; മൗനം തന്നെ സ്തുതി; സർവവിധത്തിലുമുള്ള സന്തോഷം വിസർജനം; ഇതറിയുന്നവൻ ബ്രഹ്മരൂപമായിത്തീരുന്നു.

3. ഏവം ത്രിപുടായം നിരസ്തായാം നിസ്തരംഗ സമുദ്രവന്നിവാതസ്ഥിത ദീപവത് ചലപൂർണ്ണഭാവാഭാവ വിഹീനകൈവല്യ ജ്യോതിർഭവതി. ജാഗ്രന്നിഭ്രാന്ത പരിജ്ഞാനേന ബ്രഹ്മ വിദ്ഭവതി. സുഷുപ്തി സമാധ്യേ മനോലയാ വിശേഷേ$f$പി മഹദസ്ത്യുഭയോർഭേദ സ്തമസിലീനത്വാമുക്തി ഹേതുത്വാ ഭാവാച്ച. സമാധൗ മൃതി തമോവികാരസ്യ തദാകാരാകാരിതാ ഖണ്ഡാകാര്യത്യാത്മക സാക്ഷീ ചൈതന്യേ പ്രപഞ്ചലയഃ സമ്പദ്യതേ പ്രപഞ്ചസ്യ മനഃ കല്പിയത്വാത്. തതോഭേദാഭാവാത് കദാചിത് ബഹിർ ഗതേ $f$പി മഥ്യാത്വ ഭാനാത്. സകൃദ്വിഭാത സദാനന്ദാനുഭവൈക ഗോചരോ ബ്രഹ്മിത്തദേവ ഭവതി. യസ്യസങ്ക

N P

ല്പനാശഃ സ്യാത്തസ്യ മുക്തി. കരേസ്ഥിതാ. തസ്മാത് ഭാവഭാവൗ പരിത്യജ്യ പരമാത്മധ്യാനേന മുക്തോ ഭവതി. പുനഃ പുനഃ സർവാവസ്ഥാസുജ്ഞാ നജ്ഞേയൗ ധ്യാനധ്യേയൗ ലക്ഷ്യാലക്ഷ്യേ ദൃശ്യാ ദൃശ്യേ ചോഹപോഹാദി പരിത്യജ്യ ജീവന്മുക്തോ ഭവ തി. സ ഏവം വേദ.

ഇപ്രകാരം എപ്പോൾ ജ്ഞാതാവ് ജ്ഞേയം ജ്ഞാനരൂപം ഈ ത്രിപുടി ദൂരത്തിലാകുമ്പോൾ ശരീരം തരംഗരഹിതമായ സമുദ്രത്തിനൊപ്പം വായു രഹിതമായ സ്ഥാനത്തുവെച്ച വിള ക്കിനൊപപ്പം അചലവും അപൂർണ്ണവും ഭാവാഭാവരഹിതവും കേവലം ജ്യോതിരൂപവുമാകുന്നു, ജാഗ്രത്തിലും നിദ്രയിലും ജ്ഞാനത്താൽ ബ്രഹ്മവേക്താവായിത്തീരുന്നു. സുഷുപ്തി യിലും സമാധിയിലും മനസ്സിന്റെ ലയം സമാനമാണെങ്കിലും രണ്ടിനും വളരെ ഭേദമുണ്ട്. സുഷുപ്തിയിൽ മനസ്സ് അജ്ഞാ നത്തിൽ ലയിക്കുന്നതിനാൽ മുക്തിക്ക് കാരണമായിത്തീരു ന്നില്ല. എന്നാൽ സമാധിയിൽ തമോഗുണത്തിന്റെ വികാരം നഷ്ടമാകുന്നതിനാൽ തദാകാരവും അഖണ്ഡാകാരവുമായി ഭവിച്ച ബുദ്ധിയുടെ രൂപമായ സാക്ഷി ചൈതന്യത്തിൽ പ്രപ ഞ്ചത്തിന്റെ ലയം സംഭവിക്കുന്നു. എന്തുകൊണ്ടെന്നാൽ പ്രപഞ്ചം മനസ്സിലാണ് കല്പിതമാകുന്നത്. പിന്നെ ഒരു ഭേദവും ബാക്കി നിൽക്കുകയില്ല. ഈ കാരണത്താലാണ് അനേകപ്രാവശ്യം സമാധിയിൽ നിന്ന് ജാഗ്രതനായാലും പ്രപഞ്ചം മിഥ്യയായി അറിയുന്നത്. ഒരു പ്രാവശ്യം സദാന ന്ദന്റെ അനുഭവമുണ്ടായാൽ ആ പാത്രം തന്നെ മുഖ്യവിഷയ മായിത്തീരും. അതോടെ മനുഷ്യൻ ബ്രഹ്മവേത്താവായി ഭവി ക്കും. സങ്കല്പനാശം ഭവിച്ചവന് മുക്തി കരഗതമാണ്. അതി നാൽ ഭാവാ ഭാവങ്ങളെ ത്യജിച്ച് പരമാത്മാവിനെ ധ്യാനിക്കു ക. അതുതന്നെ മുക്തിക്കുള്ള ഉപായം. വീണ്ടും വീണ്ടും ഓരോ അവസ്ഥയിലും ജ്ഞായജ്ഞേയങ്ങളുടെയും ധ്യാനധ്യേയങ്ങ ളുടെയും ലക്ഷ്യാലക്ഷ്യങ്ങളുടെയും ദൃശ്യാ ദൃശ്യങ്ങളുടെയും ഊഹാപോഹാദികളുടെയും ത്യാഗം സാധിച്ചാൽ മനുഷ്യൻ ജീവന്മുക്തനാകും. അതറിയുന്നവന് ബ്രഹ്മസാക്ഷാത്ക്കാരം ലഭിക്കും.

4. പഞ്ചാവസ്ഥാ ജാഗ്രത് സ്വപ്നസുഷുപ്തി സ്തുരീ യാതീതാ. ജാഗ്രതി പ്രവൃത്തോ ജീവഃ പ്രവൃത്തി മാർഗ്ഗാസക്തഃ പാപഫലനരകാദിമാംസ്തു ശുഭകർമ്മ സ്വർഗ ഫല മസ്തു ഇതി കാംക്ഷതേ.

ഏവം സ ഏവ സ്വീകൃത വൈരാഗ്യാത് കർമ്മ ഫല ജന്മാ $f$ലം സംസാരബന്ധന മലമിതി വിമുക്ത്യാ ഭിമുഖ നിവൃത്തി മാർഗ്ഗപ്രവൃത്തോ ഭവതി.

സ ഏവം സംസാരതാരണായ ഗുരുമാശ്രിത്യ കാമാദി ത്യക്ത്വാ വിഹിതകർമാചരൻ സാധനചതുഷ്ട യസമ്പന്നോ ഹൃദയകമലമധ്യേ ഭഗവത് സത്താമാത്രാ ന്തർലക്ഷ്യ രൂപമാസാദ്യ സുഷുപ്ത്യവസ്ഥായാ മുക്ത ബ്രഹ്മാനന്ദ സ്മൃതി ലബ്ധ്വഃ ഏവ ഏകോപമദ്വിതീയഃ കിംഞ്ചിത് കാലമജ്ഞാന വൃത്യാവിസ്മൃത ജാഗ്രദ്വാസ നാനുഫലേന ദൈജസോ $f$സ്മീതി തദുഭയ നിവൃത്ത്യാ പ്രാജ്ഞ ഇദാനീമത്മീത്യരമേക ഏവം സ്ഥാനഭേദാദവസ്ഥാ ഭേദസ്യ പരം തു നഹി മദന്യ ദിതി ജാതവിവേകഃ ശുദ്ധാദ്വൈത ബ്രഹ്മാഹമിതി ഭിദാ ഗന്ധം നിരസ്യ സ്വാന്തർവിജൃംഭിത ഭാനുമണ്ഡല ധ്യാനതദാകാരരികാത പരബ്രഹ്മകാരിത മുക്തിമാർഗ്ഗ മാരൂഢഃ പരിപക്വോ ഭവതി.

സങ്കല്പാദികം മനോബന്ധഹേതു തദ്വിയുക്തം മനോമോക്ഷായ ഭവതി. തദ്വാംശ്ചക്ഷുരാദി ബാഹ്യ പ്രപഞ്ചോപരതോ വിഗത പ്രപഞ്ചബന്ധഃ സർവജഗ ദാത്മ ത്വേനപശ്യം ത്വക്ത്വാഹം കരോ ബ്രഹ്മാഹമ സമീതി ചിന്തയന്നിദം സർവം യദയമാ തേമതി ഭാവ യൻകൃതകൃത്യോ ഭവതി.

ജഗതി സ്വപ്മം സുഷുപ്തി, തുരീയം തുരീയാതീതം എന്നിങ്ങനെ അഞ്ച് അവസ്ഥകളുണ്ട്. ഇവയിൽ ജാഗ്രദവസ്ഥ യിൽ വർത്തിക്കുന്നവൻ പ്രവൃത്തിമാർഗ്ഗത്തിൽ ആസക്തനാ കുന്നു. പാപഫലമായ നരഗാദികൾ അനുഭവിക്കുന്നു. ശുഭ കർമ്മ ഫലമായ സ്വർഗ്ഗം എനിക്കു കിട്ടണം. ഇങ്ങനെ ഇച്ഛി ക്കുന്ന വ്യക്തി വൈരാഗ്യം കൈക്കൊള്ളുന്നു. കർമ്മഫല ത്തിന്റെ രൂപത്തിൽ ജന്മത്തിൽനിന്നും സംസാരബന്ധനത്തിൽ നിന്നും അയാൾ മുക്തനായിത്തീരുന്നു. മുക്തിയിൽ ആഭി മുഖ്യം കൈക്കൊള്ളുന്നു. അങ്ങനെ നിവൃത്തി മാർഗ്ഗം ആശ്ര യിക്കും. ആ നിലയിൽ സംസാരമോചനത്തിന് ഗുരുവിനെ ആശ്രയിക്കുകയും കാമാദികൾ ത്യജിച്ച് വേദോക്ത കർമ്മങ്ങൾ ചെയ്ത് നാലു സാധനങ്ങളിൽനിന്നും മുക്തനായി ഭവിക്കു കയും ചെയ്യുന്നു. ഈ ഹൃദയകമലത്തിന്റെ മധ്യത്തിൽ ഏക മാത്രനായ ഭഗവാൻ സത്താരൂപമായ അന്തർലക്ഷ്യം പ്രാപി ക്കുകയും സുഷുപ്തിരഹിതമായ ബ്രഹ്മാനന്ദം സ്മരിച്ച്, താൻ അദ്വിതീയനാണെന്ന് കരുതി ഇടയ്ക്ക് ആത്മസ്വരൂപം മറ ന്നാലും ജാഗ്രദാവസ്ഥയിലെ വാസന നിമിത്തം “ഞാൻ തേജ സ്സാകുന്നു” എന്ന ഭാവന കലരുന്നു. അങ്ങനെ ജാഗ്രത് സ്വപ്നാവസ്ഥകളിൽ നിന്ന് അകന്ന് സുഷുപ്തിയിൽ “ഞാൻ പ്രാജ്ഞനാകുന്നു” എന്ന് ചിന്തിക്കുന്നു. അതോ “ഞാൻ ഏക നാകുന്നു” എന്ന അനുഭൂതിയും ഉദിക്കുന്നു. അവസ്ഥാനുഭേ ദത്താലുള്ള വിവിധ ഭാവനകളാണ്; വസ്തുത ഒന്നുതന്നെ. ഇങ്ങനെയുള്ള വിവേകമുണ്ടായാൽ ‘ഞാൻ ശുദ്ധമായ അദ്വൈ തബ്രഹ്മം തന്നെയാണ്’ എന്ന അനുഭവം ഉണ്ടാവുകയാൽ ഭേദ ഭാവത്തിന്റെ സകല വസനകളും നശിക്കുന്നു. തന്റെ ഉള്ളിൽ പ്രകാശിക്കുന്ന തേജോമണ്ഡലത്തിന്റെ ധ്യാനത്താൽ തദാ കാരമായിത്തീർന്ന് പരബ്രഹ്മസ്വരൂപം പ്രാപിച്ച് മുക്തമമാർഗ്ഗ രൂഢനും പരിപക്വനുമായിത്തീരുന്നു. സങ്കലാപിദകളെ പ്രാപിച്ച മനസ്സ് മോക്ഷ കാരണവുമാണ്. ജീവിത സ്വരൂപ ത്തിൽ മോക്ഷം പ്രാപിക്കുന്ന ആത്മാവ് ചക്ഷുരാദി ബാഹ്യ പ്രപഞ്ചത്തിൽ നിന്ന് വിഗതനാകുന്നു; അയാളിൽ പ്രപഞ്ച ബന്ധനമില്ല. ജഗത്തിനെ അയാൾ ആത്മാവിനെപ്പോലെ കാണുന്നു. അഹങ്കാരം ത്യജിച്ച് “ഞാൻ ബ്രഹ്മമാകുന്നു” എന്ന ചിന്ത കലർന്ന് ഇതെല്ലാം ആത്മാവാണ് എന്ന ഭാവനയോടെ കൃതകൃത്യനായി ഭവിക്കുന്നു.

5. സർവപരിപൂർണ്ണ തുരീയാതീതബ്രഹ്മാ ഭൂതോ യോഗീ ഭവതി. തം ബ്രഹ്മേതി സ്തുവന്തി. സർവ ലോകസ്തുതിപാത്രം സർവലോകസഞ്ചാരശീലഃ പര മാത്മഗഗനേ ബിന്ദും നിക്ഷ്യപ്യ ശുദ്ധാ ദ്വൈതാജാഡ്യ സഹജാമനസ്കയോഗനിദ്രാ അഖണ്ഡാനന്ദ പദാനു വൃത്യാ ജീവന്മുക്തോ ഭവതി.

തച്ചാനന്ദ മുദ്രാമഗ്നാഃ യോഗിനോടഃ ഭവന്തി. തദ പേക്ഷയാ ഇന്ദ്രാദയം സ്വല്പാനന്ദാഃ ഏവം പ്രാപ്താ നന്ദഃ പരമയോഗീ ഭവതീത്യുപനിഷത്.

ആ യോഗി സർവവിധത്തിലും പരിപൂർണ്ണനായിത്തീർന്ന് തുരീയാതീത ബ്രഹ്മസ്വരൂപമായിത്തീരുന്നു. അവൻ ബ്രഹ്മ മാകുന്നു എന്ന് ആളുകൾ അവനെ പ്രശംസിക്കുന്നു. അങ്ങനെ അയാൾ പ്രശംസാ പാത്രമാകുന്നു. സഞ്ചാരിയായ കഴിയുന്നു. പരമാത്മാ രൂപമായ ആകാശത്തിൽ ബിന്ദു സ്ഥാപിച്ച് ശുദ്ധാ ദ്വൈത ജഡതാരഹിതനായി സഹജമനരഹിതമായ സ്ഥിതി യെന്നു പറയാവുന്ന യോഗനിദ്രയിൽ അഖണ്ഡാനന്ദമനുഭ വിച്ച് ജീവന്മുക്തനാകുന്നു. അങ്ങനെയുള്ള യോഗി ആനന്ദ സമുദ്രമഗ്നനാണ്; ഇങ്ങനെ ആനന്ദം അനുഭവിച്ചവൻ പരമ യോഗിയാകുന്നു. ഇതാണ് രഹസ്യം

*രണ്ടാം ഖണ്ഡം കഴിഞ്ഞു.*

## തൃതീയ ബ്രാഹ്മണം

യാജ്ഞവല്ക്യോമഹാമുനിർമണ്ഡല പുരുഷം പപ്രച്ഛ സ്വാമിന്നമന സ്കലക്ഷണമുക്തമപി. വിസ്മൃതം പുനസ്തലക്ഷണം ബ്രൂഹീതി തഥേതി മണ്ഡല പുരുഷോ ƒബ്രവീത്. ഇദമമനസ്കമതി രഹ സ്യം. യജ്ഞാനേന കൃതാർത്ഥോ ഭവതി തന്നിത്യം ശാംഭവീ മുദ്രാ ƒന്വിതം. പരമാത്മദൃഷ്ട്യാ തത് പ്രത്യ യലക്ഷ്യാണി ദൃഷ്ട്വാ തദനു സർവേശമ പ്രമേയമജം ശിവം പരാകാശം നിരാലംബമദ്വയം ബ്രഹ്മ വിഷ്ണു രുദ്രാദീനാമേക ലക്ഷ്യം സർവകാമരണം പരം ബ്രഹ്മാ ത്മന്യേവ പശ്യമാനോ ഗുഹാവിഹരണമേവം നിശ്ച യേന ജ്ഞാത്വാ ഭാവാഭാവാദി ദ്വന്ദ്വാതീതഃ സുവിദിത മനോന്മന്യനുഭവസ്തദനന്തര മഖിലേന്ദ്രിയവശാരമ നസ്ക സുഖബ്രഹ്മാനന്ദ സമുദ്രേ മനഃ പ്രവാഹയോ ഗരൂപ നിവാതസ്ഥിതദീപവദചലം പരം ബ്രഹ്മ പ്രാപ്നോതി

തതഃ ശുഷ്കവൃക്ഷവത് മൂർഛാനിദ്രാമയ നിശ്വാ സോച്ഛ്വാസാ ഭാവാന്നഷ്ട ദ്വന്ദ്വാ സദാ ƒചഞ്ചല ഗാത്രഃ പരമശാന്തിം സ്വീകൃത്യ മനഃ പ്രചാര ശൂന്യ പരമാ ത്മനി ലീനം ഭവതി.

പയഃ സ്രാവാനന്തരം ധേനുസ്തന ക്ഷീരമിവ സർവേന്ദ്രിയ വർഗ്ഗേ പരിനഷ്ടേ മനോ നാശഃ ഭവതി തദേവാനമസ്കം. തദനു നിത്യശുദ്ധഃ പരമാത്മാഹ മിതി തത്വമസി ത്യു പദേശേന ത്വമേവാഹമഹമേവ ത്വമിതി താരകയോഗമാർഗ്ഗേണ അഖണ്ഡാനന്ദ പൂർണ്ണഃ കൃതാർത്ഥോ ഭവതി.

പരിപൂർണ്ണ പരമാകാശമാനമനാഃ പ്രാപ്തോന്മന്യ വസ്ഥഃ സംന്യസ്ത സർവേന്ദ്രിയ വർഗ്ഗം അനേകജ ന്മാർജിത പുണ്യ പുഞ്ജപക്വ കൈവല്യ പലോ അഖ ണ്ഡാനന്ദ നിരസ്ത സർവക്ലേശ കശ്മലോബ്രഹ്മാ സ്മിതി കൃതകൃത്യോ ഭവതി.

തമേവാഹം ന ഭേദോ ƒസ്തി പൂർണതാ സ്ഥിര മാത്മനഃ

ഇത്യുച്ചരൻ സമാലിംഗ്യാ ശിഷ്യം ജ്ഞപ്തിമ നീനയത്.

മഹാമുനിയായ യാജ്ഞവല്ക്യൻ സൂര്യ മണ്ഡലത്തിൽ താമസിക്കുന്ന പുരുഷനോട് ചോദിച്ചു:- "സ്വാമിൻ, അമന സ്കസ്ഥിതിയുടെ ലക്ഷണം അങ്ങു പറഞ്ഞു. എന്നാൽ ഞാൻ അത് മറന്നു. അതുകൊണ്ട് അത് വീണ്ടും പറഞ്ഞാൽ കൊള്ളാം." വളരെ നല്ലത് എന്നു പറഞ്ഞ് ആ മണ്ഡല പുരു ഷൻ തുടർന്ന് ഈ അമനസ്ക സ്ഥിതിയുടെ സ്വരൂപം എത്രയും രഹസ്യമയമാണ് അതിന്റെ ജ്ഞാനമുണ്ടായാൽ മനു ഷ്യൻ കൃതാർത്ഥമനായിത്തീരുന്നു. അവൻ എപ്പോഴും ശാംഭ വീമുദ്രായുക്തനാകുന്നു. പരമാത്മ ദൃഷ്ടിയാൽ അതിന്റെ അനുഭവം സാധ്യമാകുന്ന ലക്ഷ്യം കണ്ടതിനുശേഷം സകല രുടെയും ഈശ്വരൻ പ്രമാണങ്ങളാൽ അറിയാൻ കഴിയാത്ത വനും ശിവനും പരമാകാശനും നിരാശ്രയനും അദ്വൈതവും ബ്രഹ്മവിഷ്ണു രുദ്രാദി രൂപം കലർന്നതും സകലത്തിനും കാരണവുമായ പരബ്രഹ്മത്തെ തന്റെ ആത്മാവിൽ കാണുന്ന പുരുഷൻ ഹൃദയമാകുന്ന ഗുഹയിൽ അദ്ദേഹത്തിന്റെ വിഹാ രത്തെ നിശ്ചയപൂർവമായും അനുഭവിക്കുന്നു. പിന്നെ സകല ഇന്ദ്രിയങ്ങളും നശിക്കുന്നതിന് അമനസ്കസ്ഥിതിയുടെ സുഖ രൂപമായ ബ്രഹ്മാനന്ദത്തിന്റെ സമുദ്രത്തിൽ അവന്റെ മനസ്സ് ഒഴുകി നീങ്ങുന്നു; ആവശ്യത്തിന് വായു ചേർന്ന ദീപം പോലെ അചലമായ പരബ്രഹ്മത്തെ പ്രാപിക്കുന്നു. ഉണങ്ങിയ വൃക്ഷത്തെപ്പോലെ മൂർച്ഛയുടെ നിദ്രാമയ സ്ഥിതിയുടെയും അവസ്ഥയിൽ ശ്വാസോച്ഛ്വാസവും ഇല്ലാതാകുന്നു. അതോടെ സുഖ ദുഃഖാദിദ്വന്ദ്വങ്ങളുടെ നാശവും ഭവിക്കുന്നു. അയാൾ സ്ഥിര ഗാത്രനായി ഭവിക്കുകയും ചെയ്യുന്നു. ഇങ്ങനെ പരമ ശാന്തി കൈക്കൊണ്ട് മനസ്സ് പ്രചാര ശൂന്യമാകുന്നു; പരമാ ത്മാവിൽ ലീനനാകുന്നു. പാല് വറ്റിയാലുള്ള പശുവിന്റെ മുല കളുടെ അവസ്ഥ - ഇന്ദ്രിയങ്ങളുടെ പ്രവർത്തനരഹിതമായ ഒരു അവസ്ഥ - അനുഭവപ്പെടുന്നു. അതുതന്നെയാണ് അമ നസ്കന്റെ സ്ഥിതി. അതിനുശേഷം "നിത്യശുദ്ധമായ പരമാ ത്മാവ് ഞാൻ തന്നെയാണ്" ഇങ്ങനെ 'തത്വമസി' എന്ന വാക്യ ത്തിന്റെ ഉപദേശം പ്രാപ്തമായി 'നീ തന്നെയാണ് ഞാൻ; ഞാൻ തന്നെയാണ് നീ' ഇങ്ങനെ താരക ബ്രഹ്മരൂപമായ യോഗമാർഗ്ഗം അവലംബിച്ചു വ്യക്തി കൃതാർത്ഥനാകുന്നു.

യാതൊരുവന്റെ മനസ്സ് പരിപൂർണ്ണ പരാകാശത്തിൽ മഗ്ന മായി തീരുന്നു. അവൻ ഉന്മനാവസ്ഥ പ്രാപിക്കുന്നു. അവന്റെ ഇന്ദ്രിയങ്ങളെല്ലാം വിമുക്തമാകുന്നു. അനേക ജന്മങ്ങളിൽ പ്രാപിക്കാൻ കഴിഞ്ഞ പുണ്യ സമൂഹത്താൽ അവന്റെ കൈവ ല്യരൂപമായ ഫലം പക്വമാകുന്നു. അഖണ്ഡമായ ആനന്ദം

അനുഭവിക്കാൻ കഴിയുന്നതിനാൽ സകലക്ലേശ രൂപമായ പാപവും ദൂരത്തിലാകുന്നു. പിന്നെ 'ഞാൻ ബ്രഹ്മമാകുന്നു' എന്ന ഭാവത്താൽ അവൻ കൃതകൃത്യനാകുന്നു. 'പരമാത്മാവ്' പൂർണ്ണമാകുന്നു. അതിനാൽ നീ തന്നെയാണ് ഞാൻ ഇങ്ങനെ ഉച്ചരിച്ച് ഗുരു ശിഷ്യനെ സന്ദർശിച്ച് ഈ ജ്ഞാനോപദേശം നിർവഹിച്ചു.

*മൂന്നാം ബ്രാഹ്മണം കഴിഞ്ഞു.*

## ചതുർത്ഥ ബ്രാഹ്മണം

1. അഥ ഹ യാജ്ഞവല്ക്യോമണ്ഡല പുരുഷം പപ്രച്ഛ വ്യോമ പഞ്ചകലക്ഷണം വിസ്തരേണാനുബ്രൂഹീതി. സഹോവാചാകാശം മഹാകാശം സൂര്യാകാശം പരമാകാശമിതി പഞ്ചഭവന്തി. സബാഹ്യാഭ്യന്തരമന്ധകാരമയമാകാശം. സഭ്യാന്തരേ കാലാനലസദൃശം പരാകാശം സ ബാഹ്യാഭ്യാന്തരേ. അപരിമിതദ്യുതിനിഭം തത്ത്വം മഹാകാശം. സബാഹ്യാഭ്യാന്തരേ സൂര്യനിഭാസൂര്യകാശം. അനിർവചനീയ ജ്യോതി. സർവവ്യാപകം നിരതിശയാനന്ദ ലക്ഷണം പരമാകാശം ഏവമന്തർ ലക്ഷ്യാദർശനാത്തദ്രൂപോഭവതി.

ന വ ചക്രം ഷഡാ ധാരം ത്രിലക്ഷ്യം
വ്യോമ പഞ്ചകം
സമ്യഗേതന്നാ ജാനാ തി സ യോഗീ
നാമതോ ഭവേത്.

പിന്നീട് യാജ്ഞവല്ക്യൻ സൂര്യമണ്ഡലത്തിൽ, വസിക്കുന്ന പുരുഷനോട് ചോദിച്ചു:- "അഞ്ച് ആകാശത്തിന്റെ ലക്ഷണം അങ്ങ് വിസ്തരിച്ചു പറയണം" അപ്പോൾ അദ്ദേഹം പറഞ്ഞു:- "ആകാശം, പരമാകാശം, മഹാകാശം, സൂര്യാകാശം, പരമാകാശം, ഇവയാണ് അഞ്ച് ആകാശങ്ങൾ. ഉള്ളിലും പുറത്തും പ്രളയാകാലത്തിലെ അഗ്നിയ്ക്കൊത്തതാണ് പാരാകാശം; അകത്തും പുറത്തും അപരിമിതമായ കാന്തിപോലുള്ള തത്വമാർന്നതാണ് മഹാകാശം; ഉള്ളിലും പുറത്തും സൂര്യനെ പോലെ അവർണ്ണനീയമായമാണ് സൂര്യാകാശം, നിരതിശയമായ ആനന്ദസ്വരൂപമാണ് പരമാകാശം, ഏതേതു രൂപത്തിലും ഭാവത്തിലും ദർശിക്കുവാനാഗ്രഹിക്കുന്നുവോ അതേഭാവത്തിലും രൂപത്തിലും ഓരോന്ന് കാണാൻ കഴിയും; നവചക്രം, ഷഡാധാരം, മൂന്നുലക്ഷ്യങ്ങൾ, അഞ്ചാകാശം ഇവ ശരിക്കറിയാത്ത യോഗി യോഗിയെന്നു പറയാൻ അർഹനല്ല.

*അഞ്ചാം ബ്രാഹ്മണം കഴിഞ്ഞു.*

## പഞ്ചമ ബ്രാഹ്മണം

1. സവിഷയം മനോ ബന്ധായ നിർവിഷയം മുക്തയേ ഭവതി. അതി സർവം ചിത്തഗോചരം. തദേവ ചിത്തം നിരാശ്രയം മനോന്മന്യവസ്ഥാ പരിപകാലയ യോഗ്യം ഭവതി. തല്ലയം പരിപൂർണ്ണേമയി സമഭ്യ സേത്. മനോലയകാരണ മഹാമേവ.

അനാഹതസ്യശബ്ദസ്യ തസ്വ ശബ്ദസ്യ യോധ്വനിഃ ധ്വനേ രന്തർഗതം ജ്യോതി ജ്യോതിരന്തർഗതം മനഃ യമൻ നസ്ത്രിജഗത് സൃഷ്ടി സ്ഥിതി വ്യസന കർമ്മ കൃത്. തന്മനോ വിലയം യാതി തദ്വിഷ്ണോ പരമാ പദം. തല്ലയാത് ശുദ്ധാദ്വൈത സിദ്ധിർ ഭേദാഭാവാത്. ഏതദേവ പരമതത്ത്വം. സ തജ്ജ്ഞോ ബാലോന്മത്ത പിശാചവദ് ജഡ വൃത്ത്യാ ലോകമാചരേത്, ഏവമമനസ്കാഭ്യാസേനൈവ നിത്യ തൃപ്തിരല്പ മുത്ര പുരീഷമിത ഭോജനദൃഢാംഗ ജാഡ്യനിദ്രാദൃഗ്വായു ചലനാ ഭാവ ബ്രഹ്മ ദർശനാ ജ്ഞാതസുഖ സ്വരൂപ സിദ്ധിർ ഭവതി.

ഏവം ചിര സമാധിജനിത ബ്രഹ്മാമൃത പാന പരായണോ $f$സൗ സന്യാസീ പരമഹംസ അവധൂതോ ഭവതി. തദ്ദർശനേന സകലം ജഗത് പവിത്രം ഭവതി. തത് സേവാപരോ അജ്ജ്ഞോപി മുക്തോ ഭവതി. തത്കുലമേകോത്തരശതം താരയതി. തന്മാതൃപിതൃ ജായാ $f$പത്യവർഗ്ഗം ച മുക്തം ഭവതീത്യുപനിഷത്.

വിഷയാസക്തമായ മനസ്സ് ബന്ധനത്തിനിരയാകുന്നു. വിഷയവിമുക്തമായ മനസ്സ് മുക്തിക്കിണങ്ങുന്നു. അതിനാൽ സമസ്ത ജഗത്തും ചിത്തത്തിന്റെ വിഷയമാകുന്നു. അതേ ചിത്തം തന്നെ നിരാശ്രയത്തിന് യോഗ്യമാകും. ഈ ലയത്തിന്റെ പരിപൂർണ്ണമായ 'എന്നിൽ' അഭ്യാസം ചെയ്യുക. കാരണം മനസ്സ് ലയത്തിന്റെ കാരണമാണ്. അനഹദശബ്ദത്തിന്റെയും ശബ്ദത്തിനുള്ളിൽ ധ്വനിയുണ്ട്, അതിന്റെ ഉള്ളിൽ ജ്യോതിസ്സ് വസിക്കുന്നു. ജ്യോതിസ്സിന്റെ ഉള്ളിൽ മനസ്സ്; ഈ മനസ്സ് മൂന്നു ജഗത്തുക്കളുടെയും ഉല്പത്തിസ്ഥിതി സംഹാര രൂപമായ കർമ്മം ചെയ്യുന്ന ഈ മനസ്സ് യാതൊന്നിൽ വിലയം കൊള്ളുന്നു. അതുതന്നെ വിഷ്ണുവിന്റെ പരമപദം. അതിൽ മനസ്സ് ലയിക്കുന്നതോടെ ശുദ്ധ അദ്വൈതസിദ്ധി സംഭവിക്കുന്നു. കാരണം, അതിന്റെ പിന്നിൽ യാതൊരു ഭേദഭാവവും ഇല്ല. അതുതന്നെ പരമതത്വം. അതറിയുന്ന പുരുഷൻ ബാലനോ ഉന്മത്തനോ പിശാചിനെ പോലെ ജഡവൃത്തിയോടെ ലോകത്തിൽ പ്രവർത്തിക്കുന്നു. ഇങ്ങനെയുള്ള അന്യമനസ്ത സ്ഥിതിയുടെ അഭ്യാസത്താൽ നിത്യവും തൃപ്തി ലഭിക്കുന്നു. ആഹാരം വളരെ കുറച്ചുമാത്രം മതിയെന്ന നിലവരുന്നു. എന്നാലും ശരീരം ബലിഷ്ഠമാകുന്നു. ജഡത ഉണ്ടാവില്ല. നിദ്രയോ കണ്ണടയലോ ഉണ്ടാവില്ല. ബ്രഹ്മ ദർശനത്തിനായി സുഖമയസ്വരൂപ സിദ്ധിയുടെ ജ്ഞാനമുണ്ടാകുന്നു. ഇങ്ങനെ ഏറെ സമയം സമാധി അഭ്യസിക്കുന്നതിനാൽ ഉല്പന്നമായ ബ്രഹ്മരൂപമായ അമൃതം പാനം ചെയ്യുകയാൽ സന്യാസിയായ പരമഹംസൻ അവധൂതനാകുന്നു. അയാളുടെ ദർശനത്താൽ സമസ്ത ജഗത്തും പരിശുദ്ധമാകുന്നു. അയാളെ സേവിക്കാൻ തല്പരനായ അജ്ഞാനിയും മുക്തനാകും. അയാൾ തന്റെ കുലത്തിലെ നൂറ്റിയൊന്ന് തലമുറയെയും ശുദ്ധമാക്കുന്നു. അയാളുടെ മാതാപിതാക്കന്മാരും സ്ത്രീസന്താനങ്ങളും മുക്തരാകുന്നു. ഇങ്ങനെ ഉപനിഷത്ത് സമാപിച്ചു.

മണ്ഡല ബ്രാഹ്മണ ഉപനിഷത്ത് സമാപിച്ചു.

# മന്ത്രികോപനിഷത്ത്

**ശാന്തിപാഠം**

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണ മുദച്യതേ പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവ ശിഷ്യതേ ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ആ പരബ്രഹ്മം സർവവിധത്തിലും പൂർണ്ണമാകുന്നു. ഈ വിശ്വപ്രപഞ്ചം പൂർണ്ണമാകുന്നു. പൂർണ്ണമായ അതിൽ നിന്നു മാണ് ഈ പൂർണ്ണം അഭിവ്യക്തമായിട്ടുള്ളത്. പൂർണ്ണത്തിൽ നിന്ന് പൂർണ്ണമെടുത്താലും പൂർണ്ണം തന്നെ അവശേഷിക്കുന്നു. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. അഷ്ടപാദം ശുചിം ഹംസം
ത്രിസൂത്രമണു മവ്യയം
ത്രിവർത്മാനം തേജസോ f ഹം
സർവതഃ പശ്യന്നപശ്യതി

എട്ടു പാദം ചേർന്നതും ശുചിയും ഉജ്ജ്വലസ്വരൂപിയും ത്രി സൂത്രസഹിതവും സുസൂക്ഷ്മവും അവിനാശിയും ആയിട്ടു ള്ളത് ഞാൻ തന്നെയാകുന്നു. തേജോരൂപിയും സുപ്രകാശിത വുമായ ആ ആത്മാവിനെ സർവത്ര കാണുന്നുണ്ടെങ്കിലും കാണുന്നില്ല.

2. ഭൂതസമ്മോഹനേ കാലേ
ഭിന്നേ തമസി വൈഖരേ
അന്തഃ പശ്യന്തി സത്വസ്ഥാ
നിർഗുണം ഗുണഗഹ്വരേ

നിർഗുണമാണെങ്കിലും ഗുണമാകുന്ന ഗുഹയിൽ പ്രതി ഷ്ഠിതമായതിനാൽ ജീവികളെ മോഹിപ്പിക്കുന്ന കരാളമോഹാ ന്ധകാരം നഷ്ടമാകുമ്പോൾ സത്വഗുണസ്ഥിതരായ വ്യക്തികൾ അതിനെ അന്തഃകരണത്തിൽ ദർശിക്കുന്നു.

3. അശക്യഃ സോന്യഥാദ്രഷ്ടു
ധ്യായമാനഃ കുമാരകൈ
വികാരജനനീമജ്ഞാ–
മഷ്ടരൂപാമജാം ധ്രുവാം

വിഭിന്നരൂപത്തിൽ ധ്യാനിച്ചാൽ അജ്ഞാനികൾക്ക് അത് കാണാൻ കഴിയുകയില്ല. ആ സ്ഥിതിയിൽ വികാരജനനിയും അജ്ഞയും അചഞ്ചലയുമായ മായയെയാണ് അവർ ധ്യാനി ക്കുന്നത്.

4. ധ്യായതേ f ധ്യാസിതാ തേന
തന്യതേ പ്രേര്യതേ പുനഃ
സൂയതേ പുരുഷാർത്ഥം ച
തേനൈ വാധിഷ്ഠിതംജഗത്

5. ഗൗരനാദ്യന്തവതീസാ
ജനിത്രീ ഭൂതഭാവിനീ
സിതാസിതാ ച രക്താ ച
സർവകാമ ദുഘാ വിഭോ

അധ്യാസം കൊണ്ടാണ് മായ അറിയപ്പെടുന്നതും വിസ്താരം പ്രാപിക്കുന്നതും പ്രേരിപ്പിക്കുന്നതും. ഈ ഹംസം തന്നെ പുരുഷാർത്ഥം ജനിപ്പിക്കുന്നു. അതിനാൽ പ്രപഞ്ചം അധിഷ്ഠിതവുമാണ്. മായ പരമാത്മാവിന് കാമധേനുവിന് തുല്യ മാണ്. അത് ആദ്യന്തരഹിതവും സർവമാതാവും സർവപോഷ കവുമാണ്. അത് ചുമപ്പ്, വെളുപ്പ്, കറുപ്പ്, എന്നീ വർണ്ണങ്ങളോടു കൂടിയതും എല്ലാ അഭിഷ്ടവും കൊടുക്കുന്നതുമാണ്.

6. പിബന്ത്യേനാമവിഷയാ–
മവിജ്ഞാതാം കുമാരകാഃ
ഏകസ്തു പിബതേ ദേവ
സ്വച്ഛന്ദേ f ത്ര വശാനുഗഃ

ജ്ഞാനമില്ലാത്ത ജീവൻ ഈ പശുവിനെ കറക്കുന്നു. എന്തെന്നാൽ അത് വിഷയവും അവിജ്ഞാതവുമാണ്. ലോക ത്തിൽ ഒരേ ഒരു പരമാത്മാവു മാത്രമാണ് സകലതും തനിക്ക ധീനമാക്കി സ്വച്ഛന്ദം ഈ മായയെ പാനം ചെയ്യുന്നത്.

7. ധ്യാനക്രിയാഭ്യാം ഭഗവാൻ
ഭുങ്ക്തതേ f സൗ പ്രസഹദ്വിഭുഃ
സർവസാധാരണീം ഭോക്ത്രീം
പീയമാനാ തു യജ്വഭിഃ

എല്ലാവർക്കുമായി കറക്കുന്നവളും യാജ്ഞികരാൽ ദാനം ചെയ്യപ്പെടുന്നവളുമായ ഈ ഗോവിനെ ഭഗവാൻ ധ്യാനക്രിയാ ദികളാൽ അനുഭവിക്കുന്നു.

8. പശ്യന്ത്യസ്യാം മഹാത്മാനഃ
സുവർണ്ണം പിപ്പലാശനം
ഉദാസീനം ധ്രുവം ഹംസം
സ്നാതകാധ്വര്യവോ ജഗുഃ

മഹാന്മാർ സുവർണ്ണ നിറമുള്ള പിപ്പലഫലം ഭക്ഷിക്കു കയും ഉദാസീനവും അവിനാശിയുമായ ഹംസത്തെ മായയിൽ കാണുകയും ചെയ്യുന്നു. അതിനെത്തന്നെയാണ് സ്നാതക ന്മാരും അധ്വര്യുക്കളും ഗാനം ചെയ്യുന്നത്.

9. ശംസന്തമനുഷംസന്തി
ബഹ്വൃചാഃ ശാസ്ത്ര കോവിദാഃ
രഥന്തരം ബൃഹത് സാമ
സപ്ത വൈധൈസ്തു ഗീയതേ

ശാസന്ത്രകോവിദന്മാരും ഋഗ്വേദികളും സ്തുതിചെയ്യുന്ന വരുമൊത്ത് ഈ ഹംസത്തെ സ്തുതിക്കുന്നു. അതിനായി രഥ ന്തരം എന്ന് പേരുള്ള സാമത്തെ ഏഴുപ്രകാരത്തിൽ ഗാനം ചെയ്യുന്നു.

10. മന്ത്രോപനിഷദം ബ്രഹ്മ
പദ്യക്രമസമന്വിതാ
പംന്തി ഭാർഗ്ഗവാഹ്യേതേ
ഹ്യഥർവാണോ ഭൃശുത്തമാഃ

ബ്രഹ്മം മന്ത്രങ്ങലുടെ രഹസ്യം തന്നെയാണ് അതിനെത്ത ന്നെയാണ് ഭാർഗ്ഗവഗോത്രജനായ ഉത്തമന്മാരും അഥർവേദി കളും പദക്രമത്തോടു കൂടി ചൊല്ലുന്നത്.

11. സ ബ്രഹ്മചാരിവൃത്തിശ്ച
സ്തംഭോ f ഥ ഫലിതസ്തഥാ
അനഡ്വാൻരോഹിതോച്ഛിഷ്ടഃ
പശ്യന്തേ ബഹുവിസ്തരം

പരമാത്മാവ് ബ്രഹ്മചര്യവൃത്തിയോടു കൂടിയതും സ്തംഭം പോലെ ദൃഢവും ഫലയുക്തവും ആയിസംസാരശകടം നിയ ന്ത്രിച്ച് ചുമന്ന നിറവും മറ്റുള്ളതും ത്യജിച്ചശേഷം വിശാലരൂപ ത്തിൽ കാണപ്പെടുന്നു.

12. കാലഃ പ്രാണശ്ച ഭഗവാൻ
മൃതയു ശർവോ മഹേശ്വരഃ
ഉഗ്രോ ഭവശ്ച രുദ്രശ്ച
സസുരാഃ സാസുരാ സ്തഥാ

കാലൻ, പ്രാണൻ, മൃത്യു, ശർവൻ, മഹേശ്വരൻ ഉഗ്രൻ ഭവൻ രുദ്രൻ എന്നിവരോടും ദേവാസുരന്മാരോടും ചേർന്ന താണ് ഈ പരമാത്മാവ്.

13. പ്രജാപതിർ വിരാദ് ചൈവ
പുരുഷഃ സലില മേവ ച
സ്തുയതേ മന്ത്രസംസ്തുത്യൈ
രഥർവവിദി തൈർവിഭുഃ

ഈ സർവവ്യാപിയായ പുരുഷൻ തന്നെയാണ് പ്രജാപ തിയായ വിരാട് രൂപമായും ജലരൂപമായും സ്തുത്യർഹനായ അഥർവ വേദത്തിലെ പ്രസിദ്ധ നാമങ്ങളാൽ സ്തുതിക്കപ്പെടു ന്നത്.

14. തം ഷഡ് വിംശക ഇത്യേതേ
സപ്തവിംശം തഥാ പരേ
പുരുഷം നിർഗുണം സാംഖ്യ
മഥർവശിരസോ വിദുഃ

ഇരുപത്തി ആറാമത്തെ തത്വമെന്നും ഇരുപത്തി ഏഴാ മത്തെ തത്വമെന്നു പലരും ഇതിനെപ്പറ്റി പറയുന്നു. അഥർവവ ദേത്തിലെ ഉപനിഷത്തുകൾ ഇതിനെത്തന്നെയാണ് നിർഗുണ സാംഖ്യമെന്ന് പറയുന്നത്.

15. ചതുർവിംശതിസംഖ്യാതം
വ്യക്തമവ്യക്തമേവ ച
അദ്വൈത ദ്വൈതമിത്യാഹു
സ്ത്രിധാ തം പഞ്ചധാ തഥാ

പലരും ഇതിനെ ഇരുപത്തിനാലാമത്തെ സംഖ്യയെന്നും പലരും അവ്യക്തമെന്നു അനേകം പേർ വ്യക്തമെന്നു ദ്വൈത മെന്നു പറയുന്നു. അതുപോലെ ചിലർ അതിനെ ത്രിവിധമെന്നും അഭിപ്രായപ്പെടുന്നു.

16. ബ്രഹ്മാദ്യം സ്ഥാവരാന്തംച
പശ്യന്തി ജ്ഞാന ചക്ഷുഷഃ
തമേകമേവ പശ്യന്തി
പരിശുംഭം വിഭും ദ്വിജാഃ

ജ്ഞാനദൃഷ്ടി ചേർന്ന എത്രയോ പണ്ഡിതന്മാർ ബ്രഹ്മാവു മുതൽ ജഡപദാർത്ഥം വരെയുള്ള എല്ലാ പ്രപഞ്ചത്തെയും അതിമഹാനായ ഒരു പ്രഭുവിന്റെ രൂപത്തിൽ കാണുന്നു.

17. യസ്മിൻ സർവമിദം പ്രോതം
ബ്രഹ്മ സ്ഥാവര ജംഗമം
തസ്മിന്നേവ ലയം യാന്ത്രി സ്രവന്ത്യഃ
സാഗരേ യഥാ

സ്ഥാവരജംഗമാത്മകമായ ഈ പ്രപഞ്ചം ഏതിലാണോ കോർക്കപ്പെട്ടിരിക്കുന്നത് അതു തന്നെയാണ് ബ്രഹ്മം. നദികൾ സമുദ്രത്തിൽ വിലയം പ്രാപിക്കുന്നതുപോലെ സർവവും ഈ ബ്രഹ്മത്തിൽ വിലയം പ്രാപിക്കുന്നു.

18. യസ്മിൻ ഭാവാ പ്രലീയന്തേ
ലീനാശ്ചാവ്യക്തതാം യയുഃ
പശ്യന്തി വ്യക്തതാം ഭൂയോ
ജയന്തേ ബുദ്ബുദാ ഇവ

കുമിളകൾ എങ്ങനെ ജലത്തിൽ ഉത്ഭവിച്ചു. അതിൽ തന്നെ ലയം പ്രാപിക്കുന്നു. അതുപോലെ സകലപദാർത്ഥങ്ങളി ലും ഏതിൽ ജനിച്ച് ഏതിലാണോ അദൃശ്യമാകുന്നത് അതു തന്നെയാണ് ബ്രഹ്മം ജ്ഞാനികൾ ആ ബ്രഹ്മത്തെ കാണുന്നു.

19. ക്ഷേത്രജ്ഞാധിഷ്ഠിതം ചൈ വാ
കാരണൈഃ വിദ്യതേ പുനഃ
ഏവം സ ഭഗവാൻ ദേവം
പശ്യന്ത്യന്യേ പുനഃ പുനഃ

ക്ഷേത്രക്ഷേത്രജ്ഞ രൂപത്തിൽ ആ ബ്രഹ്മം സർവ ത്തിലും വസിക്കുന്നു. കാരണങ്ങളാലാണ് അത് അറിയപ്പെടു ന്നത്. ഇങ്ങനെയുള്ള ക്ഷേത്രജ്ഞനായ ഭഗവാനെ ജ്ഞാനികൾ വീണ്ടും വീണ്ടും ദർശിക്കുന്നു.

20. ബ്രഹ്മ ബ്രഹ്മേത്യധായാന്തി
യേ വിദുർ ബ്രഹ്മാസ്തഥാ
അത്രൈവ തേ ലയം യാന്തി
ലീനാശ്ചാവ്യക്തശാലിനഃ
ലീനാശ്ചാവ്യക്ത ശാലിനഃ ഇത്യുപനിഷത്

ബ്രഹ്മത്തെ അറിയുന്നവരായ ബ്രാഹ്മണർ ബ്രഹ്മത്തെ പ്രാപിക്കുന്നു. അവർ അതിൽ വിലയം പ്രാപിച്ച് അവ്യക്ത ഭാവത്തിൽ ശോഭിക്കുന്നു എന്ന് ഉപനിഷത്ത്

മന്ത്രികോപനിഷത്ത് സമാപിച്ചു.

# മഹാനാരായണോപനിഷത്ത്

**ശാന്തിപാഠം**

ഹരിഃ ഓം. ശം നോമിത്രഃ ശം വരുണഃ
ശംനോഭവതുര്യമാ.
ശം ന ഇന്ദ്രോ ബൃഹസ്പതിഃ ശം നോ
വിഷ്ണുരുരുക്രമഃ മനോ ബ്രഹ്മണേ.
നമസ്തേ വായോ.
ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി ത്വാമേവ
പ്രത്യക്ഷം ബ്രഹ്മ വദിഷാമി. ഋതം വദിഷ്യാമി
സത്യം വദിഷ്യാമി തന്മാമവതു. തദ്വക്താരമവതു.
അവതു മാം അവതു വക്താരം.
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

(ഹരി ഓം മിത്രൻ വരുണൻ അര്യമാവ് ഇന്ദ്രൻ ബൃഹസ്പതി ഉരുക്രമനായ വിഷ്ണു ഇവരെല്ലാം നമുക്ക് മംഗളം ചെയ്യട്ടെ. ബ്രഹ്മത്തിന് നമസ്കാരം. വായുദേവാ, അങ്ങേയ്ക്ക് നമസ്കാരം. അങ്ങുതന്ന പ്രത്യക്ഷമായ ബ്രഹ്മം. അങ്ങയെ ത്തന്നെ പ്രത്യക്ഷ ബ്രഹ്മം എന്ന് പറയുന്നു. ഞാൻ ഋതം പറയും. ഞാൻ സത്യം പറയും. വായുരൂപിയായ ബ്രഹ്മം എന്നെ രക്ഷിക്കട്ടെ. ആചാര്യനെ രക്ഷിക്കട്ടെ എന്നെയും ആചാര്യനെയും രക്ഷിക്കട്ടെ. വിഘ്നങ്ങൾക്ക് ശാന്തിയുണ്ടാകട്ടെ.)

ഓം സഹ നാവവതുഃ സഹ നൗ ഭുനക്തു
സഹ വീര്യം കരവാവഹൈ. തേജസ്വിനി നാ
വധീ തമസ്തു. മാ വിദ്വിഷാവഹൈഃ
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ-

(പരബ്രഹ്മം ഗുരുശിഷ്യന്മാരായ ഞങ്ങൾ രണ്ടുപേരെയും രക്ഷിക്കട്ടെ. ഞങ്ങൾ ഒരുമിച്ച് പോഷണം പ്രാപിക്കട്ടെ, ഒരുമിച്ച് കർമ്മകുശലത നേടട്ടെ. ഞങ്ങളുടെ അധ്യയനം ഉത്കൃഷ്ടമാകട്ടെ. ഞങ്ങൾ പരസ്പരം വിദ്വേഷം പുലർത്താതിരിക്കട്ടെ.)

1. അംഭസ്യപാരേ ഭുവനസ്യ മധ്യേ
നാകസ്യ പൃഷ്ഠേ മഹതേ മഹീയാൻ
ശുക്രേണ ജ്യോതീംഷി സമനുപ്രവിഷ്ടഃ
പ്രജാപതിശ്ചരതി ഗർഭേ അന്തഃ

(അപാരമായ അംഭസ്സിലും ഭുവനമധ്യത്തിലും സ്വർഗ്ഗത്തിന്റെ പൃഷ്ഠത്തിലും വ്യാപരിച്ചിരിക്കുന്ന മഹത്തിലും മഹത്തായ പ്രജാപതി ശുക്രത്താൽ (ബീജരൂപം) ജ്യോതിസ്സുകളിൽ അനുപ്രവിഷ്ടനായി ഗർഭത്തിനുള്ളിൽ പ്രവർത്തിക്കുന്നു.ജീവികളുടെ ജന്മാദിപരിണാമത്തിനു കാരണം പരബ്രഹ്മം തന്നെ)

2. യസ്മിന്നിദം സം ച വിചൈതി സർവ്വം
യസ്മിൻ ദേവാ അധി വിശ്വേ നിഷേദുഃ
തദേവ ഭൂതം തദു ഭവ്യമാ
ഇദം തദക്ഷരേ പരമേ വ്യോമൻ.

(ഇതെല്ലാം യാതൊന്നിൽ ചേരുകയും വിലയിക്കുകയും ചെയ്യുന്നു. എല്ലാ 2 ദേവന്മാരും യാതൊന്നിൽ ഐശ്വര്യത്തോടെ പുലരുന്നു. അതുതന്നെ കഴിഞ്ഞതും വരാൻ പോകുന്നതും എല്ലാ ഇത് അനശ്വരമായ പരമ വ്യോമത്തിൽ (ആകാശത്തിൽ) നിലനില്ക്കുന്നു.

3. യേനാവൃതം ഖം ച ദിവം മഹീം ച
യേനാദിത്യസ്തപതി തേജസാ ഭ്രാജസാ ച
യമന്തഃ സമുദ്രേ കവയോ വയന്തി
യദക്ഷരേ പരമേ പ്രജാഃ

(യാതൊന്നുകൊണ്ട് ആകാശവും ദ്യോവും മഹിയും

ആവൃതമാണ് യാതൊന്നു കൊണ്ട് ആദിത്യൻ ഉഷ്ണം കൊണ്ടും പ്രകാശം കൊണ്ടും തപിക്കുന്നു. യാതൊരുവനെ കവികൾ (ജ്ഞാനികൾ ഹൃദയ സമുദ്രത്തിൽ സാക്ഷാത്ക്കരിക്കുന്നു. പരമവും അനശ്വരവുമായ യാതൊരു സത്യത്തിൽ പ്രജകൾ പുലരുന്നു. അതാണ് പരമബ്രഹ്മം.

4. യതഃ പ്രസൂതാ ജഗതഃ പ്രസൂതി
തോയേന ജീവാൻ വ്യചസർജ്ജ ഭൂമ്യാം
യദോശധീഭ്യഃ പുരുഷാൻ പശുംശ്ച
വിവേശ ഭ്രൂതാനി ചരാചരാണി.

(യാതൊന്നിൽ നിന്ന് ഇഹത്തിന്റെ പ്രസൂതിയായ പ്രകൃതി ഉണ്ടായി. ജലത്താൽ ഭൂമിയിൽ ജീവികളെ സൃഷ്ടിച്ചു. യാതൊന്ന് ഔഷധികളോടുകൂടി വ്യക്തികളെയും, മൃഗങ്ങളെയും ചരാചരഭൂതങ്ങളെയും ഉൾക്കൊണ്ടു.

5. അതഃ പരം നാന്യദണീയസം ഹീ
പരാത് പരം യന്മഹതോ മഹാന്തം
യദേകമവ്യക്തമനന്തരൂപം
വിശ്വം പുരാണം തമസഃ പരസ്താത്

(യാതൊന്ന് പരത്തെക്കാൾ പരമാണ്, മഹത്തായിട്ടുള്ളതിൽ നിന്നും മഹത്താണ്. അവ്യക്തവും വിവിധരൂപവും പുരാതനവും അന്ധകാരത്തിനു പുറത്തുള്ളതും അതിലും പരമായി ബൃഹത്തോ, അണുപ്പോ ആയി യാതൊന്നുമില്ല എന്ന നിലയിലുള്ളതും ആണ്- അതാണ് പരബ്രഹ്മം.)

6. തദേവർത്തം തദു സത്യമാഹ
സ്തദേവ ബ്രഹ്മ പരമം കവീനാം
ഇഷ്ടം പൂർത്തം ബഹുധാ ജാതം ജായമാനം
വിശ്വം ബിഭർത്തി ഭുവനസ്യ നാഭിഃ

(അതു തന്നെ ഋതം, അതുതന്നെ സത്യം, അതുതന്നെ ജ്ഞാനികളുടെ പരബ്രഹ്മം. ശ്രുതിസ്മൃതി കർമ്മങ്ങളും അതുതന്നെ. ഭവനത്തിന്റെ നാഭിയായി ബഹുവിധത്തിൽ ജാതവും ഉണ്ടാകപ്പെടുന്നതും ഈ ലോകത്തെ നിയന്ത്രിക്കുന്നതും- അതുതന്നെ. ആ പരബ്രഹ്മം.

7. തദേവാഗ്നിസ്തദ്വായുസ്തത്
സൂര്യസ്തദു ചന്ദ്രമാഃ
തദേവ ശുക്രമമൃതം തദ്ബ്രഹ്മ തദാപഃ
സ പ്രജാപതിഃ

(അതുതന്നെ അഗ്നി, വായു, സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, അമൃതം അത് ഹിരമ്യഗർഭനാകുന്നു. അത് ജലമാകുന്നു. അവൻ പ്രജാപതി- സൃഷ്ടി കർത്താവ്- ആകുന്നു.)

8. സർവ്വേ നിമേഷാ ജജ്ഞിരേ
വിദ്യുതഃ പുരുഷാദധി
കലാ മുഹൂർത്താഃ കാഷ്ഠാശ്ചാഹോരാ
ത്രാശ്ച സർവ്വശഃ

9. അർദ്ധമാസാ മാസാ ഋതവാഃ സംവത്സ
രശ്ച കല്പന്താം
സ അപഃ പ്രദുധേ ഉഭേ ഇമേ അന്തരിക്ഷ
മഥോ സുവഃ

(പ്രകാശമാനനായ പുരുഷനിൽ നിന്ന് എല്ലാ നിമേഷങ്ങളും ഉണ്ടായി. കലകൾ, മുഹൂർത്തങ്ങൾ, കാഷ്ഠകൾ, അഹോരാത്രങ്ങൾ, അർദ്ധമാസങ്ങൾ, ഋതുക്കൾ എല്ലാം കല്പിക്കപ്പെട്ടു. അവൻ ജലപ്രധാനങ്ങളായ പഞ്ചഭൂതങ്ങളെയും പിന്നെ സ്വർഗ്ഗം അന്തരീക്ഷം രണ്ടിനെയും കറന്നെടുത്തു.)

10. നൈനമൂർധ്വംന തിര്യഞ്ചം ന മദ്ധ്യേ പരിജഗ്രഭത്.
ന തസ്യേശേ കശ്ചന തസ്യ നാമ മഹദ്യശഃ

(ഇവനെ മേലോട്ട് അളന്ന് മനസ്സിലാക്കിയിട്ടില്ല. വിലങ്ങനെയോ മദ്ധ്യയോ ഇല്ല. ആരും അവന്റെ സ്ഥാനായിട്ടില്ല. അവന്റെ പേര് ശ്രേഷ്ഠമായ യശസ്സ് എന്നാകുന്നു.

11. ന സന്ദൃശേ തിഷ്ഠതി രൂപമസ്യ
ന ചക്ഷഷാ പശ്യതി കശ്ചനൈനം
ഹൃദാ മനീഷാ മനസാഭിക് അപ്തോയ
ഏതം വിരൂദമൃതാസ്തേ ഭവന്തി

(ഇവന്റെ രൂപം ദർശനവിശയമല്ല. ഒരാളും ഇവനെ ചക്ഷുസ്സുകൊണ്ട് കാണുന്നില്ല. മനസ്സു നിയന്ത്രിക്കുന്ന ഹൃദസ്ഥിതബുദ്ധിയായ അവൻ അഭിക്ലിപ്തനാകുന്നു. ആര് ഇതിനെ അറിയുന്നു, അവർ മരണരഹിതരാകുന്നു.

1. അദ്ഭ്യഃ സംഭൂതഃ പൃഥിവ്യൈ രസാച്ച
വിശ്വകർമണഃ സമവർത്തതാധി
തസ്യ ത്വഷ്ടാ വിദധദ്രൂപമേതി
തത്പരുഷസ്യ വിശ്വമാജാനമഗ്രേ
(നാരായണസൂക്തം)

(ജലത്തിൽ നിന്നും പൃഥിവിയുടെ രസത്തിൽ നിന്നു ഉണ്ടായി ജഗദ്സ്രഷ്ടാവിൽ നിന്ന് ഇതിനുമേൽ സമവർത്തിച്ചു. ത്വഷ്ടാവ് ഈ വിരാട് പുരുഷന്റെ വിശ്വരൂപം സൃഷ്ടാരംഭത്തിലുണ്ടായിട്ടുള്ളതാണ്.

2. വേദാമേതം പുരുഷം മഹാന്ത
ആദിത്യവർണ്ണം തമാസാ പരസ്താത്
തമേവ വിദിത്വാതി മൃത്യുമേതി
നാന്യഃ പന്ഥാ വിദ്യതേയനായ
(നാരായണസൂക്തം)

(തമസസിന്റെ അപ്പുറത് ആദിത്യവർണ്ണനും മഹാനുമായ ഈ പുരുഷനെ ഞാൻ അറിയുന്നു. ആ ദേവനെ അറിഞ്ഞാൽ മാത്രമേ മരണത്തെ അതിക്രമിക്കുകയുള്ളൂ. പരമപദപ്രാപ്തിക്ക് മറ്റൊരു മാർഗ്ഗവും ഇല്ല.

3. പ്രജാപതിശ്ചരതി ഗർഭേ അന്തഃ
   അജായമാനോ ബഹുധാ വിജായതേ
   തസ്യ ധീരാഃ പരിജാനന്തി യോനീം
   മരിചീനാം പദമിച്ഛന്തി വേധസഃ
(നാരായണ സൂക്തം)

പ്രജാപതി ഉള്ളിൽ ഗർഭത്തിൽ (ഹൃദയം) സഞ്ചരിക്കുന്നു. ജ്ഞാനികൾ ആ വേധസ്സിന്റെ യോനിയെ (ഉല്പത്തി) അറിയുന്നു. മരീചികളുടെ (ജ്യോതിസ്സുകൾ) സ്ഥാനത്തെ ഇച്ഛിക്കുന്നു.)

4. യോ ദേവേഭ്യഃ ആതപതി യോ ദേവാനാം
   പുരോഹിതാ
   പൂർവോ യോ ദേവേഭ്യോ ജാതഃ നമോ രുചായ
   ബ്രാഹ്മയേ
(നാരായണ സൂക്തം)

(യാതൊരാൽ ദേവന്മാർക്കായി ചുറ്റും പ്രകാശിക്കുന്നു, യാതൊരാൾ ദേവൻമാരുടെ മുന്നിൽ ഹിതം ചെയയ്യുന്നവനാണ്, യാതൊരാൾ ദേവന്മാർക്കു മിൻമ്പ് ജനിച്ചവനാണ് ആ പ്രകാശമാനനായ ബ്രഹ്മപുത്രന് നമസ്കാരം.

5. രുചം ബ്രാഹ്മം ജലയന്തഃ
   ദേവാ അഗ്രേ തദ ബ്രുവൻ
   യസ്ത്വൈവം ബ്രാഹ്മണോ വിദ്യാത്
   തസ്യ ദേവാ അസൻ വശേ
(നാരായണ സൂക്തം)

ബ്രഹ്മസാബന്ധിയായ പ്രകാശം ജനിപ്പിച്ച വരായ ദേവന്മാർ ആദ്യം അത് പറഞ്ഞു. യാതൊരു ബ്രാഹ്മണൻ ഇപ്രകാരമറിയുന്നു, അവന് ദേവന്മാർ വശഗരായിത്തീരുന്നു.

6. ഹ്രീശ്ച തേ ലക്ഷ്മീശ്ച പത്ന്യൗ അഹോ
   രാത്രേപാർശ്വേ
   നക്ഷത്രാണി രൂപം അശ്വിനൗ വ്യാത്തം ഇഷ്ടം
   മനിഷാണ, അമുംമനിഷാണ, സർവം മനിഷാണ
(നാരായണ സൂക്തം)

(വിവേക ബുദ്ധിയും ലക്ഷ്മിയും അങ്ങയുടെ പത്നിമാരാകുന്നു; രാവും പകലും പാർശ്വങ്ങൾ; നക്ഷത്രങ്ങൾ ഇച്ഛിച്ചതിനെ തന്നാലും (മനിഷാണ) ആ പരമജ്ഞാനം തന്നാലും. സർവജ്ഞത്വവും തന്നാലും. കുറിപ്പ്. അടുത്ത എട്ടു സൂക്തങ്ങൾ ഗിരണ്യഗർഭസൂത്രത്തിലെയാണ്.

1. ഹിരണ്യഗർഭഃ സമവർത്തതാഗ്രേ
   ഭൂതസ്യ ജാതഃപതിരേക ആസീത്
   സ ദാധാര പൃഥിവീം ദ്യാമുതേമാം
   കസ്മൈ ദേവായ ഹവിഷാ വിധേമ.

(ഹിരണ്യ ഗർഭനായ പ്രജാപതി ആദ്യം ഉണ്ടായി. ജാതനായ അവൻ ഭൂതങ്ങളുടെ പതിയായി ഭവിച്ചു. അവൻ ഈ പൃതിവിയെയും ദ്യോവിനെയും ധരിച്ചു. അദ്ദേഹത്തെവിട്ട് ഏതു ദേവനാണ് ഹവിസ്സുകൊണ്ട് പൂജ ചെയ്യുക?)

2. യഃ പ്രാണതോ നിമിഷതോ മഹി–
   ത്വൈക ഇത് രാജാജഗതോ ബഭൂവ
   യ ഈശ അസ്യ ദ്വിപദശ്ച തുഷ്പദഃ
   കസ്മൈ ദേവായ ഹവിഷാ വിധേമ.

(ഹിരണ്യ ഗർഭനായ പ്രജാപതി ആദ്യം ഉണ്ടായി. ജാതനായ അവൻ ഭൂതങ്ങളുടെ പതിയായി ഭവിച്ചു. അവൻ പൃഥിവിയെയയും ദ്യോവിനെയും ധരിച്ചു. അദ്ദേഹത്തെവിട്ട് ഏതു ദേവനാണ് ഹവിസ്സുകൊണ്ട് പൂജ ചെയ്യുക?)

2. യഃ പ്രാണതോ നിമിഷതോ മഹി–
   ത്വൈക ഇത് രാജാ ജഗതോ ബഭൂവ
   യ ഈശ അസ്യ ദ്വിപദശ്ച തുഷ്പദഃ
   കസ്മൈ ദേവായ ഹവിഷാ വിധേമ.

യാതൊരാൾ മഹത്ത്വത്താൽ പ്രാണനുള്ളവരും പ്രവർത്തകരും അടങ്ങിയ ജഗത്തിന്റെഏകനായിത്തന്നെ രാജാവായി. യാതൊരാൾ ദ്വിപദങ്ങളും ചദുഷ്പദങ്ങളുമടങ്ങിയ ഈ ജഗത്തിന്റെ ഈശനായി, ആ ദേവനല്ലാതെ മറ്റാർക്കാണ് ഹവിസ്സുകൊണ്ട് പൂജചെയ്യുക.

3. യ ആത്മദാ ബലദാ യസ്യ വിശ്വ
   ഉപാസതേ പ്രശിഷം യസ്യ ദേവാഃ
   യസ്യഛായാമൃതം യസ്യ മൃത്യു
   കസ്മൈ ദേവായ ഹവിഷം വിധേമ

(യാതൊരാൾ ജീവിദാതാവും ശക്തിദാതാവും ആകുന്നു യാതൊരാളെ ലെകം മുഴുവൻ ഉപാസിക്കുന്നു ദേവന്മാർ യാതൊരുവന്റെ പ്രശിഷത്തെ (ആജ്ഞാ അനുസരിക്കുന്നു, യാതൊരുവന്റെ നിഴൽ അമൃതമാകുന്നു, അതുപോലെ മരണവുമാകുന്നു, ആ ദേവനല്ലാതെ മറ്റാർക്കാണ്, പൂജചെയ്യുക?

4. യസ്യേമേ ഹിമവന്തോ മഹിത്വാ
   യസ്യ സമുദ്രാ രസയാ സഹാഹു
   യസ്യേഃ മാ പ്രദിശോ യസ്യ ബാഹു
   കസ്മൈ ദേവായ ഹവിഷാ വിധേമഃ

(ഹിമവാൻ തുടങ്ങിയ വനങ്ങൾ യാതൊരുവന്റെ മഹിമ കാട്ടുന്നു, സമുദ്രം നദികളോടുകൂടി യാതൊരുവന്റെ മഹാത്മ്യം പറയുന്നു. ഈ ദിക്കുകൾ യാതൊരുവന്റെ കൈകളാണ്. അദ്ദേഹത്തെവിട്ട് ഏതു ദേവനാണ് ഹവിസ്സുകെണ്ട് പൂജാവിധിചെയ്യുക.

5. യം ക്രരുസീ അവസാ തസ്തഭാനേ
   അഭ്യൈക്ഷേതാം മനസാ രേജമാനേ
   യത്രാധിസൂര ഉദിരിന വ്യേതി
   കസ്മൈ ദേവായ ഹവിഷാ വിധേമ

ശോഭിക്കുന്ന രക്ഷണത്താൽ എറെ തെളിയുന്ന ക്രന്ദ സികൾ ( ആകാശവും ഭൂമിയും) മനസ്സുകൊണ്ട്, യാതൊരു വനെ കമ്ടു യാതൊരിടത്ത് സൂര്യൻ ഉദയത്തിൽ ചുറ്റി നീങ്ങുന്നു ആ പരമാത്മാവിനെയല്ലാതെ ഏതു ദേവനെയാണ് പൂജിപ്പിക്കുക?

6. യേന ദ്യൗരുഗ്രാ പൃഥിവീ ച ദൃഢേ
   യേന സുവഃ സ്തഭിതം യേന നാകഃ
   യോ അന്തരീക്ഷേരജസോ വിമാനഃ
   കസ്മൈ ദേവായ ഹവിഷാവിധേമഃ

(യാതൊരുവനാൽ ഉഗ്രമായ ദ്യോവും പൃഥിവിയും ദൃഢമാക്ക പ്പെട്ടു, ഏതൊരുവനാൽ സുവം ( സ്വർഗ്ഗം) ഉറപ്പിക്കപ്പെട്ടു ഏതൊരുവനാൽ അന്തരീക്ഷത്തിൽ രാജസനമാരെ നിർമ്മിച്ചു ആ ദേവനെയല്ലാതെ മറ്റേതൊരാളെയാണ് ആരാധിക്കുക)

7. ആപോ ഹ യന്മതീർവിശ്വമായം
   ദക്ഷം ദധാനം ജനയന്തീരഗ്നിം
   തതോ ദേവാനാം നിരവർത്തതാസുരേകഃ
   കസ്മൈ ദേവായ ഹവിഷേ വിധേമ

(യാതൊന്നിന്റെ മഹത്വം കാട്ടുന്ന അപ്പുകൾ (ജലം) അഗ്നിയെ ജനിപ്പിക്കാനാഗ്രഹിച്ച് ദക്ഷത്തെ ധരിച്ച് വിശ്വാകാരത്തെ പ്രാപിച്ചു, പിന്നെ ദേവന്നാമരുടെ ഏകമായ അസു (ജീവൻ) നിവർത്തിച്ചു. ആ ദേവനല്ലാതെ ആർക്കാണ് ഹവിസ്സുകൊണ്ട് പൂജചെയ്യുക?

8. യശ്ചിദാപോ മഹിനാ പര്യപശ്യത്
   ദക്ഷം ദധാനാ ജനയന്തീരഗ്നിം
   യോ ദേവേഷധി ദേവ ഏക ആസീത്
   കസ്മൈ ദേവായ ഹവിഷാ വിധേമ

യാതൊരുവൻ അഗ്നിയെ ജനിപ്പിക്കാമാഗ്രഹിച്ച് ദക്ഷത്തെ ധരിച്ച (മഹത്വമാർന്ന) അപ്പുകളെ സ്വന്തം മഹത്വത്താൽ മികച്ച് ഏകദേവനായി, ആ ഹിരംണ്യ ഗർഭരൂപനായ ദേവനെയല്ലാതെ മറ്റാരെയാണ് ഹവിച്ചുകൊണ്ട് പൂജിക്കുക?

12. ഏഷാ ഹി ദേവഃ പ്രദിശോ നു സർവ്വാഃ
   പൂർവ്വോ ഹി ജാതഃ സ ഉ ഗർഭേ അന്തഃ
   സ വിജായമാനഃ സ ജനിഷ്യമാണഃ
   പ്രത്യങ് മുഖാസ്തിഷ്ഠതി വിശ്വതോമുഖഃ

(ഈ ദേവൻ തന്നെ എല്ലാ പ്രദിക്കുകളിലും വ്യാപിക്കുന്നു. ആദ്യം ജനിച്ച അവൻ തന്നെ പല വിധത്തിൽ ജനിക്കുന്നു. ജനിക്കാൻ പോകുന്നു; പ്രത്യങ്മുഖനായി സ്ഥിതി ചെയ്യുന്നു; അവൻ വിശ്വതോന്മുഖനായി സ്ഥിതിചെയ്യുന്നു. അവൻ വിശ്വതോന്മുഖനായി നിലകൊള്ളുന്നു.

13. വിശ്വതശ്ചക്ഷുരുത വിശ്വതോമുഖോ
   വിശ്വതോഹസ്ത ഉത വിശ്വതസ്പാത്
   സം ബാഹുഭ്യാം നമതി സംപത്രൈർ
   ദ്യാവപൃഥിവീ ജനയൻ ദേവ ഏകഃ

(ദ്യാവാ പൃഥിവികളെ ജനിപ്പിക്കുന്ന ജനയൻ ദേവ ഏക വിശ്വതോ നേത്രനും വിശ്വതോ മുഖന്ത വിശ്വതോ ഹസ്തനും വിശ്വതോപാദനും ആയ ആ ദേവൻ ബാഹുക്കളാലും പതത്രങ്ങളാലും (ചിറക്) സംമിക്കുന്നു ( പ്രേരിപ്പിക്കുന്നു)

14. വേനസ്തത് പശ്യൻ വിശ്വാ ഭൂവനാനി
   വിദ്വാൻ യത്ര വിശ്വം ഭവത്യേകനീഡം
   യസ്മിന്നിദം സംച വി ചൈതിഃ സ
   ഓതഃ പ്രോതശ്ച വിഭുഃ പ്രജാസു.

(യാതൊന്നിൽ വിശ്വം ഒരു നീഡം (കൂട്) പോലെ ഭവിക്കുന്നു, അത് അറിയന്നവർ എല്ലാ ഭുവനങ്ങളെയും ദർശിച്ച് വേനൻ (പ്രകാശവാൻ) ആകുന്നു. യാതൊന്നിൽ ഈ ലോകം ഒന്നിച്ചു ചേരുകയും വേർപിരിയുകയും വിലങ്ങനെയും വ്യാപിച്ചിരിക്കുന്നു.

15. പ്രതദ്വോചേ അമൃതം തു വിദ്വാൻ
   ഗന്ധർവോ നാമ നിഹിതം ഗുഹാസു
   ത്രീണി പദാ നിഹിതാ ഗുഹാസു
   യസ്തദ് വേദ സതുഃ പിതാ സത്

ഗുഹകളിൽ (ഹൃദയം) നിഹിതമായ അമൃതത്തെ അറിഞ്ഞവനായ ഗന്ധർവൻ പറഞ്ഞു, ബുദ്ധിയിൽ നിഹിതങ്ങളായ മൂന്നു പദങ്ങളെ (ജാഗ്രത്) സ്വപ്നം സുഷുപ്തി, ആര് വേണ്ടപോലെ അറിയുന്നു. അവൻ സവിതാവിന്റെ (സൂര്യൻ) പിതാവാകുന്നു.

16. സ നോ ബന്ധുർ ജനിതാ സ വിധാതാ
   ധാമാനി ഭുവനാനി വിശ്വാ
   യത്ര ദേവാ അമൃതമാനശാനാഃ
   തൃതീയേ ധാമാ ന്യൈര്യരയന്ത

(യാതൊരിടത്ത് മൂന്നാമത്തെ ലോകത്തിൽ (ദ്യുലോകം) അമൃതം അനുഭവിക്കുന്നവരായ ദേവന്മാർ. നല്ല സ്ഥാനങ്ങൾ പ്രാപിച്ചു. ആ ദേവൻ നമ്മുടെ ബന്ധുവാകുന്നു. ജനകനും വിധാതാവും സകല ഭുവനങ്ങളും അറിയുന്നവനു മാൺ (പരബ്രഹ്മം തന്നെയാണ് ഇവിട സൂചിപ്പിക്കപ്പെട്ടത്)

17. പരിദ്യാവാപൃഥിവീയന്തി സദ്യഃ
   പരിപോകാൻ പരി ദിശഃ പരി സുവഃ
   ഋതസ്യ തന്തും വിതതം വിചൃത്യ
   തദവശ്യത് തദഭവത് പ്രജാസു.

(ദ്യാവാ പൃഥിവികൾ (ഭൂമി, ആകാശം,) വ്യാപിക്കന്നെ ലോകത്തെ വ്യാപിക്കുന്നു. സ്വർഗ്ഗത്തെ വ്യാപിക്കുന്നു. പ്രജകളിൽ ഋതമെന്നു പറയുന്ന പരമസത്യത്തിന്റെ വിതതമായ തന്തുവിനെ (നൂൽ) ധ്യാനിച്ച് അത് ദർശിച്ചു; അത് അതായി ത്തീർന്നു.

18. പരീത്യ ലോകാൻ പരീത്യഭൂതാനി
പരീത്യ സർവാ പ്രദിശോ ദിശശ്ച
പ്രജാപതിഃ പ്രഥമജാ ഋതസ്യാ-
ത്മനാത്മനഭിസംബഭൂവ

ഋതത്തിന്റെ (പരബ്രഹ്മം) പ്രഥമ ജനായ പ്രജാപിതി ലോകങ്ങളിൽ വ്യാപിച്ച്, ഭൂതങ്ങളിൽ വ്യാപിച്ചു, എല്ലാ ദിക്കുകളിലും വിദിക്കുകളിലും വ്യാപിച്ച്, ആത്മാവു കൊണ്ട് ആത്മാവിനെ നേരിട്ടു രക്ഷിക്കുന്നു.

19. സദസസ്പതിമദ്ഭുതം പ്രിയമിന്ദ്രസ്യ കാമ്യം
സനിം മേധാമയാസിഷം

(ഇന്ദ്രന്റെ (ആത്മാവ്) പ്രിയനും കാമ്യനും ഠ അൽഭുതസ്വ രൂപനും മേധയെ നൽകുന്നവനുമായ സദസ്പതിയെ (അവ്യാകൃതബ്രഹ്മം) പ്രാപിക്കട്ടെ എന്ന് പ്രാർത്ഥിക്കുന്നു.

20. ഉദ്ദീപ്യസ്വ ജാതവേദോ പഘ്നൻ നിർഋതിം മമ
പശൂംശ്ച മഹ്യമാവഹ ജീവനം ച ദിശോ ദശ

(എന്റെ നിർഋതിയെ (പാപം) നശിപ്പിക്കുന്നവനായി ജാത വേദ (അഗ്നി) നായ ദേവ, ഉദ്ദീപിച്ചാലും, ഹനിക്ക് മൃഗങ്ങളെ തന്നാലും. ദീർഘായുസ്സും ദിക്കുകളും (സ്ഥാനം) തരുക.

21. മാ നോ ഹിംസീജ്ഞാത വേദോ
ഗാമശ്വം പുരുഷം ജഗത്
അബിദ്രദഗ്ന ആഗഹി
ശ്രിയാ മാ പരിപാതയ

ഹേ, ജാതവേദ (അഗ്നി) ഞങ്ങളുടെ ഗോക്കളെയും, അശ്വങ്ങളെയും, പുരുഷന്മാരെയും, ജഗത്തിനെയും ഹിംസി ക്കരുത്. ഹേ അഗ്നേ, അബിഭ്രത് (ഞങ്ങളുടെ അപരാധങ്ങൾ മനസ്സിൽ കരുതാതെ) വന്നാലും. എന്നെ ഐശ്വര്യത്തോടെ ചേർത്താലും.

22. പുരുഷസ്യ വിദ്മ സഹസ്രാക്ഷസ്യ മഹാദേവസ്യ
ധീമഹി തന്നോ രുദ്രഃ പ്രചോദയാത്

(പുരുഷനെ ഞങ്ങൾ അറിയട്ടെ. അതിനായി സഹസ്രാ ക്ഷനായ മഹാദേവന്റെ ( മഹാദേവനെ) ഞങ്ങൾ ധ്യാനിക്കു ന്നു. രുദ്രൻ അതിൽ ഞങ്ങളെ പ്രേരിപ്പക്കട്ടെ.)

23. തത് പുരുഷായ വിദ്മഹേ മഹാദേവായ ധീമഹി
തന്നോ രുദ്രഃ പ്രചോദയാത്

തത് പുരുഷനെ പുരുഷനെ (പരമാത്മാവ്) ഞങ്ങൾ അറിയട്ടെ. മഹാദേവനെ ഞങ്ങൾ ധ്യാനിക്കുന്നു. അതിന് രുദ്രൻ ഞങ്ങളെ പ്രേരിപ്പിക്കട്ടെ.

24. തത്പുരുഷായ വിദ്മഹേ
വക്രതുണ്ഡായ ധീമഹി
തന്നോ ദന്തിഃ പ്രമോദയാത്

(പരമാത്മാവിനെ ഞങ്ങൾ അറിയട്ടെ. വളഞ്ഞ തുമ്പി ക്കെയുള്ള ദേവനെ ഞങ്ങൾ ധ്യാനിക്കുന്നു. അതിൽ ദന്തി ഞങ്ങൾക്ക് പ്രചോദനമരുളട്ടെ.)

25. തത് പുരുഷായ വിദ്മഹേ
ചക്ര തുണ്ഡായ ധീമഹി
തന്നോ ദന്തിഃ പ്രടോദയാത്

(പരമപുരുഷനെ അറിയാൻ ഞങ്ങളാഗ്രഹിക്കുന്നു. ചക്രതുണ്ഡനെ ഞങ്ങൾ ധ്യാനിക്കുന്നു. അതിൽ ദന്ദികേ ശ്വരൻ ഞങ്ങൾക്ക് പ്രചോദനമരുളട്ടെ.(അസുരന്മാരുമായുള്ള യുദ്ധത്തിൽ ചക്രത്തെ വായ്കൊണ്ടുപിടിച്ചതിനാൽ ആ പേര് കിട്ടി.)

26. തത് പുരുഷായ വിദ്മഹേ
മഹാസേനായ ധീമഹി
തന്നോ ഷണ്മുഖഃ പ്രചോദയാത്

ഞങ്ങൾ ആ പരമപുരുഷനെ അറിയാനാഗ്രഹിക്കുന്നു. അതിനു ഞങ്ങൾ മഹാസേനനെ ധ്യാനിക്കുന്നു. ഷണ്മുഖൻ അക്കാര്യത്തിൽ ഞങ്ങൾക്ക് പ്രചോദനം നൽകട്ടെ.

27. തത് പുരുഷായ വിദ്മഹേ സുവർണ
പക്ഷായ ധീമഹി
തന്നോ ഗരുഡഃ പ്രചോദയാത്.

(പരമപുരുഷനെ അറിയാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. സുവർണ്ണ പക്ഷനെ അതിന് ധ്യാനിക്കുന്നു. അതിന് ഗരുഡൻ ഞങ്ങൾക്ക് പ്രചോദനമരുളട്ടെ.

28. വേദാത്മനായ വിദ്മഹേ ഹിരണ്യഗർഭായ
ധീമഹി തന്നോ ബ്രഹ്മ പ്രചോദയാത്

വേദാത്മാവായ പരമപുരുഷനെ ഞങ്ങൾ അറിയാനാഗ്ര ഹിക്കുന്നു. അതിന് ഹിരണ്യ ഗർഭനെ ധ്യാനിക്കുന്നു. അതിൽ ബ്രഹ്മം ഞങ്ങൾക്ക് പ്രചോദനമരുളട്ടെ.

29. നാരായണായ വിദ്മഹേ വാസുദേവായ ധീമഹി
തന്നോ വിഷ്ണുഃ പ്രചോദയാത്.

(ഞങ്ങൾ നാരായണനെ അറിയാൻ ആഗ്രഹിക്കുന്നു. അതിന് വാസുദേവനെ ധ്യാനിക്കുന്നു. അതിൽ വിഷ്ണു ഞങ്ങൾക്ക് പ്രചോദനമരുളട്ടെ.

30. വജ്രനഖായ വിദ്മഹേ തീക്ഷ്ണ
ദംഷ്ടായ ധീമഹി
തന്നോ നാരസിംഹഃ പ്രചോദയാത്

(ഞങ്ങൾ ഭാസ്കരനെ അറിയാനാഗ്രഹിക്കുന്നു. മഹദ്ദ്യു തികരനെ ധ്യാനിക്കുന്നു. അതിന് ആദിത്യൻ പ്രചോദന മരുളട്ടെ.

31. വൈശ്വാനരായ വിദ്മഹേ ലാലീലായ ധീമഹി
തന്നോ അഗ്നിഃ പ്രചോദയാത്

(ഞങ്ങൾ വൈശ്വാനരനെ അറിയാനാഗ്രഹിക്കുന്നു.

അതിന് ലാലീലനെ ധ്യാനിക്കുന്നു. ( ലാലീയൻ അഗ്നിയുടെ ഒരു പര്യായമാണ്) അതിന് അഗ്നി പ്രചോദനം നൽകട്ടെ.

33. കാത്യായനായ വിദ്മഹേ കന്യാകുമാരി ധീമഹി
തന്നോ ദുർഗ്ഗിഃ പ്രാചോദയാത്

ഞങ്ങൾ കാത്യായനനെ അറിയാനാഗ്രഹിക്കുന്നു. അതിന് കുമാരിയെ ധ്യാനിക്കുന്നു. അതിന് ദുർഗ്ഗി പ്രചോദനമരുളട്ടെ. ( ദുർഗ്ഗ തന്നെ ദുർഗ്ഗി)

34. സഹസ്രപരമാ ദേവീ ശതമൂല ശതാങ്കുരാ
സർവ്വം ഹരതു മേ പാപം ദുർവ്വാ
ദുഃസ്വപ്നാ നാശിനീ.

(ആയിരക്കണക്കിന് ഔതിഷ്കൃഷ്ട്യമുള്ളതും, ദേവിയും അനേകം മുരട്ടുകൾ ചേർന്നതും നൂറുകണക്കിന് മുളകളുള്ളതും ദുഃസ്വപ്നനാശിനിയും ആയ കറുകപ്പുല്ല് എന്റെ എല്ലാ പാപവും നശിപ്പിക്കട്ടെ.

35. കാണ്ഡാത് കാണ്ഡാത് പ്രരോഹന്തീ പരുഷഃ
പരുഷഃപരി
ഏവാ നോ ദുർവ്വേ പ്രതനു സഹസ്രേണ
ശതേന ച

( ഓരോ മുട്ടിൽ നിന്നും സമൃദ്ധിയായി വീണ്ടും മുളച്ചു വരുന്ന കറുകേ, ഇപ്രകാരം ഞങ്ങളെയും ശതമായും സഹസ്രമായും വർദ്ധിപ്പിക്കുക.)

36. യാ ശതേന പ്രതനോഷി സഹസ്രേണ
വിരോഹസി
തസ്യാസ്തേ ദേവീഷ്ടകേ വിധേമ ഹവിഷാ വയം

(ആരാധ്യയായ ദേവി, കറുകേ, യാതൊന്ന് നൂറുകണക്കായി വർദ്ധിക്കുന്നു, ആയിരകണക്കായി വളരുന്നു. അങ്ങനെയുള്ള നിനക്ക് ഞങ്ങൾ ഹവിസ്സുകൊണ്ട് ആരാധന ചെയ്യുന്നു.)

37. അശ്വക്രാന്തേ രഥക്രാന്തേ വിഷ്ണുക്രാന്തേ
വസുന്ധരാ
ശിരസാ ധാരയിഷ്യാമി രക്ഷസ്വ മാം പദേ പദേ.

അശ്വങ്ങൾ ,ചവിട്ടിയതും രഥങ്ങൾ ഉരുണ്ടതും, വിഷ്ണു ചവിട്ടിയിട്ടുള്ളതുമായ ഭൂമി, ശിരസ്സുകൊണ്ട് ഞാൻ നിന്നെ ധരിക്കുന്നു എന്നെ അടിയ്ക്കടി രക്ഷിക്കുക.

38. ഭ്രുമിർധേനുർധരണീ ലോകധാരിണീ
ഉദ്ദൃതാസി വരാഹേണ കൃഷ്ണേനേ
ശത ബാഹുനാ

(പശുവിനെപ്പോലെ പുഷ്ടി ദായിനിയും, ലോകധാരിണിയും ആയ ഭൂമി അനേകം കൈകളോടു കൂടിയ വരാഹരൂപിയായ കൃഷ്ണനാൽ നീ ഉദ്ധരിക്കപ്പെട്ടവളാണ്)

39. മൃത്തികേ ഹന മേ പാപം യന്മയാ ദുഷ്കൃതം
മൃത്തികേ ബ്രഹ്മദത്താസി കാശ്യപേനാഭി
മന്ത്രിതാ
മൃത്തിയേ ദേഹി മേ പുഷ്ടിം ത്വയി സർവ്വം
പ്രതിഷ്ഠിതം.

(അല്ലയോ മൃത്തികേ (ഭൂമി) യാതൊരു ദുഷ്കൃത എന്നാൽ കൃത്യമായി അത് നശിപ്പിച്ചാലും. മൃത്തികേ, നീ ബ്രഹ്മദത്തയാണ്, കാശ്യപനാൽ അഭിമന്ത്രിതയാണ്. മൃത്തികേ, എനിക്ക് പുഷ്ടി നൽകുക. നിന്നിൽ നിന്ന് സർവം പ്രതിഷ്ഠമാകുന്നു.

40. മൃത്തികേ പ്രതിഷ്ഠിതേ സർവ്വം
തന്മേ നിർണുദ മൃത്തികേ
ത്വയാ ഹതേന പാപേന
ഗച്ഛാമി പരമാം ഗതിം.

(മൃത്തികേ, പ്രതിഷ്ഠിതയായവളെ, എന്റെ എല്ലാ പാപവും നശിപ്പിക്കുക. എന്നാൽ ഹതമായ പാപത്താൽ ഞാൻ പരമമായ ഗതി പ്രാപിക്കുന്നു.

41. യത ഇന്ദ്ര ഭയാമഹേ
തതോ നോ അഭയം കൃധി
മഘവഞ്ചരഗ്ദ്ധി തവ തന്ന
ഊതയേ വിദ്വിഷോ വിമൃധോ ജഹി.

( ഹേ ഇന്ദ്ര, എവിടെ നിന്ന് ഞങ്ങൾക്ക് ഭയമുണ്ടാകുന്നു, അവിടെ നിന്ന് ഞങ്ങൾക്ക് ആഭയം ചെയ്താലും. മഘവൻ, അങ്ങയുടെ ഭക്തനായ ഞങ്ങളുടെ പാപം നശിപ്പിക്കുക. ഞങ്ങളുടെ ഊതിക്കായി (രക്ഷ) യുത്തിലെ ശത്രുക്കളെ നശിപ്പിച്ചാലും.)

42. സ്വസ്തിദാ വിശസ്പതിൻ-
വൃത്രഹാ വിമൃധോ വശീ
വൃഷേന്ദ്രഃ പുര ഏതു നഃ
സ്വസ്തിദാ അഭയങ്കരഃ

(മംഗളം നൽകുന്നവനും വിശസ്പതിയും (ജനരക്ഷകൻ) വൃത്രഹാവും ( വൃത്രനെ കൊന്നവൻ) യുദ്ധത്തിൽ വിജയിയും, വർഷം നൽകുന്നവനും, അഭയം നൽകുന്നവനും ആയ ഇന്ദ്രൻ ഞങ്ങളുടെ പുരോഭാഗത്തിൽ വരുമാറാകട്ടെ.

43. സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ
സ്വസ്തി നഃ പൂഷ വിശ്വവേദാഃ
സ്വസ്തി നസ്താർക്ഷ്യോ അരിഷ്ടനേമിഃ
സ്വസ്തി നോ ബൃഹസ്പതിർദധാതു.

(വൃദ്ധശ്രവസ്സായ- (വലിയ കീർത്തിമാൻ) -ഇന്ദ്രൻ നന്മ അരുളട്ടെ. വിശ്വവേദാവായ (എല്ലാം അറിയുന്ന) സൂര്യൻ നമുക്ക് നന്മ നൽകട്ടെ. അരിഷ്ടനേമിയായ (ആപത്തകറ്റുന്ന) ഗരുഡൻ നമുക്ക് നന്മ നൽകട്ടെ. ബൃഹസ്പതി നമുക്ക് മംഗളം നൽകട്ടെ.

44. ആപാന്തമന്യസ്തൃപല പ്രഭർമ്മോ
ധുനിഃ ശിമീവാൻ ശരുമാൻ ഋജീഷീ
സോമോ വിശ്വാന്യതസാവനാനി
നാർവ്വാഗിന്ദ്രം പ്രതിമാനാനി ഭേദുഃ

ആപതമന്യുവും (കോപമില്ലാത്ത) തൃപല പ്രഭർമ്മാവും (മൂന്നുശിലകളാൽ പ്രഹരിക്കുന്ന) ധുനിയും (ശത്രുസംഹാരകൻ) ശിമീവാനും (കർമ്മയുക്തൻ) ശതമാനും (ആയുധധാരി) ഋജീഷികം (സോമഴിയൻ) ആയ സോമൻ അതസാവനങ്ങളെ (വരണ്ടവനങ്ങൾ) വളർത്തുന്നു. പ്രതിമാനങ്ങൾ (എതിരളവുകൾ) ഇന്ദ്രനെ അർവാക്കായി (കീഴ്പ്പോട്ട്) താഴ്ത്തുന്നില്ല.

45. ബ്രഹ്മജ്ഞാനം പ്രഥമം പുരസ്താദ്വി
സീമതഃ സുരുചോ വേന ആവഃ
സ ബുധ്നിയാം ഉപമാ അസ്യ വിഷ്ഠാഃ
സതശ്ച യോനിമസതശ്ച വിവഃ

( മുമ്പ് ബ്രഹ്മത്തിൽ നിന്ന് ജനിച്ചവനും, ആദ്യമുണ്ടായവനും ശോഭാവാനും ആയ വേനൻ ( സൂര്യൻ) അതിർത്തികൾ വരെ വിശേഷിച്ച് ആവരണം ചെയ്യുന്നു. അവൻ അന്തരീക്ഷത്തിലുള്ളവയും ആവരണം ചെയ്യുന്നു. ഇവന്റെ സദൃശ പദാർത്ഥങ്ങൾ വിവിധമാണ്. അവൻ സത്തിന്റെയും, അസത്തിന്റെയും ഉത്ഭവസ്ഥാനവും വ്യാപ്തമാക്കുന്നു.

46. സ്യോനാ പൃഥിവി ഭവാ നൃക്ഷരാ നിവേശനീ
യച്ഛാ നഃ ശർമമ സപ്രഥമാഃ

(ഭൂതജാലജനനിയും അവയഥാ സ്ഥാന നിവേശിപ്പിക്കുന്നവളും പ്രശസ്തയും ആയ ഭൂമി, സ്യോനയായി (ദുഃഖനാശിനി) തീരുക, ഞങ്ങൾക്ക് സുഖം നൽകുക.

47. ഗന്ധദ്വാരാ ദുരാധർഷാം
നിത്യപുഷ്ടാം കരീഷിണീം
ഈശ്വരീം സർവ്വ ഭൂതാനാം
താമിഹോപഹ്വയേ ശ്രിയം.

ഗന്ധദ്വാരയും (ഗന്ധംവഴി അറിയപ്പെടുന്നവൾ) ദുരാധർഷയും, നിത്യപുഷ്ടയും, കരീഷിണിയും (വളം ചേർന്നവൾ) സർവഭൂതങ്ങളുടേയും ഈശ്വരിയും ആയ ആ ലക്ഷ്മിയെ ഇവിടെ ഞാൻ ആമന്ത്രണം ചെയ്യുന്നു.

48. ശ്രീർമേ ഭജതു, അലക്ഷ്മീർമേ നശ്യതു-
വിഷ്ണുമുഖാ വൈ ദേവാശ്ഛന്ദോഭി
രിമാൻ ലോകാനപജയ്യമഭ്യജയൻ
മഹാൻ ഇന്ദ്രോ വജ്രൂബാഹുഃ
ഷോഡശീ ശർമ്മ യച്ഛതു.

(ശ്രീ എന്നെ ഭജിക്കട്ടെ, അലക്ഷ്മീ എനിക്ക് നശിക്കട്ടെ. വിഷ്ണു മുതലായ ദേവന്മാർ വേദവിഗിതകർങ്ങളാൽ ഈ ലോകങ്ങളെ മറ്റുള്ളവർക്ക് ജയിക്കാനാകത്തവിധം ജയിച്ചു. വജ്രബാഹുവും, മഗാനുമായ ഇന്ദ്രനും, പതിനാറു കലകളാർന്ന ചന്ദ്രനും സുഖം നൽകട്ടെ.

49. സ്വസ്തി നോ മഘവാ കരോതു
ഹന്തു പാപ്മാനം യോ സ്മാൻ ദ്വേഷ്ടി.

ഇന്ദ്രൻ ഞങ്ങൾക്കു നന്മ ചെയ്യട്ടെ. ഞങ്ങളെ ദ്രോഹിക്കുന്ന പാപിയെ നശിപ്പിക്കട്ടെ.

50. സോമാനം സ്വരണം കൃണുഹി
ബ്രഹ്മണസ്പതേ, കക്ഷീവന്തം യ ഔശിജം
ശരീരം യജ്ഞശമലം, കുസീദം
തസ്മിൻ സീദതു യോ സ്മാൻ ദ്വേഷ്ടി.

(ബ്രഹ്ണസ്പതേ (വേദനാഥയുപരമാത്മാവേ)

സോമരസാ ഉണ്ടാകുന്ന എന്നെ ഔശിക്കിന്റെ പുത്രനായ കക്ഷീവാൻ എന്ന ഋഷിയെപ്പോലെ പ്രസിദ്ധനാക്കിതീർത്താലും. എന്റെ ശരീരത്തെ യോഗം ചെയ്യാൻ ശക്തമാക്കുക, യാതൊരുവൻ ഞങ്ങളെ ദ്വേഷിക്കുന്നു. അവൻ നരകത്തിലെത്തട്ടെ.)

51. ചരണം പവിത്രം വിതതരം പുരാണം
യേന പൂതസ്തരതി ദുഷ്കൃതാനി
തേന പവിത്രേണ ശുദ്ധേന പൂതാ
അതി പാപ്മാനമരാതിം തരേമ.

(വിതതമായി (വ്യാപിച്ച) പുരാതനമായ പാദം പരിശുദ്ധമാകുന്നു. യാതൊന്നു കൊണ്ട് പൂതനമായി ദുഷ്കൃതങ്ങളെ തരണം ചെയ്യുന്നു. പരിശുദ്ധവും നിർമ്മലവുമായ അതുകൊണ്ട് വിശുദ്ധരായി പാപമാകുന്ന ശത്രുവിനെ അതിക്രമിച്ച് ഞങ്ങൾ തരണം ചെയ്യട്ടെ.)

52. സജോഷാ ഇന്ദ്ര സഗണോ മരുദ്ഭിഃ
സോമം പിബ വൃത്രഹൻ ശൂര വിദ്വാൻ
ജഹി ശത്രൂൻ അപ മൃധോ നുദസ്വാധാഭയം
കൃണുഹിവിശ്വതോ നഃ

(വൃതാനുസാരം കൊന്നവനും, ശൂരനും വിദ്വാനുമായ ഇന്ദ്രാ, ഗണസഹിതനായി മരുത്തുക്കളോടു കൂടി വന്ന് സസന്തോഷം സോമരസത്തെ, കുടിക്കുക, ശത്രുക്കളെ നശിപ്പിക്കുക. യുദ്ധത്തിന് വന്നിട്ടുള്ള ശത്രുക്കളെയും നശിപ്പിക്കുക. പിന്നെ ഞങ്ങൾക്ക് എല്ലാ വിധത്തിലും അഭയം നൽകുക.

53. സുമിത്ര ന ആപ ഔഷധയ സന്തു
ദുർമിത്രാസ്തസ്മൈ ദൂയ സൂർയ്യോസ്മാൻ
ദ്വോഷ്ടി യം ച വയം ദ്വിഷ്മഃ

ഞങ്ങൾക്ക് ജലവും, ഓഷധിയും നല്ല മിത്രങ്ങളായി ഭവിക്കട്ടെ. യാതൊരുവൻ ഞങ്ങളെ ദ്വേഷിക്കുന്നു. യാതൊരുവനെ ഞങ്ങൾ ദ്വേഷിക്കുന്നു, അവന് ദോഷം ചെയ്യുന്ന മിത്രങ്ങൾ ഉണ്ടാകട്ടെ.)

54. ആപോ ഹി ഷ്ഠാ മയോഭുവസ്താ ന ഊർജ്ജം
ദധാതന, മഹേരണായ ചക്ഷസേ. യോ
വഃ ശിവതമോ രസ്സ്തസ്യ ഭാജയതേ ഹനഃ
ഉശതീരിവ മാതരഃ തസ്മാ അരം ഗമാമ
വോ യസ്യ ക്ഷയായ ജിന്വഥ. ആപോ
ജനയഥാ ച നഃ

(അല്ലയോ അപ്പുകളെ, നിങ്ങൾ ആനന്ദദായകങ്ങളെന്ന് പ്രസിദ്ധമാണല്ലോ. അങ്ങനെയുള്ള നിങ്ങൾ ഞങ്ങൾക്ക് ശക്തി നൽകിയാലും, മഹത്തും ശോഭനവുമായ ജ്ഞാനത്തിനായി, യാതൊന്നുണ്ടോ നിങ്ങളുടെ മംഗളതരമായ രസം, അതിന് ഇവിടെ ഞങ്ങളെ ഭാഗഭാക്കാക്കിയാലും സ്നേഹിക്കുന്ന അമ്മമാരെപ്പോലെ നിങ്ങളുടെ സ്ഥാനത്തേക്ക് വേഗത്തിൽ ഞങ്ങൾ പോകാം. ഞങ്ങൾക്ക് അപ്പുകളെ, ജനിപ്പിക്കുകയും ചെയ്താലും.

55. ഹിരണ്യശൃംഗം വരുണം പ്രപദ്യേ
തീർത്ഥം മേ ദേഹി യാചിതഃ
യന്മയാ ഭുക്തമസാധൂനാം
പാപേഭ്യശ്ച പ്രതിഗ്രഹഃ

(സുവർണ്ണമായ കിരീടത്തോടു കൂടിയ വരുണനെ ഞാൻ ശരണം പ്രാപിക്കുന്നു. യാചിക്കുന്ന എനിക്ക് തീർത്ഥ ജലം തന്നാലും. ഞാൻ പാപികളുടെ ഭക്ഷണം കഴിച്ചിട്ടുണ്ട്, പാപികളിൽ നിന്ന് സമ്മാനവും സ്വീകരിച്ചിട്ടുണ്ട്.

56. യന്മേ മനസാ വാചാ കർമ്മണാ വാ
ദുഷ്കൃതം കൃതം
തന്ന ഇന്ദ്രോ വരുണോ ബൃഹസ്തിഃ
സവിതാ ച പുന്തു പുനഃ പുനഃ.

(യാതൊരു ദുഷ്കൃതം എന്നാൽ മനസാ വാചാ കർമണാ ചെയ്യപ്പെട്ടിട്ടുണ്ടോ. അതിനെ ഇന്ദ്രനും, വരുണനും, ബൃഹസ്പതിയും, സവിതാവും വീണ്ടും വീണ്ടും ശുദ്ധീകരിക്കട്ടെ.

57. നമോഗ്നയേ പ്സുമതേ നമ ഇന്ദ്രായ
നമോ വരുണായ നമോ വാരുണ്യൈ നമോദ്ഭ്യഃ.

(ജലത്തിലുള്ള അഗ്നിക്കും, ഇന്ദ്രനും, വരുണനും, വാരുണിക്കും നമസ്കാരം. അപ്പുകൾക്ക് നമസ്കാരം.

58. യദപാം ക്രൂരം യദഗമേധ്യം
യദശാന്തം തദപഗച്ഛതാത്

അപ്പുകളുടെ യാതൊന്ന് ക്രൂരവും, അശാന്തവുമായിട്ടുണ്ടോ അതെല്ലാം ദൂരത്തിലാകട്ടെ.

59. അത്യാശനാദതീപാനാത്
യച്ച ഉഗ്രാത് പ്രതിഗ്രഹാത്
തന്മേ വരുണോ രാജാ
പാണിനാ ഹ്യവമർശതു.

അത്യാശനത്താലും, അതിപാനത്താലും ഉഗ്രമായ പ്രതിഗ്രഹത്താലും യാതൊരു പാപമുണ്ടായിട്ടുണ്ടോ അതിനെ രാജാവായ വരുണൻ കൈകൊണ്ട് അകറ്റുമാറാകട്ടെ,

60. സോ ഹമപാപോ വിരജോ
നിർമ്മുക്തോ മുക്തകില്ബിഷഃ
നാകസ്യ പൃഷ്ഠമാരുഹ്യ ഗച്ഛേദ്
ബ്രഹ്മ സലോകതാം.

(അങ്ങനെയുള്ള ഞാൻ പാപമില്ലാത്തവനായി രജോഗുണമില്ലാത്തവനായി നിർമുക്തനായി പാപഹീനനായി സ്വർഗ്ഗത്തിന്റെ ഉപരികേറി ബ്രഹ്മത്തിന്റെ സാലോക്യം പ്രാപിക്കട്ടെ.

61. യശ്ചാപ്സു വരുണഃ സ പുനാത്വഘമർഷണഃ

(യാതൊരുവനാണോ ജലത്തിൽ പാപനാശകനായ വരുണൻ അദ്ദേഹം ശുദ്ധീകരിക്കുമാറാകട്ടെ.

62. ഇമം മേ ഗംഗേ യമുനേ സരസ്വതി
ശുതുദ്രി സ്തോമം സചതാ പരുഷ്ണിയാ
അസിക്നിയാ മരുദ്വൃധേ വിതസ്തയാർ
ജീകീയേ ശൃണുഹ്യാ സുഷോമയാ.

(അല്ലയോ ഗംഗേ, യമുനേ, സരസ്വതി, ശുതുദ്രി, വരുവൃധേ, ആർജിതകീയേ പരുഷ്മണിയോടും അസ്കിനിയോടും വിതസ്തയോടും സുഷോമയോടും കൂടി എന്റെ ഈ സ്തോത്രം എല്ലാവരും കൂടിച്ചേർന്ന് കേട്ടാലും.

63. ഋതം ച സത്യം ചാഭീദ്ധാത്തപസോ ധ്യജായത
തതോ രാത്രിരജായത തതഃ
സമുദ്രോ അപർണ്ണവഃ

64. സമുദ്രാദർണ്ണവാദധി സംവത്സരോ അജായത
അഹോരാത്രാണി വിദധദ്വിശ്വസ്യ മിഷതോ വശീ.

65. സൂര്യാചന്ദ്രമസൗ ധാതാ യഥാപൂർവ്വമകല്പയത്
ദിവം ച പൃഥിവീം ചാന്തരിക്ഷമഥോ സുവഃ

(നാലുപാടും പ്രകാശിക്കുന്ന തപസ്സിൽ നിന്ന് ധർമ്മവും സത്യവും ഉണ്ടായി. അതിൽ നിന്ന് തന്നെ ജലപൂർണ്ണമായ സമുദ്രം. സമുദ്രത്തിൽ നിന്ന് അനന്തരം സംവത്സരമുണ്ടായി. പകലും രാത്രിയും നിർമ്മിക്കുന്ന ഈശ്വരൻ ജീവിക്കുന്ന വിശ്വത്തിന്റെ നാഥനാകുന്നു. വിധാതാവ് സൂര്യചന്ദ്രന്മാരെയും, പഴതുപോലെ നിർമ്മിച്ചും. സ്വർഗ്ഗം, ഭൂമി, അന്തരീക്ഷം, ആകാശം ഇവയും കല്പിച്ചു.)

66. യത് പൃഥിവ്യാം രജഃ സ്വമാന്തരിക്ഷേ വിരോദസീ
ഇമാംസ്തദാപോ വരുണഃ പുനാത്വഘമർഷണഃ
പുനന്തുവസവഃ പുനാതു വരുണഃ
പുനാത്വഘമർഷണഃ
ഏഷ ഭൂതസ്യ മധ്യേ ഭുവനസ്യ ഗോപ്താ

I K

ഏഷ പുണ്യകൃതാം ലോകാനേഷ
മൃത്യോർ ഹിരണ്മയം
ദ്യാവാപൃഥിവ്യോർഹിരണ്മയം സംശ്രിതം
സുവഃ സനഃ സുവഃ സംശിശാധി.

(പൃഥിവിയിലും, അന്തരീക്ഷത്തിലും, സ്വർഗ്ഗഭൂമികളിലും യാതൊരു സ്വകീയപാപം അതിൽനിന്ന് ഈ ഞങ്ങളെ അപ്പുകളാകുന്ന ദേവതയും പാപനാശകനായ വരുണനും ശുദ്ധീകരിക്കട്ടെ. വസുക്കൾ ശുദ്ധീകരിക്കട്ടെ. വരുണൻ അഘമർഷണനെന്ന ഋഷി, ഇവർ രക്ഷിക്കട്ടെ. ഈ വരുണൻ ഭൂതഭാവികളുടെ മധ്യത്തിലുള്ള ലോകത്തിന്റെ രക്ഷകനാണ്, ഇവൻ പുണ്യം ചെയ്തവർക്ക് ഉചിതങ്ങളായ ലോകങ്ങൾ നൽകുന്ന പാപികൾക്ക് യമന്റെ ഹിരണ്മയമെന്ന ലോകം നൽകുന്നു. അവൻ നമുക്ക് ആനന്ദമരുളട്ടെ, പാപ മുക്തരാക്കി ഞങ്ങളെ അനുഗ്രഹിക്കട്ടെ.

67. ആർദ്രം ജ്വലതി ജ്യോതിരഹമസ്മി ജ്യോതിർ
ജ്വലതി ബ്രഹ്മാഹസ്മി യോ ഹമസ്മി
ബ്രഹ്മാഹസ്മി. അഹമസ്മി ബ്രഹ്മാഹ-
മസ്മി അഹമേവാഹം മാം ജുഹോമി സ്വാഹാ-

(നനഞ്ഞ വിത്ത് മുളയ്ക്കുന്നതുപോലെ പ്രളയ ജലത്തിൽ നിന്ന് ഈ പ്രപഞ്ചം സൃഷ്ടിക്കുന്ന പരമജ്യോതിസ്സു ഞാനാണ്. ഞാൻ തന്നെയാണ് ബ്രഹ്മം. ഞാൻ എന്നെ പരമജ്യോതിസ്സിൽ ഹോമിക്കുന്നു.

68. അകാര്യകാര്യവകീർണ്ണോ
സ്തേനോ ഭ്രൂണഹാ ഗുരുതല്പഗഃ
വരുണോ പാമഘമർഷണ
തസ്മാത് പാപാത് പ്രമുച്യതേ.

അകാര്യകാരി (ചെയ്യേണ്ടാത്തത് ചെയ്യുന്നവൻ) അവകീർണ്ണൻ (വ്രതഭംഗംവരുത്തുന്നവൻ) സ്തേനൻ (ചോരൻ) ഭ്രൂണഹാ (ഗർഭപാതം വരുത്തുന്നവൻ) ഗുരുതല്പാഗൻ (ഗുരുപത്നിയെ പ്രാപിക്കുന്നവൻ) ഇവരും പാപമുക്തരാകുന്നു. കാരണം ജലദേവതയായ വരുണൻ പാപഹാരിയാണ്)

69. രജോഭ്രുമിസ്ത്വം മാം രോദയസ്വ
പ്രവദന്തിധീരാഃ

ഞാൻ പാപങ്ങളുടെ രജോഭൂമിയാണ് (സ്ഥാനം) നീ എന്നെ കരയിപ്പിക്കൂ എന്ന് ധീരന്മാർ പറയുന്നു.

70. ആക്രാൻ സമുദ്രഃ പ്രഥമേ വിധർമ്മൻ
ജനയൻ പ്രജാ ഭുവനസ്യ രാജാ
വൃഷാ പവിത്രേ അധി സാനോ അവ്യേ
ബൃഹത്സോമോ വാവൃധേ സുവാന ഇന്ദുഃ

(സമുദ്രം (പരമാത്മാവ്) എല്ലാം ആക്രമിച്ച് നില്ക്കുന്നു. ആദ്യം ധർമ്മത്തിനനുസരിച്ച് പ്രജകളെ ജനിപ്പിച്ച് ഭുവനത്തിന്റെ രാജാവായി അഭീഷ്ടങ്ങൾ വർഷിച്ചു പരിശുദ്ധമായി ഉത്കൃഷ്ടമായ ഹൃദയത്തിൽ പാലനം ചെയ്ത് സോമൻ (ഉമാസഹിതനായ ദേവൻ) ബൃഹത്തായി വളർന്ന്, സുവാനനായി (കർമ്മദാതാവ്) ഇന്ദുഹനെപ്പോലെ സന്തോഷം നൽകുന്നു.

ഒന്നാം അനുവാകം കഴിഞ്ഞു.

## അനുവാകം രണ്ട്

1. ജാതവേദസേ സുനവാമ സോമ
മരാതീയതോ നിദഹാതി വേദഃ
സ നഃ പർഷദതി ദുർഗ്ഗാണി വിശ്വാ
നാവേവ സിന്ധും ദുരിതാത്യാഗ്നിഃ

(ജാതവേദസ്സിനായി (അഗ്നി) സോമരസത്തെ പിഴിഞ്ഞെടുക്കട്ടെ. ജ്ഞാനത്താൽ സൂചിപ്പിക്കപ്പെടുന്ന അഗ്നി ശത്രുക്കളായതീർന്നവരെ ദഹിപ്പിക്കണേ. ആ അഗ്നി കപ്പലുകൊണ്ട് സിന്ധുവിനെ എന്നപോലെ നമ്മുടെ എല്ലാ ദുർഗ്ഗങ്ങളെയും അപ്പുറത്ത് രക്ഷിക്കണേ. ദുരിതങ്ങളെ അകറ്റി രക്ഷിക്കണേ

2. താമഗ്നിവർണാം തപസാ ജ്വലന്തീം
വൈരോചനീം കർമഫലേഷു ജുഷ്ടാം
ദുർഗ്ഗാം ദേവീം ശരണമഹം പ്രപദ്യേ
സുതരസി തരസേ നമഃ

(അഗ്നിവർണ്ണയും തപസ്സുകൊണ്ട് ജ്വലിപ്പിക്കുന്നവളും, ശോഭയമാനയും, കർമ്മലങ്ങൾ ചേർന്നവളും ആയ ദുർഗ്ഗാദേവിയെ ഞാൻ ശരണം പ്രാപിക്കുന്നു. എളുപ്പത്തിൽ മറുകരെ എത്തിക്കുന്നവളെ, ഞങ്ങളെ വേഗത്തിൽ അക്കരെ എത്തിക്കുക)

3. അഗ്നേ ത്വം പരയാ നവ്യോ അസ്മിൻ
സ്വസ്തിഭിരതി ദുർഗ്ഗാണി വിശ്വാ
പൂശ്ച പൃഥ്വീ ബഹുളാച ഉർവ്വീ
ഭവാതോകായ തനയായ ശംസോഃ

(ഹേ അഗ്നേ, നവ്യനായ നീ ഞങ്ങളെ സ്വസ്തികളാൽ എല്ലാ ദുർഗ്ഗങ്ങളെയും അതിക്രമിച്ച് മറികരയിലെത്തിക്കുക. ചുറ്റും ഭൂമിയും കൃഷിസ്ഥലവും ധാരാളമുണ്ടാകട്ടെ. തോകത്തിനും (സന്താനം) തനയർക്കും (കുട്ടികൾ) സുഖം യോജിപ്പിക്കുന്നവനായി ഭവിച്ചാലും.)

4. വിശ്വാനി നോ ദുർഗ്രഹാ ജാതവേദഃ
സിന്ധും ന നാവാ ദുരിതാതപർഷി
അഗ്നേ അത്രിവന്മനസാ ഗൃണാനോ
സ്മാകം ബോധ്യവിതാ തനൂനാം

(അല്ലയോ ജാതവേദ, ആപത്തുനശിപ്പിക്കുന്ന ഭവാൻ ഞങ്ങളുടെ എല്ലാ ദുരിതങ്ങളെയും നൗകകൊണ്ട് സിന്ധുവിനെപ്പോലെ അതിക്രമിച്ച് നശിപ്പിച്ചാലും.)

N P

5. പൃതനാജിതം സഹമാനമുഗ്രമനിം
ഹുവേമ പരമാത് സധസ്ഥാത്
സ നഃ പർഷദതി ദുർഗാന്നി വിശ്വാ
ക്ഷാമദ്ദേവോ അതി ദുരിതാത്യഗ്നിഃ

(സൈന്യങ്ങളെ ജയിച്ചവനും സർവ്വം സഹിക്കുന്നവനും ഭയങ്കരനും ആയ അഗ്നിയെ ഉത്കൃഷ്ടമായ സ്ഥാനത്തുനിന്ന് ഞങ്ങൾക്ക് ആഹ്വാനം ചെയ്യുന്നു. ആ ദേവനവായ അഗ്നി നമ്മുടെല്ലാ ദുർഗ്ഗങ്ങളെയും (ആപത്ത്) അതിക്രമിച്ച് നശിപ്പിക്കട്ടെ, ദുരിതങ്ങളെ അതിക്രമിച്ച് അദ്ദേഹം രക്ഷിക്കട്ടെ.)

6. പ്രത്നോഷി കമീഡ്യോ അധ്വരേഷു
സനാച്ചഹോതാ നവ്യശ്ച സത്സി
ത്വാം ചാഗ്നേ തനുവം പിപ്രയസ്വാ-
സ്മഭ്യം ച സൗഭഗമായജസ്വ.

അധരങ്ങളിൽ (യാഗം) ഈഡ്യതായ അഗ്നിയസുഖം ഉണ്ടാക്കുന്നു. മുമ്പുള്ളവവായി, ഇപ്പോഴുള്ളവനുമായി, യാഗങ്ങളിൽ ഹോതാവായി അങ്ങ് വസിക്കുന്നു. ഹേ അഗ്നേ, തന്റെ ദേഹത്തെയും സുഖമയമാക്കുക. ഞങ്ങൾക്കും സൗഭാഗ്യമരുളുക.)

7. ഗോഭിർജുഷ്ടമയുജോ നിഷിക്തം
തവേന്ദ്ര വിഷ്ണോരനുസംചരേമ
നാകസ്യ പൃഷ്ഠമഭിസംവസാനോ
വൈഷ്ണവീം ലോക ഇഹമാദയന്താം

ഹേ ഇന്ദ്ര, പാപഹീനനും സർവ്വവ്യാപിയും ആയ അങ്ങയുടെ ഗോക്കളാൽ സേവിക്കപ്പെടുന്നതും അമൃതധാരയാൽ നനയ്ക്കപ്പെട്ടതുമായ പദത്തെ നമുക്ക് പരിചരിക്കാം. സ്വർഗ്ഗത്തിലെങ്ങും കഴിയുന്നദേവന്മാർ വിഷ്ണു ഭക്തിയെ ഈ ലോകത്തിൽ നൽകി സന്തോഷിക്കട്ടെ.

രണ്ടാം അനുവാകം കഴിഞ്ഞു.

## അനുവാകം മൂന്ന്

1. 'ഭൂരന്നമഗ്നയേ പൃഥിവ്യൈ സ്വാഹാ,
ഭുവോന്നം വായവേന്തരീക്ഷായ സ്വാഹാ,
സുവരന്നമാദിത്യായ ദിവേ സ്വാഹാ ഭൂർഭുവ-
സ്സുവരന്നം ചന്ദ്രമാസോ ദിഗ്ഭ്യഃ സ്വാഹാ,
നമോ ദേവേഭ്യഃ സ്വധാ പിതൃഭ്യോ ഭൂർഭുവഃസുവരന്നമോമ.

(അന്നത്തിനായി അഗ്നിക്കും പൃഥിയ്ക്കും നെയ്യ് സമർപ്പിക്കുന്നു. അന്നത്തിനായി വായുവിനും അന്തരീക്ഷത്തിനും ഹവിസ്സ് അർപ്പിക്കുന്നു. അന്നത്തിനായി ഭൂമി, ആകാശം, സ്വർഗ്ഗം, ചന്ദ്രൻ, ദിക്കുകൾ ഇവർക്ക് ഹവിസ്സ് അർപ്പിക്കുന്നു. ദേവന്മാർക്ക് നമസ്കാരം. പിതൃക്കൾക്ക് സ്വധ. ഭൂമി സ്വർഗ്ഗം ആകാശം ഇവ ഞങ്ങൾക്ക് അന്നം നൽകട്ടെ.)

മൂന്നാം അനുവാകം കഴിഞ്ഞു.

## അനുവാകം നാല്

ഭ്രൂരഗ്നയേ പൃഥിവ്യൈ സ്വാഹാ, ഭൂവോ
വായവേ അന്തരീക്ഷായ സ്വാഹാ, സുവരാ
ദിത്യായ ദിവേ സ്വാഹാ, നമോ ദേവേഭ്യഃ,
സ്വധാ പിതൃഭ്യോ ഭ്രൂർഭുവഃ സുവരഗ്ന ഓം.

(ഭൂമിക്കും ഭൂഃ ഭുവ,ഃ സ്വഃ എന്നീ മൂന്നു വ്യാഹൃതികൾക്കുക ആദിത്യനും ദ്യോവിനും ഹവിസ്സ് സമർപ്പിക്കുന്നു. ദേവന്മാർക്ക് നമസ്കാരം, പിതൃക്കൾക്ക് സ്വധ. അഗ്നേ, എന്നെ അംഗീകരിക്കുക.

നാലം അനുവാകം കഴിഞ്ഞു.

## അനുവാകം അഞ്ച്

1. ഭ്രൂരഗ്നേയ ച പൃഥിവ്യൈ ച മഹതേ ച
സ്വാഹാ, ഭുവോ വായവേ അന്തരക്ഷായ ച
മഹതേ ച സ്വാഹാ, ഭ്രൂർഭുവസ്സുവശ്ചന്ദ്രമസേ
ച നക്ഷത്രേഭ്യശ്ച ദിഗ്ഭ്യശ്ച മഹതേ ച
സ്വാഹാ, നമോ ദേവേഭ്യഃ സ്വധാ പിതൃഭ്യോ,
ഭൂർഭുവഃ സുവർമഹരോമ്.

(ഭൂമി, അഗ്നി, പൃഥിവി, വായു, അനന്തരീക്ഷം, ഭുവർലോകം, സ്വർലോകം, ചന്ദ്രൻ, നക്ഷത്രങ്ങൾ, ദിക്കുകൾ, ദേവന്മാർ, പിതൃക്കൾ ഇവർക്കെല്ലാം ഞാൻ പൂജ അർപ്പിക്കുന്നു.)

അഞ്ചാം അനുവാകം കഴിഞ്ഞു.

## അനുവാകം ആറ്

1. പാഹി നോ അഗ്നേ ഏനസേ സ്വാഹാ, പാഹി
നോ വിശ്വവേദസേ സ്വഹാ,
യജ്ഞം പാഹി വിഭാവസോ സ്വാഹാ,
സർവ്വം പാഹി ശതക്രതോ സ്വാഹാ.

(അതേ പാപത്തിൽ നിന്ന് ഞങ്ങളെ രക്ഷിക്കുക. ജ്ഞാനത്തിന് ഞങ്ങളെ രക്ഷിക്കുക. യജ്ഞത്തെ രക്ഷിക്കുക. നൂറു യോഗങ്ങൾ ചെയ്ത ഇന്ദ്രാ സകലതും രക്ഷിക്കുക.)

ആറാം അനുവാകം കഴിഞ്ഞു.

## അനുവാകം ഏഴ്

പാഹി നോ അഗ്ന ഏകയാ,പാഹ്യുത ദ്വിതീ-
യയാ,പാഹ്യുർജംതൃതീയയാപാഹി ഗീർഭി
ശ്ചതസൃഭിർവസോ സ്വാഹാ.

(അതേ ഒന്നു കൊണ്ട് ഞങ്ങളെ രക്ഷിക്കുക. രണ്ടാമത്തേതുകൊണ്ടും മൂന്നാമത്തേതുകൊണ്ടും ഞങ്ങളെ ശക്തിയെ രക്ഷിക്കുക വസുവായ ദേവ്, ഞങ്ങളെ നാലുഗീരുകളാൽ (നാലുവേദങ്ങൾ) പാലിക്കുക.)

ഏഴാം അനുവാകം കഴിഞ്ഞു.

I K

## അനുവാകം എട്ട്

1. യശ്ഛന്ദസാമൃഷഭോ വിശ്വരൂപശ്ഛന്ദോ
ഭ്യശ്ഛന്ദാംസ്യാവിവേശ സതാംശിക്യഃ
പ്രോവാചോപനിഷദന്ദ്രോ ജ്യേഷ്ഠം ഇന്ദ്രിയായ
ഋഷിഭ്യോ നമോ ദേവേഭ്യഃ സ്വാധാ പിതൃഭ്യോ
ഭൂർഭുവസ്സുവശ്ഛന്ദ ഓമ്.

(വേദങ്ങളിൽ വെച്ച് യാതൊരാൾ ശ്രേഷ്ഠനും വേദങ്ങളിൽ നിന്ന് ജാതനും സജ്ജനങ്ങൾക്ക് പ്രാപണീയനും ശ്രേഷ്ഠനും ആയ ഇന്ദ്രൻ മഹർഷിമാർക്ക് ഇന്ദ്രിയജയത്തിന് ഉപനിഷദ്രഹസ്യ വിദ്യയെ ഉപദേശിച്ചു. അങ്ങനെയുള്ള ദേവന്മാർക്ക് നമസ്കാരം. പിതൃക്കൾക്ക് സ്വധ. ഭൂ; ഭുവഃ)

എട്ടാം അനുവാകം കഴിഞ്ഞു.

## അനുവാകം ഒമ്പത്

1. നമോ ബ്രഹ്മണേ, ധാരണം മേ അസ്തു
നിരാകരണം ധാരയിതാ ഭൂയാസം, കർണ്ണയോഃ
ശ്രുതം മാവ്യോഢം മാമാമുഷ്യ ഓമ്.

(ബ്രഹ്മത്തിന് നമസ്കാരം. എനിക്ക് ധാരണ ശാന്തിയുണ്ടാകട്ടെ. നിരാകരിക്കാതെ സകലതും ഓർക്കുന്നവനാകട്ടെ. ചെവി മുതലായ ഇന്ദ്രിയങ്ങളാൽ അറിയാൻ കഴിഞ്ഞതൊന്നും നഷ്ടമാകാതിരിക്കട്ടെ.)

ഒമ്പതാം അനുവാകം കഴിഞ്ഞു.

## അനുവാകം പത്ത്

ഋതം തപഃ സത്യം തപഃ ശ്രുതം തപഃ
ശാന്തം തപോ ദമസ്തഃ ശമസ്തപോ ദാനം തോ
യജ്ഞം തപോ ഭ്രുർഭുവഃ സുവർബ്രഹ്മ
ഏതദുപാസ്വ ഏതത്തഃ

(മനസാ സങ്കല്പിക്കപ്പെടുന്ന സത്യം തപസ്സാണ്. വേദാധ്യയനം, ബാഹ്യാഭ്യന്തരേന്ദ്രിയങ്ങളുടെ ഉപരിതിയാകുന്ന ശാന്തി, തപസ്സ്, ദാനം, യജ്ഞം, ഇവ തപസ്സകുന്നു. ഭൂ, ഭുവഃ സുവഃ " ഈ മൂന്നു വ്യാഗൃതികളും ബ്രഹ്മമാകുന്നു. അതിനെ ഉപാസിക്കുന്നതും തപസ്സാണ്.

പത്താം അനുവാകം കഴിഞ്ഞു.

## അനുവാകം പതിനൊന്ന്

1. യഥാ വൃക്ഷസ്യ സംപുഷ്പിതസ്യ
ദൂരാത് ഗന്ധോ
വാത്യേവം പുണ്യസ്യ കർമ്മണോ
ദൂരാത് ഗന്ധോ
വാതി, യഥാസിധാരാം കർത്തേ
വഹിതാമവക്രമേ
യദ്യുവേ യുവേ ഹവാം വിഹ്വയിഷ്യാമി കർത്തം
പതിഷ്യാമീത്യേവമമൃതാദാത്മാനം ജൂഗുപ്സേത്.

(നല്ലവണ്ണം പൂത്തുനിൽക്കുന്ന വൃക്ഷത്തിന്റെ ഗന്ധം ദൂരത്തേയ്ക്ക് വീശുന്നതുപോലെ പുണ്യകർമ്മത്തിന്റെ ദൂരത്തേക്ക് വീശുന്നു. അതുപോലെ കുഴിയിൽ വെച്ച വാളിന്റെ വായ്ത്തല ഞാൻ ചവിട്ടി നടക്കാം എന്നുപറഞ്ഞ് നടന്നാൽ കുഴിയിൽ വീഴും. വിഹ്വലനായിത്തീരാതെ (മായ) സിദ്ധിക്കുതകുന്നവിധം ആത്മാവിനെ രക്ഷിക്കാനാഗ്രഹിക്കണം.

പതിനൊന്നാം അനുവാകം കഴിഞ്ഞു.

## അനുവാകം പന്ത്രണ്ട്

1. അണോരണീയാൻ മഹതോ മഹീയാൻ
ആത്മാ ഗുഹായാം നിഹിതോ സ്യ ജന്തോ
തമക്രതുഃ പശ്യതി വീതശോകോ
ധാതുഃ പ്രസാദാന്മഹിമാനമീശം

(അണുവിനെക്കാൾ അണുവായിട്ടുള്ളതും മഹത്തിനെക്കാൾ മഹത്തായിട്ടുള്ളതുമായ ആത്മാവ് ഈ ജന്തുവിന്റെ (ജീവി) ഹൃദയ ഗുഹയിൽ സ്ഥിതിചെയ്യുന്നു. വിഷയാഭിലാഷരഹിതൻ ആ മഹത്വമുള്ളഈശനെ ഈശ്വരന്റെ പ്രസാദത്താൽ കാണുന്നു. സുഖദുഃഖരഹിതനായിത്തീരുകയും ചെയ്യുന്നു.

2. സ്ത പ്രാണാഃ പ്രഭവന്തി തസ്മാത്
സപ്താർച്ചിഷഃ സമിധഃ സ്തജിഹ്വാഃ
സപ്ത ഇമേ ലോകാ യേഷ്ട ചരന്തി പ്രാണാ
ഗുഹാശയാന്നിഹിതാഃ സപ്ത സപ്ത.

3. അതഃ സമുദ്രാ ഗിരശ്ച സരവ്വേ-
സ്മാത്സ്യന്ദന്തേ സിന്ധവഃ സർവ്വരൂപാഃ
അതശ്ച വിശ്വാ ഓഷധയോ രാസാശ്ച
യേനൈഷ ഭൂത സ്തിഷ്ഠത്യന്തരാത്മാ

(ഇവനിൽ നിന്ന് സകല സമുദ്രങ്ങളും, പർവതങ്ങളും ഉണ്ടാകുന്നു. ഇവനിൽ നിന്നു തന്നെ എല്ലാ വിധത്തിലുള്ള നദികൾ ഒഴുകുന്നു. ഇവനിൽ നിന്നു തന്നെ സകല ഓഷധികളും ധ്യാനങ്ങളും ഉണ്ടാകുന്നു. യാതൊന്നിൽ ഇവൻ ഭൂതങ്ങളാൽ ചുറ്റപ്പെട്ട അന്തരാത്മാവായി നിലകൊള്ളുന്നു. ആരസവും അവനിൽ നിന്നുതന്നെ.)

4. ബ്രഹ്മാ ദേവാനാം പദവീഃ കനീനാം
ഋഷിർ വിപ്രാണാം മഹിഷോ മൃഗാണാം
ശ്യേനോ ഗൃധ്രാണാം സ്വധിതിർ വനാനാം
സോമഃ പവിത്രമത്യേതിരേഭൻ.

(ദേവന്മാരിൽ ബ്രഹ്മാവും കവിതകളിൽ പദവാക്യജ്ഞാനിയും, ബുദ്ധിമാന്മാരിൽ ഋഷിയും മൃഗങ്ങളിൽ പോത്തും കഴുകന്മാരിൽ പരുന്തും വനങ്ങളിൽ പരശുവും യാഗങ്ങളിൽ സോമായാഗവും പരിശുദ്ധമായി ശബ്ദിക്കുന്നതായി അതിശയിക്കുന്ന വിധത്തിൽ പ്രശോഭിക്കുന്നു.)

N P

5. അജാമേകാം ലോഹിശുക്ലകൃഷ്ണാം
ബഹ്വീം പ്രജാം ജനയന്തീം സരൂപാം
അജോ ഹ്യേകോ ജൂഷമാണോനുശേതേ
ജാഹത്യേനാം ഭുക്തഭോഗമജോ ന്യഃ.

(തുല്യരൂപം കലർന്ന അനേകം പ്രജകളെ ജനിപ്പിക്കുന്ന ചുമപ്പ്, വെളുപ്പ്, കറുപ്പ് നിറത്തോടു കൂടി ജന്മരഹിതമായ ഒരു പ്രകൃതിയെ അനുഭവിക്കുന്ന ഒരു ജന്മരഹിതനായ വ്യക്തി ലൗകീകവിഷയങ്ങളിൽ മുഴുകിക്കഴിയുന്നു. ജന്മമില്ലാത്ത മറ്റൊരു ജീവൻ ഭോഗക്കളെല്ലാം അനുഭവിച്ചു തീർന്നു. ഈ മായാ പ്രകൃതിയെ പരിത്യജിക്കുന്നു. (പരമാത്മാവും ജീവാത്മാവുമാണ് ഇവിടെ പരാമർശിക്കപ്പെടുന്നത്)

6. ഹംസഃസുചിഷദ് വസൂരന്തരിക്ഷസദ്
ഹോതാ വേദിഷദതിഥിർ ദൂരോണസത്
നൃഷദ്വരസേദൃതസദ് വ്യോമസദബ്ജാ
ഗോജാ ഋതജാ അദ്രിജാ ഋതം ബൃഹത്.

(അവൻ ആകാശചാരിയായ ഹംസവും (സൂര്യൻ) അന്തരീക്ഷസത്തായ വസുവും (വായു) വേദിയിൽ വസിക്കുന്ന ഹോതാവും (അഗ്നി) കലശങ്ങളിൽ വസിക്കുന്ന അതിഥിയും (സോമരസം) നൃസത്തിലും വരസത്തും (മനുഷ്യരിലും ദേവന്മാരിലും ഇരിക്കുന്ന) ഋതസത്തും (യാഗസ്ഥിതൻ) വ്യോമസത്തും (ആകാശസ്ഥിതൻ) അബ്ജ വും (വെള്ളത്തിൽ ജനിച്ചത്) ഗോജയും (ഭൂമിയിൽ ജനിച്ചത് ഋതജയും (യാഗത്തിൽ ജനിച്ചത്) ബൃഹത്തും (മഹത്തും ആകുന്നു.)

6. യസ്മാജ്ജാതാ ന പരാ നൈവ കിംച-
നാസ യ ആവിവേശ ഭുവനാനി വിശ്വാ
പ്രജാപതിഃ പ്രജയാ സംവിദാന-
സ്ത്രീണി ജ്യോതീംഷി സചതേ സ ഷോഡശീ.

(ജനിച്ചിട്ടുള്ള യാതൊന്നിൽ നിന്ന് അന്യങ്ങളല്ലാ, ഒന്നും ഉണ്ടായിരുന്നില്ലാ യാതൊരുവൻ എല്ലാ ഭുവനങ്ങളെയും പ്രവേശിച്ചു. ആ പ്രജാപതി പ്രജകളോട് ഒന്നിച്ചു മൂന്നു ജ്യോതിസ്സുകളായ ഒന്നിച്ചു ചേരുന്നു. അവർ പതിന്നാറുകലകളുള്ളവനാണ് (ബ്രഹ്മത്തിന്റെ പതിന്നാറു കലകൾ പ്രാണൻ, ശ്രദ്ധ, ആകാശം, വായു, അഗ്നി, ജലം, ഭൂമി, ഇന്ദ്രിയം, മനസ്സ്, അന്നം, വീര്യം, തപസ്സ്, മന്ത്രം, കർമ്മം, ലോകങ്ങൾ, നാമങ്ങൾ, ഇവയാണ്)

6. വിധർത്താരം ഹവാമഹേ വസോഃ കുവിദ്-
വനാതി നഃ സവിതാരംനൃചക്ഷസം

(ലോകത്തെ ധരിക്കുന്നവനും മനുഷ്യരുടെ ചിന്താദികൾ അറിയുന്നവനും ആയ സവിതാവിനെ ഞങ്ങൾ ആഹ്വാനം ചെയ്യുന്നു. അവൻ ഞങ്ങൾക്കു ധനം സമൃദ്ധമായി നൽകട്ടെ.)

7. ഘൃതം മിമിക്ഷിരേ ഘൃതമസ്യ യോനിർ-
ഘൃതേ ശ്രിതൗ ഘൃതമുവസ്യ ധാമ
അനുഷ്വധമാവഹ മാദയസ്വ
സ്വാഹാകൃതം വൃഷഭ വക്ഷി ഹവ്യം.

(ഘൃതം ഹോമിച്ചു; ഘൃതമാണ് ഇവന്റെ യോനി. (ഉത്ഭവസ്ഥാനം) ഘൃതത്തിൽ ആശ്രയിച്ചവനാകുന്നു. ഘൃതാതന്നെ ഇവന്റെ ധാമം. ഹേ അഗ്നേ, ഓരോ അർപ്പണത്തിലും ദേവന്മാരെ കൊണ്ടുവരുക. മദിപ്പിക്കുക. ശ്രേഷ്ഠനായവനെ, സ്വാഹാ എന്നു പറഞ്ഞ് ഹോമിക്കുന്ന ഹോമദ്രവ്യം വഹിക്കുക.

8. സമുദ്രാദൂർമ്മിർ മധുമാൻ ഉദാര-
ദൂപാംശുനാ സമമൃതത്വാമാനട്
ഘൃതസ്യ നാമ ഗുഹ്യം യദസ്തി
ജിഹ്വാ ദേവാനാമമൃതസ്യ നാഭിഃ

(സമുദ്ര വിശാലമായ സൃഷ്ടിയിൽ നാഭിപോലെ പ്രപഞ്ചം തേൻ പോലെ സന്തോഷപ്രദമായി ഉത്ഭവിച്ചു. ഘൃതംപോലെ പോഷകമായ പരമസത്യത്തിനെ യാതൊരു ഗുഹ്യമായ നാമമുണ്ടോ അതിന്റെ മന്ദമായ ജപത്താൽ അമൃതത്വം പ്രാപിക്കുന്നു. അത് ദ്രവ്യന്മാരുടെ ജിഹ്വയാകുന്നു. അമൃതത്തിന്റെ നാഭിയിം ( (കേന്ദ്രം) ആകുന്നു.

9. വയം നമാ പ്രബ്രവാമാ ഘൃതേനാ-
സ്മിൻ യജ്ഞേ ധാരയാമാ നമോഭിഃ
ഉപ ബ്രഹ്മാ ശൃണവച്ഛസ്യമാന
ചതുഃ ശൃഗോ വമീദ് ഗൗര ഏതത്.

(ഈ യജ്ഞത്തിൽ പ്രകാശരൂപത്തിൽ ഞങ്ങൾ ഓം എന്ന നാമം ഉച്ചരിക്കട്ടെ. നമസ്കാരങ്ങളോടെ ഓർമ്മിക്കട്ടെ. നാലു ശൃംഖങ്ങളോടു കൂടിയ ശസ്യമാനമായ (പുകഴ്ത്തപ്പെടുന്ന) ശൃണവനായ (കേൾക്കുന്ന) ഗൗരനായ (പരിശുദ്ധൻ) ബ്രഹ്മം ഇതിനെ രക്ഷിക്കട്ടെ.

10. ചത്വാരി ശൃംഗാ ത്രയോ അസ്യ പാദാ
ദ്വേ ശീർഷേ സപ്ത ഹസ്താം സോ അസ്യ
ത്രിധാ ബദ്ധോ വൃഷഭോ രോരവീതി
മഹോ ദേവോ മർത്യാൻ ആവിവേശ

ഇതിന് ശൃംഖങ്ങൾ (കൊമ്പ്) നാലെണ്ണമാണ്. പാദങ്ങൾ മൂന്നാണ്. ശിരസ്സുകൾ രണ്ടാണ്. ഇതിന് കൈയുകൾ ഏഴാണ്. മൂന്നു വിധത്തിൽ ബദ്ധമായിട്ടുള്ള വൃഷഭം (കാള) ശബ്ദിക്കുന്നു. പ്രാകശരൂപിയായ ദേവൻ മനുഷ്യരിൽ പ്രവേശിച്ചു. (ഇവിടെ ഓങ്കാരം, പരബ്രഹ്മം, ധർമ്മം ഇവയാണ് പരാമർശിക്കപ്പെടുന്നത്. പരാപ്രകൃതിയും അപരാപ്രകൃതിയും രണ്ടു ശിരസ്സുകൾ; ഏഴു ലോകങ്ങൾ, കൈകൾ, ജാഗ്രത് സ്വപ്നസുഷുപ്തികൾ പാദങ്ങൾ)

11. ത്രിധാ ഷിതം പണിഭിർഗുഹ്യമാനം
ഗവിദേവാസോ ഘൃതമന്വവിന്ദൻ
ഇന്ദ്ര ഏകം സൂര്യ ഏകം ജജാന
വേനാദേകം സ്വധയാ നിഷ്തക്ഷുഃ

(ദേവസമാനരായ മിനിമാർ മൂന്നു പ്രകാരത്തിൽ അനുഷ്ഠിക്കപ്പെട്ടതും ആചാര്യന്മാർ രഹസ്യമായി വെക്കപ്പെട്ടതുമായ ഘ്ല്യത (സ്വയം പ്രകാശമായ പരമസത്യം) വാക്കുകളിൽ പ്രാപിച്ചു. ഇന്ദ്രൻ ഒന്നിനെയും സൂര്യൻ ഒന്നിനെയും ജനിപ്പിച്ചു. ആനന്ദ സ്വരൂപമായ ഒന്നിൽ നിന്നു ഒന്ന് സ്വപ്രതിഷ്ഠിതമായ ആത്മാവുകൊണ്ട് നിഷ്പന്നമായി.)

12. യോ ദേവാനാം പ്രഥമം പുരസ്താത
വിശ്വാധികോ രുദ്രോ മഹർഷി
ഹിരണ്യഗർഭം പശ്യത ജായമാനം
സ നോ ദേവഃ ശുഭയാ സ്തുത്യാ സംയുനക്തു

(അങ്ങേ അറ്റം ഉത്കൃഷ്ടനും ഋഷികമായ യാതൊരു രുദ്രനിൽ ദേവന്മാരിൽ വെച്ച് ഒന്നാമനായ ഹിരണ്യഗർഭനു മുമ്പുതന്നെ ജനിക്കുന്നവനായി കാണുന്നു, ആ ദേവൻ നമ്മളെ ശുഭമായ സ്മൃതിയോടു യോജിപ്പിക്കട്ടെ.)

13. യസ്മാത് പരം നാ പരമസ്തി കിഞ്ചിത്
യസ്മാന്നാണീയോ ന ജ്യായോളസ്തി കശ്ചിത്
വൃക്ഷ ഇവ സ്തബ്ധോ ദിവിതിഷ്ഠ ത്യേക
സ്തേനേദം പൂർണം പുരുഷേണ സർവം

(യാതൊന്നിൽ നിന്ന് പരമായിട്ടോ അപരമായിട്ടോ ഒന്നും ദഹിക്കുന്നില്ല. യാതൊന്നിനെക്കാൾ ചെറുതായിട്ടോവലുതായിട്ടോ ഒന്നില്ല. യാതൊരുവൻ വൃക്ഷത്തെപ്പോലെ സ്തംഭിച്ചവനായി ഏകനായി ദ്യോവിൽ സ്ഥിതിചെയ്യുന്നു ആ പുരുഷൻ ഇതെല്ലാം പൂർണ്ണമാണ്.

14. ന കർമ്മണാ ന പ്രജയാ ധനേന
ത്യാഗേനൈകേ അമൃതത്വമാനശു
പരേണനാകം നിഹിതം ഗുഹായാം
വിഭ്രാജതേ യദ്യതയോ വിശന്തി

കർമ്മത്താലല്ല, പ്രജ (സന്തതി) കൊണ്ടല്ല, ധനത്താലല്ല, ത്യാഗം കൊണ്ടാണ് ചിലർ മോക്ഷം പ്രാപിച്ചത്. യാതൊന്നിനെയതിമാർ പ്രവേശിക്കുന്നു, അത് സ്വർഗ്ഗത്തിനും അപ്പുറത്ത് ഉള്ളതാണ് ഹൃദയഗുഹയിൽ അത് പ്രകാശിക്കുന്നു.)

15. വേദാന്ത വിജ്ഞാന സുനിശ്ചിതാർത്ഥാഃ
സന്യാസയോഗാത് യതയഃ ശുദ്ധസത്ത്വാഃ
തേ ബ്രഹ്മലോകാഷു പരാന്തകാലേ
പരാമൃതാ പരിമുച്യന്തി സർവേ

(വേദാന്തജ്ഞാനം കൊണ്ട് അർത്ഥം നിശ്ചയം വരുത്തിയിട്ടുള്ളവരും സന്യാസ യോഗത്താൽ വിശുദ്ധാന്തഃകരണന്മാരും ആയ എല്ലാ യതികളും ഉത്കൃഷ്ടവും മരണരഹിതവുമായ ബ്രഹ്മമായിത്തീർന്ന് അവസാനകാലത്ത് ബ്രഹ്മലോകങ്ങളിൽ പൂർണ്ണമായി മുക്തന്മാരായിത്തീരുന്നു.

16. ദഹ്രം വിപാഹം വരവേശ്മഭൂതം
യത് പുണ്ഡരീകം പുരമധ്യസംസ്ഥം
തത്രാപിദഹ്രേ ഗഗനം വിശോകം
തസ്മിൻ യദന്തസ്തദുപാസിതവ്യം

ദഹ്രവും (അല്പം) വിപാപവും (പാപമില്ലാത്ത) വരവേശ്യഭൂതവും (ആത്മാവിന്റെ അവസാനം) പുരമധ്യസംസ്ഥം (ശരീരമധ്യസ്ഥിതം) ആയ യതൊരു പുണ്ഡരീകം (ഹൃദയകമലം) അവിടെയും അല് സ്ഥലത്ത് ശോകരഹിതമായ യാതൊരു ആത്മതത്ത്വം അത്, ഉപാസിക്കപ്പെടേണ്ടതാണ്.

17. യോ വേദാദൗ സ്വരഃ പ്രോക്തോ വേദാന്തേ ച പ്രതിഷ്ഠിതഃ
തസ്യ പ്രകൃതിലീനസ്യ യഃ പരഃ സ മഹേശ്വരഃ

വേദത്തിൽ ആദിയിൽ യാതൊരു സ്വരം പറയപ്പെട്ടു, വേദാന്തത്തിലും ഉറപ്പിച്ചു പറഞ്ഞു. പ്രകൃതിയിൽ ലയിച്ചു ചേരുന്ന അതിനും അപ്പുറത്ത് യാതൊരുവനാണോ അവനാണ് മഹേശ്വരൻ-ഈശ്വരൻ

## അനുവാകം പതിമൂന്ന്

1. സഹഹസ്രശീർഷം ദേവം വിശ്വാക്ഷം വിശ്വ ശംഭുവം
വിശ്വം നാരായണം ദേവമക്ഷരം പരമം പദം
2. വിശ്വതഃ പരമം നിത്യം വിശ്വം നാരായണം ഹരിം
വിശ്വമേവേദം പുരുഷഃ സ്തദ്വിശ്വമുപജീവതി
3. പതിം വിശ്വസ്യാത്മേശ്വരം ശാശ്വതം ശിവമച്യുതം
നാരായണം മഹാജ്ഞേയം വിശ്വാത്മാനം പരായണം

(ഈ വിശ്വം പുരുഷൻ തന്നെയാണ്. അതുകൊണ്ട് ആയിരം ശിരസ്സുകളുള്ളവനും പ്രകാശസ്വരൂപനും അനേകം കണ്ണുള്ളവനും ലോകമംഗളദായകനും പ്രപഞ്ച സ്വരൂപകനും നരസമൂഹത്തിന്റെ പ്രഭുവും ദേവനും നാശമില്ലാത്തവനും പരമപ്രദമായവനും പ്രപഞ്ചത്തിന് അതീതനും നിത്യനും വിശ്വനും നാരായണനും ഹരിയും (പാപനാശകൻ) വിശ്വനാഥനും ആത്മേശ്വരനും ശാശ്വതനും മംഗള സ്വരൂപനും അച്യുതനും നരനായി അവതരിച്ചവനും മഹാജ്ഞേയനും വിശ്വാത്മാവും പരായണനും (ഉത്കൃഷ്ടമായ പ്രാപ്യസ്ഥാനം) ആയ ദേവനെ ഈ വിശ്വം ഉപജീവിക്കുന്നു.)

4. നാരായണഃ പരം ബ്രഹ്മ തത്വം നാരായണഃ പരഃ
നാരായണഃ പരം ജ്യോതിരാത്മാ നാരായണഃ പരഃ
നാരായണാഃ പരോധ്യാതാ ധ്യാനം നാരായണാഃ പരഃ

(നാരായണൻ പരമമായ ബ്രഹ്മാവാകുന്നു; പരമമായ തത്വമാകുന്നു; പരമമായ ജ്യോതിസ്സാകുന്നു; പരമാത്മാവാകുന്നു. പരമമായ ധ്യാതാവും ധ്യാനവും എല്ലാം നാരായണൻ തന്നെ)

5. യച്ച കിഞ്ചിത് ജഗത്യസ്മിൻ ദൃശ്യതേ
ശ്രൂയതേപി വാ

അന്തർബഹിശ്ച തത് സർവം വ്യാപ്യ
നാരായണഃ സ്ഥിതാ

(ഈ ജഗത്തിൽ എന്തെല്ലാം വസ്തുക്കൾ കാണപ്പെടുന്നു; കേൾക്കപ്പെടുന്നു അതെല്ലാം അകത്തും പുറത്തും വ്യാപിച്ചു നാരായണൻ നിലകൊള്ളുന്നു.

അന്യന്തമവ്യയം കവിം സമുദ്രേന്തം വിശ്വംഭുവം
പത്മകോശപ്രതീകാശം ഹൃദയം
ചാപ്യധോമുഖം.

(അന്തമില്ലാത്തവനും നാശമില്ലാത്തവനും കവിയും (സർവജ്ഞൻ) വിശ്വ ശംഭുവനും (ലോകത്തിന് സുഖം നൽകുന്നു) ആയ നാരായണനെ ധ്യാനിക്കുക താമരമൊട്ടിനു തുല്യമായ ഹൃദയവും താഴോട്ടു മുഖമുള്ളതായിരിക്കുന്നു.

7. അധോനിഷ്ട്യാ വിതസ്ത്യാന്തേ നാഭ്യാമു
പരിതിഷ്ഠതി

ഹൃദയം തദ് വിജാനീയാദ് വിശ്വസ്യായതനം
മഹത്

(യാതൊന്ന് നിഷ്ഠിയുടെ താഴെ (കണ്ഠകൂപത്തിനു താഴെ) വിതസ്ത്യാന്തത്തിൽ (രുദ്രചാണിന്റെ അവസാനം) നാഭിക്കുമുകളിൽ നിൽക്കുന്നു. ഈ ഹൃദയത്തെ വിശ്വാത്മാവിന്റെ മഹത്തായ ആയതനമായി (സ്ഥാനം) മനസ്സിലാക്കണം

8. സന്തതം തു സിരാഭിസ്തു ലംബത്യാ
കോശ സന്നിഭം

തസ്യാന്തേ സുഷിരം സൂക്ഷ്മം തസ്മിൻ സർവം
പ്രതിഷ്ഠിതം

(ആകാശസന്നിദമാമി (താമരമൊട്ടിനു തുല്യമായ ഹൃദയം) സിരകളായ എല്ലായിടത്തും വ്യാപിച്ച് തൂങ്ങിക്കിടക്കുന്നു. അതിന്റെ അന്തത്തിന് സൂക്ഷ്മമായ സുഷിരമുണ്ട്. അതിന്റെ അന്തത്തിന് സൂക്ഷ്മമായ സുഷിരമുണ്ട്. അതിൽ എല്ലാം പ്രതിഷ്ഠിതമായിരിക്കുന്നു.

9. തസ്യമദ്ധ്യേമഹാനഗ്നിർ വിശ്വാർച്ചിർ
വിശ്വതോമുഖഃ

സോ ഗ്ര ഭുക്വിഭജൻ തിഷ്ഠന്നാഹാര
മജരഃ കവിഃ

10. തിര്യഗൂർദ്ധ്വമധഃശായീ രശ്മയസ്തസ്യ സന്തതാ
സന്താപയതി സ്വം ദേഹമാപാദതല മസ്തകം

11. നീല തോയദമധ്യസ്ഥാ വിദ്യുല്ലേഖവഭാസ്വരാ
നീവാര ശൂകപത്തന്വീ പീതാഭാസ്വത്യണുപരമാ

(അതിന്റെ മധ്യത്തിൽ വിശ്വാർച്ചിസ്സും (എല്ലായിടത്തും ജ്വാലയുള്ള വിശ്വതോമുഖമായി അഗ്രഭുക്കായി (ആദ്യം ഭക്ഷിക്കുന്ന) ആഹാരത്തെ വിഭജിക്കുന്നതായി സ്ഥിതിചെയ്യുന്നതും ജരയില്ലാത്തതും കവിയും (എല്ലാമറിയുന്ന) ആയ യാതൊരു മഹത്തായ അഗ്നി അത് സ്വന്തമായ ദേഹത്തെ ആപാദചൂഡം ചൂടുള്ളതാക്കുന്നു. അതിന്റെ മധ്യത്തിൽ അത്യന്തം സൂക്ഷ്മവും കാർമേഘങ്ങളുടെ നടുവിലുള്ള മിന്നൽകൊടിപോലെ ശോഭിക്കുന്നതും വരിനെല്ലിന്റെ മുനമ്പുപോലെ കൃശവും മഞ്ഞനിറത്തിലുള്ളതും അണുതുല്യവും ആയ വഹ്നിശിഖ സ്ഥിതിചെയ്യുന്നു.

12. തസ്യാഃ ശിഖായാ മദ്ധ്യേ പരമാത്മാ വ്യവസ്ഥിതഃ
സ ബ്രഹ്മ സശിവഃ (സ ഹരിംഃ) സേന്ദ്രഃ
സോക്ഷരഃ പരമഃസ്വരാട്

(ആ ശിഖയുടെ മദ്ധ്യത്തിൽ പരമാത്മാവ് നിലകൊള്ളുന്നു. അത് ബ്രഹ്മമാതുന്നു. അത് ശിവനാകുന്നു. അത് വിഷ്ണുവും ഇന്ദ്രനുമാകുന്നു. അത് നാശരഹിതവും ഉത്കൃഷ്ടവും സ്വയം പ്രകാശരൂപവുമാകുന്നു.

## അനുവാകം പതിന്നാല്

1. ആദിത്യോ വാ ഏഷ ഏമന്മണ്ഡലലം തപതി,
തത്ര താ ഋച സ്തദൃചാമണ്ഡലം, സ ഋചാം
ലോകോ ഥ യ ഏഷ ഏതസ്മിൻ മണ്ഡലേ ർച്ചിർ
ദ്ദീപ്യതേ താനി സാമാനി, സ സാമ്നാം ലോകോ ഥ
യ ഏഷ ഏതസ്മിൻ മണ്ഡലേ ർച്ചിഷി പുരുഷു-
സ്താനി യജുംഷി സ യജുഷാ മണ്ഡലം
സ യജീഷാം

ലോകഃ സൈഷാ ത്രയ്യേവ വിദ്യ തപതി സ
ഏഷോന്തരദാത്യേ ഹിരണ്മയഃ പുരുഷഃ

(ഇവൻ തീർച്ചയായും ആദിത്യനാണ്. ഈ മണ്ഡലത്തെ തപിപ്പിക്കുന്നു. അവിടെ അവ ഋതുക്കളാണ്. അവ ഋക്കുകളാണ്. മണ്ഡലമാകട്ടെ ഋക്കുകളുടെ സ്ഥാനമാണ്. യാതൊരു പ്രകാശം ഈ മണ്ഡലത്തിൽ ഉജ്വലിക്കുന്നു. അവ സാമങ്ങളാകുന്നു. അത് സാമങ്ങളുടെ സ്ഥാനമാണ്. പിന്നെ യാതൊരുവൻ ഈ മണ്ഡലത്തിൽ ഉള്ള ജപാലയിൽ ഉണ്ടോ ആ പുരുഷൻ യജ്ജുസ്സുകളാണ്. അത് യജുസ്സുകൊണ്ടുള്ള മണ്ഡലമാണ്. അവൻ യജുസ്സുകളുടെ സ്ഥാനമാകുന്നു. ആ ത്രയീവിദ്യതന്നെ പ്രകാശിതമാകുന്നു. ആദിത്യന്റെ അന്തർഭാഗത്തുള്ള പുരുഷൻ ഹിരണ്മയ പുരുഷനത്രേ.

## അനുവാകം പതിനഞ്ച്

1. ആദിത്യോ വൈ തേജ ഓജോ
ബലം യശശ്ചക്ഷുഃ

ശ്രോത്രമാത്മാ മനോ മന്യുർമനുർ
മൃത്യുഃ സത്യോ

മിത്രോ വായുരാകാശഃ പ്രാണോ ലോകപാലഃ
കഃകിം കം തത്സത്യമന്നമമൃതോ ജീവോ വിശ്വഃ
കതമഃ സ്വയംഭൂ ബ്രഹ്മൈതദമൃത ഏഷ പുരുഷ
ഏഷ ഭൂതാനാധിപതിർ ബ്രഹ്മണഃ സായുജ്യം

I K

സലോകതാമാപ്നോത്യതാസാമേവ ദേവതാനാം
സായുജ്യം സാർഷ്ടിതാം സമാനലോകതാ
മാപ്നോതി

യ ഏവം വേദേത്യുപനിഷത്.

(ആദിത്യൻ തന്നെയാകുന്നു, തേജസ്സ്, ഓജസ്സ്, ബലം, ശക്തി, യശസ്സ്, ചക്ഷുസ്സ്, ചെവി, ശരീരം, മനസ്സ്, കോപം, മനു, മൃത്യു, സത്യം, മിത്രൻ, വായു, ആകാശം, പ്രാണൻ, ഇന്ദ്രാദിക്പാലന്മാർ, ബ്രഹ്മാവ്, അനിവർചനീയമായ തത്വം, സുഖം പരമസത്യം, പ്രകൃതിമോക്ഷം, ജീവൻ, ലോകം, പരമമായസുഖം, സ്വയം ഭൂവായ ബ്രഹ്മം മരണരഹിതനായ പുരുഷൻ ഇദ്ദേഹമാകട്ടെ ഭൂതങ്ങളുടെ അധിപതിയാണ്. യാതൊരാൾ ഇതറിയുന്നു, അവൻ ബ്രാഹ്മണനാകുന്നു.സ അവൻ ബ്രഹ്മസായുജ്യം പ്രാപിക്കുന്നു. ഈ ദേവന്മാരുടെ സായൂജ്യത്തെ അതുപോലെ സമാനമായ ലോകത്തെ പ്രാപിക്കുന്നു എന്ന് ഉപനിഷത്ത് ഉപദേശിക്കുന്നു.

2. ഘൃണി സൂര്യ ആദിത്യോമർച്ചയന്തി തപഃ സത്യം
മധു ക്ഷരന്തി, തദ് ബ്രഹ്മതദാപ, ആപോ ജ്യോതി
രസോമൃതം ബ്രഹ്മ ഭൂർഭുവഃ സുവരോമ

(ഘൃണി (പ്രകാശദാതാവ്)ല സൂര്യൻ, ആദിത്യൻ പ്രണവ വാച്യമായ ബ്രഹ്മം ഇവയെല്ലാം തന്നെ ബ്രഹ്മത്തെ അർച്ചി ക്കുന്നു. തപസ്സ്, സത്യം, മധു (ഉപാസനയുടെ സ്ഥലം) നൽ കുന്നു. അത് ബ്രഹ്മമാകുന്നു. അത് ജലം പോലെ സർവ വ്യാപിയാണ്. പ്രകാശസ്വരൂപമാണ്. രസസ്വരൂപമാണ്. അമൃത സ്വരൂപമാണ്. ബ്രഹ്മമാണ്. ഭൂലോകം, ഭുവർലോകം, സ്വർ ലോകം ഇവയെല്ലാം തന്നെ പ്രണവരൂപമായ ബ്രഹ്മമാകുന്നു.

## അനുവാകം പതിനാറ്

1. നിധനപതയേ നമഃ നിധനതാന്തികായ നമഃ
ഊർധ്വായ നമഃ ഊർധ്വലിംഗായ നമഃ
ഹിരണ്യായ നമഃ
ഹിരണ്യലിംഗായ നമഃ ദിവ്യായ നമഃ
ദിവ്യലിംഗായ നമഃഭവായ
നമഃ ഭവലിംഗായ നമഃ ശർവ്വായ നമഃ ശർവ്വ
ലിംഗായ
നമഃ ശിവായ നമഃ ശിവലിംഗായ നമഃ
ജ്വാലായ നമഃ
ജ്വലലിംഗമായനമഃ ആത്മായേ നമഃ ആത്മ
ലിംഗായേ നമഃ
പരമായേ നമഃ പരമലിംഗായ നമഃ
ഏതത് സോമസ്യ
സൂര്യസ്യ സർവ്വലിംഗം സ്ഥാപയതി പാണി
മന്ത്രം പവിത്രം

(1. നിധപതിക്ക് നമസ്കാരം (പ്രളയസാക്ഷി) 2. മരണ കർത്താവായ യമന് നമസ്കാരം. 3. മുകളിൽ നിലകൊള്ളുന്ന ശിവന് നമസ്കാരം., 4. സദാശിവതത്വത്തിന് നമസ്കാരം. 5. സ്വർണ്ണവർണ്ണനായ ശിവന് നമസ്കാരം. 6. സ്വർണ്ണ നിർമ്മിത ശിവലിംഗത്തിന് നമസ്കാരം. 7. നല്ല കാന്തിയുള്ള ശിവന് നമസ്കാരം. 8. ദിവ്യനായ ശിവലിംഗത്തിന് നമസ്കാരം. 9. സ്വർഗ്ഗരൂപിയായ ശിവന് നമസ്കാരം. 10. അലൗകികലിംഗരൂപിയായ ശിവന് നമസ്കാരം. 11. മംഗള കാരനായ ശിവന് നമസ്കാരം. 12. ശർവന് നമസ്കാരം,. 14. സർവനാശകനായ ശിവന് നമസ്കാരം 15. മംഗളസ്വരൂ പിയായ ശിവന് നമസ്കാരം. 16. മംഗളായ ലക്ഷണം ചേർന്ന ദേവന് നമസ്കാരം. 17. പ്രകാശമാനന് നമസ്കാരം. 18. ജ്യോ തിർലിംഗ രൂപിക്ക് നമസ്കാരം. 19. ജഗത്തിന്റെ ആത്മാവായ ദേവന് നമസ്കാരം. 20. എല്ലാ ജീവികളുടെയും ഹൃദയത്തിൽ ഉൾക്കൊള്ളുന്നവന് നമസ്കാരം. 21.ഉത്കൃഷ്ടനായ ശിവന് നമസ്കാരം. 22. മോക്ഷാത്മകലിംഗരൂപിക്ക് നമസ്കാരം. ഈ മന്ത്രങ്ങളാൽ ഉമാസഹിതം എല്ലാറ്റിനും കാരണഭൂതനുമായ ശിവന്റെ പരിശുദ്ധ പ്രാണിമന്ത്രരൂപനുമായ ലിംഗത്തെ ഭക്തന്മാർ സ്ഥാപിക്കുന്നു.

## അനുവാകം പതിനേഴ്

1. സദ്യോജാതകം പ്രപദ്യമി സദ്യോ
ജാതായ വൈ നമോ നമഃ
ഭവേ ഭവേ നാതിഭവേ ഭവസ്വ മാം
ഭവോദ്ഭവായ നമഃ

(സദ്യോജാതനെ ഞാൻ ശരണം പ്രാപിക്കുന്നു. സദ്യോ ജാതന് നമസ്കാരം. വീണ്ടും വീണ്ടും ജന്മത്തിന് എന്നെ അയക്കരുതേ. സംസാരത്തെ അതിക്രമിച്ച മോക്ഷത്തിലേ യ്ക്ക് എന്നെ അയച്ചാലും. സംസാരത്തിന്റെ ഉദ്ഭവസ്ഥാനമായ ശിവന് നമസ്കാരം.)

## അനുവാകം പതിനെട്ട്

1. വാമദേവനായ നമോ ജ്യേഷ്ഠായ നമഃ
ശ്രേഷ്ഠായ നമോ
രുദ്രായ നമഃ കാലായ നമഃ കലവികരണായ നമോ
ബലവികരണായ നമോ ബലായ നമോ
ബലു പ്രമഥനായ
നമഃ സർവ്വ ഭൂതദമനായ നമോ മനോന്മനായ നമഃ

(വാമദേവന് നമസ്കാരം. 2. ഏറ്റവും ശ്രേഷ്ഠനായ ദേവന് നമസ്കാരം. 3. ഏറ്റവും ശ്രേഷ്ഠനായ ദേവന് നമസ്കാരം. 4. പ്രളയകാലത്ത് ജനങ്ങളെ കരയിപ്പിക്കുന്ന ദേവന് നമസ്കാരം. 5. കാലരൂപിയായ ദേവന് നമസ്കാരം. 6. പ്രകൃതിയിൽ മാറ്റമുണ്ടാക്കിത്തീർക്കുന്ന ദേവന് നമസ്കാരം. 7. ബലത്തിൽ മാറ്റമുണ്ടാക്കിത്തീർക്കുന്ന ദേവന് നമസ്കാരം. 8. ശക്തിസ്വരൂപന് നമസ്കാരം. 9. ശത്രുക്കളുടെ ശക്തി നശിപ്പിക്കുന്നവന് നമസ്കാരം. 10. എല്ലാ ഭൂതങ്ങളുടെയും അധിപതിയായ ദേവന് നമസ്കാരം 11. ജീവി കളുടെ മനസ്സിനെ നിയന്ത്രിക്കുന്ന ദേവന് നമസ്കാരം.

N P

## അനുവാകം പത്തൊൻപത്

1. അഘോരേഭ്യോ ഥ ഘോരേഭ്യോ
ഘോരഘോരതരേഭ്യഃ
സർവ്വതഃ ശർവ്വസർവ്വേഭ്യോ
നമസ്തേ അസ്തു രുദ്രരുപേഭ്യഃ

ശാന്തമായിട്ടുള്ളവനും പിന്നെ ഘോരങ്ങളായവയും ഏറ്റവും ഘോരതരവുമായ സകല രുദ്രങ്ങളോടും കൂടിയ അങ്ങേയ്ക്ക് ഹേ, ശിവ, സദാശിവ, എല്ലായിടത്തും നമസ്കാരം ഭവിക്കട്ടെ.

## അനുവാകം ഇരുപത്

1. തത് പുരുഷായ വിദ്മഹേ വാസുദേവായ ധീമഹി
തന്നോ രുദ്രഃ പ്രചോദയേത്

(തത്പുരുഷനെന്ന് (പരമാത്മാവ്) പ്രസിദ്ധനായ പുരുഷനെ ഞങ്ങൾ അറിയട്ടെ. വായുദേവനെ ഞങ്ങൾ ധ്യാനിക്കുന്നു. അതിനായി രുദ്രൻ ഞങ്ങളെ പ്രേരിപ്പിക്കട്ടെ.

## അനുവാകം ഇരുപത്തൊന്ന്

1. ഈശാനഃ സർവ്വവിദ്യാനാമീശ്വരഃ
സർവ്വ ഭൂതാനാം
ബ്രഹ്മാധിപതിർബ്രഹ്മണോതിർബ്രഹ്മാ
ശിവോ മേ അസ്തു സദാശിവോമ്

(സകല വിദ്യകളുടെയും നാഥനും സർവഭൂതങ്ങളുടെയും നിയന്താവും വേദത്തിന്റെ അധിപതിയും ബ്രഹ്മത്തിന്റെ അധിദേവനും ആയ പരമാത്മാവ് എനിക്ക് മംഗളകാരിയായി ശാന്തനായി ഭവിക്കട്ടെ. സദാശിവൻ ഓങ്കാരവാച്യമായ ബ്രഹ്മമാകുന്നു.

## അനുവാകം ഇരുപത്തിരണ്ട്

1. നമോ ഹിരണ്യായ ബാഹവേ ഹിരണ്യവർണ്ണായ
ഹിരണ്യരൂപായ ഹിരണ്യപതയേം ബികാപതയേ
ഉമാപതയേ പശുപതായ നമഃ

(സ്വർണ്ണാഭരണഭൂഷിതമായ കൈകൾ ചേർന്നവനും സ്വർണ്ണാനർഘങ്ങളായ വേദാക്ഷരങ്ങൾക്ക് ഉല്പത്തി സ്ഥാനവും സ്വർണ്ണരൂപനും (1) സമ്പത്തിന്റെ നാഥനും അംബികാനാഥനും ഉമാപതിയും സകല ജീവികളുടെയും നാഥനും ആയ സദാശിവന് നമസ്കാരം.

## അനുവാകം ഇരുപത്തിമൂന്ന്

1. ഋതം സത്യം പരം ബ്രഹ്മ പുരുഷം
കൃഷ്ണ പിംഗളം
ഊർദ്ധ്വരേതം വിരൂപാക്ഷം വിശ്വരൂപായ
വൈനമോ നമഃ

(ഋതമായ സത്യവും (അത്യന്ത സത്യം) പരമായ ബ്രഹ്മവും കൃഷ്ണവർണ്ണത്തോടും പിംഗളവർണ്ണത്തോടും ചേർന്നതും ഊർദ്ധ്വരേതസ്സും (രേതസ്സിനെ ബ്രഹ്മരന്ധ്രത്തിൽ ധരിക്കുന്ന(വിരൂപാക്ഷനും (ത്രിനേത്രൻ) പുരുഷനും (പുരുഷരൂപം ചേർന്നവനും വിശ്വരൂപനുമായ ദേവന് വീണ്ടും വീണ്ടും നമസ്കാരം.

## അനുവാകം ഇരുപത്തിനാല്

1. സർവ്വോ വൈ രുദ്രഃ തസ്മൈ രുദ്രായ നമോ
അസ്തുപുരുഷോ
വൈ രുദ്രഃ സന്മഹോ നമോ നമഃ വിശ്വം
ഭൂതം ഭുവനം
ചിത്രം ബഹുധാ ജാതം ജായമാനം ച
യത് സർവ്വോ
ഹ്യേഷ രുദ്രസ്തസ്മൈ രുദ്രായ നമോ അസ്തു

(സകലതും രുദ്രനാകുന്നു. ആ രുദ്രന് നമസ്കാരം ഭവിക്കട്ടെ. അന്തര്യാമിയായ ആത്മാവും സത്തായിട്ടുള്ളതും മഹാതേജസ്സും രുദ്രനാണ്. രുദ്രന് നമസ്കാരം. പ്രപഞ്ചവും സൃഷ്ടിക്കപ്പെട്ട ആത്മാക്കളും പല പ്രകാരത്തിൽ ഉണ്ടായിട്ടുള്ളതും ഉണ്ടായിക്കൊണ്ടിരിക്കുന്നതുമായ വിചിത്രമായ ഭുവനമാകെ രുദ്രനാകുന്നു. ആ രുദ്രന് നമസ്കാരം ഭവിക്കട്ടെ.

## അനുവാകം ഇരുപത്തിയഞ്ച്

1. ക്ഷുദ്രായ പ്രചേതസേ മീഡുഷ്ടമായ തവ്യസേ
വോചേമ ശന്തമം ഹൃദേ സർവ്വോഹ്യേഷ രുദ്ര-
സ്തസ്മൈ രുദ്രായ നമോ അസ്തു

(പ്രചേതസ്സും (വിശിഷ്ടജ്ഞാനയുക്തൻ) മീഢിഷ്ഠവും (ആഗ്രഹങ്ങൾ സാധിപ്പിച്ചുകൊടുക്കുന്ന) തവ്യസ്സും (അതിശക്തിമാൻ)ഹൃദനും (ഹൃദയത്തിൽ സ്ഥിതിചെയ്യുന്ന) കദ്രുദന് (സ്തുർഹനായ രുദ്രൻ) ശംതമമായ (മംഗളകരം) സ്തോത്രം ഞങ്ങൾ ഗാനം ചെയ്യുന്നു. ഇതെല്ലാം രുദ്രനാകുന്നു. ആ രുദ്രന് നമസ്കാരം ഭവിക്കട്ടെ.

## അനുവാകം ഇരുപത്തിയാറ്

1. യസ്യ വൈകങ്കത്യഗ്നിഹോത്ര ഹവണീ ഭവന്തി
പ്രതിഷ്ഠിതാഃ പ്രത്യേവാസ്യാഹുത
യസ്തിഷ്ഠന്തി
അഥോ പ്രതിഷ്ഠിത്യൈ

(യാതൊരുവന്റെ അഗ്നിഹോത്രയാഗത്തിൽ ആജ്യം ഹോമിക്കുന്ന ഉപകരണം വൈയങ്കതക് മരം കൊണ്ടുണ്ടാക്കിയതാണോ ഇവൻ ആഹുതികൾ പ്രത്യേകം തന്നെ പ്രതിഷ്ഠിതങ്ങളായി സ്ഥിതിചെയ്യുന്നു. പിന്നീട് പ്രതിഷ്ഠിതിക്ക് (ചിത്തശുദ്ധി ദ്വാരാ തത്വജ്ഞാനം നേടൽ) ഭവിക്കുന്നു.

## അനുവാകം ഇരുപത്തിയേഴ്

1. കൃണുഷ്വാ പാജ ഇതി പഞ്ച

കൃണുഷ്വാ പാജ എന്നു തുടങ്ങുന്ന അഞ്ചുമന്ത്രങ്ങൾ ജ്ഞാനാർജനത്തിലെ വിഘ്നങ്ങൾ പരിഹരിക്കാനും ശത്രു സംഹാരത്തിനും പറ്റിയവയാണ് എന്ന് സൂചന നൽകുന്നു.

## അനുവാകം ഇരുപത്തിയെട്ട്

1. അദിതിർദേവാ ഗന്ധർവ്വാ മനുഷ്യാഃ പീത-
രോ സുരാസ്തേഷാം സർവ്വഭൂതാനാം
മാതാ മേദി-
നീ മഹതീ മഹീ സാവിത്രീ ഗായത്രീ ജഗത്യു
ർവ്വീ പൃഥ്വി ബഹുലാ വിശ്വാ, ഭൂതാ കതമാ-
കായാ സാ സത്യേത്യമൃതേതി വസിഷ്ഠഃ

(അദിതി (ഭൂമി) ദേവന്മാർ, ഗന്ധർവന്മാർ, മനുഷ്യന്മാർ, പിതൃക്കൾ, അസുരന്മാർ, ആ സർവഭൂതങ്ങളുടെയും മാതാവും മേദിനിയുമായി മഹത്തായി പൂജനീയമായി സവിതാവിനെ സംബന്ധിക്കുന്നതായി സ്തുതിക്കുന്ന വരെ രക്ഷിക്കുന്നവളായി, എല്ലാറ്റിനും ആശ്രയഭൂതനായി, ധാന്യങ്ങളാൽ സമൃദ്ധിചേർന്നതായി, വിശാലമായി ധാന്യസ മൃദ്ധയായി പഞ്ചഭൂതാത്മികയായി സുഖസ്വരൂപിണിയായി, ഭൂതങ്ങളുടെ ശരീരമായി, നിലകൊള്ളുന്നവളായി, സത്യസ്വ രൂപിണിയായി, മരണമില്ലാത്തവളായി അവൾ പ്രശോഭിക്കു ന്നുവെന്ന് വസിഷ്ഠൻ പറഞ്ഞു.

## അനുവാകം ഇരുപത്തിയൊൻപത്

1. ആപോ വാ ഇടം സർവ്വം വിശ്വാഭൂതാന്യാ
പഃ പ്രാണാ വാ ആപഃ പശവ ആപോ ന്ന
മാപോ മൃതമാപഃ സമ്രാഡാപേ, വിരാഡാപഃ
സ്വരാഡാപഞ്ഛന്ദാംസ്യാപോ ജ്യോതീംഷ്യാ
പോ യജ്ജംഷ്യാപഃ സത്യമാപഃ സർവ്വാ
ദേവതാ ആപോ ഭൂർഭുവഃ സ്വരാപ ഓം

ഇതെല്ലാം വെള്ളം തന്നെയാകുന്നു. എല്ലാ ഭൂതങ്ങളും വെള്ളമാണ്. പ്രാണങ്ങളും വെള്ളമാണ്. മൃഗങ്ങളും വെള്ള മാണ്. അന്നം വെള്ളമാണ്, അമൃതം വെള്ളമാണ്. ഹിരണ്യ ഗർഭൻ വെള്ളമാണ്. പ്രപഞ്ചപുരുഷൻ ജലമാണ്. അവ്യാകൃ തമായ ഈശ്വരനും വെള്ളമാണ്. ഗായത്ര്യാദി ഛന്ദസ്സുകൾ വെള്ളമാണ്. ജ്യോതിസ്സുകൾ വെള്ളമാണ്. സത്യം വെള്ളമാ ണ്. സർവദേവതകളും വെള്ളമാണ്. ഭൂലോകം, ഭൂവർലോകം, സ്വർലോകം, ഈ മൂന്നു ലോകങ്ങളെ ജലമാണ്. ഓങ്കാരവാ ച്യമായ വെള്ളം തന്നെയാണ് സകലതും.

## അനുവാകം മുപ്പത്

1. ആഃ പുനന്തു പൃഥിവീം പൃഥിവീം പൂതാ
പുനാതു മാം
പുനന്തു ബ്രഹ്മണസപ്തിർ ബ്രഹ്മപൂതാ
പുനാതുമാം
സർവ്വം പുനന്തു മാമാപോ സതാം ച
യദുച്ഛിഷ്ടമഭോജ്യം യദ്വാ ദുശ്ചരിതം മമ
പ്രതിഗ്രാഹഃ സ്വാഹാ

(ജലം ഭൂനിർമ്മിതമായ ഈ ദേഹത്തെ ശുദ്ധമാക്കട്ടെ. ശുദ്ധീകരിക്കപ്പെട്ട ദേഹം എന്നെ ശുദ്ധമാകട്ടെ. യാതൊരു ഉച്ഛിഷ്ടമോ അഭോജ്യമോ എന്റെ ദുഷ്പ്രവൃത്തികൊണ്ടുള്ള പാപമോ ദുഷ്ടന്മാരിൽ നിന്ന് ഞാൻ ദാഹം സ്വീകരിച്ചിട്ടു ണ്ടെങ്കിൽ അതൊക്കെയും ജലം എന്നെ ശുദ്ധമാക്കിത്തീർ ക്കട്ടെ.

## അനുവാകം മുപ്പത്തിഒന്ന്

1. അഗ്നിശ്ച മാ മന്യുശ്ച മന്യുപതയശ്ച
മന്യുകൃതേഭ്യഃ
പാപേഭ്യോ രക്ഷന്താം യദഹ്നാ പാപമകാർഷം,
മനസാ
വാചാ ഹസ്താഭ്യാം പദ്ഭ്യാമുദരേണ
ശിശ്നാ, അഹ-
സ്തദവലുന്തു, യത് കിഞ്ചദുരിതം മയി ഇദമഹം
മാമൃതയോനൗ സത്യേ ജ്യോതിഷി
ജുഹോമി സ്വാഹാ

അഗ്നിയും മന്യുവും മനുപതികളായ ദേവന്മാരും എന്നെ കോപം കൊണ്ട് ചെയ്യപ്പെട്ട പാപങ്ങളിൽ നിന്ന് രക്ഷിക്കു മാറാകട്ടെ. പകൽ മനസ്സുകൊണ്ട്, വാക്കുകൊണ്ട്, കൈകൾ കൊണ്ട്, കാലുകൾകൊണ്ട്, വയറുകൊണ്ട്, ലിംഗം കൊണ്ട്, യാതൊരു പാപം ചെയ്തോ അതിനെ അഹരഭിമാനിദേവത നശിപ്പിക്കട്ടെ. മാത്രമല്ല എന്നതിൽ എന്തൊരു പാപമുണ്ടോ അതെല്ലാം ഞാൻ അമൃതകാരണമായ സത്യപ്രകാശത്തിൽ ഹോമിക്കുന്നു. സ്വാഹാ

## അനുവാകം മുപ്പത്തിരണ്ട്

1. സൂര്യശ്ച മാ മന്യുശ്ച മന്യുപതശ്ച
മന്യുകൃതേഭ്യഃ
പാപേഭ്യാം രക്ഷന്താം യദ്രാത്രിയാ
പാപമകാർഷംമനസാ
വാചാ ഹസ്താഭ്യാം പദ്ഭ്യാമുദരേണ ശിശ്നാ
രാത്രിസ്തദവലു
മ്പതു യത് കിഞ്ച ദുരിതം മയി ഇദമഹം
മാമമൃതയോ
നൗ സൂര്യോ ജ്യോതിഷി ജുഹോമി, സ്വാഹാ

(സൂര്യനും മന്യുവും മന്യുപതികളും മന്യുകൃതങ്ങളായ പാപങ്ങളിൽ നിന്ന് എന്നെ രക്ഷിക്കട്ടെ. രാത്രിയിൽ ഞാൻ എന്തു പാപം ചെയ്തോ, മനസ്സുകൊണ്ടോ ലിംഗംകൊണ്ടോ

അതെല്ലാം രാത്രി നശിപ്പിക്കുമാറാകട്ടെ. ഞാൻ എന്തെല്ലാം പാപം ചെയ്തിട്ടുണ്ടോ അതൊക്കെ അമൃതയോനിയായി സൂര്യനായ ജ്യോതിസ്സിൽ ഞാൻ ഹോമിക്കുകയാണ്. സ്വാഹാ

## അനുവാകം മുപ്പത്തിമൂന്ന്

1. ഓമിത്യേകാക്ഷരം ബ്രഹ്മ. അഗ്നിർദേവതാ ബ്രഹ്മ ഇത്യാർഷം. ഗായത്രം ഛന്ദം പരമാത്മ സരൂപം സായൂജ്യം വിനിയോഗം

(ഓം എന്ന ഏകാക്ഷരം ബ്രഹ്മമാകുന്നു. അഗ്നിദേവതായാണ് ബ്രഹ്മമാണ്. ഋഷി ഗായത്രി ഛന്ദസ്സാകുന്നു. പരമാത്മാവ് വിശ്വമാകുന്ന രൂപത്തോടു കൂടിയതാണ്. ഈശ്വരനുമായി ഏകീഭാവം പ്രാപിക്കുകയാണ് ഉപയോഗം.

## അനുവാകം മുപ്പത്തിനാല്

1. ആയാതു വരദാ ദേവീ അക്ഷരം ബ്രഹ്മസംഹിതം
ഗായത്രീ ഛന്ദസാം മാതേദം ബ്രഹ്മ ജൂഷസ്വ നഃ

(വരങ്ങൾ ദാനം ചെയ്യുന്ന ദേവിയായ ഗായത്രി നാശമില്ലാത്തതും വേദസമ്മതവും ബ്രഹ്മതത്വം സ്വരൂപിണിയുമാണ്. അത് ബ്രഹ്മതത്വം സ്വരൂപിണിയുമാണ്. അത് ബ്രഹ്മതത്വം ഉപദേശിക്കുന്നതിനായി വരട്ടെ. ഛന്ദസ്സുകളുടെ മാതാവായ ഗായത്രി ഈ ബ്രഹ്മതത്വത്തെ ഞങ്ങൾക്ക് പഠിപ്പിക്കുമാറാകട്ടെ.

2. യദഹ്നാത് കുരുതേ പാപം തദഹ്നാത് പ്രതിമുച്യതേ
യദ്രാത്രിയാത് കുരുതേ പാപം തദ്രാത്രിയാത് പ്രതിമുച്യ
തേ സർവ്വവർണ്ണേ മഹാദേവി സന്ധ്യാവിദ്യേ സരസ്വതി

(സകല അക്ഷരങ്ങൾക്കും മൂലമായിട്ടുള്ള പ്രകാശസ്വരൂപിണി സന്ധ്യകളിൽ അറിയപ്പെടുന്നവളെ, സരസ്വതി, പകൽ സമയത്ത് ഏതൊരു പാപം ചെയ്യുന്നു അത് പകൽ തന്നെ നശിക്കട്ടെ. രാത്രിയിൽ യാതൊരു പാപം ചെയ്യപ്പെടുന്നു അത് രാത്രി തന്നെ നശിക്കുമാറാകട്ടെ.

## അനുവാകം മുപ്പത്തിഅഞ്ച്

1. ഓജോസി, സഹോസി, ബലമസി, ഭ്രജോസി,
ദേവാനാം ധാമാനാമസി, വിശ്വമസി വിശ്വായുഃ സർവ്വ
മസി സർവ്വായുരഭിഭൂരോം, ഗായത്രീമാവാ ഹയാമി, സാവി
ത്രീമാവാഹയാമി, സരസ്വതീമാവാഹയാമി, ഛന്ദർഷീ
നാവാഹയാമി, ശ്രിയമാവാഹയാമി, ഗായത്രിയാഃ
ഗായത്രീ ഛന്ദോ വിശ്വാമിത്ര ഋഷീഃ സവിതാ ദേവതാ
ഗ്നിർമുഖം ബ്രഹ്മാശിരോ വിഷ്ണുർഹൃദയഃ രുദ്രഃ ശി
പൃഥിവീ യോനീഃ പ്രാണാപാനവ്യോനോദാ നസമാനാ
സപ്രാണാ ശ്വേതവർണ്ണാ സാഖ്യായനസ ഗോത്രോഗായത്രീ
ചതുർവ്വിംശത്യക്ഷരാ ത്രി പദാഷട്കുക്ഷിഃപഞ്ച ശീർഷോ
പനയനേ വിനിയോഗഃ

(അല്ലയോ ഗായത്രീ, നീ ഓജസ്സാകുന്നു, ധൈര്യമാകുന്നു, ബലമാകുന്നു, അചേതന ജഗത്താകുന്നു, വിശ്വത്തിന്റെ നിലനില്പാകുന്നു, എല്ലാമാകുന്നു, സകലരടെയും ആയുസ്സാകുന്നു, ശത്രുനാശകമാകുന്നു. ഞാൻ ഗായത്രിയെ ആവാഹിക്കുന്നു. സാവിത്രിയെ ആവാഹിക്കുന്നു. സരസ്വതിയെ ആവാഹിക്കുന്നു. ഛന്ദസ്സുകളുടെയും ഋഷികളെയും ആരാധിക്കുന്നു. ലക്ഷ്മിയെ ആവാഹിക്കുന്നു. ഗായത്രിയുടെ ഛന്ദസ്സ് ഗായത്രിയാണ്. വിശ്വാമിത്രനാണ് ഋഷി. സവിതാവാണ് ദേവത. അഗ്നിയാണ് മുഖം; ബ്രഹ്മാവ് ശിരസ്സ്, വിഷ്ണു ഹൃദയം; രുദ്രൻ ശിഖ; പൃഥിവിയോനി; പ്രാണൻ അപാനൻ, വ്യാനൻ, ഉദാനൻ, സമാനൻ, എന്ന പഞ്ചപ്രാണങ്ങൾ, പ്രാണവായുക്കളാണ്, വെളുത്ത നിറമുള്ളവയാണ്, സാംഖ്യന്മാർക്ക് ആശ്രയമായ പരമാത്മാവിന്റെ ഹോത്രമാണ്, ഗായത്രിക്ക് ഇരുപത്തിനാല് അക്ഷരമാണ്. മൂന്നു പാദങ്ങളാണ്, അത് ആറു കോശങ്ങൾ ചേർന്നതാണ്; അഞ്ച് ശിരസ്സുള്ളതാണ; ഉപനയനത്തിലാണ് അതിന്റെ ഉപയോഗം.

2. ഓം ഭൂഃ ഓം ഭുവഃ ഓം സുവഃ ഓം മഹഃ
ഓം ജനഃ ഓംതപഃ ഓം സത്യം ഓം
തത് സവിതൂർ വരേണ്യം ഭർഗ്ഗോദേവസ്യ ധീമഹി
ധിയോ യോ നഃ പ്രചോദയാത് ഓമാപോ
ജ്യോതി രസോ മൃതം ബ്രഹ്മ ഭൂർഭുവഃ സ്വരോം.

(ഓം ഭൂലോകം, ഭുവർലോകം, സുകൃതികൾ താമസിക്കുന്ന സുവർലോകം, മഹത്വമേറിയ മഹർലോകം, കല്പാന്തരത്തിൽ ലയിച്ചുപോകുന്ന ജനങ്ങൾ അടുത്ത കല്പത്തിൽ ആദ്യം ചെയ്യുന്ന തപോലോകം സത്യനിഷ്ഠന്മാർക്ക് ആശ്രയമായ സത്യലോകം ഇവയെ സംബന്ധിക്കുന്ന വ്യാഹൃതി. പ്രകാശരൂപമായ സവിതാവിന്റെ വരേണ്യമായ (ശ്രേഷ്ഠം) ഭർഗ്ഗം (തേജസ്സ്) ഞങ്ങൾ ധ്യാനിക്കുന്ന യാതൊരുവന്റെ ഞങ്ങളുടെ ബുദ്ധിയെ പ്രേരിപ്പിക്കട്ടെ. പൃഥിവിയിലെ ജലം, ആദിത്യനിലെ പ്രകാശം, രസം, അമൃതം, എല്ലാം ബ്രഹ്മമാകുന്നു. ഭൂഃ ഭുവഃ സുവഃ ഓം മൂന്നു മഹാവ്യാഹൃതികളും ബ്രഹ്മമാകുന്നു.

## അനുവാകം മുപ്പത്തിയാറ്

1. ഉത്തമേ ശിഖരേ ദേവി
ബ്രാഹ്മണേഭ്യോ ഭ്യനുഞ്ജാതാ
ഗച്ഛ ദേവി യഥാസുഖം

ഇത് ക്രിയകളുടെ അവസാനത്തിൽ വിസർജ്ജനം ചെയ്യുന്ന സമയത്ത് ചൊല്ലുന്ന മന്ത്രമാണ്. ദേവിയായഗായത്രി ബ്രാഹ്മണർക്കായി വീണ്ടും വീണ്ടും വരുവാൻ സമ്മതിക്കപ്പെട്ടവളായി ഉത്കൃഷ്ടമായ കൊടുമുടിയിൽ, ഭൂമിയിൽ, പർവതശിരസ്സിൽ, ജനിച്ചവളായ ദേവി യഥാസുഖം ഗമിച്ചാലും.

2. സ്തുതോ മാ വരദാ വേദമാതാ
   പ്രചോദയന്തീ പവനേ ദ്വിജാതാ
   ആയുഃ പൃഥിവ്യാം ദ്രവിണം ബ്രഹ്മവർച്ചസം
   മഹ്യം ദത്വാ പ്രജാതും ബ്രഹ്മലോകം

(എന്നാൽ സ്തുതിക്കപ്പെട്ടവളും വരം ദാനം ചെയ്യുന്നവളും വേദജനനിയം വായുവിനെപ്പോലെ പ്രചോദനമരുളുന്നവളും രണ്ടുസ്ഥലത്തു ജനിച്ചവളുമായ ദേവി, ഭൂമിയിൽ എനിക്ക് ആയുസ്സും ധനവും വേദപഠനം കൊണ്ടുള്ള തേജസ്സും നല്കി വിശിഷ്ടമായ ബ്രഹ്മലോകത്തിലേക്ക് പോയാലും.

## അനുവാകം മുപ്പത്തി ഏഴ്

1. ഘൃണിഃ സൂര്യ ആദിത്യോ ന പ്രഭാ
   വാത്യക്ഷരം മധു ക്ഷരന്തി രുദ്രസം സത്യം
   വൈ തദ്രസമാപോ ജ്യോതീ രസോ മൃതം
   ബ്രഹ്മ ഭൂർ ഭുവഃ സുവരോമ്

ഘൃണി (പ്രകാശദാതാ) സൂര്യൻ (ഓജസ്സുനൽകുന്നവൻ) ആദിത്യൻ പ്രളയഘട്ടത്തിൽ വിശ്വം തന്നിലടക്കുന്നവൻ, അക്ഷരൻ (നാശഹീനൻ) സ്വന്തം പ്രഭയെപ്പോലെ സഞ്ചരിക്കുന്നു. അതിന്റെ ജലം തേൻ പോലെ മധുരമായി ഒഴുകുന്നു. അതിന്റെ രസം സത്യം തന്നെയാണ്. ജലം, പ്രകാശം, രസസ്വരൂപം, അമൃതസ്വരൂപം ഇങ്ങനെയുള്ളതാണ് ബ്രഹ്മം ഭൂഃ ഭുവഃ ഓം ഈ മൂന്നുവ്യാഹൃതികളും ഓങ്കാരവാച്യമായ ബ്രഹ്മം തന്നെ.

## അനുവാകം മുപ്പത്തിയെട്ട്

ബ്രഹ്മേതു മാം മധുമേതു മാം ബ്രഹ്മമേവ
മധുമേതു മാം യാസ്തേ സോമപ്രജാ
വത്സോ ഭി
സോ അഹം ദുഃസ്വപ്നേഹൻ ദുരുഷ് ഷഹ
യാസ്തേ സോമ പ്രാണാസ്താൻ ജുഹോമി

(ബ്രഹ്മം എന്നെ പ്രാപിക്കട്ടെ. പരമാനന്ദം എന്നെ പ്രാപിക്കട്ടെ. ബ്രഹ്മം തന്നെയാകുന്ന പരമാനന്ദം എന്നെ പ്രാപിക്കട്ടെ. സോമ (ഉമാസഹിതനായി ശിവ) യാതൊരു അങ്ങയുടെ പ്രജകൾ അവരെ സംബന്ധിച്ച് ആ ഞാൻ കുട്ടിയാകുന്നു. ദുസ്വപ്നങ്ങളെ നശിപ്പിക്കുന്ന ദേവാ, ദുഃഖങ്ങൾ നശിപ്പിച്ചാലും ഹേ ദേവാ, അങ്ങയുടെ യാതൊരു പ്രാണങ്ങൾ അവയെ ഞാൻ അങ്ങയിൽ ഹോമിക്കുന്നു.

2. ത്രിസുപർണ്ണമയാചിതം ബ്രാഹ്മണായ ദദ്യാത്
   ബ്രഹ്മഹത്യാം വാ ഏതേ ഘ്നന്തി യേ
   ബ്രാഹ്മണാ
   സ്ത്രിസുപർണ്ണം പങ്ക്തിം പുനന്തി ഓം

(യാചിക്കാതെ തന്നെ ത്രിസുവർണ്ണമന്ത്രം ബ്രാഹ്മണന് ദാനം ചെയ്യണം. ഈ മന്ത്രം ജപിക്കുന്നവർ ബ്രഹ്മഹത്യാ പാപത്തെക്കൂടി നശിപ്പിക്കുന്നു. ഏതൊരു ബ്രാഹ്മണർ ത്രിസുവർണ്ണ മന്ത്രം ജപിക്കുന്നു, അവൻ സോമയാഗം ചെയ്തഫലം നേടുന്നു. ആയിരംവരെ ജലങ്ങളെയും ശുദ്ധീകരിക്കുന്നു.)

## അനുവാകം മുപ്പത്തിഒൻപത്

1. ബ്രഹ്മ മേധയാ മധു മേധയ, ബ്രഹ്മമേവ
   മധു മേധയാ

2. അദ്യാനോ ദേവ സവിതഃ
   പ്രജാവത്സാവീഃസൗഭഗം
   പരാ ദുഃഷ്വഗ്നിയും സുവ

(ബ്രഹ്മം ബുദ്ധിശക്തികൊണ്ട് പ്രാപിക്കപ്പെടുന്നു. മധു (പരമാനന്ദം) മേധകൊണ്ട് പ്രാപിക്കപ്പെടുന്നു. സവിതാ വായ ദേവ, ഇന്ന് ഞങ്ങൾക്കു പുത്രൗത്രാദികളോടു കൂടിയ സൗഭാഗ്യം തന്നാലും, ദുഃസ്വപ്നം നശിപ്പിച്ചാലും,

3. വിശ്വാനി ദേവ സവിതുർദുരതാനി പരാസുവ
   യദ്ഭദ്രം തന്മ ആസുവ

(സവിതൃദേവ എല്ലാ ദുരിതങ്ങളും നശിപ്പിക്കുക, യാതൊന്നാണോ നമ്യായിട്ടുള്ളത് അതിനെ എനിക്ക് തന്നാലും.)

4. മധുവാതാ ഋതായതേ മധു ക്ഷരന്തി സിന്ധവഃ
   മാധ്വീർനഃ സന്ത്വോഷധീഃ

(പരമസത്യം പ്രാപിക്കാനാഗ്രഹിക്കുന്നവന് വായുക്കൾ ആനന്ദകരങ്ങളാകുന്നു. നദികൾ ആനന്ദകരമായി ഒഴുകുന്നു. നമുക്ക് ഓഷധികൾ ആനന്ദമയങ്ങളായി ഭവിക്കട്ടെ.)

5. നധുനക്തമുതോഷസി മധുമത്പാർത്ഥിവം രജഃ
   മധുദ്യൗരസ്തു ന ഃ പിതാ

(രാത്രിയിലും പ്രഭാതത്തിലും ആനന്ദം ഭവിക്കട്ടെ ഭൂമിയിലുള്ള പൊടിയും ആനന്ദദായകമാകട്ടെ. പിതാവായ ദ്യോവ് നമുക്ക് ആനന്ദം നൽകട്ടെ.)

6. മധുമാന്നോ വനസ്പതിർമധുമാൻ
   അസ്തു സൂര്യഃ
   മാധ്വീർഗാവോ ഭവന്തു നഃ

(വൃക്ഷം നമുക്ക് ആനന്ദകരമായിത്തീരട്ടെ. സൂര്യൻ ആനന്ദകരനാകട്ടെ. ഗോക്കൾ ആനന്ദദായികളാകട്ടെ.

1. യാം മേധാം ദേവഗണാഃ പിതശ്ചാപാസതേ
   തയാ മാമദ്യ മേധയാഗ്നേ മേധാവിനം
   കുരു സ്വാഹാ

(യാതൊരു ബുദ്ധിയെ ദേവന്മാരും പിതൃക്കളും ഉപസി ക്കുന്നു. അഗ്നിദേവ എന്നെ ആ ബുദ്ധിയോടു ചേർക്കുക. എന്നെ ബുദ്ധിമാനാക്കുക.)

2. മേധാം മേ വരുണാ ദദാതു മേധാമഗ്നിഃ
പ്രജാപതിഃ

മേധാമിന്ദ്രശ്ച വായുശ്ച മേധാം ധാതാ ദദാതു
മേ സ്വാഹാ

വരുണനും പ്രജാപതിരൂപനുമായ അഗ്നിയും ഇന്ദ്രനും വായുവും ബ്രഹ്മാവും എനിക്ക് ബുദ്ധിനൽകുമാറാകട്ടെ. സ്വാഹ

3. ത്വം നോ മേധേ പ്രഥമാ ഗോഭിരശ്വേഭിരാഗഹി
ത്വം സൂര്യസ്യ രശ്മിസ്ത്വം നോ അസി
യജ്ഞിയാ

അല്ലയോ മേധദേവതേ, ആദ്യം ഞങ്ങൾക്ക് ഗോക്കളും കുതിരകളും ഉണ്ടാകാനനുഗ്രഹിക്കുക. സൂര്യരശ്മികളാൽ ഞങ്ങൾക്കു യാഗം നടത്താൻ സഹായകമായിത്തീരുക.

4. മേധാമഹം പ്രഥമാം ബ്രഹ്മണ്വതീം ബ്രഹ്മജൂതാ
മൃഷ്ടുതാം

പ്രപീതാം ബ്രഹ്മചാരിഭിർദേവനാമവനേ ഹുവേ

(ആദ്യം ബ്രഹ്മത്തിൽ നിന്ന് ഉണ്ടായവളും ബ്രഹ്മത്താൽ വളർത്തപ്പെട്ടവളും മഹർഷിയാൽ സ്തുതയും സർവവ്യാ പിനിയും ആയ മേധാദേവിയെ ഞാൻ ആഹ്വാനം ചെയ്യുന്നു. ബ്രഹ്മചാരികളായ ദേവകാര്യ നിർവഹണത്തിന് ഞാൻ ശക്തനാകട്ടെ.

5. യാം മേധാമൃഭവോ വിദുര്യാംയ്യാം
മേധാമസൂരാ വിദുഃ

ഋഷയോ ഭദ്രാം മേധാം യാം വിദുസ്താം മയ്യാ
വേശവിനോ വിദുഃ

(ഋതുക്കൾ, ദേവന്മാർ, അസുരന്മാർ, ഋഷികൾ ഇവർ അനുഭവിക്കുന്ന ബുദ്ധിശക്തി എന്നിൽ ആവേശിപ്പിക്കുക.)

6. യാമൃഷയോ ഭൂതകൃതോ മേധാം
മേധാവിനോ വിദുഃ

തയാ മാമദ്യ മേധയാഗ്നേ മേധാവിനും കൃണു

(ഭൂതങ്ങളെ നിർമ്മിക്കുന്നവരും ബുദ്ധിമാന്മാരുമായ മുനിമാർ യാതൊരു മേധാദേവിയെ അറിയുന്നു, അഗ്നി ദേവ, ആ ബുദ്ധി എന്നിൽ ആവേശിപ്പിക്കുക എന്നെ ബുദ്ധിമാനാ ക്കുക.)

7. മേധാം സായം മേധാം പ്രാതർമ്മേധാം
മാധ്യന്ദിനം പരി

മേധാം സൂര്യസ്യ രശ്മിഭിർ
വചസാവേശയാ മഹേ

സായം കാലത്തിലും പ്രഭാതത്തിലും ഉച്ചയ്ക്കും ആ മേധ എന്നിലുണ്ടാവട്ടെ. സൂര്യരശ്മികളാൽ ഞങ്ങൾക്ക് അതിന് ശക്തിയുണ്ടാകട്ടെ.

## അനുവാകം നാല്പത്

1. ബ്രഹ്മമേധവാ മധുമേധവാ ബ്രഹ്മവേമധു മേധവാ

ബ്രഹ്മം ബുദ്ധിശക്തിയാൽ പ്രാപിക്കപ്പെടുന്നു. പരമ മായ ആനന്ദം ബുദ്ധിശക്തികൊണ്ട് ലഭിക്കുന്നു. ബ്രഹ്മം തന്നെയാണ് മധു (പരമാനന്ദം) അത് ബുദ്ധിശക്തികൊണ്ട് പ്രാപിക്കപ്പെടുന്നു.

2. ബ്രഹ്മാ ദേവാനാം പദവീഃ കവീനാമൃഷിർ
വിപ്രാണാം മഹിഷോ മൃഗാണാം ശ്യേനോ
ഗൃധ്രാണാം സ്വധിതിർ വനാനാം സോമം
പവിത്രമത്യേതിരേഭം

ദേവന്മാരുടെ മദ്ധ്യത്തിൽ ബ്രഹ്മവും കവികളുടെ മധ്യത്തിൽ പദവാക്യപ്രമാണജ്ഞനും ബുദ്ധിമാന്മാരുടെ മധ്യത്തിൽ ഋഷിയും മൃഗങ്ങളുടെ മദ്ധ്യത്തിൽ പോത്തും കഴുകന്മാരുടെ മദ്ധ്യത്തിൽ പരുന്തും ആയുധങ്ങളുടെ മധ്യത്തിൽ പരശുവും യാഗങ്ങളുടെ മദ്ധ്യത്തിൽ സോമയാ ഗവും പരിശുദ്ധമായി ശബ്ദിക്കുന്നതായി സകലതിനെയും അതിശയിക്കുന്നു.

3. ഹംസഃശുചിഷദ്വസുരന്തരിക്ഷസദ്ഹോതാ
വേദിഷതഥിർദുരോണസത് നൃഷസദ് വര
സദൃതസത്വ്യോമസദബ്ജാ ഗോജാ ഋതജാ
അദ്രിജാ ഋതം ബൃഹത്

അവൻ ആകാശത്തിൽ പ്രശോഭിക്കുന്ന സൂര്യനും, അന്തരീക്ഷത്തിൽ കഴിയുന്നവായുവും, ഭൂമിയിലുള്ള അഗ്നിയും, കുടങ്ങളിലുള്ള സോമരസവും മനുഷ്യരിൽ കുടികൊള്ളുന്നവനും, ദേവന്മാരിൽ വർത്തിക്കുന്നവനും, യാഗങ്ങളിൽ ചേർന്നവനും ആകാശത്തിൽ ഉള്ളവനും വെള്ളത്തിൽ ജനിച്ചവനും, ഭൂമിയിൽ പിറന്നവനും യാഗ ത്തിൽ നിന്ന് ഉദ്ഭൂതമായവനും പർവതങ്ങളിൽ ജനിച്ചവനും സത്യവും മഹത്തുമാകുന്നു.

4. ഋചേ ത്വാം രുചേ ത്വാ സമിത് സ്രവന്തി
സരിതോ ന ധേനാഃ അന്തിർഹൃദാ മനസാ
പൂയമാനാഃ ഘൃതസ്യ ധാരാം അഭിചാകശീമി

ഋഗ്വേദാദികളുടെ ജ്ഞാനത്തിന് അങ്ങയെ ഋഗ്വേദ രൂപിയായി സങ്കല്പിച്ച് ചമതകളെ ഞാൻ അഗ്നിയിൽ ഹോമി ക്കുന്നു. ഹൃദയത്തിന്റെ അന്തർഭാഗത്തു നിന്ന് മനസാ ഹോമി ക്കപ്പെട്ട ശുദ്ധീകരിച്ച നെയ്യിന്റെ ധാരകൾ വലിയ നദികളെ പ്പെലെ ഒഴുകുന്നു. എനിക്ക് ജ്ഞാനം കൊണ്ട് പ്രകാശി ക്കാൻ കഴിയട്ടെ.

5. ഹിരണ്യയോ വേതസോ മധ്യ ആസാം
തസ്മിൻ സുപർണ്ണോ മധുകൃത്
കുലായീ ഭജന്നാസ്തേ
മധുദേവതാഭ്യഃ തസ്യാസതേ
ഹരയഃ സപ്തതീരേ
സ്വധാം ദുഹാനാ അമൃതസ്യ ധാരാം

ആ ആഹവനീയാഗനിയിൽ ഈ ഘൃതധാരകളുടെ മധ്യത്തിൽ പ്രകാശമാനനും ധനവാനും കർമ്മഫലദാതാവും മനുഷ്യ ഹൃദയമാകുന്ന കൂടുകളിൽ കഴിയുന്നവനുമായ ത്രിസുവർണ്ണമന്ത്രങ്ങളാൽ സ്തുതിക്കപ്പെടുന്ന പരമാത്മാവ് ദേവതകൾക്ക് മധു (അമൃത്) വിഭജിച്ചു കൊണ്ട് നിലകൊള്ളുന്നു. അവന്റെ സമീപം അമൃതധാരയെ ഹവിസ്സായി ഹോമിക്കുന്നവരും പാപഹാരികളുമായ ഏഴുമുനികൾ നിലകൊള്ളുന്നു.

6. യ ഇദം ത്രിസുപർണ്ണമയാചിതം ബ്രാഹ്മണായ
ദദ്യാത് വീരഹത്യാം വാ ഏതേഘ്നന്തി യേ
ബ്രാഹ്മണാസ്ത്രിസുപർണ്ണം പാന്തി തേ സോമം
പ്രാപ്നുവന്തി ആസഹസ്രാത് പങ്ക്തിം
പുനന്തി ഓം

യാചിക്കാതെ തന്നെ ത്രിസുവർണമന്ത്രം ബ്രാഹ്മണന് ദാനം ചെയ്യണം. ഈ മന്ത്രം ജപിക്കുന്നവർ ബ്രഹ്മഹത്യാപാപത്തെ കൂടി തരണം ചെയ്യുന്നു. ഇത് ചൊല്ലുന്ന ബ്രാഹ്മണർക്ക് സോമയാഗം ചെയ്തതിന്റെ ഫലം ലഭിക്കുന്നു. ഒരു പംക്തിയിൽ ആയിരംപേരെ അവർ ശുദ്ധീകരിക്കുന്നു. മന്ത്രദേവതയെ സത്യത്തോട് അവർ ഐക്യം പ്രാപിക്കുന്നു.

## അനുവാകം നാല്പത്തി ഒന്ന്

1. മേധാദേവീ ജുഷമാണോ ആഗാദ്
വിശ്വാചീ ഭദ്രാ സുമനസ്യമാനാ
ത്വയാ ജുഷ്ടാ ജുഷമാണാ ദുരക്തൻ
ബൃഹദ്വദേഹ വിദഥേ സുവീരാഃ

സകലതും അറിയുന്നവളും മംഗളസ്വരൂപയും ഉത്തമ മനസ്സുള്ളവളും സേവിക്കുന്നവരിൽ പ്രസന്നയുമായ മേധാദേവി ഞങ്ങളുടെ അടുത്തു വരട്ടെ. വരുന്നതിനു മുമ്പ് ദുഷ്ടവാക്കുകൾ ഉപയോഗിച്ചിരുന്ന ഞങ്ങൾ നിന്നാൽ അനുഗ്രഹീതരായി. ജ്ഞാനം നേടി വീരന്മാരായ സന്താനങ്ങളോടും ശിഷ്യന്മാരോടും കൂടി പരമ സത്യത്തെ പറയുമാറാകണം.

2. ത്വയാ ജുഷ്ട ഋഷിർഭവതി ദേവി
ത്വയാ ബ്രഹ്മാഗതശ്രീരുത ത്വയാ
ത്വയാ ജുഷ്ടശ്ചിത്രം വിന്ദതേ വസു
സാ നോ ജുഷസ്വ ദ്രവിണേന മേധേ

ഹേ മേധാദേവി, അവിടുത്തെ അനുഗ്രഹം സിദ്ധിച്ചവൻ മഹർഷിയായിത്തീരുന്നു. അവിടുത്തെ അനുഗ്രഹം നേടിയവർ ബ്രാഹ്മണനായി ഭവിക്കുന്നു. ഭവതിയാൽ അനുഗൃഹീതൻ ഐശ്വര്യസമ്പൂർണ്ണനാകുന്നു. ഭവതിയാൽ അനുഗൃഹീതൻ പലവിധത്തിലുള്ള ധനം നേടുന്നു. അവിടുന്ന് ഞങ്ങളെ ധനംകൊണ്ട് അനുഗ്രഹിക്കുമാറാകണമേ.

## അനുവാകം നാല്പത്തിരണ്ട്

1. മേധാം മ ഇന്ദ്രോ ദദാതു മേധാം ദേവീ സരസ്വതീ
മേധാഃ മ അശ്വിനാവുഭാവാധത്താം പുഷ്കര സ്രജൗ

ഇന്ദ്രൻ എനിക്ക് ബുദ്ധിശക്തി നൽകുമാറാകട്ടെ. ദേവിയായ സരസ്വതി മേധ( ബുദ്ധിശക്തി) നൽകട്ടെ. താമരമാലകൾ അണിഞ്ഞ രണ്ട് അശ്വിനീ ദേവന്മാരും എനിക്ക് ബുദ്ധിവികാസം നൽകട്ടെ.

2. അപ്സരാസു ച യാ മേധാ
ഗന്ധർവ്വേഷു ച യന്മനഃ
ദൈവീ മേധാ സരസ്വതീ മാം മേധാ
സുരഭിർജുഷതാം സ്വാഹാ

അപ്സരസ്സുകളിൽ യാതൊരു ബുദ്ധിശക്തിയുണ്ടോ, ഗന്ധർവന്മാരിലും യാതൊരു ചിന്താശക്തിയുണ്ടോ വേദാധിഷ്ഠിതമായ സരസ്വതിയായ മേധ (ബുദ്ധിശക്തി) യാതൊന്നാണോ ആ മേധ സൗരഭ്യപൂർണ്ണമായി എന്നെ അനുഗ്രഹിക്കുമാറാകട്ടെ. സ്വാഹാ

നാല്പത്തിരണ്ടാം അനുവാകം കഴിഞ്ഞു.

## അനുവാകം നാല്പത്തിമൂന്ന്

1. ആ മാം മേധാ സുരഭിർവ്വിശ്വരൂപാ
ഹിരണ്യവർണ്ണാ ജഗതീ ജഗമ്യാ
ഊർജ്ജസ്വതീ പയസാ പിന്വമാനാ
സാം മാം മേധാ സുപ്രതീകാ ജുഷതാം.

യാതൊരു മേധയാകുന്ന ദേവി സൗരഭ്യപൂർണ്ണമയും സർവരൂപങ്ങളും ചേർന്നവളും സ്വർണ്ണ വർണ്ണത്തോടു കൂടിയവളും ലോകത്തിലാകെ വ്യാപിച്ചവളും പാലുകൊണ്ട് പോഷിപ്പിക്കപ്പെടുന്നവളും ആണ്, ആമേധ സന്തോഷപൂർവം എന്നെ അനുഗ്രഹിക്കുമാറാകട്ടെ,

നാല്പത്തിമൂന്നാം അനുവാകം കഴിഞ്ഞു.

## അനുവാകം നാല്പത്തിനാല്

1. മയി മേധാം മയി പ്രജാം മയ്യഗ്നിസ്തേജോ
ദധാതു
മയി മേധാം മയി പ്രജാം മയീന്ദ്ര
ഇന്ദ്രിയം ദധാതു
മയി മേധാം മയി പ്രജാം മയി സൂര്യോ
ഭ്രാജോ ദധാതു.

അഗ്നിദേവൻ എന്നിൽ മേധയെല്ലാം സത് സന്തതി യെയും, വേദപഠനത്താലുള്ള തേജസ്സിനെയും നൽകുമാറാകട്ടെ, ഇന്ദ്രൻ എന്നിൽ ബുദ്ധിശക്തിയെയും ഉത്തമിസന്താനങ്ങളെയും നൽകട്ടെ. എന്നിൽ സൂര്യൻ ബുദ്ധിശക്തിയും പുത്രസമ്പത്തും ശത്രുക്കൾക്ക് ഭയം നൽകാൻ പോന്ന ഓജസ്സിനെയും വർദ്ദിപ്പിക്കട്ടെ.

നാല്പത്തിനാലാം അനുവാകം കഴിഞ്ഞു.

## അനുവാകം നാല്പത്തിയഞ്ച്

1. അപൈതു മൃത്യുരമൃതം ന ആഗൻ
   വൈവസ്വതോ നോ അഭയം കൃണോതു
   പർണ്ണം വനസ്പതേരിവാഭി നഃ ശീയതാം
   രയിഃ സചതാം നഃ ശചീപതിഃ

മരണം ദൂരെ പോകാനിടവരട്ടെ. മരണമില്ലാത്ത അവസ്ഥ ഞങ്ങൾക്ക് ഉണ്ടാകുമാറാകട്ടെ. സൂര്യപുത്രനായ യമൻ നമുക്ക് അഭയമരുളട്ടെ. നമ്മുടെ പാപങ്ങൾ വൃക്ഷത്തിലെ ഇലകളെന്നപോലെ ചുറ്റും വീണുനശിക്കുമാറാകട്ടെ. ശചീപതിയായ ഇന്ദ്രൻ ഞങ്ങൾക്ക് ധനം വർദ്ധമാനമാക്കിചെയ്യട്ടെ.

നാല്പത്തിയഞ്ചാം അനുവാകം കഴിഞ്ഞു.

## അനുവാകം നാല്പത്തിയാറ്

1. പരം മൃത്യോ അനുപരേഹി പന്ഥാം
   യസ്തേ സ്വ ഇതരോ ദേവയാനാത്
   ചക്ഷുഷ്മതേ ശൃണ്വതേ തേ ബ്രവീമി
   മാ നഃ പ്രജാം രീരീഷോ മോത വീരാൻ.

അല്ലയോ മൃത്യദേവ ദേവയാനത്തിൽ നിന്ന് മറ്റുള്ള അങ്ങയുടെ യാതൊരു പന്ഥാവുണ്ടോ. അന്യമായ ആ പന്ഥാവിലൂടെ (മാർഗ്ഗം) മടങ്ങിപ്പോയാലും, കാണുവാൻ കഴിയുന്നവനും, കേൾക്കുവാൻ കഴിയുന്നവനും ആയ അങ്ങയോട് ഞാൻ പറയുന്നു. ഞങ്ങളുടെ പ്രജകളെ നശിപ്പിക്കാൻ ഇടയാകരുത്. വീരന്മാരായവരെയും നശിപ്പിക്കാൻ ഇടകൊടുക്കരുത്.

നാല്പത്തിയാറാം അനുവാകം കഴിഞ്ഞു

## അനുവാകം നാല്പത്തിയേഴ്

1. വാതം പ്രാണം മനസ്വാന്വരഭാമഹേ
   പ്രജാപതിം യോ ഭുവനസ്യ ഗോപാഃ
   സ നോ മൃത്യോസ്ത്രായതാം പാത്വംഹസോ
   ജ്യോഗ്ജീവാ ജരാമശീമഹി.

യാതൊരു പ്രജാപതി ഭുവനത്തിന്റെ ഗോപൻ(രക്ഷൻ) ആണ് അങ്ങനെയുള്ള വാതത്തിനൊപ്പം പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവനും പ്രാണനെപ്പോലെ ആന്തരികമായി നിലകൊള്ളുന്നവനുമായ പ്രജാപതി (ഈശ്വരൻ) യോട് ഞങ്ങൾ നിരന്തരം പ്രാർത്ഥിക്കുന്നു. അദ്ദേഹം ഞങ്ങളെ മരണത്തിൽ നിന്ന് രക്ഷിക്കുമാറാകട്ടെ. ഉജ്വലമായ ജീവിതം നയിച്ചുകൊണ്ട് ഞങ്ങൾക്ക് വാർദ്ധക്യകാലവും അനുഭവിക്കാനിടവരട്ടെ. നാല്പത്തിയേഴാം അനുവാകം കഴിഞ്ഞു.

## അനുവാകം നാല്പത്തിയെട്ട്

1. അമുത്രഭൂയാദഥ യദ്യമസ്യ
   ബൃഹസ്പതേ അഭിശസ്തേരമുഞ്ചഃ
   പ്രത്യൗഹതാമശ്വിനാ മൃത്യുമസ്മ
   ദേവാനാമഗ്നേ ഭിഷജാ ശചീഭിഃ

അല്ലയോ ബൃഹസ്പതി. (പരമാത്മാവ്) യമനില് നിന്നുള്ള ഭയത്തിൽ നിന്നും അഭിശസ്തി (അപവാദം) യിൽ നിന്നും പിന്നെ പരലോകയാത്രയിൽ നിന്നും ഞങ്ങളെ മോചിപ്പിച്ചാലും. ഹേ അഗ്നേ ദേവന്മാരുടെ വൈദ്യന്മാരായ അശ്വിനീ ദേവകൾ ഞങ്ങളിൽ നിന്ന് കർമ ശക്തിയാൽ മരണത്തെ മാറ്റി നിർത്തട്ടെ.

നാല്പത്തിയെട്ടാം അനുവാകം കഴിഞ്ഞു.

## അനുവാകം നാല്പത്തിയൊമ്പത്

1. ഹരിം ഹരന്തം യന്തി ദേവാ വിശ്വസ്യേശാനം വൃഷഭംമതീനാം
   ബ്രഹ്മസരൂപമനുമേദമാഗാദയനം മാ വിവധീർ വ്വിക്രമസ്വ

ലോകത്തിന്റെ നാഥനും ബുദ്ധിമാന്മാരില് പ്രമുഖനും ഭക്തന്മാരുടെ പാപം അപഹരിക്കുന്നവനും ആയ ഹരിയെ ദേവന്മാർ അനുഗമിക്കുന്നു (ബ്രഹ്മതുല്യം) ഈ അയനത്തെ (മാർഗ്ഗം) എനിക്ക് അനുഗമിക്കുവാൻ സാധിക്കുമാറാകട്ടെ. നശിപ്പിക്കരുതേ. അതിന് എന്നെ സഹായിച്ചാലും.

നാല്പത്തൊമ്പതാം അനുവാകം കഴിഞ്ഞു.

## അനുവാകം അമ്പത്

1. ശല്കൈരഗ്നിമിന്ധാന ഉഭൗ ലോകൗ സനേമഹം
   ഉഭയോർലോകയോർ ഋദ്ധ്വാതി മൃത്യും തരാമ്യഹം.

ശല്ക്കങ്ങളെക്കൊണ്ട് (വിറക്) അഗ്നിയെ ഇന്ധാനനായി (ജ്വലിപ്പിക്കുന്നവൻ) ഞാൻ രണ്ടു ലോകങ്ങളെയും പ്രാപിക്കുന്നു. രണ്ടു ലോകങ്ങളുടെ ഋദ്ധി (സമൃദ്ധി) കൊണ്ട് ഞാൻ മൃത്യുവിനെ അതിക്രമിക്കുന്നു.

അമ്പതം അനുവാകം കഴിഞ്ഞു.

## അനുവാകം അമ്പത്തിയൊന്ന്

1. മാ ഛിദോ മൃത്യോ മാ വധീർമ്മാ മേ ബലം
   വിവൃഹോ മാ പ്രമോഷീഃ
   പ്രജാം മാമേ രീരിഷ ആയുരുഗ്ര
   നൃചക്ഷാ വിധേമ.

I K

ഉഗ്രനായ മൃത്യോ(മരണമേ) മുറിക്കരുതേ; വധിക്കരുതേ, എന്റെ ബലം നശിപ്പിക്കരുതേ, എടുത്ത് നഷ്ടമാക്കരുതേ, എന്റെ സന്താനങ്ങളെയും ആയുസ്സിനെയും ഉപദ്രവിക്കരുത്.

ദൃചക്ഷസ്സായ (മനുഷ്യരെ എന്നും നോക്കിക്കാണുന്നു.) അങ്ങയെ ഹവിസ്സുകൊണ്ട് ഞങ്ങൾ സേവിക്കട്ടെ.

അമ്പത്തൊന്നാം അനുവാകം കഴിഞ്ഞു.

## അനുവാകം അമ്പത്തിരണ്ട്

1. മാ നോ മഹന്തമുത മാ നോ അർഭകം
   മാ ന ഉക്ഷന്തമുത മാ ന ഉക്ഷിതം
   മാ നോ വധീം പിതരം മോത മാതരം
   പ്രിയാ മാ നസ്തനുവോ രുദ്ര രീരിഷഃ

അല്ലയോ രുദ്ര, ഞങ്ങളുടെ മഹാനായവനെ വധിക്കരുത്, മാത്രമല്ല ഞങ്ങളുടെ അർഭകനെ (കുട്ടി) വധിക്കരുത്. ഞങ്ങളിലുളള ഉക്ഷനെ (യുവാവ്) വധിക്കരുത്. ഞങ്ങളുടെ ഉക്ഷിതനെ (ഗർഭസ്ഥശിശു) വധിക്കരുത്. ഞങ്ങളുടെ പിതാവിനെ വധിക്കരുത്. മാതാവിനെയും വധിക്കരുത്. ഞങ്ങളുടെ പ്രിയപ്പെട്ട തനുവങ്ങളെയും (ശരീരം) നശിപ്പിക്കരുത്.

അമ്പത്തിരണ്ടാം അനുവാകം കഴിഞ്ഞു.

## അനുവാകം അമ്പത്തിമൂന്ന്.

1. മാ നസ്തോക തനയേ മാ ന ആയുഷി
   മാ നോ ഗോഷു മാ നോ അശ്വേഷു രീരിഷഃ
   വീരാൻ മാ നോ രുദ്ര ഭാമിതോ വധീ
   ർഹവിഷ്ടന്തോ നമസാ വിധേമ തേ.

അല്ലയോ രുദ്ര, ഞങ്ങളുടെ ശാകങ്ങളിൽ(മക്കൾ) തനയന്മാരിൽ (മക്കളുടെ മക്കൾ) നാശം ചെയ്യരുത്. ആയുസ്സിലും അരുത്. ഞങ്ങളുടെ ഗോക്കളിൽ, കുതിരകളിൽ, നാശം ചെയ്യാതിരിക്കുക, ഭാമിതനായി (കോപിച്ചവൻ) ഞങ്ങളുട വീരന്മാരെ വധിക്കരുതേ, അങ്ങേയ്ക്ക് ഹവിസ്സ് അർപ്പിക്കുന്നവരായി നമസ്കരിക്കാം.

അമ്പത്തിമൂന്നാം അനുവാകം കഴിഞ്ഞു.

## അനുവാകം അമ്പത്തിനാല്

1. പ്രജാപതേ ന ത്വദേതാന്യന്യോ വിശ്വാ
   ജാതാനി പരി താ ബഭൂവ
   യത് കാമാസ്തേ ജൂഹുമസ്തന്നോ അസ്തു
   വയം സ്യാമ പതയോ രയീണാം.

അല്ലയോ പ്രജാപതേ, ഇക്കാണുന്ന ജനിച്ച എല്ലാ പദാർത്ഥങ്ങളും അങ്ങയിൽ നിന്ന് അന്യങ്ങളല്ല. അവ പരാഭവം പ്രാപിച്ചു. യാതൊരുകാമത്തോടു കൂടിയോ (ആഗ്രഹം) അങ്ങേയ്ക്ക് ഞങ്ങൾ ഹോമം ചെയ്യുന്ന അത് ഞങ്ങൾക്ക് ഭവിക്കണേ. ഞങ്ങൾ രയികളുടെ (സമ്പത്ത്) പതികളായി ഭവിക്കുമാറാകണേ.

അമ്പത്തിനാലാം അനുവാകം കഴിഞ്ഞു.

## അനുവാകം അമ്പത്തിയഞ്ച്

1. സ്വസ്തിദാ വിശസ്പതിർവൃതഹാ
   വിമൃധോ വശീ
   വൃഷേന്ദ്രഃ പുര ഏതു നഃ സ്വസ്തിദാ അഭയങ്കരഃ

സ്വസ്തിഭാരം (മംഗളദായകൻ) വിശസ്പതിയും (ജനരക്ഷകൻ) വൃതഹായും (വൃതനെ കൊന്നവൻ) വിമൃധങ്ങളിൽ (യുദ്ധം) വശിയും (ജ്വലിക്കുന്നവൻ) വൃഷാവും (വർഷം തരുന്നവൻ അഭയകരനും (അഭയം നൽകുന്നവൻ ആയ ഇന്ദ്രൻ ഞങ്ങളുടെ മുന്നിൽ വരുമാറാകട്ടെ.

അമ്പത്തിയഞ്ചാം അനുവാകം കഴിഞ്ഞു.

## അനുവാകം അമ്പത്താറ്

1. ത്ര്യംബകം യജാമഹേ സുഗന്ധിം
   പുഷ്ടിവർദ്ധനം
   ഉർവ്വാരുകമിവ ബന്ധനാന്മൃത്യോർ
   മുക്ഷീയ മാമൃതാത്

സുഗന്ധമുള്ളവനും പൃഷ്ടിവർദ്ധനം ആയ ത്ര്യംബകനായ (മുക്കണ്ണൻ) ശിവൻ ഞങ്ങൾ യജിക്കുന്നു. ബന്ധനത്തിൽ നിന്ന് വെള്ളരിക്കയെന്നപോലെ മൃത്യുവിൽ നിന്ന് ഞങ്ങൾ മുക്തനായിത്തീരട്ടെ. അമൃതത്തിൽ നിന്ന് (മോക്ഷം) മുക്തരാകാനിടവരരുത്.

അമ്പത്താറാം അനുവാകം കഴിഞ്ഞു.

## അനുവാകം അമ്പത്തിയേഴ്

1. യേ തേ സഹസ്രമയുതം പാശാ
   മൃത്യോ മർത്ത്യായ ഹന്തവേ.
   താൻ യജ്ഞസ്യ മായയാ
   സർവ്വാനവയജാമഹേ.

മൃത്യു ദേവേ, മർത്ത്യരെ ഹനിക്കുന്നവനായി അങ്ങേയ്ക്ക് യാതൊരു ആയിരമോ, പതിനായിരമോ പാശങ്ങൾ ഉണ്ടോ അവയെല്ലാം യജ്ഞത്തിന്റെ മായയാൽ ഞങ്ങൾ നശിപ്പിക്കുന്നു. (യജ്ഞം സംസ്ക്കാരിക ദുഃഖങ്ങൾ അകലാനും മോക്ഷത്തിമുപകരിക്കുന്നു.)

അമ്പത്തിയേഴാം അനുവാകം കഴിഞ്ഞു.

## അനുവാകം അമ്പത്തിയെട്ട്

1. മൃത്യുവേ സ്വാഹാ, മൃത്യുവേ സ്വാഹാ

മൃത്യുവിനായി ഇത് സമർപ്പിക്കുന്നു; മൃത്യുവിന്നായി ഇത് സമർപ്പിക്കുന്നു. *അമ്പത്തിയെട്ടാം അനുവാകം കഴിഞ്ഞു.*

N P

I K

## അനുവാകം അമ്പത്തിയൊമ്പത്

1. ദേവകൃതസ്യൈനസോ വയജനമസി സ്വാഹാ. മനുഷ്യകൃതസ്യൈനസോ വയജന മസി സ്വാഹാ. ആത്മാകൃതസ്യൈനസോ വയജ നമസി സ്വാഹാ.ആത്മകൃതസ്യൈനസോ വയ ജനമസി സ്വാഹാ. അന്യകൃതസ്യൈനസോ വ യജമനസി സ്വാഹാ. അസ്മത് കൃതസ്യൈ നസോ വയജനമസി സ്വാഹാ. യദ്ദിവാ ച നക്തം ചൈനശ്ചകൃമ തസ്യ അവയജനമസി സ്വാഹാ. യത് സ്വപന്തശ്ച ജാഗ്രതശ്ചൈനശ്ച കൃമ തസ്യാവയജനമസി സ്വാഹാ യത് സുഷുപ്തശ്ച ജാഗ്രതശ്ചൈനശ്ചകൃമ തസ്യാവയ ജനമസി സ്വാഹാ. യദ് വിദ്വാംസശ്ചാ വിദ്വാംസശ്ചൈനശ്ചകൃമ തസ്യാവയജനമസി സ്വാഹാ. ഏനസ ഏനസോ വയജനമസി സ്വാഹാ.

ദേവന്മാരെ ഉദ്ദേശിച്ച് ചെയ്തിട്ടുള്ള കർമ്മങ്ങളിലുണ്ടാ യിട്ടുള്ള പാപത്തിന്റെ അവയ ജനമാണ് (നാശൻ) ആണ് അങ്ങ്, മനുഷ്യരെ ഉദ്ദേശിച്ച് ചെയ്തിട്ടുള്ളത്, പിതൃക്കളെ ഉദ്ധേശിച്ചും ചെയ്തത്. അന്യർക്കുവേണ്ടി ചെയ്ത് ഞങ്ങൾ ക്കുവേണ്ടി ചെയ്തത്. ഈ കർമ്മങ്ങളിലുള്ള ഏനസ്സിന്റെ (പാപം) അവയജനമാകുന്നു. (വിനാശകൻ) അങ്ങ് പകലും രാത്രിയിലും യാതൊരു ഏനസ്സ് (പാപം) ഞങ്ങൾ ചെയ്തുവോ അതിന്റെ വിനാശകനുമാണങ്ങ്. ഉറങ്ങുമ്പോഴും ഉണർന്നിരി ക്കുമ്പോഴും യാതൊരുപാപം ഞങ്ങൾ ചെയ്തിട്ടുണ്ടോ, അറിവുള്ളവരായിട്ടും (അറിഞ്ഞുകൊണ്ടോ) അറിവില്ലാത്ത വരായിട്ടും (അറിയാതെയോ) ഏതേതെല്ലാം പാപം ചെയ്തി ട്ടുണ്ടോ അതെല്ലാം നശിപ്പിക്കുന്നവനാണ് അങ്ങ്. അങ്ങേ യ്ക്ക് സ്വാഹാ.

(പരമാത്മാവിനെ അഗ്നി സ്വരൂപനായി കല്പിച്ച് യാഗാ ഗ്നിയിൽ നെയ്യ് ഹോമിക്കുവാൻ ചൊല്ലേണ്ട മന്ത്രങ്ങളാണ്.)

## അനുവാകം അറുപത്

1. യദ്വോ ദേവാശ്ചകൃമ ജിഹ്വയാ ഗുരു മനസോ വാ പ്രയുതി ദേവഹേഡനം അരാവോ യോ നോ അഭി ദുശ്ഛുനായതേ തസ്മിൻ തദേനോ വസവോ നിധേതന സ്വാഹാ.

അല്ലയോ ദേവന്മാരെ, അല്ലയോ വസുക്കളെ ജിഹ്വകൊ ണ്ടോ (നാക്ക്) മനസ്സ് കൊണ്ടോ പ്രയുതി (പ്രവൃത്തി) കൊണ്ടോ നിങ്ങൾക്ക് യാതൊരു ദേവഹേഡനം (ദേവന്മാരുടെ നേർക്കുള്ള അവമാനം) ചെയ്തിട്ടുണ്ടോ യാതൊരാൾ ഞങ്ങളുടെ നേർക്ക് ശത്രുഭാവത്തിൽ ഉപദ്രവം ചെയ്യുന്നു, അവനിൽ നിന്ന് ആ പാപത്തെ മാറ്റിയാലും,

അറുപതാം അനുവാകം കഴിഞ്ഞു.

## അനുവാകം അറുപത്തി ഒന്ന്

1. കാമോ കാർഷീന്നമോ നമഃ കാമോ കാ ർഷീത്, കാമഃ കരോതി നാഹം കാമോ കാ കർത്താ നാഹം കർത്താ, കാമഃ കാരയിതാ നാഹം കാരയിതാ, ഏഷ തേ കാമകാമായ സ്വാഹാ.

കാമമാണ് ചെയ്ത്. നമസ്കാരം, സമസ്കാരം സകല ദേവന്മാർക്കും നമസ്കാരം. കാമൻ ചെയ്യുന്നു. ഞാൻ ചെയ്യു ന്നില്ല. കാമനാണ് കർത്താവ്. കാമനാണ് ചെയ്യിക്കുന്നവൻ. ഞാൻ ചെയ്യിക്കുനവല്ല. കാമകാമനായ (സുന്ദരസ്വരൂപൻ) അങ്ങേയ്ക്ക് ഇതാ ആഹുതി സമർപ്പിക്കുന്നു.

അറുപത്തിയൊന്നാം അനുവകാം കഴിഞ്ഞു.

## അനുവാകം അറുപത്തിരണ്ട്

1. മന്യൂരകാർഷീന്നമോ നമഃ മന്യൂരകാർഷീത് മന്യുഃ കരോതി നാഹം കരോമി, മന്യൂഃ കർത്താ നാഹം കർത്താ,മന്യൂഃ കാരയിതാ നാഹം കാര യിതാ, ഏഷ തേ മന്യോ മന്യവേ സ്വാഹാ.

മന്യൂ (കോപം) ആണ് ചെയ്തത്. നമസ്കാരം. നമ സ്കാരം, കോപം ചെയ്യുന്നു; ഞാൻ ചെയ്യുന്നില്ല. കോപമാണ് കർത്താവ്; ഞാൻ കർത്താവല്ല കോപമാണ് ചെയ്യിക്കുന്നത്. ഞാനല്ല. അല്ലയോ കോപമേ, നിനക്കു ഞാൻ ആഹുതി സമർപ്പിക്കുന്നു.

അറുപത്തിരണ്ടാം അനുവാകം കഴിഞ്ഞു.

## അനുവാകം അറുപത്തിമൂന്ന്

1. തിലാൻ ജൂഹോമി സരസാൻ സപിഷ്ടാൻ ഗന്ധാര മമചിത്തേ രമന്തു സ്വാഹാ.
2. ഗാർവോ ഹിരണ്യം ധനമന്നപാനം സർവ്വേഷാം ശ്രിയം സ്വാഹാ
3. ശ്രിയം ച ലക്ഷ്മിം ച പുഷ്ടിംച കീർത്തിം ചാനൃണ്യതാം. ബാഹ്മണ്യം ബഹുപിത്രതാം. ശ്രദ്ധാമേധേപ്രജാഃ സ ദദാതു സ്വാഹാ.

അല്ലയോ ഗാന്ധാര (ഉത്തമഗുണങ്ങൾ തികഞ്ഞ പരമാ ത്മാവേ) സരസങ്ങളും (രസമുള്ള) സവിഷ്ടങ്ങളും (അരച്ച) ആയ തിലകങ്ങളെ (എള്ള്) ഞാൻ ഹോമിക്കുന്നു. അങ്ങയുടെ ഗുണങ്ങൾ എന്റെ മനസ്സിൽ ശോഭിക്കട്ടെ. ഗോക്കക്കൾ ഹിരണ്യം (സ്വർണ്ണം) ധനം അന്നപാനലക്ഷ്മിയെയും പൃഷ്ടിയെയും കീർത്തിയെയും അനൃണ്യതയെയും (കടമി

N P

I K

ല്ലാത്ത അവസ്ഥ) ബ്രഹ്മതേജസ്സിനെയു ബഹു പുത്രത്വത്തെയും ശ്രദ്ധയെയും മേധയെയും പ്രജകളെയും (സന്താനം) അദ്രഹം (ആ പരബ്രഹ്മം) നൽകുമാറാകട്ടെ.

അറുപത്തിമൂന്നാം അനുവാകം കഴിഞ്ഞു.

## അനുവാകം അറുപത്തിനാല്

1. തിലാഃ കൃഷ്ണാസ്തിലാഃ
   ശ്വേതാസ്തിലാഃ സ്യോമ്യാ
   വശാനുഗാഃ തിലാഃ പുനന്തു മേ പാപം യത്
   കിഞ്ചിത് ദുരിതം മയി സ്വാഹാ

തിലങ്ങൾ (കറുത്ത എളള്), വെളുത്ത എളള്, സോമങ്ങളായ തിലങ്ങൾ(ആരോഗ്യകരമായ എളള്), വശാനുഗങ്ങളായ തിലങ്ങൾ (എന്റെ വശത്തിലുള്ള) എന്റെ പാപത്തെയും എന്നിൽ ഏതങ്കിലും പാപമുണ്ടെങ്കിൽ അതിനെയും എന്നിൽ എന്തെങ്കിലും ദുരിതമുണ്ടെങ്കിൽ അതിനെയും എന്നിൽ എന്തെങ്കിലും ദുരിതമുണ്ടെങ്കിൽ അതിനെയും ശുദ്ധീകരിക്കട്ടെ. (ഇത് എളള് ഹോമിക്കുമ്പോൾ ചൊല്ലാനുള്ള മന്ത്രമാണ്)

2. ചോരസ്യാനം നവശ്രാദ്ധം ബ്രഹ്മഹാ
   ഗുരുതല്പഗഃ
   ഗോസ്തേയം സുരാപാനം ഭ്രൂണഹത്യാ
   തിലാശാന്തിം
   ശമയന്തു സ്വാഹാ.

ചോരന്റെ (മോഷ്ടാവ്) ഭക്ഷണം കഴിച്ചതു കൊണ്ടുണ്ടായ പാപം, അടുത്ത ഘട്ടത്തിൽ മരിച്ച വ്യക്തിയുടെ ശ്രാദ്ധത്തിൽ, ഭക്ഷണം കഴിച്ചതു കൊണ്ടുണ്ടായ പാപം ബ്രഹ്മഹത്യ മൂലം ഉണ്ടായ പാപം, ഗുരുവിന്റെ ഭാര്യയെ പ്രാപിച്ചതു കൊണ്ടുണ്ടായ പാപം, ഗോക്കളെ മോഷ്ടിച്ചതു കൊണ്ടുണ്ടായ പാപം, മദ്യം കഴിച്ചതുകൊണ്ടുണ്ടായ പാപം, ഭ്രൂണഹത്യ (ഗർഭസ്ഥ ശിശുവിനെ കൊന്നതിലുള്ള പാപം) ഇവയ്ക്കെല്ലാം ഈ തിലകങ്ങൾ (എളള്) ശാന്തിയുണ്ടാക്കുമാറാകട്ടെ.

3. ശ്രീശ്ച ലക്ഷ്മീശ്ച പുഷ്ടിശ്ച കീർത്തിം
   ചാനൃണ്യതാം
   ബ്രഹ്മണ്യം ബഹുപുത്രതാം. ശ്രദ്ധാമേധ
   പ്രജ്ഞാ തു
   ജാതവേദഃ സംദദാതു സ്വാഹാ.

ശ്രീയെയും ലക്ഷ്മിയെയും, പുഷ്ടിയെയും, കീർത്തിയെയും, ഋണമുക്താവസ്ഥയെയും, ബ്രാഹ്മണ്യത്തെയും, ബഹുപുത്രതയെയും, ശ്രദ്ധതയെയും ബുദ്ധിയെയുംജാതവേദസ്സ് (അഗ്നിദേവൻ) നൽകുമാറാകട്ടെ.

അറുപത്തിനാലാം അനുവാകം കഴിഞ്ഞു.

## അനുവാകം അറുപത്തിയഞ്ച്

1. പ്രാണാപാനവ്യാനോദാനസമാനാ മേ ശുധ്യന്തം
   ജ്യോതിരഹം വിരജാ വിപാപ്മാ ഭൂയാസം സ്വാഹാ

പ്രാണൻ, അപാനൻ, വ്യാനൻ, ഉദാനൻ, സമനൻ, ഇവ അണു പ്രാണങ്ങളും, എന്നെ സംബന്ധിച്ചിടത്തോളം ശുദ്ധങ്ങളായിത്തീരട്ടെ. പരമാത്മ വലിഷയകമായ പ്രകാശം എന്നിൽ ഉണ്ടാകുമാറാകട്ടെ.

2. വാങ്മനശ്ചക്ഷുഃ ശ്രോത്രജിഹ്വാഘ്രാണരേതോ
   ബുദ്ധ്യാകൂതിഃ സങ്കല്പാ മേ ശുദ്ധ്യന്താം
   ജ്യോതിരഹം
   വിരജാ വിപാപ്മാ ഭൂയാസം സ്വാഹാ

വാക്ക്, മനസ്സ്, ചക്ഷുസ്സ്, ശ്രോത്രം, ജിഹ്വ, ഘ്രാണം, തേജസ്സ്, ബുദ്ധി, ആകൂതി, (ചിന്ത), സങ്കല്പം ഇവയെല്ലാം പരിശുദ്ധങ്ങളായിത്തീരട്ടെ. ഞാൻ രജോഗുണം ഇല്ലാത്തവനായി പാപം ഇല്ലാത്തവനായി ഭവിക്കുമാറാകട്ടെ.

3. ത്വക്ചർമ്മാമാംസരുധിരമേദോ മജ്ജാസ്നായവോ
   സ്ഥീനി മേ ശുധ്യന്താം ജ്യോതിരഹം വിരജാ
   വിപാപ്മാഭൂയാസം. സ്വാഹാ.

എന്റെ തൊലി, തോല്, മാംസം, രക്തം, മേധസ്സ്, മജ്ജ, ഞെരമ്പുകൾ, അസ്ഥികൾ എല്ലാം ശുദ്ധമായിത്തീരട്ടെ. ഞാൻ രജോഗുണവും പാപവും ഇല്ലാത്തവനായി ഈശ്വരസാക്ഷാത്ക്കാരം പ്രാപിക്കുമാറാകട്ടെ.

4. ശിരഃ പാണിപാദപാർശ്വപൃഷ്ഠോരൂദരജംഘാ
   ശിശ്നേപസ്ഥപായവോ മേ ശൂധ്യന്താം ജോതി
   മഹം വിരജാ വിപാപ്മാ ഭൂയാസം സ്വാഹാ

എന്റെ ശിരസ്സ്, പാണികൾ, പാദങ്ങൾ, പാർശ്വങ്ങൾ, പൃഷ്ഠഭാഗം, ഊരുക്കൾ (തുട), ജംഘ (കണങ്കാൽ) ശിശ്നം, ഉപരസ്ഥം, മലദ്വാരം ഇവയെല്ലാം ശുദ്ധങ്ങളായിത്തീരട്ടെ. ഞാൻ രജോഗുണവും പാപവും ഇല്ലാത്തവനായി പരമാത്മ സ്വരൂപമാകട്ടെ.

5. ഉത്തിഷ്ഠ പുരുഷ ഹരിത പിംഗള ലോഹിതാക്ഷ
   ദേഹി ദേഹി ദദാപയിതാ മേ ശുധ്യന്താം ജ്യോതി
   രഹം വിരജാവിപാപ്മാ ഭൂയാസം സ്വാഹാ

ഹരിത നിറവും (പച്ച) പിംഗളനിറവും (മഞ്ഞ) ഉള്ളവനും, ലോഹിതാക്ഷനുമായശ് (ചുവന്നകണ്ണുള്ള) പുരുഷ എഴുന്നേറ്റാലും. എനിക്ക് വിശുദ്ധി നൽകണേ. എനിക്ക് ജ്ഞാന ദാതാവായി തീർക്കണേ.

അറുപത്തിയഞ്ചാം അനുവാകം കഴിഞ്ഞു

## അനുവാകം അറുപത്തി ആറ്

1. പൃഥിവ്യപ്തേജോ വായുരാകാശാ മേ ശുധ്യന്താം
   ജ്യോതിരഹം വിരജാ വിപാപ്മാ ഭൂയാസം സ്വാഹാ

N P

എന്റെ ശരീരത്തിന് ഹേതുഭൂതങ്ങളായ പൃഥിവി, അപ്പുകൾ, തേജസ്സ്, വായു, ആകാശം, എന്നിവ പരിശുദ്ധ ങ്ങളാകട്ടെ. ഞാൻ രജോഗുണവും പാപവും നശിച്ച് ഈശ്വര നുമായി ഐക്യം പ്രാപിക്കുമാറാകട്ടെ.

2. ശബ്ദ സ്പർശരൂപസഗന്ധാ മേ ശുധ്യന്താം
ജ്യോതിരഹം വിരജാ വിപാപ്മാ
ഭൂയാസരം സ്വാഹാ

എന്റെ ശരീരത്തിന് ഹേതുഭൂതങ്ങളായ പഞ്ചഭൂതങ്ങളും ശബ്ദം, സ്പർശം, രൂപം, ഗന്ധം എന്നിവയും പരിശുദ്ധങ്ങളും ശബ്ദം, സ്പർശം, രൂപം, ഗന്ധം, എന്നിവയും, പരിശുദ്ധങ്ങളാ കട്ടെ ഞാൻ രജോഗുണവും പാപവും നശിച്ചവനായിഭവിക്കു മാറാകട്ടെ.

3. മനോവാക്കായകർമ്മാണി മേ ശുധ്യന്താം
ജ്യോതിരഹം വിരജാ വിപാപ്മാ ഭൂയാസം സ്വാഹാ

എന്റെ മനസ്സ്, വാക്ക് ശരീരം ഇവ കൊണ്ടു ചെയ്തിട്ടുള്ള കർമ്മങ്ങളെല്ലാം ശുദ്ധമായിത്തീരട്ടെ. ഞാൻ പരബ്രഹ്മവുമായി ഏകീഭവിക്കാനിടവരട്ടെ.

4. അവ്യക്തഭാവൈരഹങ്കാരൈഃ
ജ്യതിരഹം വിരജാ വിപാപ്മാ ഭൂയാസം സ്വാഹാ.

ഭഗവാനെ, അങ്ങയുടെ കൃപയാൽ വ്യക്തമാകാത്ത ഭാവങ്ങളോടുകൂടി അഹങ്കാരാദികളിൽ നിന്ന് വിമുക്തനായി രജോഗുണവും പാപവും നശിച്ച് ഞാൻ പരമാത്മാവുമായി ഐക്യം പ്രാപിക്കട്ടെ.

5. ആത്മാ മേ ശുധ്യന്താം
ജ്യോതിരഹം വിരജാ വിപാപ്മാ ഭൂയസം സ്വാഹാ

എന്റെ ആത്മാവ് ശുദ്ദമായിത്തീരട്ടെ. ഞാൻ ജ്യോതി സ്സാണ്. രജോഗുണരഹിതനും പാപരഹിതനുമായി ഞാൻ തീരുവാനിടവരട്ടെ.

6. അന്തരാത്മാ മേ ശുധ്യന്താം
ജ്യോതിരഹം വിരജാ വിപാപ്മാ ഭൂയാസം സ്വാഹാ

എന്റെ പരമാത്മാവ് ശുദ്ധീകൃതമായിത്തീരട്ടെ രാജോഗു ണവും പാപവും നശിച്ച് ഞാൻ ജ്യോതിഃ സ്വരൂപനായ പരമാത്മാവിൽ വിലയം കൊള്ളുമാറാകട്ടെ.

8. ക്ഷുധേ സ്വാഹാ. ക്ഷുത്പിപാസായ സ്വാഹാ
വിവിട്ട്യൈ സ്വാഹാ. ഗ്വിധാനായ സ്വാഹാ
കഷോത്കായ സ്വാഹാ. (ഓം സ്വാഹാ.)

വിശപ്പിന്റെ അധഷ്ഠാനദേവതയുർസ്വാഹ. വിശപ്പി ന്റെയും ദാഹത്തിന്റേയും അധിഷ്ഠാന ദേവതകൾക്ക് സ്വാഹാ സർവവ്യാപിയായ പരമാത്മാവിന് സ്വാഹാ. ഋക്കുകളെ വിധാനാ ചെയ്തിട്ടുള്ള ദേവതയ്ക്ക് സ്വാഹാ. സൃഷ്ടിക്കപ്പെട്ട വയുടെ സംരക്ഷണത്തിൽ തത്പരനായ ദേവതയ്ക്ക് സ്വാഹാ.

9. ക്ഷുത്പിപാസാമലം ജ്യേഷ്ഠാമലക്ഷ്മീർ
നാശയാമ്യഹം
അഭ്രുതിമസൃദ്ധിം ച സർവ്വാന്നിർണ്ണുദ മേ
പാപ്മാനം സ്വാഹാ

വിശപ്പും ദാഹവുമാകുന്ന മലത്തെയും ജ്യേഷ്ഠ എന്ന പേരിൽ അറിയപ്പെടുന്ന അലക്ഷ്മിയെയും അഭൂതിയെയും (ഐശ്വര്യമില്ലായ്മ) അസമൃദ്ധിയെയും എല്ലാം നശിപ്പിക്കു ന്നു. എന്റെ പാപത്തെ നശിപ്പിച്ചാലും

10. അന്നമയ പ്രാണമയമനോമയ വിജ്ഞാനമയ
മാനന്ദമയമാത്മാ മേ ശുധ്യന്താം ജ്യോതിരഹം
വിരജാ വിപാപ്മാമാ ഭൂയാസം സ്വാഹാ

അന്നമയം, പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്ന അഞ്ചു കോശങ്ങളോടു കൂടിയ എന്റെ ശുദ്ധമായി ഞാൻ ഐക്യം പ്രാപിക്കുമാറാകട്ടെ.

## അനുവാകം അറുപത്തിയേഴ്

1. അഗ്നേയേ സ്വാഹാ. വിശ്വേഭ്യോ ദേവവേഭ്യഃ സ്വാഹാ. ധ്രുവായ ഭൂമായ സ്വാഹാ, ധ്രുവ ക്ഷിതയേ സ്വാഹാ. അച്യുതക്ഷിതയേ സ്വാഹാ, അഗ്നയേ സ്വിഷ്ടകൃതേ സ്വാഹാ. ധർമ്മായ സ്വാഹാ, അധർമ്മായ സ്വാഹാ. അദ്ഭ്യഃ സ്വാഹാ, ഓഷധിവനസ്പതിഭ്യഃ സ്വാഹാ. രക്ഷോദേവദനേഭ്യഃ സ്വാഹാ. അവസാന പതിഭ്യഃ സ്വാഹാ. സർവ്വഭൂതേഭ്യഃ സ്വാഹാ. കാമായ സാഹാ. അന്തരിക്ഷായ സ്വാഹാ. യദേജതി ജഗതി അന്തരിക്ഷായ സ്വാഹാ. ഭഗോയം നാമ്നേ സ്വാഹാ. പൃഥിവ്യൈ സ്വാഹാ. അന്തരിക്ഷായ സ്വാഹാ. ദിവേ സ്വാഹാ. സൂര്യായ സ്വാഹാ. ചന്ദ്രമസേ സ്വാഹാ. നക്ഷത്രേഭ്യഃ സ്വാഹാ. ഇന്ദ്രാമസേ സ്വാഹാ. ബ്രഹസ്പതയേ സ്വാഹാ. പ്രജാപതയേ സ്വാഹാ. ബ്രഹ്മണേ സ്വാഹാ.സ്വധാ പിതൃഭ്യഃ സ്വാഹാ. നമോ രുദ്രായ പശുപതയേ സ്വാഹാ. ദേവേഭ്യഃ സ്വാഹാ. പിതൃഭ്യഃ സ്വധാസ്തു ഭൂതേ ഭ്യോ നമഃ മനുഷ്യേഭ്യോ ഹന്താ. പ്രജാപതയേ സ്വാഹാ. പരമേഷ്ഠിനേ സ്വാഹാ.

1. അഗ്നി, 2. വിശ്വദേവന്മാർ, 3. ശാശ്വതമായ ധ്രുവനക്ഷത്രം, 4. മഹത്ഭൂമാവ്, 5. ധ്രുവസ്ഥാനം, 6. നാശരഹിതമായ ഭൂമി, 7. ആജ്യസമർപ്പിതമായ അഗ്നി, 8. ധർമ്മം, 9. അധർമ്മം, 10 ജലം, 11. ഓഷധികൾ, വൃക്ഷങ്ങൾ, 12. രക്ഷസ്സുകൾ ദേവന്മാർ, 13. ഗൃഹകർമ്മചാരികൾ, 14.

ഗൃഹപരിധിയിലുള്ള ദേവന്മാർ, 15. ആ ദേവന്മാരുടെ നായകന്മാർ, 16. സർവഭൂതങ്ങൾ, 17. കാമൻ, 18. അന്തരീക്ഷം, 19. ലോകകർമ്മനാമം, 20. പൃഥിവി, 21. അന്തരീക്ഷം. 22. ആകാശം, 23. സൂര്യൻ, 24. ചന്ദ്രൻ, 25. നക്ഷത്രങ്ങൾ, 26. ഋക്ഷങ്ങൾ, 27. ഇന്ദ്രൻ, 28. ബൃഹസ്പതി, 29. പ്രജാപതി, 30. ബ്രഹ്മാവ്, 31. പിതൃക്കൾ, 32. പശുപതിയായരുദ്രൻ, 33. ദേവന്മാർ, 34. പിതൃക്കൾ, 35. ഭൂതങ്ങൾ, 36. മനുഷ്യർ, 37. പ്രജാപതി, 38. പരമേഷ്ഠി ഇവർക്കെല്ലാം പ്രത്യകം സ്വാഹാ എന്നു ചൊല്ലി നെയ്യ് ഹോമിക്കുക.

2. യഥാ കൂപഃ ശതധാരഃ സഹസ്രധാരോ അക്ഷിതഃ
   ഏവാ മേ അസ്തു ധാന്യം സഹസ്രധാര മക്ഷിതം
   ധനധാന്യൈ സ്വാഹാ.

നൂറും ധാരകളോടുകൂടിയതും ആയിരം ധാരകളോടു കൂടിയതും, ക്ഷയിക്കാത്തതുമായ കിണറ് എപ്രകാരം, അപ്രകാരം എനിക്ക് ആയിരം ധാരകളോടുകൂടിയതും അക്ഷ തവുമായ രാന്യം ഭവിക്കട്ടെ. ധനധാനിദേവതക്ക് സ്വാഹാ.

3. യേ ഭൂതാഃ പ്രചരന്തി ദിവാനക്തം
   ബലിമിച്ഛന്തോ വിതുദസ്യ പ്രേക്ഷ്യാഃ
   തേഭ്യോ ബലിം പുഷ്ടികാമോ ഹരാമി
   മയി പുഷ്ടിം പുഷ്ടിപതിർദധാതും സ്വാഹാ.

വിതുദന്റെ (ശിക്ഷ നൽകുന്ന രുദ്രൻ) പ്രേക്ഷ്യന്മാർ (ഭൃത്യന്മാർ) ബലിയെ ആഗ്രഹിക്കുന്നവരായി രാവും പകലും സഞ്ചരിക്കുന്നു. അവർക്കു പുഷ്ടിയെ ആഗ്രഹിക്കുന്ന ഞാൻ ബലികൊണ്ടുവരുന്നു പുഷ്ടിപതി(പുഷ്ടിയുടെ നാഥൻ) എനിക്ക് പുഷ്ടി നൽകുമാറാകട്ടെ.

അറുപത്തിയേഴാം അനുവാകം കഴിഞ്ഞു.

## അനുവാകം അറുപത്തിയെട്ട്

1. ഓം തദ് ബ്രഹ്മം ഓം തദ് വായുഃ ഓം തദാത്മാ.
   ഓം തത് സത്യം. തത് സർവ്വം. ഓം തത്
   പുരോർ നമഃ

ഓം അത് ബ്രഹ്മമാകുന്നു. ഓം അത് വായുപാകുന്നു. ഓം അത് ആത്മാവാകുന്നു. ഓം അത് സത്യമാകുന്നു. ഓം അന്യ. സർവമാകുന്നു ഓം. ആപരമാത്മാവിന് നമസ്കാരം.

2. ഓം അന്തശ്ചരിതി ഭ്രുതേഷു ഗുഹായാം
   വിശ്വമൂർത്തിഷു
   ത്വം യജ്ഞസ്ത്വം വഷ്ടകാരസ്ത്വമിന്ദ്രസ്ത്വം
   രുദ്രസ്ത്വം
   വിഷ്ണുസ്ത്വം പ്രജാപതിഃ ത്വം തദാപ
   ആപോ ജ്യോതീ രസോ മൃതം ബ്രഹ്മഭൂർഭുവഃ
   സുവരോ.

എല്ലാ മൂർത്തികളോടും കൂടിയ ജീവികളിൽ ഓങ്കാരരൂപി യായ ആ ബ്രഹ്മം ഹൃദയാന്തർഭാഗത്ത് വർത്തിക്കുന്നു. പരമാത്മാവേ, അങ്ങ് യജ്ഞമാണ്, വഷ്ടകാരമാണ്, ഇന്ദ്രനാ കുന്നു, രുദ്രനാകുന്നു, വിഷ്ണുവാകുന്നു, ബ്രഹ്മാവാകുന്നു, പ്രജാപതിയാകുന്നു. നദികളിലെ ജലമാകുന്നു, സമുദ്രത്തിലെ ജലമാകുന്നു, സൂര്യൻ തുടങ്ങിയ ജ്യോതിസ്സുകളാകുന്നു, മധുരം മുതലായവ രസമാകുന്നു, അങ്ങ് അമൃതമാകുന്നു, വേദമാകുന്നു, ഭൂലോകവും ഭുവർലോകവും സുവർലോകവും അങ്ങുതന്നെയാകുന്നു.

അറുപത്തിയെട്ടാം അനുവാകം കഴിഞ്ഞു.

## അനുവാകം അറുപത്തി ഒമ്പത്

1. ശ്രദ്ധായാം പ്രാണേ നിവിഷ്ടോ മൃതം ജൂഹോമി.
   ശ്രദ്ധായാമപാനേ നിവിഷ്ടോ മൃതം ജൂഹോമി
   ശ്രദ്ധായാം വ്യാനേ നിവിഷ്ടോ മൃതം ജൂഹോമി
   ശ്രദ്ധായാമുദാനേ നിവിഷ്ടോ മൃതം ജൂഹോമി
   ശ്രദ്ധായാം സമാനേ നിവിഷ്ടോ മൃതം ജൂഹോമി.
   ബ്രഹ്മണി മ ആത്മാമൃതത്വായ.

ഞാൻ ശ്രദ്ധയിൽ പ്രാണനിൽ അമൃതം സമർപ്പിക്കുന്നു. ഞാൻ ശ്രദ്ധയിൽ അപാനനിൽ അമൃതം സമർപ്പിക്കുന്നു. ഞാൻ ശ്രദ്ധയിൽ വ്യാനനിൽ അമൃതം സമർപ്പിക്കുന്നു. ഞാൻ ശ്രദ്ധയിൽ ഉദാനനിൽ അമൃതം സമർപ്പിക്കുന്നു. ഞാൻ ശ്രദ്ധയിൽ സമാനനിൽ അമൃതം സമർപ്പിക്കുന്നു. അമൃതത്വത്തിനായി (മോക്ഷം) എന്റെ ആത്മാവ് ബ്രഹ്മത്തിൽ ഏകീഭവിക്കട്ടെ.

2. അമൃതോപസ്തരണമസി

ഭക്ഷണം ആരംഭിക്കുന്നതിനുമുമ്പ് വെള്ളമെടുത്ത് ആചമിക്കുമ്പോൾ ചൊല്ലേണ്ട മന്ത്രം നീ അമൃതമായ അന്ന ബ്രഹ്മത്തിന് വസ്ത്രമാകുന്നു (ജലത്തെ അന്നബ്രഹ്മത്തെ മൂടുന്ന വസ്ത്രമായി സങ്കല്പിക്കപ്പെടുന്നു.)

3. ശ്രദ്ധയാം പ്രാണേ നിവിഷ്ടോമൃതം
   ജൂഹോമി ശിവോ മാ വിശ്വപ്രദാഹായ, പ്രാ
   ണായ സ്വാഹാ. ശ്രദ്ധായാമപാനേ നിവിഷ്ടോ
   മൃതം ജൂഹോമി. ശിവോ മാ വിശാപ്രദാഹായ.
   അപാനായ സ്വാഹാ. ശ്രദ്ധായാം വ്യാനേ
   നിവിഷ്ടോമൃതം ജൂഹോമി ശിവോ മാ വിശാ
   പ്രദാഹായ. വ്യാനായ സ്വാഹാ. ശ്രദ്ധായാം
   ഉദാനേ നിവിഷ്ടോമൃതം ജൂഹോമി. ശിവോ മാ
   വിശ്വാപ്രദാഹായ ഉദാനായ സ്വാഹാ. ശ്രദ്ധാ
   യാം സമാനേ നിവിഷ്ടോ മൃതം ജൂഹോമി
   ശിവോ മാ വിശാപ്രദാഹായ. ഉദാനായ സ്വാ
   ഹാ. ശ്രദ്ധായാം സമാനേ നിവിഷ്ടോമൃതം
   ജൂഹോമി. ശിവോ മാ വിശ്വപ്രദാഹായ. സമാ
   നായ സ്വഹോ ബ്രഹ്മണി മ ആത്മമൃതത്വായ.

ശ്രദ്ധയിൽ പ്രാണനിൽ നിവിഷ്ടമായി അമൃതത്തെ ഞാൻ ഹോമിക്കുന്നു. മംഗളമായിതീർന്ന് ദഹിപ്പിക്കുന്നതിനായി എന്നിലേക്ക് പ്രവേശിച്ചാലും. പ്രാണനായി സ്വാഹാ. അപാനനായി സ്വാഹാ, വ്യാനനനായി സ്വാഹാ. ഉദാനനായി സ്വാഹാ. സമാനനായി സ്വാഹാ.

അറുപത്തൊമ്പതാം അനുവാകം കഴിഞ്ഞു.

## അനുവാകം എഴുപത്

1. ശ്രദ്ധായാം പ്രാണേനിവിശ്യാമൃതം ഹുതം
പ്രാണമന്നേനാപ്യായസ്വ ശ്രദ്ധായാമപാനേ
നിവിശ്യാമൃതം വ്യനേ നിവിശ്യാമൃതം
ഹുതം. വ്യാനമന്നേനാപ്യായസ്വ ശ്രദ്ധായാ
മുദാനേ നിവിശ്യാമൃതം ഹുതം. ഉദാനമന്നേനാ
പ്യായസ്വ. ശ്രദ്ധയാം സമാനേ നിവിശ്യാ
മൃതം ഹുതം. സമാനമന്നേനാപ്യായസ്വ.

ഞാൻ ശ്രദ്ധയോടു കൂടി പ്രാണനിൽ അമൃതരൂപമായ ഹവിസ്സ് അർപ്പിച്ചിരിക്കുന്നു. ഈ അന്നത്താൽ എന്റെ പ്രാണ ശക്തി വർദ്ധിപ്പിച്ചാലും ഞാൻ ശ്രയയോടെ അപാനനിൽ അമൃതരൂപമായ ഹവിസ്സ് അർപ്പിച്ചു. ഈ അന്നത്താൽ അപാനശക്തി അങ്ങ് വർദ്ധിപ്പിക്കണം. ഞാൻ ശ്രദ്ധയോടെ സമാനനിൽ അമൃതരൂപമായ ഹവിസ്സ് സമർപ്പിച്ചിരിക്കുന്നു. ഈ അന്നം കൊണ്ട് എന്റെ സമാനശക്തിയെ വർദ്ദിപ്പിച്ചാലും.

(ഈ മന്ത്രങ്ങൾ ഭക്ഷണത്തിനുശേഷം എഴുന്നേൽക്കുന്ന തിനു മുമ്പ് പഞ്ചപ്രാണങ്ങളോടുള്ള പ്രാർത്ഥനയായി ചൊല്ലാ നുള്ളത്.

## അനുവാകം എഴുപത്തി ഒന്ന്

അംഗുഷ്ഠമാത്രഃ പുരുഷോംഗുഷ്ഠം ച സമാശ്രിതഃ
ഈശഃസർവ്വസ്യ ജഗതഃ പ്രഭുഃ പ്രീണാതു വിശ്വഭുക്

അംഗുഷഠമാത്രനായ പുരുഷൻ (പെരുവിരലോളം പോന്ന പുരുഷൻ) അംഗുഷ്ഠത്തെയും ശിരസ്സിനെയും ആശ്രയിച്ചിരിക്കുന്നു. സർവജഗത്തിന്റെയും ഈശനും വിശ്വഭുക്കുമായ (എല്ലാം അനുഭവിക്കുന്നവൻ)

എഴുപത്തിരണ്ടാം അനുവാകം കഴിഞ്ഞു

## അനുവാകം എഴുപത്തിമൂന്ന്

1. വയഃ സുപർണ്ണാ ഉപസേദുരിനന്ദ്രം
പ്രിയമേധാ ഋഷയോ നാധമാനാഃ
അപ ധ്വാന്തമൂർണ്ണുഹി പൂർദ്ധി ചക്ഷുഃ
മുമുഗ്ദ്ധ്യസ്മാന്നിധയേവ ബദ്ധാൻ.

നല്ല വർണ്ണങ്ങളുള്ള (ചിറകുകൾ) വയുസ്സുകൾ (പക്ഷി കൾ) എന്നപോലെ നാഥമാനന്മാരും (യാചിക്കുന്നവർ) പ്രിയ മേധന്മാരുമായ (യാഗം ഇഷ്ടപ്പെടുന്ന) ഋഷികൾ ഇന്ദ്രനെ ഉപസാദിച്ചു. (സമീപിച്ചു) ധാന്തത്തെ (ഇരുട്ട്) അങ്ങ് നശിപ്പി ച്ചാലും. ചക്ഷുസ്സിനെ (ജ്ഞാനപ്രകാശത്തെ) വർദ്ധിപ്പി ച്ചാലും. നിധ (ചങ്ങല) കൊണ്ടെന്നപോലെ ബദ്ധന്മാരായട (മായയാൽ ബന്ധിക്കപ്പെട്ട) ഞങ്ങളെ മോചിപ്പിച്ചാലും

എഴുപത്തിമൂന്നാം അനുവാകം കഴിഞ്ഞു.

## അനുവാകാം എഴുപത്തിനാല്

1. പ്രാണാനാം ഗ്രന്ഥിരസി രുദ്രോ മാ
വിശാന്തകഃ തേനാന്നേനാപ്യയസ്വ.

അല്ലയോ രുദ്ര, അങ്ങ് പ്രാണങ്ങളെയും ഇന്ദ്രിയങ്ങളെ യും കൂട്ടി യോജിപ്പിക്കുന്ന കെട്ടാകുന്നു. ദുഃഖങ്ങളെല്ലാം അകറ്റുന്ന അന്തകനായി എന്തിൽ പ്രവേശിച്ചാലും ഞാൻ കഴിച്ച ഭക്ഷണത്താൽ എന്നെ വർദ്ധിപ്പിച്ചാലും.

(ഹൃദയത്തിൽ തൊട്ട് പതുക്കെ ചൊല്ലാനുള്ള മന്ത്രമാണിത്)

എഴുപത്തിനാലാം അനുവാകം കഴിഞ്ഞു.

## അനുവാകം എഴുപത്തിയഞ്ച്

1. നമോ രുദ്രായ വിഷ്ണുവേ മൃത്യുർമ്മേ പാഹി.

രുദ്രന് നമസ്കാരം. വിഷ്ണുവിന് നമസ്കാരം. മൃത്യുവിൽ നിന്ന് എന്നെ രക്ഷിച്ചാലും.

എഴുപത്തിയഞ്ചാം അനുവാകം കഴിഞ്ഞു.

## അനുവാകം എഴുപത്തിയാറ്

1. ത്വമഗ്നേ ദ്യുഭിസ്ത്വമാശുശുക്ഷാണീ
സ്ത്വമദ്ഭ്യസ്ത്വമശ്മനസ്പരി
ത്വം വനേഭ്യസ്ത്വമോഷധീഭ്യസ്ത്വം
നൃണാം നൃപതേ ജായസേ ശുചിഃ

ഹേ അഗ്നേ അങ്ങ് ദ്യുക്കളാൽ (യാഗദിവസങ്ങളെ നമിത്ത മാക്കി) ചുറ്റുപാട്ടം ശുശുക്ഷണിയായി (പ്രകാശമാനനായി) ഭവിക്കുന്നു. നരന്മാരുടെ മധ്യത്തിൽ നൃപതിക്കൊത്ത (രാജാവ്) അങ്ങ് അപ്പുകളിൽ നിന്ന് (ജലം) ജനിക്കുന്നു. അശ്വങ്ങളിൽ നിന്ന് (കല്ല്)ഉണ്ടാകുന്നു. അങ്ങ് വനങ്ങളിൽ നിന്ന് ജനിക്കുന്ന അങ്ങ് ഓഷധികളിൽ നിന്നുണ്ടാകുന്നു. ശുചിയെന്നോണം (സൂര്യൻ)പരിശുദ്ധനായി ജനിക്കുന്നു.

എഴുപത്തിയാറാം അനുവാകം കഴിഞ്ഞു.

## അനുവാകം എഴുപത്തി ഏഴ്

1. ശിവനേ മേ സംതിഷ്ഠസ്വ സ്യോനേന മേ
സംതിഷ്ഠസ്വ

സുഭൂതേന മേ സംതിഷ്ഠസ്വ ബ്രഹ്മവർച്ചസേന മേ
സംതിഷ്ഠസ്വ യജ്ഞസ്യർദ്ധി മനുസംതിഷ്ഠസ്വ
ഉപ തേ യജ്ഞേ ഉപ തേ നമ ഉപ തേ നമഃ

ഹേ യജ്ഞ സ്വരൂപനായ ദേവ, അങ്ങയുടെ മുന്നിൽ നമസ്കാരം. അങ്ങയുടെ അടുത്ത് നമസ്കാരം. അങ്ങയുടെ അടുത്ത് നമസ്കാരം. അങ്ങയുടെ അടുത്ത് നമസ്കാരം. ശിവത്തോടു കൂടി (മംഗളം) എന്റെ അടുത്ത് നിലകൊണ്ടാലും, സ്യോനവും (സുഖദായകം) സുഭുതവുമായ (സുന്ദരം) രൂപത്തിൽ ബ്രഹ്മവർച്ചസത്തോടെ (വേദം പഠിച്ചവരുടെ തേജസ്സോടുകൂടി അങ്ങ് ശോഭിക്കുന്നു.

എഴുപത്തിയേഴാം അനുവാകം കഴിഞ്ഞു.

## അനുവാകം എഴുപത്തിഎട്ട്

1. സത്യം പരം പരം സത്യം സത്യേന ന
സുവർഗ്ഗാല്ലോകകാച്ച്യവന്തേ കദാചന
സതാം ഹി
സത്യം തസ്മാത് സത്യേ രമന്തേ

സത്യം എത്രയും ശ്രേഷ്ഠമാകുന്നു. ഏറ്റവും ശ്രേഷ്ഠമായിട്ടുള്ളത് സത്യം തന്നെയാകുന്നു. സത്യം നിമിത്തം സ്വർഗ്ഗലോകത്തിൽ നിന്ന് ഒരാൾക്കു ഒരിക്കലും താഴോട്ടുപതിക്കേണ്ടതായി വരുന്നില്ല. എന്തുകൊണ്ടെന്നാൽ സത്യം സജ്ജനങ്ങൾക്കുള്ളതാണ്. അതുകൊണ്ട് സത്യത്തിൽ സന്തോഷിക്കുന്നു.

2. തപ ഇതി തപോ നാനശനാത്പരം യദ്ധി പരം
തപസ്തദ് ദുർധർഷം തത് ദുരാധർഷം തസ്മാത്
തപസിരമന്തേ.

ചിലർ തപസ്സെന്ന് പറയുന്നു. അനശനത്തിൽ നിന്നു പരമായ (ഉപവാസത്തിൽ കൂടിയ) തപസ്സില്ല. യാതൊന്നാണോ ഉത്കൃഷ്ടമായ തപസ്സ് അത് ദുർധർഷമാകുന്നു. (ശീലിക്കുവാൻ പ്രയാസമുള്ളത്) അത് ദുരാധർഷവുമാകുന്നു. (മറ്റുള്ളവർക്ക് സമീപിക്കാൻ പ്രയാസമുള്ളത്)അതിനാൽ ശ്രേയസ്സ് ആഗ്രഹിക്കുന്നവർ തപസ്സിൽ സന്തോഷമുൾക്കൊള്ളുന്നു.

3. ദമ ഇതി നിയതം ബ്രഹ്മചാരിണസ്തസ്മാദ്
ദമേ രമന്തേ

ദമമെന്ന് (ഇന്ദ്രിയ നിഗ്രഹം) ബ്രഹ്മചാരികൾ എപ്പോഴും പറയുന്നു. അതിനാൽ ശ്രേയസ്സ് ആഗ്രഹിക്കുന്നവർ ഇന്ദ്രിയ നിഗ്രഹത്തിൽ രമിക്കുന്നു.

4. ശമ ഇത്യരണ്യേ മുനസ്തസ്മാച്ഛമേ രമന്തേ.

ശമമാണെന്ന് (മനോനിയന്ത്രണം) ആരണ്യത്തിലുള്ള (വനം) മുനികൾ പറയുന്നു. അതുകൊണ്ട് മനോനിയന്ത്രണത്തിൽ അവർ സന്തോഷിക്കുന്നു.

5. ദാനമിതി സർവ്വാണി ഭൂതാനി പ്രശംസന്തി
ദാനാന്നാതിദുഷ്കരം തസ്മാദ്ദാനേ രമന്തേ

ദാനമെന്ന് എല്ലാ ഭൂതങ്ങളും (ജീവികൾ) പ്രശംസിക്കുന്നു. ദാനത്തെക്കാൾ അതിദുഷ്കരമായി ഒന്നുമില്ല. അതുകൊണ്ട് ശ്രയസ്സിൽ ആഗ്രഹിക്കുന്നവർ ദാനത്തിൽ രമിക്കുന്നു.

6. ധർമ്മ ഇതി ധർമ്മേണ സർവ്വമിദം പരിഗൃഹീതം
ധർമ്മന്നാതിദുശ്ചരം തസ്മാദ്ദർമ്മേ രമന്തേ

മോക്ഷ സാധനമായിട്ടുള്ളത് ധർമ്മമാണെന്ന് പറയുന്നു. ധർമ്മത്താൽ ഇതെല്ലാം തന്നെ സംരക്ഷിക്കപ്പെടുന്നു. ധർമ്മത്തെപ്പോലെ അനുഷ്ഠിക്കുവാൻ പ്രയാസമേറിയതായി മറ്റൊന്നില്ല. അതിനാൽ ശ്രേയസ്സ് ആഗ്രഹിക്കുന്നവൻ ധർമ്മത്തിൽ രമിക്കുന്നു.

7. പ്രജന ഇതി ഭൂയാംസസ്തസ്മാത് ഭൂയിഷ്ഠഃ
പ്രജായന്തേ
തസ്മാത് ഭൂയിഷ്ഠാഃ പ്രജനനേ രമന്തേ.

പ്രജനം (സന്താനോല്പാദനം) മോക്ഷ കാരണമെന്നും വളരെയധികം ആളുകൾ പറയുന്നുണ്ട്. അതിനാൽ വളരെയധികം ആളുകൾ പ്രജകളെ ജനിപ്പിക്കുന്നു. അങ്ങനെ പലരും സന്താനോല്പാദനത്തിൽ സന്തോഷിക്കുന്നു.

8. അഗ്നയ ഇത്യാഹ തസ്മാദഗ്നയ ആധാതവ്യാഃ

വേദനിഷ്ഠന്മാരാ വൈദികന്മാർ അഗ്നികൾ മോക്ഷകാരണമെന്ന് പറയുന്നു. ആയതിനാൽ മോക്ഷേച്ശയാൽ അവർ അഗ്ന്യാധാനം ചെയ്യുന്നു.

9. അഗ്നിഹോത്രമിത്യാഹ
തസ്മാദഗ്നിഹോത്ര രമന്തേ

മോക്ഷകാരണമാണ്അഗ്നിഹോത്രമെന്ന് ചിലർ പറയുന്നു. അതുകൊണ്ട് അഗ്നിഹോത്രത്തിൽ സന്തോഷിക്കുന്നു.

10. യജ്ഞ ഇതി യജ്ഞേന ഹി ദേവാ ദിവം ഗതാഃ
തസ്മാദ് യജ്ഞേ രമന്തേ.

ചിലർ പറയുന്നത് യജ്ഞമാണ് മോക്ഷസാധനമെന്നാണ്. അതിനാൽ ചിലർ യജ്ഞത്തിൽ സന്തോഷിക്കുന്നു, ആണ് മോക്ഷകാരണമെന്ന് ജ്ഞാനികൾ വിചാരിക്കുന്നു. അതിനാൽ ജ്ഞാനികൾ മനസ്സ് കൊണ്ടുള്ള ഉപാസനയിൽ മാത്രം വിശ്വസിക്കുന്നു.

12. മാനസമിത വ്യദ്വാംസഃ തസ്മാദ് വിദ്വാംസ
ഏവ മാനസേ രമന്തേ.

ഹിരണ്യ ഗർഭൻ പറയുന്നത് സന്യാസമാണ് മോക്ഷകാരണമെന്നാണ് ഹിരണ്യഗർഭനായ ബ്രഹ്മാവ് അങ്ങേ അഹം ശ്രേഷ്ഠനാണല്ലോ. യഥാർത്ഥത്തിൽ ഇതുവരെ പറഞ്ഞ എല്ലാ ധർമ്മങ്ങളും അപരങ്ങളായ (താണനിലയിലുള്ള) തപസ്സുകളാകുന്നു. ന്യാസം തന്നെയാണ് (സന്യാസം) എല്ലാറ്റിനും മികച്ചത്. യാതൊരുവൻ ഇങ്ങനെ അറിയുന്നു ഉപനിഷത്താകുന്നു (രഹസ്യവേദവിദ്യ)

എഴുപത്തിയെട്ടാം അനുവാകം കഴിഞ്ഞു.

## അനുവാകം എഴുപത്തി ഒൻപത്

1. പ്രജാപത്യോ ഹ്യാരുണിഃ സുപർണ്ണേയഃ
പ്രജപതിം പിതരമപസസാര കിം ഭഗവന്തഃ
പരമം വദന്തീതി. തസ്മൈ പ്രോവാച.

പ്രജാപത്യനും (പ്രജാപതിയുടെ പുത്രൻ) സുവർണ്ണേയനുമായ (സുവർണ്ണയുടെ പുത്രൻ) ആരുണി പിതാവായ പ്രജാപതിയെ സമീപിച്ചു. ഭഗവാന്മാരായ മഹർഷിമാർ എന്തിനെ ഏറ്റവും ഉത്കൃഷ്ടമെന്ന് പറയുന്നു എന്ന് അവനോട് പറയുകയുണ്ടായി.

2. സത്യേന വായുരാവാതി സത്യേനാദിത്യോ
രോചതേ ദിവി സത്യം വാചഃ പ്രതിഷ്ഠാ
സത്യേ സർവ്വം പ്രതിഷ്ഠിതം തസ്മാത്
സത്യം പരമം വദന്തി

സത്യത്താൽ കാറ്റ് വീശുന്നു. സത്യത്താൽ ആദിത്യൻ ആകാശത്തിൽ പ്രകാശിക്കുന്നു. വാക്കിന്റെ പ്രതിഷ്ഠ സത്യമാകുന്നു. സത്യത്തിൽ സകലതും പ്രതിഷ്ഠിതമായിരിക്കുന്നു. അതിനാൽ സത്യത്തെ സർവോത്കൃഷ്ടമെന്ന് മഹർഷിമാർ പറയുന്നു.

3. തപസാ ദേവാ ദേവതാഗ്ര ആയൻ
തപസാർഷയഃ സുവരന്വവിന്ദൻ
തപസാ സപത്നാൻ പ്രണുദാമാ
രാതീസ്തപസി സർവ്വം പ്രതിഷ്ഠിതം
തസ്മാത് തപഃ പരമം വദന്തി.

ആദ്യം ദേവന്മാർ തപസ്സുകൊണ്ട് ദേവതാഭാവം പ്രാപിച്ചു. ഋഷിമാർ തപസ്സുകൊണ്ട് സുവർലോകത്തെ പ്രാപിച്ചു. തപസ്സുകൊണ്ട് അരാതികളായ സപ്തന്മാരെ (ശ്രേയസ്സിന് പ്രതിബന്ധമായി നിൽക്കുന്ന ശത്രുക്കളെ) നശിപ്പിക്കട്ടെ. സകലതും തപസ്സിലാണ് പ്രതിഷ്ഠിതമായിട്ടുള്ളത്. അതിനാൽ തപസ്സ് അത്യന്തം ശ്രേഷ്ഠമായി മഹർഷിമാർ പറയുന്നു.

4. ദമേനേ ദാന്താഃ കില്ബിഷമവധൂന്വന്തി
ദമേന ബ്രഹ്മചാരിണഃ സുവരഗച്ഛൻ ദമോ
ഭൂതാനാം ദരാധർഷം ദമേ സർവ്വം പ്രതിഷ്ഠിതം
തസ്മാദ്ദമഃപരമംവദന്തി.

ദാന്തന്മാർ (ഇന്ദ്രിയ നിഗ്രഹം സാധിച്ചവർ) ദമനം കൊണ്ട് (ഇന്ദ്രിയനിയന്ത്രണം) കില്ബിഷത്തെ (പാവം) നശിപ്പിക്കുന്നു. ദമത്തിൽ പ്രതിഷ്ഠിതമായിരിക്കുന്നു. അതു കൊണ്ട് ദമം അങ്ങേ അറ്റം ശ്രേഷ്ഠമാണെന്ന് അറിവുള്ളവർ പറയുന്നു.

5. ശമേനേ ശാന്താഃ ശിവമാചരന്തി ശമനേ
നാകം മുനയോ ന്വവിന്ദൻ ശമോ ഭൂതാനാം
ദുരാധർഷം ശമേ സർവ്വം പ്രതിഷ്ഠിതം തസ്മാത്
ശമഃ പരമം വദന്തി

ശമത്താൽ (മനോനിയന്ത്രണം) ശാന്തന്മാരായ പർശിവത്തെ (മംഗളം) ആചരിക്കുന്നു. മുനികൾ ശമം കൊണ്ട് നാകത്തെ (സ്വർഗ്ഗം) പ്രാപിച്ചു. ശമം ഭൂതങ്ങൾക്ക് (ജീവികൾ പ്രാപിക്കുവാൻ വിഷമുള്ളതാണ് സകലതും ശമത്തിൽ പ്രതിഷ്ഠമായിരിക്കുന്നു. അതിനാൽ ശമം സർവശ്രേഷ്ഠമെന്ന് അറിവുള്ളവർ പറയുന്നു.

6. ദാനം യജ്ഞാനാം വരൂഥം ദക്ഷിണാ, ലോകേ
ദാതാരം സർവ്വ ഭൂതാന്യുപജീവന്തി, ദാനേന
അരാതീരപാനുദന്ത, ദാനേന ദ്വിഷന്തോ
മിത്രാ ഭവന്തി, ദാനേ സർവ്വം പ്രതിഷ്ഠിതം
തസ്മാദ്ദാനം പരമം വദന്തി.

ദക്ഷിണയാഗങ്ങളുടെ വരൂഥമായ (പ്രധാനം) ദാനമാകുന്ന ലോകത്തിൽ സകല ഭൂതങ്ങളും ദാതാവിനെ ഉപജീവിക്കുന്നു. ദാനം കൊണ്ട് അരാതികളെ (ശത്രുക്കൾ) ഇല്ലാതാക്കാൻ കഴിയുന്നു. ദാനം കൊണ്ട് ദ്വിഷത്തുക്കൾ (ശത്രുക്കൾ) മിത്രങ്ങളായി ഭവിക്കുന്നു. സകലതും ദാനത്തിൽ പ്രതിഷ്ഠിതമാണ്. അതു നിമിത്തം ദാനം അത്യന്തം ഉത്കൃഷ്ടമെന്ന് അറിവുള്ളവർ പറയുന്നു.

7. ധർമ്മോ വിശ്വസ്യ ജഗതഃ പ്രതിഷ്ഠാ ലോകേ
ധർമ്മിഷ്ഠം പ്രജാ ഉപസർപന്തി ധർമ്മേണ പാപ
മപനുദതി ധർമ്മേ സർവ്വം പ്രതിഷ്ഠിതം തസ്മാ
ദ്ധർമ്മം പരമം വദന്തി.

വിശ്വമായ ജഗത്തിന്റെയും (എല്ലാ ലോകം) പ്രതിഷ്ഠ (ആശ്രയം) ധർമ്മമാകുന്നു. ലോകത്തിൽ ധർമ്മിഷ്ഠനെ പ്രജകൾ സമീപിക്കുന്നു. ധർമ്മത്താൽ പാപം നശിക്കുന്നു. ധർമ്മത്താൽ എല്ലാം പ്രതിഷ്ഠിതമായിരിക്കുന്നു. അതു കൊണ്ട് ധർമ്മം ശ്രേഷ്ഠമായ ശ്രേയഃ സാധനമെന്ന് അറിവുള്ളവർ പറയുന്നു.

8. പ്രജനനം വൈ പ്രതിഷ്ഠം ലോക
സാധു പ്രജായാ
സ്നന്തും തന്വാനഃപിതൃണാമനൃണോ ഭവതി.
തദേവ തസ്യാനൃണം തസ്മാത് പ്രജനനം
പരമം വദന്തി

സന്തത്യുല്പാദനം ലോകത്തിൽ നിലനില്പിന് കാരണമാകുന്നു. ശാസ്ത്രപ്രകാരം പ്രജകളെ നിലനില്പിനെ ചെയ്യുന്ന പിതാക്കൾക്ക് കടമില്ലാത്തവനായിഭവിക്കുന്നു. അതുതന്നെയാണ് അവന് കടമില്ലാതിരിക്കുന്ന അവസ്ഥ. അതുകൊണ്ട് ശന്തത്യുല്പാദനം എത്രയും ശ്രേഷ്ഠചകമെന്ന് പറയുന്നു.

9. അഗ്നയോ വൈത്രയീ വിദ്യാ ദേവയാനഃ പന്ഥാ
ഗാർഹത്യ ഋക് പൃഥിവീ രഥന്തരമന്വാഹാര്യ
പചനഃ യജൂരന്തരിക്ഷം വാമദേവ്യമാഹവനീയഃ
സാമ സുവർഗ്ഗോ ലോകാ ബൃഹത് തസ്മാഗ്നീൻ
പരമം വദന്തീ.

I K

ത്രയീ വിദ്യ (മൂന്നു വേദങ്ങളിൽ നിന്ന് കിട്ടുന്ന ജ്ഞാനം) ദേവയാനമായ പന്ഥാവ്(മാർഗ്ഗം) ഗാർഹപത്യാഗ്നി, ഋഗ്വേദം, പൃഥിവീരൂവം, രഥന്തരമെന്ന സാമ ഗാനം ഇതൊക്കെത്തന്നെ അഗ്നിദേവന്മാർതന്നെ. അന്വാഹാര്യ പചനമെന്ന അഗ്നി യജുർവേദവും അന്തരീക്ഷരൂപവും വാവദേവ്യമെന്നു പറയുന്ന സാമഗാനവും ആഹവനീയാഗ്നിയും സാമ വേദ വും, സ്വർഗ്ഗവും ബൃഹത്തെന്നു പറയുന്ന സാമഗാനവും എല്ലാം അഗ്നി സ്വരൂപങ്ങളോ, അഗ്നികളാൽ പ്രാപിക്കപ്പെടാൻ കഴിയുന്നതോ ആണ്. അതിനാൽ അഗ്നികളെ ശ്രേഷ്ഠമെന്ന് ദേവവിത്തുക്കൾ കരുതുന്നു.

10. അഗ്നിഹോത്രം സായം പ്രാതർഗൃഹാണാം
നിഷ്കൃതിഃ സ്വിഷ്ടം സുഹുതം
യജ്ഞക്രതൂനാം
പ്രായണം സുവർഗ്ഗസ്യ ലോകസ്യ ജ്യോതിഃ
തസ്മാദഗ്നിഹോത്രം പരമം വദന്തി.

സായം കാലത്തിലും പ്രാതഃ കാലത്തിലും ചെയ്യുന്ന അഗ്നിഹോത്രം ഗൃഹങ്ങൾക്ക് (വീടുകളിൽ ചെയ്യുന്ന പാപങ്ങൾക്ക്) നിഷ്കതിയാകുന്നു. (പ്രായശ്ചിത്തം) സ്വിഷ്ടം (നല്ലപോലെയജിക്കപ്പെട്ട യാഗം) സുഹുതം. (വേണ്ട വിധം നടത്തിയ ഹോമം) യജ്ഞങ്ങളുടെയും ക്രതുക്കളുടെയും പ്രായണവും (പ്രാരംഭം) സ്വർഗ്ഗലോകത്തിന്റെ ജ്യോതിസ്സും ആകുന്നു. അതുകൊണ്ട് അഗ്നിഹോത്രം ഏറ്റവും ശ്രേഷ്ഠ മെന്ന് വൈദികന്മാർ കരുതുന്നു.

12. മാനസം വൈ പ്രാജപത്യം പവിത്രം
മാനസേന മനസാ സാധു പശ്യതി മനസാ
ഋഷയഃ പ്രജാ അസൃജന്ത മാനസേ സർവ്വം
പ്രതിഷഠിതം തസ്മാന്മാനസം പരമം വദന്തി

മാനസം (മനസ്സുകൊണ്ടുള്ള ഉപാസന) പ്രാജാപത്യ മാണ് (പ്രജാപതിയെ സംബന്ധിച്ചത്) അത് പവിത്രമാകുന്നു. ഉപാസനയാൽ ഏകാഗ്രമായ മനസ്സിനാൽ നല്ലത് കാണാൻ കഴിയുന്നു. മനസ്സുകൊണ്ട് മുനിമാർ പ്രജകളെ സൃഷ്ടിച്ചു. മനസ്സിന്റെ ഏകാഗ്രതയിലാണ് സകലതും പ്രതിഷ്ഠിതമായിട്ടു ള്ളത് അതിനാൽ മാനസത്തെ ഏററവും ശ്രേഷ്ഠമെന്ന് അറിവുള്ളവർ പറയുന്നു.

13. ന്യാസ ഇത്യാഹുർമ്മനീഷിണോ ബ്രഹ്മാണാം
ബ്രഹ്മാ വിശ്വഃ കതമഃ സ്വയംഭ്രൂഃ
പ്രജാപതിഃ സംവത്സര ഇതി.

മനീഷികൾ (ജ്ഞാനികൾ) ന്യായം എന്ന് ബ്രഹ്മാവിനെ പറയുന്നു. ബ്രഹ്മം വിശ്വമാകുന്നു. കതമൻ (ആനന്ദസ്വരൂപി) സ്വയം ഭൂ (തനിയെ ഉണ്ടായവൻ) പ്രജാപതി (പ്രജകളുടെ നാഥൻ) സംവത്സരൻ (കാലസ്വരൂപി) ഇങ്ങനെയെല്ലാം ബ്രഹ്മാവിനെപ്പറ്റി പറയുന്നു.

14. സംവത്സരോ സാവിദിത്യോ യ ഏഷ
ആദിത്യേ പുരുഷഃ സ പരമേഷ്ഠീ ബ്രഹ്മാത്മാ

കാലസ്വരൂപമായ സംവത്സരം ആ ആദിത്യനാകുന്നു. ആദിത്യനിൽ യാതൊരു പുരുഷനുണ്ടോ അവൻ പരമേഷ്ഠി യും (ഹിരണ്യഗർഭൻ) ബ്രഹ്മാത്മാവും (പരബ്രഹ്മസ്വരൂപി) ആകുന്നു.

15. യാഭിരാദിത്യസ്തപതി രശ്മിഭിസ്താഭിഃ
പർജ്ജന്യോ വർഷതി പർജ്ജന്യേനോഷധി
വനസ്പതയഃ പ്രജായന്ത ഓഷധിവനസ്പതി
ഭിരന്നംഭവത്യന്നേന പ്രാണാഃ പ്രാണൈർബലം
ബലേന തപസ്തപസാ ശ്രദ്ധാ ശ്രദ്ധയാ
മേധാ മേധയാ മനീഷാ മനീഷയാ മനോ
മനസാ ശാന്തിഃ ശാന്ത്യാ ചിത്തം ചിത്തേന
സ്മൃതിഃ സ്മൃത്യാ സ്മാരം സ്മാരേണ
വിജ്ഞാനം
വിജ്ഞാനേനാത്മാനം വേദയന്തി തസ്മാദന്നം
ദദൻ സർവ്വാണ്യേതാനി ദദാത്യന്നാത് പ്രാണാ
ഭവന്തി ഭ്രൂതാനാം പ്രാണൈർമ്മനോ മനസശ്ച
വിജ്ഞാനം വിജ്ഞാനാദാനന്ദോ ബ്രഹ്മയോനിഃ

ഏതൊരു രശ്മികളെക്കൊണ്ടാണോ സൂര്യൻ ചൂടുണ്ടാ ക്കുന്നത് ആ രശ്മികളെക്കൊണ്ട് വർജ്ജന്യൻ (മേഘം) ആയിത്തീർന്ന് മഴ പെയ്യിക്കുന്നു. പർജന്യൻ നിമിത്തം ഓഷധികളും വനസ്പതികളും അന്നമുണ്ടാകുന്നു. (ഭക്ഷണ സാധനങ്ങൾ) അന്നം കൊണ്ട് പ്രാണങ്ങങ്ങളും, ഗ്രാണങ്ങ ളാൽ ബലവും, ബലത്താൽ തപസ്സും, തപസ്സുകൊണ്ട് ശ്രദ്ധയും, ശ്രദ്ധകൊണ്ട് മേധയും (ബുദ്ധി) മേധകൊണ്ട് മനീഷയും (ഇന്ദ്രിയസംയമം ഇന്ദ്രിയ സംയമം കൊണ്ട് മനനു ശക്തിയും, മനാനിഗ്രഹം കൊണ്ട് ശാന്തിയും, ശാന്തികൊണ്ട് ജ്ഞാനതൃപ്തമായ ചിത്തവും, ചിത്തംകൊണ്ട് ഓർമ്മശക്തി യും, ഓർമ്മശക്തിയാൽ നിരന്തരസ്മരണവും, നിരന്തരസ്മര ണത്താൽ വിശേഷേണ ഉള്ള ജ്ഞാനവും ലഭിക്കുന്നു. വിജ്ഞാനം കൊണ്ട് ആത്മാവിനെ അറിയാൻ കഴിയുന്നു. അതിനാൽ അന്നം ദാനം ചെയ്യുന്നവൻ ഇതെല്ലാം നൽകുന്നു. അന്നത്തിൽ നിന്ന് ജീവികളുടെ പ്രാണങ്ങളുണ്ടാകുന്നു. വിജ്ഞാനത്താൽ ആനന്ദം സിദ്ധിക്കുന്നു. അതാകട്ടെ എല്ലാ റ്റിന്റെയും ഉത്ഭവസ്ഥാനമായ പരബ്രഹ്മാവ്.

16. സ വാ ഏഷ പുരുഷഃ പഞ്ചാത്മാ
യേന സർവ്വമിദം പ്രോതം പൃഥിവീ ചാന്തരിക്ഷം ച
ദ്യൗശ്ച ദിശശ്ചാവാന്തരദിശാശ്ച സ വൈ
സർവ്വമിദം
ജഗത്സ സ ഭൂതം സ ഭവ്യം ജിജ്ഞാസക്നുപ്ത
ഋതജാ
രയിഷ്ഠാഃ ശ്രദ്ധാ സത്യോ പഹസ്വാന്തമസോ
പരിഷ്ടാത് ജ്ഞാത്വാ തമേവം മനസാ
ഹൃദാച ഭൂയോ
ന മൃത്യുമുപയാഹി വിദ്വാൻ. തസ്മാദ്ന്യാ
സമേഷാം തപസാമതിരിക്തമാഹുഃ

N P

സന്യാസം കൊണ്ട് പരമസത്യം സാക്ഷാത്ക്കരിച്ചിട്ടുള്ള ആ പുരുഷൻ അഞ്ചു വിധത്തിൽ അഞ്ച് സ്വഭാവങ്ങളോടു കൂടിയവനായിത്തീരുന്നു. പൃഥിവിയും അന്തരീക്ഷവും ആകാശവും അവൻ തന്നെ. ഈ ജനത്തെയും അവനാണ്. അവൻ ഭൂതകാലമാണ്. അവൻ ഭവ്യമാണ്. (വരാൻ പോകുന്നത്) അവൻ ജിഞ്ജാസാൽ ലക്ഷ്യത്തിലെത്തിയവനാണ്. രയിഷ്ഠൻ (ആത്മജ്ഞാനമാകുന്ന ധനമാർന്നവൻ) വിശ്വാസവും, സത്യവും പഹസ്വാനും (സ്വായം പ്രകാശൻ) ആണ് അവൻ തമസ്സിന്റെ ഉപരിനിൽക്കുന്നു. മനസ്സും കൊണ്ടും ഹൃദയംകൊണ്ടും അവനെ ഇങ്ങനെ മനസ്സിലാക്കി ജ്ഞാനി മരണം പ്രാപിക്കുന്നില്ല. അതിനാൽ ന്യാസത്തെ (സന്യാസം) ഈ തപസ്സുകളിൽ വെച്ച് അതിരിക്തമെന്ന് (വിശിഷ്ടം) പറയുന്നു.

17. വസുരണ്വോ വിഭുരസി പ്രാണേ ത്വമസി
    സന്ധാതാ ബ്രഹ്മൻ ത്വമസി വിശ്വസൃത്തേ
    ജോദാസത്വമസ്യഗ്നേരസി വർച്ചോദാസ്ത്വമസി
    സൂര്യസ്യ ദ്യുമ്നോദാസ്ത്വമസി ചന്ദ്രമാസ
    ഉപയാമ
    ഗൃഹീതോസി ബ്രഹ്മണേ ത്വാ മഹസേ.

അല്ലയോ ബ്രഹ്മൻ, അങ്ങ് വസുരണ്വനാകുന്നു. (ആത്മജ്ഞാനമാകുന്ന ധനം നൽകുന്നവൻ) വിഭുവുമാകുന്നു, പ്രാണനുമായി കൂട്ടി ഘടിപ്പിക്കുന്നുവനാകുന്നു. അങ്ങ് വിശ്വസൃട്ട് ആണ് (വിശ്വവ്യാപി) അങ്ങു ചന്ദ്രന്റെ ദ്യുമ്നോദാവ് (പ്രകാശമാകുന്ന ധനം നൽകുന്നവൻ) ഉപയാമ ഗൃഹീതനാണങ്ങ് (ഉപയാമമെന്ന പാത്രത്തിലെടുത്ത സോമരസം) ചൈതന്യ സ്വരൂപമായ ബ്രഹ്മ തത്വജ്ഞാനത്തിനായി അങ്ങയെ ഞാൻ ഭജിക്കുന്നു.

18. ഓമിത്യാത്മാനം യുജ്ഞീത ഏതദ്വൈ മഹോപ
    നിഷദം ദേവാനം ഗുഹ്യം യ ഏവം വേദം ബ്രഹ്മ
    ണോ മഹിമാനമാപ്നോതി തസ്മാത് ബ്രഹ്മണോ
    മഹിമാനമിത്യുപനിഷത്.

'ഓം' എന്നുച്ചരിച്ചുകൊണ്ട് ആത്മാവിനെ യോജിപ്പിക്കണം. ദേവന്മാർക്കുകൂടി രഹസ്യമായിട്ടുള്ള വിശിഷ്ടമായ ഉപനിഷത്ത് ഇതാകുന്നു. ഏതൊരുവൻ ഇങ്ങനെ ബ്രഹ്മത്തിന്റെ മഹത്വം അറിയുന്നു, അവൻ ബ്രഹ്മത്തിന്റെ മഹത്വം പ്രാപിക്കുന്നു. ഇങ്ങനെ ഉപനിഷത്ത്

എഴുപത്തൊമമ്പതാം അനുവാകം കഴിഞ്ഞു.

## അനുവാകം എൺപത്

1. തസ്യൈവം വിദുഷോ യജ്ഞസ്യാത്മാ യജമാനഃ
   ശ്രദ്ധാ പത്നീ ശരീരമിധ്മമുരോ വേദിർലോമാനി
   ബർഹിവേദഃ ശിഖാ ഹൃദയം യൂപഃ കാമ ആജ്യം
   മന്യുഃ പശുസ്തപോഗ്നിർദമഃ ശമയിതാ
   (ദാനം) ദക്ഷി
   ണാ വാക്ഹോതാ പ്രാണ ഉദ്ഗാതാ
   ചക്ഷുരധ്വര്യുർ
   മനോ ബ്രഹ്മാ ശ്രോത്രമഗ്നീത് യാവദ്ധിയതേ സാ
   ദീക്ഷാ യദശ്നാതി തദ്ധവിർയ്യത്പിബതി തദസ്യ
   സോമപാനം യദ്രമതേ തദുപസദോ യത് സഞ്ചര
   ത്യുപവിശത്യുത്തിഷ്ഠതേ ച സ
   പ്രവർഗ്യോയന്മുഖം
   തദാഹവനീയോ യാ വ്യാഹൃതിരാഹുതിർയ്യദസ്യ
   വിജ്ഞാനം തജ്ജുഹോതി യത്സായം
   പ്രാതരത്തി
   തത്സമിധം യത്പ്രാതർമ്മാധ്യന്ദിനം സായം ച
   താനി സവനാനി യേ അഹോരാത്രേ തേ
   ദർശപൂർണ്ണ
   മാസൗ യേ ർദ്ദമാസാശ്ച മാസാശ്ച തേ
   ചാതുർമ്മാ
   സ്യാനി യേ ഋതവസ്തേ പശുബന്ധാ
   യേ സംവത്സ
   രാശ്ച പരിവത്സരാശ്ച തേഹർഗണാഃ സർവ്വവേദ
   സാം വാ ഏതത്സത്രം യന്മരണം
   തദവഭൃഥം ഏത
   ദ്വൈ ജരാമർയ്യമഗ്നിഹോത്രം സത്രം യേ
   ഏവം വിദ്വാ
   നിദഗയനേ പ്രമീയതേ ദേവാനാമേവ മഹിമാനം
   ഗത്വാദിത്യസ്യ സായുജ്യം ഗച്ഛത്യഥ യോ
   ദക്ഷിണേ
   പ്രമീയതേ പിതൃണാമേവ മഹിമാനം ഗതവ ചന്ദ്ര
   മസഃസായുജ്യം ഗച്ഛത്യേതൗ വൈ സൂര്യാചന്ദ്ര
   മസോർമ്മഹിമാനൗ ബ്രാഹ്മണോ
   വിദ്വാന ഭിജയതി
   തസ്മാദ് ബ്രഹ്മണോ മഹിമാനമാപ്നോതി
   തസ്മാദ്
   ബ്രഹ്മണോ മഹിമാനമിത്യുപനിഷത്.

ഈ വിധത്തിൽ സത്യത്തിന്റെ സാക്ഷാത്ക്കാരം ലഭിച്ചിട്ടുള്ള ജ്ഞാനിയുടെ ജീവിതം തന്നെ യജ്ഞമാണ്. ജ്ഞാനിയുടെ ആത്മാവ് ആ യജ്ഞത്തിൽ യജമാനനത്രേ. യജമാനപതി അദ്ദേഹത്തിന്റെ ശ്രദ്ധതന്നെ. അദ്ദേഹത്തിന്റെ ശ്രദ്ധ തന്നെ. അദ്ദേഹത്തിന്റെ ശരീരം തന്നെ വിറകാണ്. മാറിടമാണ് വേദി. രോമങ്ങൾ ദർഭപ്പുല്ലുകളാകുന്നു. വേദമാണ് ശിഖ, ഹൃദയം, യുപവും, ആഗ്രഹം, ആജ്യമാകുന്നു. കോപം ഹോമിക്കുവാനുള്ള മൃഗമാണ്. തപസ്സ് അഗ്നിയാണ്. ബലി നൽകുന്നവൻ ഇന്ദ്രിയ നിഗ്രഹം; വാക്ക് ഹോതാവ്, ഉദ്ഗാതാവെന്ന പുരോഹിതനും വാക്കാണ് ചക്ഷുസ്സ് അധ്വര്യം എന്ന പുരോഹിതനത്രേ. മനസ്സ് ബ്രഹ്മമാകുന്ന പുരോഹിതൻ; ശ്രോത്രം അഗ്നീത് എന്ന പുരോഹിതനാണ്. ജീവൻ എത്ര

കാലം ഉണ്ടോ അത്രയും കാലം ദീക്ഷയാണ്. ഭക്ഷിക്കുന്നത് ഹവിസ്സ്; കുടിക്കുന്നത് സോമപാനം; സന്തോഷിക്കുന്നത് ഉപസദ് എന്ന കർമ്മം. സഞ്ചരിക്കൽ, ഇരിക്കൽ, എവുന്നേൽക്കൽ ഇവ പ്രവർഗ്യം എന്ന കർമ്മമാകുന്നു. മുഖം ആഹവനീയാഗനിയാണ്. സംസാരിക്കുന്നത് ആഹുതി. വിജ്ഞാനം, ഹോമം, പ്രഭാതത്തിലെയും വൈകുന്നേരത്തെയും ഭക്ഷണം അഗ്നിൽ വിറകിടുന്നതാണ്. പ്രഭാതവും മധ്യാഹ്നവും സായാഹ്ന കാലവും സവനങ്ങളാണ്. പക്ഷങ്ങളും, മാസങ്ങളും, ചതുർമാസ്യങ്ങൾ, ഋതുക്കൾ പശുബന്ധയാഗം, സംവത്സരങ്ങളും പരിസംവത്സരങ്ങളും അഹർഗണ യാഗങ്ങൾ; എല്ലാം കൂടി സന്യാസിയുടെ ജീവിതം ഒരു യജ്ഞമാണ് മരണം അവഭൃഥ സ്നാനമാകുന്നു. ഇങ്ങനെ ജതമർണപര്യന്തമുള്ള ജീവിതം അഗ്നിഹോത്രമാകുന്നു- അഗ്നിഗോത്രമെന്ന യജ്ഞമാകുന്നു. ഇതറിയുന്നവൻ ഉത്തരായണ കാലത്ത് ദേവന്മാരുടെ മാഹാത്മ്യം പ്രാപിച്ച് ആദിത്യാത്മകമായ സായുജ്യം പ്രാപിക്കുന്നു. സൂര്യന്റെയും ചന്ദ്രന്റെയും മഹത്വം പ്രത്യകമറിയുന്ന വിപ്രൻ അവ രണ്ടും സാക്ഷാത്കരിക്കുന്നു. എന്നാൽ പരമസത്യം സാക്ഷാത്കരിച്ച സന്യാസി ബ്രഹ്മത്തിന്റെ മാഹാത്മ്യം നേടുന്നു. അതിനാൽ പരബ്രഹ്മത്തെ മനസ്സിലാക്കുന്നത് ശ്രമിക്കണം.

മഹാനാരായണോപനിഷത്ത് സമാപിച്ചു.

# മഹാവാക്യോപനിഷത്ത്

**ശാന്തിപാഠം**

ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാ ഭദ്രം പശ്യേപമാക്ഷഭിര്യജത്രേഃ സ്ഥിരൈരംഗൈസ്തുഷ്ടവാം സസ്തനൂഭിവ്യ.ശേമ ദേവഹിതം യദായുഃ സ്വസ്തി നഃ ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തി നഃ പൂഷാ വിശ്വവേദാഃ സ്വസ്തി നസ്താർക്ഷ്യോ അരിഷ്ടനേമിഃ സ്വസ്തി നോ ബൃഹസ്പതിർ ദധാതു ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ദേവന്മാരെ, ഞങ്ങൾ കാതുകൾ കൊണ്ട് മംഗളം കേൾക്കണേ. കണ്ണുകൾ കൊണ്ട് മംഗളം കാണണേ. അരോഗ ദൃഢഗാത്രരായി ഞങ്ങൾ നിങ്ങളെ സ്തുതിച്ചകൊണ്ടിരിക്കണേ. ഞങ്ങൾക്ക് നിശ്ചയിച്ചിട്ടുള്ള ആയുസ്സു മുഴുവൻ ഞങ്ങൾ അനുഭവിക്കണേ. മഹാകീർത്തിമാനായ ഇന്ദ്രൻ ഞങ്ങൾക്ക് മംഗളം നൽകണേ. സർവജ്ഞനായ പൂഷാവ് ഞങ്ങൾക്ക് മംഗളമരുളട്ടെ. അപ്രതിഹതവേഗവാനായ ഗരുഡൻ ഞങ്ങൾക്ക് മംഗളം നൽകണേ. ബൃഹസ്പതി ഞങ്ങൾക്ക് നന്മയരുളണേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഹരി ഓം അഥ ഹോവാച ഭഗവാൻ ബ്രഹ്മ പരോക്ഷാനുഭവപരോപനിഷദം വ്യാഖ്യാസ്യാമഃ ഗുഹ്യത്ഗുഹ്യതരമേഷാ ന പ്രാകൃതായ ഉപദേഷ്ടവ്യാ സാത്വികായാന്തർമുഖായ ഹരിശുശ്രൂഷവേ അഥ സംസൃതി ബന്ധമോക്ഷയോർവിദ്യാവിദ്യേ ചക്ഷുഷി ഉപസംഹൃത്യ വിജ്ഞായാവിദ്യ ലോകാണ്ഡസ്തമോദൃഖ്തമോ ഹി ശാരീരപ്രപഞ്ചമാ ബ്രഹ്മ സ്ഥാവരാന്തമന്താഖിലാണ്ഡഭൂതം നിഖില നിഗമോ ദിതസകാമകർമ്മ വ്യവഹാരോ ലോകഃ

അതിനെത്തുടർന്ന് ബ്രഹ്മാവ് അപരോക്ഷാനുഭവപരമായ ഉപനിഷത്ത് വ്യാഖ്യാനിക്കാമെന്ന് പറഞ്ഞു. ഈ ഉപനിഷത്ത് പ്രാകൃതന്മാർക്ക് ഉപദേശിച്ചു കൊടുക്കരുത് കാരണം ഇത് എത്രയും ഗോപനീയമാണ് എങ്കിലും സാത്വികവൃത്തിയോടു കൂടിയവനും അന്തർമുഖനും ഗുരു ശുശ്രൂഷാപരനുമായ ശിഷ്യന് ഉപദേശിക്കാം. അതിനാൽ സാംസാരികമായ ബന്ധനത്തിനും മോക്ഷത്തിനും കാരണഭൂതമായ അവിദ്യാനേത്രങ്ങൾ ഉപസംഹരിച്ച് അജ്ഞാനാന്ധകാരമകറ്റി സകാമകർമ്മങ്ങളിൽ വ്യാപൃതമായ ലോകത്തെ തത്വജ്ഞാനത്തിലേക്ക് നയിക്കേണ്ടതാവശ്യമാണ്.

2. നൈഷോ f ന്ധകാരോ f യമാത്മാ വിദ്യാ ഹികാണ്ഡാന്തരാദിത്യോ ജ്യോതിർമണ്ഡലം ഗ്രാഹ്യം നാപരം അസാവാദിത്യോ ബ്രഹ്മേത്യജപയോപഹിതം ഹംസഃ സോ f ഹം പ്രാണാപാനാഭ്യാം പ്രതിലോമാനുലോമാഭ്യാം സമുപലഭ്യൈവം സാ ചിരം ലബ്ധ്വാതൃവൃദാത്മനി ബ്രഹ്മണ്യഭിധ്യായമാനേ സച്ചിദാനന്ദഃ പരമാത്മാവിർഭവി

ആത്മാവ് അന്ധകാരമയമല്ലെന്നു സ്വയം പ്രകാശത്തിൽ നിന്നു ഭിന്നമല്ലാത്തതുകൊണ്ട് സ്വയം പ്രകാശരൂപമാണെന്നുമുള്ള ജ്ഞാനം ലഭിക്കാതിരിക്കുന്നിടത്തോളം മനുഷ്യൻ ജ്ഞാനം നേടണം. വിദ്യ ജ്യോതിർസ്വരൂപമാണ്. ഏറെ പ്രയത്നമില്ലാതെയും ക്ലേശസാധനങ്ങൾ കൂടാതെയും ബ്രഹ്മപ്രാപ്തി സുലഭമാണ്. അതിന്റെ പേരാണ് ഹംസം. താനും ബ്രഹ്മത്തിന്റെ ഒരംശമെന്നു കരുതി പ്രാണാപാന ശ്വാസങ്ങൽ മുഖേന ഇതി

നുള്ള ജ്ഞാനമാർജ്ജിച്ച് ചിരസാധന ചെയ്ത് ഈ വിദ്യ മുഖേന സമഷ്ടി വ്യഷ്ടി തദൈക്യം എന്നീ മൂന്നു രൂപത്തിലുള്ള ബ്രഹ്മത്തിൽ ധ്യാനിച്ചാൽ സച്ചിദാനന്ദ സ്വരൂപനായ പരമാത്മാവിനെ സാക്ഷാത്കരിക്കാം.

3. സഹസ്രഭാനുമച്ഛുരിതാ പൂരിതാ പൂരിതത്വാദലിപ്യാപാരവാരപ്പൂര ഇവ നൈഷാ സമാധിഃ നൈഷായോഗസിദ്ധിഃ നൈഷാ മനോലയഃ ബ്രഹ്മൈക്യം തത് ആദിത്യവർണ്ണം തമസസ്തു പരേ സർവാണി രൂപാണി വിചിത്യ ധീരാ നാമാനി കൃത്വാ f ഭിവദന്യ ദാസ്തേ ധാതാ പുരസ്താദ്യമുദാജഹാര. ശക്രഃ പ്രവിദ്വാൻ പ്രതിശശ്ചതസ്രഃ തമേവം വിദ്വാനമൃത ഇഹ ഭവതി നാന്യഃ പന്ഥാ അയനായ വിദ്യതേ. യജ്ഞേന യജ്ഞമജയന്ത ദേവാഃ താനി ധർമ്മാണി പ്രഥമാന്യാ സൻ തേ ഹ നാകം മഹിമാനം സചന്തേ യത്ര പൂർവേ സാധ്യാ സന്തി ദേവാഃ

തത്വജ്ഞാനവൃത്തി ആയിരം സൂര്യന്മാരുടെ പ്രകാശത്തോടുകൂടിയതും പ്രശാന്തവും ബ്രഹ്മരസപൂരിതവും ആണ്. ഈ വൃത്തി സമാധിയോ യോഗസിദ്ധിയോ മനോലയമോ അല്ല. പ്രത്യക്ഷബ്രഹ്മത്തിന്റെ ഏകാത്മ സ്വരൂപമാണ്. ആദിത്യസ്വരൂപമാണ്. സർവചരാചരങ്ങളും മിഥ്യയെന്നു കരുതി തന്റെ തന്മാത്ര സ്വരൂപം ഗ്രഹിക്കുന്നവർ മാത്രം ബ്രഹ്മസ്വൂപം പ്രാപിക്കുന്നു. ബ്രഹ്മാവും ഇത് പറഞ്ഞിട്ടുണ്ട്. ദിക്കുകളും ഉപദിക്കുകളും ബ്രഹ്മജ്ഞാനികളിൽ മുഖ്യനായ ഇന്ദ്രനും ഇത് പറഞ്ഞിട്ടുണ്ട്. ഈ ബ്രഹ്മത്തെ ഇങ്ങനെ മനസ്സിലാക്കുന്ന വിദ്വാൻ പരമാത്മസ്വരൂപനായിത്തീരുന്നു. മോക്ഷലബ്ധിക്ക് വേറെ മാർഗ്ഗമില്ല. ഇന്ദ്രാദി ദേവന്മാരും ജ്ഞാനയജ്ഞം കൊണ്ട് യജിക്കുകയും അങ്ങനെ ജീവന്മുക്തരായിത്തീരുകയും ചെയ്തു. ജീവന്മുക്ത രൂപത്തിലുള്ള കർമ്മങ്ങളാണ് ആദ്യമുണ്ടായത് ആദ്യം സാധ്യം മാത്രമായിരുന്നത് അവിടെ എത്തിയപ്പോൾ പ്രകാശരൂപമായി.

4. സോ f ഹമർക്കഃ പരം ജ്യോതി
   ർർക്കജ്യോതിരഹം ശിവഃ
   ആത്മജ്യോതിരഹം ശുക്രഃ
   സർവജ്യോതിര സാവദോഹഃ

ഞാൻ ചിദാദിത്യനും പരം ജ്യോതിസ്സുമാണ്, അതേ ശിവതത്വമാണ്, അതേ ആത്മജ്യോതിസ്സാണ് സകലതും പ്രകാശിപ്പിക്കുന്ന ആ ബ്രഹ്മത്തിന്റെ സ്വരൂപവും അതിൽ നിന്ന ഭിന്നവുമാണ്.

5. യ ഏതദ ഥർവശിരോ f ധീതേ പ്രാതരധിയാനോ രാത്രികൃതം പാപം നാശയതി സായമധീയാനോ ദിവസകൃതം പാപം നാശയതി തത് സായം പ്രാതഃ പ്രയുഞ്ജാനഃ പാപോ f അപാപോ ഭവതി മധ്യംദിനമാദിത്യാഭിമുഖോ f ധീയാനഃ പഞ്ച മഹാപാതകോപപാതകാത് പ്രമുച്യതേ സർവവേദപാരായണപുണ്യം ലഭതേ. ശ്രീമഹാവിഷ്ണു സായൂജ്യമവാപ്നോതീത്യുപനിഷത്.

ഈ അഥർവശിരസ്സ് പ്രഭാതത്തിൽ അധ്യയനം ചെയ്യുന്നവൻ രാത്രി ചെയ്ത പാപം നശിപ്പിക്കുന്നു. വൈകുന്നേരം അധ്യയനം ചെയ്യുന്നവൻ പകലത്തെ പാപം നശിപ്പിക്കുന്നു. കാലത്തും വൈകിട്ടും അധ്യയനം ചെയ്യുന്നവൻ പാപിയാണെങ്കിലും പാപഹീനനാകുന്നു. ഉച്ചക്ക് സൂര്യാഭിമുഖമായി അധ്യയനം ചെയ്യുന്നവൻ പഞ്ചമഹാപാതക കോപത്തിൽ നിന്ന മുക്തനാകുന്നു. സർവവേദപാരായണം പുണ്യം നേടുന്നു. ശ്രീമഹാവിഷ്ണു സായൂജ്യം പ്രാപിക്കുന്നു.

മഹാവാക്യോപനിഷത്ത് സമാപിച്ചു.

# മഹോപനിഷത്ത്

**ശാന്തിപാഠം**

ഓം ആപ്യയന്തു മമാംഗാനി വാക് പ്രാണശ്ചക്ഷുഃ I
ശ്രോത്രമഥോ ബാലമിന്ദ്രിയാണി ച സർവാണി.I
സർവം ബ്രഹ്മോപനിഷദം മാഹം
ബ്രഹ്മ നിരാകുര്യാം.I
മാ മാ ബ്രഹ്മ നിരാകരോദനിരാകരണ മസ്ത്വ
നിരാകരണം മേ അസ്തുക
തദാത്മനി നിരതേ യ ഉപനി I
ഷത്സു ധർമ്മാസ്തേ മയി സന്തു തേ മയി സന്തു I
ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ I

പരബ്രഹ്മമെ, എന്റെ സർവാംഗങ്ങളും വാക്ക്, പ്രാണൻ, നേത്രം, ശ്രോത്രം എന്നിവയു, ശക്തിയു ഇന്ദ്രിയങ്ങളും

പരിപുഷ്ടമാക്കട്ടെ. ഇത് ഉപനിഷത്ദുക്തമായ ബ്രഹ്മമാണ്. ഞാൻ ഇതിനെ നിരാകരിക്കുന്നില്ല. ബ്രഹ്മം എന്നെ നിരാകരിക്കാതിരിക്കണേ. എനിക്കും ബ്രഹ്മത്തിനും തമ്മിൽ അഭേദ്യമായ ബന്ധം ഉണ്ടാകണേ. ബ്രഹ്മനിരതനായ എന്നിൽ ഉപനിഷദുക്തങ്ങളായ ധർമ്മങ്ങൾ നിലനിൽക്കണേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. അഥാതോ മഹോപനിഷദം വ്യാഖ്യാസ്യാമ സ്തദാഹുരേകോ ഹ വൈ നാരായണ ആസിന്ന ബ്രഹ്മാനേശാനോ നാപോ നാഗ്നീഷോമൗ നേ മേ ദ്യാവാൻ പൃഥിവീ ന നക്ഷത്രാണി ന സൂര്യോ ന ചന്ദ്രമാ സ ഏകാകീന രമതേ. തസ്യാധ്യാനാന്ത സ്ഥസ്യ യജ്ഞസ്തോമമുച്യതേ.

ഇനി മഹോപനിഷത്തിനെപ്പറ്റി പ്രതിപാദിക്കാം. ആദിയിൽ കേവലം നാരായണൻ മാത്രമേ ഉണ്ടായിരുന്നുള്ളൂ. ബ്രഹ്മാവോ രുദ്രനോ ജലമോ അഗ്നിയോ വായുവോ ആകാശമോ പൃഥ്വിയോ നക്ഷത്രങ്ങളോ സൂര്യനോ ഒന്നും ഉണ്ടായിരുന്നില്ല. ഏകാകിയായിരിക്കാൻ അദ്ദേഹം ഇഷ്ടപ്പെട്ടില്ല. അതുകൊണ്ട് അദ്ദേഹം സങ്കല്പധ്യാനം ചെയ്തു. ആ ധ്യാനത്തിന് യജ്ഞ സ്തോമമെന്ന് പറയുന്നു.

2. തസ്മിൻപുരുഷാശ്ചതുർദ്ദശ ജായതേ
ഏകാകന്യാ I
ദശേന്ദ്രിയാണി മനഃ ഏകാദശം തേജഃ ദ്വാദശോഽ
ഹംകാരഃ I
ത്രയോ ദശകഃപ്രാണാഃ ചതുർദ്ദശ ആത്മാ
പഞ്ച ദശീ I
ബുദ്ധിഃ ഭൂതാനിപഞ്ചതന്മാത്രാണീ. പഞ്ചമഹാ
ഭൂതാനി I
സ ഏകഃ പഞ്ച വിംശതിഃ പുരുഷഃ തത്പുരുഷം
പൂരുഷോ I
നിവേശ്യ നാസ്യ പ്രധാന സംവത്സരാ
ജായന്തേ I
സംവത്സാരാ ദധി ജായന്തേ I

ആ ധ്യാനഫലമായി പതിന്നാലു പുരുഷന്മാരും ഒരു കന്യകയും ജനിച്ചു. പത്ത് ഇന്ദ്രിയങ്ങളും തേജസ്വിയായ മനസ്സും അഹങ്കാരവും പ്രാണനും ആത്മാവുമാണ്. ആ പതിന്നാലു പുരുഷന്മാർ. ഈ പതിന്നാലു പുരുപന്മാർക്കു പുറമെ ബുദ്ധിയാകുന്ന കന്യകയുണ്ടായി ഇവയ്ക്കും ഭിന്നമായി സൂക്ഷ്മഭൂതങ്ങളോടുകൂടിയ അഞ്ചു തന്മാത്രകളും പഞ്ചമഹാഭൂതങ്ങളും ഉണ്ടായി. ഈ പുരുഷൻ പ്രവേശിച്ചു. എന്നാൽ ഇരുപത്തിയഞ്ചു തത്വങ്ങളോടു കൂടിയ വിരാട് പുരുഷനിൽ നിന്നും സംവത്സരങ്ങൾ ഉണ്ടാകുന്നില്ല സംവത്സരങ്ങൾ കാലമാകുന്ന സംവത്സരത്തിൽ നിന്നുമാണുണ്ടാകുന്നത്.

3. അഥ പുനരേവം നാരായണ. സോ ഽന്യത് കാമോI
മനസാ ധ്യായത് സൃതസ്യ ധ്യാനാന്തഃ
സ്ഥസ്യ ലലാടാത്I
ത്ര്യക്ഷഃ ശൂലപാണിഃ പുരുഷോ ജായതേ ബിഭ്രI
ച്ഛ്രിയം യശഃ സത്യം ബ്രഹ്മചര്യം തപോ
വൈരാഗ്യം I
മന ഐശ്വര്യം സപ്രണവാ വ്യാഹൃതയ
ഋഗ്യജുഃ സാമാI
ഥർവാംഗിരസഃ സർവാണി ഛന്ദാംസി താന്യംഗേ I
സമാശ്രീതാനി തസ്മാദീശാനോ
മഹാദേവോമഹാദേവഃI

അനന്തരം നാരായണൻ മറ്റൊരു സങ്കല്പത്തോടു കൂടി ധ്യാനത്തിൽ മുഴുകി. അപ്പോൾ അദ്ദേഹത്തിന്റെ നെറ്റിയിൽ നിന്നും ത്രിനേത്രനും ത്രിശൂലപാണിയുമായ വിശിഷ്ടപുരുഷനുണ്ടായി. യശസ്സ്, സത്യം തപസ്സ്, ബ്രഹ്മാചര്യം, വൈരാഗ്യം, നിയന്ത്രിത മനസ്സ്, ഐശ്വര്യം പ്രണവം ചേർന്ന വ്യാഹൃതികൾ, നാലു വേദങ്ങൾ, സമ്പൂർണ്ണഛന്ദസ്സുകൾ എന്നിവ ആ സിദ്ധപുരുഷനെ ആശ്രയിച്ചിരിക്കുന്നു. അതികൊണ്ട് അദ്ദേഹത്തിന് ഈശാനനെന്നും മഹാദേവനെന്നും പേരുകൾ ഉണ്ടായി.

4. അഥ പുനരേവ നാരായണഃ സോഽന്യത് കാമോI
മനസാ അധ്യായത. തസ്യാ ധ്യാനാന്തസ്ഥ സ്യI
ലലാടാത് സ്യോദോഽപതത്. താഃ ഇമാഃ പ്രതതാI
അപ്സഃതതസ്തേജോ ഹിരണ്മയാണ്ഡം തത്രI
ബ്രഹ്മാ ചതുർമ്മുഖോ ജായത I

നാരായണൻ വിണ്ടും മറ്റൊരു സങ്കല്പത്തോടെ ധ്യാനിച്ചു. അതോടെ അദ്ദേഹത്തിന്റെ നെറ്റിയിൽ നിന്ന് വിയർപ്പ് പൊടിഞ്ഞു. ആ വിയർപ്പാണ് ജലരൂപത്തിൽ സർവത്ര വ്യാപിച്ചിരിക്കുന്നത്. ആ ജലത്തിൽ അണുവിന്റെ ആകാരത്തിൽ ഒരു ഹിരണ്മയ ഗോളം കാണപ്പെട്ടു. ആ തേജോഗോളത്തിൽ നിന്നും ചതുർമുഖനായ ബ്രഹ്മാവുണ്ടായി.

5. സോഽധ്യായത് പൂർവാഭിമുഖോ ഭൂത്വാ ഭൂരിതി വ്യാഹൃതിർഗായത്രംഛന്ദ ഋഗ്വേദോ അഗ്നിദേവതാ. പശ്ചിമാഭിമുഖോ ഭൂത്വാ ഭുവരിതി വ്യാഹൃതിസ്ത്രൈഷ്ഠുഭം ഛന്ദോ യജ്ജുർവേദോ വായുർ ദേവതാ ഉത്തരാഭിമുഖോ ഭൂത്വാ സ്വരിതി വ്യാ ഹൃതിർജാഗതം ഛന്ദഃ സാമ വേദഃ സൂര്യോ ദേവതാ ദക്ഷിണാഭിമുഖോ ഭൂത്വാ മഹരിതി വ്യാഹൃതിരാനുഷ്ടുഭം ചന്ദോ അഥർവവേദഃ സോമോ ദോവതാ.

കിഴക്കോട്ടു നോക്കി നിന്ന് ബ്രഹ്മാവ് ഭഃ എന്നുച്ചരിച്ചുകൊണ്ട് ഗായത്രീ, ഛന്ദസ്സ്, ഋഗ്വേദം, അഗ്നി എന്നിവയെയും പടിഞ്ഞാറോട്ടു നോക്കി നിന്ന് ഭുവഃ എന്നുച്ചരിച്ച്, ജഗതി ഛന്ദസ്സ് സാമവേദം, സൂര്യൻ എന്നിവയെയും തെക്കോട്ട് നോക്കി നിന്ന് "മഹസ്സ്" എന്നുച്ചരിച്ച് അനുഷ്ടുപ്

I K

അഥർവവേദം സോമൻ എന്നിവയെയും ധ്യാനിച്ചു.

6. സഹസ്രശീർഷം ദേവം സഹസ്രാക്ഷം വിശ്വശംഭൂവം I
വിശ്വതഃ പരമം നിത്യം വിശ്വം നാരായണം ഹരിംI

7. വിശ്വമേദവേദം പുരുഷസ്തദ്വിശ്വമുപജീവിതി I
പതിം വിശ്വേശ്വരം ദേവം സമുദ്രേ വിശ്വരൂപിണം.I

പിന്നീട് ബ്രഹ്മാവ് സഹസ്രശീർഷനും സഹസ്രാക്ഷനും സർവമംഗളസ്വരൂപനും സർവവ്യാപിയും പരാതത്പരനും നിത്യ സ്വരൂപനുമായ നാരായണനെ ധ്യാനിച്ചു. അദ്ദേഹം ആ ജഗദീശ്വരനെ ദർശിച്ചത് ക്ഷീരസാഗരശായിയായിട്ടാണ്. കണ്ട മാത്രയിൽ തന്നെ അദ്ദേഹം തന്നെയാണ് വിശ്വരൂപ നൊന്നും സകല പ്രപഞ്ചത്തിന്റെയും ജീവൻ ഇദ്ദേഹത്തെത്ത ന്നെയാണ് ആശ്രയിച്ചിരിക്കുന്നതെന്നും ബ്രഹ്മാവിന് ബോധ്യപ്പെട്ടു.

8. പത്മകോശ പ്രതീകാശം ലംബത്യാ കോശസന്നിഭം I
ഹൃദയം ചാപ്യധോ മുഖം സംതുസ്തൈസീത് കാരാഭിശ്ച I

9. തസ്യമധ്യേ മഹാനർച്ചിർ വിശ്വാർച്ചിർ വിശ്വതോമുഖം I
തസ്യമദ്ധ്യേവഹ്നിശിഖാ അണീയോർധ്വാ വ്യവസ്ഥിതാ I

10. തസ്യാ ശിഖയാ മധ്യേപരമാത്മാ വ്യവസ്ഥിതഃ I
സ ബ്രഹ്മാ സ ഈശാനഃ സേന്ദ്ര സോക്ഷരഃ
പരമഃ സ്വരാഡിതി മഹോപനിഷത് I

പത്മകോശം പോലെ ദീർഘവും അധോമുഖവുമായ ഹൃദയത്തിൽ നിന്ന് സീത്കാരശബ്ദം പുറപ്പെട്ടുകൊണ്ടിരി ക്കുന്നു. ആ ഹൃദയത്തിന്റെ മധ്യത്തിൽ മഹത്തായ ഒരു ജ്വാലയുണ്ട്. ആ അഗ്നി ജ്വാലയുടെ. ആ ജ്വാലയാണ് ദീപശി ഖോലെ പത്തു ദിക്കിലും പ്രകാശം വിതറി വിശ്വത്തെ പ്രകാശമാനമാക്കുന്നത്. ആ അഗ്നി ജ്വാലയുടെ മധ്യേ മുകളിൽ ചെറിയ ഒരു അഗ്നി ശിഖയുണ്ട്. അതിന്റെ മധ്യത്തിലാണ് പരമാത്മാവു തന്നെയാണ് ബ്രഹ്മാവും ഈ ശ്വരനും ഇന്ദ്രനും അവിനാശിയും എന്ന് മഹോപനിഷത്ത് പറയുന്നു.

## രണ്ടാമധ്യായം

1. ശുകോ നാമമഹാതേജാഃസ്വരൂപാനന്ദതത്പരഃ I
ജാതമാത്രേണ മുനിരാഡ് യത് സത്യം തദ വാപ്തവാൻI

2. തേനാസൗ സ്വവിവേകേന സ്വയമേവ മഹാമനാഃ I
പ്രവിചാര്യചിരം സാധു സ്വാത്മനിശ്ചയ മാപ്തവാൻ I

ആത്മ പരമാനന്ദം നിരന്തരം ആസ്വദിക്കുന്നവനും മഹാ തേജസ്വിയുമായ മുനിയായിരുന്നു ശുകദേവൻ. ജനിച്ചപ്പോൾ തന്നെ അദ്ദേഹം സത്യതത്വജ്ഞാനങ്ങൾ ആർജ്ജിച്ചു. പരാശ്രയം കൂടാതെ തന്നെ ചിന്തിച്ചു. വിവേകബുദ്ധിയാൽ ആത്മസ്വരൂപം എന്താണെന്നുള്ളതിനെപ്പറ്റി സുനിശ്ചിത ബോധമുൾക്കൊണ്ടു

3. അനാഖ്യത്വാദഗമ്യത്വാന്മനഃഷഷ്ഠേന്ദ്രിയ സ്ഥിതേഃ I
ചിന്മാത്രമേവ മാത്മാണുരാകാശാദപി സൂക്ഷ്മകഃ I

4. ചിദണോഃ പരമസ്യാന്തഃ കോടി ബ്രഹ്മാണ്ഡരേണവഃ I
ഉത്പത്തിസ്ഥിതി മഭ്യേത്യ ലീയന്തേ ശക്തി പര്യയാത് I

5. ആകാശം ബാഹ്യശൂന്യത്വാദനാകാശം തു ചിത്വതഃ I
ന കിഞ്ചിദ്യദനിർദേശ്യം വസ്തു സത്തേതി കിഞ്ചന I

അനിർവചനീയമായ ആത്മാവ് അഗമ്യമാകുന്നു. മനസ്സാകുന്ന ആറാമത്തെ ഇന്ദ്രയത്തിൽ ഇരിക്കുന്നതിനാൽ അത് അണുവിന്റാകാരമാണ്. അത് ചിന്മാത്രവും ആകാശ തത്വത്തെക്കാൾ അതിസൂക്ഷ്വുമാകുന്നു. ഈ പമ ചിദ്രൂപാണുവിൽ കോടാനുകോടി ബ്രഹ്മാണ്ഡരേണുക്കൾ സൃഷ്ടിസ്ഥിതിലയം ചേരുന്നു.

ആത്മാവ് ചിദ്രൂപമായതിനാൽ ആകാശത്തിൽ നിന്നും ഭിന്നമാണ്. എന്നാൽ ബാഹ്യശൂന്യതയാൽ ഇതിന്റെ രൂപം വർണ്ണിക്കാൻ പ്രയാസമാണ്. ഇത് വസ്തുരൂപമല്ല. എന്നാൽ സത്ത ആയതിനാൽ വസ്തു രൂപവുമാകുന്നു.

6. ചേതസോളസൗ പ്രകാശതദ്വേദ്യ ഭാവാച്ഛി ലോപമഃ I
സ്വാത്മനി വ്യോമനി സ്വസ്ഥേജഗദുന്മേഷ ചിത്രകൃത് I

7. തത് ഭാമാത്രമിദം വിശ്വമിതി നസ്യാത്തതഃ പൃഥക്I
ജഗത് ഭേദോളപി തദ്ഭാനമിതി ഭേദോfപി തന്മയഃI

8. സർവഗഃ സർവസംബന്ധോ ഗത്യഭാവനാ ഗച്ഛതി I
നാസ്ത്യസാവാശ്രയാഭാവാത്സദ്രൂപത്വാ തഥാസ്തിച I

9. വിജ്ഞാനമാനന്ദം ബ്രഹ്മരാതേർ ദാതുഃ പരായണം I
സർവ സങ്കല്പ സന്യാസ ശ്ചേതസായത് പരിഗ്രഹഃ I

10. ജാഗ്രതഃ പ്രത്യയാഭാവം യസ്യാഹുഃ പ്രത്യയം ബുധാഃ I
യത് സങ്കോച വികാസാഭ്യാം ജഗത് പ്രളയ സൃഷ്ടയഃ I

N P

11. നിഷ്ഠാ വേദാന്തവാക്യാനാ മഥ വാചാമ ഗോചരഃ I

അഹം സച്ചിത് പരാനന്ദ ബ്രഹ്മൈവാസ്തി ന ചേതരഃ I

ഇത് പ്രകാശാത്മകമാകയാൽ ചൈതന്യ സ്വരൂപമാണ്. എന്നാൽ വേദനാത്മകമാകയാൽ ശിലാരൂപവുമാണ്. ഉള്ളിൽ ഇത് വിഭിന്ന പ്രകാരത്തിൽ വിശ്വോന്മേഷം വളർത്തുന്നു. വിശ്വം അതിൽ നിന്നും ഭിന്നമല്ല. ആത്മാവിൽ കാണുന്ന വിശ്വഭേദവും ആത്മാവിൽ നിന്നും ഭിന്നമല്ല. സർവ ബന്ധക മായതിനാൽ അത് എവിടെയും ഗമിക്കുന്നു. എന്നാൽ അതിൽ ഗതി സ്വാഭാവമില്ലാത്തതിനാൽ സഞ്ചരിക്കുന്നില്ല. നിരാശ്രി തമാകയാൽ നാസ്തി രൂപമാണ്; തത്വരൂപമാകയാൽ അസ്തി രൂപമേയുള്ളൂ. ധനദാത്മാവിന്റെ മഹത്തായ ഗതി ഇതുതന്നെ ഏതൊരു ബ്രഹ്മം ആനന്ദ വിജ്ഞാന രൂപമാണ്, ഏതിനെ സ്വീകരിക്കുകയാണോ മാനസിക സങ്കല്പങ്ങളിലൂടെ ത്യാഗം മാത്രമായിരിക്കുന്നത്, ബുദ്ധിമാന്മാർ ഏതൊന്നിന്റെ ബോധ ത്തെയാണോ മാനസിക സങ്കല്പങ്ങളിലൂടെ ത്യാഗം മാത്രമായിരിക്കുന്നത്, ബുദ്ധിമാന്മാർ ഏതൊന്നിന്റെ ബോധ ത്തെയാണോ ജാഗ്രദവസ്ഥയുടെ ബോധത്തെയാണോ ജാഗ്രദവസ്ഥയുടെ ബോധമെന്നു പറയുന്നത്. ഏതൊന്നിന്റെ സങ്കോചം കൊണ്ടാണോ പ്രളയവും വികാസം കൊണ്ട് സൃഷ്ടിയും സംഭവിക്കുന്നത്. ഏതൊന്നാണോ വേദാ ന്തവാക്യങ്ങളുടെ നിഷ്ഠാരൂപവും വാചാതീതവുമായിരിക്കു ന്നത്. ആ സച്ചിദാനന്ദ സ്വരൂപമായ ബ്രഹ്മത്തിൽ നിന്നും ഞാൻ ഭിന്നനല്ല.

12. സ്വയൈവ സൂക്ഷ്മയാ ബുധ്യാസർവം വിജ്ഞാതവാൻശുകഃ I

സ്വയം പ്രാപ്തേ പരേവസ്തുന്യ വിശ്രാന്ത മനാഃ സ്ഥിതഃI

13. ഇദം വസ്ത്വിതി വിശ്വാസം നാസാവാത്മ ന്യുപായ I

യൗ കേവലം വിരരാമാസ്യ ചേതോ വിഷയ ചാപലം I

ഭോഗേഭ്യോ ഭൂരി ഭംഗേഭ്യോ ധാരാഭ്യ ഇവ ചാതകഃ I

14. ഏകദാളസോ മല പ്രജ്ഞോ മേരാ വേകാന്ത സംസ്ഥിതഃ I

പപ്രച്ഛ പിതരം ഭക്ത്യാ കൃഷ്ണദ്വൈപായാനം മുനിം I

15. സംസാരഡംബരമിദം കഥമഭ്യുത്ഥിതം മുനേ I

കഥം ച പ്രശ്രമം യാതി കിം യത് കസ്യ കദാചന I

ശ്രീശുകൻ തന്റെ സൂക്ഷ്മ ബുദ്ധിയാൽ ഇതെല്ലാം മനസ്സിലാക്കി സ്വയം ലഭിച്ച പരമാത്മ തത്വത്തിൽ അദ്ദേഹം ലീനചിത്തനായി. ഹൃദയത്തിൽ ഇതുതന്നെയാണ് വസ്തു എന്ന പരമാർത്ഥ ബോധവും ഇതിൽ നിന്നും ഭിന്നമായി മറ്റൊന്നില്ലെന്ന വിശ്വാസവും ഉണ്ടായി. ധാരാളം മഴ കിട്ടിയതി നാൽ സന്തോഷിച്ച ചാതകത്തിന്റെ മനോവ്യാകുലത അകല ത്താകുന്നതുപോലെ ശുകദേവന്റെ മനസ്സ് വിഭിന്നഭോഗങ്ങൾ കൊണ്ടു ഭൂവായ ചാപല്യത്തിൽ നിന്നും മുക്തമായി. അമല പ്രജ്ഞനായ ശുകൻ മഹാപേരുപർവതത്തിൽ ഏകാന്തമായ ഭാഗത്തു തപോനിഷ്ഠയിലിരിക്കുന്ന പിതാവായ കൃഷ്ണ ദ്വൈപായന മുനിയോട് ചോദിച്ചു:''മഹാമുനേ, ഈ സസാരാഡംബരത്തിന്റെ ഉൽഭവം എങ്ങനെയാണ്? ഇത് എന്താണ് വിലയം പ്രാപിക്കാത്തത്? ഇതെന്താണ്? ആരുടെ താണ്? ഇത് എപ്പോൾ ഉണ്ടായി. ഇതെല്ലാം എനിക്ക് പറഞ്ഞു തരണേ"

16. ഏവം പൃഷ്ടേന മുനിനാവ്യാസേനാഖി ലമാത്മജേ I

യഥാവദഖിലം പ്രോക്തം വക്തവ്യം വിദിതാത്മനാ I

17. അജ്ഞാസിഷം പൂർവമേവ-മഹമിത്യഥ തത് പിതുഃ I

സ ശുക സ്വതയാ ബുധ്യാന വാക്യം ബഹു മന്യതേ I

18. വ്യാസോളപി ഭഗവാൻ ബുദ്ധാപുത്രാഭിപ്രായമീI

ദൃശ്യം പ്രത്യുവാച പുനഃപുത്രംനാഹം ജാനാമി ത ത്വതഃI

19. ജനകോ നാമ ഭൂപാലോ വിദ്യതേ മിഥിലാ പുരേയഥാ I

വത് വേത്തസൗ വേദ്യം തസ്മാത് സർവ മവ്യാപ്സ്യസിI

20. വിക്രാ ത്യക്തഃ ശുകഃ പ്രായാത്സുമേരോർ വസുധാതലം I

വിദേഹനഗരിം പ്രാപ ജനകേനാഭിപാലിതാം I

ശുകന്റെ ജിജ്ഞാസ കണ്ട് ആത്മജ്ഞാനിയായ വ്യാസൻ എല്ലാ കാര്യങ്ങളും പുത്രന് പറഞ്ഞുകൊടുത്തു. എന്നാൽ ശുകനാകട്ടെ ഇതെല്ലാം തനിക്ക് നേരത്തെ അറിയാവുന്നതാണെന്ന് ചിന്തിച്ചു. പിതാവു പറഞ്ഞതിൽ അത്രയൊന്നും ശ്രദ്ധിച്ചില്ല. പുത്രന്റെ ഭാവം മനസ്സിലാക്കിയ വ്യാസൻ ഇങ്ങനെ പറഞ്ഞു:- "ഈ കാര്യം തത്ത്വപരമായി ഞാൻ അറിയുന്നില്ല. നിനക്ക് ഈ കാര്യത്തിൽ താല്പ ര്യമുണ്ടെങ്കിൽ മിഥിലാധിപതിയായ ജനകമഹാരാജാവിനെ സമീപിക്കുക. അദ്ദേഹത്തിന് ഈ കാര്യത്തിൽ താല്പ ര്യമുണ്ടെങ്കിൽ മിഥിലാധിപതിയായ ജനകമഹാരാജാവിനെ സമീപിക്കുക. അദ്ദേഹത്തിന് ഈ കാര്യത്തിൽ താല്പര്യ മുണ്ടെങ്കിൽ മിഥിലാധിപതിയായ ജനകമഹാരാജാവിനെ സമീപിക്കുക. അദ്ദേഹത്തിന് ഈ കാര്യത്തിൽ പരിപൂർണ്ണ ജ്ഞാനമുണ്ട്. നീ ആഗ്രഹിക്കുന്ന അറിവ് അദ്ദേഹത്തിൽ നിന്ന് കിട്ടും." പിതാവ് പറഞ്ഞതുകേട്ട് ശുകൻ മഹാമേരുവിൽ നിന്നും താഴെ ഇറങ്ങി ജനകമഹാരാജാവിന്റെ മിഥിലാ നഗരിയിലെത്തി.

21. ആവേദിതോഌസൗ യാഷ്ടീകൈർജനകായ മഹാത്മനേI
ദ്വാരി വ്യാസസുതോ രാജൻ ശുകോഌത്ര സ്ഥിതവാനിതിI
22. ജിജ്ഞാസാർത്ഥം ശുകസ്യാസാ-വാസ്താ മേവേത്യ വി
ജ്ഞായാ ഉക്ത്വാ ബഭൂവ ജനക-സ്തുഷ്ണീം സപ്തദിനാന്യഥ I
23. തതഃ പ്രവേശയാമാസ ജനകഃ ശുകമങ്കണേ I
തത്രാഹാനി സ സ്പതൈവ തഥൈവാവസ ദുന്മാനാഃ I
24. തതഃ പ്രവേശയാമാസ ജനകോന്തഃപുരാജിരേ I
രാജാ ന ദൃശ്യതേ താവ-ദിതി സ്പ്ത ദിനാനിതം
25. തത്രോ ജ്വലാഭിഃ കാന്തഭിർഭോജനൈഃ ഭോഗ സഞ്ചയൈഃ I
ജനകോലാളയാമാസശുകം ശശി നിഭാനനം I
26. തേ ഭോഗാ സ്താനി ഭോജ്യാനിവ്യാസ പുത്രസ്യ താന്മിനഃ I
നാജഹാരമന്ദപവനോബദ്ധപീഠമിവാചലം. I
27. കേവലം സുസ്മഃ സ്വച്ഛോ മൗനീ മുദിത മാനസഃI
സമ്പൂർണ്ണ ഇവ ശീതാംശുരതിഷ്ഠദമലഃ ശുകഃ I

ദ്വാരപാലന്മാർ ശുകൻ വന്നതായറിഞ്ഞ് ജനകമഹാരാജാവിനോട് പറഞ്ഞു.- "രാജൻ വ്യാസമുനിയുടെ പുത്രനായ ശുകദേവൻ കൊട്ടാരവാതുക്കൽ നിൽക്കുന്നു." ഇതു കേട്ട് ജനകൻ അവജ്ഞയോടെ പറഞ്ഞു. " അദ്ദേഹം അവിടെ നിൽക്കട്ടെ"ഏഴു ദിവസം അദ്ദേഹത്തെപ്പറ്റി ഒന്നും അന്വേഷിച്ചില്ല. എട്ടാം ദിവസം കൊട്ടാരമുറ്റത്തേക്കു ക്ഷണിച്ചു. വീണ്ടും ഏഴു ദിവസം അദ്ദേഹത്തോട് സംസാരിച്ചില്ല. പിന്നെ അന്തപുരത്തിലെ മുറ്റത്തേക്ക് ക്ഷണിച്ചു. എന്നാൽ പിന്നെയും ഏഴു ദിവസം ജനകൻ ശുകന്റെ മുന്നിൽ വന്നില്ല. അങ്ങനെ ഇരുപത്തിരണ്ടാം ദിവസം ജനകൻ യുവതികളും സുന്ദരികളുമായ സ്ത്രീകളോടും വിവിധ ഭോജനദ്രവ്യങ്ങളോടുകൂടി ശുകനെ യഥാവിധി സൽക്കരിച്ചു. ശുകന് ആഭോഗവസ്തുക്കളൊന്നും ആകർഷകങ്ങളായി തോന്നിയില്ല. ഇളങ്കാറ്റിന് ഉറച്ച പർവതത്തെ ഇളക്കാൻ പോന്നതായില്ല. അദ്ദേഹം വികാരരഹിതനും പ്രസന്ന ചിത്തനുമായി സംഗദോഷരഹിതനായി പൂർണ്ണചന്ദ്രനെപ്പോലെ ശുഭ്ര തേജസ്സോടെ അവിടെ കാണപ്പെട്ടു.

28. പരിജ്ഞാതസ്വഭാവംതം ശുകം സ ജനകോ നൃപഃ I
ആനീയ മുദിതാത്മനേ മവലോക്യ നനാമ ഹ I
29. നിശ്ശേഷിത ജഗത് കാര്യഃ പ്രാപ്താഖില മനോരഥഃ I
കിമീപ്സിതം തവേത്യഹ കൃതസ്വാഗത ആഹ തം I
30. സംസാരാഡംബരമിദം കഥമഭ്യുത്ഥിതം ഗുരോ I
കഥം പ്രശമമായാതി യഥാവദ് കഥയാശു മേ I

ശുനകനെ ജനകൻ ഇങ്ങനെ പരീക്ഷിക്കുകയും തന്റെ പരീക്ഷയിൽ പൂർണ്ണമായി വിജയിച്ചിരിക്കുന്നുവെന്ന് മനസ്സിലാക്കുകയും ചെയ്തപ്പോൾ അടുക്കൽ വിളിച്ച് നമസ്കരിച്ച് സൗമ്യമായി പറഞ്ഞു:-" അങ്ങ് അങ്ങയുടെ പ്രാപഞ്ചിക വിഷയങ്ങൾ അവസാനിപ്പിച്ചിരിക്കുന്നു.

ഇപ്പോൾ അങ്ങ് സർവമനോരഥങ്ങളും സിദ്ധിച്ചവനായി എന്താണാഗ്രഹമെന്ന് പറഞ്ഞാലും." ശുകൻ അറിയിച്ചു. "ഗുരുവര, ഈ സാംസ്കാരിക പ്രപഞ്ചം എങ്ങനെ ഉണ്ടാകുന്നു? ഇതെങ്ങനെ വിലയം പ്രാപിക്കുന്നു.? അതിനെക്കുറിച്ചുള്ള കാര്യങ്ങൾ യഥാവൽ പറയാൻ ദയവുണ്ടാകണം".

31. യഥാവദഖിലം പ്രോക്തം ജനകേന മഹാത്മനാI
തദേവതത് പുരാപ്രോക്തം തസ്യ പിത്രാ മഹാധിയാ I
32. സ്വയമേവ മയാ പൂർവമഭിജ്ഞാതം വിശേഷതഃI
ഏതദേവ ഹി പൃഷ്ടേന പിത്രാ മേ സമുദാഹൃതം I
33. ഭവതാപേഷ്യ ഏവാർത്ഥഃ കഥിതോ വാഗ്വിദാം വര I
ഏഷ ഏവ ഹി വാക്യാർത്ഥ ശാസ്ത്രേഷു പരിദൃശ്യതേ I
34. മനോ വികല്പ സംജാതം തദ്വികല്പ പരീക്ഷിയാത് I
ക്ഷീയതേ ദഗ്ധ സംസാരോനിസ്സാര ഇതിനിശ്ചിതഃ I
35. തത് കിമേ തന്മഹാഭാഗസത്യം ബ്രൂഹി മമാ ചലം I
ത്വത്തോ വിശ്രമമാപ്നോമിചേതസാ ഭ്രമതാ ജഗത് I

അത് കേട്ടതിനുശേഷം മഹാത്മാവായ ജനകൻ ശുകനോടു പറഞ്ഞ കാര്യങ്ങളെല്ലാം തന്നെ അദ്ദേഹത്തിന്റെ പിതാവും പരമജ്ഞാനിയുമായ വ്യാസൻ മുമ്പേ തന്നെ പറഞ്ഞു കഴിഞ്ഞിരുന്നു. അതിനാൽ ശുകൻ പറഞ്ഞു:-" ഇതെല്ലാം ഞാൻ സ്വയം മനസ്സിലാക്കിയവയാണ്. അച്ഛൻ എനിക്ക് പറഞ്ഞുതന്നിട്ടുമുണ്ട്. അങ്ങു പറഞ്ഞതും അതേ കാര്യങ്ങൾ തന്നെ. ശാസ്ത്രങ്ങളും ഇതു തന്നെ ഉദ്ഘോഷിക്കുന്നു. മാനസിക സങ്കല്പത്താൽ പ്രപഞ്ചോത്പത്തിയും ആ വികല്പത്തിന്റെ നാശത്തിൽ പ്രപഞ്ചനാശവും സംഭവിക്കുന്നു. പ്രപഞ്ചം സാരഹീനമാണ്. അപ്പോൾ ഈ വസ്തു എന്താണ്? അതെനിക്ക് വേണ്ടപോലെ പറഞ്ഞു തരണം. എന്റെ മനസ്സ് പ്രാപഞ്ചിക വിഷയങ്ങളിൽ ഭ്രമിച്ച് ഞെരുങ്ങുന്നു. അങ്ങയുടെ ഉപദേശത്താലെ അതിന് ശാന്തി ലഭിക്കൂ"

36. ശൃണുതാവദിദാനീം ത്വം കഥ്യമാനമിദം മയാ I
ശ്രീശുകം ജ്ഞാനവിസ്താര ബുദ്ധി
സാരാന്തരാന്തരം I

37. യദ്വിജ്ഞാനാത് പുമാൻ സദ്യോജീവന്മുക്ത
ത്വമാപ്നുയാത് I

38. ദൃശ്യം നാസ്തീതിം ബോധേനമനസോ
ദൃശ്യമാർജനംI
സംപന്നം ചേത് തദുല്പന്നാപരാനിർവാണ
നിർവൃതി I

39. അശേഷേണ പരിത്യാഗ്യോവാസാനായാം
യ ഉത്തമഃ I
മോക്ഷ ഇത്യുച്യതേ സദ്ഭിഃ സ ഏവ
വിമല ക്രമഃ I

40. യേ ശുദ്ധവാസനാ ഭുയോ ന ജന്മാർത്ഥ
ഭാഗിനഃ I
ജ്ഞാതജ്ഞേയാസ്ത ഉച്യന്തേജീവന്മുക്താ
മഹാധിയഃ I

41. പദാർത്ഥഭാവനാദാർഢ്യം ബന്ധ ഇത്യഭി
ധീയതേ
വാസനാതാനവം ബ്രഹ്മൻമോക്ഷ
ഇത്യഭി ധീയതേ. I

ശ്രീശുകന്റെ അഭ്യർത്ഥന കേട്ട് ജനകൻ പറഞ്ഞു:- ഇനി ഞാൻ അങ്ങയ്ക്ക് ജ്ഞാനത്തെപ്പറ്റി വിസ്തരിച്ച് പറഞ്ഞു തരാം. ഈ ജ്ഞാനം എല്ലാ ജ്ഞാനമാണ്. ഈ ജ്ഞാനങ്ങളുടെയും സാരവും സർവ രഹസ്യവുമാണ്. ഈ ജ്ഞാനം ലഭിക്കുന്നവൻ അതിവേഗം മുക്തി പ്രാപിക്കുന്നു. ജ്ഞാനലബ്ധിയോടെ ദൃശ്യപ്രപഞ്ചം ബ്രമ്മമാണെന്നറിയുന്നു. മനസ്സ് ശുദ്ധമാകുന്നു. നിർവാണമയമായ ശാന്തി തന്മൂലം ലഭിക്കുന്നു. ഏതൊരു ത്യാഗം കൊണ്ടാണോ വാസനകൾ പൂർണ്ണമായും അവസാനിക്കുന്നത് അതാണ് പരമവും ശ്രേഷ്ഠവുമായ ത്യാഗം. ഈ അവസ്ഥയ്ക്ക് വിദ്വാന്മാർ മോക്ഷം എന്നു പറയുന്നു. ശുദ്ധമായ കാമനകളോടും അർത്ഥശൂന്യമായ ജീവിതത്തോടു കൂടി ആരാണോ അറിയേണ്ട തത്വങ്ങൾ നല്ലപോലെ അറിഞ്ഞിട്ടുള്ളത് അവൻ തന്നെയാണ് ജീവന്മുക്തൻ. പദാർത്ഥ ഭാവനാ ദാർഢ്യമാണ് ബന്ധനം വാസനാനാശനം തന്നെ മോക്ഷം.

42. തപ പ്രഭുതിനായസ്മൈഹേതുനൈവ
വിനാ പുനഃ
ഭോഗാ ഇഹന രോചന്തേ സ ജീവന്മുക്ത ഉച്യതേ

44. ഹർഷാമർഷഭയക്രോധകാമകാർപ്പണ്യ ദൃഷ്ടിഭിഃ
ന പരാമൃശ്യതേ യോളന്തഃ സ
ജീവന്മുക്ത ഉച്യതേ

45. അഹങ്കാരമയീം ത്യക്ത്വാവാസനാം
ലീലയൈവയാ യഃ
തിഷ്ഠതി ധ്യേയ സംത്യാഗീ സ
ജീവന്മുക്ത ഉച്യതേ

46. ഈപ്സിതാനീപ്സിതേ ന സ്തോയസ്യാന്തർ
വൃത്തിദൃഷ്ടു
സുഷുപ്തിവദ്യശ്ചരതി സ ജീവന്മുക്ത ഉച്യതേ

47. അധ്യാത്മരതിരാസീനഃ പൂർണ്ണഃ പാവന മാനസഃ
പ്രാപ്താനുത്തമ വിശ്രാന്തിർന
കിഞ്ചിദിഹവാഞ്ഛതി
യോ ജീവതി ഗതസ്നേഹഃസ
ജീവന്മുക്ത ഉച്യതേ

സ്വാഭിവികമായിത്തന്നെ തപസ്സു മുതലായ സാധനകൾ കൂടാതെ പ്രാപഞ്ചികഭോഗസുഖങ്ങളിൽ വിരക്തനായവനാണ് ജീവന്മുക്തൻ. താൽക്കാലിക സുഖമോ ദുഃഖമോ ഏതായാലും അതിൽ ആസക്തനാകാതെ സുഖത്തിൽ സംതൃപ്തനോ ദുഃഖത്തിൽ വ്യാകുലനോ ആകാത്തവനാണ് ജീവന്മുക്തൻ. അങ്ങനെയുള്ളവർ കാമക്രോധ ഹർഷ ശോകാദി വികാരങ്ങളിൽ നിന്ന് മുക്തരായി അഹങ്കാരം അകലത്താകുന്നു. ചിത്തം സദാ അന്തർമുഖ ദൃഷ്ടിയോടു കൂടി കാമനാരഹിതനായി ഒരു വസ്തുവിലും താല്പര്യമോ വെറുപ്പോക്കൂടാതെ സുഷുപ്തിക്കു സമമായ അവസ്ഥയിലിരിക്കുന്നവനാണ് ജീവന്മുക്തൻ ശുദ്ധമനസ്സോടും ആത്മലീന ചിത്തത്തോടും പ്രശാന്തനായി കഴിയുന്നവനും ആഗ്രഹമോ ആസക്തിയോ ഇല്ലാത്തവനും എപ്പോഴും ഉദാസീനനുമായവനാണ് ജീവന്മുക്തൻ.

48. സംവേദ്യേന ഹൃദാകാശേ മനാഗപി ന ലിപ്യതേ
യസ്യാസാവ ജഡാ സംവിതാസ ജീവമുക്ത
ഉച്യതേ

49. രാഗ ദ്വേഷൗ സുഖം ധർമ്മാധർമ്മൗ ഫലാ ഫലേ
യഃ കരോത്യന പേക്ഷ്യൈവസ ജീവന്മുക്ത
ഉച്യതേ

50. മൗനവാൻ നിരഹംഭാവോ നിർമ്മാനോ മുക്ത
മത്സര
യഃ കരോതി ഗതോദ്വേഗഃ സ ജീവന്മുക്ത ഉച്യതേ

51. സർവത്ര വിഗതസ്നേഹോ യഃ
സാക്ഷിവദവസ്ഥിതഃ
നിരിച്ഛോ വർത്തതേ കാര്യ സ ജീവന്മുക്ത
ഉച്യതേ

52. യേന ധർമ്മമധർമ്മം ച മനോ മനന മീഹിതം I
സർവമന്തഃ പരിത്യക്തം സ ജീവന്മുക്ത ഉച്യതേI

53. യാവതീദൃശ്യകലനാസകലേയം വിലോകൃതേ I
സായേന സുഷ്ഠുസംത്യക്താ സ ജീവന്മുക്താ
ഉച്യതേI

54. കട്വമ്ലലവണം തിക്ത-മമൃഷ്ടം മൃഷ്ഠ മേവചാ I
സമമേവ ച യോ ഭുങ്ക്തേസ
ജീവന്മുക്ത, ഉച്യതേ I

55. ജരാമരണമാപത്തിരാജ്യം ദാരിദ്രമേവ ച
രമ്യമിത്യേവ യോ ഭുങ്ക്തേംസ
ജീവന്മുക്ത, ഉച്യതേ

56. ധർമ്മാധർമ്മൗ സുഖം ദുഃഖംതഥാ മരണ ജന്മനീI
ധിയായേന ന്യ സംത്യക്തംസ ജീവന്മുക്ത
ഉച്യതേ I

57. ഉദ്വേഗാനന്ദ രഹിതഃസമയാ സ്വച്ഛയാ ധിയാ I
ന ശോചതി ന ചോദേതി സ ജീവന്മുക്ത
ഉച്യതേ I

58. സർവേച്ഛാഃ സകലാഃ ശങ്കാഃ തഥാ സർവ
നിശ്ചയാഃ
ധിയാ യേന പരിത്യക്താഃ സ ജീവന്മുക്ത ഉച്യതേ

59. ജന്മസ്ഥിതിവിനാശേഷുസോദയാ
സ്തമയേഷ്ഠം ച
സമമേവ മനോ യസ്യ സ ജീവന്മുക്ത ഉച്യതേ

60. ന കിഞ്ചന ദ്വേഷ്ടി തഥാ ന കിഞ്ചി
ദപികാം ക്ഷതി
ഭുങ്ക്തേയ പ്രകൃതാൻ ഭോഗാൻസ ജീവന്മുക്ത
ഉച്യതേ

61. ശാന്തസംസാര കലനഃകലാവാനപി
നിഷ്കളഃ യഃ
സ ചിത്തോളപി നിശ്ചിത്തസ ജീവന്മുക്ത
ഉച്യതേ

62. യഃ സമസ്താർത്ഥ ജാലേഷുവ്യവഹാരപി
നിസ്പൃഹഃ
പരാർത്ഥേഷി വ പൂർണ്ണാത്മാ സ ജീവന്മുക്ത
ഉച്യതേ.

ഒരു കാര്യത്തിലും ഹൃദയത്തിൽ ആസക്തിയില്ലാതെ ചേതനീസംവിത് സ്വരൂപനായ നിർമ്മമ പ്രകൃതിയാണ് ജീവന്മുക്തൻ. ഒരു കാര്യത്തിലും ഫലാപേക്ഷകൂടാതെയും രാഗദ്വേഷ രഹിതനായും നിരേക്ഷനായും ധർമ്മാധർമ്മങ്ങളിൽ നിർലിപ്തനായവനുമാണ് ജീവന്മുക്തൻ. മാനമത്സരാദികൾ വെടിഞ്ഞ് അഹംകാരം ത്യജിച്ച് വികാരവിമുക്തനായി ഉദ്വേഗരഹിതനായി കർമ്മ നിരതനായിട്ടുള്ളവനാണ് ജീവന്മുക്തൻ. മോക്ഷരഹിതനും സാക്ഷിയെന്നോണം ജീവിതം നയിക്കുന്നവനും ഫലാപേക്ഷകൂടാതെ കർമ്മം ചെയ്യുന്നവനാണ് ജീവന്മുക്തൻ. ധർമ്മാ. ധർമ്മങ്ങളെയും പ്രാപഞ്ചിക വിഷയങ്ങളെയും പറ്റിയുള്ള ചിന്ത വെടിഞ്ഞവനാണ് ജീവന്മുക്തൻ. ഈ വിശാലമായ പ്രപഞ്ചത്തെ പരിപൂർണ്ണമായും ത്യജിച്ചവനത്രേ ജീവന്മുക്തൻ. പുളിപ്പ്, കയ്പ്, മധുരം, ഉപ്പ് എന്നീ രസയുക്തങ്ങളായ പദാർത്ഥങ്ങളെ അവയുടെ സ്വാദിനെപ്പറ്റി ചിന്തിക്കാതെ സ്വാദാസ്വാദചിന്ത കൂടാതെ സകല പദാർത്ഥങ്ങളും ഒന്നുപോലെ കരുതി ആഹാരം കഴിക്കുന്നവനാണ് ജീവന്മുക്തൻ. വാർദ്ധക്യം, മരണം ആപത്ത്, ഐശ്വരം, ദാരിദ്രം എന്നീ വിഭിന്ന ദശകളിൽ എല്ലാ പരിസ്ഥിതികളിലും സന്തുഷ്ഠചിത്തനായിട്ടുള്ളവനാണ് ജീവന്മുക്തൻ. ധർമ്മാധർമ്മങ്ങളിലും സുഖ ദുഃഖങ്ങളിലും ജനനമരണങ്ങളിലും സന്തോഷമോ വിഷാദമോ പ്രകടിപ്പിക്കാത്തവനാണ് ജീവന്മുക്തൻ. ഉദ്വേഗാനന്ദ രഹിതനായി ശോകഹർഷാദികളിൽ സമബുദ്ധിയായി സ്വച്ഛചിത്തത്തോടു കൂടിയിരിക്കുന്നവനാണ് ജീവന്മുക്തൻ. സകല വിധത്തിലുള്ള ഇച്ഛകളെയും സംശയങ്ങളെയും കാമനകളെയും നിശ്ചയങ്ങളെയും പൂർണ്ണമായി പരിത്യജിച്ചവനാണ് ജീവന്മുക്തൻ. സൃഷ്ടി, സ്ഥിതി, ലയം, ഈ അവസ്ഥകളിലും ഉന്നതി, അവനതി എന്നിവയിലും സമാനചിത്തനാണ് ജീവന്മുക്തൻ. കിട്ടിയ സുഖം മാത്രം അനുഭവിക്കുന്നവനും, ആകാംക്ഷാരഹിതനും ഒന്നിലും ഈർഷ്യയോ ദ്വേഷമോ ഇല്ലാത്തവനുമാണ് ജീവന്മുക്തൻ. തലായുക്തമോ കലാരഹിതമോ ജീവിതം ഏതുവിധമായാലും പ്രാപഞ്ചികവിഷയചിന്തകൾ കൈവെടിഞ്ഞവനാണ് ജീവന്മുക്തൻ. തലായുക്തമോ കലാരഹിതമോ ജീവിതം ഏതുവിധമായാലും പ്രാപഞ്ചികവിഷയചിന്തകൾ കൈവെടിഞ്ഞവനാണ് ജീവന്മുക്തൻ. പ്രഞ്ചത്തിലെ സകല ധനവും ചുറ്റുപാടുമുണ്ടെങ്കിലും അവയെ പരധനമെന്നപോലെ കരുതി നിസ്പൃഹനായി കഴിയുന്നവനാണ് ജീവന്മുക്തൻ ആത്മാവിൽ പൂർണ്ണത്വാനുഭൂതി ഉൾക്കൊള്ളുന്ന മഹാത്മാവാണ് ജീവന്മുക്തൻ ആത്മാവിൽ പൂർണ്ണത്വാനുഭൂതി ഉൾക്കൊള്ളുന്ന മഹാത്മാവാണ് ജീവന്മുക്തൻ.

63. ജീവന്മുക്ത പദം ത്യുക്ത്വാ സ്വദേഹേ കാല
സാത്കൃതേ
വിമുച്യ ദേഹ മുക്തത്വം പവനോളസ്പന്ദതാമിവ

ആ മഹാൻ ശരീരം കാലസാത്കരിച്ച് ജീവന്മുക്ത പദം ത്യജിച്ച് നിശ്ചല പവനനെപ്പോലെ ദേഹന്മുക്താവസ്ഥയെ പ്രാപിക്കുന്നു.

64. വിദേഹ മുക്തോനോദേതാനാസ്തമേതി
ന ശാമ്യതി I
ന സന്നാസന്ന ദൂരസ്ഥോ ന ചാഹം ന ച
നേ തരഃ

വിദേഹമുക്താവസ്ഥയിൽ ഉന്നതിയോഅവനതിയോ ശമനമോ ഇല്ല. അവന്റെ അവസ്ഥ സത് അസത് എന്നിവയ്ക്കും അതീതമാണ്. അവർ ദൂരസ്ഥനല്ല അവനിൽ അഹംഭാവമോ പരാഭവമോ ഇല്ല.

65. തതഃ രിതതിത ഗംഭീരം ന തേജോ ന
തമസ്തതം
അനാഖ്യമനഭി വ്യക്തം സത് കിഞ്ചി
ദവ ശിഷ്യതേ I

വിദേഹാവസ്ഥയിൽ ഗാംഭീര്യവും സ്തബ്ധതയും നില കൊള്ളുന്നു. അവിടെ തേജസ്സോ തമസ്സോ ഇല്ല. അഭിവ്യക്തമാകാത്തതും അനിർവചനീയവുമായ സത്തുമാത്രമാണവിടെ.

I K

66. ന ശൂന്യം നാപി ചാകാരോ ന ദൃശ്യം നാപി ദർശനം I
ന ച ഭൂത പദാർത്ഥൗഘ സദനന്തതയാ സ്ഥിതം I

67. കിമന്യത്രയപദേശാത്മാ പൂർണ്ണാത് പൂർണ്ണതരാ കൃതിഃI
ന സന്നാസന്ന സദസന്ന ഭാവോ ഭാവനം ന ച I

68. ചിന്മാത്രം ചൈത്യരഹിതമനന്തമജരം ശിവം
അനാദി മധ്യപര്യന്തം യദനാദി നിരാമയം I

69. ദ്രഷ്ടു ദർശന ദൃശ്യാനാം മധ്യേയദ്ദർശനം സ്മൃതം
താതഃ പരതരം കിഞ്ചിന്നിശ്ചയോ സ്ത്യപരോ മുനേ

70. സ്വയമേവ ത്വയാ ജ്ഞാതം ഗുരുതശ്ച പുനഃ ശ്രുതം
സ്വ സങ്കല്പവശാദ് ബദ്ധോനിഃസങ്കല്പാ ദ്വിമുച്യതേ

71. തേന സ്വയം ത്വയാ ജ്ഞാതം ജ്ഞേയം യസ്യമഹാത്മനഃ
ഭോഗേഭ്യോ ഹ്യരതിർജാതദൃശ്യാദ്വാ സകലാദിഹ

72. പ്രാപ്തം പ്രാപ്തവ്യമഖിലം ഭവതാ പൂർണ്ണ ചേതസാ
സ്വരൂപേ തപസി ബ്രഹ്മൻ മുക്തസ്ത്വം ഭ്രാന്തിമത്സ്യജ

73. അതിബാഹ്യം തഥാബാഹ്യ മന്തരാഭ്യന്തരം ധിയഃ
ശുക പശ്യന്ന പശ്യേസ്ത്വം സാക്ഷീ സമ്പൂർണ്ണകേവലഃI

ഒരു തരത്തിലുള്ള ആകാരവും അതിനില്ല. അത് ശൂന്യമോ അദൃശ്യമോ അല്ല. ദൃശ്യവുമല്ല. ഭൂതാനി പാദാർത്ഥ സമൂഹ ഹീനവും. സദ്രൂപമായ അനന്തത്തിൽ സ്ഥിതി ചെയ്യുന്നതുമാണ്. വിചിത്ര സത്വാത്മകമായ അതിനെ വർണ്ണിക്കാനാവില്ല്യാ അതിന്റെ ആകൃതി പൂർണ്ണത്തെക്കാൾ പൂർണ്ണമാണ്.

അത് സത്തിലും അസത്തിലും പെടുന്നില്ല. സംയോഗാതീതവും ഭാവനാതീതവുമാണ്. ചിത്ത രഹിതം, അനന്തം, ചേതനാമാത്രം വിശ്വരൂപം ജരാരഹിതം കല്യാണ കാരി ആദിമധ്യാന്ത രഹിതം- ഈ വിധമെല്ലാമുള്ളതാണത്. അത് സർവദോഷവിനിർമ്മുക്തവും അനാദിയുമാണ്. ദ്രുഷ്ടു ദർശന ദൃശ്യ രൂപത്തിൽ അത് കേവലം ദർശന രൂപമെന്ന് പറയപ്പെടുന്നു. ശുക, ഇതിനെപ്പറ്റി ഇത്രയേ പറയാനുള്ളു. അങ്ങയ്ക്ക് ഈ തത്വം അറിയാമല്ലോ. സങ്കല്പത്താൽ ജീവൻ ബന്ധനത്തിൽ പെടുന്നുവെന്നും പിതാവിൽ നിന്നും മനസ്സിലാക്കിയിട്ടുണ്ടല്ലോ. സജ്ജനങ്ങൾക്ക് പ്രാപഞ്ചികമായ ദൃശ്യപ്രപഞ്ചത്തോട് വിരക്തി തോന്നാനിടകൊടുക്കുന്ന തത്വം അങ്ങ് സ്വയം മനസ്സിലാക്കിയിട്ടുണ്ടല്ലോ. പൂർണ്ണചൈതന്യം നേടി അങ്ങ് വേണ്ടതു നേടിക്കഴിഞ്ഞു. ഭ്രമം ഉപേക്ഷിച്ചാലും തപോരൂപത്തിൽ അവസ്ഥിതനാണ്. അങ്ങ് അതിനാൽ മുക്തനാണ് അങ്ങ് ബാഹ്യാഭ്യന്തര ദൃശ്യങ്ങൾ കണ്ടിട്ടും കാണുന്നില്ല. എന്തെന്നാൽ അങ്ങ് കൈവല്യാവസ്ഥയിൽ കേവല സാക്ഷി രൂപത്തിൽ നിലക്കൊള്ളുന്നു.

74. വിശശ്രാമ ശുകസ്തുഷ്ണീം സ്വസ്ഥേ പരമവസ്തുനി
വീതശോക ഭയായാസോ നിരീഹഃ ഛിന്ന സംശയഃ

75. ജഗാമ ശീഘരം മേരോഃ സമാധ്യർത്ഥമ ഖണ്ഡിതം

76. തത്വ വർഷ സഹസ്രാണ നിർവികല്പ സമാധിനാ
ദേശാസ്ഥിത്വാ ശശാമാസാവാത്മന്യ സ്നേഹ ദീപവത്.

77. വ്യപഗത കലനാകളങ്ക ശുദ്ധഃ I
സ്വയമമലാത്മനി പാവനേ പദേളസൗ I
സലീലകണ ഇവാം ബുധൗ മാഹാത്മാ വിഗളിതവാസനമേകതാം ജഗാമ ക

ശ്രീശുകൻ ജനകന്റെ ഈ ഉപദേശങ്ങൾ കേട്ട് ശോകഭയ സംശയ ശ്രമങ്ങളൊന്നും കൂടാതെ കാമഹീനനായി പരമത്വരൂമായ ആത്മാവിൽ സ്ഥിതി ചെയ്ത് മഹാമേരു പർവതത്തിലേക്ക് പോയി. ആത്മദേശമായ അവിടെ അദ്ദേഹം ആയിരം വർഷംതാമസിച്ചു. നിർവികല്പസമാധിമുഖേനപരമഗതി പ്രാപിച്ചു. വെള്ളത്തുള്ളികൾ കടലിൽ ലയിച്ച് കടലായിത്തീരുന്നതുപോലെ ശുകദേവനും സങ്കല്പ ദോഷവിനിർമുക്തനായി ശുദ്ധസ്വരൂനായി വാസനാരഹിതനായി പരമാത്മാവുമായി ലയിച്ചു ചേർന്നു.

## മൂന്നാമധ്യായം

1. നിദാഘോ നാമ മുനിരാട് പ്രാപ്ത വിദ്യശ്ച ബാലകഃ വിഹൃതസ്തീർത്ഥ യാത്രാർത്ഥം പിത്രാനുജ്ഞാതവാൻ സ്വയം.

2. സാർധത്രികോടി തീർത്ഥേഷു സ്നാത്വാ ഗൃഹമുപാഗതഃ സ്വോദന്തം കഥയാമാസ ഋഭും നത്വാ മഹാശയാഃ

ചെറുപ്പത്തിലേ വിദ്യകളെല്ലാം അഭ്യസിച്ചു നിദാഘൻ എന്ന മുനിശ്രേഷ്ഠൻ പിതാവിന്റെ അനുജ്ഞവാങ്ങി തീർത്ഥാടനത്തിന് പുറപ്പെട്ടു ഈ യാത്രയിൽ അദ്ദേഹം മൂന്നരക്കോടി തീർത്ഥങ്ങളിൽ സ്നാനം ചെയ്തിരുന്നു.പിന്നെ ഗൃഹത്തിലേക്കു മടങ്ങി പിതാവായ ഋഭ്യമഹർഷിയോട് തന്റെ തീർത്ഥാടന കഥ വിവരിച്ചു.

N P

3. സാർധ ത്രികോടിതീർത്ഥേയു സ്നാന പുണ്യ പ്രഭാവതഃI
 പ്രാദുർഭൂതോ മനസിമേവിചാരഃ സോfയമീ ദൃശ്യം
4. ജായതേ മ്രിയതേ ലോകോ പ്രിയതേ ജനനായ ച I
 അസ്ഥിരാഃസർവ ഏവേമേ സചരാചര ചേഷ്ടിതാഃ I
5. സർവാവദാം പദം പാപാ ഭാവാ വിഭവഭൂമയഃ I
 അയഃശലാകാസദൃശാ പരസ്പരമസംഗിനഃ I
 ശിഷ്യന്തേ കേവലാ ഭാവാ മനഃകല്പ നയാfനയാ I

അച്ഛാ, ഞാൻ മൂന്നരക്കോടി തീർത്ഥങ്ങളിൽ സ്നാനം ചെയ്തു ഈ ജഗത്ത് ഉണ്ടാകുന്നു. നശിക്കുന്നു.അനേക തീർത്ഥങ്ങളിൽ സ്നാനം ചെയ്ത എന്റെ മനസ്സിൽ ഈ ചിന്ത ഉണ്ടായി. ഉണ്ടാകാനായിട്ടാണ് നശിക്കുന്നത്. ഇരുമ്പുകമ്പികൾ അകന്നാണിരിക്കുന്നതെങ്കിലും കാന്തത്തോടടുക്കുമ്പോൾ അടുക്കുന്നു.

6. ഭാവേഷരതിരായാതാ പഥി കസ്യമരുഷിവ ശാമ്യ
 തീദം കഥം ദുഃഖമിതി തപ്തോ സ്മി ചേതസാ
7. ചിന്താനിചയ ചക്രാണി നാനന്ദം യ ധനാനി മേ
 സപ്രസൂതകളത്രാണി ഗൃഹാണ്യം ഗ്രാപദാ വിവ
8. ഇയമസ്മിൻ സ്ഥിതോ ദാരാ സംസാരേപരിപേലവാ I
 ശ്രീർ മുനേ പരിമോഹായ സോളപി നൈവന ശർമ്മദാ I
9. ആയുഃ പല്ലവ കോണാഗ്ര ലംബാംബു ക്ഷണഭംഗുരം I
 ഉന്മത്ത ഇവ സംത്യജ്യയാത്യകാണ്ഡേ ശരീരകം I
10. വിഷയാശീ വിഷാസംഗ പരിജർജരചേതസാം I
 അപ്രൗഢാത്മ വിവേകാനമായുരായാസ കാരണം. I

സഞ്ചരിക്കുന്ന വ്യക്തി മരുഭൂമിയിലെത്തുന്നതോടെ തളരുന്നു. അതുപോലെ സാംസാരികത കണ്ടു അതിൽ ഞാൻ വിരക്തനായി. ഈ ദുഃഖത്തിൽ നിന്ന് എങ്ങനെ മോചനം കിട്ടുമെന്ന ചിന്തയിലാണ് ഞാൻ. ധനാത്മകവ്യാമോഹങ്ങൾ ജനങ്ങളെ വലയ്ക്കുന്നു. ഈ ധനങ്ങൾ എനിക്കു സുഖം നൽകാൻ പോന്നതല്ല.ഭാര്യാപുത്രാദികൾ ദുഃഖഹേതുക്കളാണ്. ലക്ഷ്മീ ദേവിയും ബുദ്ധിമാന്ദ്യം ഉണ്ടാക്കുന്നവളാണ്. ധനം ആർക്കും സുഖം നൽകുകയില്ല. ഇലത്തുമ്പത്തുള്ള ജലബിന്ദുക്കൾ പോലെ മനുഷ്യന്റെ ജീവിതം ക്ഷണഭംഗുരമാണ്. അതുകൊണ്ടുതന്നെയാണ് ഞാൻ അതെല്ലാം വിട്ട് ഉന്മത്തനെപ്പോലെ യാത്ര തിരിച്ചത്. വിഷയസുഖമാകുന്ന സർപ്പത്താൽ ബന്ധിക്കപ്പെട്ട് ജീർണ്ണമനസ്സുകൾക്ക് ആത്മബോധം ഉണ്ടാക്കാൻ ഞെരുക്കം. അവരുടെ ജീവിതം ക്ലേശകാരണമായി ഭവിക്കുന്നു.

11. യുജ്യതേ വേഷ്നം വായോ രാകാശസ്യ ച ഖണ്ഡനം
 ഗ്രഹണം ച തംഗാണാവാസ്ഥാനായുഷിയുജ്യതേ
12. പ്രാപ്യം സംപ്രാപ്ത്യേ യേനഭൂയോ യേന ന ശോച്യതേ
 പരായഃ നിവൃതേ സ്ഥാനംയത്തജ്ജീഹത മുച്യതേ
13. തരവോ പി ഹി ജീവന്തിജീവന്തി മൃഗ പക്ഷിണസ
 ജീവതിമനോയസ്യമനനോ ജീവന്തി.
14. ജാതാസ്ത ഏവ ജഗതിജന്തവഃ സാധു ജീവിതാ
 യേ പുനർ നേഹ ജായന്തേശേവാ ജരം ഗർദ്ദഭാഃ
15. ഭാരോവിവേകിനഃശാസ്ത്രംഭാരോ ജ്ഞാനം ചരാഗിണഃ
 അശാന്തസ്യമനോ ഭാരഃദാരോനാത്മ വിദാം വപുഃ
16. അഹംങ്കാര വശാദാ പ-ദഹങ്കാരാദ്ദുരാധയഃ
 അഹംങ്കാര വശാദീഹാനാങ്കാരാത്പരോരിപുഃ
17. ഇതശ്ചേ തശ്ച സുവ്യഗ്രംവ്യർത്ഥ മേവാ ഭിധാവതി
 മനോദൂരതരം യാതാഗ്രാമേ കൗലേയതോയഥാ
19. ക്രൂരേണ ജനതാം യാതാതൃഷ്ണാ ഭാര്യനു ഗാമിനാ
 വശാം കൗലേയ കേനേവബ്രഹ്മൻ ഭുക്തോസ്മിചേതസാ
20. അപി സാഗരപാനത് ചസുമേര്വാരോഹണാ ദപി
 അവിവഹ്യശനാത് ബ്രഹ്മൻവിഷമശ്ചിത്ത നിഗ്രഹഃ
 തസ്മിൻ ക്ഷീണേ ജഗത് ക്ഷീണംതത് ചികിത്സ്യംപ്രയതാത!

വായുവിനെ ചുരുട്ടുന്നതും ആകാശം കഷണമാക്കുന്നതും സമുദ്രതരംഗങ്ങൾ കെട്ടിയൊതുക്കുന്നതും സാധിച്ചേക്കാം. എന്നാലും ജീവിതത്തിൽ ആസ്ഥ വഹിക്കാൻ എനിക്ക് പ്രയാസമാണ്. ജീവിതം എല്ലാ പ്രകാരത്തിലും ഞെരുക്കം നൽകുന്നതാണ്. ജന്മമരണചക്രത്തിൽ കിടന്ന് ഞെരക്കാനിടവരാത്തതിന്റെ ജീവിതമാണ് ശ്രേഷ്ഠം. ആവാത്ത ചുമടു ചുവക്കുന്ന വയസ്സൻ കഴുതയുടെ മട്ടാണ് പലരുടെയും ജീവിതം. ജ്ഞാനിക്ക് ശാസ്ത്രം ഭാരമാണ്.ആത്മജ്ഞാനഹീനന് ജീവിതം തന്നെ ഭാരമാകുന്നു. അഹങ്കാരമാണ്. സകല ദുഃഖത്തിനും കാരണം. അത് ആപത്ത് വരുത്തിത്തീർക്കും. മനുഷ്യന്റെ ഏറ്റവും വലിയ

I K

ശത്രുവാണത് അഹംകാരം നിമിത്തം ഞാൻ പല വിധ ഭോഗങ്ങളിലും പെട്ടു അതൊക്കെ മിഥ്യയായിരുന്നു. അഹങ്കാരം നിമിത്തം ഞാൻ പല വിധ ഭോഗങ്ങളിലും പെട്ടു അതൊക്കെ മിഥ്യയായിരുന്നു. അഹങ്കാരരാഹിത്യമാണ് ജീവിതത്തിന്റെ സാർത്ഥകത. ഗ്രാമങ്ങൾ തോറും അലഞ്ഞു തിരിയുന്ന പട്ടിയെപ്പോലെ പലരും ഭോഗങ്ങൾ തേടി അലയുന്നു. മഹാമേരു പർവതം പിഴുതുമാറ്റുന്നതിലും സമുദ്രജലമാകെ കുടിച്ചു വറ്റിക്കുന്നതിലും പ്രയാസമാണ് മനസ്സിനെ നിയന്ത്രിക്കുകയെന്നത് അഗ്നികുടിക്കുക എളുപ്പമാണ്; പക്ഷേ ചിത്ത നിഗ്രഹം പ്രയാസമാണ്. മനസ്സ് ബാഹ്യാഭ്യാന്തരങ്ങളിൽ ഉഴലുന്നു. ജാഗ്രത് സ്വപ്ന സുഷുപ്ത്യാത്മകമായ ജീവിതം ശ്രേഷ്ഠമാക്കാൻ ശ്രമിക്കണം. മനസ്സിനെ നിയന്ത്രിക്കുകയാണ് അതിന് പ്രധാനമായും ആവശ്യം.

22. യാം യാമഹം മുനിശ്രേഷ്ഠ സംശ്രയാമി ഗുണശ്രിയം
താം താം കൃന്തതിമേ തൃഷ്ണാതന്ത്രി മിവ കുമൂഷികാ

23. പദം കരോത്യലംഘ്യേ പിതൃപ്തേ പിഫലമീവാതേ
ചിരം തിഷ്ഠതി നൈകത്രതൃഷ്ണാ ചപല മർക്കടീ

24. ക്ഷണമായതി പാതാളം ക്ഷണം യാതി നഭസ്ഥലം
ക്ഷണം ഭ്രമതി ദിക്കുഞ്ജേ തൃഷ്ണാ ഹൃത് ചത്മഷട്പദം

25. സർവസംസാര ദുഃഖാനാംതൃഷ്ണൈവ ദീർഘ ദുഃദാനാംഅന്തഃപുരസ്ഥമപിയായോജയ തൃതിസങ്കടേ

26. തൃഷ്ണാതി ഷചികാ മന്ത്രശ്ചിന്താ ത്യാഗോ സദിജ
സ്തോകേ നാനന്ദ മായാതിസ്തോതോ തേനായാതി ഖേദാതാം

27. സാസ്തി ദേവ സമഃ ശോച്യോ ന നീചോ ഗുണ വർജ്ജിത

28. കളേവര മഹങ്കാരഗൃഹസ്യ മഹാഗൃഹം.
ഋത്വേ മേതു വാ സ്ഥൈര്യം കിമനേന ഗുരൗ മമ.

29. പംക്തി ബദ്ധേന്ദ്രിയ പശുംവല്ഗതൃഷ്ണാ ഗൃഹാങ്കണം ചിത്ത ഭൃത്യ ജനാകീർണ്ണംനേഷ്ടം ദേഹ ഗൃഹം മമ

30. ജിഹ്വാ മർക്കടികാ ക്രാന്തവദനദ്വാര ഭിഷണം
ദൃഷ്ഠ ദന്താസ്ഥി കലനംനേഷ്ഠം ദേഹ ഗൃഹം മമ

മുനേ, കൊള്ളരുതാത്ത എലി വീണയുടെ കമ്പി മുറിച്ചു കളയുന്നതുപോലെ തൃഷ്ണ എന്റെ ശ്രേഷ്ഠ ഗുണങ്ങളെ മുറിച്ചു കളയുകയാണ്. ഈ തൃഷ്ണ ചഞ്ചലയായ ഒരു പെൺകുരങ്ങു പോലെയാണ് അതുകേറി ശല്യമുണ്ടാക്കാത്ത സ്ഥലമില്ല. അത് ഒരിടം കഴിഞ്ഞാൽ മറ്റൊന്ന് ഇങ്ങനെ ചാടിച്ചാടി നടക്കുന്നു. അത് ചിലപ്പോൾ ആകാശത്തിൽ ചുറ്റിക്കറങ്ങുമെങ്കിൽ ചിലപ്പോൾ പാതാളത്തിൽ കറങ്ങുന്നു. പിന്നെ വിഭിന്ന ദിശകളിലും പായുന്നു. ലോകത്തിൽ ഏറ്റവും ശല്യമുണ്ടാക്കുന്നത് തൃഷ്ണയാണ്. ഹർമ്യങ്ങളിൽ സുഖിച്ചു കഴിയുന്നവരെയും അത് താഴെ തള്ളിവിഷമിപ്പിക്കുന്നു. തൃഷ്ണ ഒരു മഹാമാരിയാണെന്നും പറയാം. ചിന്ത ഒരുമിച്ചു നിർത്താൻ കഴിഞ്ഞാൽ സുഖം നേടാം. ചിന്ത ദുഃഖകരമാണ്. ഈ ദേഹത്തെപ്പോലെ തുച്ഛമായിട്ടൊന്നില്ല. അഹങ്കാരമെന്ന ഗൃഹസ്ഥൻ ഭരിക്കുന്ന വീടാണ് ഈ ദേഹം. ഈ ദേഹം ഏറെക്കാലം നിലനിൽക്കട്ടെ. ഉടൻ തന്നെ നശിക്കട്ടെ. എനിക്ക് ആ കാര്യത്തിൽ ചിന്തയില്ല. നാക്കാകുന്ന പെൺകുരങ്ങ് കടന്നാക്രമിക്കുന്ന ഈ വായ് ഭീകരം തന്നെ. പല്ലുകളകുന്ന അസ്ഥി തിങ്ങിയ ഈ ദേഹമാകുന്ന ഗൃഹം എനിക്ക് ഹൃദ്യമല്ല.

31. രക്തമാംസമയസ്യാസ്യബാഹ്യാഭ്യാന്തരേ മുനേ
നാശൈക ധർമ്മിണോ ബ്രുഹികൈവ കായസ്യരമ്യതാ

32. തടിത്സു ശരദഭ്രേഷ്ഠഗന്ധർവം നഗരേഷ്ഠു ച
സ്ഥൈര്യം യേന വിനശ്യന്തിസ വിശ്വസി തു വിഗ്രഹേ

33. ശൈശവേ ഗുരുതേ ഭതിമാതൃതഃ പിതൃതസ്ഥഥാ
ജനതോ ജ്യേഷ്ട വാലാശ്ചശൈവം ഭയമന്ദിരം

34. സ്വ ചിത്ത ബില സംസ്ഥേനനാനാ വിഭ്രമ കാരിണാ
ബലാത് കാമപിശാചേനവിവശ പരിഭൂയതേ

35. ദാസാഃ പുത്രാ സ്ത്രീയെ ശ്വൈവബാന്ധ വാഃ സുഹൃതസ്തഥാ
ഹസ ന്ത്യു ന്മത്ത മവിവനരം ബാധകകന്മിതം

36. ദൈന്യദോഷമയീ ദീർഘാവർദ്ധതേ വാർദ്ദകേ സ്പൃഹാ
സർവപദാമേക സഖീഹൃദി ദാഹപ്രദായിനീ

37. ക്വചിദ്വാ വിദ്യതേ യേഷാംസംസാരേ സുഖ ഭാ
വേനആഹുഃസ്തം ഭമിവാസാദ്യകാലസ്താമപി കൃന്തതി

38. തൃണം പാംസും മഹേന്ദ്രഃചസുവർണ്ണം മേരു സർഷവം
ആത്മഭീരുതയാ സർവ-മാത്മ സാത് കർത്തുമുദ്യതഃ
കാലോ യം സർവസംഹാരീതേനാക്രാന്തം ജഗത്രയം

ഇങ്ങനെയുള്ള ദേഹമാകുന്ന ഗൃഹം എനിക്ക് നന്നായി തോന്നുന്നില്ല. ഈ ദേഹം അകത്തും പുറത്തും മാംസ

N P

രക്തമയമാണ്. ഈ നാശവത്തായ ദേഹത്തിൽ സൗന്ദര്യമെവിടെ? മിന്നൽ ചഞ്ചലതയും ഗന്ധർവനഗരിയിൽ ചപലതയും ഇല്ലെങ്കിൽ മാത്രം ഈ ശരീരത്തിന്റെ സ്ഥിരതയിൽ വിശ്വാസമർപ്പിക്കുക. ശരീരത്തിലെ മൂന്നവസ്ഥകളും ഭയപ്രദമാണ്. കുട്ടിക്കാലത്തിൽ വലിയവരിൽ നിന്നും മാതാപിതാക്കന്മാരിൽ നിന്നും ഭയം; യൗവ്വനത്തിൽ തന്റെ ഉള്ളിൽ തന്നെയുള്ള കാമമാകുന്ന പിശാചിൽ നിന്ന് ഭയം; വാർദ്ധക്യത്തിൽ ദുർബലനായി വിറയ്ക്കുന്ന സ്ത്രീകളുടെയും ബന്ധുക്കൾ, മിത്രങ്ങൾ, പുത്രന്മാർ, പുത്രികൾ, വേലക്കാർ സകലരുടെയും പരിഹാസത്തിന് പാത്രമാകുന്നു. കഴിവുകേടു വരുമ്പോൾ ആഗ്രഹങ്ങൾ കൂടുന്നു. വാർദ്ധക്യം സകലരുടെയും ആപത്തുകൾക്കും കാരണമാണ്. മനുഷ്യൻ തേടുന്ന സുഖം എവിടെയാണ്? കാലൻ ജീവികളെ പുല്ലിനൊപ്പം അരിയുന്നു. കാലത്തിന് മഹേന്ദ്ര പർവ്വതത്തെ കുടുക്കാനും കടുക് മഹാമേരുവാക്കാനും കരുത്തുണ്ട്. അതു സകലതും തകർക്കുന്നു. അങ്ങനെയുള്ള കാലം മൂന്നുലോകത്തിലും വ്യാപിച്ചിരിക്കുന്നു.

39. മാംസ പാഞ്ചാലി കായാസ്തുമന്ത്രലോലം ഗപഞ്ജരേ
സ്നായ്വസ്ഥിഗ്രന്ഥി ശാലസ്യാ; സ്ത്രിയഃ കിമിപശോഭനാ

40. ത്വങ് മാംസരക്ത ബാഷ്പാംബുപൃഥക് കൃത്വാ വിലോചനേ
സമാലോകയ രമ്യം ചേത് കിം മുധാപരി മുഹ്യസി

41. മേരുശൃംഗം തടോല്ലാസി ഗംഗാ ജലരയോപമാ
ദൃഷ്ടായസ്മിൻ മുനേ യുക്താഹാരസ്യോല്ലാമശാലിതാ

42. ശ്മശാനേഷു ദിഗന്തേഷ്ഠസ ഏവ ലലനാസ്തനഃ
ശ്വഭിരാസ്വാജ്യതേ കാലേലഘുപിണ്ഡമി വാന്ധസഃ

43. കേശ സജ്ജാ വിധാരിണ്യോ ദുസ്പർശലോചനപ്രിയാ
ദുഷ്കൃതാ ഗ്നിശിഖാ നാര്യോദഹന്തി തൃണവന്നരം

44. ജ്വലതാമതി ദുരേ പാസരസാ അപി നീരസാ
സ്ത്രീയോ ഹിനരകാഗ്നീനാ-വിന്ധനം ദോഷകാരകം.

45. കാമനാമ്നാ കിരാതേനവികീർണ്ണാഃമുഗ്ധചേ
തസഃനാക്യോ നരവിഹംഗാനാ-മംഗബന്ധന വാഗുരാഃ

46. ജന്മ പല്പലമഗ്നാനാം ചിത്ത കർദ്ദമ ചാരിണാം
പുംസാം ദുർവാസനാ രജ്ജൂർനാരീ ബഡിശപിണ്ഡീകാ

47. സർവേഷാം ദോഷരത്നാനാസുമ മുദ്ഗികയനായാ
ദുഃഖ ശൃംഖലയാനിത്യമലമസ്തു മമ സ്ത്രിയാ

48. യസ്യ സ്ത്രി തസ്യ ഭോഗേച്ഛാനിസ്ത്രീക സ്യക്വഭോഗഭും
സ്ത്രീയം തൃക്തവതാ നിത്യംജഗത് തൃക്ത്വാ സുഖീഭവതേ

ദേഹം യന്ത്രംപോലെ ചഞ്ചലമാണ്. അസ്ഥിമാംസ പിണ്ഡമായ സ്ത്രീ ശരീരത്തിൽ എന്തു സൗന്ദര്യമാണിരിക്കുന്നത്? കാര്യമായി ഒന്നുമില്ലാത്തതിൽ മോഹിക്കുന്നതിലെന്ത് അർത്ഥം? സ്ത്രീ, സുമേരു ശിഖരത്തിൽ നിന്നൊഴുകുന്ന നദിപോലെ ചഞ്ചലമാണ്. പലരും മോഹിക്കുന്ന സ്ത്രീ ശരീരം ശ്മശാനത്തിൽ പട്ടികൾ കടിച്ചു വലിക്കുന്നു. കേശഭംഗിയും അഞ്ജനമെഴുതിയ കണ്ണുകളുടെ ഭംഗിയും പ്രിയംകരമായി തോന്നാം, പക്ഷേ അവസാനം അതെല്ലാം വിധാവിന്റെ ദുമൂതിയെന്നു പറയാം. അവർ നരകാഗ്നിയിലെ ഇന്ധനതുല്യമെന്ന് പറയാം. അവരുടെ സരസതയും നീരസതയായി പരിണമിക്കുന്നു. കാമനായ വേട്ടകാരൻ മാനാകുന്ന പുരുഷനെ കെട്ടിയിടാൻ തീർത്ത കയറാണ്സ്ത്രീ, മനസ്സാകുന്ന ചളിയിൽ കുടുങ്ങിയ പുരുഷനാകുന്ന മത്സ്യത്തെ പിടിക്കാൻ പറ്റിയ വലയാണ് സ്ത്രീ. ഈ സമുദ്രം സകലദോഷങ്ങളുമാകുന്ന രത്നങ്ങൾ നിർമ്മിക്കുന്നു. സ്ത്രീകൾ അടുത്തുള്ളവർ അവരുടെ വിലാസചേഷ്ടകളിൽ കുടുങ്ങുന്നു. സ്ത്രീകൾ അടുത്തില്ലാത്തവർക്ക് ഭോഗലാലസക്തി കിട്ടുന്നില്ല.

സ്ത്രീയെ തൃജിക്കാൻ കഴിഞ്ഞവന് ലോകെ തൃജിക്കാൻ കഴിയും സാംസ്കാരിക സുഖം തൃജിച്ചവനാണ് സുഖിമാൻ. അതിനാൽ ദുഃഖത്തിന്റെ ആ ചങ്ങല പൊട്ടിച്ചെറിയേണ്ടതുണ്ട്.

49. ദിശോപി തഹി ദൃശ്യന്തേദേശോ പ്യ സ്യോപ ദേശകൃത
ശൈലാ അപി വിളീര്യന്തേശീര്യന്തേ താരകാ അവി

50. ശുഷ്യന്തി ച സമുദ്രാശ്ചലുപ്യന്തേ ധ്രുവ താരകാഃ
സിദ്ധാ അപിവിനശ്യന്തിജീര്യന്തേ ദാനവാദയഃ

51. പരമേഷ്ട്യപി നിഷ്ഠാവാൻ ഹിയതേ ഹരിരപ്യജഃ
ഭവോ പ്യ ഭാവമായാതിജീര്യതേ ച ദിഗീശ്വരാഃ

52. ബ്രഹ്മാ വിഷ്ണു ശ്ച രുദ്രശ്ചസവാവാ ഭൂയ ജാതയ
നാശമേവാനു ഭൂയന്തേസലിലാനീവ ബാഡവം

53. ആപദഃ ക്ഷണമായന്തിക്ഷണമായാന്തി സമ്പദഃ
ക്ഷണം ജന്മാഥമരണം സർവം നശ്വരമേവതത്

54. അശൂരേണ ഹതാ ശരാഏതേന പി ശതം ഹതഃ
വിഷം വിഷയ വൈഷമ്യംന വിഷം വിഷ മുച്യതേ

55. ജന്മാന്തരഘ്നാ വിഷയാഏകജന്മഹരം വിഷം
ഇതി മേ ദോഷ ദാവാഗ്നി ദഗദ്ധേ
സംപ്രതി ചേതസി

56. സ്ഫുരന്തി ഹി ന ഭോഗാദ് മൃഗ
തൃഷ്ണാ സരഃസ്വപി
അതോ മാം ബോധയാശുത്വം തത്വജ്ഞാനേന
വൈഗുരോ

57. നോ ചേന്മനം സമസ്ഥായ നിർമ്മാനോ
ഗത മത്സരഃ
ഭാവയൻ മനസാ വിഷ്ണും ലിപി
കർമ്മാർപ്പിതോപമഃ

ഈ ജഗത്ത് നാശവത്താണ്. ഇത് അദൃശ്യമാകുമ്പോൾ ദക്കുകളും കാണപ്പെടില്ല. ദേശങ്ങൾ കാലത്തിനുള്ളിൽ ആഴുന്നു. പർവതങ്ങൾ തകരുന്നു. നക്ഷത്രങ്ങൾ ചിന്നി ച്ചിതറുന്നു. സമുദ്രം വറ്റുന്നു;ധ്രുവനക്ഷത്രവും ലുപ്തമാകുന്നു. ദാനവന്മാരും സിദ്ധന്മാരും നാശമടയുന്നു. അജന്മാവായ വിഷ്ണുവും ചിരസ്ഥായിയായ ബ്രഹ്മാവും കൂടി രുദ്രനും ജലം ബഡവാഗ്നി ലക്ഷ്യമാക്കി വിലയം പ്രാപിക്കുന്ന സകലതും വിനാശത്തിനു നേർക്ക് പാഞ്ഞടുക്കുന്നു. ആ ഘട്ടത്തിൽ സകല ഭാവങ്ങളും ആ ഭാവങ്ങളായി പരിണമിക്കുന്നു. ആപത്തുകൾ കൂടുന്നു; സകല വൈഭവങ്ങളും ലുപ്തമാക്കുന്നു. ക്ഷണത്തിൽ ജന്മവും ക്ഷണത്തിൽ മൃത്യുവും വന്നുകൂടുന്നു. ഈ ജഗത്തെല്ലാം നശിക്കുന്നതാണ്. ഭീരുക്കൾ ശൂരന്മാരെ നശിപ്പിക്കും. ഒരുവൻ തന്നെ അനേകം പേരെ കൊന്നൊടുക്കുന്നു. ഇങ്ങനെ സകല ദിക്കിലും പ്രയാസം പരക്കുന്നു. വിഷയാഭിലാഷമാകുന്ന വിഷം ഏറെ നാശം വിതയ്ക്കുന്നു. എന്റെ ചിത്തം ദോഷമാകുന്ന കാട്ടുതീയാൽ കത്തിക്കരിഞ്ഞു എന്നാലും മൃഗമരീചികയാകുന്ന തടാകത്തിൽ നിൽക്കുകയാണെങ്കിലും ഞാൻ ഭോഗാഭിളാഷത്തിൽ നിന്ന് അകലെയാണ്. ഗുരോ, എനിക്ക് അങ്ങ് തത്വജ്ഞാനം നൽകുക. അല്ലെങ്കിൽ ഞാൻ അഭിമാനമത്സരാദികൾ കൈവിട്ട് മൗനിയായി ഭഗവാനെ സ്മരിച്ചു കഴിയട്ടെ.

## ചതുർത്ഥോദ്ധ്യായം

1. നിദാഘ തവനാസ്തന്യത്ജ്ഞേയം
ജ്ഞാനവതാം വര
പ്രജ്ഞയാത്വം വിജാനാസി ഈശ്വരാനു
ഗൃഹീതയാ

2. ചിത്തമാലിന്യ സംജാതംമാർജയാമി ഭ്രമം മുനേ
മോക്ഷദ്വാരേ ദ്വാരപാലാശ്ചത്വാരഃ പരി
കീർത്തിതാഃ
ശമോ വിചാരഃ സന്തോഷശ്ചതുർത്ഥാ സാധു
സംഗമഃ

3. ഏവം വാ സർവയത്നേനസർവമുത്സൃജ്യ
സംശ്രയേത്
ഏകസ്മിൻ വശഗേയാന്തി ചത്വാരോ വി
പശംഗതാഃ

4. ശാസ്ത്രൈഃ സജ്ജന സംസർഗ്ഗ പൂർവകൈശ്ച
തപോദമൈഃ ആദൗ സംസാര മുക്ത്യർത്ഥം
പ്രജ്ഞാമേവാഭിവർദ്ധയേത്

5. സ്വാനുഭൂതേ ശ്ച ശാസ്ത്രസ്യ ഗുരോ
ശ്ചൈവൈക, വാക്യതാ
യസ്യാഭ്യാസേന തേനാന്മാ സതതം ചാവ
ലോക്യതേ

6. സങ്കല്പാശു സന്ധാന വർജനം ചേത്
പ്രതിക്ഷണം
കരോഷി തദചിത്തത്വം പ്രാപ്ത
ഏവാസി പാവനം

7. ചേതസോ യദകർത്തൃത്വം തത് സാമാധാന
മീരിതം
തദേവ കേവലീഭാവ സാ ശുഭാ നിർവൃതിഃപരാ

8. ചേതസാസം പരിത്യജ്യ സർവ ഭാവാത്മ
ഭാവനാം
യഥാ തിഷ്ഠസി തിഷ്ഠത്വം മൂകാന്ധ
ബധിരോ പമഃ

9. സർവം പ്രശാന്തമജമേകമനാദിമധ്യ
മാ ഭാസ്വര സ്വദനമാത്രമ ചൈതന്യചിഹ്നം
സർവപ്രശാന്തമിതി ശബ്ദമയീ ച ദൃഷ്ടിർ
ബോധാർത്ഥമേവ ഹി മുധൈവ തദോമിതീദം

10. സർവം കിംചിദിദം ദൃശ്യം ദൃശ്യതേ
ചേദ് ജഗദ്ഗതം
ചിന്നിഷ്പന്ദാം ശ മാത്രം തന്നാന്യദസ്തീതി
ഭാവയ

11. നിത്യ പ്രബുദ്ധചിത്തസ്ത്വം കുർവൻ വാപി
ജഗത് ക്രിയാം
ആത്മൈകത്വം വിദിത്വാ ത്വം തിഷ്ഠക്ഷുബ്ധ
സമുദ്രവത്.

നിദാഘന്റെ ഈ വാക്കുകേട്ട് അവന്റെ പിതാവായ ഋഷിവരൻ ഋഭു പറഞ്ഞു:-''പുത്ര നീ ജ്ഞാനികളിൽ ശ്രേഷ്ഠനാണ്. ഇനി നിനക്ക് അറിയേണ്ടതായിട്ടൊന്നുമില്ല. ഈശ്വര കൃപയാൽ സ്വയം നീ അറിയെണ്ടതെല്ലാം അറിഞ്ഞു. എങ്കിലും ചിത്തത്തിലുണ്ടായ മലിനതയുടെ ഭ്രമം ഞാൻ അകറ്റിത്തരാം ശമം ചിത്ത, ആനന്ദം, സത്സംഗം ഇവനാലുമാണ്. മോക്ഷദ്വാരത്തിന്റെ കാവൽക്കാർ. അതിലൊന്ന് വശത്താക്കിയാൽ ബാക്കിയാൽ ബാക്കിയുള്ളതെല്ലാം വശമായിക്കൊള്ളും.

ജഗത് പാശത്തിൽ നിന്ന് മുക്ക്തനാകാനുള്ള ആഗ്രഹമുള്ള പക്ഷം അധ്യയനം തപസ്സ്, ദമം, സത്സംഗം ഇവയാൽ പ്രജ്ഞയെ വളർത്തുക. ശാസ്ത്രാഭ്യാസം ഗുരുപദേശം

നിരന്തരാഭ്യാസം. ഇവയാൽ ആത്മചിന്തനം സാധ്യമാകും. ദൃഢസങ്കല്പമുള്ള പക്ഷം കൈവല്യപ്രാപ്തി സുലഭമാണ്. ചിത്തത്തിന്റെ അകർത്തൃത്വം തന്നെയാണ് ചിത്തവൃത്തി നിരോധം പ്രാപഞ്ചിക വസ്തുക്കളിലെ ആത്മഭാവന കൈവിടണം. പ്രാപഞ്ചിക സുഖങ്ങളുടെ നേർക്ക് മൂകനും, അന്ധനും, ബധിരനുമാകുക. ശബ്ദത്മകമായ യുക്തി ചിന്തകൊണ്ട് ഫലമില്ല. പ്രണവമാണ് പരമമായ സാധകം . ചിത്സ്പന്ദനത്തിന്റെ പ്രതിഭാസത്തിന്റെ സകലതും ചിത്തമാണ് സകലതും ചിത്തമാണ സകലത്തിനും ആധാരം. സാംസ്കാരിക കർമ്മങ്ങളിൽ ഉൾപ്പെട്ടാലും പ്രബുദ്ധമായ ചേതനയോടെ ആത്മാവിന്റെ ഏകീഭാവത്തിനുതകുന്ന ജ്ഞാനം നേടുക. മഹാസാഗരത്തിനൊപ്പം അക്ഷുബ്ധചിത്തനാകുക.

12. ത്വാ ബോധമേവാസൗ വാസനാ തൃണ പാവകഃ
പ്രോക്തംസമാധിശബ്ദേന,വതുതൂഷ്ണീമ
വസ്ഥിതിഃ

13. നിരിച്ഛേ സംസ്ഥിതേ രത്നേ യഥാ ലോകഃ
പ്രവർത്തതേ
സത്താമാത്രേ പരേ തത്വേ തഥൈവായം
ജഗദ് ഗണഃ

14. അതശ്ചാത്മനി കർത്തൃത്വം അകർത്തൃത്വം ച
വൈമുനേ നിരിച്ഛത്വകർത്താ സൗകർത്താ
സന്നിധിമാത്രതഃ

15. തേ ദ്വേ ബ്രഹ്മാണി വിന്ദേതകർത്തൃതാ
കർത്തൃതേ മുനേ
യത്രൈവ വൈഷ ചമത്ക്കാരസ്തമാശ്രിത്യ
സ്ഥിരോഭവ

16. തസ്മാന്നിത്യമകർത്താഹമിതിഭാവനയേദ്ധയാ
പരമാമൃതനാമ്നീ സാ സമതൈവാവ ശിഷ്യതേ

17. നിദാഘ ശൃണുസത്വസ്ഥോ ജാതാ
ദുവി മഹാ ഗുണോഃ
തേ നിത്യമേവാഭ്യുദിതാ മുദിതാഃ ച ഇവേന്ദവഃ

ആത്മജ്ഞാനം ഭോഗാഭിലാഷമാകുന്ന പുല്ല് കത്തിയെരിയിക്കുന്ന അഗ്നിയാണ്. അതുതന്നെ സമാധി. വെറുതെ മൗനമായിരുന്നാൽ സമാധിയാവില്ല. രത്നം കിടക്കുന്നതു കണ്ടാൽ ആർക്കായാലും അതിനുനേർക്ക് താല്പര്യം ഉണ്ടാകും. അതുപോലെ പരാതത്വത്തിനു നേർക്കും വിശ്വമെല്ലാം ആകൃഷ്ടമായിരിക്കും. ആത്മാവിൽ കർത്തൃത്വവും അകർത്തൃത്വവുമുണ്ട്. കാമനയില്ലാത്ത പക്ഷം ആത്മാവ് അകർത്താവാണ്, സന്നിധിയാൽ കർത്താവാകുന്നു. ബ്രഹ്മത്തിൽ കർത്തൃത്വത്തിന്റെയും അകർത്തൃത്വത്തിന്റെയും ഉപലബ്ധിയുണ്ട്."ഞാൻ എന്നും അകർത്താവാണ്". അങ്ങനത്തെ ഭാവനയിണ്ടായാൽ പരമാമൃതമെന്ന അവസ്ഥയുണ്ടാകുന്നു. സത്വഗുണത്തോടു ചേർന്നവനാണ്. ഗുണവാൻ. അവൻ ആകാശസ്ഥനായ ചന്ദ്രനെന്നോണം ഹർഷിതനാകുന്നു. ഉന്നതിശീലനായി ഭവിക്കുന്നു.

18. നാപദി ഗ്ലാനിമായന്തി നിശിഹേമം ബുജം യഥാ
നേഹന്തേ പ്രകൃതാദന്യ-ഭ്രമന്തേ ശിഷ്ടവർത്മനി

19. ആകൃത്യൈവ വിരാജന്തേ മൈത്ര്യാദി
ഗുണ വൃത്തിഭിഃ
സമാഃ സമരസാഃ സൗമ്യസതതം
സാധു വൃത്തയഃ

20. അബ്ധിവദ്ധതമര്യാദ ഭവന്തി വിശദാശയാഃ
നിയതിം ന വിമുഞ്ചന്തിമഹാന്തോ ഭാസ്കരാ ഇവ

21. കോ ഹം കഥമിദം ചേതിസംസാര മല മാതതം
പ്രവിചാര്യം പ്രയതേനന പ്രാജ്ഞേന
സഹാവസേത്
ദ്രഷ്ടവ്യഃ സർവസംഹർത്താന മൃത്യുരഹേ യാ

23. ശരീരമസ്ഥി മാംസം ച ത്യക്ത്വാ
രക്താദ്യ ശോഭനം
ഭൂതമുക്താവലീതന്തും ചിന്മാത്രമവലോകയേത്

24. ഉപാദേയാനുപതനംഹേയൈകാന്ത വിസർജനം
യദേതന്മനസോ രൂപം തദ്ബാഹ്യം
വിദ്ധി നേതരത്

25. ഗുരുശാസ്ത്രോക്ത മാർഗ്ഗേണസ്വാനുഭൂത്യാ
ചചിദ്ഘനേ
ബ്രഹ്മൈ വാഹമിതി ജ്ഞാത്വാ വീത
ശോകോഭവേന്മുനിഃ

യത്ര നിശിതാസി ശതപാതന മുല്പലതാഡന വത്സോഢവ്യം അഗ്നി ദാഹോ ഹിമസേചന മിവ അംഗാരാവർത്തിനം ചന്ദന ചർച്ചനേവ നിരവധിനാരാച നി കര പാതാ നിദാഘ വിനോദധാര. ഗൃഹശീകരണ വർഷണമിവസ്വശിരച്ഛേദഃ സുഖനിദ്രേവ മൂകീകരണ മാനനമുദ്രൈവ ബാധിര്യം മഹാനുചയ ഇവ നാവ ഹേ നയാ ഭവിവ്യം ഏവം ദൃഢ വൈരാഗ്യാത് ബോധോ ഭവതി.

26. ഗുരുവാക്യ സമുദ്ര ഭൂതസ്വാനുഭൂത്യാതി ശുദ്ധയാ
യസ്യാ ദ്യാസേ തേനാത്മാസതതം ചാവ
ലോക്യതേ

27. വിനഷ്ടദിഗ്ഭ്രമസ്യാപിയഥാപൂർവം
വിഭാതി ദിക്തഥാ
വിജ്ഞാനവിധ്വസ്തം ജഗന്നാസ്തീതി ഭാവയ

28. ന ധനാന്യുപ കുർവന്തി ന മിത്രാണി
ന ബാന്ധവാഃ
ന കായക്ലേശ വൈധുര്യം ന തീർത്ഥായരാ
നാശ്രയഃ

കേവലം തൻമനോമാത്രമനനോസാദ്യതേ പദം തത്വാധിഷ്ഠിതനായ വ്യക്തി രാത്രിയാകുന്ന വിപത്തിൽ സ്വർണ്ണത്താമരയെപ്പോലെ കുണ്ഠിതപ്പെടുകയില്ല. തനിക്ക് സ്വാഭാവികമായി കിട്ടുന്നതിലല്ലാതെ മറ്റൊന്നിലും ആശ വഹിക്കാ

ത്തവനും ശാസ്ത്രാനൃതമായ ചര്യയിൽ പെടുന്നവനും മൈത്രി, കരുണ, സന്തുഷ്ടി മുതലായ ഗുണം ചേർന്നവ നുമായ വ്യക്തിക്ക് മാത്രമേ യഥാർത്ഥ സന്യാസിയാകാൻ കഴിയൂ. സമുദ്രത്തിനൊപ്പം ഗാംഭീര്യത്തോടെ സൂര്യനെപ്പോ ലെ നിയത മാർഗ്ഗത്തിൽ ചരിക്കാൻ അയാൾക്കു കഴിയുന്നു. പ്രഞ്ച സൃഷ്ടിയെപ്പറ്റിയും മറ്റും ചിന്തിക്കണം. നിരർത്ഥക കാര്യങ്ങളിൽ പെടുകയോ ദുഷ്ടസംസർഗ്ഗം വഹിക്കുകയോ അരുത്. മരണം സകലതിനെയും വിഴുങ്ങുമെന്നോർക്കുക. അസ്ഥി മാംസാത്മക നശ്വര ദേഹത്തിൽ മമത അകറ്റുക. നൂലിൽ കോർത്ത ജീവജാലങ്ങളെ സ്മരിക്കുക. ഹേയവ സ്തുക്കൾ കൈവിട്ട് ഉപാദേയ വസ്തുക്കൾ ഗ്രഹിക്കുക. മനസ്സ്, ബാഹ്യമാണ്; ആന്തരികമല്ല, "അഹം ബ്രഹ്മാസ്മി എന്ന തത്വമോർത്ത് ശോകാദികളെ ത്യജിക്കുക. അദ്ബോദ മുണ്ടായാൽ നൂറുകണക്കിന് വാൾ വീശലും താമരവളയുമായി അനുഭവപ്പെടും. തീയിലിട്ടു ചുട്ടാലും തണുത്ത വെള്ളത്തിൽ വീണപ്രതീതിയേ ഉണ്ടാകൂ. തീക്കനൽ ശരീരത്തിൽ വീഴു ന്നതും ചന്ദനലേപനവുമായി അനുഭവപ്പെടും മൂർച്ചയേറിയ ബാണങ്ങൾ വർഷത്തിലെ മഴത്തുള്ളികൾക്ക് സമാനമാ യിരിക്കും. തല വെട്ടിയെടുക്കുന്നതും ശാന്തനിദ്രക്ക് തുല്യ മായി അനുഭവപ്പെടും. മൂകനാകുന്നത് മൗനത്തോടൊപ്പ മാകും; ചെവി കേൾക്കാതാകുന്നത് ശാന്തി പ്രദമാകും. വൈരാഗ്യത്താൽ മാത്രമേ അങ്ങനെയൊരു അവസ്ഥ കൈവ രുകയുള്ളൂ. സദ് ഗുരുവിന്റെ ഉപദേശം പിന്തുടരുക; മാനസികമായ പവിത്രത നേടുക. അങ്ങനെയാകുമ്പോൾ ആത്മ സാക്ഷാത്ക്കാരം ലഭിക്കും. ദിഗ്ഭ്രമമുണ്ടായാലും ശരിയായ ദിശാജ്ഞാനം ലഭിക്കും. ധനത്തിനോ മിത്രങ്ങൾ ക്കോ ബന്ധുക്കൾക്കോ പുത്രപരിവാരാദികൾക്കോ മനുഷ്യന് യഥാർത്ഥ ഉപകാരം ചെയ്യാനാവില്ല. ശാരീരിക ക്ലേശം ഉണ്ടാ യില്ലെന്ന് വെച്ചോ തീർത്ഥ സ്നാനാദികളിൽ മുഴുകിയെന്ന തുകൊണ്ടോ മനുഷ്യന് യഥാർത്ഥ ലാഭം ഉണ്ടാവില്ല. ചിന്മാത്ര ലബ്ധിയേ അവന് ശാശ്വതമായ സുഖം നൽകുകയുള്ളൂ.

29. യാനി ദുഃഖാനി യാ തൃഷ്ണാ ദുഃസഹാ
യേ ദുരാധയഃ
ശാന്തചേതഃ സുതത്സർവം തമോർക്കേഷു
ഇവനശ്യതി

30. മാതരീവ പരം യാന്തി വിഷമാണി മൃദൂനിച
വിശ്വാസ മിഹ ഭൂതാനി സർവാണി ശമശാലിനി

31. ന രസായനപാനേന ന ലക്ഷ്മ്യാലിംഗനി
തേന ച
ന തഥാ സുഖമാപ്നോതി ശമേനാന്തർ
യഥാ ജനഃ

32. ശ്രുത്വാ സ്പൃഷ്ട്വാ ച ഭുക്ത്വാ ച ദൃഷ്ട്വാ
ജ്ഞാത്വാശുഭാ ശുഭം
ന ഹൃഷ്യതി ഗ്ലായതി യഃ സ ശാന്ത
ഇതി കഥ്യതേ

33. തുഷാരകരബിംബാച്ഛം മനോ യസ്യ നിരാകുലം
മരണോത്സവയുദ്ധേഷ്ഠ സ ശാന്ത ഇതി കഥ്യതേ

34. തപസ്വിഷു ബഹുജ്ഞേഷു
യാജകേഷു നൃപേഷു ച
ബലവത്സു ഗുണാഢ്യേഷു ശമവാനേവ രാജതേ

35. സന്തോഷാമൃതപാനേന യേ ശാന്താ സ്തൃപ്തി
മാഗാതാഃ
ആത്മാരാമാ മഹാത്മനസ്തേ മഹാ പദ മാഗതാഃ

36. അപ്രാപ്തം ഹി പരിത്യജ്യ സംപ്രാപ്തേ
സമതാം ഗതഃ
അദൃഷ്ട ഖേദ ഖേദോ ധീ യഃ സന്തുഷ്ട
ഇതി കഥ്യതേ

37. നാഭിനന്ദത്യ സംപ്രാപ്തംപ്രാപ്തം സ്തേന
ഭുങ്തേ യഥേപ്സിതം
യഃ സ സൗമ്യസമാചാരഃ സന്തുഷ്ട
ഇതി തഥ്യതേ

38. രമതേ ധീര്യഥാ പ്രാപ്തേ സാധ്വീ വാളന്തഃ
പുരാജിരേ
സാ ജീവന്മുക്തോ ദേതി സ്വരൂപാനന്ദ ദായനീം

39. യഥാക്ഷണം യഥാശാത്രം യഥാദേശം
യഥാ സുഖം
യഥാ സംഭവത്സംഗമിമം മോക്ഷപദാത്മകം
താവദ്വിചാരയേത് പ്രാജ്ഞോ യാവദ്വിശ്രാന്തി
മാത്മനി

40. തുര്യവിശ്രാന്തിയുക്തസ്യനിവൃത്തസ്യ
ഭവാർണ്ണവാത്
ജീവതോജജീവതശ്ചൈവ ഗൃഹസ്ഥസ്യാ
ഥവായതേ

41. നാകൃതേന കൃതേനാർത്ഥോ ന ശ്രുതി
സ്മൃതി വിഭ്രമൈഃ
നിർമ്മന്ദര ഇവാംഭോധി സ തിഷ്ഠതി
യഥാ സ്ഥിതഃ

ലോകത്തിൽ ഏതേതെല്ലാം ദുഃഖങ്ങളും ക്ലേശങ്ങളും ദുശ്ചിന്തകളുമുണ്ടോ അവയെല്ലാം ശാന്തചിത്തന് സൂര്യകിര ണങ്ങളിൽ അന്ധകാരമെന്നോലെ നഷ്ടമാകുന്നു. ബാലൻ അമ്മയിൽ വിശ്വാസമർപ്പിക്കുന്നതുപോലെ ശമ പ്രകൃതി സകലതും പരമാത്മാവിൽ അർപ്പിക്കുന്നു. ശാന്തി ലഭിച്ചാൽ ഉണ്ടാകുന്ന ആനന്ദം ഏറെ പണം കിട്ടിയതുകൊണ്ടോ അമൃതപാനം തന്നെ സാധ്യമായതുകൊണ്ടോ ഉണ്ടാവില്ല. ശുഭം കേട്ട് സന്തോഷാധിക്യമോ ദുഃഖവാർത്ത കേട്ട് വിഷാദലേശമോ ഉണ്ടാകാത്തവനാണ് ശാന്തൻ. ചന്ദ്രനൊപ്പം ശീതളമായ മനസ്സുള്ളവനും ഉത്സവമോ യുദ്ധമോ മരണമോ എന്തായാലും പാപ വിഷാദാദികൾ ചേരാത്തവനുമാണ് ശാന്തൻ. യാചകന്മാരോ തപസ്വികളോ രാജാക്കന്മാരോ വനവാസികളോ ആരുമാകട്ടെ ശമമാണ് അവർക്കെല്ലാം യോഗ്യത നൽകുന്നത്. സന്തോഷാമൃതം പാനം ചെയ്ത് ശാന്തരാകുന്നവരാണ് ആത്മാരാമന്മരായ മഹാത്മാക്കൾ.

അവർക്കാണ് പരമപദം കിട്ടുന്നത്. കിട്ടിയതിൽ തൃപ്തി പ്പെടുക, കിട്ടാത്തതിൽ നിരാശതോന്നാതിരിക്കുക എന്തിലും സംതൃപ്തി വഹിക്കുക ഇങ്ങനെയുള്ളവനാണ് യഥാർത്ഥ ത്തിൽ സന്തുഷ്ടൻ. പവിത്രത തന്റെ ഗൃഹാങ്കണത്തിൽ കഴിഞ്ഞു കൂടി തനിക്കുള്ളതിൽ ആനന്ദം കാണുന്നവരാണ് ജീവനമുക്തന്മാർ, ആത്മ സംതൃപ്തി ലഭിക്കുന്നതു വരെ കാല ദേശാവസ്ഥകളനുസരിച്ചു; ശാത്രാനുകൂലകർമ്മങ്ങൾ ചെയ്തും മോക്ഷണമാർഗ്ഗത്തെപ്പറ്റി ചിന്തിച്ചും കഴിഞ്ഞു കൂടണം. തുരീയാവസ്ഥയിലെ വിശ്രമം ലഭിച്ചവരും സംസാര സമുദ്രത്തിൽ നിന്നും നിവൃത്തരുമായവർ ഗൃഹസ്ഥനോ സന്യാസിയോ ആകട്ടെ. സാംസ്ക്കാരിക ബന്ധനങ്ങളിൽ പെട്ടു കഴിഞ്ഞാലും അല്ലാത്തനിലയിലാണെങ്കിലും ശ്രുതിസ്മൃതികളുടെ കുടുക്കുകളിൽ പെടേണ്ടതില്ല. അക്ഷു ബ്ധമായ സമുദ്രം പോലെ നിലകൊണ്ട് ആത്മസ്ഥിതനായി അവന് സകലതും പ്രാപിക്കാൻ സാധിക്കും.

42. സർവാത്മവേദനം ശുദ്ധം യദോദേതി തവാത്മകം
ഭാതി പ്രസൃതി ദിക്കാലാബാഹ്യം
ചിദ്രൂപ ദേഹകം

43. ഏവമാത്മാ യഥാ യത്ര സമുല്ലാസമുപാഗതഃ
തിഷ്ഠത്യാശു തഥാ തത്ര തദ്രൂപശ്ച വിരാജതേ

44. യദിദം ദൃശ്യതേ സർവം ജഗത്സ്ഥാവര ജംഗമം
തത് സുഷുപ്താവിവ സ്വപ്നഃ
കല്പാന്തേ പ്രവിനശ്യതി

45. ഋതമാത്മാ പരാ ബ്രഹ്മ സത്യമിത്യാദികാബുധൈഃ
കല്പിതാ വ്യവഹാരാർത്ഥം യസ്യ സംജ്ഞാ
മഹാത്മനഃ

46. യഥാ കടക ശബ്ദാർത്ഥഃ പൃഥഗ്ഭാവോ
ന കാഞ്ചനാത്
ന ഹേമകടകാത്തദ്വജ്ജഗച്ഛബ്ദാർത്ഥതാ പരാ

47. തേനയമിന്ദ്രജാല ശ്രിർജഗതീ പ്രവിതന്യതേ
ഭ്രഷ്ടുർ ദൃശ്യസ്യ സത്താന്തബന്ധ
ഇത്യഭി ധീയതേ

48. ദ്രഷ്ടാ ദൃശ്യവശാദ്ബ്ധോ ദ്വന്വോ ദൃശ്യാഭാവേ
വിമുച്യതേ
ജഗത്വമഹമിത്യാദിസർഗ്ഗാത്മാ ദൃശ്യമുച്യതേ

49. മനസൈവേന്ദ്രജാല ശ്രീർജഗതീ പ്രവിതന്യതേ
യാവദേതത് സംഭവതി താവന്മോക്ഷോ
ന വിദ്യതേ

50. ബ്രഹ്മണാ തന്യതേ വിശ്വം മനസൈവ
സ്വയം ഭൂവാ
മനോമയമതോ വിശ്വം യന്നാമപരിദൃശ്യതേ

51. ന ബാഹ്യേ നാപി ഹൃദയേ സദ്രൂപം
വിദ്യതേ മനഃ
യദർത്ഥം പ്രതിഭാനം തത് മന ഇത്യാഭിധീയതേ

52. സങ്കല്പനം മനോ വിദ്ധി, സങ്കല്പ
സ്തത്ര വിദ്യതേ
യത്ര സങ്കല്പനം തത്ര മനോളസ്തീത്യ
വഗമ്യതാം

53. സങ്കല്പമനസീഭിന്നോ ന കദാചന കേന ചിത്
സങ്കല്പജാതേ ഗലിതേ സ്വരൂപമവശിഷ്യതേ

54. അഹം ത്വം ജഗദിത്യാ ദൗ പ്രശാന്തേ
ദൃശ്യ സംഭ്രമേ
സ്യാത്താദൃശ്യശീ കേവലതാ ദൃശ്യസത്താ
മുപാഗതേ

55. മഹാപ്രളയ സമ്പത്തൗ ഹ്യസത്താം
സമുപാഗതേ
അശേഷ ദൃശ്യേസർഗ്ഗാദൗ ശാന്തമേവാ
വശിഷ്യതേ

56. അസ്തനസ്തമിതോ ഭാസ്വാനജോ
ദേവോ നിരാമയഃ
സർവദാ സർവകൃത് സർവം
പരമാത്മേത്യു ദാഹൃതഃ

57. യതോ വാചോനിവർത്തന്തേ യോ
മുക്തൈരവഗമ്യതേ
യസ്യ ചാത്മാദികഃ സംജ്ഞാഃ കല്പിതാ
ന സ്വഭാവതഃ

അന്യരെ തങ്ങളെപ്പോലെ കാണുന്ന സർവാത്മകമായ ചിന്താഗതിയുണ്ടാകുമ്പോൾ ദിക്കാലാതിഗമായ ചിദ്രൂ പാത്മക ഭാവന ഉദയം കൊള്ളുന്നു. ഇങ്ങനെ ആത്മാവ് ഏതു വിധത്തിൽ ഉല്ലസത്താകുന്നു, അതേ രൂപത്തിൽ തന്നെ പ്രതിഭാസീതമായി ഭവിക്കുന്നു. സുഷുപ്തിയിൽ വിലീനാവ സ്ഥ പ്രാപിച്ച സ്വപ്നമെന്ന പോലെ ഈ സമ്പൂർണ്ണമായ സ്ഥാവര ജംഗമ ജഗത്ത് പ്രളയ കാലത്ത് നഷ്ടമാകുന്നു. ജ്ഞാനികൾ ഈ ആത്മാവിനെ പരബ്രഹ്മ സത്യസ്വരൂപ മായും യജ്ഞസ്വരൂപമായും കരുതുന്നു. വള എന്നു പറയുമ്പോൾ അത് സ്വർണ്ണമാണെന്ന ധാരണയുണ്ടാകുന്നതു പോലെ ജഗത്ത് പരബ്രഹ്മം തന്നെ. പരബ്രഹ്മത്തിന്റെ ആകാരഭേദം മാത്രമാണ് ജഗത്ത് പരമാത്മാവ് തന്റെ മായയായി പരിവർത്തനം ചെയ്തു എന്നു മാത്രം ഭ്രഷ്ടാവ് ദൃശ്യത്തിൽ അന്തർഭൂതമാകുമ്പോൾ ബന്ധനമാകുന്നു. ദൃശ്യത്താൽ വശീഭൂതമായി ഭ്രഷ്ടാവ് ബന്ധനത്തിൽ പെടുന്നു. ദൃശ്യം ഇല്ലാതിരുന്നാൽ മോക്ഷമായി ലോകത്തിൽ "എന്റെത്" "നിന്റെത്" എര ഭാവമാണ്. മായ മനസ്സിനെ നിയന്തണത്തിലാക്കുന്നു. മാനസികമായ ഈ കല്പന വിട്ടുപോകാതെ മുക്തിയുടെ മാർഗ്ഗം കാണപ്പെടുകയില്ല. സ്വയം ഭൂവായ ബ്രഹ്മാവ് ഈ വിശ്വത്തെ മാനസിക കല്പനകൊണ്ട് നിർമ്മിച്ചു. ഇതെല്ലാം മനോമയമെന്ന് മനസ്സിലാക്കുക. വിഷയങ്ങളെ സംബന്ധിച്ച ബന്ധനംമനസ്സ് നിർമ്മിക്കുന്നു. ചുരുക്കത്തിൽ മനസ്സിനെ സങ്കല്പമെന്ന് പറയാം. സങ്കല്പത്തെയും മനസ്സിനെയും വേർതിരിക്കാൻ

ആർക്കും കഴിഞ്ഞിട്ടില്ല. എല്ലാ സങ്കല്പങ്ങളും നശിച്ചാൽ ആത്മ സ്വരൂപം വെളിവാകുന്ന "ഞാൻ" നീ എന്നുള്ള ഭേദബുദ്ധിയും സ്വാർത്ഥചിന്തയും കൈവിടുമ്പോഴേ കൈവല്യം അനുഭൂതമാവുകയുള്ളൂ. മഹാപ്രളയകാലത്തും സത്ത വിനഷ്ടമാകും അപ്പോൾ ശാന്തമായ ആത്മാവു മാത്രമേ അവശേഷിക്കുകയുള്ളൂ. ആത്മാവാകുന്ന സൂര്യൻ അസ്തമിക്കുന്നില്ല. ആത്മാവിനെ അറിയുമ്പോൾ മനുഷ്യൻ മുക്തനാകുന്നു. ആത്മാവിന്റെയും രൂപത്തിൽ രൂപ രഹിത ബ്രഹ്മം തന്നെ പരമാത്മാവെന്ന് പറയപ്പെടുന്നു.

58. ചിത്തകാശം ചിദാകാശമാകാശം ച തൃതീയകം
ദ്വാഭ്യാം ശൂന്യതരം വിദ്ധി ചിദാകാശം മഹാമുനേ

59. ദേശാദ്ദേശാന്തര പ്രാപ്തേന
സംവിദോമദ്ധ്യമേവയേത്
നിമേഷേണ ചിദാകാശം തദ്വിദ്ധി മുനിപുംഗവ

60. തസ്മിൻ നിരസ്തനിഃ ശേഷ സങ്കല്പ സ്ഥിതി
മേഷി ചേത്
സർവാത്മകപദം ശാന്തം തദാ
പ്രാപ്നോഷ്യ സംശയഃ

61. ഉദിതൗദാര്യസൗന്ദര്യവൈരാഗ്യരസ ഗർഭിണീ
ആനന്ദസ്യന്ദിനീയൈഷാ സമാധിരഭി ധീയതേ

62. ദൃശ്യാസംഭവ ബോധേന രാഗദ്വേഷാദി താനവേ
രതിർബലോദിതാ യാസൗ സമാധിരഭിധീയതേ

63. ദൃശ്യാസംഭവ ബോധോഹി ജ്ഞാനം ജ്ഞേയം
ചിദാത്മകം
തദേവ കേവലീ ഭാവം തതോളന്യത്സകലം മൃഷാ

64. മത്ത ഐരാവതോ ബദ്ധഃ സർഷപി
കോണ കോടരേ
മശകേനകൃതം യിദ്ധം സിംഹൗ
ഘൈരണു കോടരേ

65. പദ്മാക്ഷേ സ്ഥാപിതോ മേരൂർ നിഗീർണോ
ഭൃംഗസൂനുനാ
നിദാഘം വിദ്ധി താദൃക്ത്വം ജഗദേതത് ഭ്രമാത്മകം

66. ചീത്തമേവ ഹി സംസാരോ
രാഗാദിക്ലേശ ദൂഷിതം
തദേവേ തൈർവിനിർമുക്തം ച ഭവന്തി
ഇതി കഥ്യതേ

67. മനസാ ഭാവ്യമാനോ ഹി ദേഹതാം
യാതി ദേഹ കഃ
ദേഹവാസനയാ മുക്തോ ദേഹധർമ്മെർ
ന ലിപ്യതേ

68. കല്പം ക്ഷണീകരോത്യന്തഃക്ഷണം
നയതി കല്പതാം
മനോവിലാസഃസംസാര ഇതി മേ നിശ്ചിതാ മതിഃ

ആകാശം മൂന്നാണ്. ചിത്താകോശം, ചിദാകോശം, ഭൗതികാകാശം, ചിദാകാശം ഇതിനെക്കാളെല്ലാം സൂക്ഷ്മതരമാണ്. ഒരു ദേശത്തിൽ നിന്ന് മറ്റൊരു ദേശത്തിലേക്കു പോകുമ്പോൾ മധ്യത്തിൽ ചിത്തത്തിലെ വ്യവധാനത്തിന്റെ നിമേഷത്തെ ചിദാകാശമെന്ന് പറയുന്നു. ആ ചിദാകാശത്തിൽ എല്ലാ സങ്കല്പങ്ങളും സത്താഹീനമാക്കി നിലകൊള്ളുമ്പോൾ സർവാത്മക പദം ലഭിക്കുന്നു. ചിദാകാശത്തിൽ നിലൊള്ളുമ്പോൾ ഉദാരതയും വൈരാഗ്യവും ചേർന്ന സർവാനന്ദമയമായ അവസ്ഥ ലഭിക്കും. അതിന് സമാധിയെന്ന് പറയുന്നു. ആ ഘട്ടത്തിൽ ദൃശ്യ പദാർത്ഥങ്ങളുടെ ശൂന്യത ബോധപ്പെടുന്നു. രാഗദ്വേഷാദികൾ നശിക്കുന്നു. അതോടെ സമാധി പൂർണ്ണമാകുന്നു ഏകാഗ്രത പൂർണ്ണമായും ആ ഘട്ടത്തിൽ സംജാതമാകുന്നു. ആത്മകൈവല്യവും അതോടെ സാധിക്കുന്നു. ആ അവസ്ഥയിൽ നിന്ന് ഭിന്നമായതെല്ലാം തന്നെ മിഥ്യയാണ്. ചെറിയ മാളത്തിൽ വെച്ച് സിംഹങ്ങളോട് കൊതുകുകൾ ചെയ്യുന്ന യുദ്ധം പോലെയും മദിച്ച ഐരാവതത്തെ കടുകിന്റെ കൂമ്പാരത്തിലുള്ള ദ്വാരത്തിൽ ബന്ധിക്കുന്നതുപോലെയും താമരയ്ക്കുള്ളിൽ സ്ഥാപിച്ച മഹാമേരുവിനെ ചെറിയ വണ്ട് വിഴുങ്ങുന്നതുപോലെ വെറും ഭ്രമമാണ്. ഈ പ്രപഞ്ചത്തിന്റെ നിലനില്പും രാഗദ്വേഷാദിദോഷങ്ങൾ തിങ്ങിയ ചിത്തമാണ് സംസാരം ആ ദോഷങ്ങളിൽനിന്ന് മുക്തമായാൽ മാത്രമേ മോക്ഷം സിദ്ധിക്കുകയുള്ളൂ. മനസ്സിന് ശാരീരിക ഭാവനയുണ്ടാകുമ്പോൾ ആത്മാവ് ദേഹാത്മകമായി ത്തീരുന്നു. ദേഹമാകുന്ന വാസന നശിച്ചാൽ പിന്നെ ദേഹധർമ്മങ്ങളൊന്നും നമുക്ക് ശല്യം ചെയ്യുകയില്ല. മനസ്സ് തന്നെയാണ് യുഗത്തെ ക്ഷണമാത്രവും ക്ഷണമാത്രയെ യുഗവുമാക്കിത്തീർക്കുന്നത്. അതിനാൽ ഈ വിശ്വം മനസ്സിന്റെ സങ്കല്പം മാത്രമാണെന്ന് ഞാൻ വിചാരിക്കുന്നു.

69. നാവിരതോ ദുശ്ചരിതാഃന്നാ ശാന്തോ
നാ സമാഹിതഃ
നാശാന്ത മനസോവാപി പ്രജ്ഞാ
നേനൈന മാപ്നുയാത്

70. തദ് ബ്രഹ്മാനന്ദ മദ്വന്ദം നിർഗുണം സത്യ
ചിത് ഘനം
വിദിത്വാ സ്വാത്മനോ രൂപം ന ബിഭേതി കദാചന

71. പരാത്പരം യന്മഹതോ മഹാന്തം സ്വരൂപതേ
ജോമയശാശ്വതം ശിവം
കവിം പുരാണം പുരുഷാസനാതനം
സർവേശ്വരം സർവദേവൈരുപാസ്യം

72. അഹം ബ്രഹ്മേതി നിയതം മോക്ഷഹേതുർ
മഹാത്മനാം
ദ്വേ പദേ ബന്ധമോക്ഷായ നിർമ്മേതി മമേതി ച
മമേതി ബദ്ധ്യതേ ഇന്തുർ നിർമ്മേതി വിമുച്യതേ

73. ജീവേശ്വരാദി രൂപേണ ചേതനാ ചേതനാത്മകം
ഈക്ഷണാദി പ്രവേശാന്താ
സൃഷ്ടിരീശേന കല്പിതാ
ജാഗ്രദാവിമോക്ഷാന്ത സംസാരോ ജീവ കല്പിതഃ

ദുർവൃത്തികളിൽ നിന്ന് പിൻതിരിയാത്തവനും ശാന്ത മനസ്സില്ലാത്തവനും ശ്രദ്ധാഹീനനും പാണ്ഡിത്യം കൊണ്ട് മോക്ഷം പ്രാപിക്കാൻ സാധ്യമല്ല. നിർഗുണവും ചിത് സ്വരൂപവും ദ്വന്ദ്വാതീതവും ആനന്ദമയവുമായ ആ ബ്രഹ്മത്തെ ആത്മസ്വരൂപം തന്നെ എന്ന് കരുതുന്നവന് ഒരിക്കലും ഭയപ്പെടേണ്ടതില്ല." എന്നും ദേവന്മാർക്കും ഉപാസ്യനും ശ്രേഷ്ഠരിലും ശ്രേഷ്ഠനും മഹാന്മാരിൽ മഹാനും ശാശ്വതനും കല്യാണരൂപിയും പരമതേജോമയനും സർവജ്ഞനും സനാതനനും പുരാണ പുരുഷനുമായ ബ്രഹ്മം തന്നെയാണ് ഞാൻ." എന്ന ഭാവനയാണ് മോക്ഷപ്രാപ്തിക്ക് കാരണം. മമത ബന്ധനം നിർമ്മിക്കുന്നു. മമതാ ത്യാഗം തന്നെ മോക്ഷം. ഇവ രണ്ടും ജീവികളുടെ ബന്ധമോക്ഷത്തിന് കാരണമാണ്. ജീവേശ്വരാദി ഭാവത്തിൽ ജഡം ചേതനാത്മക സൃഷ്ടിനടത്തിയിട്ടുള്ളത് ഈശ്വരൻ തന്നെയാണ് ജാഗ്രത്തു മുതൽ മോക്ഷലബ്ദിവരെ സകലപ്രപഞ്ചവും ജീവാത്മാവിനാൽ കല്പിതമാകുന്നു.

74. ത്രിണാചികാദി യോഗാന്താ ഈശ്വര ഭ്രാന്തിമാശ്രിതാ
ലോകായതാദി സംഖ്യാന്താ ജീവവിഭ്രാന്തിമാശ്രിതാഃ

75. തസ്മാന്മുമുക്ഷുഭിർനൈവമതിർ ജീവേശ വാദയോ
കാര്യാ കിന്തു ബ്രഹ്മതത്വം നിശ്ചലേന വിചാര്യതാം

76. അവിശേഷേണ സർവം തു യഃ പശ്യന്തി ചിദന്വയാത്
സ ഏവ സാക്ഷാ ദ്വിജ്ഞാനീ സ ശിവഃ സ ഹരിർ വിധിഃ

77. ദുർലഭോ വിഷയ ത്യാഗോ ദുർലഭം തത്വ ദർശനം
ദുർലഭാ സഹജാവസ്ഥാ സദ്ഗുരോഃ കരുണാം വിനാ

78. ഉല്പന്ന ശക്തി ബോധസ്യ ത്യക്ത നിഃശ്ശേഷ കർമ്മണഃ
യോഗിനഃ സഹജാവസ്ഥാ സ്വയമേവോ പ ജായതേ

79. യദാഹ്യേവൈഷ ഏതസ്മിന്നല്പ മപ്യന്തരം നരഃ
വിജാനതി തദാ തസ്യ ഭയംസ്യാന്നാത്ര സംശയഃ

80. സർവഗം സച്ചിദാനന്ദം ജ്ഞാനചക്ഷുർ നിരീക്ഷതേ
അജ്ഞാനചക്ഷുർനേക്ഷേത ഭാസ്വന്തം ഭാനുമന്ധവത്

81. പ്രജ്ഞാനമേവ തത് ബ്രഹ്മ സത്യ പ്രജ്ഞാന ലക്ഷണം
ഏവം ബ്രഹ്മപരിജ്ഞാനാ ദേവമർത്ത്യോാമൃതോ ഭവേത്

82. ഭിദ്യതേ ഹൃദയഗ്രന്ഥിച്ഛിദ്യന്തേ സർവസംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ ദൃഷ്ടേപരാവരേ

ത്രിണാചികേതാഗ്നി മുതൽ (കഠോപനിഷത് പ്രതിപാദിതം) യോഗപര്യന്തമുള്ള ജ്ഞാനത്തിൽ (ശ്വേതാശ്വേതരോപനിഷത് പ്രതിപാദിതം) ആപാരം ഈശ്വരീയ ഭ്രാന്തിയാണ് ചാർവാക മതം മുതൽ സാംഖ്യസിദ്ധാന്തപര്യന്തമുള്ള ദാർശനികതത്വത്തിന് ആധാരവും ജീവാത്മാവിനെപ്പറ്റിയുള്ള ഭ്രാന്തിയാണ്. അതിനാൽ മുക്തി ആഗ്രഹിക്കുന്നവൻ ജീവനെപ്പറ്റിയും ഈശ്വരനെപ്പറ്റിയുമുള്ള വാദവിഷയങ്ങളിൽ സ്വ ബുദ്ധിയെ വ്യാപരിപ്പിക്കരുത്. ബ്രഹ്മതത്വം തന്നെ മനനം ചെയ്യുക ഈ കാണുന്ന സമസ്ത പ്രപഞ്ചവും ചിദ്രൂപമെന്ന് ജ്ഞാനി കരുതുന്നു. ബ്രഹ്മാവ് വിഷ്ണു, ശിവൻ ഒക്കെയും അതു തന്നെ. വിഷയ പരിത്യാഗം പോലെ തന്നെ തത്വജ്ഞാന പ്രാപ്തിയും പ്രയാസമാകുന്നു. സദ്ഗുരുവിന്റെ കാരുണ്യം കൂടാതെ കൈവല്യം ലഭിക്കാൻ ഞെരുക്കമാണ്. ബോധം പ്രദാനം ചെയ്യുന്ന ശക്തി ഉണർത്തി സർവകർമ്മങ്ങളും പരിത്യജിക്കുന്ന യോഗി സ്വയം സഹജാവസ്ഥ പ്രാപിക്കുന്നു. ഇതിൽ ഭിന്നത ശേഷിക്കുന്നതുവരെ അവന് ദയവാണ്. സച്ചിദാനന്ദ സ്വരൂപം ദർശിക്കണമെന്നാഗ്രഹമുണ്ടെങ്കിൽ ജ്ഞാനചക്ഷുസ്സു കൊണ്ട് അതിനെ കാണാൻ കഴിയും. അന്ധന് സൂര്യനെ കാണാൻ സാധിക്കാത്തതുപോലെ ജ്ഞാന ചക്ഷുസ്സില്ലാത്തവന് പരബ്രഹ്മ ദർശനം സാദ്ധ്യമല്ല. ബ്രഹ്മം പ്രജ്ഞാത രൂപമാണ്. സത്യത്തിന്റെ ലക്ഷണവും പ്രജ്ഞാനം തന്നെ. മരണമുള്ള മനുഷ്യന് ബ്രഹ്മജ്ഞാനം കൊണ്ടു ക്രമേണ അമരത്വം നേടാനാവൂ. ബ്രഹ്മ സാക്ഷാത്ക്കാരം ലഭിച്ചാലുടൻ തന്നെ സർവസംശയങ്ങളും അകലുന്നു. സകല കർമ്മങ്ങളും ക്ഷയിക്കുന്നു. ഹൃദയത്തിലെ എല്ലാ ഗ്രന്ഥികളും തകരുന്നു.

83. അനാത്മതാം പരിത്യജ്യ നിർവികാരോ ജഗത് സ്ഥിതൗ
ഏകനിഷ്ഠതയാന്തഃ സ്ഥഃ സംവിന്മാത്രപ തത്

84. മരുഭൂമൗ ജലം സർവം ചിന്മാത്രം സ്വ വിചാരത

85. ലക്ഷ്യലക്ഷ്യമതിം ത്യക്ത്വാ യസ്തിഷ്ഠേത് കേവലാത്മനാ
ശിവ ഏവ സ്വയം സാക്ഷാദയം ബ്രഹ്മ വിദുത്തമഃ

86. അധിഷ്ഠാനമനൗപമ്യമവാങ് മനസ ഗോചരം
നിത്യം വിഭും സർവഗതം സുസൂക്ഷ്മം ച ത ദവ്യയം

87. സർവശക്തേർ മഹേശസ്യവിലാസോ ഹി മനോ ജഗത്
സംയമാസംയമാഭ്യാം ച സംസാരഃ ശാന്തി മന്വഗാത്

സാംസ്ക്കാരിക സ്ഥിതിയിൽ നിർവികാര ഭാവത്തോടെ അനാത്മഭാവം കൈവിട്ട് ആത്മ ചൈതന്യത്തിൽ തന്നെ മുഴുകുക. ഭ്രമത്താൽ മരുഭൂമിയിൽ കാണപ്പെടുന്ന ജലം

കേവലം സ്ഥൂലമായി കാണുന്നതുപോലെ ജാഗ്രത് സ്വപ്ന സുഷുപ്ത്യാവസ്ഥകൾ ചേർന്ന ഈ സകല വിശ്വാസവും ആത്മ വിചിന്തനത്താൽ ചിന്മയം തന്നെയെന്ന് ധരിക്കണം. ലക്ഷ്യാലക്ഷ്യബുദ്ധി കൈ വിട്ട് കേവലം ആത്മ നിഷ്ഠനായവനാണ് ശ്രേഷ്ഠ ജ്ഞാനിയും ശിവ സ്വരൂപനും. സംയമം കൊണ്ടും അസംയമംകൊണ്ടും സാംസ്ക്കാരിക പ്രാണാത്മം ശാന്തമാകും. കാരണം, വിശ്വം സർവ ശക്തനും മഹാനുമായ ബ്രഹ്മത്തിന്റെ മനോവിലാസം തന്നെ. ആ ബ്രഹ്മം അനുപമവും വാക്കിനോ മനസ്സിനോ അഗോചരവും നിത്യവും വിഭുവും സർവവ്യാപിയും സൂക്ഷ്മാതിസൂക്ഷ്മവും അവ്യയ സ്വരൂവുമാണ്.

88. മനോവ്യാധേശ്ചികിത്സാർത്ഥമുപായം
കഥ യാമിതേ
യദ്യസ്വാഭിമതം വസ്തു തത് ത്യജൻ
മോക്ഷമശ്നുതേ

89. സ്വായത്തേമകാന്തഹിതം സ്വേപ്സിത
ത്യാഗ വേദനം
യസ്യ ദുഷ്കരതാം യാതം ധിക്തം
പുരുഷ കീടകം

90. സ്വ പൗരുഷൈകസാധ്യേന സ്വേപ്സിത
ത്യാഗരൂപിണാ
മനഃപ്രശ്മ മാത്രേണ വിനാനാസ്തി ശുഭാഗതി.

91. അസങ്കല്പേന ശസ്ത്രേണ ഛിന്നം
ചിത്തമിദം യദാ
സർവം സർവഗതം ശാന്തം ബ്രഹ്മ
സംപദ്യതേ തദാ

92. ഭവ ഭാവനയാ മുക്തോ മുക്തഃ പരമയാധിയാ
ധാരയാത്മാനമവ്യഗ്രോ ഗ്രസ്തചിത്തം ചിതഃപദം

മനോവ്യാധി മാറ്റാനുള്ള മാർഗ്ഗം ഞാൻ പറഞ്ഞുതരാം. ഏതേതു ലഭിക്കണമെന്ന ആഗ്രഹത്തിലാണോ മനസ്സ് ചഞ്ചലമാകുന്നത് ആ വസ്തുക്കൾ പരിത്യജിക്കുകയാണ് മോക്ഷ പ്രാപ്തിക്ക് എളുപ്പമായ മാർഗ്ഗം സ്വായത്തവ സ്തുക്കൾ അത്യന്തം ഹിതകരമാക്കുകയും അവ ത്യജിക്കാനാവാതെ വരുകയും ചെയ്യുന്ന വ്യക്തി കൃമിതുല്യനും നിന്ദിതനുമാണ്. തന്റെ അഭീഷ്ട വസ്തു സ്വപ്രയത്നത്താൽ ത്യജിച്ചാലുണ്ടാകുന്ന മനഃ ശാന്തി കൊണ്ടേ പരമ ഗതി ഉണ്ടാകൂ. സങ്കല്പ രാഹിത്യമാകുന്ന ശാസ്ത്രം ചിത്തത്തെ ഛേദിക്കുമ്പോൾ സർവരൂപനും അന്തര്യാമികമായ പരമാത്മാവിനെ പ്രാപിക്കാം. അതിനാൽ പ്രപഞ്ച വാസന വെടിഞ്ഞ് ശ്രേഷ്ഠ ബുദ്ധി ചേരുക. മനസ്സിനെ നിയന്ത്രിച്ച് ചിന്മാത്ര ചിത്തനാകുക.

93. പരം പൗരഷമാശ്രിത്യ നീത്വാ ചിത്തമചിത്താം
ധ്യാനതോ ഹൃദയാകാശേ ചിതിചിച്ഛക്രധാരയാ

94. മനോ മാരയ നിഃശ്ശങ്കം ത്വാം
പ്രബധ്നന്തി നാരായഃ

95. അയം സോ ഹ മിദം തന്മ ഏതാവൻ
മാത്രകം മനഃ
തദഭാവന മാത്രേണ ദാത്രേണേവ വിലീയതേ

96. ഛിന്നാഭ്രമണ്ഡലം വ്യോമ്നി യഥാ
ശരദി ധൂയതേ
വാതേന കല്പകേനൈവ തഥാന്തർ
പൂയതേ മനഃ

97. കല്പാന്തപവനാ വാന്തു യാന്തു
ചൈകത്വ മർണ്ണവാഃ
തപന്തു ദ്വാദശാദിത്യാ നാസ്മി
നിർമ്മന സക്ഷതിഃ

98. അസങ്കല്പനമാത്രൈക സാധ്യേ
സകല സിദ്ധിദേ
അസങ്കല്പാദി സാമ്രാജ്യേ
തിഷ്ഠാവഷ്ടബ്ധ തത് പദഃ

99. നഹി ചഞ്ചലതാഹീനം മനഃ ക്വചന ദൃശ്യതേ
ചഞ്ചലത്വം മനോധർമ്മോ വഹ്മേർ ധർമ്മോ
യഥോഷ്ണതാ

100. ഏഷാ ഹി ചഞ്ചലാ സ്പന്ദശക്തിശ്
ചിത്തത്വ സംസ്ഥിതാ
താം വിദ്ധി മാനസീം ശക്തീം ജഗദാഡം
ബരാത്മികാം

101. യത്തു ചഞ്ചലതാഹിനാം തന്മനോ മൃതമമുച്യതേ
തദേവ ച തപഃ ശാസ്ത്രസിദ്ധാന്തേമോക്ഷ
ഉച്യതേ

102. തസ്യ ചഞ്ചലതായൈഷാ ത്വ വിദ്യാ
വാസനാത്മികം
വാസനാപരനാമ്നീം താം വിചാരേണ വിനാശയ.

ചിത്തത്തെ പരമമായ പൗരുഷമാശ്രയിച്ച് ശൂന്യതയിലുറപ്പിച്ച് ഹൃദയാകാശത്തിൽ ധ്യാനിക്കുക. ജ്ഞാന ചക്രത്തിന്റെ തീക്ഷ്ണ ധാരയിൽ മനസ്സിനെ നിയന്ത്രിക്കുക. അപ്പോൾ കാമാദികൾ നിന്നെ നിയന്ത്രിക്കാൻ അശക്തനാകും. നിന്റേതെന്നും എന്റേതെന്നുമുള്ള ഭാവനയാണ് മനസ്സിന്റെ പ്രകൃതി. ഈ ഭാവന ത്യജിച്ചാൽ മനസ്സ് സ്വയം നശിക്കും. ശരീരത്തിൽ ചിഹ്നഭിന്നങ്ങളാകുന്ന മേഘ ശകലങ്ങൾ വായുവിന്റെ താഡനത്താൽ ആകാശത്തിൽ വിലയം പ്രാപിക്കുന്നതുപോലെ മനസ്സ് ശൂന്യതയിൽ വിലയിക്കുന്നു. മനോരഹിതനായ വ്യക്തിക്ക് യാതൊരു ഹാനിയുമില്ല. സമുദ്രങ്ങൾ ഒന്നിച്ചിരമ്പട്ടെ, പ്രളയകാലവാതം അടിക്കട്ടെ, ദ്വാദശാദിത്യന്മാർ ഒരുമിച്ച് കത്തിയെരിയട്ടെ. മനസ്സ് അടക്കിയതിന് ഒരു തകരാറുമില്ല. എല്ലാ സിദ്ധികളുടെയും ഉറവിടം സങ്കല്പ ശൂന്യതയാണ്. അതിനാൽ സങ്കല്പ ഹീനനാവുക. അഗ്നിയുടെ ധർമ്മം ചഞ്ചലതയാണ്. ചഞ്ചല ഹൃദയം ദൃഷ്ടിക്ക് ഗോചരമാകുന്നു. ചഞ്ചലമായ സ്പന്ദനശക്തിയാണ് ചിത്തത്തിന്റെ ധർമ്മം. ഈ ശക്തി

പ്രഞ്ചത്തിന്റെ അഡംബരമാണ്. ചഞ്ചലതാരഹിതമനസ്സാണ് അമൃതം. അതു തന്നെ തപസ്സ്. ശാസ്ത്രം അതിനെ മോക്ഷ മെന്ന് പററയുന്നു. മനസ്സ ചാഞ്ചല്യമാണ്. അവിദ്യ വാസന അതിന്റെ ലക്ഷണമാകുന്നു. ഈ വാസന ശത്രുവാണ്. വാസന നശിപ്പിക്കുവാനുള്ള ശ്രമമാണ് വിചാര ശീലന്മാരുടെ കർത്തവ്യത്തിൽ പ്രധാനം.

103. പൗരുഷേണ പായത്നേന യസ്നിന്നേവ പദേമനഃ
യോജ്യതേ തത്പദം പ്രാപ്യ നിർവി കല്പോ ഭവാനഘ

104. അതഃപൗരുഷമാശ്രിത്യ ചിത്ത മാക്രമ്യ ചേതസാ
വിശോകം പദമാലംബ്യ നിരാതങ്കഃസ്ഥിരോ ഭവ

105. മന ഏവ സമർത്ഥം ഹി മനസോ ദൃഢ നിഗ്രഹേ
അരാജകഃ സമർത്ഥഃ സ്യാദ്രാജ്ഞോനിഗ്രഹ കർമ്മണി

106. തൃഷ്ണാഗ്രാഹഗൃഹീതാനാംസംസാരാർണ്ണ വപാതീനാം
ആവർത്തെരൂഹ്യമാനാനാം. ദൂരം സ്വമന ഏവ നൗ

107. മനസൈവ മനശ്ഛിത്വാ പാശം പരമ ബന്ധനം
ഭവാദുത്തരയാത്മാനം നാസാ വന്യേന താര്യതേ

അനഘ, ഏതൊരു സ്ഥാനത്ത് മനസ്സ് ലയിപ്പിക്കണമോ ആ സ്ഥാനത്തിലെത്താൻ പൗരുഷത്താലും പ്രയത്നത്താലും നിർവികല്പ സമാധി പ്രാപിക്കുക, വിഷയരഹിതമായ മനസ്സാണ് മനോനിഗ്രഹത്തിന് സമർത്ഥം. ഒരു രാജാവിനേ മറ്റൊരു രാജാവിനെ കീഴ്പ്പെടുത്താൻ കഴിയൂ. തൃഷ്ണ യാകുന്ന മുതലയുടെ വായിൽ പെട്ട് സംസാര സാഗരത്തിന ക്കരെ കടക്കാൻ അസമർത്ഥനും ചുഴലിയിൽ പെട്ട് സംസാര സാഗരത്തിനക്കരെ കടക്കാൻ അസമർത്ഥനും ചുഴലിയിൽ പെട്ട് ഞെരുങ്ങുന്നവനും രക്ഷ നൽകാൻ വിഷയവികാര ശൂന്യമായ മനസ്സുമാത്രമാണ് സമർത്ഥം. അതിനുമാത്രമേ അവനെ അക്കരെയെത്തിക്കുവാൻ കഴിയൂ. ഇങ്ങനെ കഴിവേറിയ മനസ്സു മുഖേന ഘോരബന്ധമായ മാനസിക പാശത്തെ മുറിക്കണം. പിന്നെ ഈ സംസാര സാഗരത്തിൽ നിന്ന് കരകയറുക. കാരണം, വേറൊന്നിനും നിന്നെ ഈ ഭവനാശരത്തിൽ നിന്ന് കരകയറ്റാനാവില്ല.

108. യാ യോദേതി മനോനാമ്നി വാസനാ വാസീതാന്തരാ
താം താം പരിഹരേത് പ്രാജ്ഞസ്തോ വിദ്യാക്ഷയോഭവേത്

109. ഭോഗൈകവാസനാം ത്യക്ത്വാ ത്യജ ത്വം ഭേദ ഭാവനാം
ഭാവാഭാവന തതസ്ത്യക്ത്വാനിർ വികല്പഃ സുഖീഭവ

110. ഏഷ ഏവ മനോനാശസ്ത്വവിദ്യാനാശ ഏവ ച
യത്തത് സംവേദ്യതേ കിഞ്ചിത്തത്രാസ്ഥാപരി ർജ്ജനം
അനസ്ഥൈവ ഹി നിർവാണം ദുഃഖമാസ്ഥാ പരിഗ്രഹഃ

111. അവിദ്യാവിദ്യമാനൈവനഷ്ട പ്രജ്ഞോഷു ദൃശ്യതേ
നാമ്നൈവാംഗീകൃതാകാരാസമ്യക് പ്രജ്ഞസ്യസാകൂതഃ

112. താവത് സംസാര ഭൃഗുഷു സ്വാത്മനാ സഹദേഹിനാം
ആന്ദോളയതി നീരന്ധ്രം ദുഃഖകണ്ടക ശാലിഷു

113. അവിദ്യായാവദസ്യാസ്തു നോത് പന്നാക്ഷയകാരിണീ
സ്വയമാത്മാവ ലോകേച്ഛാ മോഹ സംക്ഷയ കാരിണീ

114. അസ്യാഃ പരം പ്രപശ്യാന്ത്യാഃ സ്വാത്മ നാശഃ പ്രജായതേ
ദൃഷ്ടേ സർവഗതേ മോധേ സ്വയം ഹ്യേഷാ വിലീയതേ

115. ഇച്ഛാമാത്രമവിദ്യേയം തന്നാരോ മോക്ഷ ഉച്യതേ
സ ചാസങ്കല്പ മാത്രേണ സിദ്ധോ ഭവതി വൈമുനേ

അന്തഃകരണത്തെ മറക്കുന്ന മനസ്സാകുന്ന വാസന ഉണ്ടാകുമ്പോഴെല്ലാം അവ തൃജിക്കുക ബുദ്ധിമാന്റെ കർത്തവ്യമാണ്. അങ്ങനെ ചെയ്താൽ അവിദ്യയാകുന്ന അന്ധകാരമസ്തമിക്കും. ആദ്യം ഭോഗവാസന കൈവെടി യുക. പിന്നെ വാസനകളെയും. ഭാവാഭാവങ്ങളെയും ത്യജിച്ച് വികല്പ രഹിതനായി സുഖിമാനായി തീരുക. മനോനാശം തന്നെ അവിദ്യാനാശം മനസാ അനുഭൂത വിഷയങ്ങളിൽ ആസ്ഥ വെടിയുക. ആസ്ഥാ പരിതയാഗമാണ് മുക്തി. ആസ്ഥയെ ആശ്രയിക്കുക ദുഃഖകരമാണ്. ജ്ഞാനിയിൽ അവിദ്യാസ്പർശമില്ല. അവിദ്യ അവരിൽ നിന്നകലുന്നു. പ്രജ്ഞാഹീനരിലേ അതുള്ളൂ. പ്രപഞ്ചമാകുന്നു. ഭ്രമജാലം ദുഃഖകണ്ടകങ്ങളാൽ നിറഞ്ഞതാണ്. അത് നശിപ്പിക്കാതെ മോചനമില്ല. ആത്മ സാക്ഷാത്കാരേച്ഛ ബലവത്താകുന്നതു വരെ അവിദ്യ ശരീരത്തെ ഭ്രമത്തിലാഴ്ത്തും. പരതത്വം കണ്ടറിയുമ്പോൾ ഈ അവിദ്യമായും സർവാത്മ ബോധനം ലഭിച്ചാൽ അവിദ്യ സ്വയം മായുന്നു. അവിദ്യാ സ്വരൂപമായ ആഗ്രഹം നശിക്കുക എന്നതാണ് മോക്ഷം. സങ്കല്പനാശം സംഭവിച്ചാലേ ഇച്ഛ നശിക്കുകയുള്ളൂ. മറ്റൊരു വിധത്തിലും ഇച്ഛാനാശം സംഭവിക്കുന്നില്ല.

116. മനാഗപി മനോവ്യോമ്നി വാസനാ രജനീ ക്ഷയേ
കലികാ തനുതാമേതി ചിദാദിത്യപ്രകാശനാത്

117. ചൈത്യാനുപാതരഹിതം സാമാന്യേന
ച സർവഗം
യച്ചിത്തത്ത്വ മനാഖ്യേയം സ ആത്മാ രമേശ്വരഃ

118. സർവ്വം ച ഖല്വിദം ബ്രഹ്മനിത്യ
ചിത് ഘന മക്ഷതം
കല്പനാ ന്യാ മനോനാമ്നീ വിദ്യതേ
നഹി കാചന

119. ന ജായതേ നമ്രിയതേ കിഞ്ചിദത്ര ജഗത്രയേ
നച ഭാവവികാരാണാം സത്താ ക്വാചന വിദ്യതേ

120. കേവലം കേവലാഭാസംസർവ സാമാന്യമക്ഷതം
ചൈതാനുപാതരഹിതം ചിന്മാത്രമിഹ വിദ്യതേ

121. തസ്മിന്നിത്യേതതേ ശുദ്ധേ
ചിന്മാത്രേ നിരുപദ്രവേ
ശാന്തേ ശമസഭോഗേനിർവികാരേചിദാത്മനി

122. യൈഷാ സ്വഭാവാഭിമതം സ്വയം
സങ്കല്പ്യ ധാവതി
ചിച്ചൈത്യം സ്വയമമ്ലാനം മനനാത്മ ഉച്യതേ
അതഃ സങ്കല്പ സിദ്ധേയം സങ്കല്പേനൈ
വനശ്യതി

ചിത്തമാകുന്ന ആകാശത്തിൽ വാസനയാകുന്ന രാത്രി കഷയിക്കുകയും ചേതനയാകുന്ന സൂര്യൻ പ്രകാശിക്കുകയും ചെയ്താലേ കലിയാകുന്ന അന്ധകാരം ശമിക്കുകയുള്ളൂ. ചിത്തം വിഷയസംഗം വെടിഞ്ഞ് സർവഗാമിയായി തീരുമ്പോൾ അതിന്റെ അവസ്ഥ വ്യക്തമാക്കാൻ ഞെരുക്കം. അതുതന്നെയാണ് അവ്യയവും നിത്യവും ചിദ്രൂപവുമായ ബ്രഹ്മം. ബ്രഹ്മമയമായ മനസ്സിൽ മറ്റൊരു സങ്കല്പവും ഉണ്ടായിരിക്കുകയില്ല. ഈ ലോകത്തിൽ ആരും ജനിക്കുന്നില്ല. ആരും മരിക്കുന്നുമില്ല. ഇതെല്ലാം മിഥ്യയാണ്. സർവവ്യാപിയായി, കേവലമായി അവ്യയമായി ആഭാസിക്കുന്നതും ചിത്തവികാരങ്ങളെ അനുഗമിക്കാത്തതുമായ ചിന്മാത്രാത്മാവിനു മാത്രമേ ഇവിടെ അസ്തിത്വമുള്ളൂ. ഈ ചിദാത്മാവ് നിത്യവും വ്യാപകവും ഉപദ്രവ രഹിതവും ശാന്തവുമായി നിർവികാരഭാവത്തിൽ ശമരൂപത്തിൽ നിലകൊള്ളുന്നു. അതിൽ സ്വഭാവാനുസാരേണ സങ്കല്പിതമായ ചിത്തം മനനം ചെയ്യുന്നതുകൊണ്ട് മനസ്സ് എന്ന പേർ കിട്ടി.

123. നാഹം ബ്രഹ്മേതി സങ്കല്പാത് സുദൃഢാത്
ബധ്യതേമനഃ
സർവം ബ്രഹ്മേതി സങ്കല്പാത്
സുദൃഢാ ന്മുച്യതേ മനഃ

124. കൃശോ ഹം ദുഃഖബദ്ധോ ഹം ഹസ്ത
പാദാദി വാനഹം
ഇതി ഭാവാനുരൂപേണ വ്യവഹാരേണ ബധ്യതേ

125. നാഹം ദുഃഖീ നമേ ദേഹോബന്ധഃകോ
സ്യാത് മനിസ്ഥിതഃ
ഇതി ഭാവാനു രൂപേണ വ്യവഹാരേണ മുച്യതേ

126. നാഹാ മാംസം ന ചാസ്ഥീനി ദേഹാദന്യഃ
പരോസ്മ്യഹം
ഇതി നിശ്ചിത വാനന്തഃ ക്ഷീണ
വിദ്യോ വിമുച്യതേ

127. കല്പിതേയമവിദ്യേയമന്യാത്മ ഭാവനാത്
പരം പൗരുഷമാശ്രിത്യ യത്നാത്
പരാമ യാധിയാ
ഭോഗേച്ഛാം ദൂരതസത്യക്ത്വാ നിർവികല്പഃ
സുഖീ ഭവ

ബ്രഹ്മ സങ്കല്പം കൊണ്ടു മാത്രമേ സങ്കല്പ സിദ്ധമായ മനസ്സ് നശിക്കുകയുള്ളൂ."ഞാൻ ബ്രഹ്മമല്ല" എന്ന ദൃഢസങ്കല്പത്താൽ മനസ്സ് സംസാരത്തിൽ കുടുങ്ങുന്നു.അതിനു പകരം "സർവം ബ്രഹ്മം"എന്ന സങ്കല്പം മനസ്സിനെ മുക്തമാക്കും. ശരീര ചിന്തകൊണ്ടും പ്രാപഞ്ചിക കാര്യങ്ങളിലെ ശ്രദ്ധകൊണ്ടുമാണ് ജീവികൾ ബന്ധനത്തിൽ പെടുന്നത്. ശരീര ചിന്താമുക്തനും പ്രാപഞ്ചിക വിരക്തനുമായ ജീവി സദാ വിമുക്തനാകുന്നു. താൻ മാംസരക്ത നിർമ്മിതമായ പാവയാണെന്നു കരുതാതെ ഭിന്ന ഭാവന കലർത്തുന്നവന്റെ അവിദ്യ ക്ഷയിക്കുന്നു. അവൻ മുക്തി പ്രാപിക്കുന്നു. അനാത്മ വസ്തുക്കളിൽ ആത്മഭാവം ഉണ്ടായിരിക്കുന്നതു തന്നെയാണ് അവിദ്യാ സങ്കല്പം. അതിനു വിപരീതമായി അഭ്യാസ വൈരാഗ്യങ്ങളാൽ ബുദ്ധിപൂർവ്വം ഭോഗേച്ഛ അടക്കി നിർവികല്പനായി തീരുന്നവൻ പമ സുഖം പ്രാപിക്കുന്നു.

129. മമപുത്രോ മമ ധനമഹം സോ യ മിദം മമ
ഇതീയമിന്ദ്രജാലേന വാസനൈവ വിവല്ഗതി

130. മാ ഭവാജ്ഞോഭവ, ജ്ഞസ്ത്വംജഹി
സംസാര ഭാവനാം
അനാത്മന്യാത്മ ഭാവേന കിമജ്ഞ ഇവരോദിഷി

131. കസ്തവായംജഡോമൂകോദേഹോ
മാംസമയോ ശുചിഃ
യദർത്ഥം സുഖ ദുഃഖാഭ്യാമവശഃ പരിഭൂയസേ

132. അഹോനു ചിത്രം യത്സത്യം ബ്രഹ്മ തദ്
വിസ്മൃതംനൃണാം
തിഷ്ഠതസ്തവ കാര്യേഷു മാ സ്തു
രാഗാനു രഞ്ജനാ

133. അഹോനു ചിത്രം പദ്മോ ത്ഥൈർബദ്ധാ
സ്തന്തുഭിരദ്രയഃ
അവിദ്യമാനാ യാ വിദ്യാ തയാ വിശ്വം
ഖിലീ കൃതം
ഇദം തദ്വജ്രതാം യാതം തൃണമാത്രം ജഗത്രയം

ഇന്ദ്രജാലത്താലെന്നപോലെ നമ്മളെ എന്റെ മകൻ, എന്റെ സ്വത്ത്, ഞാൻ, അവൻ,ഇവൻ, എന്റേത്, നിന്റേത് തുടങ്ങിയ ചിന്തകൾ നമ്മെ ഭ്രമിപ്പിക്കുന്നു. അജ്ഞാനനാകാതെ സംസാരം ഗ്രഹിച്ച് അത് കൈ വെടിയുക. അനാത്മ വസ്തുക്കളിൽ ആത്മ ഭാവം അത് കൈ വെടിയുക. അനാത്മ

വസ്തുക്കളിൽ ആത്മ ഭാവം ദർശിച്ച് കരയുന്നത് മൂഢത്വ മാണ്. ഈ ജഡ ശരീരം നിന്റെ ആരുമല്ല. ഇതൊരു മാംസ പിണ്ഡം മാത്രം. അപവിത്രനും മൂകവുമായ ഇതിനുവേണ്ടി സുഖ ദുഃഖ ചക്ര ചക്രത്തിൽ പെട്ടുഴലുന്നതെന്തിന്? പരമത ത്വമായ ബ്രഹ്മം വിസ്തരിച്ച് ജനങ്ങൾ ദേഹവലയിൽ പെട്ടുഴ ലുന്നത് അദ്ഭുതം! മുനേ, താങ്കൾ ജ്ഞാനിയായിത്തീരുക. കർത്തവ്യ കർമ്മനിരതനായാലും മനസ്സിനെ കർമ്മനിരതനാ യാലും മനസ്സിനെ കർമ്മബദ്ധ കലുഷമാക്കരുത്. താമര നൂലുകളാൽ പർവതം തളയ്ക്കപ്പെടുന്നതുപോലെ ഇല്ലാത്ത അജ്ഞാനത്താൽ ലോകം തളയ്ക്കപ്പെട്ടിരിക്കുന്നു. ബ്രഹ്മ ജ്ഞാനം വജ്രത്തിനൊപ്പം ശക്തിമത്താണ്. പുൽക്കൊടിക്കു സമാനമായ പ്രപഞ്ചം തകർക്കാൻ അതിന് ഒരു പ്രയാസ വുമില്ല.

## അഞ്ചാമദ്ധ്യായം

1. ഋഭു: അഥാപരം പ്രവക്ഷ്യാമി ശൃണു താത
   യഥാ തഥം
   അജ്ഞാന ഭൂഃ സപ്തപദാ ജ്ഞ ഭൂഃ
   സപ്തപ ദൈവഹി
2. പദാന്തരാണ്യസംഖ്യാനി പ്രഭവന്ത്യ
   ന്യഥൈതയോഃ
   സ്വരൂപാവസ്ഥിതിർമുക്തിസ്തദ് ഭ്രംശോ
   ഹന്ത്വ വേദനം
3. ശുദ്ധ സന്മാത്ര സംവിത്തേ സ്വരൂപാന്ന
   ചലന്തി യേ
   രാഗദ്വേഷാ ദയോ ഭാവാസ്തേഷാം നാജ്ഞ
   ത്വ സംഭവഃ
4. യഃ സ്വരൂപപരിഭ്രംശശ്ചേത്യാർത്ഥ ചിതി മജ്ജനം
   ഏതസ്മാദപരോ മോഹോ ന ഭൂതോ
   ന ഭവിഷ്യതി
5. അർത്ഥാദർത്ഥാന്തരം ചിത്തേ യാതി മധ്യേ
   തു യാസ്ഥിതിഃ
   സാ ധ്വസ്തമനനാകാരാ സ്വരൂപസ്ഥിതി രുച്യതേ
6. സംശാന്തസർവസങ്കല്പാ യഃ ശിലാവദവ
   സ്ഥിതിഃ പരാ
7. അഹന്താംശേ ക്ഷതേ ശാന്തേ ഭേദ
   നിഷ്പന്ദ ചിത്തതാ
   അഹന്താംശേ ക്ഷതേ ശാന്തേ ഭേദ
   നിഷ്പന്ദ ചിത്തതാ
   അജഡാ യാ പ്രചലതി തത്സ്വരൂപമിതീരിതാ

ഋഭു പറഞ്ഞു:-"പുത്ര മറ്റൊന്ന് പറയാം. കേൾക്കൂ. ജ്ഞാനത്തിനും അജ്ഞാനത്തിനും ഏഴു ഭൂമികൾ വീതമുണ്ട്. അവർക്കു മധ്യേ മറ്റ് അസംഖ്യം ഭൂമികളും ഉണ്ട്. ആത്മാ വിന്റെ സ്വരൂപാവസ്ഥയാണ് മോക്ഷം. അതിൽ നിന്ന് തെറ്റു ന്നതാണ് സാംസ്കാരിക ജീവിതം. ശുദ്ധ ബ്രഹ്മ സ്വരൂപത്തിൽ നിന്നും വ്യതി ചലിക്കാത്തവർക്ക് അജ്ഞാന ജന്യങ്ങളായ രാഗദ്വേഷാദി ദോഷങ്ങൾ ഉണ്ടാവുകയില്ല. സ്വരൂപ വ്യതിച ലനം വന്ന് വാസയുടെ പുറകെ പോയി ചിത്തത്തിൽ മുഴുകു ന്നതിൽ പരം അധികമായ മോഹം ഉണ്ടാകാനില്ല. ഒരു വിഷയ ത്തിൽ നിന്ന് മറ്റൊന്നിലേയ്ക്ക് കുതിക്കുന്ന മനസ്സിന്റെ മധ്യേ സ്ഥിതി ചെയ്യുന്നതിനെയാണ് ചിന്താതീതമായ ആത്മസ്വരൂപ പ്രാപ്തിയെന്ന് പറയുന്നത്. സങ്കല്പങ്ങൾ ശാന്തമായതിനു ശേഷം ഉണ്ടാകുന്ന പാറയ്ക്കൊത്തനിശ്ചേടാവസ്ഥയാണ് ആത്മാവിന്റെ പരമമായ സ്വരൂപസ്ഥിതി. ഈ സ്വരൂപ സ്ഥിതി ചേതനയായുക്തമാണ്, ഭേദഭാവരഹിതമാണ്.

8. ബീജജാഗ്രത്തഥാ ജാഗ്രന്മഹാജാഗ്രത്തഥൈവ ച
   ജാഗ്രത് സ്വപ്ന സ്തഥാ സ്വപ്ന സ്വപ്ന ജാഗ്രത്
   സുഷുപ്തികം
9. ഇതി സപ്ത വിധോ മോഹഃ
   പുനരേഷ പരസ്പരം
   ശ്ലിഷ്ടോ ഭവത്യനേകാഗ്ര്യം ശൃണു
   ലക്ഷണമസ്യ തു
10. പ്രഥമം ചേതനം യത് സ്യാദനാഖ്യം
    നിർമ്മലം ചിതിഃ
    ഭവിഷ്യച്ചിത്ത ജീവാദിനാമശബ്ദാർത്ഥ ഭാജനം
11. ബീജ രൂപസ്ഥിതം ജാഗ്രത് ബീജജാഗ്രത്
    സംസ്ഥിതിം ശൃണു
12. നവ പ്രസ്തുതസ്യ പരാദയം ചാഹമിദം മമ
    ഇതി യഃ പ്രത്യയഃ സ്വസ്ഥ സ്തത് ജാഗ്രത്
    പ്രാഗ ഭാവനാത്
13. അയം സോ ഹമിദം തന്മ ഇതി ജന്മാന്ത രോദിതഃ
    പീവരഃ പ്രത്യയഃപ്രോക്തോ മഹാ
    ജാഗ്രതിതി സ്ഫുടം
14. ആരൂഢമഥവാരൂഢാം സർവഥാ തന്മാത്മകം
    യത് ജാഗ്രതോ മനോ രാജ്യം തത് ജാഗ്രത്
    സ്വപ്ന ഉച്യതേ.

മോഹം ഏഴുവിധത്തിലുണ്ട്. 1. ബീജജാഗ്രദവസ്ഥ. 2. ജാഗ്രദവസ്ഥ, 3. മഹാജാഗ്രദവസ്ഥ, 4. ജാഗ്രത് സ്വപ്ന വസ്ഥ, 6. സ്വപ്നജാഗ്രദവസ്ഥ, 7. സുഷുപ്താവസ്ഥ, ഇവ പരസ്പരം യോജിച്ച് വിവിധ രൂപമാണ്. അവയുടെ പ്രത്യേക ലക്ഷണം പറയാം. ബീജജാഗ്രദവസ്ഥയെന്നു പറയുന്നത് നാമരഹിതവും, വികാരഹീനവു, ചൈതന്യാത്മകവും, ചിത്തം, ജീവൻ തുടങ്ങിയ നാമ ശബ്ദാർത്ഥങ്ങളോടു കൂടിയതുമായ അവസ്ഥയാണ് ഇത്. ജ്ഞാതാവിന്റെ നവീനാവസ്ഥയത്രേ. പിന്നീട് ജാഗ്രദവസ്ഥ ജനിച്ച ഉടനെ തന്നെ ഒരു വ്യക്തിക്ക് തന്റെയുള്ളിൽ എന്റേതെന്നും നിന്റേതെന്നുമുള്ള ഭാവം ഉണ്ടാകുന്നു. ഇത് അതിരിക്ത ഭാവനകൾക്ക്മുമ്പ് ഉണ്ടാകുന്നുണ്ട്. മഹാജാഗ്രദവസ്ഥയിൽ " ഇത് അതാണ്" "ഞാൻ ഇതകുന്നു" "ഈ വസ്തു എന്റേതാണ്" തുടങ്ങിയ പൂർവാജിത സംസ്കാര ഫലമായ

ഭാവനകൾ ഉണ്ടാകുന്നു. നാലാമത്തേത് ജാഗ്രത് സ്വപ്നാവ സ്ഥ അതിന്റെ രൂപ രൂഢാ രൂഢവും മനോമയവുമായ സൃഷ്ടി യത്രേ.

15. ദ്വിചന്ദ്രശുക്തികാരൂപ്യമൃഗതൃഷ്ണാദി
ദദതഃ അഭ്യാസം
പ്രാപ്യ ജാഗ്രത്തത് സ്വപ്നോ നാന
വിധോ ഭവേത്

16. അല്പ കാലം മയാ ദൃഷ്ടമേതന്നോദേതിയ
ത്ര ഹി
പരാമർശഃ പ്രബുദ്ധസ്യ സ സ്വപ്ന ഇത് കഥ്യതേ

17. ചിരം സന്ദർശനാഭാവാത് അപ്രഫുല്ലാം
ബൃഹദ്വചഃ
ചിരകാലാനു വൃത്തി സ്തു സ്വപ്നോ
ജാഗ്രദി വോദിതഃ

18. സ്വപ്നജാഗ്രദിതി പ്രോക്തം ജാഗ്രത്യപി
പരിസ്ഫുരേത്
ഷഡവസ്ഥാപരിത്യാഗോ ജഡാ ജീവസ്യ
യാ സ്ഥിതിഃ

19. ഭവിഷ്യ ദുഃഖ ബോധാഢ്യാ സൗഷുപ്തിഃ
സോച്യതേഗതി
ജഗത്തസ്യാമസ്ഥായാമന്തസ്തമസി ലീയതേ

20. സപ്താവസ്ഥാ ഇമാഃ പ്രോക്താമയാ
ജ്ഞാനസ്യ വൈദ്വിജ
ഏകൈകാ ശത സംഖ്യാ ത്ര നാനാവിഭവ
രൂപിണീ

21. ഇമാം സുപ്തപദാം ജ്ഞാന
ഭൂമിമാകർണ്ണയാനഘ
നാനയാ ജ്ഞാതയാ ഭൂയോ മോഹപങ്കേ
നിമജ്ജതി

ഒരു ചന്ദ്രന്റെ സ്ഥാനത്ത് രണ്ടു ചന്ദ്രനുണ്ടെന്ന തോന്ന ലും, ചിപ്പിയിൽ വെള്ളിയുടെ പ്രതീതിയു,മരീചികയിൽ ജലപ്രതീതിയും ഉണ്ടാകുന്നതു പോലെ അധ്യാസത്താൽ ജാഗ്രത് സ്വപ്നങ്ങൾ പല വിധത്തിലുണ്ടാകുന്നു. ഉറക്കത്തിൽ കാണുന്ന കാഴ്ച പിന്നെ കാണാതിരിക്കുകയും ഉണർന്ന ശേഷം ആ ദൃശ്യത്തിന്റെ സ്മൃതി മാത്രം ബാക്കി നിൽക്കു കയും ചെയ്യുകയാണെങ്കിൽ അതിന് സ്വപ്നം എന്നുപേർ. ഏറെനേരം കാണാത്തതിനാൽ തെളിഞ്ഞു നിൽക്കാത്തതും ഉണർന്നാലും ഓർമ്മയിൽ ഏറെ നീണ്ടു നിൽക്കുന്നതും ജാഗ്രദവസ്ഥയിലെന്നോണം കാണാപ്പെടുന്നതിനെ സ്വപ്ന ജാഗ്രത് എന്നുപറയുന്നു. ഈ ഏഴു അവസ്ഥകളെയും തരണം ചെയ്ത് ജഡാത്മകാവസ്ഥയിൽ ലയിച്ച് ഭാവി ദുഃഖ ബോധ ത്തോടെ ജീവൻ ഇരിക്കുന്ന സുഷുപ്തിയാകുന്ന ഈ അവസ്ഥയിൽ വിശ്വം ആന്തരികമായ അന്ധകാരത്തിൽ ലയിക്കുന്നു. ജ്ഞാനത്തിന്റെ ഏഴു സ്വപ്നാവസ്ഥകളെ പ്പറ്റിയാണ് ഞാൻ പറഞ്ഞത്. ഇതിൽ ഓരോ അവസ്ഥയും വിഭിന്നാവസ്ഥകളുടെ രൂപത്തിൽ ധരിക്കുന്നു. ജ്ഞാന സംബദ്ധിയായ സ്വപ്നാവസ്ഥയെപ്പറ്റി ഇനി പറയാം. അതറി ഞ്ഞാൽ മനുഷ്യൻ മോപങ്കത്തിൽ പതിക്കാനിടയില്ല.

22. വദന്തി ബഹുഭേദന വാദിനോയോഗ ഭൂമികാഃ
മമ ത്യാഭിമതാ നൂനാമിമാ ഏവ ശുഭ് പ്രദാഃ

23. അവബോധം വിദുർജ്ഞാനം തദിദം
സാപ്ത ഭൂമികം
മുക്തിസ്തു ജ്ഞേയമിത്യുക്താ ഭൂമികാ
സപ്തകാത്പരം

24. ജ്ഞാനഭൂമിഃ ശുഭേച്ഛാഖ്യാ പ്രഥമാ
സമുദാ ഹൃതാ
വിചാരണാ ദ്വിതീയാ തു തൃതീയാ തനു മാനസീ

25. സത്വാപത്തിഃ ചതുർത്ഥീ സ്യാത്തതോ
സംസക്തിനാമികാ
പദാർത്ഥഭാവനാ ഷഷ്ഠീ സപ്തമീ
തുരുഗാ സ്മൃതാ

ജ്ഞാനികൾ പറയുന്നത് യോഗ ഭൂമികൾക്ക് അനേകം ഭേദങ്ങൾ ഉണ്ടെന്നാണ്. അവയിൽ സപ്തഭൂമികളെ മാത്രമാണ് ഞാൻ ഏറ്റവും മംഗളകാരികളായി കരുതുന്നത്. സപ്ത ഭൂമികളാൽ പ്രകടമാകുന്ന അവബോധം തന്നെയാണ് ജ്ഞാ നമെന്ന് പറയപ്പെടുന്നത്. ഈ ഭൂമികൾക്കു ശേഷം ഉണ്ടാ കുന്ന മുക്തിയാണ് ജ്ഞേയം എന്ന് പറയപ്പെടുന്നത്. ഒന്നാമത്തെ ജ്ഞാനഭൂമിയുടെ പേര് 'ശുഭേച്ഛ'യെന്നാണ്; രണ്ടാമത്തെ 'വിചാരണ;' മൂന്നാമത്തേത് 'തനുമാനസി;' നാലാമത്തേത് 'സത്വാപത്തി;' അഞ്ചാമത്തേത് അസം സക്തി; ആറാമത്തേത് പദർത്ഥഭാവന; ഏഴാമത്തേത് തുര്യഗാ എന്നുമാകുന്നു.

26. ആസാമന്തഃ സ്ഥിതി മുക്തിർയസ്യാം
ഭൂയോ ന ശോചതി
ഏതാസാം ഭൂമികാനാം ത്വം ഇദം
നിർവചനം ശൃണു

27. സ്ഥിതഃ കിം മൂഢ ഏവാസ്മി പ്രേക്ഷേ ഹം
ശാസ്ത്രസജ്ജനൈ
വൈരാഗ്യ പൂർവ മിച്ഛേതി ശുഭേച്ഛേത്യു
ച്യതേ ബുധൈഃ

28. ശാസ്ത്രസജ്ജനസമ്പർക്കവൈരാഗ്യാ
ഭ്യാസ പൂർവകം
സദാചാരപ്രവൃത്തിർയാ പ്രോച്യതേ
സാ വിചാരണാ

29. വിചാരണാശുഭേച്ഛാ ഭ്യാമിന്ദ്രിയാർ
ത്ഥേഷു രക്തതാ
യത്ര സാ തനുതാമേതിപ്രോച്യതേ തനുമാനസീ

30. ഭൂമികാത്രിതയാഭ്യാസാത്ചിത്തേതു
വിരതേർ വശാത്

സത്ത്വാത്മനിസ്ഥിതേ ശുദ്ധേസത്ത്വാ
പത്തിരുദാഹൃതാ

31. ദശാ ചതുഷ്ടയാഭ്യാ സാദസംസർഗ്ഗ
കലാ തു യാ

രൂഢസത്വചമത്കാരാപ്രോക്താ
സംസക്തി നാമികാ

32. ഭൂമികാ പഞ്ചകാഭ്യാസാത് സ്വാത്മാ
രാമതയാ ദൃഢം

ആഭ്യന്തരാണാം ബാഹ്യാനാം പദാർത്ഥനാമ
ഭാവനാത്

33. പരപ്രയുക്തേന പ്രയത്നേനാവ ബോധനം

പദാർത്ഥഭാവനാം നാമ ഷഷ്ഠീഭവതി ഭൂമികാ

34. ഭൂമിഷട്ക ചിരാഭ്യാസാത് ഭേദസ്യാനു
പലംഭനാത്

യത് സ്വഭാവൈകനിഷ്ഠത്വം സാ ജ്ഞേയാ
തുര്യഗാഗതി

35. ഏഷാഹിജീവന്മുക്തേഷുതുര്യാ
വസ്ഥേതി വിദ്യതേ

വിദേഹ മുക്തി വിഷയം തുര്യാതീത മതഃപരം

ഏതിൽ മുഴുകുമ്പോൾ വീണ്ടും ദുഃഖിക്കേണ്ടിവരു ന്നില്ല.ആ മുക്തി ഇവയുടെ ഉള്ളിൽ സ്ഥിതിചെയ്യുന്നു. ഭൂമിയുടെ നിർവചനം പറയാം. വൈരാഗ്യധാരണത്തിനു മുമ്പുതന്നെ പ്രാപഞ്ചികമായ മായാജാലത്തോട് വൈമുഖ്യ വും ശാസ്ത്രാദികളിൽ ആഭിമുഖ്യവും ശ്രേഷ്ഠ കർമ്മങ്ങളിൽ ആസക്തിയും ഉണ്ടാകുന്നു. അതിനെ ജ്ഞാനികൾ 'ശുഭേച്ഛ' എന്നുപറയുന്നു. അതേത്തുടർന്ന് സജ്ജന സംസർഗ്ഗവും ശാസ്ത്രാധ്യായനത്താൽ അഭ്യാസ വൈരാഗ്യങ്ങളോടുകൂടിയ ആചരണങ്ങളൾക്കു നേരെ താല്പര്യവും ഉണ്ടാകുന്നു. അതാണ് വിചാരണ. ഈ അവസ്ഥയിലെത്തുമ്പോൾ വിഷയാസക്തി ചുരുങ്ങുന്നു. ഈ അവസ്ഥയ്ക്ക് തനുമാ നസി എന്നു പറയുന്നു.ഈ മൂന്നു ഭൂമികളുടെയും അഭ്യാസം പൂർണ്ണമാകുമ്പോൾ വൈരാഗ്യത്താൽ ചിത്തം ശുദ്ധ സത്വ സ്വരൂപത്തിൽ നിലകൊള്ളുന്നു. ഈ അവസ്ഥയ്ക്ക് 'സത്വാ പത്തി' എന്നുപറയുന്നു. ഈ ഭൂമികളെല്ലാം ശരിക്ക് അഭ്യസിച്ചതിനു ശേഷം സത്വത്തിൽ രൂഢമായ മനസ്സ് ഏതൊരു സംസർഗ്ഗഹീനമായ കലയെ പ്രാപിക്കുന്നു. അതുതന്നെയാണ് 'അസംസക്തി' ഈ അഞ്ചു ഭൂവിക കളുടെയും അഭ്യാസം പൂർണ്ണമായാൽ ആത്മരാമാത്വം പ്രാപിക്കുന്നതിനാൽ ബാഹ്യാഭ്യന്തര പദാർത്ഥങ്ങളുടെ ഭാവന നശിക്കുമ്പോൾ പരപ്രയത്നത്തൽ പദാർത്ഥങ്ങളെ ഭാവന ചെയ്യുകയാണെങ്കിൽ അതിന് പദാർത്ഥ ഭാവനയെന്ന് പേർ പറയാം. ഈ അഞ്ചു ഭൂമികകളും അഭ്യസിച്ചു കഴി ഞ്ഞാൽ ഭേദബുദ്ധി നശിക്കും; സാധകൻ ആത്മ ഭാവത്തിൽ ഏകനിഷ്ഠനാകും. ഇതാണ് 'തുര്യഗാ' എന്ന അവസ്ഥ. ഈ അവസ്ഥ ജീവന്മക്തന്മാർക്കേ കൈവരുകയുള്ളൂ. അതിനു ശേഷം വിദേഹ മുക്തി എന്ന തുരീയാവസ്ഥ കൈവരുന്നു.

36. യേ നിദാഘ മഹാഭാഗാഃ സപ്തമീം
ഭൂമി മാശ്രിതാ

ആത്മാരാമാ മഹാത്മാനമസ്തേ
മഹത് പദമാഗതാ

37. ജീവന്മുക്താ ന മജ്ജന്തി സുഖ ദുഃഖര
സ സ്ഥിതേ

പ്രകൃതേനാഥ കാര്യേണ കിംചിത് കുർവന്തി
വാ ന വാ

38. പാർശ്വസ്ഥ ബാധിതാ സന്തഃ പൂർവാചാര
ക്രമാഗതം

ആചാരമാചാരന്ത്യേവ സുപ്തബുദ്ധവ ദുത്ഥിതാഃ

39. ഭൂമികാസപ്തകം ചൈതത്ധീമതാ
മേവ ഗോചരം

പ്രാപ്യജ്ഞാനദശാ മേതാം പശു മ്ലേച്ഛാദ
യോ പി യേ

40. സദേഹാ വാപ്യദേഹാ വാ തേ മുക്താഃ
നാത്ര സംശയഃ

ജ്ഞപ്തിർ ഹി ഗ്രന്ഥി വിച്ഛേദസ്തസ്മിൻ
സതി വിമുക്തതാഃ

ഹേ നിദാഘ, ഏഴാമത്തെ തുര്യഗാവസ്ഥ പ്രാപിക്കാൻ മഹാ ഭാഗ്യവാന്മാർക്കേ സാധിക്കൂ. അവർ ആത്മാരാമന്മാരാമ ന്മാരാണ്. സുഖ ദുഃഖാനുഭവങ്ങളിൽ നിന്നും നിശ്ശേഷം അകന്ന് ജീവന്മുക്തരായ മഹാന്മാരാണ് ഈ മഹത് പദം പ്രാപിച്ചിട്ടുള്ളത്. കർമ്മനിരതരെങ്കിലും അവർ അതിൽ നിന്ന് അകന്നിരിക്കുന്നു. സ്നേഹിതന്മാർ ഉണർത്തുമ്പോൾ മനു ഷ്യൻ ഉറങ്ങി എഴുന്നേൽക്കുന്നതുപോലെ അവൻ കർമ്മ തല്പരരാകുന്നു. അതിമേധാവികൾക്കേ സപ്ത ഭൂമികകളും ഗോചരമാകൂ. മൃഗാദികളും ഈ ജ്ഞാന ഭൂമിയെ പ്രാപിക്കുക യാണെങ്കിൽ ശരീരത്തോടു കൂടിയോ കൂടാതെയോ മുക്ത രായി ഭവിക്കുന്നു. ജ്ഞാനമെന്നത് ഹൃദയ ഗ്രന്ഥികളുടെ ഉത്ഘാടനമാണ്. ജ്ഞാന ലബ്ധിയാൽ മുക്തിയുടെ ലബ്ധിയും സാധിക്കുന്നു.

41. മൃഗതൃഷ്ണാം ബുബുദ്ധ്യാഭിശാന്തി
മാത്രാത്മക സ്ത്വസൗ

യേതു തു മോഹാർണ്ണവത്തീർണ്ണാസ്തൈഃ
പ്രാപ്തം പരമം പദം

42. തേസ്ഥിതാ ഭൂമികാ സ്വാസു
സ്വാത്മലാഭ പരായണാഃ

മനഃപ്രശമനോപായോ യോഗ ഇത്യഭിധീയതേ

43. സപ്തഭൂമിഃ സ വിജ്ഞേയഃ കഥി
താസ്താശ്ച ഭൂമികാഃ

ഏതാസാം ഭൂമികാനാം തു ഗമ്യം
ബ്രഹ്മാഭിധം പദം

44. ത്വത്താ ഹന്താത്മത്വാ യത്ര പരതാ
നാസ്തി കാചന

നക്വചിത് ഭാവകലനാ ന ഭാവാഭാവ ഗോചരാ

45. സർവം ശാന്തം നിരാലംബം വ്യോമസ്ഥം ശാശ്വതം ശിവം
അനാമയമനാഭസ മനാമക മകാരണം

46. ന സന്നാസന്ന മധ്യാന്തം ന സർവം സർവ മേവ ച
മനോവ ചോഭിരഗ്രാഹ്യം. പൂർണ്ണാത് പൂർണ്ണം സുഖാത് സുഖം

47. അസംതേദനമാശാന്തമാത്മവേദന മാതതം
സത്താ സർവ പദാർത്ഥാനാം നാന്യാ സംവേദനാ ദൃതേ

ബോധശൂന്യതയാകുന്ന കടലിൽ നിന്ന് കരകയറിയവർക്കു മാത്രമേ പരമ പദം ലഭിക്കൂ. മരീചികയിൽ ജല ഭ്രാന്തി പോലെ അനാത്മതത്വത്തിൽ ആത്മ ബുദ്ധിയുണ്ടാകുന്നു. ഇതാണ് അവിദ്യ. ഈ അവിദ്യാനാശമാണ് മുക്തി. ആത്മസാക്ഷാത്കാരം ലഭിക്കാനുള്ള പ്രയത്നത്തിൽ മുഴുകിയിരിക്കുന്നവർ മാത്രമേ ഈ ഭൂമികളിൽ സഞ്ചരിക്കുന്നുള്ളൂ. മനഃശ്ശാന്തിക്കുള്ള പൂർണ്ണമാർഗ്ഗമാണ് യോഗം. യോഗത്തിന്റെ സപ്ത ഭൂമികകൾ വിവരിച്ചല്ലോ. ഈ ഭൂമികകളുടെ ഉദ്ദേശം ബ്രഹ്മപദപ്രാപ്തിയാണ്. ബ്രഹ്മപദത്തിൽ എന്റേത്, നിന്റേത് അന്യന്റേത് എന്ന ഭേദമില്ല. അപ്പോൾ ഭഗവച്ചിന്തയും ഇല്ല. ഭാവാത്മക ബുദ്ധി ശേഷിക്കുന്നില്ല. പ്രാപഞ്ചിക പദാർത്ഥങ്ങളുടെ നിലനില്പ് ആത്മസംവേദനം മാത്രമാണ്. അതിൽ നിന്ന് ഭിന്നമായിട്ടൊന്നുമില്ല. ഈശ്വരൻ ശാശ്വനും, ദോഷരഹിതനും, നിരാലംബനും, കാരണരഹിതനും, അനിർവചനീയനും, സദസത്വിരഹിതനും, മധ്യാന്ത ഹീനനും, അസമ്പൂർണ്ണനും, സമ്പൂർണ്ണനും മനോവാണികൾക്ക് അഗമ്യനും, പൂർണ്ണ ശാന്തനും, സുഖസ്വരൂപനും, ആത്മസാക്ഷാത്കാര രൂപത്തിൽ വ്യാപിച്ചിരിക്കുന്ന പരബ്രഹ്മവുമാണെന്ന് മനസ്സിലാക്കുക.

48. സംബന്ധേദ്രഷ്ടൃ ദർശ്യാനാം മധ്യേ ദൃഷ്ടിർ ഹി യദ്വപുഃ
ദ്രഷ്ടൃ ദർശന ദൃശ്യാദി വർജ്ജിതം തദിദം പദം

49. ദേശാദ്ദേശം ഗതേ ചിത്തേമധ്യേയച്ചേ തസോ വപുഃ
അജാഡ്യ സംവിന്മനനം തന്മയോ ഭവ സർവദാ

50. അജാഗ്രസ്വപ്നനിദ്രസ്യ യത്തേ രൂപം സനാതനം
അചേതനം ചാജഡം ച തന്മയോ ഭവ സർവദാ

51. ജഡതാംവർജയിത്വൈകാ ശിലയാ ഹൃദയം ഹി തത്
അമനസ്ക സ്വരൂപം യത്തന്മയോ ഭവ സർവദാ
ചിത്തം ദൂരേ പരിത്യജ്യ യോ സി സോ സി സ്ഥിരോഭവ

52. പൂർവം മനഃ സമുദിതം പരമാത്മതത്ത്വാത്തേനാതതം ജഗദിദം സവികല്പ ജാലം
ശൂന്യേന ശൂന്യമപി വിപ്രയഥാം ബരേണ
നിലത്വമുല്ലസതി ചാരുതതരാഭിധാനം

53. സങ്കല്പ സംശയവശാത് ഗലിതേതു ചിത്തേ
സംസാര മോഹമിഹികാ ഗളിതാ ഭവന്തി
സ്വച്ഛ വിഭാതി ശരദീവ ഖമാഗതായാം
ചിന്മാത്രമേകമജമാദ്യമനന്തമന്തഃ

ദൃശ്യം, ദൃഷ്ടാവ് എന്നിവയോട് ബന്ധപ്പെട്ടിരിക്കുന്നതും മധ്യഭാഗത്തായി കാണുന്ന ദൃഷ്ടി സ്വരൂപവും ദ്രഷ്ടാവിനും ദൃശ്യത്തിനും ദർശനത്തിനും ഭിന്നമായി സാക്ഷാത്കാര രൂപത്തിൽ നിലകൊള്ളുന്നതുമാണ് ആ പരമപദം. ഒരിടത്തു നിന്നും മറ്റൊരിടത്തേക്കു കുതിക്കുന്ന ചിത്തത്തിന്റെ മധ്യഭാഗത്ത് ജ്ഞാനരൂപമായ തത്വത്തിൽനീ വിലയിക്കുക. സനാതന ബ്രഹ്മത്തിന്റെ സ്വരൂപം ജാഗ്രത് സ്വപ്നസുഷുപ്തികൾക്കും ആതീതവും ജഡചേതനാ ശൂന്യവുമാണ്. നീ അതിൽ ലീനനാകുക. ജഡത്വം പാഷാണ രൂപമാണ്. അതു ത്യജിച്ചാൽ മനസ്ക സ്ഥിതി കൈവരിക്കുക. ചിത്തത്തെ ദൂരെ പരിത്യജിച്ച് ലഭിക്കുന്നതാണ് സ്വീകാര്യം. അതിൽ ഉറച്ചു നിൽക്കുക. പരമാത്മതത്വത്തിൽ നിന്ന് ആദ്യം മനസ്സുണ്ടായി. മനസ്സിന്റെ വികല്പ രൂപമാണ് ഈ പ്രത്യക്ഷ പ്രപഞ്ചം. ബ്രഹ്മം ശൂന്യത്തേക്കാൾ ശൂന്യമാണ്. ശൂന്യമായ ആകാശത്തിൽ നിന്നാണല്ലോ മനോഹര നീലിമ പ്രത്യക്ഷപ്പെടുന്നത്. അതുപോലെ ബ്രഹ്മത്തിൽ നിന്നും ചിത്തവൃത്തികളുണ്ടാകുന്നു.സങ്കല്പ നാശം വരുമ്പോൾ ചിത്തവൃത്തികൾ ഉരുകുന്നു. അതിന്റെ ഫലമായി പ്രപഞ്ചമോഹമാകുന്ന മൂടൽ മഞ്ഞും ഉരുകിപ്പോകുന്നു. അപ്പോൾ അത് ശരത്കാലഗമത്തിലെ നിർമ്മലാകാശം പോലെ ജന്മരഹിതവും സകല ജീവികളുടെയും ആദിയും അന്തവും അനന്തവുമായ ചിത്തായി പ്രശോഭിക്കുന്നു.

54. അകർത്തൃകമരംഗം ച ഗഗനേ ചിത്ര മുത്ഥിതം
അദ്രഷ്ടുകം സ്വാനുഭവമനിദ്രസ്വപ്ന ദർശനം

55. സാക്ഷീ ഭൂതേ സമേ സ്വച്ഛേ നിർവികല്പേ ചിദാത്മനി
നിരിച്ഛം പ്രതിബിംബന്തി ജഗന്തി മുകുരേ യഥാ

56. ഏകം ബ്രഹ്മ ചിദാകാശം സർവാത്മക മ ഖണ്ഡിതം
ഇതി ഭാവയ യനേന ചേതശ്ചാഞ്ചല്യ ശാന്തയേ

57. രേഖോപരേഖാവലിതാ യഥൈകാ പീവരീ ശിലാ
തഥാ ത്രൈലോക്യ വലിതം ബ്രഹ്മൈക മിഹ ദൃശ്യതാം

58. ദ്വിതീയകാരണാഭാവാ ദനുല്പന്ന മിദം ജഗത്
ജ്ഞാതം ജ്ഞാതവ്യമധുനാ ദൃഷ്ടം ദൃഷ്ട വ്യമത്ഭുതം

59. വിശ്രാന്തോ സ്മി ചിരം ശാന്തശ്ചിന്മാത്രാന്നാസ്തികിഞ്ചന
പശ്യവിശ്രാന്ത സന്ദേഹം വിഗതാശേഷ കൗതുകം

അരഗംമോ അകർത്തൃകമായും ഇല്ലാത്ത ആകാശത്തിൽ ഒരു ചിത്രം ഉയരുന്നു. അത് കാണാനാളില്ല. ഉറക്കത്തിലായാലും ഉണർവിലായാലും അത് കാണാനും സാധ്യമല്ല. അതുപോലെ സമസ്വച്ഛ നിർവികാര സാക്ഷി രൂപവും ദർപ്പണം പോലെ നിർമ്മലവുമായ ചിദാത്മാലിൽ മൂന്നു ലോകങ്ങളും ഇച്ഛാരഹിതമായിത്തന്നെ പ്രതിഫലിക്കുന്നു. ബ്രഹ്മം സർവ രൂപവും ചിദാകാശ സ്വരൂപവും അഖണ്ഡവും ഏകവുമാണ്. തടിച്ച ശിലയിൽ രേഖകൾ വരച്ചിരിക്കുന്നതു പോലെ ബ്രഹ്മത്തെയും കാണുക. ഒരു കാരണം പറയാനില്ലാത്തതിനാൽ ഈ പ്രപഞ്ചത്തിന് ഉല്പത്തി ഉണ്ടായിട്ടില്ല. ചിന്മാത്രമല്ലാതെ വേറെയൊന്നുമില്ല. ചിന്മാത്രത്തെ മാത്രം ദർശിക്കുക. ഞാൻ അറിയേണ്ടത് പറഞ്ഞു. കാണേണ്ടത് കണ്ടു. ശ്രാന്തനായ ഞാൻ ഇനി വിശ്രമിക്കട്ടെ.

60. നിരസ്ത കല്പനാ ജാലമചിത്ത്വത്വം പരം പദം
    ത ഏവ ഭൂതമാം പ്രാപ്താഃ സംശാന്താ
    ശേഷ കില് ബിഷാഃ
61. മഹാധിയഃ ശാന്തധിയോ യേ യാതാ
    വിമനസ്കതാം
    ജന്തോഃ കൃത വിചാരസ്യ വിഗലദ്
    വൃത്തി ചേതസഃ
62. മനനം ത്യജതോ നിത്യം കിഞ്ചിത്
    പരിണതം മനഃ
    ദൃശ്യം സന്ത്യജതോ ഹേയമുപാദേയ മുപേയുഷ
63. ദ്രഷ്ടാരം പശ്യതോ നിത്യമദൃഷ്ടാരമ പശ്യതഃ
    വിജ്ഞാതവ്യേ പരേ തത്ത്വേ
    ജാഗരുകസ്യ ജീവിതം
64. സുപ്തസ്യ ഘനസമോഹ മയേ
    സംസാര വർത്മനി
    അത്യന്ത പക്വ വൈരാഗ്യാദരസേഷു രസേഷ്വപി
65. സംസാര വാസനാജാലേ ഖഗജാല ഇവാധുനാ
    ത്രോടിതേ ഹൃദയഗ്രന്ഥൗ ശ്ലേഥേ
    വൈരാഗ്യ രംഹസാ
66. കാതകം ഫലമാസാദ്യ യഥാ വാരി പ്രസീദതി
    തഥാ വിജ്ഞാനവശതഃ സ്വഭാവഃ സംപ്രസീദതി
67. നിരാഗം നിരുപാസംഗം നിർദ്വന്ദം നിരുപാശ്രയം
    വി നിര്യാതി മനോ മോഹാദ്വിഹംഗഃ
    പഞ്ജരാ ദിവ
68. ശാന്ത സന്ദേഹ ദൗരാത്മ്യം ഗതകൗതുക വിഭ്രമം
    പരിപൂർണ്ണാന്തരം ചേതഃ പൂർണ്ണേന്ദുരിവ വിഭ്രമം
    പരിപൂർണ്ണാന്തരം ചേതഃ പൂർണ്ണേന്ദുരിവ രാജതേ.

നിരസ്ത ചിത്തമായ പരമപദം പ്രാപിച്ചവരും നിരസ്ത സങ്കല്പരും ആയവർ ദോഷവിമുക്തരായി ബ്രഹ്മത്തെ പ്രാപിക്കുന്നു. മനസ്ത്യാഗത്തോടെ വിമനസ്കരായവരുടെ ശാന്ത ചിത്തം അവരുടെ മേധയെ പ്രവൃദ്ധമാക്കുന്നു. നഷ്ടമായ മനോവൃത്തികളോടു കൂടിയവരും മാനസിക സങ്കല്പങ്ങൾ പരിത്യജിച്ച് അഭ്യാസത്താൽ മനസ്സ് പരിപക്വമായവരും വേദാന്ത ചിന്തനത്തിൽ നിരന്തരം മുഴുകിയവരും മുമുക്ഷു രൂപത്തിൽ നിന്നും ദേയം, ഉപാദേയം എന്നീ രണ്ടുവിധത്തിലുള്ള പദാർത്ഥങ്ങളും ത്യജിച്ചവരും നിത്യനും, ദ്രഷ്ടാവും പ്രപഞ്ചത്തെ കാണാത്ത അദ്രഷ്ടാവായി വർത്തിക്കുന്നവനും അറിയേണ്ട പരമതത്വത്തിൽ മുഴുകിയവനും സരസനും, രസഹീനവുമായ പദാർത്ഥങ്ങളിൽ വൈരാഗ്യം പൂണ്ട് മോഹാത്മകമായ പ്രപഞ്ചമാർഗ്ഗത്തിൽ സുഷുപ്തി ചേർന്നവരും വൈരാഗ്യബലത്താൽ പ്രാപഞ്ചിക വാസനകളാകുന്ന സുവർണ്ണ പാശം ഛിന്ന ഭിന്നമാക്കിയവരും ശൈഥില്യം വന്ന ഹൃദയ ഗ്രന്ഥിയോടുകൂടിയവരും ആയ ജ്ഞാനികൾ അവരുടെ സ്വഭാവത്താൽ നോറ്റാമ്പരലൽകൊണ്ട് ജലം ശുദ്ധമാകുന്നതുപോലെ പരിശുദ്ധമനസ്സു ചേർന്നവരുമായ ഉത്തമന്മാർ പഞ്ജരമുക്തരായ ശുകങ്ങളെപ്പോലെ മോഹപാശത്തിൽ നിന്ന് വിമുക്തരായി അനാസക്തവും ദ്വന്ദ്വാതീതവും നിരാലംബവും രാഗരഹിതവുമായ ചിത്തത്തോടെ വിശുദ്ധരായിത്തിരുന്നു. പ്രാപഞ്ചിക ചിന്തകളോട് വിരക്തി തോന്നിയിട്ടുള്ളവരുടെ ചിത്തം പൂർണ്ണ ചന്ദ്രനെപ്പോലെ എല്ലാവിധത്തിലും ശോഭ ചേരുന്നു.

69. നാഹം ന ചാന്യ ദസ്തീഹ ബ്ര
    ഹ്മൈവാസ്മി നിരാമയം
    ഇത്ഥം സദസദോർമ്മധ്യാദ്യഃ പശ്യതി സ പശ്യതി
70. അയതേനാപനതേഷ്വക്ഷിദൃഗ് ദൃശ്യേഷു
    യഥാ മനഃ
    നീരാഗമേവ പതതി തദ്വത് കാര്യേഷു ധീരധീ
71. പരിജ്ഞായോപഭുക്തോ ഹി ഭോഗോ
    ഭവതി തുഷ്ടയേ
    വിജ്ഞായ സേവിതശ്ചൗരോ മൈത്രിമേതി
    ന ചോരതാം
72. അശങ്കിത്രാപി സംപ്രാപ്താ ഗ്രാമയാ ത്രാ
    ഥാ ദ്ധ്വഗൈഃ
    പ്രേക്ഷ്യതേ തദ്വവൈജ്ഞൈർ ഭോഗ ശ്രീ
    രവ ലോക്യതേ
73. മനസോ നിഗൃഹീതസ്യ ലീലാഭോഗോ
    ല്പ കോ പി യഃ
    തമേവാലബ്ധവിസ്താരം ക്ലിഷ്ടത്വാദ്
    ബഹുമാന്യതേ
74. ബദ്ധമുക്തോ മഹീപാലോ ഗ്രസമാത്രേണ
    തുഷ്യതി
    പരൈരബദ്ധോ നാക്രാന്തോ, ന രാഷ്ട്രം
    ബഹു മന്യതേ
75. ഹസ്തം ഹസ്തേന സംപീഡ്യ ദന്തൈർ ദന്താൻ
    വിചൂർണ്യ ച
    അംഗാന്യം ഗൈരിവാക്യമ്യ ജയേദാദൗ
    സ്വയം മനഃ

76. മനസോ വിജയാന്നാന്യു ഗതിരസ്തി
ഭവാർണ്ണ വേ
മഹാ നരക സാമ്രാജ്യേ മത്ത
ദുഷ്കൃത വാരണാഃ

77. ആശാശര ശലാകഢ്യാ ദുർജ്ജയാ
ഹീന്ദ്രീയാരയഃ

സത്തിന്റെയും അസത്തിന്റെയും മധ്യേ ഇവിടെ ഞാനോ മറ്റൊന്നോ ഇല്ലെന്നും ഞാൻ സദാ ദോഷരഹിതമായ ബ്രഹ്മമാണെന്നും കാണുന്നവനാണ് യഥാർത്ഥ വസ്തുത കാണുന്നത്. പ്രയാസ മെന്യേ വന്നു ചേരുന്ന ദൃശ്യങ്ങളിൽ കണ്ണ് രാഗരഹിതമായിത്തന്നെ മുഴുകുന്നതുപോലെ ജ്ഞാനികൾ കർത്തവ്യ നിരതന്മാരായിത്തീരുന്നു. അടുത്തറിഞ്ഞ കള്ളൻ മോഷ്ടാവെന്ന നില കൈവിട്ട് സൗഹാർദ്ദ ഭാവം പുലർത്തുന്നതു പോലെ ചിന്തിച്ചനുഭവിച്ച സുഖം സന്തുഷ്ടിക്ക് കാരണമാകുന്നു. ഒരു ഗ്രാമത്തിൽ പോകാൻ ആഗ്രഹമില്ലാതിരുന്നെങ്കിലും യാദൃച്ഛികമായി ഗ്രാമമാർഗ്ഗത്തിൽ വന്നു പെട്ടാൽ പാന്ഥൻ ഉദാസീനനായി നടക്കുന്നതുപോലെ ജ്ഞാനികൾ യോഗാത്മകമായ ഐശ്വര്യങ്ങൾ ഉദാസീനതയോടെ അനുഭവിക്കുന്നു. സംയതചിത്തന്മാർ തുച്ഛ ഭോഗവും അധികമെന്നു മനസ്സിലാക്കി അതു ക്ലേശകരമാകുമെന്ന് കരുതി അതിൽ നിന്ന് വിട്ടുമാറാനാഗ്രഹിക്കുന്നു. അന്യരുടെ ആക്രമണത്തിനിരയായിട്ടല്ലാത്ത രാജാവ് തന്റെ രാജ്യത്തിലെ സർവ ഭോഗ വസ്തുക്കളും തുച്ഛമായി കരുതുന്നു. ശത്രുവിന്റെ ബന്ധനത്തിൽ പെട്ട് നരകിച്ചാൽ വിമുക്തനായതിനുശേഷം ഒരു ഉരുളച്ചോറും മഹത്തരമായി കരുതുന്നു. ഏറെ ഞെരുങ്ങിയാണെങ്കിലും മനസ്സിനെ വൈരാഗ്യത്തോടെ കീഴടക്കുക. സംസാരസാഗരത്തിൽ മനസ്സ് നിയന്ത്രിക്കുന്നതിൽ കൂടുതൽ ഉപരി ഒന്നുമില്ല. ഘോരനഗരത്തിൽ ദുഷ്കർമ്മമാകുന്ന മദിച്ച ആന സഞ്ചരിക്കുന്നു. ആശയാകുന്ന ശരങ്ങളാൽ സുസജ്ജിതരായ ഇന്ദ്രിയങ്ങളാകുന്ന ശത്രുക്കളെ ജയിക്കുക പ്രയാസം തന്നെ.

78. പ്രക്ഷീണചിത്തദർപ്പസ്യ നിഗൃഹീതേന്ദ്രിയ ദ്വിഷഃ
പദ്മിന്യ ഇവ ഹേമന്തേ ക്ഷീയന്തേ
ഭോഗ വാസനാഃ

79. താവന്നിശിവവേതാളാ വസന്തി ഹൃദി വാസനാഃ
ഏകതത്വ ദൃഢാഭ്യാസാദ്യാവന്ന വിജിതം മനഃ

80. ഭൃത്യോ ഭിമത കർത്തൃത്വാന്മന്ത്രി സർവാർത്ഥ
കാരണാത്
സാമന്തശ്ചേന്ദ്രിയാക്രാന്തേർമനോ മന്യേ
വിവേകിനഃ

81. ലാളനാത്സ്നിഗ്ധലലനാപാലനാത്
പാലകഃ പിതാ
സുഹൃദുത്തമവിന്യാസാമനോ മന്യേ മനീഷിണഃ

82. സ്വാലോകതഃ ശാസ്ത്ര ദൃശാ സ്വ
ബുധ്യാ സ്വാനു ഭാവതഃ
പ്രയച്ഛതിപരാംസിദ്ധിം ത്യക്ത്വാത്മാനം
മനഃ പിതാ

83. സുഹൃഷ്ടഃ സുദൃഢഃസ്വച്ഛ സുക്രാന്തഃ
സുപ്ര ബോധിതഃ
സ്വ ഗുണോനോർജിതോ ഭാതിഹൃദിഹൃദ്യോ
മനോമണിഃ

84. ഏനം മനോമണിം ബ്രഹ്മൻ ബഹുപങ്കകളങ്കിതം
വിവേകവാരിണാ സിദ്ധ്യൈ പ്രക്ഷാള്യാ
ലോകവാൻ ഭവ

85. വിവേകം പരമാശ്രിത്യ ബുദ്ധ്യാ സത്യമവേക്ഷ്യ
ഇന്ദ്രിയാരീനലം ഛിത്വാ തീർണ്ണോഭവ
ഭവാർണ്ണവാത്

ചിത്തത്തിലെ അഹങ്കാരം ഒതുക്കി ഇന്ദ്രിയങ്ങളാകുന്ന ശത്രുക്കളെ ജയിച്ചു കഴിഞ്ഞവരുടെ വിഷയാഭിലാഷം മഞ്ഞു കാലത്ത് താമരപ്പൂക്കൾ പോലെ നശിക്കുന്നു. വാസനയാകുന്ന വേതാളത്തെ ഏകാഗ്രതയുടെ അഭ്യാസത്താൽ നിയന്ത്രിക്കാതിരിക്കുന്നവരെ മാത്രമേ അത് രാത്രിയിലെന്ന പോലെ ഹൃദയത്തിൽ ഉറച്ച് നിൽക്കുകയുള്ളൂ. വിവേകി തന്റെ മനസ്സിനെ ഭൃത്യനെപ്പോലെ ആജ്ഞാനുവർത്തിയാക്കുന്നു. അത് അവന്റെ സകല കാര്യങ്ങളും മന്ത്രിയെപ്പോലെ പരിപാലിക്കുന്നു. വിവേകിയുടെ മനസ്സ് ഇന്ദ്രിയങ്ങളെ ആക്രമിക്കുന്നതിനാൽ ഒരു സാമന്തനെപ്പോലെ പെരുമാറുന്നു. അറിവുള്ളവന്റെ മനസ്സ് ലാളനയാൽ സ്നേഹമുള്ള സ്ത്രീയെപ്പോലെയും പാലിക്കുന്നതിനാൽ പിതാവിനെപ്പോലെയും ഇത്തരം കാര്യങ്ങൾ ചെയ്യുന്നതിനാൽ സുഹൃത്തിനെപ്പോലെയും ആണ്. ശാസ്ത്രനുകൂല്യം അനുഭൂതി പ്രകാശം ബുദ്ധി ഇവയാൽ മനസ്സാകുന്ന പിതാവ് സ്വയം മറന്ന് പരമസിദ്ധി നൽകുന്നു. ആത്മഗുണത്താൽ തേജസ്സു കലർന്ന ജ്ഞാനരത്നം ഹൃദയത്തിൽ പ്രശോഭിക്കുന്നു. അത് ദൃഢവും ഹൃഷ്ടവും ചൈതന്യയുക്തവും നിയന്തിതവുമാണ്. ചളിയിൽ കിടന്ന് മലിനമായ മനസ്സാകുന്ന രത്നത്തെ വിവേക ജലത്താൽ കഴുകി പരിശുദ്ധമാക്കുക അത് നിങ്ങൾക്ക് തേജസ്സ് നൽകും. വിവേകത്തെ ആശ്രയിച്ച് ബുദ്ധിയാൽ സത്യംസാക്ഷാത്കരിച്ച് ഇന്ദ്രിയങ്ങളാകുന്ന ശത്രുക്കളെ തകർത്ത് സംസാരസാഗരം അക്കര കടക്കുക.

86. ആസ്ഥാമാത്രമനന്താനാം ദുഃഖാനാമാകരം വിദുഃ
അനാസ്ഥമാത്രമഭിതഃ സുഖാനാമാലയം വിദുഃ

87. വാസനാതന്തു ബദ്ധോ യം ലോകോ
വിപരി വർത്തതേ
സാ പ്രസിദ്ധാതി ദുഃഖായ സുഖായോ
ച്ഛേദമാഗതാ

88. ധീരോപ്യതി ബഹുജ്ഞോ പി കുലജോ
പി മഹാനപി
തൃഷ്ണയാ ബധ്യതേജന്തുഃ സിംഹഃ
ശൃംഖലയാ യഥാ

89. പരമം പുരുഷം യത്മനസ്ഥായാദായ സൂദ്യമം
യഥാ ശാസ്ത്രമനുദ്വേഗ മാചരൻ കോ
ന സിദ്ധിഭാക്

I K

90. അഹം സർവമിദം വിശ്വം പരമാത്മാഹ മച്യുതഃ
നാന്യദസ്തീതി സംവിത്യാ പരമാ സാ
ഹ്യ ഹംകൃതിഃ

91. സർവ സ്മാദ്വ്യ തിരിക്തോ ഹ
ബാലാഗ്രാദവ്യഹം തന്മൂഃ
ഇതി യാ സംവിദോ ബ്രഹ്മൻ ദ്വിതീയാഹം
കൃതിഃ ശുഭാ

92. മോക്ഷായൈഷാ ന ബന്ധായ ജീവന്മു
ക്തസ്യ വിദ്യതേ

93. പാണി പാദാദി മാത്രോ യ മഹ മിത്യേഷ നിശ്ചയഃ
അഹങ്കാരസ്തൃതീയോ സൗലൗകിക
സ്തുച്ഛ ഏവ സഃ

ആസ്ഥയാണ് ലോകത്തിൽ അനേകം ദുഃഖങ്ങൾക്ക് കാരണാമായിരിക്കുന്നത്. അനാസ്ഥ സുഖത്തിന് കാരണമാണ്. വാസനാസൂത്രബദ്ധമായ ഈ ലോകം മാറിമാറിഞ്ഞു കൊണ്ടിരിക്കുന്നു. ഈ കാമവാസന ഏറെ ദുഃഖകരമാണ്. അതിന്റെ നാശം സുഖമരുളുന്നു. ധീരനോ, പണ്ഡിതനോ, കുലീനനോ, മഹാനോ ആയാലും ആരും ചങ്ങലയാൽ സിംഹമെന്ന പോലെ ആശാപാശത്തിൽ ബദ്ധനാകുന്നു. പൗരുഷത്തോടെ പ്രയത്നിച്ച് ശാസ്ത്രമഭ്യസിക്കുന്ന ആർക്കാണ് സിദ്ധി വരാത്തത്? “ഞാൻ അച്യുതനായ പരമാത്മാവാണ്” “എന്നിൽ നിന്നും ഭിന്നമായിട്ടൊന്നുമില്ല; ഇങ്ങനെയുള്ള ജ്ഞാനാത്മകമായ അഹങ്കാരം ശ്രേയസ്കരമാണ്. ഞാൻ തലമുടി നാരിനെക്കാൾ സൂക്ഷ്മവും എല്ലാറ്റിൽ നിന്നും വ്യത്യസ്തനുമാണ് എന്ന അഹംഭാവവും മംഗളകരമായ അഹങ്കാരമാണ്. ഈ രണ്ടഹങ്കാരവും ബന്ധനം നിർമ്മിക്കുന്നില്ല. അത മോക്ഷ സാധകമാണ്. “ഞാൻ കൈയ്യും കാലും മറ്റുമുള്ള ശരീരം ചേർന്നവനാണ്” എന്ന മൂന്നാമത്തെ അഹങ്കാരം തുച്ഛമാണ്, കേവലം ലൗകീകവുമാണ്.

94. ജീവ ഏവ ദുരാത്മാസൗ കന്ദഃ
സംസാര ദുസ്തരോഃ
അനേനാഭിഹതോ ജന്തുരധോ ധഃ പരിധാവതി

95. അനയാ ദുരഹംകൃത്യാ ഭവാത്
സംത്യക്തയാ ചിരം
ശിഷ്ടഹങ്കാരവാൻ ജന്തുഃ ശമവാൻ
യാതി മുക്തതാം.

96. പ്രഥമൗ ദ്വാവഹംകാരൗ അംഗീകൃത്യ
ത്വലനകികൗ
തൃതീയാഹം കൃതിസ്ത്യാജ്യാലൗകികീ
ദുഃഖദായീ നീ

97. അഥ തേ അപി സംത്യജ്യ സർവാഹം
കൃതി വർജിതഃ
സ തിഷ്ഠതി തഥാത്യം ച്ചൈർപരമേവാധി
രോഹതി

ദുരാത്മ സ്വഭാവമുള്ളവനും ഈ മൂന്നാമത്തെ അഹങ്കാരത്തോടു കൂടിയവനുമായ വ്യക്തി തന്നെയാണ് ദുഃഖമയമായ സംസാരവിഷയത്തിന്റെ വേര്. ഈ അഹങ്കാരത്തിനടിമപ്പെട്ട് ജീവൻ താഴെ അഗാധഗർത്തത്തിൽ തള്ളപ്പെടും. ഈ ദുഃഖപ്രദമായ അഹങ്കാരമുപേക്ഷിച്ച് ആദ്യത്തെ രണ്ടു വിധത്തിലുമുള്ള അഹംഭാവത്തിൽ മുഴുകിയ വ്യക്തി സംയമിയായി മുക്തിയെ പ്രാപിക്കുന്നു. ആദ്യത്തെ അലൗകികമായ രണ്ടഹംഭാവങ്ങളെയും അംഗീകരിച്ചതിനു ശേഷം മൂന്നാമത്തെ അഹങ്കാരം വെടിയുക. പിന്നീട് സാധനയുടെ ശക്തി വർദ്ധിക്കുമ്പോൾ ആദ്യത്തെ രണ്ട് അഹംഭാവങ്ങളും വെടിഞ്ഞ് നിരഹങ്കാര ഭാവം കൈകൊള്ളണം. ഇത് ഉന്നതിയിലേക്ക് നയിക്കും.

98. ഭോഗേച്ഛാമാത്രകോ ബന്ധസ്തത്ത്യാഗോ
മോക്ഷ ഉച്യതേ
മനസോ ഭ്യുദയോനാശോ മനോനാശോ
മഹോദയഃ

99. ജ്ഞമനോ നാശമഭ്യേതി മനോജ്ഞസ്യ
ഹി ശൃംഖലാ
നാനന്ദം ന നിരാനന്ദം ന ചലം നാചലം സ്ഥിരം
ന സന്നാസന്ന ചൈതേഷാം മധ്യം
ജ്ഞാനി മനോ വിദുഃ

100. യഥാസൗക്ഷ്മാച്ചിദാഭാസ്യ ആകാശോ
നോപ ലഭ്യതേ
തഥാനിരംശശ്ചിത് ഭാവഃ സർവഗോ
പി ന ലക്ഷ്യതേ

101. സർവസങ്കല്പഹിതാസർവസംജ്ഞാ
വിവർജിതാ
സൈഷാ ചിദവിനാശാത്മാ സ്വാത് മേത്യാദി
കൃതാഭിധാ

102. ആകാശശതഭാഗാച്ഛാ ജ്ഞേഷു
നിഷ്ക്കള രൂപിണീ
സകലാമലസംസാരസ്വരൂപൈകാത്മ ദർശിനീ

103. നാസ്തമേതി ന ചോദതി നോത്തിഷ്ഠതി
ന തിഷ്ഠതി
ന ച യാതി ന ചായാതി ന ച നേഹ
ന ചേഹ ചിത്
സൈഷാ ചിദമലാകാരാ നിർവകല്പാ
നിരാസ്പദാ

104. ആദൗ ശമദമപ്രായൈർഗുണൈഃ
ശിഷ്യം വിശോധയേത്
പശ്ചാത്സർവമിദം ബ്രഹ്മ ശുദ്ധസ്ത്വമിതി
ബോധയേത്.

ഏതു വിധത്തിലുള്ളതായാലും ഭോഗേച്ഛ ബന്ധനമാണ്. മുക്തിയെന്നത് ഭോഗേച്ഛപരിത്യാഗം തന്നെ. മനോനാശമാണ് മനോന്നതിക്ക് കാരണം. ഭാഗ്യവാനേ മനോനാശം സിദ്ധിക്കൂ.

N P

I K

ജ്ഞാനികളുടെ മനസ്സ് നശിക്കുന്നു. അവർ മനസ്സിനെ ആനന്ദമെന്നോ ആനന്ദ രഹിതമെന്നോ കരുതുന്നില്ല. അവർ അതിനെ ചലനമെന്നോ അചലമെന്നോ സത്തെന്നോ അസ ത്തെന്നോ കരുതുന്നില്ല. അജ്ഞാനികളാകട്ടെ മനസ്സിന്റെ ബന്ധനത്തിൽപെട്ട് ഉഴലുന്നു. സർവസങ്കല്പാതീതവും സർവസംജ്ഞാരഹിതവുമായ ഈ ചിദാത്മാവിനെ അവിനാ ശിയെന്നും സ്വാത്മാവെന്നും മറ്റും പറയുന്നു. അത് അഖണ്ഡ ചൈതന്യവും സർവവ്യാപകവുമാണ്. അചത് ദൃഷ്ടിഗോ ചരമല്ല. ജ്ഞാനികൾ ഏതൊരു ചിദാത്മാവിനെയാണോ ആകാശത്തെക്കാളും നൂറുമടങ്ങ് സ്വച്ഛവും അവയവരഹി തവുമായി കാണുന്നത് ആസത്ത സമ്പൂർണ്ണ നിർമ്മലമായ വിശ്വരൂപത്തിൽ കേവലം ആത്മദർശകമായിത്തീരുന്നു. ആസത്ത ഒരിക്കലും ഉദിക്കുകയോ അസ്തമിക്കുകയോ ചെയ്യുന്നില്ല. അത് ഗമനാഗമന രഹിതമാണ്. അത് ഇരിക്കു കയോ നിൽക്കുകയോ ചെയ്യുന്നില്ല. അത് അവിടെയുമില്ല, അവലംബഹീനവും വികല്പരഹിതവുമാണ്. ശമദമാദി ഗുണങ്ങളാൽ ശിഷ്യന്റെ അന്തഃകരണത്തെ ശുദ്ധീകരിക്കേണ്ട ചുമതല ഗുരുവിനുണ്ട്. അതിനെത്തുടർന്ന് ഈ കാണുന്ന സകലതും നീയും ബ്രഹ്മസ്വരൂപമാണെന്ന ബോധം ശിഷ്യന് ഉണ്ടാക്കികൊടുക്കണം.

105. അജ്ഞസ്യാർദ്ധപ്രബുദ്ധസ്യസർവം
ബ്രഹ്മേതി യോവദേത്
മഹാനരകജാലേഷു സ തേന വിനിയോ ജിതഃ

106. പ്രബുദ്ധ ബുദ്ധേഃ പ്രക്ഷീണ
ഭോഗേച്ഛസ്യ നിരാശിഷഃ
നാസ്ത്യ വിദ്യാമലമിതി പ്രാജ്ഞസ്തു
പദിശേത് ഗുരു

107. സതി ദിപ ഇവാലോക സത്യർക്ക ഇവ വാസരഃ
സതി പുഷ്പ ഇവാമോദശ്ചിതി
സത്യം ജഗത്തഥാ

108. പ്രതിഭാസത ഏവേദം ന ജഗത് പരമാർത്ഥതഃ
ജ്ഞാന ദൃഷ്ടൗ പ്രസന്നായാം
പ്രബോധവിത തോദായഃ

“സർവം ബ്രഹ്മം” എന്ന് അജ്ഞാനിയുടെയും അർത്ഥ ബോധക്കാരന്റെയും മുന്നിൽ പറയുന്നത് അവനെ നരകത്തിൽ തള്ളിയിടുന്നതിനു തുല്യണ്. ഭോഗേച്ഛ നശിച്ച് പ്രബുദ്ധനായ വനുമാത്രമേ വേദാന്ത ബോധനംകൊണ്ട് ഗുണമുള്ളൂ. ദീപത്തിൽ നിന്നേ പ്രകാശമുണ്ടാകൂ; പൂവിടുന്നേ സൗരഭ്യ മുള്ളൂ. അതുപോലെ ചിത് ചൈതന്യത്തിലാണ് പ്രപഞ്ച സ്ഥിതി. യഥാർത്ഥത്തിൽ പ്രപഞ്ചത്തിന് അസ്ഥിത്വമില്ല. കേവലം ആഭാസമാത്രമാണത്. നിന്റെ കണ്ണ് ആവരണരഹിത മാകുമ്പോൾ അതിൽ ജ്ഞാനപ്രകാശം നിറയും അപ്പോൾ എന്റെ ഉപദേശത്തിന്റെ സാരാംശം നിനക്കു വ്യക്തമാകും.

109. യഥാവജ്ജ്ഞാസ്യസി സ്വസ്ഥോമദ്വാഗ്വൃഷ്ടി
ബലാബലം
അവിദ്യയൈവോത്തമയാസ്വാർ
ത്ഥനാ ശോദ്യമാർത്ഥയാ

110. വിദ്യാ സംപ്രാപ്യതേ ബ്രഹ്മൻ
സർവദോഷാപഹാരിണീ
ശാമ്യതിഹ്യസ്ത്രമസ്ത്രേണ മാലേന
ക്ഷാള്യതേ മലം

111. ശമ വിഷം വിഷേണൈതി രുപുണാ
ഹന്യതേ രിപുഃ
ഈദൃശീ ഭൂതമയേയം യാ സ്വാനശേന ഹർഷദാ

112. ന ലക്ഷ്യതേ സ്വഭാവോ സ്യാ വീക്ഷ്യ
മാണൈവ നശ്യതി
നാസ്തേഷ്യാ പരമാർത്ഥേനേത്യേവം
ഭാവനയേ ദ്ധയാ

113. സർവം ബ്രഹ്മേതി യസ്യാന്തർബാവനാ
സാ ഹി മുക്തിദാ
ഭേദദൃഷ്ടിരവിദ്യേയം സർവഥാ
താം വിസർജ്ജയേത്

സ്വാർത്ഥനാശത്തിന് ശ്രേഷ്ഠമായ അവിദ്യ ഉപകരിക്കും. അതുമൂലം സർവദോഷകരമായ വിദ്യ പ്രാപിക്കാം. അസ്ത്രം അസ്ത്രത്തെ മുറിക്കുന്നു. മലംകൊണ്ട് മാലിന്യം കഴുകി ക്കളണം. വിഷംകൊണ്ട് വിഷം ഹരിക്കാം. ശത്രു തന്നെയാണ് ശത്രുവിനെ സംഹരിക്കുക. അതുപോലെ ആത്മനാശം സന്തുഷ്ടിക്ക് കാരണമാകും. അതിന്റെ സ്വരൂപം ദൃഷ്ടിഗോ ചരമല്ല. അത് കാഴ്ചയിൽപെടുമ്പോൾ തന്നെ നശിക്കുന്നു. അതിനെ മായയെന്നു കരുതാതെ ബ്രഹ്മമാണെന്നു കരു താതെ ബ്രഹ്മമാണെന്നു കരുതുകയാണ് മോക്ഷപ്രാപ്തി ക്കുചിതം. ഭേദബുദ്ധിയാണ് അവിദ്യ. അതിനാൽ ഭേദബുദ്ധി കൈവെടിഞ്ഞാൽ ശ്രേയസ്സുണ്ടാകും.

114. മുനേ നാസാദ്യതേ തദ്ധി പദമക്ഷയമുച്യതേ
കുതോ ജാതേയമിതി തേ ദ്വിജ
മാസ്തു വിചാരണാ

115. ഇമാം കഥമഹം ഹൻമീത്യേഷാ തേ
സ്തു വിചാരണാ
അസ്തംഗതായാം ക്ഷീണായാമസ്യാം
ജ്ഞാസ്യസി തത്പദം

116. യതഏഷാ യഥാ ചൈഷായഥാ
നഷ്ടേത്യഖണ്ഡിതം
തദസ്യാരോഗശാലായാ യത്നം കുരു
ചികി ത്സേന

117. യഥൈഷാ ജൻമദുഃഖേഷു ന ഭൂയസ്ത്വാം
നിയോക്ഷ്യതി
സ്വാത്മനിസ്വപരിസ്പന്ദൈഃ സ്ഫുരത്യ
ച്ചൈശ്ചി ദർണ്ണവഃ

118. ഏകാത്മകഖണ്ഡം തദിത്യന്തർഭാവ്യതാം ദൃഢം
കിഞ്ചിത് ക്ഷുഭിതരൂപാ സാ സിച്ഛക്തിശ്ചിൻമ
യാർണ്ണേവ

N P

119. തൻമയൈവ സ്ഫുരത്യച്ഛാ തത്രൈവോർ
മ്മിരി വാർണ്ണവേ
ആത്മന്യേവാത്മനാവ്യോമ്നി യഥാ
സരസി മാരുതഃ

120. തഥൈവാത്മാത്മശക്ത്യൈവസ്വാത്മന്യേ
വൈതി ലോലതാം
ക്ഷണം സ്ഫുരതി സാ ദൈവീ സർവ
ശക്തിഥയാ തഥാ

121. ദേശകാലക്രിയാശക്തിർന യസ്യാഃ
സംപ്ര കർഷണേ
സ്വസ്വഭാവം വിദിത്വോച്ചൈരപന്യന്തപദേ സ്ഥിതാ

122. രൂപം പരിമിതേനാസൗ ഭാവയത്യവിഭാവിതാ
യദൈവം ഭാവിതം രൂപം തയാ പരമകാന്തയാ

123. തദൈവൈനാമനുഗതാ നാമസംഖ്യാദികാ ദൃശഃ
വികല്പകലിതാകാരം ദേശകാലക്രിയാസ്പദം

124. ചിതോ രൂപമിദം ബ്രഹ്മൻ ക്ഷേത്രജ്ഞ
ഇതി കഥ്യതേ
വാസനാഃ കല്പയൻസോ പി യാത്യഹം
കാരതാം പുനഃ

ലഭിക്കാത്തത് അക്ഷയപദമെന്ന് പറയപ്പെടുന്നു. മായയുണ്ടായതെങ്ങനെയെന്നൊന്നും ചിന്തിക്കേണ്ട മായയെ എങ്ങനെ നശിപ്പിക്കാമെന്നു മാത്രം ചിന്തിച്ചാൽ മതി മായ ക്ഷീണിച്ചു നശിക്കുമ്പോൾ നിനക്ക് അക്ഷയമായ പദത്തെപ്പറ്റിയുള്ള ജ്ഞാനം ലഭിക്കും. ഇത് എവിടെനിന്നുമുണ്ടാകുന്നു? ഇതിന്റെ സ്വരൂപമെന്ത്? ഇതെങ്ങനെ നശിക്കുന്നു? എന്നെല്ലാം ചിന്തിച്ച് ഇതിന് മൗലികമായ പ്രതിവിധി കാണണം. അങ്ങനെയായാൽ അത് നിന്നെ സംസാരചക്രത്തിൽ കുഴക്കുകയും കൂടാതെ ചിത്തമാകുന്ന സമുദ്രം വിഭാസിതമാകുകയും ചെയ്യും. ചിത് സത്ത അഖണ്ഡരൂപാത്മകമെന്ന് കരുതണം. ചിത്ശക്തി ചിന്മയ സമദ്രത്തിൽ ക്ഷോഭിച്ചുകൊണ്ടിരിക്കുന്നു. സമുദ്രത്തിൽ നിർമ്മലചിന്മയ തരംഗങ്ങൾ പൊങ്ങുന്നു. ഏതൊരാത്മശകതിയെ ചലിപ്പിക്കാൻ ദേശകാലക്രിയാശക്തികൾ അസമർത്ഥങ്ങളാണോ ആ ശക്തി ഉച്ചസ്ഥാനത്തിലാണ് സ്ഥിതിചെയ്യുന്നത്. ആ ചിത് ശക്തി അറിയപ്പെടാൻ സാധ്യമാകാത്തതുകൊണ്ട് പരിമിതിയെപ്പേലെ രൂപഭാവനയുക്തമായിത്തീരുന്നു. ആ പരാശക്തിയിൽ രൂപഭാവനയുണ്ടാകുമ്പോൾ അതിന്റെ കൂടെ നാമസംഖ്യാതികൾ യോജിക്കുന്നു. ചിത്ശക്തിയുടെ ആ രൂപം ദേശകാലക്രിയകൾക്കാധാരഭൂതമായും വികല്പരൂപം ധരിക്കുന്നതായും തീരുന്നു. അതാണ് ക്ഷേത്രജ്ഞൻ അതും പിന്നീട് വാസനാസങ്കല്പത്താൽ അഹങ്കാരരൂപം പ്രാപിക്കുന്നുമുണ്ട്.

125. അഹങ്കാരോ വിനിർണ്ണേതാ കളങ്കീ
ബുദ്ധിരുച്യതേ
ബുദ്ധിഃസങ്കല്പിതാകാരാ പ്രയാതി
മന സാസ്പദം

126. മനോഘനവികല്പം തു ഗച്ഛതീ
ന്ദ്രിയതാം ശനൈഃ
പാണിപാദമയംദേഹമിന്ദ്രിയാണി വിദുർബുധാഃ

127. ഏവം ജീവോ ഹി സങ്കല്പാവാ
സനാരജ്ജു വേഷ്ടിതഃ
ദുഃഖജാലപരീതാത്മാ ക്രമാദായാതി നീചതാം

128. ഇതി ശക്തിമയം ചേതോഘനാഹങ്കാരതാം ഗതം
കോശകാരകൃമിരിവ സ്വേച്ഛയാ യാതി ബന്ധനം

129. സ്വയം കല്പിതതൻമാത്രാജാലാഭ്യാന്ത
രവർത്തിപരാം
വിവശതാമേതി ശൃംഖലാബദ്ധസിംഹവത്

130. ക്വചിന്മനഃ ക്വചിദ്ബുദ്ധിഃക്വചിജ്ജ്ഞാനം
ക്വചിത്ക്രിയാ
ക്വചിദേതദഹംകാരഃ ക്വചിച്ചിത്തമിതി സ്മൃതം

131. ക്വചിത്പ്രകൃതിരിത്യുർതം ക്വചിൻമായേതി
കല്പിതം
ക്വചിൻമലമിതി പ്രോക്തം ക്വചിത്കർമ്മേതിസം
സ്മൃതം

132. ക്വചിദ്ബന്ധ ഇതി ഖ്യാതം ക്വചിത്പുര്യ
ഷ്ടകം സ്മൃതം
പ്രോക്തം ക്വചിദവിദ്യേതി ക്വചിദിച്ഛേതി സമ്മതം

133. ഇമം സംസാരമഖിലമാശാപാശവിധായകം
ദധദന്തഃഫലൈർഹീനം വടധാനാ വടംയഥാ

ഉറച്ചതും ദോഷം കലർന്നതുമായ അഹംഭാവം തന്നെയാണ് ബുദ്ധി. ബുദ്ധി സങ്കല്പ രൂപം ധരിക്കുമ്പോൾ മനോരൂപമായിത്തീരുന്നു. മനസ്സ് ഘനികല്പത്തിൽ പതിക്കുമ്പോൾ അത് ക്രമേണ ഇന്ദ്രിയരൂപം കൈക്കൊള്ളുന്നു. കരണചരണാദികളോടുകൂടിയ ദേഹത്തെയാണ് പണ്ഡിതന്മാർ ഇന്ദ്രിയം എന്നുപറയുന്നത്. സങ്കല്പമാകുന്ന വാസനാപാശത്താൽ ബദ്ധമായ ജീവി ദുഃഖമാകുന്ന വലയിൽ പെടുമ്പോൾ അധോഗതി പ്രാപിക്കുന്നു. പട്ടപനൂൽപ്പുഴു സ്വേച്ഛയാ ബന്ധത്തിൽ അകപ്പെടുന്നതുപോലെ ശക്തിമയമായ ചിത്ത് ഘനാഹങ്കാരം പ്രാപിച്ച് ബന്ധത്തിൽ അകപ്പെടുന്നു. ചങ്ങലയിൽ കുടുങ്ങിയ സിംഹത്തെപ്പോലെ സ്വകല്പിതമായ തന്മാത്ര പാശത്താൽ ഇരുന്ന് ചിത്ശക്തി വൈശ്യത്തിനിരയാകുന്നു. ഈ ആത്മാവു തന്നെയാണ് ചിലയിടുത്ത് അഹംകാരരൂപത്തിലും ചിലയിടത്ത് ചിത്ത് എന്ന പേരിലും അറിയപ്പെടുന്നത്. അതു തന്ന മനസ്സെന്നും ചിലയിടത്ത് ബുദ്ധിയന്നും ജ്ഞാനമെന്നും ക്രിയയെന്നും പ്രകൃതിയെന്നും മനസ്സെന്നും പുരുഷ്ടകം എന്നും ബന്ധനമെന്നും ഓരോഘട്ടത്തിൽ പറയപ്പെടുന്നത്. ഇത് ചിലേടുത്ത് ഇച്ഛയാണെങ്കിൽ മറ്റൊരിടത്ത് അവിദ്യയാണ്. ഫലരഹിതമായവടബീജം വടവൃക്ഷത്തെ ധരിക്കുന്നതു പോലെ ഇത് ആശാപാശബദ്ദമായ ജഗത്തിനെയാകെ ഉൾക്കൊള്ളുന്നു.

134. ചിന്താനലശിഖാദഗ്ധം കോപാജാഗരചർ
വിതംചർവിതം

കാമാബ്ധികല്ലോലരതം വിസ്മൃതാത്മമ
പിതാമഹം

135. സമുദ്ധര മനോ ബ്രഹ്മൻമാതംഗമിവകർദ്ദമാത്

ഏവം ജീവാശ്രിതാ ഭാവാ ഭവ ഭാവനായാഹിതാഃ

136. ബ്രാഹ്മണാ കല്പിതാകാരാലക്ഷ
ശോപ്യഥ കോടീശഃ

സംഖ്യാതീതാഃ പുരാ ജാതാ ജായന്തേ
ദ്യാപി ചാദിതഃ

137. ഉത്പത്സ്യന്തേപി ചൈവാന്യേ കണൗഘാ ഇവ
നിർത്ധരാത്

കേചിത്പ്രഥമജൻമാനഃ കേചിജ്ജൻമ
ശതാധികാഃ

138. കേച്ചിച്ചാസംഖ്യാജൻമാനഃ കേചിത്ദ്വിത്രി
ഭവാന്തരാഃ

കേചിത് കിന്നരഗന്ധർവവിദ്യാധരമഹോരഗാഃ

139. കേചിദർക്കേന്ദുവരുണാസ്ത്രക്ഷാധോ
ക്ഷജപദ്മജാ

കേചിദ്ബ്രഹ്മണഭൂപാലവൈശ്യശൂ
ദ്രഗണാഃ സ്ഥിതാഃ

140. കേചിത് തൃണൗഷധീ വൃക്ഷഫലമൂല പതംഗകാഃ

കേചിത്കദംബജംബീരസാലതാലതമാലകാഃ

141. കേ ചിൻ മഹേന്ദ്രമലയസഹ്യമന്ദരമേരവഃ

കേചിത് ക്ഷാരോദധി ക്ഷീരഘൃതേക്ഷു
ജലരാശയാഃ

142. കേചിദ്വിശാലാഃ കുകുഭഃ കേചിന്നദ്യോ മഹാരയാഃ

വിഹായസ്യുച്ചകൈഃ കേചിന്നിപത
ന്ത്യുത് പതതി ചഃ

143. കന്ദുകാ ഇവ ഹസ്തേന മൃത്യു നാ
വിരതം ഹതാ

ഭുക്ത്വാ ജന് സഹസ്രാണി ഭൂയഃ സംസാര
സങ്കടേഹേ ബ്രഹ്മൻ.

ഈ മനസ്സ് ആന ചളിയിൽ പുതഞ്ഞുപോയതുപോലെ ചിത്തമാകുന്ന അഗ്നിജ്വാലയിൽ ദഹിച്ച് കോപമാകുന്ന പെരുമ്പാമ്പിനാൽ വുഴുങ്ങപ്പെട്ട് കാമമാകുന്ന സമുദ്രത്തിലെ ചുഴിയിൽപ്പെട്ടിരിക്കുന്നു. അത് തന്റെ പിതാമഹനായ ആത്മവിനെപ്പോലും വിസ്മരിച്ചു. അതിനാൽ ആദ്യം അതിനെ ഉദ്ധരിക്കുക. ജീവിയെ ആശ്രയിക്കുന്ന അനേകം ഭാവങ്ങൾ ലക്ഷമെന്നല്ല കോടിക്കണക്കിന് ഭേദങ്ങളിൽ ബ്രഹ്മത്താൽ സങ്കല്പിതാമായി ഉണ്ടാകുന്നു. അരുവികളിൽ ജലകണങ്ങളെന്നോണം ഇത് ഭാവിയിലും ഉണ്ടാകും. ചില ഭാവങ്ങൾ അനേക ശതം തവണ ഉണ്ടായി രണ്ടും മൂന്നും തവണ ജനിച്ചവയും ഇനി ജനിക്കാൻ പോകുന്നവയും ഉണ്ട്. അവ വിഭിന്നനാമ രൂപങ്ങൾ ചേർന്നവയാണ്. ചിലത് സൂര്യൻ, ചന്ദ്രൻ ഹരി, ശിവൻ വരുണൻ, ബ്രഹ്മാവ് തുടങ്ങിയ രൂപങ്ങളിലാണെങ്കിൽ ചിലത് യക്ഷ കിന്നര ഗന്ധ വാദികളുടെ രൂപത്തിലാണ് ചിലത് ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ശൂദ്രാദി നാമങ്ങൾ ചേർന്നവയുമാണ്. ചിലത് പന, പച്ചില, കടമ്പ്, നാരകം, പുല്ല്, വൃക്ഷം വേര്, ഇല, കായ് എന്നിവയായി ത്തീർന്നു. ചിലത് വിഭിന്ന പർവതങ്ങളുടെ രൂപത്തിലുമാണ്. മേരു, മലയം, മന്ദരം, മഹേന്ദ്രം, സഹ്യൻ എന്നീ നാമങ്ങളിൽ ചിലത് അറിയപ്പെടുന്നു. ചിലത് സമുദ്രരൂപത്തിലും ചിലത് പാല്, നെയ്യ് കരിമ്പിൻ നീര് എന്നീ രൂപത്തിലും സ്ഥിതി ചെയ്യുന്നു. ചിലത് ദിക്കുകളുടെ പേർ ധരിച്ചു. ചിലത് ഒഴുക്കുള്ള നദികളുടെ വേർ ധരിച്ചു. അടിച്ചു താഴ്ത്തിയാലും പന്ത് മേലോട്ട് പൊങ്ങുന്നതുപോലെ ചിലതിനെ മൃത്യു വീണ്ടും വീണ്ടും താഡിക്കുന്നു. എത്രയോ പേർ ആകാശത്തിലേക്കുയർന്നതിനുശേഷം കീഴോട്ടു പതിക്കുന്നു.

144. പതന്തി കേചിദ ബുധാഃ സംപ്രാപ്യാപി
വിവേകതാം

ദിക്കാലാദ്യനവച്ഛിന്നമാത്മതത്വം സ്വ ശക്തി തഃ

145. ശ്രീലയൈവ യദാദത്തേ ദിക്കാലകലിതം വപുഃ

തദേവ ജീവപര്യായ വാസനാവേശതഃ പരം

146. മനഃസമ്പദ്യതേ ലോലം കലനാ കലനോന്മുഖം

കാലന്തീ മനഃശക്തിരാദൗ ഭാവയതിക്ഷണാത്

147. ആകാശബാവനാമച്ഛാം ശബ്ദ ബീജ
രസോനമുഖീ

തതസ്തദ്ഘനതാം യാതം സ്പർശബീജ
രസോന്മുഖം

148. ഭാവയത്യനിലസ്പന്ദം സ്പർശബീജ
രസോന്മുഖം

താഭ്യാമാകാശ വാതാഭ്യാം ദൃഢാഭ്യാസ
വശാത്തതഃ

149. ശബ്ദ സ്പർശ സ്വരൂപാഭ്യം സംഘർ
ഷാജ്ജന്യ തേ നലഃ

രൂപതന്മാത്ര സഹിതം ത്രിഭിസ്തൈഃ
സ ഹ സമ്മിതം

150. മനസ്താദൃഗ് ഗുണ ഗതം മനോ
ഭാവയന്തി ക്ഷണാത്

ഗന്ധതന്മാത്രമേതസ്മാദ് ഭൂമിസംവേത്തി
തോ ഭവേത്

151. തതസ്താദൃഗ് ഗുണ ഗതം മനോ
ഭാവയതി ക്ഷണാത്

ഗന്ധതന്മാത്രമേതസ്മാദ് ഭൂമി
സംവത്തിതോ ഭവേത്

152. അഥേത്ഥം ഭൂതതന്മാത്രവേഷ്ടിതം
തനുതാം ജഹത്

വപൂർമവഹ്നി കണാകാരം സ്ഫുരിതം
വ്യോമ്നി പശ്യതി

ദിക്കുകൾ കാലം എന്നിവയുടെ പ്രഭാവത്തിലും സ്വ ശക്തികൊണ്ടും ആത്മതത്വം ദേഹം ധരിക്കുമ്പോൾ അതു തന്നെ വസനാവശാൽ സങ്കല്പങ്ങളിലേക്കു പോകുന്ന ചങ്ങല മനസ്സിന്റെ രൂപം കൊള്ളുന്നു. സങ്കല്പയുക്തമായ ഈ മനഃശക്തി ക്ഷണത്തിൽ സ്വച്ഛമായ ആകാശ ഭാവന യോടെ ഉയർന്ന നിലയിലാകുന്നു. അതിൽ ശബ്ദ ബീജ ത്തിന്റെ അങ്കുരം ഉണ്ടാകുന്നു. പിന്നെ മനസ്സു തന്നെയാണ് ഘനീഭൂതമായി സ്വപനക്രമത്താൽ വായു സ്പന്ദന ഭാവ ത്തിൽ രമിക്കുന്നത്. അതിൽ സ്പർശ ബീജത്തിന്റെ അങ്കുര മുണ്ടാകുന്നു. പിന്നെ ദൃഢാഭ്യാസത്താൽ ശബ്ദസ്പർശ രൂപമായ ആകാശവും വായു സംഘർഷത്താൽ അഗ്നിയും ഉണ്ടകുന്നു. അഗ്നിരൂപം തന്മാത്രാ സംയോഗത്താൽ ത്രിഗു ണാത്മകമാകുന്ന ത്രിഗുണാത്മകമായ മനസ്സ് രസതന്മാത്രയെ ഭാവന ചെയ്യുന്നു. അപ്പോൾ അത് ജലത്തിന്റെ ശീതളസ്വ ഭാവം ചിന്തിച്ച് ജലവുമായി താദാത്മ്യം പ്രാപിക്കുന്നു. പിന്നീട് അത് ചതുർഗുണമാകുന്നു. ഗനധ തന്മാത്രമയമായി അത് പൃഥിയെ അനുഭവിക്കാൻ തുടങ്ങുന്നു. ഇങ്ങനെ അഞ്ച് തനമാത്രകളോടും കൂടി അത് തന്റെ സൂക്ഷ്മ തത്വം വെടിഞ്ഞ് ആകാശത്തിൽ അഗ്നി സ്ഫുല്ലിംഗങ്ങളുടെ രൂപത്തിൽ പ്രകാശിച്ചു. ശരീരത്തെ ദർശിക്കുന്നു.

153. അഹങ്കാരകലായുക്തം ബുദ്ധിബീജ സമന്വിതം
തത്പുര്യഷ്ടകമിത്യക്തം ഭൂതഹൃദ്പത്മ ഷട്പദം

154. തസ്മിംസ്തു തീവ്രസംവേഗാത് ഭാവ
യദ് ഭാസുരം വപുഃ
സ്ഥൂലാമേതി പാകേന മനോ
വികല്പഫലം യഥാ

155. മൂഷാ സ്ഥദ്രുതഹേമാഭം സ്ഫുരിതഃ
വിമലാംബരേ
സന്നിവേശ മതാദത്തേ തത്തേ ജഃ സ്വ സ്വഭാവിത

156. ഊർധ്വം ശിരഃപിണ്ഡമയ മധഃ പാദമയം തഥാ
പാർശ്വയോർ ഹസ്തസംസ്ഥാനം
മധ്യേചോദം ധർമ്മിണം

157. കാലോന സ്ഫുടതോമേത്യ ഭവത്യമല വിഗ്രഹം
ബുദ്ധിസ്ത്വ ബലോത്സാഹവിജ്ഞാനൈ
ശ്വര്യ സംസ്ഥിതഃ

158. സ ഏവ ഭഗവാൻ ബ്രഹ്മാ സർവലോക
പിതാമഹഃ
അവലോക്യ വപുർ ബ്രഹ്മാ കാന്തമാത്മീ
യ മുത്തമം

ശരീരം തന്നെയാണ് അഹങ്കാരയുക്തവും ബുദ്ധിബീജ യുക്തവുമായ പുര്യഷ്ടകം എന്ന് പറയപ്പെടുന്നത്. അത് ജീവികളുടെ ഹൃദയ കമലത്തിൽ കറങ്ങിക്കൊണ്ടിരിക്കുന്ന വണ്ടിനെപ്പോലെയാണ്. വേവിക്കുമ്പോൾ കൂവളക്കായ് സ്ഥൂലമായിത്തീരുന്നതുപോലെ ആ സൂക്ഷ്മ ശരീരത്തിൽ തീവ്രവും സംവേനാത്മകവുമായ ശരീരഭാവനയുണ്ടായാൽ അത് സ്ഥൂലമായി തീരുന്നു. ആ തേജസ്സ് സ്വച്ഛാകാശത്തിൽ മൂശയിൽ വെച്ച സ്വർണ്ണം പോലെ തിളങ്ങുന്നു. അത് മുകളിൽ ശിരസ്സുപോലെയും താഴെപാദങ്ങൾ പോലെയും പാർ ശ്വങ്ങളിൽ ഭുജങ്ങൾ പോലെയും മധ്യഭാഗത്ത് വയറുപോലെ യും ഇരിക്കുന്നു. ഇങ്ങനെ അത് പൂർണ്ണ ശരീരം പ്രാപിക്കു ന്നു. ആ ശരീരം തന്നെയാണ് ബുദ്ധി ബലം വീര്യം ഉത്സാഹം വിജ്ഞാനം വൈഭവം ഇവ ചേർന്ന് ലോകപിതാമഹനായ ബ്രഹ്മാവായി രൂപം കൊള്ളുന്നത്.

159. ചിന്താമഭ്യേത്യ ഭഗവാൻ ത്രികാലാമല ദർശനഃ
ഏതസ്മിൻ പരമാകാശേ ചിന്മാ
ത്രൈകാത്മ രൂപിണി

160. അദൃഷ്ടപാരപര്യന്തേ പ്രഥമം കിം ഭവേദിതി
ഇതി ചിന്തിതവാൻ ബ്രഹ്മാ സദ്യോജാ
താമലാത്മ നൃക്

161. അപശ്യത് സ്വർഗ്ഗവൃന്ദാനി സമതീതാന്യ നേകശഃ
സ്മരത്യഥോ സ സകലാൻ സർവ ധർമ്മ
ഗുണ ക്രമാത്

162. ലീലയാ കല്പയാമാസ ചിത്രഃ
സങ്കല്പിതഃ പ്രജാ
നാനാചാരസമാരംഭോ ഗന്ധർവ നഗരം യഥാ

163. താസം സ്വർഗ്ഗാപവർഗ്ഗാർത്ഥം ധർമ്മ
കാമാർത്ഥ സിദ്ധയേ
അനന്താനി വിചിത്രാണി ശാസ്ത്രാണി
സമ കല്പയത്

164. വിരിഞ്ചിരൂപാന്നസഃ കല്പിത ത്വാത്
ജഗത് സ്തിതേഃ

ഇങ്ങെ പ്രത്യക്ഷപ്പെട്ട ബ്രഹ്മാവ് ഭൂത ഭവിഷ്യ ദ്വർത്ത മാനങ്ങൾ പ്രത്യക്ഷത്തിൽ കാണുന്നവനാണ്. അദ്ദേഹം തന്റെ സുന്ദരരൂപം കണ്ട് ഈ ചിന്മാത്രമാകുന്ന പരമാകാശത്തിന് ആദിയും അന്തവും ഇല്ലെന്ന് വിചാരിച്ചു. ഇതിൽ ആദ്യത്തേത് എന്തെന്ന് ചിന്തിച്ചപ്പോൾ അദ്ദേഹത്തിന്റെ ആത്മ ചക്ഷുസ്സ് ചൈതന്യമയമായി അതീത കാലങ്ങൾ ദൃശ്യമായി. അനേകം സ്വർഗ്ഗങ്ങൾ കാണപ്പെട്ടു. അതോടെ അദ്ദേഹത്തിന് സർവ ധർമ്മങ്ങളുടെയും ഗുണങ്ങളുടെയും ക്രമം ഓർമ്മിക്കാൻ കഴിഞ്ഞു. പിന്നെ പല വിധത്തിലുള്ള പ്രജകളെ സൃഷ്ടിച്ചു. അവരുടെ ധർമ്മാർത്ഥ കാമമോക്ഷങ്ങൾ വിചിത്ര പദാർത്ഥ ങ്ങളെയും ശാസ്ത്രങ്ങളെയു സ്വർഗ്ഗനരകാദികളെയും സങ്കല്പിച്ചു. ഈ മനസ്സു തന്നെയാണ് ബ്രഹ്മ രൂപം. എന്തു കൊണ്ടെന്നാൽ ഭാവനയാൽ പ്രപഞ്ച സ്ഥിതമായതിനാൽ ബ്രഹ്മാവിന്റെ ജീവിതത്തോടൊപ്പം തന്നെ ഇതിന്റെ ജീവിതവും രൂപംകൊണ്ടും ബ്രഹ്മാവിന്റെ ജീവിതത്തോടൊപ്പം തന്നെ ഇതിന്റെ ജീവിതവും രൂപം കൊണ്ടും ബ്രഹ്മാവിന്റെ ആയുസ്സ് നശിക്കുമ്പോൾ മനസ്സും നശിക്കുന്നു.

165. ന ജായതേ ന പ്രിയതേ ക്വ ചിത്
കിഞ്ചിത് കദാചൗ
പരമാർത്ഥേന വിപ്രേന്ദ്രമിഥ്യാ സർവം
തു ദൃശ്യതേ

166. കോശമാശാഭുജംഗാനാം സംസാരാ
ഡംബരം ത്യജ

അസദേതദിതി ജ്ഞാത്വാ മാതൃഭാവം നിവേശയ

167. ഗന്ധർവനഗരസ്യാർത്ഥേ ദൂഷിതേ ദൂഷിതേ തഥാ

അവിദ്യാം ശേ സുതാ ദൗവാ കഃ ക്രമാഃ
സുഖ ദുഃഖയോ

168. ധനദാരേഷു വൃദ്ധേഷു ദുഃഖയുക്തം ന തുഷ്ടതാ

വൃദ്ധയാം മോഹ മായായാം കഃ
സമശ്വാസവാനിഹാ

169. യൈ രേവ ജായതേ രാഗോമൂർ
ഖന്യാധിയതാം ഗതൈഃ

തൈരേവ ഭാഗൈഃ പ്രാജ്ഞസ്യ വിരാഗ
ഉപജായതേ

ബ്രഹ്മൻ യഥാർത്ഥത്തിൽ ആരും മരിക്കുന്നില്ല. ജനിക്കുന്നുമില്ല. ഈക്കാണുന്നതെല്ലാം മിഥ്യയാണ്. ഈ സാരാഡംബരം ആശാഭുജംഗങ്ങളുടെ ഇരിപ്പിടമാണ്. ഇത് കൈവെടിയുക. ഇത് അസത്താണന്നറിഞ്ഞ് മാതൃഭാവത്തിൽ പ്രവേശിക്കുക. ഗന്ധർനവനഗരം എങ്ങനെയെങ്കിലുമായിരിക്കട്ടെ, അത് നിസ്സാരമാണ്. അതുപോലെ അവിദ്യാംഗങ്ങളായ ഭാര്യാപുത്രാദികളും തുടച്ഛമാണ്. അതിനാൽ അവയെപ്പറ്റി ചിന്തിക്കേണ്ട. ധനം സത്രി എന്നിവയെല്ലാം പ്രപഞ്ചം തന്നെ. അവയുടെ വൃദ്ധി ദുഃഖകരമാണ്. ഇതിൽ സന്തോഷിക്കുന്നത്. നിരർത്ഥമത്രെ. മോഹമായകളിൽ ആർക്കും സുഖമോ ശാന്തിയോ കിട്ടിയില്ല. അജ്ഞാനികൾ സുഖപ്രദമെന്നു തോന്നുന്ന വസ്തുക്കൾ ജ്ഞാനികൾ വെറുക്കുന്നു.

170. അതോ നിദാഘ തത്വജ്ഞ
വ്യവഹാരേഷ്ഠ സംസൃതേഃ

നഷ്ടം നഷ്ടമുപേക്ഷ സ്വ പ്രാപ്തം
പ്രാപ്തമുപാഹര

171. അനാഗതാനാംഭോഗാനാമവാഞ്ഛന മകൃത്രിമം

ആഗതാനാം ച സംഭോഗ ഇതി
പണ്ഡിത ലക്ഷണം

172. ശുദ്ധം സ ദ സദോർമധ്യം പദം
ബുധ്വാവലംബ്യ ച

ന തസ്യ ലിപ്യതേ പ്രജ്ഞാ പത്മ പത്ര
മിവാം ബുഭിഃ

173. യസ്യ ചേച്ഛാത്വനിച്ഛാസ്യാത്ജ്ഞ സ്യ കർമ്മണി
തിഷ്ഠതഃ

ന തസ്യ ലിപ്യതേ പ്രജ്ഞാ പത്മ പത്ര
മിവാം ബുദിഃ

174. യദിതേനേന്ദ്രിയാർത്ഥശ്രീ സ്പന്ദതേ
ഹൃദി വൈദ്വിജ

തദാ വിജ്ഞാത വിജ്ഞേയാ സമുത്തീർണ്ണോ
ഭവാർണ്ണവാത്

175. ഉച്ചൈഃ പദായ പരയാ പ്രജ്ഞയാ
വാസനാ ഗണാത്

താവത് സ്ഥിരിയംപ്രോക്താ തന്നാശേനാ
ശമാപ്നുയാത്

അതുകൊണ്ട് നിദാഘ, തത്വജ്ഞാനിയായ നീ പ്രാപഞ്ചിക വ്യവഹാരങ്ങളിൽ ഏതെല്ലാം നഷ്ടപ്പെടുന്നുവോ അവ ആഗ്രഹിക്കരുത്. സ്വയം കിട്ടുന്നവ സ്വീകരിക്കാം. പ്രാപ്തങ്ങളായ ഭോഗങ്ങൾ യഥാവിധി സ്വീകരിക്കാം. അപ്രാപ്യങ്ങൾ ആഗ്രഹിക്കാതിരിക്കുക. ഇതാണ് പണ്ഡിത ലക്ഷണം സദസത്തുക്കൾക്കു മധ്യേ നിലകൊള്ളുന്ന ശുദ്ധപദത്തെപ്പറ്റി അറിവുനേടി അത് അവലംബിക്കുക. ബാഹ്യാഭന്തരദൃശ്യങ്ങൾ ത്യജിക്കുയോ ഗ്രഹിക്കാതിരിക്കുകയോ ചെയ്യുക. വെള്ളത്തിലെ താമര അതുമായി ബന്ധപ്പെടുന്നില്ല. അതുപോലെ ഇച്ഛാനിച്ഛകൾ സമാനമായി കരുതി ജീവിക്കുക. ജ്ഞാനികൾ കർമ്മത്തിൽ ലിപ്തരായിരുന്നില്ല. ബുദ്ധിയെ അതിൽ ലിപ്തമാക്കില്ല. ഹൃദയത്തിൽ ഇന്ദ്രിയ വിഫലങ്ങൾ സ്പന്ദിക്കുന്നില്ലെങ്കിൽ അറിയേണ്ടകാര്യങ്ങളറിഞ്ഞ് സംസാര സാഗരം തരണം ചെയ്യുക. ഭോഗവിഷയങ്ങളാകുന്ന പൂക്കളുടെ ഗന്ധം എടുത്തു കഴഞ്ഞതിനുശേഷം അതിൽ നിന്നും ചിത്തവൃത്തിയെ മാറ്റി വിട്ടാൽ ഉയർന്ന പദം ലഭിക്കാൻ കഴിയും.

176. സംസാരാംബുനിധാമസ്മിൻ വാസനാം
ബുപരപ്ലതേ

യേ പ്രജ്ഞാ നാമമാരൂഢാസ്തേ തീർണ്ണാഃ
പണ്ഡിതാഃപരേ

177. നത്യജന്തി ന വാഞ്ഛന്തി വ്യവഹാരം ജഗദ്ഗതം

സർവമേവാനുവർത്തന്തേ പരാവര വിദോജനാഃ

178. അനന്തസ്യാത്മ തത്വമസ്യ സത്താ
സാമാന്യ രൂപിണഃ

ചിത്രശ്ചതോന്മുഖത്വം തത്തത്
സങ്കല്പാങ്കുരം വിദുഃ

179. ലേശതഃ പ്രാപ്തസത്താക സ ഏവ ഖനതാം
ശനൈഃ

യാതി ചിത്തത്വമാപൂര്യ ദൃഢാ
ജാഡ്യായ മേഘവത്

180. ഭാവയന്തി ചിതിശ്ച്ചൈത്യം
വ്യതിരിക്ത മിവാത്മനഃ

സങ്കല്പതാ മിവായാതി ബീജമങ്കുരതാമിവ

181. സങ്കല്പനം ഹി സങ്കല്പ സ്വയമേവ പ്രജായതേ

വർദ്ധതേ സ്വയമേവാശു ദുഃഖായ ന
സുഖായ തത്

സംസാരമാകുന്ന സാഗരം ഭോഗേച്ഛ ജല പരിപ്ലതമാണ്. പ്രജ്ഞയാകുന്ന തോണിയിൽ കയറിയ പണ്ഡിതന്മാർ ഈ സാഗരം തരണം ചെയ്തു. പ്രപഞ്ചത്തെപ്പറ്റി അറിഞ്ഞവർ പ്രാപഞ്ചിക വ്യവഹാരങ്ങളിൽ ആഗ്രഹം പ്രകടിപ്പിക്കുകയോ

അവ കൈ വിടുകയോ ചെയ്യുന്നില്ല. അവർ സകലതിനും അനാസക്തരായിരിക്കും സങ്കല്പത്തിന്റെ അങ്കുരം ആത്മ തത്വചൈതന്യത്തിന്റെ വിഷയാഭിമുഖമായ പ്രയാണമാണ്. കാരണം സങ്കല്പം ക്രമേണ ദൃഢമായിത്തീരുന്നു. അപ്പോൾ അവയാൽ മറയ്ക്കപ്പെട്ടു ജഡത്വം പ്രാപിക്കുന്ന ബീജം അങ്കു രാവസ്ഥയിലെത്തുന്നു; ചേതന വിഷയങ്ങളിൽ നിന്നുംഭിന്ന മെന്നു കരുതി സങ്കല്പ രൂപത്തിൽ നിലകൊള്ളുന്നു. സങ്കല്പത്തിൽ അതിന്റെ പ്രവർത്തനം സുഖപ്രദമല്ല; ദുഃഖം നൽകുന്നതാണ്.

182. മാ സങ്കല്പയ സങ്കല്പം മാ ഭാവം
ഭാവയ സ്ഥിതൗ
സങ്കല്പനാശേന യതോ ന ഭൂയോനനു ഗച്ഛതി

183. ഭാവനാ ഭാവമാത്രേണ സങ്കല്പഃ
ക്ഷീയതേ സ്വയം
സങ്കല്പേനൈവ സങ്കല്പം
മനസൈവ മനോമുനേ

184. ഛിത്വാ സ്വാത്മനിതിഷ്ഠ ത്വം കിമേതാ
വതി ദുഷ്കരം
യഥൈവേദം നഭഃ ശൂന്യ ജഗത് ശൂന്യം
തഥൈവ ഹി

185. തബുല്യസ്യ യഥാ ചർമ്മ യഥാ താമ്രസ്യ കാളിമാ
നശ്യതി ക്രിയയാ വിപ്ര പുരുഷസ്യ തഥാ മലം

186. ജീവസ്യ തണ്ഡല സ്യേവ മലം സഹജമപ്യലം
നശ്യത്യേവ ന സന്ദേഹസ്തസ്മാ
ദുദ്യോഗവാൻ ഭവേത്

അതിനാൽ ചിത്തത്തിലുണ്ടാകുന്ന സങ്കല്പ ക്രിയയെ തടയുക. ഒരു പക്ഷേ സങ്കല്പം ഉണ്ടായാലും അതിൽ പദാർത്ഥ ഭാവന അരുത്. കാരണം സങ്കല്പം നശിപ്പിക്കു വാൻ ഉറച്ചവർ അതിനെ ക്രിയാത്മകമാക്കുവാൻ അനു വദിക്കുകയില്ല. ഭാവന നശിച്ചാൽ സങ്കല്പവും നശിക്കും. മനസ്സുകൊണ്ട് മനസ്സിനെ ജയിക്കുക. സങ്കല്പത്താൽ സങ്കല്പത്തെ ജയിക്കുക. ഇങ്ങനെ ആത്മസ്വരൂപത്തിൽ സ്ഥിതിചെയ്യാൻ ശ്രമിക്കുക. ആകാശമെന്നോണം ഈ പ്രപ ഞ്ചവും ശൂന്യമാകുന്നു. ചെമ്പിന്റെ ക്ലാവും നെല്ലിന്റെ ഉമിയും ശ്രമിച്ചാൽ മാറ്റാൻ കഴിയുന്നതുപോലെ മനുഷ്യന്റെ മാലിന്യ ദോഷങ്ങൾ ക്രിയകൊണ്ട് അകറ്റാൻ കഴിയും. സംശയിക്കാ നില്ല. അതിനാൽ സദാ യത്ന പരനാകുക.

## ആറാമധ്യായം

1. അന്തരസ്ഥാം പരിത്യജ്യ ഭാവശ്രീം ഭാവനാമയിം
യോ സി.സോ സി. ജഗത്യസ്മിൻ
ലീലയാ വിഹരാനഘ

2. സർവത്രാഹ മകർത്തേതി ദൃഢ
ഭാവനയാസ്മയാ
പരമാമൃതനാമ്നീ സാ സമതൈ വാ വ ശിഷ്യതേ

3. ഖേദോല്ലാസ വിലാസേഷു സ്വാത്മ
കർത്തൃത യൈകയാ
സ്വസങ്കല്പേ ക്ഷയം യാതേ സമതൈ വാ
വ ശിഷ്യതേ

4. സമതാ സർവഭാവേഷു യാ സൗ
സത്യ പരാസ്ഥിതിഃ
തസ്യാമനസ്ഥിതം ചിത്തം ന ഭൂയോ
ജന്മഭാഗ് ഭവേത്

5. അഥവാ സർവ കർത്തൃത്വ മകർത്തൃത്വം
ച വൈ മുനേ
സർവം ത്യക്ത്വാ മനഃ പീത്വാ യോ സി
സോ സി സ്ഥിരോഭവ

6. ശേഷസ്ഥിര സമാധാനോ യേന ത്യജസി
തത് ത്യജ
ചിന്മനഃ കലനാകാരം പ്രകാശ തിമിരാ ദികം

7. വാസനാം വാസിതാരം ച പ്രശാന്ത ധീഃ

8. ഹൃദയാത് സംപരിത്യജ്യ
സർവവാസൗ പംക്തയഃ
യസ്തിഷ്ഠതി ഗതവ്യഗ്രഃ സമുക്തഃ പരമേശ്വരഃ

9. ദൃഷ്ടാ ഭ്രഷ്ടവ്യമഖിലം ഭ്രാന്തം
ഭ്രാന്ത്യാ ദിശോദശ
യുക്ത്യാ വൈ ചരതോ ജ്ഞസ്യ
സംസാരോ ദിശോദശ
യുക്ത്യാ വ ചരതോ ജ്ഞസ്യ സംസാരോ
ഗോഷ്പ ദാകൃതിഃ

10. സബാഹ്യാഭ്യന്തരേ ദേഹേ ഹ്യധ ഊർധ്വം
ച ഭിക്ഷു ച
ഇത ആത്മാ തതോ പ്യാ ത്മനാ സ്ത്യനാത്മ
മയം ജഗത്.

ഹേ അനഘ, അന്തരാവസ്ഥ, ഭാവനാസമ്പത്ത് ഇവ കൈവിട്ട് തന്റെ യഥാർത്ഥ രൂപത്തിൽ പ്രപഞ്ചത്തിൽ യാത്ര തുടരുക. സർവത്ര അകർത്താവാകുക. ഇങ്ങനെയായാൽ അമൃതാത്മകമായ സമത നേടാം. ഖേദം, ഉല്ലാസം, വിലാസം, ഇവ മനുഷ്യ നിർമ്മിതമാണ്. ഇതു മനസ്സിലാക്കിയാൽ സമതയേ അവശേഷിക്കുകയുള്ളൂ. സമതയുടെ യഥാർത്ഥാ വസ്ഥ ഗ്രഹിച്ച് കഴിഞ്ഞാൽ ജനമരണകാരണം തന്നെ അവസാനിക്കുന്നു. കർത്തവ്യാ കർത്തവ്യങ്ങൾ ത്യജിച്ച് മനസ്സ് പഠിച്ച് യഥാർത്ഥരൂപത്തിൽ നിലകൊള്ളുക. അവസാനം സകലതും കൈവിട്ട് സമാധിസ്ഥനാകുക. ചേതന തന്നെയാണ് പ്രകാശസ്വരൂപം. അതുതന്നെ അന്ധ കാരമായിത്തീരുന്നതും. കാരണം, മാനസിക സങ്കല്പം വഹിക്കുന്നത് അതാണ്. അതിനാൽ ഭോഗേച്ഛക്ക് കാരണമായ വസ്തുതകൾ സമൂലം ത്യജിച്ച് ആകാശത്തെപ്പോലെ സ്വച്ഛവും ശാന്തവുമായ ചിത്തത്തോടെ കഴിയുക. ഹൃദയപൂർവം സകല ഭോഗേച്ഛകളും ത്യജിച്ച് മനസ്സിൽ

വ്യാകുലതയ്ക്കിടകൊടുക്കാതെ കഴിയുക. അങ്ങനെയുള്ള വനാണ് മുക്തൻ. പത്തു ദിക്കുകളിലും ചുറ്റിക്കറങ്ങി അവൻ കാണേണ്ടതു കാണാൻശക്തനായി തീർന്നു. ശരീരത്തിനക ത്തും പുറത്തും താഴെയും മുകളിലും സർവത്ര ആത്മാവ് നിറഞ്ഞിരിക്കുന്നുണ്ട്. അതിന് ഈ വിശ്വം ഒരിക്കലും അനാത്മമയമാകുന്നില്ല. എങ്കിലും പ്രയത്നിച്ച് സദാചാര നിരതനായി കഴിയുന്ന ജ്ഞാനികൾ സംസാര സാഗരം തരണം ചെയ്യാൻ ക്ഷണത്തിൽ യോഗ്യരായിഭവിക്കുന്നു.

11. ന തദസ്തതി ന യ തദഹം ന തദസ്തി ന തന്മയം
കിമന്യദഭി വാഞ്ഛാമി സർവം സച്ചിന്മയം തതം
12. സമസ്തം ഖലിദം ബ്രഹ്മസർവമാത്മേ ദ മാതതം
അഹമന്യ ഇദം ചാന്യദിതി ഭ്രാന്തിം ത്യജാനഘ
13. തതേബ്രഹ്മ ഘനേ നിത്യേസംഭവന്തി ന കല്പിതാ
ന ശോകോ സ്തി നമോ ഹോ സ്തിന ജരാസ്തി ന ജന്മ വാ
14. യദസ്തി ഹ ത ദേവാസ്തി വിജ്വരോ ഭവ സർവദാ
യഥാ പ്രാപ്താനുഭവതഃസർവത്രാനഭി വാഞ്ഛനാത്
15. ത്യാഗാദ്ദാന പരിത്യാഗീ വിജ്വരോ ഭവ സർവദാ
യസ്യേ ദം ജന്മ പാശ്ചാത്യം തമാശ്വേവ മഹാമതേ
16. വിശന്തി വിദ്യാ വിമലാ മുക്താ വേണു മിവോത്തമം
വിരക്തമനസാം സമ്യക്സ്വപ്രസംഗാ ദു ദാഹൃദം
17. ഭ്രഷ്ടദർശന ദൃശ്യാനി ത്യക്ത്വാ വാസനയാ സഹ
ദർശപ്രത്യയാ ഭാസ മാത്മാനം സമുപാസ്മ ഹേ
19. ദ്വയോർമധ്യഗതം നിത്യമസ്തി നാസ്തീതി പക്ഷയോഃ
പ്രകാശനം പ്രകാശാനാമാത്മാനം സമപാസ്മപോ
20. സംത്യജ്യ ഹൃദ്ഗുഹേശാനം ദേവമന്യം പ്രയാന്തി യേ
തേ രത്നാമഭിവാഞ്ഛന്തിത്യക്തഹസ്ത സ്ഥ കൗസ്തുഭഃ
21. ഉത്ഥിതാനുത്ഥിതാ ന്യേതാനിന്ദ്രിയാരീൻ പുനഃപുനഃ
ഹന്യാത് വിവേക ദണ്ഡേന വജ്രേണേവ ഹരിർ ഗിരീൻ

നിദാഘ, "ഞാൻ അന്യനാണെന്ന തെറ്റിദ്ധാരണഅ കൈവെടിയണം. ഞാനില്ലാത്ത സ്ഥലമില്ല. ആത്മസമയമ ല്ലാത്ത വസ്തുവുമില്ല. ഇതെല്ലാം സത്തും ചിന്മയവുമാണെ ങ്കിൽ പിന്നെ ഞാൻ എന്തിനെ ആഗ്രഹിക്കണം? ഇതെല്ലാം ആത്മാവാണ്. ഇത് ബ്രഹ്മം തന്നെഇതിനു ശോകമോ മോഹ മോ ജരയോ ജന്മമോ ഒന്നും തന്നെയില്ല. നിത്യനും സച്ചിദാന ന്ദഘനനുമായ ഈ പരമേശ്വരനിൽ കല്പനാമയമായ ഭാവ ങ്ങൾക്ക് സാധ്യതയില്ല. ആത്മ തത്വത്തിൽ ലയിച്ചതാണെല്ലാം. അതിനാൽ ഒന്നും ആശിക്കാതെ, എളുപ്പത്തിൽ കൈവരുന്നത് അനുഭവിക്കുക. ത്യാജ്യ ഗ്രാഹ്യ ചിന്ത കൂടാതെ വികാര രഹിതനായിരിക്കുക. ഇനി ജന്മമെടുക്കേണ്ട അവസ്ഥയു ള്ളവനിൽ ശ്രേഷ്ടജാതിയിൽ പെട്ട മുത്തിലെന്നപോലെ സ്വച്ഛമായ വിദയ പ്രവേശിക്കുന്നു. ഭ്രഷ്ടാവിന് ദൃസ്യം മുഖേന ലഭിക്കുന്ന സുഖാനുഭൂതി ആത്മത്വത്താൽ ഉണ്ടായ സ്പന്ദനം തന്നെയാണെന്നും അതിനെ നല്ലതുപോലെ ഉപാസിക്കുന്നു വെന്നും വൈരാഗ്യ ചിത്തന്മാർ സ്വന്തം അനുഭൂതിയാൽ വ്യക്തമാക്കിയിട്ടുണ്ട്. "ഉണ്ട്" "ഇല്ല" എന്നിവർക്ക് രണ്ടിനും മധ്യേ സ്ഥിതിചെയ്യുന്നതും എല്ലാ പ്രകാശങ്ങളാക്കും പ്രകാശവുമായ ആത്മാവിന്റെ ഉപാസകന്മാരാണ് നമ്മൾ. ആത്മാവ് നമ്മുടെ ഹൃദയത്തിൽ മഹേശ്വരനെന്ന നിലയിൽ വസിക്കുന്നു. ആ ശാശ്വതാത്മാവിനെ കൈവിട്ട് അന്യവസ്തു ക്കൾക്ക് പ്രയത്നിക്കുന്നവർ കൈയിലിരിക്കുന്ന കൗസ്തുഭ രത്നം വിട്ട് മറ്റു രത്നം അന്വേഷിക്കുന്നവരാണ്. പ്രബല ങ്ങളോ ബലഹീനങ്ങളോ ആകട്ടെ. ഇന്ദ്രിയങ്ങളാകുന്ന ശത്രുക്കളെ വിവേകമാകുന്ന വടികൊണ്ടടിച്ച് നിയന്ത്രണം ഇന്ദ്രൻ തന്റെ വജ്രായുധത്താൽ മഹാപർവതങ്ങളെ വെട്ടി വീഴ്ത്തിയതുപോലെ വിവേക ബുദ്ധിയാൽ ഇന്ദ്രിയങ്ങ ളാകുന്ന ശത്രുക്കളെ വിവകമാകുന്ന വടികൊണ്ടടിച്ച് നിന്ത്രിക്കണം ഇന്ദ്രൻ തന്റെ വജ്രായുധത്താൽ മഹാപർവ തങ്ങളെ വെട്ടി വീഴ്ത്തിയതുപോലെ വിവേക ബുദ്ധിയാൽ ഇന്ദ്രിയങ്ങളാകുന്ന ശത്രുക്കളെ ഉയരാൻ ഇടകൊടുക്കാ തിരിക്കുക.

22. സംസാര രാത്രി ദുഃസ്വപ്നേ ശൂന്യേ ദേഹമയേ ഭ്രമേ
സർവമേവാ പവിത്രം തത് ദൃഷ്ടം സംസൃതി വിഭ്രമം
23. അജ്ഞാനോപഹതോ ബാലേ യൗവനേ വനിതാ ഹതഃ
ശേഷേകളത്ര ചിന്താർത്തഃ കി കരോതി നരാധമഃ
24. സതോ സത്താസ്ഥിതാ മൂർധ്നി ദുഃഖാനി കി മേകം സംശയാ മൃഹം
25. യേഷാം നിമേഷണോൻമേഷൗ ജഗതഃപ്രളയോദയൗ
താദൃശാ പുരുഷായാന്തി മാദൃശാം ഗണനൈവ കാ

ഈ സുന്ദര ശരീരം സംസാരമാകുന്ന രാത്രിയിൽ കാണുന്ന ദുഃസ്വപ്നം പോലെയാണ്. അതിന്റെ ഗതി അപവി ത്രമാകുന്നു. ബാല്യത്തിൽ അജ്ഞാനാഗതൻ; യൗവ്വനത്തിൽ സ്ത്രീവിഷയ ചിന്തകൾ, അന്ത്യകാലത്ത് ഭാര്യാ പുത്രാദികളെ സംബന്ധിച്ച ചിന്ത ഇങ്ങനെയുള്ള നരാധമന് ആത്മോന്ന തിക്ക് എന്തുചെയ്യാൻ കഴിയും? സത്തിന്റെ മേൽ അസ

ത്തിന്റെ വിജയവും സൗന്ദര്യത്തിന്റെമേൽ വൈരൂപ്യത്തിന്റെ വിജയവും സുഖത്തിന്റെ മേൽ ദുഃഖത്തിന്റെ വിജയവും നടക്കുന്ന അവസ്ഥയിൽ താൻ ഏതിനെ ശരണം പ്രാപിക്കണം? ആരുടെ നിവേഷോന്മേഷത്താലോണോ സംസാരത്തിലെ സൃഷ്ടി സ്ഥിതി ലയാദികൾ നടക്കുന്നത് ആ പുരുഷൻ പോലും കാലത്താൽ കബളീകൃതമാകുമ്പോൾ എന്നെപ്പോലുള്ള നിസ്സാരന്മാരുടെ അവസ്ഥ എന്താകും?

26. സംസാര ഏവ ദുഃഖാനാം സീമാന്ത
ഇതി കഥ്യതേ
തന്മധ്യേ പതിതേ ദേഹേ സുഖ
മാസ്വാദ്യതേ കഥം?

27. പ്രബുദ്ധോ സ്മി പ്രബുദ്ധോ സ്മി
ദുഷ്ടശ്ചോരോയമാത്മനാ
മനോ നാമ നിഹസമ്യേനം മനസാ
സ്മി ചിരം ഹൃതഃ

28. മാഖേദം ദജ ഹേയേഷുനോപാദേയ പരോ ഭവ
ഹേയാ ദേയദൃശൗ ര്യക്ത്വാ ശേഷസ്ഥേഃ
സു സ്ഥിരോഭവ

29. നിരാശതാ നിർഭയതാ നിത്യതാ മസതാ ജ്ഞതാ
നിരീഹതാ നിഷ്ക്രിയതാ സൗമ്യതാ
നിർവികല്പതാ

30. ധൃതിർമ്മൈത്രീ മനസ്തുഷ്ടിർ മൃദുതാ
മൃദു ഭാഷിതാ
ഹേയോ പാദേയ നിർമ്മുക്തേ ജ്ഞേ
തിഷ്ഠന്ത്യ പവാസനം

31. ഗൃഹീത തൃഷ്ണാ ശബരീ വാസനാ ജാലമതതം
സംസാര വാരി പ്രസൃതം ചിന്താ തന്തുഭിരാ തതം

32. അനയാ തീഷ്ണയാ താത ഛിന്ധി ബുദ്ധി
ശലാകയാ
വാത്യ യേവാംബുദം ജാലം ഛിത്വാ തിഷ്ഠ
തതേ പദേ

അങ്ങേ അനത്തെ ദുഃഖമെന്ന് കരുതപ്പെടുന്ന ഈ പ്രഞ്ച ത്തിൽ കുടുങ്ങുന്ന ദേഹം എങ്ങനെ സുഖം ആസ്വദിക്കാ നാണ്? ആത്മാവിനെ മോഷ്ടിച്ച കള്ളൻ എന്റെ ഈ ദുഷിച്ച ചിത്തം തന്നെ. ഇത് എപ്പോഴാണ് എന്നെ മോഷ്ടിച്ചതെന്ന റിഞ്ഞുകൂടാ. എന്നാൽ ഇപ്പോൾ എനിക്ക വ്യക്തമായി. അതി നാൽ ഞാൻ അതിനെ തകർക്കും? ഹേയപദാർത്ഥങ്ങൾക്കു വേണ്ടി ദുഃഖിക്കുന്നതിൽ എന്താണർത്ഥം? അതുപോലെ ഉപാദേയ വസ്തുക്കളിൽ ആസക്തി ഉണ്ടാകുന്നതു വെറു തെയാണ്. അതിനാൽ ഹേയം ഉപാദേയം എന്നിവയുടെ ഭേദബുദ്ധി വെടിഞ്ഞ് മറ്റുളളവയിൽ ഉറച്ചിരിക്കണം. എന്തെന്നാല് ജ്ഞാനിയിൽ നിത്യത, അഭിജ്ഞത, സമത, നിഷ്ക്രിയത്വം നിഷ്കാമഭാവന സാംസ്ക്കാരിക വിഷയ ങ്ങളിൽ വിരക്തി നിർവികല്പ്ത്വം സൗമ്യത, മാർദ്ദവം, ധൃതി മൈത്രി സന്തോഷം, സരളഭാഷണം എന്നീ ഗുണങ്ങൾ നിറഞ്ഞിരിക്കും. തൃഷ്ണയാകുന്ന കാട്ടാളത്തി ഭോഗവാസന യാകുന്ന വല വിരിച്ചിരിക്കുന്നു. നീ അതിൽ അകപ്പെട്ടു. മരീചികാത്മകമായ ഈ ജലം ചിത്തമാകുന്ന കിരണങ്ങളാൽ സർവത്ര വ്യാപ്തമാണ്. കുഞ്ഞേ, ഈ മായയെ ജ്ഞാന മാകുന്ന കൂർത്ത ശരത്താൽ കൊടുങ്കാറ്റ് മേഘങ്ങളെയെന്ന പോലെ തകർത്ത് തന്റെ യഥാർത്ഥ രൂപത്തിൽ ഉറച്ച് നില കൊള്ളുക.

33. മനസൈവ മനഃശ്ഛിത്വാ കുഠാരേണേവ പാദപം
പദം പാവനമാസാദ്യ സദ്യ ഏവ സ്ഥിരോ ഭവ

34. തിഷ്ഠൻ ഗച്ഛൻ സ്വപൻ ജാഗ്രൻ നിവസന്നുത്
പതൻ പതൻ
അസദേവേദമിശ്യന്തം നിശ്ചിത്യാസ്ഥാം
പരിത്യദ്ധ

35. ദൃശ്യമാശ്രയസീദം ചേത്തത് സച്ചിത്തോ
സിമോക്ഷവാൻ

36. നാഹം നേദമിതി ധ്യായൻ തിഷ്ഠ ത്വമചലാചല
ആത്മനോ ജഹതശ്ചാന്തർ ദൃഷ്ടദൃശ്യ
ദശാന്തരേ

37. ദർശനാഖ്യം സ്വമാത്മാനം സർവദാ ഭാവയൻ ഭവ
സ്വാദ്യസ്വാദക സംത്യക്തം സ്വാദ്യ
സ്വാദക മധ്യഗം

മരത്തിന്റെ കഷണം ഘടിപ്പിച്ച കോടാലികൊണ്ട് മരത്തെ വെട്ടി വീഴ്ത്തുന്നതുപോലെ മനസ്സുകൊണ്ട് തന്നെ മന സ്സിനെ ഛേദിച്ച് സുസ്ഥിരനായിരിക്കുക. ഇരിക്കുമ്പോഴും എഴുന്നേൽക്കുമ്പോഴും നടക്കുമ്പോഴും ഉറങ്ങുമ്പോഴും എന്നല്ല എല്ലാ അവസ്ഥകളിലും എല്ലാം അസദ്രൂപമെന്ന് കരുതി ദൃശ്യവസ്തുക്കളോടുളള ആസ്ഥ കൈവിടുക. കാരണം, ദൃശ്യം കൊണ്ടുതന്നെ ചിത്തത്തിന്റെ ബന്ധനത്തിൽ അകപ്പെടുന്നു. ദൃശ്യള് കൈവെടിഞ്ഞാൽ ചിത്ത ശൂന്യത കൊണ്ട് നീ മോക്ഷ പ്രാപ്തിക്കധികാരിയാകുന്നു. "ലോകവു മില്ല, ഞാനുമില്ല എന്ന ഭാവനയോടെ പർവതം പോലെ അചഞ്ചലനാവുക. ആത്മാവിനും വിശ്വത്തിനും മധ്യത്തിലും ദൃശ്യത്തിന്റെ മധ്യത്തിലും സ്വയം ദർശനമാകുന്ന ആത്മാ വുണ്ടെന്ന് കരുതുക. സ്വാദുള്ള പദാർത്ഥം. അത് ആസ്വദിക്കു ന്നവൻ രണ്ടിനും മധ്യേയുള്ള അവസ്ഥയോടെ കേവലം സ്വാദിനെ മാത്രം ചിന്തിച്ചു പരമാത്മാവിൽ ലയിക്കാൻ താല്പര്യം വഹിക്കുക.

38. സ്വദഗം കേവലം ധ്യായൻ പരമാത്മമയോ ഭവ
അവലംബ്യ നിരാലംബം മധ്യേ മധ്യേ
സ്ഥിരോ ഭവ

39. രജ്ജൂ ബദ്ധാ വിമുച്യന്തേ തൃഷ്ണാ
ബദ്ധാ ന കേനചിത്
തസ്മാന്നിദാഘു തൃഷ്ണാം ത്വം ത്യജ
സങ്കല്പ വർജനാത്

കേവലം സ്വാദഗം ധ്യാനിച്ചുകൊണ്ട് പരമാത്മപരമാവുക. നിരാലംബത്തെ അവലംബിച്ച് മധ്യത്തിൽ സ്ഥിരനാവുക. കയറുകൊണ്ട് കെട്ടപ്പെട്ടവൻ മോചിക്കപ്പെടുന്നു. എന്നാൽ തൃഷ്ണാബദ്ധന്മാർ മോചിക്കപ്പെടുന്നില്ല. അതിനാൽ നീ നിദാഘ തൃഷ്ണ കൈവിട്ട് സങ്കല്പങ്ങളെ വെടിഞ്ഞ് മുക്തനാകുക.

40. ഏതാമഹം ഭാവമയീ മപുണ്യാം
ഛിത്വാ നഹം ഭാവ ശലാകയൈവ
സ്വഭാവജാം ഭവ്യ ഭവാന്ത ഭൂമൗ
ഭവ പ്രശാന്താ ഖില ഭൂത ഭീതിഃ

41. അഹമേഷാം പദാർത്ഥാനാ മേതേ ചമമ ജീവിതം
നാഹ മേഭിർ വിനാ കിഞ്ചിന്നവയൈതേ വിനാ കില

42. ഇത്യന്തർ നിശ്ചയം ത്യക്ത്വാ വിചാര്യ മനസാ സഹ
നാഹം പദാർത്ഥ സ്യ ന മേ പദാർത്ഥ ഇതി ഭാവിതേ

43. അന്തഃശീതലയാ ബുധ്യാ കുർവതോ ലീല യാ ക്രിയാ
യോ നൂനം വാസനാത്യാഗോ ധ്യേയോ ബ്രഹ്മൻ പ്രകീർത്തിത

തൃഷ്ണ അഹങ്കാരയുക്തവും സങ്കല്പമയവുമാണ്. ഈ തൃഷ്ണ ഛേദിക്കാനുള്ള മഹാസ്ത്രം അഹം ഭാവരാഹിത്യമാണ്. ജനനമരണ ഭീഷണിയിൽ സകല ജീവികളും മുഴുകുന്നു. ഈ ലോകത്തിൽ നിന്നും നിർഭയനായി പരമാർത്ഥ ലോകത്തിൽ സഞ്ചരിക്കുക, ശാന്തനായി ചിന്തിച്ച് ഭോഗേച്ഛ വെടിയുക. ഈ പദാർത്ഥം എന്റെതല്ല; എനിക്ക് ഈ പദാർത്ഥങ്ങളുമായി ബന്ധമില്ല എന്ന ഭാവനയോടെ നിരാലംബാവസ്ഥയിൽ സ്ഥിതി ചെയ്യണം.

44. സർവം സമതയാ ബുധ്യാ യഃകൃത്വാ വാസനാക്ഷയം
ജഹാതി നിർമ്മമോ ദേഹം നയോ സൗ വാസനാക്ഷയഃ

45. അഹങ്കാരമയീം ത്യക്ത്വാ വാസനാം ലീലയൈവ യഃ
തിഷഠതിധ്യേയ സംത്യാഗീ സജീവ ന്മുക്ത ഉച്യതേ

46. നിർമ്മൂലം കലനാംത്യക്ത്വാ വാസനാം യഃ ശമം ഗതഃ
ജ്ഞേയം ത്യാഗമിമം വിദ്ധി മുക്തം തം ബ്രാഹ്മണോത്തമ

47. ദ്വാവേതൗ ബ്രഹ്മ താം യാതൗ ദ്വാവേ തൗ വിഗത ജ്വരൗ
ആപത്ത്സു യഥാകാലം സുഖദുഃഖേ ഷ നാരതൗ
സ്നായസ യോഗിനാന ദാന്തൗ വിദ്ധി ശാന്തൗ മുനീശ്വര

48. ഈപ്സിതാ നീപ്സിതേ ന സ്തോയസ്യാന്തർ വർത്തി ദൃഷ്ടിഷു
സുഷുപ്ത വദ്യന്തരതി സ ജീവന്മക്ത ഉച്യതേ

49. ഹർഷാമർഷ ഭയക്രോധാ കാമകാർപ്പണ്യ ദൃഷ്ടിഭിഃ
ന ഹൃഷതി ഗ്ലായതിയഃ പരമാർശ വിവർജിതഃ

50. ബാഹ്യാർത്ഥ വാസനോദ് ഭൂതാ തൃഷ്ണാ ബദ്ധേതി കഥ്യതേ
സർവാർത്ഥ വാസനോഭൂത തൃഷ്ണാ മുക്തേതി ഭണ്യതേ

51. ഇദമസ്തു മമേ ത്യന്ത മിച്ഛാം പ്രാർത്ഥനയാന്വിതഃ
താം തീക്ഷണ ശൃംഖലാം വിദ്ധി ദുഃഖജന്മ ഭയ പ്രദാ

52. താമേതാം സർവഭാവേഷ്ട സത് സ്വസത്സു ച സർവദാ
സംത്യജ്യ പരമോദാരം പദമതി മഹാമനാഃ

53. ബന്ധാസ്ഥാമഥ മോക്ഷാസ്ഥിര സുഖ ദുഃഖ ദശാമപി
ത്യക്ത്വാ സദസദാസാം ത്വം തിഷ്ഠാ ക്ഷുബ്ധ മഹാബ്ധിവത്

സമത്വബോധം കലർന്ന് ഭോഗേച്ഛയെ സർവഥാ ബലഹീനമാക്കി മമതാ ഹീനനായിത്തീരുന്നവന് ശരീരബന്ധവും ത്യജിക്കാം. അതിനാൽ ഭേഗേച്ഛ നാശമാണ് പരമകർത്തവ്യം അഹങ്കാരാത്മകവാസന ത്യജിച്ച് ധ്യേയ വസ്തുവിനെയും ത്യജിക്കുന്നവനാണ് ജീവന്മുക്തൻ. സങ്കല്പവാസന സമൂലം കൈവിടുകയാണ് ശാന്തിപ്രദം. ബ്രഹ്മജ്ഞാനിക്കേ ആ ത്യാഗം സാധ്യമാകൂ. അങ്ങനെയുള്ള ബ്രഹ്മജ്ഞാനി ശ്രേഷ്ഠനാകുന്നു. അവർ പ്രാഞ്ചിക ദുഃഖന്മുക്തരായി ബ്രഹ്മപദം പ്രാപിക്കുന്നു. യോഗികൾ ശമദമയുക്തരാകയാൽ സുഖദുഃഖ ലിപ്തരല്ല, ഇച്ഛാ നിച്ഛാരഹിതനയി സുഷുപ്തനെപോലെ പെസരുമാറുന്നവനാണ് ജീവന്മുക്തൻ. വാസനാരഹിതർ കാമക്രോധമോഹഹർഷ ഭയാദികൾക്ക് അടിമയാകില്ല. ബാഹ്യ വിഷയങ്ങൾ നൽകുന്ന തൃഷ്ണ ബന്ധനം നൽകും. സർവവാസനാരഹിതമായ തൃഷ്ണമുക്തി പ്രദമാണ്. ഏതെങ്കിലും കിട്ടണമെന്ന ആഗ്രഹം ദുഃഖപ്രദമാണ്. ഇത് ഘോരബന്ധന സ്വരൂപമാണ്. സജ്ജനങ്ങൾ സദസദ്രൂപങ്ങളായ പദാർത്ഥങ്ങളിലുള്ള ആഗ്രഹം സർവദാ വെടിഞ്ഞ് പരമപദം പ്രാപിക്കുന്നു. കുഞ്ഞേ, ബന്ധനത്തിലും മോക്ഷത്തിലും ഉണ്ടാകുന്ന വിശ്വാസങ്ങൾ എല്ലാം തന്നെ സുഖദുഃഖ സ്വരൂപങ്ങളാണ്. അവയെല്ലാം കൈവിട്ട് പ്രശാന്ത മഹാസമുദ്രം പോലെ നിശ്ചലനും ശാന്തനുമായി തീരണം.

I K

54. ജായതേ നിശ്ചയഃ സാധോ പുരുഷസ്യ ചതുർവിധഃ

55. ആപാദമസ്തക മഹം മാതാപിതാപിതൃ വിനിർമ്മിതഃ
ഇത്യേകോ നിശ്ചയോ ബ്രഹ്മൻ ബന്ധായാസ വിലോകനാത്

56. അതീതഃ സർവഭാവേഭ്യാ ബാലാഗ്രാ ദപ്യഹം തനു
ഇതി ദ്വിതീയോ മോക്ഷായ നിശ്ചയോ ജായതേ സതാം

57. ജഗജ്ജാല പദാർത്ഥാത്മാ സർവ ഏവാഹ മക്ഷയഃ
തൃതീയോ നിശ്ചയശ്ചക്തോ മോക്ഷാ യൈവദ്വിജോത്തമ

58. അഹം ജഗദ്വാ സകലം ശൂന്യം വ്യോമ സമം സദാ
ഏവ മേഷ ചതുർത്ഥോ പി നിശ്ചയോ മോക്ഷ സിദ്ധിദഃ

59. ഏതേഷാം പ്രഥമഃ പ്രോക്ത സ്തൃഷ്ണയാ ബന്ധയോഗ്യയാ
ശുദ്ധ തൃഷ്ണാസ്ത്രയഃ സ്വച്ഛാ ജീവന്മുക്താ വിലാസിനഃ

60. സർവം ചാപ്യഹ മേവതി നിശ്ചയോ യോ മഹാമതേ
തമാദായ വിഷാദായ ന ഭൂയോ ജായതേ മതിഃ

ബ്രഹ്മൻ, നാലു വിധത്തിലുള്ള നിശ്ചയങ്ങളാണ് മനുഷ്യ നുളളത്. 1."എന്റെ ശരീരം സൃഷ്ടിച്ചത് മാതാപിതാക്കന്മാ രാണ്" 2. ഞാൻ ജഗദാത്മക ഭാവരഹിതനും കേശാഗ്രത്തെ ക്കാളും സൂക്ഷ്മകാരവുമായ ആത്മാവാണ്. 3. ഞാൻ അഖില വിശ്വപദാർത്ഥങ്ങളുടെ ആത്മാവായ സർവസ്വരൂപനും അവിനാശിയുമാകുന്നു. 4. ഞാനും ഈ സമ്പൂർണ്ണ വിശ്വവും ആകാശത്തെപ്പോലെ ശൂന്യവുമാണ്. രണ്ടാം നിശ്ചയം കൊണ്ട് സജ്ജനങ്ങൾ മുക്തി പ്രാപിക്കുന്നു. മൂന്നാമത്തെതു കൊണ്ട് മുക്തി ലഭിക്കാനിടയാകുന്നു. നാലാം നിശ്ചയവും മോക്ഷപ്രദ മാണ്. ഒന്നാമത്തെതാകട്ടെ ബന്ധനം നൽകുന്ന തൃഷ്ണ യോടു കൂടിയതാണ്. രണ്ടും മൂന്നും നാലും നിശ്ചയങ്ങളോടു കൂടിയവർ ആത്മതത്വ നിരതരായ ജീവന്മുക്തരാണ്. എല്ലാം താൻ തന്നെയാണെന്ന ബോധമുള്ളവർ വിഷാദത്തിൽ പെടു ന്നില്ല.

61. ശൂന്യം തത് പ്രകൃതിർ മായാ ബ്രഹ്മ വിജ്ഞാന മിത്യപി
ശിവഃപുരുഷ ഈശാനോ നിത്യമാഞ്ചേതി കഥ്യതേ

62. ദ്വൈതാദ്വൈതസമുദ്ഭൂതൈർ ജഗന്നിർമ്മാണ ലീലയാ
പരമാത്മ മയി ശക്തിദ്വൈതൈവം പിജ്രം ഭതേ

63. സർവാതീത പദാലംബീ പരിപൂർണ്ണ കചിന്മയഃ
നോദ്വേഗീ ന ച തുഷ്ടാത്മാ സംസാരേ നാ വസീദതി

64. പ്രാപ്തകർമ്മകരോ നിത്യം ശത്രു മിത്ര സമാന ദൃക്
ഈഹിതാ നീ തൈർമുക്തോ ന ശോചതി ന കാംക്ഷതി

65. സർവസ്യാഭിമതം വക്താ ചോദിതഃ പേശലോക്തിമാൻ
ആശയജ്ഞ ശ്ച ഭൂതാനാം സംസാരേ നാവ സീ ദതി

66. പൂർവാം ദൃഷ്ടിമവഷ്ടഭ്യധ്യേയ ത്യാഗ വിലാസിനീം
ജീവന്മുക്തയാ സ്വർഗ്ഗോ ലോക വിഹാര വിജ്വരഃ

67. അന്തഃസംതയക്ത സർവാശോ വീത രാഗോ വിവാസനഃ
ബഹിഃ സർവേ സമാചാരേ ലോക വിഹര വിജ്വരഃ

68. ബഹിഃ കൃതിമ സംരംഭോ ഹൃദിസംരംഭ വർജിതഃ
കർത്താ ബഹിരകർത്താന്തർ ലോക വിഹര ശുദ്ധ ധീഃ

69. ത്യക്ത ഹം കൃത്യരാശ്വസ്ത മതി പ രാകാശ ശോഭനഃ
അഗൃഹീത കളങ്കാങ്കേ, ലോകേ വിഹര ശുദ്ധ ധീഃ

ആത്മാവെന്നു പറയപ്പെടുന്ന ശൂന്യം തന്നെയാണ് പ്രകൃതി, മായ, ശിവൻ പുരുഷൻ ഈശാനൻ ബ്രഹ്മജ്ഞാനം ഇവയെല്ലാം. പരബ്രഹ്മ സംബന്ധിയായ അദ്വൈതശക്തി തന്നെയാണ് ദ്വൈതമായി കാണപ്പെടുന്നത്. അദ്വൈതത്താൽ പ്രകടമാകുന്ന പദാർത്ഥങ്ങളാൽ വിശ്വസൃഷ്ടിക്കുള്ള മായ പ്രവർദ്ധമാകുന്നു. വിശ്വ പ്രപഞ്ചാന്തർഗതമായി ആത്മാവ സ്ഥിതന്മാരായി സന്തോഷമോ സന്താപമോ കൂടാതെ പരി പൂർണ്ണ ചിന്മയാവസ്ഥയിൽ ഇരിക്കുന്നവർ പ്രാപഞ്ചിക ദുഃഖങ്ങളിൽ പെടുന്നില്ല. നീ സകല ആശകളും കൈവിട്ട് വാസനാ ശൂന്യനും രാഗരഹിതനും താപ രഹിതനുമായി എല്ലാ സാംസ്കാരിക കർമ്മങ്ങളും ബാഹ്യരൂപത്തിൽ മാത്രം ചെയ്യുക. പുറമെ കോപമുണ്ടായാലും ഉള്ളിൽ അത് പാടില്ല. ബാഹ്യമായി കർത്തവാണ് എങ്കിലും ന്തരികമായി അകർത്താ വാകണം. ഇങ്ങനെ ശുദ്ധ ചിത്തനാകുക. എന്തെന്നാൽ ശത്രുവിനെയും മിത്രത്തെയും ഒരു പോലെ കരുതുന്നവനും നിത്യ പ്രാപ്ത കർമ്മങ്ങൾ ചെയ്യുന്നവനും ഇച്ഛാനിച്ഛാ വിമുക്തനും ശോക ഹർഷാദി രഹിതനും പ്രിയ ഭാഷിയും പരംഗിത ജ്ഞാനിയുമായിരിക്കുന്നവൻ മാത്രം ഈ ലോക ത്തിൽ ദുഃഖത്തിനിരയാകുന്നില്ല. അഹങ്കാര കൈവിട്ട് കളങ്ക കാളിമ കലരാത ആകാശം പോലെ നിർമ്മലമായ ഹൃദയ ത്തോടെ ശുദ്ധമാനസനായി സ്വച്ഛന്ദം ജീവിക്കുക.

N P

I

70. ഉദാരഃ പേശലാ ചാരഃസർവാചാരാനു വൃത്തിമാൻ
അന്തഃസംഗപരിത്യാഗീ ബഹിഃ സംഭാര വാനിവ

71. അന്തൈർ വൈരാഗ്യമാദായ ബഹിരാകാശോ ന്മുഖേ ഹിതഃ
അയം ബന്ധുരയം നേതി ഗണനാ ലഘു ചേതസാം

72. ഉദാരചരിതാനാം തു വസുധൈവ കുടുംബകം
ഭാവാഭാവ വിനിർമ്മുക്തം ജരാമരണവർജിതം

73. പ്രശാന്തകലനാ രമ്യ നീരാഗം പദമാശ്രയ
ഏഷാ ബ്രാഹ്മീസ്ഥിതിഃ സ്വച്ഛാ നിഷ്കാമാവിഗതാമയാഃ

74. ആദായ വിഹരന്നേവം സങ്കടേഷു ന മുഹ്യതി
വൈരാഗ്യേണാഥ ശാസ്ത്രോണ മഹത്വാദി ഗുണൈരപി

75. യത് സങ്കല്പ വിഹാരാർത്ഥം സ്വയമേവോന്നയൻ മനഃ
വൈരാഗ്യാത് പൂർണ്ണതാമേതി മനോനാശ വശാനുഗം

76. ആശയാ രക്തതാമേതി ശരദീവ സരോ മലം തമേവ
ഭക്തി വിരസം വ്യാപാരൗഘം പുനഃ പുനഃ

77. ദിവസേ ദിവസേ കുർവൻ പ്രാജ്ഞഃ കസ്മാന്ന ലജ്ജതേ
ചിച്ചൈത്യ കലിതോ ബന്ധസ്തന്മുക്തൗ മുക്തി രുച്യതേ

ഉദാരാചരണം ചേർന്ന്, ഉദാരമതിയായി വിഷയാനാസക്തനായി ശ്രേഷ്ഠാചാരപരനായി അന്തഃകരണത്തിൽ വൈരാഗ്യത്തോടെ ബാഹ്യമായി ഉത്തമ രീതിയിൽ പെരുമാറുക. ഇത് എന്റെ ബന്ധുവല്ല, ഇയാൾ ബന്ധുവാണ്. ഈ മാതിരിചിന്ത അല്പ ബുദ്ധികളുടെതാണ്. ഉദാരമതികൾക്ക് സമസ്ത വിശ്വവും സ്വന്തം കുടുംബമാകുന്നു. ഭാവാഭാവ രഹിതവും ജരാമരണവിഹീനവും സർവ സങ്കല്പാശ്രിതവും രാഗരഹിതവുമായ പരമ പദത്തിൽ അവസ്ഥിതനാകുക. ഇതാണ് കാമനാരഹിതവും നിർമ്മലവുമായ ബ്രാഹ്മീ എന്ന സ്ഥിതി. ഈ സ്ഥിതി ആശ്രയിക്കുന്ന സാധകന് സങ്കടം വന്നുപെട്ടാലും ലഭിച്ച ജ്ഞാനത്താൽ ഉണ്ടാകുന്ന മഹത്വാദി ഗുണങ്ങളാലോ വൈരാഗ്യ ബുദ്ധിയാലോ സാങ്കല്പം കൈ വെടിഞ്ഞു കഴിഞ്ഞാൽ മനസ്സ് ഉന്നതാവസ്ഥ പ്രാപിക്കുന്നു. നിരാശാമയമായ മനസ്സിന് വൈരാഗ്യ മെന്യേ പൂർണ്ണത നേടാൻ ഒക്കില്ല. മനസ്സ് ആശാമയമാകുമ്പോൾ ശരത് കാലത്തെ സ്വച്ഛ സരോവരം പോലെ രാഗമുക്തമാകുന്നു. എന്നാൽ ഭോഗമുക്തമായ മനസ്സ് വീണ്ടും രാഗാദികളിൽ അകപ്പെടുത്തുവാൻ വിജ്ഞാന്മാർക്ക് ലജ്ജ തോന്നാത്ത തെന്താണ്? ചിത്ത വിഷയങ്ങളുടെ സംയോഗം തന്നെ ബന്ധനം. ബന്ധനത്തിൽ നിന്നും മോചനം നേടുന്നതുതന്നെ മുക്തി.

K

78. ചിദചൈതന്യാകിലാ ത്മേതി സർവസിദ്ധാന്ത സംഗ്രഹഃ
ഏതന്നിശ്ച യമാദായ വിലോകയ ധീയേച്ഛയാ

79. സ്വയമേവാത്മനാത്മാനമാനന്ദം പദമാപ്ന്യ സി
ചിദഹം ചിദിമേലോകാശ്ചി ദാ ശാശ്ചിദി മാഃ പ്രജാഃ

80. ദൃശ്യ ദർശന നിർമ്മുക്തഃ കേവലാമല രൂപവാൻ
നിത്യോദി തോ നിരാ ഭാസോ ഭ്രഷ്ടാ സാക്ഷീ ചിദാത്മകഃ

81. ചൈതന്യ നിർമ്മുക്ത ചിദ്രൂപം പൂർണ്ണ ജ്യോതി സ്വരൂപകം
സംശാന്ത സർവം സം വേദ്യം സംവിന്മാത്ര മഹം മഹത്

82. സംശാന്ത സർവ സങ്കല്പഃ പ്രശാന്ത സകലേഷണം
നിർവികല്പ പദം ഗത്വാ സ്വസ്ഥോ ഭവ മുനീശ്വര

വിഷയ വിമുക്ത ചിത്തമാണ് ആത്മാവെന്ന് വേദാന്തം അനുശാസിക്കുന്നു. ഈ ചിന്ത സത്യമെന്നറിഞ്ഞ് ശുദ്ധാന്തഃകരണത്താൽ ആത്മാവിനെ ദർശിക്കുക അപ്പോൾ ആനന്ദ സ്വരൂപമായ പദം കൈവരും. ഈ ലോകങ്ങളും ദിക്കുകളും ജീവികളും എല്ലാം ചിത്തം തന്നെ ഞാനും ചിത്താണ്. ദൃശ്യത്താലും ദർശനത്താലും, സച്ഛന്ദവും നിർമ്മലവുമായ രൂപത്തോടു കൂടിയ ഈ സാക്ഷിയായ ചിദാത്മാവ് ആഭാസരഹിതവും നിത്യവും പ്രത്യക്ഷമായും ഭ്രഷ്ടവായി തീർന്നിരിക്കുന്നു. ഞാൻ മഹത്തും ചിന്മാത്ര സ്വരൂപവും പൂർണ്ണ ജ്യോതിഃ സ്വരൂപവും സർവപ്രകാരത്തിലും സംവേദനാ മുക്തവും ചിദ്രൂപവുമാകുന്നു. മുനേ, സകലങ്കല്പങ്ങളും ശാന്തമാക്കി കാമനകൾ കൈ വെടിഞ്ഞ് നിർവികല്പ സമാധി കൈകൊള്ളുക.

83. യ ഇമാം മഹോപനിഷദം ബ്രാഹ്മണോ നിത്യമധീതേ അശ്രോത്രിയഃ ശ്രോത്രിയോ ഭവതി. അനുപനീതഃ ഉപനീതോ ഭവതി. സോ ഗ്നി പൂതോ ഭവതിഃ

സ സോമപൂതോ ഭവതി സ സത്യ പൂതോ ഭവതി. സസർവ ഭൂതോ ഭവതി സ സർവൈഃ ദേ വൈഃ ജ്ഞാതോ ഭവതി. സഃ സർവേഷു തീർത്ഥേഷു സനാതോ ഭവതി. സഃസർവൈഃ ദേ വൈരനുധ്യാ തോ ഭവതി. സസർവത്ര തുഭിരിഷ്ടവാൻ ഭവതി. ഗായത്ര്യാഃ ഷഷ്ഠി സഹസ്രാണി ജപ്താനി ഫലാനി ഭവന്തി. ഇതിഹാസ പുരാണാനം ശത സഹസ്രാണി ജപ്താനി ഫലാനി ഭവന്തി. പ്രണവാനാ മയുതം ജപ്തം ഭവന്തി ആ ചക്ഷുഷഃ പംക്തി പുനാതി ആസപ്തമാൻ പുരുഷ യുഗാൻ പുനാതി. ഇത്യാഹ ഭഗവാൻ ഹിരണ്യ ഗർഭഃ ജപ്യേനാ മൃതത്വം ച ഗച്ഛതീത്യുപനിഷത്ത്.

N P

ഏതൊരു ബ്രാഹ്മണൻ ഈ മഹോപനിഷത്ത് നിത്യവും അധ്യയനം ചെയ്യുന്നു. അയാൾ അശ്രോത്രിയനാണെങ്കിൽ ശ്രോത്രിയനായിത്തീരുന്നു. ഉപനീതനല്ലെങ്കിൽ ഉപനീതനാകുന്നു. അവൻ അഗ്നിപൂതനായി, വായുപൂതനായി സോമപൂതനായി സത്യപൂതനായി ഭവിക്കുന്നു. പരിപൂർണ്ണ ശുദ്ധനും സകലദേവന്മാരാലും ധ്യാനിച്ച ഫലവും തീർത്ഥാടന ഫലവും അവന് സിദ്ധിക്കുന്നു. അവൻ സർവജ്ഞ കർത്താവായി അനേകസഹസ്രം ഗായത്രി ജപിച്ചാലുണ്ടാകുന്ന ഫലത്തിനർഹനാകുന്നു. പതിനായിരം പ്രണവം ജപിച്ചതുകൊണ്ടും അനേക സഹസ്രം ഇതിഹാസ പുരാണങ്ങൾ വായിച്ചതുകൊണ്ടും ലഭിക്കാവുന്ന ഫലം കിട്ടുന്നു. കാണാൻ കഴിയുന്നിടത്തോളം പംക്തികളെ പരിശുദ്ധമാക്കുന്നു. അവന്റെ ഏഴുമുൻതലമുറക്കാരും ഏഴ് പിൻ തലമുറക്കാരും ശുദ്ധരാകുന്നു. ഇതു ജപിക്കുന്നതിനാൽ അമൃതത്വം ലഭിക്കുന്നു. ഇത് മഹത്തായ ഉപനിഷത്താണെന്ന് ബ്രഹ്മാവ് പറഞ്ഞിട്ടുണ്ട്.

മഹോനിഷത്ത് സമാപിച്ചു.



# മുക്തികോപനിഷത്ത്

### ശാന്തിപാഠം

ഓം. പൂർണ്ണ മദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ. പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ.

ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

ഓം. പ്രണവരൂപമായ പരബ്രഹ്മം സർവവിധത്തിലും പൂർണ്ണമാകുന്നു. പൂർണ്ണമായതിൽ നിന്നുമാണ് ഈ പൂർണ്ണം അഭിവ്യക്തമായിട്ടുള്ളത്. പൂർണ്ണത്തിൽ നിന്നു പൂർണ്ണത്തെ എടുത്താൽ പൂർണ്ണം തന്നെ അവശേഷിക്കുന്നു. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

### ഒന്നാമദ്ധ്യായം

1. അയോദ്ധ്യാ നഗരേ രമ്യേ രത്നമണ്ഡപ മദ്ധ്യമേ
   സീതാഭരത സൗമിത്രി ശത്രുഘ്നാദ്യൈഃ സമന്വിതം.
2. സനകാദ്യൈർമുനിഗണൈർ വസിഷ്ഠാദ്യൈഃ ശുകാദിഭിഃ
   അന്യൈർഭാഗവതൈശ്ചാപി സ്തൂയമാന മഹർന്നിശം
3. ധീവിക്രിയാസഹസ്രാണാം സാക്ഷിണം നിർവികാരിണം.
   സ്വരൂപധ്യാന നിരതം സമാധിവിരമേ ഹരിം.
4. ഭക്ത്യാശുശ്രൂഷയാരാമം സ്തുവൻപ പ്രച്ഛമാരുതിഃ
   രാമ ത്വം പരമാത്മാസി സച്ചിദാനന്ദ ലക്ഷണഃ

സുന്ദരമായ അയോദ്ധ്യാനഗരത്തിലെ രത്നമണ്ഡപ മദ്ധ്യേ സീതാഭരത ലക്ഷ്മണ ശത്രുഘ്നൻമാരോടൊരുമിച്ച് ശ്രീരാമചന്ദ്രൻ വാഴുന്നു.

സനകാദിമുനിമാർ വസിഷ്ഠാദി ബ്രഹ്മർഷിമാർ, മറ്റു ഭാഗവതന്മാർ എന്നിവരാൽ സ്തുതിക്കപ്പെടുന്നവനും ബുദ്ധിയുടെ ധൂഷണന സഹസ്രങ്ങൾക്കു സാക്ഷിഭൂതനും ആയ ശ്രീരാമ ചന്ദ്രൻ സമാധിയിൽ നിന്നു വിരമിച്ചപ്പോൾ അദ്ദേഹത്തെ ശുശ്രൂഷിച്ചതിനുശേഷം ശ്രീ ഹനുമാൻ പറഞ്ഞു: അല്ലയോ രാമചന്ദ്രാ, അങ്ങ് സച്ചിദാനന്ദസ്വരൂപനായ പരമാത്മാവാണ്.

5. ഇദാനീം ത്വാം രഘുശ്രേഷ്ഠാ പ്രണമാമി മുഹർമ്മുഹുഃ
   ത്വദ്രൂപം ജ്ഞാതുമിച്ഛാമി തത്ത്വതോ രാമമുക്തയേ.
6. അനായാസേന യേനാഹം മുച്യേയം ഭവബന്ധനാത്
   കൃപയാ വദ മേ രാമ യേന മുക്തോ ഭവാമ്യഹം.

ഹേ രഘുശ്രേഷ്ഠാ, ഞാൻ അങ്ങയെ വീണ്ടും വീണ്ടും നമസ്ക്കരിക്കുന്നു. മുക്തിക്കായി ഞാൻ അങ്ങയുടെ യഥാർത്ഥരൂപം അറിവാനാഗ്രഹിക്കുന്നു. ഏതൊന്നിനാൽ ഞാൻ അനായാസേന സംസാരബന്ധനത്തിൽ നിന്നും മുക്തനാകുമോ ആ യഥാർത്ഥ രൂപമറിവാനാണ് ഞാൻ ആഗ്രഹിക്കുന്നത്. കനിവുണ്ടായി എനിക്ക് മുക്തിനേടുവാൻ വേണ്ടിയുള്ള അങ്ങയുടെ തത്ത്വം ഉപദേശിച്ചു തന്നാലും.

I K

7. സാധു പൃഷ്ടം മഹാബാഹോ വദാമി ശൃണു തത്ത്വതഃ

വേദാന്തേ സുപ്രതിഷ്ഠോ ഹം വേദാന്തം സമുപാശ്രയ.

ഹേ മഹാബാഹോ, നീ ചോദിച്ചത് വളരെ നന്നത്തന്നെ. ഞാൻ തത്ത്വം പറയാം നീ കേട്ടുകൊൾക. ഞാൻ വേദാന്തത്തിൽ പ്രതിഷ്ഠിതനാകുന്നു. നീ വേദാന്തത്തെ ആശ്രയിക്കുക.

8. വേദാന്തഃ കേ രഘുശ്രേഷ്ഠ, വർത്തന്തേ കുത്ര തേ വദ

ഹനുമാൻ ശൃണു വക്ഷ്യമി വേദാന്തസ്ഥിതിമഞ്ജസാ.

ഹനുമാൻ:- ഹേ രഘുവീര, വേദാന്തങ്ങൾ ഏവയാണ്? അവ എവിടെയാണ് സ്ഥിതിചെയ്യുന്നത്? ഇക്കാര്യം എനിക്കു പറഞ്ഞു തന്നാലും

ശ്രീരാമൻ- ഹനുമാൻ, കേട്ടുകൊൾക. ഞാൻ വേദാന്തത്തിന്റെ സ്ഥിതിയെപ്പറ്റി ഇപ്പോൾതന്നെ പറഞ്ഞു തരുന്നുണ്ട്.

9. നിഃശ്വാസഭൂതാമേവിഷ്ണോർവേദാജാതഃ സുവിസ്ത

രാഃ തിലേഷു തൈലവദ്വേദേ വേദാന്തഃ സുപ്രതിഷ്ഠിതഃ

ശ്രീരാമൻ പറഞ്ഞു:- വേദാന്തങ്ങൾ അതിവിസ്തൃതങ്ങളാണ്. അവ എന്റെ നിശ്വാസത്തിൽ നിന്നും ഉണ്ടായതാണ്. എള്ളിൽ എണ്ണയെന്നപോലെ വേദങ്ങളിൽ വേദാന്തം സുപ്രതിഷ്ഠിതമായിരിക്കുകയാണ്.

10. രാമ വേദാഃ കതിവിധാസ്തേഷാം ശാഖാശ്ച രാഘവ

താസൂപനിഷദഃ കാഃ സ്യുഃ കൃപയാ വദ തത്ത്വതഃ

ഹനുമാൻ ചോദിച്ചു:- ഹേ രാമ, വേദങ്ങൾ എത്രവിധമുണ്ട്? അവയുടെ ശാഖകൾ ഏതെല്ലാം? അവയിൽ ഉപനിഷത്തുകൾ ഏതെല്ലാമാണ്? ഇവയെല്ലാം സദയം എനിക്കു വിശദമായി പറഞ്ഞു തന്നാലും.

11. ശ്രീരാമ ഉവാച:-

ഋഗ്വേദാദി വിഭാഗേന വേദാശ്ചത്വാര ഈരിതാഃ

തേഷാം ശാഖാഹ്യനേകാഃ സ്യുസ്താസു- പനിഷദസ്തഥാ

ശ്രീരാമൻ പറഞ്ഞു:- ഋഗ്വേദാദിവിഭാഗത്താൽ വേദങ്ങൾ നാലെണ്ണമുണ്ടെന്നുള്ള കാര്യം പ്രസിദ്ധമാണല്ലോ. അവയ്ക്കു അനേകം ശാഖകളും ഉണ്ട്. അവയിൽ ഉപനിഷത്തുകളും അനേകമുണ്ട്.

12. ഋഗ്വേദസ്യ തു ശാഖാഃ സ്യുരേക വിംശതിസംഖ്യകാഃ

നവാധികശതം ശാഖാ യജുഷ മാരുതാത്മജ

ഹേ മാരുതേ, ഋഗ്വേദത്തിന് ഇരുപത്തൊന്നു ശാഖകളും യജുർവേദത്തിന് നൂറ്റിഒൻപത് ശാഖകളുമുണ്ട്.

13. സഹസ്രസംഖ്യയാ ജാതാഃ ശാഖാഃ സാമ്നഃ പരന്തപ

അഥർവണസ്യ ശാഖാഃ സ്യുഃ പഞ്ചാശദ്ഭേ ദതോ ഹരേ.

സാമവേദത്തിന് ആയിരവും അഥർവവേദത്തിന് അൻപതും ശാഖകളുണ്ട്.

14. ഏകൈകസ്യാസ്തുശാഖായാ ഏകൈകോപ നിഷൻമതാ

താസാമേകാമൃചം യേന പഠതേ ഭക്തിതോ മയി.

15. സ മത്സായുജ്യ പദവീം പ്രാപ്നോതി മുനിദുർല്ലഭം.

രാമകേ ചിൻമുനിശ്രേഷ്ഠ മുക്തിരേകേതി ചക്ഷിരേ.

16. കേചിത് ത്വന്നാമഭജനാത്കാശ്യം താരോപദേശതഃ

അന്യേ തു സാംഖ്യ യോഗേന ഭക്തിയോ ഗേനചാപരേ.

ഓരോ ശാഖയ്ക്കും ഓരോ ഉപനിഷത്തുമുണ്ട്. അവയിലെ ഒരു വേദവാക്യമെങ്കിലും എന്നിൽ ഭക്തിയോടു കൂടി പഠിക്കുന്ന ആൾ മനനശീലരായ മുനിമാർക്കു പോലും ദുർല്ലഭമായ എന്റെ സായൂജ്യപദം പ്രാപിക്കുന്നു.

ഹനുമാൻ പറഞ്ഞു. ഹേ രാമ, ചില മുനിശ്രേഷ്ഠന്മാർ പ്രാപ്യമായതു മുക്തി ഒന്നുമാത്രമേയുള്ളൂ. എന്ന് അഭിപ്രായപ്പെടുന്നു. ചിലർ അങ്ങയുടെ നാമഭജനം കൊണ്ടും, മറ്റുചിലർ കാശിയിൽ താരകമന്ത്രോപദേശത്താലും വേറെ ചിലർ സാംഖ്യയോഗം കൊണ്ടും അപരന്മാർ ഭക്തിയോഗത്താലും മുക്തി പ്രാപിക്കുന്നു. എന്നു പറയുന്നു.

17. അന്യേ വേദാന്ത വാക്യാർത്ഥ വിചാരാത് പരമർഷയഃ

സാലോക്യാദിവിഭാഗേന ചതുർ ധാമുക്തിരീരിതാ.

മറ്റു ചിലർ മഹർഷിമാർ വേദാന്ത വാക്യാർത്ഥവിചാരത്താലും മുക്തിയെ പ്രാപിക്കുന്നു. സാലോക്യം തുടങ്ങി മുക്തി നാലു വിധമുണ്ടെന്ന് അഭിപ്രായമുണ്ട്.

ജീവാത്മാവ് പരമാത്മാവിൽ പൂർണ്ണമായി വിലയിരുത്തുന്നതാണ്. കൈവല്യമുക്തി. വിഷ്ണു ലോകം പ്രവേശിക്കുക. അദ്ദേഹത്തിന്റെ അടുത്തിരിക്കുക. അദ്ദേഹത്തിന്റെ രൂപത്തെ സദാ ധ്യാനിച്ചുകൊണ്ടിരിക്കുക. ഒടുവിൽ ആ രൂപത്തെ സദാ ധ്യാനിച്ചുകൊണ്ടിരിക്കുക. ഒടുവിൽ ആ രൂപത്തിൽ ലയിക്കുക. എന്നിങ്ങനെ മോക്ഷത്തിന് നാലവസ്ഥാഭേദങ്ങളുണ്ട്. അവയാണ് സാലോക്യ, സാമീപ്യ, സാരൂപ, സായൂജ്യങ്ങൾ. രൂപധ്യാനത്തിൽ ഇങ്ങനെ അല്പാല്പമായി ഉയർന്ന് ഭക്തന്മാർ സായൂജ്യം പ്രാപിക്കുന്നു. രാമമന്ത്രംകൊണ്ട് ഈ

N P

I

നാലവസ്ഥയേയും പ്രാപിക്കാം. സായൂജ്യം തന്നെയാണ് കൈവല്യം.

18. സഹോവാച ശ്രീരാമഃ-
കൈവല്യ മുക്തിരേകൈവ പാരമാർത്ഥി കരൂപിണീ
ദുരാചാരതോ വാപിമന്നാമഭജനാത്കപേ.

19. സാലോക്യ മുക്തി മാപ്നോതി നതു ലോകാന്ത
കാശ്യം തു ബ്രഹ്മനാളേസ്മിൻ മൃതോമത്താര മോപ്നുയാത്.

20. പുനരാവൃത്തി രഹിതാം മുക്തിം പ്രാപ്നോതി മാനവഃ
യത്ര കുത്രാപി വാ കാശ്യാം മരണേ സ മഹേശ്വരഃ

ശ്രീരാമൻ പറഞ്ഞു- യഥാർത്ഥത്തിൽ കൈവല്യമുക്തി ഒന്നു മാത്രമേ ഉള്ളു. ദുർവൃത്തനായാലും അവൻ എന്റെ നാമഭജനം കൊണ്ട് സാലോക്യമുക്തിയെ പ്രാപിക്കുന്നു. അവന് അന്യലോക പ്രാപ്കി വേണ്ടി വരുന്നില്ല. ഈ ബ്രഹ്മ നാളഭൂതമായ കാശിയിൽ വച്ച് അന്ത്യകാലത്ത് എന്റെ താരക മന്ത്രം ഗ്രഹിക്കുന്നവൻ പുനർജന്മരഹിതമായ മുക്തിയെ പ്രാപിക്കുന്നു. കാശിയിൽ എവിടെ വച്ച് ചരമംപ്രാപിച്ചാലും അവൻ മഹേശ്വരനായിത്തീരുന്നു.

21. ജന്തോർ ദക്ഷിണ കർണ്ണേ തു മത്താരം സമുപാദിശേത്
നിർദ്ധൂതാശേഷ പാ പൗഘോമത്സാരൂപ്യം ഭജത്യയം.

എന്റെ താരകമന്ത്രം പ്രാണിയുടെ വലതുചെവിയിൽ കേൾപ്പിക്കുക. ആ പ്രാണി സർവപാപവിനിർമ്മുക്തനായി എന്റെ സാരൂപ്യത്തെ പ്രാപിക്കുകതന്നെ ചെയ്യും.

22. സൈവ സ്യാലോക്യ സാരൂപ്യ മുക്തിരിത്യഭിധീയതേ
സദാചാരരതോ ഭൂത്വാ ദ്വിജോ നിത്യമനന്യധീഃ

23. മയിസർവാത്മകേ ഭാവോ മത്സാമീപ്യം ഭജത്യയം
സൈവ സാലോക്യ സാരൂപ്യ സാമീപ്യാ മുക്തിരിഷ്യതേ.

സാലോക്യ സാരൂപ്യമുക്തി എന്നു പറയപ്പെടുന്ന് അതുതന്നെയാകുന്നു. സദാചാരനിരതനായിത്തീർന്ന് സർവാത്മകനായ എന്നിൽ നിലകൊണ്ട് അനന്യസ്കനായി അന്തഃകരണത്തെ സമർപ്പിക്കുന്ന ബ്രാഹ്മണൻ എന്റെ സാമീപ്യത്തെ പ്രാപിക്കുന്നു. അതു തന്നെയാണ് സാലോക്യ സാരൂപ്യ സാമീപ്യമുക്തി എന്നു പറയപ്പെടുന്നത്.

24. ഗുരുപദിഷ്ടമാർഗ്ഗേണ ധ്യായൻ മദ്രൂപമവ്യയം
മത്സായൂജ്യം ദ്വിജഃ സമ്യഗ്ഭജേദ് ഭ്രമകീടവത്.

K

ഗുരു ഉപദേശിച്ച മാർഗ്ഗത്തിൽ കൂടി അവ്യയമായ എന്റെ രൂപത്തെ ശരിയായവിധം ധ്യാനിച്ചു കൊണ്ട് ബ്രാഹ്മണൻ ഭ്രമകീടന്യായേന വേട്ടാളൻ സ്വന്തം കൂട്ടിൽ ഒരു പുഴുവിനെ കൊണ്ടുവന്നു വെക്കുന്നു. കുറച്ചുനാളുകൾക്ക് ശേഷം അതിൽ നിന്ന് വരുന്നത് പുഴുവല്ല. മറ്റൊരു വേട്ടാളനാമ് രാമ മന്ത്രരൂപത്താൽ പുതിയ സൃഷ്ടിയാവുന്നു. എന്റെ സായൂജ്യത്തെ പ്രാപിക്കുന്നു.

25. സൈവ സായുജ്യ മുക്തിഃ സ്യാദ് ബ്രഹ്മാനന്ദകരീ
ശിവാ ചതുർവിധാ തുയാ മുക്തിർ മദുപാസ നയാഭവേത്

അതുതന്നെയാണ് ബ്രഹ്മാനന്ദ പ്രദവും സുമംഗളദായകവും ആയസായൂജ്യമുക്തി. ഈ നാലുവിധത്തിലുള്ള ഭക്തിയും എന്റെ ഉപാസനകൊണ്ടു ലഭിക്കുന്നു.

26. ഇയം കൈവല്യ മുക്തിസ്തു കേനോപായേന
സിദ്ധ്യതി മാണ്ഡൂക്യമേകമേവാലം മുമുക്ഷൂണാം വിമുക്തയേ

ഹനുമാൻ പറഞ്ഞു:- ഭഗവാനെ ഈ കൈവല്യ മുക്തി ലഭിക്കുവാനുള്ള ഉപായമെന്താണ്?

ശ്രീരാമൻ പറഞ്ഞുബ മുമുക്ഷുക്കൾക്ക് മുക്തിക്കായിട്ട് മാണ്ഡുക്യോപനിഷത് ഒന്നുമാത്രം മതിയാകും.

27. തഥാപ്യസിദ്ധം ചേജ്ജ്ഞാനം ദശോപനിഷാദം
ജ്ഞാനം ലബ്ധ്വാചിരാദേവ മാമകം ധാമ യാസ്യസി.

അതുകൊണ്ട് ജ്ഞാനം ലഭിച്ചില്ലെങ്കിൽ ദശോപനിഷത്തുകൾ പഠിക്കുക. ഈ പഠനത്താൽ ജ്ഞാനം ലഭിച്ച് അചിരേണ എന്റെ ധാമത്തെ പ്രാപിക്കുന്നതാണ്.

28. തഥാപി ദൃഢതാ നോ ചേദ് വിജ്ഞാ നസ്യാഞ്ജസാ
സുദദ്വാത്രിം ശാഖ്യോപനിഷദം സമഭ്യസ്യ നിവർത്തയ

രാമന പറഞ്ഞു:- എന്നിട്ടും വിജ്ഞാനം ദൃഢമായില്ലെങ്കിൽ ഹേ അഞ്ജനാത്മജ, മുപ്പത്തിരണ്ടുപനിഷത്തുകൾ നല്ലപോലെ അഭ്യസിച്ച് മോക്ഷത്തെ പ്രാപിച്ചാലും.

29. വിദേഹ മുക്താവിച്ഛാ ചേദഷ്ടോത്തരശതം പാ
താസാം ക്രമം നശാന്തിം ച ശൃണു വക്ഷ്യാമി തത്ത്വതഃ

വിദേഹമുക്തിയാണ് ആഗ്രഹമെങ്കിൽ നൂറ്റി എട്ട് ഉപനിഷത്തുകൾ പഠിക്കുക. അവയുടെ യഥാക്രമം ഞാൻ പറയം.

30. ഈശകേന കഠ പ്രശ്നമുണ്ഡ മാണ്ഡൂക്യത്തിരിഃ
ഐതരേയം ച ഛാന്ദോഗ്യം ബൃഹദാ രണ്യകം തഥാ

N P

ഈശാവാസ്യം, കേനം, കാഠ, പ്രശ്നം, മുണ്ഡകം, മാണ്ഡൂക്യം, തൈത്തിരീയം, ഐതരേയം, ഛാന്ദോഗ്യം, ബൃഹദാരണ്യകം.

31. ബ്രഹ്മകൈവല്യ ജാബാലശ്വേതാശ്വോ
ഹംസ ആരു-
ണഃഗർഭോ നാരായണോ ഹംസോ ബിന്ദുർ
നാദശിരഃശിഖാ.

ബ്രഹ്മം, കൈവല്യം, ജാബാലം, ശ്വേതാശ്വതരം, ഹംസം, ആരുണീകം, ഗർഭം, മഹാനാരായണം. പരമ ഹംസം, ബ്രഹ്മബിന്ദു, അമൃതനാദം, അഥർവശിരം, അഥർവ ശിഖം.

32. മൈത്രായണീ കൗഷീതകീ ബൃഹജ്ജാ
ബാലതാപനീ
കാലാഗ്നിരുദ്രമൈത്രേയീ സുബാലക്ഷു
രിമന്ത്രികാ.

മൈത്രാണി, കൗഷീതകി ബ്രാഹ്മണം, ബൃഹജ്ഝാബാലം, നൃസിംഹപൂർവതാപിനി, നൃസിംഹോത്തരതാപിനി, കാലാഗ്നിരുദ്രം, മൈത്രേയീ, സുബാലം, ക്ഷുരികം, മാന്ത്രികം.

33. സർവസാരം നിരാലംബം രഹസ്യം വജ്രസൂചികം
തേജോനാദാധ്യാന
വിദ്യായോഗതത്ത്വാ-ത്മബോധകം.

സർവസാരം, നിരാലംബം, ശുകരഹസ്യം, വജ്രസൂചികം, തേജോ ബിന്ദു, നാദബിന്ദു, ധ്യാനബിന്ദു, ബ്രഹ്മവിദ്യ, യോഗതത്ത്വം, ആത്മപ്രബോധകം.

34. പരിവ്പാട് ത്രിശിഖീ സീതാ ചൂഡാനിർവ
വാണമണ്ഡലം
ദക്ഷിണാ ശരഭം സ്കന്ദം മഹാനാരായ
ണാഹ്വയം.

നാരദ പരുവ്രജകം, ത്രിശിഖി ബ്രാഹ്മണം, സീത, യോഗ ചൂഡാമണി, നിർവാണം, മണ്ഡലബ്രാഹ്മണം, ദക്ഷിണാ മൂർത്തി, ശരഭം, സ്കന്ദം, ത്രിപാദ്വിഭൂതിമഹാ നാരായണം. അദ്വയതാരകം.

35. രഹസ്യം രാമതപനം വാസുദേവം ച മുദ്ഗലം
ശാണ്ഡില്യം പൈംഗലം ഭിക്ഷു
മഹച്ഛാരീരകം ശിഖാ.

രാമരഹസ്യം (ശ്രീരാമപൂർവതാപിനി) ശ്രീരാമോത്തരതാപിനി) വാസുദേവം, മുദ്ഗലം, ശാണ്ഡില്യം, പൈംഗലം, ഭിക്ഷുകം, മഹം, ശാരീരകം, യോഗശിഖം.

36. തുരീയാതീതസന്യാസ പരിവ്രാജാക്ഷ
മാലികാ അവ്യ
ക്തൈകാക്ഷരം പൂർണ്ണാലൂര്യാക്ഷ
ധ്യാത്മകുണ്ഡികാ.

(തുരീയാതീതം, സന്ന്യാസം, പരമഹംസ പരിവ്രാജകം, അക്ഷമാലികം, അവ്യക്തം, ഏകാക്ഷരം, അന്നപൂർണ്ണാ, സൂര്യാ, അക്ഷി, അദ്ധ്യാത്മം, കുണ്ഡികം.

37. സാവിത്ര്യാത്മാ പാശുപതം പരം ബ്രഹ്മാവ
ധൂതകം
ത്രിപുരാതപനം ദേവീത്രിപുരാ കഠഭാവന
ഹൃദയം കുണ്ഡലീ ഭസ്മ രുദ്രാക്, ഗണ ദർശനം

സാവിത്രി, ആത്മം, പാശുപതബ്രഹ്മം, പരബ്രഹ്മം, അവധൂതം, ത്രിപുരതാപിനി, ദേവി, ത്രിപുരം, കംരുദ്ര, ഭാവന, രുദ്ര ഹൃദയം യോഗകുണ്ഡലിനീ, ഭസ്മജാബാലം, രുദ്രാക്ഷ ജാബാലം, ഗണപതി, ദർശനം.

38. താരസാമരമഹാവാക്യ പഞ്ചബ്രഹ്മാഗ്നി
ഹോത്രകം
ഗോപാലതപനം കൃഷ്ണം യാജ്ഞവൽക്യം
വരാഹകം.

താരസാരം, മഹാവാക്യം പഞ്ചബ്രഹ്മം, പ്രാണാഗ്നി ഹോത്രം, ഗോപാലപൂർവതാപിനി, ഗോപാലോത്തതോപിനി) കൃഷ്ണം, യാജ്ഞവല്ക്യം വരാഹം.

39. ശാട്യായന ഹയഗ്രീവം ദത്താത്രേയം ച ഗാരുഡം
കലിജാബാലി സൗഭാഗ്യരഹസ്യഋചമുക്തികാ

ശാട്യായനീയം, ഹയഗ്രീവം, ദത്താത്രേയം, ഗാരുഡം, കലി സന്തരണം, ജാബാലി, സൗഭാഗ്യലക്ഷ്മി, ബഹ്വൃചം, മുക്തികം.

40. ഏവമേഷ്ടോത്തരശതം ഭാവനാത്രയനാശനം
ജ്ഞാനവൈരാഗ്യം പുംസാം വാസനാ-ത്രയ
നാശനം

ഇപ്രകാരം നൂറ്റി എട്ട് ഉപനിഷത്തുകൾ ഉണ്ട്. ഇവഭാവനാത്രയനാശകവും, ജ്ഞാനവൈരാഗ്യപ്രദവും ആകുന്നവയാണ് ഇവ.

41. പൂർവോത്തരേഷു വിഹിതതത്തച്ഛാന്തി
പുരസഃരം
വേദവിദ്യാവ്രതസ്നാതദേശികസ്യ മുഖാത്സ്വയം

42. ഗൃഹീത്വാഷ്ടോത്തരശതം യേ പഠന്തി
ദ്വിജോത്തമാഃ
പ്രാരബ്ധക്ഷയപര്യന്തം ജീവൻമുക്താ
ഭവന്തി തേ

ഈ ഓരോ ഉപനിഷത്തിന്റെയും ആദ്യവസാനങ്ങളിൽ അതതിന്റെ ശാന്തിപാഠങ്ങൾ ചേർത്തിട്ടുണ്ട്. അവയോടുകൂടി ബ്രാഹ്മണശ്രേഷ്ഠൻ ഈ നൂറ്റിയെട്ട് ഉപനിഷത്തുകളും, വേദവിദ്യാവ്രതസ്നാതകനായിരിക്കുന്ന ഗുരുവിന്റെ മുഖത്തു നിന്നും പഠിച്ചാൽ അവന്റെ സംസാരശോകം മുഴുവനും നശിച്ച് ജീവൻമുക്തന്മാരാകുന്നു.

43. തതഃ കാലവശാദേവ പ്രാരബ്ധേ തു
ക്ഷയം ഗതേ
വൈദേഹീം മാമകീം മുക്തിം യാന്തി
നാസ്ത്യത്ര സംശയഃ

തുടർന്ന് കാലക്രമത്തിൽ പ്രാരബ്ധക്ഷയം ഉണ്ടാകുമ്പോൾ അവർ എന്നോടു ചേർന്ന് വിദേഹമുക്തി പ്രാപിക്കുന്നു. ഇത് ശങ്കാരഹിതമാകുന്നു.

44. സർവോപനിഷാദം മദ്ധ്യേ സാരമഷ്ടോ
ത്തരം ശതം
സകൃച്ഛ്രവണമാത്രേണ സർവാഘൗഘ
നികൃന്തനം

എല്ലാ ഉപനിഷത്തുകളിലും വച്ച് സാരഭൂതങ്ങളായ നൂറ്റി എട്ട് ഉപനിഷത്തുകൾ ഒരു പ്രാവശ്യമെങ്കിലും ശ്രവിച്ചാൽ സർവ പാപങ്ങളും ഇല്ലാതാകുന്നു.

45. മയോപദിഷ്ടം ശിഷ്യായ തുഭ്യം പവനനന്ദന
ഇദം ശാസ്ത്രം മയാദിഷ്ടം ഗുഹ്യമഷ്ടോ
ത്തരംശതം

46. ജ്ഞാതോജ്ഞാനതോ പഠതാംബന്ധ മോചകം
രാജ്യം ദേയം ധനം ദേയം യാചതഃ കാമരൂപണം

47. ഇദമഷ്ടോത്തരശതം ന ദേയം യസ്യ കസ്യ ചിത്
നാസ്തികായ കൃതഘ്നായ ദുരാചാര
രതായ വൈ

48. മദ്ഭക്തി വിമുഖായാപിശാസ്ത്രഗർ
ത്തേഷു മുഹ്യതേ
ഗുരുഭക്തിവിഹീനായ ദാതവ്യ ന കദാചന

ശ്രീരാമൻ പറഞ്ഞു:- ഹേ വായുപുത്ര, ശിഷ്യനായ നിനക്കു ഞാൻ ഉപദേശിച്ച രഹസ്യമായ ഈ നൂറ്റി എട്ട് ഉപനിഷത്തുകൾ അറിഞ്ഞോ അറിയാതെയോ പഠിക്കുന്നവർക്ക് അവ ബന്ധമോചകമായി ഭവിക്കുന്നു. അഭിലാഷപൂർത്തിക്ക് ധനം, രാജ്യം എന്നിവ ദാനം ചെയ്യാവുന്നതാണ്.

എന്നാൽ നൂറ്റി എട്ട് ഉപനിഷത്തുകളും എല്ലാവർക്കും കൊടുക്കാവുന്നതല്ല. വിശേഷിച്ചും നാസ്തികനും കൃതഘ്നനും ദുരാചാരതത്പരനും മദഭക്തി വിഹീനനും അസത്തായ ശാസ്ത്രഗർത്തങ്ങളിൽ പതിച്ച് മോഹിച്ചു പോയവനും, ഗുരുഭക്തിയില്ലാത്തവനും കൊടുക്കപ്പെടാവുന്നതല്ല.

49. സേവാപരായ ശിഷ്യായ ഹിതപുത്രായ മാരുതേ
മദ്ഭക്തായ സുശീലായ കുലീനായ സുമേധസേ

50. സമ്യക് പരീക്ഷ്യ ദാതവ്യമേവമഷ്ടോത്തരം ശതംയഃ പഠേച്ഛൃണുയാദ്വാപി സ മാമേതി ന സംശയഃ തദേത ദൃചാഭ്യുക്തം

അല്ലയോ മാരുതേ, സേവാതത്പരനായ ശിഷ്യനും ഹിതകാരിയായ പുത്രനും എന്റെ ഭക്തനും സുശീലനും കുലീനനും ബുദ്ധിമാനും ആയ ശിഷ്യനെ ശരിയായി പരീക്ഷിച്ചതിനു ശേഷം മാത്രം ഈ നൂറ്റി എട്ട് ഉപനിഷത്തുകൾ ഉപദേശിക്കാം. ഉപനിഷത്തുകൾ കേൾക്കുകയോ പഠിക്കുകയോ ചെയ്യുന്നവൻ എന്നെത്തന്നെ പ്രാപിക്കുന്നു. സംശയമില്ല. ഇത് കുറിക്കുന്ന വേദവാക്യമുണ്ട്.

51. വിദ്യാ ഹ വൈ ബ്രാഹ്മണമാജഗാമ
ഗോപായ മാ ശേവധിഷ്ടേ ഹമസ്മി.
അസൂയകായാനൃജവേ ശഠായ
മാ മാ ബ്രൂയാ വീര്യവതീ തഥാ സ്യായം

52. യമേവ വിദ്യാശ്രുതമപ്രമത്തം
മേധവിനം ബ്രഹ്മചര്യാപപന്നം
തസ്മാ ഇമാമുപാസന്നായ സമ്യക്
പരീക്ഷ്യ ദദ്യാദ്വൈഷ്ണവീമാത്മനിഷ്ഠാം

ഒരിക്കൽ വിദ്യ ബ്രാഹ്മണനെ സമീപിച്ച് ഇപ്രകാരം പറഞ്ഞു:- അങ്ങ് എന്നെ രഹസ്യമായി രക്ഷിക്കണം. അങ്ങേയ്ക്ക് ഞാൻ ഒരു നിധിസമാനമായ നിക്ഷേപമാണ്. അസൂയാലു, വക്രബുദ്ധി, ശഠൻ എന്നിവർക്ക് എന്നെ ഒരിക്കലും ദാനം ചെയ്യരുത് എങ്കിൽ മാത്രമേ ഞാൻ എന്നെന്നും വിര്യവതിയായി നിലകൊള്ളുകയുള്ളൂ.

വിദ്യാശ്രുതനും മേധാവിയും അപ്രമത്തനും ബ്രഹ്മനിഷ്ഠാനിരതനും ആയ ഏതൊരു വ്യക്തി ഉപദേശലബ്ധിക്കായി സമീപിക്കുമ്പോൾ അവനെ നല്ലതുപോലെ പരീക്ഷിച്ചതിനുശേഷമേ അവന് വൈഷ്ണവമായ ഈ ആത്മവിദ്യ നൽകാവൂ.

## രണ്ടാമധ്യായം

1. തഥാ ഹൈനം ശ്രീരാമചന്ദ്രം മാരുതിഃ
പപ്രച്ഛകേയം
വാ തത്സിദ്ധിഃ സിദ്ധ്യാ വാകിം പ്രയോജനമിതി
സഹോവാച ശ്രീരാമഃ പുരുഷസ്യ
കർത്തൃത്വ ഭോക്തൃത്വ
സുഖദുഃഖാദിലക്ഷണശ്ചിത്ത ധർമ്മഃ
ക്ലേശരൂപത്വാദ്
ബന്ധോ ഭവതി തന്നിരോധനം ജീവൻമുക്തിഃ
ഉപാധിവിനിർമ്മുക്തഘടാകാശവത്
പ്രാരബ്ധക്ഷയാ
ദ്വിദേഹമുക്തിഃ ജീവൻ മുക്തി വിദേഹ
മുക്തോരഷ്ടോ
ത്തരശതോപനിഷദഃ പ്രമാണം
കർത്തൃത്വാദിദുഃഖ
നിവൃത്തിദ്വാരാ നിത്യാനന്ദാവാപ്തി
പ്രയോജനം ഭവതി
തത്പുരുശപ്രയത്നസാദ്ധ്യം ഭവതി
യഥാപുത്രകാമേ

ഷ്ടിനാ പുത്രം വാണിജ്യാദിനാവിത്തം
ജ്യോതി ഷ്ടോമേന

സ്വർഗ്ഗം തഥാ പുരുഷപ്രയത്നസാദ്ധ്യ
വേദാന്ത ശ്രവ

ണാദി ജനിതസമാധിനാ ജീവൻമുക്ത്യാദി
ലാഭോ ഭവതി

സർവവാസനാക്ഷയാത്തല്ലാഭഃ

ഹനുമാൻ ശ്രീരാമചന്ദ്രനോടു ചോദിച്ചു. ഭഗവാനേ, ജീവൻമുക്തി എന്നാൽ എന്താണ്? വിദേഹമുക്തി എന്താ? അതിനു പ്രമാണം എന്താണ്? എങ്ങനെയാണ് അവയുടെ സിദ്ധി ഉണ്ടാകുന്നത്? ആ സിദ്ധികൊണ്ടുള്ള പ്രയോജനമെന്ത്?

ശ്രീരാമൻ പറഞ്ഞു– പുരുഷന്റെ കർത്തൃകത്വഭോക്തൃത്വ സുഖദുഃഖാദിരൂപമായ ചിത്തധർമ്മം ക്ലേശരൂപമായതിനാൽ അതു ബന്ധമാകുന്നു. അതിന്റെ നിരോധമാണ് ജീവൻമുക്തി. ഉപാധി വിനിർമ്മുക്തമായ ഘടാകാശം പോലെ പ്രാരബ്ധ ക്ഷയത്താലുണ്ടാകുന്നതാണ് വിദേഹമുക്തി. ജീവമുക്തിക്കും വിദേഹമുക്തിക്കും പ്രമാണം നൂറ്റി എട്ട് ഉപനിഷത്തുകൾ കർത്തൃത്വാദിദുഃഖനിവൃത്തി മുഖേന ലഭിക്കുന്ന നിത്യാനന്ദ പ്രാപ്തിയാണ് പ്രയോജനം. അത് പുരുഷപ്രയത്നതതാൽ നേടണം. പുത്രകാമേഷ്ടികൊണ്ട് പുത്രനും വാണിജ്യത്താൽ വിത്തവും ജാതഷ്ടോമം എന്ന യാഗത്താൽ സ്വർഗ്ഗവും കൈവരുന്നതുപോലെ പുരുഷപ്രയത്നസാദ്ധ്യമാകുന്ന വേദാന്ത ശ്രവണാദികളാൽ ലഭിക്കുന്ന സാധിയാൽ ജീവൻമുക്തി തുടങ്ങിയവ സാദ്ധിക്കുന്നു. സർവവിധമായ വാസനകളും ക്ഷയിച്ചതിനുശേഷം മാത്രമെ അവ സുസാധ്യമാവുകയുള്ളു.

അത്ര ശ്ലോകാ ഭവതി–

1. ഉച്ഛാസ്ത്രംശാസ്ത്രിതം ചേതി പൗരുഷം
ദ്വിവിധം മതം
തത്രോച്ഛാസ്ത്രമനർത്ഥായ പരമാർത്ഥായ
ശാസ്ത്രിതം

ശാസ്ത്രലംഘനം ശാസ്ത്രാനുസാരിയായ പ്രവർത്തനം എന്ന് പൗരുഷം കൊണ്ട് (പുരുഷപ്രയത്നം) രണ്ട് വിധമുണ്ട്. അവയിൽ ശാസ്ത്രലംഘനം അനർത്ഥപ്രാപ്തിക്കും ശാസ്ത്രാനുസാരിയായ പ്രവർത്തനം പരമാർത്ഥലാഭത്തിനും ഹേതുവാകും.

2. ലോകാവസാനയാ ജന്തോ ശാസ്ത്രാവാസന യാപിച ദേഹവാസനയാപി ച ദേവാസനയാ ജ്ഞാനം യഥാവന്നൈവ ജായതേ.

പ്രാണികൾക്ക് ലോകവാസനകൊണ്ടും ശരിയായ ജ്ഞാനം സിദ്ധിക്കുന്നില്ല.

3. ദ്വിവിധോ വാസനാവ്യൂഹഃശുഭശ്ചൈവശുഭശ്ചതൗ
വാസനൗഘേന ശുദ്ധേ തത്ര ചേദനുസീയസേ

തത്ക്രമേണാശു തേനൈവ മാമകം
പദാമാപ്നുഹു

അഥ ചേദശുഭോ ഭാവസ്ത്വാം
യോജയതി സങ്കടേ

ഹേ മാരുതേ, വാസനാ സമൂഹം ശുഭമെന്നും, അശുഭമെന്നും രണ്ടുവിധമുണ്ട്. അവയിൽ നീ വിശുദ്ധവാസനകളാൽ നയിക്കപ്പെടുകയാണെങ്കിൽ അതുകൊണ്ടു തന്നെ ക്രമേണ നീ എന്റെ പദത്തെ പ്രാപിക്കും. നേരെ മറിച്ച് അശുഭവാസനകളാലാണ് നീ നയിക്കപ്പെടുന്നതെങ്കിൽ നീ സങ്കടത്തിലേക്കാണ് നയിക്കപ്പെടുന്നത്.

5. പ്രാക്തനസ്തദൗ യത്നജേതവ്യോ ഭവതാ കപേ
ശുഭാശുഭാഭ്യാം മാർഗ്ഗാഭ്യാം വഹന്തീ
വാസനാസരിത്

6. പൗരുഷേണ പ്രയത്നേന യോജനീയാ
ശുഭേപഥി
അശുഭേഷു സമാവിഷ്ടം ശുഭേഷ്വേവാ
വതാരയേത്

അല്ലയോ, മാരുതേ അനാദിയായ ഈ വാസനയെ നീ പ്രയത്നത്താൽ ജയിക്കേണം. ശുഭേഷ്വവാവതാരയേത്

അല്ലയോ, മാരുതേ അനാദിയായ ഈ വാസനയെ നീ പ്രയത്നത്താൽ ജയിക്കേണം. ശുഭാശുഭമാർഗ്ഗങ്ങളിൽ കൂടി സഞ്ചരിച്ചുകൊണ്ടിരിക്കുന്ന വാസനാനദിയെ പൗരുഷത്താൽ നീ ശുഭമാർഗ്ഗത്തിൽ കൂടി നയിക്കേണം. അശുഭസമാവിഷ്ടമായ ഈ വാസനാസമൂഹത്തെ ശുഭമാർഗ്ഗത്തിൽ തന്നെ അവതരിപ്പിക്കണം വേണം.

7. അശുഭാച്ചാലിതം യാതി ശുഭം തസ്മാദപീതരത്
പൗരുഷേണ പ്രയത്നേന ലാലയേ
ചിത്തബാലകം

വാസന അശുഭമാർഗ്ഗത്തിൽന നിന്നും മാറ്റപ്പെട്ട് ശുഭമാർഗ്ഗത്തിലേക്ക് സഞ്ചരിക്കണം. അതിൽ നിന്നു മറ്റേതിലും പ്രവേശിപ്പിക്കുന്നു. ചിത്തമാകുന്ന ബാലനെ പുരുഷപ്രയത്നം കൊണ്ട് ശിക്ഷിതനാക്കണം.

8. ഗ്രാഗഭ്യാസവശാദ്യാതി യദാ തേ വാസനോദയം
തദാഭ്യാസസ്യ സാഫല്യം വിദ്ധി ത്വമരിമർദ്ദനഃ

അല്ലയോ ശത്രുമർദ്ദന, അഭ്യാസനത്താൽ നിനക്ക് ശുഭമായ വാസന ഉദയം ചെയ്യുമ്പോൾ നിന്റെ അഭ്യാസം സഫലമായി എന്നു നീ മനസ്സിലാക്കണം.

9. സന്ദിഗ്ദായാമപി ഭൃശം ശുഭാമേവ സമാചര
ശുഭയാം വാസനാവൃദ്ധൗ ന ദോഷായ മരുത്സുത

ഹേ മാരുതേ, ശുഭാശുഭങ്ങൾ ഏതാണെന്നുള്ള സന്ദിഗ്ദ്ധാസന്ദർഭത്തിലും കൂടി ശുഭവാസനാവൃദ്ധിയിൽ ദോഷമില്ല.

10. വാസനാക്ഷയ വിജ്ഞാനമനോനാശ മഹാമതേ
സമകാലം ചിരാഭ്യസ്താ ഭവന്തി ഫലദാ മതാഃ

അല്ലയോ മഹാമതേ, വാസനക്ഷയം, വിജ്ഞാനം, മനോനാശം എന്നിവ വളരെക്കാലം ഒന്നിച്ച് അഭ്യസിച്ചതിനുശേഷം മാത്രമാണ് ഫലപ്രദങ്ങളായിത്തീരുന്നത്. ഇക്കാര്യം സർവ്വസമ്മതമായ കാര്യമാണ്.

11. ത്രയ ഏവം സമം യാവന്നാഭ്യസ്താശ്ച
പുനഃ പുനഃ
താവന്ന പദസംപ്രാപ്തിർഭവത്യപി സമാശതൈഃ

ഈ വാസനാത്രയം നിരന്തരം അഭ്യസ്തമാകാതിരിക്കുമ്പോൾ കാലം നൂറ്റാണ്ടുകൾ കൊണ്ടു പോലും പരമോന്നതപദം കൈവരുന്നതല്ല.

12. ഏകൈകശോ നിഷേവ്യന്തേ യദ്യേതേ
ചിരമപ്യലം
തന്ന സിദ്ധംപ്രയച്ഛന്തി മന്താഃ സങ്കീർത്തിതാ ഇവ

ഇവ ഓരോന്നായിട്ട് വളരെക്കാലം പരിശീലിക്കപ്പെട്ടാൽ തന്നെയും ഹൃദയസ്പർശമില്ലാതെ സങ്കീർത്തനം ചെയ്യപ്പെട്ട മന്ത്രം എന്നപോലെ സിദ്ധിയെ പ്രദാനം ചെയ്യുന്നില്ല.

13. ത്രിഭിരേതൈശ്ചിരാഭ്യസ്തൈർഹൃദയ ഗ്രന്ഥയോ
ദൃഢാഃനിഃശങ്കമേവത്രുടന്തിബിസ
ച്ഛേദാദ്ഗുണാ ഇവ

ഇവ മൂന്നും ചിരാഭ്യസ്തങ്ങളായതുകൊണ്ട്, ബിസച്ഛേദം കൊണ്ടു തന്തുക്കൾ പൊട്ടിപ്പോകുന്നതുപോലെ, ദൃഢങ്ങളായ ഹൃദയഗ്രന്ഥികൾ ശങ്കാരഹിതമായി തകരാൻ ഇടയാകും.

14. ജന്മാന്തരശതാഭ്യസ്താ മിഥ്യാ സംസാരവാസനാ
സാ ചിരാഭ്യാസ യോഗേന വിനാന
ക്ഷീയന്തേ ക്വചിത്

ജന്മാന്തരാശതാഭ്യസ്തമായ, അയഥാർത്ഥമായ ആ സംസാരവാസന ചിരകാലാഭ്യാസം ഇല്ലാതെ ഒരിടത്തും ക്ഷയത്തെ പ്രാപിക്കുന്നില്ല.

15. തസ്മാത് സൗമ്യപ്രയത്നേന പൗരുഷേണ
വിവേകിനാ
ഭോഗേച്ഛാം ദൂരതസ്ത്യക്ത്വാ ത്രയമേവ
സമാശ്രയ

ഹേ സൗമ്യ, വിവേകിയായ പുരുഷന് പൗരുഷത്താൽ ഭോഗേച്ഛയെ ത്യജിച്ച് വാസനാക്ഷയം വിജ്ഞാനം മനോനാശം എന്നിവയെത്തന്നെ ആശ്രയിക്കണം.

16. തസ്മാദ്വാസനയായുക്തം മനോ ബദ്ധം
വിദുർബുധഃ
സമ്യഗ്വാസനയാത്യക്തം മുക്തമിത്യഭീധി
യതേമനോനിർവാസനനീഭാവമാചരാശു
മഹാകപേ

അതിനാൽ വിദ്വാന്മാർ വാസനായുക്തമായ മനസ്സിനെ ബദ്ധമെന്നും മനസ്സിലാക്കുന്നു. എന്നാൽ വാസനകളെ നല്ലതുപോലെ ത്യജിച്ചിട്ടുള്ള മനസ്സ് മുക്തമെന്നു പറയപ്പെടുന്നു. അല്ലയോ മാരുതേ, നീ വേഗം തന്നെ മനസ്സിന്റെ വാസനാരഹിതമായ ഭാവത്തെത്തന്നെ ആശ്രയിക്കുക.

17. സമ്യാഗാലോചനാത്സത്യാദ്വാസനാ പ്രവീലിയതേ
വാസനാവിലയേ ചേതഃ ശമമായി ദീപവത്

സമ്യക്ദർശനം സത്യം എന്നിവയാൽ വാസന നശിക്കുന്നു. വാസനാനാശത്താൽ മനസ്സ് ദീപം അണഞ്ഞു പോകുന്നതുപോലെ ശമത്തെ പ്രാപിക്കുന്നു.

18. വാസനാം സംപര്യത്യജ മയി ചിൻമാത്രവിഗ്രഹേ
യസ്തിഷ്ഠതി ഗതവ്യഗ്രഃ സോഹം സച്ചിത്
സുഖാത്മകഃ

വാസനകളെ നല്ലപോലെ പരിത്യജിച്ച് ഗതവ്യഗ്രനായി ചിൻമാത്രവിഗ്രഹനായ (ജ്ഞാനമാത്രസ്വരൂപനായ) എന്നിൽ ആരാണോ സ്ഥിതി ചെയ്യുന്നത് അവൻ സച്ചിദാനനാദസ്വരൂപനായി ഭവിക്കുന്നു.

19. സമാധിമഥ കാര്യാണി മാ കരോതു കരോതു വാ
ഹൃദയേത്താസർവേവാ മുക്ത ഏവോത്തമാശയഃ

ഈ പദം ലഭിച്ചതിനുശേഷം സമാധിക്രിയയും കർമ്മങ്ങളും ചെയ്യുകയോ ചെയ്യാതിരിക്കുകയോ ആകാം. ഹൃദയത്തിൽ ശമിച്ച സർവാഭിലാഷങ്ങളോടുകൂടിയവനും ഉത്തമാശയനുമായ അവൻ മുക്തനായിത്തന്നെ ഭവിക്കുന്നു.

20. നൈഷ്കർമ്മ്യേണനതസ്യാർത്ഥസ്യാർ
ത്ഥോസ്തിന
കർമ്മഭിഃന സസാധനാജാപാഭ്യാം യസ്യ
നിർവാസനം മനഃ

വാസനാരഹിതനായിരിക്കുന്നവന് നൈഷ്കർമ്മ്യം കൊണ്ടോ കർമ്മങ്ങളെക്കൊണ്ടോ യാതൊരു പ്രയോജനവുമില്ല. സമാധികൊണ്ടോ ജപാദികൾ കൊണ്ട് അവന് യാതൊരു കാര്യവുമില്ല.

21. സംത്യക്തവാസനാൻമൗനാദൃതേ
നാസ്ത്യുത്തമം ദം
വാസനാരഹിതമായ മൗനമാണ് ഉത്തമം.
അതിനേക്കാൾ ശ്രേഷ്ടമായ വേറെ പദമില്ല.

22. വാസനാഹീന മപ്യേത ചക്ഷുരാദീന്ദ്രിയം സ്വതഃ
പ്രവർത്തതേ ബഹിഃ സ്വാർത്ഥേ
വാസനാമാത്രകാരണം

വാസനാഹീനമായ അവസ്ഥയിലും ചക്ഷുരാദികളായ ഇന്ദ്രിയങ്ങൾ സ്വാഭാവികമായി ബാഹ്യമായ സ്വവിഷയങ്ങളിൽ പ്രവർത്തന നിരതനാകും. അവ വാസനാമാത്രയാൽ ഉണ്ടാകുന്നത് ദോഷഹേതുക്കളല്ല.

I K

23. അയത്നോപനതേഷക്ഷി ദൃഗ്ദ്രവ്യേഷു യഥാ പുനഃ
നീരാഗമേവ പതതി തദ്വത്കാര്യേഷു ധീരധിഃ

ആയാസമില്ലാതെ ദൃഷ്ടിക്കു വിഷയീഭവിച്ച ദൃഗിഷയ ങ്ങളിൽ നേത്രേന്ദ്രിയം രാഗരഹിതമായി പതിക്കുന്നതുപോലെ യതിവര്യൻ കാര്യങ്ങളെ അഭിമുഖീകരിക്കുന്നു.

24. ഭാവസംവിത്പ്രകടിതാമനുരൂപാ ച മാരുതേ
ചിത്തസ്യോത്പത്ത്യുപരമാംവാസനം മുനയോവിദുഃ

ഹേ മാരുതേ പദാർത്ഥബോധത്താൽ ഉണ്ടാകുന്നതും പദാർത്ഥ സ്വരൂപവും ചിത്തത്തിന്റെ ഉൽപത്തിക്കു പ്രധാന ഹേതുമായാതാണ് വാസനയെന്ന് മുനിമാർമാർ പറയുന്നു.

25. ദൃഢാഭ്യാസ്തപദാർത്ഥൈക ഭാവനാദതി ചഞ്ചലം
ചിത്തം സംജായതേ ജന്മജരാമരണ കാരണം

വാസനയുടെ ദൃഢാഭ്യസ്തമായ വിഷയഭാവനയിൽ നിന്ന് അതിചഞ്ചലവും ജൻമജരാമരണങ്ങൾക്കു കാരണവു മായ ചിത്തം ഭവിക്കുന്നു.

26. വാസനാവശതഃ പ്രാണസ്പന്ദനസ്തേന ച വാസനാ

ക്രിയതേ ചിത്തബീജസ്യ തേനബീജാങ്കുരക്രമഃ വാസനാ വേഗത്തിൽ കൊണ്ട് പ്രാണസ്പന്ദനവും പ്രാണസ്പന്ദന ത്താൽ വാസനയും ഉണ്ടാകുന്നു. ഇതു രണ്ടുമാണ് ചിത്തബീജത്തിന്റെയും, ചിത്താങ്കുരത്തിന്റെയും ക്രമം.

27. ദ്വേ ബീജേ ചിത്തവൃക്ഷസ്യ പ്രാണസ്പന്ദ നവാസനേ
ഏകസ്മിംശ്ച തയോഃ ക്ഷീണേ ക്ഷിപ്രം ദ്വേ അപിനശ്യതഃ

മേൽ പറയപ്പെട്ട ചിത്തമാകുന്ന വൃക്ഷത്തിന്റെ രണ്ടു ബീജങ്ങളായ പ്രാണസ്പന്ദനം, വാസന, ഇവയിൽ ഒന്നു ക്ഷീണിക്കുമ്പോൾ തന്നെ വേഗം നശിക്കുന്നു.

28. അംഗവ്യവഹാരത്വാദ്ഭവഭാവനവർജ്ജനാത്
ശരീരനാശദർശിത്വാസാദനാ ന പ്രവർത്തതേ
വാസനാസംപരിത്യാഗാച്ചിത്തം ഗച്ഛത്യചിത്തതാ

അസംഗ വ്യവഹാരം കൊണ്ടും (അതാത്, തന്നിൽ നിന്നും വ്യക്തിരിക്തമായ സംസാരഭാവനയെ വർജിക്കുന്ന തിലും ശരീരം നശ്വരമാണെന്നുള്ള ദർശനത്തിലും ചിത്തം ബ്രഹ്മമയമായിപ്പരിണമിക്കുന്നു.

29. അവസാസനത്വാത്സതതം യദാ ന മനുതേ മനഃ
അമനസ്താ തദോദേതി പരമോപശമപ്രദാമായ മനോവിലയം സംഭവിക്കുന്നു.

30. അവ്യുത്പന്നമനാ യാവദ് ഭവാനജ്ഞാ തതത് പദഃ
ഗുരുശാസ്ത്രപ്രമാസ്ണൈസ്തുനിർണ്ണീതം താവദാചാരം

നീ അവ്യുത്പന്നമതിയായും തത്പദജ്ഞാനരഹിത നായും ഇരിക്കുന്നിടത്തോളം കാലം സദ്ഗുരു ശാസ്ത്രങ്ങൾ പ്രമാണങ്ങൾ എന്നിവയാൽ നിർണ്ണയിക്കപ്പെട്ടിട്ടുള്ള കാര്യ ങ്ങൾ ചെയ്യുക.

31. തതഃ പക്വകഷായേണ നൂനം വിജ്ഞാത വസ്തുനാ
ശുഭോപ്യസൗത്വയാ ത്യാജോ വാസനൌഘോ നിരാധിനാ

നിനക്ക് തത്ത്വജ്ഞാനബോധമുണ്ടായാൽ വിജ്ഞാനത വസ്തുവാകുന്ന പക്വകഷായത്താൽ ശുഭവാസനകളെയും നിദ്യദുഃഖനിവൃത്തനായ നീ ഉപേക്ഷിക്കണം.

32. ദിവിധശ്ചിത്താനാശോസ്തിസരൂപോരൂപ ഏവച
ജീവൻമുക്തഃ സരൂപഃ സ്യാദരൂപോ ദേഹമുക്തിഗഃ

ചിത്തനാശം സരൂപമെന്നും അരൂപമെന്നും രണ്ടുവിധ മുണ്ട്. ജീവൻമുക്തിയിൽ സ്വരൂപചിത്തനാശവും വിദേഹ മുക്തിയിൽ അരൂപനാശവും സംഭവിക്കുന്നു.

33. അസ്യ നാശമിദാനീം ത്വം പാവനേ ശൃണു സാദരം
ചിത്തനാശാഭിധാനാം ഹി യദാ തേ വിദ്യതേ പുനഃ

34. മൈത്ര്യാദിഭിർ ഗുണൈർയുക്തം ജീവൻമുക്ത സ്യതൻമനഃ

അല്ലയോ മാരുതേ, ചിത്തനാശത്തെപ്പറ്റി നീ സശ്രദ്ധം ശ്രവിക്കുക. ജീവൻമുക്തമായ നിർവികല്പസമാധിയിൽ നാമമാത്രമായ ചിത്തനാശം (സരൂപചിത്തനാശം) ഉണ്ടാകു മ്പോൾ മൈത്രി തുടങ്ങിയ ഗുണങ്ങളോടു കൂടിയ ആ ചിത്തം ശാന്തിയെ പ്രാപിക്കുന്നു. അതിൽ സംശയമില്ല. അവന്റെ (ജീവൻമുക്തന്റെ) മനസ്സ് പുനർജന്മരഹിതമായിത്തീരുന്നു.

35. സരൂപോസൗമനോനാശോ ജീവൻ മുക്തസ്യവിദ്യതേ
അരൂപസ്തു മനോനാശോ വൈദേഹി മുക്തിഗോഭവേത്

ജീവൻ മുക്തന് സരൂപവും വിദേഹമുക്തന് അരൂപ വുമായ മനോനാശങ്ങൾ സംഭവിക്കുന്നു.

36. സഹസ്രാങ്കുരശാഖാത്മഫലപല്ലവശാലിനഃ
അസ്യ സംസാരവൃക്ഷസ്യ മനോമൂലമിദം സ്ഥിതം

ആയിരം അങ്കുരങ്ങളോടും ശാഖകളോടും ഫലപല്ലവങ്ങ ളോടും കൂടിയ ഈ സംസാരവൃക്ഷത്തിന്റെ വേരാണ് മനസ്സ്.

N P

37. സങ്കല്പ ഏവ തൻമന്യേ സങ്കല്പോ
പശമേന തത്

ശോഷയാശു യഥാ ശോഷമേതി
സസംസാരപാദഃ

സംസാരവൃക്ഷം സങ്കല്പം മാത്രമാണെന്നു ഞാൻ വിചാരിക്കുന്നു. എങ്ങനെയായാൽ സംസാരവൃക്ഷം ശോഷിപ്പിക്കുവാൻ കഴിയുമോ അപ്രകാരം സങ്കല്പോശമം കൊണ്ട് നീ അതിനെ വളരെ വേഗം ശോഷിപ്പിക്കുക.

38. ഉപായ ഏക ഏവാസ്തി മനസഃ സ്വസ്യ നിഗ്രഹേ
മനസഭ്യുദയോ നാശോ മനോനാശോ മഹോദയഃ

തന്റെ മനോനിഗ്രഹത്തിന് ഉപായം ഒന്നുമാത്രമാകുന്നു. മനസ്സിന്റെ ഉദയം നാശവും മനസ്സിന്റെ മനസ്സിന്റെ നാശം മഹോദയവുമാകുന്നു.

39. ജ്ഞമനോ നാശമഭ്യേതി മനോജ്ഞ
സ്യഹിശ്യംഖല

ജ്ഞാനിയുടെ മനസ്സ് നശിക്കുന്നു. എന്നാൽ അജ്ഞാനിയുടെ മനസ്സ് ബന്ധനത്തിലുള്ള ശൃംഖലയാകുന്നു.

40. താവന്നീശിവ വേതാളവല്ഗതി ഹൃദി വാസനഃ
ഏകതത്ത്വദൃഢാഭ്യാസാദ്യാവന്ന വിജിതം മനഃ

ധ്യാനം, ധാരണ എന്നിവകളാൽ ബ്രഹ്മതത്വത്തിന്റെ ദൃഢമായ അഭ്യാസം എത്രത്തോളം കാലം രാത്രിയിൽ വേതാളങ്ങൾ എന്നപോലെ ഹൃദയത്തിൽ വാസനകൾ ചാടിക്കളിക്കുന്നു.

41. പ്രദക്ഷീണ ചിത്തദർപ്പസ്യ നീഗൃഹീ
തേന്ദ്രിയദ്വിഷഃ

പദ്മിന്യ ഇവ ഹേമന്തേ ക്ഷീയന്തേ
ഭോഗവാസനാഃ

ചിത്താഹങ്കാരത്താൽ കഠിനമായി ക്ഷീണിച്ച് ഇന്ദ്രിയങ്ങളാകുന്ന ശത്രുക്കളെ അടക്കിയവന് ഭോഗവാസനകൾ ഹേമന്തകാലത്തിലെ താമരപ്പൊയ്കകൾ എന്ന പോലെ നശിക്കുന്നു.

42. ഹസ്തംഹസ്തേന സംപീഡ്യ ദന്തൈർദന്താൻ
വിചൂർണ്ണ ച അംഗാന്യംഗൈഃ സമാക്രമ്യ
ജയോദാദൗ സ്വകം മനഃ

കൈകളിൽ ഞെരിച്ചും, പല്ലുകളാൽ പല്ലുകളെ പൊടിച്ചും അംഗങ്ങളാൽ അംഗങ്ങളെ ആക്രമിച്ചും ആദ്യം സ്വകീയമായ മനസ്സിനെ ജയിക്കേണ്ടതാ

43. ഉപവിശ്യോപവിശ്യകാം ചിന്തകേന
മുഹുർമ്മുഹുഃ

ന ശക്യതേ മനോ ജേതും വിനാ
യുക്തിമനിന്ദിതാം

ചിന്തകന് ഒറ്റ ഇരുപ്പിൽ ഇരുന്ന് വീണ്ടും വീണ്ടും അനിന്ദിതമായ യുക്തിയെഅവലംബിക്കാതെ മനസ്സിനെ ജയിക്കുവാൻ സാദ്ധ്യമല്ല.

44. അങ്കുശേന വിനാ മത്തോ യഥാ ദുഷ്ടമതംഗജഃ
അദ്ധ്യാത്മവിദ്യാധിഗമഃ പ്രാണസ്പന്ദനിരോധനം

45. വാസനാസംപരിത്യാഗഃ പ്രാണസ്പന്ദനിരോധനം
ഏതാസ്താ യുക്തയഃ പുഷ്ടാ സന്തി
ചിത്തജയേകില

മദയാനയെ നിയന്ത്രിക്കുവാൻ അങ്കുശം അപ്രകാരം മനസ്സിനെ ജയിക്കുവാൻ അദ്ധ്യാത്മബോധം സജ്ജന സംസർഗ്ഗം വാസനാപരിത്യാഗം പ്രാണസ്പന്ദനനിരോധം എന്നീ സമ്പുഷ്ടങ്ങളായ യുക്തികൾ അപരിത്യാജങ്ങളാണ്.

46. സതിഷ്ഠ യുക്തിഷേതാസു പിഠാന്നിയമന്തിയെ
ചേതസോ ദീപമുത്സൃജവിചിന്വതമോഞ്ജനൈഃ

യുക്തികൾ ഉള്ള അവസ്ഥയിൽ ബലമായി മനസ്സിനെ നിയമനം ചെയ്യാൻ തുനിയുന്നവർ ദീപത്തെ ഉപേക്ഷിച്ച ശേഷം അജ്ഞാനംകൊണ്ട് ഇരുട്ടിനെ അന്വേഷിക്കുന്നവരാണ്.

47. വിമൂഢാഃ കർത്തുമുദ്യുക്താ യേഹഠാച്ച
തസോ ജയം

തേ നിബദ്ധ്നന്തി നാഗേന്ദ്രമുൻമത്തം
ബിസതന്തുഭിഃ

ബലാൽക്കാരേണ മനോജയത്തനുദ്യുക്തരാകുന്ന മൂഢന്മാർ താമരവളയം കൊണ്ട് മദയാനയെ ബന്ധിക്കുവാൻ ശ്രമിക്കുകയാണ്.

48. ദ്വേ ബീജേ ചിത്തവൃക്ഷസ്യ വൃത്തിവൃതതി
ധാരിണഃ

ഏകം പ്രാപരിസ്പന്ദോ ദ്വിതീയം ദൃഢഭാവനാ

വൃത്തികളാകുന്ന ലതകളെ ധരിക്കുന്ന ചിത്തമാകുന്ന വൃക്ഷത്തിന്റെ വിത്തുകൾ രണ്ടാകുന്നു. ഒന്ന് പ്രാണപരിസ്പന്ദനവും രണ്ടാമത്തേത് ദൃഢഭാവനയുമാകുന്നു.

49. സസാഹിസർവഗതാസംവിത് പ്രാണസ്പന്ദേന
ചാല്യതേ

ചിത്തൈകാഗ്ര്യാദ്യതോ ജ്ഞാനമുക്തം
സമുപജായതേ

സർവഗതമായിരിക്കുന്ന ചിത്തം പ്രാണസ്പന്ദനത്താൽ ചലിക്കുന്നു. പ്രാണായാമത്താൽ ചിത്തചലനശാന്തിയും ചിത്തത്തിന്റെ ഏകാഗ്രത കൊണ്ട് ബ്രഹ്മജ്ഞാനവും ലഭിക്കുന്നു.

50. തത്സാധനമഥോ ധ്യാനം യഥാവദുപരിശ്യതേ
വിനാപ്യവികൃതിം കൃത്സനാംസംഭവ
തൃത്യയക്രമാത്

പരിശിഷ്ടം ച ചിൻമാത്രം ചിദാനന്ദം വിചിന്തയ

തുടർന്ന് സാധകമായിരിക്കുന്ന ധ്യാനത്തെ ഞാൻ ഉപദേശിച്ചു തരാം. സമസ്തവികാരങ്ങളെയും സൃഷ്ടിക്കു വിപരീതമായ ക്രമത്തിൽ വിലയിപ്പിച്ചിട്ട് ഓരോ വികാരത്തെയും അതതിന്റെ അധികരണത്തിൽ വിലയിപ്പിക്കണം അവസാനം പരിശേഷിക്കുന്ന ചിൻമാത്രവും ചിദാനന്ദവുമായതത്ത്വത്തെ ധ്യാനിക്കുക.

51. അപാനേസ്തംഗതേ പ്രാണോയാവന്നാഭ്യുദിതോഹൃദി
താവത്സാ കുംഭകാവസ്ഥാ യോഗിഭിർയാനുഭൂയതേ

പാനൻ അസ്തമിക്കുകയും ഹൃദയാകാശത്തിൽ പ്രാണൻ ഉദയം ചെയ്യാതിരിക്കുകയും ചെയ്യുന്ന അവസ്ഥയാണ് കുംഭകാവസ്ഥ. യോഗികളിൽ ഇത് ഉണ്ടാകുന്നു.

52. ബഹിരസ്തംഗതേ പ്രാണേ യാവന്നാപാന ഉദ്ഗതഃ
താവത്പൂർണ്ണാം സമാവസ്ഥാം ബഹിഷ്ഠം കുംഭകം വിദുഃ

ബാഹ്യാകാശത്തിൽ അതായത് നാസികയ്ക്കു വെളിയിലായി ദ്വാദശാംഗുലപരിമിതമായ ആകാശത്തിൽ പ്രാണൻ അസ്തമിക്കുകയും അപാനൻ ഉദയം ചെയ്യാതിരിക്കുകയും ചെയ്യുന്ന പൂർണ്ണമായ സമാവസ്ഥ ബാഹ്യകുംഭകം എന്നറിയപ്പെടുന്നു.

53. ബ്രഹ്മകാരമനോവൃത്തിപ്രവാഹോഹംകൃതിംവിനാ
സംപ്രജ്ഞാതസമാധിഃസ്യാദ്ധ്യാനാഭ്യാസപ്രകർഷതഃ

അനർഗ്ഗളമായ ബ്രഹ്മധ്യനാനത്തിലുള്ള അഹങ്കാര രഹിതമായ ബ്രഹ്മാകാരമനോവൃത്തിപ്രവാഹത്തെ സംപ്രജ്ഞാത സമാധി എന്നു പറയുന്നു.

54. പ്രശാന്തവൃത്തികം ചിത്തം പരമാനന്ദദായകം
അസംപ്രജ്ഞാതനാമായം സമാധിർ യോഗിനാം പ്രിയഃ

പ്രശാന്തമായ വൃത്തികളുള്ളതും പരമാനന്ദസന്ദായകവുമായ ചിത്തം തന്നെയാണ് യോഗികൾക്കു പ്രിയമായ അസംപ്രജ്ഞാതസമാധി

55. പ്രഭാശൂന്യം മനഃശൂന്യം ബുദ്ധിശൂന്യം ചിദാത്മകം
അതദ്വ്യാവൃത്തിരൂപോസൗ സമാധിർമുനിഭാവിതഃ

പ്രഭാശൂന്യവും മനഃശൂന്യവും ബുദ്ധിശൂന്യവും (അവസ്ഥാത്രയരഹിതം) ചിദാത്മകവുമാണ് മുനിമാരാല് ഭാവിതമായ സിദ്ധിയാണ് അതദ്വ്യാവൃത്തി.

ഊർദ്ധ്വപൂർണ്ണവും അധഃപൂർണ്ണവും മധ്യപൂർണ്ണവും സർവപരിച്ഛേദരഹിതവും ശിവാത്മകവും സാക്ഷാത് വേദോക്തവുമായ പരമർദ്ധികാസമാധി ഇതു തന്നെയാകുന്നു.

57. ദൃഢഭാവനയാത്യകത പൂർവാപരവിചാരണം

യദാദാനം പദാർത്ഥസ്യ വാസനാ സാ പ്രകീർത്തി ഇത് ഉണ്ട് എന്ന ഉറച്ചഭാവനയാൽ പൂർവാപരവിചാര രഹിതമായ വസ്തുഗ്രഹണമാണ് വാസന.

58. ഭാവിതം തീവ്രസംവേഗാദാത്മനാ യത്തദേവ സഃ
ഭവത്യാശു കപിശ്രേഷ്ഠ വിഗതേതരവാസനഃ

ഹേ കപിശ്രേഷ്ഠ തീവ്രമായ സംവേഗത്താൽ ഏതൊന്നാണോ ആത്മാവിൽ ഉണ്ടാകുന്നത് അതു തന്നെയാണ് വിഗതേതരവാസനനായ അവൻ.

59. താദൃഗ്രൂപോ ഹി പുരുഷോ വാസനാവിവശീകൃതഃ
സംപശ്യതി ദൈവൈതത് സദ്വസ്തിവിതിവിമുഹ്യതി

അജ്ഞാന നിരാസം സംഭവിച്ചവനാണെങ്കിലും പുരുഷൻ വാസനയാൽ പരവശനായി എപ്പോഴാണോ ഇത് സ്വസ്തു എന്നനു കാണുന്നത് അപ്പോൾ അവൻ വിമോഹിയാകുന്നു.

60. വാസനാവേഗവൈചചിത്യാത് സ്വരൂപം നജഹാതിതത്
ഭ്രാന്തം പശ്യതി തദൃഷ്ടിഃ സർവം മദവശാദിവ

പലവിധത്തിലുള്ള വാസനാവിശേഷത്താൽ സ്വരൂപത്തെ ഉപേക്ഷിക്കുന്നതുകൊണ്ട് അവന്റെ ദൃഷ്ടി മദത്താൽ എന്നപോലെ എല്ലാം ഭ്രമാത്മകമായി കാണുന്നു.

61. വാസനാ ദ്വിവിധാ പ്രോക്താ ശുദ്ധാ ച മലിനാ തഥാ
മലിനാ ജൻമഹേതുഃ സ്യാത് ശുദ്ധാ ജന്മ വിനാശിനീ

വാസന മലിനമെന്നും ശുദ്ധമെന്നും രണ്ടു വിധമുണ്ട്. മലിനവാസന ജൻമഹേതുവും ശുദ്ധവാസന ജന്മവിനാശകവുമാകുന്നു.

62. അജ്ഞാനസുഘനാകകാര ഘനാഹംകാര ശാലിനി
പുനർജ്ജന്മകരീ പ്രോക്താ മലിനാ വാസനാ ബുധൈഃ
പുനർജ്ജന്മാങ്കുരം ത്യക്ത്വാ സ്ഥിതിഃ സംഭൃഷ്ട ബീജവത്

മലിനവാസന അജ്ഞാനിബദ്ധവും ഘനാഹംകാരശാലിനിയും പുനർജന്മകാരിണിയും ആണെന്ന് വിദ്വാന്മാർ പറഞ്ഞിരിക്കുന്നു. വറുത്ത മാവിന്റെ സ്ഥിതിയാണ് ശുദ്ധവാസനയ്ക്കുള്ളത്.

63. ബഹുശാസ്ത്രകഥാകന്ഥാരോമന്ഥേന
വൃഥൈവ
കിം? അന്വേഷ്ചവും പ്രയത്നേന
മാരുതേ ജ്യേതി രാന്തരം

പ്രയോജനമില്ലാത്ത അനേകം ശാസ്ത്രങ്ങളും പുരാണങ്ങളും പഠിച്ചതുകൊണ്ടോ തുടരെയുള്ള സന്ന്യാസ വേഷധാരണം കൊണ്ടോ എന്താണ് പ്രയോജനം? ഹേ മാരുതേ, ശ്രമത്താൽ അന്തർജ്യോതിസ്സിനെയാണ് ന്വേഷിക്കേണ്ടത്.

64. ദർശനാദർശനേ ഹിത്വാ സ്വയം കേവലരൂപതഃ
യ ആസ്തേ കപിശാർദ്ദൂല ബ്രഹ്മ സ
ബ്രഹ്മവിത് സ്വയം

ദർശനാദർശനം - അതായത് അദ്ധ്യാരോപവാദങ്ങൾ വെടിഞ്ഞ് കേവലം ആത്മസ്വരൂപനായി വർത്തിക്കുന്നവൻ ബ്രഹ്മവിത്തായയ ബ്രഹ്മം തന്നെയാകുന്നു.

65. അധീത്യ ചതുരോ വേദാൻ സർവശാസ്ത്രാ
ണ്യനേകശഃ
ബ്രഹ്മതത്ത്വം ന ജാനാതി ദർവീ
പാകരസം യഥാ

പരമാർത്ഥം അറിയാത്തവർ നാലുവേദങ്ങളും സർവശാസ്ത്രങ്ങളും പലതവണ അദ്ധ്യയനം ചെയ്താലും തവി എപ്രകാരം പാകരസത്തെ അറിയുന്നില്ലയോ അപ്രകാരം ബ്രഹ്മതത്ത്വത്തെ അറിയുകയില്ല.

66. സ്വദേഹാശുചിഗന്ധേന ന വിരജ്യേത യഃ പുമാൻ
വിരാഗകാരണം തസ്യ കിമന്യുപദിശ്യതേ

സ്വന്തം ശരീരത്തിന്റെ അശുദ്ധീഗന്ധത്താൽ ആ ശരീരത്തോട് വിരക്തിയുണ്ടാകാത്ത പുരുഷന് വേറെ വൈരാഗ്യതകാരണങ്ങൾ എന്തുപദേശിക്കും.

67. അത്യന്തമലിനോ ദേഹോ ദേഹീ
ചാത്യന്തനിർമ്മലഃ
ഉഭയോരന്തരം ജ്ഞാത്വാ കസ്യ ശൗചം
വിധീയതേ

ദേഹം അത്യന്തം മലിനവും ദേഹി അത്യന്തം നിർമ്മലവുമാകുന്നു. ഇവയുടെ അന്തരം മനസ്സിലാക്കിയിട്ട് ഏതിനാണു ശുചിത്വം വിധിക്കേണ്ടതെന്ന് ചിന്തിക്കുക.

68. ബദ്ധോ ഹിവാസനാബദ്ധോ മോക്ഷഃ
സ്യാദ്വാസനാ
ക്ഷയഃ വാസനാംസംപരിത്യജ്യമോക്ഷാർ
ത്ഥിത്വമപിത്യജ

വാസനാബദ്ധനാണ് ബദ്ധൻ. വാസനാക്ഷയം തിന്നെയാണ് മോക്ഷം. വാസനകളെ പരിത്യജിച്ച് നീ തന്നെ ആനന്ദമൂർത്തിയായി മോക്ഷാർത്ഥിത്വത്തേയും ഉപേക്ഷിക്കുക.

69. മാനസീർവാസനാഃ പൂർവം ത്വക്താ
വിഷയവാസനാഃ
മൈത്ര്യാദിവാസനാനാമ്നീർഗൃഹാണാ-
മലവാസനഃ

നീ ആദ്യമായി മാനസികമായ വിഷയവാസനകളെ വെടിഞ്ഞ് അമലവാസനകളായ മൈത്ര്യാദി സദ്വാസനകളെ ഗ്രഹിക്കുക.

70. താ അപ്യതഃ പരിത്യജ താഭിർവ്യവഹരന്നപി
അന്തഃ ശാന്തഃ നമസ്നേഹോ ഭവ
ചിൻമാത്രവാനഃ

അവയിൽ വ്യവഹരിക്കുന്നവനാണെങ്കിലും അനന്തരം അവയേയും പരിത്യജിച്ച് ആന്തരമായി ശമിച്ച സർവാഭിലാഷങ്ങളോടുകൂടിയവനായും ചിൻമാത്രവാസനയോടുകൂടിയവനായും ഭവിക്കുക.

71. താമപ്യഥ പരിത്യജ്യ മനോബുദ്ധി സമന്വിതാം
ശേഷസ്ഥിര സമാധാനോ മയി ത്വം ഭവ മാരുതേ

അല്ലയോ ഹനുമാനേ, മനസ്സ്, ബുദ്ധി ഇവയോടുചേർന്ന അതിനെയും പരിത്യജിച്ച് നീ ബാക്കി വിഷയങ്ങളിലും എന്നിൽ ധ്യാനനിഷ്ഠനായും ഭക്തിയുക്തനായും തീരുക.

72. അശബ്ദമസ്പർശമരൂപ മവ്യയം
തഥാ രസം നിത്യമഗന്ധവച്ച യത്
അനാമഗോത്രം മമ രൂപമീദൃശം
ഭ ജസ്വ നിത്യം പവനാത്മജാർത്തിഹൻ

ശബ്ദരഹിതവും സ്പർശരഹിതവും അരൂപവും അവ്യയവും രസഹീനവും എന്നെന്നും ഗന്ധരഹിതവും നാമമോ ഗോത്രമോ ഇല്ലാത്ത രൂപത്തെ നിത്യവും ഭജിക്കുക.

73. ദൃശി സ്വരൂപം ഗഗനോപമം പരം
സകൃദ്വിഭാതം വജമേക മക്ഷരം
അലേപകം സർവഗതം യദദ്വയം
തവേദ ചാഹം സകലം വിമുക്തിദം

എന്റെ സ്വരൂപമാകട്ടെ ധ്യാനിക്കുന്നവർക്ക് കണ്ണിൽ ആകാശം പോലെ അപരിമിതമായി കാണപ്പെടുന്നും പ്രഭാമയവും ഏകവും നാശഹീനവും നിർല്ലേപവും സർവഗതവും അദ്വയവും ആയി പ്രത്യക്ഷപ്പെടു. മോക്ഷദായകമായ ആ പരബ്രഹ്മം തന്നെയാണ് ഞാൻ.

74. ദൃശിസ്തു ശുദ്ധോ ഹമവിക്രിയാത്മകോ
നമോ സ്തി കശ്ചിദ്വിഷയഃ സ്വഭാവതഃ
പുരസ്തിരശ്ചോർധ്വമധശ്ച സർവതഃ
സുപൂർണ ഭൂമാഹ മിതീഹ ഭാവയ

ഞാൻ ശുദ്ധനും അവിക്രിയാത്മകനുമാണ്. എനിക്ക് സ്വഭാവാത് പ്രത്യേക വിഷയമൊന്നുമില്ല. മുമ്പിലും പുറകി

ലും സർവഭാഗത്തും ഞാൻ സമ്പൂർണ്ണമായ ഭൂമാവോട് കൂടിയ വനെന്ന് മനസ്സിലാക്കുക.

75. അജോ മരശ്ചൈവ തഥാ ജരോമൃതഃ
സ്വയം പ്രഭഃ സർവഗതോ ഹമവ്യയഃ
ന കാരണം കാര്യമതീത്യനിർമ്മലഃ
സദൈവ തൃപ്തോ ഹ മിതീഹ ഭാവയ

ഞാൻ ജനനമില്ലാത്തവനും മരണമില്ലാത്തവനും ജരയി ല്ലാത്തവനും മൃതിയില്ലാത്തവനും സ്വയം പ്രനും സർവഗത നും ആണ്. കാരണത്തെയും കാര്യത്തെയും അതിക്രമിച്ചുള്ള വനാണ് ഞാൻ. ഞാൻ സദാ തൃപ്തനാകുന്നു. അക്കാര്യവും ഓർത്തു കൊള്ളുക.

76. ജീവന്മുക്തപദം ത്യക്ത്വാ സ്വദേഹേ
കാലസാത്കൃതേ
വിശത്യദേഹമുക്തത്വം പവനോസ്പന്ദതാമിവ

ജീവമുക്തന്റെ പദം കൈവിട്ട് സ്വദേഹം കാലവശമാകു മ്പോൾ കാറ്റ് സ്പന്ദഹീനതയെന്നപോലെ ആത്മാവിന് അദേ ഹമുക്തത്വം കൈവരുന്നു.

തദേസദൃചാവ്യുക്തം തദ്വിഷ്ണോഃ പരമം പദം
സദാപശ്യാന്തി സൂരയഃ ദിവിവ ചക്ഷുരാതതം II
തദ്വിപ്രാസോ വിപന്വവോ ജാഗൃവാംസഃ
സമിന്ധതേ II
വിഷ്ണോര്യത് പരമം പദം II സത്യമിത്യുപനിഷത് II

ആ കാര്യം ഋക്കിനാലും പറയപ്പെട്ടിട്ടുണ്ട്. ആ വിഷ്ണു വിന്റെ പരമമായ പദത്തെ ജ്ഞാനികൾ സദാ കാണുന്നു. ദ്യോവിലെന്ന പോലെ സമമായികാണുന്നതും ഏകവും മഹ ത്തുമായ ആ ചൈതന്യത്തെ ബോധമുള്ളവർ കണ്ടെത്തുന്നു. ഇത് സത്യമാകുന്നു.

പൂർണ്ണമദഃ പൂർണ്ണമിദം
പൂർണ്ണാത് പൂർണ്ണമുദച്യുതേ
പൂർണ്ണസ്യ പൂർണ്ണമാദായ
പൂർണ്ണമേവാവശിഷ്യതേ

(ആ പരബ്രഹ്മം പൂർണ്ണമാണ്. ഈ സംസാരവും പൂർണ്ണം തന്നെ പൂർണ്ണമായ ബ്രഹ്മത്തിൽ നിന്ന് പൂർണ്ണത്വം തുളുമ്പുന്ന സംസാരവും പ്രവർത്തനനിരതനാകുന്നു. സമുദ്രത്തിൽ നിന്ന് എത്ര വെള്ളം കോരിയെടുത്താലും അതിലെ വെള്ളം അതുപോലെ നിൽക്കുന്നതുപോലെ ബ്രഹ്മവും എന്നും പൂർണ്ണമായി അവശേഷിക്കുന്നു. ഓം തത് സത്).



# മുദ്ഗലോപനിഷത്ത്

**ശാന്തിപാഠം**

ഓം വാങ്മേ മനസി പ്രതിഷ്ഠിതാ മനോ മേ വാചി പ്രതിഷ്ഠിതമാവിരാവിർമ ഏധി വേദസ്യ മ ആണീ സ്ഥഃ ശ്രുതം മേ മാപ്രഹാസീ തനേനാധീതേനാ ഹോരാ ത്രാത് സംദധാമിഋതം വദിഷ്യാമി സത്യം വദിഷ്യാമി. തന്മാമവതു തദ്വക്താരമവതു. അവതുമാം അവതുവക്താരം ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

എന്റെ വാക്ക് മനസ്സിൽ സ്ഥിരമായിരിക്കട്ടെ. എന്റെ മനസ്സ് വാക്കിൽ സ്ഥിരമാകട്ടെ. സ്വയം പ്രകാശാത്മാവേ, അങ്ങ് എന്റെ മുന്നിൽ പ്രത്യക്ഷമാകണമേ. അല്ലയോ മനോവാ ണികളെ, നിങ്ങൾ എന്റെ വേദജ്ഞാനത്തിനാധാരമാണ്. അതിനാൽ എന്റെ വേദാഭ്യാസത്തെ നശിപ്പിക്കരുത്. ഈ വേദാധ്യയനം കൊണ്ടാണ് ഞാൻ രാവും പകലും ജീവിച്ചു കൊണ്ടിരിക്കുന്നത്. ഞാൻ മാനസികമായും വാചികമായും സത്യം പറയും സത്യം എന്നെ രക്ഷിക്കട്ടെ. വക്താവിനെ രക്ഷിക്കട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

**പ്രഥമഖണ്ഡം**

1. ഓം പുരുഷ സൂക്താർത്ഥ നിർണ്ണയം വ്യാഖ്യാ സ്യാമഃപുരുഷസംഹിതായാം പുരുഷ സൂക്താർത്ഥഃ സംഗ്രഹേണ പ്രോച്യതേ. സഹസ്ര ശീർഷേത്യത്രസ ശബ്ദോനന്ത വാചകഃ അനന്തയോജനം പ്രാഹ ദശാം ഗുല വചനസ്തഥാ.

പുരുഷ സൂക്തത്താൽ പറയപ്പെട്ടിട്ടുള്ള അർത്ഥ നിർണ്ണയം ചിന്തിക്കാം. പുരുഷസംഹിതയാൽ അത് ഇങ്ങനെ ചുരുക്കി വ്യാഖ്യാനിച്ചിരിക്കുന്നു. 'സഹസ്രേ ശബ്ദത്തിന്റെ അർത്ഥം അനന്തം എന്നാണ് അനന്തയോജനമെന്ന അർത്ഥ ത്തെ കുറിക്കുന്നു. ദശാംഗുലം എന്ന പദവും അനന്താർ ത്ഥകമാണ്.

2. തസ്യ പ്രഥമയാ വിഷ്ണോഃ ദേശ തോ വ്യാപ്തി രീരിതാഃ ദ്വിതീയ യാ ചാസ്യ വിഷ്ണോഃ കാലതോ വ്യാപ്തിരുച്യതേ

പുരുഷ സൂക്തത്തിലെ ആദ്യത്തെ മന്ത്രത്താൽ ഭഗവാൻ വിഷ്ണുസർവദേശ വ്യാപിയാണെന്നും ദ്വിതീയ മന്ത്രത്താൽ അദ്ദേഹം സർവകാലവ്യാപിയാണെന്നും പറയപ്പെട്ടു.

3. വിഷ്ണോർ മോക്ഷ പ്രദത്വം ച കഥിതം തു തൃതീയയാ

ഏതാവാനസ്യ മഹിമാ, എന്നതിനാൽ ഹരിയുടെ വൈഭവം വർണ്ണിച്ചു.

4. ഏതേനൈവ ച മന്ത്രേണ ചതുർവ്യൂഹോ വിഭാഷിതഃ

ത്രിപാദിത്യനയാ പ്രോക്തമനിരുദ്ധസ്യ വൈഭവം.

ഈ മൂന്നു മന്ത്രങ്ങളിൽ കൂടിയും ചതുർ വ്യൂഹവുമായി ബന്ധപ്പെട്ടിരിക്കുന്ന ഭഗവത് സ്വരൂപം വർണ്ണിച്ചു. 'ത്രിപാദ' ത്താൽ ചതുർ വ്യൂഹത്തിലെ അനിരുദ്ധമൂർത്തിയുടെ വൈഭവം പറഞ്ഞു.

5. തസ്മാദ്വിരാഡിത്യനയാ പാദനാരായണാദ്ധരേഃ പ്രകൃതേഃ പുരുഷസ്യാപി സമുത്പത്തിഃ പ്രദർശിതാ

"തസ്മാദ് വിരാട്' എന്നതിനാൽ പാദ വിഭൂതിരൂപമായ നാരായണനിൽ നിന്നും പ്രകൃതിയും പുരുഷനും ഉദ്ഭവിച്ച തായി പ്രതിപാദിച്ചിരിക്കുന്നു.

6. യത് പുരുഷേണേത്യനയാ സൃഷ്ടിയജ്ഞഃ സമീരിതഃ

സപ്താസ്യാസൻ പരിധയഃ സമിധശ്ച സമീരിതാഃ

'യത് പുരുഷേണ' എന്നതിനാൽ സൃഷ്ടിയാകുന്ന യജ്ഞത്തെപ്പറ്റി പറഞ്ഞതിനുശേഷം 'സപ്താസ്യാസൻ' എന്നതിനാൽ സൃഷ്ടിയജ്ഞത്തിനുള്ള സമിത്തുകൾ വർണ്ണിക്കുന്നു.

7. 'തം യജ്ഞാമിതി' മന്ത്രേണ സൃഷ്ടി യജ്ഞഃ സമീരിതഃ

അനേനൈവ ച മന്ത്രേണ മോക്ഷാ ശ്ച സമുദീരിതാഃ

"തം യജ്ഞ" മെന്ന മന്ത്രത്താൽ ഈ സൃഷ്ടിയെ ജ്ഞത്തിന്റെയും പുഷ്ടിയെപ്പറ്റിയും മുക്തിയെപ്പറ്റിയും പ്രതിപാദിച്ചു.

8. "അസ്മാദിതി" ച മന്ത്രേണ ജഗത് സൃഷ്ടിഃ സമീരിതാ

"വേദാഹമിതി" മന്ത്രാഭ്യാം വൈഭവം കഥിതം ഹരേഃ

"തസ്മാദിതി" എന്ന മന്ത്രത്താൽ സപ്ത മന്ത്രങ്ങൾവരെയുള്ള വിശ്വസൃഷ്ടിയെപ്പറ്റി പ്രതിപാദിച്ചു. "വേദാഹം" എന്നതിനാൽ ഹരിയുടെ വൈഭവം പറയപ്പെട്ടു.

9. യജ്ഞേനേത്യുപസംഹാരഃ സൃഷ്ടേർമോക്ഷസ്യ ചേരിതഃയ ഏവമേതദ് ജാനാതി സഹി മുക്തോ ഭവേദിതി.

"യജ്ഞേന" എന്ന മന്ത്രത്താൽ സൃഷ്ടിയെപ്പറ്റിയും മുക്തിയെപ്പറ്റിയും ഉപസംഹാര രൂപത്തിൽ വർണ്ണിച്ചിരിക്കുന്നു. ഇങ്ങനെ പുരുഷ സൂക്തത്തെപ്പറ്റി അറിഞ്ഞിട്ടുളളവൻ തീർച്ചയായും മുക്തനാകുന്നു.

## ദ്വിതീയഖണ്ഡം

1. അഥ തഥാ മുദ്ഗലോപനിഷദി. പുരുഷ സുക്തസ്യ വൈഭവം വിസ്തരേണ പ്രതിപാദിതം വാസുദേവ ഇന്ദ്രായ ഭഗവത് ജ്ഞാനമുപദിശ്യ പുനരപി സൂക്ഷ്മ ശ്രവണായ പ്രണതായേന്ദ്രായ പരമരഹസ്യഭൂതം പുരുഷ സൂക്താഭ്യാം ഖണ്ഡദ്വയാഭ്യാമുപാദിശത്.

മുദ്ഗലോപനിഷത്തിൽ പുരുഷ സൂക്തവൈഭവത്തെപ്പറ്റി സവിസ്താരം പ്രതിപാദിച്ചിട്ടുണ്ട്. ആ സൂക്ഷ്മ ജ്ഞാനം ലഭിക്കണമെന്നുള്ള ആഗ്രഹത്തോടെ വിനയപൂർവം വന്ന ദേവേന്ദ്രന് ഭഗവാൻ വാസുദേവൻ രണ്ടു ഖണ്ഡങ്ങളിലായി പുരുഷസൂക്തം ഉപദേശിച്ചു.

2. ദ്വൗ ഖണ്ഡാവും ച്യോതേയോ യ മുക്തഃ സ പുരുഷോ നാ നാ രൂപ ജ്ഞാനാ ഗോചരം സംസാരിണാമതി ദുർജ്ഞേയം വിഷയം വിഹായ ക്ലേശാദിഭിഃ സംക്ലിഷ്ട ദേവാദി ജിഹീർഷയാ സഹസ്ര കലാവയവ കല്യാണം ദൃഷ്ടമാത്രേണ മോക്ഷദാ വേഷമാദദേ തേന വേഷണ ഭൂമ്യാഭിലോകം വ്യാപ്യ അനന്തയോജന മത്യതിഷ്ഠത്.

പുരുഷ സൂക്തത്തിൽ രണ്ടു ഖണ്ഡങ്ങളുണ്ട് അവയിൽ വർണ്ണിക്കപ്പെടുന്ന പുരുഷൻ നാമം, രൂപം, ജ്ഞാനം എന്നിവയിൽ നിന്നെല്ലാം മുക്തനായതിനാൽ സംസാരാദികൾക്ക് ദുർജ്ഞേയനാണ്. അതിനാൽ ആ പുരുഷൻ പ്രപഞ്ചത്തിലെ ജീവികൾക്ക് വേണ്ടി തന്റെ ദുർജ്ഞേയമായ ആ രൂപമുപേക്ഷിച്ച് ദുഃഖാദികളിപെട്ടുഴലുന്ന ദേവാദികളുടെ നന്മക രുതി അനന്ത കലായുക്തമായ രൂപം ധരിച്ചു. ആ രൂപം ദർശനമാത്രയിൽ മോക്ഷം നൽകുന്നു. അതേ രൂപത്തിൽ അദ്ദേഹം ലോകത്തിലാകെ വ്യാപിച്ചിരിക്കുന്നു.

3. പുരുഷോ നാരായണോ ഭൂതം ഭവ്യം ഭവിഷ്യച്ചാ സീത് സ ഏവ സർവേഷാം മോക്ഷ ദശ്ചാസീത് സ ച സർവസ്മാൻ മഹിമ്നോ ജ്യായാൻ തസ്മാന്ന കോപി ജ്യായാൻ.

വിശ്വ സൃഷ്ടിക്കു മുമ്പ് ത്രികാലാത്മകനായ നാരായണൻ മാത്രമേ സ്വ സ്വരൂപത്തിൽ ഉണ്ടായിരുന്നുള്ളൂ. അദ്ദേഹം

മഹിമാതിശനാണ്. സർവ ജീവികൾക്കും മോക്ഷദനാണ്. അദ്ദേഹത്തിൽ കവിഞ്ഞ് ആരുമില്ല.

4. മഹാ പുരുഷ ആത്മാനാ ചതുർധാ കൃത്വാ ത്രിപാ ദേന പരമേ വ്യോമ്നിചാസീത്. ഇതരേണ ചതുർത്ഥേന അനിരുദ്ധ നാരായണേന വിശ്വാന്യാസൻ.

ആ മഹാത്മാവ് സ്വയം നാലു രൂപത്തിൽ ആവിർഭവിച്ചു. അവയിൽ മൂന്നംശങ്ങളോടു കൂടി പരമ വ്യോമത്തിൽ വസിച്ചു. ചതുർത്ഥാംശം അനിരുദ്ധനാരായണൻ എന്ന പേരിൽ അറിയപ്പെടുന്നു. ആ നാരായണൻ തന്നെയാണ് പ്രപഞ്ചം സൃഷ്ടിച്ചത്.

5. സ ച പാദ നാരായണേ, ജഗത് സ്രഷ്ടം പ്രകൃതിമ ജനയത്. സ സമൃദ്ധകായഃ സൻ സൃഷ്ടികർമ്മ ന ജജ്ഞിവാൻ. സ സമൃദ്ധകായഃ സൻ സൃഷ്ടി കർമ്മ നജജ്ഞിവാൻ. സോ നിരുദ്ധ നാരായണ സ്തസ്മൈ സൃഷ്ടിമുപാദിശത്. ബ്രഹ്മംസ്തവേന്ദ്രി യാണി യാജകാനി ധ്യാത്വാ കോശ ഭൂതം ദൃഢം ഗ്രന്ഥി കളേവരം ഹവിർ ധ്യാത്വാ ശരഭൂതും രസം ധ്യാത്വൈവഗൗ ഹുത്വാ അംഗസ്പർശാത് കളേവ രോ വജ്രം ഹീഷ്യതേ. തതഃ സ്വകാര്യാൻ സർവ പ്രാണി ജീവാൻ സൃഷ്ടപാപശ്വാധ്യാഃ പ്രാദുർ ഭവിഷ്യന്തി തതഃ സ്ഥാവര ജംഗമാത്മകം ജഗദ്ഭ വിഷ്യതി ഏതേന ജീവാത്മ മനോര്യോഗേന മോക്ഷ പ്രകാരശ്ച കഥിതഃ ഇത്യനു സന്ധേയംഃ യ ഇമം സൃഷ്ടി യജ്ഞം ജാനാതി മോക്ഷപ്രകാരം ച സർവമായു രേതി.

ചതുർത്ഥാംശ രൂപിയായ അനിരുദ്ധൻ ലോക സൃഷ്ടിക്കുവേണ്ടി പ്രകൃതിയെ സൃഷ്ടിച്ചു. പ്രകൃതിരൂപമായ ബ്രഹ്മാവിന് ശരീരം ലഭിച്ചിട്ടും സൃഷ്ടികർമ്മ ജ്ഞാനം നേടാൻ കഴിഞ്ഞില്ല. അപ്പോൾ അനിരുദ്ധനാരായണൻ ബ്രഹ്മാവിന് സൃഷ്ടിക്രമം ഉപദേശിച്ചു കൊടുത്തു. അദ്ദേഹം ബ്രഹ്മാവിനോട് പറഞ്ഞു:-"ബ്രഹ്മൻ, അങ്ങ് സ്വന്തം ഇന്ദ്രിയങ്ങളെ യജ്ഞകർത്താക്കളായും കമലനാളത്തിൽ നിന്നും ഉണ്ടായ അങ്ങയുടെ ശരീരത്തെ ഹവിസ്സായും എന്നെ അഗ്നിയായും വസന്തകാലത്തെ ആജ്യമായും ഗ്രീഷ്മത്തെ സമിത്തായും ശരത് കാലത്തെ രസരൂപമായും ധ്യാനിച്ച് യാഗം നടത്തിയാൽ അങ്ങയുടെ ശരീരം വജ്രം പോലെ സുദൃഢമായിത്തീരും. അപ്പോൾ എല്ലാ ജീവികളും ഉണ്ടാകും. അങ്ങനെ സ്ഥാവര ജംഗമ രൂപത്തിലുള്ള സമ്പൂർണ്ണ വിശ്വവും ദൃശ്യമാകും ജീവാത്മ പരമാത്മ സംയോഗത്താൽ മോക്ഷമാർഗ്ഗവും ഉപദേശിക്കപ്പെട്ടു. ഈ സൃഷ്ടി യജ്ഞത്തെയും മോക്ഷ പ്രകാരത്തെയും അറിയുന്ന മനുഷ്യൻ പൂർണ്ണായുസ്സ് നേടുന്നു.

## തൃതീയ ഖണ്ഡം

1. ഏകോ ദേവോ ബഹുധാവിനിഷ്ട അജയമാനാ ബഹുധാവിജായത.

യഥാർത്ഥത്തിൽ ജന്മാദി രഹിതനായ ആ ഒരേ ഒരു ദേവൻ തന്നെ പല പ്രകാരത്തിൽ പ്രവേശിച്ച് അനേക രൂപത്തിൽ പ്രകടമായി.

2. തമേതമഗ്നിരിത്യധ്വര്യവഃഉപാസതേ യജുരിത്യേഷ ഹമീദം സർവം യു നക്തി. സാമേതി ഛന്ദോഗാഃ ഏതസ്മിൻ ഹീദം സർവം പ്രതിഷ്ഠിതം. വിഷമിതി സർപ്പാഃ സർപ്പ ഇതി സർപ്പ വിദഃ ഉതർഗ്ഗിതാ ദേവാഃ രയിരിതി മനുഷ്യാ മായേത്യ സുരാഃ സ്വധേതി പിതരഃ ദേവജന ഇതി ദേവജന വിദഃ രൂപമിതി ഗന്ധർവാഃ ഗന്ധർവ ഇതി അപ്സരഃ തം യഥാ യഥോപാസ്തേ തഥൈവ ഭവതി. തസ്മാദ് ബ്രാഹ്മണഃ പുരുഷ രൂപം പരം ബ്രഹ്മവാഹമിതി ഭാവയേത് തദ്രൂപോ ഭവതി യ ഏവം വേദ.

അഗ്നി രൂപത്തിൽ ഇതിനെത്തന്നെയാണ് അധ്വര്യുക്കൾ ഉപാസിക്കുന്നത്. യജുർവേദികൾ അതിനെ യജുസ്സ് എന്നു കരുതി സർവ യജ്ഞങ്ങളിലും നിയോഗിക്കുന്നു. സാമഗന്മാർ ഇതിനെ സാമമെന്ന് കരുതുന്നു. ദൃശ്യ പ്രപഞ്ചമാകെ നാരായണരൂപത്തിൽ നിലകൊള്ളുന്ന അതിനെ സർപ്പങ്ങൾ വിഷമെന്ന് കരുതുന്നു. സർപ്പത്തെ അറിയുന്നവൻ അതിനെ അമൃതമെന്നും മനുഷ്യൻ ധനമെന്നും കരുതുന്നു. അസുരന്മാർ മായയെന്നും അപ്സരസ്സുകൾ ഗന്ധർവനെന്നും ഉപാസകന്മാർ ദേവനെന്നും പിതൃക്കൾ സ്വധാ എന്നും ചിന്തിക്കുന്നു. ഇങ്ങനെ ഇത് പല പ്രകാരത്തിൽ കരുതുന്നു. എങ്ങനെ ഉപാസിക്കുന്നോ ആ വിധത്തിൽ കാണപ്പെടുന്നു. അതിനാൽ ബ്രഹ്മ ജ്ഞാനി പുരുഷരൂപമായ പരബ്രഹ്മം ഞാൻ തന്നെയെന്ന് കരുതുന്നു. അങ്ങനെ ഭാവന അവനെ അതാക്കി ത്തീർക്കുന്നു. ഈ രഹസ്യം അറിയുന്നവനും അതേ ഭാവം ലഭിക്കുന്നു.

## ചതുർത്ഥ ഖണ്ഡം

1. തദ്ബ്രഹ്മ താപത്രയാതീതം ഷട്കോശവിനിർമ്മുക്തം. ഷഡൂർമ്മി വർജിതം പഞ്ചകോശാതീതം ഷഡ് ഭാവവികാര ശൂന്യമേവ മാദി സർവ വിലക്ഷണം ഭവതി. താപത്രയം ത്വാധ്യാത്മികാ ധി ഭൗതികാധി ദൈവികം കർത്തൃ കർമ്മകാര്യ ജ്ഞാതൃ ജ്ഞാന ജ്ഞേയ ഭോക്തൃ ഭോഗഭോഗമിതി ത്രിവിധം.

പരബ്രഹ്മംതാപത്രയാതീവും ഷഡകോശവിനിർമുക്തവും ഷഡൂർമി വിവർജിതവും പഞ്ചകോശാതീതവും ഷഡ്ഭാവ വികാ ശൂന്യവും സർവ വിധത്തിലും വിലക്ഷണമാകുന്നു. ആധ്യായത്മികം, അധിഭൗതീകം, ആധി ദൈവീകം എന്ന താപത്രയങ്ങൾ കർത്തൃകർമ്മ കാര്യം ജ്ഞാനജ്ഞാതൃ ജ്ഞേയം ഭോക്തൃ ഭോഗഭോഗ്യം എന്ന് മൂന്ന് വിധമാണ്.

2. ത്വങ് മാംസ ശോണിതാസ്ഥി സ്നായു മജ്ജാഃ ഷട് കോശാ കാമക്രോധ ലോഭമോഹമദ മാത്സര്യ മാത്യാദി

I K

ഷട്വഗ്ഗാഃ അന്നമയപ്രാണമനോമയ
വിജ്ഞാനമയാ നന്ദമയാ ഇതി പഞ്ച
കോശാഃ പ്രിയാത്മ
ജനന വർദ്ധന പരിണാമക്ഷയനാശാഃ
ഷഡ് ഭാവാഃ
അശനായാ പിപാസാ ശോകമോഹ ജരാമരാ
നീതി ഷഡൂർ
മയഃ കുലഗോത്ര ജാതി വർണ്ണാശ്രമരൂപാണി
ഷഡ് ഭ്രമാഃ ഏതദ്യോഗേന പരമ പുരുഷോ
ജീവോ ഭവതി, നാന്യ;

ചർമ്മം, മാംസം, രക്തം, അസ്ഥി, നാഡി, മജ്ജ, ഇവ ആറും ഷഡ് കോശങ്ങൾ; കാമം ക്രോധം മോഹം, ലോഭം മദം മാത്സര്യം ഇവ ശത്രുക്കളായ ഷഡ് വർഗ്ഗങ്ങൾ; പ്രാണമയം മേനോമയം അന്നമയം ആനന്ദമയം വിജ്ഞാനമയം ഇവ അഞ്ചും പഞ്ചകോശങ്ങൾ; പ്രിയത്വം ജനനത്വം, വൃദ്ധി പരിണാമംക്ഷയം, നാശം ഇവ ആറും ഷഡ് ഭാവങ്ങൾ; വിശപ്പ്, ദാഹം, ശോകം, മോഹം, ജരമൃത്യു ഇവ ആറും ഷഡമൂർത്തികൾ; ജാതി, വർണ്ണം, ആശ്രമം, കുലം, ഗോത്രം, രൂപം ഇവ ആറും ഷഡ്ഭ്രമങ്ങൾ; ഇവയുടെയെല്ലാം സംയോഗത്താലാണ് പരമപുരുഷൻ ജീവനായിത്തീരുന്നത്. മറ്റു വിധത്തിലല്ല.

3. യ ഏതദുപനിഷദം നിത്യമധീതേ സോ ഗ്നി പൂതോ ഭവതി. സവായു പൂതോ ഭവതി. സ ആദിത്യ പൂതോ ഭവതി. അരോഗീ ഭവതി. ശ്രീമാംശ്ച ഭവതി. പുത്രപനത്രാദിഭിഃ സമൃദ്ധോ ഭവതി. ശ്രീമാംശ്ച ഭവതി. പുത്രപനത്രാദിഭിഃ സമൃദ്ധോ ഭവതി.ശ്രീമാംശ്ച ഭവതി. പുത്രപനത്രാദിഭിഃ സമൃദ്ധോ ഭവതി. വിദ്വാംശ്ച ഭവതി. ല മഹാപാതകാത് പൂതോ ഭവതി. സുരാപാനാത് പൂതോ ഭവതി. അഗമ്യാഗമനാത് പൂതോ ഭവതി. മാതൃഗമനാത് പൂതോ ഭവതി. ദുഹിതൃസ്നുഷാഭി ഗമനാത് പൂതോ ഭവതി. സ്വർണ്ണസ്തേയാത് പൂതോ ഭവതി വേദി ജന്മ ഹാനാത് പൂതോ ഭവതി. ദുഹിതൃസ്നുഷാഭി ഗമനാത് പൂതോ ഭവതി. ഗുരോരശ്രൂഷണാത് പൂതോ ഭവതി. അയാജ്യയാജനാത് പൂതോ ഭവതി. അദക്ഷ്യ ഭക്ഷണാത് പൂതോ ഭവതി. ഉഗ്രപ്രതിഗ്രഹാത് പൂതോ ഭവതി. പരദാരഗമനാത് പൂതോ ഭവതി. കാമക്രോധ ലോഭ മോഹേർഷ്യാ ദിഭിരബാധിതോ ഭവതി. സർവേഭ്യഃ പാപേഭ്യോ മുക്തോ ഭവതി. ഇഹ ജന്മനി പുരുഷോ ഭവതി.

എന്നും ഈ ഉപനിഷത്ത് വായിക്കുന്നവൻ അഗ്നിപൂതനും വായുപൂതനും അരോഗിയും ഐശ്വര്യവാനും പുത്രപൗത്രാദിസമൃദ്ധനും വിദ്വാനും മഹാപാപവിമുക്തനും മദ്യപാനദോഷ വിമുക്തനും അഗമ്യഗമന പാപവിമുക്തനും മാതൃദുഹിതൃസ്നുഷാദിഗമനപാപ വിമുക്തനും ആയിത്തീരുന്നു. ഗുരുശുശ്രൂഷ ചെയ്യാതിരിക്കൽ, അഭക്ഷ്യ ഭക്ഷണം പരദാരഗമനം മുതലായ പാപത്തിൽ നിന്ന് വിമുക്തനാകുന്നു. അവനെ കാമക്രോധ ലോഭ മോഹേർഷ്യാദികൾ ബാധിക്കില്ല. സർവപാപവിമുക്തനായി ഈ ജന്മത്തിൽ തന്നെ പുരുഷനായി അവൻ സമ്മാന്യനാകുന്നു.

4. തസ്മാദേതത് പുരുഷ സൂക്താർത്ഥമതിരഹസ്യം രാജഗുഹ്യം ദേവ ഗുഹ്യം ഗുഹ്യാദപി ഗുഹ്യതരം നാദീക്ഷിതായോപദിശേത്; നാനൂചാനായ നായജ്ഞ ശീലായ' നാവൈഷ്ണവായ
നായോഗിനേ ന
ബഹു ഭാഷിണേ നാ പ്രിയ വാദിനേ
നാസം വത്സര വേദിനേ നാതുഷ്ടായ
നാനധീത വേദായ ഉപദിശേത്
ഗുരുരപ്യേവം വിത്
ശുചൗ ദേശേ പുണ്യനക്ഷത്രേ പ്രാണാനായമ്യ
പുരുഷം ധ്യായന്നുപസന്നായ ശിഷ്യായ ദക്ഷിണ

കർണ്ണേ. പുരുഷ സൂത്രാർത്ഥമുപദി ശേത് വിദ്വാൻ ന ബഹുശോ വദേത് യാതയാമോ ഭവതി. അസകൃത് കർണ്ണമുപദിശേത്. ഏതത് കുർവാണോ അധ്യേതാ അധ്യാപകശ്ച ഇഹ ജന്മനി പുരുഷോ ഭവതീത്യുപനിഷത്.

അതുകൊണ്ട് ഈ പുരുഷസൂക്താർത്ഥം രാജഗുഹ്യവും ദേവഗുഹ്യവും ഗുഹ്യാത്ഗുഹ്യതരവുമാണ്. ഇതിന്റെ അർത്ഥം അത്യന്തം രഹസ്യമാണ്. അഭിക്ഷിതനും അനൂചാനനും അയജ്ഞശീലനും അവൈഷ്ണവനും അയോഗിക്കും ബഹുഭാഷിക്കും. അപ്രിയവാദിക്കും അനധീതവേദനും ഇത് ഉദേശിക്കരുത്. വിദ്വാനായ ഗുരു വിശുദ്ധ സ്ഥാനത്തിരുന്ന് പുണ്യനക്ഷത്രത്തിൽ പ്രാണായാമത്തോടെ പരപുരുഷനെ ധ്യാനിച്ച് വിനയജിജ്ഞാസാന്വിതനായ ശിഷ്യന്റെ വലതു ചെവിയിൽ പുരുഷസൂക്താർത്ഥമപദേശിക്കുക. ഏറെ പറയരുത്. അങ്ങനെ ചെയ്താൽ ഉപദേശം ദൂഷിതമാകും. ചെവിയിൽ പലവട്ടം പറഞ്ഞു കൊടുക്കണം. ഇങ്ങനെ ഉപദേശിച്ചാൽ അധ്യേതാവും അധ്യാപകനും പുരുഷനായി ഭവിക്കും എന്ന് ഉപനിഷത്ത് നിർദ്ദേശിക്കുന്നു.

മുദ്ഗലോപനിഷത്ത് സമാപിച്ചു.



N P

I K

# മൈത്രേയണ്യുപനിഷത്ത്

**ശാന്തിപാഠം**

ഓം. ആപ്യായന്തു മമാംഗാനം വാക് പ്രാണ ശ്ചക്ഷു ശ്രോതാമഥോബലമിന്ദ്രിയാണി ച സർവാണ്. സർവം ബ്രഹ്മോപനിഷദം മാഹം ബ്രഹ്മ നിരാകുര്യാം വാനാ ബ്രഹ്മ നിരാകാരോ ദ നിരാകരണ മസ്ത്വ നിരാകരണം മേ അസ്തു തദാത്മനി നിരതേ യ ഉപനിഷത് സു ധർമ്മാസ്തമയി സന്തു. തേമയി സന്തു. ഓം ശാന്തി: ശാന്തി: ശാന്തി:

ഓം എന്റെ അംഗങ്ങൾ പരിപുഷ്ടി പ്രാപിക്കട്ടെ. വാക്ക് പ്രാണൻ നേത്രം ശ്രോത്രം എന്നിവയും ഇന്ദ്രിയങ്ങളും പുഷ്ടി പ്രാപിക്കട്ടെ. ഇത് ഉപനിഷദുക്തമായ ബ്രഹ്മമാണ്. ഞാൻ അതിനെ നിരാകരിക്കുന്നില്ല. ബ്രഹ്മം എന്നെ പരിത്യജിക്കാതിരിക്കട്ടെ. എനിക്കും ബ്രഹ്മത്തിനും തമ്മിൽ അഭേദ്യമായ ബന്ധം ഉണ്ടാകട്ടെ. ബ്രഹ്മ നിരതനായ എന്നിൽ ഉപനിഷദുക്തങ്ങളായ ധർമ്മങ്ങൾ സ്ഥിതിചെയ്യട്ടെ. ഓം. ശാന്തി: ശാന്തി: ശാന്തി:

ഓം ബൃഹദ്രഥോ വൈനാമ രാജാ രാജ്യേ ജ്യേഷ്ഠം പുത്രം നിധാപയിത്വാ ഏത മശാശ്വതം മന്യമാനാഃ ശരീരം വൈരാഗ്യമുപേതോരണ്യം നിർജഗാമ. സതത്ര പരമം തപ ആസ്ഥായ ആദിത്യ മീക്ഷമാണ ഊർധ്വ ബാഗുസ്തിഷ്ഠന്തേ സഹസ്രസ്യ മുനിരന്തികമാജഗാമാഗനിരിവാധുമകസ്തേജസാ നിർദഹന്നിവാത്മവിത് ഭഗവാൻ ശാകായന്യ ഉത്തിഷ്ഠോത്തിഷ്ഠ വരം വൃണീഷ്വാ അതി രാജന മബ്രവീത്. സതസ്മൈ നമസ്കൃത്യോ വാച ഭഗവാന്നാഹമാത്മ വിത്തം തത്വ വിത് ശൃണുമോ വയം സത്വം നോ ബ്രൂഹീത്യേതദ് വ്രതം പുരസ്താ ദശക്യം മാപൃച്ഛു പ്രശ്ന മൈക്ഷ്വാ തകാന്യാൻ കാമാൻ വൃണീഷ്വേതി ശാകായന്യസ്യ ചരണാ വഭി മുശ്യമാനോരാജേമാം ഗാഥാം ജഗാദ.

ഈ ശരീരം അനിത്യമാണെന്ന ബോധം ബൃഹദ്രഥൻ എന്ന രാജാവിനുമുണ്ടായി. അതോടെ അദ്ദേഹത്തിന് വൈരാഗ്യം ഉദയം ചെയ്തു. തന്മൂലം രാജ്യത്തെ ജ്യേഷ്ഠപുത്രനെ ഏല്പിച്ച് വനത്തിലേക്കു പോയി. അവിടെ അദ്ദേഹം ഏറെക്കാലം കഠിന തപസ്സു ചെയ്തു. സൂര്യാഭിമുഖമായി നിന്നുകൊണ്ട് അദ്ദേഹം ഊർധ്വബാഹുവായി നിലയുറപ്പിച്ചു. ആയിരം വർഷം കഴിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ തപശ്ചര്യയുടെ ഫലമായി ആത്മജ്ഞാനിയായ ശാകായനൻ എന്ന മുനി അദ്ദേഹത്തിന്റെ അടുക്കലെത്തി. പുകയില്ലാത്ത അഗ്നിയെപ്പോലെ അദ്ദേഹത്തിന്റെ തേജസ്സ് പ്രകാശിച്ചു.

അദ്ദേഹം രാജാവിനോട് പറഞ്ഞു:- എഴുന്നേൽക്കൂ.... എഴുന്നേൽക്കൂ. വരം ആവശ്യപ്പെടുക.□

രാജാവ് പറഞ്ഞു:- ഭഗവാനെ, ഞാൻ ആത്മജ്ഞാനിയാണെന്ന് ഞാൻ കേട്ടിട്ടുണ്ട്. അതിനാൽ എനിക്ക് ആത്മജ്ഞാനമാകുന്ന വരം തരണേ; അതു കേട്ട് മുനി പറഞ്ഞു: ഇക്ഷ്വാകു വംശജനായ രാജാവേ, മറ്റെന്തെങ്കിലും വരം ചോദിച്ചുകൊള്ളുക. പണ്ടു മുതലേ വളരെ വളരെ കഠിനമെന്നു കരുതിപ്പോന്ന ഈ വരം ചോദിക്കരുത്. ഇത് കേട്ട് ബൃഹദ്രഥൻ ശാകായനന്റെ പാദങ്ങൾ ഗ്രഹിച്ചു ഇങ്ങനെ പറഞ്ഞു.

2. ഭഗവനനസ്ഥി ചർമ്മ സ്നായു മജ്ജാ മാംസ ശുക്ര ശോണിത ശ്ലേഷ്മാ ശ്രു ദുഷിതേ വിൺ മൂത്രാ വാതപിത്ത കഫ സംഘാതേ ദുർഗന്ധേ നിസ്സാരേ ള സ്മിൻ ശരീരേ കിം കാമോപഭോഗൈ:

3. കാമക്രോധ ലോഭ ഭയമോഹവിഷാദേർ വ്യേഷ്ട വിയോഗാനിഷ്ട സംപ്രയഗ തമത് പിപാസാ ഇരാമൃത്യു രോഗ ശോകാദ്യൈ രഭിപതേ f സ്മിൻ ശരീരേ കിം കാമോ പ ഭോ ഗൈഃ

4. സർവം ചേദം ക്ഷയിഷ്ണു പശ്യാമോ യഥേമേദംശമശകാദയ സ്കൃണവത് നശ്യ്യ ത യോദ് ഭൂത പ്രാധ്വിംസിനഃ

5. അഥ കി മേ തൈർ വാ പരേ f ന്യേ മഹാ ധനുർ ധരാ ശ്ച ക്രവർത്തിന: കേചിത് സുദ്യുമ്ന: ഭൂരിദ്യുമ്ന: ഇന്ദ്രദ്യുമ്ന: കുവലയാശ്വ യൗവനാശ്വവദ് ധിയാശ്വാശ്വപതി: ശശബിന്ദു: ഹരിശ്ചന്ദ്ര അംബരീഷോമനൂക്ത സ്വായാതി: യയാതി: അനരണ്യ: ഉഷസേന: ഉർത്ഥമരുത്ത ഭരതപ്രഭൃതയോ രാജാനോ മിഷതോ ബന്ധുവർഗ്ഗസ്യ മഹതീം ത്രിയം കൃക്ത്വാ അസ്മാത് ലോകാതി അമും ലോകം പ്രയാന്തി:

6. അഥ കിമേതൈർ വാ പരേ f ന്യേ ഗന്ധവർ വാസുര യക്ഷരാക്ഷസൻ ഭൂതഗണ പിശാചോരഗ ഗ്രഹാദീനാം നിരോധനം പശ്യാമ:

ഭഗവാനെ, ഈ ശരീരം അസ്ഥാ, ചർമ്മം, സ്നായു, മജ്ജ, മാംസം, രക്തം അശ്രു, മസം , മൂത്രം, വാതം, പത്തം, കഫം എന്നിവയോടു കൂടിയതും ദുർഗന്ധപൂരിതവും നിസ്സാരവുമാണ് ആ സ്ഥിതിക്ക് വിഷയ സുഖങ്ങളെക്കൊണ്ട് എന്തൊരുപയോഗം? ഈ ശരീരം കാമം ക്രോധം ലോഭം ഭയം ദുഃഖം ഈർഷ്യ പ്രിയ ജനവിയോഗം വിശപ്പ് ദാഹം വാർധക്യം മരണം. രോഗം ശോകം എന്നിവയാൽ പീഡിതമാണ്. ആ നിലക്ക് വിഷയ സുഖങ്ങളെക്കൊണ്ടെന്തു പ്രയോജനം? ഈ സമസ്ത ജഗത്തും നശ്രമാണ്. മനുഷ്യർ തുടങ്ങിയ സകലതും മരണമടയുന്നത് ഞാൻ കാണുന്നു. അതുപോലെ കൊതുകു തുടങ്ങിയവ പോലെ ഏറെ നാൾ ജീവിക്കുന്നതിനു മുമ്പു ചത്തു പോകുന്നു. വലിയ വലിയ

N P

I K

വില്ലാളികളും, സുദ്യുമ്നൻ, ഭൂരിദ്യുമ്നൻ ഇന്ദ്യുമ്നൻ കുവലയാശ്വരൻ ധിയാശ്വൻ അശുപതി ശശബിന്ദു, ഹരിശ്ചന്ദ്രൻ അംബരീക്ഷൻ മനുഷ്യപുത്രനായ ശര്യാതി യയാതി അനരണ്യൻ ഉക്ഷസേനൻ മരുത്തൻ, ഭരതൻ മുതലായ വലിയ വലിയ ചക്രവർത്തിമാർ പോലും തങ്ങളുടെ ബന്ധുക്കൾ കണ്ടു കൊണ്ടിരിക്കവേ തന്നെ ഈ ലോകത്തിലെ സകല ഐശ്വര്യങ്ങളും ഉപയോഗിച്ച് പരലോകം പ്രാപിച്ച സ്ഥിതിക്ക് മുമ്പ് സൂചിപ്പിച്ച കീടങ്ങളുടെ സ്ഥിതിയെപ്പറ്റി എന്തു പറയാനാണ്. മനുഷ്യൻ മാത്രമല്ല ഗന്ധർവന്മാർ അസുരന്മാർ യക്ഷന്മാർ രാക്ഷസന്മാർ ഭൂതങ്ങൾ പിശാചുക്കൾ സപ്യങ്ങൾ മുതലായവയും നാശമടയുന്നതായി നാം കാണുന്നു.

7. അഥ കി മേ തൈർ വാന്യാനാം ശോഷണം മഹാർ വാനാം ശിഖരിണാം പ്രപതനം. ധ്രുവസ്യ പ്രചലനം സ്ഥാനം വാ തരുണാം നിമജ്ജനം പൃഥിവ്യാ: സ്ഥാനാ ദപസരം സുരാണാം; സോ f ഹ മിത്യേ വം വിധേ സ്മിൻ സംസാരേ കിം കാമോപ ദോഗൈർയൈരേവാ ശ്രിതസ്യാ സകൃദിഹാവർത്തനം ദൃശ്യത ഇതി ഉദ്ധർത്തും അർഹസീത്യ ന്ധോ ദ പാനസ്ഥോ ഭേക ഇവാഹമസ്മിൻ സംസാരേ ഭഗവാൻ; സത്വം നോ ഗതി സ്ത്വം നോ ഗതി:

അല്ലെങ്കിൽ അവയുടെ കാര്യം പോകട്ടെ. വലിയ സമുദ്രങ്ങൾ പോലും വറ്റിപ്പോകുന്നു; പർവതങ്ങൾ പൊട്ടിത്തകരുന്നു. ധ്രുവനക്ഷത്രവും സ്വസ്ഥാനത്ത് സ്ഥിരമായിരിക്കുന്നില്ല. വൃക്ഷങ്ങൾ നിലം പതിക്കുന്നുച ഭൂമിയും ഒരു സ്ഥാനത്ത് സ്ഥിരമായി നിൽക്കുന്നില്ല. ദേവന്മാർക്ക് സ്ഥാന ചലനം ഉണ്ടാകുന്നു. ആ നിലക്ക് അഹങ്കാരം നിറഞ്ഞ ഈ ലോകത്തിൽ വിഷയ സുഖങ്ങളിൽ കുടുങ്ങിക്കിടക്കുന്നതു കൊണ്ട് എന്താണൊരു ഗുണം? വിഷയത്തിൽ കുടുങ്ങിയവർ വീണ്ടും വീണ്ടും ജനനചക്രത്തിൽ കുടുങ്ങിയവർ വീണ്ടും വീണ്ടും ജനനചക്രത്തിൽ കുടുങ്ങുന്നു. അതിനാൽ ഭഗവാനെ, അന്ധകൂപത്തിൽ വീണ തവളയെപ്പോലെ ഈ ലോകത്തിൽ ഞാനും വീണിരിക്കുന്നു. അങ്ങ് എന്നെ ഉദ്ധരിക്കണം. ഞാൻ അങ്ങയെ ശരണം പ്രാപിക്കുന്നു. അങ്ങാണൊരാശ്രയം.

**രണ്ടാം പ്രപാഠകം**

1. അഥ ഭഗവാൻ ശാകായന്യ: സുപ്രീത: സു അബ്രവീത് രാജാനാം- മഹാരാജ, ബൃഹദ്രഥേ ക്ഷാകുവംശ ധ്വജ ശീർഷാത്മജ: കൃതകൃത്യസ്ത്വം മരുത്നാമനേതി വിശ്രുതോസീതി അയം വാവഖലാത്മഃതോഃ കതമോ ഭഗവാ വർണ്ണം ഇതി തം വാചേതി.

2. യ ഏ ഷോ ഉച്ഛ്വസാവിഷ്ടുവഷ്ടം ഭനേനോർ ധ്വമുത് ക്രാന്തോ വ്യയമാനോ വ്യമാനസ്നമ: പ്രണുഭത്യേഷ ആത്മേ ത്യാഹ ഭഗവാൻ മൈത്രീഃ ഇത്യേവം അഹം അഥ യ ഏഷ സംപ്രാസാ ദോസ്മച്ഛരീരാത് സമുസ്ഥായ പരം ജ്യോതി രൂപ സംപദ്യ സ്വേന രൂപേണ അഭിനിഷ്പദ്യത ഏഷ ആത്മേതി ബോവാചൈത ഭമൃതവഭയ മേതത്. ബ്രഹ്മേതി.

പിന്നെ ഭഗവാനായ ശാകായന്യൻ ഏറെ പ്രസന്നനായി രാജാവിനോട് പറഞ്ഞു. ബ്രഹ്മദ്രഥമഹാരാജാവേ, അങ്ങ് ഇക്ഷ്വാകു വംശജനായ പ്രജശീർഷരാജാവിന്റെ പുത്രനാണ്. മരുത്ത് എന്ന നാമത്തിൽ വിഖ്യാതനും എല്ലാവിധത്തിലും കൃതകൃത്യനുമാണ്. ആത്മാവ് ഏങ്ങനെയെന്ന് ഞാൻ അങ്ങേയ്ക്ക് പറഞ്ഞുതരണം മുനി പറഞ്ഞു: ബാഹ്യങ്ങളായ ഇന്ദ്രിയങ്ങളെ നിരോധിക്കുമ്പോൾ ഈ പ്രാണനാകുന്ന ആത്മാവ് യോഗം മുഖേന മുകളിലോട്ട് കയറുന്നു. അത് ദുഃഖാത്മകമെന്നു തോന്നിയാലും യഥാർത്ഥത്തിൽ ദുഃഖഹീനവും അന്ധകാരനാശകവുമാണ്. ഈ ആത്മാവുതന്നെയാണ് ശരീരത്തിനു വെളിയിൽ വന്ന് പരമ ജ്യോതി സ്വരൂപമായ ബ്രഹ്മത്തെ പ്രാപിച്ചു തന്റെ സ്വരൂപത്തിൽ സ്ഥിരമായി സ്ഥിതിചെയ്യുന്നത്. ഈ ആത്മാവ് അഭയ രൂപവുമാണ്.

3. അഥ ഖലിപിയം ബ്രഹ്മവിദ്യാ സർവോപനിഷദ് വിദ്യാ വാ രാജന്നസ്മാകം ഭഗവതാ മൈത്രേയേണ വ്യാഖ്യാതാ f ഹതേ കഥയിഷ്യാ മീ ത്യ ഥാപഹച പാപ്മാനസ്മതി തേജസ. ഊദധ്വരേതസോ ബാലഖില്യാ ഇതി ശ്രുയന്തേ f തേ പ്രജാപതി മബ്രുവൻ ഭഗവൻ ശകടമിവാ ചേതന മിത്യം ശരീരം കസൈ്യഷഖല്പീദൃശോ മഹിമായ തീന്ദ്രീയ ഭൂതസ്യയേനൈ തദ്വി ധമിദം ചേതനവത് പ്രതിഷ്ഠാവിതം പ്രമോദയിതാ f സ്യ കോ ഭഗവന്നേത ഭസ്മാകം ബ്രൂഹീതി താൻ ഹോവാച.

രാജാവോ സമസ്തോപനിഷത്തുക്കളും എന്തിനെപ്പറ്റിയാണോ ഉപദേശിക്കുന്നത് ആ ബ്രഹ്മത്തെപ്പറ്റിയുള്ള ജ്ഞാനം ഭഗവാൻ മൈത്രേയൻ ഞങ്ങൾക്ക് നൽകിയിട്ടുണ്ട്. അതിനെത്തന്നെ ഞാൻ അങ്ങയ്ക്ക് പറഞ്ഞുതരാം. പാപം നശിച്ചവരും തേജോരൂപികളും ബ്രഹ്മചാരികളുമായ മുനിമാർ പ്രശസ്തരാണ്. അവർ ഒരിക്കൽ ബ്രഹ്മാവിനോട് ചോദിച്ചു. ഭഗവാനെ ഈ ശരീരം ശകടതുല്യമാണ്. ആ സ്ഥിതിക്ക് എന്തിന്റെ മഹിമയിലാണ് ഏത് ഇന്ദ്രിയത്തിന്റെ സാന്നിദ്ധ്യം കൊണ്ടാണ് ചൈതന്യപത്താണെന്നു തോന്നുന്നവിധം പ്രതിഷ്ഠപ്രാപിക്കുന്നത്? ആ കാര്യം ഞങ്ങൾക്ക് പറഞ്ഞു തരിക.

4. യേ ഹ ഖലു വാചോ പരിസ്ഥ: ശ്രുയതേ സ വാ ഏഷ ശുദ്ധ: പൂത: ശൂന്യ: ശാന്തോ f പ്രാണോ ഗുണേഷു ഇവ ഊർരേതസേ: f നീ ശാത്മാ f ന്നതോ f ക്ഷയ്യ: സ്ഥിര: ശാശ്വതോജ: സ്വതന്ത്ര : സ്വേമഹിമ്നി തിഷ്ഠത്യനേനേഭം ശരീരം ചേതനവത് പ്രതിഷ്ഠാപിതം പ്രചോദയിതാ ചൈ ഷോ f സ്വേതി കഥാമിതി താൻ ഹോവാചാ.

ബ്രഹ്മാവ് പറഞ്ഞു: വാക്കിനതീതമെന്നു പറയപ്പെടുന്ന ശുദ്ധവും പവിത്രവും ശൂന്യവും ശാന്തവും അപ്രമാണവും അനന്തവും അവിനാശിയും സ്ഥിരവും സനാതനവും ജന്മരഹിതവും സ്വതന്ത്രവുമായ ആത്മാവിന്റെ മഹിമയാണ്

N P

ഇക്കാണുന്നതെല്ലാം. അതു മുഖേനയാണ് ശരീരത്തിൽ ചൈതന്യസദൃശമായ പ്രതിഷ്ഠ കിട്ടുന്നത്. ഇതുകേട്ട് ബാലവില്യന്മാർ ചോദിച്ചു: ഭഗവാനെ, ഈ ആത്മാവ് ഇച്ഛാരഹിതമായിരുന്നിട്ടും ശരീരത്തിൽ ചൈതന്യസദൃശമായ പ്രതിഷ്ഠ കിട്ടുന്നത്. ഇതുകേട്ട് ബാലവില്യന്മാർ ചോദിച്ചു:- ഭഗവാനെ, ഈ ആത്മാവ് ഇച്ഛാരഹിതമായിരുന്നിട്ടും ശരീരത്തിൽ ചൈതന്യരൂപത്തിൽ എങ്ങനെയാണ് ഉറച്ചു നിൽക്കുന്നത്, ഇതു എന്തിനു പ്രേരണ കൊടുക്കുന്നു? എന്താണ് ഇതിന്റെ മഹത്വം ബ്രഹ്മാവ് പറഞ്ഞു.

5. സ വാ ഏഷ സൂക്ഷ്മോ f ഗ്രാഹ്യോ അദൃശ്യ: പുരുഷ സംജ്ഞാകോ ബുദ്ധിപൂർഷമി ഹൈ വാ വർത്തതേ അംശനേതി. സുപ്തസ്യേ പാ ബുദ്ധി പൂർവകം വി ബോധ ഏവമിതി അഥ യോ ഹ ഖലു വൈതസ്യ സോം f ശോ യ: ചേതാമാത്ര: പ്രതി പുരുഷ: ക്ഷേത്ര ജ്ഞ: സങ്കല്പാധിവസായാഭിമാന ലിംഗ: പ്രജാപതിർ വിശ്വാഖ്യശ്ചേത നേനേദം ശരീരം ചേതന വത് പ്രതിഷ്ഠാവിതം പ്രചോദയിതാ വൈ ഷോ f വ്യസ്യേതി. തേ ഹോ ചു: ഭഗവൻ, യദ് അനേനേദൃശേനാനിഷ്ഠം നൈ ത ദ്വിധമിദം ചേതന വത് പ്രതിഷ്ഠാവിതം പ്രചോദയിതാ വൈഷോ f സ്യ കഥമിതി താൻ ഹോവാചേതി.

ഈ ആത്മാവ് സൂക്ഷ്മവും അഗ്രാഹ്യവും അദൃശ്യവുമാകുന്നു. പുരുഷനെന്നാണതിന്റെ പേര് തന്റെ ഒരംശത്താൽ അത് ഇവിടെ ബുദ്ധിപൂർവ്വം പ്രവർത്തിക്കുന്നു. ഉറങ്ങുന്നവനെ ഉണർത്തുക ഇതിന്റെ ഒരംശമത്രെ. സകലജീവികളിലും ജീവാത്മാവായി വർത്തിക്കുന്നത് അതു തന്നെ. അത് സകല ശരീരത്തിലും ക്ഷേത്രജ്ഞാനരൂപത്തിൽ വർത്തിക്കുന്നു. തേജസ്സും സങ്കല്പയുക്തവും അതുതന്നെ. പ്രജാപതി രൂപവും സർവദർശിയുമാണത്. ആ ചൈതന്യത്താലാണ് ശരീരം സചേതനായി വർത്തിക്കുന്നത്. ബാലഖില്യന്മാർ ചോദിച്ചു: ഭഗവാൻ ഈ ആത്മാവ് അഖണ്ഡമായിരുന്നിട്ട് എങ്ങനെയാണ് അംശരൂപത്തിൽ വർത്തിക്കുന്നത്. അപ്പോൾ ബ്രഹ്മാവു പറഞ്ഞു:-

6. പ്രജാപതിർവാ ഏകോ f ഗ്രേ അതിഷ്ഠത്. സ നാരമത ഏക: സ ആത്മാനമഭിധ്യാത്വാ ബഹ്വീ: പ്രജാ: അസൃജത്. താ അസ്യൈവാത്മ പ്രവൃത്താ അപ്രാണാ സ്ഥാണുരിവ താഷ്ഠമാന അപശ്യത് സ നാരഭത. സോ f മന്യതൈാസാം പ്രതിബോധനായാ ഭ്യന്തരം പ്രാവിശാ നീത്യഥ സ വായു മിവാത്മന കൃത്വാ അഭ്യന്തരം പ്രാവിശത് സ ഏകോ നാവിശത് സ പഞ്ചധാത്മാനം പ്രവിഭ ജ്യോച്യതേ യ: പ്രാണോ f പാനം സമാന ഉദാനോ വ്യാന ഇതി.

ആദ്യം പ്രജാപതി മാത്രമേ ഉണ്ടായിരുന്നുള്ളു. ഏകാകിയായതിനാൽ ആദ്ദേഹത്തിന് സ്വസ്ഥത ലഭിച്ചില്ല. തന്മൂലം ആത്മാവിനെ ധ്യാനിച്ച് അദ്ദേഹം അനേക വിധത്തിലുള്ള പ്രജകളെ സൃഷ്ടിച്ചു താൻ സൃഷ്ടിച്ച ജീവികൾ പ്രാണരഹിതമെന്നും തൂണുപോലെ ജഡമെന്നും അദ്ദേഹത്തിന് മനസ്സിലാക്കാൻ കഴിഞ്ഞു. അതിഷ്ടപ്പെടാതെ ഈ പ്രജകളെ സചേതനമാക്കാൻ ഇവയ്ക്കുള്ളിൽ പ്രവേശിക്കണമെന്ന് അദ്ദേഹം തീരുമാനിച്ചു. അങ്ങനെ ചിന്തിച്ച് സ്വയം വായുവിനെപ്പോലെ അവയിൽ പ്രവേശിച്ചു അങ്ങനെ ഒരേ പ്രാണൻ അഞ്ചായി- പ്രാണൻ, അപാനൻ, സമാനൻ, ഉദാനൻ, വ്യാനൻ.

7. അഥ യോ f യമൂർദ്വ മുത്ക്രാമതീത്യേഷ വാമ സ പ്രാണോ f ഥ യോ f യമവാങ്ചം സംക്രാമ ത്യേഷ വാവ സ അപാന: അഥ യേന വൈതാ f നുഗ്രഹീതോ ത്യേഷ വാവ സ വ്യാന: അഥയോടയം സ്ഥ വിഷ്ഠോ വാ അംഗേ അംഗേ സമാന യത്യേഷ വാവ സ സമാന സംജ്ഞാ ഉത്തരം വ്യാനസ്യ രൂപം ച ഏതേ ഷാ മന്തര പ്രസൂതി രേവോദാ സ്യ ഥ യോ f യം വൈഷ വാവ സ ഉദാന:

മുകളിലോട്ട് ഗമിക്കുന്നതാണ് പ്രാണൻ; താഴോട്ട് ഗമിക്കുന്നത് അപാനൻ, അത്യന്തം സ്ഥൂലമായ അന്നത്തെ ഗുദസ്ഥീനത്തെത്തിക്കുന്നത് സമാനൻ; തിന്നികയും കുടിക്കുകയും താഴോട്ടും മുകളിലോട്ടും പോകുകയും ചെയ്ത് ശരീരപ്രവർത്തനം നിയന്ത്രിക്കുന്നത് ഉദാനൻ, നാഡികളിൽ നിറഞ്ഞിരിക്കുന്നത് വ്യാനൻ. ിതാണ് പഞ്ചവായുക്കളുടെ ഏകദേശ സ്വഭാവം.

8. അഥോപാംശുരന്തര്യളോ മമുപാം ശുമേതയോ രന്തരാദേവൗഷ്ണ്യം പ്രാസവ ദൃദൗഷണ്യം സപുരുഷോ ഥ യ: പുരുഷ: സോ അഗ്നിർ വൈശ്വാനരോ പ്യ ന്യത്ര അപി അയുക്തമഗ്നിർ വൈശ്വാനരോ യോയമന്ത: പുരുഷോ യേനേ ദമന്നം പച്യതേ യദിദമദ്യതേ തസ്യൈഷഘോഷാ ഭവതി യദേതത് കർണ്ണാവപിധായ ശൃണോതി സ യദോത്ക്രമിഷ്യൻ ഭവതി നൈനം ഘോഷം ശൃണോതി.

ഉഷ്ണതാ പുരുഷൻ എന്നു പറയുന്നത് സമീപത്തിൽ അന്തര്യാമിയാകും ഒരു യാമത്തിനുള്ളിൽ എരിഞ്ഞടങ്ങുന്നതും അങ്ങനെ രണ്ടിനും മധ്യേ ഉഷ്ണമാസങ്ങളിലുണ്ടാകുന്ന ഉഷ്ണമാണ്. അതുതന്നെ വൈശ്വാനരനെന്ന അഗ്നി. അങ്ങനെ ഉള്ളിൽ വസിക്കുന്ന പുരുഷനാണ് വൈശ്വാനരാഗ്നിയെന്നും അതുതന്നെയാണ് ഭക്ഷിക്കപ്പെടുന്ന അന്നം ദഹിപ്പിക്കുന്നതെന്നും അറിയുക. അതിന്റെ ശബ്ദം തന്നെയാണ് അകത്ത് കേൾക്കപ്പെടുന്നത്. കാതടച്ചാൽ കേൾക്കുന്ന ശബ്ദം അതു തന്നെ ശരീരത്തിൽ നിന്ന് പ്രാണൻ വിട്ടകന്നാൽ ഈ ശബ്ദം കേൾക്കില്ല.

9. സ വാ ഏഷ പഞ്ചധാ f ത്മാനം പ്രവിഭജ്യ നിഹിതോ ഗുഹായാം മനോ മയ: ആകാശാത്മേതി, സ വാ ഏഷോ f സ്മത് ഹൃദന്തരാത് അകൃതാർത്ഥോ f മന്യ താത്ഥാനശ്നാഗാതി; അത: ഖാനീ മാനിഭിത്വോദിത: പഞ്മീരശ്മിഭിർ വിശയാനത്തീതി ബുദ്ധീന്ദ്രിയാണി യാനി ഇമാന്യേതാന്യസ്യ രശ്മയ: കർമ്മേന്ദ്രിയാണ്യസ്യ ഹയാ രഥ ശരീരം മനോനിയന്താ പ്രകൃതിമയോ f സ്യ പ്രതോദേനേന ഖലു

ഈരിത: പരിഭ്രമതീദം ശരീരം ചക്രമിവ മൃത് പചനേഭം ശരീരം ചേതനവത് പ്രതിഷ്ഠാപിതം പ്രോദയിതാ വൈഷോ പ്യ സ്യേതി.

പ്രജാപതിയാകുന്ന ആത്മാവ് സ്വയം അഞ്ചായി വിഭജിച്ച് ഹൃദയഗുഹയിൽ സ്ഥിരമായി വസിക്കുന്നു. ഈ ആത്മാവു തന്നെ മനോരൂപത്തിലും പ്രാണരൂപത്തിലും മറ്റനേകം രൂപങ്ങളിലും സത്യസങ്കല്പയുക്തമാണ്. ഇങ്ങനെ ഹൃദയ ത്തിൽ കഴിഞ്ഞ് അത് താനെ അകൃതാർത്ഥനെന്ന് ചിന്തി ക്കുന്നു. സ്വയം കൃതർത്ഥനാകാൻ തന്റെ അഞ്ചു ദ്വാരങ്ങൾ പഞ്ചേന്ദ്രിയങ്ങളായി. പഞ്ചേന്ദ്രിയങ്ങൾ കടിഞ്ഞാണും കർമ്മേ ന്ദ്രിയങ്ങൾ കുതിരകളുമാകുന്നു. ശരീരം രഥം മനസ്സ് സാരഥി സ്വഭാവം ചട്ടയാണ്. ഈ ചാട്ടയാൽ പ്രേരിപ്പിക്കപ്പെടുമ്പോൾ ശരീരം ചക്രത്തിലേക്ക് പ്രേരിതമാകുന്നു. എന്നാൽ മരണാന ന്തരം അത് ചേതനായുക്തമാകുന്നില്ല. ഇങ്ങനെ ആത്മാവു തന്നെ ശരീരത്തിന് പ്രേരണ നൽകുന്നു.

10. സ വാ ഏഷ ആത്മ വോശന്തി കവയ: സിതാ സിതൈ: കർമ്മഫലൈ രനഭിഭൂത ഇവ പ്രതി ശരീരേഷു ചരതി അവ്യക്ത ത്വാത്, സൗക്ഷ്മ്യത് അദൃശ്യത്വാത് അഗ്രാഹ്യ ത്വാത്, നിർമ്മല ത്വാത്, അനവസ്ഥോ സ്തി കർത്താകർത്ത്വൈ വാവസ്ഥ സ വാ ഏഷ ശുദ്ധ: സ്ഥിരോ അചല ശ്ചലോ പ്യവ്യഗ്രോ നിസ്പൃഹ: പ്രേക്ഷകവദവസ്ഥിത: സ്വസ്ഥശ്ച ഋതഭുഗ് ഗുണ വയേന പടേനാത്മാനമന്തർ ധായ അവസ്ഥി തോ ഇത്യവസ്ഥിത ഇതി.

ആത്മാവ് ശരീരത്തിന് വശംവദമായി പോയിരിക്കുന്നു വെന്നും ശുഭാശുഭകർമ്മങ്ങളുടെ ഫലമായി ബദ്ധനായിരിക്കു ന്നുവെന്നും. അത് നമിത്തം ഭിന്നഭിന്നശരീരങ്ങളിൽ സഞ്ചരി ച്ചുകൊണ്ടിരിക്കുകയാണെന്നും തോന്നിപ്പോകും. എന്നാൽ യഥാർത്ഥത്തിൽ അത് അവ്യക്തവും സൂക്ഷ്മമവും അഗ്രഹ്യവുമ മ്മതാരഹിതവും ആണെന്ന് മനസ്സിലാക്കാൻ കഴിയും അത് സർവാസ്ഥാരഹിതമാണ്. അതിൽ കർത്തൃ ത്വമില്ലെങ്കിലും അത് കർത്താവാണെന് തോന്നിപ്പോകുന്നു. ആത്മാവ് ശുദ്ധവും സ്ഥിരവും അചലവും ആസക്തി രഹിതവും ഇച്ഛാരഹിതവും ദൃഷ്ടമെന്നവിധം സ്വകർമ്മ ഫലമനുഭവിക്കുന്നതായി തോന്നപ്പെടുന്നതുമാകുന്നു. മാത്രമല്ല അത് സ്വരൂപത്തെ ത്രിഗുണാത്മക വസ്ത്രം മുഖേന ആവരണം ചെയ്യപ്പെടുന്നതെന്ന് തോന്നിക്കുന്നതുമാണ്.

**മൂന്നാം പ്രപാഠകം**

തേ ഹോചു: ഭഗവൻ യ ദ്യേവം അസ്യ ആത്മനോ മഹിമാനം സൂചയസീതി അന്യോ വാപര: കോടയമാത്മാഖ്യ: യോ യം സിതാ സിതൈ: കർമ്മഫലൈരഭിഭൂയമാന: സദസദ്യോനിമാപദ്യതാ ഇത്യവാഞ് ഛയോർധ്വാവഗതിർ ദ്വൈന്ദ്വൈരഭി ഭൂയമാന: പരിഭ്രമതി.

ബാലഖ്യലിന്മാർ ഇതു കേട്ട് വീണ്ടും ചോദിച്ചു: ഭഗവാനെ, അങ്ങ് ഈ ആത്മാവിന്റെ മഹിമയെപ്പറ്റി പറയുമ്പോൾ ശുഭാശുഭകർമ്മങ്ങൾക്കടിപ്പെട്ട് നല്ലതും ചീത്തയുമായ യോനികളിൽ ചുറ്റിക്കറങ്ങുന്ന ആത്മാവ് വേറൊന്നാണോ സുഖ ദുഃഖങ്ങളാൽ പരാജ യപ്പെട്ട് ഉച്ചനീചഗതികളിൽ ഭ്രമണം ചെയ്തു കൊണ്ടിരിക്കുന്നതാണോ?

2. അസ്തി ഖലു അന്യോ പരാഭൂതാത്മാഖ്യോ യോ യം സിതാ സീതൈ: കർമ്മഫലൈ രഭി ഭൂയ മാന: സദസദ്യോനിമാപദ്യവാചിം ചോർധ്വാം ഗതിം ദ്വാന്ദൈരഭിയമാന: പരിഭ്രമതീത്യ ഉപാഖ്യാനം പഞ്ചതന്മാത്രാണി ഭൂത ശബ്ദേനോച്യതേ ശഥ തേഷ്ഠാം യ സമുദായ ശരീരമിത്യുക്ത മത യോ ഹ ഖലു വാവ ശരീരമിത്യുക്തം സഭൂതാത്മേത്യുക്തം അഥാസ്തി തസുത്മാ ബിന്ദുരിവ പുഷ്കര ഇതി സ വാ ഏഷോ ഭി ഭൂത: പ്രാകൃതൈ: ഗുണൈ: ഇത്യതോ ആവിർ ഭൂതന്മാത് സമുദ്ധത്വ പ്രയാത്യ സംമൂഢത്വാ ഭാത്മസ്ഥം പ്രഭും ഭഗവന്തം കാരയിതാരം നാപശ്യദ് ഗുണൗഘൈ: തൃപ്യമാന: സസ്പൃഹോ വ്യഗ്രശ്ചാ ഭിമാനിത്വം പ്രയാത ഇത്യഹം സോ മമേദ മിത്യേവം മന്യമാനേ, നിബന്ധന്ത്യാത്മനാ ആത്മാനം ജാലേ നേവ കൃതസ്ഥാനു ഫലം അഭിഭൂയമാനാസദ സദ്യോനിമാപദ്യത ഇത്യവായോഞ്ചർദ്ധ്വാവഗ തിൽദ്വന്ദൈരഭിഭൂയമിനഃ പരിഭ്രമതി.

ഇതു കേട്ട് ബ്രഹ്മാവ് പറഞ്ഞു: ശുഭാശുഭ കർമ്മങ്ങൾ ക്കടിപ്പെട്ട് ഉഴലുന്നത് മറ്റൊരു ഭൂതാത്മാവാണ്. അത് നല്ലതും ചീത്തയുമായ യോനികളിൽ ചുറ്റിക്കറങ്ങുന്നു. ഉച്ച നീച ഗചി പ്രാപിക്കുന്നു. അത് രാഗദ്വേഷാദി ദ്വന്ദ്വഭവാത്തിനടിപ്പെട്ട താണ്. അതുകൊണ്ടാണ് ഭൂതാത്മാവ് എന്നതിനെ പറയുന്നത് അഞ്ചു തന്മാത്രകളെയും പഞ്ചമഹാഭൂതങ്ങളെയും ഭൂതമെന്ന് പറയും ഇവയുടെ സഞ്ചാരകേന്ദ്രമാണ് ശരീരം അതു കൊണ്ടാണ് ശരീരത്തെ ഭൂതാത്മാവെന്നു പറയുന്നത്. ഇതിലെ ആത്മാവ് താമരയിലയിലെ വെള്ളത്തിന് തുല്യമാണ്. അതിന് ഉള്ളിൽ വസിക്കുന്ന പ്രേരകാത്മാവിനെ കാണാൻ സാധിക്കുന്നില്ല. അതുപോലെ ഗുണസമൂഹത്തിൽ അതൃപ്ത നും പാപിയും അസ്ഥിരനും ചഞ്ചലനും അഭിമാനിയും അഹങ്കാരിയുമായിത്തീരുന്ന അവൻ ഇത് ഞാനാണ് ഇത് എന്റെതാണ് എന്നു ഭാവിച്ചു കൊണ്ട് പക്ഷിയെപ്പോലെ കുടു ക്കിൽപെടുന്നു. താൻ ചെയ്ത കർമ്മങ്ങളുടെ ഫലമായി അത് സ്വയം ബന്ധതമായിചുറ്റിക്കറങ്ങുന്നു.

3. യ: കർത്താ സോയം വൈ ഭൂതാത്മാ കാരയിതാ അന്ത: പുരുഷ: അഥ യഥാഗ്നിനാ അയ: പിണ്ഡോ വാ അഭിഭൂത: കർതൃഭിർ ഹന്യമാനോ നാനാത്വ മുപേത്യ ഏവം വാവ ഖലു അസൗ ഭൂതാത്മാ അന്ത: പുരുഷേണാഭി ഭൂതോ ഗുണൈൻ ഹന്യ മാനോ നാനാത്വ മുപൈതി ചതുർ ജാലം ചതുർദശവിധം ചതുർശീതിഥ പരിണതം ഭൂതഗേണമേത ദ്വൈ നാനാത്വസ്യ രൂപം. താനി ഹ വാ ഏതാനി ഗുണാനി പുരുഷേണേരീതാനി ചക്രമിവ മൃത് പചേനേതി. അഥ യഥായ: പിണ്ഡേ ഹന്യമാനേ നാഗ്നിരഭിഭൂയത്യേവം

നാഭി ഭൂയത്യ സൗ പുരുഷോ അഭിഭൂതത്യയം ഭൂതാത്മോപസം ശ്ലിഷ്ടത്വാ ദിതി. അഥാ അന്യത്രാ പ്യുക്തം- ശരീരമിദം മെഥുനാ ദേവോദ് ഭൂതം സം വൃദ്ധ്യുപേതം നിരയേ ഥ മൂത്ര ദ്വാരേണ നിഷ്ക്രാന്ത മസ്ഥിഭിശ്ചിതം മാം സേനാനുലിപ്തം ചർമ്മണാ വനദ്ധം വിൺമൂത്ര പിത്ത കഫ മജ്ജാമേദോ വസാഭിരന്യൈശ്ച ആമ യൈ: ബഹുഭി: പരിപൂർണ്ണം കോശ ഇവ സ്യനാ.

ഈ ഭൂതാത്മാവിന്റെതാണ് കർതൃത്വമെന്നും കേവലം പ്രേരകനാണെന്നും മറ്റു പലയിടത്തും പറഞ്ഞിട്ടുണ്ട്. അത് ഇന്ദ്രിയങ്ങളെക്കൊണ്ട് പല കാര്യങ്ങളും ചെയ്യിക്കുന്നു. അഗ്നിയിൽ പഴുപ്പിച്ചെടുത്ത ഇരുമ്പ് അടിച്ച് പലരൂപ ത്തിലാക്കുന്നതുപോലെ ഭൂതാത്മാവും ശുദ്ധാത്മാവിനാൽ തപിക്കപ്പെട്ട് വിവിധ രൂപം കൊള്ളുന്നു. ത്രിഗുണസംയു ക്തമായ എൺപത്തി നാലു ലക്ഷം യോനികളിൽ അത് ചുറ്റിക്കറങ്ങുന്നു. അനേത്വത്തിന്റെ സ്വരൂപം അതുതന്നെ. ചക്രം കറക്കുന്ന കുശവൻ ചക്രത്തിൽ നിന്നും ഭിന്ന മായിരിക്കുന്നതുപോലെ ആത്മാവ് ഈ ഗുണങ്ങളിൽ നിന്നെല്ലാം ഭിന്നമാണ്. ഇരുമ്പഗോളം അടിക്കുമ്പോൾ അതിനുള്ളിലെ അഗ്നിയെയല്ല അടിക്കുന്നത് അതുപോലെ ശുദ്ധാത്മാവിന് ഒരു വികാരവും ഉണ്ടാകുന്നില്ല. ഭൂതാത്മാ വിന്റെ സംസർഗ്ഗം കൊണ്ടുള്ള ദേഷം ഉണ്ടാകും. സ്ത്രീ പുരുഷ സംയോഗഫലമായി ഉണ്ടാകുന്ന ഈ ശരീരം ചെതന്യ രഹിതവും നരക തുല്യവുമാണ്. മൂത്രദ്വാരത്തിൽ കൂടി വരുന്ന ഈ ശരീരം അസ്ഥിനിർമ്മിതവും മാംസലേപിതവും ചർ മ്മാവൃതവും മലമൂത്ര കഫ പിത്താദികളാൽ പൂരിതവുമാണ്. കൂടാതെ ഇത് അനേകം ദ്രപിത വസ്തുക്കളുടെയും ഒരു സമാഹാരമാണെന്ന് പറയാം.

4. അഥാ ന്യ ത്രാ പ്യുക്തം സമ്മാഹോ ഭയം വിഷാദോ നിദ്രാ തന്ദ്രീ പ്രമാദോ ജരാ ശോക: ക്ഷുത്പിപാസാ കാർപ്പണ്യം ക്രോധോ സാസ്തിക്യ മജ്ഞാനം മാത്സര്യം നിഷ്കാരുണ്യം മൂഢത്വം, നിർവ്രിഡത്വം ഇതി താമസാനി, ചലത്വ വ്യഗ്രത്വം ജീഗിഷാഥോപാർജനം മിത്രാനുഗ്രഹ പരിഗ്രഹാപലം ബാനി ഇഷ്ടേഷ്ഠ ഇന്ദ്രിയാർത്ഥേഷു ദ്വിഷ്ടിരി ഷ്ടേഷ്ഠ അഭിഷംഗ: ശുക്ത സ്വരോ ന്നത മസ്തിതി രാജസാന്യേതൈ: പരിപീർണണ ഏതൈരഭി ഭൂതാ ഇത്യയം ഭൂതാരാത്മാ തസ്മാത് നാനാ രൂപാണ് ആപ്നോതി ഇതി ആപ്നോതി.

ഇതേപ്പറ്റി വേറൊരിടത്തും പറഞ്ഞിട്ടുണ്ട്. മോഹം, ഭയം, ദുഃഖം, കോപം, വാർദ്ധക്യം, വിശപ്പ്, ദാഹം, ദൈന്യം, നിദ്ര, ആലസ്യം, നാസ്തിക്യം, അജ്ഞാനം, മാത്സര്യം, നിർഭയത, മൗഢ്യം, ലജ്ജയില്ലായ്മ, കൃതഘ്നത, അഹങ്കാരം, വിഷമത ഇങ്ങനെ അനേകം തമോവികാരങ്ങളാണ്. നിറഞ്ഞതാണ് ശരീരം. കൂടാതെ തൃഷ്ണ സ്നേഹം, രാഗം, ലോഭം ഹിംസ ലീല ഈർഷ്യ, തോന്നിയപോലുള്ള പെരുമാറ്റം ചഞ്ചലത ഏതെങ്കിലും തട്ടിയെടുക്കണമെന്ന ആഗ്രഹം പണത്തിൽ കൊതി, പ്രിയമില്ലാത്തതിൽ വിദ്വേഷം തുടങ്ങിയ രജോഗു ണവികാരങ്ങളും അതിൽ ഏറെയുണ്ട് ഇവയെല്ലാം നിമിത്തം ഈ ഭൂതാത്മാവ് പരാജിതമായി ഇതിൽ നിന്നു വിവിധരൂ പങ്ങൾ സംഭവിക്കുന്നു.

## നാലാം പ്രപാഠകം

1. തേ ഹ ഖലു വാവേർധ്വരേതസോ അതി വിസ്മിതാ അഭിസമേത്യ ഊ ചു:-□ഭഗവൻ, നമസ്തേ, അസ്തു. അനുശാധി ത്വം അസ്മാകം ഗതിരന്യ ന വിദ്യയാ ഇതി അസ്യ കോ വിധി: ഭൂതാത്മനോ യേ നേഭം ഹിത്വാ ആത്മന്യേവ സായൂജ്യ ഉ പൈതി താൻ ഹോവാചേതി.

ബ്രഹ്മചാരികളായ ബാലഖില്യന്മാർ അതുകേട്ടു ഏറെ വിസ്മിതരയി അടുത്തു ചെന്ന് പറഞ്ഞു:- ഭഗവാനെ, അങ്ങയ്ക്ക് നമസ്കാരം. അങ്ങു മാത്രമാണ് ഞങ്ങൾക്കു ശരണം. ഞങ്ങൾക്ക് വേറൊരഭയമില്ല. അതിനാൽ ഈ ഭൂതാത്മാവിന്റെ അതിഥിയാരെന്ന് മനസ്സിലാക്കിത്തരണം. ഇത് സർവവും വെടിഞ്ഞ് ആർക്കുവേണ്ടിയാണ് ആത്മാവിൽ തന്നെ സായൂജ്യം നേടുന്നത്? ബ്രഹ്മാവ് പറഞ്ഞു.

2. അഥ അന്യത്രാപി ഉക്തം- മഹാദീഷ്ഠ ഊർമയ ഇവാ നിവർത്തകമസ്യ യത് പുരാകൃതം സമുദ്രമേ ലേവ ദുർ നിവാരമസ്യ മൃത്യോ രാഗമനം സദസത്ഫലമയൈ പാശൈ: പംഗുരിവ ബന്ധം ബന്ധനസ്തസ്യൈവ സ്വാതന്ത്ര്യം യമ വിഷയസ്ഥ സ്യേവ ബഹുഭയാ വസ്ഥം മദിരോന്മത്ത ഇവ മോഹമദിരോന്മത്തം. പാപ്മനാ ഗൃഹീത ഇവ ഭ്യാമ്യമാണം മഹോരഗ ദഷ്ട ഇവ വിഷയദഷ്ടം മഹാ സ കാരമിവ രാഗാന്ധം ഇന്ദ്രജാല മിവ മായാമയം സ്വപ്ന ഇവ മിഥ്യാദർശനം കദളീ ഗർഭ ഇവ സാരം നട ഇവ ക്ഷണ വേഷം ചിത്രഭിത്തിരിവ മിഥ്യാമനോരമ മിത്യഥോക്തം. ശബ്ദ സ്പർശാദയോ ഹ്യർ ത്ഥാമർത്ത്യേ അനർത്ഥാ ഇവ ആസ്ഥിതോ യേഷാം സക്തസ്തു ഭൂതാത്മാ നസ്മരേത് പരമാ പദം.

പിന്നെ വേറൊരിടത്തും ഇങ്ങനെ പറഞ്ഞിരിക്കുന്നു. വലിയ നദികളിൽ ഓളങ്ങൾ ഉണ്ടാകുന്നതുപോലെ ഈ ഭൂതാത്മാവിലും പൂർവകർമ്മങ്ങൾ ഉണ്ടാകാവുന്നതാണ്. അതിന്റെ ഫലം അതിന് അനുഭവിക്കേണ്ടി വരുന്നു. സമുദ്ര ത്തിലെ തിരമാലകളുടെ അന്തംകുറിക്കാൻ തീരം വേണം. അതുപോലെ ഈഭൂതാന്മാവിന് മരണം ആവശ്യമാണ്. ശുഭാശുഭകർമ്മ ഫലമായി വ്യക്തി മൃഗങ്ങളെപ്പോലെ ബന്ധനത്തിൽ പെടുന്നു. കൂടാതെ പൂർണ്ണമായും പരതന്ത്ര നാകുന്നു. കാലപുരിയിലോ എന്നു തോന്നുമാറ് ഇങ്ങനെ ഭൂതാത്മാവ് സദാ ഭീതനാണ്. വിഷയസുഖമദ്യ സേവിത്ത് അവൻ ഉന്മത്തനായിത്തീർന്നു. പാപ ഭൂതാ വശത്താലെന്ന പോലെ അങ്ങുമിങ്ങും അലയുന്നു. വിഷപ്പാമ്പു കടിച്ചതു പോലെ ആപത്തിനാൽ ദുഃഖിതനാകുന്നു. വിഷയേ

ച്ഛയാകുന്ന നിബിഡാന്ധകാരത്താൽ അവൻ അന്ധനാകുന്നു. മാജിക്കുകാരന്റെ വിദ്യയാലെന്നോണം മായാ ബന്ധനാകുന്നു. സ്വപ്നം പോലെ മിഥ്യയായ കദളീ ഗർഭം പോലെ അത് നിസ്സാരമാണ്. നടനെന്നോണം അവൻ പുതിയ വേഷങ്ങൾ ധരിക്കുന്നു. ഭിത്തിചിത്രം പോലെ ബാഹ്യ സൗന്ദര്യം മാത്രമാണിത്. ശബ്ദസ്പർശാദിവിഷയങ്ങളും അസാധാരണങ്ങളാണ്. അവയിൽ ആസക്തനായ ഭൂതാത്മാവിന് തന്നെ സംബന്ധിച്ച യഥാർത്ഥ ബോധമില്ല.

3. അയം വാവ ഖലു അസ്യ പ്രതി വിധി. ഭൂതാത്മനോയത് വേദവിദ്യാ ധി ഗമ: സ്വധർമ്മ സ്യാനുചരണം സ്യാശ്രമേഷ്ഠ ഏവാനുക്രമണം സ്വ ധർമ്മസ്യ വാ ഏതദ് വ്രതം സ്തം ഭ ശാ ഖേവാ പരാണ്യ നേ നോർ ധ ഭാഗ് ഭവത്യ ന്യഥാ അവാങ്ങി ത്വേഷ സ്വധർമ്മോ അഭിഹതോ യോ വേദേഠ ന സ്വധർമ്മാതി ക്രമേണാ സ്രമീ ഭവതി. ആശ്രമേ ഷേവാസക്ത: തപസ്വീ ഇത്യു ച്യതേ. ഇത്യേദയുക്തം നാതപസ: ആത്മജ്ഞാനേ അ ധിഗമ: ഏവം ഹി ആഹ- തപസാ പ്രാപ്യതേ മന: മനസ: പ്രാപ്യതേ ഹ്യാത്മാ യമാപ്ത്വാ നാനിവർത്തതേ ഇതി.

ഇങ്ങനെയുള്ള യുക്തിയുടെ ഉപായം ഇതാണ്. ജ്ഞാനം സിദ്ധിക്കാൻ സാധ്യമാകത്തക്ക വിധം ധർമ്മാചരണം വേണം. അതുപോലെ ആശ്രമ ധർമ്മാനുഷ്ഠാനവും വേണം. എന്തെന്നാൽ സ്വ ധർമ്മത്തിനു മാത്രമേ എല്ലാം സാധിക്കാൻ കഴിയൂ. അന്യ ധർമ്മങ്ങൾ സ്തംഭ ശാഖപോലെ മിഥ്യയാണ്. ഭൂതാത്മാവ് സ്വധർമ്മത്താലാണ് ഉന്നതി പ്രാപിക്കുന്നത്. മറ്റുവിധത്തിലെങ്കിൽ അധഃപതനം തന്നെ. വേദോക്ത ധർമ്മങ്ങൾഡ കൈവെടിയുന്നവൻ ആശ്രമിയല്ല. ആശ്രമ ധർമ്മം പാലിക്കുന്നവൻ തപസ്വിയാണ്. തപസ്വിയല്ലാത്തവന്റെ ധ്യാനം ആത്മവിലുറക്കില്ല. അങ്ങനെയുള്ളവന് കർമ്മശുദ്ധിയില്ല. തപസ്സിനാൽ ജ്ഞാനം ലഭിക്കുന്നു; ജ്ഞാനത്താൽ മനസ്സ് വശം വദമാകും; മനസ്സ് നിയന്ത്രണത്തിലായാൽ ആത്മപ്രാപ്തി ലഭിക്കും. ആത്മപ്രാപ്തിയാൽ സംസാര മോചനം ലഭിക്കുന്നു.

അത്രേതേ ശ്ലോകാ: ഭവന്തി

1. യഥാ നി രിന്ധനോ വഹ്നി: സ്യ യോനാ
   വുപശാമ്യതി
   തഥാ വൃത്തി ക്ഷയാച്ചിത്തം സ്വ യോനാ
   വുപ ശാമ്യതി

2. സ്വ യോനാ മുപ ശാന്ത സ്യ മാനസ:
   സത്യഗാമിന:
   ഇന്ദ്രിയാർത്ഥ വിമൂഢ സ്യാ നൃത്യാ
   കർമ്മ വശാനുഗാ:

3. ചിത്തമേവ ഹി സംസാര തത് പ്രയത്നേന
   ശോധയേത്
   യാച്ചിത്തസ്തന്മയോ ഭവതി ഗുഹ്യ മേതത്
   സനാതതം

4. ചിത്തസ്യ ഹി പ്രസാദേന ഹന്തി കർമ്മ
   ശുഭാശുഭം
   പ്രസന്നാത്മാ ആത്മനിസ്ഥിത്വാ സുത്വമ
   വ്യയ മശ്നു തേ

5. സമാസക്തം യദാ ചിത്തം ജന്തോർ
   വിഷയ ഗോചരേ
   യത്യേവം ബ്രഹ്മണി സ്യാത്തത് കോ ന മുച്യതേ
   ബന്ധനാത്.

വിറകു തീർന്നാൽ തീയ് അവിടെത്തന്നെ കെടുന്നതു പോലെ വൃത്തികൾ നശിച്ചതിനുശേഷം ചിത്തം സ്വയമേവ ശാന്തമാകുന്നു. ഉത്പത്തി സ്ഥാനത്ത് ശാന്തമായി ജ്ഞാനം നേടിയ ചിത്തം സത്യത്തിലേക്ക് പ്രരിതമാകുന്നു. അപ്പോൾ കർമ്മവശാനുഗാമികളായ ഇന്ദ്രിയവിഷയങ്ങൾ അതിന് മിഥ്യയായിതോന്നുന്നു. ചിത്തം തന്നെ സംസാരം അതുകൊണ്ട് പ്രയത്നിച്ച് ചിത്തത്തെശുദ്ധമാക്കണം. ചിത്തശുദ്ധി കൊണ്ടാണ് സൽഗി. ചിത്തം ശാന്തമായിക്കഴിഞ്ഞാൽ ശുഭാശുഭ കർമ്മങ്ങൾ നശിക്കുന്നു. ശാന്തചിത്തൻ ആത്മാവിൽ ലയിക്കുന്നു. അതോടെ അവന് ശാസ്വതമായ ആനന്ദം കിട്ടും. ചിത്തം വിഷയാക്തമാകുന്നത്ര ബ്രഹ്മത്തിലായാൽ ബന്ധനത്തിൽ നിന്ന് എങ്ങനെ മോക്ഷം കിട്ടാതിരിക്കും?

6. മനോ ഹി ദ്വി വിധം പ്രോക്തം ശുദ്ധം
   ചാശുദ്ധമേവ ച
   അശുദ്ധം കാമ സങ്കല്പം ശുദ്ധം
   കാമ വിവർജിതം

7. ലയ വിക്ഷേപരഹിതം മനഃ കൃത്വാ
   സനിശ്ചലം യദാ
   യാത്യമനോഭാവം തദാ തത് പരമം പദം

8. താവദേവ നിരോ ദ്ധഹ്യം ഹൃദി യാവത്
   ക്ഷയം ഗതം
   ഏതദ് ജ്ഞാനം ച മോക്ഷശ്ച ശേഷാ
   സ്തു സ്തു ഗ്രന്ഥ വിസ്തര:

9. സമാധി നിർധൂത മലസ്യ ചേതസോ
   നിവേശിതസ്യാത്മനി യത് സുഖം
   ലഭേത് ന ശ ക്യ തേ
   വർണ്ണയിതും ഗിരാസദാ സ്വയം തദന്ത: കരണേന
   ഗൃഹ്യതേ.

10. അപാ മപോ ഗ്നി രഗ്നൗ ഹ വ്യോമ്ന:
    വ്യോമ നി ലക്ഷയേത് ഏവ മന്തർ ഗതം
    ചിത്തം പ്യ പുരുഷ: പ്രതി മുച്യതേ

11. മന ഏവ മനുഷ്യാണാം കാരണം ബന്ധ
    മോക്ഷയോ
    ബന്ധായ വിഷയാസക്തം മുക്ത്യൈ
    നിർവിഷയം സ്മൃതം

I K

ശുദ്ധമെന്നും അശുദ്ധമെന്നും മനസ്സ് രണ്ടു വിധമാണ്. കാമ സങ്കല്പിതമായത് അശുദ്ധവും കാമവിവർജിതമായത് ശുദ്ധവുമാണ്. മനസ്സ് ലയവിക്ഷേപരഹിതവും നിശ്ശേഷം സ്ഥിരവുമാകുമ്പോൾ പരമപദമാകുന്നു. ജ്ഞാനനാശം സംഭവിക്കാതിരിക്കുന്നിടത്തോളം അതിനെ ഹൃദയത്തിൽ നിരോധിക്കണം. അതു തന്നെ ജ്ഞാനത്തിന്റെയും മോക്ഷ ത്തിന്റെയും സാരം. സമാധി മുഖേന മാലിന്യം ദൂരീകൃ തമാവുകയും ആത്മാവിൽ സംയോജിപ്പിക്കപ്പെടുകയും ചെയ്യുന്ന ചിത്തം ആനന്ദമനുഭവിക്കുന്നു. അത് വർണ്ണിക്കാൻ പ്രയാസം. ജലത്തിൽ ജലവും അഗ്നിയിൽ അഗ്നിയും ആകാ ശത്തിൽ ആകാശവും ചേർന്നു കഴിഞ്ഞാൽ പിന്നെ പ്രഥക് ഭാവമില്ല. അതുപോലെ ചിത്തലയം സംഭവിച്ചാൽ മനുഷ്യൻ മുക്തനാകുന്നു. മനുഷ്യരുടെ ബന്ധമോക്ഷങ്ങൾക്കു കാരണം മനസ്സു തന്നെയാണ്. വിഷയാവിമുക്തമായ മനസ്സ് മോക്ഷത്തിനും കാരണമാകുന്നു.

12. അഥ യഥേനം കൗത് സായന സ്തുതി:
ത്വം ബ്രഹ്മാ ത്വം ച വൈ വിഷ്ണുസ്ത്വം
രുദ്രസ്ത്വം പ്രജാപതി ത്വമഗ്നിർ വരുണോ
വായ്സ്ത്വമിന്ദ്ര സ്ത്വം നിരാകര:

13. ത്വം മനുസ്താം ചമസ്താം പൃഥിവീത്വം
ഖമഥാച്യുത:
സ്വാർത്ഥേ സ്വഭാവികേർത്ഥേ ച
ബഹുധാസംസ്ഥിതി സ്ത്വയി

14. വിശ്വേശ്വര നസ്തു ഭ്യം വിശ്വാത്മാ
വിശ്വകർമ്മ കൃത്
വിശ്വ ഭഗ് വിശ്വ മായുസ്ത്വം വിശ്വ
ക്രീഡാരതി: പ്രഭു:

15. നമ: ശാന്താത്മനേ തുഭ്യം ന മോ ഗുഹ്യത
മായ ച അചിന്ത്യാ യാ പ്രേമേയായ അനാദി
നിധനായ ചേതി

കൗത് സ്യായനന്റെ സ്തുതി: നീ ബ്രഹ്മമാണ്. നീ വിഷ്ണുവാണ്. നീ രുദ്രനാണ്,നീ പ്രജാപതിയാണ്, നീ അഗ്നിയാണ്, നീവരുണനാണ് നീ വായുവാണ്, നീ ഇന്ദ്രനാണ്. നീ ചന്ദ്രനാണ് നീ മനുവാണ്, നീയമനാണ്, നീ പൃഥിവാണ്, നീ അച്യുതനാണ്, നീ തന്നെയാണ് വിഷയ രൂപത്തിൽ സ്വാഭാവികമായ അർത്ഥത്തിലുള്ളത്. നീ തന്നെയാണ് സ്വർഗ്ഗത്തിൽ അന്നേയ പ്രകാരത്തിൽ വസി ക്കുന്നത്. സർവേശ്വര, നിനക്ക് നമസ്ക്കാരം. നീ കന്നെ സർവാത്മാവും സർവകർമ്മകർഡത്താവും മായാ മയനും സർവ ക്രീഡാരതനും പ്രഭുവും നീ തന്നെ. ഹേ ശാന്ത സ്വരൂപാ നിനക്ക് നമസ്കാരം. ഗൂഢ തമനും അചിന്ത്യനും അപ്രമേയനും അനാദിനിധനനും ആണ് നീ.

16. നമോ വാ ഇദ മഗ്ര ആ സീദേകം തത് പരേസ്യാത് തത് പരേണേരിതം വിഷശമത്വലം പ്രയാതി. ഏതരൂപം വൈ രജസ്ത ദ്രജ: ഖലു ഈരിതം വിഷമത്വം പ്രയാതി. ഏതദ്വൈസത്വസ്യ രൂപം തത് സത്വനേവേരിതം രസ: സംസ്ര സ്രാവത്. സോം f ശോയം യശ്ചേതാമാത്ര: പ്രതി പുരുഷ: ക്ഷേത്രജ്ഞ: സങ്കല്പാധ്യവസായാഭിമാനലിംഗ: പ്രജാപതി: വിശ്വേത്യസ്യ പ്രാഗുക്താ ഏ നാസ്ത നമ: അഥ യോ ഹ ഖലു വാ വസ്യ താമസോം f ശോ സൗ സ ബ്രഹ്മചാരി ണോ യോ f യം രുദ്രോ f ഥ യോഹ ഖലു വാവസ്യ രജസോം ശോ സൗ സ ബ്രഹ്മ ചാരിണോ യോ f യം ബ്രഹ്മാ f ഥ യോ ഹ ഖലു വാവസ്യ സാത്വികോം f ശോ സൗസബ്രഹ്മ ചാരിണോ യോ f യം വിഷ്ണു. സ വാ ഏഷ ഏക സ്ത്രീധാഭൂതോ f ഷ്ടധൈകാ ദശധാ ദ്വാദശധാ f പരി മിതധാ വവോദ് ഭൂത ഉദ്ഭൂതത്വാദ് ഭൂതം ഭൂതേഷു ചരതി പ്രവിഷ്ട: സ ഭൂതാനാ മധുപതിർ ബഭൂവേ ത്യസാ വാത്മാ f ന്തർ ബഹിഗ്വാന്തർ വഹിശ്ചാ

അത് സൃഷ്ടിക്കുമുമ്പ് കേവലം അന്ധകാമമയമായി രുന്നു. പിന്നീട് പരമാത്മാവിൽ നിന്നും പ്രേരണയാൽ ഇന്ദ്രിയവിഷയമായി . ഇതിലൊന് രജോഗുണസ്വരൂപവുമാണ്. അതേ പ്രകാരം ഇത് രമോഗുണത്തിന്റെ രൂപവുമാണ്. പ്രേരണ ലഭിച്ച തമോ ഗുണം തന്നെ തമോ ഗുണത്തിൽ നിന്നുണ്ടാ യതുപോലെ ഇത് സത്‌ലത്തിൽ നിന്ന് ഉദയം കൊണ്ടതു പോലെ ഓരോ ജീവിയിലും കുടികൊള്ളുന്നത് ക്ഷേത്രജ്ഞ സ്വരൂപത്തിൽ ഉള്ള ചൈതന്യ സത്തതന്നെ. പരമാത്മാവിന്റെ അംശം തന്നെ അത്. നിശ്ചിത സ്വരൂപമാണത്. പരമാത്മാ വിന്റെ ഏറ്റവും വലുതും ശ്രേഷ്ഠമായ ശരീരം ബ്രഹ്മാ വിഷ്ണു മഹേശ്വരന്മാരാണെന്ന് പറയപ്പെടുന്നു. അതിൽ പരമാത്മാവിന്റെ രജോഗുണാം ശം ബ്രഹ്മാവാണ്. തമോ ഗുണാം ശം രുദ്രൻ.

വിഷ്ണുവാണ് സത്വഗുണാംശം. ഒരു പരമാത്മാവ് തന്നെയാണ് മൂന്നു രൂപങ്ങളിലും എട്ടു രൂപങ്ങളിലും പതിനൊന്ന് രൂപങ്ങളിലും പന്ത്രണ്ടു രൂപങ്ങളിലും അനകം രൂപങ്ങളിലും കാണപ്പെടുന്നത്. അത് അനന്തമായി ഓരോ ഭൂതത്തിലുമുണ്ട്. സർവപ്രാണികളുടെ അധിപതിയാണ് അത്. അതിലാണ് അകത്തും പുറത്തും ആത്മരൂപത്തിൽ കുടി കൊള്ളുന്നത്.

## അഞ്ചാം പ്രാപാഠകം

1. ദ്വിദാ വാ ഏഷ ആത്മാനം വിഭർത്യയം യഃ പ്രാണോ യശ്ചാസാവിദിത്യഃ അഥ ദ്വൗ വാ ഏതാ അസ്യ പന്ഥാ നാ അന്തർ ബഹിശ്ചാഹരാത്രേ ണൈതോ വ്യാവർത്തേ തേ. അസൗ വാ ആദിത്യോ ബഹിരാത്മാകൃാഗത്യാന്തരാത്മനോf നമീയതേ ഗതിരിത്യേവം ഹ്യാവം. അഥ യഃ കശ്ചിത് വിദ്വാൻ അപഹതപാപ്മാ f ക്ഷാധ്യക്ഷോ f വദാതമനാസ്ത ന്നിഷ്ഠ ആവൃത്ത ചക്ഷുഃ സോ അന്തരാത്മകൃാ ഗത്യാ ബഹിരാത്മനോ f നുമീയതേ ഗതിരിത്യേവം

N P

ഹ്യാഹ അഥ യ ഏഷോ f ന്തരാദിത്യേ ഹിരണ്മയഃ പുരുഷോ യഃ പശ്യതി മാം ഹിരണ്യ f വസ്ഥാത്സ ഏഷോ f ന്തരേ ഹൃത്ഷ്കര ഏവ ആശ്രിതോ അന്ന മത്തി.

1. പരമാത്മാവ് രണ്ട് തരത്തിലുള്ള ആത്മാവുള്ള അഥവാ സ്വരൂപങ്ങളെ ധരിക്കുന്നു. ഈ പ്രാണനും സൂര്യനും ആദി യിൽ ഉണ്ടായിരുന്നു. അവ അകത്തും പുറത്തും രാവും പകലും സഞ്ചരിച്ചു കൊണ്ടിരുന്നു. സൂര്യൻ ബാഹ്യാത്മാവും പ്രാണൻ അന്താരാത്മാവുമാകുന്നു. ഇതിന്റെ ഗതിയാൽ തന്നെ ഇത് അന്തരാത്മാവാണെന്ന് മനസ്സിലാക്കാം. ഇത് ഗതി രൂപ മാണെന്ന് വേദങ്ങൾ അഭിപ്രായപ്പെടുന്നു. പാപ രഹിതമായ ജ്ഞാനി സർവാദ്ധ്യക്ഷനായിതീരുന്നു. അവന്റെ മനസ്സ് ശുദ്ധമാകും. അവൻ പരമാത്മ നിഷ്ഠനും അവന്റെ ജ്ഞാന ചക്ഷുസ്സ് തുറക്കുകയും അവൻ അന്തരാത്മാവിൽ തന്നെ സ്ഥിതി ചെയ്യപ്പെടുകയും ചെയ്യുന്നു. ശത്രു മുഖേന അവൻ പുറത്തേക്കു പോകുന്നു. ആത്മാവിന്റെ ഗതി അനുമാനി ക്കാവുന്നതാണെന്നാണ് വേദങ്ങളുടെ അഭിമതം. സൂര്യന്റെ അകത്തായി കാണുന്ന ഹിരഞ്ചയ പുരുഷൻ നമുക്കു ഹിരണ്യം (പ്രാകാശം) പോലെ തോന്നുന്നു. ഹൃദയകമല ത്തിൽ കുടികൊള്ളുന്നത് പുരുഷൻ തന്നെയാണ്. അത് ത ന്നെ അന്നം ഭക്ഷിക്കുന്നു.

2. അഥ യ ഏഷോ f ന്തരേ ഹൃത്പുഷ്കര ഏവാശ്രിതഃ അന്ന മത്തി സ ഏഷഃ അഗ്നിഃ ദിവി ശ്രിതഃ സൗരഃ കാലാഖ്യോ fദൃശ്യാഃ സർവഭൂതാനി അന്നമത്തീതി. കാഃ പുഷ്കരഃ കിം മയോ വേതി. ഇദം വാവ തത് പുഷ്കരം യോ f യ മാകാശോ fസ്യോമാശ്ച തസ്രോദിശസ്ചതസ്ര ഉപദിശോ ദലസംസ്ഥാ ആസം. അർവാഗ്വിചരത ഏതാ ഉപദിശോ ദലസംസ്ഥാ ആസം. അർവാഗ്വിചരത ഏതാ പ്രാണോദിത്യാ ഏതാ ഉപാസീത ഓനിത്യേദക്ഷരേണ വ്യാപൃതിഭിഃ സാവിത്യാഃ ചേതി.

ഹൃദയകമലത്തിൽ സ്ഥിതനായി അന്നം ഭക്ഷിക്കുന്നത് തന്നെയായ ഈ സൂര്യൻ തനി രൂപത്തിൽ ആകാശത്തിൽ വസിക്കുന്നത്. ആദൃശ്യരൂപത്തിലിരുന്ന് ഇത് സർവഭൂതങ്ങളാ കുന്ന അന്നത്തെ ഭക്ഷിക്കുന്നു. ഈ കമലം എന്താണ്? ഇതിന് എന്തറിയാം? ഇതാണ് ഇതിന്റെ ഉത്തരം ഈ ആകാശമാണ് കമലം. ഈ നാലു ദിക്കുകളിലും നാലു ഉപ ദിക്കുകളിലും അത് സ്ഥിതി ചെയ്യുന്നുണ്ട്. എല്ലാത്തിനും അതീതമായ ഈ പ്രാണനെയും ആദിത്യനെയും ഓംഎന്ന അക്ഷരത്തിലൂടെയും വ്യാഹൃതികളിലൂടെയും ഗായത്രി മന്ത്രത്തിലൂടെയും ഉപാസിക്കണം.

3. ദ്വേ വാവ ബ്രഹ്മണോ രൂപേ മൂർത്തം ചാമൂർത്തം ചാഥ യൻമൂർത്തം തദസത്യം യദമൂർത്തം. തത്സത്യ തദ് ബ്രഹ്മ തജ്ജ്യോതിഃ യജ്ജ്യോതിഃ സ ആദിത്യ സ വാ ഏഷ ഓമിത്യേതദാത് മാ ഭവത് സ ത്രേധാത്മാനം വ്യാകുരുതോ മിതി തിസ്രോ മാത്രാ ഏതാഭിഃ സർവമിദം ഓതം പ്രോതം ച ഏവസ്മീതി ഏവം ഹ്യാഹൈതദാ ആദിത്യ ഓമിത്യേവം ധ്യായതേ. ആത്മാനം യുഞ്ജീതേതി.

ബ്രഹ്മത്തിനും മൂർത്തം, അമൂർത്തം എന്നിങ്ങനെ രണ്ട് സ്വരൂപങ്ങളുണ്ട്, മൂർത്തം അസത്യവും അമൂർത്തം സത്യവുമാണ്. അത് തന്നെയാണ് ബ്രഹ്മം. ബ്രഹ്മം തന്നെ ജ്യോതിസ്സ്. ജ്യോതിസ്സാണ് ഓം അത് തന്നെയാണ് ആത്മാവ്. ആത്മാവ് തന്റെ സ്വരൂപത്തെ മൂന്നായി വിഭജിക്കുന്നു. ഓം മൂന്നു മാത്രകളുടെ രൂപത്തിലാകുന്നു. ഈ മൂന്നുമാത്രകളിൽ സർവവും ഓതപ്രോതമായിരിക്കുന്നു. ഇതിനാണ് സർവവും സ്ഥിതി ചെയ്യുന്നതെന്ന വേദങ്ങൾ ഉദ്ഘോഷിക്കുന്നു. അല്ലെങ്കിൽ ആദിത്യൻ തന്നെയാണ് ഓം എന്നു ധ്യാനിച്ചു ആത്മാവിനെ പുരുഷൻ അതുമായി ചേർക്കണം.

4. അഥന്യത്രാ പുക്തം- അഥഖലു യ ഉദ്ഗീഥഃ സ പ്രണവോ യഃ പ്രണവഃ സ ഉദ്ഗീഥ ഇത്യസൗ വാ ആദിത്യ ഉദ്ഗീഥ ഏഷപ്രണവാ ഇത്യേസൗ വാ ആദിത്യ ഉദ്ഗീഥ ഏഷപ്രണവാ ഇത്യേവം ഹ്യാഹോദ്ഗീഥം പ്രണവാഖ്യം പ്രാണേതാരം ഭാര രൂപം വിഗതനിദ്രം വിജരംവിമൃത്യും ത്രി ദം ത്യക്ഷരം പുനഃ പഞ്ചധാ ജ്ഞേയം നിഹിതം ഗുഹായാമി ത്യേവം ഹ്യാഹം ഊർദ്ധ്വ മൂലം ത്രിപാദ് ബ്രഹ്മ ശാഖാ ആകാശവായു അഗ്നി ഉദകഭൂമ്യാദയ ഏകഃ അശ്വത്ഥനാമെതദ് ബ്രഹ്മൈ തസ്യൈ തത്തേജോ യദസാ വദിത്യഃ ഓമിത്യേതദക്ഷരസ്യ ചൈതത്. തസ്മാത്. ഓമിത്യേനേന ഏതദുപാസീതാ ജസ്രമിതി. ഏകോ സ്യ സംബോധമയതേത്യേവം ഹ്യാഹ. ഏതദേവാക്ഷരം പുണ്യ മേതദേവാക്ഷരം പരം ഏതദേവാക്ഷരം പുണ്യ മേതദേവാക്ഷരം പരം ദേതദേവാക്ഷരം ജ്ഞാത്വായോയദിച്ഛതി തസ്യ തത്.

ഉദ്ഗീഥം (സാമവേദത്തിലെ ഒരു ഭാഗം) ആണ് പ്രണവം പ്രണവം തന്നെയാണ് ഉദ്ഗീഥമെന്ന് വേറെയൊരിടത്ത് പറഞ്ഞിരിക്കുന്നു. പ്രണവം എനന നാമമുള്ള തത്ത്വം ആണ് സർവത്തെയും സൃഷ്ടിക്കുന്നത്. ഇത് നാമവും രൂപവും നിദ്രാരഹിതവും വൃദ്ധാവസ്ഥ ഇല്ലാത്തതും മൃത്യുരഹിത വുമാണ്. അതിന് അഞ്ചുവിധമുണ്ട്. അത് ഹൃദയശുദ്ധിയിൽ വസിക്കുന്നുവെന്ന് ശ്രുതിയിൽ പറയുന്നു. ഇതിന്റെ മൂലം മുകളിലും ശാഖകൾ ബ്രഹ്മം വരെയെത്തുന്നതുമാകുന്നു. ആകാശം, വായു, അഗ്നി, ജലം പൃഥ്വി എന്നിവയാണ് ശാഖകൾ ഇ ഏകകത്തിലൂടെ എല്ലാം ഗ്രഹിക്കാം. ഇതാ കുന്നു ബ്രഹ്മം. സർവജഹത്തും അതിന്റെ സ്വരൂപമാകുന്നു. ഓം എന്ന അക്ഷരത്തിന്റെ സ്വരൂപമാണ് സൂര്യൻ അതിനാൽ ഓം എന്ന അക്ഷരബ്രഹ്മത്തെ പ്രാർത്ഥിക്കണം. അതിലൂടെ അതിന്റെ ഏകമാത്രമായ രസത്തെ മനസ്സിലാക്കണമെന്ന് ശ്രുതിയിൽ പറയുന്നുണ്ട്. ഈ പവിത്രമായ അക്ഷരത്തെ മനസ്സിലാക്കി മനുഷ്യൻ എന്താഗ്രഹിച്ചാലും അത് അവന് സിദ്ധിക്കും.

5. അഥാന്യത്രാപൃക്തം- സ്വനവത്യേഷാ f സൃതനൂർ യോ മിതിസ്ത്രീ പുംനപുംസകേതിലിം

ഗവത്യേഷാ f ഥാബ്രഹ്മാ രുദ്രോ വിഷ്ണു രിത്യ ധിപതിവത്യേഷാ f ഥഗാർഹപത്യോ ദക്ഷിണാഗ്നിരാ ഹവനീയ ഇതിമുഖവത്യേഷാ f ഥ ഋഗ്യ ജുഃ സാമേതി വിജ്ഞാനവത്യേഷാ ഭൂർഭുവഃ സ്വരിതിലോ കവത്യേഷാ ഥഭൂതം ഭവ്യം ഭവിഷ്യദിതി കാലവത്യേഷാ ഥ പ്രാണോ f ഗ്നിഃ സൂര്യ ഇതി പ്രതാപവത്യേഷാ f ഥന്നമാപശ്ചന്ദ്രമാ ഇത്യാപ്യായന വത്യേഷാ f ഥ ബുദ്ധിർ മനോ fഹംകാര ചേതനവത്യേഷാ f ഥ പ്രാണോ f മനോവ്യാന ഇതി പ്രാണവത്യേക്ഷേത്യത ഓമിന്യുക്തേ നൈതാഃ പ്രസ്തുതാ അർച്ചിതാ അർപ്പിതാ ഭവന്തിത്യേവം. ഹ്യാഹൈ അദ്വൈ സത്യാകാം പരം ചാപരം ച ബ്രഹ്മ യദോമിത്യേത ക്ഷരമിതി.

വീണ്ടും മറ്റുപലയിടത്തും ബ്രഹ്മശരീരം ശബ്ദിക്കുന്നു വെന്ന് അത് ഓംകാരമെന്ന് പറയുന്നുവെന്നും പ്രസ്താ വിച്ചിട്ടുണ്ട്. സ്ത്രീപുരുഷ നപുംസലിംഗ മുക്തമാകുന്നു ഇത്. അഗ്നി, വായു, സൂര്യൻ എന്നീ രൂപങ്ങളിൽ പ്രകാശമാനാമായ ഇത് രുദ്രൻ, വിഷ്ണു, എന്നീ രൂപങ്ങളിൽ അധിപതിയാണ്. ഗാർഹ്യപത്യം, ദക്ഷിണാഗ്നി, ആഹവനീയം എന്നിവ ഇതിന്റെ മൂന്നു മുഖങ്ങളാകുന്നു.

ഋഗ്വേദം, യജുർവേദം, സാമവേദം എന്നീ വേദങ്ങ ളെക്കുറിച്ച് അതിന് അറിയാം. ഭുഃ ഭൂവഃ, സ്വർഗ്ഗഃ എന്നിവ ഇതിന്റെ കാലങ്ങളുമാണ്. പ്രാണൻ, അഗ്നി, ആദിത്യൻ, എന്നിവ അതിന്റെ പ്രതാപവും അന്നം, ജലം, ചന്ദ്രൻ എന്നിവ ഇതിന്റെ പ്രാണങ്ങളുമാണെന്ന് അനേകം പേർ അഭിപ്രായപ്പെ ട്ടിട്ടുണ്ട്. ഞാൻ ത്യജിക്കുന്നു എന്ന് അത് പറയപ്പെട്ടിരിക്കുന്നു. അതിനെ സ്തുതിക്കുന്നവനും അർപ്പണം ചെയ്യുന്നവനും ആകുന്നു എന്ന് ശ്രുതിയിൽ പറയുന്നു. സത്യകാമൻ, ഇത് തന്നെ, ഇത് തന്നെയാകുന്ന പരാപരബ്രഹ്മം ഇത് ഓം എന്ന അക്ഷരമാകുന്നുഃ

6. അഥാവ്യാഹൃതം വാ ഇദമ സീത് സ സത്യം പ്രജാപതി സ്തപസ്തപ്ത്വാ അനുവ്യാഹരദ്ഭുഃ ഭൂവഃ സ്വരിത്യേ ഷൈവാസ്യ പ്രജാപതേഃ സ്ഥവിഷ്ഠാ തനൂർ യലോക വതീതിസ്വരിത്യ സ്യാഃ ശിരോനാഭിരഭുവോ ഭൂഃ പാദാ ആദിത്യശ്ചക്ഷുഃ ചക്ഷുരായ ത്താഹി പുരുഷസ്യ മഹതീമാത്രാ ചക്ഷുഷാഹ്യയം മാത്രാ ശ്ചരതി സത്യം വൈചക്ഷുരക്ഷിണ്യ വസ്ഥിതോഹി പുരുഷഃ സർവോ ളർത്ഥേഷു ചരതി. ഏതസ്മാദ് ഭൂർ ഭുവഃ സ്വരിത്യുപാസീതാ നേന ഹി പ്രാജാപതിർ വിശ്വാ സ്മാ വിഷ്വചക്ഷൂരിവോ പാസിതോ ഭവതിത്യേവം ഹ്യാഹ. ഏഷാ വൈ പ്രജാപതേർ വിശ്വഭൃത്ത നൂരേതസ്യാമിദം സർവമന്തർഹിത മസ്മിംശ്ച സർവസമിന്നേഷന്താർ ഹിതേതി. തസ്മാ ദേ ഷോപാസീത.

എന്താണോ വിവരിച്ചത് അത് സത്യം. പ്രജാപതി തപസ്സ് ചെയ്ത് ഉച്ചരിച്ച ഭുഃ ഭൂവഃ സ്വർഗ്ഗഃ എന്നിവ മൂന്നും ഇതിന്റെ ലോകങ്ങളും, ഭൂതം, ഭാവി, വർത്തമാനം എന്നിവ ഇതിന്റെ കാലങ്ങളുമാണ്. പ്രാണൻ, അഗ്നി, ആദിത്യൻ എന്നിവ അതിന്റെ പ്രതാപവും അന്നം, ജലം, ചന്ദ്രൻ എന്നിവ അതിന്റെ പോഷണവുമാണ്. മനസ്സ്, ബുദ്ധി, അഹങ്കാരം എന്നിവ ഇതിന്റെ ചേതനയും പ്രാണൻ, അപാനൻ, വ്യാനൻ എന്നിവ ഇതിന്റെ പ്രാണങ്ങളുമാണെന്ന് അനേകം പേർ അഭിപ്രായപ്പെട്ടിട്ടുണ്ട്. ഞാൻ ത്യജിക്കുന്നു എന്ന് അത് പറയപ്പെട്ടിരിക്കുന്നു. അതിനെ സ്തുതിക്കുന്നവനും അർപ്പ ണം ചെയ്യുന്നവനും ആകുന്നു. എന്ന് ശ്രുതിയിൽ പറയുന്നു. സത്യകാമൻ, ഇതുതന്നെ, ഇത് തന്നെയാകുന്ന പരാപരബ്ര ഹ്മം ഇത് ഓം എന്ന അക്ഷരമാകുന്നു.

നേത്രത്തിൽ കുടികൊള്ളുന്ന പുരുഷൻ തന്നെയാണ് സർവ പദാർത്ഥങ്ങളെ സംബന്ധിച്ച് വിവരിച്ചു തരുന്നത്. അതിനാൽ ഭുഃ, ഭൂവഃ, സ്വഃ എന്ന വിധിപ്രകാരമാണ് ഉപാസി ക്കേണ്ടത്. അന്നം തന്നെയാകുന്നു പ്രജാപതി എല്ലാവരുടെ ആത്മാവും ചക്ഷുസ്സും പോലെ അത് ഉപാസ്യമാണെന്ന് വേദം പറയുന്നുണ്ട്. ജഗത്തിന്റെ ശരീരമാകുന്ന പ്രജാപതി. ഇതിൽ സർവവും സ്ഥിതിചെയ്യുന്നു. അവൻ ഇവയിലെല്ലാ യിടത്തും സ്ഥിതി ചെയ്യുന്നതിനാൽ ഇതിനെ ഉപാസിക്കേ ണ്ടതാണ്.

7. തത് സവിതുർ വരേണ്യ മിത്യസൗ വാ ആദിത്യഃ സവിത സ വാ ഏവം പ്രവരണീയ ആദിത്യഃ സവിത സ വാ ഏവം പ്രവരണീയ ആത്മ കാമേനേത്യാഹൂർ ബ്രഹ്മവാദിനോ ഥഭർഗ്ഗോ ദേവസ്യധീമഹീതി സവിതാ വൈ ദേവസ്തതോ യോ സ്യ ഭർഗ്ഗാഖ്യാസ്തം ചിത്തയാമീത്യാഹുർ ബ്രഹ്മവാദിനോ ഥധിയോ ഭയാനഃ പ്രചോദയാദിതി ബുദ്ധയോവൈ ധിയസ്താ യോ സ്മാകം പ്രചോഗയാദിത്യാഹുർ ബ്രഹ്മവാദിനഃ അഥഭർഗ്ഗ ഇതിയോഹവാ അമുഷ് ചിന്നാദിത്യേ നിഹി തസ്താരകോ ക്ഷീണി വൈഷഭർഗ്ഗാഖ്യംഃ ഭാഭിർഗതിരസ്യ ഹീതി ഭർഗ്ഗഃ ഭർജയതീതി വൈഷ ഭർഗ്ഗ ഇതി രുദ്രോബ്രഹ്മവാദിനഃ അഥ ഭ ഇതിഭാസയതിമാം ല്ലോകാൻ ര ഇതി രഞ്ജയതീ മാനി ഭൂതാനി ഗ ഇതി. ഗച്ഛന്ത്യ സ്മിന്നാഗച്ഛന്ത്യ സ്മാദിമാ പ്രജാസ്തസ്മാദ് ഭരഗത്വാത് ഭർഗ്ഗഃ ശശ്വത് സൂയമാനാത് സൂര്യഃ സവനാത് സവിതാ. ആദാനാത് ആദിത്യഃ പവനാത് പാവനോ അഥ ആപോ പ്യ യനാദിത്യേവം ഹ്യാഹ. ഖലു ആത്മനോ ആത്മാ. നേതാമൃ-താഖ്യശ്ചേ താ മന്താ ഗന്തോത് സ്രഷ്ടാ ആനന്ദയിതാ കർത്താ വക്താ രസയിതാ ഘ്രാതാ ദ്രഷ്ടാ ശ്രോതാസ് പുശതി ച വിഭുർ വിഗ്രഹേ സംനിവിഷ്ട ഇത്യേവം ഹ്യാഹ അഥയത്ര ദ്വൈതീ ഭൂതം വിജ്ഞാനം തത്രഹി ശൃണോതി പശ്യതി ജിഘ്രതി. രസയതി ചൈവ സ്പർശയതി സർവമാത്മാ ജാനീതേതി യാത്രാദ്വൈതീ ഭൂതം വിജ്ഞാനം കാര്യ കാരണകർമ്മ നിർമ്മുക്തം നിർവചനമനൗപമ്യം നിരുപാഖ്യം കിം തദാവാച്യം.

സൂര്യന്റെ ശ്രേഷ്ഠമായ തേജസ്സാണ് ഇത്. അഥവാ ഇതുതന്നെയാണ് ആദിത്യൻ ഇതുതന്നെയാകുന്നു. സവിതാവ് (സർവത്തേയും സൃഷ്ടിക്കുന്നത്) ഇങ്ങനെ മനസ്സിലാക്കി ആത്മേച്ഛു അതിനെ സ്വീകരിക്കാൻ ശ്രദ്ധാലുവായിരിക്കണമെന്ന് ബ്രഹ്മവാദികൾ പറയുന്നു. ഞങ്ങളിപ്പോൾ ഈ സൂര്യ ദേവന്റെ വർഗ്ഗത്തെ ധ്യാനിക്കുന്നു. എന്തുകൊണ്ടെന്നാൽ അതു നമ്മുടെ മുൻപിൽ നിൽക്കുന്നു. അവന്റെ വർഗ്ഗം വൃദ്ധിയെ പ്രാപിച്ചുകൊണ്ടിരിക്കുന്നുണ്ട്. നാമെന്തിനെയാണ് ചിന്തിക്കേണ്ടതെന്ന് ബ്രഹ്മ വാദികൾ ചോദിക്കുന്നു. ഉത്തരം ഇങ്ങനെയാണ് നമ്മുടെ ബുദ്ധിയെ ഉദ്ദീപിക്കുന്നത്, സന്മാർഗ്ഗത്തിലോട്ട് നയിക്കുന്നത് എന്നാണ്. ബ്രഹ്മവാദികൾ പറയുന്നത്.

ഇപ്പോൾ വർഗ്ഗശബ്ദത്തെ വ്യാഖ്യാനിക്കുന്നു. സൂര്യനിൽ സ്ഥാപിതമായിരിക്കുന്നതാണ് വർഗ്ഗം. കണ്മണിയിൽ വർഗ്ഗം എന്ന പേര് അതുതന്നെയാണുള്ളത്. ആ വർഗ്ഗത്തിന്റെ കാന്തിയിലാണ് മനുഷ്യ ഗമനത്തിന് ശക്തിയും ദൃഢതയും ഉണ്ടാകുന്നത്. അതുകൊണ്ട് ഇത് സർവത്തിനേയും തപിപ്പിക്കുന്നു. അതിനാൽ ഇത് വർഗ്ഗമാണ്. അഥവാ പ്രാണികളെ രഞ്ജിപ്പിക്കുന്നതിനാൽ വർഗ്ഗമാണ്. അഥവാ ഇത് പ്രാണികളിൽ ഗമിക്കുന്നതിനാൽ വർഗ്ഗമാണ്. അഥവാ ഇത് ലോകത്തിൽ വരികയും പോകുകയും ചെയ്യു ന്നു. അഥവാ ഇത് ഇതിനായിട്ട് പ്രജയാകും. അഥവാ ഇത് എല്ലാറ്റിനേയും ധരിക്കുകയും പോഷിപ്പിക്കുകയും ചെയ്യുന്നതിനാൽ വർഗ്ഗമാകുന്നു.

ഇത് ശത്രുക്കളെ നശിപ്പിക്കുന്നതിനാൽ സൂര്യനാണ്. സർവത്തേയും സൃഷ്ടിക്കുന്നതിനാൽ സവിതാവാണ്. സർവത്തേയും പ്രകാശിപ്പിക്കുന്നതിനാൽ ആദിത്യനാണ്. സർവത്തെ പാവനമാക്കുന്നതിനാൽ പവമാനമാണ്. സർവഗാമിയായതിനാലും സർവാശ്രയമായതിനാലും ഇത് ആദിത്യനാകുന്നു. ഇത് സ്വയം ആത്മാവുമാകുന്നു. അമൃതമെന്നറിയപ്പെടുന്ന ഇത് സർവതിനെ അറിയിക്കുകയും ചിന്തിക്കുകയും ചെയ്യുന്നു. ഇത് ഗമിക്കുന്നു, സൃഷ്ടിക്കുന്നു, ആനന്ദം നൽകുന്നു, ചിന്തിക്കുന്നു, പറയുന്നു, രുചിച്ചറിയുന്നു, ഘ്രാണിക്കുന്നു, സ്പർശിക്കുന്നു, ശരീരത്തിൽ വ്യാപിച്ചിരിക്കുന്നു. ഉത്തമസ്ഥാനരൂപമാണെന്ന് വേദങ്ങൾ പറയുന്ന ഇത് വിജ്ഞാന ദ്വൈത രൂപം കൊള്ളുന്നത് എവിടെയാണോ അവിടെ കേൾക്കുകയും കാണുകയും മണപ്പിക്കുകയും രുചിഅറിയുകയും സ്പർശിക്കുകയും ചെയ്യുന്നു. എന്നാൽ ഇതെല്ലാം ആത്മാവ് തന്നെയാണെന്ന് ദൃഢമായി തീരുമാനിക്കണം. അതിനാൽ വിജ്ഞാനം അദ്വൈതമാകു ന്നിടത്ത് അത് കാര്യകാരണ രഹിതവും അവർണ്ണനീയവും ഉപമാരഹിതവും വ്യാഖ്യാനരഹതവുമാകുന്നു. ഇതിനെക്കുറിച്ച് എന്താണ് പറയാൻ കഴിയുക?

8. ഏഷ ഹി ഖലു ആത്മേശാനഃ ശംഭുർ ഭവോ രുദ്രഃ പ്രജാപതിഃ വിശ്വസൃക്, ഹിരമ്യ ഗർഭഃ സത്യം പ്രാണോ ഹംസഃ ശാസ്താ വിഷ്ണുഃ നാരായണഃ അർക്കഃ സവിതാ ധാതാ, വിധതാ, സമ്രാട്, ഇന്ദ്രഃ ഇന്ദുഃ ഇതി. യ ഏഷ തപത്യഗ്നിരിവാഗ്നിനാ പിഹിതഃ സഹസ്രെക്ഷേണ ഹിരൺ മയേനാനന്ദേന. ഏഷ വാവവിജ്ഞാന്നി തവ്യോ ന്വേഷ്ടവ്യഃ സർവഭൂതേഭ്യോ ഭയം ദത്വാരണ്യം ഗത്വാ ഥ ബഹിഃ കൃത്വാ ഇന്ദ്രിയാർത്ഥാൻ സ്വാച്ഛരീ രാദുപലഭേതൈനമിതി. വിശ്വരൂപം ഹിരണം ജാതവേദസം പരായണം ജ്യോതിരേകം തപന്തം. സഹസ്രരശ്മിഃ ശതധാ വർത്തമാനഃ പ്രാണഃ പ്രജാനാമുദയത്യേ ഷ സൂര്യഃ

ഇത് തന്നെയാണ് ആത്മാവ്, ഇത് തന്നെയാണ് സർവനിന്താവും, ഈശ്വരനും, ശങ്കരനും, ഭവനും, രുദ്രനും, പ്രജാപതിയും, വിശ്വസ്രഷ്ടാവും ഹിരണ്യ ഗർഭനും, സത്യവും, പ്രാണനും ഹംസവും, ശാന്തവും, വിഷ്ണുവും, നാരായണനും, അർക്കനും, സവിതാവും, ധാതാവും, സാമ്രാട്ടും, ഇന്ദ്രനും, ചന്ദ്രനും. ഈ അഗ്നിരൂപത്തിൽ സന്തപ്തവും അനേകായിരങ്ങളുടെ നേത്രരൂപത്തിൽ പ്രകാശമയമായ ആനന്ദത്തിൽ വ്യാപ്തനായും സ്ഥിതി ചെയ്യുന്ന ഇതിനെയാകുന്നു അറിഞ്ഞിരിക്കേണ്ടത്. സർവ പ്രാണികൾക്കും അഭയം നൽകി വനത്തിൽ പോയി അതിനെ അന്വേഷിക്കേണ്ടതുണ്ട്. ഇന്ദ്രിയ വിഷയം ത്യജിക്കുന്നവർക്ക് അത് അവരുടെ ശരീരത്തിൽ നിന്നു ലഭിക്കുന്നതാണ്. ഇത് തന്നെയാകുന്ന വിശ്വസ്വരൂപനും തേജസ്വിയും ജനിക്കുന്നവരെ അറിയുന്നവനും സർവരുടെയും പരമാശ്രയസ്ഥാനവും കേവലം ജ്യോതിരൂപത്തിൽ തപിക്കുന്നവനുമായ ഈ സൂര്യനെന്ന പരമാത്മാവ് സഹസ്രകിരണനും, അനേകവിധത്തിൽ വർത്തിക്കുന്നവനും പ്രജകളുടെ പ്രാണരൂപമായി ഉദിക്കുന്നവനുമാണ്.

മൈത്രായണ്യുപനിഷത്ത് സമാപിച്ചു.



I K

# മൈത്രേയ്യുപനിഷത്ത്

**ശാന്തിമന്ത്രം**

ഓം. ആപ്യായന്തു മമാംഗാനി വാക് പ്രാണ ശ്ചക്ഷുഃ ശ്രോത്രമഥോ ബലമിന്ദ്രിയാണി ചസർവാണി സർവം ബ്രഹ്മോപനിഷദം മാഹം ബ്രഹ്മ നിരാകുര്യാം മാ മാ ബ്രഹ്മ നിരാകരോദ നിരാകാരോദ നിരാകരണ മസ്തു അനിരാകരണം മേ അസ്തു. തദാത്മനി നിരതേ യ ഉപനിഷത്സു ധർമ്മാ സ്തേ മയി സന്തു തേ മയി സ്തു തേ മയി സന്തു ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ.

എന്റെ അംഗങ്ങൾ വികാസം പ്രാപിക്കട്ടെ. വാണി ഘ്രാ ണം ചക്ഷുസ്സ്, ശ്രോതം ബലം എല്ലാ ഇന്ദ്രിയങ്ങൾ ഇവ അഭിവൃദ്ധി പ്രാപിക്കട്ടെ. സകല ഉപനിഷത്തുകളും ബ്രഹ്മമാ കുന്നു. എന്നിൽ നിന്ന് ബ്രഹ്മം ത്യജിക്കപ്പെടാനിടയാകരുത് . ബ്രഹ്മം എന്നെ ത്യജിക്കാനിടയാകരുത്.അങ്ങനെ ബ്രഹ്മരത നായി എനിക്ക് ഉപനഷത്തിൽ പ്രതിപാദിതങ്ങളായ ധർമ്മ ങ്ങൾ പ്രാപിക്കാനിടവരട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

**പ്രഥമോഅദ്ധ്യായഃ**

ബൃഹദ്രഥോ വൈനാമ രാജാ രാജ്യോ ജ്യേഷ്ഠം പുത്രം നിധാപയിത്വേദമശാശ്വതം മന്യമാനഃ ശരീരം വൈരാഗ്യമുപേതോരണ്യം നിർജഗാമ. സ തത്ര പരമം തപ ആസ്ഥായാദിത്യമീക്ഷമാണ്. ഊർധ്വബാഹുസ്തി ഷ്ഠതി അന്തേ സഹസ്രസ്യ മുരന്തികമാ ജഗാമ അഗ്നിരിവ അധുമകസ്തേ ജസാ നിർദ്ദഹന്നിവാത്മ വിദ്ഭവാൻ ശാകാന്യയ ഉത്തിഷ്ഠോത്തിഷ്ഠ വരം വൃണീഷ്വേതി രാജാനമബ്രവീത്. സ തസ്മൈ നമ സ്തൃത്യോ വാച-ഭവാൻ നാഹമാത്മവിത ത്വം തത്വ വിത്ശ്യണുമോ വയംമാ പൃച്ഛ. പ്രശ്ന മൈക്ഷ്വാണാ ന്യാൻ കാമാൻവൃണീഷ്വേതി. ശാകായന്യസ്യ ചരണാ പഭിമൃശമാനോ രാജതാം ഗാഥാം ജഗാദ.

ബൃഹദ്രഥൻ എന്ന രാജാവിന് ശരീരംനശിക്കുന്നതാ ണെന്ന ബോധം ഉണ്ടായതിനെത്തുടർന്ന് വൈരാഗ്യം ഉദിച്ചു. അതിനാൽ അദ്ദേഹം രാജ്യം മൂത്തപുത്രനു കൊടുത്ത് വനത്തിൽ പോയി അവിടെ കഠിനമായ തപസ്സനുഷ്ഠിച്ചു. അദ്ദേഹം സൂര്യനു നേർക്ക് നോക്കി കൈയുയർത്തി നിന്നു. ആയിം കൊല്ലത്തിനുശേഷം തപസ്സിന്റെ ഫലമായി ഒരിക്കൽ പുകയില്ലാത്ത അഗ്നിപോലെ തേജസ്വിയായ ശാകാമന്യൻ എന്നു പേരുള്ള ആത്മവേത്താവായ മഹാമുനി അദ്ദേഹത്തി ന്റെ അടുത്തെത്തി. അദ്ദേഹം രാജാവിനോടു പറഞ്ഞുഃ- "എഴുന്നേൽക്കു. എഴുന്നേൽക്കു. വരം ആവശ്യപ്പെടുക". അപ്പോൾ രാജാവ് അദ്ദേഹത്തെ നമസ്കരിച്ച് പറഞ്ഞുഃ "ഭഗവാനെ, ഞാൻ ആത്മാവേത്താവല്ല. അങ്ങ് തത്വജ്ഞാ താവാണ് എന്ന് ഞാൻ കേട്ടിട്ടുണ്ട് എനിക്കു തത്വം ഉപദേശിച്ചു തരണം ."

അതുകേട്ട് മഹാമുനിയായ ശാകാമന്യൻ വിഷയം ഏറെ ഏതെങ്കിലും വരം ആവശ്യപ്പെടാൻ പറഞ്ഞു. അതുകേട്ട് ബൃഹദ്രഥ രാജാവ് ശാകായന്യമുനിയുടെ രണ്ടു കാലുകളും പിടിച്ച് പറഞ്ഞു.

2. അഥകിമേതൈർ വാന്യാനാം ശോഷണം മഹാർണവാനാം ശിഖരിണാ പ്രപതനം ധ്രുവസ്യ പ്രചലനംസ്ഥാനം യാ തരൂണാം നിമജ്ജനം പൃഥിവ്യാസ്ഥാനാദപസരണം സുരാണാം. സോ ƒഹമിത്യേതദ്വിവിധേ അസ്മിൻ സംസാരേ കിം കാമോപഭോഗൈയൈരേവാ ശ്രിതസ്യ അസകൃദു പാ വർത്തനം ദൃശ്യത ഇത്യുദ്ധർത്തും മർഹ സീതി അന്ധോദപാന ഭേക ഇവാഹമസ്മിൻ സംസാരേ ഭഗവൻ ത്വം നോ ഗതിരിതി.

വലിയ കടൽ വറ്റുന്നു. പർവതം തകരുന്നു. ധ്രുവന ക്ഷത്രവും തന്റെ സ്ഥാനത്തിന് മാറുന്നു. വൃക്ഷം പിഴുതു വീഴുന്നു. ഭൂമി സമുദ്രത്തിൽ താഴുന്നു. ദേവന്മാർക്കും നിലനിൽക്കാനാകുന്നില്ല. അങ്ങനെ നശിക്കുന്ന പ്രപഞ്ച ത്തിൽ ഭോഗങ്ങൾ കൊണ്ട് എന്തുപ്രയോജനം? വിഷയസുഖ ങ്ങളിൽ മുങ്ങിയ ജീവികൾക്ക് വീണ്ടും വീണ്ടും ജന്മാമര ണങ്ങളുടെ ചക്രത്തിൽ കറങ്ങേണ്ടതായി വരുന്നു. അതിനാൽ മുനിശ്രേഷ്ഠാ പൊട്ടക്കിണറ്റിലെ തവളപോലെ കഴിയുന്ന എനിക്ക് ഉദ്ധരണത്തിന് അങ്ങേ സഹായമുള്ള ഭാഗവാനെ, ഈ സംസാരത്തിൽ എനിക്ക് ശരണമായിട്ടുള്ളത് അങ്ങു തന്നെ.

3. ഭഗവാൻ ശരീരമിദം മൈഥുനാ ദേവോദ്ഭുതം സംവിധ്യേത നിരയ ഏവ മൂത്രദ്വാരേണ നിഷ്ക്രാന്ത മസ്ഥിഭിശ്ചിതം മാംസേനാനു ലിപ്തം ചർമ്മണാ വബദ്ധം വിൺമൂത്രവാത പിത്ത കഫ മജ്ജാ മേദോവസാഭി രന്യൈശ്ച മ ലൈർ ബഹുഭിഃ പരി പൂർണ്ണം. ഏതാദൃശേ ശരീരേ വർത്തമാനസ്യ ഭഗവൻ, ത്വം നോഗതിരിതി.

3. അല്ലയോ ഭഗവാനെ, മൈഥുനത്താലുണ്ടായ ഈ ശരീരം ജ്ഞാനരഹിതമായാൽ അതിനെ നരകമെന്ന് മനസ്സിലാക്കണം. കാരണം, ഇത് മൂത്രദ്വാരത്തിലൂടെ പുറത്തു വന്നതാണ്. അസ്ഥികൊണ്ടുണ്ടാക്കിയതാണ്. മാംസമയമാണ്. തോൽകൊണ്ട് പൊതിഞ്ഞതാണ്. മലം മൂത്രം പിത്തം മജ്ജ ഇങ്ങനെ പല മലങ്ങളും നിറഞ്ഞതാണ്. അങ്ങനെയുള്ള ശരീരത്തിൽ കഴിയുന്ന എനിക്ക് അങ്ങുതന്നെയാണ് ഒരു ശരണം.

N P

4. അഥ, ഭഗവാനെ ശാകായന്യഃ സുപ്രീതോള ബ്രവീത് രാജനം.മഹാരാജ ബൃഹദ്രഥ ഇക്ഷ്വാകു വംശ ധ്വജ ശീർഷാത്മജ്ഞ കൃതകൃത്യസ്ത്വം മരുന്നാമ്നോ വിശ്രുതോ സീത്യയം ഖല്വാത്മാ തേ . കതമ ഭഗവൻ വർണ്യ ഇതി. തം ഹോ വാച.

5. സ്പർശസ്പർശാദതോ യേ f ർത്ഥാ അനർത്ഥാ ഇവ തേ സ്ഥിതാഃ യേഷാം സക്തസ്തു ഭൂതാത്മാ ന സ്മരേച്ച പരം പദം.

4.5. ഇതു കേട്ട് ഭഗവാനായ ശാകായന്യമുനി ഏറ്റവും പ്രസന്നനായി രാജാവിനോട് പറഞ്ഞു:- " ഭഗവാനെ, ആത്മാവെന്നാൽ എന്താണ്, അതൊന്ന് വിവരിച്ചു തരൂ." ഇതു കേട്ട് മുനി പറഞ്ഞു:- ശബ്ദം സ്പർശം തുടങ്ങിയ വിഷയങ്ങൾ അനർത്ഥമുണ്ടാക്കുന്നവയാണ്. അവയിൽ ആസക്തനായ ഭൂതാത്മാവ് പരമപദം പ്രാപിക്കുകയില്ല.

6. തപസാപ്രാപ്യതേ സത്വം സത്വാത് സം
പ്രാപ്യതേ മനഃ
മനസാ പ്രാപ്യതേഹ്യാത്മാ ഹ്യാത്മാ
പത്യാ നിവർത്തതേ

തപസ്സുകൊണ്ട് ജ്ഞാനം പ്രാപിക്കുന്നു. ജ്ഞാനത്താൽ മനസ്സ് വശമായാൽ ആത്മാവ് ലഭിക്കുന്നു. ആത്മാവു ലഭിച്ചാൽ പ്രപഞ്ചത്തിൽ നിന്ന് മുക്തി കിട്ടുന്നു.

7. യഥാ നിരിന്ധനോ വഹ്നിഃ സ്വയമേവോ പശ്യമൃതി
തഥാ വൃത്തിക്ഷയാച്ചിത്തം സ്വയമേവോപ
ശാമ്യതി

8. സ്വയമേവോ പ ശാന്തസ്യ മനസഃ സാമ ഗാമിനഃ
ഇന്ദ്രിയാർത്ഥ വിമൂഢസ്യാ നൃതാ
കാമവശാനു ഗാഃ

9. ചിത്തിമേവഹിസംസാരസ്തത് പ്രയത്തേനന
ശോധ യേത്
യച്ചിത്തസ്തന്മയോഭാതി ഗുഹ്യമേതത്
സനാതനം.

10. ചിത്തസ്യ ഹി പ്രസാദേന ഹന്തി
കർമ്മ ശുഭാശുഭം
പ്രസന്നാത്മാത്മ നിസ്ഥിത്വാ സുഖമവ്യമശ്നു തേ

7. വിറക് തീർന്നു കഴിഞ്ഞാൽ അഗ്നി സ്വയം കെടുന്നു. അതുപോലെ വൃത്തികൾ നശിച്ചു കഴിയുമ്പോൾ ചിത്തം അതിന്റെ കാരണഭൂതമായ ആത്മാവിൽ ശാന്തമാകുന്നു.

8. തന്റെ മൂകാരണത്തിൽ ശാന്തമായതും സത്യത്തിനുനേർക്ക് തിരിഞ്ഞതുമായ ഇന്ദ്രിയങ്ങളുടെ മൂഢത ദൂരത്തിലാകുമ്പോൾ കർമ്മവശഗങ്ങളായ വിഷയങ്ങൾ വ്യാജങ്ങളെന്ന ജ്ഞാനമുണ്ടാകുന്നു.

9. ചിത്തം തന്നെയാണ് സംസാരം. അതിനാൽ ശ്രമപ്പെട്ട് അതിനെ ശുദ്ധമാക്കണം. ഒരുവന്റെ മനസ്സെങ്ങനെയാണ് അതനുസരിച്ചാകും അവന്റെ ഗതി. ഇതൊരു സനാതന സിദ്ധാന്തമാകുന്നു. 10.ചിത്തം ശാന്തമായിത്തീരുമ്പോൾ ശുഭാശുഭ കർമ്മങ്ങൾ നഷ്ടമാകുന്നു.;ശാന്തനായിത്തീർന്ന മനുഷ്യൻ ആത്മാവിൽ ലയിക്കുന്നു. അപ്പോൾ അവന് അക്ഷയമായ ആനന്ദം ലഭിക്കുന്നു.

11. സമാസക്തം യദാ ചിത്തം ജന്തോർ
വിഷയഗോ ചരേ
യാദ്യൈവം ബ്രഹ്മണിസ്യാത്തത് കോ
ന മുച്യേത ബന്ധനാൽ

12. ഹൃത് പുണ്ഡരീക മദ്ധ്യേതു ഭാവയേത്
പരമേശ്വരം.
സാക്ഷീണം ബുദ്ധിവൃത്തസ്യ പരമ
പ്രേമ ഗോചരം

13. അഗോചരം മനോ വാചാം അദൂതാധി
സസംപ്ളവം
സത്താമാത്ര പ്രകാശൈക പ്രകാശം ഭവനാതിഗം

14. അഹേയമനുപാദേയമസാമാന്യ വിശേഷണം
ധ്രുവം സ്തിമിത ഗംഭീരം ന തേജോ
ന സമസ്തം
നിർവികല്പം നിരാഭാസം നിർവാണമയ സംവിദം

15. നിത്യഃ ശുദ്ധോ ബുദ്ധമുക്ത സ്വഭാവഃ
സത്യഃ സൂക്ഷമം സംവിഭൂശ്ചാ ദ്വിതീയഃ
ആനന്ദ ബ്ധീർ യഃ പരഃ സോഽ ഹമസ്മി
പ്രത്യഗ് ധാതൂർ നാത്ര സംഗീതിരസ്തി.

11. മനുഷ്യന്റെ ചിത്തം എത്രമാത്രം ബാഹ്യ വിഷയങ്ങളിൽ ആസക്തമാണ് അത്രയും ബ്രഹ്മ വിഷയങ്ങളിൽ ആ സക്തനാകുകയാണെങ്കിൽ ബന്ധനങ്ങളിൽ നിന്ന് മുക്തനാകുക. സ്വഭാവികമാണ്.

12. ഹൃദയകമലത്തിന്റെ മധ്യത്തിൽ ബുദ്ധിയുടെ സമസ്ത കർമ്മങ്ങൾക്കും സാക്ഷിയായി പരമപ്രേമ വിഷയകമായ ഈശ്വരന്റെ ജ്ഞാനം ഉണ്ടാകണം.

13. ഈ പരമാത്മാവ് മനസുകൊണ്ടോ വാക്കുകൊണ്ടോ അറിയപ്പെടാവുന്നതല്ല. അത് ആഭ്യന്തരഹിതമാണ്. ഏകമാത്രമായ സത്രൂപപ്രകാശത്താൽ പ്രകാശിതമായിത്തീരുന്നു. അത് ചിന്തയ്ക്കപ്പുറത്തുള്ളതാണ്.

14. അതിനെ ഗ്രഹിക്കുകയോ കൈവിട്ടുകളയുകയോ ചെയ്യുന്നതിന് സാമാന്യ ഭാവത്തിന്റെയോ വിശേഷഭാവത്തിന്റെയോ കല്പന ചെയ്യേണ്ടതില്ല. അത് ശാന്തവും ഗംഭീരവും ആണ്. തേജസ്സല്ല ; അന്ധകാരവുമല്ല. സങ്കല്പരഹിതവും ആഭാസരഹിതവും മുക്തസ്വഭാവവും സത്യവും സൂക്ഷ്മവും സർവവ്യാപകവും ഏകമാത്രവും ആണ്. ഈ പരമാനന്ദസാഗരത്തിന്റെ പ്രത്യേക സ്വരൂപം ധരിക്കുന്നതും ഞാൻ തന്നെ. അതിൽ യാതൊരു സംശയവുമില്ല.

I K

16. ആനന്ദ മന്തർ നിജമാശ്രയന്ത
മാശാ പിശാചീ മവമാനയന്തം
ആലോക യന്തം ജഗദിന്ദ്ര ജാല
മാപത്കഥം മാം പ്രവിശേദ സംഗം

17. വർണാശ്രമാചായുതാ വിമൂഢാ
കർമാനുസരേണ ഫലം ലഭന്തേ
വർണ്ണാദി ധർമ്മം ഹി പരിത്യജന്തഃ
സ്വാനന്ദ തൃപ്താഃ പുരുഷാ ഭവന്തി

18. വർണാശ്രമം സാവയവസ്വരൂപ
മദ്യന്ത യുക്തം ഹ്യതി കൃച്ച്ര മാത്രം
പുത്രാദിദേഹേഷ്വാഭിമാന ശൂന്യം
ഭൂത്വാ വസേത് സൗഖ്യതമേ ഹ്യനന്തേ ഇതി

16. അന്തഃ കരണത്തിൽ ലഭിക്കാൻ കഴിയുന്ന ആനന്ദത്തിൽ കഴിയുന്നവനും ആശയാകുന്ന പിശാചിനെ ദൂരത്തിൽ തളുന്നവനും സകല ലോകത്തെയും പാമ്പാട്ടിയെപ്പോലെ കാണുന്ന അസംഗനുമായവന് ആന്തിക ദുഃഖം ഉണ്ടാകുന്നതെങ്ങനെയാണ്?

17. വർണ്ണാശ്രമ ധർമ്മങ്ങൾ പാലിക്കുന്ന മൂഢന്മാരാണ് തങ്ങളുടെ കർമ്മങ്ങളുടെ ഫലം അനുഭവിക്കുന്നത്. എന്നാൽ വർണ്ണാദി ധർമ്മങ്ങൾ കൈവിട്ട് ആത്മാവിൽ ഉറച്ചുനില്ക്കുന്ന വ്യക്തി ആന്തരികമായ ആനന്ദം കൊണ്ടു തന്നെ സന്തുഷ്ടനാകുന്നു.

18. വർണ്ണാശ്രമ ധർമ്മങ്ങൾ, അതുപോലെ അവയവങ്ങളോടു കൂടിയ ഈ ശരീരം ഇതെല്ലാം അവസാനമുള്ളവയാണ്. അതിനാൽ ദുഃഖ ദായകങ്ങളാണ്. അതിനാൽ പുത്രാദികളിലും ശരീരത്തിലും വ്യാമോഹം വെടിഞ്ഞു പരമാനന്ദരൂപമായ അനന്ത സ്വരൂപത്തിൽ സ്ഥിനായി വർത്തിക്കണം.

ഒന്നാം അധ്യായം കഴിഞ്ഞു.

**ധ്വിതീയോ f ദ്ധ്യയഃ**

അഥഭഗവാൻ മൈത്രയകൈലാസം ജഗാമ തംഗ ത്വോവാച ഭോ ഭഗവൻ പരമ തത്വ ഹസ്യമനുബ്രൂഹീതി.സ. ഹോ വാച മഹാദേവഃ

ദേവാലയഃ I

പ്രോക്തഃ സജിവഃ കേവലഃ ശിവഃ
ത്യജേദജ്ഞാന ക

നിർമ്മാല്യം സോ f ഹം ഭാവേന പൂജയേത് ക

2.. അഭേദദർശനാജ്ഞാനം ധ്യാനം
നിർവിഷയം മനഃ

സ്നാനംമനോമലത്യാഗഃ ഷൗച
മിന്ദ്രിയ നിഗ്രഹഃ

3. ബ്രഹ്മാമൃതം പിബേദ്ഭൈക്ഷമാചരേദ്
ദേഹര ക്ഷണേ

വസേദേകാന്തികോ ഭൂത്വാ ചൈകാന്തേ
ദ്വൈത വർജിതേ

ഇത്യേപമാചരേത് ധീമാൻ സ ഏവം
മുക്തി മാപ്നുയാത്.

4. ജാതം മൃതമിദം ദേഹം മാതാ പിതൃ മലാത്മകം
സുഖ ദുഃഖ ലയാമേധ്യം സ്പുഷ്ട്വാസ്നാനം
വിധീയതേ

5. ധാതുബദ്ധം മഹാരോഗം പാപമന്ദിര മ ധ്രുവം
വികാരാകാര വിസ്തീർണ്ണം സ്പൃഷ്ട്വാ
സ്നാനം വിധീയതേ

1. ഒരിക്കൽ ഭഗവാൻ മൈത്രേയൻ കൈലാസ പർവത്തിൽ പോയി മഹാദേവനോട് ചോദിച്ചു:- "ഭഗവാനെ, പരമാത്മതത്വത്തിന്റെ രഹസ്യം എന്നോട് പറഞ്ഞാലും". മഹാദേവൻ പറഞ്ഞു:"- ശരീരം ദേവാലയമാകുന്നു. അതിൽ ജീവൻ കേവലം പരമാത്മാവാണ്. അതിനാൽ അജ്ഞാനരൂപമായ നിർമ്മാല്യം കൈ വെടിഞ്ഞ് പരമാത്മാവ് ഞാൻ തന്നെയാണെന്നു മനസ്സിലാക്കി അതിനെ പൂജിക്കുക.

2. ജീവനും പരമാത്മാവും തമ്മിൽ ഭേദം അറിയാതിരിക്കുകയെന്നതാണ് ജ്ഞാനം. മനസ്സിനെ വിഷയങ്ങളിൽ നിന്ന് വേർപ്പെടുത്തണം. അതാണ് സ്നാനം. ഇന്ദ്രിയങ്ങളെ വശത്തിലാക്കുന്നതാണ് പവിത്രത.

3. ബ്രഹ്മാമാകുന്ന അമൃതം കുടിക്കുകയും ദേഹ രക്ഷണത്തിന് ഭിക്ഷ തേടിയും കഴിയുക. ബുദ്ധിമാനായവൻ ഇങ്ങനെ സഞ്ചരിച്ചു. മുക്തിയെ പ്രാപിക്കുന്നു.

4. മാതാപിതാക്കൻമാരാൽ നിർമ്മിക്കപ്പെട്ടതും ജന്മമരണങ്ങളോടു കൂടിയതുമായ ഈ ശരീരത്തെ സ്പർശിച്ചാൽ കുളിക്കേണ്ടതാണ്.

5. ഏഴു ധാതുക്കളാൽ നിർമ്മിതവും മഹാരോഗം കലർന്നതും പാപത്തിന്റെ വീടിനു തുല്യവും അസ്ഥിരവും വികാരമയവുമായ ഈ ശരീരത്തെ സ്പർശിച്ചാൽ കുളിക്കേണ്ടതാണ്.

6. നവദ്വാരമലസ്രാവം സദാ കാലേ സ്വഭാവജം
ദുർഗന്ധം ദുർമലോപേതം സ്പൃഷ്ട്വാസ്നാനം
വിധീയതേ

7. മാത്രാ സൂതക സംബദ്ധം സൂതകേ
സഹ ജായതേ

മൃത സുതകളും ദേഹം സ്പൃഷ്ട്വാ സ്നാനം
വിധീയതേ

8. അഹം മമേതി വിൺമൂത്രലേപഗന്ധാദി മോചനം
ശുദ്ധശൗചമിതി പ്രോക്തം മൃജ്ജലാഭ്യം
തു ലൗകീകം

N P

I K

9. ചിത്തശുദ്ധികരം ശൗചം വാസനാ ത്രയനാശനം
ജ്ഞാന വൈരാഗ്യ മൃത്തോയൈഃക്ഷാ
ളനാത് ശൗച മുച്യതേ

10. അദ്വൈതഭാവനാ ഭൈക്ഷഭക്ഷയം ദ്വത ഭാവനം
ഗുരു ശാസ്ത്രാക്ത ഭാവനേ ഭിക്ഷോർഭൈക്ഷം
വിധീയതേ.

6. കണ്ണ്, ചെവി തുടങ്ങിയ ഒൻപതു ദ്വാരങ്ങളിൽകൂടി എപ്പോഴും മലം പുറത്ത് വന്നുകൊണ്ടിരിക്കുന്നു. അവ ദുർഗ ന്ധ ഭരിതവുമാണ്. അങ്ങനെ ദുഷ്ടവും മലിനവുമായ ശരീരം സ്പർശിച്ചാൽ കുളിക്കേണ്ടതുണ്ട്.

7. അമ്മയുടെ ആ ശൗചത്തോടനുബന്ധിച്ച് ആ ശൗചമു ള്ളതിനാൽ മനുഷ്യൻ അശുദ്ധിയോടെയാണ് ജനിക്കുന്നത്. മരണത്തിന്റെ ആ ശൗചവും ഉണ്ട്. അങ്ങനെയുള്ള ശരീരം സ്പർശിച്ചാൽ കുളിക്കണം .

8. മലം മൂത്രം ദുർഗന്ധം തുടങ്ങിയവയുടെ ശുദ്ധി മണ്ണ് വെള്ളം ഇവ കൊണ്ട് നീങ്ങുന്നു. അത് ലൗകികശുദ്ധിയാണ്. വാസ്തവികമായ ശുദ്ധി "എന്റെ എനിക്ക്" എന്നു തുടങ്ങിയ ഭാവന കൈവെടിയുന്നതിലാണ്.

9. പരിശുദ്ധി ചിത്തത്തെ വിശുദ്ധമാക്കുന്നു. അത് കാമാദി കളകറ്റുന്നു. ജ്ഞാനമാകുന്ന മണ്ണും വൈരാഗ്യമാകുന്ന ജലവും കൊണ്ട് കഴുകിയാൽ ശുദ്ധിയുണ്ടാകും. അതാണ് യഥാർത്ഥത്തിലുള്ള പവിത്രത.

10. അദ്വൈതഭാവന അഭക്ഷ്യവസ്തുവാകുന്നു. ഭിക്ഷു ഗുരുവിന്റെയും ശാസ്ത്രത്തിന്റെയും നിർദ്ദേശമനുസരിച്ച് ഭിക്ഷ തേടണം.

11. വിദ്വാൻ സ്വദേശമുത് സൃജ്യ
സന്യാസാനന്തം സ്വതഃ
കാരാഗാ വിനുർമുക്ത ചോരവത് ദൂതോവസേത്

12. അഹങ്കാരസുതം വിത്തം ഭ്രാതം മോഹമന്ദിരം
ആശാപത്നീം ത്യ ജേദ്യാവത് താമന്മുക്തോ
ന സംശയഃ

13. മൃതാ മോഹമയീ മായാജാതോ
ബോധമയഃ സുതഃ
സൂതക ദ്വയ സംപ്രാപ്തൗ കഥം
സന്ധ്യാമു പാസ്മ ഹേ

14. ഹൃദാകാശേ ചിദാദിത്യഃ സദാഭാസതി ഭാസതി
നാസ്തമേതി ന ചോദേതി കഥം സന്ധ്യാ
മുപാസ്മ ഹേ

15. ഏക മേവാദ്വിതീയം യദ് ഗുരോർ
വാക്യേന നിശ്ചിതം
ഏതദേകാന്ത മിത്യുക്തം ന മഠം ന വനാന്തരം

11. കള്ളൻ തടവറയിൽ നിന്ന് മോചനം നേടി ദൂരെ വല്ലയി ടത്തും കഴിയുന്നതുപോലെ ജ്ഞാനിയായ വ്യക്തി സംന്യാ സം സ്വീകിച്ച് തന്റെ ദേശത്തിൽ നിന്ന് ദൂരേ താമസിക്കാ നാഗ്രഹിക്കുന്നു.

12. അഹങ്കാരനായ പുത്രനെയും ധനരൂപനായ സോദര നെയും മോഹരൂപമായ ഗൃഹത്തെയും ആശാരൂപമായ പത്നിയേയും ഉപേക്ഷിക്കുന്നവൻ പെട്ടെന്നു തന്നെ മുക്ത നായിത്തീരുന്നു. എന്നതിൽ യാതൊരു സംശയവും ഇല്ല.

13. അജ്ഞാനമാകുന്ന അമ്മ മരിച്ചു, ജ്ഞാനമാകുന്ന പുത്രനുണ്ടായി. അങ്ങനെ മരണത്തിന്റെയും ജനനത്തി ന്റെയും മായബന്ധത്തിൽ കുടുങ്ങിയ എനിക്ക് പിന്നെ സന്ധ്യാ വന്ദനാദികൾ എങ്ങനെ ചെയ്യാൻ കഴിയും?

14. ഹൃദയമാകുന്ന ആകാശത്തിൽ ചൈതന്യാത്മകമായ സൂര്യൻ എപ്പോഴും പ്രകാശിച്ചുകൊണ്ടിരിക്കുന്നു. അതിന് അസ്തമനമെന്നതില്ല. ഉദയവും ഇല്ല. പിന്നെ എങ്ങനെ സന്ധ്യാവന്ദനം ചെയ്യാൻ കഴിയും ?

15. അവിടെ സകലതും ഒന്നാണ്. വേറെ ഒന്നും ഇല്ല. അങ്ങ നെയുള്ള ഗുരുവിന്റെ ഉപദേശത്താൽ, മഠമോ വനമദ്ധ്യമോ ഒന്നും ഏകാന്തസ്ഥാനമല്ലെന്ന ബോധം എനിക്കുണ്ടാ യിരിക്കുന്നു.

16. അസംശയവതാം മുക്തിഃ സംശയാവിഷ്ട
ചേതസാം
ന മുക്തിർ ജന്മ ജന്മാന്തേ തസ്മാ ദ്വിശ്വാസ
മാപ്നുയാത്

17. കർമ ത്യാഗാന്ന സംന്യാസോ ന
പ്രേഷോരണേന തു
സന്ധൗ ജീവാത്മനോരൈക്യം സംന്യാസഃ
പരികീർ ത്തിതഃ

18. വമനാഹവദ്യ സ്യ ഭാതി സർവേഷണാദിഷു
തസ്യാധികാഃ സംന്യാസേ ത്വക്തദേഹാഭിമാനിനഃ

19. യദാ മാനസിവൈരാഗ്യം ജാതം സർവേഷു
വസ്തുഷു
തദൈവ സംന്യാസേദ്വിദ്വാൻ അന്യഥാ
പതിതോ ഭവേത്

20. ദ്രവ്യാർത്ഥമന്ന വസ്ത്രാർത്ഥംയഃ പ്രതിഷ്ടാർത്ഥ
മേവ വാസന്യാസേ ദുർഭയഭ്രഷ്ടഃ സമുക്തിം
നാപ്തു മർഹതി.

16. സംശയരഹിതനേ മുക്തനാകാൻ സാധിക്കുകയുള്ളൂ. സംശയ ഗ്രസ്തന് അനേക ജന്മങ്ങൾ കൊണ്ട്മുക്തി ലഭിക്കു കയില്ല. അതിനാൽ ഗുരുവിന്റെയും ശാത്രങ്ങളുടെയും വചനങ്ങളിൽ വിശ്വസമർപ്പിക്കണം.

17. കർമ്മങ്ങൾ പിത്യജിച്ചു വെന്നുമാത്രം സംന്യാസമാകുക യില്ല. "ഞാൻ സന്യാസിനിയാണ്". എന്നു പറഞ്ഞതുകൊ

N P

ണ്ടുമാത്രം ഒരാൾ സന്യാസിയായിത്തീരുകയില്ല. സമാധിയിൽ ജീവപമാത്മാക്കളുടെ ഏകതുണ്ടാകുമ്പോഴേ സന്യാസമാകുകയുള്ളു.

18. യാതൊരുവന്സകല ഇച്ഛകളും ഛർദ്ദിച്ച പദാർത്ഥത്തെപ്പോലെ തോന്നുന്നു. യാതൊരാൾ ദേഹത്തിന്റെ മമത കൈവിട്ടു., അവന് മാത്രമേ സന്യാസത്തിന് അധികാമുള്ളൂ.

19. സകല പദാർത്ഥങ്ങളെസംബന്ധിച്ചും മനസ്സിൽ വൈരാഗ്യം വന്നുദിക്കുന്നു. അറിവുള്ള വ്യക്തിക്കേ സംന്യാസിയാകാൻ സാധിക്കുകയുള്ളൂ. അല്ലാത്ത പക്ഷംപതനമാണ്. പരിണാമം.

20. പണംസമ്പാദിക്കാൻ വേണ്ടിയോ ഭക്ഷണം ലഭിക്കുന്നതിനുവേണ്ടിയോ പ്രശസ്തിക്കുവേണ്ടിയോ സംന്യാസം സ്വീകരിക്കുന്നവൻ ണ്ടു ലോകത്തിൽ നിന്നും ഭ്രഷ്ടനായിത്തീരുന്നു.അയാൾക്ക് ഒരിക്കലുംമുക്തി ലഭിക്കുകയില്ല.

21. ഉത്തമാ തത്വ ചിന്തൈവ മധ്യമം
ശാസ്ത്രചിന്തനം
അധമാ മന്ത്രചിന്താചതിർത്ഥം ഭ്രാന്ത്യ ധമാധമാ

22. അനുഭൂതിം വിനാ മൂഢോ പൃഥാ
ബ്രഹ്മണി മോദതേ
പ്രതിബിംബിത ശാഖാഗ്ര ഫലാസ്വാദനമോ ദവത്

23. ന ത്യജേച്ചേ ദ്യതിർ മുക്തോായോ മാധുകമാന്തരം
വൈരാഗ്യ ജനകം ശ്രദ്ധാ കളത്രംജ്ഞാനനന്ദനം

24. ധനവൃദ്ധാ വയോവൃന്ധാ വിദ്യാവൃദ്ധാ
സ്ത ഥൈവ ച
തേ സർവേ ജാഞാന വൃദ്ധസ്യ കിങ്കരാഃ
ശിഷ്യ കിങ്കരാ

25. മമ്പായയാ മോഹിത ചേതസോ മാം
ആത്മാന മാ പൂർണ്ണ മ ലബ്ധവന്തഃ
പരം വിദഗ്ദ്ധോ ദ പൂരണായ
ഭ്രമന്തി കാകാ ഇവ സൂയോ പി

21. തത്വവിചാരമാണ് ഉത്തമം. ശാസ്ത്രവിചാംമധ്യമമാകുന്നു. മന്ത്രസാധന അധമമാണ്. തീർത്ഥങ്ങളിൽ അലയുക അധമത്തിലും അധമമാകുന്നു.

22. ഒരു മരത്തിന്റെ കായിന്റെ പ്രതിഫലനം കണ്ട് അതു തിന്ന് വിശപ്പടക്കാമെന്ന് കരുതുന്നതുപോലെ വാസ്തവികമായ അനുഭവത്തോടു കൂടാതെ മൂഢപുരുഷൻ ബ്രഹ്മാനന്ദം പ്രാപിക്കാമെന്ന് വൃഥാ ഭാവന ചെയ്യുന്നു. 23. ധന വൃദ്ധന്മാരും പ്രായത്താൽ വൃദ്ധന്മാരും വിദ്യാവൃദ്ധന്മാരും എല്ലാം അനുഭവ ജ്ഞാനത്തിലും മോക്ഷാത്മക ജ്ഞാനത്തിലും വൃദ്ധരായവരുടെ വേലക്കാരോ ശിഷ്യന്മാരോ മാത്രമാണ്.

25. യാതൊരുത്തർ മായാ പ്രഭാവത്താൽ മൂഢമതികളായി “ഞാൻ ” എന്ന ആത്മാവിനെ ശരിക്കറിയുന്നില്ല. അവർ ബുദ്ധിമാന്മാരാണെങ്കിലും വെറും കാക്കയെപ്പോലെ വയു നിറയ്ക്കാൻ അതിലെയിതിയെ അലയുന്നു.

26. പാഷാണ ലോഹമണി മൃൺമയ വിഗ്രഹേഷ്ട
പുജാ പുനർജനന ഭോഗകരീ മുമുക്ഷോ
തസ്മാദ്യാതിഃ സ്വഹൃദയാർ ജനമേവ കുര്യാത്
ബാഹ്യാർച്ചനം പിഹേ ദപുനർ ഭവായ

27. അന്തഃ പൂർണ്ണോ ബഹിഃപൂർണ്ണഃപൂർണ്ണ കുംഭ
ഇവാർണ്ണവേ
അന്തഃ ശൂന്യോ ബഹിഃ ശ്യൂന്യോ
ശൂന്യകുംഭ ഇവാംബരേ

28. മാ ഭവ ഗ്രാഹ്യ ഭാവാത്മാ ഭാവാത്മാ ച മാ ഭവ
ഭാവനാമഖിലം തൃക്ത്വാ യച്ഛിഷ്ടം തന്മയോ ഭവ

29. ദൃഷ്ടദർശന ദൃശ്യാനി തക്ത്വാ വാസനയാ സഹ
ദർശന പ്രഥമാ ഭാ സമാത്മനം കേവലം ഭജ

30. സംശാന്ത സർവസങ്കല്പ യാ ശിലാവ
ദവ സ്ഥിതിഃ
ജാഗ്രന്നിദ്രാ വിനിർമുക്താ സാ സ്വരൂപ
സ്ഥിതിഃ പരാ

26. കല്ല്, സ്വർണ്ണം, മണ്ണ് ഇവ കൊണ്ടുണ്ടാക്കിയ വിഗ്രഹങ്ങളുടെ പൂജ മോക്ഷാർത്ഥികളെ സംബന്ധിച്ചിടത്തോളം പുനർജന്മാദി ക്ലേശങ്ങൾക്കേ ഉപകരിക്കുകയുള്ളൂ. അതിനാൽ സംന്യാസി ഇങ്ങനെയുള്ള ബാഹ്യ വസ്തുക്കളുടെ പൂജാദികളിൽ വ്യാപൃതാകരുത്.

27. സമുദ്രത്തിൽ ഇട്ട കുടത്തിന് അകത്തും പുറത്തും ജലം നിറഞ്ഞിരിക്കും. കായ്ക്ക് വെച്ചത് അകത്തും പുറത്തും ശൂന്യമായിരിക്കും.

28. നീ സ്വീകരിക്കുന്നവനാകരുത്. അതുപോലെ ഗ്രഹണ യോഗ്യമായ വശ്യൂപവുമാകരുത്. സകല കല്പനകളും കൈവിട്ട് ബാക്കിയുള്ളതിൽ മാത്രം തല്പനായി ഭവിക്കുക.

29. ദൃഷ്ടം, ദൃശ്യം, ദർശനം ഇവയുടെ വാസന കൈവിട്ട് യാതൊന്നിൽ നിന്ന് ദർശനത്തിന്റെ ആഭാസമുണ്ടാകുന്നു. ആ ആത്മാവിനെ ഭജിക്കുക.

30. യാതൊരുനിൽ സകല സകല സങ്കല്പങ്ങളും ശാന്തമായിരിക്കുന്നു. യാതൊരുവനിൽ ജാഹൃതിയും നിദ്രയും അകന്നിരിക്കുന്നു, അങ്ങനെ വെറും പാറക്കല്ലു പോലെയുള്ള അവസ്ഥ- അതു തന്നെയാണ് സ്വരൂപാവസ്ഥ.

രണ്ടാമധ്യായം കഴിഞ്ഞു.

## തൃതിയോദ്ധ്യായം

1. അഹമസ്മി പരശ്ചാസ്മി ബ്രഹ്മാസ്മി
പ്രഭാവോ സ്മൃഹാ
സർവലോക ഗുരുശ്ചാസ്മി സർവ ലോകോസ്മി
സോസ്മൃഹം

I K

2. അഹമേവാസ്മി സിദ്ധാസ്മി ശുദ്ധോസ്മി
പരമോ സ്മൃഹം

അഹമസ്പി സദാസോസ്മി നിത്യോസ്മി
വിമലോ സ്മൃഹം

3. വിജ്ഞാനോസ്മി വിശേഷോസ്മി സോമോ
സ്മിസ കലോസ്മൃഹം

ശുഭോസ്മി ശോകഹീനോസ്മി ചൈതന്യോ
സ്മി സമോ സ്മൃഹം

4. മാനാവമാന ഹീറോസ്മി നിർഗുണോസ്മി
ശിവോ സ്മൃഹം

ദ്വൈതാദ്വൈത വിഹീനോസ്മി ദ്വന്ദ്വ ഹീനോ
സ്മിസോ സ്മൃഹം

5. ഭാവാഭാവവിഹീനോസ്മി ഭാഷാ ഹീനോസ്മി
ഭസ്മൃഹം

ശൂന്യാശുന്യ പ്രഭാവോസ്മി ശോഭനാ
ശോഭനോ സ്മൃഹം

6. തൂല്യാതുല്യ വിഹീനോസ്മി നിത്യഃ ശുദ്ധം
സദാ ശിവഃ

സർവാ സർവ വിഹീനോസ്മി സാത്വികോ
സ്മി സദാസ്മൃഹം

1-6 ഞാൻ ഭവിക്കുന്നു. ഞാൻ പരനായി ഭവിക്കുന്നു. ഞാൻ ബ്രഹ്മവും പ്രഭവവുമാണ്. ഞാൻ സർവലോക ഗുരുവും സർവ ലോകവുമാണ്.ഞാൻ ലോകവുമാണ്. ഞാൻ സിദ്ധനും ശുദ്ധനും പരമസ്വരൂപനും നിത്യവും വിമലനുമാകുന്നു. ഞാൻ വിജ്ഞാനവും വിശേഷവും സോമനും സകലവുമാകുന്നു. ശുഭൻ ശോകഹീനൻ, ചൈതന്യൻ സമൻ ഇതൊക്കെ ഞാനാണ്. ഞാൻ മാനാവമാനഹീനനും നിർഗുണനും ശിവനും ദ്വൈതാ ദ്വൈതവീഹീനനും ഭാഷാ ഹീനനും ഭായും ശുന്യശു പ്രഭാവനും ശോഭനാശനും തുല്യ വിഹീനനും നിത്യനും ശുദ്ധനും സദാ ശിവനും എല്ലാ ഞാനാകുന്നു. ഞാൻ സർവാസർവ വീഹീനനും സാത്വീകനും ആയി ഭവിക്കുന്നു.

8. ഏകസംഖ്യാ വിഹീനോസ്മി ദ്വിസംഖ്യാ
വാനഹം നച

സദസദ് ഭേദഹീനോസ്മി പൃഖണ്ഡോ
നന്ദ വിഗ്രഹഃ

നാഹമസ്മി നചാന്യോസ്മി ദേഹാദി
രഹിതോ സ്മൃഹാ

9. ആശ്രയാശ്രയി ഹീനോസ്മി ആധാരരഹിതോ
സ്മൃഹാ

ബന്ധമോക്ഷ വിഹീനോസ്മി ശുദ്ബ്രഹ്മാസ്മി
സോസ്മൃഹാ

10. ചിത്താദിസർവഹീനോസ്മി പരമോസ്മി
പരാമോസ്മീ പരാത്പര

സദാവിചാര രൂപോസ്മി നിർവിചാരോസ്മി
സോസ്മൃഹം

8,9,10. ഞാൻ ഏകസംഖ്യാ വിഹീനനും ദ്വിസംഖ്യാവിഹീനനുമാണ്. ഞാൻ സദസദ്ഭാപഹീനനും അഖണ്ഡാനന്ദ വിഗ്രഹനുമാണ്. അന്യനും ദേഹാദി രഹിതനുമാണ് ഞാൻ. ആശ്രായാശ്രിയിഹീനനും ശുദ്ധബ്രഹ്മവും ഒക്കെയാണ് ഞാൻ. ചിത്താധിസർവഹീനൻ, ശ്രേഷ്ഠതമൻ,പരാത്പരൻ, വിചാരരൂപൻ, വിചാരൻ ഈ അവസ്ഥകളെല്ലാം എനിക്കുണ്ട്.

11. ആകാരോകാര രൂപോസ്മി
മകാരോസ്മി സനാതനം

ധ്യാനാധ്യാന വിഹീനോസ്മി ധ്യേയഹീ
നോസ്മി സോസ്മൃഹം

12. സർവത്ര പൂർണ്ണ രൂപോസ്മി
സച്ചിദാനന്ദ ലക്ഷണം

സർവ തീർത്ഥസ്വരൂപോസ്മി പരമാത്മാ സ്മൃഹം

13. ലക്ഷ്യാലക്ഷ്യ വീഹീനോസ്മി മേയ ഹീനഃ
ശിവോ സ്മൃഹം

മാതു മാനവിഹീനോസ്മി മേയ ഹീനഃ
ശീവോ സ്മൃഹം

14. ന ജഗത് സർവദൃഷ്ടാസ്മി നേത്രാദിരഹിതോ
സ്മൃഹം

പ്രബുദ്ധോസ്മി പ്രബുദ്ധസ്മി പ്രാസന്നോസ്മി
ഹരോ സ്മൃഹം

15. സർവന്ദ്രിയ വിഹീനോസ്മി സർവകർമ്മ
കൃദവ്യഹം

സർവവേദാന്ത തൃപ്തോസ്മി സർവദാസ്യ
ലഭോസ്മൃഹം

11,12,13,14,15. ഞാൻ അകാര ഉകാര മകാര രൂപനും സനാതനനുമാണ്; ധ്യാനം അധ്യാനം ഇവയില്ലാത്തവനും ധ്യേയ ഹീനനും സർവത്ര പൂർണ്ണരൂപനും സച്ചിദാനന്ദ ലക്ഷണനും ആണ് ഞാൻ. അതുപോലെ ഞാൻ സർവതീർത്ഥസ്വരൂപൻ, പരമാത്മാവ്, ലക്ഷ്യാലക്ഷ്യവിഹിനൻ,ലയഹീനൻ, മാനം ചെയ്യുന്നവൻ, മാനവിഹീനൻ മേയഹീനൻ, ശിവൻ ഒക്കെ ഞാൻ തന്നെ. ഞാൻ സകല ജഗത്തും ദർശിക്കുന്നവനും നേത്രാദിരഹിതനും, പ്രബുദ്ധനും, പ്രസന്നനും ഹംസനും സർവേന്ദ്രിയ വിഹീനനും സർവ കർമ്മ കൃത്തും സർവ വേദാന്ത തൃപ്തനും സർവദാസുലഭനും ആയി ഭവിക്കുന്നു.

16. മുദിതാ മുദിതാ ഖ്യോസ്മി സർവമൗന
ഫലോ സ്മൃഹം

നിത്യം ചിന്മാത്ര രൂപോസ്മി
സച്ചിന്മയോ സ്മൃഹം

N P

17. യത് കിഞ്ചിദപി ഹീനോസ്മി സദാ
സച്ചിന്മയോ സ്മൃഹം
ഹൃദയ ഗ്രന്ഥി ഹീനോസ്മി ഹൃദയാം
ബുജമധ്യഗഃ

18. ഷഡ് വികാര വിഹീനോസ്മി ഷഡകോശര
ഹിതോ സ്മൃഹം
അരിഷഡ്ധർഗ്ഗ മുക്തോ സ്മി അന്തരാദന്തരോ
സ്മൃഹം

19. ദേശകാല വിമുക്തോസ്മി ദിഗംബരസുഖോ
സ്മൃഹം
അസ്തിനാസ്തി വിമുക്തോസ്മി നകാരര
ഹിതോ സ്മൃഹം

20. അഖണ്ഡാകാശ രൂപോസ്മി പൃഖണ്ഡാകാര
മസ്മൃഹം
പ്രപഞ്ചമുക്ത ചിത്തോസ്മി പ്രപഞ്ച
രഹിതോസ്മൃഹം

16,17,1,8,19,20. ഞാൻ മുദിതനും അമുദിതനും സർവമൗനഫലവും നിത്യചിന്മാത്ര രൂപനും സച്ചിന്മയനും ഒന്നുമില്ലാത്തവനും സദാ സച്ചിന്മയനും ഹൃദയ ഗ്രന്ഥിഹീനനും ഹൃദയാംബുജ മധ്യഗനും ഷഡ് വിഹാരവിഹീനനും ഷഡ്കോശഹിതനും അരിഷ സ്വർഗ്ഗ മുക്തനും അന്തരത്തിൽ നിന്ന് അന്തരവും ദേശകാലവിമുക്തനും ദിഗംബരസുഖനും അസ്തിനാസ്തി വിമുക്തനും നകാരരഹിതനും അഖണ്ഡാകാശരൂപനും അഖണ്ഡാകാരനും പ്രപഞ്ചുമുക്തചിത്തനും പ്രപഞ്ചരഹിതനും ആയിഭവിക്കുന്നു.

21. സർവപ്രകാശ രൂപോസ്മി ചിന്മാത്ര
ജ്യോതിർസ്മൃഹം
കാലത്രയ വിമുക്തോസ്മി കാമാദി
രഹിതോ സ്മൃഹം

22. കാമനാഭിർ വിമുക്തോസ്മി നിർഗുണഃ കേവലോ
സ്മൃഹം
യുക്തിഹീനോസ്മി മുക്തോസ്മി മോക്ഷഹീനോ
സ്മൃഹം സദാ

23. സത്യാസത്യവിഹീനോസ്മി സന്മാത്രാ
വാനഹം സദാ
ഗന്തവ്യദേശ ഹീനോസ്മി ഗമനാദിവിവർജിതാഃ

24. സർവദാസമരൂപോസ്മി ശാന്തോസ്മി
പുരുഷോത്തമഃ
ഏവം സ്വാനു ഭവോ യസ്യ സോഹമസ്മി
ന സംശയം
യഃ ശൃണോതി സകൃദ്വാഹി ബ്രഹ്മൈവ ഭവതി
സ്വയം ഇത്യുപനിഷത്

21, 22,23,24,25. ഞാൻ സർവപ്രകാശരൂപനും ചിന്മാത്ര ജ്യോതിസ്സും കാലത്രയവിമുക്തനും കാമാദിരഹിതനും കാമനാവിമിക്തനും നിർഗുണനും കേവലനും മുക്തിഹീനനും മുക്തനും മോക്ഷഹീനനും സത്യാസത്യവിഹീനനും ഗന്തവ്യദേശഹീനനും ഗമന വിവർജിതനും എന്നും സമരൂപനും ശാന്തനും പുരുഷോത്തമനും ആകുന്നു. ഇങ്ങനെയെല്ലാമുള്ള സ്വാനുഭവത്തോടുകൂടിയവനാണ് ഞാനെന്നതിൽ സംശയമില്ല. ഇത് ഒരു പ്രാവശ്യമെങ്കിലും കേൾക്കുന്നവൻ ബ്രഹ്മം തന്നെയായി ഭവിക്കുന്നു.

മൈത്രേയുപനിഷത്ത് സമാപിച്ചു.



# യാജ്ഞവല്ക്യോപനിഷത്ത്

**ശാന്തിപാഠം**

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദ്രച്യതേ പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ആ പരബ്രഹ്മ സർവവിധത്തിലും പൂർണ്ണമാകുന്നു. ഈ പ്രപഞ്ചവും പൂർണ്ണമാകുന്നു. പൂർണ്ണമായ പരബ്രഹ്മത്തിൽ നിന്നുമാണ് ഈ പൂർണ്ണ പ്രപഞ്ചം ഉണ്ടായിട്ടുള്ളത്. പൂർണ്ണത്തിൽ നിന്ന് പൂർണ്ണമെടുത്താലും പൂർണ്ണം തന്നെ അവശേഷിക്കുന്നു.

ഹരി ഓം അഥ ജനകോ ഹ വൈദേഹോ യാജ്ഞവല്ക്യമുപസമേത്യോവാച ഭഗവൻ സന്യാസമനുബ്രുഹീതി. കഥം സന്യാസലക്ഷണം സ ഹോവാച യാജ്ഞവല്ക്യഃ ബ്രഹ്മചര്യം സമാഹ്യ ഗൃഹീ ഭവേത്

I K

ഗൃഹാദ്വനീ ഭൂത്വാ പ്രവ്രജേത് യദി വേതരഥാ ബ്രഹ്മച ര്യാദേവ പ്രവ്രജേത്. ഗൃഹാദ്വാവനാദ്വാഃ അഥ പുനർവ്രതീ വാ അവ്രതീ വാ സ്നാതകോ വാ അസ്നാതകോ വാ ഉത്സന്നാഗ്ദിര നഗ്നികോ വാ യ ദഹരേവ വിരജേത്തദഹരേവ പ്രവ്രജേത് തദേകേ പ്രാജാപത്യാമേവേഷ്ടിം കുർവന്തി അഥവാ ന കുര്യാ ദാഗ്നേയ്യാമേവ കുര്യാത് അഗ്നിർഹി പ്രാണഃ പ്രാണ മേവൈതയാ കരോതി ത്രൈധാവതീയാമേവ കുര്യാത് ഏതയൈവ ത്രയോ ധാതവോ യദുത സത്വം രജസ്തമ ഇതി അയം തേ യോനിർ ഋത്വിജോ യതോ ജാതോ അരോചഥാഃ തം ജാനന്നഗ്ന ആരോഹാധാഗ്നേ വർദ്ധയാ രയിമിത്യ നേന മന്ത്രോണാഗ്നിമാ ജിഘ്രേഖ്ത് ഏഷ വാ അഗ്നേർ യോനിർയ പ്രാണം ഗച്ഛ സ്വാം യോനിം ഗച്ഛ സ്വാഹേത്യേവ മേ വൈ തദാ ഗ്രാമാ ദഗ്നി മാഹൃത്യപൂർവവദഗ്നിമാജിഘ്രേത്

പിന്നെ ഒരിക്കൽ വിദേഹരാജാവായ ജനകൻ യാജ്ഞവ ല്ക്യനെ സമീപിച്ച് പറഞ്ഞു. ഭഗവാനെ, അങ്ങ് ഞങ്ങൾക്ക് സന്യാസാശ്രമത്തെപ്പറ്റി പറഞ്ഞു തരുക. എന്താണ് സന്യാസ ലക്ഷണം? അപ്പോൾ യാജ്ഞവല്ക്യൻ പറഞ്ഞു യഥാവിധി ബ്രഹ്മചര്യാശ്രമം അവസാനിപ്പിച്ചതിനുശേഷം ഗൃഹസ്ഥാശ്രമ ത്തിൽ പ്രവേശിക്കണം. ഗൃഹസ്ഥാശ്രമം അനുഷ്ഠിച്ച് പുത്രമി ത്രാദികളുടെ സുഖമെല്ലാം അനുഭവിച്ചതിനുശേഷം വാനപ്രസ്ഥ നായി സന്യാസം ഗ്രഹിക്കണം. അല്ലെങ്കിൽ ജിതേന്ദ്രിയനാണെ ങ്കിൽ ബ്രഹ്മചര്യത്തിൽ നിന്നു തന്നെയോ ഇഷ്ടാനുസരണം ഗൃഹത്തിൽ നിന്നോ വാനപ്രസ്ഥത്തിൽ നിന്നോ സന്യാസം സ്വീകരിക്കാം. വ്രതിയോ വ്രതരഹിതനോ സ്നാതകനോ അസ്നാതകനോ അഗ്നിഹോത്രിയോ അനഗ്നിഹോത്രിയോ ആരായാലും യഥാർത്ഥ വൈരാഗ്യം തോന്നിയാലുടൻ തന്നെ സന്യാസം സ്വീകരിക്കാം. അതിനുശേഷം പ്രജാപത്യ യജ്ഞം ചെയ്യണം. അല്ലെങ്കിൽ ആഗ്നേയി മാത്രം ചെയ്താലും മതി. എന്തെന്നാൽ അഗ്നി തന്നെയാണ് പ്രാണൻ. ഈ യജ്ഞം കൊണ്ട് പ്രാണ പോഷണം സാധിക്കുന്നു. അല്ലെങ്കിൽ ത്രൈധാ വതീയം (മൂന്നു ധാതുക്കളെ, സത്വരജസ്തമസ്സുകളെ, സംബ ന്ധിക്കുന്ന യജ്ഞം) ചെയ്യണം. മൂലമന്ത്രത്താൽ അഗ്നിയെ ഘ്രാണിക്കണം. അഗ്നേ, ഏതൊരു മൂലകാരണത്താലാണോ അങ്ങ് ഉല്പന്നമായി പ്രകാശിച്ചു കൊണ്ടിരിക്കുന്നത്, അത് ഇതാ ണ്. അതു മനസ്സിലാക്കി അങ്ങ് നല്ലവണ്ണം ജ്വലിച്ച് ഞങ്ങളുടെ ഐശ്വര്യവും സമ്പത്തും വർദ്ധിപ്പിക്കും. ഇതു തന്നെ അഗ്നി യുടെ മൂലകാരണം അഗ്നേ. അങ്ങ് സ്വയോനിയാകുന്ന പ്രാണ നിൽ പ്രവേശിക്കുക. പിന്നീട് ഗ്രാമത്തിൽ നിന്നും അഗ്നി കൊണ്ടു വന്ന് മുമ്പിലത്തെ പോലെ അഗ്നിയെ ഘ്രാണിക്കുക.

2. യദഗ്നിം ന വിന്ദേദപ്സു ജുഹുയാദാപോ വൈ സർവാഃ ദേവതാ സർവാഭ്യോ ദേവതാഭ്യോ ജുഹോമി സ്വാഹേതി സാജ്യം ഹവിരനാമയം മോക്ഷമന്ത്രസ്ത്ര യ്യേവം വേദ തദ് ബ്രഹ്മ തദുപാസിതവ്യം ശിഖാം യജ്ഞോപവീതം ഛിത്വാ സംന്യസ്തം മയേതി ത്രിവാ രമുച്ചരേത് ഏവമേവൈതത് ഭഗവന്നിതി വൈ യാജ്ഞ വല്ക്യഃ

അഗ്നി ലഭിച്ചില്ലെങ്കിൽ ജലത്തിൽ ഹോമിക്കണം. ജലം സർവദേവതാമയമാണ്. ഞാൻ സകലദേവന്മാർക്കും വേണ്ടി ഹോമിക്കുന്നു സ്വാഹാ ഇങ്ങനെ ഹോമിച്ച് അത് ഭക്ഷിക്കണം. അത് രോഗനാശകമായ ഘൃതയുക്ത ഹവിസ്സാണ്. മോക്ഷമന്ത്രം കൊണ്ടു വേദങ്ങളെ പ്രാപിക്കു. അതു തന്നെ ബ്രഹ്മമെന്ന നില യിൽ ഉപാസിക്കു. ശിഖയും യജ്ഞോപവീതവും പൊട്ടിച്ച് ഞാൻ സന്യാസം സ്വീകരിച്ച് എന്ന് മൂന്നു പ്രാവശ്യം ഉച്ചരിക്ക ണം. ജനക, ഇതാണ് വിധി.

3. അഥ ഹൈനമത്രിഃ പപ്രച്ഛയജ്ഞവാല്ക്യം യജ്ഞോപവീത് കഥം ബ്രാഹ്മണ ഇതി സ ഹോവാച യാജ്ഞവാല്ക്യഃ ഇദം പ്രണവമേവാസ്യ തദ്യജ്ഞോ പവീതം യ ആത്മാ പ്രാശ്യാചമ്യായം വിധിരഥ വാ പരിവ്രാസ്വിവർണ്ണവാസാ മുണ്ഡഅധോ അപരിഗ്രഹഃ ശുചിരദ്രോഹീ ഭൈക്ഷമാണോ ബ്രഹ്മ ഭൂയായ ഭവതി ഏഷ പന്ഥാഃ പരിവ്രാജകാനാം വീരാധ്വനി വാനാ ശകെ f വാപാം പ്രവേശേ വാഗ്നിപ്രവേശേ വാ മഹാ പ്രസ്ഥാനേ വാ ഏഷ പന്ഥാ ബ്രഹ്മണാ ഹാനുവിത്ത സ്തേനേതി സ സംന്യാസീ ബ്രഹ്മവിദിതി ഏവമേ വൈഷ ഭഗവന്നിതി വൈ യാജ്ഞവല്ക്യഃ

പിന്നീട് യാജ്ഞവല്ക്യനോട് അത്രിമുനി ചോദിച്ചു. യജ്ഞോപവീതി എങ്ങനെ ബ്രാഹ്മണനാകും? യാജ്ഞവ ല്ക്യൻ പറഞ്ഞു. ഈ ഓങ്കാരം തന്നെയാണ് സംന്യാസിയുടെ യജ്ഞോപവീതം. പൂർവോക്തവിധിപ്രകാരം ഹോമിച്ച് അത് ഭക്ഷിച്ച് ആചമനം ചെയ്യണം. അതൊന്നു മാത്രമാണ് വിധി. ഇങ്ങനെ കാഷായ വസ്ത്രധാരിയായ സന്യാസി ബ്രഹ്മരൂപമാ യിത്തീരുന്നു. അതാണ് സന്യാസികളുടെ മാർഗ്ഗം. ജലപ്രവേശം അഗ്നിപ്രവേശം വീരഗതി മഹാപ്രസ്ഥാനം എന്നിവയിലും മറ്റു ള്ളതിലും ഈ മാർഗ്ഗം തന്നെയാണ് ബ്രഹ്മം നിർദ്ദേശിച്ചിട്ടുള്ള ത്. അങ്ങനെ സന്യാസി ബ്രഹ്മജ്ഞനായി ഭവിക്കുന്നു ഭഗവാ നെ, ഇതാണ് വിധി എന്ന് യാജ്ഞവല്ക്യൻ പറഞ്ഞു.

4. അത്ര പരമഹംസോ നാമ സംവർത്തകാരുണി ശ്വേതകേതു ദുർവാസ ഋതുനിദാഘദത്താത്രേയ ശുക വാമദേവഹാരീതക പ്രഭുതയോ വ്യക്തലിംഗാ f വ്യക്താചാരാഃ അനുന്മത്താ ഉന്മത്തവദാചരന്തഃ പര സ്ത്രീപുരപരാങ്മുഖാസ്ത്രീ ദണ്ഡം കമണ്ഡലും ഭുക്തപാത്രം ജലപവിത്രം ശിഖാം യജ്ഞോ പവീതം ബഹിരന്തശ്ചേത്യേതത് സർവം ഭൂ സ്വാഹേത്യപ്സു പരിത്യജാത്മാനമന്വിച്ഛേത്.

പരമഹംസന്മാർ എന്ന പേരിൽ അറിയപ്പെടുന്ന സന്യാസി മാർ ശ്രേഷ്ഠരാണ്. അവ്യക്തലിംഗധാരികളും അവ്യക്താചര ണരും ജാഗരൂകരെങ്കിലും ഉന്മത്തരെപ്പോലെ പ്രവർത്തിക്കുന്ന വരാണ്. സംവർത്തകൻ ആരുണി ഹാരീതൻ ശ്വേതകേതു ദുർവാസസ്സ, ഋതുനിദാഘൻ ദത്താത്രേയൻ ശുകൻ വാമദേവൻ തുടങ്ങിയവർ ഈ വിഭാഗത്തിൽ പെടുന്നു. അവർ സുഖ ദുഃഖാനുഭവഹീനരും പരസ്ത്രീപുരപരാങ്മുഖരും ത്രിദണ്ഡം കമണ്ഡലു ഭുക്തപാത്രം ജലപവിത്രം ശിഖ യജ്ഞോപവീതം എന്നീ ബാഹ്യവും ആഭ്യന്തരവുമായ എല്ലാം ഭൂഃസ്വാഹാ എന്നു

N P

ച്ചരിച്ച് ത്യജിച്ച് ആത്മാനുസന്ധാനം ചെയ്യുന്നവരാണ്.

5. യഥാ ജാതരൂപധരാ നിർദ്വന്ദ്വഃ നിഷ്പരിഗ്രഹാസ്ത ത്വബ്രഹ്മമാർഗ്ഗേ സമ്യക് സമ്പന്നാഃ ശുദ്ധമാനസാഃ പ്രാണസന്ധാരണാർത്ഥം യഥോക്ത കാലേവിമുക്തോ ഭൈക്ഷമാചരന്നുദരപാത്രേണ ലാഭാലാഭൗ സമൗ ഭൂത്വാ കരപാത്രേണ വാ കമണ്ഡലൂദകപോ ഭൈക്ഷമാചരന്നു ദരമാത്ര സംഗ്രഹ പാത്രാന്തര ശൂന്യോ ജലസ്ഥല കമ ണ്ഡലുരബാധകരഹഃ സ്ഥലനികേതനോ ലാഭാലാഭൗ സമൗ കൃത്വാ ശൂന്യാ ഗാര ദേവഗൃഹ തൃണകൂട വല്മീക വൃക്ഷമൂല കുലാലാഗ്നി ഹോത്രശാലാ നദീ പുളിന ഗിരികുഹരകോടരകന്ദരനിർഝരസ്ഥണ്ഡിലേ ഷനികേതവാസ്യ പ്രയത്നഃ ശുഭാശുഭകർമ്മ നിർമ്മൂ ലനപരഃ സംന്യാസേന ദേഹത്യാഗം കരോതി സ പര മഹംസോ നാമേതി

ജനിച്ചപടിയെന്നനിലിയിൽ നിർദ്വന്ദഭാവത്തോടെ നിഷ്പ രിഗ്രഹന്മാരായി തത്വ ബ്രഹ്മമാർഗ്ഗത്തിൽ ശുദ്ധമനസ്കരായി കേവലം പ്രാണരക്ഷണത്തിനു മാത്രം യഥാകാലം എവിടെ നിന്നായാലും ലാഭാലാഭാചിന്ത കൂടാതെ കൈയിലോ അല്ലെ ങ്കിൽ കപാലത്തിലോ ഭിക്ഷ സ്വീകരിച്ച് കമണ്ഡലുവിലെ വെള്ളം കുടിച്ച് സന്തോഷത്തോടെ സഞ്ചരിക്കണം. വിശപ്പട ക്കാൻ മാത്രമേ യാചിക്കാവൂ. മിച്ചം വെയ്ക്കേണ്ടതില്ല. തനിക്ക് കഴിഞ്ഞു കൂടാൻ ഏതെങ്കിലും ഏകാന്തവും വിജനവുമായ സ്ഥാനം കണ്ടെത്തണം. ശൂന്യഗൃഹം ദേവാലയം ആശ്രമം വല്കീകം വൃക്ഷമൂലം കുശവന്മാരുടെ ഗൃഹം യജ്ഞശാല നദീതടം ഗുഹ പാറകൾ മുതലായവയിൽ സ്ഥിരമായി ഗൃഹം നിർമ്മിക്കാതെ കഴിഞ്ഞുകൂടി ശുഭാശുഭചിന്ത കൂടാതെ സന്യാ സധർമ്മത്തിലിരുന്ന് ദേഹം ത്യജിക്കുന്നവനാണ് പരംമഹംസൻ.

6. ആശാംബരോ ന നമസ്കാരോ ന ദാരപുത്രാഭി ലാഷീ ലക്ഷ്യാലക്ഷ്യനിർവത്തകം പരിവ്രാട് പരമേ ശ്വരോ ഭവതി അത്രൈതേ ശ്ലോകാ ഭവന്തി

നഗ്നനായി ആരെയും നമസ്കരിക്കാതെ, എല്ലാറ്റിലും പര ബ്രഹ്മം കണ്ട് ഭാര്യാപുത്രാദികളിലുള്ള ആസക്തി കൂടാതെ ലക്ഷ്യാലക്ഷ്യ നിവർത്തകനായി സർവസ്വവും ഉപേക്ഷിക്കുന്ന സന്യാസി പരമേശ്വരനാണ്. അതിനെ സംബന്ധിക്കുന്ന ശ്ലോക ങ്ങളിതാ.

7. യോ ഭവേത് പൂർവ സന്യാസി
തുല്യോ വൈ ധർമ്മതോ യദി
തസ്മൈ പ്രണാമഃ കർത്തവ്യോ
നേതരായ കദാചന

8. പ്രമാദിനോ ബഹിശ്ചിത്താ
പിശുനാ കലഹോത്സുകാഃ
സന്യാസിനോ f പി ദൃശ്യന്തേ
ദേവസന്ദൂഷിതാശയാഃ

9. നാമാദിഭ്യഃ പരേ ഭൂമ്നി
സ്വരാജ്യേചേത് സ്ഥിതോ f ദ്വയേ
പ്രാണമേത് കം തദാത്മജ്ഞോ
ന കാര്യം കർമ്മണാ തദാ

10. ഈശ്വരോ ജീവകലയാ
പ്രവിഷ്ടോ ഭഗവാനിതി
പ്രണമേത് ദണ്ഡവത് ഭൂമൗ
ആശ്വാചണ്ഡാല ഗോഖരം

11. മാംസ പാഞ്ചാലികായാസ്തു
യന്ത്ര ലോകേ f ഗപഞ്ജരേ
സ്നായ്വസ്ഥിഗ്രന്ഥിശാലിന്യഃ
സ്ത്രിയഃ കിമിവ ശോഭനം

12. ത്വങ്മാംസരക്തബാഷ്പാംബു
പൃഥക് കൃത്വാ വിലോചനേ
സമാലോകയ രമ്യം ചേത്
കിം മുധാ പരിമുഹ്യസി

തനിക്ക് മുമ്പ് സന്യാസം സ്വീകരിച്ചവനെയും തുല്യ ധർമ്മം ആചരിക്കുന്നവനെ നമസ്കരിക്കണം. മറ്റാരെയും ഒരി ക്കലും പാടില്ല. വിഷയാസക്തർ, നീചന്മാർ, കലഹപ്രിയന്മാർ ദൂഷിതാശയന്മാർ ഈ നിലയിലുള്ള സന്യാസിമാരും ഉണ്ടാകാം. നാമം ധാമം കാമം അവസ്ഥ എന്നിവയ്ക്കെല്ലാം അതീതമായി ഉയർന്ന നിലയിൽ ആത്മതത്വം ധരിച്ച സന്യാസി ആരെയും നമസ്കരിക്കേണ്ടതില്ല. യഥാർത്ഥ സന്യാസി സർവവും സ്വരൂ പത്തിൽ കാണുന്നവനാണ്. അവന് ലോകത്തിൽ ചെയ്തു തീർക്കാൻ ഒരു കർമ്മവുമില്ല. സകലപദാർത്ഥങ്ങളും യഥാർത്ഥ സന്യാസിക്ക് തുല്യമാണ്. ഈശ്വരൻ ജീവരൂപത്തിൽ സകല ജീവികളിലും പ്രവേശിച്ചിരിക്കുകയാണെന്നു മനസ്സിലാക്കി കുതിരയായാലും ചണ്ഡാളനായാലും പശുവായാലും കഴുത യായാലും അവൻ ദണ്ഡനമസ്കാരം ചെയ്യുന്നു. മാംസാസ്ഥി നിർമ്മിതമായ സ്ത്രീശരീരത്തിൽ എന്താണ് സൗന്ദര്യം? ഈ ശരീരത്തിലെ മാംസം തൊലി രക്തം കണ്ണുനീർ എന്നിവ പ്രത്യേകം വേർപെടുത്തി നോക്കിയാൽ അത് സുന്ദരമാണോ? അതിൽ മോഹിക്കാനെന്തിരിക്കുന്നു?

13. മേരു ശൃംഗതയോല്ലാസി
ഗംഗാജലരയോപമാ
ദൃഷ്ട്വാവ യസ്മിൻ മുനേമുക്താ
ഹാരസ്യോല്ലാസ ശാലിനാ

14. ശ്മശാനേഷു ദിഗ്തേഷു
സ ഏവ ലലനാ സ്തനഃ
ശ്വഭിരാസ്വാദ്യതേ കാലേ
ലഘുപിണ്ഡ ഇവാന്ധസഃ

15. കേശകജ്ജുളധാരിണ്യോ
ദുസ്പർശൗ ലോചനപ്രിയാഃ
ദുഷ്കൃതാഗ്നി ശിഖാ നാര്യോ
ദഹന്തി തൃണവന്നരം

16. ജ്വലനാ അതിദൂരേ f പി
സരസാ അപി നീരസാഃ
സ്ത്രിയോ ഹി നരകാഗ്നീനാ
മിന്ധനം ചാരു ദാരുണം

17. കാമനാമ്നാ കിരാതേന
വികീർണ്ണാ മുഗ്ധചേതസഃ
നാര്യോ നരവിഹംഗാനാ
മംഗബന്ധനവാഗുരാഃ

സ്ത്രീകളുടെ മാറിലണിഞ്ഞ രത്നമാല മേരു തടത്തിൽ നിർഗ്ഗളിക്കുന്ന ഗംഗക്ക് തുല്യമാണ്. അങ്ങനെയുള്ള സ്ത്രീയുടെ സ്തനാദികൾ ശ്മശാനത്തിലും മറ്റും ഛേദിക്കപ്പെട്ടു കിടക്കുമ്പോൾ പട്ടികൾ ചോറുരുള പോലെ തിന്നുന്നു. കോതിയൊതുക്കിയ തലമുടിയും അഞ്ജനമെഴുതിയ കണ്ണു മാർന്ന സ്ത്രീ ഭയാനകമായ അഗ്നിശിഖക്കു തുല്യം പുരുഷന്മാരെ ഭസ്മീകരിക്കുന്നു. സ്ത്രീ ദൂരെ വെച്ചു തന്നെ ദഹിപ്പിക്കുന്നവളും സരസമെന്നു തോന്നുമെങ്കിലും രസഹീനയും നരകാഗ്നിയുടെ ഇന്ധനവുമാണ്. കാമനാകുന്ന വേടൻ മനുഷ്യരാകുന്ന പക്ഷികളെ അകപ്പെടുത്താൻ വീശിയവലയാണ് സ്ത്രീകളെന്നു പറയാം.

18. ജന്മപല്വലമത്സ്യാനാം
ചിത്തകദ്ദർമചാരിണാം
പൂംസാം ദുർവാസനാരജ്ജുർ
നാരീ ബഡിശപിണ്ഡികാ

19. സർവേഷാം ദോഷാരത്നാനാം
സുസമുദ്ഗിയമാനയാ
ദുഃഖശൃഖലയാ നിത്യ
മലമാസ്തു മമ സ്ത്രിയാ

20. യസ്യസ്ത്രീ തസ്യ ഭോഗേച്ഛാ
നിസ്ത്രീകസ്യ ക്വ ഭോഗഭൂഃ
സ്ത്രിയം ത്യക്ത്വാ ജഗത്ത്യക്തം
ജഗത് ത്യക്ത്വാ സുഖീ ഭവ

21. അലഭ്യമാനസ്തനയഃ
പിതരൗ ക്ലേശയേച്ചിരം
ലബ്ധോ ഹേ ഗർഭപാതേന
പ്രസവേന ച ബാധതേ

22. ജാതസ്യഗ്രഹരോഗാദി
കുമാരസ്യ ച ധൂർത്തതാ
ഉപനീതേ f പ്യവിദ്യത്വ
മനുദ്വാഹശ്ച പണ്ഡിതേ

ജന്മപല്വാലത്തിൽ വസിക്കുന്നതും ചിത്തപങ്കത്തിൽ ചരിക്കുന്നതുമായ പുരുഷനാകുന്ന മത്സ്യത്തിന് ദുർവാസനാപാശബന്ധിതമായ ചൂണ്ടയാണ് സ്ത്രീകൾ. സർവദോഷരത്ന പേടകവും ദുഃഖശൃംഖലയുമായി സ്ത്രിയിൽ നിന്ന് ഈശ്വരൻ രക്ഷിക്കട്ടെ. സ്ത്രീയുള്ളവന് ഭോഗവാഞ്ഛയുണ്ട്. സ്ത്രീരഹിതന് ഭോഗമെവിടെ? സ്ത്രിയെ ഉപേക്ഷിച്ചവൻ പ്രപഞ്ചം വെടിഞ്ഞുവെന്ന് കരുതാം. പ്രപഞ്ചം ത്യജിച്ചാൽ സുഖം നേടാം. പുത്രനും ദുഃഖദായകനാണ്. പുത്രനില്ലെങ്കിൽ മാതാപിതാക്കൾക്ക് ദുഃഖം ഗർഭപാത്രം പ്രസവവേദനാക്ലേശം ഇങ്ങനെ പലതു ഉണ്ടാവുകയും ചെയ്യുന്നു. പുത്രൻ ജനിച്ചാലും ഗ്രഹബാധ രോഗബാധ മുതലായവ ഉണ്ടാകാം. പുത്രൻ ധൂർത്തനായി എന്നും വരാം. ഉപയനത്തിനു ശേഷവും മൂഢനായിയെന്ന് വരാം. വിവാഹാദികളിലെ തടസ്സവും ദുഃഖദായകമാകാം.

23. യുനശ്ച പരദാരാദി
ദാരിദ്ര്യം ച കുടുംബിനിഃ
പുത്രദുഃഖസ്യ നാസ്ത്യന്തോ
ധനീ ചേന്മ്രിയതേ തദാ

24. നപാണിപാദചപലോ
നനേത്രചപലോ യതിഃ
ന ച വാക്ചപലശ്ചൈവ
ബ്രഹ്മഭൂതോ ജിതേന്ദ്രിയഃ

25. രിപൗ ബദ്ധേ സ്വദേഹേച
സമൈകാത്മ്യം പ്രപശ്യതഃ
വിവേകിനഃ കുതഃ കോപഃ
സ്വദേഹാവയവേഷ്വിവ

26 അപകാരിണി കോപശ്ചേത്
കോപേ കോപഃ കഥം നതേ
ധർമ്മാർത്ഥകാമമോക്ഷാണാം
പ്രസഹ്യ പരിപന്ഥിനി

27. നമോസ്തു മമ കോപായ
സ്വാശ്രയഞ്ജ്വാലിനേ ഭൃശം
കോപസ്യ മമ വൈരാഗ്യ
ദായിനേ ദോഷബോധിനേ

യുവനയക്തനായ പുത്രന് പരസ്ത്രീകളുമായി അവിഹിതബന്ധം ഉണ്ടാകുമോ എന്ന ഭയത്തിനും ഇടയുണ്ട്. വിവാഹിതനായാൽ സന്താന സംഖ്യവർദ്ധിക്കുമോ എന്ന ഭയവും ഉണ്ട. പുത്രനിൽ നിന്ന പല ദുഃഖങ്ങളുമുണ്ടാകാം. ധനവാനാണെങ്കിൽ പുത്രനുണ്ടാവില്ല. ഉണ്ടായാൽ മരിച്ചുവെന്നും വരും. ഇങ്ങനെ പലക്ലേശങ്ങൾക്കും കാരണഭൂതയായ സ്ത്രീയെ ഒഴിവാക്കണം. വിവാഹിതനാകരുത്. ആ ഭാഗത്തേക്കുള്ള ആസക്തി അരുത്. കരചരണങ്ങൾ നേത്രങ്ങൾ വാക്ക് എന്നിവയിൽ യതി സംയമിയായിരിക്കണം. ജിതേന്ദ്രിയനായേ പറ്റൂ. എന്നാലേ ബ്രഹ്മമയനാകാൻ സാധിക്കൂ. ശത്രുവും സാംസാരികബന്ധം ചേർന്നതുമായ ശരീരത്തിൽ ഏകഭാവം കാണുന്ന ജ്ഞാനശീലനായ യതിക്ക് ഓരോടും കോപമില്ല. മനുഷ്യന് സ്വന്തം അവയവങ്ങളിൽ കോപം തോന്നാറില്ലല്ലോ. ആരെങ്കിലും നിരപരാധികളുടെ നേർക്ക് കോപം കാട്ടിയാൽ ആ മനുഷ്യനോട്

ധാർമ്മാർത്ഥകാമമോക്ഷങ്ങളുടെ പ്രബലം ശത്രുവായ കോപത്തോട് എന്തുകൊണ്ട് കോപിക്കുന്നില്ല എന്ന് ചോദിക്കണം. സ്വാശ്രയത്തെത്തന്നെ ചുട്ടു ചാമ്പലാക്കുന്ന കോപത്തിന് എന്റെ നമസ്കാരം. എനിക്ക് വൈരാഗ്യം നൽകുന്നതും ദോഷം ചൂണ്ടിക്കാണിക്കുന്നതുമായ കോപത്തിന് നമസ്കാരം.

28. യത്ര സുപ്താ ജനാ നിത്യം
പ്രബുദ്ധസ്തത്ര സംയമീ
പ്രബുദ്ധ യത്ര തേ വിദ്വാൻ
സുഷുപ്തിം യാതി യോഗിരാട്

29. ചിദിഹാസ്തീതി ചിന്മാത്ര-
മിദം ചിന്മയമേവച
ചിത്ത്വം ചിദഹമേതേ ച
ലോകാശ്ചിദിതി ഭാവയ

30. യതീനാം തദുപാദേയം
പാരഹംസ്യ പരം പദം
നാതഃ പരതരം കിഞ്ചിത്
വിദ്യതേ മുനിപുംഗവ
ഇത്യുപനിഷത്

സാധാരണക്കാരനായ വ്യക്തി ഉറങ്ങുമ്പോൾ സംയമിയായ പുരുഷൻ ഉണർന്നിരിക്കുന്നു. അതായത് വിഷയാസക്തിയുടെ ഘട്ടത്തിൽ സംയമി തികച്ചും ജാഗരൂകനാകുന്നു. സാധാരണക്കാർ ഉണർന്നിരിക്കുമ്പോൾ യോഗി സുഷുപ്തിയിൽ ലയിക്കുന്നു. യതി പ്രപഞ്ചത്തിൽ ചിത് സ്വരൂപനാണ്. സകലസൃഷ്ടിയും ചിദ്രൂപമാകുന്നു. അഖണ്ഡമായ ബ്രഹ്മാണ്ഡം ചിന്മയമാണ്. ചിദ്രൂപം തന്നെയാണ് സമസ്തവും. ഞാനും ചിത്തു തന്നെ. സർവസൃഷ്ടിയും ചിദ്രൂപമാകുന്നു. മുനിവര്യാ, യതികൾക്ക് ഉപാദേയമായിട്ടുള്ളത് പരമഹംസന്റെ പരമപദമായ മോക്ഷം തന്നെയാകുന്നു. ഇതിലും ഉപരിയായിട്ടൊന്നുമില്ല.

യാജ്ഞവല്ക്യോപനിഷത്ത് സമാപിച്ചു

# യോഗകുണ്ഡല്യുപനിഷത്ത്

**ശാന്തിപാഠം**

ഓം. സഹനാവവതു. സഹ നൗ ഭുനക്തു. സഹവീര്യം കരവാവ ഹൈ. തേജസ്വിനാവധീതമസ്തു. മാ വിദ്വിഷാ വഹൈ.

ബ്രഹ്മം ഞങ്ങളെ രണ്ടു പേരെയും രക്ഷിക്കട്ടെ. അത് ഞങ്ങളെ രണ്ടു പേരെയും പരിപാലിക്കട്ടെ. ഞങ്ങൾ രണ്ടു പേരും ഒരുമിച്ച് യോഗ്യത നേടുമാറാകട്ടെ. ഞങ്ങൾ പരസ്പരം വിദ്വേഷിക്കാതിരിക്കട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ.

**ഒന്നാം അദ്ധ്യായം**

1. ഹേതു ദ്വയം ഹി ചിത്തസ്യ വാസനാ ച സമീരണഃ
തയോ വിനിഷ്ട ഏകസ്മിം സ്തദ് വാപപി വിനശ്യതഃ

2. തയോരാദൗ സമീരസ്യ ജയം കുര്യാ നാരഃ സദാ
മിതാഹാര ശ്ചാസന, ച ശക്തി ചാലസ്തൃതീയയഃ

3. ഏതേഷാം ലക്ഷണം വക്ഷ്യേ ശൃണു ഗൗതമ സാദരം
സുസ്നിഗ്ധ മധുരാഹാരശ്ച സുർത്ഥാംശേ വിവർജിതഃ

4. ഭുജ്ജൂതേ ശിവസംപ്രീത്യൈ മിതാഹാരഃ സ ഉച്യതേ
ആസനം ദ്വിവിധം പ്രോക്തം പദ്മം വജ്രാസനം തഥാ

5. ഊർവോരു പരിചേദ്ധത്തേ ഉഭേ പാദതലേ യഥാ
പത്മാസനം ഭവേദേതത് സർവപാപ പ്രണാശനം.

മനസ്സിന്റെ അസ്ഥിരതയ്ക്ക് കാരണം രണ്ടാണ്. ഒന്നു വാസന രണ്ടാമത് ശ്വാസം എന്നിവയാണ്. ഇവയിൽ ഒന്നു തകരാറിലായാൽ മറ്റേതും തകരാറിലായി. അതിനാൽ സാധകൻ പ്രധാനമായി ചെയ്യേണ്ടത് ശ്വാസത്തെ അതായത് പ്രാണനെ ജയിക്കുക എന്നതാണ്. അവൻ മിതാഹാരം ആസനം ശക്തിചാലനം ഇവ ശീലിക്കണം. ഗൗതമ, ഇനി ഞാൻ അവയുടെ ലക്ഷണങ്ങൾ പറഞ്ഞു തരാം. ശ്രദ്ധയോടെ കേൾക്കുക.

ആദ്യമായി സ്നിഗ്ധവും മധുരവുമായ ആഹാരം കഴിക്കണം. വയറിന്റെ നാലിലൊരു ഭാഗം ഒഴിച്ചിടണം. ശിവപ്രീത്യർത്ഥം ഇങ്ങനെ മിതാഹാരം കഴിക്കണം. ആസനങ്ങളിൽ രണ്ടെണ്ണ മാണ്. പ്രധാനം പത്മാസനവും വജ്രാസനവും. രണ്ടു തുടക ളുടെയും മുകളിലായി പരസ്പരം രണ്ടു കാലുകളുടെയും പാദതലങ്ങളെ നേരെ വെയ്ക്കുന്നതാണ് പത്മാസനം. അത് സകല പാപങ്ങളും നശിപ്പിക്കുന്നതാണ്.

6. വാമാം ഘ്രി മൂലകന്ദാധോ പ്യനും തദുപരിക്ഷിപേത്
സമഗ്രീവ ശിരഃ കായോ വജ്രാസനമിതീരിതം.

7. കുണ്ഡല്യേവ ഭവേത് ശക്തിഃ താം തു സഞ്ചാല യേത് ബുധഃ
സ്വസ്ഥാനാദാദ്രുവോർ മധ്യം ശക്തിചാലന മുച്യതേ

8. തത് സാധനേ ദ്വയം മുഖ്യം സരസ്വത്യാ സ്തു ചാലനം
പ്രാണരോധ മഥം ഭ്യാസ ദൃജ്വീ കുണ്ഡലിനീ ഭവേത്

9. തയോരാദൗ സരസ്വത്യാശ്ചാലനം കഥയാമി തേ
അരുന്ധത്യേവ കഥിതാ പുരാവിദ്ഭിഃ സരസ്വതി

10. യസ്യാ സഞ്ചാലനേ നൈവ സ്വയം ചലതി കുണ്ഡലീ
ഇഡായാം വഹതി പ്രാണേ ബധ്വാ പത്മാസനം ദൃഢം

യോനി സ്ഥാനത്ത് ഇടതു കാലിന്റെ ഉപ്പൂറ്റി വെയ്ക്കു കയും വലതു കാലിന്റെ ഉപ്പൂറ്റി അതിനു മുകളിലായി വെയ്ക്കുകയും കഴുത്ത് തല എന്നിവ നേരെ നിവർത്തുകയും ചെയ്താൽ അത് വജ്രാസനമായി. കുണ്ഡലിനിയാണ് മുഖ്യശക്തി. ജ്ഞാനിയായ സാധകൻ അതു ചലിപ്പിച്ച് രണ്ട് പുരികങ്ങളുടെയും മധ്യത്തിൽ കൊണ്ടുപോകുന്നു. ഇതു തന്നെ ശക്തിചാലനം. കുണ്ഡലിനീ ചാലനത്തിന് രണ്ടു മുഖ്യമായ സാധനകളുണ്ട്. ഒന്ന് സരസ്വതീ ചാലനം. മറ്റേത് പ്രാണ നിരോധം. ചുരുണ്ടു കിടക്കുന്ന കുണ്ഡലിനി അഭ്യാ സംകൊണ്ട് നിവർന്നുവരുന്നു. ആദ്യം സരസ്വതീചാല നത്തെപ്പറ്റി പറയാം. പൂർവികർ, സരസ്വതിയെ അരുന്ധതി എന്നാണ് പറഞ്ഞിരുന്നത് സരസ്വതീനാഡീ ചലനത്താൽ കുണ്ഡലിനി സ്വയം ചലിക്കുന്നു. ഇടത്തെ ഇഡാനാഡിയിൽ കൂടി ശ്വാസം പ്രവഹിക്കുമ്പോൾ പത്മാസനത്തിലിരിക്കണം.

11. ദ്വാദശാംഗുല ദൈർഘ്യം ച അംബരം ചതുരംഗുലം
വിസ്തീര്യ തേന തന്നാഡിം വേഷ്ഠ യിത്വാ തതഃ സുധീ

12. അംഗുഷ്ഠ തർജനീഭ്യാം തു ഹസ്താ ഭ്യാം ധാരയേത് ദൃഢം
സ്വശക്ത്യാ ചാലയേ ദ്വാ മേ ദക്ഷിണൗ പുനഃ പുനഃ

13. മുഹൂർത്ത ദ്വയ പര്യന്തം നിർഭയാച്ചാല യേദ് സുധീഃ
ഊർധ്വാമാകർഷയേത് കിഞ്ചിത് സുഷ്മ്നാം കുണ്ഡ ലിഗതാം

14. തേന കുണ്ഡലിനീ തസ്യാഃ സുഷുമ്നായാഃ മുഖം വ്രജേത്
ജഹാതി തസ്മാത് പ്രാണോ യം സുഷുമ്നാം വ്രജതി സ്വയം

15. തുന്ദേ തു താണം കുര്യാച്ച കണ്ഠ സംകോചന കൃതേ
സരസ്വത്യാ ശ്ചാലനേന വക്ഷഗശ്ചോർ ധ്വഗോ മരുത്.

പന്ത്രണ്ട് അംഗുലം നീളവും നാല് അംഗുലം വീതിയു മുള്ള ആകാശ കുലങ്ങളെ സങ്കല്പിച്ച് കുണ്ഡലിനിയെ ചുറ്റണം. പിന്നെ ഇടത്തെയും വലത്തെയും നാസികാരന്ധ്ര ങ്ങളെ തള്ളവിരൽ കൊണ്ടും ചൂണ്ടുവിരൽ കൊണ്ടുമായി പിടിച്ച് ആദ്യം വലത്തു ഭാഗത്തുള്ള നാസികയിൽ കൂടിയും പിന്നീട് ഇടത്തെ നാസികയിൽ കൂടിയും വീണ്ടും വീണ്ടും രേചക പൂരകങ്ങൾ ചെയ്യണം. അതോടൊപ്പം അതിനെ ചിന്ത യിലൂടെ വലതും ഇടതും ഭാഗങ്ങൾ വീണ്ടും വീണ്ടും ചലിപ്പി ക്കണം. ഇങ്ങനെ ഒരു മുഹൂർത്ത സമയം സരസ്വതീ ചാലനം ചെയ്യണം. പിന്നെ കുണ്ഡലിനിക്കു സമീപമുള്ള സുഷ്മ്ന നാഡിയെ അല്പം മുകളിലേക്ക് ആകർഷിക്കണം. ഇങ്ങനെ അഭ്യസിക്കുമ്പോൾ കുണ്ഡലിനി സുഷ്മ്നയുടെ മുഖത്ത് പ്രവേശിക്കുന്നു. അപ്പോൾ പ്രാണനും സ്വയം ആസ്ഥാനം വിട്ട് സുക്ഷ്മ്നയിൽ പ്രവേശിക്കുന്നു. വയറ് മുകളിലേ യ്ക്കാകർഷിച്ച് കഴുത്ത് സങ്കോചിപ്പിച്ച് സരസ്വതീ ചാലനം ചെയ്യുമ്പോൾ വായു ഹൃദയത്തിൽ നിന്നും മുകളിലേക്ക് ഗമിക്കുന്നു.

16. സൂര്യേണ രേചയേദ്വായും സരസ്വത്യാ സ്തു ചാലനേ
കണ്ഠ സങ്കോചനം കൃത്വാ വക്ഷഗ ശ്ചോർ ധ്വഗോ മരുത്

17. തസ്മാത് സഞ്ചാലയേന്നിത്യം ശബ്ദഗർഭാം സരസ്വതീം
തസ്യാഃ സഞ്ചാലനേ നൈവ യോഗീ രോഗൈഃ പ്രമുച്യതേ

18. ഗുല്മം ജലോദരം പ്ലീഹാ യേ ചാന്യേ തുന്ദ മധ്യഗാ
സർവേതു ശക്തി ചാലേന രോഗാഃ നശ്യന്തി നിശ്ചയം

19. പ്രാണരോഘമഥേദാനീം പ്രവക്ഷ്യാമി സമാസതഃ
പ്രാണശ്ച ദേഹഗോ വായുരായാമഃ കുംഭകഃ സ്മൃതഃ

20. സ ഏവ ധിവിധഃ പ്രോക്തഃ സഹിതഃ
കേവല സ്തഥാ
യാവത് കേവല സിദ്ധിഃ സ്യാ ത്താവത്
സഹിതമഭ്യസേത്

സരസ്വതീ ചാലനം ചെയ്യുമ്പോൾ വലത്തുള്ള സൂര്യ നാഡിയിൽ കൂടി വായുവിനെ രേചകം ചെയ്യണം. കണ്ഠം സങ്കോചിപ്പിച്ചാൽ വായു ഹൃദയത്തിൽ നിന്നും മുകളിലോട്ട് പോകും. ഇങ്ങനെ ശബ്ദ ഗർഭമായ സരസ്വതീ ചാലനം ഇടവിടാതെ ചെയ്യണം. ഇതു ശീലിച്ചാൽ യോഗി സകല രോഗ ങ്ങളിൽ നിന്നും വിമുക്തനാകും. ശക്തി ചാലനത്താൽ നശിക്കും. പ്രാണ നിരോധനത്തെപ്പറ്റി ഇനി പറയാം. ദേഹ സഞ്ചാരിയായ വായുവിനെ പ്രാണനെന്നു പറയുന്നു. അത് സ്ഥിരമായിരിക്കുന്ന അവസ്ഥയാണ് കുംഭകം. അത് സഹിത കുംഭകം, കേവല കുംഭകം എന്ന് രണ്ടു വിധമുണ്ട്. കേവല കുംഭക സ്ഥിതി കൈവരുന്നതു വരെ സഹിത കുംഭകം അഭ്യസിക്കേണ്ടതുണ്ട്.

21. സൂര്യോജ്ജായീ ശീതളി ച ഭസ്ത്രീ
ചൈവ ചതുർത്ഥികാ
ഭേദൈരേവ സമം കുംഭോ യഃ സ്യാത്
സഹിത കുംഭകഃ

22. പവിത്രേ നിർജനേ ദേശേ ശർക്കരാദി വിവർജിതേ
ധനുഃ പ്രമാണ പര്യന്തേ ശീതാഗ്നി ജലവർജിതേ

23. പവിത്രേ നാത്യുച്ച നീ ചേ ഹ്യാസനേ
സുഖദേ സുഖേ
ബദ്ധ പത്മാസനം കൃത്വാ സരസ്വത്യാസ്തു
ചാലനം

24. ദക്ഷനാഡ്യാ സമാ കൃഷ്യ ബഹിഷ്ഠ
പാവനം ശനൈഃ
യഥേഷ്ടം പൂരയേ ദ്വായും രേചയേ ദിഡയാ തതഃ

25. കപാല ശോധനേ വാപി രേചയേത്
പവനം ശനൈഃ
യഥേഷ്ടം പൂരയേ ദ്വായും രേചയേ ദിഡയാ തതഃ

25. കപാല ശോധനേ വാപി രേചയേത്
പവനം ശനൈഃ
ചതുഷ്കം വാതദോഷം തു കൃമി ദോഷം
നിഹന്തി ച

സൂര്യൻ, ഉജ്ജായി, ശീതളി, ഭസ്ത്രിക എന്നീ നാലു വിധമുള്ള പ്രാണായാമങ്ങളോടൊപ്പം സഹിത കുംഭകം ചെയ്യ ണം. ഏകാന്തവും പരിശുദ്ധവും കല്ലും കട്ടയും ഇല്ലാത്തതും അടുത്ത് പുല്ല്, തീയ്, ജലം എന്നിവയില്ലാത്തതും അധികം താഴ്ചയോ ഉയർച്ചയോ ഇല്ലാത്തതും അടുത്ത് പുല്ല്, തീയ്, ജലം എന്നിവയില്ലാത്തതും അധികം താഴ്ചയോ ഉയർച്ചയോ ഇല്ലാത്തതും ആയ വിശുദ്ധ സ്ഥലത്ത് സുഖമായി ബദ്ധ പത്മാസനത്തിലിരുന്ന് സരസ്വതീ ചാലനം ചെയ്യണം. കപാലശോധനത്തിലും വായുവിനെ സാവധാനത്തിൽ പുറ ത്തേയ്ക്ക് വിടണം. ഈ ക്രിയയുടെ ഫലമായി എല്ലാ വിധ വാതരോഗങ്ങലും കൃമിദോഷവും ഇല്ലാതാകും.

26. പുനഃ പുനരിദം കാര്യം സൂര്യഭേദ മുദാഹൃതം
മുഖം സംയമ്യ നാഡീദ്യാ മാതൃഷ്യ
പവനം ശനൈഃ

27. യഥാപ്ര ഗതി കണ്ഠാത്തു ഹൃദയാവധി സസ്വനം
പൂർവവത് കുംഭയേത് പ്രാണം രേച യേ
ദിഡയാ തതഃ

28. ശീർഷോദിതാനലഹരം ഗളശ്ലേഷഹരം പരം
സർവ രോഗഹരം പുണ്യം ദേഹാ നല് വിനാശനം

29. നാഡീ ജലോദരം ധാതു ഗത ദോഷ വിനാശനം
ഗച്ഛക സത്ഷതഃ കാര്യ മുജ്ജായാഖ്യം

30. ജിഹ്വയാ വായുവാകൃഷ്യ പൂർവ
വത് കുംഭകാദനു
ശനൈസ്തു ഘ്രാണ രന്ധ്രാ ഭ്യാം രേചയേ
ദ നിലംസുധീ

31. ഗുല്പ പ്ലീഹാദികാൻ ദോഷാൻ ക്ഷയം
പിത്തം ജ്വരം തൃഷാം
വിഷാണി ശീതളി നാമ കുംഭകോ യം
നിഹന്തി ച.

സൂര്യഭേദി എന്നാണ് ഈ പ്രക്രിയയുടെ പേര്. ഇടവി ടാതെ ഇത് അഭ്യസിക്കണം. ഇനി ഉജ്ജായി. വായ് അടച്ചു മൂക്കിന്റെ രണ്ടു ദ്വാരങ്ങളിൽ കൂടിയും വായുവിനെ സാവധാ നത്തിൽ ഉള്ളിലേക്ക് വലിക്കണം. അപ്പോൾ അത് ശബ്ദത്തോ ടെ കഴുത്തുമുതൽ ഹൃദയം വരെ നിറയും പിന്നെ പഴയ പോലെ കുംഭകം ചെയ്ത് ഇടത്തെ മൂക്കിൽ കൂടി രേചകം ചെയ്യണം. അതിന്റെ ഫലമായി തലയിലെ ഉഷ്ണം കഴുത്തി ലെ കഫക്കെട്ട് മുതലായ പല രോഗങ്ങളും ശമിക്കുന്നു; ജഠരാഗ്നിയും വർദ്ധിക്കും മറ്റു രോഗങ്ങൾക്കും ശമം കിട്ടും. ഈ ഉജ്ജായി കുംഭകം സഞ്ചരിക്കുമ്പോഴും ചെയ്തു കൊ ണ്ടിരിക്കാം. ശീതളി എന്ന പ്രാണായാമം ചെയ്യുമ്പോൾ വായി വിനെ നാക്കിൽ കൂടി വലിച്ച് മുമ്പിലത്തെപ്പോലെ കുംഭകം ചെയ്യണം. പിന്നെ സാവധാനത്തിൽ മൂക്കിലൂടെ രേചകം ചെയ്യാം. ഗുല്മം പ്ലീഹ പിത്തം ജ്വരം ദാഹം ഇവ ശമിക്കാൻ ഈ പ്രയോഗം ഉത്തമമാണ്.

32. തതഃപത്മാസനം ബധ്വാ സമഗ്രീവോ ദരഃ സുഖീ
മുഖം സംയമ്യ യാതോന ഘ്രാണം
ഘ്രാണേന രേചയേത്

33. യഥാ ലഗതി കണ്ഠാത്തു കപാലേ
സസ്വനം തതഃ
വേഗേന പൂരയേത് കിഞ്ചിത് ഹൃത്
പത്മാവധി മാരുതം

34. പുനർ വിരേചയേത് തദ്വത് പൂരയേച്ച പുനഃ പുനഃ
യഥൈവ ലോഹകാരാണാം ഭസ്ത്രാ വേഗേന
ചാല്യതേ

I K

35. തഥൈവ സ്വ ശരീരസ്ഥം ചാല യേത് പവനം ശനൈഃ

യഥാ ശ്രമേ ഭവേത് ദേഹേ തഥാ സൂര്യേണ പൂരയേത്

36. യഥോദരം ഭവേത് പൂർണ്ണം പവനേന തഥാ ലഘു

ധാരയൻ നാസികാ മധ്യം തർജനീഭ്യാം

37. കുംഭകം പൂർവവത് കൃത്വാ രേചയേദി ഡയാനലം

കണ്ഠോ ദ്ധിത്വാ നിലഹരം ശരീരാഗ്നി വിവർദ്ധനം

38. കുണ്ഡലീ ബോധകം പുണ്യം പാപഘ്നം ശുഭദംസുഖം

ബ്രഹ്മ നാഡീ മുഖാന്തസ്ഥ കഫ ദുർഗന്ധ നാശനം

39. ഗുണോത്രയസമുദ് ഭൂത ഗ്രന്ഥി ത്രയ വിഭദകം

വിശേഷേണൈ വ കർത്തവ്യം ഭസ്ത്രാംഖ്യം കുംഭകം ത്വിദം

ഭസ്തിക എന്ന പ്രാണായാമം വിവരിക്കുന്നു. പത്മാസനത്തിലിരുന്ന് കഴുത്തും ദേഹവും നിവർത്തി വായടച്ച് സാവധാനം മൂക്കിൽ കൂടി രേചകം ചെയ്യുക. പിന്നെ വായുവിനെ വേഗത്തിൽ ശബ്ദത്തോടെ കഴുത്ത് അണ്ണാക്ക് തലയോട്ടി ഹൃദയം എന്നിവയ്ക്ക് അതിന്റെ സ്പർശനം അനുഭവപ്പെടുത്തക്കവിധം ആകർഷിക്കണം വായുവെളിയിൽ വട്ട് വീണ്ടും പൂരകം ചെയ്യണം. ഈ പ്രക്രിയ കൊല്ലന്റെ ഉലയെപ്പോലെ തുടരണം. ഇങ്ങനെ ശരീരത്തിലെ വായുവിനെ നിയന്ത്രിച്ച് ചലിപ്പിക്കുക. ക്ലേശം തോന്നിയാൽ സൂര്യനാഡമുഖേന പൂരകം ചെയ്ത് ചൂണ്ടാണി വിരൽ ഒഴികെയുള്ള നാലു വിരലുകൾ കൊണ്ട് മൂക്കിന്റെ മധ്യം ദൃഢമായി പിടിച്ച് കുംഭകം ചെയ്യണം. പിന്നെ ഇടത്തെ മൂക്കിലൂടെ രേചകം ചെയ്യണം. ശരീരാഗ്നി വർദ്ധിപ്പിക്കാൻ ഇത് ഉപകരിക്കും. കുണ്ഡലിയെ ഉണർത്തും പുണ്യകരവും പാപനാശകവുമാണിത്. സുഷുമ്നയുടെ മുഖത്തെ ഫലാദികൾ ഇതു മൂലം നശിക്കും. ത്രിഗുണാത്മകങ്ങളായ മൂന്നു ഗ്രന്ഥികളെയും ഭേദിക്കുന്നതാണിത്. ഭസ്തിക എന്നു പേരുള്ള ഈ പ്രാണായാമം പ്രത്യേകം അഭ്യസിക്കേണ്ടതാണ്.

40. ചതുർണാമപി ഭേദാ നാം കുംഭകേ സമുപസ്ഥിതേ

ബന്ധത്രയ മിദം കാര്യം യോഗിഭിർ വീതകന്മഷൈഃ

41. പ്രഥമോ മൂലബന്ധസ്തു ദ്വിതീയോഡ്ഡീയ നാഭിധഃ

ജാലന്ധര സ്തൃതീയ സ്തു തേഷാം ലക്ഷണ മുച്യതേ

42. അധോ ഗതി മപാനം വൈ ഊർധ്വഗം കുരുതേ ബലാത്

അകുഞ്ചനേന തം പ്രാഹുർ മൂല ബന്ധോ യമുച്യതേ

43. അപാനേ ചോർ ധ്വഗോ യാതേ സംപ്രാപ്തേ വഹ്നി മണ്ഡലേ

തതോ നല ശിഖാ ദീർഘാ വർദ്ധതേ വായുനാ ഹതാ

44. താതോ യാതൈ വഹ്ന്യ മാ നൗ വായു ശ്ലേഷ്മ സ്വരൂപകം

തേനാത്യന്ത പ്രദീപ്തേന ജ്വലനേ ദേഹജസ്തഥാ

45. തേന കുണ്ഡലിനീ സുപ്താ സംതപ്താ സംപ്രബുധ്യതേ

ദണ്ഡാഹതു ഭുജംഗീവ നിഃ ശ്വസ്യ ഋജൂതാം പ്രജേത്

ഇങ്ങനെ നാലു വിധത്തിലുള്ള പ്രാണായാമങ്ങൾ ശീലിക്കുന്നതോടൊപ്പം യോഗി മൂന്നു ബന്ധങ്ങൾ കൂടി ചെയ്യണം. ഒന്ന് മൂലബന്ധം രണ്ട് ഉഡ്ഡീയാനം മൂന്ന് ജാലന്ധരബന്ധം. അധോഗമനോന്മുഖമായ അപാനനെ ശക്തിയോടെ ഗുദത്തിന്റെ ആ കുഞ്ചനത്താൽ മുകളിലേയ്ക്കു കൊണ്ടുപോകുന്നതു കൊണ്ട് അത് മൂല ബന്ധമാണ് അപാനൻ മുകളിലേക്കു പോയി. അഗ്നിമണ്ഡലവുമായി ചേരുമ്പോൾ അതിന്റെ പ്രഭാവത്താൽ അഗ്നി ഉജ്ജ്വലമാകും. അതൊടെ ഉറങ്ങിക്കിടക്കുന്ന കുണ്ഡലിനി ഉണരും; വടികൊണ്ട് അടിയേറ്റ പെൺസർപ്പത്തെപ്പോലെ ഫൂത്കാരത്തോടെ അത് ഋജ്ജുവാകുന്നു.

46. ബില പ്രദേശതോ യത്ര ബ്രഹ്മ നാഡ്യന്തരം പ്രജേത്

തസ്മാന്നിത്യം മൂലബന്ധഃ കർത്തവ്യോ യോഗിഭിഃ സദാ

47. കുംഭകാന്തേ രേചകാദൗ കർത്തവ്യോ യോഗിഭിഃ സദാ

47. കുംഭകാന്തേ രേചകാദൗ കർത്ത വ്യസ്തു ഡ്ഡിയാണകഃ

ബന്ധോ യേന സുഷുമ്നായാം പ്രാണ സ്തുഡ്ഡീ യതേയതഃ

48. തസ്മാ ദുഡ്ഡീയ ണാ ഖ്യോ യം യോഗിഭിഃ സമുദാ ഗൃതാഃ

സതി വജ്രാസനേ പാദൗ കരാഭ്യാം ധാരയേത് ദൃഢം

49. ഗുല്ഫ ദേശ സമീപേ ച കന്ദം യത്ര പ്രപീഡയേത്

പശ്ചിമം താണമുദരേ ധാരയേത് ഹൃദയേ ശളേ

50. ശനൈഃ ശനൈൻ യഥാ പ്രാണസ്തുന്ദ സന്ധീം നിഗച്ഛതി

തുന്ദദോഷം വിനിർ ധൂയ കർത്തവ്യം സതതം ശനൈഃ

അതൊടെ അത് മാളത്തിൽ പ്രവേശിക്കുന്നതുപോലെ സുഷുമ്നയിൽ പ്രവേശിക്കുന്നു. അതുകൊണ്ട് യോഗികൾ

N P

മൂലബന്ധം എന്നും അഭ്യസിക്കണം. കും ഭക്ത്തിനു ശേഷം രേചകത്തിന്നുമുണ്ട് ഉഡ്ഡീയാന ബന്ധം ചെയ്യണം. അപ്പോൾ പ്രാണവായു സുഷുമ്നയുടെ ഉള്ളിൽ പറക്കുന്നു. അതുകൊണ്ടു തന്നെയാണ് ഇങ്ങനെയൊരു പേർ തന്നെ കിട്ടിയത് (ഉഡ്ഡയനം ചെയ്യുക. പറക്കുക) ഇതിന് വജ്രാസനസ്ഥനായി കാലുകളെ കൈകൊണ്ട് ദൃഢമായി പിടിക്കണം. കണങ്കാലിന ടുത്ത് കരുസ്ഥാനങ്ങൾ മർദ്ദിക്കണം. വയറ് മേല്പോട്ടാകർഷിച്ച് ഹൃദയവും കണ്ഠ നീട്ടിപ്പിടിച്ച് വലിക്കണം. ഇങ്ങനെ ചെയ്യുമ്പോൾ പ്രാണൻ വയറ്റിലെ സന്ധികളിൽ പ്രവേശിക്കുകയും വയറ്റിലെ സർ ദോഷങ്ങളും അകറ്റുകയും ചെയ്യും. അതിനാൽ ഈ അഭ്യാസം എന്നും ചെയ്യണം.

51. പൂരകാന്തേ തു കർത്തവ്യോ ബന്ധോ
ജാലന്ധരാഭിധഃ
കണ്ഠ സങ്കോച രൂപോ സൗ വായു
മാർഗ്ഗ നിരോധകഃ

52. അധസ്താത് കുഞ്ചനേനാശു കണ്ഠ
സങ്കോചനേ കൃതേ
മധ്യേ പശ്ചിമ താണേന സ്യാത് പ്രാണോ
ബ്രഹ്മനാഡികഃ

53. പൂർവോക്തേന ക്രമേണൈവ സമ്യസ്ഥിതഃ
ചാലനം തു സരസ്വത്യഃ കൃത്വാ പ്രാണം
നിരോധയേത്

54. പ്രഥമേ ദിവസേ കാര്യം കുംഭകാനാം
ചതുഷ്ടയം
പ്രത്യേകം ദശസംഖ്യാകം ദ്വിതീയേ
പഞ്ചഭിസ്തഥാ

55. വിംശതുലം തൃതീയേ ഗ്നി പഞ്ചവൃദ്ധ്യാ
ദിനേ ദിനേ
കർത്തവ്യഃ കുംഭകോ നിത്യം ബന്ധ ത്രയ
സമന്വിതഃ

കണ്ഠ സങ്കോചനം ചെയ്യുന്നത്. ജാലന്ധരബദ്ധത്തിൽ വായുവിനെ നിരോധക്കാനാണ്. ഈ ബന്ധം പൂരകാന്ധത്തിൽ ചെയ്യണം. താഴെ മൂലബന്ധം മുഖേന ഗുദത്തെ ആകുഞ്ചനം ചെയ്തു മുകളിൽ നിന്നും ജാലന്ധരത്താൽ കണ്ഠ സങ്കോചനം ചെയ്ത് മധ്യത്തിൽ പശ്ചിമ താനം അതായത് ഉഡ്ഡിയാനം മുഖേന പ്രാണനെ ആകർഷിക്കണം. ഇങ്ങനെ എല്ലാ ഭാഗത്തുനിന്നും നിരോധക്കപ്പെട്ട പ്രാണൻ സുഷുമ്നയിൽ കയറുന്നു. സൂചിപ്പിച്ച പ്രകാരം നല്ലപോലെ ആസനസ്ഥനായി സരസ്വതീചാലനം ചെയ്ത് പ്രാണനെ നിരോധിക്കണം. ആദ്യ ദിവസം നാശകുംഭകങ്ങളും പത്തുതവണ ചെയ്യണം. രണ്ടാം ദിവസം ഇരുപതു തവണ; മൂന്നാം ദിവസം ഇരുപതു തവണ; ഇങ്ങനെ ഓരോ ദിവസവും അഞ്ചു തവണ വർദ്ധിപ്പക്കണം. ഈ കുംഭകാഭ്യാസം മൂന്നു ബന്ധങ്ങളോടു കൂടി നിത്യവും ചെയ്യേണ്ടതുണ്ട്.

56. ദിവാസുപ്തിർ നിശായാം തു ജാഗരാദതി
മൈഥുനാത്
ബഹുസംക്രമണം നിത്യം രോധാൻ
മൂത്രപുരീഷയോഃ

57. വിഷമാസന ദോഷാശ്ച പ്രയാസ
പ്രാണചിന്തനാത്
ശീഘ്രമുത്പദ്യതേ രോഗഃ സ്തം ഭ യേദ്യ
ദി സംയമീ

58. യോഗാഭ്യാസേന മേ രോഗ ഉല്പന്നി
ഇതി കഥ്യതേ
തതോ ഭ്യാസം ത്യജേദേവം പ്രഥമം
വിഘ്ന മുച്യതേ

59. ദ്വിതീയം സംശയാ ഖ്യാ ച തൃതീയം
ച പ്രമന്തതഃ
ആലസ്യാഖ്യം ചതുർത്ഥം ച നിദ്രാ രൂപം
തു പഞ്ചമം.

60. ഷഷ്ഠ തുവരതിർ ഭ്രാന്തിഃ സപ്തമം
പരി കീർത്തിതം
വിഷമം ചാഷ്ടമം ചൈവ അനാഖ്യാ
നവമം സ്മൃതം

61. അലബ്ധിർ യോഗ തത്വസ്യ ദശമം
പ്രോച്യതേ ബുധൈഃ
ഇത്യേന ദ്വിഘ്ന ദശകം വിചാരേണ
ത്യജേത് ബുധഃ

പകലുറക്കം രാത്രി ഉറക്കമിളപ്പ് അതിമൈഥുനം; ഏറെ നടത്തം, മലമൂത്ര നിരോധനം, ആസന വൈഷമ്യം, നിർബന്ധിച്ചുള്ള പ്രാണായാമം ഈ ദോഷങ്ങളാൽ രോഗം ഉണ്ടാകാം അതുകണ്ട് രോഗത്തിനു കാരണം യോഗഭ്യാസമെന്ന തോന്നലുണ്ടാകാം. അങ്ങനത്തെ യോഗാഭ്യാ പരിത്യാഗം ഒന്നാമത്തെ വിഘ്നമാണ്, രണ്ടാമത്തെ വിഘ്നം സംശയം, മൂന്നു പ്രമതത, നാല് ആലസ്യം, അഞ്ച് അതി നിദ്ര ആറ് വിരതി, ഏഴ് ഭ്രാന്തി, എട്ട് വിഷമത, ഒൻപത് അനാഖ്യ പത്താമത്തേത് യോഗതത്വത്തിന്റെ അപ്രാപ്തി. വിവരമുള്ള സാധകൻ ചിന്തിച്ച് അവ കൈവിടേണ്ടതുണ്ട്.

62. പ്രാണാഭ്യാസസ്തതഃ കാര്യോ നിത്യം
സത്വസ്ഥയാ ധിയാ
സുഷുമ്നാ ലീയതേ ചിത്തം നച
വായുഃ പ്രധാവതി

63. ശുഷ്കേ മലേ ച യോഗീ ച സ്യാദ് ന തി
ശ്ചാലിതാ തതഃ
അധോഗതി മപാനം വൈ ഊർധ്വഗം
കുരുതേ ബലാത്

I K

64. ആകുഞ്ചനേന തം പ്രാഗുർ മൂല
ബന്ധോയ മുച്യതേ
അപാന ശ്ചോർ ധ്വഗോ ഭൂത്വാ വഹ്നിനൗ
സഹ ഗച്ഛതി

65. പ്രാണസ്ഥാനം തതോ വഹ്നിഃ പ്രാണാപാനൗ
ച സത്വരം
മിളിത്വാ കുണ്ഠലീം യാതി പ്രസുപ്താ
കുണ്ഡലാകൃതിഃ

66. തേനാഗ്നി നാ ചസന്ത പ്താ പ വ നേനൈ
വ ചാലിതാ
പ്രസാര്യ സ്വ ശരീരം തു സുഷുമ്നാ വദനാന്തരേ.

ഇങ്ങനെ പ്രാണായാമം നിയമിത രൂപത്തിൽ സാത്വിക ബുധ്യാ അഭ്യസിക്കണം. അതിന്റെ ഫലമായി ചിത്തം സുഷുമ്നയിൽ ലയിക്കുന്നു. അതിൽ പ്രാണ വായു ഓടന്നു. മലശോധനയ്ക്കു ശേഷം പ്രാണൻ ചലക്കാൻ തുടങ്ങുമ്പോൾ പ്രയത്ന പൂർവം അപാനനെ ഊർധ്വഗതിയിലേക്ക് നയിക്കണം. ഇതിനുള്ള ഗുദാകുഞ്ചന പ്രക്രിയക്ക് മൂലബന്ധം എന്നു പേർ. അപാനൻ മുകവിതലെത്തി അഗ്നിയുമായി യോജിക്കുന്നു. പിന്നെ പ്രാണവായുവുമായും യോജിക്കുമ്പോൾ പ്രാണൻ നിദ്രയിലായ കുണ്ഡലീനിയെ പ്രാപിക്കുന്നു. പ്പോൾ അതിന്റെ ഉഷ്ണത്താൽ ചലിക്കപ്പെടുന്ന കുണ്ഡലിനി ശരിയായ വിധത്തിലായി വജ്രത്തിൽ പ്രവേശക്കുന്നു.

67. ബ്രഹ്മ ഗ്രന്ഥിം തതോ ഭിത്വാ രജോ
ഗുണസമുദ്ഭവം
സുഷുമ്നാ വദനേ ശീഘ്രം വിദ്യുല്ലേഖേവ
സംസ്ഥുരേത്

68. വിഷ്ണു ഗ്രന്ഥിഃ പ്രായാത്യു ച്ചൈഃ സത്വരം
ഹൃദി സംസ്ഥിതം
ഊർധ്വം ഗച്ഛതി യച്ചാസ്തേ രുദ്ര ഗ്രന്ഥിം
തദുത്ഭവം

69. ഭ്രൂവോർ മധ്യം തു സംഭിത്യ യാതി
ശീതാം ശുമണ്ഡലം
അനാഹതാംഖ്യം യച്ചക്രം ദളൈ
ഷോഡശഭിർയുതം

70. തത്ര ശീതാം ശു സംജാതം ദ്രവം
ശോഷയതി സ്വയം
ചലിതേ പ്രാണവേഗേന രക്ത ചിത്തം
രവിർ ഗ്രഹാത്

രജോഗുണത്തിൽ നിന്നുണ്ടായ ബ്രഹ്മഗ്രന്ഥി ഭേദിച്ച് ഈ കുണ്ഡലിനീ ശക്തി സുഷുമ്നയ്ക്കുള്ളിൽ വിദ്യുത്തിന്റെ രേഖപോലെ ശോഭിക്കുന്നു. അതിവേഗം അത് ഹൃദയത്തിലെ വിഷ്ണു ഗ്രന്ഥിയെ പ്രാപിച്ച് മുകളിൽ ആജ്ഞാ ചക്രത്തിലെത്തി അവിടെ രുദ്രഗ്രന്ഥിയെ പ്രാപിക്കുകയും അവിടെ നിന്ന് രണ്ടുപുരികങ്ങളുടെയും മധ്യസ്ഥാനം ഭേദിച്ച് ചന്ദ്രമണ്ഡലത്തിലെത്തുകയും അവിടെ പതിനാറു ദളങ്ങളോടു കൂടിയ അനാഹത ചക്രത്തിൽ ചന്ദ്രനിൽ നിന്ന് ഉണ്ടാകുന്ന ദ്രവത്തെ ഉണക്കിക്കളയുക മാത്രമല്ല പ്രാണവായുവിന്റെ വേഗത്താൽ സൂര്യൻ രക്തത്തെയും ഗ്രഹിക്കുന്ന സ്ഥിതി വിശേഷം സംജാതമാകുന്നു.

71. യാതേന്ദു ചക്രം യത്രാസ്തേ ശുദ്ധ
ശ്ലേഷ്മ ദ്രവാത്മകം
തത്ര സിക്തം ഗ്രസത്യുഷ്ണം കഥം
ശീത സ്വഭാവകം

72. തഥൈവ രഭസാ ശുക്ലം ചന്ദ്ര രൂപം ഹി തപ്യതേ
ഊർധ്വം പ്രവഹതി ബുബ്ധോ തദൈവം
ശ്രവതേ തരാം

73. നസ്യാസ്വാദവശാച്ചിത്തം ബഹിഷ്ടം
വിഷമേഷ്ഠം യത്
തദേവ പരമം ഭുക്ത്വാ സ്വസ്ഥസ്യാത്മ
രതോ യുവാ

74. പ്രകൃത്യാഷ്ടക രൂപം ച സ്ഥാനം ഗച്ഛതി
കുണ്ഡലീ
ക്രോഡീകൃത്യ ശിവം യാത്രി ക്രോഡീകൃത്യ
വിലീയതേ

75. ഇത്യധോർധ്വ രജഃ ശുക്ല ശിവേ തദനു മാരുതഃ
പ്രാണാ പാനൗ സമൗ യാതി സഹ ജാതൗ
തഥൈവ ച

ചന്ദ്രമണ്ഡലത്തിൽ പോയി അത് അവിടത്തെ ദ്രവ പദാർത്ഥം ശോപ്പിച്ച് അതിനെ ചൂടുള്ളതാക്കും. അപ്പോൾ അവിടെ തണുപ്പെങ്ങനെ? ഇത് ചന്ദ്രന്റെ ശുക്ല രൂപം തപ്തമാക്കി പ്രക്ഷുബ്ധമായി മുകളിൽ കയറുന്നു. തത്ഫലമായി ബാഹ്യ പദാർത്ഥങ്ങളിൽ കപൂകിയിരുന്ന ചിത്തം പരമാത്മാവിൽ ലയിച്ച് ആത്മാനന്ദമനുഭവിക്കുന്നു. ഇങ്ങനെ കുണ്ഡലിനി എട്ടു വിധത്തിലുള്ള പ്രകൃതി പ്രാപിച്ച് ശിവനോടു ചേർന്ന് അതിൽ ലയിക്കുന്നു. അതിനാൽ താഴത്തെ രജസ്സും മുകളിലെ ശുക്ലവും യോജിച്ച് ശിവനിൽ വിലയം പ്രാപിക്കുന്നു. പ്രാണനും അപാനനും സമാനരൂപത്തിൽ സഹജാതരായതിനാൽ രണ്ടും അവയിൽ ന്നെ ലയിക്കുന്നു.

76. ഭൂത്യേയ്പേ ചമനോല്പേ വാ വാചതേ
ത്വതി വർധതേ
ധാവത്യഖില വാതശ്ച അഗ്നിമൂഷാ ഹിരണ്യവത്

77. ആധി ഭൗതികദേഹം തു ആധി
ദൈവിക വിഗ്രഹേ
ദോഹോ തി വിമലം യാതി ചാതിവാഹിക
താമിയാത്

78. ജാഡ്യഭാവ വി നിർ മുക്ത മമലം ചിന്മയാത്മകം
തസ്യാതിവാഹികം മുഖ്യം സർവേഷാം തു
മദാത്മികം

N P

79. ജായാ ഭവവി നിർമുക്തിഃ കാല രൂപസ്യ വിദ്രമഃ

ഇതി തഃ സ്വസ്വരൂപാ ഹി മതീ രജ്ജു ഭുജംഗവത്

80. വൃഷൈവോ ഭേതി സകലം വൃഷൈവ പ്രവിലീയതേ

രൗപ്യബുദ്ധിഃ ശുക്തി കായാം സ്ത്രീപുംസോർ ഭ്രമതോ യഥാ.

ചെറുതായാലും ഭൗതികശരീരം ഉഷ്ണം വർദ്ധിക്കുമ്പോൾ സ്വർണ്ണം പോലെ തപിക്കുന്നു;വ്യാപിക്കുന്നു. ഇതിന്റെ പ്രഭാവത്താൽ ആധിഭൗതിക ശരീരം ആധി ദൈവിമാകുന്നു. വികലമായി അത് സൂക്ഷ്മ ശരീര തുല്യമാകുന്നു. ഇങ്ങനെയുള്ള സാധകന് പുനർജന്മമില്ല. കാലനും അവനെ നിയന്ത്രിക്കാൻ കഴിവില്ല. യഥാർത്ഥ ജ്ഞാനം അവൻ നേടുന്നു. കയറിൽ സർപ്പ ഭ്രാന്തിയും ചിപ്പിയിൽ രജതഭ്രാന്തിയും സ്ത്രീയിൽ പുരുഷ ഭ്രാന്തിയും ഉണ്ടാകാറുണ്ടല്ലോ. സാധകന് തന്റെ ദേഹത്തെ സംബന്ധിക്കുന്ന ഭ്രമങ്ങൾ മിഥ്യയെന്ന് ബോധ്യമാകുന്നു.

81. പിണ്ഡബ്രഹ്മാണ്ഡയോരൈക്യംലിഗ സൂത്രാത്മ നോരപി

സ്വാപാവ്യാകൃതയോരൈക്യം സ്വപ്രകാശ ചിദാത്മനോഃ

ശക്തികുണ്ഡലിനീ നാമ ബിസതന്തുനിഭാ ശുഭാ

മൂലകന്ദം ഫണാഗ്രേണ ദൃഷ്ട്വാകമലകന്ദവത്

83. മുഖേന പുച്ഛം സാ ഗൃഹ്യ ബ്രഹ്മ രന്ധ്ര സമന്വിതാ

പത്മാസന ഗതഃ സ്വസ്ഥോ ഗുദമാകുണ്ഡ്യാ സാധകഃ

84. വായുമൂർധ്വഗതം കുർവൻകുംഭ കാവിഷ്ടം മാനസഃ

വായ്വാഘാത വശാദഗ്നിഃ സ്വാധിഷ്ഠാനഗതോ ജ്വലൻ

85. ജ്വലനാഘാത പവനാഘാതൈഃ രുന്നിദ്രിതോ ഹിരാട്

ബ്രഹ്മ ഗ്രന്ഥിം തതോ ഭിത്വാ വിഷ്ണു ഗ്രന്ഥം ഭിനര്യതഃ

86. രുദ്ര ഗ്രന്ഥിം ച ഭി ത്വൈവ കവലാനി ദിനത്തി ഷട്

സഹസ്രകമലേ ശക്തിഃ ശിവേന സഹ മോദതേ

സൈവാവസ്ഥാ പരാജ്ഞേയാ സൈവ നിർവൃതി കാരിണീ. ഇതി.

അതിനാൽ പിണ്ഡവും ബ്രഹാമാണ്ഡവും ലംഗ ശരീരവും ഏകീഭവിച്ച് തന്റെ ആത്മാവ് സ്വയം പ്രകാശ രൂപവുമായ ചൈതന്യത്താൽ ഏകീഭവിക്കുന്നു. കുണ്ഡലിനീ ശക്തി താമര നൂലിന് തുല്യമാണ്. അത് കമല കന്ദം പോലെ മൂലകന്ദത്തെ ഫണാഗ്രത്തിൽ കണ്ട പുച്ഛം വായിൽ നിക്ഷേപിച്ച് ബ്രഹ്മരന്ധ്ര മുഖത്തെ ആവരണം ചെയ്ത് ഉറങ്ങിക്കൊണ്ടിരിക്കുന്നു. അതിന്നായി സാധകൻ പത്മാസനസ്ഥനായി ഗുദം ആകുഞ്ചനം ചെയ്ത് കുംഭകത്താൽ വായുവിനെ മുകളിലോട്ട് കയറ്റണം. വായുവിന്റെ ശക്തിയാൽ സ്വാധിഷ്ഠാന ചക്രത്തിലെ അഗ്നിയെ ഉജ്ജ്വലിപ്പിക്കണം. അപ്പോൾ അഗ്നിവായ്വാഘാതത്താൽ സുഷുപ്തിയിൽ മുഴുകിയിരുന്ന കുണ്ഡലിനി ഉണരുന്നു. ബ്രഹ്മ ഗ്രന്ഥി, വിഷ്ണുഗ്രന്ഥി, രുദ്രഗ്രന്ഥി, ഷട്ചക്രം എന്നിവയെ ഭേദിച്ച് സഹസ്ര കമലദളത്തിലെത്തുന്നു. അവിടെ ശിവനുമായി ശക്തിരൂപത്തിൽ സംയോജിച്ച് മോക്ഷദായകവുമായ അവസ്ഥാവിശേഷം.

## രണ്ടാം അധ്യായം

1. അഥാഹം സം പ്രവക്ഷ്യാമി വിദ്യാം ഖേചരി സംജ്ഞി കാം

യഥാ വിജ്ഞാന വാനസ്യാ ലോകേ സ്മി ന്നജരോ മരഃ

2. മൃത്യു വ്യാധി ജരാഗ്ര സ്ത ദൃഷ്ട്വാ വിദ്യാ മിമാം മുനേ

ബുദ്ധി ദൃഢ തരാം കൃതാ ഖേചരീ തു സമഭ്യസേത്

3. ജരാ മൃത്യു ജരാഘ്ന യഃ ഖേ ചരീം വേത്തി ഭുതലേ

ഗ്രന്ഥത ശ്ചാര്യ തശ്ചൈ തദഭ്യാസ പ്രയോഗത.

4. തം മുനേ സർവ ബാവേന ഗുരും മത്വാ സമാശ്രയേത്

ദുർലഭാ ഖേചരീ വിദ്യാ തദഭ്യാസോ പി ദുർലഭഃ

5. അഭ്യാസം മേളനം ചൈവ യുഗ പന്നൈവ സിദ്ധ്യതി

അഭ്യാസ മാത്ര നിരതാ ന വിന്ദന്തേ ഹ മേളനം.

ഖേചരി വിദ്യ പറയാം. ഈ വിദ്യ അഭ്യസിച്ചാൽ വാർദ്ധക്യം മരണം ഇവയിൽ നിന്ന് മോചനം കിട്ടും. വാർദ്ധക്യ രോഗപീഡിതൻ തീർച്ചയായും ഈ വിദ്യ അഭ്യസിക്കണം. ഗ്രന്ഥങ്ങൾ, അവയുടെ നല്ല വ്യാഖ്യാനങ്ങൾ അഭ്യാസം ഇവയാൽ ഈ വിദ്യയെപ്പറ്റി നല്ല അറിവു സമ്പാദിച്ച മഹാപുരുഷനെ സർവ ഭാവേന ഗുരുവായി കരുതി അയാളിൽ നിന്ന് ഈ വിദ്യ സമ്പാദിക്കണം. കാരണം ഈ ഖേചരീവിദ്യ വളരെ കഠിനമാണ്. അഭ്യാസവും മേളനയോഗവും ഒരേ ഘട്ടത്തിൽ വേണം അഭ്യാസം മാത്രം പോരാ.

6. അഭ്യാസം ലഭതേ ബ്രഹ്മൻ ജന്മ ജന്മാന്തരേ ക്വചിത്

മേളനം തത്തു ജന്മാനാം ശതാന്തേ പി ന ലബ്യതേ

7. അഭ്യാസം ബഹുജന്മാന്തേ കൃത്വാ തദ് ഭാവസാധിതം

മേളനം ലഭതേ കശ്ചിത് യോഗീ ജന്മാന്തരേ ക്വചിത്

8. യദാ തു മേളനം യോഗീ ലഭതേ ഗുരു വക്ത്രതഃ
തദാ തദ്സിദ്ധിമാപ്നോ തി യ ദുക്താ ശാസ്ത്ര
സന്ത തൗ

9. ഗ്രന്ഥ തശ്ചാർത്ഥത ശ്ചൈവ മേളനം ലഭതേ യദാ
തദാ ശിവത്വ മാപ്നോതി നിർമുക്തോ സർവ
സംസൃതോ

10. ശാസ്ത്രം വിനാപി സംബോധ്യം ഗുരവോ
പി ന ശക്നുയുഃ

ഏതെങ്കിലുമൊരു ജന്മത്തിൽ അഭ്യാസം കിട്ടിയെന്നു വരാം. എന്നാൽ മേളനം ജന്മ ജന്മാന്തരങ്ങൾ കഴിഞ്ഞാലും കിട്ടുകയില്ല. അനേക ജന്മങ്ങളിലെ അഭ്യാസത്താൽ യോഗിക്ക് ഒരു ജന്മത്തിൽ മേളനം സിദ്ധിച്ചേക്കാം. ശരിയായ ഗുരുവിൽ നിന്ന് മേളനമന്ത്രം അഭ്യസിച്ചാൽ ശാസ്ത്രനുകൂലമായ സിദ്ധി യുണ്ടാകും. സാധകൻ ഗ്രന്ഥങ്ങളിലെ അർത്ഥം ഗ്രഹിച്ച് മേളനം സമ്പാദിച്ചാലും സംസാര മുക്തനാകും. ശാസ്ത്രം അത്യന്താപേക്ഷിതമാണ്. എന്തെന്നാൽ അതു കൂടാതെ ഗുരുവിനു പോലും യഥാർത്ഥ ശിക്ഷണം സാധ്യമല്ല. അതി നാൽ ശാസ്ത്ര സമ്പാദനവും അപരിത്യാജ്യമാണ്.

11. യാവന്ന ലഭ്യതേ ശാസ്ത്രം താവദ് ഗാം
പര്യടേത് യതി.
യദാ സംലഭ്യതേ ശാസ്ത്രം തദാ സിദ്ധി
കരേ സ്ഥിതാ

12. ന ശാസ്ത്രേ ണ വിനാ സിദ്ധിർ ദൃഷ്ടാ
ചൈവ ജഗത്ത്രയേ
തസ്മാത് മേളന ഭാതാരം ശാസ്ത്ര
ദാതാര മച്യുതം

13. തദഭ്യാസ പ്രഭാതാരം ശിവം മത്വാ സമാശ്രയേത്
ലബ്ധാ ശാസ്ത്രമിദം മഹ്യാ മന്യേഷാം
ന പ്രകാശയേത്

14. തസ്മാത് സർവപ്രയത്നേ ഗോപനീയം
വിജാനതാ
യത്രാസ്തേ ച ഗുരുർ ബ്രഹ്മൻ ദിവ്യയോഗ
പ്രദായകഃ

15. തത്ര ഗത്വാച തേനോക്ത വിദ്യാം സംഗൃഹ്യ
ഖേചരിം
തേനോക്തഃ സമ്യഗഭ്യാസം കുര്യാ
ദാദാ വതന്ദ്രിതാഃ

യോഗാ ശാസ്ത്ര സിദ്ധിവരെ ഭൂമിയിൽ ചുറ്റി കറങ്ങണം. അതിന് ശ്രമിക്കണം. യഥാർത്ഥ ശാസ്ത്രം ലഭിക്കുമ്പോൾ സിദ്ധികരഗതമാകും. മൂന്നു ലോകത്തിലും ശാസ്ത്ര സഹായം കൂടാതെ ആർക്കും സിദ്ധി കൈ വന്നിട്ടില്ല. അതിനാൽ മേളന ദാതാവും ശാസ്ത്രദാതാവും അഭ്യാസം നൽകിയ സദ്ഗുരു തന്നെയെന്നു കരുതി അദ്ദേഹത്തെ ആശ്രയിക്കണം. വിദ്യ നേടിയാൽ അത് അന്യരുടെ മുന്നിൽ പ്രകടിപ്പിക്കരുത്. രഹസ്യമായി സൂക്ഷിക്കണം. എവിടെയെങ്കിലും ഈ യോഗം മനസ്സിലാക്കിയ ഗുരുവുണ്ടെന്നറിഞ്ഞാൽ ചെന്ന് കണ്ട് ഗ്രഹി ച്ച് വേണ്ട പോലെ പഠിക്കണം.

16. അനയാ വിദ്യയാ യോഗീ ഖേചരീ സിദ്ധി
ഭാക് ഭവേത്
ഖേചര്യാം ഖേചരീം യുഞ്ജൻ ഖേചരീ
ബീജ പൂരയാ

17. ഖേചരാധി പതിർ ഭൂത്വാ ഖേച രേഷ്ഠ
സദാ വസേത്
ഖേചരാവസ്ഥം വഹ്നിമം ബു മണ്ഡല ഭൂഷിതം

18. ആഖ്യാതം ഖേചരീബിജം തേന യോഗ
പ്രസിദ്ധ്യതി
സോമാംം ശനവകം വർണ്ണം പ്രതി ലോമേന
ചോദ്ധരേത്

19. തസ്മാത് ത്ര്യൈം ശക മാഖ്യാന മക്ഷരം
ചന്ദ്രരൂപകം
തസ്മാദ പൃഷ്ടമം വർണ്ണം വിലോമേന
പരം മുനേ

20. തഥാ തത് പരമം വിദ്ധി തദാദിരപിപഞ്ചമീ
ഇന്ദോ ശ്ച ബഹു ഭിന്നേ ച
കൂടോയം പരികീർത്തിത:

യോഗിക്ക് ഈ വിദ്യയാൽ ഖേചരീ ശക്തി ലഭിക്കും. ഖേചകീ യോഗം ചെയ്താൽ സാധകൻ ഖേചരന്മാരാൽ അധീ ശ്വരനായി അവരുടെ കൂടോ വസിക്കും. ഖേചരത്തിന്റെ പ്രതീകമായ ഹകാരം ആവസ്ഥത്തിന്റെ പ്രതീകമായി ഈ കാരം അഗ്നിയുടെ പ്രതീകമായ രകാരം ജലത്തിന്റെ പ്രതീക മായ മകാരം എന്നിവയുടെയെല്ലാം സംയോഗത്താൽ ഹ്രീം ഉണ്ടാകുന്നു. അതാണ് ഖേചരീ ബീജമന്ത്രം. അതിന്റെ സിദ്ധി യാൽ യോഗം കൈവരും. സോമാംശം സകാരം; പ്രതിലോമ ഗതിയനുസരിച്ച് അതിന്റെ ഒൻപതാമത്തെ അക്ഷരം ഭ; ചന്ദ്ര ന്റെ ബീജാക്ഷരം സ; അതിന്റെ എട്ടാമത്തെ അക്ഷരം വിലോമഗതിയിൽ മ; വീണ്ടും അഞ്ചക്ഷരം വിപരീതമായി എണ്ണിയാൽ □പ;□ എന്ന അക്ഷരം വരുന്ന ചരൂ ബീജമായ സ; യും അനേക വർണ്ണമായ ക്ഷ;□യും അന്തിമാക്ഷരങ്ങ ളാണ്. ഇങ്ങനെ ഹ്രീം, രം, സം, മം, പം, സം, ക്ഷം എന്ന ഖേചരീ ബീജമന്ത്രം പ്രസിദ്ധമാണ്.

21. ഗുരൂപ ദേശ ലഭ്യം ച സർവ യോഗ പ്രസിദ്ധി ദം
യത്തസ്യഭേഹജാ മായാ നിരുദ്ധ കരണാശ്രയാ

22. സ്വപ്നേ പി ന ലഭേത്തസ്യ നിത്യം ദ്വാദശ
ജപ്യതഃ
യ ഇമാം പഞ്ചലക്ഷാണി ജപേദപി സുയന്ത്രിതഃ

23. തസ്യ ശ്രീഖേചരീ സിദ്ധിഃ സ്വയമേവ
പ്രവർത്തതേ
ന ശ്യന്തി സർവ വിഘ്നാനി പ്രസീദന്തി
ച ദേവതാഃ

24. വലീപലിതനാശ ശ്ച ഭവിഷ്യതി ന സംശയഃ
ഏവം ലബ്ധ്വാ മഹാവിദ്യാ മഭ്യാസം
കാരയേത്തതഃ

25. അന്യഥാ ക്ലിശ്യതേ ബ്രഹ്മന്ന സിദ്ധിഃ
ഖേചരീ പഥേ
യദഭ്യാസ സവിധൗ വിദ്യാം ന ലഭേദ്യഃ
സുധാ മയീം

26. തതഃ സമ്മേളകാദൗ ച ലബൗധ്വാ വിദ്യാം
സദാ ജ പേത്
നാന്യഥാ രഹിതോ ബ്രഹ്മ സാ കിഞ്ചിത്
സിദ്ധി ഭാഗ് ഭവേത്

ഖേചരീ മന്ത്രം സകല സിദ്ധികളും നൽകുന്നതാണ്. ഗുരുപദേശം കൊണ്ടേ ഇത് കിട്ടുകയുള്ളു. നിയമേന നിത്യം ഇത് പന്ത്രണ്ടു തവണ ജപിക്കുന്നവനെ മായ വ്യാപിക്കില്ല. വേണ്ട വിധം ഇത് അഞ്ചു ലക്ഷം ജപിക്കില്ല. വേണ്ട വിധം ഇത് അഞ്ചു ലക്ഷം ജപിക്കുന്നവന് ഖചരീ വിദ്യ സ്വയമേവ കൈവരും സകല വിഘ്നവും നീങ്ങും. ദേവ പ്രസാദം ലഭിക്കും. ജര നീങ്ങും; സംശയമില്ല. വിദ്യ ശരിയായി അഭ്യ സിക്കണം. മറ്റു വിധത്തിലായാൽ ക്ലേശമാണ് ഫലം. യഥാ വിധി അഭ്യാസം തുടർന്നിട്ടും സാഫല്യം കിട്ടിയില്ലെങ്കിലും ഗുരുക്കളുടെയും മറ്റും നിർദ്ദേശ പ്രകാരം ഇത് സദാ ജപിക്ക ണം. യോഗ്യനായ ഒരു ശിക്ഷകനില്ലെങ്കിൽ ഇതിന്റെ സിദ്ധി ഉണ്ടാവില്ല.

27. യദിദം ലഭ്യതേ ശാസ്ത്രം തദാ വിദ്യാം
സമാശ്രയേത്
തത സ്ത തോദിതം സിദ്ധിമാശു താം
ലഭതേ മുനിഃ

28. താലുമൂലം സമുത് കൃഷ്യ സപ്ത
വാസരമാത്മവിത്
സ്വ ഗുരുക്ത പ്രകാരേണ മലം സർവം
വിശോധയേത്

29. സ്നുഹീ പത്ര നിഭം ശസ്ത്രം സുതീക്ഷ്ണം
സ്നിഗ്ധ നിർമ്മലം
സമാദായ തതസ്തേന രോമാത്രം സ മുച്ഛിനേത്

30. ഹിത്വാ സൈന്ധവ പഥ്യാഭ്യാം ചൂർണ്ണിതാഭ്യാം
പ്രകർഷയേത്
പുനഃ സപ്ത ദിനേ പ്രാപ്തേ രോമമാത്രം
സമുച്ഛിനേത്

31. ഏവം ക്രമേണ ഷൺമാസം നിത്യോഭ്യുക്തഃ
സമാചരേത്
ഷൺ മാസാദ് രസനാമൂലം സിരാബദ്ധം
പ്രണശ്യതി.

സാധകന് ഈ വിദ്യയുടെ ശാസ്ത്ര സംബന്ധമായ ശരിയായ അറിവു ലഭിച്ചാൽ സിദ്ധി കിട്ടാൻ കാലതാമസം ഉണ്ടാവില്ല. ആദ്യമായി സാധകൻ ഏഴു ദിവസം താലു മൂലസ്ഥാനത്തെ ഗുരുവിന്റെ നിർദ്ദേശപ്രകാരം തേച്ച് അവി ടത്തെ സകല മാലിന്യങ്ങളും മാറ്റണം. പിന്നീട് കള്ളിയില പോലെ നല്ല മൂർച്ചയുള്ള ശുദ്ധമായ കത്തികൊണ്ടോ മറ്റോ താലുമൂലത്തെ ഒരു തലമുടിക്കു തുല്യം മുറിക്കുകയോ ഗുരുവിനെക്കൊണ്ട് മുറിപ്പിക്കുകയോ ചെയ്യണം. മുറിച്ച സ്ഥാനത്തിനു മുകളിൽ ഇന്തുപ്പുപൊടി പുരട്ടണം. ഏഴു ദിവസം കഴിഞ്ഞ് വീണ്ടും മുമ്പിലത്തെപ്പോലെ തലമുടിക്കു തുല്യം മുറിക്കണം. ഈ ക്രമത്തിൽ നിരന്തരം പ്രയത്നിച്ചാൽ നാക്കിനും അണ്ണാക്കിനും നടുക്കുള്ള ബന്ധനം വിടും.

32. അഥ വാ ഗിശ്വീരീധാമശിരോ വസ്ത്രേണ
വേഷ്ടയേത്
ശനൈരുത് കർഷയേ ദ്യോഗീ കാല
വേലാവിധാന വിത്

33. പുനഃ ഷൺ മാസമാത്രേണ നിത്യം
സംഘർഷാന്മുനേ
ഭ്രൂമധ്യാ വധി ചാപ്യേതി തിര്യക്കണ ബിലാവധിഃ

34. അഥശ്ച ചിബുകം മൂലം പ്രയാതി ക്രമചാരിതാ
പുനഃ സംവത്സരാണാം തു തൃതീയാ ദേവ
ലീലയാ

35. കേശാന്തമൂർധ്വം ക്രമതി തിര്യക്
ശാഖാവധിർ മുനേ
അധസ്താത് കണ്ഠകൂപാന്തം പുനർ വർഷ
ത്രയേണതു

36. ബ്രഹ്മ രന്ധ്രം സമാവൃത്യ തിഷ്ഠേ ദേവ
ന സംശയഃ
തിര്യക് ചൂലിതലം യാതി അധഃ കണ്ഠബിലാ
വധിഃ

37. ശനൈർ ശനൈർമസ്ത കാച്ച മഹാ
വജ്ര കപാടഭിത്
പൂർവം ബീജയുതം വിദ്യാ വ്യാഖ്യാതാ
യാ ത്ര ദുർലഭാ

38. തസ്യാഃ ഷഡാംഗം കൂർവീത തയാഷട്
സ്വരഭിന്നയാ
കുര്യാദേവം കരന്യാസം സർവസിദ്ധ്യാ
ദി ഹേതവേ

39. ശനൈരേവം പ്രകർത്തവ്യ മഭ്യാസി യഗപന്നാഹി
യുഗപത് വർത്തതേ യസ്യ ശരീരം
വിലയം പ്രജേത്

40. തസ്മാത് ശനൈഃ ശനൈ കാര്യ മഭ്യാസം
മു പുഗവ
യദാ ചബാഹ്യ മാർഗ്ഗേണ ജിഹ്വാ ബ്രഹ്മബിലം
വ്രജേത്

41. തദാ ബ്രഹ്മാർഗജ ബ്രഹ്മൻ ദുർഭേദ്യം
ത്രി ദ ശൈരപി.
അംഗുല്യഗ്രേണ സംഘൃഷ്യ ജിഹ്വാമാത്രം
നിവേശയേത്

I K

പിന്നീട് നാക്കിന്റെ അറ്റം തുണികൊണ്ട് ചുറ്റി സാവധാനം ദോഹനം ചെയ്യണം. അതായത് വെളിയിലേയ്ക്ക് വലിക്കണം. ഇങ്ങനെ ആറുമാസം അഭ്യസിച്ചാൽ നാക്ക് വളർന്ന് ഭ്രൂമധ്യം വരെ എത്തുകയും പാർശ്വഭാഗങ്ങളിൽ ചെവിവരെ എത്തുകയും ചെയ്യുന്നു. വെളിയിൽ താടിവരെ എത്തും. ഇങ്ങനെ നിരന്തരാഭ്യാസത്താൽ മൂന്നാം കൊല്ലം നാക്ക് തലമുടിവരെയും പാർശ്വത്തിൽ തോൾവരെയും എത്തുന്നു. താഴെ കണ്ഠ കൂപം വരെയും പിന്നീട് മൂന്നു വർഷത്തെ അഭ്യാസം കൊണ്ട് ബ്രഹ്മരന്ധ്രം വരെയും എത്തി. അതിനെ ആവരണം ചെയ്യുന്നു. അതിൽ സംശയിക്കാനില്ല. പിന്നെ അത് കഴുത്തിന് പുറകു വരെയും താഴെ കണ്ഠാന്ത്യം വരെയും എത്തും. ഇങ്ങനെ ക്രമേണ നാക്ക് ബ്രഹ്മ രന്ധ്രത്തെ ഭേദിക്കുന്നു. ഈ സമസ്ത ബീജാക്ഷര വിദ്യ വിധിപോലെ അഭ്യസിക്കുക വളരെ പ്രയാസമാണ്. മുകളിൽ കൊടുത്ത ആറു ബീജാക്ഷരങ്ങൾ കൊണ്ട് ഷഡം ഗന്യാസവം കരന്യാസവും ചെയ്യണം. അതൊടെ സമ്പൂർണ്ണ സിദ്ധി വരും. ശ്രദ്ധയോടെ ചെയ്യേണ്ടതാണ്. അശ്രദ്ധയോടെ ചെയ്താൽ ഹാനിയാണ് ഫലം. ഈ അഭ്യാസത്തിൽ ഒട്ടും ധൃതി കാട്ടരുത്. ബാഹ്യമാർഗ്ഗത്തിൽ കൂടി നാക്ക് ബ്രഹ്മബിലത്തിൽ പ്രവേശിക്കാൻ തുടങ്ങുമ്പോൾ അതിനെ വിരൽ കൊണ്ട് പിടിച്ച് അതിന്റെ ഉള്ളിലാക്കാം.

42. ഏവം വർഷത്രയം കൃത്വാ ബ്രഹ്മദ്വാരം
 പ്രവിശ്യതി
 ബ്രഹ്മ ദ്വാരേ പ്രവിഷ്ടേ തു സമ്യക്
 മഥനമാചരേത്
43. മഥനേന വിനാ കേചിത് സാധയന്തി വിപശ്ചിതഃ
 ഖേചരീ മന്ത്ര സിദ്ധസ്യ സിദ്ധ്യതേ മഥനം വിനാ
44. ജപം ച മഥനം ചൈവ കൃത്വാ ശീഘ്രം ഫലം
 ഭവേത്
 സ്വർണ്ണ ജാം രൗപ്യ ജാം വാപി ലോഹജാം
45. നിയോജ്യ നാസീകാരന്ധ്രം ദുഗ്ധ
 സിക്തേന തന്തുനാ
 പ്രാണാൻ നിരുധ്യ ഹൃദയേ സുഖമാ
 സൗമാത്മനഃ
46. ശനൈഃ സുമഥനാം കുര്യാത് ഭ്രൂമധ്യേന്യസ്യ
 ചക്ഷുഷീ
 ഷൺ മാസമഥനാ വസ്ത്രാ ഭാവേനൈവ
 പ്രജായതേ
47. യഥാ സുഷുപ്തിർ ബാലാനാം
 യഥാഭാവസ്തഥാ ഭവേത്
 ന സദാമഥനം ശസ്തം മാസേ മാസേ
 സമാചരേത്
48. സദാ രസനയാ യോഗീ മാർഗ്ഗം
 ന പരിസംക്രമേത്
 ഏവം ദ്വാദശ വർഷാന്തേ സംസിദ്ധിർ ഭവതി
 ധ്രുവം
49. ശരീരേ സകലം വിശ്വം പശ്യത്യാ ത്മാ വിഭേദതഃ
 ബ്രഹ്മാണ്ഡോ യം മഹാമാർഗ്ഗേ രാജദന്തോർ ധ
 കുണ്ഡലീ. ഇതി.

ഈ വിധത്തിൽ മൂന്നു കൊല്ലം ചെയ്താൽ നാക്ക് ബ്രഹ്മരബിലത്തിൽ എത്തും അതോടെ വിധിപൂർവ്വം അതിന്റെ മഥനം ആരംഭിക്കണം. ചിലർ മഥനം കൂടാതെ ഖേചരീ വിദ്യ ചെയ്യുന്നു. ഖേചരീ മന്ത്ര സിദ്ധി കൈവന്നിട്ടുള്ളവർക്ക് ഇങ്ങനെ ചെയ്യാം. ജപര മഥനം രണ്ടും ചെയ്താൽ ഫലം വേഗം കിട്ടും. മന്ഥനത്തിന് സ്വർണ്ണത്തിന്റെയോ വെള്ളിയുടെയോ ഇരുമ്പിന്റെയോ കമ്പി അഗ്രഭാഗത്ത് പാലുകൊണ്ടു നനച്ച നൂൽ കെട്ടി അതിനെ മൂക്കിനുള്ളിൽ ഇടണം. പിന്നെ പ്രാണനെ ഹൃദയത്തിൽ നിരോധിച്ച് സുഖാസനത്തിൽ കണ്ണുകൾ പുരികത്തിൽ സ്ഥാപിച്ച് സാവധാനം മഥനം ചെയ്യണം. ആറു മാസം ഇങ്ങനെ മഥനം ചെയ്താൽ ഫലം കണ്ടു തുടങ്ങും. അപ്പോൾ അതിന്റെ അവസ്ഥ ഉറങ്ങുന്ന മട്ടാകും. മന്ഥനം നിത്യവും വേണ്ട. മാസത്തിൽ ഒരു തവണ മതി. അങ്ങനെ നാക്ക് കൂടെക്കൂടെ ബ്രഹ്മ രന്ധ്രത്തിൽ പ്രവേശിക്കുകയും അരുത്. പന്ത്രണ്ട് കൊല്ലത്തെ അഭ്യാസത്താൽ സിദ്ധി കൈവരും. അതോടെ യോഗി സകല വിശ്വവും തന്റെ ഉള്ളിൽ കണ്ടു തുടങ്ങും. കാരണം, നാക്ക് ബ്രഹ്മ രന്ധ്രം വരെ പോകുന്ന മാർഗ്ഗത്തിലാണ് ബ്രഹ്മാണ്ഡം സ്ഥിതി ചെയ്യുന്നതെന്ന് പറയപ്പെടുന്നു.

## മൂന്നാം അധ്യായം

1. മേളനമനു ഹ്രീം ഭം സം പം ഫം സം ക്ഷം
 പദ്മജ ഉപാച
 അമാവാസ്യാ ച പ്രതിപദ് പൗർണ്ണ മാസീ
 ച ശങ്കര അസ്യാ കാ വർണ്യതേ സംജ്ഞാ
 ഏതദാഖ്യാ ഹി തത്വതഃ
2. പ്രതിപദ്ദിനതോ കാലേ അമാ വാസ്യ
 തഥൈ വ ച
 പൗർണ മാസ്യാം സ്ഥിരീകുര്യാദ് സ ച
 പന്ഥാ ഹി നാന്യഥാ
 കാമേന വിഷയാ കാംക്ഷീ വിഷയാത്
 കാമമോഹിതാഃ
 ദ്വാവേവ സംത്യജേന്നിത്യം നിരഞ്ജന
 മുപാശ്രയേത്
 അപരം സംത്യജേത് സർവം യദീച്ഛേ
 ദാത്മനോ ഹിതം
 ശക്തി മധ്യേ മനഃ കൃത്വാ മനഃ ശക്തേശ്ച മധ്യഗഃ
5. മനസാ മന ആലോക്യ തത്ത്യ ജേത് പരമം പദം
 മന ഏവ ഹി ബിന്ദു ശ്ച ഉല്പത്തി സ്ഥിതി
 കാരണം.

ഗ്രീം, ഭം, സം, പം, ഥം, ക്ഷം, സം, എന്നതാണ് മേളന മന്ത്രം. ബ്രഹ്മാവ് പറഞ്ഞു. ഹേ ശങ്കര, അമാവാസ്യ,

N P

പ്രതിപദം പൗർണ്ണമാസി, എന്നിവയുടെ മൂലാർത്ഥം എന്താണ്? പ്രതിപദം സൂര്യന്റെയും ആശയം പ്രകടമാക്കുന്നു. അമാവാസ്യ സൂര്യചന്ദ്രന്മാരുടെ അഭാവം സൂചിപ്പിക്കുന്നു. മനുഷ്യൻ കാമാസക്തനും വിഷയാല്പര്യത്തിൽ ആഗ്രഹങ്ങൾ വർദ്ധിക്കുന്നു. അതിനാൽ ശുദ്ധമായ പരമാത്മ സംപ്രാപ്തിക്ക് വിഷയത്തെയും കാമനയെയും ഉപേക്ഷിച്ച് ആത്മധ്യാന നിരതനായിരിക്കണം. ഹിതേച്ഛു മറ്റു മിഥ്യാവിഷയങ്ങളും കൈ വെടിയണം. ധ്യാനത്തിൽ മനസ്സുറപ്പിക്കണം. മനസ്സു കൊണ്ട് മനസ്സിനെ കണ്ടും അറിഞ്ഞു. അതിനെ ത്യജിക്കുന്നതാണ് പരമപദം. ഉല്പത്തി സ്ഥിതികളുടെ പ്രധാന ബിന്ദു മനസ്സു തന്നെ.

6. മനസോല്പര്യതേ ബിന്ദുർ യഥാക്ഷീരം ഘൃതാത്മകം
   ന ച ബന്ധന മധ്യസ്ഥം തദ്വൈ കാരണമാനസം
7. ചന്ദ്രാർക്ക മധ്യമാ ശക്തി യത്രസ്ഥാ തത്ര ബന്ധനാ
   ജ്ഞാത്വാ സുഷുമ്നാം തദ്ഭേദം കൃത്വാ വായും ച ധ്യഗം
8. സ്ഥിത്വാ സൗ ബൈന്ദവസ്ഥാനേ ഘ്രാണ രന്ധ്രേ നിരൗധയേത്
   വായും ബിന്ദും സമാഖ്യാതം സത്വം പ്രകൃതമേവചച
9. ഷട് ചക്രാണി പരിജ്ഞാത്വാ പ്രവിശേത് സുഖമണ്ഡലം
   മൂലാധാരം സ്വാധിഷ്ഠാനം മണിപൂരം തൃതീയകം
10. അനാഹതം വിശുദ്ധിം ച ആജ്ഞാ ചക്രം ച ഷഷ്ഠകം
    ആധാരം ഗുദമിത്യുക്തം സ്വാധിഷ്ഠാനം തു ലൈംഗികം
11. മണിപൂരം നാഭിദേശം ഹൃദയസ്ഥമനാഹതം
    വിശുദ്ധിഃ കണ്ഠമൂലേ ച ആജ്ഞാ ചക്രം ച മസ്തകം

നെയ്യ് പാലിൽ നിന്നുണ്ടാകുന്നപോലെ ഈ ബിന്ദു മനസ്സിൽ നിന്നുണ്ടാകുന്നു. ആ ബിന്ദുവിൽ യാതൊരു ബന്ധനവുമില്ല. എന്തെങ്കിലും ബന്ധനമുണ്ടെങ്കിൽ അത് മനസ്സിന്റെതാണ്. സൂര്യ ചന്ദ്രന്മാരുടെ മധ്യേ സ്ഥിതി ചെയ്യുന്ന ശക്തിതന്നെ ബന്ധനമാകുന്നു. അതിനാൽ ഈ രണ്ടിന്റെയും മധ്യേയുള്ള സുഷുമ്നയെപ്പറ്റി ജ്ഞാനം നേടിയതിനുശേഷം അതിനുള്ളിൽ പ്രാണനെ ചലിപ്പിക്കണം. പ്രാണനെ ഈ ബിന്ദു സ്ഥലത്ത് സ്ഥിരീകരിച്ച് നാസികയിൽ കൂടിയുള്ള വായു നിരോധിക്കണം. ഇതു തന്നെയാണ് പ്രാണ വായുവും ബിന്ദുവും സത്യവും പ്രകൃതിയും എന്ന് അറിയപ്പെടുന്നത്. അതോടൊപ്പം സുഖാവസ്ഥ കൈവരാൻ ഷട് ചക്രങ്ങളെപ്പറ്റിയുള്ള അറിവ് നേടണം. ചക്രങ്ങൾ താഴെ കൊടുക്കുന്നവയാണ്- മൂലാധാരം, സ്വാധിഷ്ഠാനം, മണി പൂരകം, അനാഹതം, വിശുദ്ധി, ആജ്ഞ മൂലാധാരത്തിന്റെ സ്ഥാനം ഗുദമാണ്. അതിനു മുകളിൽ ലിംഗത്തിനു സമീപമാണ്. സ്വാധിഷ്ഠാനത്തിന്റെ സ്ഥാനം. മണിപൂരകം നാഭിയിലും അനാഹതം ഹൃദയത്തിലും വിശുദ്ധി കണ്ഠത്തിലും ആജ്ഞാചക്രം മസ്തകത്തിലും സ്ഥിതിചെയ്യുന്നു.

12. ഷട് ചക്രാണി പരിജ്ഞാ ത്വാ പ്രവിശേത് സുഖമണ്ഡലേ
    പ്രവിശേത് വായുമാകർഷ്യ തഥൈവോർധ്വം നിയോജയേത്
13. ഏവം സമഭ്യസേത് വായും സ ബ്രഹ്മാണ്ഡ മയോഭവേത്
    വായു ബന്ധും തഥാ ചക്രം ചിത്തം ചൈവ സമഭ്യസേത്
    വായു ബന്ദും തഥാ ചക്രം ചിത്തം ചൈവ സമഭ്യസേത്
14. സമാധി ചേകേന സമം അമൃതം യാന്തി യോഗിനഃ
    യഥാ ഗ്നിർ ദാരു മധ്യസ്ഥോ നോത്തി ഷ്ഠേന്മഥനം വിനാ
15. വിനാ ചാഭ്യാസ യോഗേന ജ്ഞാന ദീപസ്തഥാ ന ഹി
    ഷടമധ്യഗതോ ദീപോ ബാഹ്യേ നൈവ പ്രകാശതേ
16. ഭിന്നേ തസ്മിൻ ഘടേചൈവ ദീപ ജ്വാലാ ച ഭാസതേ
    സ്വയായം ഘടമിത്യുക്തം ത ഥാ ദീപോ ഹി തത് പദം
17. ഗുരുവാക്യ സമാഭിന്നേ ബ്രഹ്മ ജ്ഞാനം സ്ഫുടി ഭവേത്
    കർണ്ണധാരം ഗുരും പ്രാപ്യ കൃത്വാ സൂക്ഷ്മം തരന്തി ച

എല്ലാ ചക്രങ്ങളെയും പറ്റിയുള്ള ജ്ഞാനം ലഭിച്ചതിനുശേഷം സുമണ്ഡലമാകുന്ന സഹസ്ര ദളകമലത്തിൽ പ്രവേശിച്ച് പ്രാണനെ മുകളിലേയ്ക്കാകർഷിച്ചുകൊണ്ട് സ്ഥിതി ചെയ്യണം. അങ്ങനെ പ്രാണാഭ്യാസം ചെയ്താൽ ബ്രഹ്മാണ്ഡ സ്ഥിതമായ പ്രാണ വായു ബിന്ദു ചക്രം ചിത്തം എന്നിവ വേണ്ടപോലെ അഭ്യസിച്ച് യോഗിമാർ ഐക്യമാകുന്ന സമാധിവരെ എത്തിച്ചേരുന്നു. മരത്തിനകത്ത് തീയുണ്ടെങ്കിലും പരസ്പരം ഉരയ്ക്കാതെ അത് പുറത്തു വരില്ല. അതുപോലെ നിരന്തരാഭ്യാസം കൂടാതെ വിദ്യാദീപം പ്രകാശിക്കില്ല. കുടത്തിനുള്ളിലെ വിളക്കിന് കുടം പൊട്ടിച്ചാലേ പുറമെ പ്രകാശം പരത്താൻ കഴിയൂ. അതുപോലെ ശരീരമാകുന്ന കുടത്തിനുള്ളിൽ വെച്ചിട്ടുള്ള ബ്രഹ്മമെന്ന ദീപത്തിന്റെ പ്രകാശം ഗുരുപദേശത്താൽ ഈ കുടം ഭേദിക്കാതെ വെളിയിൽ വരില്ല. കരകാണാത്ത ഈ സമുദ്രം അക്കരെ കട

ക്കാനുള്ള ഉപയാത്തിന് ഗുരുവാകുന്ന കപ്പിത്താനെ ആശ്രയി ക്കണം.

18. അഭ്യാസ വാസനാ ശക്ത്യാ തരന്തി ഭവസാഗരം
പരായാ മങ്കുരീ ഭൂയ പശ്യന്ത്യാം ദ്വിദളീകൃതം

19. മധ്യമായാം മുകുളിതാ വൈഖര്യം
വികസീകൃതാ
പൂർവം യഥോദിതാ യാ വാക് വിലോമേ
നാസ്തി ഗാ ഭവേത്

20. തസ്യാവാചഃ പരോ ദേവഃ കൂടസ്ഥോ വാക്
പ്രബോധകഃ
സോ ഹമസ്പീതി നിശ്ചിത്യ യഃ സദാ
വർത്തതോ പുമാൻ.

21. ശബ്ദൈരുച്ചാവ ചൈർ നീ ചൈഃ ഭാഷീ
തോ പി ന ലിപ്യതേ
പിശ്വ ശ്ച തൈജസ ശ്ചൈവ പ്രാജ്ഞ ശ്ചേതി
തേത്രയദുഃ

22. വിരാട് ഹിരണ്യ ഗർഭ ശ്ച ഈശ്വര ശ്ചേതി
തേ ത്രയാഃ
ബ്രഹ്മാണ്ഡോ ചൈവ പിണ്ഡാണ്ഡം
ലോകാഃ ഭൂരാദയഃ ക്രമാത്

23. സ്വസ്വോപാധി ലയാ ദേവ ലീയന്തേ
പ്രത്യഗാത്മനി
അണ്ഡം ജ്ഞാനാഗ്നിനാ തപ്തം ലീയതേ
കാരണൈഃ സഹ

അഭ്യാസം, വാസന ഇവയുടെ ശക്തികൊണ്ടാണ് അവർ സംസാരസാഗരം അക്കര കടന്നത്. വാണി പരയിൽ അങ്കുരി ക്കുന്നു. പശ്യന്തിയിൽ അതിന് രണ്ടു ഭാഗമുണ്ട്. മധ്യമയിൽ പുഷ്പിക്കുന്നു. വൈഖരിയിൽ വികാസം പ്രാപിക്കുന്നു. ഈ വിധിയനുസരിച്ച് വാണി ആവിർഭവിക്കുന്നതുപോലെ വിലോ മമനുസരിച്ച് അസ്തമിക്കുന്നു. വാഗ്ബോധം ഉണ്ടാക്കുന്ന വൻ അല്ലെങ്കിൽ പരമമായ ദേവൻ ഞാൻ തന്നെ എന്ന് നിശ്ചയിച്ച് പെരുമാറുന്ന വ്യക്തിയോട് ആരെങ്കിലും ഉച്ച സ്വര ത്തിലോ നീചസ്വരത്തിലോ എന്തു പറഞ്ഞാലും അവൻ അതിൽ ലിപ്തനാകില്ല. വിശ്വം തൈജസം പ്രാജ്ഞം എന്നീ മൂന്നു പിണ്ഡങ്ങളും വിരട് ഹിരണ്യ ഗർഭൻ ഈശ്വരൻ എന്നീ മൂന്നു ബ്രഹ്മാണ്ഡങ്ങളും ഭൂഃ ഭുവഃ സ്വഃ എന്നീ മൂന്നു ലോകങ്ങളും വിലയം പ്രാപിക്കുന്നു. ജ്ഞാനാഗ്നി സന്തപ്ത മായാൽ ബ്രഹ്മാണ്ഡവും അതിന്റെ മുഖ രൂപത്തിൽ വിലയം പ്രാപിക്കുന്നു.

24. പരമാത്മനി ലീനം തത് പരം ബ്രഹ്മൈവ
ജായതേ
തതഃ സ്തിമിത ഗംഭീരം ന തേജോ
ന തമസസ്തതഃ

25. അനാഖ്യമന ഭിവ്യക്തം സത് കിഞ്ചിദവ ശിഷ്യതേ
ധ്യാത്വാ മധ്യസ്ഥമാത് മാനം കലശാന്തം ദീപവത്

26. അംഗുഷ്ഠ മാത്രമാത്മാനം അധൂമ
ജ്യോതി രൂപകം
പ്രകാശയന്ത മന്തസ്ഥം ധ്യായേത് കൂടസ്ത
മ വ്യയം

27. വിജ്ഞാനാത്മാ തഥാ ദേഹേ ജാഗ്രത്
സ്വപ്ന സുഷുപ്തിതഃ
മായയാ മോഹിതഃ പശ്ചാത്ത്
ബഹുജന്മാന്തരേ പുനഃ

28. സത് കർമ്മ പരിപാ കാത്തു സ്വ വികാശം
ചികീർഷതി
കോ ഹം കഥമയം ദോഷഃ സംസാരാഖ്യ
ഉപാഗതഃ

29. ജാഗ്രേത് സ്വപ്നേ വ്യവഹരൻ സുഷുപ്തൗ
ക്വ ഗതിർമമ
ഇതി ചിന്താപരോ ഭൂത്വാ സ്വഭാസാ ച വിശേഷതഃ

30. അജ്ഞാനാത്തു ചിദാഭാസോ ബഹിസ്താപേന
താപിതഃ
ദഗ്ധം ഭവത്യേവ തദാ ശൂല പിണ്ഡ വാഗ്നിനാ

അവൻ പരമാത്മാവിൽ ലയിക്കുന്നതിനാൽ ബ്രഹ്മ രൂപമായിത്തീരുന്നു. അപ്പോൾ പ്രകാശമെന്നോ അന്ധകാര മെന്നോ പറയാൻ സാധിക്കാത്ത വിധത്തിലുള്ള ഒരു ഗംഭീര രൂപമാകുന്നു. കേവലം സത് സ്വരൂപമായ ഒരു അവ്യക്ത തത്വം മാത്രമേ അവശേഷിക്കൂ. ഘടദീപ ജ്യോതിസ്സു പോലെ ഒരു നിർധൂമ ജ്യോതിസ്സ് അന്തഃകരണത്തിൽ പ്രകാശിച്ചു കൊണ്ടിരിക്കുന്ന ഈ സ്വരൂപത്തിൽ തന്നെ കൂടസ്ഥനായ ആ അവ്യയ രൂപത്തെ ധ്യാനിക്കണം. ആത്മാവ് അതിന്റെ മൂലരൂപത്തിൽ വിജ്ഞാനമയമാണ്. എന്നാൽ ദേഹത്തിൽ വരുമ്പോൾ അത് മായാവശനായി ജാഗ്രത് സ്വപ്ന സുഷു പ്ത്യവസ്ഥകൾ പ്രാപിച്ച് വിമോഹിതനാകുന്നു. എത്രയോ ജന്മങ്ങൾക്കു ശേഷം ശുഭ കർമ്മങ്ങൾ ഉദയം ചെയ്യുമ്പോൾ അതിനുള്ളിൽ താൻ ആരാണെന്നും എന്നു മറ്റും അറിയാൻ ആഗ്രഹം ജനിക്കുന്നു. ജാഗ്രത് സ്വപ്നാവസ്ഥകളിൽ ഞാൻ എന്നെത്തന്നെ കർത്താവെന്നു വിചാരിച്ച് പെരുമാറുന്നു എന്നാൽ സുഷുപ്തിയിൽ എന്റെ അവസ്ഥ എന്തായിരിക്കും? ഇങ്ങനെ ചിന്തിച്ച് തന്റെ ആഭാസ സ്വരൂപം ചിന്താ വിഷയമാ ക്കുന്ന അഗ്നിയിൽ പഞ്ഞിക്കെട്ട് എരിഞ്ഞടങ്ങുന്നതുപോലെ ചിദാഭാസവും അജ്ഞാനത്തിൽ പെട്ട് നഷ്ടമാകുന്നു.

31. ദഹരസ്ഥഃ പ്രത്യഗാത്മാ നഷ്ടേ ജ്ഞാനേ
തതഃ പരം
മിതതോ വ്യാപ്യ വിജ്ഞാനം ദഹത്യേവ
ക്ഷണേന തു

3. മനോമയ ജ്ഞാനമയാൽ സ മൃഗ ദഗ്ധ്വാ
ക്രമേണ തു
ഘടസ്ഥ ദീപവത് ശശ്വ ദന്ത രേവ പ്രകാശതേ

33. ധ്യായന്നാസ്തേ മുനി ശ്ചൈവവാസുപ്തേ
രാമൃതേ സ്തു യഃ

ജീവന്മുക്തഃ സ വിജ്ഞേയഃ സ ധന്യഃ
കൃതകൃതൃവാൻ

34. ജീവന്മുക്ത പദം ത്യക്ത്വാ സ്വദേഹേ
കാലസാത് കൃതേ

വിശത്യ ദേവ മുക്തത്വം പാവനോ സ്പന്ദതാ മിവ

35. അശബ്ദ മസ്പർശ മരൂപ മവ്യയം

തഥ രസം നിത്യമഗന്ധവച്ച യത്

അനാദ്യ നന്തം മഹന്തഃ പരം ധ്രുവം

തദേവ ശിഷ്യത്യ മലം നിരാമയം

ഇത്യുപനിഷത്.

ഇങ്ങനെ സാംസാരിക ജ്ഞാനം കൈവിട്ടതിനു ശേഷം പ്രത്യഗാത്മാവ് വിശാലത പൂണ്ട് വിജ്ഞാനത്തെയും കൈവിടുന്നു. ഇങ്ങനെ മനോമയവും വിജ്ഞാനമയവും പൂർണ്ണമായും യോജിച്ചു കഴിഞ്ഞാൽ ശാശ്വത പ്രകാശം പോലെ ആത്മാവുതന്നെ ഉള്ളിൽ പ്രകാശിച്ചുകൊണ്ടിരിക്കും. ഇങ്ങനെയുള്ള ആത്മാവിനെ നിത്യം ധ്യാനിക്കുകയും ധ്യാനം തുടരുകയും ചെയ്യുന്ന ആത്മജ്ഞാനി ജീവൻ മുക്തനാണ്; അവൻ ധന്യനും കൃതകൃത്യനുമാണ്. അവന്റെ അന്തിമ സമയം വരുമ്പോൾ അവൻ ജീവന്മുക്തിയിൽ നിന്നും വിദേഹമുക്ത പദം പ്രാപിക്കുന്നു. വായുവിന്റെ ചലനം നിന്നുപോകുന്നതുപോലെയായിരിക്കും അവന്റെ അന്ത്യം. ശബ്ദസ്പർശ രൂപരസ ഗന്ധ രഹിതമയി, പഞ്ചഭൂതങ്ങൾക്കും അതീതമായി, നിത്യനും അവ്യയനും ആത്യന്തരഹിതനും മഹാനും ശാശ്വതനും ശുദ്ധനും അവികാരിയുമായ ബ്രഹ്മം മാത്രമേ ഒടുവിൽ നിലനിൽക്കുന്നുള്ളു.

യോഗകുണ്ഡല്യപുനിഷത്ത് സമാപിച്ചു.



# യോഗചൂഡാമണി ഉപനിഷത്ത്

**ശാന്തിപാഠം**

ആപായന്തു മമാംഗാനി വാക്പ്രാണശ്ചക്ഷുഃ ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവാണി. സർവം ബ്രന്മോപനിഷദം മാഹം ബ്രന്മമിരാകുര്യം. മാ മാ ബ്രന്മ നിരാകരോത് അനിരാകരണം മേസ്തു. തദാത്മനി നിരതേയ ഉപനിഷത് സ്വധർമ്മാസ്തേ മയിസന്തു. തേ മയി സന്തു. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

എന്റെ അംഗങ്ങൾ പരിപുഷ്ടി പ്രാപിക്കുമാറാകട്ടെ. വാണി പ്രാണൻ ചക്ഷുസ്സു, ശ്രോത്രം, ബലം എന്നിവയും സർവ്വേന്ദ്രിയങ്ങളും വൃദ്ധിയെ പ്രാപിക്കട്ടെ. ഉപനിഷത്തുക്കൾ ബ്രന്മസ്വരൂപങ്ങളാണ്. ഞാൻ ബ്രന്മത്തെ നിരാകരിക്കാതിരിക്കട്ടെ. ഉപനിഷത്തിൽ തത്പരനായ എനിക്ക് ഉപനിഷത് കർമ്മങ്ങൾ കൈവരട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. യോഗചൂഡാമണിം വക്ഷ്യേയോഗിനാം
ഹിതകാമ്യയാ കൈവല്യ സിദ്ധിദം ഗൂഢം
സേവിതം യോഗവിത്തമൈഃ

2. ആസനം പ്രാണസംരോധഃ പ്രത്യാഹാര
ശ്ചധാരണാ I

ധ്യാനം സമാധിരേതാനി യാഗാംഗാനി
ഭവന്തി ഷട്

3. ഏകം സിദ്ധാസനം പ്രോക്തം ദ്വിതീയം
കമലാസനം I

ഷട് ചക്രം ഷോഡശാധാരം ത്രിലക്ഷ്യം
വ്യോമ പഞ്ചകം

4. സ്വദേഹേ യോ ന ജനാതി തസ്യ സിദ്ധിഃ
കഥം ഭവേത്

ചതുർദലം സ്യാദാധാരം സ്വാധിഷ്ഠാനം
ച ഷഡ്ദലം

5. നാഭൗ ദശദളം പത്മം ഹൃദയേ ദ്വാദശാരകം I

ഷോഡശാരം വിശുദ്ധാഖ്യം ഭ്രൂമധ്യേ
ദ്വിദളം തഥാ

യോഗികൾക്ക് ഹിതം നൽകണമെന്ന ഉദ്ദേശത്താൽ ഞാൻ യോഗചൂഡാമണിയെപ്പറ്റി പറയുന്നു. ഇത് കൈവല്യ പ്രദവും സിദ്ധിപ്രദവും യോഗവിദ്വാന്മാരാൽ മാനിക്കപ്പെടുന്നതുമാണ്. യോഗത്തിന് ആറ് അംഗങ്ങളുണ്ട്. ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി. ആസനങ്ങളിൽ പ്രഥമസ്ഥാനം സിദ്ധാസനത്തിനുമാണ്. ഷട്ചക്രം, ഷോഡശ ആധാരം വ്യോമ പഞ്ചകം എന്നിവയെ സ്വ ശരീരത്തിൽ കാണാത്തവന് എങ്ങനെ സിദ്ധി കൈവരാനാണ്? ഇതിൽ മൂലാധാരം നാലു ദളങ്ങളോടു കൂടിയതാണ്. സ്വാധിഷ്ഠാന

ത്തിൽ ആറു ദളങ്ങളോടു കൂടിയതും നാദിയിൽ പത്തു ദള ങ്ങൾ ചേർന്നതും,ഹൃദയത്തിൽ പന്ത്രണ്ടു ദളം ഉള്ളതുമായ ഒരു താമരയുണ്ട്. പതിന്നാറു ദളങ്ങളുള്ള ചക്രവുമുണ്ട്.

6. സഹസ്രദലസംഖ്യാതം ബ്രഹ്മരന്ധ്ര
മഹാ പഥി I
ആധാരം പ്രഥമം ചക്രം സ്വാധിഷ്ഠാനം
ദ്വിതീയകം

7. യോനിസ്ഥാനം ദ്വയോർമധ്യേ കാമരൂപം
നിഗദ്യതേ I
കാമാഖ്യം തു ഗുദസ്ഥാനേ പങ്കജം തു
ചതുർ ദളം

8. തന്മധ്യേ പ്രോച്യതേ യോനീഃകാമാഖ്യാ
സിദ്ധ വന്ദിതാI
തസ്യ മധ്യേ മഹാലിംഗം പശ്ചിമാഭിമുഖം
സ്ഥിതം

9. നാഭൗ തു മണിവദ് ബിംബം യോ
ജനാതിസ യോഗവിത്I
തപ്ത ചാമീകരാഭാസം ത ഡില്ലേഖേവ
വിസ്പുരത്

10. ത്രികോണം, തത്പരം വഹനേരധോ മേഢ്രാത്
പ്രതിഷ്ഠിതാ I
സമാധൗ പരമം ജ്യോതിരനന്തം വിശ്വതോമുഖം

ബ്രഹ്മരന്ധ്രമെന്നു പേരുള്ള മഹാമാർഗ്ഗത്തിൽ സഹസ്രാ ദളകമലം സ്ഥിതിചെയ്യുന്നു. ആദ്യ ചക്രം മൂലാധാരവും ദ്വിതീയ ചക്രം സ്വാധിഷ്ഠാനവുമാകുന്നു. ഇത് യോനിസ്ഥാ നത്ത് രണ്ടിനും മധ്യേ സ്ഥിതിചെയ്യുന്നു. ആദ്യ ചക്രം മൂലാധാരവും ദ്വിതീയ ചക്രം സ്വാധിഷ്ഠാനവുമാകുന്നു. ഇത് യോനിസ്ഥാനത്ത് രണ്ടിനും മധ്യേ സ്ഥിതിചെയ്യുന്നു. ഇത് യോനിസ്ഥാനത്ത് രണ്ടിനും മദ്ധ്യേ സ്ഥിതിചെയ്യുന്നു. ഇതി നെ കാമരൂപമെന്ന് പറയുന്നു.കാമമെന്ന ഈ ചതുർദളകമലം ഗുദത്തിന്റെ സ്ഥാനത്താണ്.അതിന്റെ മധ്യത്തിൽ സിദ്ധന്മാർ വന്ദിക്കുന്ന കാമം എന്ന യോനി സ്ഥിതിചെയ്യുന്നു. ഇതിന്റെ മധ്യത്തിൽ പശ്ചിമാഭിമുഖമായ മഹാലിംഗമാണ്. നാഭിയിൽ മണിയുടെ ആകൃതിയിലുള്ള നാഡി അറിയുന്നവനാണ് യോഗി. പഴുപ്പിച്ച സ്വർണ്ണംപോലെ പ്രകാശിക്കുന്നതും മിന്നൽപിണരി നൊത്തതുമായ ത്രികോണയുതമായ അഗ്നിയുടെ സ്ഥാനം മേഢ്രത്തിന് താഴെയാണ്. അവിടെ വിശ്വതോമുഖവും അനന്ത വുമായ ജ്യോതിസ്സു സമാധിയിൽ നിലകൊള്ളുന്നു.

11. തസ്മിൻ ദൃഷ്ടേ മഹായോഗേ യാതാ
യാതോ ന വിദ്യതേ I
സ്വശബ്ദേന ഭവേത് പ്രാണഃ സ്വാധിഷ്ഠാനം
തദാശ്രയം

12. സ്വാധിഷ്ഠാനാശ്രയാദസ്മാൻ മേഢ്ര
മേ വാഭിധീയതേI
തന്തുനാ മണിവത് പ്രോതാ യോ ത്ര കന്ദഃ
സുഷുമ്നയാ

13. തന്നാഭിമണ്ഡലേ ചക്രം പ്രാച്യതേ
മണിപൂരകം I
ദ്വാദശാരേ മഹാചക്രേ പുണ്യപാപ വിവർജ്ജിതേ

14. താവത്ജീവാ ഭ്രമത്യേവാ യാവത്
തത്വം ന വിന്ദതി I
ഊർധ്വം മേഢ്രാദധോ നാഭേഃ കന്ദേ യോനിഃ
ഖഗാണ്ഡവത്

15. തത്ര നാഡ്യഃ സമുത്പന്നാ സഹ സ്രാണാം
ദ്വിസപ്തതിഃ I
തേഷുനാഡീ സഹസ്രേഷു ദ്വിസപ്തതി
രുദാഹൃതാഃ

യോഗാഭ്യാസനത്തിലൂടെ അത് കാണാൻ കഴിഞ്ഞാൽ ജനനമരണാദികൾ ഉണ്ടാവുകയില്ല. 'സ്വ' എന്ന പ്രാണൻ സ്വാധിഷ്ഠതത്തെ ആശ്രയിച്ചതാണ് സ്വാധിഷ്ഠനാശ്രിതമാക യാൽ അതിനെ മെഢ്രമെന്ന് പറയുന്നു. നൂലിൽ കൊരുത്ത മണി പോലുള്ള സുഷുമ്നാ നാഡിയുടെ കേന്ദ്രം ഇതാണ്. നാഭികേന്ദ്രിതമായ ഈ ചക്രത്തെ മണിപൂരമെന്ന് പറയുന്നു. ദ്വാദശദളയുതവും പാപപുണ്യരഹിതവുമായ ഈ ചക്രത്തിൽ തത്വജ്ഞാനം സിദ്ധിക്കാതിരിക്കുന്നിടത്തോളം കാലം ജീവന് പ്രപഞ്ചത്തിൽ ചുറ്റിക്കറങ്ങണം. മേഢ്രത്തിനുമുകളിൽ നാഭിക്കു താഴെയുള്ള കേന്ദ്രത്തിൽ പക്ഷിമുട്ടയുടെ ആകൃതി യുള്ള യോനിയുണ്ട്. ഇവിടെ നിന്നും എഴുപത്തീരായിരം നാഡികൾ ഉൽഭവിക്കുന്നു. അവയിൽ എഴുപത്തിരണ്ടു നാഡികൾ പ്രധാനങ്ങളാണ്.

16. പ്രധാനാ പ്രാണ വാഹിന്യോ
ഭൂയസ്താസു ദശസ്മൃതാഃ I
ഇഡാ ച പിംഗലാ ചൈവ സുഷുമ്നാ
ച തൃതീയഗാ

17. ഗാന്ധാരീ ഹസ്തി ജിഹ്വാ ച പൂഷാ ചൈവ
യശസ്വിനി
അലംബുസാ കുഹൂശ്ചൈവ ശംഖിനീ
ദശമീ സ്മൃതാ

18. ഏതന്നാഡീ മഹാ ചക്രം ജ്ഞാതവ്യം
യോഗി ഭിഃ സദാ
ഇഡാ വാമേ സ്ഥിതാ ഭാഗേ ദക്ഷിണേ
പിംഗലാസ്ഥിതം

19. സുഷുമ്നാ മധ്യദേശേ തു ഗാന്ധാരീ
വാമ ചക്ഷുഷീ I
ദക്ഷിണേ ഹസ്തി ജിഹ്വാ ച പൂഷാ കർണ്ണേ
ച ദക്ഷിണേ

20. യശസ്വിനീ വാമ കർണ്ണേ ച ആനനേ
ചാപ്യലംബുസാ
കൂഹൂശ്ചലിംഗദേശേ തു മൂലസ്ഥാനേ
തു ശംഖിനീ

പ്രാണവാഹിനികളായ പത്തു നാഡികൾ പ്രധാനങ്ങ ളാണ്. ഇഡ, പിംഗള, സുഷുമ്ന, ഗാന്ധാരി, ഹസ്തി ജിഹ്വ,

പൂഷാ, യശസ്വിനി, അലംബുസ, കുഹു, ശംഖിനി ഇവയാണ് ആ പത്ത് നാഡികൾ. ഈ നാഡീമഗാചക്രത്തെ യോഗികൾ അറിഞ്ഞിരിക്കണം. ഇവയിൽ ഇഡ ഇടതുഭാഗത്തും പിംഗള വലത്തും ആണ്. രണ്ടിന്റെയും മധ്യേ സുഷുമ്ന; ഗാന്ധാരി ഇടതു കണ്ണിൽ; ഹസ്തി ജിഹ്വ വലതു കണ്ണിൽ. പൂഷാ വലതു ചെവിയിൽ; യശസ്വിനി ഇടതു ചെവിയിൽ അലംബു സമുഖത്തും കുഹു ലിംഗത്തിലും ശംഖിനി മൂലസ്ഥാനത്തും നിലകൊള്ളുന്നു.

21. ഏവം ദ്വാരം സമാശ്രിത്യ തിഷ്ഠന്തേ
നാഡയഃ ക്രമാത് I
ഇഡാ പിംഗലാ സൗഷുമ്നഃ പ്രാണമാർഗ്ഗേ
ച സംസ്ഥിതാഃ

22. സതതം പ്രാണവാഹിന്യഃ സോമ സൂര്യാ
ഗ്നിദേവതാ.
പ്രാണാപാന സമാനാഖ്യാ വ്യാനോ ദാനൗ
ച വയവഃ

23. നാഗഃ കൂർമ്മേ ഥ കൃകരോ ദേവ
ദത്തോ ധനഞ്ജയഃ
ഹൃദി പ്രാണഃ സ്ഥിതോ നിത്യമപാനോ
ഗുദമണ്ഡലേ

24. സമാനോ നാഭിദേശേ തു പ്രാധാനഃ പഞ്ച
വായവഃ I

25. ഉദ്ഗാരേ നാഗ ആഖ്യാതഃ കൂർമ്മ ഉന്മീലനേ
തഥാ I
കൃകരഃ ക്ഷത്കരോജ്ഞേയോ ദേവദത്തോ
വിജൃംഭണഃ

ശരീരത്തിലെ വിവിധ ദ്വാരങ്ങളിൽ ഓരോന്നിലും എല്ലാ നാഡികളും സ്ഥിതി ചെയ്യുന്നു. ഇഡ, പിംഗള, സുഷുമ്ന, മൂന്നും പ്രാണ മാർഗ്ഗത്തിലാണ്. സൂര്യൻ, ചന്ദ്രൻ, അഗ്നി എന്നീ ദേവന്മാർ സദാ പ്രാണവാഹികളാണ്. പ്രാണൻ, അപാനൻ,സമാനൻ,വ്യാനൻ, ഉദാനൻ, നാഗം, കൂർമ്മം, കൃകരം , ദേവദത്തം, ധനഞ്ജനം ഇവ വായുക്കളും ഉപവായുക്കളുമാണ്. പ്രാണവായു ഹൃദയത്തിലും അപാനൻ ഗുദത്തിലും സമാനൻ നാഭിയിലും ഉദാനൻ കണ്ഡത്തിലും വ്യാനൻ സർവശരീരത്തിലും സ്ഥിതി ചെയ്യുന്നു. ഇവയഞ്ചുമാണ് പ്രധാന വായുക്കൾ ഉദ്ഗാരത്തിൽ നാഗവും ഉന്മീലനത്തിൽ നാഗവും ഉന്മീലനത്തിൽ കൂർമ്മവും തുമ്മലിൽ കൃകരവും കോട്ടുവായിൽ ദേവദത്തവുമാണ്.

26. ന ജഹാതി മൃതം വാപി സർവ വ്യാപി
ധനഞ്ജയഃ I
ഏതേ നാഡീഷു സർവാസു ഭ്രമന്തേ
ജീവജന്തവഃ

27. ആക്ഷിപ്തോ ഭുജ ദണ്ഡേന യഥോ
ച്ചമതി കന്ദുകഃ I
പ്രാണാപാനസമാക്ഷിപ്ത സ്തഥാ ജീ വോ ന
തിഷ്ഠതി

28. പ്രാണാപാനവശോ ജീവോഹ്യ ധശ്ചോർ ധ്വം
ച ധാവതി I
വാമദക്ഷിണമാർഗ്ഗാഭ്യാം ചഞ്ചലത്വാന്ന ദൃശ്യതേ

29. നജ്ജുബദ്ധോയഥാശ്യേനോ ഗതോ പ്യാ
കൃ ഷ്യതേപുനഃ I
ഗുണ ബദ്ധസ്തഥാ ജീവഃ പ്രാണാപാനേന
കർഷതി

30. പ്രാണാപാനവശോ ജീവോഹ്യധ
ശ്ചോർധ്വം ചഗച്ഛതി
അപാനഃ കർഷതി പ്രാണം പ്രാണോ പാനം
ച കർഷതി. I
ഊർധ്വാധസംസ്ഥിതാവേതൗ യോ ജാനാതി
സ യോഗവിത്

സർവവ്യാപിയായ ധനഞ്ജയം എന്ന വായു മരണശേഷവും ശരീരം വിട്ടുപോകുന്നില്ല. സർവ നാഡികളിൽ കൂടിയും ജീവൻ ഭ്രമണം ചെയ്യുന്നു. എറിയപ്പെട്ട വസ്തു പോലെ പ്രാണാപാന വായക്കളുടെ വേഗത്തിൽ സ്ഥിരമായി ഒരിടത്ത് നിൽക്കാതിരിക്കുന്നു. പ്രാണൻ മകളിലേക്കും താഴേയ്ക്കും ഇടതും വലതും മാർഗ്ഗളിലും വന്നു പോയും ഇരിക്കുന്നുണ്ട്. എന്നാൽ ഗതിവേഗത്തിൽ അത് ദൃശ്യമല്ല. കറുകൊണ്ട് ബന്ധിക്കപ്പെട്ട പരുന്തിനെപ്പോലെ പ്രാണൻ മുകളിലേക്കും താഴേക്കും വന്നും പോയുമിരിക്കുന്നുണ്ട്. അപാനൻ പ്രാണനെയും പ്രാണൻ അപാനനെയും ആകർഷിക്കുന്നു. യോഗശാസ്ത്രമറിയുന്നവൻ പ്രാണന്റെ ഈ ഊർധ്വധഃ ഗമനം കണ്ടറിയന്നു.

31. ഹകാരേണ ബഹിർയാതി സകാരേണ
വിശേത് പുനഃ I
ഹംസഹംസേത്യ മും മന്ത്രം ജീവോ
ജപതി സർവദാ

32. ഷട് ശതാനി ദിവാരാത്രൗ സഹ സ്രാണ്യേക
വിംശേതിഃ I
ഏതത് സംഖ്യാന്വിതം മന്ത്രം ജീവോ ജപതി
സർവദാ

33. അജപാ നാമ ഗായത്രി യോഗനാം മോക്ഷദം സദാ
അസ്യാ സങ്കല്പമാത്രേണ സർവ
പാപൈഃ പ്രമുച്യതേ

34. അനയാ സദൃശീ വിദ്യാ അനയാ സദൃശോ
ജപഃ I
അനയാ സദൃശം ജ്ഞാനം ന ഭൂതം ന ഭവിഷ്യതി

35. കുണ്ഡലിന്യാം സമുദ് ഭൂതാ ഗായത്രീ
പ്രാണധാരിണീ I
പ്രാണവിദ്യാ കുണ്ഡലിനീ യസ്താം
വേത്തി സവേദവിത്

ഈ ജീവൻ ഹകാര ധ്വനിയിൽ ബഹീർ ഗമാക്കുകയും സകാര ധ്വനിയിൽ അന്തർ ഗമിക്കുകയും ചെയ്യുന്നു. ഇങ്ങനെ

ഒരു രാപകലിൽ 21500 മന്ത്രം സദാ ജപിച്ചുകൊണ്ടിരിക്കുന്നു അജപാഗായത്രി എന്നാണതിന് പേര്. ഇത് യോഗികൾക്ക് മോക്ഷപ്രദവും സങ്കല്പത്താൽ തന്നെ പാപവിമോചക വുമാണ്. ഇതിനു തുല്യമായി ഒന്നുമില്ല. കുണ്ഡലിനിയിൽ നിന്നു സമുദ്ഭൂതമായ ഈ ഗായത്രി പ്രാണവിദ്യയും മഹാവി ദ്യയുമാണ്. ഇതരിയുന്നവൻ വേദജ്ഞനത്രെ.

36. കന്ദോർധ്വേ കുണ്ഡലീശക്തി രഷ്ടധാ
കുണ്ഡ ലാകൃതിഃ I
ബ്രഹ്മദ്വാര മുഖം നിത്യം മുഖേനച്ഛാദ്യ തിഷ്ഠതി.
37. യേന ദ്വാരേണ ഗന്തവ്യം ബ്രഹ്മദ്വാരമനാമയം I
മുഖേനാച്ഛാദ്യ തദ്ദ്വാരം പ്രസ്തുത പരമേശ്വരീ
38. പ്രബുദ്ധാ വഹ്നിയോഗേന മനസാ മരുതാ
സഹ I
സുചീവദ് ഗാത്രമാദായ വ്രജത്യൂർദ്ധ്വം
സുഷുമ്നയാ
39. ഉദ്ഘാടയേത് കവാടം തു യഥാ
കുഞ്ചികയാ ഗൃഹം I
കുണ്ഡലിന്യാ തഥാ യോഗീ മോക്ഷദ്വാരം
പ്രഭേദയേത്

40. കൃത്വാ സംപുടിതൗ കരൗ ദൃഢതരം ബധ്വാഥ പദ്മാസനം ഗാഢം വക്ഷസി സന്നിധായ ചുംബുകം ധ്യാനം ച തച്ചേഷ്ടിതം വാരം വാരമപാന മൂർധ്വമ നിലം പ്രോച്ചായേത് പൂരിതം പുഞ്ചൻ പ്രാണമു പൈതി ബോധമതുലം ശക്തി പ്രഭാവാന്നരഃ

കന്ദത്തിന്റെ മുകളിൽ കുണ്ഡിലിനീ ശാന്തി അഷ്ട കുണ്ഡലിനീ ശാന്തി അഷ്ടകുണ്ഡലങ്ങളിൽ വ്യപരിച്ച് അവിടെത്തന്നെ ബ്രഹ്മത്തെ ആവരണം ചെയ്ത് സദാ സ്ഥിതി ചെയ്യുന്നു. ഏതൊരു ബ്രഹ്മരന്ധ്രത്തിൽ കൂടിയാണോ പ്രയാസം വിനാ പോകേണ്ടി വരുന്നത് ആരന്ധ്രം. മുഖം കൊണ്ടു മറച്ച് സദാ ഈ പരമേശ്വരീ ശക്തി സുഷുപ്തിയിൽ ആണ്ടിരിക്കുന്നു. അത് വഹ്നി യോഗത്തിൽ ഉണർന്ന് മനസ്സും പ്രാണനുമൊപ്പം സുഷുപ്നയിൽ കൂടി സൂചി പോലെ മുകളിലേക്ക് പോകുന്നു. താക്കോൽ കൊണ്ട് വാതിൽ തുറക്കുന്നതുപോലെ യോഗി കുണ്ഡലിനീ ശക്ത്യാൽ മോക്ഷകവാടം ഭേദിക്കണം. രണ്ടു കൈകളെയും സംഘടി തമാക്കി ദൃഢമായി പദ്മാസനത്തിലിരുന്ന് താടി നെഞ്ചോട് ചേർത്ത് ബ്രഹ്മ ധ്യനത്തോട് വീണ്ടും വീണ്ടും വായു മുകളി ലേക്ക് വലിക്കുകയും പിന്നെ വെളിയിലേക്ക് വിടുകയും വേണം. ഇങ്ങനെ ചെയ്താൽ മനുഷ്യൻ വിശേഷാൽ ഒരു ശക്തി അനുഭവപ്പെടുന്നതാണ്.

41. അംഗനാം മർദ്ദനം കൃത്യാശ്രമസംജാത
വാരിണാ I
കടദ്മലവണ ത്യഗി ക്ഷീരഭോജനമാചരേത്
42. ബ്രഹ്മചാരീ മിതഹാരീ യോഗീ യോഗ
പരിയാണഃ I
അബ്ദാദുർധ്വം ഭവേത്സിദ്ധോ നാത്ര
കാര്യാ വിചാരണാ
43. സുസ്നിഗ്ധമധുരാഹാരശ്ചതുർത്ഥാംശ
വിവർജിതഃ
ഭുഞ്ജതേ ശിവസംപ്രീത്യാ മിതാഹാരീ
സ ഉച്യതേ
44. കന്ദോർധ്വേ കുണ്ഡലീ ശക്തിരഷ്ടധാ
കുണ്ഡ ലാകൃതി I
ബന്ധനായ ച മൂഢാനാം യോഗിനാം മോക്ഷ
ദാ സദാ
45. മഹാമുദ്രാം നഭോമുദ്രാം ഓഡ്യാണം ച
ജലന്ധരം I
മൂലബന്ധം ച യോ വേത്തി സ യോഗീ
മുക്തി ഭാജനം

അഭ്യാസത്താൽ വിയർപ്പുണ്ടായാൽ അംഗങ്ങൾ മർദ്ദിച്ച് കയ്പ്, പുളി, ഉപ്പ്, എന്നിവ കലർന്ന ആഹാര സാധനമുപേ ക്ഷിച്ച ക്ഷീരാന്നം ഭക്ഷിക്കണം. ബ്രഹ്മചാരിയും മിതാഹാ രിയും യോഗപരായണനുമായ യോഗി ഒരു വർഷത്തിനകം തന്നെ സിദ്ധി പ്രാപിക്കും എന്നതിൽ സംശയമില്ല. സ്നിഗ്ധ മധുരമായ ആഹാരം കഴിക്കണം. വയറിന്റെ നാലിലൊരു ഭാഗം ഒഴിച്ചിടണം. ശിവ പ്രീതിയോടെ ആഹാരം കഴിക്കുന്ന വനെ മിതാഹാരിയെന്ന് പറയുന്നു. കരുത്തിന്റെമുകളിലുള്ള അഷ്ടകുണ്ഡല സഹിതമായ കണ്ഡലിനീ ശക്തി മൂഢ ന്മാർക്ക് ബന്ധനപ്രദവും യോഗികൾക്ക് മോക്ഷ പ്രദവുമാ കുന്ന തപോമുദ്ര, ഉഡ്യാണം, ജലധരബന്ധം,മൂലബന്ധം എന്നിവ അറിയുന്ന യോഗി മുക്തിക്ക് അർഹനാണ്.

46. പാർഷണിഘാതേന സംപീഡ്യ യോനി
മാകുഞ്ചയേത് ദൃഢം I
അപാനമൂർധ്വാമാകൃഷ്യ മൂലബന്ധോ
വീധീയതേ
47. അപാനപ്രാണയോരൈക്യം
ക്ഷയാന്മൂത്രപൂരീഷയോഃ I
യുവാ ഭവതി വൃദ്ധോ f സതതം മൂല
ബന്ധനാത്
48. ഒഡ്യാണം കരുതേ യസ്മാദവിശ്രാന്തം
മഹാഖഗ I
ഓഡ്ഡിയാണം തദേവസ്യാൻ മൃത്യു
മാതംഗകേസരീ
49. ഉദരാത് പശ്ചിമം താണ മധോനാഭേർ
നിഗദ്യതേ I
ഓഡ്യണമുദരേ ബന്ധസ്തത്ര ബന്ധോ
വിധീയതേ
50. ബധ്നാതി ഹി ശിരോജാതമധോഗാമി
നഭോജലം I

തതോ ജാലന്ധരോ ബന്ധഃ കണ്ഠ

ദുഃഖൗ ഘനാശനഃ

ശക്തിയിൽ ഉപ്പൂറ്റികൊണ്ടമർത്തി യോനി സ്ഥാനം ദൃഢമായി സങ്കോചിപ്പിച്ച് അപാനവായുവിനെ മുകളിലേയ്ക്കാകർഷിച്ചാൽ അത് മൂലബന്ധമാണ്. ഈ ക്രിയയാൽ പ്രാണപാന വായുക്കൾ ഒന്നായിത്തീരുകയും മലമൂത്രങ്ങൾ കുറയുകയും ചെയ്യുന്നു. ഈ മൂലബന്ധം അഭ്യസിക്കുന്ന വ്യക്തി വൃദ്ധനാണെങ്കിലും യുവാവായിത്തീരുന്നു. മൃത്യുവാകുന്ന ആനയ്ക്ക് സിംഹം പോലെയാണ് ഉഡ്യായണാഭ്യാസം. ഉദരത്തിൽ നിന്ന് നാഭിക്കു താഴോട്ട് നീട്ടുന്ന പക്ഷം അത് പശ്ചിയതാനമാണ്. ഉഡ്ഡിയാനബന്ധവം ഉദരത്തിൽ തന്നെ ചെയ്യണം. അധോശ്രമിയായ നഭസ്ഥലവും ജലതത്വവും ശിരസ്സിൽ തന്നെ സ്ഥിരമായി വെച്ചാൽ ജലന്ധരബന്ധമായി. ഇത് ദുഃഖക്ലേശാദിനാശകമാണ്.

51. ജാലന്ധരേ കൃതേ ബന്ധേ കണ്ഠ സങ്കോച

ലക്ഷണേ I

ന പീയൂഷം പതത്യഗ്നൗ ത ച വായു പ്രധാവതി

52. കപാലകുഹരേ ജിഹ്വാ പ്രവിഷ്ടാ

വിപരീതഗാ I

ശേചരീ ദ്രുവോരന്തർഗതാ ദൃഷ്ടിർമുദ്രാ ഭവതി

53. ന രോഗോ മരണം തസ്യ ന നിദ്രാ മ ക്ഷു

ധാ തൃഷാ I

ന ച മൂർഛാ ഭവേത്തസ്യ യോ മുദ്രാം

വേത്തി ഖേചരിം

54. പീഡിതേ ന ചരോഗേണ ലിപ്യതേ ന

സ കർമ്മഭിഃ I

ബധ്യതേ ന ച കേനാപി യോ മുദ്രാം

വേത്തി ഖേചരിം

55. ചിത്തം ചരതി ഖേ യസ്മാജ്ജിഹ്വാ ചരതി

ഖേ യതഃ

തേനേയം ഖേചരീ മുദ്രാ സർവസിദ്ധ

നമസ്കൃതാ

ജാനന്ധര ബന്ധം ചെയ്യുമ്പോൾ കണ്ഠം സങ്കോചിപ്പിക്കുന്നതിനാൽ അമൃതം അഗ്നിയിൽ പതിക്കുന്നില്ല. വായു ചലിക്കുന്നില്ല. നാക്ക് വിപരീതമാക്കി കപാലകുഹരത്തിൽ പ്രവേശിപ്പിക്കുകയും രണ്ടു പുരികങ്ങൾക്കും മധ്യേ ദൃഷ്ടി ഉറപ്പിക്കുകയും ചെയ്താൽ അത് ഖേചരീ മുദ്രയാണ്. അതു ചെയ്താൽ രോഗമോ, മരണമോ, വിശപ്പോ, ദാഹമോ ഉണ്ടാകില്ല. ഖേചരീമുദ്ര അഭ്യസിച്ചിട്ടുള്ളവന് ബോധക്കേടില്ല; രോഗിയാകില്ല. അത് അറിഞ്ഞവന് പ്രതിബന്ധങ്ങൾ ഉണ്ടാകില്ല. അതിന്റെ സാധനയാൽ ചിത്തവും ജിഹ്വവും ആകാശത്തിൽ സഞ്ചരിക്കുന്നു; സിദ്ധന്മാരും ആ മുദ്രയെ നമസ്ക്കരിക്കുന്നു.

56. ബിന്ദുമൂല ശരീരാണി ശിരസ്തത്ര

പ്രതിഷ്ഠിതാഃ I

ഭാവയന്തീ ശരീരാണി ആ പാദതല മസ്തകം

57. ഖേചര്യ മുദ്രിതം യേന വിവരം

ലംബി കോർദ്ധ്വതഃ I

ന തസ്യ ക്ഷീയതേ ബിന്ദുഃ കാമിന്യാലിംഗി

തസ്യ ച

58. യാവത് ബിന്ദു സ്ഥിതോ ദേഹേ താവന്മൃത്യു ഭയം

കുതഃ യാവത് ബദ്ധാ നഭോ മുദ്രാ താവത്

ബിന്ദുർന ഗച്ഛതി

59. ജ്വലിതോ f പി യഥാ ബിന്ദുഃ സംപ്രാപ്തശ്ച

ഹുതാശനം

വ്രജത്യുർ ധ്വാംഗതഃ ശക്ത്യാ നിരുദ്ധോ

യോനി മുദ്രയോ

60. സപുനർ വിവിധോ ബിന്ദുഃ പാണ്ഡരോ

ലോഹിസ്തഥാ

പാണ്ഡരം ശുക്ലമിത്യാഹൂർ ലോഹി

താഖ്യാം ജ്യം മഹാരജഃ

പാദം മുതൽ ശിരസ്സുവരെയുള്ള സർവാംഗങ്ങളെയും പോഷിപ്പിക്കുന്ന സിരസ്സുകൾക്കെല്ലാം ആധാരം ബിന്ദുവാണ്. ഖേചരിമുദ്രയാൽ നാക്കിനു മുകളിൽ കപാല കുഹരം ബന്ധിക്കുന്നവന്റെ വീര്യം നഷ്ടപ്പെടുന്നില്ല. സ്ത്രീയുടെ ആലിംഗനത്താലും നഷ്ടപ്പെടില്ല. ദേഹത്തിൽ വീര്യമുള്ളിടത്തോളം കാലം മൃത്യു ഭയം വേണ്ട. ഖേചരി മുദ്രാ ബദ്ധമായിരിക്കുന്നിടത്തോളം കാലം ബിന്ദു (വീര്യം) നഷ്ടപ്പെടില്ല. ബിന്ദുക്കൾ നിർഗമിച്ചു അഗ്നിതത്വത്തെ പ്രാപിച്ചാലും യോനിമുദ്രയാൽ അത് തടഞ്ഞു നിറുത്തി ഊർധ്വഗാമിയാക്കാവുന്നതാണ്. ബിന്ദു രണ്ടു വിധമുണ്ട്. ഒന്നു വെളുത്തത്, മറ്റേത് ചുമന്നത്. വെളുത്തനിറമുള്ളതിന്റെ പേര് ശുക്ലമെന്നും ചുമന്ന നിറമുള്ളതിന്റേത് മഹാരജസ്സ് എന്നുമാണ്.

61. സിന്ദൂര വ്രാതസങ്കാശംരവിസ്ഥാനസ്ഥിതം രജഃ

ശശിസ്ഥാനസ്ഥിതം ശുക്ലം തയോരൈക്യം

സുദുർലഭാ

62. ബിന്ദുഃ ബ്രഹ്മാ രജഃ ശക്തിഃ ബിന്ദരിന്ദു രാജോ

രവിഃ ഉഭയോഃസ സംഗമാദേവ പ്രാപ്യതേ

പരമം പദം.

63. വായുനാ ശക്തിവേഗേന പ്രേരിതം ച യഥാ രജഃ

യാതി ബിന്ദുഃ സദൈവത്വം ഭവേദ്

ദിവ്യവപുസ്തദാ

64. ശുക്ലം ചന്ദ്രേണ സംയുക്തം രജഃ സൂര്യേണ

സംഗതം I

തയോഃ സമരസൈകത്വം യോ ജാനാതി

സയോഗവിത്

65. ശോധനം നാഡീജാലസ്യ ചാലനം

ചന്ദ്രസൂര്യയോഃ I

രസാനാം ശോഷണം ചൈവ മഹാമുദ്രഭീയതേ.

സിന്ദൂരം പോലെ പ്രകാശിക്കുന്ന രവിസ്ഥാനമാണ് രജസ്സിന്റെ സ്ഥാനം. ശുക്ലത്തിന്റെ സ്ഥാനം ചന്ദ്രനാണ് രണ്ടിന്റെ

യും സംയോഗം കഠിനമാണ്. ബിന്ദു ബ്രഹ്മാവും രജസ്സ് ശക്തിയുമത്ര. ബിന്ദു ചന്ദ്രനും രജസ്സ് സൂര്യനുമാണ്. രണ്ടിന്റെയും സംഗമത്താൽ പരമപ്രാപ്തി കൈവരും. വായുനീതമായ രജസ്സ് ബിന്ദുവുമായി സംയോജിച്ച് ഒന്നായിത്തീരുമ്പോൾ ദേഹം ദിവ്യമായി ഭവിക്കുന്നു. ശുക്ലം ചന്ദ്രനോടും രജസ്സ് സൂര്യനോടും ചേർന്നിരിക്കുന്നു. ഇവരുടെ ഐക്യം അറിയുന്നവനാണ് യോഗവിത്ത് ഇനി നാഡീ ജാലശോധനയും ചന്ദ്രസൂര്യന്മാരുടെ ചലനം രസശോഷണം ഇവ സംഭവിക്കുന്ന മഹാമുദ്രയെപ്പറ്റി പറയുന്നു.

66. വക്ഷോന്യസ്യ ഹനുഃ പ്രപീഡ്യ സുചിരം യോനിം ച വാമാംഘ്രിണാ ഹസ്താഭ്യാസനുധാരയൻ പ്രസരിതം പാദം തഥാദക്ഷിണം. ആപുര്യ ശ്വസനേന കക്ഷിയുഗളം ബദ്ധ്വാ ശനൈഃ രേചയേ ഏതദ് വ്യാധി വിനാശിനി സ്യമഹതീ മുദ്രാ നൃണാം പ്രോച്യതേ.

താടി നെഞ്ചോടു ചേർത്തു വെച്ച് ഇടതുകാലു കൊണ്ട് യോനിസ്ഥാനത്തെ വളരെ നേരം അമർത്തി വെച്ച വലതു കാൽ നേരെ നീട്ടി രണ്ടു കൈകൾ കൊണ്ടും പിടിക്കണം. പിന്നെ ഇരു പാർശ്വങ്ങളിലും ശ്വാസം നിറച്ച് സാവധാനം രേചകം ചെയ്യണം. ഇത് മഹത്തും സർവരോഗങ്ങളും അകറ്റുന്നതുമായ മഹാമുദ്രയാണ്.

67. ചന്ദ്രാംശേന സമഭ്യസ്യ സൂര്യാംശേനാഭ്യ
സേത് പുനഃ I
യാ തുല്യാതു ഭവേത് സംഖ്യാ തതോ മുദ്രാം
വിസർ ജയേത്

68. നഹിപഥ്യമപഥ്യം വാ രസാ സർവേപി
നീരസാഃ I
അതിമുക്തം വിഷം ഘോരം പീയുഷ
മിവ ജീര്യതേ

69. ക്ഷയ കുഷ്ഠ ഗുദാ വർത്ത ഗുല്മാജീർണ്ണ
പുരോഗമാഃ I
തസ്യ രോഗാഃ ക്ഷയം യാന്തി മഹാമുദ്രാം തുയോ f
ഭ്യസേത്

70. കഥിതാ f യം മഹാമുദ്രാ
മഹാസിദ്ധാകിനൃണാം I
ഗോപനീയാ പ്രയത്നേന ന ദേയാ
യസ്യകസ്യചിത്

ആദ്യം ഇടത്തെ നാസാരന്ധ്രത്തിൽ കൂടി അഭ്യസിക്കണം. പിന്നെ വലത്തെ നാസാരന്ധ്രത്തിൽ കൂടി. രണ്ടിന്റെയുംസംഖ്യ തുല്യമാകുമ്പോൾ അഭ്യാസം നിറുത്താം. ഇതു മുദ്രയുടെ പ്രഭാവത്താൽ ഏതു തരം ഭക്ഷണവും ഹൃദ്യമായിത്തീരുന്നു. തീവ്രവിഷവും അമൃതം പോലെ ദഹിക്കും. ക്ഷയം, കുഷ്ഠം, ഭഗന്ദരം, ഗുല്മം, അജീർണ്ണം എന്നല്ല സർവ്വരോഗങ്ങളും മഹാ മുദ്രയുടെ അഭ്യാസം കൊണ്ട് ശമിക്കുന്നു. മഹാസിദ്ധി പ്രദാനം ചെയ്യുന്ന ഈ മഹാമുദ്രയെപ്പറ്റി ഗോപ്യമായി വെക്കണം. കണ്ണിൽ കണ്ടവർക്ക് പറഞ്ഞു കൊടുക്കരുത്.

71. പത്മാസനം സമാരുഹ്യ സമകായശിരോധരഃ
നാസാഗ്രദൃഷ്ടിരേകാന്തേ ജപദോംകാമവ്യയം

ഏകാന്ത സ്ഥലത്ത് പത്മാസനത്തിലിരുന്ന് നിവർന്നിരുന്ന് ശരീരവും ശിരസ്സും നേരെയാക്കി. നാസികാഗ്രത്തിൽ ദൃഷ്ടി ഉറപ്പിച്ച് അവ്യയമായ ഓംകാരം ജപിക്കണം.

72. ഓം നിത്യം, ശുദ്ധം, ബുദ്ധം, നിർവികല്പം, നിരഞ്ജനം, നിരാഖ്യാതം, അനാദിനിധനമേകം തുരീയം യദ് ഭൂതം ഭവദ്. ഭവിഷ്യത് പരിവർത്തമാനം സർവദാ അനവച്ഛിന്നം പരംബ്രഹ്മം തസ്മാജ്ജാതാ പരാശക്തിഃ സ്വയം ജ്യോതിരാത്മികാ അഗ്നേരാപഃ അദ്ഭ്യാ പൃഥിവി. തേഷാം പഞ്ചഭൂതാനാം പതയഃ പഞ്ച സദാശിവേശ്വരരുദ്ര വിഷ്ണു ബ്രാഹ്മണശ്ചേതി. തേഷാം ബ്രഹ്മവിഷ്ണു രുദ്രാശ്ചാച് പത്തിസ്ഥിതിലയ കർത്താര രാജസോ ബ്രഹ്മാ സാത്വികോ വിഷ്ണു സ്താമസോ രുദ്ര ഇതി. ഏതേ ത്രയോ ഗുണയുക്താഃ ബ്രഹ്മാദേവാനാം പ്രഥമഃ സംബഭൂവഃ ധാതാ ച സൃഷ്ടൗ വിഷ്ണുശ്ച സ്ഥിതൗ രുദ്രശ്ച നാശേഭോഗായ ചന്ദ്രഃ പ്രഥമജാഃ ബഭൂവുഃ ഏതേഷാം ബ്രാഹ്മണോ ലോകാ ദേവതിര്യക്ക് നര സ്ഥാവരാശ്ച ജായന്തേ ക തേഷാം മനുഷ്യാദീനാം പഞ്ചഭൂതസമവായഃ ശരീരം ക ജ്ഞാനവിഷയൈ. പ്രാണാദിപഞ്ചവയയും മനോബിദ്ധി ചിത്തഹങ്കാരൈഃ സ്ഥൂല കല്പിതൈ സോ f പി സ്ഥൂലപ്രകൃതിരിത്യുചതേ. ജ്ഞാന കർമ്മേന്ദ്രിയൈർ ജ്ഞാന വിഷയൈ പ്രാണാദി പഞ്ചവായു മനോ ബുദ്ധിഭിശ്ച സൂക്ഷ്മസ്ഥേ f പി ലിംഗമേവേ ത്യു ച്യതേ. ഗുണോത്രയ യുക്തം കാരണം സർവേഷാമേവം ത്രീണിശരീരാണി വർത്തിന്തേ. ജഗ്രത് സ്വപ്ന സുഷുപ്തിതുരീശ്ചേത്യ വസ്ഥാശ്ചതസ്രഃസ താസാമ മസ്ഥാമാമധി പതയശ്ച ത്വാരഃ പുരുഷാഃ വിശ്വതൈജസപ്രാജ്ഞാശ്ചേതി. വിശ്വോഹി സ്ഥൂല ഭൂങ്ങ് നിത്യം തൈജസഃ പ്രവിവിക്ത ഭുക് ആനന്ദ ഭുക് തഥാ പ്രാജ്ഞഃ സർവ സാക്ഷീത്യതഃ പരഃ

നിത്യവും, ശുദ്ധവും, ബുദ്ധവും, നിർവികാവും, നിഞ്ജനവും, നാമഹിതവും, അനാദിയും, മൃത്യുസ്വരൂപവും, ഏകവും, തുരീയനും, ഭൂതഭവിഷ്യ വർത്തമാന കാലങ്ങളിലും അവിച്ഛിന്നരൂപന്തനും ആയ പബ്രഹ്മത്തിൽ നിന്നും സ്വയം ജ്യോതി രൂപിണിയായ പരാശക്തിയുണ്ടായി. ആത്മാവിൽ നിന്ന് ആകാശം ഉണ്ടായി. ആകാശത്തിൽ നിന്ന് വായു; വായുവിൽ നിന്ന് അഗ്നി; അഗ്നിയിൽ നിന്ന് ജലം, ജലത്തിൽ നിന്ന് പൃഥ്വി. ഈ പഞ്ചഭൂതങ്ങളുടെ നാഥന്മാർ സദാശിവനും ഈശ്വരനും രുദ്രനും വിഷ്ണുവും ബ്രഹ്മാവുമാണ്. ബ്രഹ്മാവ് സൃഷ്ടി കർത്താവാണ്. വിഷ്ണു സംരക്ഷകൻ; രുദ്രൻ പ്രളയ കർത്താവ്; ബ്രഹ്മാവ് രജോഗുണയുക്തനാണ്;വിഷ്ണു സത്വ ഗുണയുക്തൻ; രുദ്രൻ തമോ ഗുണയുക്തൻ, ബ്രഹ്മാവ് ദേവന്മാരിൽ പ്രഥമനായി ജനിച്ചു. സൃഷ്ടിക്കാൻ ബ്രഹ്മാവും, രക്ഷിക്കാൻ വിഷ്ണുവും, സംഹരിക്കാൻ രുദ്രനും, ഭോഗ

ങ്ങൾക്കു ചന്ദ്രനും ആദ്യമായി ഉത്ഭവിച്ചു. ഇവരിൽ ബ്രഹ്മാവിൽ നിന്നു ലോകവും, ദേവന്മാരും, തിര്യക്കുകളും, മനുഷ്യരും, സ്ഥാവരങ്ങളും ഉത്ഭവിക്കുന്നു. മനുഷ്യ ശരീരം പഞ്ചഭൂതങ്ങളുടെ സംയോഗത്താലുണ്ടാകുന്നു. ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയങ്ങൾ, ജ്ഞാനം, വിഷയം പ്രാണാദി പഞ്ചവായുക്കൾ മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഇവയെല്ലാം സ്ഥുല രൂപത്തിൽ സങ്കല്പിതങ്ങളാണ്. ഈ ശരീരവും സ്ഥൂല പ്രകൃതിയുടേതാണ്. ജ്ഞാനേന്ദ്രിയങ്ങളും കർമ്മേന്ദ്രിയങ്ങളും ജ്ഞാനവും വിഷയവും പഞ്ചവായുക്കളും മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം ഇവയെല്ലാം സ്ഥൂല രൂപത്തിൽ സങ്കല്പിതങ്ങളാണ്. ഈ ശരീരവും സ്ഥൂല പ്രകൃതിയുടേതാണ്. ജ്ഞാനേന്ദ്രിയങ്ങളും, കർമ്മേന്ദ്രിയങ്ങളും ജ്ഞാനവും, വിഷയവും, പഞ്ചവായുക്കളും മനസ്സ്, ബുദ്ധി എന്നിവയും സൂക്ഷ്മ രൂപത്തിൽലിംഗങ്ങൾ എന്നു പറയുന്നു. കാരണം ത്രിഗുണാത്മകമാണ്. ഏവർക്കും മൂന്നു ശരീരമുണ്ട്. ജാഗ്രത, സ്വപ്നം, സുഷുപ്തി,തുരീയം എന്ന് നാല് അവസ്ഥകളും ഉണ്ട്. അവയ്ക്കെല്ലാം അധിപതിയായി വിശ്വം, തൈജസം, പ്രാജ്ഞം, ആത്മാവ് ഇവയിൽ നാലു പുരുഷന്മാരുണ്ട്.സ്ഥൂലത്തിന്റെ ഭോക്താവ് വിശ്വവും ഏകാന്തത്തിന്റേത് തൈജസവും ആനന്ദത്തിന്റേത് പ്രാജ്ഞവും ആണ്. പരൻ സർവത്തിനും സാക്ഷി രൂപമാണ്.

73. പ്രണതഃ സർവതാതിഷ്ഠേത് സർവ ജീവേഷു ഭോഗതാഃ

അഭിരാമസ്ഥു സർവാസ്യ വ്യവസ്ഥാസു ഹ്യധോമുഖഃ

74. ആകാര ഉകാരോ മകാരശ്ചേതി ത്രയോ വർണ്ണാസ്ത്രയോ ദേവാ സ്ത്രയോ ഗുണാ സ്ത്രീന്യാക്ഷരാണി ഏവം പ്രണവഃ പ്രകാശതേ ത്രയഃ ആകാരോ ജാഗ്രതി നേത്രേ വർത്തതേ സർവജന്തുഷു സ്വരാഉകാര കണ്ഠതഃ സ്വപ്നേ മകാരോഹൃദി സുപ്തിതാഃ

75. വിരാഡ്‌വിശ്വഃ സ്ഥൂലശ്ചകാര ഹിരണ്യ ഗർഭ സൈതജസഃ സുക്ഷ്മശ്ച ഉകാരഃ കാരണ വ്യാകൃതഃ പ്രാജ്ഞശ്ച മകാരഃ ആകാരോ രാജാസോ രക്തോ ബ്രഹ്മാ ചേതന ഉച്ച്യതേ. ഉകാര സാത്വികഃ ശുക്ലോ വിഷ്ണുരീത്യാഭിധി യതേ.

സർവ ജീവജാലങ്ങളുടെയും ഭോഗകാലത്ത് പ്രണവം ഭിന്നരൂപത്തിൽ വസിക്കുന്നു. അത് എല്ലാ അവസ്ഥയിലും അ ധോന്മുഖമായി അഭിരമിക്കുന്നു. അകാരം ഉകാരം മകാരം മൂന്നും മുന്നുവർണ്ണങ്ങളും മൂന്നുവേദങ്ങളും മുന്നു ലോകങ്ങളും മുന്നു ഗുണങ്ങളും മുന്നുഅക്ഷരങ്ങളും മുന്നുസ്വരങ്ങളും എല്ലാം പ്രണവം മുഖേന പ്രകാശിക്കുന്നു. എല്ലാത്തിലും ജാഗ്രദാവസ്ഥയിൽ അകാരം നേത്രങ്ങളിൽ വസിക്കുന്നു. സ്വപ്നാവസ്ഥയിൽ ഉകാരം കണ്ഠത്തിലും

സുഷുപ്താവസ്ഥയിൽ മകാരം ഹൃദയത്തിലും വസിക്കുന്നു. ആകാരം സ്ഥൂലവും വിരാട്ടും വിശ്വവുമാണ്. ഉകാരം ഹിരണ്യഗർഭവും, തൈജസവും, സൂക്ഷ്മവും, മകാരം കാരണവും, അവ്യാകൃതവും പ്രാജ്ഞവുമാകുന്നു. അകാരം രാജസം, രക്തവർണ്ണം ബ്രഹ്മാവ് എന്നിങ്ങനെ പറയപ്പെടുന്നു. ഉകാരം സാത്വികം ശുക്ലവർണ്ണം വിഷ്ണു എന്നും മകാരം താമസം കൃഷ്ണവർണ്ണം രുദ്രൻ എന്നീ നാമങ്ങളാലും പറയപ്പെടുന്നു.

76. മകാരസ്തമസഃകൃഷ്ണോ രുദ്രശ്ചേതി തഥോച്യതേ I

പ്രണവാത് പ്രഭവോ ബ്രന്മാ പ്രണവാത് പ്രഭവോ ഹരിഃ

77. പ്രണവാത് പ്രഭവോ രുദ്രാഃപ്രണവോ ഹി പരോ ഭവേത്

ആകാരേ ലീയതേബ്രന്മ ഉകാരേ ലിയതേ ഹരിഃ

78. മകാരേ ലിയതേ രുദ്രാഃ പ്രണവോ ഹി പ്രകാശതേ I

ജ്ഞാനിനാ മൂർധ്വഗോ ഭൂയാ ദജ്ഞാ നേസ്യാ ദധോമുഖഃ

79. ഏവം വൈ പ്രണവസ്തി ഷ്ഠേദ്യസ്ത്യം വേദസ വേദവിത് I

അനാഹത സ്വരൂപേണ ജാഞാനിന മൂർധ്വഗോ ഭവത്.

80. തൈല ധാരാമാവിച്ഛിന്നം ദീർഘഘണ്ട നിനാദവത് I

പ്രണവസ്യ ധ്വനി സ്തൈവസ്ത ഭഗ്ര, ബ്രഹ്മ ചോച്യതേ:

പ്രണവത്തിൽ നിന്നുമാണ് ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ എന്നീ മൂന്നു മൂർത്തികളും ഉണ്ടായത്. പ്രണവം തന്നെയാണ് പരാതത്വം ബ്രഹ്മാവ് അകാരത്തിലും വിഷ്ണു ഉകാരത്തിലും രുദ്രൻ മകാരത്തിലും വിലയം പ്രാപിക്കുന്നു.പ്രണവം മാത്രമാണ് സ്ഥിരം. അത് ജ്ഞാനികളിൽ ഊർധ്വമുഖമായും അജ്ഞാനികളിൽ അധോമുഖമായും സ്ഥിതിചെയ്യുന്നു. പ്രണവം മാത്രമേ സ്ഥിരമായിട്ടൊള്ളൂ. അതിനെ അറിയുന്നവനാണ് വേദവിത്ത്അത് അനാഹത രൂപത്തിൽ ജ്ഞാനികളിൽ ഊർധ്വഗതിയായിരിക്കുന്ന പ്രണവത്തിന്റെ അനാഹത ധ്വനി അവിച്ഛിന്ന തൈലധാരപോലെയും ദീർഘ ഘണ്ടാനാദം പോലെയും ഭവിക്കുന്നു. അഗ്രഭാഗം തന്നെയാണ് ബ്രഹ്മമെന്നു പറയുന്നത്.

81. ജ്യോതിർമ മയം തദഗ്രം സ്വാദവാച്യം ബുദ്ധി സൂക്ഷ്മതാഃ I

ഭദൃശ്ചൂര്യേ മഹാത്മാനോ യസ്ത വേദ സവേദ വിത്.

82. ജാഗ്രന്നേത്ര ദ്വയോർ മധ്യേ ഹംസ ഏവ പ്രകാശതേ I

സകാരഃ ഖേചരീ പ്രോക്തസ്തംപദം ചേതി നിശ്ചിതം.

83. ഹകാഃ പരമേശഃ സ്വാത്തത് പദം ചേതി നിശ്ചിതം I
സകാരോ ധ്വയതേ ജന്തു ഹകാരോ ഹി ഭവേദ് ദ്രുവം.

84. ഇന്ദ്രിയൈർ വധ്യതേ ജീവ ആത്മാ ചൈവ ന ബധ്യതേ I
മമത്വനേ ഭവോ ജ്ജീവോ നിർമ്മമത്വേന കേവലഃ

85. ഭൂർഭുവഃ സ്വരിമേ ലോകാ സോമാ സൂര്യാഗ്നി ദേവതാഃ
യസ്യ മാത്രാസു താഷ്ഠന്തി തത്പരം ജ്യോതിരോമിതി.

അഗ്രഭാഗമായ ബ്രഹ്മം ജ്യോതിർ മയവും അവാച്യവുമാണ്. മഹാന്മാർ അതിനെ സൂക്ഷ്മ ബുദ്ധിയിൽ കാണുന്നു. അതറിയുന്നവനാണ് വേദവിത്ത്. ജാഗ്രദാവസ്ഥയിൽ രണ്ടു നേത്രങ്ങളുടെയും മധ്യേ ഹംസം പ്രകാശിക്കുന്നു. അതിലെ സകാരം ഖേചരീരൂപമാകുന്നു. ഹകാരം പരമേശ്വരന്റെ പദമാണ്. സകാരത്തെ ധ്യാനിക്കുന്ന ജീവൻ നിശ്ചയമായും ഹകാരരൂപമായ ഈശ്വരനായിത്തീരുന്നു. ഇന്ദ്രിയങ്ങൾ ജീവനെ ബന്ധത്തിൽപെടുത്തുന്നു. അവർക്ക്

ആത്മാവിനെ ബന്ധിക്കാൻ കഴിവില്ല. മമത നിമിത്തം ജീവൻ ജീവിക്കുന്നു. മമത നഷ്ടപ്പെട്ടാൽ കൈവല്യസ്വരൂപമായി ഭൂലോകം ഭൂവർലോകം, സ്വർലോകം, ചന്ദ്രൻ, സൂര്യൻ, അഗ്നി, ആദിവേന്മാർ എല്ലാം പരമജ്യോതിസ്വരൂപമായ ഓംകാരമാത്രകളിൽ തന്നെയാണ് നിലകൊള്ളുന്നത്.

86. ഇച്ഛാ ക്രിയാ തഥാ ജ്ഞാനം ബ്രാഹ്മീ രൗദ്രീ ച I
വൈഷ്ണവീ ത്രിധാമാത്രസ്ഥിതിർ യത്ര തത്പരം ജ്യോതി രോമിതി

87. വചസാതജ്ജപേന്നിത്യം വപുഷാ തത് സമഭ്യസേത് I
മനസാ തജ്ജപേന്നിത്യം തത്പരം ജ്യോതി രോമിതി

88. ശുചിർ വാപ്യശുചിർ വാപി യോ ജപേത് പ്രണവം സദാ I
സ ന ലിപ്യതി പാപേന പത്മ പത്രമവാം ഭസാ

89. ചലേ വാതേ ചലോ ബിന്ദുർ നിശ്ചലേ നിശ്ചലോ ഭവേത് യോഗീ സ്ഥാണു ത്വമാപ്നോതി തതോ വായും നിരുന്ധയേത്.

90. യാപദ് വായുഃസ്ഥിതേ ദേഹേ താപ ജ്ജീവോ നമുഞ്ചതി I
മരണം തസ്യ നിഷ്ക്രാന്തി സ്തതോ വായും നിരുന്ധയേത്

ഇച്ഛാശക്തി, ജ്ഞാനശക്തി, ക്രിയാശക്തി എന്നീ മൂന്നും ബ്രഹ്മീ രൗദ്രീ വൈഷ്ണവീ എന്നീ മൂന്നുമാത്രകളും പരമജ്യോതി രൂപമായ ഓംകാരത്തിൽ സ്ഥിതി ചെയ്യുന്നു. അതിനെ വാക്കുകൊണ്ട് സദാ ജപിക്കുകയും ശരീരം കൊണ്ടഭ്യസിക്കുകയും മനസ്സുകൊണ്ട് ജപിക്കുകയും വേണം. അതു തന്നെ പരമജ്യോതിസ്വരൂപമായ ഓംകാരം. ശുദ്ധാവയിലായാലും അശുദ്ധാവസ്ഥയിലായാലും ഓംകാരനിരതനായവൻ പാപമുക്തനാകുന്നു. താമരയിലെ ജലത്തിന്റെ അവസ്ഥയാണവന് വായു ചലിച്ചാൽ ബിന്ദു ചലിക്കുന്നു. നിശ്ചലമാകുമ്പോൾ നിശ്ചലമാകുന്നു. ബിന്ദു സ്ഥിരതയാലാണ് ് യോഗി നിശ്ചലനാകുന്നത്. അതിനാൽ വായുവിനെ നിരോധിക്കണം. ദേഹത്തിൽ വായു ഉള്ളിടത്തോളം കാലം ജീവന് അതിനെ ഉപേക്ഷിക്കാനൊക്കില്ല. വായുവിന്റെ ബഹിർഗമനം തന്നെ മരണം. അതിനാൽ വായുവിനെ നിരോധിക്കേണ്ടതുണ്ട്.

91. യാവത് ബദ്ധോ മരുത് ദേഹേ താവത് ജീവോ നമുഞ്ചതി I
യാവത് ദൃഷ്ടിർ ഭ്രുവോർ മധ്യാ താവത്കാലഭയം കുതഃ

92. അല്പകാല ഭയാത് ബ്രഹ്മൻ പ്രാണായാമ പരോ ഭവേത് I
യോഗിനോ മുനയ ശ്ചൈവ തതഃ പ്രാണാഗ്നി രോധയേത്

93. ഷഡ് വിശദംഗുലിർ ഹംസഃ പ്രയാണാ കുരുതേ ബഹിഃ I
വാമ ദക്ഷിണ മാർഗ്ഗേണ പ്രാണാ യാമോ വിധീയതേ

94. ശുദ്ധി മേതി യദാ സർവം നാഡീചക്രം മലാകുലം I
തദൈവജായതേ യോഗീ പ്രാണ സംഗ്രഹണ ക്ഷമഃ

95. ബദ്ധ പത്മാസനോ യോഗീ പ്രാണം ചന്ദ്രേണ പൂരയേത് I
ധാരയേദ്വാ യഥാ ശക്ത്യാ ഭുയഃസൂര്യേണ രേചയേത്.

വായു ദേഹത്തിൽ സ്ഥിമായിരിക്കുന്നിടത്തോളം ജീവന് മോചനമില്ല. രണ്ടു പുരികങ്ങളുടെയും മധ്യേ ദൃഷ്ടി സ്ഥിരമായിരിക്കുന്നിടത്തോളം എന്തിന് ഭയപ്പെടണം? കാലനിൽ നിന്ന് രക്ഷനേടാൻ ബ്രഹ്മാവും പ്രാണായാമത്തിൽ മുഴുകുന്നു. അതിനാൽ യോഗിമരും മുനിമാരും പ്രാണനിരോധം അഭ്യസിക്കണം.ഹാസം അതായത് ശ്വാസം ഇരുപത്തി ആറ് അംഗുലം ബഹിർഗമിക്കുന്നു. ഇടതും വലതും മാർഗ്ഗത്തിലൂടെ പ്രാണായാമം ചെയ്യണം. നാഡീ ചക്രം സകല മാലിന്യങ്ങളിൽ മുക്തമാകുമ്പോൾ പ്രാണനിരോധന സമർത്ഥമാകു്യ. യോഗി പത്മാസ്ഥനസ്ഥനായി ഇടത്തെ നാസികാരന്ധ്രത്തിലൂടെ വായു ഉള്ളിൽ വലിച്ചതിനുശേഷം അതിനെ യഥാശക്തി ഉള്ളിൽതന്നെ തടഞ്ഞു നിറുത്തി വലത്ത നാസികാരന്ധ്രത്തിൽ കൂടി വെളിയിലേക്ക് വിടണം.

96. അമൃതോദധി സങ്കാശം ഗോക്ഷീരധവളോ
പമം I

ധ്യാത്വാ ചന്ദ്രമസാം ബിംബം പ്രാണായാമേ
സുഖീ ഭവേത്

97. സ്ഫുരത് പ്രജ്വാല സംജാലാ പൂജ്യാമാദിത്യ
മണ്ഡലം I

ധ്യാത്വാ ഹൃദി സ്ഥിതം യോഗീ
പ്രാണായാമേ സുഖി ഭവേത്

98. പ്രാണം ചേ ദി ത യാ പിബേന്നിയ മിതം
ഭൂയേ ന്യഥാ രേചയേത് I

പീത്വാ പിംഗളയാ സമീരണമഥോ
ബദ്ധ്വാ ത്യജേദ് വാമേയോഃ I

സൂര്യചന്ദ്ര മസാരനേന വിധിനാ ബിന്ദു
ദ്വയം ധ്യായതേഃ I

ശുദ്ധാ നാഡിഗണാ ഭവന്തിയമിന്നേ വാസ
ദ്വയാ ദൂർധ്വഃ

99. യഥേഷ്ട ധാരണം വായോരനലസ്യ
പ്രദീപനം I

നാദാഭി വ്യക്തിരാരോഗ്യം ജായതേ നാഡി
ശോധനാത്

100. പ്രാണോ ദേഹസ്ഥിതോ യാവദ് പാനം തു I

നിരുന്ധയേത് ഏക ശ്വാസമയീ മാത്രാ
ഊർദ്ധ്വധോ ഗമനേ ഗതി.

പാൽക്കടൽ പോലെയും പശുവിൻ പാലു പോലെയും വെളുത്ത ചന്ദ്രബിംബം ധ്യാനിച്ചുകൊണ്ട് പ്രാണായാമം ചെയ്യണം. അതിനുശേഷം ജ്വലിക്കുന്ന ജ്വാലയ്ക്കൊപ്പം ഹൃദയ സ്ഥിതനായ സൂര്യനെ ധ്യാനിച്ച് പ്രാണായാമം ചെയ്യണം. ആദ്യം ഇഡയിൽ ശ്വാസമെടുത്തു പിംഗളയിൽ കൂടി രേചകം ചെയ്ത് പിംഗളയിലൂടെ ശ്വസിച്ച് ഇഡയിൽ കൂടി പുറത്തേക്കു വിടണം. ഇങ്ങനെ സൂര്യചന്ദ്ര ബിന്ദുക്കളെ ധ്യാനിച്ച് അഭ്യസിച്ചാൽ രണ്ടു മാസത്തിനുള്ളിൽ തന്നെ നാഡികൾ ശുദ്ധമാകും. വായുവിന്റെ യഥേഷ്ടപ്രവേശം, ജഠരാഗ്നിദീപനം നാദ ശ്രവണം ആരോഗ്യം ഇവ നാഡിശോധനകൊണ്ട് സാധ്യമാകുന്നു. ദേഹത്തിൽ പ്രാണവായു നിലനിൽക്കുന്നിടത്തോളം അപാനനെ നിരോധിക്കണം. ഏകാശ്വാസയുക്തമായ മാത്ര ഹൃദയാകാശത്തിൽ മുകളിലും താഴെയും വന്നും പോയുമിരിക്കുന്നുണ്ട്.

101. രേചകഃ പൂരക ശ്ചൈ വ കുംഭകഃ
പ്രാണവാതകഃ I

പ്രാണായാമോ ഭവേദേവം മാത്രാ ദ്വാദശസംയുതഃ

102. മാത്രാ ദ്വാദശ സംയുക്തൗ, ദിവാകാര നിശാകരൗ

ദോഷ ജാലമബദ്ധംന്ത ന്തൗ ജ്ഞാതവ്യൗ
യോഗിഭിഃ സദാ

103. പൂരകം ദ്വാദശം കുര്യാത് കുംഭകം ഷോഡഷഃ
ഭവേത്

രേചകം ദശചോം കാരഃ പ്രാണായാമഃ
സ ഉച്യതേ

104. പ്രധമേ ദ്വാദശാമാത്രാ മധ്യമേ ദ്വിഗുണാ മതാ I

ഉത്തമേ ത്രിഗുണാ പ്രോക്താ പ്രാണാ
യാമസ്യ നിർണ്ണയഃ

105. അധമേ സ്വേദജനനം കമ്പോ ഭവതി
മധ്യമേ ഉത്തമേ I

സ്ഥാനമപ്നോതി തതോ വായും നിരുന്ധയേത്

രേചകം, പൂരകം, കുംഭകം ഇവ പ്രാണ സ്വരൂപങ്ങളാണ്. പ്രാണായാമം ദ്വാദശ മാത്രയിൽ ചെയ്യണം. പന്ത്രണ്ടു മാത്രകളോടുകൂടിയ സൂര്യചന്ദ്രന്മാരുടെ ഈ പ്രാണായാമം, സമസ്ത ദോഷങ്ങളും നശിപ്പിക്കുന്നതാണ്. ദ്വാദശ മാത്രായുക്തമായ പൂരകം, ചെയ്തിട്ട് പതിനാറു മാത്രകളോടു കൂടിയ കുംഭകം ചെയ്യണം. ഇതിനെ ഓങ്കാ പ്രാണായാമമെന്ന് പറയുന്നു. ദ്വാദശമാത്രായുക്തമായ പ്രാണായാമം ലഘുവും ഇതിന്റെ ഇട്ടിയുള്ളത് മധ്യമവും മൂന്നിട്ടിയുള്ളത് ഉത്തമവുമാകുന്നു. ലഘുവായ പ്രാണായാമത്തിൽ വിറയലുണ്ടാകും. ഉത്തമ പ്രാണായാമത്തിൽ ഇരിപ്പിടത്തിൽ നിന്ന് പൊങ്ങുന്നുവോ എന്നു തോന്നലുണ്ടാകുന്നു. ഇങ്ങനെ വായുവിനെ നിരോധിക്കേണ്ടതുണ്ട്.

106. ബദ്ധപദ്മാ സനോ യോഗീ നമസ്കൃത്യ
ഗുരും ശിവം I

നാസാഗ്ര ദൃഷ്ടിയേകാകീ പ്രാണായാമം
സമഭ്യസേത്.

107. ദ്വാരാണാം നവസംനിരുദ്ധ്യ മുതം ബദ്ധ്വാ
ദൃഢാ ധാരണാം I

നീത്വാ കാലമപാവഹ്നി സഹിതം ശക്ത്യാ
സമംചാലിതം I

ആത്മധ്യാനയുത സ്ത്വനേ ന വിധിനാ വിന്യസ്യ
മൂർധ്നി സ്ഥിരം I

യാവത്തിഷ്ഠതി താവദേവ മഹതാം സംഗോന
സംസ്തൂയതേ

108. പ്രാണായാമോ ഭവേദേവം പാതകേന്ധന
പാവക I

ഭവോദധി മഹാസേതു I പ്രോച്യതേ
യോഗിഭി I സദാ

109. ആസനേന രുജം ഹന്തി പ്രാണാ യാമേന
പാതകം I

വികാരം മാനസം യോഗി പ്രത്യാഹാരേണ
മുജ്ചതി.

110. ധാരണാഭിർ മനോധൈര്യം യാതി
ചൈതന്യമദ്ഭുതം I

സമാധൗ മോക്ഷമാപ്നോതി ത്വക്ത്വാ
കർമ്മ ശുഭാശുഭം.

I K

സമാധന മോക്ഷ മാപ്നോതി ത്യക്ത്വാ കർമ്മ ശുഭാശുഭം പത്മാസനത്തിലിരുന്നുകൊണ്ട് ശിവനാകുന്ന ഗുരുവിനെ നമസ്കരിക്കണം. പിന്നെ നാസികാഗ്രത്തിൽദൃഷ്ടിയുറപ്പിച്ച് ഏകാകിയായി പ്രാണായാമം ചെയ്യണം. നവദ്വാരങ്ങളെയും നിരോധിച്ച് വായു അടക്കി ദൃഢമായി ശക്തി ചാലനം ചെയ്ത് അപാനനെയും അഗ്നി സഹിതം കുണ്ഡലിനിയെയും മുകളിലേക്ക് കൊണ്ടുപോയി ആത്മധ്യാനത്തോടെ അതിനെ ശിരസ്സിൽ നിറുത്തുക. എത്ര സമയം അത് അവിടെ സ്ഥിമായിരിക്കുന്നോ അത്രയും നല്ലതാണ്. ഇങ്ങനെയുള്ള പ്രാണായാമം പാപമാകുന്ന വിറകിന് അഗ്നിയും സംസാരസാഗരതരണത്തിന് സേതുവുമാണ്. ആസനം കൊണ്ട് രോഗാധികളും പ്രാണായാമത്തിൽ പാപവും ശമിക്കുന്നു. യോഗിയുടെ മാനസിക വികാരങ്ങൾ പ്രത്യാഹാരത്താൽ ദൂരീകൃതമാകുന്നു.ധാരണ കൊണഅട് മനോധൈര്യവും സമാധിയാൽ അത്ഭുതാവഹമായ ചൈതന്യവും ഉണ്ടാകുന്നു. അങ്ങനെ യോഗി ശുഭാശുഭ കർമ്മ വിമുക്തനായി മോക്ഷം വരിക്കുന്നു.

111. പ്രാണായാമദ്വിഷട്കേന പ്രത്യാഹാരഃ
പ്രകീർത്തിതാ I
പ്രത്യാഹാരദ്വിഷട്കേന ജായതേ ധാരണാശുഭാ

112. ധാരണാ ദ്വാദശ പ്രോക്തം ധ്യാനം യോഗ
വിശാരദൈ I
ധ്യാന ദ്വാദ സകേനൈവ സമാധി രഭി ജായതേ

113. യത് സമാധൗ പരം ജ്യോതി രനന്തം
വിശ്വതോ മുഖം I
തസ്മിൻ ദൃഷ്ടേ ക്രിയാകർമ്മ യാതാ
യാതോ നവിദ്യതേ

114. സംബദ്ധാസന മേഢ്രമംഘ്രിയുഗളം
കർണ്ണാക്ഷിനാസാ പുട I
ദ്വാരാദ്യംഗുലിഭിർ നിയമ്യപവനം വക്ത്രേണ
വാ പുരിതം I
ബധ്വാ വക്ഷസി ബഹ്വപാന സഹിതം
മൂർധ്നി സ്ഥിരം I
ധാരയേ ദേവ യാന്തി വിശേഷ തത്ത്വസമതാം
യോഗീശ്വര സ്തന്മനഃ

പ്രാണായാമവും പ്രത്യാഹാരവും പന്ത്രണ്ടു തവണ അഭ്യസിച്ചാൽ ശുഭമായ ധാരണയുണ്ടാകും പന്ത്രണ്ടു തവണ ചെയ്യുന്ന ധാരണയെ ധ്യാനം എന്ന് പറയുന്നു. പന്ത്രണ്ടു ധ്യാനം കൊണ്ട് സമാധികൈവരും സമാധി കൈവന്നാൽ പരമജ്യോതിസ്സിന്റെ അനന്തവിശ്വതോ മുഖഭാവത്താൽ ക്രിയാകാശ ഗതാഗതങ്ങളിൽ നിന്ന് മോചനം ലഭിക്കുന്നു. ആസനസ്ഥനായി രണ്ടു കാലുകളും മേഢ്രസ്ഥാനത്തു ചേർത്തു ചെവി, കണ്ണ്, മൂക്ക് എന്നിവയുടെ ദ്വാരങ്ങൾ വിരലുകൾ കൊണ്ട്ബന്ധിച്ച് വായുവിനെ വായുവിൽ കൂടി വലിച്ച് ഉള്ളിലേക്ക് കൊണ്ടു പോകണം. അതിനെ അപാനനുമായി യോജിപ്പിച്ച് നെഞ്ചിൽ നിരോധിക്കണം. പിന്നീട് ശിരസ്സിൽ സ്ഥിരീകരിക്കണം. ഇങ്ങനെ അതിൽ തേജസ്സിനെ ലയിപ്പിച്ച് യോഗികൾ സമഭാവനയോടെ വിശേഷതത്വം പ്രാപിക്കുന്നു.

115. ഗഗനം പവനേ പ്രാപ്തേ ധ്വനി രുത്
പദ്യതേ മഹാൻ I
ഘണ്ടാദീനാം പ്രാവാദ്യാതാം നാദ
സിദ്ധീരുദീരിതാഃ

ആകാശത്തിൽ കാറ്റടിക്കുമ്പോൾ മഹത്തായ ധ്വനി ഉണ്ടാകുന്നു. മണിയുടെയും മറ്റും ശബ്ദം കേൾക്കപ്പെടുന്നു. അതോടൊപ്പം നാദ സിദ്ധിയും കൈവരുന്നു.

116. പ്രാണായാമേന യുക്തേന സർവ
രോഗക്ഷയോ ഭവേത് I
പ്രാണായാമ വിയുക്തഭ്യഃ സർവരോഗ
സമുദ് ഭവഃ

117. ഹിക്കാ കാസസ്തഥാ ശ്വാസ;ശിരഃ
കർണ്ണാക്ഷി വേദനാഃ I
ഭവന്തി വിവിധാഃ രോഗാഃ പവന വ്യത്യയക്രമാത്ഃ

118. യഥാ സിംഹോ ഗജോ വ്യാഘ്രഃ ഭവേദ്
വശ്യഃ ശനൈഃ I
ശനൈഃതഥൈവ സേവിതോ വായു ന്യഥാ
ഹന്തി സാധകം

119. യുക്തം യുക്തം ത്യജേത് വായും യുക്തം യുക്തം
പ്രപൂരയേത് I
യുക്തം യുക്തം പ്രബന്ധീ യാദേവം
സിദ്ധിമവാ പാനുയാത്

120. ചരതാം ചക്ഷുരാദീനാം വിഷയേഷു
യഥാക്രമം I
യത് പ്രത്യാരണം തേഷാം പ്രത്യാഹാരഃസ
ഉച്യതേ.

121. യഥാ തൃതീയ കാലേ തു രവിപ്രത്യാഹരേത്
പ്രഭാം I
തൃതീയാംഗസ്ഥിതോ യോഗി വികാരം മാനസം
ഹരേത് ഇത്യുപനിഷത്

സർവ രോഗങ്ങളും പ്രാണായാമത്താൽ സുഖപ്പെടുന്നു. പ്രാണായാമ രഹിതമായാൽ സകല രോഗങ്ങളും പിടിപ്പെടുന്നു. എക്കിൾ ചുമ, ശ്വാസം, ചെവിവേദന, കണ്ണു വേദന തുടങ്ങിയ രോഗങ്ങൾക്കു കാരണം വായു വികാരമാണ്. സിംഹം, ആന, വ്യാഘ്ര്യം തുടങ്ങിയ ജന്തുക്കളെ സാവധാനം മെരുക്കിയാൽ വശത്താക്കാം. അതുപോലെ വായുവിനെയും വശത്താക്കാം.അല്ലെങ്കിൽ അത് സാധകന്റെ മരണ കാരണമാകാം. വായുവിനെ യുക്തിപൂർവം നിരോധിക്കണം. എന്നാൽ സിദ്ധി കൈവരും. വിഷയ സുഖങ്ങളിലേക്കു പോകുന്ന ചക്ഷുരാദികളായ ഇന്ദ്രിയങ്ങളെ തടുക്കുന്നതാണ് പ്രത്യാഹാം. മൂന്നാം യാമത്തിൽ സൂര ്യപ്രകാശം കുറഞ്ഞുവരുന്നതു പോലെ തൃതീതാംഗസ്ഥനായി യോഗി മനോവികാരങ്ങളെ നിയന്ത്രിക്കണം ഉപനിഷത്ത് ഉത്ബോധിപ്പിക്കുന്നു.

യോഗചൂഡാമണി ഉപനിഷത്ത് സമാപിച്ചു.

N P

I K

# യോഗതത്വോപനിഷത്ത്

**ശാന്തിപാഠം**

ഓം. സഹനാവതു. സഹ നൗ ഭുനക്തു. സഹ വീര്യം കരവാവഹൈ. തേജസ്വി നാവധീതമസ്തു. മാ വിദ്വിഷാവഹൈ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മം ഞങ്ങളെ രണ്ടുപേരെയും ഒരുമിച്ച് രക്ഷിക്കട്ടെ. രണ്ടു പേരെയും ഒരുമിച്ച് പരിപാലിക്കട്ടെ. ഞങ്ങൾ രണ്ടു പേരും ഒരുമിച്ച് കഴിവുകൾ നേടട്ടെ. ഞങ്ങളുടെ അധ്യയനം തേജിസ്വിയാകട്ടെ. ഞങ്ങൾ പരസ്പരം ദ്വേഷിക്കാതിരിക്കട്ടെ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

1. യോഗതത്വം പ്രവക്ഷ്യാമി
യോഗിനാം ഹിത കാമ്യയാ
യച്ഛ്രുത്വാ ച പഠിത്വാ ച
സർവ പാപൈ പ്രമുച്യതേ
2. വിഷ്ണുർ നാമ മഹായോഗീ
മഹാഭൂതോ മഹാ തപാഃ
തത്ത്വമാർഗ്ഗേ യഥാദീപോ
ദൃശ്യതേ പുരുഷോത്തമഃ
3. തമാരാധ്യ ജഗന്നാഥം
പ്രണിപത്യ പിതാമഹഃ
പപ്രച്ഛയോഗതത്വം മേ
ബ്രൂഹി ചാഷ്ടാംഗ സംയുതം
4. തമുവാച ഹൃഷീകേശോ
വക്ഷ്യാമി ശൃണു തത്വതഃ
സർവേ ജീവാ സുഖൈർ ദുഃഖൈർ
മായാ ജാലേന വേഷ്ടിതാഃ
5. തേഷാം മുക്തികരം മാർഗ്ഗം
മായാ ജാല നികൃന്തനം
ജന്മമൃത്യു ജരാവ്യാധി-
നാശനം മൃത്യു താരകം.

ഞാൻ യോഗികളുടെ ഹിതത്തിനുവേണ്ടി യോഗതത്വത്തെപ്പറ്റി പറയാം. അതു കേൾക്കുകയോ പഠിക്കുകയോ ചെയ്താൽ പാപമെല്ലാം നശിക്കും. വിഷ്ണു തന്നെയാണ് മഹായോഗി; സർവഭൂതങ്ങളുടെയും ആദിമഹാഭൂതവും മഹാ തപസ്വിയും അദ്ദേഹം തന്നെ. ആ പുരുഷോത്തമൻ തത്വമാർഗ്ഗത്തിൽ ദീപം പോലെ പ്രകാശിക്കുന്നു. ബ്രഹ്മാവ് ജഗന്നായകനായ വിഷ്ണുവിനെ ആരാധിച്ച് നമസ്കരിച്ച് ഇങ്ങനെ പറഞ്ഞു. "അങ്ങെനിക്ക് അഷ്ടാംഗയുക്തമായ യോഗം ഉപദേശിച്ചു തരണം" അതുകേട്ട് ഹൃഷികേശൻ പറഞ്ഞു "ഞാൻ ആ തത്വത്തെപ്പറ്റി പറയാം. ശ്രദ്ധയോടെ കേൾക്കുക. സർവ ജീവികളും മായ യുടെ മായാജാലത്താൽ ബദ്ധമാണ്. മായാജാലം തകർത്ത് അവർക്ക് മുക്തി മാർഗ്ഗം കാണിച്ചുകൊടുക്കാനുള്ളതും ജന്മ ജരാവ്യാധികളിൽ നിന്നെല്ലാം മോചനം കിട്ടാനുള്ളതുമായമാർഗ്ഗം ഇതാണ്"

6. നാനാമാർഗ്ഗൈസ്തു ദുഷ്പ്രാപം
കൈവല്യം പരമം പദം
പതിതാ ശാസ്ത്രജാലേഷു
പ്രജ്ഞയാ തേന മോഹിതാ
7. അനിർവാച്യം പദം വക്തും
ന ശക്യം തത് സുരൈരപി
സ്വാത്മപ്രകാശ രൂപം തത്
കിം ശാസ്ത്രേണ പ്രകാശതേ
8. നിഷ്കലം നിർമ്മലം ശാന്തം
സർവാതീംത നിരാമയം
തമേവ ജീവരുപേണ
പുണ്യ പാപ പലൈർവൃതം
9. പരമാത്മ പദം നിത്യം
തത് കഥം ജീവതാംഗതം സർവഭാവപദാതീതം
ജ്ഞാനരൂപം നിരഞ്ജനം
10. വാരിവത് സ്ഫുരിതം തസ്മിം-
സ്തത്രാഹം കൃതിരുത്ഥിതാ
പഞ്ചാത്മകമഭൂത് പിണ്ഡം
ധാതു ബദ്ധം ഗുണാത്മകം.

മറ്റു മാർഗ്ഗം ആശ്രയിച്ചാൽ കൈവല്യമാകുന്ന പരമപദം കിട്ടാൻ പ്രയാസമാണ്. വിവിധ ശാസ്ത്രമതങ്ങലിൽ കുടുങ്ങി ജ്ഞാനികളുടെ ബുദ്ധി പകയ്ക്കുന്നു. അനിർവചനീയമായ ആ പദം ദേവന്മാർക്കും വർണ്ണിക്കാൻ പ്രയാസം സ്വാത്മപ്രകാശിതരൂപത്തെ ശാസ്ത്രങ്ങൾക്കെങ്ങനെ പ്രകാശിപ്പിക്കാൻ കഴിയും? നിഷ്കളങ്കവും നിർമ്മലവും ശാന്തവും സർവാതീതവും നിരാമയവുമായ തത്വം തന്നെയാണ് ജീവരൂപത്തിൽ പുണ്യാപുണ്യഫലയുക്തമായിരിക്കുന്നത്. നിത്യനും ഭാവാതീതനും ജ്ഞാന സ്വരൂപിയും മായാരഹിതനുമായ ആപരമാത്മാവിന്റെ പദം ജീവികൾക്കെങ്ങനെ ലഭിക്കാം? അതിൽ വെള്ളത്തിനൊത്ത സ്ഫുരണമുണ്ടായി അതിൽ അഹങ്കാരമുണ്ടായി. പിന്നെ പഞ്ചമഹാഭൂതമാകുന്ന ധാതുവിനാൽ ബദ്ധമായ ഗുണാത്മക പിണ്ഡം പിറന്നു.

N P

11. സുഖദുഃഖൈ സമായുക്തം
ജീവഭാവനയാകുരു
യേന ജീവാഭിധാ പ്രോക്താ
വിശുദ്ധൈഃ പരമാത്മനി
12. കാമക്രോധ ഭയം ചാപി
മോഹലോഭ മദോ രജഃ
ജന്മമൃത്യുശ്ച കാർപ്പണ്യം
ശോകസ്തന്ദ്രാ ക്ഷുധാ തൃഷാ
13. തൃഷ്ണാ ലജ്ജാ ഭയം ദുഃഖം
വിഷാദോ ഹർഷ ഏവ ച
ഏഭിർദോഷൈർ വിനിർമുക്തഃ
ജീവഃ സ കേവലോ മതഃ
14. തസ്മാദ്ദോഷവിനാശാർത്ഥ-
മുപായം കഥയാമി തേ
യോഗഹീനം കതം ജ്ഞാനം
മോക്ഷദം ഭവതി ധ്രുവം
15. യോഗോ ഹി ജ്ഞാനഹീനസ്തു
ന ക്ഷമോ. മോക്ഷ കർമ്മണി
തസ്മാത് ജ്ഞാനം ച യോഗം ച
മുമുക്ഷുർദൃഢമഭ്യസേത്

സുഖ ദുഃഖസമായുക്തനായി ജീവഭാവനയോടെ അത് ചെയ്യുക. വിശുദ്ധമായ പരമാത്മാവിൽ ജീവാഭിധം എന്ന പേരിനാൽ അത് അറിയപ്പെടുന്നു. കാമം, ക്രോധം, ഭയം, മോഹം, ലോഭം, മദം, രജോഗുണം, ജന്മം മൃത്യു കാർപ്പണ്യം ശോകം തന്ദ്ര, വിശപ്പ്, ദാഹം, തൃഷ്ണ, ലജ്ജ, ഭയം, ദുഃഖം, വിഷാദം, ഹർഷം എന്നീ ദോഷങ്ങളിൽനിന്ന് വിമുക്തമായാൽ ജീവൻ 'കേവലം' എന്ന് അറിയപ്പെടുന്നു. ദോഷങ്ങൾ ദുരീകരിക്കാനുള്ള ഉപായം ഞാൻ പറയാം. യോഗവിഹീനമായ ജ്ഞാനം എങ്ങനെ മോക്ഷപ്രദമായിത്തീരും? ജ്ഞാനരഹിതമായ യോഗം കൊണ്ട് മോക്ഷം പ്രാപിക്കാൻ സാധ്യമല്ല. അതുകൊണ്ട് മുമുക്ഷുക്കൾ ജ്ഞാനവും യോഗവും അഭ്യസിക്കേണ്ടതുണ്ട്.

16. അജ്ഞാനാദേവ സംസാരോ
ജ്ഞാനാദേവ വിമുച്യതേ
ജ്ഞാനസ്വരൂപമേവാദൗ
ജ്ഞാനം ജ്ഞേയൈകസാധനം
17. ജ്ഞാതം യേന നിജം രൂപം
കൈവല്യം പരമം പദം
നിഷ്കാലം നിർമ്മലം സാക്ഷാത്
സച്ചിദാനന്ദ രൂപകം
18. ഉല്പത്തിസ്ഥിതിസംഹാര-
സ്ഫൂർത്തി ജ്ഞാനവിവർജിതം
ഏതത് ജ്ഞാനമിതി പ്രോക്ത-
മഥ യോഗം ബ്രവീമി തേ
19. യോഗോ ഹി ബഹുധാ ബ്രഹ്മൻ
ഭിദ്യതേ വ്യവഹാരതഃ
മന്ത്രയോഗോ ലയശ്ചൈവ
ഹഠോഽസൗ രാജയോഗതഃ
20. ആരംഭശ്ച ഘടശ്ചൈവ
തഥാ പരിചയഃ സ്മൃതഃ
നിഷ്പത്തിശ്ചേത്യവസ്ഥാ ച
സർവത്ര പരികീർത്തിതാ

അജ്ഞാനത്താൽ സംസാരവും ജ്ഞാനത്താൽ സംസാരവിമുക്തിയും ഭവിക്കുന്നു. ആദ്യമുണ്ടായത് ജ്ഞാനസ്വരൂപമാണ്. ജ്ഞാനത്താൽ ജ്ഞേയം കൈവരുന്നു. ഏതൊന്നിനാൽ സ്വസ്വരൂപജ്ഞാനം ലഭിക്കുന്നു, അതുതന്നെ കൈവല്യമെന്ന പരമപദവും നിഷ്കളനിർമ്മലമായ സച്ചിദാനന്ദ സ്വരൂപം ഉല്പത്തി സ്ഥിതി സംഹാരങ്ങൾ, സ്ഫുരണജ്ഞാനം ഇവ കൈവരുത്തുന്നു. അതു തന്നെ യഥാർത്ഥ ജ്ഞാനം. ഇനി യോഗത്തെപ്പറ്റി പറയാം. ബ്രഹ്മൻ, യോഗത്തിന് വ്യവഹാര ദൃഷ്ട്യാ പല ഭേദങ്ങളുമുണ്ട്. മന്ത്രയോഗം, ലയയോഗം, ഹഠയോഗം, രാജയോഗം. ഇങ്ങനെ യോഗത്തിന് നാല് അവസ്ഥകളുണ്ടെന്നത് പ്രസിദ്ധമാണ്. ആരംഭം ഘടം പരിചയം നിഷ്പത്തി ഇങ്ങനെ നാല് അവസ്ഥകളുമുണ്ട്.

21. ഏതേഷാം ലക്ഷണം ബ്രഹ്മൻ
വക്ഷ്യേ ശൃണു സമാസതഃ
മാതൃകാദിയുതം മന്ത്രം
ദ്വാദശാബ്ദം തു യോ ജപേത്
22. ക്രമേണ ലഭതേ ജ്ഞാനം
അണിമാദിഗുണാന്വിതം
അല്പബുദ്ധിരിമം യോഗം
സേവതേ സാധകാധമഃ
23. ലയയോഗശ്ചിത്തലയ;
കോടിശഃ പരികീർത്തിതഃ
ഗച്ഛംസ്തിഷ്ഠൻ ജപൻ ഭുഞ്ജൻ
ധ്യായേന്നിഷ്കലമീശ്വരം
24. സ ഏവ ലയയോഗഃ സ്യാത്
ഹഠ യോഗമതഃ ശൃണു
യമശ്ച നിയമശ്ചൈവ
ആസനം പ്രാണസംയമഃ
25. പ്രത്യാഹാരോ ധാരണാ ച
ധ്യാനം ഭ്രൂമധ്യമേ ഹരിം
സമാധിഃ സമതാവസ്ഥാ
സാഷ്ടാംഗോ യോഗ ഉച്യതേ

ചുരുക്കി ഞാൻ ഇവയുടെ ലക്ഷണം പറയാം. മാത്രയോടു ചേർന്ന മന്ത്രം ആയിരത്തി ഇരുനൂറു പ്രാവശ്യം ജപി

I K

ക്കുന്നവൻ ക്രമേണ അണിമ തുടങ്ങിയ അഷ്ടൈശ്വര്യ സിദ്ധിയെ പ്രാപിക്കുന്നു. എന്നാൽ അല്പ ബുദ്ധികളാണ് അങ്ങനെയുള്ള യോഗം ചെയ്യുന്നത്; അവർ സാധകാധമന്മാരാണ്. ചിത്തലയത്തിന് യോഗമെന്ന് പറയുന്നു. അത് പലവിധത്തിലുമുണ്ട്. നടക്കുമ്പോഴും ഇരിക്കുമ്പോഴും ഉറങ്ങുമ്പോഴും ഉണ്ണുമ്പോഴും നിഷ്കളങ്കനായ പരമാത്മാവിനെ ധ്യാനിക്കണം. അങ്ങിനെയായാൽ അത് ലയയോഗമാണ്. ഇനി ഹഠ യോഗം- യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നിവയാണ് അഷ്ടാംഗ യോഗം.

26. മഹാമുദ്രാ മഹാബന്ധോ
മഹാവേധ ശ്ച ഖേചരീ
ജാലന്ധ ഉഡ്ഢീയാനശ്ച
മൂലബന്ധസ്തഥൈവ ച

27. ദീർഘ പ്രണവസന്ധാനം
സിദ്ധാന്ത ശ്രവണം പരം
വജ്രോളീ ചാമരോളീ ച
സഹജോളീ ത്രിധാ മതാ

28. ഏതേഷാം ലക്ഷണം ബ്രഹ്മൻ
പ്രത്യേകം ശൃണു തത്വതഃ
ലഘ്വാഹാരോ യമേഷ്വേകോ
മുഖ്യോ ഭവതി നേതരഃ

29. അഹിംസാ നിയമേഷ്വകാ
മുഖ്യാ വൈ ചതുരാനന
സിദ്ധഃ പത്മാ തഥാസിംഹം ഭദ്രം ചേതി
ചതു ഷ്ഠയം

30. പ്രഥമാഭ്യസകാലേ തു
വിഘ്നാ സ്യുശ്ചതു രാനന
ആലസ്യം കത്ഥനം ധൂർത്ത ഗോഷ്ഠീ
മന്ത്രാദിസാധനം

മഹാമുദ്ര, മഹാബന്ധം, മഹാവേധം, ഖേചരീ ജാലന്ധരബന്ധം, ഉഡ്ഢീയാനം, മൂലബന്ധം, ദീർഘപ്രണവസന്ധാനം, പരമസിദ്ധാന്തശ്രവണം. വജ്രോളി, അമരോളി, സഹജോളി, എന്നിവ മൂന്നുവിധത്തിലുള്ള മുദ്രകളാണ്. ബ്രഹ്മൻ അവയിൽ ഓരോന്നിന്റെയും ലക്ഷണം പറയാം. യമങ്ങളിൽ അല്പാഹാരം മാത്രമാണ് മുഖ്യം. നിയമങ്ങളിൽ അഹിംസയും പ്രധാനമാണ്. അഭ്യാസത്തിന്റെ ആദ്യഘട്ടത്തിൽ ക്ഷീണം ആത്മപ്രശംസ ധൂർത്തസല്ലാപം മന്ത്ര സാധനം മുതലായ വിഘ്നങ്ങൾ ഉണ്ടാകും.

31. ധാതുസ്ത്രീലൗല്യകാദീനി
മൃഗതൃഷ്ണാമയാനി വൈ
ജ്ഞാത്വാ സുധീസ്തുജേത് സർവാൻ
വിഘ്നാൻ പുണ്യപ്രഭാവതഃ

32. പ്രാണായാമം തതഃകുര്യാത്
പത്മാസനഗതഃ സ്വയം
സുശോഭനം മഠം കുര്യാത്
സൂക്ഷ്മദ്വാരം തു നിർവ്രണം.

33. സുഷ്ടയു ലിപ്തം ഗോമയേന
സുധയാ വാ പ്രയത്നതാഃ
മക്കുണൈർമ്മശകൈർലുതൈർ
വർജിതം ച പ്രയത്നത

34. ദിനേ ദിനേ ച. സമ്മൃഷ്ടം
സമ്മർജന്യാ വിശേഷതഃ
വാസിതം ച സുഗന്ധേന
ധുപിതം ഗുല്ഗുലാദിഭിഃ

35. നാത്യുച്ഛ്രിതം നാതിനീചം
ചൈലാജിനകുശോത്തരം
തത്രോപവിശ്യ മേധാവീ
പത്മാസന സമന്വിതഃ

കാമ നീകഞ്ചന ലോലുപതയെ മൃഗതൃഷ്ണയെന്നു കരുതി ബുദ്ധിമാനായ സാധകൻ അവ കൈവെടിയണം. പത്മാസനസ്ഥനായി പ്രാണായാമം അഭ്യസിക്കണം. അതിന് ഒരു നല്ല കുടീരം ചെറിയ വാതിലുകളോടുകൂടിയതും ദ്വാരങ്ങളൊന്നും ഇല്ലാത്തതുമായി തീർക്കണം. ചാണകം കൊണ്ട് അതു മെഴുകുക. മുട്ട, ചിലന്തി തുടങ്ങിയ ജീവികൾ ഇല്ലാത്തതായിരിക്കണം. ദിവസം തൂത്തു വൃത്തിയാക്കണം. ഗുൽഗുലു തുടങ്ങിയ സുഗന്ധദ്രവ്യങ്ങളാൽ വാസിതമാക്കുക. അധികം വലുതോ ചെറുതോ അല്ലാത്ത വസ്ത്രം ധരിച്ചു മാന്തോലിലോ കുശാസനത്തിലോ ഇരുന്ന് പത്മാസനം ശീലിക്കുക.

36. ഋജുകായഃ പ്രാഞ്ജലിശ്ച
പ്രണമേദിഷ്ട ദേവതാം
തതോ ദക്ഷിണ ഹസ്തസ്യ
അംഗുഷ്ടേനൈവ പിംഗലാം

37. നിരുധ്യ പുരയേദ് വായു-
മിഡയാതു ശനൈഃ ശനൈഃ
യഥാശക്ത്യ വിരോധേന
തതഃ കുര്യാച്ച കുംഭകം.

38. പുനസ്ത്യജേത് പിംഗലയാ
ശനൈരേവ ന വേഗതഃ
പുനഃ പിംഗളയാ പൂര്യ-
പുരയേദുദരം ശനൈഃ

39. ധാരയിത്വാ യഥാശക്തി
രേചയേദിഡയാ ശനൈഃ
യ യാത്യജേത്തേയാ പൂര്യ ധാരയേദവിരോധതഃ

N P

40. ജാനുപ്രദക്ഷിണീ കൃത്യ
നദ്രുതം ന വിളംബിതം
അംഗുലിസ്ഫോടനം കുര്യാത്
സാമാത്ര പരിഗീയതേ

നിവർന്നിരുന്ന് കൈകൂപ്പി ഇഷ്ടദേവനെ നമസ്കരിച്ച് വലതു കൈകൊണ്ട് പിംഗളയെ അമർത്തി സാവധാനം പുരകം ചെയ്ത് നിരോധിച്ച് കുംഭകം ചെയ്യുക. പിന്നെ പിംഗളമുഖേന വായുവിനെ സാധാരണ ഗതിയിൽ പുറത്തേക്ക് വിടണം. പിന്നെ പിംഗളയാൽ വായുവിനെ വയറ്റിൽ നിറയ്ക്കുക. യഥാശക്തി ധാരണം ചെയ്തു. ഇഡമുഖേന രേചകം ചെയ്യണം. ഇങ്ങനെ ഏതു മൂക്കിൻദ്വാരത്തിലൂടെയാണോ ശ്വസിച്ചത് അതിൽകൂടി വീണ്ടും നിറച്ച് മറ്റേ മൂക്കിൻദ്വാരത്തിൽ കൂടി പുറത്തേക്കു വിട്ടുകൊമണ്ടിരിക്കണം. ഏറെ പതുക്കെയോ ഏറെ വേഗത്തിലോ അല്ലാതെ വിരലുകൊണ്ട് മുട്ട് പ്രദക്ഷീകരിക്കുക. ആ സമയത്തെ ഒരു മാത്രയെന്ന് പറയുന്നു.

41. ഇഡയാ വായു മരോപ്യ
ശനൈഃഷോഡശമാത്രയാ
കുംഭയേത് പൂരിതാ പശ്ചാ-
ശ്ചതുഃ ഷഷ്ഠ്യാ തു മാത്രയാ

42. രേചയേത് പിംഗളാനാഡ്യാ
ദ്വാത്രിംശന്മാത്രയാ പുനഃ
പുനഃ പിംഗളയാപുര്യ-
പൂർവത് സുസമാഹിതഃ

43. പ്രാതർമധ്യദിനേ സായ-
മർദ്ധരാത്രേ ച കും ഭകാൻ
ശനൈരശീതി പര്യന്തം
ചതുർവാരം സമഭ്യസേത്

44. ഏവം മാത്രാത്രയാഭ്യാസാ-
ന്നാഡീ ശുദ്ധിസ്തതോ ഭവേത്
യദാ തുനാഡീ ശുദ്ധിഃ സ്യാ-
ത്തദാ ചിഹ്നാനി ബാഹ്യതഃ

ആദ്യം ഇഡയിൽ കൂടി പതിനാറു മാത്ര വായുവിനെ ഉള്ളിലേയ്ക്ക് വലിച്ച് പിന്നെ അറുപത്തിനാലുവരെ കംഭകം ചെയ്തു മുപ്പത്തിരണ്ടു വരെ പിഗളനാഡിയിൽ കൂടി രേചകം ചെയ്യണം. അതിനുശേഷം രണ്ടാം പ്രാവശ്യം പിംഗലയിൽ കൂടി വായുവിനെ വലിച്ച് മുമ്പിലത്തെപോലെ ചെയ്തുകൊണ്ടിരിക്കണം. രാവിലെയും ഉച്ചയ്ക്കും സന്ധ്യക്കും അർദ്ധരാത്രിയിലും നാലുപ്രാവശ്യം സാവധാനം എൺപതു കുംഭകം വരെ ചെയ്യണം. ഇങ്ങനെ മൂന്നുമാസത്തെ അഭ്യാസത്താൽ നാഡീശുദ്ധി കൈവരും. സാധകന്റെ ദേഹത്തിൽ അതിന്റെ ചിഹ്നങ്ങളും കാണാറാകും.

45. ജായന്തേ യോഗിനോ ദേഹേ
താനി വക്ഷ്യാമ്യ ശേഷതഃ
ശരീരലഘുതാ ദീപ്തിർ-
ജഠരാഗ്നി വിവർദ്ധനം

46. കൃശത്വം ച ശരീരസ്യ
തദാജായേത നിശ്ചി തം
യോഗവിഘ്നകരാഹാരം
വജ്ജയേത്യോഗവിത്തമഃ

47. ലവണം സർഷപം ചാമ്ല-
മുഷ്ണം തീക്ഷ്ണം ച രൂക്ഷകം
ശാകജാതം രാമഠാദി-
വഹ്നി സ്ത്രി പഥസേവനം

48. പ്രാതഃ സ്നാനോ പവാസാദി-
കായക്ലേശാംശ്ച വർജയേത്
അഭ്യാസ കാലേ പ്രഥമം
ശസ്തം ക്ഷീരാജ്യഭോജനം

49. ഗോധുമമുദ്ഗശാല്യന്നം
യോഗവൃദ്ധികരം വിദുഃ
തതഃ പരം യഥേഷ്ടം തു
ശക്തം സ്യാദ്വായുധാരണേ

50. യഥേഷ്ട ധാരണാദ്വായോഃ
സിദ്ധേത് കേവല കുംഭകഃ
കേവലേ കുംഭകേ സിദ്ധേ
രേചപുരവിവർജിതേ

അതോടെ യോഗിയുടെ ശരീരത്തിൽ കാണപ്പെടുന്ന ചിഹ്നങ്ങൾ പറയാം. ഒന്ന് ശരീരലാഘവമാണ്. അതോടൊപ്പം ജഠരാഗ്നി തീവ്രമാകുന്നു. ശരീരം നിശ്ചിന്തമാകും യോഗവിഘ്നം വരുത്തുന്ന ആഹാരം കൈവെടിയണം. ഉപ്പ്, എണ്ണ, പുളിപ്പ്, ചൂടേറിയത്, രൂക്ഷതീഷ്ണ ഭോജനം, കായം തുടങ്ങിയവ, സ്ത്രീ സമ്പർക്കം, അധികം നടക്കുക, പ്രാതഃസ്നാനം, ഉപവാസം തുടങ്ങിയവ വർജ്ജിക്കുക.

അഭ്യാസാരംഭത്തിൽ ക്ഷീരാന്നവും നെയ്കൊണ്ടുള്ള ഭോജനവും ശ്രേഷ്ഠമാണ്. ഗോതമ്പ്, ഉഴുന്ന്, അരിഭക്ഷണം എന്നിവ യോഗവൃദ്ധികരമാണ്. ഇങ്ങനെ അഭ്യാസം ചെയ്താൽ വായുവിനെ യഥേച്ഛം ധരിക്കാനുള്ള ശക്തി കിട്ടും. വായുധാരണം സാധിച്ചാൽ കേവലകുംഭകം സിദ്ധമാകുന്നു. അപ്പോൾ രേചക പൂരകങ്ങൾ കൈവെടിയാം.

51. ന തസ്യ ദുർലഭം കിഞ്ചിത്
ത്രിഷു ലോകേഷു വിദ്യതേ
പ്രസ്വേദോ ജായതേ പൂർവ്വം
മർദ്ദനം തേന കാരയേത്

I

52. തതോപി ധാരണാദ്ധായോഃ
ക്രമേണൈവ ശനൈഃ ശനൈഃ
കമ്പോ ബവതി ദേഹസ്യ
ആസന സ്ഥസ്യ ദേഹിനഃ

53. തതോധികതരാഭ്യാസാ-
ദ്ദുർദ്ദുരീ സ്വേന ജായതേ
യഥാ ച ദർ ദുരോ ഭാവഃ
ഉത്പ്ലുത്യോത്പ്ലത്യ ഗച്ഛതി

54. പദ്മാസനസ്ഥിതോ യോഗീ
തഥാ ഗച്ഛതി ഭൂതലേ
തതോധികതരാഭ്യാസാത്
ഭൂമിത്യാഗശ്ച ജായതേ

55. പമോസനസ്ഥ ഏവാസൗ
ഭൂമിമുത്സൃജ്യ വർത്തതേ
അതിമാനുഷചേഷ്ടാദി
തഥാ സാമർത്ഥ്യമുദ്ഭവേത്

യോഗിക്ക് അതിനുശേഷം മൂന്നു ലോകത്തിലും ഒന്നും ദുർലഭമാവുകയില്ല. അഭ്യാസഘട്ടത്തിൽ ഉണ്ടാകുന്ന വിയർപ്പ് ദേഹത്തിൽ മർദ്ദിക്കണം. അതോടെ വായു ധരിക്കാനുള്ള ശക്തി കൂടും. അതോടെ ഇരിക്കുന്ന സാധകന്റെ ശരീരം വിറയ്ക്കുന്നു. കുറെക്കഴിയുമ്പോൾ തവളയ്ക്കൊത്ത ചേഷ്ട ഉണ്ടാകും. അതായത് കുതിച്ചുചാടുന്ന അവസ്ഥാ വിശേഷം. അതിലും ഉപരിയായ അഭ്യാസത്തിൽ അവൻ ഭൂമിയിൽ നിന്ന് പൊങ്ങാൻ തുടങ്ങുന്നു. ഇതുപോലെ അമാനുഷികപ്രവൃത്തികൾ ചെയ്യാനും കഴിയും.

56. നദർശയേച്ച സാമർത്ഥ്യം
ദർശനം വീര്യ വത്തരം
സ്വല്പം വാ ബഹുധാ ദുഃഖം
യോഗീ ന വ്യഥതേ തദാ

57. അല്പ മൂത്രപുരീഷശ്ച
സ്വല്പനിദ്രശ്ച ജായതേ
കീലവോ ദുഷികാലാലാ സ്വേദദുർഗ്ഗന്ധതാനനേ

58. ഏതാനി സർവഥാ തസ്യ
ന ജായന്തേ തതഃ പരം
തതോധികതരാഭ്യാസാത്
ബലമുത് പദ്യതേ ബഹു

59. യേന ഭൂചര സിദ്ധിഃ സ്യാത്
ഭൂചരാണാം ജയേക്ഷമഃ
വ്യാഘ്രോ വാ ശരഭോ വാപി
ഗജോ ഗവയ ഏവ വാ

60. സിംഹോ വാ യോഗിനാ തേന
മ്രിയന്തേ ഹസ്ത താഡിതാഃ
കന്ദർപ്പസ്യ യഥാ രൂപം
തഥാ സ്യാദപി യോഗിനഃ

പക്ഷേ തന്റെ സാമർത്ഥ്യവും ശക്തിയും മറ്റുള്ളവരുടെ മുന്നിൽ പ്രകടിപ്പിക്കരുത്. സ്വയം കണ്ട് തന്റെ ഉത്സാഹം വർദ്ധിപ്പിക്കുക. അതിൽ പിന്നെ സാധാരണ പ്രയാസങ്ങളൊന്നും സാധകനുണ്ടാവില്ല. മലമൂത്രങ്ങൾ കുറയും നിദ്ര ചുരുങ്ങും, മൂക്കിട്ടയോ തുപ്പലോ വിയർപ്പോ വായുവിന്റെ ദുർഗന്ധമോ അവനുണ്ടാകില്ല. അഭ്യാസം വർദ്ധിക്കുന്നതോടെ നല്ല ശക്തിയുണ്ടാകും. എന്തിനെയും നേരിടാനുള്ള ശക്തി കിട്ടും. കടുവ ആന സിംഹം തുടങ്ങിയ മൃഗങ്ങളും യോഗിയുടെ കൈകൊണ്ടുള്ള ഒരു അടിയേറ്റാൽ ചത്തുപോകും. കാമനൊത്ത സൗന്ദര്യവും ഉണ്ടാകും.

61. തദ്രൂപവശഗാ നാര്യഃ
കാംക്ഷന്തേ തസ്യ സംഗമം
യദി സംഗം കരോത്യേഷ
തസ്യ ബിന്ദു ക്ഷയോ ഭവേത്

62. വർജയിത്വാ സ്ത്രിയാഃസാഗം
കുര്യാദഭ്യാസമാദരാത്
യോഗിനോംഗേ സുഗന്ധശ്ച
ജായതേ ബിന്ദു ധാരണാത്

63. തതോ രഹസ്യുപാവിഷ്ടഃ
പ്രണവം പ്ലുതമാത്രയാ
ജപേത് പൂർവാർജിതാനാം തു
പാപാനാം നാശഹേതവേ

64. സർവ വിഘ്നഹരോ മന്ത്രഃ
പ്രണവഃ ര വദോഷഹാ
ഏവമഭ്യാസയോഗേന സിദ്ധിരാരംഭസംഭവാ

65. തതോ ഭവേത് രഠ വസ്ഥാ
പവനാഭ്യാസ തത്പരാ
പ്രാണോപാനോ മനോ ബുദ്ധിർ-
ജീവാത്മ പരമാത്മനോഃ

66. അന്യോന്യ സാവിരോദേന
ഏകതാ ഘടതേ യദാ
ഹടാവസ്ഥേതി സാ പ്രോക്താ
തച്ചിഹ്നാനി ബ്രവീമ്യഹം

സ്ത്രീകൾ അവന്റെ രൂപത്താൽ ആകൃഷ്ടരായി അവനുമായുള്ള സംഗമം ആഗ്രഹിച്ചുവെന്നു വരാം. യോഗി സ്ത്രീസംഗമം ചെയ്താൽ അവന്റെ വീര്യം നഷ്ടപ്പെടുന്നു. അതിനാൽ സ്ത്രീകളെ ശ്രദ്ധിക്കാതെ ദൃഢതയോടെ അഭ്യാസപരനാകണം. വീര്യധാരണത്താൽ അയാളുടെ ശരീരം സുഗന്ധി

തമാകുന്നു. അയാൾ ഏകാന്തതയിലിരുന്ന് പ്ലതമാത്രയിൽ പ്രണവം ജപിക്കണം. തന്മൂലം പാപം നശിക്കു; പ്രണവം സർവവിഘ്നഹാരിയാണ്. ഇങ്ങനെ അഭ്യാസയോഗത്താൽ സിദ്ധി കൈവരും വായു ധാരണത്താൽ പ്രാണൻ അപാനൻ മനസ്സ് ബുദ്ധി ജീവാത്മപരമാത്മാക്കൾ എന്നിവയുടെ പാര സ്പരിതമായ ഐക്യം സ്ഥാപിതമാകുന്നു. അതിന്റെ ചിഹ്ന ങ്ങൾ പറയാം.

67. പൂർവം യഃ കഥിതോഭ്യാസ-
ശ്ചുർത്ഥാംശം പരിഗ്രഹേത്
ദിവാ വാ യദി വാ സായം
യാമമാത്രം സമഭ്യസേത്

68. ഏകവാരം പ്രതിദിനം
കുര്യാത് കേവലകുംഭകം
ഇന്ദ്രിയാണീന്ദ്രിയാർത്ഥേബ്യോ
യത് പ്രത്യാഹരണം സ്ഫുടം

69. യോഗി കുംഭകമാസ്ഥായ
പ്രത്യാഹാര സ ഉച്യതേ
യദ്യത് പശ്യതി ചക്ഷുർ ഭ്യാം
തത്തദാത്മേതി ഭാവയേത്

70. യദ്യത് ശൃണോതി കർണ്ണാഭ്യാം
തത്തദാത്മേതി ഭാവയേത്
ലഭതേ നാസയാ യദ്യ-
ത്തത്തദാത്മേതി ഭാവയേത്

ആദ്യം ചെയ്തിരുന്ന അഭ്യാസം പിന്നീട് നാലിലൊന്ന് ചെയ്താൽ മതി പകലോ രാത്രിയോ ഒരു യാമം അഭ്യാസം ചെയ്യണം. കുഭകം മാത്രം പ്രതിദിനം ഒരു പ്രാവശ്യം ചെയ്യ ണം. കുംഭകം ചെയ്ത് ഇന്ദ്രിയങ്ങളെ അവയുടെ വിഷയങ്ങ ളിൽനിന്ന് പ്രത്യാഹരിക്കണം. ഇതാണ് പ്രത്യാഹാരം. ഈ ഘട്ടത്തിൽ എന്തുകണ്ടാലും ഏത് കേട്ടാലും എന്ത് മണപ്പി ച്ചാലും അവയെല്ലാം ആത്മഭാവനയോടെ സ്വീകരിക്കുക.

71. ജിഹ്വയാ യദ്രസം ഹൃത്തി
തത്തദാത്മേതി ഭാവയേത്
ത്വചാ യദ്യത് സ്പൃശേത് യോഗീ
തത്ത ദാത്മേതി ഭാവയേത്

72. ഏവം ജ്ഞാനേന്ദ്രിയാണാം തു
തത്തത് സൗഖ്യം സുസാധയേത്
യാമമാത്രം പ്രതിദിനം
യോഗീ യത്നാദതന്ദ്രിതഃ

73. യഥാവാ ചിത്തസാമർത്ഥ്യം
ജായതേ യോഗിനോ ധ്രുവം
ദുരശ്രുതിർദുരദൃഷ്ടിഃ
ക്ഷണാ ദ്ദുരാഗമസ്തഥാ

74. വാക്സിദ്ധിഃ കാമരൂപത്വ-
മദൃശ്യകരണീ തഥാ മലമൂത്ര പ്രലേപേന
ലോഹാദേഃ സ്വർണ്ണതാ ഭവേത്

75. ഖേ ഗതിസ്തസ്യ ജായേത
സന്തതാഭ്യാസ യോഗതഃ
സദാ ബുദ്ധിമതാ ഭാവ്യം
യോഗിനാ യോഗ സിദ്ധയേ

നാക്കിൽ ഏതു രസമാണോ ഗ്രഹിക്കപ്പെടുന്നത് അതിനെ ആത്മരൂപത്തിൽ ഭാവിക്കണം. ത്വക്കിൽ ഏതൊന്ന് സ്പർശിക്കപ്പെടുന്നു, അതിലും അത്മഭാവം വേണം. ഇങ്ങനെ ജ്ഞാനേന്ദ്രിയ വിഷയങ്ങൾ സാധകം ചെയ്ത ദിവസത്തിൽ ഒരു യാമം വരെ അഭ്യാസം വേണം. മാനസികമായ കഴിവു കൾക്കു പുറമെ സാധകന് ദൂരശ്രുതി, ദൂരദൃഷ്ടി, വാക്യസി ദ്ധി, കാമരൂപധാരണ, അദൃശ്യനാകാനുള്ള കഴിവ് ഇതൊക്കെ സിദ്ധിക്കും. അയാളുടെ മലമൂത്രലേപനത്താൽ ഇരുമ്പ് സ്വർണ്ണമാകുമത്രെ. ആകാശഗമനം തുടങ്ങിയ സിദ്ധികളും ഉണ്ടാകും. ബുദ്ധിമാനായ യോഗി ശ്രദ്ധാലുവാകണം.

76. ഏതേ വിഘ്നാ മഹാസിദ്ധേഃ
നരമേത്ത ത്ര ബുദ്ധിമാൻ
ന ദർശയേത് സ്വസാമർത്ഥ്യം യസ്യ കസ്യാ
പിയോഗിരാട്

77. യഥാ മൂഢോ യഥാ ഹ്യന്ധോ
യഥാ ബധിര ഏവ വാ
തഥാ വർത്തേത ലോകസ്യ സ്വസാമർത്ഥ്യ
സ്യ ഗുപ്തയേ

78. ശിഷ്യാശ്ച സ്വസ്വകാരേഷു
പ്രാർത്ഥയന്തി ന സംശയഃ
തത്തത് കർമ്മ കരവ്യഗ്രഃ
സ്വാഭ്യാസേ *f*വിസ്മൃതോ ഭവേത്

79. അവിസ്മൃത്യ ഗുരോർ വാക്യ-
മഭ്യസേത്ത ദഹർന്നാശം
ഏവം ഭവേത് ഹഠാവസ്ഥാ
സന്തതാ ഭ്യാസയോഗതഃ

80. അനഭ്യാസവതശ്ചൈവ
വൃഥാ ഗോഷ്ഠ്യാ ന സിദ്ധ്യാതി
തസ്മാത് സർവപ്രയതേനന
യോഗമേവ സദാഭ്യസേത്

ഇവ മഹാസിദ്ധിക്ക് വിഘ്നമാണ്. അറിവുള്ള യോഗി അതിൽ താല്പര്യം കാട്ടരുത്. അവയിൽ നിന്നെല്ലാം ഒഴിഞ്ഞു മാറണം. തന്റെ കഴിവ് പ്രദർശിപ്പിക്കരുത്. സാധാരണക്കാരന്റെ മുമ്പിൽ ഭ്രാന്തനോ ബധിരനോ മൂകനോ ആയി അഭിനയി ക്കാം. തന്റെ കഴിവുകൾ ഗോപ്യമായി വെയ്ക്കണം. ശിഷ്യ ന്മാർ അപേക്ഷിച്ചാലും വഴങ്ങാതെ സദാ അഭ്യാസത്തിൽ നിര

I K

നായിരിക്കണം. ഇങ്ങനെ നിരന്തരമായ അഭ്യാസത്താൽ ഹഠാവസ്ഥ കൈവരും അഭ്യാസത്താലേ ഇത് കൈ വരുകയുള്ളൂ. പ്രസംഗം കൊണ്ട് ഒന്നും നടക്കില്ല. സദാ യോഗാഭ്യാസ നിരതനാവുക.

81. തതഃ പരിചയാവസ്ഥാ
ജായതേ $f$ഭ്യാസ യോഗതഃ
വായുഃ പരിചിതോ യത്നാ-
ദഗ്നിനാ സഹി കുണ്ഡലീ

82. ഭാവയിത്വാ സുഷുമ്നായാം
പ്രവിശേദനിരോധതഃ
വായുനാ സഹ ചിത്തം ച
പ്രവേശിച്ച മഹാപഥം

83. യസ്യ ചിത്തം സ്വപവനം സുഷുമ്നാം പ്രവിശേദിഹ
ഭൂമി രാപോ $f$നലോ വായു-
രാകാശശ്ചേതി പഞ്ചകഃ

84. യേഷു പഞ്ചസു ദേവാനാം ധാരണാ പഞ്ചധോച്യതേ
പാദാദി ജാനുപര്യന്തം
പൃഥി വീ സ്ഥാനമുച്യതേ

85. പൃഥിവീ ചതുരസ്രം ച
പീതവർണ്ണം ലവർണ്ണകം
പാർത്ഥിവേ വായുമാ ശാപ്യ
ലകാരേ സമന്വിതഃ

86. ധ്യായംശ്ചതൂർ ഭുജാകരം
ചതുർവക്ത്രം ഹിരണ്മയം
ധാരയേത് പഞ്ചഘടികം
പൃഥിവീജയമാപ്നുയാത്

പിന്നീട് അഭ്യാസത്താൽ പരിചയം നേടാൻ കഴിയുന്നു. അതിനെ ശ്രമിച്ച് വായു സഹിതം അഗ്നിയേയും കുണ്ഡലിയെയും സാധകം ചെയ്ത് ഭാവനാ പൂർവം സുഷുമ്നയിൽ പ്രവേശിക്കണം. അവിടത്തെ നിരോധം ജയിച്ച് വായു സഹിതം മഹാ രഥത്തിൽ പ്രവേശിക്കണം. ആരുടെ ചിത്തം വായു സഹിതം സുഷുമ്നയിൽ പ്രവേശിക്കുന്നു. അവൻ പൃഥി ജലം അഗ്നി വായു ആകാശം എന്നീ പഞ്ച മഹാഭൂതങ്ങളാകുന്ന ദേവന്മാരെ അഞ്ചുവിധത്തിൽ ധാരണം ചെയ്യുന്നു. പാദം മുതൽ മുട്ടുവരെയുള്ള ഭാഗത്തെ പൃഥ്വീതത്വസ്ഥാനമെന്നു പറയുന്നു. പൃഥി ചതുഷ്കോണയുക്തവും പീതവർണ്ണവും ലകാരയുക്തവുമാകുന്നു. അങ്ങനെയുള്ള പൃഥ്വീതത്വത്തിൽ വായുവിനെ ആരോപിച്ച് ലകാരത്തിൽ അതിനെ യോജിപ്പിച്ച് അതിൽ സ്വർണ്ണമയവും ചതുർഭുജാകാരവും ചതുർമുഖവുമായ ബ്രഹ്മത്തെ ധ്യാനിക്കണം. ഇങ്ങനെ അഞ്ചു ഘടികവരെ ധ്യാനിച്ചാൽ പൃഥ്വീതത്വ വിജയം സിദ്ധിക്കും.

87. പൃഥി വീ യോഗതോ മൃത്യുർ-
ന ഭവേദസ്യ യോഗിനഃ
ആ ജാനോഃ പായു പര്യന്ത-
മപാം സ്ഥാനം പ്രകീർത്തിതം.

88. ആപോ $f$ർദ്ധ ചന്ദ്രം ശുക്ലം ച
വാബീജം പരികീർത്തിതം
വാരുണേ വായുമാരോപ്യ
വകാരേണ സമന്വിതം

89. സ്മരേന്നാരായണം ദേവം
ചതുർ ബാഹും കിരിടിനം
ശുദ്ധ സ്ഫടിക സങ്കാശം
പീത വാസസ മച്യുതം

90. ധാരയേത് പഞ്ചഘടികാഃ
സർവ പാപൈഃ പ്രമുച്യതേ
തതോ ജലാദ് ഭയം നാസ്തി
ജലേ മൃത്യുർന വിദ്യതേ

പൃഥിയോഗപ്രഭാവത്താൽ യോഗിക്ക് മരണമുണ്ടാവില്ല. മൂട്ടുമുതൽ ഗുദം വരെയുള്ള ഭാഗത്തിന് ജലതത്വസ്ഥാനമെന്ന് പറയുന്നു. അത് അർദ്ധചന്ദ്രാകാരത്തിൽ 'വാ' എന്ന ബീജത്തോടു കൂടിയതാണ്. ഈ ജലതത്വത്തിൽ വായുവിനെ ആരോപിച്ച് 'വ'യെ സമത്വയിച്ച് ചതുർ ബാഹുവും കിരീടധാരിയും സ്ഫടകി, സങ്കാശനും പീതാംബരനും അച്യുതനുമായ നാരായണനെ ധ്യാനിക്കണം. ഇങ്ങനെ അഞ്ചു നിമിഷം ധ്യാനിച്ചാൽ ഭഗവാൻ സാധകനെ എല്ലാ പാപങ്ങളിൽ നിന്നും മുക്തനാക്കും. പിന്നെ ഒരു വിധത്തിലും അയാൾക്ക് ജലത്തിൽനിന്നുള്ള ഭയം ഉണ്ടാകുന്നില്ല. ജലത്തിൽ അയാൾക്ക് മരണം ഉണ്ടാകില്ല.

91. ആപായോർ ഹൃദയാന്തം ച വഹ്നിസ്ഥാനം പ്രകീർത്തിതം
വഹ്നിസ്ത്രീകോം രക്തം ച രേഫാക്ഷര സമുദ്രവം

92. വഹനൗ ചാനി ല മാ രോപ്യ രേഫാക്ഷര സമുജ്വലം
ത്രിയക്ഷരം വരദം രുദ്രം തരുണാദിത്വ സന്നിഭം

93. ഭസ്മോ ദ്ധൂളിത സർവാംഗം സുപ്രസന്ന മനുസ്മരൻ
ധാരയേത് പഞ്ചഘടികാ വഹ്നിനാ സൗ ന ദഹ്യതേ

94. ന ദഹ്യതേ ശരീരം ച പ്രവിഷ്ട സ്യാഗ്നി മണ്ഡലേ
ആ ഹൃദയാദ് ഭ്രുവ്യോർ മദ്ധ്യം വായുസ്ഥാനം പ്രകീർത്തിതം

95. വായുഃ ഷട്കോണകം കൃഷ്ണം യകാരാക്ഷര ഭാസുരം
മാരുതം മരുതാം സ്ഥാനേ യകാരാക്ഷരര ഭാസുരം

N P

96. ധാരയേത്തത്ര സർവജ്ഞമീശ്വരം വിശ്വതോ മുഖം
ധാരയേത് പഞ്ചഘടികാ വായുവത്
വ്യോമഗോഭവേത്.

മലദ്വാരം മുതൽ ഹൃദയം വരെയുള്ള ഭാഗത്തിന് അസ്ഥി സ്ഥാനം എന്നുപറയുന്നു. അഗ്നി ത്രികോണയുക്തവും ചുവന്നനിറമുള്ളതും രേഫയുക്തവുമാകുന്നു. അഗ്നിയിൽ വായുവിനെ ആരോപിച്ച് രഥത്തെ സമന്വയിച്ച് ത്രിനേത്രനും പരദനും തരുണാദിത്യ സമാനനും ഭസ്മ ധൂളിത സർവാംഗനും ആയ രുദ്രന അനുസ്മരിക്കണം. ഇങ്ങനെ അഞ്ചുഘടിക ധ്യാനിച്ചാൽ അവൻ അഗ്നിയാൽ ദഹിക്കപ്പെടുകയില്ല. കത്തുന്ന തീയിൽ കൂടി നടന്നാലും അവൻ ദഹിക്കപ്പെടില്ല. ഹൃദയം മുതൽ പുരികം വരെയുള്ള സ്ഥാനത്തിന് 'വായു സ്ഥാനമെന്ന് പറയുന്നു. അത് ഷ്ടകോണവും കൃഷ്ണ വർണ്ണവും 'യ' കാരയുക്തവുമാണ്. വായു സ്ഥനത്തിൽ യകാരത്തോടുകൂടി വിശ്വതോഖനും സർവജ്ഞനുമായ ഈശ്വരനെ ധ്യാനിക്കണം. ഇങ്ങനെ അഞ്ചുനിമിഷം ധ്യാനിച്ചാൽ വായുവിനെപ്പോലെ ആകാശചാരിയായിത്തീരാം.

97. മരണം നതു വായോശ്ച ഭയം ഭവതി യോഗിനഃ
ആഭ്രു മധ്യാത്തു മൂർധാന്ത മാകാശസ്ഥാനമുച്യതേ
98. വ്യോമവൃത്തം ച ധ്രൂമം ച ഹകാരാക്ഷര ഭാസുരം
ആകാശേ വായു മാരോപ്യ ഹകാരോ പരിശങ്കരം
99. ബിന്ദുരൂപം മഹാദേവം വ്യോമാകാരം സദാശിവം
ശുദ്ധസ്ഫടിക സങ്കാശം ധൃത ബാലേന്ദു മൗലിനം
100. പഞ്ചവക്ത്രയൂതം സൗമ്യം ദശ ബാഹും
ത്രിലോചനം
സർവായുധ്യൈർ ധൃതാകാരം സർവാഭൂഷണ
ഭൂഷിതം
101. ഉമാർധ ദേഹം വരദം സർവകാരണ കാരണം
ആകാശധാരണാ ആസ്യ ഖേചര്യത്വം
ഭവേത് ധ്രുവം

അങ്ങനെയുള്ള യോഗിക്ക് വായുവിനെ അല്പവും ഭയപ്പെടേണ്ടതില്ല. വായു കാരണം അവൻ മരിക്കില്ല. പുരികം മുതൽ മൂർദ്ധാവു വരെയുള്ള ഭാഗത്തിന് ആകാശം വൃത്താകാരവും ധൂമവർണ്ണവും 'ഹ' കാരത്താൽ പ്രകാശിതവുമാണ്. ആകാശതത്വത്തിൽ വായുവിനെ ആരോപിച്ച് വിഷ്ണു രൂപത്തിൽ മഹാ ദേവനും വ്യോമാകാരത്തിൽ സദാ ശിവനും ശുദ്ധ സ്ഫടികതുല്യനും നിർമലനും ചന്ദ്രകലാധരനും പഞ്ചമുഖനും സൗമ്യനും ദശബാഹുവും ത്രിനേത്രനും സർവായുധ ധാരിയും സർവഭരണഭൂഷിതനും പാർവ്വതീകാന്തനും സർവ കാരണങ്ങൾക്കും കാരണവുമായ ഭഗവാൻ ശിവനെ ആകാശത്തിൽ ധാരണം ചെയ്താൽ തീർച്ചയായും ആകാശഗമനത്തിനുള്ള കഴിവ് കൈവരുന്നു.

102. യത്ര യത്ര സ്ഥിതോ വ്യാപി സുഖമത്യന്ത
മശ്നുതേ
ഏവം ച ധാരണാഃ പഞ്ചകുര്യാത് യോഗീ
വിചക്ഷണഃ

103. തതോ ദൃഡഢശരീരഃ സ്വാന്മൃത്യു സ്തസ്യ
ന വിദ്യതേ
ബ്രാഹ്മണാഃ പ്രളയേനാഹി നസീ ഭതി മഹാമതിഃ
104. സഗുണം ധ്യാന മേതത് സ്യാദണി മാദി
ഗുണപ്രദം
നിർഗുണ ധ്യാന യുക്തസ്യ സമാധീശ്ച
തതോഭവേത്

അങ്ങനെയായാൽ സാധകൻ എവിടെയിരുന്നാലും വളരെ സുഖവാനായിത്തീരുന്നു. ഇങ്ങനെ കഴിവാർന്ന യോഗി അഞ്ചു വിധത്തിൽ ധാരണം ചെയ്യണം. തന്മൂലം അവന്റെ ശരീരം ദൃഢമാകുന്ന മരണഭയം ഉണ്ടാകുന്നില്ല. ബ്രഹ്മപ്രളയത്തിനു ശേഷവും അവൻ ദുഃഖിതനാകുന്നില്ല. ആറു നിമിഷം വരെ ഇങ്ങനെ വായുവിനെ നിയന്ത്രിച്ച് ആകാശത്തിൽ ഇഷ്ടസിദ്ധി നൽകുന്ന ദേവന്മാരെ ധ്യാനിക്കണം. സഗുണ രൂപ ധ്യാനത്താൽ അണിമാദി ഗുണസിദ്ധി; നിർഗുണ ധ്യാനത്താൽ സമാധിയും കൈവരും.

106. ദിന ദ്വാദശ കേ നൈവ സമാധിം സമ
വാപ്നു യാത്
വായു നിരുധ്യ മേധാവി ജീവന്മുക്തോ ഭവ്യതയം
107 സമാധിഃ സമതാവസ്ഥാ ജീവാത്മ പരമാത്മനോഃ
യദി സ്വദേഹമുത് സൃഷ്ടിമിച്ഛാ ചേ ദുത്
സൃജേത് സ്വയം
108. പരബ്രഹ്മണി ലീയേത നതസ്യോത്ക്രാന്തി
രിഷ്യതേ
അഥ നോ ചേത് സമുത് സൃഷ്ട സ്വ ശരീരം
പ്രിയം യദി
109. സർവലോകേഷു വിഹരന്നണിമാദി ഗുണ ന്വിതഃ
കദാചിത് സ്വേച്ഛയാ ദേവോ ഭൂത്വാ സ്വർഗ്ഗേ
മഹീയതേ
110. മനുഷ്യാ വാപി യക്ഷോ വാ സ്വേച്ഛയാ
വീക്ഷണാത് ഭവേത്
സിംഹോ വ്യാഘ്രോ ഗജോ വാശ്യ സ്വോച്ഛയാ
ബഹുതാമിയാത്

യോഗം അറിയുന്ന സാധകൻ പന്ത്രണ്ട് ദിവസങ്ങൾക്കുള്ളിൽ തന്നെ സമാധി കൈവരിച്ച് ജീവന്മുക്തനാകുന്നു. സമാധി ജീവാത്മപരമാത്മാക്കളുടെ സമാനാവസ്ഥയാണ്. അതിൽ സ്വശരീരത്യാഗം ചെയ്യണമെന്നാഗ്രഹമുണ്ടെങ്കിൽ അങ്ങനെ ചെയ്യാം. ഇങ്ങനെപരമാത്മാവിൽ ലയിച്ചവന് വീണ്ടും ജന്മമില്ല. ശരീരം പ്രിയമാണെങ്കിലും അവൻ ശരീരത്തിൽ തന്നെ സ്ഥിതിചെയ്ത് അണിമാദിസിദ്ധിമുണ്ടെങ്കിൽ എപ്പോൾ വേണമെങ്കിലും സ്വർഗ്ഗത്തിൽ ദേവനുമാകാം. മനുഷ്യനോ യക്ഷനോ ആകാൻ കഴിയും സിംഹം, കടുവ മുതലായവയുടെ രൂപങ്ങൾ കൈകൊള്ളാനും കഴിയുന്നതാണ്.

111. യഥേഷ്ടമേവ വർത്തേത യദ്വാ യോഗീ മഹേശ്വരഃ

അഭ്യാസഭേദതോ ഭേദഃ ഫലം തു സമ മേവ ഹി

112. പാർഷ്ണീം വാമസ്യ വാദസ്യയോനിസ്ഥാനേ നിയോജയേത്

പ്രസാര്യ ദക്ഷിണം പാദം ഹസ്താഭ്യാം ധാരയേത് ദൃഢം

113. ചിഞ്ചുകം ഹൃദി വിന്യസ്യ പൂരയേദ്വായുനാപുനഃ

കുംഭകേന യഥാശക്തി ധാരയിത്വാ തു രേചയേത്

114. വാമാംഗേന സമഭ്യസ്യ ദക്ഷാം ഗൗത തോ$f$ഭ്യസേത്

പ്രസാരിതസ്തു. യഃ പാദസ്ത മൂത്ര പരിനാമയേത്

115. അയമേവ മഹാബന്ധ ഉദയത്രൈവ മഭ്യസേത്

മഹാബന്ധസ്ഥിതോ യോഗീ കൃത്വാ പൂരകമേകധീ

116. വായുനാ ഗതി മാവൃത്യ നിദൃതം കർണ്ണമുദ്രയാ

പുടദ്വിയം സമാക്രമ്യ വായുഃ സ്ഥുത്തി സത്വരം

യോഗിമഹേശ്വര പദം പ്രാപിച്ചതിനുശേഷം ഇച്ഛക്കൊത്ത വണ്ണം കഴിയാം. ഇത് അഭ്യാസഭേദം മാത്രം ഫലദൃഷ്ട്യാ രണ്ടും തുല്യം തന്നെ. ഇടത്തെ പാദത്തിന്റെ ഉപ്പൂറ്റിയാൽ യോനി സ്ഥാനമമർത്തി വലത്തെ പാദം നീട്ടി അതിന്റെ പെരുവിരൽ രണ്ടുകൈകൊണ്ടും ബലത്തിൽ പിടിക്കണം. താടി നെഞ്ചോടു ചേർത്ത് വായു ഉള്ളിൽനിറച്ച് യഥാശക്തി കംഭകം ചെയ്ത് രേചകത്താൽ വായു വെളിയിൽ വിടണം. ഈ അഭ്യാസം ഇട തുഭാഗത്താൽ ചെയ്ത് വലതുഭാഗം കൊണ്ടും ചെയ്യുക. അതാ യത് നീട്ടിയിരിക്കുന്ന കാൽ യോനിസ്ഥാനത്ത് സ്ഥാപിക്കണം. ഇത് "മഹാബന്ധനമാണ്" രണ്ടു വിധത്തിലും യോഗി ഏകാ ഗ്രമായി കർണ്ണമുദ്ര മുഖേന വായു ഗതി നിരോധിച്ച് രണ്ടു മൂക്കിൻദ്വാരങ്ങളും സങ്കാചിപ്പിച്ചാൽ വായുവേഗം നിറയും.

117. അയ മേവ മഹാവേധഃ സി ദ്ധൈരഭ്യസ്യതേ$f$ നിശര

അന്തഃകപാലയുകഹരേ ജിഹ്വാം വ്യാവൃത ധാരയേത്

118. ഭ്രൂമധ്യ ദൃഷ്ടി രപ്യേഷാ മുദ്രാ ഭവതി ഖേചരീ

കണ്ഠമാകുഞ്ല്യ ഹൃദയ സ്ഥാപയേദ് ദൃഢയാധിയാ

119. ബന്ധോ ജാലന്ധര്യാഖ്യോ $f$യം മൃത്യു മാതംഗകേസരീ

ബന്ധോ യേന സുഷ്മനായാം പ്രാണാസ്തുഡ്ഡീ യതേ യതഃ

120. ഉഡ്യാനാ ക്യോഹി ബന്ധോ $f$യം യോഗിഭിഃ സമുദാഹൃതഃ

പാർഷ്ണി ഭാഗേന സംപീഡ്യ യോനി മാകുഞ്ചയേത് ദൃഢം

121. അപാന മൂർധ്വ മുത്ഥാപ്യ യോനി ബന്ധോയ മുച്യതേ

പ്രാണാപാനൗ നാദബിന്ദു മൂലബന്ധേന ചൈകതാം

122. ഗത്വാ യോഗസ്യ സ സിദ്ധീം യച്ഛതോ നാത്ര സംശയഃ

കരണീ വിപരീതാഖ്യാ സർവവ്യാധി വിനാശിനി

ഈ മഹാവേധത്തെ സിദ്ധയോഗികൾ സദാ അഭ്യസി ക്കുന്നു. ഇനി ഖേചരീ മുദ്ര – നാക്ക് മുകളിലോട്ടു മടക്കി കപാലകുഹരത്തിൽ സ്ഥാപിച്ചു. രണ്ടു പുരികങ്ങളുടെയും മധ്യേ ദൃഷ്ടി ഉറപ്പിക്കണം. കഴുത്ത് സങ്കോചിപ്പിച്ച് ദൃഢമായി നെഞ്ചിൽ സ്ഥാപിച്ചാൽ "ജാലന്ധര മുദ്രയായി. അതിന് മൃത്യു മാതാഗകേസരിയെന്നും പറയും. ഇതിനാൽ ബന്ധമായ പ്രാണൻ സുഷുമ്നയിൽ പ്രവേശിക്കുന്നു. യോഗികൾ അതിനെ ഉഡ്ഡീയാന ബന്ധം എന്ന് പറയുന്നു. ഉപ്പൂറ്റി കൊണ്ട് യോനി സ്നാനത്തെ നല്ലപോലെ അമർത്തി അപാനനെ മുക ളിലേയ്ക്ക് വലിക്കണം. ഇതിന് യോനി ബന്ധമെന്ന് പറയു ന്നു. ഈ വിധിപ്രകാരം പ്രാണൻ അപാനൻ നാദം ബിന്ദു എന്നിവയിൽ മൂലബന്ധം മുഖേന ഏകീഭാവം കൈവരുന്നു. ഇത് യോഗ സിദ്ധികരമാണ് അടുത്തുപറയുന്നത് വിപരീത കരണി എന്ന മുദ്രയെപ്പറ്റിയാണ്. ഇത് സർവവ്യാധി വിനാശി നിയാണ്.

123. നിത്യ മഭഅയാസയുക്തസ്യ ജഠരാഗ്നി വിവർദ്ധിനീ

ആഹാരോ ബഹുലസ്തസ്യ സംപാന്യ സാധകസ്യ ചത

124. അല്പാഹാരേ യദി ഭവേദഗ്നിർ ദേഹം ഹരേ ത്ക്ഷണാത്

അധഃ ശിരോശ്ചോർധ്വ പാദഃ ക്ഷണം സ്യാത് പ്രഥമേ ദിനേ

125. ക്ഷണാച്ച കിഞ്ചി ദധിക മഭ്യസേത്തു ദിനേ ദിനേ

വലീ ച പലിതം ചൈവ ഷൺമാസാർ ദ്ധാന്നദൃശ്യതേ

126. യാമമാത്രം തു യോ നിത്യ മഭ്യസേത് സ തു കാലജിത്

വജ്രോളി മഭ്യസേ ദ്യസ്തു സ യോഗീ സിദ്ധി ഭാജനം

127. ലഭ്യതേ യദി തസ്യൈവ യോഗസിദ്ധിഃ കരേസ്ഥിതാ

അതീതാനാഗതം വേത്തി ഖേചരീ ച. ഭവേത് ധ്രുവം

നിത്യവും ഈ മുദ്ര സാധകം ചെയ്യുന്നവന്റെ ജഠരാഗ്നി വർദ്ധിക്കും. അതിന്റെ ഫലമായി സാധകന് അധികം ആഹാരം വേണ്ടി വരും. അല്പാഹാരം തുടർന്നാൽ അയാ

ളുടെ ദേഹം തന്നെ തകരും. ഈ മുദ്ര അഭ്യസിക്കുന്ന ആദ്യ ദിവസം നിമിഷനേരം ശിരസ്സ് താഴെയും പാദം മുകളിലോട്ടും വെയ്ക്കണം. അതിനുശേഷം എല്ലാ ദിവസവും ഓരോ നിമിഷവും അഭ്യാസം വർദ്ധിപ്പിച്ചുകൊണ്ടിരിക്കണം. അങ്ങനെ യായാൽ ആറു മാസത്തിനുള്ളിൽ തന്നെ ശരീരത്തിലെ ചുളിവുകൾ മാറും. തലമുടിയുടെ നിറം ഏറും പ്രതിദിനം ഒരു യാമം വരെ അഭ്യസിക്കുന്നവന് കാലനെയും ജയിക്കാൻ കഴിയും അടുത്ത് വജ്രോളിമുദ്ര അഭ്യസിക്കുന്ന യോഗി അതി വേഗം സിദ്ധനാകുന്നു. യോഗി ഈ അഭ്യാസം ചെയ്യുന്ന പക്ഷം യോഗസിദ്ധി അയാളുടെ കൈയിലായിരിക്കും. ഭൂതഭ വിഷ്യത്തുക്കൾ അറിയാൻ അയാൾക്ക് സാധിക്കും. ആകാശ ഗമനത്തിനും അയാൾക്ക് കഴിവുണ്ടാകും.

128. അമരീം യഃ പിബ്ഞേന്നിത്യം നസ്യം കുർവൻ
ദിനേദിനേ

വജ്രോളി അഭ്യസന്നത്യ മമരോളീതി കഥ്യതേ

129. തതോ ഭവേ ദ്രാ ജയോഗോ നാന്തരാ
ഭവതി ധ്രുവം

യദാതു രാജ യോഗേന നിഷ്പന്നാ
യോഗിഭിഃ ക്രീഡാ

130. തദാ വിവേക വൈരാഗ്യം ജായതേ യോഗി
നോ ധ്രുവം

വിഷ്ണുർനാമ മഹാ യോഗീ മഹാ ഭൂതോ
മഹാ തപാഃ

നിത്യവും അമരി കുടിക്കുകയും അതു മൂക്കിൽ നസ്യം ചെയ്യുകയും ചെയ്ത് വജ്രോളി സാധകം ചെയ്യുന്നവനെ അമരോളീ സാധകനെന്ന് പറയുന്നു. അവൻ രാജയോഗിയാണെന്ന കാര്യത്തിൽ സംശയമില്ല. രാജയോഗം കൈവന്നു കഴിഞ്ഞാൽ യോഗിക്ക് ഹഠയോഗത്തിന്റെ ശാരീരികപ്രക്രിയ ആവശ്യമില്ല. അവന് ദൃഢമായി വിവേകവും വൈരാഗ്യവും കൈവരുന്നു. ഭഗവാൻ, മഹാവിഷ്ണതന്നെയാണ്. മഹാ ഭൂതസ്വരൂപൻ; അതു പോലെ മഹാ തപസ്വിയും

131. തത്വമാർഗ്ഗേ യഥാ ദീപോ ദൃശ്യതേ പുരുഷോത്തമഃ

യഃസ്തനഃ പൂർവപീത സ്തം നിഷ്പീഡ്യ
മുദ്മശ്നു തേ

132. യസ്മാത് ജാതോ ഭഗാത്പൂർവം തസ്മി ന്നേവ
ഭഗേരനു

യാ മാതാ സാ പുനർ ഭാര്യാ യാ ഭാര്യാ
മാതരേ വഹി

133. യഃപിതാ സ പുനഃപുത്രോ യഃപുത്രഃസ
പുനഃ പിതാ

ഏവം സഞ്ചാര ചക്രേണ കുപ ചക്രേ ഘടാ ഇവ

134. ഭ്രമന്തേ യോനി ജന്മാനി ശ്രുത്വാ ലോകാൻ
സമശ്നുതേ

ത്രയോ ലോകാ സ്ത്രയോ വേദാ സ്ത്രിസ്രഃ
സന്ധ്യാഃ സ്ത്രയ സ്വരാഃ

135. ത്രയോ*f*ഗ്നയഞ്ച ത്രിഗുണാ സ്ഥിതോ
സർവത്രയാക്ഷരേ

ത്രയാണാമക്ഷരാണാം ച യോദ*f*ധീതേ*f*
പ്യദ്ധമക്ഷരം

പുരുഷോത്തമനെ തത്വമാർഗ്ഗ സഞ്ചാരിക്ക് വിളക്കു പോലെ സ്പഷ്ടമായി കാണാൻ കഴിയും ഈ ജീവൻ അനേകം യോനികളിൽ ഭ്രമണം ചെയ്തു മനുഷ്യയോനിയി ലെത്തുന്നു. ഒരു സമയത്ത് കുടിച്ച സ്തനത്തെത്തന്നെ മറ്റൊരു സമയത്ത് മർദ്ദിച്ച് ആനന്ദമടയുന്നു ഏതു യോനിയി ലൂടെയാണോ ജനിച്ചത് അങ്ങനെയുള്ള യോനിയിൽ രമിക്കുന്നു. ഒരു ജന്മത്തിൽ അമ്മയായി മറ്റൊരു ജന്മത്തിൽ ഭാര്യ യായിത്തീരുന്നു. ഭാര്യാമാതാവാകുന്നു. പിതാവ് പുത്രനാകുന്നു; പുത്രൻ പിതാവാകുന്നു ഇങ്ങനെ സംസാര കിണി റ്റിലെ ചരടുപോലെയാണ് ജീവികൾ ഭിന്നയോനികളിൽവന്നും പോയുമിരിക്കുന്നു. മൂന്നുലോകങ്ങളും മൂന്നു വേദങ്ങളും മൂന്നു സംഖ്യകളും മൂന്നു സ്വരങ്ങളും മൂന്ന് അഗ്നികളും മൂന്നു ഗുണങ്ങളും എല്ലാം തന്നെ മൂന്ന് അക്ഷരങ്ങളിൽ നില കൊള്ളുന്നു. യോഗിക്ക് മൂന്നക്ഷരങ്ങളും അർദ്ധക്ഷരവും അധ്യയനം ചെയ്യേണ്ടതുണ്ട്.

136. തേൗ സർവമിദം പ്രോതം തത് സർവം
തത്പരം പദം

പുഷ്പമദ്ധ്യേ യഥാ ഗന്ധഃപയോ മധ്യേ
യഥാ ഘൃതം

137. തില മധ്യേ യഥാ തൈലം
പാഷാണേഷ്വവ കാഞ്ചനം

ഹൃദി സ്ഥാനേ സ്ഥിതം പദ്മം തസ്യവക്ത്ര
മധോമുഖം

138. ഊർധ്വനാളമധോ ബിന്ദു സ്തസ്യ മധ്യേ
സ്ഥിതം മനഃ

അകാരേ രേചിതം പത്മമുകാരേണൈവ ഭിദ്യതേ

139. മകാരേ ലഭതേ നാദമർദ്ധ മാത്രാ തു നിശ്ചലാ

ശുദ്ധസ്ഫടിക സങ്കാശം നിഷ്കളം പാപനാശനം

140. ലഭതേ യോഗ യുക്താത്മാ പുരുഷസ്തത്
പരംപദം

കൂർമ്മ സ്വപാണി പാദാദി ശിരശ്ചാത്മനി
ധാരയേത്

14. ഏവം ദ്വാരേഷ്ഠ സർവേഷ്ഠ വായു പൂരിത രേചിതഃ

നിഷിദ്ധം തു നവ ദ്വാരോ ഊർധ്വം പ്രാങ്
നിശ്വസംസ്തഥാ

142. ഘടമധ്യേ യഥാ ദീപോ നിവാതം കുംഭകം വിദുഃ

നിഷദ്വൈർ നവഭിഃ ദ്വാരൈഃ നിർജനേ നിരുപ ദ്രവേ നിശ്ചിതം ത്വാത്മമാത്രേണാ വശിഷ്ടം യോഗ സേവയേത് ഇത്യുപനിഷത്ത്

സകലതും അതിൽ ഓരാ പ്രോതമാണ്. അതുതന്നെ യാണു സത്യം; അതുതന്നെയാണ് പരമപദം. പൂവിൽ മണം

പോലെയും എള്ളിൽ എണ്ണയെന്നപോലെയും പാറയിൽ സ്വർണ്ണമെന്ന പോലയും അത് സകലതിലും വ്യാപിച്ചിരിക്കുന്നു. ഹൃദയകമലത്തിന്റെ മുഖം താഴോട്ടും അതിന്റെ നാളം മുകളിലോട്ടുമാണ്. താഴെ ബിന്ദുവും അതിൽമനസ്സും സ്ഥിതി ചെയ്യുന്നു. അകാരത്തിൽ രേചകം ചെയ്യപ്പെട്ട കമലം ഉകാരത്തിൽ ഭേദിക്കപ്പെടുന്നു. മകാരത്തിൽ നാദം ലഭിക്കുന്നു. അർദ്ധമാത്രനിശ്ചലവും ശുദ്ധസ്ഫടികത്തിനൊത്തതുമാണ്. അത് നിഷ്കളങ്കവും പാപനാശകവുമാണ്. ഇങ്ങനെ യോഗയുക്തനായ പുരുഷൻ മോക്ഷം പ്രാപിക്കുന്നു. ആമ തലയും കരചരണങ്ങളും ഉള്ളിലേക്ക് വലിക്കുന്നതുംപോലെ എല്ലാ ദ്വാരങ്ങളിൽ കൂടിയും നിറയ്ക്കപ്പെട്ടവായു നവ ദ്വാരങ്ങൾ ബന്ധിക്കപ്പെട്ടതിനാൽ മുകളിലേക്ക് പോകുന്നു. കുഭകം എന്നു പറയുന്നത് കുടത്തിന്റെ മധ്യത്തിൽ വെയ്ക്കപ്പെട്ട ദീപമെന്നപോലെയാണ്. യോഗസാധനയിൽ നവദ്വാരങ്ങളും നിരോധിക്കപ്പെട്ടതിനുശേഷം നിർജനവും നിരുപദ്രവവുമായ സ്ഥലത്ത് ആത്മാവു മാത്രം ബാക്കിയാകുന്നു എന്ന് ഉപനിഷത്തുകൾ വ്യക്തമാക്കുന്നു.

യോഗതത്വോപനിഷത്ത് സമാപിച്ചു.



# യോഗരാജോപനിഷത്ത്

1. യോഗരാജം പ്രവക്ഷ്യാമി
   യോഗിനാം യോഗ സിദ്ധയേ
   മന്ത്ര യോ ഗോ ലയശ്ചൈവ
   രാജയോഗോ. ഹഠസ്തഥാ
2. യോഗശ്ചതുർ വിധഃ പ്രോക്തോ
   യോഗിഭിസ്ത്വത്വ ദർശിഭിഃ
   ആസനം പ്രാണ സംരോധോ
   ധ്യാനം ചൈവ സമാധിജഃ
3. ഏതച്ചതുഷ്ടയം വിദ്ധി
   സർവ യോഗേന സമ്മതം
   ബ്രഹ്മ വിഷ്ണു ശിവാദീനാം
   മന്ത്രം ജാപ്യ വിശാരദൈഃ
4. സാധ്യതേ മന്ത്ര യോഗസ്തു
   വസ്തരാജാദിഭിർയഥാ
   കൃഷ്ണ ദ്വൈപായനാദ്യൈസ്തു
   സാധിതോ ലയസംജ്ഞിതഃ
5. നവസ്വേവ ഹി ചക്രേഷു
   ലയം കൃത്വാ മഹാത്മഭിഃ
   പ്രഥമം ബ്രഹ്മചക്രം സ്യാത്
   ത്രിരാവൃത്തം ഭഗാകൃതി ഇതി.

1. യോഗികളുടെ യോഗസിദ്ധിക്കുവേണ്ടി യോഗരാജനെ നിരൂപണം ചെയ്യാം. ഈ യോഗം മന്ത്രം, ലയം, രാജം, ഹഠം ഇങ്ങനെ നാലാണ്. 2. തത്വ ദ്രഷ്ടാക്കളായ യോഗികൾ ഇത് നാലുപ്രകാരത്തിലെന്ന് പറയുന്നു- ആസനം, പ്രാണസംരോധം, ധ്യാനം സമാധി. 3. എല്ലാ യോഗികൾക്കും സമ്മതമായിട്ടുള്ളത് ഈ യോഗമെന്ന് ധരിക്കുക. ബ്രഹ്മാവ് വിഷ്ണു, ശിവൻ ഇവരുടെ മന്ത്രങ്ങൾ ജപിക്കേണ്ടത് ഇവിടെ ആവശ്യമാണ്. 4. വത്സരാജൻ തുടങ്ങിയവർ മന്ത്രയോഗം സിദ്ധമാക്കിയിട്ടുണ്ട്. വ്യാസൻ തുടങ്ങിയവർ ലയയോഗം സിദ്ധമാക്കി. 5. മഹാത്മാക്കൾ നാലുചക്രങ്ങളുടെ ലയം സാധിച്ച് യോഗസിദ്ധി പ്രാപിച്ചു. ആദ്യത്തെ ചക്രം ഭഗാകൃതി ചേർന്നതാണ് അതിനെ ബ്രഹ്മ ചക്രമെന്ന് പറയുന്നു.

6. അപാനേ മൂല കന്ദാഖ്യം
   കാമരൂപം ച തജ്ജഗുഃ
   തദേവ വഹ്നികുണ്ഡം സ്യാത്
   തത്വ കുണ്ഡലിനീ യഥാ
7. തം ജീവരൂപിണം ധ്യായേത്
   ജ്യോതിഷ്ഠം മുക്തിഹേതവേ
   സ്വാധിഷ്ഠാനം ദ്വിതീയം സ്യാത്
   ചക്രം തന്മധ്യഗം വിദുഃ
8. പഞ്ചമാഭിമുഖം ലിംഗം
   പ്രവാളാങ്കുസന്നിഭം
   തത്രോഡ്രീയാണ പീഠേഷു
   യദ്ധ്യാത്വാകർഷയേജ്ജഗത്

9. തൃതീയം നാഭിചക്രം സ്യാ-
ത്തന്മധ്യേ തു ജഗത് സ്ഥിതം
പഞ്ചാവർത്താ മധ്യശക്തിം
ചിന്തയേദ്വിദാകൃതിം

10. താം ധ്യാത്വാ സർവസിദ്ധീനാം
ഭാജനം ജായതേ ബുധഃ
ചതുർത്ഥം ഹൃദയം ചക്രു
വിജ്ഞേയം തദധോമുഖം

6. അപാന സ്ഥലത്തിൽ മൂലകന്ദം ആണ്. അതിനെ കാമരൂപമെന്ന് പറയുന്നു. അതിനെ വഹ്നികുണ്ഡമെന്നും കുണ്ഡലിനി എന്നും പറയാറുണ്ട്. 7. ഭക്തിക്കുവേണ്ടി ജ്യോതി സ്വരൂപമായി ജീവരുപത്തെ ധ്യാനിക്കണം. രണ്ടാമത്തെ ചക്രം സ്വാധിഷ്ഠാനമാണ് അത് നടുഭാഗത്തായിട്ടാണ്. 8. പശ്ചിമാഭിമുഖ്യത്തിൽ ഒരു ലിംഗമുണ്ട് അത് പ്രവാളത്തിന്റെ ഉള്ളിൽ അങ്കുരമെന്ന പോലെ ശോഭകലർന്നതാണ്. ഉദ്ദീയാണ പീഠത്തിൽ അതിനെ ധ്യാനിച്ച് പ്രപഞ്ചത്തെ തന്നിലേയ്ക്കാകർഷിക്കണം. 9-10. മൂന്നാമത്തേത് നാഭിചക്രമാണ്. അതിലാണ് സംസാരം നിലകൊള്ളുന്നത്. അഞ്ചു വലയം ചേർന്ന മിന്നൽക്കൊടി പോലെ തേജസ്സുകലർന്ന മധ്യശക്തിയെ ചിന്തിക്കണം. ജ്ഞാനിക്ക് അതിനെ ധ്യാനിച്ച് എല്ലാ സിദ്ധികളും പ്രാപിക്കാൻ കഴിയും നാലാമത്തെ ചക്രം ഹൃദയത്തിലാണ് അത് മുഖം താഴോട്ടാണ്.

11. ജ്യോതി രൂപം ച തന്മദ്ധ്യേ
ഹംസം ധ്യായേത് പ്രയത്നതഃ
തം ധ്യാതയോ ജഗദ് സർവം
പശ്യം സാന്നാത്ര സംശയഃ

12. പഞ്ചമം കണ്ഠചക്രം സ്യാത്
നേത്രേ വാമേ ഇഡാ ഭവേത്
ദക്ഷിണേ പിംഗളാ ജ്ഞേയാ
സുഷുമ്നാ മധ്യതഃ സ്ഥിതാ

13. തത്ര ധ്യാത്വാ ശുചിജ്യോതി
സിദ്ധീനാം ഭാജനം ഭവേത്
ഷഷ്ഠം ച താരകചക്രം
ഘണ്ടികാസ്ഥാനമുച്യതേ

14. ദശമദ്വാരമാർഗ്ഗം തത്
രാജദന്തം ച തജ്ജഗുഃ
തത്ര ശൂന്യേ ലയം കൃത്വാ
മുക്തോ ഭവതി നിശ്ചിതം

15. ഭ്രൂചക്രം സപ്തമാം വിദ്യാത്
ബിന്ദു സ്ഥാനം ച തദ്വിദുഃ
ഭ്രുവോർമധ്യേ വർത്തുളം ച
ധ്യാത്വാ ജ്യോതിഃ പ്രമുച്യതേ.

11. പ്രകാശ സ്വരൂപമായ ഹംസത്തെ (ബ്രഹ്മം) ഇതിനിടയിൽ ക്ലേശിച്ചാണെങ്കിലും ധ്യാനിക്കണം. പരബ്രഹ്മധ്യാനിയായ വ്യക്തിയുടെ വശത്തിൽ സസാരമാകെ ഉൾപ്പെടുമെന്നതിൽ സംശയമില്ല. 12. അഞ്ചാമത്തേത് കണ്ഠ ചക്രമാണ്. അതിന്റെ ഇടത്തു ഭാഗത്ത് ഇഡയും വലത്തുഭാഗത്ത് പിംഗളയും മധ്യത്തിൽ സുഷുമ്നയും സ്ഥിതിചെയ്യുന്നു. 13. ഇവയിൽ പരമ പവിത്രമായ ജ്യോതിസ്സിനെ ധ്യാനിക്കുന്നവർക്ക് സകല സിദ്ധിയും ലഭിക്കുന്നു. ആറാമത്തേത് താലു ചക്രമാണ്. അതിനെ ഘണ്ടികാസ്ഥാനമെന്ന് പറയും. 14 ദശദ്വാര മാർഗ്ഗമെന്നു പറയുന്ന അതിന് രാജദന്തമെന്നാണ് പേര് അവിടെ ശൂന്യത്തിൽ മനസ്സിനെ ഒതുക്കിയാൽ മനുഷ്യൻ തീർച്ചയായും മുക്തനാക്കുന്നു.

15. ഏഴാമത്തേത് ഭ്രൂചക്രമാണ്. അതിനെ ബിന്ദുവെന്ന് പറയുന്നു. പുരികങ്ങളുടെ മധ്യത്തിൽ ഗോളാകാരമായ ജ്യോതിസ്സിനെ ധ്യാനിച്ച് യോഗി മുക്തനായി ഭവിക്കുന്നു.

16. അഷ്ടമാം ബ്രഹ്മരന്ധ്രം സ്യാത്
പരം നിർവാണ സൂചകം
തം ധ്യാത്വാ സൂതികാഗ്രാമം
ധൂമാകാരം വിമുച്യതേ

17. തച്ച ജാലന്ധരേ ജ്ഞേയം
മോക്ഷദം നീലചേതസം
നവമം വ്യോമചക്രം സ്യാത്
ദളം ഷോഡശഭിർ യുതം

18. സംവിദ് ബ്രൂയാച്ച തന്മദ്ധ്യേ
ശക്തിരുദ്ധാ സ്ഥിതാപരാ
തത്ര പൂർണ്ണഗിരൗ പിഠേ
ശക്തിം ധ്യാത്വാ വിമുച്യതേ

19. ഏതേഷാം നവചക്രാണാ-
മേകൈകം ധ്യായതോ മുനേഃ
സിദ്ധയോ മുക്തിസഹിതാഃ
കരസ്ഥാഃ സ്യുർദിനേദിനേ

20. യേ കേ ദണ്ഡദ്വയം മധ്യേ
പശ്യന്തി ജ്ഞാന ചക്ഷുഷാ
കദംബഗോളാകാരം തം
ബ്രഹ്മലോകം വ്രജന്തി തേ

21. ഊർധ്വശക്തി നിപാതേന
അധഃ ശക്തേർനികുഞ്ചനാത്
മധ്യശക്തി പ്രബോധേന
ജായതേ പരമം സുഖം
ജായതേ പരമം സുഖം - ഇതി.

16. എട്ടാമത്തെ ചക്രം ബ്രഹ്മരന്ധ്രമാണ്. ആ ധൂമ്രവർണ്ണമായ സൂതികാ സമൂഹം ധ്യാനിക്കുന്ന യോഗിമോക്ഷം നേടുന്നു.

17. അത് ജലന്ധരമെന്ന് മനസ്സിലാക്കുക. അത് നീലനിറമുള്ളതും മോക്ഷം നൽകുന്നതുമാണ്. ഒൻപതാം ചക്രം വ്യോമയാണ് അതിന് പതിനാറ് ദളങ്ങളുണ്ട്. 18. അതിന്റെ മധ്യത്തിന്റെ പേർ സംവിദ് എന്നാണ് അതിൽ പരാശക്തി അടങ്ങുന്നു. ആ പൂർണ്ണമായ ഗിരിയാൽ പൂർണ്ണ ശക്തിയെ ധ്യാനിക്കുന്ന യോഗിബന്ധന മുക്തനായിത്തീരുന്നു.

19. ഈ ഒൻപത് ചക്രങ്ങളിൽ ഓരോന്നിനെയും ക്രമേണ ധ്യാനിക്കുന്ന മുനിക്ക് ക്രമേണ ധ്യാനിക്കുന്ന മുനിക്ക് മുക്തിയോടു ചേർന്ന സിദ്ധികൾ കൈ വശമാകുന്നു. 20. ജ്ഞാന ചക്രത്തിന്റെ മധ്യത്തിൽ കടമ്പിൻ പൂക്കുലപോലെ രണ്ടു ദണ്ഡങ്ങൾ കാണാൻ കഴിയുന്നവർ ബ്രഹ്മ ലോകത്തിലെത്തുന്നു. 21. ഊർധ്വ ശക്തിനിപാതം കൊണ്ടും അധഃശക്തി സങ്കോചനം കൊണ്ടും മധ്യശക്തിയുടെ പ്രബോധനം കൊണ്ടും പരമമായ സുഖം ലഭിക്കുമെന്നതിൽ സംശയമില്ല.

യോഗരാജോപനിഷത്ത് സമാപിച്ചു.

# രാധോപനിഷത്ത്

**ശാന്തിപാഠം**

ഓം പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ ഓം ശാന്തി ശാന്തിഃ ശാന്തിഃ

ആ പരബ്രഹ്മം പൂർണ്ണമാകുന്നു. ഈ ജഗത്തും പൂർണ്ണമാകുന്നു. പൂർണ്ണ ബ്രഹ്മത്തിൽ നിന്ന് ഈ പൂർണ്ണ ജഗത്തുണ്ടാകുന്നു. ഈ പൂർണ്ണബ്രഹ്മത്തിൽ ജഗത്ത് മുഴുവൻ മാറ്റിവച്ചാലും പൂർണ്ണമായ ബ്രഹ്മം അവശേഷിക്കുന്നു.

ഓമഥോർധ്വം മന്ഥിന ഋഷയഃ സനകാദ്യാഭഗവന്തം ഹിരണ്യഗർഭമുപാസിത്വാ ഊചുഃ ദേവഃ കഃ പരമോ ദേവതാഃ കാ വാ തച്ഛക്തയഃ താസു ച കാ വരീയസി സൃഷ്ടിഭൂതാ ച കേതി സഹോവാച:-ഹേ പുത്രകാഃ ശൃണുതേദം ഹ വാവ ഗുഹ്യാത് ഗുഹ്യതമപ്രകാശ്യം യസ്മൈ കസ്ത്വം ന ദേയം സ്നിഗ്ധായ ബ്രഹ്മ വാദിനേ ഗുരുഭക്തായ ദേയ മന്യഥാദന്തുർമഹദവംഭീതകൃഷ്ണ ഹ വൈ ഹരിഃ പരമോദേവഃ ഷഡ്വിധൈരൈശ്വര്യൈഃ പരിപൂർണ്ണോ ഭഗവാൻഗോപീഗോപസേവ്യോവൃന്ദാരാധിതോ വൃന്ദാവനേ നിനായ സ ഏകഃസർവേശ്വരഃ തസ്യ ഹ വൈ ദ്വേ തനു നാരായണാ ഖില ബ്രഹ്മാണ്ഡാധിപതിരേകോ പ്രകൃതേ പ്രാചീനോ നിത്യഃ ഏവം ഹി തസ്യ ശക്തയസ്ത്വ നേകധാ ആഹ്ലാദിനീ, സന്ധിനീ, ജ്ഞാനേച്ഛാ, ക്രിയാദ്യാ ബഹുവിധഃ ശക്തയഃ താസ്വഹ്ലാദിനീ വരിയ സീ പമാന്തരംഗഭൂതാ രാധാകൃഷ്ണം സമാരാധായതി സദേതി രാധികാ ഗന്ധർവേതി വ്യപ ദിശ്യത ഇതി യേയം രാധാ യശ്ച കൃഷ്ണഃ രസാബ്ധിർ ദേഹേനൈഃ ക്രീഡനാർത്ഥ ദ്വിധാഭൂത്

ഹരി ഓം ഒരിക്കൽ ഊർദ്ധ്വരേതസ്സുകളായ സനകാദി ഋഷിമാർ ബ്രഹ്മാവിനെ സ്തുതിച്ച് ചോദിച്ചു. "ഭഗവാനെ, ആരാണ് പരമദേവൻ? അദ്ദേഹത്തിന്റെ ശക്തികൾ ഏതൊക്കെയാണ്. ആ ശക്തികളിൽ സർവശ്രേഷ്ഠവും സൃഷ്ടിക്ക് കാരണവുമായ ഏതൊരു ശക്തിയാണ് വർത്തിക്കുന്നത്? ബ്രഹ്മാവ് പറഞ്ഞു-പുത്രന്മാരെ, ഞാൻ അതിരഹസ്യമായ ആ കാര്യം നിങ്ങളോട് പറയാം. മറ്റാരോടും ഇതു പറയേണ്ടതില്ല. ഗുരുഭക്തനായ ബ്രഹ്മചാരിക്കു മാത്രമേ ഇത് പറഞ്ഞു കൊടുക്കാവൂ.അതിനു വിപരീതമായി അനധികാരിക്ക് കൊടുക്കുന്ന പക്ഷം വളരെ പാപമുണ്ടാകും. ഭഗവാൻ കൃഷ്ണനാണ് ഏറ്റവും വലിയ ദേവൻ. അദ്ദേഹം ആറു വിധം ഐശ്വര്യത്താലും പരിപൂർണനാണ്.ഗോപികളും ഗോപന്മാരും അദ്ദേഹത്തെ സേവിക്കുന്നു. വൃന്ദയാൽ ആരാധിതനായ അദ്ദേഹം വൃന്ദാവനത്തിന്റെ അധീശ്വരനാണ്. ഏകമാത്ര സർവേശ്വരനുമാണദ്ദേഹം. ശ്രീ നാരായണനും അദ്ദേഹത്തിന്റെ രൂപത്തിൽ സമസ്തജഗത്തുക്കളുടെയും സ്വാമിയാണ്. ശ്രീകൃഷ്ണൻ പ്രകൃതിയിൽ നിന്നും അപ്പുറത്തുള്ളവനാണ്. ആഹ്ലാദിനീ, സന്ധിനീ, ജ്ഞാനേച്ഛാ, ക്രിയാ തുടങ്ങി അദ്ദേഹത്തിന് അനേകം ശക്തികളുണ്ട്. ഇവയിൽ ആഹ്ലാദിനീ ശക്തിയാണ് പ്രധാനം. അദ്ദേഹത്തിന്റെ ഏറ്റവും പ്രിയപ്പെട്ടവൾ രാധയാണ്. ഭഗവൻ കൃഷ്ണനും അവളെ ആരാധിക്കുന്നു. രാധിക "ഗന്ധർവയാണെന്നും പറയപ്പെടാറുണ്ട്. എല്ലാ ഗോപികളും ഭഗവാന്റെ മഹിഷികളാണ്. ലക്ഷ്മിയാണ് രാധയായി പിറന്നിട്ടുള്ളത്. ഭഗവാൻ സ്വയം ക്രീഡയ്ക്കായി പല രൂപങ്ങൾ കൈക്കൊണ്ടു.

ഏഷാ വൈ ഹരേഃ സർവേശ്വരീ സർവവിദ്യാ ഭ്യാസ സനാനീ കൃഷ്ണപ്രാണാധിദേവീ ചേതി വിമുക്തേദേവാസ്തുവന്തി യസ്യാഗതിം വക്തും ന ചോത് സഹേ സ വൈ യസ്യ പ്രസീദതി തസ്യ കതലാവകലിത സകല മിതിഏതാ മവജ്ഞായ യഃ കൃഷ്ണ മാരാധയിതു മിച്ഛതി സമൂഢതമ ശ്ചേതി അഥഹൈതാനി നാമാനി ഗാതന്തി ശ്രുതയ

ശ്രീരാധ ഭഗവാൻ ശ്രീകൃഷ്ണന്റെ സർവേശ്വിയാണ്. അവൾ കൃഷ്ണന്റെ സർവേശ്വരിയാണ്. അവൾ കൃഷ്ണന്റെ പ്രാണാധികപ്രിയയാണ്. നാലു വേദങ്ങളും രാധയെ സ്തുതിക്കുന്നു. ബ്രഹ്മജ്ഞാനികളായ മുനികൾക്ക് രാധയെ സംബന്ധിക്കുന്ന ഗീതങ്ങളറിയാം. ആയുഷ്കാലം മുഴുവൻ വിവരിച്ചാലും തീരാത്ത വിധം രാധയുടെ ഗുണഗണങ്ങൾ അപാരമാണ്. രാധയുടെ സന്തോഷത്തിന് പാത്രമാകുന്നവർക്ക് പരമധാമം ലഭിക്കുന്നു. രാധയെ അവഗണിച്ച് കൃഷ്ണനെത്തന്നെ ആരാധിക്കുന്നവർ പരമമൂഢന്മാരാണ്. വേദങ്ങൾ ഈ കാര്യം എടുത്തുപറയുന്നുണ്ട്.

രാധാ രാസേശ്വരീ രമ്യാ കൃഷ്ണാ മന്ത്രാധിദേവതാ സർവാദ്യാ സർവവന്ദ്യാ ച വൃന്ദാവന വിഹാരിണീ വൃന്ദാ രാധ്യാ രമാ f ശേഷ ഗോപീ മണ്ഡല പൂജിതാ സത്യാ സത്യപരാ സത്യഭാമാ ശ്രീകൃഷ്ണവല്ലഭാ വിഷഭാനു സുതാ ഗോപീ മൂലപ്രകൃതിരീശ്വരീ ഗന്ധർവാ രാധികാരമ്യാ രുക്മിണീ പരമേശ്വരീ പരാത്പരതാപൂർണ്ണാ പൂർണ്ണചന്ദ്ര നിഭാനാനാ ഭുക്തി മുക്തി പ്രദാനിത്യം ഭവ വ്യാധിവിനാശിനീ

രാധ, രാമേശ്വരീ, രമ്യ, കൃഷ്ണ, മന്ത്രാധിദേവത, സർവാദ്യ, സർവമന്യ, വൃന്ദാവന വിഹാരണി, വൃന്ദ, രാധ്യാ, രമാ, അശേഷ ഗോപീ മണ്ഡല പൂജീതാ, സത്യസത്യപര, സത്യഭാമ, ശ്രീകൃഷ്ണ വല്ലഭ, വൃഷഭാനുസുത, ഗോപീമൂല പ്രകൃതി, ഈശ്വരീ,ഗന്ധർവ, രാധികാ, രമ്യ, പരമേശ്വരീ, പരാത്പരാ, പൂർണ്ണചന്ദ്രനിഭാനന, ഭുക്തിമുക്തിപ്രദാ, നിത്യ, ഭവവ്യാധി, വിനാശിനി, ഇവ രാധയുടെ വിശേഷണങ്ങളാണ്.

ഇത്യേതാനി നാമാനി യഃ പരേത് സ ജീവന്മുക്തോ ഭവതി ഇത്യാഹ ഹിരണ്യഗർഭോ ഭഗവാനിതി സന്ധിനീ തു ധായ ഭൂഷണ ശയ്യാസനാദി മിത്ര ഭൃത്യാ ദിരൂപേണ പരിണത മൃത്യു ലോകാവതരണ കാലേ മാതൃ പിതൃ രൂപേണ ചാ f സി ദിത്യനേകാവ താരകാരണ ജ്ഞാനശക്തിസ്തു ക്ഷേത്രജ്ഞ ശക്തിരിതി ഇച്ഛൻ ഭൂതാ മായാ സത്വരജസ്തമോ മയീ ബഹിരംഗാ ജഗത്കാരണ ഭൂതാ സൈവാ വിദ്യാരൂപേണ ജിവ ബന്ധനഭൂതാ ക്രിയാശക്തിസ്തു ലീലാശക്തിരിതി യ ഇമാമുപനിഷദമധീതേ സോവ്രതീ വ്രതീഭവതി സ വായുപൂതോ ഭവതി രാധാ കൃഷ്ണ പ്രിയോ ഭവതി സ യാവച്ചക്ഷു പാതം പംക്തീ പുനാതി ഓം തത് സത്

ഈ നാമങ്ങൾ ചൊല്ലുന്നവർ ജീവന്മുക്തന്മാരായി ഭവിക്കുന്നു. ബ്രഹ്മാവ് ഈ കാര്യം എടുത്തുപറയുന്നുണ്ട്. രാധയുടെ സന്ധിനീശക്തി, വസതി, ആഭരണങ്ങൾ, ശയ്യ, ആസനം, തുടങ്ങിയവയും മിത്ര സേവകാദിലബ്ധിക്കും പ്രയോജനപ്പെടുന്നതാണ്. സത്വരജസ്ത മോഗുണാത്മകയായ ദേഹജഗത്തിന് കാരണഭൂതയാകുന്നു. മായയാണ് അവിദ്യയുടെ രൂപത്തിൽ ജീവനെ ബന്ധനത്തിൽ പെടുത്തുന്നത്. ഭഗവാന്റെ ക്രിയാശക്തി തന്നെയാണ് ലീലാ ശക്തി. ഈ ഉപനിഷത്തു വായിക്കുന്ന വ്രതഹീനനും വ്രതപൂർണ്ണനായി ത്തീരുന്നു. അവൻ വായുവിനൊപ്പം പരിശുദ്ധനാകുന്നു. അങ്ങേ അറ്റത്തെ പരിശുദ്ധനായി അവൻ ഗണിക്കപ്പെടുന്നു. അവന്റെ ദൃഷ്ടി പതിയുന്നിടമെല്ലാം പരിശുദ്ധമാകുന്നു.

രാധോപനിഷത്ത് സമാപിച്ചു.



# രുദ്രഹൃദയോപനിഷത്ത്

**ശാന്തിപാഠം**

ഓം സഹനാവവതു. സഹനൌ ഭുനക്തു സഹ വീര്യം കരവാവഹൈ. തേജസ്വിനാവധീതമസ്തു. മാ വിദ്വിഷാവഹൈ ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മം ഞങ്ങൾ രണ്ടുപേരെയും ഒരുമിച്ച് രക്ഷിക്കണേ. ഞങ്ങൾ രണ്ടുപേരെയും ഒരുമിച്ച് പരിപാലിക്കണേ. ഞങ്ങൾ രണ്ടുപേരും ഒരുമിച്ച് കഴിവുകൾ വളർത്തുമാറാകണേ. ഞങ്ങൾ പരസ്പരം വിദ്വേഷം കലരാതിരിക്കണേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഹരി ഓം
ഹൃദയം കുണ്ഡലീ ഭസ്മ
രുദ്രാക്ഷ ഗണ ദർശനം
താരസാരം മഹാവാക്യം
പഞ്ചബ്രഹ്മാഗ്നി ഹോത്രകം
2. പ്രണമ്യ ശിരസാ പാദൗ
ശുകോ വ്യാസമുവാച ഹ
കോ ദേവഃ സർവദേവേഷു
കസ്മിൻ ദേവാശ്ച സർവശഃ
3. കസ്യ ശുശ്രൂഷണാന്നിത്യം
പ്രീതാ ദേവാ ഭവന്തി മേ
തസ്യ തദ്വചനം ശ്രുത്വാ
പ്രത്യുവാച പിതാ ശുകം
4. സ൦ർവദേവാത്മകോ രുദ്രഃ
സർവേ ദേവാ ശിവാത്മകഃ
രുദ്രസ്യ ദക്ഷിണേ പാർശ്വേ
രവിർബ്രഹ്മാ ത്രയോ ഗ്നയഃ
5. വാമപാർശ്വേ ഉമാ ദേവീ
വിഷ്ണുഃ സോ മോ f പി തേ ത്രയഃ
യാ ഉമാ സാ സ്വയം വിഷ്ണു
യോ വിഷ്ണുഃ സഃ ഹി ചന്ദ്രമഃ
6യേ യേ നമസ്യന്തി ഗോവിന്ദം
തേ നമസ്യന്തി ശകരം
യേ f ർച്ചയന്തി ഹരിം ഭക്ത്യാ
തേ f ർച്ചയന്തി വൃഷധ്വജം

രുദ്രഹൃദയത്തിൽ പ്രണവത്തിന്റെ മൂലതത്വം പ്രതിപാദിക്കുന്നു. യോഗ കുണ്ഡലിനി, ഭസ്മ ജാബാലം, രുദ്രാക്ഷ ജാബാലം, ഗണപതി എന്നീ ഉപനിഷത്തുകളും ഈ വിഷയം പ്രതിപാദിക്കുന്നവനയാണ്.

ഒരിക്കൽ ശുകദേവൻ തന്റെ പിതാവും മഹാ ജ്ഞാനിയുമായ വ്യാസന്റെ പാദങ്ങളിൽ ശിരസ്സർപ്പിച്ച് പറഞ്ഞു: ഏതു ദേവനാണ് എല്ലാ ദേവന്മാരിലും വസിക്കുന്ത്? ഏതു ദേവനിലാണ് സകലതും വസിക്കുന്നത്? ഏതു ദേവനം ഉപാസിച്ചാലാണ് എല്ലാ ദേവന്മാരും എന്നിൽ പ്രസന്നരാകുന്നത്? ഈ ചോദ്യം കേട്ട് തത്വജ്ഞാനിയായ വ്യാസൻ പറഞ്ഞു: ഭഗവാൻ രുദ്രനിൽ സകലദേവന്മാരും വസിക്കുന്നു. അദ്ദേഹത്തിന്റെ വലത്തുഭാഗത്ത് സൂര്യനും ബ്രഹ്മവും ഗാർഹപത്യം, ദക്ഷിണം, അഹവനീയം എന്നീ മൂന്ന് അഗ്നികളും വസിക്കുന്നു. ഇടതുവശത്ത് ഉമയും വിഷ്ണുവും ചന്ദ്രനും സ്ഥിത ചെയ്യുന്നു. ഈ മൂന്നു പേരിലും തമ്മിൽ യാതൊരു വ്യത്യാസവും ഇല്ല. എന്തെന്നാൽ ഉമ തന്നെയാണ് ഭഗവാൻ വിഷ്ണു. വിഷ്ണു തന്നെയാണ് സോമൻ. ഗോവിന്ദനെ നമസ്കരിക്കുന്നവൻ ശക്തിയെയും നമസ്കരിക്കുന്നു. വിഷ്ണുവിനെ പൂജിക്കുന്ന ഭക്തൻ വൃഷധ്വജനായ ശങ്കരനെത്തന്നെ പൂജിക്കുന്നു.

7. യേ ദ്വിഷന്തി വിരൂപാക്ഷം
തേ ദ്വിഷന്തി ജനാർദ്ദനം
യേ രുദ്രം നാഭിജാനന്തി
തേ ന ജാനന്തി കേശവം
8. രുദ്രാത് പ്രവർത്തതേ ബീജം
ബീജയോനിർജനാർദ്ദനഃ
യോ രുദ്രഃ സ സ്വയം ബ്രഹ്മാ
യോ ബ്രഹ്മാ സ ഹുതാശനഃ
9. ബ്രഹ്മ വിഷ്ണുമയോ രുദ്ര
അഗ്നിഷോമാത്മകം ജഗത്
പുല്ലിംഗം സർവമീശാനം
സ്ത്രീലംഗം ഭഗവത്യുമാ
10. ഉമാരുദ്രാത്മികാഃസർവാഃ
പ്രജാഃ സ്ഥാവര ജംഗമാഃ
വ്യക്തം സർവമുമാരൂപ
മവ്യക്തം തു മഹേശ്വരം
11. ഉമാ ശങ്കരയോഗോ യഃ
സ യോഗോ വിഷ്ണു രുച്യതേ
യസ്തു തസ്മൈ നമസ്കാരം
കുര്യാദ് ഭക്തിസമന്വിതഃ

ശിവനെ ദ്വേഷിക്കുന്നവർ വിഷ്ണുവിനെയും ദ്വേഷിക്കുന്നു. ശിവനെ മനസ്സിലാക്കാത്തവർ വിഷ്ണുവിനെ മനസ്സിലാക്കുന്നില്ല. എന്തെന്നാൽ ശവിന്റെ തന്നെയാണ് സകല ജീവികളുടെയും സൃഷ്ടികർത്താവ്. വിഷ്ണു ബീജരൂപവുമാണ്. അഗ്നിസോമാത്മകമായ വിശ്വവും രുദ്രൻ തന്നെ. സൃഷ്ടിയിൽ പുല്ലിംഗരൂപത്തിലുള്ള സർവപ്രാണികളും രുദ്രനും സ്ത്രീലിംഗാത്മകമായ സർവ പ്രാണികളും ഉമയുമാകുന്നു. ഇങ്ങനെ സ്ഥാവരജംഗമരൂപത്തിലുള്ള സകലസൃഷ്ടിയും രുദ്രനും ഉമയുമാകുന്നു. അവ്യക്ത പ്രപഞ്ചം രുദ്രന്റെയും വ്യക്തപ്രപഞ്ചം ഉമയുടെതുമാണ്. ഉമാമഹേശ്വരന്മാരുടെ സംയോഗമാണ് വിഷ്ണു. വിഷ്ണുവിനെ നമസ്കരിക്കുന്നവർ ഭക്തിയോടെ പരബ്രഹ്മത്തോട് ചേരുന്നു.

12. ആത്മാനം പരമാ ത്മാന
മന്തരാത്മാന മേവ ച
ജ്ഞാത്വാ ത്രിവിധമാത്മാനം
പരമാത്മാനമാശ്രയേത്
13. അന്തരാത്മാ ഭവേത് ബ്രഹ്മാ
പരമാത്മാ മഹേശ്വരഃ
സർവേഷാമേവ ഭൂതാനാം
വിഷ്ണുരാത്മാ സനാതനഃ

I K

14. അസ്യ ത്രൈലോക്യവൃക്ഷസ്യ
ഭൂമൗ വിടപശാഖിനഃ
അഗ്രം മധ്യം തഥാ മൂലം
വിഷ്ണു ബ്രഹ്മ മഹേശ്വരാഃ
15. കാര്യം വിഷ്ണുഃ ക്രിയാ ബ്രഹ്മാ
കാരണം തു മഹേശ്വരഃ
പ്രയോജനാർത്ഥം രുദ്രേണ
മൂർത്തിരേകാ ത്രിധാ കൃതാ
16. ധർമ്മോ രുദ്രോ ജഗദ്വിഷ്ണുഃ
സർവജ്ഞാനം പിതാമഹഃ
ശ്രീരുദ്ര രുദ്ര രുദ്രേതി
യസ്തം ബ്രൂയാദ് വിചക്ഷണഃ
കീർത്തനാത് സർവദേവസ്യ
സർവപാപൈഃ പ്രമുച്യതേ

സകല ജീവികളുടെയും ആത്മാവ് വിഷ്ണുവും അന്തരാത്മാവ് ബ്രഹ്മാവും പരമാത്മാവ് രുദ്രനുമാകുന്നു. ത്രൈലോക്യമാകുന്ന വൃക്ഷത്തിന്റെ കൊമ്പുകൾ പൃഥ്വിയിൽ വ്യാപിച്ചിരിക്കുന്നു. അതിന്റെ അഗ്രം വിഷ്ണുവും ക്രീയാരൂപം ബ്രഹ്മാവും മൂലഭാഗം രുദ്രനും കാര്യരൂപം വിഷ്ണുവുമാകുന്നു. ക്രിയാരൂപം ബ്രഹ്മവും കാരണരൂപം രുദ്രനുമാണ്. ഇങ്ങനെ ഭഗവാൻ രുദ്രൻ തന്നെയാണ് പ്രയോജനമനുസരിച്ച് തന്റെ മൂന്നു രൂപങ്ങൾ സ്വീകരിച്ചിട്ടുള്ളത്. പ്രപഞ്ചം വിഷ്ണുരൂപവും ജ്ഞാനം ബ്രഹ്മരൂപവും ധർമ്മം രുദ്രരൂപവുമാകുന്നു. ജ്ഞാനി രുദ്രന്റെ നാമം ജപിക്കുന്നു. അതിന്റെ ഫലമായി അവൻ സകല ദേവന്മാരുടെയും നാമം ജപിക്കുന്നതിന്റെയും ഫലമനുഭവിച്ച് പാപമുക്തനായി ഭവിക്കുന്നു.

17. രുദ്രോ നര ഉമാ നാരീ
തസ്മൈ തസ്യൈനമോ നമഃ
രുദ്രോ ബ്രഹ്മാ ഉമാ വാണീ
തസ്മൈ തസ്യൈ നമോ നമഃ
18. രുദ്രോ വിഷ്ണുരുമാലക്ഷമീ
തസ്മൈ തസ്യൈ നമോ നമഃ
രുദ്രഃ സൂര്യഃ ഉമാ ഛായാ തസ്മൈ തസ്യൈ നമോ നമഃ
19. രുദ്രസോമഉമാതാര
തസ്മൈ തസ്യൈ നമോ നമഃ
രുദ്രോ ദിവാ ഉമാ രാത്രിഃ
തസ്മൈ തസ്യൈ നമോ നമഃ
20. രുദ്രോയജ്ഞ ഉമാ വേദി
തസ്മൈ തസ്യൈ നമോ നമഃ
രുദ്രോ വഗ്നിരുമാ സ്വാഹാ
തസ്മൈ തസ്യൈ നമോ നമഃ
21. രുദ്രോ വേദ ഉമാ ശാസ്ത്രം
തസ്മൈ തസ്യൈ നമോ നമഃ
രുദ്രോ വൃക്ഷ ഉമാ വല്ലീ
തസ്മൈ തസ്യൈ നമോ നമഃ
22. രുദ്രോ ഗന്ധഃഉമാ പുഷ്പം
തസ്മൈ തസ്യൈ നമോ നമഃ
രുദ്രോർത്ഥഃ അക്ഷരഃ സോമ
തസ്മൈ തസ്യൈ നമോ നമഃ
23. രുദ്രോ ലിംഗമുമാ പീഠം തസ്മൈ തസ്യൈ നമോ നമഃ
24. സർവദേവാത്മകം രുദ്രം
നമസ്കുര്യാത് പൃഥക്
പൃഥക് ഏഭിർ മന്ത്രപദൈരേവ
നമസ്യാമീശപാർവതീം
25. യത്ര യത്ര ഭവേത് സാർധ
മിമം മന്ത്രമുദീരയേത്
ബ്രഹ്മഹാ ജലമധ്യേതു സർവ പാപൈഃ പ്രമുച്യതേ

രുദ്രൻ നരനും ഉമ നാരിയുമാകുന്നു. ദേവനും ദേവിക്കും നമസ്കാരം. രുദ്രൻ ബ്രഹ്മാവും ഉമ ാണിയുമാകുന്നു. ദേവനും ദേവിക്കും നമസ്കാരം. രുദ്രൻ വിഷ്ണുവും ഉമ ലക്ഷ്മിയുമാകുന്നു. രണ്ടുപേർക്കും നമസ്കാരം. രുദ്രൻ സൂര്യനും ഉമ ഛായയുമാകുന്നു. രണ്ടുപേർക്കുമ നമസ്കാരം. രുദ്രൻ സോമനും ഉമ താരയുമാകുന്നു. രണ്ടുപേർക്കും നമസ്കാരം. രുദ്രൻ പകലും ഉമ രാത്രിയുമാകുന്ന. രണ്ടുപേർക്കും നമസ്കാരം. രുദ്രൻ യജ്ഞവും ഉമ വേദിയുമാകുന്നു. രണ്ടുപേർക്കും നമസ്കാരം.രുദ്രൻ വഹ്നിയും ഉമ സ്വാഹയുമാകുന്നു. അവർക്ക് നമസ്കാരം. രുദ്രൻ വേദവും ഉമ ശാസ്ത്രവുമാകുന്നു; രണ്ടുപേർക്കും നമസ്കാരം. രുദ്രൻ ഗന്ധവും ഉമ പുഷ്പവുമാകുന്നു. രണ്ടുപേർക്കും നമസ്കാരം. രുദ്രൻ അർത്ഥവും ഉമ അക്ഷവുമാകുന്നു. അവർക്ക് നമസ്കാരം. രുദ്രൻ ലിംഗവും ഉമ പീഠവുമാകുന്നു. രണ്ടുപേർക്കും നമസ്കാരം. സർവദേവാത്മകനായ രുദ്രനെ പ്രത്യേകം നമസ്കരിക്കുക. ഞാൻ മന്ത്രങ്ങാൽ ഉമാ മഹേശ്വരന്മാരെ നമസ്കരിച്ചുകൊണ്ടിരിക്കുന്നു. എവിടെ ഏതു നിലയിൽ കഴിഞ്ഞാലും സദാ ഈ മന്ത്രം ജപിച്ചുകൊണ്ടിരിക്കണം. ജലത്തിൽ കഴിച്ച് ഈ മന്ത്രം ജപിച്ചാൽ ബ്രഹ്മഹത്യാക്കാരനും പാപമവിമുക്തനാകും.

26. സർവാധിഷ്ഠാനമദ്വന്ദ്വം
പരം ബ്രഹ്മ സനാതനം
സച്ചി ദാനന്ദരൂപം ത
ദവാങ്മാനസഗോചരം
27. തസ്മിൻ സുവിദിതേ സർവം
വിജ്ഞാനം സ്യാദിദം ശുക
തദാത്മകത്വാത് സർവസ്യ
തസ്മാദ് ഭിന്നം നഹി ക്വചിത്

N P

I K

28. ദ്വേ വിദ്യേ വേദതവ്യേ ഹി
പരാ ചൈവാച രാ ച തേ
തത്രാപരാതു വിദ്യൈഷാ
ഋഗ്വേദോ യജുരേവ ച

29. സാമവേദസ്തഥാഥർവ
വേദഃ ശിക്ഷാ മുനീശ്വര
കല്പോ വ്യാകരണം ചൈവ
നിരുക്തം ഛന്ദ ഏവ ച

30. ജ്യോതിഷം ച യഥാ നാത്മ
വിഷയാ അപി ബുദ്ധയഃ
അഥൈവ പരമാ വിദ്യാ
യയാത്മാ പരമാക്ഷരമ

31. യത്തദദ്രേശ്യമഗ്രാഹ്യ
മഗോത്രം രൂപവർജിതം
അചക്ഷുഃ ശ്രോത്രമത്യർത്ഥം
തദപാണി പദം തഥാ

32. നിത്യം വിഭും സർവഗതം സുസൂക്ഷ്മം ചതദ വ്യയം തദ്ഭൂതയോനിം പശ്യന്തി ധീരാ ആത്മാനമാത്മനി

സനാതനുവം സർവാധിഷ്ഠനവും മനോവാഗതീതവും സച്ചിദാനന്ദ സ്വരൂപവുമായ പരബ്രഹ്മത്തെ നല്ല പോലെ അറിയുന്നവൻ സമ്പൂർണ്ണ രഹസ്യവും അറിഞ്ഞവനായിത്തീരുന്നു. എന്തെന്നാൽ ആ പരബ്രഹ്മത്തിൽ നിന്നു ഭിന്നമായട്ടൊന്നുമില്ല. ഇതെല്ലാം അതിന്റെ രൂപം തന്നെ. പരാ എന്നു അപര എന്നു രണ്ടു വിദ്യകളുണ്ട്. ഋക്ക്, യജുസ്സ്, സാമം. അഥർവം എന്നീ നാലു വേദങ്ങളും ശിക്ഷ, കല്പം, ഛന്ദസ്സ്, വ്യാകരണം, നിരുക്തം, ജ്യോതിഷം എന്നീ ആറു ശാസ്ത്രങ്ങളും അപരാവിദ്യയാണ്. ഇതിൽ ആത്മവിഷയമല്ലാത്ത മറ്റെല്ലാ ബൗദ്ധിക ജ്ഞാനവും ചേർന്നിട്ടുണ്ട്. ആത്മജ്ഞാനം പരാവിദ്യയാലാണ് ലഭിക്കുന്നത്. അതാണ് അനശ്വരമായ പരമതത്വം. അത് അദൃശ്യവും അഗ്രാഹ്യവുമാണ്. അതിന് നാമമോ രൂപമോ ഗോത്രമോ ഇല്ല. കരചരണങ്ങളില്ല. അത് വിഷയാതീതമാണ്. നിർവികാരമാണ്. സർവത്തിന്റെയും ആശ്രയസ്ഥാനമാണ്. ജ്ഞാനി ആ പരമാത്മാവിനെ ആത്മാവിൽ ദർശിക്കുന്നു.

33. യഃ സർവജ്ഞഃ സർവവിദ്യോ
യസ്യ ജ്ഞാനമയം തപഃ
തസ്മാദത്രാന്നരൂപേണ ജായതേ ജഗദാവലിഃ

34. സത്യവത്ഭാതി തത്സർവം
രജ്ജുസർപ്പവദാ സ്ഥിതം
തദേതദക്ഷരം സത്യം
തദ്വിജ്ഞായ വിമുച്യതേ

35. ജ്ഞാനേനൈവ ഹീ സംസാര
വിനാശോ നൈവ കർമ്മണാ
ശ്രോത്രിയം ബ്രഹ്മനിഷ്ഠം സദ്
ഗുരും ഗച്ഛേദ്യഥാവിധി

36. ഗുരുസ്തസ്മൈ പരാം വിദ്യാം
ദദ്യാദ് ബ്രഹ്മാത്മ ബോധിനീം
ഗുഹായാംനിഹിതം സാക്ഷാ
ദക്ഷരം വേദ ചേന്നരഃ

37. ഛിത്വാ വിദ്യാമഹാഗ്രന്ഥിം
ശിവം ഗച്ഛേത് സനാതനം
തദേതദമൃതം സത്യം
തദ് ബോദ്ധവ്യം മുമുക്ഷുഭിഃ

38. ധനുസ്താരം ശരോഹ്യാത്മാ
ബ്രഹ്മ തല്ലക്ഷ്യ മുച്യതേ
അപ്രമത്തേന വേദ്ധവ്യം
ശരവത്തന്മയോ ഭവേത്

39. ലക്ഷ്യം സർവഗതം ചൈവ
ശരാഃ സർവഗതോ മുഖഃ
വേദ്ധാസർവഗതശ്ചൈവ
ശിവലക്ഷ്യം ന സംശയഃ

ഭോക്തൃ രൂപത്തിലും മറ്റു വിധത്തിലുമുള്ള വിശ്വം പ്രകടമാകുന്നത് ബ്രഹ്മത്തിൽ നിന്നുമാണ്. ആ ബ്രഹ്മം സർവജ്ഞവും സകല വിദ്യകളുടെയും ആശ്രയസ്ഥാനവുമാകുന്നു. അതിന്റെ തപസ്സ് ജ്ഞാനം തന്നെ. സത്യമെന്നു തോന്നിപ്പിക്കുന്ന ഈ വിശ്വം കയറിലെ സർപ്പ പ്രതീതി പോലെ ബ്രഹ്മത്തിൽ സ്ഥിതി ചെയ്യുന്നു വിശ്വം അസത്യമാണ്. ബ്രഹ്മം അവിനാശിയും സത്യവുമാണ്. ഇതറിയുന്ന വ്യക്തി മോക്ഷം പ്രാപിക്കുന്നു. കർമ്മത്താൽ പ്രപഞ്ചപാശം ഛേദിക്കപ്പെടില്ല. ജ്ഞാനം കൊണ്ടു മാത്രമേ അത് സാധിക്കൂ. അതിനാൽ മുമുക്ഷു ബ്രഹ്മനിഷ്ഠനും ശ്രോത്രിയനുമായ ഗുരുവിനെ ശണം പ്രാപിക്കണം. ഗുരു അവന് ആത്മാവും പരമാത്മാവും ഒന്നാണെന്ന ജ്ഞാനം നൽകുന്ന പരാ വിദ്യ പഠിപ്പിക്കണം. ഗുഹാനിഹിതവും അവിനാശിയുമാ ബ്രഹ്മത്തെ സാക്ഷാത്കരിക്കുന്ന വ്യക്തിയുടെ അവിദ്യയാകുന്ന ബന്ധനം ഛേദിക്കപ്പെടുന്നു. അതോടെ പുരാണ പുരുഷനായ ശിവന്റെ സാമീപ്യം ലഭിക്കുന്നു. അമൃതാത്മകമായ ഈ സത്യം മുമുക്ഷുക്കളായ സാധകന്മാർ അറിഞ്ഞിർകണം. ബ്രഹ്മമാകുന്ന ലക്ഷ്യത്തിന് പ്രണവും വില്ലും ആത്മാവ് അമ്പുമാകുന്നു. അതിനെ ഛേദിക്കാൻ ആലസ്യം വെടിയണം. ബ്രഹ്മത്തിൽ ലക്ഷ്യം ഭേദിക്കുവാൻ ബാണം ക്രിയാനിരതമായിരിക്കുന്നതു പോലെ മുഴുകണം. ബ്രഹ്മമാകുന്ന ലക്ഷ്യം സർവഹതമാണ് ആത്മാവ് സർവതോമുഖമാണ് സാധകൻ സർവഗതനായാൽ ശിവനാകുന്ന ലക്ഷ്യം സംശയലേശമെന്യേ പ്രാപിക്കാം.

N P

40. ന തത്ര ചന്ദ്രർക്കവവുഃ പ്രകാശതേ
ന വാന്തി വാതാ സകലാ ദേവതാശ്ച
സ ഏഷ ദേവഃ കൃതഭാവഭൂതഃ
സ്വയം വിശുദ്ധോ വിരജഃ പ്രകാശതേ

അവിടെ ചന്ദ്രന്റെയും സൂര്യന്റെയും പ്രകാശമില്ല; അവിടെ കാറ്റടിക്കുന്നില്ല. വായുവിനോ അന്യദേവന്മാർക്കോ എത്താൽ കഴിയുന്നില്ല. അങ്ങനെയുള്ള പരമാത്മാവ് തന്റെ നിർമ്മലവും നിർഗുണവുമായ രൂപത്തിൽ പ്രകാശിക്കുന്നു.

41. ദ്വൗ സുപർണ്ണൗ ശരീരേസ്മിൻ
ജീവേശാഖ്യൗ സഹ സ്ഥിതൗ
തയോർജിവഃ ഫലം ഭുങ്ക്തേ
കർമ്മണോ ന മഹേശ്വക.

42. കേവലം സാക്ഷിരൂപേണ
വിനാഭോഗം മഹേശ്വക
പ്രകാശതേ സ്വയം ഭേദഃ
കല്പിതോ മായയാ തയോഃ

43. ഘടാകാശമടാകാശൗ
യഥാകാശപ്രഭേദതഃ
കല്പിതൗ പരമൗ ജീവ
ശിവരുപേണ കല്പിതൗ

44. തത്ത്വതശ്ച ശിവഃ സാക്ഷാ-
ച്ചിജ്ജിവശ്ച സ്വതഃ സദാ
ചിച്ചിദാകാരതോ ഭിന്നാ
നഭിന്നാ, ചിത്ത്വ ഹാനിതഃ

45. ചിതശ്ചിന്നചിദാകാരാ-
ഭിദ്യതേ ജഡരൂപതഃ ഭിദ്യതേ ചേജ്ജഡോ ഭേദ
ശ്ചിദേകാ സർവദാ ഖലു

46. തർക്കതശ്ച പ്രമാണാച്ച
ചിദേകത്വവ്യവസ്ഥിതേഃ
ചിദേകത്വപരിജ്ഞാനേ
ന ശോചതി ന മുഹ്യതി

47. അദ്വൈതം പരമാനന്ദഃ
ശിവം യാതി തു കേവലം

48. അധിഷ്ഠാനം സമസ്തസ്യ
ജഗതഃ സത്യ ചിത് ഘനം
അഹമസ്മീതി നിശ്ചിത്യ
വീതശോകോ ഭവേന്മുനിഃ

ആത്മാവും പരമാത്മാവുംമാകുന്ന രണ്ടു പക്ഷികൾ ഈ ശരീരമാകുന്ന വൃക്ഷത്തിൽ വസിക്കുന്നു. ജീവനാകുന്ന പക്ഷി കർമ്മമാകുന്ന ഫലം ഭക്ഷിക്കുന്നു. എന്നാൽ പരമാത്മാവാകുന്ന പക്ഷി അതിലെ കർമ്മഫലാനുഭവത്തെ സാക്ഷീരൂപത്തിൽ നോക്കിക്കൊണ്ടിരിക്കുന്നതേയുള്ളു. മായയുടെ ശക്തി കൊണ്ടാണ് ആത്മപരമാത്മ ഭേദസങ്കല്പം ഭവിക്കുന്നത്. യഥാർത്ഥത്തിൽ ചിന്മയമായ ജീവൻ സാക്ഷാൽ പരമാത്മാവു തന്നെ. ജീവനിലും ഈശ്വരനിലും ചിദ്രൂപോപാധിയെ സംബന്ധിച്ച ആകാരഭേദം കൊണ്ടാണ് ഈ ഭേദം പരിലക്ഷിതമാകുന്നത് യഥാർത്ഥത്തിൽ അവ തമ്മിൽ ഭേദമില്ല. ഭേദമുണ്ടെങ്കിൽ രണ്ടിന്റെയും ചിത്സ്വരൂപം നഷ്ടമാകും. ജഡമാകുന്ന ഉപാധിയാലാണ് ചിത്തിൽ നിന്നും ചിത്തിന് ഭേദമുണ്ടെന്നു സങ്കല്പമുണ്ടാകുന്നത്. അതിന് ചിദാകാരതയിൽ നിന്ന് ഭേദമില്ല. ഭേദദൃഷ്ടി ജഡത്തിൽ നിന്നാണുണ്ടാകുന്നത്. ചിത്ഘനസ്വരൂപമായ പരമാത്മാവ് സകലവിശ്വത്തിനു ആശ്രയമാണ്. പരമാത്മവാഞാൻ തന്നെയാണ്. എന്ന ചിന്താഗതിയിൽ മുനിമാർ വീതശോകന്മാരായിത്തീരുന്നു.

49. സ്വശരീരേ സ്വയം ജ്യോതിഃ
സ്വരൂപം സർവം സാക്ഷീണം
ക്ഷീണദോഷാഃ പ്രവശ്യന്തി
നേതരേ മായയാ വൃതാ

50. ഏവം രൂപപരിജ്ഞാന
യസ്യാസ്തി പരയോഗിനഃ
കുത്രചിദ് ഗമനം നാസ്തി
തസ്യ പൂർണ്ണസ്വരൂപിണഃ

51. ആകാശമേകം സമ്പൂർണ്ണം
കുത്രചിന്നൈവ ഗച്ഛതി
തദ്വത് സ്വാത്മ പരിജ്ഞാനീ
കുത്രചിന്നൈവ ഗച്ഛതി

52. സ യോ ഹ വൈ തത് പരമം ബ്രഹ്മ യോ േദ വൈ മുനിഃ ബ്രഹ്മൈവ ഭവതി സ്വസ്ഥഃ സച്ചിദാനന്ദ മാതൃകഃ ഇത്യുപനിഷത്ത്.

ദോഷവിമുക്തരായ മനുഷ്യർക്ക് മാത്രമേ സർവസാക്ഷിയും സ്വയം ജ്യോതിസ്വരൂപമായ പരമാത്മാവിനെ സാക്ഷാത്കരിക്കാൻ സാധിക്കുകയുള്ളൂ. മായാ ജാലകത്തിലകപ്പെട്ട ജീവനു അതിനെ കാണാൻ സാധ്യമല്ല. ഈ വിധമുള്ള ആത്മസ്വരൂപജ്ഞാനം നേടിയ സിദ്ധന്മാരും പരിപൂർണ്ണരുമായ വ്യക്തികൾ ഒരിടത്തും പോകുന്നില്ല. വരുന്നുമില്ല. പരിപൂർണ്ണമായ ആകാശം ഒരിടത്തും പോകുന്നില്ലല്ലോ. അതുപോലെ ആത്മതത്വമറിയുന്ന മഹാത്മാവും ഒരിടത്തും പോകുന്നില്ല. പരബ്രഹ്മത്തെ അറിഞ്ഞ വ്യക്തി സച്ചിദാനന്ദരൂപത്തിൽ നില കൊണ്ട് സ്വയം പരബ്രഹ്മമായി വർത്തിക്കുന്നു.

രുദ്രഹൃദയോപനിഷത്ത് സമാപിച്ചു.

I K

# രുദ്രാക്ഷജാബാലോപനിഷത്ത്

**ശാന്തിപാഠം**

ഓം ആപ്യായന്തു മമാംഗാനിവാക് പ്രണാശ്ചക്ഷുഃ ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവാണി സർവം ബ്രഹ്മോപനിഷദം മാഹം ബ്രഹ്മനിരാകുര്യം മാ മാ ബ്രഹ്മ നിരാകരോദ നിരാകരണ മസ്ത്വനിരാകരണം മേ അസ്തു തദാത്മനി നിരതേയ ഉപനിഷത്സു ധർമ്മാസ്തേ മയി സന്തുതേ മയി സന്തു. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

എന്റെ അംഗങ്ങൾ പരിപുഷ്ടി പ്രാപിക്കട്ടെ. വാക്ക് പ്രാണൻ, നേത്രം, ശ്രോത്രം എന്നിവയും ശക്തിയും ഇന്ദ്രിയങ്ങളും പരിപുഷ്ടമാകട്ടെ. ഇത് ഉപനിഷദുക്തമായ ബ്രഹ്മമാണ്. ഞാൻ ഇതിനെ നിരാകരിക്കുന്നില്ല. ബ്രഹ്മം എന്നെ പരിത്യജിക്കാതിരിക്കട്ടെ. എനിക്കും ആ ബ്രഹ്മത്തിനും തമ്മിൽ അഭേദ്യമായ ബന്ധം ഉണ്ടാകട്ടെ. ബ്രഹ്മനിരതനായ എന്നിൽ ഉപനിഷദുക്തങ്ങളായ ധർമ്മങ്ങൾ സ്ഥിതി ചെയ്യട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. അഥ ഹൈനം കാലാഗ്നിരുദ്രം ഭൂസുണ്ഡഃ പപ്രച്ഛ കഥം രുദ്രാക്ഷോത്പത്തിഃ തദ്ധാരണാത് കിം ഫലമിതി.

പിന്നെ ഭൂസുണ്ഡൻ കാലാഗ്നിരുദ്രനോട് ചോദിച്ചു:- 'രുദ്രാക്ഷത്തിന്റെ ഉത്പത്തിയെപ്പറ്റിയും അത് ധരിക്കുന്നതു കൊണ്ടുള്ള ഫലത്തെപ്പറ്റിയും പറഞ്ഞു തന്നാലും.'

2. തംഹോ വാച ഭഗവാൻ കലാഗ്നിരുദ്രഃ ത്രിപുരവധാർത്ഥമഹം നിമീലിതാക്ഷോƒഭവം. തേഭ്യോ ജലബിന്ദവോ ഭൂമൗപതിതാസ്തേ രുദ്രാക്ഷാഃദജാതാഃ സർവാനുഗ്രഹാർത്ഥമായ തേഷാം നാമോച്ചാരണ മാത്രേണ ദശഗോ പ്രദാനഫലം ദർശന സ്പർശനാഭ്യം. ദ്വിഗുണം ഫലമത ഊർധ്വം വക്തും ന ശക്നോമി;

അദ്ദേഹത്തോട് ഭഗവാൻ കാലാഗ്നിരുദ്രൻ പറഞ്ഞു:- 'ഞാൻ ത്രിപുരാസുരന്മാരെ വധിക്കുന്നതിന് സമാധിസ്ഥനായി കണ്ണുകളടച്ചു. അപ്പോൾ കണ്ണിൽ നിന്നു ജലബിന്ദുക്കൾ ഭൂമിയിൽ പതിച്ചു. അവരുദ്രാക്ഷങ്ങളായി തീർന്നു. സർവാനുഗ്രഹാർത്ഥം ഞാൻ പറയുന്നു - അവയുടെ നാമോച്ചാരണമാത്രയിൽ തന്നെ പത്തു പശുക്കളെ ദാനം ചെയ്യുന്ന ഫലവും ദർശനസ്പർശനാദികളാൽ അതിന്റെ ഇരട്ടി ഫലവും ലഭിക്കുന്നു. ഇതിൽ കൂടുതലൊന്നും എനിക്ക് പറയാനില്ല.

3. തത്രൈതേ ശ്ലോകാഃ ഭവന്തി കസ്മിം
സ്ഥിതം തു കിം
നാമ കഥം വാ ധാര്യതേ നരൈഃ
കതിഭേദമുഖാന്യത്ര കൈർമന്ത്രൈർ ധാര്യതേ കഥം

ഇതേപ്പറ്റി ശ്ലോകങ്ങളുണ്ട്. അത് എവിടെ സ്ഥിതിചെയ്യുന്നു. എന്താണ് പേര്? എങ്ങനെയുള്ള മനുഷ്യരാണ് ഇത് ധരിക്കുന്നത്? അവ എത്രവിധമുണ്ട്. ഏതെല്ലാം മന്ത്രങ്ങളാൽ എങ്ങനെ ധരിക്കപ്പെടുന്നു.

4. ദിവ്യവർഷ സഹസ്രാണി ചക്ഷുരുന്മീലീതം മയാ
ഭൂമാപക്ഷിപുടാഭ്യംതു പനിതാ ജലബിന്ദവഃ
5. തത്രാശ്രു ബിന്ദവോ ജാതാഃ മഹാ
രുദ്രാക്ഷ വൃക്ഷകാഃ
സ്ഥാവരത്വ മനു പ്രാപ്യഭക്താനുഗ്രഹകാരണാത്
6. ഭക്താനാം ധാരണാത് പാപം ദിവാരാത്രി കൃതം
ഹരേത് ലക്ഷം തു ദർശനാത് പുണ്യം
കോടിസതദ്ധാരണാദ്ഭവേത്
തസ്യ കോടി ശതം പുണ്യാ ലഭതേധാര
ണന്നരഃ ലക്ഷ
കോടി സഹസ്രാണി ലക്ഷകോടി ശതാനി ച

ആയിരം ദിവ്യസംവത്സരങ്ങൾക്കു ശേഷം ഞാൻ കണ്ണുകൾ തുറന്നു. അപ്പോൾ കണ്ണുകളിൽ നിന്ന് ഭൂമിയിൽ പതിച്ച ജലത്തുള്ളികൾ മഹാരുദ്രാക്ഷങ്ങളായിത്തീർന്നു. ഭക്തന്മാരുടെ അനുഗ്രഹത്തിന് അത് സ്ഥാവരമായി ഭവിച്ചു. രുദ്രാക്ഷം ധരിച്ചാൽ ഭക്തന്മാരുടെ രാത്രിയിലും പകലും ചെയ്ത പാപങ്ങൾ നസിക്കുന്നു. കണ്ടാൽ ലക്ഷം പുണ്യം; ധരിച്ചാൽ നൂറു കോടി പുണ്യം; രുദ്രാക്ഷം ധരിച്ചുകൊണ്ടു ജപിച്ചാൽ മനുഷ്യർക്ക് കോടാനുകോടി പുണ്യം നേടാൻ കഴിയുന്നു.

8. ത്ജ്ജവാല്ലഭതേ പുണ്യാ നരോ രുദ്രാക്ഷധാരണാത്
ധാത്രിഫലപ്രമാണം യത് ശ്രേഷ്ഠ മേത
ദുദാ ഹൃതം.
9. ബദരീഫലമാത്രം തു മധ്യമം പ്രോച്യുതേ ബുധൈഃ
അധമ ചണമാത്രം സ്യാത് പ്രകിയൈഷാ
മയോ ച്യതേ.

രുദ്രാക്ഷം കൊണ്ടു ജപിച്ചാൽ അത് ധരിച്ചാലുള്ള പുണ്യം ലഭിക്കും. നെല്ലിക്കാ പ്രമാണമുള്ള രുദ്രാക്ഷമാണ് ശ്രേഷ്ഠം. ലന്തക്കായക്ക് തുല്യമായത് മധ്യമമെന്നും കടലയ്ക്കക്കൊത്തതും അധമമെന്നും പറയുന്നു. ഇനി അതിന്റെ പ്രക്രിയയെപ്പറ്റി പറയാം.

10. ബ്രാഹ്മണാഃ ക്ഷത്രിയാഃ വൈശ്യാഃ
ശൂദ്രാശ്ചേതി ശിവാജ്ഞയാ
വൃഥാ ജാതാ പ്രഥിവ്യാം തു തജ്ജാതീയാഃ
ശുഭാക്ഷകാഃ

N P

11. ശ്വേതാസ്തു ബ്രാഹ്മണാ ജ്ഞേയാഃ
ക്ഷത്രിയരക്തവർണ്ണകാഃ

വൈശ്യാ വിജ്ഞായാഃ കൃഷ്ണാ ശുഭാ
ഉദാഹൃതാഃ

പരമശിവന്റെ ആജ്ഞയാൽ ആ മംഗളകരമായ രുദ്രാക്ഷത്തിൽ നിന്ന് ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്നീ നാലു ജാതിയിൽപെട്ട വൃക്ഷങ്ങൾ ഉണ്ടായി. വെളുത്ത രുദ്രാക്ഷത്തെ ബ്രാഹ്മണനെന്നും ചുവന്നതിനെ ക്ഷത്രിയനെന്നും മഞ്ഞയെ വൈശ്യനെന്നും കറുത്തത് ശൂദ്രനെന്നും പറയുന്നു.

12. ബ്രാഹ്മണോ ബിഭൃയാത് ശ്വേതാൻ രക്താൻ
രാജാ തു ധാരയേത്

പീതാൻ വൈശ്യസ്തു ബിദ്യയാത്
കൃഷ്ണാൻ ശൂദ്രസ്തു ധാരയേത്

13. സമാഃ സ്നിഗ്ധാ ദൃഢാഃ സ്ഥൂലാഃ
കണ്ടകൈ സംയുതാഃ ശുഭാഃ

കൃമി ദഷ്ടം ഭിന്നഭിന്നം കണ്ട
കൈർഹീനമേവ ച

14. വ്രണയുക്തമയുക്തം ച ഷഡ് രുദ്രാക്ഷാ
വിവർജയേത്

സ്വയ മേവ കൃതം ദ്വാരം രുദ്രാക്ഷം
സ്യാദിഹോത്തമം

ഉരുണ്ട് സ്നിഗ്ധവും ബലമുള്ളതും സ്ഥൂലവും മുള്ളുള്ളതും ശുഭമെന്ന് കരുതപ്പെടുന്നു. കീടങ്ങൾ കടിച്ചത് ഛിന്നഭിന്നം, മുള്ളില്ലാത്തത് വ്രണമാർന്നത് സമമല്ലാത്തത് ഇവ വർജ്ജിക്കണം. സ്വയം ദ്വാരമുള്ളത് ഉത്തമമാണ്.

15. യത്തു പൗരുഷയതോന കൃതം തന്മ ധ്യമം ഭവേത്

സമാൻ സ്നിഗ്ധാൻ ദൃഢാൻ സ്ഥൂലാൻ
ക്ഷൗമ സൂത്രേണ ധാരയേത്

16. സർവഗത്രേണ സൗമ്യേന സാമാന്യാനി
വിചക്ഷണഃ

നികഷേ ഹേമരേഖാഭാ ചസ്യ രേഖാ പ്രദൃശ്യതേ.

17. തദക്ഷമുത്തമം വിദ്യാത് തദ് ധാര്യം ശിവപൂകൈഃ

ശിഖായാമേകരുദ്രാക്ഷം ത്രിശതം
ശിരസാ വഹേത്

പുരുഷപ്രയത്നത്താൽ ദ്വാരമുണ്ടാക്കണ്ടവ മധ്യമം. സ്നിഗ്ധദൃഢസ്ഥൂലങ്ങളായ രുദ്രാക്ഷങ്ങളെ പട്ടുനൂലിൽ കോർത്ത് ധരിക്കണം. അവ സൗമ്യസുന്ദര സമാനഗുണം ചേർന്നവയാകണം. ചാണയിലുരച്ചാൽ സ്വർണ്ണരേഖപോലിരിക്കുന്നത് ഉത്തമം. ശിവഭക്തന്മാർ അതാണ് ധരിക്കേണ്ടത്. ശിഖയിൽ ഒന്ന്, തലയിൽ മാലപോലെ നൂലിൽ കോർത്ത് മുപ്പതെണ്ണം ധരിക്കുക.

18. ഷ്ട്ത്രിംശതം ഗളേ ദധ്യാത് ബാഹോഃ
ഷോഡശ ഷോഡശ

മണിബന്ധേ ദ്വാദശൈവ സ്കന്ധേ
പഞ്ചശതം വഹേത്

19. അഷ്ടോത്തരശതൈർമാലാ മുപവീതം പരകല്പ

യേത് ത്രിസരം ത്രിസരം വാപി സാരാണം
പഞ്ചകം തഥാഃ

20. സരാണാം സപ്തകം വാപിബിഭൃയാത്
കരണം ദേശതഃ

മകുടേ കുണ്ഡലേ ചൈവ കർണികാ
ഹാരകേƒപി വാ

കഴുത്തിൽ 36, ഇരു ഭുജങ്ങളിലും 16 വീതം, മണിബന്ധത്തിൽ 12, തോളിൽ 15 ഈ വിധം രുദ്രാക്ഷം ധരിക്കണം. 108 രുദ്രാക്ഷങ്ങൾ കൊണ്ടു മാലയുണ്ടാക്കി പൂണൂൽപോലെ ധരിക്കണം. രണ്ടോ മൂന്നോ അഞ്ചോ ഏഴോ കണ്ണികൾ കണ്ഠത്തിൽ ധരിക്കുക. കിരീടം കുണ്ഡലം കടുക്കൻ എന്നീ രൂപത്തിലും ധരിക്കാം.

21. കേയൂര കടകേ സൂത്ര കുക്ഷി ബന്ധേ വിശേഷതഃ

സുപ്തേ പീതേ സദാകാലം രുദ്രാക്ഷം
ധാരയേ ന്നരഃ

22. ത്രിശതം ത്വധമം പഞ്ചശതം മധ്യമമുച്യതേ സഹ

സ്രമുത്തമം പ്രോക്തമേവം ഭേദേന ധാരയേത്

നൂലിൽ കോർത്ത മാല കേയൂര കടകത്തിലും അരയിലും ധരിക്കണം. ഉറങ്ങുമ്പോഴും ഉണർന്നിരിക്കുമ്പോഴും ധരിക്കണം. മുന്നൂറ് ധരിക്കുന്നത് അധമം; അഞ്ഞൂറ് മധ്യമം; ആയിരം ഉത്തമം ഈ നിലയിൽ രുദ്രാക്ഷങ്ങൾ ധരിക്കുക.

23. ശരസീശാന മന്ത്രേണ കണ്ഠേ തത്
പുരുഷേണതു

അഘോരേണ ഗളേ ധാര്യം തേനൈവ
ഹൃദയോ ƒപിവാ

ശിരസ്സിൽ "ഈശാനഃ സർവ വിദ്യാനാം" എന്ന മന്ത്രം കൊണ്ട്; കണ്ഠത്തിൽ തത്പുരുഷായ വിദ്മഹേ...' എന്നതു കൊണ്ട് കഴുത്തിൽ അഘോരേഭ്യോം എന്നതുകൊണ്ട് ഇങ്ങനെ കണ്ഠത്തിലും നെഞ്ചിലും രുദ്രാക്ഷം ധരിക്കുക.

24. അഘോര ബീജമന്ത്രേണ കരയോർ
ധാരയേത് സുധീ

പഞ്ചാശദക്ഷഗ്രഥി താൻ വ്യോമ
വ്യാപൃവി ചോദരേ

25. പഞ്ച ബ്രഹ്മഭിരം ഗൈശ്ച ത്രിമാലാ
പഞ്ചസപ്ത ചി

ഗ്രഥിത്വാ മൂലമന്ത്രേണ സർവാണ്യ
ക്ഷാണി ധാരയേത്.

വിദ്വാന്മാർ രണ്ടു കൈകളിലും അഘോരബീജമന്ത്രം കൊണ്ട് രുദ്രാക്ഷം രണ്ടു കൈകളിലും ധരിക്കുകയും രുദ്രാക്ഷമദ്ധ്യത്തിലെ ദ്വാരത്തിൽ അ മുതൽ ക്ഷ വരെയുള്ള അക്ഷരങ്ങളെ എഴുതി നമശ്ശിവായ എന്ന പഞ്ചാക്ഷര മന്ത്രം അഭിമന്ത്രിച്ച് പ്രാണപ്രതിഷ്ഠാദികൾ ചെയ്ത് മൂലമന്ത്രത്തോടയെ മൂന്നോ അഞ്ചോ ഏഴോ ഇഴകളായി ധരിക്കണം.

26. അഥ ഹൈനം ഭഗവന്തം കാലാഗ്നി
രുദ്രം ഭൂസുണ്ഡഃ പപ്രച്ഛ-
ദുദ്രാക്ഷാണാം ഭേദേന യദുക്ഷാ യത് സ്വരൂപം
യത് ഫലമിതി. തത് സ്വരൂപം
മുഖയുക്ത മാരിഷ്ട
നിരസനം കാമാഭീഷ്ട ഫലം ബ്രൂഹീതി
ഹോവാച.

പിന്നെ ഭഗവാൻ കാലാഗ്നിരുദ്രനോട് ഭൂസുണ്ഡൻ ചോദിച്ചു - രുദ്രാക്ഷ ഭേദമനുസരിച്ച് ഏതു രുദ്രാക്ഷങ്ങൾക്ക് ഏതാണ് സ്വരൂപം എന്താണ് ഫലം? അത് എങ്ങനെ ദുരിതം ശമിപ്പിക്കുന്നു? എങ്ങനെ ഉച്ഛിതഫലപ്രാപ്തിയുണ്ടാകുന്നു - ഇതെല്ലാം പറഞ്ഞുതരിക.

27. തത്രൈതേ ശ്ലോകാഃ ഭവന്തി
ഏക വക്ത്രം തുരുദ്രാക്ഷം പരതത്വസ്വരൂപകം
തദ്ധാരണാത് പരേതത്വേ ലീയതേ വിജിതേന്ദ്രിയാ
28. ദ്വിവക്ത്രം തു മുനിശ്രേഷ്ഠ, ചാർദ്ധ
നാരീശ്വരാത്മകം
ധാരണാദർദ്ധനാരീശഃ പ്രിയതേ തസ്യ നിത്യദഃ
29. ത്രിമുഖം ചൈവ രുദ്രാക്ഷദ്രമഗ്നിത്രയ സ്വരൂപകം.
തദ്ധാരണാച്ച ഹുതഭൂക്തസ്യ തുഷ്യതി നിത്യദാ
30. ചതുർമുഖം തു രുദ്രാക്ഷം ചതുർ മന്ത്രസ്വരൂപകം
തദ്ധാരണാച്ചതുർവക്ത്രാഃപ്രീയതേ
തസ്യ നിത്യദാ
31. പഞ്ചമന്ത്രം തു രുദ്രായം പഞ്ച ബ്രഹ്മ സ്വരൂപകം
പഞ്ചവക്ത്ര സ്വയം ബ്രഹ്മ പുംഹര്യാച
വ്യാപോഹതി
32. ഷഡ്വ $f$ക്ത്രമപിരുദ്രാക്ഷം കാർത്തികേയാധി
ദൈവതം
തദ്ധാരണാത് മഹാശ്രീ സ്യാ മഹ
ദാരോഗ്യമുത്തമം.

ഏക മുഖമായ രുദ്രാക്ഷം പരതത്വ സ്വരൂപമാണെന്നും അത് ധരിച്ചാൽ ഇന്ദ്രിയങ്ങളെ ജയിക്കുന്ന പരാതത്വത്തിൽ ലയിക്കുമെന്നും കരുതപ്പെടുന്നു. മുനിശ്രേഷ്ഠ, രണ്ടുമുഖമുള്ള രുദ്രാക്ഷം അർദ്ധനാരീശ്വ സ്വരൂപമാണ് അത് ധരിച്ചാൽ അർദ്ധ നാരീശ്വരൻ പ്രസന്നനാകും. മൂന്നു മുഖത്തോടു കൂടിയത് അഗ്നിസ്വരൂപമാണ്. അതു ധരിച്ചാൽ അഗ്നിദേവൻ പ്രസന്ന നാകും. അഞ്ചു മുഖമുള്ളത് പഞ്ചമുഖനായ ശിവന്റെ പ്രതീകമാണ്. അതു ധരിച്ചാൽ ഭഗവാൻ പഞ്ചമുഖൻ പുരുഷഹ ത്യയെ ദുരീകരിക്കുന്നു. ആറു മുഖമുള്ള രുദ്രാക്ഷം ഭഗവാൻ കാർത്തികേയന്റെ സ്വരൂപമാണ്. അതു ധരിച്ചാൽ മഹത്തായ ഐശ്വര്യമുണ്ടാകും. ആരോഗ്യവും ലഭിക്കും.

33. മതി വിജ്ഞാന സമ്പത്തി ശുദ്ധയേ ധാരയേത്
സുധീഃ വിനായകാധി ദൈവം ച പ്രവദന്തി
മനീഷിണഃ

ഇതിനെ വിദ്വാന്മാർ ഗണേശ സ്വരൂപമെന്ന് കരുതുന്നു. ബുദ്ധി, വിദ്യ, ഐശ്വര്യം ഇവയ്ക്ക് ഇത് ധരിക്കുന്നത് ഉത്തമം.

34. സപ്തവക്ത്രം തു രുദ്രാക്ഷാം സപ്തമാലാധി
ദൈവതം തദ്ധാരണാന്മഹാ ശ്രീസ്യാ
മഹദാരോഗ്യ മുത്തമം.
35. മഹതി ജ്ഞാനസമ്പത്തിഃ ശുചിർധാരണതഃ സദാ
അഷ്ഠവക്ത്രം തു രുദ്രാക്ഷമഷ്ടമാ
ത്രാധി ദൈവതം
36. വസ്വഷ്ഠക പ്രിയ ചൈവ ഗംഗാ പ്രീതകരം
തഥാ, തദ്ധാരണാ ദിമേ പ്രീതാ ഭവേയു:
സത്യവാദിഃ
37. നവശ്രം. തുരുദ്രാക്ഷം നവ ശക്ത്യാധി ദൈവതം
തസ്യ ധാരണ മാത്രേണ പ്രിയന്തേ നവ ശക്തയഃ
38. ദശവക്ത്രം തുരുദ്രാക്ഷം യമദൈവ ത്യമീരിതം
ദശാപ്രശാന്തി ജനകം ധാരണാന്നാക്ര സംശയഃ

ഏഴുമുഖമുള്ള രുദ്രാക്ഷം സപ്തലോകമാതാക്കളുടെ സ്വരൂപം ചേർന്നതാണ്. അതു ധരിച്ചാൽ ഐശ്വര്യവും ആരോഗ്യവും കൈവരും. ശുദ്ധിയോടെ ധരിച്ചാൽ ജ്ഞാനം ലഭിക്കും. അഷ്ടമുഖത്തോടു കൂടിയത് അഷടമാതാക്കളുടെ സ്വരൂപമാർന്നതാണ്. അത് അഷ്ടവസുക്കൾക്കും പ്രിയങ്കരമാണ്. അതു ധരിച്ചാൽ ഗംഗാദേവിയും പ്രസന്നയാകുന്നു. ഒൻപതു മുഖമുള്ള രുദ്രാക്ഷത്തിന്റെ അധിദേവത നവശക്തിയാണ്. അത് ധരിച്ചാൽ നവശക്തികളും പ്രസാദിക്കുന്നു. പത്തു മുഖമുള്ളതിന്റെ അധിദേവത യമനാണ്. യമനാണ് അത് ദർശന മാത്രയിൽ തന്നെ ശാന്തി നൽകും അത് ധരിച്ചാൽ ശാന്തി ലഭിക്കുമെന്ന് സംശയാതീതമാണ്.

39. ഏകാദശമുഖം ത്വക്ഷം രുദ്രൈകാ ദശ ദൈവതം
തദിദം ദൈവതം പ്രാഹുഃ സദാ
സൗഭാഗ്യ വർദ്ധനം
41. ത്രയോ ദശമുഖം ത്വക്ഷം കാമദം ശിദ്ധിദം ശുഭം
തസ്യാഃധാരണ മാത്രേണ കാമദേവഃ പ്രസീദതി.
42. ചതുർദശ മുഖംചാക്ഷം രുദ്രനേത്ര സുദ്ഭവം
സർവവ്യാധി ഹരം ചൈവ സർവദാ
രോഗ്യ മാപ്നുയാത്.

പതിനൊന്നുമുഖമുള്ള രുദ്രാക്ഷത്തിന്റെ ദേവത ഏകാദശരുദ്രന്മാരാണ്. അത് സൗഭാഗ്യവർദ്ധകമാണ്. പന്ത്രണ്ടു മുഖമുള്ളത് മഹാവിഷ്ണുസ്വരൂപം ദ്വാദശാദിത്യ രൂപമാണ് അത്. താല്പര്യമുള്ള പലരും അത് ധരിക്കുന്നു. അതു ധരിച്ചാൽ കാമദേവൻ പ്രസാദിക്കുന്നു. പതിന്നാല് മുഖമുള്ളത് രുദ്രന്റെ കണ്ണുകളിൽ നിന്നും സവിശേഷം ഉണ്ടായതാണ്. അത് സർവ വ്യാധിഹരവും ആരോഗ്യദായകവുമാകുന്നു.

43. മദ്യം മാംസം ച ലശുനം പലാണ്ഡു
ശിഗ്രുമേവച
ശ്ലേഷ്മാതകം വിഡ്വരാഹമഭക്ഷ്യ വർജ്ജയേന്നരഃ

I K

രുദ്രാക്ഷം ധരിക്കുന്നവൻ മദ്യം, മാസം, വെളുത്തുള്ളി, ചുമന്നുള്ളി, മുരിങ്ങക്ക, ശ്ലേഷ്മാതകം, വിഡ്വരാഹം എന്നീ പദാർത്ഥങ്ങൾ കൈവെടിയണം.

44. ഗ്രഹണേ വിഷുവേ, ചൈവമയനേ
സംക്രമേƒ പി ച
ദർശേഷു പൗർണ്ണമാസേച പൂർണ്ണേഷു
ദിവ സേഷു ച
രുദ്രാക്ഷ ധാരണാത് സദ്യഃ സർവ പാപൈഃ
പ്രമുച്യതേ

ഗ്രഹണസമയം, വിഷു (തുലാം മേടമാസങ്ങളിൽ) രാത്രിയും പകലും തുല്യമായ ദിവസം) സൂര്യ ക്രാന്തി അയനപരിവർത്തനം, അമാവാസി, പൗർണ്ണമി, പൂർണ്ണ ദിവസം ഈ ഘട്ടങ്ങളിൽ രുദ്രാക്ഷം ധരിച്ചാൽ വേഗത്തിൽ പാപവിമുക്തിയുണ്ടാകും.

45. രുദ്രാക്ഷമൂലം തദ്ബ്രഹ്മ തന്നാലം
വിഷ്ണുരേവവ ച
തന്മുഖം രുദ്ര ഇത്യാഹുസ്തദ് ബിന്ദുഃ
സർവദേ വതാഃ

രുദ്രാക്ഷത്തിന്റെ മൂലഭാഗം ബ്രഹ്മാവും നാളഭാഗം വിഷ്ണുവും മുഖഭാവം രുദ്രനും ബിന്ദുക്കൾ സർവദേവന്മാരും ആണെന്ന് പറയപ്പെടുന്നു.

46. അഥ കാലാഗ്നി രുദ്രം ഭഗവന്തം സനത് കുമാരഃ പപ്രച്ഛ – 'അധീഹി ഭഗവാൻ രുദ്രാക്ഷ ധാരണ വിധിം' തസ്മിൻ സമയേ നിദാഘ ജഡഭരത ദത്താത്രേയ കാത്യായന ഭരദ്വാജ കപില വസിഷ്ഠ പിപ്പലാദാദയ ശ്ച കാലാഗ്നിരുദ്രം പരിസമേത്യേ ചുഃ അഥ കാലാഗ്നി രുദ്രഃ കിമിത്ഥം ഭവതാമാഗമനമിതി ഗോവാച. രുദ്രാക്ഷ ധാരണ വിധിം വൈ സർവേ ശ്രേതുമിച്ഛാമഹേ ഇതി.

പിന്നെ സനത് കുമാരൻ കാലാഗ്നി രുദ്രനോടു ചോദിച്ചു:– "ഭഗവാനെ, അങ്ങ് രുദ്രാക്ഷ ധാരണവിധി പറഞ്ഞു തരണം." അപ്പോൾ നിദാഘൻ, ജഡഭരതൻ, ദത്താത്രേയൻ, കാത്യായനൻ, ഭരദ്വാജൻ, കപിലൻ, വസിഷ്ഠൻ, പിപ്പലാദൻ തുടങ്ങിയ മുനിമാർ കാലാഗ്നിരുദ്രനു ചുറ്റുമിരുന്നു. വന്നതെന്താണെന്നു ചോദിച്ചപ്പോൾ അവർ പറഞ്ഞു: 'ഭഗവൻ, ഞങ്ങൾക്കെല്ലാവർക്കും രുദ്രാക്ഷ ധാരണവിധി അറിയാനാഗ്രഹമുണ്ട്.

47. അഥ കാലാ ഗ്നിരുദ്രഃ പ്രോവാചഃ രുദ്രണ്യ നയ നാദുത്പന്നാഃ രുദ്രാക്ഷാ ഇതി ലോകേ ഖ്യായന്തേ, അഥ സദാശിവാഃ സംഹാര കാലേ സംഹാരം കൃത്വാ സംഹാരാക്ഷം മുകുളീകരോതി. തന്നയനാജ്ജതാ രുദ്രാക്ഷാ ഇതി ഹോവാച തസ്മാദ് രുദ്രാക്ഷത്വ മിതി കാലാഗ്നി രുദ്രഃ പ്രോവാച.

കാലാഗ്നിരുദ്രൻ പറഞ്ഞു: 'രുദ്രന്റെ നേത്രങ്ങളിൽ നിന്നും ഉത്ഭവിച്ചതുകൊണ്ട് രുദ്രാക്ഷം എന്ന് പ്രസിദ്ധമായി. ഭഗവാൻ സദാശിവൻ സംഹാരകാലത്ത് സകലതും സംഹരിച്ചസേഷം പ്രപഞ്ചസംഹാരകമായ തന്റെ നേത്രമടയ്ക്കുന്നു. അതിൽ നിന്നുത്ഭവിച്ചതാണ് രുദ്രാക്ഷം.

48. തദ് രുദ്രാക്ഷേ വാഗ്വിഷയേ കൃതേ ദശ ഗോ പ്രദാനേന യത് ഫലമുവാപ്നോതി തത് ഫലമശ്നുത സ ഏഷ ഭസ്മ ജ്യോതീരുദ്രാക്ഷ ഇതി. തദ്രുദ്രാക്ഷം കരേണ സ്പൃഷ്ട്വാ ധാരണ മാത്രേണ ദ്വിസഹസ്ര ഗോപ്രദാനഫലം ഭവതി. തദ്രുദ്രാക്ഷേ കർണ്ണയോർ ധാര്യമാണേ ഏകാദശ സഹസ്ര ഗോപ്രദാന ഫലം ഭവതി. ഏകാദശ രുദ്രത്വം ച ഗച്ഛതി. തദ്രു ദ്രാക്ഷേ ശിരസി ധാര്യമാണേ കോടിഗോപ്രദാന ഫലം ഭവതി. 'ഏതാഷാം സ്ഥാനാനാം കർണ്ണയോഃ ഫലം വക്തും ന ശക്യമിതി ഹോവാച!

രുദ്രാക്ഷം വാക്കിനു വിഷയമാക്കിയാൽ പത്തു പശുക്കളെ ദാനം ചെയ്യുന്ന ഫലം സിദ്ധിക്കുന്നു. രുദ്രാക്ഷം കൈകൊണ്ടു തൊട്ട് ധരിച്ചാൽ മാത്രം രണ്ടായിരം പശുക്കളെ ദാനം ചെയ്താലുള്ള ഫലം ഉണ്ടാകും. അത് ചെവിയിൽ ധരിച്ചാൽ പതിനോരായിരം പശുക്കളെ ദാനം ചെയ്താലുള്ള ഫലം കിട്ടും. കൂടാതെ ഏകാദശ രുദ്രത്വവും ലഭിക്കുന്നു. ശിരസ്സിലണിഞ്ഞാൽ കോടി ഗോദാനഫലമാണ്. ഇവയുടെ സ്ഥാനങ്ങളുടെയും കർണ്ണങ്ങളുടെയും ഫലം പറയാൻ പ്രയാസം.

49. യ ഇമാം രുദ്രാക്ഷ ജാബാലോപനിഷദം നിത്യമധീതേ ബാലോ വാ യുവാ വാ വേദ സമഹാൻ ഭവതി. സഗുരുഃ സർവേഷാം മന്ത്രണാമുപദേഷ്ടാ ഭവതി. ഏതൈരേവ ഹോമം കുര്യാത്. ഏതൈരേവാർച്ചനം തഥാരക്ഷോഘ്നം മൃത്യുതാരകം കരുണാലബ്ധം കണ്ഠേ ബാഹൗശിഖായാം വാ ബധ് നീത സപ്ത ദ്വീപവതീ ഭൂമിർ ദക്ഷിണാർത്ഥം നാവകല്പി തേ തസ്മാദ് ശ്രദ്ധയാ യാം കാം ചിദ് ഗാം ദദ്യാത് സാ ദക്ഷിണം ഭവതി. യ ഇമാമുപനിഷ ബ്രാഹ്മണഃ സയമധീയാനോ ദിവസകൃതം പാപം നാശയതി. മധ്യാഹ്നേƒ ധീയാനഃ ഷഡ്ജന്മ കൃതാപാപം നാശയതി സായം പ്രാതാഃപ്രയുഞ്ജനോ അനേകജന്മകൃതംപാപം നാശയതി. ഷട് സഹസ്രലക്ഷ ഗായത്രീജപ ഫലമാപ്നോതി, ബ്രഹ്മഹത്യാ സുരാപാന സ്വർണ്ണ സ്തേയ ഗുരുദാരശമന തത്സംയോഗം പാതകേഭ്യ. പൂതോ ഭവതി സർവ തീർത്ഥ ഫലമശന്നതേ. പതിത സംഭാഷണാത്പൂതോ ഭവതി. പംക്തി ശത സഹസ്ര പാപ്നോ ഭവതി. ശിവസായൂജ്യമവാപ്നോതി. നച പന രാവർത്ത തേ ന ച പ്യുന രാവർത്തതേ. ഇത്യോം സ്ത്യമിത്യുപനിഷത്ത്.

ഈ രുദ്രാക്ഷജാബാലോപനിഷത്ത് നിത്യവും അധ്യയനം ചെയ്യുന്നവൻ ബാലനോ യുവാവോ ആരായാലും മഹാനാകും. അയാൾ സർവമന്ത്രങ്ങളുടെയും ഉപദേഷ്ടാവാകും. ഇവകൊണ്ട് ഹോമവും പൂജയും നടത്തണം. കക്ഷോഘ്നവും മൃത്യുഹാരകവുമായ രുദ്രാക്ഷം ഗുരുവിൽ നിന്നും സ്വീകരിച്ചും കഴുത്തിലും കൈകളിലും ശിഖയിലും ധരിക്കണം. അതിന് ഏഴു ദ്വീപുള്ള ഭൂമി മുഴുവൻ ദക്ഷിണ കൊടുത്താലും മതി

N P

യാവില്ല. അതിനാൽ ശ്രദ്ധയോടെ എന്തു കൊടുത്താലും ദക്ഷി ണയാകും ശ്രദ്ധയോടെ ഈ ഉപനിഷത്തും അധ്യയനം ചെയ്യുന്ന ബ്രാഹ്മണന്റെ രാത്രി ചെയ്ത പാപം നശിക്കുന്നു. ഉച്ചയ്ക്ക് അധ്യയനം ചെയ്താൽ ആറു ജന്മം ചെയ്ത പാപം നശിക്കും.

കാലത്തും വൈകീട്ടും അധ്യയനം ചെയ്താൽ അനേക ജന്മങ്ങളിലെ പാപം ശമിക്കും. ആറായിരം ലക്ഷം ഗായത്രീ മന്ത്രം ജപിക്കുന്ന ഫലം കിട്ടുന്നു. ബ്രഹ്മഹത്യ, മദ്യപാനം, സ്വർണ്ണ, ചോരണം, ഗുരു ദാ ഗാനം ഇവയുടെ പാപങ്ങളും നശിക്കും. സകലതീർത്ഥങ്ങളിലും സ്നാനം ചെയ്യുന്ന ഫലം കിട്ടും. പതിതരുമായി സംഭാഷണം ചെയ്തതിന്റെ പാപവും നശിക്കും. അയാൾ അനേക കോടിജീവികളെ പരിശുദ്ധനാ ക്കുന്നവനായി ഭവിക്കുന്നു. ശിവസായൂജ്യം ലഭിക്കും. പിന്നീട് അവൻ ജന്മമരണക്ലേശം അനുഭവിക്കേണ്ടി വരില്ല. ഇങ്ങനെ രുദ്രാക്ഷ ജാബാലോപനിഷത്തു.

രുദ്രാക്ഷജാബാലോപനിഷത്ത് അവസാനിച്ചു.

# രുദ്രോപനിഷത്ത്

വിശ്വമയോബ്രാഹ്മണഃ ശിവം പ്രജതിം ബ്രാഹ്മണഃ പഞ്ചാക്ഷര മനുഭവതി ബ്രാഹ്മണഃ ശിവ പൂജരതഃ ശിവ ഭക്തി വിഹീനശ്ചേത് സ ചണ്ഡാല ഉപചണ്ഡാലഃ ചതുർവേദജ്ഞോപി യ ശിവ ഭക്ത സ ഏവ ബ്രാഹ്മണഃ അധമശ്ചണ്ഡാലോ ƒപി ശിവഭക്ത. ശ്ചേത് ബ്രാഹ്മാത് ശ്രേഷ്ഠതരഃ ബ്രാഹ്മണ സ്ത്രീ പുണ്ഡ്ര വ്രതഃ സ ഏവ ബ്രാഹ്മണഃ ശിവഭക്തേ രേവ ബ്രാഹ്മണ ശിവലിംഗാ ച്ചനയുതശ്ചണ്ഡാല ഹസ്തവി ഭൂതി ശുദ്ധാ ഗൃഹസ്ഥാനാം നിർമ്മലവിഭൂതി തപസ്വി ഭിഃ സർവ ഭസ്മ ധാര്യം യദ്വാ ശിവ ഭക്തിഃ സംപുഷ്ടം സദാപി തദ് ദസിത ദേവതാധാര്യം

വിശ്വമയനായ ബ്രാഹ്മണൻ ശിവസമീപമെത്തുന്നു. അവൻ പഞ്ചാക്ഷരം അനുഭവിക്കുന്നു. ശിവപൂജയിൽ രത നായിരിക്കുകയും നമഃ ശിവായ എന്ന പഞ്ചാക്ഷരം സദാ കൈകാര്യം ചെയ്യുന്നവനാണ് യഥാർത്ഥ ബ്രഹ്മജ്ഞാനി. ചതുർ വേദജ്ഞനായാലും ശിവഭക്തിരഹിതനെങ്കിൽ അയാൾ ചണ്ഡാളതുല്യൻ തന്നെ. ബ്രാഹ്മണൻ ത്രിപുണ്ഡം ധരിക്കു ന്നവനാകണം. അതിലാണ് അവന്റെ ബ്രാഹ്മണത്വം. ശിവഭ ക്തിയാൽ മാത്രമാണ് അവൻ ബ്രാഹ്മണനെന്നറിയപ്പെടുക. ശിവലിംഗം പൂജിക്കുന്നവൻ ചണ്ഡാളനായാലും ബ്രാഹ്മണ നേക്കാൾ ശ്രേഷ്ഠനാണ്. ശിവഭക്തനായ ചണ്ഡാളൻ നൽകുന്ന ഭസ്മം യജ്ഞത്തിലേക്കാൾ ശുദ്ധമാണ്. ഭസ്മം മൂന്നു തര ത്തിലുണ്ട്. ചിലതിന് ചെമ്പിന്റെ നിറമായിരിക്കും. ചിലത് വെള്ളയാണ്. ചിലത് അല്പം പുകവർണ്ണത്തിൽ മൺപൊടി യോടു സമമായിരിക്കും. വിരക്തന്മാരായ തപസ്വികൾക്കും ശുദ്ധരായ ഗൃഹസ്ഥന്മാർക്കും സ്വച്ഛഭസ്മമാണ് അനുയോജ്യം. ശിവഭക്തന് ഏതു വിധത്തിലുള്ളതും സ്വീകരിക്കാം.

അഗ്നിരിതി ഭസ്മ വായുരി തി ഭസ്മ സ്ഥലമിതി ഭസ്മ ജലമിതി ഭസ്മ വ്യോമേതി ഭസ്മ ഇത്യാദ്യുപ നനിഷത്കാരണാത് കാര്യം അന്യത്ര വിശ്വതശ്ചക്ഷു രുത വിശ്വതീമുഖോ വിശ്വതോ ഹസ്ത ഉത വിശ്വ പാത് സം ബാഹുഭ്യാം നമതി സം പതന്യാവാ പൃഥിവീ ജനയൻ ദേവ ഏകഃ തസ്മാത് പ്രാണ ലിംഗോ ശിവഃ ശിവഃ പ്രാണലിംഗീ ജടാഭസ്മധരോപി പ്രാണലിംഗോ ഹി ശ്രേഷ്ഠഃ പ്രാണലിംഗീ ശിവരൂപഃ പ്രാണലിംഗീ ജംഗമരൂപഃ ശിവ ഏവ ജംഗമ രൂപഃ പ്രാണലിംഗിനാം ശുദ്ധ സിദ്ധിർന ഭവതി പ്രാണ ലിംഗി നാം ജംഗമ പൂജ്യാനാം പൂജ്യ തപസ്വിനാം മൂഢ ശ്ചണ്ഡാ ലോ ƒപിപ്രാണാലിംഗീ തസ്മാത് പ്രാണ ലിംഗീ വിശേഷ ഇത്യാദി യ ഏവം വേദ സ ശിവ രുദ്ര ഏവരുദ്ര പ്രാണലിംഗീ നാന്യോ ഭവതി

അഗ്നി, വായു, ജലം, സ്ഥലം, ആകാശം സകലതും ഭസ്മ മയമാകുന്നു. അതു മനസ്സിലാക്കി ഭസ്മം ധരിക്കേണ്ടതാകു ന്നു. ഈശ്വരൻ എല്ലായിടത്തും കണ്ണുകളും നാലുവശത്തും മുഖവും നാലുഭാഗത്തും കൈകളും നാലുവശത്തും കാലു കളും ഉള്ളവനാണെന്ന് പ്രസിദ്ധമാണ്. അദ്ദേഹം ഭൂമിയെയും ആകാശത്തെയുമെല്ലാം സൃഷ്ടിച്ചു. അദ്ദേഹം സകലർക്കും പ്രണമിക്കാൻ യോഗ്യനാണ്. ജലജീവികളും സ്ഥലജീവികളും ആകാശചാരികളുമെല്ലാം അദ്ദേഹത്തെ പ്രണമിക്കുന്നു. പ്രാണ സലിംഗിയാണ് ശിവൻ. ശിവൻ തന്നെയാണ് പ്രാണലിംഗി. ഇംഗമരൂപനാണ് ശിവൻ. ശിവൻ തന്നെ ജംഗമസ്വരൂപൻ. പ്രാണലിംഗികളിൽ തപസ്വികളിൽ ശ്രേഷ്ഠരാണ്. ശിവഭക്ത നായ ചണ്ഡാളനും ശ്രേഷ്ഠനായ പ്രാണലിംഗിയാണ്. പ്രാണ

ലിംഗി തന്നെ ശ്രേഷ്ഠൻ. ആതിഥ്യം അറിയുന്നവൻ ശിവൻ തന്നെ രുദ്രൻ. രുദ്രൻ തന്നെ പ്രാണലിംഗി. വേറൊരാളല്ല.

ആത്മാ പരമശിവദ്വയോ ഗുരു ശിവ ഗുരുണാം സർവ വിശ്വമിദം വിശ്വമന്ത്രേണ ധാര്യം ദൈവാ ധീനം ജഗദിദം തദ് ദൈവം തന്മാത്രാത് തനുതേ തന്മേ ദൈവം ഗുരുരിതി ഗുരൂണാം സർവജ്ഞാനിതാം ഗുരുമാ ദത്തമേതദന്നം പരബ്രഹ്മ ബ്രഹ്മാ സ്വാനു ഭൂതി ഗുരു ശിഖോ ദേവ ഗുരു ശിവ ഏവ ലിഗം ഉഭയോരഭി ന്നത്വാത് യത്ര ഗുരുസ്തത്ര ശിവഃ ശിവഗുരുസ്വരൂപോ മഹേശ്വര ശിവയോഗിന ശിവപൂജാപഥേ ഗുരു പൂജാ വിധൗ ച മഹേശ്വര ശിവയോഗിന ശിവ പൂജാപഥേ ഗുരുപൂജാ വിധൗ ച മഹേശ്വര പൂജനാമുക്താ ലിംഗാ ഭിഷേകം നിർമ്മാല്യ ഗുരോരഭിഷേക തീർത്ഥം മഹേ ശ്വരപാദോദകം ജന്മമാലിന്യുക്ഷാളയന്തി തേഷാം പ്രീതി ശിവപ്രീതി തേഷാം തൃപ്തി ശിവതൃപ്തിം തൈശ്ച പാവനീ വാസ തേഷാം നിരസനം ശിവ നിര സനം ആനന്ദ പരാ യണഃ തസ്മാച്ഛിവം വ്രജന്തു ഗുരും പ്രജന്തു പത്യേവ പാവനം

ഈ ആത്മാവ് ബ്രഹ്മരൂപവും ശിവരൂപവുമാകുന്നു. ഗുരു ശിവരൂപമാണ്. ഗുരുക്കന്മാർക്ക് ഈ വിശ്വമെല്ലാം ശിവമന്ത്രാ ത്മകമാക്കേണ്ടതുണ്ട്. ഈ പ്രപഞ്ചം ദേവാധീനമാണ്. മന്ത്രാ ധീനമാണ് ദൈവതം ആ ദൈവം തന്നെ എന്റെ ഗുരു. ഗുരു ക്കളാലും സർവജ്ഞന്മാരുടെ ഗുരുവാലും നിർമ്മിതമായ ഈ അന്നം പരബ്രഹ്മ രൂപമാകുന്നു. സ്വാനുഭവം കൊണ്ടു വേണം ബ്രഹ്മം മനസ്സിലാക്കാൻ. ദേവനായ ശിവൻ തന്നെ പരമഗു രു. ഗുരുവായ ശിവൻ ലിംഗസ്വരൂപനാണ്. നിരാകാര ബ്രഹ്മ ത്തിന്റെ ചിഹ്നമാണ് ശിവലിംഗം. എവിടെ ഗുരുവുണ്ട് അവിടെ ശിവനുണ്ട്. ആ മഹേശ്വരൻ ഗുരുസ്വരൂപനാകുന്നു. ഭ്രമകീട സിദ്ധാന്ത പ്രകാരം സദാ ശിവനെ ആരാധിക്കുന്ന സാധകൻ സ്വയം ശിവൻ തന്നെ ആയിത്തീരുന്നു. ശിവലിംഗത്തെ അഭി ഷേകം ചെയ്യുന്നതു കൊണ്ട് സകല പാപങ്ങളും ദൂരത്തിലാ കുന്നു. ഗുരുവിനെ പൂജിക്കുന്നതുകൊണ്ടും ശിവന് അഭി ഷേകം ചെയ്യുന്നതുകൊണ്ടും ജന്മാന്തര പാപങ്ങളും ദൂരത്തി ലാകുന്നു. സകലരെയും സ്നേഹിക്കുന്നതും ശിവ പ്രേമം തന്നെ. സകല ജീവികളുടെയും സംതൃപ്തി ശിവന്റെയും സംതൃപ്തിയാണ്. ലോക നിരസനം ശിവന്റെ നിരസനമാകു ന്നു. ഈ ബോധവും വിവേകവും ഉള്ളവൻ എന്നും ആനന്ദ യുക്തനായിരിക്കും. ശിവനെ ശരണം പ്രാപിക്കുക. ഗുരുവിനെ ശരണം പ്രാപിക്കുക.

രുദ്രോപനിഷത്ത് സമാപിച്ചു.



# ലാംഗൂലോപനിഷത്ത്

**ശാന്തിപാഠം**

ഓം ആപ്യായന്തു മമാംഗാനി വാക്പ്രാണശ്ച ക്ഷുഃ ശ്രോത്രമഥോബലമിന്ദ്രിയാണി ച സർവാണി സർവം ബ്രഹ്മോപനിഷദം മാഹം ബ്രഹ്മ നിരാകുര്യ മാമാ ബ്രഹ്മനിരാ കരോദനിരാണമസ്തു അനിരാക രണം മേ സ്തു തദാത്മാനി നിരതേ യ ഉപനിഷത് സു ധർമ്മാസ്തേ മയി സന്തു തേ മയി സന്തു ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

എന്റെ അംശങ്ങൾ പുഷ്ടി പ്രാപിക്കട്ടെ. വാക്ക് ഘ്രാണം ചക്ഷുസ്സ് ബലം സർവേന്ദ്രിയങ്ങൾ എല്ലാം പുഷ്ടി പ്രാപി ക്കട്ടെ. സകല ഉപനിഷത്തുകളും ബ്രഹ്മ സ്വരൂപങ്ങളാണ്. എനിക്ക് ബ്രഹ്മത്തെ പരിത്യജിക്കാനിടയാകരുത്. ബ്രഹ്മം എന്നെ കൈവെടിയാതിക്കട്ടെ. ഉപനിഷത്ത് ധർമ്മങ്ങൾ എന്നിൽ നിലകൊള്ളുമാറാകട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. കഃ സവിതാ കാ സാവിത്രി? അഗ്നിരേവ സവിതാ സവിതാ പൃഥിവീ സാവിത്രീ സ യത്രാഗ്നിസ്തത് പൃഥിവീ യത്ര വാ പൃഥിവീ തത്രാഗ്നിസ്തേ ദ്വേ യോനി സ്തദേകം മിഥുനം

2. കഃ സവിതാ കാ സാവിത്രി? വരുണ ഏവ സവിതാ ആപഃ സാവിത്രി സ യത്രാ വരുണസ്തദാ പോ യത്ര വാ താപസ്തദ് വരുണ സ്തേ ദ്വേ യോനി തദേകം മിഥുനം

3. കഃ സവിതാ കാ സാവിത്രീ വായുരേവ സവിതാ ആകാശ സാവിത്രീ സ യത്രവായുസ്തദാകാശോ യത്ര വാ ആകാശസ്തദ്വായു സ്തേ ദ്വേ യോനീ തദേകം മിഥുനം

4. കഃ സവിതാ കാ സാവിത്രീ യജ്ഞ ഏവ സവിതാ ഛന്ദാംസി സാവിത്രി യത്ര യജ്ഞ സ്തത്രഛന്ദാംസി

യത്ര വാചരന്ദാംസി സ യജ്ഞ സ്തേദ്വേയോനീ തദേകം മിഥുനം

5. കഃ സവിതാ കാ സാവിത്രി? സ്തനയിത്നുരേവ സവിതാ വിദ്യുത് സാവിത്രീ

താഴെ കൊടുത്തിരിക്കുന്ന ക്രമമനുസരിച്ച് അംഗന്യാസം ചെയ്യണം.

ഓം ഭുഃ നമോ- അംഗുഷ്ഠാഭ്യം നമഃ ശിരസേ സ്വാഹാ ഓം ഭുവ തമോ- തർജനീഭ്യാം നമഃ ശിരസേ സ്വാഹാ ഓം സ്വ നമോ-മധ്യമാഭ്യാം നമഃ ശിഖായൈ വഷട് ഓം മഹഃ-അനാമികാഭ്യം നമഃ നേത്രത്രയായ വഷട് ഓം ജനഃ- കനിഷ്ഠികാഭ്യാം നമഃ നേത്രത്രയായ വഷ്ട് ഓം തപഃ- കരതലവൃഷ്ടാഭ്യം നമഃ അസ്ത്രായ ഫട്

കൈകൂപ്പി കണ്ണുകൾ അടച്ച് വജ്രാംഗം പിംഗ നേത്രം എന്നു തുടങ്ങിയ ധ്യാനശ്ലോകം ചൊല്ലണം. ഇത്രയുമാണ് മാനസോവചാരം. പൂജിച്ചതിനുശേഷം

ഓം നമോ ഭഗവതേ ഭാവാനല കാലാഗ്നി ഹനുമതേ ജനശ്രിയോ ജയജീവിതായ ധവളീകൃതജഗത്ത്രയ വജ്ര ദേഹ വജ്രപുച്ഛ വജ്രകായ വജ്രതുണ്ഡ വജ്രമുഖ വജ്രമുഖ വജ്രബാഹോ വജ്രരോമ വജ്രനേത്ര വജ്രദന്ത വജ്രശരീര സകലാത്മകായ ശ്രീമകരപിംഗളാക്ഷ ഉഗ്രപ്രളയകാല രൗദ്ര വീരാഭദ്രാവതാര, ശരഭസാലഭൈരവദോർദണ്ഡലങ്കാപുരി ദഹന ഉദധിലംഘന ദശ ഗ്രീവ കൃതാന്ത സീതാവിശ്വാസ, ഈശ്വരപുത്ര അഞ്ജനഗദ് സംഭൂത ഉദയഭാസ്കര ബിംബനള ഗ്രാസക ദേവദാനവ ഋഷി മുനിവന്ദ്യ പാശുപതാസ്ത്ര ബ്രഹ്മാസ്ത്രൈ ബലനാരായണാസ്ത്ര കാലശക്തികാസ്ത്ര ദണ്ഡകാസ്ത്ര പാശാഘോരന്ന നിവാരണ പാശുപതാസ്ത്ര ബ്രഹ്മാസ്ത്ര ബൈലവാസ്ത്ര നാരായണാസ്ത്രമ്യഡ സർവ ശക്തി ഗ്രസന മമാത്മരക്ഷാകര പരവിദ്യാ നിവാരണ ആത്മവിദ്യാ സംരക്ഷകഅഗ്നിദീപ്ത അഥർവണ വേദസിദ്ധ സ്ത്രീകാലാഗ്നി നിരാഹാരകബാഹുവേഗ മനോവേഗ ശ്രീരാമതാരക പര ബ്രഹ്മ വിശ്വ രൂപദർശന ലക്ഷ്മണ പ്രാണപ്രതിഷ്ഠാനന്ദകര സ്ഥല ജലാഗ്നി മർമ്മ ഭേദിൻ സർവ ശത്രൂൻ ഛിന്ധി മമ വൈരിണഃ ഖാദയ ഖാദയ ഡാകിനീ വിധ്വംസനേന സുഗ്രീവ സഖ്യകരണ നിഷ്കളങ്ക കുമാരബ്രഹ്മ ചാരിൻ ദിഗംബര സർവപാപ സർവപാപ സർവഗ്രഹ കുമാരഗൃഹ സർവം ഛേദയ ഛേദയ ഭേദയ ഭിന്ധി ഭിന്ധി ഖാദയ ഖാദയ ടംക ടംക താഡക താഡക മാരയ മാരയ ശോഷയ ശോഷയ ജ്വാലയ ജ്വാലയ ഹാരയ ഹാരയ ദേവദത്തം നാശയനാശയ അതി ശോഷയ അതിശോഷയ മമ സർവം ച ഹനുമാൻ രക്ഷ രക്ഷ ഓം ഹ്രാം ഹ്രീം ഹ്രൂം ഹും ഫട് ഘേ ഘേ സ്വാഹാ

ഓം നമോ ഭഗവതേ ചണ്ഡ പ്രതാപ ഹനുമതേ മഹാവീരായ സർവദുഃഖ വിനാശായ ഗ്രഹമണ്ഡല ഭൂതമണ്ഡല പ്രേത പിശാച തണ്ഡല സർവോച്ചാനയ അതിഭയങ്കര ജ്വര മാഹേശ്വര ജ്വര-വിഷ്ണു ജ്വര-ബ്രഹ്മജ്വര വേതാള ബ്രഹ്മരാക്ഷസ ജ്വര-പിത്ത ജ്വര ശ്ലേഷ്മ സന്നിപാതകജ്വര വിഷമജ്വര ശീതജ്വര ഏകാഹിക ജ്വര, ദ്വാഹിക ജ്വര ത്രൈഹിക ജ്വര ചാതുസ്ഥിക ജ്വര അർദ്ധമാസിക ജ്വര മാസിക ജ്വര ഷണ്മാസിക ജ്വര സാംസരിക ജ്വര അസ്ഥ്യന്തർഗത ജ്വര മഹാപസ്മാര ജ്വര ശ്രമികാപസ്ഥാനംഞ്ച ഭേദയ ഭേദയ ഖാദയ ഖാദയ ഹ്രാം ഹ്രീം ഹ്രൂം ഹും ഫട് ഘേ ഘേ സ്വാഹാ

നമോ ഭഗവതേ ചിന്താമണി ഹനുമതേ അംഗശൂല അക്ഷി ശൂല ശിരശ്ശൂല ഗുല്പശൂല ഉദര ശൂല നേത്ര ശ്ശൂല ഗുദശൂലകടകശൂലാജാനുശൂല ഘലഡാശൂല ഹസ്തശൂല പാദശൂല ഗുല്ഫ ശൂല വാതശൂലവിത്തശൂല വായു ശൂല സ്തനശൂല പരിണാമശൂല പരിഘാ ശൂല പരബാണശൂല ദന്തശൂല കുക്ഷിശൂല സുമനശൂല സർവശൂലാനി നിർമ്മൂലയ ദൈത്യദാനവ കാമിനീ വേതാള ബ്രഹ്മരാക്ഷസ കോലാഹല നാഗ പാശാനന്തവാസുകി തക്ഷത കാർക്കോടക ലിംഗ പത് മക കുമുദ ജ്വരരോഗ പാ ശാഹത മഹാ മാരീൻ കാല പാശ വിഷം നിർവിഷം കുരു കുരു ഓം ഹ്രാം ഹ്രീം ഹ്രൂം ഹും ഫട് ഘേ ഘേ സ്വാഹാ

ഓം ഹ്രീം ശ്രീം ക്ലീം ഗ്ലാം ഗ്ലീം ഗ്ലു ഓം നമാ ഭഗവതേ പാതാള ഗരുഡഹനുമതേ ഭൈവ ബന ഗതജ സിംഹേന്ദാളീ പാശബന്ധു ഛേദയ ഛേദയ പ്രളയ മാരുത കാലാഗ്നി ഹനുമതേ ശൃഖലാബന്ധം മോക്ഷയമോക്ഷയ സർവഗ്രഹം ഛേദയ ഛേദയ മമ സർവ കാര്യാണി സാധയ സാധയ മ്മ പ്രസാദം രക്ഷ ക്ഷ ഓം ഹ്രാം ഹ്രിം ഹ്രൂം ഹ്രീ ക്ഷേമാം ഭ്രൈസ്രാം ക്ലാം ക്ലീം ക്രാം ക്രീംഹ്രാം ഹ്രീം ഹ്രം ഹ്രൈം പ്രഃ ഹ്രാം ഹ്രീം ഹു ഖ ഖ ജയ ജയ മാരണ മോഹന ഘൂർണ്ണ ഘൂർണ്ണ ദമ ദമ മാരയ ഖ ഖേ ഹ്രാം ഹ്രീം ഹും ഹൂം

ഫട് ഘേ ഘേ സ്വാഹാ

ഓം നമോ ഭഗവതേ കാലാഗ്നിരുദ്രഹനുമതേ ഭ്രാമയ ഭ്രാമയ ലവ കുരു കുരു ജയ ജയ ഹസ ഹസ മാദയ

മാദയ പ്രജ്വാലയ മൃഡയ മൃഡയ ത്രാസയ ത്രാസയ സാഹസ സാഹസ വശയ വശയ ശാമയ ശാമയ അസ്ത്രത്രിശൂല ഡമര ഖൾഗഃ കാല മൃത്യു കപാല ഖട്വാംഗ ഖര അമയ ശ്വാശ്വത ഹും ഹും അവതായ അവതായ ഹും ഹും അനന്ത ഭൂഷണ പര തന്ത്ര പരയന്ത്ര ശത ശത സഹസ്ര കോടി തേജഃ പുഞ്ജ മുഞ്ച ഭേദയ ഭേദയ അഗ്നിം ബന്ധയ സർവഗ്രഹം ബന്ധയ ബന്ധയ അനന്താദി ദുഷ്ടനാ

ഗാനാം വിഹം ഹനഹന സർവവിഷം ബന്ധയ ബന്ധയ വജ്ര തുണ്ഡ ഉച്ചാടയ മാരണ മോഹന വശീകരണ സ്തംഭൗ ജുംഭണാകർഷണോച്ചാടന മിലൗ വിദ്വേഷണ യുദ്ധ തർക്കമർമ്മാണി ബന്ധയ ബന്ധയ ഓം കുമാരീ പദത്രിഹ ാര ബ്രാണിഗ്ര മൂർത്തയേ ഗ്രാമ വസിനേ അതി പൂർവ്വശക്തായ സർവായുധ ധരായ സ്വാഹാ അക്ഷയായ ഘേ ഘേ ഘേ ഘേ ഘേ ഘേ ഓം ലലല ഘ്ലാ ഘ്ലൗ സ്വാഹാ ഓം ഹലാം ഹലീം ഹലൂ ഹും ഹും ഘേ ഘേ സ്വാഹാ

ഓം ശ്രാം ശ്രീം ശ്രൂം ശ്രം ഓം നമോ ദഗ പതേ ഭദ്ര ജാനികട രുദ്ര വീര ഹനുമതേ ടം ടം ടം ലം ലം ലം ദേവദത്തദിഗംബരരാഷ്ടമഹാശക്ത്യേഷ്ടാംഗധര അഷ്ടമഹാഭൈരവ നവബ്രഹ്മസ്വരൂപ ദ്വാദശാർ ക്കതേജ ത്രയോദശ സോമമുഖ വീര ഹനുമാൻ സ്തംഭിനീ മോഹിനീ വശകരിണീ തന്ത്ര ക സാവ യവ നഗര രാജമുഖ ബണ്ഡൗബല സുഖമകരമുഖ സിംഹ ജിഹ്വാ മുഖാനി ബന്ധയ ബന്ധയ സ്തംഭയ സ്തംഭയ വ്യാഘ്രമുഖ സർവ വൃശ്ചികാഗ്നി ജ്വാലാ വിഷം നിർഗ്ഗമയ നിർഗമയസർവജന വൈരി മുഖം ബന്ധയ ബന്ധയ പാപഹര വീര ഹനുമാൻ ഈശ്വരാവതാര വായു നന്ദന അഞ്ജനീ സുത ബന്ധയ ബന്ധയ ശ്രീരാമ ചന്ദ്രസേവാകഃ ഓം ഹ്രാം ഹ്രാം ഹ്രാം ആഗ്നയ ഹ്രാം ഫ്ലാം ഘ്ലീം ക്രീം യം ഭേ ഭ്രദ്രഃ ഹട് ഖട് ഖട് സർവജനസ്യ ദൃശം ല ലാം ശ്രീം ഹ്രീം ഹ്രീം മനഃ സ്തം ഭയ സ്തം ഭയ ഭഞ്ജയ ഭഞ്ജയ അദ്രിം ഹ്രീം ഹ്രീം മനഃ സ്തം ഭയ സ്തം ഭയ ഭഞ്ജയ ഭഞ്ജയ അദ്രിം ഹ്രീം വഹ്രീം ഹ്രീം സർവം ഹീം ഹീം സാഗര ഹീ ഹീ മമ സർവ മന്ത്ര തന്ത്ര സിദ്ധം കുരു കുരു സ്വാഹാ ശ്രീരാമ ചന്ദ്ര ഉവാപ ശ്രീ മഹാദേവ ഉവാച ശ്രീ വീരഭദ്രസ്തൗ ഉവാച ത്രി സന്ധ്യം യ പഠേന്നരഃ

മുകളിൽ സൂചിപ്പിച്ച വിധത്തിൽ മാനസിക പൂജ ചെയ്തിനു ശേഷം താഴെ കൊടുക്കുന്ന മന്ത്രങ്ങൾ ഉച്ചരിക്കണം. മന്ത്രങ്ങൾ ഉപയോഗപ്പെടുത്തി ഹോമവും നടത്താം.

1. ഓം നമോ ഭഗവതേ ഭാവാനല കാലാഗ്നി ഹനുമതേ രക്ഷ രക്ഷ ഓം ഹ്രാം ഹ്രീം ഹ്രൂം ഹും ഫട് ഘേഘേ സ്വാഹാ
2. ഓം നമോ ഭഗവതേ ചിന്താമണി ഹനുമതേ നിർവിഷം കുരു കുരു ഘേ ഘേ സ്വാഹാ
3. ഓം ഹ്രീം ശ്രീം ക്ലീം ഗ്ലാം ഗ്ലീം ഗ്ലും ഓം നമോ ഭഗവതേ പാതാള ഗരുഡ ഹനുമതേ വാരയ വാരയ ഘേ ഘേ സ്വാഹാ
4. ഓം നമോ ഭഗവതേ കാലാഗ്നി രുദ്ര ഹനുമതേ ഘ്ലാ ഘ്ലാ സ്വാഹാ ഹും ഫട് ഘേ ഘേ സ്വാഹാ
5. ഓം ശ്രാം ശ്രീ ശ്രും ശ്രൈ ശ്ര നമോ ഭഗവതേ ഭദ്ര ജാനിക രുദ്ര വീര ഹനുമതേ ഹീ ഹീ സാഗര ഹീ ഹീ വാ വം സർവ മന്ത്രാർത്ഥാഥർവണ വേദ സിദ്ധിം കുരു കുരു സ്വാഹാ

ഇങ്ങനെ രാമചന്ദ്രനും ശിവനും വീരഭദ്രനും വീരഭദ്രൻ അവരോടും പറഞ്ഞു.

യാതൊരുവൻ പ്രഭാതത്തിലും മധ്യാഹ്നത്തിലും സന്ധ്യക്കും ഇത് പഠിക്കുന്നു. അയാൾക്ക് സകലതും ലഭിക്കാനിട വരുന്നു.

ലാംഗുലോപനിഷത്ത് സമാപിച്ചു.



# വജ്രസൂചികോപനിഷത്ത്

**ശാന്തിപാഠം**

ഓം ആപ്യായന്തു മമാംഗാനി വാക് പ്രാണശ്ചക്ഷു ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവാണി സർവം ബ്രഹ്മോപനിഷദം മാഹം ബ്രഹ്മ നിരാകുര്യാം മാ മാ ബ്രഹ്മ നിരാകരോ ദനിരാകരണമസ്ത്വനിരാകരണ മേ അസ്തു തദാത്മനി നിരതേ യ ഉപനിഷത്സു ധർമ്മാസ്തേ മയി സന്തു തേ മയി സന്തു ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഓം എന്റെ അംഗങ്ങളും, വാക്ക്, പ്രാണൻ, ചക്ഷുസ്സ്, ശ്രോത്രം, ബലം, ഇന്ദ്രിയങ്ങൾ എന്നിവയും പുഷ്ടി പ്രാപിക്കണേ. എല്ലാം ഉപനിഷദുക്തമായ ബ്രഹ്മമാണ്. ഞാൻ ബ്രഹ്മത്തെ നിരാകരിക്കാനിടയുണ്ടാകാതിരിക്കണേ. ബ്രഹ്മം

ബ്രഹ്മത്തെ നിരാകരിക്കാനിടവരാതിരിക്കണേ. ബ്രഹ്മ എന്നെ പരിത്യജിക്കാതിരിക്കണേ. എനിക്കും ബ്രഹ്മത്തിനും തമ്മിൽ അഭേദ്യമായ ബന്ധം ഉണ്ടാകാനിടവരണേ. ഞാൻ ബ്രഹ്മത്തിൽ നിന്ന് അകലാനിടവരാതിരിക്കണേ. ആത്മപരന്മാരായ വ്യക്തികൾക്ക് യാതൊരു ധർമ്മങ്ങൾ സേവ്യങ്ങളായി ഉപനിഷത്തുകൾ അനുശാസിക്കുന്നോ അവ എന്നിൽ നിലകൊള്ളണേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഓം വജ്രസൂചിം പ്രവക്ഷ്യമി
   ശാസ്ത്രമജ്ഞാനഭേദനം
   ഭൂഷണം ജ്ഞാനഹീനാനാം
   ഭൂഷണം ജ്ഞാനചക്ഷുഷാം

അജ്ഞാനത്തെ നശിപ്പിക്കുന്നതും ജ്ഞാനഹീനർക്ക് ഭൂഷണമായിതോന്നാവുന്നതും ജ്ഞാനചക്ഷുസ്സുകൾക്ക് ഭൂഷണവുമായ വജ്രസൂചികോപനിഷത്തിനെപ്പറ്റി പറയാം.

2. ബ്രഹ്മക്ഷത്രിയ വൈശ്യശൂദ്രഃ ഇതി ചത്വാരോ വർണ്ണാസ്തേഷാം വർണ്ണാനാം ബ്രാഹ്മണ ഏവ പ്രധാന ഇതി വേദവചനാനുരൂപം സ്മൃതിഭിരപ്യുക്തം. തത്ര ചോദ്യമസ്തി കോ വാ ബ്രഹ്മണോ നാമ, കിം ജീവഃ, കിം ദേഹഃ, കിം ജാതിഃ, കിം ജ്ഞാനം, കിം കർമ്മ, കിം ധാർമ്മിക ഇതി

ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്ന് നാലു വർണ്ണങ്ങളുണ്ട്. ഇവരിൽ ബ്രാഹ്മണൻ പ്രധാനനാണെന്ന് എന്നു വേദം അനുശാസിക്കുന്നു. സ്മൃതികളിലും അങ്ങനെ പറഞ്ഞിരിക്കുന്നു. ഇവിടെ ചോദ്യമുദിക്കുന്നത് ബ്രാഹ്മണൻ ആരാണെന്നാണ്. അവൻ ജീവനാണോ ദേഹമാണോ ജാതിയാണോ ജ്ഞാനമാണോ കർമ്മമാണോ? ധാർമ്മികതത്വമാണോ?

3. തത്ര പ്രഥമോ ജീവോ ബ്രാഹ്മണ ഇതി ചേത്തന്ന അതീതാനാഗതാനേകദേഹാനാം ജീവസ്യൈകരൂപത്വാത് ഏകസ്യാപി കർമ്മവശാദനേകദേഹസംഭവാത് സർവശരീരാണാം ജീവസ്യൈക രൂപത്ത്വാച്ച. തസ്മാന്ന ജീവോ ബ്രാഹ്മണ ഇതി.

ജീവനാണ് ബ്രാഹ്മണനെന്നു പറഞ്ഞാൽ അതിന് സാധ്യതയില്ല. ഭൂതഭവിഷ്യത്കാലങ്ങളിൽ അനേകം ശരീരങ്ങളിൽ ഉണ്ടായിട്ടുള്ളതും ഭാവിയിൽ ഉണ്ടാകാൻ പോകുന്നതുമായ ജീവൻ എല്ലാം ഒന്നുപോലെയാണ്.

കർമ്മാനുസരണമാണ് അനേകം ശരീരങ്ങളിൽ അത് ജനിക്കുന്നത്. എല്ലാ ശരീരങ്ങൾക്കു ജീവനും ഏകഭാവമാണുള്ളത്. അതുകൊണ്ട് ജീവൻ ബ്രാഹ്മണനാകുവാൻ തരമില്ല.

4. തർഹി ദേഹോ ബ്രഹ്മണ ഇതി ചേത്തന. ആ ചണ്ഡാലാദിപര്യന്താനാം മനുഷ്യാണാം പാഞ്ചഭൗതികത്വേന ദേഹസ്യ ഏകരൂപത്വാത് ജരാമരണ ധർമ്മാധർമ്മാദിസാമ്യദർശനാത് ബ്രാഹ്മ ണഃ ശ്വേത വർണ്ണഃ ക്ഷത്രിയോ രക്തവർണ്ണഃ വൈശ്യഃ പീതവർണ്ണഃ ശൂദ്രഃ കൃഷ്ണവർണ്ണഃ ഇതി നിയമാഭാവാത് പിത്രാദിശരീരദഹനേ പുത്രാദീനാം ബ്രഹ്മഹത്യാദിദോഷസംഭവാച്ച തസ്മാന്നദേഹോ ബ്രാഹ്മണ ഇതി

ദേഹമാണോ ബ്രാഹ്മണൻ എന്ന ചോദ്യം ഉദിക്കാവുന്നതാണ്. അതു സാധ്യമല്ല. ചണ്ഡാലൻ മുതൽ സകല മനുഷ്യരുടെയും ശരീരം ഒന്നുപോലെ തന്നെ പഞ്ചഭൂതാത്മകമാണല്ലോ. അവരിൽ വാർദ്ധക്യം, മരണം, ധർമ്മം, അധർമ്മം എന്നിവയെല്ലാം ഒന്നുപോലെയാകുന്നു. ബ്രാഹ്മണൻ വെളുത്തനിറക്കാരനും ക്ഷത്രിയൻ ചുവന്നനിറക്കാനും വൈശ്യൻ മഞ്ഞനിറക്കാരനും ശൂദ്രൻ കറുത്തനിറക്കാരനും ആയിരിക്കണമെന്ന് യാതൊരു നിയമവുമില്ല. മാത്രമല്ല, പിതാവിന്റെയും സഹോദരന്റെയും ശരീരദാഹക്രിയകൾ ചെയ്യുന്നതുകൊണ്ട് പുത്രാദികൾക്ക് ബ്രഹ്മഹത്യാദിദോഷങ്ങൾ സംഭവിക്കുന്നില്ല. അതുകൊണ്ട് ദേഹവും ബ്രഹ്മണാനാകാൻ തരമില്ല.

5. തർഹി ജാതിർ ബ്രാഹ്മണ ഇതി ചേത്തന്ന തത്ര ജാത്യന്തരജന്തുഷ്വനേകജാതിസംഭവാന്മഹ ർഷയോ ബഹവഃ സന്തി ഋഷ്യശൃംഗോ മൃഗ്യോഃ, കൗശികഃ കുശാത്, ജാംബുകോ ജംബുകാത്, വാല്മീകോ വല്മീകാത്, വ്യാസഃ കൈവർത്തകന്യകായാം ശശപൃഷ്ഠാത് ഗൗതമഃ വസിഷ്ഠ ഉർവശ്യാം അഗസ്ത്യഃ കലശേ ജാതി ഇതി ശ്രുതത്വാത് ഏതേഷാം ജാത്യാ വിനാ പ്യാഗ്രേ ജ്ഞാനപ്രതിപാദിതാഃ ഋഷയോ ബഹവഃ സന്തി. തസ്മാന്ന ജാതിർ ബ്രഹ്മണ ഇതി.

ജാതിയായിരിക്കുമോ ബ്രാഹ്മണൻ? അതു സാധ്യമല്ല. കാരണം ഭിന്ന ജാതിയിൽപെട്ട ജീവികളിൽ നിന്നും അനേകം മഹർഷിമാർ ജനിച്ചിട്ടുണ്ടെന്ന് പറയപ്പെടുന്നു. മാൻപേടയിൽ നിന്ന ഋഷ്യശൃംഗനും കുശയിൽ നിന്ന കൗശികനും ജംബുകനിൽ നിന്ന് ജാംബുകനും വല്മീകത്തിൽ നിന്ന വാല്മീകിയും മുക്കുവകുമാരിയിൽ നിന്ന വ്യാസനും ശശപുഷ്ഠത്തിൽ നിന്ന് ഗൗതമനും ഉർവശിയിൽ നിന്ന വസിഷ്ഠനും കുടത്തിൽ നിന്ന അഗസ്ത്യനും ജനിച്ചു എന്ന പറയപ്പെടുന്നു. ഈ മഹർഷിമാരെല്ലാവരും ജാതി കൂടാതെ തന്നെ മുമ്പിനാൽ തന്നെ ജ്ഞാനികളായിരുന്നു. അതുകൊണ്ട് ജാതിയാണ് ബ്രാഹ്മണനെന്ന് പറയാൻ നിവൃത്തിയില്ല.

6. തർഹി ജ്ഞാനം ബ്രാഹ്മണ ഇതി ചേത്തന്ന ക്ഷത്രിയാദയോ f പി പരമാർത്ഥദർശിനോ അഭിജ്ഞാഃ ബഹവഃ സന്തി തസ്മാന്നജ്ഞാനം ബ്രാഹ്മണ ഇതി

ജ്ഞാനം ബ്രാഹ്മണനാകുമോ? അതു പറയാൻ നിവൃത്തിയില്ല. കാരണം അനേകം ക്ഷത്രിയന്മാർ പരമാർത്ഥദർശികൾ ആയിത്തീർന്നിട്ടുണ്ട്. അതുകൊണ്ട് ജ്ഞാനം കൊണ്ടും ബ്രാഹ്മണനാകുമെന്ന പറയുവാൻ സാധ്യമല്ല.

7. തർഹികർമ്മ ബ്രാഹ്മണ ഇതി ചേത്തന്ന സർവേഷാം പ്രാണിനാം പ്രാരബ്ധസഞ്ചിതാഗാമി കർമ്മ സാധർമ്മ്യദർസനാത് കർമ്മാഭിപ്രേരിതാ സന്തോ ജനാഃ ക്രിയാഃ കുർവന്തീതി തസ്മാന്ന കർമ്മ ബ്രാഹ്മണഇതി

കർമ്മം ബ്രാഹ്മണനാകുമോ? അതു പറയുവാൻ പ്രയാസമാണ്. എന്തെന്നാൽ സകല ജീവികളുടെയും പാരബ്ധവും സഞ്ചിതവും ആഗാമിയുമായ കർമ്മങ്ങളിൽ സാധർമ്മ്യം

I K

കാണപ്പെടുന്നു. അതിനാൽ കർമ്മത്താൽ പ്രേരിതമായിട്ടാണ് ജീവൻ പ്രവർത്തിക്കുന്നത് തന്മൂലം കർമ്മം ബ്രാഹ്മണനാകാൻ തരമില്ല.

8. തർഹി ധാർമ്മികോ ബ്രാഹ്മണ ഇതി ചേത്തന്ന ക്ഷത്രിയാദയോ ഹിരണ്യദാതാരോ ബഹവാ സന്തി തസ്മാന്ന ധാർമ്മികോ ബ്രാഹ്മണഇതി

ധാർമ്മികത ബ്രാഹ്മണനാകുമോ? അതിനു സാധ്യതയില്ല. കാരണം അനേകം ക്ഷത്രിയാദികൾ സ്വർണ്ണദാനം ചെയ്തുകൊണ്ടേ ഇരിക്കുന്നു. അതിനാൽ ധാർമ്മികനായ വ്യക്തിയും ബ്രാഹ്മണനാകാൻ ഞെരുക്കം.

9. തർഹി കോവാ ബ്രാഹ്മണോ നാമ, യഃ കശ്ചിദാത്മാനമദ്വിതീയം ജാതിഗുണക്രിയാഹീനം ഷഡൂർമ്മിഷഡ്ഭാവേത്യാദി സർവദോഷരഹിതം സത്യജ്ഞാനാനന്ദാനന്തസ്വരൂപം സ്വയം നിർവികല്പമശേഷകല്പാധാരമശേഷഭൂതാന്തര്യാമിത്വേനവർത്തമാനമ്തർ ബഹിശ്ചാകാശവദനുസ്യൂതമഖണ്ഡാനന്ദസ്വഭാവമപ്രമേയമനുഭവൈകവദ്യമപരോക്ഷതയാഭാസ മാനം കരതലാമലകവത് സാക്ഷാദപരോക്ഷീകൃത്യ കൃതാർത്ഥയാ കാമരാഗാദി ദോ ഷരഹിതഃ ശമദമാദിസമ്പന്നോ ഭാവ മാത്സര്യ തൃഷ്ണാ ശാമോഹാദിരഹിതോ ദംഭാഹങ്കാരാദിഭിരസം പൃഷ്ടചേതാ വർത്തത ഏവ മുക്തലക്ഷണോ യ സ ഏവ ബ്രാഹ്മണ ഇതി ശ്രുതിസ്മൃതി പുരാണേതിഹാസാഭിപ്രായഃ അന്യഥാ ഹി ബ്രാഹ്മണത്വ സിദ്ധിർനാസ്ത്യേവ സച്ചിദാനന്ദാത്മാന മദ്വിതീയം ബ്രഹ്മഭാവയേദാത്മാനം സച്ചിദാനന്ദം ബ്രഹ്മഭാവയേദിത്യുപനിഷത്.

ആ നിലയിൽ ആരാണ് ബ്രാഹ്മണൻ? അദ്വിതീയമായും ജാതിഗുണക്രിയാരഹിതമായും ഷഡൂർമ്മിഷഡ്ഭാവാദി സർവദോഷരഹിതമായും സത്യജ്ഞാനന്ദ സ്വരൂപമായും സ്വയം വികല്പഹീനനായും സകല കല്പങ്ങൾക്കും ആധാരഭൂതമായും സകല ഭൂതങ്ങളിലും അന്തര്യാമിയായും ആകാശമെന്നോണം ഉള്ളിലും പുറത്തും വ്യാപിച്ചിരിക്കുന്നതായുപം അഖണ്ഡാനന്ദ സ്വരൂപമായും അപ്രമേയമായും അനുഭവൈകവേദ്യമായും പ്രത്യക്ഷത്വേന ശോഭിക്കുന്നതായും ഉള്ള ആത്മാവിനെ കൈത്തലത്തിരിക്കുന്ന നെല്ലിക്ക പോലെ സാക്ഷാത്ക്കരിച്ച് കൃതാർത്ഥനായും കാമരാഗാദിദോഷരഹിതനായും ശമദമാദിസമ്പന്നനായും മാത്സര്യം, തൃഷ്ണ, ആശ ഇവ വെടിഞ്ഞവനായും ദംഭം, അഹങ്കാരം ഇവ കൈവിട്ടവനായും യാതൊരാൾ കഴിയുന്നു അവൻ തന്നെയാണ് ബ്രാഹ്മണൻ എന്നത്രേ ശ്രുതി പുരാണങ്ങളിൽ ഇതിഹാസങ്ങൾ ഇവയുടെയൊക്കെ അഭിപ്രായം. ഇതിൽ നിന്നും ഭിന്നമായി മറ്റൊരു തലത്തിലും ബ്രാഹ്മണ്യം ലഭിക്കില്ല. ആത്മാവു തന്നെയാണ് സച്ചിദാനന്ദ സ്വരൂപമെന്നും അദ്വിതീയമെന്നും ധരിച്ച് മനുഷ്യൻ ബ്രഹ്മഭാവത്തെ കണ്ടറിയേണ്ടതാണ്.

വജ്രസൂചികോപനിഷത്ത് സമാപിച്ചു.

# ശരഭോപനിഷത്ത്

**ശാന്തിപാഠം**

ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവാ ഭദ്രം പശ്യേ മാക്ഷഭിര്യജനത്രാഃ സ്ഥിരൈരംഗൈസ്തുഷ്ടവാം സസ്തന്നുഭിർവ്യശേമ ദേവഹിതം യദായുഃ സ്വസ്തി ന ഇന്ദ്രോ വൃദ്ധശ്രവാഃ സ്വസ്തി ന പൂഷാ വിശ്വ വേദാഃ സ്വസ്തി നസ്താക്ഷ്യോ അരിഷ്ടനേമിഃ സ്വസ്തി നോ ബൃഹസ്പതിർദധാതു ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ദേവന്മാരെ, ഞങ്ങൾ കർണ്ണങ്ങളാൽ മംഗളം ശ്രവിക്കട്ടെ. കണ്ണുകൾകൊണ്ട് മംഗളം കാണണേ. സുദൃഢങ്ങളായ അംഗങ്ങളാലും ശരീരത്താലും നിങ്ങളെ സ്തുതിച്ചുകൊണ്ടിരിക്കട്ടെ. ദേവന്മാർ ഞങ്ങൾക്ക് നിശ്ചയിച്ചിട്ടുള്ള ആയുസ്സു മുഴുവൻ ഞങ്ങൾ അനുഭവിക്കണേ. മഹാകീർത്തിമാനായ ഇന്ദ്രനും സർവജ്ഞനായ പൂഷാവും ഞങ്ങൾക്കു നന്മ ചെയ്യണേ. അപ്രതിരോധ്യഗതിയായ ഗരുഡൻ ഞങ്ങൾക്ക് നന്മ കൈവരുത്തണേ. ബൃഹസ്പതി ഞങ്ങൾക്ക് നന്മ ചെയ്യണേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. അഥ ഹൈനം പൈപ്പലാദോ ബ്രഹ്മണമുവാചഭോ ഭഗവൻ, ബ്രഹ്മവിഷ്ണുരുദ്രാണാം മധ്യേ കോവാധികതരോ ധ്യേയഃ സ്യാത്തത്വമേവ നോബ്രൂഹീതി തസ്മൈ സ ഹോവാച പിതാമഹശ്ച ഹേ പൈപ്പലാദ ശൃണു വാക്യമേതത്–

ബഹൂനി പുണ്യാനി കൃതാനി യേന I
തേനൈവ ലഭ്യഃ പരമേശ്വരോ f സൗ I

N P

യസ്യാംഗജോ ഹം ഹരിരിന്ദ്രമുഖ്യാഃ I

മോഹാന്ന ജാനന്തി സുരേന്ദ്രമുഖ്യാഃ II

അന്നൊരിക്കൽ പൈപ്പലാദ മഹർഷി ബ്രഹ്മാവിനോട് ചോദിച്ചു: ഭഗവാനെ, ബ്രഹ്മാവ്, വിഷ്ണു, രുദ്രൻ ഇവർ മൂന്നു പേരിൽ കൂടുതൽ ധ്യാനയോഗ്യനാരാണ്? ഇക്കാര്യം അങ്ങ് ഞങ്ങൾക്ക് പറഞ്ഞു തരണം. പിതാമഹനായ ബ്രഹ്മാവ് പറഞ്ഞു. പൈപ്പലാദ, ഞാൻ പറയുന്നത് കേൾക്കൂ. യാതൊരു പരമേശ്വരന്റെ അംഗത്തിൽ നിന്നും ഞാൻ സംഭൂതനായോ ആ പരമേശ്വരനെ പ്രാപിക്കുക അത് മഹാ പുണ്യശാലിയായ ഒരുവനു മാത്രമേ സാധിക്കുകയുള്ളൂ. വിഷ്ണുവും ഇന്ദ്രനും മറ്റും മോഹവശാൽ അവനെ അറിയുന്നില്ല.

2. പ്രഭും വരേണ്യം പിതരം മഹേശ്വരം I
യോ ബ്രഹ്മാണം വിദധാതി തസ്മൈ I
വേദാംശ്ച സർവാൻ പ്രഹിണോതി ചാഗ്ര്യം I
തം വൈ പ്രഭും പിതരം ദേവതാനാം II

സകലർക്കും പ്രഭുവും ശ്രേഷ്ഠനുമാണവൻ. പിതാവും പരമേശ്വരനുമാണ്. അവൻ തന്നെ ബ്രഹ്മാവിനെ ധാരണം ചെയ്യുന്നു. വേദങ്ങളെ നിർണ്ണയിക്കുന്നത് അവൻ തന്നെ. അവൻ തന്നെ പ്രഭുവും ദേവപിതാവും.

3. മമാപി വിഷ്ണോർജനകം I
ദേവമീഡ്യം യോ f ന്തഃ കാലേ
സർവലോകാൻ സംജഹാര II

എന്റെയും വിഷ്ണുവിന്റെയും ജനകനാണവൻ. അവൻ തന്നെയാണ് ലോകാവസാന സമയത്ത് സകല ലോരകങ്ങളെയും സംഹരിക്കുന്നത്.

4. സ ഏകഃ ശ്രേഷ്ഠശ്ച സർവ ശാസ്താ സ ഏവ വരിഷ്ഠശ്ച യോ ഘോരം വേഷമാസ്ഥായാ ശരഭാഖ്യം മഹേശ്വരഃ നൃസിംഹം ലോകഹന്താരം സംജഘാന മഹാബലഃ

അവൻ ഏകനും ശ്രേഷ്ഠനും സകലതും ഭരിക്കുന്നവനും വരിഷ്ഠനുമാകുന്നു. ആ മഹാബലവാൻ തന്നെയാണ് ശരഭത്തിന്റെ രൂപം ധരിച്ച് ലോകഹന്താവായ നൃസിംഹനെ വധിച്ചത്.

5. ഹരിം ഹരണം പാദാഭ്യാമനുയാന്തി സുരേശ്വരാഃ മാ വധീ പുരുഷം വിഷ്ണും വിക്രമസ്വ മഹാനസി

6. കൃപയാ ഭഗവാൻ വിഷ്ണും വിദദാര നഖൈഃ ഖരൈഃ ചർമ്മാംബരോ മഹാവീരോ വീരഭദ്രോ ബഭൂവ ഹ

വിഷ്ണുവിനെ കാലിൽ പിടിച്ചു രുദ്രൻ കൊണ്ടുപോകുമ്പോൾ ദേവന്മാരെല്ലാം അദ്ദേഹത്തെ അനുഗമിച്ച് രുദ്രനോട് പ്രാർത്ഥിച്ചു. പ്രഭോ, ദയവുചെയ്ത് പുരുഷോത്തമനായ വിഷ്ണുവിനെ വധിക്കരുത്. അങ്ങ് മഹാനാണല്ലോ. അങ്ങ് ജയിക്കട്ടെ. അപ്പോൾ രുദ്രൻ തന്റെ കൂർത്ത നഖങ്ങളാൽ വിഷ്ണുവിനെ പിളർന്നു. അദ്ദേഹം ചർമ്മാംബരനായ മഹാരുദ്രനെന്നും വീരഭദ്രനെന്നുമുള്ള പേരുകളാൽ അറിയപ്പെട്ടു.

7. സ ഏകോ രുദ്രോ ധ്യേയഃ I
സർവേഷാം സർവസിദ്ധയേ I
യോ ബ്രഹ്മണഃ പഞ്ചമവക്ത്രഹന്താ I
തസ്മൈ രുദ്രായ നമോസ്തു

ആ രുദ്രൻ തന്നെയാണ് സർവ സിദ്ധിദാതാവും സംപൂജ്യനും ബ്രഹ്മാവിന്റെ പഞ്ചമുഖം നശിപ്പിച്ച ആരുദ്രന് നമസ്കാരം.

8. യോ വിസ്ഫുലിംഗേന ലലാടജേന I
സർവം ജഗത് ഭസ്മസാത് സംകരോതി I
പുനശ്ച സൃഷ്ട്വാ പുനരപ്യരക്ഷദേവം I
സ്വതന്ത്രം പ്രകടീകരോതി
തസ്മൈ രുദ്രായ നമഃ അസ്തു

തന്റെ നെറ്റിയിലെ അഗ്നി കൊണ്ട് സകല ജഗത്തും ഭസ്മമായി വീണ്ടും സൃഷ്ടിച്ചു. അതിനെ സംരക്ഷിക്കുന്ന രുദ്രന് നമസ്കാരം.

9. യോ വാമപാദേന ജഘാന കാലം
ഘോരം പപേ f ഥോ ഹാലാഹലം ദഹന്തം
തസ്മൈ രുദ്രായ നമോസ്തു

തന്റെ ഇടത്തെ പാദത്താൽ കാലനെ വധിച്ചവനും ജ്വലിക്കുന്ന ഹാലാഹലം പാനം ചെയ്തവനുമായ രുദ്രന് നമസ്കാരം.

10. യോവാമപാദാർച്ചിതവിഷ്ണുനേത്ര
സ്തസ്മൈ ദദൗ ചക്രമതീവ ഹൃഷ്ടഃ
തസ്മൈ രുദ്രായ നമോ അസ്തു

ആരുടെ വാമപാദത്തിലാണോ വിഷ്ണു തന്റെ കണ്ണുകൾ എടുത്ത് അർപ്പിച്ചത്. ആരാണോ സന്തുഷ്ടനായി വീഷ്ണുവിനു ചക്രായുധം കൊടുത്തത് ആ രുദ്രനായിക്കൊണ്ട് നമസ്കാരം.

11. യോ ദക്ഷയജ്ഞേ സുരസംഘാൻ വിജിത്യ
വിഷ്ണും ബബന്ധോരഗപാശേന വീരഃ
തസ്മൈ രുദ്രായ നമഃ അസ്തു

ദക്ഷയാഗത്തിൽ സകലദേവന്മാരെയും തോല്പിച്ച് വിഷ്ണുവിനെപ്പോലും നാഗപാശത്താൽ ബന്ധിപ്പിച്ച മഹാവീരനായ രുദ്രന് നമസ്കാരം.

12. യോ ലീലയൈവ ത്രിപുരം ദദാഹ,
വിഷ്ണും കവിം
സോമസൂര്യാഗ്നിനേത്രം സർവേ ദേവാഃ പശുതാ
മവാപുഃ സ്വയം തസ്മാത് പശുപതിർ ബഭൂവ
തസ്മൈ രുദ്രായ നമഃ അസ്തു

I K

കളിയിലെന്നോണം നിഷ്പ്രയാസം ത്രിപുരന്മാരെ ജയിച്ചവനും സൂര്യൻ, ചന്ദ്രൻ, അഗ്നി എന്നീ മൂന്നു നേത്രങ്ങളോടു കൂടിയവനും സർവദേവന്മാർക്കും അധീശനും അങ്ങനെ പശുപതി എന്ന പേരിനാൽ പ്രസിദ്ധനുമായ രുദ്രന് നമസ്കാരം.

13. യോ മത്സ്യകൂർമ്മാദിവരാഹസിംഹാൻ I
വിഷ്ണും ക്രമന്തം വാമനാദിവിഷ്ണും I
വിവിക്ലബം പീഡ്യമാനം സുരേശം I
ഭസ്മീചകാര മന്മഥം യമം ച തസ്മൈ
രുദ്രായനമോ f സ്തു

വിഷ്ണുവിന്റെ അവതാരങ്ങളായ മത്സ്യ കൂർമ്മവരാഹ നരസിംഹാദികളെപ്പോലും ക്രമീകരിച്ചവനും കാമദേവനെയും യമനെയും ഭസ്മീകരിച്ചവനുമായ രുദ്രന് നമസ്കാരം.

14. ഏവംപ്രകാരേണ ബഹുധാ പ്രതുഷ്ഠ്വാ I
ക്ഷമാപയാമാസുർനീലകണ്ഠം മഹേശ്വരം I
താപത്രയസമുദ് ഭൂത ജന്മ മൃത്യു ജരാദിഭിഃ I
നാനാവിധാനി ദുഃഖാനി ജഹാര പരമേശ്വരഃ

ദേവന്മാർ ഇങ്ങനെ പല വിധം സ്തുതിച്ച് അപേക്ഷിച്ചപ്പോൾ അദ്ദേഹം താപത്രയങ്ങളെയും ജന്മമൃത്യുജരാദികളെയും നശിപ്പിച്ചു.

15. ഏവം മന്ത്രൈ പ്രാർത്ഥ്യമാനഃ I
ആത്മാ വൈ സർവദേഹിനാം I
ശങ്കരോ ഭഗവാനാദ്യോ I
രരക്ഷ സകലാഃ പ്രജാഃ II

ഇങ്ങനെ പല മന്ത്രങ്ങളാൽ പ്രാർത്ഥിച്ചപ്പോൾ ആദിഭഗവാനായ ശങ്കരൻ ആത്മരൂപത്തിൽ എല്ലാ പ്രജകളെയും രക്ഷിച്ചു.

16. യദ് പാദാംഭോരുഹദ്വന്ദ്വം I
മൃഗ്യതേ വിഷ്ണുനാ സഹ I
സ്തുത്യാ, സ്തുത്യം മഹേശാന
മവാങ് മാനസ ഗോചരം I

17. ഭക്ത്യാ നമ്രതനോർ വിഷ്ണോഃ I
പ്രസാദ മകരോദ്വിഭുഃ I
യതോ വാചാ നിവർത്തന്തേ I
അപ്രാപ്യ മനസാ സഹ I
ആനന്ദം ബ്രഹ്മണോ വിദ്വാൻ I
ന ബിഭേതി കദാചന

വാണിക്കും മനസ്സിനും അഗോചരനും സർവഥാ സർവവിധത്തിലുള്ള സ്തുതികൾക്കും അർഹനും വിഷ്ണുവിനുപോലും പാദ കമല പ്രാപ്തിക്ക് ആഗ്രഹം ചേർക്കുന്നവനും ആയ ഭഗവാൻ മഹേശ്വരൻ ഭക്തിയോടെ നമസ്കരിച്ച വിഷ്ണുവിൽ പ്രസന്നനായി ഏതൊന്നിനെ പ്രാപിക്കാതെ വാക്ക് മനസ്സോടു കൂടി മടങ്ങുന്നുവോ ആ ബ്രഹ്മത്തെപ്പറ്റി അറിഞ്ഞവർ ഒരിക്കലും ഭയപ്പെടുന്നില്ല.

18. അണോരണീയാൻ മഹതോ മഹീയാൻ I
ആത്മസ്യ ജന്തോർ നിഹിതം ഗുഹായാം I
തമക്രതുഃ പശ്യതി വീതശോകോ I
ധാതുഃ പ്രസാദൻന്മഹിമാനമീശം

ഈ ആത്മാവ് അണുവിനെക്കാൾ അണുവും വലുതിനേക്കാൾ വലുതുമാകുന്നു. സർവജീവികളുടെയും അന്തർഭാഗത്ത് ഹൃദയഗുഹയിൽ നിവസിക്കുന്നു. മഹാനായ ആ ഈശ്വരനെ ശോകരഹിതനായ വ്യക്തി ഭഗവത് പ്രസാദം കൊണ്ട് കാണുന്നു.

19. വസിഷ്ഠ വൈയാസികവാമദേവ I
വിരിഞ്ചിമുഖ്യൈർഹൃദി ഭാവ്യമാനഃ I
സനത്സുജാതാദി സനാതനാദ്യൈ-
രീഡ്യോ മഹേശോ ഭഗവാനാദിദേവഃ

വസിഷ്ഠൻ ശുകൻ വാമദേവൻ തുടങ്ങിയ മഹർഷിമാരും ബ്രഹ്മാദികളായ സകലദേവന്മാരും ആരെ സദാ ധ്യാനിക്കുന്നോ, സനത്സുജാതൻ സനാതനൻ തുടങ്ങിയവരുടെ നിരന്തര സ്തുതിക്ക് ആര് പാത്രമാണോ അങ്ങനെയുള്ള ഭഗവാൻ മഹേശ്വരൻ ആദി ദേവനാണ്.

20. സത്യോ നിത്യഃ സർവ സാക്ഷീ മഹേശോ I
നിത്യാനന്ദോ നിർവികല്പോ നിരാഖ്യഃ I
അചിന്ത്യ ശക്തിർ ഭഗവാൻ ഗിരീശഃ I
സ്വാവിദ്യയാ കല്പിതമാന ഭൂമിഃ I

മഹേശ്വരൻ സത്യസ്വരൂപനും നിത്യനും സർവസാക്ഷിയും നിത്യാനന്ദ സ്വരൂപിയും നിർവികല്പനും അനിർവചനീയനുമാണ്. അദ്ദേഹത്തിന്റെ ശക്തിക്കവസാനമില്ല. അജ്ഞാനം കൊണ്ടാണ് നാം അദ്ദേഹത്തിന്റെ സ്ഥാനാദികളെ സങ്കല്പിക്കുന്നത്.

21. അതിമോഹകരീ മായാ I
മമ വിഷ്ണോശ്ച സുവ്രത I
തസ്യ പാദാംബുജ ധ്യനാ
ദ്ദുസ്തരാ സുതരാ ഭവേത് II

സുവ്രത, അദ്ദേഹത്തിന്റെ മായ എന്നെയും വിഷ്ണുവിനെയും മോഹിപ്പിക്കുന്നതാണ്. അതിനെ തരണം ചെയ്യുക സാധ്യമല്ലെങ്കിലും അദ്ദേഹത്തിന്റെ പാദങ്ങൾ ധ്യാനിച്ചാൽ അതിനെ സുഗമമായി തരണം ചെയ്യാൻ കഴിയുന്നതാണ്.

22. വിഷ്ണുർ വിശ്വജഗദ്യോനിഃ I
സ്വാംശഭൂതൈഃ സ്വകൈഃ സഹ I
മമാംശസംഭവോ ഭൂത്വാ I
പാലയത്യഖിലം ജഗത് II

സമസ്ത പ്രാണികളേയും സൃഷ്ടിക്കുന്ന വിഷ്ണു സ്വാശമാകുന്ന ജീവികളോടൊപ്പം എന്റെ അംശത്തിൽ നിന്നു തന്നെയാണ് ഉത്ഭവിക്കുന്നതും വിശ്വപരിപാലനം ചെയ്യുന്നതും.

N P

I K

23. വിനാശം കാലതോ യാതി I
തതോന്യത് സകലം മൃഷാ I
ഓം തസ്മൈ മഹാഗ്രാസായ I
മഹാദേവായ ശൂലിനേ I
മനോഹരായ മൃഡായ I
തസ്മൈ രുദ്രായ നമോ f സ്തു

സർവ്വവും കാലക്രമേണ നശിക്കുന്നു. ഈ പ്രപഞ്ചം മിഥ്യ യാണ്. അതിനാൽ സകലതും ഗ്രസിക്കുന്നവനും ശൂലധാ രിയും മഹാദേവനും മഹേശ്രനും കൃപാവാരിധിയുമായ രുദ്രന് നമസ്കാരം.

24. ഏകോവിഷ്ണുർമഹദ്ഭുതം I
പൃഥക് ഭൂതാന്യനേകശഃ I
ത്രീൻ ലോകാൻ വ്യാപ്യ ഭൂതാത്മാ I
ഭുങ്ക്തേ വിശ്വദൃഗവ്യയഃ II

എല്ലാ സൃഷ്ടിയിലും വിഷ്ണു എല്ലാറ്റിൽനിന്നും ഭിന്നനാ ണ്. അദ്ദേഹം സർവഭൂതങ്ങളുടെയും ഉള്ളിൽ തന്നെ വ്യാപി ച്ചിരുന്നു കൊണ്ട് സകല ഭോഗങ്ങളും അനുഭവിക്കുന്നു. എങ്കിലും അവ്യയനാകുന്നു.

25. ചതുർഭിശ്ച ചതുർഭിശ്ച I
ദ്വാഭ്യാം പഞ്ചഭിരേവ ചഃ I
ഹുയതേ ച പുനർദ്വാഭ്യാം I
സ മേ വിഷ്ണുഃ പ്രസീദതു

ഏതൊരു വിഷ്ണു ഭഗവാനാണോ നാലും എട്ടും അഞ്ചും ആഹുതികൾ കൊടക്കുന്നത് ആ വിഷ്ണു എന്നിൽ പ്രസന്ന നായിരിക്കട്ടെ.

26. ബ്രഹ്മാർപ്പണം ബ്രഹ്മഹവിഃ I
ബ്രഹ്മാഗ്നൗ ബ്രഹ്മണാ ഹുതം I
ബ്രഹ്മൈവ ശരഭഃ സാക്ഷാത് മോക്ഷദോ f യം മഹാമുനേ

അർപ്പിക്കുന്ന ഹവിസ്സ് ബ്രഹ്മം തന്നെ. അത് ബ്രഹ്മമാകുന്ന കർത്താവു മുഖേന ബ്രഹ്മമാകുന്ന അഗ്നിയാൽ ഹോമിക്കപ്പെ ടുന്നു. ഇതും ബ്രഹ്മം തന്നെ അതുകൊണ്ട് സമാധിസ്ഥനായ യോഗിക്ക് ബ്രഹ്മത്തെ തന്നെയാണ് പ്രാപിക്കാനുള്ളത്.

27. ശരാ ജീവാസ്തദംശേഷു I
ഭാതി നിത്യം ഹരിഃ സ്വയം I
ബ്രഹ്മേവ ശരഭാ സാക്ഷാത് I
മോക്ഷദോ f യം മഹാമുനേ

ജീവൻ തന്നെ ശരം. അതിൽ ഭഗവാൻ ഹരി നിത്യവും പ്രകാശമാനമായിരിക്കുന്നു. ബ്രഹ്മം തന്നെയാണ് ശരഭം. അത് സാക്ഷാൽ മോക്ഷം പ്രദാനം ചെയ്യുന്നതാണ്.

28. മായാവശാദേവദേവാ I
മോഹിതാ മമതാദിഭിഃ I
തസ്യ മഹാത്മ്യലേശാംശം I
വക്തും കേനാപ്യ ശക്യതേ II

ആരുടെ മായാ പ്രഭാവത്താലാണോ ദേവന്മാർ പോലും മമതാ മോഹിതരായിരിക്കുന്നത് അങ്ങനെയുള്ള ആ ദേവന്റെ മഹിമയുടെ ഒരംശം പോലും പറവാൻ ആർക്കും ശക്യമല്ല.

29. പരാത് പരതരം ബ്രഹ്മ I
യത് പരാത് പരതോ ഹരിഃ I
പരാത് പരതരോ ഹീശഃ I
തസ്മാത് തുല്യോധികോ നഹി

പരാത്പരമായിട്ടുള്ളത് ബ്രഹ്മവും അതിനു പരമായിട്ടുള്ളത് വിഷ്ണുവും അതിലും പരമായത് ഈശ്വരനുമാണ് അദ്ദേഹ ത്തേക്കാൾ വലിയവനോ സമനോ ആയി ആരുമില്ല.

30. ഏക ഏവ ശിവോ നിത്യഃ I
തതോ f ന്യത് സകലം മൃഷാ I
തസ്മാത് സർവാൻ പരിത്യജ്യ I
ധ്യേയാത് വിഷ്ണ്വാദികാൻ സുരാൻ

31. ശിവ ഏവ സദാ ദ്ധ്യേയഃ I
സർവസംസാര മോചകഃ I
തസ്മൈ മഹാ ഗ്രസായ മഹേശ്വരായ നമഃ

നിത്യനായിട്ടുള്ളത് ഒരേ ഒരു ശിവൻ തന്നെ. മറ്റുള്ളതെല്ലാം മിഥ്യയാണ്. അതുകൊണ്ടാണ്. വിഷ്ണു തുടങ്ങിയ സമസ്ത ദേവന്മാരെയും ത്യജിച്ച് സംസാര മോചകനായ അദ്ദേഹത്തെ ധ്യാനിക്കേണ്ടത്. സർവസംഹാരകനായ മഹേശ്വരന് നമസ്കാരം.

32. പൈപ്പലാദം മഹാശാസ്ത്രം I
ന ദേയം യസ്യ കസ്യചിത് I
നാസ്തികായ കൃതഘ്നായ I
ദുർവൃത്തായ ദുരാത്മനേ II

33. ദാംഭികായ നൃശംസായ I
ശഠായാനൃത ഭാഷിണെ I
സുവ്രതായ സുഭക്തായ
സുവൃത്തായ സുശീലിനേ II

34. ഗുരുഭക്തായ ദാന്തായ I
ശാന്തായ ഋജു ചേതസേ I
ശിവഭക്തായ ദാതവ്യം I
ബ്രഹ്മ കർമ്മോക്ത ധീമതേ II

N P

35. സ്വഭക്തായൈവ ദാതവ്യ
മകൃതഘ്നായ സുവ്രത I
ന ദാതവ്യം സദാ ഗോപ്യം I
യത്നേനൈവ ദ്വിജോത്തമ I

പൈപ്പലാദമഹർഷിക്ക് ലഭിച്ച ഈ മഹോ ശാസ്ത്രം ആർക്കും കൊടുക്കരുത്. നാസ്തികൻ, കൃതഘ്നൻ, ദുർവൃത്തൻ ദുരാത്മാവ് ദാംഭികൻ, നൃശംസൻ, ശഠൻ അസത്യവാദി എന്നിവർക്ക് ഒരിക്കലും കൊടുക്കരുതെ വ്രതധാരിയും യഥാർത്ഥ ഭക്തനും ശുദ്ധവ്രതനും സുശീലനും ഗുരുഭക്തനും ശമദമവാനും ധാർമ്മികനും ശിവഭക്തനും ബ്രഹ്മകർമ്മ നിരതനും ഭക്തനും കൃതഘ്നനല്ലാത്തവനും ആയ വ്യക്തിക്ക് ഈ ശാസ്ത്രം നൽകണം. ഈ ഗുണങ്ങളുള്ള ആരെയും കിട്ടിയില്ലെങ്കിൽ ആർക്കും കൊടുക്കാതെ സൂക്ഷിക്കുന്നതാണുചിതം.

36. ഏതത് പൈപ്പലാദം മഹാശാസ്ത്രം യോ f ധിതേ ശ്രാവയേത് ദ്വിജഃ സ ജന്മമരണേഭ്യോമുക്തോ ഭവതി

യോ ജാനീതോ സോ f മൃതത്വം ച ഗച്ഛതി ഗർഭ വാസാദ്വിമുക്തോ ഭവതി. സ്വർണ്ണസ്തേ യാത് പുതോ ഭവതി. ബ്രഹ്മ ഹത്യാത് പൂതോ ഭവതി. ഗുരുതല്പഗമനാത് പൂതോ ഭവതി. സ സർവാൻ വേദാൻ അധിതോ ഭവതി. സ സർവാൻ ദേവാൻ ധ്യാതോ ഭവതി. സസ്മസ്ത പാതകോപപാതകാത് പൂതോ ഭവതി. തസ്മാദ വിമുക്തമാശ്രിതോ ഭവതി. സ സതതം ശിവപ്രിയോ ഭവതി. സ ശിവസായൂജ്യ മേതി ന സ പുനരാവർത്തതേ ന സ പുന രാവർത്തതേ ബ്രഹ്മവ ഭവതി. ഇത്യാഹ ഭഗവാൻ ബ്രഹ്മേത്യുപനിഷത്.

പൈപ്പലാദനെ സംബന്ധിക്കുന്ന ഈ മഹാശാസ്ത്രം സ്വയം പഠിക്കുന്നവനും മറ്റുള്ളവരെ കേൾപ്പിക്കുകയും ചെയ്യുന്നവൻ ജനനമരണത്തിൽ നിന്ന് മോചനം നേടുന്നു. ഇതറിയുന്നവൻ അമൃത്വം പ്രാപിക്കുന്നു. അവന് പുനർജന്മമില്ല. മദ്യപാനിയും സുവർണചോരനും ബ്രഹ്മഹത്യ ഗുരുതല്പഗമൻ തുടങ്ങിയ മഹാപാപങ്ങളിൽ നിന്നു പോലും മോചനം ലഭിക്കുന്നു. സർവവേദങ്ങളും അഭ്യസിച്ച ഫലം കിട്ടുന്നു. സർവദേവന്മാരെയും ധ്യാനിച്ചാലുള്ള പുണ്യം കിട്ടുന്നു. സകലപാതകങ്ങളിൽ നിന്നും ഉപപാതകങ്ങളിൽ നിന്നും മുക്തനാകുന്നു. ഇങ്ങനെ മുക്തനായിത്തീർന്ന് ശിവപ്രിയനായി ശിവസായൂജ്യം നേടുന്നു. അവന് പുനരാഗമനമില്ല. അവൻ ബ്രഹ്മം തന്നെ ആയിത്തീരുന്നു. ബ്രഹ്മാവ് ഇങ്ങനെ ഉപദേശിച്ചു. ഇവിടെ ഉപനിഷത്ത് അവസാനിക്കുന്നു.

ശരഭോപനിഷത്ത് സമാപിച്ചു.



# ശാട്യായനീയോപനിഷത്ത്

**ശാന്തിപാഠം**

ഓം. പൂർണ്ണമദഃ പൂർണ്ണ മിദം. പൂർണ്ണാത് പൂർണ്ണ മുദച്യതേ. പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ

ഈ പരബ്രഹ്മം പൂർണ്ണമാണ്. ഈ പ്രപഞ്ചവും പൂർണ്ണമാണ്. പൂർണ്ണ ബ്രഹ്മത്തിൽ നിന്ന് പൂർണ്ണ പ്രപഞ്ചമുണ്ടാകുന്നു. പൂർണ്ണത്തിൽ നിന്ന് പൂർണ്ണത്തെ എടുക്കുത്താലും പൂർണ്ണം തന്നെ അവശേഷിക്കുന്നു. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഹരി ഓം
മന ഏവ മനുഷ്യാണം
കാരണം ബന്ധമോക്ഷയോഃ
ബന്ധായ വിഷയാസക്തം
മുക്ത്യൈ നിർവിഷയം സ്മൃതം

2. സമാസക്തം സദാ ചിത്തം
ജന്തോർവിഷയ ഗോചരേ
യദ്യേവം ബ്രഹ്മണി സ്യത്തത്
കോ ന മുച്യേത ബന്ധനാത്

3. ചിത്തമേവ ഹി സംസാര
സ്തത് പ്രയത്നേ ശോധയേത്
യച്ചിത്തസ്തന്മയോ ഭാതി
ഗുഹ്യമേതത് സനാതനം

4. നാ വേദവിന്മനുതേ തം ബൃഹന്തം
നാബ്രഹ്മവിത് പരമം പ്രൈതി ധാമ
വിഷ്ണു ക്രാന്തം വാസുദേവം വിജാനൻ
വിപ്രോ വിപ്രത്വം ഗച്ഛതേ തത്ത്വ ദർശീ.

മനുഷ്യരുടെ ബന്ധനത്തിനും മോക്ഷത്തിനും കാരണം മനസ്സുതന്നെയാണ്. വിഷയാസക്തമായ മനസ്സ് ബന്ധനത്തിനും വിഷയവിമുഖമായ മനസ്സ് മോക്ഷത്തിനും കാരണമാകുന്നു. വിഷയാസക്ത മനസ്സു ബ്രഹ്മാസക്തമായാൽ ആരാണ് സംസാരത്തിലെ ജന്മമൃത്യു ജരാദികളിൽ നിന്ന് മോചനം നേടാതിരിക്കുക? എല്ലാവരും അഭ്യാസത്താൽ ചിത്തം ബ്രഹ്മത്തിൽ ലയിപ്പിച്ചാൽ മനുഷ്യൻ ബ്രഹ്മമയനാകും. ഈ തത്വം രഹസ്യവും സനാതനവുമാണ്.

വേദതത്വം ഗ്രഹിക്കാത്തവന് അത് മഹത്തായിരിക്കുകയില്ല. അവൻ അതിനെ അംഗീകരിക്കില്ല. ബ്രഹ്മജ്ഞാന ഹീനൻ പരമവും സ്വയം പ്രകാശവുമായ ധാമത്തെ പ്രാപിക്കുന്നില്ല. തത്വദർശിയും വിവേദിയുമായ ബ്രഹ്മജ്ഞാനി വ്യാപകനും സർവജ്ഞനും സർവാന്തര്യാമിയുമായ വാസുദേവനെ സ്വസ്വരൂപത്തിൽ അറിഞ്ഞ് ജീവന്മുക്തി നേടുന്നു.

5. അഥാഹ യത്പരം ബ്രഹ്മ സനാതനം
യേ ശ്രേത്രിയാ അകാമഹതാഃ അധീയുഃ
ശാന്തോ ദാന്തഃ ഉപരതസ്തിതിർഷുർ
യോനൂചാനോ ഹ്യഭിജ ജ്ഞൗ സമാനഃ

6. ത്യക്തേഷണോഹ്യനൃണസ്തം വിദിത്വാ
മൗനി നിവസേദാശ്രമേ യത്രകുത്ര
യഥാശ്രമം ചാമരം സംപ്രവിശ്യ
യഥോപപത്തീം പഞ്ചമാത്രാം ദധാനഃ

പിന്നെ കാമവിമുക്തരും സനകാദികളെപ്പോലെ പരബ്രഹ്മ സ്വരൂപജ്ഞാനികളുമായ വേദജ്ഞന്മാരും ബ്രഹ്മസ്വരൂപമായിത്തന്നെ ഭവിക്കുന്നു. അങ്ങനെയുള്ള ശാന്തരും ദാന്തരും ജിതേന്ദ്രിയരും വിഷയ സംതൃപ്തരും പരാങ്മുഖരും പരബ്രഹ്മത്തെ അറിയുന്നു. അവർ മൂന്നു വിധത്തിലുള്ള ഋണങ്ങളിൽ നിന്നും മുക്തരായി ബ്രഹ്മത്തെ അറിഞ്ഞ് മൗനയുക്തരായി ആശ്രമങ്ങളിൽ വസിക്കുന്നു. അവർ അന്തിമമായ സന്യാസാശ്രമത്തിൽ പ്രവേശിച്ച് ഉപപത്തിയനു ത്രി ദണ്ഡാദി പഞ്ചമാത്രകൾ ധരിച്ച് മോക്ഷം പ്രാപിക്കുന്നു.

7. ത്രിദണ്ഡമുപവീതം ച
വാസഃ കൗപീന വേഷ്ടനം
ശിക്യം പവിത്രമിത്യേതദ്
ദ്വിഭൃയാദ്യാവ ദായുഷ

8. പഞ്ചേതാസ്തു യതേർ മാത്രാ
സ്താ മാത്രാ ബ്രഹ്മണേ ശ്രുതാ
ന ത്യജേദ്യാവൂത് ക്രാന്തി
രന്ത്യേപി നിഖനേത് സഹ

9. വിഷ്ണു ലിംഗം ദ്വിധാ പ്രോക്തം
വ്യക്തമ വ്യക്ത മേവ ച
തയോ രേക മഹി ത്യക്ത്വാ
പതത്യേവ ന സംശയഃ

10. ത്രി ദണ്ഡം വൈഷ്ണവം ലിംഗം
വിപ്രാണം മക്തി സാധനം
നിർവാണം സർവധാർമ്മാണാ
മിതി വേദനുശാസനം

ത്രിദണ്ഡം, ഉപവീതം, കൗപീനം, ശിക്യം, പവിത്രം ഇവ ജീവിതകാലം മുഴുവനും ധരിക്കണം. ഇവ അഞ്ചും സന്യാസികളുടെ ബ്രഹ്മമാത്രകളാണ്. ഒരിക്കലും ഇവ കൈവെടിയരുത്. ദേഹത്യാഗത്തോടൊപ്പം അവ ശരീരത്തോടൊപ്പം കുഴിച്ചിടണം. ഈ വിഷ്ഫുലിംഗം വ്യക്താവ്യക്ത സ്വരൂപത്തിൽ രണ്ടു വിധമുണ്ട്. ഏതെങ്കിലും ഒന്നുപേക്ഷിച്ചാലും സന്യാസി പതിതനാകും വൈഷ്ണവലിംഗമെന്നു പററയുന്ന ത്രിദണ്ഡം ബ്രാഹ്മണർക്ക് മുക്തി സാധനമാണ്. ഇത് വേദാനുശാസനവും നിർവാണസ്വരൂപവുമാണ്.

11. അഥ ഖലു സോമ്യ കുടീചകോ ബഹുദകോ ഹംസഃ പരമഹംസഃ ഇത്യേതേ പരിവ്രാജകാ ശ്ചതുവിധാ ഭവന്തിഃ സർവ ഏതേ വിഷ്ണു ലിംഗിനഃ ശിഖിനോപവീതിനഃ ശുദ്ധചിത്താ ആത്മാനമാന്തനാ ബ്രഹ്മ ഭാവയന്തഃ ശുദ്ധ ചിദ്രൂപോപാസനാ രതാഃ ജപയമവന്തോ നിയമവന്തഃ സുശീലിനഃ പുണ്യ ശ്ലോകാഃ ഭവന്തി. തദേത ദുചാവ്യുക്താ കുടീചകോ ബഹുദകശ്ചാപി ഹംസ പരമഹംസ ഇതി വൃത്യാ ച ഭിന്നാഃ സർവ ഏതേ വിഷ്ണു ലിംഗം ദധാനാ വ്യത്യാവ്യക്തം ബഹിരന്തശ്ച നിത്യം

12. പഞ്ചയജ്ഞാ വേദ ശിരഃ പ്രവിഷ്ടാഃ
ക്രിയാപന്തോപീ സംഗതാ ബ്രഹ്മ വിദ്യാം
തൃക്ത്വാ വൃക്ഷമൂലം ശ്രിതാസ
സന്യസ്തപുഷ്പാ രസമേവാശ്നു വാനഃ
വിഷ്ണു ക്രീഡാ വിഷ്ണു രതയോ വിമുക്താ
വിഷ്ണ്വാത്മക വിഷ്ണുമേവാപി യന്തി

സൗമ്യാ, കുടീചകൻ ബഹുദകൻ ഹംസൻ പരമഹംസൻ ഇങ്ങനെ സന്യാസിമാർ നാലുവിധത്തിലുണ്ട്. അവരെല്ലാം വിഷ്ണു ലിംഗധാരികളും ശിഖയും യജ്ഞോപവീതവും ധരിക്കുന്നവരും വിശുദ്ധ മാനസും ബ്രഹ്മഭാവനയോടെ ചിദ്രൂപോസ്വാസകരും രൂപം യാമം എന്നിവ അനുഷ്ഠിക്കുന്നവരും നിയമ ശീലന്മാരും ഉത്തമ സ്വഭാവികളും വിശാല കീർത്തിമാന്മാരുമാണ്. ഇതിനെ സംബന്ധിച്ച ഋക്കുകളുണ്ട്. കുടീചകൻ ബഹുദകൻ ഹംസൻ പരമഹംസൻ എന്നിവർ അവരുടെ ഭിന്ന വൃത്തികളാൽ നാലു വിധമാണ്. എല്ലാവരും വ്യക്താവ്യക്തവും ബാഹ്യാഭ്യന്തര രൂപവുമായ വിഷ്ണു ലിംഗം ധരിക്കുന്നു. ഇവരെല്ലാം പഞ്ചയാജ്ഞികന്മാരും (ജപം, ഹോമം, തപസ്സ്, സ്വാധ്യായം, ജ്ഞാനം) ഉപനിഷത് ജ്ഞാനികളും സ്വധർമ്മാനുകൂല വൃത്തികളും ബ്രഹ്മവിദ്യയെ ആശ്രയിക്കുന്നവരുമാകുന്നു. ഇവർ സംസാരവൃക്ഷം ഉപേക്ഷിച്ച് അതിന്റെ മൂലഭാഗമായ ബ്രഹ്മത്തെ ആശ്രയിക്കുന്നു. കർമ്മകാണ്ഡം വിട്ട് സാരഭൂതമായ തത്വം നേടുന്നവരും ആണ്. ഇവർ ബാഹ്യക്രീഡി വെടിഞ്ഞു.

വിഷ്ണുവിനോടുകൂടി ക്രീഡിക്കുന്നു. ജീവന്മുക്തരായ ഇവർ വിഷ്ണു തന്നെ. അവരുടെ ആത്മാവ് വിഷ്ണുധ്യാനനിരതമായി കൃതകൃത്യമായി വർത്തിക്കുന്നു.

13. ത്രിസന്ധ്യം ശക്തിതഃ സ്നാനം
തർപ്പണം മാർജനം തഥാ
ഉപസ്ഥാനം പഞ്ചയജ്ഞാൻ
കുര്യാദാമരണാന്തികം

14. ദശഭിഃ പ്രണവൈഃ സപ്ത
വ്യാഹൃതിഭിഃ ശചതുപ്പദാ
ഗായത്രീജപയജ്ഞശ്ച
ത്രിസന്ധ്യം ശിരസാ സഹ

15. യോഗയജ്ഞഃ സദൈകാഗ്ര്യ
ഭക്ത്യാ സേവാ ഹരേർഗുരോഃ
അഹിംസോ തു തപോയജ്ഞോ
വാങ്മനഃ കായകർമ്മഭിഃ

മൂന്നു സന്ധ്യകളിലും സ്നാനം തർപ്പണം മാർജ്ജനം ഉപസ്ഥാനം പഞ്ചയജ്ഞം എന്നിവ തീർച്ചയായും ചെയ്യണം. പത്ത് ഓം കാരം ഏഴു വ്യാഹൃതികൾ സഹിതം ചതുഷ്പ ദാ ഗായത്രി ജപയജ്ഞം ചെയ്യണം. എപ്പോഴും ഏകാഗ്ര മനസ്സായി ഭക്തിയോടെ യോഗജ്ഞനായ ഭഗവാനെയും ഗുരുവിനെയും സേവിക്കണം. മനസാ വാചാ കർമ്മണാ അഹിംസയാകുന്ന തപോയജ്ഞം ചെയ്യണം.

16. നാനോ പനിഷ ദഭ്യാസഃ
സ്വാധ്യായം യജ്ഞ ഈരിതഃ
ഓമിത്യാത്മാന മപ്യാഗ്രോ
ബ്രഹ്മണ്യസൗ ജ്ജൂഹോതി യത്

17. ജ്ഞാനയജ്ഞഃ സവിജ്ഞേയഃ
സർവയജ്ഞോത്തമോത്തമഃ
ജ്ഞാന ദണ്ഡാഃ ജ്ഞാന ശിഖാ
ജ്ഞാന യജ്ഞോ പവീനിതഃ

18. ശിഖാ ജ്ഞാനമയി യസ്യ ഉപവീതം ച തന്മയം
ബ്രഹ്മണ്യം സകലം തസ്യ
ഇതി വേദാനു ശാസനം

സ്വാധ്യായം എന്നു പറയുന്നത് എല്ലാ ഉപനിഷത്തുക്കളുടെയും അഭ്യാസമാണ്. ഓം എന്നുച്ചരിച്ചുകൊണ്ട് ബ്രഹ്മാഗ്നിയെ ആത്മാഹുതി ചെയ്യുന്നു. അത് ഉത്തമോത്തമമായ ജ്ഞാനയജ്ഞമാണ്. ഇവയുടെ ജ്ഞാനമാണ് ദണ്ഡം. ജ്ഞാനം തന്നെ ശിഖ; ജ്ഞാനം തെന്ന യജ്ഞോപവീതം; ജ്ഞാനമയ സിഖായുക്തനും ജ്ഞാനമയയജ്ഞോപജീവിയുമായ വ്യക്തിയുടെ സർവ വസ്തുക്കളും ബ്രഹ്മസ്വരൂപമെന്ന് വേദം അനുശാസിക്കുന്നു.

19. അഥ ഖലു സോമ്യൈതേ പരിവ്രാജക യഥാ പ്രാദുർ ഭവന്തി തഥാ ഭവന്തി... കാമക്രോധ ലോഭമോഹഭംഭദർപ്പസൂയാമമത്വാഹംകാരാദിംസ്തി തീര്യമാനാവമാനൗ നിന്ദാ സുതുതീ ച വർജയിത്വാ വൃക്ഷ ഇവ തിഷ്ഠാസേത്. ഛിദ്യമാനോ ന ബ്രൂയാത് തദൈവം വിദ്വാംസഃ ഇഹൈവാമൃതാ ഭവന്തി. തദേ തമൃചാപ്യുക്തം ബന്ധുമിത്രമനുമോദയിത്വാ നവേക്ഷുമാണോ ദ്വന്ദ്വസഹഃ പ്രശാന്തതഃ പ്രാചീമുദിചീം വാ നിർവർത്തയംശ്ച രേത്.

സൗമാ ഈ സന്യാസിമാർ കാമം, ക്രോധം ലോഭം, മോഹം, ഭംഭം, ദർപ്പം, അസൂയ, മമത, അഹങ്കാരം എന്നിവയെ തരണം ചെയ്ത് മാനം, അവമാനം നിന്ദ പ്രശംസ എന്നിവ കൈവിട്ട് വൃക്ഷത്തെപ്പോലെ നിലകൊള്ളുന്നു. ഇങ്ങനെയുള്ള ജ്ഞാനികൾ ഈ ലോകത്തിൽ തന്നെ ജീവന്മുക്തരായ വിദേഹന്മാരെന്ന് പറയപ്പെടുന്നു. സുഖദുഃഖാദികൾ സഹിച്ച് ശാന്തരായി കിഴക്കും വടക്കും ദിക്കുകളിൽ സ്വാത്മാനുരൂപത്തെ അനുശാസനം ചെയ്ത് നിലേപന്മാരായി അവർ പര്യടനം ചെയ്യുന്നു.

20. പാത്രീ ദണ്ഡീ യുഗമാത്രാപലോകീ
ശിഖീ മുണ്ഡീ ചോപവീതീ കുടുംബീ
യാത്രാമാത്രം പ്രതിഗൃഹ്ണൻ മനുഷ്യാത്
അയാചിതം യാചിതം വാഥ ഭൈക്ഷ്യം

പാത്രവും ദണ്ഡവും ധരിച്ച് ഒരു നുകപ്പാട് അകലെ മാത്രം നോക്കി ജടാധാരികളും മുണ്ഡിതരും ഉപവീതികളും ശരീരം മാത്രം കുടുംബമാക്കിയിട്ട് ഉള്ളവരുമായി അവർ സഞ്ചരിക്കുന്ന പ്രാണൻ നിലനിൽക്കാൻ വേണ്ടതു മാത്രം മനുഷ്യരിൽ നിന്ന് ഭിക്ഷയായി വാങ്ങാം.

21. മൃദ്വാർവലാബൂഫലപർണ്ണ പാത്രം
ക്ഷീണം ക്ഷൗമം തൃണം കന്ഥാജിനേച
പൂർണ്ണമാച്ഛാദനം സ്യാദഹതം വാ വിമുക്തഃ

22. ഋതുസന്ധൗ മുണ്ഡയേന്മണ്ഡമാത്രം
നാധോ നാക്ഷം ജാതു ശിഖാം ന വാപയേത്
ചതുരോ മാസാന ധ്രുവ ശീലതഃ
സ്യാത് സ യാവത് സുപ്തോ
അന്തരാത്മാ പുരുഷോ വിശ്വരൂപഃ

23. അത്യാനഥാഷ്ടൗ പുനരുത്ഥിതേ f സ്മിൻ
സ്വ കർമ്മലിപ്സുർ വിഹരേദ്വാ വസേദ്വാ
ദേവാഗ്ര്യഗാരേ തുരുമൂലേ ഗുഹായാം
വസേദസം ഗോ f ലക്ഷിത ശീലവൃത്തഃ

24. അനിന്ധനോ ജ്യോതിരിവോ പ ശാന്തോ
ന ചോദ്വിജേദുന്മി ജേദ്യത്രകുത്ര

25. ആത്മാനം ചേദ്വിജാനീയാ

ദയമസ്മീതി പൂരുഷഃ

കാമിച്ഛൻ കസ്യകാ മായ ശരീരമനു സംജ്വരേത്

26. തമേവ ധീരോ വിജ്ഞായ

പ്രജ്ഞാം കുർവീത ബ്രാഹ്മണഃ

നാനുധ്യായാദ് ബഹുൻ ശബ്ദാൻ

വാചോ വിഗ്ലാപനം ഹി തത്

മൺപാത്രം, മരപ്പാത്രം, ചുരയ്ക്ക, കുവളത്തിൻ കായ് ഇവയിലൊന്നോ ഇലതുന്നിയുണ്ടാക്കിയ പാത്രമോ ഏതു കിട്ടുന്നോ അത് കൈക്കൊള്ളാം. കിട്കകാൻ മരവുരിയാകണം. പല്ലു കൊണ്ട് തീർത്ത കന്ഥ, ഇലകൊണ്ടുള്ള പുതപ്പ് ഇവ ആകാം. കുടിചകൻ തല മുണ്ഡനം ചെയ്യേണ്ട. ഋതുസന്ധികളിൽ ഹംസന്മാർക്ക് ക്ഷൗരം ചെയ്യിക്കാം. ചാതുർമാസകാലത്ത് ഒരേ സ്ഥാനത്ത് കഴിയണം. ഭഗവാൻ വിഷ്ണു നിദ്രഇൽ നിന്ന് ഉണർന്നതിനുശേഷം വീണ്ടും കർമ്മങ്ങളനുഷ്ഠിച്ച് അവിടെ ത്തന്നെ വസിക്കുകയോ മറ്റു സ്ഥാനങ്ങൾ തേടുകയോ ചെയ്യാം. ദേവാലയത്തിലോ വൃക്ഷമൂലകളിലോ ഗുഹയിലോ വസിക്കു ന്നത് ഉത്തമം. അവിടെ നിസ്സംഗനായി ജനസംസർഗ്ഗ രഹിത നായി വിറകില്ലാത്ത അഗ്നിപോലെ പ്രശാന്തനായി ആരോടും ക്ഷോഭമില്ലാതെ കഴിയണം. തന്റെ ആത്മാവ് ബ്രഹ്മരൂപം തന്നെ യാണെന്നറിഞ്ഞു കഴിഞ്ഞാൽ എന്തുകാണിച്ചാണ് ശരീരപോ ഷണം. ധീരനായ ബ്രഹ്മജ്ഞാനി ബ്രഹ്മത്തെ തിരിച്ചറിഞ്ഞ് അതിൽ തന്നെ ബുദ്ധിയെ ഏകാഗ്രമാക്കണം. ശബ്ദാഡംബര ത്തിൽ മുഴുകരുത്. എന്തെന്നാൽ അതെല്ലാം വെറും വാചാടോ പമാണ്.

27. ബാല്യേനൈവ ഹി തിഷ്ണസേ

ന്നിർവിദ്യ ബ്രഹ്മവേദനം

ബ്രഹ്മവിദ്യാ ച ബാല്യം ച

നിർവിദ്യ മുനിരാത്മവാൻ

28. യദാ സർവേ പ്രമുച്യന്തേ

കാമാഃ യേസ്യ ഹൃദിത്രിതാം

അഥ മർത്ത്യോ f മൃതോ ഭവ

ത്യത്ര ബ്രഹ്മ സമശ്നുതേ

വൈരാഗ്യത്തിൽ ഉറച്ചിരിക്കാൻ ആഗ്രഹിക്കണം. ബ്രഹ്മ മല്ലാതെ മറ്റൊന്നുമില്ലെന്നു മനസ്സിലാക്കി, ബ്രഹ്മത്തെ തിരിച്ച റിഞ്ഞ് വൈരാഗ്യത്തോടെ ആത്മാരാവനാവണം. ഹൃദയത്തിലെ വാസനകളെല്ലാം ശമിക്കുമ്പോൾ മരണ ധർമ്മത്തോടു കൂടിയ വനാണെങ്കിലും മനുഷ്യൻ മൃത്യുഹീനനായി ബ്രഹ്മാനന്ദം അനുഭവിക്കുന്നു.

29. അഥ ഖലു സോമ്യേദം പരിവ്രജ്യം നൈഷ്ഠിക മാത്മധർമ്മം യോ വിജഹാതി സ വീരഹാ ഭവതി. സ ബ്രഹ്മഹാ ഭവതി. സ ഭ്രൂണഹാ ഭവതി. സ മഹാപാ തകീ ഭവതി. യ ഇമാം വിഷ്ണുവീം നിഷ്ഠാം പരിത്യ ജതി സസ്തേനോ ഭവതി. സ ഗുരുതല്പകോ ഭവതി. സ മിത്രധ്രുഗ് ഭവതി. സ കൃത്ഘ്നോ ഭവതി. സർവസ്മാ ലോകാത് പ്രച്യുതോ ഭവതി തദേതദൃചാ ഭ്യുക്തം

സൗമ്യാ, സ്വകീയമായ സന്യാസധർമ്മം ഉപേക്ഷിക്കുന്ന ഈ നൈഷ്ഠികൻ വീരഹന്താവും ബ്രഹ്മഹന്താവും ഭ്രൂണഹ ന്താവും മാഹാപാതകിക്ക് തുല്യനുമാകുന്നു. ഈ വൈഷ്ണ വിനിഷ്ഠ കൈവെടിയുമ്പൻ കള്ളനും ഗുരു തല്പഗാമിയും മിത്രദ്രോഹിയും കൃതഘ്നനും ആകുന്നു. അവൻ എല്ലാ ലോക ത്തിൽ നിന്നും ഭ്രഷ്ടനായി അധോഗതി പ്രാപിക്കുന്നു. അതിനെ സംബന്ധിക്കുന്ന ഋക്കുകൾ

30. സ്തേനഃ സുരാപോ ഗുരുതല്പഗാമീ

മിത്രധ്രൂഗേതേ നിഷ്കൃതേർ യാന്തി ശുദ്ധീം

വ്യക്തമവ്യക്തം വാ വിധൃതം വിഷ്ണുലിംഗം

കൃതജന്ന ശുദ്ധ്യോ ദഖിലൈരാത്മഭാസാ

31. ത്യക്ത്വാ വിഷ്ണോർലിംഗമന്തർബഹിർവാ

യഃ സ്വാശ്രമം സേവതേ നാശ്രമം വാ പ്രത്യാപത്തിം

ഭജതോ f പാതി മൂഢോ

നൈഷാം ഗതി; കല്പകോട്യാപി ദൃഷ്ടഃ

32. ത്യക്ത്വാ സർവാശ്രമാൻ ധീരോ

വസേന്മോക്ഷാശ്രമേ ചിരം

മോക്ഷാശ്രമാത് പരിഭ്രഷ്ടോ

ന ഗതി സ്തസ്യ വിദ്യതേ

പ്രായശ്ചിത്തം ചെയ്താൽ കള്ളന്മാർ മദ്യപാനികൾ ഗുരു തല്പഗാമികൾ മിത്രദ്രോഹികൾ ഇവർക്ക് പാപമുക്തരാകാൻ കഴി യും. എന്നാൽ സന്യാസി ത്രിപുന്ദ്രാദികൾ ഉപേക്ഷിച്ചാൽ ഒരു വിധത്തിലും പരിശുദ്ധനാവുകയില്ല. ആഭ്യന്തരവും ബാഹ്യവു മായ വിഷ്ണു ലിംഗം കൈവെടിഞ്ഞ് സ്വന്തം ആശ്രമത്തിൽ സ്ഥിതിചെയ്യുകയോ ആശ്രമം പരിത്യജിക്കുകയോ ചെയ്യുന്നവൻ ആപത്തിൽ പെടും. അവർക്ക് അനന്ത കാലം വരെയും സത്ഗ തിയുണ്ടാവില്ല. ധീരൻ സർവാശ്രമങ്ങളുമുപേക്ഷിച്ച് മോക്ഷാശ്ര മത്തിൽ വസിക്കണം. മോക്ഷാശ്രമത്തിൽ നിന്ന് ഭ്രഷ്ടനായിപ്പോ യാൽ പിന്നെയവന് ഒരു മേൽഗതിയും ഉണ്ടാകുന്നില്ല.

33. പാരിവ്രാജ്യം ശൃഹിത്വാ തു

യഃ സ്വധർമ്മേ ന തിഷ്ഠതി

ച്യുതമാരുഢച്യുതം വിദ്യാ

ദിതി വേദാനുശാസനം

34. അഥ ഖലു സോന്യേനം സനാതനമാത്മ ധർമ്മം വൈഷ്ണവീം നിഷ്ഠാം ലബ്ധ്വാ യസ്താമദൂഷയൻ വർത്തതേ സ ഭവതി സ പുണ്യശ്ലോകോ ഭവതി. സ ലോകജ്ഞോ ഭവതി. സവേദാന്ത ജ്ഞോ ഭവതി സ ബ്രഹ്മജ്ഞോ ഭവതി. സ സർവജ്ഞോ ഭവതി. സ സ്വരാഡ് ഭവതി. സ പരം ബ്രഹ്മ ഭഗവന്ത മാപ്നോതി സ പിതൄൻ സംബന്ധിനോ ബാന്ധവാൻ സുഹൃദോ മിത്രാണിച ഭവാദുത്താരയതി തദേതദൃചാഭ്യുക്തം

സന്യാസ സ്വീകരിണത്തിനു ശേഷം സ്വ ധർമ്മത്തിൽ നിന്ന് ച്യുതി വന്നവൻ ആരുഢച്യുതൻ അതായത് പാതകിയാണെന്ന് ധരിക്കണമെന്ന് വേദം അനുശാസിക്കുന്നു. കാരണം അവൻ ഭ്രഷ്ടനായി. സനാതനമായ ഈ ആത്മധർമ്മത്തെ വിഷ്ണുവിനെ സംബന്ധിക്കുന്ന നിഷ്ഠയെ പ്രാപിച്ചതിനു ശേഷം അതിനെ ദുഷിപ്പിക്കാതെ സ്ഥിരചിത്തനായിരിക്കുന്നവൻ ജിതേന്ദ്രിയനും വിശാലകീർത്തമാനും ബ്രഹ്മജ്ഞാനിയും സർവ ജ്ഞനും സ്വയം പ്രകാശനുമായിത്തീർന്ന് പരബ്രഹ്മത്തെ പ്രാപിക്കുന്നു. അവൻ പിതൃക്കളേയും ബന്ധുക്കളെയും സുഹൃത്തുക്കളെയും സ്നേഹിതന്മാരെയും സംസാര സാഗരത്തിൽ നിന്ന് കരയേറ്റുന്നു. ഇതിനെ സംബന്ധിച്ചു ഋക്കുകൾ ഉണ്ട്

35. ശതം കുലാനാം പ്രഥമം ബഭൂവ
തഥാപരാണാം ത്രിശതം സമഗ്രം
ഏതേ ഭവന്തി സുകൃതസ്യ ലോകേ
യേഷാം കുലേ സന്യസതീഹ വിദ്വാൻ

36. ത്രിംശത് പരാംസ്ത്രിംശത് പരാം
ത്രിംശശ്ച പരതഃ പരാൻ
ഉത്തരയതി ധർമ്മിഷ്ഠഃ
പരിവ്രാഡിതി വൈ ശ്രുതിഃ

37. സംന്യസ്തമിതി യോ ബ്രൂയാത്
കണ്ഠാ സ്ഥ പ്രാണവാനപി
താരിതാഃ പിതര സ്തേന
ഇതി വേദാനു ശാസനം

ഏതു കുലത്തിൽപെട്ട ജ്ഞാനിയാണോ സന്യാസം സ്വീകരിക്കുന്നത്, ആ സന്യാസിക്കു മുമ്പുള്ള നൂറും ശേഷമുള്ള മുന്നൂറും കുലങ്ങൾ കൃത്യാർത്ഥരായി ഭവിക്കുന്നു. സംന്യാസി മുപ്പതിൽ പരം അതിലും ഉപരിയായി മൂന്നു വംശജന്മാരെയും തരണം ചെയ്യിക്കുന്നുവെന്നാണ് വേദാംന്തം പറയുന്നത്. മരിക്കാനായി കിടക്കുന്ന ഘട്ടത്തിലും ഞാൻ സംന്യാസം സ്വീകരിച്ചു എന്നു പറയുന്നവൻ പിതൃക്കളെ അക്കര കടത്തുമെന്ന വേദം പറയുന്നു.

38. അഥഖലു സോ മ്യേമം സനാതനമാത്മ ധർമ്മം വൈഷ്ണവീം നിഷ്ഠാം നാസമാപ്യ പ്രബ്രൂയാത്. നാനൂചാനായ നാനാത്മവിദേ നാവീത രാഗായ നാവിശുദ്ധായ നാനുപസന്നായ നാപ്രയതമാനസായേതി ഹ സ്മാഹുഃ ദദേതദൃചാദ്യുക്തം

സൗമ്യാ, സനാതനമായ ഈ ആത്മധർമ്മത്തെ, വിഷ്ണുവിനെ സംബന്ധിക്കുന്ന നിഷ്ഠയെ നല്ലതുപോലെ സ്വയം ആചരിക്കാതെ ആർക്കും ഉപദേശിക്കരുത്. വേദതത്ത്വജ്ഞ നല്ലാത്തവനും ആത്മബോധരഹിതനും വീതരാഗനല്ലാത്തവനും അശുദ്ധചിത്തനും അവിനീതനും ജിജ്ഞാസുഖമല്ലാത്തവനും ഉപദേശിക്കരുത്. ഇത് സൂചിപ്പിക്കുന്ന ഋക്കുകൾ

39. വിദ്യാ ഹ വൈ ബ്രാഹ്മണമാജഗാമ
ഗോപായമാം ശേവധിഷ്ഠേ f ഹമസ്മി
അസൂയകായാനൃജപേ ശഠായ
മാ മാ ബ്രൂയാ വീര്യവതീ തഥാ സ്യാം

40. യമേവ വിദ്യാശ്രുത മപ്രമത്തം
മേധാവിനം ബ്രഹ്മചര്യോപന്നം
അസ്മാ ഇമാമുപസന്നായ സമ്യക്
പരീക്ഷ്യ ദദ്വാദ്വൈഷ്ണവീമാത്മനിഷ്ഠാം

41. അധ്യാപിതായേ ഗുരും നിദ്രിയന്തേ
വിപ്രാ വാചാ മനസാ കർമ്മണാ വാ
യഥൈവ തേന ന ഗുരുർ ഭോജനീയ സ്തഥൈവ
ചാന്നം ന ഭൂനക്തി ശ്രുതം തത്

ബ്രാഹ്മണനെ സമീപിച്ച് വിദ്യ ഇങ്ങനെ പറഞ്ഞു. ഹേ, ബ്രാഹ്മണ, എന്നെ രക്ഷിക്കുക, ഞാൻ നിന്റെ നിധിയാണ്. അസൂയക്കാരനും കുടിലനും ധൂർത്തനും മഠയനുമായവൻ എന്നെ ഉപദേശിക്കരുത്. അങ്ങനെയായാലേ ഞാൻ വീര്യമതിയാകൂ. പരിശുദ്ധനും അപ്രമത്തനും ശ്രദ്ധാലുവും മേധാവിയും ബ്രഹ്മചാരിയുമെന്ന് ബോധ്യം വന്നവനും ജിജ്ഞാസുവുമായ ഒരുവന് നല്ലതുപോലെ പരീക്ഷിച്ചതിനു ശേഷം ആത്മതത്വപ്രബോധകമായ ഈ വൈഷ്ണവീവിദ്യയെ ഉപദേശിക്കുക. വിദ്യാഭ്യാസത്തിനുശേഷം മനസാ വാചാ കർമ്മണാ ഗുരു ജനങ്ങളെ ആദരിക്കാത്തവരുടെയും ആഹാരം നന്മ ആഗ്രഹിക്കാത്തവർ കൈക്കൊള്ളാറില്ല. അതുപോലെ തന്നെയതിയും കൃതഘ്നന്റെ വീട്ടിലെ ഭക്ഷണം ആഗ്രഹിക്കുന്നില്ല എന്ന് ശ്രുതി പറയുന്നു.

42. ഗുരുരേവ പരോ ധർമ്മോ
ഗുരുരേവ പരാ ഗതിഃ
ഏകാക്ഷര പ്രദാതാരം
യോ ഗുരും നാഭിനന്ദതി
യസ്യ ശ്രുതം തഥാ ജ്ഞാനം
സ്രവത്യാമഘടാംബുവത്

43. തസ്യ ദേവേ പരാഭക്തിർ
യഥാ ദേവേ തഥാ ഗുരൗ
സ ബ്രഹ്മവിത് പരം പ്രേയാ
ദിതി വേദാനു ശാസനം
ഇത്യുപനിഷത്.

ഗുരുതന്നെ പരമമായ ധർമ്മമാണ്. ഗുരു തന്നെയാണ് പരമായ ഗതി. ഒരക്ഷരം മാത്രം പഠിപ്പിച്ച വന്ായാലും ആ ഗുരുവിനെപ്പോലും ആദരിക്കാത്തവൻ പഠിച്ചതും അവന്റെ തപസ്സും അവന്റെ ജ്ഞാനവും പച്ചമൺകലത്തിലെ വെള്ളം പോലെ നാശമടയുന്നു. ദേവന്മാരിലും ഗുരുവിലും ഭക്തിയുള്ള ബ്രഹ്മജ്ഞാനി പരമപദം പ്രാപിക്കുന്നു എന്ന് ഉപനിഷത്തുകൾ വ്യക്തമാക്കുന്നു.

ശാട്യായനീയോപനിഷത്ത് സമാപിച്ചു.

I K

# ശാണ്ഡില്യോപനിഷത്ത്

### ശാന്തി പാഠം

ഓം ഭദ്ര കർണ്ണേഭിഃ ശൃണുയാമ ദേവാ ഭദ്രം പശ്യേമാക്ഷഭിര്യജത്രാ സ്ഥിരൈരംഗൈ സ്തുഷ്ഠു വാംസസ്തനൂഭിർ വ്യശേമ ദേവഹിതം യദായുഃ സ്വസ്തി നപൂഷാവിശ്വ വേദാഃ സ്വസ്തി നസ്താ ക്ഷ്യോ അരിഷ്ഠനേമിഃ സ്വസ്തി നോ ബൃഹസ്പതിർദ ധാതു ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ദേവന്മാരെ, ഞങ്ങൾ കാതുകൾ കൊണ്ട് നല്ലതുകേൾക്കു മാറാകണേ. കണ്ണുകൾ കൊണ്ട് നല്ലത് കാണാനിടവരണേ. സുദൃഢങ്ങളായ അംഗങ്ങൾ കൊണ്ടും ദേഹം കൊണ്ടും നിങ്ങളെ സ്തുതിക്കാൻ ഇടവരണേ. ദജേവന്മാർ ഞങ്ങൾക്ക് നിശ്ചയിച്ചിട്ടുള്ള ആയുസ്സു മുഴുവനും അനുഭവിക്കു നാറാകണേ. കീർത്തിശാലിയായ ഇന്ദ്രൻ ഞങ്ങൾക്ക് നന്മ കൈവരുത്തണേ. സർവജ്ഞനായ പൂഷാവ് ഞങ്ങൾക്ക് നന്മ വിതറണേ. അപ്രതിരോധ്യഗതിയായ ഗരുഡൻ ഞങ്ങൾക്ക് മംഗളം നൽകട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

### ഒന്നാം അദ്ധ്യായം

ശാണ്ഡില്യോ ഹ വാ അഥർവാണാം പപ്രച്ഛ ആത്മാലാഭോപായ ഭൂതമഷ്ടാം ഹയോഗമനുബ്രൂഹീതി. സഹോവാച അഥർ വാ- യമനി യമാസന പ്രാണായാമ പ്രത്യാഹാര ധാരണാ ധ്യാന സമാ ധയോഷ്ടാംഗാ നി ത്ത്ര ദശ യമാഃ തഥാ നിയമാഃ തഥാ നിയമാഃ ആസനാന്യഷ്ടൗ ത്രിഃ പ്രാണായാമാഃ പഞ്ച പ്രത്യാഹാരാ തഥാ ധാരണാ ദ്വി പ്രകാരം ധ്യാനം സമാധിസ്തു ഏക രൂപഃ തത്ര അഹിംസാ സ്തേയ സത്യ ബ്രഹ്മചര്യദയാ ജപക്ഷമാ ധൃതി വിതാഹാര ശൗചാനി ചേതി യമാഃ ദശ തത്ര ഹിംസാ നാമ മനോവാക്കായ കർമഭിഃ ഭൂതഹിതയഥാർത്ഥാഭാഷണം അസ്തേയം നാമ മനോവാക്കായ കർമഭിഃ പരബ്ര വ്യേഷു നിസ്പൃഹതാ ബ്രഹ്മചര്യം നാമ സർവാ വസ്ഥാസു മനോവാക്കായ കർമ്മഭിഃ സർവത്ര മൈഥുന ത്യാഗഃ ദയാ നാമസർവഭൂതേഷുഃ സർവത്രാനുഗ്രഹ ആർജ്ജവം നാമ മനോവാക്കായ കർമണാം വിഹിതാവിഹിതേഷു ജനേഷു പ്രവൃത്തൗ നിവൃത്തൗ വാ ഏക രൂപത്വം ക്ഷമാ നാമ പ്രിയാപ്രിയേഷു സർവേഷു താഡന പൂജനേഷു സഹനം ധൃതിർ നാമ അർത്ഥ ഹാനൗ സ്വേഷ്ട ബന്ധു വിയോഗേ തത് പ്രാപ്തൗ സർവത്ര ചേതസ്ഥപാനം നിതാഹാരോ നാമ ചതുർത്ഥാംശാവ ശേഷക സുസ്നിഗ്ദ്ധ മധുരാഹാരഃ ശൗചം നാം ദ്വിവിധം ബാഹ്യ മാന്തരം ചേതി തത്ര മൃജ്ജലാഭ്യാം ബാഹ്യം മനഃ ശുദ്ധിരാന്തരം തദധ്യാത്മ വിദ്യാലഭ്യം അഥർ വമുനിയോട് ശാണ്ഡില്യൻ ചോദിച്ചു.

ആത്മലാഭോപായ രൂപമായ അഷ്ടാംഗയോഗത്തെപ്പറ്റി എനിക്ക് പറഞ്ഞു തരണം. അതു കേട്ട് അഥർവാ മുനി പറഞ്ഞു. യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധാരണ, ധ്യാനം, സമാധി എന്നീ എട്ടെണ്ണമാണ് യോഗാംഗങ്ങൾ. ഇവയിൽ യമവും നിയമവും പത്തു വീതമാണ്. ആസനം എട്ട്, പ്രാണായാമം മൂന്ന്, പ്രത്യാഹാരം അഞ്ച്, ധാരണ അഞ്ച്, ധ്യാനം രണ്ടുവിധം, സമാധി ഒന്ന് മാത്രം, ഇവയിൽ അഹിംസ, സത്യം, അസ്തേയം, ബ്രഹ്മചര്യം, ദയ, സാരജ്യം, ക്ഷമ, ധൈര്യം, മിതാഹാരം, പരിശുദ്ധി, ഇങ്ങനെ യമം പത്തു വിധം. അഹിംസയുടെ അർത്ഥം മനോവാക്കായങ്ങളാലും കർമ്മം കൊണ്ടും ഒരു ജീവികളെയും ഒരിക്കലും ദുഃഖിപ്പിക്കാതിരിക്കുകയെന്നതാണ്. സത്യം എന്നതിന്റെ അർത്ഥം മനസാ വാചാ കർമ്മണാ, പരദ്രവ്യത്തിൽ നിസ്പൃഹനാകുകയാണ്. ബ്രഹ്മചര്യമെന്നാൽ എല്ലാ പരിതസ്ഥികളിലും മനോവാക്കർമ്മങ്ങളാലും ശരീരം കൊണ്ടു എല്ലാവിധത്തിലുള്ള മൈഥുന പരിത്യാഗമാണ്. ദയ എന്നാൽ സർവപ്രാണികളോടും കൃപയുണ്ടായിരിക്കുന്നതാണ്. ആർജ്ജവമെന്നത് മനോവാക്കായ കർമ്മങ്ങളാൽ ആളുകൾ ശരിയായോ തെറ്റായ പ്രവർത്തിച്ചാലും തുല്യഭാവത്തോടെ ഇരിക്കുയെന്നതാണ്. ക്ഷമയെന്നാൽ പ്രയമായോ അപ്രിയമായോ പറയുകയോ പൂജിക്കുകയോ താഡിക്കുകയോ ചെയ്താലും സഹിക്കുന്നതാണ്. സുതിയാകട്ടെ ധനനഷ്ടം സംഭവിക്കുകയോ ബന്ധുക്കളുടെ സംയോഗമോ വിയോഗമോ ഉണ്ടാവുകയോ ചെയ്താലും സദാ ദൃഢചിത്തനായിരിക്കുകയാണ്. മിതാഹാരമെന്നത് വയറ്റിൽ നാലിലൊന്ന് ഒഴിച്ചിടുകയും സ്നഗ്ദവും മധുരവുമായ ഉത്തമപദാർത്ഥങ്ങൾ ഭക്ഷിക്കുകയുമാണ്. ശൗചമെന്നത് ബാഹ്യമായും ആന്തരമായും ഉള്ള ശുദ്ധിയാണ് ഇവയിൽ മണ്ണ് ജലം മുതലായതു കൊണ്ടുള്ളത് ബാഹ്യ ശുദ്ധി, മനസ്സിന്റെ ശുദ്ധി ആന്തരിക ശുദ്ധി. ആന്തരിക ശുദ്ധി ആധ്യാത്മിക വിദ്യകൊണ്ടേ ലഭിക്കാൻ സാധിക്കൂ.

2. തപഃ സന്തോഷാസ്തിക്യ ദാനേശ്വര പൂജന സിദ്ധാന്ത ശ്രവണ ഹ്രീമതി ജപോ വ്രതാനി ദശനിയമാഃ തത്ര തപോ നാമ വിധ്യുക്ത കൃച്ഛ്ര ചാന്ദ്രായണാദിഭിഃ ശരീര ശോഷണം സന്തോഷോ നാമ യദൃച്ഛാലോഭ സന്തുഷ്ടി ആസ്തിക്യം നാമ വേദോക്ത ധർമ്മാ ധർമ്മേഷു വിശ്വാസഃ ദാനം നാമ ന്യായാർജ്ജിതസ്യ ധന ധാന്യാദേ ശ്രദ്ധയാർത്ഥി ഭ്യഃ പ്രദാനം ഈശ്വര പൂജനം നാമ പ്രസന്ന സ്വഭാവേന യഥാ ശക്തി വിഷ്ണു രുദ്രാദി പൂജനം സിദ്ധാന്തശ്ര വണം നാമ വേദാന്താർത്ഥ വിചാരഃ ഹ്രീർനാമ

N P

ലൗകിക മാർഗ്ഗ കുത്സിത കർമ്മണ ലജ്ജാം മതിർ നാമ വേദ വിഹിത കർമ്മ മാർഗ്ഗേഷു ശ്രദ്ധാ ജപോനാമ വിധിവദ് ഗുരുപദിഷ്ട വേദാവിരുദ്ധ മന്താ ഭ്യാസഃ തദ്വിവിധം- വാചികം മാനസം ചേതി മാനസം തു മനസാ ധ്യാനയുക്തം വാചികം ദ്വിവിധ ഉച്ചൈരുപാംശുഭേദേന ഉച്ചൈരുച്ചാരണം യഥോക്ത ഫലം ഉപാംശു സഹസ്ര ഗുണം മാനസം കോടി ഗുണം വ്രതം നാം വേദോക്ത വിധി നിഷേധാനു ഷ്ഠാന നൈയത്യം

പത്തു നിയമങ്ങൾ താഴെ പറയുന്നവയാണ്- തപസ്സ്, സന്തോഷം, ആസ്തിക്യം, ദാനം, ഈശ്വരപൂജനം സിദ്ധാന്ത ശ്രവണ, ലജ്ജ, മതി, ജപം, വ്രതം. ഇവയിൽ തപസ്സെന്നാൽ വിധിപൂർവം കൃച്ഛ്ര ചാന്ദ്രായണാദികളാൽ ശരീര ശോഷണ വരുത്തുകയാണ് സന്തോഷം എന്നാൽ ദൈവേച്ഛയാൽ എന്തെങ്കിലും കിട്ടിയാൽ അതിൽ സന്തുഷ്ടമായിരിക്കു ന്നതാണ് ആസ്തിക്യം എന്നത് വേദോക്ത ധർമ്മാധർമ്മ മാർഗ്ഗങ്ങളിൽ വിശ്വസിക്കുകയത്രെ. ന്യായാർജ്ജിതമായ ധന ധാന്യാദികളെ ശ്രദ്ധാപൂർവ്വം ദരിദ്രർക്കു കൊടുക്കു ന്നതാണ് ദാനം പ്രസന്നഭാവനയോടെ യഥാശക്തി വിഷ്ണു രുദ്രാദികളെ പൂജിക്കുന്നത് ഈശ്വരപൂജനം. ഹ്രീ എന്നാൽ വേദമാർഗ്ഗത്തിലും ലൗകിക മാർഗ്ഗത്തിലും നീചമെന്നു കരുതപ്പെടുന്ന കർമ്മങ്ങൾ ചെയ്യുമ്പോൾ ലജ്ജ തോന്നുക യെന്നതാണ്. മതി എന്നത് വേദോക്തങ്ങളായ കർമ്മമാർഗ്ഗ ങ്ങളിൽ ശ്രദ്ധയത്രെ. ജപമെന്നത് വിധിപൂർവ്വം ഗുരു ഉപദേശിച്ചിട്ടുള്ള മന്ത്രങ്ങൾ അഭ്യസിക്കുകയാണ്. ജപം വാചികമെന്നും മാനസികമെന്നും രണ്ടു വിധമുണ്ട്. മാനസികം മനസ്സുകൊണ്ട് ധ്യാനയുക്തമാകുന്നത്; വാചികം രണ്ടു വിധമാണ് - 1. ഉച്ച സ്വരത്തിലുള്ളത് 2. മന്ദ സ്വരത്തിലുള്ളത് ഉച്ച സ്വരത്തിലുള്ള ജപത്താൽ നിർദ്ദിഷ്ട ഫലം കിട്ടും മന്ദസ്വരത്തിലായാൽ ആയിരമിരട്ടിയാണ് ഫലം. മാനസിക ജപത്തിന്റെ ഫലം കോടി മടങ്ങാണ് വ്രതം എന്നു പറയുന്നത്. വേദോക്തങ്ങളായ വിധിനിഷേധങ്ങളെ വേണ്ടവിധം ആചരി ക്കുകയെന്നതാകുന്നു.

1. സ്വസ്തിക ഗോമുഖ പദ്മ വീര സിംഹഭദ്ര മുക്ത മയൂരാഖ്യാന്യാസനാന്യഷ്ടൗ സ്വസ്തികം നാമജാ നൂർവോന്തരേ സമ്യക് കൃത്വാ പാദതലേ ഉഭേ ഋജുകായ സമാസീന സ്വസ്തികം തത് പ്രചക്ഷതേ

2. സ വ്യേ ദക്ഷി ഗുൽഫം തു പൃഷ്ഠ പാർശ്വേ നിയോജയേത് ദക്ഷിണേപി തഥാ സവ്യം ഗോമുഖം ഗോമുഖം യഥാ

അംഗുഷ്ഠേന നിബധ് നീയാത് ഹസ്താ ഭ്യാം വ്യാത് ക്രമേണ ച ഊർവോപരി ശാണ്ഡില്യകൃത്വാ പാദതലേ പത്മാസനം ഭവേദേതത് സർവേഷാമപി പൂജിതം

4. ഏകം പാദമഥൈകസ്മിൻ വിന്യസ്യോ രൂണി സംസ്ഥിതം ഇതരസ്മിംസ്തഥാ ചോരും വീരാസന മുദീരിതം

5. ദക്ഷിണം സവഗുല്ഫേന ദക്ഷി ണേന തഥേതരം ഹസ്തൗ ച ജാന്വേ സംസ്ഥാപ്യ സ്വാംഗുലീശ്ച പ്രസാര്യ ച

6. വ്യാത്തവക്ത്രോ നിരീക്ഷേത നാസാഗ്രം സുസ മഹിത സിംഹാസനം ഭവേദേതത് പൂജിതം യോഗിഭിഃ സദാ

സ്വസ്തികം ഗോമുഖം പത്മം വീരം സിംഹം ഭദ്രം മുക്തം മയൂരം എന്നിങ്ങനെ ആസനങ്ങൾ എട്ടു വിധമുണ്ട്. ഇവയിൽ രണ്ടുപാദതലങ്ങളെയും രണ്ടു മുട്ടുകൾക്കും മധ്യേയായി സമാനമായി വെച്ച് നിവർന്നിരിക്കുന്നതിനെ സ്വസ്തികാസനമെന്ന് പറയുന്നു. മുതുകിന്റെ വലതുഭാഗത്ത് വലത്തെ മുട്ടും ഇടതു ഭാഗത്ത് ഇടത്തെ മുട്ടും ചേർത്ത് ഗോമുഖം പോലെ ഇരിക്കുന്നതാണ് ഗോമുഖാസനം. രണ്ടു തുടകളിന്മേലും രണ്ടു കാലുകളുടെയും പാദ തലങ്ങൾ വെച്ച് രണ്ട് കൈകൾ കൊണ്ടും രണ്ടു കാലുകളുടെയും തള്ളവിര ലുകളെയും വിപരീത രീതിയിൽ പടിച്ചിരിക്കുന്നതാണ് പദ്മാ സനം. വലതു മുട്ടിനോടു കൂടി ഇടതു കാലിലെ മുട്ടിനെയും ഇടതു കാലിലെ മുട്ടിനെയും ഇടതു കാലിലെ മുട്ടിനോടു കൂടി വലതു കാലിലെ മുട്ടിനെയും ചേർത്ത് ഇരിക്കുകയും ഇരു കരങ്ങളെയും രണ്ടു ജാനുക്കളിലും വെയ്ക്കുകയും ഇരു കരങ്ങളിലെയും വിരലുകളെ നിവർത്തിവെയ്ക്കുകയും ചെയ്തതിനു ശേഷം നല്ല പോലെ ഏകാഗ്ര ചിത്തനായി പ്രസന്നമുഖനായി നാസികാഗ്രഭാഗത്ത് ദൃഷ്ടിയെ ഉറപ്പിക്കുക യും വേണം. ഇതിനെ സിംഹാസനമെന്ന് പറയുന്നു. യോഗി കൾക്ക് മാന്യമായിട്ടുള്ളതാണ് വീരാസനം.

7. യോനിം വാമേന സംപീഡ്യ മേ ഢ്രാദുപരി ദക്ഷിണം ഭ്രൂമദ്ധ്യേ ച മനോലക്ഷ്യം സിദ്ധാസനമിദം ഭവേത്

8. ഗുൽഫൗ തു വൃഷണസ്യാധഃ സീവന്യാഃ പാർ ശ്വയോ ക്ഷിപേത് പാദപാർ ശ്വേതു പാണിഭ്യാം ദൃഢം ബദ്ധ്വാ സുനിശ്ചലം

9. ഭദ്രാസനം ഭവേദേതത് സർവവ്യാധിവിഷാ വഹം സംപീഡ്യ സീവനിം സൂക്ഷ്മാം ഗുൽഫേ നൈവ തുസവ്യതഃസവ്യം ദക്ഷിണ ഗുൽഫേന മുക്താ സന മുദീരിതം

10. അവഷ്ടഭ്യ ധരാം സമ്യക് തലാഭ്യാം തു കര ദ്വയോ ഹസ്തയോ കൂർപ്പരന ചാപി സ്ഥാപയേന്നാഭി പൂർശ്വയോഃ

11. സമുന്നത ശിരഃ പാദോ ദണ്ഡവത് വ്യോമ്നി സംസ്ഥിത മയൂരാസന മേതത്തു സർവപാപ പ്രണാശനം

12. ശരീരാന്തർഗ്ഗതാഃ സർവേ രോഗാ വിനശ്യന്തി വിഷാണി ജീര്യന്തേ, യേന കേനാസനേന സുഖധാരണം ഭവത്യ ശക്ത സ്തത് സമാചരേത് യേനാസനം വിജിതം ജഗത്രയം തേന വിജിതം ഭവതി

I K

ശാണ്ഡില്യൻ വീണ്ടും അഥർവായോട് ചോദിച്ചു. നാഡികൾ ശുദ്ധമാകുന്നതെങ്ങനെയാണ്? നാഡികളുടെ സംഖ്യം എത്ര? എങ്ങനെയാണ് അവയുടെ ഉത്പത്തി? അവയിൽ എത്ര വായുക്കളുണ്ട്? അവയുടെ സ്ഥാനമേതാണ്? പ്രവൃത്തി എന്താണ്? ശരീരത്തെ സംബന്ധിച്ച് അറിയേണ്ട തെല്ലാം എനിക്ക് പറഞ്ഞു തരുക.

അഥർവാ പറഞ്ഞു: ഈ ശരീരം 96 അംഗുലപ്രമാണമാണ്. ശരീരത്തെ അപേക്ഷിച്ച് പ്രാണവായു 12 അംഗുലം അധികമാകുന്നു. ശരീരത്തിൽ സ്ഥിതി ചെയ്യുന്ന പ്രാണനെ വേണ്ട വിധം നിയന്ത്രിക്കുന്നവനാണ് ഉത്തമയോഗി ശരീരത്തിലെ അഗ്നിയുടെ സ്ഥാനം ത്രികോണാകൃതിയിൽ തപ്ത സുവർണ്ണ കാന്തിയോടെയാണ് നാൽക്കാലികളുടേത് ചതുരശ്രം. പക്ഷികളുടെത് ഗോളാകാരം. ഈ നിലയിലുള്ള അഗ്നിസ്ഥാനത്ത് നേർത്ത ഉത്തമമായ അഗ്നിശിഖ സ്ഥിതി ചെയ്യുന്നു. ഗുദത്തിൽ നിന്നും രണ്ടംഗുലം മുകളിലായി ലിംഗത്തിൽ നിന്ന് രണ്ടംഗുലം താഴെ മനുഷ്യശരീരത്തിന്റെ മധ്യം സ്ഥിതി ചെയ്യുന്നു. നാൽക്കാലകളുടെ ഹൃദയമധ്യഭാഗവും പക്ഷികളുടെ വയറും അവയുടെ ശരീരത്തിന്റെ മധ്യഭാഗത്താണ് ഈ മധ്യഭാഗം ഒൻപത് അംഗുലം പൊക്കവും നാലംഗുലം വീതിയും ഉള്ളതാണ്. അതിന്റെ മധ്യത്തിൽ സ്ഥിതി ചെയ്യുന്ന നാഭിയിൽ പന്ത്രണ്ട് അരങ്ങളോടു കൂടിയ ചക്രമുണ്ട്. ചക്രമധ്യത്തിൽ പുണ്യപാപപ്രേരിതമായ ജീവൻ കറങ്ങുന്നു പ്രാണനും അവിടെ കറങ്ങുന്നു. ജീവൻ പ്രാണന്റെ മുകളിൽ കറങ്ങുന്നു.

നാഭേസ്തിര്യഗധ ഊർധ്വം കുണ്ഡിലിനീസ്ഥാനം അഷ്ടപ്രകൃതിരൂപാ അഷ്ടധാ കുണ്ഡലീകൃതാ കുണ്ഡലിനീ ശക്തിർ ഭവതി യഥാവദ് വായു സഞ്ചാരം ജലാന്നാദീനി പരിതഃ സ്കന്ധ പാർ ശ്വേഷു നിരുദ്ധൈ്യനം മുഖേനൈവ സമാവേഷ്ട്യ ബ്രഹ്മ രന്ധ്രം യോഗ കാലേ ച അപാനേന അഗ്നിനാ ച സ്ഫുരതി ഹൃദയാകാശേ മഹോജ്വലാ ജ്ഞാനരൂപാ ഭവതി മധ്യസ്ഥ കുണ്ഡലിനീമാശ്രിത്യ മുഖ്യാ നാഡ്യശ്ചതുർദശ ഭവന്തി ഇഡാ പിംഗലാ സുഷുമ്നാ സരസ്വതീ വാരുണീ പൂഷാ ഹസ്തിജിഹ്വാ യശസ്വിനീ വിശോ ദരീ കൂഹൂഃ ശംഖിനീ പയസ്വിനീ അലം ബുസാ ഗാന്ധാരീ ഇതിനാഡ്യശ്ചതുർദശ ഭവന്തി തത്ര സുഷുമ്നാ വിശ്വധാരിണീ മോക്ഷമാർഗേതി ചാപക്ഷതേ ഗുദസ്യ പൃഷ്ഠഭാഗേ വീണാ ദണ്ഡാശ്രിതാ മൂർദ്ധോ പര്യന്തം ബ്രഹ്മരന്ധ്രേ വിജ്ഞേയാ വ്യക്താ സൂക്ഷ്മാ വൈഷ്ണവീ ഭവന്തി.

കുണ്ഡലിനിയുടെ സ്ഥാനം നാഭിയുടെ വശത്തായി താഴെയും മുകളിലുമായിട്ടാണ്. ഈ കുണ്ഡലിനിയുടെ ശക്തി എട്ടു പ്രകൃതീ രൂപത്തിൽ എട്ടു വിധം കുൺലാകൃതി ചേർന്നതാണ്. യോഗസമയത്ത് വായു സഞ്ചാരം നേരെയാക്കി ജലം അന്നം എന്നിവയുടെ നാലു ഭാഗത്തുനിന്നും സ്കന്ധങ്ങളുടെ പാർശ്വത്തിൽ നിരോധിച്ച് വീണ്ടും മുഖത്തിൽ ഗ്രഹിച്ച് ബ്രഹ്മരസം അപാനൻ അഗ്നി എന്നിവ മുഖേന പ്രകാ

യം നിയമാഭ്യാം സംയുക്ത പുരുഷഃ പ്രാണായാമം ചരേത് തേന നാഡ്യ ശുദ്ധാ ഭവന്തി

ഇടതു കാൽ കൊണ്ടി യോനിസ്ഥാമമർത്തി വലതുകൽ ലിംഗത്തിനു മുകളിലായി സ്ഥാപിച്ച് പുരികങ്ങളുടെ മധ്യേ ലക്ഷ്യമുറപ്പിച്ച് ഇരിക്കുന്നതാണ് സിദ്ധാസനം. ലിംഗത്തിനും താഴെയുള്ള സീവനിയിൽ രണ്ടു മുട്ടുകളും ഉറപ്പിച്ച് കൈകളാൽ കാലുകളുടെ ഇരുവശങ്ങളെയും ദൃഢമായി പിടിച്ച് നിശ്ചലമായിരിക്കുന്നത് സർവരോഗഹരമായ ഭദ്രാസനമാണ്. സൂക്ഷ്മ സീവനിയെ വലതു ഭാഗത്തുകൂടി മുട്ടുകൊണ്ടമർത്തി ദക്ഷിണ ഗുൽഫത്താൽ അമർത്തിവെയ്ക്കുന്നത് മുക്താസനമാണ്. ഉള്ളം കൈകൾ രണ്ടും നിലത്തുറപ്പിച്ച് രണ്ടു കൈമുട്ടുകളെയും നാഭിയുടെ ഇരു വശങ്ങളിലും അവർത്തി വെച്ച് ഇരിക്കുകയും നെറ്റിയും കാലുകളും മുകളിലോട്ടു പൊക്കി വടിപോലെ ആകാശത്തേക്കു നോക്കിയിരിക്കുകയും ചെയ്യുന്നതാണ് മയൂരാസനം ഇത് സർവപാപഹരമാണ്. ഈ ആസനങ്ങളുടെ നിരന്തരാഭ്യാസത്താൽ ശരീരാന്തർ ഭാഗത്തെ സകല രോഗങ്ങളും ശമിക്കും. കൂടാതെ, വിഷവും ശമിക്കും. അശക്തൻ യോജിച്ച രീതിയിൽ അഭ്യാസം നടത്തണം. ആസനങ്ങളെ ജയിച്ചവൻ ത്രിഭുവനവും ജയിച്ചുവെന്ന് പറയാം. യമനിയമാദികളുടെ അഭ്യാസം നടത്തിയശേഷം പ്രാണായാമം അഭ്യസിക്കാം. നാഡികളുടെ ശുദ്ധീകരണത്തിന് പ്രാണായാമം വളരെ മെച്ചമാണ്.

## നാലാംഖണ്ഡം

അഥ ഹൈന മഥർവാണാം ശാണ്ഡില്യ പപ്രച്ഛ കേനോപായേന നാഡ്യഃ ശുദ്ധാ സ്യു നാഡ്യ കതി സംഖ്യകാ താസാമുത്പത്തി കീദൃശീ? താസ്യ കതിവായവഃ തിഷ്ഠന്തി തേഷാം കാനി സ്ഥാനാനി തത് കർമ്മാണി കാനി ദേഹേ യാനി യാനി വിജ്ഞാത വ്യാനി തതഃ സർവം മേ ബ്രൂഹി സഹോവാചാഥർവാ അഥേഭം ശരീരം ഷണ്ണവത്യം ഗുലാത്മകം ഭവതി ശരീരാത് പ്രാണോ ദ്വാദശാംഗുലോ ഭവതി ശരീരസ്ഥം പ്രാണമഗ്നിനാ സഹ യോഗാ ഭ്യാസേന സമം ന്യൂനം വാ യഃ കരോതി സ യോഗി പുംഗവോ ഭവതി. ദേഹമധ്യേ ശിഖിസ്ഥാനം ത്രികോണം തപ്ത ജാംബൂനദപ്രഭം മനുഷ്യാണാം ചതുർപ്പദാം ചതുരശ്രം വിഹം ഗാനാം വൃത്താകാര തന്മദ്ധ്യേ ശുഭാ തന്വീ പാവകീ ശിഖാ തിഷ്ഠതി ഗുദാത് ദ്വംഗുലമൂർധ്വം മേഢ്രാത് ദ്വം ഗുലാ ദധോ ദേഹ മധ്യം മനുഷ്യാണാം ഭവതി ചതുഷ്പദാം ഹൃന്മധ്യം വിഹഗാനാം തുന്ദ മധ്യം ദേഹ മധ്യം നവാംഗുലം ചതുരംഗുലമുത് സേധായതമണ്ഡാകൃതി തന്മധ്യേ നാഭി തത്ര ദ്വദശാരയുതം ചക്രം തച്ച ക്രമദ്ധ്യേ പുണ്യ പാപ പ്രചോദിതേ ജീവോഭ്രമിതി തന്തു പഞ്ജര മധ്യ സ്ഥലൂതികകാ യഥാഭ്രമതി തഥാ ചാസൗ തത്ര പ്രാണശ്ചരതി ദേഹേസ്മിൻ ജീവഃ പ്രാണാ രൂഢോ ഭവേത് ക

N P

I K

ശിക്കുന്നു. ഹൃദയാകാശം അത്യുജ്ജ്വലവും ജ്ഞാന പ്രകാശി ക്കുന്നു. ഹൃദയാകാശം അത്യുജ്ജ്വലവും ജ്ഞാന രൂപവുമാണ്. മധ്യത്തിലുള്ള കുണ്ഡലിനിയെ ആശ്രയിച്ച് പതിന്നാല് പ്രധാന നാഡികൾ സ്ഥിതി ചെയ്യുന്നു. ഇഡ, പിംഗള, സുഷുമ്ന, സരസ്വതി, വാരുണി, പൂഷ, ഹസ്തിജിഹ, യശസ്വിനി, വിശോദരി, കുഹു, ശംഖിനി, പയസ്വിനി, അലംബുസ, ഗാന്ധാരി ഇവയാണ് പതിന്നാലു നാഡികൾ. ഇവയിൽ സുഷുമ്ന വിശ്വത്തെ ധരിക്കുന്നതും മോക്ഷമാർഗ്ഗ സ്വരൂപവുമെന്ന് പറയപ്പെടുന്നു. അത് ഗുദത്തിന്റെ പിൻഭാഗ ത്തായി വീണാദണ്ഡം പോലെ ശിരസ്സിൽ ബ്രഹ്മരന്ധ്രം വരെ എത്തുന്നു. അത് സ്പഷ്ടമാണ്, സൂക്ഷ്മമാണ്, വൈഷ്ണവിയാണ്.

സുഷുമ്നയാഃ സഹ്യഭാഗേ ഇഡാ തിഷ്ഠതിഃ ദക്ഷിണഭാഗേ പിംഗലാ ഇഡായാം ചന്ദ്രശ്ചരതി പിംഗലായാം രവിഃ തമോരൂ പശ്ചന്ദ്രഃ, രജോരൂപോരവിഃ വിഷഭാഗോ രവിഃ അമൃത ഭാഗശ്ചന്ദ്രമാ താവേവ സർവ കാലം ധത്തഃ സുഷുമ്നാ കാല ഭോക്ത്രി ഭവതി സുഷുമ്നാ പൃഷ്ഠപാർശ്വയോഃ സരസ്വതീ കുഹുഭവതഃ യശസ്വിനീ കുഹു മധ്യേ വാരുണീ പ്രതിഷ്ഠിതാ ഭവതി പൂഷാ സരസ്വതി മധ്യേ പയസ്വിനി ഭവതി ഗാന ധാരീ സരസ്വതീമധ്യേ യശസ്വിനീ ഭവതി കന്ദമധേ അലംബുസാ ഭവതി സുഷുമ്നാ പൂർവഭാഗേ മേഢ്രാന്തം കുഹൂർ ഭവതി കുണ്ഡലിന്യാ അധശ്ചോർധ്വം വാരുണീ സർവ ഗാമിനീ ഭവതി യശസ്വിനീ സൗമ്യാ ച പാദാംഗു ഷ്ഠാന്ത മിഷ്യതേ പിംഗളാ ചോർധ്വഗാ യാമ്യ നാസാന്തം ഭവതി പിംഗളായാഃ പൃഷ്ഠതോ യാമ്യേ നേത്രാന്തം പൂഷാ ഭവതി യാമ്യ കർണാന്തം യശസ്വിനീ ഭവതി ജിഹ്വായാഃ ഊർധ്വാന്തം സരസ്വതീ ഭവതി ആസവ്യകർണ്ണാന്ത മൂർധ്വഗാ ശംഖിനീ ഭവതി ഇഡാ പൃഷ്ഠ ഭാഗാത് സഹ്യനേത്രാന്തഗാ ഗാന്ധാരീ ഭവതി പായുമൂലാത് അധോർധ്വഗാ അലംബുസാ ഭവതി ഏതാശ്ച ചതുർദശസു നാഡീഷ്യ അന്യാ നാഡ്യഃ സംഭവന്തി താസു അന്യാ താസ്വന്യാഃ ഭവന്തീതി വിജ്ഞേയാഃ യഥാശ്വത്ഥാദിപത്രം ശിരാഭിർവ്യാപ്തമേവം ശരീരം നാഡീഭിർ വ്യാപ്തം.

സുഷുമ്നയുടെ ഇടതു ഭാഗത്ത് ഇഡ നാഡിയും വലതു ഭാഗത്ത് പിംഗളനാഡിയും സ്ഥിതി ചെയ്യുന്നു. ഇഡയിൽ ചന്ദ്രനും പിംഗലയിൽ സൂര്യനും സഞ്ചരിക്കുന്നു. ചന്ദ്രൻ തമോഗുണനും സൂര്യൻ രജോഗുണനുമാണ്. ചന്ദ്രൻ അമൃതാംശം, സൂര്യനാകട്ടെ വിഷാംശം. രണ്ടു പേരും സകല കാലങ്ങളിലും ധാരണം ചെയ്യുന്നവരാണ്. സുഷുമ്ന കാലഭോക്താവാണ്. അതിന്റെ പുറകിൽ സരസ്വതീ നാഡി. പാർശ്വത്തിൽ കുഹൂ നാഡി, യശസ്വിനിക്കും കുഹൂവിനും വാരുണീ നാഡി സ്ഥിതിചെയ്യുന്നു. പൂഷാവിനും സരസ്വതി ക്കും മധ്യേ യശസ്വിനി, കുന്ദ മധ്യത്തിലാണ് അലംബുസ, സുഷുമ്നയുടെ മുൻഭാഗത്ത് ലിംഗം വരെ കുഹു നാഡിയാണ്. കുണ്ഡലിനിയുടെ താഴെയും മുകളിലും താഴെയും വാരുണീ നാഡി. യശസ്വിനിയും സൗമ്യയും കാലിന്റെ പെരുവിരൽ വരെ നീണ്ടു കിടക്കുന്നു. പിംഗള മുകളിലേക്കു പോയി ഇടത്തെ കണ്ണു വരെ പൂഷാ നാഡി, ഇടതു ചെവി വരെ യശസ്വിനി, നാക്കിന്റെ മുകൾഭാഗം വരെ സരസ്വതി, ഇടതു ചെവിയുടെ മുകളിലോട്ട് പോകുന്ന ശംഖിനി, പിൻഭാഗത്ത് ഇടതു കണ്ണു വരെ ഗാന്ധാരി, ഗുദാമൂലസ്ഥാനത്തു നിന്ന് മുകളിലോട്ടും താഴോട്ടും പോകുന്നത് അലംബുസ. ഈ പതിന്നാലു നാഡികളുടെ കൂട്ടത്തിൽ മറ്റു നാഡികളും ഉണ്ട്. ആലിലയിൽ അനേകം ഞരമ്പുകൾ കാണപ്പെടുന്നതു പോലെ ശരീരത്തിലും അനേകം നാഡികൾ പരന്നു കിടക്കുന്നു.

പ്രാണാപാന സമാനോദാനവ്യാന നാഗ കൂർമ്മകൃകര ദേവദത്ത ധനഞ്ജയാഃ ഏതേ ദശ വായവഃ സർവാസു നാഡഷു ചരന്തി ആസ്യ നാസി കാ കണ്ഠനാഭിപാദാംഗുഷ്ഠ ദ്വയ കുണ്ഠല്യധ ശ്ചോർധ്വ ഭാഗേഷു പ്രാണഃ സഞ്ച രന്തി ശ്രോതാക്ഷി കടിഗുൽഫ ഘ്രാണ ഗള സ്ഫിഗ് ദേശേഷു വ്യാനഃ സഞ്ചരതി ഗുദ മേഢ്രോരുജാനൂദര വൃഷണ കടി ജംഘാനാഭി ഗുദാഗ്ന്യഗാരേഷ്വപാനാഃ സഞ്ചരതി സർവസന്ധിസ്ഥഃ പാദഹസ്തയോ രപി സർവഗാ ത്രേഷു സർവവ്യാപീ സമാനാഃ ഭുക്താനാ രസാദികം ഗാത്രേഗ്നിനാ സഹ വ്യാപയൻ ദ്വിസപ്തതി സഹസ്രേഷു നാഡീമാർഗ്ഗേഷു ചരൻ സമാനവായു രഗ്നിനാ സഹസാംഗോപിംഗകളേബരം വ്യാപ്നോതി നാഗാദിവായവഃ പഞ്ചത്വഗസ്ഥാദി സംഭവാഃ തുന്ദസ്ഥം ജലമന്നം ച രസാദിഷു സവീരിതം ത്വങ് മധ്യഗതഃ പ്രാദസ്താനി പൃഥക് കുര്യാത് അഗ്നേപുരപി ജലം സ്ഥാപ്യ ജലോപരി അന്നാദീനി സംസ്ഥാപ്യ സ്വയമപാനം സംപ്രാപ്യ തേനൈ സഹ മാരുത പ്രയാതി ദേഹമധ്യഗതം ജ്വലനം വായുനാ പാലിതോപഗ്നിരപാനേനശനൈർദേഹ മധ്യേ ജലതി ജ്വലനോ ജ്ലാഭിഃ പ്രാണേന കോഷ്ഠമഭ്യാ ഗതം ജലമ ത്യുഷ്ണമകരോത് ജലോപരി സമർപ്പിത വ്യഞ്ജ നസ്ഥ യുക്തമന്നം വഹ്നി സംയുക്തവാരിണാ പർവമകരത് തേനസ്വേദ മൂത്ര ജലരക്ത വീര്യ രൂപംസ പുരീ ഷാദികം പ്രാണാ പ്രഥക് കുര്യാത് സമാന വായുനാ സരസർവാസു നാഡീഷു രസം വ്യാ പയൻ ശ്വസരൂപേണ ദേഹേ വായുശ്ചരതി നവഭിർ വ്യോമരന്ധ്രൈ ശരീരസ്യ വായവഃ കുർവന്തി വിൺമൂത്രാദി വിസർജ്ജനം നിശ്വാസോച്ഛ്വാസകാ സഞ്ച പ്രാണ കർമ്മോച്യതേ വിൺമൂത്രാദി വിസർജ്ജനം നിശ്വസോച്ഛ്വാസകാസഞ്ച പ്രാണ കർമ്മാച്യതേ വിൺമൂത്രാദി വിസർജന മഹാന വായു കർമ്മ ധ്യാനോ ദാന ചേഷ്ടാദി വ്യാന കർമ്മ ദേഹ സ്യോന്നയ നാദിക മുദാന കർമ്മ ശരീര പോഷ ണാദികം സമാന കർമ്മം ഉദ്ഗാരാദി നാഗ കർമ്മ നിമീലനാദി കൂർമ്മ ക്ഷുത്കരണം കുകര കർമ്മ തന്ദ്രാ ദേവദത്ത കർമ്മ തന്ദ്രാ ദേവദത്ത കർമ്മ ശേഷ്മാദി ധനഞ്ജയ കർമ്മ

N P

ഏവം നാഡീ സ്ഥാനം വായുസ്ഥാനം തത് കർമ്മ ച സമൃഗ് ജ്ഞാത്വാ നാഡീ
സംശോധനം കുര്യാത്

പ്രാണൻ അപാനൻ സമാനൻ ഉദാനൻ വ്യാനൻ നാഗം കൂർമ്മം കൃകരം ദേവദത്തം ധനഞ്ജയം എന്നീ പത്തു വായുക്കൾ സകലനാഡികളിൽ കൂടിയും സഞ്ചരിക്കുന്നു.ട വായ് മൂക്ക് കഴുത്ത് പൊക്കിൾ എന്നിവയിലും കാലിലെ രണ്ടു തള്ളവിരലുകളിലും കുണ്ഡലിനിയുടെ താഴെയും മുകളിലും പ്രാണൻ സഞ്ചരിക്കുന്നു. ചെവി കണ്ണ് അര മുട്ട് മൂക്ക് കഴുത്ത് എന്നീ സ്ഥാനങ്ങളിൽ വ്യാനനും മലദ്വാരം ലിംഗം മുട്ട് വയറ് വൃഷണം അര തുട പൊക്കിൾ അഗ്നിസ്ഥാനം ഇവയിൽ അപാനനും സഞ്ചരിക്കുന്നു. സമാനനാകട്ടെ കൈയ് കാല് മറ്റു അവയവങ്ങൾ ഇവയിൽ സർവത്ര സഞ്ചരിക്കുന്നു. ഭക്ഷിച്ച അന്ന രസത്തെ സമാനൻ എഴുപത്തീരായിരം നാഡികളുടെ മാർഗ്ഗത്തിൽ കൊണ്ടെത്തിക്കുന്നു. നാഗാദി പഞ്ച വായുക്കൾ തൊലി അസ്ഥി എന്നിവയിലാണ്. വയറ്റിലെ പ്രാണവായു അന്ന രസാദികൾ തരംതിരിക്കുന്നു. അഗ്നിക്കു മുകളിൽ വെള്ളം വെച്ച് ദഹനാദികൾക്കുപകരിക്കത്തക്കവിധം വായു ഉചിതം കർമ്മങ്ങൾ നിർവഹിക്കുന്നു. ദഹനക്രിയ നേരെയാക്കന്നതിലും ഈ വായുക്കൾ ഗണീയമായ പങ്ക് വഹിക്കുന്നുണ്ട്. വിയർപ്പ്, മൂത്രം, രക്തം, വീര്യം, രസം, മലം ഇവ വേർതിരിക്കുന്നതും വായു തന്നെ പിന്നീട് സമാനവായുവിനോടു കൂടി എല്ലാ നാഡികളിലും രസം വ്യാപരിപ്പിച്ചു കൊണ്ട് പ്രാണവായു ശ്വാസരൂപത്തിൽ ശരീരത്തിൽ സഞ്ചരിച്ചു കൊണ്ടിരിക്കുന്നു. ശരീരത്തിലെ നവദ്വാരങ്ങളിൽ കൂടി മലം മൂത്രം എന്നിവയെ വിസർജ്ജിപ്പിക്കുന്നതും വായുവാണ്. ശ്വാസോച്ഛ്വാസവും ചുമയും പ്രാണന്റെ കർമ്മങ്ങളാണെന്ന് പറയുപ്പെടുന്നു. മലമൂത്രാദികളെ വെളിയിലേക്ക് തള്ളുന്നത് അപാനനാണെന്ന് ത്യജിക്കുക ഗ്രഹിക്കുക. മുതലായ പ്രവൃത്തികൾ വ്യാനന്റെ കർമ്മമാണ്. ഏമ്പക്കവും മറ്റും ഉണ്ടാക്കുന്നത് നാഗമാണ്. കൺപോളകൾ അടയ്ക്കുന്നത് കൂർമ്മത്തിന്റെ ജോലിയാകുന്നു. വിശപ്പു തോന്നിക്കുന്നത് കൃകരമാണ്. ആലസ്യം ദേവദത്തത്തിന്റെ പ്രവത്തിയാണ്. കർമ്മപരിപാടി മിക്കതും ധനഞ്ജയനാൽ നിർവഹിക്കകപ്പെടുന്നു. നാഡീസ്ഥാനം അവയുടെ കർമ്മങ്ങൾ എന്നിവ നല്ലവണ്ണം മനസ്സിലാക്കി നാഡികലെ ശുദ്ധീകരിക്കേണ്ടതുണ്ട്.

## അഞ്ചാം ഖണ്ഡം

1. യമനിയമയുതഃ പുരുഷഃ സർവ സാംഗവിവർജിതഃ കൃതവിദ്യഃ സത്യധർമ്മ രതോ ജിതക്രോധോ ഗുരു ശുശ്രൂഷാ നിരതഃ പിതൃ മാതൃവിധേയഃ സ്വാശ്ര മോക്ത സദാചാര വിദ്വിച്ഛിക്ഷിത ഫല മൂലോദകാന്വികം തപോവനം പ്രാപ്യ രമ്യദേശേ ബ്രഹ്മഘോഷ സമന്വിതേ സ്വധർമ്മ നിരത ബ്രഹ്മവിത് സമാവൃതേ ഫലമൂലപുഷ്പ വാരിഭിഃ സുസരപൂർണ്ണേ ദേവായത നേ നദീതീരേ ഗ്രാനഗരേ വാപിസുശോഭന മഠം നാത്യുച്ചനീചായതമല്പ ദ്വാരം ഗോമയാദിലിപ്തം സർവരക്ഷാസമന്വിതം കൃത്വാ തത്ര വേദാന്ത്രശ്രവണം കുർവൻ യോഗം സമാരഭേത്

ആദൗ വിനായകം സംപൂജ്യ സ്വേഷ്ടദേവതാം നത്വാ പൂർവോക്താസനേഷു സ്ഥിത്വാ പ്രാങ്മുഖ ഉദങ്മുഖോവാപി മൃദാസനേഷു ജിതാസനഗതോ വിദ്വാൻ സമഗ്രീവ ശിരോ നാസാഗ്ര ദൃക് ഭ്രൂമധ്യേ ശശഭൃത് ബിംബം പശ്യൻ നേത്രാഭ്യാമ മൃതം പിബേത് ദ്വാദശ മാത്രയാ ഇഡയാ വായുമാപൂര്യോദരേ സ്ഥിതം ജ്വാലാ വലീയുതം രേഥ ബിന്ദുയുക്തമഗ്നി മണ്ഡലയുതം ധ്യായേത്, രേച യേത് പിംഗലയാ, പുനഃപിംഗലയാ ആ പൂര്യ കുംഭിത്വാ രേയയേദിഡയാ ത്രിചതുസ്ത്രി ചതു സപ്തത്രിചതുർമാസ പര്യന്തം ത്രി സന്ധിഷു തദന്തരാളേഷ്ഠ ച ഷട് കൃത്വാ ആചരേന്നാഡീ ശുദ്ധിർ ഭവതി തതഃ ശരീരേ ലഘു ദീപ്തി വൃദ്ധി നാദാദി വ്യക്തിർ ഭവതി

വിദ്യാഭ്യാസം നേടിയ വ്യക്തി യമനിയമാധീതനും സർവസംഗ പരത്യാഗിയും സത്യധർമ്മാദികളിൽ തത്പരനം ആയിരിക്കണം. കോപം നിയന്ത്രിക്കണം. ഗുരു സേവാ തത്പരനാകണം. കോപം നിയന്ത്രിക്കണം. ഗുരു സേവാ തത്പരനാകണം മാതാപിതാക്കന്മാർക്ക് വിധേയനായിരിക്കണം. ശരിക്കും ആശ്രമ സദചാരങ്ങളിയുന്ന ഗുരുവിൽ നിന്നും വിദ്യനേടി തപോവനത്തിലെത്തണം. അവിടെ രമ്യപ്രദേശത്ത് ബ്രഹ്മഘോഷയുക്തവും ബ്രഹ്മജ്ഞാനികളാൽ വ്യാപ്തവുംഫലമൂലജലാദി സമൃദ്ധവും ആയ തീരത്തോ ഗ്രാമത്തിലോ പട്ടണത്തിലോ ഉന്നതമായ മഠം സ്ഥാപിക്കണം. അവിടം ഏറെ ഉയർന്നതോ അധികം താഴ്ന്നതോ ഏറെ വീതിയോ നീളമോ ഉള്ളതോ ആയിരിക്കരുത്.കുറച്ചു മാത്രം വാതിലുകളുള്ളതും ചാണകം മുതലായതുകൊണ്ട് മെഴുകിയതും സുരക്ഷിതവുമായിരിക്കണം അവിടം. അവിടെ അയാൾ വേദാന്ത ശ്രവണം ചെയ്ത് യോഗാഭ്യാസം ആരംഭിക്കണം. ആദ്യമായി ഗണപതിയെ പൂജിച്ച് ഇഷ്ട ദേവതയെ നമസ്ക്കരിച്ച് ഉചിതമായ ആസനത്തിലിരിക്കണം. പൂർവാഭിമുഖമായോ ഉത്തരാഭിമുഖമായോ മൃദുവായ പീഠത്തിലിരുന്ന് ആസനപരിഗ്രഹം ചെയ്യണം. കഴുത്തും ശിരസ്സും നേരെയാക്കി നാസാഗ്രത്തിൽ ദൃഷ്ടി ഉറപ്പിക്കണം. രണ്ടു പുരികങ്ങൾക്കും മധ്യേ ചന്ദ്രമണ്ഡലത്തെ നോക്കണം. അമൃത പാനം ചെയ്യണം. പന്ത്രണ്ടു മാത്ര കൊണ്ട് ഇഡാ നാഡി മുഖേന വായു സ്വീകരിച്ച് വയറ്റിലെ ജലായുക്തരേഫബിന്ദുക്കൾ സഹിതം അഗ്നി മണ്ഡലത്തോടും ചേർക്കാൻ ധ്യാനിക്കണം. പിംഗളയിൽ കൂടി വായു നിറച്ച് കുംഭകം ചെയ്ത് ഇഡയിൽ കൂടി വെളിയിലേക്ക് വിടണം. ഇങ്ങനെ മൂന്നോ നാലോ മാസം ത്രിസന്ധ്യകളിലും മൂന്നു വീതമോ നാലു വീതമോ ഇടയിൽ ആറു തവണ വീതമോ അഭ്യാസം ചെയ്യണം. അതോടെ നാഡി ശുദ്ധമാകും. അങ്ങനെ അനുഷ്ഠിക്കുന്നത് ശരീര ലാഘവം കാന്തി മുതവായവ ലഭിക്കാൻ ഉതകുന്നതാണ്.

## ആറാം ഖണ്ഡം

പ്രാണാപാന സമാ യോഗഃ പ്രാണായാമോ ഭവതി രേചക പൂരക കുംഭഭേദേന സ ത്രിവിധഃ തേ വർണാത്മകഃ തസ്മാത് പ്രണവ ഏവ പ്രാണായാമഃ പത്മാദ്യാസനസ്ഥഃ പുമാൻ നാസാഗ്രേ ശശഭൃത് ബിംബജ്യോത്സനാ ജാല വിതാനിതാ കാര മൂർത്തി രക്താ ഹീ ഹംസ വാഹിനീ ദണ്ഡ ഹസ്താ ബാലാ ഗായത്രീ ഭവതി ഉകാരമൂർത്തി ശ്വേതാംഗീതാർക്ഷ്യ വാഹിനീ യുവതീ ചക്രഹസ്താ സാവിത്രീ ഭവതി മകാര മൂർത്തിഃ കൃഷ്ണാംഗീ വൃഷ വാഹിനീ വൃദ്ധാ ത്രിശൂലവധാരിണി സരസ്വതീ ഭവതി അകാരാദി ത്രയാണാം സർവ്വകാരണ മേകാക്ഷരം പരം ജ്യോതിഃ പ്രണവം ഭവതി ഇതി ധ്യായേത് ഇഡയാ ബാഹ്യാത്വായുമാ പൂര്യ ഷോഡശമാത്രാഭിരകാരം ചിന്തയൻ പൂരിതം വായും ചതുഃ ഷഷ്ടി മാത്രാഭിഃ കുംഭയിത്വാ ഓം കാരം ധ്യായൻ പൂരിതം പിംഗലയാ ദ്വാത്രിംശത് മാത്രയാ മകാരമൂർത്തി ധ്യാനേന ഏവം ക്രമേണ പുരാഃ പുനഃ കുര്യാത്.

പ്രാണായാമമെന്നത് പ്രാണാപാനസമാ യോഗമാണ്. രേചകം പൂരകം കുംഭകം എന്ന് അത് മൂന്നു വിധമാണ്. വർണ്ണാത്മകമാകയാൽ പ്രണവം തന്നെ പ്രാണായാമം. പത്മാസനം തുടങ്ങിയ ഏതെങ്കിലുമൊരു ആസനത്തിലിരുന്ന് വ്യക്തി നാസാഗ്രത്തിൽ ചന്ദ്രഹിംഹത്തിലെ ജ്യോത്സനയാൽ സമാവൃതയും രക്താംഗിയും ഹംസവാഹിനിയും ദണ്ഡഹസ്തയും ബാലയും അകാരമൂർത്തിയുമായ ഗാത്രിയാണ്. ഉകാരമൂർത്തി സ്ലരൂപിണിയായ സരസ്വതി കൃഷണാംഗിയും വൃഷാരൂഢയും വൃദ്ധയും ത്രിശൂല ഹസ്തയുമാകുന്നു. ഇങ്ങനെ അകാരാദി മൂന്നുവർണ്ണങ്ങളോടു കൂടിയ ഓം ആണ് സർവത്തിനും കാരണഭൂതമായ പരമജ്യോതിസ്സ് എന്ന് ധ്യാനിക്കണം. പിന്നെ ഇഡാ നാഡിയിൽ കൂടി വെളിയിലെ വായുവിനെ പതിനാറു മാത്രയിൽ ഉള്ളിലേക്ക് സ്വീകരിക്കുകയും അകാരത്തെ ചിന്തിക്കുകയും ചെയ്യണം. അനന്തരം വായുവിനെ അറുപത്തിനാലു മാത്രയിൽ കുംഭകം ചെയ്യണം. ആ ഘട്ടത്തിൽ മകാരമൂർത്തിയെ ധ്യാനിക്കണം. ഈ ക്രമം തുടരേണ്ടതുണ്ട്.

## ഏഴാംഖണ്ഡം

1. അഥാസന ദൃഢോ യോഗീ വശീ മിത ഹിതാശന സുഷുമ്ന നാഡീസ്ഥ മല ശോഷാർത്ഥം യോഗീ ബിദ്ധ പത്മാസനോ വായും ചന്ദ്രേണാപൂര്യഥാ ശക്തി കുംഭയിത്വാ സൂര്യേണ രേചയിത്വാ പുനഃ സൂര്യോണാവ്യാപപൂര്യ കുംഭയിത്വാ ചന്ദ്രേണാ വിരേച്യയതാ ത്യജേത്തയാ സംപൂര്യധാരയേത് തദേതേ ശ്ലോകോ ഭവന്തി ക

അനന്തരം ദൃഢമായതിനെത്തുടർന്ന് യോഗി ജിതേന്ദ്രിയനായി ഹിതവും മിതവുമായ ആഹാരം കഴിച്ച് സുഷുമ്നാ നാഡിയിലെ മാലിന്യം ശോഷിപ്പിക്കാൻ യോഗാഭ്യാസം ചെയ്യണം. അപ്പോൾ പത്മാസനത്തിലിരുന്നു ചന്ദ്രനാഡിയിൽ കൂടി വായുനിറച്ച് യഥാ ശക്തി കുംഭകം ചെയ്ത് സൂര്യനാഡിയിൽ കൂടി രേചകം ചെയ്യണം. ഏതു നാഡിയിൽ കൂടിയാണോ രേചകം ചെയ്ത് അതേ നാഡിയിൽ കൂടിത്തന്നെ വീണ്ടും പൂരകം ചെയ്യണം. താഴെ പറയുന്ന ശ്ലോകങ്ങൾ ഈ ആശയം വ്യക്തമാക്കുന്നു.

2. പ്രാണം പ്രാഗിഡയാ പിബേന്നിയമിതം
   ബ്രൂയോന്യയാ രേചരേത്
   പീത്വാ പിംഗലയാ സമീരമ മഥോ
   ബദ്ധ്വാ ത്യജേത് വാമയാ
   സൂര്യാചന്ദ്രമസോരനേന വിധിനാ
   ഭ്യാസം സദാ തന്വതാം
   ശുദ്ധ നാഡിഗണാ ഭവന്തി യമിനാം
   മാസത്രയാ ദൂർധ്വതഃ

3. പ്രാതമ്മധ്യന്ദിനേ സായമർദ്ധരാത്രേതു
   കുംഭവാൻ
   ശനൈരശീതി പര്യന്തം ചതുർവാരം സമഭ്യസേത്

4. കനീയസി ഭവേത് സ്വേദ കമ്പോ ഭവതി മധ്യമേ
   ഉത്തിഷ്ഠര്യുത്തമേ പ്രാണരോധേ
   പത്മാസനം മഹത്

5. ജലേന ശ്രമ ജാതേന ഗാത്ര മർദ്ദനമാചരേത്
   ദൃഢതാ ലഘുതാ ചാപി തസ്യ
   ഗാത്രസ്യ ജായതേ
   അഭ്യാസകാലേ പ്രഥമം ശസ്തം
   ക്ഷീരാജ്യ ഭോജനം
   തതോഭ്യാസോ സ്ഥിരീഭുതേ ന താവന്നിയമഗ്രഹ

ആരംഭത്തിൽ ഇഡാനാഡിയിലൂടെ പ്രാണനെ നിറച്ച് കുംഭകം ചെയ്ത് പിംഗളാ നാഡിയിൽ കൂടി രേചകം ചെയ്യണം. പിന്നെ പിംഗളയിൽ കൂടി പൂരണം ചെയ്ത് കുംഭകം ചെയ്ത് ഇഡയിൽ കൂടി രേചകം ചെയ്യണം. ഈ വിധി പ്രകാരം സൂര്യചന്ദ്രിനാഡികൾ മുഖേന നിത്യവും പ്രാണായാമാഭ്യാസം ചെയ്യുന്ന പക്ഷം യോഗിയുടെ എല്ലാ നാഡികളും മൂന്നുമാസം കൊണ്ട് ശുദ്ധമാകുന്നു. പ്രഭാതത്തിലും ഉച്ചക്കും സന്ധ്യക്കും അർദ്ധരാത്രിയിലും ഇങ്ങനെ നാലുപ്രാവശ്യം പതുക്കെപ്പതുക്കെ എൺപതു മാത്ര വരെയുള്ള കുംഭകം അഭ്യസിക്കണം. ചെറിയതോതിലെ പ്രാണായമം കൊണ്ടു വിയർപ്പുണ്ടാകുന്നു. മധ്യത്തിൽ കമ്പമുണ്ടാകും ഉത്തമത്തിൽ പത്മാസനത്തിലിരുന്ന് മേല്പോട്ട് പൊങ്ങും പ്രാണായാമഘട്ടത്തിൽ ഉണ്ടാകുന്ന വിയർപ്പുകൊണ്ട് ശരീരം മർദ്ദിക്കണം. അത് ശരീരത്തെ ബലിഷ്ഠവും ഘനക്കുറവുള്ളതുമാക്കാൻ സഹായിക്കുന്നു. അഭ്യാസാരഭകാലത്തും പാൽ നെയ്യ് ഇവ ചേർന്ന ആഹാരം പഥ്യമാണ് പിന്നീട് അഭ്യാസം സ്ഥിരമായതിനെത്തുടർന്ന് പ്രത്യേക നിയമമൊന്നും പാലിക്കേണ്ടതില്ല.

6. യഥാ സിംഹോ ഗജോ വ്യാഘ്രോ ഭവേദ് വശ്യഃ ശനൈഃ ശനൈഃ തഥൈവസേവിതോ വായുര ന്യഥാ ഹന്തി സാധകം

7. യുക്തം യുക്തം ത്യജേദ്വായും യുക്തം യുക്തം ച പൂരയേത് യുക്തം യുക്തേന ബന്ധീയാ ദേവം സിദ്ധിമവാപ്നുയാത്

8. യഥേഷ്ട ധാരണാത് വായോരനലസ്യ പ്രദീപനാ നാദാഭിവ്യക്തിരാരോഗ്യം ജായതേ നാഡിശോ ധനാ

9. വിധിവത് പ്രാണ സംയാമൈർനാഡീ ചക്രേ വിശോ ധിതേ സുഷുമ്നാ വദനം ഭിത്വാ സുഖാത് വിശദതി മാരുതഃ

10. മാരുതേ മധ്യസഞ്ചാരേ മനഃ സൈഥര്യം പ്രജായതേ യോ മനഃസുസ്ഥിരോ ഭാവോ സൈവാ വസ്ഥാമനോത്മനീ

സിംഹം ആന കടുവ ഇവയെ സാവധാനം വശീകരി ക്കണം. അതുപോലെ വായുവിനെ സാവധാനം സാധകം ചെയ്താൽ വശംവദമാകും. വിപരീതമായിട്ടായാൽ സാധകനെ ത്തന്നെ കൊന്നുവെന്ന് വരും. അതിനാൽ വിധിപൂർവം രേചകവും കുംഭകവും പൂരകവും ചെയ്യാം. അങ്ങനെയെങ്കിൽ സിദ്ധി കൈവരും. ശരിയായ കുംഭകം കൊണ്ട് അഗ്നി ദീപ്തി യുണ്ടാകുന്നു. നാഡികൾ ശുദ്ധമാകുമ്പോൾ നാദശുദ്ധിയും ആരോഗ്യവും ഉണ്ടാകും. അതിനാൽ സുഷുമ്നാ നാഡിയുടെ മുഖം ഭേദിച്ച് വായു സുഖമായി അതിൽ പ്രവേശിക്കുന്നു. വായു മധ്യത്തിൽ സഞ്ചരിക്കുമ്പോൾ മനസ്സിന് സ്ഥിരത യുണ്ടാകും. ശരിയായി മനസ്സ് ദൃഢമാകുമ്പോൾ അതിനെ മനോന്മനി അവസ്ഥ എന്ന് വ്യവഹരിക്കപ്പെടുന്നു.

11. പൂരകാന്തേ തു കർത്തവ്യഃ ബന്ധോ ജാലന്ധ കാഭിധഃ കുംഭകാന്തേ രേചകാ ദൗ കർത്തവ്യ സ്തുണ്ഡയാണകഃ

12. അധസസ്താത് കുഞ്ചനേ നാശു കണ്ഠ സംശോ ധനേ കൃതേ മധ്യേ പശ്ചിമതാനേന ന്യാത് പ്രാണോ ബ്രഹ്മനാഡിഗഃ

13. അപാനമൂർധ്വമുത്ഥാപ്യ പ്രാണം കണ്ഠാദധോന യൻയോഗീ ജരാവിനിർമുക്തഃ ഷോഡശോ വയസാ ഭവേത്

പൂരകത്തിനു ശേഷം ഒടുവിൽ ജാലന്ധരം എന്നു പേരുള്ള ബന്ധം ചെയ്യണം. കുംഭകാന്തത്തിലും കാദിയിലും ഉഡ്ഡിയാനാം വേണം. താഴത്തെ മൂലരന്ധ്രസങ്കോചത്താൽ കണ്ഠ സങ്കോചം ഉണ്ടാകുന്നു. മധ്യഭാഗം പശ്ചിമ ദിക്കി ലേക്ക് വലിക്കുമ്പോൾ പ്രാണവായു ബ്രഹ്മനാഡിയിലെ ത്തുന്നു. അപാനനെ മുകളിലേക്ക് കൊണ്ടു പോയി പ്രാണനെ കണ്ഠത്തിനു താഴെയായി കൊണ്ടുവന്ന് യോഗി വൃദ്ധാവസ്ഥാ രഹിതനാകുന്നു. പതിനാറു വയസ്സിന്റെ ചെറുപ്പം സാധക നുണ്ടാകും.

14. സുഖാസനസ്ഥോ ദക്ഷനാഡ്യാ ബഹിസ്ഥം പവനംസമാകൃഷ്യ ആകേശാനഖാഗ്രോ കുംഭയിത്വാ സവ്യനാഡ്യാ രേചയേത് തേന കപാല ശോധനം വാതനാഡീഗത സർവരോഗസർവവിനാനശനം ഭവതിഹൃദയാദി കണ്ഠപര്യന്തം സസ്വനം നാസാഭ്യാം ശനൈഃ പവനമാകൃഷ്യ യഥാ ശക്തി കുംഭയിത്വാ ഇഡയാ വിരേച്യ ഗച്ഛൻ തിഷ്ഠൻ കുര്യാത് തേന ശ്ലേഷ്മ ഹരം ജം രാഗ്നിഹവർധനം ഭവതി വക്ത്രേണ സീത്ക്കാര പൂർവകം വായും ഗൃഹീത്വാ യഥാശക്തി കുംഭയിത്വാ നാസാഭ്യാം രേചയേത് തേന ക്ഷുത് തൃഷ്ണാ ആലസ്യ നിദ്രാ ന ജായതേ ജിഹ്വയാ വായും ഗൃഹീത്വാ യഥാശക്തി കുംഭയിത്വാ നാസാഭ്യാം രേചയേത് തേന ഗുല്മ പ്ലീഹാ ജ്വര പിത്ത ക്ഷുധാദീനി നശ്യന്തി അഥ കുംഭകഃ ദ്വിവിധഃ സഹിതഃ കേവലശ്ചേതി രേചക പൂരകയുക്തഃ സഹിതഃ തദ്വർജിതഃ കേവലഃ കേവല സിദ്ധത്രിഷു ലോകേഷു ന തസ്യ ദുർലഭം ഭവതി കേവല കുംഭ കാത് കുണ്ഡലിനി ബോധോ ജായതേ തതഃ കൃശവപുഃ പ്രസന്ന വദനോ നിർമ്മല ലോചനോ അഭിവ്യക്ത നാദോ നിർമ്മുക്ത രോഗ ജാലോ ജിത ബിന്ദു. പടു ഗ്നിർഭവതി അന്തർ ലക്ഷ്യം ബഹിർദൃഷ്ടി നിമേഷോ ന്മേഷ വർജിതാ ഏഷാ സവൈഷ്ണവീ മുദ്രാ സർവതാ തന്ത്രേഷു ഗോപിതാ

സുഖാസനത്തിലിരുന്ന് വലത്തെ നാഡിയിൽ കൂടി പുറത്തെ വായു വലിച്ച് തല മുതൽ പാദം വരെ നിരോധിച്ച് കുംഭകത്താൽ ഇടത്തെ നാഡിയിൽ കൂടി രേചകം ചെയ്യണം. അങ്ങനെയായിൽ കപാലശുദ്ധിയുണ്ടാകും. വായു നാഡിക ളിലെ സകല രോഗങ്ങളും മാദവഹൃദയം മുതൽ കണ്ഠം വരെ സശബ്ദം രണ്ടു നാസാദ്വാരങ്ങളിൽ കൂടി പതുക്കെ വായു വലിച്ച് കുംഭകം ചെയ്ത് ഇടയിൽ കൂടി രേചകം ചെയ്യണം. നടക്കുമ്പോഴും നിൽക്കുമ്പോഴും ഇതാകാം. ഇതിന്റെ ഫല മായി കഫം വിട്ടുമാറി ജഠരാഗ്നി വർദ്ധിക്കും. വായിൽ കൂടി സീത്കാരം ചെയ്ത് വായുനിറച്ച് യഥാശക്തി കുംഭകം ചെയ്തു രണ്ടു മൂക്കിൻ ദ്വാരങ്ങളിൽ കൂടി രേചകം ചെയ്യണം. അങ്ങനെയായാൽ വിശപ്പ് ദാഹം ആലസ്യം നിദ്ര ഇവ ഉണ്ടാകില്ല. നാക്കിൽ കൂടി വായുവിനെ വലിച്ച് യഥാശക്തി കുംഭകം ചെയ്തും രണ്ടു മൂക്കിൽ ദ്വാരങ്ങളിൽ കൂടി രേചകം ചെയ്താൽ ഗുല്മം പ്ലീഹ ജ്വരം പിത്തം വിശപ്പ് മുതലായവ മാറുന്നു.

അനന്തരം കുംഭകത്തെപ്പറ്റി അത് രണ്ട് വിധത്തിലുണ്ട്. സഹിത കുംഭകവും കേവല കുംഭകവും. രേചക പൂരകങ്ങ ളോടു കൂടിയത് സഹിതകുംഭകം. അല്ലാത്തത് കേവല കുംഭകം. കേവലകുംഭകം സാധിതമായാൽ യഗിക്ക് മൂന്നു ലോകത്തും ദുർലഭമായി ഒന്നുമുണ്ടാകില്ല. കേവലകുംഭക ത്താൽ കുണ്ഡസിനി ഉണരുന്നു. അതോടെ യോഗി കൃശ ഗാത്രനും പ്രസന്നമുഖനും നിർമ്മല നേത്രനും രോഗവിമു ക്തനും ദീപ്താഗ്നിയും ആയിത്തീരുന്നു. ഇതാണ് വൈഷ്ണ വീമുദ്ര എല്ലാ തന്ത്രത്തിലും ശാസ്ത്രത്തിലും ഇത് ഗോപ്യമായി വെച്ചിരിക്കുന്നു.

15. അന്തർ ലക്ഷയവിലീന ചിത്ത പവനോ
യോഗീ സദാ വർത്തതേ
ദൃഷ്ടാ നിശ്ചല താരയാ ബഹിരധഃ
പശ്യന്നപി പശ്യന്നപി
മുദ്രേയം ഖലു ഖേചരീ ഭവതി സൗ
ലക്ഷ്യൈകതാനാ ശിവാ
ശൂന്യാശൂന്യ വിവർജിതാ സ്ഥുരതി സാ
തത്വം പദം വൈഷ്ണവീ

16. അർദ്ധോന്മീലിത ലോചനഃ സ്ഥിരമനാ നാസാഗ്ര
ദത്തേക്ഷണ
ശ്ചന്ദ്രാർക്കാവപിലീനതാമുപനയ
ന്നിഷ്പന്ദ ഭാവോത്രം
ജ്യോതീരൂപമശേഷബാഹ്യരഹിതാ
ദേദീപ്യമാനം പരം തത്വാ തത്പരമസ്തിവസ്തു
വിഷയം ശാണ്ഡില്യ വിദ്ധീഹ തത്

17. താരം ജ്യോതിഷി സംയോജ്യ കിഞ്ചിദുന്ന
മയൻ ഭ്രുവൗ
പൂർവാഭ്യാസസ്യ മാർഗ്ഗോയമുന്മനീ
കാരകഃ ക്ഷണാത്

18. തസ്മാത് ഖേചരീമുദ്രാഭ്യസേത്
തതോന്മനീ ഭവതി
തതോ യോഗിദ്രാ ഭവതി ലബ്ധ യോഗ
നിദ്രസ്യ യോ ഗിനഃ കാലോ നാസ്തി

19. ശക്തി മധ്യേ മനഃ കൃത്വാ കാലോ നാസ്തി
ശക്തിം മാനസ മധ്യാനാം മനസാ മന ആലോക്യ
ശാണ്ഡില്യ ത്വം സുഖീഭവഃ

20. ഖമധ്യേ കുരുചാത്മാനമാത്മ മധ്യേ ച ഖം കുരു
സർവം ച ഖമയ കൃത്വാ ന കിഞ്ചിദപി ചിന്തയ

21. ബാഹ്യ ചിന്താ ന കർത്തവ്യാഃ തഥൈവാന്തര
ചിന്തികാ സർവചിന്താം പരിത്യജ്യ
ചിന്മാത്ര പരമോ ഭവ

വിലീന വായു ചിത്തൻ ആന്തരലക്ഷ്യത്തോടു കൂടിയവ നെങ്കിൽ യോഗിയാണ്. നിശ്ചസമായ കൺമണിയാൽ താഴെ നോക്കിയാലും ഒന്നും കാണാതിരിക്കുന്നതാണ് ഖേചരീ മുദ്ര. കേവല ലക്ഷ്യമാത്രവും മംഗളകരവുമാകയാൽ ഇതിനെ വൈഷ്ണവീ മുദ്രയെന്ന് പറയുന്നു.യ അതിൽ ശൂന്യാശൂന്യ രഹിതമായ തത്വം പരമപദരൂപത്തിൽ പ്രകാശിക്കുന്നു. ബേ ശാണ്ഡില്യ, അർദ്ധോന്മീലിത നേത്രനും സ്ഥിരചിത്തനും നാസാഗ്ര സ്ഥിത ദൃഷ്ടിയുമായ യോഗി നിശ്ച ഭാവ പ്രാപ്തി യോടെ സൂര്യ ചന്ദ്ര നാഡികളെയും വശത്താക്കുന്നു. ഈ ഘട്ടത്തിൽ പരമതത്വത്തിന്റെ പ്രതിഭാസം അവനുണ്ടാകുന്നു. കൺമണിയെ ജ്യോതിസ്സുമായി സംയോജഡിപ്പിച്ച് രണ്ടു പുരികങ്ങളെയും അല്പം ഉയർത്തണം. ഇത് പൂർവാഭ്യാസ മാർഗ്ഗമാണ് ഇതിന്റെ ഫലമായി ഉന്മനാവസ്ഥ സംജാതമാകുന്നു. അതുകൊണ്ട് ഖേചരീമുദ്ര അഭ്യസിക്കേണ്ടതുണ്ട്. അത് ഉന്മനീ ദശ ലഭിക്കാൻ ഇട കൊടുക്കുന്നു. അതേത്തുടർന്ന് യോഗനിദ്ര കൈവരുന്നു. യോഗനിദ്ര ലഭിച്ച യോഗിക്ക് കാലനില്ല. ശാണ്ഡില്യ, മനസ്സ് ശക്തി മധ്യത്തിൽ സ്ഥാപിച്ച് മനസ്സിനാൽ മനസ്സിനെ കണ്ട് സുഖമായി വസിക്കുക. ആകാശമധ്യത്തിൽ ആത്മാവിനെ സ്ഥാപിച്ച് ആത്മാവിന്റെ മദ്യത്തിൽ ആകാശത്തെ സ്ഥാപിക്കുക. സർവവും ആകാശമയമാക്കി ഒന്നും തന്നെയില്ലെന്ന് ചിന്തിക്കണം. ബാഹ്യചിന്തയോ ആന്തരിക ചിന്തയോ പാടില്ല. ഇങ്ങനെ സർവചിന്തയും വെടിഞ്ഞു ബാവചൈതന്യവരനാകണം.

22. കർപ്പൂര മനലേ യദ്വത് സൈന്ധവം
സലിലേ യഥാ
തഥാ ച ലീയമാനം സൻ മസ്തത്വേ വിലീയതേ

23. ജ്ഞേയം സർവ പ്രതീതം ച തജ്ജ്ഞാനം മന
ഉച്യതേ ജ്ഞാനം ജ്ഞേയം സമം നഷ്ടം നാന്യ
പന്ഥാദ്വിതീയകഃ

24. ജ്ഞേയ വസ്തു പരിത്യാഗത് വിലയം യാതി
മാനസമാനസേ വിലയം യാതേ
കൈവല്യമവശിഷ്യതേ

25. ദ്വൗക്രമൗ ചിത്തനാശസ്യ യോഗോ ജ്ഞാനം
മുനീശ്വര യോഗസ്തദ് വൃത്തി രോധോ
ഹി ജ്ഞാനം
സമ്യ ഗവേക്ഷണം

26. തസ്മിൻ നിരോധിതേ നൂന മൂപശാന്തം
മനോ ഭവേത്
മനഃ സ്പന്ദാപശാന്ത്യായം സംസാര
പ്രവിലീയതേ

അഗ്നിയിൽ കർപ്പൂരവും വെള്ളത്തിൽ ഉപ്പും ലയിക്കുന്നതു പോലെ തന്നെ ലയിക്കുന്ന യോഗിയുടെ മനസ്സ് തത്വത്തിൽ വിലയം പ്രാപിക്കുന്നു. അറിയേണ്ടതെല്ലാം അറിയണം., അതിനുള്ള ജ്ഞാനമാണ് മനസ്സ് ആർജ്ജിക്കേണ്ടത്. ജ്ഞാനവും ജ്ഞേയവുമെല്ലാം നഷ്ടമാകാനിടയാകരുത് ജ്ഞേയ വസ്തുവിനെ പരിത്യജിക്കുമ്പോൾ മനസ്സ് വിലയം പ്രാപിക്കുന്നു. ചിത്തനാശത്തിന് രണ്ടു മാർഗ്ഗങ്ങളാണുള്ളത്. യോഗവും ജ്ഞാനവും. യോഗം എന്നു പറയുന്നത് ചിത്തവൃത്തികളുടെ നിരോധമാണ്. ജ്ഞാനമെന്നു പറയുന്നത് വസ്തുവിന്റെ തത്വത്തെ യഥാർത്ഥ രൂപത്തിൽാ കാണുകയെന്നതാണ്. മനസ്സിനെ നിയന്ത്രിച്ചാൽ ഈ സംസാരവും വിലയം പ്രാപിക്കും. അതായത് സാംസാരികമായ വ്യാമോഹവും അതു നിമിത്തം ഉണ്ടാകാവുന്ന ക്ലേശങ്ങളും നശിക്കും.

27. സൂര്യലോകഃ പരിസ്പന്ദ ശാന്തൗ വ്യവഹൃതിർ
യഥാ ശാസ്ത്ര സജ്ജന സമ്പർക്ക
വൈരാഗ്യാഭ്യാ സയോഗതഃ

I K

28. അനാഖ്യായാം കൃതാസ്ഥായാം പൂർവം സംസാര
വൃത്തിഷ്ഠ യഥാദിവാഞ്ചരിത ധ്യാനാച്ചിര
മേക ത യോഹിതാത്

29. ഏക തത്വ ദൃഢാഭ്യാസാത് പ്രാണ
സ്പന്ദോ നിരുധ്യതേ
പൂരകാദ്യനിലായാമാത് ദൃഢാഭ്യാസാ ദഖേദജാത്

30. ഏകാന്തധ്യാനയോഗാച്ച മനസ്പന്ദോ
നിരുദ്ധ്യതേ ഓം
കാരോച്ചാരണ പ്രാന്ത ശബ്ദ തത്വാനു
ഭാവനാത് സുഷുപ്തേ സംവിദാ ജ്ഞാതേ
പ്രാണസ്പന്ദോ നിരുദ്ധ്യതേ

31. താലുമൂലഗതാം യത്നാത്
ജിഹ്വയക്രമ്യ ഘണ്ടികാം
ഊർധ്വരന്ധ്രഗതേ പ്രാണേ പ്രാണ
സ്പന്ദോ നിരുദ്ധ്യതേ

സൂര്യന്റെ പ്രവർത്തന വിധാനം ശാന്തമാകുമ്പോൾ ജഗത്തിന്റെ കർമ്മ പരിപാടികലും ശാന്തമാകുന്നതുപോലെ ശാസ്ത്രങ്ങളുടെയും സജ്ജനങ്ങളുടെയും സമ്പർക്കം കൊണ്ട് വൈരാഗ്യാഭ്യാസ യോഗം ഉണ്ടാകയാൽ പ്രപഞ്ചവും ശാന്തമായിത്തീരുന്നു. ആദ്യം സാസംകാരിക കാര്യങ്ങളിൽ വിരക്തിയുണ്ടാകണം. പിന്നെ ഏറെക്കാലം ധ്യാനവും ദൃഢാഭ്യാസവും ഉണ്ടായാൽ പ്രപഞ്ചവും ശാന്തമായിരിത്തീരുന്നു. ആദ്യം സാംസാരിക കാര്യങ്ങളിൽ വിരക്തിയുണ്ടാകണം. പിന്നെ ഏറെക്കാലം ധ്യാനവും ദൃഢാഭ്യാസവും ഉണ്ടായാൽ പ്രാണവായുവിനെ നിയന്ത്രിക്കാൻ സാധിക്കുന്നു. ഓംകാരോച്ചാരണത്തിനുശേഷം ശബ്ദ തത്വാനുഭൂതി ഉണ്ടാകുന്നതിനാൽ ജ്ഞാനത്താൽ സുഷുപ്തിയുടെ രൂപം മനസ്സിലാക്കാം. അപ്പോൾ പ്രാണനെ ജയിക്കാൻ കഴിയുന്നു. താലൂമൂലത്തിൽ സ്ഥിതി ചെയ്യുന്ന ഗ്രന്ഥിയെ സാവധാനം നാക്കുകൊണ്ട് അമർത്തുമ്പോൾ പ്രാണവായു മുകളിലെ ഛിദ്രത്തിൽ പ്രവേശിക്കുന്നു. അതോടെ പ്രാണന്റെ ഗതി നിരോധിക്കപ്പെടുന്നു.

32. പ്രാണേ ഗലിത സംലിത്തൗ താലൂർധ്വം
ദ്വാദശാന്തഗേ
അഭ്യാസാദൂർധ്വകന്ധ്രേണ
പ്രാണസ്പന്ദോനിരുധ്യതേ

33. ദ്വാദശാംഗുല പര്യന്തേ നാസാഗ്രേ വിമലോംബരേ
സംവിത് ദൃശി പ്രശാമന്ത്യാം പ്രാണസ്പന്ദോ
നിരുധ്യതേ

34. ഭ്രൂമധ്യാതരകാലോക ശാന്താവന്ത
മുപാഗതേ ചേത
നൈകതനേ ബദ്ധ്യേ പ്രാണ സ്പന്ദോ
നിരുധ്യതേ

35. ഓമിത്യേവ യദൂദ് ഭൂതം ജ്ഞാനം ജ്ഞേയാത്മകം
ശിവം അസംസപൃഷ്ട വികല്പാംശം
പ്രാണ സ്പന്ദോ നിരുദ്ധ്യതേ

36. ചിരകാലം ഹൃദേകാന്ത വ്യോമസംവേദനാന്മുനേ
ആവാസന മനോധ്യാനാത് പ്രാണസ്പന്ദോ
നിരുദ്യതേ

അണ്ണാക്കിനു മുകളിൽ പന്ത്രണ്ടംഗുലം ദൂരെ പോകുന്ന പ്രാണൻ ഗളിത ചേഷ്ടയോടു കൂടിയതാകുന്നു. അപ്പോൾ അഭ്യാസം കൊണ്ട് മുകളിലത്തെ ദ്വാരത്തിലൂടെ പ്രാണഗതി നിരുദ്ധമാകുന്നു. നാസാഗ്രത്തിൽ പതിനൊന്നംഗുലം ദൂരെ നിർമ്മലാകാശത്തിൽ ശാന്തമായി നിരോധിക്കപ്പെടുന്നു. പുരികങ്ങളുടെ മദ്ധ്യേ താരക ബ്രഹ്മം ദർശിക്കാൻ കഴിഞ്ഞാൽ ശാന്തി ലഭിക്കും അതോടെ ലൗകിക വ്യാപാരങ്ങളവസാനിക്കുന്നു. മാനസിക സങ്കല്പരം തടയപ്പെടുന്നു. പ്രാണഗതി നിരോധിക്കപ്പെടുന്നു. ജ്ഞാനജ്ഞേയങ്ങൾ മംഗളമായി ഓങ്കാരരൂപത്തിൽ വിസലയിക്കുന്നു. അപ്പോൾ അല്പവും വികല്പമില്ല. കൂടാതെ ആ സമയം പ്രാണഗതി നിരോധിക്കപ്പെടുകയും ചെയ്യുന്നു. മുനേ, ഏറെക്കാലം ഹൃദയത്തിൽ ഏകാന്താകാശാനുഭവം ഉണ്ടാകുമ്പൾ മനസ്സ് ധ്യാനോന്മുഖനാകുന്നു. അതോടെ പ്രാണഗതി നിരുദ്ധമാകുന്നു.

37. ഏഭിഃ ക്രമൈസ്തഥാന്യൈശ്ച നാനാസങ്കല്പ
കല്പിതൈഃ നാനാദേശിക വക്ത്രസ്ഥൈ പ്രാണ

സ്പന്ദോ നിരുദ്യതേ ആകുഞ്ഞനേന കുണ്ഡലിന്യാഃ കവാട മുത്ഘാട്യമോക്ഷദ്വാരം വിഭേദയേത് യേന മാർഗ്ഗേണ ഗന്തവും തദ്വാരം മുഖേനാച്ഛാദ്യ പ്രസുപ്താ കുണ്ഡലിനീ കുടിലാകാരം സർപ്പവദ്വേഷ്ടിതാ ഭവതി സാ ശക്തിർയേന ചാലിതാ സ്യാത് സ തു മുക്തോ ഭവതി സാ കുണ്ഡലിനീ കണ്ഠോർധ്വ ബാഗേ സുപപ്താ ചേത് യോഗിനാം മുക്തയേ ഭവതി ബന്ധ നായാധോ മൂഢാനാം ഇഡാദി മാർഗ്ഗദ്വയം വിഹായ സുഷുമ്നാമാർഗ്ഗേണ ആഗച്ഛേതച് തദിപിഷ്ണോ പരമം പദം

38. മരുദഭ്യസനം സർവം മനോയുക്തം സമഭ്യസേത്
ഇതരത്ര ന കർത്തവ്യാ മനോവൃത്തിർ
മനീഷിണാം

39. ദിവാ ന പൂജയേദ് വിഷ്ണും രാത്രൗ നൈവ
പ്രപൂജയേത്
സതതം പൂജയേദ് വിഷ്ണു ദിവാരാത്രം
ന പൂജയേത്

40. സുഷിരോജ്ഞാനജനകാ പഞ്ചസ്രോതഃ
സമന്വിതതിഷ്ഠതേ ഖേചരീമുദ്രാ ത്വം ഹി
ശാണ്ഡില്യ താം ഭജ

41. സവ്യ ദക്ഷിണനാഡീസ്ഥോ മധ്യേ
ചരതീ മാരുതഃ
തിഷ്ഠതഃ ഖേചരീമുദ്ര തസ്മിൻ സ്ഥാനേ
ന സംശയഃ

N P

ഈ ക്രമങ്ങളിൽ പലഗുരുക്കന്മാരുടെയും ഉപദേശമനുസരിച്ച് വിവിധ സങ്കല്പങ്ങളുടെ കല്പനയാൽ പ്രാണഗതി നിരോധിക്കാം. കുണ്ഡലിനി സങ്കോചിപ്പിച്ച് മോക്ഷദ്വാരം ഉന്മുക്തമാക്കണം. മാർഗ്ഗ കവാടം മുഖം കൊണ്ടു മൂടി കുണ്ഡലിനി ഉറങ്ങുന്നു. കുണ്ഡലിനീ ശക്തി ചലിപ്പിക്കുന്നവൻ മുക്തനാകും. അത് കണ്ഠത്തിനുമുകളിൽ ഉറങ്ങുന്നു എങ്കിൽ യോഗികൾക്ക് മുക്തി പ്രദമാണ്. താഴെയാണുറങ്ങുന്നതെങ്കിൽ അജ്ഞാനികൾക്ക് ബന്ധത്തിന് കാരണമാരും. ഇഡ മുതലായ രണ്ടു മാർഗ്ഗങ്ങളും വിട്ടു. സുഷുമ്നാ മാർഗ്ഗത്തിലൂടെ വരണം. കാരണം അത് വിഷ്ണുവിന്റെ പരമപദമാണ്. വായുവിന്റെ അഭ്യാസം പൂർണ്ണ മനസ്സോടയാകണം. മനോവൃത്തി മറ്റു വശത്താകരുത്. വിഷ്ണു പൂജ ഇന്ന ഘട്ടത്തിൽ വേണമെന്നൊന്നുമില്ല. എപ്പോഴും പൂജിച്ചു കൊണ്ടിരിക്കണം. കേവലം പകലോ രാത്രിയോ പൂജിച്ചാൽ മാത്രാം പോരാ. ശാണ്ഡില്യ, പഞ്ച പ്രവാഹാത്മകമായ ജ്ഞാനകരമാണ്. അവിടെ ഖേചരീമുദ്ര ലഭിക്കുമെന്നതിൽ സന്ദേഹമില്ല.

42. ഇഡാ പിംഗളയോർ മധ്യേ
ശൂന്യം ചൈലവാനിലം
ഗ്രസേത് തിഷ്ഠന്തീ ഖേചരീ മുദ്രാ തത്ര
സത്യം പ്രതിഷ്ഠിതാ

43. സോമസൂര്യ ദ്വയോർമധ്യേ നിരാലംബതലേ പുനഃ
സംസ്ഥാതാ വ്യോമ ചക്രേ സാ മുദ്രാ
നാമ്നാ ചഖേചരി

44. ഛേദന ചാലനദാഹൈ ഫലാംപരാം ജിഹ്വാം
കൃത്വാ ദൃഷ്ടിംഭ്രൂമധ്യേ സ്ഥാപ്യ കപാല
കുഹരേ ജിഹ്വാ
വിപരീ തഗാ യദാ ഭവതി തദാ ഖേചരീ
മുദ്രാ ജായതേ
ജിഹ്വാ ച ചിത്തം ച ഖേ ചരതി
തേനോർധ്വ ജിഹ്വ
പുമാ നൃതോ ഭവതി വാമപാദമൂലേന യോനിര
സംപീഢ്യ ദക്ഷിണപാദം പ്ര സാര്യ തം കരാഭ്യാം
ധൃത്വാ നാ സാഭ്യാം വായുമാപൂര്യ കണ്ഠ ബന്ധാ
സമാരോപ്യ ഊർധ്വതോ വായും ധാരയേത് തേന
സർവ ക്ലേശ ഹാനി തതഃ പിയൂഷമിവ
വിഷം ജീര്യതേ
ക്ഷയ ഗുല്മ ഗുദാവർത്ത ജീർണ്ണ ത്വ
ഗാദി ദോഷാ
നശ്യന്തി ഏഷപ്രാണ ജയോപായഃ
സർവമൃത്യുപ
ഘാതകഃ വാമപാദാപാഷ്ണി യോനിസ്ഥാനേ
നിയോജ്യ
ദക്ഷിണ ചരണം വാമോ രൂപരി
സംസ്ഥാപ്യ വായു
മാപൂര്യ ഹൃദയേ പുണ്ഡകം നിധായ യോനിമാ
കുണ്ഡ്യ മനോ മധ്യേ യഥാശക്തി ധാരയിത്വാ
സ്വാത്മാനം ഭാവയേത് തേനാപരോക്ഷസിദ്ധിഃ

ഇഡാംപിംഗളകളുടെ മധ്യത്തിലുള്ള ശൂന്യഭാഗം വായുവിനെ ഗ്രസിക്കുന്നു. അവിടെ ഖേചരീ മുദ്ര സ്ഥിതി ചെയ്യുന്നു. സത്യവും അവിടെ തന്നെ കുടികൂള്ളുന്നു. സൂര്യചന്ദ്രൻമാർ രണ്ടുപേരെയും മധ്യഭാഗം നിരാലംബമായ ധരാതലമാണ്. അവിടെ ആകാശ മണ്ഡലത്തിൽ ഖേചരീമുദ്ര വസിക്കുന്നു. ഛേദനം, ചാലനം, മോഹനം എന്നിവ മുഖേന ജിഹ്വയെ ശരിക്ക് മുനയുള്ളതാക്കി പുരികങ്ങൾക്കു മധ്യേ ദൃഷ്ടിയുറപ്പിച്ച് കപാലഛിദ്രത്തിൽ നാക്ക് വിപരീത ഗതിയിൽ പോകുമ്പോൾ ഖേചരീമുദ്ര ഉണ്ടാകുന്നു. നാക്കും ചിത്തവും കപാല ഛിദ്രമാകുന്ന ആകാശത്തിൽ സഞ്ചരിക്കുമോ മുകളിലോട്ടു രോയ ജിഹ്വയോടു കൂടിയ ആ പുരുഷൻ അമരനാകുന്നു. ഇടതു കാലിന്റെ മൂലത്തിൽ മൂലരന്ധ്രമമർത്തി വലതു കാൽ നീട്ടി അത് രണ്ടു കൈകൊണ്ടും പിടിച്ച് രണ്ടു മൂക്കിൽ കൂടിയും വായു നിറച്ച് കണ്ഠബന്ധത്തിനു മുകളിൽ കേറ്റി മുകളിലോട്ടു പൊങ്ങിയ വായു തടയണം അങ്ങനെ ചെയ്താൽ സകല ക്ലേശങ്ങളും നശിക്കും. അതോടെ വിഷം പോലും അമൃതം പോലെ ദഹിക്കുന്നു. ഗുല്മം ഉദാവത്തിം പഴകിയ ജയിയായ ഈ ഉപായം സകല മരണത്തെയും തടയുന്നതാണ്. ഇടതു കാലിന്റെ ഉപ്പൂറ്റിയെ ഗുദ സ്ഥാനത്തു ചേർത്ത് വലതു കാലിൽ വെച്ച് വായുനിറച്ച് മനോ മധ്യത്തിൽ യഥാശക്തി ധരിച്ച് തന്റെ ആത്മാവിനെ ധ്യാനിക്കണം. അങ്ങനെ ചെയ്താൽ അപരോക്ഷ സിദ്ധി കൈവരുന്നതാണ്.

46. ബാഹ്യാത് പ്രാണം സമാകൃഷ്യ പൂരയി ത്വോദരേ
സ്ഥിതം നാഭി മധ്യേ ച നാസാഗ്രേ പാദാം ഗുഷ്ഠേ
ച യത്നതഃ ധാരയേന്മനസാ സന്ധ്യാ
കാലേഷു വാ
സദാ സർവരോഗ വിനിർമുക്തോ
ഭവേദ്യോഗീ ഗത
ക്ലമ നാസാഗ്രേ വായു വിജയ ഭവതി
നാഭി മധ്യസർവ
രോഗ വിനാശഃ പാദാംഗുഷ്ഠ ധാ രണാത് ശരീരല
ഘുതാ ഭവതി രസനാദ് വായുമാകൃഷ്യയഃ
പിബേത്
സതതം നരഃ ശ്രമദാഹൗ തു ന
സ്യാതാം നശ്യന്തി
വ്യാധയസ്തഥാ

പുറത്തുള്ള വായു ആകർഷിച്ച് വയറ്റിൽ നിറയ്ക്കണം. അവിടെ നിന്ന് അതിനനെ നാഭീ മധ്യത്തിലും നാസാഗ്രത്തിലും കാലിയെ പെരു വിരലിലും മനസ്സു മുഖേന ഹൃദയ പൂർവം ധരിക്കണം. ഇങ്ങനെ എല്ലാ സന്ധ്യയിലും ചെയ്യുന്ന യോഗി സർവരോഗവിമുക്തനും ക്ഷീണമില്ലാത്തവനുമാകുന്നു. നാസാഗ്രത്തിൽ ദൃഷ്ടിയുറപ്പിച്ചാൽ എല്ലാ രോഗങ്ങളും

I K

നശിക്കും. പാദാംഗുഷ്ഠത്തിൽ ധരിച്ചാൽ ശരീരലാഘവം, നാക്കിൽ കൂടിവായുവിനെ ആകർഷിച്ച് നിരന്തരം ഉള്ളിലാക്കുന്നവന് ക്ഷീണമോ ദാഹമോ ഉണ്ടാകുകയില്ല. അത് രോഗ ശമനവുമാണ്.

47. സന്ധ്യയോർ ബ്രാഹ്മണഃ കാലേ
വായുമാകൃഷ്യയഃ
പിബേത് ത്രിമാസാത്തസ്യ കല്യാണീ ജായതേ
വാക് സരസ്വതീ

48. ഏവം ഷൺമാസാഭ്യാസാത് സർവ രോഗ
നിവൃത്തിഃ ജിഹ്വയാ വായു മാനീയ ജിഹ്വാ മൂലേ
നിരോധയേത് യഃ പിബേദമൃതം വിദ്വാൻ
സകലം ഭദ്രമശ്നുതേ

49. ആത്മന്യാത്മാനമിഡയാ ധാരയിത്വാ ദ്രുവോന്തരേ
ബിഭേക്യഃ ത്രിദശാഹാരം വ്യാധിസ്ഥോപി
വിമുച്യതേ

50. നാഡീഭ്യാം വായുമാരോപ്യ നാഭൗ തുന്ദസ്യ
പാർശ്വയോഃ ഘടീകൈകാം വഹേദ്യസ്തു
വ്യാധിഭിഃ സ വിമുച്യതേ

51. മാസമേകം ത്രിസന്ധ്യം തു ജിഹ്വയാരോപ്യ
മാരുതംവിദേഭ്യ ത്രിദശാഹാരം
ധാരയേത്തുന്ദ മധ്യമേ

52. ജ്വരാ സർവേ വിനശ്യന്തി വിഷാണി വിവിധാനി ച മുഹൂർത്തമപി യോ നിത്യം നാസാഗ്രേ മനസാ സഹ സർവം തരതി പാപ്മാനം തസ്യ ജന്മശതാ കർജ്ജിതം

രണ്ടു സന്ധ്യകളിലും വായുവിനെ ആകർഷിച്ച് അത് പാനം ചെയ്യുന്ന ബ്രാഹ്മണന്റെ വാണി മൂന്നുമാസങ്ങക്കുള്ളിൽ തന്നെ മംഗളമയിയായ സരസ്വതിയായിത്തീരുന്നു. ഇങ്ങനെ ആറു മാസത്തെ അഭ്യസനത്താൽ സർവരോഗവും ശമിക്കുന്നു. നാക്കു കൊണ്ട് വായു സ്വീകരിച്ച് അതിനെ ജിഗ്വാമൂലത്തിൽ നിരധിക്കുന്ന പണ്ഡിതൻ അമൃതപാനം ചെയ്യുന്നു. അവന് സർവമംഗള സിദ്ധി. ഇഡാനാഡിയാൽ രണ്ടു പുരികങ്ങളുടെയും മധ്യേ ആത്മാവിൽ ആത്മാവിനെ ധാരണം ചെയ്താൽ അവൻ ദേവന്മാരുടെ ആഹാരത്തെ ഭേദിക്കുന്നു. രോഗമുക്തനാകുന്നു. രണ്ടു നാഡിയിൽ കൂടിയും വായുവിനെ നാഭിയിൽ ആകർഷിച്ച് വയറിന്റെ ഇരു പാർശ്വങ്ങളിലും ചലിപ്പിക്കുന്നവൻ രോഗമുക്തമാകുന്നു. ഒരു മാസം മധ്യഭാഗത്ത് നിരോധിക്കുന്നവനും അമൃതപാനം ലഭിക്കുന്നു. അവന്റെ ജ്വരബാധ പാടേ അകലുന്നു. വിഷവും നശിക്കും. ഒരു മുഹൂർത്ത സമയമെങ്കിലും ഹൃദയപൂർവം വായുവിനെ നാസാഗ്രത്തിൽ നിത്യവും ധരിക്കുന്ന മനുഷ്യന്റെ നൂറു ജന്മം കൊണ്ടു കുന്നുകൂടിയ പാപവും പരിപൂർണ്ണതയും അകലുന്നു.

52. താരസംയമാത് സകല വിഷയജ്ഞാനം ഭവതി നാസാഗ്രേ ചിത്തസംയമാദി ന്ദ്ര ലോകജ്ഞാനം തദധശ്ചിത്ത സംയമാദഗ്നി ലോക ജ്ഞാനം ചക്ഷുഷീചിത്ത സംയമാത് യമലോകജ്ഞാനം ശ്രോത്രേ ചിത്തസ്യ സംയമാത് യമലോകജ്ഞാനം തത്പാർശ്വേ സംയമാത് നിദൃതി ലോകജ്ഞാനം വാമകർണ്ണേ സംയമാത് വായു ലോക ജ്ഞാനം കണ്ഠേ സംയമാത് സോമലോകജ്ഞാനം മൂർധ്നി സംയമാത് ബ്രഹ്മലോകജ്ഞാനം പാദാധോഭാഗേ സംയമാത് അത ല ലോകജ്ഞാനം പാദേ സംയമാത് വിതല ലോകജ്ഞാനം ജം ഘേ സംയമാത് സുതല ലോക ജ്ഞാനം ജാനാ സംയമാത് മഹാതലലോകജ്ഞാനം ഊരൗ ചിത്ത സംയമാത് രസാതല ലോകജ്ഞാനം കടൗ ചിത്തസംയമാത് തലാതല ലോക ജ്ഞാനം നാഭൗ ചിത്ത സംയമാത് മഹർ ലോകജ്ഞാനം ഭ്രൂമധ്യേ ചിത്ത സംയമാചത് തപോലാക ജ്ഞാനം മൂർധ്നി ചിത്ത സംയമാത് അതീതാനാഗത ജ്ഞാനം തത്തജ്ജന്തു ധ്വനൗ ചിത്ത സംയമാത് സർവജന്തു രുതജ്ഞാനം സംചിത കർമ്മണി ചിത്ത സംയമാത് അന്യാദൃശ രൂപം ബലേ ചിത്തസംയമാത് ഹനുമദാദി ബലം സൂര്യേചിത്ത സംയമാത് താരാ വ്യൂഹ ജ്ഞാനം ധ്രുവേതദ് ഗതി ദർശനം സ്വാർത്ഥസംയമാത് പുരുഷജ്ഞാനം നാഭിചക്ര കായവ്യൂഹജ്ഞാനം കണ്ഠ രൂപേ ക്ഷുത് പിപാസാന്നിവൃത്തി കൂർമ്മ നാഡ്യാം സ്ഥൈര്യം താരേ സിദ്ധ ദർശനം കായാകോശ സംയമാദാകാശ ശമനം തത്തത് സ്ഥാനേ സംയാമാത് തത്തത് സ്ഥാനേ തത്തദ് സിദ്ധയോ ഭവന്തി.

കണ്ണിലെ കൃഷ്ണമണിയോട് ചിത്തം സംയോജിച്ചാൽ സർവ വിഷയ ജ്ഞാനം സിദ്ധിക്കുന്നു. നാസാഗ്രത്തിൽ ചിത്തത്തെ സംയോജിപ്പിച്ചാൽ ഇന്ദ്രലോക ജ്ഞാനം ലഭിക്കുന്നു. അതിനു താഴെയായി അനില ലോകജ്ഞാനം, കണ്ണിലായാൽ സർവ ലോകജ്ഞാനം ചെവിയിൽ ചിത്തത്തെ സംയോജിപ്പിച്ചാൽ യമലോക ജ്ഞാനം ലഭിക്കുന്നു. അതിന്റെ പാർശ്വ ഭാഗത്തായാൽ രാക്ഷസലോക ജ്ഞാനം, മുതുകിൽ ആയാൽ വരുണ ലോകജ്ഞാനം, വലത്തെ ചെവിയിൽ ആയാൽ വായു ലോകജ്ഞാനം, കണ്ഠത്തിൽ ചന്ദ്രലോകജ്ഞാനം, ശിരസ്സിലെങ്കിൽ ബ്രഹ്മലോകജ്ഞാനം, ഉള്ളം കാലിന്റെ ഭാഗത്തെങ്കിൽ അതല ലോകജ്ഞാനം, കാലിലെങ്കിൽ വിതല ലോകജ്ഞാനം, കാലിന്റെ സന്ധിയിൽ നിതല ലോകജ്ഞാനം കാലിന്റെ മുട്ടിൽ സുതല ലോകജ്ഞാനം, തുടയിൽ മഹാതല ലോകജ്ഞാനം, അരയിൽ സംയമിച്ചപ്പോൾ തലാതലലോകജ്ഞാനം, നാഭിയിലെങ്കിൽ ഭൂലോക ജ്ഞാനം, വയറ്റിൽ ബുവർ ലോകജ്ഞാനം, ഹൃദയമെങ്കിൽ സ്വർഗ്ഗലോകജ്ഞാനം, ഹൃദയോപരിയായാൽ മഹർലോക ജ്ഞാനം, കണ്ഠത്തിൽ ജനലോക ജ്ഞാനം, പുരിക മധ്യത്തിലെങ്കിൽ തപലോകജ്ഞാനം, ശിരസ്സിൽ സത്യലോക ജ്ഞാനം, ധർമ്മാധർമ്മലകങ്ങളിൽ സംയമം ചെയ്താൽ

N P

I K

ഭൂതഭവിഷ്യ ജ്ഞാനം, വിഭിന്ന പ്രാണികളുടെ ശബ്ദത്തിലെങ്കിൽ അവയുടെ ശബ്ദജ്ഞാനം സഞ്ചിത കർമ്മത്തിലെങ്കിൽ പൂർവ്വജന്മജ്ഞാനം, പരചിത്തത്തിലെങ്കിൽ പരചിത്തജ്ഞാനം, ശരീരരൂപത്തിലായാൽ മറ്റുള്ളവരുടെ പോലെ രൂപ സിദ്ധിസ ബലത്തിൽ സംയമം ചെയ്താൽ ഹനുമാനും മറ്റുള്ള ബലം കിട്ടും. സൂര്യനിൽ സംയമം ചെയ്താൽ ഭുവന ജ്ഞാനം, ചന്ദ്രനിലെങ്കിൽ നക്ഷത്ര മണ്ഡല ജ്ഞാനം ധ്രുവനിലെങ്കിൽ അതിന്റെ ഗതിയുടെ ദർശനം, സ്വാർത്ഥത്തിലെങ്കിൽ അതിന്റെ ഗതിയുടെ ദർശനം, സ്വാർത്തത്തിലെങ്കിൽ പുരുഷ ജ്ഞാനം, കണ്ഠരൂപത്തിലെങ്കിൽ വിശപ്പും, ദാഹവും ഇല്ലാതാക്കാൻ, കൂർമ്മ നാഡിയിലെങ്കിൽ ശരീരവ്യൂഹ ജ്ഞാനം, കണ്ഠകൂപത്തിലെങ്കിൽ വിശപ്പും, ദാഹവും ഇല്ലാതാക്കാൻ, കൂർമ്മ നാഡിയിലെങ്കിൽ സ്ഥൈര്യലാഭം, നക്ഷത്രങ്ങളിലെങ്കിൽ സിദ്ധദർശനം, ശരീരാകാശത്തിലെങ്കിൽ ആകാശഗമനം കൈവരുന്നു. ഇങ്ങനെ വിഭിന്ന സ്ഥാനങ്ങളിൽ സംയമനം ചെയ്താൽ അവർ സിദ്ധി പ്രാപിക്കുന്നു.

അഥ പ്രത്യാഹാരഃ സ പഞ്ചവിധഃ വിഷയേഷു ചരതാമിന്ദ്രിയാണാം ബലാ ദാഹരണം പ്രത്യാഹാര യദ്യത് പശ്യതി തത് സർവമാത്മേതി പ്രത്യാഹാര യദ്യത് പശ്യതി തത് സർവമാത്മേതി പ്രത്യാഹാരഃ നിത്യവിഹിത കർമ്മഫലത്യാഗഃ പ്രത്യാഹാരഃ സർവ വിഷയ പരാങ്മുഖത്വം പ്രത്യാഹാരഃ അഷ്ടാദശ സുമർമ്മ സ്ഥാനേഷു ക്രമാത് ധാരണം പ്രത്യാഹാരഃ പാ ദാംഗുഷ്ഠ ഗുൽഫ ജംഘാജാനുരൂപായു മേഢ്രനാഭി ഹൃദയ കണ്ഠ കൂപ താലൂനാ സാക്ഷി ഭ്രൂമധ്യ ലലാട മൂർധ്നാം സ്ഥാ നാനി തേഷു ക്രമാദാ രോഹാ വരോഹ ക്രമേണ പ്രത്യാഹരേത്

അഥ ധാരണാ സാത്രിവിധാ ആത്മനി മനോധാരണം ദഹരാ കാശേ ബാഹ്യാകാശധാരണം പൃഥി വ്യപ്തേജോവായ്വാകാശേഷു പഞ്ച മൂർത്തി ധാരണം ചേതി അഥ ധ്യാനം തദ്വിവിധം സഗുണം നിർഗുണം ചേതി സ ഗുണം മൂർത്തി ധ്യാനം നിർഗുണമാത്മ യാഥാമ്യം അഥ സമാധിഃ ജീവാത്മ പരമാത്മൈ ക്യാവസ്ഥാ ത്രിപുടീ രഹിതാ പരമാനന്ദ സ്വരൂപാ ശുദ്ധ ചൈതന്യാത്മികാ ഭവതി.

ഇനി പ്രത്യാഹാരത്തെപ്പറ്റി പറയുന്നു. അത് അഞ്ചു വിധമാണ്. വിഷയങ്ങളിൽ പെട്ടുഴലുന്ന ഇന്ദ്രിയങ്ങളെ ബലാൽ പിൻവലിക്കുന്നതിനെ പ്രത്യാഹാരമെന്നു പറയുന്നു. എന്തു കേൾക്കുന്നോ അതെല്ലാം ആത്മാവിലാണെന്ന് മനസ്സിലാക്കുന്നതാണ് പ്രത്യാഹാകം. നിത്യവും ചെയ്യുന്ന കർമ്മങ്ങളുടെ ഫലത്തെ ത്യജിക്കുന്നതാണത്. അത് സർവ വിഷയ വിമുഖതയാണ് പ്രത്യാഹാരം. പതിനെട്ട് കർമ്മസ്ഥലങ്ങളിൽ ക്രമേണ ധാരണം ചെയ്യുകയെന്നതാണ് അതിന്റെ ധർമ്മം. പാദാംഗുഷ്ഠം, ഗുൽഢഫം, ജംഘ, ജാനു, ഗുദം, ലിംഗം, നാഭി, ഹൃദയം, കണ്ഠകൂപ, താലൂ, മൂക്ക്, കണ്ണ്, ഭ്രൂമധ്യം, നെറ്റി, തല എന്നീ ഭാഗങ്ങളിൽ ആരോഹാവരോഹണ ക്രമത്തിൽ പ്രത്യാഹാരം ചെയ്യേണ്ടതുണ്ട്.

ധാരണയെപ്പറ്റി പറയുകയാണെങ്കിൽ അത് മൂന്നു വിധത്തിലുണ്ട്. ആത്മാവിൽ മനസ്സിനെ ധരിക്കുക ദഹരാകാശത്തിൽ ബാഹ്യാകാശത്തെ ധരിക്കുക, പൃഥ്വി, ജലം, തേജസ്സ്, വായു, ആകാശം എന്നീ പഞ്ചമൂർത്തികളെ ധരിക്കുക.

ധ്യാനത്തെ സംബന്ധിച്ചാണെങ്കിൽ അത് രണ്ടു വിധത്തിലാണ് സഗുണ ധ്യാനവും നിർഗുണ ധ്യാനമൂർത്തിയെ ധ്യാനിക്കുന്നത് സഗുണധ്യാനം ആത്മ സ്വരൂപധ്യാനമാണ് നിർഗുണ ധ്യാനം. സമാധിയെപ്പറ്റിയാണെങ്കിൽ ജീവാത്മ പരമാത്മാക്കളുടെ ഏകീഭാവനുഭൂതിയാൽ ജ്ഞാതം ജ്ഞേയം ജ്ഞാതാവ് എന്നീ ത്രപുചി രഹിതമായ ശുദ്ധ ചൈതന്യമയമായ അവസ്ഥയാണ് യഥാർത്ഥത്തിൽ സമാധി.

## രണ്ടാം അദ്ധ്യായം

1. അഥ ശാണ്ഡില്യോ ഹ വൈ ബ്രഹ്മർഷിഃ ചതുർഷ്ഠ വേദേഷു ബ്രഹ്മവിദ്യാ മലഭമാനഃ കിം നാനേത്യഥർവാണം ഭഗവന്തം ഉപസന്നഃ പപ്രച്ഛ അധീഹി ഭഗവൻ, ബ്രഹ്മ വിദ്യാം യേന ശ്രേയോ അപാപ്സ്യാമീതി സഹോ വാചാഥർവാ, ശാണ്ഡില്യ, സത്യം വിജ്ഞാതംമനന്തം ബ്രഹ്മ യസ്മിൻ ഇദം ഓതം ച പ്രോതം ച യസ്മിന്നിദം സം ച വിചൈതി സർവം യസ്മിൻ വിജ്ഞാതേ സർവ മിദം വിജ്ഞാതം ഭവതി തദവാണിപാദമചക്ഷുരശ്രോത മ ജിഹ്വാ മശരീരമഗ്രാഹ്യമ നിർദേശ്യം

അനന്തരം ബ്രഹ്മർഷിയായ ശാണ്ഡില്യൻ നാലുവേദങ്ങളിലും ബ്രഹ്മവിദ്യ ലഭിക്കാൻ കഴിയാത്തതുകൊണ്ട് ഭഗവാനായ അഥർവനെ ശരണം പ്രാപിച്ച് പറഞ്ഞു. ഭഗവാനെ, എനിക്ക് നന്മ കൈവരുത്തുവാൻ അങ്ങ് ബ്രഹ്മവിദ്യ പഠിപ്പിച്ചു തരണം. അതു കേട്ട് അഥർവാ പറഞ്ഞു. ശാണ്ഡില്യ, സത്യം വിജ്ഞാനം അനന്തം എന്നിവയുടെ സ്വരൂപമാണ് പരബ്രഹ്മം. ഇവയെല്ലാം അതിൽ ഓതപ്രേതമായിരിക്കുന്നു. ഉദയാസ്തമയങ്ങൾ ഉണ്ടാകുന്നതുപോലെ ഏതിനെ അറിഞ്ഞാലാണോ സർവമറിയുന്നത് ആ പരബ്രഹ്മം കരചരണരഹിതവും നേത്രരഹിതവും ശ്രോത രഹിതവും ജിഹയില്ലാത്തതും ശരീരവിഹീനവും അഗമ്യനും അവർണ്ണനീയവും ആകുന്നു.

യതോ വാചോ നിർവർത്തന്തേ അപ്രാപ്യ മനസാ സഹ യത് കേവലം ജ്ഞാനഗമ്യം പ്രജ്ഞാ ചയസ്മാത് പ്രസൃതാ പൂരണീ യദേകമദ്വിതീയം, ആകാശവത് സർവ ഗതം സുസൂക്ഷ്മം നിരഞ്ജനം നിഷ്കിരിയം സന്മാത്രം ചിദാനന്ദൈക രസം ശിവം പ്രശാന്തമൃതം തത് പരം ച ബ്രഹ്മ തത്വമസീ തജ്ജജ്ഞാനേന ഹി വിജാനീഹി യ ഏകോ ദേവ ആത്മശക്തി പ്രധാന സർവജ്ഞഃ സർവേശ്വരഃ സർവ ആത്മശക്തി പ്രധാന സർവജ്ഞഃ സർവേശ്വരഃ സർവഭൂതാന്തരാത്മ സർവ ഭൂതാധിവാസാ സർവഭൂതനിഗൂഢോ ഭൂതയോനിർ യോഗൈക ഗമ്യ

N P

I K

യശ്ച വിശ്വം സൃജതി വിശ്വം ബിഭർത്തി വിശ്വം ഭുങ്ക്തേ സ ആത്മാ ആത്മനി തം തം ലോക വിജാ നീഹീ മാശോചീരാത്മ വിജ്ഞാനീ ശോകസ്യാന്തം ഗമിഷ്യതി

ഏതൊന്നിനെപ്രാപിക്കാതെയാണോ വാക്കുകൾ മന സ്സോടു കൂടി മടങ്ങിപ്പോകുന്നത് ഏതൊന്നാണോ ജ്ഞാന ഗമ്യമായിരിക്കുന്നത്, യാതൊന്നിൽ നിന്നാണോ, പ്രാചീന പ്രജ്ഞയുടെ പ്രസാരം ഉണ്ടായിട്ടുള്ളത ഏതൊന്നാണോ ഏകവും അദ്വിതീയവുമായിരിക്കുന്നത്, നിഷ്ക്രിയനും സത്യസ്വരൂപനും ചിദാനന്ദൈകരസവാനും ആകാശത്തെ പ്പോലെ സർവ വ്യാപിയും അത്യന്തം സൂക്ഷ്മവും നിരഞ്ജ നും മംഗളമയനും അതി ശാന്തവും അമൃതവും ആയിട്ടുള്ളത് അതാണ് പരബ്രഹ്മം അതു തന്നെയാണ് നീ. നീ അതിനെ ജ്ഞാനം കൊണ്ടറിയുക. ആത്മാവിന്റെ ശക്തു രൂപത്തിൽ മുഖ്യനായ ഏകദേവനും സർവഭൂതാധിവാസനും സർവഭൂത ങ്ങളിലും നിഗൂഢമായി വസിക്കുന്നവനും ഭൂതങ്ങളുടെ ഉത്പത്തി സ്ഥാനവും യോഗൈകഗമ്യനും വിശ്വത്തിന്റെ സ്രഷ്ടാവും വിശ്വത്തിന്റെ സംരക്ഷകനും, വിശ്വത്തിന്റെ സംഹാരകനും ആ ആത്മാവുതന്നെയാണ്. എല്ലാ ലോക ങ്ങളും ആ ആത്മാവിൽ വസിക്കുന്നുവെന്ന് നീ മനസ്സിലാ ക്കുക. നീ ദുഃഖിക്കേണ്ടതില്ല. ആത്മാവിനെപ്പറ്റിയുള്ള വിശേഷജ്ഞാനം ലഭിക്കുന്ന പക്ഷം നിനക്ക് ശോകത്തിന്റെ അവസാനം (ദുഃഖമില്ലാത്ത അവസ്ഥ) പ്രാപിക്കാൻ സാധി ക്കുന്നതാണ്.

## മൂന്നാം അദ്ധ്യായം

അഥൈനം ശാണ്ഡില്യഃ അഥർവാണം പപ്രച്ഛയദേകമക്ഷരം നിഷ്ക്രിയം ശിവം സന്മാത്രം പരം ബ്രഹ്മ തസ്മാത് കഥമിദം വിശ്വം ജായതേ കഥം സ്ഥീയതേ കഥം അസ്മിൻ ലീയതേ തത് മേ സംശയംഛേർത്തുമർഹസി സഹോവാചാഥ ർവാ, സത്യം ശാണ്ഡില്യ പരം ബ്രഹ്മ നിഷ്ക്രിയമക്ഷ രമിതി അഥസ അരൂപസ്യ ബ്രഹ്മമ സ്ത്രീണി രൂപാണി ഭവന്തി സ കളം നിഷ്ക്കലം സകള നിഷ്കളം ഇതി യത് സത്യം വിജ്ഞാനമാനന്ദം നിഷ്ക്രിയം നിരഞ്ജനം സർവഗതം സുസൂക്ഷ്മം സർവതോമുഖം അനിർദേശ്യം അമൃമസ്തി തദിദം നിഷകളം രൂപം അഥാസ്യ യാ സഹജാ സ്തി അവി ദ്യാമൂല പ്രകൃതിർ മായാലോഹിത ശുക്ല കൃഷ്ണാ തയാ സഹായവാൻ ദേവഃ കൃഷ്ണ പിംഗളോ മഹേശ്വരഃ ഈഷ്ടേ തദദമസ്യ സകളിഷ്കളം രൂപം

അനന്തരം ശാണ്ഡില്യൻ അഥർവായോട് ചോദിച്ചു. □□ഏകനും അക്ഷരനും ക്രിയാരഹിതനും മംഗളസ്വരൂപനും സന്മാത്രവും ആയ പരബ്രഹ്മത്തിൽ നിന്നും ഈ വിശ്വം എങ്ങനെയാണുണ്ടാകുന്നത്? എങ്ങനെ സ്ഥിതി ചെയ്യുന്നു.? എങ്ങനെ അതിൽ ലയിക്കുന്നു? എന്റെ ഈ സംശയം അകറ്റിത്തരണം. അപ്പോൾ അഥർവാ പറഞ്ഞു- ശാണ്ഡില്യ, പരമാർത്ഥമാണ്, പരബ്രഹ്മം നിഷ്ക്രിയവും അക്ഷരവും ആണെങ്കിലും അതിനു മൂന്നു രൂപങ്ങളുണ്ട്. സകളം നിഷ്കളം സകള നിഷ്കളം എന്നിങ്ങനെ. സത്യവും വിജ്ഞാനവും ആനന്ദവും നിഷ്ക്രിയവും നിരഞ്ജനവും അമരനുമായിരി ക്കുന്നതാണ് നിഷ്കളരൂപം. കൂടാതെ ഈ പരബ്രഹ്മത്തിന്റെ സഹജമായ അവിദ്യാ മൂല പ്രകൃതിയും മായയും ചെമപ്പ് വെളുപ്പ് കറുപ്പ് എന്നീ നിറങ്ങൾ ചേർന്നതും ഉണ്ട്. വർണ്ണഭേദ ത്തോടെ ഈ ദേവൻ എന്റെയും എല്ലാവരുടെയും ഈശ്വ രനും നിയന്താവും ആയിത്തീരുന്നു. അത് സകളനിഷ്കള രൂപമത്രെ.

2. അഥൈഷ ജ്ഞാതമയേന തപസാ ചീയമാനഃ അകാമയത ബഹു സ്യാം പ്രജായേയേതി അഥൈത സ്മാത് തപ്യ മാനാത് സത്യ കാമാത് ത്രീണ്യക്ഷ രാണി അജായന്ത തി സ്രോ വ്യാഹൃതയഃ ത്രിപദാ ഗായത്രീ ത്രയോ വേദാഃ ത്രയോ ദേവാ ത്രയോ വർണ്ണഃ ത്രിയോഗ്നയശ്ച ജായന്തേ യോസൗ ദേവോ ഭഗവാൻ സർവൈശ്വര്യ സമ്പന്നഃ സർവവ്യാപി സർവഭൂ താനാം ഹൃദയേ സന്നിവിഷ്ടോ മായാവീ മായയാ ക്രഡന്തി സ ബ്രഹ്മാ സ വിഷ്ണു രുദ്രഃ ഇന്ദ്രഃ സ സർവേ ദേവാഃ സർവാണി ഭൂതാനി സ ഏവ പുര സ്താത് സ ഏവ പശ്ചാത് സ ഏവോത്തരതഃ സ ഏവ ദക്ഷിണതഃ സ വോധ സ്താത് സ ഏവോപരിഷ്ടാത് സ ഏവ സർവം അഥാസ്യ ദേവസ്യ ആത്മശക്തി ക്രീഡസ്യ ഭക്താനുകമ്പിനോ ദത്താത്രേയ രൂപാസു രൂപാ തനൂരുവാസാ ഇന്ദീവര ദള പ്രഖ്യാ ചതുർ ബാഹുരഘോരാ പാപ കാശിനീ തദി തമസ്യ സകലം രൂപം

അനന്തരം ഈ പരബ്രഹ്മം ജ്ഞാനാത്മകമായ തപസ്സു കൊണ്ട് വൃദ്ധി പ്രാപിച്ച് ഇങ്ങനെ ആഗ്രഹിച്ചു. എനിക്ക് അനേകം രൂപങ്ങളിൽ ഉല്പന്നമാകണം. തുടർന്ന് ഈ പരബ്ര ഹ്മം തപസ്സു ചെയ്തു. അപ്പോൾ സർവകാമനകളോടു കൂടിയ അതിൽ നിന്നും മൂന്ന് അക്ഷരങ്ങളോടു കൂടിയ അതിൽ നിന്നും മൂന്ന് അക്ഷരങ്ങളുണ്ടായി അതുപോലെ മൂന്ന് വ്യാഹൃതികളും മൂന്നു പാദങ്ങളുള്ള ഗായത്രിയും മൂന്നു വേദങ്ങളും മൂന്ന് വർണ്ണങ്ങളും മൂന്ന് അഗ്നികളും പ്രത്യക്ഷ പ്പെട്ടു. ഭഗവദ്രൂപത്തിൽ സർവൈശ്വര്യസമ്പന്നമായി സർവ വ്യാപിയായി സകല പ്രാണികളുടെയും ഹൃദയത്തിൽ കുടി കൊള്ളുന്നതായി മായാവിയായി മായയോടു ക്രീഡീകരിക്കു ന്നതായിരിക്കുന്ന ഈ ഭഗവാൻ തന്നെയാണ് പരബ്രഹ്മം. വിഷ്ണുവും രുദ്രനും ഇന്ദ്രനും അതു തന്നെ സമസ്ത ദേവന്മാരുടെയും സമസ്ത ഭൂതഹങ്ങളുടെയും രൂപത്തിൽ കാണപ്പെടുന്നതും പരബ്രഹ്മം തന്നെ. ഇങ്ങനെ സർവവും അതു തന്നെ. ഈ ദേവൻ തന്റെ ശക്തിയോടൊപ്പം ക്രീഡി ക്കുന്നവനും ഭക്തന്മാരിൽ കൃപയുള്ളവനുമാണ്. ഇതിന്റെ ശരീരം ദത്താത്രേയ രൂപവും ദയാതീതവും പാപരഹിതവും ആയി പ്രകാശിക്കുന്നു. ഇതാണ് പരബ്രഹ്മത്തിന്റെ സകള രൂപം.

N P

അഥ ഹൈനമഥർവാണാം ശാണ്ഡില്യഃ പപ്രച്ഛ ഭഗവാൻ സന്മാത്രാം ചിദാനന്ദൈക രസം കസ്മാദു ച്യതേ പരം ബ്രഹ്മേതി സഹോവാഥർവായ സ്മാചു ബൃഗതി ബ്യുഹയതി ച സർവിതസ്മാദുച്യതേ പരംബ്രഹ്മേതി അഥകസ്മാദുച്യതേ ആത്മേതി, യസ്മാത് സർവവാ പ്നോതി സർവമാദത്തേ സർവ മത്തി ച തസ്മാ ദ്യുച്യതേ ആത്മേതി അഥ കസ്മാദു ച്യതേ മഹേശ്വര ഇത് യസ്മാന്മാഹത ഈശ ശബ്ദ ധ്വന്യാ ച ആത്മശക്ത്യാ ച മഹത ഈശതേ തസ്മാ ദുച്യതേ മഹേശ്ര ഇതി അഥ കസ്മാദുച്യതേ ദത്താത്രേയ ഇതി യസ്മാത് സുദുശ്ചരം തപസ്ത പ്യമാനായാത്രയേപുത്ര കാമാ യാതി തരാം തുഷ്ടേന ഭഗവതാജ്യോതിർ മയേനാത്മൈവ ദത്തോ യസ്മാത് ച അനസൂയായാമത്രേ തനയോഭവത് തസ്മാദ്യുതേ ദത്താത്രേയ

ഇതി അഥയോസ്യ നിരുക്താനി വേദ സ സർവം വേദ അഥ യോഗ വൈ വിദ്യയൈനം പരമുപാസ്തേ സോഹമിതി സ ബ്രഹ്മവിദ് ഭവതി അത്രൈതേ ശ്ലോകാ ഭവന്തി.

വീണ്ടും ശാണ്ഡില്യൻ അഥർവാവിനോട് ചോദിച്ചു ഭഗ വൻ, സത്യസ്വരൂപനും ത്യാഗം ചൈതന്യം ആനന്ദം എന്നി വയുടെ ഏകരസവും ആയ ഇതിനെ പരബ്രഹ്മമെന്നു പറയു ന്നത് എന്തു കൊണ്ടാണ്? അപ്പോൾ അഥർവാവ് പറഞ്ഞു. ഇത് സ്വയം വൃദ്ധിയെ പ്രാപിക്കുകയും മറ്റുള്ളവരെ അഭിവൃ ദ്ധിപ്പെടുത്തുകയും ചെയ്യുന്നതു കൊണ്ട് അതിനെ പരബ്രഹ്മം എന്നു പറയുന്നു. അതിനെ ആത്മാവെന്നു പറയുന്നതെന്തു കൊണ്ടാണ്? അത് സർവത്തിലും വ്യാപിച്ചിരിക്കുന്ന സർവ ത്തെയും ഗ്രഹിക്കുന്നു. സർവത്തെയും ഭജിക്കുന്നു. അതു കൊണ്ട് അതിനെ ആത്മാവ് എന്നു പറയുന്നു. മഹേശ്വരൻ എന്നു പറയുന്നതെന്താണ്? അത് ശബ്ദം കൊണ്ടും ധ്വനി കൊണ്ടും ആത്മ ശക്തി കൊണ്ടും വലിയവരുടെയെല്ലാം നിയന്താവാണ്. വലിയവരുടെയെല്ലാം ഈശ്വരനാണ്. അതുകൊണ്ട് അതിനെ മഹേശ്വരനെന്ന് പറയുന്നു. അതിനെ ദത്താത്രേയൻ എന്നു പറയുന്നതെന്തുകൊണ്ടാണ്?അത്യന്തം ദുഷ്കരമായ തപശ്ചര്യ കൊണ്ട് അത്രി മഹർഷി പുത്രനുണ്ടാ കണമെന്ന ആശ വഹിച്ചു. അപ്പോൾ ജ്യോതിർമയനായ ഭഗ വാൻ അദ്ദേഹത്തിൽ പ്രസാദിച്ച് സ്വരൂപത്തെത്തന്നെ അദ്ദേ ഹത്തിന് പുത്ര രൂപത്തിൽ കൊടുത്തു. അദ്ദേഹം തന്നെ അത്രിയുടെയും അനസൂയയുടെയും പുത്രനായി അവതരിച്ചു. അതുകൊണ്ട് അദ്ദേഹത്തെ ദത്താത്രേയനെന്ന് പറയുന്നു. ഈ സാർത്ഥക നാമങ്ങളെ അവയുടെ ഉത്പത്തി സഹിതം അറിയു ന്നവൻ സർജ്ഞനായിത്തീപുന്നു. വിദ്യയാൽ ഈ പരമാത്മാ വിനെ ഉപാസിക്കുന്നവൻ ഞാൻ തന്നെയാണ് ഈ പരമാത്മാ വ് എന്ന ഭാവേന ബ്രഹ്മജ്ഞാനിയായിത്തീരുന്നു. ഇതിനെ സംബന്ധിക്കുന്ന ശ്ലോകങ്ങളുണ്ട്.

1. ദത്താത്രേയം ശിവം ശാന്ത മിന്ദ്രനീലനിഭം പ്രഭും
   ആത്മമായാരതം ദേവമവധൂതം ദിഗംബരം
2. ഭസ്മോദ്ധൂളിത സർവാംഗം ജടാജൂടധരം വിഭും
   ചതുർ ബാഹുമുദാരാംഗം പ്രഫുല്ല കമലേക്ഷണം
3. ജ്ഞാനയോഗനിധിം വിശ്വഗുരും യോഗിജനപ്രിയം
   ഭക്താനുകമ്പിനും സർവസാക്ഷിണം സിദ്ധ സേവിതം
4. അവം യഃ സതതം ധ്യായേത് ദേവ ദേവം സനാതനം
   സ മുക്തഃ സർവ പാപേഭ്യോ നിഃ ശ്രേയ സമവാപുനു
   യാത് ഇത്യോം സത്യമിത്യുപനിഷത്

ശാന്തനും മംഗളാത്മകനും ഇന്ദ്രനീലം പോലെ ശ്യാമള നും ആത്മമായാരതനും അവധൂതനും ഭസ്മോദ്ധൂളിത സർവാംഗനും ജടാധാരിയും വ്യാപകനും ചതുർബാഹുവും ഉദാരാംഗനും താമരകണ്ണനും ജ്ഞാനയോഗ സർവസ്വവും വിശ്വഗുരുവും യോഗികൾക്ക് പ്രിയംകരനും ഭക്താനുകമ്പിനം സർവസാക്ഷിണം സിദ്ധസേവിതനും ദേവദേവനും സനാത നുമായ അദ്ദേഹത്തെ നിരന്തരം ധ്യാനിക്കുന്നവൻ സർവപാപ ങ്ങളിൽ നിന്നും മുക്തനായി മോക്ഷം പ്രാപിക്കുന്നു. ഇങ്ങനെ ഓം സത്യം ഉപനിഷത്ത് സമാപിച്ചു.

ശാണ്ഡില്യോപിഷത്ത് സമാപിച്ചു,



# ശാരീരികോപനിഷത്ത്

**ശാന്തി പാഠം**

ഓം. സഹനാവവതു. സഹനൗ ഭുനക്തു. സഹ വീര്യം കരവാവഹൈ. തേജസ്വിനാവധീതമസ്തുഃ മാ വിദ്വിഷാ വഹൈ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മം ഞങ്ങളെ രണ്ടുപേരെയും ഒരുമിച്ച് രക്ഷിക്കട്ടെ. ഞങ്ങൾ രണ്ടുപേരെയും ഒരുമിച്ച് പരിപാലിക്കട്ടെ. ഞങ്ങൾ രണ്ടുപേരും ഒരുമിച്ച കഴിവുകൾ നേടട്ടെ. ഞങ്ങളുടെ അധ്യയനം തേജസ്വയികട്ടെ. ഞങ്ങൾ പരസ്പരം വിദ്വേഷിക്കാതിരിക്കട്ടെ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഓം. അഥാതഃ പൃഥിവ്യാദി മഹാഭൂതാനാം സമവായം ശരീരം. യത് കഠിനം സാ പൃഥിവീയദ് ദ്രവം തദാപോ യദുഷ്ണം തത്തേജോ യത് സഞ്ചരതി സ വായുർ യത് സുഷിതം തദാകാശം.

ശരീരം, പൃഥിവി തുടങ്ങിയ പഞ്ചഭൂതങ്ങളുടെ സഞ്ചയമാകുന്നു. ഇതിൽ കഠിനമായിട്ടുള്ളത് പൃഥിയും ദ്രവമായിട്ടുള്ളത് ജലവും ഉഷ്ണമായിട്ടുള്ളത്. തേജസ്സും ചരിക്കുന്നത് വായുവും സുഷിരം ആകാശവുമാകുന്നു.

2. ശ്രോത്രാദീനി ജ്ഞാനേന്ദ്രിയാണി ശ്രോത്രമാകാശേവായൗ ത്വഗസൗ ചക്ഷുരപ്സു ജിഹ്വാ പൃഥിവ്യാം ഘ്രാണമിതി. ഏവമിന്ദ്രിയാണാം യഥാ ക്രമേണ. ശബ്ദസ്പർശരൂപരസഗന്ധാശ്ചേതി വിഷയാഃ പൃഥിവ്യാദി മഹാഭൂതേഷു ക്രമേണോത്പന്നാഃ

ശ്രോത്രം തുടങ്ങിയവ ജ്ഞാനേന്ദ്രിയങ്ങളാണ്. ആകാശത്തിൽ ശ്രോത്രവും വായുവിൽ ത്വക്കും തേജസ്സിൽ ചക്ഷുസ്സും ജലത്തിൽ നാക്കും പൃഥിയിൽ ഘ്രാണം, ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നിവയുമാണ്. ഇവ പൃഥി തുടങ്ങിയ മഹാഭൂതങ്ങളിൽ നിന്നുണ്ടാകുന്നു.

3. വാക് പാണി പാദ പായൂപസ്ഥാഖ്യാനി കർമ്മേന്ദ്രിയാണി തേഷാം ക്രമേണ വചാദാന ഗമന വിസർഗ്ഗാനന്ദാ ശ്ചൈതേ വിഷയാഃ പൃഥിവ്യാദി മഹാഭൂതേഷൂ ക്രമേണോത്പന്നാഃ

വാക്ക്, കയ്യ്, കാല്, വായു, ഉപസ്ഥം എന്നിവ കർമ്മേന്ദ്രിയങ്ങളാണ്. ഇവയുടെ വിഷയങ്ങൾ യഥാക്രമം വചനം, ദാനം, ഗമനം, വിസർജ്ജനം, ആനന്ദം എന്നിവയാകുന്നു. ഇവ പൃഥി തുടങ്ങിയ മഹാഭൂതങ്ങളിൽ നിന്നു ക്രമേണ ഉല്പന്നങ്ങളാണ്.

4. മനോബുദ്ധിരഹങ്കാരശ്ചിത്തമത്യന്തഃ കരണ ചതുഷ്ടയം തേഷാം ക്രമേണ സങ്കല്പ വികല്പാദ്ധ്യവസായാഭിമാനാ വധാരണാ സ്വരൂപാ ശ്ചൈതേ വിഷയാ മനഃ സ്ഥാനം ഗളാന്തം ബുദ്ധേർവദന മഹങ്കാരസ്യ ഹൃദയം ചിത്തസ്യനാഭിരിതി.

മനസ്സ്, ബുദ്ധി, അഹങ്കാരം, ചിത്തം എന്നിവ അന്തഃകരണചതുഷ്ടയമാകുന്നു. ഇവയുടെ വിഷയങ്ങൾ യഥാക്രമം സങ്കല്പവികല്പങ്ങൾ അധ്യവസായം, അഭിമാനം, അവധാരണം എന്നിവയാണ്. മനസ്സിന്റെ സ്ഥാനം ഗളത്തിന്റെ അന്ത്യഭാഗത്തും ബുദ്ധിയുടെ സ്ഥാനം മുഖവും അഹങ്കാരത്തിന്റെ സ്ഥാനം ഹൃദയവും ചിത്തത്തിന്റെ സ്ഥാനം നാഭിയുമാണ്.

5. അസ്ഥിചർമ്മനാഡീരോമ മാംസാശ്ചേതി പൃഥിവ്യാംശാഃ മൂത്രശ്ലേഷ്മ രക്ത ശുക്ല സ്വേദാഃ അബംശാഃ ക്ഷുത് തൃഷ്ണാലസ്യ മോഹ മൈതുനാന്യഗ്നേഃ പ്രചാരണ വിലേഖന സ്ഥൂലാദ്യന്മേഷ നിമേഷാദി വായോഃ കാമക്രോധലോഭ മോഹ ഭയാന്യകാശസ്യ.

അസ്ഥി, ചർമ്മം, നാഡി, രോമം മാംസം എന്നിവ പൃഥിയുടെ അംശങ്ങളാണ്. മൂത്രം, കഫം, രക്തം, ശുക്ലം, വിയർപ്പ് എന്നിവ ജലാംശങ്ങളാണ്. വിശപ്പ്, ദാഹം, ആലസ്യം, മോഹം, മൈഥുനം ഇവ അഗ്നിയുടെ അംശങ്ങളാകുന്നു. പ്രചാരണം, വിലേഖനം, സ്ഥൂലാദികൾ, ഉന്മേഷനിമേഷങ്ങൾ എന്നിവ വായുവിന്റെ അംശങ്ങളാണ്. കാമം, ക്രോധം, ലോഭം, മോഹം ഭയം എന്നിവ ആകാശത്തിന്റെ അംശങ്ങളാകുന്നു.

6. ശബ്ദസ്പർശ രൂപരസ ഗന്ധാഃ പൃഥി വീ ഗുണാഃ ശബ്ദ സ്പർശ രൂപരസാശ്ചാപാം ഗുണഃ ശബ്ദ സ്പർശ രൂപാണാഗ്നി ഗുണഃ ശബ്ദസ്പർശോപ്തി വായും ഗുണൗ ശബ്ദ ഏക ആകാശസ്യ.

ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നിവ പൃഥിയുടെ ഗുണങ്ങളാണ്. ശബ്ദം, സ്പർശം, രസം എന്നിവ ജലത്തിന്റെ ഗുണങ്ങളാണ്. ശബ്ദം, സ്പർശം, രൂപം എന്നിവ അഗ്നിയുടെ ഗുണങ്ങളാകുന്നു. ശബ്ദവും സ്പർശവും വായുവിന്റെ ഗുണങ്ങൾ. ശബ്ദം മാത്രം ആകാശത്തിന്റെ ഗുണവും.

7. സാത്വിക രാജസ താമസലക്ഷണാനി
ത്രയോ ഗുണാഃ

8. അഹിംസാ സത്യമസ്തേയ ബ്രഹ്മചര്യാപരിഗ്രഹാഃ
അക്രോധാ ഗുരുശുശ്രൂഷാ ശൗചം സന്തോഷ
ആർജവം.

9. അമാനിത്വ മദംഭിത്വ മാസ്തികത്വ മഹിംസതാ
ഏതേ സർവേഗുണാജ്ഞേയാഃ സാത്വികസ്യ
വിശേഷത

10. അഹം കർത്താസ്മ്യ $f$ഹംഭോക്താ $f$സ്മ്യഹം
വക്താ ഭിമാനവാൻ
ഏതേ ഗുണഃ രാജസസ്യ പ്രോച്യന്തേ
ബ്രഹ്മവിത്തമൈഃ

11. നിദ്രാലസ്യേ മോഹ രാഗൗമൈഥുനം ചൗര്യമേവ
ഏതേ ഗുണാസ്താമസസ്യ പ്രേച്യന്തേ
ബ്രഹ്മവാദിഭിഃ

ഗുണത്രയം എന്നത് സാത്വികം, രാജസം, താമസം ഇവയാണ്. അഹിംസ, അസ്തേയം, ബ്രഹ്മചര്യം, അപരിഗ്രഹം, അക്രോധം, ഗുരുസേവ, ശൗചം, സന്തോഷം, ആർജ്ജവം, അമാനിത്വം, അദംഭിത്വം, ആസ്തിക്യം, അഹിംസ എന്നിവ സാത്വികന്റെ വിശേഷഗുണങ്ങളാണ്. ഞാൻ കർത്താവാണെന്നുമുള്ള അഭിമാനം രാജസ പ്രകൃതക്കാരുടേതാണെന്ന് ബ്രഹ്മവാദികൾ പറയുന്നു. നിദ്ര, ആലസ്യം, മോഹം, രാഗം, മൈഥുനം, മോഷണം എന്നിവ താമസ പ്രകൃതിക്കാരുടേതാണെന്ന് ബ്രഹ്മവാദികൾ അഭിപ്രായപ്പെടുന്നു.

12. ഊർദ്ധ്വേ സാത്വികോ
മദ്ധ്യേ രാജസോ അധസ്താമ
സ ഇതി, സത്യജ്ഞാനം
സാത്വികം ധർമ്മജ്ഞാനം

13. രാജസം തിമിരാന്ധം താമസമിതി.

സാത്വികം ഉത്തമമാണെന്നും രാജസം മധ്യമമാണെന്നും രാമസം അധമമാണെന്നും പറയപ്പെടുന്നു. സത്യജ്ഞാനം സാത്വികവും ധർമ്മജ്ഞാനം രാജസവും തിമിരാന്ധസ് താമസവും ആണെന്ന് പറയപ്പെടുന്നു.

14. ജാഗ്രത് സ്വപ്ന സുഷുപ്തി തുരീയമിതി

ചതുർവിധാഃ അവസ്ഥാഃ ജ്ഞാനേ ന്ദ്രിയ കർമ്മേന്ദ്രിയാന്തഃ കരണ ചതുഷ്ടയം ചതുർദശകരണയുക്തം ജാഗ്രത്. അന്തഃകരണചതുഷ്ടയൈ രേവ സംയുക്തഃ സ്വപ്നഃ ചിത്തൈകകരണാ സുഷുപ്തിഃ കേവല ജീവ യുക്ത മേവ തുരീയമിതി.

15. ഉന്മീലിത നിമീലിത മധ്യസ്ഥ ജീവ പരമാത്മനോർ
മധ്യേ ജീവാത്മാ ക്ഷേത്രജ്ഞ ഇതി
വിജ്ഞായതേ.

ജാഗ്രത്, സ്വപ്നം, സുഷുപ്തി, തുരീയം എന്നീ നാല് അവസ്ഥകളും ജ്ഞാനേന്ദ്രിയം, കർമ്മേന്ദ്രിയം,ത നാല് അന്തഃകരണങ്ങൾ എന്നിവയും ചേർന്നതാണ് ജാഗ്രത്. സ്വപ്നത്തിൽ നാല് അന്തഃകരണങ്ങൾ വസിക്കുന്നു. സുഷുപ്താവസ്ഥയിൽ കേവലം ചിത്തം മാത്രം വസിക്കുന്നു. തുരീയത്തിൽ ജീവൻ മാത്രമേ ഉണ്ടായിരിക്കുകയുള്ളൂ. ഉന്മീലിതനാമീലിതങ്ങളുടെ മദ്ധ്യേ സ്ഥിതിചെയ്യുന്ന ജീവൻ പരമാത്മാവിന്റെ മദ്ധ്യേ ക്ഷേത്രജ്ഞനെന്ന് പറയപ്പെടുന്നു.

16. ബുദ്ധിഃ കർമ്മേന്ദ്രിയ പ്രാണപഞ്ചകൈർ
മനസാ ധിയാ
ശരീരം സപ്ത ദശഭിഃ സുസൂക്ഷ്മം ലിംഗമുച്യതേ

17. മനോ ബുദ്ധിരഹങ്കാരഃ ഖാനിലാഗ്നി ജലാനി ഭുഃ
ഏതാഃ പ്രകൃതയ സ്ത്വഷ്ടൗ വികാരാഃ
ഷോഡശാപരേ

18. ശ്രോത്രം ത്വക് ചക്ഷു ഷീ ജിഹ്വാഘ്രാണം
ചൈവതൂപഞ്ചമം
പായുപസ്ഥൗ കരൗ പദൗ വാക്ക് ചൈവ
ദശമീ മതാ

19. ശബ്ദഃ സ്പർശം ച രൂപം ച രസോ
ഗന്ധസ്ത ഥൈവ ച
ത്രയോ വിംശതി രേതാനിതത്വാനി പ്രകൃതാനിതു

20. ചതുർ വിംശതിര വ്യക്തം പ്രധാനം പുരുഷഃ
പരഃ ഇത്യുപനിഷത്

ജ്ഞാനേന്ദ്രിയങ്ങൾ, കർമ്മേന്ദ്രിയങ്ങൾ, പഞ്ചപ്രാണങ്ങൾ, മനസ്സ്, ബുദ്ധി എന്നിങ്ങനെ പതിനേഴ് എണ്ണവും സുസൂക്ഷ്മങ്ങളായ ലിംഗമാണ് എന്ന് പറയുപ്പെടുന്നു. മനസ്സ്, ബുദ്ധി, അഹങ്കാരം, ആകാശം, വായു, അഗ്നി, ജലം, പൃഥ്വി എന്നിവ പ്രകൃതിയുടെ അഷ്ടയവികാരങ്ങളാണ്. ശ്രോത്രം, ത്വക്ക്, നേത്രം, ജിഹ്വ, നാസിക, ഇവ അഞ്ചും ഗുദം, ഉപസ്ഥം, ഹസ്തപാദങ്ങൾ, വാണി ഇവ അഞ്ചും ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നീ അഞ്ചും ചേർന്ന് ഇരുപത്തിമൂന്ന് പ്രകൃതി തത്വങ്ങൾ ഉണ്ടാകുന്നു. ഇരുപത്തിനാലാമത്തേതായ അവ്യക്തത്തിന് വളരെ പ്രാധാന്യമുണ്ട്. പുരുഷൻ അതിനും അതീതനാണ്. ഇങ്ങനെ ശാരീരകോപനിഷത്ത് പര്യവസാനിച്ചു.

ശാരീരികോപനിഷത്ത് സമാപിച്ചു.



# ശിവസങ്കല്പോപനിഷത്ത്

1. യജ്ഞാഗ്രതോ ദുരമുദേതി ദൈവം
   തദു സുപ്തസ്യ തഥൈവേതി
   ദുരം ഗമം ജ്യോതിരേകം തന്മേ
   ശിവസങ്കല്പമസ്തു
2. യേന കർമ്മാണ്പസോ മനോഷിണോ
   യജ്ഞേ കൃണ്വന്താ വിദഥേഷു
   ധീരാഃയദപൂർവം യക്ഷമന്തഃ
   പ്രജാനാം തന്മേ മനഃ ശിവ
   സങ്കല്പമസ്തു.
3. യത് പ്രജ്ഞാനുത ചേതാ
   ധൃതിശ്ച യജജ്യോതിരന്തരമൃതം
   പ്രജാസുഃ യസ്മാന്ത ഋതേ കി
   ഞ്ചന കർമ്മ ക്രിയതേ തന്മേ
   മനഃ ശിവസങ്കല്പമസ്തു
4. യേനേദം ഭൂതം ഭുവനം ഭവി
   ഷ്യത് പരിഗൃഹീതമൃതേന
   സർവം യേന യജ്ഞസ്താ
   യതേ സപ്ത ഹോതാ തന്മേ
   മനഃ ശിവ സങ്കല്പമസ്തു
5. യസ്മീന്നൃചഃ സാമയജ്ജും
   ഷിയസ്മിൻ പ്രതിഷ്ഠിതാ രഥനാ
   ഭാവിവാരാഃ യസ്മിംശ്ചിത്തം
   സർവമോതം പ്രജാനാം തന്മേ
   മനഃ ശിവസങ്കല്പ മസ്തു
6. സുഷാരഥി ശ്വാനിവ യന്മനഷ്യാ
   ന്നേനീയതേ ഭീശുഭി ർലവാജിന
   ഇവ ഹൃത്പ്രതിഷ്ഠം യദജിരം
   ജവിഷ്ഠം തന്മേ മനഃ ശിവസങ്കല്പമസ്തു

1. ഭഗവാനെ, യാതൊരു മനസ്സ് ഉണർന്നിരുന്നാലും ഉറങ്ങിയിരുന്നാലും ഏറെ ദൂരത്തിൽ പോകുകയും സകല ഇന്ദ്രിയങ്ങളിലും ആകാശത്തിൽ നക്ഷത്രാദികളുടെ മധ്യത്തിൽ സൂര്യനെന്നപോലെ പ്രകാശിക്കുകയു ചെയ്യുന്നു. ആ ഞങ്ങളുടെ മനസ്സിനെ കൃപയോടെ ശുഭ സങ്കല്പങ്ങളിൽ ചേർത്തിണക്കിയാലും.

2. ഭഗവാനെ, യാതോരു മനസ്സിനാൽ യോഗികളും ജ്ഞാനയോഗികളും യജ്ഞം ചെയ്യുന്ന മുനിവരന്മാരും ശുഭകർമ്മങ്ങൾ ചെയ്യുന്നു. അങ്ങനെയുള്ള ഞങ്ങളുടെ മനസ്സിനെ ശുഭസങ്കല്പം ചേർന്നതാക്കിത്തീർക്കുക.

3. ഭഗവാനെ, യാതൊരു മനസ്സ് ഉയർന്ന കോടിയിലുള്ള യഥാർത്ഥജ്ഞാനത്തിന് സാധനഭൂതമാണ്. യാതൊരു സ്മരണശക്തിയുക്തമാണ്, യാതൊന്ന് ദീപം പോലെ പ്രകാശിതമാകുന്നു,വിവിധപദാർത്ഥങ്ങളായി പരിണമിക്കുന്നു, ആ ഞങ്ങളുടെ മനസ്സിനെശിവസങ്കല്പവത്താക്കുക.

4. യാതൊരു മനസ്സ് ഭൂതഭവിഷ്യ വർത്തമാനങ്ങളുടെ ജ്ഞാനം കലർന്നതാണ്. യാതൊന്ന് യാജ്ഞികബ്രഹ്മത്തെപ്പോലെ ശരീരത്തിൽ നിലകൊണ്ട് എല്ലാ ഇന്ദ്രിയങ്ങളെക്കൊണ്ടും ആത്മാവിനാൽ

ഈ ശരീരയജ്ഞത്തെ ജ്വലിപ്പിക്കുന്നു. അങ്ങനെയുള്ള മനസ്സിനെ ശുഭസങ്കല്പംകലർന്നതാക്കുക.

5. ഭഗവാനെ, യാതൊരു മനസ്സ് ഋക് യജുഃസമങ്ങളുടെ മധ്യത്തിൽ അവയെ സ്മൃതി പഥത്തിലെത്തിച്ചു കൊണ്ട് രഥത്തിന്റെ ചക്രങ്ങളിൽ ആരക്കോലെന്നപോലെ നിലകൊള്ളുന്നു, അതിനെ അങ്ങ് ശുഭസങ്കല്പം ചേർന്നതാക്കുക.

5. വിദഗ്ധനായ തേരാളി ബലവും വേഗവുമുള്ള കുതിരകളെ നിയന്ത്രിക്കുന്നു, അതേ പ്രകാരത്തിൽ യാതൊരു മനസ്സ് ചിന്താശീലരായ മനുഷ്യരുടെയും വിദ്വാന്മാരുടെയും മാർഗ്ഗം കാട്ടുന്നു, യാതൊന്ന് ഹൃദയത്തിൽ നിലകൊള്ളുന്നു, വാർദ്ധക്യമറിയാത്തതാകുന്നു. ശക്തി ശാലിയാകുന്നു, ആ മനസ്സിനെ ശുഭസങ്കല്പയുക്തമാക്കിച്ചെയ്താലും

ശിവസങ്കല്പോനിഷത്ത് സമാപിച്ചു.



# ശുകരഹസ്യോപനിഷത്ത്

**ശാന്തിപാഠം**

ഓം സഹ നാവവതു സഹ നൗ ഭുനക്തു സഹ വീര്യം കരവാവഹൈ തേജസ്വി നാവധീതമസ്തു മാ വിദ്വിഷാവഹൈ ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഓം പരബ്രഹ്മം നമ്മെ രണ്ടു പേരേയും രക്ഷിക്കട്ടെ. അത് നമ്മെ രണ്ടു പേരേയും പരിപാലിക്കട്ടെ. നാം രണ്ടു പേരും ഒരുമിച്ച് കഴിവുകൾ നേടട്ടെ. ഞങ്ങളുടെ അധ്യായനം തേജോമയമാകട്ടെ. നാം പരസ്പരം വിദ്വേഷം പുലർത്താതിരിക്കട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. അഥാതോ രഹസ്യോപനിഷദം വ്യാഖ്യാസ്യാമോ ദേവർഷയോ ബ്രഹ്മാണം സംപൂജ്യ പ്രണിപത്യപപ്രച്ഛുർഭഗവന്നസ്മാകം രഹസ്യോപനിഷദം

ബ്രൂഹീതി സോ f അബ്രവീത്–
പുരാ വ്യോസോ മഹാതേജാ I
സർവേദ തപോനിധിഃ I
പ്രണിപത്യ ശിവം സാംബം I
കൃതാഞ്ജലിരുവാച ഹ II

വീണ്ടും രഹസ്യോപനിഷത്തിനെപ്പറ്റി പറയുന്നു. ഒരിക്കൽ ദേവർഷിമാർ ബ്രഹ്മാവിനെ പൂജിച്ച് നമസ്കരിച്ച ശേഷം അദ്ദേഹത്തോടു പറഞ്ഞു. "ഭഗവാനേ, ഞങ്ങൾക്ക് ഗൂഢമായ ഉപനിഷത്തത്വം ഉപദേശിച്ചു തന്നാലും" അതുകേട്ട് ബ്രഹ്മാവ് പറഞ്ഞു." മുമ്പൊരിക്കൽ സർവവേദജ്ഞനും മഹാതേജസ്വിയും തപോനിഷ്ഠനുമായ വേദവ്യാസൻ പാർവതീ സമേതനായ ഭഗവാൻ ശിവനെ നമസ്കരിച്ച് തൊഴുത് അദ്ദേഹത്തോടു പറഞ്ഞു.

2. ശ്രീ വേദവ്യാസ ഉവാചഃ–
ദേവദേവ മഹാ പ്രാജ്ഞ I
പാശച്ഛേദദൃഢ വ്രത I
ശുകസ്യ മേ തനൂജസ്യ I
വേദസംസ്കാര കർമ്മണി I

3. ബ്രഹ്മോപദേശ കാല്യോ f
യമിദാനീം സമുപസ്ഥിതഃ II
ബ്രഹ്മോപദേശഃ കർത്തവ്യഃ
ഭവതാദ്യ ജഗദ്ഗുരോ I

ശ്രീ വേദവ്യാസൻ പറഞ്ഞു: 'ദേവ ദേവ മഹാദേവ മഹാപ്രാജ്ഞ, ജീവന്റെ പ്രപഞ്ച പാശം വിച്ഛേദിക്കുന്ന മഹാപ്രഭോ, എന്റെ പുത്രനായ ശുകന്റെ വേദാധ്യായനം ആരംഭിക്കുമ്പോൾ അനുഷ്ഠിക്കേണ്ട യജ്ഞോപവീതകർമ്മത്തിൽ പ്രണവഗായത്രീ മന്ത്രം ഉപദേശിക്കാനുള്ള സമയം അടുത്തിരിക്കുന്നു. അങ്ങ് ജഗദ് ഗുരുവാണല്ലോ? അതിനാൽ ബ്രഹ്മത്തെപ്പറ്റിയും പരമാത്മ തത്വത്തെപ്പറ്റിയും ഉപദേശിക്കണം.

4. ഈശ്വരഃ ഉവാച:
മയോപദിഷ്ടേ കൈവല്യേ I
സാക്ഷാത് ബ്രഹ്മണി ശാശ്വതേ, I
വിഹായ പുത്രോ നിർവേദാത് I
പ്രകാശം യാസ്യതി സ്വയം II

ശിവൻ പറഞ്ഞു: സാക്ഷാത് സനാതനമായ ബ്രഹ്മത്തെപ്പറ്റി അങ്ങയുടെ പുത്രന് ഉപദേശം കൊടുത്താൽ അവൻ സർവസ്വവും ഉപേക്ഷിച്ച് വൈരാഗ്യം സ്വീകരിച്ച് സ്വയം പ്രകാശ രൂപത്തിൽ നിലകൊള്ളും.

5. ശ്രീവേദവ്യാസ ഉവാച:
യഥാ തഥാ വാ ഭവതു I
ഹ്യുപാനയനകർമണി I
ഉപദിഷ്ടേ മമ സുതേ I
ബ്രഹ്മണി ത്വത് പ്രസാദതഃ

6. സർവജ്ഞോ ഭവതു ക്ഷിപ്രം I
മമ പുത്രോ മഹേശ്വര I
തവ പ്രസാദസമ്പന്നോ I
ലഭേന്മുക്തിം ചതുർവിധാം II

വേദവ്യാസൻ പറഞ്ഞു: എന്തുമായിക്കൊള്ളട്ടെ. ഈ യജ്ഞോപനവീതസമയത്ത് അങ്ങയിൽ നിന്നും ബ്രഹ്മജ്ഞാനോപദേശം സ്വീകരിച്ച് അവൻ വളരെ വേഗം സർവജ്ഞനായിത്തീരുകയും അങ്ങയുടെ അനുഗ്രഹത്താൽ അവന് ചതുർവിധ മോക്ഷം ലഭിക്കുകയും ചെയ്യട്ടെ.

7. തത് ശ്രുത്വാ വ്യാസ വചനം I
സർവദേവർഷി സംസദി I
ഉപദേഷ്ടും സ്ഥിതഃ ശംഭുഃ I
സാംബോ ദിവ്യാ സനേ മുദാ

വ്യാസന്റെ ആ വാക്കു കേട്ട് ഭഗവാൻ ശങ്കരൻ പ്രസന്നനായി പാർവതിയുമൊത്തു ദേവർഷിമാരുടെ സഭയിൽ ഉപദേശം കൊടുക്കാനായി ഒരു ദിവ്യപീഠത്തിൽ ഇരുന്നു.

8. കൃതകൃത്യഃ ശുകസ്തത്ര I
സമാഗത്യ സുഭക്തിമാൻ I
തസ്മാത് സുപ്രണവം ലബ്ധ്വാ I
പുനരിത്യ ബ്രവീത് ശിവം II

I K

കൃതകൃത്യനും ഭക്തിമാനുമായ ശുകൻ ഭഗവാൻ ശിവനെ നമസ്കരിച്ചതിനുശേഷം പ്രണവശിക്ഷ സ്വീകരിച്ച് പറഞ്ഞു.

9. ശ്രീ ശുക ഉവാച-
ദേവാദിദേവ സർവജ്ഞ I
സച്ചിദാനന്ദലക്ഷണ I
ഉമാരമണ ഭൂതേശ I
പ്രസീദ കരുണാനിധേ II

ദേവദേവ, സർവജ്ഞ സച്ചിദാനന്ദലക്ഷണ, ഉമപതേ, ഭൂതേ ശ, കരുണാനിധേ അങ്ങു എന്നിൽ പ്രസാദിച്ചാലും.

10. ഉപദിഷ്ടം പരംബ്രഹ്മ I
പ്രണവാന്തർഗതം പരം I
തത്ത്വമസ്യാദിവാക്യാനാം I
പ്രജ്ഞാദീനാം വിശേഷതഃ II

11. ശ്രോതു മിച്ഛാമി തത്വേന I
ഷഡംഗാനി യഥാക്രമം I
വക്തവ്യാനി രഹസ്യാനി I
കൃപയാദ്യ ദാശിവ II

പ്രണവാത്മസ്വരൂപത്തെപ്പറ്റിയും അതിലും അതീതമായി സ്ഥിതി ചെയ്യുന്ന പരബ്രഹ്മത്തെപ്പറ്റിയും അങ്ങ് ഉപദേശിച്ചു. എന്നാൽ എനിക്ക് തത്വമസി തുടങ്ങിയവാക്യങ്ങളെ ഷഡംന ന്യാസക്രമ സഹിതം കേൾക്കാൻ ആശയുള്ളതിനാൽ എന്നിൽ ദയവുണ്ടായി അതിരഹസ്യങ്ങളായ ആ മഹാവാക്യങ്ങളെ വിശ ദമായി ഉപദേശിച്ചു തന്നാലും.

12. ശ്രീ സദാശിവ ഉവാചഃ-
സാധു സാധു മഹാ പ്രാജ്ഞ I
ശുക, ജ്ഞാന നിധേ മുനേ I
പ്രഷ്ടവ്യം തു ത്വയാ പൃഷ്ടം I
രഹസ്യം വേദഗർഭിതം II

13. രഹസ്യോപനിഷന്നാമ്നാ I
സഷഡംഗമി ഹോച്യതേ I
യസ്യ വിജ്ഞാനമാത്രേണ I
മോക്ഷം സാക്ഷാന്ന സംശയഃ II

14. അംഗഹീനാനിവാക്യാനി I
ഗുരുർനോപദിശേത് പുനഃ I
സഷഡംഗാന്യുപദിശേ I
മഹാവാക്യാനികൃത്സന്ശഃ II

15. ചതുർണാമപി വേദാനാം I
യഥോപനിഷദ്ഃ ശിരഃ I
ഇയം രഹസ്യോപനിഷ I
ത്തഥോപനിഷദാം ശിരഃ II

16. രഹസ്യോപനിഷദ് ബ്രഹ്മ I
ധ്യാതം യേന വിപശ്ചിതാ I
തീർത്ഥൈഃ മന്ത്രൈശ്രുതൈർജപൈ്യ-
സ്തസ്യ കിം പുണ്യഹേതുഭിഃ

17. വാക്യാർത്ഥസ്യ വിചാരേണ I
യദാപ്നോതിശരച്ഛതം I
ഏകവാരജപേനൈവ I
ഋഷ്യാദിധ്യാനതശ്ച യത് II

ശ്രീ പരമശിവൻ പറഞ്ഞു:- ജ്ഞാന നിധിയായ ശുകദേ വ, അങ്ങ് യഥാർത്ഥത്തിൽ ബുദ്ധിമാനാണ്, വേദങ്ങളുടെ രഹ സ്യമയവും ജ്ഞാതവ്യവുമായ വിഷയങ്ങളെപ്പറ്റിയാണല്ലോ ചോദിച്ചത്. അതിനാൽ അങ്ങക്ക് രഹസ്യോപനിഷത്ത് എന്നു പേരുള്ള ഈ നിഗൂഢ തത്വം ഷഡംഗന്യാസ സഹിതം ഉപദേശി ക്കാം. ഇതിന്റെ ജ്ഞാനം നേടിയാൽ മോക്ഷം സിദ്ധിക്കുമെ ന്നതിൽ സംശയമില്ല. അംഗഹീനങ്ങളായ വാക്യങ്ങൾ ഗുരു ഉപദേശിക്കാൻ പാടില്ല. എല്ലാ മഹാവാക്യങ്ങളെയും ഷഡംഗ സഹിതം തന്നെ ഉപദേശിക്കേണ്ടതുണ്ട്. ചതുർവേദങ്ങളിലും ഉപ നിഷദ്ഭാഗം സർവശ്രേഷ്ഠമാണെന്നതു പോലെ എല്ലാ ഉപനി ഷത്തുകളിലും വെച്ച് ഈ രഹസ്യോപനിഷത്ത് ശ്രേഷ്ഠമാണ്. ഈ ഉപനിഷത്തിന്റെ പഠനാനുഷ്ഠാനങ്ങൾ നിർവഹിച്ചവന് പുണ്യത്തിന് കാരണമായ തീർത്ഥസ്നാനമോ വേദാദിപാഠമോ ജപാദികളോ ഒന്നും ആവശ്യമില്ല. നൂറു വർഷം മഹാവാക്യങ്ങ ളെപ്പറ്റി വിചിന്തനെ ചെയ്താൽ കിട്ടുന്ന ഫലം വാക്യങ്ങളുടെ ഉപജ്ഞാതാക്കളായ ഋഷിമാരെ സ്മരിച്ചതുകൊണ്ടും ചിന്തനാ ദികൾ കൊണ്ടും ഒരു തവണ ജപിച്ചാൽ ലഭിക്കുന്നതാണ്.

ഓം അസ്യശ്രീമഹാവാക്യമഹാമന്ത്രസ്യ ഹംസ ഋഷിഃ, അവ്യക്ത ഗായത്രി ഛന്ദഃ, പരമ ഹംസോ ദേവ താഹം. ബീജം. സഃ ശക്തിഃ. സോഹം, കീലകം, മമ പരമഹംസ പ്രീത്യർത്ഥേ ജപേ വിനിയോഗഃ, സത്യം ജ്ഞാനമനന്തം ബ്രഹ്മ, അംഗുഷ്ഠാഭ്യാം നമഃ, നിത്യാ നന്ദേ ബ്രഹ്മ തർജ്ജനീഭ്യാം സ്വാഹാ നിത്യാനന്ദമയം ബ്രങ്മമധ്യാമാഭ്യാം വഷട്, യോ വൈ ഭൂമാ അനാമി കാഭ്യാം ഹും, യോ വൈ ഭൂമാധിപതിഃ കനിഷ്ഠികാഭ്യാം വൗഷട്, ഏകമേവാദ്വിതീയം ബ്രഹ്മ കരതലകരപൃ ഷ്ഠാഭ്യാം ഫട്, സത്യം ജ്ഞാനമനന്തം ബ്രഹ്മഹൃദയായ നമഃ, നിത്യാനന്ദോ ബ്രഹ്മ ശിരസേ സ്വാഹാ നിത്യാന ന്ദമയം ബ്രഹ്മ ശിഖായൈ വഷട്, യോ വൈ ഭൂമാ കവ ചായ ഹും, യോ വൈ ഭൂതാധിപതിഃ നേത്രത്രയായ വൗഷട് ഏകമേവാദ്വിതീയം ബ്രഹ്മ അസ്ത്രായ ഫട്, ഭൂർഭുവസ്വരോമിതി ദിഗ്ബന്ധഃ

## ധ്യാനം

നിത്യാനന്ദം പരമസുഖദം കേവലം
ജ്ഞാനമൂർത്തിം I
ദ്വാന്ദ്വാതീതം ഗഗന സദൃശം തത്വമസ്യാദിലക്ഷ്യം I

N P

I K

ഏകം നിത്യം വിമലമചലം സർവധീ
സാക്ഷ്യാഭൂതം I
ഭാവതീതം ത്രിഗുണ രഹിതം സദ്ഗുരും
തം നമാമി II

അഥ മഹാവാക്യാനി ചത്വാരി യഥാ–

1. ഓം പ്രജ്ഞാനം ബ്രഹ്മ
2. ഓം അഹം ബ്രഹ്മാസ്മി.
3. ഓം തത്ത്വമസി.
4. ഓം അയമാത്മാ ബ്രഹ്മ.

തത്വമസീത്യഭേദവാചകമിദം യേ ജപന്തി തേ ശിവ സായൂജ്യമുക്തിഭാജോ ഭവന്തി, തത് പദമഹാ മന്ത്രസ്യ പരമഹംസഃ ഋഷിഃ അവ്യക്തഗായത്രി ഛന്ദഃ, പരമ ഹംസോ ദേവതാ, ഹം ബീജം, സഃ ശക്തിഃ, സോ f ഹ്യം കീലകം, മമ സായൂജ്യമുക്ത്യർത്ഥേ ജപേവിനി യോഗഃ, തത് പുരുഷായ അംഗുഷ്ഠാഭ്യാം നമഃ, ഈശാ നായ തർജനീഭ്യാം സ്വാഹാ അഘോരായ മധ്യമാഭ്യാം വഷട് സദ്യോജാതായ അനാമികാഭ്യാം ഹൂം, വാമദേ വായ കനിഷ്ഠിതാഭ്യാം വൗഷട്, തത്പുരുഷഃ ശാനാ ഘോര സദ്യോജാതവാമദേവേഭ്യോഃ നമഃ, കരതലകര പൃഷ്ഠാഭ്യാം ഫട് ഏവം ഹൃദയാദിന്യാസഃ ഭൂർഭൂവ സുവരോംമിതി ദിഗ്ബന്ധഃ

### ധ്യാനം

ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യാദതീതം I
ശുദ്ധം ബുദ്ധം മുക്തമപ്യവ്യയം ച I
സത്യം ജ്ഞാനം സച്ചിദാനന്ദ രൂപം I
ധ്യായേ ദേവം തന്മഹോ ഭ്രാമാനം I

ത്വം പരമഹാമന്ത്രസ്യ വിഷ്ണുർഋഷി, ഗായത്രി ഛന്ദോ, പരമാത്മാദേവതാ, ഐംബീജം, ക്ലീം ശക്തിഃ, സൗ കീലകം, മമ മുക്ത്യർത്ഥേ ജപേ വിനിയോഗഃ, വാസുദേവായ അംഗൂഷ്ഠാഭ്യാം നമഃ, സങ്കർഷണായ തർജ്ജനീഭ്യാം സ്വാഹാ, പ്രത്യുമ്നായ മധ്യമാഭ്യാംവ ഷട്, അനിരുദ്ധായ അനാമികാഭ്യാം ഹും, വാസുദേ വായ ക നിഷ്ഠികാഭ്യാം വൗഷട്, വാസുദേവ സങ്കർഷണേ പ്രത്യുമ്നാനിരുദ്ധേഭ്യഃ ഭൂർഭുവ സ്വരോ മിതി ദിഗ്ബന്ധഃ,

### ധ്യാനം

ജീവത്വം സർവഭൂതാനാം I
സർവത്രാഖണ്ഡ വിഗ്രഹം I
ചിത്താഹങ്കാരയന്താരം I
ജീവാഖ്യം ത്വം പദം ഭജേ II

അസി പദമഹാമന്ത്രസ്യ മനഃ ഋഷിഃ, ഗായത്രീ ഛന്ദഃ, അർദ്ധനാരീശ്വരോ ദേവതാ, അവ്യക്താദിർഡബീജം, നൃസിംഹഃ ശക്തി, പഞ്ചാത്മാ കീലകം, ജീവബ്രഹ്മൈക്യാർത്ഥേ ജപേ വിനി യോഗഃ പൃഥിവ്യബദ്വണുകായ അംഗുഷ്ഠാഭ്യാം നമഃ അബ്ദ്വ ണുതായ തർജനീഭ്യാം സാഹാ, തേജോബ്ദ്വ ണകായ മധ്യ മാഭ്യാം വഷട് വായുബ്ദ്വണുകായ അനാമികാഭ്യാം ഹും, ആകാ ഗ്ബ്ദ്വണുകായ അനാമികാഭ്യാം വൗഷട് പൃഥിവ്യപ്തേജോവാ യ്പാകാശ ബ്ദ്യണുകേഭ്യഃ കരതലകരപൃഷ്ഠാഭ്യാം ഫട്, ഭൂർഭൂവ സുവരോമിതി ദിഗ്ബന്ധഃ,

### ധ്യാനം

ജീവോ ബ്രഹ്മേതി വാക്യാർത്ഥം I
യാവദസ്തി മനഃസ്ഥിതി I
ഐക്യം തത്വം ലയേ കുർവൻ I
ധ്യായേദസി പദം സദാ I
ഏവം മഹാവാക്യഷഡം ഗാന്യുക്താനി

നാലു മഹാവാക്യങ്ങൾ പ്രത്യേകം അനുസ്മരിക്കാൻ ആട ചാര്യൻ നിർദ്ദേശിക്കുന്നു.

1. ഓം പ്രജ്ഞാനം ബ്രഹ്മ
   (ഐതരേയോപനിഷത്ത്)
2. അഹം ബ്രഹ്മാസ്മി
   (ബൃഹദാരണ്യകോപനിഷത്ത്)
3. ഓം തത്വമസി
   (ഛാന്ദോഗ്യോപനിഷത്ത്)
4. അയമാത്മാ ബ്രഹ്മ
   (മാണ്ഡുക്യോപനിഷത്ത്)

ഒന്നാമത്തെ മഹാവാക്യത്തിന്റെ അനുസ്മരണം സായൂ ജ്യപ്രദായകമാണെന്ന് പറയപ്പെടുന്നു.

അഥ രഹസ്യോപനിഷദ്വിഭാഗശോ വാക്യാർത്ഥ ശ്ലോകാഃ പ്രോച്യന്തേ–
യേനേക്ഷേത ശൃണോതീദം I
ജിഘ്രതി വ്യാകരോതി ച I
സാദ്വസാദു വിജാനാതി I
തത് പ്രജ്ഞാന മുദീരിതം II
ചതുമ്മുഖേന്ദ്രദേവേഷു മനുഷ്യാശ്വഗവാദിഷു
ചൈതന്യമേകം ബ്രഹ്മാതദ് പ്രജ്ഞാനം
ബ്രഹ്മമയ്യപി

പിന്നെ രഹസ്യോപനിഷത്തിന്റെ വിഭാഗമനുസരിച്ച് മഹാ വാക്യങ്ങളുടെ അർത്ഥവും ധ്യാശ്ലോകങ്ങളും പറയുന്നു. ജീവി കൾ ഏതു മുഖേനയാണോ കാണുകയും കേൾക്കുകയും മണ പ്പിക്കുകയും സ്വാദും ദുസ്വാദും അറിയുകയും ചെയ്യുന്നത് അത് പ്രജ്ഞാനമെന്ന് പറയുന്നു. ബ്രഹ്മാവ് ഇന്ദ്രൻ ദേവന്മാർ മനുഷ്യർ കുതിര പശു മുതലായ മൃഗങ്ങൾ എന്നിവയിലും മറ്റു സകലജീവികളിലും ഒരേ ഒരു ചൈതന്യസ്വരൂപമായ ബ്രഹ്മം തന്നെയാണ് സ്ഥിതി ചെയ്യുന്നത്. ആ പ്രജ്ഞാനം – ബ്രഹ്മ എന്നിലും സ്ഥിതി ചെയ്യുന്നു.

I

18. പരിപൂർണ്ണ പരാത്മാസ്മിൻ I
ദേഹേ വിദ്യാധി കാരിണി I
ബുദ്ധേ സാക്ഷി തയാ സ്ഥിത്വാ I
സ്ഫുരന്നഹമീതിര്യതേ II

19. സ്വതഃ പൂർണ്ണഃ പരാത്മാത്ര I
ബ്അഹ്മ ശബ്ദേന വർണ്ണിതഃ I
അസ്മീത്യൈക്യപരാമർശ–
സ്തേന ബ്രഹ്മ ഭവാമ്യഹം

ഈ മനുഷ്യ ശരീരം തന്നെയാണ്, ബ്രഹ്മവിദ്യാപ്രാപ്തിക്ക് അധികാരി. അതിൽ സാക്ഷി രൂപത്തിൽ സ്ഥിതി ചെയ്യുന്ന പര മാത്മാവു തന്നെയാണ് ബുദ്ധിസ്ഫുരണമുണ്ടാകുമ്പോൾ "ഞാൻ എന്ന് പറയപ്പെടുന്നത്. പരിപൂർണ്ണമായ പരമാത്മാവു തന്നെയാണ് ഇവിടെ ബ്രഹ്മ എന്ന് പറയപ്പെട്ടിരിക്കുന്നത്.

20. ഏക ഏവാദ്വിതീയ സ
ന്നാമ രൂപവിവർജിതം I
സൃഷ്ടേഃ പുരാധുനാപ്യസ്യ I
താദൃക്ത്വം തദിതീര്യതേ

21. ശ്രോതുർദേഹേന്ദ്രിയാതീതം I
വസ്ത്വത്ര ത്വം പദേരിതം I
ഏകതാ ഗ്രാഹ്യതേ f സീതി
തദൈക്യമനുഭൂയതാം

22. ദൃശ്യമാനസ്യ സർവസ്യ I
ജഗതസ്തത്വമീര്യതേ I
ബ്രഹ്മ ശബ്ദേന തത് ബ്രഹ്മ I
സ്വപ്രകാശാത്മ രൂപകം

സൃഷ്ടിക്കു മുമ്പ് ദ്വൈതഭാവനയില്ലാത്ത നാമരൂപരഹിത വുമായ ഒരു സത്ത ഉണ്ടായിരുന്നു. ആ ബ്രഹ്മം തത് എന്ന പദ ത്താൽ പ്രതിപാദിക്കപ്പെട്ടു. ത്വം എന്ന പദത്താൽ പറയപ്പെട്ടിരി ക്കുന്നത് ഉപദേശം കേൾക്കുന്ന ശിഷ്യന്റെ ഇന്ദ്രിയാതീതമെന്നു തോന്നുന്ന ശരീരം തന്നെ. അസി എന്ന പദം കൊണ്ട് ജീവ ന്റെയും ബ്രഹ്മത്തിന്റെയും ഏകത്വം ദ്യോതിക്കുന്നു.

23. അനാത്മദൃഷ്ടേരവിവേകനിദ്രാ
മഹം മമ സ്വപ്നഗതിം ഗതോ f ഹം I
സ്വരൂപസൂര്യോ f ഭ്യുദിതേ സ്ഫുടോക്തേഃ I
ഗുരോർമ്മഹാവാക്യപദൈഃപ്രബുദ്ധേഃ II

അനാത്മവസ്തുവിൽ ആത്മബുദ്ധി ഉണ്ടായതുനിമിത്തം ഞാൻ അജ്ഞാനാന്ധകാരത്തിൽ പതിച്ച് ഞാനെന്നും എന്റേ തെന്നുമുള്ള മോഹാത്മക സ്ഥിതിയിൽ എത്തിക്കഴിഞ്ഞിരിക്കു ന്നു. ഗുരുദേവനിൽ നിന്നും എനിക്കു ലഭിച്ച മഹാവാക്യോപ ദേശത്താൽ ആത്മ സ്വരൂപമാകുന്ന സൂര്യന്റെ ആവിർഭാവ ത്താൽ എന്റെ ഉറക്കത്തിന് ഭംഗം വന്നിരിക്കുന്നു.

K

24. വാച്യം ലക്ഷ്യമിതി ദ്വിധാർത്ഥ സരണിഃ
വലാച്യസ്യ ഹി ത്വംപദേ I
വാച്യം ഭൗതികമിന്ദ്രിയാദിരപിയല്ലക്ഷ്യം
ത്വമർത്ഥാശ്ച സഃ I
വാച്യം തത്പദമീ ശതാകൃതമതിർലഭ്യം
തുസച്ചിത് സുഖാ–
നന്ദ ബ്രഹ്മ തദർത്ഥ ഏഷ ച
തയോരൈക്യം ത്വസീദം പദം II

25. ത്വമിതി തദിതി കാര്യേ കാരണേ സത്യുപാധൗ I
ദ്വിതയമിതരഥൈകം സച്ചിദാനന്ദരൂപം I
ഉഭയവചനഹേതു ദേശാകാലൗ ച ഹിത്വാ I
ജഗതി ഭവതി സോ f യം ദേവദത്തോ യഥൈകഃ

26. കാര്യോപാധിരയം ജീവഃ I
കാരണോപാധിരീശ്വര I
കാര്യകാരണതാം ഹിത്വാ I
പൂർണ്ണബോധോ f വ ശിഷ്യതേ II

മഹാവാക്യത്തിന്റെ അർത്ഥ ജ്ഞാനത്തിൽ നിന്ന് വാച്യ ത്തെയും അർത്ഥത്തെയും അനുസരിക്കണം. വാച്യമനുസ രിച്ച് ഇന്ദ്രിയാദികൾ 'ത്വം' എന്നതിന്റെ വാച്യമാണ്. എന്നാൽ ഇന്ദ്രിയങ്ങൾക്കും അതീതമായ വിശുദ്ധ ചൈതന്യം തന്നെ യാണ് ലക്ഷ്യാർത്ഥം. ഇങ്ങനെ അത് എന്ന വാച്യം സർവജ്ഞാ ത്മകത്വം ഈശ്വരത്വം എന്നീ ഗുണവൈശിഷ്ട്യങ്ങളോടു കൂടിയ പരമാത്മാവും ലഭ്യാർത്ഥം സച്ചിദാനന്ദമയമായ ബ്രഹ്മവുമാകു ന്നു. അതുകൊണ്ട് ഇവിടെ 'അസി' എന്ന പദത്താൽ രണ്ടു പദ ങ്ങളുടെയും ലക്ഷ്യാർത്ഥം മുഖേന ജീവാത്മപരമാത്മാക്കളുടെ ഏകീഭാവത്തെ പ്രതിപാദിച്ചിരിക്കുന്നു. കാര്യകാരണങ്ങളായ ഉപാധികൾകൊണ്ടു തന്നെ 'ത്വം' 'തത്' എന്നിവ തമ്മിൽ ഭേദമു ണ്ട്. ഉപാധി രഹിതമായാൽ രണ്ടും ഒരേ സച്ചിദാനന്ദം തന്നെ. പ്രപഞ്ചത്തിലും അതു തന്നെയാണ്. അതിൽ നിന്ന് 'ഇത്', 'അത്' എന്നഭാവം നീക്കിയാൽ അന്തരരഹിതമായ ഒന്നുതന്നെ അവ ശേഷിക്കുന്നു. ഈ ജീവൻ കാര്യോപാധിയുക്തവും ബ്രഹ്മം കാരണോപാധി സഹിതവും ആകുന്നു. ഈ കാര്യകാരണോ പാധികളെ പരിത്യജിച്ചാൽ ജ്ഞാനസ്വരൂപം അവശേഷിക്കുന്നു.

27. ശ്രവണം തു ഗുരോഃ പൂർവം I
മനനം തദനന്തരം I
നിദിധ്യാസനമിത്യേതത് I
പൂർണ്ണബോധസ്യ കാരണം II

28. അന്യവിദ്യാ പരിജ്ഞാന I
മവശ്യം നശ്വരം ഭവേത് I
ബ്രഹ്മവിദ്യാ പരിജ്ഞാനം I
ബ്രഹ്മപ്രാപ്തി കരം സ്മൃതം II

N P

29. മഹാവാക്യാനുപദിശേത് I
സഷഡംഗാനി ദേശികഃ I
കേവലം നഹി വാക്യാനി I
ബ്രഹ്മണോ വചനം യഥാ II

ഗുരു മുഖത്തിൽ നിന്ന ആദ്യം കേൾക്കണം കേട്ടതിനു ശേഷം മനനം ചെയ്യണം. പിന്നെ നിദിധ്യാസം വേണം എന്നാൽ മാത്രമേ ജ്ഞാനം പൂർണ്ണമാവുകയുള്ളു. എത്രമാത്രം നല്ലതുപോലെ അഭ്യസിച്ചാലും മറ്റു വിദ്യകളിൽ നിന്നു ലഭിക്കുന്ന ജ്ഞാനം തീർച്ചയായും നശ്വരമാണ്. എന്നാൽ ബ്രഹ്മവിദ്യാപരിജ്ഞാനംസ്ഥിരവും ബ്രഹ്മ പ്രാപ്തി കരവുമാകുന്നു. ആചാര്യൻ ശിഷ്യന് മഹാകാവ്യങ്ങൾ ഉപദേശിച്ചതുകൊണ്ട് മാത്രമായില്ല എന്ന് ബ്രഹ്മാവ് അനുശാസിച്ചിരിക്കുന്നു.

30. ഏവമുക്ത്വാ മുനിശ്രേഷ്ഠഃ I
രഹസ്യോപനിഷത് ശുകഃ മയാ
പിത്രാനുനീതേന I
വ്യാസേന ബ്രഹ്മവാദിനാ II

31. തതോ ബ്രഹ്മോപദിഷ്ടം വൈ I
സച്ചിദാനന്ദ ലക്ഷണം I
ജീവന്മുക്തഃ സദാ ധ്യായൻ I
തതസ്ത്വം വിഹരിഷ്യസി II

32. യോ വേദാദൗ സ്വരഃ പ്രോക്തോ I
വേദാന്തേ ച പ്രതിഷ്ഠിതഃ തസ്യ I
പ്രകൃതിലീനസ്യ I
യഃ പരഃ സ മഹേശ്വരഃ II

പരമേശ്വരൻ പറഞ്ഞു: "ശുകദേവാ, അങ്ങയുടെ പിതാവായ വേദവ്യാസൻ ബ്രഹ്മജ്ഞാനിയാണ്. അദ്ദേഹത്തിൽ പ്രീതനായി ഞാൻ അങ്ങക്ക് ഈ രഹസ്യോപനിഷത്ത് ഉപദേശിച്ചു തരുന്നു. ഇതിൽ വർണ്ണിച്ചിരിക്കുന്നത് സച്ചിദാനന്ദ സ്വരൂപമായ ബ്രഹ്മം തന്നെ. അങ്ങ് ബ്രഹ്മത്തെ നിത്യവും ധ്യാനിച്ച് ജീവന്മുക്തനാകുക. വേദാരംഭത്തിൽ ഉച്ചരിക്കപ്പെടുന്നതും വേദാന്തത്തിൽ പ്രതിഷ്ഠിതവുമായ ഓം കാര സ്വരം അതിന്റെ പ്രകൃതിയിൽ താദാത്മ്യം പ്രാപിച്ചതിനു ശേഷം അതിനു അതീതനായിട്ടുള്ളവനാണ് സാക്ഷാൽ പരാപരൻ.

33. ഉപദിഷ്ടഃ ശിവേനേതി I
ജഗത്തന്മയതാം ഗതഃ
ഉത്ഥായ പ്രണിപത്യേശം I
ത്യാക്താശേഷ പരിഗ്രഹഃ II

34. പരബ്രഹ്മപയോരാശൗ I
പ്ലവന്നിവ യയൗ തദാ I
പ്രവ്രജന്തം തമാലോക്യ I
കൃഷ്ണദ്വൈപായനോ മുനിഃ II

35. അനു വ്രജന്നാജുഹാവ I
പുത്രവിശ്ലേഷകാതരഃ I
പ്രതിനേദുസ്തദാ സർവേ I
ജഗത് സ്ഥാവര ജംഗമാഃ II

36. തത് ശ്രുത്വാ സകലാകാരം I
വ്യാസഃ സത്യവതീസുതഃ I
പുത്രേണ സഹിതഃ പ്രീത്യാ I
പരമാനന്ദമുപേയിവാൻ II

ശ്രീ പരമശിവന്റെ ഈ ഉപദേശം കേട്ട് ശുകദേവൻ സമസ്ത വിശ്വാസത്തിലും തന്മയനായി എഴുന്നേറ്റ് ഭഗവാനെ പ്രണമിച്ച് സർവപരിഗ്രഹങ്ങളും കൈവിട്ടു പരബ്രഹ്മാംബുധിയിൽ നീന്തിയതുപോലെ ആനന്ദമഗ്നനായി അവിടെ നിന്നും പുറപ്പെട്ടു. അതുകണ്ട് വേദവ്യാസൻ പുത്ര വിരഹ ദുഃഖിതനായ പുത്രന്റെ പേർ വിളിച്ച് അദ്ദേഹത്തെ പിന്തുടർന്നു. അപ്പോൾ അദ്ദേഹത്തിന്റെ വിളിക്ക് ഉത്തരം കൊടുത്തത് പ്രപഞ്ചത്തിലെ സമ്പൂർണ്ണ ജഡചേതന പദാർത്ഥങ്ങളായിരുന്നു. അതോടെ തന്റെ പുത്രൻ സമ്പൂർണ്ണമായും വിശ്വമയനാണെന്നു കാണുകയും വ്യാസനും ശുകനെപ്പോലെ സന്തോഷത്തോടെ പരമാനന്ദം ആസ്വദിക്കുകയും ചെയ്തു.

37. യോ രഹസ്യോപനിഷദമധീതേ ഗുർവനുഗ്രഹാത്സർവപാപ വിനിർമുക്തഃ സാക്ഷാത് കൈവല്യമശ്നുതേ സാക്ഷാത് കൈവല്യമശ്നുതേ ഇത്യുപനിഷത്ത്

ഗുരുവിന്റെ അനുഗ്രഹത്താൽ യാതൊരാൾ ഈ രഹസ്യോപനിഷത്ത് അധ്യയനം ചെയ്യുന്നോ അയാൾ സർവപാപവിനിമ്മുക്തനായിത്തീർന്ന് കൈവല്യം പ്രാപിക്കുന്നു.

ശുകരഹസ്യോപനിഷത്ത് സമാപിച്ചു.

# ശ്രീരാമപൂർവതാപിന്യുപനിഷത്ത്

ഓം ഭദ്രം കർണ്ണേഭിഃ ശൃണയാമ ദേവാ ഭദ്രം പശ്യേമാക്ഷദിർഭ്യ ജത്രാ സ്ഥിരൈരംഗസ്തുഷ്ടുവാം സസ്തനൂഭിർവ്യശേമ ദേവഹിതം യദായുഃ സ്വസ്തി ന ഇന്ദ്രോ വൃക്ഷശ്രവാഃ സ്വസ്തി നഃ പൂഷാ വിശ്വേവേദഃ സ്വസ്തി ന സ്താർക്ഷ്യോ അരിഷ്ടനേമി സ്വസ്തി നോ ബൃഹസ്പതിർ ദധാതു ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ദേവന്മാരെ ഞങ്ങൾ കാതുകൾ കൊണ്ട് നല്ലത കാണുമാറാകണേ. സുദൃഢങ്ങളായ അംഗങ്ങളാലും ശരീരത്താലും നിങ്ങളെ സ്തുതിച്ചു കൊണ്ട് ദേവന്മാർ നിങ്ങൾക്ക് നിശ്ചയിച്ചിട്ടുള്ള ആയുസ്സു മുഴുവനും ഞങ്ങൾ അനുഭവിക്കണേ. മഹാകീർത്തിമാനായ ഇന്ദ്രൻ ഞങ്ങൾക്ക് നന്മ ചെയ്യണേ. സർവജ്ഞനായ പൂഷാദേവൻ ഞങ്ങൾക്ക് നന്മ ചെയ്യണേ. അപ്രതിരോധ്യഗതിയായ ഗരുഡൻ ഞങ്ങൾക്ക് നന്മ ചെയ്യണേ. ബൃഹസ്പതി ഞങ്ങൾക്ക് നന്മ ചെയ്യണേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

## ഒന്നാം ഉപനിഷത്ത്

1. ചിന്മയേസ്മിൻ മഹാവിഷ്ണൗ ജാതേ ദശരഥേ ഹരൗ രഘോ കുലേഖിലം രാതി രാജതേ യോ മഹീസ്ഥിതഃ

2. സ രാമ ഇതി ലോകേഷു വിദ്വദ്ഭിഃ പ്രകടീകൃതഃ വിദ്വദ്ഭിഃ പ്രകടികൃതഃ രാക്ഷസാ യേന മരണം യാന്തി സ്വോ ദ്രേകതോഉഥവാ

3. രാമരാമ ഭുത്വി ഖ്യാത മഭി രാമേണ വാ പുനഃ രാക്ഷസാന്മത്തു രൂപേണ രാഹുർമ്മനസിതജം യഥാ

4. പ്രഭഹീനാം തഥാ കൃത്വാ രാജ്യാർഹണാം മഹീഭൃതാം ധർമ്മമാർഗ്ഗം ചരിത്രേണ ജ്ഞാനമാർഗ്ഗം ചനാമതഃ

5. തഥാധ്യോനേന വൈരാഘ്യ മൈശ്വര്യം സ്വസ്യ പൂജനാത് തഥാ രാത്യസ്യ രാമാഖ്യ ഭുവി സ്യാദഥ തത്വതഃ

6. രമന്തേ യോഗിനോനന്തേ നിത്യനന്ദേ ചിദാത്മനി ഇതി രാമ പദേനാസൗ പരബ്രഹ്മാഭി ധീയതേ

ചിന്മയനായ മഹാവിഷ്ണു രഘു വംശജനായ ദശരഥമഹാരാജാവിന്റെ പുത്രനായി ജനിച്ചപ്പോൾ അദ്ദേഹത്തിന്റെ പേര് രാമൻ എന്നായിരുന്നു. വിദ്വാന്മാർ രാമശബ്ദം വ്യാഖ്യാനിച്ചു കൊണ്ട് ഇങ്ങനെ പറഞ്ഞിട്ടുണ്ട്. ഭൂമിയിൽ കഴിഞ്ഞ് സജ്ജനങ്ങളുടെ ആഗ്രഹങ്ങളെയും പൂർത്തീകരിക്കുന്നവനും രാജാവിന്റെ രൂപത്തിൽ ശോഭിക്കുന്നവനുമാണ് രാമൻ. രാക്ഷസന്മാർക്ക് ആരു മുഖാന്തിരം മരണം ഭവിച്ചു അദ്ദേഹം രാമനാണ്. അഭിരാമനായതുകൊണ്ടാണ് രാമനെന്നു പറയപ്പെടുന്നതെന്ന് ചിലർ പറയുന്നു. ആത്മന്നോന്നതിയാൽ ആരുടെ ബലമാണോ ഭൂമിയിൽ പ്രസിദ്ധമായത് അത് രാമനെന്ന് ചിലർ പറയുന്നു. രാഹു ചന്ദ്രനെ പ്രഭാഹീനനാക്കുന്നതുപോലെ രാക്ഷസന്മാരെ പ്രഭാഹീനരാക്കിയതിനാൽ അദ്ദേഹം രാമനായി. രാജ്യാധികാരികളായ രാജാക്കന്മാർക്ക് ശ്രേഷ്ഠമാർഗ്ഗം ഉപദേശിക്കുകയും ധ്യാനനിരതർക്ക് വൈരാഗ്യം പ്രദാനം ചെയ്യുകയും നാമം ചെയ്യുന്നവരെ ജ്ഞാനമാർഗ്ഗത്തിലേക്ക് നയിക്കുകയും ചെയ്തതിനാലാണ് രാമെന്ന് പേർ വന്നതെന്ന് ചിലർ അഭിപ്രായപ്പെട്ടു. അനന്തനും നിത്യാനന്ദനും ചിദാത്മാവുമായ യാതൊരുവനിൽ യോഗികൾ രമിക്കുന്നു. അവനാണ് രാമൻ. രാമ പദം കൊണ്ട് പരബ്രഹ്മമാണ് സൂചിപ്പിക്കുന്നത്.

7. ചിന്മയസ്യ ദ്വിതീയസ്യ നിഷ്കളങ്കസ്യാ ശരീരിണഃ ഉപാസകാനാം കാര്യാർത്ഥം ബ്രഹ്മണോ രൂപകല്പനാ

8. രൂപസ്ഥാനാ ദേവതാനാം പുംസ്ത്ര്യംഗാസ്ത്രാദി കല്പനാ ദ്വിചത്വാരി ഷഡഷ്ടാനാം ദശ ദ്വാദശ ഷോഡശ

9. അഷ്ടാദശാഷീ കഥിതാ ഹസ്താഃ ശംഖാദിദിര്യുതാ സഹസ്രാന്താവസ്ഥാ താസാം വർണ്ണവാഹന കല്പനാ

10. ശക്തിസേനാ കല്പനാ ച ബ്രഹ്മാണ്യേവം ഹിപഞ്ചധാ കല്പിതസ്യ ശരീരസ്യ തസ്യ സേനാദി കല്പനാ

11. ബ്രഹ്മാ ദീനാം വാചകോയം മന്ത്രോഉന്വർത്ഥാദി സംജ്ഞകാ ജപ്തവ്യോ മന്ത്രിണാനൈനാ വിനാദേവഃ പ്രസീദതി

12. ക്രിയാ കർമ്മേതി കർത്തൂണാ മർത്ഥം മന്ത്രോവദത്യഥ മനതാത് ത്രാണനാന്മന്ത്ര സർവാച്യസ്യ വാചകഃ

13. സോഭയസ്യാസ്യ ദേവസ്യ വിഗ്രഹോ യന്ത്രകല്പനാ വിനാ യന്ത്രേണ ചേത് പൂജാ ദേവതാ ന പ്രസീദതി

ചിന്മയനും അദ്വിതീയനുമായ ബ്രഹ്മം ദേവരഹിതനും അംശരഹിതനും അദ്വിതീയനും പ്രാകൃതനും ആണെങ്കിലും ഭക്തന്മാരുടെ ആഗ്രഹം നിറവേറ്റാൻ അദ്ദേഹം ആകാരം സ്വീകരിക്കുന്നു. പരമാത്മസ്വരൂപത്തിൽ സ്ഥിതി ചെയ്യുന്ന ദേവന്മാർക്കു മാത്രമാണ് പുരുഷൻ സ്ത്രീ അംഗം അസ്ത്രം എന്നീ രൂപങ്ങളിൽ സങ്കല്പമുള്ളത് ഭഗവാന്റെ സാകാരരൂപം വ്യത്യസ്തങ്ങളായ അവതാരങ്ങളിൽ രണ്ട് നാല് ആറ് എട്ട് പന്ത്രണ്ട് പതിനാറ് പതിനെട്ട് കൈകൾ ഉണ്ടെന്ന് വർണ്ണിച്ചിരിക്കുന്നു. അവയിൽ ഭഗവാൻ ശംഖചക്രാദികൾ ധരിച്ചിട്ടുണ്ട്. എന്നാൽ വിശ്വരൂപം ധരിക്കുമ്പോൾ അനേകം കൈകൾ ചേരുന്നു. ഈ എല്ലാ

രൂപങ്ങൾക്ക് വിഭിന്ന നിറങ്ങലും വചനാദികളുമുണ്ട്. വിഭിന്ന ശക്തികളും ആയുധങ്ങളും ഭഗവാനുണ്ട്. അങ്ങനെ സൂര്യൻ ഗണപതി ദുർഗ്ഗ തുടങ്ങിയ രൂപങ്ങളിൽ വിവിധകല്പനകൾ ഉണ്ട്. വൃക്ഷാദിജഡപദാർത്ഥങ്ങളുടെയും ബ്രഹ്മാവു വരെ യുള്ള ദേവതകളുടെയും വാചകം രാമമന്ത്രം തന്നെ. മന്ത്രദീ ക്ഷസ്വീകരിച്ച് വേണ്ടവിധം സാധനചെയ്താൽ ഭഗവത് പ്രസാ ദമുണ്ടാകുന്നു. അഭീഷ്ടസിദ്ധിക്കായി സാധകന്മാർ മന്ത്രദീക്ഷ സ്വീകരിക്കുന്നു. മനനം ത്രാണനും ഇവയുടെ ഗുണവിശേഷം ചേർന്നതാകയാലാണ് മന്ത്രം എന്ന പേർ സിദ്ധിച്ചത് സർവ അഭിധേയങ്ങളുടെയും വാചകം മന്ത്രമാണ്. സ്ത്രീ പുരുഷരൂ പത്തിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്ന ഭഗവാന് വിഗ്രഹയന്ത്രം രചിക്കപ്പെട്ടിരിക്കുന്നു. കാരണം യന്ത്രർച്ചന കൂടാതെയുള്ള അർച്ചന ദേവന്മാരുടെ പ്രീതിക്ക് പര്യാപ്തമല്ല.

## രണ്ടാം ഉപനിഷത്ത്

1. സോവർഭൂർജ്യോതിർമ്മയോനന്ത രൂപി സ്വേനൈ വ ഭാസതേ ജീവത്വേനേദമോം യസ്യ സൃഷ്ടിസ്ഥിതി ലയസ്യച

2. കാരണത്വേന ചിച്ഛിക്ത്യാ രജഃ സത്വ തമോ ഗുണൈ യഥൈവ വാ ബീജസ്ഥഃ പ്രാകൃതശ്ച മഹാ ദ്രുമഃ

3. തഥൈവ രാമ ബീജസ്ഥം ജഗദേതചുരാചരം രഥാ രൂഢാ നുത്തയസ്യ ശക്തയസ്തിസ്ര ഏവച ഇതി

4. സീതരാമൗ തന്മയാവത്ര പൂജ്യൗ ജാതന്യാഭ്യാം ഭുവനാനി ദ്വിസപ്തഃ സ്ഥിതാനി ച പ്രഹതാന്യേവ യേഷു തതോ രാമോ മാ നവോ മായയാധ്യാത് ജഗത് പ്രാണായാത്മനേളസ്മൈ നമഃ സ്യാന്നമസ്തൈക്യം പ്രവദേത് പ്രാശ് ഗുണനേതി.

സാകാരനായ പരമേശ്വരൻ സ്വയം ഭുഃ എന്ന് വിശേഷി പ്പിക്കപ്പെടുന്നു. അദ്ദേഹം സ്വയം ആവിർഭവിക്കുന്നു. ജ്യോതി ന്മയനാണദ്ദേഹം സാകാരനും അനന്തനുമാണദ്ദേഹം. ദേശകാ ലാതീതനുമാണ് ചൈതന്യശക്തികൊണ്ട് പ്രാണരൂപത്തിൽ എല്ലാ ദേഹകാരികളിലും വസിക്കുന്നു. സത്വരജസ്തമോ ഗുണ ങ്ങളാൽ വിശ്വം സൃഷ്ടിച്ച് രക്ഷിച്ച് സംഹരിക്കുന്നതദ്ദേഹമാണ്. ഈ പ്രപഞ്ചവും ഓംകാരമായ മായരൂപം തന്നെ ബ്രഹ്മാ വിഷ്ണു ശിവൻ എന്നീ ത്രിമൂർത്തികളും സൃഷ്ടി സ്ഥിതി സംഹാരകാരിണികളായ ശക്തികളും എല്ലാം രാമന്റെ ര കാര ത്തിൽ അധിഷ്ഠിതമാണ്. ബീജമന്ത്രത്തിൽ സീതയാകുന്ന പ്രകൃതിയും രാമനാകുന്ന പുരുഷനുമടങ്ങുന്നു. എല്ലാ ലോക വും ഈ രണ്ടുപേരിൽ നിന്നും ഉണ്ടായി. രാമൻ ലീലയോടെ സ്വയം മനുഷ്യരൂപ്തതിൽ പ്രത്യക്ഷമായതാണ് വിശ്വപ്രാണനും വിശ്വാത്മാവുമായ രാമന് നമസ്കാരം ഇങ്ങനം നമസ്കരിച്ച് ഗുണങ്ങൾക്കും മുമ്പ് പ്രകടമായ ബ്രഹ്മരൂപിയായ രാമനോടു കൂടി താൻ ഏകീഭവിച്ചുകൊണ്ട് ഞാൻ രാമരൂപയായ ബ്രഹ്മ തന്നെയാണ് എന്ന് ഉച്ചരിക്കുക.

## മൂന്നാം ഉപനിഷത്ത്

1. സ്വർഭൂര്ജ്യോതിർമ്മയോനന്ത രൂപി സ്വേനൈവ ഭാസതേ ജീവത്വേനേദമോം യസ്യ സൃഷ്ടിസ്ഥിതി ലയ സ്യച

2. കാരണത്വേന ചിച്ഛക്ത്യാ രജഃ സത്വ തമോ ഗുണൈ യഥൈവ വാ ബീജസ്ഥഃ പ്രകൃതശ്ച മഹാ ദ്രുമഃ

3. തഥൈവ രാമ ബീജസ്ഥം ജഗദേതചുരാചരം രഥാ രൂഢാ നുത്തയസ്യു ശക്തയസ്തിസ്ര ഏവച ഇതി

4. സീതാരാമൗ തന്മയാവത്ര പൂജ്യൗ ജാതന്യാഭ്യാം ഭുവനാനി ദ്വിസപ്തഃ സ്ഥിതാനി ച പ്രഹതാന്യേവ യേഷു തതോ രാമോ മാ നവോ മായയാധ്യാത് ജഗത് പ്രാണായാത്മനേളസ്മൈ നമഃ സ്യാന്നമസ്തൈക്യം പ്രവദേത് പ്രാശ് ഗുണനേതി

സാകാരനായ പരമേശ്വരൻ സ്വയം ഭുഃ എന്ന് വിശേഷി പ്പിക്കപ്പെടുന്നു. അദ്ദേഹം സ്വയം ആവിർഭവിക്കുന്നു. ജ്യോതി ന്മയനാണദ്ദേഹം സാകാരനും അനന്തനുമാണദ്ദേഹം. ദേശകാ ലാതീതനുമാണ് ചൈതന്യശക്തികൊണ്ട് പ്രാണരൂപത്തിൽ എല്ലാ ദേഹകാരികളിലും വസിക്കുന്നു. സത്വരജസ്തമോ ഗുണ ങ്ങളാൽ വിശ്വം സൃഷ്ടിച്ച് രക്ഷിച്ച് സംഹരിക്കുന്നതദ്ദേഹമാണ്. ഈ പ്രപഞ്ചവും ഓംകാരമായ മായാരൂപം തന്നെ ബ്രഹ്മ വിഷ്ണു ശിവൻ എന്നീ ത്രിമൂർത്തികളും സൃഷ്ടി സ്ഥിതിസം ഹാരകാരിണികളായ ശക്തികളും എല്ലാം രാമന്റെ ര കാരത്തിൽ അധിഷ്ഠിതമാണ്. ബീജമന്ത്രത്തിൽ സീതയാകുന്ന പ്രകൃ തിയും രാമനാകുന്ന പുരുഷനുമടങ്ങുന്നു. എല്ലാ ലോകവും ഈ രണ്ടുപേരിൽ നിന്നും ഉണ്ടായി. രാമൻ ലീലയോടെ സ്വയം മനുഷ്യരൂപത്തിൽ പ്രകടമായതാണ് വിശ്വപ്രാണനും വിശ്വാത്മാ വുമായ രാമന് നമസ്കാരം ഇങ്ങനെ നമസ്കരിച്ച് ഗുണ ങ്ങൾക്കും മുമ്പ് പ്രകടമായ ബ്രഹ്മരൂപിയായ രാമനോടു കൂടി താൻ ഏകീഭവിച്ചുക്കൊണ്ട് ഞാൻ രാമരൂപിയായ ബ്രഹ്മ തന്നെ യാണ് എന്ന് ഉച്ചരിക്കുക.

## മൂന്നാം ഉപനിഷത്ത്

1. ജീവവാചി നമോ നാമ ചാത്മാ രാമേതി ഗീയതേ തദാത്മികാ യാ ചതുർത്ഥീ തഥാ ചായേതി ഗീയതേ

2. മന്ത്രോയം വാചകോ രാമോ വാച്യ സ്യാദ്യോഗ ഏതയോ ഫലദശ്ചൈവ സർവേഷാം സാധകാനാം ന സംശയഃ

3. യഥാ നാമീ വാചകേന നാമ്നായോഭി മുഖോഭ വേത് തഥാ ജീവാത്മകോ മന്ത്രോ മന്ത്രിണോ ഭവേത്

4. ബീജശക്തിം ന്യസേ ദ്വക്ഷ വാമയോ മധ്യേളവി നാഭാമ്യഃ സ്വ വാഞ്ഛാ വിനിയോഗവാൻ

5. സർവേഷാ മേവ മന്ത്രണാം ഏഷ സാധാരണ ക്രമഃ അത്ര രാമോളനന്തരൂപഃ സ്തേജസാ വഹ്നിനാ സമഃ

I K

6. സത്വനുഷ്ണഗു വിശ്വേശ്ച ദഗ്നിഷോമാത്മകം ജഗത് ഉല്പന്ന സീതയാ ഭാതി ചന്ദ്രശ്ചന്ദ്രികയാ യഥാ

7. പ്രകൃത്യാ സഹിതഃ ശ്യാമഃ പീതവാസാ ജടാധരഃ ദ്വിഭുജഃ കുണ്ഡലീരത്ന മാലീ ധീരോ ധനുഷ്ധരഃ

8. പ്രസന്നവദനോ ജേതാ ഘൃഷഷ്ടക വിഭൂഷിതഃ പ്രകൃത്യാ പരമേശ്വര്യാ ജഗദ്യോന്യാങ്കിതാംഗഭൂത്

9. ഹേമാഭയാ ദ്വിഭുജയാ സർവാലം കൃതയാ ചിതാ ശ്ലിഷ്ടഃ കമല ധാരിണ്യാ പുഷ്ടഃ കോസലജാത്മജഃ

ആത്മാവ് രാമൻ മുഖേനയാണ് പ്രതിപാദിതമായിരിക്കുന്നത് നമഃ എന്നത് ജീവവാചകമാകുന്നു. രാമനോട് ചേർന്നിരിക്കുന്നതിനാൽ ജീവന്റെയും ആത്മാവിന്റെയും ഏകഭാവം വ്യക്തമാക്കിയിരിക്കുന്നു. രാമായനമഃ എന്ന മന്ത്രത്താൽ രാമൻ തന്നെ വാച്യം രണ്ടിന്റെയും സമ്മേളനത്താൽ സകല ഉപാസകന്മാർക്കും ഇച്ഛിതമായ ഫലം സിദ്ധിക്കുന്നു. ഒരാളെ പേരു പറഞ്ഞുവിളിച്ചാൽ അയാൾ അടുത്തു വരുമല്ലോ അതുപോലെ ബീജമന്ത്രമായ രാമൻ എന്നുച്ചരിച്ചാൽ രാമനും സാധകന്റെ മുന്നിൽ പ്രത്യക്ഷീഭവിക്കുന്നു. ബീജത്തെ ദക്ഷിണസ്തനത്തിലും ശക്തിയെ വാമ സ്തനത്തിലും കാലകത്തെ ഹൃദയമധ്യത്തിലും ന്യസിച്ച് കാമന ലഭിക്കുവാൻ വിനിയോഗം ചെയ്യുക. ധ്യാനിക്കുമ്പോൾ ദശരഥപുത്രനായ ശ്രീരമാനിൽ അനന്തനും അവിനാശിയുമായ ഈശ്വരൻ എന്ന ഭാവന വേണം അദ്ദേഹത്തെ തേജോമയമായ അഗ്നിപോലെ കരുതണം. സൗമ്യകാന്തിയോടെ സീതസമേതനായിരിക്കുമ്പോൾ അഗ്നീഷോമാത്മകമായ വിശ്വത്തിന് കാരണമാകുന്നു. ചന്ദ്രൻ ചന്ദ്രികയോടൊത്ത് ഏറെ ശോഭിക്കുന്നതുപോലെ സീതസഹിതനായി രാമൻ അത്യന്തം ശോഭചേരുന്നു. തന്റെ ആഹ്വാദിനീശക്തിയായ സീതയൊത്ത് രാമൻ ശോഭിക്കുന്നു. അദ്ദേഹം ശ്യാമളനും പീതാംബരധാരിയും ജടാധാരിയും കർണ്ണങ്ങലിൽ കുണ്ഡലവും കഴുത്തിൽ രത്നമാലയും അണിഞ്ഞവനുമാണ്. ദ്വിഭുജനാണ്. ധീരനും പ്രസന്നമുഖനുമാണ്. ധനർധരനായ അദ്ദേഹം യുദ്ധവിജയിയാണ്. അഷ്യൈശ്വര്യസിദ്ധി ചേർന്നവനാണ് വലതുഭാഗത്ത് ലക്ഷ്മണൻ ധനുർബാണധാരിയായി നിൽക്കുന്നു. സീതാദേവിയിൽ സർവാലങ്കാരഭൂഷിതയും കൈയിൽ താമരപ്പൂവുമായി വിരാജിക്കുന്നു.

## നാലാം ഉപനിഷത്ത്

1. തഥൈവ തസ്യ മന്ത്രസ്യ യസ്യണുശ്ച സ്വഭേന്തയാ ഏവം ത്രികോണരൂപംസ്യ ത്തം ദേവാ യേ സമായയുഃ

2. ശ്രുതിം ചക്രുശ്ച ജഗതഃ പതിം കല്പതരൗ സ്ഥിതം കാമരൂപായ രാമായ നമോ മായാമയായ ച

3. നമോ വേദാദിരൂപായ ഓങ്കാരായ നമോ നമഃ രമാധരായ രാമായ ശ്രീരാമായാത്മമൂർത്തയേ

4. ജാനകീ ദേഹ ഭൂഷായ രക്ഷോഘ്നായ ശുഭാഗിനേ ഭദ്രായരഘുവീരായ ദശാസ്യാന്തകരൂപിണേ

5. രാമഭദ്ര മഹേശ്വാസ രഘുവീര നൃപോത്തമ

രാമായനമഃ എന്ന മന്ത്രം ത്രികോണാത്മകമാണെന്ന് സങ്കല്പം. ഒരിക്കൽ ദേവന്മാർ ശ്രീരാമനെ കാണാൻ പോയി. ആഘട്ടത്തിൽ അദ്ദേഹം കല്പ വൃക്ഷച്ചുവട്ടിൽ ഇരിക്കുകയായിരുന്നു. ദേവന്മാർ അദ്ദേഹത്തെ സ്തുതിച്ചു. കാമരൂപനും മായാമയനും ആയ രാമന് നമസ്കാരം. വേദാന്ത വേദ്യനും ഓങ്കാരസ്വരൂപനും ജാനകീനാഥനും രാവണാന്തകനും നൃപോത്തമനുമായ രാമന് നമസ്കാരം.

## അഞ്ചാം ഉപനിഷത്ത്

1. ഭോദശാസ്യന്തകാസ്മക രക്ഷാം ദേഹി ശ്രിയം ചതേ

2. ത്വമൈശ്വര്യം ദാപയാഥ സസ്രത്യാശ്വരിമാരണം കുർവിതിസ്തുത്യ ദേവാദ്യ സ്തേന സാർദ്ധം സുഖം സ്ഥിതാ

3. സ്തുവത്യേവം ഹി ഋഷയഃ സ്തദാ രാവണ അസുരഃ രാമപത്നിം വനാഭ്യാംയ സ്വനിർവൃത്യർത്ഥ മാദദേ

4. സ രാവണ ഇതി ഖ്യാതോ യദധാ രാമാച്ച രാവണ തദ് വ്യാജേനക്ഷിതും സീതാം രാമോ ലക്ഷ്മണ ഏവ ച

5. വിചേരതുസ്തദാ ഭൂമൗ ദേവിം സംദൃശ്യചാസുരം ഹത്വാ കബന്ധം ശബരീ ഗത്വാ തസ്യാജ്ഞയാതഥ

6. പൂജിതോ വായു പുത്രേണ ഭക്തേന ച കപീശ്വരം ആഹൂയ ശാസ്താം സർവ മാദ്യന്തം രാമലക്ഷ്മണൗ

7. സതുരാമേ ശങ്കിതഃ സസ പ്രത്യയാർത്ഥം ചദുന്ദുഭേ വിഗ്രഹം ദർശയാമാസ യോ രാമസ്തമചിക്ഷിപ്ത്

8. സപ്ത സാലാൻ വിഭിദ്യാശു മോദതേ രാഘവ സ്തദാ തേന സൃഷ്ടഃ കപീന്ദ്രോളസൗ സ രാമസ്തസ്യ പത്തനം

9. ജഗാമ ഗർജദനുജോ വാലിനോ വേഗതോ ഗൃഹാത്വാലീ തദാ നിർജഗാമ തം വാലിനമഥാഹത്വേ

10. നിഹത്യ രാഘവോ രാജ്യേ സുഗ്രീവം സ്ഥാവ യേത്തത

അല്ലയോ രാവണാന്തക ഞങ്ങളെ രക്ഷിക്കുക. ഞങ്ങൾക്ക് ഐശ്വര്യം നൽകുക എന്ന് അവർ സ്തുതിച്ചു. ഖരവധത്തിനുശേഷം ഋഷിമാർ അദ്ദേഹത്തെ സ്തുതിച്ചു. ഖരാധികളുടെ വധത്തിനു ശേഷം രാവണൻ വന്ന് സീതയെ അപഹരിച്ചു. രാമശബ്ദത്തിൽ രയും വനശബ്ദത്തിൽ നിന്നും വനവും എടുത്താൽ രാവണനെന്ന പേരുണ്ടാകുന്നു. അല്ലെങ്കിൽ മറ്റുള്ളവരെ കരയിപ്പിക്കുക നിമിത്തവും രാവണനെന്ന നാമം കിട്ടി. സീതാപഹരണത്തിനു ശേഷം ദേവിയെ അന്വേഷിച്ചു നടക്കുമ്പോൾ കബന്ധനെന്ന രാക്ഷസനെ കൊന്നു ശബരിയെ സന്ദർശിച്ചു. അവളുടെ ആതിഥ്യം സ്വീകരിച്ചു. വായുപുത്ര

N P

നായ ഹനുമാനെ ദർശിച്ചു. ഹനുമാൻ സുഗ്രീവനെ കൂട്ടിക്കൊണ്ടു വന്ന് സഖ്യം ചെയ്യിച്ചു. രാമന്റെ പരാക്രമത്തെപ്പറ്റി സുഗ്രീവൻ സംശയം പ്രകടിപ്പിച്ചപ്പോൾ രാമൻ ബാലിയാൽ കൊല്ലപ്പെട്ട ദുന്ദുഭിയുടെ ദേഹം കാണിച്ചുകൊടുത്തു. ഞൊടിയിടയിൽ രാമൻ അത് ദൂരെ വലിച്ചെറിഞ്ഞു. ഒരു ബാണം കൊണ്ട് സപ്തസാലങ്ങൾ ഭേദിക്കപ്പെട്ടു. ബാലിയെ യുദ്ധത്തിനു വിളിച്ചു. ബാലിയും ഘോരഗർജ്ജനത്തോടെ യുദ്ധത്തിന് പുറപ്പെട്ടു. യുദ്ധത്തിൽ രാമൻ ബാലിയെ വധിച്ച് കിഷ്കിന്ധാരാജസിംഹാസനത്തിൽ സുഗ്രീവൻ അഭിഷിക്തനായി.

## ആറാം ഉപനിഷത്ത്

1. ഹരിനാഹൂയ സുഗ്രീവ മാഹചാശവിദ്യോധ്യനാ

2. ആദായ മൈഥിലീമദ്യ ദദതാശ്വാശു ഗച്ഛതഃ തതസ്തതാര ഹനുമാ നബ്ധിം ലങ്കാം സമായയൗ

3. സീതാം ദൃഷ്ട്വാസുരൻ ഹത്വാ പുരം ദഗ്ധ്വാ തഥാ സ്വയം ആഗത്യരാമേണ സഹ ന്യവേദയത തത്വതഃ

4. തദാ രാമഃ ക്രോധ രൂപി താതാ ഹൂയാ ഥ വാനരൻ തൈഃ സാർധമാദായാസ്ത്രംശ്ച പുരീം ലങ്കാം സമായയൗ

5. താം ദൃഷ്ട്വാ തദധീശേന സാർദ്ധം യുദ്ധമകാരയത് ഘട ശ്രോത്ര സഹസ്രാക്ഷ ജിദ്ഭ്യാം യുക്തം തമാഹവേ

6. ഹത്വാ വിദീഷണം തത്ര സംസ്ഥാപ്യജനകാത്മജാം ആദായാങ്കസ്ഥിതാ കൃത്വാ സ്വപുരംതൈർജഗാമസ

7. ധൃതസിംഹാസനസ്ഥഃ സൽ ദ്വിഭുജോ പ്രസന്നാത്മാ സർവാഭരണ ഭൂഷിത

8. മുദ്രാം ജ്ഞാനമയിം യാമ്യേ വാമേ തേജ പ്രകാശിനീം ധൃത്വാ ദ്യാഖ്യാനനിരതഃ ച്ചിത്വയഃ പരമേശ്വരഃ

സുഗ്രീവൻ വാനരന്മാരെ വിളിച്ച് നിങ്ങൾക്ക് അറിഞ്ഞുകൂടാത്ത ദിക്കുകൾ ഉണ്ടാവില്ലെന്നും വേഗം ഇവിടെ നിന്ന് പുറപ്പെട്ട് സീതാദേവിയെ അന്വേഷിക്കണമെന്നു ഉടൻ രാമന് വിവരം കൊടുക്കണമെന്നു നിർദ്ദേശിച്ചു പിന്നെ ഹനുമാൻ സമുദ്രം ചാടി ലങ്കയിലെത്തി. സീതയെ കണ്ടു. അനേകം രാക്ഷസന്മാരെ കൊന്നു ലങ്ക ഭസ്മമാക്കി. ണടങ്ങിവന്ന് രാമനെ വിവരമറിയിച്ചു തുടർന്ന് രാമൻ കോപത്തോടെ യുദ്ധം ആരംഭിച്ചു. കുംഭകർണ്ണൻ കൊല്ലപ്പെട്ടു. പിന്നെ ഇന്ദ്രജിത്തും രാവണനും കൊല്ലപ്പെട്ടു. വിഭീഷണനെ ലങ്കാധിപതിയാക്കി. സീതയൊടും വാനരന്മാരോടും കൂടി രാമൻ അയോധ്യയിലെത്തി, സിംഹാസനാരൂഢനായി അദ്ദേഹത്തിന്റെ വലത്തു കൈയിൽ ജ്ഞാനമുദ്രയും ഇടുത കൈയിൽ ധനൂർമയിവിദ്യയുമുണ്ട്. ഇങ്ങനെ ദ്വിഭുജധാരിയായ ശ്രീരാമൻ സ്വയം വ്യാഖ്യാനമുദ്രയിൽ സ്ഥിതി ചെയ്യുന്നു.

9. ഉദഗ് ദക്ഷിണയോ സ്വസ്യ ശത്രുഘ്ന ഭരതൗ ധൃത ഹനുമന്തം ച ശ്രോതാര മഗ്രതഃ സ്യാത് ത്രികോണകം

10. ഭരതാധസ്തു സുഗ്രീവം ശത്രുഘ്നാധോ വിഭീഷണം പശ്ചിമേ ലക്ഷണം തസ്യ ധൃതച്ഛത്രം ചചാമരം

11. തദസ്തൗ താലവൃകത കരൗ ത്ര്യസ്രം പുനർദധത ഏവം ഷട്കോണമാദൗസ്വ ദീർഘാംഗൈരാഷ സംയുതഃ

12. ദ്വിതീയം വാസുദേവാദ്യൈ രാഗ്നേയ്യാദിഷു സംയുതഃ തൃതീയം വായുസൂനും ച സുഗ്രീവം ഭരതം തഥാ

13. വിഭീഷണം ലക്ഷ്മണം ചം ഗദംചാരി വിമർദ്ദനം ജാംബവന്തം ച തൈര്യുക്ത സ്തതോ ധൃഷ്ടിർ ജ.യന്തകഃ

14. വിജയശ്ചസുരാഷ്ട്രശ്ച രാഷ്ട്രവർദ്ധന ഏവ ച അശോകോ ധർമ്മപാലശ്ച സുമന്ത്രൈരേഭിരാവൃതഃ

16. ബഹിസ്തദായുധൈഃ പൂജ്യോ നീലാദി സമലംകൃതഃ വസിഷ്ഠ വാമദേവാദി മുനിഭിഃ സമുപാസിത

ശ്രീരമാന്റെ വടക്കുഭാഗത്ത് ശത്രുഘ്നനും വലത്ത് ഭരതനും നിൽക്കുന്ന ഹനുമാൻ മുമ്പിൽ അഞ്ജലീബദ്ധനായി നിൽക്കുന്നു. ഇതും ത്രികോണ സ്ഥിതിയലാണ്. ഭരതന്റെ താഴെ സുഗ്രീവൻ ശത്രുഘ്നാനന്റെ താഴെ വിഭീഷണൻ, രാമന്റെ പുറകിൽ ലക്ഷ്മമണൻ ഛത്രവും ചാമരവുമായിരിക്കുന്നു. ഭരതശത്രുഘ്നന്മാരുടെ കൈയിൽ താലവൃന്തമുണ്ട്. ഭരതലക്ഷ്മണശത്രുഘ്നന്മാർ ത്രികോണസ്ഥിതിയാലണ്. രാമൻ ബീജമന്ത്രാവൃതനാണ്. രാമന്റ് ആഗ്നേയാദി ദിക്കുകളിൽ വാസുദേവൻ, സങ്കർഷണൻ, ശാന്തി, സരസ്വതി, ശ്രീ പ്രദ്യുമ്ൻ, അനിരുദ്ധൻ രതി എന്നിവരുണ്ട്. രാമൻ അവരൊത്ത് ദ്വിതീയാവരണത്തിലാണ്. ഭരതൻ, ശത്രുഘ്നൻ, ലക്ഷ്മണൻ, ഹനുമാൻ, സുഗ്രീവൻ, അംഗദൻ, ജാംബവാൻ, വിഭീഷണൻ, എന്നിവർ രാമനൊപ്പം ഉള്ളപ്പോൾ ത്രിതീയാവരണമുണ്ടാകുന്നു. രാഷ്ട്രവർദ്ധനൻ, അശോകൻ, സുരാഷ്ട്രൻ ഘൃഷ്ടി, ജയന്തൻ, വിജയൻ, സുമന്തൻ, ധർമ്മപാലൻ, എന്നിവരോടൊപ്പം ഉണ്ടായിരിക്കുമ്പോഴും തൃതീയാവരണം തന്നെ. അപ്പോൾ ബ്രഹ്മാവ്, ഇന്ദ്രൻ, അഗ്നി, യമൻ, വരുണൻ, വായു, ചന്ദ്രൻ, നികൃതി, അനന്തൻ, ഈശ്വരൻ, എന്നീ പത്തുദിക്പാലന്മാരാൽ ശ്രീരാമൻ സമാവൃതനായിരിക്കുമ്പോൾ ചതുർത്ഥാവരണം സംജാതമാകുന്നു. ഈ ദിക്പാലന്മാരുടെ പുറവശത്ത് അദ്ദേഹത്തിന്റെ ആയുധങ്ങലാണ്. ഇതേ ആവരണത്തിൽ നളൻ തുടങ്ങിയുള്ള വാനരന്മാർ ഭഗവാനെ സുശോഭിതനാക്കുന്നു. അവരോടൊപ്പം വസിഷ്ഠൻ വാമദേവൻ തുടങ്ങിയ മഹർഷിമാരും ശ്രീരാമന്റെ ഉപാസനയിൽ ലീനരായി കഴിയുന്നു.

## ഏഴാം ഉപനിഷത്ത്

1. ഏവമുദ്ദേശതഃ പ്രോക്തം നിർദ്ദേശസ്തസ്യ ചാധുനാ ത്രിരേഖാ പുടമാലിഖ്യ മധ്യേ താരദ്വയം ലിഖേത

2. തന്മദ്ധ്യേ ബീജമാലേഖ്യം തദധഃ സാധ്യമാലിഖേത ദ്വിതീയാന്തംച തസ്യോർധ്വം ഷഷ്ഠ്യന്തം സാധകം തഥാ

3. കുരുദ്വയം ചതത് പാർശ്വേ ലിഖേത് ബീജാന്തരേ രമാം തത് സർവം പ്രാണവാഭ്യാം ച വേഷ്ടിതം ബുദ്ധി ബുദ്ധിമാൻ

4. ദീർഘഭാജി ഷഡസ്രേത്രു ലിഖേത് ബീജം ഹൃദാ ദിഭിഃ കോണപാർശ്വേ രമാമായേ തദഗ്രേനംഗമാലി ഖേത

5. ക്രോധം കോണാഗ്രാന്തരേഷു ലിഖ്യമന്ത്യദിതോ ഗിരം വൃത്തത്രയം സാഷ്ടപത്രം സരോജേവിലിഖേത് സ്വരാൻ

6. കേസരേഷ്യഷ്ട പത്രേ ച വർഗ്ഗാഷ്ടകമഥോല്ലിഖേത് തേഷു മാലാ മനോവർണ്ണാൻ ലിഖേ ദുർമ്മസംഖ്യയാ

7. അന്തേ പഞ്ചാക്ഷരാനേവം പുനരഷ്ടദളം ലിഖേത് തേഷുനാരായണാഷ്ടാർണ്ണംലിഖേത് തത് കേസരേ രമാം

8. തദ് ബഹിർ ദ്വാദശ ദളം വിലിഖേത് ദ്വാദശാക്ഷരം തഥോം നമോ ഭഗവതേ വാ സുദേവായ ഇത്രയം

അടുത്തത് പൂജായന്ത്രത്തിന്റെ നിർദ്ദേശമാണ് സമരേഖ കളുടെ രണ്ടു ത്രികോണമുണ്ടാക്കി അവയുടെ നടുക്ക് പ്രത്യേകം പ്രത്യേകം പ്രണവം എഴുതണം. പിന്നെ അവ രണ്ടി ന്റെയും മധ്യേ ആദ്യബീജമെഴുതണം. അതിന്റെ താഴെ ഏത് കാര്യം സാധിക്കണമോ അതെഴുതണം. സാധ്യത്തിന്റെ പേര് ദ്വതീയാന്തമായിരിക്കണം. ആദ്യബീജത്തിന്റെ മുകളിൽ സാധ കന്റെ നാമം ഷഷ്ട്യന്തമായിരിക്കണം. പിന്നെ ബീജത്തിന്റെ അങ്ങുമിങ്ങുമായി ഓരോ കുരുപദം വരക്കണം. ബീജത്തിന്റെ മധ്യത്തിലും സാധ്യത്തിന്റെ മുകളിലും ശ്രീ ലേഖനം ചെയ്യ ണം. ഇവയെല്ലാം രണ്ടു പ്രണവങ്ങളിലും ചേർന്നിരിക്കണം. പിന്നെ ആറു കോണുകളിലും ദീർഘസ്വരത്തോടുകൂടിയ മൂല ബീജം എഴുതണം. ഓരോന്നിന്റെയും കൂടെ ഹൃദയായ നമഃ എന്നു ശിരസ്സുകൊണ്ട് സ്വാഹാ എന്നു എഴുതണം. കോണങ്ങ ളുടെ വശത്തായി ശ്രീം, ഹ്രീം, ക്ലീം എന്ന് എഴുതണം. കോണ ത്തിന്റെ മുൻഭാഗത്തായി ഹും എന്നും ഹും ന്റെ ഇരുവശങ്ങ ലിലും ഐം എന്നും എഴുതണം. പിന്നെ മൂന്ന് വൃത്തമുണ്ടാക്കി വൃത്തങ്ങളോടൊപ്പം തന്നെ അഷ്ടദളകമലം ഉണ്ടാക്കണം. കവ ലത്തിന്റെ കേസരത്തിൽ രണ്ടക്ഷരം വീതമുള്ള എല്ലാ സ്വര വർണ്ണങ്ങളെയും ക്രമമായി എഴുതുക. കവലത്തിന്റെ അഷ്ടദ ളങ്ങളിൽ ആറുവർണ്ണങ്ങൾ വീതം ക്രമമായി എഴുതണം. മാലാ മന്ത്രത്തിലെ നാല്പത്തിയേഴ് വർണ്ണങ്ങൽ പൂർത്തിയാക്കാൻ എട്ടാമത്തെ ദളത്തിൽ അഞ്ചു വർണ്ണങ്ങളേ ശേഷിക്കുകയുള്ളൂ. ഈ രീതിയിൽ വീണ്ടും ഒരു കമലം തീർത്ത് അതിന്റെ എട്ടുദ ളങ്ങലിലും ഓം നമോ നാരായണായ എന്ന മന്ത്രത്തിന്റെ ഓരോ അക്ഷരം വീതം എഴുതണം. അതിന്റെ കേസരത്തൽ ശ്രീ എന്നെഴുതണം. മുകളിൽ പന്ത്രണ്ടു ദളങ്ങളുള്ള കമലം നിർമ്മിച്ച് ഓരോ ദളങ്ങളിലും ദ്വാദശാക്ഷരമന്ത്രമായ ഓം നമോ ഭഗവതേ വാസുദേവായ എന്ന് ഒരു അക്ഷരം വീതം എഴുതുക.

## എട്ടാം ഉപനിഷത്ത്

1. ആദിക്ഷാന്താൻ കേസരേഷു വൃത്താകാരേണ സംലിഖേത് തദ്ബഹിഃ ഷോഡശദളം ലിഖ്യ തത് കേസരേ ഹ്രിയം

2. വർമ്മാസ്ത്രനതി സംയുക്താ ദലേഷു ദ്വാദശാ ക്ഷരം തത് സന്ധിഷ രജാദീനാം മന്ത്രാൻ മന്ത്രീ സമാ ലിഖേത

3. ഹും, സ്യം, ഭും, വും, ലും, ശും, ജും ച ലിഖേത് സമ്യക് തതോ ബഹിഃ ദ്വാത്രിംശാരം മഹാപത്മം നാദ ബിന്ദു സമായുതം

4. വിലിഖേത് മന്ത്ര രാജാർണ്ണം സ്തേഷു പത്രേഷു യത്നതഃ ധ്യായേ ദഷ്ട വസുനേകാ ദശ രുദ്രാംശ്ച തത്ര വൈ

5. ദ്വാദശേനാംശ്ച തതോ ബഹിം ഭുഗൃഹം വജ്രശൂ ലാഢ്യം രേഖാത്രയ സമന്വിതം

6. ദ്വാരോപേതം ച രാഗ്ന്യാദി ഭൂഷിതം ഫണിസു യുതം അനന്തോ വാസുകിശ്ചൈവ തക്ഷഃ കർക്കോട പത്മകഃ മഹാപരമശ്ച ശംഖശ്ച ഗുളികോഷ്ടൗ പ്രകീർത്തിതാ

'അ' മുതൽ ക്ഷ വരെയുള്ള വർണ്ണങ്ങൾ അഷ്ടദളകമല ത്തിന്റെ കേസരങ്ങളിൽ വൃത്താകാരത്തിലെഴുതുക. അതിന്റെ പുറമേ വീണ്ടും പതിനാറുദളങ്ങളുള്ള കമലം തീർത്ത് കേസര ത്തിൽ ഹ്രീം എന്നെഴുതണം. അതിന്റെ പതിനാറുദളങ്ങളിലോ രോന്നിലും ഓരോ അക്ഷരം എന്ന ക്രമത്തിൽ ഹും ഫട് നമഃ എന്നും ദ്വാദശാക്ഷര മന്ത്രവു എഴുതണം. ദളങ്ങളുടെ സന്ധി കളിൽ ഹനുമാനെപ്പോലുള്ള വീരപുരുഷന്മാരുടെ ബീജമന്ത്രം എഴുതണം. പുറമെ നാദബിന്ദുവോടു കൂടിയ മുപ്പത്തിരണ്ടു ദള ങ്ങളുള്ള വിശാലകമലം നിർമ്മിക്കണം. ദളങ്ങളിൽ അഷ്ടവസു ക്കൾ ഏകാദശരുദ്രന്മാർ ദ്വാദശാദിത്യന്മാർ എന്നിവരെയും സർപ്പ ത്തെയും ധരിക്കുന്ന വഷട്കാരചിഹ്നവും ധ്യാനവും ചെയ്യണം. 32 ദളങ്ങളുള്ള ഈ കമലത്തിന്റെ പുറത്ത് ദൂപുര യന്ത്രം നിർമ്മിച്ച് അതിന്റെ നാലുഭാഗത്തും വജ്രവും കോണുകളിൽ ശൂലവും അടയാളപ്പെടുത്തണം. ദൂപുരത്തെ മൂന്നു രേഖക ളോട് യോജിപ്പിക്കണം. ഈ രേഖകൾ സത്വരജസ്തമോ ഗുണ ങ്ങളെ സൂചിപ്പിക്കുന്നു. മണ്ഡപത്തിലേതു പോലെ ഇതിനും കവാടങ്ങൾ വേണം. ദൂപുരത്തിൽ രാശി മുതലായവ തീർത്ത് അതിനെ മറ്റു ഭാഗങ്ങളുമായി ഘടിപ്പിക്കണം.

## ഒൻപതാം ഉപനിഷത്ത്

1. ഏവം മണ്ഡവമാലിഖ്യ തസ്യ ധിക്ഷു വിദിക്ഷു ച

2. നരസിംഹം ച വാരാഹം ലിഖേത് മന്ത്ര ദ്വയം രാഥാ കൂടോ രേഥാനുഗ്രഹേന്ദു നാദശക്ത്യാദി ഭിർയുതഃ

3. യോനസിംഹഃ സമാഖ്യതോ ഗൃഹമാരണകർമ്മണി അന്ത്യോർധീശ വിയദ് ബിന്ദു നാദബീജം ച സൗകരം

4. ഹുങ്കാരം ചാത്രരാമസ്യ മാലാമന്ത്രോളധുനേരിതഃ താരോനതിശ്ച നിദ്രായാഃ സൂതിർമേ ദശകാമികാ

5. രുദ്രേണ സംയുതാവഹ്നിർ മേധാമരവിഭൂഷിതാ ദീർഘാക്രൂരകൃതാഹ്യാദി ത്യോ ദീർഘനമാനകാ

6. ക്ഷധാ ക്രോധിന്യമോഘാച വിശ്വമപ്യഥ മേധയാ യുക്താ ദീർഘാ ജ്വാലിനീയ സുസൂക്ഷ്മാ മൃത്യു രൂപിണി

7. സ പ്രതിഷ്ഠം ഹ്യാദിനീത്വതക് ക്ഷേളഃ പ്രീതിശ്ച സാമരാ ജ്യോതി സ്തീക്ഷ്ണാഗ്നി സംയുക്താ ശ്വേതാനുസ്വാരസംയുതാ

8. കാമികാ പഞ്ചമൂലാന്തഃ താന്താന്തഃ ധാന്ത ഇത്യഥ സസാനന്തോ ദീർഘയുത്രാ വായുഃ സൂക്ഷ്മയുതോ വിഷഃ

9. കാമികാ കാമികാ രുദ്ര യുക്താഥോഥ സ്ഥിരാ സ്വസാ താപിനീ ദീർഘയുക്താ ഭൂ തനലോഗ്നേ നിലഃ

10. നാരായണാത്മകഃ കാല പ്രാണാം ഭോവിദ്യയാ യുതഃ പീതാരതിസ്തഥാ ലാന്തോ യോന്യായുക്തോ ന്തതോ നതിഃ

11. സപ്ത ചത്വാരിംശദ് വർണ്ണഗുണാന്ത സ ഗുണഃ സ്വയം രാജ്യാഭിഷിക്തസ്യ തസ്യ രാമസ്യോക്തക്രമാ ല്ലിഖേത്

12. ഇദം സർവാത്മകം യന്ത്രം പ്രായുക്തമൃഷിസേ വിതാ സേവകാനാം മോക്ഷകര മായുരാരോഗ്യ വർദ്ധനം

13. അപുത്രാണാം പുത്രദം ച ബഹുനാ കിമനേന വൈ പ്രാപ്നുവന്തി ക്ഷണാത് സമ്യ ഗമുത്ര ധർമ്മാദി കാനപി

14. ഇദം രഹസ്യം പരമ വീശ്വരേണാപി ദുർഗമം ഇദം യന്ത്രം സമാഖ്യാമാ ന ദേയം പ്രാകൃതേ ജനേ ഇതി

ഭൂപുരയന്ത്രം വരച്ചതിനുശേഷം അതിന്റെ നാലു ദിക്കുകളിലും നാരസിംഹ ബീജമന്ത്രവും കോണങ്ങലിൽ പന്ത്രണ്ടു ബീജമന്ത്രവും എഴുതണം. അനുഗ്രഹം, ഇന്ദുനാദം ശക്തി മുതലാവയോടു കൂടിയ അക്ഷരമന്ത്രം തന്നെയാണ് നാരസിംഹ ബീജമന്ത്രം. ഈ മന്ത്രം ശത്രുസംഹാകരനും ഗ്രഹബാധകൾ നശിപ്പിക്കുന്നതും ഇച്ഛിതകാര്യം സാധിക്കുന്നതുമാണ്. അന്ത്യവർണ്ണം അധീശബിന്ദു നാദം ശക്തി മുതലായവയോടു കൂടിയ ഹുംവാരാഹമന്ത്രമാണ്. രാമന്റെ മാലാമന്ത്രമാണെങ്കിൽ അതിൽ ആദ്യം പ്രണവം നമഃ നിദ്ര സ്മൃതി മേധ, കാമിക എന്നിവയാണ്. അത് രുദ്രയുക്തവും പിന്നീട് അമരത്താൽ അലംകൃതമായ അഗ്നിയും മേധയുമാണ്. പിന്നീട് അക്രൂരം ചേർന്ന ദീർഘകലയാണ്. പിന്നെ ഹ്യാദിനി. അതിനുശേഷം മാനദ എന്ന കലയാൽ വിഭൂഷിതമായ ദീർഘകല. പിന്നീട് ക്ഷുധ. അങ്ങനെ ഓം നമോ ഭഗവതേ രഘുനന്ദനായ എന്നായി. പിന്നീട് ക്രോധിനി അമേഘമേധ എന്നിവയോടു കൂടിയ വിശ്വമാണ്. പിന്നെ ദീർഘം ജ്വാലിനി സൂക്ഷ്മം ചേർന്നതാണ്. പിന്നീട് പ്രതിഷ്ഠ ചേർന്ന പ്രണവ കല. പിന്നെ ഹ്യാദിനിയും ത്വക്കും, ഇവിടെ രക്ഷോഘ്ന വിശദായ എന്ന് പൂർത്തിയാകുന്നു. പിന്നീട് ക്ഷേള പ്രീതി അമരം ജ്യോതി അഗ്നി സംയുക്തമായ തീക്ഷ്മ അനുസ്വാരയുക്തമായ ശ്വേത പിന്നീട് കാമിക, വ യും ദ യും അനന്തയുക്തമായ നയും ദീർഘയുക്തമായ വായുവും സൂക്ഷ്മ ഇകാരം സ്ഥിരയും ഏയുടെ മാത്രായുക്തമായ സ യും ആകുന്നു. ഇതിൽ നിന്നു മധുരപ്രസന്ന വദനനായ അമിതതേജസ്സേ ആയിത്തീർന്നു. അനന്തരം താപിനി ദീർഘഭൂവും അനിലയിൽ നിന്ന ബലയും ഉണ്ടായി. പിന്നെ അനന്തൻ അനലൻ നാരായണാത്മകമായ മകാരം പ്രാണനിൽ നിന്ന രമയ ഇവയും വിദ്യാമയമായ അംഭസ്സ് പീതരതി, ഏയുടെ മാത്രായുക്തമാ വ ആണ്. ഇതിൽ നിന്ന് വിഷ്ണുവേ ഉണ്ടായി ഒടുവിൽ നമഃ യും പ്രണവും ഇത് നാല്പത്തി ഏഴക്ഷരമുള്ള രാജ്യാഭിഷിക്തരാമനെ സംബന്ധിക്കുന്ന മാലാമന്ത്രമാണ്. സഗുണനാണെങ്കിലും രാമൻ സാധകന്മാരുടെ ത്രിഗുണങ്ങളെയും നശിപ്പിക്കുന്നവനാണ്. ഈ മന്ത്രം ക്രമമായി എഴുതണം. മന്ത്രം സർവാത്മകമാണ്. പണ്ടത്തെ വിദ്വാന്മാർ ഇത് പറഞ്ഞു കൊടുത്തിട്ടുണ്ട്. ഇത് സേവിക്കുന്ന സാധകന്മാർക്ക് ആയുസ്സും ആരോഗ്യവും വർദ്ധിക്കും. ഒടുവിൽ സംസാരമുക്തിയും ലഭിക്കും. പുത്രഹീനന്മാർക്ക് പുത്രലാഭം ഉണ്ടാകും. ധർമ്മജ്ഞാനവൈരാഗ്യ ഐശ്വര്യാദിസർവാഭീഷ്ടങ്ങലും ഇതിനാൽ ലഭിക്കും. ഗോപനീയമാണിത്. ദീക്ഷ ആവശ്യമാണ്. അനധികാരികൾക്ക് ഇത് ഉപദേശിക്കാൻ പാടില്ല.

## പത്താം ഉപനിഷത്ത്

1. ഓം ഭൂതാദികം ശോഭയേത് ദ്വാരപൂജാം കൃത്വാപദ്മാദ്യാസനസ്ഥഃ പ്രസന്നഃ അർച്ചാവിധാവസ്യധ രോധ്യംപാർശ്വാർച്ചനം മധ്യപത്മാർച്ചനം ച

2. കൃത്വാ മുദുശ്ലക്ഷ്ണു സുതൂലികായാ രത്നാസനേദേശികമർച്ചയിത്വാ ശക്തിം ചാധാരാഖ്യകാം കൂർമ്മ നാഗൗ പൃഥിവ്യബജേ സ്വാസാനാഥഃ പ്രകല്പ്യ

3. വിഘ്നം ദുർഗ്ഗാം ക്ഷേത്രവാലം ചവാണീം ബീജാദികാംശ്ചാഗ്നിം ദേശാദികാംശ്ച പീഠസ്യാഘ്രിഷേവ ധർമ്മാദികാംശ്ച തത്വാ പൂർവാംസ്തസ്തസ്യ ഭിക്ഷ്വാർച്ചയേച്ച

4. മദ്ധ്യേക്രമാദക്ത വിധ്വഗ്നി തേജാം സ്യുവ പത്യം പത്യാദി മൈർച്ചിതാനി രജഃ സത്വം തമ ഏതാനി വൃത്തത്രയം ബീജഢ്യം ക്രമാദ് ഭാവയേച്ച

5. ആശാഖ്യാശ്വ സ്വപൃഥാത്മാന മന്തഃ ജ്ഞാനാത്മാനം ചാർച്ചയേത്തസ്യ ഭിക്ഷുമായാവിദ്യേ യേ കലാ പാരതതോ

6. സംപൂജയേത് വിമലാദ്യാശ്ച ശക്തി രഭ്യർച്ചയേദ്ദേവമാവാഹയേച്ച അംഗവ്യുഹാനി ജലാദ്യൈശ്ച പൂജ്യ ധ്യാഷ്യാദികൈർ ലോക പാലൈ സ്തദസ്ത്രം

7. വസിഷ്ഠാദ്യൈർമുനിഭിർ നീലമുഖൈ്യ രാരാധയേദ് രാഘവം ചന്ദനാദ്യൈ മുഖ്യോവഹാരൈർ വിവിധൈശ്ച പൂജ്യൈ സ്തസ്മൈ ജപാദിംശ്ച സമ്യക് സമപ്യ

8. ഏവം ഭൂതം ജഗദാധാരഭൂതംരാമം വന്ദേ സച്ചിദാനന്ദരൂപം ഗദാദി ശംഖംബ്ജധരം ഭവതി സ യോ ധ്യായേന്മോക്ഷമാപ്നോതി സർവഃ

9. വിശ്വഴ്യാപീ രാഘവോഥാ തദാനീം മന്ദർദധേ ശംഖചക്രേ ഗദാബ്ജേ കൃത്വാ രമാസഹിതഃ സാന്ദജശ്ച സപത്നജഃ സാനുഗഃ സർവലോകീ

10. തദ് ഭക്തായ ലബ്ധകാമാശ്ച മുക്ത്വാ രഥാപദം പരമം യാന്തി തേ യ ഇമാ ഋചഃ സർവകാമാർത്ഥദാശ്ചയേ പഠന്ത്യുമലാ യാന്തി മോക്ഷം ചിന്മയേസ്മിൻ സ്ത്രയോദശ സ്വഭൂർ ജ്യോതിഃ തിസ്രഃ സീതാരാമാവേകജീവവാചീ ഷട്ഷട്ഭിഃ ഭൂതാദികമേകാദശ പഞ്ചഖണ്ഡേഷു ത്രിനവതി

ദ്വാരപൂജ കഴിഞ്ഞ് പത്മാസനത്തിലോ മറ്റേതെങ്കിലും ആസനത്തിലോ ഇരുന്ന് പഞ്ചഭൂത ശുദ്ധി ചെയ്യണം. രാമപൂജാവിധിയിൽ സിംഹാസനത്തിന്റെ പുറകിലുള്ള താഴത്തെ ഭാഗം മുകളിലത്തെ ഭാഗം ഇവ രണ്ടു പാർശ്വങ്ങൾ എന്നിവയും പൂജിക്കണം. പുറകിൽ മുകളിൽ മധ്യതമമായി സ്ഥിതി ചെയ്യുന്ന അഷ്ടദള കമലത്തെയും പൂജിക്കണം. രത്നം പതിച്ച സിംഹാസനത്തിൽ ആചാര്യനെ പൂജിക്കണം. ആശ്രയത്രിയാക്തി കൂർമ്മം, നാഗം, പൃഥി ഇവ പൂജിക്കണം. വിഘ്നേശ്വരൻ, ദുർഗ്ഗക്ഷേത്ര പാലൻ, സരസ്വതി എന്നിവരിൽ ബീജം സമർപ്പിച്ച് നാമത്തോടൊപ്പം ചതുർത്ഥീ വിഭക്തി ചേർത്ത് പൂജിക്കണം. കോൺ തലയിലും അധർമ്മം, അനർത്ഥം അകാമം അോക്ഷം എന്നവയിലും പൂക്വാദിദിക്കുകളിലും പൂജ വേണം പുറകിൽ മുകളിലെ മധ്യഭാഗത്തും, സൂര്യൻ, ചന്ദ്രൻ അഗ്നി, എന്നിവരെ പൂജിക്കുക. യന്ത്രത്തിലെ സത്വരജോഗുണ പ്രതീകമായ മൂന്നു വൃത്തങ്ങലുടെയും പൂജ ചെയ്യുക. പിന്നെ ദിക്കുകളിലും കോണുകളിലും നിർമ്മിച്ച കമലകങ്ങലുടെ അഷ്ടദളങ്ങളെ പൂജിക്കുക. മധ്യസ്ഥ ദളങ്ങളിൽ ആഗ്നേയ കോൺ തുടങ്ങി ക്രമമായി ആത്മാവ്, അന്തകാത്മാവ് പരമാത്മാവ് ജ്ഞാനാപൂർവദിക്കുകളിൽ മായ വിദ്യകല പര എന്നീ തത്വങ്ങൾ പൂജ ചെയ്യുക. വിമലാദി ശക്തികളുടെയും പൂജ, മുഖ്യദേവതാർച്ചനം, അംഗവ്യൂഹങ്ങളുടെ പൂജ, ഘൃഷ്ടി മുതലായ ലോകപാലകന്മാർ അവരുടെ അസ്ത്രങ്ങൾ, വസിഷ്ഠാദി മുനിമാർ ഇവർക്കും ശ്രീരാമനും പൂജ അർപ്പിച്ച് ജപാദികൾ സമർപ്പിക്കുക തുടർന്ന് ശ്രീരാമ സ്തുതി ചെയ്യുന്ന ഉപാസകൻ മോക്ഷം പ്രാപിക്കുന്നു. ദേഹ സഹിതം അന്തർധാനം ചെയ്ത രാമന്റെ ആയുധങ്ങലം സ്വർഗ്ഗാരോഹണത്തോടെ അപ്രത്യക്ഷമായിരുന്നു. പരമധാമം പ്രാപിച്ച് അദ്ദേഹത്തിന്റെ പരിവാരങ്ങളെയെല്ലാം അതുപോലെ പരമധാമത്തലെത്തി. ഭക്തന്മാർക്കും പരമഗതി ലഭിക്കുന്നു. മുകളിൽ കൊടുത്ത ഋക്കുകൾ സർവാക്ഷീഷ്ടങ്ങലും സത്വവും പ്രദാനം ചെയ്യുന്നതാണ്. ഇത് അധ്യയനം ചെയ്യുന്ന ഭക്തർക്കും മോക്ഷം സിദ്ധിക്കുന്നതാണ്.

ശ്രീരാമപൂർവതാപിന്യുപനിഷത്ത് സമാപിച്ചു.

# സന്ന്യോസോപനിഷത്ത്

**ശാന്തിപാഠം**

ഓം. അപ്യായന്തു മമാംഗാനി വാക് പ്രാണശ്ചകഷുഃ ശ്രോത്രമഥോ ബലമിന്ദിയാണി. ചസർവാണി. സർവം ബ്രഹ്മോ പനിഷദം മാഹം ബ്രഹ്മ നിരാകരോദനിരാകരണ മസ്തു അനിരാകരണം മേ അസ്തു തദാത്മനി നിരതേ യ ഉപനിഷത്സു ധർമ്മാസ്തേ മയി സന്തുതേ മയി സന്തു. ഓം ശാന്തി: ശാന്തി: ശാന്തി:.

എന്റെ അംഗങ്ങൾ പുഷ്ടിയെ പ്രാപിക്കട്ടെ. വാക്ക് പ്രാണൻ ചക്ഷസ്സു ശ്രോതം ബലം എന്നിവയും സകല ഇന്ദ്രിയങ്ങളും പുഷ്ടിയെ പ്രാപിക്കട്ടെ. എല്ലാ ഉപനിഷത്തുകളും ബ്രഹ്മം തന്നെയാണ് ഞാൻ ബ്രഹ്മത്തെ കൈവിടാതിരിക്കട്ടെ. ഇങ്ങനെ ബ്രഹ്മനിരതനായ എനിക്ക് ഉപനിഷത്തിൽ പ്രതിപാദിതമായ ധർമ്മങ്ങൾ കൈ വരട്ടെ. ഓം. ശാന്തി: ശാന്തി: ശാന്തി:

## ഒന്നാം അദ്ധ്യായം

1. അഥാതഃ സംന്യാസോപാനിഷദം വ്യാഖ്യാസ്യാമഃയ; അനുക്രമേണ സംന്യാസ്യതി സ സംന്യസ്ത ഃ ഭവതി. കഃ അയം സംന്യാസഃ ഉച്യാതേ കഥം യഃസംന്യ സ്തോ ഭവതി യഃ ആത്മാനം ക്രിയാഭിഃ ഗുപ്തം കരോതിഃ മാതരം പിതര ഭാര്യാം പുത്രാൻ ബന്ധുരൻ അനുമോദയിത്വാ യേ ച അസ്യ ഋത്വിജഃതാൻ സർ വാംശ്ച പൂർവവത് പ്രാണിത്വാ വൈശ്വാനരേഷ്ടിം നിർവഹേത്. സർവസ്വം ദദ്യാത് യജമാനസ്യ ഗാഃ ഋത്വിജഃ സർവൈഃപാത്രൈഃ സമാരോപ്യ യദാഹവ നിയേ ഗാർഹപത്യേ വാ അന്വാഹാര്യപചനേ സഭ്യാ വസഥ്യയോശ്ച പ്രാണാപാന വ്യാനോദാനസമാനാൻ സർവാൻ സർവേഷു സമാരോപയേത്. സ ശിഖാൻ കേശാൻ വിസൃജ്യ യജ്ഞോപവീതം ഛിത്വാ പുത്രം ദൃഷ്ട്വാ ത്വം യജ്ഞഃത്വം സർവം ഇതി അനുമ ന്ത്രയേത്, യദി അപുത്രഃ, ത്വം സർവം ഇതി അനുമന്ത്ര യേത്, യദി അപുത്രഃ ഭവതി, ആത്മാനമേവ ഇമം ധ്യാത്വാ അനവേക്ഷമാണഃ പ്രാചീമുദിചിം വാ ദിശം പ്രവ്രജേത് ച. ചതുർഷു വർണ്ണേഷു ഭിക്ഷാചര്യം ചരേത്. പാണിപാത്രേണാശനം കുര്യാത്. ഔഷധവ ദശനമാചരേത്. ഔഷധവദശനം പ്രാശ്നനീയാത്. യഥാലാഭമശ്നിയാത്. പ്രാണസന്ധാരണാർത്ഥം യദാമേദോവൃദ്ധിർന ജായതേ. കൃശോ ഭൂത്വാ ഗ്രാമ ഏകരാത്രം, നഗരേ വാപി വസേത്. പക്ഷാ വൈ മാസാ ഇതി. ദ്വൗ മാസൗ വാ വസേത് വിശീർണ്ണ വസ്ത്രം വല്ക്കലം വാ പ്രതിഗൃഹ്ണീ യാത് ഃ യദി അശക്തഃ ഭവതി ക്ലേശത തപ്യതേ തപ ഇതി യാ വാ ഏവം പശ്യതി കിം അസ്യ യജ്ഞോ പവീതം യദ് ആത്മധ്യാനം, വിദ്യാ സാ ശിഖാ, നീരൈഃ സർവത്ര അവസ്ഥിതൈഃ കാര്യം നിർവർത്തയൻ ഉദരപാത്രേണ ജലതീരേ നികേതനം. ബ്രഹ്മവാദിനോ വദന്തി അസ്തമിത ആദിത്യേ കഥം വാ അസ്യ ഉപസ്പർ ശനം ഇതി. താൻ ഹോവാച യഥാ അഹനി തഥാ രാത്രൗ ന അസ്യനക്തം ന ദിവാ. തദവി ഏതദ് ഋഷി ണോക്തം. സകൃത് ദിവാഹ ഏവ അസ്മൈ ഭവതി യ ഏവം വിദ്വാൻ ഏതാൻ ആത്മാനം സംധത്തേ.

സന്യാസോപനിഷത്തിനെപ്പറ്റി പറയുന്നു. ക്രമേണ പ്രപഞ്ചത്തെ തൃജിക്കുന്നവനാണ് സംന്യാസി. സംന്യാസം എന്താണ്? സംന്യാസം എങ്ങനെയാണ്? ആത്മാവിനു വേണ്ടി ക്രിയകളെ പരിത്യജിക്കുന്നവനാണ് സന്യാസി? മാതാവ്, പിതാവ്, പുത്രൻ, സഹഓദരൻ എന്നിവരുടെ സമ്മതപ്രകാരം യജ്ഞം ചെയ്യിക്കുന്നവരെ എന്നത്തെയും പോലെ നമസ്ക രിച്ച് വൈശ്വാനരയജ്ഞംചെയ്യുക. ഈ ഘട്ടത്തിൽ യജമാനൻ തന്റെ സർവസ്വവും ദാനം ചെയ്യുകയും ഋത്വിക്കുകൾ സകല സാമഗ്രികളും പാത്രങ്ങളും സഹിതം ഹവനം ചെയ്യകയും വേണം. ആഹവനീയം, ഗാർപിപത്യം ദക്ഷിണാഗ്നി എന്നീ മൂന്നു വിധത്തിലുള്ള അഗ്നികളെയും സഭ്യവും ആവസഥ്യ വും പ്രാണൻ അപാനൻ വ്യാനൻ ഉദാനൻ സമാനൻ എന്നീ വായുക്കളെയും ആരോപിക്കേണ്ടതുണ്ട്. തലമുടി വടിച്ച് കളഞ്ഞ് പൂണൽ പൊട്ടിച്ച് പുത്രനോട് ഇങ്ങനെ പറയണം. 'നീ യജ്ഞസ്വരൂപനാണ് സർവസ്വരൂപനാണ്.' പുത്രനി ല്ലെങ്കിൽ തന്റെ ആത്മാവിനോട് ഇങ്ങനെ ഉപദേശിക്കണം. പിന്നെ കിഴക്കോട്ടോ വടക്കോട്ടോ യാത്ര ചെയ്യണം. ചാതുർ വർണ്യത്തിൽ പെട്ടവരിൽ നിന്ന് ഭിക്ഷ സ്വീകരിക്കാം. കരപാത്രത്തിൽ ഭിക്ഷ വാങ്ങി കഴിക്കാം. ഭക്ഷണം ഔഷധ മെന്ന നിലയിലാകണം. അതായത് ജീവൻ നിലനിർത്താൻ വേണ്ട ഭക്ഷണമേ പാടുള്ളു. എന്ത് കിട്ടുന്നോ അത് സ്വീക രിക്കുക. മേദോവർദ്ധകമായ ഭക്ഷണമരുത്. ഇങ്ങനെ കൃശ ഗാത്രനായി ഗ്രാമത്തിൽ ഒരു രാത്രിയും നഗരത്തിൽ അഞ്ചു രാത്രിയും വസിക്കണം. വർഷകാലത്ത് ഒരേ ഗ്രാമത്തിലോ നഗരത്തിലോ കഴിയാം. അല്ലെങ്കിൽ രണ്ടു മാസം വരെ കവിയാം കീറിയ വസ്ത്രമോ വരവുരിയോ ഉപയോഗിക്കാം. മറ്റു വസ്ത്രങ്ങൾ ധരിക്കരുത്. ഇങ്ങനെ ക്ലേശം സഹിക്കു ന്നതാണ് തപസ്സ്. ഇങ്ങനെ ക്രമപ്രകാരം സന്യാസം സ്വീകരി ക്കുന്നവന് പൂണുലോ ശിഖ യോ ആചമനമോ വേണ്ട. ആത്മധ്യാനമാണ്. അവന്റെ ശിഖ; എല്ലായിടത്തുമുള്ള ജലത്തിനു വയർ മാത്രമാണ് അവന്റെ പാത്രം. ജലാശയതീരം തന്നെയാണ് അവനു ഉറങ്ങാനുള്ള സ്ഥാനം എപ്പോഴും പകൽ തന്നെയാകുന്നു.

## രണ്ടാം അദ്ധ്യായം

1. ചത്വാരിംശത്സംസ്കാരസമ്പന്നഃ സർവതഃവിരക്ത ശ്ചിത്തശുദ്ധിമേത്യആശാ, അസൂയ, ഈർഷ്യാ, അഹങ്കാരം ദഗ്ധ്വാ, സാധനചതുഷ്ടയ സമ്പന്ന ഏവ സന്യസ്തുമർഹതി.

2. സന്യാസേ നിശ്ചയം കൃത്വാ I
പുനർന ച കരോതി യഃ I
സ കുര്യാത് കൃച്ഛ്രചരമാത്രം തു I
പുനഃ സംന്യസ്തു മർഹതി II

3. സംന്യാസം പാതയേദ്യസ്തു I
പതിതം നാസയേത്തു യഃ I
സംന്യാസവിഘ്നകർത്താ ച I
ത്രീനേതാൻ പതിതാൻ വിദു II
ഇതി

നാല്പതുവിധത്തിലുള്ള സംസ്കാരത്തോടു കൂടിയവ നും എല്ലാറ്റിലും പൂർണ്ണ വിരക്തി വന്നവനും ചിത്ത ശുദ്ധനും ആശ, അസുയ, ഈർഷ്യ, അഹങ്കാരം എന്നിവ നശിപ്പിച്ച് സാധന ചതുഷ്ഠയ സമ്പന്നനുമാണ് സന്യാസി. സംന്യാസം സ്വീകരിക്കാൻ തീരുമാനിച്ചതിനുശേഷം അത് കൈവിട്ടവന് കൃച്ഛ്ര-ചാന്ദ്രായണ വ്രതാനുഷ്ഠാനങ്ങൾക്ക് ശേഷം അത് കൈക്കൊള്ളാം. സംന്യാസത്തിൽ നിന്ന് പതനം വന്നവനും പതിതന് സംന്യാസദീക്ഷ കൊടുക്കുന്നവനും സംന്യാസ ഗ്രഹണത്തിൽ തടസ്സം സൃഷ്ടിക്കുന്നവനും പതിത്വം വരുന്നു.

4. അഥ ഷണ്ഡ:, പതിത:, അംഗവികല:, സ്ത്രൈണ:, ബധിര:, അർഭക: പാഷണ്ഡ:, ചക്രീ:, ലിംഗീ:, വൈഖാനസ:, ഹരദ്വിജന:, ഭൃതകാധ്യാപക:, ശിപിവിഷ്ട: അനഗ്നിക: വൈരാഗ്യവന്ത:അപ്യേതേ ന സംന്യാസാർഹാ: സംന്യസ്താ യദ്യപി മഹാവാക്യോ ദേശ നാധികാരിണ:

താഴെ പറയുന്നവർ സംന്യാസം ഗ്രഹിക്കുവാൻ യോഗ്യര ല്ലനപുംസകൻ,പതിതൻ, അംഗഹീനൻ, സ്ത്രീസ്വഭാവക്കാ രൻ, ബധിരൻ, ബാലൻ, മൂകൻ, പാഷണ്ഡൻ, ലിംഗി, കുഷ്ഠ രോഗി, വൈഖാനസൻ, ബ്രഹ്മണത്വത്തിൽ നിന്ന് പതിത്വം വന്നവൻ വേതനം പറ്റുന്ന അധ്യാപകൻ, അഗ്നിഹോത്രം ചെയ്യാത്തവൻ, നാസ്തികൻ, വൈരാഗി. ഒരു പക്ഷേ സംന്യാസം സ്വീകരിച്ചാലും ഉപദേശം കൊടുക്കാൻ അവർക്ക് അർഹയില്ല.

5. ആരൂഢ പതിതാപത്യ: I
കുനിഖീ ശ്യാവദന്തക: I
ക്ഷയീ തഥാം ഗവികല: I
നൈവ സംന്യസ്തു മർഹതി II

6. സംപ്രത്യവസിതാനാം ച I
മഹാപാതകിനാം തഥാ I
വ്രത്യാനാമഭിശ്പതാനാം I
സംന്യാസം നൈവ കാരയേത് II

7. വ്രതയഞ്ജതപോദാന-
ഹോമസ്വാധ്യയവർജ്ജിതം I
സത്യശൗചപരിഭ്രഷ്ടം I
സംന്യാസം നൈവകാരയേത് I
ഏതേ നാർഹന്തി സംന്യാസമാതുരേണ
വിനാക്രമം. II

സംന്യാസസ്വീകരണത്തിനു ശേഷം പതിത്വം വന്നവനും ചീത്ത നഖമുള്ളവനും മലിനമായ പല്ലുള്ളവനും ഭ്രാന്തനും വികലാംഗനും സംന്യാസം കൊടുക്കരുത്.ആകസ്മികമായി വൈരാഗ്യം വന്നവൻ,മഹാപാപം ചെയ്തവൻ,സംസ്കാര ശൂന്യൻ നിത്യൻ ഇവർ സംന്യാസ ഗ്രഹണത്തിന് അനഹ രാണ്. വ്രതം, യജ്ഞം, തപസ്സ്, ദാനം, ഹോമം. എന്നിവയൊ ന്നും ഇല്ലാത്തനും സ്വാധ്യായം ചെയ്യാത്തവനും സത്യവും ശുദ്ധിയും ഇല്ലാത്തവനും സംന്യാസം കൊടുക്കരുത്. ഇങ്ങ നെയുള്ളവർക്ക് വേണമെങ്കിൽ ആതുരസംന്യാസിമാരാകാം. എന്നാൽ അവർക്ക് നിയമാനുസൃതമായ സംന്യാസത്തിന് അർഹതയില്ല.

8. ഓം ഭൂ: സ്വാഹേതി ശിഖാമുത്പാട്യ യജ്ഞോ പവീതം ബഹീർ ന നിവസേത്. യശ: ബലം,ജ്ഞാനം, വൈരാഗ്യം, മേധാം, പ്രയച്ഛേതി യജ്ഞോപവീതം ഛിത്വാ ഓം സ്വാഹാ ഇതി അപ്സു വസ്ത്രം കടിസൂത്രം ച വിസൃജ്യ സംന്യസ്തം മായാ ഇതി. ത്രിവാരമഭിമന്ത്രയേത്.

ഓം ഭൂ: സ്വാഹാ എന്ന് ചൊല്ലി ശിഖ കളയണം. എന്നാൽ യജ്ഞോപവീതം കളയേണ്ടതില്ല. യജ്ഞം, ബലം, ജ്ഞാനം, വൈരാഗ്യം, മേധ എന്നിവ പ്രദാനം ചെയ്യട്ടെ എന്ന് പറഞ്ഞ് പൂണൽ പൊട്ടിക്കണം

ഓം. ഭൂ: സ്വാഹാ എന്നു ചൊല്ലി വസ്ത്രത്തെയും അര ഞ്ഞാൾ ചരടിനെയും വെള്ളത്തിൽ കളഞ്ഞ് 'സന്യാസ്തം മയാ' എന്ന് മൂന്നുതവണ ചൊല്ലണം.

9. സന്യാസനം ദ്വിജം ദൃഷ്ട്വാ I
സ്ഥാനാച്ചലതി ഭാസ്കരഃ I
ഏഷ മേ മണ്ഡലം ഭിത്വാ I
പരംബ്രഹ്മാധി ഗച്ഛതി II

സൂര്യൻ സംന്യാസിയെയും ബ്രാഹ്മണനെയും കാണു മ്പോൾ സ്വസ്ഥാനത്തുനിന്ന് വ്യക്തി ചലിക്കുന്നു. ഇവൻ എന്റെ മണ്ഡലത്തെയും ഭേദിച്ചു കൊണ്ട് ബ്രഹ്മത്തെ പ്രാപി ക്കുന്നു വെന്ന് പറയുന്നു.

10. ഷഷ്ടീം കുലാനി അതീതാനി I
ഷഷ്ടിമാഗാമികാനി ച I
കുലാന്യുദ്ധരതേ പ്രാജ്ഞഃ I
സംന്യസ്ത മിതി യോ വദേത്. II

11. യേ ച സന്താനജാംഃ ദോഷാഃ I
യേ ദോഷാ ദേഹസംഭവാഃ I
പ്രൈഷാഗ്നിർഗഹതേ സർവാൻ I
തുഷാഗ്നിരിവ കാഞ്ചനം II

12. സഖാ മാ ഗോപായേതിദണ്ഡം പരിഗ്രഹേത്

13. ദണ്ഡം തു വൈണവം സൗമ്യം സത്വം ച
പുണ്യസ്ഥലസമുത്പന്നം നാനാ
കന്മഷ ശോധിതം

14. അദഗ്ധമഹതം കീടൈഃ I
പർവഗ്രന്ഥിവിരാജിതം I
നാസാദഘ്നം ശിരസ്തുല്യം I
ഭ്രുവോർവാ വിദ്യയാദ്യതിഃ II

'ഞാൻ സംന്യാസിച്ചു' എന്നു പറയുന്ന ജ്ഞാനി തന്റെ വരാൻ പോകുന്നതും കഴിഞ്ഞതുമായ അറുപത് തലമുറകളി ലുള്ളവരെ ഉദ്ധരിക്കുന്നു. പൈതൃകമായ ദോഷങ്ങളെയും തന്റെ ശാരിരീക ദോഷങ്ങളെയും അയാൾ ഉമിത്തീയ് സ്വർണ്ണത്തിലെ മാലിന്യമെന്നപോലെ ഭസ്മമാക്കുന്നു. 'സുഹൃത്തേ,എന്നെ രക്ഷിക്കു' എന്നു പറഞ്ഞു ദണ്ഡം സ്വീകരിക്കണം. മുളയാണ് ദണ്ഡത്തിന് ഉത്തമം. അത് വളവില്ലാത്തതും മുട്ടുകൾ ഇല്ലാത്തതും നല്ലസ്ഥാനത്ത് വളർന്നതുമായിരിക്കണം. അതിൽ ഒരു വിധത്തിലുള്ള കേടോ പുള്ളിയോ പാടില്ല. പഴകിയതും കീടങ്ങൾ തുളച്ചതും അഭി കാമ്യമല്ല. മൂക്കുവരെയോ തലവരെയോ പുരികം വരെയോ നിളം വരുന്നതായിരിക്കണം.

15. ദണ്ഡാത് മനോസ്തു സംയോഗഃ I
സർവഥാ തു വിധീയതോ I
ന ദണ്ഡേന വിനാ ഗച്ഛേ-
ദിഷു ക്ഷേപ ത്രയം ബുഃധഃ

ആത്മാവിനും ദണ്ഡത്തിനും തമ്മിലുള്ള ചേർച്ച ആവശ്യമാണ്. അതിനാൽ സന്യാസി കൈയിൽ ദണ്ഡമില്ലാതെ മൂന്നു ശരപതന ദൂരത്തിൽ കൂടുതൽ സഞ്ചരിക്കരുത്.

16. ജഗജ്ജിവനം ജീവനാധാരഭൂതം മാ തേ മാ മന്ത്രയസ്വ സർവ സൗമ്യ ഇതി കമണ്ഡലു എടുത്ത് യോഗപട്ടാഭിഷിക്തനായി യഥാസുഖം സഞ്ചരിക്കുക.

17. ത്യജ ധർമ്മ മധർമ്മം ച I
ഉഭേ സത്യാനൃതേ ത്യജ I
ഉഭേ സത്യാനൃതേ ത്വക്ത്വാ I
യേന ത്യജസി തത് ത്യജ I

18. വൈരാഗ്യ സംന്യാസീ,ജ്ഞാന സംന്യാസീ, ജാഞാനവൈരാഗ്യ സംന്യാസീ, കർമ്മ സംന്യാസി ഇതി ചാതുർവിധ്യമുപാഗതാഃ

ധർമ്മാധർമ്മങ്ങളെയും സത്യാസതങ്ങളെയും ത്യജിക്കുക. പിന്നെ ഏതു മുഖേനയാണേസത്യാസത്യങ്ങളെ വെടിഞ്ഞത് അതിനെയും ത്യജിക്കുക. സംന്യാസിമാർ നാലുവിധമുണ്ട്. വൈരാഗ്യ സംന്യാസി, ജ്ഞാനസംന്യാസി, ജ്ഞാന വൈരാഗ്യ സംന്യാസി, കർമ്മ സംന്യാസി.

19. തദ്യഥേതി. ദൃഷ്ടാനുശ്രവികവൈതൃഷ്ണ്യമേത്യ പ്രാക്പുണ്യ കർമ്മവിശേഷാത് സംന്യസ്തഃ സവൈരാഗ്യ സംന്യാസി.

20. ശാസ്ത്രജ്ഞാനാത്,പാപപുണ്യ ലോകാനുഭവ ശ്രവണാത്, പ്രപഞ്ചോപരതോ ദേഹവസനാം ശാസ്ത്രവാസനാം തൃക്ത്വാ അവമനാനാമിവ പ്രവൃത്തിം സർവം ഹേയം മത്വാ സാധനചതുഷ്ടസമ്പന്നഃ യഃ സംന്യസ്യതി സ ഏവ ജ്ഞാന സംന്യാസീ.

21. ക്രമേണ സർവമഭ്യസ്യ സർവ മനുഭൂയ ജ്ഞാന വൈരാഗ്യാഭ്യാം സ്വരൂപസന്ധാനേന അദേഹ മാത്രാവശിഷ്ടഃ സംന്യാസ്യ ജാതരൂപധരോ ഭവതി സജ്ഞാനവൈരാഗ്യ സംന്യാസീ.

കണ്ടതും കേട്ടതുമായ വിഷയങ്ങളോട് താലപര്യമാല്ലാതെ പൂർവ ജന്മപുണ്യഫലമായി വൈരാഗ്യം വന്നതിനാൽ സംന്യാസിച്ചവനെ വൈരാഗ്യസംന്യാസിയെന്ന് പറയുന്നു. ശാസ്ത്രജ്ഞാനം നേടി ലോകത്തിലെ നന്മ തിന്മകൾ അനുഭിച്ചറിഞ്ഞ് പ്രപഞ്ചത്തിനു നേർക്കുള്ള താല്പര്യം വിട്ട് ദേഹവാസന ശാസ്ത്രവാസന, ലോകവാസന എന്നീ ഏഷണ ത്രയം വിട്ട് എല്ലാ വിധത്തിലുമുള്ള പ്രാപഞ്ചിക വൃത്തികളും ഛർദ്ദിച്ചിട്ട പാദാർത്ഥം പോലെ കരുതി സാധനചതുഷ്ടയം ചേർന്ന് സംന്യാസം സ്വീകരിക്കുന്നവനാണ് ജ്ഞാന സംന്യാസി. ക്രമാനുസൃതമായി സകലതും അഭ്യസിച്ചു എല്ലാറ്റിന്റെയും അനുഭവം നേടി ജ്ഞാന വൈരാഗ്യ തത്വങ്ങൾ ശരിക്കും ഗ്രഹിച്ച് ദേഹം മാത്രം അവശേഷിപ്പിച്ചു സംന്യാസം സ്വീകരിക്കുന്നവൻ ജ്ഞാന വൈരാഗ്യ സംന്യാസിയാകുന്നു.

22. ബ്രഹ്മചര്യം സമാപ്യ ഗൃഹീഭൂത്വാ വാന പ്രസ്ഥാ ശ്രമമേത്യ വൈരാഗ്യാഭാവേ f പി ആശ്രമ ക്രമാനുസാരേണ യഃ സംന്യസ്യസ കർമ്മ സംന്യാസി.

ബ്രാഹ്മചര്യം ഗാർഹസ്ഥ്യം വാനപ്രസ്ഥം എന്നീ മൂന്നാശ്രമങ്ങളെയും യഥാവിധി നിർവഹിച്ചതിനുശേഷം വൈരാഗ്യം ഉണ്ടായില്ലെങ്കിൽ പോലും നിയമാനുസരണം സംന്യാസം സ്വീകരിക്കുന്നവൻ കർമ്മ സംന്യാസി.

23. സംന്യാസഃ ഷഢ് വിധോ ഭവതി കുടീചക ബഹൂദക ഹംസ പരമഹംസ തുരീയാതീതാവധൃതാശ്ചേതി

24. കുടീചകഃ ശിഖാ യ ജ്ഞോ പവീതിദണ്ഡക മണ്ഡലുധരഃ കാ പീന ശാടീകന്ഥാ ധരഃ പിതൃ മാതൃ ഗംർവാരാധന പരഃ പീഠരഖനിത്രി ശിക്യാദി മന്ത്ര സാധന പരഃ ഏക ത്രാന്നാദന പരഃ ശ്വേതോർ ധ്വ പുണ്ഡ്രധാരി ത്രി ദണ്ഡഃ

25. ബഹൂദക ശിഖാദി കന്ഥാധര സ്ത്രീ പുണ്ഡ്രധാരീ ത്രി ദണ്ഡഃ

സന്യാസിമാർ ആറു വിധമാണ്. കുടീചകൻ, ബഹൂദകൻ, ഹംസൻ, പരമഹംസൻ, തുരീയാതീതൻ, അവ ധൂതൻ, കുടീചകൻ, ശിഖയും പൂണൂലും ധരിച്ച് ദണ്ഡം കമണ്ഡലു, കൗപീനം, കന്ഥ, കമ്പിളാ എന്നിവരെ ആരാധിച്ച് പീഠം കൂന്താലി ശിക്യം എന്നിവയുമായി ഒരിടത്തുനിന്നു മാത്രം ഭക്ഷണം കഴിച്ച് ശ്വേതോർധ്വപുണ്ഡ്രധാരിയായി ത്രിദണ്ഡം ധരിച്ച് സഞ്ചരിക്കുന്നു. ബഹുദകൻ ശിഖ, കന്ഥ എന്നിവ ധരിക്കുന്നവനും എല്ലാ വിധത്തിലും കുടീചകനെപ്പോലെ തേനീച്ചയുടെ പരിപാടികലർന്നവനും ആണ് അവൻ എട്ടുരുള ചോറുമാത്രം ഭക്ഷിക്കുന്നു.

26. ഹംസോ ജടാധാരീ ത്രിപുണ്ഡ്രോർധ്വ പുണ്ഡ്രധാരീ അസം ക്ലീപ്തമധുകരാന്നാശീ കൗപീന ഖണ്ഡതുണ്ഡ ധാരീ.

27. പരംമഹംസ ശിഖായജ്ഞോപവീത രഹീതഃ പഞ്ച ഗൃഹേഷുകരപാത്രി ഏക കൗപീന ധാരീശാടീമേകാമേകം വൈണവംദണ്ഡമേക ശാടീ രോവാഭസ്മോദ്ധുളന പരഃ സർവ ത്യാഗീ

ഹംസൻ ജടാധാരിയാണ്. ത്രിപുണ്ഡ്രവം അർദ്ധ പുണ്ഡ്രധാരിയും പലയിടത്തു നിന്നും ചോദിച്ചു വാങ്ങി. ഭക്ഷണം കഴിക്കുന്നവനും കൗപീനമാത്ര ധാരിയുമാണ്. അഞ്ചുവീടുകളിൽ നിന്നും കൈയിൽ ഭിക്ഷ സ്വീകരിക്കുന്നു. അല്ലെങ്കിൽ ഭസ്മം ധരിച്ച് ഒരു വിരിപ്പു മാത്രം സ്വീകരിച്ച് സകലതും കൈ വെടിയുന്നു.

I K

28. തുരീയാതീതോ ഗോമുഖ വൃത്വാഫലാഹരീ അന്നാഹാരീ ചേത് ഗൃഹത്രയേ ദേഹമാത്രാവശിഷ്ടഃ ദിഗംബരഃ കുണപവത് ശരീരവൃത്തികഃ

29. അവധൂതസ്തു അനിയമഃ പതിതാഭി ശസ്ത വർജന പൂർവകം സർവ വർണ്ണേഷ്ഠ അജഗരമൃത്യാ ആഹാര പരഃ സ്വരൂപാനുസന്ധാ പരഃ

സർവസംഗപരിത്യാഗിയാണ് തുരീയാതീതൻ. അവൻ ഗോമുഖ വൃത്തിയും മൂന്ന് വീടുകളിൽ നിന്ന് അന്നമോ ഫലമൂലാദികളോ ഭിക്ഷയായി സ്വീകരിക്കുന്നവനും ദേഹ മാത്രം പുലർത്തുന്നവനും ദിഗംബരനുമാണ്. അവൻ സ്വന്തം ശരീത്തെ മൃതശരീരം പോലെ കരുതി ജീവിതം നയിക്കുന്നു. അവധൂതന് യാതൊരു നിയമവുമില്ല. അവൻ പതീതൻമാരും നിന്ദിതൻമാരും ഒഴികെ എല്ലാ വർണ്ണങ്ങളിൽ നിന്നും പെരുമ്പാമ്പിന്റെ മട്ടിൽ കിട്ടുന്നതുകൊണ്ട് തൃപ്തിപ്പെട്ട് കഴി ഞ്ഞുകൂടുന്നു. അവൻ സ്വ സ്വരൂപാനുസന്ധാനത്തിൽ മുഴുകി യിരിക്കുന്നു.

30. ജഗത്താവദിദിദം നാഹംസ വൃക്ഷ തൃണ പർവ തംയദ് ബാഹ്യം ജഡമത്യന്തംതത് സ്യാം കഥ മഹാ വിഭുഃകാലേ നാല്പേന വിലയീദേഹോ സഹമ ചേതന.

31. ജഡയാ കർണ്ണ ശഷ്ടല്യാ കല്പമാന ക്ഷണസ്ഥ യോശൂന്യാകൃതിഃ ശൂന്യ ഭവഃ ശബ്ദോ
നാ ഹ മ ത ചേതനഃ

മരങ്ങളും പല്ലും ഇലകളും പർവതങ്ങളുംനിറഞ്ഞ ഈ സമസ്ത ജഗത്തും എന്നിൽ നിന്ന് ഭിന്നമാണ്.അപ്പോൾ ഞാൻ എങ്ങനെ അവയിൽ ഒന്നായിത്തീരും? എന്തെന്നാൽ ഞാൻ വിഭൂവനാണ്. കാലത്തിൽ കല്പിതവും അതിശീഘ്രം വിലയാ പ്രാപിക്കുന്നതുമായ ദേഹം ഞാനല്ല.

32. ത്വ ചാ ക്ഷണ വിനാ ശിന്യാപ്രാപ്യോ f പ്രാപ്യോ f യ മ ന്യഥാചിത് പ്രസാദോ പലബ്ധോത്മാസ്പർ ശോ നാഹമ ചേതനഃ

ലബ്ധാത്മാ ജിന്മയാ തുച്ഛോലോലയാ ലോലസ ത്തയാസ്വല്പസ്പനോ ദ്രവ്യ നിഷ്ഠോരസോ നാഹമ ചേതനഃ

34. ദൃശ്യ ദർശനയോർ ലീനം ക്ഷയീക്ഷണ വിനാശി നോഃ കേവലേ ഭ്രഷ്ടരിക്ഷിണംരൂപം നാഹമ ചേരണം.

35. നാസയാഗന്ധജഡയാക്ഷയിണ്യാ പരികല്പിതഃ പേലവോട നിയതാകാരോഗന്ധോ
നാഹ മ ചേതനഃ

36. നിർമ്മേ f മനനഃ ശാന്തോഗത
പഞ്ചേന്ദ്രിയ ഭ്രമഃശുദ്ധ
ചേതന ഏവാഹംകാലാകലന വർജിതഃ ചൈതന്യ വർജിതഃ ചിന്മാത്രമഹ
മേഷോ f വ ഭാസക.

അല്പ നേരം മാത്രം നിലനില്ക്കുന്നതും ശൂന്യാകൃ തിയും ശൂന്യാസ്വരൂപവും കല്പിതവും അചേതനവുമായ ജഡശബ്ദരൂപല്ല ഞാൻ. അതുപോലെ അല്പ സമയത്തിനു ള്ളിൽ നശിക്കുന്നതും നന്നാകുന്നതുമായ ഈ ത്വക്കും എന്നിൽ നിന്ന് ഭിന്നമാണ്. ഞാൻ ചൈതന്യ പ്രഭാവത്തിൽ ആത്മാനു ഭൂതി കൈവരുന്ന ജഡ സ്പർശമല്ല. ചഞ്ചലമന സ്സിൽ നിന്നും അതിനോട് ചേർന്ന നാക്കിൽ നിന്നും ദ്രവ്യ ത്തിൽ നിന്നും ഉണ്ടായ തുച്ഛമായ സ്പന്ദനവും ഞാനല്ല. അതുപോലെ ദൃശ്യദർശനങ്ങൾ വിലയം പ്രാപിച്ചതിനുശേഷം നശിക്കുന്ന ജഡമായ അനുഭവവുമില്ല. ഞാൻ കേവലം ഭ്രഷ്ടാവു മാത്രം.തുച്ഛമായ ജഡഗന്ധവും ഞാനല്ല. അങ്ങനെ ഞാൻ പഞ്ചേന്ദ്രിയങ്ങലുടെ ഭ്രമമില്ലാത്തവനും മമത രഹി തനും ശാന്തി സ്വരൂപനും കലാമാലിന്യ രഹിതനും ശാന്തി സ്വരൂപനും കലാമാലിന്യ രഹിതനും ശുദ്ധ ചൈതന്യ സ്വരൂപ നും ആണ്. ഞാൻ ചൈതന്യത്തിനു അദീതമായ ചിന്മാത്ര പ്രകാശമാണ്.

37. സ ബാ ഹ്യാഭ്യാന്തര വ്യാപി I
നിഷ്കലോ f ഹം നിരഞ്ജനഃ I
നിർവികല്പ ചിദാഭാസ I
ഏക ഏവാസ്മി സർവഗഃ II

38. മയൈവചേതനേനേമേ I
സർവേ ഘടപടാദയഃ I
സൂര്യാന്താ അവഭാസ്യാന്തേ I
ദീപേനേവാത്മതേജസാ II

39. മയൈവ താഃ സ്ഫുരന്തീഹ I
വിചിത്രേന്ദ്രിയ വൃത്തയ I
തേജസാന്തഃ പ്രകാശേന I
യഥാഗ്നി കണപംക്തയഃ II

40. അനന്താനന്ദാ സംഭോഗാ I
ചരോപശമ ശാലിനി I
ശുദ്ധോയം ചിന്മയീ ദൃഷ്ടിർ-
ജയത്യഖില ദൃഷ്ടിഷു

41. സർവ ഭാവാന്തരസ്ഥായ I
ചൈത്യമുക്ത ചിദാത്മനേ I
പ്രത്യക് ചൈതന്യ രൂപായ I
മഹ്യമേവ നമോ നമഃ

അകത്തും പുറത്തും വ്യാപിച്ച നിഷ്കളനിരഞ്ജന നിർവികല്പനായി ചിദാഭാസനായി സർവവ്യാപിയായിട്ടുള്ള ഏകാത്മാവാണ് ഞാൻ. എന്റെ ഒരേ ഒരു ചൈതന്യത്തിൽ നിന്നുമാണ് ചരാചരം മുതൽ സൂര്യൻ വരെയുള്ള എല്ലാം തേജസ്വികളാക്കപ്പെടുന്നത്. സർവേന്ദ്രിയങ്ങളുടെയും വിചിത്ര വും വിഭിന്നവുമായ രീതിയിലുള്ള വൃത്തികൾ എന്റെ അന്തഃ പ്രകാശത്തിൽ നിന്നും അഗ്നിയിൽ നിന്നും സ്ഫുലിംഗങ്ങളെ

N P

ന്നപോലെ ഉണ്ടാകുന്നു. ഈ ശുദ്ധചിന്മയദൃഷ്ടി ഏറ്റവും ആനന്ദപ്രദവും ശാന്തിശാലിയും ഏതു തരത്തിൽ നോക്കിയാലും ജയം കൈവരിക്കുന്നതുമാണ്. ഈ മുക്തമായ ആത്മാവ് എല്ലാ വിധത്തിലുള്ള ഭാവാന്തരങ്ങളിലും സ്ഥായിയായി നിലനിൽക്കുന്നു. ഇത് ചൈതന്യാവസ്ഥയിൽ നിന്നും മുക്തമായ ചിദാത്മാവാണ്. ഇങ്ങനെയുള്ള പ്രത്യഗാത്മാവിന് നമസ്കാരം.

42. വിചിത്രാഃ ശക്തായഃ സ്വച്ഛ I
സമായാ നിർവികാരയാ I
ചിത്രാക്രിയന്തേ സമയാ I
കലാ കലന മുക്തയാ II

43. കാലത്രയ മുപേക്ഷിത്ര്യാ-
ഹീനായാശ്ചൈത്യ ബന്ധനൈഃ I
ചിത്രശ്ചൈത്യമുപേക്ഷിത്വാ I
സമതൈവാവശിഷ്യതേ.

44. സാ ഹി വാചാമഗമ്യത്വാ -
ദസത്താ മിപ ശാശ്വതി ഃ I
നൈരാത്മസിദ്ധാത്മദശ-
മുപയാതൈവ ശിഷ്യതേ II

45. ഈഹാനീഹാ മ യൈ രന്തർ-
യാ ചിദാവലിതാ മലൈഃ I
യാ ചിന്നോത്പാദിതും ശക്ത്യാ I
പാശ ബദ്ധേവ പക്ഷിണി II

46. ഇച്ഛാദ്വേഷസമുത്ഥേന I
ദ്വന്ദ്വമോഹേന ജവഃ I
ധരാവിവര മഗ്നാനാം I
കീടാനാം സമതാം ഗതാഃ II

വിചിത്രവും സ്വച്ഛവും സർവ ഭാവയുക്തവുമായ ശക്തികളെ പ്രകടമാക്കുന്നത്. നിഷ്കളവും കല്പാനാതീതവുമായ ചിത് ശക്തി തന്നെയാണ്. ഈ ചിച്ഛക്തി ത്രികാലങ്ങളെക്കാളും ശക്തി കൂടിയതും ദൃശ്യപ്രപഞ്ചബന്ധന വിമുക്തമാണ്. വാചാമ ഗോപുരവും ശാസ്വതവും നിരതി ശയവുമായ ആത്മാവിലനെപ്പോലെ അത് പ്രശോഭിക്കുന്നു. ഇച്ഛാനിച്ഛകളോടു കൂടിയവരിൽ വിളങ്ങുന്ന ചിത് ശക്തി മാലിന്യമയമാണ്. അത് പാശബദ്ധമായ പക്ഷിയെപ്പോലെ പറക്കാൻ അശക്തമാക്കുന്നു. ഇച്ഛ കൊണ്ടും ഉണ്ടാകുന്നദ്വന്ദ്വഭാവത്താൽ ജീവികൾ മോഹം നിമിത്തം പൃഥിയുടെ ഗർത്തത്തിൽ വീണ കീടങ്ങൾക്ക് തുല്യമായിരിക്കുന്നു.

47. ആത്മനേസ്തു നമസ്തു ഭ്യ-മവിച്ഛിന്ന ചിദാത്മനേ I
പരാമൃഷ്ടോ f സ്മിലബ്ധോഋസ്മി I
പ്രോദിതോസ്മ്യചിരാദഹം

48. ഉദ്ധൃതോ fസ്മി വികല്പേഭ്യോ
യോ fസ്മി സോ f സ്മി നമോസ്തു തേതുഭ്യം മഹ്യമനന്തായ I
തുഭ്യം മഹ്യം ചിദാത്മനേ II

49. നമസ്തുഭ്യം പരേശായ I
നമോ മഹ്യം ശിവായ ച I
തിഷ്ഠന്നനാപി ഹി നാസീനോ I
ഗച്ഛന്നപി ന ഗച്ഛതി

50. ശാന്തോ f പി വ്യവഹാരത്ഥം I
കുർവന്നപി ന ലിപ്യതേ I
സുജ്ഞേയശ്ചാ പ്ത ബന്ധു വത് I
ശരീര പത്മകുഹരേ I
ർവേഷാമേവാ ഷട് പദഃ

അവിച്ഛിന്ന ചിദ്രൂപാത്മാവായ നിനക്ക് നമസ്കാരം. ഞാൻ സദാ പ്രത്യക്ഷവും ലബ്ധവും ഉദിതമാകുന്നു. വികല്പരഹിതനാണ് ഞാൻ. ഞാൻ ഏതൊന്നാണോ അതു തന്നെ ഞാൻ. എനിക്ക് നമസ്കാരം. ഞാനും നീയും അനന്തമാണ്. നാം രണ്ടു പേരും ചിദാത്മാവാണ്.ഈ ആത്മാവ് ഇരിക്കുന്നില്ലെങ്കിലും ഇരിക്കുന്നു. പോകുന്നെങ്കിലും പോകുന്നില്ല. ശാന്തനാണെങ്കിലും കർമ്മവ്യഗ്രനാണ്. കാര്യങ്ങൾ ചെയ്യുന്നു വെങ്കിലും ഒന്നിലും ലിപ്തനല്ല. ആത്മാവ് സദാ സുലഭമാണ്. ബന്ധുവിനെപ്പോലെ സമർത്ഥനും എല്ലാവരുടെയും ശരീരമാകുന്ന പത്മകുഹരത്തിൽ ഭ്രമരത്തെപ്പോലെ വസിക്കുന്നതുമാണ്.

51. ന മേ ഭോഗസ്ഥിതൗ വാഞ്ഛാ I
ന മേ ഭോഗവിസർജനേ I
യദായാതി തദായാതു I
തത് പ്രയാതി പ്രയാതു തത് II

52. മനസാ മനസിച്ഛിന്നേ I
നിരഹങ്കാരതാം ഗതേ I
ഭാവേന ഗളിതേ ഭാവേ I
സ്വസ്ഥസ്തിഷ്ഠാമി കേവല: II

53. നിർഭാവം നിരഹങ്കാരം I
നിർമനസ്കമനീഹിതം I
കേവലാസ്പന്ദ ശുദ്ധാത്മ-
ന്യേവ തിഷ്ഠതി മേ രിപുഃ

54. തൃഷ്ണാ രജ്ജഗണം ഛിത്വാ I
മച്ഛരീരക പഞ്ജരാത് I
ന ജാനേ ക്യ ഗതോഡ്ഡീയ I
നിരഹങ്കാര പക്ഷിണീ II

55. യസ്യ നാഹം കൃതോ ഭോവോ I
ബുദ്ധിർ യസ്യ നലിപ്യതേ I
യഃ സമഃ സർവ ഭൂതേഷ്ഠജീവിതം തസ്യ ശോഭതേ II

ഭോഗങ്ങൾ അനുഭവിക്കണമെന്നോ ഭോഗത്തെ വെടിയ ണമെന്നോ എനിക്കാഗ്രഹമില്ല. വരുന്നത് വരട്ടെ പോകുന്നത് പോകട്ടെ, മനസ്സിൽ നിന്നും മനസ്സ് വേർപ്പെട്ടാൽ, അഹം ങ്കാരം അസ്തമിച്ചാൽ ഭാവനയാൾ ഭാവനാ നാശംസംഭവി ച്ചാൽ ഞാൻ കേവലം സ്വസ്ഥ രൂപത്തിൽ സ്ഥിതി ചെയ്യുന്നു. ഭാവരഹിതനും നിരഹങ്കാരനും മനോരഹിതനും സ്പന്ദര ഹിതമായ ശുദ്ധാത്മാവുമാണ് ഞാൻ. ആ നിലയിൽ എനിക്ക് ശത്രു എവിടെ? എന്റെ ശരീര പിഞ്ജരത്തിൽ വസിച്ചിരുന്ന നിരഹങ്കാരമായ പക്ഷി തൃഷ്ണയാകുന്നകയർ പൊട്ടിച്ച് എവിടെ പോയോ? അകർത്തൃകനും നിർലിപ്ത ബുദ്ധിയും സമദർശിയും ആയി യാതൊരാൾ ജീവിതം നയിക്കുന്നു അവന്റെ ജീവിതമാണ് ശോഭനം.

56. യോന്തഃ ശീതലയാ ബുദ്ധ്യാ I
രാഗദ്വേഷവിമുക്തയാ I
സാക്ഷിവത് പശ്യതീദം ഹി I
ജീവിതം തസ്യ ശോഭതേ I

57. യേന സമ്യക് പരിജ്ഞായ I
ഹേയോപാദേയ മജ്സതാ I
ചിത്തസ്യാന്തേ fർപ്പിതം ചിത്തം I
ജീവിതം തസ്യ ശോഭതേ II

58. ഗ്രാഹ്യാഗ്രാഹ്യക സംബന്ധേ I
ക്ഷീണേ ശാന്തി രുദേതൃലം I
സ്ഥിതിമഭ്യാഗതാ ശാന്തിർ I
മോക്ഷനാ മാഭിധീയതേ II

59. ഭ്രഷ്ടബീജോപമാ ഭൂയോ I
ജന്മാങ്കുരവിവർജിതാ I
ഹൃദി ജീവദ് വിമുക്താനാം I
ശുദ്ധാ ഭവതി വാസനാ II

60. പാവനീ പരമോദാരാ I
ശുദ്ധസത്വാനുപാതീനി I
ആത്മ ധ്യാനമയീ നിത്യാ I
സുഷുപ്തി സ്ഥേവ തിഷ്ഠതി II

ശീതളമായ അന്തഃ കരണത്തോടു കൂടിയവനും രാഗ ദ്വേഷാദിരഹിതനും ലോകത്തെ സാക്ഷീ ഭാവനേ കാണുന്ന വനുമായ വ്യക്തിയുടെജീവിതം ധന്യമാണ്. നമ്മതിന്മകളെ സംബന്ധിച്ച ചിന്ത ഉപേക്ഷിച്ചവനും ചിത്തത്തിൽ തന്നെ ലയിപ്പിച്ചവനുമായ വ്യക്തിയുടെ ജീവിതം ശോഭായമാന മാണ്. ഗ്രാഹ്യാഗ്രാഹ്യതാ ബന്ധം നശിച്ചാൽ ശാന്തി കൈവ രുന്നു. അങ്ങനെയുള്ള ശാന്തിക്ക് മോക്ഷമെന്ന് പറയുന്നു. വറുത്തെടുത്ത വിത്ത് മുളക്കാൻ യോഗ്യമല്ലാത്തതുപോലെ ജീവന്മുക്തനായിത്തീർന്നിട്ടുള്ളവന്റെ ഹൃദയത്തിലെ വാസ നകൾ ശുദ്ധമായിത്തീരുന്നു. അവൻ ശുദ്ധനും ഉദാരനും ശുദ്ധസത്വനും ആത്മധ്യാനയുക്തനും ആത്മധ്യാനയുക്ത നും നിത്യസുഷുപ്തിയിൽ സ്ഥിതി ചെയ്യുന്നവനുമാകുന്നു.

61. ചേതനം ചിത്തരിക്തം ഹി I
പ്രത്യക്ചേതന മുച്യതേ I
നിർമ്മനസ്കസ്വഭാവത്വാ
ന്നതത്ര കലനാമലം II

62. സാ സത്യതാ സാശിവതാ I
സാവസ്ഥ പാരമാർത്ഥികാ I
സർവജ്ഞതാ സാ സംതൃപ്തിർ-
നനുയത്ര മനഃ ക്ഷതം I

63. പ്രലപൻ വിസൃജൻ ഗൃഹ്ണ-
ന്നുന്മഷൻ നിമിഷന്നപി I
നിരസ്തമനനാനന്ദ-
സംവിന്മാത്രപരോ f സ്മൃഹം II

64. മലം സംവേദ്യമുത്സൃജ്യ I
മനോ നിർമ്മൂലയൻ പരം I
ആശാപാശാനലം ഛിത്വാ I
സംവിന്മാത്ര പരോസ്മൃഹം II

65. അശുഭാശുഭസങ്കല്പഃ I
സംശാന്തോ സ്മി നിരാമയ; I
നഷ്ടോ ഷ്ടാനിഷ്ടകലന; I
സംവിന്മാത്ര പരോസ്മൃഹം II

ചേതനം ചിത്തിരിക്തമായിത്തീരുമ്പോൾ അത് ആത്മാ വാകുന്ന ചേതനയെന്ന് പറയപ്പെടുന്നു. സ്വഭാവം ഇച്ഛയാകു മ്പോൾ അതിൽ ദോഷമില്ല. അതുതന്നെ സത്യാവസ്ഥ. അതുകൊണ്ടാണ്. ശിവരൂപം സത്യാത്മകമാകുന്നത്. അതു തന്നെ സർവജ്ഞത. അതുതന്നെ സമ്പൂർണ്ണ തൃപ്തി. അതിൽ മനസ്സിൽ യാതൊരു വിധത്തിലുമുള്ള ദോഷഭാവവും ഉണ്ടാക്കില്ല. ഞാൻ പറയുകയും കൈവിടുകയും എടുക്കുക യും കണ്ണുതുറക്കുകയും അടയ്ക്കുകയും ചെയ്യുന്നുവെങ്കി ലും മനനം ചേർന്ന ആനന്ദമാകുന്ന സംവിത്ത് ആത്മാവു തന്നെ സംവേദ്യമായ മാലിന്യമകറ്റി.

മനസ്സിനെ ഇച്ഛാരഹിതമാക്കി ആശാപാശം വിച്ഛേദിച്ച് ഞാൻ കേവലം സംവിത് രൂപത്തിൽ സ്ഥിതി ചെയ്യുന്നു. ശു ഭാശുഭ സങ്കല്പങ്ങളൊന്നും കൂടാതെ ഞാൻ നിരാമയസ്ഥിതി യിലാണ്. ഇഷ്ടാനിഷ്ടഭാഗങ്ങൾ വെടിഞ്ഞ് ഞാൻ കേവല സംവിത് സ്വരൂപമായി.

I K

66. ആത്മതാ പരതേ ത്യക്ത്വാ I
നിർവിഭാഗോ ജഗസ്ഥിതഃ I
വജ്രസ്തംഭവദാത്മാന-
മവലംബ്യ സ്ഥിരോസ്മ്യഹം I
നിർമ്മലായാം നിരാശായാം
സ്വസംവിത്താസ്ഥീതോസ്മ്യഹം II

67. ഈഹിതാ നിഹിതൈർ മുക്തോ I
ഹേയോപാദേയ വർജിതഃ I
കദാന്തസ്തോഷമേഷ്യാമി I
സ്വപ്രകാശ പദേ സ്ഥിതഃ I

68. കദോപ ശാന്തമനനോ I
ധരണീധരകന്ദരേ I
സമേഷ്യാമി ശിലാസാമ്യം I
നിർവികല്പസമാധിനാ II

69. നിരാശധ്യാനവിശ്രാന്ത-
മൂകസ്യ മമ മസ്തകേ I
കദാ തർണ്ണം കരിഷ്യന്തി I
കുലായം വനപുത്രികാഃ II

70. ന കല്പ പാദപം തൃഷ്ണാ I
ലതം ഛിത്വാ മനോവനം I
വിതതാം ഭൂവമാനസാദ്യ I
വിഹരാമി യഥാ സുഖം II

രാഗദോഷങ്ങൾ വെടിഞ്ഞ് വിഭാഗരഹിതമായ ജഗത്തിൽ കഴിഞ്ഞ് സുദൃഢാത്മാവാകുന്ന സ്തംഭം ആശ്രയിച്ച് ഞാൻ നിലകൊള്ളുന്നു. നിർമ്മലവും ഇച്ഛാരഹിതവുമായ ആത്മാസ്ഥിതിയിൽ ഞാൻ നിലകൊള്ളുന്നു. ഞാൻ ചേഷ്ടയും അചേഷ്ടയും ഹേയവും ഉപദേയവും കൈവിട്ട് എപ്പോൾ ആത്മാസന്തുഷ്ടനാകും അപ്പോഴാണ് സ്വയം പ്രകാശാവസ്ഥയിലെത്തുന്നത്. എന്നെനിക്ക് പർവത ഗുഹയിലിരുന്ന് ശാന്തനായി മനനം ചെയ്ത് നിർവികല്പസമാധി പ്രാപിച്ച് കല്ലുപോലെ നിശ്ചലനാകാൻ കഴിയുമോ? എപ്പോൾ ഞാൻ അംശരഹിതമായ ബ്രഹ്മധ്യാനത്തിൽ ഏറ്റവും നിശ്ചല സ്ഥിതിയിലിരിക്കെ കുയിലുകൾ എന്റെ തലയിൽ കൂടു നിർമ്മിക്കുമോ? സങ്കല്പമാകുന്ന വൃക്ഷങ്ങളെയും മുറിച്ച് മനസ്സാകുന്ന വിസ്തൃതഭൂമിയിൽ എന്നു ഞാൻ സസുഖം വിവരിക്കും? പരമപദം പ്രാപിച്ച് കൈവല്യരൂപമായി ഞാൻ വിഹരിക്കുന്നു.

71. പദം തദനുയാതോസ്മി I
കേവലോ fസ്മി ജപാമ്യഹം I
നിർവാണോ fസ്മിനീരഹോ ഉസ്മി I
നി രാശോ fസ്മി നിരിപ്സിതഃ II

72. സ്വച്ഛതോർജിതതാ സത്താ I
ഹൃദ്യതാ സത്യതാജ്ഞതാ I
ആനന്ദിതോപശമതാ I
സദാ പ്രമുദിതോ ദിതാ I
പൂർണണ്ണതോദാരതാ സത്യാ I
കാന്തി സത്താ സദൈകതാ II

73. ഇത്യേവം ചിന്തയൻ ഭിക്ഷുഃ I
സ്വരൂപസ്ഥിതി മഞ്ജസാ I
നിർവികല്പ സ്വരൂപജ്ഞോ I
നിർവികല്പോ ബഭൂവ ഹ I

നിർവാണൻ, നിരീഹൻ, നിരംകുശൻ നിരീപ്സിതൻ, ഈ അവസ്തകളോടെ ഞാൻ സ്വച്ഛനും വീര്യവാനും സത്താശാലിയും സത്യജ്ഞാന സ്വരൂപനും ആയിത്തീർന്നിരിക്കുന്നു. ആനന്ദം ഉപശമം പ്രസന്നത പൂർണ്ണോദാരത സത്യം അദ്വൈതം എന്നിവയുടെ ഭാവന ചേർന്ന് സന്യാസി സ്വസ്വരൂപസ്ഥിതനായിരിക്കണം. നിർവികല്പസ്വരൂപനായി ഞാൻ തീർന്നിരിക്കുന്നു.

74. ആതുരോ ജീവതി ചേത് ക്രമസംന്യാസഃ കർത്തവ്യഃ ന ശൂദ്ര, സ്ത്രീപതിതേദാക്യാ,സംഭാഷണം. ന യതേർദേവപൂജനോത്സവ ദർശനം. തസ്മാന്ന സന്യാസിസ ഏഷലോകൗ, ആതുര കുടിചകയോ ഭലോക ഭൂവർലോകൗ, ബഹുദകസ്യ സ്വർഗ്ഗ ലോകഃ, തുരീയാതീതാവധീതയോഃ സ്വാത്മന്യേവ കൈവല്യം സ്വരൂപാനുസന്ധാനേന ഭ്രമരകീടന്യായവത്ഃ

ആതുര സന്യാസം സ്വീകരിച്ചവൻ ജീവിച്ചിരിക്കുകയാണെങ്കിൽ അവൻ ക്രമസംന്യാസം സ്വീകരിക്കാൻ, ശ്രമിക്കണം, ശൂദ്രൻ, സ്ത്രി പതിതൻ. രജസ്വലയായ സ്ത്രി എന്നിവരുമായി സംഭാഷണമരുത്. ഏതെങ്കിലും ദേവനെ പൂജിക്കുന്ന ഉത്സവം കാണാൻ പോകരുത്. കാരണം ലൗകികകാര്യം സന്യാസിക്കുള്ളതല്ല. ആതുരനും കുടിചകനും ഭൂലോകവും ഭൂവർ ലോകവും ബഹുദകന് സ്വർഗ്ഗലോകവും ഹംസന് തപോലോകവും പരമഹംസന് സത്യലോകവും ലഭിക്കുന്നു. തുരിയാതിതന്റെയും അവധൂതന്റെയും നിലയിലുള്ളവർ ഭ്രമരകീടന്യായേന സ്വസ്വരൂപാനു സന്ധാനം ചെയ്ത് കൈവല്യാവസ്ഥയിൽ സ്ഥിതി ചെയ്യുന്നു.

75. സ്വരൂപാനു സന്ധാന വ്യതിരിക്താന്യ ശാസ്ത്രാഭ്യാസ ഉഷ്ട്രകുങ്കുമ ഭാവാദ് വ്യർത്ഥഃ ന യോഗ ശാസ്ത്ര പ്രവൃത്തിഃ ന സാംഖ്യ ശസ്ത്രാഭ്യാസോ ന മന്ത്ര തന്ത്രവ്യാപാരഃ നേതര ശസ്ത്രപ്രവൃത്തിർയതേസ്തി. അസ്തി ചേദ്ഛവാലങ്കാരവത് കർമ്മചാരവിദൃദൂരഃ ന പരിവ്രാഡ് നാമസങ്കീർത്തന പരഃ യദ്യത്കർമ്മ കരോതി തത്തദ് ഫലമനുഭവതി. ഏരണ്ഡ തൈലഫേനവത് സർവം പരിത്യജേത് ന ദേവതാ പ്രസാദ ഗ്രഹണം ബാഹ്യ ദേവാർച്ചനം കുര്യാത്.

N P

സ്വരൂപാനു സന്ധാനമല്ലാതെ മറ്റു ശാസ്ത്രങ്ങളുടെ അഭ്യ സനം സന്യാസിയെ സംബന്ധിച്ചിടത്തോളം ഒട്ടകത്തിന്റെ പുറത്ത് കുങ്കുമം കയറ്റുന്നതുപോലെ വെറുതെയാണ്. സംന്യാസികൾ യോഗപ്രവൃത്തിയോസാംഖ്യ ശാസ്ത്രാഭ്യാ സമോ മന്ത്രതന്ത്ര വ്യാപാരാദികളോ ഒന്നും ചെയ്യേണ്ടതില്ല. അതൊക്കെ വർജ്യമാകുന്നു. ആരെങ്കിലും അങ്ങനെ ചെയ്താൽ അത് ശവത്തെ അലങ്കരിക്കുന്നതുപോലെയാണ്. നാമസ ങ്കീർത്തനങ്ങളിലും സംന്യാസി വ്യാപരിക്കരുത്. കാരണം എന്തെങ്കിലും കർമ്മം ചെയ്താൽ അതിന്റെ ഫലം അനു ഭവിക്കേണ്ടതായി വരുന്നു. അവൻ ആവണക്കെണ്ണയിലെ പതപോലെ സകലതും ത്യജിക്കണം. സംന്യാസിക്ക് ഏതെ ങ്കിലും ദേവതയുടെ പ്രസാദം ദർശിക്കുകയോ ഏതെങ്കിലും ബാഹ്യ ദേവതയെ പൂജിക്കുകയോ ചെയ്യേണ്ട ആവശ്യമില്ല.

76. സ്വവ്യതിരിക്തം സർവം ത്യക്ത്വാ മധുരകരവൃത്യാ ആഹാരം കഴിച്ച് മേദസ്സ് വർദ്ധിപ്പിക്കുന്ന ആഹാരമൊന്നും കഴിക്കാതെ കൃശശരീരനായി വിഹരിക്കണം. കൈയിലോ പാത്രത്തിലോ ഭിക്ഷ സ്വീകരിച്ച് കാലം നയിക്കണം. ആത്മ ജ്ഞാനിയായ സംന്യാസി ആത്മസംഹിതമായ ആഹാരമേ കഴിക്കാൻ പാടുള്ളു.

77. ആഹാരസ്യ ച ഭാഗൗ ദ്വൗ I
തൃതീത മുദകസ്യ ച I
വായോഃ സഞ്ചാരണാർത്ഥായ I
ചതുർത്ഥമവശേഷയേത് I

78. ഭൈക്ഷേണ വർത്തയേന്നിത്യം I
നൈകാന്നാശീഭവേത് ക്വചിത് I
നിരീക്ഷന്തേ ത്വനുദ്വിഗ്നാ-
സ്തദ് ഗൃഹം യത്നതോ വ്രജേത് II

വയറിന്റെ രണ്ടു ഭാഗം ഘനപദാർത്ഥം കൊണ്ടും ഒരു ഭാഗം വെള്ളം കൊണ്ടും നിറച്ചും നാലിലൊരുഭാഗം വായു സഞ്ചാരത്തിന് ഒഴിച്ചിടണം. ഭിക്ഷാവൃത്തിതന്നെ സ്വീകരി ക്കുക. ഒരേ വീട്ടിൽ നിന്ന് തുടരെ ആഹാരം കഴിക്കരുത്. ശാന്തമായി കാത്തിരിക്കുന്നവരുടെ വീട്ടിൽ ഭിക്ഷക്കു പോകുക.

79. പഞ്ച സപ്ത ഗൃഹാണാം തു I
ഭിക്ഷാ മിച്ഛേത് ക്രിയാവതാം I
ഗോദോഹ മാത്രമാകാം ക്ഷേ I
നിഷ്ക്രാ ന്തോ ന പുനർ വ്രജേത്

80. നക്താദ് വരശ്ചോപവാസ I
ഉപവാസാദയാചിതഃ I
അയാചിതാദ് വരം ഭൈക്ഷ്യം I
തസ്മാദ് ഭൈക്ഷ്യേണ വർത്തയേദ് II

81. നൈവ സവ്യാപ സവ്യേന I
ഭിക്ഷാകാലേ വിശേദ് ഗൃഹാൻ I
നാതി ക്രാമത്ഗൃഹം മോഹാ-
ദ്യത്ര ദോഷോ ന വിദ്യതേ II

82. ശ്രോത്രിയാന്നം ന ഭിക്ഷേത I
ശ്രദ്ധാ ഭക്തി ബഹിഷ്കൃതം I
വ്രാത്യസ്യാപി ഗൃഹേ ഭിക്ഷേത് I
ശ്രദ്ധാഭക്തി പുരസ്കൃതേ II

83. മാധൂകരസസംക്ലിപ്തം I
പ്രാക് പ്രണീത മയാ ചിതം I
താതാകാലികം ചോപപന്നം I
ഭൈക്ഷം പഞ്ചവിധം സ്മൃതം II

84. മനഃ സങ്കല്പരഹിതാം-
സ്ത്രീൻ ഗൃഹാൻ പഞ്ചസപ്തവാ I
മധുമക്ഷികവത് കൃത്വാ I
മാധൂകരമിതി സ്മൃതഃ II

85. പ്രാതഃ കാലേ ച പുർവേദ്യു-
ര്യദ് ഭക്ലൈഃ പ്രാർത്ഥിതം മുഹുഃ I
തദ് ഭൈക്ഷം പ്രാക് പ്രണീതം സ്യാത് I
സ്ഥിതം കുര്യാത് തഥാപി വാ II

ശുദ്ധാചാരികളായവരുടെ അഞ്ചോ ഏഴോ വീടുകളിൽ ഭിക്ഷക്ക് പോകാം പശുവിനെ കറക്കാൻ ആവശ്യമുള്ളിട ത്തോളം സമയം കാത്തുനിൽക്കാം. ഒരിക്കൽ പോയ വീട്ടിൽ വീണ്ടും പോകരുത്. രാത്രിയിലെ ആഹാരത്തെക്കാൾ ഉപവാ സം ശ്രഷ്ഠമാണ്. അയാചിത ഭിക്ഷയെക്കാൾ യാചിത ഭിക്ഷ യാണുത്തമം, അതിനാൽ ഭിക്ഷയെ ആശ്രയിക്കുക. ഭിക്ഷാഘ ട്ടത്തിൽ ഇടതുവശത്തുള്ള വഴികളിൽ കൂടിയോ വലതുഭാഗ ത്തുകൂടിയോ വീട്ടിൽ പ്രവേശിക്കരുത്. ദോഷരഹിതമായ ഗൃഹത്തിൽ പോകാതിരിക്കരുത്. വേദജ്ഞൻ ശ്രദ്ധാരഹിതനാ ണെങ്കിൽ അയാളുടെ ഗൃഹത്തിൽ പോകേണ്ട. സംസ്കാര ശൂന്യനെങ്കിലും ശ്രദ്ധയും ഭക്തിയും ഉള്ളവനെങ്കിൽ അവന്റെ ഗൃഹത്തിൽ നിന്നും ഭിക്ഷ സ്വീകരിക്കാം. ഭിക്ഷ അഞ്ചു വിധത്തിലുണ്ട്. അസംക്ലിപ്തം, മാധുകരം, പ്രാക്പ്രണീതം, അയാചിതം, താത്കാലികം ഉപപന്നം. മനസ്സിൽ മുൻകൂട്ടി ഉറയ്ക്കാതെ ഏതെങ്കിലും മൂന്നോ അഞ്ചോ ഏഴോ വീടുക ളിൽ ചെന്ന് തേനിച്ചയെപ്പോലെ ഭിക്ഷ സ്വീകരീക്കുന്നത് അസങ്കല്പിത മാധൂകരമാണ്. പ്രഭാത വേളയിലോ പ്രഥമ ദിവസം തന്നെയോ ആരെങ്കിലും ഭക്തിപൂർവം അപേക്ഷി ച്ചാൽ അവിടെ പ്രാക് പ്രണീത ഭിക്ഷ സ്വീകരിക്കുന്നതിന് പോകാവുന്നതാണ്.

86. ഭിക്ഷാടന സമുദ്യോഗാ-
ദ്യേന കേന നിമന്ത്രിതം I
അയാചിതം തു തദ് ഭൈക്ഷ
ഭോക്തവ്യം ച മുമുക്ഷിഭിഃ II

87. ഉപാസ്ഥാനേന യത് പ്രോക്തം I
ഭിക്ഷാർത്ഥം ബ്രാഹ്മണേ തത് I
താല്ക്കാലിക മിതി ഖ്യാതം I
ഭോക്തവ്യം യതി ഭിഃ സദാ II

88. സിദ്ധമന്നം യദാ നീതം I
ബ്രാഹ്മണേന മഠം പ്രതി I
ഉപപന്നമിതി പ്രാഹു-
ർമുനയോ മോക്ഷ കാംക്ഷിണഃ II

89. ചരേന്മാധൂകരം ഭൈക്ഷം I
യതിർമ്ലേച്ഛകു ലാദപി I
ഏകാന്നം നതു ഭുഞ്ജിത I
ബൃഹസ്പതി സമാദപി I
യാചിതായാചിചതാഭ്യാം ച I
ഭിക്ഷാഭ്യാം കല്പയേത് ബുധഃ II

90. ന വായുഃ സ്പർശ ദോഷേണ I
നാഗ്നീർ ദഹന കർമ്മണാ I
നാപോ മൂത്രപൂരീഷാ ഭ്യാം I
നാന്നദോഷേണ മസ്കരീ II

91. വിധൂമേ സന്നമുസലേ I
വ്യംഗാരേ ഭുക്തവജ്ജനേ I
കുല്യേപരാഹ്നേ ഭൂയിഷ്ഠേ I
ഭിക്ഷാചരണമാചരേത് II

92. അഭിശസ്തം ച പതിതം I
പാഷണ്ഡം ദേവ പൂജകം I
വർജയിത്വാ ചരേദ് ഭൈക്ഷം I
സർവവർണ്ണേഷു ചാപദി II

ഭിക്ഷാർത്ഥം സഞ്ചരിക്കുമ്പോൾ ആരെങ്കിലും ക്ഷണിച്ചാൽ അവിടെ പോയി സംന്യാസി ഭിക്ഷ സ്വീകരിക്കുന്നത് അയാചിത ഭിക്ഷയാണ്. ഭിക്ഷക്ക് പുറപ്പെടുമ്പോൾ ഒരു ബ്രാഹ്മണൻ വന്ന് ആഹാരം കഴിക്കാൻ ക്ഷണിച്ചാൽ ആ താല്ക്കാലിക ഭിക്ഷ സ്വീകരിക്കാം. നിത്യവും ഒരു ബ്രാഹ്മണൻ തന്റെ ഗൃഹത്തിൽ പാകം ചെയ്ത ആഹാരം കൊണ്ടുവന്നു തന്നാൽ മോക്ഷേച്ഛുവായ സന്യാസിക്ക് ഉപപന്ന ഭിക്ഷയായി അത് കൈക്കൊള്ളാം. നിവൃത്തിയില്ലെങ്കിൽ സംന്യാസിക്ക് മ്ലേച്ഛന്റെ ഗൃഹത്തിൽ നിന്നും ഭിക്ഷയാകാം. എന്നാൽ ഒരേ സ്ഥാനത്തുനിന്നു തന്നെ ഒരിക്കലും ഭിക്ഷ സ്വീകരിക്കരുത്. ഒരു പക്ഷേ അയാൾ ബൃഹസ്പതിയെപ്പോലെ പൂജ്യനാണെങ്കിലും സദായാചിതമോ അയചിതമോ ആയ ഭിക്ഷ മുഖേന ജീവിതം കഴിക്കുന്നതാണു ചിത്രം. വായു സകലരെയും സ്പർശിക്കുന്നു, അഗ്നി സകലതും ദഹിപ്പിക്കുന്നു, ജലത്തിൽ മലമൂത്രാദികൾ കലരുന്നു, എങ്കിലും അവക്ക് സ്പർശദോഷമില്ല. അതുപോലെ സംന്യാസി അന്നദോഷം കൊണ്ട് ദുഷിതനാകുന്നില്ല. പുകയില്ലാത്തതും ഉലക്കയുടെ ശബ്ദം ഇല്ലാത്തതും ആയ സ്ഥാനത്തും തീയ് ശമിച്ച സ്ഥലത്തും ആളുകൾ ആഹാരം കഴിച്ചുകൊണ്ടിരിക്കുന്നിടത്തും മധ്യാഹ്ന ശേഷം ഭിക്ഷ സ്വീകരിക്കാം. ആപത്കാലങ്ങളിൽ സംന്യാസിക്ക് നിന്ദ്യനും പതിതനും പാഷണ്ഡനും ആയിട്ടുള്ളവരുടെ വീടുകളൊഴികെ സകലവർണ്ണങ്ങളിൽ പെട്ടവരിൽ നിന്നും ഭിക്ഷ സ്വീകരിക്കാവുന്നതാണ്.

93. ഘൃതം ശ്വമൂത്ര സദൃശം I
മധു സ്യാത് സുരയാസമം I
തൈലം സൂകര മൂത്രം സ്യാത് I
സൂപം ലശൂന സമ്മിതം II

94. മാഷ പൂപാദി ഗോമം സം I
ക്ഷീരം മൂത്രസമം ഭവേത് I
തസ്മാത് സർവ പ്രയത്നേന I
ഘൃതാദിൻ വർജ്ജയേദ്യതിഃ II
ഘൃതസുപാദി സംയുക്ത-
മന്നം നാദ്യാത് ക ദാചന I
പാത്രമസ്യ ഭവേത് പാണി -
സ്തേന നിത്യം സ്ഥിതിം നയേത് I
പാണിപാത്ര ശ്ചരൻ യോഗി നാസ്കൃത്
ഭൈക്ഷമാചരേത് II

96. ആസ്യേന തു യദാഹാരഃ I
ഗോവത് മൃഗയതേ മുനിഃ I
തദാ സമഃ സ്യാത് സർവേഷ്യ I
സോ f മൃതത്വായ കല്പതേ II

നെയ്യ് സന്യാസിയെ സംബന്ധിച്ചിടത്തോളം കുതിര മൂത്രത്തിന് തുല്യമാണ്. തേൻ മദ്യത്തിന് തുല്യവും, എണ്ണ പന്നിമൂത്രത്തിന് തുല്യമത്രെ. വെളുത്തുള്ളി ചേർന്ന പദാർത്ഥങ്ങൾ, ഉഴുന്നുചേർന്നവമുതലായവ ഗോമാംസത്തനു തുല്യമാണ്. പാല് മൂത്രത്തിന് തുല്യം, നെയ്യ് മുതലായവ ഇല്ലാത്ത ആഹാരമേ കഴിക്കാവൂ. സംന്യാസിക്ക് കൈ തന്നെയാണ് പാത്രം. അതിൽ തന്നെ ആഹാരം കഴിക്കണം. ഒരു ദിവസം രണ്ടു തവണ ഭക്ഷിക്കരുത്. പശുവിനെപ്പോലെ ആഹാരം കഴിക്കുന്ന സന്യാസി സമ ദർശിയായ അമൃതത്വത്തിന് പാത്രമാകുന്നു.

97. ആജ്യം രുധിരമിവ ത്യജേത് ഏകത്രാന്നം പലലമിവ ക്ഷാരമന്ത്യ ജമിവ വസ്ത്രമുച്ഛിഷ്ട വാ ശ്രമിവ അഭ്യംഗം സ്ത്രീ സംഗമിവ മിത്രാഹ്ലാദയും മൂത്രമിവ സ്പൃഹാം ഗോമാംസമിവ ജ്ഞാതചരദേശം ചണ്ഡാല വാടി കാമിവ സ്ത്രിയം അഹിമിവ സുവർണ്ണം കാളകൂടിമിവ സഭാസ്ഥലം ശ്മാശന സ്ഥലമിവ രാജധാനിം കുംഭിപാക മിവ ശവം പിണ്ഡവ ദേകത്രാന്നം ന ദേവതാർച്ചനം പ്രപഞ്ചവൃത്തി പരിത്യജ്യ ജീവന്മുക്തോ ഭവേത് .

I K

നെയ്യ് രക്തത്തിനു തുല്യമായും കൂട്ടിവെച്ച മാസംപോലെയും പരിത്യജിക്കുക. ഗന്ധാനുലേപനം ദുഷ്ത വസ്തുവിനൊപ്പവും ഉപ്പ് ചണ്ഡാളനെപ്പോലെയും വസ്ത്രം എച്ചിൽ പാത്രം പോലെയും അഭ്യംഗം സ്ത്രീസംഗം പോലെയും നേരം പോക്ക് മൂത്രത്തെപ്പോലെയും അഹംഭാവം ഗോമാംസംപ്പോലെയും കരുതണം. പരിചിതരുടെ ഗൃഹത്തിൽ ഭിക്ഷക്ക് പോകരുത്. സഭാദികൾ ശ്മശാനമായി കരുതുക. ഒരേ വീട്ടിൽ നിന്ന് ഭക്ഷണം കഴിക്കുന്നത് മൃതക പിണ്ഡം പോലെ കരുതി കൈവെടിയണം. ദേവപൂജ പാടില്ല. പ്രാപഞ്ചിക സുഖം കൈവിട്ട് ജീവന്മുക്തനാകുക.

98. ആസനം പാത്രലോപശ്ചസഞ്ചയഃ
ശിഷ്യ സഞ്ചയഃ I
ദിവാസ്വപോ വൃഥാലാപോ I
യതേർബന്ധകരാണി ഷട് II

99. വർഷാഭ്യോന്യത്ര യത് സ്ഥാന-
മാസനം തദുദാഹൃതം I
ഉക്താലബ്വാദി പാത്രാണാ-
മേക സ്യാ പീഹ സംഗ്രഹഃ I

100. യതേഃ സംവ്യവഹാരായ I
പാത്രലോപഃ സ ഉച്യതേ I
ഗൃഹീതസ്യ തു ദണ്ഡാദേർ -
ദ്വിതീയസ്യ പരിഗ്രഹഃ II

ആസന്നം, പാത്രലോപനം, സഞ്ചനം, ശിഷ്യസഞ്ചയം ,ദിവാസ്വപ്നം, വൃതാലാപം, ഈ ആറും യതിക്ക് ബന്ധ കാരണമാണ്. വർഷകാലം ഒഴികെയുളള സ്ഥാനത്തിന് ആസനമെന്ന് പേർ; സന്യാസിക്ക് വിധിച്ചിട്ടുള്ള ചുരയ്ക്കാ മുതലായവ നഷ്ടപ്പെട്ടതിനു ശേഷം മറ്റൊന്നെടുക്കുന്നതാണ് പാത്രലോപം. തന്റെ ദണ്ഡം മുതലായവ കൈവിട്ടു പോയതിനുശേഷം മറ്റൊന്നെടുക്കുന്നത് പരിഗ്രഹമാകുന്നു.

101. കാലാന്തരോപഭോഗാർത്ഥം I
സഞ്ചയഃ പരികീർത്തിതഃ I
ശുശ്രൂഷാ ലാഭ പൂജാർത്ഥം I
യശോർത്ഥം വാ പരിഗ്രഹ II

102. ശിഷ്യാണാം നതു കാരണ്യാത് I
ശിഷ്യ സംഗ്രഹ ഈരിതം I
വിദ്യാ ദിവാ പ്രകാശ ത്വാ-
ദവിദ്യാ തത്ര രുച്യതേ

103. വിദ്യാഭ്യേസേ പ്രമാദോ യഃ I
സ ദിവാ സ്വാപ ഉച്യതേ I
ആധ്യാത്മികിം കഥാം മുക്ത്വാ ഭിക്ഷാ വാർത്താം വിനാ തഥാ I
അനുഗ്രഹം പരിപ്രശ്നം I
വൃഥാ ജല്പോന്യാ ഉച്യതേ

104. ഏകാന്നം മദമാത്സര്യം I
ഗന്ധപുഷ്പവിഭൂഷണം I
താംബൂലാഭ്യഞ്ജനേ ക്രീഡാ I
ഭോഗാകാഃ ക്ഷാ രസായനം

105. കത്ഥനം കൃത്സനം സ്വസ്തി I
ജ്യോതിശ്ച ക്രയവിക്രയം I
ക്രിയാകർമ്മവിവാദശ്ച I
ഗുരുവാക്യവിലംഘനം II

106. സന്ധിശ്ച വിഗ്രഹോ യാനം I
മഞ്ചകം ശുക്ല വസ്ത്രകം I
ശുക്രോത്സർഗ്ഗോ ദിവാസ്വപ്നോ I
ഭിക്ഷാ ധാരസ്തു തൈജസം II

107. വിഷം ചൈവായുധം ബീജം I
ഹിംസാം തൈകഷ്ണ്യം ച മൈഥുനം I
ത്യക്തം സന്യാസയോഗേന I
ഗൃഹധർമ്മാദികം വ്രതം II

108. ഗോത്രാദി ചരണം സർവം I
പിതൃമാതൃകുലം ധനം I
പ്രതിഷിദ്ധാനി ചൈതാനി I
സേവമാനോ വ്രജേദധഃ I

109. സുജിർണ്ണോ f പി സുജിർണ്ണസ്യ I
വിദ്വാൻ സ്ത്രീഷു ന വിശ്വസേത് I
സുജിർണ്ണാസ്വപി കന്ഥാസു I
സജ്ജതേ ജീർണ്ണമംബരം II

110. സ്ഥാവരം ജംഗമം ബിജം I
തൈജസം വിഷമായുധം I
ഷഡേതാനി ന ഗൃഹ്ണീയാ-
ദ്യതിഃമൂത്ര പൂരീഷവത്.

പിന്നത്തെ ദിവസങ്ങൾക്ക് വേണ്ടി കാത്തുവെയ്ക്കുന്നതാണ് സംഗ്രഹം. ശുശ്രൂഷ, ലാഭം, പൂജ യശസ്സിനു വേണ്ടി പ്രവർത്തിക്കുക എന്നിവയും പരിഗ്രഹമാണ്. ആത്മ ശുദ്ധിക്ക് സകരുണം വന്നവനെയല്ലാതെ അന്യനെ ശിഷ്യനാക്കുന്നത് ശിഷ്യസംഗ്രമാമാണ്. സന്യാസത്തിൽ വിദ്യയെ പ്രകാശമായും അവിദ്യയെ രാത്രിയായും കരുതപ്പെടുന്നു. അതിനാൽ വിദ്യഭ്യസത്തിൽ പ്രമാദം കാണിക്കുന്നത് ദിവാസ്വപ്നമാണ്. ആധ്യാത്മിക കഥകൾ ഭിക്ഷയെ സംബന്ധിക്കുന്ന കാര്യങ്ങൾ അനുഗ്രഹം ചോദ്യത്തിനുത്തരം കൊടുക്കുക എന്നിവയൊഴികെ സംസാരിക്കുന്നതെല്ലാം വ്യർത്ഥ ജല്പനത്തിൽ പെടും അഹംഭാവം, മത്സരം ഏകാന്നം , ഗന്ധം, പുഷ്പം, ആഭരണം, താംബൂലഗ്രഹണം, എണ്ണതേച്ചു കുളി, ക്രിഡ, ഭോഗേച്ഛ, രസായനം, മുഖസ്തുതി, നിന്ദ,

N P

കുശലപ്രശ്നം ക്രയവിക്രയം ക്രിയാകർമ്മങ്ങൾ , വാദവിവാദം ഗുരുവാക്യലംഘനം സന്ധി വിഗ്രഹങ്ങൾ, കട്ടിൽ, വെളുത്ത വസ്ത്രം, വീരത്യാഗം, പകലുറക്കം, ഭിക്ഷാപാത്രം, സ്വർണ്ണം, വിഷം, ശാസ്ത്രം, പ്രാണിഹിംസ, കോപം, മൈഥുനം എന്നിവയെല്ലാം സംന്യസി പൂർണ്ണമായും കൈവെടിയണം. മാതാവിന്റെ കലത്തിലെ സമ്പത്ത് ആഗ്രഹിക്കരുത്. വൃദ്ധനും പണ്ഡിതനുമായ സംന്യാസി വൃദ്ധസ്ത്രീയെയും വിശ്വസിക്കരുത്. എന്തെന്നാൽ പഴയതുണിയും വസ്ത്രം തന്നെയാണല്ലോ. സ്ഥാവര ജംഗമങ്ങൾ ബീജം സ്വർണ്ണം, വിഷം, ആയുധം ഇവയെല്ലാം സന്യാസി മലമൂത്ര തുല്യം ത്യാജ്യമായി കരുതണം.

111. നൈവാദഭീതപാഥേയം I
യതിഃ കിഞ്ചിദനാ പദി I
പക്വമാപത്സു ഗൃഹ്ണീയാത് I
യാവദന്നം ന ല ഭ്യതേ II

112. നീരുജശ്ച യുവാ ചൈവ I
ദിക്ഷുർനാവസഥേ വസേത് I
പരാർത്ഥം നിപ്രതിഗ്രാപ്യം I
ന ദദ്യാച്ച കഥഞ്ചന II

113. ദൈന്യ ഭാവത്തു ഭൂതാനാം I
സൗഭഗായ യതി ശ്ചരേത് I
പക്വം വാ യദി വാപക്വം I
യാചമാനോ വ്രജേദധ

114. അന്നദാനപരോ ഭിക്ഷു-
ർവസ്ത്രാദീനം പ്രതി ഗ്രഹീ I
ആവികം വാനാവികം വാ I
തഥാ പട്ടപടാനപി II

115. പ്രത്യഗൃഹ്യ യതിശ്ചതാൻ I
പതത്യേവ ന സംശയഃ I
അദ്വൈതം നാവമാശ്രിത്യ I
ജീവന്മുക്താത്വമാപ്നുയാത്. II

ആപത്തു കാലത്തല്ലാതെ സംന്യാസി വഴിച്ചിലവിന് ഒന്നും കൈവശം വെയ്ക്കരുത്. അന്നന്ന് കാലാക്കിയത് കിട്ടിയില്ലങ്കിൽ പക്വാന്നം സ്വീകരിക്കാം. ആരോഗ്യവാനും യുവാവുമായ സംന്യാസി ഒരിക്കലും അന്യന്റെ ഗൃഹത്തിൽ കഴിയരുത്.മറ്റുള്ളവർക്കു വേണ്ടി എന്തെങ്കിലും വസ്തു വാങ്ങുകയോ കൊടുക്കുകയോ പാടില്ല. അന്യരുടെ നന്മക്ക് ആത്മാർത്ഥമായി ശ്രമിക്കണം. പാകം ചെയ്തതോ അല്ലത്തതോ ആയ വസ്തു വാങ്ങുകയോ കൊടുക്കുകയോ പാടില്ല. അന്യരുടെ നന്മക്ക് ആത്മാർത്ഥമായി ശ്രമിക്കണം. പാകം ചെയ്തതോ അല്ലാത്തതോ ആയ വസ്തു ആവശ്യപ്പെടുന്നത് അധോഗതിക്ക് കാരണമാണ്. ആഹാരത്തിൽ അത്യാർത്തി കാട്ടുക, മികച്ച വസ്ത്രം കമ്പിളി വസ്ത്രം പട്ടു വസ്ത്രം എന്നിവ ഗ്രഹിക്കുന്ന സംന്യാനിക്ക് അധഃപതനമാണ്. അദ്വൈതനൗകയിൽ കയറി ജീവന്മുക്തത്വം വരിക്കുകയെന്നതാണ് സംന്യാസിയുടെ കർത്തവ്യം.

116. വാഗ്ദണ്ഡേ മൗനമാതി ഷ്ഠേത് I
കായ ദണ്ഡേ ത്വഭോജനം I
മാനസേ തു കൃതേ ദണ്ഡേ I
പ്രാണായാമോ വിധീയതേ II

117. കർമ്മണാ ബാധ്യത ജന്തു -
ർ വിദ്യയാ ച വിമുച്യതേ I
തസ്മാത് കർമ്മ ന കുർവന്തി I
യതയഃ പാരദർശിനഃ II

118. രഥ്യായാം ബഹു വസ്ത്രാണി I
ഭിക്ഷാ സർവത്ര ലഭ്യതേ I
ഭൂമിഃ ശയ്യാസ്തി വിസ്തീർണ്ണാ I
യതയഃ കേന ദുഃഖിതാ II

119. പ്രപഞ്ച മഖിലം യസ്തു I
ജ്ഞാനാഗ്നൗ ജൂഹൂയാദ്യതിഃ I
ആത്മന്യഗ്നിർസാമാരോപ്യ I
സോഗ്നിഹോത്രീ മുദായതിഃ

120. പ്രവൃത്തിഃ ദ്വിവിധാ പ്രോക്താ I
മാർജ്ജാരീ ചൈവ വാനരീ I
ജ്ഞാനാഭ്യാസവതാ മോതുർ-
വാനരീഭോകത്വമേവ ച

121. നാ പൃഷ്ടംഃ കസ്യചിത് ബ്രൂയാ-
ന്ന ചാന്യായേനപൃച്ഛതഃ I
ജനനാപി ഹി മേധാവീ ജഡവല്ലോ കമാചരേത്

122. സർവേഷാ മേവ പാപാനാം I
സംഘാതേ സമുപസ്ഥിതേ I
താരം ദ്വാദശ സാഹസ്ര-
മഭ്യസേച്ഛേ ദനം ഹി തത്

123. യസ്തു ദ്വാദശ സാഹസ്ര-
പ്രണവം ജപതേ ന്വഹം I
തസ്യ ദ്വാദശഭിർമാസൈഃ I
പരം ബ്രന്മ പ്രകാശതേ I
ഇത്യുപനിഷത്

അഥവാ വാക്കിന് ശിക്ഷ കൊടുക്കണമെന്നിരിക്കിൽ മൗനം വരിക്കുക ശരീരം ശിക്ഷിക്കണമെങ്കിൽ ഉപസവിക്കുക, മനസ്സിനെ ശിക്ഷിക്കണമെങ്കിൽ പ്രാണായാമംചെയ്യുക, ജീവികൾ കർമ്മങ്ങളാൽ ബന്ധനത്തിൽ പെടുന്നു. വിദ്യയാൽ അതിൽ നിന്ന് മോചനം നേടുന്നു. അതിനാൽ ജ്ഞാനിയായ

സംന്യാസി കർമ്മത്തിൽ നിന്നും ഒഴിഞ്ഞിരിക്കുന്നു. തെരുവുകളിൽ നിന്ന് പഴയ തുണി ധാരാളം കിട്ടും. ഭിക്ഷയുംസുലഭമാണ്. ഇവിടെയും ഉറങ്ങാൻ ഇടം കിട്ടും. പിന്നെ സംന്യാസിക്ക് എന്തിനാണ് ദു:ഖം? സന്യാസി പ്രപഞ്ചമാകെ ജ്ഞാനാഗ്നിയിൽ ദഹിപ്പിക്കണം തന്റെ ആത്മാവിൽ ആത്മാവിനെ ജ്വലിപ്പിക്കുന്നവനാണ് മഹാജ്ഞാനിയായ അഗ്നിഹോത്രി. മാർജ്ജാരി എന്നും വാനരിയെന്നും വൃത്തികൾ രണ്ടുവിധമുണ്ടത്രേ. ജ്ഞാനാഭ്യാസികൾക്ക് മുഖ്യമായും മാർജ്ജാരീ വൃത്തിയാണ്. അപ്രധാന നിലയിൽവാനരീ വൃത്തിയും ആകാം. ചോദിക്കാതെ യാതൊന്നും അങ്ങോട്ടു കേറി പറയരുത്. ആരെങ്കിലും അന്യായത്തെപ്പറ്റി ചോദിച്ചാലും മിണ്ടരുത്. ഈ മാതിരി ഘട്ടങ്ങളിൽ അറിയാമെങ്കിലും ജഡനെപ്പോലെയും മൂഢനെപ്പോലെയും പെരുമാറണം. ഏതെങ്കിലും പാപ കൃത്യം നടന്നാൽ പന്തീരായിരം താരക മന്ത്രം ജപിച്ച് പാപം പരിഹരിക്കണം. ദിവസവും പതിനായിരം ഉരു പ്രണവം ജപിക്കുന്നവന് പന്ത്രണ്ടുമാസത്തിനുള്ളിൽ തന്നെ പരബ്രന്മത്തെ സാക്ഷാത്കരിക്കുവാൻ കഴിയുമെന്നാണ് ഉപനിഷത്തുകളുടെ ഉക്തി.

സന്യാസോപനിഷത്ത് സമാപിച്ചു.

# സരസ്വതീരഹസ്യോപനിഷത്ത്

**ശാന്തി പാഠം**

ഓ. വാങ് മേ മനസിപ്രതിഷ്ഠിതാ മനോ മേ വാചി പ്രതിഷ്ഠിതമാവിരാവിർ മ ഏധി വേദസ്യ മ ആണീ സ്ഥഃ ശ്രുതം മേ മാ പ്രഹാസീരനേനാധീതേ നാഹോരാത്രത് സംദധാമി ഋതം വദിഷ്യാമി. സത്യം വദിഷ്യാമി. തന്മാമവതു തദ്വക്താരമവതു. അവതുമാം. അവതാവക്താര മവതുവക്താരം. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

എന്റെ വാക്ക് മനസ്സിൽ സ്ഥിരമായിരിക്കട്ടെ. മനസ്സ് വാക്കിൽ സ്ഥിരമായിരിക്കട്ടെ. പ്രകാശാത്മാവാ എന്റെ മുന്നിൽ അങ്ങ് പ്രത്യക്ഷമാകണേ. ഹേ വാങ്, മനസ്സുകളെ, നിങ്ങൾ രണ്ടുപേരും എന്റെ വേദജ്ഞാനത്തിനാധാരമാണ്. അതിനാൽ എന്റെ വേദാധ്യയനത്തെ നശിപ്പിക്കരുത്. ഈ വേദാധ്യായനത്തിൽ തന്നെയാണ് ഞാൻ രാവും പകലും ചിലവഴിക്കുന്നത്. ഞാൻ ഋതം പറയും. സത്യം പറയും. എന്നെ രക്ഷിക്കുക. വക്താവിനെ രക്ഷിക്കുക. എന്നെ രക്ഷിക്കുക. വക്താവിനെ രക്ഷിക്കുക. വക്താവിനെ രക്ഷിക്കുക. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഋഷയോ ഹ വൈ ഭഗവന്തം ആശ്വാലായനം
   സംപൂജ്യപപ്രച്ശുഃ
   കേനോപായേന തത്ജ്ഞാനം തത്
   പദാർത്ഥാ വഭാസകം
   യദുപാസനയാ തത്ത്വം ജാനാസി ഭഗവൻ വദ
2. സരസ്വതീ ദശ ശ്ലോക്യാ
   സ ഋചാ ബീജമിശ്രയാ
   സ്തുത്വാ ജപ്ത്വാ പരാം സിദ്ധി
   മലഭം മുനിപുംഗവാ
3. ഋഷയഃ ഊച്ചുഃ-
   കതം സാരസ്വത പ്രാപ്തിഃ
   കേന ധ്യാനേന സുവ്രത
   മഹാ സരസ്വതീ യേന
   തുഷ്ടാ ഭഗവതീ വദ
4. സഹോവാചാ ശ്വാലായനഃ

അസ്യ ത്രി സരസ്വതീ ദശശ്ലോകമഹാമന്ത്രസ്യ- അഹമാശ്വാലായന ഋഷിഃ അനുഷ്ടുപ് ഛന്ദഃ ശ്രീവാഗീശ്വരീ ദേവീതി. യദ്വാഗിതി ബീജം ദേവീം വാചമിതി ശക്തിഃ പ്രാണോ ദേവീതി കീലകം. വിനിയോഗസ്തത പ്രിത്യർത്ഥേ ശ്രദ്ധാമേധാ പ്രജ്ഞാ ധാരണാ വാഗ് ദേവതാ മഹാസരസ്വതീ ത്യേതൈ രംഗ ന്യാസഃ

മഹർഷിമാർ ഭഗവാൻ ആശ്വലായനന്റെ അടുത്തു ചെന്ന് അദ്ദേഹത്തെ യഥാവിധി പൂജിച്ചതിനുശേഷം ചോദിച്ചു:- "ഭഗവാനെ, ഏതൊരു ജ്ഞാനം മുഖേനയാണ് പദാത്മകമായ പരമേശ്വരനെപ്പറ്റിയുള്ള സ്പഷ്ടമായ ബോധം ഉണ്ടാകുന്നത്? ഈ ജ്ഞാനം എങ്ങനെ നേടാം. അങ്ങയ്ക്ക് ഏതൊരു ദേവതയുട ഉപാസനകൊണ്ട് തത്വജ്ഞാനം ലഭിക്കാൻ കഴിഞ്ഞു.

അതിനെക്കുറിച്ച് പറഞ്ഞു തരാൻ ദയവുണ്ടാകണം. ആശ്വ ലായനൻ പറഞ്ഞു: "മഹർഷിമാരെ, ഞാൻ ബീജമന്ത്രസ ഹിതം പത്തു മഹർഷിമാരുള്ള സരസ്വതീ ദശശ്ലോകിമുഖേന ഉപാസിച്ചുകൊണ്ട് പരാസിദ്ധി പ്രാപിച്ചു.

മഹർഷിമാർ ചോദിച്ചു - ആ സാരസ്വതമന്ത്രം അങ്ങേയ്ക്ക് ഏതു ധ്യാനം കൊണ്ട് എങ്ങനെയാണ് സിദ്ധിച്ചത്? ആ മന്ത്ര ത്തിന്റെ മഹിമയാലാണല്ലോ അങ്ങയ്ക്ക് ഭഗവതി മഹാലക്ഷ്മി യുടെ അനുഗ്രഹം ലഭിച്ചത്. ഞങ്ങൾക്കും ആ ഉപായം പറ ഞ്ഞു തരുമാറാകണം. ഇതുകേട്ട് ആശ്വാലായനൻ പറഞ്ഞു:- ശ്രീ സരസ്വതീ ദശശ്ലോകീ മഹാമന്ത്രത്തിന്റെ ഋഷി ഞാൻ തന്നെയാണ്. ഇതിന്റെ ഛന്ദസ്സ് അനുഷ്ടുപ്പാകുന്നു. ദേവത വാഗീശ്വരിയും ബീജം യദ്വാഗ് ആണ്. ശക്തി ദേവി; വാചം കിലകം; പ്രാണോ ദേവി ഇതിന്റെ വിനിയോഗം ശ്രീവാഗീ ശ്വരീ ദേവതാ പ്രീതിയാണ്. ശ്രദ്ധ, മേധ, പ്രാജ്ഞ, ധാരണ, വാഗ്ദേവത മഹാസരസ്വതി എന്നീ മന്ത്രങ്ങൾകൊണ്ട് അംഗ ന്യാസം.

5. നിഹാരഹാര ഘനസാരസുധാ കരാഭാം
കല്യാണദാം കനക ചമ്പക ദാമ ഭൂഷാം
ഉത്തുംഗപീന കുചകുംഭമനോഹരാം ഗീം
വാണീം നമാമി മനസാ വചസാ വിഭൂത്യൈ

ധ്യാനം - മഞ്ഞ്, മുത്തുമാല, കർപ്പൂരം, ചന്ദ്രൻ ഇവ യുടെ ശോഭ കലർന്നവളും കല്യാണ ദാത്രിയും കനക ചമ്പ കദാമഭൂഷയും തടിച്ച കുചകുംഭങ്ങളാൽ മനോഹരിയും ആയ വാണീദേവിയെ ഐശ്വര്യത്തിനായി ഞാൻ മനസ്സുകൊണ്ടും വാക്കുകൊണ്ടും നമിക്കുന്നു.

ഓം. പ്രാണോ ദേവീത്യസ്യ മന്ത്രസ്യ - ഭരദ്വാജ ഋഷിഃ ഗായത്രീ ഛന്ദഃ ശ്രീ സരസ്വതീ ദേവതാ. പ്രണ വേന ബീജ ശക്തിഃ കീലകം. ഇഷ്ടാർത്ഥേ വിനി യോഗഃ മന്ത്രേണ ന്യാസഃ

'ഓം പ്രാണോ ദേവി എന്ന മന്ത്രത്തിന്റെ ഋഷി ഭരദ്വാ ജനും ഛന്ദസ്സ് ഗായത്രിയും ദേവത സരസ്വതിയുമാണ്.

7. വേദാർത്ഥ തത്വൈകസ്വരൂപാ പരമാർത്ഥതഃ
നാമ രൂപാത്മനാ വ്യക്താ സാ മാം പാതു
സരസ്വതീ

8. ഓം പ്രാണോ ദേവീ സരസ്വതീ വാജേ ഭിർവാജീ
നീവതി ധീനാമവത്യവതു.

9. ഓം നോ ദിവ ഇതി മന്ത്ര സ്യ അത്രി ഋഷിഃ
ത്രിഷ്ടുപ് ഛന്ദ. സരസ്വതീ ദേവതാ. ഹ്രീമിതി ബീജശക്തി കീലകം. ഇഷ്ടാർത്ഥേ വിനിയോഗഃ മന്ത്രേണ ന്യാസഃ

10. യാ സാംഗോപാംഗ വേദേഷു ചതുർഷ്വേകൈ വഗീ യതേ അദ്വൈതാ ബ്രഹ്മണഃ ശക്തിഃ സാ മാം പാതു സരസ്വതീ.

11. ഹ്രീം ആ നോദിവോ ബൃഹതഃ പർവതാദാ സര സ്വതീ യജദാഗം തു യജ്ഞം ഹവവം ദേവീ ജുജു ഷാണോ ഘൃതാചീ ശഗ്മാം നോ വാചാ മുശതി ശൃണോതു.

12. പാവകാന ഇതി മന്ത്രസ്യ മധുച്ഛന്ദ ഋഷിഃ ഗായത്രീ ഛന്ദഃ സരസ്വതീ ദേവതാ. ശ്രീമിതി ബീജശക്തിഃ കീലകം ഇഷ്ടാർത്ഥ വിനിയോഗം മന്ത്രേണ ന്യാസാഃ

13. യാ വർണ്ണ പദ വാക്യാർത്ഥ സ്വരൂപേണൈവ വർത്തതേ അനാദിനിധനാനന്താ സാമാം പാതു സര സ്വതീ

14. ശ്രീം പാവകാ നഃ സരസ്വതീ വാജേഭിർ വാജിനീ പതീ. യജ്ഞം വഷ്ടു ധിയാ വസുഃ

15. ചോദയിത്രീതി മന്ത്രസ്യമധുച്ഛന്ദ ഋഷിഃ ഗായത്രി ഛന്ദഃസരസ്വതീ ദേവതാ. ബ്ലുമിതിബീജശക്തിഃ കീല കം മന്ത്രേണ ന്യാസഃ

ഓം. പ്രാണോ ദേവീ എന്ന മന്ത്രത്തിന്റെ ഋഷി ഭരദ്വാ ജനും ഛന്ദസ്സ് ഗായത്രിയും ദേവത സരസ്വതിയുമാകുന്നു. ഓം. നമഃ ബീജം.

വേദാന്ത ബ്രഹ്മ തത്വ സ്വരൂപിണിയും വിഭിന്ന നാമരൂപ ങ്ങളിൽ പ്രത്യക്ഷപ്പെടുന്ന വജം ആ സരസ്വതി എന്നെ രക്ഷി ക്കട്ടെ.

ദാനത്താൽ സുശോഭിതയും സ്തുതിക്കുന്നവരെ രക്ഷി ക്കുന്നവളും അന്നവതിയുമായ ഭഗവതി സരസ്വതി സാധക രായ ഞങ്ങളെ അന്നത്താൽ പരിപൂർണ്ണരാക്കട്ടെ.

'ആ നൗദിവാ എന്ന മന്ത്രത്തിന്റെ ഋഷി അത്രിയും ഛന്ദസ്സ് അനുഷ്ടുപ്പും ദേവത സരസ്വതിയുമാണ്.

വേദവേദാംഗങ്ങളിൽ സ്തുതിക്കപ്പെട്ടിരിക്കുന്നവളും പര ബ്രഹ്മത്തിന്റെ അദ്വൈത ശക്തിയുമായ ഭഗവതി സരസ്വതി എന്നെ രക്ഷിക്കട്ടെ.

ഉപാസ്യയായ ദേവി സരസ്വതി ജ്യോതിർമയമായ സുലോ കത്തുനിന്നും താഴെ പർവതാകാരമായ മേഘങ്ങളുടെ മധ്യ ത്തിലൂടെ ഞങ്ങളുടെ യജ്ഞത്തിൽ വന്നു ചേരണം. ദേവി ഞങ്ങളുടെ സ്തുതികളാൽ പ്രസന്നയായി ഞങ്ങളുടെ സ്തോ ത്രങ്ങൾ കേൾക്കട്ടെ.

'പാവകാന' എന്ന മന്ത്രത്തിന്റെ ഋഷി മധുച്ഛന്ദയും ഛന്ദസ്സ് ഗായത്രിയും ദേവത സരസ്വതിയും ആകുന്നു.

വർണ്ണങ്ങളിലും പദങ്ങളിലും വാക്യത്തിലും അർത്ഥസ ഹിതം സർവത്ര വ്യാപിച്ചിരിക്കുന്നവളും ആദ്യന്താതീതയും അനന്തരൂപിണിയുമായ ദേവി സരസ്വതി എന്നെ രക്ഷിക്കട്ടെ.

എല്ലാവരെയും പരിശുദ്ധരാക്കുന്നവളും അന്നം കൊണ്ടും കർമ്മം കൊണ്ടും ലഭ്യമാകുന്ന ധനം സമ്പാദിക്കാൻ കാരണ ഭൂതയും ആയ ദേവി സരസ്വതി ഞങ്ങളുടെ യജ്ഞത്തിൽ വരാൻ താല്പര്യം വഹിക്കട്ടെ.

'ചോദയിത്രി' എന്ന മന്ത്രത്തിന്റെ ഋഷി മധുച്ഛന്ദയും ഛന്ദസ്സ് ഗായത്രിയും ദേവത സരസ്വതിയുമാണ്.

16. ആധ്യാത്മമധിദൈവം ച ദേവാനാം സമ്യഗീശ്വരീ
പ്രത്യഗാസ്തേ വേദന്തീയാ സാ മാം പാതു
സരസ്വതീ

17. ബ്ലും ചോദയിത്രീം സൂനൃതാനാം ചേതന്തീ സുമ
തീനാം യജ്ഞം ദധേ സരസ്വതീ.

18. മഹോ അർണ്ണ ഇതി മന്ത്രസ്യ മധു ച്ഛന്ദ ഋഷിഃ
ഗായത്രീ ഛന്ദഃ സരസ്വതീ ദേവതാ. സൗ രീതി
ബീജശക്തിഃ കീലകം മന്ത്രേണ ന്യാസഃ

19. അന്തര്യാമ്യാത്മനാ വിശ്വം ത്രൈലോക്യം യാനിയ ച്ഛതി രുദ്രാദിത്യാദി രൂപസ്ഥാ യസ്യാമാവേശ്യ താംപുനഃ

20. ധ്യായന്തീ സർവ രൂപൈകാ സാ മാം പാതു സര സ്വതീ സൗഃ മഹോ അർണ്ണഃ സരസ്വതീ പ്രചോക്ര യതി കേതുനാ ധിയോ വിശ്വാ വിരാജതി.

ദേവന്മാരുടെ പ്രേരണാത്മകശക്തിയും ആധിദൈവരൂപി ണിയും നമ്മുടെ ഉള്ളിൽ വാണീ രൂപത്തിൽ പ്രതിഷ്ഠിക്കപ്പെ ട്ടവളുമായ ഭഗവതി എന്നെ രക്ഷിക്കട്ടെ.

സത്യവും പ്രിയവുമായ വാക്കു പറയുവാൻ പ്രേരണ നൽകുന്നവളും ജ്ഞാനപ്രദായിനയുമായ സരസ്വതീ ദേവി ഞങ്ങളുടെ യജ്ഞത്തെ ധരിച്ചിട്ടുണ്ട്. 'മഹോ അണ്ണഃ' എന്ന മന്ത്രത്തിന്റെ ഋഷി മധുച്ഛന്ദയും ഛന്ദസ്സ് ഗായത്രിയും ദേവത സരസ്വതിയുമാകുന്നു.

അന്തര്യാമിയായി ലോകയാത്രം നിയന്ത്രിക്കുന്നവളും രുദ്രാദിത്യാദി അനേക ദേവതമാരുടെ രൂപത്തിൽ നിലകൊ ള്ളുന്നവളുമായ സരസ്വതി നമ്മെ രക്ഷിക്കട്ടെ.

സരസ്വതീ ദേവി തന്നെയാമ് എല്ലാ വിധത്തിലുമുള്ള കർത്തവ്യാത്മകമായ ബുദ്ധിയെ വികസിപ്പിക്കുന്നത്. ആ ദേവി ഞങ്ങളെ രക്ഷിക്കട്ടെ.

21. ചത്വാരി വാഗിതി മന്ത്രസ്യഉചഥ്യ പുത്ര ഋഷിഃ ത്രിഷ്ടുപ് ഛന്ദഃ സരസ്വതീ ദേവതാ ഐം. ഇതി ബീജ ശക്തി കീലകം മന്ത്രേണ ന്യാസഃ

22. യാ പ്രത്യക് ദൃഷ്ടിഭിർ ജിവൈർ വ്യജ്യമാനാ $f$നുഭൂയതേ വ്യാപിനീ ജ്ഞാപ്തി രൂപൈകാ സാ മാം പാതു സരസ്വതീഃ

23. ഐം ചത്വാരി വാക് പരിമിതാ പദാനി
താനി വിദുർ ബ്രാഹ്മണാ യേ മനീഷിണാ
ഗുഹാ ത്രീണി നിഹിതാ നേ ഗ യന്തി
തുരീയം വാചോ മനുഷ്യാ വദന്തി.

24. യദ് വാഗാ വദന്തീതി മന്ത്രസ്യ ഭാർഗ്ഗവഃ ഋഷിഃ ത്രിഷ്ടുപ് ഛന്ദഃ സരസ്വതീ ദേവതാ ക്ലീമിതി ബീജ ശക്തിഃ കീലകം മന്ത്രേണ ന്യാസഃ

25. നാമജ്യാത്യാദിഭിർദേ ദൈരഷ്ടധാ യാ വികല്പിതാ നിർവികല്പാത്മനാ വ്യക്താ സാ മാം പാതു സരസ്വതി.

26. ക്ലിം യദ് വാഗ് വദന്തി അവി ചേതനാനി രാഷ്ട്രീ ദേവാനാം നിഷ സാദ മന്ദ്രാ ചതസ്ര ഊർജം ദുദുഹേ പയാം സി ക്വ സ്വിദസ്യാ പരമം ജഗാമ.

'ചത്വാരിവാക്' എന്ന മന്ത്രത്തിന്റെ ഋഷി ഉചഥ്യ പുത്ര നായ ദീർഘ തമസ്സും ഛന്ദസ്സ് ത്രിഷ്ടുപ്പും ദേവത സരസ്വ തിയും ബീജം ശക്തിയും കീലകം ഐം ഉം - ആണ്. മന്ത്ര ത്താൽ അംഗന്യാസം ചെയ്യുന്നു.

അന്തർ ദൃഷ്ടിയുള്ള ജീവികളുടെ മുന്നിൽ വിഭിന്ന രൂപ ത്തിൽ പ്രത്യക്ഷപ്പെടുന്നവളായ സരസ്വതീ ദേവി എന്നെ രക്ഷി ക്കട്ടെ.

പരാപശ്യന്തി മധ്യമ വൈഖരീ എന്നീ നാലു പാദങ്ങൾ ചേർന്നതാണ് വാക്ക്. ഈ പദങ്ങൾ ജ്ഞാനികൾക്ക് ശരിക്ക റിയാം. ഇവയിൽ ആദ്യത്തെ മൂന്നും ഹൃദയ ഗഹ്വരത്തിൽ സ്ഥിതിചെയ്യുന്നതിനാൽ പ്രകടമാകുന്നില്ല. എന്നാൽ വൈഖരി ജനങ്ങൾക്ക് സംസാരിക്കാനുതകുന്നു.

11. 'യദ്വാഗ് വദന്തി' എന്നതിന്റെ ഋഷി ഭാർഗ്ഗവനും ഛന്ദസ്സ് ത്രിഷ്ടുപ്പും ദേവത സരസ്വതിയും ആണ്.

നാമരൂപങ്ങൾ മുഖേന എട്ടു വിധത്തിലും നിർവികല്പ രൂപത്തിലും പ്രത്യക്ഷപ്പെടുന്ന ഭഗവതി സരസ്വതി എന്നെ രക്ഷിക്കട്ടെ.

ദിവ്യ ഭാവങ്ങൾ പ്രകടിപ്പിക്കുന്നവളും ജ്ഞാനം പ്രദാനം ചെയ്ത് യജ്ഞത്തിൽ വിരാജിക്കുന്നവളുമായ ദേവി എല്ലാ ദിക്കുകൾക്കും വേണ്ടി അന്നവും ജലവും ഒഴുക്കുന്നു.

27. ദേവീം വാചമിതി മന്ത്രസ്യ ഭാർഗ്ഗവഃ ഋഷിഃ ത്രിഷ്ടുപ് ഛന്ദഃ സരസ്വതീ ദേവതാഃ സൗരിതി ബീജ ശക്തിഃ കീലകം മന്ത്രേണ ന്യാസഃ

28. വ്യക്താവ്യക്ത ഗിരഃ സർവേ വേദാദ്യഃ
വ്യാഹരന്തിയാം
സർവകാമദുധാ ധേനുഃ സാ മാം പാതു സരസ്വതീ

29. സൗഃ ദേവീം വാചമ ജനയന്ത ദേവാ സ്താം
വിശ്വരൂപാ പശവോ വദന്തി സാ നോ
മന്ദ്രേഷ മുർജം
ദുഹാനാധേനുർവാഗസ്മാനുപസുഷ്ടുതൈതു.

30. ഉതത്വ ഇതി മന്ത്രസ്യ ബൃഹസ്പതിർ ഋഷിഃ
ത്രിഷ്ടുപ് ഛന്ദഃ സരസ്വതീ ദേവതാ. സമിതി
ബീജ ശക്തിഃ കീലകം മന്ത്രേണ ന്യാസഃ

31. യാം വിദ്യത്വാ $f$ഖിലം ബന്ധം നിർമഥ്യാഖില വർത്മനാ യോഗീയാതി പരം സ്ഥാനം സാ മാം പാതു സരസ്വതീ

32. സം ഉത ത്വാ പശ്യന്ന ദദർഅശ വാചമൃത ത്വഃ
ശൃണ്വന്ന ശൃണോ ത്യേനാം ഉതോത്വസ്മൈ
(തന്വം) വിസസ്രേ ജായേവപത്യ ഉശതി സുവാസാഃ

33. അംബിതമ ഇതി മന്ത്രസ്യ ഗൃത് സമാ ഋഷിഃ
അനുഷ്ടുപ് ഛന്ദഃ സരസ്വതീ ദേവതാ. ഐമിതി
ബീജശക്തിഃ കീലകം മന്ത്രേണ ന്യാസഃ

34. നാമരൂപാത്മകം സർവം യസ്യാ മാവേശ്യതാം പുനഃ ധ്യായന്തി ബ്രഹ്മ രൂപൈകാ സാ മാം പാതു സരസ്വതീ.

ഐം അംബിതമേ നദീതമേ ദേവിതമേ സരസ്വതി അപ്രശസ്താ ഇവ സ്മസി പ്രശസ്തിമംബ നമസ്കൃധി.

ദേവീം വാചം എന്ന മന്ത്രത്തിന്റെ ഋഷി ഭാർഗ്ഗവനും ഛന്ദസ്സ് ത്രിഷ്ടുപ്പും ദേവത സരസ്വതിയും ആണ്. ബീജം ശക്തിയും കീലകം സൗം ആകുന്നു. മന്ത്രം മുഖേന തന്നെ ന്യാസം ചെയ്യണം.

വ്യാക്താവ്യക്തവാണികളായ എല്ലാ വേദാദികളും യാതൊന്നിനെ വ്യാപരിക്കുന്നു. സർവകാമ ദുഘയായ ആ സരസ്വതി ഞങ്ങളെ രക്ഷിക്കട്ടെ.

വൈഖരീ വാണി പ്രാണ രൂപത്തിൽ ദേവന്മാരാൽ സൃഷ്ടിക്കപ്പെട്ടു. ആ വാണിയെ വിഭിന്ന ദേഹധാരികൾ ഉച്ചരിക്കുന്നു. കാമധേനുവിനെപ്പോലെ സുഖം നൽകുന്ന ദേവിപ്രസന്നയായി ഞങ്ങളുടെ സമീപം പ്രത്യക്ഷമാകട്ടെ.

ഉതത്വം എന്ന മന്ത്രത്തിന്റെ ബൃഹസ്പതിയാണ് ഛന്ദസ്സ് ത്രിഷ്ടുപ്പ്. ദേവത സരസ്വതിയും...

സരസ്വതിയെ ബ്രഹ്മ വിദ്യാരൂപത്തിൽ അറിഞ്ഞതിനു ശേഷം യോഗിവര്യന്മാർ സകല ബന്ധങ്ങളും വിച്ഛേദിക്കുന്നു. ദേവി എന്നെ രക്ഷിക്കട്ടെ.

ദേവിയെ കണ്ടിട്ടും ചിലർ കാണുന്നില്ല. കേട്ടിട്ടും കേൾക്കുന്നില്ല. എന്നാൽ ചില ഭാഗ്യശാലികളുടെ മുന്നിൽ പതിയെ കാമിക്കുന്ന സ്ത്രീ ഭർത്തൃ സന്നധിയിൽ അനാവൃത രൂപത്തിൽ തന്നെ ഇരിക്കുന്നതുപോലെ വാഗ്ദേവി തന്റെ സ്വരൂപം പ്രകടമാക്കുന്നു.

അംബിതമ എന്ന മന്ത്രത്തിലെ ഋഷി ഗുത്സ്ന വദനും ഛന്ദസ്സ് അനുഷ്ടുപ്പും ദേവത സരസ്വതിയുമാണ്...

ബ്രഹ്മതത്വമറിയുന്നവർ സരസ്വതിയിൽ നാമരൂപയുക്തമായ സമ്പൂർണ്ണ പ്രപഞ്ചത്തെയും ആവേശിപ്പിച്ചുകൊണ്ട് ദേവിയെ ധ്യാനിക്കുന്നു. ആ ദേവി എന്നെ രക്ഷിക്കട്ടെ.

ദേവി ദേവിമാരിലും മാതാക്കളിലും നദികളിലും വെച്ച് സർവ ശ്രേഷ്ഠയാണ്. ഞങ്ങൾ ധനമില്ലാതെ നിന്ദിതരെപ്പോലെയായിരിക്കുന്നു. ഞങ്ങൾക്ക് ധനസമൃദ്ധി കൈവരുത്തുക.

36. ചതുർമുഖ മുഖാം ഭോജ വനഹംസവധുർ മമഃ
മാനസേ രമതാം നിത്യം സർവശുക്ലാ സരസ്വതീ

37. നമസ്തേ ശാരദേ ദേവി കാശ്മീര പുരവാസിനി
ത്വാമഹം പ്രാർത്ഥയേ നിത്യം വിദ്യാദാനം
ച ദേഹി മേ

38. അക്ഷ സൂത്രാങ്കുധരാ പാശ പുസ്തക ധാരിണീ
മുക്താഹാര സമായുക്താ വാചി തിഷ്ഠതു മേ സദാ

39. കംബുകണ്ഠിസുതാ മ്രോഷ്ഠീ
സർവാഭരണ ഭൂഷിതാ
മഹാസരസ്വതീ ദേവി ജിഹ്വാഗ്രേ സംനി വിശ്യതാം

40. യാ ശ്രദ്ധാ ധാരണാ മേധാ വാഗ് ദേവീ
വിധിവല്ലഭാ
ഭക്ത ജിഹ്വാഗ്രസദനാ സമാദി ഗുണദായിനീ

41. നമാമി യാവിനീനാഥ ലേഖാലംകൃതകുന്തളാം ഭവാ
നീം ഭവസന്താപ നിർവാപണസുധാനദിം

42. യാ കവിത്വം നിരാതങ്കം മുമുക്തി ചവാഞ്ഛതി
സോ $f$ഭ്യർച്ചൈനാം ദശശ്ലോക്യാ നിത്യം
സ്തൗതി സരസ്വതീ,

43. തസ്യൈവം സ്തുവതോനിത്യം സമഭ്യർച്യ സരസ്വതീം ഭക്തി ശ്രദ്ധാഭിയുക്തസ്യ ഷൺമാസാത് പ്രത്യയോ ഭവേത്

44. തതഃ പ്രവർത്തതേ വാണീ സ്വേച്ഛയാ ലളിതാക്ഷരാ ഗദ്യപദ്യാത്മകൈഃ ശബ്ദൈഃ രപ്രമേയൈർവിവക്ഷിതൈഃ

45. അശ്രുതോ ബുധ്യതേ ഗ്രന്ഥഃ പ്രായഃ സാരസ്വതഃ കവഃ ഇത്യേവം നിശ്ചയം വിപ്രാഃ സാ ഹോ വാച സരസ്വതീ

46. ആത്മവിദ്യാ മയാ ലബ്ധി ബ്രഹ്മണൈവസനാതനീ ബ്രഹ്മത്വം മേ സദാ നിത്യം സച്ചിദാനന്ദ രൂപതാഃ

ചതുർമുഖന്റെ മുഖകമലമായ വനത്തിൽ രാജഹംസം പോലെ സഞ്ചരിക്കുന്നവളും ശ്വേത കാന്തിയുമായ സരസ്വതി ഞങ്ങളുടെ മാനസത്തിൽ നിത്യം രമിക്കട്ടെ. കാശ്മീര പുരവാസിനിയായ ശാരദേ, ഞാൻ നിത്യവും നിന്നെ സ്തുതിക്കുന്നു. എനിക്ക് വിദ്യാദാനം നല്കുക. നീ തന്റെ ചതുർ ഭുജങ്ങളിൽ അക്ഷസൂത്രം അങ്കുശം പാശം പുസ്തകം എന്നിവ ധരിച്ചിരിക്കുന്നു. ദേവിയുടെ മാർവിടത്തിൽ മുക്താഹാരം ശോഭിക്കുന്നു. ദേവി സദാ എന്റെ വാക്കിൽ വിഹരിക്കുക. ഹേ കാബുകണ്ഠി? അരുണാധരി സർവാഭരണ ഭൂഷിതേ, ദേവി എന്റെ ജിഹ്വാഗ്രത്തിൽ വിരാജിക്കണേ. ഭക്തന്മാരുടെ നാക്കിൻ തുമ്പത്ത് വസിച്ചുകൊണ്ട് അവർക്ക് ശമദമാദികൾ പ്രദാനം ചെയ്യുന്ന സരസ്വതീദേവി ശ്രദ്ധാ മേധാ ധാരണാ സ്വരൂപിണിയും ബ്രഹ്മാവിന്റെ പ്രിയതമയുമാകുന്നു. ചന്ദ്രകലാ വിഭൂ

ഷിതമായ കേശപാശത്തോടുകൂടിയവളും സംസാരബന്ധനമ കറ്റുന്നവളുമായ ഭഗവതി സരസ്വതിയെ ഞാൻ നമസ്കരിക്കുന്നു. കവിത്വമോ ഭോഗമോ ഭയരാഹിത്യമോ അല്ലെങ്കിൽ മോക്ഷമോ ആഗ്രഹിക്കുന്നവൻ ഈ പത്തു മന്ത്രങ്ങളാൽ ഭഗവതിയായ സരസ്വതിയെ ഭക്തിപൂർവ്വം പൂജിക്കണം. ഭക്തി ശ്രദ്ധയോടെ വിധിപ്രകാരം പൂജിച്ച് നിത്യവും ഭജിക്കുന്ന ഭക്തൻ ആറു മാസത്തിനുള്ളിൽ തന്നെ ദേവിയുടെ കൃപയ്ക്ക പാത്രമായിത്തീരുന്നു. അങ്ങിനെയാകുമ്പോൾ ഗദ്യപദ്യാത്മക മായ കവനത്തിനും അയാൾ കഴിവു ചേരുന്നു. സരസ്വതീ ഭക്തനായ കവി മറ്റുള്ളവരിൽ നിന്നും ഒന്നും ശ്രവിക്കാതെ തന്നെ ഗ്രന്ഥങ്ങളുടെ അർത്ഥം ഗ്രഹിക്കാൻ പ്രാപ്തനാകുന്നു. വിപ്രന്മാരെ, ഭഗവതിയായ സരസ്വതി തന്നെ തന്റെ ഈ ഭക്തിയുടെ മഹിമയെപ്പറ്റി തന്റെ ശ്രീ മുഖത്തിലൂടെ സ്വയം പറഞ്ഞിട്ടുള്ളതാണ്. ബ്രഹ്മാവിൽ നിന്ന് എനിക്ക് സനാതന മായ ബ്രഹ്മ വിദ്യ സമ്പാദിക്കുവാൻ സാധിച്ചു. ഇപ്പോൾ ഞാൻ സച്ചിദാനന്ദ സ്വരൂപമായ നിത്യബ്രഹ്മത്വത്താൽ തികച്ചും ധനി യാണ്.

47. പ്രകൃതിത്വം തതഃ സൃഷ്ടം സത്വാദി
ഗുണസാമ്യതഃ
സത്മാഭാതി ചിച്ഛായാ ദർപ്പണേ പ്രതി
ബിംബവത്

48. തേന ചിത് പ്രതിബിംബേന ത്രിവിധാ
ഭാദി സാ പുനഃ
പ്രകൃത്യവിച്ഛിന്നതയാ പുരുഷത്വം പുനശ്ച തേ

49. ശുദ്ധ സത്വ പ്രധാനായാം മായായാം
ബിംബിതോ ഹ്യജഃ
സത്വപ്രധാനാ പ്രകൃതിർ മായേതി പ്രതിപാദ്യതേ

50. സാ മായാ സ്വശോപാധിഃ സർവജ്ഞസ്യേ
ശ്വരസ്യ ഹി
വശ്യമായത്വമേകത്വം സർവജ്ഞത്വം ച
തസ്യ തു

51. സാത്വികത്വാത് സമഷ്ടയിത്വാത് സാക്ഷി
ത്വാത് ജഗതാമപി.
ജഗത് കർത്തുമകർത്തും വാ ചാന്യഥാ
കർത്തുമീശതേ.

52. യഃ സ ഈശ്വര ഇത്യുക്തഃ സർവജ്ഞ
ത്വാദിഭിർഗുണൈഃ
ശക്തി ദ്വയം ഹി മായായാഃ
വിക്ഷേപാകൃതി രൂപകം

53. വിക്ഷേപ ശക്തിർലിംഗാദി ബ്രഹ്മാണ്ഡാന്തം
ജഗത് സൃജേത്
അന്തർ ദൃഗ് ദൃശ്യയോർ ഭേദ ബഹിശ്ച
ബ്രഹ്മ സർഗ്ഗയോഃ

54. ആവൃണോത് പരാശക്തിഃ സാ
സംസാരസ്യ കാരണം
സാക്ഷിണഃ പുരതോ ഭാതി ലിംഗ
ദേഹേന സംയുതം

55. ചിതിച്ഛായാസമാവേശാ-ജ്ജീവഃ സ്യാത്
വ്യാവഹാരികഃ
അസ്യ ജീവത്വമാരോപാത് സാക്ഷീണ്യ
പൃവഭാസതേ

56. ആവൃതൗ തു വിനഷ്ടായാം ഭേദാപാതേ*f*
പയാതി യത്
തഥാ സർഗ്ഗ ബ്രഹ്മണോശ്ച ഭേദമാവൃത്യതിഷ്ഠതി

57. യാ ശക്തി സ്തദ്വാശാദ് ബ്രഹ്മ
വികൃതത്വേന ഭാസതേ
അത്രാപ്യാവൃതി നാശേന വിഭാതി
ബ്രഹ്മ സർഗ്ഗയോഃ

58. ബേദസ്തയോർവികാരഃ സ്യാത് സർഗ്ഗേ
ന ബ്രഹ്മണി ക്വചിത്
അസ്തി ഭാതി പ്രിയം രൂപം നാമ
ചേത്യംശപഞ്ചകം

59. ആദ്യത്രയം ബ്രഹ്മരൂപം ജഗ്ദ്രൂപം തതോദ്വയം
അപേക്ഷ്യ നാമരൂപേ ദ്വേ സച്ചിദാനന്ദ തത്പരഃ

60. സമാധിം സർവഥാ കുര്യാത് ഹൃദയേ
വാഥവാ ബഹിഃ
സവികല്പോ നിർവികല്പഃ സമാധിർ
വിവിധോ ഹൃദി

61. ദൃശ്യ ശബ്ദാനുഭേദേന സവികല്പം പുനർ ദ്വിധാ
കാമാദ്യാശ്ചിത്ത ഗാ ദൃശ്യാ സ്തത്
സാക്ഷി ത്വേന ചേതനാ

62. ധ്യാതേയ് ദൃശ്യാനുവിദ്ധോ*f*യം സമാധിഃ
സ വികല്പകഃ
അസംഗഃ സച്ചിദാനന്ദഃ സ്വ പ്രഭോ ദ്വൈതവർജിതഃ

63. അസ്മീതി ശബ്ദ വിദ്ധോ*f*യം സമാധിഃ
സവികല്പകഃ
സ്വാനുഭൂതിരസാവേശാദ് ദൃശ്യ
ശബ്ദാദ്യപേക്ഷിതുഃ

64. നിർവികല്പഃ സമാധിഃ സ്യാ-നിവാത സ്ഥിത
ദീപവത് ഹൃദീവ ബാഹ്യ ദേശേ*f*പി യസ്മിൻ
കസ്മിംശ്ച വസ്തു നി.

65. സമാധിരഭ്യാസന്മാത്രാന്നാമരൂപപൃഥക് കൃതിഃ
സ്തബ്ധീ ഭാവോ രസാസ്വാദാത്തൃതീയഃ
പൂർവന്മതഃ

66. ഏതൈഃ സമാധിഭിഃ ഷഡ്ഭിർ നയേത്
കാലം നിരന്തരം

ദേഹാഭിമാനേ ഗളിതേ വിജ്ഞാതേ പരമാത്മനി

67. യത്രയത്ര മനോ യാതി തത്ര തത്ര പരാമൃത

68. ഭിദ്യതേ ഹൃദയഗ്രന്ഥിഃ ഛിദ്യന്തേ സർവ സംശയാഃ
ക്ഷീയന്തേ ചാസ്യ കർമ്മാണി തസ്മിൻ
ദൃഷ്ടേ പരാവരേ

69. മയി ജീവത്വ മീശത്വം കല്പിതം വസ്തുതോ
നഹി ഇതി യസ്തു വിജാനാതി സ
മുക്തോ നാത്ര സംശയഃ ഇത്യുപനിഷത്ത്.

സത്വം രജസ്സ് തമസ്സ് എന്നീ മൂന്നു ഗുണങ്ങളുടെയും സമാവേശത്താൽ പ്രകൃതി സൃഷ്ടിക്കപ്പെട്ടു. കണ്ണാടിയിൽ പ്രതിബിംബം കാണുന്നതുപോലെ തന്നെ പ്രകൃതിയിൽ ചേതനാ പ്രതിബിംബം സത്യമെന്ന് തോന്നും. ആചേതനയുടെ പ്രതിബിംബത്താൽ പ്രകൃതി മൂന്നു വിധത്തിലെന്നും തോന്നും. പ്രകൃതി സംയോഗം കൊണ്ടാണ് മനുഷ്യന് ഈ ദേഹം കിട്ടിയിട്ടുള്ളത്. സത്വഗുണപ്രധാനമായ പ്രകൃതിമായയാണ്. മായയിൽ പ്രതിബിംബിതമാകുന്ന ചേതന തന്നെ അജന്മാവ്. മായ സർവാത്മനാ ബ്രഹ്മത്തിന്റെ ആജ്ഞാകാരിണിയാണ്. മായയെ വശത്താക്കുക അദ്വിതീയനും സർവജ്ഞനുമാകുക. ബ്രഹ്മത്തിന്റെ മുഖ്യ ലക്ഷണം ഇവയാണ്. ബ്രഹ്മം സകലതിനും സാക്ഷി സ്വരൂപമാണ്. അത് പ്രപഞ്ച സൃഷ്ടി ചെയ്യാനും ഇല്ലാതാക്കാനും മറ്റുവിധത്തിലാക്കാനും ശക്തമാണ്. വിക്ഷേപം ആവരണം ഇവയാണ് മായയുടെ രണ്ടു ശക്തികൾ. വിക്ഷേപശക്തി ലിംഗദേഹം മുതൽ ബ്രഹ്മാണ്ഡം വരെയുള്ള സകലതും സൃഷ്ടിക്കുന്നു. ആവരണശക്തി ദ്രഷ്ടാവിനും ദൃശ്യത്തിനുമിടയ്ക്കുള്ള അന്തരവും ബ്രഹ്മത്തിനും സൃഷ്ടിക്കും തമ്മിലുള്ള അന്തരത്തെയും ആവരണം ചെയ്യുന്നു. അത് ബന്ധനാത്മകമാണ്. ചേതനയുടെ പ്രതിബിംബം കാരണരൂപത്തിലുള്ള പ്രകൃതിയിൽ നിഹിതമാകുമ്പോൾ ലോകത്തിൽ കാര്യകാരിയായ ജീവൻ ഉണ്ടാകുന്നു. ആരോഹിതമാകയാൽ അതിന്റെ ജീവത്വം സാക്ഷിയായ ബ്രഹ്മത്തിലും പരീക്ഷിക്കപ്പെടുന്നു. ആവരണ ശക്തി മാറുമ്പോൾ ഭേദം സ്പഷ്ടമാകും. അതോടെ ജീവത്വത്തിന്റെ സ്ഥിതി സമാപിക്കുന്നു. സൃഷ്ടി ബ്രഹ്മങ്ങളുടെ ഭേദത്തെ ആവരണം ചെയ്യുന്ന ശക്തിക്കു വഴങ്ങുന്ന ബ്രഹ്മം വികാരയുക്തമാണെന്ന തോന്നൽ നിർമ്മിക്കുന്നു. ആവരണം മാറിയാൽ തന്നെ ബ്രഹ്മത്തിന്റെയും സൃഷ്ടിയുടെയും ഭേദത്തിന്റെ പ്രതീതി ഉണ്ടാകുന്നുണ്ട്. എന്നാൽ ബ്രഹ്മത്തിൽ വികാരാവസ്ഥ ഇല്ല. സൃഷ്ടിയിൽ തന്നെയാണുള്ളത്. അസ്തി, ഭാതി, പ്രിയം, രൂപം, നാമം എന്നീ അഞ്ചു അംഗങ്ങളിൽ ആദ്യത്തെ മൂന്നെണ്ണം ബ്രഹ്മത്തിന്റെ സ്വരൂപമാണ്; നാമം, രൂപം എന്നിവ രണ്ടും വിശ്വരൂപാർത്ഥകമാണ്. രണ്ടും സംബന്ധിക്കുമ്പോൾ തന്നെ ബ്രഹ്മം ഈ വിശ്വരൂപത്തിൽ സ്ഥിതിചെയ്യുന്നു. സാധകൻ ബാഹ്യമായും ആന്തരികമായും എന്നും സമാധിയിൽ തല്പരനാകണം. ഹൃദയത്തിൽ സവികല്പമെന്നും നിർവികല്പമെന്നും സമാധി രണ്ടു വിധമാകുന്നു. സവികല്പ സമാധിക്ക് ദൃശ്യാനുസിദ്ധമെന്നും ശബ്ദാനുസിദ്ധമെന്നും രണ്ടു വിഭാഗമുണ്ട്. മനസ്സിൽ കാമാദി വികാരങ്ങൾ ഉണ്ടാകുന്നു. ഈ വികാരങ്ങൾ ദൃശ്യങ്ങളാണ്. ചേതനാത്മാവ് ഇവയ്ക്ക് സാക്ഷിയാണ്. അതിനെ ദൃശ്യാനുവിദ്ധസമാധിയെന്ന് പറയുന്നു. ശബ്ദാനുവിദ്ധസവികല്പ സമാധിയിൽ സാധകൻ, താൻ അദ്വൈതസ്വരൂപനും സംഗരഹിതനും സ്വയം പ്രകാശനുമാണെന്ന് ചിന്തിക്കുന്നു. താൻ തന്നെയാണ് സച്ചിദാനന്ദനെന്നും ചിന്തിക്കുന്നു. ആത്മരൂപാനുഭൂതിയായ രസാവേശത്താൽ ദൃശ്യശബ്ദങ്ങളെ ഉപേക്ഷയോടെ വീക്ഷിക്കുന്ന സാധകന്റെ ഹൃദയം നിർവികല്പ സമാധിയുടെ സുഖം ചേരുന്നു. നിർവാത ദീപം പോലെയാണ് സാധകന്റെ സ്ഥിതി. ഹൃദയാന്തർഭാഗത്തുണ്ടാകുന്ന സമാധിക്കും രണ്ടു രൂപങ്ങളാണ്. അതുപോലെ വെളിയിലും ഏതെങ്കിലും വസ്തുവിനോട് ചിത്തത്തിൽ ഏകാഗ്രത ഉണ്ടായിക്കഴിഞ്ഞാൽ അത് സമാധിയായി. ദൃശ്യത്തിന്റെയും ദ്രഷ്ടാവിന്റെയും വിവേകത്താൽ ആദ്യത്തെ രീതിയിലുള്ള സമാധി ഉണ്ടാകുന്നു. പ്രത്യേകമായ ഒരു വസ്തുവിനോട് അതിന്റെ നാമരൂപങ്ങൾ ഭിന്നങ്ങളെന്നു തോന്നിയാൽ അതിനാശ്രയ ഭൂതമായ ചേതനയെപ്പറ്റി ചിന്തയുണ്ടാകും. ഇതാണ് രണ്ടാമത്തെ തരത്തിലുള്ള സമാധി. ചൈതന്യരസാനുഭൂതിയാൽ ഉണ്ടായ ആവേശം നിമിത്തം സ്തബ്ധത കൈ വരുന്നത് മൂന്നാമത്തെ വിധത്തിലുള്ള സമാധിയാണ്. ഈ സമാധികളിൽ ജീവിതം നയിക്കണം. ശരീരാഭിമാനം വിട്ട് പരമാത്മതത്വജ്ഞാനമുണ്ടായാൽ മനസ്സ് എവിടെയെല്ലാം എത്തുമോ അവിടെയെല്ലാം അമൃത്വാനുഭവമുണ്ടാകുന്നു. അതോടെ സകല സംശയങ്ങളും നശിക്കുന്നു. ഹൃദയഗ്രന്ഥികൾ തുറക്കുന്നു. നിഷ്കലവുമായ ബ്രഹ്മത്തിന്റെ ഫലമായി സകലകർമ്മങ്ങളും ക്ഷയിക്കുന്നു. എന്നിൽ കല്പിതമായ ജീവിത്വവും ഈശത്വവും കല്പിതമാണ്; വസ്തുത അതാണെന്ന് മനസ്സിലാക്കുന്നവൻ ജീവന്മുക്തനാകുമെന്നതിൽ സംശയമില്ല എന്ന് ഉപനിഷത്ത്.

സരസ്വതീരഹസ്യോപനിഷത്ത് സമാപിച്ചു.

I K

# സാവിത്ര്യുപനിഷത്ത്

**ശാന്തിപാഠം**

ഓം ആപ്യായന്തു മമാംഗാനി വാക് പ്രാണ ശ്ചക്ഷുഃ ശ്രോത്രമഥോ ബലമിന്ദ്രിയാണി ച സർവാണി സർവം ബ്രഹ്മോപനി,ദം മാഹം ബ്രഹ്മനിരാകുര്യം മാ മാ ബ്രഹ്മ നിരാകരോദനിരാകരണ മസ്ത്വനിരാകരണം മേ അസ്തു. തദാത്മനി നിരതേയ ഉപനിഷത്സു ധർമ്മാസ്തേ മയി സന്തു തേ മയി സന്തു ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

എന്റെ അംഗങ്ങൾ പുഷ്ടി പ്രാപിക്കണേ. പ്രാണൻ, ചക്ഷുസ്സ്, ശ്രോത്രം, ബലം, ഇന്ദ്രിയങ്ങൾ എന്നിവ പുഷ്ടിപ്രാപിക്കണേ. എല്ലാ ഉപനിഷത്തുക്കളും ബ്രഹ്മാത്മകങ്ങളാണ്. ഞാൻ ബ്രഹ്മത്തെ നിരാകരിക്കാതിരിക്കണേ. ബ്രഹ്മ എന്നെ നിരാകരിക്കാതിരിക്കണേ. അങ്ങനെ ബ്രഹ്മനിരതനായിരിക്കുന്ന എനിക്ക് ഉപനിഷദുക്തമായ ബ്രഹ്മത്തെ പ്രാപിക്കാനിടവരണേ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. കഃ സവിതാ, കാ സാവിത്രീ അഗ്നിരേവ സവിതാ പൃഥിവീ സാവിത്രീ, സ യത്രാഗ്നിസ്തത് പൃഥിവീ യത്ര വൈ പൃഥിവീ തത്രഗ്നിസ്തേ ദ്വേ യോ നീ തദേകം മിഥുനം

2. കഃ സവിതാ കാ സാവിത്രീ വരുണ ഏവ സവിതാ ആപഃ സാവിത്രീ സ യത്രവരുണ സ്തദാപോ യത്രവാ ആപസ്ത ദ്വരുണസ്തേ ദ്വേ യോനി തദേകം മിഥുനം.

3. കാ സവിതാ കാ സാവിത്രി. വായുരേവ സവിതാ ആകാശഃ സാവിത്രീ സ യത്ര വായു സ്തദാകാശോ യത്ര വാ ആകാശസ്തദ്വായുസ്തേ ദ്വേ യോനീ തദേകം മിഥുനം

4. കഃ സവിതാ കാ സാവിത്രീ യജ്ഞ ഏവ സവിതാ ഛന്ദാസി സാവിത്രി സ യത്ര യജ്ഞ സ്തത്ര ഛന്ദാംസി യത്ര വാ ഛന്ദാംസി സ യജ്ഞസ്തേ ദ്വേ യോനീ തദേകം മിഥുനം

5. കഃ സവിതാ കാ സാവിത്രീ. സ്തനയിത്നുരേവ സവിതാ വിദ്യുത് സാവിത്രീ സ യത്ര സ്തനയിത്നു സ്തദ്വി വിദ്യുത് യത്ര വാ വിദ്യുത്തത്ര സ്തനയിത്നു സ്തേ ദ്വേയോനീ തദേകം മിഥുനം

6. കഃ സവിതാ കാ സാവിത്രി. ആദിത്യ ഏവ സവിതാ ദ്യൗഃ സാവിത്രീ സ യത്രാദിത്യസ്തദ്യൗഃ യത്ര വാദ്യൗസ്തദാദിത്യസ്തേ ദ്വേ യോനീ തദേകം മിഥുനം

7. കഃ സവിതാ കാ സാവിത്രി. ചന്ദ്ര ഏവ സവിതാ നക്ഷത്രാണി സാവിത്രി സ യത്ര ചന്ദ്രസ്തന്നക്ഷത്രിണി യത്ര വാ നക്ഷത്രാണി സ ചന്ദ്രമാസ്തേ ദ്വേയോനീ തദേകം മിഥുനം.

8. കഃ സവിതാ കാ സാവിത്രീ മന ഏവ സവിതാ വാക് സാവിത്രീ സ യത്ര മൗസ്തദ്വാക് യത്ര വാ വാക് തന്മനസ്തേ ദ്വേ യോനീ തദേകം മിഥുന.

9. കഃ സവിതാ കാ സാവിത്രീ പുരുഷ ഏവ സവിതാ സ്ത്രീ സാവിത്രീ സ യത്ര പുരുഷസ്തത് സ്ത്രീ യത്ര വാ സ്ത്രീ സ പുരുഷസ്തേ ദ്വേ യോനീ തദേകം മിഥുനം

ആരെ സവിതാവെന്നു പറയുന്നു? ആരെ സാവിത്രിയെന്നു പറയുന്നു? അഗ്നിതന്നെ സവിതാവ്. പൃഥ്വി സാവിത്രിയും. എവിടെ അഗ്നിയുണ്ടോ അവിടെ പൃഥ്വിയുണ്ട്. എവിടെ പൃഥ്വിയുണ്ട് അവിടെ അഗ്നിയുണ്ട്. അവർ രണ്ടുപേരും യോനികളാണ്. അതായത് പ്രപഞ്ചത്തിന്റെ സ്രഷ്ടാക്കളാണ് അവർ ഒരു മിഥുനമാകുന്നു.

ആരാണ് സവിതാവ്? ആരാണ് സാവിത്രി? വരുണൻ തന്നെ സവിതാവ്. ജലം സാവിത്രി. വരുണനുള്ളിടത്ത് ജലമുണ്ട്. ജലമുള്ളിടത്ത് വരുണനും. രണ്ടു പേരും പ്രപഞ്ചോല്പത്തി കർത്താക്കളാണ് അവർ മിഥുനമാണ്.

ആരാണ് സവിതാവ്? ആരാണ് സാവിത്രി? വായു തന്നെ സവിതാവ്. ആകാശം സാവിത്രി. എവിടെ വായുവുണ്ടോ അവിടെ ആകാശവുമുണ്ട്. അവർ ഒരു യോനിയാണ്. ഒരു മിഥുനമാണ്.

ആരാണ് സവിതാവ്? ആരാണ് സാവിത്രി? വായു തന്നെ സവിതാവ്. ആകാശം തന്നെ സാവിത്രിയും. വായുവുള്ളിടത്ത് ആകാശമുണ്ട്. ആകാശമുള്ളിടത്ത് വായുവും ഇവർ യാനിയാണ് ഒരു മിഥുനമാണ്.

ആരാണ് സവിതാവ്? ആര് സാവിത്രി? യജ്ഞമാണ് സവിതാവ്. ഛന്ദസ്സ് സാവിത്രിയും, യജ്ഞമുള്ളിടത്ത് ഛന്ദസ്സും ഛന്ദസ്സുള്ളിടത്ത് യജ്ഞവുമുണ്ട്. രണ്ടും ഒരു യോനിയാണ്. ഒരു മിഥുനമാണ്.

ആരാണ് സവിതാവ് ആരാണ് സാവിത്രി? ഗർജ്ജിക്കുന്ന മേഘം സവിതാവും വിദ്യുത്ത് സാവിത്രിയുമാണ്. വിദ്യുത്തും സാവിത്രിയും അഭേദ്യമാണ്. രണ്ടും ഒരു യോനിയും ഒരേ മിഥുനവുമാണ്.

സവിതാവാരാണ്? സാവിത്രി ആരാണ്? സൂര്യൻ സവിതാവും. സ്വർഗ്ഗലോകം സാവിത്രിയുമാണ്. രണ്ടും ചേർന്നിരിക്കുന്നു. രണ്ടുപേരും ഒരു യോഗിനാണ് ഒരു മിഥുനവുമാണ്.

ആരാണ് സവിതാവ്, ആരാണ് സാവിത്രി? മന്സസ് സവിതാവും വാണി സാവിതിയുമാണ്. മനസ്സുള്ളിടത്ത് വാണിയും വാണിയുള്ളിടത്ത് മനസ്സുമുണ്ട്. രണ്ടും ഒരേ യോനിയാണ് ഒരേ മിഥുനമാണ്.

N P

ആരാണ് സവിതാവ്, ആരാണ് സാവിത്രി? പുരുഷനെ സവിതാവെന്നും സ്ത്രീ സാവിത്രിയെന്നും പറയുന്നു. എവിടെ പുരുഷനുണ്ടോ അവിടെ സ്ത്രീയുണ്ട്. എവിടെ സ്ത്രീയുണ്ടോ അവിടെ പുരുഷനുമുണ്ട്. അവർ രണ്ടുപേരും ഒരു യോനിയാണ്. ഒരു മിഥുനമാണ്.

10. തസ്യാ ഏവ പ്രഥമഃ പാദോ ഭൂസ്തത് സവിതുർവരേണ്യ മിത്യഗ്നിർവൈ വരേണ്യ മാപോ വരേണ്യം ചന്ദ്രമാ വരേണ്യം തസ്യാ ഏവ ദ്വിതീയഃ പാദോ ഭർഗമയോ അപോ ഭൂവോ ഭർഗ്ഗോ ദേവസ്യ ധീമഹീത്യഗ്നിർവൈ ഭൂ ആദിത്യോ വൈ ഭർഗ്ഗശ്ചന്ദ്രമാ വൈ ഭർഗ്ഗഃ തസ്യാ ഏവ തൃതീയഃ പാദഃ സ്വർധീയോ യോനഃ പ്രചോദയാദിതി സ്ത്രി ചൈവ പുരുഷശ്ച പ്രജനയതോ യോ വാ ഏതാം സാവിത്രിമേവം വേദ സ പുനർ മൃത്യു ജയതി ബലാതിബലയോ വിരാട് പുരുഷഃ ഋഷിഃ ഗായത്രീ ഛന്ദഃ ഗായത്രീ ദേവതാ ആകാരോ കാരമകാരാഃ ബീജാദ്യാഃ ക്ഷുധാദീനി രസനേ വിനിയോഗഃ ക്ലീമിത്യാദി ഷഡംഗന്യാസഃ ധ്യാനം

അമൃത കരതലാഗ്രൗ സർവസംജീവനാഢ്യാ
വഘഹരണസുഭക്ഷൗ വേദസാരേ മയൂഖേ
പ്രണവമയവികാരൗ ഭാസ്കരാകാരദേങൗ
സതതമനു ഭവേ f ഹം തൗ ബഹാതീബലാന്തൗ

ഓം ഹ്രീം. ബലേ മഹാദേവി ഹ്രീം മഹാ ബലേ ക്ലീം ചതുർവിധപുരുഷാർ്ഥസിദ്ധിപ്രദേ തത് സവിതുർവരദാത്മീകേ ഹ്രീം വരേണ്യം ഭർഗ്ഗോദേവശ് പരദാത്മികേ, അതിബലേ സർവദയാമൂർത്തേ, ബലേ സർവ്വക്ഷുദ്രഭ്രമോപനാശിനി ധാമഹി ധിയോ യോനോ ജാതേ പ്രചുര്യായോ പ്രചോദയാത്, യാദാത്മികേ പ്രണവശിരസ്കാത്മികേ, ഹും ഫട് സ്വാഹാ ഏവം വിദ്വാൻ കൃതകൃത്യോ ഭവതി സാവിത്യാ ഏവ സാലോ കതാം ജയതി ഇത്യുപനിഷത്ത്

ഭൂഃ– തത്സവിതുർവരേണ്യം ആണ് സാവിത്രിയുടെ പ്രഥമപാദം അഗ്നി, ജലം, ചന്ദ്രൻ എന്നീ ദേവന്മാർ വരേണ്യമാണ്. സാവിത്രിയുടെ ദ്വിതീയ പാദം ഭൂവ–ആകുന്നു. ഭർഗ്ഗോ ദേവസ്യ ധീമഹി–അത് തേജോമയമാണ്. അഗ്നി, സൂര്യൻ, ചന്ദ്രൻ എന്നീ ദേവന്മാരാണ് ഭർഗ്ഗതേജസ്സുകൾ. സാവിത്രിയുടെ തൃതീയ പാദം ധീയോ യോ ന പ്രചോ ദയാത് ആണ്. ഈ സാവിത്ര ദേവിയെ ഗൃഹസ്താശ്രമധർമ്മത്തെ സംരക്ഷിച്ചുകൊണ്ട് മനസ്സിലാക്കുന്ന സ്ത്രീപുരുഷന്മാർ മരണവിമുക്തരാകുന്നു. അവർക്ക് പുനരാവർത്തനമില്ല.

ബല, അതിബല എന്ന രണ്ടു വിദ്യകളുണ്ട്. അവയുടെ ഋഷി വിരാട്പുരുഷനാണ്. അവയുടെ ഛന്ദസ്സും ദേവതയും ഗായത്രിയാകുന്നു. അതിലെ അകാരം ബീജവും ഉകാരം ശക്തിയും മകാരം കീലകവുമാകുന്നു, വിശപ്പിൽ നിന്നുള്ള നിവൃത്തിക്കായിട്ടാണ് ഇതിന്റെ വിനിയോഗം ക്ലീം എന്ന മാധ്യമത്താൽ ഇതിന്റെ ഷഡംഗന്യാസം ചെയ്യണം. ഓം ക്ലീം ഹൃദയായ നമഃ ഓം ക്ലീം ശിരസേ സ്വാഹാ, ഓം ക്ലീം ശിഖായൈ വഷട്, ഓം ക്ലീം കവചായ ഹും, ഓം ക്ലീം നേത്രായ വൗഷട്, ഓം ക്ലീം അസ്ത്രായ ഫട്–ധ്യാനം

ഞാൻ ബലാതിബലകളെന്ന വിദ്യകളുടെ ദേവന്മാരെ അനുഭവിക്കുന്നു. അവർ സൂര്യനെ പ്രകാശവത്താക്കുന്നവരും പ്രാണസ്വരൂപികളും, മായൂഖാവലി ചേർന്നവരും വേദസാരസ്വരൂപികളും പാപാപഹാരികളും പ്രണവസ്വരൂപഹാരികളും സർവവിധ സംജീവിനി ശക്തിക്ക് ഇരിപ്പിടങ്ങളും കരതലത്തിൽ അമൃതം ധരിക്കുന്നവരുമാകുന്നു ബലാതി ബലകളുടെ ദേവന്മാരുടെ മന്ത്രം ഇതാണ്

ക്ലീം ബലേ മഹാദേവി ഹ്രീം മഹാബലേ ക്ലീം ചതുർവിധ പുരുഷാർത്ഥ സിദ്ധിപ്രദേ, സവിതുർ വരദാത്മികേ, ഹ്രീം വരേണ്യം ഭർഗ്ഗോ അതിബലേ സർവദയാമൂർത്തേ, ബലേ സർവക്ഷുത്ഭ്രമോപനാശിനി, ധീമഹി ധിയോ ന ജാതേ പ്രചുരയാ പ്രചോദയാത്മികേ പ്രണവ ശിരസ്കാത്മികേ ഹും ഫട് സ്വാഹ്.

ഇങ്ങനെ ഈ വിദ്യകളെ അറിയുന്നവൻ ധന്യനായിത്തീരുന്നു. അവൻ സാവിത്രിദേവിയുടെ ലോകം പ്രാപിക്കാൻ കഴിവു നേടുന്നു എന്ന് ഉപനിഷത്ത്.

സാവിത്ര്യുപനിഷത്ത് സമാപിച്ചു.

# സീതോപനിഷത്ത്

**ശാന്തിപാഠം**

ഓം. ഭദ്രം കർണ്ണേഭിഃ ശ്രുണുയാമ ദേവാഭദ്രം പശ്യേമാക്ഷുഭിർയജത്രാഃ സ്ഥിരൈരംഗൈസ്തുഷ്ടുവാം സസ്തനുഭീർ വ്യശേമ ദേവഹിതം യദായുഃ സ്വസ്തി ന ഇന്ദ്രോ വൃദ്ധ ശ്രവാഃ സ്വസ്തിനഃ പൂഷാ

വിശ്വവേദാഃ സ്വസ്തി ന സ്താക്ഷ്യോ അരിഷ്ടനേമിഃ സ്വസ്തിനോ ബൃഹസ്പതിർദധാതു.

ദേവന്മാരെ, ഞങ്ങൾ കാതുകൾ കൊണ്ടു നല്ലതു കേൾക്കാനിടവരട്ടെ. കണ്ണുകൾ കൊണ്ട് നല്ലത് കാണട്ടെ. സുദൃഢങ്ങളായ അംഗങ്ങളാലും ദേഹത്താലും നിങ്ങളെ സ്തുതിച്ചുകൊണ്ടിരിക്കട്ടെ. ദേവന്മാർ ഞങ്ങൾക്ക് നിശ്ചയിച്ചിട്ടുള്ള ആയുസ്സു മുഴുവനും ഞങ്ങൾ അനുഭവിക്കട്ടെ. മഹാകീർത്തിമാനായ ഇന്ദ്രൻ ഞങ്ങൾക്ക് നന്മ ചെയ്യട്ടെ. അപ്രതിരോധ ഗതിയായ ഗരുഡൻ ഞങ്ങൾക്ക് നന്മ ചെയ്യട്ടെ. ബൃഹസ്പതി ഞങ്ങൾക്ക് നന്മ ചെയ്യട്ടെ.

1. ദേവാ ഹ വൈ പ്രജാപതിമ ബ്രൂവൻ
കാ സീതാ കിം
രൂപാമിതി സ ഹോ വാ ച പ്രജാപതിഃ
സാ സീതേതി.

2. മൂലപ്രകൃതി രൂപത്വാത് സാ സീതാ പ്രകൃതി
രുച്യതേ.

3. സീതാ ഇതി ത്രിവർണ്ണാത്മാ, സാക്ഷാ
ന്മായാമയിഭവേത്
വിഷ്ണുഃ പ്രപഞ്ച ബീജം ച മായാ
ഈകാര ഉച്യതേ

4. സകാരഃ സത്യമമൃതം പ്രാപ്തിഃ
സോമശ്ച കീർത്ത്യതേ
തകാരസ്താര ലക്ഷ്മ്യാ ച വൈരാജഃ
പ്രസ്തരഃ സ്മൃതഃ

പ്രജാപതിയായ ബ്രഹ്മാവിനോട് ദേവന്മാർ ഒരിക്കൽ ചോദിച്ചു: 'സീതാദേവിയുടെ രൂപം എങ്ങനെയാണ്? അവർ ആരാണ്? അത് ഞങ്ങൾക്ക് പറഞ്ഞു തരിക?' ബ്രഹ്മാവു ഇങ്ങനെ പറഞ്ഞു: സീത ശക്തി സ്വരൂപിണിയാണ്. മൂല പ്രകൃതിയായതിനാൽ ആ ദേവിയെ പ്രകൃതിയെന്നു പറയുന്നു. പ്രണവത്തിന്റെ പ്രകൃതി രൂപിണി എന്ന നിലയിലും ആ ദേവിയെ പ്രകൃതിയെന്നു പറയുന്നു. അവർ സാക്ഷാൽ യോഗമായ തന്നെയാണ്. സീത എന്ന നാമം മൂന്നു വർണ്ണമുള്ളതാണ്. സമ്പൂർണ്ണ വിശ്വപ്രപഞ്ചത്തിന്റെ ബിജം ഭഗവാൻ വിഷ്ണുവാകുന്നു. അദ്ദേഹത്തിന്റെ യോഗമായയുടെ രൂപം ഈ കാരമാണ്. സകാരത്തെ സത്യം, സിദ്ധി, ചന്ദ്രൻ, പ്രാപ്തി എന്നിവയുടെ വാചകമാണ്. ദീർഘാകാരയുക്തമായ മകാരം വിസ്തരിക്കുന്നതും മഹാലക്ഷ്മി രൂപത്തോടു കൂടിയതാണെന്ന് പറയപ്പെട്ടിട്ടുണ്ട്.

5. ഈ കാരരൂപിണി സോമാമൃതാവയവ
ദിവ്യാലങ്കാരസ്രങ്
മൗക്തികാദ്യാഭരണാലംകൃതാ മഹാമായാ
അവ്യക്ത രൂപിണീ വ്യക്താ ഭവതി.

6. പ്രഥമാ ശബ്ദ ബ്രഹ്മമയീ സ്വാദ്യായ കാലേ പ്രസന്നാ ഉദ്ഭാവന കരീ സാത്മീകാ ദ്വതീയാ ഭൂതലേ ഹലാഗ്രേ സമുത്പന്നാ തൃതീയാ ഈകാരരൂപിണി അവ്യക്ത സ്വരൂപാ ഭവതീതി സീതേ ത്യുദാഹരന്തി ശൗനകീയേ.

ഈകാര രൂപിണിയായ അവ്യക്തമഹാമായ തന്റെ അമൃതാത്മകാംഗങ്ങളിലും ദിവ്യ വിഭൂഷണങ്ങളാൽ അലംകൃതയായി പ്രത്യക്ഷപ്പെടുന്നു. ദേവി തന്റെ ഒന്നാമത്തെ രൂപത്തിൽ ശബ്ദ ബ്രഹ്മമയിയാണ്. അവർ പ്രസന്നയായി ബുദ്ധി രൂപത്തിൽ ബോധം പ്രധാനം ചെയ്യുന്നു. ദേവി തന്റെ ദ്വിതീയ രൂപത്തിൽ ഭൂമിയിൽ പ്രത്യക്ഷപ്പെട്ടപ്പോൾ ജനകരാജാവിന്റെ യാഗഭൂമിയിൽ ഹലാഗ്രത്തിൽനിന്നും പ്രത്യക്ഷപ്പെട്ടു. അവരുടെ തൃതീതരൂപം ഈകാരമയവും അവ്യക്തവുമാണ്. ഈ മൂന്നു രൂപങ്ങളുടെയും സംയുക്ത രൂപത്തിൽ നിന്ന് സീത എന്ന നാമം ഉണ്ടായിയെന്ന് പറയപ്പെടുന്നു. ഇപ്രകാരം ശൗനകീയ തന്ത്രത്തിലും പറഞ്ഞിട്ടുണ്ട്.

7. ശ്രീരാമ സാന്നിദ്ധ്യവശാജ്ജഗദാധാര കാരിണീ
ഉല്പത്തി സ്ഥിതി സംഹാര കാരിണാം
സർവദേഹിനാം.

8. സീതാ ഭഗവതീ ജ്ഞേയാ മൂലപ്രകൃതി സംജ്ഞിതാ
പ്രണവത്വാത് പ്രകൃതിരിതി വദന്തി ബ്രഹ്മവാദിന

ശ്രീരാമന്റെ നിത്യസാന്നിദ്ധ്യത്താൽ സീത ജഗദാധാരകാരിണിയാണ്. അവർ തന്നെയാണ് സർവപ്രാണികളുടെയും ഉല്പത്തിക്ക് ഹേതു. സ്ഥിതി സംഹാരകാരിണിയും അവർ തന്നെ. മൂലപ്രകൃതിയെന്നു പ്രസിദ്ധമായ ഭഗവതിയും അവർ തന്നെ. പ്രണവസ്വരൂപിണിയാകയാൽ ബ്രഹ്മജ്ഞാനികൾ അവരെ പ്രകൃതിയെന്ന് പറയുന്നു.

9. അഥാ തോ ബ്രഹ്മ ജിജ്ഞാസാ ഇതി.

10. സാ സർവവേദമയീ സർവദേവമയീ സർവ ലോകമയീ സർവ കീർത്തിമയീ സർവധർമ്മമയീ സർവാധാര കാര്യകാരണമയി മഹാ ലക്ഷ്മീ. ദേവേശസ്യ ഭിന്നാഭിന്ന രൂപാ ചേതനാ ചേതനാത്മികാ ബ്രഹ്മ സ്ഥാവരാത്മികാ തദ്ഗുണകർമ്മ വിഭാഗഭേദാത് ശരീരരൂപാ. ദേവർഷി മനുഷ്യ ഗന്ധർവ രൂപാ അസുരരാക്ഷസ ഭൂതപ്രേത പിശാച ഭൂതാദി ഭൂതശരീര രൂപാ ഭൂതേന്ദ്രിയാനി പ്രാണരൂപേതി ച വിജ്ഞായതേ അനന്തരം ബ്രഹ്മ ജിജ്ഞാസ.

അവൾ സർവ ദേവമയിയും സർവവേദാത്മികയും സർവലോകാത്മികയും സർവകീർത്തിമയിയും സർവധർമ്മാത്മികയും സർവാധാരകാര്യകാരണാത്മികയും മഹാലക്ഷ്മിയുമാണ്. ദേവി ഭഗവാന്റെ ഭിന്നാഭിന്നസ്വരൂപിണിയും ചേതനാ ചേതനാത്മികയും ബ്രഹ്മസ്ഥാപരാത്മികയും തദ്ഗുണ കർമ്മവിഭാഗഭേദത്താൽ ശരീരാത്മികയും ദേവർഷി മനുഷ്യഗന്ധർവ രൂപിണിയും അസുരരാക്ഷസ ഭൂതപ്രേത പിശാചാദികളുടെ ശരീരഭൂതകം സർവജീവികളുടെയും ഇന്ദ്രിയമന പ്രാണരൂപിണിയുമാകുന്നു.

I K

11. സാ ദേവീ ത്രിവിധാ ഭവതി. സക്ത്യാസ നേച്ഛാ ശക്തിഃ ക്രിയാശക്തിഃ

സാക്ഷാത് ശക്തിരിതി.

12. ഇച്ഛാ ശാക്തിഃ ത്രിവിധാഭവതി ശ്രീഭൂമി നീലാത്മികാ

ഭദ്ര സ്വരൂപിണീ പ്രഭാവരൂപിണീ സോമസൂര്യാഗ്നി രൂപാ ഭവതി. സോമാത്മികാ ഓഷധീനാം പ്രഭവതി കല്പവൃക്ഷ പുഷ്പഫല ലതാ ഗുല്മാത്മികാ ഔഷധഭേഷജാത്മികാ അമൃത രൂപാ ദേവാനാം മഹത് സ്തോമ ഫല പ്രദാ അമൃതേന തൃപ്തിം ജനയന്തി ദേവാനാമന്നേന പശൂനാം തൃണേന തത്തജ്ജീവാനാം സൂര്യാദിസകല ഭുവന പ്രകാശിനി ദിവാച രാത്രി ലോകാനിമേഷമാരഭ്യ ഘടികാഷ്ടയാമ ദിവസവാര രാത്രി ഭേദേന പക്ഷ മാസർത്വയന സംവത്സരഭേദേന മനുഷ്യാണാം ശതായുഃ കല്പനയാ പ്രകാശമാന ചിരക്ഷിപ്ര വ്യപദേശേന നിമേഷമാരഭ്യ പരാർദ്ധപര്യന്തം കാല ചക്രം ജഗത് ചക്രമിത്യാദി പ്രകാരേണ ചക്രവത് പരിവർത്തമാനാഃ സർവസ്യൈതസ്യൈവ കാലസ്യ വിഭാഗ വിശേഷാഃ പ്രകാശ രൂപാഃ കാലരൂപാ ഭവന്തി.

ആ ദേവി ശക്തിസ്വരൂപിണിയായി ഇച്ഛാശക്തി ക്രിയാശക്തി സാക്ഷാത് ശക്തി എന്നീ രൂപങ്ങളിൽ പ്രത്യക്ഷപ്പെടുന്നു. ദേവിയുടെ ഇച്ഛാ ശക്തിയോടു കൂടിയ സ്വരൂപം മൂന്നു വിധത്തിലുണ്ട്. ശ്രീദേവി, ഭൂദേവി നീലാദേവി എന്നീ രൂപങ്ങളിൽ. ദേവി മംഗളരൂപിണി പ്രഭാവരൂപിണി, ചന്ദ്രൻ, സൂര്യൻ, അഗ്നി എന്നീ രൂപങ്ങളിലും അത്യന്തം തേജസ്വിനിയായി പ്രത്യക്ഷപ്പെടുന്നു. ദേവി ചന്ദ്രന്റെ രൂപത്തിൽ പ്രത്യക്ഷപ്പെട്ടു ഓഷധികളെ പുഷ്ടിപ്പെടുത്തുന്നു. കൂടാതെ ദേവി കല്പവൃക്ഷം, ലത, ഗുല്മം, പുഷ്പം, പത്രം, ഫലം ഔഷധങ്ങൾ, മഹൗഷധങ്ങൾ എന്നീ രൂപങ്ങളിലും പ്രത്യക്ഷപ്പെടുന്നു. ചന്ദ്രരൂപത്തിൽ ദേവിദേവന്മാർക്ക് യജ്ഞഫലം പ്രദാനം ചെയ്യുന്നു. അന്നം കൊണ്ട് ജീവികളെയും അമൃതം കൊണ്ട് ദേവന്മാരെയും പുല്ലുകൊണ്ട് പശുക്കളെയും തൃപ്തയാക്കുന്നു. സൂര്യാദികൾക്കു പോലും പ്രകാശം നൽകുന്ന ദേവി സകല ലോകവും പ്രകാശമാനമാക്കുന്നു. ദേവി രാത്രി, പകൽ, നിമിഷം, നാഴിക, പക്ഷം, മാസം, ഋതു, അയനം, സംവത്സരം എന്നീ ഭേദത്താൽ മനുഷ്യന് നൂറു വയസ്സ് പ്രദാനം ചെയ്തുകൊണ്ട് സ്വയം പ്രകാശസ്വരൂപിണിയായി വർത്തിക്കുന്നു. നിമിഷം തുടങ്ങി പരാർദ്ധം വരെയും വിളംബ ശീഘ്രതാദീ ഭേദത്താൽ പരിപൂർണ്ണകാല ചക്രവും എല്ലാ അംഗപ്രത്യംഗങ്ങളും ദേവിയുടെ സ്വരൂപം തന്നെയാണ്. അതുകൊണ്ട് ദേവി പ്രകാശസ്വരൂപിണിയും കാലസ്വരൂപിണിയുമാകുന്നു.

15. അഗ്നിരൂപാ അന്നപാനാദി പ്രാണിനാം ക്ഷുത്തൃഷ്ണാത്മികാ

ദേവാനാം മുഖ രൂപാ വനൗഷധീനാം ശീതോഷ്ണരൂപാ

കാഷ്ഠേഷ്വന്തർ ബഹിശ്ച നിത്യാനിത്യ രൂപാഭവതി.

അഗ്നി സ്വരൂപിണിയായി ജീവികൾക്ക് അന്ന പാനാദികളാലും സേവിക്കുന്നതിന് വിശപ്പിന്റെയും ദാഹത്തിന്റെയും രൂപത്തിലും ദേവന്മാർക്ക് മുഖ്യ രൂപത്തിലും വൃക്ഷലതാദികൾക്ക് ശീതോഷ്ണ രൂപത്തിലും വൃക്ഷത്തിന്റെ ഉള്ളിലും പുറത്തും നിത്യാനിത്യാരൂപത്തിലും സ്ഥിതി ചെയ്യുന്നു.

16. ശ്രീദേവി ത്രിവിധം രൂപം കൃത്വാ ഭഗവത് സങ്കല്പാനു ഗുണ്യേന ലോകരക്ഷണാർത്ഥം രൂപം ധാരയതി. ശ്രിരിതി ലക്ഷ്മീരിതി ലക്ഷ്യമാണാ ഭവതീതി വിജ്ഞായതേ.

17. ഭൂദേവീ സസാഗരാംഭഃ സപ്തദ്വീപാ വസുന്ധരാ ഭൂരാദി ചതുർദശ ഭൂവനാനാമാധാരഭൂതാ പ്രണവാത്മികം ഭവതി.

18. നീലാ ച മുഖ വിദ്യുതന്മാലിനീ സർവൗ ഷധീനാം സർവപ്രാണിനാം പോഷണാർത്ഥം സർവ രൂപാഭവതി.

19. സമസ്ത ഭുവനസ്യാധോ ഭാഗേ ജലാകാരാത്മികാ മണ്ഡൂകമയേതി ഭുവനാധാരേതി വിജ്ഞായതേ.

20. ക്രിയാശക്തി സ്വരൂപം ഹരേർമുഖാന്നാദഃ തന്നാദാദ് ബിന്ദുഃ ബിന്ദോരോംകാരഃ ഓങ്കാരാത് പരമോരാമ വൈഖാനസ പർവതഃ തത് പർവതേ കർമ്മജ്ഞാന മയീഭിർ ബഹുശാഖാ ഭവന്തി.

ശ്രീദേവി രൂപത്തിൽ മൂന്നുവിധത്തിൽ രൂപം ധരിക്കുന്ന സീതാദേവി സർവലോകങ്ങളും സംരക്ഷിക്കുന്നതിന് പ്രത്യക്ഷപ്പെടുന്നു. ആ ഘട്ടത്തിൽ ദേവിയുടെ സ്വരൂപം ലക്ഷ്മിയുടെ രൂപത്തിലാണ് കാണപ്പെടുക. സമുദ്രത്മ, സപ്തദ്വീപാത്മക പൃഥിയുടെ രൂപത്തിൽ പതിന്നാലു ലോകത്തിനും ആശ്രയഭൂതയായി പ്രണവരൂപത്തിൽ ദേവി പ്രത്യക്ഷപ്പെടുന്നു. ദേവീസ്വരൂപത്തിന് ഭൂദേവി എന്ന് പറയുന്നു. വൃക്ഷാദികളുടെയും ജീവികളുടെയും പോഷണത്തിന് സർവസ്വരൂപിണിയും വിദ്യുത്മായാമുഖിയുമായ നീലാദേവിയുടെ രൂപത്തിൽ ദേവി പ്രത്യക്ഷപ്പെടുന്നു. ആ ആദിശക്തി തന്നെ സകലഭുവനങ്ങളുടെയും അടിയിൽ ജലരൂപത്തിൽ ഭുവനങ്ങൾക്ക് ആശ്രയമായി വർത്തിക്കുന്നു. ഭഗവാൻ വിഷ്ണുവിന്റെ മുഖത്തുനിന്നും സീതയുടെ ആ ക്രിയാശക്തിരൂപം നാനാരൂപത്തിൽ പ്രകടമായി. ആ നാദത്തിൽനിന്ന് ബിന്ദുവും ബിന്ദുവിൽനിന്ന് ഓംങ്കാരവും ഉണ്ടായി. ഓങ്കാരത്തിനുമപ്പുറത്ത് രാമനാകുന്ന വൈഖാനസ പർവതമുണ്ട്. അതിന് കർമ്മത്തെയും ജ്ഞാനത്തെയും സംബന്ധിച്ച പല ശാഖകളും ഉണ്ട്.

21. തത്ര ശ്രയീമയം ശാസ്ത്രമാദ്യം സർവാ തഥ ദർശനം

ഋഗ് യജ്ജുഃ സാമരൂപത്വാത് ത്രയീതി പരി കീർത്തിതാ

22. ഹേതുനാ കാര്യസിദ്ധേന ചതുർത്ഥാ പരികീർത്തിതാ

ഋചോ യജ്ജും ഷി സാമാന്യഥർവാം ഗിരസസ്തഥാ

N P

23. ചാതുർഹോത്ര പ്രധാന ത്വാത് ലിംഗാദി ത്രിതയം ത്രയീ.
അഥർവാം ഗിരസം രൂപം സാമ ഋഗ് യജ്ജൂരാത്മകം

24. തഥാ ദിശന്ത്യാഭിചാര സാമാന്യേന പൃഥക് പൃഥക്
ഏകവിശ്വതി ശാഖായാമൃഗ്വേദഃ പിരകീർത്തിതഃ

25. ശതം ച നവശാഖാസു യ ജ്ജുഷാ മേവ ജന്മനാ
സാമ്നഃ സഹസ്രശാഖാ സ്യുഃ പഞ്ചശാഖാ അഥർവണഃ

26. വൈഖാനസ മതസ്തസ്മിന്നാദൗ പ്രത്യക്ഷ ദർശനം
സ്മര്യതേ മുനിഭിർ നിത്യം വൈഖാനസ മതഃ പരം.

27. കല്പോ വ്യാകരണം ശിക്ഷാ നിരുക്തം
ജ്യോതിഷം ഛന്ദ ഏതാനിഷ ഡംഗാനി.

28. ഉപാംഗമയനം ചൈവ മീമാം സാ ന്യായ വിസ്താരഃ
ധർമ്മജ്ഞ സേവിതാർത്ഥം ച വേദ വേദോ ധികം തഥാ

29. നിബന്ധാഃ സർവ ശാഖാ ച സമയാ ചാര സംഗതി.
ധർമ്മ ശാസ്ത്രം മഹർഷീണാ മന്തഃകരണ സംഭൃതം

30. ഇതിഹാസ പുരാണാഖ്യ മുപാംഗം ച പ്രകീർത്തിതം
വാസ്തുവേദോ ധനുർവേദോ ഗന്ധർവ ശ്ച തഥാ മുനേ
ആയുർവേദശ്ച പഞ്ചൈതേ ഉപവേദാഃ പ്രകീർത്തിതാഃ

31. ദണ്ഡോ നിതിശ്ച വാർത്താ ച വിദ്യാ വായു ജയഃ പരഃ
ഏകവിംശതി ഭേദോയം സ്വ പ്രകാശഃ പ്രകീർത്തിതഃ

അതിൽ സർവാർത്ഥങ്ങളും വ്യക്തമാക്കുന്ന വേദത്രയി എന്ന ആദിശാസ്ത്രം ഭവിക്കുന്നു. വേദത്രയി ഋക്, യജുസ്സ്, സാമം ഇവയാണ്. അത് നാലു നാമം ചേർന്നതായി യജ്ഞ കർമ്മത്താൽ ദേവസ്വരൂപം വ്യക്തമാക്കുന്ന മൂന്നു വേദങ്ങൾ മാത്രമേ പ്രധാനമായി പരിഗണിക്കപ്പെടുന്നുള്ളൂ. നാലാമത്തേ തായ അഥർവാംഗിരസ് ആദ്യത്തെ മൂന്നു വേദങ്ങളുടെ സ്വരൂപം തന്നെയാണ്. ഋഗ്വേദത്തിന് ഇരുപത്തി ഒന്നും യജുർ വേദത്തിന് നൂറ്റി ഒൻപതും സാമവേദത്തിന് ആയിരവും അഥർവവേദത്തിന് അഞ്ചും ശാഖകളുണ്ടെന്ന് പറയപ്പെടുന്നു. ഇവയിൽ വൈഖാനസമതം തന്നെയാണ് പ്രത്യക്ഷദർശനമായി പരിഗണിച്ചിട്ടുള്ളത്. അതിനാൽ മുനിമാർ വൈഖാനസം തന്നെ സ്മരിക്കുന്നു. ജ്ഞാനികൾ വേദങ്ങളോടൊപ്പം കല്പം, വ്യാകരണം, ശിക്ഷ, നിരുക്തം, ജ്യോതിഷം, ഛന്ദസ്സ് എന്നീ ആറു വേദാംഗങ്ങളും ന്യായം, മീമാംസ, ശാസ്ത്രവിസ്താരം എന്നീ മൂന്ന് ഉപാംഗങ്ങളും പഠിക്കുന്നു. പുരാണേതിഹാസ ങ്ങൾ വാസ്തുവേദം, ധനുർവേദം, ഗാന്ധർവവേദം എന്നീ അഞ്ചു ഉപവേദങ്ങളുമുണ്ട്. ഇവയോടൊപ്പം വ്യാപാരം, ദണ്ഡം, നീതി, പരതത്വസ്ഥിതി മുതലായവയും സ്വപ്രകാ ശിതങ്ങളായ ശസ്ത്രങ്ങളാകുന്നു.

32. വൈഖാനസ ഋഷേഃ പൂർവ്വം വിഷ്ണോർ വാണീ സമുദ് ഭവേത്
ത്രയീ രൂപേണ സങ്കല്പ്യ ഇത്ഥം ദേഹീ വിജൃംഭതേ

33. സംഖ്യാ രൂപേണ സങ്കല്പ്യ വൈഖാനസ ഋഷേഃ പുരാ
ഉദിതോ യാദൃശഃ പൂർവം താദൃശം ശൃണു മേഖിലം
ശശ്വദ് ബ്രഹ്മമയം രൂപം ക്രിയാശക്തി രുദ്രാഹൃതം

ആദ്യഘട്ടത്തിൽ വൈഖാനസഋഷിയുടെ ഹൃദയത്തിൽ ഭഗവാൻ വിഷ്ണുവിന്റെ വാണി പ്രകടമായി. അതേ വാണി തന്നെ വേദത്രയ രൂപത്തിൽ സങ്കല്പിക്കപ്പെട്ടു. വൈഖാസ നൻ ആ വാണിയെ സംഖ്യാരൂപത്തിൽ ബ്രഹ്മാത്മകരൂപം തന്നെ ബ്രഹ്മാത്മക രൂപം ധരിക്കുന്ന ക്രിയാ ശക്തി തന്നെ ഭഗവാന്റെ സാക്ഷാൽ ശക്തിയെന്ന് വ്യക്തമാക്കി കൊടുത്തു.

34. സാക്ഷാത് ശക്തർഭഗവതഃ സ്മരണ മാത്രാരൂപാ ആവിർ ഭാവ പ്രാദുർ ഭാവാത്മികാ നിഗ്രഹാനുഗ്രഹ രൂപാ ശാന്തി തേജോരൂപാ വ്യക്താവ്യക്ത കാരണച രണ സമഗ്രാവയവ മുഖവർണ്ണ ഭേദാ ബേദ രൂപാ ഭഗ വത് സഹചാരീണ്യനപായിന്യനവരത സഹാശ്രയി ണ്യുദിതാ നുദിതാ കാരാ നിമേഷോന്മേഷ സൃഷ്ടി സ്ഥിതി സംഹാര തിരോധാനാനുഗ്രഹാദി സർവശക്തി സാമർത്ഥ്യാത് സാക്ഷാത് ശക്തിരീതി ഗിയതേ

അവർ പ്രപഞ്ചത്തിന്റെ രൂപങ്ങളെ പ്രകടമാക്കിക്കൊണ്ട് ഭഗവാന്റെ ഇച്ഛകൊണ്ട് മാത്രം ഈ ദൃശ്യപ്രപഞ്ചത്തിൽ സ്വയം വ്യക്തമാകുന്നു. അവർ നിഗ്രാനുഗ്രഹ രൂപിണിയും ശാന്തി തേജോ രൂപിണിയും വ്യക്താവ്യക്തകാരണഭൂതയും ഭഗവാന്റെ സഹചാരിണിയും അദ്ദേഹത്തിൽ നിന്നും അഭിന്നയും പ്രഭു വിനെ സമാശ്രയിക്കുന്നവളും വാച്യവും അവാച്യവുമായ രൂപ ത്തോടുകൂടിയവളും നിമേഷോന്മേഷങ്ങൾ, ഉത്പത്തി, സ്ഥിതി വിനാശം, തിരോധാനം അനുഗ്രഹം എന്നിവയ്ക്ക് കഴിവുള്ള വലും അവിനാശിനിയായതിനാൽ സാക്ഷാൽ ശക്തിയെന്ന് പറയപ്പെടുന്നവളും ആണ്.

35. ഇച്ഛാശക്തി ത്രിവിധാ പ്രജയാവസ്ഥായാം വിശ്രമ ണാർത്ഥം ഭഗവതോ ദക്ഷിണവക്ഷസ്ഥലേ ശ്രീവത്സാ കൃതിർ ഭൂത്വാ വിശ്രാമ്യതീതി സാ യോഗ ശക്തിഃ

സീതയുടെ ഇച്ഛാസക്തിയെ സംബന്ധിക്കുന്ന രൂപം മൂന്നു വിധമാണ്. ആ യോഗശക്തി തന്നെയാണ് പ്രളയകാലത്ത് വിശ്രമാർത്ഥം ഭഗവാന്റെ മാർവിടത്തിൽ വലത്തുഭാഗത്ത് ശ്രീവത്സത്തിന്റെ ആകൃതിയിൽ വിശ്രമിക്കുന്നത്.

36. ഭോഗ ശക്തിർ ഭോഗരൂപാ കല്പ വൃക്ഷ
കാമധേനു ചിന്താമണി ശംഖ പത്മ നിധ്യാദി
നവനിധി സമാശ്രിതാ ഭഗവദുപാസകാനാം
കാമനയാ ഭക്തിയുക്താ നരം നിത്യ നൈമി
ത്തിക കർമ്മ ഭിരഗ്നി ഹോത്രാദിഭിർവാ
യമനിയമാസന പ്രാണായാമ പ്രത്യാഹാര ധ്യാ
ന ധാരണാ സമാധിഭിർ വാലമനഞ്ച ഭി
ഗോപുരപ്രാകാരാദി ഭിർവിമാനാദി ഭിഃ സഹ
ഭഗവദ്വിഗ്രഹാർച്ചാ പൂജോ പകരണൈ രർച്ച
നൈഃ സ്നാനാദിഭിർവാ പിതൃ പൂജാദിഭി
രന്ന പാനാദിഭിർ വാ ഭഗവത് പ്രീത്യർത്ഥ
മുക്ത്വാ സർവം ക്രിയതേ.

സീതാദേവി തന്നെയാണ് ഭോഗരൂപിണീശക്തി. അവൾ കല്പ വൃക്ഷാദി നവനിധികളിൽ നിവസിക്കുന്നു. ദേവി ഭഗവദ് ഭക്തന്മാരുടെ ഇച്ഛാനിച്ഛയനുസരിച്ച് നിത്യനൈമിത്തിക കർമ്മത്തിൽ യജ്ഞാദികർമ്മങ്ങൾ യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധ്യാനം, ധാരണ, സമാധി എന്നിവ മുഖേന ഉപാസിക്കുന്നവർക്ക് ഉപഭോഗത്തിനു വേണ്ടി വിഭിന്നഭോഗങ്ങളെ നൽകുന്നു. ദേവി തന്നെയാമ് ഭഗവദ് വിഗ്രഹ പൂജയ്ക്കായുള്ള സാമഗ്രികളും തീർത്ഥജലവും അന്നവും രസവും കല്പിച്ച് നൽകുന്നത്.

37. അഥാതോ വീരശക്തിശ്ചതർ ഭുജാ അഭയ വരദപത്മധരാ കിരീടാഭരണയുതാ സർവദേവൈഃ പരിവൃതാ കല്പതരുമൂലേ ചതുർഭിർഗജൈഃ രത്ന ഘടൈ രമൃത ജലൈരഭിഷിച്ചമാനാ സർവദേവതൈർ ബ്രഹ്മാദിഭിർ വന്ദ്യമാനാ അണിമാദ്യഷ്ടൈശ്വര്യ യുതാ സംമുഖേ കാമധേനുനാ സ്തൂയമാനാ വേദശാസ്ത്രാദിഭിഃ സ്തുയമാനാ ജയാതൃപ്സരഃ സ്ത്രീഭിഃ പരിചര്യമാണാ ആദിത്യ സോമാഭ്യാം ദീപാഭ്യാം പ്രകാശ്യമാനാ തുംബുരു നാരദാദിഭിർഗീയമാനാ രാകാസിനീവാലീഭ്യാം ഛത്രേണഹ്ലാദിനീ മായാഭ്യാം ചാമരേണ സ്വാഹാസ്വാധാഭ്യാം വ്യജനേന ഭൃഗുപുണ്യാ ദിഭിരദ്യർച്ചമാനാ ദേവീ ദിവ്യസിംഹാസനേ പദ്മാസനാരൂഢ, സകലകാരണ കാര്യകരീ ലക്ഷ്മീർ ദേവസ്യ പൃഥക് ഭവന കല്പനാ അലംചകാരസ്ഥിരാ പ്രസന്ന ലോചന, സർവദേവതൈഃ പൂജ്യമാനാ വീരലക്ഷ്മീ രിതി വിജ്ഞായത ഇത്യുപനിഷത്ത്.

ചതുർഭുജങ്ങളോടു കൂടിയതാണ് സീതാദേവിയുടെ വീരശക്തിരൂപം. ദേവിയുടെ കൈകളിൽ വരദമുദ്ര അഭയമുദ്ര, രണ്ടു താമര, എന്നിവ ശോഭിക്കുന്നു. ദേവികിരീടത്താലും മറ്റ് ആഭരണങ്ങളാലും സമാലംകൃതയാണ്. നാല് വെളുത്ത ആനകൾ, രത്നഖചിതമായ കലശങ്ങളിൽകൂടി അമൃതജലം കൊണ്ട് ദേവിയെ അഭിഷേകം ചെയ്യുന്നു. സേവകന്മാർ ചുറ്റും നില്ക്കുന്നു. ബ്രഹ്മാവ് തുടങ്ങിയ ദേവന്മാർ ദേവിയെ സ്തുതിക്കുന്നു. അണിമാദികളായ അഷ്ടൈശ്വര്യങ്ങളാൽ സമ്പന്നയായ ലക്ഷ്മിസ്വരൂപിണിയായ സീതാദേവിയെ കാമധേനു വന്ദിക്കുന്നു. വേദ ശാസ്ത്രാദികൾ ദേവന്മാരുടെ രൂപം പൂണ്ട് ദേവിയെ വന്ദിക്കുന്നു. ജയാദി ദേവാംഗനമാർ പരിചരിക്കുന്നു. രാക എന്നും സിനീവാലി എന്നും പേരുള്ള രണ്ടു ദേവിമാർ കുട പിടിക്കുന്നു. ഹ്ലാദിനിയും മായയും വെൺചാമരം വീശുന്നു. സ്വാഹയും സ്വധയും വിശറികൊണ്ടു വീശുന്നു. ഭൃഗു തുടങ്ങിയ മഹാത്മാക്കൾ പൂജ ചെയ്യുന്നു. സൂര്യ ചന്ദ്രന്മാർ ദീപരൂപത്തിൽ പ്രകാശം വിതറുന്നു. തുംബുന്ദ നാരദാദികൾ ദേവിയുടെ ഗുണ കീർത്തനം നടത്തുന്നു. ദേവി ദിവ്യ സിംഹാസനസ്ഥമായ അഷ്ടദള കമലത്തിൽ വിരാജിക്കുന്നു. ആ ദേവി തന്നെയാണ് സകല കാര്യ കാരണങ്ങളുടെ വിധാത്രി. ദേവി ദിവ്യാഭരണ വിഭൂഷിതയാണ്. ദേവന്മാരാൽ പൂജിതയായി പ്രസന്ന നേത്രയായി സ്ഥിതിചെയ്യുന്ന വീരലക്ഷ്മി തന്നെയാണ് സീതാദേവി. ദേവിയെ ഭക്തിപൂർവ്വം ധ്യാനിക്കുക.

സീതോപനിഷത്ത് സമാപിച്ചു.



# സൂര്യോപനിഷത്ത്

**ശാന്തിപാഠം**

ഓം ഭദ്രം കർണ്ണേഭിഃ ശൃണുയാമ ദേവ ഭദ്രം പശ്യേമാക്ഷഭിർയജത്രാഃ സ്ഥിരൈരംഗൈ സ്തുഷ്ടുവാംസസ്തനൂഭിവ്യശേമ ദേവഹിതം യദാ യുഃ സ്വസ്തി ന ഇന്ദ്രോ വൃദ്ധ ശ്രവാഃ സ്വസ്തി നഃ പുഷാ വിശ്വ വേദാ സ്വസ്തി ന സ്താർക്ഷ്യോ അരിഷ്ടനേമിഃ സ്വസ്തി നോ ബൃഹസ്പതിർദധാതു ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

I K

പൂജനീയരായ ദേവന്മാരെ, ഞങ്ങൾ ചെവികളാൽ മംഗളം കേൾക്കുമാറാകട്ടെ. സുദൃശങ്ങളായ അംഗങ്ങളാലും ദേഹത്താലും നിങ്ങളെ സ്തുതിച്ചു കൊണ്ട് ദേവന്മാർ ഞങ്ങൾക്കു നിശ്ചയിച്ചിട്ടുള്ള ആയുസ്സു മുഴുവൻ അനുഭവിക്കാനിടവരട്ടെ. മഹാ കീർത്തിമാനായ ഇന്ദ്രൻ ഞങ്ങൾക്ക് മംഗളമരുളട്ടെ. സർവവുമറിയുന്ന പുഷാവ് ഞങ്ങൾക്ക് മംഗളം നൽകട്ടെ. ബൃഹസ്പതി മംഗളമരുളട്ടെ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

ഹരി ഓം അഥസൂര്യംഗിസം വ്യാഖ്യാസ്യാമഃ ബ്രഹ്മാ ഋഷി ഗായത്രീ ഛന്ദഃ ആദിത്യോദേവകാ ഹംസഃ സോf ഹമഗ്നിനാരായണയുക്തം ബീജം ഹൃല്ലേഖാശക്തിഃ വിയദാദി സർഗ്ഗസംയുക്തം കീലകം ചതുർവിധപുരുഷാർത്ഥ സിദ്ധ്യർത്ഥേ വിനിയോഗഃ ഷട്സ്വരാരൂഢേന ബീജേന ഷഡംഗം രക്താം ബുജ സംസ്ഥിതം സപ്താശ്വരഥിനം ഹിരണ്യവർണ്ണം ചതുർഭുജംപത്മദ്വയാഭയവരദഹസ്തം കാലചക്ര പ്രണേതാരം ശ്രീ സൂര്യ നാരായണം യ ഏവം വേദ സ വൈ ബ്രാഹ്മണഃ ഓം ഭുർഭുവസഃ ഓം തത് സവിതുർവരേണ്യം ഭർഗ്ഗോ ദേവസ്യ ധീമഹി ധിയോ യോന പ്രചോദയാത്സൂര്യ ആത്മാ ജഗതാ സ്ഥുഷശ്ച സൂര്യാദ്വൈ ഖല്വിമാനി ഭൂതാനി ജായന്തേ സൂര്യാദ്യജ്ഞഃ പർജന്യോ അന്നമാത്മാ നമസ്ത ആദിത്യ ത്വമേവ പ്രത്യക്ഷം ബ്രഹ്മാസി ത്വ മേവ പ്രത്യക്ഷം വിഷ്ണു രസി ത്വമേവ പ്രത്യക്ഷം രുദ്രോf സി ത്വമേവ മൃഗസി. ത്വമേവ പ്രത്യക്ഷം യജ്ജുരസി. ത്വമേവ പ്രത്യക്ഷം സമാസി. ത്വമേവ പ്രത്യക്ഷമഥർവാസി. ത്വമേവ സർവം ഛന്ദോ f സി. ആദിത്യാദ്വായുർ ജായതേ. ആദിത്യാദ് ഭൂമിർ ജായതേ. ആദിത്യാദാപോ ജായന്തേ. ആദിത്യാത് ജ്യോതിർ ജായതേ. ആദിത്യാത് വ്യോമ ദിശോ ജായന്തേ. ആദിത്യാ ദേവാ ജായന്തേ. ആദിത്യാ ദ്വേദാ ജായന്തേ. ആദിത്യോ വാ ഏഷ ഏതന്മണ്ഡലം തപതി അസാവാദിത്യോ ബ്രഹ്മ ആദിത്യോന്തഃ കരണ മനോ ബുദ്ധി ചിത്താഹങ്കാരാഃ ആദിത്യോ വൈവ്യാനഃ സമാനാപാനോദാനോ പ്രാണഃആദിത്യോ വൈശ്രോത്രത്വക് ചക്ഷുസനാ ഘ്രാണാഃ ആദിത്യോ വൈവാക്പാണിപാദ പായു പസ്ഥാഃ ആദിത്യോ വൈശബ്ദസ്പർശ രൂപരസഗന്ധാഃ ആദിത്യോ വൈവചനാ ദാനഗമന വിസ്സർഗ്ഗാനന്ദാഃ ആനന്ദമയോ ജ്ഞാനമയോ വിജ്ഞാനമായഃ ആദിത്യഃ

അനന്തരം സൂര്യനെ സംബന്ധിച്ച അഥർവവേദീയ മന്ത്രങ്ങൾ വ്യാഖ്യാനിക്കാം. ഈ മന്ത്രത്തിന്റെ ഋഷി ബ്രഹ്മാവാകുന്നു. ഛന്ദസ്സ് ഗായത്രി ദേവത സൂര്യനും "ഹംസ സോ ള ഹം അഗ്നി നാരായണയുക്തമാണ് ബീജം. ഹൃല്ലേഖ ശക്തി. വിയദാദി സംസർഗ്ഗ സംയുക്തം കീലകം. ഇതിന്റെ വിനിയോഗം നാലുവിധത്തിലുള്ള പുരുഷാർത്ഥത്തിനാണ്. ആറു സ്വരങ്ങളിൽ പ്രതിഷ്ഠതമായ ബീജത്തോടൊപ്പം ഷഡംഗ രക്തകമലത്തിൽ സ്ഥിതനും ഏഴു അശ്വങ്ങളെ കെട്ടിയ രഥത്തിൽ അധിരൂഢനും ഹിരണ്യവർണ്ണനും നാലുഭുജങ്ങളിൽ കമലം വരമുദ്രാത്മകമായ കാലചക്രത്തിന്റെ വിധായതാം ഈ നിലയിൽ സൂര്യദേവനെ അറിയുന്നവൻ തന്നെയാണ് ബ്രാഹ്മണൻ. സൂര്യ നാരാണൻ പ്രണവത്തിന്റെ അർത്ഥഭൂതമായ ചിത് സത് ആനന്ദമയനാണ്. ഭൂഃ ഭുവഃ സഃ രൂപത്തിൽ ത്രൈലോക്യാത്മകനാണ്. വിശ്വരചയിതാവായ അദ്ദേഹത്തിന്റെ തേജസ്സിനെ ഞങ്ങൾ ധ്യാനിക്കുന്നു ആ ഭഗവാൻ ഞങ്ങളുടെ ബുദ്ധിയെ വേണ്ട വിധത്തിൽ പ്രേരിപ്പിക്കട്ടെ. സൂര്യൻ സമ്പൂർണ്ണസ്ഥാവര ജംഗമങ്ങളുടെ ആത്മാവാകുന്നു. അദ്ദേഹത്തിൽ നിന്നാണ് ഈ ഭൂതങ്ങളെല്ലാം ഉണ്ടായിട്ടുള്ളത് .അദ്ദേഹത്തിൽ നിന്നു തന്നെ യജ്ഞങ്ങൾ മേഘം ആത്മാവ് എല്ലാ ആവിർഭുതമായി. അല്ലയോ ആദിത്യാ,ഞങ്ങൾ അങ്ങയെ നമസ്കരിക്കുന്നു. അങ്ങു തന്നെ കർമ്മവും കർത്താവും അങ്ങുതന്നെ ബ്രാഹ്മാവും വിഷ്ണുവും. അങ്ങുതന്നെ രുദ്രൻ, ഋക്ക, യജ്ജുസ്സ്, സാമം, അഥർവം ഇതൊക്കെ അങ്ങു തന്നെ. അങ്ങ് സമ്പൂർണ്ണ ഛന്ദ രൂപനാണ്. ആദിത്യനിൽ നിന്നും തന്നെയാണ് വായു, ഭുമി, ജലം, ജ്യോതിസ്സ്, ആകാശം, ദിക്കുകൾ എല്ലാം ഉണ്ടായിട്ടുള്ളത്. അദ്ദേഹത്തിൽ നിന്നാണ് ദേവന്മാർ ഉത്ഭവിച്ചത്. വേദങ്ങളുടെ ഉല്പത്തിയും അദ്ദേഹത്തിൽ നിന്നു തന്നെ. ഈ ബ്രഹ്മാണ്ഡത്തെ ആദിത്യനാണ്. തപിപ്പിക്കുന്നത്. ആദിത്യൻ തന്നെയാണ് ബ്രഹ്മം. അന്തഃകരണ രൂപവും അദ്ദേഹം തന്നെ. പഞ്ചപ്രാണങ്ങളുടെ രൂപത്തിൽ പ്രതിഷ്ഠതമായിരിക്കുന്നതും സൂര്യൻ തന്നെ. പഞ്ചേന്ദ്രിയങ്ങളുടെ രൂപത്തിൽ കാര്യങ്ങൾ ചെയ്യുന്നതും ആ ദേവൻ തന്നെ. ജ്ഞാനവിജ്ഞാനയുക്തനും ആനന്ദമയനും ഈ ആദിത്യനാകുന്നു.

നമോ മിത്രായ ഭാനവേമൃത്യോർമാ പാഹി. ഭ്രാജിഷ്ണവേ വിശ്വ ഹേതവേ നമഃ സൂര്യാത് ഭവന്തി ഭൂതാനി സൂര്യേണ പാലിതാന തു സൂര്യേലയം പ്രപ്നുവന്തി യഃ സൂര്യാ സോഹമേവ ച ചക്ഷുർ ധാരനോ ദേവഃ സവിതാ ചക്ഷുർനോ ദേവഃ സവിതാ ചക്ഷുർന ഉത പർവതഃ ചക്ഷുർധാതാ ദധാതുനഃ ആദിത്യായ വിദ്മഹേ സഹസ്ര കിരണായ ധീമഹി തന്നഃ സൂര്യഃ പ്രചോദയാത് സവിതാ പശ്ചാത്താത് സവിതാ പുരസ്താത് സവിതോത്തരാർത്താത് സവിതാ ധരത്താത് സവിതാ നഃ സുവതു സർവതാതിരം സവിതാ നോ രാസതാം ദീർഘ മായുഃ ഓമിത്യേകാക്ഷരം ബ്രഹ്മ ഘൃണിരിതി ദ്വേഅക്ഷരേ സൂര്യ ഇത്യക്ഷര ദ്വയം ആദിത്യ ഇതി ത്രീണ്യക്ഷരാണി ഏതസൈവ്യ സൂര്യസ്യ അഷ്ടാക്ഷരോ മനുഃ യഃ സദാഹര ഹർജപതി സ വൈ ബ്രാഹ്മണോഭവതി സ വൈ ബ്രാഹ്മണോ ഭവതി സൂര്യാഭിമുഖോജപ്ത്വാ മഹാ വ്യാധിഭയാത് പ്രമുച്യതേ അലക്ഷ്മീർ നശ്യതി അഭക്ഷ്യ ഭക്ഷണാത് പൂതോ ഭവതി അഗമ്യാഗമനാത് പൂതോ ഭവതി പതിത സംഭാഷണാത് പൂതോ ഭവതി അസത് സംഭാഷണാത് പൂതോ ഭവതി മധ്യാഹ്നേ സൂര്യാഭിമുഖഃ പഠേത് സദ്യോത്പന്ന പഞ്ചമഹാപാതകാത് പ്രമുച്യതേ സൈ ഷാം സാവിത്രീം വിദ്യാ ന കിഞ്ചിദപി ന കസ്മൈചിത് പ്രശംസയേത് യ ഏതാം

N P

മഹാഭാഗഃ പ്രാതഃ പഠതി സ ഭാഗ്യവാൻ ജായതേ പശൂൻ വിരുതേ വേദാർത്ഥാൻ ലഭതേ ത്രികാല മേതത് ജപ്ത്വാ ക്രതുശതഫലമവാപ്നോതി യോ ഹസ്താ ദിത്യേ ജപതി സ മഹാ മൃത്യും തരതി സ മഹാമൃത്യും തരതി യ ഏവം വേദ ഇതി സൂര്യോ പനിഷത്

മിത്ര ദേവന് നമസ്കാരം. സൂര്യ ഭഗവാന് നമസ്കാരം. ഭഗവാനെ, മരണത്തിൽ നിന്ന് എന്നെ രക്ഷിക്കുക. വിശ്വ ത്തിന് കാരണഭൂതനും തേജസ്വിയുമായ സൂര്യന് നമസ്കാരം. സൂര്യനിൽ നിന്നാണ് ഈ സകല ചരാചര പ്രാണികളുടെയും ഉല്പത്തി ഉണ്ടായിട്ടുള്ളത്. അവയെയെല്ലാം സംരക്ഷിക്കുന്ന തും സൂര്യൻ തന്നെയാണ്.അവസാനം സകലജീവികളും അദ്ദേഹത്തിൽ ലീനനായി ഭവിക്കുന്നു. ആ സൂര്യൻ ഞാൻ തന്നെയാണ്. സവിതാവായ ദേവൻ നമ്മുടെ കണ്ണാണ്. സകല തിനെയും ധാരണം ചെയ്യുന്ന സൂര്യൻ നമ്മുടെ നേത്രങ്ങൾക്ക് ദർശന ശക്തി നൽകുന്നു. സഹസ്ര രശ്മിയായ ഭാസ്കരനെ ഞങ്ങൾ ധ്യാനിക്കുന്നു. സൂര്യദേവൻ ഞങ്ങൾക്ക് പ്രേരണ നൽകട്ടെ പുറകിലും മുമ്പിലും തെക്കും വടക്കുമെല്ലാം സൂര്യദേവൻ തന്നെയാണ്. ആ സവിതാ ദേവൻ ഞങ്ങൾക്കു വേണ്ടി സകലതും ഉല്പന്നമാക്കട്ടെ. അദ്ദേഹം ഞങ്ങൾക്ക് ദീർഘായുസ്സ് നൽകട്ടെ. ഓം രൂപത്തിലുള്ള ഏകാക്ഷരമന്ത്രം ബ്രഹ്മമാകുന്നു. 'ഘൃണി സൂര്യൻ രണ്ടും രണ്ടക്ഷരമുള്ള മന്ത്രങ്ങളാണ്. ആദിത്യൻ എന്നതിൽ മൂന്ന് അക്ഷരങ്ങൾ ഉണ്ട്. ഇതെല്ലാം ചേർന്ന് സൂര്യനാരായണന്റെ അഷ്ടാക്ഷര മന്ത്രം ഉണ്ടായിരിക്കുന്നു. ഈ മന്ത്രം എന്നും ജപിക്കുന്നവർ ബ്രഹ്മയജ്ഞനായിത്തീരുന്നു. സൂര്യന് അഭിമുഖമായി നിന്ന് മോചനം ലഭിക്കുന്നു. ദാരിദ്രവും പാപവും അകലുന്നു. പഞ്ച മഹാപാപവും നശിക്കും ഈ സാവിത്രീ വിദ്യയെപ്പറ്റി ആരുടെ മുന്നിലും പ്രശംസിക്കരുത്. ഏതൊരാൾ പ്രഭാത ത്തിൽഇത് ജപിക്കുന്നു. അവൻ ഭാഗ്യവാനാകു. മൃഗങ്ങൾ ലഭിക്കാനിടയാകും. വേദാർത്ഥ ജ്ഞാനമുണ്ടാകും. സൂര്യൻ അത്തം നക്ഷത്രത്തിൽ നിൽക്കുന്ന ദുവസം ഇതു ജപിച്ചൽ മഹാ മൃത്യുവിനെ തണം ചെയ്യുന്നു.

സൂര്യോപനിഷത് സമാപിച്ചു.



# സൗഭാഗ്യലക്ഷ്മി ഉപനിഷത്ത്

## ശാന്തിപാഠം

ഓം. വാങ് മേ മനസി പ്രതിഷ്ഠിതാ മനോ മേ വാചി പ്രതിഷ്ഠിത മാവിരാവിർ മ ഏധി വേദസ്യമ ആണീ സ്ഥഃ ശ്രുതം മേ മാ പ്രഹാസീ അനേ നാധീ തേനാ ഹോ രാത്രാത് സംദധാമി ഋതം വദിഷ്യാമി സത്യം വദിഷ്യാമി തന്മാമവത്. തദ്വക്താരമവതു അവ തുമാം. അവതുവക്താരമവതു വക്താരം. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

എന്റെ വാക്ക് മനസ്സിൽ സ്ഥിരമായിരിക്കട്ടെ. എന്റെ മനസ്സ് വാക്കിൽ പ്രതിഷ്ഠിതമായിരിക്കട്ടെ. സ്വയം പ്രകാശാത്മാവോ അങ്ങ് എന്റെ മുന്നിൽ പ്രത്യക്ഷമാകണേ. അല്ലയോ മനോവാ ക്കുകളെ, നിങ്ങൾ എന്റെ വേദജ്ഞാനത്തിനാധാരമാണ്. അതു കൊണ്ട് എന്റെ വേദാധ്യായനത്തെ നശിപ്പിക്കരുത്. വേദാധ്യയ നത്തിൽ തന്നെ ഞാൻ രാവും പകലും ചിലവഴിക്കുന്നു. മാന സികമായും വാചികമായും ഞാൻ സത്യം പറയും എന്നെ രക്ഷി ക്കട്ടെ. വക്താവിനെ രക്ഷിക്കട്ടെ. എന്നെ രക്ഷിക്കട്ടെ. വാക്താ വിനെ രക്ഷിക്കട്ടെ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

## ഒന്നാം ഖണ്ഡം

1. അഥ ഭഗവന്തം ദേവാച ഊചുഃ ഹേ ഭഗവൻ നഃ കഥയ സൗഭാഗ്യ ലക്ഷ്മീ വിദ്യാം

2. തഥേതി അവോചത് ഭഗവാൻ ആദിനാരായണഃ സർവദേവാഃ യൂയം സാവധാനമനസോ ഭൂത്വാ ശൃണുതം തുരീയ രുപാം തുരീയാതീതാം സർവോ ത്കടാം സർവമന്ത്രാ സനഗതാം പീഠോ പീഠ ദേവതാ പരിവൃതാം ചതുർഭുജാം ശ്രിയം ഹിരണ്യവർണ്ണാം ഇതി. പഞ്ച ദശ ഋഗ് ഭിർ ധ്യായേത്.

ദേവന്മാർ ഭഗവാനായ ആദി നാരായണനോട് പറഞ്ഞു:- "ഭഗവാനേ, ഞങ്ങൾക്ക് സൗഭാഗ്യ ലക്ഷ്മീ വിദ്യ ഉപദേശിച്ചു തന്നാലും. ഭഗവാൻ പറഞ്ഞു:- "അങ്ങനെ തന്നെ. ദേവന്മാ രെ, നിങ്ങൾ എല്ലാവരും ഏകാഗ്രചിത്തരായി കേൾക്കുവിൻ സ്ഥൂലം, സൂക്ഷ്മം, കാരണം എന്നീ മൂന്ന് അവസ്ഥകൾക്കും ഉപരിയായി തുരീയാവസ്ഥയ്ക്കും അതായത്, അതിനും ഉപ രിയായി നിർഗുണവും ശാന്തവുമായ രൂപത്തോടു കൂടിയവളും സർവമന്ത്രാസൗസ്ഥയും പീഠങ്ങളിലും ഉപപീഠങ്ങളിലും വിരീ

ജിക്കുന്നവളും ദേവന്മാരാൽ പരിസേവിതയും നാലു ഭുജങ്ങളോടു കൂടിയവളുമായ ലക്ഷ്മീദേവിയെ പതിനഞ്ചു ഋക്കുകളെക്കൊണ്ട് ധ്യാനിക്കണം.

3. അഥ പഞ്ചദശ ഋഗാത്മകസ്യ ശ്രീ സ്ത്രണ്ഡസ്യാ നന്ദകർദ്ദമ ചിക്ലീതേന്ദിരാസുതാ ഋഷയഃശ്രീരി ഷ്യാദ്യാ ഋച ചതുർ ദശാനാം ഋചാം ആനന്ദം ഋഷയം ഹിരണ്യവർണ്ണാദ്യാത് യത്ര യസ്യാ നഷ്ടുപ് ഛന്ദഃ കാംസോ അസ്മീത്യ സ്യ ബൃഹതീ ഛന്ദഃ തദന്യയോർ ദ്വയോ സ്ത്രീഷ്ട പ് പുനരഷ്ടക സ്യാനുഷ്ഠ പശേഷസ്യ പ്രസ്താര പംക്തിഃ ത്ര്യഗ്നിർ ദേവതാ ഹിരണ്യ വർണ്ണാമിതി ബീജം കാംസോ സ്മീതി ശക്തിഃ ഹിരണ്മയാ ചന്ദ്രരജത സ്രജാ ഹിരണ്യാ ഹിരണ്യ വർണ്ണേതിപ്രണവാദി നമോന്തൈ ശ്ചതുർത്ഥ്യ ന്തൈരംഗന്യാസഃ അഥ വക്ത്ര ത്രയൈ രംഗന്യാസ മസ്തകലോചനാശ്രുത ഘ്രാണവദന കണ്ഠബാഹുദ്വയ ഹൃദയനാഭി ഗുഹ്യ പായൂരുജാനു ജംഘേഷു ശ്രീ സൂക്തൈ-രേവ ക്രമ ശോ ന്യസേത്.

പതിനഞ്ചു ഋക്കുകളുടെയും ഋഷിമാർ ഇന്ദിര, ആനന്ദം, കർദ്ദമൻ, ചിക്ലിതൻ എന്നിവരാണ് ആദ്യമന്ത്രത്തിന്റെ ഋഷി ഇന്ദിരയും ശേഷമുള്ളവയുടെ ഋഷിമാർ പുത്രന്മാരുമാണ്. ആദ്യത്തെ മൂന്നു മന്ത്രങ്ങളുടെ ഛന്ദസ്സു അനുഷ്ടുപും നാലാമത്തതിന്റെ ബൃഹതിയും അഞ്ചാമത്തതിന്റെയും ആറാമത്തേതിന്റെയും ത്രിഷ്ടുപ്പും ഏഴാമത്തേതുമുതൽ പതിന്നാലാമത്തേതു വരെയുള്ളത് അനുഷ്ടുപ്പും പ്രസ്താരപംക്തിയുമാകുന്നു. ദേവത ശ്രീയും അഗ്നിയും ബീജം ഹിരണ്യവർണ്ണവും ശക്തി കാഡോസ്മിയും ആകുന്നു. ഹിരണ്മ്യയീ, ചന്ദ്ര, രജതസ്രജ, ഹിരണ്യ സ്രജ, ഹിരണ്യ, ഹിരണ്യ വർണ്ണ എന്നീ നാമങ്ങളെ ചതുർത്ഥീ വിഭക്തിയിൽ വെച്ച് ഓം കാരത്തിൽ നിന്നുമാരംഭിച്ച് ഒടുവിൽ നമഃ എന്നുച്ചരിച്ച് ന്യസിക്കണം. പിന്നെ വക്ത്രത്രയം കൊണ്ടു ശിരസ്സ്, നേത്രം, ശ്രോത്രം, നാസിക, മുഖം, കണ്ഠം, ബാഹുദ്വയം, ഹൃദയം, നാഭി, ഗുഹ്യം, വായു, ഊരു, ജനു, ജംഘ എന്നിവയിൽ ശ്രീസൂക്തം കൊണ്ടു തന്നെ യഥാക്രമം ന്യസിക്കണം. പന്നീട് ശ്രസൂക്തമന്ത്രത്താൽ അംഗന്യാസം ചെയ്യുക. താഴെ പറയുന്ന മന്ത്രത്താൽ ധ്യാനിക്കുക.

അരുണകമല സംസ്ഥാതദ്രജാ പുഷ്പ വർണ്ണാഃ
കരകമല ധൃതേ ഷ്ട്രാƒഭിതി യുഗ്മാം ബുജാച
മണി കടക വിചിത്രാലംകൃതാ കല്പ ജാലൈഃ
സകല ഭുവനമാതാ സന്തതം ശ്രീഃ ശ്രീ യൈനഃ

അരുണകമലത്തിൽ വിരാജിക്കുന്നവളും കമലപരാഗതുല്യമായ പീതവർണ്ണം ചേർന്നവളും വരദാഭയ മുദ്രായുക്തയും രണ്ടു കൈകളിലും താമരപ്പൂവ് ധരിച്ചവളും മണിമയവലയങ്ങളാൽ സമലംകൃതയും സർവലോകമാതാവുമായ ശ്രീമഹാലക്ഷ്മി നിരന്തരം ഞങ്ങളെ ഐശ്വര്യ സമ്പന്നരാക്കട്ടെ.

5. തത് പീഠ കർണ്ണികായാം സസാധ്യം ശ്രീബീജം. വസ്വാദിതു കലാപദ്മേഷു ശ്രീസൂക്ത ഗതാർദ്ധാർധ ഋചാ തദ് ബഹിഭ്യഃ ശു ചിരിതി മാതൃകയാ യ ശ്രീയം യന്ത്രാംഗ ദശകം ച വിലിഖ്യ ശ്രിയമാവാഹയേത്.

6. അംഗൈഃ പ്രഥമാ ƒവൃതിഃ പദ്മാദിഭിർ ദ്വിതീയാലോകേശൈസ്തൃതീയാ. തദാ യാദൈ സ്തുരീയാ വൃതിർ ഭവതി ശ്രീസുക്തൈരാവാഹനാദി ഷോ ഡശസഹസ്ര ജപഃ

7. സൗഭാഗ്യരമൈകാക്ഷര്യാ ഭൃഗുനിചൃദ് ഗായത്രി ശ്രിയ ഋഷ്യാദയഃ ശമിതി ബീജശക്തിഃ ശ്രീമിത്യാദി ഷഡംഗം

8. ഭൂയാദ്ഭൂയോ ദ്വിപദ്മാഭയ വരദകരാ തപ്തകാർത്ത സ്വരാഭാം ശുഭ്രാഭ്രാഭേഭ യുഗ്മ ദ്വയകരധൃത കുഭാദ്ഭിരാസിച്യമാനാ രത്നൗ ഘാ ബദ്ധമൗലിർ വിമല തരദുകൂലാർത്തവാലേപനാഢ്യാ, പദ്മാക്ഷീ പദ്മനാഭോരസികൃതവസതിഃ പദ്മഗാ ശ്രിഃ ശ്രിയൈഃനഃ

പീഠകർണ്ണികയുടെ ഉള്ളിൽ സാദ്ധ്യകാരകമായ ബീജം എഴുതിയതിനുശേഷം ദ്വാദശ കമലം അഷ്ടദളം എന്നിവയോടു കൂടിയ താമരകളിൽ ഭൂവൃതമദ്ധ്യേ ശ്രീസൂക്തത്തിന്റെ പകുതി ഋക്കുകൾ എഴുതുക. പിന്നീട് നിർഭൂതവൃത്തങ്ങളിൽ ഫല ശ്രുതി രൂപത്തിലുള്ള ഋക്കുകൾ എഴുതി ഷോഡശാരമദ്ധ്യേ മുകളിൽ അകാരം മുതൽ സകാരം വരെ മാതൃകാ വർണ്ണങ്ങൾ എഴുതണം. ഏറ്റവും മുകളിൽ നിർഭൂതവൃത്തത്തിൽ വഷഡ് സമ്പന്നമായ ത്വരിത എന്ന ബീജാക്ഷരത്തോടുകൂടി ശ്രീബീജത്തെ ലേഖനം ചെയ്യണം. ഇങ്ങനെ പത്ത് അംഗങ്ങളുള്ള ശ്രീചക്രം നിർമ്മിക്കണം. അംഗമന്ത്രങ്ങൾ കൊണ്ട് പ്രഥമാവരണപൂജ നടത്തുക. പദ്മനിധികളാൽ രണ്ടാമതും ആവരണപൂജ വേണമം. ലോകപാലകന്മാർ മുഖേന തൃതീയാവരണ പൂജയും വജ്രാദി ആയുധങ്ങൾ മുഖേന ചതുർത്ഥാവരണ പൂജയും ക്രമമനുസരിച്ച് നിർവഹിക്കുക. ശ്രീസൂക്തത്തിന്റെ ഋക്കുകളാൽ ആവാഹനാദി കാര്യങ്ങൾ ചെയ്യുക. പിന്നെ പുരശ്ചരണാർത്ഥം പതിനായിരം മന്ത്രങ്ങൾ ജപിക്കണമെന്നാണ് നിർദ്ദേശം. ഏകാക്ഷരമായ സൗഭാഗ്യലക്ഷ്മീ മന്ത്രത്തിന്റെ ഋഷിഭൃഗുവും ഛന്ദസ്സ് നീചൃദ് ഗായത്രിയും ദേവത ശ്രീയും ആണ്. ബജം ശ്രീമുഖേനയും അംഗന്യാസം ശ്രാം എന്നിവവ മുഖേനയും ചെയ്യാം. രണ്ടു കൈകളിലും താമരയും മറ്റ് കരയുഗത്തിൽ വരദാഭയമുദ്രകളും ധരിച്ചിരിക്കുന്നവളും സ്വർണ്ണസമാനമായ ശരീരകാന്തിയോടു കൂടിയവളും മേഘസമപ്രഭയും രണ്ട് ആനകളുടെ തുമ്പിക്കരങ്ങളാൽ കമലജലത്താൽ അഭിഷിക്തയും അരുണരത്ന ഖചിതമായ കിരീടം ധരിച്ചവളും ഋതുക്കൾക്കിണങ്ങിയ അംഗരാഗം പൂശിയവളും ഭൂവസ്ത്രാണ പരായണയും കമലോചനയും ശ്രീപത്മനാഭന്റെ വക്ഷസ്സിൽ വസിക്കുന്നവളും കമലാസനയുമായ ശ്രീദേവി നമുക്ക് പരമമായ ഐശ്വര്യം നൽകുമാറാകട്ടെ.

9. തത് പീഠം അഷ്ടപത്രം വൃത്ത ത്രയം ദ്വാദശരാശി ഖണ്ഡം ചതുരശ്രം രമാപീഠം ഭവതി. കർണ്ണികായാം സസധ്യം ശ്രീബിജം വിഭൂതിരുന്നതിഃ കാന്തിഃ സൃഷ്ടിഃ

കീർത്തിഃ സന്നതിർ വ്യുഷ്ടിഃ സത്കൃഷിഃ ഋദ്ധിഃ ഇതി പ്രണവാദി നമോന്തൈശ്യതുർത്ഥ്യ ന്തൈർ നവശ ക്തിര യജേത്. അംഗേ പൃഥമാവൃതിഃഛ വാസുദേവാ ദിഭിർ ദ്വതീയാ ബാലക്യാദിഭി സ്തൃതീയാ ഇന്ദ്രാ ഭിഭി ശ്ചർത്ഥീ ഭവതി ദ്വാദശ ലക്ഷഃ ജപ

മൂന്നു വൃത്തത്തോടു കൂടിയ രമാപീഠയന്ത്രം അടയാള പ്പെടുത്തണം. അഷ്ടദളകർണ്ണികയിൽ സാധ്യ സഹിതം ബീജ മെഴുതുക. ആദ്യം മുതൽ ഓംകാരവും ഒടുവിൽ നമഃ എന്ന യോഗസഹിതം ഓരോ നാമത്തിന്റെയും ചതുർത്ഥീ വിഭക്തി പ്രയോഗത്താൽ നവശക്തികളെ പൂജിക്കണം. വിദ്യുതി, ഉന്ന തി, കാന്തി, സൃഷ്ടി, കീർത്തി, സന്നതി, വ്യുഷ്ടി, സത്കൃ ഷ്ടി, ഋദ്ധി എന്നിവയാണ് നവശക്തികൾ. അംഗന്യാസം കൊണ്ട് ആദ്യമായി ആവരണപൂജ ചെയ്യുക. പിന്നെ വാസു ദേവൻ, സങ്കർഷണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ എന്നിവരെ ക്രമമനുസരിച്ച് പൂജിക്കണം. ഇങ്ങനെ ദ്വതീയാവരണ പൂജ ചെയ്യുക. ബാലകി തുടങ്ങിയവരെയും പൂജിച്ചുകൊണ്ട് തൃതീ യാവരമ പൂജയും വേണം. ഇന്ദ്രാദിദേവന്മാരെയും അവരുടെ ആയുധങ്ങൾ മുഖേന ചതുർത്ഥാവരണ പൂജ വേണം. പുര ശ്ചരണാർത്ഥം പന്ത്രണ്ടു ലക്ഷം മന്ത്രം ജപിക്കണം.

11. ശ്രീലക്ഷ്മീർ വരദാ വിഷ്ണുപന്തി വസുപ്രദാഹി രണ്യ രൂപാ സ്വർണ്ണമാലിനീ രജതസ്രജാ സ്വർണ്ണപ്രഭാ സ്വർണ്ണപ്രാകാരാ പത്മവാസിനീ പത്മഹസ്താ പദ്മ പ്രിയാ മുക്താലങ്ങഅകാരാ ചനദ്രസൂര്യാ വില്പ്രേയാ, ഈശ്വരീ ഭുക്തിർ മുക്തിർ വിഭൂതിർ ഋദ്ധി. സമൃദ്ധിഃ കൃഷ്ടിഃ പുഷ്ടിർ ധനദാ ധനേശ്വരീ ശ്രദ്ധാ ബോഗിനീ ഭോഗദാ സാവിത്രി ധാത്രി വിധാത്രി, ഇത്യാദി പ്രണ വാദി നമോൻന്തശ്ചതുർത്ഥ്യന്താ മന്ത്രാഃ ഏകാക്ഷര വദംഗാദി പീഠം തർപ്പണം. ദശാംശം പാവനം ദ്വിജ തൃപ്തിഃ നിഷ്കാമാനാ മേവ ശ്രീവിദ്യാ സിദ്ധിഃ ന കദാപി കാമാനാമിതി.

ത്ര്യക്ഷരീ വിദ്യാ പൂജയിൽ ആദ്യം ഓങ്കാരവും ഒടുവിൽ നമഃയും ചേർത്ത് ഓരോ നാമത്തിന്റെയും ചതുർത്ഥി വിഭക്തി സഹിതം പ്രയോഗിക്കുക, ശ്രീ, ലക്ഷ്മീ, വരദ, വിഷ്ണു പ്രിയാ, ഹിരണ്യരൂപാ, വസുപ്രദാ, രജതസ്രജാ, സ്വർണ്ണമാ ലിനി, സ്വർണ്ണപ്രഭാ, സ്വർണ്ണപ്രകാശാ, പദ്മവാസിനീ, പദ്മാ ഹസ്താ, പദ്മ പ്രിയാ, വിലാപ്രിയാ, ചന്ദ്രസൂര്യാ, മുക്താല ങ്കാരാ, ഈശ്വരീ, ഭുക്തി, മുക്തി, വിഭൂതി, ഋദ്ധി, സമൃദ്ധി, കൃഷ്ടി, പുഷ്ടി, ധനദാ, ധനേശ്വരീ, ശ്രദ്ധാ സാവിത്രി, ഭോഗി നി, ഭോഗദ ധാത്രീ, വിധാത്രീ എന്നീ നാമങ്ങളാൽ ശക്തി പൂജ ചെയ്യണം. പുരശ്ചരണാർത്ഥം ഒരു ലക്ഷം മന്ത്രം ജപി ക്കണം. ജപത്തിന്റെ പത്തിലൊന്ന് തർപ്പണവും തർപ്പണ ത്തിന്റെ പത്തിലൊന്ന് ഹവനവും ഹവനത്തിന്റെ പത്തിലൊന്ന് ബ്രാഹ്മണഭോജനവും നടത്തണം. കാമനാരഹിത ഭാവത്തോടെ ഉപാസിക്കുന്നവർക്കു മാത്രമേ ശ്രീവിദ്യാപ്രാപ്തി കൈവരു കയുള്ളൂ. കാമനാസഹിതമായാൽ ഫലമില്ല.

**രണ്ടാം ഖണ്ഡം**

1. അഥ ഹൈനം ദേവാഃ ഊചുഃ തുരീയയാ മായയാ നിർദ്ദിഷ്ടം തത്വം ബ്രുഹിതിഃ തഥേതി സഹോവാച.

പിന്നീട് ദേവന്മാർ പറഞ്ഞു:– തുരീയമായയാൽ നിർദ്ദിഷ്ഠ മായ തത്വത്തെ സംബന്ധിച്ച് ഞങ്ങൾക്ക് പറഞ്ഞുതന്നാലും.

1. യോഗേന യോ ജ്ഞാതവ്യോ യോഗോ യോ ഗാത്പ്ര വർധതേ. യോ ƒപ്രമസ്തസ്തു യോഗേന സ യോഗീ രമതേ ചിരം

2. സമാപച്യ നിദ്രാം സുജീർണ്ണേ ƒല്പഭോജീ
ശ്രമത്യാജ്യ ബാധേ വിവിക്തേ പ്രദേശേ
സദാസീത നിശ്തൃഷ്ണ ഏഷ പ്രയത്നോ ƒ
ഥവാ പ്രാണരോധോ നിജാഭ്യാസമാർഗ്ഗാത്

3. വക്ത്രേണാ പുര്യവായും ഹുതവാഹ നിലയേ ƒപാനമാകൃഷ്യ ധൃത്വാ സാംഗുഷ്ടാദ്യംഗുലിഭിർ വര കര തലയോഃ ഷഡ്ഭിരേവം നിരുധ്യ, ശ്രോത്രേ നേത്രേ ച നാസാ പുടയുഗള മഥോƒനേന മാർഗ്ഗേണ സമ്യ ക്. പശ്യന്തി പ്രത്യയാം പ്രണവബഹുവിധ ധ്യാനസം ലീന ചിത്താംഃ

യോഗത്താൽ യോഗബുദ്ധി കൈവരുന്നതുകൊണ്ട് യോഗം മുഖേന യോഗത്തെ അറിയണം. യോഗത്തിൽ ദത്ത ചിത്തനായി യോഗി ചിരം സുഖമനുഭവിക്കുന്നു. മിതഭോജി യായ സാധകൻ രാഗദ്വേഷാദി മാലിന്യങ്ങൾ അകറ്റി ആല സ്യമെന്യേ പ്രപഞ്ചമാകെ ബ്രഹ്മത്വപ്രാപ്തിക്ക് പ്രതിബന്ധ മെന്നറിഞ്ഞ് ഏകാന്ത സാധനയിൽ മുഴുകുന്നു. രാജയോഗ പ്രവർത്തകനോ ഹഠ യോഗപ്രവർത്തകനോ ആകുന്നു. ഈ രണ്ടു വിധ യോഗങ്ങളിലൊന്ന് കൈ കൊള്ളുന്നു. പ്രാണായാ മാഭ്യാസി വായിൽ കൂടി വായുവിനെ ഉള്ളിലേക്കാകർഷിച്ച് അപാനവായു വിനെ നാഭിയിലെ ജഠരാഗ്നി കോശത്തിലാ കർഷിച്ച് വായിൽകൂടി ആകർഷിച്ച വായുവിനെ അതുമായി ഇണക്കുന്നു. പിന്നീട് തള്ളവിരൽ മറ്റു വിരലുകൾ ഉള്ളം കൈ എന്നിവയാൽ കാത്, കണ്ണ്, മൂക്കിന്റെ ദ്വാരങ്ങൾ എന്നിവ ബന്ധിച്ച് പ്രാണായാമത്താൽ പ്രണവം ചിന്തിച്ച് അതിൽ തന്നെ സുഖം കണ്ടെത്തി ആത്മസാക്ഷാത്കാരം പ്രാപിക്കുന്നു.

4. ശ്രവണ മുഖ നയന നാസാനിരോധ നേ നൈവ കർത്തവ്യം
ശുദ്ധ സുഷുമ്നാ സരണൗസ്ഥൂ ƒമമലം ശ്രൂയതേ നാദഃ

5. വിചിത്ര ഘോഷ സംയുക്താ ƒനാഹതേ ശ്രൂയതേ ധ്വനിഃ
ദിവ്യ ദേഹശ്ച തേജസ്വീ ദിവ്യ ഗന്ധോ ƒ പ്യരോ ഗവാൻ

6. സംപൂർണ്ണ ഹൃദയഃശൂന്യോത്വാരഭേ യോഗവാൻ ഭവേത്ƒ
ദ്വിതീയാം വിഘടീകൃത്യവായുർ ഭവതി മധ്യഗേഃ

ശ്രവണം, മുഖം, നയനം നാസ എന്നിവയുടെ ഛിദ്ര ങ്ങളെ ബന്ധിച്ചാൽ അഭ്യാസത്തിന്റെ മറ്റൊരു വിധിയായി. അവയിൽ കൂടി ശുദ്ധമായ സുഷുമ്ന നാഡിയിൽ പ്രണവ ത്തിന്റെ അനാഹതധ്വനി കേൾക്കാം. അനാഹതചക്രത്തിൽ ധ്വനി കേൾക്കുമ്പോൾ തന്നെ വിഭിന്നപ്രകാരത്തിലുള്ള വിചിത്ര ഘോഷങ്ങളും കേൾക്കാം. സാധകനെ ഇത് എത്രയും തേജസ്വിയാക്കുന്നു. അവന്റെ ശരീരത്തിൽ നിന്നും ദിവ്യഗന്ധം വരും. ദിവ്യ ശരീരവും ലഭിക്കും. ശൂന്യത്തിൽ മനോയോഗ ത്തോടെ ധ്വനി കേട്ടിരിക്കുന്നതിനാൽ സാധകൻ യോഗയു ക്തനാകുന്നു. ജീവാത്മാവ് സുഷുമ്നാ മാർഗ്ഗത്തിൽ കൂടി മുമ്പോട്ടുപോകുമ്പോൾ സ്വാധിഷ്ഠാന ചക്രം ഭേദിച്ച് അതിന്റെ മധ്യത്തിലുള്ള ഛിദ്രത്തിൽ കൂടി പ്രാണവായു സുഷുമ്നയിൽ പ്രവേശിക്കുന്നു.

7. ദൃഢാസനോ ഭവേദ്യോഗീ പദ്മാഭ്യാസന സംസ്ഥിതഃ
   വിഷ്ണു ഗ്രന്ഥേസ്തതോ ഭേദാത്
   പരമാനന്ദ സംഭവാഃ

8. അതിശൂന്യോ വിമർദ്ദശ്ച ഭേരീ ശബ്ദസ്തതോ
   ഭവേത്ഃ
   തൃതീയാം യത്താതോ ഭിത്വാ നിനാദോ
   മർദ്ദന ധ്വനിഃ

9. മഹാശൂന്യം തതോയാതി സർവസിദ്ധി സമാശ്രയം
   ചത്താനന്ദം തതോഭിത്വാസർവപീഠ ഗതാനിലഃ

10. നിഷ്പത്തൗ വൈഷ്ണവഃ ശബ്ദഃ
    ക്വണതീതി ക്വണോ
    ഭവേത് ഏകീഭൂതം തദാചിത്തം
    സൗനകാദിമുനീഡിതം

11. അന്തേ$f$നന്തം സമാരോപ്യ ഖണ്ഡ്യേഖണ്ഡം
    സമർപ്പയൻ
    ഭൂമാനം പ്രകൃതിം ധ്യാത്വാ കൃത
    തൃത്യോ $f$മൃതോ ഭവേത്

12. യോഗേന യോഗം സംരോധ്യ ഭാവം
    ഭാവേന ചാഞ്ജസാ
    നിർവികല്പം പരം തത്വം സദാ ഭൂത്വാ
    പരം ഭവേത്

13. അഹം ഭാവം പരിത്യജ്യ ജഗത് ഭാവമനീ ദൃശംട
    നിർവികല്പേ സ്ഥിതോ വിദ്വാൻ ഭൂയോ
    നാപ്യനുശോചതി.

പദ്മാസനം തുടങ്ങിയ ആസനങ്ങളിൽ അഭ്യാസം നട ത്തുന്ന യോഗി മനോരഥ സിദ്ധിക്കർഹനാകുന്നു. പിന്നെ മൂന്നാമത്തെ മണിപൂരകമെന്ന ചക്രത്തിൽ സ്ഥിതിചെയ്യുന്ന മായ അനേകം കാമനകളെ വളർത്തും. അവ തകർത്താൽ പരമാനന്ദം ലഭിക്കും. ശൂന്യത്തെ ലംഘിച്ച് പ്രാണവായുവിന് നാഡിയുമായി സംഘർഷമുണ്ടാകുമ്പോൾ അതിൽനിന്നും പെരുമ്പറയുടെ ശബ്ദത്തിനു തുല്യമായ ശബ്ദം ശ്രവിക്കാം.

മൂന്നാമത്തെ മണിപൂരചക്രത്തെ ഭേദിക്കുമ്പോൾ പ്രാണവാ യുവിൽനിന്നും മൃദംഗം പോലുള്ള ഒരു ധ്വനി പുറപ്പെടുന്നു. പിന്നെ പ്രാണവായു താലചക്രം മുഖേന ചിത്തത്തെ ജയിച്ച് താലുചക്രം ഭേദിച്ച് അവിടെ മാനസികമായ സർവാനന്ദവും അവന് ലഭിക്കുന്നു. ഇങ്ങനെയുള്ള സാധനയുടെ അവസാനം പ്രത്യക്ഷമായി മുഴങ്ങുന്ന നാദത്തിൽ ചിത്തം ലയിക്കുന്നു എന്ന് സനകാദിമുനികൾ പറയുന്നു. അനന്തനെ സമാരോ പിച്ച് മായാഗ്രസ്തമായ രൂപത്തെ ബ്രഹ്മത്തിൽ സമർപ്പിച്ച് സാധകൻ ആത്മാവിന്റെ സർവവ്യാപകത്തെപ്പറ്റി ചിന്തിച്ച് അമൃതത്വത്തെ പ്രാപിക്കുന്നു. അസംപ്രജ്ഞാതയോഗം മുഖേന സംപ്രജ്ഞാതയോഗം ജയിച്ച് അഭാവത്താൽ ഭാവ ത്തെ നിരോധിക്കണം. അപ്പോൾ സാധകൻ നിർവികല്പസ മാധിയെ പ്രാപിച്ച് കൈവല്യം സാധിക്കുന്നു. അതോടെ അവന്റെ അഹംഭാവം നഷ്ടമാകുന്നു. മായാമയമായ പ്രപ ഞ്ചവും ലുപ്തമാകുന്നു. ജ്ഞാനിയായ സാധകനെ മമത്വം ബാധിക്കുന്നില്ല.

14. സലിലേ സൈന്ധവം യദ്വത് സാമ്യം
    ഭവതി യേഗതഃ
    തഥാത്മ മനസോരൈക്യം സമാധിര ഭി നീയതേ

15. യദാസംക്ഷീയതേ പ്രാണോ മാനസം
    ച പ്രലീ യതേ
    തദാസമരസത്വം തത് സമാധീരഭി നീയതേ

16. യത് സമത്വം തയോരത്ര ജീവാത്മ പരമാത്മനോഃ
    സമസ്ത നഷ്ടയസങ്കല്പഃ സമാധി രഭി ധീയതേ

17. പ്രഭാ ശൂന്യം മനഃ ശൂന്യം ബുദ്ധി ശൂന്യം
    നിരാമയം
    സർവശൂന്യം നിരാഭാസം സമാധിരഭിധീയതേ

18. സ്വയമുച്ചലിതേ ദേഹേ ദേഹീ നിത്യ സമാധി നാ
    നിശ്ചലം തം വിജാനീയാത് സമാധീര ഭീധീയതേ

19. യത്ര യത്ര മനോ യാതി തത്ര തത്ര പരം പദം
    തത്ര തത്ര പരം ബ്രഹ്മ സർവത്ര സമവസ്ഥിതം.

വെള്ളത്തിലിട്ട ഉപ്പ് അതിൽ അലിഞ്ഞുചേരുന്നതു പോലെ മനസ്സ് എപ്പോൾ ആത്മാവിൽ ലയിക്കുന്നു ആ അവ സ്ഥയെ സമാധിയെന്ന് പറയുന്നു. പ്രാണായാമത്തിൽ ക്ഷീണ മാർന്ന പ്രാണവായു കുംഭകത്തിൽ സ്ഥിതിചെയ്യുകയും ചിത്ത വൃത്തികൾ നഷ്ടമായിത്തീരുകയും ചെയ്യുന്നു. ആ സമയ ത്തുണ്ടാകുന്ന ചിത്താത്മാക്കളുടെ ഏകീഭാവമാണ് സമാധി. അതിൽ ജീവാത്മ പരമാത്മാക്കളുടെ സമത്വ ഭാവം കൈവരു മ്പോൾ സകല സങ്കല്പങ്ങളും നശിക്കുന്നു. സാംസാരികവും ബോധരഹിതവുമായ സ്ഥിതിയിൽ മനോബുദ്ധികളുടെ പരി പൂർണ്ണമായ വിലയം സംഭവിച്ചാൽ സർവവും ശൂന്യമായി തോന്നും. ആ അവസ്ഥയ്ക്ക് നിരാമയം എന്നു പേര്. അതു തന്നെ സമാധി. ശരീരം അങ്ങുമിങ്ങും പോയാലും ചിത്ത ത്തിന്റെ നിശ്ചലവും ധ്യാനമഗ്നവുമായ സ്ഥിതിയാണ് സമാ ധി. ആ അവസ്ഥയിൽ സാധകന്റെ മനസ്സ് എവിടെപ്പോയാലും

I K

അവന് പരമപദം ലഭിക്കുന്നുണ്ട്. പരബ്രഹ്മം അവന് സുലഭ മാണ്.

## മൂന്നാം ഖണ്ഡം

1. അഥ ഹൈനം ദേവാ ഊചുർ നവ ചക്ര വിവേകമനു ബ്രൂഹീതി, തഥേതി സഹോവാച

വീണ്ടും ദേവന്മാർ അദ്ദേഹത്തോട് തങ്ങൾക്ക് നവചക്ര വിവേകത്തെ സംബന്ധിച്ച ഉപദേശം നൽകണമെന്ന് പറഞ്ഞു. അങ്ങനെയാകട്ടെ എന്നു പറഞ്ഞ് അദ്ദേഹം ഉത്തരം നൽകി.

2. ആധാരേ ബ്രഹ്മ ചക്രം ത്രിരാവൃതം ഭഗമണ്ഡലാ കാരം തത്ര മൂലകന്ദേ ശക്തിഃ പാവകാകാരം ധ്യായേത് തത്രൈവ കാമരൂപപീഠം സർവകാമപ്രദം ഭവതി ഇത്യാധാരം ചക്രം

3. ദ്വിതീയം സ്വാധിഷ്ഠാന ചക്രം ഷഡ് ഭുജം തന്മദ്ധ്യേ പശ്ചിമാഭിമുഖം ലിഗം പ്രവാളാങ്കും സദൃശം ധ്യായേത് തത്രൈവേഡ്യാണ പീഠം ജഗദാകർഷണ സിദ്ധിദം ഭവതി. തൃതീയം നാഭിചക്രം സർപ്പകുടിലാകാരം തന്മദ്ധ്യേ കുണ്ഡലിനീം ബാലാർക്കകോടിപ്രഭാം തടി ത്സന്നിഭാം ധ്യായേത് സാമർത്ഥ്യ ശക്തിഃ സർവഃ സിദ്ധിപ്രദാ ഭവതി.

4. മണി പൂരകചക്രം ഹൃദയേ ചക്രമഷ്ട ദലമധോ മുഖം തന്മധ്യേജ്യോതിർമയ ലിംഗാകാരം ധ്യായേത് സൈവ ഹംസ കലാസർവപ്രിയാ സർവലോകവശ്യക രീ ഭവതി.

5. കണ്ഠചക്രം ചതുരംഗുലം തത്ര വാമേ ഇഡാ ചന്ദ്ര നാഡീ ദക്ഷിണേ പിംഗളാ സൂര്യനാഡീ തന്മധ്യേ സുഷുമ്നാം ശ്വേതവർണ്ണാം ധ്യായേത്യ ഏവം വേദ അനാഹ ത സിദ്ധിദാ ഭവതി.

6. താലു ചക്രം തത്ര അമൃത ധാരാ പ്രവാഹോ ഘണ്ടികാ ലിംഗമൂല ചക്രരന്ധ്രേ രാജദന്താവലം ബിനീവിവരംദശ ദ്വാദശാരം തത്ര ശൂന്യം ധ്യായേത് ചിത്തലയോ ഭവതി.

7. സപ്തമം ഭൂചക്രമംഗുഷ്ഠ മാത്രം തത്ര ജ്ഞാന നേത്രം ദീപ ശിഖാകാരം ധ്യായേത് ത ദേവ കപാല കന്ദം വാക്സിദ്ധിദം ഭവതി.

8. ആജ്ഞാന ചക്രമഷ്ടമം ബ്രഹ്മരന്ധ്രം നിർവാണ ചക്രം തത്ര സൂചികാ ഗൃഹേതരം ധൂമ്രശിഖാകാരം ധ്യായേത്. തത്ര ജാലന്ധരപീഠം മോക്ഷപ്രദം ഭവ തീതാ പരബ്രഹ്മചക്രം.

9. നവാമാകാശ ചക്രം തത്രഷോഡശദലവത്മ മൂർധ്വ മുഖം തന്മധ്യകർണ്ണികാത്രികുടാകാരം തന്മധ്യേ ഊർധ്വശക്തിഃ താം പശ്യൻ ധ്യായേത് തത്രൈവ പൂർണ്ണഗിരി പീഠം സർവേച്ഛാസിദ്ധി സാധകം ഭവതി.

ഭഗവാൻ ആദിനാരായണൻ പറഞ്ഞു: മൂലാധാരത്തി ലുള്ള ബ്രഹ്മചക്രം യോനിയുടെ ആകാരത്തിലുള്ളതും ത്രിവൃ ത്തയുക്തവുമാണ്. അവിടെ കർണ്ണികാമൂലത്തിൽ ഉറങ്ങുന്ന സർപ്പത്തിന്റെ ആകൃതിയിൽ കുണ്ഡലിനീ ശക്തി സ്ഥിതി ചെയ്യുന്നു. അത് ഉണരുന്നതുവരെ കത്തിജ്വലിക്കുന്ന ജ്വാല യുടെ രൂപത്തിൽ ധ്യാനിക്കണം. അവിടെയാണ് ഭഗവതിത്രി പുരയുടെ കമരൂപപീഠം എന്ന സ്ഥാനം. ആ ഭഗവതിയെ അർപ്പിച്ചാൽ സകല ഭോഗങ്ങളും സിദ്ധിക്കും. ഇത് ആധാര മെന്ന പ്രഥമചക്രമാണ്.

രണ്ടാമത്തേത് ആറുദലങ്ങളുള്ള പദ്മത്തിന്റെ സ്വാധി ഷ്ഠാന ചക്രമാണ്. അതിന്റെ കർണ്ണികാപൃഷ്ഠത്തിൽ ചുമന്ന നിറത്തിലുള്ള ശിവലിംഗത്തെ പശ്ചിമാഭമുഖമാക്കി ധ്യാനി ക്കണം. അവിടെയുള്ള ഉഡ്യാനപീഠത്തെ ഉപാസിച്ചാൽ വിശ്വത്തെ ആകർഷിക്കാൻ പോന്ന സിദ്ധി കരഗതമാകും.

മൂന്നാമത്തെതായ നാഭിചക്രം സർപ്പാകൃതിയിലുള്ളതും ആറ് വൃത്തങ്ങളോടുകൂടിയതുമാണ്. ആ ചക്രത്തിൽ കോടി ക്കണക്കിന് ബാലസൂര്യന്മാരുടെ ജ്യോതിസ്സിന് തുല്യമായ കുണ്ഡലിനീ ശക്തിയെ ധ്യാനിക്കുക. ഉണർന്നതിനുശേഷം ആ ശക്തി ഏറെ കഴിവുള്ളതും സിദ്ധിദായകവുമാണ്.

മണി പൂരകചക്രം അഷ്ടദള കമലാകാരത്തിലുള്ളതും അധോമുഖവുമാണ്. ഇതു തന്നെ ഹൃദയചക്രം. ഇതിൽ ജ്യോതിർമയലിംഗത്തെ ധ്യാനിക്കുക, ഇത് ഹംസകല എന്ന പേരിൽ പ്രിയങ്കരമാകുന്നു. അതുണർന്നാൽ സർവലോകവും വശീകരിക്കാനുള്ള ശക്തി കിട്ടും. കഴുത്തിൽ ചതുരംഗുല പ്രമാണമായ ചക്രമുണ്ട്. അതിൽ ഇടത്തുഭാഗത്ത് ഇഡയും വലതുഭാഗത്ത് പിംഗലയും ഉണ്ട്. രണ്ടിനും മധ്യേ വെളുത്ത സുഷുമ്നാ നാഡിയെ ചിന്തിക്കുക. ഇതറിയുന്നവന് അനാ ഹതചക്രം സിദ്ധി നൽകുന്നു. ഇതിന്റെ മുമ്പിലുള്ള നാലു ചക്രത്തിൽ അമൃതധാര പ്രവഹിക്കുന്നു. ഈ നാലു ചക്ര ത്തിലും പത്തു പന്ത്രണ്ട് ദളങ്ങളുണ്ട്. അതിനും മുന്നിൽ ദന്ത മൂലം വരെ വിശാലചക്രാകാരമായ ഛിദ്രത്തിൽ നാലു ചക്ര മുണ്ട്. അതിൽ ശൂന്യത്തെ ധ്യാനിച്ചാൽ ചിത്തം ശൂന്യരതമാ കും. അംഗുലപരിമാണമുള്ള ഏഴാമത്തെതാണ് ഭൂചക്രം. അതിൽ കാറ്റില്ലാത്തിടത്തു കത്തുന്ന ദീപത്തിനൊത്ത ജ്ഞാന നേത്രത്തെ ചിന്തിക്കണം. ഈ ചക്രം ഉണർന്നാൽ കപാല കന്ദത്തെപ്പറ്റിയും അതിനോടനുബന്ധിച്ചുള്ള വിഷയങ്ങളെപ്പ റ്റിയും അറിവ് ലഭിക്കുന്നു. എട്ടാമത്തെ ആജ്ഞ ചക്രത്തെ ത്തന്നെയാണ് ബ്രഹ്മരന്ധ്രം എന്ന് പറയുന്നത്. അതിന്റെ അഗ്ര ഭാഗം സൂചിമുന പോലിരിക്കും. അവിടെ ധൂമശിഖാരൂപത്തെ ധ്യാനിക്കണം. അവിടെയുള്ള ജാലന്ധരപീഠത്തെ ഉപാസി ച്ചാൽ മോക്ഷം സിദ്ധിക്കും. അതിനാൽ പരബ്രഹ്മചക്രം എന്നും അതിന് പേരുണ്ട്. ഒൻപതാമത്തെത് ആകാശ ചക്ര മാണ്. അവിടെ പതിനാറു ദളങ്ങളോടു കൂടിയ താമര ഊർധ്വ മുഖമായി സ്ഥിതിചെയ്യുന്നു. അതിന്റെ നടുവിലുള്ള കർണ്ണിക ത്രിഗുണങ്ങളുടെ മാതാവാകയാൽ മൂന്നു ശിഖരങ്ങളുള്ള പർവ തത്തിന്റെ ആകൃതി ചേർന്നതാണ്. അതിന്റെ മധ്യത്തിൽ മുക ളിലോട്ട് കുനിഞ്ഞുകിടക്കുന്ന ശക്തിയുണ്ട്. അതിനെ നോക്കി

N P

ചിന്തിക്കണം. അവിടെ യുള്ള പൂർണ്ണഗിരി പീഠം ഉപാസിക്കുന്നത് കാമനാസിദ്ധിദമാകുന്നു.

10. സൗഭാഗ്യ ലക്ഷ്മ്യുപനിഷദം നിത്യ മധീതേ സോഗ്നി $f$മൃതോ ഭവതി സർവായു പൂതോ ഭവതി. സ സകല ധനധാന്യ സത് പുത്ര കളത്ര ഹയഭൂഗ ജപശൂമഹി ഷീ ദാസീദാസ യോഗജ്ഞാനവാൻ ഭവതി സൗ പുനരാവർത്തത ഇത്യുപനിഷത്.

ഈ സൗഭാഗ്യലക്ഷ്മീ ഉപനിഷത്ത് നിത്യവും അധ്യയനം ചെയ്യുന്നവൻ അഗ്നിപൂതനാകുന്നു. വായു പൂതനാകുന്നു; അവൻ സകല വിധ ധനധാന്യങ്ങൾ പുത്രൻ ഭാര്യ ആന, കുതിര, മൃഗങ്ങൾ, പശു, എരുമ, ദാസൻ, ദാസിമാർ എന്നിവരോടുകൂടി ഐശ്വര്യസമ്പന്നനായി ജ്ഞാനിയായി ഭവിക്കുന്നു. അവസാനം അവൻ പരമപദം പ്രാപിക്കുകയും പുനർജന്മമില്ലാത്തവനായി ഭമിക്കുകയും ചെയ്യുന്നു.

സൗഭാഗ്യലക്ഷ്മീ ഉപനിഷത്ത് സമാപിച്ചു.

# സ്കന്ദോപനിഷത്ത്

**ശാന്തിപാഠം**

ഓംഃ സഹനാവവതു. സഹ നൗ ഭുനക്തു സഹ വീര്യം കരവാവ ഹൈ. തേജസ്വിനാവധീത മസ്തു. മാ വിദ്വിഷാ വ ഹൈ ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മം ഗുരുശിഷ്യന്മാരായ നമ്മൾ രണ്ടുപേരെയും രക്ഷിക്കട്ടെ. അത് നമ്മൾ രണ്ടു പേരെയും പാലിക്കട്ടെ. നാ രണ്ടുപേരെയും പാലിക്കട്ടെ. നാ രണ്ടു പേരും ഒരുമിച്ച് കഴിവുകൾ നേടട്ടെ. നമ്മുടെ അദ്ധ്യയനം തോജോമയമാകട്ടെ. ഞങ്ങൾ അന്യോന്യം ദ്വേഷം വഹിക്കാൻ ഇടയാകാതിരിക്കട്ടെ ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

1. അച്യുതോ $f$സ്മി മഹാദേവ തവ കാരുണ്യലേശകഃ
   വിജ്ഞാനഘന ഏവാസ്മി ശിവോ $f$സ്മി കിമതഃപരം

മഹാദേവ, അങ്ങയുടെ കാരുണ്യലേശം നിമിത്തം ഞാൻ അച്യുതനും വിജ്ഞാനഘനനും ശിവനും ആയിരിക്കുന്നു. എനിക്ക് ഇതിൽ കൂടുതലെന്തു വേണം?

2. ന നിജം നിജവാദ് ഭാതി അന്തഃകരണജ്യം ഭണാത്
   അന്തഃകരണനാശേന സംവിന്മാത്ര സ്ഥിതോ ഹരിഃ

മനുഷ്യന്റെ അന്തഃകരണം വികസിതമായി തന്റെ പാർത്ഥിവസ്വരൂപം വിസ്മരിക്കുമ്പോൾ അന്തഃകരണനാശം സംഭവിക്കുകയും അവിടെ ഏകനായി ഹരിമാത്രം സ്ഥിതിചെയ്യുന്ന അവസ്ഥ ഉണ്ടാവുകയും ചെയ്യുന്നു.

3. സംവിന്മാത്ര സ്ഥിതശ്ചാഹ മജോ$f$സ്മി കിമതഃ പരം
   വ്യതിരിക്തം ജഡം സർവം സ്വപ്ന വച്ച വിന ശ്യതി

ജ്ഞാനസ്വരൂപത്തിൽ സ്ഥിതി ചെയ്യുന്നവനെന്നും ജന്മരഹിതമാണെന്നുമുള്ള അനുഭവവും ജ്ഞാനവും എനിക്കുണ്ടായിരിക്കുന്നു. ഇതിൽ നിന്നും ഭിന്നമായിട്ടുള്ളതെല്ലാം ജഡം സ്വപ്നം എന്നിവപോലെ നശ്വരമാണ്? ഇതിൽ കൂടുതലെന്താണു വേണ്ടത്?

4. ചിജ്ജഡാനം തു യോ ദ്രഷ്ടാ സോ $f$ച്യുതോ ജ്ഞാന
   വിഗ്രഹഃ സ ഏവ ഹി മഹാദേവഃ സ ഏവ ഹി മഹാഹരിഃ

ചൈതന്യത്തെയും ജഡത്തെയും കാണുന്നവൻ തന്നെയാണ് അച്യുതനും ജ്ഞാനസ്വരൂപനും. അവൻ തന്നെയാണ് മഹാദേവനും മഹാഹരിയും

5. സ ഏവ ജ്യോതിഷാം ജ്യോതിഃ സ ഏവ പരമേ ശ്വരഃ
   സ ഏവ ഹി പരം ബ്രഹ്മ തദ് ബ്രഹ്മാഹം ന സംശയഃ

അദ്ദേഹം തന്നെ സർവജ്യോതിസ്സുകൾക്കും മൂലകാരണമായ ജ്യോതിസ്സ്. അദ്ദേഹം തന്നെ പരമേശ്വരൻ. പരബ്രഹ്മവും അദ്ദേഹം തന്നെ. സംശയമില്ല, ഞാനും അതേ ബ്രഹ്മം തന്നെ.

6. ജീവഃ ശിവഃ ശിവോ ജീവഃ സജീവഃ കേവലഃ ശിവഃ
   തുഷേണ ബദ്ധോ വ്രീഹിഃ സ്യാത്തുഷാ ഭാവേന തണ്ഡുലഃ

7. ഏവം ബദ്ധസ്തഥാ ജീവഃ കർമനാശേ സദാ ശിവഃ
പാശബദ്ധസ്തഥാ ജീവഃ പാശമുക്തഃ സദാ ശിവഃ

ജീവൻ തന്നെ ശിവൻ. ശിവൻ തന്നെ ജീവൻ. ആ ജീവൻ കേവലം ശിവൻ തന്നെ. ഉമിചേർന്ന നെല്ലിൽ നിന്നും ഉമി മാറ്റിയാൽ അരി ശേഷിക്കും. അതുപോലെ ബദ്ധനായ ജീവൻ കർമ്മനാശം സംഭവിക്കുമ്പോൾ സദാശിവനാകുന്നു. ഇതു പോലെ പാശബദ്ധനായ ജീവൻ പാശമുക്തനായാൽ സദാ ശിവനായി.

8. ശിവായ വിഷ്ണുരുപായ ശിവരുപായ വിഷ്ണുവേ
ശിവസ്യ ഹൃദയം വിഷ്ണുർ വിഷ്ണോശ്ച
ഹൃദയം ശിവഃ

ശിവൻ തന്നെ വിഷ്ണുരൂപൻ. വിഷ്ണു തന്നെ ശിവരൂപൻ. ശിവന്റെ ഹൃദയത്തിൽ വിഷ്ണുവും വിഷ്ണുവിന്റെ ഹൃദയത്തിൽ ശിവനും വസിക്കുന്നു.

9. യഥാശിവമയോ വിഷ്ണുരേവം വിഷ്ണുമയ ശിവഃ
യഥാന്തരം ന പശ്യാമി തഥാ മേ സ്വസ്തി രായുഷി

ഏതുവിധം വിഷ്ണു ശിവമയമായിരിക്കുന്നോ അതു പോല ശിവൻ വിഷ്ണുമയവുമാണ്. ഇവരിൽ അഭോവം എനിക്കുണ്ടാകുമ്പോൾ ഈ ശരീരത്തിൽ സ്ഥിതിചെയ്യവേ തന്നെ ഞാൻ കല്യാണ സ്വരൂപനാകുന്നു.

10. യഥാന്തരം ന ഭേദാഃ സ്യുഃ ശിവ കേശയോ
സ്തഥാ ദേഹോ
ദേവാലയഃ പ്രോക്തഃ സജീവഃ കേവലഃ ശിവഃ
ത്യജേദജ്ഞാന നിർമ്മാല്യം സോ
ഹം ഭാവേന പൂജയേത്.

വിഷ്ണുവും ശിവനും തമ്മിൽ യാതൊരു വിധമായ അന്തരമോ ഭേദമോ ഇല്ലാത്തതുപോലെ ഈ ദേഹവും ദേവാലയമാണ്. അതിൽ ജീവൻ കേവലം ശിവരൂപത്തിൽ സ്ഥിതി ചെയ്യുന്നു. മനുഷ്യന്റെ അജ്ഞാന നിർമ്മാല്യം ദൂരത്തിലാകുമ്പോൾ "അത് ഞാൻ തന്നെ" എന്ന ഭാവത്തിൽ അതിനെ പൂജിക്കണം.

11. അഭ്യേദദർശനം ജ്ഞാനം ധ്യാനം നിർവിഷയം മനഃ
സ്നാനം മനോമലത്യഹഃ ശൗചമിന്ദ്രിയ നിഗ്രഹഃ

സകലതും അഭേദ ബുദ്ധിയോടെ കാണുകയെന്നതാണ് ജ്ഞാനം. മനസ്സിന്റെ നിർവിഷയാവസ്ഥയാണ് ധ്യാനം. സ്നാനമെന്നത് മനോമാലിന്യത്തിന്റെ ദൂരീകരണമാണ്. ഇന്ദ്രിയ നിഗ്രഹമാണ് യഥാർത്ഥത്തിലുള്ള ശൗചം.

12. ബ്രഹ്മാമൃതം പിബേദ് ഭൈക്ഷ മാചരേദ്
ദേഹ രക്ഷണേ
വസേദേകാന്തികേ ഭൂത്വാ ചൈകാ ന്തേ
ദ്വൈത വർജിതേ
ഇത്യേപമാചരേത് ധീമാൻ സ ഏവം മുക്തി
മാപ്നുയാത്.

ബ്രഹ്മജ്ഞാനാമൃതം പാനം ചെയ്യുകയും ദേഹസംരക്ഷണത്തിന് ഭിക്ഷാവൃത്തി സ്വീകരിക്കുകയും ദ്വേഷഭാവം കൈവെടിയുകയും ഏകാന്തവാസിയായിരിക്കുകയും വേണം. ഇങ്ങനെ ആചരിക്കുന്നവൻ മോക്ഷം പ്രാപിക്കുന്നു.

13. ശ്രീപരമധാമ്നേ സ്വസ്തി ചിരായുഷ്യോന്നമഇതി.
വിരിഞ്ചിനാരായണ ശങ്കരാത്മകം
നൃസിംഹദേവേശ തവ പ്രസാദതഃ
അചിന്ത്യമവ്യക്ത മനന്തമ വ്യയം
വേദാത്മകം ബ്രഹ്മനിജം വിജാനതേ

പരമാധാമാവും കല്യാണ രൂപിയുമായ വിഷ്ണുവിന് നമസ്കാരം. നൃസിംഹ ദേവ അങ്ങയുടെ കൃപയാൽ ബ്രഹ്മസ്വരൂപവും വിഷ്ണുസ്വരൂപവും, ശിവ സ്വരൂപവും അചിന്ത്യവും അവ്യക്തവും അനന്തരം വേദസ്വരൂപവുമായ ബ്രഹ്മം ആത്മ സ്വരൂപത്തിൽ അറിയുന്നു.

14. തദ് വിഷ്ണോഃ പരമം പദം സദാപശ്യന്തി
സൂരയഃ ദിവീവ ചക്ഷുരാതതം.

15. തദ്വിപ്രാസോ വിപന്യവോ ജാഗൃവംസഃ സമിന്ധതേ വിഷ്ണോ യത് പരമം പദമിത്യേതന്നി വാണാ നുശാനമിതി ദേവാനുശാസന മിത്യു പനിഷത്.

വിഷ്ണവിന്റെ ആ പരമപദത്തെ പകലെന്നപോലെ സ്പഷ്ടമായിക്കാണുന്ന ജ്ഞാനികൾ ബ്രഹ്മജ്ഞാനം പ്രാപിച്ച് ബ്രഹ്മത്തിൽ തന്നെ ലയിക്കുന്നു. ഇതു തന്നെയാണ് വിഷ്ണുവിന്റെ പരമപദം. ഇതുതന്നെയാണ് നിർവാണാത്മകമായ ജ്ഞാനം ഇതുതന്നെ വേദാനുശാസനം എന്ന് ഉപനിഷത്ത്.

സ്കന്ദോപനിഷത്ത് സമാപിച്ചു.



I K

# സ്വസംവേദ്യോപനിഷത്ത്

ഓം. സർവേഷാം പ്രാണിബുദ് ബുദാനാം നിരഞ്ജനാവ്യക്താമൃത നിധോ വിലയ വിലാസഃ സ്ഥിതിർ വിജൃംഭതേ. തേഷാമേവ പുനർഭവനം നോ ഇഹാസ്തി. സ യഥാ മൃത് പിണ്ഡേ ഘടാനാം തന്നോ വടാനാം തയൈവേതി ഭവന്തി. വസ്തുതോ നോ പാദാനമത ഏവ നോപാദ മത ഏവ ന നിമിത്ത മത ഏവ ന വിദ്യാ ന പുരാണം നോ വേദാനേതി ഹാസാ ഇതി ന ജഗദിതി ന ബ്രഹ്മാ നോ വിഷ്ണുഃ നാഥ രുദ്രോനേ ശ്വരോ ന ബിന്ദുർ ന കമേതി അഗ്രേമധ്യാവസാനേ സ വൈ യഥാവസ്ഥിതം യഥാവസ്ഥിത ജ്ഞാനം തേഷാം നോ ഭവത്യാഗമ പുരാണേതിഹാസ ധർമ്മ ശാസ്ത്രേഷു കൃതാഭിമാനാസ്തേ. യത്താനി തു മുഗ്ധ തരമുനി ശബ്ദവാച്യൈഃ ജീവബുദ്ബുദൈഃ രചിതാ നീതി ഭവന്ത തത്ര പ്രാമാണ്യം താദൃശാനാമേവ. തേ തത്വജ്ഞാനേനാവൃതാഃ സത്യനേന ഗർഭാസ്ത ദ്പ്യേഷ ശ്ലോകോ ഭവതി. തദത്ര ശ്ലോകോ ഭവതി.

ബ്രഹ്മമാകുന്ന ജലാശയത്തിൽ ജീവികളാകുന്ന കുമിളകൾ ഉണ്ടായി അതിൽ തന്നെ വിലയം പ്രാപിക്കുന്നു. പ്രകടമായി സത്യമായി ഭവിക്കുന്നതാണ്. ബ്രഹ്മലീനമായിത്തീരുന്നതിന് പിന്നീട് ജനിക്കേണ്ട ആവശ്യമുണ്ടാകുന്നില്ല. മണ്ണിനു മണ്ണുകൊണ്ടുണ്ടാക്കുന്ന് കുടത്തിനും നൂലിനും നൂലുകൊണ്ടുണ്ടാക്കുന്ന വസ്ത്രത്തിനുമുള്ള അവസ്ഥാവിശേഷമാണ്. ജീവികൾക്കും ബ്രഹ്മത്തിനും തമ്മിലുള്ളത് ആ നിലയിൽ നോക്കുമ്പോൾ വിദ്യാപുരാണങ്ങൾ, ഇതിഹാസങ്ങൾ ഇവയ്ക്കൊന്നും ശാശ്വതമായ സത്തയില്ല. അങ്ങനെ സൂക്ഷ്മമായി ചിന്തിക്കുമ്പോൾ ബ്രഹ്മാവോ വിഷ്ണുവോ ഈശ്വരനോ ബിന്ദുവോ കലയോ ഒന്നുമില്ലെന്ന് കാണാം. മധ്യാവസ്ഥയിലോ അന്ത്യാവസ്ഥയിലോ അവർക്ക് യഥാവസ്ഥിതിതമായ ജ്ഞാനം ലഭിക്കുന്നില്ല. കാരണം അവർ ആഗമങ്ങളിലും പുരാണങ്ങളിലും ഇതിഹാസങ്ങളിലും ധർമ്മശാസ്ത്രഗ്രന്ഥങ്ങളിലും അഭിമാനം വഹിക്കുകമാത്രം ചെയ്യുന്നു. മുനികൾ എന്ന പേരിൽ അറിയപ്പെടുന്ന വെറും തുച്ഛബുദ്ബുദങ്ങൾ മാത്രമാണവർ. പണ്ഡിതന്മാരെന്നഭിമാനിക്കുന്ന അവർ മിക്കവാറും അജ്ഞാനികൾ തന്നെ. വളരെ പ്രയാസപ്പെട്ട് കുറെ ഗ്രന്ഥങ്ങളിലെ അറിവുനേടുന്നു. പക്ഷേ യഥാർത്ഥത്തിൽ അവർ അജ്ഞാനത്തിൽ മുഴുകിക്കഴിയുന്നു. അത് വ്യക്തമാക്കുന്ന പ്രമാണികശ്ലോകമുണ്ട്. സംഗതി വ്യക്തമാണ്.

ഇഹ തേനാപ്യജ്ഞാനേന നോ
കിഞ്ചിത് അഥ യഥാവസ്ഥിത ജ്ഞാനേന കിഞ്ചിത്
നേതി തദസ്തി തദസ്തി യന്നാസ്തി നാസ്തി
തത് കാലകർമ്മാത്മകമിദം സ്വഭാവാത്മ കം
ചേതി ന സുകൃതം നോ ദുഷ്കൃതം
അതഏവ സുമേരു ദാതാരോ വാ
ഗോഘ്നൈഃ പുരാപാ ഗഃ സുരാപാനം
പശ്യതേഹരൈഃ പരോക്ഷഹരൈഃ വാ
ഗുരുപാപനിഷ്ഠൈഃ സർപാപനിഷ്ഠൈ
സമാനസ്ത ഏതേ തൈശ്ച ന
ഗൗഃ ന ബ്രാഹ്മണഃ ന സുരാ ന
പശ്യന്തോഹര ന പരോക്ഷഹരഃ ന
ഗുരുപാപാനി ന ലഘുപാപാനി മതം
തന്നിഷ്ഠാഃ അത ഏവ ന നിർവാണം
നോ നിരയ ഇതി തദപ്യേഷ ശ്ലോകോ ഭവതി.

ഇവിടെ അജ്ഞാനം കൊണ്ടോ യഥാവസ്ഥിതമായ ജ്ഞാനംകൊണ്ടോ വലിയ പ്രയോജനമൊന്നുമില്ല. സത്തയുള്ളതും സത്തയില്ലാത്തതുമെല്ലാം സത്യമാണ്. എല്ലാം കാലകർമ്മാത്മകവും സ്വഭാവാത്മകവുമാകുന്നു. പുണ്യമോ പാപമോ ഇല്ല. അതിനാൽ മഹാമേരു പർവതം തന്നെ ദാനം ചെയ്യുന്നവരും പശുദ്ദാനം ചെയ്യുന്നവരും ബ്രഹ്മഹത്യക്കാരനും മദ്യപാനിയും ഗുരുതല്പശായികളുമെല്ലാം തുല്യമാണ്. എല്ലാവരുടെയും സ്ഥിതി ഒന്നു തന്നെ. സകലതും കാലവശമാണ്. ആത്മാവ് ഇതിനൊക്കെ ഉപരിയാകുന്നു. ബ്രഹ്മത്തിൽ പശുവോ ബ്രാഹ്മണനോ മദ്യപാനിയോ ഒന്നുമില്ല. ചെറിയ പാപമോ വലിയ പാപമോ ഒന്നുമില്ല. മോക്ഷമോ നരകമോ ഒന്നും യഥാർത്ഥത്തിലില്ല. ഇത് വ്യക്തവുമാണ്.

തത്വജ്ഞാനം ഗുഹായം നിവിഷ്ടം
അജ്ഞാനികൃതമാർഗ്ഗം സൃഷ്ട വദന്തി
തേ തത്ര സാഭിമാനാഃ വർത്തന്തേ പുഷ്പി

തവചനേന മോഹിതാസ്തേ ഭവന്തി. സ യഥാ തുരാഭിഷഗ് ഗ്രഹണ കാലേ ബാലാ അഥഥ്യാഹിത ഗുഡാദിനാ. ജനന്യാ വാദ്യച്യതാ ഇതി നാനാ ദേവതാ ഗുരുകർമ്മ തീർത്ഥ നിഷ്ഠാശ്ച തേ ഭവന്തി. കേ ചിദ്വയം വൈദികാ ഇതി വദന്തി. നാന്യേ അസ്മഭ്യം. കേ ചിദ്വയം സർവശാസ്ത്രജ്ഞാ ഇതി. കേ ചിത് വയം സർവാനുഗ്രഹ വന്തഃ കേചിദ്വയം സ്വപ്നേ ഉപാസ്യ ദേവതാ ഭാഷിണ. കേ ചിത് വയം ദേവാ ഇതി കേ ചിത് വയം ശ്രിവദ് രമാ രമണ നളിന ഭൃംഗാ ഇതി. കേ ചിത്തു നൃത്യന്തു. കേചിത് മൂർഖാ വയം പരമ ഭക്തം ഇതി. വദന്തോ രുദന്തോ പതന്തി ച. യോ കേ ച ന തേ കേ സർവേപ്യജ്ഞാനിനഃ തേ തു ജ്ഞാനി നോ ഭവന്തി യേ തത്വജ്ഞാനി നശ്ചതൈഷ്തഷാം കോ വിശേഷഃ മത ഏഷ കേഷാം ചിത് കൈശ്ചിദ ഭേദഃ മത ഏവ യത്ര വിരഞ്ചി വിഷ്ണു രുദ്രാ ഈശ്വരേശ്ച ഗച്ഛന്തി തത്രൈവ ശ്വാ നോ ഗർദഭാ.

N P

മാർജാരാ, ക്രമമശ്ച മത ഏവ നാ ശ്വാന ഗർദ്ദഭൗ ധാതർ ച ന കൃമിഃ നോത്തമാ ന മധ്യമാ ന ജഘന്യാ തദപ്യേഷ ശ്ലോകോ ഭവതി.

തത്വജ്ഞാനം ഒരു പ്രകാരത്തിൽ അന്ധകാരാവൃതമാണ്. അജ്ഞാനികളുടെ മാർഗ്ഗത്തെ അത് ചിലപ്പോൾ മെച്ചമെന്ന് പറയുന്നു. കാരണ അവർ അവരുടെ മാർഗ്ഗത്തിൽ അഭിമാനം കൊള്ളുന്നു. മുഗ്ധവചനങ്ങളാൽ അവർ മോഹിതരാകുന്നു. എല്ലാം അനേകം ദേവതകൾ ഗുരുക്കന്മാർ സൽക്കർമ്മങ്ങൾ തീർത്ഥങ്ങൾ തുടങ്ങിയവയെ പ്രകീർത്തിക്കുന്നു. ഉന്നതസ്ഥാനങ്ങളിലുള്ള മോഹമാണ് ഇവരെ ഓരോന്നിലേക്ക് നയിക്കുന്നത്. അമ്മമാർ കുട്ടികളെ കൊണ്ട് മരുന്നു കുടിപ്പിക്കാൻ ശർക്കരയും മറ്റും തിന്നാൻ കൊടുക്കാമെന്ന് പ്രലോഭിപ്പിക്കുകയോ മരുന്ന് മധുരപദാർത്ഥങ്ങൾ പൊതിഞ്ഞു കൊടുക്കുന്നതു പോലെയോ ആണത്. ചിലർ വൈദികരാണെന്ന് പറയുന്നു. ചിലർ തങ്ങൾ ദേവന്മാരുടെ കൃപാപാത്രങ്ങളാണെന്ന് പറയുന്നു. സ്വപ്നത്തിൽ തങ്ങളുടെ ഉപാസ്യദേവന്മാരെ കാണാൻ കഴിഞ്ഞിട്ടുണ്ടെന്ന് ചിലർ അവകാശപ്പെടുന്നു. ചിലർ ദേവന്മാരെപ്പോലെ ജനങ്ങളാൽ പൂജിക്കപ്പെടുന്നു. മഹാവിഷ്ണുവാകുന്ന താമരയുടെ തേൻ നുകരുന്ന വണ്ടുകളാണ് തങ്ങളെന്ന് ചിലർ പറയുന്നു. ചിലർ ഭക്താഗ്രണികളെന്ന നിലയിൽ കരയുന്നു. നൃത്തം ചെയ്യുന്നു. യഥാർത്ഥത്തിൽ ഇവരിൽ പലരും അജ്ഞാനികളാണ്. ജ്ഞാനികളെന്നും തത്വജ്ഞാനികളെന്നും പറയുന്ന ഇവരിൽ ആരാണ് ശ്രേഷ്ഠർ? ആരും ശ്രേഷ്ഠന്മാരല്ലെന്നതാണ് പരമാർത്ഥം. ബ്രഹ്മവിഷ്ണുമഹേശ്വരന്മാരും കീടങ്ങളും ചെന്നെത്തുന്നത് ഒരേ സ്ഥാനത്താണെന്നുള്ളതാണ്. പരമാർത്ഥം. പട്ടിയായാലും കഴുതയായാലും കീടമായാലും സമാനം തന്നെ. എല്ലാം ഉത്തമങ്ങൾ തന്നെ. ഇക്കാര്യം പ്രസിദ്ധമാണ്.

ന തച്ഛബ്ദഃ ന കിം ശബ്ദഃ ന സർവേ ശബ്ദാഃ ന മാതാ നോ പിതാ ന ബന്ധുഃന ജായാ ന പുത്രോ ന മിത്രം ന സർവേ തഥാ പി സാധകൈരാത്മ സ്വരൂപം. വേദിതുമിച്ഛദ്ഭിർ ജീവന്മുമുക്ഷു ഭിഃ സന്തഃ സേവ്യാഃ ഭാര്യാ പുത്രോ ഗൃഹം ധനം സർവതേ ദ്യോ ദേയം കർമ്മാ ദ്വൈതം ന കാര്യം ഭാവ ദ്വൈതം കാര്യം നിശ്ചയേന സർവാ ദ്വൈതം കർത്തവ്യം. ഗുരൗ ദ്വൈതമ പശ്യം കാര്യം. യതോ ന തസ്മാ ദന്യത്. തേന സർമിദം പ്രകാശിതം. കോന്യഃ തസ്മാത് പരഃ സജീവന്മുക്തോ ഭവതി. സ ജീവന്മുക്തോ ഭവതി. യ ഏവം വേദ യ ഏവം വേദ.

അത് തച്ഛബ്ദമോ കിംശബ്ദമോ ശബ്ദമോ വേറെ ഏതെങ്കിലും ശബ്ദമോ അല്ല. അമ്മ, അച്ഛൻ, സഹോദരൻ, ഭാര്യ, പുത്രൻ, മിത്രം, ഇതൊന്നുമില്ല. എന്നാൽ സാധകന്മാർക്ക് തങ്ങളുടെ യഥാർത്ഥ സ്വരൂപം മനസ്സിലാക്കാനുള്ള ആഗ്രഹമുള്ളതുകൊണ്ട്, ജീവന്മുക്തേച്ഛയാൽ സജ്ജനങ്ങളെ സേവിക്കേണ്ടതാവശ്യമാണ്. ഭാര്യ, പുത്രൻ, ബന്ധു, സകലതും പരമാത്മ സാമീപ്യത്തിനായി കൈ വെടിയേണ്ടതായി വരും. കർമ്മ ദ്വൈതമല്ല ഭാവദ്വൈതമാണ് കൈക്കൊള്ളേണ്ടത്. സർവാദ്വൈത ഭാവമാണ് ആവശ്യം. അതേ ഘട്ടത്തിൽ ദ്വൈത ഭാവവും ആവശ്യമാണ്. കാരണം ഗുരുമുഖാന്തിരമാണ്. ഈ സംസാരത്തെയും പരബ്രഹ്മത്തെയുമെല്ലാം പൂർണ്ണമായി അറിയാൻ കഴിയുന്നത്. യഥാർത്ഥത്തിൽ സദ്ഗുരുവിനെക്കാൾ വലുതായി ഒന്നുമില്ല. ഈ തത്വം ശരിക്കു മനസ്സിലാക്കുന്നവൻ ജീവന്മുക്തനായിത്തീരുന്നു.

സ്വസംവേദ്യോപനിഷത്ത് സമാപിച്ചു.

---

# സർവസാരോപനിഷത്ത്

### ശാന്തിപാഠം

ഓം. സഹനാവവതു. സഹ നൗ ഭുനക്തു. സഹ വീര്യം കരവാവഹൈ. തേജസ്വിനാവധീതമസ്തു. മാ വിദ്വി ഷാവ ഹൈ. ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ

പരബ്രഹ്മം ഗുരുശിഷ്യന്മാരായ ഞങ്ങൾ രണ്ടുപേരെയും രക്ഷിക്കട്ടെ. ഞങ്ങൾ രണ്ടുപേരെയും പരിപാലിക്കട്ടെ. ഞങ്ങൾ രണ്ടുപേരും ഒരുമിച്ച് കഴിവുകൾ പാലിക്കട്ടെ. ഞങ്ങൾ രണ്ടുപേരും ഒരുമിച്ച് കഴിവുകൾ നേടട്ടെ. ഞങ്ങളുടെ അധ്യയനം തേജസ്വിയാകട്ടെ. ഞങ്ങൾ പരസ്പരം കലഹിക്കാനിടവരാതിരിക്കട്ടെ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

1. ഓം ബന്ധഃ കഥം? മോക്ഷഃ കാ? വിദ്യാ കാƒവിദ്യേതി? ജാഗ്രത് സ്വപ്ന സുഷുപ്തം തുരീയം ചകഥം? അന്നമയഃ പ്രാണമയോ മനോമയോ വിജ്ഞാന മയഃ ആനന്ദ മയഃ കഥം? കർത്താ ജീവഃ

ക്ഷേത്രജ്ഞഃ സാക്ഷീ കുടസ്ഥോ$f$ ന്തര്യാമീ കഥം? പ്രത്യാഗാത്മാ പരമാത്മാ മായാ ചേതി കഥം?

ബന്ധം എന്താണ്? മോക്ഷം എന്താണ്? വിദ്യ അവിദ്യ ഇവ എന്താണ്? ജാഗ്രത്, സ്വപ്നം സുഷുപ്തി തുരീയം എന്നീ നാല് അവസ്ഥകളെന്താണ്? അന്നമയം പ്രാണമയം, മനോമയം, വിജ്ഞാനമയം, ആനന്ദമയം എന്നീ അഞ്ചു കോശങ്ങളെന്താണ്? കർത്താവ് ജീവൻ ക്ഷേത്രജ്ഞൻ, സാക്ഷി, കൂടസ്ഥൻ അന്തര്യാമി ഇവയുടെ അർത്ഥമെന്താണ്? അതുപോലെ ജീവാത്മാവ്, പരമാത്മാവ് മായ ഈ തത്വങ്ങളെന്താണ്?

2. ആത്മേശ്വരോ $f$നാത്മനോ ദേഹാ ദീനാത്മ ത്വേനാഭിമന്യ തേ സോ$f$ഭിമാന ആത്മനോ ബന്ധസ്തന്നിവൃത്തിർ മോക്ഷസ്തദഭിമാനം കാരയതി യാ സാ $f$വിദ്യാസോ $f$ഭിമാനോ യയാദി നിവർത്തതേ സാ വിദ്യാ

ഈശ്വരനും ജീവനും ആത്മാവുതന്നെയെങ്കിലും ഏതൊന്നാണോ ആത്മാവല്ലാത്തത് അങ്ങനെയുള്ള ശരീരത്തിൽ ജീവന് ഞാനെന്ന ഭാവം ഉണ്ടാകുന്നു. അതുതന്നെയാണ് ജീവന്റെ ബന്ധനം ഈ അഹംഭാവം നശിക്കുകയാണ് മോക്ഷം. ഈ അഹംഭാവം സൃഷ്ടിക്കുന്നത് അവിദ്യയാകുന്നു. വിദ്യകൊണ്ട് ഈ അഹംഭാവം ഇല്ലാതാകും.

3. മന ആദി ചതുർ ദശ കാരണൈഃ പുഷ്കലൈ രാദിത്യാദ്യനു ഗൃഹീതൈഃ ശബ്ദാദീൻ വിഷയാൻ സ്ഥുലാന്യ ദോപാലഭതേ തദാത്മനോജാഗരണം. തദ്വാസനാ രഹിതശ്ചതുർഭിഃ കരണൈഃ ശബ്ദാദ്യ ഭാവേ $f$പി വാസനാമയാൻ ശബ്ദാദീന്യദോ പലഭ്യതേ തദാത്മനഃ സ്വപ്നം ചതുർദശകരണോ പരമാദ്വിശേഷ വിജ്ഞാനാഭാവാദ്യദാ തദാത്മനഃ സുഷുപ്തം, അവസ്ഥാത്രയ ഭാവാദ്, ഭാവസാക്ഷി സ്വയം ഭാവാഭാവര ഹിതം നൈരന്തര്യം ചൈക്യം യദാ തദാ തത്തുരീയം ചൈതന്യമിത്യുച്യതേ.

ആത്മാവിന്റെ ജാഗ്രദവസ്ഥ എന്നു പറയുന്നത്, സൂര്യദിദേവന്മാരുടെ ശക്തിയാൽ മനസ്സ്, ബുദ്ധി, ചിത്തം, അഹങ്കാരം, പത്ത് ഇന്ദ്രിയങ്ങൾ എന്നിങ്ങനെ പതിന്നാലു കാരണങ്ങളാൽ ആത്മാവ് ഏത് അവസ്ഥയിലാണോ ശബ്ദസ്പർശാദി സ്ഥൂലവിഷയങ്ങൾ ഗ്രഹിക്കുന്നത് അതു തന്നെ. ശബ്ദാദി സ്ഥൂലവിഷങ്ങളില്ലെങ്കിലും ജാഗ്രദാവസ്ഥയിൽ ശേഷിച്ച വാസനകൾ നിമിത്തം മനസ്സു തുടങ്ങിയ പതിന്നാലു കരണങ്ങൾ മുഖേന ശബ്ദാദിവാസനാ വിഷയങ്ങളെ ജീവൻ ഗ്രഹിക്കുന്നു. മുമ്പ് സൂചിപ്പിച്ച പതിന്നാല് ഇന്ദ്രിയങ്ങളും ശാന്തമായിത്തീർന്നതിനുശേഷം ഏതൊരവസ്ഥയിലാണോ വിശേഷജ്ഞാനഹീനതയാൽ ശബ്ദാദി വിഷയങ്ങളെ ഗ്രഹിക്കാതിരുന്നത് ആ സമയത്തുള്ള ആത്മാവിന്റെ അവസ്ഥയെ സുഷുപ്തി എന്ന് പറയുന്നു. ഈ മൂന്ന് അവസ്ഥകളുടെയും ഉല്പത്താലയം എന്നിവ അറിയുന്നതും സ്വയം ഉല്പത്താലയം എന്നിവയ്ക്ക് നിരന്തരം അതീതമായിരിക്കുന്നതും നിത്യസാക്ഷി ചൈതന്യമായിരിക്കുന്നതാണ് തുരീയ ചൈതന്യം. ആ അവസ്ഥയ്ക്ക് തുരീയമെന്ന് പറയുന്നു.

4. അന്ന കാര്യാണാം ഷണ്ണാം കോശാനാം. സമൂഹോ$f$ന്നമയഃ കോശഃ ഇത്യുച്യതേ. പ്രാണാദി ചതുർദശ വായുഭേദാ അന്നമയ കോശേ യദാ വർത്തന്തേ തദാ പ്രാണ മയഃ കോശേ ഇത്യുച്യതേ. ഏതത് കോശദ്വയ സംയുക്തോ മനഃ ആദി ചതുർഭിഃ കരണൈഃ ആത്മാ ശബ്ദാദി വിഷയാൻ സങ്കല്പാദി ധർമ്മാന്യദാ കരോതി തദാ മനോമയഃ കോശ ഇത്യുച്യതേഃ ഏതത് കോശത്രയ സംയുക്ത സ്തദ്ഗത വിശേഷാ വിശേഷജ്ഞോ യദാ$f$വ ഭാസതേ തദാവിജ്ഞാന മയഃ കോശഃ ഇത്യച്യുതേ. ഏതദ് കോശചതുഷ്ടയം സ്വകാരണജ്ഞാനേ വട കണികായാമിവഗുപ്ത വടവൃക്ഷോ യദാ വർത്തതേ തദാനന്ദമയഃ കോശ ഇത്യുച്യതേ.

അന്നമയകോശമെന്നു പറയുന്നത് അന്നത്താൽ ഉണ്ടാകുന്ന കോശങ്ങളുടെ സമൂഹരൂപമായ ശരീരത്തെയാണ്. പ്രാണൻ തുടങ്ങിയ പതിന്നാലു വായുക്കൾ ഈ അന്നമയ കോശത്തിൽ കൂടി സഞ്ചരിക്കുമ്പോൾ അതിനെ പ്രാണമയ കോശമെന്ന് പറയുന്നു. രണ്ടുകോശങ്ങളുടെയും ഉള്ളിൽ കഴിയുന്ന മനസ്സ് തുടങ്ങിയ പതിന്നാലു കരണങ്ങൾ മുഖേന ആത്മാവ് ശബ്ദാദി വിഷയങ്ങളെക്കുറിച്ച് ചിന്തിക്കുമ്പോൾ അതിനെ 'മനോമയകോശം' എന്ന് പറയും. ഈ മൂന്നു കോശങ്ങളോടും കൂടിച്ചേർന്ന് ആത്മാവ് ബുദ്ധികൊണ്ട് ചിലതെല്ലാം അറിയുന്നു. ഈ ബുദ്ധിമയസ്വരൂപത്തെ വിജ്ഞാനമയ കോശമെന്ന് പറയുന്നു. മുകളിൽ സൂചിപ്പിച്ച നാലു കോശങ്ങളോടുകൂടി ആത്മാവ് അരയാലിന്റെ കുരുവിൽ ഗൂഢമായി സ്ഥിതി ചെയ്യുന്ന പേരാൽ മരം പോലെ സ്വകാരണം അറിയാതിരിക്കുമ്പോൾ ഉണ്ടാകുന്ന അവസ്ഥയെ ആനന്ദമയകോശമെന്ന് വ്യവഹരിക്കുന്നു.

5. സുഖദുഃഖ ബുദ്ധ്യാശ്രയോ ദേഹാന്തഃ കർത്തായദാ തദേഷ്ട വിഷയേ ബുദ്ധിർ സുഖബുദ്ധിഃ രനിഷ്ടവിഷയേ ബുദ്ധിർ ദുഃഖബുദ്ധിഃ ശബ്ദസ്പർശ രൂപരസ ഗന്ധാഃ സുഖ ദുഃഖ ഹേതവഃ പുണ്യ പാപകർമ്മാനുസാരീഭൂത്വാ പ്രാപ്ത ശരീരസന്ധിർയോഗമപ്രാപ്ത ശരീരയോഗമിവ കുർവാണോ യദാദൃശ്യന്തേ തദോപഹിത ത്വാ ജ്ജീവ ഇത്യുച്യതേ.

സുഖം, ദുഃഖം ഇവയുടെ ദൃഷ്ടിയിൽ ഉള്ളിൽ രുചികരമായ വസ്തുവിനെപ്പറ്റിയുള്ള ആഗ്രഹമാണ് സുഖബുദ്ധി. അരുചികരങ്ങളായ വസ്തുസങ്കല്പമാണ് ദുഃഖബുദ്ധിസുഖപ്രാപ്തിക്കും ദുഃഖനിവാരണത്തിനും വേണ്ടി ജീവൻ പല കർമ്മങ്ങളും അനുഷ്ഠിക്കുന്നു അതു നിമിത്തം അതിനെ കർത്താവ് എന്നു പറയുന്നു. ശബ്ദം, സ്പർശം, ഗന്ധം, രൂപം, രസം എന്നീ അഞ്ചുവിഷയങ്ങളെ അനുസരിക്കുന്ന ആത്മാവ് പ്രാപിച്ച ശരീരസംയോഗത്തെ അപ്രാപ്തമെന്ന നിലയിൽ കരുതുന്നു. അപ്പോൾ അതിനെ ഉപാധിമുക്ത ജീവൻ എന്ന് പറയുന്നു.

6. മന ആദിശ്ച പ്രാണാദിശ്ചസത്യാദിശ്ച ഇച്ഛാദിശ്ച പുണ്യാദിശ്ചൈതേ പഞ്ചവർഗ്ഗാഃ ഇത്യേരോഷാംപഞ്ചവർഗ്ഗാണാംധർമ്മീ ഭൂതാത്മ ജ്ഞാനാദൃതേന വിന

ശ്യതി ആത്മസന്നിധൗനിത്യത്വേന പ്രതീയ മാന ആത്മോപാധിര്യസ്തല്ലിംഗം ശരീരം ഹൃദ്ഗ്രന്ഥിരിത്യു ച്യുതേതേത്ര യത് പ്രകാശതേ ചൈതന്യം സക്ഷേ ത്രജ്ഞ ഇത്യുച്യുതേ

മനസ്സ് തുടങ്ങിയവയും പ്രാണൻ തുടങ്ങിയവയും സത്വാ ദികളും ഇച്ഛാദികളും പുണ്യാദികളും ഇവയുടെ പഞ്ചസമൂ ഹത്തെ പഞ്ചവർഗ്ഗം എന്ന് പറയുന്നു. ഈ പഞ്ചവർഗ്ഗ ധർമ്മ ത്തോടു കൂടിയവനായി ജീവാത്മാവ് അറിയാതെ തന്നെ അതിൽ നിന്ന് മോചനം നേടാൻ ശക്തമാകുന്നില്ല. ആത്മാ വിനോടു ചേർന്നിരിക്കുന്നു. എന്ന് തോന്നിക്കുന്ന മനസ്സ് തുട ങ്ങിയ സൂക്ഷ്മതത്വങ്ങളുടെ ഉപാധിയെ ലിംഗശരീരമെന്ന് പറ യുന്നു. അതുതന്നെ ഹൃദയഗ്രന്ഥി. അതിനുള്ളിലുള്ള ചൈത ന്യത്തെ ക്ഷേത്രജ്ഞൻ എന്ന് പറയുന്നു.

7. ജ്ഞാതൃജ്ഞാനജ്ഞേയാനാ മാ വിർ ഭാവ തിരോ ഭാവജ്ഞാതാ സ്വയമേവാ വിർ ഭാവ തിരോഭാവ ഹീനഃ സ്വയം ജ്യോതീഃ സഃ സാക്ഷീത്യുച്യതേ ബ്രഹ്മാദി പിപീലികാ പര്യന്തം സർവപ്രാണി ബുദ്ധിഷ വിശിഷ്ടതയോ പലഭ്യമാനഃ സർവ പ്രാണിബു ദ്ധിസ്ഥേ യദാ തദാ കൂടസ്ഥ ഇത്യുച്യതേ. കുടസ്ഥാ ദ്യുപഹിത ഭേദാനാം സ്വരൂപലാഭഹേതുർ ഭൂത്വാമണി ഗണ സൂത്രമിവ സർവ ക്ഷേത്രഷ്വിനു സ്യൂതത്വേന യദാ പ്രകാശത ആത്മാതദാന്തര്യാമീത്യുച്യുതേ. സർവോപാധി വിനിർ മുക്തഃ സുവർണ്ണവദ്വിജ്ഞാന ഘനശ്ചിന്മാത്രസ്വരൂപ ആത്മാ സ്വതന്ത്രോയദാ ƒവഭാസതേ തദാത്വം പദാർത്ഥഃ പ്രത്യഗാത്മേ ത്യുച്യ തേ.

അറിഞ്ഞവൻ; അറിവ്, അറിയേണ്ടത് ഇവയുടെ ഉല്പ ത്തിലായാദികൾ അറിഞ്ഞിട്ടും സ്വയം ഉല്പത്തിലയരഹിത മായിരിക്കുന്ന ആത്മാവിനെ സാക്ഷി എന്ന് പറയുന്നു. ബ്രഹ്മാ വുമുതൽ ഉറുമ്പുവരെയുള്ള സർവ ജീവികളുടെയും ബുദ്ധി യിൽ നിവസിക്കുന്നതും അവയുടെ സ്ഥൂലസൂക്ഷ്മാദി ദേഹ ത്തിന് നാശം ഉണ്ടാകുമ്പോൾ എന്തോ ബാക്കിയുണ്ടെന്ന് തോന്നുന്നതുമാണ് കൂടസ്ഥനെന്ന് പറയപ്പെടുന്നത്. കൂടസ്ഥൻ തുടങ്ങിയ ഉപാധി ഭേദങ്ങളിൽ നിന്ന് സ്വരൂപം അറിയാൻ എല്ലാ ശരീരങ്ങളും ചരടിൽ മുത്തുകൾ പോലെ കോർക്കപ്പെ ട്ടിരിക്കുന്ന ആത്മാവിനെ അന്തര്യാമിയെന്ന് പറയുന്നു. സകല ഉപാധികളിൽ നിന്ന് മുക്തമായും സ്വർണ്ണം പോലെ വിജ്ഞാ നപ്രകാശകമായിരുന്ന് ചിത് സ്വരൂപമായിരിക്കുന്ന ആത്മാവ് സ്വതന്ത്രമായി പ്രകാശിക്കുമ്പോൾ ത്വലച്ഛബ്ദവാച്യമായ പ്രത്യഗാത്മാവെന്ന് പറയും.

6. സത്യം ജ്ഞാനമനന്തമാനന്ദം ബ്രഹ്മ സത്യമവി നാശി നാമദേശ കാലവസ്തു നിമിത്തേഷു വിനശ്യത് സു യന്ന വിനശ്യത്യ അവിനശി തത് സത്യമിത്യു ച്യതേ. ജ്ഞാനമാത്യുല്പത്തി വിനാശരഹിതം ചൈതന്യം ജ്ഞാനമിത്യ ഭിധീയതേ. അനന്തം നാമ മൃദ്വീകാരേഷു മൃദി വ സുവർണ്ണ വികാരേഷു സുവർണ്ണമിവ തന്തുകാരേഷു തന്തുരിവാ വ്യക്താദി സൃഷ്ടി പ്രപഞ്ചേഷു പൂർവം വ്യാപകം ചൈതന്യമ നന്ത മിത്യുച്യതേ. ആനന്ദോ നാമ സുഖ ചൈതന്യ സ്വരൂപോ അപരിമിതാനന്ദ സമുദ്രോ ƒവിശിഷ്ട സുഖ രൂപശ്ചാനന്ദ ഇത്യുച്യതേ. ഏത ദ്വസ്തു ചതുഷ്ടയം യസ്യ ലക്ഷണം ദേസകാലവസ്തു നിമിത്തേഷു അവ്യഭിചാരി സ തത് പദാർത്ഥഃ പരമാത്മാപരം ബ്രഹ്മ ത്യേച്യതേ ത്വം പദാർത്ഥദൗ പാധികാത്തത് പദാർത്ഥ ദൗപാധികാ ദ്വിലക്ഷണ ആകാശവത് സർവഗതഃ സൂക്ഷ്മഃ കേവലഃ സത്താമാത്രോ ƒസി പദാർത്ഥഃ സ്വയം ജ്യോതി രാത്മത്യുച്യതേ ƒതത് പദാർത്ഥശ്ചാ ത്മേത്യുച്യതേ. അനാദിരന്തർ വന്തിപ്രമാണാ പ്രമാണ സാധാരണാ ന സതീനാസതീ ന സദസതി സ്വയമ വികാരാദ്വികാരഹേതൗ നിരൂപ്യമാണേ അസതി അനി രൂപ്യമാണേ സതി ലക്ഷണശൂന്യാ സാ മായേത്യുച്യ തേ.

സത്യം, ജ്ഞാനം, അനന്തം, ആനന്ദം ഈ സ്വരൂപമാർന്ന വനും സകലോപാധി രഹിതനും കടകം മകുടം തുടങ്ങിയ ഉപാധിയൊന്നുമില്ലാത്തവനും കേവലം സ്വർണ്ണം പോലെ ജ്ഞാനചൈതന്യ സ്വരൂപനുമായിരിക്കുന്ന ആത്മാവ് ഭാസ മാനമായിരിക്കുമ്പോൾ 'ത്വം' എന്ന പേരിനാൽ അറിയപ്പെടു ന്നു. ബ്രഹ്മം സത്യവും അനന്തവും ജ്ഞാനസ്വരൂപവുമാണ്. അവിനാശിയായതിനെ സത്യമെന്ന് പറയുന്നു. ദേശം, കാലം വസ്തു, നിമിത്തം ഇവ നശിച്ചാലും യാതൊന്ന് നശിക്കുക യില്ല. അതിനെ അവിനാശിയെന്ന് പറയുന്നു. ഉല്പത്തിലയം തുടങ്ങിയ ഇല്ലാത്തതും നിത്യ ചൈതന്യവുമായ ഒന്നാണ് ജ്ഞാനം. മണ്ണുകൊണ്ടു തീർത്തകുടം മുതലായവയിൽ മണ്ണു പോലെയും ആഭരണങ്ങളിൽ സ്വർണ്ണമെന്നപോലെയും വസ്ത്ര ങ്ങളിൽ നൂല് എന്നപോലെയും എല്ലാ സൃഷ്ടിയിലും പൂർണ്ണ മായും വ്യാപകമായും ഇരിക്കുന്ന ചൈതന്യം അനന്തമെന്ന് പറയപ്പെടുന്നു. ഏതൊന്ന് സുഖമയചൈതന്യ സ്വരൂപവും ഇരിക്കുന്ന അത് പരമാനന്ദം എന്ന് പറയപ്പെടുന്നു. സത്യ, ജ്ഞാനം, അനന്തം, ആനന്ദം എന്നീ നാലു വസ്തുക്കളും ആരുടെ ലക്ഷണമാണ്. ദേശം, കാലം, വസ്തു എന്നിവകളാൽ ഏതൊന്ന് പരിവർത്തന വിധേയമാകുന്നില്ല, അതു തന്നെ യാണ് തത് പദാർത്ഥമെന്നോ പരമാത്മാവെന്നോ പറയപ്പെടു ന്നത്. 'ത്വം' എന്നും 'തത്' എന്നും ഉള്ള രണ്ടു പദാർത്ഥങ്ങളും സോപാധികമായ ഭേദങ്ങളിൽനിന്നും വിഭിന്നമായ ആകാശ ത്തെപ്പോലെ സുസൂക്ഷ്മവും കേവലസ്വരൂപവുമായ തത്വം പരബ്രഹ്മം എന്ന് പറയപ്പെടുന്നു. അനാദിയാണെങ്കിലും അന്ത മുള്ളതും അസത്തല്ലാത്തതും സദ്സത്തല്ലാത്തതും സ്വയം ഏറ്റവുമധികം വികാരരഹിതമായി കാണപ്പെടുന്നതുമായ ശക്തിയാണ് മായ.

അജ്ഞാനം തുച്ഛാ ƒപ്യ സതി കാലത്രയേ ƒപി പാമരാണാം വാസ്തവീ ച സത്വാ ബുദ്ധിർ ലൗകികാ നാമിദമിത്യ നിർവചനീയാ വക്തും ന ശക്യതേ.

ഇതുപോലെയല്ലാതെ മറ്റുവിധത്തിൽ അതിനെ വർണ്ണി ക്കാൻ വിഷമമാണ്. മായ അജ്ഞാനരൂപവും തുച്ഛവും മിഥ്യ യുമാണെങ്കിലും പാമരന്മാർക്ക് ത്രികാലങ്ങളിലും വാസ്തവ

മായി തോന്നുന്നതാണ്. അതുകൊണ്ട് അതിന്റെ സ്വരൂപം ഈ വിധമെന്ന് പറഞ്ഞ് അതിന്റെ സ്വഭാവം മനസ്സിലാക്കി കൊടുക്കാൻ പ്രയാസമാണ്.

9. നൈവം ഭവാമൃഹം ദേഹോനേന്ദ്രിയാണി ദശൈവ തുന ബുദ്ധിർ നമനഃ ശശ്വന്നാഹങ്കാര സ്ത ഥൈവ ച

10. അപ്രാണോഹ്യമനഃ ശുഭ്രോബുദ്ധ്യാദീനാം ഹി സർവദാസാക്ഷ്യഹം സർവദാ നിത്യശ്ചിന്മാത്രേം *f* ഹം ന സംശയഃ

11. നാഹം കർത്താ നൈവ ഭോക്താപ്രകൃതേഃ സാക്ഷീ രൂപകാഃ മത് സാന്നിധ്യത് പ്രവർത്തന്തേ ദേഹ്യാദ്യാ അജഡാ ഇവ.

ഞാൻ ജനിക്കുന്നില്ല. ഞാൻ ദേഹമോ പത്ത് ഇന്ദ്രിയങ്ങളോ ബുദ്ധിയോ മനസ്സോ അല്ല. നിത്യാഹങ്കാരവുമല്ല. ഞാൻ അപ്രാണനും അവനസ്കനും ശുദ്ധ സ്വരൂപനുമാകുന്നു; ഞാൻ ബുദ്ധി തുടങ്ങിയവർക്ക് സാക്ഷിയും സദാ ചിത്തസ്വരൂപനുമാണ്. ഇതിൽ സംശയമില്ല. ഞാൻ കർത്താവോ ഭോക്താവോ അല്ല കേവലം പ്രകൃതിയുടെ സാക്ഷിമാത്രം. എന്റെ സാമീപ്യത്താൽ ദേഹാദികൾക്ക് ചൈതന്യത്തിന്റെ പ്രതീതിയുണ്ടാകുന്നു. എന്റെ സാന്നിധ്യത്താൽ ദേഹാദികൾ ജപങ്ങളല്ലാത്ത വിധം പ്രവർത്തിക്കുന്നു.

12. സ്ഥാണുർ നിത്യഃ സദാനന്ദഃ ശുദ്ധോ ജ്ഞാനമയോമലഃ ആത്മ *f* ഹം സർവഭൂതാനാം വിഭുഃ സാക്ഷി ന സംശയഃ

13. ബ്രഹ്മൈവാഹം സർവ വേദാന്ത വേദ്യം
നാഹം വേദ്യം വ്യോമവാതാദിരൂപം രൂപം നാഹം
നാമ നാഹം ന കർമ്മ ബ്രഹ്മൈവാഹം
സച്ചിദാനന്ദ രൂപം

14. നാഹം ദോഹോ ജന്മമൃത്യു കുതോമേ
നാഹം പ്രാണഃ ക്ഷുത് പാപസേകുതോ മേനാഹം
ചേതഃ സോകമോഹൗ കുതോ മേ
നാഹം കർത്താ ബന്ധമോ ക്ഷൗകുതോമേ.
ഇത്യുപനിഷത്

ഞാൻ സ്ഥാണുവും നിത്യനും സദാനന്ദനും ശുദ്ധനും ജ്ഞാനമയനും അമലനും സർവഭൂതങ്ങൾക്കും വിഭുവും നിർമ്മലനുമായ ആത്മാവാണ് ഞാൻ. ആകാശം വായു എന്നിവയെപ്പോലെ ഞാൻ അറിയപ്പെടുന്ന വസ്തുവല്ല. ഞാൻ രൂപമോ നാമമോ കർമമോ അല്ല. കേവലം സച്ചിദാനന്ദ സ്വരൂപമായ ബ്രഹ്മമാകുന്നു. ഞാൻ ദേഹമല്ല, എനിക്ക് ജനനവും മരണവും എവിടെ?

ഞാൻ പ്രാണനല്ല, എനിക്ക് വിശപ്പും ദാഹവും എവിടെയാണ്? ഞാൻ ചേതസ്സല്ല. എനിക്ക് ശോകമോഹങ്ങൾ എവിടെ? ഞാൻ കർത്താവല്ല എനിക്ക് ബന്ധമോക്ഷങ്ങളെവിടെ?

സർവസാരോപനിഷത്ത് സമാപിച്ചു.

# ഹംസോപനിഷത്ത്

**ശാന്തി പാഠം**

ഓം. പൂർണ്ണമദഃ പൂർണ്ണമിദം പൂർണ്ണാത് പൂർണ്ണമുദച്യതേ. പൂർണ്ണസ്യ പൂർണ്ണമാദായ പൂർണ്ണമേവാവശിഷ്യതേ. ഓം. ശാന്തിഃ ശാന്തിഃ ശാന്തിഃ

ഓം. ഈ ബ്രഹ്മം പൂർണ്ണമാകുന്നു. ഈ ജഗത്ത് പൂർണ്ണമാകുന്നു. ഈ പൂർണ്ണബ്രഹ്മത്തിൽ നിന്നുമാണ് ഈ പൂർണ്ണപ്രപഞ്ചം ഉണ്ടായിട്ടുള്ളത്. ഈ പൂർണ്ണ ബ്രഹ്മത്തിൽനിന്ന് ഈ പൂർണ്ണപ്രപഞ്ചത്തെ എടുത്താലും പൂർണ്ണബ്രഹ്മം തന്നെയാണവശേഷിക്കുന്നത്.

1. ഓം. ഗൗതമ ഉവാച – "ഭഗവൻ സർവ ധർമ്മജ്ഞ, സർവശാസ്ത്രവിശാരദ ബ്രഹ്മവിദ്യാ പ്രബോധോഹി കേനോ പായേന ജായതേ.

സനത്സുജാതനോട് ഗൗതമൻ പറഞ്ഞു:– "ഭഗവാനെ, അങ്ങ് സകല ധർമ്മങ്ങളുടെയും മർമ്മം ധരിച്ചിട്ടുള്ളവനും സകല ശാസ്ത്രങ്ങളിലും പണ്ഡിതനുമാണല്ലോ. ബ്രഹ്മ വിദ്യാ ജ്ഞാനം ഏതു ഉപായം കൊണ്ട് സാധിക്കാമെന്ന് എനിക്കു പറഞ്ഞു തരണം."

2. സനത് സുജാത ഉവാച – വിചാര്യ സർവ വേദേഷു മതം ജ്ഞാത്വാ പിനാകിനഃ പാർവത്യാ കഥിതം തത്വം ശൃണു ഗൗതമ തന്മമ.

സനത് സുജാതൻ പറഞ്ഞു:– 'സകല വേദങ്ങളുടെയും അഭിപ്രായമറിഞ്ഞ് ശിവൻ പാർവതിക്കുപദേശിച്ചു കൊടുത്ത കാര്യങ്ങൾ ഞാൻ പറയാം. കേൾക്കും.'

3. അനാഖ്യേയമിദം ഗുഹ്യം യോഗിനാം കോശസന്നിഭം ഹംസസ്യ ഗതിവിസ്താരം ഭുക്തി മുക്തി ഫല പ്രദം.

രഹസ്യമായ ഇത് അയോഗ്യർക്ക് പറഞ്ഞുകൊടുക്കാവുന്നതല്ല. യോഗികൾക്ക് നിധിപോലെയാണ് ഇത്. ഹംസത്തിന്റെ അതായത് ആത്മാവിന്റെ ഗതി വിഗതികളെപ്പറ്റി പ്രതിപാദിക്കുന്ന ഈ വിദ്യ ഭക്തിമുക്തി പ്രദായിനിയാണ്.

4. അഥ ഹംസ പരമഹംസ നിർണ്ണയം വ്യാഖ്യാസ്യാമഃ ബ്രഹ്മചാരിണേ ശാന്തായ ദാന്തായ ഗുരുഭക്തായ ഹംസ ഹംസേതി സദാ അയം സർവേഷു ദേഹേഷു വ്യാപ്താവർത്തതേ. യഥാവൃഗ്നിഃ കാഷ്ഠേഷ്ഠ തിലേഷു തൈലമിവ തം വിദിത്വാ മൃത്യു മത്യേതി.

ഇനി ഹംസ പരമഹംസ നിർണ്ണയത്തെപ്പറ്റി ചർച്ച നടത്താം. ബ്രഹ്മചാരിയും ശാന്തനും ജിതേന്ദിയനും ഗുരുഭക്തനുമായവന്റെ മുന്നിൽ ഹംസപരമഹംസ രഹസ്യങ്ങൾ പ്രകടിപ്പിക്കുകയാണുചിതം. സമസ്ത ശരീരത്തിലും ഈ ജീവൻ 'ഹംസം' 'ഹംസം' എന്നു ജപിച്ചുകൊണ്ട് വിറകിൽ തീയെന്ന പോലെയും എള്ളിൽ എണ്ണയെന്ന പോലെയും വ്യാപിച്ചിരിക്കുന്നു. ഈ രഹസ്യം അറിയുന്നവൻ മൃത്യുവിനെ അതിലംഘിക്കുന്നു.

5. ഗുദമേവഷുഭ്യ ആധാരാദ്വായുമുത്ഥാ പ്യസ്വാധിഷ്ഠാനം ത്രിഃ പ്രദക്ഷിണീ കൃത്യ മണിപൂരകം ഗത്വാ അനാഹതമതിക്രമ്യ വിശുദ്ധൗ പ്രാണാന്നിരുധ്യ ആജ്ഞാമനുധ്യായൻ ബ്രഹ്മരന്ധ്രം ന്യായൻ ത്രിമാത്രോƒഹമിത്യേവം സർവദാധ്യായന്ന ഥോ നാദമാധാരാത് ബഹിർ ബ്രഹ്മ രന്ധ്ര പര്യന്തം ശുദ്ധസ്ഫടിക സങ്കാശം സ വൈ ബ്രഹ്മ പരമാത്മേ ത്യുച്യതേ.

ഗുദത്തെ ആകർഷിച്ച് ആധാര ചക്രത്തിലെ വായുവിനെ വെളിയിലേക്ക് വിടുക. പിന്നെ സ്വാധിഷ്ഠാന ചക്രത്തെ മൂന്നു പ്രദക്ഷിണം വെയ്ക്കുക. മണി പൂരചക്രത്തിൽ പോയി അനാഹതചക്രം അതിക്രമിക്കണം. അനന്തരം വിശുദ്ധചക്രത്തിൽ പ്രാണങ്ങൾ നിരോധിച്ച് ആജ്ഞാചക്രം ധ്യാനിച്ചുകൊണ്ട് ബ്രഹ്മരന്ധ്രത്തെ ധ്യാനിക്കണം. ഇങ്ങനെ ത്രിമാത്രനായ ആത്മാവ് ഞാൻ തന്നെ ആണെന്ന് സങ്കല്പിച്ചുറച്ചാൽ സ്വച്ഛ സ്ഫടിക സങ്കാസമായ ആത്മാവിന്റെ അനുഭൂതി ഉണ്ടാകുമെന്ന് പറയപ്പെടുന്നു.

6. അഥ ഹംസ ഋഷിഃ അവ്യക്തഗായത്രി ഛന്ദഃ പരമ ഹംസോ ദേവതാ അഹമിത ബീജം, സ ഇതി ശക്തിഃ സോമഹമിതി കീലകം. ഷട്സംഖ്യയാ അഹോരാത്രയോരേക വിംശതി സഹസ്രാണി ഷട് ശതാന്യദി കാനി ഭവന്തി.

സൂര്യായ സോമായ നിരഞ്ജനായ നിരാഭാസായ തനു സൂക്ഷ്മഃ പ്രചോദയാദിതി അഗ്നീഷോമാഭ്യാം വൗഷട്ഹൃദാദ്യംഗ ന്യാസകരന്യാ സൗ ഭവതഃ ഏവം കൃത്വാ ഹൃദയേ ƒഷ്ടദളേ ഹംസാത്മാനം ധ്യായേത്.

അഗ്നീഷോമൗപക്ഷാ ഓംകാര ശിരോബിന്ദുസ്തു നേത്രം മുഖം രുദ്രോരുദ്രാണീ ചരണൗബാഹു കാലാശ്ചാഗ്നിശ്ചോഭേ പാർശ്വേ ഭവതഃ ഏഷോƒസൗ പരമഹംസോഭാനു കോടിപ്രതികാശോ യേനേദം വ്യാപ്തം. തസ്യാഷ്ടവിധാ വൃത്തിർ ഭവതി, പൂർവ ദലേ പുണ്യേമതിഃ ആഗ്നേയേ നിദ്രാലസ്യാദയോ ഭവന്തി യാമ്യേ ക്രൂരേ മതം നൈഃ ഋത്യേ പാപേ മനീഷാ വാരുണ്യാം ക്രീഡാ വായവ്യേ ഗമനാ ദൗ ബുദ്ധിഃ സൗമ്യേ രതിഃ പ്രീതിഃ ഈശാനേ ദ്രവ്യാദാനം മധ്യേ വൈരാഗ്യം കേസരേ ജാഗ്രദവസ്ഥാ കർണ്ണ കായാം സ്വപ്നം ലിംഗേ സുഷുപ്തിഃ പത്മത്യാഗേ തുരീയം യദാ ഹംസോ നാദേ ലീനോ ഭവതി തദാ തുര്യാതീതമുന്മനനമജപോപ സംഹാരമിത്യഭി ധീയതേ, ഏവം സർവം ഹംസവശാത്തസ്മാന്മനോ വിചാര്യതേ.

ഇവിടെ ഹംസം ഋഷിയും അവ്യക്തഗായത്രി ഛന്ദസ്സും ദേവത പരമഹംസവും അഹംബീജ രൂപവും സു ശക്തി രൂപവും സോഹം കീലകവുമാകുന്നു. ഇങ്ങനെ ഈ ആറു സംഖ്യമുഖേന ഒരു രാവും പകലും ഇരുപത്തിഓരായിരത്തി അറുനൂറു പ്രാവശ്യം ശ്വസിക്കപ്പെടുന്നു. സൂര്യായ സോമായ, നിരഞ്ജനായ, നിരാഭാസായ, തനു സൂക്ഷ്മഃ പ്രചോദയാത, ഇതി അഗ്നീഷോമാഭ്യാം വൗഷട എന്ന മന്ത്രം ജപിച്ചുകൊണ്ട് ഹൃദയം തുടങ്ങിയ അംഗങ്ങളുടെയും കരങ്ങളുടെയും ന്യാസം ചെയ്യണം. അതിനു ശേഷം അഷ്ടദളത്തോടു കൂടിയ ഹൃദയകമലത്തിൽ ഹംസാത്മാവിനെ ധ്യാനിക്കണം. അഗ്നിയും സോമനും ഈ ഹംസത്തിന്റെ പക്ഷങ്ങളാകുന്നു. ഓങ്കാരം മസ്തകവും ബിന്ദുനേത്രവും രുദ്രൻ മുഖവും രുദ്രാണി ഇരു ചരണങ്ങളും കാലും രണ്ടു കൈകളും അഗ്നി ഇരുപാർശ്വങ്ങളുമാകുന്നു. സഗുണവും നിർഗുണവും രണ്ടു പാർശ്വങ്ങളാണ്. ഇങ്ങനെയുള്ള പരമഹംസം കോടി സൂര്യനു സമം പ്രകാശവത്തും സർവവ്യാപിയുമാണ്. അതിന്റെ വൃത്തികൾ എട്ടു വിധത്തിലാണ്. ഈ എട്ടെണ്ണത്തിലും അത് പൂർവദിശയിൽ സ്ഥിതിചെയ്യുമ്പോൾ നിദ്രയും ആലസ്യവും ഉണ്ടാകുന്നു. ദക്ഷിണദിശയിൽ സ്ഥിതിചെയ്യുമ്പോൾ ക്രൂരതയിൽ മനസ്സ് വ്യാപരിക്കുന്നു. നിരൃതി കോണിലായിരിക്കുമ്പോൾ ബുദ്ധി പാപോന്മുഖമാകുന്നു. പശ്ചിമദിശയിലാകുമ്പോൾ ക്രീഡയും വായു കോണിലായിരിക്കുമ്പോൾ സഞ്ചാരകൗതുകവും ഉണ്ടാകുന്നു. വടക്കു ദിക്കിലാകുമ്പോൾ വിഷയാഭിരുചിയാണ്. ഈശാനത്തിൽ പ്രവൃത്തി; മധ്യത്തിലാകുമ്പോൾ ഐഹിക പാരത്രിക കാര്യങ്ങളിൽ വൈരാഗ്യം ഇവ ഉണ്ടാകുന്നു. ഹംസാത്മകമായ ഈ ആത്മാവ് ഹൃദയകമലത്തിന്റെ കേസരത്തിലി

രിക്കുമ്പോൾ ജാഗ്രദവസ്ഥ; കർണ്ണകയിലായിരിക്കെ സ്വപ്നാവസ്ഥ; മധ്യസ്ഥാനത്തായിരിക്കെ സുഷുപ്തി; ഹൃദയകമലം വെടിയുമ്പോൾ തുരീയാവസ്ഥ അനുഭവപ്പെടും. അത് നാദത്തിൽ ലയിക്കുമ്പോൾ തുരീയാതീതൻ, ഉന്മനൻ, അജപോപസംഹാരൻ എന്നീ പേരുകളിൽ അറിയപ്പെടുന്ന. ഇങ്ങനെ ഹംസത്തിന് എല്ലാ ഭാവങ്ങളുമുണ്ട്. അതിന് മനസ്സിൽ ചിന്താശക്തിയും സംഭവിക്കുന്നു.

7. സ 'ഏവ' ജപ കോട്യം നാദമനു ഭവതി ഏവം സർവം ഹംസവശാന്നാദോ ദശവിധോ ജയാതേ, ചിണീതി പ്രഥമഃ ചിഞ്ചിണീതി ദ്വിതീയഃ ഘണ്ടാനാദസ്തൃതീയഃ ശംഖനാദശ്ച തുർത്ഥഃ പഞ്ചമ സ്ത്രീനാദഃ ഷഷ്ഠസ്താല നാദഃ സപ്തമോ വേണുനാദഃ അഷ്ടമോ മൃദംഗനാദഃ നവമോ ഭേരീനാദഃ ദശമോ മേഘനാദഃ നവമം പരിത്യജ്യ ദശമേ മേ വാഭ്യസേത്.

ഈ ഹംസം കോടി ജപിക്കുമ്പോൾ അതിന് നാദത്തിന്റെ അനുഭവമുണ്ടാകുന്നു. ഈ സകല നാദങ്ങളും ഹംസത്തിനധീനമാണ്. അവ പത്തുവിധമാണ്. ഒന്നാമത്തേത് ചിണി; രണ്ടാമത്തേത് ചിഞ്ചിണി; മൂന്നാമത്തേത് ഘണ്ടാനാദം; നാലാമത്തേത് ശംഖനാദം; അഞ്ചാമത്തേത് തന്ത്രീനാദം; ആറാമത്തേത് താളനാദം; ഏഴാമത്തേത് വേണുനാദം; എട്ടാമത്തേത് മൃദംഗനാദം ഒൻപതാമത്തേത് ഭേരീനാദം; പത്താമത്തേത് മേഘ നാദം; ഇവയിൽ ആദ്യത്തെ ഒൻപതും ഉപേക്ഷിച്ച് പത്താമത്തേത് മാത്രം അഭ്യസിക്കണം.

8. പ്രഥമ ചിഞ്ചിണി ഗാത്രം ദ്വിതീയേ ഗാത്ര ഭഞ്ജനം തൃതീയേ ഖേദനം യാതി ചതുർത്ഥേ കമ്പതേ ശിരഃ പഞ്ചമേ സ്രവതേ താലുഷഷ്ഠ*f*മൃത നിഷേവനം. സപ്തമേ ഗൂഢവിജ്ഞാനം പരാ വാചാതഥാഷ്ടമേ അദൃശ്യം നവമേ ദേഹം ദിവ്യ ചക്ഷുസ്ഥാ*f*മലം ദശമം പരമം ബ്രഹ്മ ഭവേത് ബ്രഹ്മാത്മ സന്നിധൗ തസ്മിൻ മനോ വിലീയതേ മനസി സങ്കല്പവികല്പേ ദഗ്ധേ പുണ്യപാപേ സദാശിവഃ ശക്ത്യാത്മാ സർവത്രാവസ്ഥിതഃ സ്വയം ജ്യോതി ശുദ്ധോ ബുദ്ധോ നിത്യോ നിരഞ്ജനഃ ശാന്തഃ പ്രകാശത ഇതി. ഓം. വേദപ്രവചനം വേദ പ്രവചനമിതി.

ഒന്നാമത്തെ നാദപ്രഭാവത്താൽ ശരീരം ചുറുചുറുക്കുള്ളതായിത്തീരും. രണ്ടാമത്തേതിനാൽ ഗാത്രഭംഗം സംഭവിക്കും. മൂന്നാമത്തേതിനാൽ വിയർപ്പുണ്ടാകും. നാലാമത്തേതിനാൽ ശിരഃകമ്പനം; അഞ്ചാമത്തേതിനാൽ താലുവിൽ നിന്ന് സ്രാവം; ആറാമത്തേതിൽ അമൃതവർഷം; ഏഴാമത്തേതിൽ ഗുഢവിജ്ഞാനം; എട്ടിൽ പരാവാചം; ഒൻപതിൽ ശരീരം അദൃശ്യമാക്കാനുള്ള കഴിവ്; അതോടെ ദിവ്യദൃഷ്ടിയും. പത്താമത്തേതിനാൽ പരബ്രഹ്മജ്ഞാനം. അപ്പോൾ മനസ്സ് ഹംസത്തിൽ ലയിക്കുന്നു. സങ്കല്പ വികല്പങ്ങൾ മനസ്സിൽ വിലയം പ്രാപിച്ചാൽ പാപ പുണ്യനാശം; അപ്പോൾ ഹംസം സദാശിവരൂപിയായി, സ്വയം ജ്യോതിഃ സ്വരൂപമായി നിത്യനിരഞ്ജനമായി പ്രാകാശമയമായിത്തീരുന്നുവെന്ന് വേദത്തിൽ പറയുന്നു.

ഹംസോപനിഷത്ത് സമാപിച്ചു.

